വിദ്യാർത്ഥിമിത്രം

# വ്യാസമഹാഭാരതം

(മൂന്നാം വാല്യം)

വിവർത്തനം

**വിദ്വാൻ കെ. പ്രകാശം**


വിദ്യാർത്ഥിമിത്രം ബുക്കു ഡിപ്പോ

**H.O. ബേക്കർ റോഡ് :: കോട്ടയം**

ബ്രാഞ്ചുകൾ

തിരുവനന്തപുരം, കൊല്ലം, തിരുവല്ല, കോട്ടയം, എറണാകുളം,
തൃശൂർ, പാലക്കാട്, കോഴിക്കോട്, കണ്ണൂർ.

VIDYARTHI MITHRAM

(Malayalam)

# VYASA MAHABHARATHAM

**[Translated from Original Sanskrit Text]**

**Volume - 3**

*By*

**VIDWAN K. PRAKASAM**

**Edited by**

**K. P. VIJAYAN M.A., LL.M.**

Cover Design : Aji

First Published : September 1968

Reprinted August 1971 & January 1986

First VM Edition : July 2003

**Vol. III - Price Rs. 750.00**

**3 Vol. Set Price Rs. 2100.00**

*Type setting by:*
**VIEM Computer Centre, Kottayam**

*Printed at:*
**Vidyarthi Mithram Press, Kottayam**

*Published by:*
**The Vidyarthi Mithram Press & Book Depot,**
Baker Road, Kottayam.
Phone : 563281, 563282

E-mail : Viem@satyam.net.in.

*Distributors:*
**The Vidyarthi Mithram Book Depot,**
H. O. Baker Road, Kottayam - 1.

***Show Rooms:***
Bakery Junction, Thiruvananthapuram
Chinnakkada, Kollam
M.C. Road, Thiruvalla
Baker Road, Kottayam
Convent Junction, Ernakulam
M.G. Road, Thrissur
Robinson Road, Palakkad
Hospital Road, Kozhikkode
Fort Road, Kannur

* J. N.4746 O.N.V.M. 5302 - 1/2003

# മൂന്നാം വാല്യം

# പർവ്വങ്ങളും അദ്ധ്യായങ്ങളും

## ശാന്തിപർവ്വം

### ശാന്തിപർവ്വം [തുടർച്ച] 13–139

229. ജൈഗീഷവ്യാസിതസംവാദം: ജൈഗീഷവ്യൻ അസിതന്ന് സമത്വബുദ്ധി ഉപദേശിക്കുന്നു. 230. വാസുദേവോഗ്രസേനസംവാദം: നാരദനെപ്പറ്റി ശ്രീകൃഷ്ണനും ഉഗ്രസേനനും തമ്മിൽ നടന്ന സംഭാഷണം. 231. ശുകാനുപ്രശ്നം: കാലസ്വരൂപവിവരണം. 232. ശുകാനുപ്രശ്നം: സൃഷ്ടിയുടെ ഉത്പത്തിക്രമവും യുഗധർമ്മങ്ങളും. 233. ശുകാനുപ്രശ്നം: ബ്രഹ്മപ്രളയവും മഹാപ്രളയവും. 234. ശുകാനുപ്രശ്നം: ബ്രാഹ്മണരുടെ കർത്തവ്യവും ദാനത്തിൻെറ മഹത്ത്വവും. 235. ശുകാനുപ്രശ്നം: കാലമാകുന്ന മഹാനദി കടക്കുവാനുള്ള ഉപായം. 236. ശുകാനുപ്രശ്നം: ജ്ഞാനത്തിൽനിന്നു മോക്ഷപ്രാപ്തി. 237. ശുകാനുപ്രശ്നം: ബുദ്ധിയുടെ പ്രാധാന്യം, പ്രാണികളുടെ ശ്രേഷ്ഠതയിൽ താരതമ്യം. 238. ശുകാനുപ്രശ്നം: ഭൂതങ്ങളുടെ കർമ്മതത്ത്വം. 239. ശുകാനുപ്രശ്നം: ജ്ഞാനത്തിൻെറ തത്ത്വം. 240. ശുകാനുപ്രശ്നം: യോഗംകൊണ്ട് പരമാത്മപ്രാപ്തി. 241. ശുകാനുപ്രശ്നം: കർമ്മത്തിൻെറയും ജ്ഞാനത്തിൻെറയും അന്തരം. 242. ശുകാനുപ്രശ്നം: ബ്രഹ്മചര്യാശ്രമം. 243. ശുകാനുപ്രശ്നം: ഗൃഹസ്ഥാശ്രമധർമ്മം. 244. ശുകാനുപ്രശ്നം: വാനപ്രസ്ഥസന്ന്യാസാശ്രമങ്ങളുടെ മഹിമ. 245. ശുകാനുപ്രശ്നം: ഭിക്ഷുക്കളുടെ ആചാരം. 246. ശുകാനുപ്രശ്നം: പരമാത്മാവിൻെറ ശ്രേഷ്ഠത. 247. ശുകാനുപ്രശ്നം: മഹാഭൂതാദിതത്ത്വങ്ങളുടെ വിവേചനം. 248. ശുകാനുപ്രശ്നം: ബുദ്ധിയുടെ ശ്രേഷ്ഠതയും പ്രകൃതി പുരുഷവിവേകവും. 249. ശുകാനുപ്രശ്നം: ആത്മജ്ഞാനമാണ് യഥാർത്ഥജ്ഞാനം. 250. ശുകാനുപ്രശ്നം: പരമാത്മപ്രാപ്തിക്കുള്ള സാധനം. 251. ശുകാനുപ്രശ്നം: ബ്രാഹ്മണൻെറ ലക്ഷണവും ബ്രഹ്മപ്രാപ്തിക്കുള്ള ഉപായവും. 252. ശുകാനുപ്രശ്നം: പഞ്ചഭൂതങ്ങളും അവയുടെ ഗുണങ്ങളും. 253. ശുകാനുപ്രശ്നം: സ്ഥൂലസൂക്ഷ്മശരീരങ്ങളുടെ ഭാവം. 254. ശുകാനുപ്രശ്നം: കാമമാകുന്ന മഹാവൃക്ഷത്തെ വർണ്ണിക്കുന്നു. 255. ശുകാനുപ്രശ്നം: പഞ്ചഭൂതങ്ങളുടെയും മനസ്സിൻെറയും ബുദ്ധിയുടെയും ഗുണങ്ങൾ. 256. മൃത്യുപ്രജാപതിസംവാദം: മൃത്യുവിൻെറ ഉത്പത്തിയെപ്പറ്റിയുള്ള കഥ. 257. മൃത്യുപ്രജാപതിസംവാദം: ശിവൻെറ പ്രാർത്ഥനയാൽ ബ്രഹ്മാവ് കോപാഗ്നിയടക്കുന്നു. 258. മൃത്യുപ്രജാപതിസംവാദം: മൃത്യുവിൻെറ ഉഗ്രമായ തപസ്സ്. 259. ധർമ്മലക്ഷണം. 260. ധർമ്മപ്രാമാണ്യാക്ഷേപം. 261. തുലാധാരജാജലിസംവാദം. 262. തുലാധാരജാജലിസംവാദം. 263. തുലാധാരജാജലിസംവാദം: ആത്മയജ്ഞവിഷയകമായ ധർമ്മം. 264. തുലാധാരജാജലിസംവാദം: ജാജലിയോടു പക്ഷികളുടെ ഉപദേശം. 265. വിചഖ്നുഗീത: അഹിംസാധർമ്മപ്രശംസ. 266. ചിരകാരികോപാഖ്യാനം: കാര്യങ്ങൾ സാവധാനം ചെയ്യുന്ന ചിരകാരികൻെറ കഥ. 267. ദ്യുമത്സേനനും, സത്യവാനും തമ്മിലുള്ള സംവാദം. 268. ഗോകപിലീയം: ഗോവും കപിലനും തമ്മിൽ നടന്ന സംഭാഷണം. 269. ഗോകപിലീയം: പ്രവൃത്തി, നിവൃത്തി, ധർമ്മം എന്നിവയെപ്പറ്റി സംവാദം. 270. ഗോകപിലീയം: നാലാശ്രമങ്ങളും അനുഷ്ഠിച്ചാൽ ബ്രഹ്മപ്രാപ്തിയുണ്ടാകുമെന്ന് കപിലൻെറ ഉപദേശം. 271. കുണ്ഡധാരോപാഖ്യാനം: കുണ്ഡധാരൻെറയും ബ്രാഹ്മണൻെറയും കഥ. 272. യജ്ഞനിന്ദ: ഹിംസയെ നിന്ദിക്കുന്നു അഹിംസയെ പ്രശംസിക്കുന്നു. 273. ചതുഃപ്രാശ്നികം: ധർമ്മം, അധർമ്മം, വൈരാഗ്യം, മോക്ഷം എന്നിവയെക്കുറിച്ച്. 274. യോഗാചാരാനുവർണ്ണനം: മോക്ഷസാധനവിവരണം. 275. നാരദാസിതസംവാദം: ശരീരം പാഞ്ചഭൗതികം. 276. മാണ്ഡവ്യജനകസംവാദം: തൃഷ്ണാത്യാഗത്തെക്കുറിച്ച്. 277. പിതാപുത്രസംവാദം: ശരീരത്തിൻെറ അനിത്യതയും ശ്രേയസ്സാഗ്രഹിക്കുന്നവരുടെ കർത്തവ്യവും. 278. ഹാരീതഗീത: സന്ന്യാസിസ്വഭാവാചരണധർമ്മം. 279. വൃത്രഗീത: ബ്രഹ്മപ്രാപ്തിക്കുള്ള ഉപായം. 280. വൃത്രഗീത: സനൽക്കുമാരൻ വൃത്രന് ജ്ഞാനം ഉപദേശിക്കുന്നു. 281. വൃത്രവധം: ഇന്ദ്രനും വൃത്രനും തമ്മിൽ നടന്ന യുദ്ധം. 282. ബ്രഹ്മഹത്യാവിഭാഗം: വൃത്രനെ ഇന്ദ്രൻ വധിക്കുന്നു; ബ്രഹ്മഹത്യാപാപം ഉണ്ടാകുന്നു. 283. ജ്വരോത്പത്തി: രുദ്രരോഷത്തിൽനിന്ന് ജ്വരം ഉദ്ഭവിക്കുന്നു. 284. ശിവസഹസ്രനാമം: ദേവിയുടെ ദുഃഖം ശമിപ്പിക്കുവാൻ രുദ്രൻ ദക്ഷയാഗം മുടക്കുന്നു. 285. പാഞ്ചഭൗതികം: അദ്ധ്യാത്മജ്ഞാനവും അതിൻെറഫലവും. 286. സമംഗനാരദസംവാദം: തൻെറ ശോകഹീനാവസ്ഥയെ സമംഗൻ നാരദനോടു പറയുന്നു. 287. ശ്രേയോവാചികം: നാരദൻ ഗാലവന്ന് ശ്രേയസ്സിനെക്കുറിച്ച് നല്കുന്ന ഉപദേശം. 288. സഗരാരിഷ്ടനേമീസംവാദം: വൈരാഗ്യമോക്ഷവിഷയങ്ങൾ. 289. ഭവഭാർഗ്ഗവസമാഗമം: ഉശനസ്സിന്ന് ശുക്രൻ എന്ന പേരുണ്ടായത്. 290. പരാശരഗീത: കല്യാണപ്രാപ്തിക്കുള്ള ഉപായം പരാശരമഹർഷി ജനകനോടു പറയുന്നു. 291. പരാശരഗീത: കർമ്മങ്ങളുടെ അനിവാര്യതയും പുണ്യകർമ്മത്താലുണ്ടാകുന്ന ലാഭവും. 292. പരാശരഗീത: ധർമ്മോപാർജിതമായ ധനത്തിൻെറ ശ്രേഷ്ഠത. 293. പരാശരഗീത: ശൂദ്രൻെറ സേവാവൃത്തിയുടെ പ്രാധാന്യം. 294. പരാശരഗീത: ധർമ്മദ്വേഷികളായ അസുരന്മാരെ ശിവൻ സംഹരിക്കുന്നു. 295. പരാശരഗീത: വിഷയലോലുപന്മാരുടെ അധഃപതനം. 296. പരാശരഗീത: വർണ്ണവിശേഷങ്ങളുടെ ഉത്പത്തിരഹസ്യം. 297. പരാശരഗീത: പലവിധ ധർമ്മവും കർത്തവ്യങ്ങളും. 298. പരാശരഗീത: ജനകരാജാവിൻെറ പല ചോദ്യങ്ങൾക്കും പരാശരൻെറ മറുപടി. 299. ഹംസഗീത: ഹംസരൂപം ധരിച്ച ബ്രഹ്മാവ്സാദ്ധ്യന്മാർക്ക് ഉപദേശം നല്കുന്നു. 300. യോഗവിധി: സാംഖ്യത്തിൻേറയും

യോഗത്തിൻേറയും അന്തരം. 301. സാംഖ്യകഥനം: സാംഖ്യയോഗമനുസരിച്ചുള്ള സാധനവും അതിൻെറ ഫലവും. 302. വസിഷ്ഠകരാളജനകസംവാദം: ക്ഷരത്തേയും അക്ഷരത്തേയും കുറിച്ചുള്ള ജ്ഞാനം, മോക്ഷമാർഗ്ഗം. 303. വസിഷ്ഠകരാളജനക സംവാദം: ജീവൻ നാനാ യോനികളിൽ ജനിക്കുന്നതിനെ വിവരിക്കുന്നു. 304. വസിഷ്ഠകരാളജനകസംവാദം: പ്രകൃതിയുടെ സംസർഗ്ഗംമൂലം ജീവന്നു സംഭവിക്കുന്ന പതനം. 305. വിസിഷ്ഠകരാളജനകസംവാദം: ക്ഷരം, അക്ഷരം, പ്രകൃതി, പുരുഷൻ ഇവയുടെ വിവരണം. 306. വസിഷ്ഠകരാളജനകസംവാദം: യോഗസംഖ്യരൂപവർണ്ണനം; ആത്മജ്ഞാനംകൊണ്ടു മുക്തി. 307. വസിഷ്ഠകരാളജനകസംവാദം: വിദ്യയും അവിദ്യയും ക്ഷരവും അക്ഷരവും എന്താണെന്നു വിവരിക്കുന്നു. 308. വസിഷ്ഠകരാളജനകസംവാദം: ജീവൻെറ നാനാത്വവും ഏകത്വവും ബ്രഹ്മവിദ്യോപദേശത്തിന്ന് അർഹരും അനർഹരും. 309. ജനകാനുശാസനം: വസുമാനും ഒരു ഋഷിയും തമ്മിലുള്ള സംഭാഷണം. 310. യാജ്ഞവല്ക്യജനകസംവാദം: ഇരുപത്തിനാല് സാംഖ്യതത്ത്വങ്ങളും ഒമ്പതു സർഗ്ഗങ്ങളും. 311. യാജ്ഞവല്ക്യജനകസംവാദം: അവ്യക്തം, അഹങ്കാരം മുതലായവയുടെ കാലസംഖ്യയും ഇന്ദ്രിയങ്ങളും മനസ്സും തമ്മിലുള്ള ബന്ധവും. 312. യാജ്ഞവല്ക്യജനകസംവാദം: സംഹാരക്രമം എങ്ങനെയെന്നു വിവരിക്കുന്നു. 313. യാജ്ഞവല്ക്യജനകസംവാദം: അദ്ധ്യാത്മം, അധിഭൂതം, അധിദൈവതം എന്നിവയുടെ വിവരണം. 314. യാജ്ഞവല്ക്യജനകസംവാദം: സത്വരജസ്സമോ ഗുണക്കാരായ ജനങ്ങളുടെ ശക്തി. 315. യാജ്ഞവല്ക്യജനകസംവാദം: പ്രകൃതിയും പുരുഷനും. 316. യാജ്ഞവല്ക്യജനകസംവാദം: യോഗപരിശീലനംകൊണ്ട് പരബ്രഹ്മപ്രാപ്തി. 317. യാജ്ഞവല്ക്യജനകസംവാദം: പ്രാണൻെറ ഉൽക്രമണം, ഫലം, മൃത്യുലക്ഷണം, മൃത്യുവിനെ വെല്ലുന്നതിനുള്ള ഉപായം, 318. യാജ്ഞവല്ക്യജനതസംവാദം: സൂര്യനിൽനിന്നു തനിക്ക് യജൂർവ്വേദം ലഭിച്ച കഥ ഋഷി പറയുന്നു. 319. പഞ്ചശിഖജനകസംവാദം: ജരാമൃത്യുക്കളെ ജയിക്കാനുള്ള മാർഗ്ഗം. 320. സുലഭാജനകസംവാദം: ജനകനിൽ സത്വംകൊണ്ട് പ്രവേശിച്ച സുലഭയുടെ വാദത്തിൽ ജനകൻ കുഴങ്ങുന്ന കഥ. 321. പാവകാദ്ധ്യയനം വ്യാസൻ സ്വപുത്രനായ ശുകന്ന് വൈരാഗ്യം ഉപദേശിക്കുന്നു. 322. ധർമ്മമൂലികം: ശുഭാശുഭകർമ്മങ്ങളുടെ ഫലം കർത്താക്കൾ അനുഭവിച്ചേതീരൂ. 323. ശുകോത്പത്തി: വ്യാസൻ പുത്രലാഭത്തിന്നു തപസ്സുചെയ്ത് ശിവനിൽനിന്നു വരം നേടുന്നു. 324. ശുകോത്പത്തി: ശുകൻെറ ജനനം, വേദാദ്ധ്യയനം, സമാവർത്തനം. 325. ശുകോത്പത്തി: ശുകൻ പിതാവിൻെറ കല്പനയനുസരിച്ച് മിഥിലയിലെത്തുന്നു. 326. ശുകോത്പത്തി: ജനകൻശുകനെ പൂജിക്കുന്നു, ബ്രാഹ്മണധർമ്മം, മോക്ഷം നേടേണ്ടത് ജ്ഞാനം കൊണ്ടോ, തപംകൊണ്ടോ? 327. ശുകോത്പത്തി: ശുകൻ അച്ഛൻെറ അടുത്ത് മടങ്ങിയെത്തുന്നു, സ്വാദ്ധ്യായവിധികൾ വ്യാസൻ ശിഷ്യന്മാർക്ക് ഉപദേശിക്കുന്നു. 328. അനദ്ധ്യായനിമിത്തകഥനം:നാരദൻ വ്യാസാശ്രമത്തിലെത്തുന്നു. 329. നാരദോപദേശം: നാരദൻ ശുകന്ന് ജ്ഞാനവൈരാഗ്യതത്ത്വങ്ങൾ ഉപദേശിക്കുന്നു. 330. ശുകാഭിപതനം: നാരദൻ സുഖദുഃഖരഹസ്യം ശുകന്ന് ഉപദേശിക്കുന്നു. 331. ശുകാഭിപതനം: ദുഃഖം, വ്യാധി, ജര ഇവയാൽ മനുഷ്യൻെറ പരതന്ത്രത നാരദൻ വിവരിക്കുന്നു. 332. ശുകാഭിപതനം: ശുകൻെറ ഊർദ്ധ്വഗതി.

## മോക്ഷധർമ്മാനുശാസനപർവ്വം 140–179

333. ശുകാഭിപതനം : ശുകൻ പരമപദം പ്രാപിക്കുന്നു. പുത്രശോകാർത്തനായ വ്യാസനെ ശിവൻ ആശ്വസിപ്പിക്കുന്നു. 334. നാരായണീയം : അങ്ങ് യജിക്കുന്നത് ഏത് ദേവനെയാണ് എന്നു ചോദിക്കുന്ന നാരദനോട് നാരായണൻ പറയുന്ന മറുപടി. 335. നാരായണീയം: നാരദൻ ശ്വേതദ്വീപ് സന്ദർശിക്കുന്നു. 336. നാരായണീയം: ഉപരിചരൻെറ യാഗത്തിൽ പുരോഹിതനായ ബൃഹസ്പതി കോപിക്കുന്നു. 337. നാരായണീയം: ഉപരിചരൻ ഭൂമിയിൽ ആണ്ടുപോയ കഥ. 338. നാരായണീയം: നാരദൻ മഹാപുരുഷനെ ഇരുന്നൂറുനാമങ്ങളിൽ സ്തുതിക്കുന്നു. 339. നാരായണീയം: ശ്വേതദ്വീപിൽ നാരദൻെറ ഭഗവദ്ദർശനം. 340. നാരായണീയം: ബ്രഹ്മാദികൾക്ക് ഭഗവാൻ ഉപദേശിച്ച പ്രവൃത്തിനിവൃത്തിരഹസ്യം. 341. നാരായണീയം: ഭഗവാൻ കൃഷ്ണൻ തൻെറ നാമങ്ങളുടെ നിരുക്തം അർജ്ജുനനോടു പറയുന്നു. 342. നാരായണീയം: സൃഷ്ടിയുടെ പ്രരംഭാവസ്ഥ. 343. നാരായണീയം: ശ്വേതദ്വീപിലെ കാഴ്ചയെപ്പറ്റി നാരദൻ നാരായണനോടു പറയുന്നു. 344. നാരായണീയം: നരനാരായണന്മാർ നാരദനെ പ്രശംസിക്കുന്നു. 345. നാരായണീയം: വരാഹാതിപൂണ്ട ഭഗവാൻ പിതൃപൂജനത്തെപ്പറ്റിപ്രതിപാദിക്കുന്നു. 346. നാരായണീയം: നാരായണ മഹാത്മ്യവിഷയകമായ ഉപന്യാസം ഉപസംഹരിക്കുന്നു. 347. നാരായണീയം: ഹയഗ്രീവാവതാരത്തിൻെറ കഥ. 348. നാരായണീയം: ഐകാന്തികഭാവ: സത്യധർമ്മോപദേശവും – ഐകാന്തികത്താൽ പരമപദപ്രാപ്തിയും. 349. നാരായണീയം: വ്യാസൻ നാരായണാംശമായി പണ്ട് സരസ്വതീപുത്രനായി ജനിച്ച കഥ. 350. നാരായണീയം: പാലാഴിയുടെ നടുവിൽ വൈജയന്തഗിരിയിൽ ബ്രഹ്മാവും രുദ്രനും എത്തുന്നു. 351. നാരായണീയം: ബ്രഹ്മാവും രുദ്രനും നാരായണൻെറ മാഹാത്മ്യം വർണ്ണിക്കുന്നു. 352. ഉഞ്ഛവൃത്യുപാഖ്യാനം:നാരദൻ ഇന്ദ്രനോടു പറയുന്നു ഉഞ്ഛവൃത്തിയായ ബ്രാഹ്മണൻെറ കഥ. 353. ഉഞ്ഛവൃത്യുപാഖ്യാനം: ഒരു അതിഥി ബ്രാഹ്മണൻെറ അടുത്തെത്തുന്നു. 354.ഉഞ്ഛവൃത്യുപാഖ്യാനം: സ്വർഗ്ഗത്തിലേക്കുള്ള പല മാർഗ്ഗങ്ങളെക്കുറിച്ചും അതിഥി പറയുന്നു. 355. ഉഞ്ഛവൃത്യുപാഖ്യാനം: നാഗപുരത്തിൽ വസിക്കുന്ന പത്മനാഭനെ ചെന്നുകാണുവാൻ അതിഥി ബ്രാഹ്മണനോടു പറയുന്നു. 356. ഉഞ്ഛവൃത്യുപാഖ്യാനം: ബ്രാഹ്മണൻ നാഗേന്ദ്രഗൃഹത്തിലേക്കു പോകുന്നു. 357. ഉഞ്ഛവൃത്യുപാഖ്യാനം: നാഗപത്നിയുടെ സൽക്കാരം സ്വീകരിച്ച് ബ്രഹ്മണൻ ഗോമതീതീരത്ത് വിശ്രമിക്കുന്നു. 358. ഉഞ്ഛവൃത്യുപാഖ്യാനം: നാഗേന്ദ്രദർശനത്തിന് ബ്രാഹ്മണൻ തപസ്സുചെയ്യുന്നു. 359. ഉഞ്ഛവൃത്യുപാഖ്യാനം: നാഗേന്ദ്രൻ മടങ്ങിയെത്തുന്നു. 360. ഉഞ്ഛവൃത്യുപാഖ്യാനം: ഭാര്യയുടെ വാക്കുകേട്ട് നാഗേന്ദ്രൻ ബ്രാഹ്മണനെ കാണാൻ സമ്മതിക്കുന്നു. 361. ഉഞ്ഛവൃത്യുപാഖ്യാനം: നാഗവും ബ്രാഹ്മണനും കണ്ടുമുട്ടുന്നു. 362. ഉഞ്ഛവൃത്യുപാഖ്യാനം: ജിജ്ഞാസുവായ ബ്രാഹ്മണനോട് സൂര്യമണ്ഡലവിഷയങ്ങൾ നാഗം പറ

യുന്നു. 363. ഉഞ്ഛവൃത്യുപാഖ്യാനം: ഉഞ്ഛവൃത്തിയാൽ (നെന്മണി പെറുക്കി) ഉപജീവിച്ച് സിദ്ധനായ ബ്രാഹ്മണൻെറ കഥ. 364. ഉഞ്ഛവൃത്യുപാഖ്യാനം: നാഗരാജാവിൻെറ വാക്കുകേട്ട് ബ്രാഹ്മണൻ തൻെറ ജീവിതവൃത്തി നിശ്ചയിക്കുന്നു. 365. ഉഞ്ഛവൃത്യുപാഖ്യാനം: ബ്രാഹ്മണൻ ച്യവനമഹർഷിയുടെ അടുത്തുചെല്ലുന്നു.

# അനുശാസനപർവ്വം

## ദാനധർമ്മപർവ്വം 180–397

1. ഗൗതമീലുബ്ധകവ്യാളമൃത്യുകാലസംവാദം: ജ്ഞാതിനാശത്തിന്നിടവരുത്തിയ തൻെറ പ്രവൃത്തിയെപ്പറ്റി ദുഃഖിക്കുന്ന ധർമ്മപുത്രനെ ഭീഷ്മൻ കാലത്തിൻെറ കഥ പറഞ്ഞു സമാശ്വസിപ്പിക്കുന്നു. 2. സുദർശനോപാഖ്യാനം: സുദർശനൻെറ ഭാര്യ ചാരിത്രത്തെ തൃണവൽ ഗണിച്ച് അതിഥിപൂജ ചെയ്ത കഥ. 3. വിശ്വാമിത്രോപാഖ്യാനം: ക്ഷത്രിയനായ വിശ്വാമിത്രന്ന് എങ്ങനെ ബ്രാഹ്മണത്വം ലഭിച്ചു? 4. വിശ്വാമിത്രോപാഖ്യാനം: വിശ്വാമിത്രൻെറ ജനനകഥ. 5. ശുകവാസവസംവാദം: ഇന്ദ്രൻെറയും ശുകത്തിൻെറയും കഥ. 6. ദൈവപുരുഷകാരനിർദ്ദേശം: വിധിയോ, പൗരുഷമോ മഹത്തരം എന്നതിനെപ്പറ്റി വസിഷ്ഠനും ബ്രഹ്മാവുംതമ്മിൽ നടന്ന സംഭാഷണം. 7. കർമ്മഫലികോപാഖ്യാനം: കർമ്മഫലം അനുഭവിച്ചേ തീരൂ എന്നു ഭീഷ്മൻ വിവരിക്കുന്നു. 8. ഭീഷ്മനിശ്ചയം: എങ്ങനെയുള്ളവരെയാണ് തനിക്ക് മതിപ്പു തോന്നുന്നതെന്നു ഭീഷ്മൻ പറയുന്നു. 9. സൃഗാലവാനരസംവാദം: കുറുക്കൻെറയും കുരങ്ങിൻെറയും കഥ. 10. ശൂദ്രമുനിസംവാദം: ഒരു മഹർഷിയുടെയും ശൂദ്രൻെറയും കഥ. 11. ശ്രീ രുക്മിണിസംവാദം: ലക്ഷ്മിയുടെ അധിവാസം എവിടെയൊക്കെയാണെന്നു പറയുന്നു. 12 ഭംഗാസ്വനോപാഖ്യാനം: സ്ത്രീപുരുഷസംയോഗത്തിൽ സ്ത്രീയാണ് കൂടുതൽ സുഖം അനുഭവിക്കുന്നതെന്ന് തെളിയിക്കുന്ന ഭംഗാസ്വനൻെറ കഥ. 13. ലോകയാത്രാനുകഥനം: വാക്കുകൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും പാപം ചെയ്യരുത്. 14. മേഘവാഹനോപാഖ്യാനം: കൃഷ്ണൻ യുധിഷ്ഠിരനോട് ശിവൻെറ മാഹാത്മ്യം പറയുന്നു. 15. മേഘവാഹനോപാഖ്യാനം: ശിവനും പർവ്വതിയും ശ്രീകൃഷ്ണന്ന് വരം കൊടുക്കുന്നു. 16. മേഘവാഹനോപാഖ്യാനം: ഉപമന്യുവും ശ്രീകൃഷ്ണനും തമ്മിലുള്ള സംവാദം, തണ്ഡിയുടെ ശിവസ്തുതി. 17. മേഘവാഹനോപാഖ്യാനം ശിവസഹസ്രനാമം: ഉപമന്യു ശിവൻെറ ആയിരം പര്യായങ്ങൾ ശ്രീകൃഷ്ണനെ കേൾപ്പിക്കുന്നു. ശിവസഹസ്രനാമം. 18. മേഘവാഹനോപാഖ്യാനം: ശിവമഹിമാതിശയ പ്രശംസ 19. അഷ്ടാവക്രദിക്സംവാദം: ഭാര്യയെ സഹധർമ്മിണി എന്നു പറയുന്നതിനെ സംബന്ധിച്ച കഥ. 20. അഷ്ടാവക്രദിക്സംവാദം: ആ സ്ത്രീ അഷ്ടാവക്രനെ പ്രലോഭിപ്പിക്കുന്നു. 21. അഷ്ടാവക്രദിക്സംവാദം: തപോനിഷ്ഠ പരീക്ഷിച്ചു നോക്കിയതാണെന്ന് ഉത്തരദിശ അഷ്ടാവക്രനോട് പറയുന്നു. 22. ബഹുപ്രാശ്നികം: ധർമ്മപുത്രൻെറ സങ്കീർണ്ണപ്രശ്നങ്ങൾക്ക് ഉത്തരം 23. സ്വർഗ്ഗനരകഗാമിവർണ്ണനം: സ്വർഗ്ഗത്തിനും നരകത്തിനും അർഹരായവർ ആരൊക്കെയെന്ന്. 24. ബ്രഹ്മഘ്നകഥനം: ഹിംസിക്കാതെതന്നെ ബ്രാഹ്മഹത്യാപാപം എങ്ങനെ വരുമെന്നു വിവരിക്കുന്നു. 25. ആംഗിരസതീർത്ഥയാത്ര: ഓരോ തീർത്ഥത്തിലും സ്നാനം ചെയ്താലുള്ള ഫലം വിവരിക്കുന്നു. 26. ഗംഗാമാഹാത്മ്യം: ശിലോഞ്ഛവൃത്തിയുടെയും സിദ്ധൻെറയും കഥ. 27. ഇന്ദ്രമതംഗസംവാദം: ബ്രാഹ്മണത്വം നേടാൻ തപസ്സുചെയ്ത മതംഗൻെറ കഥ. 28. ഇന്ദ്രമതംഗസംവാദം: മതംഗൻ തൻെറ തപസ്സ് കുറേകൂടി കഠിനമാക്കുന്നു. 29. ഇന്ദ്രമതംഗസംവാദം: മതംഗൻ പിന്മാറാതെ തപസ്സു ചെയ്യുന്നു. 30. വീതഹവ്യോപാഖ്യാനം: വീതഹവ്യൻ ബ്രാഹ്മണനായ കഥ 31. കൃഷ്ണനാരദസംവാദം: എങ്ങനെയുള്ളവരെയാണ് പൂജിക്കേണ്ടതെന്നു നാരദൻ കൃഷ്ണനോടു പറയുന്നു. 32. ശ്യേനകപോതസംവാദം: പരുന്തിൽനിന്നു പ്രാവിനെ രക്ഷിച്ച ശിബിമഹാരാജാവ് ഉടലോടെ സ്വർഗ്ഗത്തിൽ പോയ കഥ. 33. ബ്രാഹ്മണപ്രശംസ: ക്ഷത്രിയൻെറ അതിപ്രധാനകർത്തവ്യം ബ്രാഹ്മണപൂജ. 34. പൃഥിവീവാസുദേവസംവാദം: ക്ഷത്രിയർക്ക് ബ്രാഹ്മണൻ ഏറ്റവും പൂജനീയനാണെന്നു തെളിയിക്കുന്നു. 35. ബ്രഹ്മണപ്രശംസ: സ്വകർമ്മനുഷ്ഠാനത്തിൽ നിഷ്ഠയുള്ള ബ്രാഹ്മണൻ നിഗ്രഹാനുഗ്രഹശക്തിയുള്ളവനാണ്. 36. ശക്രശംബരസംവാദം: ശക്രനും, ശംബരനും തമ്മിൽ നടന്ന സംവാദം, ബ്രാഹ്മണപ്രശംസ. 37. പാത്രപരീക്ഷ: സൽക്കാരത്തിന്നും സ്വീകാരത്തിന്നും പാത്രമാകുന്നത് എങ്ങനെയുള്ളവരാണെന്ന് 38. പഞ്ചചൂഡാനാരദസംവാദം: സ്ത്രീയുടെ സ്വഭാവചാപല്യം വിവരിക്കുന്ന കഥ. 39. സ്ത്രീസ്വഭാവകഥനം: സ്ത്രീകൾ ചപലകളാണെങ്കിലും അവരെ എങ്ങനെ പാട്ടിൽ നിർത്താം? 40. വിപുലോപാഖ്യാനം: ദേവശർമ്മാവിൻെറ ഭാര്യയായ രുചിയെ വിപുലൻ രക്ഷിച്ച കഥ. 41. വിപുലോപാഖ്യാനം: ഇന്ദ്രൻ ദേവശർമ്മാവിൻെറ ഭാര്യയായ രുചിയെ പ്രലോഭിപ്പിക്കുന്ന കഥ. 42. വിപുലോപാഖ്യാനം: വിപുലൻ ഗുരുപത്നീസ്പർശംമൂലം പാപിയാണെന്ന അപവാദം. 43. വിപുലോപാഖ്യാനം: വിപുലനെപ്പോലെ സ്ത്രീകളെ കാത്തുസൂക്ഷിക്കുവാൻ ആർക്കും കഴികയില്ലെന്നു ഭീഷ്മൻ പറയുന്നു. 44. വിവാഹധർമ്മകഥനം: അഞ്ചുതരം വിവാഹങ്ങളുടെ സമ്പ്രദായം വിവരിക്കുന്നു. 45. വിവാഹധർമ്മം യമഗാഥ: ശുല്ക്കംവാങ്ങിയ കന്യകയ്ക്കു ഭർത്താവുണ്ടായില്ലെങ്കിൽ എന്തു ചെയ്യണം? 46. വിവാഹധർമ്മം സ്ത്രീപ്രശംസ: ഉത്തമസ്ത്രീകൾ കുലത്തിന്നു ഭൂഷണമാണ്. 47. വിവാഹധർമ്മം ധനവിഭാഗം: നാലു വർണ്ണത്തിലുള്ള സ്ത്രീകളിൽ ജനിക്കുന്ന സന്താനങ്ങൾക്കു പിതൃസ്വത്തിലെ അവകാശം. 48. വർണ്ണസങ്കരകഥനം: വർണ്ണസങ്കരം കൊണ്ടുണ്ടാകുന്ന ജാതിഭേദങ്ങളും അവരുടെ സ്വഭാവാദികളും 49. പുത്രപ്രതിനിധികഥനം: മക്കൾ എത്രവിധത്തിലുണ്ടെന്ന് വിവരിക്കുന്നു. 50. ച്യവനോപാഖ്യാനം: ച്യവനമഹർഷി മുക്കുവരുടെ വലയിൽ കുടുങ്ങിയ കഥ. 51. ച്യവനോപാഖ്യാനം: നഹുഷൻ വന്ന് ച്യവനമഹർഷിയെ കാണുന്നു. 52. ച്യവനോപാഖ്യാനം: ഭാർഗ്ഗവരാമൻ ക്ഷത്രിയകുലത്തിൽ ജനിച്ച് ഒടുവിൽ ബ്രാഹ്മണനായ കഥ. 53. ച്യവനോപാഖ്യാനം:നഗരമദ്ധ്യത്തിലൂടെ രാജാവും രാജ്ഞിയും തന്നെ വണ്ടിയിൽക്കയറ്റി വലിക്കുവാൻ മുനി ആജ്ഞാപി

ക്കുന്നു. 54. ച്യവനോപാഖ്യാനം: ച്യവനപ്രസാദത്താൽ കുശികനും ഭാര്യയും അത്ഭുതദൃശ്യങ്ങൾ കാണുന്നു. 55. ച്യവനോപാഖ്യാനം: ച്യവനൻെറ പരീക്ഷകളുടെ രഹസ്യം കുശികൻ ആവശ്യപ്പെട്ടതനുസരിച്ചു പറയുന്നു. 56. ച്യവനോപാഖ്യാനം: പരശുരാമൻവരെയുള്ളവരുടെ കഥ കുശികന്ന് ച്യവനൻ പറഞ്ഞുകൊടുക്കുന്നു. 57. വിവിധ ദാനതപഃഫലം: ലോകത്തിന്നു ദാനങ്ങളിൽ ഉപകാരംചെയ്യുവാൻ പറ്റിയ ലൗകികജീവിതമാണ് ശ്രേഷ്ഠമെന്നു യുധിഷ്ഠിരൻ സമ്മതിക്കുന്നു. 58. തടാകം, ആരാമം എന്നിവയുടെ മാഹാത്മ്യം: തടാകനിർമ്മാണാദികളുടെ സൽഫലം. 59. ദാനപാത്രനിരൂപണം: ഉത്തമദാനത്തെയും ഉത്തമബ്രാഹ്മണരെയും ഭീഷ്മൻ പ്രശംസിക്കുന്നു. 60. ത്രിഷവണാന്നദാനകഥനം: തുല്യയോഗ്യരായ രണ്ടുവിപ്രന്മാർ വന്നാൽ അതിൽ ചോദിക്കുന്നവനോ ചോദിക്കാത്തവനോ നല്കേണ്ടത്? 61. രക്ഷാദാനം: പ്രജകളെ വേണ്ടപോലെ രക്ഷിച്ചു നേടുന്ന ധനം കൊണ്ടാണ് രാജാവ് യജ്ഞം ചെയ്യേണ്ടത്. 62. ഇന്ദ്രബൃഹസ്പതിസംവാദം: എല്ലാദാനത്തെക്കാളും ശ്രേഷ്ഠമായത് ഭൂമിദാനമാണ്. 63. അന്നദാനപ്രശംസ: അന്നദാനത്തിൻെറ മഹിമകൾ ഭീഷ്മൻ പറയുന്നു. 64. നക്ഷത്രയോഗദാനം: ഓരോ നക്ഷത്രത്തിൽ ചെയ്യേണ്ട ദാനവും അവയുടെ ഫലവും. 65. പാനീയാദിദാനം: കുടിക്കുവാൻ ജലം നല്കുന്നതിൻെറയും കൂപതടാകാദികൾ നിർമ്മിക്കുന്നതിൻെറയും ഫലം. 66. അന്നഭൂതിലഗോദാനവിവരണം: അന്നം, ഭൂമി, എള്ള്, പശു എന്നിവ ദാനംചെയ്താൽ ഓരോന്നിനുമുള്ള ഫലം. 67. പാനീയദാനമാഹാത്മ്യം: ദാഹിച്ചവന്ന് വെള്ളം കൊടുത്താലുള്ള ഫലം. 68. യമബ്രാഹ്മണസംവാദം: എള്ള്, ദീപം, ചോറ്, വസ്ത്രം എന്നിവ ദാനംചെയ്താലുള്ള ഫലം. 69. ഗോദാനമാഹാത്മ്യം: പശുക്കളെ ദാനംചെയ്താലുള്ള പുണ്യവും ബ്രഹ്മസ്വം അപഹരിച്ചാലുള്ള പാപവും. 70. നൃഗോപാഖ്യാനം: അന്യൻെറ പശുവിനെ ദാനംചെയ്തതിൻെറ ഫലമായി നൃഗൻ ആയിരംകൊല്ലം നരകത്തിൽ കിടന്ന കഥ. 71. യമവാക്യം: നാചികേതനനും യമനും തമ്മിൽ ഗോദാനത്തെക്കുറിച്ച് പറഞ്ഞത്. 72. ഗോപ്രദാനം: ഗോലോകത്തെയും ഗോദാനത്തെയുംപ്പറ്റി ഇന്ദ്രനും ബ്രാഹ്മാവും തമ്മിൽ സംവാദം. 73. പിതാമഹേന്ദ്രസംവാദം: പിതാമഹനും ഇന്ദ്രനും തമ്മിലുള്ള സംവാദം തുടരുന്നു. 74. പിതാമഹനും ഇന്ദ്രനും തമ്മിൽ സംവാദം: ആഹാരത്തിന്നോ വിക്രയത്തിന്നോ പശുവിനെ മോഷ്ടിക്കുന്ന പശുഘാതകന്നു ലഭിക്കുന്ന ഗതിയെന്തെന്നു പറയുന്നു. 75. ദാമദിവ്രതനിയമം: ദമം, സത്യനിഷ്ഠ, ഗുരുശുശ്രൂഷ, മുതലായവയുടെ മാഹാത്മ്യം. 76. ഗോദാനകഥനം: ഗോദാനവിധിയും ഗോദാനമാഹാത്മ്യവും. 77. ഗോപ്രഭവകഥനം: കപിലപ്പശുക്കളെ ദാനംചെയ്താലുള്ള പ്രത്യേകത. 78. ഗോപ്രദാനികം: ഗോദാനവിധിയും ഗോദാനമാഹാത്മ്യവും. 79. ഗോപ്രദാനികം: പശുക്കൾ തപസ്സുചെയ്തു വരംവാങ്ങിയ കഥ. 80. ഗോപ്രദാനികം: ഗോദാനഗുണത്തെ വീണ്ടും വസിഷ്ഠൻ സൗദാസനോടു പറയുന്നു. 81. ഗോപ്രദാനികം: ഭീഷ്മൻ വീണ്ടും ഗോദാനമാഹാത്മ്യം യുധിഷ്ഠിരനോടു പറയുന്നു. 82. ഗോശ്രീസംവാദം: ഗോവിൻെറ മൂത്രത്തിന്നും ചാണകത്തിന്നുമുള്ള ശ്രേഷ്ഠത, ഗോക്കളും, ലക്ഷ്മിയും, തമ്മിൽ സംവാദം. 83. ഗോലോകവർണ്ണനം: ബ്രഹ്മാവ് ഇന്ദ്രനോട് ഗോലോകത്തിൻെറ മാഹാത്മ്യം വർണ്ണിക്കുന്നു. 84. സുവർണ്ണോത്പത്തി: സ്വർണ്ണദാനമാഹാത്മ്യം. 85. സുവർണ്ണോത്പത്തി: ശിവൻ വരുണരൂപിയായി ചെയ്ത യാഗത്തിൽ നിന്ന് പ്രജാപതി ആവിർഭവിക്കുന്നു. 86. താരകവധോപാഖ്യാനം: ആറ് കൃത്തികമാർ കുമാരനെ രക്ഷിക്കുന്നതും ഷഡാനനൻ സേനാനിയാകുന്നതും. 87. ശ്രാദ്ധകല്പം: ഓരോ തിഥിയിലും ശ്രാദ്ധം കഴിച്ചാലുള്ള ഫലം. 88. ശ്രാദ്ധകല്പം: ശ്രാദ്ധത്തിൽ എന്തൊക്കെ കൊടുത്താലാണ് പിതൃക്കൾക്കു തൃപ്തിയാവുകയെന്ന് 89. ശ്രാദ്ധകല്പം: ഓരോ നക്ഷത്രത്തിലും പിതൃകർമ്മം ചെയ്താലുള്ള ഫലം. 90. ശ്രാദ്ധകല്പം: ശ്രാദ്ധത്തിന്നു ക്ഷണിക്കാൻ അർഹനായ ബ്രാഹ്മണൻെറ ലക്ഷണം. 91. ശ്രാദ്ധകല്പം: ദുഃഖാകുലനായ നിമി പുത്രനുവേണ്ടി പിണ്ഡം വയ്ക്കുന്നു. 92. ശ്രാദ്ധകല്പം: നിമി തുടങ്ങിവെച്ച ശ്രാദ്ധകർമ്മം മറ്റു മഹർഷിമാർ അനുകരിക്കുന്നു. 93. ബിസസ്തൈനോപാഖ്യാനം: ഭിക്ഷുരൂപിയായ ഇന്ദ്രൻ കൃത്യയെക്കൊന്ന് സപ്തർഷികളെ രക്ഷിക്കുന്ന കഥ. 94. ശപഥവിധി: സത്യത്തിൻെറ മാഹാത്മ്യം തെളിയിക്കുവാൻ ഇന്ദ്രൻ മുനിമാരെ പരീക്ഷിക്കുന്ന കഥ. 95. ഛത്രോപാനഹദാനപ്രശംസ: ബ്രാഹ്മണവേഷധാരിയായ സൂര്യനും ജമദഗ്നിയും തമ്മിലുള്ള സംവാദം കുടയും ചെരിപ്പും ദാനംചെയ്ത കഥ. 96. ഛത്രോപാനഹദാനപ്രശംസ: സൂര്യൻ കുടയും ചെരിപ്പും ജമദഗ്നിക്കു സമ്മാനിക്കുന്നു. 97. ബലിദാനവിധി: ഗൃഹസ്ഥാശ്രമി നടത്തേണ്ട പഞ്ചമഹായജ്ഞങ്ങളെപ്പറ്റി ശ്രീകൃഷ്ണനും ഭൂമിയും തമ്മിൽ സംവാദം. 98. സുവർണ്ണമനുസംവാദം: സുവർണ്ണനും മനുവും തമ്മിൽ ചില ദാനഫലത്തെപ്പറ്റിയുള്ള സംവാദം. 99. അഗസ്ത്യഭൃഗുസംവാദം: നഹുഷൻ മഹർഷിമാരെ ദ്രോഹിക്കുന്നതും അതിനെപ്പറ്റി ഭൃഗുവും അഗസ്ത്യനും തമ്മിൽ ആലോചിക്കുന്നതും. 100. അഗസ്ത്യഭൃഗുസംവാദം: നഹുഷൻ അഗസ്ത്യനെ വണ്ടിക്കു കെട്ടുന്നു; സന്ദർഭം കിട്ടിയനേരത്ത് ഭൃഗു നഹുഷനെ ശപിക്കുന്നു. 101. ക്ഷത്രിയചണ്ഡാലസംവാദം: ബ്രഹ്മസ്വം അപഹരിച്ചാലുള്ള ദോഷത്തെപ്പറ്റി ക്ഷത്രിയനും ചണ്ഡാലനും തമ്മിലുള്ള സംഭാഷണകഥ. 102. ഹസ്തികൂടം: പുണ്യംചെയ്തവർക്കു വിഭിന്നങ്ങളായ പല ലോകങ്ങളും കിട്ടുമെന്നു തെളിയിക്കുന്നു. 103. ബ്രഹ്മഭഗീരഥസംവാദം: യജ്ഞം, തപസ്സ്, ദാനം എന്നിവയെക്കാൾ മഹത്ത്വം ഉപവാസത്തിനാണെന്നു തെളിയിക്കുന്നു. 104. ആയുഷ്യാഖ്യാനം: ആയുസ്സിനെ വർദ്ധിപ്പിക്കുകയും ക്ഷയിപ്പിക്കുകയും ചെയ്യുന്ന ശുഭാശുഭകർമ്മങ്ങൾ; അനുഷ്ഠിക്കേണ്ട ആചാരങ്ങൾ. 105. ജ്യേഷ്ഠകനിഷ്ഠവൃത്തി: ജ്യേഷ്ഠാനുജന്മാർ തമ്മിൽ എങ്ങനെ പെരുമാറണമെന്ന്. 106. ഉപവാസവിധി: ഓരോ മാസത്തിലും ഓരോ തിഥിയിലും ഉപവസിച്ചാലുള്ള ഫലം. 107. ഉപവാസവിധി: ധനികന്മാർ ചെയ്യുന്ന യജ്ഞത്തിൻെറ ഫലത്തിന്നു തുല്യമായ ഫലം ധനമില്ലാത്തവർ ചെയ്യുന്ന ഉപവാസംകൊണ്ടു ലഭിക്കുമെന്ന്. 108. ശൗചകഥനം: മാനസപാർത്ഥിവതീർത്ഥങ്ങളിൽ സ്നാനംചെയ്താലുള്ള ഫലം. 109. വിഷ്ണോർദ്വാദശകം: ഓരോ മാസത്തിലും വിധിപ്രകാരം വിഷ്ണുവിനെ ആരാധിച്ചാൽ കിട്ടുന്ന ഫലം. 110. ചന്ദ്രവ്രതമാഹാത്മ്യം: മാർഗ്ഗശീർഷമാസത്തിൽ ചന്ദ്രവ്രതമെടുക്കേണ്ട ക്രമവും ഫലവും. 111. സംസാരചക്രം: ഓരോതരം പാപംചെയ്തവർ അടുത്ത ജന്മത്തിൽ ഏതേതുതരം യോനിയിൽ ജനിക്കുമെന്ന് ബൃഹസ്പതി പറയുന്നു. 112. സംസാരചക്രം

- അന്നദാനം: പാപപരിഹാരത്തിന്നുള്ള ഉപായം, ദാനം. 113. സംസാരചക്രം: അഹിംസയാണ് ഏറ്റവും വലിയ ധർമ്മമെന്ന് ബൃഹസ്പതി പറയുന്നു. 114. മാംസവർജ്ജന കഥനം: അഹിംസ പരമധർമ്മമാകയാൽ മാംസഭക്ഷണം വർജ്ജിക്കണമെന്ന് ഭീഷ്മൻ ഉപദേശിക്കുന്നു. 115. മാംസഭക്ഷണനിഷേധം: ഹിംസയ്ക്കുള്ള കഠിനപാപവും വിവരിക്കുന്നു-മാംസത്തെപ്പോലെ മദ്യവും വർജ്ജിക്കണമെന്ന്. 116. അഹിംസാഫലകഥനം: മാംസഭക്ഷണത്തിന്റെ ദോഷവും മാംസം വർജ്ജിച്ചാലുള്ള ഗുണങ്ങളും. 117. കീടോപാഖ്യാനം: ഒരു പുഴുവും വ്യാസനും തമ്മിൽ നടന്ന സംഭാഷണം. 118. കീടോപാഖ്യാനം: വണ്ടി കയറി ചതഞ്ഞരഞ്ഞ കീടം അടുത്തജന്മത്തിൽ രാജപുത്രനായി ജനിക്കുന്നു. 119. കീടോപാഖ്യാനം: ക്ഷത്രിയനായ അവൻ ബ്രാഹ്മണനാകാൻ തപസ്സുചെയ്യുന്നതുകണ്ട് വ്യാസൻ ധർമ്മോപദേശംചെയ്തു മടക്കിഅയയ്ക്കുന്നു. 120. മൈത്രേയഭിക്ഷ. 121. മൈത്രേയഭിക്ഷ: വേദജ്ഞനും സദാചാരപരനുമായ ബ്രാഹ്മണന്ന് ദാനംചെയ്താലുള്ള സവിശേഷത. 122. മൈത്രേയഭിക്ഷ: ദാനധർമ്മശീലമാണ് ഗൃഹസ്ഥാശ്രമികൾക്ക് മുഖ്യമോക്ഷസാധനം. 123. ശാണ്ഡിലിസുമനാസംവാദം: ഭർത്തൃശുശ്രൂഷ ഒന്നുകൊണ്ടുമാത്രമാണ് താൻ സ്വർഗ്ഗംപ്രാപിച്ചതെന്ന് ശാണ്ഡിലി സുമനയോടു പറയുന്നു. 124. ഹരിണകൃശകാഖ്യാനം: ദാനമോ, സാമമോ മഹത്തരമെന്ന ചോദ്യത്തിന്ന് ഒരു രാക്ഷസന്റെയും ബ്രാഹ്മണന്റെയും കഥ പറയുന്നു. 125. പിതൃരഹസ്യം: ശ്രാദ്ധത്തെ സംബന്ധിച്ചും മുക്തിയെപ്പറ്റിയും ധർമ്മരഹസ്യത്തെപ്പറ്റിയും ദാനഫലത്തെപ്പറ്റിയും സംഭാഷണം. 126. ദേവരഹസ്യം: ധർമ്മരഹസ്യത്തെപ്പറ്റി ദേവന്മാരും മഹാത്മാക്കളും പറയുന്ന അഭിപ്രായം. 127. ദേവരഹസ്യം: ദേവന്മാരും മുനിമാരും ഓരോ ധർമ്മങ്ങളെപ്പറ്റിയുള്ള അഭിപ്രായം പറയുന്നു. 128. ദേവരഹസ്യം: ധർമ്മവിഷയകമായി വായുവിന്റെ അഭിപ്രായം. 129. ലോമശരഹസ്യം: ധർമ്മരഹസ്യത്തെപ്പറ്റി ലോമശന്റെ അഭിപ്രായം. 130. അരുന്ധതീചിത്രഗുപ്തരഹസ്യം: അരുന്ധതിക്കും ചിത്രഗുപ്തനും ധർമ്മരഹസ്യങ്ങളെപ്പറ്റിയുള്ള അഭിപ്രായം. 131. പ്രഥമരഹസ്യം: പ്രഥമന്മാർ ധർമ്മവിഷയകമായി പറയുന്ന അഭിപ്രായം. 132. ദിഗ്ഗജരഹസ്യം: ധർമ്മവിഷയകമായി ദിഗ്ഗജങ്ങൾക്കുള്ള അഭിപ്രായം. 133. മഹാദേവരഹസ്യം: ധർമ്മരഹസ്യത്തെപ്പറ്റി മഹാദേവൻ പറയുന്നു. 134. സ്കന്ദരഹസ്യം: സ്കന്ദനും വിഷ്ണുവും ധർമ്മവിഷയകമായി തങ്ങൾക്കുള്ള അഭിപ്രായം പറയുന്നു. 135. ഭോജ്യാഭോജ്യാന്നകഥനം 136. പ്രായശ്ചിത്തവിധി: പ്രതിഗ്രഹത്തിന്നും അഭോജ്യഭോജനത്തിന്നുമുള്ള പ്രായശ്ചിത്തം. 137. ദാനാനുകീർത്തനം: ദാനത്തിന്നോ, തപസ്സിന്നോ ശ്രേഷ്ഠതയെന്നു ധർമ്മപുത്രൻ ചോദിച്ചതിന്ന് ദാനമഹിമയെ ഭീഷ്മൻ വർണ്ണിക്കുന്നു. 138. പഞ്ചവിധദാനം: അഞ്ചുവിധം ദാനങ്ങളുടെ വിവരണം. 139. മുനിഗണകൃഷ്ണസംവാദം. 140. ഉമാമഹേശ്വരസംവാദം: ശിവന്റെ കണ്ണുകൾ പാർവ്വതി പൊത്തിയപ്പോൾ മൂന്നാം തൃക്കണ്ണിൽ നിന്ന് അഗ്നി പുറപ്പെടുന്നു. 141. ഉമാമഹേശ്വരസംവാദം: ശിവനും പാർവ്വതിയും തമ്മിൽ വർണ്ണാശ്രമധർമ്മികളുടെ ധർമ്മത്തെപ്പറ്റി പ്രതിപാദിക്കുന്നു. 142. ഉമാമഹേശ്വരസംവാദം: വാനപ്രസ്ഥധർമ്മങ്ങളുടെ വിവരണം 143. ഉമാമഹേശ്വരസംവാദം: ഉയർന്ന ജാതിക്കാർ കർമ്മഫലംമൂലം താണജാതിയിൽ ജനിക്കുമെന്ന് ശിവൻ പാർവ്വതിയോടു പറയുന്നു. 144. ഉമാമഹേശ്വരസംവാദം: എല്ലാ ഗുണങ്ങൾക്കും ദോഷങ്ങൾക്കും നിദാനം കർമ്മമാകയാൽ ഹിംസ വർജ്ജിക്കണമെന്നു ശിവൻ പാർവ്വതിയോടു പറയുന്നു. 145. ഉമാമഹേശ്വരസംവാദം: സ്വർഗ്ഗനരകങ്ങൾക്കും ഉത്തമാധമകുലങ്ങളിലെ ജനനത്തിനും ഹേതു പലതരം കർമ്മങ്ങളാണെന്ന്. 146. ഉമാമഹേശ്വരസംവാദം: പതിശുശ്രൂഷയും അതിഥിസൽക്കാരവുമാണ് ഉത്തമസ്ത്രീകളുടെ ലക്ഷണം. 147. പുരുഷമാഹാത്മ്യം: മനുവിന്റെ പുത്രനായ അംഗന്റെ വംശപരമ്പര, വസുദേവപുത്രനായ കൃഷ്ണനിൽ അവസാനിക്കുന്ന കൃഷ്ണന്റെ മഹത്ത്വം. 148. മഹാപുരുഷപ്രസ്താവം: ഭീഷ്മൻ കൃഷ്ണന്റെ മഹിമാതിശയം വർണ്ണിക്കുന്നു. 149. വിഷ്ണുസഹസ്രനാമം: ഭീഷ്മൻ വിഷ്ണുവിന്റെ ആയിരം നാമങ്ങൾ വിവരിക്കുന്നു വിഷ്ണുസഹസ്രനാമം. 150. സാവിത്രീവ്രതോപാഖ്യാനം. 151. ബ്രാഹ്മണപ്രശംസ: എങ്ങനെയുള്ള ബ്രാഹ്മണരാണ് സംപൂജ്യരാവുക എന്ന്. 152. ബ്രാഹ്മണമാഹാത്മ്യം: ബ്രാഹ്മണനിന്ദയ്ക്കൊരുങ്ങിയ കാർത്തവീര്യാർജ്ജുനനോട് വായുവിന്റെ ഉപദേശം. 153. പവനാർജ്ജുനസംവാദം: ബ്രാഹ്മണപ്രസാദംകൊണ്ട് നന്മനേടിയവരും ബ്രാഹ്മണശാപം കൊണ്ട് ദുരിതമനുഭവിച്ചവരുമായ പലരുടെയും കഥകൾ. 154. പവനാർജ്ജുനസംവാദം: ഭൂമി കാശ്യപിയായതും, ഉതത്ഥ്യൻ സോമപുത്രിയായ ഭദ്രയെ വേട്ടതും, വരുണൻ അവളെ അപഹരിച്ചതുമായ കഥ. 155. പവനാർജ്ജുനസംവാദം: ദേവന്മാരെ പീഡിപ്പിക്കുന്ന അനേകം അസുരന്മാരെ സംഹരിച്ച അഗസ്ത്യന്റെയും വസിഷ്ഠന്റെയും കഥ. 156. പവനാർജ്ജുനസംവാദം: അശ്വനീദേവകളെ സോമപാനം ചെയ്യിക്കാൻ വിസമ്മതിച്ച ഇന്ദ്രനെ ച്യവനൻ സ്തംഭിപ്പിച്ച കഥ. 157. പവനാർജ്ജുനസംവാദം: ബ്രാഹ്മണരും കപന്മാരും തമ്മിൽ നടന്ന കലഹത്തിന്റെ കഥ. 158. മഹാപുരുഷമാഹാത്മ്യം: ഭീഷ്മൻ ശ്രീകൃഷ്ണന്റെ മഹിമാതിശയം വർണ്ണിക്കുന്നു. 159. ദുർവ്വാസോ ഭിക്ഷ. 160. ഈശ്വരപ്രശംസ. 161. മഹേശ്വരമാഹാത്മ്യം. 162. ധർമ്മപ്രമാണകഥനം. 163. ധർമ്മപ്രശംസ. 164. ധർമ്മപ്രശംസ. 165. വംശാനുകീർത്തനം. 166. ഭീഷ്മാനുജ്ഞ

### ഭീഷ്മസ്വർഗ്ഗാരോഹണം 397–399

167. ഭീഷ്മപ്രാർത്ഥന. 168. ഭീഷ്മമുക്തി

## അശ്വമേധപർവ്വം

### ആശ്വമേധികപർവ്വം 400–411

1. യുധിഷ്ഠിരശോകം. 2. കൃഷ്ണദ്വൈപായനസാന്ത്വനം. 3. സംവർത്തമരുത്തീയം. 4. സംവർത്തമരുത്തീയം: മരുത്തവംശകഥനം. 5. സംവർത്തമരുത്തീയം: ഇന്ദ്രബൃഹസ്പതിസംവാദം. 6. സംവർത്തമരുത്തീയം: സംവർത്തദർശനം. 7. സംവർത്തമരുത്തീയം: സംവർത്തസ്വീകാരം. 8. സംവർത്തമരുത്തീയം: മഹാദേവസ്തവം. 9. സംവർ

◆◆◆

# ശാന്തിപർവ്വം [തുടർച്ച]

**229. ജൈഗീഷവ്യാസിത സംവാദം – ജൈഗീഷവ്യൻ അസിതന്ന് സമത്വബുദ്ധി ഉപദേശിക്കുന്നു** –യുധിഷ്ഠിരൻ പറഞ്ഞു: "ഏതുവിധത്തിലുള്ള ആചാരവും വിദ്യയും വിക്രമങ്ങളും ചേർന്നവനാണ് പ്രകൃതിനിയമങ്ങൾക്കതീതനായി നില്ക്കുന്ന ധ്രുവമായ ബ്രഹ്മസ്ഥാനത്തെ പ്രാപിക്കുക?"

ഭീഷ്മൻ പറഞ്ഞു: "മോക്ഷകർമ്മങ്ങൾ അനുഷ്ഠിക്കുന്നതിൽ സജ്ജനായി, ലഘുവായി ആഹാരം കഴിച്ച് ജിതേന്ദ്രിയനായി, ജീവിക്കുന്നവൻ പ്രകൃതിനിയമാതീതമായി ധ്രുവമായിരിക്കുന്ന ബ്രഹ്മസ്ഥാനത്തെ പ്രാപിക്കുന്നതാണ്. അതിന്നുദാഹരണമായി പണ്ടുള്ളവർ ഒരു കഥ പറയാറുണ്ട്. ജൈഗീഷവ്യനും അസിതനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് കഥാവിഷയം. ക്രോധവും ഹർഷവും വിട്ടവനും പ്രാജ്ഞനും ധർമ്മജ്ഞനുമായ ജൈഗീഷവ്യനോട് അസിതനായ ദേവലൻ ഇപ്രകാരം പറഞ്ഞു."

ദേവലൻ പറഞ്ഞു: "വന്ദിക്കുമ്പോൾ അങ്ങ് സന്തോഷിക്കുന്നില്ല. നിന്ദിച്ചാൽ അങ്ങ് ക്രോധിക്കുകയുമില്ല. ഇതെന്തു പ്രജ്ഞയാണ്? ഇത് അങ്ങ് എവിടുന്നു പഠിച്ച വിദ്യയാണ്? ഇതിന്നെന്താണ് ആസ്പദം? എന്താണിതിൻെറ അർത്ഥമെന്ന് തിരിയുന്നില്ലല്ലോ."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ചോദിച്ചപ്പോൾ ആ മഹാതപോനിധി വലിയ സാരമടങ്ങുന്നതും ശുദ്ധവും നിസ്സംശയവുമായ വാക്യം പറഞ്ഞു."

ജൈഗീഷവ്യൻ പറഞ്ഞു: "പുണ്യവാന്മാർക്കുള്ള ഗതിയെന്താണെന്നും, അവരുടെ നിലയെന്താകുമെന്നും, എങ്ങനെ ശാന്തി ലഭിക്കുമെന്നുമുള്ളത് മഹത്തായ കാര്യമാണ്. അതു ഞാൻ നിനക്കുപദേശിക്കാം. അല്ലയോ ഋഷിസത്തമാ, നീ അതു മനസ്സിരുത്തി കേൾക്കുക.

നിന്ദിക്കുന്നവരിലും പുകഴ്ത്തുന്നവരിലും നീ തുല്യനായി നില്ക്കണം. വാക്കുതെറ്റിച്ച് കർമ്മം മറച്ചുപിടിക്കുന്നവരോട് വിദ്വേഷം കാണിക്കരുത്. അഹിതങ്ങളും ആക്ഷേപങ്ങളും പറഞ്ഞ് ശകാരിക്കുന്നവനോടും അഹിതവും ആക്ഷേപവും പറയരുത്. അടിച്ചവനെ അങ്ങോട്ടടിക്കുവാനും ബുദ്ധിമാന്മാർ തുനിയുകയില്ല. 'ഞാൻ പ്രതീക്ഷിച്ചതൊന്നും എനിക്കു കിട്ടിയില്ലല്ലോ,' എന്ന് ബുദ്ധിമാൻ ആവലാതിപ്പെടുകയില്ല. കാലപ്രാപ്തങ്ങളെപ്പറ്റി ദുഃഖിക്കാതെ ഏല്ക്കും. 'എനിക്ക് ഇങ്ങനെ ഒരാപത്ത് വന്നില്ലേ?' എന്നു പറഞ്ഞ് കരഞ്ഞു കണ്ണുനീർ പൊഴിക്കയില്ല, കഴിഞ്ഞ സംഭവങ്ങളെയോർത്ത് വിലപിക്കുകയില്ല. പ്രതിജ്ഞ ചെയ്യുകയുമില്ല. 'ഞാൻ അവനെ സംഹരിച്ചുകളയും, സത്യമാണ്" എന്നൊന്നും ശപഥം ചെയ്യുകയില്ല. ഇഷ്ടംപോലെ പ്രശംസ ലഭിച്ചാലും ശക്തിമാന്മാരും കർത്തവ്യനിഷ്ഠന്മാരുമായ പുരുഷന്മാർ അർത്ഥത്തിൽ തക്കവിധം പ്രവർത്തിച്ചുകൊള്ളും. വിദ്യകൊണ്ട് പരിപക്വമതികളായ മഹാശയന്മാർ, മഹാപ്രാജ്ഞരായ ധീമാന്മാർ, ക്രോധത്തേയും ഇന്ദ്രിയങ്ങളേയും ജയിക്കുന്നു. അവർ മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും ഒരിടത്തും ദ്രോഹം ചെയ്യുന്നതല്ല. ഈർഷ്യവെടിഞ്ഞ അവർ അന്യോന്യം ഒരിക്കലും ഹിംസിക്കുകയില്ല. ധീരന്മാർ ഒരിക്കലും ഉൾത്താപത്തിന്നധീനരാവുകയില്ല. പരശ്രീയിൽ അസൂയാലുക്കളായി വ്യസനിക്കുന്നതുമല്ല. പരനെപ്പറ്റി നിന്ദിച്ചു പറയുകയില്ല. പരൻെറ ഗുണത്തെപ്പറ്റി ഏറെ പുകഴ്ത്തുകയുമില്ല. ആര് നിന്ദിച്ചാലും ആരു സ്തുതിച്ചാലും അതുകൊണ്ട് മനസ്സിന്നു ചാഞ്ചാട്ടമുണ്ടാവുകയില്ല. എല്ലാംകൊണ്ടും പ്രശാന്തന്മാരായവർ, സർവ്വഹിതോദ്യതന്മാരായ മഹാശയന്മാർ ഒരിക്കലും ക്രോധിക്കുകയില്ല, രസിക്കുകയില്ല, ദ്രോഹിക്കുകയുമില്ല. ഹൃദയഗ്രന്ഥിവിട്ടു സുഖമായി സഞ്ചരിക്കും. അവർക്കു ബാന്ധവന്മാരില്ല. അവർ അന്യർക്കു ബന്ധുക്കളുമല്ല. അവർക്ക് ശത്രുക്കളില്ല. അവർ അന്യന്മാർക്ക് ശത്രുക്കളുമല്ല. ഇപ്രകാരം പ്രവർത്തിക്കുന്നവർ എന്നും സുഖമായി ജീവിക്കും. ധർമ്മാനുസരണം ജീവിക്കുന്ന അവർ ധർമ്മജ്ഞന്മാരാണ്. ദ്വിജോത്തമാ! ഈ മാർഗ്ഗം വിട്ടുനില്ക്കുന്നവർ ഹർഷവും ഉദ്വേഗവുമേല്ക്കും. ആ നിലയിലാണ് ഞാൻ നില്ക്കുന്നത്. അതിൽ ആര് അസൂയപ്പെട്ടാലും എന്തുണ്ട്? നിന്ദിച്ചാലും സ്തുതിച്ചാലും എന്തിന്നു ഞാൻ ദുഃഖിക്കുന്നു? സന്തോഷിക്കുന്നു?

മാനവൻ എന്തെന്ത് ഇച്ഛിക്കുന്നുവോ അതിനാൽ അവർ അതാതിൽ ചെല്ലട്ടെ! നിന്ദിച്ചാലെന്ത്? സ്തുതിച്ചാലെന്ത്? അതുകൊണ്ട് എനിക്ക് ഏറ്റക്കുറവൊന്നും സംഭവിക്കുവാൻ പോകുന്നില്ല. അവമാനത്തിൽ ബുധന്മാർ അമൃതുപോലെ ഇഷ്ടപ്പെടും. വിചക്ഷണന്മാർ പ്രശംസയെ വിഷംപോലെ വെറുക്കുന്നു.

നിന്ദയേറ്റാൽ സുഖമായി ഇഹത്തിലും പരത്തിലും ഭയം കൂടാതെ വാഴാം. സർവ്വദോഷങ്ങളും വിട്ടൊഴിയാം. അവമാനിക്കുന്നവൻ ബദ്ധനാകുന്നു. പരയായ ഗതി ആഗ്രഹിക്കുന്ന മഹർഷികൾ ഈ വ്രതത്തെയെടുത്ത് സുഖത്തെ പ്രാപിക്കുന്നു. എല്ലാ യജ്ഞങ്ങളും എല്ലായിടത്തും ജിതേന്ദ്രിയന്മാർ കൂട്ടിച്ചേർത്തു പ്രകൃതിക്കും ഉപരിയായി, സ്ഥിരമായി വിളങ്ങുന്ന ബ്രഹ്മസ്ഥാനത്തെ പ്രാപിക്കുന്നതാണ്. ദേവന്മാരും, ഗന്ധർവ്വന്മാരും, മനുജന്മാരും, പിശാചുക്കളും, ആശരന്മാരും ആരുംതന്നെ പരമമായ ഗതി പ്രാപിച്ചവൻെറ പദത്തെ പിൻതുടരുന്നതല്ല."

**230. വാസുദേവോഗ്രസേനസംവാദം – നാരദനെപ്പറ്റി ശ്രീകൃഷ്ണനും ഉഗ്രസേനനും തമ്മിൽ നടന്ന സംഭാഷണം** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, സർവ്വലോകർക്കും പ്രിയങ്കരനും, എല്ലാ ജീവികളാലും പ്രശംസിക്കുന്നവനും, എല്ലാ ഗുണങ്ങളും തികഞ്ഞവനുമായി ഈ മന്നിൽ ആരെങ്കിലുമുണ്ടോ? ഉണ്ടെങ്കിൽ പറയണേ!"

ഭീഷ്മൻ പറഞ്ഞു: "നീ ചോദിച്ച കാര്യത്തിൽ ഹേ ഭരതർഷഭാ, ഞാൻ നിന്നോടു നാരദനെപ്പറ്റി ഉഗ്രസേനനും കൃഷ്ണനും തമ്മിലുണ്ടായ സംഭാഷണം പറയാം. അതു നീ കേട്ടാലും."

ഉഗ്രസേനൻ പറഞ്ഞു: ജനങ്ങളൊക്കെ നാരദനെപ്പറ്റി കീർത്തിക്കുന്നു. അവൻ ഗുണങ്ങൾ തികഞ്ഞവനാണെന്നാണ് എൻെറ അഭിപ്രായം. അതിനെപ്പറ്റി ഭവാൻെറ അഭിപ്രായമെന്താണ്? അവൻെറ ഗുണത്തെപ്പറ്റി അറിയുന്നവിധം പറഞ്ഞാലും!"

വാസുദേവൻ പറഞ്ഞു: "യദുരാജ്യത്തിൻെറ നാഥാ, ഞാൻ കണ്ടതു പറയാം: രാജാവേ, അങ്ങ് കേൾക്കുക. ചുരുക്കത്തിൽ നാരദൻെറ ഗുണങ്ങളെന്തൊക്കെയാണെന്നു പറയാം. ചാരിത്രാഹങ്കാരമെന്നു പറയുന്നത് അവന്ന് ഇല്ല. ദേഹപാതനമില്ല. നല്ലവണ്ണം പഠിച്ചവനും, സകല ശാസ്ത്രങ്ങളുമറിഞ്ഞവനും, സ്വഭാവത്തിൽ നല്ലവനും പരിശുദ്ധനുമാണ്. അതുകൊണ്ടാണ് ജനങ്ങൾ അവനെ പൂജിക്കുന്നത്. നാരദന്നു ചാപല്യമൊന്നുമില്ല. അരതി, ക്രോധം, ഭീതി എന്നിവയൊന്നുമില്ല. ദീർഘസൂത്രനല്ല, ശൂരനാണുതാനും. അതുകൊണ്ടാണ് ജനങ്ങൾ അവനെ ആദരിച്ചു പൂജിക്കുന്നത്. ഒരു വാക്കു പറഞ്ഞാൽ അത് കാമലോഭങ്ങൾമൂലം തെറ്റിക്കുകയില്ല. അതുകൊണ്ടാണ് നാരദനെ എല്ലാവരും പൂജിക്കുന്നത്.

അദ്ധ്യാത്മവിധിതത്ത്വങ്ങൾ അറിയുന്നവനാണ്, ക്ഷാന്തനാണ്, ജിതേന്ദ്രിയനാണ്, സത്യവാനാണ്. സത്യമേ പറയൂ! അതുകൊണ്ടാണ് നാരദൻ എങ്ങും ആരാധിക്കപ്പെടുന്നത്.

യശസ്സ്, തേജസ്സ്, ബുദ്ധി, ജ്ഞാനം, വിനയം, ഉത്ഭവം, തപസ്സ് എന്നിവയാലെല്ലാം അദ്ദേഹം വൃദ്ധനാണ്. അതുകൊണ്ടാണ് അവൻ എങ്ങും ആരാധിക്കപ്പെടുന്നത്. അദ്ദേഹം സുശീലനും, സുഖസംവേശനും, ആദരവോടുകൂടിയവനും, ശുചിയും, സുവാക്യനും, ഈർഷ്യയില്ലാത്തവനുമാണ്. അതുകൊണ്ടാണ് നാരദനെ എല്ലാവരും പൂജിക്കുന്നത്.

വലിയ പുണ്യകർമ്മങ്ങൾ ചെയ്യുന്നവനാണ്, അതുകൊണ്ട് അവനിൽ പാപമില്ല. നരന്മാർക്ക് ആപത്തു പറ്റുമ്പോൾ അവൻ ചിരിക്കുകയില്ല, സന്തോഷിക്കുകയില്ല. അതുകൊണ്ട് പൂജ്യനായി അദ്ദേഹം പ്രശോഭിക്കുന്നു.

വേദശ്രുതിയാലും, ആഖ്യാനങ്ങളാലും അർത്ഥത്തിന്റെ വിജയത്തെ ചിന്തിക്കുന്നവനാണ് നാരദൻ. തിതിക്ഷുവാണ്. നിന്ദിക്കുകയെന്നത് അദ്ദേഹത്തിനില്ല. അതുകൊണ്ടാണ് നാരദൻ പൂജിക്കപ്പെടുന്നത്.

സമത്വംമൂലം ഇഷ്ടനില്ല, ഒന്നുകൊണ്ടും അനിഷ്ടനുമില്ല. മനസ്സിന്ന് അനുകൂലമായതേ പറയൂ. അതുകൊണ്ട് നാരദനെ എല്ലാവരും ഇഷ്ടപ്പെടുന്നു. ബഹുശ്രുതനും വാഗ്മിയും, വിദ്വാനും, ശാഠ്യമില്ലാത്തവനും, അലസതയില്ലാത്തവനും, ദൈന്യം, ലോഭം, ക്രോധം ഇവയില്ലാത്തവനുമാണ് നാരദൻ. അതുകൊണ്ട് അവനെ എല്ലാവരും ബഹുമാനിച്ചു പൂജിക്കുന്നു. വിത്തം, കാമം, ഇവയിൽ നാഥനായ ഇവന്ന് ഒരു വൈരവും അവയോടില്ല. താമരയിലയിലെ ജലംപോലെ എല്ലാ ഐശ്വര്യവും തന്നിൽ നില്ക്കുന്നു. എന്നാൽ ഒന്നിനോടും സംഗമേല്ക്കുന്നില്ല. എല്ലാ ദോഷങ്ങളും നീങ്ങിയവനാണ് നാരദൻ. അതുകൊണ്ട് അദ്ദേഹത്തെ ജനങ്ങൾ പൂജിക്കുകയും ആരാധിക്കുകയും ചെയ്യുന്നു.

അനിന്ദ്യാത്മാവാണ്, ഉറച്ച കൂറുള്ളവനാണ്, ശ്രുതവാനാണ്, ആനൃശംസ്യനാണ്, സമ്മോഹദോഷങ്ങൾ അറ്റവനാണ്. അതുകൊണ്ട് അവൻ എവിടെയും പൂജിക്കപ്പെടുന്നു. എല്ലാ സംഗങ്ങളും വിട്ടവനും, എല്ലാറ്റിലും സക്തനെപ്പോലെ നില്ക്കുന്നവനുമാണ്. അവൻ സംശയംവിട്ടവനും, വാഗ്മിയുമാണ്. തന്മൂലം അവൻ എല്ലാവരാലും പൂജിക്കപ്പെടുന്നു. അദ്ദേഹത്തിന്ന് കാമാർത്ഥചിന്തയില്ല, ആത്മപ്രശംസയില്ല. ഈർഷ്യയില്ലാത്തവനും, മൃദുവായി സംസാരിക്കുന്നവനുമാണ് അവൻ. അതുകൊണ്ട് അവൻ എല്ലാവരാലും പൂജിക്കപ്പെടുന്നു. നിന്ദിക്കാതെ ലോകത്തിൽ പലരുടേയും ഹൃദയം മനസ്സിലാക്കും, സംസർഗ്ഗത്തിലും, വിദ്യയിലും കുശലനായ അവൻ എല്ലാവരാലും പൂജിക്കപ്പെടുന്നു. ഒരു ശാസ്ത്രത്തേയും നിന്ദിക്കയില്ല. സ്വനയത്താൽ കാലം കഴിക്കും. ആത്മനിയന്ത്രണത്തോടെ ജീവിക്കുന്ന അവൻ പൂജിക്കപ്പെടുന്നു.

പ്രജ്ഞയോടെ പരിശ്രമം ചെയ്യുന്നവനും, സമാധിയിൽ അലംഭാവമില്ലാത്തവനും, അപ്രമത്തനും, നിത്യയോഗിയുമാണ് അവൻ. അതുകൊണ്ട് അവൻ എല്ലാവരാലും പൂജിക്കപ്പെടുന്നു. നാണംവിട്ട് അവൻ നന്മയ്ക്കുവേണ്ടി അന്യന്മാർ പറഞ്ഞുവിട്ടാൽ അതു ചെയ്യും. അന്യരുടെ രഹസ്യം പുറത്തുവിടുകയില്ല. അതുകൊണ്ട് ജനങ്ങൾ നാരദനെ സ്തുതിക്കുന്നു, ആരാധിക്കുന്നു.

അർത്ഥലാഭത്തിൽ നാരദൻ ഹർഷിക്കയില്ല, ഒന്നും കിട്ടിയില്ലെങ്കിൽ ദുഃഖിക്കുകയുമില്ല. സ്ഥിരബുദ്ധിയും, അസക്താത്മാവുമാണ് അവൻ. അതുകൊണ്ട് അവനെ എല്ലാവരും ബഹുമാനിക്കുന്നു. എല്ലാ ഗുണങ്ങളും തികഞ്ഞവനും, ശുദ്ധനും, ദക്ഷനും, ആമയഹീനനുമായ അവനെ, കാലത്തിന്റെ പ്രിയം അറിയുന്നവനുമായ അവനെ, ആര് പ്രിയനായിക്കരുതുകയില്ലാ?"

## 231. ശുകാനുപ്രശ്നം - കാലസ്വരൂപവിവരണം -

യുധിഷ്ഠിരൻ പറഞ്ഞു: "സർവ്വഭൂതങ്ങൾക്കുമുള്ള ആദി യും അന്തവും, ജ്ഞാനം, കർമ്മം, കാലം, ആയുസ്സ് എന്നിവയും ഓരോ യുഗങ്ങളിലും എങ്ങനെയിരിക്കുമെന്നത് അറി യുവാൻ അല്ലയോ പിതാമഹാ, എനിക്ക് ആഗ്രഹമുണ്ട്. ലോകതത്ത്വങ്ങൾ മുഴുവനും, ഭൂതങ്ങളുടെ ഗതിയും, ആഗതിയും, സൃഷ്ടിയും, പ്രളയവും ഇവയെല്ലാം എന്തിൽനിന്നാണ് ഉണ്ടായത്? ഞങ്ങൾ അങ്ങയ്ക്ക് അനുഗ്രാഹ്യന്മാരാണെങ്കിൽ ഞാൻ ഈ ചോദിക്കുന്ന കാര്യങ്ങളിൽ വേണ്ടത് പറഞ്ഞുതന്നാലും. മുമ്പേ ഭരദ്വാജമുനിയോടു ഭൃഗുമഹർഷി പറഞ്ഞ ഈ കാര്യം ഉത്തമമായതാണ്. ഏറ്റവും ധർമ്മിഷ്ഠവും, ദിവ്യസംസ്ഥാനസംസ്ഥിതവുമായി ഉണ്ടായ ആ ഭാഷണം ഞാൻ അങ്ങയിൽനിന്ന് കേൾക്കുവാൻ ആഗ്രഹിക്കുന്നു. അത് അങ്ങ് പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "അതിനെപ്പറ്റിയുള്ള ആ പഴങ്കഥ ഞാൻ നിന്നോടു പറയാം. അതു ഭഗവാൻ വ്യാസൻ തന്റെ പുത്രൻ ചോദിച്ചപ്പോൾ പറഞ്ഞതാണ്. അംഗങ്ങളോടുകൂടിയ ഉപനിഷത്തും, വേദങ്ങളുമൊക്കെ പഠിച്ചതിന്നുശേഷം നൈഷ്ഠികകർമ്മം ഇച്ഛിച്ച്; ധർമ്മസാമർത്ഥ്യദൃക്കായ വ്യാസപുത്രൻ, ശുകൻ, പിതാവായ കൃഷ്ണദ്വൈപായനനോട് ധർമ്മശങ്ക തീർക്കുന്നതിന്നുവേണ്ടി ഈ സംശയം ചോദിച്ചു."

ശുകൻ പറഞ്ഞു: "കാലജ്ഞാനംകൊണ്ട് ഉറയ്ക്കുന്നതായ ഭൂതജാലത്തിലെ കർത്താവിനെപ്പറ്റി അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഇതിൽ ബ്രാഹ്മണൻ ചെയ്യേണ്ടതായ കർത്തവ്യമെന്താണ്. അങ്ങു പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ചോദിച്ച തന്റെ പുത്രനായ ശുകനോട്, സർവ്വജ്ഞനും, ഭൂതഭാവിജ്ഞനും, സർവ്വധർമ്മജ്ഞനുമായ വ്യാസൻ ഇപ്രകാരം പറഞ്ഞു."

വ്യാസൻ പറഞ്ഞു: "എടോ ശുകാ, ആദിയും അന്തവുമില്ലാത്തതും, ജനിക്കാത്തതായും, ദിവ്യമായും, ജരയില്ലാത്തതായും, സ്ഥിരമായി നില്ക്കുന്ന, നാശമില്ലാത്ത, അതർക്ക്യവും അജ്ഞേയവുമായ ബ്രഹ്മം ആദ്യമായി നില്ക്കുന്നു.

പതിനഞ്ചുപ്രാവശ്യം ഇമവെട്ടുന്ന സമയമാണ് കാഷ്ഠ. മുപ്പതു കാഷ്ഠ കൂടുന്ന സമയമാണ് ഒരു കല. മുപ്പതു കലയും, ഒരു കലയുടെ പത്തിൽ ഒരംശവും കൂടിച്ചേർന്നാൽ ഒരു മുഹൂർത്തമാകുന്നു. മുപ്പത് മുഹൂർത്തം കൂടുന്നതാണ് ഒരു അഹോരാത്രം. അങ്ങനെയുള്ള മുപ്പതഹോരാത്രങ്ങൾ ചേർന്നതാണ് ഒരു മാസം. അങ്ങനെ പന്ത്രണ്ടുമാസം ചേരുമ്പോൾ ഒരു വത്സരമാകുന്നു. ഒരു സംവത്സരത്തിൽ സൂര്യന്റെ അയനത്തെ അടിസ്ഥാനമാക്കി രണ്ടയനങ്ങളുണ്ട്. ഉത്തരായനവും ദക്ഷിണായനവും. സൂര്യൻ ദിനരാത്രങ്ങൾ ഈ ഭൂലോകത്തിന്ന് ഉണ്ടാക്കുന്നു. രാത്രി എല്ലാ ജീവികൾക്കും ഉറങ്ങുന്നതിന്നും, പകൽ എല്ലാ ജീവികൾക്കും പ്രവർത്തിക്കുന്നതിന്നുമാണ്. മനുഷ്യരുടെ ഒരു മാസം പിതൃക്കൾക്ക് ഒരു അഹോരാത്രമാണ്. എങ്ങനെയെന്നാൽ വെളുത്തപക്ഷം പിതൃക്കൾക്ക് പ്രവൃത്തിക്കുന്നതിന്നുള്ള പകലും, കറുത്തപക്ഷം പിതൃക്കൾക്ക് ഉറങ്ങുന്നതിനുള്ള രാത്രിയുമാണ്. ദേവന്മാർക്ക് ഒരു രാപ്പകൽ മനുഷ്യരുടെ ഒരു വർഷത്തിന്നുതുല്യമാണ്. എങ്ങനെയെന്നാൽ സൂര്യന്റെ ഉത്തരായനമായ ആറുമാസം ദേവന്മാരുടെ പകലും, ദക്ഷിണായനമായ ആറുമാസം അവരുടെ രാത്രിയുമാണ്. മനുഷ്യലോകത്തിലെ രാപ്പകലിനെപ്പറ്റി ആദ്യം പറഞ്ഞുവല്ലോ.

ഇനി ബ്രഹ്മാവിന്റെ രാപ്പകലിനേയും സംവത്സരത്തിനേയുംപറ്റി പറയാം. കണക്കുപ്രകാരം അവയുടെ സംഖ്യാക്രമങ്ങളേയും ഞാൻ പറയാം. കൃതത്രേതദ്വാപര കലിയുഗങ്ങളായാണ് അതിനെ അറിയുന്നത്. നാലായിരം ദേവവർഷം ചേർന്നതാണ് ഒരു കൃതയുഗം. അതാണ് ആദ്യത്തെ യുഗം.

ആ യുഗത്തിൻെറ പ്രഭാതത്തിന്നുതന്നെ നാനൂറുവർഷം വേണം. അസ്തമയവും നാനൂറു വർഷമാണ്. (അതിൻെറ ആകെ സംഖ്യ അപ്പോൾ നാലായിരത്തി എണ്ണൂറ് ദേവവർഷമാകും.) മറ്റുയുഗങ്ങളെ സംബന്ധിച്ചിടത്തോളം മുമ്പിലുള്ള യുഗത്തിൻെറ കാൽഭാഗം കുറവാണ്. അപ്പോൾ ത്രേതായുഗത്തിന്ന് മൂവായിരം ദേവവർഷവും, അതിൻെറ ഉദയാസ്തമനങ്ങൾ മുന്നൂറുവീതം വർഷവുമാണ്. ദ്വാപരയുഗത്തിൻെറ കാലം രണ്ടായിരം ദേവവർഷമാണ്. അതിൻെറ ഉദയകാലം ഇരുന്നൂറു ദേവവർഷവും, അസ്തമയം ഇരുനൂറു ദേവവർഷവുംകൂടി ആകെ രണ്ടായിരത്തിനാനൂറ് ദേവവർഷമാണ്. കലിയുടെ കാലം ആയിരം ദേവവർഷമാണ്. അതിൻെറ ഉദയാസ്തമയങ്ങൾ നൂറ് ദേവവർഷങ്ങളാണ്. (മനുസ്മൃതിയിൽ 1-ാം അദ്ധ്യായത്തിൽ ഇത് വിവരിച്ചു പറഞ്ഞിട്ടുണ്ട്) എന്നെന്നും ശാശ്വതമായി ഇവ നില്ക്കുന്നു, ഇവയെ ലോകങ്ങൾ വഹിക്കുന്നു. ബ്രഹ്മജ്ഞന്മാർക്ക് ഇവ അറിയാം. ബ്രഹ്മംപോലെ ഇതും ശാശ്വതമാണ്. കൃതയുഗത്തിൽ എല്ലാധർമ്മങ്ങളും പൂർണ്ണമായും സത്യത്തോട് ചേർന്നുനില്ക്കുന്നു. അധർമ്മം എന്നത് അന്നില്ല. മറ്റുള്ളതിൽ ധർമ്മം നാലിലൊന്നു കുറഞ്ഞു കുറഞ്ഞുവരും. കളവും ചതിയും മായയുമായി അധർമ്മം വർദ്ധിച്ചുവരും.

രോഗമില്ലാത്തവരായി, വിചാരിച്ചകാര്യം സാധിക്കുന്നവരായി നാനൂറുവർഷം ജീവിക്കുന്നവരായിരിക്കും കൃതയുഗത്തിൽ. ദ്വാപരത്തിൽ കാൽഭാഗം ആയുസ്സ് കുറയും. വേദവാദം യുഗംതോറും ചുരുങ്ങിച്ചുരുങ്ങി വരും എന്നു ഞാൻ കേട്ടിട്ടുണ്ട്. ആയുസ്സ്, ആശിസ്സ്, വേദത്തിൻെറ ഫലം ഇവയുടെയെല്ലാം കഥയും ഇപ്രകാരം തന്നെയാണ്. കൃതയിലും, ത്രേതയിലും, ദ്വാപരത്തിലും ധർമ്മം വേറെവേറെയാണ്. യുഗത്തിൻെറ ഹ്രാസംപോലെ കലിയിലും മനുഷ്യർക്ക് ധർമ്മം ചുരുങ്ങിവരും.

കൃതയുഗത്തിൽ തപസ്സിന്നാണ് പ്രാധാന്യം. ത്രേതായുഗത്തിൽ ജ്ഞാനത്തിനാണ് പ്രാധാന്യം. ദ്വാപരത്തിൽ യാഗത്തിന്നാണ് പ്രാധാന്യം. കലിയിൽ പ്രാധാന്യം ദാനത്തിന്നാണ്. കവികൾ ഇതൊക്കെ മനസ്സിലാക്കി പന്തീരായിരം ദേവവർഷം കൂടുന്നത് ഒരു ദേവയുഗമാണെന്നു പറയുന്നു. അങ്ങനെയുള്ള ആയിരം ദേവയുഗം കൂടുമ്പോൾ ബ്രഹ്മാവിന്ന് ഒരു പകൽ ആകുന്നു. (മനുസ്മൃതിയിൽ 1-ാം അദ്ധ്യായത്തിൽ പറഞ്ഞിട്ടുണ്ട്) അത്രത്തോളം തന്നെയാണ് ബ്രഹ്മാവിൻെറ രാത്രിയും.

ബ്രഹ്മാവിൻെറ ദിവസത്തിൻെറ ഉദയത്തിൽ പ്രപഞ്ചം ജീവൻ എടുക്കുകയായി. പ്രളയകാലത്ത് ബ്രഹ്മാവിന്ന് ഉറക്കമാണ്; യോഗനിദ്രയിലാണ്. ആ ഉറക്കംകഴിഞ്ഞാൽ ബ്രഹ്മാവ് ഉണർന്നെഴുന്നേല്ക്കും. അങ്ങനെ ബ്രഹ്മാവ് ആയിരംയുഗം നിദ്രയിൽപ്പെട്ടു കിടക്കുകയും ചെയ്യും. ഇവയൊക്കെ ശരിക്ക് അറിയുന്നവരെ മാത്രമേ രാവും പകലും അറിയുന്നവർ എന്ന് പറഞ്ഞുകൂടൂ.

ബ്രഹ്മാവിൻെറ രാത്രി കഴിഞ്ഞാൽ ബ്രഹ്മാവ് എഴുന്നേറ്റ് വ്യക്താത്മകമായ മനസ്സോടെ മഹത്ഭൂതങ്ങളുടെ സൃഷ്ടിയിൽ ഏർപ്പെടുന്നു".

**232. ശുകാനുപ്രശ്നം - സൃഷ്ടിയുടെ ഉത്പത്തി ക്രമവും യുഗധർമ്മങ്ങളും** - വ്യാസൻ പറഞ്ഞു: "ബ്രഹ്മതേജോമയമായ ശുക്ലം പ്രപഞ്ചത്തിലെങ്ങും വ്യാപ്തമായി. ജഗത്ത്, ചരാചരങ്ങൾ രണ്ടുംചേർന്ന പ്രപഞ്ചം, എല്ലാം അതിൽ അടങ്ങിയിരിക്കുന്നു. ബ്രഹ്മാവിൻെറ ദിവസം പ്രഭാതമായപ്പോൾ ഉണർന്നെഴുന്നേറ്റ് വിദ്യയുടെ സഹായത്തോടെ പ്രപഞ്ചസൃഷ്ടിയിൽ ഏർപ്പെട്ടു. ആദ്യമായി മഹത്തുണ്ടായി. ആ മഹത്ത് അതിവേഗത്തിൽ മാനസമായി രൂപാന്തരം പ്രാപിച്ചു. ആ മാനസമെന്നത് വ്യക്തത്തിൻെറ ആത്മാവാണ്. പ്രകാശരൂപം അപ്പോൾ എങ്ങും വ്യാപിച്ചു. മാനസം അവിദ്യയോടുചേർന്ന് ഏഴുമഹാഭൂതങ്ങളെ സൃഷ്ടിച്ചു. സൃഷ്ടിയിൽ ഔത്സുക്യംപൂണ്ട മാനസം ദൂരെ ഗമിച്ച് പലപാട് എത്തി പ്രാർത്ഥനാസംശയാത്മകമായി മുറയ്ക്കു സൃഷ്ടിക്കുവാനൊരുങ്ങി. ആദ്യമായി ആകാശം സൃഷ്ടിച്ചു. അത് സൃഷ്ടിപ്രേരണകൊണ്ട് ആകാശത്തിൽ സൃഷ്ടിയെച്ചെയ്തു. അതിന്ന് ശബ്ദഗുണം ലഭിച്ചു. വികാരംപൂണ്ട ആകാശത്തിൽനിന്ന് എല്ലാവിധ ഗന്ധവും വഹിക്കുന്ന വായു ഉണ്ടായി. ബലവാനായ ആ വായുവിൻെറ ഗുണം സ്പർശമാണ്. വികാരിയായ വായുവിൽ ഭാസിക്കുന്ന ജ്യോതിസ്സുണ്ടായി. ശുക്ലം രോചിഷ്ണുവായിപ്പരിണമിച്ച് രൂപംകൊണ്ടു. രൂപമെന്ന ഗുണം അതിന്നുണ്ടായി. വികാരിയായ ജ്യോതിസ്സിൽ രസാത്മകമായ ജലം ഉണ്ടായി. ജലത്തിൽനിന്ന് ഗന്ധത്തോടുകൂടി ഭൂമിയുണ്ടായി. ഇവയാണ് പഞ്ചഭൂതങ്ങൾ. ഇവയാണ് ആദ്യത്തെ സൃഷ്ടി. എല്ലാറ്റിന്നും ഉത്തരോത്തരമായി പൂർവ്വഗുണം കാണാം. ഓരോന്നിന്നും അവയുടെ പ്രത്യേകഗുണം മാത്രമല്ല, തുടർന്നു വരുന്ന ഓരോ ഭൂതത്തിന്നും മുൻപറഞ്ഞവയുടെ ഗുണങ്ങളുണ്ടാകും. ആകാശത്തിന്ന് ശബ്ദം എന്ന ഗുണം മാത്രമാണുള്ളത്. പിന്നെ വരുന്ന വായുവിന്ന് മുൻപറഞ്ഞ ആകാശത്തിൻെറ ശബ്ദമെന്ന ഗുണവും സ്പർശമെന്ന ഗുണവുമുണ്ട്. വായുവിൽനിന്നു പിന്നെ അഗ്നി പുറപ്പെടുന്നു. അതിന്ന് ശബ്ദം, സ്പർശം, രൂപം എന്നീ മൂന്നു ഗുണങ്ങൾ കാണാം. പിന്നെവരുന്ന വെള്ളത്തിന്ന് ശബ്ദം, സ്പർശം, രൂപം, രസം എന്നിവയുണ്ട്. ചിലർ പറയുന്നു ജലത്തിന്ന് ഗന്ധമുണ്ടെന്ന്. അതു ശരിയല്ല. ഭൂമിയുടെ ഗുണമാണ് ഗന്ധം. ഗന്ധം സമ്പർക്കത്താൽ ജലത്തിലും വായുവിലും എത്തുന്നതാണ്.

ഈ സപ്താത്മാക്കൾ വേറെ വേറെ നാനാ വീര്യങ്ങളോടുകൂടിയവയാണെങ്കിലും പ്രജാസൃഷ്ടിക്ക് ഒറ്റയ്ക്ക് ഉതകുന്നതല്ല. അവ ഒന്നിച്ചുചേർന്നേ പ്രജാസൃഷ്ടി നടക്കുകയുള്ളൂ. ഈ പറഞ്ഞ മഹാത്മാക്കൾ അന്യോന്യാശ്രയത്തോടെ ശരീരമായി പരിണമിച്ച് പുരുഷനായി രൂപംകൊള്ളുന്നു. ശരീരായണത്താൽ മൂർത്തമായി പതിനാറ് അവയവങ്ങളുള്ള ദേഹം രൂപംകൊള്ളുന്നു. അതിൽ മഹാഭൂതങ്ങൾ കർമ്മത്തോടുകൂടി ഏല്ക്കുന്നു. അപ്പോൾ എല്ലാറ്റിൻെറയും സൃഷ്ടികർത്താവ് മായയോടുകൂടി തന്നെത്താനെ വിഭജിക്കുന്നു. എല്ലാറ്റിനേയും ദർശിക്കുന്ന സൂക്ഷ്മരൂപമായി പ്രവേശിക്കുന്നു. സർവ്വഭൂതങ്ങൾ കൂടിച്ചേർന്ന് ഇതിന്നായി തപം ചെയ്യുന്നു. ജീവികളുടെ ആദികർത്താവാണ് പ്രജാപതി. അവൻ ഭൂതങ്ങളെ സ്ഥാവരജംഗമങ്ങളെ, സൃഷ്ടിക്കുന്നു. പിന്നെ ബ്രഹ്മാവ് ദേവർഷിമാരേയും പിതൃക്കളേയും ദൈത്യരേയും സൃഷ്ടിക്കുന്നു. ലോകങ്ങളും സമുദ്രങ്ങളും പുഴകളും മരങ്ങളും നരന്മാരും കിന്നരന്മാരും രക്ഷസ്സുകളും ഗോക്കളും മൃഗങ്ങളും പക്ഷികളും ഇവയെല്ലാം ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെടുന്നു. സ്ഥാവരജംഗമങ്ങൾ വ്യയവും അവ്യയവുമാണ്.

കഴിഞ്ഞ ജന്മത്തിൽ അവയ്ക്ക് ഏത് കർമ്മമാണോ നേടിയിട്ടുള്ളത് വീണ്ടും വീണ്ടും സൃഷ്ടിയിൽ അവ നേടുന്നു. ഹിംസ്രം, അഹിംസ്രം, മൃദു, ക്രൂരം, ധർമ്മം, അധർമ്മം, ഋതം, അനൃതം ഇങ്ങനെ അവരവരുടെ കർമ്മഫലമായി ഭാവിയെ അവരവർ കൈക്കലാക്കുന്നു. അവ തങ്ങൾക്കു രുചിക്കുകയും ചെയ്യുന്നു. ഇന്ദ്രിയം, അർത്ഥം, ആകാരം, മഹാഭൂതനാനാത്വം, വിനിയോഗം ഇവയൊക്കെ ജീവികളിൽ വ്യത്യസ്തമായിക്കാണുന്നതെല്ലാം ധാതാവ് വെച്ചതാണ്. ചിലർ പറയുന്നു കർമ്മങ്ങളൊക്കെ പൗരുഷംകൊണ്ടുണ്ടാക്കാവുന്നതാണെന്ന്. എല്ലാം വിധിഹിതമാണെന്ന്. മറ്റു വിപ്രന്മാരും, സ്വഭാവേന വരുന്നതാണെന്ന് വേറെ ചിലരും പറയുന്നു. അവ മൂന്നും വേറെ വേറെ നില്ക്കുന്നതായി ചിലരും, അങ്ങ

നെയല്ലെന്നു മറ്റു ചിലരും പറയുന്നു. അത് ഇത്തരത്തിലാണ് എന്നും അങ്ങനെയല്ല എന്നും, രണ്ടല്ല, രണ്ടല്ലായ്കയില്ല എന്നും കർമ്മസ്ഥർ വിഷയത്തെപ്പറ്റി ചിന്തിച്ചു പറയുന്നു. സത്വസ്ഥർ സമദർശികളാണ്, അവർ പറയുന്നു വിധിയുടെ നിശ്ചയമാണ് എല്ലാം എന്ന്.

തപസ്സാണ് എല്ലാ ജീവികൾക്കും ഗുണത്തിന്ന് അടിസ്ഥാനം. എല്ലാ നിശ്രേയസവും തപസ്സുകൊണ്ടും ലഭിക്കുന്നു. തപസ്സിൻെറ വേരുകൾ ശമവും ദമവുമാണ്. തപസ്സുകൊണ്ട് നേടാൻവയ്യാത്തതൊന്നുമില്ല. എന്ത് ഇച്ഛിക്കുന്നുവോ, അതൊക്കെ നേടാം. പ്രപഞ്ചം സൃഷ്ടിച്ച ഭൂതത്തിൻെറ പദത്തെത്തന്നെ പ്രാപിക്കാം. ആ ഭൂതമായി അവൻ സർവ്വഭൂതങ്ങളുടെ പ്രഭുവുമായിത്തീരും. തപസ്സുമൂലം ദേവൻമാരെ ഋഷികൾ എപ്പോഴും നിനയ്ക്കുന്നു. സ്വയംഭൂ ആദിയും അന്തവുമറ്റ വിദ്യാമൊഴികൾ സൃഷ്ടിച്ചു. ആദ്യംതന്നെ എല്ലാ പ്രവൃത്തിയും ദിവ്യയായ അതിൽ പറഞ്ഞിട്ടുണ്ട്. ഋഷികളുടെ നാമങ്ങൾ, വേദത്തിൽപ്പെട്ട സൃഷ്ടികൾ, നാനാമട്ടിൽ ജീവികളുടെ കർമ്മഭേദപ്രവർത്തനം ഇവയെല്ലാം വേദശബ്ദംവഴിക്ക് ആദ്യമേതന്നെ ഈശ്വരനായ ബ്രഹ്മാവ് തീർത്തു.

ഋഷികളുടെ നാമങ്ങൾ, വേദത്തിൽപ്പെട്ട സൃഷ്ടികൾ, ബ്രഹ്മാവിൻെറ നിശാന്തജാതരായവർക്കും മറ്റുള്ളവർക്കും വേണ്ടി അജൻ നിർമ്മിച്ചു. നാമഭേദങ്ങൾ, തപസ്സ്, കർമ്മം, യജ്ഞം, എന്നിവയെല്ലാം ലോകസിദ്ധിയാണ്. വേദത്തിൽ പത്തുക്രമമായി ആത്മസിദ്ധിയെ പറയുന്നുണ്ട്. വേദവാദത്തിൽ വേദജ്ഞർ പറഞ്ഞത് അത് ഏറ്റവും ഗഹനമാണെന്നാണ്. അവ യുക്തംപോലെ ഉപനിഷത്തുക്കളിൽ വിശദീകരിച്ചിട്ടുണ്ട്. ദേഹിക്ക് കർമ്മജമായി ദ്വന്ദ്വത്തോടുകൂടിയ ഭാവം പല വിധമാണ്. അത് ആത്മവിജ്ഞാനംകൊണ്ട് പുരുഷൻ ബലമായി വെടിയുന്നു. ശബ്ദബ്രഹ്മമെന്നും പരബ്രഹ്മമെന്നും ബ്രഹ്മം രണ്ടുവിധമുണ്ടെന്നറിയുക. ശബ്ദബ്രഹ്മത്തിൽ ലയിച്ചവൻ പരബ്രഹ്മത്തിലെത്തും. ആലംഭയജ്ഞരാണ് രാജാക്കന്മാർ. മൃഗങ്ങളെക്കൊന്ന് ബലിയർപ്പിക്കുകയാണ് രാജാക്കന്മാരുടെ യജ്ഞം. വൈശ്യരുടെ യജ്ഞം കർഷകവൃത്തിയാണ്. മറ്റു മൂന്നു വർണ്ണങ്ങളേയും സേവിച്ച് ജീവിക്കുക എന്നതാണ് ശൂദ്രന്മാരുടെ യജ്ഞം. തപോവൃത്തിയും ഈശ്വരാരാധനയുമാണ് ബ്രാഹ്മണരുടെ യജ്ഞം. കൃതയുഗത്തിൽ ബലിയർപ്പിക്കുന്നത് കൂടിയേകഴിയൂ എന്നില്ല. ത്രേതായുഗത്തിൽ അത് ആവശ്യമാണ്. ദ്വാപരയുഗത്തിൽ യജ്ഞങ്ങൾ ക്ഷയിക്കും. കലിയിലും അതുതന്നെ ഗതി.

കൃതയുഗത്തിൽ മനുഷ്യർ ബ്രഹ്മത്തെ ആരാധിക്കുന്നു. ഋക്ക്, യജുസ്സ്, സാമം എന്നിവയിൽ നിർദ്ദേശിച്ച ബലികളും യോഗവും അനുസരിച്ച് കർമ്മങ്ങളനുഷ്ഠിക്കുന്നു. തപസ്സു ചെയ്യുന്നു. ത്രേതയിൽ ശക്തന്മാർ ഉണ്ടാകുന്നു. അവർ ചരാചരങ്ങളെ കീഴടക്കുന്നു. സാമാന്യജനങ്ങൾ തപോവൃത്തി മുതലായ ദേവതാകാര്യങ്ങളിൽ തൃപ്തികുറഞ്ഞവരാകുമ്പോൾ, ശക്തരായ രാജാക്കന്മാർ അവരെ ശാസിച്ച് സന്മാർഗ്ഗത്തിൽ നയിക്കുന്നു. ആ കാലഘട്ടത്തിൽ വേദവും തപസ്സുമൊക്കെ വർണ്ണാശ്രമധർമ്മങ്ങളൊക്കെ, നിലനില്ക്കുന്നത് ഒരു നിശ്ചയത്തിന്നു വിധേയമായി ശാസനകൊണ്ടു മാത്രമാണ്. എന്നാൽ ആ നിശ്ചയത്തിന്നും നിയമത്തിന്നും അയവ് ദ്വാപരത്തിൽ വന്നുചേരുന്നതുകൊണ്ട് അവയെല്ലാം ആയുസ്സുകുറഞ്ഞ് അധഃപതിച്ചു പോകുന്നു. കലിയിൽ വേദങ്ങളൊക്കെ നശിച്ചുപോകുന്നു. ഉണ്ട്, ഇല്ല, എന്ന നിലയിലെത്തുന്നു. യജ്ഞാഢ്യന്മാരായ ബ്രാഹ്മണർ ഉത്സാഹമില്ലാത്തവരും ക്ഷീണിച്ചവരും ധർമ്മപീഡിതരുമായിത്തീരുന്നു. കൃതയുഗത്തിൽ കാണുന്ന ധർമ്മം ആത്മജ്ഞരും തപസ്വികളും ശ്രുതവാന്മാരുമായ ബ്രാഹ്മണരിൽ മാത്രം കാണാൻ കഴിയും. യുഗംതോറും ഏതു ധർമ്മമാണോ, ആ ധർമ്മവും വ്രതയോഗങ്ങളും മാത്രമേ വികാസം പ്രാപിക്കുകയുള്ളൂ. ഭൂതജാലങ്ങൾ മഴക്കാലത്തു മഴയേറ്റ് സസ്യാദികൾ വളർന്ന്, ജംഗമങ്ങൾ പുഷ്ടിപ്പെടുന്നമാതിരി പുതിയ ചില വസ്തുക്കൾ ഉണ്ടാകുന്നു. അതുപോലെ യുഗമാറ്റത്തിൽ പല പുതിയ ധർമ്മങ്ങളും ആചാരങ്ങളും ഓരോ യുഗത്തിലും ഉദയംകൊള്ളുന്നു. അങ്ങനെ ഋതുവിലെ മാറ്റംപോലെ പല രൂപവും പ്രാപിക്കുന്ന മാതിരി ബ്രഹ്മഹരാദികളിലും കാണപ്പെടുന്നു. അനാദ്യന്തമായ കാലത്തിൽ ഇങ്ങനെ പലപല മാറ്റങ്ങൾ കാണപ്പെടുന്നു.

ആദ്യം ഞാൻ നിന്നോട് ഈ കാലത്തിൻെറ മാറ്റത്തെപ്പറ്റി പറഞ്ഞു. കാലം ലോകത്തെ സൃഷ്ടിക്കുന്നു. കാലം ലോകത്തെ മുടിക്കുന്നു. കാലം ലോകത്തെ നിലനിർത്തുന്നു. കാലം നിലനില്ക്കുന്നു. എല്ലാ ഭൂതജാലങ്ങളേയും യഥാസ്ഥാനം നിർത്തുകയും ചെയ്യുന്നു. എല്ലാറ്റിൻേറയും ധാതാവും വിധാതാവും കാലം തന്നെ. സ്വഭാവത്താൽ ദ്വന്ദ്വയുക്തമായി കാലം നടക്കുന്നു. സൃഷ്ടികാലം, ക്രിയാവേദം, കർത്താവ്, ക്രിയ, ഫലം ഇവയെപ്പറ്റിയെല്ലാം നീ ചോദിച്ചതനുസരിച്ച് ഞാൻ നിന്നോടു പറഞ്ഞു."

**233. ശുകാനു പ്രശ്നം – ബ്രഹ്മപ്രളയവും മഹാപ്രളയവും –** വ്യാസൻ പറഞ്ഞു: "ബ്രഹ്മാവിൻെറ പകൽ തീരുകയും നിശ തുടങ്ങുകയും ചെയ്യുമ്പോൾ ബ്രഹ്മാവ് എങ്ങനെയാണ് സൃഷ്ടികളെയെല്ലാം തിരികെയെടുക്കുന്നതെന്നു പറയാം. ബ്രഹ്മാവ് ആത്മാവിൽ സൂക്ഷ്മമായി വിശ്വത്തെ ലയിപ്പിക്കുന്നു. തന്നിൽത്തന്നെ ലയിപ്പിക്കുന്നത് എങ്ങനെയാണെന്നു പറയാം.

പ്രളയത്തിനുള്ള സമയമെത്തിക്കഴിഞ്ഞാൽ പന്ത്രണ്ടു സൂര്യന്മാരും ഏഴുവിധം അഗ്നികളും കത്തിജ്ജ്വലിക്കുവാൻ തുടങ്ങും. പ്രപഞ്ചംമുഴുവൻ അഗ്നിമയമാകും. അഗ്നിജ്ജ്വാല വളർന്ന് അഖിലപ്രപഞ്ചവും ഒന്നായി ജ്വലിക്കും. എല്ലാ ചരാചരങ്ങളും അതിൽ ഉടനെ ദഹിക്കും. എല്ലാം ഭൂഗോളത്തിൻെറ ആദ്യരൂപത്തിൽ ചേരും. എല്ലാ ചരാചരങ്ങളും അഗ്നിയിൽ ദഹിച്ചുകഴിഞ്ഞാൽ സമസ്തവും അസ്തമിച്ചു കഴിഞ്ഞാൽ, സർവ്വചരാചരങ്ങളും വൃക്ഷലതാദികളുമെല്ലാം നശിക്കയാൽ നഗ്നമായി ഒരു ആമത്തോടുപോലെയായി ഭൂമിയെക്കാണും. അപ്പോൾ ഭൂമിയുടെ ഗന്ധമെന്ന ഗുണം ജലം സ്വീകരിക്കും. അപ്പോൾ ഗന്ധവും നശിച്ച ഭൂമി പ്രളയത്തിന്നൊരുങ്ങുന്നു. ഇരമ്പി തിരതല്ലി ഭൂമിയൊക്കെ വെള്ളത്തിൽ മുങ്ങും. സർവ്വത്ര വെള്ളം നിറയുമാറ് തള്ളിക്കയറും, നില്ക്കും, ഒഴുകും. പിന്നെ വെള്ളത്തിൻെറ ഗുണം ജ്യോതിസ്സ് (ചൂട്) ഏല്ക്കും. അപ്പോൾ ജലമെല്ലാം അഗ്നിയിൽ ലയിക്കും. ആകാശമദ്ധ്യത്തിൽ നില്ക്കുന്ന സൂര്യനെ അഗ്നിജ്ജ്വാലകൾ മൂടും. സർവ്വത്ര ആകാശം മുഴുവൻ അഗ്നിജ്ജ്വാലയിൽ മുഴുകിനിറഞ്ഞ് ആളിക്കത്തും. ഭയങ്കരമായ ആ അഗ്നിപ്രളയത്തിൽ പ്രപഞ്ചം ജ്വലിക്കും. ആകാശം മുഴുവൻ ജ്വലിക്കും. പിന്നെ കാറ്റുവരും. കാറ്റ് അഗ്നിയുടെ രൂപമെന്ന ഗുണം തന്നിൽ ലയിപ്പിക്കും. അപ്പോൾ സകല ജ്യോതിസ്സും കെടും. കാറ്റു മാത്രമായിത്തീരും. ആ ഭയങ്കരമായ കാറ്റ് വീശാൻതുടങ്ങും. കാറ്റ് ചീറി ശക്തിയായി അടിച്ചുകൊണ്ടിരിക്കും. കാറ്റ് അതിൻെറ ഗുണമായ സ്വനത്തിനെ കൈക്കൊണ്ട് ആകാശത്തിൽ എല്ലായിടത്തും, പത്തുദിക്കിലേക്കും, ചീറിയടിച്ചു സഞ്ചരിക്കും. പിന്നെ ആകാശം കാറ്റിൻെറ ഗുണമായ സ്പർശത്തെ കൈക്കൊള്ളും. അപ്പോൾ കാറ്റ് താനെ അടങ്ങും. അപ്പോൾ ആകാശം ഭയങ്കരമായ ശബ്ദത്താൽ മുഴങ്ങും. കേൾക്കവയ്യാത്തതും പറഞ്ഞറിയിക്കാൻ വയ്യാത്തതുമായ ഭയങ്കരശബ്ദത്താൽ സദാസമയവും ആകാശം ശബ്ദത്താൽ മുഖരിതമായിരിക്കും. ശബ്ദം, രൂപം, രസം, ഗന്ധം എന്നിവയൊന്നുമില്ലാതെ അമൂർ

ത്തമായി എല്ലായിടത്തും മുഴങ്ങിക്കൊണ്ട് അപ്പോൾ ആകാശം നില്ക്കും. പിന്നെ ആകാശത്തിൻെറ ഗുണമായ ശബ്ദത്തെ അഭിവ്യക്തമായ മനസ്സ് വിഴുങ്ങിക്കളയും. മനസ്സിൽ വ്യക്തമാക്കിയതെല്ലാം അവ്യക്തമായ മനസ്സിൽ ചെന്നുചേരും. മനസ്സ് ആകാശത്തിൻെറ ഗുണത്തെ വിഴുങ്ങിക്കഴിയുമ്പോൾ അത് അവ്യക്തമാകും. അതിനെ ബ്രഹ്മപ്രളയമെന്നു പറയുന്നു. അപ്പോൾ മനസ്സിൻെറ കാരകനായ ചന്ദ്രൻ മനസ്സിനെ അതിൻെറ ഗുണങ്ങളോടെ തന്നിലേക്ക് ഉൾക്കൊള്ളും. മഹാകാലം കൊണ്ട് അവനെ സങ്കല്പം അധീനത്തിലാക്കും. മനസ്സ് ഗ്രസിക്കുന്ന സങ്കല്പത്തെ ഉത്തമമായ ജ്ഞാനമെന്നു പറയുന്നു. കാലം ജ്ഞാനത്തെ ഗ്രസിക്കും. കാലത്തെ ബലം ഗ്രസിക്കും. പിന്നെ കാലം ബലത്തെ ഗ്രസിക്കും. അത് വിദ്യയുടെ അധീനത്തിലാകും. അവൻ ആകാശഘോഷത്തെ തൻെറ ആത്മാവിൽ അടക്കും. അത് അവ്യക്തവും പരമവുമായ ബ്രഹ്മമാണ്. ശാശ്വതവും ഉത്തമവുമാണ്. ഇപ്രകാരം സമസ്തഭൂതങ്ങളും ബ്രഹ്മത്തിൽ അടങ്ങും.

എല്ലാം ഞാൻ ശരിയായി വിവരിച്ചു പറഞ്ഞുതന്നു. അത്തരത്തിലാണു പ്രപഞ്ചത്തിൻെറ രഹസ്യങ്ങൾ. മഹാത്മാക്കളായ യോഗികൾ കണ്ടവണ്ണം അവർക്ക് ബോദ്ധ്യമായവിധം, ഞാൻ നിന്നോട് പറഞ്ഞു. ഇങ്ങനെ അവ്യക്തമായ ബ്രഹ്മം വീണ്ടും സൃഷ്ടിക്കുക, പിന്നെ തന്നിലേക്ക് മടക്കിയെടുക്കുക്, പിന്നെയും സൃഷ്ടിക്കുക, പിന്നേയും പ്രതിസംഹരിക്കുക, ഇങ്ങനെ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടന്നുകൊണ്ടിരിക്കുന്നു. ഈമാതിരിയാണ് ബ്രഹ്മാവിന്ന് പകലിലെ സൃഷ്ടിയും രാത്രിയിലെ സംഹാരവും. ഓരോ പകലിന്നും രാവിന്നും ആയിരം യുഗങ്ങളാണ് കാലയളവ്."

**234. ശുകാനുപ്രശ്നം – ബ്രാഹ്മണരുടെ കർത്തവ്യവും ദാനത്തിൻെറ മഹത്വവും** – വ്യാസൻ പറഞ്ഞു: "എല്ലാ ഭൂതജാലങ്ങളുടേയും സൃഷ്ടിയെപ്പറ്റി നീ എന്നോട് ചോദിച്ചു. അതിൻെറ പൂർണ്ണമായ രൂപം ഞാൻ പറഞ്ഞുതന്നു. ഇനി ബ്രാഹ്മണൻെറ കർത്തവ്യത്തെപ്പറ്റി ഞാൻ പറയാം. അതു നീ കേൾക്കുക. ജാതകർമ്മംമുതൽ അവന്നുള്ള കർമ്മങ്ങൾ ദക്ഷിണയോടുകൂടി സമാവർത്തനംവരെ വേദജ്ഞനായ ഗുരുവിൽ ചെയ്യുക. ഗുരുശുശ്രൂഷചെയ്ത് ഗുരുവിൻെറ അടുത്തു വസിച്ച് വേദങ്ങളൊക്കെ പഠിച്ച് ഗുരുവിൻെറ കടം തീർത്ത് യജ്ഞവിത്തമന്മാർ സമാവർത്തനം ചെയ്യുന്നു. അങ്ങനെ യുവാവായ ശിഷ്യൻ എല്ലാ ജ്ഞാനവും സമ്പാദിച്ച് വീട്ടിലേക്കു മടങ്ങുന്നു. ഗുരുവിൻെറ സമ്മതം വാങ്ങി നാലാശ്രമങ്ങളിൽ ഒന്ന് വിധിപ്രകാരം അവൻ മരണംവരെ അനുഷ്ഠിക്കണം. വീട്ടിൽ ചെന്നതിന്നുശേഷം വിവാഹിതനായി ഭാര്യയോടുകൂടി ഗൃഹസ്ഥാശ്രമം സ്വീകരിച്ച് സന്താനങ്ങളെ ജനിപ്പിച്ച് അങ്ങനെ ലൗകികമായ ജീവിതം തുടരാം. അല്ലെങ്കിൽ ബ്രഹ്മചര്യത്തിൽ ജീവിക്കാം. അല്ലെങ്കിൽ വനവാസിയായി ഗുരുജനങ്ങളുടെ, താപസികന്മാരുടെകൂടെ ജീവിക്കാം. അല്ലെങ്കിൽ യോഗാഭ്യാസമുറകൾ ശീലിച്ച് യോഗിയായും കഴിയാം. ഗാർഹസ്ഥ്യമാണ് എല്ലാ ആശ്രമങ്ങൾക്കും മൂലമായി നില്ക്കുന്നത്. ഒരു സംയമിയായ ഗൃഹസ്ഥൻ, എല്ലാ ലൗകികബന്ധങ്ങളേയും ജയിച്ചവൻ സർവ്വത്ര സിദ്ധനായി ഭവിക്കുന്നു. സന്താനം നേടിയ ബ്രാഹ്മണൻ ശ്രോത്രിയനും യജ്വാവുമായാൽ അവൻ മൂന്നു കടവും വീട്ടിയവനായിത്തീരുന്നു. സന്താനംമൂലം പിതൃക്കളുടെ കടവും, വേദാദ്ധ്യയനംമൂലം ഋഷിമാരുടെ കടവും, യജ്ഞാദിബലികർമ്മങ്ങൾ മൂലം ദേവന്മാരുടെ കടവും വീട്ടിയവനാകും (അതാണ് മൂന്നു കടങ്ങൾ). പിന്നെ അവൻ മറ്റൊരു പുണ്യതമമായ ആശ്രമത്തെ പരിശുദ്ധനായി സ്വീകരിക്കണം. ഭൂമിയിൽ ഏറ്റവും പുണ്യമായി തോന്നുന്ന സ്ഥലം തെരഞ്ഞെടുത്ത് അവിടെ താമസമാക്കണം. അവിടെ വസിച്ച് അവരുടെ ഒരു പ്രശസ്തമായ നില കൈവരുത്തുവാനും കീർത്തി നേടുവാനും യത്നിക്കണം. വലുതായ തപസ്സ്, വലിയ ജ്ഞാനം (പല ശാസ്ത്രങ്ങളിലും ജ്ഞാനം) യജ്ഞാദികർമ്മങ്ങൾ, ദാനം ഇവകൊണ്ടൊക്കെ കീർത്തിമാനാകാം. ഏതു കാലത്തോളം ഒരുത്തൻെറ കീർത്തി നിലനില്ക്കുന്നുവോ ആ കാലത്തോളം അവന്നു പുണ്യലോകങ്ങളിൽ സ്ഥാനമുണ്ടായിരിക്കും. അനന്തകാലത്തോളം പുണ്യലോകങ്ങളിൽ അനന്തകീർത്തിമാന് വസിക്കുവാൻ കഴിയും. വേദം പഠിപ്പിക്കുക, പഠിക്കുക, യജിപ്പിക്കുക, യജിക്കുക എന്നിവയാണ് ബ്രാഹ്മണൻെറ ധർമ്മം. അവൻ വെറുതെ പ്രതിഗ്രഹം വാങ്ങുകയോ, വെറുതെ അന്യന്മാർക്ക് ദാനംചെയ്യുകയോ ചെയ്യരുത്. യജ്ഞത്തിൽ സഹായിയായി നിന്നിട്ടോ, തൻെറ ശിഷ്യൻെറ കൈയിൽനിന്നോ അഥവാ ഒരു കന്യകയുടെ വിവാഹത്തിൽ പൗരോഹിത്യം വഹിച്ചിട്ടോ, ധാരാളം ധനം കിട്ടിയാൽ ആ ധനംകൊണ്ട് യജിക്കുകയോ, സൽപ്പാത്രത്തിൽ ദാനംചെയ്യുകയോ ചെയ്യാം. താൻ തനിച്ച് അത് അനുഭവിക്കരുത്. ഗൃഹസ്ഥന്ന് പ്രതിഗ്രഹത്തേക്കാൾ ശ്രേഷ്ഠമായ തീർത്ഥമായി വേറെയൊന്നുമില്ല. ഗൃഹസ്ഥാശ്രമിയായ ബ്രാഹ്മണന്ന് ധനം സമ്പാദിക്കുവാനുള്ള മാർഗ്ഗം കുറവാണ്. അതുകൊണ്ട് ദേവന്മാർക്ക് ചെയ്യുന്ന യജ്ഞാദികർമ്മങ്ങൾക്കും, ഋഷികൾക്കും, പിതൃക്കൾക്കും, ഗുരുവിന്നും, വാർദ്ധക്യം ബാധിച്ചവർക്കും, രോഗബാധിതർക്കും, വിശക്കുന്നവർക്കുംവേണ്ടി ദാനം വാങ്ങുന്നതിൽ തെറ്റില്ല. ശത്രുക്കളെ ഭയന്ന് ഒളിച്ചിരിക്കുന്നവർക്കും മുൻപറഞ്ഞ അവശർക്കും ഇഷ്ടം പോലെ ദ്രവ്യദാനവും അന്നദാനവും ആകാം. കഴിവിനേക്കാൾ കൂടുതലായി അന്നം ദാനംചെയ്യണം.

അർഹന്മാരായ അനുരൂപന്മാർക്ക് എന്തു ദാനവും വാങ്ങുന്നതിലും കൊടുക്കുന്നതിലും തെറ്റില്ല. സജ്ജനങ്ങൾക്ക് ഉച്ചൈശ്രവസ്സിനെ (ഇന്ദ്രൻെറ കുതിര) പ്പോലും ദാനമായി വാങ്ങാം എന്ന് നാട്ടിൽ ഒരു ചൊല്ലുണ്ട്. ബ്രാഹ്മണനെ സമ്മതിപ്പിച്ച് ബ്രാഹ്മണൻെറ പ്രാണരക്ഷയ്ക്കുവേണ്ടി തൻെറ പ്രാണനെ ബലികഴിച്ച് മഹാവ്രതനായ 'സത്യസന്ധൻ' സ്വർഗ്ഗം പ്രാപിച്ചു. സാംകൃതിയുടെ പുത്രനായ രന്തിദേവൻ മഹാത്മാവായ വസിഷ്ഠന്ന് ശീതോഷ്ണോദകം നല്കി സ്വർഗ്ഗത്തിൽ പൂജയേറ്റു വസിക്കുന്നു. അത്രിയുടെ പുത്രനായ ഇന്ദ്രദമനൻ എന്ന ധീമാനായ രാജാവ് അർഹനായ ഒരു പുരുഷന്ന് മഹത്തായ ധനം നല്കി. അനന്തമായ ലോകങ്ങൾനേടി ഉശീനരൻെറ പുത്രനായ ശിബി തൻെറ ശരീരത്തേയും തൻെറ പുത്രനേയും ബ്രാഹ്മണർക്കായി നല്കി സ്വർഗ്ഗത്തെ നേടി. കാശിരാജാവായ പ്രതർദ്ദനൻ തൻെറ രണ്ടു കണ്ണുകളും വിപ്രന്ന് ദാനംചെയ്ത് ഇഹത്തിലും പരത്തിലും നശിക്കാത്ത കീർത്തി നേടി. രാജാവായ ദേവാവൃധൻ രാഷ്ട്രത്തോടൊപ്പം ദിവ്യമായ പൊൻവില്ലുള്ള കുടയും ദാനംചെയ്ത് മഹത്തായ സ്വർഗ്ഗത്തെ നേടി. മഹാശക്തനും ആത്രേയനുമായ സാംകൃതി ശിഷ്യന്മാർക്ക് നിർഗ്ഗുണബ്രഹ്മത്തെപ്പറ്റി ഉപദേശം നല്കി സ്വർഗ്ഗത്തെ നേടി. പ്രതാപവാനായ അംബരീഷൻ പതിനൊന്നർബ്ബുദം (ലക്ഷംപോലുള്ള ഒരു സംഖ്യ) പശുക്കളെ രാഷ്ട്രത്തോടൊപ്പം ബ്രാഹ്മണർക്കു ദാനംചെയ്ത് സ്വർഗ്ഗം നേടി. സാവിത്രി തൻെറ കുണ്ഡലത്തേയും, ജനമേജയൻ തൻെറ ശരീരത്തേയും, ബ്രാഹ്മണർക്കുവേണ്ടി ത്യജിച്ച് മുഖ്യമായ ലോകങ്ങൾ പ്രാപിച്ചു. വിദർഭരാജപുത്രനായ യുവനാശ്വൻ പല രത്നങ്ങളും മഹത്തായ മന്ദിരവും ദാനംചെയ്ത് നല്ല പ്രിയപ്പെട്ട സുന്ദരിമാരേയും ദാനംചെയ്തു സ്വർഗ്ഗലോകം പ്രാപിച്ചു. വിദേഹരാജാവായ നിമി തൻെറ രാജ്യം ബ്രാഹ്മണർക്ക് ദാനം ചെയ്തു. ജമദഗ്നിയുടെ പുത്രനായ രാമൻ ഭൂമി മുഴുവൻ ബ്രാഹ്മണർക്കു ദാനംചെയ്തു. ഗയൻ തൻെറ രാജ്യവും

സകല പട്ടണങ്ങളും ബ്രാഹ്മണർക്കു ദാനം ചെയ്തു. മേഘങ്ങൾ വർഷിക്കാതിരുന്ന കാലത്ത് ബ്രഹ്മതുല്യപ്രഭാവനായ വസിഷ്ഠൻ കരുണയോടെ ഭൂതങ്ങളെ പ്രജാപതിയെന്നപോലെ രക്ഷിച്ചു. കൃതാത്മാവും കരന്ധമൻെറ പുത്രനുമായ മരുത്തൻ അംഗിരസ്സിന്നു തൻെറ പുത്രിയെ നല്കി സ്വർഗ്ഗത്തെ നേടി. മഹാബുദ്ധിമാനായ ബ്രഹ്മദത്തൻ എന്നുപേരായ പാഞ്ചാലരാജാവ് ശംഖം (വലിയൊരു സംഖ്യ) നിധി ബ്രാഹ്മണർക്ക് നല്കി മഹാലോകങ്ങൾ നേടി. കല്മാഷപാദ രാജാവ് മഹാത്മാവായ വസിഷ്ഠന്നു തൻെറ പ്രിയപ്പെട്ട ഭാര്യയായ 'മദയന്തി'യെ നല്കി. പിന്നെ അവളോടുകൂടി രാജാവ് സ്വർഗ്ഗംപ്രാപിക്കുകയും ചെയ്തു. സഹസ്രജിത്ത് എന്ന കീർത്തിമാനായ രാജർഷി തൻെറ ഇഷ്ടപ്പെട്ട ജീവനെ ബ്രാഹ്മണർക്കുവേണ്ടി കൈവെടിഞ്ഞ് മുഖ്യമായ ലോകങ്ങൾ നേടി. ശതദ്യുമ്നരാജാവ് സർവ്വകാമസമ്പൂർണ്ണവും, പൊന്മയവുമായ ഗൃഹം മുൽഗലന്ന് ദാനംചെയ്തു സ്വർഗ്ഗം നേടി. ദ്യുതിമാൻ എന്നു കേൾവികേട്ട പ്രതാപവാനായ സാല്വരാജാവ് ഋചീകന്ന് തൻെറ രാജ്യം ദാനംചെയ്തു മുഖ്യമായ ലോകം നേടി. പ്രഭുവായ ലോമപാദൻ എന്ന രാജർഷി തൻെറ പുത്രിയായ ശാന്തയെ ഋശ്യശൃംഗന് നല്കി മഹത്തായ കാമങ്ങളെല്ലാം നേടി. രാജർഷിയായ മദിരാക്ഷൻ സുമദ്ധ്യമ എന്ന തൻെറ പുത്രിയെ ഹിരണ്യഹസ്തന്നു നല്കി ദേവന്മാർ വാഴ്ത്തുന്ന മഹത്തായ ലോകത്തെ പ്രാപിച്ചു. അതി തേജസ്വിയായ പ്രസേനജിത്ത് എന്ന രാജർഷി കിടാങ്ങളോടുകൂടിയ ഒരു ലക്ഷം പശുക്കളെ സൽപ്പാത്രത്തിൽ ദാനം ചെയ്തു മുഖ്യമായ ലോകങ്ങളെ നേടി.

ഇവരും മറ്റുപല മഹാത്മാക്കളും ജിതേന്ദ്രിയരായി ദാനം, തപസ്സ് എന്നിവയാൽ സ്വർഗ്ഗത്തെ പ്രാപിച്ചു. അവരുടെ കീർത്തി, ഭൂമി നില്ക്കുന്ന കാലത്തോളം നിൽക്കും. എന്തുകൊണ്ടെന്നാൽ അവർ ദാനത്താലും യജ്ഞത്താലും സത്സന്താനലാഭത്താലും സ്വർഗ്ഗത്തെ നേടിയവരാണ്.''

**235. ശുകാനുപ്രശ്നം - കാലമാകുന്ന മഹാനദി കടക്കുവാനുള്ള ഉപായം -** വ്യാസൻ പറഞ്ഞു: "വേദത്തിൽ പ്പറയുന്ന ത്രയീവിദ്യയും, വേദത്തിൻെറ അംഗങ്ങളും അറിയണം. ആ ജ്ഞാനം ഋക്ക്, സാമം, വർണ്ണം, അക്ഷരം, യജുസ്സ്, അഥർവ്വണം എന്നിവയിൽ അടങ്ങിയിരിക്കുന്നു. ദേവന്മാർ അധിവസിക്കുന്നത് ഷൾക്കർമ്മത്തിലാണ്. വേദം ഉച്ചരിക്കുന്നതിൽ വിദഗ്ദ്ധന്മാരും, ആദ്ധ്യാത്മചിന്തയിൽ വിചക്ഷണന്മാരും, സത്വവാന്മാരുമായ മഹാത്മാക്കൾ ഭൂതങ്ങളുടെ ഉൽപത്തിക്ഷയങ്ങളെപ്പറ്റി ശരിയായി അറിയുന്നു. അങ്ങനെയുള്ള ദ്വിജൻ ധർമ്മം ശരിയായി അനുഷ്ഠിക്കുകയും, ശിഷ്ടന്മാരുടെ മട്ടിൽ ക്രിയകൾ ചെയ്യുകയും, ഭൂതങ്ങളിൽ അഹിംസാപരന്മാരായി കർമ്മങ്ങൾ അനുഷ്ഠിക്കുന്നതിൽ ഇച്ഛിക്കുകയും ചെയ്യുന്നു. സാത്വികാചാരം അനുഷ്ഠിക്കുന്ന ബ്രാഹ്മണൻ സജ്ജനസമ്പർക്കംകൊണ്ട് വിജ്ഞാനം സമ്പാദിക്കുകയും, ശാസ്ത്രം പഠിച്ച് വിചക്ഷണനാവുകയും, ശിഷ്ടനായി സ്വധർമ്മത്താൽ കർമ്മം അനുഷ്ഠിക്കുകയും ചെയ്യും. ഷൾക്കർമ്മങ്ങളിൽ നില്ക്കുന്ന അങ്ങനെയുള്ള ദ്വിജൻ പഞ്ചയജ്ഞങ്ങൾ ശ്രദ്ധയോടെ ചെയ്യണം. ധൈര്യമുള്ളവനും, പ്രമത്തതയില്ലാത്തവനും, ദാന്തനും, ധർമ്മജ്ഞനും, ആത്മവാനുമായ ബ്രാഹ്മണൻ മദം, ഹർഷം, ക്രോധം, എന്നിവ വെടിഞ്ഞ് കർമ്മംചെയ്താൽ അവന്ന് ഒരിക്കലും അപകർഷം ബാധിക്കയില്ല. ദാനം, അദ്ധ്യയനം, യജ്ഞം, ഹ്രീ, തപസ്സ്, ആർജ്ജവം, ദമം ഇവകൊണ്ട് വന്നു ചേരുന്ന തേജസ്സ് പാപത്തെ അകറ്റുന്നതാണ്. പാപം നശിച്ച ബുദ്ധിമാൻ, ലഘുവായി ഭക്ഷണം കഴിച്ച് ജിതേന്ദ്രിയനായി, കാമക്രോധങ്ങൾ ജയിച്ച് തപോവൃത്തിയോടെ ബ്രഹ്മപദത്തെ പ്രാപിക്കുവാൻ യതിക്കണം. അഗ്നിയേയും, വിപ്രരേയും അർച്ചിക്കുക, ദേവന്മാരെ നമസ്ക്കരിക്കുക, ദുഷ്ടമായ വാക്ക് പറയാതിരിക്കുക, അധർമ്മമായ ഹിംസ ചെയ്യാതിരിക്കുക, ഇവ പണ്ടേതന്നെ ബ്രാഹ്മണരിൽ നടപ്പുള്ളതാണ്. ബ്രഹ്മാവ് നിശ്ചയിച്ചതുമാണ്. ജ്ഞാനാഗമത്തിൽ കർമ്മങ്ങൾ ചെയ്യുന്നവൻ കർമ്മസിദ്ധനാകും.

പഞ്ചേന്ദ്രിയങ്ങളാകുന്ന ജലംനിറഞ്ഞതും, ഘോരമായ ലോഭം കാരണമായി കടക്കാൻ വയ്യാത്തതും, കോപമാകുന്ന ചേറുള്ളതും അപ്രധൃഷ്യവുമായ നദിയെ ബുദ്ധിമാനായ പുരുഷൻ നീന്തിക്കയറുന്നു.

എന്നും വളരെ വളരെ മോഹങ്ങളുണ്ടാക്കുന്ന കാലം വന്നുകയറുന്നത് നോക്കിക്കാണണം. വിധി മഹത്തായി കണ്ടതും, ബലംകൊണ്ടു തടവറ്റതുമായ സ്വഭാവമാകുന്ന ഒഴുക്കേറ്റ് ലോകം എപ്പോഴും മോഹിക്കുന്നു. മഹാകാലമാകുന്ന നദിയുടെ ജലം എന്നും വർഷച്ചുഴിയോടു ചേർന്നതാണ്.

പക്ഷമാകുന്ന പാറപ്പുല്ലുകളും, മാസമാകുന്ന തിരയും, ഋതുക്കളാകുന്ന വേഗവും, നിമേഷോന്മേഷങ്ങളാകുന്ന (നിമിഷങ്ങളാകുന്ന, കണ്ണടയ്ക്കലും തുറക്കലുമാകുന്ന) നുരകളും ചേർന്ന അഹോരാത്രമാകുന്ന ജലത്തോടും, കാമങ്ങളാകുന്ന ഭയങ്കരന്മാരായ മുതലകൾ നീന്തിക്കളിക്കുന്നതും, വേദയജ്ഞാദികളായ കപ്പലുകൾ സഞ്ചരിക്കുന്നതും, ധർമ്മമാകുന്ന ദ്വീപോടുകൂടിയതും, ജീവികൾക്കുള്ള അർത്ഥകാമങ്ങളാൽ കലങ്ങിമറിഞ്ഞ ജലത്തോടുകൂടിയതും, സത്യവാക്ക്, മോക്ഷം എന്നീ തീരങ്ങളോടുകൂടിയതും, ഹിംസയാകുന്ന മഹാവൃക്ഷങ്ങൾ കടപുഴകിവീണ് ഒഴുകുന്നതും, യുഗഹ്രദങ്ങളാകുന്ന ഓഘത്തോടു (ഒഴുക്കോടു) കൂടിയതും, നടുവിൽ ബ്രഹ്മംനില്ക്കുന്ന മട്ടുള്ള ഭവത്താൽ (സംസാരത്താൽ) ബ്രഹ്മാവ് സൃഷ്ടിച്ച ഭൂതങ്ങൾ ആ നദിയിൽ (കാലമാകുന്ന നദിയിൽ) പെട്ട് യമധർമ്മരാജാവിൻെറ പുരിയിലേക്ക് ഒഴുകുകയാണ്. ധീരനും ബുദ്ധിമാനുമായ പുരുഷൻ, ബുദ്ധിയായ വഞ്ചികൊണ്ട് ആ ഘോരമായ പുഴയെ തുഴഞ്ഞ് മറുകരയെത്തുന്നു. ബുദ്ധികെട്ട പുരുഷന്മാർ തുഴഞ്ഞുകയറാൻ പറ്റാതെ അതിൽ ഒഴുകിപ്പോവുകയല്ലാതെ എന്തു ചെയ്യും? പ്രാജ്ഞനായ പുരുഷൻ കയറും. ബുദ്ധികെട്ടവൻ കയറുകയില്ല എന്നതാണു കഥ. പ്രാജ്ഞൻ ദൂരെനിന്നു കൊണ്ടുതന്നെ ഗുണദോഷങ്ങൾ കണ്ടു മനസ്സിലാക്കും. കണ്ടതിലെല്ലാം മോഹിക്കുന്ന ചപലൻ, അല്പബുദ്ധിയായ പുരുഷൻ, കാമാത്മാവ് സംശയത്തിലാകുന്നു. അങ്ങനെയുള്ളവൻ സംസാരസാഗരം കടക്കുവാൻ പോകുന്നില്ല. ഇരിക്കുന്നവന്ന് എങ്ങനെ ദൂരം പിന്നിടാൻ കഴിയും? മോഹത്തിൽ മുഴുകിയവന്ന്, വഞ്ചിയില്ലാത്തവന്ന്, പുഴയെങ്ങനെ കടക്കാൻ കഴിയും? അവൻ മോഹതാപങ്ങളിൽ കുടുങ്ങിക്കഴിയും. കാമമാകുന്ന ചീങ്കണ്ണിവന്ന് പിടിച്ചവന്ന് ജ്ഞാനം എങ്ങനെ തോണിയായിത്തീരുന്നു? അതുകൊണ്ട് കർമ്മഗുണംകൊണ്ടു പൊങ്ങുവാൻതന്നെ പുരുഷൻ യതിക്കണം. പൊങ്ങുവാൻ ഉദ്ദേശിക്കുന്ന ദ്വിജന്ന് ബ്രാഹ്മണത്വം പാലിക്കുക എന്നതാണു പൊങ്ങൽ.

ശുദ്ധമായ കുലത്തിൽ പിറന്നവൻ, ത്രിസന്ദേഹൻ അതായത് വേദം പഠിപ്പിക്കുക, യജ്ഞത്തിൽ സഹായിയായി കർമ്മങ്ങൾ ചെയ്യുക, ദക്ഷിണ വാങ്ങുക എന്നിവയിൽനിന്നൊക്കെ ഒഴിഞ്ഞുമാറുകയും പഠനവും വ്രതവും ദാനവും ഇവ മൂന്നും കൈക്കൊള്ളുകയും ചെയ്യുക, അങ്ങനെയുള്ളവന്ന് ആ മഹാനദിയിൽ താഴാതെ പൊങ്ങിനടക്കുവാൻ കഴിയും. അങ്ങനെയുള്ള പുരുഷന്ന് ആ സംസാരനദി ബുദ്ധിയുടെ തുഴകൊണ്ടു കടക്കുവാൻ കഴിയും. സ്വഭാവശുദ്ധിയും, ആത്മസംയമനവും, ജ്ഞാനവും നേടിയവന്ന് ഇഹത്തിലും പരത്തിലും ലഭിക്കേണ്ടതൊക്കെ സിദ്ധിക്കും.

ഗൃഹസ്ഥാശ്രമം സ്വീകരിക്കുന്ന ബ്രാഹ്മണൻ, കോപവും അസൂയയും കൈവിടണം. അഞ്ചു കർമ്മങ്ങളിൽ ദേവന്മാരെ ആരാധിക്കണം. ഭൃത്യന്മാർക്കുപോലും കൊടുത്തിട്ടേ താൻ ഭക്ഷിക്കാവൂ. സ്വധർമ്മങ്ങളെ ചെയ്തു ശിഷ്ടന്മാരെപ്പോലെ ക്രിയകൾ ചെയ്യുക. ലോകത്തിൽ പീഡകൂടാതെ ശ്ലാഘ്യമായ കർമ്മത്തിന്ന് ഒരുങ്ങുക. ശ്രുതവിജ്ഞാനസമ്പന്നനായി, ശിഷ്ടാചാരനായി, വിചക്ഷണനായി, സ്വധർമ്മം കൊണ്ട് ക്രിയാവാനുമായിരിക്കുന്നവൻ കർമ്മസങ്കരത്തിൽ പ്പെടുന്നതല്ല. ക്രിയ ശ്രദ്ധയോടെ ചെയ്യുന്ന ദാന്തനായവനും പ്രാജ്ഞനും, ഈർഷ്യയില്ലാത്തവനും, ധർമ്മവും അധർമ്മവും തിരിച്ചറിയുന്ന വിശേഷജ്ഞാനമുള്ളവനുമായ പുരുഷൻ ഏതു ദുർഘടത്തേയും തരണം ചെയ്യും. ധൈര്യമുള്ളവനും, അപ്രമത്തനും, ദാന്തനും, ധർമ്മജ്ഞനും. ദമം, ഹർഷം, ക്രോധം, ഇവ വിട്ടവനുമായ ബ്രാഹ്മണൻ ഒരിക്കലും താഴ്ന്നു പോവുകയില്ല. ഈ വൃത്തി പണ്ടേതന്നെ നടപ്പുള്ളതാണ്. ബ്രാഹ്മണന്നു ബ്രഹ്മാവ് നിശ്ചയിച്ചതുമാണ്. ജ്ഞാനാഗമങ്ങളനുസരിച്ച് കർമ്മങ്ങൾ ചെയ്യുന്നവൻ സർവ്വസിദ്ധനാകുന്നു. സമർത്ഥനല്ലാത്തവൻ, ബോധമില്ലാത്തവൻ ധർമ്മം കാംക്ഷിച്ച് അധർമ്മം ചെയ്യും. അവൻ അധർമ്മാകാരമായ ധർമ്മത്തെ പുകഴ്ത്തിപ്പറയും. ധർമ്മം തിരിച്ചറിയാത്ത വിഡ്ഢി 'ഞാൻ ഇതാ ധർമ്മം ചെയ്യുന്നു എന്നു പറഞ്ഞ് അധർമ്മം ചെയ്യും.' ധർമ്മാധർമ്മങ്ങൾ തിരിച്ചറിയാത്തവൻ തെറ്റുകൾചെയ്ത് സംസാരത്തിൽ കിടന്നുലഞ്ഞ് ജനനമരണങ്ങൾക്കു പാത്രമായി ഉഴലുന്നു."

**236. ശുകാനുപ്രശ്നം - ജ്ഞാനത്തിൽനിന്ന് മോക്ഷപ്രാപ്തി -** വ്യാസൻ പറഞ്ഞു: "മോക്ഷപ്രാപ്തിക്കാണ് ആഗ്രഹിക്കുന്നതെങ്കിൽ ജ്ഞാനം സമ്പാദിക്കുകതന്നെ വേണം. ഒരു മനുഷ്യൻ ജന്മമെടുത്ത് കാലത്തിൻെറ പ്രവാഹത്തിൽ മുങ്ങിയും പൊങ്ങിയും കാലത്തിനൊപ്പം സഞ്ചരിച്ചു പോകുമ്പോൾ അവനെ ബ്രഹ്മത്തിലേക്ക്, മറുകരയ്ക്ക് എത്തിക്കുന്നത് ജ്ഞാനമാകുന്ന പ്ലവമാണ്, അറിവാകുന്ന തോണിയാണ്. പ്രജ്ഞയായ പ്ലവത്തിൽക്കയറിയ ധീരന്മാർ അജ്ഞരേയും കാലപ്രവാഹത്തിൽനിന്ന് പിടിച്ചുകയററും. അജ്ഞനു തന്നെയോ മറ്റൊരുത്തനേയോ ആ ഒഴുക്കിനെതിരെനിന്നു പിടിച്ച് മറുകരയ്ക്കെത്തിക്കുവാൻ കഴികയില്ല. ജ്ഞാനിക്കു മാത്രമേ അവൻെറ ബുദ്ധിയായ പങ്കായംകൊണ്ടു തുഴഞ്ഞ് എത്തിക്കുവാൻ കഴിയുകയുള്ളൂ. സ്വഭാവശുദ്ധി, ആത്മസംയമനം, സൽക്കർമ്മം എന്നിവയുള്ളവൻെറ മനസ്സ് അവൻ വിചാരിച്ചമട്ടിൽ അധീനമായി നില്ക്കും. അങ്ങനെയുള്ള ബുദ്ധിമാൻ തീർച്ചയായും ഇഹത്തിലും പരത്തിലും വിജയിയാകും. അവൻ പന്ത്രണ്ടു യോഗകാര്യങ്ങളിൽ മനസ്സുവെയ്ക്കണം. മുഖ്യമായ ജ്ഞാനം കാംക്ഷിക്കുന്ന അവൻ ദേശം, കർമ്മം, സക്തി, അർത്ഥം, ഉപായം, അപായം എന്നിവ കണ്ടറിഞ്ഞ് നയനാഹാരസംഹാരങ്ങളാൽ ഉള്ളുകൊണ്ടു ധരിച്ച് വാക്ക്, മനസ്സ്, ബുദ്ധി എന്നീ മൂന്നിനേയും ജയിക്കണം. ആത്മശാന്തി ഇച്ഛിക്കുന്നവൻ ജ്ഞാനംകൊണ്ട് ആത്മാവിനെ ജയിക്കണം, അടക്കണം. ഇവ കാണുന്നവനാണെങ്കിൽ ആ പുരുഷൻ ക്രൂരനായാലും, സർവ്വവേദജ്ഞനായാലും, വേദജ്ഞാനമില്ലാത്ത ദ്വിജനായാലും, ധർമ്മിഷ്ഠനായ യജ്വാവായാലും, മഹാപാപിഷ്ഠനായാലും, പുരുഷവ്യാഘ്രനായാലും, ക്ലേശം ഏല്ക്കുന്നവനായാലും അവൻ മുൻപറഞ്ഞമട്ടിൽ പ്രവർത്തിക്കുന്നതായാൽ ജരയും മൃത്യുവും ചേർന്ന ദുർഗ്ഗമായ മഹാസമുദ്രം തരണംചെയ്യും. യോഗത്തെ പ്രാപിച്ചവൻ ജിജ്ഞാസുവായാലും ശബ്ദബ്രഹ്മത്തെ കടക്കുന്നതാണ്. യോഗത്താൽ ബ്രഹ്മപ്രാപ്തിയുടെ ഫലം എന്തെന്ന് പ്രഖ്യാപിക്കാതെ ആത്മാവിനെക്കുറിച്ച് അന്വേഷണം നടത്തുന്നവനായ യോഗി വേദത്തിൽ പറഞ്ഞ കർമ്മാനുഷ്ഠാനം ചെയ്യുന്നതിനേക്കാൾ ഉപരിയായ നിലയിലേക്ക് ഉയരുന്നു.

ജീവൻ സ്ഥിതിചെയ്യുന്ന ശരീരം ഒരു ദിവ്യമായ രഥമാണ്. ധർമ്മം ആ തേരിൻെറ ഉപസ്ഥമാണ് (തട്ട്). ഹ്രീ (ലജ്ജ) അതിൻെറ വരൂഥമാണ് (മറവ്). ഉപായവും അപായവും അതിൻെറ കൂബരമാണ്. അപാനവായു അതിൻെറ അക്ഷമാണ് (അച്ചുതണ്ട്). പ്രാണവായു അതിൻെറ നുകമാണ്. പ്രജ്ഞയും ആയുസ്സും അതിൻെറ അമിക്കയറാണ്. ശ്രദ്ധാചൈതന്യം അതിൻെറ ബന്ധുരമാണ്. നല്ല ശീലഗുണം അതിൻെറ നേമി (ടയറ്) ആകുന്നു. ദർശനം, ഘ്രാണം, ശ്രവണം എന്നീ നാലും അതിൻെറ കുതിരകളാണ്. ബുദ്ധി അതിൻെറ നാഭിയാണ്. തന്ത്രങ്ങൾ അതിൻെറ പ്രതോദമാണ്. വേദജ്ഞാനം അതിൻെറ സാരഥിയാണ്. ആത്മാവ് (ക്ഷേത്രജ്ഞൻ) ഉറച്ച് അതിലിരിക്കുന്ന നായകനാണ്. ശ്രദ്ധയും ആത്മസംയമനവും അതിൻെറ മുമ്പെ നടക്കുന്ന അകമ്പടിക്കാരാണ്. ത്യാഗം ചേർന്നിരിക്കുന്ന കൂട്ടുകാരനായി പിന്നിൽ നന്മചെയ്യുന്ന അകമ്പടിക്കാരനാണ്. പരിശുദ്ധി അതിൻെറ സഞ്ചാരമാർഗ്ഗമാണ്. ധ്യാനം അതിൻെറ ഗോചരമാണ്. ബ്രഹ്മാവുമായുള്ള ഐക്യമാണ് യാത്രയുടെ ലക്ഷ്യസ്ഥാനം. ഇങ്ങനെയുള്ള ദിവ്യരഥത്തിൽ യാത്രചെയ്ത് ആ ജീവനിരിക്കുന്ന ദിവ്യരഥം ബ്രഹ്മലോകത്തെത്തി പ്രശോഭിക്കുന്നതാണ്.

ഇപ്രകാരം എല്ലാവിധത്തിലും പൂട്ടിവിട്ടതായ രഥം അക്ഷരത്തിൽ (നാശമില്ലായ്മയിൽ) എത്തുവാൻ ബദ്ധപ്പെടുകയാണെങ്കിൽ ആ പ്രാപ്യസ്ഥാനത്തിൽ അതിവേഗത്തിലെത്തിച്ചേരാനുള്ള വിധി എന്തെന്ന് ഞാൻ ഇനി പറയാം. ഒരു സമയത്ത് ഒരേയൊരു വസ്തുവിൽ മനസ്സ് ഏകാഗ്രമായി നിറുത്തുന്നതിനെ ധാരണ എന്നു പറയുന്നു. യോഗി ഏഴു ധാരണകളുമെടുക്കുന്നു. ഒരു വസ്തുവിൽ ഒരേസമയത്ത് മനസ്സിനെ നിറുത്തുക എന്നതാണു ധാരണ. പിന്നിലും പാർശ്വത്തിലും അടുത്തും അകലേയുമായി വേറെ ധാരണകളുണ്ട്. ക്രമപ്രകാരം ഭൂമി, വായു, ആകാശം, ജലം, ജ്യോതിസ്സ്, അഹങ്കാരബുദ്ധി ഇവയ്ക്കുള്ള ഐശ്വര്യം നേടും. പിന്നെ അവ്യക്തത്തിൻെറ ഐശ്വര്യവും ക്രമത്താൽ കൈവരും. ഇത് യോഗത്തിൽ ലയിക്കുന്നവൻെറ നിയമമാണ്. വേണ്ടപോലെ യോഗത്തിൽ ലയിക്കുന്നവൻെറ അനുഭൂതിയനുസരിച്ച് ക്രമത്തിൽ പറയാം. അങ്ങനെ യോഗത്തിൽ ലയിക്കുന്നവന്ന്, സ്വന്തം ആത്മാവിനെ നോക്കുന്നവന്ന്, ഉണ്ടാകുന്ന അനുഭൂതിയേയും പറയാം. ഗുരുവിൻെറ ഉപദേശമനുസരിച്ച് നില്ക്കുന്ന യോഗി സ്ഥൂലശരീരംവിട്ട് സൂക്ഷ്മമായി തൻെറ ആത്മാവിനെ കാണുന്നു. സൂക്ഷ്മമായി മഞ്ഞിൻെറ മൂടൽ ആകാശത്തു പരന്നമാതിരി, ദേഹത്തിൽനിന്നു വിമുക്തനാകുന്നവന്ന് തൻെറ ആത്മാവിനെ കാണുവാൻ കഴിയും. ആ ധൂമത്തിൻെറ ഭാവം അടങ്ങുമ്പോൾ രണ്ടാമത്തെ രൂപത്തിൻെറ പ്രദർശനം സാധിക്കും. ആകാശത്ത് ജലത്തിൻെറ രൂപംപോലെ അത് ആത്മാവിൽ കാണും. ജലരൂപം വിട്ടാൽപിന്നെ ആത്മാവിൽ അഗ്നിയുടെ രൂപം കാണും. അതും വിട്ടാൽ പിന്നെ തിളങ്ങുന്ന, കാച്ചിമിനുക്കിയ ആയുധംപോലെ തിളങ്ങുന്ന, വായു വെളിവായിക്കാണും. അവൻെറ രൂപം മാറാമ്പൽപോലെ തെളിഞ്ഞുകാണും. പിന്നെ, വെള്ളനിറമായി വായുരൂപത്തിൽ അത് കാണാവുന്നതാണ്. അപ്പോൾ ബ്രാഹ്മണൻെറ ആത്മാവ് മഹത്തായ വെണ്മയും വായുവിൻെറ സൂക്ഷ്മതയും പ്രാപിക്കുന്നതായി പറയുന്നു. ഇനി, ഇത്തരം രൂപഭേദങ്ങൾ ഉണ്ടാക്കുന്ന ഫലജാലങ്ങളെ പ്രതിപാദിക്കാം.

പാർത്ഥിവമായ ഐശ്വര്യം ചേർന്നവനായ യോഗിക്ക് സൃഷ്ടിനടത്താനുള്ള കഴിവുണ്ടാകും. പ്രജാപത്യാഭനായ ആ അക്ഷോഭ്യൻ പ്രജാവ്രജത്തെ സൃഷ്ടിക്കും. വെറും പെരുവിരൽത്തുമ്പാലോ, ഒറ്റക്കയ്യാലോ, കാലുകൊണ്ടോ, താനേ ഭൂമികുലുക്കുവാൻ, വായുവിൻെറ ഐശ്വര്യം നേടിയവന്

കഴിയുമെന്ന് ശ്രുതി പറയുന്നു. പിന്നെ ആകാശത്തെ ജയിച്ച വൻ ആകാശത്തിൽ സാവർണ്ണ്യംകൊണ്ട് തെളിയും, ഇഷ്ടം പോലെ മറവിലാകും. ജലത്തെ ജയിച്ചവന് ജലാശയത്തെ അഗസ്ത്യനെപ്പോലെ കുടിക്കാൻ കഴിയും. തേജസ്സിനെ ജയിച്ചവൻ തൈജസമായ രൂപം അത്യുഗ്രമായിവരും, കാണുകയില്ല. ആ രൂപം ആർക്കും നോക്കാൻപോലും പറ്റില്ല. ആ തേജസ്സ് ശമിച്ചതിന്നുശേഷമേ കാണാൻ പറ്റൂ. പഞ്ചഭൂതങ്ങളുടെ ആത്മാവായ അഹങ്കാരത്തെ ജയിച്ചവൻ സർവ്വശക്തനാകും. അവന്നു നിർദ്ദോഷമായ പ്രതിഭ ഉദിക്കും. അപ്രകാരം വ്യക്താത്മാവിനെ വ്യക്തിത്വത്തോടെ അവൻ ഏല്ക്കും. ലോകം എന്തിൽനിന്നുത്ഭവിച്ചുവോ അതാണ് വ്യക്തമെന്ന പേരിൽ അറിയപ്പെടുന്നത്. അതിലെ അവ്യക്തമായ വിദ്യയെപ്പറ്റി ഞാൻ വിശദീകരിക്കാം.

ആദ്യം വ്യക്തമെന്ന് സാംഖ്യയോഗം പറയുന്നത് വിവരിക്കാം. യോഗത്തിലും, സാംഖ്യത്തിലും രണ്ടിലും ഇരുപത്തഞ്ചു തുല്യതത്ത്വങ്ങളുണ്ട്. അതിലുള്ള വിശേഷമെന്തെന്നു പറയാം. അത് നീ കേട്ടുകൊള്ളുക.

വ്യക്തമെന്നു പറഞ്ഞത് ഉണ്ടാവുകയും, വളരുകയും, പഴകുകയും, നശിക്കുകയും ചെയ്യും. ഇവ നാലും വ്യക്തത്തിന്റെ ലക്ഷണമാണ്. ഇതിന്നു വിപരീതമായിക്കാണുന്നത് അവ്യക്തമാണ്. വേദസിദ്ധാന്തങ്ങളിൽ രണ്ടുവിധം ആത്മാവിനെപ്പറ്റി പറയുന്നു. ജീവാത്മാവ് ചതുർലക്ഷണജമാണ് – ആദ്യം പറഞ്ഞ നാലുഗുണങ്ങൾ (ലക്ഷണങ്ങൾ) ഈ ലക്ഷണങ്ങൾക്ക് നാലു ലക്ഷ്യവുമുണ്ട്. ഇതിനെ (ജീവാത്മാവിനെ) വ്യക്തമെന്നു പറയുന്നു. ഇത് അവ്യക്തത്തിൽ നിന്നുമാണ് ഉണ്ടാകുന്നത്. ഇത് ചേതനവുമാണ്, അചേതനവുമാണെന്ന് അറിയണം. സത്വം എന്നതും ക്ഷേത്രജ്ഞൻ എന്നതും, രണ്ടിനേയും ഞാൻ പറഞ്ഞു. രണ്ടാത്മാവും വിഷയങ്ങളിൽ തമ്മിൽ രഞ്ജിക്കുന്നു എന്ന് വേദത്തിൽ പറയുന്നു. സാംഖ്യന്മാരുടെ തത്ത്വപ്രകാരം ഇന്ദ്രിയാസക്തിയിൽ നിന്ന് വിമോചിതനാകണം മനുഷ്യൻ. നിർമ്മമൻ, നിരഹങ്കാരൻ, നിർദ്വന്ദ്വൻ, ഛിന്നസംശയൻ – ഈ ഗുണത്തോടുകൂടിയ യോഗി ക്രോധിക്കയില്ല. ദ്വേഷം ഏല്ക്കുകയില്ല. പൊളി പറയുകയില്ല. ശകാരിച്ചാലും തല്ലിയാലും സ്നേഹിക്കും. അശുഭം പറയുകയില്ല.

നാക്ക്, കർമ്മം, ചിത്തം എന്നിവയുടെ പാരുഷ്യം ഇവ മൂന്നും ഒഴിഞ്ഞവൻ സർവ്വഭൂതത്തിലും തുല്യനാണ്. അവൻ ബ്രഹ്മത്തിൽ ചെന്നെത്തുന്നതാണ്. ഭൂമിയിൽ കഴിയുവാൻ വേണ്ടി നില്ക്കുവാൻ അവൻ ഇച്ഛിക്കയില്ല. അലുബ്ധൻ, അവ്യയൻ, ദാന്തൻ, കാര്യമുള്ളവൻ, അകാര്യവാൻ, അനേകാഗ്രേന്ദ്രിയനല്ലാത്തവൻ, അനാക്ഷിപ്തമനോരഥൻ, സർവ്വഭൂതസമൻ, മൈത്രൻ, പൊന്നിൻകട്ടയിലും മൺകട്ടയിലും സമഭാവനയുള്ളവൻ, പ്രിയത്തിലും അപ്രിയത്തിലും തുല്യൻ, ധീരൻ, സ്തുതിനിന്ദകളിൽ സമൻ, കാമമൊന്നും കൊതിക്കാത്തവൻ, ബ്രഹ്മചര്യത്തിൽ ദൃഢമായ വ്രതത്തോടുകൂടിയവൻ, സർവ്വഭൂതാഹിംസ്രൻ, ഇങ്ങനെയുള്ള സാംഖ്യൻ ബ്രഹ്മം പ്രാപിക്കുന്നു. എന്തു ഹേതുക്കളാൽ, എന്തു യോഗത്താൽ മുക്തി ലഭിക്കും, എങ്ങനെ ലഭിക്കും എന്നുള്ളതും ഞാൻ പറയാം. യോഗൈശ്വര്യം സിദ്ധിച്ചവൻ സർവ്വവും വിട്ട് വിമുക്തനാകും. എല്ലാ ദ്വന്ദ്വഭാവവും വിട്ട് അവൻ മുക്തനാകും. യോഗവും സാംഖ്യവും വ്യത്യസ്തമായി കരുതുന്നു; പക്ഷേ, രണ്ടും ഒന്നുതന്നെ. യോഗത്താലും സാംഖ്യത്താലും മനുഷ്യന് നിർദ്വന്ദ്വനായി ബ്രഹ്മാവസ്ഥയിൽ നിസ്സംശയം എത്താവുന്നതാണ്.

**237. ശുകാനുപ്രശ്നം – ബുദ്ധിയുടെ പ്രാധാന്യം, പ്രാണികളുടെ ശ്രേഷ്ഠതയിൽ താരതമ്യം –** വ്യാസൻ പറഞ്ഞു: "സംസാരസമുദ്രത്തിൽ മുങ്ങിപ്പൊങ്ങുന്ന നരൻ ആത്മശാന്തിമയമായ ജ്ഞാനപ്ലവത്തെ ധൈര്യത്തോടെ പിടിച്ചു കയറണം. ജ്ഞാനത്തെത്തന്നെ ആശ്രയിച്ചേ ഈ മഹാസമുദ്രത്തിന്റെ മറുകരയെത്തുവാൻ കഴിയൂ."

ശുകൻ പറഞ്ഞു: "എന്താണ് ആ ജ്ഞാനം? രണ്ടും കയറിക്കടക്കുവാൻ എന്തു ചെയ്യണം? ധർമ്മം പ്രവൃത്തിചിഹ്നമാണോ? അതോ നിവൃത്തിയോ? അങ്ങ് വ്യക്തമാക്കിയാലും!"

വ്യാസൻ പറഞ്ഞു: "പ്രകൃതിയുടെ സ്വഭാവമല്ലാതെ ജീവന്ന് മറ്റൊന്നും അവലംബമില്ലെന്നും, എല്ലാം ഉണ്ടാകുന്നതും, നിലനില്ക്കുന്നതും, മറ്റെന്തും സംഭവിക്കുന്നതും അതാതിന്റെ പ്രകൃതിസ്വഭാവമനുസരിച്ചു മാത്രമാണെന്നും, അതിനെ നിയന്ത്രിക്കുന്നതിന്നും നടത്തുന്നതിന്നും പ്രകൃതിക്കതീതമായി മറ്റൊരു ശക്തിയുമില്ലെന്നും വിശ്വസിക്കുന്നതു മൂഢത്വമാണ്. അതു ബുദ്ധിയില്ലായ്മകൊണ്ടു പറയുന്നതാണ്. മനുഷ്യന്റെ പ്രജ്ഞകൊണ്ടാണ് എല്ലാം പോഷിക്കുന്നത്. വെറും പ്രകൃതിസ്വഭാവംകൊണ്ടാണെന്നു പറയുന്ന ലോകായത സിദ്ധാന്തവും ഒന്നുമില്ലെന്നു പറയുന്ന നാസ്തികവാദവും ശരിയല്ല. സ്വഭാവം ഒന്നുകൊണ്ടുമാത്രം മനുഷ്യന്ന് ഒന്നും നേടാൻ കഴിയുകയില്ല. ബുദ്ധിപൂർവ്വം പ്രവർത്തിച്ചേ കഴിയൂ. നാം വീടുപണിയുന്നതും, കട്ടിലും കിടക്കയുമുണ്ടാക്കുന്നതും, മറ്റ് ഉപകരണങ്ങൾ ഉണ്ടാക്കി സുഖമായി വസിക്കുന്നതും, പ്രകൃതിയുണ്ടാക്കിത്തരുന്നതല്ല. നാം നമ്മുടെ ബുദ്ധികൊണ്ട് ജ്ഞാനം സമ്പാദിച്ചു ചെയ്യുന്നതാണ്. അവിടെ നാസ്തികന്മാരുടേയും, ലോകായതന്മാരുടേയും പ്രകൃതിവാദത്തിന്ന് യാതൊരു പ്രസക്തിയുമില്ല. മനുഷ്യൻ പ്രജ്ഞകൊണ്ട് എന്തെല്ലാം ചെയ്യുന്നു. കൃഷിപ്പണി, ഗൃഹനിർമ്മാണം, ഇരിപ്പിടം, ശയ്യ, വസ്ത്രം മുതലായവയുടെ നിർമ്മാണം. ഇവയെല്ലാം പ്രജ്ഞയുള്ള പുരുഷന്റെ കർമ്മങ്ങളാണ്. പ്രകൃതിയുടേയല്ല. ക്രീഡാഗാരങ്ങൾ നിർമ്മിക്കുക, രോഗത്തിനുതക്ക മരുന്നുകൾ കണ്ടുപിടിക്കുക. ഇവയൊക്കെ പ്രജ്ഞയുള്ളവന്റെ കർമ്മമാണ്. പുരുഷപ്രയത്നമാണ്. പ്രകൃതിയുടെ സ്വഭാവമനുസരിച്ച് ഉണ്ടാകുന്നതല്ല.

പ്രജ്ഞ എന്തൊക്കെ ചെയ്യുന്നു? ധനം സമ്പാദിക്കുന്നു. ശ്രേയസ്സു നല്കുന്നു. ബുദ്ധിമാന്മാരായ രാജാക്കന്മാർ രാജ്യം പിടിച്ചടക്കി ഭരിക്കുന്നു. ജീവികളുടെ ഉച്ചനീചത്വവും ബുദ്ധിഗുണത്തെ അടിസ്ഥാനമാക്കിത്തന്നെയാണ് കാണപ്പെടുന്നത്. വിദ്യയാൽ സൃഷ്ടികൾ നടത്തുന്നവർക്ക് തുല്യരായി ആരുണ്ട്? എല്ലാറ്റിന്നും ആശ്രയം വിദ്യയാകുന്നു. പലമട്ടിലുള്ള എല്ലാ ജീവികൾക്കും നാലുവിധത്തിലാണ് ജന്മം. ജരായുജങ്ങൾ, അണ്ഡജങ്ങൾ, ഉൽഭിജ്ജങ്ങൾ, സ്വേദജങ്ങൾ ഇങ്ങനെയാണ് നാലുവിധം. ചരങ്ങളേക്കാൾ മേന്മ കൂടിയത് ചരങ്ങളാണ്. അതിൽ വിശേഷബുദ്ധിയുള്ള നിന്റെ കാര്യം കുറേക്കൂടി മെച്ചപ്പെട്ടതാണല്ലോ. കാലുകൾ ധാരാളമുള്ള ജംഗമങ്ങൾതന്നെ രണ്ടുവിധമുണ്ട്. വളരെ കാലുള്ളവയേക്കാൾ മെച്ചപ്പെട്ടത് രണ്ടു കാലുള്ളവയാണ്. കാല് രണ്ടുള്ളവയും രണ്ടുവിധമുണ്ട്. ഭൂമിയിൽ സഞ്ചരിക്കുന്നവയും, ആകാശത്തിൽ സഞ്ചരിക്കുന്നവയും. ഇതിൽ ഭൂമിയിലുള്ളവ മറ്റേതിനേക്കാൾ മെച്ചപ്പെട്ടതാണ്. എന്തുകൊണ്ടെന്നാൽ അവ അന്നം ഭക്ഷിച്ചാണ് ജീവിക്കുന്നത്. മന്നിലുള്ളവതന്നെ മദ്ധ്യമം, ഉത്തമം എന്ന മട്ടിൽ രണ്ടു തരമുണ്ട്. അതിൽ മദ്ധ്യമങ്ങൾ ജാതിധർമ്മം ധരിക്കുകയാൽ മറ്റേതിനേക്കാൾ മെച്ചപ്പെട്ടതാണ്. മദ്ധ്യമങ്ങൾതന്നെ രണ്ടുണ്ട്. ധർമ്മം കണ്ടവയും കാണാത്തവയും. ധർമ്മം കണ്ടവ കാര്യാകാര്യനിശ്ചയം മൂലം കാണാത്തവയേക്കാൾ മെച്ചപ്പെട്ടവയാണ്. ധർമ്മം കണ്ടവയിൽത്തന്നെ രണ്ടുതരമുണ്ട്. വേദം കണ്ടവയും വേദം കാണാത്തവയും. വേദം കണ്ടവയാണ് മെച്ചപ്പെട്ടത്. എന്തുകൊണ്ടെന്നാൽ, വേദം അവരിലാണല്ലോ നില്ക്കുന്നത്. വേദം കണ്ടവയിൽത്തന്നെ രണ്ടുണ്ട്. ഒന്ന് വേദം പഠിപ്പിക്കുന്നവയും, മറ്റേത് വേദം പഠി

പ്പിക്കാത്തവയും. ധർമ്മം എല്ലാം ഗ്രഹിച്ചവരായതുകൊണ്ട് വേദം പഠിപ്പിക്കുന്നവർ കൂടുതൽ മെച്ചപ്പെട്ടവരാണ്. ധർമ്മ ക്രിയാഫലങ്ങളോടുകൂടിയ വേദം കാണാത്തവ മെച്ചപ്പെട്ട കൂട്ടത്തിലല്ല. ധർമ്മമയമായ വേദം വേദാദ്ധ്യാപകനിൽനിന്നു പുറപ്പെട്ടതാണ്.

ഇനി വേദം പഠിപ്പിക്കുന്നവർതന്നെ രണ്ടുതരമുണ്ട്. ആത്മജ്ഞവും അല്ലാത്തതും. ആത്മജ്ഞം എന്ന വകയാണ് മെച്ചപ്പെട്ടത്. ജന്മാജന്മവിനിശ്ചയം അവരിലുണ്ട്. രണ്ടു ധർമ്മങ്ങളും കണ്ടവൻ ആരാണോ, അവൻ സർവ്വജ്ഞനും സർവ്വവിത്തമനുമാണ്. ത്യാഗവാനും സത്യസങ്കല്പനും സത്യവാനും ശുചിയും ഈശ്വരനുമാണ് അവൻ എന്നു ധരിക്കണം. ബ്രഹ്മജ്ഞാനാഢ്യനെ ദേവന്മാർ ബ്രാഹ്മണനെന്നു വിളിക്കുന്നു. ശബ്ദബ്രഹ്മത്തിൽ, വേദോച്ചാരണത്തിൽ, ആണ്ടവനും, വരനിശ്ചയശാലിയുമായ അവനെ ബ്രാഹ്മണൻ എന്നു പറയുന്നു. അകത്തും പുറത്തും യജ്ഞാധിദേവനായി വിളങ്ങുന്ന ബ്രാഹ്മണനെ ദേവകളായിട്ടാണ് ജ്ഞാനികൾ കാണുന്നത്. ആ ജ്ഞാനികളിലാണ്, ആ ത്യാഗജീവിതം നയിക്കുന്ന മഹാത്മാക്കളിലാണ്, ഈ ജഗത്തിൻെറ നില തന്നെ. വിശ്വം മുഴുവൻ അവരിൽ ഉൾക്കൊള്ളുന്നു. അവരുടെ മാഹാത്മ്യത്തിന്ന് തുല്യമായി മറ്റൊന്നുമില്ല. ആദി, അന്തം, നിധനം, കർമ്മം എന്നിവയൊക്കെ കടന്നുപോന്നവർ നാലുതരം ഭൂതവർഗ്ഗത്തിൻെറയും ഈശ്വരന്മാരാണ്. അവർ ബ്രഹ്മതുല്യന്മാരാണ്."

**238. ശുകാനുപ്രശ്നം - ഭൂതങ്ങളുടെ കർമ്മതത്ത്വം -**
വ്യാസൻ പറഞ്ഞു: "ബ്രാഹ്മണന്ന് വിധിച്ച മുമ്പുള്ളതായ ജീവിതവൃത്തി ഇപ്പറഞ്ഞതാണ്. കർമ്മം ചെയ്യുന്നവനായ ജ്ഞാനിയേ സംസിദ്ധനാവുകയുള്ളൂ. ഇപ്രകാരം ചെയ്യാത്തവരിൽ കർമ്മസിദ്ധി ഉണ്ടാവുകയില്ല. കർമ്മമാണോ സ്വഭാവം, അതോ ജ്ഞാനമാണോ സ്വഭാവം? ജ്ഞാനം മോക്ഷത്തിന് കൂടിയേ കഴിയൂ. അതിനു കർമ്മം വേണമല്ലോ. പുരുഷൻ ജ്ഞാനിയായാൽ അനുഷ്ഠിക്കേണ്ട വേദവിധി എന്തെന്നു യുക്തിയും തെളിവും കാട്ടി ഞാൻ പറയാം. അതു നീകേൾക്കുക.

കർമ്മങ്ങളിൽ പൗരുഷമാണ് കാരണമെന്ന് ചിലർ പറയുന്നു. ചിലർ വിധിയാലാണ് കാര്യങ്ങൾ നടക്കുന്നതെന്നു പറയുന്നു. ചിലർ പ്രകൃതിസ്വഭാവമനുസരിച്ച് കാര്യം നടക്കുന്നതായിപ്പറയുന്നു. ചിലർ പൗരുഷത്തേയും ദൈവത്തേയും പ്രകൃതിസ്വഭാവത്തേയും വെവ്വേറെ കാണുന്നത് വിഡ്ഢിത്തമാണെന്ന് വാദിക്കുന്നു. 'അത് അങ്ങനെയാണ്! അങ്ങനെയല്ല! അതു രണ്ടും അല്ലായ്കയല്ല! അങ്ങനെ വരില്ല.' ഇങ്ങനെ മനുഷ്യർ ഓരോന്ന് ഉപദേശിച്ച് പറയുന്നു. തത്ത്വസ്ഥർ സമദർശികളാണ്. ആ യോഗീശ്വരർ പറയുന്നു ബ്രഹ്മമാണ് എല്ലാറ്റിൻെറയും കാരണങ്ങൾക്ക് അടിസ്ഥാനം എന്ന്. ത്രേതായുഗത്തിലും ദ്വാപരയുഗത്തിലും കലിയുഗത്തിലും മർത്ത്യർ ശങ്കയുള്ളവരാണ്. സത്ത്വവാന്മാരും ശാന്തി കൈക്കൊണ്ടവരും തപസ്വികളും കൃതയുഗത്തിലാണ്. ഋക്, യജുസ്സ്, സാമം എന്നിവകളിൽ ദ്വൈധം കാണാതെ, എല്ലാവരും കാമദ്വേഷാദികൾ വിട്ട് കൃതയിൽ തപോവൃത്തിയുള്ളവരായി ജീവിക്കുന്നു. തപോധർമ്മങ്ങളോടുകൂടിയവരും തപോനിത്യന്മാരും സുസംയതന്മാരുമായ മഹാശയന്മാർ മനസ്സിൽക്കരുതുന്നതെല്ലാം സാധിക്കുന്നു. എന്തൊരു ശക്തിയാണോ പ്രപഞ്ചത്തെ സൃഷ്ടിക്കുന്നത് അത് തപസ്സുകൊണ്ട് അവൻ നേടും. അവൻ അതായി പരിണമിച്ച് സർവ്വഭൂതപ്രഭുവായി ഭവിക്കുന്നു. വേദദർശികൾ വേദവാദത്തിൽ ഗഹനമായി പറഞ്ഞ്, ആ തത്ത്വത്തെ, ബ്രഹ്മത്തെ, വ്യക്തമാക്കുന്നു. വേദാന്തത്തിൽ പറഞ്ഞതിനെ കർമ്മയോഗത്താൽ കാണാൻ കഴിയും.

മൃഗവധം ചെയ്ത് യജ്ഞം നടത്തുന്നവരാണ് ക്ഷത്രിയന്മാർ. വൈശ്യന്മാർ ഗർവ്വിർയജ്ഞന്മാരാണ്. ശൂദ്രന്മാർ മറ്റു വർണ്ണങ്ങളെ പരിചരിക്കുക എന്ന യജ്ഞം ചെയ്യുന്നവരാണ്. വിപ്രന്മാർ ജപയജ്ഞന്മാരാണ്. സ്വാദ്ധ്യായത്താൽ ദ്വിജൻ കാര്യം നിർവ്വഹിച്ചവനാകുന്നു. വേറെ കർമ്മം ചെയ്താലും ചെയ്യാഞ്ഞാലും ബ്രാഹ്മണൻ എല്ലാവരുടേയും മിത്രമാണ്. ത്രേതായുഗത്തിൻെറ ആരംഭത്തിൽ വേദങ്ങളും യജ്ഞങ്ങളും വർണ്ണാശ്രമധർമ്മങ്ങളും പരിപൂർണ്ണമായി നില്ക്കുന്നു. ദ്വാപരയിൽ അത് ആയുസ്സിൻെറ ക്ഷയംപോലെ കുറയുന്നു. കലിയിൽ വീണ്ടും കുറയും. കലിയുടെ അവസാനമാകുമ്പോൾ വേദം ഉണ്ടെന്നും ഇല്ലെന്നുമുള്ള നിലയാകും. അധർമ്മത്തിൻെറ പീഡയേറ്റ് സ്വധർമ്മം നശിക്കും. പശുവിന്ന് പാൽ കുറയും. ഭൂമിക്ക് വിളവു കുറയും. ജലത്തിന്നുഗുണം കുറയും. ചെടികൾക്ക് ഔഷധവീര്യം കുറയും. എല്ലാറ്റിൻെറയും രസം ക്ഷയിക്കും. വേദം അധർമ്മംകൊണ്ടു മൂടും. വേദത്തിൽപ്പറഞ്ഞ ധർമ്മാശ്രമങ്ങളും ക്ഷയിക്കും. സ്വധർമ്മസ്ഥങ്ങളായ ചരങ്ങളും അചരങ്ങളും മാറും. മന്നിൽ ഭൂതജാലങ്ങൾ വൃഷ്ടിയുടെ തഞ്ചംപോലെ പുഷ്ടിയെ പ്രാപിക്കും. സ്വർഗ്ഗത്തിൽനിന്നുള്ള വൃഷ്ടിയാലാണ് എല്ലാ പദാർത്ഥവും ഭൂമിയിൽ വളരുന്നത്. ഈമാതിരിതന്നെ എല്ലാ യുഗത്തിലും വേദത്തിൻെറ അംഗങ്ങളും വളരുന്നു. നിസ്സംശയമായി കാലം രൂപത്തെ മാറ്റുന്നു. മറ്റു രൂപം കൈക്കൊള്ളുന്നു. ഇതിന്ന് ഒരു ആദിയും അവസാനവുമില്ല. സമയം എല്ലാ ഭൂതങ്ങളെയും സൃഷ്ടിക്കുകയും, എല്ലാറ്റിനേയും വിഴുങ്ങുകയും ചെയ്യുന്നു. ഞാൻ അതിനെപ്പറ്റിയെല്ലാം നിന്നോടു പറഞ്ഞു. കാലമാണ് എല്ലാ ജീവികളുടേയും സൃഷ്ടികർത്താവ്. കാലമാണ് എല്ലാറ്റിനെയും വളർത്തുന്ന രക്ഷാകർത്താവ്. കാലം തന്നെയാണ് എല്ലാറ്റിനെയും സംഹരിക്കുന്ന സംഹാരകർത്താവ്. അവസാനം കാലംതന്നെയാണ് അവയുടെ നിയന്താവ്. എല്ലാറ്റിനെയും കാലം തന്നിൽ അടക്കുന്നു. ദ്വന്ദ്വസൃഷ്ടങ്ങളായ എല്ലാം തൽസ്വഭാവത്തോടെ കാലാനുസൃതം നടക്കുന്നു. സ്വർഗ്ഗം, കാലം, ശ്രുതി, ധൃതി, കർത്താവ്, കാര്യം, ക്രിയ, ഫലം എന്നിവയെപ്പറ്റിയെല്ലാം ഉണ്ണീ, നീ ചോദിച്ചതനുസരിച്ച് ഞാൻ പറഞ്ഞുതന്നു."

**239. ശുകാനുപ്രശ്നം - ജ്ഞാനത്തിൻെറ തത്ത്വം**
**ഭീഷ്മൻ പറഞ്ഞു:** "മഹർഷി പറഞ്ഞ വിധികേട്ട് ശുകൻ സന്തോഷിച്ചു. പിന്നെ മോക്ഷസിദ്ധിക്ക് ചെയ്യേണ്ട പ്രധാനമായ കർമ്മമെന്തെന്ന് ചോദിച്ചു."

ശ്രീശുകൻ പറഞ്ഞു: "പ്രജ്ഞയുള്ളവനും ശ്രോത്രിയനും യജ്വാവും കൃതജ്ഞനും അനസൂയകനുമായവൻ എങ്ങനെ അജ്ഞാതവും, കാണാൻ കഴിയാത്തതുമായ ബ്രഹ്മത്തിൽ ചെന്നെത്തും? ബ്രഹ്മചര്യം, തപസ്സ്, സത്യം, ത്യാഗം, മേധ ഇപ്പറഞ്ഞതിൽ ഏതുകൊണ്ടാണ് ബ്രഹ്മത്തെ പ്രാപിക്കുക? സാംഖ്യത്താലോ, യോഗത്താലോ എങ്ങനെയാണെന്നറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങ് പറഞ്ഞുതന്നാലും. എന്തുപായംകൊണ്ടാണ് നേടുക എന്ന് അങ്ങ് തത്ത്വമായി വിവരിച്ചുതരണേ!"

വ്യാസൻ പറഞ്ഞു: "വിദ്യ (ജ്ഞാനം) തപസ്സ്, ഇന്ദ്രിയനിഗ്രഹം, സർവ്വപരിത്യാഗം ഇവ നാലും കൂടാതെ ഒരാൾക്കും സിദ്ധിനേടുവാൻ കഴിയുകയില്ല. മഹാഭൂതങ്ങളെല്ലാം - പൃഥിവി, അപ്പ്, അഗ്നി, വായു, ആകാശം എന്നിവയെല്ലാം - ബ്രഹ്മാവിൻെറ ആദ്യസൃഷ്ടികളാണ്. അവയെല്ലാം ലോകത്തിലെ ജീവികളുടെ ശരീരത്തിൽ ചേർന്നിരിക്കുന്നു. ജീവികളുടെ ദേഹം മണ്ണിൽനിന്ന് എടുത്തതാണ്. സ്നേഹം ജലത്തിൽനിന്നും, രണ്ടു കണ്ണുകൾ തേജസ്സിൽനിന്നും, പ്രാണനും അപാനനും മറ്റു വായുക്കളും വായുവിൽനിന്നും എടുത്തുണ്ടാക്കിയതാണ്. ആകാശം ദേഹത്തിലെ രന്ധ്രങ്ങളിലും കാണുന്നു (മൂക്കിൻേറയും ചെവിയുടേയും മറ്റു ദ്വാരങ്ങളിൽ). ജീവികളുടെ പാദത്തിൽ വിഷ്ണുവും, കൈകളിൽ ശക്രനും

നില്ക്കുന്നു. അഗ്നി കുക്ഷിയിലും ഏല്ക്കുന്നു. (ഭക്ഷണം ദഹിപ്പിക്കുവാൻ). ദിക്കുകൾ ശ്രോത്രത്തിൽ ഏല്ക്കുന്നു. (ശബ്ദത്തിന്റെ കോണുകൾ അറിയുന്നു) നാവിൽ സരസ്വതി നില്ക്കുന്നു. ചെവികൾ, ത്വക്ക്, കണ്ണുകൾ, നാവ്, മൂക്ക് ഇവയാണ് പഞ്ചേന്ദ്രിയങ്ങൾ. ജ്ഞാനേന്ദ്രിയങ്ങൾ എന്നു പറയപ്പെടുന്ന ഇവ ആഹാരപ്രാപ്തിക്ക് വേണ്ടവയാകുന്നു. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവ അഞ്ചും ഇന്ദ്രിയാർത്ഥങ്ങളാകുന്നു. ഇവയെ വേറെ നിത്യവും ഇന്ദ്രിയംവഴി കണ്ടുകൊള്ളുക. സൂതൻ തനിക്ക് അധീനമായ അശ്വങ്ങളെ വിടുന്നതുപോലെ മനസ്സ് ഇന്ദ്രിയങ്ങളെ ഇഷ്ടമുള്ള വഴിക്ക് വിടുന്നു. മനസ്സ് എപ്പോഴും വിട്ടുപോകും. എന്നാൽ ഉള്ളിൽ ഭൂതാത്മാവ് നില്ക്കുന്നു. എല്ലാ ഇന്ദ്രിയങ്ങൾക്കും ഈശനായി നില്ക്കുന്നത് മനസ്സാണ്. മടക്കുവാനും അയയ്ക്കുവാനും എല്ലാം നാഥനായി നില്ക്കുന്നത് മനസ്സാണ്. മനസ്സിന്റെ ഈശനായി നില്ക്കുന്നത് ആത്മാവാണ്. ദേഹിയുടെ ദേഹത്തിൽ ഇന്ദ്രിയങ്ങൾ, വിഷയം, സ്വഭാവം, ചേതനം, മനസ്സ്, പ്രാണാപാനവായുക്കൾ, ജീവൻ ഇവയെല്ലാം ഉണ്ട്. ജ്ഞാനത്തിന്റെ ഇരിപ്പിടമായ ദേഹത്തിന്ന് നിലനില്പില്ല. അതുകൊണ്ട് സത്വത്തിന്റെ, ജ്ഞാനത്തിന്റെ, ആശ്രയസ്ഥാനമല്ല ശരീരം. പ്രകൃതിക്ക് മൂന്നു ഗുണങ്ങൾ, സത്വരജസ്തമോഗുണങ്ങൾ ഉണ്ട്. അറിവിന്റെ ആസ്പദമായ അത് അശബ്ദത്തിന്റെ രൂപത്തിൽ നില്ക്കുന്നു. ആത്മാവും ജ്ഞാനത്തിന്ന് ആശ്രയമല്ല. അറിവിനെ ഉണ്ടാക്കുന്നത് ആഗ്രഹമാണ്. ആഗ്രഹം എന്തായാലും സത്വരജസ്തമോഗുണങ്ങളെ സൃഷ്ടിക്കുന്നില്ല. പതിനേഴാമത്തേതായ ദേഹത്തിൽ പതിനാറു ഗുണങ്ങളും ചേർന്ന് മനസ്സുകൊണ്ട്, ബുധനായ പുരുഷൻ തന്നെ തന്നിൽത്തന്നെ കാണുന്നു. അതു കണ്ണുകൊണ്ടോ മറ്റ് ഇന്ദ്രിയങ്ങളുടെ കൂട്ടുകൊണ്ടോ കാണുവാൻ കഴിയുന്നില്ല. പ്രദീപ്തമായ മനസ്സാൽ മഹാത്മാവ് തെളിയും. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയെല്ലാം വിട്ടത്, ഇവയുമായി ബന്ധമില്ലാത്തത് ഇവകൊണ്ട് അറിയുവാൻ കഴിയാത്തത് – അതാണ് അവ്യയം. അതീന്ദ്രിയമായ അത് ഉടലില്ലാത്തതാണ്. അതിനെ കാണാൻ കഴിയും. അവ്യക്തമായി മർത്ത്യദേഹങ്ങളിലെല്ലാം അത് അധിവസിക്കുന്നു. അത് ആർക്കു കാണാൻ കഴിയുന്നുവോ, അവൻ മരിച്ചാൽ ബ്രഹ്മമായി ഭവിക്കും. വിദ്യാഭിജാത്യമുള്ള വിപ്രനിലും പശുവിലും ആനയിലും നായിലും നായാടിയിലും വിദ്വാന്മാർ തുല്യമായി, വ്യത്യാസമില്ലാതെ സമഭാവനയോടെ വീക്ഷിക്കുന്നു. അവൻ സകല ചരാചരങ്ങളിലും, ജഗത്തിലൊക്കെയും, ഇവിടെയെല്ലായിടത്തും നിറഞ്ഞവനായി, മഹാനായി, ഒരു ആത്മാവുണ്ടെന്ന് അറിയുന്നു. എല്ലാ ഭൂതത്തിലും ആത്മാവിനെ കാണുന്നതുപോലെ ആത്മാവിൽ സർവ്വഭൂതങ്ങളേയും എപ്പോൾ ഭൂതാത്മാവ് കാണുന്നുവോ, അപ്പോൾ അവൻ ബ്രഹ്മമായിത്തീരുന്നു. ആത്മാവിൽ ആത്മാവിനെ എത്രയ്ക്ക് കാണുന്നുവോ, അത്രയ്ക്ക് പരാത്മാവിലും അപ്രകാരംതന്നെയാണെന്ന് കാണുന്നവൻ അമൃതത്വം നേടും. സംസാരവിമുക്തനാകും. വിഭുവും ഭൂതഹിതനും, സർവ്വഭൂതാത്മാവുമായവന്റെ മാർഗ്ഗത്തെ വാനവർപോലും മോഹിക്കുന്നു.

ആകാശത്തിൽ പക്ഷികൾ പറന്നുപോയ മാർഗ്ഗം ഏതെന്ന് രേഖയായിനിന്ന് കാണുകയില്ല. മത്സ്യങ്ങൾ ജലത്തിൽ നീന്തിപ്പോയ മാർഗ്ഗവും പിന്നീട് കാണാൻ കഴിയുകയില്ല. അതുപോലെ ജ്ഞാനികളുടെ മാർഗ്ഗവും കാണുവാൻ കഴിയാത്തതാണ്. കാലം ആത്മാവിൽ എല്ലാ ഭൂതങ്ങളേയും പചിക്കുന്നു. കാലം ഏതിൽ പാകം ഏല്ക്കുന്നുവോ, അത് ആരും അറിയുന്നില്ല. അത് മേലും കീഴും, ഇടയ്ക്കിടയ്ക്കും, നടുവിലും, എങ്ങും ഏതു ഭാഷയ്ക്കും കണ്ടുകിട്ടാൻ കഴിയാത്തതാണ്. ഈ ലോകമൊക്കെയും അതിന്റെ അകത്താകുന്നു; പുറത്ത് ഒന്നുമില്ല. ഞാണുവിട്ട അമ്പുപോലെ പാഞ്ഞാലും മനോവേഗത്തിൽ സഞ്ചരിച്ചാലും കാരണത്തിന്റെ അന്ത്യത്തിൽ എത്തുകയില്ല. അതു സൂക്ഷ്മത്തിലും സൂക്ഷ്മമാണ്. എന്നാൽ അതിലും വലിയതായി മറ്റൊന്നും ഇല്ലതാനും. എല്ലായിടത്തും കണ്ണും കാലും തലയും ചെവിയും അതിന്നുണ്ട്. അതു ലോകത്തിലെല്ലായിടത്തും വ്യാപിച്ചിരിക്കുന്നു. അത് (ബ്രഹ്മം) അണുവേക്കാൾ അണുതരമാണ്. മഹത്തേക്കാൾ മഹത്തരമാണ്. അത് എല്ലാറ്റിന്റെയും ഉള്ളിൽ നില്പുണ്ട്. എന്നാൽ അതിനെ ആർക്കും കാണാൻ പറ്റുകയില്ല. ആത്മാവിന്ന് അക്ഷരം എന്നും ക്ഷരമെന്നും രണ്ടു നിലയുണ്ട്. ക്ഷരം എല്ലാ ജീവിയിലും നില്ക്കുന്നു. അമൃതമായി, ദിവ്യമായി നില്ക്കുന്നതാണ് അക്ഷരം. എല്ലാ ചരാചരങ്ങളുടേയും നാഥനായ 'അദ്ദേഹം' നവദ്വാരവാതിലുകൾവെച്ച പുരത്തിൽ നിയതനും, വശിയുമായി അധിവസിക്കുന്നു. നാശങ്ങൾക്ക് അതീതനായി നില്ക്കുന്ന ആത്മാവ് നിലകൊള്ളുന്ന ദേഹങ്ങൾക്ക് ഹാനി സംഭവിക്കുന്നു. അതുകൊണ്ട് മുക്തനായ ജ്ഞാനി അതിനെ അവ്യയനെന്നു പറയുന്നു. ജ്ഞാനിയായ പുരുഷൻ ആ പരമമായ പദം പ്രാപിച്ച് പ്രാണനും ജന്മവും ഉപേക്ഷിക്കുന്നു."

**240. ശുകാനുശ്രന്നം – യോഗംകൊണ്ട് പരമാത്മപ്രാപ്തി –** വ്യാസൻ പറഞ്ഞു: "അല്ലയോ സൽപ്പുത്രാ, അറിയുവാൻ ആഗ്രഹിക്കുന്ന നിനക്ക് തത്ത്വംപോലെ സാംഖ്യജ്ഞാനം ശരിയായവിധം ഞാൻ പറഞ്ഞുതന്നു. ഇനി യോഗതത്ത്വങ്ങളെപ്പറ്റി ഞാൻ പറഞ്ഞുതരാം. മനോബുദ്ധികളും ഇന്ദ്രിയങ്ങളും, സർവ്വവും വ്യാപിക്കുന്ന ആത്മാവും തമ്മിൽ ഒന്നാകുന്ന അതാണ് ഉത്തമമായ ജ്ഞാനം. അത് ദാന്തനായി, ശാന്തനായി വിളങ്ങുന്ന ആദ്ധ്യാത്മശീലകൻ, ആത്മാരാമനും ശുദ്ധകർമ്മാവുമായ വിദ്വാൻ അറിയുന്നു. കവീന്ദ്രന്മാർ യോഗത്തിന്റെ അഞ്ചു ദോഷങ്ങളും, നീങ്ങിയ നില അറിയും. കാമം, ക്രോധം, ലോഭം, ഭയം, നിദ്ര ഇവയാണ് അഞ്ചു ദോഷങ്ങൾ. ക്രോധത്തെ ശമംകൊണ്ടു ജയിക്കണം. കാമത്തെ സങ്കല്പമില്ലായ്മകൊണ്ട് ജയിക്കണം. സത്ത്വത്തെ സേവിച്ച് നിദ്രയെ അകറ്റണം. ശിശ്നോദരങ്ങൾ (ഉപസ്തതൃഷ്ണയും ഭക്ഷണതൃഷ്ണയും) ധൈര്യംകൊണ്ട് ജയിക്കണം. കൈകാലുകൾ കണ്ണുകൊണ്ട് കാത്തുരക്ഷിക്കുക, മനസ്സുകൊണ്ട് കണ്ണും ചെവിയും രക്ഷിക്കുക. വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും മനസ്സിനെ കാക്കുക. അപ്രമാദംകൊണ്ട് ഭയത്തെ തീർക്കുക, ജ്ഞാനികളുമായുള്ള സംസർഗ്ഗംകൊണ്ട് ദംഭത്തെ ജയിക്കുക. ഇങ്ങനെ യോഗത്തിന്നു വിരോധികളായി നില്ക്കുന്ന ദോഷങ്ങളെ ജയിക്കണം. അതിൽ ഒട്ടും ഇളവുണ്ടാകരുത്. ഹിംസാകരമായി മനസ്സിനു താപം ഉണ്ടാക്കുന്ന ദുഷ്ടമായ വാക്ക് ഒഴിവാക്കണം. ബ്രഹ്മമാണ് എല്ലാറ്റിന്റെയും തേജോമയമായ വിത്ത് (ശുക്ലം). എല്ലാറ്റിന്റെയും രസം ഈ ശുക്ലം തന്നെ. അതുകൊണ്ട് ഈ ഭൂതത്തിന്നുള്ള ഭൂതം കാണപ്പെട്ട ചരാചരങ്ങളാകുന്നു. ധ്യാനം, അദ്ധ്യയനം, ദാനം, സത്യം, ഹ്രീ, ആർജ്ജവം, ക്ഷമ, ശൗചം, ആചാരസംശുദ്ധി, ഇന്ദ്രിയങ്ങളുടെ നിഗ്രഹം ഇവകൊണ്ട് വർദ്ധിക്കുന്ന തേജസ്സ് പാപത്തെയെല്ലാം നശിപ്പിക്കുന്നതാണ്. എല്ലാ അർത്ഥവും അവനിൽ വന്നുചേരും. വിജ്ഞാനവും വന്നുദിക്കും. ഭക്ഷണത്തിന്ന് എന്തെങ്കിലും കിട്ടിയാൽ കഴിക്കുക, കിട്ടിയില്ലെങ്കിൽ വികാരഭേദം ഇല്ലാതിരിക്കുക – ഇങ്ങനെയുള്ളവൻ, എല്ലാറ്റിലും സമഭാവനയുള്ളവൻ, പാപം അറ്റവനായ തേജസ്വി, ലഘുവായി ആഹാരം കഴിക്കുന്നവൻ, ഇന്ദ്രിയങ്ങളെ ജയിച്ചവൻ, കാമക്രോധങ്ങളെ ജയിച്ച് ബ്രഹ്മപദത്തെ പ്രാപിക്കുവാൻ നോക്കണം.

ചിത്തത്തേയും ഇന്ദ്രിയങ്ങളേയും ഏകാഗ്രസ്ഥിതിയിലാക്കി സമാഹിതനായി മനസ്സിനെ ആത്മാവിൽ നിറുത്തുക.

അത് രാത്രിയുടെ ആദിയിലും രാത്രിയുടെ അവസാനത്തിലുമാണ് ചെയ്യേണ്ടത്. പഞ്ചേന്ദ്രിയാത്മജീവിക്ക് ഏത് ഇന്ദ്രിയം വെറുതെ ഏല്ക്കുന്നുവോ, അപ്പോൾ എല്ലാം നാശത്തിലാകും. തോൽക്കുടത്തിൽ ജലംനിറച്ച് ഒരു തുളയിൽക്കൂടി അത് വാർന്നുപോകുന്നതുപോലെ പ്രജ്ഞപോകും. മുക്കുവൻ എപ്പോഴും പിടഞ്ഞുകൊണ്ടിരിക്കുന്ന മത്സ്യത്തെ അവന്റെ വലയിൽ അമർത്തുപിടിക്കുന്നതുപോലെ മനസ്സിനെ അടക്കി തനിക്കധീനമാക്കണം. വലകീറി ചാടുന്ന മത്സ്യംപോലെയുള്ള മനസ്സിനെ പണിപ്പെട്ട് അധീനമാക്കണം. മനസ്സടക്കിക്കഴിഞ്ഞാൽ ഉടനെ ചെവിയെ അടക്കാം. നോക്ക്, നാക്ക്, മൂക്ക്, ഇവയും യോഗംകൊണ്ട് അടക്കണം. ഇങ്ങനെ യതി ഇന്ദ്രിയങ്ങളെ അടക്കി ഉള്ളിൽ നിറുത്തണം. പഞ്ചേന്ദ്രിയങ്ങളെക്കൂടി യതി ഉള്ളിൽ നിറുത്തണം. ഇവ ഉള്ളിലടങ്ങിയാൽ ആറാമതായി മനസ്സുചേർന്ന് അവയുടെകൂടെ ഉള്ളിൽ നിന്നാൽ നില നേടി പ്രസാദിക്കും. അപ്പോൾ ബ്രഹ്മം തെളിയും. പുകയറ്റ അഗ്നിയെപ്പോലെയും ദീപ്തനായ ആദിത്യനെപ്പോലെയും ബ്രഹ്മം വിളങ്ങും. വാനിൽ മിന്നൽ എന്നപോലെ ആത്മാവിനെ ആത്മാവിൽ കാണാം. അതിൽ എല്ലാം അടങ്ങിയിരിക്കുന്നു. അത് എല്ലായിടവും വ്യാപിച്ചിരിക്കയാൽ എല്ലായിടത്തും കാണാം. അത് മനീഷികളും മഹാത്മാക്കളും ധൃതിമാന്മാരും മഹാപ്രാജ്ഞന്മാരും സർവ്വഭൂതഹിതോദ്യതന്മാരുമായ ബ്രാഹ്മണർ കാണുന്നു.

ഇപ്രകാരം നിശ്ചയിക്കപ്പെട്ട കാലങ്ങളിൽ ആചരിക്കുന്ന ശിതവ്രതന്മാർ ഗൂഢമായി, ഏകമായി, നില്ക്കുന്ന അക്ഷരാത്മത്തെ പ്രാപിക്കും. മൗഢ്യം, മാറ്റം, ചുറ്റിമാറ്റം, ഘ്രാണിക്കൽ, കേൾക്കൽ, കാണൽ, അത്ഭുതങ്ങൾ, രസം, സ്പർശം, ശീതം, ഉഷ്ണം ഇവയൊക്കെ കാറ്റുപോലെയായിത്തീരും. പ്രതിദാനം, ഉപസർഗ്ഗം, എന്നിവ യോഗംകൊണ്ട് അടക്കി അവ നോക്കാതെ തത്ത്വജ്ഞൻ ആത്മാവിൽത്തന്നെ ചെല്ലണം. നേരംതെറ്റാതെ മൂന്നുനേരവും നിത്യവും മുനി യോഗം ശീലിക്കണം. മലയുടെ ശൃംഗത്തിലോ ചൈത്യത്തിലോ മരക്കൊമ്പിലോ ഉള്ളറയിലോ ഇരുന്ന് ഇന്ദ്രിയങ്ങളെയെല്ലാം സാമാനംഎന്നപോലെ അടക്കി ഏകാഗ്രമായി നിത്യവും ഓർക്കുക. യോഗത്താൽ ചിത്തത്തിൽ വെറുപ്പുതോന്നരുത്. ഏതു ഉപായം പ്രയോഗിച്ചാൽ ചലിക്കുന്ന മനസ്സ് അടങ്ങുമോ അത് മുക്തനായി പ്രയോഗിക്കുക. എന്നാൽപ്പിന്നെ ചലിക്കുന്നതല്ല.

ഏകാഗ്രചിത്തനായവൻ പാർക്കേണ്ട സ്ഥലം പറയാം. ജനങ്ങളില്ലാത്ത പർവ്വതപ്രദേശത്തിലെ ഗുഹ, അല്ലെങ്കിൽ ദേവാലയം, അല്ലെങ്കിൽ ആൾപ്പാർപ്പില്ലാത്ത വീട് ഇവയിൽ ഒന്നു തെരഞ്ഞെടുക്കണം. വാക്കുകൊണ്ടോ പ്രവൃത്തികൊണ്ടോ കർമ്മംകൊണ്ടോ മറ്റു ചുമതലകളിലൊന്നും ചെന്നു ചാടരുത്. എല്ലാം വിടണം. ആഹാരം അല്പമേ കഴിക്കാവൂ. കിട്ടിയാലും കിട്ടിയില്ലെങ്കിലും മനസ്സിലൊന്നും തോന്നരുത്. രണ്ടിലും സമത്വം തോന്നണം. ആരു പ്രശംസിച്ചാലും അതിൽ മോദിക്കരുത്. ആര് ആക്ഷേപിച്ചാലും കോപമോ താപമോ ഉണ്ടാകരുത്. ഇപ്പറഞ്ഞതിൽ തുല്യഭാവനയുണ്ടായിരിക്കുക. ശുഭമോ അശുഭമോ ചിന്തിക്കരുത്. സർവ്വഭൂതസമനായ വായുഭഗവാനെപ്പോലെയിരിക്കണം. ഇപ്രകാരം സ്വസ്ഥാത്മാവായി സാധുവായി സർവ്വത്ര സമദർശനനായി ഇരിക്കുന്ന യോഗി ആറുമാസംകൊണ്ടു ശബ്ദബ്രഹ്മം കടന്ന് സാക്ഷാൽ ബ്രഹ്മത്തിലെത്തും. ജനങ്ങൾ ധനാർജ്ജനത്തിൽപ്പെട്ട് മോഹനൈരാശ്യങ്ങൾക്കു വശംവദരായി അലയുന്നതുകണ്ട് ആവക കാര്യങ്ങളിൽനിന്നു വിരമിച്ച് പൊൻകട്ടയിലും മൺകട്ടയിലും തുല്യദർശനത്തോടെ പെരുമാറുക. ഈ മാർഗ്ഗത്തിൽ താൽപര്യം (ധനാർജ്ജനത്തിൽ) കാണിക്കരുത്. അതിൽ വെറുപ്പ് വളർത്തിയെടുക്കണം. അതിൽ മോഹിച്ചുപോകരുത്. താണജാതിയിൽപ്പെട്ടവനും, ധർമ്മം കാംക്ഷിക്കുന്ന സ്ത്രീയും ഈ വഴി ആശ്രയിക്കുകയാണെങ്കിൽ സൽഗതി നേടുന്നതാണ്.

ഭീഷ്മൻ പറഞ്ഞു: "ജനിക്കാത്തതും പുരാണമായതും സനാതനമായതും സുനിശ്ചിതമായതുമായ പദം ഇന്ദ്രിയമാർഗ്ഗത്തിലൂടെ ലഭിക്കുന്നതാണ്. അണുവിനേക്കാൾ അണുവായും മഹത്തിനേക്കാൾ മഹത്തായുമിരിക്കുന്ന അതിനെ ആത്മവാൻ മുക്തമായ വഴിക്ക് ദർശിക്കും. മഹാത്മാവായ മഹർഷി നന്മയിൽ പറഞ്ഞ ഇത് മനസ്സിലാക്കി ചിന്തിച്ചു കാണും. ഇത് അറിഞ്ഞ് അനുവർത്തിക്കുന്നവർ ബ്രഹ്മത്തെ പ്രാപിക്കുന്നതാണ്."

**241. ശുകാനുപ്രശ്നം - കർമ്മത്തിന്റെയും ജ്ഞാനത്തിന്റെയും അന്തരം -** ശുകൻ പറഞ്ഞു: "വേദത്തിൽ പ്രസ്താവിക്കുന്ന കർമ്മത്തെ ചെയ്യുകയെന്നും കർമ്മത്തെ കൈവിടുകയെന്നും അതുകൊണ്ട് എനിക്ക് സംശയം ജനിച്ചിരിക്കുന്നു. അതുകൊണ്ട് ഞാൻ ചോദിക്കുന്നു, വിദ്യയാൽ ഏതു സ്ഥാനത്തു ചെന്നെത്തും? കർമ്മത്താൽ ഏതു സ്ഥാനത്തു ചെന്നെത്തും? ഇതു കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. ഇത് അങ്ങുന്ന് പറഞ്ഞുതന്നാലും. ഇവ തമ്മിൽ തെറ്റുന്നവിധം പരസ്പരവിരോധമായ മട്ടിൽ നില്ക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "എന്ന് മകൻ പറഞ്ഞപ്പോൾ ആ പരാശരനന്ദനനായ വ്യാസൻ മകനോട് ക്ഷരാക്ഷരവും, കർമ്മവിദ്യാമയവുമായ തത്ത്വം വിവരിച്ചു പറയാമെന്നു പറഞ്ഞു."

വ്യാസൻ പറഞ്ഞു: "മകനേ, നീ ചോദിച്ചത് വിദ്യയാൽ ഏതു ദിക്കിലെത്തുമെന്നും, കർമ്മത്താൽ ഏതു ദിക്കെത്തുമെന്നുമാണല്ലോ. ഞാൻ പറയാം മകനേ, നീ മനസ്സിരുത്തി കേൾക്കുക. ഇതിന്റെ ഉത്തരം വളരെ ഗൂഢമായിട്ടുള്ളതാണ്. ജ്ഞാനംകൊണ്ട് എത്തുന്ന സ്ഥാനമേതെന്നും, കർമ്മംകൊണ്ട് എത്തുന്ന സ്ഥാനമേതെന്നും ഞാൻ വിശദമായി പറഞ്ഞുതരാം. ഈ പറഞ്ഞ രണ്ടു സ്ഥാനങ്ങളുടേയും അന്തരം അനന്തമായ ആകാശംപോലെ അത്ര വലുതാണ്. ഒരാൾ ധർമ്മം ഉണ്ടെന്നു പറഞ്ഞാൽ, മറ്റേവൻ അത് ഇല്ലെന്നു വാദിച്ചാൽ, അവ തമ്മിലുള്ള അന്തരംപോലെ അത്ര വിസ്തൃതമാണ് ഈ കാര്യം. പ്രവൃത്തിയെന്നും, നിവൃത്തിയെന്നും അറിയുന്നത് വേദപ്രതിഷ്ഠകളുടെ രണ്ടു മാർഗ്ഗങ്ങളാണ്. അതു നന്നായി ചെയ്യേണ്ടതാണ്. കർമ്മത്താൽ ജീവി ബദ്ധനാകുന്നു. വിദ്യയാൽ ബന്ധവിമുക്തനാകുന്നു. അതുകൊണ്ട് മറുകര കണ്ട യതിമാർ കർമ്മം ചെയ്തു കർമ്മബദ്ധരാകുവാൻ ചിന്തിക്കുന്നില്ല. കർമ്മംമൂലം മരിച്ചതിന്നുശേഷം ജന്മമെടുക്കുന്നു. അങ്ങനെ മൂർത്തിമാനായി, ഷോഡശാത്മകനായി പ്രാപഞ്ചികദുഃഖങ്ങൾ അനുഭവിക്കേണ്ടിവരുന്നു. വിദ്യകൊണ്ട്, ജ്ഞാനംകൊണ്ട്, നിത്യമായി അവ്യക്തമായിരിക്കുന്ന ബ്രഹ്മത്തിൽ, അവ്യക്താത്മകനായിരിക്കും.

സ്വല്പബുദ്ധികളായ ചില നരന്മാർ കർമ്മത്തെ വാഴ്ത്തുന്നു. അതുകൊണ്ട് അവൻ ദേഹങ്ങളെ രമിപ്പിച്ച് ഏൽക്കുന്നു. ശ്രേഷ്ഠമായ ബുദ്ധിയുള്ളവർ, കർമ്മനൈപുണ്യമുള്ളവർ, കർമ്മത്തെ പുകഴ്ത്തുകയില്ല. പുഴയിലെ ജലം കുടിക്കുന്നവർ കിണറിനെപ്പറ്റി പ്രശംസിക്കയില്ല. കർമ്മത്തിന്റെ ഫലം സുഖവും ദുഃഖവുമാണ്. വിദ്യയാൽ നേടുന്ന ലോകത്ത് ഒരിക്കലും അല്ലലുണ്ടാവുകയില്ല. എവിടെച്ചെന്നാൽ അല്ലലില്ലയോ, അതാണ് ജ്ഞാനിനേടുന്ന ലോകം. എവിടെച്ചെന്നാൽ മരിക്കയില്ല, എവിടെച്ചെന്നാൽ ജനിക്കയില്ല, എവിടെച്ചെന്നാൽ പുനർജ്ജന്മമില്ലാ, എവിടെച്ചെന്നാൽ പിന്നെ തിരിച്ചുവരവില്ല, എവിടെയാണ് ആ പരബ്രഹ്മം. അവ്യക്തവും, അചലവും, ധ്രുവവും, അവ്യാകൃതവും, അനായാസവും, അവിയോഗിയുമായ ലോകം എവിടെയുണ്ടോ, അവിടെ ദ്വന്ദ്വബാധ മനസ്സാലും, ക്രിയയാലും ഏല്ക്കുന്നില്ല. സമന്മാരും, സർ

വ്വമൈത്രന്മാരും, സർവ്വഭൂതഹിതോദ്യതന്മാരും വിദ്യാമയ ന്മാരുമായ പുമാന്മാർ ആ സ്ഥാനത്തു ചെന്നെത്തുന്ന താണ്.

കർമ്മമയനായ അന്യപുരുഷനെ കറുത്തവാവിൻനാള ത്തെ സൂക്ഷ്മമായ ചന്ദ്രക്കലയോടുപമിക്കാം. അങ്ങനെ ഋഷി കല്പിച്ചിരിക്കുന്നു. വളഞ്ഞ വില്ലുപോലെ വാനിൽ ചെറുതി ങ്കളെ കാണുന്നു. പതിനൊന്ന് വികാരാത്മാവായി, സംഭാര മൊത്തവനായി, മൂർത്തിമാനായ അവനെ കർമ്മഗുണാത് മകനായി, പുനർജ്ജന്മമെടുത്തവനായി, വിചാരിക്കാം. താമ രയിലയിൽ നീർത്തുള്ളിപോലെ അതിലാണ്ട ദേവനെ ക്ഷേത്രജ്ഞനാണെന്നറിയണം. അവൻ നിത്യം യോഗത്താൽ ജയിക്കപ്പെടേണ്ടവനായ ആത്മാവാണ്. ജീവഗുണാത്മക മാണ് തമസ്സ്, രജസ്സ്, സത്ത്വം എന്നിവ. ജ്ഞാനം വ്യക്തി യുടെ ആത്മാവിന്റെ ഗുണമാണ്. അതിന്റെ ഇരിപ്പ് ദേഹ ത്തിലാണ്. ജീവാത്മാവ് പരമാത്മാവിൽനിന്നുത്ഭവിച്ചതാണ്. ദേഹത്തോടുകൂടിയ ആത്മാവാണ് ജീവചൈതന്യം കാണി ക്കുന്നത്. എല്ലാ ജീവികളും പ്രവർത്തിക്കുന്നതും കാരണ മാകുന്നതും എല്ലാം ജീവന്റെ സാന്നിദ്ധ്യംകൊണ്ടാണ്. ഈ രേഴു ലോകം സൃഷ്ടിച്ചവൻ ജീവന്ന് ഉപരിയായി സ്ഥിതി ചെയ്യുന്നു.''

**242. ശുകാനുപ്രശ്നം - ബ്രഹ്മചര്യാശ്രമം -** ശുകൻ പറഞ്ഞു. ''ഇപ്പോൾ എനിക്കു മനസ്സിലായി, രണ്ടു തരത്തി ലുള്ള സൃഷ്ടിയുണ്ടെന്ന്. ഒന്ന് ക്ഷരത്തോടുകൂടി തുടങ്ങു ന്ന സാർവ്വത്രികമായ ആത്മാവാണ്. മറ്റേത് ഐശ്വര്യങ്ങ ളിൽനിന്നും ഉണ്ടാകുന്ന വിഷയസഹിതമായ ഇന്ദ്രിയങ്ങളാ ണെന്നും മനസ്സിലായി. അതിൽ ആദ്യത്തേത് പ്രധാനമാ ണെന്നും അങ്ങയിൽനിന്ന് എനിക്കു ഗ്രഹിക്കുവാൻ കഴിഞ്ഞു. ലോകത്തിൽ നടക്കുന്ന കാലത്തിന്റെ ധർമ്മത്തേയും, അതി ന്റെ ഗതിയേയും സജ്ജനങ്ങൾ എങ്ങനെ അനുവർത്തി ക്കുന്നു എന്നുള്ളതറിയുവാൻ എനിക്ക് ആഗ്രഹമുണ്ട്. വേദ ത്തിൽ കർമ്മം ചെയ്യുക എന്നു പറയുന്നു. മറ്റൊരിടത്ത് വേദ ത്തിൽ പറയുന്നു കർമ്മത്തെ ത്യജിക്കുക. ഇങ്ങനെ പരസ്പ രവിരുദ്ധമായി പറയുന്ന കാര്യം ഞാൻ എങ്ങനെ ഗ്രഹിക്കും? അതൊന്ന് വിവരിച്ചു തരണേ! ലോകവൃത്താന്തതത്ത്വജ്ഞ നും ഗുരുശിക്ഷാവിദഗ്ദ്ധനുമായി ഞാൻ ബുദ്ധി കൈക്കൊണ്ട് അവ്യയാത്മാവിനെ പ്രാപിച്ചുമുക്തനാകട്ടെ!''

വ്യാസൻ പറഞ്ഞു: "മുമ്പ് ബ്രഹ്മാവ് നിശ്ചയിച്ച നട പടിയനുസരിച്ച് പണ്ടുമുതൽ സത്തുക്കളായ ഋഷികൾ ആച രിച്ചുവരുന്നു. മഹാന്മാരായ ഋഷികൾ ബ്രഹ്മചര്യത്താൽ ലോകത്തെ ജയിക്കുന്നു. അവർ ആത്മാവിന്റെ ശ്രേയസ്സിനെ കൊതിച്ച് ആത്മാവിൽ മനസ്സിനെ ഏകാഗ്രമാക്കി നിറുത്തി കാട്ടിൽ തപസ്സുചെയ്ത് കായുംകിഴങ്ങും തിന്നു ജീവിക്കു ന്നു. ചിലർ പുണ്യക്ഷേത്രങ്ങളിൽ ചുറ്റി ഭൂതഹിംസ കൂടാതെ മുസലവും ധൂമവുമില്ലാത്ത വനസ്ഥലത്തുചെന്ന് സമയമാ കുമ്പോൾ ഭിക്ഷവാങ്ങി കഴിച്ചു ജീവിക്കുന്നു. ഇങ്ങനെയുള്ള ബ്രഹ്മചര്യത്തോടെ ജീവിക്കുന്നവൻ ബ്രഹ്മഭാവത്തെ പ്രാപി ക്കുന്നു. സ്തുതിയിലും നിന്ദയിലും മനസ്സുവെക്കാതെ രണ്ടും തുല്യമായിത്തള്ളി ശുഭവും അശുഭവും നിനയ്ക്കാതെ വല്ലതും കിട്ടിയത് ഭക്ഷിച്ചു കാട്ടിൽ സഞ്ചരിക്കുക. അങ്ങ നെയാണ് വേണ്ടത്."

ശുകൻ പറഞ്ഞു: "ഈ വേദവാക്യം വിരുദ്ധമാണെന്ന് അജ്ഞാനികൾ പറയുന്നു. ഏതാണ് പ്രമാണമെന്ന് വ്യക്ത മല്ലാതെ പരസ്പരം തെറ്റിപ്പോയാൽപ്പിന്നെ അത് എങ്ങനെ ശാസ്ത്രമാകും? ഈ നിലയിൽ വൈരുദ്ധ്യങ്ങൾ രണ്ടും പ്രമാ ണപ്പെട്ടതായത് എങ്ങനെയാണ്? കർമ്മങ്ങളുമായി തെറ്റാതെ എങ്ങനെയാണ് മോക്ഷംകിട്ടുക?"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം പുത്രൻ ചോദിച്ചതു കേട്ട് ഗന്ധവതിയുടെ പുത്രനായ വ്യാസൻ, തന്റെ പുത്ര ന്റെ ചോദ്യത്തെ പ്രശംസിച്ചുകൊണ്ട് ഉത്തരം പറഞ്ഞു."

വ്യാസൻ പറഞ്ഞു: "ബ്രഹ്മചാരിയും ഗൃഹസ്ഥനും വാന പ്രസ്ഥനും സന്ന്യാസിയും അവരവർക്ക് നിശ്ചയിക്കപ്പെട്ട ധർമ്മകർമ്മങ്ങൾ ആചരിച്ചാൽ അവർ സൽഗ്ഗതിയെ പ്രാപി ക്കും. ഒരാൾ ഈ ആശ്രമങ്ങൾ വിധിപോലെ, കാമദ്വേഷ ങ്ങൾ വെടിഞ്ഞ്, ആചരിക്കുന്നതായാൽ അവനും സൽഗതി യെ പ്രാപിക്കുന്നതാണ്. നാലുകാലുള്ള ഈ കോണി ബ്രഹ്മ ത്തിൽ ഉറച്ചതാണ്. (നാല് ആശ്രമങ്ങൾ). ഈ കോണിയി ലൂടെ കയറിച്ചെന്നാൽ ബ്രഹ്മലോകത്ത് ചെന്നെത്തും. അവി ടെ അവൻ സൽക്കരിക്കപ്പെടും. ആയുസ്സിന്റെ നാലിൽ ഒരു ഭാഗം ബ്രഹ്മചര്യമെടുത്ത് ഗുരുവിന്റെ കൂടെയോ, ഗുരു പുത്രന്റെകൂടെയോ ധർമ്മകോവിദനായി പാർക്കണം. താഴെ കിടക്കുന്ന ശിഷ്യൻ മുമ്പേ തന്നെ ഉണർന്നെഴുന്നെല്ക്കണം. പിന്നെ ഗുരുവിന്റെ ഗൃഹത്തിൽ ശിഷ്യൻ ദാസനെപ്പോലെ വേണ്ടതൊക്കെ ചെയ്യണം. പിന്നെ ശിഷ്യൻ ചെയ്യേണ്ടതായ കൃത്യങ്ങളും ചെയ്യണം. അതെല്ലാം ചെയ്തു കഴിഞ്ഞതിനു ശേഷം ഗുരുവിന്റെ പാർശ്വത്തിൽചെന്നു നിൽക്കണം. കിങ്ക രനെപ്പോലെ സർവ്വവും ചെയ്യുന്ന ശിഷ്യൻ സർവ്വ കർമ്മത്തി ലും പടുവായിത്തീരും.

അന്നത്തെ കർമ്മങ്ങൾ ചെയ്തുകഴിഞ്ഞാൽ ഗുരുമുഖ ത്തിൽനിന്ന്, ഭൂതികാമിക്കുന്ന ശിഷ്യൻ പഠിക്കണം. സമർ ത്ഥനും കുറ്റം പറയാത്തവനുമായ അവൻ ഗുരു വിളിച്ചാ ലുടനെ മുമ്പിൽ ചെന്നെത്തണം. ശുചിയും ദക്ഷനും ഗുണ വാനുമായ ശിഷ്യൻ അവ്യഗ്രമായി, ജിതേന്ദ്രിയനായി, ഗുരുവി നെനോക്കി നില്ക്കണം. ഇടയ്ക്ക് ഗുരുവിനോട് ഇഷ്ടമായ വാക്കു പറയണം. ഗുരുവിന്റെ ഭക്ഷണംകഴിഞ്ഞെ ശിഷ്യൻ ഉണ്ണാവൂ. ഗുരു പാനീയം കഴിക്കുന്നതിനു മുമ്പ് ശിഷ്യൻ കുടിക്കരുത്. മെല്ലെ കൈകൾ രണ്ടും മലർത്തി ഗുരുവിന്റെ പാദങ്ങളെ പിടിക്കണം. വലത്തേകരംകൊണ്ട് വലത്തെപ്പാ ദവും പിടിക്കണം. ഗുരുവിനോട് അഭിവാദ്യം ചെയ്ത്. 'അങ്ങ് എന്നെ വേദം പഠിപ്പിച്ചാലും' എന്ന് പറയണം. 'ഭഗവാനെ. ഞാൻ ഇത് ചെയ്യാം, മറ്റേതു ഞാൻ ചെയ്തു കഴിഞ്ഞു. അല്ലയോ ബ്രഹ്മൻ, അങ്ങ് ഇനി കല്പിക്കുന്നതും ഞാൻ ചെയ്തുകൊള്ളാം. ഇപ്രകാരം ഗുരുവിനെ സമ്മതിപ്പിച്ച്, വിധിപ്രകാരം ഉണർത്തി ഗുരു പറഞ്ഞത് ചെയ്യണം. ചെയ്തു കഴിഞ്ഞാൽ വിവരം ഗുരുവിനെ ഉണർത്തണം. ബ്രഹ്മചാരി സേവിക്കാത്ത രസവും, ഗന്ധവുമെല്ലാം സമാവർത്തനായ വന് സേവിക്കാമെന്നാണ് ധർമ്മത്തിന്റെ നിശ്ചയം. ഗുരുവിസ്ത രിച്ചു പറയുന്ന ബ്രഹ്മചര്യാനിയമം കേട്ട്, എപ്പോഴും ഗുരു വിന്റെ അടുത്ത് എന്നും എല്ലാം ചെയ്തു ജീവിക്കണം.

ഇപ്രകാരം യഥാബലം ഗുരുവിനെ ശുശ്രൂഷിച്ച് ഗുരു പ്രീതി വളർത്തിയവൻ, ആ ആശ്രമംവിട്ട് അടുത്ത ആശ്രമ ത്തിൽ ശിഷ്യൻ, കർമ്മത്തോടൊപ്പം കയറുന്നതിൽ തെറ്റില്ല. വേദവ്രതോപവാസം മൂലം നാലിലൊന്ന് ആയുസ്സ് അങ്ങനെ ചെലവാക്കുകയാണെങ്കിൽ പിന്നെ ഗുരുദക്ഷിണ ചെയ്ത് സമാവൃത്തി യഥാവിധി കൈക്കൊള്ളാം. പിന്നെ ധർമ്മത്തിൽ ആശയുള്ളവളായ പത്നിയോടുകൂടി അഗ്നി കർമ്മങ്ങൾ അഗ്നിയെ ജ്വലിപ്പിച്ചു ചെയ്ത്, രണ്ടാമത്തെ ആയുർഭാ ഗമായ ഗൃഹസ്ഥാശ്രമം സ്വീകരിച്ച് ഗൃഹസ്ഥനായി വാഴാം."

**243. ശുകാനുപ്രശ്നം - ഗൃഹസ്ഥാശ്രമ ധർമ്മം -** വ്യാ സൻ പറഞ്ഞു: "രണ്ടാമത്തെ ആയുർഭാഗം ഗൃഹസ്ഥനായി ഗാർഹസ്ഥ്യ ധർമ്മം സ്വീകരിച്ച് വാഴുകയെന്നതാണ്. ധർ മ്മിഷ്ഠയായ ഭാര്യയോടുകൂടി അഗ്നി ജ്വലിപ്പിച്ച്, അഗ്നി കർമ്മങ്ങൾചെയ്ത്, ദൃഢവ്രതനായി വാഴുകയാണ് അതിന്റെ ധർമ്മം. ഗൃഹസ്ഥന്ന് വൃത്തി നാലുതരത്തിൽ വിബുധന്മാർ നിശ്ചയിച്ചിട്ടുണ്ട്. ഒന്നാമത്തേത് അറയിൽ മൂന്നു വർഷത്തേ

ക്കു വേണ്ടുന്ന ധാന്യം ശേഖരിച്ചുസൂക്ഷിക്കുക. രണ്ടാമത്തേത് ഒരു വർഷത്തേക്ക് വേണ്ടുന്ന ധാന്യം സൂക്ഷിക്കുക എന്നതാണ്. പിന്നത്തെ വൃത്തി അന്നത്തേക്കു വേണ്ടത്, നാളത്തെക്കാര്യം ചിന്തിക്കാതെ അന്നത്തെ അഷ്ടിക്ക് നേടുകയെന്നതാണ്. നാലാമത്തെ കാര്യം അന്നന്ന് മാടപ്രാവിനെപ്പോലെ എന്ന മട്ടിൽ കിട്ടിയതുകൊണ്ട് ഉപജീവിക്കുക. ഈ നാലു വൃത്തികൾ ഓരോന്നും ഉത്തരോത്തരം മേന്മയോടുകൂടിയതാണെന്ന് ധർമ്മവിത്തമന്മാർ ധർമ്മത്തെക്കുറിച്ചു ചിന്തിച്ചുപറയുന്നു. മൂന്നുകൊല്ലത്തേക്ക് നെല്ല് നേടിവച്ചവനേക്കാൾ ശ്രേഷ്ഠൻ ഒരുകൊല്ലത്തേക്ക് നേടിവച്ചവനാണ്. നാളേക്ക് ചിന്തിക്കുന്നവനേക്കാൾ ശ്രേഷ്ഠൻ അന്നന്നത്തെ ഉപജീവനം തേടുന്നവനാണ്. ഈ ഗൃഹസ്ഥഗുണങ്ങൾ വൻപുറ്റവയായി പുകഴ്ത്തുന്നു.

ഒരു ഗൃഹസ്ഥാശ്രമി മുൻപറയപ്പെട്ട ആറു കർമ്മങ്ങളും അനുഷ്ഠിക്കുന്ന ഷൾക്കർമ്മിയാണെന്നു പറയുന്നു. ബ്രഹ്മചാരിയുടെയും ഗാർഹസ്ഥ്യന്റേയും വാനപ്രസ്ഥന്റേയും സന്ന്യാസിയുടേയും എല്ലാ കർമ്മങ്ങളും ഗൃഹസ്ഥധർമ്മത്തിൽ അടങ്ങിയിരിക്കുന്നു. അതുകൊണ്ട് ഗൃഹസ്ഥാശ്രമം ഏറ്റവും മെച്ചപ്പെട്ടതായി പ്രകീർത്തിക്കപ്പെടുന്നു.

ഗൃഹസ്ഥൻ തനിക്കു മാത്രമായി അന്നം പാകം ചെയ്യിക്കരുത്. വെറുതെ ഭക്ഷിക്കാൻ മാത്രമായി പശുക്കളെ കൊല്ലരുത്. ബലിക്ക് ഉപയോഗിക്കുവാൻ കൊല്ലാം. അനന്തരം ഭക്ഷണമാക്കാം. പ്രാണികളെ കൊല്ലുകയാണെങ്കിലും വൃക്ഷത്തെ മുറിക്കുകയാണെങ്കിലും യജുർവേദമന്ത്രം ഉച്ചരിച്ച് സംസ്കരിക്കണം. പകൽ കിടന്നുറങ്ങരുത്. രാത്രിയുടെ ആദിയിലും രാത്രിയുടെ അന്ത്യത്തിലും അപ്രകാരംതന്നെ ഉറങ്ങരുത്. കാലത്തും വൈകുന്നേരവും ഓരോ ഊണുമാത്രമേ പാടുള്ളൂ. ഇടനേരം ഭക്ഷണം പാടില്ല. ഭാര്യയെ ആർത്തവാനന്തരകാലത്തല്ലാതെ സംഭോഗത്തിനു വിളിക്കരുത്. തോന്നുമ്പോഴൊക്കെ ആസക്തനാകുന്നത് ഗൃഹസ്ഥനു ചേർന്നതല്ല. ഒരു ബ്രാഹ്മണൻ ഗൃഹത്തിൽ കയറിവന്നാൽ അവനെ പൂജിച്ചു സല്ക്കരിക്കണം. ഉണ്ണാതേയും പൂജയേല്ക്കാതെയും ഒരു ബ്രാഹ്മണൻ തന്റെ ഗൃഹത്തിൽപാർക്കാൻ ഇടയാക്കരുത്. അപ്രകാരംതന്നെ ഹവ്യകവ്യവാഹകർതന്നെയാണ് പാന്ഥന്മാരും. അതിഥികളെ സല്ക്കരിക്കണം. വിവേദവിദ്യാവ്രതസ്നാതന്മാരും വേദജ്ഞന്മാരും ശ്രോത്രിയോത്തമന്മാരും സ്വധർമ്മത്തെ പാലിച്ചു ജീവിക്കുന്നവരും, ക്രിയാവാന്മാരുമായ തപസ്വികളെ ഹവ്യകവ്യങ്ങളാൽ പൂജിക്കണം. അതിൽ ഒരിക്കലും വൈമനസ്യം കാണിക്കരുത്. നഖങ്ങൾ വളർത്തിയവനും സ്വധർമ്മജ്ഞാപകനും, അഗ്നിഹോത്രം കളഞ്ഞവനും, ഗുരുവിൽ തെറ്റുകാട്ടിയവനും ഇവർക്കുപോലും എല്ലാ ജീവികൾക്കും ഒപ്പം പങ്കിട്ടു കൊടുക്കേണ്ടതാണ്. അങ്ങനെ സ്വന്തമായി അന്നം പാകംചെയ്യാത്തവർക്കും ഗൃഹസ്ഥൻ അന്നം ദാനം ചെയ്യണം. എന്നും വിഘസാശിയും അമൃതാശനനുമാകണം ഗൃഹസ്ഥൻ. ദേവന്മാർക്കു ചെയ്യുന്ന ഹോമാർച്ചനായജ്ഞങ്ങൾക്കുശേഷം കഴിക്കുന്ന അന്നമാണ് അമൃതം. അത് ഹവിസ്സിനു തുല്യമാണ്. ഭൃത്യന്മാർക്ക് കൊടുത്തതിന്നുശേഷം കഴിക്കുന്ന അന്നമാണ് വിഘസം, യജ്ഞശേഷമാണ് അമൃതം.

ഗൃഹസ്ഥൻ ഭാര്യയോട് സ്നേഹമുള്ളവനായി, അടക്കമുള്ളവനായി, അസൂയ ഇല്ലാത്തവനായി, ജിതേന്ദ്രിയനായി ഋത്വിക്, പുരോഹിതൻ, ആചാര്യൻ, പാന്ഥൻ, മാതുലൻ എന്നിവരെയെല്ലാം ആശ്രയിച്ച്, വൃദ്ധന്മാർ, ബാലന്മാർ, ആതുരർ, ജ്ഞാതികൾ, സംബന്ധികൾ, ബന്ധുക്കൾ, വൈദ്യന്മാർ ഇവർക്കെല്ലാം ആശ്രയമായി ജീവിക്കണം.

അച്ഛൻ, അമ്മ, സഹോദരൻ, ഗോത്രത്തിലെ സ്ത്രീകൾ, ഭാര്യ, പുത്രൻ, മകൾ, ദാസന്മാർ എന്നിവരുമായി വാഗ്വാദം ചെയ്തുപോകരുത്. ഇവരുമായി ആരു കലഹിക്കുന്നില്ലയോ, അവരുടെ സകല പാപവും ഒഴിഞ്ഞുപോകുന്നതാണ്. ഇവർക്ക് ഇഷ്ടനായവൻ, ഇവരെ സ്നേഹത്താൽ ജയിച്ചവൻ എല്ലാ ലോകത്തെയും ജയിക്കും. അതിൽ യാതൊരു സംശയവുമില്ല. ആചാര്യൻ ബ്രഹ്മലോകേശ്വരനും അച്ഛൻ പ്രജാപത്യേശനുമാകുന്നു എന്നു ധരിക്കണം. അതിഥി ഇന്ദ്രലോകേശ്വരനാണ്. ഋത്വിക് ജനങ്ങൾ വിണ്ണിന്റെ ഈശ്വരന്മാരാകുന്നു. കുലസ്ത്രീകൾ അല്ലെങ്കിൽ സഹോദരിമാർ അപ്സരോലോകത്തിലെ ദേവതകളാകുന്നു. ജ്ഞാതികൾ വിശ്വേദേവകളാകുന്നു. സംബന്ധി ബന്ധുക്കൾ എവിടെയുണ്ടോ അവിടെ അമ്മാവനും അമ്മയും വസിക്കുന്നതായി കരുതണം. വൃദ്ധരും ബാലന്മാരും ആതുരന്മാരും കൃശന്മാരും ആകാശത്ത് പ്രഭുക്കളാണെന്ന് കരുതുക. ജ്യേഷ്ഠഭ്രാതാവിനെ അച്ഛനെപ്പോലെ കരുതണം. ഭാര്യയും മക്കളും സ്വന്തം അംഗംപോലെ (ശരീരത്തിലെ) കരുതണം. ദാസവർഗ്ഗം തന്റെ നിഴലുകളായി ചിന്തിക്കണം. (തന്റെ ഏറ്റക്കുറവൊക്കെ അവരിലും കാണും). മകൾ ഏറ്റവും കൃപണമാണ്, പരിപാലിക്കേണ്ടവളാകുന്നു. ഇങ്ങനെയൊക്കെയായാൽ അവർ നമ്മെ നിന്ദിച്ചാൽ ഗൃഹസ്ഥൻ പരിതപിക്കാതെ എല്ലാം സഹിക്കണം. അങ്ങനെയായിരിക്കണം വിദ്വാന്മാരും ധർമ്മശീലനും ജിതക്ലമനുമായ ഗൃഹസ്ഥൻ. അർത്ഥബന്ധമായ കർമ്മം ധർമ്മവാന്മാർ ആചരിക്കരുത്. നാല് ആശ്രമങ്ങളിൽ കൂടുതൽ ശ്രേയസ്കരമാണ് ഗാർഹസ്ഥ്യം. ചതുരാശ്രമങ്ങളെ ഒന്നിനൊന്നു മേലെയായി പറയുന്നുണ്ട്. ഭൂതിയെ കാമിക്കുന്നവൻ അവയുടെ നിയമങ്ങളെ ശരിക്ക് അനുഷ്ഠിക്കുക. കുടത്തിൽ ധാന്യം നിറച്ചവരും, നെന്മണി പെറുക്കി ജീവിക്കുന്നവരും, മാടപ്രാവിനെപ്പോലെ നാളത്തെ ചിന്തകൂടാതെ കിട്ടുന്നതുകൊണ്ടു കഴിയുന്നവരും, ഏതു നാട്ടിലിരിക്കുന്നുവോ, ആ നാട് ഏറ്റവും വളരുന്നതാണ്. മേലും കീഴും പത്തു തലമുറയ്ക്ക് ശുദ്ധി ചേർക്കുന്നവരൊക്കെ സകല വ്യഥയും വിട്ടവരാകും. അങ്ങനെ ശരിയായ ഗൃഹസ്ഥധർമ്മം ആചരിക്കുന്നവൻ വിഷ്ണുവിന്റെ ലോകത്തിൽ തീർച്ചയായും ചെന്നെത്തും. ജിതേന്ദ്രിയന്മാരുടെ ഗതിയും ഇപ്രകാരംതന്നെയാണ്. ഉദാരധീയായ ഗൃഹസ്ഥന്ന് ഏറ്റവും ഹിതമായത് സ്വർഗ്ഗലോകമാണ്. വിമാനത്തോടുകൂടിയ ലോകം, വേദത്തിൽ കണ്ട സുപുഷ്പിതമായ ലോകം നിയതാത്മാക്കളായ ഗൃഹസ്ഥർക്കുള്ളതാണ്.

ബ്രഹ്മകല്പിതമായ ജന്മം ഇപ്രകാരമാണ് വിധിച്ചിട്ടുള്ളത്. ക്രമത്താൽ രണ്ടാമത്തെ ആശ്രമത്തെ പ്രാപിച്ച് സ്വർഗ്ഗലോകത്തു പൂജ്യനാകാം. പിന്നെ മൂന്നാമത്തെ ആശ്രമത്തിൽ പ്രവേശിക്കാം. വന്യാശ്രമസ്ഥന്മാർക്കും ശരീരം തപസ്സുകൊണ്ടു ശോഷിപ്പിക്കുന്നവർക്കുമുള്ള ആ ആശ്രമത്തിന്റെ സ്വഭാവവും ഞാൻ വിവരിക്കാം. അതും നീ കേൾക്കുക.''

**244. ശുകാനുപ്രശ്നം - വാനപ്രസ്ഥ സന്ന്യാസാശ്രമങ്ങളുടെ മഹിമ -** ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, പണ്ട് വിദ്വാന്മാർ നിശ്ചയിച്ച ഗാർഹസ്ഥ്യത്തെപ്പറ്റി ഞാൻ നിന്നോടു പറഞ്ഞു. എങ്ങനെയാണ് ഗൃഹസ്ഥാശ്രമികൾ ജീവിക്കേണ്ടതെന്നു ഞാൻ വ്യക്തമാക്കിത്തന്നു. പിന്നെ വിദ്വാന്മാർ നിശ്ചയിച്ച മൂന്നാമത്തെ വൃത്തിയായ വാനപ്രസ്ഥത്തെപ്പറ്റിയും ഞാൻ പറയാം. അതും നീ കേൾക്കുക. മൂന്നാമത്തെ വൃത്തി ഗാർഹസ്ഥ്യത്തേക്കാൾ മഹത്തരമാണെന്നു പറയുന്നു. സംയോഗവ്രതഖിന്നന്മാർക്കും, വാനപ്രസ്ഥം സ്വീകരിച്ചു പുണ്യദേശത്തു താമസിച്ചു വ്രതകർമ്മമനുഷ്ഠിക്കുന്നവർക്കും എല്ലാവർക്കും എല്ലാറ്റിലും മെച്ചപ്പെട്ടതാണ് ഇത്. അതിനെപ്പറ്റിയും ഞാൻ വിസ്തരിച്ചുപറയാം.''

വ്യാസൻപറഞ്ഞു: "എപ്പോൾ ഗൃഹസ്ഥൻ തന്റെ ദേഹത്തിൽ രോമങ്ങൾ നരച്ചതായിക്കാണുന്നുവോ, എപ്പോൾ

തന്റെ ദേഹത്തിൽ തൊലി ചുക്കിച്ചുളിഞ്ഞതായിക്കാണുന്നുവോ, എപ്പോൾ തന്റെ പുത്രന്ന് പുത്രനുണ്ടായതായിക്കാണുന്നുവോ, അപ്പോൾ തനിക്കു കാട്ടിൽ പോകേണ്ട കാലം വന്നു എന്നറിഞ്ഞു കാട്ടിലേക്കു പോകണം. അതാണ് വാനപ്രസ്ഥം എന്നു പറയുന്നത്. വന്യാശ്രമം മൂന്നാമത്തെ ആയുർഭാഗമാണ്. അവിടെ വഹ്നിയെ ശുശ്രൂഷിച്ച് ഹോമകർമ്മങ്ങൾ ചെയ്ത് ദേവകർമ്മങ്ങളിൽ ഉദ്യതനായി ജീവിക്കുക. അടക്കത്തോടുകൂടി നിയതാഹാരനായി വ്രതാനുഷ്ഠാനങ്ങൾ തെറ്റാതെ അനുഷ്ഠിച്ച്, ഷൾക്കർമ്മങ്ങൾ ചെയ്ത്, അഗ്നിഹോത്രം ചെയ്ത് ജീവിക്കണം. കുറച്ചു പശുക്കളെ യാഗാദികൾക്ക് ഹവ്യത്തിനുവേണ്ടി സംരക്ഷിക്കണം. യജ്ഞാംഗങ്ങൾ എല്ലാം അനുഷ്ഠിക്കണം. വെറുതെ (കൃഷിചെയ്യാതെ) ഉണ്ടായ നെല്ലോ ഗോതമ്പോകൊണ്ട് ഉപജീവിക്കണം. അതും അതിഥികൾക്കു നല്കിയശേഷമേ ഭക്ഷിക്കാവൂ. അഞ്ചുതരം യജ്ഞങ്ങളിൽ ഹവിസ്സിനെ അർപ്പിക്കണം. വാനപ്രസ്ഥാശ്രമത്തിൽ നാലുതരം വൃത്തികളുണ്ട്. ചിലർ അന്നന്നത്തെ ആഹാരത്തിനുള്ളത് ഒരുക്കിവയ്ക്കുന്നു. ചിലർ ഒരു മാസത്തെ ആഹാരത്തിനുള്ള ധാന്യാദികൾ ശേഖരിച്ചുവെക്കുന്നു. ചിലർ ഒരു വർഷത്തേക്കും ചിലർ പന്ത്രണ്ടു വർഷത്തേക്കും വേണ്ടുന്ന എല്ലാ സാധനങ്ങളും തയ്യാറാക്കി വെക്കുന്നു. ഇവ മുറയ്ക്ക് അതിഥികളെ പൂജിക്കുവാനും യജ്ഞങ്ങൾക്കും തന്ത്രങ്ങൾക്കും മറ്റുംവേണ്ടിയാണ്. ഇനി അവരുടെ ജീവിതം എങ്ങനെയാണെന്നും കേൾക്കേണ്ടതാണ്.

വാനപ്രസ്ഥാശ്രമികൾ മഴക്കാലത്തു ദേഹത്തിൽ തടസ്സംകൂടാതെ മഴയേല്ക്കുന്നു. മഞ്ഞിലും വെള്ളത്തിലും മറ്റ് ഋതുക്കളിലും വാഴുന്നു. തണുപ്പുള്ളപ്പോൾ ഹേമന്തത്തിൽ തണുത്ത ജലത്തിലിറങ്ങി നില്ക്കുന്നു. വേനല്ക്കാലത്ത് ചുറ്റും അഗ്നി ജ്വലിപ്പിച്ച് ഹോമംചെയ്യുകയും സൂര്യപ്രകാശം തടസ്സംകൂടാതെ നട്ടുച്ചയ്ക്കുപോലും ഏല്ക്കുകയും ചെയ്യുന്നു. അങ്ങനെ നാലുപുറത്തും അഗ്നിയും മുകളിൽ സൂര്യനും, ഇങ്ങനെ അഞ്ച് അഗ്നികളുടെ മദ്ധ്യത്തിൽനിന്നു തപസ്സു ചെയ്യുന്നു. അവൻ എന്നും മിതമായേ ഭക്ഷിക്കൂ. അപ്രകാരം ദുഃഖമെന്തും സഹിക്കാൻ തയ്യാറാകുന്നു. കിടക്ക ഉപേക്ഷിച്ച് വെറും മണ്ണിൽക്കിടന്ന് ഉറങ്ങുന്നു. തങ്ങളുടെ കാലിന്റെ തള്ളവിരൽ ഊന്നിനിന്നോ, നിലത്തോ അഥവാ ചെറിയ പുൽപായയിലോ ഇരുന്ന് കാലത്തും ഉച്ചയ്ക്കും വൈകുന്നേരവും ധ്യാനത്തിൽ മുഴുകുന്നു. ഭക്ഷണത്തിനുള്ള ധാന്യം കൊറിച്ചോ കല്ലിൽ തിരങ്ങിയോ ഉമികളയുന്നു. ഇവരെ ദന്തോലൂഖലികൾ എന്നും (പല്ലുകൊണ്ട് ഉമി നീക്കുന്നവർ) അശ്മകുട്ടന്മാർ (കല്ലുകൊണ്ട് തിരങ്ങി ഉമി നീക്കുന്ന യോഗികൾ) എന്നും പറയുന്നു. ഇവരിൽ ചിലർ വെളുത്തപക്ഷത്തിൽ ഒരുദിവസം അല്പം കഞ്ഞിവച്ചു കുടിക്കും; ചിലർ അതും കഴിക്കയില്ല. മാസത്തിൽ ഒരിക്കൽ കറുത്തപക്ഷത്തിൽ ഒരു പ്രാവശ്യം മാത്രം ഭക്ഷണംകഴിച്ചു ജീവിക്കുന്നു. ചിലർ അതും ഉപേക്ഷിക്കുന്നു. വല്ലപ്പോഴും വല്ലതും കിട്ടിയാൽ അതു കഴിച്ചു ജീവിക്കുന്നു. ചിലർ വല്ലതിന്റേയും വേരോ കിഴങ്ങോ തിന്നു ജീവിക്കുന്നു. ചില ദൃഢവ്രതന്മാർ വീണു കിടക്കുന്ന വല്ല ഫലവും എടുത്തു ഭക്ഷിക്കുന്നു. ചിലർ വല്ലതിന്റേയും പുഷ്പം കടിച്ചുചവച്ചുതിന്നുജീവിക്കുന്നു. ചിലർ കാറ്റുമാത്രം ഉണ്ടു ജീവിക്കുന്നു. ഇങ്ങനെയാണ് വൈഖാനസന്മാരുടെ ദിനചര്യ. ആ വിദ്വാന്മാരുടെ ഭക്ഷണക്രമം ഈ പറഞ്ഞതാണ്.

ഇനി നാലാമത്തെ ആശ്രമത്തെപ്പറ്റി പറയാം. അത് സന്യാസമാണ്. അതിനെ ഉപനിഷത്തിൽ വിസ്തരിച്ചിട്ടുണ്ട്. ഉപനിഷത്താണ് ആ ആശ്രമത്തിന്ന് അടിസ്ഥാനം. ഗാർഹസ്ഥ്യവും, വാനപ്രസ്ഥവും, വിട്ടവർ ഈ നാലാമത്തെ ആശ്രമത്തെ ആശ്രയിക്കുന്നു. ഈ യുഗത്തിൽ, അല്ലയോ പുത്രാ, എല്ലാ അർത്ഥങ്ങളും ഈ ആശ്രമത്തിൽ ബ്രാഹ്മണർ കാണുന്നു. അഗസ്ത്യനും, അത്രി, അംഗിരസ്സ്, സുലഹൻ, പുലസ്ത്യൻ, വസിഷ്ഠൻ, നാരദൻ, ക്രതു (സപ്തർഷികൾ) എന്നിവരും, മധുച്ഛന്ദൻ, അഘമർഷണൻ, സാംകൃതി, സുദീവതണ്ഡി എന്നീ നിർമ്മമന്മാരും, വീര്യൻ, കാവ്യൻ, താണ്യൻ, വിജ്ഞാനിയായ മേധാതിഥി, ബലവാനായ കർണ്ണനിർവ്വാഹകൻ, ശൂന്യപാലൻ, കൃതശ്രമൻ ഇങ്ങനെയുള്ളവരെല്ലാം ഈ ആശ്രമം സ്വീകരിച്ച് ധർമ്മംചെയ്ത് പിന്നെ സ്വർഗ്ഗംപ്രാപിച്ചവരാണ്. ഉണ്ണീ, പ്രത്യക്ഷധർമ്മാക്കളായ ഭിക്ഷുസംഘങ്ങൾ ധർമ്മനൈപുണ്യം അറിയുന്ന തപസ്വികളായ മഹർഷിമാരാണ്. വേറെയും അസംഖ്യം വിപ്രന്മാർ വനവാസികളായിരുന്നു. വളരെപ്പേർ ബാലഖില്യരായിരുന്നു. (തള്ളവിരലിനോളം മാത്രം വലുപ്പമുള്ള കൊച്ചുമനുഷ്യരാണ്.) ഈ മുനിമാർ കർമ്മങ്ങളാൽ ആനന്ദിക്കാതെ ധർമ്മനിത്യന്മാരായി, ജിതേന്ദ്രിയരായി വിളങ്ങുന്നു. അവർ പ്രത്യക്ഷധർമ്മാക്കളായിരുന്നു; എല്ലാവരും വനവാസികളുമായിരുന്നു. ചിലർ സൈകതന്മാരായിരുന്നു. അനക്ഷത്രരും, അനാധൃഷ്യരുമായ അവർ ജ്യോതിർഗ്ഗണങ്ങളായി അംബരത്തിൽ വിളങ്ങുന്നു. നാലാമത്തെ ആയുർഭാഗത്തിൽ ജരകൊണ്ടു തളർന്നവനും. വ്യാധിപീഡിതനും, വാനപ്രസ്ഥത ഒഴിവാക്കണം. അവൻ ശ്രദ്ധയോടെ ഹോമം ചെയ്യണം. ഒരുദിവസം കൊണ്ടു തീരുന്ന കർമ്മം ദക്ഷിണയോടെ സമാപിക്കണം. എല്ലാറ്റിൽനിന്നും പിൻതിരിച്ച് മനസ്സിനെ ധ്യാനത്തിൽ നിറുത്തണം. അഗ്നിയെജ്വലിപ്പിച്ച് ഹോമംചെയ്യുകയും, മനസ്സ് ലൗകികബന്ധങ്ങളിൽനിന്നു വിമുക്തമാക്കുകയും ചെയ്യണം. സാദ്യസ്കയജ്ഞങ്ങൾ ചെയ്യണം. മറ്റു യജ്ഞങ്ങളെയും ചെയ്യണം. യജ്വാക്കൾക്കുള്ള യജ്ഞങ്ങൾ ആത്മാവിൽത്തന്നെ നടക്കുമ്പോൾ, തന്റെ ആത്മാവിന്റെ മുക്തിക്ക് മൂന്ന് അഗ്നിക്കും ആത്മാവിൽ യജിക്കണം. പ്രാണൻ നിലനിറുത്താൻവേണ്ടിമാത്രം, യജുർവ്വേദം ഉച്ചരിക്കുവാനുള്ള കഴിവുണ്ടാകുവാൻവേണ്ടി മാത്രം, അഞ്ചോ ആറോ വായ ഭക്ഷണം കഴിക്കാം. വേറെ ഒരു ഉദ്ദേശവും ഇല്ലാത്ത നിലയിലാണ് അവൻ അങ്ങനെയാവുന്നത്. വാനപ്രസ്ഥനായ മുനി മുടിയും നഖവും വെട്ടി കർമ്മത്താൽ ആശ്രമധർമ്മങ്ങൾ അനുഷ്ഠിച്ച് പുണ്യമായ നാലാമത്തെ നിലയിൽ എത്തുന്നതാണ്. സർവ്വഭൂതങ്ങൾക്കും അഭയംകൊടുത്ത് ദ്വിജൻ സന്യാസം സ്വീകരിക്കുകയാണെങ്കിൽ അവന്നുള്ള തേജോലോകങ്ങൾ പരത്തിൽ അനന്തമാകുന്നു.

ദുരിതങ്ങളൊക്കെ തീർന്നവനായ സുശീലവൃത്തൻ പരലോകത്തും ഇഹലോകത്തും തന്റെ കർമ്മത്തെ ചിന്തിക്കുകയില്ല. സ്വന്തമായ, സ്വാർത്ഥമായ കാര്യത്തിനുള്ള വിചാരം ഉണ്ടാവുകയില്ല. മോഹരോഷങ്ങൾ കൂടാതെ, സന്ധിയും വിഗ്രഹവും കൂടാതെ ഉദാസീനമായ ഭാവം, ഒന്നിലും മമതയില്ലാത്ത ഭാവം, ആത്മവാൻ കാണിക്കുന്നു. യമനിയമങ്ങൾ മൂലം വ്യഥയേൽക്കാതെ, സ്വശാസ്ത്രസൂത്രാഹൂതിമന്ത്ര വിക്രമനായി, ഇഷ്ടംപോലെ അവൻ ആത്മവേദിയിൽ ചെന്നെത്തുന്നു. ജിതേന്ദ്രിയനായ ബ്രാഹ്മണൻ അങ്ങനെ മോക്ഷപ്രാപ്തിക്കർഹനാകുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല. അതിന്നപ്പുറമായി ശ്രേഷ്ഠമായ ഗുണങ്ങൾ ചേർന്നതും, മുറയ്ക്ക് മുമ്പെ പറഞ്ഞ മൂന്ന് ആശ്രമങ്ങളേക്കാൾ ഉത്തമമായിട്ടുള്ളതും, നാലാമത്തേതുമായ മുഖ്യ ആശ്രമത്തെപ്പറ്റി ഞാൻ പറയുന്നതു നീ കേൾക്കുക. അത് പരമവും ഏവർക്കും പരായണവും (ആശ്രയവും) ആകുന്നു."

### 245. ശുകാനുപ്രശ്നം - ഭിക്ഷുക്കളുടെ ആചാരം-

ശുകൻ പറഞ്ഞു: "വാനപ്രസ്ഥാശ്രമത്തിൽ എങ്ങനെ ജീവിക്കണമെന്നു നിർദ്ദേശിച്ചിരിക്കുന്നുവോ, അപ്രകാരംതന്നെ അനുവർത്തിക്കുന്നവൻ, ഏറ്റവും ശ്രേഷ്ഠമായ ജ്ഞാനത്തെ

കാംക്ഷിക്കുന്നവൻ, എങ്ങനെയാണ് ആത്മാവിൽ യോഗത്തെ ചെയ്യേണ്ടത്?"

വ്യാസൻ പറഞ്ഞു: "മുമ്പെ പറഞ്ഞ ബ്രഹ്മചര്യം, ഗാർഹസ്ഥ്യം എന്നീ രണ്ട് ആശ്രമങ്ങൾവഴിയായി ആത്മാവിന്നു പരിശുദ്ധി നേടിയതിനുശേഷം ആത്മാവിനെ യോഗത്തിൽ ചേർക്കണം. അത് എപ്രകാരമാണെന്നും ഞാൻ പറയാം. നീ മനസ്സുവച്ചു കേൾക്കുക. അതുകൊണ്ട് നീ പരമമായ അർത്ഥത്തെ ബ്രഹ്മത്തെ പ്രാപിക്കും. മനസ്സിൻെറ എല്ലാ തെറ്റുകളും കുറവുകളും ബ്രഹ്മചര്യാദികളായ മൂന്ന് ആശ്രമ ജീവിതംകൊണ്ട് നീക്കിയതിന്നുശേഷം പുരുഷൻ ഏറ്റവും പ്രധാനമായ, ഏറ്റവും ശ്രേഷ്ഠമായ സന്യാസത്തെ–നാലാമത്തെ ആശ്രമത്തെ - സ്വീകരിക്കണം. പരിവ്രാജകനാകണം. അങ്ങനെ ശീലിച്ചു പരിശുദ്ധി നേടണം. എങ്ങനെയാണെന്നു പറയാം. സിദ്ധിക്കുവേണ്ടി അന്യൻെറ സഹായം ആശ്രയിക്കാതെ തന്നത്താനെ ക്രിയചെയ്യണം. തനിച്ചു വേണ്ടതു മനസ്സിലാക്കി ചെയ്യുന്നവൻ മോക്ഷപ്രാപ്തിക്ക് അർഹനാകും. അവൻ അതിൽനിന്നു വിട്ടുപോകുന്നതല്ല. ക്ഷയിക്കയില്ല. അങ്ങനെ അഗ്നികർമ്മങ്ങൾ വിട്ടവനും, ഗൃഹംവിട്ടവനുമായ യോഗി ഭിക്ഷയ്ക്കുവേണ്ടി ഗ്രാമത്തിൽ ചെല്ലണം.

അവൻ നാളേയ്ക്കുവേണ്ട ആഹാരം കരുതിവയ്ക്കരുത്. സമാഹിതനായി, ബ്രഹ്മത്തിൽ മനസുറപ്പിച്ച്, തപോവൃത്തിയിൽ ഏർപ്പെടണം. അല്പമായേ ഭക്ഷിക്കാവൂ; അതും ഒരു നിയമമനുസരിച്ചാകണം. ഒരു ദിവസം ഒരുനേരം ഭക്ഷണംകഴിക്കുക എന്ന നിയമം പാലിക്കണം. ഒരു ഭിക്ഷുവിൻെറ ലക്ഷണം എന്തെന്നു പറയാം. കൈയിൽ ഒരു മനുഷ്യൻെറ തലയോടുണ്ടാകും. അതാണ് ഭിക്ഷാപാത്രം. ജീവിതം മരച്ചുവട്ടിലാകും. ഉടുത്ത വസ്ത്രം കീറിയതോ, മുഷിഞ്ഞതോ, ആയിരിക്കും. ഏകാന്തവാസിയാകും. ഒറ്റയ്ക്കായിരിക്കും ഒരിടത്തിരിക്കുക. കൂട്ടുകൂടി നടക്കുകയില്ല. മറ്റു ജീവജാലങ്ങളെപ്പറ്റി യാതൊരു ചിന്തയുമുണ്ടാവുകയില്ല. ഇവയാണ് ഒരു സന്യാസാശ്രമിയുടെ ലക്ഷണം. ആരെങ്കിലും എന്തെങ്കിലും തന്നെപ്പറ്റി പറയുന്നതുകേൾക്കുവാൻ അവൻ ആഗ്രഹിക്കുകയില്ല ആരുടെ വാക്കു കേൾക്കുന്നതും അവന്നു വെറുപ്പും ഭയവുമുണ്ടാക്കും. ആന കിണറിനെ എന്നപോലെ ഭയപ്പെടും. ഒന്നിനും ശേഷവും പകരവും മിണ്ടാതെ അവൻ അവിടെനിന്ന് ഉടനെ സ്ഥലംവിടും. അവൻ മനുഷ്യരുടെ ദുശ്ചേഷ്ടിതത്തെ ശ്രദ്ധിക്കയില്ല. അന്യരെ ആക്ഷേപിക്കുന്നതും അവൻ കേൾക്കുകയില്ല, നോക്കുകയില്ല, ശ്രദ്ധിക്കുകയുമില്ല. പ്രത്യേകിച്ചും ബ്രാഹ്മണനിൽ ആക്ഷേപം ഒന്നും പറയാതിരിക്കണം. പറയുന്നത് ബ്രാഹ്മണനെപ്പറ്റിയുള്ള പ്രശംസയാകണം. ആരെങ്കിലും ബ്രാഹ്മണനെ നിന്ദിച്ചുപറയുന്നതു കേൾക്കുമ്പോൾ ഒന്നും മിണ്ടാതിരിക്കുകയാണ് വേണ്ടത്. അത് ആത്മാവിന് ഒരു ചികിത്സയാണ്. ഏതൊരുത്തനാൽ എപ്പോഴും പൂർണ്ണമായിരിക്കുന്നുവോ, ആൾക്കൂട്ടത്തിൽപ്പെടാതെ ഏതൊരുത്തൻ വ്യത്യസ്തനായി പ്രത്യക്ഷപ്പെടുന്നുവോ, ആ ബ്രാഹ്മണൻ ദേവസമ്മതനാണ്. ഒന്നുകൊണ്ടും കേട് മനസ്സിൽ ഏല്ക്കാത്തവനും, എന്ത് കിട്ടിയോ അത് അനുഭവിക്കുന്നവനും, ഉറക്കംവരുമ്പോൾ എവിടെ കിടക്കുവാൻ പറ്റിയോ അവിടെ കിടക്കുന്നവനുമായ ബ്രാഹ്മണൻ ദേവസമ്മതനാണ്. ജനക്കൂട്ടത്തെ സർപ്പത്തെപ്പോലെ ഭയപ്പെടുന്നവനും, മധുപാനാദി സംതൃപ്തിയെ നരകത്തെപ്പോലെ വെറുക്കുന്നവനും സ്ത്രീകളെ ശവംപോലെ അശുഭമായി കണക്കാക്കുന്നവനുമായ ഭീതനായ ബ്രാഹ്മണൻ ദേവസമ്മതനാണ്. അധിക്ഷേപിച്ചാൽ കോപിക്കാത്തവനും, പ്രശംസിച്ചാൽ ആനന്ദിക്കാത്തവനും, സകല ഭൂതങ്ങളിലും കരുണയുള്ളവനുമായ ബ്രാഹ്മണൻ ദേവസമ്മതനാണ്. ആരുടെയും മരണത്തെ ഒരിക്കലും പ്രശംസിക്കരുത്. മരിക്കുന്നതാണു നല്ലതെന്നു വിചാരിച്ചു സന്തോഷിക്കരുത്. അതുപോലെതന്നെ ജീവിതത്തിലും ആനന്ദിക്കരുത്. എപ്പോഴും ഒരു യജമാനൻെറ ഭൃത്യനെപ്പോലെ തൻെറ അവസാനത്തെ ആഹ്വാനം, യമൻെറ വിളി കേൾക്കുവാൻ തയ്യാറായിനില്ക്കണം. മനസ്സിനെ ഒന്നുകൊണ്ടും ദുഷിപ്പിക്കരുത്. വാക്കുകൊണ്ടും ദുഷിപ്പിക്കരുത്. എല്ലാപാപങ്ങളേയും വിട്ടുനില്ക്കണം. വൈരിയില്ലാത്തവനു പിന്നെ എവിടെയാണു ഭയം? എല്ലാജീവികളിൽനിന്നും ഭയം വിട്ടവൻ ആരോ, എല്ലാജീവികൾക്കും അഭയം നല്കുന്നവൻ ആരോ, മോഹങ്ങൾ തീർന്നവനായ അവന്ന് ഒരിടത്തും ഭയം ബാധിക്കുന്നതല്ല.

ആന ചവിട്ടി നടന്ന കാലടിപ്പാടിൽ ആരുടെ കാലടിയും ഒതുങ്ങിക്കാണുന്നതുപോലെ അഹിംസയിൽ എല്ലാ ധർമ്മാർത്ഥവും ഒതുങ്ങിനില്ക്കുന്നു. ഹിംസചെയ്യാത്തവൻ അമൃതനാണ്. അവൻ ജനനമൃത്യുക്കളെ ജയിച്ചവനാണ്. അഹിംസകൻ സമനാണ്, സത്യനാണ്, ധൃതിമാനാണ്, നിയതേന്ദ്രിയനാണ്, അവൻ സർവ്വഭൂതങ്ങൾക്കും ശരണ്യനാണ്. അങ്ങനെയുള്ളവൻ തീർച്ചയായും സൽഗതി പ്രാപിക്കും. ഇപ്രകാരം തൃപ്തിയോടുകൂടി നിർഭയനായിരിക്കുന്നവന് മൃത്യു മേലെയല്ല. അവൻ മൃത്യുവിനെ കീഴടക്കിയവനാണ്. സർവ്വസംഗവും വിട്ടവനായ മുനി ആകാശംപോലെ നിർമ്മലനാണ്. നിസ്വനും ഏകാന്തവാസിയും ശാന്തനുമായ ആ ബ്രാഹ്മണൻ ദേവസമ്മതനാണ്. ജീവൻ ധർമ്മത്തിന്നായി കരുതുന്നവനും, ധർമ്മം ഹരിക്കായി കരുതുന്നവനും രാവും പകലും പുണ്യകർമ്മത്തിനായി കരുതുന്നവനുമായ ബ്രാഹ്മണൻ ദേവസമ്മതനാകുന്നു. നിരീഹനും നിഷ്ക്രിയനുമായി ആരുടെയും മുമ്പിൽ തലകുനിക്കാതെ ആരേയും മുഖസ്തുതി പറഞ്ഞു പുകഴ്ത്താതെ സർവ്വവിധ ലൗകികബന്ധങ്ങളും വിട്ടവനായ ബ്രാഹ്മണൻ ദേവസമ്മതനാണ്. അവനെ ദേവന്മാർക്കറിയാം.

എല്ലാജീവികളും സുഖത്തിൽ ആഹ്ളാദിക്കുന്നു, ദുഃഖത്തിൽ വിഷമിക്കുന്നു, ത്രസിക്കുന്നു. അതുകൊണ്ട് ശ്രദ്ധയോടുകൂടിയ പുരുഷൻ അന്യജീവികൾക്കു ദുഃഖമുണ്ടാക്കുന്ന ഒരു കർമ്മവും ചെയ്യരുത്. ഇതിനെപ്പറ്റി ഇപ്രകാരം ഒരു വേദവാക്യം ഉണ്ട്.

"സുഖേ രമിക്കുന്നിതു ഭൂതമെല്ലാം
ദുഃഖത്തിലെല്ലാം വിറകൊണ്ടിടുന്നു
ശ്രദ്ധാലുവാം പുരുഷനൊന്നുകൊണ്ടും
അവയ്ക്കു ഭീചേർപ്പതു ചെയ്തിടൊല്ലാ.

ഭൂതാഭയം ദക്ഷിണനല്കലാണ്
മറ്റുള്ള ദാനങ്ങളിൽ മേലെയത്രേ
മുൻപുഗ്രമായോരുടൽ കൈവിടുന്നോൻ
നാട്ടാരോടേല്ലോനഭയം നിരന്തം.

മലർന്ന വായിങ്കൽ ഹവിസ്സു വീഴ്ത്താ
ലോകത്തിനോ നാഭിജഗൽപ്രതിഷ്ഠ–
തൻ ഗാത്രമാഹന്ത കൃതാകൃതങ്ങൾ
വൈശ്വാനരൻ സർവ്വമിതേറ്റിരിപ്പൂ."

## 246. ശുകാനുപ്രശ്നം – പരമാത്മാവിൻെറ ശ്രേഷ്ഠത

വ്യാസൻ പറഞ്ഞു: "എല്ലാം പ്രകൃതിയുടെ വികാരഭേദങ്ങളാണ്. ക്ഷേത്രജ്ഞൻ അവയിലെല്ലാറ്റിലും ഇരിക്കുന്നു. അവയൊന്നും ക്ഷേത്രജ്ഞനെ (ആത്മാവിനെ) കാണുന്നില്ല. എന്നാൽ ക്ഷേത്രജ്ഞൻ എല്ലാറ്റിനേയും കാണുന്നു. മനസ്സ് മുതലായ ആറ് ഇന്ദ്രിയങ്ങളാൽ ആത്മാവ് കാര്യങ്ങൾ ചെയ്യുന്നു. ഒരു സൂതൻ അവൻെറ രഥം സുദൃഢമായ അശ്വങ്ങളാൽ നല്ല വഴിയിലൂടെ കൊണ്ടുപോകുന്നമാതിരിയാണ്

ആത്മാവ് ഇന്ദ്രിയങ്ങളെ നിയന്ത്രിച്ചുകൊണ്ടുപോകുന്നത്. ഇന്ദ്രിയങ്ങൾക്കു മേലെയാണ് വിഷയം. വിഷയത്തിനേക്കാൾ മേലെയാണ് മനസ്സ്. മനസ്സിനേക്കാൾ മേലെയാണ് ബുദ്ധി. ബുദ്ധിക്കു മേലെയാണ് ആത്മാവ്. ആത്മാവിനെ മഹത്ത് എന്നും പറയുന്നു. ആ മഹത്തിനും മേലേയാണ് അവ്യക്തം. അവ്യക്തത്തേക്കാൾ മീതെയാണ് അമൃതം (ബ്രഹ്മം). അമൃതത്തേക്കാൾ, ബ്രഹ്മത്തേക്കാൾ, മേലെയായി ഒന്നുമില്ല. അത് ഏറ്റവും അതിരായി നില്ക്കുന്നതാണ്. ഇപ്രകാരം ഭൂതങ്ങൾ തോറും ഗൂഢാത്മാവ് തെളിഞ്ഞു കാണപ്പെടുന്നില്ല. എന്നാൽ, സൂക്ഷ്മദർശികൾ (യോഗികൾ) അതു സൂക്ഷ്മമായ ബുദ്ധി കൊണ്ടു കാണുന്നു. മനസ്സ് മുതലായ ആറ് ഇന്ദ്രിയങ്ങളും അന്തരാത്മാവിൽ അലിയുമ്പോൾ നാനാഇന്ദ്രിയങ്ങളും ഇന്ദ്രിയാർത്ഥങ്ങളും മേധയിൽ ചിന്തിക്കാതെ, ധ്യാനംകൊണ്ട് അടക്കി മനസ്സ് വിദ്യാസമ്പന്നമാക്കുന്നു. അപ്പോൾ അധീശനായി, പ്രശാന്താത്മാവായി, അമൃതമായ പദത്തെ പ്രാപിക്കുന്നു. ഇന്ദ്രിയങ്ങൾക്കെല്ലാം അടിസ്ഥാനമായി സ്മൃതി ഉറക്കാതെ ചലിച്ചുകൊണ്ടിരിക്കുന്ന മർത്ത്യൻ സകലവിധ വശീകരണങ്ങളിലും പെട്ടുപോയി ആത്മാവിനെ നഷ്ടപ്പെടുത്തി മൃത്യുവെ കൈയേല്ക്കുന്നു. എല്ലാസങ്കല്പവും വിട്ട് സത്വത്തിൽ ചിത്തത്തെ ഉറപ്പിക്കണം. അങ്ങനെചെയ്താൽ അവൻ കാലഞ്ജരനാകും. പർവ്വതതുല്യം ഉറച്ചവനാകും. യതി ചിത്തപ്രസാദംമൂലം ശുഭാശുഭങ്ങളെയെല്ലാം ഉപേക്ഷിക്കും. പ്രസന്നാത്മാവായവൻ ആത്മാവിൽ എന്നും ഇരുന്നു സുഖിക്കും. പ്രസാദത്തിന്റെ ലക്ഷണം ഉറക്കത്തിൽ സുഖമായ സ്വപ്നം പോലെയും കാറ്റില്ലാത്തേടത്തു ദീപനാളം ജ്വലിക്കുന്നതുപോലെയുമാണ്.

ഇപ്രകാരം പുലർച്ചയ്ക്കും സന്ധ്യയിലും ആത്മാവിനെ ആത്മാവിൽ നിറുത്തണം. അല്പാഹാരനായി ശുദ്ധമാനസനായി ഇരിക്കുന്നവൻ യോഗത്തിൽ ആത്മാവിൽ ആത്മാവിനെ കാണും. ഐതിഹ്യമറ്റതും ആഗമമറ്റതുമായ ഇത് വേദരഹസ്യമായ കാര്യമാണ്. ആത്മപ്രത്യായികമായ ഇത് അല്ലയോ പുത്രാ! ശാസ്ത്രത്തിൽ അനുശാസിക്കുന്നു. ഇത് ധർമ്മാഖ്യാനം, സത്യാഖ്യാനം എന്നിവയുടെ സാരമാണ്. പതിനായിരം ഋക്കുകൾ ഇട്ടു കടഞ്ഞുനേടിയ അമൃതാണ് ഇത്. തയിരിൽനിന്നു വെണ്ണയും, വിറകിൽനിന്ന് അഗ്നിയും എന്നപോലെ വിദ്വാന്മാർക്കുള്ളതായ ഈ അറിവ് പുത്രന്മാർക്കുവേണ്ടി എടുത്തതാണ്. പുത്രാ, ബുധന്മാർക്കുള്ള ഈ ജ്ഞാനം ഹേതുവായി ഉദ്ധരിച്ചതാണ്. ഉണ്ണീ, സ്നാതകന്മാർക്ക് ഈ ശാസ്ത്രാനുശാസനം ഉപദേശിക്കാം. എന്നാൽ ഇത് ഉപദേശിക്കാൻ പറ്റാത്തവരുണ്ട്. ശമം, ദമം, തപസ്സ് ഇവയില്ലാത്തവരോടും, വേദജ്ഞാനമില്ലാത്തവരോടും, ഒന്നിലും തുണയ്ക്കാത്തവരോടും ഇതു പറയരുത്. ഉപദേശിച്ചിട്ടു യാതൊരു ഫലവുമുണ്ടാകയില്ല. അസൂയയുള്ളവൻ, ആർജ്ജവമില്ലാത്തവൻ, പറഞ്ഞാൽ അനുസരിക്കാതെ തർക്കിക്കുന്നവൻ, ആക്ഷേപതർക്കങ്ങളിൽ സമർത്ഥൻ, ഏഷണിക്കാരൻ ഇങ്ങനെയുള്ളവരോടും യോഗശാസ്ത്രം ഉപദേശിക്കരുത്.

യോഗത്തിൽ വിശ്വസിച്ച് അതിനെ ശ്ലാഘിക്കുന്നവൻ, ശ്ലാഘ്യൻ, ശാന്തനായും, തപസ്വിയായും വസിക്കുന്നവൻ ഇങ്ങനെയുള്ളവന് തന്റെ പ്രിയപുത്രനും തന്റെ കൂടെ കൂടിയിരിക്കുന്ന ശിഷ്യനും തുല്യമായി ഈ ഗൂഢമായ ധർമ്മം പറഞ്ഞുകൊടുക്കാം. അന്യരോട് ഒരിക്കലും പറയരുത്. അന്യർ ഇത്തരക്കാരല്ലെങ്കിൽ രത്നംനിറയുന്ന ഭൂമിതന്നാലും ഈ ഗൂഢധർമ്മം ഉപദേശിക്കരുത്. തത്ത്വവിത്തമന്മാർ രത്നം വിളയുന്ന ഭൂമിയേക്കാൾ ശ്രേഷ്ഠമായി ഇതിനെ കണക്കാക്കും. വളരെ ഗൂഢമായ അർത്ഥം അടങ്ങിയതും അദ്ധ്യാത്മവും അതിമാനുഷവുമാണ് ഇത്. മഹർഷിമാർ കണ്ടതും വേദാന്തത്തിൽ പുകഴ്ത്തപ്പെട്ടതുമായ അതു ഞാൻ നിന്നോട് നീ ചോദിച്ചതനുസരിച്ച് പറയാം. നിന്റെ മനസ്സിൽ എന്തു സംശയംതോന്നുന്നുവോ, അതു നീ ചോദിച്ചുകൊള്ളുക. നിന്റെ എല്ലാ സംശയങ്ങളും ഞാൻ തീർത്തുതരുന്നുണ്ട്."

**247. ശുകാനുപ്രശ്നം - മഹാഭൂതാദി തത്ത്വങ്ങളുടെ വിവേചനം -** ശുകൻ പറഞ്ഞു: "അല്ലയോ മുനിസത്തമാ, അദ്ധ്യാത്മത്തെക്കുറിച്ചു വിസ്തരിച്ച് അങ്ങു വീണ്ടും എനിക്കു പറഞ്ഞുതരണം. അദ്ധ്യാത്മം എന്താണ്? അതിന്റെ മാതിരിയെന്താണ്? ഭഗവാനേ, കേൾക്കാൻ ഞാൻ ആഗ്രഹിക്കുന്നു."

വ്യാസൻ പറഞ്ഞു: "ഉണ്ണീ, പുരുഷന്നുള്ളതായ അദ്ധ്യാത്മത്തെപ്പറ്റി പറഞ്ഞുവരാറുള്ളത് ഞാൻ നിനക്കു പറഞ്ഞുതരാം. അതിന്റെ വിവരണം നീ കേട്ടുകൊള്ളുക! ഭൂമി, ജലം, തേജസ്സ്, വായു, ആകാശം ഇവയാണ് മഹാഭൂതങ്ങൾ. സമുദ്രത്തിന് അലകൾ എന്നപോലെയാണ് മഹാഭൂതങ്ങളിൽ ഭൂതങ്ങൾ സ്ഥിതിചെയ്യുന്നത്. സമുദ്രജലവും അതിലെ തിരയും ഒരേ വസ്തുതന്നെയാണെങ്കിലും ഓരോ തിരയും വെവ്വേറെ ചലിച്ചു വേറെ രൂപം കാണിക്കുന്നു. അതുപോലെ ഭൂതങ്ങളിൽ എല്ലാം അടങ്ങിയിരിക്കുന്നു. മഹാഭൂതങ്ങളിലുള്ളതെല്ലാം അതിലുമുണ്ട്. ആമ അംഗങ്ങൾ നീട്ടി എല്ലാം പുറത്തുകാണിക്കുകയും പിന്നെ എല്ലാഅംഗങ്ങളും തന്നിലേക്കു പിൻവലിക്കുകയും ചെയ്യുന്നതുപോലെ മഹാഭൂതങ്ങൾ എല്ലാറ്റിലും താഴ്ന്നവയിലും വികാരങ്ങൾ ചെയ്യുന്നു. ഇങ്ങനെ തന്മയം (അതുതന്നെയാണ്) എല്ലാ ചരാചരങ്ങളും സൃഷ്ടിക്കുന്നതും പഞ്ചഭൂതങ്ങൾകൊണ്ടുതന്നെ, ലയിക്കുന്നതും പഞ്ചഭൂതങ്ങളിൽത്തന്നെ. ഈ അഞ്ച് മഹാത്ഭൂതങ്ങളാലും ഭൂതകൃത്തായ ബ്രഹ്മാവ് അവയെ വ്യത്യസ്തമായ തോതിൽ ചേർത്തിരിക്കുന്നു. അവയുടെ രൂപവും, അന്ത്യവും ഭിന്നമായിത്തീരുന്നു. അതുകൊണ്ടാണ് ഏകരൂപത്തിലല്ലാതെ ഭിന്നരൂപത്തിൽ അവ പ്രത്യക്ഷമായിക്കാണുന്നത്."

ശുകൻ പറഞ്ഞു: "ശരീരത്തിൽ അവ ക്രമപ്പെടുത്തി വച്ചിട്ടുള്ളത് എങ്ങനെയാണ് കാണുന്നത്? ഇന്ദ്രിയത്തെയും, അവയുടെ ഗുണത്തെയും മറ്റും അറിയേണ്ടത് എങ്ങനെയാണ്?"

വ്യാസൻ പറഞ്ഞു: "ഈ ചോദ്യത്തിന്നു ശരിയായ ഉത്തരം ഞാൻ പറഞ്ഞുതരാം. അതു നീ ഏകാഗ്രചിത്തനായി കേൾക്കുക. തത്ത്വംപോലെ നീ ഗ്രഹിക്കുക.

ശബ്ദം, ശ്രോത്രം, സുഷിരം ഇവ മൂന്നും ആകാശസംഭവമാണ്. പ്രാണൻ, ചേഷ്ട, സ്പർശം ഇവ മൂന്നും വായുഗുണങ്ങൾ ആകുന്നു. തേജസ്സ് കല്പിക്കുന്നതാണ് രൂപവും, കണ്ണും, വിപാകവും, പിന്നെ രസവും, രസനയും, സ്നേഹവും ഇവ മൂന്നും ജലഗുണങ്ങളാണ്. ഗന്ധം, ഘ്രാണം, ദേഹം, ഇവ മൂന്നും ഭൂമിഗുണങ്ങളാണ്. ഇവയാണ് ഇന്ദ്രിയ ഗ്രാമവിവർത്തമായ പാഞ്ചഭൗതികം. കാറ്റിൽ സ്പർശവും, നീറ്റിൽ രസവും ജ്യോതിസ്സിൽ രൂപവും, നഭസ്സിൽ ശബ്ദവും, ഭൂവിൽ ഗന്ധവും. ഇങ്ങനെയാണ് ഗുണങ്ങളുടെ നില. മനസ്സ്, ബുദ്ധി, സ്വഭാവം ഇവ മൂന്നും സ്വയോനിജമാണ്. ഗുണങ്ങളുടെ മാർഗ്ഗത്തിലൂടെ വന്നവ ഗുണങ്ങളെ അതിക്രമിക്കുകയില്ല. ആമ അംഗങ്ങൾ നീട്ടിയതിന്നുശേഷം തന്നിലേക്കുതന്നെ അടക്കുന്നതുപോലെ ബുദ്ധി ഇന്ദ്രിയഗ്രാമങ്ങൾ സൃഷ്ടിച്ചു തന്നിൽ അടക്കുന്നു. കാലടിക്കുമീതേയും, ശിരസ്സിനു താഴെയുമായി മുഖ്യമായ ബുദ്ധിയും നില്ക്കുന്നു. ബുദ്ധി അഞ്ച് ഇന്ദ്രിയങ്ങൾക്കും, മനസ്സിനും രൂപം നല്കുന്നു. മനസ്സ് ആറാമത്തെയും, ബുദ്ധി ഏഴാമത്തെയും ഇന്ദ്രിയമായിക്കരുതാം. ആത്മാവ് എട്ടാമത്തേതുമാണ്. കണ്ണും ഒരു രൂപത്തെ കാണുന്നു. ഒരു രൂപം കാണിച്ചുതരുന്നു എന്നുമാത്രം. മനസ്സ് എന്ന ഇന്ദ്രിയം എപ്പോഴും സംശയിച്ചുകൊണ്ടിരിക്കുന്നു. കണ്ണ് കാണിച്ചുതന്ന

വസ്തുവിനെ എന്ത് എന്ന് മനസ്സിലാക്കുന്നു. എന്നാൽ ബുദ്ധി യാണ് തീരുമാനമെടുക്കുന്നത്. മനസ്സു സംശയിച്ച കാര്യ ത്തിൽ ബുദ്ധി തീരുമാനം എടുക്കുന്നു. എന്നാൽ ആത്മാവ് ഒരു സാക്ഷിയായി നില്ക്കുന്നു. മനസ്സിന്റെ സംശയത്തിലോ, ബുദ്ധിയുടെ തീരുമാനത്തിലോ ആത്മാവിന്നു യാതൊരു പങ്കാളിത്തമോ, ബന്ധമോ, താല്പര്യമോ ഇല്ല. അവയുമായി കൂടിച്ചേരുന്നില്ല. രജസ്സ്, തമസ്സ്, സത്വം എന്നിവ സ്വയോ നിജങ്ങളാണ്. അവയുടെ ഗുണങ്ങൾ എല്ലാ ഭൂതങ്ങളിലും ഒരുപോലെയുണ്ട്. അവ ജന്മാന്തരങ്ങളിൽ ആത്മാവിൽ കർമ്മഗതമായി വന്നതാണ്. അതിൽ പ്രീതിയോടുകൂടി ആത്മാവിൽ എന്തു ദർശിക്കുന്നുവോ, പ്രശാന്തമായ നില യിൽ സംശുദ്ധമായ അതിനെ സത്വം എന്ന ഗുണമാണെന്നു ധരിക്കണം. മനസ്സിലും ശരീരത്തിലും സന്താപമുള്ളത് എന്താ ണോ ഉണ്ടാക്കുന്നത്, അത് രജസ്സാണെന്നു ധരിക്കണം. സമ്മോഹങ്ങൾ ചേർന്ന് അവ്യക്തവിഷയമായി എന്തു കാ ണുന്നുവോ അത്, അപ്രതർക്ക്യവും, അവിജ്ഞേയവുമായ അത് തമസ്സാണെന്നു നോക്കിയറിയണം.

പ്രഹർഷം, പ്രീതി, ആനന്ദം, സാത്മ്യം, സ്വസ്ഥാത്മ ചിത്തത ഇവ ഉണ്ടാകുന്നു. ഇവ സാത്വികമായ ഗുണമാണ്. അഭിമാനം, പാഴ്‌വാക്ക്, ലോഭം, വ്യാമോഹം, ക്ഷമയില്ലായ്മ ഇവ കാരണമായും അകാരണമായും ഉണ്ടാകും. ഇവ രജ സ്സിൻെറ ലക്ഷണങ്ങളാണ്. മോഹം, പ്രമാദം, മടി, ഉറക്കം, ഉണരാതെ കിടക്കുക ഇവ വല്ലപാടും വന്നുചേരുന്നു. ഈ ഗുണത്തെ തമോഗുണം എന്നു പറയുന്നു."

**248. ശുകാനുപ്രശ്നം – ബുദ്ധിയുടെ ശ്രേഷ്ഠതയും പ്രകൃതിപുരുഷവിവേകവും –** വ്യാസൻ പറഞ്ഞു: "മനസ്സ് അനവധി ഭാവത്തെ ഉണ്ടാക്കുന്നു. ബുദ്ധി അതിൽ ഒന്നു തീർച്ചപ്പെടുത്തുന്നു. ഹൃദയം പ്രിയത്തേയും അപ്രിയത്തേയും വേർതിരിച്ചറിയുന്നു. ഇങ്ങനെ മൂന്നുവിധമാണ് കർമ്മത്തി ലുള്ള പ്രചോദനം. ഇന്ദ്രിയങ്ങൾക്കു മേലെയാണ് അർത്ഥം (ഇന്ദ്രിയങ്ങൾ അനുഭവിക്കുന്നതായ വസ്തു). അർത്ഥത്തേ ക്കാൾ മീതെയാണ് മനസ്സ്. മനസ്സിനും മേലെയാണ് ബുദ്ധി. ബുദ്ധിക്കും മേലെയാണ് ആത്മാവ്. സാധാരണഗതിയിൽ മനുഷ്യന് ബുദ്ധിയാണ് ആത്മാവ്. ബുദ്ധി ആത്മാവിൽ ഭാവത്തെ വികരിക്കുമ്പോൾ അത് മനസ്സായിത്തീരുന്നു. ഇന്ദ്രി യങ്ങൾ പലതരത്തിൽ നില്ക്കുമ്പോഴുണ്ടാകുന്ന വികാരം ബുദ്ധിയേല്ക്കുന്നു. കേൾക്കുമ്പോൾ ബുദ്ധി ചെവിയായിത്തീ രുന്നു. തൊടുമ്പോൾ ബുദ്ധി സ്പർശമായിത്തീരുന്നു. കാണു മ്പോൾ ബുദ്ധി കണ്ണായിത്തീരും. രസം ഏല്ക്കുമ്പോൾ ബുദ്ധി നാക്കായിത്തീരുന്നു. ഘ്രാണിക്കുമ്പോൾ ബുദ്ധി മൂക്കായിത്തീ രുന്നു. ഇങ്ങനെ ബുദ്ധി വേറെ വേറെ വികാരമായി രൂപാ ന്തരംപ്രാപിക്കുന്നു. ബുദ്ധിയുടെ ഈ രൂപാന്തര പ്രാപ്തിയാണ് ഇന്ദ്രിയമെന്നു പറയുന്നത്. ഇവയ്ക്കെല്ലാംമേലെയായി അദൃ ശ്യമായി ആത്മാവ് സ്ഥിതിചെയ്യുന്നു. ബുദ്ധി ശരീരത്തിൽ മൂന്നുരൂപത്തിൽ നില്ക്കുന്നു. അവ സത്വരജസ്തമോഗുണ ങ്ങളാണ്. ചിലപ്പോൾ അത് ഹർഷിക്കും. ചിലപ്പോൾ അതു ദുഃഖിക്കും. ചിലപ്പോൾ രണ്ടുമല്ലാത്ത നിലയിലിരിക്കും. ഈ ഭാവാത്മികത, ബുദ്ധി ഈ മൂന്നു ഭാവം വിട്ടു കടക്കുന്നു. പുഴകൾക്കു നാഥനായ സമുദ്രം തന്നിൽ വന്നുവീഴുന്ന പുഴക ളുടെ ഒഴുക്കിൻെറ ശക്തി തടുത്തുനില്ക്കുന്നതുപോലെ യാണത്.

ബുദ്ധി എന്തെങ്കിലും ആഗ്രഹിച്ചാൽ അത് മനസ്സായി ത്തീരും. ഇന്ദ്രിയങ്ങളെല്ലാം ബുദ്ധിയിൽ സ്ഥിതിചെയ്യുന്നു. മേദ്ധ്യങ്ങളായ ഇന്ദ്രിയങ്ങളെയെല്ലാം നിശ്ശേഷം ജയിക്കണം. ഏതേത് ഇന്ദ്രിയങ്ങൾ എപ്പോൾ ബുദ്ധിയിൽ ഏല്ക്കുന്നുവോ അതാത് അപ്പോൾ മനസ്സിൽ അങ്ങനെയുള്ള നിലയിലായി ത്തീരുന്നു. ഇപ്രകാരമാണ് ഓരോ ഇന്ദ്രിയവും ഓരോ ഭാവവും പൂണ്ടുകാണുന്നത്. സത്വരജസ്തമോഗുണങ്ങൾ മൂന്നും മന സ്സിനോടും ബുദ്ധിയോടും ചേതനയോടും ചേർന്നുനിൽ ക്കുന്നു. തേരിൻെറ ചക്രത്തിൽ അഴികൾ എന്നപോലെ അതിൽ ബന്ധിക്കപ്പെട്ടിരിക്കുന്നു. ബുദ്ധിയോടുചേർന്ന് ഇന്ദ്രി യങ്ങളാൽ മനസ്സ് പ്രകാശിക്കണം. അത് പരമാത്മാവിനെ ക്കുറിച്ചുള്ള ജ്ഞാനത്തിൻെറ വെളിച്ചം പരത്തും. യോഗികൾ യോഗത്താൽ ഈ ജ്ഞാനം സാധിക്കുന്നു. പ്രപഞ്ചത്തിൻെറ സ്വഭാവമിങ്ങനെയാണ്. ദുഃഖിക്കാതെയും സന്തോഷിക്കാ തെയും നിത്യവും മത്സരം വിട്ടുനില്ക്കുന്നവൻ ഇത് പ്രകൃതി സ്വഭാവമാണെന്നറിഞ്ഞ് മോഹത്തിൽപ്പെടുന്നില്ല.

കാമത്തിൽ ചരിക്കുന്ന ഇന്ദ്രിയങ്ങൾകൊണ്ടു തെരച്ചിൽ നടത്തിയാൽ ആത്മാവിനെ കണ്ടുകിട്ടുകയില്ല. അകൃതാത്മാ ക്കൾ അനഘമായ ദുഷ്കരകർമ്മങ്ങൾ ചെയ്താലും ആത്മാ വിനെ കണ്ടുകിട്ടുന്നതല്ല. എപ്പോഴാണോ ഇന്ദ്രിയങ്ങളെ ഉള്ളു കൊണ്ട് അടക്കുന്നത്. അപ്പോൾ വെളിച്ചത്തിൻെറ മുമ്പിൽ വസ്തുക്കൾതെളിയുന്നമട്ടിൽ ആത്മാവിനെ കാണാൻ കഴിയും. ഇരുട്ടുനീങ്ങുമ്പോൾ സർവ്വജീവികളെയും പ്രത്യക്ഷമായി കാണുന്നതുപോലെ. അജ്ഞാനത്തിൻെറ ഇരുട്ടു നീങ്ങി യാൽ പരമാത്മാവിനെ കാണുവാൻകഴിയും. വെള്ളത്തിൽ നീന്തിക്കളിക്കുന്ന പക്ഷികളുടെ ചിറകും തൂവലും വെള്ളം പററാത്തവിധം സ്നിഗ്ദ്ധതയുള്ളതുകൊണ്ട്, വെള്ളവുമായി ചേരുന്നില്ല. അതുപോലെ വിമുക്താത്മാവായ യോഗി ഗുണത്തേയും ദോഷത്തെയും സ്പർശിക്കുന്നില്ല. ഇപ്രകാരം കൃതപ്രജ്ഞനും ദോഷംവിട്ട് വിഷയത്തെ അനുഗമിക്കുന്ന വനും ഒന്നിലും സക്തിയില്ലാത്തവനുമായ യോഗി ഒരു ഗുണ ത്താലും ദോഷത്താലും ലിപ്തനാവുകയില്ല.

പൂർവ്വകർമ്മം വിട്ട് രതി ആത്മാവിൽ ചെന്നവന്, സർ വ്വഭൂതാത്മഭൂതന്ന്, ഗുണനിസ്സംഗന്ന് അപ്പോൾ ആത്മാവ് സത്വത്തിൽ എത്തും. ഗുണങ്ങൾക്ക് ആത്മബോധം എന്നത് ഇല്ല. എന്നാൽ അവൻ (ആത്മാവ്) ഗുണങ്ങളെ കാണുന്നു. ബുദ്ധിയും ആത്മാവും തമ്മിലുള്ള വ്യത്യാസം ഇതാണ്. ഒരാൾ സൃഷ്ടിക്കുന്നു; അപരൻ അതു ചെയ്യുന്നില്ല. ഇതാണ് ബുദ്ധിയും ആത്മാവും തമ്മിലുള്ള അന്തരം. രണ്ടും അഗ്രാ ഹ്യമാണ്. പിടിക്കാൻ പറ്റാത്തതാണ്. എങ്കിലും ഒരാൾ ഗുണ ങ്ങളുണ്ടാക്കുന്നു. മറ്റേവൻ ഗുണങ്ങളെ സൃഷ്ടിക്കുന്നില്ല. സ്വഭാവേന രണ്ടുപേരും വ്യത്യസ്തരാണെങ്കിലും അവർ തമ്മിൽച്ചേർന്നവരുമാണ്. വെള്ളവും മത്സ്യവും വേറെയാ ണെങ്കിലും വെള്ളത്തിൽ മത്സ്യം ചേർന്നുനില്ക്കുന്നു. അപ്ര കാരം ആത്മാവും ബുദ്ധിയും ചേർന്നുനില്ക്കുന്നു. അതു പോലെ സത്വവും ക്ഷേത്രജ്ഞനും ചേർന്നുനില്ക്കുന്നു. മിന്നാമിനുങ്ങും കരശുമരവും ചേർന്നുനില്ക്കുന്നമാതിരിയും, ഇഷീകയും മുഞ്ജവും വേറെയാണെങ്കിലും ഒന്നായി ചേർന്ന പ്രകാരവും, സത്വഗുണവും ക്ഷേത്രജ്ഞനും ഒന്നായി ചേർ ന്നുനില്ക്കുന്നു."

**249. ശുകാനുപ്രശ്നം – ആത്മജ്ഞാനമാണു യഥാർ ത്ഥ ജ്ഞാനം –** വ്യാസൻ പറഞ്ഞു: "ബുദ്ധി ഗുണങ്ങളെ സൃഷ്ടിക്കുന്നു. എല്ലാ ഗുണവികാരങ്ങളിലും ഈശ്വരനായ ക്ഷേത്രജ്ഞൻ ഒന്നിലും ലിപ്തനാകാതെ ഉദാസീനനെപ്പോലെ നില്ക്കുന്നു. സ്വഭാവമൊത്താണ് ബുദ്ധി ഈ ഗുണങ്ങളെ യൊക്കെ സൃഷ്ടിക്കുന്നത്. മാറാമ്പലിനെ ഊറാമ്പുലി തൻെറ ദേഹജമായ വസ്തുകൊണ്ട് എന്നപോലെ ബുദ്ധി ഗുണങ്ങളെ തന്നിലുള്ള ഗുണത്താൽ ഉണ്ടാക്കുന്നു. ഉട ച്ചാൽ അത് ഒഴിയുകയില്ല. പ്രവൃത്തി അറിയപ്പെടുകയുമില്ല. ചിലർ അതിൽ ഉറച്ചുനില്ക്കുകയും ചിലർ അതിൽനിന്നു പിൻതിരിയുവാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. രണ്ടുംകൂടി ചിന്തിച്ച് ബുദ്ധിപോലെ ഒന്നിൽ ഉറയ്ക്കണം. ഈ നിലയിൽ ആത്മാവിനെ ആശ്രയിക്കുന്നതാണ് മഹത്വത്തിൻെറ ലക്ഷ

ണം. ആത്മാവ് അനാദ്യന്തനാണെന്ന് അറിഞ്ഞു നടക്കണം. ക്രോധിക്കരുത്, സന്തോഷിക്കരുത്, മത്സരം പാടില്ല. ഇപ്രകാരം ഹൃദയത്തിൻെറ കെട്ട്, ചിന്താമയമായ ബുദ്ധി, ഇവയൊക്കെ തീർച്ചയായും അനിത്യമാണെന്നറിഞ്ഞ് സംശയം വിട്ട്, സുഖമായി, ദുഃഖംവിട്ട് വാഴുക. ഭൂമിവിട്ട് മർത്ത്യൻ വെള്ളംനിറഞ്ഞ ആറ്റിൽവീണു മുങ്ങിപ്പോയാൽ കുഴങ്ങുന്നതുപോലെ അവിദ്വാൻമാർ കുഴങ്ങും. അങ്ങനെയാണ് ഈ ലോകത്തിലെ കഥ. കരയിൽ നടക്കുന്നവൻ കുഴങ്ങുന്നില്ല. തത്ത്വജ്ഞനായ വിദ്വാൻ ആത്മാവിനെ സ്വാത്മജ്ഞാനമായി കണ്ട ജ്ഞാനി കരയിൽ കയറിയവനെപ്പോലെ കുഴങ്ങുന്നതല്ല.

ഇപ്രകാരം നരൻ സർവഭൂതങ്ങളുടെയും ഗതാഗതങ്ങളെ കണ്ടറിഞ്ഞ് വൈഷമ്യത്തെ മനസ്സിലാക്കി, ഉത്തമമായ ശമം നേടുന്നു. ഇതാണ് ജന്മസാമർത്ഥ്യം. വിശേഷിച്ചും ബ്രാഹ്മണന്ന് ആത്മജ്ഞാനം, ശമം ഇവയാണ് അവലംബനം. ശുദ്ധന് വേറെ എന്താണ് ബുധലക്ഷണം? ഇത് ശരിയായി അറിഞ്ഞ കൃതകൃത്യൻമാരായ മനീഷികൾ മുക്തരാകുന്നു.

ബുധന്ന് പരത്തിൽ വലിയ ഭയം വരികയില്ല. അവിദ്വാനു വലിയ ഭയം വന്നുകൂടുകയും ചെയ്യും. ബുധൻ അതിൽ അതിശാശ്വതമായ ഗതിയെ പ്രാപിക്കുന്നു. അത് മറ്റാർക്കും ലഭിക്കയില്ല.

ദുഃഖിക്കുന്നവരെപ്പറ്റി ജനങ്ങൾ ആക്ഷേപങ്ങൾ പറയും. അതാതു നിലകണ്ട് ദുഃഖിക്കുകയും ചെയ്യും. രണ്ടുതരം കൃതാകൃതജ്ഞരെ, അഴൽ ബാധിക്കാത്തവരായ യോഗ്യരെ, കണ്ടുകൊള്ളുക. ഫലത്തിൽ ഇച്ഛിക്കാതെ കർമ്മം ചെയ്യണം. പൂർവ്വകർമ്മഫലത്തെ ത്യജിക്കണം. അങ്ങനെ ചെയ്യുന്നവനെ, ഈ ജന്മത്തേയും കഴിഞ്ഞ ജന്മത്തേയും ഫലങ്ങളെ വിട്ടവനെ, മോക്ഷത്തിലെത്തിക്കും."

**250. ശുകാനുപ്രശ്നം - പരമാത്മപ്രാപ്തിക്കുള്ള സാധനം**

-ശുകൻ പറഞ്ഞു: "ഏതു ധർമ്മത്തിലും മേലെയായി ഒരു ധർമ്മവും ഇല്ലയോ ധർമ്മങ്ങളിൽ ശ്രേഷ്ഠമായ ആ ധർമ്മത്തെ എനിക്ക് ഉപദേശിച്ചാലും."

വ്യാസൻ പറഞ്ഞു: പണ്ടേതന്നെ മുനികൾ കല്പിച്ചതായ ധർമ്മം എന്തൊക്കെയാണെന്ന് നിന്നോടു ഞാൻ പറയാം. അതു നീ മനസ്സുവച്ച് കേൾക്കുക. ഈ പറയുന്നത് എല്ലാ ധർമ്മത്തിലുംവെച്ചു ശ്രേഷ്ഠമായ ധർമ്മമാണ്.

എപ്പോഴും മനസ്സിനെ മഥിക്കുന്ന ഇന്ദ്രിയങ്ങളെ ബുദ്ധിയാൽ യത്നംചെയ്തു കീഴടക്കണം. ആത്മവാനായ പുരുഷൻ അതാണു വേണ്ടത്. കണ്ടതിലൊക്കെ ചാടുന്ന കുട്ടികളെ അച്ഛൻ നിലയ്ക്കുനിർത്തുന്നമാതിരി നിർത്തണം. മനസ്സിന്നും ഇന്ദ്രിയങ്ങൾക്കും ഏകാഗ്രത എന്നതാണ് ഏറ്റവും മഹത്തായ തപസ്സ് എന്നു പറയുന്നത്. സർവ്വധർമ്മത്തിലും ശ്രേഷ്ഠമാണ്, മുഖ്യമാണ് അത്. ആറാമത്തെ ഇന്ദ്രിയമാണ് മനസ്സ്. അഞ്ചിന്ദ്രിയങ്ങളേയും മനസ്സിനേയും മേധകൊണ്ട് അടക്കി ആത്മതൃപ്തനെപ്പോലെ ചിന്തകളെല്ലാം വെടിഞ്ഞിരിക്കുക.

ഇന്ദ്രിയങ്ങൾ വിഷയങ്ങളെവിട്ട് എപ്പോൾ അവയുടെ വേശ്മത്തിൽ നില്ക്കുന്നുവോ, അപ്പോൾ ആത്മാവിൽ ശാശ്വതമായ പരമാത്മാവിനെക്കാണാം. സർവ്വാത്മാവായ മഹാത്മാവിനെ പുകയില്ലാത്ത അഗ്നിപോലെ ആര് കാണുന്നുവോ, മഹാത്മാക്കളായ ആ ബ്രാഹ്മണർ മനീഷികളാണ് തീർച്ച!

പൂത്തും കാച്ചും കൊമ്പ് വാച്ചും നില്ക്കുന്ന ഒരു വലിയ വൃക്ഷം തൻെറ ആത്മാവിൽ എവിടെയാണ് തൻെറ പുഷ്പം, എവിടെയാണു തൻെറ ഫലം എന്നതറിയുന്നില്ല. അപ്രകാരം 'ഞാൻ എങ്ങോട്ടു പോകുന്നു എവിടെനിന്ന് ഞാൻ വന്നു' എന്നൊന്നും മനസ്സ് അറിയുന്നില്ല. വേറെയുണ്ട് ഒരന്തരാത്മാവ്, അവൻ എല്ലാം അറിയുന്നുണ്ട്. ആത്മാവിൽ ആ ആത്മാവിനെ പ്രകാശിക്കുന്ന, ജ്ഞാനമാകുന്ന വിളക്കുകൊണ്ടേ കാണാൻ കഴിയൂ. അങ്ങനെ ആത്മാവിൽ ആത്മാവിനെക്കാണുന്നവൻ സർവ്വജ്ഞനാണ്, നിരുപാധികനാണ്.

ഉറ ഊരിയ പാമ്പിനെപ്പോലെ തൻെറ പാപത്തിൻെറ ഉറയൊക്കെ ഊരിപ്പോയ പുരുഷൻ, സകല അഘങ്ങളും നശിച്ച പുരുഷൻ, ശ്രേഷ്ഠമായ ബുദ്ധിയോടെ സകല പാപവും വിട്ട് അല്ലൽ തീർന്നവനായി വിളങ്ങുന്നു.

ഒഴുക്ക് സർവ്വദിക്കിലും വാച്ചതും, ലോകത്തെ വഹിക്കുന്നതുമായ ഒരു മഹാനദി ഒഴുകുന്നുണ്ട്. അതിൽ പഞ്ചേന്ദ്രിയങ്ങളായ മുതലകൾ മുങ്ങിക്കുളിക്കുന്നു. മനസ്സിൻെറ സങ്കല്പമാണ് ആ നദിയുടെ തീരം. അവിടെ ലോഭമോഹങ്ങളാകുന്ന പുല്ല് പടർന്നുകാണുന്നു. അതിൻെറയുള്ളിൽ കാമക്രോധങ്ങളാകുന്ന സർപ്പങ്ങൾ ഒളിച്ചിരിപ്പുണ്ട്. ആ നദിയിൽ സത്യമാകുന്ന തീർത്ഥമുണ്ട്. അനൃതവും ക്രോധവും ക്ഷോഭവുമാകുന്ന ചേറു നിറഞ്ഞതാണ് അതിൻെറ മിക്കഭാഗവും. അവ്യക്തോത്ഭവമാണ് ആ നദി. അത് എന്ന് എവിടെനിന്ന് ഉത്ഭവിച്ചു എന്ന് ആർക്കും പറയുവാൻ പറ്റുകയില്ല. ഭയങ്കരമായ ശക്തിയോടെയാണ് അതു പ്രവഹിക്കുന്നത്. അകൃതാത്മാക്കൾക്ക്, അജ്ഞാനികൾക്ക് കടക്കുവാൻ പറ്റാത്തതാണ് ആ മഹാനദി. ആ മഹാനദിയെ ഹേ പുത്രാ, നീ തരണംചെയ്യുക. കാമക്രോധസമാകുലമായ ആ നദിയെ ബുദ്ധിയാൽ നീ തരണംചെയ്യുക.

സംസാരമാകുന്ന കടൽ പരന്നുകിടക്കുന്നു. അതിനെ തരണംചെയ്യുവാൻ എളുപ്പമല്ല. യോനിയാകുന്ന പാതാളം മൂലം അതിനെ കടക്കുവാൻ കഴിയാത്ത പുരുഷൻ ആ പാതാളക്കുണ്ടിൽ വീണുപോകുന്നു. ആത്മകർമ്മോത്ഭവമാണ് ജനത്തിൻെറ ഗതി. ജിഹ്വയാകുന്ന ചുഴിയിൽപ്പെട്ടാൽ കയറുവാൻ പറ്റുകയില്ല. ആ സമുദ്രം പിടിച്ച് വിഴുങ്ങിക്കളയും. ഈ മഹാസമുദ്രം സുപ്രജ്ഞൻമാരും ധീരൻമാരുമായ മനീഷികൾ കടക്കുന്നു. ആ മഹാസമുദ്രം കടന്നു കയറിയാൽ അവൻ മുക്തനായി. ധൃതാത്മാവും ആത്മവാനും ശുചിയുമായ അവൻ മുഖ്യമായ ബുദ്ധി പൂണ്ടവനാണ്. അങ്ങനെയുള്ള ബുദ്ധിമാൻ ബ്രഹ്മമായി ഭവിക്കും.

സംസാരമൊക്കെക്കയറി പ്രസന്നാത്മാവായി കല്മഷമറ്റ നീ കുന്നിന്മേൽ കയറിയവനെപ്പോലെ ഉയരത്തിൽ നിന്ന് താഴെനില്ക്കുന്ന ഭൂതങ്ങളെ നോക്കിക്കാണുക. ക്രോധിക്കാത്തവനും നൃശംസമതി വിട്ടവനുമായ നിനക്ക് അവിടെനിന്ന് പിന്നെ സർവഭൂതപ്രക്ഷയങ്ങൾ കാണാം. എല്ലാ ഭൂതത്തേക്കാളും മീതെയാണ് ഈ ധർമ്മമെന്ന് ബുധൻമാർ, ധർമ്മജ്ഞമുഖ്യൻമാർ, തത്ത്വം കാണുന്ന മഹർഷികൾ പരിഗണിക്കുന്നു.

ഉണ്ണീ, പ്രശസ്തമായ ഈ ആത്മവിജ്ഞാനം പ്രയതാത്മാക്കൾക്ക്, പുണ്യാത്മാക്കൾക്ക്, പറഞ്ഞുകൊടുക്കേണ്ടതാണ്. ഹിതമായി കൂടെനില്ക്കുന്ന പരിശുദ്ധാത്മാക്കൾക്ക് പറഞ്ഞുകൊടുക്കേണ്ടുന്ന അനുശാസനമാണ്.

ഇത് പരമരഹസ്യമായ ആത്മജ്ഞാനമാണ്. എല്ലാ ഗോപ്യത്തിലുംവെച്ച് ഉത്തമമാണ്. ഇത് ആത്മസാക്ഷികമായി ഞാൻ നിന്നോടു പറഞ്ഞുതന്നു. ഇതു പെണ്ണല്ല ആണല്ല നപുംസകമല്ല. അദുഃഖവും അസുഖവുമായ, ഭൂതഭവ്യാത്മകമായ ബ്രഹ്മമാണിത്. അതറിഞ്ഞാൽ പെണ്ണും ആണ്ണും പിന്നെ ജന്മത്തെ പ്രാപിക്കുന്നതല്ല. ജന്മമില്ലാതാക്കുവാനാണ് ഈ ധർമ്മം വിധിക്കുന്നത്. മതങ്ങളെല്ലാം എപ്രകാരമാണോ അപ്രകാരം ഇവയെല്ലാം ഞാൻ ഉണ്ണീ, പറഞ്ഞുവെച്ചു. ഇക്കാണുന്നതൊക്കെ ഉണ്ടാവുകയും ഇല്ലാതാവുകയും ചെയ്യുന്നു.

പ്രിയപ്രയുക്തനും ഗുണങ്ങൾ ചേർന്നവനുമായ സൽപുത്രാ, നല്ലപോലെ ദമമുള്ളവനായ പുത്രൻ ചോദിച്ചാൽ പ്രീതിയോടെ പുത്രനോടു പറയേണ്ടതായ കാര്യം അർഹിക്കുന്ന നിനക്ക് ഞാൻ പറഞ്ഞുതന്നു.

**251. ശുകാനുപ്രശ്നം - ബ്രാഹ്മണന്റെ ലക്ഷണവും ബ്രഹ്മപ്രാപ്തിക്കുള്ള ഉപായവും -** വ്യാസൻ പറഞ്ഞു: "നല്ല സൗരഭ്യം, നല്ല രസമായ ഭക്ഷ്യവസ്തുക്കൾ, മറ്റു സുഖസാധനങ്ങൾ, ആഭരണങ്ങൾ മുതലായവയിൽ ആസക്തി പാടില്ല. അലംഭാവംമൂലം അവയെ തള്ളുകയുമരുത്. മാനം, പേര്, കീർത്തി എന്നിവയേയും ആഗ്രഹിക്കരുത്. ഇതായിരിക്കണം വിജ്ഞാനിയായ ബ്രാഹ്മണന്റെ സ്വഭാവം.

ശുശ്രൂഷിക്കുന്നവനായ ഒരു ബ്രഹ്മചാരി എല്ലാ വേദവും പഠിക്കണം. ഋക്ക്, യജുസ്സ്, സാമം, അധർവ്വണം എന്നീ വേദങ്ങൾ അറിയാത്തവൻ ദ്വിജനാവുകയില്ല. സർവ്വഭൂതങ്ങളുടെയും ജ്ഞാതിയുടെ മട്ടിലാണ് സർവ്വജ്ഞനും വേദവിത്തമനുമായ ദ്വിജൻ. അകാമനായ ആ ദ്വിജനെ മൃത്യു ബാധിക്കയില്ല. ജനനമരണങ്ങളെ ജയിച്ചവനാണ് അവൻ. പല പ്രകാരത്തിൽ ഇഷ്ടിയും, ദക്ഷിണാഢ്യങ്ങളായ ക്രതുവുമൊക്കെ ചെയ്യുവാൻ പങ്കാളിയായാലും നിശ്ചിതമായ നിയമത്തിന്നനുസരിച്ച് പ്രവർത്തിക്കാതെ (വിധാനം കൂടാതെ) അവൻ ബ്രാഹ്മണ്യത്തെ ഒരിക്കലും സമ്പാദിക്കുകയില്ല. ആരെയും ഭയപ്പെടേണ്ടതില്ല. താൻ ആർക്കും ഭയമുണ്ടാക്കുവാനും പാടില്ല. എപ്പോൾ ഇച്ഛ ഒരുവൻ നിശ്ശേഷം വിടുന്നുവോ, ദ്വേഷം നിശ്ശേഷം മനസ്സ് ഉപേക്ഷിക്കുന്നുവോ, അപ്പോൾ അവൻ ബ്രഹ്മമാകും.

ഒരു ഭൂതത്തിലും പാപഭാവം ചെയ്യാതിരിക്കുന്നത് എപ്പോഴോ മനസാ വാചാ കർമ്മണാ പാപം ചെയ്യാത്തവൻ, അപ്പോൾ ബ്രഹ്മമായിത്തീരുന്നു. കാമബന്ധനമൊന്നുംകൂടാതെ വേറെയൊന്നുമില്ല ഇഹത്തിൽ ബന്ധനം. കാമബന്ധനം അറ്റവൻ ബ്രഹ്മമായിച്ചമയും. കാമംവിട്ടവൻ ഇരുണ്ട മേഘംവിട്ട ചന്ദ്രനെപ്പോലെ വിരജസ്സായി, കാലത്തിന്റെ ആഹ്വാനം കാംക്ഷിച്ച് ധീരന് ധൈര്യമായി വാഴുന്നു. വെള്ളംനിറഞ്ഞ് നിശ്ചലമായി നില്ക്കുന്ന കടലിന്നുള്ളിൽ വെള്ളം ഒഴുകിവന്നെത്തുന്നമാതിരി ആരിൽ കാമം എത്തുന്നുവോ, അവൻ ശമം നേടുന്നു. കാമത്തെ അന്വേഷിച്ച് നടക്കുന്നവൻ ഒരിക്കലും ശമം നേടുകയില്ല. അവൻ കാമങ്ങളാൽ അനുഗൃഹീതനാകുന്നു. കാമത്താൽ സ്വർഗ്ഗം നേടുന്ന ദേഹിയാകുന്നു.

വേദത്തിന്റെ കാതലായിട്ടുള്ളത് സത്യമാണ്. സത്യത്തിന്റെ കാതൽ ദമമാകുന്നു. ദമത്തിന്റെ കാതൽ ദാനമാകുന്നു. ദാനത്തിന്റെ കാതൽ തപമാകുന്നു. തപസ്സിന്റെ കാതൽ ത്യാഗമാകുന്നു. ത്യാഗത്തിന്റെ കാതൽ സുഖമാകുന്നു. സുഖത്തിന്റെ കാതൽ സ്വർഗ്ഗമാകുന്നു. സ്വർഗ്ഗത്തിന്റെ കാതൽ ശമമാകുന്നു. ശോകം, ചിത്തക്ലേദനം, സന്താപം, തൃഷ്ണ ഇവയെ നശിപ്പിക്കുക, സത്വത്തെ സസന്തോഷം ചിന്തിക്കുക എന്നതാണ് ഉത്തമമായ ശാന്തിയുടെ ലക്ഷണം.

ശോകം വിട്ടവൻ, നിർമ്മമൻ, ശാന്തൻ, പ്രസന്നാത്മാവ്, അമത്സരൻ, ഇങ്ങനെ ആറു ലക്ഷണങ്ങളോടുകൂടിയവൻ സമ്പൂർണ്ണനാകുന്നു. ആറു സത്വഗുണം ചേരുന്ന പ്രാജ്ഞൻ ആത്മാവിനെ ഗുണത്തോടെ കാണും. അകൃത്രിമവും, അസംഹാര്യവും, പ്രാകൃതവും, നിരുപസ്കരവുമായി സുകൃതമായ അദ്ധ്യാത്മംപൂണ്ടവൻ അക്ഷയമായ സുഖത്തെ പ്രാപിക്കും. എന്നും മനസ്സ് ചുറ്റാതെയാക്കി ഉന്നിയിരുത്തുകയാണെങ്കിൽ അപ്പോൾ ആത്മാവിന്നു ലഭിക്കുന്ന തുഷ്ടി മറ്റുവിധത്തിൽ ലഭിക്കയില്ല. ഉണ്ണാത്തവന്ന് തൃപ്തിനല്കുന്നതും, ദരിദ്രന്ന് തൃപ്തിനല്കുന്നതും, നിസ്നേഹനെ ബലവാനാക്കുന്നതും ഏതാണോ, അത് അറിഞ്ഞവൻ വേദവിത്തമനാകുന്നു. ആത്മദ്വാരങ്ങൾ മറയുമാറ് മൂടി ചിന്തയൊക്കെ വിട്ട് ശിഷ്ടനായ ബ്രാഹ്മണൻ ആത്മരതിയാണ്. പരതന്ത്രത്വാസക്തനായി കാമം തീർന്നവനായ ഒരുത്തനെ എങ്ങും സുഖം ചന്ദ്രബിംബത്തെ എന്നപോലെ പിൻതുടരും. ഭൂതഗുണജാലങ്ങളെ നിർവ്വിശേഷം കൈവിട്ട മുനി അർക്കനാൽ ഇരുട്ട് നീങ്ങുന്നതുപോലെ സുഖത്താൽ ദുഃഖമറ്റവനാകുന്നു. കർമ്മം കടന്ന് ഗുണക്ഷയം കയറിനിന്നാൽ വിഷയാശ്ലിഷ്ടനായ വിപ്രനെ ജരാമൃത്യുക്കൾ ബാധിക്കുന്നതല്ല. സർവ്വമുക്തനും സമനുമായി അവൻ നില്ക്കുന്നതായാൽ, അപ്പോൾ ഇന്ദ്രിയത്തേയും വിഷയത്തേയും ദേഹി വിട്ടുകേറും. പരമകാരണത്തെ പ്രാപിച്ച് കാര്യത്വം വിട്ടുനിന്നാൽ അവൻ പരമമായ പദം പ്രാപിക്കും. പിന്നെ ഇഹത്തിലേക്കു തിരിച്ചുവരുന്നതല്ല."

**252. ശുകാനുപ്രശ്നം - പഞ്ചഭൂതങ്ങളും അവയുടെ ഗുണങ്ങളും -** വ്യാസൻ പറഞ്ഞു: "ദ്വന്ദ്വങ്ങളായ അർത്ഥധർമ്മങ്ങൾചെയ്യുന്ന മോക്ഷകാംക്ഷിയായ ശിഷ്യനെ, ഗുണവാനും, വേദജ്ഞാനിയുമായ ആചാര്യൻ മഹത്വമേറിയ ഈ തത്ത്വം ഗ്രഹിപ്പിക്കണം."

ആകാശം, വായു, തേജസ്സ്, വെള്ളം, ഭൂമി, ഇവയഞ്ചും, ഭാവവും, അഭാവവും, കാലവും, എല്ലാ ഭൂതങ്ങൾക്കുമുണ്ട്. ആകാശം ശൂന്യമായ ഇടമാണ്. അതിൽ (തന്മയമായി) ശ്രവണേന്ദ്രിയം സ്ഥിതിചെയ്യുന്നു. അതിന്റെ (ആകാശത്തിന്റെ) ഗുണമാണ് ശബ്ദം. മൂർത്തി ശാസ്ത്രജ്ഞൻ അറിയേണ്ടതാണിത്. ചരണം മാരുതാത്മാവാണ്. പ്രാണാപാനങ്ങൾ അതിൽ (തന്മയമായി) സ്ഥിതിചെയ്യുന്നു. സ്പർശനം, ത്വക്കിന്റെ ഗുണമാണ്. അത് വായുവിന്റെ ഗുണമാണ്. താപം, ജഠരാഗ്നി, വെളിച്ചം, ചൂട്, കണ്ണ് ഇവ ജ്യോതിസ്സിന്റെ ഗുണങ്ങളാണ്. അതിന്റെ രൂപം, രക്തം, വെള്ള, കറുപ്പ് മുതലായ നിറങ്ങളാണ്.

സ്നേഹം, ക്ലേദം, ക്ഷുദ്രത ഇവ വെള്ളമാണ്. ചോരയും, മജ്ജയും, മറ്റു സ്നിഗ്ദ്ധഭാവങ്ങളും തദാത്മകമാകുന്നു. നാവ് രസമറിയാനുള്ള ഇന്ദ്രിയമാണ്; രസം ജലത്തിന്റെ ഗുണമാണ്. എല്ലാ പാർത്ഥിവധാതുക്കളും പൃഥിവിയുടെ ഗുണങ്ങളാണ്. പല്ല്, എല്ല്, താടി, രോമം, മുടി, സിര, ഞരമ്പ്, തൊലി ഇവ പാർത്ഥിവമായ വസ്തുക്കളാണ്. ഘ്രാണിക്കുന്നതിനുള്ള ഇന്ദ്രിയം മൂക്കാണ്. പൃഥിവീമയമാണ് ഗന്ധം. ഓരോ ഭൂതങ്ങൾക്കും അവയ്ക്കു മുൻപിലുള്ള ഭൂതത്തിന്റെ ഗുണങ്ങളും വേറെ തന്റെ ഗുണവുമുണ്ടാകും. ഈ ഗുണം അഞ്ചു ഭൂതങ്ങൾക്കും ഉണ്ടെന്നു മഹർഷികൾ അറിയുന്നു. പ്രാണികൾക്ക് അഞ്ചു ഭൂതങ്ങൾക്കു പുറമേ അവിദ്യ, കാമം, കർമ്മം എന്നിവകൂടിയുണ്ട്, ഒമ്പതാമതായി മനസ്സും പത്താമതായി ബുദ്ധിയുമുണ്ട്. അനന്താത്മാവ് പതിനൊന്നാമത്തേതാണ്. അത് എല്ലാറ്റിലുംവച്ച് ശ്രേഷ്ഠമായതാണ്. നിശ്ചയാത്മികയാണ് ബുദ്ധി. മനസ്സ് വ്യാകരണാത്മകമാണ്. കർമ്മാനുമാനത്താൽ ജീവനെ അറിയുക. അവൻ ക്ഷേത്രജ്ഞൻ എന്നവനാണ്. ഈ കർമ്മാത്മകമായ ഭാവങ്ങൾ ഒത്തവയെല്ലാം കണ്ടാൽ, അവൻ കലുഷം വിടുകയും കർമ്മവ്യാമോഹത്തിൽനിന്ന് വിമുക്തനാവുകയും ചെയ്യും."

**253. ശുകാനുപ്രശ്നം - സ്ഥൂലസൂക്ഷ്മശരീരങ്ങളുടെ ഭാവം -** വ്യാസൻ പറഞ്ഞു:

"ശരീരം വിട്ടുനില്ക്കുന്ന
സൂക്ഷ്മഭൂതശരീരിയെ
ശാസ്ത്രോക്തകർമ്മങ്ങൾകൊണ്ട്
കാണ്മൂ ശാസ്ത്രജ്ഞരായവർ.

സമം ചരിപ്പു കിരണങ്ങളെങ്ങും
നില്ക്കുന്നു കാണുംവിധമപ്രകാരം

ദേഹം വെടിഞ്ഞിട്ടുലകിൽച്ചരിപ്പൂ
സത്വങ്ങളെല്ലാമതിമാനുഷങ്ങൾ.

ജലത്തിലർക്കപ്രതിമ
കാണ്മൂ രശ്മ്യാഢ്യമെങ്ങനെ
സത്വവാന്മാരിലമ്മട്ടു
സത്വപ്രതിമ കാണ്മതാം.

സൂക്ഷ്മസത്വങ്ങളവയോ
ദേഹംവിട്ടിട്ടു നില്പവ
സ്വസത്വംകൊണ്ടു കാണുന്നൂ
സത്വജ്ഞർ നിയതേന്ദ്രിയർ.

ഉറങ്ങുന്നോർക്കുണർന്നോർക്കു-
മെല്ലാവർക്കും സ്വാത്മചിന്തിതം
പ്രധാനാദ്വൈധമുക്തർക്കു
കർമ്മങ്ങൾ ജഡമുക്തിയിൽ.

അഹസ്സിൽപ്പോൽ രാത്രിയിലും
രാത്രിയിൽപ്പോലഹസ്സിലും
പാട്ടിൽ നില്ക്കുന്നു സത്വാത്മാ
യോഗമുക്തർക്കു നിത്യവും.

അവർക്കു നിത്യവും നിത്യൻ
ഭൂതാത്മാ സൂക്ഷ്മമാം ഗുണം
ഏഴുമൊത്തവനെപ്പോഴും
ചരിപ്പോനജരാമരൻ

മനോബുദ്ധിവശൻ സ്വീയ
പരദേഹങ്ങൾ കാണ്മവൻ
ഇവൻ സ്വപ്നത്തിലും കൂടി-
സ്സുഖദുഃഖജ്ഞനാകുമേ.

അതിലും ദുഃഖമേറ്റീടും
അതിലും സുഖമേറ്റിടും
അതിലും ക്രോധലോഭങ്ങൾ
കൂടി വ്യസനമാണ്ടിടും.

പ്രീതനായും വരുംപിന്നെ
പെരുത്തർത്ഥങ്ങൾ നേടിയും
അതിലും ചെയ്തിടും പുണ്യം
ജീവിക്കുംമട്ടു കണ്ടിടും.

ഊഷ്മാവിന്നുള്ളിലാപ്പെട്ടു
ഗർഭഭാവമണഞ്ഞവൻ
പത്തുമാസം വയറ്റിൽത്താ-
നന്നംപോലെ ജനിച്ചിടും.

ഹൃദിസ്ഥനതിതേജോംശ-
മാമീ ഭൂതാത്മമൂർത്തിയെ
രജസ്തമസ്സമാക്രാന്തർ
മെയ്കളിൽ കണ്ടുകൊണ്ടിടാ

യോഗശാസ്ത്രസ്ഥരായ് നിന്നീ-
യാത്മാവിൽ കാംക്ഷയുള്ളവൻ
ശ്വാസഹീനാമൂർത്തവജ്ര-
പ്രായങ്ങളെയുമങ്ങനെ.

പലതായ് നില്ക്കെ ഭൂതങ്ങൾ
ചതുർത്ഥാശ്രമവൃത്തിയിൽ
സമാധിയോഗമിതുതാൻ
ശമം ശാണ്ഡില്യനോതിനാൻ.

ഏഴു സൂക്ഷ്മങ്ങളുമറി-
ഞ്ഞാറംഗം പൂണ്ടൊരീശനെ
പരബ്രഹ്മത്തിനെക്കാണാം
പ്രധാനനിലയാണ്ടുമേ."

**254. ശുകാനുപ്രശ്നം - കാമമാകുന്ന മഹാവൃക്ഷത്തെ വർണ്ണിക്കുന്നു -** വ്യാസൻ പറഞ്ഞു: "മനുഷ്യന്റെ ഹൃദയത്തിൽ അത്യത്ഭുതകരമായ ഒരു വൃക്ഷം വളർന്നുനില്ക്കുന്നുണ്ട്. ആ വൃക്ഷത്തിന്റെ പേര് "കാമം" എന്നാണ്. അതിന്റെ വിത്തിന്റെ പേര് (അതു മുളച്ച വിത്ത്) മോഹമെന്നാണ്. മാനം, ക്രോധം എന്നിവയാണ് ആ വൃക്ഷത്തിന്റെ മഹാസ്കന്ധങ്ങൾ. പ്രവർത്തിക്കുവാനുള്ള ആസക്തിയാണ് അതിന്റെ വെള്ളവും വളവും ചേർക്കുന്ന തടം. ആ വൃക്ഷത്തിന്റെ വേര് അജ്ഞാനമാണ്. പ്രമാദംകൊണ്ട് നനച്ചാണ് അതിനെ വളർത്തുന്നത്. അതിന്റെ ഇലയാണ് അസൂയ. പൂർവ്വജന്മാർജ്ജിതദുഷ്കൃതമാണ് ആ വൃക്ഷത്തിന്റെ കാതൽ. സമ്മോഹചിന്തകൾ അതിന്റെ വിടപങ്ങളാണ്. ശോകങ്ങൾ അതിന്റെ ശാഖകളാണ്. ആകെക്കൂടി ഭയങ്കരമാണ്. മോഹിപ്പിക്കുന്ന തൃഷ്ണകളാകുന്ന വള്ളിക്കെട്ടുകൾ പടർന്നു വൃക്ഷത്തെ ചുറ്റിനില്ക്കുന്നു. അതിന്റെ ഫലം കാംക്ഷിക്കുന്ന ലുബ്ധന്മാർ ആ മഹാവൃക്ഷത്തെ സേവിക്കുന്നു. ഫലംനല്കുന്ന ആ വൃക്ഷത്തിന്നു ചുറ്റും ഇരുമ്പു കയറ് (ചങ്ങല) കൊണ്ട് വൃക്ഷത്തിൽ ബന്ധിച്ച് അതു പിടിച്ച് ഇരിക്കുന്നു. ആ കയർ പിടിച്ച് ആര് ആ വൃക്ഷത്തെ വലിക്കുന്നുവോ അപ്പോൾ ദുഃഖത്തിന്ന് അന്തമെത്തുന്ന ജരയും മരണവും കളഞ്ഞവനാകുന്നു. അകൃതപ്രജ്ഞനായ ഏതു പുരുഷൻ ആ മരത്തിൽക്കയറുവാനാഗ്രഹിക്കുന്നുവോ ആ വിഡ്ഢി എന്തുകൊണ്ടാണോ അതിന്നൊരുങ്ങുന്നത്; അവനെ അത് രോഗിയെ വിഷം എന്നപോലെ കൊന്നുകളയും. വേര് പടർന്നതായ ആ മരത്തിന്റെ വേര് ബലമായി കൃതിയോഗപ്രസാദമാകുന്ന സാമ്യമായ വാളുകൊണ്ട് അടർത്തിക്കളയുന്നു. കാമത്തിന്റെ നിവർത്തനം ആര് ഇപ്രകാരം അറിയുന്നുവോ, കാമശാസ്ത്രത്തിന്റെ ബന്ധം അറിയുന്നുവോ, അവൻ ദുഃഖങ്ങൾ തരണംചെയ്യും. ശരീരം ഒരു പുരമാണ്. ബുദ്ധിയാണ് അതിന്റെ നാഥ. ദേഹത്തിന്നുള്ളിലിരിക്കുന്ന മനസ്സാണ് ആ ഭരണകർത്രിയുടെ മന്ത്രി. മനസ്സിന്റെ സഹായത്തോടെ ബുദ്ധികാര്യങ്ങൾ പ്രവർത്തിക്കുന്നു. ബുദ്ധിയുടെ സേവനത്തിലിരിക്കുന്ന ഇന്ദ്രിയങ്ങളാണ് മനസ്സിന്റെ കീഴിലുള്ള പ്രജകൾ. അവർ ബുദ്ധിയുടെ ആജ്ഞാനുസാരം പലമട്ട് പ്രവർത്തിക്കുന്നു. ആ പ്രവർത്തനത്തിൽ രണ്ട് ഉഗ്രമായ ദോഷങ്ങളുണ്ട്. അവ തമസ്സും രജസ്സുമാണ്. പൗരന്മാർ അതിന്റെ ഫലത്തെ പുരേശ്വരരോടൊപ്പം ആശ്രയിക്കുന്നു. വഴിവിട്ട അതിനെത്തന്നെ ആ രണ്ടു ദോഷങ്ങളും സേവിക്കുന്നു. അതിൽ ദുർദ്ധർഷയാണ് ബുദ്ധി. അതിന്നു സമാനമാണ് മനസ്സ്. പൗരന്മാർ മനസ്സു ത്രസിച്ചവരാണ്. അവരുടെ നിലയും ചഞ്ചലമാണ്. ഏതൊന്നിൽ ബുദ്ധി ഏതൊന്നിന്നു നില്ക്കുന്നുവോ അത് അനർത്ഥത്തിന്നാകുന്നു. ഇന്ദ്രിയങ്ങൾ പിരിഞ്ഞതിന്നുശേഷവും മനസ്സ് അതിൽ നില്ക്കുന്നു. ബുദ്ധിയും മനസ്സും ഒന്നുതന്നെയാണ്. ബുദ്ധി വേർപെട്ടാൽ മനസ്സിനെച്ചെന്ന് തേജസ്സ് ഏറ്റുപിടിക്കും. അപ്പോൾ ആ മനസ്സ് രജസ്സുമായി സഖ്യത്തിലേർപ്പെടും. അപ്പോൾ ആ പൗരരെപ്പിടിച്ച് മനസ്സ് രജസ്സിന്നു നല്കും."

**255. ശുകാനുപ്രശ്നം - പഞ്ചഭൂതങ്ങളുടെയും മനസ്സിന്റെയും ബുദ്ധിയുടെയും ഗുണങ്ങൾ -** ഭീഷ്മൻ പറഞ്ഞു: "അല്ലയോ പുത്രാ, ഭൂതങ്ങളുടെ കണക്ക് ഇനിയും പറയാം, അതു കേട്ടുകൊള്ളുക. ദ്വൈപായനൻ പറഞ്ഞതാണിത്. അത് ഏറ്റവും ശ്ലാഘ്യമാണ്. വ്യാസമഹർഷി ദീപ്താനലപ്രഭനായ ധൂമവർച്ചസ്സായ പുത്രനോടു പറഞ്ഞു. അവനിൽ നിന്നു ഗ്രഹിച്ച നിദർശനം ഉണ്ണീ ഞാൻ നിന്നോടു പറയാം.

ഭൂമിയുടെ ഗുണം ആദ്യം പറയാം: ഗൗരവം, സ്ഥൈര്യം. കാഠിന്യം, വിളയിക്കൽ ഇവയാണ്. ഗന്ധം, കനം, ശക്തി കൂട്ടിനിർത്തൽ, ധൃതി ഇവയും ഭൂമിയുടെ ഗുണമാണ്. വെള്ളത്തിന്നു ശീതളത്വം, സ്രവം, സ്നേഹസൗമ്യത ഇവയാണ് ഗുണങ്ങൾ. അഗ്നിയുടെ ഗുണങ്ങൾ സഹിച്ചുകൂടായ്ക, ജ്യോതിസ്തപം, പാകം, പ്രകാശനം, ശോകം, രോഗം, തീഷ്ണലഘുഭാവം, മേല്പോട്ടുയർച്ച എന്നിവയാണ്. കാറ്റിന്നുള്ള ഗുണം, നിയമം, സ്പർശം, വാദസ്ഥാനം, സ്വതന്ത്രത, ബലം, വേഗം, മോക്ഷം, കർമ്മം, ചേഷ്ടാത്മത, അഭയം ഇവയാണ്. ആകാശത്തിന്റെ ഗുണം, ശബ്ദം, വ്യാപിത്വം, ഛിദ്രഭാവം, അനാശ്രയം, ആലംബനം, അവ്യക്തം, അവികാരിത, തടവില്ലായ്ക ഇവയാണ്. ഭൂതതത്ത്വനികൃതങ്ങൾ ഇപ്രകാരമാകുന്നു. ഇങ്ങനെ പഞ്ചഭൂതോത്ഭവങ്ങളായി ഗുണങ്ങൾ അമ്പതുണ്ട്. ധൈര്യോപപത്തി, വ്യക്തിവിസർഗ്ഗം, കല്പന, ക്ഷമ, സത്ത്, അസത്ത്, അശുഭം, ഇങ്ങനെ മനസ്സിന്റെ ഗുണം ഒമ്പതാണ്. ഇഷ്ടാനിഷ്ടങ്ങൾ വിപത്ത്, വ്യവസായം, സമാധി, സംശയം, നിശ്ചയം, എന്നിങ്ങനെ ബുദ്ധിക്ക് അഞ്ചു ഗുണങ്ങളുണ്ട്."

യുധിഷ്ഠിരൻ പറഞ്ഞു: "ബുദ്ധിക്ക് അഞ്ചു ഗുണങ്ങളുണ്ടെന്നു പറഞ്ഞുവല്ലോ. ഇവ പഞ്ചേന്ദ്രിയഗുണങ്ങളാണോ? അവ എന്താണ്? എല്ലാം എന്നോടു പറയുക. സൂക്ഷ്മമായ ജ്ഞാനം എനിക്ക് ഹേ പിതാമഹാ, ഉപദേശിച്ചാലും."

ഭീഷ്മൻ പറഞ്ഞു: "ബുദ്ധിയുടെ ഗുണം ആകെ അറുപതുണ്ടെന്ന് പറയുന്നു. ഈ വസ്തുക്കളെല്ലാം ഒരു തോതു പ്രകാരം ആത്മാവിനോട് ചേർന്നു നിലനില്ക്കുന്നു. വേദം പറയുന്നു, ഹേ പുത്രാ! ഭൂതങ്ങൾ അവയുടെ അമ്പതു ഗുണങ്ങളോടുചേർന്നാണ്, മനസ്സ്, ബുദ്ധി, അവയുടെ ഒമ്പതും, അഞ്ചും ഗുണങ്ങളോടുചേർന്നാണ് എല്ലാം സൃഷ്ടിച്ചത്. എല്ലാറ്റിന്നും ഉപരിയായി നില്ക്കുന്നത് ആ ബ്രഹ്മം തന്നെയാണ്. അവ്യയാത്മാവുതന്നെയാണ്. ഈ എഴുപത്തൊന്നു വസ്തുവും ആത്മാവിനെപ്പോലെ നിത്യമല്ല; നാശമുള്ളതാകുന്നു. അല്ലയോ പുത്രാ! പ്രപഞ്ചത്തിന്റെ സൃഷ്ടിയേയും, അതിനോടു ബന്ധപ്പെട്ട കാര്യങ്ങളേയും ഞാൻ പറഞ്ഞു. എന്നാൽ, കാര്യകാരണദൃഷ്ടിക്ക് വിഷയമല്ലാത്ത കാര്യങ്ങളാണ് അവയെല്ലാം. എല്ലാം പരമമായ ബ്രഹ്മത്തെ സംബന്ധിക്കുന്നതാണ്. ഭൂതാർത്ഥതത്ത്വങ്ങൾ ഗ്രഹിച്ച് നീ ഭൂതപ്രഭാവത്താൽ പരിശാന്തിയെ പ്രാപിക്കുക."

**256. മൃത്യുപ്രജാപതിസംവാദം - മൃത്യുവിന്റെ ഉത്പത്തിയെപ്പറ്റിയുള്ള കഥ -** യുധിഷ്ഠിരൻ പറഞ്ഞു: "ഈ മന്നവന്മാർ പടക്കളത്തിൽ വീണുകിടക്കുന്നു. അവർ ബോധം വെടിഞ്ഞു പടയ്ക്കിടയിൽ വീണവരാണ്. മഹാബലന്മാരായിരുന്നു അവർ. ഓരോ വീരനും ഭീമമായ ബലമുള്ളവനാണ്. ആയിരം ആനകളുടെ ബലമുള്ളവരും ഇക്കൂട്ടത്തിലുണ്ട്. ഇവർ മരിച്ചുവീണത് ഇവരെപ്പോലെ തുല്യമായ ബലമുള്ളവരുടെ കൈകൊണ്ടാണ്. ആ ധീരന്മാരെ കൊല്ലുവാൻ ശക്തരായവരെ ഞാൻ കാണുന്നില്ല. വിക്രമം കൂടിയ ഇവർ തേജോബലങ്ങൾ കൂടിയവരാണ്. അങ്ങനെ മഹാശക്തന്മാരും അതുല്യപ്രഭാവന്മാരുമാണ് ഇവരെങ്കിലും ഇപ്പോൾ അവരുടെ കഥയെന്താണ്. ആ മഹാപ്രാജ്ഞർ ജീവൻപോയി വീണുകിടക്കുന്നതു നോക്കൂ! ജീവൻപോയ ഇവർക്ക് 'മൃതന്മാർ' എന്നു പേരുമായി. ഈ മൃതന്മാരായ ഭൂപന്മാർ മിക്കവരും ഭീമവിക്രമന്മാരാണ്. ഇവരെ ഇപ്പോൾ മൃതന്മാർ എന്നു പറയുന്നതിന്റെ അർത്ഥമെന്താണ്? അതിലാണ് ഇപ്പോൾ എന്റെ സംശയം! മൃത്യു ആർക്ക്? മൃത്യു എങ്ങുന്നു വന്നു? എന്താണ് ഈ മൃത്യു? മൃത്യു ആർക്കാണ്? (ചാവുന്നത് സ്ഥൂലശരീരമോ, സൂക്ഷ്മശരീരമോ, ആത്മാവോ) എന്തിനാണ് മൃത്യു ജീവിച്ചിരിക്കുന്നവരെ കൊണ്ടുപോകുന്നത്? എന്താണതിന്റെ ആവശ്യം. അല്ലയോ അമരനായ പിതാമഹാ, ഇതിന്റെ തത്ത്വം എന്നോടു പറയൂ!"

ഭീഷ്മൻ പറഞ്ഞു: "ഉണ്ണീ പണ്ട് കൃതയുഗത്തിൽ അനുകമ്പകൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. അവൻ യുദ്ധത്തിൽ സൈന്യം നശിച്ച് വാഹനങ്ങൾ നശിച്ച് ശത്രുവിന്റെ പിടിയിൽപ്പെട്ടു. അവന്റെ പുത്രനായ ഹരി ശക്തിമാനായിരുന്നു. പടയും കൂട്ടുകാരുംകൂടി ശത്രുക്കൾ അവനെ കൊന്നുകളഞ്ഞു. പുത്രൻ മരിച്ച വർത്തമാനമറിഞ്ഞ് രാജാവു ദുഃഖിച്ചു. അദ്ദേഹം ശത്രുവിന്റെ കൈയിലകപ്പെട്ടിരിക്കുകയാണ്. അങ്ങനെ ദുഃഖത്തിൽ മുഴുകിയിരിക്കുന്ന രാജാവ് ശാന്തി ആശിച്ചിരിക്കുമ്പോൾ യദൃച്ഛയാൽ ഭൂമിയിൽ സഞ്ചരിക്കുന്ന നാരദമഹർഷിയെക്കണ്ടു. ആ രാജാവ് തന്റെ ദയനീയമായ ചരിത്രമൊക്കെ നാരദനോടു പറഞ്ഞു. തന്നെ ശത്രുക്കൾ പിടിച്ചതും പുത്രൻ ശത്രുക്കളാൽ വധിക്കപ്പെട്ടതുമൊക്കെ നാരദനോടു പറഞ്ഞു. രാജാവിന്റെ വാക്കുകേട്ട് തപോനിധിയായ നാരദൻ പുത്രശോകം ശമിപ്പിക്കുന്നതിന്നു വേണ്ടി ഈ ആഖ്യാനം രാജാവിനോടു പറഞ്ഞു."

നാരദൻ പറഞ്ഞു: "രാജാവേ, പലരും വിസ്തരിച്ചു പറഞ്ഞുവരാറുള്ള ഒരു കഥ ഞാൻ പറയാം. ഞാൻ അതുണ്ടായവിധംതന്നെ കേട്ടിട്ടുള്ളതാണ് രാജാവേ! തേജസ്വിയായ പത്മജൻ പണ്ട് സൃഷ്ടികാലത്തിൽ പ്രജകളെ സൃഷ്ടിക്കാൻ തുടങ്ങിയപ്പോൾ സഹിക്കാൻവയ്യാതായി. മൂന്നുലോകവും പ്രജകളാൽ പൂർണ്ണമായി തമ്മിൽ ഇടമില്ലാത്തമട്ടായി. ശ്വാസംവിടാൻപോലും സ്ഥലമില്ലാത്തമട്ടിൽ തിങ്ങിപ്പാർത്തു. ഇങ്ങനെയായാൽ പറ്റില്ലല്ലോ എന്നായി ബ്രഹ്മാവിന്റെ ചിന്ത. കുറെ ഒടുക്കുകതന്നെ വേണമെന്ന ചിന്തയുണ്ടായി. എന്തു ഹേതുകൊണ്ടു കൊല്ലണം? കാരണമൊന്നും കാണുന്നില്ല. എങ്ങനെ കൊല്ലണം? ബ്രഹ്മാവിന്നു ചിന്തിച്ചു കോപമുണ്ടായി. രോഷംകൊണ്ട് അവന്റെ സുഷിരങ്ങളിൽനിന്ന് അഗ്നി പുറപ്പെട്ടു. അഗ്നി ലോകത്തിലെങ്ങും ആളിക്കത്തി, ദിക്കൊക്കെ ദഹിപ്പിക്കുവാൻ തുടങ്ങി. ഉടനെ ആകാശവും, ഭൂമിയും, സ്വർഗ്ഗവും, സർവ്വചരാചരങ്ങളും ഭഗവാന്റെ കോപാഗ്നി ചുട്ടുദഹിപ്പിച്ചു. അവിടെ ഭൂതങ്ങൾ സർവ്വതും എല്ലാ ചരാചരങ്ങളും ബ്രഹ്മാവു കോപിച്ചപ്പോൾ വെന്തു വെണ്ണീറായി.

ഈ സന്ദർഭത്തിൽ പരവിനാശനനും, ദേവനും, ഹരിയും, ജടാധരനും, സ്ഥാണുവും, വേദാദ്ധ്വരേശ്വരനുമായ ശിവൻ ബ്രഹ്മാവിനെ ശരണം പ്രാപിച്ചു. പ്രജകളുടെ ഹിതത്തിന്നായി സ്ഥാണു ചെന്നേറ്റസമയത്ത് ജ്വലിച്ചുനില്ക്കുന്ന ബ്രഹ്മാവ് ശിവനോടു പറഞ്ഞു: എന്ത് ഇഷ്ടമാണ് ഞാൻ ഭവാനു നല്കേണ്ടത്? നീ വരം വാങ്ങുവാൻ അർഹനാണെന്നു ഞാൻ കരുതുന്നു. അല്ലയോ ശംഭോ, നിന്റെ ഉള്ളിലുള്ള ഹിതം ഞാൻ ചെയ്തുകൊള്ളാം."

**257. മൃത്യുപ്രജാപതിസംവാദം - ശിവന്റെ പ്രാർത്ഥനയാൽ ബ്രഹ്മാവ് കോപാഗ്നിയടക്കുന്നു -** സ്ഥാണു പറഞ്ഞു: "പ്രജകളെ സൃഷ്ടിക്കുക എന്നത് കാര്യമായിട്ടുള്ളതാണെന്നു ഞാൻ വിചാരിക്കുന്നു. ഭവാൻ സൃഷ്ടിച്ചുവിട്ട ഈ പ്രജകളിൽ ഭവാൻ ഇപ്രകാരം ക്രുദ്ധനാകുന്നതു ശരിയല്ല. ക്രോധം പിൻവലിക്കുക. അല്ലയോ ദേവാ, ഭവാന്റെ

തേജസ്സാകുന്ന അഗ്നിയാൽ ലോകരെല്ലാം വേവുകയാണ്. ജഗൽപ്രഭോ! അവരുടെ ദയനീയാവസ്ഥകണ്ട് എന്റെ കരൾ അലിയുന്നു!"

പ്രജാപതി പറഞ്ഞു: "പ്രജകളിൽ ഞാൻ കോപിക്കയില്ല. പ്രജകൾ ഇല്ലാതാവണമെന്ന ആഗ്രഹം എനിക്കില്ല. ഭൂമിയുടെ ഭാരം ഒന്നു കുറയ്ക്കുന്നതിന്നുവേണ്ടി ഞാൻ സംഹാരം ഇഷ്ടപ്പെട്ടു എന്നുമാത്രം. ഭാരാർത്തയായ ഭൂമിദേവി ആവശ്യപ്പെട്ടു: 'കുറേ എണ്ണത്തിനെ കൊല്ലൂ. ഭാരം സഹിക്കുന്നില്ല! ഞാൻ ഇതാ കടലിൽ താണുപോകുന്നു എന്ന്. ഈ പ്രാർത്ഥനകേട്ട ഞാൻ ബുദ്ധികൊണ്ട് മാർഗ്ഗം കാണാതെ വിഷമിച്ചു. അപ്പോൾ എനിക്ക് ഭയങ്കരമായ കോപമുണ്ടായി. ഇതാണു സംഭവം."

സ്ഥാണു പറഞ്ഞു: "അങ്ങു പ്രസാദിക്കുക. ഹേ സുരേശ്വരാ! അങ്ങ് കോപിക്കരുതേ! ചരാചരങ്ങളായ പ്രജകൾ ഒട്ടുക്കും നശിച്ചുപോകരുത്. സകല പല്വലങ്ങളും സകലവിധ പുല്ലും ചെടികളും ചരാചരങ്ങളായ നാലുതരം ഭൂതവർഗ്ഗവും എല്ലാം ഇതാ ഭസ്മമായിരിക്കുന്നു. ലോകം ഇതാ സർവ്വവും നശിക്കുന്നു. ഭഗവാനേ, പ്രസാദിച്ചാലും. സാധോ, ഞാൻ അങ്ങയോട് ഈ വരം പ്രാർത്ഥിക്കുന്നു. നശിച്ചാൽ ഈ പ്രജകൾ ഒരുവിധത്തിലും ഉണ്ടാവുകയില്ല. അതുകൊണ്ട് ഈ സംഹാരം ഇനി പാടില്ല. ഈ സ്വന്തം തേജസ്സുകൊണ്ട് വേറെ ഉപായം കാണുക. ഭൂതങ്ങൾക്ക് ഹിതം സംഭവിക്കട്ടെ! ഈ ഭൂതജാലങ്ങൾ നിശ്ശേഷം നശിക്കാത്തമട്ടിൽ ഹേ പിതാമഹാ! വേണ്ടതു ചെയ്താലും. സന്താനമറ്റ് പ്രജകളില്ലാതായി വരരുത്. അങ്ങ് എന്നെ അധീശനാക്കിയില്ലേ ലോകേശ്വരാ! അല്ലയോ നാഥാ, അങ്ങ് സൃഷ്ടിച്ചതാണ് ഈ ലോകം, സകല ചരാചരങ്ങളേയും ഭവാൻ തീർത്തതാണല്ലോ. ദേവാ, ഭവാനെ പ്രസാദിപ്പിച്ച് പ്രജകൾക്കു ശ്രേയസ്സ് ഞാൻ അർത്ഥിക്കുന്നു."

നാരദൻ പറഞ്ഞു: "സ്ഥാണു പറഞ്ഞതു കേട്ട് ദേവൻ മനസ്സിനേയും വാക്കിനേയും അടക്കി. ആ തേജസ്സിനെ അന്തരാത്മാവിലേക്കുതന്നെ വീണ്ടും സംഗ്രഹിച്ചു. അഗ്നിയെ സംഹരിച്ച് ലോകപൂജിതനായ ഭഗവാൻ പ്രഭു അവിടെത്തന്നെ പ്രവൃത്തിനിവൃത്തികൾ കല്പിച്ചു. രോഷത്തിൽനിന്നുണ്ടായ അഗ്നിയെ പിൻവലിക്കുന്ന സമയത്ത് ബ്രഹ്മാവിന്റെ സുഷിരങ്ങളിൽനിന്ന് ആ മഹാത്മാവിന്ന് ഒരു അംഗനയുണ്ടായി. കറുത്തവളും രക്തവസ്ത്രം ധരിച്ചവളും, കണ്ണിന്റെ ഉൾഭാഗം കറുത്തവളും ദിവ്യകുണ്ഡലം ചാർത്തിയവളും ദിവ്യാഭരണം ധരിച്ചവളുമായ ആ അംഗന, സുഷിരങ്ങളിൽ നിന്നു പുറപ്പെട്ട ആ കന്യക, തെക്കുഭാഗത്തായി നിന്നു. വിശ്വേശ്വരന്മാരായ ദേവന്മാർ ഈ ഒരു കന്യകയെക്കണ്ടു.

ലോകങ്ങൾക്കാദ്യനായ ഈശ്വരൻ അവളെ വിളിച്ച് 'മൃത്യോ നീ പ്രജകളെ കൊല്ലുക' എന്നു കല്പിച്ചു രാജാവേ! ഞാൻ ക്രുദ്ധനായി പ്രജകളെ സംഹരിക്കുവാൻ ചിന്തിച്ചപ്പോൾ ഉണ്ടായവളാണു നീ. അതുകൊണ്ട് നീ സംഹരിക്കുക! പണ്ഡിതന്മാരെന്നും വിഡ്ഢികളെന്നുമുള്ള വ്യത്യാസം കൂടാതെ നീ സംഹരിക്കുക. അല്ലയോ ഭാമിനീ, നീ യാതൊരു വ്യത്യാസവും കണക്കാക്കാതെ പ്രജകളെ കൊല്ലണം. ഇതാണെന്റെ കല്പന. ഈ കല്പന നീ അനുസരിച്ചാൽ നിനക്കു ശ്രേയസ്സ് ലഭിക്കും."

ഇപ്രകാരം ബ്രഹ്മാവു പറഞ്ഞതുകേട്ട്, കമലമാല ചാർത്തിയ മൃത്യു, ബാലിക ദുഃഖത്തോടെ ചിന്തയിലാണ്ടുപോയി. അവളുടെ കണ്ണിൽനിന്ന് കണ്ണുനീർ ധാരധാരയായി ഒഴുകി. ജനേശ്വരാ, അവളുടെ കണ്ണുകളിൽനിന്നു പുറപ്പെട്ട ബാഷ്പധാര ബ്രഹ്മാവ് തന്റെ രണ്ടു കൈകൊണ്ടും വാങ്ങി. നിലത്തുവീഴാത്തവണ്ണം കൈകളിൽ എടുത്തു. അപ്പോൾ അവൾ മനുഷ്യരുടെ ഹിതത്തിന്നായി ഇപ്രകാരം പിതാമഹനോട് അപേക്ഷിച്ചു."

**258. മൃത്യുപ്രജാപതിസംവാദം - മൃത്യുവിന്റെ ഉഗ്രമായ തപസ്സ് -** നാരദൻ പറഞ്ഞു: "ദീർഘലോചനയായ ആ കന്യക അല്ലൽ തന്നത്താൻ അടക്കി, ബ്രഹ്മാവിനോട് കൈകൂപ്പി ഇപ്രകാരം പറഞ്ഞു: അല്ലയോ വാഗ്മിസത്തമാ ഭവാൻ സൃഷ്ടിച്ച എന്നെപ്പോലെയുള്ള ഒരു സ്ത്രീ എങ്ങനെ സർവ്വപ്രാണികൾക്കും ഭയംവളർത്തുന്ന രൗദ്രകാരിണിയാകുന്നു? അധർമ്മത്തിൽ ഞാൻ ഭയപ്പെടുന്നു. ധർമ്മ്യമായ കർമ്മം നീ വിധിക്കുക! ഭയപ്പെട്ടുനില്ക്കുന്ന എന്നെ ഭവാൻ ഒന്നു നോക്കൂ! ഭവാൻ ശുഭമായി കണ്ണുകൊണ്ടൊന്നു നോക്കൂ! യാതൊരു കുറ്റവുംചെയ്യാത്ത ബാലന്മാരെയും, വൃദ്ധന്മാരെയും യുവാക്കളെയും, പ്രാണനുള്ളവയെയൊക്കെ, അല്ലയോ പ്രാണികളുടെയെല്ലാം നാഥാ, ഞാൻ എങ്ങനെ സംഹരിക്കും? അങ്ങു പ്രസാദിക്കണേ! ഞാൻ നമസ്കരിക്കുന്നു!

ഇഷ്ടന്മാരെയും പുത്രന്മാരെയും സ്നേഹിതന്മാരെയും, ഭ്രാതാക്കളെയും, മാതാക്കളെയും, പിതാക്കളെയും ഞാൻ കൊന്നാൽ ആ മൃതരായവരുടെ ബന്ധുക്കൾ എന്നെ ശപിക്കും. അതിൽ എനിക്കു വലിയ ഭയമുണ്ട്. പാവപ്പെട്ടവർ വിട്ട കണ്ണുനീർ എന്നെ എന്നും വേവിക്കും. ആയവരെ വളരെയേറെ ഭയപ്പെട്ട് ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. പാപംചെയ്തവരെ യമമന്ദിരത്തിൽ കൊണ്ടുപോയി തള്ളണം. അല്ലയോ വരദാ, എന്നോടു കനിയണേ പ്രഭോ, എന്നിൽ നീ പ്രസാദിച്ചാലും. നിന്നിൽനിന്ന് ഈ കാര്യമാണ് ഞാൻ ഇച്ഛിക്കുന്നത് പിതാമഹാ! അങ്ങയുടെ പ്രസാദത്തിന്നുവേണ്ടി ഞാൻ ഇതാ തപസ്സുചെയ്യുവാൻ ഇച്ഛിക്കുന്നു. മഹേശ്വരാ! പ്രസാദിച്ചാലും!

ബ്രഹ്മാവു പറഞ്ഞു: അല്ലയോ മൃത്യോ, പ്രജകളെ കൊല്ലുവാൻ ഞാൻ നിന്നെ സങ്കല്പിച്ചുകഴിഞ്ഞു. നീ പോകൂ! ശങ്കകൂടാതെ പ്രജകളെ സംഹരിക്കൂ! ഞാൻ നിശ്ചയിച്ചമട്ടിലേ കാര്യങ്ങൾ വന്നുകൂടുകയുള്ളൂ. മറ്റുവിധത്തിൽ വരികയില്ല. അല്ലയോ അനവദ്യാംഗീ, ഞാൻ പറഞ്ഞമാതിരി ഹേ ശുഭേ, നീ ചെയ്യുക!"

ഇപ്രകാരം ബ്രഹ്മാവ് പറഞ്ഞപ്പോൾ ഹേ പരപുരഞ്ജയനായ രാജാവേ, മൃത്യു ഒന്നും മിണ്ടാതെ ഭഗവാന്റെ മുഖത്തേക്കു നോക്കിനിന്നു. വീണ്ടും വീണ്ടും പിതാമഹൻ അവളോട് അതേ കല്പനതന്നെ പറഞ്ഞപ്പോൾ അവൾ ഉയിർകെട്ട മട്ടായിത്തീർന്നു. അവൾ ഒന്നും മിണ്ടാതെ നിന്നു. ദേവകൾക്ക് ഈശ്വരേശ്വരനായ ദേവൻ തന്നത്താൻ തന്നിൽ ആ ബ്രഹ്മാവ് പ്രസാദിച്ചപോലെ പുഞ്ചിരിക്കൊണ്ടു. ആ ലോകേശൻ ലോകരെ മന്ദസ്മിതത്തോടെ നോക്കി. പിന്മടങ്ങാത്ത ഭഗവാൻ രോഷം കൈവിട്ട സമയത്തു ബ്രഹ്മാവിന്റെ മുമ്പിൽനിന്ന് ആ കന്യകപോയെന്നു ഞാൻ കേൾക്കുന്നു.

അങ്ങനെ ലോകസംഹാരം കൈയേൽക്കാതെ ഒഴിഞ്ഞുമാറി അതിവേഗത്തിൽ മൃത്യു ഗോതീർത്ഥത്തിൽ ചെന്നെത്തി. അവിടെ ചെന്ന് ദേവി ദുശ്ചരമായ തപസ്സാരംഭിച്ചു. അവൾ ഒറ്റക്കാലിൽ പതിനഞ്ചുപത്മം സംവത്സരം തപസ്സുചെയ്തു. അതികഠിനമായ തപസ്സുചെയ്യുന്ന അവളോടു വീണ്ടും തേജസ്വിയായ ബ്രഹ്മാവ് ഇപ്രകാരം പറഞ്ഞു: 'മൃത്യോ, നീ എന്റെ വാക്കുകേൾക്കുക'. എന്നാൽ അവൾ അതു കേൾക്കാതെ തപസ്സിൽത്തന്നെ നിന്നു. ഉണ്ണീ പിന്നെയും അവൾ ഏഴുപത്മം വത്സരം അങ്ങനെനിന്നു തപസ്സുചെയ്തു. അതുകഴിഞ്ഞിട്ട് പിന്നെ അവൾ ആറും പിന്നെ അഞ്ചും, പിന്നെ രണ്ടും പത്മവർഷങ്ങൾ തപസ്സുചെയ്തു. പിന്നെ ആയിരം വത്സരം മാൻകൂട്ടത്തോടുചേർന്ന് സഞ്ചരിച്ചു. രാജാവേ, പിന്നെ അവൾ രണ്ടു സഹസ്രം സംവത്സരം കാറ്റുമാത്രം ഉണ്ട് തപസ്സുചെയ്തു. രാജാവേ അതിന്നുശേഷം

മൗനം കൈക്കൊണ്ട് ഉത്തമമായ തപോവൃത്തിയിൽ കഴിഞ്ഞു. വെള്ളത്തിൽ ആയിരം വർഷം, പിന്നെ ഏഴും ഒന്നും വർഷം രാജാവേ തപസ്സുചെയ്തു. രാജാവേ പിന്നെ ആ കന്യക കൗശികയിലെത്തി. അവിടെച്ചെന്ന് വായു ഭക്ഷിച്ചും ജലം കഴിച്ചും ആഹാരം നിയമിച്ചും തപസ്സുചെയ്തു. പിന്നെ രാജാവേ, അവൾ മേരുവിലും, ഗംഗയിലും ചെന്നു. പ്രജകളുടെ ഹിതത്തിന്നായി തപസ്സിൽ മരമുട്ടിപോലെ നിന്നു. പിന്നെ ദേവന്മാർ യജ്ഞംചെയ്ത ഹിമാലയത്തിൽ പ്പോയി തപസ്സുചെയ്തു. തള്ളവിരൽമാത്രം ഊന്നി പതിനായിരം കോടി സംവത്സരം തപസ്സുചെയ്തു. ഇങ്ങനെ അതി തീവ്രമായ തപസ്സുചെയ്ത് അവൾ പിതാമഹനെ പ്രീതനാക്കി. അപ്പോൾ വിശ്വസൃഷ്ടിക്ഷയകാരനായ പിതാമഹൻ അവളോടു പറഞ്ഞു: 'മകളേ നീ എന്താണീ ചെയ്യുന്നത്? നീ എന്റെ വാക്ക് കേൾക്കുക'. ഇതു കേട്ടപ്പോൾ മൃത്യു പ്രജാപതിയോടു പറഞ്ഞു: "പിതാവേ ലോകരെ ഞാൻ സംഹരിക്കുകയില്ല. ഞാൻ അങ്ങയെ പ്രസാദിപ്പിക്കുന്നു.' അധർമ്മത്തിലുള്ള ഭയംമൂലം വീണ്ടും യാചിക്കുന്ന അവളോട് ദേവദേവനായ ഭഗവാൻ ഇപ്രകാരം പറഞ്ഞു".

ബ്രഹ്മാവ് പറഞ്ഞു: "മൃത്യോ നിനക്ക് ഒരിക്കലും അധർമ്മം പറ്റുന്നതല്ല. ശുഭേ നീ പോയി ലോകരെ സംഹരിക്കുക. ഞാൻ പറഞ്ഞ ഈ വാക്ക് ഒരിക്കലും മിഥ്യയായി വരികയില്ല. നിന്നിൽ സനാതനമായ ധർമ്മം ഇപ്പോൾത്തന്നെ വന്നുചേരും. ഞാനും ദേവന്മാരും നിന്റെ ഹിതം എപ്പോഴും നോക്കിക്കൊള്ളാം. നീ ഉള്ളിൽ വിചാരിക്കുന്ന കാമ്യമായതെന്തോ അത് ഞാൻ തരുന്നതാണ്. വ്യാധിപീഡിതരായ ജനം നിന്നിൽ ഒരു കുറ്റവും കാണുന്നതല്ല. നീ ആണുങ്ങളിൽ പ്രവേശിക്കുമ്പോൾ ആണിന്റെ രൂപം കൈക്കൊള്ളും. പെണ്ണുങ്ങളിൽ പ്രവേശിക്കുമ്പോൾ പെണ്ണുതന്നെ. നപുംസകങ്ങളിലായാൽ നപുംസകവുമായിത്തീരും. ഇങ്ങനെ മൂന്നിനത്തിന്റെ ഭാവവും നിന്നിലുണ്ടാകും."

ഇപ്രകാരം പിതാമഹൻ പറഞ്ഞപ്പോൾ രാജാവേ അവൾ തൊഴുകൈയോടെ പറഞ്ഞു: 'അയ്യോ, അങ്ങനെ പറയരുതു ഭഗവാനേ! കൊല്ലേണ്ട കാര്യം പറയരുത്!' ഉടനെ ദേവൻ പറഞ്ഞു: 'മൃത്യോ മർത്ത്യരെ അവസാനിപ്പിക്കുക! നിനക്ക് അധർമ്മം ബാധിക്കാത്തവണ്ണം ഞാൻ ചിന്തിക്കാം. നിന്റെ കണ്ണുകളിൽനിന്ന് പുറപ്പെട്ട ബാഷ്പബിന്ദുക്കൾ നിലത്തു വീഴുന്നതിന്നുമുമ്പായി ഞാൻ എടുത്തുവല്ലോ. അവ ഘോരമായ വ്യാധികളായി ലോകത്തിൽപ്പരന്ന് യഥാകാലം മനുഷ്യരെ കൊല്ലുന്നതാണ്. പ്രാണികളുടെ അവസാനകാലമെത്തുമ്പോൾ നീ അവരിൽ കാമക്രോധങ്ങളെ പറഞ്ഞുവിട്ടുകൊള്ളുക. അങ്ങനെചെയ്താൽ അമേയമായ ധർമ്മം നിന്നിൽ വിളങ്ങും. സമഭാവനയോടുകൂടിയവളായ നീ ഒരിക്കലും അധർമ്മത്തിന്നു പാത്രമാകുന്നതല്ല. ഇപ്രകാരം നീ ധർമ്മത്തെ കാക്കുകയാണെങ്കിൽ ആത്മാവിനെ നീ അധർമ്മത്തിൽ ആഴ്ത്തുന്നതല്ല. അതുകൊണ്ട് എത്തുന്ന ജന്തുക്കളിൽ കാമത്തെച്ചേർത്തിണക്കി അവയെ നീ സംഹരിക്കുക.'

ഇപ്രകാരം ബ്രഹ്മദേവൻ പറഞ്ഞപ്പോൾ മൃത്യു എന്നു പറയുന്ന അവൾ ബ്രഹ്മാവിന്റെ ശാപത്തെ ഭയപ്പെട്ട് 'അങ്ങനെയാകാം' എന്നു സമ്മതിച്ചു. ആ സമയംമുതൽ കാമക്രോധങ്ങളെ മുമ്പെതന്നെ ഉടനെ പറഞ്ഞുവിട്ട്, അവരുടെ പണിത്തരങ്ങൾവഴിയായി മൃത്യു ജീവജാലങ്ങളുടെ പ്രാണവായുവിനെ കെടുത്തിക്കളയുന്നു.

മൃത്യുവിന്റെ കണ്ണുനീർ ഭൂമിയിൽവീണത് വ്യാധിവർഗ്ഗമായി മർത്ത്യരുടെ ശരീരത്തിൽ പ്രവേശിച്ച് ദേഹത്തിന്നു രോഗങ്ങളെ ഉണ്ടാക്കുന്നു. അവ പ്രാണികളുടെ നാശത്തിന്ന് ഇടയാക്കുന്നു. അതിനെപ്പറ്റി ദുഃഖിച്ചിട്ടു കാര്യമില്ല. അതുകൊണ്ട് ഹേ, രാജാവേ! ഭവാൻ ബുദ്ധികൊണ്ടു ചിന്തിച്ച് ബോധവാനായാലും.

പ്രാണികൾക്കെല്ലാമുള്ള ബോധം നല്ല നിദ്രയിൽ ഇല്ലാതാകുകയും, ഉണരുമ്പോൾ വീണ്ടും ബോധം വന്നുചേരുകയും ചെയ്യുന്നു. അപ്രകാരം എല്ലാ മർത്ത്യരും ശരീരനാശത്തോടെ മറ്റൊരു ലോകത്തിലേക്കു പോവുകയും പിന്നെ ഈ ലോകത്തിലേക്കു മടങ്ങിവരികയും ചെയ്യുന്നു.

ഭീമനും, ഭീമാരാമനും, ഓജസ്വിയുമായ വായു എല്ലാ പ്രാണികൾക്കും പ്രാണനായി വർത്തിക്കുന്നു. ആ വായു ദേഹത്തിന്റെ ക്ഷയത്തിൽ പഴയ ദേഹം വിട്ടുപോവുകയും, മറ്റൊരു ജന്മത്തിൽ പുതിയ ശരീരത്തെ പ്രാപിക്കുകയും ചെയ്യുന്നു. ദേവന്മാരെല്ലാം അവരുടെ പുണ്യം ക്ഷയിക്കുമ്പോൾ ഭൂമിയിൽ വന്നു പിറക്കുന്നു. അതുപോലെ മർത്ത്യരെല്ലാം പുണ്യം സമ്പാദിച്ചു വാനിൽച്ചെന്ന് ദേവത്വം പ്രാപിക്കുന്നു. അതുകൊണ്ട് അല്ലയോ രാജസിംഹാ, 'എന്റെ പുത്രൻ മരിച്ചല്ലോ' എന്നു ചിന്തിച്ച് നീ ദുഃഖിച്ചിട്ടെന്തുകാര്യം. പുത്രൻ ഇപ്പോൾ വിണ്ണിൽച്ചെന്ന് മോദിച്ചിരിക്കുകയാണ്.

ഇപ്രകാരം ദേവൻ തീർത്തതായ മൃത്യു തക്കസമയം എത്തിക്കഴിഞ്ഞാൽ വന്ന് ലോകത്തെ സംഹരിക്കുന്നു. രോഗങ്ങൾ എന്നു പറയുന്നത് മൃത്യുവിന്റെ കണ്ണുനീർത്തുള്ളികളാണ്. കാലമെത്തിയാൽ എല്ലാ ജന്തുക്കളും സംഹാരത്തിന്ന് വിധേയമാകുന്നു."

**259. ധർമ്മലക്ഷണം -** യുധിഷ്ഠിരൻ പറഞ്ഞു: "ഈ ലോകത്തിലുള്ള മനുഷ്യരൊക്കെ ധർമ്മത്തെപ്പറ്റി ശങ്കയുള്ളവരാണ്. ഒറ്റ മനുഷ്യനും ധർമ്മം ഇന്നതാണെന്നു കൃത്യമായി അറിയുന്നില്ല. ഈ ധർമ്മം എന്നു പറയുന്നത് എന്താണ്? എവിടെനിന്നുണ്ടായി? ഇതിനെപ്പറ്റി അങ്ങു പറഞ്ഞുതരണേ! ഈ ധർമ്മം ഇഹലോകത്തേക്കു വേണ്ടതാണോ? അതോ പരലോകത്തേക്കു വേണ്ടതാണോ? രണ്ടിനും ഉള്ളതാണോ ധർമ്മം? പിതാമഹാ, അതു പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "സദാചാരം, സ്മൃതി, വേദം ഇങ്ങനെ മൂന്ന് ഇനത്തിൽപ്പെട്ടതാണ് ധർമ്മം. നാലാമത് അർത്ഥവും ചേർന്നതായിപ്പറയുന്നു. ഇതാണ് ധർമ്മത്തിന്റെ ലക്ഷണം. വിധിച്ച ധർമ്മമാർഗ്ഗങ്ങൾ മേലുകീഴായി നടത്തുന്നു. അതു കൂടാതിരിക്കുവാൻവേണ്ടി ധർമ്മത്തിന്ന് ഒരു നിയമംവെച്ചിരിക്കയാണ്.

രണ്ടു ലോകത്തും സുഖംനൽകുന്ന, ഇഹത്തിലും പരത്തിലും സുഖം നൽകുന്ന, ധർമ്മം നേടാത്തവൻ പാപിയാണ്. അവൻ പാപത്തിന്റെ ഫലം, നരകം, അനുഭവിക്കും. പാപംചെയ്തവർ പാപത്തെ വിടുകയില്ല. ചിലർ അതുകൊണ്ട് ആപത്തിൽപ്പെടും. ചിലർ അപവാദത്തിന്നു പാത്രമാകും. ധർമ്മജ്ഞന്മാർ അങ്ങനെ പറയുന്നു. ധർമ്മത്തിന്റെ നിഷ്ഠ ആചാരമാണെന്നു ധരിക്കണം. അധർമ്മംചെയ്ത് കള്ളൻ ധനംനേടുന്നു. രാജാവില്ലാത്ത നാട്ടിൽ കള്ളന്മാർ കൊള്ളയടിക്കുന്നു. അന്യർ മുതൽ അപഹരിക്കുമ്പോൾ രാജാവിനെ പ്രജകൾ അന്വേഷിക്കുന്നു. അപ്പോൾ ആ നിർഭയൻ സ്വധനതുഷ്ടരായ യോഗ്യരുടെ ധനത്തിൽ കൊതിക്കുകയും ശങ്കവിട്ട് അവൻ രാജദ്വാരത്തിൽ ചെന്നെത്തുകയും ചെയ്യുന്നു. അല്പവും കുറ്റം തന്നിൽ ഉള്ളതായി അവൻ കാണുകയില്ല. സത്യവാക്കേ നല്കൂ. സത്യത്തേക്കാൾ മീതെയായി ഒന്നുമില്ല. എല്ലാറ്റിനെയും സത്യം നിലനിർത്തുന്നു. എല്ലാം സത്യത്തിൽ നില്ക്കുന്നതാണ്. ക്രൂരന്മാരും, പാപംചെയ്തവരും, വെവ്വേറെ സത്യംപറഞ്ഞാണ് അവരുടെ കർമ്മത്തിലേർപ്പെടുന്നത്.

തീർച്ചയായും അഹിംസയെ ആരാധിക്കുന്നവർ അതിൽത്തന്നെ ആശ്രയിക്കുന്നവർ, അതിൽത്തന്നെ പ്രവർത്തിക്കുന്നു. തമ്മിൽ അസത്യമായി പെരുമാറിയാൽ തീർച്ചയായും നശിക്കുന്നതാണ്. അന്യന്റെ മുതൽ അപഹരിക്കരുത്. ഇതു സനാതനമായ ധർമ്മമാണ്. എന്നാൽ ബലവാന്മാർ വിചാരിക്കുന്നു ഇതു ദുർബ്ബലന്മാരുടെ ആചാരമാണെന്ന്. ദൈവ

ഗത്യാ പ്രഭുക്കന്മാർ ദുർബ്ബലന്മാരായിത്തീരുമ്പോൾ അവർക്കും ബോദ്ധ്യമാകും അവരുടെ അഭിപ്രായം തെറ്റാണെന്ന്. എന്നും ബലവാന്മാർ ബലവാന്മാരായിരിക്കയില്ല. സുഖിക്കുന്നവരുമായിരിക്കയില്ല. ബലവാന്മാർക്കു ബലക്ഷയവും, സുഖികൾക്കു സുഖക്ഷയവും വന്നുകൂടും. അതുകൊണ്ട് മനുഷ്യൻ ഒരിക്കലും നേരുകേടിൽ മനസ്സുവെക്കരുത്. സത്യവാന്മാർക്ക് ഒന്നിനേയും ഭയപ്പെടേണ്ടതില്ല. അവന്നു ദുഷ്ടന്മാരിലും കള്ളന്മാരിലും മന്നവന്മാരിലും ഭയപ്പെടേണ്ടതില്ല. ആർക്കും ഒന്നും ചെയ്യാതെ ശുചിയായി നിർഭയമായി വാഴുക. കാടുവിട്ട് ഗ്രാമത്തിൽ വന്നുപെട്ട മാനിനെപ്പോലെ കള്ളൻ എല്ലാവരേയും ശങ്കിക്കുന്നു. പലമട്ടിൽ ഒരുത്തൻ ചെയ്ത കുറ്റം മറ്റൊരിടത്ത് അതു കാണുവാൻ ഇടവരും. എന്നാൽ ശുചിയായവന്ന് മോദത്തോടെ എങ്ങും നിർഭയമായി സഞ്ചരിക്കുവാൻ കഴിയും. തനിക്കു കുറ്റമൊന്നുമില്ലാത്തവൻ മറ്റൊരാളിലും കുറ്റം കാണുകയില്ല. ദാനംചെയ്യുക എന്നതു വലിയ ധർമ്മമാണ്. എല്ലാ ഭൂതങ്ങൾക്കും ഹിതം ഇച്ഛിക്കുന്നവൻ ദാനശീലനാകും. ധനവാന്മാർ ചിന്തിക്കുന്നു ദരിദ്രന്മാരെ ബ്രഹ്മാവ് നിയമിച്ചതാണെന്ന്. അതുകൊണ്ട് ദരിദ്രന്മാർക്ക് ഒന്നും കൊടുക്കരുതെന്നും, കൊടുക്കുന്നത് ബ്രഹ്മാവിന്ന് ഇഷ്ടമാവുകയില്ലെന്നും. എന്നാൽ ദൈവയോഗത്താൽ ധനികൻ പിച്ചയായാൽ അപ്പോൾ അറിയാറാകും അവന്റെ നിലയെന്താണെന്ന്. എന്നും എല്ലായ്പ്പോഴും ഒരുത്തൻ ധനികനാവുകയില്ല. എന്നും സുഖിയുമാകയില്ല. തനിക്ക് അന്യർ ചെയ്യുന്ന ഇഷ്ടമില്ലാത്ത കാര്യങ്ങളൊന്നും താൻ അന്യന്നു ചെയ്യരുത്. തന്റെ അപ്രിയംപോലെ തന്നെയാണ് അതിൽ അന്യന്റെയും മനോഭാവമെന്നു ധരിക്കണം. അന്യസ്ത്രീകളുടെ ജാരനായി ജീവിക്കുന്നവൻ മറ്റൊരുത്തനോട് 'നീ ജാരനായി ജീവിക്കുന്നതു തെറ്റാണ് എന്ന് എങ്ങനെ ഉപദേശിക്കും? അന്യൻ തന്റെ ഭാര്യയുടെ ജാരനാണെന്നറിഞ്ഞാൽ അവൻ തീർച്ചയായും പൊറുക്കുകയില്ല് എന്നാണ് എന്റെ അഭിപ്രായം.

താൻ ജീവിക്കുവാൻ കൊതിക്കുന്നു. അപ്പോൾ അവൻ അന്യനെ കൊല്ലാൻ ശ്രമിക്കുന്നത് എങ്ങനെ ന്യായമാകും? താൻ എങ്ങനെയാകണമെന്നാഗ്രഹിക്കുന്നുവോ, അത് അന്യനും വേണമെന്നു കരുതുക. സുഖഭോഗദ്രവ്യം ധാരാളമുള്ളവൻ ഇല്ലാത്തവന്നു പങ്കുവെച്ചു കൊടുക്കണം. അതുകൊണ്ടാണ് ബ്രഹ്മാവ് പലിശ വാങ്ങുന്നതിനെ നിരോധിച്ചത്. ദേവന്മാർ ഏതു ചട്ടത്തിൽ നില്ക്കുന്നുവോ അതു മർത്ത്യരും അനുസരിക്കണം. സമ്പത്തുള്ള കാലത്ത് ധർമ്മത്തിൽ ഉറച്ചുനില്ക്കുന്നവൻ പ്രശംസിക്കപ്പെടും. ലക്ഷ്യങ്ങൾ നല്ല കർമ്മങ്ങൾകൊണ്ടു നേടുക എന്നതു ധർമ്മമാണെന്നു മനീഷികൾ പറയുന്നു.

ധർമ്മം ഏത്, അധർമ്മം ഏത് എന്നു സംശയിക്കുമ്പോൾ ഈ പറഞ്ഞ നിശ്ചയങ്ങൾ ചിന്താവിഷയമാക്കണം. യുധിഷ്ഠിരാ, ഈ ധർമ്മം ലോകസംഗ്രഹണത്തിന്ന് പണ്ടേതന്നെ ധാതാവ് വെച്ചതാണ്. സൂക്ഷ്മധർമ്മാർത്ഥമുള്ള കാര്യം സദാചാരമാണ്. അതാണ് ഉത്തമമായ നിദർശനം.

അല്ലയോ കുരുസത്തമാ, ഞാൻ നിന്നോടു ധർമ്മത്തിന്റെ ലക്ഷണത്തെപ്പറ്റി പറഞ്ഞുതന്നു. അതു നല്ലവണ്ണം ഗ്രഹിക്കുക. നേരുകേടിൽ ഒരിക്കലും നീ ബുദ്ധി ചെലുത്തരുത്."

**260. ധർമ്മപ്രാമാണ്യാക്ഷേപം** – യുധിഷ്ഠിരൻ പറഞ്ഞു: "ധർമ്മത്തിന്റെ ഗതി വളരെ സൂക്ഷ്മമാണെന്ന് അങ്ങു പറയുന്നു. സജ്ജനങ്ങളാൽ നിർദ്ദേശിക്കപ്പെട്ട അതിന്റെ അതിര്, ധർമ്മാധർമ്മങ്ങളുടെ അതിര് വളരെ സൂക്ഷ്മമാണ്. ബ്രഹ്മലക്ഷണം നിയതമാണ്. ഇങ്ങനെയിരിക്കെ എന്റെ മനസ്സിൽ ഒന്നു തോന്നുന്നുണ്ട്. അതു ഞാൻ അനുമാനിച്ചു പറയാം. ഞാൻ ചിന്തിച്ചുവെച്ച പല ചോദ്യങ്ങൾക്കും അങ്ങ് ഉത്തരം പറഞ്ഞു. ഇപ്പോൾ ഞാൻ ഒന്നു ചോദിക്കുന്നു. അതു ദുസ്തർക്കമാണെന്ന് അങ്ങു വിചാരിക്കരുത്.

പ്രകൃത്യാ ഈ ജീവികളൊക്കെ ഉണ്ടാകുന്നു. ജീവിക്കുന്നു. ദേഹം വെടിയുന്നു. ഇതു നാം കണ്ടുവരുന്നതാണ്. ധർമ്മം ചൊല്ലിപ്പഠിച്ചാലും അറിയാവുന്നതല്ല ഭാരതാ! സമസ്ഥന്ന് ധർമ്മം വേറെ. വിഷമസ്ഥന്ന് ധർമ്മം വേറെ. ഇവ ചൊല്ലിപ്പഠിച്ചാലും എങ്ങനെയാണ് ആപത്തറിയുക? സദാചാരമാണ് ധർമ്മം എന്നു പറയുന്നു. സജ്ജനങ്ങളുടെ ആചാരമാണല്ലോ സദാചാരം. സജ്ജനങ്ങൾ ആചാരം മറ്റുള്ളവർക്കു കാണിച്ചുകൊടുക്കുന്നു. സാദ്ധ്യവും, അസാദ്ധ്യവും എങ്ങനെ അറിയുവാൻ കഴിയുന്നു? സദാചാരത്തിന്നു ലക്ഷണമൊന്നും കാണുകയില്ല. പ്രാകൃതന്മാർ ധർമ്മരൂപത്തിൽ അധർമ്മംചെയ്യുന്നു. അപ്രാകൃതർ അധർമ്മരൂപത്തിൽ ധർമ്മം ചെയ്യുന്നതായും കാണുന്നു. ഇതിൽ എന്താണ് ഒരു പ്രമാണം? ശാസ്ത്രകോവിദന്മാർ പറയുന്നതല്ലാതെ വേറെ പ്രമാണമൊന്നുമില്ല.

വേദങ്ങൾ യുഗംതോറും ക്ഷയിച്ചുവരുന്നതായി ഞാൻ കേൾക്കുന്നു. കൃതയുഗത്തിൽ ഒരു ധർമ്മം, ത്രേതയിൽ വേറെ ധർമ്മം, ദ്വാപരത്തിൽ മറ്റൊരുവിധം ധർമ്മം, കലിയിൽ പിന്നെ വേറെ. ഇങ്ങനെ അതാതു കാലത്തെ മനുഷ്യരുടെ ശക്തിനോക്കി വിധിച്ചിരിക്കുന്നതായിക്കാണാം. ഈ നിലയ്ക്കു വേദത്തിൽ പറഞ്ഞ ധർമ്മനിയമങ്ങൾ എല്ലാ കാലത്തേക്കും തുല്യമാണെന്ന് എങ്ങനെ വിചാരിക്കാം? വേദവാക്യം സത്യമാണെന്നുള്ളത് വെറും ഒരു നാട്ടുവർത്തമാനമെന്നതിൽപ്പരം എന്തുണ്ട്? ജനങ്ങളെയെല്ലാം തൃപ്തിപ്പെടുത്താൻമാത്രം! പ്രമാണം അപ്രമാണംകൊണ്ടു തെറ്റിച്ചാൽ അതെങ്ങനെ ശാസ്ത്രമാകും? ചെയ്യുന്ന ധർമ്മത്തിന് ദുഷ്ടബുദ്ധികൾ ബലംകൂട്ടുന്നു. അങ്ങനെയായാൽ നില മാറ്റം വന്നുചേരും. എല്ലാം തന്മൂലം നശിക്കുകയും ചെയ്യും. ധർമ്മത്തെപ്പറ്റി അറിയുന്നു. അറിയുന്നില്ല, അറിയാം, അറിയാതെയാകുന്നു ഈ നിലയിലാണ് അതിന്റെ അവസ്ഥ. കത്തിയുടെ വായിനേക്കാൾ സൂക്ഷ്മമാണ് അത്. എന്നാൽ മലയുടെ ശൃംഗത്തേക്കാൾ വലുതുമാണ്. അത് ആദ്യമായി ഗന്ധർവ്വനഗരംപോലെ കാണപ്പെടുന്നു. എന്നാൽ വിദ്വാന്മാർ നോക്കിനില്ക്കുമ്പോൾ അത് കാണാതെയുമാകുന്നു. ഒരു മൃഗതൃഷ്ണപോലെ നശിച്ചുപോകുന്നു. പശുക്കൾ വെള്ളം കുടിക്കുന്ന കുഴിപോലെ, വയലിലെ ചെറുതോടുപോലെ വേനൽക്കാലത്ത് പെട്ടെന്ന് വറ്റിപ്പോകുന്നു. ശാശ്വതധർമ്മമെന്നു പറയുന്ന സ്മൃതി കെട്ട് കാണാതായിപ്പോകുന്നു. കാമംമൂലവും വേറെ ഇച്ഛകൾമൂലവും മറ്റു ഹേതുക്കൾമൂലവും അസത്തുക്കളുടെ ആചാരം പലരും കൈക്കൊള്ളുന്നു. അത് ധർമ്മമായി പരിണമിക്കും. സജ്ജനങ്ങൾ അതുകണ്ട് പ്രലപിക്കും. ഇന്നലെ ചെയ്ത അബദ്ധം ഇന്ന് ആചാരമായി ത്തീരുമ്പോൾ അതിനെ എതിർക്കുന്ന സജ്ജനത്തെ 'ഭ്രാന്തൻ! ഭ്രാന്തൻ!' എന്നു പറഞ്ഞ് അവർ അപഹസിക്കും. രാജധർമ്മത്തെ ആശ്രയിക്കുന്ന നല്ലവർ അതിൽനിന്നു പിന്മടങ്ങും. ഇമ്മട്ടിലാണ് ലോകത്തിലെ ആചാരത്തിന്റെ കഥ. സർവ്വസമ്മതമായി ഒരാചാരവും ഈ ലോകത്തു കാണുകയില്ല. അതുകൊണ്ട് ഒരുത്തൻ പ്രഭുവാകുന്നു. അത് മറ്റുള്ളവരെ ബാധിക്കുന്നു. എല്ലാ ആചാരങ്ങളും അനേകാഗ്ര്യങ്ങളാണ്. ജ്ഞാനികൾ പറയുന്നത് ചിരകാലമായി പൂർവ്വന്മാർ അനുസരിച്ചിരുന്ന ധർമ്മമാണ് അനുസരിക്കേണ്ടതെന്നാണ്. അതിനെ അനുസരിച്ചാൽ എന്നേയ്ക്കും അവന്ന് സ്ഥിരമായ ഒരു നിലയിലെത്താൻ കഴിയും."

**261. തുലാധാരജാജലിസംവാദം** – ഭീഷ്മൻ പറഞ്ഞു: "ഇപ്പറഞ്ഞതിന്നുദാഹരണമായി ഒരു പഴങ്കഥ പ്രചാരത്തിലുണ്ട്. ധർമ്മത്തെക്കുറിച്ച് തുലാധാരൻ ജാജലിയോടു പറ

ഞ്ഞതാണ് ആ ധാർമ്മികകഥ. അത് ഞാൻ നിനക്കു പറഞ്ഞു തരാം, കേൾക്കുക.

പണ്ട് കാട്ടിൽ വനവാസം സ്വീകരിച്ച ജാജലി എന്നു പേരായ ഒരു വിപ്രൻ തപസ്സുചെയ്തിരുന്നു. ആ മഹാ തപസ്വി പിന്നെ കടൽത്തീരത്തു ചെന്ന് തപസ്സാരംഭിച്ചു. മനസ്സടക്കി, ആഹാരം നിയന്ത്രിച്ച് അല്പാഹാരനായി ചീരം, അജിനം, ജട ഇവ ധരിച്ചവനായി, ചേറുപുരണ്ട ദേഹത്തോടെ നിശ്ചലനായി അനവധി വർഷം കടൽക്കരയിലിരുന്നു തപസ്സു ചെയ്തു. പിന്നെ കടലിൽ ഇറങ്ങി ജലവാസിയായി തപസ്സുചെയ്തു. അങ്ങനെ മഹത്തായ ശക്തിയും തേജസ്സു മാർജ്ജിച്ച ആ വിപ്രർഷി ലോകങ്ങളൊക്കെ ചുറ്റിക്കാണുവാൻ ജലമാർഗ്ഗമായി പുറപ്പെട്ടു. മനോവേഗത്തിൽ സഞ്ചരിച്ച് ആ ബ്രാഹ്മണൻ കാടും മേടും മൈതാനവും കുന്നും മലയും കടലും കായലും ചേർന്ന ലോകം ചുറ്റിക്കണ്ടുകഴിഞ്ഞപ്പോൾ അവന്ന് മനസ്സിൽ ഒരു തോന്നലുണ്ടായി. അവൻ തന്നത്താൻ പറഞ്ഞു: "ചരാചരങ്ങളടങ്ങിയ ഈ ലോകത്തിൽ എന്നോടു തുല്യനായി ഒരാളും ഇല്ല. കടലിലാകട്ടെ, നക്ഷത്രഗ്രഹങ്ങളടങ്ങിയ വിഹായസ്സിലാകട്ടെ എന്നോടൊപ്പം എത്താൻ ആരുണ്ട്?"

താൻ പറഞ്ഞ വാക്കുകൾ ആരും കേൾക്കില്ലെന്നാണ് ഋഷി വിചാരിച്ചത്. എന്നാൽ അംഭസ്സിലധിവസിക്കുന്ന പിശാചുക്കൾ അവൻെറ പൊങ്ങച്ചവാക്കുകൾ കേട്ടു. അവർ പറഞ്ഞു: 'എടോ ദ്വിജസത്തമാ, അപ്രകാരം പറയരുത്. കാശിയിൽ ഒരു പ്രസിദ്ധനായ വർത്തകനുണ്ട്. 'തുലാധാരൻ' എന്നാണ് അവൻെറ പേര്. നീ പറയുന്ന മാതിരി അവൻ പോലും പറയുകയില്ല.'

ഭൂതങ്ങൾ ഇപ്രകാരം പറഞ്ഞപ്പോൾ ജാജലി എന്ന താപസബ്രാഹ്മണൻ പറഞ്ഞു: "അങ്ങനെ ഒരാളുണ്ടോ? എന്നാൽ എനിക്ക് അദ്ദേഹത്തെ ഒന്നു കണ്ടാൽക്കൊള്ളാമെന്നുണ്ട്." ഇപ്രകാരം ആ ബ്രാഹ്മണർഷി പറഞ്ഞപ്പോൾ ആ രാക്ഷസന്മാർ അവനെ ജലത്തിൽനിന്നു കയറ്റി പോകേണ്ട വഴി ചൂണ്ടിക്കാണിച്ച് 'ഹേ ദ്വിജസത്തമാ, ഈ വഴിക്കു പോകൂ' എന്നു പറഞ്ഞു. അങ്ങനെ ആ ഭൂതങ്ങൾ ചൂണ്ടിക്കാണിച്ച വഴിയേ പോയി, ബുദ്ധികെട്ട ജാജലി കാശിയിലെത്തി. തുലാധാരനെ അന്വേഷിച്ചറിഞ്ഞ് അവൻെറ അടുത്തു ചെന്നു."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ താതാ, ആ ജാജലി ശ്രേഷ്ഠമായ സിദ്ധി നേടുന്നതിന്ന് എന്തു ദുഷ്കരമായ കർമ്മമാണ് മുമ്പു ചെയ്തത്? അത് എന്നോടു പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "ജാജലി കഠിനമായി തപസ്സുചെയ്തവനാണ്. കാലത്തും സന്ധ്യയ്ക്കും സ്നാനം ചെയ്ത്, അഗ്നിശുശ്രൂഷ ചെയ്ത്, മഹത്തായ സ്വാദ്ധ്യായത്തിൽ ഏർപ്പെട്ട് വാനപ്രസ്ഥവിധി അനുസരിച്ച് ശ്രീമാനായ അവൻ കാട്ടിൽ തപസ്സുചെയ്ത് നാളുകൾ കഴിച്ചവനാണ്. അവൻ ധർമ്മഭാവന നോക്കിയില്ല. മഴക്കാലത്ത് മഴകൊണ്ട് തപസ്സു ചെയ്തു. തണുപ്പുകാലത്ത് ജലത്തിൽ ഇറങ്ങിനിന്നു തപസ്സു ചെയ്തു. വേനൽക്കാലത്ത് കാറ്റും വെയിലുമേറ്റു നിന്ന് തപസ്സുചെയ്തു. അങ്ങനെ അവൻ മഹത്തായ തപോധർമ്മ മനുഷ്ഠിച്ച് ധർമ്മത്തെ നേടി. കല്ലിലും മണ്ണിലും അവൻ കിടന്നുറങ്ങി. ഇങ്ങനെ ദുഃഖകരമായ ഒരു ജീവിതമാണ് വാനപ്രസ്ഥത്തിൽ അവൻ കൈക്കൊണ്ടത്.

ഒരിക്കൽ വർഷകാലത്ത് ആ മുനി വെളിവിൽ ഇരുന്നു തപസ്സുചെയ്യുമ്പോൾ ആകാശത്തിൽനിന്നു വർഷിക്കുന്ന ജലധാര ധാരാളം തലയിലേറ്റു. അവൻെറ ജടാഭാരം വല്ലാതെ നനഞ്ഞു. കാറ്റിൽ ചുറ്റിത്തിരിയുകയാൽ പൊടിയും ചളിയും ദേഹത്തിൽ പറ്റിയിരുന്നു. ഒരിക്കൽ ഭക്ഷണമൊന്നും കഴിക്കാതെ കാറ്റുമാത്രം ഭക്ഷിച്ച് ആ തപസ്വി അവ്യഗ്രനായി മുട്ടിപോലെ നിശ്ചലനായി തപസ്സിൽ മുഴുകി നിന്നു. യാതൊരു ചേഷ്ടയും കൂടാതെ തൂണുമാതിരി നില്ക്കുന്ന അവൻെറ ശിരസ്സിൽ കുരുവിപ്പക്ഷികൾ വന്നു കൂടുകെട്ടി. രാജാവേ! ആ ദമ്പതിമാരായ പക്ഷികളിൽ ആ ബ്രഹ്മർഷി കനിവു കാണിച്ചു. അവ പുല്ലു കൊണ്ടുവന്ന് കൂടുകെട്ടുമ്പോൾ മഹർഷി അവയെ ഉപദ്രവിച്ചില്ല, കൂട് വലിച്ചുകളഞ്ഞില്ല. അവരെ കാത്തു രക്ഷിക്കുകയാണ് ഋഷി ചെയ്തത്. തൂണുപോലെ ആ താപസേന്ദ്രൻ ഇളകാതെ നില്ക്കുമ്പോൾ ആ പക്ഷികൾ സുഖമായി വിശ്വസ്തനായ മഹർഷിയുടെ ജടയിൽ കെട്ടിയ കൂട്ടിൽ വിശ്വാസത്തോടെ വസിച്ചു.

പിന്നെ വർഷകാലം കഴിഞ്ഞു. ശരൽക്കാലം വന്നു. കാമമോഹിതരായ ആ പക്ഷികൾ പ്രജാപത്യവിധാനത്താൽ വിശ്വാസത്തോടെ വസിക്കെ പെൺപക്ഷി ഗർഭിണിയായി. അവൾ ആ ഋഷിയുടെ ശിരസ്സിലെ ജടാനീഡത്തിൽ മുട്ടയിട്ടു. പക്ഷി തൻെറ ശിരസ്സിൽ മുട്ടയിട്ടിരിക്കുന്നു എന്നുള്ള വൃത്താന്തം ദൃഢവ്രതനായ ഋഷി അറിഞ്ഞു. അറിഞ്ഞിട്ടും മഹാതേജസ്വിയായ ജാജലി ഇളകിയില്ല. ധർമ്മത്തിൽത്തന്നെ നിത്യവും മനസ്സുവെച്ച അവൻ ഒരിക്കലും അധർമ്മം ചിന്തിക്കുകയുണ്ടായില്ല. എല്ലാദിവസവും അവൻെറ മൂർദ്ധാവിൽ ക്കയറി ആ പക്ഷികൾ വിശ്വാസത്തോടെ വളരെ സന്തോഷത്തോടെ വസിച്ചു.

അങ്ങനെ മുട്ടവിരിഞ്ഞു. പക്ഷിക്കുഞ്ഞുങ്ങൾ പുറത്തു വന്നു. അവ ആ ഋഷിയുടെ ശിരസ്സിൽ കൂട്ടിൽ ഇരുന്നു വളർന്നു. ജാജലി ചലിച്ചില്ല. അങ്ങനെ ദൃഢവ്രതനായ ഋഷി ആ കുലിംഗങ്ങളുടെ മുട്ടകളെ സംരക്ഷിച്ചു. അവ വിരിഞ്ഞ് കുഞ്ഞുങ്ങൾ വളർന്നു. അപ്പോഴും ഋഷി ചലിച്ചില്ല. പക്ഷിക്കുഞ്ഞുങ്ങൾക്കു ചിറകുണ്ടായിവന്നു. അതും ജാജലി അറിഞ്ഞു.

ഒരിക്കൽ ആ പക്ഷികളെ യതവ്രതനായ മുനി കണ്ടു. അദ്ദേഹം പരമപ്രീതനായി. പക്ഷികൾ യഥേഷ്ടം കൂടുകെട്ടി മുട്ടയിട്ടു പെരുകുന്നതു കണ്ട് ഋഷിക്കു വലിയ സന്തോഷമുണ്ടായി. അങ്ങനെ നിർഭയരായി ആ ദമ്പതികൾ കുഞ്ഞുങ്ങളോടുകൂടി വസിച്ചു. ചിറകുവീശി പറന്നെത്തുന്ന പക്ഷികൾ, സന്ധ്യതോറും പറന്നെത്തുന്നതു കണ്ട് ദ്വിജേന്ദ്രനായ ജാജലി ഇളകാതെ അവിടെത്തന്നെ ഇരുന്നു.

പക്ഷികൾ രണ്ടും ഒരിക്കൽ പറന്നുപോവുകയും വീണ്ടും കുഞ്ഞുങ്ങൾക്ക് ആഹാരവുമായി തിരിച്ചുവരികയും ചെയ്യും. അപ്പോഴും ആ പക്ഷിക്കുഞ്ഞുങ്ങളെ ശിരസ്സിൽ വഹിച്ച് ജാജലി ഇളകാതെ ഇരിക്കുന്നുണ്ടാകും. പിന്നെ ചെറുപക്ഷികളോടുകൂടി അവ പറന്നു പോകും. സന്ധ്യക്ക് എല്ലാവരുംകൂടി ഋഷിയുടെ ശിരസ്സിൽത്തന്നെ ചെന്നുകൂടും. പാർക്കുവാൻ സുഖമായ സ്ഥലം അതുതന്നെയെന്ന് അവ കരുതി.

അങ്ങനെയിരിക്കെ അവ പറന്നുപോയി. അഞ്ചു ദിവസത്തോളം അവയെക്കണ്ടില്ല. ആറാംദിവസം അവ തിരിച്ചു വന്നു. അപ്പോഴും ജാജലി ഇളകാതെ ഇരിക്കുന്നു. പിന്നെ അവ കൂടുതൽ ദിവസങ്ങൾ വിട്ടുനിന്നു. പിന്നെ കുറെ കഴിഞ്ഞപ്പോൾ വല്ലപ്പോഴും വരികയായി. പിന്നെ പക്ഷികൾക്കു ബലം വർദ്ധിച്ചപ്പോൾ തിരിച്ചുവരാതെയുമായി. അങ്ങനെ ഒരു മാസത്തോളം അവയെ കണ്ടില്ല. അപ്പോൾ ഇനി അവ മടങ്ങിവരില്ലെന്നു ജാജലിക്കു ബോദ്ധ്യമായി.

അങ്ങനെ ജാജലി പതുക്കെ അവിടെനിന്ന് എഴുന്നേറ്റ് മറ്റൊരിടത്തേക്കു പോയി. പക്ഷികൾ പറന്നുപോയി എന്നറിഞ്ഞപ്പോൾ അവന്ന് ഉള്ളിൽ അത്ഭുതം തോന്നി 'ഞാൻ ഇപ്പോൾ ഒരു സിദ്ധനായിരിക്കുന്നു!' എന്നു തന്നത്താൻ പറഞ്ഞു. അന്നുമുതൽ അയാളുടെ മനസ്സിൽ ഗർവ്വു ബാധി

ച്ചു. ആ പക്ഷികൾ പറന്നുപോയതു കണ്ട് യതവ്രതനായ സന്ന്യാസി കൃതകൃത്യനായി. ഏറ്റവും പ്രസന്നനായി അവൻ പോയി. നദിയിലിറങ്ങി നന്നായി കുളിച്ച് ദേഹശുദ്ധി വരുത്തി. പിന്നെ ഹോമങ്ങളാൽ അഗ്നിയേയും പ്രസാദിപ്പിച്ചു. പിന്നെ ഉദിച്ചുവരുന്ന അർക്കനെ ഉപാസിച്ചു.

കുരുവിപ്പക്ഷികളെ മൂർദ്ധാവിൽ വളർത്തിയ ജാജലി എന്ന ജാപകൻ 'ഞാൻ ധർമ്മം നേടിക്കഴിഞ്ഞു' എന്ന് ആകാശത്തുനോക്കി ആഹ്ലാദത്തോടെ കൈകൾ കൊട്ടി പറഞ്ഞു. അപ്പോൾ ആകാശത്തുനിന്ന് ഇപ്രകാരം ഒരു അശരീരി വാക്യം കേട്ടു. 'എടോ ജാജലീ, നീ ധർമ്മത്തിൽ തുലാധാരനോടു തുല്യനല്ല! കാശിയിൽ മഹാപ്രാജ്ഞനായ ഒരു തുലാധാരൻ ഇരിക്കുന്നുണ്ട് അവനും ഇപ്രകാരം പറയുകയില്ല ഭൂസുരാ. നീ പറയുന്നമാതിരി അവനും പറയുകയില്ല!'

'അങ്ങനെയുണ്ടോ തന്നേക്കാൾ യോഗ്യനായി ഒരാൾ! എന്നാൽ അവനെ ഒന്നു കാണണം. എന്നു മനസ്സിൽ തോന്നി. അവൻ കാശിയിലേക്കു പുറപ്പെട്ടു. സന്ധ്യയാകുന്നതുവരെ നടന്നും രാത്രിയിൽ വല്ലേടത്തും കിടന്നുറങ്ങിയും പിന്നെ പ്രഭാതത്തിൽ വീണ്ടും നടന്നും അങ്ങനെ അവൻ കാശിയിലെത്തി. സാമാനം വില്ക്കുന്ന തുലാധാരനെ കണ്ടെത്തി.

ആ കച്ചവടക്കാരനായ തുലാധാരൻ, വിപ്രൻ വന്നതു കണ്ടപ്പോൾ വളരെ സന്തോഷത്തോടെ അദ്ദേഹത്തെ സ്വാഗതം ചെയ്ത് പൂജിച്ചു.'

തുലാധാരൻ പറഞ്ഞു: 'അല്ലയോ ബ്രാഹ്മണാ! അങ്ങു വരുന്നുണ്ടെന്ന് ഞാൻ സംശയം കൂടാതെതന്നെ അറിഞ്ഞിരിക്കുന്നു. അല്ലയോ ദ്വിജോത്തമാ, ഞാൻ ഇപ്പോൾ പറയുന്നത് അങ്ങ് കേൾക്കണേ! അങ്ങ് കടൽക്കരയിൽനിന്ന് ഘോരമായ തപസ്സ് ചെയ്തു. അന്ന് ധർമ്മത്തിൻെറ പേരുപോലും അല്പവും ഭവാൻ പറഞ്ഞില്ല. പിന്നെ തപസ്സിദ്ധനായ ഭവാൻെറ ശിരസ്സിൽ പക്ഷികൾ മുട്ടയിട്ടു കുഞ്ഞുങ്ങൾ ഉണ്ടായി. നീ അവയെ സംരക്ഷിച്ചു. അവ ചിറകുമുളച്ചപ്പോൾ പല വഴിക്കും പറന്നുപോയി. കുരുവിപ്പക്ഷികൾ ഉണ്ടായത് ധർമ്മമായി ഭവാൻ ചിന്തിച്ചു. അങ്ങനെയിരിക്കെ നിന്നെപ്പറ്റി നീ ഒരു ആകാശഭാഷിതം കേട്ടു. അല്ലയോ ദ്വിജോത്തമാ! ഭവാന് അതു സഹിച്ചില്ല. അതുകൊണ്ട് ഉടനെതന്നെ ഭവാൻ ഇങ്ങോട്ടുപോന്നു. ഇതാണല്ലോ സംഗതി! ഇനി ഭവാന് എന്തുവേണം? ബ്രാഹ്മണോത്തമാ, പറഞ്ഞാലും!"

**262. തുലാധാരജാജലിസംവാദം** – ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ആ ധീമാനായ തുലാധാരൻ പറഞ്ഞതുകേട്ട് ബുദ്ധിമാനും, ജാപകോത്തമനുമായ ജാജലി മറുപടി പറഞ്ഞു."

ജാജലി പറഞ്ഞു: "അല്ലയോ കച്ചവടക്കാരൻെറ പുത്രാ! നീ പലതരം രസഗന്ധങ്ങൾ വില്ക്കുന്നു. വൃക്ഷങ്ങളുടെ തോലും, ഇലയും, കായും, ഒക്കെ നീ വില്ക്കുന്നു. മറ്റു പലതരം ഔഷധങ്ങളും, അവയുടെ കായ്കളും, കിഴങ്ങുകളും വില്ക്കുന്നു. അങ്ങനെയുള്ള നിനക്ക് വേദത്തിൽപ്പറയുന്ന പ്രകാരമുള്ള നൈഷ്ഠികജ്ഞാനം വിളങ്ങിക്കാണുന്നു. നിനക്ക് ഈ ജ്ഞാനം എവിടെനിന്നു ലഭിച്ചു? ഇത് ഭവാൻ ഒന്നുംവിടാതെ എന്നോട് മഹാമതേ, പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "മഹാനായ വിപ്രൻ പറഞ്ഞതുകേട്ട് വൈശ്യനും, ധർമ്മാർത്ഥതത്ത്വജ്ഞനുമായ തുലാധാരൻ സൂക്ഷ്മമായ ധർമ്മതത്ത്വങ്ങൾ, ജ്ഞാനിയും, കഷ്ടപ്പെട്ട് തപസ്സുചെയ്തവനുമായ ജാജലിയോട് പറഞ്ഞു രാജാവേ!"

തുലാധാരൻ പറഞ്ഞു: "ശാശ്വതമായ ധർമ്മരഹസ്യം സർവ്വഭൂതഹിതവും, സർവ്വലോകമിത്രവും, സർവ്വജനസമ്മതവുമായ ധർമ്മരഹസ്യം ഞാൻ അറിയുന്നുണ്ട് ജാജലീ! അറുത്തെടുത്ത പുല്ലുകൊണ്ടും വിറകുകൊള്ളികൊണ്ടുമാണ് ഞാൻ പുര ചമച്ചത്. ചെമ്പഴഞ്ഞിച്ചാറ്, പതിമുകം, തുംഗം, ഗന്ധം, പലതരം രസങ്ങൾ, മദ്യമൊഴികെ മറ്റുള്ള പലതരം വസ്തുക്കൾ എന്നിവ പലയിടത്തുനിന്നും വാങ്ങി മറ്റുള്ളവർക്ക് യാതൊരു വ്യാജവുംകൂടാതെ വിറ്റുവരുന്നു. ഞാൻ എല്ലാവർക്കും സുഹൃത്താണ്. എല്ലാവരുടേയും ഹിതമറിഞ്ഞ് പ്രവർത്തിക്കുന്നു. മനസ്സുകൊണ്ടും, വാക്കുകൊണ്ടും പ്രവൃത്തികൊണ്ടും ധർമ്മത്തെ അറിഞ്ഞു പ്രവർത്തിക്കുന്നുണ്ട്. ജാജലീ! ഞാൻ ആരുമായും ഇണങ്ങിനില്ക്കുന്നില്ല. ആരുമായും പിണങ്ങിനില്ക്കുന്നില്ല. ഞാൻ ആരേയും വെറുക്കുന്നില്ല. ഒന്നിനേയും ഞാൻ കൊതിക്കുന്നുമില്ല. സർവ്വഭൂതത്തിലും എനിക്ക് സമമായ ഒരു ഭാവനയാണുള്ളത്. അതാണ് എൻെറ വ്രതം. എടോ ജാജലീ, എൻെറ ജീവിതം ഇപ്രകാരമാണെന്നു ഭവാൻ അറിയുക! എൻെറ തുലാസ്സ് എല്ലാ ഭൂതങ്ങളിലും സമമായി നില്ക്കുന്നു. അല്ലയോ ജാജലീ, ഞാൻ അന്യൻെറ കൃത്യങ്ങളെപ്പറ്റി പുകഴ്ത്തിപ്പറയില്ല. നിന്ദിച്ചു പറയാറുമില്ല! ഹേ വിപ്രാ, ആകാശത്തിൻെറമാതിരി ലോകത്തിൽ ഞാൻ വിചിത്രത കാണുന്നു. അങ്ങനെ ഞാൻ സർവ്വലോകത്തോടും സമത്വത്തോടെ നില്ക്കുന്നവനാണ് എന്ന് ഹേ, ജാജലീ, ഭവാൻ അറിയുക! ധീമാന്മാരിൽവെച്ച് ശ്രേഷ്ഠനായ മഹാശയാ, ഞാൻ സമചിത്തനാണ്. പൊൻകട്ടയും മൺകട്ടയും എനിക്കു തുല്യമാണ്. ബധിരന്മാരും, അന്ധന്മാരും, ഉന്മത്തന്മാരുമായവരെപ്പോലെ, അതാത് ഇന്ദ്രിയങ്ങൾ നഷ്ടപ്പെട്ടവരുടെ മട്ടിൽ, ഞാൻ എല്ലാവിധ ഇന്ദ്രിയാഗ്രഹങ്ങളിൽനിന്നും വിട്ടു ജീവിക്കുകയാണ്. ദേവന്മാർക്ക് എൻെറ ഗൃഹദ്വാരം തുറന്നിട്ടിരിക്കുന്നു. എൻെറ കാഴ്ചയ്ക്ക് അതാണ് നിദർശനം. വൃദ്ധന്മാരും, ആതുരന്മാരും, കൃശന്മാരും എപ്രകാരമാണോ വിഷയത്തിൽ സ്പൃഹയില്ലാത്തവരായിരിക്കുന്നത്, അതുപോലെ കാമത്തിലും അർത്ഥഭോഗങ്ങളിലും എനിക്കു യാതൊരു താല്പര്യവുമില്ല. ഇവന്ന് ആരിലും ഭയമില്ല. ആരെയും ഇവൻ ഭയപ്പെടുത്തുന്നുമില്ല. ഇച്ഛയും ദ്വേഷവും ഇല്ല. ഈ നില എപ്പോൾ ഒരുവനിൽ എത്തുന്നുവോ, അപ്പോൾ അവന്ന് ബ്രഹ്മസിദ്ധി കൈവന്നു എന്നു വിചാരിക്കാം. ഭൂതമില്ല, ഭാവിയില്ല, ധർമ്മമില്ല. അങ്ങനെ എല്ലാ ഭൂതങ്ങൾക്കും ആര് അഭയം നൽകുന്നുവോ അവന്നു ലഭിക്കുന്ന പദവും അഭയമായ സ്ഥാനമാകുന്നു. എല്ലാവരും ആരെ മൃത്യുവക്ത്രത്തെപ്പോലെ ഭയപ്പെടുന്നുവോ അവൻ ക്രൂരവാക്കുകൾ കേട്ടും ഓങ്ങുന്ന വടികണ്ടും ഭയപ്പെടേണ്ടതായി വരും. പുത്രന്മാരും പൗത്രന്മാരുമുള്ളവരും അഹിംസാശീലമുള്ളവരും യോഗ്യന്മാരുമായ വൃദ്ധന്മാരുടെ വൃത്തം ഞാൻ പിന്തുടരുന്നു. ശാശ്വതമായ ധർമ്മം നശിച്ച് സദാചാരവിമോഹിതമായിരിക്കുന്നതിൽ വൈദ്യനും താമസനും ബലവാനും മയങ്ങുന്നു. എടോ ജാജലീ, പ്രാജ്ഞൻ ആചാരംമൂലം ധർമ്മത്തെ പ്രാപിക്കും. ഇപ്രകാരം സാധുക്കളാൽ ദാന്തനായി അവൻ അദ്രോഹത്താൽ ചരിക്കും. വേദത്തിൽ ധർമ്മത്തെക്കുറിച്ചു പ്രസ്താവിച്ചിട്ടുണ്ടല്ലോ. അതിനെ സദാചാരം എന്നു പറയുന്നു. ചില തെറ്റായ കർമ്മങ്ങളിൽ സദാചാരം ഉലയ്ക്കപ്പെടുന്നു. വിഡ്ഢികൾ ധർമ്മത്തിൻെറ മാർഗ്ഗത്തെ വിട്ടുകളയുന്നു. എന്നാൽ നേരെ മറിച്ച് സത്തുക്കൾ തെറ്റുകളെ ഒഴിഞ്ഞുമാറുന്നു. നന്മകളെ മാത്രം സ്വീകരിക്കുന്നു.

യദൃച്ഛയാൽ പുഴയിലൊഴുകുന്ന മരമുട്ടി എപ്രകാരം യദൃച്ഛയാൽ ഒഴുകിവരുന്ന മറ്റൊരു മരമുട്ടിയുമായി കൂട്ടിമുട്ടുന്നുവോ അതുപോലെയും അതിൽ വേറെ ചില വിറകിൻമുട്ടികൾ വന്നുകൂടുന്നതുപോലെയും പുല്ലും, മുട്ടിയും, വരളിയും, ചിലപ്പോൾ യദൃച്ഛയാൽ കൂടുന്നതുപോലെയുമാണ് മർത്ത്യജന്മം. ഒരു ജീവിയും ഒരിക്കലും ആരെയും

ഭയപ്പെടേണ്ടതില്ല, അവന് ഒരിക്കലും ഒരു ജീവിയിൽനിന്നും ഭയപ്പെടേണ്ടിവരികയില്ല. അവനെ എല്ലാ ജീവികളും രക്ഷിക്കും. ഏതൊരുത്തനെ സർവ്വജനങ്ങളും ചെന്നായിനെപ്പോലെ ഭയപ്പെടുന്നുവോ, അവൻ കടലിലെ ജലജീവികളായ ഘോരജന്തുക്കൾ ബഡവാഗ്നിയിലെന്നപോലെ ഭയങ്കരമായ അഗ്നിയെ ഭയപ്പെടേണ്ടതായി വരും. ഇപ്രകാരമാണ് എല്ലായിടത്തും ആചാരത്തിൻെറ സ്വഭാവം. ഒരുത്തൻ അവൻെറ ശക്തിക്കൊത്തവണ്ണം അതിനെ അനുയാനം ചെയ്യുന്നു. സഹായവാൻ, ദ്രവ്യശാലി, സുഭഗൻ ഇവരെ ജ്ഞാനികൾ ശാസ്ത്രങ്ങളിൽ വർണ്ണിച്ചിരിക്കുന്നു.

കീർത്തിക്കുവേണ്ടി അല്പഹൃല്ലേഖന്മാരും, ദക്ഷന്മാരുമായ കൃൽസ്നനിശ്ചയന്മാർ തപസ്സ്, യജ്ഞം, ദാനം, പ്രജ്ഞോക്തികൾ എന്നിവയാൽ ഉണ്ടാകുന്ന അഭയദാനംകൊണ്ട് ഇഹത്തിൽ ഫലോദയം നേടുന്നു.

**എല്ലാ ഭൂതങ്ങൾക്കും അഭയം എന്ന ദാനം ആരു നല്കുന്നുവോ, അവൻ സർവ്വയജ്ഞവും ചെയ്ത് അഭയദാനം വാങ്ങുന്നവനാണ്. ഭൂതങ്ങളിൽ അഹിംസയ്ക്ക് തുല്യമായി മറ്റൊരു ധർമ്മവുമില്ല.** ഒരു ഭൂതവും ഒരിക്കലും ആരെ ഭയപ്പെടാതിരിക്കുന്നുവോ, അവൻ സർവ്വഭൂതാഭയനാണ്. അവൻ മഹത്തായ പുണ്യലോകങ്ങൾ നേടുന്നതായിരിക്കും. വീട്ടിൽ വാഴുന്ന സർപ്പത്തെപ്പോലെ ജനങ്ങൾ ആരെ ഭയപ്പെടുന്നുവോ, അവൻ ധർമ്മത്തിൻെറ ഫലം ഇഹലോകത്തും പരലോകത്തും നേടുന്നതല്ല. സർവ്വഭൂതാത്മഭൂതനും, സർവ്വഭൂതരക്ഷകനുമായ മഹാശയൻെറ വഴിക്ക് അവൻെറ കാലടികളെ നോക്കി വാനവർപോലും ചുറ്റും. എല്ലാ ദാനത്തിലും വെച്ചു മികച്ചത് ഭൂതങ്ങൾക്ക് അഭയംനല്കുക എന്നതാണ്. എടോ ജാജലീ, ഞാൻ നിന്നോട് സത്യമാണ് പറയുന്നത്. കർമ്മവ്യാപത്തികണ്ടു വെറുക്കുന്ന ജനം സുഭഗനായി, വീണ്ടും ദുർഭഗനായി പിറക്കും. ഹേ ജാജലീ, സൂക്ഷ്മമായ ധർമ്മം ഫലംകൂടാതെ ഉണ്ടാവുകയില്ല. ഭൂതഭവ്യാർത്ഥങ്ങളാണ് ധർമ്മശാസ്ത്രം നിർമ്മിച്ചതും. സൂക്ഷ്മത്വംമൂലം വളരെ മറവുള്ളത് അറിയുവാൻ വിഷമമാണ്. ഇടയ്ക്ക് മറ്റാചാരങ്ങൾ കണ്ട് ആചാരത്തെ അറിയാം.

മൂരികളുടെ വൃഷണം ഉടയ്ക്കുകയും, മൂക്കുകുത്തിക്കുകയും, അവയെക്കൊണ്ട് വലിയ ഭാരം എടുപ്പിക്കുകയും നുകംവെക്കുകയും, ഇണക്കിക്കൊണ്ടു നടക്കുകയും ചെയ്യുന്നു. അവയെ കൊന്നുതിന്നുകയും ചെയ്യുന്നു. ഇക്കൂട്ടരെ എങ്ങനെ അധിക്ഷേപിക്കാതിരിക്കും. മനുഷ്യരെ മനുഷ്യർ തന്നെ ദാസരാക്കി നിർത്തുന്നു. വധിക്കുവാനും, പിടിച്ചു കെട്ടാനും, ചങ്ങലയ്ക്കിടാനും മടിക്കുന്നില്ല. രാവും പകലും വേലയെടുപ്പിക്കുകയും ചെയ്യുന്നു. തനിക്കും ഇത്തരത്തിൽ വധമോ, ബന്ധനമോ, തടവോ, ഏൽക്കുമെന്നറിഞ്ഞാലും അതിൽനിന്നു മനുഷ്യൻ പിന്മാറുന്നില്ല. പഞ്ചേന്ദ്രിയങ്ങളുടെ ഭൂതങ്ങളിൽ ദൈവതങ്ങൾ വാഴുന്നു. ആദിത്യൻ, ചന്ദ്രൻ, വായു, ബ്രഹ്മാവ്, പ്രാണൻ, യമൻ, ക്രതു ഇവകളെല്ലാം ജീവജാലങ്ങളിൽ സ്ഥിതിചെയ്യുന്നു. ആ ജീവജാലങ്ങളെ വിറ്റ് മനുഷ്യൻ പുലരുന്നു. പിന്നെ ചത്ത വസ്തുവിലുള്ള ചിന്ത പറയുവാനുണ്ടോ? ആട് അഗ്നിയാണ്, ചെമ്മരിയാട് വരുണനാണ്. കുതിര സൂര്യനാണ്, ഭൂമി വിരാട്ടാണ്, പശുവിൻെറ കിടാവും പശുവും സോമനാണ്. ഇവയെ വിറ്റാൽ അതുകൊണ്ട് യാതൊരു നേട്ടവും (പുണ്യവും) മനുഷ്യന് ലഭിക്കുകയില്ല. പിന്നെ എന്ത് ദോഷമാണ് എണ്ണ വില്ക്കുന്നതിലും നെയ്യ് വില്ക്കുന്നതിലും തേൻ വില്ക്കുന്നതിലും മദ്യം വില്ക്കുന്നതിലുമുള്ളത്? വളരെ ജീവികൾ സമാധാനമായി കൊതുകും, മൂട്ടകളും, ഇല്ലാത്ത ഇടംനോക്കി ജീവിക്കുന്നു. പശുക്കുട്ടികൾ അവയുടെ തള്ളയുടെ അടുത്ത് സുഖമായിക്കഴിയുമ്പോൾ അവയെ ബലമായി പിടിച്ചുവലിച്ച്, വൃത്തികെട്ടതും, മൂട്ടയും, കൊതുകും നിറഞ്ഞതുമായ സ്ഥലത്തു കൊണ്ടുപോയി ബന്ധിക്കുന്നു. എടുക്കുവാൻ വയ്യാത്ത ചുമടുകയറ്റിയ കാള പലതരത്തിൽ വിധിവിട്ടും കേഴുന്നു. ഇതിനേക്കാൾ പാപമായി ഭ്രൂണഹത്യയെപ്പോലും ഞാൻ കരുതുകയില്ല. കൃഷിതന്നെയാണ് പൊതുവിൽ അഭിപ്രായം. എന്നാൽ അതും ഘോരമായ പാതകം ഉണ്ടാക്കുന്നുണ്ട്. കരികൊണ്ടുഴുമ്പോൾ ഭൂമിയും, അതിൽപ്പെട്ട അനവധി ജീവികളും ഹനിക്കപ്പെടുന്നു. എടോ ജാജലേ, പൂട്ടുന്ന കാളയേയും ഒന്നു നോക്കുക! ഗോക്കൾക്ക് 'അഘ്ന്യകൾ' എന്നാണു പേര്. കൊല്ലുവാൻ പാടില്ലാത്തത് എന്നാണ് അതിൻെറ സാരം. അവയെ ആരും കൊല്ലുവാൻ ആഗ്രഹിക്കയില്ല. എന്നാൽ പശുക്കളേയും മൂരികളേയുമൊക്കെ കൊല്ലുന്നവർ വലിയ അശുഭമാണു ചെയ്യുന്നത്. പണ്ട് ഋഷിമാരും, യതിമാരും, നഹുഷനോടു പറഞ്ഞു: 'എടോ നഹുഷാ നീ അമ്മയായ പശുവിനെ കൊന്നു, അച്ഛനായ കാളയേയും കൊന്നു. ആ പാപം നീ ചെയ്യുകയാൽ ഞങ്ങൾ നീമൂലം ഇന്നും വ്യഥയേല്ക്കുന്നു. നൂറ്റൊന്ന് രോഗങ്ങൾ സർവ്വ ഭൂതങ്ങളിലും ചുമത്തപ്പെട്ടു.' ആ മഹാഭാഗന്മാരായ ഋഷിമാർ നഹുഷൻെറ പാപം പകുത്ത് ലോകരിൽത്തന്നെ മഹാരോഗങ്ങളായി വിതച്ചു. എന്നിട്ടു പറഞ്ഞു: 'നഹുഷൻ ഭ്രൂണഹന്താവാണ്. നിൻെറ ഹവിസ്സു ഞങ്ങൾ ഹോമിക്കുകയില്ല' എന്ന് ഋഷിമാർ പറഞ്ഞുപോലും. നഹുഷൻ കരുതിക്കൂട്ടി ഒരു പാപവും ചെയ്തിട്ടില്ല എന്ന് ഇപ്രകാരം പറഞ്ഞ ആ ഋഷിമാർക്കെല്ലാം അറിയാമായിരുന്നു. ഈമാതിരിയുള്ള അമംഗളമായ ക്രൂരാചാരങ്ങൾ നാട്ടിലുണ്ട് ജാജലീ! ഇത്തരം പാപകർമ്മങ്ങൾ മനുഷ്യർചെയ്തു. അതു നാട്ടുനടപ്പായി വന്നുചേർന്നതാണ്. അത് സമർത്ഥന്മാർപോലും ചിന്തിക്കുന്നില്ല. കാരണം ചിന്തിച്ച് പാപവൃത്തിയിൽനിന്ന് പിന്മടങ്ങുക. ധർമ്മത്തെ ഓർത്ത് നാട്ടുനടപ്പായ പാപാചാരത്തിൽനിന്നു പിന്മടങ്ങുക. എൻെറ അഹിംസാകർമ്മത്തെപ്പറ്റിയും ചിലർ സ്തുതിക്കുന്നുണ്ട്. അവരെപ്പറ്റിയും ഞാൻ പറയാം, ഭവാൻ കേൾക്കുക. എനിക്ക് അവർ തുല്യന്മാരാണ്. എനിക്ക് അവരിൽ പ്രിയമാകട്ടെ അപ്രിയമാകട്ടെ ഇല്ല. ഇങ്ങനെയാണ് ശരിയായ ധർമ്മത്തിൻെറ സ്വഭാവമെന്ന് മനീഷികൾ പുകഴ്ത്തുന്നു. ഉപപത്തിയുള്ളവനെ നിത്യവും ധർമ്മശീലന്മാരായ യതികൾ നോക്കിയറിഞ്ഞു സേവിക്കുന്നു."

**263. തുലാധാരജാജലിസംവാദം - ആത്മയജ്ഞവിഷയകമായ ധർമ്മം -** ജാജലി പറഞ്ഞു: "അങ്ങ് ഉപദേശിക്കുന്ന കർത്തവ്യത്തിൻെറ നിഷ്ഠാപരിപാടി എല്ലാ ജീവികൾക്കെതിരേയും സ്വർഗ്ഗവാതിൽ അടയ്ക്കുന്നു. അവരുടെ ഉപജീവനമാർഗ്ഗത്തിന്ന് വിരാമമിടുകയും ചെയ്യുന്നു. കൃഷിയിൽനിന്നും ഭക്ഷണസാധനങ്ങൾ ലഭിക്കുന്നു. ഭക്ഷണം അങ്ങയ്ക്കുപോലും ഉപജീവനം തരുന്നു. മൃഗങ്ങളുടെയും കൃഷി വിളവുകളുടെയും ചെടികളുടെയും സഹായത്തോടെ മനുഷ്യർ, അല്ലയോ വ്യാപാരി, അവരുടെ നിലനില്പിന് കഴിവുള്ളവരാകുന്നു. മൃഗങ്ങളിൽനിന്നും ഭക്ഷണത്തിൽനിന്നും ത്യാഗങ്ങൾ ഉത്ഭവിക്കുന്നു. അങ്ങയുടെ തത്ത്വങ്ങൾ നിരീശ്വരത്വത്തിലേക്കു ചായ്‌വുള്ളവയാകുന്നു. ജീവിതം താങ്ങിനിർത്തപ്പെടുന്ന മാർഗ്ഗം ഉപേക്ഷിക്കേണ്ടിവരുമ്പോൾ ഈ ലോകം അവസാനിക്കും."

തുലാധാരൻ പറഞ്ഞു: "ഞാൻ ഇനി ജീവിതം നിലനിർത്തുന്നതിനുള്ള മാർഗ്ഗങ്ങളുടെ ഉദ്ദേശ്യത്തെപ്പറ്റി സംസാരിക്കാം. അല്ലയോ ബ്രാഹ്മണാ! ഞാൻ ഒരു നിരീശ്വരവാദിയല്ല. ഞാൻ ത്യാഗം ചെയ്യുന്നതിനെ കുറ്റപ്പെടുത്തുന്നില്ല. എന്തൊക്കെയായാലും ബലിയർപ്പിക്കുന്നതിനെപ്പറ്റി സത്യമായി സംസാരിക്കാൻ കഴിയുന്ന മനുഷ്യർ ചുരുക്കമാണ്. ബ്രാഹ്മണർക്കുവേണ്ടി നിശ്ചയിക്കപ്പെട്ടിട്ടുള്ള തപസ്സിന്നു

മുമ്പിൽ ഞാൻ തലകുനിക്കുന്നു. തപസ്സിനെപ്പറ്റി നന്നായി സംസാരിക്കാൻ കഴിവുള്ളവരേയും ഞാൻ ബഹുമാനിക്കുന്നു. കഷ്ടം! ബ്രാഹ്മണർ അവർക്കുവേണ്ടി നിശ്ചയിക്കപ്പെട്ടിട്ടുള്ള യാഗകർമ്മങ്ങളെ ഉപേക്ഷിച്ചുകൊണ്ട് ക്ഷത്രിയന്മാർക്ക് നിശ്ചയിക്കപ്പെട്ടിട്ടുള്ള കർമ്മങ്ങളെ ചെയ്യുന്നു. (മൃഗങ്ങൾക്കും സസ്യങ്ങൾക്കും ഉപദ്രവംചെയ്യുന്ന കർമ്മങ്ങൾ ക്ഷത്രിയർക്കാണു വിധിച്ചിട്ടുള്ളത്). ധനത്തിന്ന് ആഗ്രഹമുള്ള ദൈവവിശ്വാസമുള്ള പലരും ശ്രുതികളിലെ പ്രഖ്യാപിത തത്ത്വങ്ങളുടെ ശരിയായ അർത്ഥം ഗ്രഹിക്കാതെയും വാസ്തവത്തിൽ തെറ്റായതും എന്നാൽ ശരിയാണെന്നു തോന്നിക്കുന്നതുമായ കാര്യങ്ങളെ ഉയർത്തിപ്പിടിച്ചുകൊണ്ടും പലതരത്തിലുള്ള കർമ്മങ്ങളെ അനുഷ്ഠിക്കുന്നുണ്ട്. ഇങ്ങനെയാണ് അവർ പറയുന്നത്: 'ഇത് ഈ യാഗത്തിൽ ഉപേക്ഷിക്കപ്പെടണം. ഈ മറ്റേ വസ്തു മറ്റേ യാഗകർമ്മത്തിൽ ഉപേക്ഷിക്കപ്പെടണം. ഇവയിൽ ആദ്യത്തേത് പ്രശംസാർഹമാണ്.' ഇവയുടെയെല്ലാം ഫലമായി ഹേ ജാജലി! കളവും മറ്റ് ചീത്തകൃത്യങ്ങളും ഉണ്ടാകുന്നു. ശുദ്ധമായ മാർഗ്ഗത്തിലൂടെ അർപ്പിക്കപ്പെടുന്ന യാഗാർച്ചനകൾക്കുമാത്രമേ ദേവന്മാരെ പ്രീതിപ്പെടുത്തുവാൻ കഴിയുകയുള്ളൂ. ദേവന്മാരെ ആരാധിക്കൽ മന്ത്രങ്ങളെക്കൊണ്ടും അഗ്നിയിൽ സമർപ്പിക്കുന്ന സാധനങ്ങളെക്കൊണ്ടും സാധിക്കാം എന്നതിന് പുണ്യഗ്രന്ഥങ്ങളിൽ വേണ്ടുവോളം സൂചനകളുണ്ട്. അവരുടെ മതപരമായ കർമ്മങ്ങളിൽനിന്നു നല്ലവരല്ലാത്ത ആളുകൾ ക്രൂരമായ അർച്ചനകൾ നടത്തുന്നു. ദുർമ്മോഹികളായ ആളുകളിൽനിന്നു ദുരാഗ്രഹികളായ കുട്ടികൾ ജനിക്കുന്നു. സംതൃപ്തരായ ജനങ്ങൾക്കു സംതൃപ്തരായ കുട്ടികൾ ഉണ്ടാകുന്നു. ബലിയർപ്പിക്കുന്ന ആളും പുരോഹിതനും അവർ അനുഷ്ഠിക്കുന്ന യാഗങ്ങളിൽ ഫലേച്ഛകൊണ്ട് ഇളക്കപ്പെടുന്നുവെങ്കിൽ അവരുടെ മക്കൾ അതുകൊണ്ടുള്ള ദുഷ്ടഫലം അനുഭവിക്കുന്നു. മറിച്ച്, അവർ ഫലേച്ഛയ്ക്ക് വിധേയരാകുന്നില്ല എങ്കിൽ അവരിൽനിന്നു ജനിക്കുന്ന കുട്ടികളും അതേതരം ആളുകളായിത്തീരുന്നു. ആകാശത്തിൽനിന്നും ശുദ്ധജലം എന്നപോലെ യാഗങ്ങളിൽനിന്നും വംശം ഉത്ഭവിക്കുന്നു. യാഗാഗ്നിയിൽ ഒഴിക്കപ്പെട്ട ദ്രാവകങ്ങൾ സൂര്യനിലേക്കുയരുന്നു. സൂര്യനിൽനിന്ന് മഴ ഉണ്ടാകുന്നു. ഭക്ഷണത്തിൽനിന്ന് ജീവികൾ ഉണ്ടാകുന്നു. മുമ്പുകാലത്ത് യാഗങ്ങളിൽ യഥാവിധി വ്യാപൃതരായ ആളുകൾക്ക് അവരുടെ എല്ലാ ആഗ്രഹങ്ങൾക്കും ഫലം സിദ്ധിച്ചിരുന്നു. ഭൂമി ഉഴപ്പെടാതെതന്നെ ധാന്യങ്ങൾ വിളയിച്ചിരുന്നു. മുനിമാരാൽ ഉച്ചരിക്കപ്പെട്ട അനുഗ്രഹവാക്കുകൾ സസ്യങ്ങളെ ഉണ്ടാക്കി. (മുമ്പുകാലങ്ങളിൽ യാഗത്തിന്റെ ശരിയായ അർത്ഥം മനസ്സിലാക്കുകയും എല്ലാവരും ഫലേച്ഛകൂടാതെ യാഗകർമ്മങ്ങൾ അനുഷ്ഠിക്കുകയും ചെയ്തു. അതിന്റെ ഫലമായി നിലം ഉഴാതെതന്നെ വിളവു നല്കി. എല്ലാ ജീവികൾക്കും ശ്രേയസ്സ് മുനിമാർ ആഗ്രഹിക്കുകയും അങ്ങനെയുള്ള ആഗ്രഹംതന്നെ സസ്യങ്ങളെ സൃഷ്ടിക്കാൻ പര്യാപ്തമാവുകയും ചെയ്തു) മുമ്പുള്ള ജനങ്ങൾ ഫലം കിട്ടാനുള്ള ഉദ്ദേശ്യത്തോടുകൂടിയല്ല യാഗകർമ്മങ്ങൾ അനുഷ്ഠിച്ചത്. ഫലത്തെ സംശയിച്ചുകൊണ്ട് എങ്ങനെയെങ്കിലും യാഗം അനുഷ്ഠിക്കുന്ന ആളുകൾ അവരുടെ പിന്നത്തെ ജന്മത്തിൽ സത്യസന്ധരല്ലാത്തവരായും പണക്കൊതിയന്മാരായും ജനിക്കുന്നു. തെറ്റായ വ്യാഖ്യാനംമൂലം എല്ലാ മതഗ്രന്ഥങ്ങളിലെ തത്ത്വങ്ങളെയും ചീത്തയാണെന്നു കാണിക്കുന്ന മനുഷ്യൻ അവന്റെ ആ പാപകരമായ പ്രവൃത്തിമൂലം പാപത്തിന്റെ പ്രദേശത്തേക്ക് (നരകത്തിലേക്ക്) പോകും എന്നതു തീർച്ചയാണ്. ഇത്തരത്തിലുള്ള മനുഷ്യൻ പാപിയായ ആത്മാവിന്റെ ഉടമയാണ്. ബുദ്ധിശൂന്യനായി (മോക്ഷംകിട്ടാതെ) എല്ലായ്പ്പോഴും നിലകൊള്ളുകയും ചെയ്യുന്നു. ബ്രഹ്മത്തെ എല്ലാമായും എല്ലാ വസ്തുക്കളേയും ബ്രഹ്മമായും കണക്കാക്കുന്ന മനുഷ്യൻ പാപരഹിതനായിത്തീരുന്നു; ബ്രാഹ്മണൻ എന്ന പേരിന് അർഹനാകുന്നു. നമ്മൾ പരബ്രഹ്മത്തിന്റെ ഉപകരണങ്ങളോ അതിനെ പ്രതിനിധാനം ചെയ്യുന്നവരോ ആയി നമ്മെ കണക്കാക്കി എല്ലാ പ്രവൃത്തികളും ചെയ്യണം. പ്രവൃത്തികൾ അദ്ദേഹത്തിന്റേതാണ് (ദൈവത്തിന്റെ). നാം ഉപകരണങ്ങൾ മാത്രവും. വേദങ്ങളിൽ പ്രതിപാദിച്ചിരിക്കുന്നവയും ദിവസേന അനുഷ്ഠിക്കേണമെന്നു നിർദ്ദേശിക്കപ്പെട്ടവയുമായ കർമ്മങ്ങളെ അനുഷ്ഠിക്കാൻ കടമപ്പെട്ടതായി കരുതുന്ന ആൾ, ഏതെങ്കിലുമൊരു ദിവസം അത് അനുഷ്ഠിക്കുവാൻ സാധിക്കാതെ വന്നാൽ ഭയപ്പെടുന്ന ആൾ, യാഗത്തിന്റെ എല്ലാ ആവശ്യങ്ങളേയും ബ്രഹ്മത്തിന്നു തുല്യമായി കണക്കാക്കുന്ന ആൾ, തന്നെ ഒരിക്കലും നടനായി കണക്കാക്കാത്ത ആൾ, സത്യത്തിൽ ഒരു ബ്രാഹ്മണനാണ്. അത്തരത്തിലുള്ള ഒരാളുടെ കർമ്മങ്ങൾ അപൂർണ്ണമായിരിക്കുന്നുവെങ്കിൽ അഥവാ അവയുടെ പൂർത്തികരണം അശുദ്ധമൃഗങ്ങളാൽ തടസ്സപ്പെടുന്നുവെങ്കിൽ, അപ്പോൾപോലും ആ കർമ്മങ്ങൾ മേന്മയേറിയവയാണെന്നു നാം കേട്ടിരിക്കുന്നു. ആ കർമ്മങ്ങൾ ഫലേച്ഛകൊണ്ട് അനുഷ്ഠിക്കപ്പെടുകയും, അവയുടെ പൂർത്തീകരണം അത്തരത്തിലുള്ള തടസ്സങ്ങളെക്കൊണ്ടു നടക്കാതെവരികയും ചെയ്യുന്നുവെങ്കിൽ, പൊരുത്തപ്പെടുത്തൽ (പ്രായശ്ചിത്തം) ആവശ്യമായിവരും."

ജീവിതത്തിന്റെ ഏറ്റവും ഉന്നതമായ ലക്ഷ്യ(മോക്ഷ) പ്രാപ്തി ആഗ്രഹിക്കുന്നവർ എല്ലാത്തരം ലൗകികധനങ്ങളെ സംബന്ധിച്ചിടത്തോളം മോഹങ്ങളിൽനിന്നും മുക്തരായവർ, ഭാവിക്കുവേണ്ടിയുള്ളതെല്ലാം ഉപേക്ഷിക്കുന്നവർ, അസൂയയിൽനിന്നു സ്വതന്ത്രർ, സത്യത്തിൽ അടിയുറച്ചുനില്ക്കുകയും, സംയമനത്തെ ത്യാഗമായി കണക്കാക്കുകയും ചെയ്യുന്നു. (കർത്തവ്യബോധത്തോടെ യാഗങ്ങൾ ചെയ്യപ്പെടുമ്പോൾ, അപൂർണ്ണമെങ്കിൽക്കൂടി അവ ഫലവത്തായിത്തീരുന്നു. ഫലേച്ഛകൊണ്ട് അവ അനുഷ്ഠിക്കപ്പെടുമ്പോൾ മാത്രമേ പൂർത്തീകരണം തടസ്സപ്പെടുന്നിടത്ത് പ്രായശ്ചിത്തം ആവശ്യമായിവരുന്നുള്ളൂ.) ശരീരത്തിന്റെയും, ആത്മാവിന്റെയും, വ്യത്യാസത്തെ അറിയുന്നവരും, യോഗത്തിന്ന് അർപ്പിക്കപ്പെട്ടവരും, പ്രാണവാനിൽ സഞ്ചരിക്കുന്നവനും, എല്ലായ്പ്പോഴും മറ്റുള്ളവരെ തൃപ്തിപ്പെടുത്തുന്നതിൽ വിജയിക്കുന്നു. പ്രണവം എന്നു പേരായ പ്രാപഞ്ചികമായ ബ്രഹ്മം ദേവന്മാരുടെ ആത്മാവാണ്. അത് ബ്രഹ്മത്തെ അറിയുന്നവനിൽ വസിക്കുന്നു. അതുകൊണ്ട് ഇത്തരത്തിലുള്ള മനുഷ്യൻ ഭക്ഷിക്കുകയും തൃപ്തനാവുകയും ചെയ്യുമ്പോൾ എല്ലാ ദേവന്മാരും സംതൃപ്തരാകുന്നു.

എല്ലാ തരത്തിലുള്ള രസങ്ങളിലും തൃപ്തിയുള്ളവൻ ഒരു പ്രത്യേക രസത്തെ പ്രശംസിക്കാത്തതുപോലെ എല്ലാ ജ്ഞാനങ്ങളും അറിയാൻ കഴിഞ്ഞവൻ പരമമായ ആനന്ദത്തിന്റെ ഉറവിടമായ ബ്രഹ്മത്തിൽമാത്രമേ ആനന്ദം കാണുകയുള്ളൂ. ധർമ്മത്തെ അഭയം തേടിയവർക്കും, ധർമ്മത്തിൽ ആനന്ദം ദർശിക്കുന്നവർക്കുംമാത്രമേ കർത്തവ്യവും അകർത്തവ്യവും തിരിച്ചറിയുവാനുള്ള കഴിവ് കാണുന്നുള്ളൂ. ഈ നിലയിലെത്തിയ ജ്ഞാനി ഈ പ്രപഞ്ചത്തിലുള്ള എല്ലാ വസ്തുക്കളും തന്നിൽനിന്നുതന്നെ ഉത്ഭവിച്ചതാണെന്നു കരുതിപ്പോവും. ഇമ്മാതിരിയുള്ള ജ്ഞാനി എല്ലാ വസ്തുവും ബ്രഹ്മമയമാണെന്നും, താനും ബ്രഹ്മമയമാണെന്നും അറിയുന്നവനാണ്. ജ്ഞാനം സമ്പാദിച്ചവരും, ജീവിതത്തിന്റെ മറുകരയെത്തുവാൻ ആഗ്രഹിക്കുന്നവരും വിധിയിൽ വിശ്വസിക്കുന്നവരും അനന്തമായ ആനന്ദത്തിന്റെ ഇരിപ്പിടമായ ബ്രഹ്മത്തെ പ്രാപിക്കുന്നതിൽ വിജയിക്കുന്നു. ആ

ബ്രഹ്മത്തെ പ്രാപിച്ചവൻ പിന്നെ സംസാരത്തിലേക്കു മടങ്ങി വരുന്നതല്ല. അങ്ങനെയുള്ളവൻ ബ്രഹ്മത്തേക്കാൾ താഴെയുള്ള സ്വർഗ്ഗത്തെ കാംക്ഷിക്കുന്നില്ല. ഇങ്ങനെയുള്ള ബ്രഹ്മജ്ഞന്മാർ അഹിംസാനിഷ്ഠയോടെയുള്ള ആരാധനയല്ലാതെ ഹിംസയോടുകൂടിയ ഒരു പൂജയും ബലിയും ചെയ്യുന്നതിൽ മനസ്സുവെക്കുന്നില്ല. അതിൽ അവർ ഇഷ്ടപ്പെടുന്നില്ല. അവർ പുഷ്പഫലാദികളെക്കൊണ്ടുള്ള കർമ്മമേ അനുഷ്ഠിക്കുന്നുള്ളൂ. ഇത്തരം ശുദ്ധാത്മാക്കൾക്ക് യാഗംചെയ്യുന്നതിന്നു വേണ്ടി പ്രതിഫലാർത്ഥികളായ ഋത്വിക്കുകൾ ഒരുങ്ങുകയില്ല. ഈ പരിശുദ്ധാത്മാക്കൾ തങ്ങളുടെ കർമ്മം അവസാനിച്ചാലും ലോകഹിതത്തിന്നുവേണ്ടി അവർ പിന്നേയും നിസ്വാർത്ഥമായി കർമ്മം ചെയ്യുന്നു. എന്നാൽ ലോഭികളായ ഋത്വിക്കുകൾ അശുഭന്മാരായ ആളുകൾക്കുവേണ്ടി ധനം മോഹിച്ച് യാഗകർമ്മങ്ങളിൽ പങ്കുകൊള്ളുന്നു. ആ യാഗം നടത്തിക്കുന്ന അശുഭന്മാർ പുണ്യങ്ങളൊന്നും ചെയ്യാതെ ചുളുവിൽ സ്വർഗ്ഗംനേടുവാൻ ആഗ്രഹിക്കുന്നവരാണ്.

സത്തുക്കൾ തങ്ങളുടെ സൽക്കർമ്മം നിർവ്വഹിച്ചതിന്നു ശേഷം സാമാന്യജനങ്ങളെക്കൂടി സന്മാർഗ്ഗത്തിലേക്കു തിരിച്ച് മോക്ഷപ്രാപ്തിക്ക് അർഹരാക്കുവാൻ യത്നിക്കുന്നു. അല്ലയോ ജാജലീ, ഞാൻ പ്രാണിഹിംസയിൽനിന്ന് എല്ലാവിധത്തിലും ഒഴിഞ്ഞുനില്ക്കുകയും എല്ലാ പ്രാണികളിലും തുല്യമായ ഒരു നില കൈക്കൊള്ളുകയും ചെയ്യുന്നു. ബുദ്ധിമാന്മാരായ ബ്രാഹ്മണർ രണ്ടുവിധത്തിലുള്ള കർമ്മഫലങ്ങൾ അനുഭവിക്കുന്നുണ്ട്. അവർ ചെയ്യുന്ന കർമ്മത്തിൻെറ ഫലമായി ഉയർന്ന ലോകത്തിലേക്കു ഗമിക്കുവാൻ ഇടയാകുന്നു. എങ്കിലും കർമ്മഫലമനുസരിച്ച് അതിൽ ചിലർ മോക്ഷത്തിൽ ലയിക്കുകയും മറ്റുചിലർ സ്വർഗ്ഗത്തിൽ എത്തുകയും ചെയ്യുന്നു. മോക്ഷത്തിൽ ലയിച്ചവന്ന് ജന്മത്തിലേക്കു തിരിച്ചു വരവില്ല. സ്വർഗ്ഗത്തെ പ്രാപിച്ചവൻ ചിരകാലത്തെ സുഖാനുഭവങ്ങൾക്കുശേഷം വീണ്ടും സംസാരത്തിലേക്കു തിരിച്ചു വരുന്നു. ആ യജ്ഞങ്ങൾ അനുഷ്ഠിച്ചുകൊണ്ട് ആ പുണ്യാത്മാക്കൾ ദേവന്മാർ സഞ്ചരിച്ച മാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്നു. ഫലേച്ഛകൂടാതെ കർമ്മംചെയ്യുന്ന പുണ്യാത്മാക്കൾ തിരിച്ചുവരാത്ത നിലയിൽ മോക്ഷത്തിൽ പ്രവേശിക്കുന്നു. ഫലേച്ഛയോടുകൂടി കർമ്മംചെയ്യുന്നവർ സ്വർഗ്ഗത്തേയും പ്രാപിക്കുന്നു. എന്നാൽ സ്വർഗ്ഗത്തെ പ്രാപിച്ചവന്നു വീണ്ടും തിരിച്ചുവരേണ്ടതായി വരും. ഇതാണ് അവരുടെ അന്തിമലക്ഷ്യത്തിൻെറ വ്യത്യാസം.

ഇങ്ങനെയുള്ള പുണ്യാത്മാക്കൾക്ക് കാളകൾ പ്രേരണകൂടാതെ സ്വമേധയാ നുകത്തിന്ന് കഴുത്തു ചായ്ച്ചു കൊടുക്കുന്നു. ഇവർക്കുവേണ്ടി പശുക്കൾ പ്രേരണകൂടാതെ പാൽ ചുരത്തിക്കൊടുക്കുന്നു. അവർ തന്നെത്താനെ യോഗപ്രഭാവത്താൽ മാനസികയജ്ഞങ്ങൾ നടത്തുന്നു. എല്ലാ യജ്ഞോപകരണങ്ങളും അവർക്കധീനമാണ്. ഇപ്രകാരമുള്ള പരിശുദ്ധാത്മാക്കളുടെ യാഗം പശുക്കളെ ബലികഴിച്ചിട്ടല്ല. അവരുടെ ആത്മപ്രഭാവം അതിലൊക്കെ ഉപരിയായി ഉയർന്നുനില്ക്കുന്നു. ഇത്തരക്കാർ ഔഷധികളെക്കൊണ്ടുള്ള യജ്ഞങ്ങളാണ് നിർവ്വഹിക്കുന്നത്. ത്യാഗത്തെ മുൻനിർത്തിയുള്ള ഇത്തരം പവിത്രാത്മാക്കളെപ്പറ്റി ഞാൻ ഭവാനോടു പറഞ്ഞു. നിരീഹനും നിഷ്ക്രിയാരംഭനും, ആരേയും സ്തുതിച്ചുപറയാത്തവനും ആരുടെ മുമ്പിലും തലകുനിക്കാത്തവനും, അക്ഷീണനും, അക്ഷീണകർമ്മാവുമായ ബ്രാഹ്മണൻ ദേവന്മാർപോലും പൂജിക്കുന്നവനാകുന്നു.

വേദം പഠിപ്പിക്കാത്തവനും, യജ്ഞങ്ങൾ ചെയ്യാത്തവനും, അർഹിക്കുന്ന ബ്രാഹ്മണർക്കു ദാനംചെയ്യാത്തവനും, കാമ്യമായ വൃത്തിക്കുവേണ്ടി അർത്ഥിക്കുന്നവനുമായ പാപിയുടെ ഗതി എന്തായിരിക്കും ജാജലീ!

ഇപ്രകാരം യജ്ഞാദികളായ കർമ്മങ്ങൾ പരിശുദ്ധിയോടെ യജിക്കുന്ന പുണ്യാത്മാക്കൾക്ക്, ദേവസമ്മതന്മാരായ പുണ്യവാന്മാർക്ക് ശരിയായ യജ്ഞത്തിൻെറ പുണ്യഫലം ലഭിക്കും. മോക്ഷത്തെ പ്രാപിക്കും."

ജാജലി പറഞ്ഞു: "അല്ലയോ വണിക്കിൻെറ പുത്രാ! ഞങ്ങൾ ഒരു വണിക്കിൽനിന്ന് ഇത്തരം ആർഷമായ തത്ത്വങ്ങൾ ഒന്നും ഇതിന്നുമുമ്പേ കേട്ടിട്ടില്ല. മാനസികമായ യജ്ഞങ്ങൾ യോഗത്താൽ നിർവ്വഹിക്കുന്ന മഹാത്മാക്കളായ യോഗികൾ മാത്രമേ ഇത്തരം ബ്രഹ്മതത്ത്വങ്ങൾ പറയുവാൻ ശക്തരായിക്കണ്ടിട്ടുള്ളൂ."

തുലാധാരൻ പറഞ്ഞു: "യജ്ഞത്തിൽ വിശ്വാസമില്ലാത്തവൻ യജ്ഞം ചെയ്തതുകൊണ്ട് യാതൊരു ഫലവും ലഭിക്കുവാൻ പോകുന്നില്ല. ഇത്തരക്കാർ ഒരു യജ്ഞത്തിന്നും അർഹരല്ല. ആന്തരികമായോ, ബാഹ്യമായോ ചെയ്യുന്ന ഒരു പുണ്യകർമ്മത്തിന്നും അർഹരല്ല. യജ്ഞത്തിന്നൊരുങ്ങുക എന്നത് അത്ര വിഷമമുള്ളതല്ല. പശുവിൻെറ എല്ലാ വസ്തുക്കളും യജ്ഞത്തിന്ന് പശു അർഹമാക്കുന്നത് കാണുക. വെണ്ണ, പാല്, തൈര് എന്നിവ, കൊമ്പ്, കുളമ്പ്, വാലിൻെറ രോമം എന്നിവയെല്ലാം പശു യജ്ഞവസ്തുക്കളാക്കിത്തീർക്കുന്നു. അവിവാഹിതൻ യജ്ഞത്തിന്നർഹനല്ല എന്നു വേദത്തിൽപ്പറയുന്നു. വിവാഹിതനായ പുരുഷൻ തൻെറ ഭാര്യയോടുകൂടി ദേവന്മാർക്ക് യജ്ഞം ചെയ്യണം. പുരോഡാശം പശുക്കളുടെ ശുദ്ധവസ്തുക്കളാകുന്നു. സരിത്തുകളൊക്കെ പുണ്യമായ സരസ്വതീതീർത്ഥമാണ്. പർവ്വതങ്ങളൊക്കെ പുണ്യസ്ഥാനങ്ങളാണ്. അല്ലയോ ജാജലീ, ആത്മാവ് തീർത്ഥമാണ്. നീ ദേശാതിഥിയാകരുത്. തീർത്ഥം അന്വേഷിച്ച് എന്തിന്നു നീ നടക്കുന്നു. ഏറ്റവും പുണ്യമായ തീർത്ഥം ഹൃദയമാണ്. ആ പുണ്യതീർത്ഥം നിന്നിലുള്ളപ്പോൾ നീ എവിടെ എന്തിന്ന് അന്വേഷിച്ച് നടക്കുന്നു? ഈ ധർമ്മങ്ങൾ അനുഷ്ഠിക്കുന്നവൻ, മറ്റു ജീവികൾക്കു ദ്രോഹംചെയ്യാത്തവൻ, തൻെറ കർമ്മംകൊണ്ടു പുണ്യം സമ്പാദിക്കുന്നവൻ, സ്വന്തം പ്രയത്നത്താൽ മഹത്തായ പുണ്യലോകത്തെ പ്രാപിക്കും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, ഇതാണ് തുലാധാരൻ ഉപദേശിച്ച ധർമ്മങ്ങൾ. യുക്തിക്കു ചേർന്ന ഈ ഉപദേശങ്ങൾ സജ്ജനസേവ്യമാകുന്നു."

**264. തുലാധാരജാജലിസംവാദം - ജാജലിയോട് പക്ഷികളുടെ ഉപദേശം -** തുലാധാരൻപറഞ്ഞു: "അല്ലയോ ജാജലീ, നീ നിൻെറ കണ്ണുകൊണ്ടു നോക്കിക്കാണുക! സജ്ജനങ്ങൾ സഞ്ചരിക്കുന്ന മാർഗ്ഗവും, ദുർജ്ജനങ്ങൾ സഞ്ചരിക്കുന്ന മാർഗ്ഗവും നീ നല്ലപോലെ നോക്കിക്കാണുക! എന്നാൽ അതിൻെറ മട്ടും മാതിരിയും നിനക്കു മനസ്സിലാകും. നീ കാണുന്നില്ലേ, എത്ര പക്ഷികളാണ് സഞ്ചരിക്കുന്നത്. വളരെയേറെ പക്ഷികളെ നീ കാണുന്നില്ലേ? നിൻെറ തലയിൽ വളർന്നുണ്ടായ പക്ഷികളും, വേറെ പരുന്തുകളും, മറ്റു പലജാതി പക്ഷികളും ആകാശത്തിൽ സഞ്ചരിക്കുന്നതായി നീ കാണുന്നില്ലേ? അങ്ങുമിങ്ങും വിളിച്ച് ചുറ്റിപ്പറക്കുന്ന അവ ചിറകും, കാലും ചുരുക്കി കൂട്ടിനുള്ളിലേക്കു കടന്നുപോകുന്നത് നീ കാണുന്നില്ലേ? അല്ലയോ ബ്രാഹ്മണാ, നീ വളർത്തിയ പക്ഷികൾ നിന്നെ അച്ഛനാണെന്നു സങ്കല്പിച്ച് ആദരിക്കുന്നു. യാതൊരു സംശയവുമില്ല, നീ തന്നെയാണ് അവരുടെ പിതാവ്. അല്ലയോ ജാജലീ, നീ നിൻെറ ആ മക്കളെ വിളിക്കുക."

ഭീഷ്മൻ പറഞ്ഞു: "ഉടനെ ജാജലി, ആ പക്ഷികളെ വിളിച്ചു. അവ ഉടനെ ധർമ്മത്തിൻെറ വാക്കായി ഈ വാക്കുകൾ ഉച്ചരിച്ചു.

'അല്ലയോ മഹർഷേ, അഹിംസാദികളായ കർമ്മം ചെയ്യുന്നവന്ന് ഇഹത്തിലും പരത്തിലും ഗുണം ചെയ്യും. എന്നാൽ അന്യർക്കു ദ്രോഹംചെയ്യുന്ന കർമ്മങ്ങൾ അതു ചെയ്യുന്നവൻെറ വിശ്വാസത്തെ നശിപ്പിക്കും. വിശ്വാസം നശിച്ചു കഴിഞ്ഞാൽ ചെയ്യുന്നവനും നാശത്തിൽപ്പെട്ടുപോകും. ലാഭാലാഭങ്ങളിൽ സമചിത്തതയോടെ, ശ്രദ്ധയോടെ, സംയതാത്മാക്കളായി, സൽബുദ്ധിയോടുകൂടി, കർമ്മം കർത്തവ്യബോധത്തോടെ, ഫലത്തെപ്പറ്റി ആഗ്രഹിക്കാതെ, ചെയ്യുന്നവർക്കു തീർച്ചയായും സൽഫലം ഉണ്ടാകും. ബ്രഹ്മത്തിലുള്ള വിശ്വാസം, ശ്രദ്ധ, സൂര്യപുത്രിയാണ്. ശ്രദ്ധയെന്നു പറയുന്നവൾ വിവസ്വാൻെറ മകളാണ് ബ്രാഹ്മണാ!

അവൾ രക്ഷാകർത്രിയാണ്. അവൾ നല്ല ഫലങ്ങളെ ജനിപ്പിക്കുന്നവളാണ്. അവൾ വാക്കിൻെറയും മനസ്സിൻെറയും ബാഹ്യരൂപമാണ്. ശ്രദ്ധയെന്നു പറയുന്നവൾ ജപത്തിൻേറയും ധ്യാനത്തിൻേറയും ബാഹ്യരൂപമാണ്. ഒരു കർമ്മം വാക്കിൻെറ തെറ്റുകൊണ്ട് ചീത്തയായാൽ അതിനെ ശ്രദ്ധ രക്ഷിക്കുന്നു. ഒരു കർമ്മം മഹത്തിൻെറ തെറ്റുകൊണ്ടു മോശമായാൽ ശ്രദ്ധ രക്ഷപ്പെടുത്തുന്നു. ശ്രദ്ധ വാക്വൃദ്ധനേയും, മനോവൃദ്ധനേയും കാക്കുന്നു. ശ്രദ്ധാവൃദ്ധനേയും വാങ്മനസ്സിനേയും യജ്ഞം കാക്കുകയില്ല. പണ്ടുള്ളവർ ഈ സംഗതിയെപ്പറ്റി ബ്രഹ്മാവ് ചൊല്ലിയ ഗീതങ്ങൾ പാടാറുണ്ട്. 'ശ്രദ്ധയറ്റ ശുചിക്കും, ശ്രദ്ധയുള്ള അശുചിക്കും, യജ്ഞകർമ്മത്തിന്നു തുല്യമായ വിത്തം ദേവന്മാർ കണ്ടിരിക്കുന്നു. പിശുക്കനായ ശ്രോത്രിയൻേറയും, അന്യായ പലിശ വാങ്ങുന്ന ഉദാരനായവൻേറയും നിവേദ്യം, ഇവ രണ്ടു പേരുടെയും ദാനത്തെപ്പറ്റി ചിന്തിച്ച് ദേവന്മാർ ഇവ രണ്ടും തുല്യമാണെന്നു പറയുന്നു. ബ്രഹ്മാവ് അവരോട് പറഞ്ഞു. നിങ്ങൾക്കു തെറ്റുപറ്റിയിരിക്കുന്നു എന്ന്. ഒരു ഉദാരൻെറ നിവേദ്യം ശ്രദ്ധമൂലം പരിശുദ്ധമായതായി കണക്കാക്കണം. ശ്രദ്ധയില്ലാത്തവൻ നൽകുന്ന നിവേദ്യം അതിൻെറ അഭാവംമൂലം സ്വീകാര്യമല്ല. ഉദാരനായ ഒരു പലിശക്കാരൻെറ നിവേദ്യം സ്വീകരിക്കാം. എന്നാൽ ഒരു പിശുക്കൻ തരുന്ന അന്നം ഒരിക്കലും സ്വീകരിക്കാൻ പാടില്ല. ഈ ലോകത്തിൽ ഒരുത്തൻെറ നിവേദ്യമാണ് ഏറ്റവും നിഷിദ്ധമായി സ്വീകാര്യമല്ലാത്തത്. അതു ശ്രദ്ധയില്ലാത്തവൻെറ, വിശ്വാസമില്ലാത്തവൻെറ നിവേദ്യമാണ്. അവൻ നൽകുന്ന അന്നമൊന്നും കഴിക്കുവാൻ പറ്റിയതല്ല; കഴിക്കരുത്. ഇതാണ് ഈശ്വര വിശ്വാസികളുടെ അഭിപ്രായം.

ശ്രദ്ധയില്ലായ്മ വലിയ പാപമാണ്. ശ്രദ്ധയും വിശ്വാസവും മനുഷ്യൻെറ പാപം കഴുകിക്കളയും. പാമ്പ് തൻെറ ഉറ ഊരിക്കളയുന്നപോലെ ശ്രദ്ധയുള്ള പുരുഷൻ അവൻെറ പാപം വിശ്വാസംമൂലം ഊരിക്കളയുന്നു. ശ്രദ്ധയോടുകൂടിയ നിവൃത്തിയെപ്പോലെ പവിത്രമായി ഒന്നുമില്ല. ശീലദോഷങ്ങൾ നീങ്ങിയ ശ്രദ്ധാവാൻ പരിശുദ്ധനാകുന്നു. അത്തരം പുരുഷന്ന് തപസ്സെന്തിന്? സ്വഭാവമെന്തിന്? സഹനശക്തി എന്തിന്? ശ്രദ്ധാലുവായ പുരുഷന് ഏതിൽ ശ്രദ്ധയുണ്ടോ, അവൻ അതുതന്നെയായി പരിണമിക്കും. ധർമ്മാർത്ഥദർശികളായ സത്തുക്കൾ ഇപ്രകാരമാണ് ധർമ്മത്തെപ്പറ്റി പറയുന്നത്. ജിജ്ഞാസുക്കളായ ഞങ്ങൾ ധർമ്മത്തെ കണ്ടറിഞ്ഞുവന്നതാണ്. അതുകൊണ്ട് അല്ലയോ മഹാപ്രാജ്ഞാ, ശ്രദ്ധ അങ്ങയിൽ ഉണ്ടാകട്ടെ! എന്നാൽ പരമമായ പദം ഭവാൻ നേടും. അല്ലയോ, ജാജലീ, ശ്രദ്ധയുള്ളവനായ ശ്രദ്ധാവാൻ ധർമ്മം തന്നെയാണ്. തൻെറ ശരിയായ വഴിയിൽ നില്ക്കുന്നവൻ, ഹേ, ജാജലീ, ശ്രേഷ്ഠനാണെന്നു ധരിക്കുക!'

ഭീഷ്മൻ പറഞ്ഞു: "പിന്നെ തുലാധാരനും, കുറേനാൾ കഴിഞ്ഞപ്പോൾ ജാജലിയും, ആ പ്രാജ്ഞർ രണ്ടുപേരും സ്വർഗ്ഗത്തിലെത്തി സുഖിച്ചു. തങ്ങളുടെ കർമ്മം ഒഴിവായ വിധം ഓരോരുത്തനും സ്വസ്ഥാനങ്ങളിൽച്ചെന്നു.

ഇപ്രകാരമാണ് തുലാധാരൻ ശ്രേഷ്ഠമായ ഉപദേശം ജാജലിക്കു നല്കിയത്. താൻ ആഗ്രഹിച്ചതെന്തോ അതൊക്കെ ജാജലിക്കു ലഭിച്ചു. സനാതനമായ ധർമ്മം തുലാധാരൻ ഉപദേശിച്ചു. വിഖ്യാതവീര്യനായ തുലാധാരൻെറ വാക്കുകൾകേട്ട്, ആ ദ്വിജൻ, അല്ലയോ പൃഥാപുത്രാ, ശാന്തിയെത്തന്നെ നേടി. തുലാധാരൻെറ മൊഴി ഇപ്രകാരം ജനസമ്മതമുള്ളതാണ്. യഥോപമമായ ഉപദേശത്തോടെ ഇനി എന്താണ് ഭവാനു കേൾക്കേണ്ടത്?"

## 265. വിചഖ്നുഗീത - അഹിംസാധർമ്മപ്രശംസ -

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. പ്രജകളിൽ കരുണയോടെ വിചഖ്നു രാജാവു പറഞ്ഞ വാക്കുകളാണ് കഥാവിഷയം. കഴുത്തറുത്ത കാളയെക്കണ്ടിട്ടും പശുക്കളുടെ നിലവിളി കേട്ടിട്ടും യജ്ഞശാലയിലെ ഗോഗൃഹത്തിൽ രാജാവ് ചെന്നു നോക്കി. അവിടെ ക്രൂരന്മാരായ ബ്രാഹ്മണർ കൂടിയിരുന്നു. അവർ യാഗത്തിന് പശുക്കളെ അറക്കുവാൻ സഹായിക്കുന്നവരാണ്. ഇതു കണ്ടപ്പോൾ രാജാവ് പറഞ്ഞു: "ലോകത്തിൽ ഗോക്കൾക്ക് സ്വസ്തി ഭവിക്കട്ടെ!" ഹിംസ നടക്കുമ്പോൾ രാജാവ് അങ്ങനെ ആശിസ്സ് നല്കി. മര്യാദകെട്ട മൂഢന്മാരും, നാസ്തികന്മാരും, സംശയാത്മാക്കളുമായ മനുഷ്യർ കാര്യം ശരിയായി ധരിക്കാതെ ഹിംസയെ പുകഴ്ത്തുന്നു. മനു പറഞ്ഞിട്ടുള്ളത്, മഹത്തായ ധർമ്മം അഹിംസയാണെന്നാണ്. തോന്നിയമാതിരി പശുക്കളെ വേദിക്കപ്പുറത്ത് കൊല്ലുന്നു, അതുകൊണ്ടു വേദത്തെ പ്രമാണമാക്കി അറിവുള്ളവൻ സൂക്ഷ്മമായ ധർമ്മംചെയ്യണം. കർമ്മങ്ങളിൽവച്ച് മെച്ചമായത് ഒരു ജീവിയെയും ഹിംസിക്കാതിരിക്കുക എന്നതാണ്. ഉപവാസംകൊണ്ട് സംശിതനായി വേദോക്തമായ ശ്രുതി അനുസരിക്കാതെ ആചാരമെന്ന പേരിൽ അനാചാരത്തെ ചെയ്യുന്നവർ ഫലകാംക്ഷികളായ പിച്ചക്കാരാണ്. യജ്ഞം, വൃക്ഷം, യൂപം, ഇവയെ ഉദ്ദേശിച്ച് മാനവർ, വെറുതെ മാംസം തിന്നുകയാണെങ്കിൽ അത് ഒരിക്കലും സദ്ധർമ്മമാവുകയില്ല. മദ്യം, മത്സ്യം, മധു, മാംസം, ആസവം, കൃസരൗദനം മുതലായവ ഭക്ഷിക്കുന്നത് ധൂർത്തന്മാരുടെ സ്വഭാവമാണ്. അവ അവരുടെ ആചാരമായിരിക്കുന്നു. അത് വേദവിധിപ്രകാരമുള്ള ആചാരല്ല. ഇത് ദുരഭിമാനംകൊണ്ടും ദുരാഗ്രഹംകൊണ്ടും അജ്ഞാനംകൊണ്ടും ജനങ്ങൾ ചെയ്യുന്ന ചാപല്യമാണ്. ദ്വിജന്മാർ യജ്ഞങ്ങളിൽ മിക്കവാറും വിഷ്ണുവിനെയാണ് നിനയ്ക്കുന്നത്, വിഷ്ണുവാണ് പ്രധാന ദൈവതം. വിഷ്ണുവിനെ പൂജിക്കേണ്ടത് പായസം, പുഷ്പം എന്നിവയാലാണെന്നാണ് യജ്ഞത്തെക്കുറിച്ചുള്ള നിശ്ചയം. യജ്ഞത്തിനുതകുന്ന വൃക്ഷങ്ങൾ (അവയുടെ ഫലങ്ങളും പൂക്കളും) എന്തൊക്കെയാണെന്നു വേദത്തിൽ പറഞ്ഞിട്ടുണ്ടല്ലോ. അവ തിരഞ്ഞെടുത്ത് ഹൃദയശുദ്ധിയോടെ വേണ്ട മട്ടിൽ ചെയ്യുക. മഹത്ത് (ബ്രഹ്മം) സത്വ ശുദ്ധാഢ്യമാണ്. എല്ലാ ദേവന്മാരും ശുദ്ധമായ ഹൃദയത്തോടെ നാം ചെയ്യുന്ന ശുദ്ധമായ പുഷ്പാദികൾകൊണ്ടുള്ള ആരാധന ഇഷ്ടപ്പെടും. മൃഗങ്ങളെ ബലിയായി അർപ്പിക്കുന്നതും മദ്യം നിവേദിക്കുന്നതും അസംബന്ധവും അനാവശ്യവുമാണ്."

യുധിഷ്ഠിരൻ പറഞ്ഞു: "എല്ലാവിധം ആപത്തുകളും കുഴപ്പങ്ങളും ശരീരവും ഒന്നിനോടൊന്ന് അനവരതം മല്ലടിച്ചുകൊണ്ടിരിക്കുന്നു. ആപത്തുകൾ ശരീരത്തെ നശിപ്പിക്കുവാൻ നോക്കുന്നു. ശരീരമാകട്ടെ തന്നെ ബാധിക്കുന്ന ദ്രോഹങ്ങളെ നശിപ്പിക്കുവാൻ നോക്കുന്നു. ഇങ്ങനെ ദേഹത്തെ ഹിംസിച്ചുകൊണ്ടിരിക്കുന്ന ദ്രോഹികളെ അകറ്റിയില്ലെങ്കിൽ പിന്നെ എങ്ങനെ ജീവിതയാത്ര തുടരും?"

ഭീഷ്മൻ പറഞ്ഞു: "ദേഹത്തിന് വാട്ടംതട്ടാതേയും, മൃത്യുനുവിൽപ്പെടാതെയുമുള്ള മട്ടിൽ കർമ്മങ്ങളെ അനു

ഷ്ഠിക്കുക. ഒന്നിൻെറയും ദേഹം നശിപ്പിച്ചോ ഒന്നിനെ വേദനപ്പെടുത്തിയോ ദൈവാരാധന നടത്തരുത്. സമർത്ഥൻ അങ്ങനെയാണ് കർമ്മം നടത്തേണ്ടത്."

266. **ചിരകാരികോപാഖ്യാനം - കാര്യങ്ങൾ സാവധാനം ചെയ്യുന്ന ചിരകാരികൻെറ കഥ -** യുധിഷ്ഠിരൻ പറഞ്ഞു: "കാര്യങ്ങൾ വേഗത്തിലോ ചെയ്യേണ്ടത് പതുക്കെയോ? പിതാമഹാ! അങ്ങ് കാര്യങ്ങളുടെ നിർവ്വഹണത്തിൽ വളരെയധികം ജ്ഞാനം സമ്പാദിച്ചിട്ടുള്ളവനാണല്ലോ. ദുർഘടമാണ് കാര്യനിർവ്വഹണം. അങ്ങ് ഞങ്ങൾക്കെല്ലാം ഗുരുവാണല്ലൊ. എങ്ങനെ ചെയ്യണമെന്നു പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി പണ്ടേ തന്നെ ഒരു കഥ പറഞ്ഞുവരാറുണ്ട്. അംഗിരസ്സിൻെറ ഗൃഹത്തിൽവെച്ച് ചിരകാരി ചെയ്തതാണ് കഥയിലെ വിഷയം.

അല്ലയോ ചിരകാരികാ! നിനക്ക് ശുഭം ഭവിക്കട്ടെ! മംഗളം ഭവിക്കട്ടെ! ചിരകാരികാ! ബുദ്ധിമാനായ ചിരകാരിയുടെ ഒരു തൊഴിലും പിഴച്ചുപോവുകയില്ല. അബദ്ധത്തിലാവുകയില്ല. ഗൗതമൻെറ പുത്രനായി മഹാപ്രാജ്ഞനായി ചിരകാരി എന്ന ഒരു മഹാശയൻ ഉണ്ടായിരുന്നു. അവൻ വളരെ ചിന്തിച്ചേ കാര്യങ്ങൾ നടത്താറുള്ളു. ഓരോന്നും ചെയ്താൽ അതിൻെറ ഫലമെന്തായിരിക്കും? പ്രത്യാഘാതമെന്തായിരിക്കും? എന്നൊക്കെ അവൻ ഗാഢമായി ചിന്തിച്ചറിയും. ചിരം കാര്യം ആലോചിക്കുന്നവൻ, ചിരമുണരുന്നവൻ, ചിരനിദ്രകൻ, ചിരം കാര്യം ചിന്തിച്ചറിയുന്നവൻ ഇങ്ങനെ പലരും അവനെപ്പറ്റി പറഞ്ഞ് 'ചിരകാരികൻ' എന്ന പേര് അവന്നു ലഭിച്ചു.

എന്നാൽ ചിലരുടെ ഇടയിൽ അവനെപ്പറ്റി നല്ല അഭിപ്രായം ഉണ്ടായിരുന്നില്ല. അവർ അവനെപ്പറ്റി നിന്ദിച്ചു പറഞ്ഞു. 'അലസൻ', 'ബുദ്ധികുറഞ്ഞവൻ', 'വിഡ്ഢി', 'ദുർമ്മേധാവി', 'അരപ്പിരിയൻ' എന്നൊക്കെ അവനെക്കുറിച്ച് ആക്ഷേപം പറഞ്ഞു. എന്നാൽ ഈ ആക്ഷേപം പറയുന്നവരൊക്കെ ബുദ്ധികുറഞ്ഞവരും ദൂരദൃഷ്ടിയില്ലാത്തവരുമായിരുന്നു. ഒരു ദിവസം ഗൗതമൻ തൻെറ ഭാര്യയിൽ ഗൗരവമായ ഒരു വ്യഭിചാരക്കുറ്റം കണ്ടെത്തി. പെട്ടെന്ന് കോപിച്ച്, മറ്റു മക്കളെ വിട്ട്, ചിരകാരികനെ വിളിച്ച് 'ഈ ദുഷ്ടസ്ത്രീയെ കൊല്ലുക' എന്ന് കല്പിച്ചു. അങ്ങനെ ചിരകാരികനോടു കല്പിച്ച് ജാപകോത്തമനായ ഗൗതമൻ മറ്റൊന്നും ചിന്തിക്കാതെ കാട്ടിൽ തപസ്സിന്നായി വീടുവിട്ടു.

അച്ഛൻ കല്പിച്ചപ്പോൾ 'അങ്ങനെയാകാം' എന്ന് അവൻെറ സ്വഭാവത്തിനനുസരിച്ച ഒരു മറുപടിയും അവൻ പറഞ്ഞു. അവൻ ചിരകാരിതയാൽ വളരെയേറെ ചിന്തിക്കുകയായി: 'ഞാൻ എങ്ങനെ എൻെറ അമ്മയെക്കൊല്ലും? ദുഷ്ടനെപ്പോലെ ഞാൻ എങ്ങനെ അധർമ്മത്തിൽ താഴും? എങ്ങനെ താഴാതിരിക്കും? അച്ഛൻെറ കല്പന നിർവ്വഹിക്കുക എന്നതു വലിയ ധർമ്മമാണ്. മാതാവിനെ രക്ഷിക്കുക എന്നത് സ്വധർമ്മമാണ്. പുത്രത്വം എന്നത് സ്വാതന്ത്ര്യഹീനമായ ഒരു നിലതന്നെ! എന്തു ചെയ്താലാണ് ഈ അല്ലലിൽനിന്നു വിട്ടുനില്ക്കുക! അച്ഛനും അമ്മയും തമ്മിൽ ബദ്ധവൈരികളായിത്തീർന്നാൽ മക്കളുടെ കഥ എത്ര കഷ്ടമാണ്!

പെണ്ണിനെ കൊന്നവൻ എന്നു സുഖിക്കും? അമ്മയെ കൊന്നവൻ എന്ന് സുഖിക്കും? അച്ഛനെ ധിക്കരിച്ച നിലയിൽ എങ്ങനെ ഒരു പുത്രൻ ജീവിക്കും? ഈ സന്ദർഭത്തിൽ ഞാൻ എന്തുചെയ്യും? അച്ഛനെ ധിക്കരിക്കാതിരിക്കുകയും അമ്മയെ രക്ഷിക്കുകയും വേണം. രണ്ടുപേരും തക്കയോഗ്യരാണ്. അവർ എന്നിൽ തെറ്റാതെ എങ്ങനെ നിൽക്കും? ജായയിൽ ആത്മാവിനെത്തന്നെ ആധാനം ചെയ്യുന്നത് അച്ഛനാണ്. അത് ശീലം, ചാരിത്രം, നാമം എന്നിവ ചേർന്ന സൽക്കുലത്തെ നിലനിർത്തുന്നതിന്നാണ്. അമ്മയും അച്ഛനും ചേർന്ന് പുത്രനായി ജനിച്ചവനാണ് ഞാൻ. എങ്ങനെ ജ്ഞാനം ഇല്ലാതിരിക്കും? രണ്ടുപേരും എന്നെ ജനിപ്പിച്ചതിൽ തുല്യരാണ്. ജാതകർമ്മത്തിലും, പിന്നെ ഉപാകർമ്മത്തിലും പറഞ്ഞത് ചിന്തിക്കുമ്പോൾ അച്ഛൻെറ ഗുരുത്വത്തിൻെറ ഉറപ്പിന്ന് മറ്റൊന്നും ആവശ്യമില്ല. അതു മതി. ഗുരുമുഖ്യനായ പിതാവ് മുഖ്യമായ ധർമ്മം രക്ഷിച്ച്, വേദം പഠിപ്പിച്ചു. വേദത്തിലെ നിശ്ചയം അച്ഛൻ എന്ത് കല്പിച്ചുവോ അതാണ് ധർമ്മം എന്നാണ്. പിതാവിൻെറ പ്രീതി എന്നത് രൂപംകൊണ്ടതാണ് പുത്രൻ. മകന്നു സർവ്വസ്വവും പിതാവാണ്. ദേഹം മുതലായി തരേണ്ടതെല്ലാം തന്നത് അച്ഛൻ ഒരുത്തൻ മാത്രമാണ്. അതുകൊണ്ട് അച്ഛൻ എന്തു പറഞ്ഞുവോ അതു ചെയ്യുക. അതിൽ ശങ്കിക്കേണ്ടതില്ല. പിതാവിൻെറ കല്പന ചെയ്യുന്നവന്ന് അവൻ ചെയ്യുന്നതു പാപമായാലും അതു പുണ്യമായി ഭവിക്കും.

ഭക്ഷണം തന്ന് പോറ്റുന്നതും, വിജ്ഞാനം ലഭിക്കുന്നതിന്ന് വിദ്യയഭ്യസിപ്പിക്കുന്നതും ലോകജ്ഞാനം നല്കുന്നതും പിതാവാണ്. ജനിക്കുന്നതിനുമുമ്പുതന്നെ ഭർത്തൃസമായോഗാദികളായ സീമന്താദികർമ്മങ്ങൾ പുത്രന്നുവേണ്ടി നിർവ്വഹിക്കുന്നു. അച്ഛൻ ധർമ്മമാണ്. അച്ഛൻ മഹത്തായ തപസ്സാണ്. അച്ഛൻ പ്രീതനായാൽ എല്ലാ ദേവന്മാരും പ്രസാദിക്കും. അച്ഛൻ എന്തു പറയുന്നുവോ, അച്ഛന് എന്തു തൃപ്തി നല്കുന്നുവോ, അതു ചെയ്യുന്ന പുത്രന് എല്ലാവിധ അനുഗ്രഹങ്ങളും സിദ്ധിക്കും. ഏതു പാപത്തിന്നും തക്കതായ ഒരു പ്രായശ്ചിത്തവും അതുതന്നെയാണ്.

പുഷ്പം ഞെട്ടുവിട്ടു വീണുപോകും. പഴങ്ങൾ വൃക്ഷത്തേയും വിട്ടുപോകും. എത്രതന്നെ ക്ലേശിച്ചാലും സ്നേഹത്തിൻെറ മൂലമായ അച്ഛൻ മകനെ കൈവിടുകയില്ല. ഈ കാര്യങ്ങളൊക്കെ ചിന്തിച്ചുനോക്കുമ്പോൾ പുത്രന്ന് പിതാവിനോടുള്ള കടപ്പാട് ചെറുതല്ല. പിതാവ് എന്നു പറയുന്നത് നിസ്സാരമായ ഒരു വസ്തുവല്ല. ഇനി അമ്മയെപ്പറ്റി ചിന്തിച്ചു നോക്കുക. എനിക്ക് മർത്ത്യഭാവത്തിൽ പാഞ്ചഭൗതിക സഞ്ചയം വന്നുചേർന്നതിന്നു കാരണം അമ്മയാണ്. അരണിയിൽനിന്ന് അഗ്നിഎന്നപോലെയാണ് അമ്മയിൽനിന്ന് മക്കൾ ജനിക്കുന്നത്. അമ്മ മർത്ത്യന്നു ദേഹമാകുന്ന അരണിയാണ്. എന്നും ആർത്തന്ന് നിർവൃതിനല്കുന്നു. അമ്മയുണ്ടെങ്കിൽ നാഥനുണ്ട്. അമ്മയില്ലെങ്കിൽ അനാഥമാണ്. തന്നെപ്പറ്റി ദുഃഖിക്കുകയില്ല. തനിക്ക് വാർദ്ധക്യവുമില്ല. അമ്മ വീട്ടിലുണ്ടെങ്കിൽ ശ്രീ നശിച്ചവനും ശ്രീമാനാണ്. പുത്രപൗത്രന്മാരോടുകൂടിയവനായാലും, അമ്മയെ ആശ്രയിക്കുന്നവന് നൂറ് വയസ്സ് പ്രായമായാലും, അവൻ രണ്ടുവയസ്സു പ്രായമുള്ള കുട്ടിയായേ തോന്നൂ. അമ്മ അവനെ മകനേ, ഉണ്ണീ, എന്ന് വിളിക്കുമ്പോൾ അവൻെറ വാർദ്ധക്യം മാഞ്ഞുപോകുന്നു. ശക്തനായാലും, അശക്തനായാലും, അംഗഹീനനായാലും അംഗപൂർണ്ണനായാലും, മെലിഞ്ഞവനായാലും, തടിച്ചവനായാലും അമ്മയ്ക്കു മകൻ എപ്പോഴും ഓമനയാണ്. അമ്മ അവനെ സംരക്ഷിക്കും. വേറെ ഒരാളും അത്രയ്ക്കുപറ്റിയ രക്ഷകർത്താവാകുന്നതല്ല. അമ്മ വിട്ടുപിരിഞ്ഞാൽ പുത്രൻ വൃദ്ധനായി മാറുന്നു. അപ്പോൾ ദുഃഖിതനാകുന്നു. ലോകം അപ്പോൾ ശൂന്യമാകും. അമ്മപോയാൽ പുത്രൻെറ കഥ എത്ര ശോചനീയമാണ്!

അമ്മയെപ്പോലെ തണലില്ല. അമ്മയെപ്പോലെ ഒരു ഗതി വേറെയില്ല. അമ്മയെപ്പോലെ ഒരു രക്ഷയില്ല. അമ്മയെപ്പോലെ ഇഷ്ടപ്പെട്ട ഒരു വസ്തുവും ലോകത്തിലില്ല. കുക്ഷിയിൽ അമ്മ ധരിച്ചതുകൊണ്ട് ധരിത്രിയായി. ജനിപ്പിച്ചതുകൊണ്ട് ജനനിയായി. മുലപ്പാൽ നല്കി ദേഹം വളർത്തുകയാൽ അംബയായി. വീരനായ പുത്രനെ പ്രസവിക്കുക

യാൽ അമ്മ വീരസൂവായി. ശിശുക്കളെ ശുശ്രൂഷിക്കുകയാൽ അമ്മ ശ്വശ്രുവായി. അമ്മ തൻെറ ദേഹം തന്നെയാണ്. ജീവനുള്ള ഒരുത്തൻ തൻെറ അമ്മയെ കൊല്ലുവാൻ ചിന്തിക്കുമോ? ദമ്പതിമാരുടെ പ്രാണസംശ്ലേഷത്തിൽ സങ്കല്പം അച്ഛനും, അമ്മയ്ക്കും ഒപ്പമാണെങ്കിലും, ശരിക്കും അത് അമ്മയിലാണ് നില്ക്കുന്നത്. അമ്മ പുത്രൻെറ ഗോത്രത്തെ കാണുന്നു. അവൻ ആർക്കുവേണ്ടി ജീവിക്കുന്നു എന്നുള്ളതും അമ്മ കാണുന്നു. അച്ഛൻ ജന്മത്തിന്ന് ഹേതു മാത്രമാകുന്നു. ഗർഭാരംഭം മുതൽ അമ്മ പുത്രപ്രീതിയോടെ ശുശ്രൂഷിക്കുന്നു. അതുകൊണ്ട് അവൻ അമ്മയോട് പ്രാണതുല്യനാണ്. എന്നാൽ അതിന്നെതിരായി നിയമങ്ങൾ പറയുന്നു മക്കൾക്ക് അവകാശി അച്ഛനാണെന്ന്. പാണിഗ്രഹണം ചെയ്ത് സഹധർമ്മിണിയെ വരൻ സ്വീകരിച്ചതിന്നു ശേഷം അയാൾ മറ്റൊരുത്തൻെറ ഭാര്യയിൽ പ്രവേശിച്ചു നടന്നാൽ പുരുഷൻ വിട്ടുപോയ ആ സ്ത്രീക്ക് യാച്യതയില്ല. സ്ത്രീയെ ഭരിക്കുന്നതുകൊണ്ട് പുരുഷൻ 'ഭർത്താ'വാകുന്നു. പാലനത്താൽ പതിയാകുന്നു. ഈ ഗുണം പുരുഷൻ കളഞ്ഞാൽ പിന്നെ അവൻ ഭർത്താവുമല്ല, പതിയുമല്ല.

ഇപ്രകാരം ചിന്തിക്കുമ്പോൾ പെണ്ണിന്ന് കുറ്റം കാണുന്നില്ല. കുറ്റം ആണിന്നുതന്നെയാണ്. വലിയ വലിയ കുറ്റം ചെയ്ത ആണുതന്നെയാണ് കുറ്റക്കാരൻ. പെണ്ണിന് പരദൈവതം ഭർത്താവാണ്. പരദൈവതമായി കണ്ടതുകൊണ്ടാണല്ലോ തൻെറ ദേഹം അവന്നു നല്കിയത്. കുറ്റം സ്ത്രീകൾക്കില്ല. കുറ്റമൊക്കെ ആണിന്നുതന്നെയാണ്. സ്ത്രീയെ എങ്ങനെ കുറ്റപ്പെടുത്തും. ആണ് പറയുന്നതിനൊക്കെ അവൾ അനുസരിക്കും. സർവ്വകാര്യത്തിനും അവൾ ഭർത്താവിന്നോടിണങ്ങിനില്ക്കും. സ്ത്രീയെ മൈഥുനംചെയ്യുവാൻ അടുത്തുകൂടി വികാരം ഉണ്ടാക്കി തീർത്തവനാണ് കുറ്റക്കാരൻ. ഗൗതമൻെറ ഭാര്യയെ ഗൗതമവേഷത്തിൽ ചെന്നു പിടിച്ച ഇന്ദ്രനാണ് ഇക്കാര്യത്തിൽ കുറ്റക്കാരൻ. ഈ നിലയ്ക്ക് കുറ്റംചെയ്യാത്ത ഒരു സ്ത്രീയെ എങ്ങനെ കൊല്ലും? അത് അമ്മയായാൽ പറയാനുണ്ടോ? കുറ്റംചെയ്യാത്ത അമ്മയെ കൊല്ലുകയോ! കഷ്ടം! അമ്മയെന്നു പറയുന്നത് അത്ര നിസ്സാരമായ വസ്തുവാണോ? അറിവില്ലാത്ത മൃഗങ്ങൾ പോലും അമ്മയെ കൊല്ലുവാൻ വിചാരിക്കുകയില്ല. ദേവന്മാർ എല്ലാം ചേർന്ന് ഒന്നായി നില്ക്കുന്നതാണ് പിതാവ് എന്ന് അറിവുള്ളവർ പറയുന്നു. മാതാവ് എന്നു പറയുന്നത് മർത്ത്യരും ദേവകളുമായ എല്ലാ ജീവികളിലുമുള്ള സ്നേഹത്തിൻെറ പ്രവാഹമാണ്.'

ഇപ്രകാരം പലതും ചിന്തിച്ച് ചിരകാരി അങ്ങനെ ഇരിക്കുമ്പോൾ വളരെ സമയം പോയ്ക്കഴിഞ്ഞു. അപ്പോളുണ്ട് കാട്ടിൽപ്പോയ അച്ഛൻ മടങ്ങിവരുന്നു! മേധാതിഥി എന്ന് പ്രസിദ്ധനായ മഹാപ്രാജ്ഞനായ ഗൗതമൻ തപസ്സിൽനിന്ന് ഉണർന്ന്, തൻെറ ഭാര്യയെ വധിക്കാൻ കല്പിച്ചത് തെറ്റായിപ്പോയി എന്ന് മനസ്സിലാക്കി സ്വഗൃഹത്തിലേക്കെത്തി.

അപാരമായ ദുഃഖത്തോടെ കണ്ണുനീരൊഴുക്കിക്കൊണ്ട് ഗൗതമൻ, ശ്രുതധൈര്യപ്രസാദത്താൽ പശ്ചാത്താപത്തോടെ പറഞ്ഞു: "വനത്തിൽ എൻെറ ആശ്രമത്തിൽ ത്രൈലോക്യേശനായ പുരന്ദരൻ ഒരു ബ്രാഹ്മണൻെറ രൂപത്തിൽ അതിഥിയായി വന്നെത്തി. അവനെ ഞാൻ സാന്ത്വോക്തി പറഞ്ഞ് സ്വാഗതം ചെയ്ത് അർഘ്യപാദ്യാദികളാൽ സൽക്കരിച്ചു. 'ഞാൻ അങ്ങയ്ക്ക് അധീനനാണ്,' എന്നു പറഞ്ഞ് അവനുമായി ഇഷ്ടത്തിൽ വസിച്ചു. ഈ മോക്ഷംകെട്ട കൃത്യത്തിൽ കേവലം സ്ത്രീ കുറ്റക്കാരിയല്ല. ഞാനും പെണ്ണും അതിഥിയായി വന്ന ഇന്ദ്രനും കുറ്റക്കാരല്ല. ആകാശത്തുകൂടെ പോകുമ്പോൾ അഹല്യയെ കണ്ട് അവളുടെ സൗന്ദര്യത്താൽ ആകൃഷ്ടനായ ഇന്ദ്രൻ കുറ്റക്കാരനല്ല. ധർമ്മപ്രമാദത്തിനാണ് കുറ്റം. ഈർഷ്യയിൽനിന്നാണ് വ്യസനത്തിൻെറ ഉത്ഭവം എന്ന് ഊർദ്ധ്വരേതസ്സുകളായ മഹർഷിമാർ പറയുന്നു. ഈർഷ്യയിൽനിന്നും അസൂയയിൽനിന്നുമാണ് എല്ലാവിധ കുഴപ്പങ്ങളും ഉത്ഭവിക്കുന്നത്. ആ ഈർഷ്യതന്നെയാണ് എന്നേയും വലിച്ചിഴച്ച് പാപത്തിൻെറ സമുദ്രത്തിൽ മുക്കിയത്. സാധ്വിയായ ഭാര്യയെ ഞാൻ എൻെറ ദോഷംകൊണ്ട് ഉപേക്ഷിച്ച് കൊന്നുകളഞ്ഞു. ഞാൻ ഭരിക്കേണ്ടവളാണ് എൻെറ ഭാര്യ. ഞാൻ ഭരിക്കുകയല്ല കൊല്ലുകയാണ് ചെയ്തത്. ഈ പാപിയെ നരകത്തിൽനിന്നു കയറ്റുവാൻ ആരുണ്ട്! ഞാൻ ഉദാരാത്മാവായ ചിരകാരിയോട് അബദ്ധം പറഞ്ഞുപോയി. ഇനി ചിന്തിച്ചിട്ടെന്തു ഫലം? പാപത്തിൽനിന്ന് ചിരകാരി എന്നെ കയററും; അവൻ ജീവനോടെ ഇരിക്കുകയാണെങ്കിൽ. അല്ലയോ ചിരകാരികാ! നിനക്ക് മംഗളം ഭവിക്കട്ടെ! മംഗളം ഭവിക്കട്ടെ! പുത്രാ! നീ ഇപ്പോഴും കാര്യങ്ങൾ വളരെ സാവധാനത്തിലാണ് ചെയ്യുന്നതെങ്കിൽ, നീ ചിരകാരികൻ തന്നെയാണെങ്കിൽ, എടോ ചിരകാരികാ! നീ പാപത്തിൽനിന്ന് എന്നേയും നിൻെറ അമ്മയേയും ഞാൻ നേടിയ തപസ്സിനേയും സംരക്ഷിച്ചാലും! നിൻെറ അതിപ്രജ്ഞതമൂലം, നിൻെറ ചിരകാരിത്വം നിനക്കു ചേർന്നതുതന്നെയാണ്. നിനക്ക് അതു നന്മചെയ്യട്ടെ! നീ ചിരകാരിയായി, അന്വർത്ഥനാത്മാവായിത്തന്നെ ഭവിച്ചാലും! നീ ഇന്ന് ചിരകാരികത്വം വ്യക്തമാക്കിയാലും! ശരിയായ ഒരു ചിരകാരിയായി ഞാൻ നിന്നെ കാണുമാറാകട്ടെ! നിൻെറ അമ്മ ചിരകാലം കൊതിച്ച് ഉണ്ടായവനാണ് നീ. ചിരകാലം നിന്നെ അവൾ ഗർഭത്തിൽ ചുമന്നു. അങ്ങനെ ചിരകാരികത്വത്തിൻെറ സാഫല്യം അല്ലയോ ചിരകാരികാ, നീ ചെയ്താലും. ഇങ്ങനെ ഓരോന്നു പറഞ്ഞ് കണ്ണിൽ കണ്ണുനീർ നിറഞ്ഞ് ചുറ്റുപാടും ഇരുട്ടായി കണ്ട ഗൗതമൻ അപ്പോൾ അടുത്തുനില്ക്കുന്ന ചിരകാരിയായ പുത്രനെ കണ്ടു. അച്ഛനെ കണ്ട് ചിരകാരി സങ്കടത്തോടെ ശസ്ത്രം കൈവിട്ട് മൂർദ്ധാവിൽ നമിച്ച് അച്ഛൻെറ പ്രസാദത്തിന് ഒരുങ്ങി. നിലത്ത് തലമുട്ടി നമസ്കരിക്കുന്ന പുത്രനെ ഗൗതമൻ കണ്ടു. ആകാരസൗഷ്ഠവമൊക്കെ നശിച്ച്, ദേഹം മെലിഞ്ഞ്, ദുഃഖജീവിതം കൈക്കൊണ്ട തൻെറ ഭാര്യ ലജ്ജിച്ചുനില്ക്കുന്നതും മുനി ദർശിച്ചു. ഭാര്യയെ കണ്ട് അദ്ദേഹം സന്തോഷിച്ചു. പിന്നെ ഗൗതമൻ ഭാര്യയേയോ, പുത്രനേയോ വിട്ടുനിന്നില്ല. അവരോടുകൂടിത്തന്നെ വസിച്ചു.

ഗൗതമൻ കഴിഞ്ഞത് ഓരോന്നും ഓർത്തു. ഭാര്യയെ കൊല്ലണം എന്നു കല്പിച്ചിട്ടാണ് അദ്ദേഹം കാട്ടിലേക്കു പോയത്. അന്നുമുതൽ പുത്രൻ വളരെ വിനീതനായി, ചിന്താകുലനായി, ശസ്ത്രവും കൈയിലേന്തി, അച്ഛൻെറ കല്പന, അമ്മയുടെ പേരിലുള്ള വിധി നടത്തൽ, ചിന്തിച്ചുനില്ക്കുകയായിരുന്നു. പുത്രൻ തൻെറ കാല്ക്കൽ സാഷ്ടാംഗമായി നമസ്കരിച്ചതു കണ്ടപ്പോൾ അമ്മയുടെ പേരിൽ ആയുധമെടുത്ത് വിധിനടത്താതിരുന്നതിൽ ക്ഷമായാചനം ചെയ്യുകയാണെന്ന് അദ്ദേഹം മനസ്സിലാക്കി. അച്ഛൻ മകനെ വളരെയേറെ പ്രശംസിച്ചു. വളരെ നേരം മകനെ കെട്ടിപ്പിടിച്ചു. പിന്നെ അനുഗ്രഹിച്ചു: 'മകനേ, നീ ദീർഘായുഷ്മാനാവുക!' പിന്നെ സന്തോഷത്തോടെ പുത്രനെ പ്രശംസിച്ചതിന്നുശേഷം ഇപ്രകാരം ആ മഹാപ്രജ്ഞൻ പറഞ്ഞു: 'അല്ലയോ ചിരകാരികാ, നീ ചിരകാലം ചിരകാരിയായി വസിച്ചാലും! അല്ലയോ സൗമ്യാ, നിൻെറ ചിരകാരിത്വം മൂലം ഞാൻ ചിരകാലം ദുഃഖിക്കാതെ കഴിയാറായി. വിദ്വാനായ ഗൗതമൻ, മുനിശ്രേഷ്ഠൻ, ചിരകാരികൻമാർക്ക് വളരെയേറെ ശ്രേയസ്സുകൾ വന്നുചേരുമെന്നുള്ളതിനെപ്പറ്റി, ഒരു ഗാനം നിർമ്മിച്ചു. 'ആപൽക്കരമായ കാര്യങ്ങളിൽ കൈവെക്കുന്നതിനുമുമ്പ് നല്ലപോലെ അതിൻെറ ഗുണദോഷങ്ങളെപ്പറ്റി ചിന്തിക്കണം. അത് ഒരു സുഹൃത്തിൻെറ മരണത്തിനിടയാക്കുന്നതാണെ

ങ്കിൽ, അതു നല്ലപോലെ ചിന്തിക്കണം. ചിരകാലംകൊണ്ടേ തീരുമാനത്തിലെത്താവൂ. ഒരു കാര്യം പ്രവർത്തിക്കാൻ തുട ങ്ങിയിട്ട് അത് ഉപേക്ഷിക്കേണ്ടതാണെങ്കിൽ അതിനെപ്പറ്റി നല്ലപോലെ ചിന്തിക്കണം, എന്നിട്ടേ കൈവിടാവൂ. നല്ല പോലെ പരിശോധിച്ചറിഞ്ഞതിന്നുശേഷം ഒരു സുഹൃത്തു മായി സൗഹാർദ്ദം ഉറപ്പിക്കുകയാണെങ്കിൽ ആ സൗഹാർദ്ദം ചിരകാലം നിലനില്ക്കും. രാഗം, ദർപ്പം, മാനം, ദ്രോഹം, പാതകം, അപ്രിയം എന്നീ കർമ്മങ്ങൾ ചെയ്യുന്ന കാര്യത്തിൽ വളരെ നേരം ചിന്തിച്ച് ചെയ്യുന്നവനായ പുരുഷൻ, ചിര കാരിയായ പുരുഷൻ, വിജയിയാകും; കീർത്തിമാനുമാകും.' ഇതാണ് ഗൗതമൻ നിർമിച്ച പാട്ടിൻെറ സാരം.

ഇപ്രകാരം ഗൗതമൻ പുത്രൻെറ ആ പ്രവൃത്തിയിൽ, സന്തുഷ്ടനായി. അവൻെറ ചിരകാരിതയെ സസന്തോഷം പ്രശംസിക്കുകയും ചെയ്തു.

ഇപ്രകാരം കാര്യങ്ങളിലൊക്കെ നല്ലപോലെ ചിന്തിച്ച് ചിരകാലംകൊണ്ട് നിശ്ചയം ചെയ്ത് തീരുമാനമെടുത്താൽ ഒട്ടും ദുഃഖിക്കേണ്ടിവരികയില്ല. ചിരകാലം കർമ്മം അടക്കി യാൽ, പശ്ചാത്താപത്തിനുള്ള വഴി പിന്നെ ഉണ്ടാവുകയില്ല. നല്ലപോലെ വൃദ്ധരെ സേവിക്കുക. നല്ലപോലെ വൃദ്ധരെ പൂജിക്കുക. ചിരം ധർമ്മത്തെ സേവിക്കുക. ചിരം ഗുണദോഷ വിചിന്തനം ചെയ്യുക! ബുദ്ധന്മാരെ ചിരം സേവിക്കുക, ചിരം ശിഷ്ടരെ സേവിച്ചാൽ, ചിരം വിനയിയായി ജീവിച്ചാൽ, ചിരകാലം ദുഷ്കീർത്തി പറ്റാതെ ജീവിക്കാം. ധർമ്മം ചേർന്ന വാക്യങ്ങൾ മറ്റൊരുത്തൻ ചോദിക്കുന്നതായാൽ ആ വിഷയ ത്തെക്കുറിച്ച് നല്ലപോലെ ചിന്തിച്ചേ മറുപടി നല്കാവൂ. അല്ലെങ്കിൽ പശ്ചാത്താപത്തിനിടയാകും.

ഒട്ടേറെക്കാലം ആശ്രമത്തിൽ വാണ്, തപോവൃത്തിയിൽ മുഴുകി, പിന്നെ പുത്രനോടുകൂടി ചിരകാലം വസിച്ച് ഒടുവിൽ രണ്ടുപേരും സ്വർഗ്ഗംപ്രാപിച്ചു."

**267. ദ്യുമത്സേനനും സത്യവാനും തമ്മിലുള്ള സംവാദം -**

യുധിഷ്ഠിരൻ പറഞ്ഞു: "ആർക്കും യാതൊരു ഹിംസയും ചെയ്യാതെ എങ്ങനെയാണ് നാട്ടുകാരെ പരിപാലിക്കുക? അല്ലയോ പിതാമഹാ, എൻെറ സംശയം അങ്ങു തീർത്തു തരണേ!"

ഭീഷ്മൻ പറഞ്ഞു: "ഇതിനുദാഹരണമായി ഒരു പഴങ്കഥ പ്രചാരത്തിലുണ്ട്. അത് ദ്യുമത്സേനനും രാജാവായ സത്യ വാനും തമ്മിലുള്ള സംവാദമാണ്. ആരും പറയാത്ത ഒന്നാണ് സത്യവാൻ പറഞ്ഞതെന്ന് കേൾക്കുന്നു. ഒരു കൂട്ടം ആളു കളെ വധശിക്ഷയ്ക്കു വിധിച്ച് അവരെ വധശിക്ഷ നടത്തു വാൻ കൊണ്ടുപോകുമ്പോൾ രാജാവിൻെറ പുത്രനായ സത്യ വാൻ ഇപ്രകാരം പറഞ്ഞു: "ധർമ്മം അധർമ്മത്തിൻെറ രൂപ ത്തിലും, അധർമ്മം ധർമ്മത്തിൻെറ രൂപത്തിലും പ്രത്യക്ഷ പ്പെടാം. വധിക്കുന്നതും ധർമ്മമാണെന്നു പറയുന്ന നടപടി ശരിയല്ല. മനുഷ്യരെ, ഓരോ വ്യക്തികളെ, പിടിച്ച് വധിക്കു കയെന്നത് ഒരിക്കലും ധർമ്മമാണെന്ന് പറഞ്ഞുകൂടാ."

ദ്യുമത്സേനൻ പറഞ്ഞു: "കൊല്ലാതിരിക്കുക എന്നതു ധർമ്മമാണെങ്കിൽ, കുറ്റം ചെയ്തവർക്കു വധശിക്ഷ നല്കു ന്നില്ലെങ്കിൽ, കള്ളന്മാരേയും, തട്ടിപ്പറിക്കാരെയും വെച്ചുകൊ ണ്ടിരിക്കുകയാണെങ്കിൽ, അല്ലയോ സത്യവാനേ, നന്മയും തിന്മയും തമ്മിൽ ഒരന്തരവും ഇല്ലാതാകും. 'ഇത് എൻേറ താണ്, ഇത് അവൻേറതല്ല' എന്നുള്ള ക്രമം ധനത്തെക്കു റിച്ചും മറ്റും എല്ലാം കീഴ്മേൽ മറിയും. ക്രൂരന്മാരെ ശിക്ഷി ച്ചില്ലെങ്കിൽ കലിയിൽ ഒരു ക്രമവും നടക്കാതാകും. ലോക യാത്രയും ഇല്ലാതെയാകും. തെറ്റുചെയ്തവരെ ശിക്ഷിക്കാതെ കാര്യം ഭംഗിയായി നടക്കുന്നതിന്ന് വേറെ വല്ല മാർഗ്ഗവും കണ്ടിട്ടുണ്ടോ? ഉണ്ടെങ്കിൽ പറയൂ."

സത്യവാൻ പറഞ്ഞു: "ക്ഷത്രിയൻ, വൈശ്യൻ, ശൂദ്രൻ എന്നീ മൂന്നു വർണ്ണങ്ങളേയും ബ്രാഹ്മണൻെറ അധീന ത്തിൽ നിർത്തണം. ഈ മൂന്നു വർണ്ണങ്ങളും അവരവരുടെ ധർമ്മം ആചരിക്കുമ്പോൾ, മറ്റു സങ്കരവർണ്ണങ്ങളും, അവ രെ അനുകരിച്ചുകൊള്ളും. ജീവിതത്തിൽ അവരുടെ ധർമ്മ ത്തെ മാതൃകയാക്കിക്കൊള്ളും. അവരിൽ ആരെങ്കിലും തെറ്റാ യി നടക്കുകയാണെങ്കിൽ അവനെപ്പറ്റി ബ്രാഹ്മണൻ രാജാ വിൻെറ അടുത്ത് ആക്ഷേപം ബോധിപ്പിക്കണം. 'ഇവൻ ഞാൻ പറയുന്നതിനെ അനുസരിക്കുന്നില്ല' എന്നു പറയണം. രാജാവ് അതിനെ കണക്കിലെടുത്ത് കുറ്റക്കാരനെ ശിക്ഷി ക്കണം. ശാസ്ത്രത്തിൽപ്പറഞ്ഞ ശിക്ഷാനടപടി സ്വീകരിക്കണം. അവനെ വേണ്ടമാതിരി ശിക്ഷിക്കണം. എന്നാൽ ആ ശിക്ഷാ നടപടി അവൻെറ ദേഹം നശിപ്പിക്കലാകരുത്. ദേഹം നശിപ്പി ക്കാതെ തന്നെ അവന്ന് ശാസ്ത്രത്തിൽ പറഞ്ഞമാതിരി, സ്മൃ തിയിൽ വിവരിച്ചമാതിരി, രാജാവ് ശിക്ഷകൾ നല്കണം. രാജാവ് അതിന്നു വിപരീതമായി ചെയ്യരുത്. ആ തെറ്റു ചെയ്തവൻെറ സ്വഭാവാദികളും, മനഃശാസ്ത്രവും നോക്കി വേണം അവന്ന് ശിക്ഷ നിശ്ചയിക്കുവാൻ. ഒരു ദസ്യുവിനെ വേണ്ടമാതിരി പരിശോധിച്ചറിയാതെ കൊല്ലുകയാണെങ്കിൽ അതുകൊണ്ട് അവൻ ഒരുത്തൻ മാത്രമല്ല കൊല്ലപ്പെടുന്നത്. അവനെ ആശ്രയിച്ചു ജീവിക്കുന്ന അവൻെറ ഭാര്യയും സന്താ നങ്ങളും വൃദ്ധരായ അച്ഛനും അമ്മയും എല്ലാം കൊല്ലപ്പെ ടുന്നു. അവരൊക്കെ പട്ടിണികിടന്നും മറ്റുവിധത്തിലും നിരാ ധാരരായി നശിക്കുന്നു.

ഒരു ക്രൂരൻെറ കൈയിൽനിന്ന് മുറിവേല്ക്കപ്പെടുമ്പോൾ രാജാവ് അവനെ ശിക്ഷിക്കുന്ന കാര്യത്തിൽ പ്രത്യേകിച്ചും ചിന്തിക്കണം. ചിലപ്പോൾ ചില കൊള്ളരുതാത്ത മനുഷ്യർ നല്ല ധർമ്മിഷ്ഠന്മാരെ മാതൃകയാക്കി നന്നായിത്തീർ ന്നേക്കാം. ചില ഭീകരന്മാർക്ക് അവരിൽനിന്ന് നല്ല സന്താന ങ്ങൾ ഉണ്ടായി എന്നും വരാം. അതുകൊണ്ട് അവൻ ദുഷ്ട നാണ്, അവനെ കണ്ടെടത്തു വച്ച് കാച്ചണം എന്ന നയം ഒരിക്കലും സ്വീകരിക്കുവാൻ പാടില്ല. അവനെ വേരോടെ പറിച്ചു നശിപ്പിക്കരുത്. സകല ദുഷ്ടന്മാരെയും ശരിപ്പെടു ത്തുക. അവസാനിപ്പിക്കുക എന്നത് നടക്കുന്ന കാര്യവുമല്ല. പാപികളെ ശിക്ഷിച്ചാൽ പതുക്കെ അവർചെയ്ത പാപത്തെ പ്പറ്റി ചിന്തിച്ച് പരിഹാരം നേടിക്കൊള്ളും. അവർക്കുപറ്റിയ ശിക്ഷ വധമല്ല. അവരുടെ സ്വത്തുക്കൾ പിടിച്ചടക്കുക, അവ രെ ചങ്ങലവെക്കുക, ജയിലിൽ കൊണ്ടുപോയി അടയ്ക്കു ക, അംഗഭംഗം വരുത്തുക, എന്നിവയെല്ലാം ചെയ്യാം. അല്ലാ തെ ഒരാൾ ചെയ്ത തെറ്റിന്ന് അവൻെറ ബന്ധുക്കളെ പിടിച്ച് ശിക്ഷിക്കുന്നത് നീതിയല്ല. പുരോഹിതൻെറ മുമ്പിൽ വെച്ച് മറ്റുള്ളവർ കാൺകെ പരസ്യമായി ക്ഷമായാചനം ചെയ്യിക്കാം. തെറ്റുപറയിക്കാം. 'അല്ലയോ ബ്രാഹ്മണാ, ഞങ്ങൾ ഒരി ക്കലും ഇനി യാതൊരു അപരാധവും ചെയ്യുന്നതല്ല.' എന്ന് അവർ തെറ്റ് ഏറ്റുപറഞ്ഞ് ശപഥംചെയ്താൽ കുറ്റവാളി കൾക്ക് മാപ്പു നല്കി വിട്ടുകളയാം. ഇതാണ് ബ്രഹ്മാവ് നിശ്ചയിച്ച നിയമം. ബ്രാഹ്മണനാണ് കുറ്റം ചെയ്തവനെ ങ്കിൽ അവനെ മാൻതോലുടുപ്പിച്ച്, വടി കൈയിൽ കൊടുത്ത്, തലമൊട്ടയടിപ്പിച്ചു വിടണം. വലിയ ആളുകളാണ് തെറ്റു ചെയ്യുന്നതെങ്കിൽ അവരുടെ ശിക്ഷയും അവരുടെ യോഗ്യ തയനുസരിച്ചു വർദ്ധിപ്പിക്കണം. വലിയവർ വീണ്ടും വീണ്ടും തെറ്റ് ആവർത്തിക്കുകയാണെങ്കിൽ അവനെ പിടിച്ചു ബന്ധി ക്കണം. മുമ്പത്തെ മട്ടിൽ മാപ്പുകൊടുത്തു വിടരുത്."

ദ്യുമത്സേനൻ പറഞ്ഞു: "എത്രകാലത്തോളം തടസ്സ ങ്ങൾ മനുഷ്യർ കാത്തുസൂക്ഷിക്കുന്നുവോ, എത്രകാലത്തോ ളം ആർക്കും ദ്രോഹം ഏല്പിക്കപ്പെടുന്നില്ലയോ, അത്ര കാല ത്തോളം ആ നടപടിയെ ധർമ്മമെന്നു പറയുന്നു. നിയമം

ലംഘിക്കുന്നവരെ പണ്ട് കൊല്ലാതെ വിട്ടയച്ചാൽ എല്ലാം തോൽവിയാകുമായിരുന്നു. പണ്ടുപണ്ടുള്ള ജനങ്ങളും നല്ലപോലെ ശാസനയ്ക്കു വഴങ്ങി നിന്നിരുന്നു. മൃദുക്കളും സത്യവാന്മാരും ദ്രോഹംചെയ്യാത്തവരും, കോപമില്ലാത്തവരും അല്പം തെറ്റിപ്പോയാൽ, 'ഛേ!' എന്നുപറഞ്ഞാൽത്തന്നെ ശിക്ഷയായി. അതിന്നപ്പുറമുള്ളവരെ വാക്കുകൊണ്ടു നിന്ദിച്ചാൽ ശിക്ഷയായി. പിന്നെപ്പിന്നെ അടിശിക്ഷ വിധിക്കേണ്ടി വന്നു. ഇപ്പോൾ വധശിക്ഷയിലെത്തിയിരിക്കുന്നു. വധംകൊണ്ടും ജനങ്ങളെ അടക്കിനിർത്താൻകഴിയാതെയാണ് വന്നുകൊണ്ടിരിക്കുന്നത്. ദസ്യുക്കളുമായി യാതൊരു ബന്ധവും പണ്ടു മർത്ത്യർക്കുണ്ടായിരുന്നില്ല. ദേവന്മാർക്കുമില്ല, ഗന്ധർവ്വന്മാർക്കും പിതൃക്കൾക്കും ദസ്യുക്കളുമായി ബന്ധമുണ്ടായിരുന്നില്ല. ദസ്യുക്കളെ കണ്ടേടത്തുവച്ചു കൊല്ലണം. കൊല്ലുന്നവന് ഇഹത്തിലും പരത്തിലും യാതൊരു പാപവും ബാധിക്കയില്ല എന്നാണു ശ്രുതി. കൊള്ളക്കാർ ശവത്തിന്റെ ദേഹത്തിലണിഞ്ഞ ആഭരണം ശവക്കുഴിയിൽനിന്ന് എടുത്തുകൊണ്ടുപോകുന്നു. ഭൂതബാധയുള്ള മനുഷ്യരുടെ വസ്ത്രാദികൾ ദസ്യുക്കൾ അപഹരിക്കുന്നു. ഇത്തരം ബുദ്ധികെട്ട മനുഷ്യരുമായി സംസാരിക്കുകയോ, സഹവസിക്കുകയോ ചെയ്യുന്നവരുണ്ടോ?"

സത്യവാൻ പറഞ്ഞു: "ഇങ്ങനെ ചെയ്യുന്ന ദസ്യുക്കളെ നേരെയാക്കി അവരിൽനിന്ന് സജ്ജനങ്ങളെ രക്ഷപ്പെടുത്തുവാൻ സാധിക്കാതെവരുമ്പോൾ ആ മനുഷ്യാധമന്മാരെ വധിക്കുകയല്ല വേണ്ടത്, അവരെ ബലിയായി ദേവന്മാർക്ക് അർപ്പിക്കുക. എന്നാൽ അവരുടെ പാപമൊക്കെ നീങ്ങി സ്വർഗ്ഗം പ്രാപിക്കും. യാഗത്തിൽ അറക്കുന്ന പശു സ്വർഗ്ഗത്തിലേക്കു പോകുന്നതാണല്ലോ. രാജാക്കന്മാർ ലോകയാത്രയ്ക്കുവേണ്ടിയാണല്ലോ വലിയ തപസ്സ് അനുഷ്ഠിക്കുന്നത്. അവർ അത്തരക്കാർമൂലം ലജ്ജിതരാകുന്നു. സുകൃതികളായ രാജാക്കന്മാർ ഭയപ്പെടുത്തുകയല്ലാതെ ദുഷ്കൃതികളെ വധിക്കുന്നതല്ല. സുകൃതംകൊണ്ട്, സൽക്കർമ്മം കൊണ്ട്, രാജാക്കന്മാർ നാട്ടുകാരെ ശാസിക്കുന്നു. മഹാന്മാരുടെ വൃത്തിയാണല്ലോ ലോകർക്ക് മാതൃക. ഗുരുവിന്റെ വൃത്തി എപ്പോഴും ശിഷ്യന്മാർ അനുവർത്തിക്കും. ഇത് മനുഷ്യസ്വഭാവമാണ്. തന്റെ മനസ്സിനെ അടക്കാൻ കഴിയാത്തവൻ അന്യരോട് 'അടങ്ങൂ' എന്നു പറയുന്നതുകൊണ്ടെന്തുകാര്യം? അവൻ മറ്റുള്ളവരുടെ പരിഹാസത്തിന് പാത്രമാകും. വിഷയങ്ങൾക്കും ഇന്ദ്രിയങ്ങൾക്കും അടിമയായവൻ എങ്ങനെ പരിഹാസപാത്രമാകാതിരിക്കും? ദംഭം, മോഹം എന്നിവകൊണ്ടു രാജാവിനോട് മര്യാദകെട്ട് ആരാണു പെരുമാറുന്നത്. അവൻ എല്ലാംകൊണ്ടും അടക്കേണ്ടവനാണ്. അല്ലെങ്കിൽ അപകടത്തിലാകും. ദുഷ്കർമ്മങ്ങൾ ചെയ്തവനെ അടക്കുവാൻ ഉദ്ദേശിക്കുന്ന രാജാവ് ആദ്യമായി തന്നെത്തന്നെ അടക്കി നിർത്തണം. അതിന്നുള്ള കഴിവ് സമാർജ്ജിക്കണം. പാപികളെ ബന്ധിക്കുകയല്ല വേണ്ടത്. വലിയ ശിക്ഷ നൽകി ദണ്ഡിപ്പിക്കുകയാണു വേണ്ടത്. എവിടെ പാപിയായ നീചൻ ശിക്ഷയോ, മഹാസങ്കടമോ അനുഭവിക്കാതെ സുഖമായി ജീവിക്കുവാൻ ഇടയാകുന്നുവോ, അവിടെ പാപങ്ങൾ വർദ്ധിക്കുകയും ധർമ്മം ക്ഷയിച്ചുപോവുകയും ചെയ്യും.

ഇപ്രകാരമാണ് കരുണാനിധിയും വിദ്വാനുമായ ബ്രാഹ്മണൻ എന്നോട് പറഞ്ഞത്. ഇതുതന്നെയാണു എന്നോട് പൂർവ്വന്മാരായ പിതാമഹന്മാരും പറഞ്ഞിട്ടുള്ളത്. കരുണയോടെ ഇപ്രകാരമാണ് വലിയ ആശ്വാസംനല്കുന്നവരായ അവർ പറഞ്ഞിട്ടുള്ളത്.

ആദ്യം ഈ സമ്പ്രദായം കൃതയുഗത്തിൽ വിജയിച്ചിരുന്നു. അതിൽ കാൽഭാഗം ധർമ്മം ത്രേതയിൽ കുറയുന്നു. രണ്ട് കാലംശം ദ്വാപരയിലും കുറയും. ഇപ്രകാരം കലിയുഗത്തിൽ ദുഷ്കർമ്മം വർദ്ധിക്കും. കാലഭേദംകൊണ്ട് കലിയിൽ ധർമ്മം പതിനാറിൽ ഒരംശം വരെയായി കുറയും. അതുകൊണ്ട് മുഖ്യമായ കാര്യം സത്യവാൻ പറഞ്ഞമാതിരി ദ്രോഹിക്കായ്ക സ്വീകരിച്ചാൽ കുഴപ്പം വർദ്ധിക്കും. കാലത്തിന്റെ സ്വഭാവമനുസരിച്ച്, ആയുസ്സിന്റെ ബലം മനസ്സിലാക്കി തപസ്സിനെ അനുഷ്ഠിക്കണം. സത്യത്തിനുവേണ്ടി ധർമ്മത്തിന്റെ ഫലം അറുത്തുകളയാത്ത മട്ടിൽ അനുഷ്ഠിക്കണം. ഭൂതാനുകമ്പമൂലം സ്വയംഭൂവായ മനു നിശ്ചയിച്ചമാതിരി മോക്ഷത്തിനുവേണ്ടി മനുഷ്യൻ ജ്ഞാനത്തോടെ ദ്രോഹം വിട്ടു ജീവിക്കണം."

**268. ഗോകപിലീയം - ഗോവും കപിലനും തമ്മിൽ നടന്ന സംഭാഷണം -** യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ! ഭൂതങ്ങൾക്കൊന്നിനും ഉപദ്രവമേല്ക്കാത്തവിധം ഷൾഗുണത്തോടു ചേർന്ന യോഗം എപ്രകാരമാണെന്ന് അങ്ങു പറഞ്ഞുതന്നു. മുക്തിയും ആനന്ദവും, ഇവ രണ്ടും ലഭിക്കുന്നതിനുതകുന്ന ധർമ്മം എന്തെന്നു പറഞ്ഞാലും. ഗൃഹസ്ഥധർമ്മവും യോഗധർമ്മവും എന്നീ രണ്ടിന്നും ലഭിക്കുന്ന ഫലം ഒന്നാണെങ്കിൽ ഒരേ സ്ഥാനത്താണ് ചെന്നെത്തുന്നതെങ്കിൽ ഇതിൽവെച്ച് കൂടുതൽ ശ്രേഷ്ഠമായത് ഏതാണ്?"

ഭീഷ്മൻ പറഞ്ഞു: "രണ്ടു ധർമ്മങ്ങളും ശ്രേഷ്ഠം തന്നെയാണ്. രണ്ടും നിർവ്വഹിക്കുന്നതിന്നു ക്ലേശമുണ്ട്. രണ്ടിന്നും മഹത്തായ ഫലമുണ്ട്. രണ്ടും സജ്ജനങ്ങൾ ആചരിക്കുന്നതുമാണ്. രണ്ടിന്നുമുള്ള പ്രാമാണ്യം ഞാൻ നിന്നോടു പറയാം. നീ അതു മനസ്സുവച്ച് കേട്ടുകൊള്ളുക. ധർമ്മത്തിലും അർത്ഥത്തിലുമുള്ള ആശങ്ക നീങ്ങും. ഇതിനുദാഹരണമായി ഒരു പഴങ്കഥ പറഞ്ഞുവരാറുണ്ട്. കപിലനും ഗോവും തമ്മിൽ നടന്ന സംഭാഷണമാണ് കഥാവിഷയം. ഹേ, യുധിഷ്ഠിരാ, അതു കേട്ടുകൊള്ളുക.

പുരാതനവും നിത്യവും ശാശ്വതവുമായ വേദം നോക്കുന്നവനായ നഹുഷരാജാവ് പണ്ട് ഗോവിനെ ത്വഷ്ടാവിന്നായി ബലിയർപ്പിച്ചു എന്നു കേൾക്കുന്നു. ആ പശുവിനെ ബലികർമ്മത്തിന് അറുക്കുവാൻ കെട്ടിയത് മഹാസത്ത്വനും ജ്ഞാനിയും സംയതാത്മാവും ദുഃഖങ്ങൾ നീങ്ങിയവനും നിയതാഹാരനുമായ കപിലമഹർഷി കണ്ടു. നിർഭയനും സത്യവാനുമായ അദ്ദേഹം ഇതുകണ്ട് 'അഹോ! വേദങ്ങളേ!' എന്നു വിളിച്ചു. അപ്പോൾ സ്യൂമരശ്മി എന്നു പേരായ ഒരു മുനി, യോഗപ്രഭാവാൽ പശുവിൽ പ്രവേശിച്ച് യതിയായ കപിലനോടു പറഞ്ഞു: "ഹേ, കപിലാ, വേദങ്ങൾ ഹിംസയ്ക്ക് അനുവദിക്കുന്നുണ്ടെങ്കിൽ, അഹിംസ പരമധർമ്മമായി അനുശാസിക്കുന്ന ധർമ്മാനുശാസനങ്ങൾ എങ്ങനെ പ്രമാണങ്ങളാകും?"

വേദത്തിൽ പറയുന്ന വാക്യങ്ങളെല്ലാം ബ്രഹ്മാവിന്റേതാകയാൽ അവയെല്ലാം പ്രമാണമായി സ്വീകരിക്കേണ്ടതാണല്ലോ. ശ്രുതിയിൽ ജ്ഞാനദൃഷ്ടിയും ധീരതയും ചേർന്ന താപസന്മാരായ വിദിതാത്മാക്കൾ ആർഷജ്ഞാനമെല്ലാം അറിയുന്നവരാണല്ലോ. ഇപ്രകാരം തൃഷ്ണവിട്ടവന്നും അല്ലൽ അറ്റവനും അനീഹനായവന്നും, എന്നും നിരാരംഭനായവന്നും എന്താണ് വേദങ്ങളിൽ പറഞ്ഞിട്ടുള്ളത്?"

കപിലൻ പറഞ്ഞു: "ഞാൻ വേദങ്ങളെ നിന്ദിക്കുകയില്ല. എനിക്കു വേദങ്ങളിൽ ആക്ഷേപമില്ല. ഏത് ആശ്രമകർമ്മങ്ങളും ഒന്നിലേക്കുതന്നെ കൊണ്ടെത്തിക്കുന്നു. വ്യത്യസ്തമായ ജീവിതചര്യയും, വ്യത്യസ്തമായ ധർമ്മമുറകളും എല്ലാം ഒരേ ഒരു ലക്ഷ്യത്തിൽ ആത്മാക്കളെ കൊണ്ടുചെന്നെത്തിക്കുന്നു. സന്ന്യാസി ഉന്നതമായ ലക്ഷ്യത്തെ പ്രാപിക്കുന്നു. വാനപ്രസ്ഥനും അതേ ഉന്നത ലക്ഷ്യത്തെത്തന്നെ പ്രാപിക്കുന്നു. ബ്രഹ്മചാരിയും ഗൃഹസ്ഥനും അതേ ലക്ഷ്യപ്രാപ്തിയിൽത്തന്നെ ചെന്നെത്തുന്നു. ഈ നാല് ആശ്രമ ധർമ്മ

ങ്ങളും ദേവയാനമാർഗ്ഗങ്ങളായി പറയപ്പെടുന്നു. അത് ശാശ്വതമായ മാർഗ്ഗങ്ങളാണെന്നു സമ്മതിക്കപ്പെട്ടതാണ്. ഫലത്തിൽ അവയ്ക്ക് ബലാബലമനുസരിച്ച് വ്യത്യാസം പറയുന്നുണ്ട്. ഇതറിഞ്ഞിട്ട് സർവാർത്ഥത്തേയും ആരംഭിക്കുക എന്നതാണ് വൈദിക മതം. നൈഷ്ഠിക ശ്രുതിയിൽ ആരംഭിക്കരുതെന്നും പറയുന്നു. തുടങ്ങാഞ്ഞാലും ദോഷമുണ്ടെന്നും തുടർന്നാൽ ഉത്തമമായ ദോഷമുണ്ടെന്നും ശാസ്ത്രത്തിൽ പറയുന്നു. അവയുടെ ബലാബലങ്ങൾ ദുർജ്ഞേയമാണ്. ഏതെങ്കിലും പ്രത്യക്ഷമാണെങ്കിൽ അത് അഹിംസയേക്കാൾ മേലെയാണ്. അങ്ങനെയല്ലാതെ മറ്റുവിധത്തിൽ ശാസ്ത്രാംഗങ്ങളാൽ കാണുന്നുണ്ടെങ്കിൽ അതു നീ പറയൂ."

സ്യുമരശ്മി പറഞ്ഞു: "സ്വർഗ്ഗം കാംക്ഷിക്കുന്നവൻ യജ്ഞം ചെയ്യണം." ഈ ശ്രുതിവാക്യം നാം ധാരാളം കേൾക്കാറുള്ളതാണ്. ആദ്യമായി ഫലത്തെപ്പറ്റി മനസ്സിൽ ചിന്തിച്ചതിന്നുശേഷം യജ്ഞത്തിന്ന് ഒരുങ്ങുന്നു. ആട്, കുതിര, പശു, എല്ലാത്തരം പക്ഷികളും, അവ കാട്ടിലുള്ളതും നാട്ടിലുള്ളതുമാകാം. ചെടികളും ഔഷധികളും, അവ മറ്റു ജീവികളുടെ ആഹാരമായിരിക്കണം. ഇങ്ങനെയാണ് ശ്രുതി അനുശാസിക്കുന്നത്. എല്ലാദിവസവും കാലത്തും വൈകിട്ടും ഇങ്ങനെ രണ്ടുനേരം ഭക്ഷണം കഴിക്കണമെന്നും ശ്രുതി പറയുന്നു. പിന്നെ ശ്രുതി പറയുന്നത് പശുക്കളും ധാന്യങ്ങളും യജ്ഞത്തിൻെറ അംഗങ്ങളാണെന്നാണ്. ഈ വസ്തുക്കളെ പ്രജാപതി യജ്ഞത്തോടൊപ്പംതന്നെ സൃഷ്ടിച്ചിരിക്കുന്നു. ആ യജ്ഞത്താലാണ് പ്രഭുവായ ബ്രഹ്മാവ് സുരൻമാർക്ക് യജ്ഞം ചെയ്തത്. എല്ലാംകൂടി ഏഴേഴു തരം മൃഗങ്ങളെയാണ് ബലിയർപ്പിക്കുവാൻ പ്രജാപതി നിശ്ചയിച്ചിട്ടുള്ളത്. ഏഴുതരം വീട്ടുമൃഗങ്ങളും ഏഴുതരം കാട്ടുമൃഗങ്ങളുമാണ്. എല്ലാം ഉത്തരോത്തരം ശ്രേഷ്ഠങ്ങളുമാണ്. വേദം വീണ്ടും ഘോഷിക്കുന്നു, എല്ലാ പ്രാപഞ്ചിക വസ്തുവും ബലിക്കു നിശ്ചയിക്കപ്പെട്ടവയാണെന്ന്. പണ്ടേതന്നെ ഇതു സമ്മതിക്കപ്പെട്ടിരിക്കുന്നു. തൻെറ ആത്മശക്തിയനുസരിച്ച് വിദ്വാനായവൻ പരിശോധനനടത്തി ജീവികളിൽ അർഹമായതിനെ സ്വീകരിക്കുന്നു. സാധുക്കളായ ജീവികളും മനുഷ്യരും വൃക്ഷങ്ങളും ചെടികളും എല്ലാം സ്വർഗ്ഗത്തെ കാംക്ഷിക്കുന്നു. അങ്ങനെ എല്ലാവരും കാംക്ഷിക്കുന്ന സ്വർഗ്ഗംലഭിക്കുവാൻ യജ്ഞം ചെയ്യണം. പശുക്കൾ, ഔഷധികൾ, വൃക്ഷങ്ങൾ, വള്ളികൾ, നെയ്യ്, തയിർ, പാല്, ഹവിസ്സ്, ഭൂമി, ദിക്കുകൾ, കാലം, ശ്രദ്ധ എന്നീ പന്ത്രണ്ടും ഋക്ക്, യജുസ്സ്, സാമം, യജമാനൻ എന്നീ നാലും, ഗൃഹപതിയായ അഗ്നിയുംകൂടുമ്പോൾ പതിനേഴാകുന്നു. ഇങ്ങനെ യജ്ഞത്തിൻെറ അംഗങ്ങൾ പതിനേഴാണ്. യജ്ഞമാണ് ലോകത്തിൻെറ നാരായവേര്. അതിൽ നിന്നാണ് ലോകത്തിൻെറ ഗതിതന്നെ എന്ന് ശ്രുതി ഉൽഘോഷിക്കുന്നു.

നെയ്യ്, പാല്, തയിർ, ചാണകം, ആമീക്ഷ (ചൂടുള്ള പാലും, തൈരും ചേർത്തുണ്ടാക്കുന്ന ഒരു വസ്തു), തോല് ഇവയാലും വാലിൻെറ രോമം, കൊമ്പ്, കുളമ്പ് ഇവകൊണ്ട് പശു തനിച്ച് യജ്ഞത്തിനുള്ള വസ്തുക്കൾ ഒരുക്കുന്നു. ഇങ്ങനെ ഓരോന്നായും ഒന്നിച്ചായും എപ്രകാരം യജ്ഞനിർവഹണത്തിനു നിയോഗിക്കപ്പെട്ടിരിക്കുന്നുവോ, അവ വേണ്ടവിധം യജ്ഞത്തിൽ എല്ലാംകൂടി നിർവ്വഹിക്കുന്നു. ഋത്വിക്കുകൾക്കും മറ്റു ബ്രാഹ്മണർക്കും ദക്ഷിണയോടുകൂടി യജ്ഞം സമാപിക്കുന്നു.

ശ്രുതി ഘോഷിക്കുന്നു. എല്ലാം യജ്ഞത്തിനുവേണ്ടിയാണു സൃഷ്ടിക്കപ്പെട്ടിരിക്കുന്നത് എന്ന്. പണ്ടുള്ള മഹാശയൻമാരെല്ലാം ഇപ്രകാരം പ്രവർത്തിച്ചുപോന്നു. അവർ പ്രാണികളിൽ പരുക്ക് ഏല്പിക്കാതെയും കൊല്ലാതെയും ദ്രോഹിക്കാതെയുമാണ് യജ്ഞം നിർവ്വഹിച്ചത്. യജ്ഞം യജിക്കണമെന്നല്ലാതെ അതുകൊണ്ടു വേറെ ഫലം ലഭിക്കണമെന്ന ആഗ്രഹമോ ഉദ്ദേശ്യമോ യജ്ഞം ചെയ്യുന്നതിൽ അവർക്കുണ്ടായിരുന്നില്ല. ഫലാപേക്ഷ കൂടാതെയാണ് അവർ യജിച്ചിരുന്നത്. ഈ യജ്ഞോക്തങ്ങളായ യജ്ഞാംഗങ്ങൾ യഥാക്രമം വിധിയുക്തങ്ങളായി പരസ്പരം യജ്ഞനിർവ്വഹണത്തിന്നായി വിധിയാംവണ്ണം താങ്ങിനില്ക്കുന്നു.

ഞാൻ ആർഷമായ ആമ്നായത്തെ കാണുന്നു. അതിൽ വേദങ്ങൾ നില്ക്കുന്നതായും ദർശിക്കുന്നു. അത് വിദ്വാൻമാർ ബ്രാഹ്മണരിൽനിന്നു ഗ്രഹിക്കുന്നു. ബ്രാഹ്മണപ്രഭവമാണ് യജ്ഞം. അതു ബ്രാഹ്മണനെ ആശ്രയിച്ചു നിലകൊള്ളുന്നു. പ്രപഞ്ചം മുഴുവൻ യജ്ഞത്തിൽ അവലംബിച്ചു നില്ക്കുന്നു. യജ്ഞം മുഴുവൻ പ്രപഞ്ചത്തെയും ആശ്രയിച്ചുനില്ക്കുന്നു.

ഓങ്കാരത്തിൽ നിന്നാണു വേദത്തിൻെറ ഉത്ഭവം. എല്ലാ കർമ്മവും 'ഓം' എന്നുച്ചരിച്ചു വേണം തുടങ്ങുവാൻ. ഓങ്കാരവും 'നമഃസ്വാഹവഷൾ സ്വധ' എന്നിവയും യഥാശക്തി തുടർന്ന് ഏതൊരാൾ പ്രയോഗിക്കുന്നുവോ, അവന്നു മൂന്നു ലോകത്തിലും, ഏതു ലോകത്തിലും, ഭയത്തിന്നവകാശമില്ല എന്നു വേദങ്ങൾ പറയുന്നു. സിദ്ധൻമാരായ മുനിമുഖ്യൻമാരും പറയുന്നു. ഇനി ദ്വിജനെന്നും, ബ്രാഹ്മണനെന്നും പറയുന്നവർ എങ്ങനെയുള്ളവരാണെന്നും പറയാം. ബാഹ്യവേഷം കണ്ടതുകൊണ്ട് ബ്രാഹ്മണനാണെന്നു വിചാരിച്ചു പോകരുത്. ഋക്, യജുസ്സ്, സാമം എന്നീ വേദജ്ഞാനം ഏതൊരുത്തനുണ്ടോ, വിധിപ്രകാരമുള്ള ഉച്ചാരണം, വ്യാകരണാദിജ്ഞാനം ഏവന്നുണ്ടോ, അവയുടെയെല്ലാം അർത്ഥജ്ഞാനം ആർക്കുണ്ടോ, വേദത്തിൽ പറഞ്ഞ അവയെല്ലാം അറിയുന്നവനാണ് ശരിയായ ബ്രാഹ്മണൻ. അഗ്ന്യാധാനത്തിൻെറ ഫലമെന്തെന്നും, സുതസോമത്തിൻെറ ഫലമെന്തെന്നും, മറ്റു യജ്ഞങ്ങളുടെ ഫലവും എന്താണോ, അതും അല്ലയോ ദ്വിജാ! അവയെല്ലാം ഭഗവാനറിയാമല്ലോ. അതുകൊണ്ട് അല്ലയോ ബ്രാഹ്മണാ, അങ്ങ് യജിക്കുകയും തീർച്ചയായും യജിപ്പിക്കുകയും വേണം.

വിധിപ്രകാരം യജ്ഞംചെയ്തവന് സ്വർഗ്ഗലാഭം തീർച്ചയാണ്. യജിക്കാത്തവർക്കു പരലോകങ്ങൾ ഒന്നും ലഭിക്കുന്നതല്ല. അതു നിശ്ചയമായ കാര്യമാണ്. വേദവാദങ്ങൾ ശരിയായി അറിഞ്ഞവന്ന് ഇതു രണ്ടുമാണ് പ്രമാണം."

**269. ഗോകപിലീയം - പ്രവൃത്തി, നിവൃത്തി, ധർമ്മം എന്നിവയെപ്പറ്റി സംവാദം -** കപിലൻ പറഞ്ഞു: "ഇത്രയെല്ലാം ഗ്രഹിച്ച് യതിമാർ അവരുടെ സ്വതന്ത്രമായ മാർഗ്ഗത്തൂടെ പോകുന്നു. അവർക്ക് ഒരു ലോകത്തിലും തടസ്സമായി ഒന്നുമില്ല. അവർക്ക് ചെല്ലുവാൻ വയ്യാത്ത ഒരു ലോകവുമില്ല. സുഖം, ദുഃഖം എന്നീ ദ്വന്ദങ്ങൾ അവർക്കില്ല. അവർ ഒരുവൻെറ മുമ്പിലും തലകുനിക്കുകയില്ല. അവർ എല്ലാവിധ ബന്ധങ്ങളിൽനിന്നും മുക്തരായവരാണ്. എല്ലാ പാപങ്ങളും വിട്ട് ശുദ്ധരായും നിർമ്മമരായും അവർ ചരിക്കുന്നു. എല്ലാ പാപവുംവിട്ട് ശുദ്ധമായ ആത്മാവോടുകൂടിയവരാണ് അവർ. അപവർഗ്ഗത്യാഗബുദ്ധികളിൽ ഏറ്റവും ഉറച്ചവരാണ്. ബ്രഹ്മിഷ്ഠൻമാരും, ബ്രഹ്മഭൂതരും, ബ്രഹ്മത്തിൽ ഇരിക്കുന്നവരുമാണ് അവർ. വിശോകരും, രജസ്സറ്റവരുമായ അവർക്ക് നിത്യമായ ലോകം ലഭിക്കും. അങ്ങനെ സൽഗ്ഗതിയുടെ മാർഗ്ഗത്തിൽ എത്തിച്ചേർന്ന പാവനാത്മാക്കൾക്ക് പിന്നെ ഗാർഹസ്ഥ്യത്തിൽ എന്താണു കാര്യം? ആ ആശ്രമം സ്വീകരിച്ചിട്ട് എന്തു പ്രയോജനമുണ്ട്?"

സ്യുമരശ്മി പറഞ്ഞു: "ഇത് പരമകാഷ്ഠയിലെത്തിയ നിലയാണെങ്കിൽ, ഇത് ഏറ്റവും ശ്രേഷ്ഠമായ ഗതിയാണെങ്കിൽ ഗൃഹസ്ഥാശ്രമം കൂടാതെ ഒരു ആശ്രമവും നിർവ്വഹിക്കപ്പെടുന്നതല്ല. അമ്മയെ ആശ്രയിച്ച് എല്ലാ ജീവിയും പുലരുന്നുവല്ലോ. അതുപോലെ ഗാർഹസ്ഥ്യത്തെ ആശ്രയിച്ച്

എല്ലാ ആശ്രമങ്ങളും നില്ക്കുന്നു. ഗൃഹസ്ഥനാണ് ശരിക്കും യജിക്കുന്നവൻ. ഗൃഹസ്ഥാശ്രമം സ്വീകരിച്ചവനാണ് ശരിക്കും തപോവൃത്തിയിൽ നില്ക്കുന്നവൻ. എല്ലാ ധർമ്മത്തിനും മൂലമായിട്ടുള്ളത് ഗാർഹസ്ഥ്യമാണ്. എല്ലാം അതിൽ ചേഷ്ടിക്കുന്നു. പ്രജോൽപാദത്താലാണല്ലോ എല്ലാ പ്രാണികളും ഉണ്ടാകുന്നത്. പ്രജോൽപ്പാദം മറ്റ് ആശ്രമങ്ങളിൽ പറ്റുന്നതല്ല. ബർഹിസ്സും, ഔഷധിയും, വേറെ പുറത്തുള്ള അദ്രിജങ്ങളും, മറ്റ് ഔഷധികളും എല്ലാം പ്രാണനിൽ അപ്പുറമായി ഒന്നും കാണപ്പെടുന്നില്ല. എല്ലാ പ്രാണികളും, സസ്യങ്ങൾപോലും ഉൽപാദനം ചെയ്യുന്നു. ഗൃഹസ്ഥാശ്രമംകൂടാതെ മോക്ഷമില്ല എന്നുള്ള പ്രജാപതിയുടെ ഉക്തി സത്യമാകുന്നു. ശ്രദ്ധയറ്റവർ, അപ്രാജ്ഞന്മാർ, സൂക്ഷ്മമായ കാഴ്ചപെടാത്തവർ, ആശ നിർവ്വഹിക്കാത്ത മടിയന്മാർ, തങ്ങളുടെ കർമ്മത്താൽ ക്ഷീണിച്ചവർ, ഇത്തരക്കാരായ അപണ്ഡിതന്മാർ ശമത്തിന്ന് കണ്ടെത്തിയ ഒരു അതിരാണ് അവരുടെ സന്ന്യാസവൃത്തി.

വേദപ്രോക്തമായ ശാശ്വതമായ മര്യാദ മൂന്നു ലോകത്തിന്നും ഹേതുവായി വർത്തിക്കുന്നു. ബ്രാഹ്മണൻ ജന്മം മുതൽക്കേ പൂജ്യനാണ്. ഗർഭാധാനത്തിന്നു മുമ്പുതന്നെ മന്ത്രം ദ്വിജാതിയിൽ പ്രവർത്തിക്കുന്നു. അവിസ്രംഭങ്ങളിൽ ചെയ്യുന്നു. വിസ്രംഭങ്ങളിൽ തീർച്ചയായും ചെയ്യേണ്ടതാണ്. ദാഹം, സംശ്രയണം ശ്രയിച്ചാൽ പാത്രഭോജനം, ഗോദാനം, പിണ്ഡദാനം, ജലത്തിൽ മുങ്ങൽ ഇവയിലൊക്കെ മൃതന്നു വേണ്ടി മന്ത്രം ജപിക്കുന്നു. അർച്ചിഷ്മാൻമാർ, ബർഹിതർ, ക്രവ്യാദന്മാർ, പിതൃക്കൾ എന്നിവർ മന്ത്രാമന്ത്രങ്ങൾ കാരണം മൃതനെ ആദരിക്കുന്നു. ഇപ്രകാരം വേദങ്ങൾ ഘോഷിക്കുമ്പോൾ, പിതൃദേവദ്വിജന്മാരിൽ കടപ്പാടോടുകൂടി മർത്ത്യർ നില്ക്കുമ്പോൾ, എവിടെയാണ് ഒരുത്തന്ന് മോക്ഷം? ശ്രീയറ്റ് അലസന്മാരായ പണ്ഡിതന്മാർ തുടർന്ന വേദവാദ പരിജ്ഞാനം, സത്യാഭാസതുല്യവും അനൃതവുമാണ്. വേദശാസ്ത്രപ്രകാരം യജിക്കുന്ന ബ്രാഹ്മണനെ പാതകങ്ങൾ ഹരിക്കുകയോ, കർഷിക്കുകയോ ചെയ്യുന്നതല്ല. യജ്ഞത്തിൽ ഹോമിക്കുന്ന പശുവിനോടുകൂടിത്തന്നെ കാര്യസാഫല്യത്തോടെ ദ്വിജൻ സ്വർഗ്ഗത്തെ പ്രാപിക്കും. വേദങ്ങളെ ധിക്കരിക്കുന്നവന് മോക്ഷമാർഗ്ഗം തുറന്നു കിട്ടുകയില്ല. വേദപ്രോക്തങ്ങളായ കാര്യങ്ങൾ അനുഷ്ഠിക്കുന്നവൻ തീർച്ചയായും ബ്രഹ്മസായൂജ്യം പ്രാപിക്കുന്നതാണ്."

കപിലൻ പറഞ്ഞു: "കർമ്മം കടമയാണെങ്കിൽ, ധീമാന് ദർശം, പൗർണ്ണമാസം, അഗ്നിഹോത്രം, ചാതുർമ്മാസ്യം എന്നീ ധർമ്മങ്ങൾ സനാതനങ്ങളാകയാൽ അനുഷ്ഠിക്കേണ്ടതുണ്ട്. അവയുടെ അനുഷ്ഠാനത്തിൽ സനാതനമായ മഹത്ത്വം ഉണ്ട്. പിന്നെ എന്തിനാണ് ക്രൂരമായ കർമ്മങ്ങൾ? അനാരംഭികളും (കർമ്മവിമുഖർ) ധീരന്മാരും, ശുദ്ധാത്മാക്കളും, ബ്രഹ്മസംജ്ഞിതന്മാരും, ബ്രഹ്മത്താൽ ദേവതൃപ്തി ചെയ്യുന്നു. അമൃതൈഷികളായി ബലിയർപ്പിക്കുന്നു. സർവ്വഭൂതാത്മഭൂതനും സർവ്വഭൂതേക്ഷയകരനുമായ പുരുഷൻെറ മാർഗ്ഗത്തെ വാനവർപോലും അറിയുന്നില്ല.

പുരുഷൻ ചതുർദ്വാരങ്ങളോടുകൂടിയവനാണ്, ചതുർമുഖനുമാണ്. കാര്യം, വാക്ക്, വയറ്, ഉപസ്ഥം എന്നിവ കൊണ്ട് ആ ദ്വാരത്തെ പ്രാപിക്കുവാൻ ദ്വാരപാലൻ ശ്രമിക്കുന്നു.

ചൂതാട്ടം പാടില്ല. അന്യൻെറ വിത്തത്തെ കൈയിലാക്കാൻ ശ്രമിക്കരുത്. ക്രുദ്ധനായി ധീമാൻ പ്രഹരിക്കരുത്. ഇപ്രകാരം ചെയ്യുന്നതായാൽ ഒരുവൻെറ കൈകാലുകൾ പാപവിമുക്തമാണെന്ന് കരുതാം. ഒരു കുറ്റവും ആരെപ്പറ്റിയും പറയരുത്. വെറും വാക്കുകൾ പറയരുത്. ലോകാപവാദങ്ങൾ, പൈശൂന്യങ്ങൾ ഇവയൊന്നും പറയരുത്. സത്യവ്രതനായി, മിതവാക്കായി അപ്രമത്തനായി നില്ക്കുന്നതായാൽ അവൻെറ വാക്കാകുന്ന ദ്വാരം ഗുപ്തമായി എന്നു പറയാം. ഉണ്ണാതിരിക്കരുത്, ഏറെ വാരി അകത്തേക്കു ചെലുത്തരുത്. അലുബ്ധനായി സജ്ജനസംഗം ഏൽക്കണം. ജീവിക്കുവാൻ മാത്രം അന്നം കഴിക്കുക. അങ്ങനെയായാൽ അവന്ന് വയറ് ഗുപ്തമായി എന്നു പറയാം.

വീരനായ പുരുഷൻ അന്യൻെറ ഭാര്യയോടുചേർന്നു കളിക്കരുത്. ആർത്തവകാലത്തല്ലാതെ, ഉല്പാദനക്ഷമയായ തൻെറ ഭാര്യയുമായി രതിക്രീഡ ചെയ്യരുത്. പുരുഷൻ ഭാര്യാവ്രതത്തോടുകൂടിയവനായിരുന്നാൽ അവൻെറ ഉപസ്ഥം ഗുപ്തമായി എന്നു പറയാം.

ബുദ്ധിമാനായ പുരുഷന്ന് ഇപ്രകാരമായാൽ എല്ലാ ദ്വാരവും ഗുപ്തമായി എന്നുപറയാം. ഉപസ്ഥം, വയറ്, കൈയ്, വാക്ക് ഇവ നാലുമാണ് ആ ദ്വാരങ്ങൾ. ഈ ദ്വാരങ്ങൾ നാലും മറയ്ക്കാത്തവന്, നിയന്ത്രിക്കാത്തവന്ന് സകലതും പാഴിലാകുന്നതാണ്. ദ്വാരങ്ങൾ ഗോപനം ചെയ്യാത്തവന്ന് തപസ്സുകൊണ്ട് യാതൊരു ഫലവുമില്ല; യജ്ഞത്താൽ യാതൊരു ഫലവും ലഭിക്കയില്ല. അവൻെറ ആത്മാവുകൊണ്ട് അവനെന്തു കാര്യം?

ഉത്തരീയം ഇല്ലാതെ, കിടക്കയൊന്നുംകൂടാതെ, വിരിപ്പിൽ തലയണയൊന്നുമില്ലാതെ, കൈമാത്രം തലയണയാക്കി, ശാന്തനായി ശയിക്കുന്ന ബ്രാഹ്മണൻ ദേവസമ്മതനാണ്. ദ്വന്ദാരാമത്തിൽ ഒട്ടുക്കും താനേ രമിക്കുന്ന മുനി, പരാനുദ്ധ്യാനമില്ലാത്ത ബ്രാഹ്മണൻ, ദേവസമ്മതനാണ്. ഇതൊക്കെ പ്രാകൃതവൈകൃതമാണെന്നറിഞ്ഞവൻ, സർവ്വഭൂതഗതി ജ്ഞാനിയായ ബ്രാഹ്മണൻ, ദേവസമ്മതനായി ഭവിക്കുന്നു. ആരേയും ഭയപ്പെടാത്തവനും, ആരും ഭയപ്പെടാത്തവനുമായി ജീവിക്കുന്നവനും, സർവ്വഭൂതാത്മഭൂതനുമായ ബ്രാഹ്മണൻ ദേവസമ്മതനാകുന്നു. ദാനം, യജ്ഞം, ക്രിയ ഇവയുടെ ഫലം ഇടയ്ക്ക് അനുഭവിക്കുന്നതല്ല. അതൊന്നും അറിയാത്തവൻ വേറെ ഫലത്തെ ചിന്തിക്കുന്നു. ആ സദാചാരത്തെ ആശ്രയിച്ച് പുരാണവും, ശാശ്വതവും ധ്രുവവുമായ ഫലം നേടുന്നു. ധർമ്മത്തെ ആശ്രയിക്കാത്ത ഒന്നിനെ ആചരിക്കുവാൻ സാധിക്കയില്ല, ആപദ്ധർമ്മമല്ലാത്ത ആചാരം, അപ്രമാദമായും അപരാഭവമായും ഇരിക്കുന്ന കർമ്മം ഇവയൊക്കെ നിർവിഘ്നം നിർവഹിക്കുവാൻ എളുപ്പമല്ല. യജ്ഞത്തെപ്പറ്റി ചിന്തിക്കുമ്പോൾ അതിൻെറ എല്ലാവിവരവും കണ്ടെത്തുവാൻ ഞെരുക്കമാണ്. മനസ്സിലായാൽത്തന്നെ അത് വേണ്ടപോലെ പാലിക്കുവാനും വിഷമമുണ്ട്. ജ്ഞാനത്തിൻെറ മാർഗ്ഗത്തെ അവലംബിക്കുന്നതാണ് ശ്രേഷ്ഠമായ മാർഗ്ഗം. "ഫലമുള്ള കർമ്മങ്ങൾ പുഷ്ടി ഒത്തവയും നിലനില്ക്കുന്നവയും ആണ്. ഗുണങ്ങൾ അറിയുവാൻ വിഷമമുണ്ട്. അറിഞ്ഞാലും അവ അനുഷ്ഠിക്കുവാൻ വിഷമമുണ്ട്. ചെയ്താലും അവയ്ക്ക് അവസാനമുണ്ട്. ഇവയെല്ലാം അങ്ങയ്ക്ക് അറിയുന്നതാണല്ലോ."

സ്യൂമരശ്മി പറഞ്ഞു: "എപ്രകാരമാണ് വേദബ്രാഹ്മണം? സഫലമായ ത്യാഗം എപ്രകാരമാണ്? ആ രണ്ടു മാർഗ്ഗവും ഭഗവാൻ വെളിവായി പറഞ്ഞു തരണേ!"

കപിലൻ പറഞ്ഞു: "സൽപ്പഥസ്ഥിതരായ ഭഗവാന്മാർ പ്രത്യക്ഷമായി കാണുന്നു. പ്രത്യക്ഷഫലം എന്താണ് നിങ്ങൾ സേവിക്കുന്നത്?"

സ്യൂമരശ്മി പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ! ഞാൻ സ്യൂമരശ്മിയാണ്. ഞാൻ ഇവിടെ വന്നത് ജ്ഞാനസമ്പാദനത്തിന്നാണ്. ശ്രേയസ്സിനെ ഇച്ഛിച്ചുകൊണ്ട് ഞാൻ എതിരായി സംസാരിച്ചതാണ്. ഉള്ള സത്യം ധരിക്കുവാൻവേണ്ടിയാണ് ഞാൻ എതിർവാദം ചെയ്തത്. അല്ലാതെ വെറും വാദത്തിന്നായി വാദിച്ചതല്ല. എനിക്ക് ഭയങ്കരമായ സംശയം ഉള്ളിൽ ബാധിച്ചിരിക്കുന്നു. ഭഗവാനേ, അത്, തീർത്തു തന്നാ

ലും. സൽപഥസ്ഥിതരായ മഹാശയന്മാർ പ്രത്യക്ഷമായി ഫലത്തെ കാണുന്നു എന്ന് അങ്ങ് പറഞ്ഞുവല്ലൊ. നിങ്ങൾ സേവിക്കുന്നതിൽ ഏറ്റവും പ്രത്യക്ഷമായിക്കാണുന്ന ഫല മെന്താണ്?

തർക്കശാസ്ത്രങ്ങൾ ഒഴികെ ആഗമങ്ങൾ എല്ലാം ഞാൻ അർത്ഥത്തോടുകൂടി ഗ്രഹിച്ചു. ആഗമംവഴിയായി വേദോ ക്തങ്ങളൊക്കെ ഗ്രഹിക്കുകയും ചെയ്തു. യുക്തിയെ ആസ്പദ മാക്കിയുള്ള തർക്കശാസ്ത്രം വേദത്തിലെ അർത്ഥം ശരിക്കു കൊണ്ടുവന്ന് പ്രത്യക്ഷമാക്കാനുള്ള ഉപായമാണ്.

സിദ്ധി പ്രത്യക്ഷരൂപത്തിൽ ആഗമത്തിലെ നിശ്ചയമ നുസരിച്ച് കാണുവാൻ കഴിയും. ഒരു തോണി മറ്റൊരു തോണിയുമായി കെട്ടിക്കൊണ്ടുപോകുന്നമാതിരി, ഒഴുക്കിൽ കെട്ടുറപ്പുകൊണ്ട് കൊണ്ടുപോകുന്ന മട്ടിൽ, എങ്ങനെ ജളന്മാരെ സംസാരത്തിൽനിന്നു കരകയറ്റും? അല്ലയോ ഭഗവാനേ, ഞങ്ങൾ സംസാരകർമ്മഫലത്താൽ കെട്ടി വലിക്ക പ്പെടുന്നു! എത്തേണ്ട സ്ഥാനത്ത് എങ്ങനെ എത്തുമെന്ന് അങ്ങ് ഉപദേശിച്ചുതരണേ! ഞാൻ അങ്ങയുടെ ശിഷ്യനാണ്. ഈ ലോകത്തിൽ സകല ശ്രേയസ്സും ഉപേക്ഷിച്ച ത്യാഗിയെ ഞാൻ കാണുന്നില്ല. എല്ലാവിധത്തിലും സംതൃപ്തനായവനേ യും കാണുന്നില്ല. എല്ലാ ശോകവും വിട്ടവനേയും കാണു ന്നില്ല. സകലവിധ രോഗങ്ങളിൽനിന്നും രക്ഷ കിട്ടിയവനേ യും ഞാൻ കാണുന്നില്ല. തന്റെ ഗുണത്തിന്നുവേണ്ടി ചെയ്യു ന്ന കർമ്മങ്ങൾ ചെയ്യുന്ന കാര്യത്തിൽ ആഗ്രഹങ്ങൾ നിവർ ത്തിച്ചവനേയും കാണുന്നില്ല. സൗഹൃദബന്ധത്തെ പൂർണ്ണ മായി ത്യജിച്ചവനേയും ഞാൻ കാണുന്നില്ല. എല്ലാവിധ കർമ്മങ്ങളിൽനിന്നും വിമുക്തനായവനേയും ഞാൻ കാണു ന്നില്ല. മറ്റു ജീവികളെപ്പോലെതന്നെയാണ് നിങ്ങളുടേയും ഇന്ദ്രിയങ്ങളുടെ പ്രവർത്തനങ്ങൾ. നിങ്ങളും ഞങ്ങളെപ്പോലെ ഹർഷിക്കുകയും ദുഃഖിക്കുകയും ചെയ്യുന്നു. ഇപ്രകാരം നാലുവർണ്ണങ്ങൾക്കും നാലാശ്രമങ്ങൾക്കും സൗഖ്യത്തിന് ആഗ്രഹിക്കുന്നവർക്ക് എന്താണ് അടിസ്ഥാനം?

കപിലൻ പറഞ്ഞു: "കർമ്മത്തിന്റെ ഫലം, ആർക്ക് ഏതിലാണോ അനുഷ്ഠാനം, അതനുസരിച്ചാണ് ഫലം എന്നാണ് ശാസ്ത്രം അനുശാസിക്കുന്നത്. ജ്ഞാനം ആവശ്യ പ്പെടുന്നതൊക്കെ നല്കും. ജ്ഞാനം തുടരുന്നവന് ജ്ഞാ നം എല്ലാം നല്കും. ജ്ഞാനത്തെ വിട്ട് ചെയ്യുന്ന പ്രവൃത്തി പ്രജകൾക്ക് നാശം വരുത്തിക്കൂട്ടും. ജ്ഞാനവാന്മാരായ നിങ്ങൾ എല്ലായിടത്തും നിരാമയരായി വിളങ്ങുന്നു. ജ്ഞാ നത്താൽ ആത്മാവ് ആത്മാവുമായി ചേരുമ്പോൾ മോക്ഷ സിദ്ധി ജ്ഞാനിക്കു ലഭിക്കുന്നു.

വാദത്തിന്റെ ശക്തിയിൽപ്പെട്ട് ശാസ്ത്രോക്തമായ തത്ത്വം കാണാത്ത ചിലർ കാമദ്വേഷാക്രാന്തരായി അഹ ങ്കാരത്തിനധീനരായി, ശാസ്ത്രദസ്യുക്കളായി ശാസ്ത്രതത്ത്വം ഗ്രഹിക്കാത്തവരായി ബ്രഹ്മകള്ളന്മാരായി നിരാരംഭരായി ദാംഭത്തിന്നും മോഹത്തിന്നും വശംവദരായി നിർഗ്ഗുണം മാത്രം കാണുകയും ഗുണം കാണാതിരിക്കുകയും ചെയ്യുന്നു. മന സ്സാകുന്ന ദേഹത്തോടുകൂടിയ അവർക്ക് അതുകൊണ്ട് തമസ്സു മാത്രമാണാശ്രയം. ജീവിയുടെ പ്രകൃതി എപ്രകാരമോ ആ പ്രകൃതി തന്നെയാണ് അവന്നു ലഭിക്കുക. അവന്നു കാമം, ക്രോധം, ദംഭം, ദ്വേഷം, മദം, അനൃതം ഇങ്ങനെ നിത്യവും ഈ പ്രകൃതിക്കു ചേർന്ന ഗുണങ്ങൾ അങ്ങനെ പ്രാപിക്കുകയും ചെയ്യുന്നു.

ഇതൊക്കെ കണ്ടറിഞ്ഞ് യതികൾ സംയമോദ്യതരായി പരമമായ സൽഗതിക്കുവേണ്ടി ശുഭാശുഭങ്ങളെ സംത്യജി ക്കുന്നു."

സ്യൂമരശ്മി പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, ഞാൻ ഇതൊക്കെ ശാസ്ത്രവിധിയനുസരിച്ചു പറഞ്ഞതാണ്. ശാസ്ത്രാർ ത്ഥത്തെ ധരിക്കാതെ പ്രവർത്തികളൊന്നും നടക്കുകയില്ല. ന്യായം, സമാചാരം ഇവയൊക്കെയും ശാസ്ത്രംതന്നെയാണെ ന്നാണ് ശ്രുതി അനുശാസിക്കുന്നത്. ശാസ്ത്രംകൂടാതെ യാ തൊരു പ്രവൃത്തിയുമില്ല എന്നാണ് നിശ്ചയം. വേദവാദം വിട്ടതായാൽ അതു ശാസ്ത്രമാവുകയില്ലെന്നും ശ്രുതി പറ യുന്നു. പല വ്യക്തമാനികളും ശാസ്ത്രം വിട്ടതും കാണുന്നു. ശ്രുതി പറയുന്നു വളരെ ജനങ്ങൾ അവരുടെ ഇന്ദ്രിയങ്ങൾക്ക് വിഷയമായതിനെ മാത്രമേ വിശ്വസിക്കുന്നുള്ളു എന്ന്. അതു ലോകത്തിൽനിന്ന് നിങ്ങൾക്കറിയാൻ കഴിയുന്നു. ശാസ്ത്ര ത്തിൽ തെറ്റായിപ്പറഞ്ഞിട്ടുള്ളതിനെ അവർ നോക്കാൻ തയ്യാ റില്ല. ഞങ്ങളെപ്പോലെ അവരും ദുഃഖത്തിന്ന് പാത്രമാകുന്നു. ജീവികൾക്കൊക്കെ നമ്മളെപ്പോലെതന്നെ ഇന്ദ്രിയങ്ങളുടെ സുഖാസുഖജ്ഞാനം ഒപ്പം തന്നെയാണ്. എന്നാൽ ആത്മ ജ്ഞാനത്തെക്കുറിച്ച് ചിന്തിക്കുമ്പോൾ നിങ്ങളും ആ ജീവ ജാലങ്ങളും തമ്മിൽ എത്ര വലിയ അന്തരമുണ്ടെന്ന് കാണാൻ കഴിയും. നാലുവർണ്ണങ്ങളുടെ ക്രമവും നാലാശ്രമങ്ങളും അങ്ങനെ വ്യത്യസ്തമായ ജീവിതധർമ്മങ്ങളും എല്ലാം ഒരേ യൊരു ലക്ഷ്യത്തേയാണ് പ്രാപിക്കുന്നത്. ഉന്നതമായ പര മാത്മാവിനെ പ്രാപിക്കുക എന്ന ആനന്ദപ്രാപ്തിയാണ് അത്. നിങ്ങൾക്ക് അതുല്യമായ വാക്പാടവവും ശക്തിയുമുണ്ട്. അതുകൊണ്ട് ബ്രഹ്മജ്ഞാനം ഉപദേശിക്കണേ!

ഞങ്ങളുടെ കഥ പരിതാപകരമാണ്. പരബ്രഹ്മത്തെ പ്പറ്റി മനസ്സിലാക്കുവാനുള്ള കഴിവില്ലായ്മയാൽ ഞങ്ങൾക്ക് ശരിയായ ജ്ഞാനം യാഥാർത്ഥ്യത്തെപ്പറ്റി ലഭിച്ചിട്ടില്ല. ഞങ്ങൾക്കു വളരെ നിസ്സാരവസ്തുക്കളെപ്പറ്റിയുള്ള ജ്ഞാന മേയുള്ളൂ. ഞങ്ങൾ കനത്ത അജ്ഞാനത്താൽ ആവൃതരു മായിരിക്കുന്നു. പരമാത്മാവിനെ പ്രാപിക്കുവാൻ അങ്ങു പറ ഞ്ഞമാതിരിയുള്ള ശമനിയമാദികൾ കൈക്കൊള്ളുവാനും ഞങ്ങൾ അശക്തരാണ്. യോഗത്തിൽ ഏർപ്പെട്ടവന്ന്, എല്ലാ കർമ്മങ്ങളും ഉപേക്ഷിച്ചവന്ന് എല്ലായിടത്തും സഞ്ചരിക്കു വാൻ കഴിയും. അവന്ന് ആത്മാവ് പൂർണ്ണമായി അധീന ത്തിലാകും. എല്ലാറ്റിലും വിരക്തിയുണ്ടാകുന്നു. വേദോക്ത മായ ജ്ഞാനത്തിനനുസരിച്ച് പ്രവർത്തിക്കുവാൻ കഴിയുന്നു. അങ്ങനെ മോക്ഷംപ്രാപിക്കുന്നു. എന്നാൽ ഭാര്യാപുത്രാദി കളായ ബന്ധുവർഗ്ഗങ്ങളോടൊപ്പം അധിവസിക്കുന്നവന്ന് ഈ ജീവിതവൃത്തി അസാദ്ധ്യമാണ്.

ദാനം, അദ്ധ്യയനം, യജ്ഞം, പ്രജാസന്തതിയുടെ സമ്പാ ദനം ഇതൊക്കെ ചെയ്താലും ഒരുത്തന്നും മോക്ഷംലഭിക്കു ന്നതല്ല. അതിന്നുവേണ്ടി ശ്രമിക്കുന്നവന്നുമാത്രമേ അതു ലഭിക്കൂ. മറ്റു യത്നങ്ങളൊക്കെ വെറുതെ വേദോക്തങ്ങൾ അനുഷ്ഠിക്കാൻ യത്നമാവശ്യമായതുകൊണ്ട് പലരും അതി നെ ദുഷിച്ചു സംസാരിക്കുകയും അങ്ങനെ നാസ്തികന്മാരാ യിത്തീരുകയും ചെയ്യുന്നു. ഭഗവാനേ, ഇതിന്റെയൊക്കെ അനന്തതയെപ്പറ്റി കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അല്ലയോ ബ്രാഹ്മണാ! ഞാൻ അങ്ങയുടെ ശിഷ്യനാണ്. അങ്ങ് എനിക്ക് ഇതിനെപ്പറ്റി വേണ്ടതു പറഞ്ഞുതരണേ! അങ്ങ് അറിഞ്ഞ വിധം മോക്ഷജ്ഞാനം എനിക്കും പറഞ്ഞു തരണേ! ഞാൻ അത് ഗ്രഹിക്കുവാൻ ആഗ്രഹിക്കുന്നു."

**270. ഗോകപിലീയം - നാലാശ്രമങ്ങളും അനുഷ്ഠി ച്ചാൽ ബ്രഹ്മപ്രാപ്തിയുണ്ടാകുമെന്ന് കപിലന്റെ ഉപ ദേശം** - കപിലൻ പറഞ്ഞു: "ലോകർക്ക് പ്രമാണമായിട്ടുള്ളത് വേദങ്ങളാണ്. ആരും വേദത്തെ ഒരിക്കലും അവഗണിക്കു വാൻ പാടില്ല. ബ്രഹ്മം രണ്ടുവിധത്തിൽ അറിയപ്പെടുന്നു. ഒന്ന് ശബ്ദബ്രഹ്മം. മറ്റേത് പരബ്രഹ്മം. ശബ്ദബ്രഹ്മ ത്തിൽ മുഴുകിയവൻ അതുവഴിയായി പരബ്രഹ്മത്തെ പ്രാപി ക്കും. വേദോക്തമന്ത്രം ജപിച്ച് പ്രവേശിക്കുന്ന ഗൃഹസ്ഥാ ശ്രമിക്കു തൽഫലമായി ഉൽപ്പാദനം ഉണ്ടാകുന്നു. അങ്ങനെ

ആത്മാവ് ദേഹം കൈക്കൊള്ളുന്നു. ശുദ്ധദേഹനായ ബ്രാഹ്മണൻ ബ്രഹ്മജ്ഞാനത്തിന്നു പാത്രമാകുന്നു. സൽക്കർമ്മം കൊണ്ട് ശുദ്ധഹൃദയനായ പുരുഷൻ ബ്രഹ്മപ്രാപ്തിക്ക് അർഹനാകുന്നു. അതിനെപ്പറ്റി ഞാൻ പറയാം; ഫലത്തിൽ ആഗ്രഹിക്കാതെ തൻെറ കർത്തവ്യമെന്ന നിലയ്ക്ക് മനീഷികൾ അവരുടെ ധർമ്മം അനുഷ്ഠിക്കുന്നു. ആഗമത്തേയോ, ഐതിഹ്യത്തേയോ, നോക്കിയല്ല. പ്രത്യക്ഷമായ ലോകത്തെ സാക്ഷിയാക്കിയാണ് അവർ കർമ്മം ചെയ്യുന്നത്. അവരുടെ കർത്തവ്യമെന്ന നിലയ്ക്കാണ്. തനിക്കു ലഭിച്ചതിനെ സൽപാത്രത്തിൽ ദാനം ചെയ്യുക എന്നതാണ് ധനത്തിൻെറ പ്രയോജനം. അതിന്നു വേണ്ടിയുള്ളതാണ് ധനം. ഒരിക്കലും പാപകർമ്മം ചെയ്തു പോകരുത് എന്നു വേദത്തിൽ അനുശാസിക്കുന്നു. അതനുസരിച്ച് കർമ്മം ചെയ്യുന്നവരുടെ ആഗ്രഹം സഫലമാകും. ശരിയായ ജ്ഞാനം നേടി മനസ്സുകൊണ്ട് സൽക്കർമ്മത്തിൽ തീരുമാനമെടുത്ത് കർമ്മം അനുഷ്ഠിക്കണം. അങ്ങനെ പാപക്രിയകളുമായി ബന്ധപ്പെടാത്ത കർമ്മയോഗികൾ, മനസ്സങ്കൽപ്പത്തിൽ സിദ്ധരായവർ, വിശുദ്ധമായ ജ്ഞാനത്താൽ ഉറച്ച നിശ്ചയത്തോടുകൂടിയവർ ക്രോധം, അസൂയ എന്നിവയെ മനസ്സിൽനിന്ന് അകറ്റിയവർ, അഹങ്കാരവും മത്സരബുദ്ധിയും ഉപേക്ഷിച്ചവർ, ജ്ഞാനാഢ്യന്മാരായ ത്രിശുക്ളന്മാർ (മനസ്സ്, വാക്ക്, കർമ്മം എന്നിവ ശുഭ്രമായവർ) സർവ്വഭൂതങ്ങൾക്കും ഹിതം കാംക്ഷിക്കുന്ന ഗൃഹസ്ഥരായി നിന്നുതന്നെ തങ്ങളുടെ കർത്തവ്യം വിടാതെ നിർവ്വഹിക്കുന്നവർ, ഇങ്ങനെയുള്ള രാജാക്കന്മാരും വിധിപോലെ വർത്തിക്കുന്ന വിപ്രന്മാരും, ദ്വന്ദങ്ങളിൽ സമചിത്തതയുള്ളവരും, ആർജ്ജവമുള്ളവരും, സന്തുഷ്ടന്മാരും, ജ്ഞാനനിഷ്ഠിതരും ആയവർ പ്രത്യക്ഷ ധർമ്മാക്കളാണ്. അവർ ശുദ്ധരും സശ്രദ്ധന്മാരുമാണ്. പലമട്ടിലും അവർ മുൻകൂട്ടി കാര്യം ഗ്രഹിക്കുന്നവരും, ശരിക്ക് വ്രതനിഷ്ഠയോടെ കാര്യങ്ങൾ നിർവഹിക്കുന്നവരുമാണ്. അവർ ധർമ്മം അനുഷ്ഠിക്കുന്നതിൽ എത്രതന്നെ തടസ്സങ്ങൾ നേരിട്ടാലും, എതിർപ്പുകളുണ്ടായാലും, ആ കൃച്ഛ്റങ്ങളേയും ദുർഗ്ഗങ്ങളേയും, തരണംചെയ്ത് വിജയിക്കുകതന്നെ ചെയ്യും. അങ്ങനെ ധർമ്മം ആചരിച്ച് പൂർവികന്മാർക്കു പണ്ട് മഹത്തായ സുഖം ലഭിച്ചു. അവർക്ക് ഒരിക്കലും ദുഷ്കർമ്മപരിഹാരത്തിന്ന് പ്രായശ്ചിത്തം ചെയ്യേണ്ടതായി വന്നിട്ടില്ല.

സത്യമായ ധർമ്മത്തെ ആശ്രയിച്ച് ആ ദുരാധർഷന്മാർ മാത്രപോലും ധർമ്മവ്യാജങ്ങൾ ചെയ്യുകയില്ല. ഏതേതാണോ മുഖ്യമായത്, അതാതു കർമ്മങ്ങൾ അവർ നിർവ്വഹിച്ചു. പ്രായശ്ചിത്തം ചെയ്യേണ്ട നില അവർക്കുണ്ടായിട്ടില്ല. ആ നിലയിൽ ജീവിക്കുന്നവർക്ക് പ്രായശ്ചിത്തത്തിൻെറ ആവശ്യമേയില്ല. പ്രായശ്ചിത്തമൊക്കെ ദുർബ്ബലാത്മാക്കൾക്കുള്ളതാണെന്നാണ് ശ്രുതിയിൽ പറഞ്ഞിട്ടുള്ളത്.

ഇങ്ങനെ യജ്ഞം നിർവ്വഹിച്ചിരുന്ന ത്രൈവിദ്യവൃദ്ധന്മാരും ശുദ്ധന്മാരും വൃത്തവാന്മാരും യശസ്വികളും ദിവസേന യജ്ഞം ചെയ്യുന്നവരും നിരാശിബ്ബന്ധരായ ബുധന്മാർ, അങ്ങനെയുള്ള പല വിപ്രന്മാർ ഉണ്ട്. അവർക്ക് യജ്ഞം വേദങ്ങളാണ്. കർമ്മവും ശരിയായ വിധമാണ്. കാലംപോലെ ആഗമവും അനുക്രമമാലുള്ള സങ്കല്പവും കാമക്രോധങ്ങൾ വിട്ട് ദുശ്ചരമായ ആചാരക്രിയകൾ അനുഷ്ഠിക്കുകയും ചെയ്യുന്നവരും, സ്വകർമ്മത്താൽ സംശിതാത്മാക്കളായാലും, ഋജുക്കളായും, സ്വകർമ്മം ചെയ്യുന്നവരായുമുള്ള എല്ലാവർക്കും എല്ലാം മോക്ഷപ്രാപ്തിയുണ്ടായി എന്നു നാം ശ്രുതിയിൽ പറഞ്ഞുകേൾക്കുന്നു.

സത്വം വാടാത്ത ആ ദുശ്ചരാചാരക്രിയരായവർക്ക്, സ്വകർമ്മത്താൽ സമ്മതന്മാരായ അവർക്ക്, തപസ്സ് ഘോരമായിത്തീർന്നു. ആ സദാചാരം ആശ്ചര്യവും പുരാണവും ശാശ്വതവും ധ്രുവവുമാകുന്നു. ധർമ്മങ്ങളിൽ സൂക്ഷ്മമായ അതിനെ വർണ്ണിക്കുവാൻ സാധിക്കാതെ വന്നപ്പോൾ ആപത്തില്ലാത്തതും, ധർമ്മമായതും, അപ്രമാദമായതും, പരാഭവമില്ലാത്തതുമായ ആചാരം ഉണ്ടായി. അതാണ് വർണ്ണങ്ങൾ. വർണ്ണങ്ങൾ ഉണ്ടായതിന്നുശേഷം നിലവിട്ടു പോയില്ല. അങ്ങനെ ഒരു ആശ്രമത്തെ നാലാക്കിത്തീർത്തു എന്നാണ് ബ്രാഹ്മണർ കാണുന്നത്. വിധിപ്രകാരം അതിനെ കൈക്കൊണ്ട് സത്തുക്കൾ പരമമായ ഗതിയെ പ്രാപിക്കും. അന്നു ഗൃഹം വിട്ട്, ഗൃഹസ്ഥാശ്രമം വിട്ട്, ഇറങ്ങി ചിലർ വാനപ്രസ്ഥന്മാരായി. ഗൃഹത്തിൽ ഇരുന്നിട്ടും ചിലർ ബ്രഹ്മചര്യം അനുഷ്ഠിച്ചു. നാലാശ്രമത്തിന്നും ഉദ്ദേശം ഒന്നാണ്. ധർമ്മം ഒന്നാണ് എന്നു ജ്ഞാനികളായ ബ്രാഹ്മണർ പറയുന്നു. അന്തമറ്റ ബ്രഹ്മപദം നിശ്ചയമായും ബ്രാഹ്മണൻ തന്നെയാണ്. ഇപ്രകാരമുള്ള ബ്രഹ്മചാരികളാണ് വിപ്രന്മാർ. അവർ വാനിൽ ജ്യോതീരൂപക്രിയാദികളായി വിളങ്ങുന്നതായി കാണുന്നു. നക്ഷത്രത്തിൻെറ രൂപത്തിലും താരകാഗണമായിട്ടും കാണപ്പെടുന്നു. അവർ സന്തോഷത്താൽ അനന്തതയെ, ബ്രഹ്മസായൂജ്യത്തെ, പ്രാപിച്ചവരാണെന്നാണ് വൈദികമതം. വീണ്ടും അവർ സംസാരം പ്രാപിച്ചാലും കർമ്മയോനിവഴിയായി പാപകൃത്യങ്ങൾ ഏല്ക്കുന്നതല്ല.

ഇപ്രകാരം കടുനിശ്ചയത്തോടുകൂടിയ ശുശ്രൂഷുവായ ബ്രഹ്മചാരി, ഇപ്പറഞ്ഞ ഗുണങ്ങൾ ചേർന്ന ബ്രഹ്മചാരിയാണ് ശരിയായ ബ്രാഹ്മണൻ. ഈ പറഞ്ഞ മട്ടല്ലാത്ത ബ്രാഹ്മണൻ, ബ്രാഹ്മണൻ എന്ന പേര് ചുമക്കുന്നവൻ മാത്രം.

പുരുഷന്ന് ശുഭവും അശുഭവുമായ കർമ്മത്തെ ഇപ്രകാരം ശ്രുതിയിൽ പറഞ്ഞിട്ടുണ്ട്. പരിശുദ്ധമായ ഹൃദയത്തോടെ കർമ്മങ്ങളെ അനുഷ്ഠിക്കുന്ന, തൃഷ്ണവിട്ട പുരുഷന്, മോക്ഷത്തെ മാത്രം ആഗ്രഹിക്കുന്ന പുരുഷന് നാലാശ്രമങ്ങളും തുല്യമാണ്. ഏത് ആശ്രമവും മോക്ഷത്തിലേക്കുള്ള മാർഗ്ഗം കാണിക്കുന്നുണ്ട്.

തൃഷ്ണനീക്കി കഴുകിയ ശുഭാത്മാക്കൾക്ക് ഉപനിഷദ്ധർമ്മം സാധാരണയായി നാലുവിധമാണെന്ന് സ്മൃതി ഘോഷിക്കുന്നു. നിയതാത്മാക്കളായ, സിദ്ധന്മാരായ, വിപ്രന്മാർ അതിനെ സാധിക്കുന്നു. ത്യാഗാത്മാവിന്ന് സന്തോഷത്തിന്ന് മൂലമായി നില്ക്കുന്നത് ജ്ഞാനത്തിൽ ആത്മാവിനെ നിർത്തുക എന്നതാകുന്നു. നിത്യവും സനാതനവുമായ യതിധർമ്മം അപവർഗ്ഗാത്മകമാണ്. ഓരോരുത്തനും അവൻെറ ആത്മശക്തി പോലെ അതിനെ അനുഷ്ഠിക്കുന്നു. ശക്തി എന്നത് ലോകഭോഗത്തിലുള്ള വിരക്തിയെ അനുസരിച്ചിരിക്കുന്നു. സാധാരണവും കേവലവും ബലമനുസരിച്ച് ഉപാസിക്കുന്നു. ദുർബ്ബലനായവൻ മോക്ഷോപാസനയിൽ പരാജയപ്പെട്ടുപോകും. ശുദ്ധാത്മാവ് ബ്രഹ്മപദത്തെ ഇച്ഛിച്ച് യതിക്കുമ്പോൾ വിജയം പ്രാപിക്കുകയും ചെയ്യും. ശുചിയായ അവൻ സംസാരം വിട്ട് മറുകരയെത്തുകയും ചെയ്യുന്നു."

സ്യൂമരശ്മി പറഞ്ഞു: "സുഖങ്ങളെ അനുഭവിക്കുന്നവൻ, ദാനം ചെയ്യുന്നവൻ, യജിക്കുന്നവൻ, വേദാദ്ധ്യയനം ചെയ്യുന്നവൻ, യഥായോഗ്യം ത്യാഗങ്ങൾ അനുഷ്ഠിക്കുന്നവൻ ഇവരിൽ സ്വർഗ്ഗപ്രാപ്തിക്ക് കൂടുതൽ അർഹൻ ആരാണ്? അല്ലയോ ബ്രാഹ്മണാ, എൻെറ ഈ സംശയം അങ്ങു തീർത്തുതരണേ!"

കപിലൻ പറഞ്ഞു: "നീ ചോദിച്ച ചോദ്യം കൊള്ളാം. ഗൃഹസ്ഥാശ്രമം സ്വീകരിച്ചവന്ന് എല്ലാവിധ ശ്രേയസ്സുകളും ലഭിക്കുന്നതാണെങ്കിലും ത്യാഗസുഖത്തോളം മേന്മ ഈ പറഞ്ഞവയ്ക്കൊന്നുമില്ല. അത് അങ്ങയ്ക്കും അനുഭവപ്പെട്ട കാര്യമാണല്ലോ!"

സ്യൂമരശ്മി പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, ഭവാ

ന്മാർ ജ്ഞാനനിഷ്ഠന്മാരാണ്. ഗൃഹസ്ഥാശ്രമികൾ കർമ്മ നിഷ്ഠന്മാരാണ്. സർവ്വ ആശ്രമങ്ങൾക്കും നിഷ്ഠയിൽ ഫലം ഒപ്പമാണെന്ന് (മോക്ഷപ്രാപ്തിയിൽ ഒന്നുപോലെയാണെന്ന്) പറയപ്പെടുന്നു. ഒന്നായാലും വേറെയായാലും അതിൽ പരി ശുദ്ധതയ്ക്ക് വ്യത്യാസമൊന്നും കാണുന്നില്ല. ശരിക്ക് അതി നെപ്പറ്റി ന്യായംപോലെ ഭഗവാൻ വിവരിച്ചുതരണേ! എന്താണ് ഇവയുടെ സത്യത്തിലുള്ള അവസ്ഥ?"

കപിലൻ പറഞ്ഞു: "കർമ്മം ശരീരത്തെ ശുദ്ധമാക്കു ന്നു. ജ്ഞാനം ഏറ്റവും ഉന്നതമായ പദമാണ്. ഹൃദയത്തിലെ എല്ലാദോഷങ്ങളും കഷായം കർമ്മംകൊണ്ട് തിളപ്പിച്ചു വേവി ക്കുമ്പോൾ അതിൻെറ രസം ജ്ഞാനമായി രൂപംകൊള്ളുന്നു. ആനൃശംസ്യം, ക്ഷമ, ശാന്തി, അഹിംസ, സത്യം, ആർജ്ജവം, ദ്രോഹരാഹിത്യം, അഭിമാനരാഹിത്യം, ഹ്രീ, തിതിക്ഷ, ശമം, ഇവയെല്ലാമാണ് ബ്രഹ്മത്തിലേക്കുള്ള മാർഗ്ഗങ്ങൾ. ഇവ യില്ലാത്തവന്ന് ബ്രഹ്മത്തിലേക്കുള്ള മാർഗ്ഗം തുറന്നു കിട്ടു കയില്ല. ഇവയുടെ മാർഗ്ഗത്തിലൂടെ പോയാൽ ബ്രഹ്മത്തിൽ ചെന്നെത്താം. അതു വിദ്വാൻ അറിയേണ്ടതാണ്. മനസ്സു കൊണ്ട് കർമ്മത്തെ നിശ്ചയിക്കണം. ഇതിൽ ജനങ്ങൾക്ക് മാർഗ്ഗദർശികൾ വിപ്രരാകുന്നു. അവർ എല്ലായിടത്തും ശാന്ത രായി സ്ഥിതി ചെയ്യുന്നു. ശുദ്ധജ്ഞാനത്തിൽ അടിയുറച്ചു നില്ക്കുന്നു. സന്തുഷ്ടരായ അവരുടെ മാർഗ്ഗംനോക്കി മറ്റു ള്ളവർ പോകണം. അതാണ് മോക്ഷത്തിലേക്കുള്ള മാർഗ്ഗം. വേദങ്ങൾ പഠിച്ചു ശരിക്ക് അതിൻെറ അർത്ഥം ഗ്രഹി ക്കണം. അറിയേണ്ടതും അറിയേണ്ടാത്തതും മനസ്സിലാക്ക ണം. അവൻ മാത്രമേ വേദജ്ഞൻ എന്ന പേരിനർഹനാവു കയുള്ളു. അല്ലാത്തവൻ വേദോച്ചാരണമാകുന്ന കാറ്റ് പുറ ത്തേക്കു തുറ്റിക്കൊണ്ടിരിക്കുന്നവൻ എന്നേ പറഞ്ഞുകൂടൂ.

വേദജ്ഞൻമാർ എല്ലാം അറിയുന്നു. എല്ലാം വേദത്തിൽ നില്ക്കുന്നു. ഉള്ളതിൻെറയും ഇല്ലാത്തതിൻെറയുമെല്ലാം സ്ഥിതി അറിയണമെങ്കിൽ വേദജ്ഞാനം സിദ്ധിക്കുകതന്നെ വേണം. ഉള്ളതും ഇല്ലാത്തതും എല്ലാം വേദത്തിലൂടെ നോ ക്കുക. അതു ഗ്രഹിച്ചവന്നു മദ്ധ്യമേതാണ്, അന്തമേതാണ് എന്നറിയാം. അതറിഞ്ഞവന്ന് സത്തേതാണ്, അസത്തേതാ ണ് എന്നത് അറിയാം. അവസാനം ത്യാഗം തന്നെയെന്ന് എല്ലാവേദത്തിലും ഉറപ്പിച്ചു പറഞ്ഞിരിക്കുന്നതു കാണാം. എല്ലാറ്റിലും ഉയർന്ന സംതൃപ്തി ഉണ്ടാകുന്നതും ഉറയ്ക്കു ന്നതും മോക്ഷത്തിലാകുന്നു. അത് ഋജുവും, സത്യവും, വിദിതവും വേദ്യവുമായ അത്, എല്ലാ സ്ഥാവരത്തിനും എല്ലാ ജംഗമത്തിന്നും ആത്മാവായി സ്ഥിതിചെയ്യുന്നു. ശിവ വും ഉത്തമവുമായ എല്ലാസുഖവും അതിൽ അടങ്ങിയിരി ക്കുന്നു. ദ്വന്ദമില്ലാതെ എല്ലാറ്റിനുമുപരിയായി വിളങ്ങുന്ന ആ ബ്രഹ്മം അവ്യക്തമാണ്. എല്ലാറ്റിൻെറയും പ്രഭവം (ഹേ തു) ആണ്. നിത്യമാണ്. നാശരഹിതമാണ്. തേജസ്സ്, ക്ഷമ, ശാന്തി, അനാമയം, ശുഭം, സനാതനം; ഇപ്രകാരം വ്യോമം പോലെ ധ്രുവമാണ് ബ്രഹ്മം.

ഇന്ദ്രിയങ്ങൾക്കു ദാസനാകാതിരിക്കുക, ക്ഷമ, ആഗ്ര ഹങ്ങളുടെ പിന്നാലെ പോകാതിരിക്കൽ-ഇവ മൂന്നുമാണ് പൂർണ്ണമായ ആനന്ദാവസ്ഥയ്ക്കു നിദാനം. ഈ മൂന്നു ഗുണങ്ങളാൽ മനുഷ്യൻ അവൻെറ കണ്ണുകൊണ്ട് ബ്രഹ്മ ത്തെ കണ്ടെത്തണം. ആ അജനായ ബ്രഹ്മമാണ് പ്രപഞ്ച ത്തിൻെറ ഹേതുഭൂതൻ. അതിന്ന് മാറ്റമില്ല. അത് എല്ലാ നാശങ്ങളിൽനിന്നും വിട്ടുനില്ക്കുന്നു. ആ ബ്രഹ്മത്തെ ഞാൻ നമസ്കരിക്കുന്നു. ആ ബ്രഹ്മത്തെ പ്രത്യക്ഷമാക്കി ത്തരുന്ന ബ്രാഹ്മണനേയും ഞാൻ കൈകൂപ്പുന്നു."

**271. കുണ്ഡധാരോപാഖ്യാനം - കുണ്ഡധാരൻെറയും ബ്രാഹ്മണൻെറയും കഥ -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ഭാരതാ! വേദങ്ങൾ ധർമ്മം, അർത്ഥം, കാമം, ഇവയെപ്പറ്റി പറയുന്നു. എന്നാൽ ഇതിൽ ഏതിൻെറ ലാഭ മാണ് കൂടുതൽ മെച്ചപ്പെട്ടത്? പിതാമഹാ, എൻെറ സംശയം തീർത്തുതന്നാലും."

ഭീഷ്മൻ പറഞ്ഞു: ഇതിനെ സംബന്ധിച്ചു ഞാൻ ഒരു പഴങ്കഥ നിന്നോടു പറയാം. പണ്ട് കുണ്ഡധാരൻ ഒരു ഭക്തനുചെയ്ത ഉപകാരമാണ് കഥാവിഷയം.

ഒരു ദരിദ്രനായ ബ്രാഹ്മണൻ പണ്ട് ധർമ്മം കാമ്യ മായി ശീലിച്ചു. അവൻ യജ്ഞത്തിന്നുവേണ്ടി അർത്ഥം കാമിച്ച് ദാരുണമായി തപസ്സുചെയ്തു. അവൻ ഉറച്ച മന സ്സോടെ, ഭക്തിയോടെ ദേവകളെ പൂജിച്ചു. എന്നിട്ടും അവൻ ധനം നേടിയില്ല. ഇത്രനാൾ ദേവപൂജ ചെയ്തിട്ടും ധനം നേടാതിരുന്നപ്പോൾ അവൻ ചിന്തിച്ചു. മർത്ത്യന്മാർ ജഡ മാക്കാത്ത ദൈവതമേതെന്നും, ഉടനെ ഏതു ദേവനാണ് പ്രസാദിച്ച് അനുഗ്രഹിക്കുക എന്നും ചിന്തിച്ചു. അവൻ സൗമ്യമായ മനസ്സാൽ ദേവനെ ചിന്തിച്ചുനില്ക്കുമ്പോൾ കുണ്ഡധാരൻ എന്നു പേരായ ഒരു മേഘം അവൻെറ മുമ്പിൽ നില്ക്കുന്നതായി അവൻ കണ്ടു. ആ മഹാബാഹു വായ മേഘത്തെ കണ്ടപ്പോൾ അവന്നു ഭക്തി തോന്നി. 'ഇവൻ എനിക്കു ശ്രേയസ്സു നല്കും. ഇവൻെറ ദേഹം ആ വിധം കഴിവുറ്റതായി എനിക്കു തോന്നുന്നു.' എന്നു ചിന്തിച്ച് അവൻ ആ മേഘത്തോടു പ്രാർത്ഥിക്കുവാൻ ഭാവിച്ചു. ഇന്നേവരേക്കും മനുഷ്യരാരും തന്നെ ആ മേഘത്തോടു യാതൊരഭ്യർത്ഥനയും നടത്തിയിട്ടില്ല. അങ്ങനെയുള്ള മേഘ ത്തെ ഇദംപ്രഥമമായി ഭജിക്കുന്ന അവൻ 'എനിക്കു വള രെ ധനം നല്കു'മെന്ന് മനസ്സിൽ വിചാരിച്ചു നിന്നു.

പിന്നെ ധൂപം, ഗന്ധം, പലവിധം മാല്യം, പലതരം ബലികൾ എന്നിവയാലെല്ലാം ആ ദ്വിജൻ ആ മേഘത്തെ പൂജിച്ചു. അല്പകാലംകൊണ്ട് മേഘം സന്തോഷിച്ചു. അവന്ന് ഉപകാരം നല്കുന്നവിധം ഇപ്രകാരം പറഞ്ഞു."

മേഘം പറഞ്ഞു: "ബ്രഹ്മഘ്നന്നും, മദ്യപാനം ചെയ്യു ന്നവന്നും, വ്രതഭംഗം ചെയ്തവന്നും, ചോരന്നും, ബുധന്മാർ പ്രായശ്ചിത്തം വിധിച്ചിട്ടുണ്ട്. എന്നാൽ കൃതഘ്നന്ന് യാതൊരു നിഷ്കൃതിയും കല്പിച്ചിട്ടില്ല. ആശയുടെ പുത്രനാണ് ധർമ്മം. അസൂയയുടെ പുത്രനാണ് ക്രോധം, നികൃതിയുടെ ആത്മ ജനാണ് ലോഭം, കൃതഘ്നന്ന് സന്തതിയേ ഇല്ല.

അങ്ങനെ ബ്രാഹ്മണൻ ദർഭ വിരിച്ചുകിടക്കുമ്പോൾ കുണ്ഡധാരൻെറ ശക്തിയാൽ, രാത്രി സ്വപ്നത്തിൽ, സർവ്വ ഭൂതൗഘത്തേയുംകണ്ടു. ശമംകൊണ്ടും തപസ്സുകൊണ്ടും ഭക്തികൊണ്ടും അഭോഗവാനായ അവൻ, ശുദ്ധാത്മാവായ ബ്രാഹ്മണൻ, രാത്രി ഇങ്ങനെ കണ്ടു. അവിടെ മഹാനായ മാണിഭദ്രനെ, ദേവകൾക്കിടയിൽ പലതും ചൊല്ലിക്കൊടുക്കു ന്നവിധം ദ്യുതിമാനായ മാണിഭദ്രനെ, ദർശിച്ചു. ദേവകൾ അതിൽ രാജ്യവും സമ്പത്തും നല്കുന്നു. ശുഭകർമ്മാരബ്ദർ പിന്നെ അശുഭങ്ങൾ പോക്കുന്നതും കണ്ടു. യക്ഷന്മാർ നോക്കിനില്ക്കെ ദ്യുതിമാനായ കുണ്ഡധാരൻ ദേവന്മാരുടെ മുമ്പിൽചെന്ന് മാണിഭദ്രനെ കുമ്പിട്ടു. ദേവന്മാർ പറഞ്ഞ പ്രകാരം മഹാശയനായ മാണിഭദ്രൻ കുമ്പിട്ട് കിടക്കുന്ന കുണ്ഡധാരനോട് 'എന്താണ് നീ ആഗ്രഹിക്കുന്നത്? എന്നു ചോദിച്ചു."

കുണ്ഡധാരൻ പറഞ്ഞു: "ദേവന്മാരേ, നിങ്ങൾ എ ന്നിൽ പ്രസാദിക്കുന്നുണ്ടെങ്കിൽ നിങ്ങൾ ഇവനെ അനുഗ്ര ഹിച്ചാലും. ഇവൻ എൻെറ ഭക്തനാണ്. ഞാൻ ഇച്ഛിക്കുന്നത് ഈ ദ്വിജന്ന് സുഖം ലഭിക്കുന്നവിധം ഒരു അനുഗ്രഹം നിങ്ങൾ നല്കണമെന്നാണ്."

ദ്യുതിമാനായ കുണ്ഡധാരനോട് വാനവർ പറയുക യാൽ ഉടനെ മാണിഭദ്രൻ വീണ്ടും പറയുവാൻ തുടങ്ങി:

"എഴുന്നേൽക്കൂ! എഴുന്നേല്ക്കൂ! നന്മവരട്ടെ! കൃതകൃത്യ നായ നീ സുഖിക്കുക. ധനാർത്ഥിയാണ് ഈ വിപ്രൻ എ ങ്കിൽ ഇവന്ന് ധനം നല്കിയാലും! നിൻെറ സുഹൃത്തായ ഈ ദ്വിജൻ എത്ര ധനമാണ് അർത്ഥിക്കുന്നതെങ്കിൽ ദേവാ ജ്ഞയാൽ അത്രയും വലിയ ധനം ഞാൻ നല്കുന്നുണ്ട്."

മനുഷ്യത്വം അസ്ഥിരമാണ്, ലോലമാണ് എന്നോർ ത്തു കുണ്ഡധാരൻ ബ്രാഹ്മണന്ന് തപസ്സിൽ ബുദ്ധി ഉദി പ്പിച്ചു യുധിഷ്ഠിരാ! "ധനങ്ങൾ ഞാൻ ആ ബ്രാഹ്മണന്നു വേണ്ടി യാചിക്കുകയില്ല ധനപ്രദാ! ഭക്തന്നുവേണ്ടി വേറെ ഒരനുഗ്രഹം ഞാൻ യാചിക്കുന്നു. രത്നം നിറഞ്ഞ ഭൂമിയോ, വലിയ സഞ്ചയമോ ഞാൻ ഭക്തന്നുവേണ്ടി ഇച്ഛിക്കുകയില്ല. ഞാൻ ഇച്ഛിക്കുന്നത് 'ഇവൻ ധാർമ്മികനാകണം' എന്നാണ്. 'ഇവന്ന് ബുദ്ധി ധർമ്മത്തിൽ ചെല്ലണം, ധർമ്മ പ്രധാനനായി ഇവൻ ജീവിക്കണം. ഇതാണ് ഇവന്നു നല്കേണ്ട അനു ഗ്രഹം."

മാണിഭദ്രൻ പറഞ്ഞു: "എന്നും ധർമ്മഫലമായ രാജ്യ വും, പലമട്ടുള്ള സുഖങ്ങളും, ഫലങ്ങളും ഇവൻ അനുഭവി ക്കട്ടെ! ശരീരക്ലേശംകൂടാതെ ജീവിക്കട്ടെ!"

ഭീഷ്മൻ പറഞ്ഞു: "അതുതന്നെ വീണ്ടും മഹാശയനായ കുണ്ഡധാരൻ ഉടനെ ഏറ്റുപറഞ്ഞു. ദേവകൾ ധർമ്മാർ ത്ഥങ്ങളിൽ സന്തോഷിക്കുകയും ചെയ്തു."

മാണിഭദ്രൻ പറഞ്ഞു: "ദേവന്മാരെല്ലാം നിന്നിലും, ഈ ബ്രാഹ്മണനിലും പ്രസാദിച്ചിരിക്കുന്നു. ഇവൻ ധർമ്മാത്മാ വായി. ധർമ്മത്തിൽ ബുദ്ധിവെയ്ക്കുന്നവനായി ഭവിക്കും." ഉടനെ മേഘം തെളിഞ്ഞു. യുധിഷ്ഠിരാ, കാര്യം അവൻ നേടി. പരന്മാർക്കു ലഭിക്കാത്ത ദുർല്ലഭമായ വരം അവൻ നേടി. അപ്പോൾ ആ ബ്രാഹ്മണൻ അവൻെറ ചുറ്റും അതിമനോഹ രമായ വസ്ത്രങ്ങൾകണ്ടു. അവയിൽ ഒട്ടും താൽപര്യമില്ലാതെ ആ ദ്വിജൻ ലോകത്തെ വെറുത്തു. 'ഇവൻ സുകൃതം കാണു ന്നില്ലെങ്കിൽ മറ്റാര് അതു കാണുന്നു! ഞാൻ കാടുകയറുക യാണ്. ധർമ്മത്താൽ ജീവിക്കുകയാണ് ഗുണം."

ഭീഷ്മൻ പറഞ്ഞു. "നിർവ്വേദത്താലും, ദേവഗണപ്രസാ ദത്താലും ആ ദ്വിജൻ കാട്ടിൽ എത്തിയ ഉടനെതന്നെ വലിയ തപസ്സിൽ മുഴുകി. ദേവതകൾക്കും അതിഥികൾക്കും അർ പ്പിച്ചതിന്നുശേഷമേ അവൻ ഫലമൂലങ്ങൾ ഭക്ഷിച്ചിരുന്നുള്ളു. രാജാവേ, ആ ബ്രാഹ്മണന്നു ധർമ്മത്തിൽത്തന്നെ ബുദ്ധി യുറച്ചു. പിന്നെപ്പിന്നെ ബ്രാഹ്മണൻ ആഹാരം ചുരുക്കി. ഫലമൂലങ്ങളൊക്കെ ഉപേക്ഷിച്ച് ഇല മാത്രം തിന്നു ജീവി ക്കാനും, തപസ്സുചെയ്യാനും തുടങ്ങി. പിന്നെ കുറെനാൾ കഴിഞ്ഞപ്പോൾ ഇലയും ഉപേക്ഷിച്ച് ജലം മാത്രമായി ജീവി ച്ചു. പിന്നെ ആ ദ്വിജൻ ജലവും ഉപേക്ഷിച്ചു. കാറ്റുമാത്രം ഉണ്ടു ജീവിച്ചു. അങ്ങനെ വളരെ വർഷം കഴിഞ്ഞുകൂടി. ഇങ്ങനെ കാറ്റുണ്ടു ജീവിക്കുമ്പോഴും അവന്ന് ശക്തിക്കു യാതൊരു കുറവും വന്നില്ല എന്നതാണ് അത്ഭുതം. ധർമ്മ ശ്രദ്ധയോടെ ഘോരമായ തപസ്സിൽ മുഴുകിയിരിക്കെ ഏറെ ക്കാലം കൊണ്ട് അവന്ന് ദിവ്യദൃഷ്ടി ലഭിച്ചു. അവന്നു ബുദ്ധി യുണ്ടായി. 'ഇനി ഞാൻ ഒരുത്തന്ന് ധനം സന്തോഷിച്ചു കൊടുത്താൽ എൻെറ വാക്ക് ഭോഷ്കാവുകയില്ല.'

പിന്നെ സന്തോഷത്തോടെ ആ ബ്രാഹ്മണൻ തപസ്സു ചെയ്തു. സിദ്ധനായി വീണ്ടും അഭിമാനത്തോടെ ചിന്തിച്ചു: "ഒരുത്തന്ന് ഞാൻ സന്തോഷിച്ചു രാജ്യം കൊടുത്താൽ അവൻ രാജാവാകും. എൻെറ വാക്ക് ഭോഷ്കാവുകയുമില്ല.'

അപ്പോൾ ആ ബ്രാഹ്മണൻെറ മുമ്പിൽ കുണ്ഡധാരൻ നില്ക്കുന്നതായി കണ്ടു. ഭാരതാ! ബ്രാഹ്മണൻ തപസ്സി നൊരുങ്ങിയപ്പോൾ വേഴ്ച വിട്ടവനാണ് അവൻ. അവൻ അവനുമായി തമ്മിൽചേർന്നു. യഥാവിധി പൂജിച്ചു. ബ്രാഹ്മ ണൻ കുണ്ഡധാരനെ പൂജിച്ച് വിസ്മയത്തോടെ നിന്നു."

കുണ്ഡധാരൻ പറഞ്ഞു: "ദ്വിജാ, അങ്ങയ്ക്ക് ദിവ്യ ചക്ഷുസ്സ് ലഭിച്ചതു നന്നായി. അങ്ങ് സ്വന്തം കണ്ണുകൊണ്ടു തന്നെ രാജാക്കന്മാർക്കുള്ള ഗതിയും ലോകങ്ങളും ദർശി ക്കുക!"

അപ്പോൾ നരകത്തിൽകിടന്നു വലയുന്ന അനവധി രാജാ ക്കന്മാരെ വിപ്രൻ ദൂരത്തായി ദിവ്യചക്ഷുസ്സുകൊണ്ടു കണ്ടു.

കുണ്ഡധാരൻ പറഞ്ഞു: "അങ്ങ് എന്നെ ഭക്തിയാൽ സേവിച്ചിട്ടും ദുഃഖിക്കുകയാണെങ്കിൽ അങ്ങയ്ക്ക് ഞാൻ എന്തു ചെയ്യണം? എന്തനുഗ്രഹമാണ് വേണ്ടത്? നോക്കൂ! നോക്കൂ! വീണ്ടും ഒരാൾ കാമം എങ്ങനെ ഇച്ഛിക്കുന്നു എ ന്നു നോക്കൂ. മനുഷ്യരിൽ ഒരുത്തൻ സ്വർഗ്ഗദ്വാരം നേടി നില്ക്കുന്നു!"

ഭീഷ്മൻ പറഞ്ഞു: "അവൻ അപ്പോൾ കണ്ടത് എന്താ ണെന്നോ? കാമം, ക്രോധം, ലോഭം, ഭയം, മദം, നിദ്ര, ആല സ്യം, തന്ദ്രി എന്നിവ ആളുകളെ മൂടിനില്ക്കുന്നതാണ് കണ്ട ത്."

കുണ്ഡധാരൻ പറഞ്ഞു: "ഇവർ ലോകങ്ങളെ മൂടുന്നു. വാനോർക്ക് മർത്ത്യനിൽ ഭയം! അപ്രകാരം ദേവന്മാരുടെ വാക്കാൽ എല്ലായിടത്തും വിഘ്നം ചെയ്യപ്പെടുന്നു. ദേവ സമ്മതമില്ലാതെ ആരും ധാർമ്മികനായി വരികയില്ല. നീ തപസ്സുകൊണ്ട് രാജ്യവും വിത്തവും നല്കുവാൻ ശക്തനാ യി."

ഭീഷ്മൻ പറഞ്ഞു: "ഉടനെ ബ്രാഹ്മണൻ മേഘത്തിൻെറ മുമ്പിൽ തലകുനിച്ചു നമസ്കരിച്ചു. ആ ധർമ്മാത്മാവ് അവ നോടു പറഞ്ഞു: 'എനിക്ക് വലുതായ ഒരനുഗ്രഹം ലഭിച്ചു. കാമലോഭാനുബന്ധത്താൽ നിന്നിൽ ഞാൻ പണ്ട് കുറ്റം കണ്ടു. പണ്ട് സ്നേഹത്തെ അറിയാതെയാണ് അതുണ്ടായത്. അത് ഇപ്പോൾ അങ്ങു ക്ഷമിക്കണമെന്ന് ഞാൻ അപേ ക്ഷിക്കുന്നു.' 'ഞാൻ ക്ഷമിക്കുന്നു' എന്ന് കുണ്ഡധാരൻ ദ്വിജനോട് മറുപടി പറഞ്ഞു. കുണ്ഡധാരൻ തൻെറ രണ്ടു കൈയും നീട്ടി ദ്വിജനെ തഴുകി. അവൻ അവിടെത്തന്നെ മറഞ്ഞുപോയി.

പിന്നെ ലോകങ്ങൾ ഒട്ടുക്കും ആ ബ്രാഹ്മണൻ സഞ്ച രിച്ചു. കുണ്ഡധാരൻെറ പ്രസാദത്താൽ തപസ്സുകൊണ്ടു സിദ്ധി നേടി. ആകാശഗമനവും സങ്കല്പിച്ച അർത്ഥസിദ്ധിയും ധർമ്മത്താൽ ലഭിക്കും. യോഗത്താൽ പരമമായ ഗതിയും ലഭിക്കും. ദേവന്മാർ, ബ്രാഹ്മണൻ, സത്തുക്കൾ, യക്ഷമാനു ഷചാരണന്മാർ എന്നിവരെല്ലാം ധാർമ്മികരെ അർച്ചിക്കുന്നു. ധനികരും കാമികളും അർച്ചിക്കുന്നില്ല. ദേവകൾ അങ്ങയിൽ സന്തോഷിക്കുന്നു. ധർമ്മത്തിൽ മനസ്സുവെക്കുക. ധനത്തിൽ നിന്നു ലഭിക്കുന്ന സുഖം അല്പം മാത്രം! ധർമ്മത്തിൽനിന്നോ, പരമമായ സുഖം ലഭിക്കുന്നു!"

**272. യജ്ഞനിന്ദ - ഹിംസയെ നിന്ദിക്കുന്നു, അഹിം സയെ പ്രശംസിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "പല തരം യജ്ഞങ്ങൾ, തപസ്സ് ഇവയ്ക്ക് ഒരേയൊരു ഉദ്ദേശ്യം മാത്രമാണുള്ളത്. ധർമ്മത്തിനും സുഖത്തിനും ധനത്തിന്നുമാ ണല്ലോ യജ്ഞത്തിൻെറ ഉദ്ദേശ്യം. അല്ലാതെ വേറെയെന്താ ണ്?"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, ഇതിനെപ്പറ്റി യജ്ഞത്തെക്കുറിച്ച്, ഉഞ്ഛവൃത്തി ബ്രാഹ്മണൻെറ ഒരു കഥ പണ്ട് നടപ്പുള്ളത് ഞാൻ പറയാം. ഇത് നാരദൻ പറഞ്ഞ കഥയാണ്."

നാരദൻ പറഞ്ഞു: "ധർമ്മം വർദ്ധിച്ച ശ്രേഷ്ഠമായ വിദർ ഭപുരിയിൽ ഋഷിയായ ഒരു ബ്രാഹ്മണനുണ്ടായിരുന്നു. നെ ന്മണി വഴിയിൽനിന്നും, പാടത്തുനിന്നും പെറുക്കിയെടു

ത്തു കഴിഞ്ഞുകൂടിയിരുന്ന (ഉഞ്ഛവൃത്തിയായ) ആ ദിജൻ യജ്ഞം ചെയ്യുവാൻ ആഗ്രഹിച്ചു. ചാമച്ചോറ്, സൂര്യപർണ്ണി, സുവർച്ചല, ചവർത്തതും, ചാറില്ലാത്തതുമായ ചീര ഇവ യൊക്കെ അവന്ന് തപസ്സുമൂലം സ്വാദുള്ളതായിത്തീർന്നു. സിദ്ധനായ അവൻ ഒട്ടും ഭൂതഹിംസ കൂടാതെ, ഫലമൂല ങ്ങളാൽ കാട്ടിൽ സ്വർഗ്ഗ്യമായ യജ്ഞം ചെയ്തു പരന്തപാ! അദ്ദേഹത്തിൻെറ ഭാര്യ വ്രതാനുഷ്ഠാനംകൊണ്ട് കൃശയായി, ശുചിയായി. ആ ബ്രാഹ്മണൻ ഫലങ്ങളെക്കൊണ്ടും, കിഴ ങ്ങുകളെക്കൊണ്ടും വിഷ്ണുവിന്നു യജ്ഞം ചെയ്തു. സ്വർഗ്ഗ സിദ്ധി കാംക്ഷിച്ചാണ് അദ്ദേഹം യജ്ഞം ചെയ്തത്. അദ്ദേഹ ത്തിൻെറ പേര് സത്യൻ എന്നും ഭാര്യയുടെ പേര് പുഷ്കര ധാരിണി എന്നുമായിരുന്നു. അവൾ പരിശുദ്ധയും ശുഭശീലയു മായിരുന്നു. വ്രതചര്യകൊണ്ട് ദേഹം കൃശമാക്കിയ അവൾ ഭർത്താവിൻെറ സമീപത്തിരുന്ന് യജ്ഞകാര്യങ്ങളിൽ ഭർത്താ വിനെ സഹായിച്ചു. മൃഗങ്ങളെ കൊന്ന് ബലിയർപ്പിക്കുന്ന തിൽ അവൾ ഇഷ്ടപ്പെട്ടില്ല. അവളുടെ കാരുണ്യപൂർണ്ണ മായ ഹൃദയമറിഞ്ഞു ഭർത്താവും അതിന്ന് ഒരുങ്ങിയില്ല. വസ്ത്രധാരണത്തിൽപ്പോലും അവൾ മറ്റൊരു ജീവിക്കും ദ്രോ ഹം ചെയ്തില്ല. മാൻതോലോ, പുലിത്തോലോ അല്ല അവൾ ധരിച്ചിരുന്നത്. കൊഴിഞ്ഞുവീണ മയിൽപ്പീലി പെറുക്കിയെ ടുത്തു കൂട്ടിച്ചേർത്ത് അതുകൊണ്ടുള്ള വസ്ത്രമാണ് പുഷ്കര ധാരിണി ധരിച്ചിരുന്നത്. അത്രയ്ക്ക് അഹിംസാവ്രതത്തോടെ ജീവകാരുണ്യത്തോടെ അവൾ ജീവിച്ചു. ഭർത്താവ് ഹിംസാ കർമ്മങ്ങളിൽ ഏർപ്പെടുന്നതിൽനിന്ന് അവൾ തടുത്തു.

ഇങ്ങനെയിരിക്കെ ഒരുദിവസം അയൽവാസിയും, വന വാസിയും സുഹൃത്തുമായ പർണ്ണാദൻ എന്ന ഒരു ബ്രാഹ്മ ണൻ യജ്ഞശാലയിലേക്കു ചെന്നു. അവൻ ശുക്രൻെറ വംശത്തിൽപ്പെട്ടവനും, ഒരു ശാപംമൂലം മാനായി സഞ്ചരി ക്കുന്നവനുമാണ്. അവൻ ബ്രാഹ്മണനോട് പറഞ്ഞു:

'എടോ സത്യാ, നീ ഈ ചെയ്യുന്നത് മഹാപാതകമാ ണ്. വിധിപ്രകാരം മന്ത്രംജപിച്ച് ബലിയർപ്പിക്കാതെ ചെയ്യുന്ന ഈ യാഗംകൊണ്ട് ഫലമില്ലെന്നുതന്നെയല്ല പാപമാണ് വന്നു ചേരുക. ഈ യജ്ഞം ഒരു വൈകൃതയജ്ഞമാകും. നീ ഒരു കാര്യം ചെയ്യുക. നീ എന്നെ ഈ യജ്ഞത്തിൽ ബലിയർ പ്പിക്കുക. നീ എന്നെ വെട്ടിനുറുക്കി ഹോമിക്കുക. എന്നാൽ യജ്ഞം ഭംഗിയാകും. നിനക്കും മോക്ഷപ്രാപ്തിയുണ്ടാകും.' സാവിത്രീദേവിയും സൂര്യമണ്ഡലത്തിൽനിന്ന് ഇറങ്ങിവന്ന് അവനോട് അപ്രകാരം ചെയ്യുവാൻ അഭ്യർത്ഥിച്ചു. അതു യുക്തമാണെന്നും അവൾ ഉപദേശിച്ചു. എന്നാൽ ബ്രാഹ്മ ണൻ ആ ഉപദേശം കൈക്കൊണ്ടില്ല. അദ്ദേഹം അവളോടു പറഞ്ഞു: 'ഞാൻ ഒരിക്കലും അവനെ വധിക്കുന്നതല്ല. ആ മാൻ എൻെറകൂടെ വസിക്കുന്ന അയൽവാസിയാണ്.'

ബ്രാഹ്മണൻ ഇപ്രകാരം പറഞ്ഞപ്പോൾ സാവിത്രി ഒഴി ഞ്ഞുമാറുകയും, യജ്ഞവഹ്നിയിൽചെന്നു കയറുകയും ചെയ്തു. യജ്ഞത്തിൽ തെറ്റെന്താണ് എന്ന് അറിയുന്നതിന്ന് അവൾ രസാതലത്തിലേക്കു നോക്കി.

ഈ സന്ദർഭത്തിൽ കൈകൂപ്പുന്ന സത്യനോട് മാൻ വീണ്ടും അപേക്ഷിച്ചു: 'എന്നെ അങ്ങ് കൊന്നു കൊത്തി നുറുക്കി ഹോമിച്ചാലും!' എന്നാൽ സത്യൻ അവനെ ഗാഢ മായി ആലിംഗനം ചെയ്തു തഴുകിപ്പറഞ്ഞു: 'പോയാലും, പോയാലും' എന്ന്.

ഉടനെ മാൻ നടന്നു. എട്ടടിവച്ചപ്പോൾ തിരിഞ്ഞുനിന്ന് മാൻ വീണ്ടും പറഞ്ഞു: 'സത്യാ, ഭവാൻ എന്നെ കൊല്ലുക, ഹോമിക്കുക. എന്നാൽ എനിക്ക് സൽഗതി ലഭിക്കും. ഞാൻ തന്ന ദിവ്യദൃഷ്ടികൊണ്ട് അങ്ങ് അപ്സരസ്ത്രീകളെ കണ്ടു കൊള്ളുക. ഗന്ധർവ്വന്മാരുടെ വിമാനങ്ങളേയും കണ്ടുകൊ ള്ളുക.'

ആ ബ്രാഹ്മണൻ തനിക്കു ലഭിച്ച ദിവ്യദൃഷ്ടികൊണ്ട് അപ്സരസ്ത്രീകളേയും ഗന്ധർവ്വന്മാരുടെ വിമാനങ്ങളേയും കൊ തിയോടെ നോക്കിനിന്നു. മൃഗത്തെ നോക്കി 'ഇതിനെ ഹിംസിക്കാം, സ്വർഗ്ഗവാസം നേടാം' എന്ന് അവൻ വിചാ രിച്ചു.

ധർമ്മംതന്നെ മാനിൻെറ രൂപമെടുത്ത് വളരെനാൾ കാട്ടിൽ താമസിച്ചവനായിരുന്നു ആ മാൻ. തപസ്സുകൊണ്ട് ബ്രാഹ്മണൻ നേടിയ സകല പുണ്യവും ഹിംസാചിന്തമൂലം അവന്നു നഷ്ടപ്പെട്ടു. മൃഗങ്ങളെ വധിച്ചു ബലിയർപ്പിക്കുന്നത് ഒരിക്കലും ഒരു ത്യാഗമോ പുണ്യമായ യജ്ഞമോ അല്ല.

പിന്നെ ഭഗവാനായ ധർമ്മം അവനെക്കൊണ്ട് തനി യെ യജ്ഞം ചെയ്യിച്ചു. ആ ബ്രാഹ്മണൻെറ ഭാര്യയുടെ തപസ്സിൻെറ ഫലമായി അവർക്കു സമാധാനവും ശാന്തി യും ലഭിച്ചു.

ഇതിൽനിന്ന് ഗ്രഹിക്കേണ്ടത് ഏറ്റവും വലിയ ധർമ്മം അഹിംസയാണ്. ഹിംസ അധർമ്മമാണ്, അഹിംസ ഹിത മാണ്, ഹിംസ അഹിതമാണ്. ഞാൻ നിന്നോട് സത്യം പറ ഞ്ഞുതന്നു. സത്യവാക്കായ അങ്ങ് മോക്ഷത്തെ പ്രാപിക്കു വാൻ അഹിംസാപരനായി ജീവിക്കുക!"

**273. ചതുഃപ്രാശ്നികം - ധർമ്മം, അധർമ്മം, വൈരാ ഗ്യം, മോക്ഷം എന്നിവയെക്കുറിച്ച് -** യുധിഷ്ഠിരൻ പറ ഞ്ഞു: "ഒരുത്തൻ എങ്ങനെയാണ് പാപാത്മാവാകുന്നത്? എങ്ങനെയാണ് ധർമ്മകാരിയാകുന്നത്? എന്തുകൊണ്ട് ഒരു ത്തന്ന് നിർവ്വേദം ഉണ്ടാകും? എന്തുകൊണ്ട് മോക്ഷം സിദ്ധി ക്കും? പിതാമഹാ! പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ ധർമ്മജാ, ധർമ്മമൊക്കെ നിനക്കറിയാം. എന്നാലും നീ സ്ഥിരീകരണത്തിന്നുവേണ്ടി അതിനെപ്പറ്റി ചോദിക്കുകയാണ്. മോക്ഷവും നിർവ്വേദവും പാപവുമെല്ലാം ഞാൻ പറഞ്ഞുതരാം. ആദ്യമായി പാപ ത്തേയും ധർമ്മത്തേയുംകുറിച്ചു പറയാം.

മനുഷ്യന്ന് അഞ്ചു ജ്ഞാനങ്ങളും ഉണ്ടാകുവാൻ (രൂപം കാണുവാൻ, സ്വാദ് അനുഭവിക്കുവാൻ, സൗരഭ്യം അറിയു വാൻ, ശബ്ദം കേൾക്കുവാൻ, സുഖസ്പർശം ലഭിക്കുവാൻ) ആദ്യമായി ആഗ്രഹം ഉദിക്കും. അവ ഉണ്ടായിക്കഴിഞ്ഞാൽ കാമം ഉണ്ടാകും. കാമം ഉണ്ടായാൽ ദ്വേഷവും ഉണ്ടാകും.

പിന്നെ ആ അഞ്ചു സുഖലബ്ധിക്കുവേണ്ടി കാമിച്ച് യത്നിക്കുവാൻ തുടങ്ങും. താൻ ഇഷ്ടപ്പെടുന്ന രൂപം എപ്പോ ഴും കാണുവാനും ഗന്ധം ആസ്വദിക്കുവാനും മുതിരും. പിന്നെ രാഗമുണ്ടാകും. പിന്നെ ദ്വേഷമുണ്ടാകും. പിന്നെ അതിൽ നിന്നു ലോഭമുണ്ടാകും. ലോഭത്തിൽനിന്നു മോഹം ജനി ക്കും. ലോഭമോഹാഭിഭൂതനും രാഗദ്വേഷാന്വിതനുമായവന്ന് പിന്നെ ധർമ്മത്തെക്കുറിച്ച് വലിയ ചിന്തയൊന്നുമുണ്ടാവുക യില്ല. ധർമ്മത്തെപ്പറ്റി ഓർക്കുകയില്ല. അവൻ ധർമ്മമെന്ന നിലയ്ക്ക് കപടപ്രവൃത്തികൾ ചെയ്യും. അങ്ങനെ വ്യാജ ത്താൽ ധർമ്മം ചെയ്യും, വ്യാജത്താൽ അർത്ഥം നേടുവാൻ നോക്കും, വ്യാജത്താൽ ധനം സമ്പാദിക്കും. അങ്ങനെ വ്യാജ ത്താൽ ധനം നേടുവാൻ തുടങ്ങുമ്പോൾ, കുരുനന്ദനാ, അതി ൽത്തന്നെ ബുദ്ധിവച്ചു പ്രവർത്തിക്കും. പിന്നെ പാപത്തിനു തന്നെ തയ്യാറാകും. പണ്ഡിതന്മാർ തടുത്താലും, സുഹൃ ത്തുക്കൾ തടുത്താലും അതിൽനിന്ന് ഇക്കൂട്ടർ പിന്മടങ്ങു കയില്ല. ന്യായമാണ് താൻ ചെയ്യുന്നത് എന്നു പ്രമാണം കാണിച്ചു മറുപടി പറയും. അങ്ങനെ രാഗമോഹജമായി അധർമ്മം മൂന്നുപ്രകാരത്തിൽ വർദ്ധിക്കും. പാപം ചിന്തി ക്കുക, പാപം പറയുക, പാപം ചെയ്യുക. ഇങ്ങനെ മൂന്നു പ്രകാരത്തിൽ അധർമ്മം അവനിൽ വളരും. അവനിലുള്ള ധർമ്മദോഷം സജ്ജനങ്ങൾ കാണും. അങ്ങനെ പാപം ചെ

യ്യുന്നവർ വല്ലേടവുമുണ്ടെങ്കിൽ അവർ തമ്മിൽ കൂട്ടുകാരാകും. വലിയ മിത്രങ്ങളാകും. ഇങ്ങനെ പാപികൾ പാപികൾക്കു മിത്രങ്ങളായി പാപം ചെയ്തുകൊണ്ടിരിക്കും. ഇത്തരക്കാർ സുഖം കിട്ടുവാനാണ് പ്രയത്നിക്കുന്നതെങ്കിലും എവിടെ സുഖം കിട്ടുവാനാണ്? ഇഹത്തിലും പരത്തിലും അവർക്കു സുഖം ലഭിക്കുകയില്ല. എല്ലാവിധ കുഴപ്പങ്ങളും ഈ ലോകത്തിൽ ഉണ്ടാക്കിവിടുന്നവർക്ക് പരലോകത്തിൽ പിന്നെ എവിടെ ശാന്തി ലഭിക്കും?

പാപാത്മാക്കളുടെ രൂപഭാവങ്ങളാണ് ഞാൻ പറഞ്ഞത്. ഇനി ധർമ്മാത്മാവിനെപ്പറ്റിയും പറയാം. ഭവാൻ കേട്ടുകൊള്ളുക. കുശലമായ ധർമ്മം ചെയ്യുന്നവൻ കുശലം നേടുന്നു. കുശലംകൊണ്ട് ധർമ്മത്താൽ ഇഷ്ടമായ ഗതി ധർമ്മാത്മാവു നേടും. ദോഷങ്ങൾ പ്രജ്ഞകൊണ്ടു മുൻകൂട്ടിക്കാണുന്നവൻ, സുഖദുഃഖാതിശായിയായ കുശലൻ സജ്ജനങ്ങളെ സേവിക്കും. അങ്ങനെയുള്ളവന്ന് നന്മ ആചാരംകൊണ്ടും അഭ്യാസംകൊണ്ടും വർദ്ധിച്ചുവർദ്ധിച്ചുവരും. അവന്റെ പ്രജ്ഞ ധർമ്മത്തിൽ രമിക്കും. ധർമ്മത്തെ സേവിക്കും. അവൻ ധർമ്മമാർഗത്തിൽ ലഭിക്കുന്ന ധനത്തിൽ മാത്രം മനസ്സുവയ്ക്കും. എവിടെ നന്മകാണുന്നുവോ, അവിടെ അതിന്റെ മൂലം അറിഞ്ഞ് അതിനെ നനച്ചുവളർത്തും. ഇങ്ങനെയുള്ള ധർമ്മാത്മാവ് ശുഭമായ മിത്രത്തെ സമ്പാദിക്കും. മിത്രങ്ങളുടെ വിത്തലാഭത്തിൽ അവൻ ഇഹത്തിലും പരത്തിലും സുഖിക്കും. ശബ്ദം, സ്പർശം, രസം, രൂപം, ഗന്ധം എന്നിവയ്ക്കെല്ലാം അവൻ പ്രഭുവായിത്തീരും. ജീവിയുടെ ധർമ്മത്തിന് ഇതാണു ഫലം. അവൻ ധർമ്മഫലം നേടിയാൽ അതുകൊണ്ടു പൊങ്ങച്ചംകാണിക്കുകയോ ഹർഷിക്കുകയോ ചെയ്യുകയില്ല. യുധിഷ്ഠിരാ! അതൃപ്തനായി നിർവ്വേദം കൊള്ളുകയാണ് ചെയ്യുക. ജ്ഞാനദൃഷ്ടിയാൽ അവൻ നോക്കിക്കണ്ടും അതിൽ നിർവ്വേദംകൊള്ളും. പ്രജ്ഞാചക്ഷുസ്സായ ധർമ്മാത്മാവ് ഒരിക്കലും കാമഗന്ധരസങ്ങളിൽ രഞ്ജിക്കുകയില്ല. ശബ്ദം, സ്പർശം, രൂപം എന്നിവയുടെ സ്മരണ മനസ്സിൽനിന്നു നീക്കിക്കളഞ്ഞാൽ അതോടെ കാമവും നീങ്ങിപ്പോകും. എന്നാൽ ധർമ്മത്തെ അവൻ വെടിയുകയില്ല.

ലോകം ക്ഷയിക്കുന്നതായിക്കാണുമ്പോൾ ധർമ്മത്താൽ ലബ്ധമായ നേട്ടങ്ങളെ അവൻ ത്യജിക്കുവാൻ ഒരുങ്ങും. എല്ലാ പാപകർമ്മവും വിട്ട് ധർമ്മാത്മാവായി അവൻ മോക്ഷത്തെ നേടും. എന്നോടു ചോദിച്ച ചോദ്യത്തിനുള്ള ഉത്തരം ഞാൻ പറഞ്ഞു. ഉണ്ണീ ധർമ്മജാ, പാപം, ധർമ്മം, മോക്ഷം, നിർവ്വേദം ഇവയെപ്പറ്റിയെല്ലാം ഞാൻ പറഞ്ഞു.

നീ എല്ലായ്പോഴും ധർമ്മംതന്നെ പ്രവർത്തിക്കുക. ധർമ്മം അനുഷ്ഠിക്കുന്നവർക്ക്, അല്ലയോ കുന്തീപുത്രാ! ശാശ്വതമായ സിദ്ധി ലഭിക്കും."

**274. യോഗാചാരാനുവർണ്ണനം - മോക്ഷസാധനവിവരണം -** യുധിഷ്ഠിരൻ പറഞ്ഞു: "ഉപായം കൂടാതെയല്ല, ഉപായത്താലാണ് മോക്ഷം നേടേണ്ടത് എന്ന് അങ്ങ് പറഞ്ഞുവല്ലോ. ആ ഉപായം എന്താണ്? അത് യഥാന്യായം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. പിതാമഹാ, പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ മഹാപ്രാജ്ഞാ! നിനക്കു ചേർന്നതുതന്നെയാണ് ഈ ചോദ്യം! നിന്റെ ദർശനം യുക്തം തന്നെ. സന്മതേ, എല്ലാ അർത്ഥവും നീ ഉപായത്താലാണല്ലോ നിത്യവും നേടുന്നത്. ഒരാൾക്ക് ഒരു മൺകുടം ഉണ്ടാക്കണമെന്നുവന്നാൽ അവന്റെ ബുദ്ധി അതിൽ പ്രവർത്തിക്കുകയായി. അതുണ്ടാക്കി ശരിപ്പെട്ടുകഴിഞ്ഞാൽ അതിന്റെ നിർമ്മാണത്തിലുള്ള പ്രവർത്തനവും ചിന്തയും അവസാനിക്കുന്നു. അവന്ന് കുടം കിട്ടിക്കഴിയുന്നതുവരെ മാത്രമേ അതിനെപ്പറ്റിയുള്ള പ്രവർത്തനചിന്തയുള്ളൂ. അതുപോലെ, ലൗകികമായ ഉന്നതിയും, മോക്ഷപ്രാപ്തിയും ഒരുത്തന്റെ മനസ്സിൽ ഉണ്ടായാൽ അവൻ അതിനെപ്പറ്റി ചിന്തിക്കുകയായി, പ്രവർത്തിക്കുകയായി. അതു ലഭിക്കുന്നതുവരെ അതാണ് അവന്റെ ചിന്ത. ഇതാണ് ധർമ്മോപായം എന്നു പറയുന്നത്. അതു സാധിക്കുന്നതിനുള്ള മാർഗ്ഗം ആരായുക എന്നതുതന്നെ. പടിഞ്ഞാറൻ കടൽത്തീരത്തെത്തുവാൻ കിഴക്കേ കടലിലേക്കുള്ള വഴിക്കല്ല പോകേണ്ടത്. മോക്ഷത്തിന്ന് ഒരേയൊരു മാർഗ്ഗമേയുള്ളൂ. അതു ഞാൻ വിസ്തരിച്ചു പറയാം, കേൾക്കുക.

യുധിഷ്ഠിരാ, ക്ഷമകൊണ്ട് ക്രോധത്തെ ജയിക്കണം. കാമത്തെ സങ്കല്പവർജ്ജനംകൊണ്ടു നീക്കണം. സങ്കല്പിക്കരുത്. സത്വത്തെ സേവിക്കുക എന്നതുകൊണ്ട് ധീരൻ നിദ്രയേയും നശിപ്പിക്കണം. അപ്രമാദംകൊണ്ട് ഭയത്തെ നീക്കുക. ക്ഷേത്രജ്ഞനെ ശീലിച്ചുകൊണ്ട് ശ്വാസത്തെ കാക്കുക. ഇച്ഛ, ദ്വേഷം, കാമം എന്നിവയെ ധൈര്യംകൊണ്ട് ഒഴിച്ചുനിർത്തണം. ഭ്രമം, മൗഢ്യം, ചുറ്റൽ എന്നിവയെ അഭ്യാസംകൊണ്ട് ഒഴിവാക്കണം. തെറ്റ്, അജ്ഞാനം, സംശയം എന്നിവയെ സത്യത്തിന്റെ പഠനംകൊണ്ടു നീക്കണം. ഉപദ്രവം, രോഗം എന്നിവയെ ഹിതവും ജീർണ്ണവും മിതവുമായ ഭക്ഷണംകൊണ്ടു നീക്കണം. ലോഭമോഹങ്ങളെ സന്തോഷംകൊണ്ടു നീക്കണം. വിഷയാസക്തി തത്വദർശനംകൊണ്ടു നീക്കണം. അനുകമ്പകൊണ്ട് അധർമ്മത്തെ നീക്കണം. ദൃഷ്ടിയുറച്ച നോട്ടംകൊണ്ട് ധർമ്മത്തെ ജയിക്കണം. ആശയെ ആയതികൊണ്ട് ജയിക്കണം. അർത്ഥത്തെ നിസ്സംഗതകൊണ്ടു ജയിക്കണം. ഈ ലോകത്തിലുള്ള സകല വസ്തുവും അനിത്യമാണെന്നും, അസ്ഥിരമാണെന്നുമുള്ള ചിന്തകൊണ്ട് സ്നേഹത്തെ ജയിക്കണം. വിശപ്പിനെ യോഗാഭ്യാസത്താൽ ജയിക്കണം. ഇങ്ങനെയൊക്കെയാണ് ബുധന്മാർ ചെയ്യേണ്ടത്. കാരുണ്യംകൊണ്ട് തന്റെ മാനത്തെ കാക്കണം. സന്തോഷംകൊണ്ട് തൃഷ്ണയെ ജയിക്കണം. ഉത്സാഹംകൊണ്ട് ആലസ്യത്തെ ജയിക്കണം. സംശയത്തെ നിശ്ചയംകൊണ്ടു ജയിക്കണം. അധികസംസാരത്തെ മൗനംകൊണ്ടു ജയിക്കണം. ധൈര്യംകൊണ്ട് ഭയത്തെ ജയിക്കണം.ബുദ്ധികൊണ്ടു വാക്കിനേയും മനസ്സിനെയും ജയിക്കണം. ജ്ഞാനദൃഷ്ടികൊണ്ട് ബുദ്ധിയെയും ജയിക്കണം. ആത്മാവബോധത്താൽ ജ്ഞാനത്തേയും ജയിക്കണം. ആത്മാവിനെ ആത്മാവുകൊണ്ടു ജയിക്കണം. നിഷ്കാമകർമിയായി എല്ലാ കാമങ്ങളേയും വിട്ട് ഉപശാന്തനായി ഇങ്ങനെ ധരിച്ചു പ്രവർത്തിക്കണം. വിജ്ഞന്മാർ അറിയുന്ന അഞ്ചു ദോഷങ്ങളേയും അറുത്ത്, കാമം, ക്രോധം, ലോഭം, ഭയം, സ്വപ്നം (നിദ്ര) ഈ അഞ്ചും ഉപേക്ഷിച്ച്, വാക്കിനെ അടക്കി യോഗാനുസൃതമായി പ്രവർത്തിക്കണം. ധ്യാനം, അദ്ധ്യയനം, ദാനം, സത്യം, ഹ്രീ, ആർജ്ജവം, ക്ഷമ, ശൗചം, ആഹാരശുദ്ധി, ഇന്ദ്രിയനിഗ്രഹം ഇവകൊണ്ട് തേജസ്സ് വായ്ക്കും. അത് അഘത്തെ അടക്കും. ഇവന്നു ലഭിക്കുന്ന സങ്കല്പം വിജ്ഞാനത്തെ ഉയർത്തും. അങ്ങനെയുള്ളവൻ പാപം നശിച്ചവനും, തേജസ്വിയും, ലഘുവായി ആഹാരം കഴിക്കുന്നവനും, ജിതേന്ദ്രിയനുമായി, കാമക്രോധങ്ങളെ ജയിച്ച് ബ്രഹ്മപദത്തെ പ്രാപിക്കുവാൻ യത്നിക്കണം.

അമൂഢത്വം, അസംഗിത്വം, കാമക്രോധവിവർജ്ജനം, ദൈന്യഹീനത, ഡംഭം കാണിക്കായ്ക, ക്ഷമ, വ്യവസ്ഥ ഇവയാണ് മോക്ഷത്തിന്റെ മാർഗ്ഗം. പ്രസന്നവും, നിർമ്മലവും ശുചിയുമായതാണ് ആ മാർഗ്ഗം.

വാക്കിനെ അടക്കുക, ശരീരത്തെ അടക്കുക, മനസ്സിനെ

അടക്കുക ഇവയാൽ ബ്രഹ്മത്തെ പ്രാപിക്കുവാൻ കഴിയും. എന്താണ് നിൻെറ അഭിപ്രായം?"

**275. നാരദാസിതസംവാദം - ശരീരം പാഞ്ചഭൗതികം -** ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി (പഞ്ചഭൂതങ്ങളെക്കുറിച്ച്) നാരദനും അസിതനായ ദേവലനും തമ്മിൽ ഒരു സംവാദം പണ്ട് നടന്നതായി ഒരു കഥ ഇന്നും ജനങ്ങൾ പറയുന്നുണ്ട്. ബുദ്ധിമാനും വൃദ്ധനുമായ ദേവലൻ ജീവിച്ചിരിപ്പുണ്ടെന്നറിഞ്ഞ് നാരദൻ അദ്ദേഹത്തിൻെറ അടുത്തു ചെന്ന് ഭൂതപ്രഭവക്ഷയങ്ങളെപ്പറ്റി ചോദിച്ചു."

നാരദൻ പറഞ്ഞു: "ബ്രഹ്മാവ് എവിടെനിന്ന്, എന്തിൽനിന്ന്, സ്ഥാവരജംഗമങ്ങളെ സൃഷ്ടിച്ചു? പ്രളയത്തിൽ അത് എവിടെ ചെന്നെത്തും? അത് അങ്ങു പറഞ്ഞുതന്നാലും."

അസിതൻ പറഞ്ഞു: "ഭൂതങ്ങൾ ഏതുകൊണ്ടാണു തീർക്കുന്നത്, ഭാവപ്രചോദിതമായ കാലം സമാഗതമാകുമ്പോൾ ഏതുകൊണ്ടാണു സൃഷ്ടിക്കുന്നത്? അത് അഞ്ചു മഹാഭൂതങ്ങളാലാണ് എന്നാണ് ഭൂതത്തെപ്പറ്റി ചിന്തിക്കുന്നവർ പറയുന്നത്. ഭാവപ്രചോദിതമായ കാലം വരുമ്പോൾ ഭൂതങ്ങളെ സൃഷ്ടിക്കുന്നത് പഞ്ചമഹാഭൂതങ്ങളാലല്ലാതെ മറ്റൊന്നുകൊണ്ടുമല്ല. പഞ്ചമഹാഭൂതത്തിലും മീതേയായി മറ്റൊന്നുകൊണ്ടാണ് സൃഷ്ടിക്കുന്നത് എന്ന് ആരെങ്കിലും പറയുന്നുണ്ടെങ്കിൽ അത് തീർച്ചയായും അസത്യമാണ്. അബദ്ധമാണ് പറയുന്നത്. എടോ നാരദാ, ഈ അഞ്ച് മഹാഭൂതങ്ങളുണ്ടല്ലോ, അവ അചലവും, ശാശ്വതവും, ധ്രുവവുമാണ്, മാറ്റമില്ലാതെ സ്ഥിരമായി നിലനില്ക്കുന്നതാണ് എന്ന് ഭവാൻ ധരിക്കുക. മഹാതേജോരാശിയായ കാലം ആറാമത്തേതുമാകുന്നു. അത് എത്രയും സ്വാഭാവികമാണ്. ജലം, ആകാശം, ഭൂമി, വായു, അഗ്നി ഇവ അഞ്ചുമാണ് മഹാഭൂതങ്ങൾ. ഇവയ്ക്കുമേലേ വേറെ ഒരു ഭൂതവുമില്ല. ദൃഷ്ടാന്തത്താലും യുക്തിയാലും തെറ്റായി ഒന്നും പറയരുത്. ഇവ നിശ്ചയമാണ്. ഇപ്പറഞ്ഞവ ആറും ചേർന്ന് ഏതിൻെറ സമ്മേളനം കാണുന്നുവോ, അവ ഉണ്ടെന്നു നീ കാണുന്നു. ഈ അഞ്ചു മഹാഭൂതങ്ങളും കാലവും ഭാവവും അഭാവവും ഇങ്ങനെ എട്ട് ഉപാധികളോടുകൂടിയതാണ് ജന്മവും നാശവും. പ്രാണികൾ നശിക്കുമ്പോൾ അവ ഈ ഭൂതങ്ങളിൽ ലയിക്കും; അവയിൽനിന്നുതന്നെ ഉണ്ടായിവരികയും ചെയ്യുന്നു.

ഒരു ജീവി നശിച്ചു എന്നു പറഞ്ഞാൽ അവ അഞ്ചായിപ്പിരിഞ്ഞു എന്നാണർത്ഥം. ജീവിയുടെ ദേഹം പൃഥിവിയാണ്, ശ്രോത്രം ആകാശസംഭവമാണ്, സൂര്യനിൽനിന്നാണ് ദൃഷ്ടിയുടെ ഭാവം, കാറ്റിൽനിന്നു ബലം, വെള്ളത്തിൽനിന്നു രക്തവും. ഇങ്ങനെ പഞ്ചഭൂതങ്ങളിൽനിന്നുമാണ് ശരീരം ഉണ്ടാകുന്നത്. കണ്ണ്, മൂക്ക്, ചെവി, ത്വക്ക്, നാക്ക് ഇവ വിഷയജ്ഞങ്ങളായ അഞ്ച് ഇന്ദ്രിയങ്ങളാണെന്നു വിദ്വാന്മാർ പറയുന്നു. കാണുക, ഘ്രാണിക്കുക, കേൾക്കുക, സ്പർശിക്കുക, ആസ്വദിക്കുക ഇങ്ങനെ അഞ്ചു വിധമാണ് ഓരോന്നിൻെറയും വിഷയജ്ഞാനം. രൂപം, ഗന്ധം, രസം, സ്പർശം, ശബ്ദം ഇപ്രകാരമുള്ള അവയുടെ ഗുണങ്ങൾ അഞ്ചും അഞ്ചു വിധത്തിലുള്ള ഇന്ദ്രിയങ്ങൾ വഴിയായിട്ടാണ് ഗ്രഹിക്കുന്നത്. രൂപം, ഗന്ധം, രസം, സ്പർശം, ശബ്ദം എന്നിവയുടെ ഗുണങ്ങളെ ക്ഷേത്രജ്ഞൻ അവകൊണ്ടു കാണുന്നു; എന്നാൽ അവയൊന്നും ഇന്ദ്രിയങ്ങൾ അറിയുന്നില്ല. ഇന്ദ്രിയ സമൂഹങ്ങളേക്കാൾ മേലെയാണ് ചിത്തം, മനസ്സ്. ചിത്തത്തിനേക്കാൾ മേലെയാണ് ബുദ്ധി. ബുദ്ധിയേക്കാൾ മേലെയാണ് ക്ഷേത്രജ്ഞൻ. ഓരോ ഇന്ദ്രിയങ്ങൾ മുഖേന ജീവി വിഷയങ്ങളെ അറിയുന്നു. മനസ്സുകൊണ്ട് ചിന്തിക്കുന്നു. ബുദ്ധികൊണ്ട് ഉറപ്പിക്കുന്നു. ഇന്ദ്രിയംവഴിയായി അർത്ഥങ്ങൾ കണ്ടു ബുദ്ധിമാൻ ഉറയ്ക്കുന്നു. ചിത്തം, ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി ഇങ്ങനെ എട്ടെണ്ണം ജ്ഞാനേന്ദ്രിയങ്ങളാണ് എന്ന് അദ്ധ്യാത്മചിന്തകന്മാർ പറയുന്നു.

കൈ, കാല്, ഗുദം, ലിംഗം, മുഖം ഇങ്ങനെ അഞ്ചെണ്ണം കർമ്മേന്ദ്രിയങ്ങളാകുന്നു. മുഖം എന്ന ഇന്ദ്രിയം സംസാരിക്കുവാനും ഭക്ഷണം കഴിക്കുവാനുമാണ്. കാലുകൾ ഗമനേന്ദ്രിയമാണ് കൈകൾ കർമ്മത്തിനുള്ള ഇന്ദ്രിയമാണ്. ഗുദവും ലിംഗവും വിസർഗ്ഗേന്ദ്രിയങ്ങളാണ്. മലം വിസർജ്ജിക്കുവാനുള്ള ഇന്ദ്രിയമാണ് ഗുദം. മൂത്രം വിസർജ്ജിക്കുവാനും ശുക്ലം വിസർജ്ജിക്കുവാനുമുള്ള ഇന്ദ്രിയമാണ് ലിംഗം. ആറാമത്തെ ഇന്ദ്രിയം ബലമാണ്.

ഇങ്ങനെ ജ്ഞാനേന്ദ്രിയങ്ങളുടെയും കർമ്മേന്ദ്രിയങ്ങളുടെയും ഗുണങ്ങളെക്കുറിച്ചെല്ലാം ഞാൻ പറഞ്ഞു.

ഇന്ദ്രിയങ്ങൾ എപ്പോഴാണോ കർമ്മശ്രമംമൂലം തളർന്നു വിരമിക്കുന്നത്, അപ്പോഴാണ് ഇന്ദ്രിയത്യാഗംകൊണ്ട് നരൻ ഉറങ്ങുന്നത്. ഇന്ദ്രിയങ്ങൾഅടങ്ങുകയും മനസ്സടങ്ങാതിരിക്കുകയും ചെയ്യുമ്പോൾ മനസ്സ് വിഷയത്തെ സേവിക്കുന്നു. അതാണ് സ്വപ്നദർശനം എന്നു പറയുന്നത്.

സത്ത്വം, രജസ്സ്, തമസ്സ് എന്നീ ഭാവങ്ങൾ ഉണ്ടല്ലോ? അവയ്ക്ക് ജാഗ്രത്തിലെന്നപോലെ സ്വപ്നത്തിലും ഇന്ദ്രിയങ്ങളുമായി സമ്പർക്കമുണ്ടാകുന്നു. അപ്പോൾ ആനന്ദാനുഭൂതിയുണ്ടാകുന്നു. സുഖം, ജയം, ജ്ഞാനം, ത്യാഗം എന്നിവ ദൈവികമായ ഗുണങ്ങളാകുന്നു ആനന്ദമാകുന്നു കർമ്മസിദ്ധി. പ്രതിപത്തിയാകുന്നു പരമമായ ഗതി. സാത്വികത്തിൻെറ മൂലഭാവത്തെ സംശ്രയിക്കുന്നതാണ് സ്മൃതി. ഇങ്ങനെ ഓരോജീവിക്കും പല ഭാവങ്ങൾ ഉണ്ടല്ലോ? നന്മയും തിന്മയും ജീവികൾ പരിശീലിച്ചറിഞ്ഞിട്ടുള്ളതാണ്, പ്രവൃത്തിയിൽ ജാഗ്രാവസ്ഥയിൽ കണ്ടറിഞ്ഞിട്ടുള്ളതാണ്. നിദ്രയിൽ അതു വീണ്ടും സ്വപ്നരൂപത്തിൽ പ്രത്യക്ഷമാകുന്നു.

**ഓരോ ജീവിക്കും ഇപ്രകാരം പല ഭാവങ്ങളുമുണ്ട്. ഇന്ദ്രിയങ്ങളും ഭാവങ്ങളും കർമ്മങ്ങളുംകൂടി പതിനേഴുണ്ട്. പതിനെട്ടാമതായി ദേഹത്തിൽ ശാശ്വതനായ ദേഹിയുമുണ്ട്.** അല്ലെങ്കിൽ ആ ഗുണങ്ങളെല്ലാം ദേഹിയിൽ ദേഹത്തോടുകൂടി ചേർന്നുനില്ക്കുന്നു. വേർപിരിഞ്ഞാൽ അവ ദേഹത്തോട് ചേർന്നതല്ലാതാകുന്നു. ശരീരം പഞ്ചഭൂതസഞ്ചിതമാണല്ലോ. ഗുണങ്ങൾ ഇരുപത്തെട്ടും ശരീരിയോടു ചേർന്നതാണ്. ഊഷ്മാവോടുചേർന്ന് ഇരുപതാണ് ഗുണങ്ങൾ. മഹത്തുവായുവോട് ഒന്നിച്ചുചേർന്ന് ശരീരത്തെ ധരിക്കുന്നു. വായു മഹത്തിൻെറ കൈയിൽ ഒരു ഉപകരണം മാത്രമാണ്. പ്രഭാവംചേർന്ന അവൻ ദേഹഭേദനത്തിൽ പഞ്ചതയെ പ്രാപിക്കുന്നു. പുണ്യപാപങ്ങളുടെ ക്ഷയത്തിൻെറ അവസാനത്തിൽ പുണ്യപാപങ്ങളാൽ സമീരിതനായി കാലത്താൽ കർമ്മബന്ധമനുസരിച്ചു വീണ്ടും ശരീരത്തെ എടുക്കുന്നു. അവൻ ഒരു ദേഹം വിട്ടു മറ്റു ദേഹത്തെ, മരിച്ചിട്ട് ഏല്ക്കുന്നു. ഒരു വീടുവിട്ടു മറ്റൊരു വീടിനെ എന്നപോലെ മാറിമാറി കൈക്കൊള്ളുന്നു. കാലപ്രചോദിതനായി ക്ഷേത്രി ജീർണ്ണിച്ച ഗൃഹം വിട്ടു പുതിയ ഗൃഹം പ്രാപിക്കുകയാണ്. അതിൽ ജ്ഞാനികൾ ആരും ദുഃഖിക്കുകയില്ല. സംബന്ധംകണ്ട കൃപന്മാരാണ് ദുഃഖിക്കുന്നവർ; ഇവൻ (ജീവൻ) ആർക്കും ഒന്നും ആയവനല്ല. ഇവന്ന് ആരും സഹായികളുമില്ല. ഇവൻ എന്നും ഏകനാണ്. ശരീരത്തിന്നു സുഖദുഃഖങ്ങൾ നല്കിക്കൊണ്ടു വന്നിരിക്കുന്നു.

ഒരു ജീവിയും ജനിക്കുന്നില്ല. ഒരു കാലത്തും മരിക്കുന്നുമില്ല. ദേഹം വെടിഞ്ഞ് എത്തുന്ന ജീവന് ഒരിക്കൽ പരമായ ഗതി ലഭിക്കും. പുണ്യപാപമയമായ ദേഹം കർമ്മസംക്ഷയത്തിൽ വിടുന്നവൻ ഒരിക്കൽ മോക്ഷം പ്രാപിക്കും. ദേഹം ക്ഷയിക്കുമ്പോൾ ആ ദേഹി ബ്രഹ്മത്തെ പ്രാപിക്കും. പുണ്യപാപങ്ങളുടെ ക്ഷയത്തിനുള്ള മാർഗ്ഗം സാംഖ്യത്തിൽ

വിധിച്ചിട്ടുണ്ട്. പുണ്യപാപങ്ങൾ ക്ഷയിച്ചാൽ, ജീവന് ബ്രഹ്മത്തിന്റെ ശ്രേഷ്ഠമായ സത്ഗതി കാണുവാൻകഴിയും."

**276. മാണ്ഡവ്യജനകസംവാദം – തൃഷ്ണാത്യാഗത്തെക്കുറിച്ച് –** യുധിഷ്ഠിരൻ പറഞ്ഞു: "ഭ്രാതാക്കന്മാരും പിതാക്കന്മാരും പൗത്രന്മാരും ജ്ഞാതികളും സുഹൃത്തുക്കളും പുത്രന്മാരും നിറഞ്ഞ ഒരു മഹാസമൂഹത്തെ മുഴുവനും അർത്ഥം മോഹിച്ചു ഞങ്ങൾ, പാപികളും ക്രൂരന്മാരുമായ ഞങ്ങൾ, കൊന്നുകളഞ്ഞു. അർത്ഥസംഭവമായ തൃഷ്ണമൂലമാണ് ഞങ്ങൾ അത്ര വലിയ പാതകം ചെയ്തത്. പിതാമഹാ, ഈ തൃഷ്ണയെ ഒഴിവാക്കാൻ വല്ല മാർഗ്ഗവുമുണ്ടോ? തൃഷ്ണ ഞങ്ങളെക്കൊണ്ടു ചെയ്യിച്ച പാതകം ചെറുതല്ലല്ലോ പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "ഇതിനുദാഹരണമായി ഒരു പഴങ്കഥ നാട്ടിൽനടപ്പുണ്ട്. അത് മാണ്ഡവ്യന്റെ ചോദ്യത്തിന് വിദേഹരാജാവുപറഞ്ഞ മറുപടിയാണ്: 'എടോ മാണ്ഡവ്യാ, ഞാൻ വളരെ സുഖത്തോടുകൂടിയാണ് ജീവിക്കുന്നത്. എനിക്ക് ഇഹത്തിൽ സ്വന്തമായി ഒന്നുമില്ല. ഈ മിഥിലാപുരി അഗ്നിക്കിരയായി എന്നു വിചാരിക്കുക. എന്നാൽ എന്റേതായി ഒന്നും നശിക്കുകയില്ല. ഒന്നും കത്തി വെണ്ണീറാവുകയില്ല!'

അർത്ഥം വർദ്ധിച്ചുവർദ്ധിച്ചുവരുമ്പോൾ അറിവുള്ളവർക്ക് ദുഃഖവും വർദ്ധിക്കുന്നു. എന്നാൽ അർത്ഥം വർദ്ധിച്ചില്ലെങ്കിലോ അതുമൂലവും, അർത്ഥതൃഷ്ണമൂലവും മൂഢന്മാർ മോഹിക്കുന്നു. അർത്ഥാസക്തി അവരെ മോഹിപ്പിക്കുന്നു.

ലോകത്തിലെ കാമസുഖവും, ദിവ്യമായ സുഖങ്ങളും തൃഷ്ണ ക്ഷയിക്കുന്നതുകൊണ്ടുള്ള (തൃഷ്ണയെ ജയിച്ച) സുഖത്തിന്റെ പതിനാറിൽ ഒരംശത്തിനു തുല്യമാവുകയില്ല. പശു വളരുമ്പോൾ അതിന്റെ കൊമ്പും ഒപ്പംതന്നെ വളരും. അതുപോലെ ധനം വളരുമ്പോൾ അതിനോടൊപ്പം തൃഷ്ണയും വളരും.

ഏതെങ്കിലും ഒരു വസ്തു 'ഇത് എന്റേതാണ്' എന്നു ഒരുത്തൻ വിചാരിച്ചുപോയാൽ അബദ്ധമായി. അതു നശിക്കുമ്പോൾ അതുതന്നെ ദുഃഖത്തിനു കാരണമായിത്തീരുന്നു. ആരും ആഗ്രഹങ്ങളെ, കാമങ്ങളെ, താലോലിക്കരുത്. ആഗ്രഹങ്ങളുമായി ബന്ധപ്പെട്ടാൽ ദുഃഖവുമായി ബന്ധപ്പെട്ടു എന്നു ദൃഢമായി വിശ്വസിക്കുക. അർത്ഥം നാം നേടേണ്ടതാണ്. അതുനേടി ധർമ്മപരനായി ജീവിക്കണം. കാമങ്ങളെ, ആഗ്രഹങ്ങളെ, എല്ലാം ഒഴിവാക്കണം, ദൂരെയകറ്റണം.

എല്ലാജീവികളും തന്നെപ്പോലെയാണെന്നു കരുതുന്നവനാണ് വിദ്വാൻ. കൃതകൃത്യനും വിശുദ്ധാത്മാവുമായ പുരുഷൻ സകല സാർത്ഥത്തേയും കൈവെടിയും. എല്ലാവർക്കും ക്ഷേമം ആശംസിക്കുന്നവനാണ് വിദ്വാൻ.

സത്യവും അസത്യവും, സുഖവും, ദുഃഖവും, പ്രിയവും അപ്രിയവും ഭയവും, അഭയവും ഈ ദ്വന്ദ്വങ്ങളെ ആര് ഉപേക്ഷിക്കുന്നുവോ, അവന്ന് ശാന്തി ലഭിക്കും. അവൻ നിരാമയനാകും. അവനെ സംസാരദുഃഖം ബാധിക്കുകയില്ല.

ദുർമ്മതികൾക്ക്, മൂഢന്മാർക്ക് തൃഷ്ണ വിടുവാൻ സാദ്ധ്യമല്ല. ദേഹത്തിന്ന് വാർദ്ധക്യംകൊണ്ടുള്ള ജര ബാധിക്കും. എന്നാൽ മൂഢന്റെ മോഹത്തിന് ജര ബാധിക്കുകയില്ല. മരിക്കുന്നതുവരെ മനുഷ്യനെ ബാധിച്ചിട്ടുള്ള രോഗമാണ് തൃഷ്ണ. ആ രോഗത്തെ, ആ തൃഷ്ണയെ മനുഷ്യൻ വിട്ടുകളഞ്ഞാൽ പിന്നെ അവന്നു സുഖമായി.

ആത്മാവിന്റെ ചാരിത്രം, ചന്ദ്രനേപ്പോലെ ശുദ്ധമായും അനാമയമായും ഇരിക്കുന്ന സ്വഭാവം, മനസ്സിലാക്കി ധർമ്മാത്മാക്കൾ ഇഹത്തിലും പരത്തിലും സൽക്കീർത്തി യഥാസുഖം നേടുന്നു."

ആ രാജാവിന്റെ വാക്കുകൾകേട്ട് മാണ്ഡവ്യൻ എന്ന ദ്വിജൻ പ്രീതനായി. ആ വാക്കുകളെ ബഹുമാനത്തോടെ കൈക്കൊണ്ടു ജീവിച്ച് മോക്ഷംനേടി.

**277. പിതാപുത്രസംവാദം – ശരീരത്തിന്റെ അനിത്യതയും, ശ്രേയസ്സാഗ്രഹിക്കുന്നവരുടെ കർത്തവ്യവും –** യുധിഷ്ഠിരൻ പറഞ്ഞു: "എല്ലാവർക്കും ഭയം നല്കുന്ന ഈ കാലം വന്നു കയറുമ്പോൾ മർത്ത്യൻ എങ്ങനെയാണ് ശ്രേയസ്സേല്ക്കേണ്ടത്? പിതാമഹാ, പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് അച്ഛൻ മകനോടു പറഞ്ഞ ഒരു സംഭാഷണമാണ്. അതു നീ കേൾക്കുക. സ്വാദ്ധ്യായനിരതനായ ഒരു വിപ്രന്ന് മേധാവിയായി 'മേധാവി' എന്നു പേരായ ഒരു പുത്രനുണ്ടായിരുന്നു. സ്വാദ്ധ്യായ പരനായ അച്ഛനോട് മകൻ പറഞ്ഞു. പുത്രൻ മോക്ഷധർമ്മാർത്ഥകുശലനും ലോകതത്ത്വവിചക്ഷണനുമായിരുന്നു."

മകൻ പറഞ്ഞു: "ധീരനും പ്രാജ്ഞനുമായ നരൻ എന്താണു ചെയ്യേണ്ടത്? മർത്ത്യർക്കൊക്കെ ആയുസ്സ് അതിവേഗത്തിൽ അറ്റുപോകുന്നു. അച്ഛാ, അങ്ങു പറഞ്ഞുതന്നാലും, എങ്ങനെയാണ് ഞാൻ ജീവിക്കേണ്ടത്? ധർമ്മമായി ഞാൻ യഥായോഗം ചരിച്ചുകൊള്ളാം."

അച്ഛൻ പറഞ്ഞു: "ബ്രഹ്മചര്യത്തിൽ വേദങ്ങൾ പഠിച്ച് പിന്നെ പിതൃശുദ്ധിക്കുവേണ്ടി ഗാർഹസ്ഥ്യം സ്വീകരിച്ച് പുത്രനെ നേടുക. അഗ്ന്യാധാനം ചെയ്ത് പിന്നെ യജ്ഞം കഴിക്കുക. അവസാനം വനത്തിൽപോയി മുനിവൃത്തി സ്വീകരിക്കുക, ഭൂതിയാർജ്ജിക്കുക."

മകൻ പറഞ്ഞു: "ഈ മട്ടിൽ ലോകം ആപത്തുകളാൽ ആഗതമായി ചുറ്റും വളഞ്ഞ് ആക്രമിച്ചുകൊണ്ടിരിക്കുമ്പോൾ, തടുക്കാൻ വയ്യാത്ത ആഘാതങ്ങൾ വന്നു പതിച്ചുകൊണ്ടിരിക്കെ, അങ്ങ് എന്താണ് കുലുങ്ങാതെ വളരെ ശാന്തമായി ധീരനെപ്പോലെ സംസാരിക്കുന്നത്?"

അച്ഛൻ പറഞ്ഞു: "ലോകം എന്തിനാലാണ് ആഹതമായിരിക്കുന്നത്? എന്താപത്താണ് വന്നു ചുഴന്നിരിക്കുന്നത്? എന്ത് ആഘാതങ്ങളാണ് തടുക്കാൻവയ്യാതെ പതിച്ചുകൊണ്ടിരിക്കുന്നത്? എന്താണ് നീ എന്നെ ഭയപ്പെടുത്തുന്നത്?"

മകൻ പറഞ്ഞു: "അച്ഛാ, ഞാൻ പറയാം. മൃത്യുവാൽ വ്യാഹതമാണ് ലോകം. ജരയാണ് ചുറ്റും വ്യാപിച്ചിരിക്കുന്നത്. അഹോരാത്രങ്ങളാണ് വീണുകൊണ്ടിരിക്കുന്നത്. ഈ അനിവാര്യമായ ആപത്ത് ഭവാൻ എന്തുകൊണ്ട് അറിയുന്നില്ല? മൃത്യു നില്ക്കുന്നതല്ല. വരട്ടെ എന്നു പറഞ്ഞാൽ അവൻ കാത്തുനില്ക്കുകയില്ല. ആ കാര്യം നിശ്ചയമായും ഞാൻ അറിയുന്നുണ്ട്. ശരിയായ ജ്ഞാനം മൂടാതെ പോകുവാൻ ഞാൻ എങ്ങനെ കാക്കണം? ഓരോ രാത്രിയും കഴിഞ്ഞുപോകുമ്പോൾ, അത്രയ്ക്കത്രയ്ക്ക് ആയുസ്സു കുറഞ്ഞുപോകുമ്പോൾ, വെള്ളം വാർന്നുപോയ കണ്ടത്തിലെ മീൻപോലെയായ ഏതൊരുത്തനാണ് സുഖംനേടുവാൻ കഴിയുക?"

പൂവ് അറുക്കുവാൻ മനസ്സുവച്ച് അതിനെ എത്തിപ്പിടിച്ച് പറിച്ചുകൊണ്ടിരിക്കെ (മറ്റൊന്നിൽ ശ്രദ്ധാലുവായിരിക്കുമ്പോൾ) ആ മനുഷ്യന്റെ ആഗ്രഹം നിറവേറ്റുന്നതിനു മുമ്പ് മൃത്യുവന്ന് അവനെ അടിച്ചുവീഴ്ത്തിക്കളയുന്നു.

നാളെ ചെയ്യേണ്ടകാര്യം ഇന്നുതന്നെ ചെയ്തുകൊള്ളുക! പകൽ ചെയ്യാമെന്നു വെച്ചത് പുലർച്ചയ്ക്കുതന്നെ നിർവ്വഹിച്ചുകൊള്ളുക. മൃത്യു ഒന്നും കാത്തുനില്ക്കുകയില്ല.

ചെയ്തതും ചെയ്യാത്തതും ഒന്നും മൃത്യുവിന്നു നോട്ടമില്ല. ശ്രേയസ്കരമായ പ്രവൃത്തികൾ ചെയ്യാനുള്ളത് ഇപ്പോൾ ത്തന്നെ ചെയ്തുകൊള്ളുക. അതിന്നു പററിയ നല്ലസന്ദ ർഭം പാഴാക്കരുത്. ഇപ്പോൾ ആരുടെ മൃത്യുകാലമാണെന്ന് ആർക്കറിയാം? ആർക്കും അറിഞ്ഞുകൂടാ.

കാര്യം ചെയ്യാതെ നില്ക്കുമ്പോൾത്തന്നെ മൃത്യു വ ന്നു വലിച്ചുകൊണ്ടുപോകും. യുവാവു ധർമ്മം ശീലിക്കണം. യുവത്വം വിടുന്നതിന്നുമുമ്പ് കാര്യങ്ങൾ നിർവ്വഹിക്കാനു ള്ളതു ചെയ്യണം. വാർദ്ധക്യത്തെ കാത്തുനില്ക്കരുത്. എന്തു കൊണ്ടെന്നാൽ ആയുസ്സ് എപ്പോഴാണവസാനിക്കുക എന്ന് ആർക്കും പറയുവാൻ കഴിയുകയില്ല.

ധർമ്മം ചെയ്യാൻ ഇഹത്തിലും പരത്തിലും പ്രീതി സംഭ വിക്കും. തെറ്റായ മോഹങ്ങളിൽപെട്ടവൻ പുത്രന്നുവേണ്ടി യും ഭാര്യക്കുവേണ്ടിയും അവുരുടെ പ്രീതിക്ക് ഉദ്യമിച്ച് കാര്യ വും അകാര്യവും നോക്കാതെ അവരെ സന്തോഷിപ്പിക്കും. അങ്ങനെ പുത്രന്മാരോടും പശുക്കളോടുംകൂടി ധനധാന്യ സമ്പന്നനായിരിക്കെ മനുഷ്യനെ, ഉറങ്ങിക്കിടക്കുന്ന മാനി നെ പുലി വന്നുപിടിക്കുന്ന മാതിരി മൃത്യു വന്നുപിടികൂടിക്കൊ ണ്ടുപോകുന്നു. ധാരാളം സമ്പാദിച്ചുകൂട്ടുന്ന അവനെ, കാമ ങ്ങളിൽ തൃപ്തിവരാത്ത അവനെ, ചെന്നായ മാനിനെ പിടിച്ചു കൊണ്ടുപോകുന്നമാതിരി കൊണ്ടുപോകും. 'ഇതു ഞാൻ ചെയ്തു, ഇനി മറ്റതു ചെയ്യുവാനുണ്ട്. ഇതുപകുതി ചെയ്തു കഴിഞ്ഞിരിക്കുന്നു' ഇപ്രകാരം ഓരോന്നു ചിന്തിച്ചും മറ്റു ള്ളവരോടും പറഞ്ഞും ഇരിക്കുന്നസമയത്തു മൃത്യുചെയ്ത തും ചെയ്യാത്തതും ഒന്നും കണക്കാക്കാതെ മനുഷ്യനെ പിടികൂടി കൊണ്ടുനടക്കുന്നു.

ഓരോ കർമ്മത്തിൽ ഏർപ്പെട്ട്, കൃഷിയിലോ കച്ചവട ത്തിലോ ഏർപ്പെട്ട് അതിന്റെ ഫലം കിട്ടുന്നതു പ്രതീ ക്ഷിച്ചുകൊണ്ടിരിക്കെ 'കൃഷി, കച്ചവടം, ഗൃഹം' ഈ ഭ്രാന്തി ൽപ്പെട്ടവനെ ഒന്നും കണക്കാക്കാതെ മൃത്യു കൊണ്ടുനട ക്കുന്നു. ദുർബ്ബലൻ, ബലവാൻ, പ്രാജ്ഞൻ, ശൂരൻ, ജഡൻ, കവി ഇങ്ങനെയുള്ളവരെ അവരുടെ ആഗ്രഹം സാധിക്കു ന്നതിന്നുമുമ്പേ മൃത്യു പിടികൂടിക്കൊണ്ടുനടക്കുന്നു.

മൃത്യുവും ജരയും രോഗവും ദുഃഖവും പല ഹേതുക്ക ളായും മർത്ത്യർക്കു തട്ടിനീക്കുവാൻ കഴിയുന്നതല്ല. അങ്ങ നെയിരിക്കെ അച്ഛാ, അങ്ങ് എന്താണ് സ്വസ്ഥനെപ്പോലെ യിരിക്കുന്നത്?

ഒരു ജീവി പിറന്നുകഴിഞ്ഞാൽ അന്നു മുതൽ മരണ ത്തിന്നുവേണ്ടി ജരയും മൃത്യുവും പറ്റിക്കൂടി നില്ക്കുന്നു. സകല ചരാചരങ്ങളെയും ഇവ രണ്ടും ബാധിച്ചു നില്ക്കു ന്നു. മൃത്യുവിന്റെ സേനവരുമ്പോൾ അതിനോടു മല്ലടിക്കു വാൻ ആർക്കു കഴിയും? ആർക്കും അതിനെ തടുക്കുവാൻ ആവുകയില്ല. എന്നാൽ കഴിവ് ഒന്നിനുണ്ട്. അത് സത്യ ത്തിന്നു മാത്രമാകുന്നു. സത്യത്തെ നശിപ്പിക്കുവാൻ മൃത്യു വിനു സാധ്യമല്ല. സത്യത്തിൽ അമൃത് അടങ്ങിയിരിക്കുന്നു. പട്ടണത്തിലോ, ഗ്രാമത്തിലോ, ജനനിബിഡമായ സ്ഥലത്തു താമസിക്കുവാൻ ആഗ്രഹിക്കുന്നത് ആപത്താണ്. എന്തു കൊണ്ടെന്നാൽ അത് മൃത്യുവിന്റെ വീടാണ്. വനവാസ മാണ് ശ്രേഷ്ഠമെന്ന് ശ്രുതി ഘോഷിക്കുന്നു. പശുക്കൾക്കു പറ്റിയ തൊഴുത്ത് കാടാണ്; നഗരമല്ല.

പട്ടണവാസത്തിന്നുള്ള ആഗ്രഹം മനുഷ്യനെ കെട്ടുന്ന കയറാണ്. ആ കെട്ടിലകപ്പെട്ട് മനുഷ്യൻ നിസ്സഹായനാ കുന്നു. പുണ്യവാന്മാർ അതിൽ കുടുങ്ങുകയില്ല. പെട്ടാൽ ആ കെട്ടിനെ അവർ അറുത്തു രക്ഷപ്പെടും. പാപികൾക്ക് അതിന്നു കഴിയുകയില്ല.

മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും ഒരു ജീവിയേയും ഹിംസിക്കാത്തവൻ ജീവിതാർത്ഥം നശി പ്പിക്കുന്ന പ്രാണിയുടെ ദ്രോഹത്തിനു പാത്രമാവുകയില്ല. അതുകൊണ്ട് മർത്ത്യൻ സത്യപരായണനാകണം, സത്യ വ്രതനാകണം. സത്യാഗമനും എപ്പോഴും ദാന്തനുമായവൻ സത്യത്താൽ മൃത്യുവിനെ ജയിക്കും. അമൃതവും മൃത്യുവും ഇവ രണ്ടും ദേഹത്തിൽ നില്ക്കുന്നുണ്ട്. മൃത്യു മോഹ ത്താൽ മർത്ത്യനിൽ ഉണ്ടാകുന്നു. സത്യത്താൽ അമൃതവും ഉണ്ടാകുന്നു. രണ്ടും മർത്ത്യശരീരത്തിൽ നട്ടിരിക്കയാണ്. ഈ ഞാൻ സത്യവാനായി, അഹിംസാർത്ഥിയായി കാമക്രോധ ങ്ങളെ തള്ളിക്കളഞ്ഞവനാണ്. സുഖത്തെ ആശ്രയിച്ചു ക്ഷേമി മർത്ത്യനിൽ അധിവസിക്കുന്ന മൃത്യുവെ നീക്കുന്നു. ശാന്തിയജ്ഞരതനും ദാന്തനും ബ്രഹ്മജ്ഞസ്ഥിതനുമായ മുനി വാക്ക്, മനസ്സ്, കർമ്മം എന്നിവയാൽ യജ്വാവായി ഉത്ത രായണത്തിൽ നില്ക്കുകയാണ്. എന്നെപ്പോലെ കരുണയുള്ള ഒരാൾ എങ്ങനെ ക്രൂരമായി മൃഗബലിയോടുകൂടിയ യജ്ഞ ത്തെ ഇഷ്ടപ്പെടും? എന്നെപ്പോലെയുള്ള പണ്ഡിതൻ എങ്ങ നെ ഒരു പിശാചിനെപ്പോലെ ക്ഷത്രയജ്ഞങ്ങൾ മൃഗങ്ങ ളെ കൊന്നു ചെയ്യും? പ്രജകൂടാതെ, തന്നിൽ താൻതന്നെ തീർന്നവനായി, തന്നിഷ്ടനായി, ആത്മയജ്വാവായി ഞാൻ ഇരിക്കുന്നതാണ്. എന്നെ കേറ്റുവാൻ ഞാൻതന്നെയാണ് ഉദ്യമിക്കുന്നത്. ഞാൻ തന്നെത്താനെയാണ് യജ്ഞം ചെയ്യു ന്നത്. എന്റെ സന്തതി എന്നെ കയറ്റുകയില്ല.

ആരുടെ വാക്കും വിചാരവും എപ്പോഴും അടക്കിയിരി ക്കുന്നുവോ, ആര് തപോവൃത്തിയോടെ ത്യാഗിയായി, യോ ഗിയായി ജീവിക്കുന്നുവോ, അവൻ അവകൊണ്ട് എല്ലാം നേടുന്നതാണ്. വിദ്യയെപ്പോലെ കാഴ്ചതരുന്ന കണ്ണില്ല. വിദ്യ പോലെ കെല്പുതരുന്ന ഒരു വസ്തു വേറെയില്ല. രാഗംപോലെ ദുഃഖമുണ്ടാക്കുന്നതായി മറ്റൊന്നുമില്ല. ത്യാഗംപോലെ സുഖം നല്കുന്നതായും വേറെ ഒന്നുമില്ല.

ബ്രാഹ്മണന്ന് ധ്യാനനിമഗ്നനായിരിക്കുക എന്നതിൽ പ്പരം ഒരു ധനം വേറെയില്ല. ജീവികളിൽ സമഭാവന, സത്യ ഭാഷണം, സൽസ്വഭാവം, ദണ്ഡനിധാനം, ആർജ്ജവം, കർമ്മ സന്യാസം ഇവയിൽപ്പരമായ ധനം ബ്രാഹ്മണന്നു വേറെ യില്ല. അങ്ങേക്കു ധനംകൊണ്ട് എന്തു കാര്യം? ബന്ധുജന ങ്ങളെക്കൊണ്ടും സ്നേഹിതന്മാരെക്കൊണ്ടും എന്തുകാര്യം? ഭാര്യയെന്തിന്ന്? അല്ലയോ ബ്രാഹ്മണാ, അങ്ങ് ചാകുന്നവ നല്ലേ? അങ്ങയുടെ ഗുഹയ്ക്കുള്ളിൽ അധിവസിക്കുന്ന ആത്മാവിനെ അങ്ങു നോക്കുക! അങ്ങയുടെ അച്ഛൻ എവി ടെ? അങ്ങയുടെ മുത്തച്ഛൻ എവിടെ?"

ഭീഷ്മൻ പറഞ്ഞു: "പുത്രൻ പറഞ്ഞ വാക്കുകേട്ട് അച്ഛൻ അപ്രകാരം ചെയ്തു. നീയും അപ്രകാരം സത്യധർമ്മാവ ലംബിയായി വർത്തിക്കുക!"

**278. ഹാരിത ഗീത - സന്ന്യാസി സ്വഭാവാചരണ ധർമ്മം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, എന്തു തരത്തിലായിരിക്കണം ഒരു മനുഷ്യന്റെ സ്വഭാവം? അവ ന്റെ ആചാരം എങ്ങനെയാകണം? വിദ്യയെന്താകണം? വിപ്രൻ എങ്ങനെ ജീവിക്കണം? പ്രകൃതിക്കുമപ്പുറത്തുള്ള ശാശ്വതമായ പദം എന്താണ്? അത് എങ്ങനെ നേടും?"

ഭീഷ്മൻ പറഞ്ഞു: "മോക്ഷധർമ്മങ്ങളിൽ സക്തനായ വൻ അല്പമായേ ഭക്ഷണം കഴിക്കാവൂ. ഭക്ഷണത്തിനുള്ള ആഗ്രഹം കുറയ്ക്കണം. ജിതേന്ദ്രിയനാകണം. അങ്ങനെയു ള്ളവൻ പ്രകൃതിക്കും അതീതമായ ശാശ്വതമായ പരമപദം നേടും.

സ്വന്തം വീടുവിട്ടു പോന്ന് ലാഭത്തിലും, അലാഭത്തി ലും മനസ്സുവയ്ക്കാത്ത മുനി എല്ലാറ്റിലും സമഭാവനയോ ടെ കാമങ്ങൾ മുഴുവൻവിട്ടു നിരീഹനായി, നിർമ്മമനായി, സന്ന്യസിക്കണം.

കണ്ണുകൊണ്ടും, മനസ്സുകൊണ്ടും, വാക്കുകൊണ്ടും, ആർക്കും ദൂഷണം ചെയ്യരുത്. പരസ്യമായും രഹസ്യമായും പരന്മാരെ ദുഷിക്കരുത്. ഒരു ജീവിയെയും ഹിംസിക്കരുത്. എല്ലാറ്റിനോടും മൈത്രിയോടെ ജീവിക്കണം. ഈ ജീവിത മെടുത്ത് ആരിലും വൈരംകൂടാതെ കഴിക്കണം. കഠിനമായ വാക്കുകൾ പറഞ്ഞ് ആരെങ്കിലും അധിക്ഷേപിച്ചാൽ ഒപ്പം കയർക്കരുത്. അതു പൊറുക്കണം. താൻ യോഗ്യനാണെന്നുള്ള അഹങ്കാരം പാടില്ല. ഒന്നിലും ഗർവ്വു പാടില്ല. ആരെങ്കിലും ആക്ഷേപിച്ചു ചൊടിപ്പിക്കുവാൻ ശ്രമിച്ചാൽ ക്ഷമയോടെ അവരോടു പ്രിയമായ വാക്കുകൾ പറയുകയാണു വേണ്ടത്. നിന്ദിച്ചാൽ അവനെ നിന്ദിക്കാതെ നന്മ പറയുക. ഗ്രാമപ്രദേശത്ത് ജനമദ്ധ്യത്തിൽവച്ച് ആരേയും പ്രദക്ഷിണമോ സഖ്യമോ ചെയ്യരുത്. (സ്നേഹഭാവമോ ശത്രുഭാവമോ കൈക്കൊള്ളരുത്.) ഒരേസമയത്തു ഭിക്ഷാടനത്തിന് പലവീട്ടിൽപോകരുത്. മുമ്പെതന്നെ ക്ഷണിച്ചാലും അതു സ്വീകരിച്ച്, അവിടെ സൽക്കാരം സ്വീകരിക്കുവാൻ സന്ന്യാസിമാർ പോകുന്നതു ശരിയല്ല. അസഭ്യമായ വാക്കുകൾ പറഞ്ഞ് ദൂഷണങ്ങളും പുലഭ്യങ്ങളും വിളിച്ചു പറയുന്നവരോട് അതേമാതിരിയുള്ള പദങ്ങൾ പ്രയോഗിച്ച് അപ്രിയം പറയരുത്. ക്രൂരത കാണിക്കരുത്. മൃദുവായി പെരുമാറുക. നിർഭയനായിരിക്കുക. എന്നാൽ ഒരിക്കലും മേനി പറയരുത്. പൊങ്ങച്ചം കാണിക്കരുത്.

മുനി ഒരിക്കലും സദ്യയിൽ വിളമ്പുന്നതിനുമുമ്പേ ഭിക്ഷയ്ക്കു ചെല്ലരുത്. തീയും പുകയും പോയി, ഉലയ്ക്കയും മറ്റും വച്ചതിനുശേഷം, ക്ഷണിക്കപ്പെട്ടവർ ഭക്ഷിച്ചു പോയതിനുശേഷം, വിളമ്പക്കാർ വിരമിച്ചതിന്നുശേഷം, മുനിക്ക് ആവശ്യമുള്ള അല്പാഹാരത്തിന്നു ഭിക്ഷയ്ക്കു ചെല്ലാം. ധാരാളം ഭക്ഷണം കിട്ടാനുള്ള കൊതികൊണ്ടായിരിക്കരുത് ഭിക്ഷാടനം. പ്രാണൻ നിലനിർത്താൻ മാത്രമായിരിക്കണം ഭിക്ഷാശനം. ഭിക്ഷയ്ക്കു ചെന്നിട്ട് കിട്ടിയാൽ സന്തോഷിക്കുകയോ കിട്ടിയില്ലെങ്കിൽ മനസ്സിടിയുകയോ പാടില്ല. സാമാന്യമായ ലാഭം ഇച്ഛിക്കരുത്. ആദരിച്ചു പൂജിച്ചു ഭക്ഷണം തരുവാൻ ശ്രമിച്ചാൽ അവിടെ ഒഴിഞ്ഞുമാറണം. അന്യൻെറ ഗൃഹത്തിൽ സല്ക്കാരത്തിനു ക്ഷണിച്ചാലും സ്വീകരിക്കരുത്. അതു സന്ന്യാസവൃത്തിക്കു പറ്റുകയില്ല.

കിട്ടിയ ഭക്ഷണം നന്നായില്ല, അതു മോശമാണ് എന്നും മറ്റും ആക്ഷേപിച്ചു പറയരുത്. നേരെമറിച്ച് 'അതിവിശേഷമായിരിക്കുന്നു ചോറും കറിയും പ്രഥമനുമെല്ലാം' എന്നു പറഞ്ഞു പുകഴ്ത്തുകയുമരുത്. അത് സന്ന്യാസവൃത്തിക്കു ചേർന്നതല്ല.

വിജനമായ സ്ഥലത്തേ കിടക്കുവാനും ഇരിക്കുവാനും ചിന്തിക്കുവാനും പാടുള്ളു. ശൂന്യമായ ഗൃഹം, മരത്തിൻെറ ചോട്, കാട്, ഗുഹ ഇവയാണ് കിടക്കുവാൻ തെരഞ്ഞെടുക്കേണ്ടത്. തൻെറ ശരിയായ നില മറച്ച് മറ്റുള്ളവരിൽനിന്നകന്ന് അജ്ഞാതനായി വസിക്കണം.

അനുരോധവും വിരോധവും സമമായി നിനച്ച് നിശ്ചലനായി ഉറച്ചമനസ്സോടെ സുകൃതമോ ദുഷ്കൃതമോ കർമ്മംകൊണ്ടു തുടരരുത്. നിത്യതൃപ്തൻ, സുസന്തുഷ്ടൻ, സുപ്രസന്നമുഖേന്ദ്രിയൻ, നിർഭയൻ, വൈരാഗ്യം പ്രാപിച്ചവൻ ഈ നിലയിൽ ജാപകൻ വർത്തിക്കണം. ശീലിച്ചതായ ഭൗതികം കണ്ടും ജീവജാലങ്ങളുടെ ഗതാഗതം കണ്ടും നിസ്പൃഹനും സമദൃക്കും പക്വവും അപക്വവും കഴിക്കുന്നതിൽ വിരോധമില്ലാത്തവനും തനിയേ പ്രശാന്താത്മാവായി ഇരിക്കുന്നവനും ലഘുവായി ഭക്ഷിക്കുന്നവനും ജിതേന്ദ്രിയനുമായി ജീവിക്കണം.

വാക്ക് എത്ര ക്രൂരമായാലും കേട്ടു പൊറുക്കണം, കരളിൽ ക്രോധം വന്നാൽ അടക്കണം, ഹിംസിക്കാൻ തോന്നിയാലും ചെയ്യരുത്, മനസ്സിനെ അടക്കണം, വിശപ്പു സഹിക്കണം, ഉപസ്ഥം (കാമവികാരം) അടക്കണം. ഈ വേഗങ്ങളെ തപസ്വിയായവൻ സഹിക്കേണ്ടതാണ്. നിന്ദ കേട്ടാലും ക്ഷോഭിക്കരുത്.

നിന്ദിച്ചാലും സ്തുതിച്ചാലും അതിൽ ദുഃഖമോ സന്തോഷമോ ഇല്ലാത്തമട്ടിൽ സമനായി നില്ക്കണം. മദ്ധ്യസ്ഥനായി നില്ക്കണം. സന്ന്യാസാശ്രമത്തിൽ പ്രധാനമായ കാര്യമാണിത്. പവിത്രവുമാണ്. ഒന്നിലും ആശ്രയിക്കാത്തവനായി, ദാന്തനായി, അപൂർവ്വാചാരനായി, സൗമ്യനായി, ഗൃഹം ഉപേക്ഷിച്ചവനായി, ഇരിക്കുന്ന സന്ന്യാസി മഹാത്മാവാകുന്നു. ഗൃഹസ്ഥരായ വനവാസികളോട് ഒരിക്കലും അവന് സംസ്സർഗ്ഗം പാടില്ല. അറിയാത്തതിൽ കാംക്ഷ പാടില്ല. ഈ ആൾക്ക് ഹർഷവും ഉണ്ടാകരുത്, ജ്ഞാനികൾക്ക് ഇതാണു മോക്ഷം. ജ്ഞാനികൾക്ക് ഇതാണ് ആശ്രമം. ബുധന്മാർക്ക് ഇതാണ് മോക്ഷമാർഗ്ഗം എന്ന് ഹാരിതൻ പറഞ്ഞു. എല്ലാവർക്കും അഭയം നല്കിക്കൊണ്ട് ഗൃഹംവിട്ടു സന്ന്യസിക്കുകയാണെങ്കിൽ അവന്ന് അന്തമറ്റ തേജോലോകങ്ങൾ ലഭിക്കുന്നതാണ്."

**279. വൃത്രഗീത - ബ്രഹ്മപ്രാപ്തിക്കുള്ള ഉപായം -** യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ, എന്നെക്കുറിച്ചു ജനങ്ങൾ പറയുന്നു, "ധർമ്മജൻ ധന്യൻതന്നെ! ധന്യൻ തന്നെ!' എന്നാൽ എന്നേക്കാളധികം ദുഃഖിയായി, നിർഭാഗ്യവാനായി ഒരു പുരുഷനും ഇന്നു ലോകത്തിൽ ജീവിച്ചിരിക്കുന്നില്ല! അല്ലയോ കുരുസത്തമാ, ലോകത്താൽ മാനിക്കപ്പെടുന്നവരായ ഞങ്ങൾ ദുഃഖിതന്മാരായിട്ടാണ് ജീവിക്കുന്നത്. മനുഷ്യനായി വന്നുപിറന്നാൽ ദേവനായാലും ദുഃഖിക്കാതെ തരമില്ല. ജീവിക്കുക, മനുഷ്യനായി ശരീരമെടുക്കുക, എന്നതു തന്നെ ദുഃഖത്തിൻെറ രൂപത്തെ കൈക്കൊള്ളുക എന്നാണർത്ഥം. ഈ ദുഃഖത്തെ നശിപ്പിക്കുന്ന സന്ന്യാസത്തെ എന്നു സ്വീകരിക്കുവാൻ കഴിയും? സന്ന്യാസികൾ, തപോവ്രതന്മാർ, പതിനേഴു കൂട്ടം സംഗതികളുംവിട്ട്, അതായത് അഞ്ചു വായുക്കളും, മനസ്സും, ബുദ്ധിയും, പത്ത് ജ്ഞാനകർമ്മേന്ദ്രിയങ്ങളും, പിന്നെ ഹേതുഭൂതങ്ങളായ അഞ്ചും വിട്ട്, അതായത് യോഗത്തിന്നു ദ്രോഹം ചെയ്യുന്ന കാമം, ക്രോധം, ലോഭം, മോഹം, ആലസ്യം എന്നിവയും വിട്ട്, പിന്നെ ഇന്ദ്രിയാർത്ഥങ്ങളായ എട്ടു ഗുണങ്ങളും വിട്ടൊഴിച്ചാൽ പിന്നെ ജനനമരണാദിക്ളേശംനിറഞ്ഞ ലോകജീവിതം ഉണ്ടാവുകയില്ലല്ലോ. ഇങ്ങനെയാണല്ലോ സംശിതവ്രതരായ മുനിമാർ ജീവിക്കുന്നത്. രാജ്യം ഉപേക്ഷിച്ച് ഈയുള്ളവൻ എന്ന് ഈ നിലയെ പ്രാപിക്കുമെന്ന് അല്ലയോ പരന്തപാ, അങ്ങു പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ രാജാവേ, എല്ലാറ്റിനും ഒരു അന്തമുണ്ട്. സകലത്തിനും ഒരു നിശ്ചിതമായ അതിർത്തിയുണ്ട്. പുനർജ്ജന്മത്തിനുമുണ്ട് ഒരു അവസാനം. ഈ ലോകത്തിൽ മാറ്റംവരാത്തതായി ഒന്നിനേയും കാണുവാൻ കഴിയുകയില്ല. രാജാവേ, അങ്ങയ്ക്കുള്ള ഐശ്വര്യാദി സമൃദ്ധികൾതന്നെ ഒരു കുറ്റമാണെന്നു മനസ്സിലാക്കുക. അങ്ങ് ഐശ്വര്യത്തോടുകൂടിയവനാണ്. അങ്ങ് സന്നദ്ധനുമാണ്. അതുകൊണ്ട് അങ്ങയുടെ ദുഃഖത്തിന് ഒരു അറുതിയുണ്ടാകും. സമയമാകുമ്പോൾ മോക്ഷപ്രാപ്തിയുണ്ടാകും.

രാജാവേ, ദേഹി പുണ്യത്തിന്നോ, പാപത്തിന്നോ ഈശനല്ല. അതിൽനിന്നുണ്ടാകുന്ന തമസ്സുകൊണ്ട് തടയുകയാണ്. അഞ്ജനം കലരുന്ന കാറ്റ് മനയോലയുമായിക്കലരുമ്പോൾ വീണ്ടും ആ നിറംതന്നെ തന്നിലും വ്യാപിച്ച് അതു മനയോലയുടെ ധർമ്മം കൈക്കൊള്ളുന്നു. ഇപ്രകാരം കർമ്മത്തിൻെറ ബലംമൂലം കർമ്മത്തിൻെറ ഫലം വന്നുമൂടിയ ദേഹി സ്വന്തം നിറംവിട്ട് മറ്റുവിധം നിറം സ്വീകരിച്ച്

ദേഹത്തോടുചേർന്നു നില്ക്കുന്നു. മുനിമാർ അയത്നസാദ്ധ്യമാണ് ബ്രഹ്മപ്രാപ്തിയെന്നു പറയുന്നു. വിമുക്തന്മാരായവർ ഉപാസ്യരാണല്ലോ. അങ്ങയ്ക്കും അപരന്മാരടക്കമുള്ള സകല മുനിമാർക്കും ലോകർക്കും ആരാദ്ധ്യനാണ് മുക്തൻ. അതുകൊണ്ട് ബ്രഹ്മപ്രാപ്തിയിൽ എന്നും വ്യാപൃതരാകുന്നു.

അല്ലയോ രാജാവേ, യുധിഷ്ഠിരാ, ഇക്കാര്യത്തിൽ പണ്ട് ഐശ്വര്യഭ്രഷ്ടനായ വൃതൻ എന്ന ദൈത്യൻ ചെയ്ത സംഭവത്തെപ്പറ്റി പറഞ്ഞ കാര്യം നീ ശ്രദ്ധിച്ചു കേൾക്കുക. രാജ്യം നഷ്ടപ്പെട്ട് മടങ്ങി സഹായികളില്ലാതെ ശത്രുമദ്ധ്യത്തിൽ യാതൊരു മനഃക്ഷോഭമോ, ദുഃഖമോകൂടാതെ കൂസലില്ലാതെ നില്ക്കുന്ന ജ്ഞാനിയായ വൃത്രനെക്കണ്ട്, ഐശ്വര്യം നഷ്ടപ്പെട്ട വൃത്രനോട് ശുക്രമഹർഷി ചോദിച്ചു: 'എടോ വൃത്രാ, ശത്രുക്കൾ തോല്പിച്ചുവിട്ട നിനക്ക് ഇപ്പോൾ അതിനെപ്പറ്റി ദുഃഖമില്ലേ? എടോ ദാനവരാജാവേ, നീ വിഷാദിക്കുന്നില്ലേ?"

വൃത്രൻ പറഞ്ഞു: "അല്ലയോ ശുക്രാ, സത്യംകൊണ്ടും തപസ്സുകൊണ്ടും ഞാൻ സംശയംകൂടാതെ ഭൂതങ്ങളുടെ ജന്മവും വേർപാടും സംബന്ധിക്കുന്നതെല്ലാം അറിഞ്ഞു ഞാൻ സത്യം ഗ്രഹിക്കുകയാൽ അതിനെപ്പറ്റി ദുഃഖിക്കുന്നില്ല, ഹർഷിക്കുന്നുമില്ല. കാലത്തിന്റെ പ്രേരണമൂലം ജീവികൾ നിരാധാരരായി നരകത്തിൽ ആണ്ടുപോകുന്നു. മുനിമാർ പറയുന്നു, മറ്റുചിലർ കാലപ്രേരിതരായി സ്വർഗ്ഗത്തിലും കയറുന്നു. ഇവരെല്ലാവരും അവരുടെ കാലം സംതൃപ്തിയിൽ കഴിയുന്നു. അവർക്കെല്ലാം നിശ്ചയിക്കപ്പെട്ട കാലയളവു കഴിച്ചുകൂട്ടിക്കൊണ്ട് അവരുടെ യോഗ്യതകളുടേയും, അയോഗ്യതകളുടേയും ഒരു ഭാഗം വിനിയോഗിക്കപ്പെടാതെ ബാക്കി വെച്ചുകൊണ്ട് - സുഖാദികളും ദുഃഖാദികളും അനുഭവിക്കാതെ ബാക്കിവെച്ചുകൊണ്ട്, ആ ബാക്കി അനുഭവിക്കുന്നതിനുവേണ്ടി കാലത്താൽ പ്രേരിതമായി അവർ വീണ്ടും ജന്മമെടുക്കുന്നു. കാമബന്ധത്തിന്റെ കെട്ടിൽപ്പെട്ട് ജീവികൾ അവരുടെ കാലം പക്ഷികളായും മൃഗങ്ങളായും പുഴുക്കളായും മറ്റും കഴിച്ചുകൂട്ടി. ആയിരക്കണക്കിന്നു ജീവികൾ നിരാധാരരായി നരകത്തിൽ വീഴുന്നു. ദുഃഖങ്ങളനുഭവിച്ചു വിട്ടുപോരുന്നു. ഇപ്രകാരം ജീവികൾ സംസാരബന്ധത്തിൽ പ്പെട്ടുവരികയും പോവുകയും ചെയ്യുന്നതായി, കണ്ടിരിക്കുന്നു. ശാസ്ത്രത്തിൽ പറയുന്നു, ധർമ്മത്തിനനുസരിച്ചാണ് ഒരുത്തന്റെ ജീവിതത്തിലെ ലാഭം. നന്മ ചെയ്യുന്നവന്നു നന്മയും, തിന്മചെയ്യുന്നവന്നു ദുഃഖവും വന്നുകൂടും. ഇങ്ങനെ മർത്ത്യനായും ദേവനായും ജന്മമെടുക്കുകയും, ചിലർ നരകത്തിലേക്കു പോകുകയും ചെയ്യുന്നു.

കഴിഞ്ഞ ജീവിതകാലത്തിന്റെ നന്മതിന്മകളനുസരിച്ച് അവർ അർഹിക്കുന്ന രീതിയിൽ ജന്മമെടുത്ത് വിധിയുടെ കല്പനയ്ക്കു വിധേയരായി സുഖദുഃഖങ്ങളെ അഭിമുഖീകരിക്കുന്നു. അവരുടെ കർമ്മങ്ങൾക്കനുസൃതമായ സുഖദുഃഖങ്ങൾ ആസ്വദിച്ചുകൊണ്ട് ജീവികൾ എല്ലായ്പോഴും പഴയമാർഗ്ഗത്തിലൂടെ (കർമ്മങ്ങളുടെ അളവിനാൽ അളക്കപ്പെട്ട മാർഗ്ഗം) തിരിച്ചുവരുന്നു. ഇങ്ങനെ പറയുന്ന വൃത്രനോട് ഭഗവാൻ ശുക്രൻ ചോദിച്ചു: 'എടോ വൃത്രാസുരാ, നീ എന്താണ് ഇങ്ങനെ അസംബന്ധങ്ങൾ പ്രലപിക്കുന്നത്?'

വൃത്രൻ പറഞ്ഞു: "അങ്ങ് പ്രത്യക്ഷമായി കണ്ടതാണ്, മഹാശയന്മാരായ വേറെ പലരും കണ്ടതാണ്, ഞാൻ പണ്ട് ലോകം മുഴുവൻ ജയിക്കണമെന്ന ആഗ്രഹത്തോടെ മഹത്തായ തപസ്സുചെയ്തത്. സർവ്വഭൂതങ്ങളുടേയും രസഗന്ധങ്ങൾ വഹിച്ചുവളർന്ന ഞാൻ ആത്മതേജസ്സുകൊണ്ടു മൂന്നു ലോകത്തേയും ആക്രമിച്ചത് അങ്ങും, മറ്റു മഹാശയന്മാരും കണ്ടിട്ടുള്ളതാണ്. ജ്വാലാമാല ചുഴന്നുകൊണ്ട് ഞാൻ അംബരത്തിൽ ചരിച്ചു. ഒരു ഭൂതത്തിന്നും എന്നെ ജയിക്കുവാൻ കഴിഞ്ഞില്ല. ഞാൻ അത്രയ്ക്ക് അപ്രതിമപ്രഭാവനായി വളർന്നു. ഞാൻ ആരെയും ഭയപ്പെടാതെ യഥേഷ്ടം സഞ്ചരിച്ചു. അങ്ങനെ മഹത്തായ ഐശ്വര്യം ഞാൻ തപസ്സുകൊണ്ടു നേടി. എന്നാൽ അതൊക്കെ എന്റെ കർമ്മംകൊണ്ടു തന്നെ ഒഴിഞ്ഞുപോവുകയും ചെയ്തു. ഭഗവാനേ, ധൈര്യത്തെ ആശ്രയിച്ചുകൊണ്ടു വാഴുന്ന ഞാൻ കഴിഞ്ഞ ശ്രേയസ്സിനെയോർത്തു ദുഃഖിക്കുന്നില്ല. ഞാൻ മഹാത്മാവായ ഇന്ദ്രനോട് പണ്ടു പൊരുതുവാൻ നേരിട്ടു. എനിക്ക് ഭഗവാനായ ഹരിയെ, ശ്രീനാരായണനെ, പ്രത്യക്ഷമായി കാണുവാൻകഴിഞ്ഞു. അനന്തൻ, പുരുഷൻ, ശുക്ളൻ, വൈകുണ്ഠൻ, വിഷ്ണു, ശാശ്വതൻ, മുഞ്ജകേശൻ, ഹരിഷ്മശ്രു, സർവ്വഭൂതപിതാമഹൻ എന്നറിയപ്പെടുന്ന ഭഗവാനെ പ്രത്യക്ഷമായി കാണുവാൻ കഴിഞ്ഞു. അന്നു ഞാൻ ചെയ്ത തപസ്സിന്റെ അല്പമെങ്കിലും ബാക്കിനില്പുണ്ടെന്നാണ് എന്റെ ഉറപ്പ്. ഭഗവാനേ, കർമ്മത്തിന്റെ ഫലം ചോദിക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ഏതു വർണ്ണത്തിലാണ് മഹത്തായ, ഐശ്വര്യധാമമായ ബ്രഹ്മം നില്ക്കുന്നത്? പിന്നെ എങ്ങനെയാണ് ഉത്തമമായ ഐശ്വര്യത്തെ നിവർത്തിക്കുന്നത്? എന്തിനാലാണ് ഭൂതങ്ങൾ ജീവിക്കുന്നതും, മുറയ്ക്കു പ്രവർത്തിക്കുന്നതും? ശാശ്വതനായ ജീവൻ എന്തു ഫലം നേടിയിട്ടാണ് നില്ക്കുന്നത്? ആ ഫലം ലഭിക്കുവാൻ എന്തു കർമ്മം ചെയ്യണം? എന്തറിവു നേടണം? അതിനെപ്പറ്റി അങ്ങു വിവരിച്ചുതരേണമേ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം വൃത്രൻ ചോദിച്ചപ്പോൾ മുനീന്ദ്രനായ ശുക്രൻ പറഞ്ഞ മറുപടി അല്ലയോ രാജേന്ദ്രാ, നീ അനന്യചിത്തനായി സഹോദരന്മാരോടുകൂടി ശ്രദ്ധിച്ചു കേൾക്കുക."

**280. വൃത്രഗീത -സനൽക്കുമാരൻ വൃത്രന്ന് ജ്ഞാനം ഉപദേശിക്കുന്നു -** ശുക്രൻ പറഞ്ഞു: "ഭഗവാനും ദേവനുമായ ആ ബലശാലിയെ ഞാൻ നമസ്കരിക്കുന്നു. ആകാശവും ഭൂമിയും എന്ന പ്രപഞ്ചത്തെ തന്റെ കൈപ്പിടുത്തത്തിൽ ഒതുക്കിനിർത്തിയിരിക്കുന്ന ആ ബലശാലിയെ ഞാൻ നമസ്കരിക്കുന്നു. ഹേ ദാനവസത്തമാ, അനന്തമായ സ്ഥാനം ആരുടെ മൂർദ്ധാവാണോ, ആ വിഷ്ണുവിന്റെ ഉത്തമമായ മാഹാത്മ്യം ഞാൻ പറയാം."

ഭീഷ്മൻ പറഞ്ഞു: "അവർ ഇപ്രകാരം പറഞ്ഞുകൊണ്ടു നില്ക്കുമ്പോൾ മഹാമുനിയും ധർമ്മാത്മാവുമായ സനൽക്കുമാരൻ അവരുടെ സംശയം തീർക്കുന്നതിനുവേണ്ടി അവിടേക്കെഴുന്നള്ളി. ഉടനെ അസുരേശ്വരനായ വൃത്രനും ശുക്രമഹർഷിയും അദ്ദേഹത്തെ സ്വാഗതംചെയ്തു പൂജിച്ചു. മഹാർഹമായ പീഠത്തിൽ ആ മുനിപുംഗവൻ ഇരുന്നു. രാജാവേ, അങ്ങനെ ആ പരിപാവനമായ സന്ദർഭത്തിൽ പ്രാജ്ഞനായ സനൽക്കുമാരമഹർഷിയോട് ശുക്രൻ ഇപ്രകാരം പറഞ്ഞു: "അല്ലയോ മഹർഷേ, ഈ ദൈത്യേന്ദ്രനോട് ഉത്തമമായ വിഷ്ണുമാഹാത്മ്യം പറഞ്ഞാലും.' ഇതു കേട്ട് സനൽക്കുമാരൻ ശ്രേഷ്ഠവും പൊരുൾ അടങ്ങിയതുമായ വിഷ്ണുമാഹാത്മ്യം ധീമാനായ ദൈത്യേന്ദ്രനോട് ഇപ്രകാരം പറഞ്ഞു".

സനൽക്കുമാരൻ പറഞ്ഞു: "വിഷ്ണുവിന്റെ ഉത്തമമായ മാഹാത്മ്യം അല്ലയോ ദൈത്യാ കേട്ടാലും. വിഷ്ണുവിൽ ജഗത്തുമുഴുവൻ നില്ക്കുന്നതായി ഹേ പരന്തപാ! ധരിച്ചാലും. അല്ലയോ മഹാബാഹോ, സമസ്തചരാചരങ്ങളും അടങ്ങുന്ന ഭൂതസഞ്ചയത്തെ സൃഷ്ടിക്കുന്നത് ഇവനാണ്. ഇവൻതന്നെയാണ് അവയെയെല്ലാം യഥാകാലം സംഹരിക്കുന്നത്. എല്ലാ സൃഷ്ടിജാലവും പ്രളയത്തിൽ അവനിൽ ചെന്നു ലയിക്കുന്നു. പിന്നെ, എല്ലാം അവനിൽനിന്നുതന്നെ ഉത്ഭവിക്കുന്നു. അവനെ നേടുവാൻ വേദജ്ഞാനത്താലോ, തപസ്സാലോ, ബലിയാലോ ഹോമത്താലോ സാധിക്കുകയില്ല.

അവനെ പ്രാപിക്കുവാൻ ഇന്ദ്രിയനിഗ്രഹംകൊണ്ടേ സാധിക്കൂ. പുറത്തും അകത്തുമുള്ള കർമ്മങ്ങളുടെ ഉള്ളിൽ അധിവസിക്കുന്ന അവനെ ബുദ്ധിയാൽ തെളിയിക്കുന്നവൻ ഏവനോ, അവൻ ആനന്ദത്തെ പ്രാപിക്കുന്നു. സ്വർണ്ണപ്പണിക്കാരൻ അഗ്നിയിലിട്ടു സ്വർണ്ണം സ്ഫുടംചെയ്യുന്നമാതിരി തന്റെ ബുദ്ധിയിൽ ആ പരാശക്തിയെ തെളിയിക്കുന്നവൻ തീർച്ചയായും ആനന്ദത്തെ പ്രാപിക്കും.

താൻതന്നെ ചെയ്ത പലപാടുള്ള യത്നത്താൽ ജീവൻ വിശുദ്ധമാകും. അതിന്നു പല ജന്മങ്ങളിൽ പല കർമ്മങ്ങളും ചെയ്യേണ്ടിവരും. മഹായത്നം ചെയ്യുകയാണെങ്കിൽ ഒരു ജന്മംകൊണ്ടുതന്നെ ശുദ്ധനായി മോക്ഷപ്രാപ്തിയുണ്ടാകും. കളിയിൽപ്പറ്റിയ ചളിയും പൊടിയും തേച്ചുകഴുകിയാൽ പോകുന്നതുപോലെ വലിയ യത്നം ചെയ്താൽ അതു പോകും. അങ്ങനെയാണ് മഹായത്നംകൊണ്ട് പാപം നീക്കുന്നത്. പിന്നെ, എള്ള്, ഉഴുന്ന് എന്നിവയ്ക്ക് നൈസർഗ്ഗികമായുള്ള ഗന്ധം മുല്ലപ്പൂവോ മറ്റോ കൂട്ടിച്ചേർത്താൽ അതിന്റെ ഗന്ധം അതിനോടു ചേർന്നുനില്ക്കും. എന്നാലും അതിന്റെ ശരിയായ ഗന്ധം വിടുകയില്ല. അങ്ങനെ സൂക്ഷ്മദർശികൾക്കു കാണുവാൻ കഴിയും. അതു പല പുഷ്പം കൊണ്ട് മണമുണ്ടാക്കിത്തീർത്താൽ വീണ്ടും സ്വന്തം ഗന്ധം വിടുകയും പൂവിന്റെ ഗന്ധം പ്രകടമായി പറ്റിനില്ക്കുകയും ചെയ്യും. ഇങ്ങനെ പലപല ജന്മങ്ങളെടുത്ത്, ഗുണങ്ങൾ ചേർത്ത് അഭ്യാസയത്നംകൊണ്ട് ദോഷം അകന്നു പോകും. കർമ്മംകൊണ്ട് അനുരക്തങ്ങൾ വിരക്തങ്ങളായിത്തീരും ദാനവാ!

കർമ്മമനുസരിച്ച് വന്നുചേരുന്ന വിശേഷങ്ങളേയും ഞാൻ പറയാം, അതും ഭവാൻ കേട്ടുകൊള്ളുക. ശരിക്ക് എന്തിൽനിന്നുണ്ടാകുന്നുവെന്നും, എന്തിൽനിന്നു സ്വീകരിക്കുന്നുവെന്നും പറയാം. എല്ലാം ഞാൻ യഥാക്രമം വിവരിക്കാം, നീ മനസ്സുവെച്ചു കേൾക്കുക.

അനാദിനിധനനും, ശ്രീമാനും, ഹരിയും, ദേവനും, പ്രഭുവുമായ നാരായണനാണ് സകല ചരാചരങ്ങളുമടങ്ങിയ ഭൂതങ്ങളെ സൃഷ്ടിക്കുന്നവൻ. അവൻ സർവ്വഭൂതങ്ങളിലും ക്ഷരനും അക്ഷരനുമായി നിലകൊള്ളുന്നു. പതിനൊന്നു വികാരങ്ങളോടുകൂടിയ വികാരാത്മാവായി രശ്മിയാൽ, ലോകത്തെ ഉൾക്കൊള്ളുന്നു. അവന്റെ പാദങ്ങൾ ഭൂമിയും, മൂർദ്ധാവ് അനന്തമായ ദ്യോവുമാണ്. അവന്റെ കൈകൾ ദിക്കുകളാണ്. ചെവി ആകാശമാകുന്നു ദാനവേന്ദ്രാ! അവന്റെ തേജസ്സ് സൂര്യനാകുന്നു. മനസ്സ് ചന്ദ്രനിൽ നില്ക്കുന്നു, ബുദ്ധി ജ്ഞാനത്തിൽ നില്ക്കുന്നു, രസം നിത്യം അംഭസ്സിൽ നില്ക്കുന്നു. ഭ്രൂക്കൾക്കിടയ്ക്കാണ് അസുരോത്തമാ, അവന്ന് ഗ്രഹങ്ങൾ. അവന്റെ കണ്ണുകൾക്കിടയ്ക്കാണ് നക്ഷത്രചക്രവും, കാലുകൾക്കിടയ്ക്കാണ് ഭൂമിയും നില്ക്കുന്നത്. ആ നാരായണനിൽനിന്നുത്ഭവിച്ചതാണ് രജസ്സും, തമസ്സും, സത്വവും.

ആശ്രയങ്ങളുടെ ഫലം ആ നാരായണനാണ്. കർമ്മഫലവും താതാ, അവൻതന്നെയാണ്. അകർമ്മഫലവും അവൻതന്നെ. പരനായ അവ്യയനും അവൻതന്നെ. അവന്റെ രോമങ്ങൾ ഛന്ദസ്സുകളാകുന്നു. അവന്റെ അക്ഷരം സരസ്വതിയാകുന്നു. ബഹ്വാശ്രയവും ബഹുമുഖവുമായ ധർമ്മം ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു.

അവൻ ബ്രഹ്മമാണ്! അവൻ പരമമായ ധർമ്മമാണ്! അവൻ തപമാണ്! സത്തും അസത്തും അവൻതന്നെ. അവൻ ശ്രുതിയാകുന്നു. അവൻ വേദമാകുന്നു. അവൻ ബലിപാത്രമാകുന്നു. അവൻ പതിനാറ് ഋത്വിക്കുകളാകുന്നു. അവൻ ക്രതുവാകുന്നു. അവൻ ബ്രഹ്മമാകുന്നു. അവൻ വിഷ്ണുവാകുന്നു. അവൻ അശ്വിനീദേവകളാകുന്നു. അവൻ പുരന്ദരനാകുന്നു. അവൻ മിത്രനാകുന്നു. അവൻ വരുണനാകുന്നു. അവൻ യമനാകുന്നു. അവൻ കുബേരനാകുന്നു. വേറെ കാണുന്നവരും അവൻതന്നെയാണെന്നറിയപ്പെടുന്നു. ആ ഒരു ദേവന് ഈ ലോകമൊക്കെ പാട്ടിലാകുന്നു. നാനാത്മാവായ അവൻതന്നെയാണ് ഏകാത്മാവായി ഏകത്വം പ്രാപിച്ചു കാണപ്പെടുന്നത്. ജീവിവിജ്ഞാനത്താൽ അവനെ കണ്ടുകഴിഞ്ഞാൽ പിന്നെ, അവൻ ബ്രഹ്മപ്രകാശമായിത്തീരുന്നു.

ഒരു സൃഷ്ടിസ്ഥിതിസംഹാരത്തിന്റെ കാലത്തിന്നു കല്പം എന്നു പേര് കൊടുത്തിരിക്കുന്നു. ആയിരംകോടി ജീവജാലങ്ങളാണ് ഒരു കല്പത്തിൽ സ്ഥിതിചെയ്യുന്നത്. സ്ഥാവരങ്ങളും അത്രതന്നെയുണ്ട്. ഒരു സൃഷ്ടി നടക്കുന്ന കാലയളവിനെ അനേകായിരം തടാകങ്ങളോട് ഉപമിക്കാം. എടോ ദൈത്യാ, സങ്കല്പിക്കുക. ഒരു യോജന വീതിയും, ഒരു ക്രോശം കുണ്ടും, അഞ്ഞൂറു യോജന നീളവും ഓരോ പൊയ്കയ്ക്കുമുണ്ടെന്നു കാണുക. ഒരു രോമത്തിന്റെ തുമ്പ് പൊയ്കയിലെ വെള്ളത്തിൽ ദിവസത്തിൽ ഒരു പ്രാവശ്യംവീതം മുക്കിയെടുത്താൽ ആ പൊയ്കയിലെ ജലം വറ്റിക്കുവാൻ എത്രത്തോളം കാലയളവു വേണമോ അത്രദിവസം കൂടിയതാണ് ഒരു സൃഷ്ടിയുടെ കാലയളവ്. ഒരു കല്പകാലം.

ഹേ ദാനവരാജാവേ, ഈ ജീവികൾക്കെല്ലാം ആറു വർണ്ണങ്ങളുണ്ട്. ഈ ആറു വർണ്ണങ്ങളിൽ ശുക്ലവർണ്ണം സർവ്വശ്രേഷ്ഠമാകുന്നു. അതു കേവലം നിർമ്മലം മാത്രമല്ല. മറിച്ച് ശോകവും ഗ്ലാനിയും ഇല്ലാത്തതുമൂലം പ്രവൃത്തിമാർഗ്ഗത്തിൽനിന്നു തെറ്റിനില്ക്കുന്നതുമാണ്. പരിണാമത്തിൽ മോക്ഷപ്രദവുമാണ്. ഹേ ദൈത്യേന്ദ്രാ! ജീവൻ ആയിരം യോനികളിൽ ജന്മമെടുത്തശേഷം അവസാനം സിദ്ധിയെടുക്കുന്നു. വളരെ ഉത്തമങ്ങളായ ശാസ്ത്രങ്ങളുടെ ജ്ഞാനം ലഭിച്ചശേഷം പ്രാണികളുടെ ഗതി വർണ്ണത്തിന്റെ ആധാരത്തിൽ അവലംബിതമായിരിക്കുന്നു. വർണ്ണത്തിന്റെ ആധാരം വേറെ വേറെ കാലങ്ങളിലെ കർമ്മങ്ങളിൽ സ്ഥിതി ചെയ്യുന്നു. കാലം കാരണം പ്രാണികൾക്കു ഗതി ലഭിക്കുകയും ചെയ്യുന്നു. ഹേ ദൈത്യേന്ദ്രാ! ജീവന്റെ ഗതി നിയമിതമാണ്. സോപാനാരോഹണക്രമത്തോടുകൂടി ഈ ലോകത്തിൽ ലക്ഷം പ്രാവശ്യം ജീവൻ ഊർദ്ധ്വഗതി പ്രാപിക്കുന്നു. അതിന്നനുസൃതമായിത്തന്നെ അതിന്റെ സ്ഥിതിയും അധോഗതിയും മനസ്സിലാക്കണം. കൃഷ്ണവർണ്ണം സ്ഥാവരത്വപ്രഭമാക്കിയിട്ട് അതിന്റെ അധോഗതി തുടങ്ങുന്നു. ജീവനെ പതിന്നാലു വൃത്തികൾ കുമാർഗ്ഗഗാമികളാക്കി അനേക കല്പങ്ങൾവരെ നരകത്തിൽ താഴ്ത്തി നിർത്തുന്നു. ഇതു വിദ്വാന്മാരുടെ മതമാണ്. നൂറായിരം വർഷങ്ങൾവരെ സ്ഥാവരയോനിരൂപം നരകത്തിൽ വസിച്ച് ജീവൻതിര്യക്യോനിരൂപമെടുക്കുന്നു. ഈ യോനിയിൽ ദീനനായി ചൂടു സഹിച്ചുകൊണ്ട് അനേക വർഷങ്ങൾ കഷ്ടം അനുഭവിക്കുന്നു. എപ്പോൾ ദൈവയോഗംകൊണ്ട് അവന്റെ പാപങ്ങളുടെ നാശം സംഭവിക്കുന്നുവോ, പൂർവ്വകൃതമായ പുണ്യങ്ങളുടെ ഫലം ഉദിക്കുകയും ചെയ്യുന്നുവോ, അപ്പോൾ അവന്റെ മനസ്സിൽ വിവേകത്തിന്റെ ഉദയമുണ്ടാകുന്നു. എപ്പോൾ ജീവനിൽ സത്വഗുണം ഉണ്ടാകുന്നുവോ അപ്പോൾ അവൻ തന്റെ ബുദ്ധിയിൽനിന്നു തമോഗുണത്തെ ഉപേക്ഷിച്ച് ശ്രേയസ്സുണ്ടാകുന്നതിനുവേണ്ടിയുള്ള പ്രയത്നം ചെയ്യുന്നു. അപ്പോൾ അവൻ രക്തവർണ്ണമുള്ളവനായിത്തീരുന്നു. ഈ സമയത്തുപോലും ജീവന്നു സത്വഗുണത്തെ പ്രാപിക്കാൻ കഴിയുന്നില്ലെങ്കിൽ ജീവന്ന് ഈ ലോകത്തിൽ തുടർച്ചയായി ജന്മമെടുക്കുകയും മരിക്കുകയും ചെയ്യുന്നു. ഈ സമയം അതു നീലവർണ്ണമായിത്തീരുന്നു. ജീവൻ ഈ മർത്ത്യലോകത്തിൽ ഉടലെടുക്കുന്നു. ഇവിടെ മരിക്കുകയും

ജീവിക്കുകയും ചെയ്ത് വിധിനിഷേധരൂപകർമ്മങ്ങളുടെ ബന്ധനംമൂലം ദുഃഖമുള്ളവരായിത്തീരുന്നു. നൂറായിരം കല്പം വർഷംകൊണ്ട് പീതവർണ്ണത്തെ, ദേവത്വത്തെ സമ്പാദിക്കുന്നു. ഈ അവസ്ഥയിൽ സഹസ്രകല്പംവരെ താമസിച്ചുകൊണ്ട് അതിന്നു വീണ്ടും മനുഷ്യത്വം കിട്ടുന്നു. ആ മനുഷ്യൻ അപ്പോൾ ദേവത്വത്തെ പ്രാപിക്കുന്നു. പീതവർണ്ണത്തെ പ്രാപിച്ച് അവൻ ദേവരൂപത്തോടുകൂടി ക്രീഡ ചെയ്തുകൊണ്ടും ജീവൻ സഹസ്രകല്പം യാത്ര ചെയ്യുന്നു. ഇത്രയുംകാലം അതു നരകത്തിൽ കഴിയുന്നു. മുമ്പു ചെയ്ത കർമ്മങ്ങളുടെ ഫലം അതനുഭവിക്കുകയും ചെയ്യുന്നു. അത് പത്തൊമ്പതിനായിരം യോനികളിൽ ഭ്രമണം ചെയ്യുന്നു. അപ്പോൾ ആ സ്വർഗ്ഗരൂപി നരകത്തിൽനിന്ന്, അതായത്, ദേവയോനിയിൽനിന്നു ജീവൻ എടുക്കുന്നു. ഭിന്നങ്ങളായ വർണ്ണങ്ങൾക്കനുസൃതമായി ജീവന്നു ജന്മം കൊടുക്കുകയും ചെയ്യുന്നു.

ജീവൻ ദേവത്വം സ്വീകരിച്ച് അനേക കല്പങ്ങൾ വരെ ദേവലോകത്തിൽ വസിച്ചുകൊണ്ട് എല്ലായ്പോഴും വിഹരിച്ച് കഴിച്ചുകൂട്ടുന്നു. പുണ്യം ഭുജിച്ചുകൊണ്ട് സ്വർഗ്ഗത്തിൽ നിന്നു പതിച്ചു വീണ്ടും മനുഷ്യയോനിയിൽ ജന്മമെടുക്കുന്നു. എന്നാൽ കാലംകൊണ്ട് പ്രേരിതമായിട്ട് അതു മനുഷ്യയോനിയിൽനിന്ന് വീണ്ടും ഭ്രഷ്ടമായിത്തീരുന്നു. അപ്പോൾ അതിന്റെ വർണ്ണം കറുത്തതാകുന്നു, അപ്പോൾ ഏറ്റവും നീചമായ യോനിയിൽ അതു ജന്മമെടുക്കുകയും ചെയ്യുന്നു.

ഹേ അസുരേന്ദ്രാ! ഇപ്പോൾ ഞാൻ നിനക്ക് ഇതു പറഞ്ഞുതരുന്നു. ജീവന്ന് സിദ്ധി എപ്രകാരമാണ് കിട്ടുന്നത് എന്ന്. ഏതൊരു ജീവൻ മുമുക്ഷുവാണോ അത് സത്വഗുണമുള്ളതാണ്. എഴുന്നൂറ് വ്യൂഹങ്ങളെ ആശ്രയിച്ചു സത്വഗുണപ്രധാനമായ ജീവൻ ആദ്യം രക്തവർണ്ണം എടുക്കുന്നു. പിന്നെ പീതവർണ്ണവും ഏറ്റവും അവസാനം ശുക്ലവർണ്ണവും എടുക്കുന്നു. ജീവൻ ക്രമത്തിൽ അർച്ചനീയമായ ലോകങ്ങളിൽ നിർമ്മലവും, തേജോമയവുമായ മോക്ഷപദത്തെ തേടുന്നു. ആ പദത്തിന്നു താഴെയായി പൂജ്യമായ എട്ടു ലോകങ്ങളുണ്ട്. മുൻപറഞ്ഞ എട്ടും, മഹാത്മാക്കൾക്ക് മനസ്സിന്റെ സൃഷ്ടിയായി അറിയുന്നു. മൂന്നു തരത്തിലുള്ള ബോധങ്ങളേയും (ജാഗ്രത, സ്വപ്നം, മരണം) അതിലംഘിച്ച് പരമമായ ശ്വേതാവസ്ഥയിലെത്തുന്നു.

ഹേ രാജാവേ! ശുക്ലവർണ്ണം ഏത് ഉത്കൃഷ്ടമായ ഗതിയെ പ്രാപിക്കുന്നുവോ, ആ ഗതി ജാഗ്രത്തും, സ്വപ്നവും, സുഷുപ്തിയുമായ അവസ്ഥകളേക്കാൾ ഉത്തമമാണ്. ശുക്ലവർണ്ണത്തിന് നാലാമത്തേതായ ശ്രേഷ്ഠമായ അവസ്ഥ ലഭിക്കുന്നു. (വേദാന്തപ്രകാരം ആത്മാവ് ബ്രഹ്മത്തിൽ ലയിക്കുന്ന അവസ്ഥ) യാതൊരു യോഗി യോഗത്തിന്റെ ഐശ്വര്യംകൊണ്ട് പ്രാപ്തമായ ദിവ്യഭോഗങ്ങളെ ത്യജിക്കുന്നതിന്ന് അസമർത്ഥനാകുന്നുവോ, ആ യോഗി നൂറുകല്പങ്ങൾവരെ അപ്രിയങ്ങളായ പ്രാരാബ്ധങ്ങൾ അനുഭവിക്കുന്നതിനു വേണ്ടി ഒരേ ശരീരങ്ങളിൽ വസിക്കുന്നു. പിന്നെ യോഗബലംകൊണ്ട് മഹത്ത്, ജനം, തപം, സത്യം, എന്നീ നാലുലോകങ്ങളിൽ പോകുന്നു. പിന്നെ ശുക്ലവർണ്ണമുള്ള ജീവൻ മറ്റു സിദ്ധികളെ പ്രാപിക്കുന്നു. ഈ നാലാമത്തെ അവസ്ഥ, സിദ്ധരഹിതനും രാഗാദിദോഷങ്ങൾ നഷ്ടപ്പെട്ടവനുമായ ജീവന്നു ലഭിക്കുന്നു.

യാതൊരു യോഗി യോഗത്തിന്റെ യഥേഷ്ടമായ പാലനം ചെയ്യാൻ കഴിവില്ലാത്തവനാണോ, അയാൾ യോഗഭ്രഷ്ടനായി പറയപ്പെടുന്നു. യോഗഭ്രഷ്ടനായ പുരുഷൻ നൂറു കല്പങ്ങൾവരെ അവശേഷിച്ച പുണ്യഫലം അനുഭവിക്കുന്നതിനുവേണ്ടി സ്വർഗ്ഗത്തിൽ താമസിക്കുന്നു. പുണ്യഫലം പൂർത്തീകരിച്ചുകഴിഞ്ഞാൽ പിന്നെ മനുഷ്യജന്മം എടുക്കുകയും ചെയ്യുന്നു. എന്നാൽ പൂർവ്വജന്മത്തിന്റെ യോഗാഭ്യാസം മൂലം ഇത് ക്രമത്തിൽ ഉത്തമോത്തമലോകങ്ങളിൽ ചലിക്കുന്നു. യോഗിയായ പുരുഷൻ ഏഴുപ്രാവശ്യം ലോകങ്ങളിൽ ചുറ്റിക്കറങ്ങുന്നു.

ഏതൊരു യോഗി, അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും, മനസ്സും, ബുദ്ധിയും, അങ്ങനെ ഏഴു തത്ത്വങ്ങളുടെ ദുഃഖം ഇപ്രകാരം ശോകത്തിന്റെ ബീജമായി മനസ്സിലാക്കി ജ്ഞാനമാർഗ്ഗത്തിൽ അവയ്ക്ക് നാശംവരുത്തിക്കൊണ്ട് ഈ ജീവലോകത്തിൽ ശോകമോഹങ്ങളിൽനിന്നു മുക്തമായി നില കൊള്ളുന്നുവോ, ആ പുരുഷൻ പരിണാമരഹിതനായി മൂന്നു പ്രകാരത്തിലുള്ള പരിച്ഛേദങ്ങളിൽനിന്ന് ശൂന്യങ്ങളായ സ്ഥാനങ്ങളിൽ പോകുന്നു. ഈ സ്ഥാനത്തെ വിഷ്ണുവിന്റെയും, മഹാദേവന്റെയും ബ്രഹ്മാവിന്റെയും, അനന്തന്റേയും, നരന്റേയും ചിത്തത്തിന്റേയും സർവ്വവ്യാപിയായ, ചൈതന്യമായ പരബ്രഹ്മത്തിന്റെയുമായി പറയപ്പെടുന്നു. ഈ സംസാരം നഷ്ടമാകാൻ തുടങ്ങുമ്പോൾ, ജ്ഞാനംവഴി സ്ഥൂലവും, സൂക്ഷ്മവും കാരണം ശരീരത്തിന്റെ ലയം പ്രാപിക്കുന്നു. പ്രജാജനനവും, ചേഷ്ടാശീലവും, ഇന്ദ്രിയങ്ങളും ബ്രഹ്മലോകത്തിൽനിന്ന് ഭിന്നപ്രകൃതി തുടങ്ങി എല്ലാം ബ്രഹ്മത്തിലും ലയിച്ചുചേരുന്നു. പ്രളയത്തിന്റെ സമയത്ത് യാതൊരു ജീവൻ ദേവതയായി ഭവിക്കുന്നുവോ, ഏതൊരു ജീവൻ തന്റെ കർമ്മങ്ങളുടെ പൂർണ്ണരീതിയിൽ ചേർന്ന് വസിക്കുകയും ചെയ്യുന്നില്ലയോ, അവർക്ക് ആ കല്പത്തിലുംകൂടി ആ സ്ഥാനംതന്നെ ലഭിക്കുന്നു. ഈ ഗതി പ്രത്യേക കല്പത്തിന്റെ പ്രളയത്തിലും ഉത്ഥാനത്തിലും ഉണ്ടാകുന്നു. ഏതൊരു ജീവന്റെ കർമ്മഫലങ്ങൾ പ്രളയകാലത്തിൽ പൂരിതമാകുന്നുവോ, അത് സ്വർഗ്ഗത്തിൽനിന്ന് മർത്ത്യലോകത്തിൽ ജന്മമെടുക്കുന്നു. എന്തുകൊണ്ടെന്നാൽ അനേകം പ്രളയം ഉണ്ടായിട്ടുകൂടി കർമ്മഫലങ്ങളുടെ നാശം തത്ത്വജ്ഞാനം ഇല്ലാതെ സംഭവിക്കുന്നില്ല. ഏത് ജീവന്റെരൂപവും, ബലവും സമാനങ്ങളാണോ, ആ ഉത്തമജീവനുകൂടി സിദ്ധലോകത്തിൽനിന്ന് ഭ്രഷ്ടമായി തന്റെ കർമ്മങ്ങളുടെ ഫലങ്ങൾ ഭുജിക്കുന്നു. പിന്നീട് ഊർദ്ധ്വലോകങ്ങളിൽ പോവുകയും ചെയ്യുന്നു. ഈ പ്രകാരത്തിൽ ഒരു കല്പത്തിൽക്കൂടി ജീവൻ തുടർച്ചയായി ഉത്തമവും അധമവുമായ ഗതിയെ പ്രാപിക്കുന്നു.

ബ്രഹ്മവേത്താവായ പുരുഷൻ എത്രകാലം പ്രാരബ്ധകർമ്മത്തെ ഭുജിക്കുന്നുവോ, അത്രകാലം അയാളുടെ ശരീരത്തിൽ എല്ലാ പ്രജകളുടെയും, രണ്ട് നിർമ്മലവിദ്യകളുടെയും വാസം ഉണ്ടാകുന്നു. എപ്പോൾ അവൻ ശോകത്തിൽ നിന്ന് തന്റെ ചിത്തത്തെ ശുദ്ധമാക്കി സംയമനത്തെ ചെയ്യുന്നുവോ, അപ്പോൾ അവൻ പഞ്ചമഹാഭൂതരൂപം ജഗത്തിനെ തന്റെ അഞ്ചിന്ദ്രിയങ്ങളുടെപോലെ മനസ്സിലാക്കുന്നു. ഏതൊരു ബ്രഹ്മജ്ഞനായ പുരുഷൻ ശുദ്ധമനസ്സോടെ പരമപവിത്രഗതിയെ അറിയാൻ ആഗ്രഹിക്കുന്നുവോ, അവന് പരമശുദ്ധഗതി ലഭിക്കുന്നു. അവിടെ ബ്രഹ്മത്തിന്റെ സാക്ഷാത്കാരം സ്വീകരിച്ച് അത് അവിനാശിയായി സ്ഥാനത്തിൽ പ്രവേശിക്കുന്നു. ആ സ്ഥാനം ബ്രഹ്മരൂപവും, സനാതനവും, ദുഷ്പ്രാപ്യവുമാണ്.

ഹേ ദൈത്യരാജാ! ഞാൻ നിങ്ങളോട് ഇപ്രകാരം നാരായണന്റെ മഹത്വത്തെപ്പറ്റി പറഞ്ഞു."

വൃത്രാസുരൻ പറഞ്ഞു: "ഭഗവാനേ, അങ്ങ് ഇപ്പോൾ എന്നോട് പറഞ്ഞു, 'ഈ ജഗത്ത് മനോമാത്രരൂപമുള്ളതാണ്. അതുകൊണ്ട് എനിക്ക് ഖേദമില്ല' എന്ന്. അങ്ങു പറഞ്ഞത് ശരിതന്നെ. അങ്ങയുടെ സംഭാഷണംകേട്ട് എന്റെ ദുഃഖം അകന്നുപോകുകയും ഞാൻ നിഷ്പാപനായിത്തീരുകയും

ചെയ്തിരിക്കുന്നു. ഹേ മഹർഷേ! അനന്തനും മഹാകാന്തിമാനുമായ വിഷ്ണുവിന്റെ അമിതപരാക്രമിയായ ചക്രമാണ് ഇത്. ഇതിനെ ഞാൻ നോക്കിക്കൊണ്ടിരിക്കുന്നു. ഇതിന്ന് ശാശ്വതസ്ഥാനത്തിൽനിന്നുള്ള സൃഷ്ടി, സ്ഥിതി, പ്രളയം, ഇവ സംഭവിക്കുന്നു. ഈ വിഷ്ണു മഹാത്മാവും, പുരുഷശ്രേഷ്ഠനുമാകുന്നു. മുഴുവൻ ജഗത്തും അദ്ദേഹത്തിൽ സ്ഥിതിചെയ്യുന്നു."

ഭീഷ്മൻ പറഞ്ഞു: "ഹേ യുധിഷ്ഠിരാ വൃത്രാസുരൻ ശരീരത്യാഗംചെയ്ത് തന്റെ ആത്മാവിനെ പരമാത്മാവിൽ ലയിപ്പിച്ചു; പരബ്രഹ്മത്തെ പ്രാപിക്കയും ചെയ്തു."

യുധിഷ്ഠിരൻ ചോദിച്ചു: "ഹേ പിതാമഹാ! മുമ്പുതന്നെ സനത്കുമാരൻ വൃത്രാസുരന്ന് ഏതൊരു വിഷ്ണു ഭഗവാനെ സംബന്ധിച്ച് ഉപദേശം കൊടുത്തുവോ, ആ ജനാർദ്ദനനായ ഭഗവാൻ ഈ ശ്രീകൃഷ്ണൻതന്നെയാണോ? അങ്ങ് എനിക്ക് ഇതു പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ഹേ ധർമ്മരാജാവേ! ആറ് ഐശ്വര്യങ്ങളോടുകൂടിയ മഹാദേവൻ തന്റെ തേജസ്സുകൊണ്ട് മൂലപ്രകൃതിയിൽ സ്ഥിതിചെയ്യുന്നു. പരമാത്മാവ് അവിടെ വസിച്ച് തന്റെ ശക്തികൊണ്ടു വിവിധ രൂപങ്ങളെ ധരിച്ച്, ഭാവങ്ങളുടെ രചനയെ ചെയ്യുന്നു. ഈ കേശവനെ, മൂലപ്രകൃതിയിൽ താമസിക്കുന്ന ചൈതന്യരൂപനായ പരമാത്മാവിന്റെ എട്ടിൽ ഒരു ഭാഗംകൊണ്ട് ഉണ്ടായതായി മനസ്സിലാക്കണം. ഈ ഭഗവാനായ കേശവൻ തന്റെ എട്ടിൽ ഒരംശംകൊണ്ട് മൂന്നു ലോകങ്ങളേയും സൃഷ്ടിച്ചു. സമസ്യഷ്ടിയായതും, കാര്യാത്മകവുമായ ഈശ്വരൻ അവിനാശിയാണ്. എങ്കിലും കല്പാന്തത്തിൽ അദ്ദേഹത്തിന്റെ സ്വരൂപം പരിവർത്തിതമായിത്തീരുന്നു.

ഈ ഭഗവാൻ കൃഷ്ണൻ വലിയ ബലവാനും, സമർത്ഥനുമാണ്. വിശ്വത്തിന്റെ പ്രളയം ഉണ്ടാകുമ്പോൾ ഇദ്ദേഹം ജലത്തിൽ കിടക്കുന്നു. സനാതനലോകങ്ങളിൽ ചുറ്റിക്കറങ്ങുന്ന വിശുദ്ധാത്മാക്കളുടേയും, ബ്രഹ്മാവിന്റേയും, ശിവാദികളുടെയും വിധാതാവാകുന്നു. ഈ അനന്തമായ പരമാത്മാവ് സമസ്തകാരണങ്ങളേയും തന്റെ സ്ഫൂർത്തിയെ കൊടുത്തിട്ടു പൂർണ്ണമാക്കുന്നു. ഇത് സദാ ഏകരൂപമായിട്ടുകൂടി മായോപാധികനായ ശ്രീകൃഷ്ണരൂപത്തോടുകൂടി ലോകങ്ങളിൽ ഭ്രമണംചെയ്യുന്നു. പക്ഷേ, ഇത് എല്ലാം ആയിട്ടും ഇത് നമ്മളുടെ നേരെയുള്ള ഉപാധിധർമ്മത്തോട് ബന്ധിക്കപ്പെട്ടതല്ല. ഇതാകട്ടെ എല്ലാറ്റിനേയും ധരിക്കുന്നു. അഹങ്കാരത്തിന്റെ വശത്തിൽ വസിക്കാതെ, ജഗത്തിന്റെ സൃഷ്ടിയെ ചെയ്യുകയും ചെയ്യുന്നു."

യുധിഷ്ഠിരൻ പറഞ്ഞു: "ഹേ പരമാർത്ഥജ്ഞനായ പിതാമഹൻ! എനിക്കു മനസ്സിലാകുന്നുണ്ട് വൃത്രാസുരൻ ആത്മാവിന്റെ ഉത്തമമായ ഗതിയെ മുൻകൂട്ടി അറിഞ്ഞുവെന്ന്. ഇതുകൊണ്ടുതന്നെ അയാൾ സുഖിയായിത്തീർന്നു; ദുഃഖിച്ചതുമില്ല. ഏതൊരു ജീവൻ ശുക്ളവർണ്ണത്തോടുകൂടിയ ശുക്ളവംശത്തിൽ ഉത്ഭവിച്ച് സാധ്യൻ എന്നു പേരായ ദേവതയായിത്തീർന്നുവോ, ഏതൊരു തിര്യക്കായ യോനി നരകത്തിൽനിന്ന് പുറംതള്ളപ്പെടുന്നുവോ, അതു വീണ്ടും ഈ ലോകത്തിൽ ജന്മമെടുക്കുന്നില്ല. ഹേ രാജൻ! ഏതൊരു ജീവൻ പീതവർണ്ണത്തോടുകൂടിയതാണോ, അല്ല രജോഗുണിയും തമോഗുണിയുമായി ഭവിക്കുന്നുവോ, രക്തവർണത്തോടുകൂടിയതുമാണോ, അതിന്റെ രജോഗുണവും തമോഗുണവും എപ്പോൾ സമമായിത്തീരുന്നുവോ, അപ്പോൾ അത് പ്രവൃത്തിയുടെ പ്രബലതകൊണ്ട് തിര്യക്കായ യോനിയെ പ്രാപിക്കുന്നു. ഞാൻ എന്റെ കാര്യങ്ങളെപ്പറ്റി എപ്പോൾ ചിന്തിക്കുന്നുവോ, അപ്പോൾ ഞാൻ എന്നെത്തന്നെ പീതവർണ്ണത്തിൽനിന്നു ഭ്രഷ്ടമാക്കുന്നു; അസുഖപ്രദവും സുഖദുഃഖങ്ങളിൽ ആസക്തവുമായ കേവലമായ രജോഗുണപ്രധാനമായ രക്തവർണ്ണത്തിൽ വെക്കുകയുംചെയ്യുന്നു. അതുകൊണ്ട് നമ്മൾ നീലവർണ്ണത്തെയോ കറുത്തവർണ്ണത്തെയോ പ്രാപിക്കുക എന്ന് എനിക്കറിഞ്ഞുകൂടാ. ഏത് ഗതിയെ പ്രാപിക്കും എന്ന്."

ഭീഷ്മൻ പറഞ്ഞു: "നിങ്ങളുടെ ജന്മം ശുദ്ധവംശത്തിൽ ഭവിച്ചിരിക്കുന്നു. ഭവാൻ ഉത്തമനായ വ്രതധാരിയാണ്. അതുകൊണ്ട് ഭവാൻ ദേവതമാരുടെ ലോകത്തിൽ വിഹരിച്ചുകൊണ്ട് വീണ്ടും മർത്ത്യലോകത്തിൽ വരും. എത്രകാലം ഈ സൃഷ്ടി ഉണ്ടാകുമോ അത്രയുംകാലം ഭവാൻ ജഗത്തിൽ വിഹരിച്ചാലും. കൂടാതെ സുഖത്തോടുകൂടി സ്വർഗ്ഗലോകത്തിൽ പോവുകയും ദിവ്യസുഖങ്ങളെ ആസ്വദിക്കുകയും, സിദ്ധന്മാരിൽ ചേരുകയും ചെയ്യുക. നിങ്ങൾ എല്ലാ ലോകത്തേയും വിമലമാക്കുന്നു. അതുകൊണ്ട് നിങ്ങൾക്ക് ഭയപ്പെടേണ്ടതില്ല."

**281. വൃത്രവധം -ഇന്ദ്രനും വൃത്രനും തമ്മിൽ നടന്ന യുദ്ധം -** യുധിഷ്ഠിരൻ പറഞ്ഞു: "അമ്പോ! വമ്പനായ വൃത്രാസുരന്റെ ധർമ്മിഷ്ഠത്വം പ്രശംസാർഹംതന്നെ! അവന്റെ ജ്ഞാനവും വിഷ്ണുഭക്തിയും അതുല്യംതന്നെ. തേജസ്സേറുന്ന വിഷ്ണുവിന്റെ പദം അല്ലയോ താതാ, അറിയുവാൻ പ്രയാസമുള്ളതാണ്. അല്ലയോ രാജപുംഗവാ, അവൻ എങ്ങനെയാണ് ആ പദത്തെക്കുറിച്ചുള്ള ജ്ഞാനം സമ്പാദിച്ചത്? അങ്ങുപറഞ്ഞ ആ അച്യുതമായ, നാശമില്ലാത്ത, അതിൽ ഞാൻ ശ്രദ്ധിക്കുന്നു. അവ്യക്തത്തെ കാണുവാൻ വീണ്ടും എനിക്ക് ബുദ്ധി ജനിച്ചിരിക്കുന്നു.

അല്ലയോ പുരുഷർഷഭാ, ദേവേന്ദ്രൻ എങ്ങനെ വൃത്രനെ കൊന്നു? അവൻ വിഷ്ണുഭക്തനും, തത്ത്വവേദിയും ധർമ്മിഷ്ഠനും പരബ്രഹ്മത്തെ പ്രാപിച്ചവനുമായിരുന്നില്ലേ? എന്നിട്ടും അവനെ എന്തിനു കൊന്നു? എങ്ങനെ കൊന്നു? അല്ലയോ ഭരതർഷഭാ! ഞാൻ ചോദിച്ച ഈ സംശയത്തിന്ന് മറുപടി പറയുക!

ഹേ രാജശാർദ്ദൂലാ, ദേവേന്ദ്രൻ വൃത്രനെ കൊന്നത് ഏതുവിധത്തിലാണെന്ന്, യുദ്ധം നടന്നത് എങ്ങനെയാണെന്ന് അല്ലയോ പിതാമഹാ, വിസ്തരിച്ചുപറഞ്ഞാലും. കേൾക്കുന്നതിന് വലിയ ആഗ്രഹമുണ്ട്."

ഭീഷ്മൻ പറഞ്ഞു: "പണ്ട് ഇന്ദ്രൻ തേരുമായി ദേവസമൂഹങ്ങളോടൊത്ത് വൃത്രന്റെ നേരെ യുദ്ധത്തിനുചെന്നു. അപ്പോൾ വൃത്രൻ പർവ്വതംപോലെ നില്ക്കുന്നതായി ഇന്ദ്രൻ കണ്ടു. വൃത്രന്റെ രൂപം ഭയങ്കരമായി കാണപ്പെട്ടു. അഞ്ഞൂറു യോജന പൊക്കവും മൂന്നുയോജന വിസ്താരവുമായി നില്ക്കുന്ന അരിന്ദമനായ വൃത്രന്റെ രൂപത്തെ, ത്രൈലോക്യദുർജ്ജയമായ വൃത്രരൂപത്തെ അപ്രകാരം കണ്ടപ്പോൾ ദേവകളൊക്കെ പേടിച്ചുവിറച്ചുപോയി. അവർക്ക് ഒരുവിധത്തിലും ശാന്തി ലഭിച്ചില്ല. അവർ പരക്കംപാഞ്ഞുതുടങ്ങി. വൃത്രന്റെ ആ മഹാരൂപം കണ്ടയുടനെ ഭയപ്പെട്ട ശക്രന്ന് ഊരുസ്തംഭം ഉണ്ടായി. (ഊരുസ്തംഭം എന്നത് അരക്കെട്ടും തുടയും സ്തംഭിച്ചു മരവിച്ചു ചലിക്കുവാൻ വയ്യാതാക്കുന്ന ഒരു വാതരോഗമാണ്) എന്നാലും വാനവന്മാർ വൃത്രനോട് യുദ്ധംതുടങ്ങി. ഉടനെ വലിയ നാദങ്ങളും വാദ്യഘോഷങ്ങളും തുടങ്ങി. ശക്രൻ യുദ്ധസന്നദ്ധനായി നില്ക്കുന്നതുകണ്ടപ്പോൾ വൃത്രന്നു യാതൊരു കൂസലുമുണ്ടായില്ല. വെമ്പലോ, ഭയമോ, തോന്നിയില്ല.

മൂന്നു ലോകങ്ങളേയും വിറപ്പിക്കുന്ന ഘോരമായ യുദ്ധം സുരേന്ദ്രനായ ഇന്ദ്രനും, മഹാത്മാവായ വൃത്രനും തമ്മിൽ നടന്നു. വാൾ, വേൽ, ശൂലം, തോമരം, മുൾഗരം, പട്ടസം, മാത്രമല്ല; പലതരം പാറകൾ, വലിയ ശബ്ദമുണ്ടാക്കുന്ന

വില്ലുകൾ, പലതരം ആയുധങ്ങൾ, കത്തിജ്ജ്വലിക്കുന്ന തീക്കൊള്ളികൾ എന്നിവകൊണ്ടുള്ള യുദ്ധംമൂലം സർവ്വത്ര കിടിലംകൊണ്ടു.

ബ്രഹ്മാവ് മുതലായ ദേവവർഗ്ഗവും, മഹായോഗ്യരായ ഋഷിമാരും ആ യുദ്ധം കാണുവാൻ വന്നുചേർന്നു. വിമാനത്തിൽക്കയറി സിദ്ധൻമാരും വന്നുചേർന്നു. അങ്ങനെ തന്നെ വിമാനത്തിൽ ഗന്ധർവ്വൻമാരും, അപ്സരസ്ത്രീകളും എത്തി. ഉടനെ ധർമ്മിഷ്ഠസത്തമനായ വൃത്രൻ ആകാശമടയുമാറ് പെട്ടെന്ന് വലിയ പാറകൾ വർഷിച്ച് ദേവരാജാവിനെ മൂടി. ഉടനെ കോപിച്ച് ദേവസൈന്യങ്ങൾ ശരവൃഷ്ടികൊണ്ട് വൃത്രൻ പ്രയോഗിച്ച ശിലാവർഷം അകറ്റി. അല്ലയോ കുരുശാർദ്ദൂലാ, മഹാമായയോടുകൂടിയവനും, മഹാബലനുമായ വൃത്രൻ മായായുദ്ധംകൊണ്ട് മഹേന്ദ്രനെ മോഹിപ്പിച്ചു. വൃത്രൻ പീഡിപ്പിച്ച ശക്രന് വലിയ ബോധക്കേട് ബാധിച്ചു. ഉടനെ വസിഷ്ഠൻ രഥാന്തരമെന്ന സാമഗാനം പാടി (ഒരു മന്ത്രം) അവന്ന് ബോധംനല്കി."

വസിഷ്ഠൻ പറഞ്ഞു: "അല്ലയോ ദേവേന്ദ്രാ, നീ ദേവൻമാരിൽവെച്ച് ശ്രേഷ്ഠൻതന്നെയാണ്. ദൈത്യാസുരൻമാരെ സംഹരിക്കുന്ന മഹാബാഹോ, ത്രൈലോക്യശക്തിമാനായ ശക്രാ,നീ വിഷാദിക്കുകയാണോ? നീ ഒരിക്കലും വിഷാദിക്കുവാൻ അർഹനല്ല. ബ്രഹ്മാവും, വിഷ്ണുവും, ശിവനും, പ്രജാപതിയും, സോമനും, ഭഗവാൻ ദേവനും, എല്ലാ പരമർഷികളും ഇതാ നിന്നെ നോക്കുന്നു. നീ മറ്റേതോ ഒരുത്തനെപ്പോലെ ദുഃഖിക്കുകയാണോ? നീ ധീരനായി, ദൃഢചിത്തനായി, പോരിൽ ശത്രുക്കളെ സംഹരിച്ചാലും. ലോകാചാര്യനായ ത്ര്യക്ഷൻ, സർവ്വലോകരും വണങ്ങുന്ന ശിവൻ, ഭഗവാനായ ഭവൻ, ഇതാ ഭവാനെ നോക്കുന്നു. നീ മോഹം വെടിഞ്ഞ് ധീരനായി പോരാടുക. ഇതാ ബൃഹസ്പതി മുതലായ ബ്രഹ്മർഷിമാരും, ഹേ ശക്രാ! ഭവാനെ, ദിവ്യ സ്തോത്രങ്ങൾകൊണ്ട് ഭവാൻെറ വിജയത്തിനുവേണ്ടി സ്തുതിക്കുന്നു."

ഭീഷ്മൻ പറഞ്ഞു: "മഹാത്മാവായ വസിഷ്ഠൻ ഇപ്രകാരം ബോധംനല്കിയപ്പോൾ മഹാതേജസ്വിയായ ഇന്ദ്രന്ന് വലിയ ബലമുണ്ടായി. ഉടനെ ബുദ്ധിയെടുത്ത് ഭഗവാനായ പാകശാസനൻ മഹത്തായ യോഗത്തെ ഏന്തി മായയെ അകറ്റി. അപ്പോൾ ശ്രീമാനായ അംഗിരസ്സും മറ്റു മുനിമാരും വൃത്രൻെറ വിക്രമംകണ്ട് ശിവൻെറ സമീപത്തെത്തി. ലോകഹിതത്തിനുവേണ്ടി വൃത്രനെ സംഹരിക്കുവാൻ ആവശ്യപ്പെട്ടു. ഉടനെ വിശ്വനാഥനായ ശിവൻെറ തേജസ്സ് ജ്വരമായി ദൈത്യാധിരാജനായ വൃത്രനിൽച്ചെന്നുകയറി. എല്ലാ ലോകരും പൂജിക്കുന്ന വിഷ്ണുഭഗവാനും ലോകരക്ഷയ്ക്കുവേണ്ടി ശക്രൻെറ വജ്രത്തിൽ ചെന്നുകയറി. ഉടനെ ധീമാനായ ബൃഹസ്പതി ഇന്ദ്രൻെറ സമീപത്തു ചെന്നു. തേജസ്വികളായ മുനിമാരും വസിഷ്ഠനും ഒത്തുചേർന്ന് വരദനും ലോകപൂജിതനുമായ ഇന്ദ്രനോട് മനസ്സുവച്ച് പറഞ്ഞു: 'ശക്രാ, ഉടനെ ഭവാൻ വൃത്രനെ കൊല്ലുക."

മഹേശ്വരൻ പറഞ്ഞു: "ഈ വൃത്രൻ മഹാനാണ് ശക്രാ! വലിയ ബലശാലിയാണ്. വിശ്വാത്മാവായ സർവ്വഗനാണ്, മഹാമായനാണ്. ബഹുശ്രുതനാണ്. അതുകൊണ്ട് മൂന്നു ലോകത്തിലും അവനെ കൊല്ലുവാൻ ആരേയും ഞാൻ കാണുന്നില്ല. അവനെ നീ നിന്ദിക്കരുത്. നീ യോഗം കൈക്കൊണ്ട് അവനെ വധിക്കുക! അമരേശ്വരാ! ഇവൻ ബലത്തിനുവേണ്ടി തപസ്സു ചെയ്തവനാണ്. ബ്രഹ്മാവ് ഇവന് അറുപതിനായിരം വർഷമാണ് നല്കിയിരിക്കുന്ന വരം. മാത്രമല്ല, മഹത്വവും, മഹാമായത്വവും, മഹാബലത്വവും മുഖ്യമായ തേജസ്സും നല്കിയിട്ടുണ്ട്. വിബുധേശ്വരാ! നിന്നിൽ എൻെറ തേജസ്സ് ഞാനിതാ സമർപ്പിക്കുന്നു. വാസവാ, വ്യഗ്രനായ വൃത്രനെ, ആ അസുരേന്ദ്രനെ, ഉടനെ വജ്രംകൊണ്ടു വധിക്കുക."

ശക്രൻ പറഞ്ഞു: "ഭഗവാനേ, ഭവാൻെറ പ്രസാദത്താൽ ഈ ദുരാസദനായ ദൈത്യനെ വജ്രംകൊണ്ട് ഭവാൻ കാൺകെ ഞാൻ വധിക്കുന്നുണ്ട് സുരർഷഭാ!"

ഭീഷ്മൻ പറഞ്ഞു: "ആ മഹാസുരനായ ദൈത്യന്ന് ആ ജ്വരം (മഹാദേവൻെറ തേജസ്സ്) വന്നു കയറിയപ്പോൾ ദേവകളും ഋഷീന്ദ്രൻമാരും ഹർഷംകൊണ്ടു ആർപ്പുവിളിയും കരഘോഷവും മുഴക്കി. ഉടനെ ഭയങ്കരമായ മുഴക്കമുണ്ടാക്കുന്ന ഭേരിയും ശംഖവും മുഴക്കി. മുരജം, ഡിംഡിമം എന്നിവ അസംഖ്യം ശബ്ദിപ്പിച്ചു. ഈ ശബ്ദകോലാഹലം പൊങ്ങിയപ്പോൾ അസുരൻമാർക്കെല്ലാം ഓർമ്മക്കേടുണ്ടായി. അസുരൻമാരുടെ മായങ്ങൾ ഒന്നും ഫലിക്കാതായി. മായാനാശം സംഭവിച്ചു.

ഇപ്രകാരം ആവേശത്തോടെ ദേവൻമാരും മുനിമാരും ശക്രനേയും ശിവനേയും വാഴ്ത്തി വൃത്രവധത്തിന്നു പ്രോൽസാഹനം നല്കി. മഹാത്മാവായ ശക്രൻ യുദ്ധസന്നദ്ധനായി തേരിൽ നില്ക്കെ, മഹർഷിമാർ പുകഴ്ത്തിക്കൊണ്ടിരിക്കെ, ഇന്ദ്രൻെറ രൂപം ദുർദ്ദശമായവിധം ഉജ്ജ്വലിച്ചു."

**282. ബ്രഹ്മഹത്യാവിഭാഗം – വൃത്രനെ ഇന്ദ്രൻ വധിക്കുന്നു; ബ്രഹ്മഹത്യാപാപം ഉണ്ടാകുന്നു –** ഭീഷ്മൻ പറഞ്ഞു: "വൃത്രന്ന് ജ്വരം ബാധിച്ച ഉടനെ ദേഹത്തിലുണ്ടായ ചിഹ്നങ്ങൾ എന്തൊക്കെയാണെന്ന് ഹേ മഹാരാജാവേ, ഭവാൻ കേട്ടാലും. വായ്വരൾച്ച ഉണ്ടായി. വല്ലാത്ത ഉഗ്രത വായിലുണ്ടായി. ഏറ്റവും വിവർണ്ണനായി. ദേഹത്തിൽ വിറയലുണ്ടായി. ശ്വാസം വലുതായി. തീവ്രമായ രോമാഞ്ചമുണ്ടായി. അവൻെറ വായിൽനിന്ന് ഉഗ്രയായി അശിവാകൃതിയായ ശിവ (പെൺകുറുക്കൻ) പുറപ്പെട്ടു. മഹാഘോരരൂപത്തിൽ പുറത്തുവന്ന അത് അവൻെറ സ്മൃതിയായിരുന്നു ഭാരതാ! അവൻെറ അരികിലായി ചുറ്റും തീക്കൊള്ളികൾ പാഞ്ഞുകേറുവാൻ നില്ക്കുന്നപോലെ കാണപ്പെട്ടു. കഴു, കങ്കം, വലാകം എന്നിവ കൂട്ടംകൂടി ഘോരമായി ശബ്ദിച്ച് വൃത്രൻെറ മേൽഭാഗത്തായി ചുറ്റിപ്പറന്നു.

അപ്പോൾ ആ തേരിൽക്കയറി യുദ്ധത്തിൽ ദേവപോഷിതനായ ഇന്ദ്രൻ വജ്രം ഓങ്ങിപ്പിടിച്ച് ആ ദൈത്യനെ നോക്കി. ഉടനെ അമാനുഷമായ ഒരു നാദം ആ മഹാസുരൻ വിട്ടു. തീവ്രമായ ജ്വരം പിടിപെട്ട അവൻ ജൃംഭിച്ച് ഒരു കോട്ടുവായ് വിട്ടു. അവൻ അങ്ങനെ കോട്ടുവായ് വിടുന്ന തഞ്ചത്തിൽ ഇന്ദ്രൻ, വജ്രം അയച്ചു. കാലാഗ്നിതുല്യമായ ആ വജ്രം പാഞ്ഞുചെന്ന് ആ പെരുംകൂറ്റനായ വൃത്രനെ വീഴ്ത്തി. ഉടനെ വീണ്ടും എല്ലായിടത്തും ഘോരമായ നാദമുണ്ടായി. വൃത്രനെ കൊന്നതായിക്കണ്ട് വാനവർ സഹർഷം ആർപ്പുവിളിച്ചു. അങ്ങനെ വൃത്രനെ കൊന്ന് മഘവാൻ എന്നു പ്രസിദ്ധനായ ദാനവശത്രുവായ ഇന്ദ്രൻ, വിഷ്ണു ഉൾക്കൊണ്ട വജ്രത്തോടുകൂടി സ്വർഗ്ഗത്തിലേക്കു പോയി.

ഉടനെ അല്ലയോ കൗരവ്യാ വൃത്രൻെറ ദേഹത്തിൽ നിന്ന് മഹാഘോരയായ ബ്രഹ്മഹത്യ എന്നവൾ ഇറങ്ങി വന്നു. മഹാഭയങ്കരിയായ ബ്രഹ്മഹത്യയുടെ രൂപംകണ്ടാൽ നടുങ്ങാത്തവരില്ല. രൗദ്രയും ലോക ഭയങ്കരിയുമായ അവൾ കരാളമായ ദംഷ്ട്രകൾ പുറത്തുകാണിച്ച് ഭീമയും വികൃതയും കൃഷ്ണപിംഗളയുമായ അവൾ മുടിചിന്നി ഘോരദൃഷ്ടിയോടെ കപാലമാല കുലുക്കി, കൃത്യപോലെ ഭീഷണയായി ചോരയിറ്റിറ്റുവീഴുന്ന ചീരവല്ക്കലങ്ങൾ പുററി അല്ലയോ രാജേന്ദ്രാ, വൃത്രനെവിടെയാണെന്നന്വേഷിച്ച് വെളിക്കുവന്നു. ആ ഭയങ്കരി വൃത്രനെത്തിരഞ്ഞ് അവിടെ പാഞ്ഞു.

ഇതറിഞ്ഞ വൃത്രനാശനനായ ഇന്ദ്രൻ സ്വർഗ്ഗത്തിൽ നിന്ന് ഇറങ്ങി ഓടി. ലോകഹിതത്തിന്നായി ഇന്ദ്രൻ ഇറങ്ങി അവിടെനിന്നു പോയി. ഓജസ്വിയായ ഇന്ദ്രൻ ഇറങ്ങുന്നതു

കണ്ട അവൾ ഇന്ദ്രനെച്ചെന്നു പിടികൂടുവാൻ പാഞ്ഞു. ബ്രഹ്മഹത്യ തന്നെ പിടികൂടുമെന്നറിഞ്ഞപ്പോൾ ഇന്ദ്രൻ ദൂരെയൊരിടത്ത് താമരപ്പൊയ്കയിൽ ഒരു താമരത്തണ്ടിൽ പ്പോയൊളിച്ചു. അങ്ങനെ വളരെ വത്സരം ഇന്ദ്രൻ ഒളിച്ചിരുന്നു. ബ്രഹ്മഹത്യ ഇന്ദ്രനെ അന്വേഷിച്ചു പിന്തുടർന്നു പിടികൂടി. ഇന്ദ്രൻെറ തേജസ്സൊക്കെ ഉടനെ അസ്തമിച്ചു. അവളുടെ ബാധ തന്നിൽനിന്നൊഴിവാകുവാൻ ശക്രൻ യത്നം ചെയ്തു. ആ ബ്രഹ്മഹത്യയെ നീക്കംചെയ്യുവാൻ പരിശ്രമിച്ചിട്ടും സുരേശ്വരൻ ശക്തനായില്ല. അവൾ എത്തിപ്പിടിച്ച്, തന്നിൽ അധിവസിക്കെ ദേവേന്ദ്രൻ പിതാമഹൻെറ സമീപത്തെത്തി. ബ്രഹ്മാവിനെ കുമ്പിട്ട് നമസ്കരിച്ചു പൂജിച്ചു.

ബ്രഹ്മഹത്യ പിടികൂടിയ ശക്രനെ നോക്കിക്കൊണ്ട് ബ്രഹ്മാവ് അല്ലയോ ഭരതസത്തമാ, ചിന്തിച്ച് ആ ബ്രഹ്മഹത്യയോട് ഇപ്രകാരം മധുരമായ സ്വരത്തിൽ സാന്ത്വം ചെയ്യുന്നമാതിരി പറഞ്ഞു."

ബ്രഹ്മാവു പറഞ്ഞു: "അല്ലയോ ഭാമിനീ, നീ ദേവേന്ദ്രനെ വിട്ടുപോവുക. നീ എനിക്ക് ഇഷ്ടമായ ആ കാര്യം ചെയ്യുക! നിനക്ക് മറ്റെന്താഗ്രഹമാണു സാധിക്കേണ്ടത്? ഭാമിനീ, പറയു! നിൻെറ ഇഷ്ടം ഞാൻ നടത്തിത്തരാം."

ബ്രഹ്മഹത്യ പറഞ്ഞു: "ത്രിലോകപൂജ്യനും ത്രൈലോക്യകാരിയുമായ ദേവൻ കനിഞ്ഞതിൽ എനിക്കു വേണ്ടതെല്ലാം സാധിച്ചുകഴിഞ്ഞു എന്നു ഞാൻ വിചാരിക്കുന്നു. എനിക്കൊരു പാർപ്പിടം അങ്ങു തന്നാലും. ലോകത്തെ രക്ഷിക്കുവാൻ അർത്ഥിക്കുന്ന ഭവാൻ ഈ മര്യാദ നിശ്ചയിച്ചതാണല്ലോ. അല്ലയോ ദേവാ, നീ ചെയ്തത് വലിയ ഒരു കാര്യമാണല്ലോ. ഭവാൻ പ്രസാദിച്ചാൽ അല്ലയോ സർവ്വജ്ഞാ! സർവ്വലോകേശ്വരാ, പ്രഭോ, ഞാൻ ശക്രനെ വിടാം. ഭവാൻ എനിക്കുപറ്റിയ ഒരു പാർപ്പിടം തന്നാലും."

ഭീഷ്മൻ പറഞ്ഞു: "അങ്ങനെയാകട്ടെ! നിനക്കു പാർപ്പിടം തരാം എന്നു പിതാമഹൻ ബ്രഹ്മഹത്യയോടു പറഞ്ഞു. ഉപായത്താൽ ബ്രഹ്മാവ് ശക്രനെ ബ്രഹ്മഹത്യയിൽനിന്ന് ഒഴിവാക്കി. ഉടനെ ബ്രഹ്മാവ് പാവകനെ ചിന്തിച്ചു. പാവകൻ ക്ഷണത്തിൽ ബ്രഹ്മാവിൻെറ മുമ്പിലെത്തി കൈകൂപ്പി ഇപ്രകാരം പറഞ്ഞു: 'ഭഗവാനേ, ദേവാ, ഞാൻ അങ്ങയുടെ അരികത്ത് ഇതാ എത്തിയിരിക്കുന്നു! ദേവാ, ഞാൻ എന്തുചെയ്യണമെന്ന് അങ്ങ് ആജ്ഞാപിച്ചാലും!'

ബ്രഹ്മാവു പറഞ്ഞു: "അല്ലയോ പാവകാ, ഞാൻ ശക്രനെ ബ്രഹ്മഹത്യയിൽനിന്ന് ഒഴിവാക്കാൻ ഉറച്ചു. അതിന്നുവേണ്ടി ബ്രഹ്മഹത്യയെ നാലായി പങ്കിടുവാൻ വിചാരിക്കുന്നു. ബ്രഹ്മഹത്യയുടെ നാലിലൊരുഭാഗം ഭവാൻ ഏറ്റുകൊള്ളുക.

അഗ്നി പറഞ്ഞു: 'ഭഗവാനേ, എനിക്ക് മുക്തിക്ക് എന്നാണ് അന്തം? ബ്രഹ്മാവേ, അങ്ങു ചിന്തിക്കുക. പ്രഭോ, ലോകപൂജിതാ! തത്ത്വമായി ഇത് അറിയുവാൻ എനിക്കാഗ്രഹമുണ്ട്.'

ബ്രഹ്മാവു പറഞ്ഞു: "അല്ലയോ വഹ്നേ, ജ്വലിക്കുന്ന ഭവാനെ ബീജൗഷധികൾകൊണ്ട് യജിക്കാതെ തമോവൃതനായി ഏതെങ്കിലും മർത്ത്യൻ എവിടെയെങ്കിലുമുണ്ടെങ്കിൽ അവനിൽ ഇവൾ ചെല്ലുന്നതാണ്. അവൾ അവിടെ പാർക്കുന്നതുമാണ്. ബ്രഹ്മഹത്യയെ ഏറ്റെടുത്തതുകൊണ്ട് നീ ഒരിക്കലും വ്യസനിക്കേണ്ടതില്ല. ഹവ്യവാഹാ!'

ഇപ്രകാരം പിതാമഹൻ പറഞ്ഞതുകേട്ട് ആ ഹവ്യകവ്യഭുക്ക്, പിതാമഹൻ പറഞ്ഞതിനെ സമ്മതിച്ച് ആജ്ഞ കൈക്കൊണ്ട് പിതാമഹൻെറ വാക്കുപോലെ അഗ്നിഭഗവാൻ, ചെയ്തു. പിന്നെ പിതാമഹൻ വൃക്ഷങ്ങളേയും, ഔഷധികളേയും (ചെടികളേയും) തൃണങ്ങളേയും വിളിച്ച് ഇക്കാര്യത്തെ പറയുവാൻ തുടങ്ങി. പിതാമഹൻ പറഞ്ഞതുകേട്ട് വൃക്ഷൗഷധിതൃണജാലം വഹ്നിയെപ്പോലെതന്നെ നടുങ്ങിപ്പോയി. ഇപ്രകാരം ബ്രഹ്മാവിനോട് പറഞ്ഞു."

വൃക്ഷൗഷധിതൃണക്കൂട്ടം പറഞ്ഞു: "ഞങ്ങൾക്ക് ഈ ബ്രഹ്മഹത്യക്ക് എന്നാണ് ഒരു അന്തം? പിതാമഹാ! ഞങ്ങൾ ദൈവഹതരായ കൂട്ടരാണ്. ഞങ്ങളെ ബ്രഹ്മഹത്യകൂടി ബാധിച്ചാൽ പിന്നെ എന്താകും ഗതി? ഞങ്ങൾ വളരെ ക്ലേശങ്ങൾ ഇപ്പോൾത്തന്നെ ഏൽക്കുന്നുണ്ട്. അഗ്നി, മഞ്ഞ്, മഴ, കാറ്റ് ഇവയുടെയൊക്കെ ബാധ. ഇവയൊക്കെ ഏറ്റുപോരുന്നു. പോരെങ്കിൽ വെട്ടലും കീറലും – അതും ഏല്ക്കുന്നുണ്ട്. ഭവാൻ കല്പിച്ചാൽ അത് ആവുകയില്ലെന്ന് ഞങ്ങൾ പറയുകയില്ല. ഏറ്റുവാങ്ങാം ത്രിലോകനാഥാ! ഞങ്ങളെ ആത്മഹത്യയിൽനിന്ന് മോചിപ്പിക്കുവാൻ ഭവാൻ നോക്കണേ!"

ബ്രഹ്മാവ് പറഞ്ഞു: "വെട്ടലും കീറലും പാടില്ലാത്ത പർവ്വകാലത്ത് നിങ്ങളിൽ പ്രവേശിച്ച് ഏതു മനുഷ്യനാണ് മോഹത്താൽ അതു ചെയ്യുന്നത്, അപ്പോൾ ബ്രഹ്മഹത്യ നിങ്ങളെ വിട്ട് അവനിൽ പ്രവേശിച്ചുകൊള്ളും."

ഭീഷ്മൻ പറഞ്ഞു: "മഹാത്മാവായ പിതാമഹൻ ഇപ്രകാരം പറഞ്ഞപ്പോൾ വൃക്ഷങ്ങളും, ഔഷധികളും, തൃണങ്ങളും ബ്രഹ്മാവിനെ പൂജിച്ചു വന്നപാടുതന്നെ മടങ്ങിപ്പോയി. പിന്നെ അപ്സരസ്ത്രീകളെ വിളിച്ച് പിതാമഹൻ മധുരമായി സാന്ത്വംചെയ്യുന്ന മട്ടിൽ മൃദുവായ വാക്കിൽ പറഞ്ഞു ഭാരതാ! 'അല്ലയോ സ്ത്രീകളെ, ഈ ബ്രഹ്മഹത്യയെന്നവൾ ശക്രനെവിട്ട് വന്നവളാണ്. ഇവളെ നാലായി പങ്കുവെച്ചതിൽ ഒരു ഭാഗം എൻെറ ചൊല്ലു സ്വീകരിച്ചു നിങ്ങൾ വാങ്ങണം."

അപ്സരസ്ത്രീകൾ പറഞ്ഞു: "ദേവേശാ, അങ്ങയുടെ കല്പനപ്രകാരം ബ്രഹ്മഹത്യയെ ഞങ്ങൾ വാങ്ങാൻ തീരുമാനിച്ചു. പിതാമഹാ, അവളെ തക്കസമയത്ത് ഞങ്ങളിൽനിന്ന് ഒഴിവാക്കിത്തരുന്ന കാര്യം അങ്ങു പരിഗണിക്കണേ!"

ബ്രഹ്മാവു പറഞ്ഞു: "ഏതൊരു പുരുഷനാണോ തീണ്ടാർന്നിരിക്കുന്ന സ്ത്രീകളിൽ സംഭോഗം ചെയ്യുന്നത്, അവനിൽ ബ്രഹ്മഹത്യ ചെന്നുപറ്റും. നിങ്ങൾ ദുഃഖിക്കേണ്ടാ പെണ്ണുങ്ങളെ!"

ഭീഷ്മൻ പറഞ്ഞു: "ഇതുകേട്ടപ്പോൾ അപ്സരസ്ത്രീകളുടെ ഉള്ളുകുളിർത്തു. അവർ സന്തോഷിച്ചു ചിരിച്ചു പറഞ്ഞു: 'ആവാം. ഞങ്ങൾ അവളെ ഇപ്പോൾ ഏറ്റുകൊള്ളാം' എന്നു അവർ എല്ലാവരും സസന്തോഷം സമ്മതിച്ച് സ്വന്തം സ്ഥാനത്ത് ചെന്നുകൂടി. കൂട്ടംകൂടി കളിച്ചു രസിച്ചു.

പിന്നെ ത്രിലോകകർത്താവായ ദേവൻ, തപോനിധിയായ ബ്രഹ്മാവ് ഉടനെ വെള്ളത്തെ മനസ്സിലോർത്തു. ബ്രഹ്മാവ് ചിന്തിച്ച മാത്രയിൽ വെള്ളം മുമ്പിലെത്തിക്കഴിഞ്ഞു. ഒന്നിച്ചുചേർന്ന് ആ ജലം രൂപംകൈക്കൊണ്ട് തൊഴുത് ബ്രഹ്മാവിനോട് പറഞ്ഞു."

ജലം പറഞ്ഞു: "അല്ലയോ അരിന്ദമാ! ദേവാ, ഞാൻ ഇതാ എത്തിയിരിക്കുന്നു. അങ്ങയുടെ ആജ്ഞ എന്തോ, അത് ചെയ്യുവാൻ ഞാൻ സന്നദ്ധനായിരിക്കുന്നു.; കല്പിച്ചാലും."

ബ്രഹ്മാവു പറഞ്ഞു: "വൃത്രനിൽനിന്ന് ഇന്ദ്രനിൽ വന്നേറ്റ ഇവൾ, ഈ നില്ക്കുന്ന ബ്രഹ്മഹത്യ ഭയങ്കരിയാണ്. ഈ ബ്രഹ്മഹത്യയിൽ നാലിൽ ഒരു ഭാഗം നീ കൈക്കൊള്ളണം!"

ജലം പറഞ്ഞു: "അങ്ങു കല്പിച്ച പ്രകാരം ഞാൻ ഇതാ കൈക്കൊള്ളുന്നു. പ്രഭോ, എനിക്ക് ദീർഘകാലം പൊത്തുന്നതിനുമുമ്പ് ഇവളെ എന്നിൽനിന്ന് ഒഴിവാക്കിത്തരണേ! സർവ്വലോകത്തിന്നും ഉറ്റ ഒരുഗതി അങ്ങയാണല്ലോ ലോ

കേശാ! ഈ കൃച്ഛ്റമായ കാര്യത്തിൽനിന്ന് എന്നെ കനി ഞ്ഞു രക്ഷപ്പെടുത്തുവാൻ മറ്റാരുണ്ട്?"

ബ്രഹ്മാവ് പറഞ്ഞു: "അല്പമല്ലേ, സാരമില്ല എന്നു വിചാരിച്ച് ബോധമില്ലാത്ത ഏതൊരു മർത്ത്യനാണോ കഫം, മൂത്രം, മലം എന്നിവ നിന്നിൽ (ജലത്തിൽ) മോചിപ്പിക്കുന്നത്. അവനിൽ ഇവൾ പ്രവേശിക്കും. അശ്രീകരനായ അവനിൽ ചെന്ന് ബ്രഹ്മഹത്യ വസിച്ചുകൊള്ളും. അപ്പോൾ നീ അവ ളിൽനിന്ന് മോചിക്കും. ഞാൻ ഇപ്പറഞ്ഞത് സത്യമാണ്."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, പിന്നെ ദേവേന്ദ്രനെ വിട്ട് ബ്രഹ്മഹത്യ ബ്രഹ്മാവു നല്കിയ ഇരി പ്പിടത്തിലേക്ക് ബ്രഹ്മ കല്പനപ്രകാരം പോയി. ഇങ്ങനെ ബ്രഹ്മഹത്യയിൽനിന്ന് വിമുക്തനായ ഇന്ദ്രൻ, ബ്രഹ്മഹത്യ പോയപ്പോൾ രാജാവേ, ബ്രഹ്മാവിന്റെ അനുവാദം വാ ങ്ങി അശ്വമേധം കഴിച്ചു. അങ്ങനെ ബ്രഹ്മഹത്യാപാപം നീ ങ്ങിയ ഇന്ദ്രൻ അശ്വമേധംകൊണ്ട് വളരെ ശുദ്ധനായിത്തീർ ന്നു എന്നു കേൾക്കുന്നു.

ശ്രീനേടി, വളരെ ശത്രുക്കളെ വധിച്ച് അതിരറ്റ ഹർ ഷം രാജാവേ! ഇന്ദ്രൻ നേടി! അല്ലയോ പൃഥാസുതാ, വൃത്ര ന്റെ രക്തത്തിൽനിന്ന് ശിഖണ്ഡങ്ങൾ ഉണ്ടായി പറന്നു. തപസ്സും, ദീക്ഷയും ഉള്ളവരായ ബ്രാഹ്മണർക്ക് അവ അഭ ക്ഷ്യങ്ങളാണ്.

അല്ലയോ രാജാവേ, ഭവാൻ എല്ലായ്പോഴും ദ്വിജന്മാ രുടെ ഇഷ്ടം അറിഞ്ഞ് ചെയ്താലും. കുരുദ്വഹാ, ബ്രാഹ്മ ണർ ഭൂമിയിൽ സഞ്ചരിക്കുന്ന ദേവന്മാരാണ്.

ഹേ കൗരവ്യാ, ശക്രൻ ഇപ്രകാരം സൂക്ഷ്മബുദ്ധികൊ ണ്ട് ഉപായത്താൽ വൃത്രമഹാസുരനെ വധിച്ചു. അപ്രകാരം നീയും ഭൂമിയിലുള്ള ശത്രുക്കളെ നശിപ്പിച്ച് ദേവനായ ശത ക്രതുവിനെപ്പോലെ അപരാജിതനായി ശോഭിക്കും.

ദിവ്യമായ ഈ ശക്രകഥ പർവ്വങ്ങൾതോറും വിപ്രന്മാ രുടെ മദ്ധ്യത്തിൽവെച്ച് ആര് ചൊല്ലുന്നുവോ, അവരുടെ പാപമൊക്കെ നശിക്കും. ഇപ്രകാരം വൃത്രന്റെ നേരെ ശക്രൻ പരമാത്ഭുതമായ കർമ്മം ചെയ്തു. അത് ഞാൻ നിന്നോടു വിസ്തരിച്ചുപറഞ്ഞു. ഉണ്ണീ, ഇനി എന്താണു കേൾക്കേണ്ടത്?"

**283. ജ്വരോത്പത്തി – രുദ്രരോഷത്തിൽനിന്ന് ജ്വരം ഉത്ഭവിക്കുന്നു –** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ, മഹാ പ്രാജ്ഞനായ പിതാമഹാ, സർവ്വശാസ്ത്രവിചക്ഷണാ, വൃത്ര വധത്തെക്കുറിച്ച് ഒരു കാര്യം ചോദിച്ചറിയേണ്ടതായിട്ടുണ്ട്. ജ്വരമോഹിതനായ വൃത്രനെ ഇന്ദ്രൻ വജ്രംകൊണ്ട് വധിച്ചു എന്നാണല്ലോ ജനാധിപാ, അങ്ങു പറഞ്ഞത്. എവിടെനിന്നാ ണ് മഹാപ്രാജ്ഞാ ഈ ജ്വരം ഉണ്ടായത്? പ്രഭോ, ജ്വരത്തി ന്റെ ഉത്പത്തി നന്നായി കേൾക്കുവാൻ എനിക്ക് ആഗ്രഹ മുണ്ട്. സന്മതെ! പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "രാജാവേ, ജ്വരത്തിന്റെ ഉത്പ ത്തി ലോകവിശ്രുതമാണ്. അതു ഞാൻ പറയാം, കേൾക്കു ക. അല്ലയോ ഭാരതാ, അതിന്റെ വിസ്തരിച്ച രൂപവും എപ്ര കാരമാണെന്ന് ഞാൻ പറഞ്ഞു കേൾപ്പിക്കാം.

പണ്ടേതന്നെ മേരുശൃംഗം ത്രൈലോക്യപൂജിതമാണു രാജാവേ! അതിൽ ഒരു കൊടുമുടി 'സാവിത്രം' എന്നറിയ പ്പെടുന്നുണ്ട്. സർവ്വരത്നവിഭൂഷിതമായി, അപ്രമേയമായി, അനാധൃഷ്യമായി, ലോകത്തിൽ ആർക്കും പ്രവേശിക്കാൻ വയ്യാത്തതായി അത് ശോഭിച്ചു. അവിടെ സ്വർണ്ണധാതു ക്കൾ വിളങ്ങുന്ന ഗിരിതടത്തിൽ മഹാദേവൻ മെത്തയിൽ കിടക്കുന്നവിധം ശോഭയോടെ വസിച്ചു. ഹിമവാന്റെ പുത്രി യായ ദേവി ദേവന്റെ അരികിൽത്തന്നെ വസിച്ചു.

ഇങ്ങനെ വസിക്കുന്ന ദേവനെ, മഹാത്മാക്കളായ ദേവ ന്മാരും വസുക്കളും, വൈദ്യേന്ദ്രന്മാരായ അശ്വിനീദേവ കളും ഗുഹ്യകന്മാരോടുകൂടെ യക്ഷന്മാരുടെ നാഥനായി കൈലാസം വാഴുന്ന വൈശ്രവണരാജാവും മഹാത്മാവാ യ മഹേശ്വരനെ, സേവിച്ചു ശുക്രനെന്ന മുനി മുഖ്യനും സനൽക്കുമാരൻ തുടങ്ങിയ മുനിമുഖ്യന്മാരും അംഗിരസ്സ് തുടങ്ങിയ മുഖ്യന്മാരും മറ്റു ദേവർഷി പ്രമുഖന്മാരും ഗന്ധ ർവ്വന്മാരും വിശ്വാവസു, നാരദൻ, പർവ്വതൻ, എന്നിവരും വളരെയേറെ അപ്സരസ്ത്രീഗണങ്ങളും അവിടെ ഒത്തുകൂടി മഹേശ്വരനെ സേവിച്ചു.

സുഖമായി പുണ്യഗന്ധം വഹിച്ച് കാററുവീശി. പല വിധം ഗന്ധം ശുചിയായി പരന്നു. എല്ലാ ഋതുക്കളിലും പൂക്കുന്ന പുഷ്പങ്ങൾ വഹിച്ച മരങ്ങളും വിദ്യാധരന്മാരും സിദ്ധന്മാരും താപസേന്ദ്രന്മാരും ചേർന്ന് മഹാദേവനായ പശുപതിയെ സേവിച്ചു.

നാനാരൂപമെടുത്ത ഭൂതങ്ങളും ബലവാന്മാരായ പിശാ ചുക്കളും മഹാരൗദ്രന്മാരായ നിശാചരന്മാരും പല രൂപവും കൈക്കൊണ്ട് സസന്തോഷം പലതരം ആയുധങ്ങളുമെടുത്ത് ദേവനെ അകമ്പടി സേവിച്ച് അഗ്നിതുല്യന്മാരായി ശോഭി ച്ചു. നന്ദി, അവിടെ ദേവന്റെ ഇഷ്ടത്തിന് എപ്പോഴും സന്ന ദ്ധനായി നില്ക്കുന്ന നന്ദി, ജ്വലിക്കുന്ന ശൂലവുമേന്തി സ്വതേജ സ്സുകൊണ്ട് വിളങ്ങി. നദികളിൽവെച്ചു ശ്രേഷ്ഠയായ ഗംഗ, രൂപംകൈക്കൊണ്ട് ദേവനെ ഉപാസിച്ചു. കുരുനന്ദനാ! അപ്ര കാരം അവിടെ ദേവർഷിഗണപൂജിതനായ ദേവൻ, ദേവ സേവ്യനായ മഹാദേവൻ, തേജസ്സുകളുടെ ധാമമായി വിളങ്ങി.

അങ്ങനെ കുറെക്കാലം കഴിഞ്ഞപ്പോൾ ദക്ഷൻ എന്ന പ്രജാപതി മുമ്പേ പറഞ്ഞ വിധാനത്താൽ യജിക്കുവാൻ തുടങ്ങി. അവന്റെ ആ യാഗത്തിൽ ഇന്ദ്രാദികളായ ദേവ ന്മാർ ഒത്തുചേരുവാൻ ഉദ്ദേശിച്ചു.

അങ്ങനെ ആ മഹാത്മാക്കൾ അഗ്നിക്കും അർക്കനും തുല്യമായി ശോഭിക്കുന്ന വിമാനത്തിൽക്കയറി ഗംഗാദ്വാര ത്തിൽ ദേവാനുമതരായി പ്രവേശിച്ചു എന്നു കേൾക്കുന്നു. ദേവന്മാർ പോകുന്നതുകണ്ട് അപ്പോൾ സാദ്ധ്വിയായ പാർ വ്വതി, പതിയും ദേവനുമായ പശുപതിയോടു പറഞ്ഞു: "ഭഗ വാനേ, എവിടേയ്ക്കാണ് ഇന്ദ്രാദികളായ ഈ ദേവന്മാർ പോകുന്നത്? അല്ലയോ തത്ത്വജ്ഞാ! തത്ത്വമായി പറഞ്ഞാ ലും. വളരെയേറെ സംശയം എനിക്കുണ്ട്."

മഹേശ്വരൻ പറഞ്ഞു: "മഹാഭാഗനായി, ഉത്തമനായി ദക്ഷൻ എന്നു പേരായ പ്രജാപതിയുണ്ടല്ലോ. അവൻ അശ്വ മേധം ചെയ്യുന്നുണ്ട്. അതിൽ പങ്കുകൊള്ളുവാൻ ദേവകൾ അവിടേക്കു പോവുകയാണ്."

ഉമ പറഞ്ഞു: "അല്ലയോ മഹാദേവാ, ഭവാൻ എന്താ ണ് ഈ യജ്ഞത്തിലേക്കു പോകാത്തത്? എന്തു തടസ്സം വന്നുപെട്ടു? എന്താണ് അങ്ങു പോകാത്തത് എന്നുള്ള സംഗതി പറയുമോ?"

മഹേശ്വരൻ പറഞ്ഞു: "അല്ലയോ മഹാഭാഗേ, ഇത് ആദ്യം തുടർന്നത് ദേവകളാണ്. എല്ലാ യജ്ഞത്തിലും എനി ക്കു ഭാഗം വിധിച്ചില്ല. എല്ലാ ഉപായവും ഞാനെടുത്തു. ആ മാർഗ്ഗത്തിൽ അവർ ശരിപ്പെട്ടില്ല വരവർണ്ണിനീ. ധർമ്മപ്രകാരം ദേവകൾ എനിക്ക് യജ്ഞഭാഗം തരുന്നില്ല."

ഉമ പറഞ്ഞു: "ഭഗവാനേ, അങ്ങ് ജീവികളിൽ ഗുണ ങ്ങൾകൊണ്ട് പ്രഭാവങ്ങൾ തികഞ്ഞവനാണ്. തേജസ്സുകൊ ണ്ടും ജയശ്രീകൊണ്ടും അങ്ങ് അജയ്യനും അധൃഷ്യനുമാ ണല്ലോ. അല്ലയോ മഹാഭാഗാ, അങ്ങയുടെ ഈ ഭാഗധേയം നിമിത്തം എനിക്കു വലിയ ദുഃഖം തോന്നുന്നു. എന്റെ ദേഹം വിറയ്ക്കുന്നു അനഘാശയാ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ദേവി പശുപതിയായ ഭർത്താവിനോടു പറഞ്ഞു: "മിണ്ടാതെയിരുന്നു. രാജാവേ,

ദേവിയുടെ ഹൃദയം ഉരുകി. അപ്പോൾ ദേവിയുടെ ഹൃദയത്തിലുള്ള ആഗ്രഹമറിഞ്ഞ് മഹേശ്വരൻ നന്ദിയെ വിളിച്ച് 'നീ ഇവിടെ നിന്നുകൊള്ളുക' എന്ന് ആജ്ഞാപിച്ചു. പിന്നെ യോഗബലംപൂണ്ട സർവ്വയോഗേശ്വരനായ ഈശ്വരൻ ഘോരന്മാരായ അനുചരന്മാരോടുകൂടി, ദേവദേവനും തേജസ്വിയുമായ പിനാകി, പെട്ടെന്ന് ആ യാഗത്തെ മുടക്കി.

ചിലർ ഒത്തുചേർന്ന് അലറി. ചിലർ പൊട്ടിച്ചിരിച്ച് ആർത്തു. വേറെ ചിലർ യാഗശാലയിൽക്കയറി ഹോമകുണ്ഡത്തിൽ ചോരചൊരിഞ്ഞു. ചിലർ യൂപം പറിച്ചിട്ടു. വികൃതാനനന്മാരായ ചിലർ അവിടെ പാഞ്ഞു ചുറ്റിനടന്നു. അവിടെ യാഗത്തിലെ പരിചാരകന്മാരെ ചിലർ വായ തുറന്നു കടിച്ചു വലിച്ചു. സർവ്വദിക്കിലും പാഞ്ഞ് കണ്ടവരെയൊക്കെ പിടിച്ചു കൊല്ലാൻ തുടങ്ങിയപ്പോൾ ആ യജ്ഞം ഉടനെ രാജാവേ, ഒരു മാനിൻെറ രൂപമെടുത്ത് ആകാശത്തേക്ക് പൊങ്ങി. ആ യജ്ഞം ഇങ്ങനെ മൃഗരൂപം കൈക്കൊണ്ട് പായുന്നതു കണ്ടപ്പോൾ മഹാദേവൻ വില്ലെടുത്ത് അതിൽ അമ്പു തൊടുത്ത് മാനിൻെറ പിന്നാലെ പാഞ്ഞു. അപ്പോൾ അമിത തേജസ്സായ ആ സുരാധിപൻെറ ക്രോധം മൂലം നെറ്റിയിൽ ഘോരമായി വിയർപ്പുതുള്ളികൾ ഉയർന്നു. ആ വിയർപ്പിൻെറ തുള്ളികൾ താഴെവീണ മാത്രയിൽ കാലാനലോപമനായ അസി അതിൽനിന്നുയർന്നു. ആ അസി പുരുഷരൂപം കൈക്കൊണ്ടു. അല്ലയോ പുരുഷർഷഭാ, ഏറ്റവും കുറിയവനും ചോരക്കണ്ണനും ഹരിശ്മശ്രുവും ഭയങ്കരനും ഊർദ്ധ്വകേശനും രോമശാംഗനും ശ്യേനോലൂകതുല്യനും ഭയങ്കരമായ നിറത്തോടുകൂടിയവനും രക്തവസ്ത്രാഢ്യനുമായ ആ പുരുഷൻ ആ യജ്ഞശാലയിൽ കടന്ന് സർവ്വതും കാട് അഗ്നിയെന്നപോലെ ചുട്ടുദഹിപ്പിച്ചു. എല്ലായിടത്തും, വാനവരെ കണ്ട ദിക്കിലൊക്കെ, പാഞ്ഞുചെന്നു. മുനിമാരെയും വിട്ടില്ല. സർവ്വദേവന്മാരും ഭയപ്പെട്ടുവിറച്ച് പത്തുദിക്കിലും പ്രാണനുംകൊണ്ട് ഓടിക്കളഞ്ഞു. ആ മഹാപരാക്രമിയായ പുരുഷൻ അവിടെ ചുറ്റുന്ന സമയത്ത് രാജാവേ, ഭൂമിയാകെഒന്നിളകി ഭയങ്കരമായ ഭൂകമ്പമുണ്ടായി. ഹാ! ഹാ! എന്ന നിലവിളി ലോകത്തിലെല്ലാം മുഴങ്ങി. ഇതു കണ്ട് പ്രഭുവായ പിതാമഹൻ മഹാദേവനോടു പറഞ്ഞു.

ബ്രഹ്മാവ് പറഞ്ഞു: "പ്രഭോ, അങ്ങയ്ക്ക് എല്ലാ ദേവന്മാരും ഭാഗം നല്കുന്നതാണ്. ഭവാൻ ഈ ക്രോധം അടക്കിയാലും! ഭവാൻ സർവ്വ ദേവേശ്വരനാണ്. ഈ എല്ലാ ദേവതകളും മുനിമാരും ഹേ പരന്തപാ! ഭവാൻെറ ക്രോധത്താൽ, അല്ലയോ മഹാദേവാ, ശമം പ്രാപിക്കാത്ത മട്ടായിരിക്കുന്നു. അങ്ങയുടെ വിയർപ്പിൽനിന്നുത്ഭവിച്ച ഈ പുരുഷൻ അല്ലയോ വിബുധോത്തമാ, 'ജ്വരം' എന്ന പേരിൽ ലോകം തോറും സഞ്ചരിക്കും. ഇവൻ ഒറ്റമൂർത്തിയായി നിൽക്കുമ്പോൾ ഇവൻെറ തേജസ്സിനെ താങ്ങുവാനുള്ള ശക്തി തികച്ചും ഭൂമിക്കില്ല. അതുകൊണ്ട് ഇവനെ പലതാക്കി ഭാഗിക്കണം.'

ഇപ്രകാരം ബ്രഹ്മാവ് പറഞ്ഞപ്പോൾ മഹാദേവൻ അവനെ ഭാഗമാക്കി കല്പിച്ചു. ഓജസ്വിയായ ഭഗവാൻ ബ്രഹ്മാവിനോട് ഏറ്റുപറഞ്ഞു. പിനാകി സന്തോഷിച്ചു ചിരിച്ചു. യാഗത്തിൽ ഭാഗവും സ്വീകരിച്ചു.

പിന്നെ ജ്വരത്തെ സർവ്വധർമ്മജ്ഞനായ ദേവൻ പലതാക്കി വിട്ടു. സർവ്വഭൂതോപശാന്തിക്കായി ധർമ്മജാ, അതും കേട്ടുകൊള്ളുക.

ആ ജ്വരം ആനകളിൽ തലച്ചൂടാക്കി വെച്ചു. മലകളിൽ അതു കന്മദമാക്കി. വെള്ളങ്ങയ്ക്ക് ചണ്ടിയാക്കി. പാമ്പുകൾക്ക് ഉറ ഊരലാക്കി. പശുക്കളിൽ അത് കുളമ്പുകേടാക്കി. ഭൂമിക്ക് അത് ഊഷര (നിഷ്ഫലത്വ) മാക്കി. മൃഗങ്ങൾക്ക് ദൃഷ്ടിക്കുള്ള തടസ്സമാക്കി. കുതിരകൾക്ക് ആ ജ്വരം 'ഗളഗ്രന്ഥി'യാക്കി. മയിലുകൾക്ക് പീലി കൊഴിച്ചിലാക്കി. കുയിലിന്ന് 'കണ്ണിൽ കേടാ'ക്കി. അങ്ങനെ മഹാത്മാവിനാൽ പറയപ്പെട്ട ജ്വരം ചെമ്മരിയാടുകൾക്ക് ചിത്തഭേദങ്ങളാക്കിത്തീർത്തു എന്നും നാം കേൾക്കുന്നു. കിളികൾക്കെല്ലാം 'എക്കിട്ടം' എന്ന പേരിൽ ആ ജ്വരം അറിയപ്പെടുന്നു. ശാർദ്ദൂലങ്ങൾക്കു തളർച്ചയാണ് ആ ജ്വരം. മനുഷ്യജാതിയിൽ ഇത് 'ജ്വരം' തന്നെയാണ് ഭാരതാ! മരണത്തിലും പിറവിയിലും ഇടയ്ക്കും മനുഷ്യൻ ഈ മഹേശ്വര തേജസ്സായ ജ്വരം ഏല്ക്കും. അവൻ മഹാഭയങ്കരൻ തന്നെയാണ്.

വന്ദ്യനും, മാന്യനും, സർവ്വപ്രാണികൾക്കും ഈശ്വരനുമായ വൃത്രനെ ഈ ജ്വരം വന്നാക്രമിച്ചു. ധർമ്മിഷ്ഠസത്തമനായ വൃത്രൻ ഉടനെ ജൃംഭിച്ചു. (കോട്ടുവായ ഇട്ടു.) ആ സന്ദർഭത്തിൽ ശക്രൻ അവൻെറനേരെ വജ്രംവിട്ടു. വജ്രം ചെന്ന് വൃത്രൻെറ ദേഹത്തിൽക്കയറി കീറി ഭാരതാ! അങ്ങനെ വജ്രം കയറി കീറിയ മഹായോഗിയായ മഹാസുരൻ തേജസ്സേറിയ വിഷ്ണുവിൻെറ പരമമായ സ്ഥാനത്തെത്തി. അവൻ വിഷ്ണുഭക്തിമൂലം ലോകമൊക്കെ വ്യാപിച്ചു. അതുകൊണ്ട് യുദ്ധത്തിൽ വധിക്കപ്പെട്ട വൃത്രൻ വിഷ്ണുവിൻെറ സ്ഥാനത്തിൽ എത്തിച്ചേർന്നു.

ഇങ്ങനെയാണ് വൃത്രനെ ബാധിച്ച വലിയ ജ്വരത്തിൻെറ വിസ്തരിച്ച ചരിത്രം. അത് ഞാൻ നിന്നോടു പറഞ്ഞു. ഉണ്ണീ, യുധിഷ്ഠിരാ, ഇനി എന്താണ് എന്നിൽനിന്ന് അറിയേണ്ടത്?

ഈ ജ്വരോത്പത്തി സന്തോഷചിത്തനായി മനസ്സിരുത്തി വായിച്ചു പഠിക്കുന്ന നരൻ രോഗങ്ങളിൽനിന്ന് വിമുക്തനായി. സുഖിയായി, മോദത്തോടെ സർവ്വ അഭീഷ്ടവും നേടുന്നതാകുന്നു.''

**284. ശിവസഹസ്രനാമം - ദേവിയുടെ ദുഃഖം ശമിപ്പിക്കുവാൻ രുദ്രൻ ദക്ഷയാഗം മുടിക്കുന്നു** -ജനമേജയൻ പറഞ്ഞു: "പ്രജാപതിയായ ദക്ഷൻെറ അശ്വമേധയാഗം എന്തുകൊണ്ടാണ് വൈവസ്വതമന്വന്തരത്തിൽ നശിപ്പിക്കപ്പെട്ടത്? ദേവിയുടെ കോപവും ദുഃഖവും കാരണം സർവ്വാത്മകനായ ശിവൻ ക്രുദ്ധനായി. ദക്ഷൻ പിന്നെ അവൻെറ പ്രസാദത്തോടെ എങ്ങനെയാണ് യജ്ഞം സാധിച്ചത്? അത് അറിയുവാൻ മോഹമുണ്ട്. അല്ലയോ ബ്രാഹ്മണാ, അങ്ങ് എല്ലാം ശരിക്കു പറഞ്ഞുതന്നാലും.''

വൈശമ്പായനൻ പറഞ്ഞു: "പണ്ട് ഹിമാദ്രിയുടെ പൃഷ്ഠത്തിൽവെച്ച് ദക്ഷൻ യജ്ഞംനടത്തി. ഋഷിമാരും സിദ്ധന്മാരും ചേർന്ന ശുദ്ധമായ ഗംഗാദ്വാരത്തിൽവച്ചാണ് യജ്ഞംനടത്തിയത്. അപ്സരസ്സുകളും, ഗന്ധർവ്വന്മാരും, വൃക്ഷങ്ങളും വള്ളികളുമുള്ള ആ ദിക്കിൽ ചെന്നു കൂടി. ഋഷിസംഘങ്ങൾ ധർമ്മഭൃത്തായ ദക്ഷനു ചുറ്റുംകൂടി. മന്നിലും ആകാശത്തും സ്വർഗ്ഗത്തിലും അധിവസിക്കുന്നവരെല്ലാം ദക്ഷനെ കൈകൂപ്പി ഉപാസിച്ചു.

ദേവന്മാരും, ദാനവന്മാരും, ഗന്ധർവ്വന്മാരും, പിശാചുക്കളും, അഹികളും, നിശാചരന്മാരും, ഗന്ധർവ്വരും, ഹാഹാ, ഹൂഹൂ എന്നിവരും, തുംബുരുവും, നാരദനും, വിശ്വാവസുവും, വിശ്വസേനനും, ഗന്ധർവ്വാപ്സരസ്സുകളും, ആദിത്യന്മാരും, വസുക്കളും, രുദ്രന്മാരും, മരുത്തുക്കളും, സാധ്യഗണങ്ങളും ഇവരൊക്കെ ഇന്ദ്രനോടുകൂടി എത്തി. എല്ലാവരും യജ്ഞത്തെ മോടിപിടിപ്പിക്കുവാൻ എത്തിയവരാണ്.

ഊഷ്മപന്മാരും, സോമപന്മാരും, ധൂമപന്മാരും, ആജ്യപന്മാരും, ഋഷിമാരും എന്നിവരെല്ലാം ബ്രഹ്മാവിൻെറകൂടെ വന്നുചേർന്നു. അതുപോലെതന്നെ പിതൃക്കളും വന്നുചേർന്നു. ഇവരും മറ്റുപലരും ചതുർവ്വിധമായ ഭൂതഗ്രാമങ്ങളും,

ജരായുജങ്ങളും, അണ്ഡജങ്ങളും, സ്വേദജങ്ങളും ഉത്ഭിജ ങ്ങളും വന്നുചേർന്നു. പത്നീസമേതം ക്ഷണിക്കപ്പെട്ട ദേവ ന്മാരും അവരുടെ ആഗമനങ്ങളിൽ കത്തുന്ന അഗ്നികൾ പോലെ വിമാനങ്ങളിൽ ശോഭിച്ചു.

ഇവരെയൊക്കെ കണ്ടു കോപിച്ച് ദധീചിമഹർഷി പറ ഞ്ഞു: 'രുദ്രനെ പൂജിക്കാത്ത ഈ യജ്ഞം ഒരു യജ്ഞമല്ല. ഒരു ധർമ്മകാര്യവുമല്ല. വധത്തിന്നും ബന്ധനത്തിനും നിങ്ങൾ വഴിതുറന്നിട്ടിരിക്കുന്നു. കാലക്കേടിൻെറ വലുപ്പംതന്നെ. നി ങ്ങൾ മോഹത്തിൽപ്പെട്ടിരിക്കുന്നു. നിങ്ങളുടെ തലയ്ക്കു മുകളിൽ ഇതാ ആപത്തുവന്നുകൂടിയിരിക്കുന്നു. നാശമടു ത്ത നിങ്ങൾ അതു കാണുന്നില്ല. ഈ മഹായാഗത്തിനു മഹാഘോരമായ ആപത്താണ് വന്നിരിക്കുന്നത്,' എന്നുപറ ഞ്ഞ് ആ ഋഷിവര്യൻ ധ്യാനത്തിൽ മുഴുകി. ആ മുനി ധ്യാന ത്തിൽ കൈലാസത്തിൽ മഹേശ്വരനേയും ദേവിയേയും ദർശിച്ചു. വരദയായ ദേവിയുടെ സമീപത്തുനില്ക്കുന്ന മഹാ ശയനായ നാരദനേയും കണ്ടു. ഭാവി എന്തെന്നറിഞ്ഞ് ഋഷി അവരെക്കണ്ടു സന്തോഷിച്ചു. വരാൻപോകുന്ന സംഭവത്തെ മനസ്സിൽ ഉറപ്പിച്ചു. അവർ എല്ലാവരും ഒറ്റക്കെട്ടായി ഏക മന്ത്രനായ ഈശ്വരനെ ക്ഷണിക്കായ്കകൊണ്ട് അവിടെ നില്ക്കുന്നത് ഉചിതമല്ലെന്നുകണ്ട് ഋഷി അവിടെനിന്നു മാറി ഇപ്രകാരം വിളിച്ചു പറഞ്ഞു:

"അപൂജ്യപൂജനത്താലും
പൂജ്യാപൂജനയാലുമേ
മനുഷ്യഘാതോപമമാം
പാപമേല്ക്കുന്ന മാനവൻ."

പൂജിക്കുവാൻ അർഹതയില്ലാത്തവരെ പൂജിക്കുകയും പൂജിക്കുവാൻ അർഹതയുള്ളവരെ പൂജിക്കാതിരിക്കുകയും ചെയ്യുകയാൽ മനുഷ്യഘാതോപമമായ പാപമാണ് മാന വൻ ഏല്ക്കുന്നത്. ഞാൻ ഒരിക്കലും നുണപറഞ്ഞിട്ടില്ല. ഇനി പറയുവാനും വിചാരിക്കുന്നില്ല. ഞാൻ ഈ ദേവത കളുടെയും ഋഷിമാരുടെയും സന്നിധിയിൽ സത്യം പറയു ന്നു. പശുപതിയും സ്രഷ്ടാവുമായ ജഗദീശൻ ഇപ്പോൾ ഈ യജ്ഞത്തിൽ വന്നെത്തും. നിങ്ങൾക്കു കാണാം. ഏവർ ക്കും ഈശനും യജ്ഞത്തിലെ അഗ്രഭോക്താവുമായ അവ നെ നിങ്ങൾക്കു കാണാം.''

ദക്ഷൻ പറഞ്ഞു: 'നമുക്ക് വളരെ രുദ്രന്മാർ ഇവിടെ യുണ്ട്. അവരൊക്കെ ശൂലംധരിച്ച കപർദ്ദികൾതന്നെയാണ്. പതിനൊന്നു പേരുണ്ട് അവർ. അവരെക്കൂടാതെ വേറെ ഒരു രുദ്രനുള്ളതായി ഞാൻ അറിയുകയില്ല.'

ദധീചി പറഞ്ഞു; "ഇവനെ ക്ഷണിക്കാതിരിക്കുന്നത് എല്ലാവരും അറിഞ്ഞ ഒരു ഗൂഢാലോചനയാണ്. ഇവിടെ ഇരിക്കുന്നവരാരുംതന്നെ ശംഭുവിനേക്കാൾ യോഗ്യതയുള്ള വരല്ല. ഈ നിലയ്ക്കു ദക്ഷൻെറ ഈ മഹായജ്ഞം നശി ക്കുവാൻപോകുന്നു! കരുതിക്കൊള്ളുക!"

ദക്ഷൻ പറഞ്ഞു: "മഖത്തിൻെറ നാഥന്നായി വിധി പ്രകാരമുള്ള മന്ത്രത്തോടുകൂടി സുവർണ്ണപാത്രത്തിൽ എല്ലാ ഹവിസ്സും അതുല്യനായ മഹാവിഷ്ണുവിന്നായി ഇതാ ഭാഗ മായി സമർപ്പിക്കുന്നു. അദ്ദേഹം പ്രഭുവും വിഭുവും സ്വാഹ വനീയനുമാകുന്നു."

ദേവി പറഞ്ഞു: 'ഈ യാഗത്തിൽ ഒരു ഭാഗം പകുതി യോ മൂന്നിൽ ഒരു ഭാഗമോ എൻെറ മഹാനായ ഭർത്താവി നു ലഭിക്കുന്നതിനു ഞാൻ എന്തു പുണ്യകർമ്മമാണു ചെ യ്യേണ്ടത്? എന്തു ദാനംചെയ്യണം? എന്തു വ്രതം ആചരിക്ക ണം? എന്തു തപസ്സുചെയ്യണം?' ഇപ്രകാരം ക്ഷോഭത്തോടെ പറയുന്ന തൻെറ പത്നിയോട് ഹൃഷ്ടരൂപനായ ഭഗവാൻ ഇപ്രകാരംപറഞ്ഞു: "അല്ലയോ കൃശാംഗീ, നീ എന്നെ അറി യുന്നില്ലേ, ഇത് യജ്ഞേശ്വരനു ചേർന്ന വാക്കാണോ? അല്ലയോ ദീർഘാപാംഗീ, ഞാൻ എല്ലാം അറിയുന്നുണ്ട്. ധ്യാനമില്ലാത്തവരായ മൂഢന്മാർ എൻെറ യാഥാർത്ഥ്യം അറിയുന്നില്ല. നീയും വിമോഹിതയായോ? ഈ ദേവന്മാരും ഇന്ദ്രനടക്കമുള്ള മൂന്നു ലോകത്തിലുള്ളവരും മുഴുവൻ വിമൂഢരായിരിക്കുന്നു. സംശിതാത്മാക്കളെല്ലാം മഖത്തിൽ നമ്മെ വാഴ്ത്തും. സാമവേദം ചൊല്ലുന്നവർ 'രഥന്തരം' പാടും. ബ്രഹ്മജ്ഞരായ വിപ്രന്മാർ നമ്മെ യജിക്കുന്നു. അദ്ധ്വര്യു ക്കൾ നമുക്കു വേദത്തിലെ ഭാഗത്തെ നിവേദിക്കുന്നു.'

ദേവി പറഞ്ഞു: 'സാധാരണക്കാരായ പുരുഷന്മാർ, പ്രാകൃതന്മാർ, തങ്ങളുടെ സ്ത്രീകളുടെ മുമ്പിൽവച്ച് വാ ഴ്ത്തുകയും തന്നത്താൻ ഗർവ്വ് നടിക്കുകയും ചെയ്യും. അത് പതിവാണ്. ഇതിൽ യാതൊരു സംശയവുമില്ല.'

ഭഗവാൻ പറഞ്ഞു: 'എല്ലാ ദേവിമാരിൽവച്ചും ഈശ്വ രിയായ ദേവീ, ഞാൻ ഒരിക്കലും പൊങ്ങച്ചം പറയുകയില്ല. അല്ലയോ കൃശോദരീ, നീ എന്നെ മനസ്സിലാക്കൂ! യാഗ ത്തിനുവേണ്ടി ഞാൻ ഇപ്പോൾത്തന്നെ ഒരു സൃഷ്ടിനട ത്തിയേക്കാം. നോക്കൂ! വരവർണ്ണിനീ, നോക്കൂ!'

ഇപ്രകാരം പ്രാണപ്രിയയായ ഉമയോടു പറഞ്ഞ് ഉഗ്ര മായ ഒരു ഭൂതത്തെ വായിൽനിന്നു സൃഷ്ടിച്ചു. അതിനെ കണ്ടാൽ രോമാഞ്ചപ്പെട്ടുപോകും.

ജ്വാലാമാലകളാൽ ആകുലമായി അനേകം കൈകളോ ടുകൂടി, എല്ലാകൈകളിലും ആയുധത്തോടുകൂടി, ഒരു മഹാ സത്വം ഉടനെ മഹാദേവൻെറ മുമ്പിൽ തൊഴുതുനിന്ന് 'അങ്ങ് എന്തു കല്പിക്കുന്നു, ഈയുള്ളവൻ ഇതാ സന്നദ്ധനായി നില്ക്കുന്നു' എന്നുപറഞ്ഞു. അവനോട് മഹേശ്വരൻ പറ ഞ്ഞു: 'ദക്ഷൻെറ യജ്ഞം നശിപ്പിക്കുക!' കളിയായി വായിൽ നിന്നു പുറത്തുചാടിയ ആ സിംഹത്താൽ ദേവിയുടെ ദുഃഖം ശമിപ്പിക്കുവാൻ, ദക്ഷൻെറ യജ്ഞംമുടക്കുവാൻ പുറപ്പെട്ടു. ദേവിയുടെ കോപത്തിൽനിന്ന് മഹാഭീമയും മഹേശ്വരിയു മായ മഹാകാളിയും ഉണ്ടായി. അവളുടെ ക്രീഡയ്ക്കു സാക്ഷിയായി കൂട്ടുകാരോടുംകൂടി അവൻെറ കൂടെ പോയി.

ദേവൻെറ സമ്മതംവാങ്ങി തലകുമ്പിട്ടുനമിച്ച് പുറപ്പെ ട്ടു. അവൻ ഭഗവാൻെറ ക്രോധം രൂപമെടുത്തവനാണ്. ശിവൻെറ രൂപത്തോടു തുല്യനാണ്. അനന്തബലവീര്യനും, അനന്തബലപൗരുഷനും, ദേവിയുടെ കോപംകെടുത്തുവാൻ പിറന്നവനുമായ 'വീരഭദ്ര'നാണ്.

അവൻ ഉടനെ തൻെറ ദേഹത്തിലെ ഓരോ രോമ കൂപങ്ങളിൽനിന്നും രൗമ്യർ എന്ന സൈന്യഗണങ്ങളെ സൃ ഷ്ടിച്ചു. അവർ രുദ്രാഭന്മാരായ രൗദ്രന്മാരാണ്. രുദ്രനെ പ്പോലെ വീരപരാക്രമങ്ങളുള്ളവരുമാണ്. അവർ എല്ലാവരും കൂടി ദക്ഷൻെറ യാഗശാലയിലേക്കു പാഞ്ഞുകയറി. ദക്ഷ യാഗം മുടക്കുവാൻചെന്ന അവർ നൂറും ആയിരവും പതി നായിരവുമായി കാണപ്പെട്ടു. എല്ലാവരും ഭീമരൂപന്മാരും മഹാകായന്മാരുമായിരുന്നു. അവരെല്ലാവരും അട്ടഹസിച്ച് കിലുകിലാശബ്ദംകൊണ്ട് ആകാശം നിറച്ചു. ആ മഹാ ശബ്ദംകേട്ട് ദേവകൾ കിടുകിടാ വിറച്ചു. പർവ്വതങ്ങൾ തകർ ന്നുവീണു. ഭൂമി പ്രകമ്പിച്ചു. കൊടുങ്കാറ്റിളകി. കടൽ കലങ്ങി മറിഞ്ഞു. അഗ്നിജ്വലിച്ചില്ല. സൂര്യൻപ്രകാശിച്ചില്ല. ഗ്രഹങ്ങൾ തെളിഞ്ഞില്ല. നക്ഷത്രങ്ങളും ചന്ദ്രനും ശോഭിച്ചില്ല. ഋഷി കളും ദേവകളും മർത്ത്യരും ആകുലരായി. ഇങ്ങനെ ഇരുള ടഞ്ഞ സമയത്ത് എന്താണ് ദക്ഷശാലയിൽ നടക്കുന്നത്.

അവർ പാഞ്ഞുചെന്നു നിന്ദയോടെ സകലവും ചുട്ടു ന്നു, പ്രഹരിക്കുന്നു. ചില ഘോരന്മാർ പാഞ്ഞ് യൂപയഷ്ടി കൾ പറിക്കുന്നു. ചിലർ ഇടിക്കുന്നു, ചവിട്ടുന്നു. വായുവേ ഗന്മാരും മനോജവന്മാരുമായ അവർ യാഗശാലയിലുള്ള

വരെ പിടിച്ച് എറിയുകയും അടിച്ചും ചവിട്ടിയും എല്ലു തകർക്കുകയും ചെയ്യുന്നു. ചിലർ യജ്ഞപാത്രങ്ങൾ എറിഞ്ഞുടയ്ക്കുന്നു. ചിലർ ദിവ്യഭൂഷണങ്ങൾ ചവിട്ടിമെതിക്കുന്നു. ആസകലം തകർന്നു ചിന്നി. ആകാശത്തിൽ നക്ഷത്രങ്ങൾപോലെ തകർന്ന പാത്രങ്ങളുടെയും ആഭരണങ്ങളുടെയും കഷണങ്ങൾ ചിന്നി. ദിവ്യങ്ങളായ അന്നപാനങ്ങൾ കുന്നുപോലെ കൂട്ടിയിട്ടിരുന്നത് എന്തുപാടായി! ചോറും കറികളും വാരി വിതറി. സാമ്പാറും പായസവും പുഴയായി ഒഴുകി. നെയ്യും പായസവുംചേർന്ന് ഒഴുകുന്ന നിലത്തു ചാടിത്തകർത്ത് ചളിപ്രായമായി. തയിരിന്റെ വെള്ളത്തോടും കൽക്കണ്ടത്തിന്റെ തരിമണ്ണുകളോടും ഷഡ്രസത്തോടും കൂടി ശർക്കരത്തോടുകളിലൂടെ സാമ്പാർപായസപ്പുഴ ഭംഗിയായി പ്രവഹിച്ചു. വലിയതും ചെറിയതുമായ പലതരം മാംസം 'വെച്ചതും പൊരിച്ചതും' പലമാതിരി ഭക്ഷ്യങ്ങളും ദിവ്യങ്ങളായ പാനകങ്ങളും (കുടിസാധനങ്ങളും) വലിച്ചുകുടിക്കുവാനുള്ള പാനീയങ്ങളും നുണഞ്ഞിറക്കാനുള്ള മധുരപലഹാരങ്ങളും വന്നുകയറിയ പലതരം വികൃതമുഖന്മാർ തിന്നും കുടിച്ചും ബാക്കിയുള്ളത് എറിഞ്ഞും അവിടെ മഹാബഹളമുണ്ടാക്കി. രുദ്രന്റെ കോപംമൂലം പെരുംകൂറ്റന്മാരും, കാലാഗ്നിപോലെയുള്ളവരുമായ സൈന്യങ്ങൾ ദേവസൈന്യത്തെ ക്ഷോഭിപ്പിച്ചു. ചുറ്റും വളഞ്ഞ് അവരെ ഭയപ്പെടുത്തി. അവർ എന്തൊക്കെയാണ് കാണിക്കുന്നതെന്നോ! പലമാതിരി നൃത്തംവെച്ചു കളിക്കുന്നു. സ്വർഗ്ഗസുന്ദരികളെ പിടിച്ചു വലിക്കുന്നു. വാനവന്മാരെല്ലാം ഒരുങ്ങി കാക്കുന്നുണ്ടെങ്കിലും അവർ കൂസുന്നില്ല.

അങ്ങനെ ആ രുദ്രകർമ്മാവ് ആ യജ്ഞവും യജ്ഞശാലയുമൊക്കെ ചുട്ടു വെണ്ണീറാക്കി. അങ്ങനെ തകർത്തുനിന്ന് ഭൈരവാരവം പുറപ്പെടുവിച്ചു. അട്ടഹാസംകൊണ്ട് സർവ്വരും ഞെട്ടിവിറച്ചുപോയി. ഉടനെ അവർ മാനിന്റെ രൂപമെടുത്തു നില്ക്കുന്ന യജ്ഞത്തിനെപ്പിടിച്ച് അതിന്റെ തല വെട്ടി എറിഞ്ഞ് അലറി.

ഉടനെ ബ്രഹ്മാദികളായ ദേവന്മാരും, പ്രജാപതിയായ ദക്ഷനും എല്ലാവരും കൈകൂപ്പിനിന്ന് "അല്ലയോ ദേവാ, അങ്ങ് ആരാണ്?'' എന്നു ചോദിച്ചു.

വീരഭദ്രൻ പറഞ്ഞു: "ഞാൻ രുദ്രനല്ല. ദേവനല്ല. യാഗശാലയിൽ ഊണുകഴിക്കുവാൻ വന്നവനല്ല! ദേവിയുടെ ദുഃഖംമൂലം സർവ്വാത്മകനായ പ്രഭു ക്രുദ്ധനായിരിക്കുന്നു. ഞാൻ വിപ്രന്മാരെ കാണുവാൻ വന്നതല്ല. യാഗത്തിലെ കൗതുകം കാണുവാൻ വന്നതുമല്ല. ഞാൻ വന്നത് എന്തിനാണെന്നറിയാമോ? നിന്റെ യജ്ഞം മുടിക്കുവാൻ, തകർക്കുവാൻ, വന്നവനാണ് ഞാൻ. മനസ്സിലായോ? ഞാൻ 'വീരഭദ്രനാണ്!' രുദ്രകോപത്തിൽനിന്നുണ്ടായവനാണ്. എന്റെ അടുത്തു നില്ക്കുന്ന ഇവളോ 'ഭദ്രകാളി'യാണ്. ദേവിയുടെ കോപത്തിൽനിന്നുത്ഭവിച്ചവളാണ്.

ദേവദേവനായ ശിവൻ പറഞ്ഞുവിട്ടപ്രകാരം ഞങ്ങൾ ഇവിടെ ഈ യജ്ഞത്തിലേക്കു വന്നതാണ്. എടോ വിപ്രന്മാരേ, നിങ്ങൾ ദേവദേവനായ ഉമേശനെ ശരണംപ്രാപിക്കുക. മറ്റു ദേവന്റെ വരത്തേക്കാൾ മെച്ചം ഈ മഹാദേവന്റെ ക്രോധമാണ്."

ഇപ്രകാരം വീരഭദ്രൻ പറഞ്ഞതുകേട്ട് ധർമ്മിഷ്ഠസത്തമനായ ദക്ഷൻ സ്തോത്രംകൊണ്ടു സന്തോഷിപ്പിച്ച് മഹേശ്വരനെ നമിച്ചു.

ദക്ഷൻ പറഞ്ഞു: "അവ്യയനും, നിത്യനും, ധ്രുവനുമായ ഈശാനദേവനെ ഞാൻ ഭജിക്കുന്നു. മഹാദേവനും, മഹാത്മാവും, വിശ്വത്തിനും ലോകത്തിനും ഈശ്വരനുമായ ദേവനെ ഞാൻ ഭജിക്കുന്നു."

ദക്ഷപ്രജാപതി മനസ്സുവെച്ച് ദിവ്യമായ മഖങ്ങളിൽ എല്ലാ ദേവന്മാരെയും വിളിച്ചു. തപസ്വികളായ മുനിമാരെയും വിളിച്ചു. എന്നാൽ വിശ്വകർമ്മാവും മഹേശ്വരനുമായ ദേവനെ ക്ഷണിച്ചില്ല. അതിൽ ദേവിക്കു കോപമുണ്ടായി. തന്റെ ഗണങ്ങളെ വിട്ടയച്ച് യജ്ഞവാടം കുത്തിപ്പിളർന്നു. ദ്വിജന്മാർ ഭയപ്പെട്ടു പാഞ്ഞുപോയി. രൗദ്രദീപ്തനായ മഹാത്മാവ് താരാവർഗ്ഗത്തിലെത്തി. ശൂലം ഏറ്റ് ഉൾത്തടംകീറി ഭൃത്യവർഗ്ഗങ്ങൾ വിലപിച്ചു. പറിച്ചെടുത്ത യൂപങ്ങൾ പാരിഷദന്മാർ അങ്ങുമിങ്ങും വലിച്ചെറിഞ്ഞു. ഉടനെ മാംസം കൊതിച്ച് ഗൃദ്ധ്രങ്ങൾ പൊങ്ങുകയും വന്നുവീഴുകയും ചെയ്തു. കൊടുങ്കാറ്റിളകി. കുറുക്കന്മാർ കൂട്ടംകൂടി ഓരിയിട്ടു. യക്ഷന്മാരും, ഗന്ധർവ്വന്മാരും, സിദ്ധന്മാരും, പിശാചുക്കളും, സർപ്പങ്ങളും, രാക്ഷസന്മാരും, പ്രാണാപാനങ്ങളെ യന്ത്രിച്ച് വക്ത്രസ്ഥാനാൽ തടഞ്ഞു. ഈ സന്ദർഭത്തിൽ കാഴ്ചകളൊക്കെ നോക്കിക്കണ്ട്, ശത്രുഘ്നനും ബഹുലോചനനുമായ ദേവദേവേശൻ ഉടനെ അഗ്നികുണ്ഡത്തിൽനിന്ന് ഉയർന്നുവന്നു. ആയിരം സൂര്യനുദിച്ചപോലെ മഹാശോഭ വീശി, സംവർത്തകാഗ്നിതുല്യനായി ശോഭിച്ചു. ദേവൻ പുഞ്ചിരി തൂകി ദക്ഷനോടു പറഞ്ഞു: 'പറയൂ! ഞാൻ എന്തു ചെയ്യണം?'

മഖത്തിന്റെ സംഭവം ദേവകളുടെ ഗുരു പറഞ്ഞു കേൾപ്പിച്ചപ്പോൾ ആ ദേവനോടു കൈകൂപ്പി ദക്ഷപ്രജാപതി ഭയത്തോടും ശങ്കയോടും വിറയലോടുംകൂടി കണ്ണുനീരൊഴുകുന്ന മുഖത്തോടുംകൂടി ഇപ്രകാരം പറഞ്ഞു.

ദക്ഷൻ പറഞ്ഞു: "ഭഗവാനേ, അങ്ങ് എന്നിൽ പ്രസാദിക്കുകയാണെങ്കിൽ, ഞാൻ അങ്ങയുടെ പ്രിയനാണെങ്കിൽ, ഞാൻ അനുഗ്രാഹ്യനാണെങ്കിൽ, അങ്ങ് വരദനാണെങ്കിൽ അങ്ങ് അനുഗ്രഹിക്കണേ!

ചുട്ടും, തിന്നും, കുടിച്ചും, ഉണ്ടും നശിപ്പിച്ചതെല്ലാം, പൊട്ടിച്ചെറിഞ്ഞതും, ചവിട്ടിയുടച്ചതും, വലിച്ചെറിഞ്ഞു നശിപ്പിച്ചതുമെല്ലാം ഭഗവാനേ, വളരെക്കാലം പ്രയത്നിച്ചു സമ്പാദിച്ചതാണ്. അവ കേവലം പാഴിലാക്കാതിരിക്കാൻ ആനുഗ്രഹിക്കണേ! ഞാൻ ഈ വരമാണു വരിക്കുന്നത്. 'അങ്ങനെയാകട്ടെ' എന്ന് ഭഗനേത്രഹരനായ ഹരൻ പറഞ്ഞു. ധർമ്മാദ്ധ്യക്ഷനും, വിരൂപാക്ഷനും, ത്ര്യക്ഷനും, ദേവനും, പ്രജകളുടെ പതിയും, ഭവനുമായ ദേവൻ നല്കുന്ന വരം വാങ്ങി മുട്ടുകുത്തിനിന്ന് ദക്ഷൻ ആയിരത്തെട്ടുനാമത്താൽ വൃഷകേതുവെ സ്തുതിച്ചു.''

യുധിഷ്ഠിരൻ പറഞ്ഞു:

"ഏതേതു പേരിനാൽ ദക്ഷൻ
പുകഴ്ത്തീ ദേവദേവനെ?
ചൊന്നാലും താത, കേട്ടീടാൻ
ആശയുണ്ടനഘാശയ!"

ഭീഷ്മൻ പറഞ്ഞു:

"അത്ഭുതക്രിയനായ് ഗൂഢ-
വ്രതനാമീശ്വരന്നുടെ
ഗുഹ്യപ്രകാശങ്ങൾ കേൾക്ക
പുണ്യനാമങ്ങൾ ഭാരത!"

ദക്ഷൻ പറഞ്ഞു.

"നമസ്തേ ദേവദേവേശ,
ദേവാരിബലസൂദന,
ദേവേന്ദ്രബലവിഷ്ടംഭ,
ദേവദാനവപൂജിത!

സഹസ്രാക്ഷ, വിരൂപാക്ഷ,
ത്ര്യക്ഷ,യക്ഷാധിപപ്രിയ
എങ്ങും കൈകാലുള്ള ദേവ-
യെങ്ങും മൂർദ്ധേക്ഷണാനന!

ലോകമെങ്ങും ശ്രോത്രവാനേ,
എങ്ങും വ്യാപിച്ചു നിൽപ്പു നീ
ശങ്കുകർണ്ണ, മഹാവർണ്ണ,
കുംഭകർണ്ണാർണ്ണവാലയ!

ഗജേന്ദ്രകർണ്ണ ഗോകർണ്ണ
പ്രാണികർണ്ണ തൊഴുന്നു ഞാൻ
ശതോദര, ശതാവർത്ത
ശതജിഹ്വ, തൊഴുന്നു ഞാൻ.

പാടുന്നു നിന്നെഗ്ഗായത്ര-
രർക്കരർച്ചിപ്പിതർക്കനെ
ബ്രഹ്മാവാം നിന്നെ മേൽവാനായ്
ശതക്രതുവെയോർപ്പതാം.

നിൻമൂർത്തിയിൽ മഹാമൂർത്തേ,
സമുദ്രാംബരസന്നിഭ,
തൊഴുത്തിന്നുള്ളിൽ ഗോക്കൾപോൽ
നിന്നിൽ നില്ക്കുന്നു ദേവകൾ.

കാണുന്നൂ നിൻെറ ദേഹത്തിൽ
സോമവഹ്നി ജലേശരെ
ആദിത്യൻ വിഷ്ണുബ്രഹ്മാവു
വ്യാഴനെന്നിവരേയുമേ

കാരണം കാര്യവും പിന്നെ
കരണം ക്രിയയും ഭവാൻ
അസത്തുസത്തുക്കൾക്കുള്ള
പ്രഭവക്ഷയവും ഭവാൻ

തൊഴാം ഭവന്നു ശർവ്വന്നു
രുദ്രന്നു വരദന്നു ഞാൻ
തൊഴാം പശുപതിക്കായ് ഞാൻ
അന്ധകാരിക്കു കൈതൊഴാം.

ത്രിജടന്നു ത്രിശീർഷന്നു
ത്രിശൂലപരഹസ്തന്നു
ത്ര്യംബകന്നു ത്രിനേത്രന്നു
ത്രിപുരാരിക്കു കൈതൊഴാം

കൂപ്പാം ചണ്ഡന്നു കുണ്ഡന്നു
മണ്ഡന്നണ്ഡധരന്നുമേ
ദണ്ഡിക്കു സർവ്വകർണ്ണന്നു
ദണ്ഡിമുണ്ഡന്നു കൈതൊഴാം.

ഉർദ്ധ്വകേശോർദ്ധ്വദംഷ്ട്രന്നു
ശുക്ളന്നവതതന്നുമേ
വിലോഹിതന്നു ധൂമ്രന്നു
നീലഗ്രീവന്നു കൂപ്പിടാം.

കൂപ്പാമപ്രതിരൂപന്നു
വിരൂപന്നു ശിവന്നുമേ
സൂര്യന്നു, സൂര്യമാലന്നു,
സൂര്യധ്വജപതാകനും.

തൊഴാം പ്രമഥനാഥന്നു
വൃഷസ്കന്ധന്നു ധന്വനും
ശത്രുന്ദമന്നു ദണ്ഡന്നും
പർണ്ണചീരപടന്നുമേ.

കൂപ്പാം ഹിരണ്യഗർഭന്നു
ഹിരണ്യകവചന്നുമേ
ഹിരണ്യകൃതചൂഡന്നും
ഹിരണ്യപതിയെത്തൊഴാം.

തൊഴാം സ്തുതന്നു സ്തുത്യന്നു
സ്തുയമാനന്നു കൈതൊഴാം
സർവ്വന്നു, സർവ്വഭക്ഷന്നു
സർവ്വഭൂതാന്തരാത്മനും.

തൊഴാം ഹോതന്നു മന്ത്രന്നു
ശുക്ളധ്വജപതാകനും
തൊഴാം നാഭന്നു നാഭ്യന്നു
തൊഴാം കടകടന്നു ഞാൻ.

തൊഴാം ഞാൻ കൃശനാശന്നും
കൃശാംഗന്നും കൃശന്നുമേ
സംഹൃഷ്ടനായ ദേവന്നു
തൊഴാം കിലികിലന്നു ഞാൻ.

കൈതൊഴാം ശയമാനന്നു
ശയിതന്നുത്ഥിതന്നു ഞാൻ
സ്ഥിതന്നും ധവമാനന്നും
മുണ്ഡന്നും ജടിലന്നുമേ.

തൊഴാം നർത്തനശീലന്നു
മുഖവാദിത്രവാദനും
നന്ദ്യോപഹാരലുബ്ധന്നു
ഗീതവാദിത്രശീലനും.

തൊഴാം ജ്യേഷ്ഠന്നു ശ്രേഷ്ഠന്നു
ബലപ്രമഥനന്നുമേ
കാലനാഥന്നു കല്പന്നു
ക്ഷയന്നുപക്ഷയന്നുമേ.

ഭീമദുന്ദുഭിഹാസന്നു
ഭീമവ്രതധരന്നുമേ
ഉഗ്രന്നു കൈതൊഴാം നിത്യം
ദശബാഹുവിനായ്ത്തൊഴാം.

കൂപ്പാം കപാലഹസ്തന്നു
ചിതിഭസ്മപ്രിയന്നു ഞാൻ
വിഭീഷണന്നു ഭീഷ്മന്നു
ഭീമവ്രതധരന്നുമേ.

കൂപ്പാം വികൃതവക്ത്രന്നു
ഖൾഗജിഹ്വന്നു ദംഷ്ട്രനും
പക്വാമ മാംസലുബ്ധന്നു
തുംബീവീണാപ്രിയന്നു ഞാൻ.

തൊഴാം വൃക്ഷന്നു വൃഷ്യന്നു
ഗോവൃഷന്നു വൃഷന്നു ഞാൻ
കടം കടന്നു ദണ്ഡന്നു
തൊഴാം പചപചന്നു ഞാൻ.

തൊഴാം സർവ്വവരിഷ്ഠന്നു
വരന്നു വരദന്നു ഞാൻ
വരമാല്യഗന്ധവസ്ത്രന്നു
വരാതിവരദേ, തൊഴാം.

കൂപ്പാം രക്തവിരക്തന്നു
ഭാവനന്നക്ഷമാലനും
സംഭിന്നന്നു വിഭിന്നന്നു
ഛായയ്ക്കും തപനന്നുമേ.

അഘോരഘോരരൂപന്നു
ഘോരഘോരതരന്നുമേ
തൊഴാം ശിവന്നു ശാന്തന്നു
തൊഴാം ശാന്തതപന്നു ഞാൻ.

ഏകപാത് ബഹുനേത്രന്നു
ഏകശീർഷന്നു ഞാൻ തൊഴാം
ക്ഷുദ്രന്നും ക്ഷുദ്രജീവന്നും
സംവിഭാഗപ്രിയന്നുമേ.

പഞ്ചാലന്നു സിതാംഗന്നു
തൊഴാം ശമശമന്നു ഞാൻ
തൊഴാം ചണ്ഡികഘണ്ടന്നു
ഘണ്ടനും ഘണ്ടഘണ്ടനും.

സഹസ്രാദ്ധ്മാത ഘണ്ടന്നും
ഘണ്ടാമാലാപ്രിയന്നുമേ
പ്രാണഘണ്ടന്നു ഗന്ധന്നു
തൊഴാം കളകളന്നുമേ.

ഹൂം ഹൂം ഹൂങ്കാരപാരന്നു
ഹൂം ഹൂങ്കാരപ്രിയന്നുമേ
തൊഴാം ശമശമേ നിത്യം
ഗിരിവൃക്ഷാലയന്നു ഞാൻ.

ഗർഭമാസസൃഗാലന്നു
താരകന്നു തരന്നുമേ
തൊഴാം യജിക്കും യജ്ഞന്നും
ഹുതന്നും പ്രഹുതന്നുമേ.

യജ്ഞവാഹന്നു ദാന്തന്നു
തപ്യന്നും തപനന്നുമേ
തൊഴാം തടന്നും താട്യന്നും
തടങ്ങൾ പതിയെത്തൊഴാം.

അന്നദന്നു തൊഴാമന്ന-
പതിക്കിങ്ങന്നഭുക്കിനും
സഹസ്രശീർഷന്നു തൊഴാം
സഹസ്രചരണന്നുമേ.

സഹസ്രോദ്യതശൂരന്നു
സഹസ്രനയനന്നുമേ
തൊഴാം ബാലാർക്കവർണ്ണന്നു
ബാലരൂപധരന്നുമേ.

ബാലാനുചരഗോപ്തന്നും
ബാലക്രീഡനകന്നുമേ
തൊഴാം വൃദ്ധന്നു ലുബ്ധന്നു
ക്ഷുബ്ധന്നും ക്ഷോഭണന്നുമേ.

തരംഗാംഗിതകേശന്നു
മുഞ്ജകേശന്നു കൂപ്പിടാം
ഷൾക്കർമ്മതുഷ്ടന്നു തൊഴാം-
ത്രികർമ്മനിരതന്നുമേ.

വർണ്ണാശ്രമങ്ങൾക്കു പൃഥ-
ക്കർമ്മനിവർത്തകന്നുമേ
തൊഴാം ഘോഷ്യന്നു ഘോഷന്നു
തൊഴാം കളകളന്നുമേ.

ശ്വേത പിംഗളനേത്രന്നു
കൃഷ്ണരക്തേക്ഷണന്നുമേ
പ്രാണഭഗ്നന്നു ദണ്ഡന്നും
സ്ഫോടനന്നും കൃശന്നുമേ.

ധർമ്മകാമാർത്ഥമോക്ഷങ്ങൾ
കഥനീയകഥന്നുമേ.
സാംഖ്യന്നു സാംഖ്യമുഖ്യന്നു
സാംഖ്യയോഗപ്രവൃത്തനും.

തൊഴാം രഥ്യവിരഥ്യന്നും
ചതുഷ്പഥരഥന്നുമേ
കൃഷ്ണാജിനോത്തരീയന്നും
വ്യാളയജ്ഞോപവീതനും.

ഈശാന, വജ്രസംഘാത,
ഹരികേശ,നമിപ്പു ഞാൻ
ത്ര്യംബകാംബികനാഥന്നു
വ്യക്താവ്യക്ത, തൊഴുന്നു ഞാൻ.

കാമ, കാമദ, കാമഘ്ന,
തൃപ്താതൃപ്തവിചാരിയേ
സർവ്വ, സർവ്വദ, സർവ്വഘ്ന
സംന്ധ്യാരാഗ, നമിപ്പു ഞാൻ.

മഹാബല, മഹാബാഹോ,
മഹാസത്വ, മഹാദ്യുതേ!
മഹാമേഘചയപ്രഖ്യ,
മഹാകാള, നമിപ്പു ഞാൻ.

സ്ഥൂലജീർണ്ണാംഗജടിയേ
വല്ക്കലാജിനധാരിയേ
ദീപ്തസൂര്യാഗ്നിജടിലേ
വല്ക്കലാജിനവാസിയേ.

സഹസ്രസൂര്യപ്രതിമ
തപോനിത്യ, തൊഴുന്നു ഞാൻ
ഉന്മാദന, ശതാവർത്ത
ഗംഗാതോയാർദ്രമൂർദ്ധജ!

ചന്ദ്രാവർത്ത യുഗാവർത്ത
മേഘാവർത്ത തൊഴുന്നു ഞാൻ
നീയന്ന, മന്നഭോക്താവ-
ന്നദനങ്ങന്നഭുക്കുതാൻ.

അന്നസ്രഷ്ടാവു പക്താവു
പക്വഭുക് പവനാനിലൻ
ജരായുജാണ്ഡജസ്വേദ-
ജോത്ഭിജ്ജങ്ങളുമങ്ങനെ.

നീതന്നെ ദേവദേവേശ
ഭൂതഗ്രാമം ചതുർവ്വിധം
നീയേ ചരാചരസ്രഷ്ടാ
പതി ഹർത്താവുമങ്ങനെ.

പറയുന്നൂ ബ്രഹ്മവിജ്ഞർ
ബ്രഹ്മമായ് ബ്രഹ്മവിത്തമ
മനസ്സിൽ പരയാം യോനി
ഖം വായു ജ്യോതിഷാംനിധി

ഋക്സാമങ്ങളുമോങ്കാരം
നീയെന്നാർ ബ്രഹ്മവാദികൾ
ഹായി ഹായി ഹുവാ ഹായി
ഹുവാ ഹോയി പലേകുറി.

സുരശ്രേഷ്ഠ, സ്തുതിക്കുന്നു
നിന്നെസ്സാമഗവൈദികർ
യജുർമ്മയൻ ഋക്മയൻ നീ-
യാഹുതീമയനങ്ങനെ.

സ്തുതനത്രേ ശ്രുതികളാൽ
വേദോപനിഷദങ്ങളാൽ
ബ്രഹ്മക്ഷത്രിയവൈശ്യന്മാർ
ശൂദ്രൻ താഴ്ന്നുള്ള ജാതികൾ.

മേഘസംഘങ്ങൾ നീയല്ലോ
ഇടി, മിന്നൽ, ഇരമ്പലും
വത്സരം നീ ഋതുക്കൾ നീ
മാസം മാസാർദ്ധവും ഭവാൻ.

യുഗം നിമേഷം നീ കാഷ്ഠ
നക്ഷത്രങ്ങൾ ഗ്രഹം കല
വൃക്ഷങ്ങൾക്കുകകുത്തും നീ
ശൃംഗങ്ങൾ മലകൾക്കു നീ.

വ്യാഘ്രം മൃഗേ, ഖഗേ താർക്ഷ്യൻ
നാഗങ്ങളിലനന്തനാം
ക്ഷീരാബ്ധി നീയാഴികളിൽ
വില്ലു യന്ത്രങ്ങളിൽ ഭവാൻ.

ശസ്ത്രജാലത്തിൽ വജ്രം നീ
സത്യമത്രേ വ്രതങ്ങളിൽ
നീതാൻ ദ്വേഷം പിന്നെയിച്ഛ
രാഗം മോഹം ക്ഷമാക്ഷമ.

വ്യവസായം ധൃതീ ലോഭം
കാമം ക്രോധം ജയാജയം
ഗദി നീ ശരി നീ ചാപി-
യേവം ഖട്വാംഗി ത്ധർത്ധരി.

ഛേത്താ ഭേത്താ പ്രഹർത്താ നീ
നേതാ മന്താ പിതാമതൻ
ദശലക്ഷണമൊത്തോൻ നീ
ധർമ്മമങ്ങർത്ഥകാമവും.

ഗംഗാ സമുദ്രങ്ങൾ സരിത്
പല്വലങ്ങൾ സരിത്തുകൾ
ലതാവല്ല്യൗഷധിതൃണം
പശുക്കൾ മൃഗപക്ഷികൾ

ദ്രവ്യകർമ്മസമാരംഭൻ
കാലപുഷ്പഫലപ്രദൻ
വേദങ്ങൾക്കാദിയന്തം നീ
ഗായത്ര്യോങ്കാരവും ഭവാൻ.

ഹരിതൻ രോഹിതൻ നീലൻ
കൃഷ്ണൻ രക്തനഥാരുണൻ
കദ്രു പിന്നെക്കപിലനും
കപോതൻ പിന്നെ മേചകൻ.

അവർണ്ണൻ നീ സുവർണ്ണൻ നീ
വർണ്ണകാരനനൗപമൻ
സുവർണ്ണനാമാവതുപോൽ
സുവർണ്ണപ്രിയനും ഭവാൻ.

ഇന്ദ്രൻ യമൻ നീ വരദൻ
ധനദൻ നീയിഹാനലൻ
ഉപപ്ളവൻ ചിത്രഭാനു
സാർഭാനുവഥ ഭാനു നീ.

ഹോത്രം ഹോതാവു ഹോമ്യം നീ
ഹുതമമ്മട്ടു നീ പ്രഭു
ത്രിസൗപർണ്ണം ബ്രഹ്മയജു-
സ്സുക്കൾക്കു ശതരുദ്രിയം.

പവിത്രങ്ങൾക്കും പവിത്രം
മംഗളങ്ങൾക്കു മംഗളം
ഗിരികൻ ഹിണ്ഡുകൻ വൃക്ഷം
ജീവൻ പുൽഗ്ഗളനങ്ങനെ.

പ്രാണൻ സത്വം രജസ്സും നീ
തമസ്സഗ്രമതിൽപ്പരം
പ്രാണാപാനൻ സമാനൻ നീ-
യുദാനൻ വ്യാനനങ്ങനെ.

ഉന്മേഷം നീ നിമേഷം നീ
ക്ഷുതം ജൃംഭിതമങ്ങനെ
ലോഹിതാന്തർഗ്ഗതാദൃഷ്ടി
മഹാവക്ത്രൻ മഹോദരൻ.

സൂചിരോമൻ ഹരിശ്മശ്രു
ഊർദ്ധ്വകേശൻ ചലാചലൻ
ഗീതവാദിത്രതത്ത്വജ്ഞൻ
ഗീതവാദനകപ്രിയൻ

മത്സ്യൻ ജലചരൻ ജാല്യാ
കളകേളികളൻ കലി
അകാലമതികാലം നീ
ദുഷ്ക്കാലം കാമമങ്ങനെ.

മൃത്യുക്ഷരൻ കൃത്യവും നീ
പക്ഷപക്ഷക്ഷയങ്കരൻ
മേഘകാളൻ മഹാദംഷ്ട്രൻ
സംവൃത്തകവലാഹകൻ.

ഘണ്ടാഘണ്ടൻ ഘടീഘണ്ടി
ചരുചേളി മിളീമിളി
ബ്രഹ്മകായികമഗ്ന്യോഘേ
ദണ്ഡി മുണ്ഡൻ ത്രിദണ്ഡധൃക്

ചതുര്യുഗം ചതുർവ്വേദം
ചതുർഹോത്രപ്രവൃത്തകൻ
ചാതുരാശ്രമ്യനേതാവു
ചാതുർവ്വർണ്യകരൻ പരം.

എന്നുമക്ഷപ്രിയൻ ധൂർത്തൻ
ഗണാദ്ധ്യക്ഷൻ ഗണാധിപൻ
രക്തമാല്യാംബരധരൻ
ഗിരീശൻ ഗിരികപ്രിയൻ.

ശില്പികൻ ശില്പികശ്രേഷ്ഠൻ
സർവ്വശില്പപ്രവർത്തകൻ
ഭഗനേത്രാങ്കുശൻ ചണ്ഡൻ
പൂഷദന്തവിനാശനൻ.

സ്വാഹ സ്വധ വഷൾക്കാരം
നമസ്കാരം നമോനമഃ
ഗൂഢവ്രതൻ ഗുഹ്യതപൻ
താരകൻ താരകാമയൻ.

ധാതാവിധാതാസന്ധാതാ
വിധാതാ ധരണാധരൻ
ബ്രഹ്മാവു നീ തപം സത്യം
ബ്രഹ്മചര്യമഥാർജ്ജവം.

ഭൂതാത്മാ ഭൂതകൃത്ഭൂതൻ
ഭൂതഭവ്യഭവോത്ഭവൻ
ഭൂർഭുവസ്വരിതൻ പിന്നെ
ധ്രുവൻ ദാന്തൻ മഹേശ്വരൻ

ദീക്ഷിതാദീക്ഷിതൻ ക്ഷാന്തൻ
ദുർദ്ദാന്തൻ ദാന്തനാശനൻ
ചന്ദ്രാവർത്തൻ യുഗാവർത്തൻ
സംവർത്തൻ സംപ്രവർത്തകൻ.

കാമൻ ബിന്ദുവണുസ്ഥൂലൻ
കർണ്ണികാരസ്രജപ്രിയൻ
നന്ദീമുഖൻ ഭീമമുഖൻ
സുമുഖൻ ദുർമ്മുഖാമുഖൻ.

ചതുർമ്മുഖൻ ബഹുമുഖൻ
രണൗഘാഗ്നിമുഖൻ പരം
ഹിരണ്യഗർഭൻ ശകുനി
മഹോരഗപതീ വിരാൾ.

അധർമ്മഹാ, മഹാപാർശ്വൻ
ചണ്ഡധാരൻ ഗണാധിപൻ
ഗോനർദ്ദൻ ഗോപ്രതാരൻ നീ
ഗോവൃഷേശ്വരവാഹനൻ.

ത്രൈലോക്യഗോപ്താ ഗോവിന്ദൻ
ഗോമാർഗ്ഗം മാർഗ്ഗമങ്ങനെ
ശ്രേഷ്ഠൻ സ്ഥിരൻ സ്ഥാണു പിന്നെ
നിഷ്കമ്പൻ കമ്പനങ്ങനെ.

ദുർവ്വാരണൻ ദുർവ്വിഷഹൻ
ദുസ്സഹൻ ദുരതിക്രമൻ
ദുർദ്ധർഷൻ ദുഷ്പ്രകമ്പൻ നീ
ദുർവ്വിഷൻ ദുർജ്ജയൻ ജയൻ.

ശശൻ ശശാങ്കൻ ശമനൻ
ശീതോഷ്ണ ക്ഷുൾജ്വരാദിധൃക്
ആധിവ്യാധികൾ നീ പിന്നെ
വ്യാധിഹാ വ്യാധിയങ്ങനെ.

എൻെറ യജ്ഞമൃഗവ്യാധൻ
വ്യാധികൾക്കാഗമം ഗമം
ശിഖണ്ഡി പുണ്ഡരീകാക്ഷൻ
പുണ്ഡരീകവനാലയൻ.

ദണ്ഡധാരൻ ത്ര്യംബകൻ നീ
ഉഗ്രദൻ താണ്ഡനാശനൻ
വിഷാഗ്രപാത് സുരശ്രേഷ്ഠൻ
സോമപൻ നീ മരുത്പതി.

അമൃതൻ നീ ജഗന്നാഥ,
ദേവദേവഗണേശ്വരൻ
വിഷാഗ്നിപൻ മൃത്യുപൻ നീ
ക്ഷീരപൻ സോമപൻ ഭവാൻ
മധുശ്ച്യുതാഗ്രപൻ നീയേ
നീ തന്നെ തുഷിതാജ്യപൻ.

ഹിരണ്യരേതൻ പുരുഷൻ ഭവാൻതാൻ
പെണ്ണാണുമാണങ്ങു നപുംസകം ഭവാൻ
ബാലൻ യുവാ സ്ഥവിരൻ ജീർണ്ണദംഷ്ട്രൻ
നാഗേന്ദ്രൻ ശക്രൻ വിശ്വകൃദ്വിശ്വഹർത്താ.

വിശ്വകൃത്ത് ഭവാൻ വിശ്വ-
കൃത്തുക്കളിൽ വരേണ്യനാം
വിശ്വവാഹൻ വിശ്വരൂപൻ
തേജസ്വി വിശ്വതോമുഖൻ.

നിൻകണ്ണ് ചന്ദ്രാദിത്യന്മാർ
കരളല്ലോ പിതാമഹൻ

മഹോദധീ സരസ്വതീ
വാക്ബലമനലാനിലൻ.

അഹോരാത്രം നിമേഷോന്മേ-
ഷകർമ്മാവായിടുന്നു നീ
ബ്രഹ്മാവില്ലില്ല ഗോവിന്ദൻ
പൗരരില്ലില്ല്യഷീശ്വരർ.

ശരിയായ് ശരിയായ് നിൻെറ
മാഹാത്മ്യമറിവാൻ ശിവ!
നിൻ സൂക്ഷ്മമൂർത്തികൾ നമു-
ക്കിന്നു കാഴ്ചയിലായ് വരാ.

അല്ലയോ മഹേശ്വരാ, അച്ഛൻ മകനെ എന്നപോലെ എന്നെ രക്ഷിച്ചാലും. ഞാൻ അങ്ങയാൽ രക്ഷിക്കപ്പെടേണ്ട വനാണ്. ഞാൻ ഇതാ കൈകൂപ്പുന്നു. അനഘാശയാ, രക്ഷി ച്ചാലും. അല്ലയോ ഭക്താനുകമ്പിയായ ഭഗവാനേ, ഞാൻ എപ്പോഴും അങ്ങയിൽ ഭക്തിയുള്ളവനാണ്. അനേക സഹ സ്രം പുരുഷന്മാരെ മൂടി ദുർദൃശനായി നില്ക്കുന്ന ദേവാ, കടലിൽനിൽക്കുന്ന എന്നെ ഭവാൻ രക്ഷിക്കണേ!

നിദ്രവെടിഞ്ഞവരും ശ്വാസംജയിച്ചവരും സത്വത്തിൽ ആണ്ടവരും ജിതേന്ദ്രിയന്മാരുമായ യോഗീന്ദ്രന്മാർ കാണു ന്ന ജ്യോതിസ്സായ, ആ യോഗാത്മാവായ, അങ്ങയെ ഇതാ നമസ്കരിക്കുന്നു. ജടിലനും ദണ്ഡിയും ലംബോദരശരീര നും കമണ്ഡലുനിഷംഗനുമായി വിളങ്ങുന്ന ബ്രഹ്മാവിനെ ഞാൻ ഇതാ തൊഴുന്നു. സർവ്വഭൂതങ്ങളേയും വിഴുങ്ങി പ്രളയ കാലത്ത് വെള്ളത്തിൽ പള്ളികൊള്ളുന്ന ദേവാ, ജലശായി യായ അങ്ങയെ ഞാൻ ആശ്രയിക്കുന്നു.

രാഹുവിൻെറ വായിൽ പ്രവേശിച്ച് രാവിൽ സോമനെ കുടിക്കുന്നവനും രാഹുവായി സൂര്യനെ വിഴുങ്ങുന്നവനുമാ യ ദേവാ, ഭവാൻ എന്നെ രക്ഷിക്കണേ! യഥാഭാഗം ഗർഭമായി നിന്നു സേവിക്കുന്നത് ഏവരാണോ അവർക്ക് ഇതാനമ സ്കാരം. സ്വാഹസ്വധ നേടി രസിച്ചാലും. ദേഹികളുടെ ദേഹങ്ങൾതോറും അംഗുഷ്ഠാംഗരായി വസിക്കുന്ന പുരു ഷന്മാർ ഏവരാണോ അവർ എന്നെ എന്നും രക്ഷിക്കട്ടെ! എനിക്ക് ഐശ്വര്യംനൽകട്ടെ! ശോഭിക്കാത്തവനായി ദേഹി കളെ ശോഭിപ്പിക്കുന്നവരായി ആരുണ്ടോ ഹർഷിക്കാത്ത അവർ ഹർഷിപ്പിക്കുന്നു. അവർക്കായി ഞാൻ ഇതാ എപ്പോ ഴും കൈകൂപ്പുന്നു.

പുഴകളിലും സമുദ്രങ്ങളിലും പർവ്വതങ്ങളിലും പാതാ ളത്തിലും ആരോ, തൊഴുത്തിലും വൃക്ഷമൂലത്തിലും, കാന്താ രാന്തരാളങ്ങളിലും, നാലുംകൂടിയ പെരുവഴിയിലും, രാജവീഥി യിലും, ചത്വരങ്ങളിലും, തടങ്ങളിലും, ഗജാശ്വാലയങ്ങളിലും, ജീർണ്ണോദ്യാനങ്ങളിലും, പഞ്ചഭൂതങ്ങളിലും, ദിക്കുകളിലും, വിദിക്കുകളിലും, ചന്ദ്രാർക്കന്മാരിലും ആർ വാഴുന്നു, ചന്ദ്രാർ ക്കന്മാരുടെ രശ്മികളിലും രസാതലത്തിലും പരലോകത്തി ലും ആർ വാഴുന്നു, അവരെയെല്ലാം ഇതാ ഞാൻ നമസ്ക രിക്കുന്നു. അവരെയെല്ലാം എന്നെന്നും നമസ്കരിക്കാം. സംഖ്യ, പ്രമാണം, രൂപം എന്നിവകൊണ്ടൊന്നും പരിഗണിക്കു വാൻ കഴിയാത്തവരായ അസംഖ്യേയഗുണന്മാരായ രുദ്ര ന്മാർക്ക് എൻെറ നമസ്കാരം.

സർവ്വഭൂതകരനും, സർവ്വഭൂതേശനും, ഹരനുമായ ഭവാൻ സർവ്വാന്തര്യാമിയാണല്ലോ. അതുകൊണ്ടാണ്, അതിൽനിന്നു വേറേയല്ലാത്തതുകൊണ്ടാണ്, ഞാൻ അങ്ങയെ യാഗത്തിന്ന് ക്ഷണിക്കാതിരുന്നത്. ഭൂരിദക്ഷിണകൊണ്ടു ഞാൻ യജിക്കു ന്നത് അങ്ങയെയാണല്ലോ. സർവ്വകർത്താവാണല്ലോ ഭവാൻ. അതുകൊണ്ടാണ് ഞാൻ അങ്ങയെ പ്രത്യേകം ക്ഷണിക്കാ തിരുന്നത്. അല്ലെങ്കിൽ ദേവാ, നിൻെറ സൂക്ഷ്മമായ മായ യിൽ ഞാൻ മുങ്ങിപ്പോയി, മോഹത്തിൽപ്പെട്ടുപോയി. ഈ

കാരണത്താലുമാകാം ഞാൻ നിന്നെ ക്ഷണിക്കാതിരുന്നത്. അങ്ങുതന്നെയാണല്ലോ അതിന്ന് കർത്താവ്.

അല്ലയോ ഭവാ, ഭവാൻ എന്നിൽ പ്രസാദിക്കണേ, എൻെറ യജ്ഞഭാഗം അങ്ങ് കൈക്കൊള്ളണമേ! എൻെറ കരൾ അങ്ങയിൽ അർപ്പിച്ചിരിക്കുന്നു. ദേവാ, എൻെറ ധീയും അങ്ങയിലാണ്. എൻെറ മനസ്സും അങ്ങയിലാണ്.''

ഇപ്രകാരം മഹേശ്വരനെ സ്തുതിച്ച് പ്രജാപതി വിരമിച്ചു. ഭഗവാൻ സ്തുതിയിൽ പ്രസാദിച്ച് ദക്ഷനോട് ഇപ്രകാരം പറഞ്ഞു.

ശങ്കരൻ പറഞ്ഞു: "അല്ലയോ സുവ്രതനായ ദക്ഷാ! ഞാൻ നിൻെറ ഈ സ്തവത്തിൽ സന്തോഷിക്കുന്നു. എന്തിന്നധികം പറയുന്നു. നീ എൻെറ അരികിൽ വന്നുചേരും. അല്ലയോ ദക്ഷാ! പ്രജാപതേ, നിനക്ക് ഇതിൻെറ ഫലം ലഭിക്കും. എൻെറ പ്രസാദം നിനക്കുണ്ട്.'

പിന്നേയും അവനോടു ലോകർക്ക് അധിപനായ ദേവൻ വാകൃജ്ഞനായ, വാക്യസമ്മതനായ ഭഗവാൻ ആശ്വാസകരമായ വാക്യം ഇപ്രകാരം പറഞ്ഞു.

'ദക്ഷാ! ദക്ഷാ! ഈ വിഘ്നംമൂലം നീ ദുഃഖിക്കരുത്. നിൻെറ യജ്ഞം ഞാൻ മുടിക്കുമെന്നുള്ളത് പണ്ടേതന്നെ കേട്ടിട്ടുണ്ട്. ഞാൻ വീണ്ടും ഭവാന് വരംനല്കാം. അത് ഹേ സുവ്രതാ! ഭവാൻ ഏറ്റാലും. നീ പ്രസന്നമുഖനായി മനസ്സുവെച്ച് കേൾക്കുക.

ഷഡംഗവേദത്താലും, സാംഖ്യയോഗത്താലും, യോഗത്താലും ഉടലെടുത്ത് ഉടനെ ദേവദാനവന്മാർക്കു സാധിക്കാത്ത ദുശ്ചരമായ തപസ്സ് ഞാൻ ചെയ്തു. അപൂർവ്വവും, സർവ്വതോഭദ്രവും, വിശ്വതോമുഖവും, ദശാർദ്ധാഢ്യവും, നിഗൂഢവുമായ തപസ്സ് അനേകവർഷം ചെയ്തു. മൂഢന്മാർ അതിനെ നിന്ദിച്ചു. ആ വർണ്ണാശ്രമധർമ്മങ്ങൾക്കൊക്കാത്തത് ചിലേടത്ത് ഒത്തും, അന്തമറ്റ ഉറപ്പോടൊത്ത ഇത് സത്യാശ്രമമായ വ്രതമാണ്. അങ്ങനെയല്ലയോ ദക്ഷാ, പാശുപതം മുമ്പേതന്നെ ഞാൻ നേടിയത്. ഞാൻ നേടിയ അതിന് ഏറ്റവും ശുഭമായ ഫലവുമുണ്ട്. ആ ഫലത്തിൻെറ ഭാഗവും അല്ലയോ ദക്ഷാ, ഞാൻ നിനക്കു നല്കിയനുഗ്രഹിക്കുന്നു. നീ ഒട്ടും ദുഃഖിക്കേണ്ടതില്ല.'

ഇപ്രകാരം അനുഗ്രഹംനല്കി ദേവിയോടുകൂടി ഭഗവാൻ അവിടെത്തന്നെ മറഞ്ഞു. ദക്ഷൻ ചൊല്ലിയ ഈ സ്തോത്രം ചൊല്ലുന്നവനും കേൾക്കുന്നവനും അശുഭം പിന്നെ ബാധിക്കുകയില്ല. എന്നുതന്നെയല്ല ദീർഘായുസ്സും ലഭിക്കും.

ശിവൻ എല്ലാ സുരന്മാരേക്കാൾ ശ്രേഷ്ഠനായവിധം ഈ സ്തവം എല്ലാ സ്തവത്തിലുംവെച്ച് ശ്രേഷ്ഠമാണെന്നു ബ്രഹ്മാവുതന്നെ സമ്മതിച്ചിരിക്കുന്നു.

യശസ്സ്, രാജ്യം, സുഖം, ഐശ്വര്യം, കാമം, അർത്ഥം, ധനം, ഇവ കാംക്ഷിക്കുന്നവർ ഭക്തിയോടുകൂടി കേൾക്കേണ്ടതായ സ്തോത്രമാണിത്. യത്നത്തോടെ വിദ്യാർത്ഥികളും ഇതു പഠിക്കണം. രോഗാർത്തനും ദുഃഖിതനും ദീനനും ചോരന്മാരുടെ പിടിയിൽപ്പെട്ടവനും, ഭയാർദ്ദിതനും രാജകാര്യാക്രാന്തനായവനും, ആ വലിയ ഭയങ്ങളിൽനിന്ന് വിമുക്തനാകും. ഈ ദേഹത്താൽത്തന്നെ ഗണങ്ങൾക്ക് സാമ്യവും ലഭിക്കും. തേജസ്സും യശസ്സുംനേടി നിർമ്മലനായി ഭവിക്കും. രാക്ഷസന്മാരും പിശാചുക്കളും ഭൂതഗണങ്ങളും വിനായകന്മാരും ഈ സ്തോത്രംചൊല്ലുന്നവൻെറ ഗൃഹത്തിൽ യാതൊരു വിഘ്നവും വരുത്തുന്നതല്ല.

ഈ സ്തോത്രം ഏതു ഭക്തബ്രഹ്മചാരിണിയായ സ്ത്രീ കേൾക്കുന്നുവോ അവൾ സ്വഗൃഹത്തിലും ഭർത്തൃഗൃഹത്തിലും ദൈവതംപോലെ പൂജ്യയായി വിളങ്ങും. ഈ സ്തോത്രം എല്ലാം കേൾക്കുന്നവനും സശ്രദ്ധം ചൊല്ലുന്നവനും വീണ്ടും ഏറ്റവും സർവ്വകർമ്മസിദ്ധിയുണ്ടാകും, തീർച്ചയാണ്. മനസ്സുകൊണ്ടെന്തു ചിന്തിക്കുന്നുവോ, വാക്കാൽ എന്തു പറയുന്നുവോ, അതൊക്കെ അവന് ഈ സ്തവം ചൊല്ലുകയാൽ ലഭിക്കും.

ദേവന്നും, ദേവിക്കും, ഗുഹന്നും, നന്ദീശ്വരന്നും ദമത്താലും, നിയമത്താലും, നന്നായി ബലികൊടുത്ത് പിന്നെ നാമങ്ങളെ യഥാക്രമം ഏറ്റുവാങ്ങണം. അങ്ങനെ ചെയ്താൽ ചെയ്യുന്ന പുരുഷൻ ഇഷ്ടാർത്ഥങ്ങൾ, കാമഭോഗങ്ങൾ, നേടുന്നതാണ്. അവൻ മരിച്ചാൽ സ്വർഗ്ഗംപ്രാപിക്കും. പിന്നെ തിര്യക്കായി ജനിക്കയില്ല. ഇപ്രകാരമാണ് പരാശരസുതനും പ്രഭുവുമായ വ്യാസഭഗവാൻ പറഞ്ഞിട്ടുള്ളത്.''

**285. പാഞ്ചഭൗതികം - അദ്ധ്യാത്മജ്ഞാനവും അതിൻെറ ഫലവും -** യുധിഷ്ഠിരൻപറഞ്ഞു: "ഇഹത്തിൽ അദ്ധ്യാത്മമെന്ന് പുരുഷന്ന് എന്തോ ഒന്നുണ്ടല്ലോ, ആ അദ്ധ്യാത്മം എന്തിൽനിന്നാണ് ഉദിച്ചത്? അതിനെപ്പറ്റി പറഞ്ഞുതരണേ പിതാമഹാ!"

ഭീഷ്മൻപറഞ്ഞു: "ആത്മാവിനെപ്പറ്റിയുള്ള ശാസ്ത്രത്തിൻെറ സഹായത്തോടെ ഒരുത്തന് സകലതും അറിയുവാൻ കഴിയും. എല്ലാ ജ്ഞാനത്തിലും ശ്രേഷ്ഠമായി നില്ക്കുന്നതാണ് അദ്ധ്യാത്മം. ഞാൻ എൻെറ ബുദ്ധിയുടെ കഴിവുപോലെ ആ അദ്ധ്യാത്മത്തെപ്പറ്റി പറഞ്ഞുതരാം. നീ ചോദിച്ച ചോദ്യത്തിനുത്തരം ഉണ്ണീ, മനസ്സിരുത്തി കേൾക്കുക. ഭൂമി, കാറ്റ്, ആകാശം, ജലം, തേജസ്സ്, ഇവയഞ്ചുമാണ് മഹാഭൂതങ്ങൾ. ഈ അഞ്ചു മഹാഭൂതങ്ങൾ എല്ലാ ഭൂതങ്ങൾക്കും ഉത്ഭവത്തിന്നും നാശത്തിനും കാരണമായിനില്ക്കുന്നു. അല്ലയോ ഭരതർഷഭാ, അവയുടെ ഗുണസംഘാതമാണു ശരീരം. ആ ഗുണങ്ങൾ അവയുടെ ചേർച്ചമൂലം അവ വീണ്ടും വീണ്ടും തുടർന്ന് നിലനില്ക്കുകയും തുടർന്ന് മൂലത്തിൽ ലയിക്കുകയും വീണ്ടും ഉണ്ടാവുകയുംചെയ്യുന്നു. സൃഷ്ടിച്ചുവിട്ട ആ ഭൂതങ്ങൾ വീണ്ടും മഹാഭൂതങ്ങളിൽചേരുന്നു. സമുദ്രത്തിൽ തിരമാല പൊങ്ങുകയും അത് സമുദ്രജലത്തിൽ ലയിക്കുകയും വീണ്ടും തിരമാല പൊങ്ങുകയും ലയിക്കുകയും ചെയ്യുന്നതുപോലെ, മഹാഭൂതങ്ങളിൽനിന്ന് ജീവജാലങ്ങൾ (ഭൂതങ്ങൾ) ജനിക്കുകയും അവ മഹാഭൂതങ്ങളിൽ ലയിക്കുകയും വീണ്ടും ഉണ്ടാവുകയും ലയിക്കുകയും ചെയ്തുകൊണ്ടിരിക്കുന്നു. ഒരു ആമ അതിൻെറ അംഗങ്ങളെ പുറത്തേക്കു കാണിക്കുകയും ഉള്ളിലേക്കു വലിക്കുകയും ചെയ്യുന്നതുപോലെ ലഘുഭൂതങ്ങൾ പുറത്തുകാണുകയും മഹാഭൂതത്തിൽ ഒളിക്കുകയും ചെയ്യുന്നു. ഇതാണ് ഭൂതസഞ്ചയത്തിൻെറ നില.

അഞ്ചു ഭൂതത്തിൻെറയും ഗുണംപറയാം: ആകാശത്താൽ ശബ്ദമുണ്ടാകുന്നു, കേൾക്കുന്നു. ഭൂമിയുടെ ഗുണം കൂട്ടുകൂട്ടലാണ്. കാറ്റിൻെറ ഗുണം പ്രാണൻ നല്കലാണ്. ജലത്തിൻെറ ഗുണം രസം നല്കലാണ്. തേജസ്സിൻെറ ഗുണം സ്വരൂപം കാണിക്കലാണ്. ഇങ്ങനെയാണ് സർവ്വ ചരാചരങ്ങളിലും അവയുടെ ഗുണം വർത്തിക്കുന്നത്.

പ്രളയത്തിൽ സർവ്വവും മഹാഭൂതത്തിൽ ലയിക്കും. വീണ്ടും അതിൽനിന്ന് ജനിക്കും. ഭൂതകൃത്ത് മഹാഭൂതം അഞ്ചും ഭൂതങ്ങൾതോറും ഏതിൽ ഏതു വിഷയം കാണുന്നുവോ അതു പ്രകാരമാണ് കല്പിച്ചത്. ശബ്ദം, ശ്രോത്രം, സുഷിരം ഇവ ആകാശസംഭവമാണ്. രസം, സ്നേഹം, ജിഹ്വ ഇവ ജലത്തിന്നുള്ള ഗുണങ്ങളാണ്. രൂപം, കണ്ണ്, വിപാകം ഇവ മൂന്നും തേജസ്സിൻെറ ഗുണമാണ്. ഗന്ധം, ഘ്രാണം, ദേഹം, ഇവ ഭൂമിയുടെ ഗുണങ്ങളാണ്. പ്രാണൻ, സ്പർശം, ചേഷ്ട ഇവ മൂന്നും വായുവിൻെറ ഗുണങ്ങളാണ്.

ഇങ്ങനെ പഞ്ചഭൂതങ്ങളുടെ ഗുണങ്ങൾ ഞാൻ വ്യക്തമാക്കി രാജാവേ!

കാലം, രജസ്സ്, തമസ്സ്, സത്വം, 'കർമ്മബുദ്ധി' ആറാമതായി മനസ്സും ഈശ്വരൻ കല്പിച്ചു. പാദത്തിന്നുമേലെ, ശിരസ്സിനു താഴെ, നാം എന്തുകാണുന്നുവോ അതിന്നു രണ്ടിന്നും ഇടയ്ക്കാണ് ബുദ്ധി എന്ന നിന്റെ നില്പ്. മനുഷ്യന്ന് അഞ്ചിന്ദ്രിയങ്ങൾ. മനസ്സ് ആറാമത്തെ ഇന്ദ്രിയമാണ്. ഏഴാമത്തേത് ബുദ്ധി. എട്ടാമത്തേതായി ഒന്നുണ്ട്. അതാണ് ക്ഷേത്രജ്ഞൻ (ആത്മാവ്).

അഞ്ചിന്ദ്രിയങ്ങളും ഇന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കുന്ന അവയുടെ കർത്താവും ഓരോ ഇന്ദ്രിയത്തിന്റെയും വ്യാപാരങ്ങളിൽ മനസ്സുവെച്ച് അവയെ ഗ്രഹിക്കുന്നു. സത്വം, രജസ്സ്, തമസ്സ് ഇവ ഇന്ദ്രിയങ്ങൾക്കധീനമായി അവയ്ക്കു രൂപംനല്കുവാനും രക്ഷയ്ക്കും നില്ക്കുന്നു.

കണ്ണുകൊണ്ടു കാണുന്നു. മനസ്സ് സംശയിക്കുന്നു. കാര്യം ചിന്തിച്ചുറപ്പിക്കുന്നതിനാണ് ബുദ്ധി. ക്ഷേത്രജ്ഞൻ സാക്ഷിയാണ്. ഒന്നിലും ചേരാതെ നില്ക്കുന്നു. ഘ്രാണിക്കുന്നതിനാണ് മൂക്ക്. നാവ് രസമറിയുന്നതിന്നാണ്. സ്പർശസ്പർശിസ്പർശനമായ ബുദ്ധി വീണ്ടും മാറുന്നു. ഇത് ഒന്നിനാഗ്രഹിച്ചാൽ അതു മനസ്സായി മാറും. ഈ അധിഷ്ഠാനങ്ങൾ ബുദ്ധിക്കു വെവ്വേറെ അങ്ങനെ അഞ്ചുണ്ട്. ഇന്ദ്രിയങ്ങൾ ദുഷിച്ചാൽ ബുദ്ധിയും ദുഷിക്കും. പുരുഷനിലുള്ള ബുദ്ധി മൂന്നു ഭാവത്തിലുമെത്തും. ചിലപ്പോൾ പ്രീതിപ്പെടും. ചിലപ്പോൾ ശോകം വന്നുപെടും. ചിലപ്പോൾ രണ്ടുംപെടാതെ സുഖദുഃഖങ്ങളില്ലാതെ നില്ക്കും; ഭാവാത്മികത ഈ മൂന്നു ഭാവത്തിലും ചേരുന്നതാണ്. പുഴകളുടെയൊക്കെ നാഥനായ സമുദ്രം തിരയടിച്ച് തന്റെ അതിർത്തിക്കുള്ളിൽനിന്നു കരയെ തകർക്കുന്ന മട്ടിൽ ഇത്തരം ഭാവങ്ങളോടുകൂടിയ ബുദ്ധി മനസ്സിൽ ഭാവങ്ങളുണ്ടാക്കും. ഹർഷം, പ്രീതി, ആനന്ദം, സുഖം, ചിത്തപ്രശാന്തി, ഇവ പുരുഷന്ന് ഒരു മട്ടിൽ ഉണ്ടായിവരും. ഇതു സാത്വികഗുണമാണ്. പരിദാഹം, ശോകം, സന്താപം, മൂർത്തി, അക്ഷമ ഈ രജോഭാവങ്ങൾ ചില ഹേതുക്കൾകൊണ്ടു കാണുമാറാകും. അവിദ്യ, രാഗം, മോഹം, പ്രമാദം, സ്തംഭനം, ഭയം, സമൃദ്ധിയില്ലായ്മ, ദൈന്യം, പ്രമാദം, സ്വപ്നതന്ത്രികൾ ഇവയുണ്ടാകും; ഇതു തമോഗുണമാണ്. പ്രീതിയോടുകൂടി എന്ത് ദേഹത്തിലും മനസ്സിലുമുണ്ടാകുന്നുവോ അത് സാത്വികഭാവമാകുന്നു എന്നറിയണം. ദുഃഖം ഉണ്ടാക്കുന്നതെന്തുണ്ടോ തനിക്ക് അപ്രീതിക്ക് കാരണമായ അത് രജസ്സാണെന്നു ധരിക്കണം. തെറ്റായ മോഹത്തോടുകൂടി എന്ത് ദേഹത്തിലും മനസ്സിലുമുണ്ടോ അപ്രതർക്കവും അവിജ്ഞേയവുമായ അതു തമസ്സാണെന്നു ധരിക്കണം. ഈ പറഞ്ഞതെല്ലാം ബുദ്ധിഗതമായാൽ, ഏതുവരെ പറഞ്ഞുവോ അതൊക്കെ ശരിക്കും അറിഞ്ഞാൽ അവൻ ബുദ്ധനായി. അതാണു ബുദ്ധനായവന്റെ ലക്ഷണം.

സത്വത്തിനും ക്ഷേത്രജ്ഞനും തമ്മിൽ സൂക്ഷ്മമായ അന്തരമുണ്ടെന്ന് നീ മനസ്സിലാക്കുക. അതിൽ സത്വം ഗുണത്തെ സൃഷ്ടിക്കും. മറ്റേത് (ക്ഷേത്രജ്ഞൻ) ഗുണത്തെ സൃഷ്ടിക്കുകയില്ല. ഇതാണ് അവതമ്മിലുള്ള അന്തരം. അവ തമ്മിൽ അന്തരമുണ്ടെങ്കിലും അവ ഒന്നായേ നില്ക്കുകയുള്ളൂ. മത്സ്യവും ജലവും ഒന്നല്ല, എന്നാൽ അവ ഒന്നായിച്ചേർന്നു നില്ക്കുന്നു. അതുപോലെ ഗുണങ്ങൾ ആത്മാവെ കാണുന്നില്ല. ആത്മാവ് ഗുണങ്ങളെ കാണുകയും ചെയ്യും.

ജ്ഞാനമില്ലാത്തവർ വിചാരിക്കുന്നത് ആത്മാവ് ഗുണങ്ങളോടുകൂടിയവനായി നില്ക്കുന്നു എന്നാണ്. എന്നാൽ അതല്ല പരമാർത്ഥം. ആത്മാവ് സത്യത്തിൽ യാതൊന്നിലും പ്രവേശിക്കാതെ, ഒന്നിനോടും ചേരാതെനില്ക്കുന്ന ഒരു സാക്ഷിമാത്രമാണ്. സത്വത്തിന്നും ആശ്രയമായ ഗുണചൈതന്യമില്ല. ജീവൻ എന്നത് ഗണസംഘാതംകൊണ്ടുണ്ടാകുന്നതാണ്. മറ്റുള്ളതു കാരണമായി സത്വത്തെ ഉണ്ടാക്കി ദേഹത്തിൽ വർത്തിക്കുന്നു. ആർക്കും ഗുണങ്ങളെ അവയുടെ ശരിയായ ഭാവത്തിൽ ഗ്രഹിക്കുവാൻ കഴിയുകയില്ല. ആത്മാവ് അതിനെ നോക്കിക്കാണുക മാത്രം ചെയ്യുന്നു; ഒരു സാക്ഷിയെപ്പോലെ മാത്രം. സത്വവും ആത്മാവും തമ്മിലുള്ള ബന്ധം നിത്യമായിട്ടുള്ളതാണ്. ഉള്ളിൽവസിക്കുന്ന സത്വം എല്ലാറ്റിനെയും ഇന്ദ്രിയങ്ങൾവഴി ഗ്രഹിക്കുന്നു. അവ അചേതനവും ദുർഗ്രാഹ്യവുമാണ്. ശരിക്ക് ഇന്ദ്രിയങ്ങൾ ദീപം പോലെയാണ്. ദീപം വെളിച്ചംപരത്തി അന്യവസ്തുക്കൾ കാണുവാൻ സഹായിക്കുന്നു. ഇതാണ് ഇന്ദ്രിയങ്ങളുടേയും, സത്വത്തിൻേറയും, ആത്മാവിൻേറയും നില. ഇതു മനസ്സിലാക്കി മനുഷ്യൻ സുഖത്തിനോ ദുഃഖത്തിനോ വശംവദനാകാതെ ശാന്തനായി ജീവിക്കുക. അങ്ങനെയുള്ളവൻ അഹങ്കാരത്തിൽനിന്നു വിട്ട് ഉയർന്നുനില്ക്കുന്നവനാണെന്നു കണക്കാക്കാം. സ്വഭാവസിദ്ധി ഈ ഗുണങ്ങളെയെല്ലാം ചമയ്ക്കുന്നു. ഒരു എട്ടുകാലി സ്വന്തം പ്രകൃതിവശാൽ സ്വന്തം നൂലുകൊണ്ട് വലകെട്ടുന്നു. ഇപ്രകാരം മനുഷ്യന്റെ ഇന്ദ്രിയഗുണങ്ങളെ ചിലന്തിവലയോടുപമിക്കാം. അതിനെ നശിപ്പിച്ചാൽപ്പിന്നെ അതിന്നു നിലനില്പില്ല. ഉള്ളപ്പോൾ കാണാൻ കഴിയുകയും ചെയ്യും.

പ്രത്യക്ഷത്തെ നോക്കി പരോക്ഷത്തെ അനുമാനിക്കാം. ചിലർ ഇതിനെ നിവൃത്തിയെന്നു പറയുന്നു. തന്റെ ഉള്ളിലുള്ള ഈ കെട്ട് അഴിച്ചാൽ, ബുദ്ധിചിന്താമയമായ ഈ ഉറച്ച കെട്ടഴിച്ചാൽ, ദുഃഖമൊക്കെ നീങ്ങി, ശങ്കയെല്ലാം നീങ്ങി അവൻ സുഖംനേടുന്നതാണ്. അടിവിട്ടവർ മോഹപ്പുഴയിൽ വീണുഴലും. നിലകാണാതെ ഏതുവിധം ഉഴലുമോ അതേവിധമാണ് ബുദ്ധിയോഗം. വിദ്വാന്മാർ ഉഴലുകയില്ല. അവർ വെള്ളത്തിന്റെ മറുകര നീന്തിക്കടക്കും. അദ്ധ്യാത്മവിജ്ഞരായ ധീരന്മാർക്ക് സംസാരസമുദ്രം കടക്കുവാനുള്ള തോണി 'ജ്ഞാന'മാകുന്നു.

ധാർമ്മികരെപ്പറ്റി പറയുകയാണെങ്കിൽ അവരിൽ ആരുംതന്നെ തന്നെപ്പോലെയുള്ള മറ്റൊരാളേക്കാൾ ഉപരിയായ ഒരന്ത്യത്തിലെത്തുകയില്ല. തീർച്ചയായും ധാർമ്മികന്മാരുടെയെല്ലാം മാർഗ്ഗം ഒന്നുതന്നെയാണ്.

ജ്ഞാനികളെപ്പറ്റി പറയുകയാണെങ്കിൽ അവർ ജ്ഞാനംസമ്പാദിക്കുന്നതിനുമുമ്പ് അജ്ഞാനത്താൽ ചെയ്തുപോയ കർമ്മങ്ങളേയും, ജ്ഞാനം സമ്പാദിച്ചതിന്നുശേഷം ചെയ്തുപോയ നീതിവൈകല്യമായ കർമ്മങ്ങളേയും – ഇങ്ങനെ രണ്ടുവിധം പാപങ്ങളേയും അവന്റെ ജ്ഞാനം ആത്മാവിൽവെച്ചു നശിപ്പിച്ചുകളയുന്നു. എന്നുതന്നെയല്ല ജ്ഞാനം നേടിക്കഴിഞ്ഞാൽ ആ പുണ്യാത്മാവ് താൻ മുമ്പെ ചെയ്തുവന്നിരുന്ന അന്യായവും അധർമ്മവുമായ കർമ്മങ്ങളുടെ ദോഷം ഗ്രഹിച്ച് അതിൽനിന്നു തീർച്ചയായും വിരമിക്കുന്നതാണ്.

എന്നുമാത്രമല്ല ഇന്ദ്രിയങ്ങളുടെ പ്രേരണയനുസരിച്ച് അന്യന്മാർചെയ്യുന്ന ദുഷ്കർമ്മങ്ങളിൽനിന്ന് അവരെ തടയുകയും ചെയ്യും.''

**286. സമംഗനാരദസംവാദം – തന്റെ ശോകഹീനാവസ്ഥയെ സമംഗൻ നാരദനോടു പറയുന്നു** – യുധിഷ്ഠിരൻ പറഞ്ഞു: "മനുഷ്യർ എപ്പോഴും ദുഃഖത്തേയും മരണത്തേയും ഭയപ്പെടുന്നു. ഇവ രണ്ടും നമുക്കു വന്നുചേരാതെ, അവയെ തടുത്ത് അവയിൽനിന്നൊഴിഞ്ഞു ജീവിക്കുവാൻ വല്ലമാർഗ്ഗവുമുണ്ടോ പിതാമഹാ!''

ഭീഷ്മൻ പറഞ്ഞു: "നിന്റെ ഈ ചോദ്യത്തിന്നുദാഹ

രണമായി ഒരു പഴങ്കഥ നടപ്പുണ്ട്. അതു നാരദനും സമംഗ നും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്. അതു ഞാൻ പറയാം, കേൾക്കുക.''

നാരദൻ പറഞ്ഞു: "എടോ സമംഗാ, എല്ലാവരും പൂജ്യ ന്മാരെ കാണുമ്പോൾ, കൈകൂപ്പി അഭിവാദ്യംചെയ്യുമ്പോൾ നീ നിൻെറ ദേഹംകൊണ്ടു നിൻെറ നെഞ്ചു ഭൂമിയിൽ മുട്ടു മാറ് കൈ രണ്ടുകൊണ്ടും നീന്തുന്നമാതിരിയാണ് നമസ്കരി ക്കുന്നത്. നീ സംസാരസാഗരം കടക്കുവാൻ സ്വന്തം കൈത ന്നെ ഉപയോഗപ്പെടുത്തുന്നവിധം സ്വാശ്രയശീലനായിക്കാ ണുന്നു. നീ നിത്യവും സന്തുഷ്ടനും ശോകംവിട്ടവനുമായി കാണപ്പെടുന്നു. നിനക്ക് ഇവിടെ ഭയമോ വിഷമമോ അല്പ വും കാണപ്പെടുന്നില്ല. നിത്യതൃപ്തനെപ്പോലെ, സ്വസ്ഥ നായി ബാലനെപ്പോലെ, ലീലാലോലനായ ബാലനെപ്പോലെ, കാണപ്പെടുന്നുവല്ലോ!"

സമംഗൻ പറഞ്ഞു: "അല്ലയോ മാനദാ, ഞാൻ ഭൂത ത്തേയും ഭാവിയേയുംപറ്റി ശരിയായി അറിയുന്നുണ്ട്. അതി ൻെറ സത്യാവസ്ഥയൊക്കെ, തത്ത്വമൊക്കെ എനിക്കറിയാം. അതുകൊണ്ട് ഞാൻ ഒരിക്കലും ദുഃഖത്തിനു പാത്രമാവു കയില്ല. ഒരിക്കലും ഞാൻ ദുഃഖിക്കുകയില്ല. ഈ ലോക ത്തിൽ പണ്ടുണ്ടായതൊന്നും നിലനിന്നു കാണുന്നില്ല. ഇപ്പോ ൾ ഉള്ളതും അതുപോലെതന്നെ നശിച്ചുകൊണ്ടിരിക്കുന്നു. ഭാവിയിൽ ഉണ്ടാകുന്നതും നശിക്കും. ഇതാണ് 'അസത്'എന്ന തിൻെറ ലക്ഷണം. നശ്വരമായതാണ് ലോകത്തിൽ കാണപ്പെ ടുന്നതെല്ലാം. ഇങ്ങനെയാകയാൽ നമ്മുടെ സുഖങ്ങളൊ ക്കെ അസത്തിനെ (നശ്വരത്തെ) ആശ്രയിച്ചാണെങ്കിൽ നമു ക്ക് ഒരിക്കലും ശാശ്വതമായ സുഖം ലഭിക്കുകയില്ല. ഇതാണ് സത്യാവസ്ഥ.

ഈ ലോകത്തിൽ കർമ്മങ്ങളുടെ ആരംഭത്തേയും അവ യുടെ ഫലാഗമത്തേയുംപറ്റി ഞാൻ ശരിക്കും അറിയുന്നുണ്ട്. എത്ര വിചിത്രമാണ് കർമ്മങ്ങളുടെ ഫലങ്ങൾ. ഇവ കണ്ടിട്ട് ഞാൻ ദുഃഖാർത്തനാകുന്നില്ല. എല്ലാ കർമ്മങ്ങളും ദുഃഖ ത്തിനുവേണ്ടിയാണ് വന്നുചേരുന്നത്.

കർമ്മത്തിൻെറ ഫലങ്ങളും ദുഃഖത്തിന്നുവേണ്ടിത്തന്നെ. അതുകൊണ്ട് കർമ്മഫലത്തെ കാംക്ഷിക്കാതെ കർമ്മംചെ യ്യുക.

അല്ലയോ നാരദാ! നോക്കൂ, അജ്ഞാനികളും, നിരാ ധാരരും, ധനികരും, അന്ധൻമാരും, വിഡ്ഢികളും, കിറുക്ക ന്മാരും അവരെപ്പോലെ നമ്മളും ജീവിക്കുന്നു. ഇവരൊ ക്കെ കർമ്മഫലത്താലാണ്, കഴിഞ്ഞ ജന്മത്തിൽ ചെയ്ത പുണ്യപാപകർമ്മങ്ങളുടെ ഫലമായിട്ടാണ്, ഇത്തരത്തിലു ള്ള, പലതരത്തിലുള്ള, ജീവിതം കൈക്കൊണ്ടത്. ദേവന്മാർ പോലും അനാമയരായി വർത്തിക്കുന്നത് അവരുടെ പൂർവ്വ കർമ്മഫലം നിമിത്തമാണ്. ശക്തരും, അശക്തരും, എല്ലാവരും അതാതു നിലയിൽ വർത്തിക്കുന്നത് അവരുടെ പൂർവ്വാർ ജ്ജിതകർമ്മങ്ങളുടെ ഫലംകൊണ്ടാണ്. അതുകൊണ്ട് നി ങ്ങൾ ഞങ്ങളെ ബഹുമാനിക്കേണ്ടതാണ്. ലക്ഷപ്രഭുക്കന്മാ രും ആയിരക്കാരും ജീവിക്കുന്നു. അവർ ദുഃഖങ്ങളെ അട ക്കാൻ കഴിയാത്തവരായി കഴിഞ്ഞുകൂടുന്നു. നോക്കൂ,അവരും ജീവിക്കുന്നു. നമ്മളും ജീവിക്കുന്നു. നാം ദുഃഖത്തിന്നു വഴി തുറന്നു കൊടുക്കാത്തവിധം അല്ലയോ നാരദാ, എന്തുതര ത്തിലുള്ള ജീവിതക്രമമാണ് സ്വീകരിക്കേണ്ടത്. എല്ലാ സന്തോഷങ്ങളും എല്ലാ ദുഃഖങ്ങളും കൃതാന്തവശ്യങ്ങളായി തുടരുകയാണെങ്കിൽ അവയെ അതുമൂലം നമുക്ക് എതിർ ക്കുവാൻ പറ്റുകയില്ല. പ്രജ്ഞയുടെ മൂലമായി നില്ക്കുന്നത് തങ്ങളുടെ ഇന്ദ്രിയൗഘങ്ങൾ തെറ്റായ മാർഗ്ഗത്തെ വിട്ടു നില്ക്കുക എന്നതാണ് എന്ന് ജ്ഞാനികൾ പറയുന്നു. ഇന്ദ്രി യങ്ങൾ മോഹിക്കുകയും ശോചിക്കുകയും ചെയ്യുന്നു. മൂഢേ ന്ദ്രിയനായവന്ന് പ്രജ്ഞ ഒട്ടും ലഭിക്കുകയില്ല. തെറ്റായ വിശ്വാ സത്തോടെ നില്ക്കുന്ന ഇന്ദ്രിയത്തോടു ചേർന്നവന്ന് ഒരി ക്കലും സന്മാർഗ്ഗബോധം ഉണ്ടാവുകയില്ല. മൂഢനായവന്ന് ദർപ്പം എന്നതാണ് മോഹമെന്നു പറയുന്നത്. മൂഢന് ഇഹ ലോകവും പരലോകവും നഷ്ടപ്പെട്ടതുതന്നെ. ഒരു കാര്യം എപ്പോഴും ഓർക്കേണ്ടതുണ്ട്. ദുഃഖം എല്ലായ്പോഴും ആരി ലും നിത്യമായി നില്ക്കുകയില്ല. അതുപോലെതന്നെസുഖവും എപ്പോഴും വന്നുചേരുകയില്ല. അതുകൊണ്ട് ആരും അവര വർക്കു താല്കാലികമായി വന്നുകൂടുന്ന ക്ഷേമത്തിൽ ഊറ്റം കൊള്ളരുത്. 'എനിക്കു പരമാനന്ദമാണ്' എന്നു പറയുന്ന ചിലരുണ്ട്. 'എന്നെപ്പോലെ ഭാഗ്യഹീനരുണ്ടോ?' എന്നു വില പിക്കുന്നവരുമുണ്ട്. ഈ സുഖവും ദുഃഖവും വന്നുംപോയുമി രിക്കുകയാണ്. ബുദ്ധിമാന്മാർ അതിൽ (മനസ്സിൻെറ രൂപാന്ത രത്തിൽ) ആവലാതിപ്പെടുകയില്ല. ലോകജീവിതം അതിൻെറ സകല മാറ്റത്തിനും വിധേയമായി ദുഃഖപൂർണ്ണമായി നില്ക്കു മ്പോൾ എന്നെപ്പോലെയുള്ളവൻ അതിനെ എങ്ങനെ കൈ ക്കൊള്ളും. അങ്ങനെയുള്ള ഒരുത്തൻ കാമ്യമായി സുഖാ നുഭവങ്ങളെ കണക്കാക്കുകയില്ല. വന്നുപെട്ട ദുഃഖത്തിനെ പ്പറ്റിയും ചിന്തിക്കുകയില്ല. സ്വാശ്രയശീലനായി ജീവിക്കുന്ന വൻ അന്യൻെറ ഐശ്വര്യത്തെ കൊതിക്കുകയില്ല. ലഭി ക്കാത്ത ഐശ്വര്യത്തെപ്പറ്റി ചിന്തിക്കുകയില്ല. ധാരാളം ധനം തൻെറ കൈയിൽ വന്നുചേർന്നാലും അതിൽ സന്തോഷിക്കു കയില്ല. അപ്രകാരംതന്നെ ധനം നഷ്ടപ്പെട്ടാൽ അതിൽ ദുഃഖിക്കുകയുമില്ല.

സ്നേഹിതന്മാരോ, ധനമോ, ഉന്നതമായ കുലമോ, വേദ ജ്ഞാനമോ, ശക്തിയോ ഇപ്പറഞ്ഞതിൽ ഒന്നിനുംതന്നെ ഒരു മർത്ത്യനെ, പരലോകത്തിൽ അനുഭവിക്കുന്ന ദുഃഖത്തിൽ നിന്നും കരകയറ്റുവാൻ സാധിക്കുകയില്ല. സ്വന്തം ശീല ത്തിൻെറ മേന്മമാത്രമേ അവനെ ശാന്തിയിലേക്ക് എത്തി ക്കുകയുള്ളു. ജ്ഞാനം യോഗിക്കല്ലാതെ ലഭിക്കുകയില്ല. യോഗംകൂടാതെ സുഖവും ലഭിക്കുകയില്ല. സുഖത്തിൻെറ കാരണമായി നില്ക്കുന്നത് ധൃതിയും ദുഃഖത്യാഗവുമാകുന്നു. ഇവ രണ്ടും മാത്രമാകുന്നു സുഖോദയമായിട്ടുള്ളത്. പ്രിയം കൊണ്ട് ഹർഷംജനിക്കും. ഹർഷംകൊണ്ട് ഗർവ്വ് വളരും. ഗർവ്വ് വന്നുകൂടിയാൽ അവൻ നരകത്തിലേക്കുപോകുവാൻ അർഹനായിത്തീരും. അതുകൊണ്ട് അവയെയെല്ലാം ഞാൻ ഒന്നാകെ ഉപേക്ഷിച്ചു.

ദുഃഖം, ഭയം, അഹങ്കാരം എന്നിവ സുഖദുഃഖഭ്രമങ്ങളെ യുണ്ടാക്കുന്നു. ലോകത്തിൽ ഞാനൊരു സാക്ഷിയെപ്പോ ലെ ഈ ദേഹത്തിൻെറ ചേഷ്ടയാൽ, ഞാൻ തന്നെത്താൻ കാണുന്നു. അർത്ഥം, കർമ്മം എന്നിവയെ ഉപേക്ഷിച്ച്, ശോകംപോയി ദുഃഖങ്ങളൊക്കെ ശമിച്ചിരിക്കുന്ന ഞാൻ തൃഷ്ണാമോഹങ്ങളെ തള്ളിയിട്ട് ഈ ലോകത്ത് സഞ്ചരി ക്കുകയാണ്.

മരണം, അധർമ്മം, ലോഭം ഇവ കാരണമായിട്ടാണ് എല്ലായിടത്തും ഭയംകാണുന്നത്. ആ കാരണത്താൽ അവ യെ എല്ലാറ്റിനേയും ഞാൻ തള്ളിക്കളയുന്നു. അവയെ ഒരു സാക്ഷിയുടെ മട്ടിൽ ഒന്നിലും ചേരാതെ ഞാൻ നോക്കിക്കാ ണുന്നു. എന്തുകൊണ്ടെന്നാൽ, എനിക്ക് ഒരു ദേഹമുണ്ട്. അതിന്നു ജീവനുമുണ്ട്. തന്മൂലം ചലിക്കുവാനും എനി ക്കു കഴിയും. എന്നാലും, ഞാൻ ഒരു സാക്ഷിയുടെ മട്ടിൽ മാത്രം നില്ക്കുന്നു.

ധനവും സുഖവും ഉപേക്ഷിച്ച്, ദാഹവും മോഹവും വിട്ട് ഞാൻ ഭൂമിയിൽ ചുറ്റുന്നു. ദുഃഖത്തിൽനിന്നും എല്ലാ വിധ അല്ലലുകളിൽനിന്നും വിട്ട് അമൃതപാനംചെയ്തവനെ പ്പോലെ, ഇഹത്തിലും പരത്തിലും നിർഭയനായി മരണത്തേ

യോ, അധർമ്മത്തേയോ, ലോഭത്തേയോ പറ്റി ദുഃഖിക്കുകയില്ല.

അല്ലയോ ബ്രാഹ്മണാ! ഞാൻ ഈ ജ്ഞാനം സമ്പാദിച്ചിരിക്കുന്നു. അതിന്നു കാരണം എന്റെ കഠിനമായ തപസ്സും സേവനവുമാണ്. അതുകൊണ്ട് നാരദാ, എത്ര കനത്ത ശോകം വന്ന് അടിച്ചുകയറിയാലും അത് എന്നെ ബാധിക്കുന്നതല്ല."

**287. ശ്രേയോവാചികം - നാരദൻ ഗാലവന്ന് ശ്രേയസ്സിനെക്കുറിച്ച് നല്കുന്ന ഉപദേശം -** യുധിഷ്ഠിരൻ പറഞ്ഞു: "ശാസ്ത്രതത്ത്വം ഗ്രഹിക്കാത്തവനും, എന്നും ശങ്കിക്കുന്നവനും, പരിശ്രമത്തിൽനിന്ന് ഒഴിഞ്ഞുനില്ക്കുന്നവനും എന്താണ് ശ്രേയസ്കരമായിട്ടുള്ളതെന്ന് പറഞ്ഞാലും.''

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! നീ പറഞ്ഞ തരക്കാർക്ക് ശ്രേയസ്സിന്നുള്ള മാർഗ്ഗം ഞാൻ പറഞ്ഞുതരാം. ഗുരുജനങ്ങളെ ബഹുമാനിക്കുക, പൂജിക്കുക, വൃദ്ധന്മാരെ സേവിക്കുക, ശാസ്ത്രം ചൊല്ലിക്കേൾക്കുക, വേദേതിഹാസാദികൾ അറിവുള്ളവർ പാരായണംചെയ്യുന്നത് ഭക്തിപൂർവ്വം കേൾക്കുക, ഇവയാണ് കൂടസ്ഥമായ (മുകളിൽ സ്ഥിതിചെയ്യുന്ന) ശ്രേയസ്സ് ലഭിക്കുന്നതിന്നുള്ള മാർഗ്ഗം. ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അതു 'ഗാലവനും നാരദനും തമ്മിലുള്ള സംഭാഷണ'മാണ്.

മോഹക്ലമം തീർന്ന ജ്ഞാനതൃപ്തനും, ജിതേന്ദ്രിയനും, യതാത്മാവും ബ്രാഹ്മണോത്തമനുമായ നാരദനോട് ഗാലവൻ ഇപ്രകാരം ചോദിച്ചു.''

ഗാലവൻ പറഞ്ഞു: "ഏതൊക്കെ ഗുണങ്ങളുണ്ടായാൽ ഒരു പുരുഷൻ ജനപ്രീതി നേടി മാനിക്കപ്പെടുമോ, അങ്ങയിൽ ആ ഗുണങ്ങളെല്ലാം, ഒഴിക്കാൻവയ്യാത്ത സകല ഗുണങ്ങളും, ഞാൻ സ്ഥിരമായിക്കാണുന്നു. അങ്ങ് പ്രമാദങ്ങൾ വിട്ടവനാണ്. അജ്ഞാനം വിട്ടവനാണ്. അജ്ഞാനത്താൽ ബന്ധപ്പെട്ട ഞങ്ങളുടെ ഹൃദയത്തിലുള്ള സംശയങ്ങളെ അങ്ങ് നീക്കിത്തരേണമേ! ഞങ്ങൾ ലോകതത്ത്വം ഗ്രഹിക്കാത്ത മൂഢരാണ്. അങ്ങയോ മൗഢ്യംവിട്ടവനുമാണ്. ഞങ്ങളെന്തുചെയ്യണമെന്ന് ഞങ്ങൾക്കറിഞ്ഞുകൂടാ. എന്തുകൊണ്ടെന്നാൽ വേദങ്ങൾ പറയുന്നു, ജ്ഞാനം സമ്പാദിക്കുവാൻ താൽപര്യം വളർത്തണമെന്ന്. അതേസമയംതന്നെ കർമ്മത്തിൽ ഉത്സുകരാകണമെന്നും. ഇതിലേതാണ് ഞങ്ങൾ സ്വീകരിക്കേണ്ടത്. രണ്ടും തെറ്റാണോ, രണ്ടും ശരിയാണോ? ഞങ്ങളെന്താണ് ചെയ്യേണ്ടതെന്ന് അങ്ങ് ഉറപ്പിച്ചുപറഞ്ഞു തന്നാലും.

അല്ലയോ മഹർഷേ, ആശ്രമങ്ങൾ വേറെ ആചാരങ്ങളും കാണിച്ചുതരുന്നുണ്ട്. എല്ലാ ശാസ്ത്രജ്ഞന്മാരും ഒരേതരത്തിൽ പറയുന്നു 'ഇതാണ് ശ്രേയസ്കരം! ഇതാണ് ശ്രേയസ്കരം!' എന്ന്. എല്ലാവരും ബോധവാന്മാരായി ഉറപ്പിച്ചു പറയുന്നു. ശാസ്ത്രങ്ങൾ പുകഴ്ത്തുമാറ് ശാസ്ത്രത്തിൽ അവർ സന്തുഷ്ടരാണ്. പലതിലും പലമട്ടിൽ പറഞ്ഞിരിക്കുന്നതുകൊണ്ട് ഞങ്ങൾ കുഴങ്ങുകയും ശ്രേയസ്സുനേടുന്നതിൽ അപ്രാപ്തരാവുകയും ചെയ്തിരിക്കുന്നു. ശാസ്ത്രം ഒന്നേ ഉള്ളുവെങ്കിൽ അപ്പോൾ അതായിരിക്കും ശ്രേയസ്സ്. പല ശാസ്ത്രങ്ങൾ മൂലം ശ്രേയസ്സ് ഒളിപ്പിക്കപ്പെട്ടിരിക്കുന്നു. അങ്ങനെ ശ്രേയസ്സ്, അവ്യക്തമായിരിക്കുന്നു; മൂടപ്പെട്ടിരിക്കുന്നു. അല്ലയോ ഭഗവാനേ, അങ്ങ് ഈ ശിഷ്യന്ന് ഇതിനെക്കുറിച്ച് വേണ്ടതു പറഞ്ഞുതരണേ!''

നാരദൻ പറഞ്ഞു: "അല്ലയോ ഉണ്ണീ, ഗാലവാ, നാലാശ്രമങ്ങൾ വേറെവേറെ സങ്കല്പിച്ചിട്ടുണ്ട്. അവയെയെല്ലാം ആശ്രയിച്ച് നോക്കി ഗ്രഹിക്കുക. ഓരോ ആശ്രമത്തിന്നും ഓരോ മാർഗ്ഗമാണ്. അതാതു മാർഗ്ഗം ആശ്രയിച്ച് അതാത് ആശ്രമികൾ പലമട്ടിലുള്ള ഗുണത്തെ ഉദ്ദേശിച്ച് വേറെ വേറെ ജീവിതമാർഗ്ഗം അവലംബിക്കുന്നത് നീ കാണുന്നില്ലേ? ആശ്രമങ്ങളിൽ ശരിയായ മാർഗ്ഗം കാണാത്തവർ സംശയംകൂടാതെയുള്ള അഭീഷ്ടത്തിൽ ചെന്നെത്തുകയില്ല. അങ്ങനെ സംശയംതീർന്നത് യാതൊന്നോ, അതാണ് ഏറ്റവും ശ്രേയസ്കരവുമായത്. മിത്രങ്ങളെ അനുഗ്രഹിക്കുക, അതുപോലെ ശത്രുക്കളെ നിഗ്രഹിക്കുക.

മനീഷികൾ പറയുന്നു, ത്രിവർഗ്ഗത്തെ ആശ്രയിക്കുന്നതു ശ്രേയസ്സാണെന്ന്. പാപകർമ്മം വിട്ടൊഴിക്കുക, എപ്പോഴും പുണ്യം ശീലിക്കുക, സത്തുക്കളുമായി ഇടപെടുക ഇവ ശ്രേയസ്സു വർദ്ധിപ്പിക്കും. അതിൽ സംശയിക്കാനില്ല.

എല്ലാവരിലും മൃദുവായി പെരുമാറുക, വ്യവഹാരത്തിൽ നേരുപുലർത്തുക, നല്ല വാക്കു സംസാരിക്കുക ഇത് മനുഷ്യന്ന് ശ്രേയസ്സു വർദ്ധിപ്പിക്കുമെന്നു നിസ്സംശയം ജ്ഞാനികൾ പറയുന്നു.

പിതൃക്കൾക്കും ദേവകൾക്കും അതിഥികൾക്കും പങ്കിട്ടു നല്കുക, ഭൃത്യന്മാരെ ഉപേക്ഷിക്കാതെ അവരിൽ കരുണയോടെ പെരുമാറുക. ഇവ തീർച്ചയായും ശ്രേയസ്സുണ്ടാക്കും.

സത്യംപറയുന്നതു ശ്രേയസ്സാണ്. സുദുഷ്കരമായ സത്യജ്ഞാനം ശ്രേയസ്സാണ്. ഏറ്റവും ഭൂതഹിതമായിട്ടുള്ളതെന്തോ അത് സത്യംപറയുക എന്നതാണ്. അഹങ്കാരം മനസ്സിൽനിന്നു കളയുക, പ്രമാദം മനസ്സിൽനിന്നകറ്റുക, തന്നത്താൻ തൃപ്തനായി സന്തോഷിക്കുക. ഇത് ഏറ്റവും കൂടസ്ഥമായ ശ്രേയസ്സാകുന്നു.

നിയമാനുസരണം വേദവും വേദാംഗവും അഭ്യസിക്കുക, ജ്ഞാനാർത്ഥങ്ങൾ അറിയുവാൻ ആഗ്രഹമുണ്ടാവുക ഇവ നിശ്ചയമായും ശ്രേയസ്കരമാകുന്നു.

ശബ്ദം മധുരമുള്ളതാണെന്നുവെച്ച് എപ്പോഴും അതിനെ ആസ്വദിക്കരുത്. രൂപം മനസ്സിനെ ആകർഷിക്കും, അതിൽ ഭ്രമിക്കാതിരിക്കുക. മധുരവും രുചിയുമുള്ള വസ്തുക്കൾ എപ്പോഴും അനുഭവിക്കുന്നതിൽ തൽപരനാകാതിരിക്കുക. സുഖസ്പർശാലിംഗനചുംബനാദികളിൽ ആസക്തനാകാതിരിക്കുക. ഇവയിൽ ശ്രേയസ്സിനെ ആഗ്രഹിക്കുന്നവൻ അതിരുകടന്ന മട്ടിൽ ആനന്ദത്തിനുവേണ്ടി ലയിക്കാതിരിക്കണം. ഒരിക്കലും ശ്രേയസ്സിനെ കാംക്ഷിക്കുന്നവൻ ഇവയിൽ അതിസേവ ചെയ്യരുത്. 'രാത്രിഞ്ചര'നാകാതിരിക്കണം, രാത്രിയാത്ര പാടില്ല. പകൽ കിടന്നുറങ്ങരുത്. മടി വിടണം. ഏഷണിയിൽ പ്രിയം കാണിക്കരുത്. ഡംഭം പാടില്ല. അതിയോഗവും അയോഗവും പാടില്ല. അതായത്, അധികമായി സുഖത്തിൽ മുഴുകുകയോ, പരിപൂർണ്ണമായി അതിനെ ഒഴിവാക്കുകയോ പാടില്ല. ഇങ്ങനെയാണ് ശ്രേയസ്സിനെ കാംക്ഷിക്കുന്നവൻ ചെയ്യേണ്ടത്.

അന്യന്മാരെ നിന്ദിച്ചും പുച്ഛിച്ചും പറഞ്ഞ് താൻ യോഗ്യനാകാൻ വിചാരിക്കരുത്. തന്റെ ഗുണംകൊണ്ട് മറ്റുള്ളവരേക്കാൾ മേലെയാകാൻ പരിശ്രമിക്കണം. (ദോഷംകൊണ്ടാകരുത്.) മിക്കവരും യാതൊരു ഗുണവും തങ്ങളിൽ ഇല്ലാത്തവർ ആത്മാഭിമാനികളായി, "മേനിക്കണ്ടപ്പന്മാ'രായി കാണുന്നു. ഈ ഗുണക്ഷയംമൂലം അത്തരക്കാർ ഗുണവാന്മാരെ ഓരോ ദോഷങ്ങൾ പറഞ്ഞ് ആക്ഷേപിക്കുകയും ചെയ്യും. മഹാന്മാരേക്കാൾ അധികമായി അവർ വമ്പന്മാരാണെന്നു നടിക്കും, പറഞ്ഞില്ലെങ്കിലും! തന്റെ മാനത്തിൽ ഗർവ്വിതനായവൻ താൻ ഗുണാഢ്യനാണെന്നു ഭാവിക്കും.

ആരെയും നിന്ദിക്കാതെ, തന്റെ യോഗ്യതയെപ്പറ്റി താൻ പ്രശംസിക്കാതെ, വലിയ കീർത്തി ഗുണസമ്പന്നന്മാരായ വിദ്വാന്മാർ നേടുന്നു. പൂവിന്റെ മണം നേടിയ ശുദ്ധമായ

മാരുതൻ മൗനമായിട്ടാണ് എങ്ങും മണംപരത്തി വീശുന്നത്. അപ്രകാരം തൻെറ യോഗ്യതകളെ ആരോടും പ്രസംഗിക്കാതെയും ഒന്നും മിണ്ടാതെയുമാണ് സൂര്യൻ ആകാശത്തു ശോഭിക്കുന്നത്. അപ്രകാരംതന്നെ ഗുണമുള്ള മറ്റു പലതും മേധവിട്ട് കേവലം മനസ്സുകൊണ്ട് ജ്വലിക്കുന്നു. എന്നാൽ അവർ ലോകത്തിൽ പ്രസംഗിച്ചുനടക്കാറില്ല. മൂഢൻ ലോകത്തിൽ ഒരിക്കലും വെറും ആത്മപ്രശംസകൊണ്ടു ശോഭിക്കുകയില്ല. മടയിൽ കൊണ്ടുപോയി അടച്ചാലും ശരിയായ ജ്ഞാനംസമ്പാദിച്ച മഹാശയൻ പ്രകാശിക്കുകതന്നെ ചെയ്യും.

അസത്യമായ വാക്ക് സർവ്വശക്തിയുമിട്ട് ഉച്ചത്തിൽ അലറിപറഞ്ഞാലും അതുകൊണ്ട് യാതൊരു ഫലവുമില്ല. അത് ഉടനേതന്നെ നിഷ്ഫലമായിപ്പോകും. നശിച്ചുപോകും. സത്യമായ നല്ല വാക്ക് പതുക്കെ പറഞ്ഞാലും ലോകത്തിൽ അത് നശിക്കാതെ ശോഭിക്കും.

ഗർവ്വുവർദ്ധിച്ചിട്ടുള്ള മൂഢന്മാരുടെ അതിവാക്കുകൾ നിസ്സാരമാണെന്നു കാണുന്നു. അവരുടെ ഹൃദയത്തിൻെറ അഹങ്കാരവും ഗർവ്വും ചേർന്ന രൂപം, സൂര്യൻ തൻെറ രശ്മികൊണ്ട് തൻെറ ഉഗ്രഭാവം കാണിക്കുന്നമട്ടിൽ, അവർ കാണിക്കുകയാണ്.

അതുകൊണ്ട് മനുഷ്യൻ പലമട്ടിലും പ്രജ്ഞ സമ്പാദിക്കണം. ജീവികൾക്ക് ഏറ്റവും വലിയ ലാഭം പ്രജ്ഞാലാഭമാണ്.

ചോദിക്കാതെ ആരോടും ഒന്നും പറയരുത്. അന്യായമായി സംസാരിച്ചാൽ അതിന്ന് മറുപടി പറയുകയുമരുത്. മേധാവിയാണെങ്കിലും, അറിവുള്ളവനാണെങ്കിലും, അവൻ മൂഢൻെറ മട്ടിൽ ഇരിക്കണം.

തൻെറ ധർമ്മം പാലിക്കുന്ന ധർമ്മിഷ്ഠന്മാരായ അത്യുദാരന്മാരോടുകൂടിയേ പാർക്കാവൂ. ധർമ്മനിത്യരായ സജ്ജനങ്ങളോടുകൂടിയേ വസിക്കാവൂ. നാലു ജാതിക്കാരുടേയും, ധർമ്മം കൂടിക്കലർന്ന് വർണ്ണസങ്കരം കാണുന്ന ദിക്കിൽ ഒരിക്കലും ശ്രേയസ്സിനെ കാംക്ഷിക്കുന്നവൻ പാർക്കരുത്. പ്രയത്നംകൊണ്ട് ജീവിക്കുന്നവൻെറ അടുത്തും, കിട്ടിയതുകൊണ്ടു കഴിയുന്നവൻെറ അടുത്തും വസിക്കാം. പുണ്യവാന്മാരോടുകൂടെ വസിച്ചാൽ പുണ്യമേല്ക്കും. പാപികളോടുകൂടി വസിച്ചാൽ പാപിയാകും.

വെള്ളം, തീയ്, ചന്ദ്രകിരണം ഇവ ദേഹത്തിൽതട്ടിയാൽ, അറിയുന്നമട്ടിൽ പുണ്യവും പാപവും തട്ടിയാൽ, ഉടനെ ഞാൻ അത് അറിയും.

സ്വാദോ ഗന്ധമോ ഒന്നുംനോക്കാതെ വിഷയംമാത്രം നോക്കി വിഘസാശികൾ ഭക്ഷിക്കുന്നു. അത്തരക്കാർ ഭക്ഷിക്കുന്നത് അവരുടെ ജീവസന്ധാരണത്തിനുമാത്രമാണ്. അല്ലാതെ ഇന്ദ്രിയതൃപ്തിക്കുവേണ്ടിയോ സുഖാനുഭവത്തിനുവേണ്ടിയോ അല്ല.

തന്നെ ക്ഷണിച്ചുവരുത്തി സൽക്കരിക്കാതെ തൻെറ അടുത്തുവന്ന് ചോദ്യങ്ങൾചോദിച്ച് ജ്ഞാനംസമ്പാദിക്കുവാൻ വരുന്നവനോട് ബ്രാഹ്മണൻ ധർമ്മോപദേശം ചെയ്യുന്നത് എവിടെയാണോ ആ ദേശം പാർക്കുവാൻ പറ്റുന്നതല്ലെന്നു ധരിച്ച് ബുദ്ധിമാൻ അവിടംവിട്ടു പോകണം.

ഗുരുശിഷ്യക്രമം നന്നായി എവിടെ നടക്കുന്നുവോ, ശാസ്ത്രസമ്പന്നമായ ഇടം എവിടെയോ, അങ്ങനെയുള്ള സജ്ജനങ്ങൾ വസിക്കുന്ന സ്ഥലം ആരെങ്കിലും വിട്ട് ഓടിപ്പോകുമോ?

പൂജയെ അർഹിക്കുന്ന വിദ്വാന്മാർക്ക് പൂജനല്കുന്ന ദിക്കിൽ അധിവസിക്കാം. എന്നാൽ അവരെ അധിക്ഷേപിക്കുന്ന ബോധഹീനന്മാർനിറഞ്ഞ നാട്ടിൽ, ആത്മപൂജാർത്ഥികൾ നിറഞ്ഞനാട്ടിൽ, താമസിച്ചുപോകരുത്. ഏത് വിദ്വാൻ ഇത്തരം ദിക്കിൽ വസിക്കുവാൻ ആഗ്രഹിക്കും?

ധർമ്മത്തിൻെറ സേതുക്കൾ ലുബ്ധന്മാർ എവിടെയിളക്കുന്നുവോ കത്തുന്ന വസ്ത്രത്തിൻെറ തല വലിച്ചെറിയുന്നതുപോലെ ആ ദിക്കുപേക്ഷിച്ച് ഏത് വിദ്വാൻ പോവുകയില്ലാ?

മത്സരംകൂടാതെ, ശങ്കകൂടാതെ, എവിടെ ധർമ്മം നടത്തുന്നുവോ, അവിടെച്ചെന്ന് പുണ്യശീലരായ ജനങ്ങളുടെ കൂടെ വസിക്കണം.

അർത്ഥത്തിനുവേണ്ടി ധർമ്മംചെയ്യുന്ന മർത്ത്യർ എവിടെയുണ്ടോ, അവിടെ പാർക്കരുത്. അവർ പാപികളാണെന്നു ധരിക്കുക.

പാപകർമ്മംചെയ്തു ജീവിക്കുവാൻ ഇച്ഛിക്കുന്നവർ എവിടെയുണ്ടോ പാമ്പു വസിക്കുന്ന വീടുവിട്ട് ഓടുന്നതുപോലെ ആ പാപികൾ വസിക്കുന്ന സ്ഥലംവിട്ടു പോകണം.

ഏതു കർമ്മംചെയ്തിട്ടാണ് മൂഢൻ പശ്ചാത്തപിക്കുന്നത്, ആ കർമ്മം ആദ്യമേതന്നെ അറിഞ്ഞു ചെയ്യാതിരിക്കണം. ആത്മാവിന്നു നന്മ ഇച്ഛിക്കുന്നവൻ അത് ചെയ്യാതിരിക്കണം.

രാജാവും രാജപുരുഷന്മാരുംമറ്റും ഒപ്പം എവിടെയിരുന്നു ഭക്ഷണംകഴിക്കുന്നുവോ, തൻെറ കുടുംബാദികൾക്ക് ആദ്യംകൊടുക്കാതെ ആര് ഭക്ഷിക്കുന്നുവോ, അങ്ങനെയുള്ള രാജാവും മന്ത്രിമാരുമുള്ള രാജ്യം നല്ലവർക്കു വസിക്കുവാൻ പറ്റുകയില്ല. സജ്ജനങ്ങൾ ഉടനെ ആ സ്ഥലംവിടണം.

ആദ്യം ശ്രോത്രിയന്മാർക്കു ഭക്ഷണംനല്കി പിന്നെ താൻ ഉണ്ണുന്ന മാന്യരായ ധർമ്മിഷ്ഠന്മാർ, സനാതനന്മാർ, യാജനാദ്ധ്യാപനാസക്തർ എവിടെ വസിക്കുന്നുവോ, ആ നാട്ടിൽ വസിക്കാം.

'സ്വാഹാ, സ്വധാ, വഷൾക്കാരങ്ങൾ' നന്മയോടെ എവിടെ എന്നു നടക്കുന്നു അവിടെ നിശ്ശങ്കം വസിക്കാം.

കൊറ്റിന്നു വഴിയില്ലാതെ അശുചികളായ ബ്രാഹ്മണർ യാചിക്കുവാൻ നടക്കുന്നതായി വല്ലേടത്തും കണ്ടാൽ വിഷം പറ്റിയ മാംസം ഉപേക്ഷിക്കുന്നതുപോലെ ആ നാട് ഉപേക്ഷിച്ച് പൊയ്ക്കൊള്ളണം. ബുദ്ധിയുള്ള നല്ലവരാരും അവിടെ വസിക്കുകയില്ല.

യാചിക്കാതെ സന്തോഷത്തോടെ കണ്ടറിഞ്ഞ് ദാനം ചെയ്യുന്ന സജ്ജനങ്ങൾ, സ്വസ്ഥരും കൃതകൃത്യരുമായ ജനങ്ങൾ, എവിടെയുണ്ടോ അവിടെ ആത്മവാൻ പാർത്തുകൊള്ളുക.

അവിനീതരെ ശിക്ഷിക്കുകയും വിനീതന്മാരെ പൂജിക്കുകയുംചെയ്യുന്ന നാടേതോ, അവിടെ സജ്ജനങ്ങൾക്ക് പുണ്യവാന്മാരായ ജനങ്ങളോടുകൂടി പാർക്കാം.

ദാന്തന്മാർ ദുർന്നിമിത്തങ്ങൾ ഏല്ക്കുമ്പോൾ, സത്തർ ദുർവൃത്തിചെയ്യുമ്പോൾ, ലുബ്ധന്മാർ ദുർവ്വിനയംകൊള്ളുമ്പോൾ, മഹത്തായ ദണ്ഡം ധരിച്ച് എവിടെ ധർമ്മനിത്യനായ രാജാവ് ധർമ്മമായി നാടുകാക്കുന്നുവോ, അവിടെ കാമങ്ങളുടെ ഈശനായവൻ കാമങ്ങളെയെല്ലാംവിട്ട് സംശയം കൂടാതെ വാഴാം.

രാജാവ് ഏത് ശീലക്കാരനാണോ നാട്ടുകാരും അപ്രകാരമാകും. ശ്രേയസ്സടുത്താൽ ഉടനെ ശ്രേയസ്സോടുകൂടി ഇണങ്ങും.

ഇങ്ങനെ ശ്രേയസ്സിനെപ്പറ്റി ചോദിച്ച നിന്നോട് ശ്രേയസ്സെന്തെന്നു പറഞ്ഞുതന്നു. പ്രധാനമായവിധം ആത്മശ്രേയസ്സിനെപ്പറ്റി സമഗ്രമായി പറയുവാൻ കഴിയുകയില്ല. ഇപ്ര

കാരമൊക്കെ മനസ്സുവെച്ച് പ്രവർത്തിക്കുന്നതായാൽ തപസ്സുകൊണ്ട് ശ്രേയസ്സ് വർദ്ധിച്ചുവർദ്ധിച്ചുവരും; അതിൽ യാതൊരു സംശയവുമില്ല.''

**288. സഗരാരിഷ്ടനേമീസംവാദം - വൈരാഗ്യമോക്ഷ വിഷയങ്ങൾ -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, എന്നെപ്പോലെയുള്ള ഒരു രാജാവ് എങ്ങനെ പാരിടം സംരക്ഷിച്ചുഭരിക്കും? ഏതു ഗുണം സ്വീകരിച്ചാലാണ് സംഗപാശം ഒഴിഞ്ഞുപോവുക?"

ഭീഷ്മൻ പറഞ്ഞു: "ഇതിനെപ്പറ്റി നിന്നോട് ഒരു പഴങ്കഥ വർണ്ണിച്ചുപറയാം. പണ്ട് സഗരൻ ചോദിച്ചപ്പോൾ അരിഷ്ടനേമി പറഞ്ഞതാണ് ആ കഥ.''

സഗരൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, എന്താണ് ശ്രേഷ്ഠമായ ശ്രേയസ്സ്? എന്തു ചെയ്താലാണ് സുഖം ലഭിക്കുക? എന്തുകൊണ്ട് ദുഃഖിക്കാത്തതും ക്ഷോഭിക്കാത്തതുമായ ഒരു നില ലഭിക്കും? അത് അറിഞ്ഞാൽകൊള്ളാം. അങ്ങു പറഞ്ഞുതരണേ.''

ഭീഷ്മൻ പറഞ്ഞു: സഗരൻെറ ചോദ്യംകേട്ട് സർവ്വശാസ്ത്രജ്ഞസത്തമനും താർക്ഷ്യവംശജനുമായ അരിഷ്ടനേമി മുഖ്യസമ്പത്ത് (ഉപദേശയോഗ്യതാശ്രീ) അറിഞ്ഞുകൊണ്ട് ഇപ്രകാരം പറഞ്ഞു: "പാരിൽ മോക്ഷസുഖം ഏതാണ് എന്നത് മൂഢന്ന് അറിഞ്ഞുകൂടാ. പശുക്കളും പുത്രന്മാരും ധാരാളം വർദ്ധിപ്പിച്ച് അവയിൽ താല്പര്യത്തോടുകൂടിയവനും, ധനധാന്യസമൃദ്ധിയുള്ളവനും, മൂഢാത്മാവുമായ മനുഷ്യൻ ഒരിക്കലും മോക്ഷസുഖത്തെപ്പറ്റി അറിയുകയില്ല. അശാന്താത്മാവും സക്തബുദ്ധിയും ആയവനെ ചികിത്സിച്ചിട്ടു കാര്യമില്ല. സ്നേഹപാശത്തിൻെറ കെട്ടിൽപ്പെട്ടു കിടക്കുന്നവൻ ഒരിക്കലും മോക്ഷത്തിന്നർഹനാകുന്നില്ല.

സ്നേഹപാശങ്ങൾ എന്നതെന്താണെന്ന് ഞാൻ നിനക്കു പറഞ്ഞുതരാം. അതു നീ മനസ്സിരുത്തി കേൾക്കുക. ശ്രദ്ധിച്ച് ചെവികൊടുത്തു കേൾക്കുക.

കാലേ വിവാഹിതനായി മക്കളെ ജനിപ്പിച്ച് യുവാക്കളാകുമ്പോൾ അവരെ വിവാഹംകഴിപ്പിച്ച് ജീവിതോപായങ്ങൾക്കു പ്രാപ്തരാക്കിയതിനുശേഷം അവരെ യഥാസുഖം വിട്ടുപോവുക. വൃദ്ധയായി മക്കളുണ്ടായ, പുത്രവത്സലയായ ഭാര്യയെ അറിഞ്ഞ് കാലേതന്നെ മോക്ഷപ്രാപ്തിക്കുവേണ്ടി വിട്ടുകളയുക. മക്കളുണ്ടായാലും ഇല്ലെങ്കിലും യഥാസുഖം വിട്ടുകളയണം. യഥാവിധി ഇന്ദ്രിയംകൊണ്ട് ഇന്ദ്രിയാർത്ഥം ഏറ്റ് അവയിലുള്ള കൗതുകം തീർത്ത് യഥാസുഖം വിട്ടുപോവുക. സമ്പത്തുവന്നു കയറുന്തോറും അവയിൽ ആസക്തിവർദ്ധിക്കാതെ സമചിത്തത പാലിക്കുക.

ഇങ്ങനെ ചുരുക്കി അല്പംമാത്രം ഞാൻ നിന്നോടു പറഞ്ഞു. മോക്ഷകാര്യം ഞാൻ വിസ്തരിച്ചു വീണ്ടും പറയാം, കേൾക്കുക. സ്നേഹബന്ധങ്ങളിൽനിന്നു വിമുക്തരായി, ഭയം വിട്ടവരായി ആരെങ്കിലുമുണ്ടെങ്കിൽ അവർ മാത്രമാണ് പാരിൽ സുഖമായി ചരിക്കുന്നത്. സുഖത്തിൽ ആസക്തരായി 'എൻെറ ധനം, എൻെറ ഭാര്യ, എൻെറ മക്കൾ' എന്നീ സക്തഭാവം ഉള്ളവരായ നരർ ആ സ്നേഹബന്ധത്തിൽപെട്ടു നശിക്കുകതന്നെചെയ്യും. അതിൽ യാതൊരു സംശയവുമില്ല. തനിക്കും തൻെറ ഭാര്യക്കും മക്കൾക്കുംവേണ്ടി സ്വാർത്ഥിയായി ധനതൃഷ്ണയോടെ സമ്പാദിക്കുന്നവരെല്ലാം നശിക്കുന്നതുകാണുന്നു. അതുപോലെ, മനുഷ്യരെപ്പോലെ ആഹാരം ശേഖരിക്കുന്ന ഉറുമ്പും ചില പുഴുക്കളും മറ്റുമുണ്ട്. അവയുടെയും കഥ നാം കാണുന്നില്ലേ? സഞ്ചരിക്കുന്നതിനിടയിൽ അവ കൊല്ലപ്പെടുന്നു.

ഇതിൽനിന്നറിയേണ്ടത് അസക്തന്മാരാണ് പാരിൽ സുഖികൾ എന്നാണ്. സക്തന്മാരൊക്കെ നശിക്കുവാൻ തന്നെ എപ്പോഴും പാത്രങ്ങളാണ്. അവർ നശിക്കുകതന്നെ ചെയ്യും.

ഭവാൻ മോക്ഷത്തെപ്പറ്റി ചിന്തിക്കുന്നുണ്ടെങ്കിൽ സ്വന്തം പുത്രഭാര്യാദികളെക്കുറിച്ചുള്ള ചിന്ത വിട്ടേക്കൂ. രണ്ടുംകൂടി ശരിപ്പെടുകയില്ല. 'ഞാൻ വിട്ടൊഴിഞ്ഞാൽ പിന്നെ എൻെറ ഭാര്യയുടെ കഥയെന്താകും? എൻെറ മോനെ പിന്നെ ആരു നോക്കും?' ഇങ്ങനെയുള്ള കുടുംബസ്നേഹം വർദ്ധിച്ചാൽ പിന്നെ അവന്ന് മോക്ഷമെവിടെ?

ഒരു ജീവി ജനിക്കുന്നത് താനെയാണ്. ജനിക്കുമ്പോൾ ഭൂമിയിൽ സംഘടിച്ചിട്ടല്ല എത്തുന്നത്. ഓരോ ജീവിയും വളരുന്നത് ഒറ്റയ്ക്കാണ്. സുഖം വന്നുകയറുന്നതും, ദുഃഖം വന്നുകയറുന്നതും ഒറ്റയ്ക്കുതന്നെയാണ് (അവർ കൂട്ടുകാരുണ്ടോ എന്ന് അന്വേഷിക്കാറില്ല.) മരണവും ഒറ്റയ്ക്കുതന്നെയാണ്. ഓരോരുത്തനും മരിക്കുന്നത് അവരവരുടെ ഒറ്റയ്ക്കുള്ള മരണമാണ്.

ഊണും ഉടുപ്പും എന്നിവയെല്ലാം അച്ഛനമ്മമാരോ, താനോ സമ്പാദിച്ചതുകൊണ്ടു നടക്കുന്നു. എല്ലാം സ്വന്തം പ്രവൃത്തികൊണ്ടനുഭവിക്കുന്നു. അന്യജന്മഫലംകൊണ്ടല്ലാതെ ഒന്നുമില്ല.

ധാതാവ് ഇരകല്പിച്ച എല്ലാ ജീവികളും, ഭൂമിയിൽ ലോകത്തിൽ ചുറ്റുന്ന എല്ലാം, സ്വന്തം കർമ്മത്തിൻെറ രക്ഷയിൽത്തന്നെയാണ്, കർമ്മഫലംതന്നെയാണ്.

മനുഷ്യൻ ഒരു മണ്ണാങ്കട്ടയാണ്. ഒരുപിടി കളിമണ്ണ്! അങ്ങനെയുള്ള മനുഷ്യൻ എന്തിനീ മട്ടിൽ പരതന്ത്രനായി, അസ്വതന്ത്രനായി, മറ്റുള്ളവരുടെ ചൊല്പടിക്കു വശംവദനായി എല്ലായ്പോഴും നില്ക്കുന്നു? എന്തിന്ന്? എന്ത് ശാശ്വതമായ ഗുണമാണ് അതുകൊണ്ടു കിട്ടാൻപോകുന്നത്?

ദൃഢാത്മാവായ മനുഷ്യൻ എന്തു വിശേഷബുദ്ധിയെ ആശ്രയിച്ചാണ് തൻെറ ദായാദികളെ ഇങ്ങനെ പോറ്റി രക്ഷിക്കുന്നത്? നീ നോക്കിനില്ക്കെ മരണം വന്നു പിടികൂടി അവരെ കൊണ്ടുപോകുന്നു. നിനക്കു കഴിയുന്ന യത്നം ചെയ്താലും. മൃത്യുവിൻെറ പിടിയിൽനിന്ന് അവരെ രക്ഷപ്പെടുത്തുവാൻ കഴിയുമോ? ഈ ഒറ്റ ഉദാഹരണത്തിൽനിന്ന് നീ നിൻെറ കഴിവിനെപ്പറ്റി അറിയേണ്ടതാണ്. ചിന്തിക്കേണ്ടതാണ്. നിൻെറ ഭാര്യാസന്താനങ്ങളുടെ ജീവിതകാലം മുഴുവൻ, നീ അവരെ തീറ്റിപ്പോറ്റുന്ന പരിപാടി നടക്കുന്നതിന്നിടയ്ക്കുവെച്ച് മൃത്യു നിന്നെയും കൊണ്ടുനടക്കും. നീ അങ്ങനെ അവരെ വിട്ടുപിരിയേണ്ടതായും വന്നുകൂടും. നിൻെറ പരിപാടി പൂർണ്ണമാക്കുവാൻ യമൻ സമ്മതിക്കയില്ല.

നിൻെറ പ്രിയപ്പെട്ട ഭാര്യയും മക്കളുമുണ്ടല്ലോ? അവരെയാണ് ചിലപ്പോൾ ആദ്യം മൃത്യു കൊണ്ടുപോവുക. അവരെത്തുന്ന സ്ഥലത്ത് അവരുടെ ക്ഷേമമെന്ത് എന്ന് നീ അറിയുന്നുണ്ടോ? അവർ സുഖിക്കുന്നുണ്ടോ? ദുഃഖിക്കുന്നുണ്ടോ എന്നു വല്ലതും നീ അറിയുന്നുണ്ടോ. നീ ചത്താലും, നീ ജീവിച്ചാലും അതു വലിയ ഒരു പ്രശ്നമൊന്നുമല്ല. നിൻെറ ആളുകളൊക്കെ നിന്നെ വിട്ടുപോകും. അതുകൊണ്ട് സ്വന്തം കർമ്മം, ചെയ്യേണ്ട കർമ്മം, എന്താണെന്ന് ശരിക്കു മനസ്സിലാക്കി ആത്മഹിതമറിഞ്ഞ് അതു ചെയ്യണം. ചെയ്തേ പറ്റൂ. നിൻെറ മരിച്ചുപോയ ബന്ധുജനങ്ങൾ, സ്വർഗ്ഗത്തിലോ, നരകത്തിലോ എവിടെയാണെന്ന് നീ അറിയുകയില്ല. അവരുടെ പോരായ്മകൾ വല്ലതുമുണ്ടെങ്കിൽ അതു നികത്തിക്കൊടുക്കുവാൻ നിനക്കു കഴിയുകയില്ല. ഇതിൽനിന്നു നീ നിൻെറ കഥയും ഗ്രഹിക്കണം. നീ മരിച്ചുപോയാൽ നിൻെറ ഭാര്യയും മക്കളും യാതൊരു സഹായവും നിനക്കുവേണ്ടി ചെയ്യുവാൻ കഴിയുന്നവരാകയില്ല എന്നതാണ് പരമാർത്ഥ

തത്ത്വം. അതു നീ അറിയണം. അതുകൊണ്ട് 'എന്റെ ഭാര്യ, എന്റെ മക്കൾ!' എന്നുള്ള ആസക്തി ഒന്നു കുറച്ചേ പറ്റൂ. അതുകൊണ്ട് നീ എന്തുചെയ്യണം? സ്വന്തം ആത്മാവിന്നുള്ള രക്ഷ നോക്കണം! അല്ലാത്തപക്ഷം പ്രതിഫലമില്ലാത്ത കഷ്ടപ്പാടുമാത്രംതാങ്ങി ഇഹത്തിലുംപരത്തിലും കുഴങ്ങും.

അതുകൊണ്ട് ഈ തത്ത്വംഗ്രഹിച്ച് ഈ ലോകത്തിലുള്ളവർ നമുക്കു ബന്ധപ്പെട്ടവരല്ലെന്ന് അറിയുക. ആര് ആർക്ക് ആര്? ആരും ആർക്കും ആരുമല്ല!

നീ നിന്റെ മോക്ഷകാര്യത്തിൽ ശ്രദ്ധിക്കുക. വീണ്ടും നീ കേട്ടു ധരിക്കൂ! ഞാൻ പറയാം.

വിശപ്പ്, ദാഹം, മുതലായ ഭാവങ്ങളെ ജയിച്ച ആത്മാവോടുകൂടിയവൻ ആരോ, അതുപോലെ ക്രോധം, ലോഭം, മോഹം എന്നിവയെ ജയിച്ചവൻ ഏവനോ, ആ തത്ത്വവാൻ മുക്തനാണെന്നു ധരിക്കുക.

ചൂതുകളി, മദ്യപാനം, പെണ്ണുപിടുത്തം, നായാട്ട് ഇവയിൽ മോഹത്താൽ പ്രമത്തനാകാത്തവൻ ആരോ, അവൻ എപ്പോഴും മുക്തനാണ്.

പകലും രാത്രിയും ഇടവിടാതെ എപ്പോഴും തീറ്റയിൽ കൊതിവെച്ച്, എപ്പോഴും അതിന്നുവേണ്ടി ഉഴലുന്നവൻ ആരാണോ, അവൻ ദോഷബുദ്ധിയാണ്.

സ്ത്രീ പ്രസവിച്ചുണ്ടായവനാണ് താൻ എന്ന പരമാർത്ഥം എപ്പോഴും മനസ്സിൽ കണ്ടവനായ യോഗി ശരിക്കും മുക്തനാകുന്നു.

ജന്മവും നാശവും, ഭൂതങ്ങളുടെ ചേഷ്ടയും ഇവയൊക്കെ പാരിൽ ശരിക്കും അറിയുന്നവൻ ആരോ, അവൻ ശരിക്കും മുക്തനാകുന്നു.

തനിക്കുവേണ്ടി ആയിരം ചാക്ക് അരി അയച്ചാലും അതിൽനിന്ന് തന്റെ അന്നത്തെ ആഹാരത്തിന്നുള്ള ഒരു പിടി അരിമാത്രം സ്വീകരിക്കുന്നവനും (മറ്റുള്ളതെല്ലാം ഉപേക്ഷിച്ചുവിടുന്നവൻ) തനിക്കു വസിക്കുവാൻ മണിമാളിക ദാനംചെയ്താലും, മുളകൊണ്ടോ ഓടകൊണ്ടോ, കെട്ടിയ പർണ്ണശാലമാത്രം സ്വീകരിക്കുന്നവനും ആരോ, അവൻ ശരിക്കും മുക്തനാകുന്നു.

ലോകം മുഴുവൻ മൃത്യുവിനാൽ ബാധിക്കപ്പെട്ടതായും രോഗത്താൽ പീഡിതമായും ദാരിദ്ര്യത്താൽ ആക്രമിക്കപ്പെട്ടു കേഴുന്നവനായും ആരു കാണുന്നുവോ, അവൻ തീർച്ചയായും മുക്തനാണ്.

ലോകത്തിന്റെ ഗതികാണുന്നവൻ തുഷ്ടനാണ്. കാണാത്തവൻ ഹതനാണ്. ലോകത്തിൽ അല്പംകൊണ്ടു സന്തോഷിക്കുന്നവൻ ആരോ, അവൻ മുക്തനാണ്.

അഗ്നിയും സോമനും പ്രകാശത്തിന്റെ രൂപാന്തരങ്ങളാണ്. അവ വേറെയല്ലെന്നും ഒന്നുതന്നെയാണെന്നും ഏവൻ അറിയുന്നുവോ, ഭൂതകാലത്തിന്റേയോ വർത്തമാനകാലത്തിന്റേയോ ആക്രമണം ബാധിക്കാതെ ഏവൻ നിർമ്മമനായും ശാന്തനായും വർത്തിക്കുന്നുവോ, അവൻ മുക്തനാകുന്നു.

വിശേഷപ്പെട്ട കട്ടിലും മൃദുവായ മെത്തയും വെറും നിലവും ഏതൊരു ദേഹിക്ക് തുല്യമായി തോന്നുന്നുവോ, നല്ല നെല്ലരിച്ചോറും പുളിച്ച പഴഞ്ചോറും ഏവന്നു തുല്യമായി തോന്നുന്നുവോ, അവൻ മുക്തനാകുന്നു. (എന്തു കിട്ടിയാലും അതിൽ താൽപര്യമില്ലാതെ കർമ്മത്തിന്നുവേണ്ടി ദേഹം, നിലനിർത്തുന്നവൻ മുക്തനാകുന്നു.) ഉടുക്കുന്നതിനു പട്ടുവസ്ത്രമോ, ദർഭപ്പുൽവസ്ത്രമോ, മരത്തോലോ, കൗശേയമോ (പട്ട്), ആട്ടിൻതോലോ, ഏത് ആരാണ് തുല്യമായിക്കരുതുന്നത്, അവൻ തീർച്ചയായും മുക്തനാണ്.

ലോകം പഞ്ചഭൂതോത്ഭവമാണെന്ന് ആരു കാണുന്നുവോ, അങ്ങനെ കണ്ട് അതനുസരിച്ചു നില്ക്കുന്നവൻ ഏവനോ, അവൻ മുക്തനാണ്.

ആർക്കാണോ സുഖവും ദുഃഖവും തുല്യമായിട്ടുള്ളത്, ലാഭവും അലാഭവും തുല്യമായിട്ടുള്ളത്, ജയവും തോൽവിയും തുല്യമായിട്ടുള്ളത്, ഇച്ഛയും ദ്വേഷവും തുല്യമായിട്ടുള്ളത്, ഭയവും ഉദ്വേഗവും തുല്യമായിട്ടുള്ളത്, അവൻ മുക്തനാണ്.

ദേഹം എന്നത് ഒരു വിശിഷ്ടവസ്തുവല്ല. രക്തം, മൂത്രം, മലം, മറ്റു ദോഷജാലങ്ങൾ ഇവയുടെ ഒരു സംഘാതമാണ്. അവകൊണ്ട് ദോഷപ്രായമാണ് ദേഹം എന്നു കാണുന്നവൻ തീർച്ചയായും മുക്തനാകുന്നു.

ചുളിയും, നരയും, മെലിച്ചിലും, വിളർച്ചയും, കൂനും ജരയാൽ കാണുന്നവൻ ഏവനോ അവൻ മുക്തനാകുന്നു.

പുരുഷത്വത്തിന്റെ നാശം, കാലത്താൽ കാമന്നുള്ള കലാശം, ബാധിര്യം, പ്രാണമാന്ദ്യം ഇവ കണ്ടറിയുന്നവൻ ഏവനോ, അവൻ മുക്തനാകുന്നു.

ഋഷിമാരും മറ്റു ലോകരും ദൈത്യന്മാരും ഈ ലോകം വിട്ടു പരലോകം പ്രാപിച്ചു എന്ന വസ്തുത ശരിക്കും ധരിച്ചവൻ മുക്തനാകും.

ഓരോരോ വിധത്തിൽ മഹത്ത്വംനേടിയ സമർത്ഥന്മാരായ അസംഖ്യം മന്നവേന്ദ്രന്മാർ ഈ ലോകം വിട്ടു പോയി എന്ന് ആരറിയുന്നുവോ, അവൻ മുക്തനാകും.

പാരിൽ അർത്ഥം ദുർല്ലഭമായും, ക്ലേശം സുലഭമായും, കുടുംബാർത്ഥമായി സങ്കടങ്ങൾ നടമാടുന്നതായും ആരുകാണുന്നുവോ അവൻ മുക്തനാകും.

സന്താനങ്ങളുടെ ഗുണമില്ലായ്മയും ജനങ്ങളുടെ വിഗുണതയും പ്രായേണ ലോകത്തിൽ ആര് ശരിക്കും കാണുന്നുവോ, ആവൻ മോക്ഷത്തെ മാനിക്കാതിരിക്കയില്ല! ശാസ്ത്രലോകങ്ങളാൽ പ്രബുദ്ധനായി എല്ലാം ഏവൻ കാണുന്നുവോ, മനുഷ്യത്വത്തിന്റെ നിസ്സാരതയും ഏവൻ കാണുന്നുവോ, അവൻ മുക്തനാകുന്നു.

എന്റെ ഈ വാക്കുകേട്ട് മുക്തനെപ്പോലെ നീ ചരിക്കുക. ഗാർഹസ്ഥ്യത്തിലോ മോക്ഷത്തിലോ ഏതിലാണ് നീ ബുദ്ധിവെക്കുന്നതെങ്കിൽ അതിൽ ആകാം.''

അവന്റെ ആ വാക്കു നന്നായികേട്ട് ആ രാജാവ് മോക്ഷത്തിന്റെ ഗുണം കൈക്കൊണ്ട് തന്റെ നാട്ടുകാരെ നന്നായി പരിപാലിച്ചു.''

**289. ഭവഭാർഗ്ഗവസമാഗമം - ഉശനസ്സിന്ന് ശുക്രൻ എന്ന പേരുണ്ടായത് -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ താതാ, എന്റെ ഹൃദയത്തിൽ ഒരു കൗതുകം നില്ക്കുന്നുണ്ട്. അത് ഭവാൻ പറഞ്ഞുകേൾക്കുവാൻ എനിക്കു മോഹമുണ്ട്. കുരുപിതാമഹാ! ദേവർഷിയായ ഉശനസ്സ്, കാവ്യൻ എന്നറിയപ്പെടുന്ന മഹാമതി അസുരന്മാർക്ക് ഇഷ്ടംചെയ്യുന്നവനാണല്ലോ. അവൻ എന്തുകൊണ്ടാണ് സുരന്മാർക്ക് അപ്രിയകൃത്തായത്? ഓജസ്വികളായ അവർക്ക് തേജസ്സ് വളരെ വർദ്ധിക്കുവാൻ കാരണമെന്താണ്? സുരന്മാരുമായി വലിയ വൈരമുള്ളവരാണല്ലോ ദാനവന്മാർ? ഉശനസ്സ് ശുക്രത്വം ഏറ്റിട്ട് എങ്ങനെ ദേവാഭനായി? അവൻ പിന്നെ എങ്ങനെ സമൃദ്ധിയുള്ളവനായി? എല്ലാം അങ്ങു പറഞ്ഞുതരണേ! ആ തേജസ്വിയായ ശുക്രൻ എന്താണ് നഭോമദ്ധ്യത്തിലൂടെ സഞ്ചരിക്കാത്തത്? പിതാമഹാ, ഇതൊക്കെ അങ്ങയിൽനിന്നു കേട്ടറിയുവാൻ ഒരു ആശയുണ്ട്. അങ്ങ് പറഞ്ഞുതരണേ!''

ഭീഷ്മൻ പറഞ്ഞു: "രാജാവേ, എല്ലാം ഞാൻ പറയാം. ഭവാൻ മനസ്സുവെച്ചു കേൾക്കുക. ശരിയായവിധം എല്ലാം

മതിക്കൊത്തവണ്ണം പണ്ട് ഞാൻ കേട്ടവിധം സന്മതേ, പറയാം.

ഈ ശുക്രമഹർഷി ഭാർഗ്ഗവവംശജനാണ്. മാന്യനും ദൃഢവ്രതനുമാണ്. സുരന്മാർക്ക് അപ്രിയം ചെയ്യുന്നവനായി. അതിന്നു തക്ക കാരണമുണ്ടായി.

യക്ഷന്മാർക്കും രാക്ഷസന്മാർക്കും ഈശ്വരനായ കുബേരൻ ഇന്ദ്രന്റെ ഖജനാവുസൂക്ഷിപ്പുകാരനായിരുന്നു. ലോകത്തിന്നു നാഥനായ അവൻ ഭണ്ഡാരം വർദ്ധിപ്പിച്ചു കൊണ്ടിരുന്നു.

ഒരുദിവസം യോഗസിദ്ധനായ മഹാമുനി കുബേരന്റെ ആത്മാവിൽ യോഗസിദ്ധിയാൽ കടന്നുകൂടി ധനേശ്വരനെ തടഞ്ഞുനിർത്തി, ധനേശ്വരന്റെ പക്കലുള്ള ധനമൊക്കെ തന്നിലേക്കാക്കി. എല്ലാം നേടി. തന്റെ ധനമൊക്കെ അപഹരിക്കപ്പെട്ടതായി കുബേരൻ അറിഞ്ഞപ്പോൾ അവന്നു പൊറുതികിട്ടാതായി. അവൻ സുഖമൊക്കെ വിട്ട് ദുഃഖിതനായി. അവൻ ഉദ്വിഗ്നനായി ഇന്ദ്രനെ സേവിച്ചു. ഉടനെ ഇന്ദ്രൻ ബഹുരൂപനും തപസ്വിയുമായ ശിവനോട് ദേവന്മാരുടെ ഭണ്ഡാരം അപഹരിക്കപ്പെട്ട വാർത്ത ഉണർത്തിച്ചു. കുബേരൻ ശിവനോടു പറഞ്ഞു: 'യോഗാത്മാവായ ഉശനസ്സ് എന്നെ തടഞ്ഞു നിർത്തി. എന്റെ കൈവശമുള്ള ധനമെല്ലാം യോഗത്താൽ കൈയിലാക്കി. തപസ്വിയായ അവൻ പൊയ്ക്കളഞ്ഞു.'

ഇതു കേട്ടപ്പോൾ മഹേശ്വരന്നു കോപമുണ്ടായി. മഹായോഗിയായ മഹേശ്വരൻ കണ്ണുംചുവത്തി രാജാവേ, ശൂലവും കൈയിലേന്തി നിന്നു. 'ആ ഉശനസ്സെവിടെ? അവൻ എവിടെപ്പോയി? എവിടെ അവൻ?' എന്ന് ആയുധവുമെടുത്ത് ഉശനസ്സിനെ തിരഞ്ഞു. ഉടനെ ഉശനസ്സ് തന്റെ മോഹമൊക്കെ ദൂരെയെറിഞ്ഞുകളഞ്ഞു. മഹാത്മാവായ മഹായോഗിയുടെ ക്രോധം കണ്ടതോടുകൂടി ഉശനസ്സിന്റെ മനസ്സ് കിടിലംകൊണ്ടു. ഒരു നിമിഷത്തിനുള്ളിൽ ഭൂതവും ഭാവിയും സ്ഥിതിയുമൊക്കെ അറിഞ്ഞു. രക്ഷയില്ലെന്നു മനസ്സിലാക്കി.

ഉടനെ ഉഗ്രതപസ്സോടെ ഉശനസ്സ് മഹേശനെ ധ്യാനിച്ചു. അപ്പോൾ യോഗദൃഷ്ടിയാൽ ഉശനസ്സ് താൻ ശിവന്റെ ശൂലാഗ്രത്തിൽ കുത്തി കോർക്കപ്പെട്ടനിലയിൽ കണ്ടു. വിജ്ഞാനരൂപനും മഹാതപസ്വിയുമായ ശുക്രനെ സംഹരിക്കരുതെന്ന് ശിവന്നു തോന്നി. അത്രമാത്രം തപശ്ശക്തിയും ജ്ഞാനവും നേടിയവർ ദുർല്ലഭമാണ്. തന്മൂലം അവനിൽ അലിവോടെ വില്ലാളിയായ മഹേശ്വരൻ തന്റെ ശൂലത്തിൽ തറച്ച മട്ടിൽ ഉശനസ്സിനെ കണ്ടപ്പോൾ ശൂലം കൈകൊണ്ടു പിടിച്ചു ബലമായി വളച്ചു. താൻ ശൂലത്തെ വളച്ച് അതു വില്ലാക്കി. അന്നുമുതൽ 'പാണിനാ ആനാമയത്' എന്ന അർത്ഥത്തിൽ കൈകൊണ്ടു വളയ്ക്കുകയാൽ 'പിനാകം' എന്ന പേരിൽ ശിവന്റെ ആ വില്ലു പ്രസിദ്ധമായി. അങ്ങനെ മഹാദേവൻ പിനാകം എന്ന ഉഗ്രായുധം ഉണ്ടാക്കി. ശൂലം പിടിച്ചു വളച്ചപ്പോൾ ഉശനസ്സ് ശൂലത്തിൽനിന്ന് ചെറിയ രൂപത്തിൽ ശിവന്റെ ഉള്ളംകൈയിലായി. ശംഭു അവനെ എടുത്ത് തന്റെ വായ തുറന്ന് വായിലേക്ക് മെല്ലെ കൈകൊണ്ട് എറിഞ്ഞു. പ്രഭുവായ ഉശനസ്സ് ശിവന്റെ ഉദരത്തിലേക്ക് ഇറങ്ങിപ്പോയി. അങ്ങനെ ശിവന്റെ ഉദരത്തിൽ ഉശനസ്സു ചുറ്റിനടന്നു."

യുധിഷ്ഠിരൻ പറഞ്ഞു: "ആ ധീമാനായ മഹാദേവന്റെ കുക്ഷിയിൽ അല്ലയോ രാജാവേ, എന്തിനാണ് ഉശനസ്സു ചുറ്റിയത്? മഹാദ്യുതിയായ അവൻ അവിടെ ചുറ്റിനടന്ന് എന്തു ചെയ്തു?"

ഭീഷ്മൻ പറഞ്ഞു: "പറയാം. പണ്ട് ഈ സംഭവം നടന്നയുടനെ ശിവൻ തപസ്സിന്നു പോയി. ജലഗർഭത്തിൽ സ്ഥാണുവായി അനേകായിരം വർഷം ശിവൻ തപസ്സിൽ ലയിച്ചു നിന്നു. ആ വലിയ, ദുസ്സാദ്ധ്യമായ തപസ്സ് നിർവ്വിഘ്നം നിർവ്വഹിച്ച് ആ കയത്തിൽനിന്നു ശിവൻ പുറത്തു വന്നു. ആ സന്ദർഭത്തിൽ ദേവദേവനായ ശംഭുവെ ബ്രഹ്മാവു ചെന്നു കണ്ടു. അവ്യയനായ വിരിഞ്ചൻ ശിവന്റെ തപോവൃദ്ധിയെപ്പറ്റി അന്വേഷിച്ചു കുശലംചോദിച്ചു. 'തപസ്സ് നന്നായി സാധിച്ചു' എന്ന് വൃഷധ്വജൻ മറുപടി പറഞ്ഞു. തപോയോഗത്താൽ വൃദ്ധി മഹാമതിയും അചിന്ത്യാത്മാവും സത്യധർമ്മരതനുമായ ശങ്കരൻ സദാ ദർശിച്ചു. ശിവൻ തപസ്സു ചെയ്യുന്ന കാലമത്രയും ശിവന്റെ ഉദരത്തിലിരുന്ന് ഉശനസ്സും തപസ്സു ചെയ്തു. ആ തപസ്സിന്റെ വർദ്ധിച്ച ധനവും കുബേരനിൽനിന്ന് ആകർഷിച്ച ധനവുംകൂടി ഉശനസ്സും മഹത്തായ തേജസ്സ്, മൂന്നു ലോകത്തിലും വ്യാപിക്കുന്ന തേജസ്സ്, നേടി. മഹത്തായ ഓജസ്സും നേടിയതായ മഹേശ്വരൻ ദർശിച്ചു.

പിന്നെ യോഗാത്മാവായ പിനാകി ധ്യാനയോഗത്തിൽ നിമഗ്നനായി. ഉശേനസ്സ് ഉദ്വിഗ്നനായി ഉദരത്തിൽത്തന്നെ ഒളിച്ചിരുന്നു. അവിടെയിരുന്ന് ഉശനസ്സ് ദേവദേവനായ ശംഭുവിനെ സ്തുതിച്ചു."

ഉശനസ്സ് പറഞ്ഞു: "എന്നിൽ വീണ്ടും പ്രസാദിച്ചാലും, അരിന്ദമാ! ശംഭോ, എന്നെ ഉദരത്തൽനിന്നു വിമുക്തമാക്കേണമേ!" എന്നായിരുന്നു ഉശനസ്സിന്റെ പ്രാർത്ഥന.

ഉശനസ്സിന്റെ പ്രാർത്ഥന ശങ്കരൻ കേട്ടു. ഈശ്വരൻ അവനോടു പറഞ്ഞു: "എടോ ഉശനസ്സേ, നീ ശിശ്നം (ലിംഗം) വഴിക്കു പുറത്തു പൊയ്ക്കൊള്ളുക!"

ഉശനസ്സ് മഹാദേവന്റെ ഉദരത്തിൽ ചുറ്റിനടന്നു. സകല സ്രോതസ്സുകളും അടച്ച് ദേവദേവൻ ധ്യാനനിമഗ്നനായിരിക്കയാണ്. ഉശനസ്സ് പുറത്തുപോകാൻ ദ്വാരമൊന്നും കണ്ടില്ല. ശിവന്റെ തേജസ്സിൽ ഉശനസ്സ് വെന്തുനീറി അങ്ങുമിങ്ങും നടന്നുനോക്കി. ശിശ്നത്തിന്റെ (ഉൽപാദനേന്ദ്രിയത്തിന്റെ) ദ്വാരം കണ്ടെത്തി. ആ വഴിക്ക് അവൻ പുറത്തു വന്നു. അതുകൊണ്ട് അവന്ന് ശുക്രത്വം ലഭിച്ചു. ഈ കാരണംകൊണ്ട് അവൻ അംബരത്തിന്റെ നടുവിൽക്കൂടെ പോകാറില്ല.

ശിശ്നദ്വാരംവഴി പുറത്തുവന്ന അവൻ തേജസ്സാൽ ജ്വലിക്കുന്നതു കണ്ട് ഭഗവാൻ രോഷാകുലനായി ശൂലം ഓങ്ങി നിന്നു. ഉടനെ കോപിച്ചുനില്ക്കുന്ന പശുപതിയാകുന്ന പതിയെ പാർവ്വതീദേവി ഓടിച്ചെന്നു തടുത്തു. ശിവനെ ദേവി തടഞ്ഞപ്പോൾ അവൻ ശിവന്റെ പുത്രത്വം സ്വീകരിച്ചു.

ദേവി പറഞ്ഞു: "അല്ലയോ നാഥാ, ഇവനെ അങ്ങു കൊല്ലരുത്. ഇവൻ എന്റെ പുത്രനായിത്തീർന്നിരിക്കുന്നു. ദേവന്റെ ഉദരത്തിൽനിന്നു വിട്ടുപോന്നവരാരും അഘം ഏൽക്കുന്നതല്ല." [ശിശ്നദ്വാരത്തിലൂടെ ശുക്ലം എന്ന മട്ടിൽ വിട്ടുപോന്നവനായതുകൊണ്ട് ഉശനസ്സ് ശുക്ലത്വം (ശുക്രത്വം) പ്രാപിച്ച് ശുക്രനായി.]

ഉടനെ ദേവിയിൽ പ്രസാദിച്ചു ഭവൻ പുഞ്ചിരിതൂകി ഇപ്രകാരം പറഞ്ഞു: "ഇവൻ ഇഷ്ടംപോലെ പൊയ്ക്കൊള്ളട്ടെ!" ഇപ്രകാരം രാജാവേ, മഹാദേവൻ വീണ്ടും പറഞ്ഞു.

ഉടനെ ധീമാനായ ശുക്രൻ വരദയായ ദേവിയേയും ദേവനേയും കൈകൂപ്പി നമസ്കരിച്ചു ഇഷ്ടമുള്ള വഴിക്കു പോയി.

അല്ലയോ ഭരതശ്രേഷ്ഠാ, മഹാത്മാവായ ഭാർഗ്ഗവന്റെ മഹത്തായ ചരിത്രം ഇപ്രകാരമാണ്. ഉണ്ണീ, ഞാൻ അത് നീ ചോദിച്ചതനുസരിച്ചു പറഞ്ഞു."

**290. പരാശരഗീത - കല്യാണപ്രാപ്തിക്കുള്ള ഉപായം പരാശരമഹർഷി ജനകനോട് പറയുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ മഹാബാഹോ, ഇതിന്നും അപ്പുറ

മായി എന്താണ് ശ്രേയസ്സ്? അത് എന്നോടു പറഞ്ഞാലും. പിതാമഹാ, അങ്ങയുടെ വാക്കിൽ എനിക്കു അമൃതിലെന്ന പോലെ, അനുഭവിച്ചിട്ടും തൃപ്തിവരുന്നില്ല! അല്ലയോ പുരുഷ സത്തമാ, എന്തു കർമ്മം ചെയ്താൽ പുരുഷന്ന് ഇഹത്തിലും പരത്തിലും ശ്രേയസ്സു ലഭിക്കും? അതു പറഞ്ഞുതന്നാലും!"

ഭീഷ്മൻ പറഞ്ഞു: "ഇക്കാര്യത്തിൽ ഞാൻ നിന്നോടു ഒരു സംഗതി പറഞ്ഞുകേൾപ്പിക്കാം. പണ്ട് മഹാശയനായ, കീർത്തിമാനായ, പരാശരമഹർഷിയോട് ജനകരാജാവു ചോദിച്ച ചോദ്യമാണ് വിഷയം. ഇപ്രകാരമാണ് ജനകൻ ചോദിച്ചത്: 'എന്താണ് ഇഹത്തിലും പരത്തിലും എല്ലാവർക്കും ശ്രേയസ്സായിട്ടുള്ളത്? എന്താണു മനുഷ്യൻ കൈക്കൊള്ളേണ്ടത്? അത് അങ്ങ് പറഞ്ഞു തരണേ!' ഈ ചോദ്യം കേട്ട പരാശരമഹർഷി, ധർമ്മക്രമമറിഞ്ഞ മഹാശയൻ, രാജാവിൻെറ അനുഗ്രഹം പാർത്ത് ഇപ്രകാരം പറഞ്ഞു."

പരാശരൻ പറഞ്ഞു: "ശ്രേയസ്സ് എന്തെന്നു പറയാം: ധർമ്മം ചെയ്യുക! ധർമ്മം ചെയ്യിപ്പിക്കുക!' ഇതിലപ്പുറമായി മറ്റൊന്നും ഇഹത്തിലും പരത്തിലും ഇല്ലെന്നാണ് ജ്ഞാനികൾ പറയുന്നത്.

ധർമ്മം ചെയ്യുന്നവൻ, ധർമ്മാസക്തനായ നരൻ, സ്വർഗ്ഗലോകത്തു പൂജ്യനായി ശോഭിക്കും. ദേഹികൾക്കുള്ള സകല കർമ്മവിധിയും ധർമ്മാത്മകമാണ് നൃപോത്തമാ! ഓരോ ആശ്രമസ്ഥരും ധർമ്മനിരതരായി അവരവരുടെ കർമ്മങ്ങൾ അനുഷ്ഠിക്കുന്നു. നാലു മട്ടിൽ യാത്ര ഓരോ വർണ്ണങ്ങൾക്കും വിധിച്ചിട്ടുണ്ട്. മനുഷ്യൻ എവിടെനിന്നാലും അവൻ സ്വന്തം കർമ്മത്താൽ ജീവിക്കുന്നു. അവൻ പുണ്യപാപമയമായ കർമ്മം പലമട്ടിലും സേവിക്കുന്നു. പിന്നെ പഞ്ചഭൂതത്തിൽ ലയിച്ചാൽ പലമട്ടിൽ പോകുന്നു. വെളുത്തീയംകൊണ്ടുണ്ടാക്കിയ പാത്രം സ്വർണ്ണത്തിൽമുക്കുമ്പോൾ സ്വർണ്ണനിറം വരുന്നതുപോലെ മുൻകർമ്മത്തിൻെറ അധീനത്തിൽ നില്ക്കുന്നവനായ ജീവി, ആ കർമ്മഫലം നേടുന്നു. വിത്തില്ലാതെ ഒരു ധാന്യവും, വൃക്ഷവും ഉണ്ടാവുകയില്ല. പ്രവർത്തിക്കാതെ സുഖവും സിദ്ധിക്കുകയില്ല. ദേഹം നശിക്കുന്ന മനുഷ്യന്ന് മുജ്ജന്മസുകൃതം മൂലം സുഖം ലഭിക്കും. അവിശ്വാസി, കഴിഞ്ഞ ജന്മഫലമാണ് പുരുഷൻ അനുഭവിക്കുന്നതെന്ന് നിഷേധിക്കുന്നു. 'സ്വഭാവ സംസിദ്ധരാണ് ദേവന്മാരും ഗന്ധർവ്വന്മാരും ദാനവരും. ചത്താൽ താൻ ചെയ്ത കർമ്മം കൂടെയെത്തുമെന്നതിനു തെളിവൊന്നുമില്ല. അങ്ങനെ നരൻ ഒരിക്കലും ജീവിച്ചിരിക്കുമ്പോൾ ചിന്തിക്കുകയില്ല. അവർ അവരുടെ കർമ്മഫലം നാലുതരത്തിലാണ് അനുഭവിക്കുക എന്നറിയുന്നില്ല. വേദങ്ങളും മറ്റും മനുഷ്യൻെറ പ്രവർത്തനരീതിയെ നിയന്ത്രിക്കാൻവേണ്ടിയുള്ളതാണ്. അതുപോലെ മനശ്ശാന്തിക്കുവേണ്ടിയും.' അവിശ്വാസികളുടെ ഈ വാദം ശരിയല്ല; അതു ജ്ഞാനികളുടെ അഭിപ്രായമല്ല.

ഏതുവിധം കർമ്മമാണോ മർത്ത്യൻ ചെയ്യുന്നത്, അത് അതേവിധംതന്നെ തന്നിലും വന്ന് അനുഭവിക്കുന്നു. നിരന്തരം ഇങ്ങനെ മിശ്രമായ കർമ്മം നരൻ നേടുന്നു രാജാവേ! ഈ കർമ്മപഥത്തിൽ ശുഭവും പാപവുമുണ്ട്. അതും ശരിക്കും അനുഭവിക്കും. ഉണ്ണീ, ചിലപ്പോൾ സുകൃതം, കൂടസ്ഥം (ശാശ്വതം) പോലെ നില്ക്കും. സംസാരത്തിലാണ്ടവന്ന് ദുഃഖം വിട്ടൊഴിയുന്നതുവരെ നില്ക്കും.

ദുഃഖക്ഷയമാണ് സുകൃതം. അതു കർമ്മംചെയ്ത് ഉടനെ നേടാം. സുകൃതക്ഷയം വന്നാൽ അതു പാപമാണെന്നു ധരിക്കണം രാജാവേ! ദമം, ക്ഷമ, ധൃതി, രുചി, സന്തോഷം, സത്യവാദിത, ഹ്രീ, അഹിംസ, വ്യസനിത, ദാക്ഷ്യം ഇവയെല്ലാം സുഖലബ്ധിക്കു ഹേതുവാണെന്ന് ഓർക്കണം. ഇവയില്ലാത്തവന്ന് എവിടെയാണ് സുഖം?

ജീവി പാപത്തിലും പുണ്യത്തിലും നിയതനായിത്തീരും. നിത്യവും മനസ്സമാധിക്ക് വിചക്ഷണൻ യത്നിക്കണം. അവൻ മറ്റൊരാളുടെ വക പുണ്യവും പാപവും ഏല്ക്കുകയില്ല. എപ്രകാരമാണോ താൻ കർമ്മംചെയ്യുന്നത്, അപ്രകാരമായിരിക്കും തനിക്കു വരാൻപോകുന്ന അനുഭവവും. സുഖദുഃഖങ്ങളേറ്റ് പുരുഷൻ അന്യമായ വഴിക്കു പോകുന്നു. അന്യനുമായി കൂടിച്ചേർന്ന് നരൻ പരനിൽ അസൂയമൂലം ഒന്നും താനേ ചെയ്തുപോകരുത്. വർദ്ധിച്ച അസൂയ ഒരുത്തനിൽ കടന്നുകൂടിയാൽ അവൻ അതുമൂലം അപഹാസ്യനായിത്തീരും.

ഭീരുവായ രാജാവ്, കിട്ടിയതൊക്കെ തിന്നുന്ന ബ്രാഹ്മണൻ, ഒന്നിലും താൽപര്യമില്ലാത്തവനായ വൈശ്യൻ, മടിയനായ ഹീനജാതിക്കാരൻ, ദുശ്ശീലനായ വിദ്വാൻ, വൃത്തിഹീനനായ കുലീനൻ, സത്യംവെടിഞ്ഞ ബ്രാഹ്മണൻ, സുന്ദരിയായ ദുഷ്ടസ്ത്രീ, രാഗിയായ യോഗി, തനിക്കുവേണ്ടി മാത്രം വച്ചുതിന്നുന്നവൻ, മൂർഖനായ പ്രാസംഗികൻ, രാജാവില്ലാത്ത രാജ്യം – ഈ പറഞ്ഞതൊക്കെ ശോച്യമായ കാര്യങ്ങളാണ് രാജാവേ! പ്രജകളെ സ്നേഹിക്കാത്ത ദുര്യോഗിയും ശോച്യൻതന്നെയാകുന്നു.''

**291. പരാശരഗീത – കർമ്മങ്ങളുടെ അനിവാര്യതയും പുണ്യകർമ്മത്താലുണ്ടാകുന്ന ലാഭവും –** പരാശരൻ പറഞ്ഞു: "ഇന്ദ്രിയാർത്ഥങ്ങളാകുന്ന കുതിരകളെ പൂട്ടിക്കെട്ടിയ മനോരഥമാകുന്ന രഥത്തിൽ കയറിയിരുന്ന് ജ്ഞാനമാകുന്ന കടിഞ്ഞാൺ പിടിച്ചു ജീവിതയാത്ര നിർവ്വഹിക്കുന്നവനാണ് ബുദ്ധിമാൻ. കൊറ്റിനു വഴിയില്ലാത്തവന് ഉന്നതന്മാരുമായി സേവ വിരോധമില്ല. ആ സേവ എങ്ങനെയുള്ളതായിരിക്കണമെന്നു ഗുരുമുഖത്തുനിന്നു ഗ്രഹിക്കണം. വിപ്രനിൽനിന്നു മനസ്സിലാക്കണം. അല്ലാതെ തുല്യനിൽനിന്നായിരിക്കരുത്. വളരെ ദുർല്ലഭമായ ഒരു അനുഗ്രഹമാണ് മനുഷ്യജന്മം കിട്ടുക എന്നുള്ളത്. അതു നേടിയതിന്നുശേഷം അല്ലയോ രാജാവേ, അതു പ്രയോജനമില്ലാതാക്കിക്കളയരുത്. പുണ്യകർമ്മം ചെയ്ത് നരൻ അതിനെ വളർത്തുവാൻ പരിശ്രമിക്കണം. 'ആറു വ്യത്യസ്തമായ വർണ്ണങ്ങൾ ജീവൻ പല കാലങ്ങളിലായി നേടുന്നു. ജാതി (വർണ്ണം) വിട്ടു' ഭ്രഷ്ടനായവൻ സമ്മാനോചിതനായിത്തീരുകയില്ല. സല്ക്കാരം ഏറ്റു കഴിഞ്ഞാൽ ദുഃഖം ഏല്ക്കുന്നു. അത് രാജസമായ കർമ്മമാണ്. രാജസമായ കർമ്മം കലർന്ന കർമ്മം, അതുകൊണ്ടു തടയേണ്ടതാണ്.

പുണ്യകർമ്മത്തിൻെറ ഫലമായി നരൻ വർണ്ണോൽക്കർഷം നേടുന്നു. സുദുർല്ലഭമായ ആ വർണ്ണം ഏൽക്കാതിരുന്നാൽ പാപകർമ്മംകൊണ്ടു കെട്ടുപോകും. അജ്ഞാനംകൊണ്ടു ചെയ്തുപോയ പാപം തപസ്സുകൊണ്ടു നശിപ്പിക്കണം. താൻ ചെയ്ത പാപമേ തനിക്കു പാപകർമ്മമായിത്തീരുകയുള്ളു. അതുകൊണ്ട് ദുഃഖമാകുന്ന ഫലത്തെ ഉണ്ടാക്കുന്ന പാപമായ കർമ്മങ്ങൾ നിങ്ങൾ ചെയ്യരുത്. മഹത്തായ ഒരു ഫലം സിദ്ധിക്കുവാൻ കുറച്ചു പാപംചെയ്യണമെന്നു വന്നാലും അതു ചെയ്യരുത്. മേധാവിയും, ശുദ്ധനും, കുശലിയുമായവൻ ഒരിക്കലും പാപത്തിൽ മനസ്സുവെക്കരുത്. പാപകർമ്മം കഷ്ടമാണെന്നു ഞാൻ കാണുന്നു. മനുഷ്യൻ ധാർമികമായ കർമ്മങ്ങൾചെയ്ത് ഉയർന്ന ഒരു നിലയെ പ്രാപിക്കണം. അങ്ങനെ നല്ല ഒരു പേരു സമ്പാദിക്കുവാൻ വളരെ വിഷമമുണ്ട്. ഒരു മനുഷ്യൻ പാപം നിരന്തരം ചെയ്യുന്നതുമൂലം അവൻ അവനെത്തന്നെ നശിപ്പിക്കുകയാണ്. ആത്മഹത്യാതുല്യമാണത്. അവൻ മരണാനന്തരം നരകത്തിലോ അഥവാ ഹീനജാതിയിലോ ചെന്നുകൂടും. എല്ലാ പാപകർമ്മങ്ങളും അറിഞ്ഞോ, അറിയാതെയോ ചെയ്തതായാലും, അജ്ഞാനംകൊണ്ടു ചെയ്തതായാലും ആ പാപത്തെ തപസ്സുകൊണ്ടു ദഹിപ്പിച്ചുകളയാം. അറിഞ്ഞുകൊണ്ടു ചെയ്യുന്ന പാപകർമ്മം മഹാദുഃഖങ്ങളെ ജനിപ്പിക്കും. അതു

കൊണ്ട് ആരും പാപം ചെയ്യരുത്. എന്തുകൊണ്ടെന്നാൽ അതിൻെറ ഫലം ദുഃഖം മാത്രമാണ്.

ബുദ്ധിമാനായ പുരുഷൻ ഒരിക്കലും പാപസ്വഭാവമുള്ള കർമ്മം, അതു വലിയ നേട്ടങ്ങൾ ഉണ്ടാക്കിത്തരുമെന്നു വെച്ചാലും, ചെയ്യുവാൻ പാടില്ല. എങ്ങനെയെന്നുവെച്ചാൽ ഒരു പരിശുദ്ധാത്മാവ് ചണ്ഡാലനുമായി സംസർഗം ചെയ്യുവാൻ പാടില്ലാത്തതുപോലെയാണത്. പാപത്തിൻെറ ഫലം എത്ര കഷ്ടമാണ്! പാപം വഴിയായി പാപകർമ്മിയുടെ ദൃഷ്ടി എപ്പോഴും വിപരീതമായേ കാണൂ. അവൻ അവൻെറ ദേഹത്തേയും ഇന്ദ്രിയങ്ങളേയുമൊക്കെ ആത്മാവിനോടുചേർത്തു ദുഷിപ്പിക്കും. ആ വിഡ്ഢിയായ മനുഷ്യൻ അവനെ പാപത്തിൽ നിന്നു കയറ്റുന്നതിൽ അപ്രാപ്തനായിരിക്കും. ത്യാഗബുദ്ധി വരികയില്ല. അങ്ങനെയുള്ള സ്വാർത്ഥി ഈ ലോകം വിട്ടാൽ വലിയ ദുഃഖത്തിനു പാത്രമാകും. നിറമില്ലാത്ത ഒരു വസ്ത്രം അഴുക്കായാൽ അലക്കി വെളുപ്പിക്കാം. എന്നാൽ കറുത്ത വസ്ത്രം എങ്ങനെയാണ് കഴുകിയാൽ വെളുക്കുക? അതിൻെറ നിറം എങ്ങനെ ശുദ്ധമാകും? അതുപോലെയാണ് പാപിയുടെ കാര്യം. കറുപ്പിച്ച വസ്ത്രം വെളുക്കുകയില്ല. ഇങ്ങനെയാണ് രാജാവേ, പാപിയുടെ നില.

അറിഞ്ഞുംകൊണ്ടും പാപംചെയ്ത പുള്ളി ശരിക്ക് ധർമ്മനിശ്ചയപ്രകാരം പ്രായശ്ചിത്തം ആ പാപനിർമ്മാർജ്ജനത്തിനു ചെയ്യണം. എന്നാൽ പാപപുണ്യഫലങ്ങൾ അതാതിൻെറ തോതനുസരിച്ചു വെവ്വേറെ അനുഭവിക്കും. അറിഞ്ഞുചെയ്യുന്ന പാപത്തിന്ന് പ്രായശ്ചിത്തമില്ല. ഫലം അനുഭവിച്ചേ തീരൂ! ബ്രഹ്മജ്ഞാനികൾ വേദനിശ്ചയപ്രകാരം പറയുന്നത് അറിയാതെ ചെയ്ത സകല പാപവും സൽക്കർമ്മംകൊണ്ട് പരിഹരിക്കാമെന്നാണ്. എന്നാൽ നേരേ മറിച്ച് അറിഞ്ഞുചെയ്ത പാപം ഒരുവിധത്തിലും പരിഹരിക്കുവാൻ കഴിയുകയില്ല എന്നുമാണ്. ഒരുവിധം പ്രായശ്ചിത്തവും അതിന്ന് പര്യാപ്തമാവുകയില്ല. വേദജ്ഞന്മാരും, വേദവും, ബ്രാഹ്മണരും, ഈ അഭിപ്രായം തന്നെയാണ് പ്രകടിപ്പിക്കുന്നത്. എൻെറ അഭിപ്രായത്തിൽ പാപകർമ്മമായാലും പുണ്യകർമ്മമായാലും അത് അറിഞ്ഞായാലും അറിയാതെയായാലും ചെയ്തുപോയാൽ അതിൻെറ ഫലം നല്ലതും ചീത്തയും യഥായോഗ്യം അനുഭവിക്കാതെ വെറുതെ പോവുകയില്ല. ഇതാണ് എൻെറ വിശ്വാസം.

അറിഞ്ഞുകൊണ്ടുചെയ്യുന്ന വലിയ പാപത്തിന്നും ചെറിയ പാപത്തിന്നും അവയുടെ തോതനുസരിച്ചു പലമട്ടിലിരിക്കും ഫലം. അത് അനുഭവിക്കുകതന്നെ ചെയ്യും.

സംശയിച്ചോ, അന്യായനിലയിലോ എന്തൊക്കെ കർമ്മങ്ങളാണ് ഋഷിമാരും ദേവന്മാരും ചെയ്തിട്ടുള്ളത്. നിത്യവും ഉഗ്രമായ കർമ്മങ്ങൾ അറിയാതെചെയ്താൽ, അതിന്നു തക്കതായ ഉഗ്രകർമ്മംകൊണ്ടു പരിഹാരംചെയ്താൽ അല്പഫലമായി ചുരുങ്ങുന്നതാണ്. എന്നാൽ ധാർമ്മികരായ പുരുഷന്മാർ, ദേവന്മാരും ബ്രാഹ്മണരും, ഉഗ്രകർമ്മം ചെയ്തിട്ടുണ്ട്. (വിശ്വാമിത്രൻ വസിഷ്ഠൻെറ നൂറു മക്കളെ കൊന്നു. എനിക്കും എന്തുകൊണ്ട് അങ്ങനെ ചെയ്തുകൂടാ എന്നു ചിന്തിക്കരുത്, നിന്ദിക്കയുമരുത്. മനസ്സുകൊണ്ടു ചിന്തിച്ച് തൻെറ കഴിവുപോലെ കാര്യംഗ്രഹിച്ച് ശുഭമായ കർമം ആരു ചെയ്യുന്നുവോ, അവൻ നന്മകൾ കാണും. പുത്തൻ മൺചട്ടിയിൽ വെള്ളം ഒഴിച്ചുവെച്ചാൽ അതു കുറഞ്ഞുകുറഞ്ഞ് ഇല്ലാതാകുന്നു; മയങ്ങിയ ചട്ടിയിൽ കുറയാതിരിക്കുന്നു. വെള്ളം ഉള്ളതിൽ പിന്നെയും വെള്ളം കൊള്ളുന്നു. പാത്രത്തിലെ വെള്ളത്തിൽ വീണ്ടും വെള്ളം ഒഴിച്ചാൽ ചേരുന്നു. അതുപോലെയാണ് വൃദ്ധനിൽ വൃദ്ധി ചേരുന്നത്. ഇപ്രകാരമാണ് ഭാരതാ, ബുദ്ധിപൂർവ്വമായ കർമ്മങ്ങൾ. സമങ്ങളായവതന്നെയാണ് കൂടുതൽ പുണ്യങ്ങളായവ.

ബുദ്ധിപൂർവ്വം ചിന്തിക്കാതെചെയ്യുന്ന കർമ്മങ്ങൾക്കു ഫലമില്ല. ചിന്തിച്ചു ശരിയായവിധം ചെയ്യുന്ന കർമ്മം പുഷ്ടിപ്പെടുകയും ചെയ്യും എന്ന് പാത്രത്തിലെ ജലം കാണിച്ചു തരുന്നു.

രാജാവാണെങ്കിൽ അവൻെറ ശത്രുക്കളെ കൂട്ടത്തോടെ കൊന്നുകളയണം. നല്ലപോലെ പ്രജകളെ പരിപാലിക്കുകയും വേണം. പിന്നെ രാജാവ് ഓരോവിധം യജ്ഞങ്ങൾ ചെയ്ത് അഗ്നിയെ ഹോമിച്ചു തൃപ്തിപ്പെടുത്തണം. പിന്നെ വനത്തിൽ പോകണം. അവിടെ വാനപ്രസ്ഥാശ്രമിയായി വർത്തിക്കണം. തൻെറ മരണം മദ്ധ്യത്തിലോ, അന്ത്യത്തിലോ എന്നു പറയുവാൻ പറ്റുകയില്ലല്ലോ!

ദമത്തോടുകൂടി ധർമ്മശീലനായ പുരുഷൻ തൻെറമാതിരിതന്നെയാണ് സകല ഭൂതജാലങ്ങളുമെന്നു കാണണം. സമദർശിയാകണം. ശ്രേഷ്ഠന്മാരെ ശക്തിപോലെ പൂജിക്കണം. സത്യപരായണനായി, സൽക്കർമ്മിയായി ജീവിക്കുന്നവന്, രാജാവേ, തീർച്ചയായും മോക്ഷലബ്ധിയുണ്ടാകും. ശാശ്വതമായ സുഖം ലഭിക്കും.''

**292. പരാശരഗീത - ധർമ്മോപാർജ്ജിതമായ ധനത്തിൻെറ ശ്രേഷ്ഠത -** പരാശരൻ പറഞ്ഞു: "ഈ ലോകത്തിൽ ആരും മറ്റൊരുത്തന്നു നന്മചെയ്യുന്നതായി കാണുന്നില്ല. ആരും ഒരുത്തനും ഒരു സംഭാവനയും ചെയ്യുന്നതായി കാണുന്നില്ല. ഗൗരവം നഷ്ടപ്പെട്ടു സ്നേഹം അറ്റുപോയാൽ മനുഷ്യൻ സ്വന്തം അച്ഛനമ്മമാരേയും സഹോദരാദികളേയും ദൂരെ ഉപേക്ഷിച്ചുകളയുന്നു. പിന്നെ അതിൽക്കുറഞ്ഞ ബന്ധമുള്ള ബന്ധുക്കളുടെ കഥ പറയേണ്ടതുണ്ടോ? ഒരു മാന്യൻ മറ്റൊരു മാന്യനു നല്കുന്ന സമ്മാനം ശ്രേഷ്ഠമായ കാര്യമായി കരുതണം; അതുപോലെ ഒരു മാന്യൻ മറ്റൊരു മാന്യൻെറ കൈയിൽനിന്നു സ്വീകരിക്കുന്ന സമ്മാനവും ശ്രേഷ്ഠം തന്നെയാണ്. അതിൽക്കൂടുതൽ പുണ്യമുള്ള ദാനം ബ്രാഹ്മണനു നല്കുന്ന ദാനമാണ്. ന്യായത്താൽ നേടിയതും ന്യായത്താൽ വർദ്ധിച്ചതുമായ ധനം ധർമ്മത്തിന്നു വേണ്ടി പണിപ്പെട്ടും സംരക്ഷിക്കണം. അതു തീർച്ചയായും ചെയ്യേണ്ടതാണ്.

ധർമ്മം കാംക്ഷിക്കുന്നവൻ, ധാർമ്മികനായി ജീവിക്കുവാൻ ആഗ്രഹിക്കുന്നവൻ, ഒരിക്കലും ക്രൂരകർമ്മം ചെയ്തു ധനം സമ്പാദിക്കുവാൻ വിചാരിക്കരുത്. ശക്തിനോക്കി കാര്യം നടത്തണം. അല്ലാതെ ധനാഭിവൃദ്ധിയിൽ മാത്രം ദൃഷ്ടിവെക്കരുത്.

ശുദ്ധനായവൻ തണുത്ത വെള്ളമോ തിളപ്പിച്ച വെള്ളമോ വിശന്നു വരുന്നവന്ന് ഏതാണ് ആദ്യം തൃപ്തിയെങ്കിൽ അതു നല്കണം. അതു ഫലസമൃദ്ധിയാണു ചെയ്യുക. കായ, കിഴങ്ങ്, മുതലായവ മുനിമാർക്കു നല്കി അവരെ പ്രീതിപ്പെടുത്തിയാണ് മഹാത്മാവായ രന്തിദേവൻ ലോകത്തിൽ പ്രസിദ്ധനായത്. ആ രാജാവ് മാഠരൻ എന്ന ഋഷിയെ ഇലകളും പഴങ്ങളും നല്കി തൃപ്തനാക്കി. അതുമൂലം ശൈബ്യനായ രാജാവും സ്ഥാനത്തെ നേടി.

മനുഷ്യൻ ജനിക്കുമ്പോൾത്തന്നെ ചില കടപ്പാടോടുകൂടിയാണ് ഭൂമിയിൽവരുന്നത്. അതു ദേവന്മാരോടും, അതിഥികളോടും, ഭൃത്യരോടും, പിതൃക്കളോടും, തന്നോടുമുള്ള കടപ്പാടാണ്. അതുകൊണ്ട് ആ കടപ്പാടും നാം തീർക്കേണ്ടതുണ്ട്.

സ്വാദ്ധ്യായത്താൽ മുനീന്ദ്രർക്കും, യജ്ഞത്താൽ ദേവകൾക്കും, ശ്രാദ്ധത്താൽ പിതൃക്കൾക്കും, പൂജയാൽ മനുഷ്യർക്കും, വാക്കുകൊണ്ടും വിശിഷ്ടമായ ഭോജ്യത്താലും പരിപാലനത്താലും തനിക്കും ഭൃത്യർക്കുംവേണ്ട കർമ്മം ചെയ്യുവാൻ ആദ്യംതന്നെ നോക്കണം. യത്നത്താൽ ധനമില്ലാത്ത

വരും സിദ്ധരായിട്ടുണ്ടല്ലോ? മഹർഷിമാർ ധനമുണ്ടായിട്ടല്ല സിദ്ധി നേടിയത്. അവർ അഗ്നിയെ അർച്ചിച്ചിട്ടാണ്. ഋചീകന്റെ പുത്രൻ വിശ്വാമിത്രന്റെ പുത്രനായി. അത് ഋക്കു കൊണ്ട് യജ്ഞഭാക്കുകളായ സുരമുഖ്യരെ വാഴ്ത്തിയതു മൂലമാണ്. മഹാബാഹോ, ദേവദേവനായ ശംഭുവിന്റെ പ്രസാദംമൂലം ഉശനസ്സ് ശുക്രനായി. അവൻ കീർത്തിമാനായി വാനിൽ ദേവിയെ വാഴ്ത്തിപ്പാടി മോദിക്കുന്നു. അസിതനും, ദേവലനും, പർവ്വതനും, കാക്ഷീവാനും, ജാമദഗ്ന്യനായ രാമനും, ആത്മവാനായ താണ്ഡ്യനും, ജമദഗ്നിയും, വസിഷ്ഠനും, വിശ്വാമിത്രനും, അത്രിയും, ഭരദ്വാജനും, ഹരിശ്മശ്രുവും, കുണ്ഡധാരനും, ശ്രുതശ്രവനും, ഈ മഹർഷിമാരെല്ലാം ആത്മവീര്യത്തോടെ വിഷ്ണുവെ ശ്രദ്ധാപൂർവ്വം വാഴ്ത്തി. അങ്ങനെ ആ ധീമാനായ ഭഗവാന്റെ പ്രസാദത്താൽ, തപസ്സാൽ, അവർ സിദ്ധിനേടി. 'സത്താ'യ വിഷ്ണുവിനെ വാഴ്ത്തി അനർഹന്മാർ പോലും അർഹരായിത്തീർന്നു. ഗർഹ്യമായ കർമ്മം ചെയ്ത് ആരും വൃദ്ധി കാംക്ഷിക്കരുത്. അധർമ്മലബ്ധമായ അർത്ഥം അസത്യമാണ്. വിഗർഹിതമാണ് അസത്യം. പാരിൽ ശാശ്വതമായ ധർമ്മത്തെ അർത്ഥത്തിനുവേണ്ടി മനുഷ്യൻ ഉപേക്ഷിക്കരുത്. അഗ്നിയിൽ അർച്ചനചെയ്യുന്നവൻ പുണ്യാത്മാവാണ്. അവൻ ഉത്തമനാണ്. രാജേന്ദ്രാ, ദേവകൾ ഈ മൂന്ന് അഗ്നികളിലാണ് പുലരുന്നത്. അവരെ അഗ്നിയിൽ ഹോമാദികൾകൊണ്ടു പ്രീതിപ്പെടുത്തുന്നവൻ ധർമ്മാത്മാവായി വിളങ്ങും. എല്ലാ വേദങ്ങളും മഹാരാജേന്ദ്രാ, ഈ മൂന്ന് അഗ്നികളിലുമാണ് സ്ഥാപിക്കപ്പെട്ടിരിക്കുന്നത്. ദക്ഷിണ, ഗാർഹപത്യ, ആഹവനീയ എന്നിവയാണ് ആ മൂന്ന് അഗ്നികൾ. ആ ഹിതാഗ്നിദ്വിജൻ കർമ്മത്തിൽ പൂർണ്ണനാകുന്നു! അനാഹിതാഗ്നിയായ ദ്വിജന്റെ അഗ്നിഹോത്രം നിഷ്ക്രിയമാവുകയില്ല. ഉടനെ അഗ്നിഹോത്രം, നിറുത്തൽ ചെയ്യുന്നതിനേക്കാൾ നല്ലത് അതു സംരക്ഷിക്കുകയാണ്. കുറച്ചുസമയം ഒഴിച്ചു നിർത്താം. അഗ്നി ആത്മാവാണ്. അഗ്നി അമ്മയാണ്., അഗ്നി ജനിപ്പിച്ച പിതാവാണ്, അഗ്നി ഗുരുവാണ്. രാജാവേ, നാം നന്മയോടെ പരിചരിക്കേണ്ടവരെല്ലാം അഗ്നിസന്നിഭരാണ്.

അഭിമാനംകളഞ്ഞും വൃദ്ധരെ സേവചെയ്യണം. കാമക്രോധങ്ങൾ വെടിഞ്ഞവരും, ജ്ഞാനികളും, എല്ലാ ജീവികളിലും കരുണയുള്ളവരും, ഒരു ജീവിക്കും ദുഃഖമുണ്ടാക്കാത്തവരുമായ ശരിയായ മാന്യജനങ്ങളെ പൂജിക്കണം. അതു ശ്രേയസ്സുണ്ടാക്കും.''

**293. പരാശരഗീത - ശൂദ്രന്റെ സേവാവൃത്തിയുടെ പ്രാധാന്യം -** പരാശരൻ പറഞ്ഞു: "ഹീനനായ ശൂദ്രൻ മറ്റു ഉയർന്ന മൂന്നു ജാതിക്കാരിൽനിന്നും ഉപജീവനമാർഗ്ഗം സ്വീകരിക്കുന്നത് ഉത്തമമായ ധർമ്മമാണ്. നന്ദിയോടെ അതു സമ്പാദിച്ചാൽ അവനെ അതു ധർമ്മിഷ്ഠനാക്കും. പിതാക്കന്മാർ മുഖേനയും, പിതാമഹന്മാർ മുഖേനയും ഒരുദ്യോഗവും ഇല്ലാത്ത ശൂദ്രൻ വേറെ ഉദ്യോഗമൊന്നും ആരാഞ്ഞു നടക്കേണ്ടതില്ല. അവൻ ബ്രാഹ്മണക്ഷത്രിയ വൈശ്യന്മാരായ മേൽജാതിക്കാരെ മാത്രം ശുശ്രൂഷിച്ചാൽ മതി. സജ്ജനങ്ങളുമായേ ധർമ്മദർശിയായ ശൂദ്രൻ അടുക്കാവൂ. അത് അവനെ ശോഭിപ്പിക്കും. ദുഷ്ടന്മാരോട് ഒരു പ്രകാരത്തിലും ചേരുവാൻ വിചാരിക്കരുത് എന്നാണ് എന്റെ അഭിപ്രായം. ഉദയാദ്രിയിലുള്ള വസ്തു സംസർഗ്ഗംകൊണ്ടു വിളങ്ങും. അതുപോലെ ഹീനവർണ്ണനായാലും അവനും ഉന്നതന്മാരുമായുള്ള സംസർഗ്ഗംകൊണ്ടു ശോഭിക്കും. ആകാശം ഏതു വർണ്ണംകൊണ്ടു ശുഭ്രമാകുമോ, ആ വർണ്ണം മറ്റുള്ളതിനേയും ശുഭ്രമാക്കും. അതുപോലെയാണ് സംസർഗ്ഗത്തിന്റെ ഗുണം പകരുന്നതെന്ന് ധരിക്കണം. ഗുണത്തിൽ രഞ്ജിക്കണം. എന്നാൽ ദോഷത്തിൽ ഒരിക്കലും ലയിക്കരുത്. മർത്ത്യർക്ക് ജീവിതം ചഞ്ചലമാണ്; അനിത്യമാണ് എന്നു ധരിക്കണം. സുഖത്തിലോ ദുഃഖത്തിലോ നില്ക്കുന്ന ബുധൻ ശുഭങ്ങളെ വർദ്ധിപ്പിക്കുന്നതായാൽ അവനാണ് തന്ത്രജ്ഞൻ.

ധർമ്മം വിട്ട കർമ്മം, അത് എത്ര മഹത്തായ ഫലം നല്കുന്നതായാലും മേധാവി, ബുദ്ധിമാൻ അത് ഒരിക്കലും ശീലിക്കരുത്. അത് ഒരിക്കലും ഹിതമായിട്ടുള്ളതല്ല. ആയിരം ഗോക്കളെ അപഹരിച്ച് ദാനംചെയ്യുന്ന രാജാവ് 'ദാനം ചെയ്തവൻ' എന്ന ഒരു വെറും പേരുമാത്രം സമ്പാദിക്കുന്നു. എന്നാൽ അവൻ തസ്കരനാണെന്ന് ജനങ്ങൾ പറയും. അവനു കക്കുന്ന കള്ളന്നു ലഭിക്കുന്ന പാപം ലഭിക്കുകയും ചെയ്യും.

സ്വയംഭുവ് ആദ്യമേതന്നെ ലോകപൂജിതനായ ധാതാവിനെ സൃഷ്ടിച്ചു. ധാതാവ് ലോകത്തിനു താങ്ങലായ ഒരു പുത്രനെ സൃഷ്ടിച്ചു. അവനെ പൂജിച്ച് വൈശ്യർ വൃത്തിക്കാവശ്യമായ സ്വത്തുവർദ്ധിപ്പിക്കണം. നൃപന്മാർ അതു സംരക്ഷിക്കണം. ദ്വിജന്മാർ ആ സ്വത്തുകൊണ്ട് ഉപജീവിക്കണം.

ശൂദ്രരെ സംബന്ധിച്ചിടത്തോളം അവർ അവരുടെ ശുശ്രൂഷാകർമ്മങ്ങളിൽ ഏർപ്പെടണം. യാഗത്തിനുള്ള വസ്തുക്കൾ സത്യസന്ധമായും വിനയപൂർവ്വമായും കൊണ്ടുവന്നെത്തിക്കുക. മറ്റ് ഉപകരണങ്ങൾ, യാഗങ്ങൾക്കുവേണ്ടതു കൊണ്ടുവന്നെത്തിക്കുക. യാഗശാല അടിച്ചു തളിച്ചു വൃത്തിയാക്കുക. ബലിപീഠങ്ങൾ കഴുകുക. ഇങ്ങനെ യാഗസ്ഥാനങ്ങളൊക്കെ ശുചിയാക്കിവെയ്ക്കേണ്ടത് ശൂദ്രന്റെ കർമ്മമാണ്. അങ്ങനെ ചെയ്യുന്ന ശൂദ്രന്റെ ധർമ്മം പോഷിക്കും.

ധർമ്മം നശിക്കാതിരുന്നാൽ നാട്ടുകാരും സുഖിക്കും. അവർ സുഖികളായിരുന്നാൽ വാനിൽ ദേവന്മാരും സന്തോഷിക്കും. അതുകൊണ്ട് നാടു പാലിക്കുന്ന രാജാവ് തന്റെ ധർമ്മംകൊണ്ടുതന്നെ പൂജ്യനാകുന്നു. വേദോച്ചാരണം ചെയ്യുന്ന ബ്രാഹ്മണനും, ധനംനേടുന്നവനായ വൈശ്യനും, നിയതേന്ദ്രിയനായി എന്നും ശുശ്രൂഷിക്കുന്ന ശൂദ്രനും ആ വിധത്തിൽ അവരുടെ കർത്തവ്യംചെയ്യാതിരുന്നാൽ, രാജാവേ, സ്വധർമ്മം വിട്ട് നിലയിടിഞ്ഞു താഴ്ന്നുപോകും. ന്യായത്താൽ സമ്പാദിച്ചു നല്കുന്ന ചെറുനാണ്യമായ കവിടി (കാകിണി) പോലും പ്രാണസന്താപത്തോടെ നല്കുമ്പോൾ, മഹത്തായ ഫലം അതുകൊണ്ടും ലഭിക്കും. പിന്നെ അങ്ങനെ നല്കുന്ന മഹത്തായ ധനത്തിന്റെ കഥ പറയേണ്ടതില്ലല്ലോ? ബ്രാഹ്മണർക്ക് സൽക്കരിച്ചു നല്കുന്നവൻ, ഹേ രാജാവേ, ഏതുവിധത്തിലും എപ്പോഴും ശ്ളാഘ്യമായ ഫലം നേടും. താൻ ദാനം ചെയ്യുവാൻ ഉദ്ദേശിക്കുന്നത്, ആവശ്യപ്പെടാത്ത സന്ദർഭത്തിൽ, നേരിട്ടു ചെന്നു നല്കിയാൽ അതിന്നു മഹത്തായ ഫലം ലഭിക്കും. ചോദിച്ചിട്ടാണ് നല്കുന്നതെങ്കിൽ അതിന്റെ ഫലം മാദ്ധ്യമമാണ് എന്നു വിദ്വാന്മാർ പറയുന്നു.

നിന്ദിച്ചോ ശ്രദ്ധകൂടാതെയോ 'നീ കൊണ്ടുപോയി തിന്ന്' എന്നും മറ്റും പറഞ്ഞു വലിച്ചെറിഞ്ഞു കൊടുക്കുന്ന ദാനത്തിന്നു യാതൊരു ഫലവുമില്ല. അത് അധമമായ ദാനമാണെന്ന് മഹർഷിമാർ പറയുന്നു. പലമട്ടിൽ കടക്കുകയും മുങ്ങുകയും ചെയ്യുന്ന മർത്ത്യൻ, ആശ്രയംവിട്ടു പോകാത്തക്കവിധം പ്രയത്നിക്കണം.

വിപ്രൻ ദമത്താൽ ശോഭിക്കുന്നു. ക്ഷത്രിയൻ വിജയത്താൽ ശോഭിക്കുന്നു. വൈശ്യൻ ധനത്താൽ ശോഭിക്കുന്നു. ദാക്ഷ്യത്താൽ ശൂദ്രൻ എപ്പോഴും ശോഭിക്കുന്നു.''

**294. പരാശരഗീത - ധർമ്മദ്വേഷികളായ അസുരന്മാരെ ശിവൻ സംഹരിക്കുന്നു -** പരാശരൻ പറഞ്ഞു: "പ്രതിഗ്രഹം കിട്ടിയത് (ദാനം വാങ്ങിയത്) വിപ്രനിലും,

പോരിൽ ജയിച്ചു നേടിയത് രാജാവിലും, ന്യായമായ മാർഗ്ഗത്തിൽ സമ്പാദിച്ചത് വൈശ്യനിലും, ശുശ്രൂഷകൊണ്ടു നേടിയത് ശൂദ്രനിലും, അവ സ്വല്പമായാലും ശ്രേഷ്ഠമാണ്. ധർമ്മത്തിന്റെ ഫലം മഹത്താണ്. എന്നും ശൂദ്രൻ മൂന്നു ജാതിക്കാരിലും ശുശ്രൂഷചെയ്യേണ്ടവനാണ്. ക്ഷത്രധർമ്മമോ വൈശ്യധർമ്മമോ കൊറ്റിനുവേണ്ടി സ്വീകരിക്കേണ്ടതായ ഗതികേട് ബ്രാഹ്മണന്നു വന്നുകൂടിയാൽ അതു സ്വീകരിച്ച ബ്രാഹ്മണൻ പതിതനാവുകയില്ല. അതുകൊണ്ടു ദോഷം കല്പിച്ചുകൂടാ. ഉപജീവനത്തിന്നാണല്ലോ എന്നു സമാശ്വസിക്കാം. എന്നാൽ ബ്രാഹ്മണൻ ശൂദ്രന്റെ ധർമ്മമാണു സ്വീകരിക്കുന്നതെങ്കിൽ ആ ബ്രാഹ്മണൻ പതിതനാകും. അതു തീർച്ചയാണ്.

ശൂദ്രനും കൊറ്റിന്നു വഴിയില്ലെന്നുവന്നാൽ വൈശ്യവൃത്തി സ്വീകരിക്കാം. കച്ചവടക്കാരനാകാം. പശുക്കളെ മേയ്ക്കാം. പാലും മോരും കച്ചവടം ചെയ്യാം. നാടകം പഠിച്ച് അരങ്ങേറ്റം നടത്താം. ഓരോ കോലംകെട്ടി നടക്കാം. അവകൊണ്ട് ഉപജീവിക്കാം.

മദ്യം, മാംസം ഇവ എല്ലാവരും ഉപേക്ഷിക്കേണ്ടതാണ്. അവകൊണ്ട് ഉപജീവനമാർഗ്ഗം സ്വീകരിക്കരുത്. തോലുവില്പനയും ഇരുമ്പുവില്പനയും കൊള്ളാവുന്ന പണിയല്ല. ഈവക ചെയ്യാം, ആർക്ക്? പാരമ്പര്യമായി ചെയ്യാറുള്ളവർക്ക് ആ തൊഴിൽ നിഷിദ്ധമല്ല, കുലവൃത്തി ചെയ്യാം. എന്നാൽ ഈ മദ്യവിക്രയാദികൾ ചെയ്യാറുള്ള കുലത്തൊഴുത്തിലായാലും അത് ഉപേക്ഷിക്കുകയാണെങ്കിൽ അത് ശ്രേയസ്കരമായ ധർമ്മമാണെന്നാണ് ശ്രുതി ഘോഷിക്കുന്നത്.

സിദ്ധനായ നല്ലമനുഷ്യൻ പാരിൽ പാപംചെയ്യുന്നതായാൽ അവൻ അത് മദംമൂലം ചെയ്യുന്നതാണ്. അത് ഒരിക്കലും പാടില്ലെന്നാണു പറയുന്നത്. പുരാണത്തിലും പറഞ്ഞു കേൾക്കുന്നു. നിന്ദമൂലം, ധിക്കാരം മൂലം, ശിക്ഷിച്ച ലോകരെ ദാന്തരും ധർമ്മപരരും ന്യായധർമ്മസ്ഥരുമായി കാണപ്പെടുന്നു. ധർമ്മത്തിൽത്തന്നെ എപ്പോഴും തൃഷ്ണയുള്ളവനാകണം രാജാവേ! അതാണ് ശ്രേഷ്ഠമായത്. ധർമ്മവൃദ്ധന്മാർ ഭൂമിയിൽ ഗുണങ്ങളെമാത്രം സേവിക്കുന്നു. ആ ധർമ്മത്തെ അല്ലയോ താതാ, ദൈത്യന്മാർ പൊറുത്തില്ല. വർദ്ധിച്ചുവരുന്ന അവരുടെകൂടെ ലോകരും ചേർന്നു. ആ ലോകർക്ക് ഉടനെ ധർമ്മവിനാശനമായ ഗർവ്വ് വന്നു ഉദിച്ചു. ഗർവ്വുകൊണ്ടു മാനവും അതിൽനിന്നു പിന്നെ ക്രോധവുമുണ്ടായി. പിന്നെ ക്രോധംബാധിച്ച അവർക്ക് വൃത്തവും ലജ്ജയും വിട്ടുപോയി. അവരുടെ ഹ്രീയും നശിച്ചു. ഹ്രീ നശിച്ചപ്പോൾ മോഹം ഉണ്ടായി, രാജാവേ. പിന്നെ അവർ മോഹാക്രാന്തരായി പണ്ടത്തെ മട്ടിൽ കാണാതായി. തമ്മിൽത്തിരക്കി മർദ്ദിച്ച് സുഖംപോലെ അവർ ദണ്ഡം വളർത്തി. ആ ധിക്കായ ദണ്ഡം കാരണംകൂടാതെ അവർ ദേവകളിൽ പ്രയോഗിച്ചു. അവർ വിപ്രരെ അവമാനിച്ചു.

അക്കാലത്തുതന്നെ ധീരരായ ദേവന്മാർ ദേവേശ്വരനായ മഹേശനെ, ബഹുരൂപനായ ഗുണാഢ്യനെ ശരണം പ്രാപിച്ചു. മഹേശ്വരൻ വാനിൽനില്ക്കുന്ന ത്രിപുരന്മാരുടെ മൂന്നു പുരവും വീഴ്ത്തിയവനാണ്. ദേവപോഷിതമായ തേജസ്സോടുകൂടിയ ഒരു ഒറ്റ വിശിഖംകൊണ്ടാണ് മുമ്പെ ത്രിപുരം വീഴ്ത്തിയത്. അവരുടെ അധിപതിയും, ഭീമനും, ഭീമപരാക്രമനും ദേവഭീതിദനുമായ അവനെ ശൂലപാണി വധിച്ചു. അവൻ ചത്തപ്പോൾ വാനവർ അവരുടെ നിലയിലായി. ദേവന്മാരും സമാശ്വസിച്ചു. ശാസ്ത്രാദികളൊക്കെ അവരിൽ വന്നുദിച്ചു. വിണ്ണിൽ ദേവന്മാർക്ക് അധിപതിയായി ശക്രനെ അഭിഷേചിച്ചു. സപ്തർഷിമാർ നരർക്കും ദണ്ഡധാരണമേർപ്പെടുത്തി. സപ്തർഷികൾക്കുശേഷം വിപൃഥുരാജാവും, വെവ്വേറെ മണ്ഡലം തോറും ക്ഷത്രിയ രാജാക്കന്മാരും രാജ്യംഭരിച്ചു. അക്കാലത്ത് ചില വൃദ്ധന്മാർക്ക് പാപബുദ്ധി ഹൃദയത്തിൽനിന്നും വിട്ടുപോയില്ല. അതുകൊണ്ട് ആ തുടർന്ന ഭാവത്താൽ രാജാക്കന്മാർ ആസുരമായ കർമ്മങ്ങൾചെയ്തു. ആ ഭീമവിക്രമന്മാർ അവകളിൽത്തന്നെ ഉറപ്പിച്ചു നിന്നു. അത് ഇപ്പോഴും ബാലിശരായ ചില നരന്മാർ തുടരുന്നു. അതുകൊണ്ട് ശാസ്ത്രത്താൽ ചിന്തിച്ച് നിന്നോടു പറയുന്നു രാജാവേ, സംസിദ്ധത്തെ സ്വീകരിക്കണം. ഹിംസാകർമ്മം ത്യജിക്കണം. സങ്കരദ്രവ്യം നേടുവാൻ വിചക്ഷണൻ വിചാരിക്കരുത്. ധർമ്മത്തിനുതകാത്തതൊന്നും ന്യായമാവുകയില്ല,. കല്യാണമാവുകയുമില്ല. നീ ഇപ്രകാരം ദാന്തനായ ക്ഷത്രിയനാണ്; ബന്ധുപ്രിയനാണ്; പ്രജകളേയും ഭൃത്യരേയും ആത്മജന്മാരേയും സ്വധർമ്മത്താൽ ഭരിച്ചാലും.

ഇഷ്ടവും അനിഷ്ടവും ബാധിക്കുമ്പോൾ അതിന്നനുസരിച്ച് വൈരവും സൗഹാർദ്ദവും അനേകായിരം ജാതിക്കാർക്ക് വളരെ വന്നു പെടുന്നു. ഗുണങ്ങളിൽ മനസ്സു രഞ്ജിക്കുക. ദോഷത്തിൽ മനസ്സു രഞ്ജിക്കരുത്. നിർഗ്ഗുണനായ ദുഷ്ടനും തന്റെ ഗുണം പ്രശംസിക്കപ്പെട്ടാൽ സന്തോഷിക്കും. മനുഷ്യരിൽ രാജാവേ, ധർമ്മവും അധർമ്മവും നടക്കുന്നതാണ്. മനുഷ്യരല്ലാത്തവരിൽ അതു നടക്കുകയില്ല.

ധർമ്മശീലനായ നരൻ, വിദ്വാനും, ഭക്ഷണംവേണ്ടവനും, അല്ലാത്തവനുമായ ആത്മഭൂതൻ ഭൂതഹിംസകൂടാതെ എങ്ങും ചരിക്കണം. അവന്ന് ഹൃദയവേദനയുണ്ടാക്കാത്തത് എപ്പോൾ ഉണ്ടാകുന്നുവോ, അപ്പോൾ അനൃതം ഉണ്ടാവുകയില്ല. കല്യാണം ഉണ്ടാവുകയുംചെയ്യും.''

**295. പരാശരഗീത - വിഷയലോലുപന്മാരുടെ അധഃപതനം -** പരാശരൻ പറഞ്ഞു: "അല്ലയോ താതാ, ഗൃഹസ്ഥന്നു വേണ്ടതായ ധർമ്മനിശ്ചയം ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി തപോനിശ്ചയങ്ങളെപ്പറ്റിയും ഞാൻ പറയാം. നീ അത് മനസ്സുവച്ചു കേൾക്കുക.

ഗൃഹസ്ഥന്ന് മിക്കതിലും മമത്വം ഉണ്ടാകും. അതിന്നു കാരണം രജോഗുണവും, തമോഗുണവുമായ ഭാവംകൊണ്ട് സംഗം ഉണ്ടാകുന്നു എന്നതാണ് നരോത്തമാ!

ഗൃഹത്തിൽ ആശ്രയിച്ച്, പറ്റിനില്ക്കുന്ന പലതുമുണ്ട്. പശുക്കൾ, വയലുകൾ, ധനങ്ങൾ, ഭാര്യ, മക്കൾ, ഭൃത്യന്മാർ ഇവയൊക്കെയാണ് അവ. വേറെയും മാനുഷികമായി പലതുമുണ്ട്. ഇങ്ങനെ എന്നും പ്രവർത്തിച്ച്, നോക്കി, നില്ക്കുന്നവന്ന് അവയിൽ മമത്വം ഉണ്ടാകും. അവയുടെ അനിത്യത്വത്തെ നോക്കാതെ രാഗദ്വേഷങ്ങൾ വളരും.

രാഗദ്വേഷങ്ങൾ വർദ്ധിച്ചവരും, ദ്രവ്യത്താൽ വശീകരിക്കപ്പെട്ടവരുമായ മനുഷ്യരിൽ രതി എന്ന വികാരം മോഹം മൂലം വന്നു കേറുന്നു, രാജാവേ! 'ഞാൻ കൃതാർത്ഥനാണ്. ഞാൻ ഭോഗങ്ങൾ അനുഭവിക്കും.' എന്ന് രതിതല്പരന്മാർ വിചാരിക്കുന്നു. അവർ രതികാരണം ഗ്രാമ്യസൗഖ്യം മാത്രമേ കാണുന്നുള്ളൂ. അതിന്നുമപ്പുറമായി മറ്റു ലാഭമൊന്നും അവർ കാണുന്നില്ല. ലോഭത്താൽ ആക്രമിക്കപ്പെട്ട ആത്മാവോടു കൂടിയവൻ പിന്നെ സംഗത്താൽ ജനങ്ങളെ വർദ്ധിപ്പിക്കും. ആ ജനത്തിന്റെ അഭിവൃദ്ധിക്കുവേണ്ടി ധനസമ്പാദനത്തിനൊരുങ്ങും. അറിഞ്ഞുകൊണ്ടുതന്നെ മനുഷ്യൻ അർത്ഥത്തിനുവേണ്ടി തെറ്റായ മാർഗ്ഗം, ചെയ്യരുതാത്ത മാർഗ്ഗം, അവൻ സ്വീകരിക്കും. ബാലന്മാരിൽ സ്നേഹാകുലനായി അവൻ ഉടനെ ഉൾത്താപം ഏല്ക്കും.

പിന്നെ മാനംകൊണ്ട് തനിക്കു തോൽമ ബാധിക്കാതിരിക്കുവാൻ ശ്രമിക്കും. ഭോഗിയാകുവാനുള്ള മാർഗ്ഗമെന്തെന്ന് ആരായും. അങ്ങനെ അവൻ അതുചെയ്തു നശിക്കും. അതുകൊണ്ട് ജ്ഞാനികളും, ശാശ്വതബ്രഹ്മചാരികളുമായവർ, ശുഭകർമ്മാർത്ഥികളായി മുൻപറഞ്ഞ ഭോഗതൃഷ്ണ വിട്ടൊഴിച്ചാൽ സുഖിക്കും.

സ്നേഹനാശംമൂലം, ഗൃഹനാശംമൂലം, രാജാവേ, ആധിയും, വ്യാധിയും, പ്രതാപവും മറ്റും കാരണമായും, മിക്കവാറും, നിർവ്വേദത്തെ പ്രാപിക്കും. നിർവ്വേദംകൊണ്ട് ആത്മബോധം ഉദിക്കും, ബോധത്താൽ ശാസ്ത്രദർനം ഉണ്ടാകും, ശാസ്ത്രാർത്ഥ ദർശനത്താൽ രാജാവേ, തപസ്സിനെ കാണും.

ആലോചിച്ചറിയുന്ന മനുഷ്യർ വളരെ ചുരുക്കമാണ് രാജാവേ! ഏറ്റവും പ്രിയപ്പെട്ട സുഖം നശിച്ചവൻ തപസ്സിന്നു ദ്യമിക്കും. തപസ്സ് എല്ലാവർക്കും ചെയ്യാം. ഹീനന്നുപോലും തപസ്സുചെയ്യാൻ വിധിക്കുന്നുണ്ട്. ജിതേന്ദ്രിയനായ ദാന്തന്ന് സ്വർഗ്ഗമാർഗ്ഗം തുറന്നിട്ടിരിക്കും.

പ്രജാപതിയായ പ്രഭു മുമ്പെ പ്രജകളെ സൃഷ്ടിച്ചത് തപസ്സിൻെറ മാഹാത്മ്യംകൊണ്ടാണ്. ഓരോരോരായിടത്തു വ്രതപരന്മാർ വ്രതം എടുത്തിട്ടാണ് രാജാവേ, മഹത്തായ കാര്യംനേടിയത്. ആദിത്യ വസുരുദ്രന്മാരും, അപ്രകാരം അശ്വിമാരുതന്മാരും, വിശ്വേദേവകളും, പിതൃക്കളും, യക്ഷ രാക്ഷസഗന്ധർവ്വന്മാരും, സിദ്ധന്മാരും, മറ്റു ദേവന്മാരും, മറ്റുള്ളവരും ആകാശത്തിൽ വാഴുന്നത് തപസ്സുകൊണ്ട് സംസിദ്ധരായിട്ടാണ്. മുമ്പേ ബ്രഹ്മാവിൻെറ തപസ്സിൻെറ ശക്തികൊണ്ട് ബ്രഹ്മാവ് ബ്രാഹ്മണോത്തമന്മാരെ സൃഷ്ടിച്ചു. അവരും ഭാവനംചെയ്ത് മന്നിലും വിണ്ണിലും സഞ്ചരിക്കുന്നു.

മർത്ത്യലോകത്ത് മന്നവന്മാരും, മറ്റുള്ള ഗൃഹസ്ഥന്മാരും വലിയ കുലത്തിൽ കാണപ്പെടുന്നു. അതു മുഴുവൻ അവരുടെ തപസ്സിൻെറ ഫലമാണ്.

നല്ല മനോഹരമായ പട്ടുവസ്ത്രങ്ങൾ, നല്ല ആഭരണങ്ങൾ, വാഹനങ്ങൾ, ആസനങ്ങൾ, മെത്തകൾ, യാനങ്ങൾ ഇവയൊക്കെ മനുഷ്യൻ ഈ ജന്മത്തിൽ നേടുന്നുണ്ടെങ്കിൽ അതുമുഴുവൻ അവൻ അതീത ജന്മങ്ങളിൽ ചെയ്ത തപസ്സിൻെറ ഫലമാണെന്നു ധരിക്കണം.

മനസ്സിനിണങ്ങിയ സുശീലകളായ പെണ്ണുങ്ങൾ, അഴകൊഴുകുന്ന ശരീരമുള്ളവർ, മേടയിൽ കയറി അവരുമായി സുഖമായി വസിക്കുന്നതും എല്ലാം തപഃഫലമാണ്. വിശിഷ്ടങ്ങളായ ശയനങ്ങളും, പലതരം ഹൃദ്യമായ ഭോജ്യങ്ങളും, പലതരം അഭീഷ്ടങ്ങളും, ശുഭമായ കാര്യങ്ങൾ ചെയ്യുന്നവർക്കെല്ലാം ഉണ്ടായിവരും. അല്ലയോ പരന്തപാ, തപസ്സുകൊണ്ടു സിദ്ധിക്കാത്തതായി ഒന്നും ഈ മൂന്നുലോകത്തിലും ഇല്ല. അത് നിശ്ചയമാണെന്നു ധരിക്കൂ! ഉപഭോഗത്താൽ ക്ഷയിക്കാത്ത കർമ്മം ചെയ്തവർക്ക് അതിൻെറ ഫലം സിദ്ധിക്കും.

സുഖിയായാലും ദുഃഖിയായാലും മർത്ത്യൻ ലോഭം ഉപേക്ഷിക്കണം. ശാസ്ത്രം നോക്കിയും, മനസ്സുകൊണ്ടും, ബുദ്ധികൊണ്ടും ലോഭം കളയണം നൃപോത്തമാ!

അസന്തോഷം സുഖത്തെ നശിപ്പിക്കും. ലോഭത്താൽ ഇന്ദ്രിയങ്ങൾക്കു ഭ്രമം ഉണ്ടാകും. നരന്ന് അതിൽ പ്രജ്ഞ കെട്ടുപോകും. ശീലിക്കാത്ത വിദ്യ എന്നപോലെ പ്രജ്ഞ കെട്ടുപോകും. പ്രജ്ഞകെട്ട മനുഷ്യൻ ന്യായംകാണാൻ കഴിയാത്തവനാകും. അതുകൊണ്ട് എന്തുചെയ്യണമെന്നറിയാമോ? സുഖക്ഷയം വന്നാൽ പുരുഷൻ ഉഗ്രമായ തപസ്സിൽ ഏർപ്പെടണം.

നമുക്ക് ഏതാണോ ഇഷ്ടം, അതാണ് സുഖം. ഏതാണോ ദ്വിഷ്ടം അതാണ് ദുഃഖം. ചെയ്തതും ചെയ്യാനുള്ളതുമായ തപസ്സിൻെറ ഫലത്തെപ്പോലെ അതിനെ കാണുക. നിത്യവും ഭദ്രങ്ങൾ കാണുകയും അതു വിഷയങ്ങൾ ഏല്ക്കുകയും ചെയ്യുന്നു. നിഷ്കന്മഷമായ തപസ്സിൽ മുഴുകിയവർ പ്രാകാശ്യം പ്രാപിക്കുന്നു.

ലൗകികമായ സുഖങ്ങൾ കാംക്ഷിച്ച് പ്രയത്നിക്കുന്നവൻ ഭൂമിയിലെ സുഖങ്ങളോട് പ്രേമം കാണിക്കുകയാൽ അവന്ന് സാത്വികമായ മുൻപറഞ്ഞ ഫലങ്ങൾ ലഭിക്കാതെ പോവുകയും ഭൗതികമായ സുഖത്തെ കൊതിച്ച് അനിഷ്ടം, അവമാനം, പലമാതിരി ദുഃഖങ്ങൾ എന്നിവയെ നേടുകയും ചെയ്യുന്നു. ധർമ്മം, തപസ്സ്, ദാനം എന്നിവയിൽ ഇത്തരക്കാർക്കു വിപരീതമായ ഒരു മനോഭാവം ഉണ്ടാകും. അങ്ങനെ അവൻ പാതകങ്ങൾ ചെയ്യും. അതിൻെറ ഫലമായി അവൻ നരകത്തിൽ ചെന്നുചേരും.

സുഖം വന്നുചേർന്നാലും, ദുഃഖം വന്നുചേർന്നാലും, രാജാവേ, തൻെറ മനസ്സിൻെറ നിലവിട്ടു ചലിക്കാത്ത മർത്ത്യൻ തീർച്ചയായും ശാസ്ത്രദൃഷ്ടിയുള്ളവനാണെന്നു ധരിക്കുക. അമ്പേല്ക്കുന്നമട്ടിൽ മാത്രമേ കരുതാവൂ സ്പർശത്തിലും ചേർച്ചയിലുമുള്ള രതിയെ. അതിൻെറ സ്വഭാവം ആസ്വദിക്കൽ, നോക്കൽ, ഘ്രാണിക്കൽ, കേൾക്കൽ ഇവയാണല്ലോ. ഇവയിലെ പ്രീതി അമ്പുകൊണ്ടതുപോലെ മാത്രം കരുതാം. അതിൻെറ ക്ഷയം, അതിൻെറ വിരഹം, മുതൽ ഇവന്ന് തീവ്രമായ തലവേദനയുണ്ടാകുന്നു. അപണ്ഡിതന്മാരായ ബഹുജനങ്ങൾ ഒരിക്കലും മോക്ഷത്തെപ്പറ്റി വാഴ്ത്തുകയില്ല. അതുകൊണ്ട് മോക്ഷത്തിൻെറ മേന്മയ്ക്കു കുറവില്ല. അത്യുത്തമമായ സുഖം മോക്ഷമാകുന്നു.

ഇന്ദ്രിയ സുഖത്തിൽനിന്നും ഉണ്ടാകുന്ന ദുഃഖങ്ങൾ കാരണം ജ്ഞാനികളേവന്നും ഉപര്യുപരി മോക്ഷത്തിന്നായി ആഗ്രഹം ജനിക്കും. ധാർമ്മികമായ കർമ്മത്താൽ ഗൃഹസ്ഥാശ്രമിക്ക് അർത്ഥവും കാമവും ദോഷംചെയ്കയില്ല. ഗൃഹസ്ഥന്മാർ വിഷയങ്ങളെ പ്രയത്നംകൂടാതെ സേവിക്കട്ടെ. എന്നാൽ അവർ പ്രയത്നിച്ച് സ്വധർമ്മം സാധിക്കുകയും ചെയ്യട്ടെ എന്നാണ് എൻെറ അഭിപ്രായം.

മാനമുള്ളവരായ കുലീനന്മാർ എന്നും ശാസ്ത്രാദർശികളാണ്. ക്രിയാധർമ്മങ്ങളുമായി ബന്ധമില്ലാത്തവരായ സംവൃതാത്മാക്കൾക്ക് ഒരിക്കലും ശാസ്ത്രാർത്ഥദർശികളാകാൻ കഴിയുകയില്ല. മായാബദ്ധനായ മർത്ത്യൻ മോഹത്താൽ ചെയ്യുന്ന. കർമ്മങ്ങളെല്ലാം നശിച്ചു പോകുന്നു. അങ്ങനെയുള്ളവർക്ക് തപസ്സല്ലാതെ വേറെ ഗതിയൊന്നുമില്ല. എല്ലാവിധത്തിലും ഗൃഹസ്ഥൻ ഒരു കർമ്മനിരതനായിരിക്കണം. ദാക്ഷ്യത്താൽ ഹവ്യകവ്യാർത്ഥമായി, ഹോമത്തിനും ബലിക്കുമായി സ്വധർമ്മം ചെയ്യുന്നവൻ രാജാവേ, കർമ്മനിശ്ചയം ചെയ്യണം.

എല്ലാനദികളും നദങ്ങളും കടലിൽചെന്നു നില്ക്കുന്ന മാതിരി എല്ലാ ആശ്രമികളുംചെന്ന് ഗൃഹസ്ഥനിൽ രക്ഷ പ്രാപിക്കുന്നു.''

**296. പരാശരഗീത - വർണ്ണവിശേഷണങ്ങളുടെ ഉത്പത്തിരഹസ്യം -** ജനകൻ പറഞ്ഞു: "വർണ്ണങ്ങൾക്കു വർണ്ണഭേദം കാണുന്നത് എന്തു കൊണ്ടാണു മഹർഷേ? അല്ലയോ വാഗ്മിസത്തമാ, അത് ഒന്നറിയുവാൻ എനിക്കു മോഹമുണ്ട്. ഈ ലോകത്തിലുള്ള ഒരുത്തൻെറ സന്തതി താൻ തന്നെയാണെന്നാണ് ശ്രുതി ഘോഷിക്കുന്നത്. ബ്രാഹ്മണന്നു പിറന്നവരൊക്കെ ബ്രാഹ്മണർതന്നെയല്ലേ? പിന്നെ എങ്ങനെ അവർ മറ്റൊരു മട്ടിലാവുന്നു?''

പരാശരൻ പറഞ്ഞു: "അല്ലയോ രാജാവേ, ഭവാൻ പറഞ്ഞതു ശരിതന്നെയാണ്. ഒരുത്തൻ ആരാൽ ജാതനായോ, ആ ആൾതന്നെയാണ് അവൻ. പിന്നെ എങ്ങനെ മറ്റൊരു മട്ടിലായെന്നുള്ളതു പറയാം. തപസ്സിൽ കുറവു കാരണം ജാതിമാറ്റങ്ങൾ വന്നു ചേർന്നതാണെന്നു ധരിക്കണം. നല്ല കണ്ടത്തിൽ നല്ല വിത്തു വിതച്ചാൽ മുള നന്നായി വരും. അതിൽ ഏതെങ്കിലും ഒന്നിന് ദോഷം ബാധിച്ചാൽ അതിൻെറ ഫലത്തിൽ കുറവു വന്നുചേരും. ധർമ്മജ്ഞന്മാർ പറയുന്നു, ബ്രഹ്മാവ് ലോകസൃഷ്ടിയിൽ ഏർപ്പെട്ടിരിക്കുമ്പോൾ ബ്രഹ്മാവിൻെറ മുഖം, കൈ, തുട,

കാൽ എന്നിവയിലാണ് വർണ്ണങ്ങൾ ഉത്ഭവിച്ചത്. ബ്രഹ്മാവിൻെറ മുഖത്തുനിന്നു ജനിച്ചവരാണ് ഉണ്ണീ, ബ്രാഹ്മണർ. ക്ഷത്രിയന്മാർ ബാഹുക്കളിൽനിന്നു ജനിച്ചവരാണ്. ധനാഢ്യരായ വൈശ്യന്മാർ ബ്രഹ്മാവിൻെറ തുടയിൽനിന്നുണ്ടായവരാണ്. ശൂദ്രന്മാർ ബ്രഹ്മാവിൻെറ പാദത്തിൽനിന്നു ജനിച്ചവരാണു രാജാവേ! നാലു വർണ്ണങ്ങളും ഇങ്ങനെ ഉത്ഭവിച്ചവരാണ് പുരുഷർഭാ! ഈ നാലിൽ നിന്നും പുറമെ നില്ക്കുന്നവരാണ് സങ്കര ജാതികൾ. സങ്കരജാതികൾ പല തരത്തിലുമുണ്ട്. ക്ഷത്രിയാഥിരഥന്മാർ, അംബഷ്മന്മാർ, ഉഗ്രന്മാർ, വൈദേഹന്മാർ, ശ്വപാകനന്മാർ, പുല്ക്കസന്മാർ തേനന്മാർ, നിഷാദന്മാർ, സൂതന്മാർ, മാഗധന്മാർ, അയോഗന്മാർ, വ്രാത്യന്മാർ, കരണന്മാർ, ചണ്ഡാലന്മാർ എന്നിവരൊക്കെ മുൻപറഞ്ഞ നാലു വർണ്ണങ്ങൾ തമ്മിൽ കലർന്നുണ്ടായവരാണ് രാജാവേ!''

ജനകൻ പറഞ്ഞു: "ബ്രഹ്മാവ് എന്നു പറയുന്ന ഒരാൾക്ക് ഉണ്ടായവരാണല്ലോ ഈ പറഞ്ഞവരൊക്കെ? പിന്നെ അവരെ പല ഗോത്രങ്ങളായി കാണിച്ചത് ശരിയായോ? ഈ ലോകത്തിൽ വളരെയധികം ഗോത്രങ്ങളില്ലേ മുനിസത്തമാ? ഈ പറഞ്ഞതിൽ ഒരു പന്തികേടു തോന്നുന്നുവല്ലോ. വല്മേടത്തുനിന്നും പൊട്ടിമുളച്ചതുപോലെ ഉണ്ടായ മുനിമാരുണ്ട്! അവരും ബ്രാഹ്മണരായി കണക്കാക്കുന്നു. ശുദ്ധയോനിജന്മാരുമുണ്ട്. വേറെ വിയോനിജരുമുണ്ട്.''

പരാശരൻ പറഞ്ഞു: "തപസ്വികളും, ഭാവിതാത്മാക്കളുമായ ഋഷിമാരുടെ ജന്മത്തെപ്പറ്റി അത്ര കണക്കാക്കേണ്ടതില്ല. അവർ താഴ്ന്ന ജാതിയിലാണ് ജനിച്ചതെന്നുവെച്ച് അവരുടെ ജന്മത്തെപ്പറ്റി പരിഗണിക്കേണ്ടതില്ല. അവർ എപ്പോഴും ഉയർന്നവരാണ്. വല്ലദിക്കിലും മുനിമാർ പുത്രന്മാരെ സൃഷ്ടിക്കും! അത് അവരുടെ തപസ്സിൻെറ പ്രഭാവം കൊണ്ടാണ്. അവർക്കും ഋഷിഭാവം നല്കപ്പെടും. അവരും ബ്രാഹ്മണരാകുന്നു.

എൻെറ മുത്തച്ഛനായ വസിഷ്ഠൻ, കാശ്യപൻ, ഋശ്യശൃംഗൻ, വേദൻ, താണ്ഡ്യൻ, കൃപൻ, കാക്ഷീവാൻ, കമഠൻ, യവക്രീതൻ, ദ്രോണൻ, മതംഗൻ, ആയുസ്സ്, ദത്തൻ, ദ്രുപദൻ, മത്സ്യൻ ഇവരെല്ലാം അവരുടെ ദമംകൊണ്ടും തപസ്സിൻെറ ശക്തിമൂലവും അവരവരുടെ സ്ഥാനത്തുവന്നെത്തി. മൂലഗോത്രങ്ങൾ നാലുതരത്തിലാണുണ്ടായത്. അംഗിരസ്സും, കാസ്യപനും, ഭൃഗുവും, വസിഷ്ഠനും, പിന്നെ കർമ്മം കൊണ്ടും, പ്രവൃത്തികൊണ്ടും, ആചാരംകൊണ്ടും മറ്റു ഗോത്രങ്ങൾ ഉണ്ടായതാണ്. തപസ്സുകൊണ്ടു പേരു കേട്ടവയാണ് അവ എന്ന് സജ്ജനങ്ങൾ പറയുന്നു.''

ജനകൻ പറഞ്ഞു: "ഭഗവാനേ, അങ്ങ് വർണ്ണങ്ങളുടെ വിശേഷധർമ്മങ്ങളും, സാമാന്യധർമ്മങ്ങളും പറഞ്ഞാലും. അങ്ങ് എല്ലാംഅറിയുന്ന സമർത്ഥനാണല്ലോ!''

പരാശരൻ പറഞ്ഞു: "പ്രതിഗ്രഹം വാങ്ങുക, യജിപ്പിക്കുക, വേദം പഠിപ്പിക്കുക ഇവയാണ് വിപ്രന്മാരുടെ വിശേഷധർമ്മം. ക്ഷത്രിയൻെറ ഉത്തമമായ ധർമ്മം സംരക്ഷണമാണ്. കൃഷി, പശുക്കളെമേയ്ക്കൽ, കച്ചവടം ഇവയാണ് വൈശ്യൻെറ വിശേഷധർമ്മം. ദ്വിജന്മാരെ ശുശ്രൂഷിക്കുക എന്നതാണ് ശൂദ്രൻെറ കർമ്മം, രാജാവേ! ഇങ്ങനെ വർണ്ണങ്ങളുടെ വിശേഷധർമ്മം ഞാൻ പറഞ്ഞു. താതാ, ഇനി സാധാരണ ധർമ്മം, ഞാൻ വിസ്തരിച്ചു പറയാം, ഭവാൻ കേൾക്കുക.

അനൃശംസ്യ. അഹിംസ, അപ്രമാദം, പങ്കിട്ടുനല്കൽ, ശ്രാദ്ധം, ആതിഥ്യം, സത്യം, അക്രോധം, സ്വന്തംഭാര്യയിൽ മാത്രം തൃപ്തി, ഹൃദയദേഹശുദ്ധി, അനസൂയ, ആത്മജ്ഞാനം, തിതിക്ഷ ഈ പറഞ്ഞതെല്ലാം രാജാവേ, എല്ലാവർണ്ണത്തിന്നും വേണ്ട സാമാന്യധർമ്മമാണ്. ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ ഇവർ മൂന്നും ദ്വിജാതികളാണ്. അവർക്കുള്ള ധർമ്മാധികാരങ്ങളാണ് രാജാവേ! ഈ കർമ്മത്തിൽനിന്നു വ്യത്യാസപ്പെട്ട കർമ്മത്തിനൊരുങ്ങുന്ന ജാതിക്കാർ അവരുടെ ധർമ്മകർമ്മവ്യതിയാനംമൂലം നശിച്ചുപോകും. സ്വകർമ്മത്തിൽ സജ്ജനങ്ങളെ സേവിച്ചാൽ ഉയരുന്നതാണ്. ശൂദ്രൻ ഒരിക്കലും സ്വകർമ്മത്തിൽനിന്നു പതിക്കുവാൻ പാടില്ല എന്നതാണ് നിശ്ചയം. പതിച്ചാൽ അവൻ മുറയ്ക്ക് സംസ്കരണത്തിന് അർഹനാകുന്നതല്ല. വേദത്തിൽനിന്നു പുറപ്പെട്ട ധർമ്മങ്ങൾക്ക് അവൻ അർഹനല്ല. ശൂദ്രനും പതിമൂന്നു കൂട്ടം ധർമ്മങ്ങൾ എല്ലാവരും സാമാന്യം അനുഷ്ഠിക്കേണ്ടതു ചെയ്യണം. അതിൽനിന്നു വിലക്കിയിട്ടില്ല. അല്ലയോ വിദേഹ രാജാവേ, ബ്രാഹ്മണർ വേദത്തെ ഉദ്ധരിച്ചു പായുന്നു, ഒരു നല്ലവനായ ശൂദ്രനെ ബ്രാഹ്മണനെപ്പോലെതന്നെ കരുതാമെന്ന്. നല്ലവനായി സ്വന്തം ധർമ്മം പാലിക്കുന്ന ശൂദ്രൻ അടുത്തജന്മത്തിൽ ബ്രാഹ്മണനായി ജന്മമെടുക്കുന്നതാണ്. ജഗൽപ്രധാനനാണല്ലോ വിഷ്ണു? ക്ഷത്രിയൻ വിഷ്ണു തേജസ്സാണ്. താഴ്ന്ന ജാതിയിൽപ്പെട്ടവരായാലും അവരിൽ സൽഗുണങ്ങളാണ് ശീലിക്കപ്പെടുന്നതെങ്കിൽ ദുർഗ്ഗുണങ്ങൾ ഉപേക്ഷിക്കപ്പെടുകയുമാണെങ്കിൽ, കാമക്രോധാദികൾ ഉപേക്ഷിക്കപ്പെടുകയുമാണെങ്കിൽ, അവർ മന്ത്രമൊന്നുംകൂടാതെ തന്നെ പുഷ്ടികരമായ ക്രിയകൊണ്ട് ഉന്നതിയെ പ്രാപിക്കും. മറ്റുള്ളവർ എത്രത്തോളം സദ്വൃത്തത്തെ അവലംബിക്കുന്നുവോ, അത്രത്തോളം അവർ സുഖത്തെ പ്രാപിക്കും. സന്തോഷത്തിൽ മുഴുകും.''

ജനകൻ പറഞ്ഞു: "അല്ലയോ മഹർഷേ, മനുഷ്യൻ അവൻെറ കർമ്മം തെറ്റിക്കുന്നതുകൊണ്ട് ജാതിയോ അതോ ധർമ്മമോ ഏതാണ് ദോഷപ്പെടുന്നത്? പറഞ്ഞാലും!''

പരാശൻ പറഞ്ഞു: "രാജാവേ, നിസ്സംശയമായ കാര്യമാണിത്. രണ്ടും ദോഷപ്പെടും. കർമ്മവും ജാതിയും ദോഷപ്പെടും. അതിലുള്ള വിശേഷം ഞാൻ പറയാം, കേൾക്കുക. ജാതിയാലും, കർമ്മത്താലും ദുഷ്ടനിൽ കർമ്മം ചേരുന്നതല്ല. ജാത്യാ ദുഷിച്ചാലും പാപം ചെയ്യാത്തവനാണ് പുരുഷൻ. ജാതിപ്രധാനനായ പുരുഷൻ നീചകർമ്മം ചെയ്താൽ അവനെ ആ കർമ്മം ദുഷിപ്പിക്കുന്നു. അതുകൊണ്ട് കർമ്മവും ദുഷിക്കുന്നു.''

ജനകൻ പറഞ്ഞു: "ഭൂമിയിൽ ധർമ്മ്യങ്ങളായ കർമ്മങ്ങൾ എന്തൊക്കെയാണ് ഭൂതഹിംസകൂടാതെ ചെയ്യുവാൻ കഴിയുന്നവ? അവ ഏതെന്നു പറഞ്ഞാലും. ''

പരാശൻ പറഞ്ഞു: "അല്ലയോ മിത്രമേ, അങ്ങ് എന്നോടു ചോദിച്ചതിന്നുത്തരം ഞാൻ പറയാം, കേട്ടാലും. മർത്ത്യനെ എപ്പോഴും കാക്കുന്ന ഒരേയൊരു ധർമ്മം അഹിംസയാണ്. ഗൃഹത്തിൽ അഗ്നിയെ പോഷിച്ച് അർച്ചിക്കുക. എല്ലാ ലൗകികസുഖബന്ധങ്ങളും അറുത്തുമാറ്റുക. എന്നാൽ എല്ലാ ദുഃഖത്തിൽനിന്നും വിമുക്തനാകും. യോഗത്തിൽ പതുക്കെപ്പതുക്കെ കാൽവച്ചു കയറുക. അവൻ ഉന്നതമായനിലയിൽ എത്തും. കാമം ഒഴിവാക്കുക. ഒതുങ്ങി വിനയത്തോടെ, ദാന്തനായി, സംശിതവ്രതനായി, ജീവിച്ചാൽ ഒടുവിൽ അജര സ്ഥാനത്തെത്തി വിളങ്ങും.

വർണ്ണാശ്രമധർമ്മങ്ങളെ നന്നായി അനുഷ്ഠിച്ച്, സത്യം പറഞ്ഞ്, ക്രൂരവും അധർമ്മവുമായ കർമ്മങ്ങൾ ഉപേക്ഷിച്ച്, ജീവികളിൽ കരുണയോടെ വർത്തിച്ചാൽ രാജാവേ, അങ്ങു സ്വർഗ്ഗം പ്രാപിക്കും. അതിൽ സംശയമില്ല. മറ്റുവിചാരമൊന്നും ആവശ്യമില്ല. വിഷാദിക്കേണ്ടതില്ല.''

**297. പരാശരഗീത - പലവിധം ധർമ്മവും കർത്തവ്യങ്ങളും -** പരാശൻ പറഞ്ഞു: "പിതാവ്, സുഹൃത്തുക്കൾ, ഗുരുനാഥൻ, ഗുരുവിൻെറ ഭാര്യമാർ ഇവരെ പൂജിച്ചില്ലെങ്കിൽ,

അവരെ പൂജിക്കുന്നതുകൊണ്ടു കിട്ടുന്ന ഫലം ലഭിക്കുന്നതുമല്ല. ഗുരുജനങ്ങളിൽ ഭക്തി ബഹുമാനം കാണിക്കാത്തവർ, അവർക്ക് അനുകൂലമായതു സംസാരിക്കാത്തവർ, അവരുടെ ക്ഷേമം അന്വേഷിക്കാത്തവർ, പെരുമാറ്റത്തിൽ വിനയം കാണിക്കാത്തവർ ഇങ്ങനെയുള്ളവർക്ക് ഭക്തികൊണ്ടുള്ള മെച്ചം എങ്ങനെ ലഭിക്കുവാനാണ്?

മർത്ത്യർക്കു പിതാവ് ദൈവതമാണ്. മാതാവിലും മീതെയായി പിതാവിനെ പറയുന്നു. എന്തുകൊണ്ടെന്നാൽ പിതാവ് ജ്ഞാനം നൽകുന്നു എന്നതാണതിന്നു കാരണം. ജിതേന്ദ്രിയന്മാരും അർത്ഥാഢ്യന്മാരുമായവർ ജ്ഞാനം സമ്പാദിക്കുന്നു.

പടക്കളത്തിൽ ശരങ്ങളുടെ തീവിരിപ്പിൽ ക്ഷതമേറ്റു ദഹിക്കുന്ന രാജപുത്രൻ സുരൻമാർക്കുപോലും ലഭിക്കാത്ത ലോകത്തെ പ്രാപിക്കും. സ്വർഗ്ഗഫലം യഥാസുഖം അനുഭവിക്കുകയും ചെയ്യും.

തളർന്നവനും, ഭയപ്പെട്ടവനും, ശസ്ത്രങ്ങൾ കൈവിട്ടവനും, 'എന്നെ കൊല്ലല്ലേ' എന്നു പറഞ്ഞു കരയുന്നവനും, തിരിഞ്ഞ് ഓടിപ്പോകുന്നവനും, സർവ്വ ഉപകരണങ്ങളും വിട്ടവനും, ഉയർന്നു ചൊടിച്ച് ആക്രമിക്കാതെ ശങ്കിച്ചുനില്ക്കുന്നവനും, രോഗിയായവനും 'എൻെറ പ്രാണൻ എനിക്കു വിട്ടുതരണേ' എന്നു യാചിക്കുന്നവനും ഇത്തരക്കാരെയും യുദ്ധത്തിൽ കൊല്ലരുത് രാജാവേ! അതുപോലെതന്നെ ബാലന്മാരേയും വൃദ്ധന്മാരേയും വധിക്കരുത്.

എല്ലാ വട്ടങ്ങളോടുംകൂടി ചുണയോടുകൂടി കടന്നാക്രമിക്കുന്ന സമന്മാരായ ശത്രുക്കളോട്, ക്ഷത്രിയാത്മജന്മാരോട്, രാജാവു നേരിടണം. തനിക്കു തുല്യനായവൻെറ കൈയിൽനിന്നും തന്നേക്കാൾ ശ്രേഷ്ഠനായവൻെറ കൈയിൽനിന്നും പോരിൽ മൃതിയടയുന്നത് നന്മയാണ്. ശ്രേഷ്ഠമായ മരണമാണ്. തന്നെക്കാൾ താഴ്ന്നവൻ, ഭീരർ, കൃപണർ ഇവരുടെ കൈകൊണ്ട് മരണം ലഭിക്കുന്നത് ഒട്ടും ശ്രേയസ്കരമല്ല. പാപിയാലും, പാപം ചെയ്യുന്നവനാലും, നീചനാലും മരണം സ്വയം ഏല്ക്കുന്നത് പാപമാണ്. അങ്ങനെ മരിച്ചവന്നു നരകമാണ് ഫലം! മരണം അടുത്തവനെ പടക്കളത്തിൽ ആരും കാക്കുവാൻ നില്ക്കുകയില്ല രാജാവേ! അതുപോലെ മരണം അടുക്കാത്തവനെ, ആയുസ്സു തീരാത്തവനെ, ആർക്കും കൊല്ലാനും പറ്റുകയില്ല. അന്യൻെറ ആയുസ്സുകൊണ്ട് തൻെറ ആയുസ്സു നേടുവാൻ ആഗ്രഹിക്കരുത്.

നാശം ഇച്ഛിക്കുന്ന ഗൃഹസ്ഥന്മാർക്ക്, ക്രിയാഢ്യന്മാർക്ക്, മരണം പുളിനങ്ങളിൽ ശ്രേഷ്ഠമാണ്. ആയുസ്സറ്റുമ്പോൾ മരണം കാരണംകൂടാതെതന്നെ വന്നുചേരും; പഞ്ചഭൂതങ്ങളിൽ ശരീരം ചെന്നുചേരും. അവനെ രക്ഷിക്കുവാൻ ആർക്കും കഴിയുകയില്ല. അപ്രകാരംതന്നെ ഒരാളുടെ ആയുസ്സ് ഒടുങ്ങിയിട്ടില്ലെങ്കിൽ അവനെ കൊല്ലുവാൻ ഒരുവിധത്തിലും ഏതു ശക്തനും കഴിയുകയില്ല. ആയുസ്സൊടുങ്ങിയവൻ പെട്ടെന്നായിരിക്കും മരിക്കുക. അതുപോലെത്തന്നെ ആത്മാവും ശരീരവുംചേരുന്ന ഒരു ഗൃഹംവിട്ട് മറ്റൊരു ഗൃഹത്തിൽ പാന്ഥൻ എന്ന പോലെ, ഒരു ശരീരം വിട്ട് മറ്റൊരു ശരീരത്തെ ആത്മാവ് പ്രാപിക്കുന്നു. അതിന്നു മരണമല്ലാതെ വേറെ രണ്ടാമതൊരു വഴിയുമില്ല. ദേഹികൾ പിന്നെ പിതൃക്കളോടു ചേരുന്നു. ദേഹികൾക്കു യുക്തമായ ദേഹം മോക്ഷഭൂതത്തിൽ നില്ക്കുന്നതാകുന്നു. പുണ്യസ്ഥലത്തുവച്ച് മരിക്കുമ്പോൾ അവൻെറ ആത്മാവ് വീണ്ടും രുദ്രനായോ, പിശാചായോ ഭവിച്ച് ശിവപ്രസാദത്താൽ മോക്ഷം പ്രാപിക്കുന്നു.

ജ്ഞാനികൾ, അദ്ധ്യാത്മജ്ഞാനമുള്ള യോഗികൾ പറയുന്നു. ശരീരം, അസ്ഥി, സ്നായു, സിരാജാലങ്ങൾ എന്നിവ ബീഭത്സമായ അമേദ്ധ്യത്തോടുചേർന്ന്, ഭൂതങ്ങളും, ഇന്ദ്രിയങ്ങളും, ഗുണങ്ങളുംചേർന്ന് മിശ്രിതമായ ഒരു വസ്തുവാണെന്ന്. ഇവയെല്ലാം ചേർത്തു തൊലിയാകുന്ന ഒരു ചാക്കിലിട്ടു കെട്ടിയിരിക്കുകയാണ്.

അതിൻെറ ഉള്ളിൽ ഇന്ദ്രിയജ്ഞാനം, ഇന്ദ്രിയം, ആഗ്രഹം എല്ലാം കിടപ്പുണ്ട്. എല്ലാറ്റിനും മീതെയായി എല്ലാം അടക്കിയ ഉറയായി തോലും. ത്വഗന്തമാണ് ദേഹം എന്ന് അദ്ധ്യാത്മചിന്തകന്മാരായ വിദ്വാന്മാർ പറയുന്നു. ഗുണങ്ങൾ വിട്ടതായ ശരീരം മർത്ത്യഭാവവും നാശഭാവവും അണഞ്ഞതാകുന്നു. ദേഹിവിട്ടാൽ പിന്നെ ദേഹം ചൈതന്യം കെട്ടു നിശ്ശേഷ്ടമാകുന്നു, ഭൂതജാലം പ്രകൃതിക്ക് ഒത്തമട്ടിൽ പിന്നെ ഭൂമിയിൽ ലയിക്കും. കർമ്മയോഗംപോലെ, ആഗ്രഹംപോലെ, കല്പിതമായി ഓരോ ഇടങ്ങളിൽ വീണ്ടും ജനിക്കുന്നു. അങ്ങന ഈ ദേഹം വിദേഹരാജാവേ, അതാതു ഇടത്തിൽച്ചെന്നു നശിക്കുകയും ചെയ്യും. പിന്നെ ദേഹത്തിലെ പഞ്ചഭൂതങ്ങൾ മഹാഭൂതങ്ങളിൽ വീണ്ടും ലയിക്കും. ദേഹം മണ്ണിൽ കലരും. ഈ മാതിരി ഭാവം വീണ്ടും കാണുന്നു. കർമ്മത്തിൻെറ വിസർഗ്ഗവും കാണുന്നു. പിന്നെ തെല്ലിട രാജാവേ, അവൻ ഉണ്ടാകുന്നില്ല. പിന്നെ അവനെ കാണാം. ഇങ്ങനെ ജനിച്ചും മരിച്ചും അവൻ ചുറ്റുന്നു. ആകാശത്തു വലിയ കാർമേഘം ചുറ്റുന്നതുപോലെ ഭൂതാത്മാവു ചുറ്റുന്നു. വീണ്ടും ദേഹം എടുത്ത് ഭൂമിയിൽവന്നു പിറക്കുന്നു രാജാവേ!

മനസ്സിനേക്കാൾ മേലെയാണ് ആത്മാവ്. ഇന്ദ്രിയങ്ങളെക്കാൾ മേലെയാണ് മനസ്സ്. നാനാഭൂതങ്ങളേക്കാൾ മേലെയാണ് ജംഗമങ്ങൾ രാജാവേ! ജംഗമങ്ങളിൽവെച്ചു രണ്ടു കാലുള്ളവർ മേലെയാണ് രാജാവേ! രണ്ടു കാലുള്ളവരിൽ വെച്ചു ശ്രേഷ്ഠർ ബ്രാഹ്മണരാണ്. അങ്ങനെ ദ്വിജന്മാരിലും മേലെ അവരിൽ പ്രജ്ഞയുള്ളവരാണ്. പ്രജ്ഞയുള്ളവരിൽ ആത്മസംബുദ്ധർ മേലെയാണ്. സംബുദ്ധരിൽ അഭിമാനം വിട്ടവർ മേലെയാണ്.

ജനിച്ചാൽ മരണം എല്ലാവരുടേയും പിന്നാലെ കൂടുന്നുണ്ടെന്ന് നിശ്ചയമായും അറിയണം. അന്തംവരുന്ന കർമ്മങ്ങൾ ഗുണങ്ങൾ മൂലം (സത്വരജസ്തമോഗുണങ്ങൾ മൂലം) ജനങ്ങൾ ഏല്ക്കുന്നു.

സൂര്യൻ ഉത്തരായണത്തിലേക്കു പ്രവേശിക്കുമ്പോൾ നല്ല നാളിൽ, നല്ല മുഹൂർത്തത്തിൽ, മരണത്തെ പ്രാപിക്കുന്നവൻ പുണ്യവാനാണ്. സകല പാപവും കഴുകിക്കളഞ്ഞവനും (ശുദ്ധാത്മാവായവൻ), തൻെറ കർത്തവ്യം ഭംഗിയായി ശക്തിപോലെ നിർവ്വഹിച്ചവനും, ആരേയും ദ്രോഹിക്കാതെയും വേദനിപ്പിക്കാതെയും ജീവിച്ചവനുമായ പുണ്യവാൻ മൃത്യുവെ സസന്തോഷം സ്വീകരിക്കുന്നു. വിഷം കഴിച്ചും, കെട്ടിത്തുങ്ങിയും, തീയിൽച്ചാടിയും, കള്ളന്മാർ ആക്രമിച്ചു കഴുത്തറത്തും, മൃഗങ്ങൾ ചാടിക്കടിച്ചുകീറിയും മരിക്കുന്ന പ്രാകൃത മരണം ശ്രേഷ്ഠമല്ല. പുണ്യവാന്മാരും ഇത്തരം പ്രാകൃത മൃത്യുവിനു പാത്രമാവുകയില്ല. പുണ്യവാന്മാർക്ക് ഊർദ്ധ്വം പിളർന്നാണ് ആത്മാവു പോവുക. സൂര്യമണ്ഡലത്തിൽ ചെന്ന് ബ്രഹ്മവുമായിച്ചേരും. മദ്ധ്യപുണ്യവാന്മാരുടെ ആത്മാവ് മദ്ധ്യദേശത്തിലും അധമന്മാരുടെ ആത്മാവ് അധോലോകത്തിലുമെത്തും.

അല്ലയോ രാജാവേ, മനുഷ്യന്ന് ഒരേയൊരു ശത്രു മാത്രമേയുള്ളൂ. രണ്ടു ശത്രുവില്ല. അത് അജ്ഞാനം എന്നു പേരായ ഒന്നു മാത്രമാണ്. ആ ശത്രു വന്നുപെട്ട മനുഷ്യൻ അതിൻെറ പ്രേരണമൂലം എന്തൊക്കെ അക്രമങ്ങളാണ് ചെയ്യുന്നതെന്നോ! ഭയങ്കരമായ ഘോരദുഷ്കർമ്മങ്ങളൊക്കെ ചെയ്യും.

അറിവിന്നുവേണ്ടി ശ്രുതിധർമ്മത്തെ ഗ്രഹിച്ച് വൃദ്ധന്മാരെ സേവിച്ച് ആ ശത്രുവായ അജ്ഞാനത്തോടു പൊരുതണം. ആ ശത്രുവിനെ ജയിക്കാൻ അസാമാന്യമായ ക്ഷമയും

സഹനശക്തിയും പരിശ്രമവും ആവശ്യമാകുന്നു. അല്ലയോ രാജപുത്രാ! അനേകമനേകം പ്രജ്ഞാശതങ്ങളാൽ മഥിച്ചെങ്കിൽ മാത്രമേ അവൻ നശിക്കുകയുള്ളൂ.

പുരുഷൻ യോഗ്യതകൾ നേടുവാൻ ആഗ്രഹിക്കുകയാണെങ്കിൽ അവൻ അതിന്ന് ആദ്യമായി വേദങ്ങൾ അഭ്യസിച്ച് ജ്ഞാനം സമ്പാദിക്കണം. പിന്നെ തപസ്സുചെയ്ത് മനസ്സിനെ അധീനമാക്കണം. ബ്രഹ്മചര്യം അനുഷ്ഠിക്കണം. പിന്നെ രണ്ടാമത്തെ ആശ്രമമായ ഗാർഹസ്ഥ്യത്തിലേക്കു പ്രവേശിക്കണം. അങ്ങനെ അർച്ചനങ്ങളും യജ്ഞങ്ങളും ചെയ്യണം. തൻേറതായ ഒരു വംശത്തെ സന്തതിമൂലം സ്ഥാപിക്കണം. പിന്നെ അവൻ വനത്തിലേക്കു പോകണം. വാനപ്രസ്ഥാശ്രമം സ്വീകരിക്കണം. ഇന്ദ്രിയങ്ങളെ അടക്കി തപോവൃത്തിയിൽ കഴിയണം. അങ്ങനെ മോക്ഷം കാംക്ഷിച്ച് ഒടുവിൽ മോക്ഷത്തെ പ്രാപിക്കാം. ഒരുത്തൻ തന്നെത്താൻ ഷണ്ഡനാകരുത്. എല്ലാവിധ ആനന്ദങ്ങളേയും ഒഴിവാക്കിയാലും ആത്മസാദനം പാടില്ല.

മർത്ത്യനായി പിറക്കുക എന്നത് വലിയ ശോഭനമായ നേട്ടമാണ്. ചണ്ഡാലനായാലും തെറ്റില്ല. മർത്ത്യഭാവം ശോഭനമാണ്.

ഇതാണ് മുഖ്യമായ ജന്മം. ഈ ജന്മം ഏറ്റു കഴിഞ്ഞാൽ ധരണീപതേ, ശുഭകർമ്മങ്ങളാൽ അവന്ന് ആത്മരക്ഷയ്ക്കുള്ള മാർഗ്ഗം വന്നുചേരും.

സ്നേഹംനിറഞ്ഞ ദൃഷ്ടിയോടെ നോക്കുന്നവനാരോ, ദീപത്തിൻെറ വെളിച്ചത്തിൽ ജീവജാലങ്ങളെ എന്നപോലെ അവൻ എല്ലാം കാണും. സാന്ത്വത്താലും അന്നദാനത്താലും പ്രിയവർത്തമാനത്താലും സമമായി സുഖത്തിലും ദുഃഖത്തിലും അവരോടും ഭേദംകൂടാതെ നില്ക്കുന്നവൻ പരലോകത്ത് ശോഭിക്കും. പുണ്യസ്ഥലത്തുപോയി ദാനം ചെയ്യുകയും തപസ്സുചെയ്യുകയും ത്യാഗങ്ങൾ അനുഷ്ഠിക്കുകയും ചെയ്യുക, മാത്രമല്ല സരസ്വതി, നൈമിഷം, പുഷ്കരം മുതലായ പുണ്യതീർത്ഥങ്ങളിൽ പഞ്ചഭൂതാത്മകമായ ദേഹം മുക്കുകയും ചെയ്യണം. തൻെറ ഗൃഹത്തിൽക്കിടന്ന് ആര് മൃതിയടയുന്നുവോ അവർക്കുവേണ്ട ശേഷക്രിയാദികളൊക്കെ ചെയ്യണം. വിധിപ്രകാരം ചുടലക്കാട്ടിൽ കൊണ്ടുപോയി ദഹിപ്പിക്കണം. അങ്ങനെ എല്ലാവിധ കർമ്മങ്ങളും വേണ്ടപോലെ നടത്തണം.

യാഗം, യജ്ഞം, യാജനം, പൃഷ്ടി, ദാനം, മറ്റു പുണ്യകർമ്മങ്ങളുടെ പ്രയോഗം, ശക്തിക്കുചേർന്ന പിതൃകർമ്മം എന്നിവയെല്ലാം വേണ്ടവിധം മർത്ത്യൻ സ്വാർത്ഥത്തിന്നായി നടത്തുന്നു.

രാജാവേ, ധർമ്മശാസ്ത്രങ്ങൾ, വേദങ്ങൾ, ആറംഗങ്ങൾ ഇവയൊക്കെ അക്ലിഷ്ടകാരിയായ മർത്ത്യന്ന് ശ്രേയസ്സ് നല്കുന്നതാണെന്നു വേദത്തിൽ വിധിച്ചിട്ടുണ്ട്.''

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ധർമ്മതത്ത്വങ്ങൾ പണ്ട് വിദേഹരാജാവിനോട് അദ്ദേഹത്തിൻെറ ശ്രേയസ്സിന്നായി മഹാത്മാവായ മുനി ഉപദേശിച്ചു രാജാവേ!"

**298. പരാശരഗീത – ജനകരാജാവിൻെറ പല ചോദ്യങ്ങൾക്കും പരാശരൻെറ മറുപടി –** ഭീഷ്മൻ പറഞ്ഞു: "പിന്നെയും മഹാനായ മിഥിലാധിപൻ, ജനകരാജാവ്, ധർമ്മത്തിൻെറ മുഖ്യമായ നിശ്ചയത്തെക്കുറിച്ച് ചോദിച്ചു.''

ജനകൻ പറഞ്ഞു: 'അല്ലയോ ദ്വിജാ, നന്മ എങ്ങനെ വന്നുചേരും? ജീവികൾക്ക് ഏറ്റവും നല്ല മാർഗ്ഗം ഏതാണ്? എന്തു ചെയ്താൽ ഒരിക്കലും നാശമണയുകയില്ല? എവിടെ ച്ചെന്നാൽ പിന്നെ തിരിച്ചുവരാൻ കഴിയുകയില്ല' അത് അങ്ങു പറഞ്ഞുതന്നാലും!

പരാശരൻ പറഞ്ഞു: 'രാജാവേ, പറയാം. കേട്ടുകൊള്ളുക. ശ്രേയസ്സിന്നു മൂലമായിട്ടുള്ളത് അസംഗമാണ്. (വിഷയങ്ങളിൽ വിട്ടുനില്ക്കൽ) ജ്ഞാനത്തിനു ഗതി, ശരിയായ മാർഗ്ഗം, ജ്ഞാനം തന്നെയാണ്. തപസ്സു ചെയ്താൽ ആ തപസ്സിൻെറ ഫലം ഒരിക്കലും നശിക്കുന്നതല്ല. വയലിൽ വിതച്ച വിത്ത് നശിക്കയില്ല. പാത്രത്തിൽ നല്കിയ ദാനം ഒരിക്കലും നശിക്കയില്ല. അധർമ്മത്തിൻെറ കയർ അറുത്തു ധർമ്മത്തിൽ ആര് പ്രീതികൊള്ളുന്നുവോ, ആര് അഭയം മറ്റുള്ളവർക്കു നല്കുന്നുവോ അവൻ സിദ്ധനായി പ്രശോഭിക്കും.

ആയിരം പശുക്കളേയും നൂറു കുതിരകളേയും അർഹിക്കുന്നവർക്ക് ദാനം ചെയ്യുന്നവൻ, എല്ലാ ജീവികൾക്കും അഭയം നല്കുന്നവൻ, ഒരു ജീവിക്കും ഉപദ്രവമേല്പിക്കാത്തവൻ, ഇവർ എപ്പോഴും ഭയംകൂടാതെ ജീവിക്കുമാറാകും. എല്ലാവിധം വിഷയസുഖങ്ങളുടെ മദ്ധ്യത്തിൽ ജീവിച്ചാലും അതിൽ നിസ്സംഗനായി ബുദ്ധിമാൻ വർത്തിക്കുന്നു. അവൻ അവിടെ വാഴുന്നില്ല എന്ന നിലയിലാണ് വസിക്കുക. എന്നാൽ ദുർബുദ്ധിയായവൻ വിഷയങ്ങൾ ഇല്ലാത്തിടത്താണ് വസിക്കുന്നതെങ്കിലും അവൻ അതിൻെറ മദ്ധ്യത്തിൽ വസിക്കുന്നവനെപ്പോലെ ജീവിക്കുന്നു. അവൻ സങ്കല്പത്തിൽ വിഷയസുഖം അനുഭവിച്ചു വാഴുന്നു.

പ്രാജ്ഞനിൽ അധർമ്മം പറ്റുകയില്ല. താമരയിലയിൽ നീർ നിന്നാലും ഇലയിൽ പറ്റുകയില്ലല്ലോ. പാപം അജ്ഞനിൽ വേഗത്തിൽ അരക്കുകോലിൽ എന്നവിധം ഒട്ടിപ്പിടിക്കും. അധർമ്മം അതിൻെറ കാരണക്കാരനായ കർത്താവിനെ വിട്ടുപോവുകയില്ല. കർത്താവ് അതിന്നുപറ്റിയ കാലംവരുമ്പോൾ അതിനെ ഏല്ക്കുന്നതാണ്. ആത്മപ്രത്യയദർശികൾ കൃതാത്മാവെ ഭേദിപ്പിക്കുകയില്ല. ബ്രഹ്മജ്ഞാനികളായ ശുദ്ധാത്മാക്കളെ അവരുടെ കർമ്മഫലം ബാധിക്കുകയില്ല. ബുദ്ധിയും കർമ്മേന്ദ്രിയവും മാർഗ്ഗമായി അത് അറിയുവാൻ പ്രമത്തന് കഴിയുകയില്ല. ശുഭാശുഭാസക്തിവഴി വലിയ ഭയം വന്നുപെടും. രാഗം വിട്ടവനും ക്രോധം വെടിഞ്ഞവനും എപ്പോഴും നന്നായിവരും. വിഷയത്തിലിരിക്കുന്നതായാലും അവൻ പാപത്താൽ പങ്കിലനാവുകയില്ല. പുഴയ്ക്കെതിരായി ഒരു ചിറ കെട്ടിയാൽ അത് പൊട്ടിപ്പോയില്ലെങ്കിൽ ജലം നിറഞ്ഞു പൊങ്ങും. അപ്രകാരം മനുഷ്യൻ സുഖാനുഭൂതികൾക്കു നേരെ കെട്ടുന്ന ധർമ്മസേതു പൊട്ടിയില്ലെങ്കിൽ പരിപുഷ്ടമാകുന്ന നന്മകൾ വർദ്ധിച്ചു വരും.

സൂര്യൻെറ തേജസ്സ് സൂര്യകാന്തിക്കല്ലിൽ പ്രതിഫലിച്ചാൽ അത് അതിൻെറ സമാധിയിൽ ശുദ്ധമാകുന്നു. അപ്രകാരം യോഗത്തിൽ മുഴുകുന്നവൻ ബ്രഹ്മസാക്ഷാത്കാരം സിദ്ധിച്ചവനാകുന്നു. തിലാദികളിൽ പുഷ്പം ചേർത്താൽ പുഷ്പത്തിൻെറ വാസന തിലാദികളിൽ പകരും. സത്വഗുണപ്രധാനികളുമായി കൂട്ടുകൂടിയാൽ ആ സത്വഗുണവും പകരും. ആ ഗുണത്തിൻെറ സംക്രമം അവ എത്രത്തോളം ചേർന്നിരിക്കുന്നുവോ അതിന്നനുസരിച്ച് ഏറ്റക്കുറവുണ്ടാകും.

സ്വർഗ്ഗത്തെ കാംക്ഷിക്കുന്ന നരൻ പ്രിയപ്പെട്ട ഭാര്യയേയും, ധനത്തേയും, പദവിയേയും, യാനവാഹനാദികളേയും, ലോക പൂജയേയും, എപ്പോൾ ഉപേക്ഷിക്കുന്നുവോ, അപ്പോൾ അവനെ വിഷയസുഖങ്ങളെല്ലാം വിടുന്നു. വിഷയപ്രസക്തനായ മനുഷ്യൻ ആത്മഹിതത്തെ ഒട്ടും ധരിക്കുന്നില്ല. അവൻ എപ്പോഴും ഭാവനയുള്ള മനസ്സുകൊണ്ട് മാംസത്തിനാൽ മത്സ്യം എന്നപോലെ വിഷയസുഖത്താൽ ആകൃഷ്ടനാകും. രാജാവേ! മർത്ത്യരുടെ സംഘം തമ്മിൽച്ചേർന്ന് ഒരു ചങ്ങാടം വെള്ളത്തിൽ പൊങ്ങിക്കിടക്കുന്നതുപോലെയാണ് നില്ക്കുന്നത്. എല്ലാം ദുർബലവസ്തുക്കളുടെ സംഘാതമാണ്. വെള്ളത്തിൽ മുങ്ങിപ്പോകുന്ന ഉണ്ണിപ്പിണ്ടിപോലെയോ, ഓട്ടത്തോണിപോലെയോ ആണ് മനുഷ്യൻെറ കഥ.

പുരുഷൻ എപ്പോഴാണ് മൃത്യുവിൻെറ തുറന്നുവച്ച വായിൽപ്പെട്ടു പോകുന്നതെന്ന് ആർക്കും പറയുവാൻ കഴിയുകയില്ല. മരണം പുരുഷൻെറ ഒഴിവും അവസരവും കാത്തു നില്ക്കുകയില്ല. അവനവൻ ചെയ്യേണ്ട കർമ്മങ്ങൾ കാലെ കരുതലോടെ ചെയ്തുകൊള്ളണം. മനുഷ്യൻെറ ജീവിതം തന്നെ മൃത്യുവിൻെറ വായിലാണ്. അവൻ പതുക്കെ വായ കൂട്ടിയാൽ അവൻെറ പണി തീർന്നു.

പരിശീലനംകൊണ്ട് വീടുവിട്ടുപോയ കുരുടൻ തൻെറ വീട്ടിൽ തിരിച്ചെത്തുന്നമാതിരി യോഗം ചേർന്ന മനസ്സു കൊണ്ട് പ്രാജ്ഞൻ പരബ്രഹ്മത്തെ പ്രാപിക്കുന്നു. ജനിച്ചാൽ മരണമുണ്ടെന്നു പറയുന്നു. മരിച്ചാൽ ജനനമുണ്ടെന്നും പറയുന്നു. മോക്ഷധർമത്തെപ്പറ്റി ഒന്നും ഗ്രഹിക്കാത്തവൻ ചക്രം ചുറ്റുന്നമാതിരി പ്രപഞ്ചത്തിൽ (ജനനമരണമാകുന്ന സംസാര ചക്രത്തിൽ) കിടന്നു ചുറ്റിത്തിരിയും. യാതൊരു രക്ഷയും ലഭിക്കയില്ല.

ജ്ഞാനത്തിൻെറ മാർഗ്ഗത്തിലെത്തിയവന് ഈ ലോകത്തിലും പരലോകത്തിലും സുഖം ലഭിക്കും. വിസ്താരം ക്ളേശ ബഹുലമാണ്. സംക്ഷേപം സുഖസാധനവുമാകുന്നു. പലതിലേക്കും മനസ്സോടിയാൽ പിന്നെ സുഖം എവിടെ? സുഖം ശരിയായി അറിഞ്ഞ് പ്രവർത്തിക്കുന്നവർ വളരെ ചുരുക്കമാണ്. മനസ്സിനെ ഒന്നിൽ നിർത്തുക. അപ്പോൾ സുഖം ലഭിക്കും.

താമര തന്നിൽപ്പറ്റുന്ന ചേറിനെ ദൂരെ തള്ളുന്നു. അപ്രകാരം ആത്മാവ് മനസ്സിനെ ക്ഷണത്തിൽ തള്ളുന്നു. മനസ്സ് ആദ്യമായി ആത്മാവിനെ യോഗത്തിലേക്കെത്തിക്കുന്നു. ഒടുക്കത്തേത് ആദ്യത്തേതുമായി ചേരുന്നു. ആത്മാവു യോഗത്തെ പ്രാപിക്കുന്നതിൽ വിജയിച്ചുകഴിഞ്ഞാൽ അപ്പോൾ ആത്മാവ് പരനാണെന്ന് അറിയും. പരമാർത്ഥമായി ഏർപ്പെടുമ്പോൾ സ്വന്തമായ കാര്യത്തെ ചിന്തിക്കുന്നവൻ ഇന്ദ്രിയാർത്ഥാസംഗം സംഭവിച്ചാൽ സ്വകാര്യത്തെ വിട്ടൊഴിയും. കീഴും വിലങ്ങുംപോയി സ്വർഗ്ഗത്തിൽത്തന്നെ പരമമായ ഗതിവരും. പുണ്യംകൊണ്ട് ആത്മാവ് പ്രാജ്ഞനും അല്ലാത്തവനും ഏല്ക്കുന്നു.

ചുട്ടുപഴുത്ത മൺപാത്രത്തിൽ വെള്ളം വറ്റിപ്പോകുന്ന മാതിരി തപസ്സുകൊണ്ട് സന്തപ്തമായ ദേഹം വിഷയത്തെ വറ്റിച്ചുകളയും. വിഷയങ്ങളെ വറ്റിച്ചവൻ പിന്നെ അതിനെ ഭുജിക്കുകയില്ല. അത് തീർച്ചയാണ്. ഏതാത്മാവ് ഭോഗങ്ങളെ തള്ളുന്നുവോ, അവനാണ് ഭുജിക്കുന്നവൻ. മഞ്ഞിൻെറ മൂടലിൽ കിടക്കുന്നവനും, ശിശ്നത്തേയും, ഉദരത്തേയും പരിലാളിച്ച് പൂരിപ്പിക്കുന്നവനുമായ ആകുലാത്മാവ് കുരുടനെപ്പോലെ വഴി കാണുവാൻ കഴിയാത്തവനുമാണ്.

യഥാർത്ഥമായ ധനം, കടലിൽ വണിക്ക് ഏല്ക്കുന്ന മാതിരി, മർത്ത്യസമുദ്രത്തിൽ ജീവിക്ക് കർമ്മജ്ഞാനം കൊണ്ടേ ഗതി ലഭിക്കൂ! അഹോരാത്രരൂപമായ ലോകത്തിൽ, ജരയാകുന്ന രൂപത്തിൽ ചരിക്കുന്നവൻ ജീവജാലങ്ങളെ മൃത്യു, കാറ്റിനെ പാമ്പ് എന്നപോലെ, ഗ്രസിക്കുന്നു. താൻ ചെയ്തുവച്ച കർമ്മങ്ങളുടെ ഫലം പുനർജ്ജന്മത്തിൽ ജീവി ഏല്ക്കുന്നു. താൻ ചെയ്യാത്തതിൻെറ ഫലം പ്രിയമായാലും, അപ്രിയമായാലും ഒരാളും ഏല്ക്കുകയില്ലെന്നുള്ള കാര്യം തീർച്ചയാണ്. കിടക്കുന്നവൻ, നടക്കുന്നവൻ, നില്ക്കുന്നവൻ, വിഷയങ്ങളിൽ പ്രവേശിച്ചവൻ, ഇങ്ങനെയുള്ളവരുടെ മേനിയിലും പുണ്യപാപങ്ങൾ ചെന്നുകയറും. ഒരുത്തൻ പുഴയുടെ മറുകര എത്തിക്കഴിഞ്ഞാൽ പിന്നെ നീന്തേണ്ടതില്ലല്ലോ. അവന്നു പിന്നെ സമുദ്രത്തിൽ വീഴ്ചയും ദുർല്ലഭമായിക്കാണുന്നുവല്ലോ. വലിയ ഭാരംകേറ്റിയ തോണി വെള്ളത്തിൽ കയറു കെട്ടി വലിക്കുന്നമാതിരി മനസ്സിൻെറ പ്രേരണകൊണ്ട് ദേഹത്തെ നടത്തുവാൻ ഉദ്യമിക്കുകയാണ്. സമുദ്രത്തിന്ന് ചുറ്റും പല പുഴകളും വന്നുചേരുന്ന മാതിരി ആദ്യപ്രകൃതിയെ യോഗത്താൽ സംശ്രയിക്കുന്നു. സ്നേഹപാശക്കെട്ട് പലമട്ടിലുംഏറ്റ ഹൃദയമുള്ള മർത്ത്യർ, പ്രകൃതിസ്ഥന്മാർ, നീറ്റിൽ മൺപുര എന്നപോലെ അമരുന്നു. ശരീരമാകുന്ന ഗൃഹത്തോടുകൂടിയവൻ, ശുചിയായ തീർത്ഥത്തോടുകൂടിയ ദേഹവാന്, ബുദ്ധിയുടെ മാർഗ്ഗത്തിൽ നില്ക്കുന്നവന്ന് സൗഖ്യം ഇഹത്തിലും പരത്തിലും ലഭിക്കും.

വിസ്താരം ക്ലേശബഹുലമാണ്. സംക്ഷേപം സുഖസാധനമാണ്. വിസ്താരമൊക്കെ അന്യാർത്ഥമാണ്. ത്യാഗമൊക്കെ ആത്മഹിതാർത്ഥവുമാകുന്നു. സങ്കല്പജമാണ് മിത്രവർഗ്ഗം. ജ്ഞാതികൾ കാരണാത്മകരാണ്. ഭാര്യ, പുത്രൻ, ദാസർ ഇവരൊക്കെ തൻെറ അർത്ഥത്തെ ഭുജിക്കുന്നവർ മാത്രം. അമ്മ, അച്ഛൻ എന്നുള്ളവർപോലും ആർക്കും തുണയായി വരികയില്ല. പരലോകയാത്രയിൽ താൻ ഏകൻ തന്നെ. ദാനപഥ്യൗദനനായ ജീവൻ സ്വധർമ്മഫലം ഏല്ക്കുന്നു. തൻെറ കർമ്മഫലം താൻതന്നെ ഭുജിക്കുന്നു. അമ്മ, അച്ഛൻ, മകൻ, ഭ്രാതാവ്, ഭാര്യ, മിത്രജനങ്ങൾ ഇവരൊക്കെ. 'അഷ്ടാപദപദസ്ഥാന'ത്തിൽ (സ്വർണ്ണക്കട്ടിമേൽ) വരച്ച സ്വർണ്ണവരമാത്രം. ദക്ഷസൂത്രത്താൽ അവർ കാണപ്പെടുന്നു.

മുമ്പെ ചെയ്ത എല്ലാ കർമ്മങ്ങളും നല്ലതും ചീത്തയും ചെയ്തവനെത്തന്നെ ചെന്നേല്ക്കുന്നു. ഇപ്പോൾ മർത്ത്യൻ അനുഭവിക്കുന്ന ഭാഗ്യനിർഭാഗ്യങ്ങളൊക്കെ കഴിഞ്ഞ ജന്മങ്ങളിൽ മർത്ത്യൻ ചെയ്ത കർമ്മത്തിൻെറ ഫലമല്ലാതെ മറ്റൊന്നുമല്ല. അടുത്തെത്തുന്ന കർമ്മഫലം എന്തെന്നു ധരിച്ച് അന്തരാത്മാവ് ബുദ്ധിയെ അതിലേക്ക് വിടുകയാണ് ചെയ്തുകൊണ്ടിരിക്കുന്നത്. എല്ലാ ദുഃഖങ്ങളും തടയുവാൻ തന്മൂലം മനസ്സുശ്രമിക്കുന്നു.

ഉത്സാഹിച്ച് സഹായികളെ നേടുകയാണെങ്കിൽ അവൻെറ പരിശ്രമങ്ങൾ താഴ്ന്നു പോകുന്നതല്ല. അദ്വൈതചിത്തനായി ധീരനും, വിപത്തിനെ ചിന്തിക്കുന്നവനുമായ ശൂരനെ സൂര്യനെ രശ്മി എന്നപോലെ വിടുന്നതല്ല. ആസ്തികവ്യവസായത്താൽ, വിസ്മയോപായബുദ്ധിയാൽ, അനിന്ദ്യാത്മാവ് തുടരുന്ന കാര്യമേതോ, അതിന്ന് യാതൊരിടിവും ബാധിക്കുകയില്ല.

ധീരാത്മാവായ മനുഷ്യൻ വിശ്വാസത്തോട്ടും, സ്ഥിരതയോടും നല്ല മാർഗ്ഗത്തിൽ ചെയ്യുന്ന പ്രവൃത്തി അഹങ്കാരവും ദുരഭിമാനവുംവിട്ട് ചെയ്യുന്ന ബുദ്ധിപൂർവ്വമായ പ്രവൃത്തി, ഒരിക്കലും നഷ്ടപ്പെട്ടു പോവുകയില്ല. മാതാവിൻെറ ഗർഭത്തിൽ വസിക്കുന്ന കാലംമുതൽ ശരിക്കു മുമ്പുചെയ്ത കർമ്മങ്ങളുടെ ഫലം, നന്മയുടെയും തിന്മയുടെയും ഫലം അനുഭവിക്കും. മരണത്തെ തടുക്കുവാൻ ആർക്കും കഴിയുകയില്ല. നശിപ്പിക്കുന്ന കാലത്തിൻെറ സഹായത്തോടെ എല്ലാ ജീവജാലവും കാലത്താൽ വലിച്ചുകൊണ്ട് അന്ത്യത്തിൽ കൊണ്ടുചെന്നെത്തിക്കപ്പെടുന്നു. മരം അറുത്തപൊടി കാറ്റ് അടിച്ച് പറപ്പിക്കുന്നമാതിരി അടിച്ചുതൂവുന്നു.

നല്ലതും ചീത്തയുമായ തൻെറ പ്രവർത്തിയുടെ ഫലം, കഴിഞ്ഞ ജന്മത്തിലെ ഫലം, മർത്ത്യന്ന് ധനവും, പശുക്കളും, സ്ത്രീകളും, സന്താനങ്ങളും, സ്ഥാനമാനങ്ങളും, വിലപിടിച്ച മറ്റുവസ്തുക്കളും എല്ലാ നേട്ടങ്ങളും ഉണ്ടാക്കിത്തരുന്നു."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം മനീഷിയായ പരാശര മഹർഷിയുടെ ഉപദേശം പരമോദാരനായ ജനകമഹാരാജാവ് കേട്ട് രാജാവേ, വളരെഅധികം സന്തോഷമുള്ളവനായിത്തീർന്നു.''

**299. ഹംസഗീത - ഹംസരൂപം ധരിച്ച ബ്രഹ്മാവ് സാദ്ധ്യന്മാർക്ക് ഉപദേശം നല്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "സത്യം, ദമം, ക്ഷമ, പ്രജ്ഞ എന്നിവയെപ്പറ്റി പണ്ഡി

തന്മാരായ ജനങ്ങൾ പുകഴ്ത്തിപ്പറയാറുണ്ട്. പിതാമഹാ, അങ്ങയ്ക്കും ഇതു ബോദ്ധ്യമാണോ? ഇതിനെപ്പറ്റി അങ്ങയുടെ അഭിപ്രായമെന്താണ്?''

ഭീഷ്മൻ പറഞ്ഞു: "ഇക്കാര്യത്തിൽ ഞാൻ ഒരു പഴങ്കഥ നിന്നോട് വെളിവായി പറഞ്ഞുതരാം. അത് സാദ്ധ്യരും ഹംസവും തമ്മിൽനടന്ന ഒരു സംവാദമാണ് യുധിഷ്ഠിരാ! നിത്യനും പ്രജാപതിയുമായ ബ്രഹ്മാവ് പണ്ട് സ്വർണ്ണഹംസത്തിന്റെ രൂപം ധരിച്ചു. മൂന്നു ലോകത്തിലും ചുറ്റിപ്പറന്ന് ആ ഹംസം സാദ്ധ്യന്മാരുടെ മുന്നിലെത്തി.''

സാദ്ധ്യന്മാർ പറഞ്ഞു: "അല്ലയോ വിഗംഗമേ, ഞങ്ങൾ ദേവന്മാരാണ്. സാദ്ധ്യന്മാർ എന്നറിയപ്പെടുന്നവരാണ്. ഞങ്ങൾ നിന്നോട് ഒരു കാര്യം ചോദിക്കട്ടെ! 'മോക്ഷധർമ്മം' നീ ഞങ്ങൾക്ക് പറഞ്ഞുതരുമോ? ഭവാൻ മോക്ഷവിത്തമനാണെന്ന് ഞങ്ങൾ വിശ്വസിക്കുന്നു. ഞങ്ങൾ പണ്ടേ അങ്ങയെപ്പറ്റി അല്ലയോ വിഹഗമേ, കേട്ടിരിക്കുന്നു, അങ്ങ് മഹാജ്ഞാനിയാണെന്ന്. അങ്ങ് വാഗ്മിയാണെന്നും ഞങ്ങൾ അറിയുന്നു. അല്ലയോ മഹാത്മാവേ, എല്ലാറ്റിലുംവെച്ച് ശ്രേഷ്ഠമായതെന്താണ്? അങ്ങയുടെ മനസ്സ് എന്തിലാണ് രമിക്കുന്നത്? അല്ലയോ ഖഗേന്ദ്രാ. കാര്യങ്ങളിൽ ശ്രേഷ്ഠമായ പ്രവൃത്തി എന്താണ്? എന്തു ചെയ്താലാണ് പുരുഷൻ എല്ലാവിധ കെട്ടുപാടുകളിൽനിന്നും വിമുക്തനായി സുഖിക്കുക? ഖഗേന്ദ്രാ! എല്ലാം ഞങ്ങളോട് തുറന്നു പറഞ്ഞാലും.''

ഹംസം പറഞ്ഞു: "അല്ലയോ സുധാപാനം ചെയ്യുന്ന സുരന്മാരെ, ഞാൻ പറയുന്നത് കേൾക്കുവിൻ. തപം, ദമം, സത്യം, ആത്മാഭിഗുപ്തി ഇവയെ നിങ്ങൾ ആശ്രയിക്കുവിൻ. ഹൃദയത്തിൽനിന്ന് എന്തിനോടുള്ള ബന്ധങ്ങളേയും അറുത്തു നീക്കുവിൻ! അനുകൂലപ്രതികൂലഭാവങ്ങളോട് തന്റെ മനോഭാവം നിയന്ത്രിച്ചു നിർത്തണം. മറ്റൊരുത്തന്റെ മർമ്മം പിളർക്കുന്ന ക്രൂരമായ വാക്കുകൾ പ്രയോഗിക്കരുത്. ഹീനനായ മനുഷ്യന്റെ സൽക്കാരങ്ങൾ വാങ്ങി അനുഭവിക്കരുത്. അന്യന് ഭയമുണ്ടാക്കുന്ന കാര്യങ്ങളൊന്നും ആരോടും പ്രസംഗിക്കരുത്. ദുഷ്ടന്മാരുടെ മുമ്പിൽ വേദവാക്യങ്ങൾ ഉപദേശിക്കുവാൻ തുടങ്ങരുത്. വാക്കാകുന്ന ശരം വായിൽനിന്ന് പുറപ്പെട്ട് ആരിൽചെന്നു കൊള്ളുന്നുവോ, അവൻ രാവും പകലും കിടന്ന് ദുഃഖിക്കും. പരന്റെ മർമ്മത്തിലല്ലാതെ ആ ശരം മറ്റൊരിടത്തും ചെന്നുകൊള്ളുകയുമില്ല. അതുകൊണ്ട് പണ്ഡിതന്മാരാരും അത് ആരിലും പ്രയോഗിച്ചു പോകരുത്. അതുപോലെയുള്ള മൂർച്ചയുള്ള ശരംകൊണ്ട് പരന്മാർ നമ്മുടെനേരെ ഒരു ആക്രമണം നടത്തിയാലോ നാം അത് പൊറുക്കുകയാണ് വേണ്ടത്. ആ ശത്രു ക്രോധിച്ച് നമ്മെയും കോപിപ്പിക്കാൻ ശ്രമിക്കും. അപ്പോൾ നാം എന്തു ചെയ്യണം? അതിന്റെ പുഞ്ചിരി ഹർഷംകൊണ്ട് തടുക്കണം. അങ്ങോട്ടും ക്രൂരമായ വാക്ശരമോ മറ്റു ശരമോ പ്രയോഗിച്ചുപോകരുത്. അങ്ങനെ ഹർഷംകൊണ്ട് തടുക്കുന്നവൻ ശത്രുവിന്റെ സുകൃതം കൈയിലാക്കുന്നു.

ആക്ഷേപിച്ചുവിടുന്ന ശാപവും, തിരസ്കാരവും, അവിനയവും, 'പ്രാക്കു'മൊക്കെയും ജ്വലിക്കുന്ന കോപവും ജയിക്കുന്നവനാരോ, ദുഷ്ടതയില്ലാത്തവനായ, അസൂയവിട്ടവനായ അവൻ, പ്രസന്നനായ പുരുഷൻ, ശത്രുസമ്പാദിച്ച പൂർവ്വ സുകൃതം വല്ലതുമുണ്ടെങ്കിൽ അതൊക്കെ ആ ക്ഷമാവാനായ പുരുഷനിൽ വന്നുചേരും.

ശകാരിച്ചാൽ ഞാൻ ഒന്നും അതിന്ന് എതിരു പറയുകയില്ല. തല്ലുകൊണ്ടാലും ഞാൻ എന്നും ക്ഷമിക്കും. ക്ഷമയാണ് മനുഷ്യന്റെ ഗുണങ്ങളിൽ ഏററവും പ്രധാനമായതെന്ന് ആര്യന്മാർ പറയുന്നു. അതുപോലെതന്നെ സത്യവും, ആർജ്ജവവും., അനൃശംസ്യവും മർത്ത്യൻ വിടരുത്.

വേദത്തിന്റെ കാതലാണ് സത്യം. സത്യത്തിന്റെ കാതലാണ് ദമം. ദമത്തിന്റെ കാതലാണ് മോക്ഷം. ഇത് സർവ്വ ശാസ്ത്രങ്ങളും ഉൽഘോഷിക്കുന്നു.

"വേദത്തിൻ കാതലാം സത്യം
സത്യത്തിൻ കാതലാം ദമം
ദമത്തിൻ കാതലാം മോക്ഷം
ഇതു ചിന്തിക്കൂ സർവ്വരും!''

വാക്കിന്റെ തള്ളിച്ചയെ തടുക്കുക, കരളിന്റെ തള്ളിച്ചയെ തടുക്കുക, ക്രോധത്തിന്റെ തള്ളിച്ചയെ തടുക്കുക, തൃഷ്ണയുടെ തള്ളിച്ചയെ തടുക്കുക, വിശപ്പിന്റെ തള്ളിച്ചയെ തടുക്കുക, ഉല്പാദനേന്ദ്രിയത്തിന്റെ തള്ളിച്ചയെ നിയന്ത്രിക്കുക. ഇങ്ങനെ വന്നുചേരുന്ന വേഗങ്ങളെ (തള്ളിച്ചകളെ) ആർക്ക് നിയന്ത്രിക്കുവാൻ കഴിയുന്നുവോ, അവൻ മുനിയായി, അവൻ ബ്രാഹ്മണനായി എന്ന് ഞാൻ കാണുന്നു.

ക്രോധിക്കുന്നവരിൽ ക്രോധിക്കാത്തവനാണ് യോഗ്യൻ. ക്ഷമിക്കുന്നവൻ ക്ഷമകെട്ടവനേക്കാൾ മാന്യനാണ്. അമാനുഷരേക്കാൾ (മൃഗങ്ങൾ) മാന്യരാണ് മാനുഷന്മാർ. അജ്ഞാനിയേക്കാൾ ജ്ഞാനിയാണ് ശ്രേഷ്ഠൻ.

ഒരാൾ അധിക്ഷേപിച്ചു പറഞ്ഞാൽ ഒപ്പം അവനേയും അധിക്ഷേപിച്ചു പറയരുത്. ദുഃഖം ബാധിച്ചാലും കോപം തോന്നിയാലും ഉടനെ അതിനെ മനസ്സിൽ അമർക്കണം; ക്ഷമിക്കണം. അങ്ങനെ ക്ഷമിക്കുന്നവൻ തന്നിൽ കടുത്ത ശകാരം ചൊരിഞ്ഞവന്റെ പുണ്യമെല്ലാം ഏല്ക്കുന്നതാണ്.

അധികപ്രസംഗം, അധിക്ഷേപം കേട്ടാൽ അതിനുതക്ക മറുപടി പറയാതിരിക്കുക, പ്രശംസിച്ച് പ്രിയം പറഞ്ഞാൽ അതിലും നിർമ്മമനായി അതിൽ മേനി കൊള്ളാതിരിക്കുക, രൂക്ഷമായി പറയുന്നതുകേട്ട് ക്ഷമിക്കുക, ഇടിച്ചാലും ചവിട്ടിയാലും പകരംചെയ്യാതെ എല്ലാം സഹിക്കുക, ധൈര്യം കൈക്കൊള്ളുക, തന്നെ ദ്രോഹിക്കുന്നവന്നും ശുഭം ആശംസിക്കുക, ഇങ്ങനെയുള്ളവർ വല്ലവരും ഉണ്ടെങ്കിൽ അവരുമായി സഹവസിക്കുവാൻ ദേവന്മാർപോലും കൊതിക്കും. പാപിയായ പുരുഷനിൽ ക്ഷമിക്കണം. തന്നെക്കാൾ മേലെയുള്ളവനോടും തനിക്കു കിടയായവനോടും ക്ഷമിക്കണം. നിന്ദിച്ചും, അടിച്ചും, അധിക്ഷേപിച്ചുവിട്ട മനുഷ്യൻ, എല്ലാം ക്ഷമിച്ച മനുഷ്യൻ, മഹാസിദ്ധനായി കണക്കാക്കാം. അവൻ മോക്ഷം നേടും; ജീവിതസാഫല്യം അനുഭവിക്കും.

ഞാൻ ഒതുങ്ങി വിനയത്തോടെ ആര്യന്മാരെ സേവിക്കുന്നു. എനിക്കു വിശപ്പു വരുമ്പോഴും, കോപം വരുമ്പോഴും ഞാൻ അവയെ അമർക്കും. ഭീരുത്വംകൊണ്ട് ശരിയായ മാർഗ്ഗംവിട്ടു ഞാൻ പോവുകയില്ല. ഞാൻ ആരുടെ അടുത്തും മറ്റൊരുത്തന്റെ ഔദാര്യത്തിനു കൈനീട്ടി ചെല്ലുകയില്ല. വിഷയതൃഷ്ണയോടെ അതിന്റെ പിന്നാലെ പോവുകയില്ല. എന്നെ ശപിച്ചാൽ ഞാൻ പകരം ശപിക്കുകയില്ല. ദമം അമൃതത്വത്തിന്നു ദ്വാരമാണെന്ന് ഞാൻ കാണുന്നു. ഞാൻ നിങ്ങളോട് പരമമായ ഒരു രഹസ്യം പറയാം: അതു മറ്റൊന്നുമല്ല, ബ്രഹ്മരഹസ്യമാണ്. മനുഷ്യത്വത്തേക്കാൾ മേലെയായി മറ്റൊന്നും ഇല്ല. എല്ലാറ്റിലും ശ്രേഷ്ഠമായ ശക്തി മർത്ത്യനിൽ അധിവസിക്കുന്നു.

പാപങ്ങളിൽനിന്ന് മുക്തനായ ധീരപുരുഷൻ മേഘങ്ങൾവിട്ട ചന്ദ്രൻ എന്നപോലെ, വിരജസ്സായി കാലം വന്നു ചേരുമ്പോൾ ധൈര്യത്തോടെ പ്രകാശിക്കും.

എല്ലാവരാലും അർച്ചിക്കപ്പെടുന്നവനും, ലോകത്തിന്റെ സ്തംഭംപോലെ ഉയർന്ന് നിലകൊള്ളുന്നവനും, സുജാതനുമായ ഏതൊരാൾ ആരോടും നല്ലവാക്കു പറയുന്നുവോ, അവൻ ദേവന്മാരുടെ മിത്രമായി ഭവിക്കും. ഏതൊരുത്തനിൽ സൽഗുണം ഉപദേശിക്കുവാൻ ആരും എത്താതിരിക്കുന്നു

വോ, അപ്രകാരം തൻെറ സമീപത്തെത്തുന്നവർക്ക് സാന്നിദ്ധ്യംകൊണ്ട് നൈർമ്മല്യം നല്കുന്നവൻ ആരോ, ആർക്കാണോ വാക്കും, മനസ്സും, ഗുപ്തമായി നല്ലനിലയിൽ എപ്പോഴും നില്ക്കുന്നത്; അവൻ വേദവും, തപസ്സും, ത്യാഗവും എല്ലാംനേടുന്നതാണ്. എല്ലാഫലവും അവനിൽ വസിക്കുന്നു.

നിന്ദിച്ചു പറഞ്ഞും, അലറിപ്പറഞ്ഞും മൂഢന്മാരെ ബുധന്മാർ ഗർഹിക്കരുത്, അധിക്ഷേപിക്കരുത്. അന്യനെ പുകഴ്ത്തിപ്പറയുകയുമരുത്. എന്നാൽ ആത്മനിന്ദയും ചെയ്യരുത്.

അവമാനങ്ങളും അധിക്ഷേപങ്ങളും ഒരുത്തൻ തന്നിൽ ചൊരിഞ്ഞാൽ അക്ഷോഭ്യനായി അതുകേട്ട് സന്തോഷിക്കണം. തൃപ്തിതന്നെ തൻെറ മുഖത്ത് കാണണം. അതൃപ്തി ഭാവിക്കരുത്. അമൃതപാനംപോലെ പണ്ഡിതൻ അവമാനത്തെ കൈക്കൊള്ളണം. അവമാനിക്കപ്പെട്ടവൻ സുഖമായി വാഴും. അവമാനിച്ചവൻ കെട്ടുപോവുകയും ചെയ്യും.

ക്രോധത്തോടെ യജിക്കുന്നതും, ക്രോധത്തോടെ ദക്ഷിണ നല്കുന്നതും, ക്രോധത്തോടെ തപസ്സുചെയ്യുന്നതും, ക്രോധത്തോടെ പരിശുദ്ധമായ അഗ്നിയിൽ ഹോമിക്കുന്നതും എല്ലാം നിഷ്ഫലമാണ്. എല്ലാം യമൻ അപഹരിച്ചുകളയും.

മനുഷ്യൻെറ നാലുവാതിലുകൾ ഗുപ്തമായി വെക്കണം. ആ നാല് ദ്വാരങ്ങൾ ഏതൊക്കെയാണെന്ന് പറയാം. ഉപസ്ഥം (ഉൽപ്പാദനേന്ദ്രിയം), വയറ്, കൈയ്, വാക്ക് ഇവയാണ്. ഇവയെ ഗോപ്യമായി അടക്കിവെക്കുന്നവൻ ധർമ്മജ്ഞനാണ്.

സത്യം, ദമം, ആർജ്ജവം, ആനൃശംസ്യം, തിതിക്ഷ, ധൃതി എന്നിവയെ പരിലാളിക്കുന്നവനും, സ്വാധ്യായനിത്യനും, പരരിൽ കാംക്ഷയില്ലാതെ ഏകാന്തമായി വസിക്കുന്നവനുമായ പുരുഷൻ സ്വർഗ്ഗഗതിക്ക് അർഹനാകുന്നു.

ഈ പറഞ്ഞവയെല്ലാം പശുവിൻെറ കിടാവ് തള്ളയുടെ നാലു മുലകളും കുടിക്കുന്നതുപോലെ ഞാൻ അനുഭവിക്കുന്നു. സത്യത്തെക്കാൾ പാവനമായി ഞാൻ മറ്റൊന്നും ഉൾക്കൊള്ളുന്നില്ല.

ഞാൻ ദേവന്മാരുടെയും മനുഷ്യരുടെയും ഇടയിൽ സഞ്ചരിക്കുന്നതായി പറയപ്പെടുന്നുണ്ടല്ലോ. സ്വർഗ്ഗത്തിന് കോണി സത്യമാണ്. കടൽ തരണംചെയ്യുവാൻ തോണിപോലെയാണത്.

ഏതുവിധത്തിൽ ആരെ ചേർന്നിരിക്കണമെന്നും, ഏതുവിധത്തിൽ ആരെ ഭജിക്കണമെന്നും ഏതു മട്ടിൽ മർത്ത്യൻ ഇച്ഛിക്കുന്നുവോ അപ്രകാരം മർത്ത്യനായിത്തീരും.

സജ്ജനത്തേയോ, അസത്തായവനേയോ, തപസ്വിയേയോ, കള്ളനേയോ, ആരേയാണോ നിങ്ങൾ ഭജിക്കുവാൻ വിചാരിക്കുന്നത്, നിങ്ങൾ വസ്ത്രം ചായത്തിൻെറ പാട്ടിൽപ്പെട്ടാലെന്നപോലെ, നിങ്ങൾ ഭജിക്കുന്നവരുടെ ചായം നിങ്ങളിലും വന്നുപെടും.

എല്ലായ്പോഴും ദേവന്മാർ സജ്ജനങ്ങളുടെ സംവാദത്തെ, സ്തുതിയെ, ഏല്ക്കുന്നു. മനുഷ്യരുടെ വിഷയസുഖാസക്തികളിലൊന്നും അവർ പങ്കുകൊള്ളുന്നില്ല. അവയെ കാണുവാൻ ആഗ്രഹിക്കുന്നില്ല. സമത്വം ഇന്ദുവിന്നില്ല. കാറ്റിന്നമേലും കീഴുമില്ല. അങ്ങനെ മേലുകീഴ് വിട്ടവനാണ് ദർശിക്കുന്നവൻ.

ഉള്ളിൽ പരമപുരുഷൻ വർത്തിക്കുന്നുണ്ടെന്ന് ചിന്തിക്കുകയും നല്ല മാർഗ്ഗത്തിൽ നടക്കുകയും ചെയ്യുന്നവനിൽ ദേവകൾ സന്തോഷിക്കുന്നു.

തങ്ങളുടെ ശിശ്നത്തേയും (ഉല്പാദനേന്ദ്രിയം) വയറിനേയും താലോലിച്ച് കഴിയുന്നതിൽ ആസക്തന്മാരായ മനുഷ്യരേയും എപ്പോഴും പരുഷമായ വാക്കുകൾ പറഞ്ഞ് നിന്ദിക്കുന്നവരേയും, വഞ്ചനയും, ചതിയും ഉപജീവനമായി സ്വീകരിക്കുന്നവരേയും അകലെനിന്നു കാണുമ്പോൾത്തന്നെ ദേവന്മാർ ഒഴിച്ചുവിടുന്നു. അവർ എന്ത് പ്രായശ്ചിത്തകർമ്മങ്ങൾ ചെയ്ത ദോഷം നീങ്ങുവാൻ ചെയ്താലും അങ്ങോട്ടു ദേവന്മാർ തിരിഞ്ഞുനോക്കുകയില്ല. ദേവന്മാർക്ക് ദുരാത്മാക്കളോടു സന്തോഷമില്ല. കണ്ടതൊക്കെ വലിച്ചുവാരി തിന്നുന്ന കൂട്ടരോടും ദേവന്മാർക്കു പ്രീതിയില്ല. ദുഷ്കൃതങ്ങൾ ചെയ്യുന്നവരോടും പ്രിയമില്ല. സത്യവ്രതന്മാരായ കൃതജ്ഞർ എവിടെയുണ്ടോ ധർമ്മിഷ്ഠരായ ആ സജ്ജനങ്ങളിൽ ദേവന്മാർ അധിവസിക്കുന്നു.

ഒന്നും സംസാരിക്കാതിരിക്കുന്നതാണ് സംസാരിക്കുന്നതിനേക്കാൾ മെച്ചം. സത്യംപറയുക എന്നതാണ് മൗനത്തെക്കാൾ മെച്ചം. സത്യഭാഷിതത്തേക്കാൾ മെച്ചമാണ് ധർമ്മം ചേർന്ന സത്യഭാഷിതം.

സാദ്ധ്യർ പറഞ്ഞു: "ഈ ലോകം എന്തിനാൽ മൂടിയിരിക്കുന്നു? എന്തിനാൽ തെളിയാത്തതായിരിക്കുന്നു ഈ ലോകം? മിത്രങ്ങൾ എന്തുകാരണത്താൽ ത്യജിക്കുന്നു? എന്തിനാൽ സ്വർഗ്ഗം ലഭിക്കാതിരിക്കുന്നു?''

ഹംസം പറഞ്ഞു: "ലോകം അജ്ഞാനത്താൽ മൂടിയിരിക്കുന്നു! മാത്സര്യത്താൽ തെളിയാതിരിക്കയാണ്! ലോഭം മൂലമാണ് മിത്രങ്ങൾ ത്യജിക്കുന്നത്! സംഗം മൂലമാണ് സ്വർഗ്ഗം ലഭിക്കാതിരിക്കുന്നത്.''

സാദ്ധ്യർ പറഞ്ഞു: "ബ്രാഹ്മണരിൽ ഒരേ ഒരുത്തൻ മാത്രം എല്ലായ്പോഴും സുഖത്തോടെ ഇരിക്കുന്നു. അവൻ ആരാണ്? ഏതൊരുത്തനാണ് ജനമദ്ധ്യത്തിൽ മൗനവ്രതം സ്വീകരിച്ചു സുഖിക്കുന്നത്? ഏതൊരുത്തനാണ് ബ്രാഹ്മണരിൽ ശക്തിഹീനനാണെങ്കിലും സശക്തനായി വിളങ്ങുന്നത്? ഏതൊരുത്തനാണ് ബ്രാഹ്മണരിൽ വഴക്കടിക്കാതെ വർത്തിക്കുന്നത്? അങ്ങു പറഞ്ഞാലും.''

ഹംസം പറഞ്ഞു: "ബ്രാഹ്മണരിൽ ബുദ്ധിയുള്ളവൻ ആരോ, അവൻമാത്രമാണ് സുഖം അനുഭവിക്കുന്നത്. ബ്രാഹ്മണരിൽ ബുദ്ധിമാനായവൻ ആരോ, അവൻ മാത്രമാണ് ബഹുജനമദ്ധ്യത്തിൽ മൗനം ഭജിച്ചു സുഖത്തെ പ്രാപിക്കുന്നത്. ബ്രാഹ്മണരിൽ ബുദ്ധിയുള്ളവൻ ആരോ അവൻ മാത്രമാണ് ദുർബ്ബലനാണെങ്കിലും ബലവാനായി ശോഭിക്കുന്നത്. ബ്രാഹ്മണരിൽ ആരാണോ ബുദ്ധിമാൻ, പ്രാജ്ഞൻ, അവൻ മാത്രമാണ് വഴക്കിടാതെ ജനമദ്ധ്യത്തിൽ വിജയിയായി ജീവിക്കുന്നത്.''

സാദ്ധ്യർ പറഞ്ഞു: "ബ്രാഹ്മണർക്ക് എന്താണ് ദേവത്വം? ബ്രാഹ്മണർക്ക് എന്താണ് സാധുത്വം? ഇവർക്ക് അസാധുത്വം എന്താണ്? ഇവർക്ക് മനുഷ്യത്വം എന്താണ്?''

ഹംസം പറഞ്ഞു: "ബ്രാഹ്മണർക്ക് ദേവത്വം സ്വാദ്ധ്യായമാണ്. ബ്രാഹ്മണർക്ക് വ്രതമാണ് സാധുത്വം! ബ്രാഹ്മണർക്ക് ശകാരമാണ് അസാധുത്വം! മൃത്യുവാണ് മാനുഷം (മനുഷത്വം)."

ഭീഷ്മൻ പറഞ്ഞു: "സാദ്ധ്യന്മാരും ഹംസവുമായി ചെയ്ത ശ്രേഷ്ഠമായ സംവാദം ഞാൻ പറഞ്ഞുതന്നു. കർമ്മത്തിൻെറ ഉത്ഭവം ശരീരത്തിൽനിന്നാണ്; ജീവൻ (അസ്തിത്വം) ആണ് സത്യം.''

**300. യോഗവിധി – സാംഖ്യത്തിൻെറയും യോഗത്തിൻെറയും അന്തരം –** യുധിഷ്ഠിരൻ പറഞ്ഞു : "അല്ലയോ പിതാമഹാ, സാംഖ്യം യോഗം എന്നിവകളിൽ എന്താണ് തമ്മിൽ അന്തരം? അല്ലയോ ധർമ്മജ്ഞാ! അങ്ങയ്ക്ക് എല്ലാം അറിയാമല്ലോ കുരുസത്തമാ! പറഞ്ഞാലും.''

ഭീഷ്മൻ പറഞ്ഞു: "സാംഖ്യത്തെ സാംഖ്യർ പുകഴ്ത്തുന്നു. യോഗത്തെ യോഗികളായ ദ്വിജാതികളും പുകഴ്ത്തുന്നു. ഓരോരുത്തരും അവരവരുടെ അഭിപ്രായങ്ങളെ സ്ഥാ

പിക്കുവാൻ ശ്രമിക്കുന്നു. അവരവരുടെ മതം ശ്രേഷ്ഠമെന്നു വിളംബരം ചെയ്യുന്നു.

യോഗികൾ ചോദിക്കുന്നു, ഈശ്വരവിശ്വാസം ഇല്ലെങ്കിൽ പിന്നെ അവർക്ക് മോക്ഷം എവിടെ? അതിലാണ്, ദൈവവിശ്വാസത്തിലാണ്, യോഗത്തിന്റെ അടിസ്ഥാനം. ദൈവവിശ്വാസം ഇല്ലാത്തവന് മോക്ഷസിദ്ധിയില്ല എന്ന് അവർ പറയുന്നു.

സാംഖ്യത്തിൽ വിശ്വസിക്കുന്നവർ, എല്ലാ ഗതികളും കണ്ട്, വിഷയങ്ങളെ വെറുത്തവരായ സാംഖ്യന്മാർ, നല്ല ഉദാഹരണങ്ങളെ കാണിക്കുന്നു. ശരിയായ ജ്ഞാനം എല്ലാ ജീവികളുടെയും അന്ത്യം കണ്ടറിഞ്ഞു പറയുന്നു. ഈ ലോകത്തോടു ബന്ധപ്പെട്ട സകലതിൽനിന്നും വിട്ടൊഴിഞ്ഞ്, ഈ ദേഹവും വെടിഞ്ഞു കഴിഞ്ഞാൽ ദേഹി മോക്ഷത്ത പ്രാപിക്കുമെന്നാണ്. അല്ലാതെ മറ്റു പ്രകാരമാകാൻ വഴിയില്ലെന്നാണ്. വലിയ ജ്ഞാനികൾ സാംഖ്യാദർശമാണ് മോക്ഷമെന്നു പറയുന്നത്.

കാരണങ്ങൾ, രണ്ടഭിപ്രായക്കാരുടെയും തുല്യമായി രണ്ടു ഭാഗത്തും കാണുന്നു. ആർക്ക് ഏതിൽ താല്പര്യം തോന്നുന്നുവോ, അതിനെ അവർ സ്വീകരിച്ചു പുകഴ്ത്തുന്നു. ഓരോരുത്തരുടെയും അഭിപ്രായം ഓരോരുത്തരും വെച്ചുപുലർത്തുന്നു.

എന്നാൽ രണ്ടുഭാഗത്തും നല്ലവരായ വിജ്ഞാനികളുണ്ട്. അല്ലയോ രാജാവേ, ഭവാനെപ്പോലെയുള്ളവർ ഏത് അഭിപ്രായവും സ്വാഗതം ചെയ്യും. ശിഷ്യന്മാരുടെ വാക്ക് ശിഷ്ടന്മാർ മാനിക്കണമല്ലോ. യോഗസാംഖ്യശാസ്ത്രങ്ങൾ പൂർണ്ണമാക്കുന്നതു പ്രത്യക്ഷഹേതുക്കളാണ്. അതായത്, പ്രത്യക്ഷം, ഹേതു ഇവ രണ്ടുമാണ് യോഗത്തിന്നും പ്രത്യക്ഷപ്രമാണത്തിനും സ്വീകാര്യം. സാംഖ്യത്തിനു ഹേതു (ശാസ്ത്രോക്തം) മാത്രമാണ്. ഈ പറയപ്പെട്ട രണ്ടു പ്രമാണങ്ങളും ഞാൻ സ്വീകരിക്കുന്നുണ്ട്. യുധിഷ്ഠിരാ! അവ രണ്ടും എനിക്ക് ബോദ്ധ്യമാണ്. ഉണ്ണീ, ഈ രണ്ടുമതവും ശിഷ്ടസമ്മതമായ ജ്ഞാനമാണ് രാജാവേ! അത് ശാസ്ത്രാനുസരണം എത്തിച്ചാൽ പരമമായ സൽഗതി നേടാം. രണ്ടിന്നും ശൗചം ഒപ്പം തന്നെയാണ്. ഭൂതകാരുണ്യത്താലും രണ്ടും തുല്യംതന്നെയാണ്. വ്രതധാരണവും രണ്ടിന്നും തുല്യമാണ്. എന്നാൽ രണ്ടിന്റെയും കാഴ്ച ഒപ്പമല്ല; വ്യത്യാസമുണ്ട്.

യുധിഷ്ഠിരൻ പറഞ്ഞു: "വ്രതം, ശൗചം, ദയ, ഫലം ഈ പറഞ്ഞതൊക്കെ തുല്യമാണെങ്കിൽ പിന്നെ കാഴ്ച എന്താണ് തുല്യമാകാതെ വന്നത്? അല്ലയോ, പിതാമഹാ, അങ്ങു പറഞ്ഞാലും.''

ഭീഷ്മൻ പറഞ്ഞു: "യുധിഷ്ഠിരാ, അതു പറയാം രാഗം, മോഹം, സ്നേഹം, കാമം, ക്രോധം ഇങ്ങനെയുള്ള അഞ്ചു ദോഷങ്ങളും ഭേദിച്ച് യോഗികൾ വെളിക്കുവരുന്നു. വലിയ മത്സ്യങ്ങൾ വലപൊട്ടിച്ച് വീണ്ടും ജലത്തിൽത്തന്നെ ചെല്ലുന്നമാതിരി യോഗികൾ ആ പദത്തിൽ അകല്മഷരായി എത്തുന്നു. കാമക്രോധാദികളായ വലകളാണു യോഗികൾ പൊട്ടിച്ച് , സാക്ഷാൽ മോക്ഷജലത്തിൽ പ്രവേശിക്കുന്നത്. അല്ലെങ്കിൽ വേറെ ഒരുദാഹരണം പറയാം. കാട്ടിൽ വലപൊട്ടിച്ച് വലിയ മൃഗങ്ങൾ ശരിയായ വഴിക്ക് എത്തുന്നതുപോലെ ലൗകികമായ സർവ്വബന്ധങ്ങളെയും പൊട്ടിച്ചു ചാടി യോഗി ശരിയായ മാർഗ്ഗത്തിൽ എത്തിച്ചേരുന്നു. രാജാവേ, ബലവാന്മാർ ലോഭാദികളായ ബന്ധനങ്ങൾ പൊട്ടിച്ച് യോഗിമാരുടെ നിർമ്മലവും ശുഭവുമായ മാർഗ്ഗത്തിൽ എത്തിച്ചേരുന്നു. എന്നാൽ ദുർബ്ബലന്മാരായ മറ്റു ചില മൃഗങ്ങൾ വലയിൽക്കുടുങ്ങി നശിക്കുന്നത് നാം കാണുന്നുണ്ടല്ലോ. അത്തരത്തിൽ യോഗബലം ഇല്ലാത്തകൂട്ടർ നശിക്കുന്നു.

അല്ലയോ കൗന്തേയാ, വേറെ ഒരു ഉദാഹരണം പറയാം, വലയിൽപ്പെട്ട ബലഹീനരായ മത്സ്യങ്ങൾ കെട്ടുകളിൽ കിടക്കുന്നമാതിരി രാജാവേ, ദുർബ്ബലരായ യോഗിമാരും അതിൽ കുടുങ്ങി ലൗകികബന്ധങ്ങൾക്കു പാത്രമായിത്തീരുന്നു. സൂക്ഷ്മമായ വലയിൽപ്പെട്ട് പക്ഷികളും അതിൽ കുടുങ്ങി ചാകുന്നു. എന്നാൽ ബലമുള്ളവമാത്രം വല തകർത്തു രക്ഷപ്പെടുന്നു.

ഈ മാതിരിയാണ് യോഗികളുടെയും കഥ. കർമ്മബന്ധംവിട്ട യോഗികളും ഇപ്രകാരം, അല്ലയോ പരന്തപാ, ദുർബ്ബലന്മാർ നശിക്കുകയും ബലവാന്മാർ കെട്ടുവിട്ട് കയറിപ്പോവുകയും ചെയ്യും. വേറെ ഒന്നു പറയാം: ചെറിയ തീയിൽ വലിയ വിറകുമുട്ടി കൂട്ടിയാൽ അഗ്നി ബലം കെട്ടുകെട്ട് പോകുന്നതുപോലെയാണ് ബലഹീനനായ യോഗിയുടേയും കഥ. ആ അഗ്നിതന്നെ ബലവാനായി വന്നാൽ, അവൻ കാറ്റിനോടുകൂടിച്ചേർന്നാൽ, ഭൂമണ്ഡലം മുഴുവൻതന്നെ അവൻ ചുട്ടുകളയും. ഇപ്രകാരംതന്നെ ബലംനേടിയ യോഗി തേജസ്സുനേടി മഹാബലനായിക്കഴിഞ്ഞാൽ പ്രളയാർക്കനെപ്പോലെ ഈ ലോകമൊക്കെ വാട്ടി ശോഷിപ്പിച്ചുകളയും.

രാജാവേ, ദുർബ്ബലനായ മനുഷ്യൻ ഒഴുക്കിൽപ്പെട്ട് ഒഴുകുന്നമാതിരി ദുർബ്ബലനായ യോഗി അവശനായി വിഷയങ്ങളിൽ ആകർഷിക്കപ്പെട്ടവനാകും. എന്നാൽ, ആ പ്രവാഹത്തെത്തന്നെ ശക്തനായ കൊമ്പനാനയ്ക്ക് തടുക്കാൻ കഴിയും. അപ്രകാരം യോഗബലമുള്ളവൻ വിഷയങ്ങളെ തടുക്കും. എല്ലാ വസ്തുക്കളിൽനിന്നും സ്വതന്ത്രനായ യോഗി യോഗബലംകൊണ്ട് ഋഷികളായ പ്രജാപതികളിലും സുരന്മാരിലും ഭൂതജാലങ്ങളിലും ഈശ്വരനായി വർത്തിക്കുന്നു. യമനും, ക്രുദ്ധനായ അന്തകനും, ഭീമവിക്രമനായ മൃത്യുപോലും തേജസ്വിയായ യോഗിയോട് ഏല്ക്കുവാൻ ശക്തരല്ല രാജാവേ! യോഗബലംനേടിയ യോഗി ആയിരം ദേഹങ്ങളെ യോഗബലംകൊണ്ടു തന്നിൽനിന്ന് ഉണ്ടാക്കി അവയോടുകൂടി ഭൂമി ചുറ്റും. അവരിൽ ചിലർ വിഷയങ്ങൾനേടി ഇന്ദ്രിയസുഖാനുഭവങ്ങൾക്കുശേഷം വീണ്ടും തപസ്സിൽ ലയിച്ച്, വീണ്ടും സൂര്യനെപ്പോലെ തേജസ്സിനേയും ബലത്തേയും അടക്കും.

ബലം നേടുകയും, ബന്ധനങ്ങൾ കെട്ടപ്പെടാതിരിക്കുകയുംചെയ്യുന്ന യോഗിക്ക് രാജാവേ, മഹത്തായ മോക്ഷസ്വാതന്ത്ര്യം ലഭിക്കും. അതിൽ സംശയമില്ല എന്നു പറയുന്നു. ഈ ബലങ്ങളൊക്കെ യോഗംകൊണ്ട് ലഭിക്കുന്നതാണ്. രാജാവേ! ദൃഷ്ടാന്തത്തിന് ചില സൂക്ഷ്മകാര്യങ്ങൾ നിന്നോടു പറയാം.

ഞാൻ ഒന്നുകൂടി വിശദമാക്കാം. സൂക്ഷ്മമായ ദൃഷ്ടാന്തങ്ങളാണ് പറയുന്നത്. രാജാവേ, കേൾക്കുക. സൂക്ഷ്മദൃഷ്ടാന്തം ആത്മാവിന്റെ ധാരണാസമാധികളെപ്പറ്റി വിശദമാക്കാം. (ധാരണയെന്നത് ചുറ്റിക്കറങ്ങുന്ന ആത്മാവിനെ ഒന്നിൽ നിർത്തുക എന്നതാണ്. സമാധി എന്നത് പൂർണ്ണമായ മുഴുകലാണ്)

ഒരു പിഴയ്ക്കാത്ത വില്ലാളി ലക്ഷ്യത്തെ ശരിക്കു നോക്കി, ലക്ഷ്യത്തിൽ എയ്യുന്നമാതിരി യോഗത്തിൽ മനസ്സുവച്ച യോഗി ശരിക്ക് മോക്ഷത്തെ സംശയംകൂടാതെ പ്രാപിക്കും. എണ്ണനിറച്ച പാത്രം ചലിക്കാതെ, മനസ്സുവെച്ച്, ഒരുത്തൻ കോണികയറുന്നതിലും മനസ്സുവെച്ച് എങ്ങനെ കയറുന്നുവോ, അപ്രകാരം യോഗത്തിൽ ആത്മാവിനെ ഇളകാതാക്കി. അങ്ങനെ രാജാവേ, നിർമ്മലാത്മാവിനെ സൂര്യതുല്യം ദർശനനാക്കിത്തീർക്കും.

അല്ലയോ പാർത്ഥാ, ശ്രദ്ധയോടെ 'അമരക്കാരൻ' തോണി കടലിൽകൊണ്ടുപോയി എങ്ങനെ തുറമുഖത്ത് എത്തിക്കുന്നുവോ, അപ്രകാരം ആത്മസമാധാനം യോഗത്താൽ തത്ത്വജ്ഞൻ ഏറ്റ് ദുർഗ്ഗസ്ഥാനത്ത് ഈ ദേഹം

വിട്ട് എത്തുന്നു. രാജാവേ! നല്ല കുതിരകളെ തേരിൽപ്പൂട്ടി സമാഹിതനായ സൂതൻ വില്ലാളിയെ എപ്രകാരം വേണ്ട ദിക്കിൽ എത്തിക്കുന്നുവോ, അപ്രകാരം രാജാവേ, ധാരണാതിസമാഹിതനായ യോഗി പരമമായ സ്ഥാനത്ത് ക്ഷണത്തിൽ ലക്ഷ്യത്തിൽ എയ്ത അമ്പുപോലെ ചെന്നെത്തും.

ആത്മാവിനെ ആത്മാവിലാക്കി യോഗി അചഞ്ചലനായി നില്ക്കും. പാപം നശിപ്പിച്ച് പരിശുദ്ധരായി അജരസ്ഥാനത്തു ചെന്നെത്തും. നാഭി, കണ്ഠം, മൗലി, കരൾ, നെഞ്ച്, പാർശ്വങ്ങൾ, കണ്ണ്, കാത്, മൂക്ക്, എന്നിവയിലെല്ലാം മഹാവ്രത സമാഹിതനായ, അമിതവിക്രമനായ, യോഗി സൂക്ഷ്മാത്മാവിനെ ആത്മാവിൽ നന്നായി ചേർക്കും രാജാവേ! അവൻ കുന്നുപോലെ വലുതായ ശുഭാശുഭകർമ്മങ്ങളെ ചുട്ട് ഉത്തമമായ യോഗത്തെ പ്രാപിക്കും. വേണമെന്നു തോന്നുമ്പോൾ വിമുക്തനാകാം.''

യുധിഷ്ഠിരൻ പറഞ്ഞു: "എന്തെല്ലാം ആഹാരമാക്കി, എന്തെല്ലാം ജയിച്ച്, യോഗി ബലവാനായി വരും? അത് അങ്ങ് പറയണേ!''

ഭീഷ്മൻ പറഞ്ഞു: "ധാന്യകങ്ങളോ, പിണ്ണാക്കോ തിന്നു ശീലിച്ച്, അല്ലയോ ഭാരതാ, നെയ്യും വെണ്ണയും വർജ്ജിച്ച്, യോഗി ബലവാനായി ഭവിക്കും. പിന്നെ വളരെക്കാലം ധാന്യം പൊടിച്ചത് യാതൊരു രസവും ജലവും ചേർക്കാതെ തിന്ന് ജീവിക്കും. പിന്നെ വളരെക്കാലം അതുതന്നെ ദിവസത്തിൽ ഒരു നേരം മാത്രം ആഹാരമാക്കി ജീവിക്കും. അങ്ങനെ ആത്മശുദ്ധിയോടെ യോഗബലവാനായി ജീവിക്കും. പിന്നെ ദിവസത്തിലൊരിക്കൽ വെള്ളംചേർന്ന പാൽമാത്രം ആഹാരമാക്കി കഴിയും. കുറെനാൾ കഴിഞ്ഞാൽ പിന്നെ മാസത്തിൽ ഒരു ദിവസം ഒരു നേരം ഈ വെള്ളം ചേർന്ന പാൽ മാത്രം ആഹാരമായി കഴിയും. പിന്നെ അതുതന്നെ മുമ്മൂന്നു മാസം കൂടുമ്പോഴാകും. ആറാറുമാസം കൂടുമ്പോഴേക്കും. പിന്നെ അതുകൊല്ലത്തിൽ ഒരുപ്രാവശ്യം മാത്രമാകും. അങ്ങനെ യോഗി യോഗബലം മാത്രം ആശ്രയിച്ച് ജീവിക്കും.

പിന്നെ വിച്ഛേദംകൂടാതെ ഓരോ മാസം തികച്ച് ഉപവാസംചെയ്തു ശുദ്ധനായി യോഗീന്ദ്രൻ ബലത്തെ പ്രാപിക്കും. കാമവും ക്രോധവും ജയിച്ച്, ശീതവും, ഉഷ്ണവും, വർഷവും,ഭയവും, നിദ്രയും, മടിയും എന്നിവയൊക്കെ ജയിച്ച്, മഹാത്മാക്കൾ സൂക്ഷ്മാത്മാവിനെ ദീപിപ്പിക്കുന്നു. മഹാപ്രാജ്ഞർ ധ്യാനം, അദ്ധ്യയനം എന്നിവയാൽ വിരക്തരാകുന്നു. പണ്ഡിതന്മാരായ ബ്രാഹ്മണർക്കും ഈ മഹാമാർഗ്ഗം മഹാദുർഗ്ഗമാണ്. ഈ മാർഗ്ഗത്തൂടെ ഒരുത്തൻ ചെല്ലുമ്പോൾ ഭരതർഷഭാ, യുവാവായ മറ്റൊരുത്തൻ ഘോരമായ കാട്ടിൽ പ്രവേശിച്ച്, വളരെ സർപ്പങ്ങളും, സരീസൃപങ്ങളും ചേർന്നതും, വെള്ളമില്ലാത്തതും ദുർഗ്ഗമായതും, കണ്ടകാകീർണ്ണമായതും, ഭക്ഷണം കിട്ടാത്തതുമായ കാട്ടിൽ മഹാമരങ്ങൾ കാട്ടുതീയിൽ കത്തിജ്ജ്വലിക്കുന്ന ഇടത്ത്, കള്ളന്മാർ കൂടുന്ന പെരുവഴിയിൽ, ക്ഷേമത്തോടെ എത്തിയെന്നും വരാം. അപ്രകാരം യോഗമാർഗ്ഗത്തെപ്രാപിച്ച ഒരു വിപ്രൻ കടന്നു എന്നുവരാം. ക്ഷേമത്താൽ വഴി തീർത്തുവെങ്കിൽ അത് മഹാ ദോഷമാണുതാനും.

കൂർത്തകത്തിമുനയിൽ ഊന്നിനില്ക്കാം രാജാവേ! എന്നാൽ യോഗധാരണയിൽ നിൽക്കുവാൻ അകൃതാത്മാക്കൾക്കു കഴിയുകയില്ല. കേടുനട്ടുന്ന ധാരണകൾ ഉണ്ണീ, നല്ലവഴി കേറ്റുകയില്ല. നേതാവില്ലാത്ത കപ്പൽ നരന്മാരെ കടലിലിറക്കിയാൽ മറുകരയെത്തിക്കാത്തവിധം നിരാധാരമാക്കും.

അല്ലയോ കൗന്തേയാ, ധാരണകളിൽ വിധിപ്രകാരം നില്ക്കുന്നതായാൽ ജന്മം, മൃത്യു, സുഖം, ദുഃഖം എന്നിവയൊക്കെ അവൻ വിടുന്നതാണ്.

നാനാശാസ്ത്രോത്പന്നമായ ഇത് യോഗങ്ങളിൽ ഉദാഹരിക്കപ്പെട്ടിരിക്കുന്നു. യോഗത്തിന്റെ കൃത്യം ശ്രേഷ്ഠമാണ്. അത് ബ്രാഹ്മണരിൽ സുനിശ്ചിതമാണ്.

യോഗത്തിന്റെ മഹത്തായ ഫലം ബ്രഹ്മമയമാകുന്നു. മഹാത്മാവേ, ഈശനായ ബ്രഹ്മാവ്, വരദനായ വിഷ്ണു, പിന്നെ ഭവൻ, ധർമ്മം, ഷൺമുഖൻ. ബ്രഹ്മപുത്രരായ മഹാനുഭാവന്മാർ, തമസ്സ്, കഷ്ടത, വലിയ രജസ്സ്, തപസ്സ്, വിശുദ്ധമായ സത്വം, പ്രധാനപ്പെട്ട പ്രകൃതി, വരുണപത്നിയായ സിദ്ധി, അശേഷമായ തേജസ്സ്, വലിയ ധൈര്യം, നക്ഷത്രങ്ങളോടുകൂടിയ ആകാശമണ്ഡലം, ചന്ദ്രൻ, വിശ്വേദേവന്മാർ, പന്നഗന്മാർ, പിതൃക്കൾ, എല്ലാശൈലങ്ങളും, എല്ലാ ഉഗ്രമായ കടലുകളും, എല്ലാസരിത്തുക്കളും, വനങ്ങൾ, കാറുകൾ, നാഗങ്ങൾ, യക്ഷഗണങ്ങൾ, ദിക്കുകൾ, ഗന്ധർവ്വന്മാർ, പുരുഷന്മാർ, നാരിമാർ, ഇപ്പറഞ്ഞവരെയെല്ലാം കണ്ട് മഹാനായ മഹാത്മാവ്, യോഗി ഇണങ്ങുന്നതല്ല. എന്തുകൊണ്ടെന്നാൽ യോഗി ചിരം വിമുക്തനാകുന്നു.

രാജാവേ, ഞാൻ പറഞ്ഞതായ ഈ പ്രസംഗം വീര്യാഢ്യനായ ദേവന്നു ചേർന്നതാണ്. അത് സാക്ഷാൽ ബ്രഹ്മത്തെക്കുറിച്ചുള്ളതുതന്നെയാണ്. യോഗി മർത്ത്യരെയെല്ലാം വിട്ട് നാരായണാത്മാവ് അരുളുന്ന മഹാത്മാവായിത്തീരുന്നു. മഹാത്മാവായ യോഗിക്ക് സകലവിധ സൃഷ്ടിക്കും കഴിവുണ്ടാകുന്നു.''

**301. സാംഖ്യാകഥനം - സാംഖ്യായോഗമനുസരിച്ചുള്ള സാധനവും അതിന്റെ ഫലവും -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, അങ്ങ് ശിഷ്ടസമ്മതമായ യോഗമാർഗ്ഗത്തെ യഥാന്യായം ഹിതോദ്യതനായ ഈ ശിഷ്യനോട് വർണ്ണിച്ചുകേൾപ്പിച്ചു. ഇനി സാംഖ്യത്തിലും മറ്റുമുള്ള വിധി എപ്രകാരമാണെന്നറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. പിതാമഹാ, അത് അങ്ങ് വിസ്തരിച്ചു പറഞ്ഞുതന്നാലും. മൂന്നുലോകത്തിലും ശ്രേഷ്ഠമായ ജ്ഞാനമെന്താണ്? അതൊക്കെ അങ്ങ് അറിയുന്നവനാണല്ലോ!''

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, നീ സാംഖ്യശാസ്ത്രത്തിന്റെ സൂക്ഷ്മമായ കാര്യങ്ങളും കേട്ടുകൊള്ളുക. കപിലൻ മുതലായ യതിശ്രേഷ്ഠന്മാർ വിധിച്ചതാണ്. ഇതിൽ ചില വിഭ്രമങ്ങളൊന്നും കാണുന്നില്ല. രാജാവേ, പല ഗുണങ്ങളും ഈ തത്വശാസ്ത്രത്തിൽ ഉണ്ട്. പല ദോഷങ്ങൾക്കും ഹാനിയും ഇതിൽ ഉണ്ട്.

രാജാവേ, ജ്ഞാനത്താൽ ദോഷങ്ങൾചേർന്ന വിഷയങ്ങളെ കണക്കാക്കി, മാനുഷവും, ദുർജ്ജയവും, പൈശാചിക വിഷയങ്ങളും, കണക്കാക്കി രക്ഷസ്സുകളുടെ വിഷയങ്ങളും കണ്ട്, യക്ഷന്മാരുടെ വിഷയങ്ങളും കണ്ട്, സർപ്പങ്ങളുടെ വിഷയങ്ങളുംകണ്ട്, ഗന്ധർവന്മാരുടെ വിഷയങ്ങളുംകണ്ട് പിതൃക്കളുടെ വിഷയങ്ങളുംകണ്ട്, തിര്യക്കുകളുടെ വിഷയങ്ങളുംകണ്ട്, പിന്നെ രാജാവേ സുപർണ്ണ വിഷയങ്ങളും കണ്ട് മരുത്തുക്കളുടെ വിഷയങ്ങളും കണ്ട്, രാജർഷിവിഷയങ്ങൾ കണ്ട്, ബ്രഹ്മർഷി വിഷയങ്ങൾ കണ്ട്, ആസുര വിഷയം കണ്ട്, പിന്നെ വൈശ്വദേവങ്ങളും കണ്ട്, ദേവർഷിവിഷയങ്ങൾ കണ്ട്, യോഗേശ്വരപദങ്ങൾ കണ്ട്, പ്രജേശവിഷയം കണ്ട്, പിന്നെ ബ്രഹ്മാവിന്റെ വിഷയങ്ങൾ കണ്ട്, ആയുസ്സിന്റെ പരമമായ കാലം ലോകത്തിൽക്കണ്ട്, തത്ത്വമായി സുഖത്തിൽ പരമമായ തത്ത്വം കണ്ട്, ഹേ വാഗ്മി കുലോത്തമാ! കാലംവന്നാലുള്ള ദുഃഖം, വിഷയൈഷികളായ നരർക്കുള്ള ദുഃഖം, തിര്യക്കാകുന്നവർക്കുള്ള ദുഃഖം, നരകം പൂകുന്നവർക്കുള്ള ദുഃഖം, എന്നിവ കണ്ടും, സ്വർഗ്ഗത്തിൽ ഗുണമൊട്ടുക്കും ദോഷമൊട്ടുക്കും കണ്ടും ഭാരതാ! വേദവാദത്തിലെ ദോഷം വൈദികമായതിലെ ഗുണവു , ജ്ഞാന

യോഗത്തിലെ ദോഷവും യോഗത്തിലെ ഗുണവും രാജാവേ, സാംഖ്യജ്ഞാനത്തിലെ ദോഷവും അപ്രകാരം അതിലെ ഗുണവും സത്വം ദശഗുണം രജസ്സും, ഗുണം ഒമ്പതും കണ്ടും, തമസ്സ് എട്ടുഗുണം കണ്ടും ബുദ്ധി ഏഴുഗുണത്തോടു കൂടിയും കണ്ടും. മനസ്സ് ആറു ഗുണത്തോടും നഭസ്സ് അഞ്ചു ഗുണത്തോടും കൂടെ കണ്ടും, ഗുണം നാലായി ബുദ്ധികണ്ടും, ഗുണം മൂന്നായി തമസ്സ് കണ്ടും, രജസ്സ് രണ്ട് ഗുണമായിക്കണ്ടും, സത്വം ഏകഗുണമായിക്കണ്ടും, തത്ത്വത്താൽ മാർഗ്ഗം കണ്ടും, ലയത്തിലും, കാഴ്ചയിലും ജ്ഞാനവിജ്ഞാനങ്ങളോടുകൂടിയവരായ, കാരണഭാവിതരായ ശുഭന്മാർ ശുഭമായ മോക്ഷത്തിൽ വാനിൽ സൂക്ഷ്മങ്ങൾ എന്നപോലെ ചെന്നെത്തുന്നു.

രൂപത്തോടുചേർന്ന് കണ്ണും, ഗന്ധത്തോടുചേർന്ന് മൂക്കും ശബ്ദത്തോടു ചേർന്ന് ചെവിയും, രസത്തോടു ചേർന്ന് നാവും, സ്പർശമായി ചേർന്ന് ദേഹവും, നഭസ്സായി ചേർന്ന് വായുവും തമസ്സിൽ മോഹവും ലോഭവുംചേർന്ന് വിഷ്ണുവിൽ നില്പ്. ഊക്കിൽ ശക്രനെ, കുക്ഷിയിൽ അഗ്നിയെ, അപ്പിൽ ദേവിയെ, തേജസ്സിൽചേർന്ന് അംഭസ്സിനെ, വായുവിൽ ചേർന്ന് തേജസ്സിനെ, നഭസ്സിൽചേർന്ന് വായുവിനെ, നഭസ്സിനെ മഹത്തിൽച്ചേർന്ന്, ആ മഹത്തു ചേർന്ന് ബുദ്ധിയെ, ബുദ്ധി ചേർന്ന് തമസ്സിൽ, രജസ്സിൽ ചേർന്ന് തമസ്സിനെ, രജസ്സിനോടു ചേർന്ന് സത്വത്തിൽ, ആത്മാവിൽ ചേർന്ന് സത്വവും, ഈശനായ നാരായണനിൽ ആത്മാവിനേയും, മോക്ഷത്തോടുചേർന്ന് ആ ദേവനേയും, എങ്ങും താങ്ങാതെ മോക്ഷത്തേയും കണ്ടുകൊണ്ട്, സത്വഗുണം ദേഹം പതിനാറു ഗുണങ്ങളോടുകൂടിയും കണ്ട്, ദേഹം ചേർന്ന് ആ സ്വഭാവത്തെക്കണ്ടും ചേതനയെ ചേർന്നു കണ്ടും, പാപമില്ലാത്ത ആത്മാവിനെ മദ്ധ്യസ്ഥനാക്കിയും, കർമ്മം രണ്ടാമതായിക്കണ്ടും രാജാവേ, വിഷയങ്ങൾക്ക് സർവ്വാത്മാവിൽ ചേർന്ന് വിഷയേന്ദ്രിയ ജാലവും കണ്ട്, മോക്ഷത്തിൻെറ ദൗർബ്ബല്യവും കേവലം ശ്രുതിപൂർവ്വകം കണ്ടും, പ്രാണൻ, അപാനൻ, സമാനൻ, വ്യാനൻ, ഉദാനൻ എന്നീ വായുക്കളെ ഒന്നുപോലെ താഴെയായിക്കണ്ട് പ്രവാഹാനിലനെ ഏഴാക്കി വെച്ച്, സപ്തവാതങ്ങളെയും കണ്ട്, പ്രജേശർഷികളേയും, നാനാമാർഗ്ഗങ്ങളേയും, സപ്തർഷികളേയും, നാനാ രാജർഷികളേയും, സുരർഷികളേയും, സൂര്യകല്പന്മാരായ ബ്രഹ്മർഷിമാരേയും കണ്ട്, ഇവയെല്ലാം ശക്തനായ കാലത്താൽ ഐശ്വര്യഭ്രഷ്ടരായിക്കണ്ടും, മഹാഭൂതഗണത്തിന്നും വിനാശം കേട്ടും രാജാവേ! പാപം ചെയ്തവരുടെ ബുദ്ധി ചീത്തയായിക്കണ്ടും യമക്ഷയത്തിൽ വൈതരണിയിൽ ചെന്നവർക്കുള്ള ദുഃഖവും, വിചിത്രയോനികളിലായി സംസാരക്ലേശജാലങ്ങളും, ചോരയും നീരുമിരിക്കുന്ന ചീത്തപ്പാത്രമായ വയറ്റിലെ, ഗർഭത്തിലെ, അധിവാസവും; മലം, മൂത്രം, കഫം എന്നിവ കൂടിച്ചേർന്ന് കടുത്ത ദുർഗ്ഗന്ധമുള്ള ഗർഭാശയത്തിൽ ശുക്ളശോണിതയോഗത്തിൽ മജ്ജാസ്നായുക്കൾ ചേർന്നതിൽ, സിരാശതം ചേർന്ന ശുദ്ധനവദ്വാരമാകുന്ന വാതിലുകളോടുകൂടിയ ദേഹമാകുന്ന പുരത്തിൽ ആത്മാവ് പെട്ടത് കണ്ടും പല യോഗങ്ങൾ കണ്ടും രാജാവേ, നല്ലത് ഒക്കുന്ന താമസങ്ങളായ ജന്തുക്കളുടെയും നിത്യം സാത്വികജന്തുക്കളുടേയും, ഗർഹിതം മഹദുദ്യുക്തവിജ്ഞാ സാംഖ്യരുടേയും, ചന്ദ്രന്നും, തേജോമൂർത്തിക്കും ഘോരമായ ഉപപ്ളവജാലവും, താരകാപാതവും കണ്ട്, നക്ഷത്രങ്ങളുടെ പാതവും കണ്ട്, ഇണയായവർക്ക് കൃപണമായ വേർപാടു കണ്ട് രാജാവേ, അശുഭമായ കാര്യം, ജീവജാലങ്ങൾ തമ്മിൽ പിടിച്ചുതിന്നുന്നത് കണ്ട്, ബാല്യത്തിൽ അജ്ഞാനവും കണ്ട്, അശുഭമായ ദേഹത്തിൻെറ നാശവും കണ്ട്, രാഗവും മോഹവും വന്നാൽ ഒരേ ദിക്കിൽനിന്ന് സത്വവും കണ്ട് ആയിരത്തിൽ ഒരാൾ മാത്രമാണ് മോക്ഷബുദ്ധി പ്രാപിക്കുന്നത്.

ശ്രുതിപൂർവ്വകം മോക്ഷത്തിൻെറ ദൗർലഭ്യം മനസ്സിലാക്കി, കിട്ടാത്തതിൽ ബഹുമാനിയും, കിട്ടിയാൽ മദ്ധ്യവൃത്തിയും ഇങ്ങനെ വിഷയങ്ങളുടെ ദൗരാത്മ്യാമറിഞ്ഞും രാജാവേ, കൗന്തേയാ, ചത്തവരുടെ ദേഹം കണ്ടും, വളരെ അശുഭമാണ്, ജീവികൾക്ക് ഈ ലോകത്തിലെ വാസം ദുഃഖകരമാണ്, എന്നുകണ്ടും ഹേ ഭാരതാ! ബ്രഹ്മഘ്നർക്കും പതിതന്മാർക്കും ഘോരമായ ഗതി കണ്ടുകൊണ്ടും, മദ്യം കുടിക്കുന്ന ദുഷ്ടരായ ബ്രാഹ്മണർക്കും ഗുരുവിൻെറ ഭാര്യയെ പാട്ടിലാക്കി പ്രാപിക്കുന്നവർക്കും, പാപമായ ഗതി കണ്ടുകൊണ്ടും, അല്ലയോ യുധിഷ്ഠിരാ, അമ്മമാരുടെ രക്ഷയും ഹിതവും നോക്കാത്തവർക്കും, ദേവന്മാരെ പൂജിക്കാത്തവർക്കും പാപം ചെയ്തവർക്കുമുള്ള ഗതി ജ്ഞാനം കൊണ്ടറിഞ്ഞും, തിര്യക്യോനിയിൽപ്പെട്ടവർക്ക് വെവ്വേറെ ഗതികണ്ട്, വേദവാദങ്ങളും വിചിത്രമായ ഋതുക്കളുടെ മാറ്റവും സംവത്സരങ്ങൾ ക്ഷയിച്ച് കഴിഞ്ഞുപോകുന്നതും മാസങ്ങൾ ഓടിക്കടന്നുപോകുന്നതും പക്ഷങ്ങൾ നശിക്കുന്നതും ദിവസങ്ങൾ മായുന്നതും കണ്ടുകൊണ്ടും, ചന്ദ്രൻെറ വൃദ്ധിക്ഷയങ്ങളും പ്രത്യക്ഷമായി കണ്ടുകൊണ്ടും, ആഴികളുടെ ഏറ്റവും ഇറക്കവും കണ്ടുകൊണ്ടും, ധനങ്ങൾ ചിലരിൽ ക്ഷയിക്കുന്നതും ചിലരിൽ വർദ്ധിക്കുന്നതും ഒരാൾക്ക് ഒരു കാലത്ത് ഉണ്ടാവുകയും മറ്റൊരിക്കൽ ക്ഷയിക്കുകയും ചെയ്യുന്നതു കണ്ടും സംയോഗങ്ങൾ ക്ഷയിക്കുന്നതുകണ്ടും, മൃഗങ്ങൾക്ക് പ്രക്ഷയം കണ്ടും ശൈലങ്ങൾക്കുകൂടി ക്ഷയം കണ്ടുകൊണ്ടും പുഴകൾക്കും ക്ഷയം കണ്ടുകൊണ്ടും, വർണ്ണങ്ങൾക്കു ക്ഷയം കണ്ടും, വീണ്ടും വീണ്ടും ക്ഷയത്തിൻെറ അന്തം കണ്ടും, ജരയും മൃത്യുവും ജന്മവും പലതരം ദുഃഖങ്ങളും കണ്ടുകൊണ്ടും, ദേഹദോഷങ്ങൾ കണ്ടും അവയിൽചേർന്ന ദുഃഖങ്ങൾ കണ്ടുകൊണ്ടും ദേഹവിപ്ളവമുള്ളവർക്ക് തത്ത്വമായി നന്മയിൽ കണ്ടുകൊണ്ടും, മിക്കവാറും ആത്മാവിൽ ഒക്കുന്ന ആത്മദോഷങ്ങൾ കണ്ടുകൊണ്ടും, തൻെറ ദേഹത്തിൽ നിന്നുയരുന്ന ദുർഗ്ഗന്ധം കണ്ടുകൊണ്ടും.....''

യുധിഷ്ഠിരൻ പറഞ്ഞു: "തങ്ങളുടെ ശരീരത്തിലുള്ള ദോഷങ്ങൾ എന്താണ്, അമിതവിക്രമാ, കാണുന്നത്? എനിക്കുള്ള ഈ സംശയം അങ്ങു തീർത്തുതരണേ!''

ഭീഷ്മൻ തുടർന്നു: "പ്രഭോ, അഞ്ചു ദോഷങ്ങളെപ്പറ്റിയാണ്, മനീഷികൾ ദേഹത്തിലുള്ളതായി പറയുന്നത്. സാംഖ്യരും കപിലന്മാരും അതിൻെറ മാർഗ്ഗത്തെപ്പറ്റി അറിയുന്നവരാണ്. അവർ പറയുന്നതെന്തെന്നു ഞാൻ പറയാം ശത്രുമർദ്ദനാ!

കാമം, ക്രോധം, ഭയം, നിദ്ര, ശ്വാസം എന്നിവ അഞ്ചുമാണ് ദോഷങ്ങൾ. അവ ദേഹികളുടെ ദേഹത്തിൽ കാണപ്പെടുന്നവയാണ്. അതിൽ ക്രോധത്തെ ക്ഷമകൊണ്ട് അറുക്കണം. കാമത്തെ സങ്കല്പവർജ്ജനംകൊണ്ടറുക്കണം, സത്വസേവകൊണ്ടു നിദ്രയെ അറുക്കണം, അപ്രമാദത്തെ ഭയത്താലറുക്കണം. അഞ്ചാമത്തേതായ ശ്വാസത്തെ അല്പാഹാരം കൊണ്ടും അറുക്കണം. ഗുണം ഗുണങ്ങളാൽകണ്ടും, ദോഷം ദോഷങ്ങളാൽകണ്ടും, ചിത്രഹേതുക്കളാൽ ചിത്രഹേതുക്കൾ കണ്ടും തത്ത്വമായി വെള്ളത്തിലെ പോളപോലെ ക്ഷണഭംഗുരമായ ലോകത്തെ വിഷ്ണുവിൻെറ മായാശതങ്ങളാൽ ആവൃതമായി ചിത്രഭിത്തിപോലെയോ, പുൽമുടിലുപോലെയോ, ഇരുട്ടിൻ കൂട്ടംപോലെയോ, മടപോലെയോ, വയ്ക്കോൽത്തുറുമ്പുപോലെയോ, വെള്ളപ്പതപോലെയോ, നാശപ്രായവും സൗഖ്യഹീനവും, നാശോത്തരമായി, അവശമായി, തമസ്സിൽനിന്നു രജസ്സ്, ആന ചേറ്റിൽപൂണ്ടമാതിരി, രാജാവേ! മഹത്മാക്കളായ സാംഖ്യർ പ്രജാസ്നേഹം വെടിഞ്ഞ്, വലിയ

സാംഖ്യജ്ഞാനയോഗത്തിൽ വ്യാപിക്കുന്നു. രാജാവേ, രാജസവും അശുഭവുമായ ഗന്ധങ്ങൾ പലതും, താമസങ്ങളും പുണ്യസാത്വികഗന്ധങ്ങളും ദേഹത്തിൽ സ്പർശജങ്ങളുമായ സുഖങ്ങളെല്ലാം തപോദണ്ഡ ജ്ഞാനശാസ്ത്രങ്ങൾ കൊണ്ട റുത്ത് രാജാവേ, പിന്നെ ഘോരമായ, ചിന്താശോകപ്പെരുകയമായ, ദുഃഖമായ സമുദ്രം കടക്കണം. അതിൽ വ്യാധി മൃത്യുക്കളാകുന്ന വലിയ മുതലകൾ വസിക്കുന്നു. വലിയ ഭയമായ സർപ്പങ്ങൾ വസിക്കുന്നു. തമസ്സാകുന്ന കൂർമ്മം വസിക്കുന്നു രജസ്സാകുന്ന സ്രാവുകൾ വസിക്കുന്നു. ആ സമുദ്രം പ്രജ്ഞയാകുന്ന തോണിയാൽ കടക്കണം.

സ്നേഹമാകുന്ന പങ്കവും, ജരയാകുന്ന ദുർഗ്ഗവും, ജ്ഞാനമാകുന്ന ദ്വീപോടുകൂടിയതുമായ, കർമ്മത്താൽ അഗാധമായ, സത്യമാകുന്ന സ്ഥിരതയോടുകൂടിയവൻ അല്ലയോ അരിന്ദമാ, ഹിംസാവേശത്തിന്റെ തള്ളലോടുകൂടി നാനാരസത്തോടു കൂടിയ കടൽ ഭൂരിജനങ്ങൾക്കും പ്രീതി നല്കുന്ന മഹാരത്നങ്ങൾ, ദുഃഖജ്ജ്വരസമീരണനോടു ചേർന്ന്, ദുഃഖതൃഷ്ണാ ചുഴിയോടും, തീക്ഷ്ണവ്യാധികളാകുന്ന ഗജങ്ങളാലും ആകുലമായി അസ്ഥികളായ ചങ്ങാടത്തോടുമുള്ളതും, കഫഫേനത്തോടുകൂടിയതും, ദാനമുക്തമായ ഖരഘോരരുധിരഹ്രദവിദ്രുമമായി ഹാസത്താൽ മുഴക്കപ്പെട്ട മഹാഘോഷത്തോടും കൂടി നാനാജ്ഞാനത്താലും ദുസ്തരമായി കരഞ്ഞ കണ്ണുനീർ കൊണ്ട് ഉപ്പുരസമുള്ളതായി, സംഗത്യാഗമായ അവലംബനമുള്ളതായി വീണ്ടും ജന്മാന്ധ്യമായ ലോകൗഘങ്ങളോടെ, പുത്രബാന്ധവ പത്തനമുള്ളതും, അഹിംസയും സത്യവുമായ തീരത്തോടുകൂടിയതും, പ്രാണിത്യാഗമായ തിരമാലയാകുന്ന ലക്ഷണത്തോടുകൂടിയതും വേദാന്തദ്വീപിലെത്തുന്നതുമായ സർവ്വഭൂതദയയാകുന്ന സമുദ്രം മോക്ഷദുർല്ലഭവും വിഷയബന്ധവാമുഖത്തോടുകൂടിയതുമായ സംസാരസാഗരം ജ്ഞാനയോഗത്താൽ സിദ്ധന്മാരായ യതിമാർ കടക്കുന്നു ഭാരതാ!

സുദുസ്തരജന്മത്തെ കയറി നിർമ്മലമായ അംബരത്തിൽ ചെന്നെത്തുന്ന ആ പുണ്യവാന്മാരായ സാംഖ്യന്മാരെ അർക്കൻ രശ്മിയാലേന്തുന്നു; താമരയുടെ നൂലുപോലെ ചെന്ന് രാജാവേ, വിഷയോദ്വാഹിയായ അവരെ ചെന്ന് പ്രവഹനായ വായു കൈക്കൊള്ളുന്നു ഭാരതാ! വീര്യവാന്മാരായ തപസ്വികളും വിരക്തരും സിദ്ധരുമായ യതികളെ മൃദുവായി പുണ്യഗന്ധമുള്ള മാരുതൻ തലോടുന്നു ഭാരതാ! ഏഴു വായുക്കളിൽ ശ്രേഷ്ഠനും ശുഭലോകം പൂകുന്നവനും നഭസ്സിൽ ഗമിക്കുന്നവനുമായ വായുവാണ് അവരെ വഹിക്കുന്നത്.

തമസ്സ് ലോകേശ്വരൻ എത്തിക്കുന്നു. രജസ്സിലാണ് പരയായ ഗതി. രജസ്സ് രാജേന്ദ്ര സത്വത്തിൽ എത്തിക്കുന്നു. സത്വത്തിലാണ് പരയായ ഗതി. ശുദ്ധാത്മാവേ, സത്വം പ്രഭുവായ നാരായണനിൽ എത്തിക്കുന്നു. പരമാത്മാവിൽ ആത്മാവാൽ ശുദ്ധനായ പ്രഭു എത്തിക്കുന്നു. പരമാത്മാവിലെത്തി തന്മയരായ നിർമ്മലർ അമൃതത്വത്തിനായി ഭവിക്കുന്നു. അവർ പിന്നെ തിരിയെ സംസാരത്തിലേക്കു പോരുന്നതല്ല രാജാവേ! അല്ലയോ പാർത്ഥാ, നിർദ്വന്ദ്വരായ മഹാത്മാക്കൾക്ക് ഇതാണല്ലോ ഗതി. സർവ്വഭൂതദയാന്ധ്യരായ സത്യാർജ്ജവന്മാർക്ക് അതാണു ഗതി.''

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, ഭഗവാന്റെ മുഖ്യമായ പദവിയിലെത്തിച്ചേർന്ന സ്ഥിരവ്രതന്മാർ, ജന്മമൃത്യുക്കൾ ഓർക്കുന്നുണ്ടോ? അതില്ലെന്നുണ്ടോ ശുഭാശയാ! ഇതിൽ സത്യമെന്താണെന്ന് അങ്ങ് ശരിക്കും പറഞ്ഞുതരണേ!''

ഭീഷ്മൻ പറഞ്ഞു: "ഉണ്ണീ, നീ ചോദിച്ച ചോദ്യം ന്യായമായിട്ടുള്ളതാണ്. ചോദ്യം വളരെ ദുർഘടമാണ്. ബുധന്മാർക്കും മൗഢ്യമുണ്ടാക്കുന്നതാണ് ഈ ചോദ്യം ഭരതർഷാ! ഇതിലുള്ള പരമമായ തത്ത്വം ഞാൻ നന്നായി പറയാം. അതു നീ കേൾക്കുക. യോഗ്യരായ കപിലർക്ക് ശ്രേഷ്ഠമായ ബുദ്ധിശക്തിയുണ്ട്. പ്രഭോ, ദേഹികൾക്ക് ഉടലിൽ ഇന്ദ്രിയങ്ങളുണ്ട്. അവയിലൂടെ സൂക്ഷ്മബുദ്ധിയുള്ളവന്ന് കാരണങ്ങൾ ദർശിക്കാം.

ആത്മാവില്ലെങ്കിൽ ഈ ഇന്ദ്രിയങ്ങൾ ചുമരും ഉണങ്ങിയ മരമുട്ടിയുംപോലെയാകും. അവ പ്രയോജനമില്ലാതെ നശിക്കും. സമുദ്രത്തിൽ നുരയെന്നപോലെ അവ നശിക്കും. ഇന്ദ്രിയം ചേർന്ന് ഉറങ്ങുന്ന ദേഹിക്ക് അല്ലയോ അരിസൂദനാ! അവനിൽ സൂക്ഷ്മനായ ഒന്ന് നഭസ്സിൽ കാറെന്നപോലെ സഞ്ചരിക്കുന്നു. അവൻ കാണുന്നു; സ്പർശമേൽക്കുന്നു. ബോധവാനായവൻ ഒഴിവില്ലാതെ ഇന്ദ്രിയജ്ഞാനം അനുഭവിക്കുന്നു ഭാരതാ!

ഇന്ദ്രിയങ്ങളെല്ലാം അതാതുകളുടെ സ്ഥാനങ്ങളിൽ യഥാവിധി അനീശത്വം മൂലം വിഷഹീനയമായ സർപ്പങ്ങളെന്നപോലെ ലയിക്കുന്നു. എല്ലാ ഇന്ദ്രിയങ്ങളുടെയും സ്ഥാനങ്ങളിലെവിടേയും സൂക്ഷ്മമായ ആത്മാവ് അതിന്റെ ഗതി കൈയേറിയെത്തും. അതിൽ യാതൊരു സംശയവുമില്ല. സത്വത്തിന്റെ സർവ്വഗുണങ്ങളും, രജസ്സിന്റെ സർവ്വഗുണങ്ങളും, തമസ്സിന്റെ ഗുണങ്ങളും, ബുദ്ധിയുടെ ഗുണങ്ങളും, മനസ്സിന്റെ എല്ലാ ഗുണങ്ങളും, നഭസ്സിന്റെ ഗുണങ്ങളും, വായുവിന്റെ ഗുണങ്ങളും, സ്നേഹത്തിന്റെ ഗുണങ്ങളും, അപ്പിന്റെ ഗുണങ്ങളും, പൃഥിയുടെ ഗുണങ്ങളും, അല്ലയോ ധർമ്മിഷ്ഠാ, എല്ലാവിധത്തിലുള്ള ഗുണങ്ങളും ക്ഷേത്രജ്ഞനിൽ കയറിക്കൂടുന്നു. സകല ശുഭാശുഭകർമ്മങ്ങളും ക്ഷേത്രജ്ഞനിൽ കയറി ഏല്ക്കുന്നു. യോഗ്യനെ ശിഷ്യർ ആശ്രയിക്കുന്നതുപോലെ എല്ലാ ഇന്ദ്രിയങ്ങളും അവനെ ആശ്രയിക്കുന്നു. പിന്നെ പ്രകൃതി കയറി അവ്യക്താത്മാവിനെ ഏല്ക്കുന്നു. നിർദ്വന്ദ്വനും പ്രകൃതിക്കുമേലെ നില്ക്കുന്നവനുമായ നാരായണാത്മത്തെ പുണ്യപാപങ്ങൾ വിട്ട് നിർഗ്ഗുണനായ അനാമയാത്മാവിനെ, പരമാത്മാവിനെ വിട്ടുപോരുന്നതല്ല ഭാരതാ! അതിൽ ശിഷ്ടം മനസ്സും ഇന്ദ്രിയങ്ങളും, അല്ലയോ ഭാരതാ! കാലംപോലെ ഗുരുസന്ദേശം നടത്തുന്നതിന്നായി പോരുന്നു. ഗുണാർത്ഥിയായവന്ന് അല്പകാലം കൊണ്ട് ശാന്തിനേടുവാൻ സാധിക്കുന്നു. ഈ പറഞ്ഞ യുക്തമായ ജ്ഞാനംകൊണ്ട് മോക്ഷാർത്ഥിയായവന്ന് അല്ലയോ രാജാവേ, പരയായ ഗതി ലഭിക്കുന്നു. പ്രാജ്ഞരായ സാംഖ്യർ പരമമായ സ്ഥാനത്തെത്തുന്നു. ഹേ കൗന്തേയാ, ഈ ജ്ഞാനത്തിനു തുല്യമായി മറ്റൊരു ജ്ഞാനവുമില്ല എന്നതു നിസ്സംശയമായ സത്യമാണ്. അതുകൊണ്ട് ഇതിൽ നീ ഒട്ടും സംശയിക്കേണ്ടതില്ല. സാംഖ്യാജ്ഞാനം പരമമായ ഹിതമാകുന്നു. ധ്രുവവും, അക്ഷരവും, പൂർണ്ണവും, സനാതനവുമാണ് ബ്രഹ്മം. ആദിമദ്ധ്യാന്തരഹിതമാണ്, നിർദ്വന്ദ്വമാണ്, കർത്തൃശാശ്വതമാണ്, കൂടസ്ഥമാണ്, നിത്യമാണ് എന്നെല്ലാം ബ്രഹ്മത്തെക്കുറിച്ച് മനീഷികൾ പറയുന്നു.

ഏതൊന്നിൽ സ്വർഗ്ഗപ്രാകൃതമായ വൈകൃതമുളവാകുന്നുവോ, യാതൊന്നിനെ ശാസ്ത്രത്തിൽ പരമർഷികൾ വാഴ്ത്തിപ്പറയുന്നുവോ, ബ്രാഹ്മണരും വേദങ്ങളും, സമദർശികളും വാഴ്ത്തി പറയുന്നുവോ ആ ബ്രഹ്മണ്യനും, പരമനും, അനന്തനും, പരനും, അച്യുതനുമായ ദേവനെ ഗുണബുദ്ധികളായ വിപ്രർ പ്രാർത്ഥിച്ചു പുകഴ്ത്തുന്നു. നന്നായി ചെയ്ത യോഗവും നല്ല കാഴ്ചയുള്ള സാംഖ്യവും, അമൂർത്തിഹീനനായ അവന്റെ മൂർത്തിയെയാണ് സാംഖ്യം വ്യക്തമാക്കുന്നതെന്നാണ് രാജാവേ സ്തുതി. അവന്റെ ചിഹ്നങ്ങൾ ഭൂതങ്ങളാണെന്നു പറയുന്നു.

ഭൂതങ്ങൾ രണ്ടു മട്ടിലുണ്ട്. രാജാവേ! അവ ചരവും അചരവുമാണ്. അതിൽ ഉത്തമമായതു ചരമാകുന്നു.

മഹത്തായ ജ്ഞാനമേതോ അതും വേദം, സാംഖ്യം,

യോഗം എന്നിവയിൽ കാണുന്ന ജ്ഞാനമേതോ അതും, പുരാണങ്ങളിൽക്കാണുന്ന ജ്ഞാനമേതോ അവയും എല്ലാ ജ്ഞാനവും, സാംഖ്യത്തിൽ അടങ്ങിയിരിക്കുന്നു രാജാവേ!

മഹേതിഹാസങ്ങളിലും, അർത്ഥശാസ്ത്രങ്ങളിലും, ജഗത്തിലും ഇരിക്കുന്നതായി ഏതേതു ജ്ഞാനം കാണപ്പെടുന്നുവോ അവയെല്ലാം മഹാശയാ! സാംഖ്യത്തിൽ കാണപ്പെടുന്നു. ശമവും ബലവും മുഖ്യവുമായി ഏതിൽ പറയപ്പെടുന്നു, സൂക്ഷ്മമായ ജ്ഞാനം ശരിയായി ഏതിൽ അടങ്ങിയിരിക്കുന്നു, സൂക്ഷ്മമായ തപസ്സും സൗഖ്യവും ഏതിൽ വർത്തിക്കുന്നു, സാംഖ്യത്തിൽ ഇവയെല്ലാം വർത്തിക്കുന്നു. രാജാവേ, അതിൻെറ മാറ്റത്തിൽ സാംഖ്യർ വാനവരിൽ സുഖമായി വന്നുചേരുന്നു. ആ കൂട്ടരിൽ നോക്കിക്കണ്ട് കൃതാർത്ഥരായി യതാത്മാക്കളായി ചിലർ വിപ്രരിൽ ചെന്നു വീഴുന്നു.

ദേഹം വിട്ടാൽ ദേവനിൽ ചെന്നു കയറും, ദേവന്മാർ സ്വർഗ്ഗത്തിൽ പോകുന്നമാതിരി സാംഖ്യർ അതിന്നുപരിയായി സക്തരായി സാംഖ്യത്തെ ആശ്രയിച്ച് ഉയർന്ന് ബ്രഹ്മത്തെ പ്രാപിക്കുന്നു. സാംഖ്യത്തെ പ്രാപിക്കുന്നതിൽ പരാജയപ്പെട്ടാലും അവർക്കു പിന്നെ തിരിച്ചുവരവില്ല. പാപിഷ്ഠന്മാരുടെ അധോഗതിയും അവർക്കുണ്ടാവുകയില്ല. മുഖ്യമായ ജ്ഞാനാസക്തരായവർക്ക് പരമമായ മോക്ഷം ലഭിക്കും.

മഹാശയന്മാരായ ജനങ്ങൾ, ബ്രഹ്മദ്ധ്യാനനിമഗ്നരായ ജനങ്ങൾ പരമവും, പ്രാചീനവും, സമുദ്രതുല്യം വിശാലവും അർത്ഥമില്ലാത്തതുമായ സാംഖ്യദർശനം പരിശുദ്ധവും സ്വീകാര്യവുമാണെന്നു പറയുന്നു. ആ ആദർശത്തെ കൈക്കൊണ്ട പരിശുദ്ധാത്മാവ് നാരായണതുല്യാത്മാവായി പരിണമിക്കുന്നു.

അല്ലയോ രാജാവേ, നാരായണൻ വിശ്വമാണ്, പുരാണനാണ്, സൃഷ്ടികാലത്തിൽ നാരായണൻ സൃഷ്ടി നടത്തുന്നു. സംഹാരകാലത്ത് എല്ലാം തന്നിലേക്കുതന്നെ താൻ വിഴുങ്ങുന്നു. പ്രപഞ്ചമെല്ലാം തൻെറ ഉള്ളിലേക്കാക്കി നാരായണൻ നിദ്രയിൽ ലയിക്കുന്നു. ജഗത്തിൻെറ അന്തരാത്മാവായ നാരായണൻ അങ്ങനെ ജലത്തിൽ ശയിക്കുന്നു.''

**302. വസിഷ്ഠകരാളജനകസംവാദം -ക്ഷരത്തേയും അക്ഷരത്തേയും കുറിച്ചുള്ള ജ്ഞാനം, മോക്ഷമാർഗ്ഗം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, അക്ഷരമെന്നത് (നാശമില്ലാത്തത്) എന്താണ്? അതിലെത്തിയാൽ തിരിച്ചു വരവില്ലെന്നു പറയുന്നുണ്ടല്ലോ! ക്ഷരമെന്നത് എന്താണ്? അതേറ്റാൽ തിരിച്ചുവരുമെന്നു പറയുന്നുണ്ടല്ലോ. സംഗതി ഒന്നും മനസ്സിലാകുന്നില്ല. അതുകൊണ്ട് ക്ഷരാക്ഷരങ്ങളെപ്പറ്റി ശരിയായ ഒരു വിവരം എനിക്കു ഭവാൻ ഉണ്ടാക്കിത്തരണം മഹാബാഹോ! കുരുനന്ദനാ, തത്ത്വമായി എനിക്ക് അവ അറിയണം. വേദജ്ഞന്മാരും വിപ്രന്മാരുമെല്ലാം പറയുന്നു, ഭവാൻ ജ്ഞാനനിധിയാണെന്ന്. യോഗ്യന്മാരായ മുനിമാരും മഹാത്മാക്കളായ യതീന്ദ്രന്മാരും എല്ലാവരും പറയുന്നത് ഇതുതന്നെയാണ്. അങ്ങയുടെ ആയുസ്സറുവാൻ പോവുകയാണല്ലോ. സൂര്യൻ ഉത്തരായനത്തിലേക്കു തിരിക്കുമ്പോൾ അങ്ങു സൽഗതി പ്രാപിക്കുന്നതാണല്ലോ! അങ്ങ് പോയ്ക്കഴിഞ്ഞാൽ പിന്നെ ഞങ്ങൾ ശ്രേയസ്സ് ആരോട് ചോദിക്കും.? ആരിൽനിന്ന് കേട്ടു ധരിക്കും? കുരുവംശപ്രദീപനായ ഭവാൻ ജ്ഞാനദീപം പ്രകാശിപ്പിക്കുന്നവൻകൂടെയാണ്. അങ്ങ് ഞാൻ ചോദിച്ച കാര്യം വ്യക്തമായിപ്പറഞ്ഞു തരണേ! അല്ലയോ കുരുപുംഗവാ, അങ്ങയുടെ വാക്കാകുന്ന അമൃതം എത്ര കേട്ടിട്ടും ഞങ്ങൾക്കു മതിയാകുന്നില്ല!''

ഭീഷ്മൻ പറഞ്ഞു: "ഈ ചോദ്യത്തിനുത്തരം ഞാൻ ശരിക്കും വ്യക്തമാക്കിത്തരാം. ഇതിനെക്കുറിച്ച് ഒരു പഴങ്കഥ നടപ്പുണ്ട്. അതു വസിഷ്ഠമഹർഷിയും കരാളജനകനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്.

മാമുനിശ്രേഷ്ഠനായ വസിഷ്ഠൻ അക്കാർഭനായി പ്രശോഭിക്കുമാറ് ഇരിക്കുന്ന സന്ദർഭത്തിൽ ഏറ്റവും ശ്രേഷ്ഠമായ നൈശ്രേയസസ്ഥാനത്തെപ്പറ്റി ജനകൻ ചോദിച്ചറിയുവാൻ വിചാരിച്ചു. അദ്ധ്യാത്മകുശലനും, അദ്ധ്യാത്മഗതി എന്തെന്നറിയുന്നവനുമായ വസിഷ്ഠൻെറ മുമ്പിൽചെന്നു കുമ്പിട്ടു തൊഴുത് മനോഹരമായ അക്ഷരസ്ഫുടതയോടെ, മധുരവും അനുൽബണവുമായ വാക്കുകളോടെ, വിനയാന്വിതനായി കരാളജനകൻ പണ്ട് ചോദിച്ചു.

ജനകൻ പറഞ്ഞു: "ഭഗവാനേ, സനാതനമായ പരബ്രഹ്മത്തിൽ എത്തിക്കഴിഞ്ഞാൽ ദിവ്യാത്മാക്കൾ പിന്നെ തിരിച്ചുവരികയില്ലെന്നു പറയുന്നുണ്ടല്ലോ! ലോകമൊക്കെ ക്ഷരത്തെ (നാശത്തെ) പ്രാപിച്ചാണല്ലോ ക്ഷരിക്കുന്നത് (നശിക്കുന്നത്). അക്ഷരം (നാശമില്ലാത്തത്) എന്നു പറയുന്ന വസ്തു എന്താണ്? അനാമയവും സുഖവും ക്ഷേമ്യവുമായ അത് എന്താണെന്നു കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട് ഭഗവാനേ!''

വസിഷ്ഠൻ പറഞ്ഞു: "അല്ലയോ രാജാവേ, ഞാൻ പറയാം: അങ്ങു കേട്ടുകൊള്ളുക.

ലോകമൊക്കെ ക്ഷരിക്കുന്നതും എത്രനാൾകൊണ്ടും ക്ഷയിക്കാതെ (ക്ഷരിക്കാതെ) നില്ക്കുന്നതും എല്ലാം ഞാൻ പറയാം. കാലത്തിൻെറ സ്വരൂപം ആദ്യമായി ഗ്രഹിക്കുക.

കൃതത്രേതദ്വാപരകലികളാണ് ചതുര്യുഗങ്ങൾ. ഈ ചതുര്യുഗങ്ങൾ പന്തീരായിരം കൂടുമ്പോൾ ഒരു കല്പം എന്ന കാലമായി. ആയിരം കല്പം കൂടുമ്പോൾ ബ്രഹ്മാവിന് ഒരു പകലായി. അത്രതന്നെ കാലയളവ് ബ്രഹ്മാവിൻെറ രാത്രിക്കുമുണ്ട്. ബ്രഹ്മാവ് ലയിച്ച് (ഇല്ലാതായി) പോകുമ്പോൾ അമൂർത്താത്മാവായ ശംഭു ഭൂരികർമ്മാവായ മഹാനെ, ഭൂതങ്ങളിൽ ആദ്യത്തെ മൂർത്തിമാനായ വിശ്വഭുവിനെ, ഹിരണ്യഗർഭത്തെ, സൃഷ്ടിക്കുന്നു.

അണിമ, ലഘിമ, പ്രാപ്തി, ഈശിത്വം, അവ്യയജ്യോതിസ്സായ ആ ദേവൻ, ശംഭു, ഈശാനൻ, എങ്ങും കൈകളും, എങ്ങും കാലുകളും, എങ്ങും തലകളും, എങ്ങും കണ്ണുകളും, എങ്ങും മുഖങ്ങളും, ലോകത്തിലെങ്ങും ശ്രോത്രങ്ങളുമുള്ള, ലോകമെങ്ങും വ്യാപിച്ചുനില്ക്കുന്ന ഹിരണ്യഗർഭനെ സൃഷ്ടിക്കുന്നു. ഭഗവാൻ, വിരാട്ട്, എന്ന് പ്രസിദ്ധനായ യോഗങ്ങളിൽ മഹാനെന്നും വിരിഞ്ചനെന്നും പറയപ്പെടുന്ന ദേവൻ, സാംഖ്യശാസ്ത്രത്തിൽ പല പേരുകളാൽ പുകഴ്ത്തപ്പെടുന്ന ദേവൻ, വിചിത്രരൂപനും, വിശ്വാത്മാവും, ഏകനുമായ ആ ദേവൻ, അവൻ അക്ഷരനാണ് – നാശമില്ലാത്തവനാണ്.

അനേകാത്മകമായ മൂന്നു ലോകവും മറ്റാരുടെയും സഹായംകൂടാതെ സ്വയം സൃഷ്ടിക്കുന്ന അവൻ അപ്രകാരമുള്ള ബഹുരൂപത്വം മൂലം വിശ്വാത്മാവ് എന്ന പേരിൽ അറിയപ്പെടുന്നു. അവൻ വികാരംപൂണ്ട് തന്നെത്തന്നെ സൃഷ്ടിക്കുന്നു. പിന്നെ അഹങ്കാരത്തെ സൃഷ്ടിക്കും. അവനാണ് രുചിമാനും അഹംകൃത്തുമായ പ്രജേശൻ.

പണ്ഡിതനും അവ്യക്തത്തിൽനിന്നു ജനിച്ചവനുമായ വിശ്വരൂപന് വ്യക്തനെന്നും (ഹിരണ്യഗർഭൻ) വിദ്യാസൃഷ്ടിയെന്നും പറയുന്നു. മഹത്വത്തിൻെറയും അഹങ്കാരത്തിൻെറയും സൃഷ്ടിയെ അവിദ്യാസൃഷ്ടി എന്നു പറയുന്നു. വിധിയും അവിധിയും ഒന്നിൽനിന്നുതന്നെ ഉണ്ടാകുന്നു; ശാസ്ത്രശ്രുതി പണ്ഡിതന്മാർ ഇതിനെ വിദ്യയെന്നും അവിദ്യയെന്നും പറയുന്നു. അഹങ്കാരത്തിൽനിന്ന് പഞ്ചഭൂതങ്ങളുണ്ടായി. ഇത് മൂന്നാമത്തെ സൃഷ്ടിയാണ്. സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നുവിധത്തിലുള്ള അഹങ്കാരത്തിൽനിന്ന് പതി

ന്നാലുതരത്തിലുള്ള വികാരങ്ങളുണ്ടായി. അതിനെ നാലാമത്തെ സൃഷ്ടിയായി പറയുന്നു.

പിന്നെ വായു, തേജസ്സ്, ആകാശം, ജലം, പൃഥ്വി എന്നീ പഞ്ചഭൂതങ്ങൾക്ക് ഗുണങ്ങളായി ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇപ്രകാരം ദശവർഗ്ഗങ്ങൾ ഒപ്പം ദൃഢമായി ഉണ്ടായി. ഇത് അഞ്ചാമത്തെ സൃഷ്ടിയായി. പഞ്ചമം സാർത്ഥകമാണ് എന്നു പറയുന്നു. രാജാവേ! ചെവി, ത്വക്ക്, ദൃഷ്ടി, നാവ്, മൂക്ക്, അപ്രകാരം വാക്ക്, കൈ കാല്, ഗുദം, ലിംഗം, ഇവ പത്തും ഇന്ദ്രിയങ്ങളാണ്. ഇതിൽ അഞ്ചെണ്ണം കർമ്മേന്ദ്രിയങ്ങളും അഞ്ചെണ്ണം ജ്ഞാനേന്ദ്രിയങ്ങളുമാണ്. ഇവ മനസ്സിനോടൊപ്പമുണ്ടായി.

ഇപ്പറഞ്ഞ തത്ത്വം ഇരുപത്തിനാലും സർവ്വ ആകൃതിക്കുമുണ്ട് രാജാവേ! ഇരുപത്തഞ്ചാമത്തേതാണ് വിഷ്ണു. ഇതറിഞ്ഞാൽ തത്ത്വദർശികളായ വിപ്രന്മാർ ഒരിക്കലും അജ്ഞാനംമൂലമുള്ള ദുഃഖത്തിൽക്കിടന്ന് കുഴങ്ങുകയില്ല. ഇത് ദേഹികൾക്കൊക്കെ ദേഹമെന്ന് അറിയപ്പെടുന്നു. മൂന്നു ലോകത്തിലുമുള്ള ദേവന്മാർ, ദൈത്യന്മാർ, നരന്മാർ, യക്ഷന്മാർ, ഗന്ധർവ്വന്മാർ, ഭൂതഗണങ്ങൾ, കിന്നരന്മാർ, അഹികൾ, പിശാചുക്കൾ, രാക്ഷസന്മാർ, ദേവന്മാർ, ഋഷികൾ, ചാരണന്മാർ, പട്ടികൾ, ശ്വപാകന്മാർ, ചണ്ഡാലന്മാർ, പുല്ക്കസന്മാർ, ആന, കുതിര, പശു, കഴുത, പുലി, വൃക്ഷം എന്നിവ മാത്രമല്ല, എന്തൊക്കെ ശരീരമുള്ളതായി ഈ പ്രപഞ്ചത്തിലുണ്ടോ അവയ്ക്കെല്ലാം ഇതുതന്നെയാണ് നിദർശനം.

വെള്ളത്തിൽ, മന്നിൽ, ആകാശത്ത്, ഇവയിലുള്ളതിന്റെയെല്ലാം ദേഹം ഈ നിലയിലാണ്. ദേഹികൾക്കുള്ള ആവാസമാണ് ഇവയെല്ലാമെന്നു നാം കേൾക്കുന്നു.

പഞ്ചഭൂതാത്മകങ്ങളായതെല്ലാം നശിക്കുന്നു. അതുകൊണ്ട്, അവ ക്ഷരിക്കുന്നതുകൊണ്ട്, ക്ഷരമെന്നു പറയുന്നു. ക്ഷരത്തിന് അപ്പുറത്തുള്ള നാശമില്ലാത്തതിനെ അക്ഷരമെന്നു പറയുന്നു. ആദ്യമുണ്ടായ മഹത്വം നിത്യമാണെങ്കിലും അതും നശിച്ചുപോകുന്നു. ഹേ രാജാവേ, അങ്ങു ചോദിച്ചതിനു മറുപടി ഞാൻ പറഞ്ഞു.

മുമ്പു പറഞ്ഞ ഇരുപത്തിനാലിനപ്പുറത്തായി ഇരുപത്തിയഞ്ചാമതായി വിഷ്ണു സ്ഥിതിചെയ്യുന്നു. ഇരുപത്തഞ്ചാമത്തെ തത്ത്വം ദേഹത്തിൽ വർത്തിക്കുന്നതാണ് വിഷ്ണു. തത്ത്വസംശ്രയണംമൂലം തത്ത്വം എന്ന് മനീഷികൾ അതിനെപ്പറയുന്നു. വ്യക്തമായ മൂർത്തം ചമച്ചതായ അവൻ തത്ത്വമൂർത്തിയിൽ നില്ക്കുന്നു. ഇരുപത്തിനാലിൽനിന്ന് ഇരുപത്തഞ്ചായ അവ്യക്താത്മാവായി, അമൂർത്തമായി അത് സ്ഥിതിചെയ്യുന്നു. ആത്മവാനായ അവൻ, സർവ്വമൂർത്തവസ്തുക്കളുടേയും ഹൃദയത്തിൽ വസിക്കുന്ന അവൻ, കേവലനായ ചേതനനായി, നിത്യനായി, സർവ്വമൂർത്തിയായി അമൂർത്തിയായി നില്ക്കുന്നു. സൃഷ്ടിക്കും പ്രളയത്തിന്നും സർഗ്ഗപ്രളയമൂർത്തിയായി വഴിയേ നിത്യം നിർഗ്ഗുണമായും, സഗുണമായും നില്ക്കുന്നു. ഇപ്രകാരം മഹാനായ ആത്മാവ് സർഗ്ഗപ്രളയ കോവിദനായി, പ്രകൃതിമാനായി വികരിക്കുന്നു. തമസ്സ്, സത്വം, രജസ്സ് ഇവയോടുചേർന്ന് അവൻ നാനായോനികൾ തോറും ലയിച്ച് പ്രതിബോധത്താൽ, അബുദ്ധജനസേവയാൽ, സഹവാസവശാൽ "അന്യനല്ല ഞാൻ'' എന്നും ചിന്തിക്കുന്നു. ആ ഞാൻ 'ഈ ഞാൻ' എന്നു ഗുണങ്ങളെപ്പറ്റി പറഞ്ഞു തുടങ്ങുന്നു. തമസ്സുകൊണ്ട് താമസങ്ങൾ നാനാരൂപത്തെ കൈക്കൊള്ളും. രജസ്സുകൊണ്ടു രാജസങ്ങളും, സത്വത്താൽ സാത്വികങ്ങളും പ്രാപിക്കും.

ശുക്ളം, ലോഹിതം, കൃഷ്ണം ഇങ്ങനെയാണ് മൂന്നു രൂപങ്ങൾ. ഇവയാണ് പ്രാകൃതങ്ങളായ രൂപങ്ങൾ. ഇതിൽ തമസ്സുകൊണ്ട് നരകത്തെ പ്രാപിക്കും. രജസ്സുകൊണ്ട് മനുഷ്യത്വം പ്രാപിക്കും. സാത്വികന്മാർ ദേവലോകം പ്രാപിക്കും. ഇങ്ങനെയാണ് സുഖഭാക്കുകളുടെ നില.

കൈവല്യം സിദ്ധിക്കാതെ പാപംമൂലമായി തിര്യക്യോനിയിൽ വന്നുപിറക്കും. പുണ്യപാപസമ്മിശ്രതമൂലം മനുഷ്യത്വം പ്രാപിക്കും. പുണ്യത്താൽമാത്രം ദേവത്വം പ്രാപിക്കും.

ഇപ്രകാരം അവ്യക്ത വിഷയമായതിനെ ക്ഷരമെന്ന് മനീഷികൾ പറയുന്നു. ഇതിൽ ഇരുപത്തിനാലും കഴിഞ്ഞ് ഇരുപത്തിയഞ്ചാമതായി നില്ക്കുന്ന അക്ഷരമായ തത്ത്വം ജ്ഞാനത്താൽ മാത്രം അറിയുന്നതാകുന്നു.''

## 303. വസിഷ്ഠ കരാളജനകസംവാദം - ജീവൻ നാനായോനികളിൽ ജനിക്കുന്നതിനെ വിവരിക്കുന്നു -

വസിഷ്ഠൻ പറഞ്ഞു: "ഇപ്രകാരം ജീവികൾ അപ്രതിബോധം കാരണം അബുദ്ധമായതു ചെയ്യുവാൻ തുടങ്ങും. ഒരു ദേഹം വിട്ട് വീണ്ടും മറ്റൊരു ദേഹം എടുക്കുകയും, അതുവിട്ട് വേറെയൊന്ന് എടുക്കുകയും ചെയ്യുന്നതിനുള്ള കാരണം ബോധമില്ലായ്മമൂലം ചെയ്യുന്ന കർമ്മംകൊണ്ടാണ്. നാനാതരം തിര്യക്യോനികളിൽ, പിറക്കുന്നത് ചിലപ്പോൾ ദേവയോനിയിലും പിറക്കും. ഗുണയോഗംകൊണ്ട് ഉയർന്നതും, ഗുണകായംകൊണ്ട് താഴ്ന്നതുമായ ജന്മംലഭിക്കുന്നു. മർത്ത്യത്വം വിട്ടുയർന്ന് സ്വർഗ്ഗത്തിൽ കയറുകയും, ദേവൻ അധഃപതിച്ച് മനുഷ്യനാവുകയും ചെയ്യും. മനുഷ്യത്വം ലഭിച്ചാൽ നരകസ്ഥാനത്തേയോ, അനന്തമായ മോക്ഷത്തേയോ പ്രാപിക്കും. പട്ടുനൂൽപ്പുഴുതന്നെത്താനെ അതിന്റെ നൂലുകൊണ്ട് അതിനെ മൂടുന്നമാതിരി നിർഗ്ഗുണൻ ഗുണജാലം കൊണ്ട് നിത്യവും മൂടപ്പെടുന്നു. നിർദ്വന്ദ്വൻ നാനായോനികൾ തോറും ചെന്നുജനിച്ച് ദ്വന്ദ്വത്തെ പ്രാപിക്കും. ശിരോരോഗം, നേത്രരോഗം, പല്ലുകുത്ത്, പിടികടച്ചിൽ, മഹോദരം, തൃഷ്ണാരോഗം, ജ്വരം, തൊണ്ടവീക്കം, വിഷൂചിക, കുഷ്ഠം, തീപ്പൊള്ളൽ, പാണ്ഡുരോഗം, ഹിദ്ധ്മ, അപസ്മാരം ഇവ ശരീരം തോറും ബാധിക്കും. മറ്റു ദ്വന്ദ്വങ്ങളും ബാധിക്കും ഇവ വിചിത്രമായി ബാധിച്ചുകാണുന്നു. ജീവൻ ഇവയൊക്കെ തനിക്കുവന്ന രോഗമാണെന്നും, തന്റേതാണെന്നും വിചാരിക്കുന്നു. നാനാതരം തിര്യക്യോനികളിൽ ചിലപ്പോൾ ദേവയോനിയിൽ ജനിക്കും. ഇതൊക്കെ തന്റേതാണെന്നും, താനാണെന്നും അജ്ഞാനംമൂലം ജീവികൾ അഭിമാനിക്കുന്നു. ശുക്ളവസ്ത്രം ധരിച്ചവനായും, നാലുതരം വസ്ത്രങ്ങൾ ധരിച്ചവനായും, നിത്യവും വെറും നിലത്ത് കിടക്കുന്നവനായും നാം ചിലരെ കാണുന്നു. ചിലർ തവളയെപ്പോലെ കമിഴ്ന്നു കിടക്കുന്നു. ചിലർ വീരാസനത്തിലിരിക്കുന്നു. ചിലർ ചീരവസ്ത്രം ധരിക്കുന്നു. ചിലർ തുറന്നദിക്കിൽ കിടക്കുന്നു. ചിലർ വെളിവായി നില്ക്കുന്നു. ചിലർ ഇഷ്ടിക വിരിച്ചതിനു മുകളിൽക്കിടക്കുന്നു. ചിലർ മുള്ളുചിന്നിയതിന്റെ മുകളിൽക്കിടക്കുന്നു. ചിലർ ചാരത്തിൽക്കിടക്കുന്നു, ചിലർ വെറും മണ്ണിൽക്കിടക്കുന്നു. ചിലർ വീരസ്ഥാനത്തു കിടക്കുന്നു. ചിലർ ഈർപ്പമുള്ളിടത്തു കിടക്കുന്നു. ചിലർ ചേറ്റിൽക്കിടക്കുന്നു. പലതരം ശയ്യകളിൽ ചിലർ കിടക്കുന്നു. ഇതിന്റെയൊക്കെ ഉദ്ദേശം നാനാതരത്തിലുള്ള ഫലകാംക്ഷയാണ്. ചിലർ മുഞ്ജപ്പുല്ലു മേഖലയാക്കി നഗ്നനായി നടക്കുന്നു. ചിലർ പട്ടുടുക്കുന്നു. ചിലർ കൃഷ്ണാജിനം ചുറ്റി നടക്കുന്നു. ചിലർ ചാക്ക് ഉടുക്കുന്നു. ചിലർ കമ്പിളി ഉടുക്കുന്നു. ചിലർ പുലിത്തോൽ ഉടുക്കുന്നു. ചിലർ സിംഹത്തോലുടുക്കുന്നു. ചിലർ വെള്ളപ്പട്ടുടുക്കുന്നു. ചിലർ പലക തലയ്ക്കു വയ്ക്കുന്നു. ചിലർ മുള്ളുവസ്ത്രം ധരിക്കുന്നു. ചിലർ മരവുരി ധരിക്കുന്നു. ഇങ്ങനെ ബുദ്ധിയില്ലാത്തവരായി പലരും ഈ വകയിൽ അഭിമാനം കൊണ്ടുനടക്കുന്നു. വിചിത്രമായ ഭോജനങ്ങൾ കഴിക്കുന്നു. പലതരം രത്നം ചാർത്തുന്നു. ചിലർ പകൽ ഒരുനേരം, ചിലർ അതിന്നിടയിൽ രാത്രിയിൽ ഒരു

ഊണുകൂടെ കഴിച്ച് ജീവിക്കുന്നു. നാലാംദിവസം, എട്ടാം ദിവസം, ആറാംദിവസം, ആറാംരാവിലും, എട്ടാംപകലിലും. ഏഴും പത്തും രാവുചെന്നിട്ടും, പന്ത്രണ്ടാംപകലും ഓരോ ഊണുകഴിച്ചു ജീവിക്കുന്നു. ഒരു മാസം മുഴുവൻ ഉപവസിച്ചു ചിലർ ജീവിക്കുന്നു. ചിലർ കായ്കിഴങ്ങുകൾ മാത്രം കഴിച്ചു കഴിയുന്നു. കാറ്റുമാത്രം കഴിച്ചു ചിലർ കഴിയുന്നു. ജലപാനം മാത്രമായി ചിലർ കഴിയുന്നു. പിണ്ണാക്കുതിന്ന് ചിലർ കഴിയുന്നു. തൈരുമാത്രം ചിലർ കഴിച്ചു ജീവിക്കുന്നു. ചിലർ ചാണകംതിന്നു കഴിയുന്നു. ചിലർ ഗോമൂത്രം കുടിച്ചു കഴിയുന്നു. ചീരയുടെ പൂവും ഇലയും പറിച്ചുതിന്ന് ചിലർ കഴിയുന്നു. ചിലർ ചണ്ടി തിന്നുന്നു. ചിലർ വേവിക്കാത്തത്, കണ്ടത് പറിച്ചുതിന്നുന്നു. ചിലർ കൊഴിഞ്ഞ ഇല പെറുക്കിയെടുത്ത് തിന്നു കഴിയുന്നു. ചിലർ വീണ കായമാത്രം എടുത്ത് തിന്ന് കഴിയുന്നു. ഇങ്ങനെ സിദ്ധി ലഭിക്കുവാൻ പലതരം കഷ്ടപ്പാടുകൾ സഹിച്ച് പലരും കൃച്ഛ്രമായ ജീവിതം നയിക്കുന്നു.

ശരിക്ക് ചാന്ദ്രായനങ്ങളും, പല ലിംഗങ്ങളും കൈക്കൊണ്ട് നാലാശ്രമങ്ങൾ സ്വീകരിച്ച്, ഓരോന്നുവിട്ട് ഓരോന്ന് സ്വീകരിച്ചു കഴിയുന്നു. ഉപാശ്രമങ്ങളും, പലമാതിരി പാഷണ്ഡങ്ങളും സ്വീകരിക്കുന്നു. വിവിക്തമായ മണൽത്തിട്ട്, വിജനമായ വനം, പുണ്യക്ഷേത്രങ്ങൾ, ശൂന്യമായ സരസ്സുകൾ, വിജനമായ ശൈലങ്ങൾ, വിജനമായ ഗുഹകൾ, ഗൃഹതുല്യമായ ഗുഹകൾ, വിവിക്തജപ്യങ്ങളായ ഇടങ്ങൾ–ഇവയിലൊക്കെ വസിച്ച് പലതരം വ്രതങ്ങളെടുത്ത്, നിയമങ്ങൾ പലതും, തപങ്ങൾ, പലതരത്തിലും അനുഷ്ഠിച്ച് പലതരം യജ്ഞങ്ങളും അതുപോലെ നാനാവിധികളും അനുഷ്ഠിച്ച്, കച്ചവടം, വിപ്രന്മാരുടേയും വൈശ്യരുടെയും ശൂദ്രരുടേയും, ക്രമങ്ങൾ യഥാവിധി അനുഷ്ഠിച്ച്, ദാനംചെയ്ത്, ദീനന്മാരിലും അന്ധന്മാരിലും ദരിദ്രരിലും കനിഞ്ഞ്, ദാനധർമ്മാദികൾ ചെയ്ത്, താൻ ശ്രേയസ്സുള്ളവനാണെന്ന് തന്നെത്താൻ അഭിമാനിച്ച് മൗഢ്യത്തിനു വശഗരായി പലർ കഴിയുന്നു.

സത്വം, രജസ്സ്, തമസ്സ്, ധർമ്മം, കാമം, അർത്ഥം, എന്നിവയും പ്രകൃത്യാ ആത്മാവെ ആത്മാവും ഇപ്രകാരം ഭജിക്കുന്നു.

സ്വധാകാരം, വഷൾക്കാരം, സ്വാഹാകാരം, നമസ്കാരം, യജിപ്പിക്കൽ, ദാനംചെയ്യൽ, പരിഗ്രഹം വാങ്ങൽ, പഠിക്കൽ, യാഗം ചെയ്യൽ, ഇവയും വേറെ ചിലതും, ജന്മമൃത്യുക്കളും വിഷാദം, വിശ്വസനം, ശുഭാശുഭമയമായുള്ള കർമ്മങ്ങൾ – ഇവയൊക്കെ ആത്മാവിൻെറ ക്രിയാപഥങ്ങളായി പറയപ്പെടുന്നു. പ്രകൃതീദേവി ജന്മം, പ്രളയം എന്നിവയും ചെയ്യുന്നു. പ്രളയകാലത്ത് 'അവൻ' ഗുണങ്ങളെല്ലാം ഏകനായി ഏറ്റു നില്ക്കുന്നു. രശ്മിജാലം രവി എന്നപോലെ അതു തന്നിലേക്കു ചുരുക്കുന്നു. ഇപ്രകാരം വീണ്ടും ആത്മാവിൻെറ ക്രീഡയ്ക്കുവേണ്ടി അവൻ ചെയ്യുന്നു. ആത്മരൂപഗുണം നാനാപ്രകാരം ഹൃദയപ്രിയമാണ്. ഇപ്രകാരം സർവ്വപ്രളയമായ വൃത്തിയെ വികരിക്കുന്നവൻ, ക്രിയാപഥത്തിൽ ത്രിഗുണക്രിയയെ യോജിപ്പിക്കുന്നു. ഈ ജഗത്തു മുഴുവൻ അന്ധമാണ്. പ്രകൃതിയാൽ ഈ ജഗത്ത് അന്ധകാരമയമായിരിക്കുന്നു. രജസ്സും, തമസ്സും ജഗത്തിനെ മൂടിയിരിക്കുന്നു. ഇപ്രകാരം ഈ ദ്വന്ദം ആവർത്തിച്ചുകൊണ്ടിരിക്കയാണ്. 'ഈ കണ്ടതൊക്കെ എനിക്കുണ്ടായതാണ്. ഇവയൊക്കെ എനിക്കുള്ളതാണ്. ഞാൻ ചെയ്യേണ്ട കാര്യങ്ങളൊന്നും ചെറുതല്ല. ഞാനില്ലെങ്കിൽ ഇതൊക്കെ അനാഥമാകും.' ഇങ്ങനെ അജ്ഞാനത്താൽ മർത്ത്യൻ എന്തൊക്കെ വിചാരിക്കുന്നു. സുകൃതങ്ങളെപ്പറ്റിയും അവൻെറ ചിന്ത ഇതുതന്നെ. 'ഞാൻ സ്വർഗ്ഗത്തിലെത്തിയാൽ ഭുജിക്കേണ്ട സുഖങ്ങളാണിവയൊക്കെ. അതൊക്കെ ഞാൻ ഇഹത്തിൽവെച്ചു തന്നെ അനുഭവിക്കും. എല്ലാ ശുഭാശുഭഫലങ്ങളും ഇവിടെത്തന്നെ അനുഭവിക്കും! സുഖംതന്നെ ചെയ്യണം. ഒരു പ്രാവശ്യം ചെയ്താൽ എനിക്കു സുഖമായി. എനിക്ക് പ്രളയകാലംവരെ ജന്മംതോറും സുഖം ലഭിക്കും. 'ഈ കാര്യം ചെയ്താൽ അനന്തമായ നരകവും ലഭിക്കും. മനുഷ്യത്വം മഹാദുഃഖമാണ്. നരകത്തിൽ മുങ്ങും മനുഷ്യൻ. നരകംവിട്ട് മനുഷ്യത്വം ഞാൻ പ്രാപിക്കും. പിന്നെ, മനുഷ്യത്വംവിട്ട് ദേവഭാവത്വം പ്രാപിക്കും. ദേവത്വംനേടി പൗരുഷം പ്രാപിക്കും. മനുഷ്യത്വംമൂലം നരകവും മാറ്റത്തോടെ ഏല്ക്കും.' ഇപ്രകാരം നിത്യവും സ്വഗുണത്താലാവൃതനായ മർത്ത്യൻ ചിന്തിക്കുന്നു.

ദേവത്വവും, മാനുഷത്വവും, നരകവും, മമത്വമുള്ളവൻ ഏറ്റ് നിത്യവും അവിടെക്കിടന്നു തിരിയും. കോടിക്കണക്കിനു ജന്മങ്ങളെടുത്ത് ചാകും. ശുഭാശുഭകർമ്മങ്ങൾ ചെയ്യുന്ന മൂർത്തിമാൻ മൂന്നുലോകത്തിലും ഫലം ഏല്ക്കുന്നു. ശുഭാശുഭഫലമായ കർമ്മം പ്രകൃതിചെയ്യുന്നു. അത് അനുഭവിക്കുന്നതും പ്രകൃതിതന്നെ. അല്ലയോ കാമഗാ! ഇതാണ് മൂന്നു ലോകത്തിലെയും കഥ.

തിര്യക്ഭാവം, മനുഷ്യത്വം, ദേവത്വം ഇവ മൂന്നുമാണ് പ്രാകൃതസ്ഥാനങ്ങളെന്നു ധരിക്കണം. അലിംഗത്വാൽ പ്രകൃതിയെ ലിംഗംകൊണ്ട് നാം അനുമാനിക്കുന്നു. അപ്രകാരമാണ് പൗരുഷമായ ലിംഗം അനുമാനത്താൽ നാം ഗ്രഹിക്കുന്നത്.

ആത്മാവിനെ മാറ്റംചെയ്യുവാൻ കഴിയുന്നതല്ല. പ്രകൃതിയെ ആത്മാവ് കർമ്മബദ്ധമാക്കുകയാണ്. ഇന്ദ്രിയത്തോട് ഇണങ്ങിയ ആത്മാവ് ഇന്ദ്രിയജ്ഞാനത്തോടുചേരുമ്പോൾ മർത്ത്യനും ഇവയൊക്കെ തൻേറതായി കണക്കാക്കുന്നു. ശ്രോതാദികളായ അഞ്ച് ഇന്ദ്രിയങ്ങളും, വാക്ക് മുതലായവയെല്ലാം ഗുണംതോറും ഗുണങ്ങളാൽ പ്രവർത്തിക്കുന്നു. ഈ ഇന്ദ്രിയങ്ങൾചെയ്യുന്ന എല്ലാകാര്യവും ഈ ഇന്ദ്രിയങ്ങളും തൻേറതാണെന്നും പുരുഷൻ വിചാരിക്കുന്നു. ആത്മാവിന്നു ഇന്ദ്രിയമില്ല. പിന്നെ വ്രണമില്ല. എന്നാലും വ്രണവാനാണെന്നു വിചാരിക്കുന്നു. അലിംഗൻ ആത്മലിംഗത്തേയും, അകാലൻ ആത്മകാലത്തേയും, അസത്വാത്മാവ് സത്വത്തേയും ദർശിക്കുന്നു. അതത്വത്തെ തത്ത്വമായും കരുതുന്നു. ആത്മാവിന്ന് മൃതിയില്ല. മൃതിയുണ്ടെന്നുതോന്നുന്ന ആത്മാവ് അചരനാണെങ്കിലും ചരനെന്നു മർത്ത്യൻ കാണുന്നു. അക്ഷേത്രം ക്ഷേത്രമായും, അസർഗ്ഗം സർഗ്ഗമായും. അതപസ്സ് തപസ്സായും, അഗതി ഗതിയായും, അഭവൻ ഭവനായും, അഭയൻ ഭയനായും, അക്ഷരൻ ക്ഷരനായും, അബുദ്ധി കരുതുകയാണ്.''

### 204. വസിഷ്ഠകരാളജനകസംവാദം - പ്രകൃതിയുടെ സംസർഗ്ഗംമൂലം ജീവന്നു സംഭവിക്കുന്ന പതനം -

വസിഷ്ഠൻ പറഞ്ഞു: " ബോധം വന്നുദിക്കാത്തതുകൊണ്ടും, ബുധന്മാരെ സേവിക്കാത്തതുകൊണ്ടും, അജ്ഞാനത്തിൽ കുടുങ്ങിക്കിടക്കുന്ന ജീവലോകം കോടികോടി ജന്മങ്ങൾ എടുത്ത് അനവരതം നശിച്ചുകൊണ്ടിരിക്കുന്നു. ജീവൻ തിര്യക്കുകളായും, മനുഷ്യരായും ദേവന്മാരായും പുനർജ്ജന്മത്തിന് വിധേയരായി സംസാരദുഃഖമനുഭവിച്ചുകൊണ്ടിരിക്കുന്നു. അജ്ഞാനംമൂലം ജീവൻ ചന്ദ്രനെപ്പോലെ ആയിരമായിരം പ്രാവശ്യം ക്ഷയോന്മുഖനായിത്തീരുന്നു. ചന്ദ്രനെപ്പോലെതന്നെയാണ് ജീവൻെറ പരിണാമവും. തമസ്സിൻെറ ബാധമൂലമാണല്ലോ ചന്ദ്രൻ ശോഷിച്ചുവരുന്നത്. ജീവനും അപ്രകാരംതന്നെ അജ്ഞാനമാകുന്ന തമസ്സിൻെറ ബാധയാലാണ് സംസാരത്തിൽ ഉഴലുന്നത്. ചന്ദ്രന്നു പതിനാറു കലകളുണ്ട്. അതിൽ പതിനഞ്ചെണ്ണമാണ് ക്ഷയിക്കുകയും വർദ്ധിക്കുകയും ചെയ്യുന്നത്. പതിനാറാമത്തെ ഭാഗം കാണപ്പെടു

ന്നില്ല. അത് ഉണ്ട്. അതിന്നു മാറ്റമില്ല. കറുത്തവാവിൻനാൾ അത് മാറ്റംകൂടാതെ നില്ക്കുന്നുണ്ട്. ഇങ്ങനെ ചന്ദ്രൻെറ മാതിരിതന്നെ ജീവന്നും പതിനാറ് അംഗങ്ങളുണ്ട്. അതിൽ ജീവൻെറ പതിനഞ്ച് അംഗമേ കാണുകയും മായുകയും ചെയ്യുന്നുള്ളു. ആ ഭാഗങ്ങൾ ഏതൊക്കെയാണെന്നു പറയാം. പ്രകൃതിയും അഞ്ച് ഇന്ദ്രിയങ്ങളും, അവയുടെ അഞ്ചു കർമ്മങ്ങളുംകൂടിയ പത്തും, നാല് ആന്തരികശക്തികളുമാണ്. പതിനാറാമത്തേതിന്ന് മാറ്റമില്ല. അജ്ഞാനം മൂലം ജീവൻ തമസ്സിൽ മുഴുകി വീണ്ടും വീണ്ടും അനവരതം ജന്മമെടുത്തുകൊണ്ടിരിക്കുന്നു. അത് മുൻപറഞ്ഞ പതിനഞ്ച് ജീവാംശങ്ങളിലാണ്. ജീവൻെറ നാശമില്ലാത്ത, മാറ്റമില്ലാത്ത അംശം ഇവയോടു ചേർന്നു ജന്മമെടുക്കുന്നു. ആ പതിനാറാമത്തെ അംശം സൂക്ഷ്മമായതാണ്. അതിനെ സോമനെന്നു വിളിക്കുന്നു. അതിനെ ഇന്ദ്രിയങ്ങളാൽ ഉയർത്തുവാൻ സാധിക്കുന്നതല്ല. നേരെമറിച്ചു ജ്ഞാനേന്ദ്രിയങ്ങൾ അതിനാൽ ഉയർത്തപ്പെടുന്നു. അതുകൊണ്ട് ആ പറഞ്ഞ പതിനാറു ഭാഗങ്ങൾ ജീവികളുടെ ജന്മങ്ങൾക്കു കാരണമായിത്തീരുന്നു. ജീവികൾക്ക് ഹേ രാജാവേ! ഇതിൻെറ സഹായം കൂടാതെ ജന്മമെടുക്കുവാൻ കഴിയുന്നതല്ല. അവയെ പ്രകൃതിയെന്നു പറയുന്നു. പ്രകൃതിയുമായി ജീവന്നുള്ള ബന്ധം നശിപ്പിക്കുക, തകർത്തുകളയുക എന്നതാണ് മോക്ഷമെന്നു പറയുന്നത്. മഹത്തെന്ന ആത്മാവ് അതായത് ഇരുപത്തഞ്ചാമത്തേത് അതിനെ അന്വേഷിക്കയാലും, വിശുദ്ധനും, വിമലനുമായ അവനെ ശുദ്ധാശുദ്ധസേവമൂലം ശുദ്ധാത്മാവ് അശുദ്ധനായി ഭവിക്കുന്നു. 'അബുദ്ധസേവമൂലം ബുദ്ധൻ അബുദ്ധത്വം പ്രാപിക്കും. അപ്രകാരം തന്നെയാണ് ബുദ്ധൻെറ നിലയുമെന്ന് രാജാവേ, അറിഞ്ഞാലും. ത്രിഗുണാത്മപ്രകൃതി വിട്ട് ഇപ്രകാരം ബുദ്ധൻ ത്രിഗുണനായി ഭവിക്കുന്നു.

**305. വസിഷ്ഠകരാളജനക സംവാദം - ക്ഷരം, അക്ഷരം, പ്രകൃതി, പുരുഷൻ ഇവയുടെ വിവരണം** –ജനകൻ പറഞ്ഞു: 'അക്ഷരം ക്ഷരം എന്നീ രണ്ടിന്നും തമ്മിലുള്ള ചേർച്ച യുക്തംതന്നെയാണ്. ഭഗവാനേ, ഇതുപോലെയാണ് സ്ത്രീപുരുഷ സംബന്ധമെന്നു ഞാൻ വിചാരിക്കുന്നു. പുരുഷനെക്കൂടാതെ ഒരു സ്ത്രീ ഗർഭം ധരിക്കുകയില്ല. പെണ്ണിനെക്കൂടാതെ ഒരു ആണിന്നും ആകാരം ഉണ്ടാവുകയില്ല. തമ്മിൽ ച്ചേർന്ന സംബന്ധം മൂലം, തമ്മിലുള്ള ഗുണങ്ങളുടെ സംശ്രയം മൂലം, ആകൃതിയുണ്ടാകുന്നു. ഇത് എല്ലാ യോനിയിലും ഒരുപോലെതന്നെയാണ്. രതിക്കുവേണ്ടിയുള്ള സംബന്ധം മൂലം, തമ്മിലുള്ള ഗുണങ്ങളുടെ സംശ്രയം മൂലം, ആകാരം ഋതുകാലങ്ങളിലുണ്ടാകും. അതു നാം കാണാറുള്ളതാണ്. പുരുഷൻെറ മിക്ക ഗുണങ്ങളും മാതാവിനുള്ള ഗുണങ്ങളും ആ പ്രജയിൽ അടങ്ങിയിരിക്കുന്നു. മജ്ജ, അസ്ഥി, സ്നായു എന്നിവ പിതാവിൻെറ ഗുണങ്ങളാണെന്ന് അല്ലയോ ദ്വിജാ, ഞാൻ അറിയുന്നു. തൊലിയും മാംസവും രക്തവും മാതാവിൻെറ ഗുണങ്ങളാണെന്നും അറിയുന്നു. ഇങ്ങനെയാണല്ലൊ വേദശാസ്ത്രങ്ങളിൽ പറഞ്ഞിട്ടുള്ളത്, തനിക്കു പറയുവാൻ പ്രമാണമായിട്ടുള്ളത്. വേദത്തിലെ വാക്യങ്ങളും ശാസ്ത്രത്തിലെ വാക്യങ്ങളും അങ്ങനെയാണല്ലോ പറയുന്നത്. ശാശ്വതമായ പ്രമാണം വേദവാക്യപ്രമാണമാണല്ലൊ. അത് ശാശ്വതവുമാണ്. അന്യോന്യമുള്ള ഗുണസംരോധം കൊണ്ടും അന്യോന്യമുള്ള ഗുണസംശ്രയംകൊണ്ടും ഇപ്രകാരം പ്രകൃതിയും പുരുഷനും തമ്മിൽ ഒത്തുനില്ക്കുന്നു. അതുകൊണ്ട് ഭഗവാനേ, ഞാൻ കാണുന്നു മോക്ഷധർമ്മം എന്ന ഒന്ന് ഇല്ലെന്ന്. അതല്ല, ഇപ്പറഞ്ഞതിന്നുമേലെ വല്ലതുമുണ്ടെങ്കിൽ, ദൃഷ്ടാന്തമായി വല്ലതുമുണ്ടെങ്കിൽ, അത് ശരിയായി, തത്ത്വമായി, എനിക്കു പറഞ്ഞുതരണേ. എല്ലാം പ്രത്യക്ഷമായി കണ്ടവനാണല്ലോ അങ്ങ്. ഞങ്ങൾ മോക്ഷത്തെ കാംക്ഷിക്കുന്നവരാണ്. അനാമയം – സൗഖ്യം – കാംക്ഷിക്കുന്നുണ്ട്. ദേഹമില്ലാത്തതും, ജര ബാധിക്കാത്തതും, നിത്യമായതും, അതീന്ദ്രിയമായതും, അനീശ്വരമായതുമായ ബ്രഹ്മത്തെ കാംക്ഷിക്കുന്നവരാണ് ഞങ്ങൾ.''

വസിഷ്ഠൻ പറഞ്ഞു: "അല്ലയോ രാജാവേ, അങ്ങ് വേദശാസ്ത്രങ്ങളെ ദൃഷ്ടാന്തമാക്കിയിട്ടാണ് ഈ പറഞ്ഞത്. മറ്റു ശാസ്ത്രങ്ങളും അങ്ങയ്ക്ക് ഈ പറഞ്ഞതിൽ ദൃഷ്ടാന്തം കാണിച്ചിട്ടുണ്ടാകാം. അതുപ്രകാരം അങ്ങു പറഞ്ഞത് തെറ്റല്ല. അങ്ങു മനസ്സിലാക്കിയിടത്തോളം ശരിയാണെന്നു പറയാം. വേദശാസ്ത്രങ്ങളിലുള്ള ഗ്രന്ഥം അങ്ങു ധരിക്കുന്നുണ്ട്. എന്നാൽ ഗ്രന്ഥത്തിൽ പറഞ്ഞിരിക്കുന്ന തത്ത്വം അങ്ങു ശരിക്കും ധരിച്ചിട്ടില്ല. വേദശാസ്ത്രത്തിൽ പറഞ്ഞിട്ടുള്ള ഗ്രന്ഥം ഉരുവിട്ടു പഠിക്കുന്നതിൽ തൽപരനായ ഒരാൾ ഗ്രന്ഥാർത്ഥതത്ത്വം ശരിക്കു മനസ്സിലാക്കിയിട്ടില്ലെങ്കിൽ ആ ധാരണം അനർത്ഥത്തിന്നു വഴിവെക്കും. ഗ്രന്ഥാർത്ഥമറിയാത്തവൻ വെറുതെ ഗ്രന്ഥഭാരം പേറുകയാണ്. ഗ്രന്ഥാർത്ഥതത്ത്വജ്ഞനായാലോ, ഗ്രന്ഥധാരണം പാഴിലാണെന്നു പറയുവാൻ പാടില്ല. ഗ്രന്ഥാർത്ഥം ആരെങ്കിലും ചോദിച്ചാൽ ശരിക്കും മറുപടി പറഞ്ഞവൻ അതിൻെറ തത്ത്വം ശരിക്കും ധരിച്ച്, അതിൻെറ അർത്ഥം മനസ്സിലാക്കിയിട്ടുള്ളവനാണെന്നു പറയാം. എന്നാൽ ഗ്രന്ഥാർത്ഥം സഭയിൽ പറയാൻ മടിക്കുന്ന, പറയാൻ സാധിക്കാത്ത, സ്ഥൂലബുദ്ധിയായ മഠയൻ കൃത്യമായി ഗ്രന്ഥാർത്ഥം പറയുന്നതാണോ? അവൻ അതിൽ പരാജയമടയുക തന്നെ ചെയ്യും. നിശ്ചയമില്ലാത്തവൻ, ശരിയായ അർത്ഥം ഗ്രഹിക്കാത്ത മൂഢൻ, തൻെറ അഭിപ്രായം പ്രകടിപ്പിച്ചു പരിഹാസ്യനായി സഭയിൽനിന്നു പോകേണ്ടിവരും. അതുകൊണ്ട് ഹേ രാജാവേ, ശരിക്ക് ഇതിനെപ്പറ്റി ഞാൻ അങ്ങയോടു പറയാം. ഭവാൻ മനസ്സിരുത്തി കേൾക്കുക.

മോക്ഷത്തെക്കുറിച്ചു പണ്ടേതന്നെ ഗുരുജനങ്ങൾ ശിഷ്യന്മാർക്ക് ഉപദേശിക്കാറുള്ളതാണ്. സാംഖ്യത്തേയും, യോഗത്തേയും കുറിച്ചു നല്ലപോലെ പരിശീലിച്ചറിഞ്ഞ മഹാത്മാക്കളായ ഗുരുക്കന്മാർ ശിഷ്യന്മാർക്കു പറഞ്ഞു കൊടുക്കാറുണ്ട്. യോഗം ശീലിച്ചവർ എന്തു കാണുന്നുവോ, അതു തന്നെയാണ് സാംഖ്യരും നേടുന്നത്. അതുകൊണ്ടു സാംഖ്യരും യോഗവും ഒന്നാണെന്ന് ആരു കാണുന്നുവോ, അവരാണ് ബുദ്ധിമാന്മാർ. തോല്, മാംസം, ചോര, മേദസ്സ്, പിത്തം, മജ്ജ, ഞരമ്പ് ഇവയാണ് ഐന്ദ്രിയകം. നീ എന്നോടു ചോദിച്ചുവല്ലോ? അതാണ് ഞാൻ പറഞ്ഞത്. ദ്രവ്യത്തിൽ നിന്നു ദ്രവ്യം ഉത്ഭവിക്കും. ഇന്ദ്രിയത്താൽ ഇന്ദ്രിയവും ഉണ്ടാകും. ദേഹത്തിൽനിന്നു ദേഹവും ബീജത്തിൽനിന്നു ബീജവും ഉണ്ടാകുന്നു. എന്നാൽ ബ്രഹ്മം ഇന്ദ്രിയമില്ലാത്തവൻ, ബീജമില്ലാത്തവൻ, ദ്രവ്യമില്ലാത്തവൻ, എന്നറിയപ്പെടുന്നു. ഇങ്ങനെയുള്ള ആത്മാവിന്ന് കേവലം നിർഗ്ഗുണത്വം മൂലം എങ്ങനെ ഗുണം സംഭവിക്കും? അവൻ ഗുണങ്ങൾ വിട്ടവനാണല്ലോ. ആത്മാവ് അങ്ങനെയായിരിക്കെ എങ്ങനെ അവൻ ഗുണങ്ങളാൽ അലംകൃതനാകും? ഗുണങ്ങളിൽനിന്നു ഗുണങ്ങൾ ഉത്ഭവിക്കുകയും അതിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു. ഇപ്രകാരം ഗുണം പ്രകൃതിയിൽനിന്നുണ്ടാകുകയും അതിൽത്തന്നെ ലയിക്കുകയും ചെയ്യുന്നു.

തോല്, മാംസം, ചോര, മേദസ്സ്, പിത്തം, സ്നായു, അസ്ഥി, മജ്ജ ഇവ എട്ടും ശുക്ളത്തിൽനിന്ന് ഉണ്ടായതാണ്. ഇവ പ്രകൃതങ്ങളാണെന്നു നീ ധരിക്കുക. ജീവാത്മാവും വിശ്വവും സത്വരജസ്തമോഗുണങ്ങളാൽ യുക്തമായ പ്രകൃതിയിൽ നിന്നുമാണ് ഉണ്ടായത്. പരമാത്മാവ് ഇതിൽ രണ്ടിൽനിന്നും വിഭിന്നമാണ്. പൂവ്, കായ് എന്നിവയാൽ ഋതുക്കൾ (വസന്താദി ഋതുക്കൾ) ആകാരശൂന്യങ്ങളാണെങ്കിലും, സ്വരൂപങ്ങ

ളായി തോന്നുന്നതുപോലെ, പ്രകൃതിയും ആകാരരഹിതമായണെങ്കിലും പുരുഷനിൽ ചേർന്നതുകൊണ്ട്, അതിൽനിന്നു സന്താനരൂപത്തിൽ മഹത്ത്വാദികാര്യങ്ങളെ ഉണ്ടാക്കുന്നു. അതുകൊണ്ട് ലിംഗരഹിതനായി ഇങ്ങനെ ദേഹസ്ഥനായ പുരുഷനെ സത്വാദിഗുണരഹിതനായി നിർമ്മലനായി ഇരുന്നിട്ടും അനുമാനത്താൽ അനുഭവഗമ്യനാക്കുന്നു. ഉൽപത്തിവിനാശരഹിതനും, അനന്തനും, സർവ്വദർശിയും, സർവ്വദോഷവിസർജ്ജിതനുമായ ആത്മാവ് സത്വാദിഗുണങ്ങളുടെ അഭ്യാസത്താൽ ഗുണസ്വരൂപനായി പറയപ്പെടുന്നു. സത്വാദിഗുണങ്ങളുള്ള ജനങ്ങൾ, ഗുണരഹിതനായ ആത്മാവിനെ സഗുണനായി കരുതുന്നു. ഇവൻ ഈ ഗുണങ്ങളൊക്കെ പ്രാകൃതമായ മട്ടിൽ കണ്ടു ത്യജിച്ചാൽ അപ്പോൾ ജീവാത്മാവ്, ഗുണത്യാഗത്താൽ പരമമായ ബ്രഹ്മത്തെ ദർശിക്കും. ബുദ്ധിക്ക് അപ്പുറം എന്തുണ്ടോ, സാംഖ്യയോഗങ്ങളാൽ അതു ശരിയായി അറിയുന്നവൻ അജ്ഞാനത്തിൽ നിന്നു മുക്തനാകുന്നു. അവൻ അപ്രബുദ്ധവും, അഗുണവും, അവ്യക്തവുമായ ബ്രഹ്മമായി രൂപംകൊള്ളുന്നു. പ്രകൃതിക്കും ഗുണങ്ങൾക്കും ഈശ്വരൻ, നിർഗ്ഗുണൻ, നിത്യൻ, അധിഷ്ഠിതാവ് എന്നിങ്ങനെ ഇരുപത്തഞ്ചാമനായ അവനെ അറിയുന്നു. സാംഖ്യയോഗവിദഗ്ദ്ധന്മാർ ഈ പരമാർത്ഥത്തെ അറിയുന്നു. അവ്യക്തമായി ജന്മമൃത്യുഭീതരായി ബുധന്മാർ എപ്പോഴാണോ അറിയുന്നവനെ അറിയുന്നത്, അപ്പോൾ ഒപ്പം അവൻ ആ മഹത്വത്തെ നേടുകയും ചെയ്യും. ഇത് ഉത്തമമായ നിദർശനമാണ്. ബുദ്ധിമാനായ പുരുഷൻ ജീവാത്മാവും പരമാത്മാവും തമ്മിലുള്ള ബന്ധം ശരിയായി വേദത്തിൽനിന്ന് അറിയുന്നു. ബുദ്ധിഹീനനായ പുരുഷൻ ജീവാത്മാവും പരമാത്മാവും ഭിന്നമാണെന്നു വിചാരിക്കുന്നു. ഇതാണ് ജ്ഞാനിയും അജ്ഞാനിയും തമ്മിലുള്ള അന്തരം. ക്ഷരവും അക്ഷരവും തമ്മിലുള്ള അന്തരവും ഞാൻ നിന്നോടു പറഞ്ഞു. ക്ഷരം നാശമുള്ളതാണ്. അക്ഷരം നാശമില്ലാത്തതാണ്. നന്നായി ഇപ്രകാരം അന്വേഷിക്കുമ്പോൾ ഇരുപത്തഞ്ചാമതിന്റെ തത്ത്വം അറിയുന്നു. ആത്മാവിന്റെ ഏകത്വവും അഭേദത്വവും ശാസ്ത്രജ്ഞാനംകൊണ്ടു സിദ്ധിക്കുന്നു. ഏകത്വവും അഭേദത്വവും ശാസ്ത്രസമ്മതമാണ്. മറിച്ചുള്ള അഭിപ്രായം അശാസ്ത്രീയമാണ്. ജന്മമരണരഹിതനായ പരമപുരുഷനിൽ അനേകതത്വത്തിലുള്ള സൃഷ്ടി സംഭവിക്കുന്നു. ഈ ഇരുപത്തഞ്ചാമത്തെ സർഗ്ഗത്തെ തത്ത്വമായി കരുതുന്നു. ഈ ഇരുപത്തഞ്ചിനും മേലെയായി സനാതനമായ തത്ത്വം നില്ക്കുന്നു.

**306. വസിഷ്ഠ കരാളജനകസംവാദം – യോഗസാംഖ്യരൂപവർണ്ണനം; ആത്മജ്ഞാനം കൊണ്ടു മുക്തി –** ജനകൻ പറഞ്ഞു: "അല്ലയോ ഋഷിസത്തമാ, അക്ഷരത്തിന്റെ ഗുണം ഏകത്വം എന്നും, ക്ഷരത്തിന്റെ ഗുണം നാനാത്വം എന്നും ഭവാൻ പറഞ്ഞുവല്ലോ. എന്നാൽ എനിക്ക് ആ പറഞ്ഞതിന്റെ ശരിയായ സാരം ശരിക്കു മനസ്സിലായില്ല. സംശയങ്ങൾ പിന്നെയും മനസ്സിൽ പൊന്തിവരുന്നു. അജ്ഞാനികൾ ആത്മാവിനെ ബഹുത്വസംഭവത്തോടു ചേർന്നേ ചിന്തിക്കുന്നുള്ളു. ബുദ്ധിയും അറിവുമുള്ള മഹാശയന്മാർ ആത്മാവിനെ ഭിന്നമായിക്കാണുന്നില്ല. ഏകമായി ഒരേയൊരു നിലയിൽമാത്രമേ ദർശിക്കുന്നുള്ളു. എനിക്കാണെങ്കിൽ ഈ പറഞ്ഞ കാര്യത്തിൽ ഒരു സംശയാതീതമായ ബോധം ഉദിച്ചിട്ടില്ല. ഒരു മങ്ങിയ മൂടലോടുകൂടിയ ബോധമേ വന്നിട്ടുള്ളു. അതുകൊണ്ട് എങ്ങനെ ഇപ്രകാരം സംഭവിക്കുന്നു എന്നൊരു ബോധം എന്നിൽ വന്നിട്ടില്ല. എനിക്ക് എത്ര ശ്രമിച്ചിട്ടും അതിണു കഴിയുന്നില്ല. ഈ അക്ഷരത്തിന്റെ ഏകത്വത്തിനും, ക്ഷരത്തിന്റെ നാനാത്വത്തിന്നും അങ്ങു പറഞ്ഞ കാരണങ്ങളൊക്കെ എന്റെ മനസ്സിന്റെ അസ്വസ്ഥതമൂലം മറന്നുകഴിഞ്ഞിരിക്കുന്നു. ഞാൻ അതുകൊണ്ട് അത് അങ്ങയിൽനിന്നു വീണ്ടും കേൾക്കുവാൻ ആഗ്രഹിക്കുന്നു. അക്ഷരത്തിന്റെ ഏകത്വവും, ക്ഷരത്തിന്റെ നാനാത്വവും, വ്യക്തമാക്കിത്തന്നാലും. ബുദ്ധം, പ്രതിബുദ്ധം, ബോദ്ധ്യമാനം, വിദ്യ, അവിദ്യ, ക്ഷരം, അക്ഷരം, സാംഖ്യം, യോഗം ഇവയെല്ലാം വേറെ വേറെ ശരിക്ക് വ്യക്തമായി പറഞ്ഞു മനസ്സിലാക്കിത്തന്നാലും.''

വസിഷ്ഠൻ പറഞ്ഞു: "അല്ലയോ രാജാവേ, നീ ഈ ചോദിച്ചതിന്റെ മറുപടി ഞാൻ ഇപ്പോൾ നിന്നോടു പറയാം. യോഗത്തിന്റെ പരിശീലനകാര്യമാണു പറയുന്നത്. അത് ഇപ്പോൾ വേറെ കേട്ടു മനസ്സിലാക്കിക്കൊള്ളുക. യോഗപരിശീലനം ചെയ്യുന്ന യോഗികൾക്കു ധ്യാനമാണ് ശ്രേഷ്ഠമായ ബലം. ആ ധ്യാനംതന്നെ രണ്ടുവിധമുണ്ട് എന്നു യോഗവിദ്യ അറിഞ്ഞവർ പറയുന്നു. ഒന്ന് മനസ്സിന്റെ ഏകാഗ്രതയാണ്. മറ്റേത് പ്രാണായാമമാണ്. പ്രാണായാമം സഗുണമാണ്. മനസ്സിന്റെ ഏകാഗ്രത എന്നത് നിർഗുണമാണ്. മന്ത്രജപങ്ങളുടെ സഹായത്തോടെ പ്രാണായാമം ശീലിക്കുന്നതിനെ സഗുണം, സഗർഭം എന്നു പറയുന്നു. എന്നാൽ മനസ്സിനെ ഏകാഗ്രമാക്കുന്നതിൽ ഇതിന്റെ, ഈ ജപത്തിന്റെ, സഹായമില്ലാത്തതുകൊണ്ട് അതിനെ നിർഗ്ഗുണമെന്നു പറയുന്നു. ധ്യാനത്തിൽ മുഴുകുന്ന യോഗി മൂന്നു കാര്യങ്ങൾക്ക് അതിൽനിന്നു വിരമിക്കാം. മൂത്രവിസർജ്ജനം, മലവിസർജ്ജനം, ഭക്ഷണം. ഇവ മൂന്നിന്നും ആവശ്യമായ സമയം വിനിയോഗിച്ചതിന്നു ശേഷം വീണ്ടും യോഗത്തിൽ നിരതനാകണം. ഇന്ദ്രിയങ്ങളെ വിഷയങ്ങളിൽനിന്നു പിൻതിരിച്ചു മനസ്സിന്റെ സഹായത്തോടെ ശുദ്ധനായി പത്തോ, പന്ത്രണ്ടോ, ഇരുപത്തിനാലോ സംചോദനകളാൽ ധീമാൻ ആത്മപ്രേരണ ചെയ്യണം. ജരകൂടാതെ നില്ക്കുന്നതാണ് അത് എന്നാണ് മനീഷികൾ പറയുന്നത്. അവയാൽ ആത്മാവെ അറിയാമെന്നാണ് കേട്ടിരിക്കുന്നത്. മനസ്സു തെറ്റാതെ നില്ക്കുന്നവനല്ലാതെ വ്രതം ഇല്ലെന്നാണ് നിശ്ചയം.

എല്ലാ സംഗങ്ങളും വിട്ട്, ലഘുവായി ആഹരിച്ച്, ജിതേന്ദ്രിയനായി, രാത്രിയുടെ ആദിയിലും ഒടുവിലും മനസ്സിനെ ആത്മാവിൽ നിർത്തുക. ഇന്ദ്രിയൗഘങ്ങളെ മനസ്സാൽ ഉറപ്പിച്ച് അല്ലയോ മിഥിലേശ്വരാ, ബുദ്ധിയാൽ ഉള്ളുറപ്പിച്ച്, പാറപോലെ ഇളകാത്തവനായി, മരമുട്ടിപോലെ കുലുങ്ങാത്തവനായി, പർവ്വതംപോലെ നിശ്ചലനായി ഇരിക്കുന്നവൻ ആരോ, അവൻ യോഗിയാണെന്ന് വിധിവിധാനജ്ഞാനമുള്ള ബുധന്മാർ പറയുന്നു.

അങ്ങനെ യോഗനിമഗ്നനായ യോഗി ചെവികൊണ്ടു കേൾക്കുകയില്ല, മൂക്കുകൊണ്ടു ഘ്രാണിക്കുകയില്ല, ഗന്ധം അറിയുകയില്ല, നാവുകൊണ്ട് രസം അറിയുകയില്ല. മനസ്സുകൊണ്ട് കണ്ണുകൊണ്ടു കാണുകയില്ല, തൊട്ടാൽ അറിയുകയില്ല. ഒന്നും സങ്കല്പിക്കുകയില്ല. ഒന്നും അഭിമാനിക്കുകയില്ല. ഒന്നും അറിയാത്ത ഒരു മരമുട്ടി പോലെയാകും യോഗി. ഈ നിലയിലെത്തിയ പ്രകൃതിമാൻ ശരിക്കും യോഗയുക്തനായി എന്നാണ് മനീഷികൾ പറയുന്നത്. കാറ്റില്ലാത്തയിടത്ത് ദീപം കത്തിത്തെളിയുന്ന മാതിരി നിർലിംഗനായി നിശ്ചലനായി, അവൻ സൂക്ഷ്മമായ രൂപത്താൽ സ്ഥൂലരൂപം വിട്ട് ബ്രഹ്മത്തിൽ ലയിക്കുന്നു. അപ്രകാരം ബ്രഹ്മത്തിൽ ലയം, സിദ്ധിച്ചവന്ന് ഒരിക്കലും തിര്യക്യോനികളിൽ പതിക്കേണ്ടിവരികയില്ല. അപ്പോൾ അറിയേണ്ടവനും, അറിഞ്ഞവനും, അറിവും എന്തെന്നുള്ളത് വ്യക്തമാകും. അപ്പോൾ 'അവനെ' കാണാം, കണ്ടാൽ പിന്നെ കഥിക്കുന്നതല്ല. എന്നെപ്പോലെയുള്ളവർ ഹൃദയത്തിൽ സ്ഥിതനായ അന്തരാത്മാവിനെ ജ്ഞേയനാണെന്നും പറയുന്നു.

പുകയില്ലാത്ത വിളക്കുപോലെ, രശ്മിചിന്നുന്ന സൂര്യനെപ്പോലെ, ആകാശത്തു മിന്നുന്ന അഗ്നിപോലെ, ആത്മാവിനെ ആത്മാവിൽകാണാം. മഹാത്മാക്കളായ അവർ, ധൃതിമാന്മാരായ മനീഷികൾ, ബ്രഹ്മനിഷ്ഠരായ ബ്രാഹ്മണർ, അയോനിയായ അമൃതാത്മാവിനെ കാണുന്നു. അണുവേക്കാൾ, അണുവും, മഹത്തിനേക്കാൾ മഹത്തരവുമായ ആ തത്ത്വം എല്ലാ ഭൂതത്തിലും നിശ്ചയമായും നില്ക്കുന്നുണ്ട്. അവൻ അദൃശ്യനാകുന്നു. ബുദ്ധിദ്രവമായ മനോദീപത്താൽ ലോകകൃത്തിനെ കാണുമാറാകും. അത് തമസ്സിൻെറ സ്പർശം കൂടാതെ വലിയ തമസ്സിനും അപ്പുറത്തായി നില്ക്കുന്നവനാണ്. അവൻ തമസ്സിനെ ഹരിക്കുന്നവനാണ് എന്ന് വേദജ്ഞന്മാരായ സർവ്വജ്ഞന്മാർ പറയുന്നു. വിമലനും തമോഗുണമില്ലാത്തവനുമായ അവൻ നിർലിംഗനാണെങ്കിലും ലിംഗസംജ്ഞിതനുമാണ്.

യോഗികൾക്ക് ഇതാണ് യോഗം. വേറെ വല്ല യോഗലക്ഷണവുമുണ്ടോ? അജരനും നാശമില്ലാത്തവനുമായ പരമാത്മാവിനെ ഇപ്രകാരം കാണുന്നു. അത് നീ കണ്ടുകൊള്ളുക!

ഇപ്രകാരം യോഗദർശനത്തെപ്പറ്റി ഞാൻ നിന്നോട് ശരിയായി പറഞ്ഞു. ഇനി സാംഖ്യജ്ഞാനം, സാംഖ്യതത്ത്വശാസ്ത്രം, ഞാൻ പറഞ്ഞുതരാം. പതുക്കെപ്പതുക്കെ അജ്ഞാനത്തെ നശിപ്പിച്ചാൽ, ശരിയായ ജ്ഞാനം ലഭിച്ചാൽ, പരമാത്മാവിനെ ദർശിക്കാം. സാംഖ്യന്മാർ അവരുടെ സാംഖ്യനിദർശനം പ്രകൃതിയോടു ചേർത്തു ബന്ധിക്കപ്പെട്ടതായി കാണിക്കുന്നു. അവ്യക്തം എന്ന് പ്രകൃതിയെപ്പറ്റി പറയുന്നു. പ്രകൃതിവാദികൾ പ്രകൃതിക്ക് അവ്യക്തം എന്ന് പേര് കൊടുത്തിരിക്കുന്നു. അതിൽനിന്ന് മഹത്ത് രണ്ടാമതായി ഉണ്ടായി. പിന്നെ മഹത്തിൽനിന്നു മൂന്നാമതായി അഹങ്കാരമുണ്ടായി. പിന്നെ അഹങ്കാരത്തിൽനിന്നു പഞ്ചഭൂതങ്ങളുണ്ടായി. സംഖ്യാത്മദർശികൾ അങ്ങനെയാണ് പറയുന്നത്. ഇവയെട്ടും പ്രകൃതികളാണ്. ഈ എട്ടിൻെറയും വികാരങ്ങൾ പതിനാറാണ്. വിശേഷങ്ങൾ അഞ്ചും അപ്രകാരംതന്നെ അഞ്ച് ഇന്ദ്രിയങ്ങളും സാംഖ്യതത്ത്വങ്ങൾക്ക് ഇതു മാത്രമാണ്. ഈ ഇരുപത്തിനാലുകൂട്ടം മാത്രമാണ്, എന്ന് സാംഖ്യത്തിൻെറ വിധി കണ്ടവരും നിത്യവും സാംഖ്യമാർഗ്ഗത്തിൽ നില്ക്കുന്നവരുമായ മനീഷികൾ പറയുന്നു.

എന്തിൽനിന്ന് എന്ത് ഉദിക്കുന്നുവോ അത് അതിൽത്തന്നെ ലയിക്കുന്നു. ബ്രഹ്മത്തിൽനിന്ന് ഓരോന്നായി ഉദ്ഭവിക്കുകയും അതിൽത്തന്നെ പിൻതിരിഞ്ഞ് ഓരോന്ന് ഓരോന്നിൽ പ്രതിലോമമായി ലയിച്ച് അവസാനം എല്ലാം സൃഷ്ടികർത്താവിൽത്തന്നെ ചെന്നു ലയിക്കുന്നു. എല്ലാ പുതിയ സൃഷ്ടിയിലും ഗുണങ്ങൾ നിലവിൽ വരുന്നു. പിന്നെ ക്രമത്തിൽ അനുലോമമായി വന്നതെല്ലാം പ്രതിലോമമായി പിന്നോക്കമടിച്ച് ഓരോന്നിൽ ലയിച്ച് സമുദ്രത്തിൽ ഉയർന്ന തിരമാല സമുദ്രത്തിൽത്തന്നെ ലയിക്കുന്നമാതിരി ബ്രഹ്മത്തിൽ നിന്ന് ഉയർന്നത് ബ്രഹ്മത്തിൽത്തന്നെ ലയിക്കുന്നു.

പ്രകൃതിയുടെ സൃഷ്ടിപ്രളയങ്ങൾ ഇപ്രകാരമാകുന്നു രാജാവേ. ഏകത്വം പ്രളയത്തിലും ബഹുത്വം സൃഷ്ടിയിലുമാകുന്നു. ഇപ്രകാരം ജ്ഞാനകോവിദന്മാർ അറിയേണ്ടവനാണ് അവൻ. അവ്യക്തനാണ് അധിഷ്ഠാതാവ്. അവന്ന് ഇതാണ് നിദർശനം. പ്രകൃതിക്ക് അർത്ഥവാസ്തവത്താൽ ഏകത്വവും ബഹുത്വവും ഉണ്ടെന്നറിയുക. ഏകത്വം പ്രളയത്തിലും ബഹുത്വം സൃഷ്ടിയിലുമാണ്. പ്രകൃതിയെ ആത്മാവ് പലമട്ടിലാക്കി സൃഷ്ടിക്കുന്നു. ആ ക്ഷേത്രത്തിൽ മഹാനായ ആത്മാവ് ഇരുപത്തഞ്ചാമനായി സ്ഥിതിചെയ്യുന്നു. അവനെ യതിസത്തമന്മാർ അധിഷ്ഠാതാവ് എന്നു പറയുന്നു. ക്ഷേത്രത്തിൽ അധിവസിക്കുന്നതുകൊണ്ടാണ് അധിഷ്ഠാതാവായത്. ക്ഷേത്രത്തെ അവ്യക്തം എന്ന് അറിയുന്നു. ക്ഷേത്രത്തെ അറിയുന്നവനാണ് ക്ഷേത്രജ്ഞൻ. അതാണ് ആത്മാവ്. അവ്യക്തത്തെ പ്രവേശിക്കുമ്പോൾ അത് പുരുഷൻ എന്ന പേരിൽ അറിയപ്പെടുന്നു. ക്ഷേത്രവും ക്ഷേത്രജ്ഞനും ഒന്നല്ല. വേറെവേറെയാണ്. ക്ഷേത്രം അവ്യക്തവും, ക്ഷേത്രജ്ഞൻ ഇരുപത്തഞ്ചാമനുമാണ്. ജ്ഞാനം വേറെയാണ്. ജ്ഞേയം വേറെയാണ്. ജ്ഞാനം എന്നത് അവ്യക്തമാണ്. ജ്ഞേയമോ പഞ്ചവിംശകനാണ്. (ഇരുപത്തഞ്ചാമൻ). അവ്യക്തം ക്ഷേത്രമാണ്. തത്ത്വം അപ്രകാരം തന്നെ ഈശ്വരനാകുന്നു. അനീശ്വരം അതത്ത്വമാണ്. ആ തത്ത്വം ഇരുപത്തഞ്ചാമത്തേവനുമാണ്.

ഇത്രമാത്രമാണ് രാജാവേ, സാംഖ്യശാസ്ത്രം. പരിസംഖ്യാനുദർശനമാണ് സാംഖ്യശാസ്ത്രം. സാംഖ്യന്മാർ പ്രപഞ്ചത്തിൻെറ ഉത്ഭവത്തെപ്പറ്റി പറയുന്നു. അതിൻെറ ലയത്തെപ്പറ്റിയും പറയുന്നു. എല്ലാ ഭൂതങ്ങളും ഒന്നൊന്നായി, പ്രതിലോമമായ, പരമാത്മാവിൽ ചെന്നു ലയിക്കുന്നു. ജീവൻ എന്നത് ആത്മാവാണ്. അത് യഥാർത്ഥമായി ഉള്ളതാണ്. അത് പ്രകൃതിയുമായി ചേരുന്നു. അത് ഇരുപത്തിനാലിനും അതീതമായി നില്ക്കുന്നവനാണ്. പ്രകൃതിയിൽനിന്നുവ്യത്യസ്തനായി അതിനെ കാണാൻ കഴിയുമ്പോൾ അവൻ, ആ ജ്ഞാനി, ബ്രഹ്മവുമായി താദാത്മ്യം പ്രാപിക്കുന്നു.

തത്ത്വമായി ഇത്രമാത്രം സമ്യക്ദർശനത്തെപ്പറ്റി ഞാൻ പറഞ്ഞു. ഇത് ഇപ്രകാരമറിയുന്നവർ സാമ്യഭാവത്തിൽ എത്തുന്നതാണ്. ആ നിലയെ പ്രാപിക്കുവാൻ കഴിഞ്ഞാൽ പിന്നെ അവന്നു തിരിച്ചുവരവില്ല. മരണാനന്തരം അവൻ ബ്രഹ്മത്തെ പ്രാപിക്കും. അക്ഷരഭാവത്തെ പ്രാപിക്കും. നാനാത്വത്തിൽ ബുദ്ധിയിൽക്കാണുന്ന കാഴ്ച നല്ലതല്ല. അവർ അവ്യക്തത്തിൽപ്പെട്ടുപോകും. വീണ്ടും വീണ്ടും ജന്മത്തിന്ന് അവർക്ക് ഇടയാകും.

ഇതൊക്കെ ശരിക്കും അറിഞ്ഞവർ സർവ്വബോധവും ഉദിച്ച ജ്ഞാനികളായി ഭവിക്കുകയാൽ വ്യക്തരായി പരിണമിച്ച് വ്യക്തത്തിന്നു വശവർത്തികളായി ഭവിക്കുന്നതാണ്. പ്രപഞ്ചം മുഴുവൻ അവ്യക്തമാണ്. എല്ലാം അവ്യക്തത്തിൻെറ ഫലമാണ്. അതിൽപ്പെടാത്തതായി ഒന്നു മാത്രമാണ്. അത് ഇരുപത്തഞ്ചാമനായ ആത്മാവുമാത്രമാണ്. ഇതു ശരിയായും അറിഞ്ഞവർക്ക് അവനെ, ആത്മാവിനെ, ക്ഷേത്രജ്ഞനെ, അറിഞ്ഞവർക്ക്, പിന്നെ സംസാരത്തിലേക്കുള്ള തിരിച്ചുവരവില്ല. അതിനെപ്പറ്റിയുള്ള ഭയം ഉണ്ടാവുകയില്ല; തീർച്ചയാണ്.''

**307. വസിഷ്ഠകരാളജനക സംവാദം - വിദ്യയും അവിദ്യയും ക്ഷരവും അക്ഷരവും എന്താണെന്നു വിവരിക്കുന്നു -** വസിഷ്ഠൻ പറഞ്ഞു: "സാംഖ്യദർശനത്തെപ്പറ്റി ഇത്രയൊക്കെ ഞാൻ പറഞ്ഞു രാജാവേ! ഇനി വിദ്യയേയും അവിദ്യയേയുംപറ്റി ക്രമപ്രകാരം വിവരിച്ചു പറയാം. നീ ശ്രദ്ധിച്ചു കേട്ടുകൊള്ളുക. അവിദ്യ എന്നു പറയുന്നത് അവ്യക്തതയാണ്. ആ അവിദ്യയാണ് സൃഷ്ടിക്കും പ്രളയത്തിനും കാരണമായിത്തീരുന്നത്. സൃഷ്ടിയും പ്രളയവും (ജനനവും മരണവും) വിട്ടതു യാതൊന്നോ, അതാണ് വിദ്യ അല്ലെങ്കിൽ ഇരുപത്തഞ്ചാമൻ. ഋഷിമാർ പറഞ്ഞമാതിരി സാംഖ്യനിദർശനം പരസ്പരം മറ്റുള്ളതുമായി ബന്ധപ്പെട്ട് ഉപരിയായി നില്ക്കുന്നു. ആ വിദ്യയെപ്പറ്റി ഞാൻ ക്രമപ്രകാരം പറയാം. എല്ലാ കർമ്മേന്ദ്രിയങ്ങളിലും ജ്ഞാനേന്ദ്രിയങ്ങളിലുംവെച്ച് ജ്ഞാനേന്ദ്രിയം ഏതിൽ സ്ഥാപിക്കപ്പെട്ടിരിക്കുന്നവോ അതാണ് വിദ്യ. ബുദ്ധീന്ദ്രിയങ്ങളെ വിശേഷണങ്ങൾ എന്നു പറയുന്നു. ആ വിശേഷണങ്ങൾക്ക് മനസ്സാണ് വിദ്യ എന്നു മനീഷികൾ പറയുന്നു. മനസ്സിന്ന് പഞ്ചഭൂതങ്ങളാണ് വിദ്യ എന്നു പറയുന്നു. പഞ്ചഭൂതങ്ങൾക്ക് വിദ്യ അഹ

കാരമാണ്. അഹങ്കാരത്തിന്ന് ബുദ്ധിയാണ് വിദ്യ രാജാവേ! ബുദ്ധിക്കും മഹത്തിനും തമ്മിൽ ചിന്തിച്ചാൽ മഹത്താണ് വിദ്യ. മഹത്തും പ്രകൃതിയും ചിന്തിച്ചാൽ പ്രകൃതിയാണ് വിദ്യ. അത് അവ്യക്തവും പരമവുമായിട്ടുള്ള വിദ്യയാണ്. പ്രകൃതിയെന്നും വിധിയെന്നും പറയുന്ന അതാണ് ഏറ്റവും ഉയർന്നത്. വിധിയെ വിദ്യയെന്നു പറയുന്നു. പ്രകൃതിയെ കവിഞ്ഞുനില്ക്കുന്ന ഇരുപത്തഞ്ചാമനാണ് പുരുഷൻ. അവനെ വിദ്യയെന്ന് അറിയുന്നു. എല്ലാ ജ്ഞാനത്തിലും വെച്ച്, രാജാവേ, അത് ജ്ഞേയമാകുന്നു.

വീണ്ടും പറയാം. ജ്ഞാനം എന്നു പറയുന്നത് അവ്യക്തമാണ്. ജ്ഞാനം എന്നത് ഇരുപത്തിനാലും കവിഞ്ഞു നില്ക്കുന്ന ഇരുപത്തഞ്ചാമനാകുന്നു. അതിനെ അറിയുന്നവനാണ് ശരിയായ ജ്ഞാനി.

വിദ്യ, അവിദ്യ എന്നിവയുടെ അർത്ഥവും തത്ത്വവും ഞാൻ നിന്നോടു പറഞ്ഞു. ഇനി അക്ഷരവും ക്ഷരവും എന്തെന്നും ഞാൻ നിന്നോടു പറയാം. അതും നീ കേട്ടു കൊള്ളുക.

ജീവനും പ്രകൃതിയും ഇവ രണ്ടും അക്ഷരം (നാശമില്ലാത്തത്) ആണെന്നു പറയുന്നു. അതിൻെറ കാരണവും ഞാൻ ഗ്രഹിച്ചമാതിരി കൃത്യമായി പറഞ്ഞുതരാം. ഈ പ്രകൃതിയും ജീവനും, ഇവ രണ്ടും ആദിയും അവസാനവും (നാശവും) ഇല്ലാത്തവയാണ്. സൃഷ്ടി കാര്യത്തിൽ രണ്ടും ഏറ്റവും ഉന്നതമായി പരിഗണിക്കപ്പെടുന്നു. ജ്ഞാനികൾ പറയുന്നു ഇവ രണ്ടും ഈശ്വരനാണെന്നും, രണ്ടും തത്ത്വാഖ്യരാണെന്നുമാണ്. സർഗ്ഗപ്രളയധർമ്മത്താൽ ഇവരെ അവ്യക്തം എന്നും അക്ഷരമെന്നും പറയുന്നു. അതുതന്നെ ഗുണങ്ങളെ സൃഷ്ടിക്കുന്നതിന്നുവേണ്ടി വീണ്ടും വികരിക്കുന്നു. അതുകൊണ്ട് മഹത്ത് എന്ന തത്ത്വം തൊട്ടുള്ള ഗുണങ്ങൾക്കു പരസ്പരം ഉൽപത്തിയുണ്ടാകുന്നു. പുരുഷനും അവ്യക്തവും തമ്മിൽ ചേർന്നുനില്ക്കുന്നു. അധിഷ്ഠാനത്താൽ ക്ഷേത്രമെന്ന് പറയുന്നത് ആ ഇരുപത്തഞ്ചാമനെയാണ്. അതുതന്നെയാണ് അക്ഷരം അഥവാ നാശമില്ലാത്തത്. യോഗികൾ ഗുണജാലത്തെ അവ്യക്താത്മാവിൽ എപ്പോൾ ഒതുക്കുന്നുവോ അപ്പോൾ ഗുണങ്ങളോടുചേർന്ന് പഞ്ചവിംശകൻ ലയിക്കുന്നു. അങ്ങനെ അതിനെ കാണപ്പെടുന്നില്ല. ഗുണത്തിൽ ഗുണം ലയിക്കുമ്പോൾ പ്രകൃതി ഒറ്റപ്പെടുന്നു, അല്ലയോ രാജാവേ, ക്ഷേത്രജ്ഞനും ക്ഷേത്രത്തിൽച്ചെന്നു ലയിക്കുമ്പോൾ ഗുണാക്ഷരപ്രകൃതിയും അക്ഷരത്വത്തെ പ്രാപിക്കും. നിർഗ്ഗുണസ്ഥിതി അല്ലയോ വിദേഹരാജാവേ, ഗുണങ്ങളെ പ്രാപിക്കായ്കയാൽ ക്ഷേത്രക്ഷേത്രജ്ഞവിജ്ഞാനം ഇപ്രകാരം പറഞ്ഞതാണ്. പ്രകൃത്യാ അവൻ നിർഗ്ഗുണനാണെന്നാണ് കേട്ടിട്ടുള്ളത്. എപ്പോഴും അവൻ ക്ഷരനാണ്. അപ്പോൾ അവനിൽ ഗുണവും നില്ക്കുന്നു.

പ്രകൃതിക്ക് ആത്മാവിൻെറ നിർഗ്ഗുണസ്ഥിതി കേവലം അറിയാം. അപ്പോൾ പ്രകൃതി വർജ്ജനത്താൽ അവൻ വിശുദ്ധനായി ഭവിക്കുന്നു. 'അന്യനാണ് ഞാൻ; അന്യനാണ് ഇദ്ദേഹം' എന്ന് എപ്പോൾ ബുദ്ധിമാൻ ബോധിക്കുന്നുവോ, അപ്പോൾ അവൻ തത്ത്വത്തെ പ്രാപിക്കും. മിശ്രഭാവത്തെ പ്രാപിക്കുന്നതല്ല. രാജാവേ, പ്രകൃതിയാൽ മാത്രമായി അന്യനെ കാണുന്നു. എപ്പോൾ പ്രകൃതിയുടെ ഗുണജാലത്തെ വെറുക്കുന്നുവോ, അപ്പോൾ മാത്രം കാണേണ്ടതു കാണും. അതിനെ കണ്ടുകിട്ടിയാൽ പിന്നെ വിട്ടൊഴിക്കുന്നതുമല്ല. അങ്ങനെ ജീവാത്മാവിനെ മനസ്സിലാക്കുന്നവൻ ഇങ്ങനെ പശ്ചാത്തപിക്കുന്നു: 'ഞാനെന്തൊരു മണ്ടനാണ്! വിവരം കെട്ട മത്സ്യം വലകണ്ടറിയാതെയാണല്ലോ അങ്ങോട്ടു ചെല്ലുന്നത്. സമ്മോഹത്താൽ ഞാൻ, ജലം വിട്ട് അന്യമായ ജലത്തിലേക്കു ജലമാണെന്നു വിചാരിച്ച മത്സ്യം പോകുന്നപോലെ, അജ്ഞാനത്താൽ ഇവിടെ ചെന്നു കൂടിയതാണ്. അജ്ഞാനത്താൽ മത്സ്യം ചെയ്യുന്നതുപോലെ ആത്മാവിനെ മറ്റൊന്നായി ഞാൻ കണ്ടില്ല.'

സത്യത്തെക്കുറിച്ചുള്ള അറിവു ലഭിക്കുമ്പോൾ ജീവൻ ചിന്തിക്കുവാൻ തുടങ്ങും. 'ഞാൻ പ്രകൃതിയുടെ അജ്ഞാനത്തിൻെറ വലയിൽപ്പെട്ട് വിവരമില്ലാതെ എന്തൊക്കെ കാട്ടിക്കൂട്ടി.? കഷ്ടംതന്നെ! മത്സ്യം ഒരു ജലാശയം വിട്ട് മറ്റൊരു ജലാശയത്തിലേക്കെന്നമാതിരി ഒരു ശരീരംവിട്ട് മറ്റൊരു ശരീരം പ്രാപിച്ച് എത്ര നാളായി അതിൽ മാത്രമാണ് എനിക്കുള്ള ജീവിതമെന്നു വിചാരിച്ചു ചുറ്റുന്നു! ഒരു മത്സ്യത്തിന് എന്തറിയാം, അതിൻെറ പാർപ്പിടം ജലമെന്നല്ലാതെ. എനിക്കും അതുപോലെ എന്തറിയാം? എൻെറ മക്കൾ, എൻെറ ഭാര്യ, എൻെറ കുടുംബം ഇതിലപ്പുറം എന്നെപ്പറ്റി ഞാൻ എന്തറിയുന്നു. ഞാൻ വിഡ്ഢിതന്നെ. അജ്ഞൻ തന്നെ. ഞാൻ വീണ്ടും വീണ്ടും സംസാരനിമഗ്നനായി ജനനമരണങ്ങളാൽ ചുറ്റുകയാണ്! ഒരു ദേഹം സ്വീകരിച്ച്, അതിനെവിട്ടു മറ്റൊന്നിനെ സ്വീകരിച്ച് അങ്ങനെ ചുറ്റുന്നു! ഞാൻ ആ പരാശക്തിയെപ്പറ്റി ചിന്തിച്ചില്ല. അങ്ങനെ ഒന്നുണ്ടെന്നു തന്നെ അറിഞ്ഞില്ല! ആ പരമാത്മാവെന്ന പരാശക്തി മാത്രമേ എനിക്കു സുഹൃത്തായി കാണുന്നുള്ളു. അദ്ദേഹത്തെ സ്നേഹിക്കുവാനുള്ള കഴിവ് എനിക്കുണ്ട്. എൻെറ സ്വഭാവം എന്തുതന്നെയായാലും ഞാൻ ഏതു മട്ടിലിരുന്നാലും, ഞാൻ അവനെ സ്നേഹിക്കുവാൻ ഇഷ്ടപ്പെടുകയും സാധർമ്മ്യം പ്രാപിക്കുവാൻ ആഗ്രഹിക്കുകയും ചെയ്യുന്നു. ഞാനും അവനുമായി വലിയ സാദൃശ്യം കാണുന്നു. ഞാൻ തീർച്ചയായും അവനെപ്പോലെതന്നെയാണ്. അവൻ ഒരു മാറ്റവുമില്ലാത്തവനാണ്. അവൻെറ അതേ പ്രകൃതിതന്നെയാണ് എനിക്കുമുള്ളത്. ഞങ്ങൾ തമ്മിൽ യാതൊരന്തരവും കാണുന്നില്ല. എൻെറ അജ്ഞതകൊണ്ടും വിഡ്ഢിത്തം കൊണ്ടും ഞാൻ ആ പ്രകൃതിയുമായി ചേർന്നുനിന്നു.

ആ ഞാൻ നീയുമായി കൂടിച്ചേർന്നു നിന്നിട്ടും, നീ എന്നിൽ അധിവസിച്ചിട്ടും ഞാൻ നിന്നെ അറിഞ്ഞില്ല. ഞാൻ നിന്നെ കണ്ടില്ല. ഇത്രനാൾവരെ ഞാൻ നിസ്സംഗനായി നിന്നെ വെടിഞ്ഞു നിന്നു! കഷ്ടമായിപ്പോയി! നിൻെറ അധീനത്തിലിരുന്നിട്ടും ഞാൻ അതറിയാതെപോയില്ലേ! ഞാൻ ഇനി ഉച്ചമദ്ധ്യമനീചങ്ങളായ നില എങ്ങനെ കൈക്കൊള്ളും? സാമ്യമുള്ള അവനുമായിച്ചേർന്ന് ഞാൻ എങ്ങനെ കഴിഞ്ഞു കൂടി? ബോധമില്ലായ്മയാൽ ഞാൻ അങ്ങനെ മറ്റൊന്നിൽ മനസ്സുവച്ചു. ഇനി ഞാൻ അതിൽ ചാഞ്ചാടുകയില്ല. ഞാൻ ഉറച്ചുകഴിഞ്ഞു. ഞാൻ സ്ഥിരനായിരിക്കുന്നു.

ഞാൻ വഞ്ചിക്കപ്പെട്ടു. നിർവ്വികാരനായ എന്നെ 'വികാരം' വഞ്ചിച്ചു കളഞ്ഞു. ഇത്രനാൾ കഴിഞ്ഞമാതിരി അന്യവസ്തുവുമായി ഇനി കഴിയുവാൻ ഞാൻ വിചാരിക്കുന്നില്ല. എന്നാൽ ഇത് അവൻെറ കുറ്റംകൊണ്ടല്ല. ഞാനാണതിൽ തെറ്റുകാരൻ. ഇതിൽ ആസക്തനായി ഞാൻ പിന്തിരിഞ്ഞ് ഇങ്ങു വന്നണഞ്ഞു. അതുകൊണ്ടാണ് മൂർത്തിയില്ലാത്തവനായ ഞാൻ പല മൂർത്തികളിലും, ചെന്നു കയറിയത്. അമൂർത്തനായ ഞാൻ മൂർത്തിമാനായി (ശരീരമുള്ളവനായി) നിന്നു. മമത്വത്താൽ ഞാൻ പ്രധർഷിതനായി. ആ പ്രാകൃതമായ മമത്വത്താൽ പല യോനികൾ തോറും, ഞാൻ ചെന്നു ജനിച്ചു. സ്വതവേ നിർമ്മമനായ ഞാൻ മമത്വം മൂലം നാനായോനികളിലും വന്നു പിറന്നു പ്രവർത്തിച്ചിട്ട് എന്തു ലഭിച്ചു? ബോധമില്ലാത്ത മനസ്സുകൊണ്ട് ഓരോന്നു പ്രവർത്തിച്ചിട്ട് എന്തു ലാഭമുണ്ടായി? അഹങ്കാരം തീർത്ത ഇതുകൊണ്ട് എനിക്ക് ഒരാവശ്യവുമില്ല. ആത്മാവിനെ പല രൂപത്തിലാക്കി ഇനിയും എന്നെ അതിലേക്കു ചാടിക്കും. ഇപ്പോൾ ഞാൻ ബോധവാനായി. ഞാൻ നിരഹങ്കാരനും നിർമ്മമനുമായിരിക്കുന്നു.

മമത്വവും അഹങ്കാരവും ചെയ്യുന്നതിനെ സ്വീകരിച്ചു ഞാൻ ഇനി പതിക്കുകയില്ല. നിരാമയമായ പരമാത്മാവിനെ ഞാൻ ആശ്രയിക്കുന്നു. ഞാൻ ആ പരാശക്തിയോടു ചേരുകയാണ്. ചൈതന്യംകെട്ട പ്രകൃതിയോടു ഞാൻ ചേരുന്നില്ല. പ്രകൃതിയുമായി യാതൊരു സാമ്യവുമില്ല. 'നൈകത്വം', നാനാത്വം, എനിക്കാവശ്യമില്ല. ആ പരമാത്മാവിനെ ഞാൻ ഭജിക്കുന്നു. എനിക്ക് അതു ക്ഷേമം നല്കും. എന്ന് പരമബോധത്താൽ ഇരുപത്തഞ്ചാമനെ അറിഞ്ഞ് ക്ഷരത്തെ വിട്ട് അക്ഷരത്തെ പ്രാപിക്കണം. അത് നിരാമയമാകുന്നു. അവ്യക്തനും വ്യക്ത കർമ്മാവും സഗുണനും നിർഗുണനും അവനിൽ നിർഗ്ഗുണത്വം മുമ്പു കാണുന്നതായാൽ അതാണതിന്റെ ലക്ഷണമെന്ന് ഹേ മിഥിലാധിപാ, അങ്ങു ധരിക്കണം!

അല്ലയോ രാജാവേ, ഞാൻ ഭവാനോട് അക്ഷരത്തെപ്പറ്റിയും ക്ഷരത്തെപ്പറ്റിയും എന്റെ അറിവുപ്രകാരം ശാസ്ത്രത്തിൽ കണ്ട പ്രകാരവും പറഞ്ഞുതന്നു. സന്ദേഹമില്ലാത്തതും ഏറ്റവും സൂക്ഷ്മമായതും വിബുദ്ധമായതും ഏറ്റവും വിമലമായതുമായ ആ തത്ത്വത്തെപ്പറ്റി ഇനിയും ഞാൻ പറയാം. അത് നീ കേട്ട് ഗ്രഹിക്കുക. ഞാൻ സാംഖ്യത്തെപ്പറ്റിയും യോഗത്തെപ്പറ്റിയും അതാതു ലക്ഷണപ്രകാരം ശാസ്ത്രാനുസരണമായി പറഞ്ഞു. സാംഖ്യോക്തമായ ശാസ്ത്രമേതാണോ, അതുതന്നെയാണ് യോഗനിദർശനവും. ജ്ഞാനം എല്ലാവരേയും ഉണർത്തിവിടും. സാംഖ്യജ്ഞാനം സാംഖ്യന്മാരെ ഉത്തേജിപ്പിക്കുന്നു. ശിഷ്യന്മാരുടെ ഹിതകാംക്ഷമൂലം വെളിവായി പറയുന്നു. പണ്ഡിതന്മാർ പറയുന്നു, ഈ സാംഖ്യശാസ്ത്രം വലിയ പരപ്പുള്ളതാണെന്ന്. യോഗികൾക്ക് ഇതിനോടു വലിയ ബഹുമാനവും വേദത്തിലെന്നപോലെ മതിപ്പുമുണ്ട്. സാംഖ്യനിദർശനത്തിൽ ഇരുപത്തഞ്ചാമത്തെ തത്ത്വത്തെ കവിഞ്ഞതായി ഒരു തത്ത്വവും സ്വീകരിച്ചിട്ടില്ല.

സാംഖ്യനിദർശനം ഞാൻ ശരിക്കു വിവരിച്ചു തന്നു. യോഗവേദാന്ത ശാസ്ത്രത്തിൽ ബ്രഹ്മതത്ത്വമാണ് ഏറ്റവും പ്രധാനമായത്. അതിൽ പക്ഷാന്തരമില്ല. ജീവൻതന്നെയാണ് ബ്രഹ്മമെന്ന തത്ത്വം യോഗശാസ്ത്രം പ്രകാശിപ്പിച്ചിരിക്കുന്നു. അതുതന്നെയാണ് ലോകനിദർശനം.''

**308. വസിഷ്ഠകരാളജനകസംവാദം - ജീവന്റെ നാനാത്വവും ഏകത്വവും - ബ്രഹ്മവിദ്യോപദേശത്തിന്ന് അർഹരും അനർഹരും -** വസിഷ്ഠൻ പറഞ്ഞു: "ഞാൻ പറയുന്നതു ശ്രദ്ധാപൂർവ്വം കേൾക്കുക. ബുദ്ധം, അബുദ്ധം എന്നിവയുടെ ഗുണവിധി ഞാൻ വ്യക്തമാക്കിത്തരാം. അതു നീ കേട്ടു ധരിക്കുക. ബുദ്ധം എന്നാൽ ബോധം, ശരിയായ ജ്ഞാനം, അതുകൊണ്ട് പരമമായ ആത്മാവിനെയാണ് കാണിക്കുന്നത്. അബുദ്ധം ജീവനാണ്. സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾ അബുദ്ധത്തോടു ചേർന്നു നിൽക്കുന്നു. ആത്മാവെ പല തരത്തിലായി കാണുന്നു. മായയുടെ പിടിയിൽപ്പെട്ട മനുഷ്യന്ന് പരമാത്മാവ് നാനാരൂപത്തിൽ ജീവാത്മാക്കളായി നില്ക്കുന്നതായി കാണുന്നു. ഈ എല്ലാ രൂപങ്ങളും ശരിയായി പ്രത്യക്ഷപ്പെടുന്നു. ഈ രൂപാന്തരപ്രാപ്തിമൂലം ജീവൻ പരമായ ആത്മാവിനെപ്പറ്റി അറിയുന്നതിൽ അപ്രാപ്തനാകുന്നു. ജീവൻ പരമാത്മാവിനെപ്പറ്റി അറിയുന്നില്ല. അതിന്നുകാരണം ജീവൻ സത്വം, രജസ്സ്, തമസ്സ്, എന്നീ ഗുണങ്ങളാൽ മൂടിനില്ക്കുന്നു. താൻ സൃഷ്ടിക്കുകയും, സൃഷ്ടിച്ചതിനെ തന്നിലേക്കു പിൻവലിക്കുകയും ചെയ്യുന്നു. അനവരതം ഈ ലീലയ്ക്കു വേണ്ടി രാജാവേ, ജീവൻ മാറ്റത്തിന്നു വിധേയനാകുന്നു. അവ്യക്തത്തിന്റെ പ്രവർത്തനത്തെപ്പറ്റി ജീവന്നു മനസ്സിലാക്കാൻ കഴിയുന്നു. തന്മൂലം ജീവനെ ബുദ്ധ്യമാനൻ എന്നു പറയുന്നു.

അവ്യക്തം അല്ലെങ്കിൽ പ്രകൃതി എന്നതിന്ന് ബ്രഹ്മത്തെ ഉൾക്കൊള്ളുവാൻ ഒരു സമയത്തും കഴിയുന്നില്ല. ബ്രഹ്മത്തിന്ന് ഗുണ സംബന്ധമൊന്നുമില്ല. ഗുണത്തിൽ ചേർന്നിരുന്നാലും അവയുമായി ബന്ധിക്കുന്നില്ല. പ്രകൃതിയെ അബുദ്ധം എന്നു വിളിക്കുന്നു. വ്യക്തമായ ബോധം പ്രകൃതിക്കു ലഭിച്ചുകഴിഞ്ഞാൽ, ഇരുപത്തഞ്ചാമനെപ്പറ്റി മനസ്സിലായാൽ, പ്രകൃതി അപ്പോൾ തന്നോടു ചേർന്നു നില്ക്കുന്ന ജീവനെപ്പറ്റി അറിയുന്നു. പ്രകൃതിക്ക് ജീവനുമായുള്ള ചേർച്ചമൂലം ജീവൻ അല്ലെങ്കിൽ പുരുഷൻ, ശരിയായ രൂപത്തിൽ വ്യക്തമല്ല. അതിന്റെ ശരിയായ രൂപത്തിൽ യാതൊരു മാറ്റത്തിന്നും വിധേയമല്ല.''

വസിഷ്ഠൻ തുടർന്നു: "പരമമായ, തത്ത്വശാസ്ത്രോക്തമായവിധം ഞാൻ ഉദ്ധരിക്കാം:

അറിയാ സഗുണം വ്യക്തം താത
നിർഗ്ഗുണമങ്ങനെ
ചിലപ്പോൾ പറയുന്നുണ്ട്
പരമപ്രതിബുദ്ധമായ്.

വ്യക്തബോധം വന്നുചേർന്നാ-
ലിതത്രേ 'പഞ്ചവിംശകം'
ബോധിക്കും നേരമേ ശങ്കാ-
ത്മകമെന്നാണുപോൽ ശ്രുതി.

ഇതിനാൽ പ്രതിബുദ്ധൻതാൻ-
പോലുമവ്യക്തനച്യുതൻ
അവ്യക്തബോധനാൽ ബുദ്ധ്യ-
മാനനെന്നുമുരയ്ക്കുമേ.

പഞ്ചവിംശൻ മഹാത്മാവേ
ബോധിച്ചീടുന്നതില്ലവൻ
ഷഡ്വിംശൻ വിമലൻ ബുദ്ധ-
നപ്രമേയൻ സനാതനൻ

പഞ്ചവിംശൻ ചതുർവ്വിംശൻ
ബോധിക്കപ്പെടുമെപ്പൊഴും
ദൃശ്യാദൃശ്യങ്ങൾ തുടരും
സ്വഭാവത്താൽ മഹാദ്യുതേ.

അവ്യക്തമിവിടെ ബ്രഹ്മം
അറിവൂ താത കേവലം
പഞ്ചവിംശം ചതുർവ്വിംശം
ഇവ രണ്ടും നശിച്ചുപോം.

ആത്മാവിനെ ബുദ്ധ്യമാന-
നന്യൻ ഞാനെന്നു കാൺകവെ
ഇവൻ പ്രകൃതിമാനാകും
പരമവ്യക്തലോചനൻ.

പരം വിശുദ്ധാമലയാം
ബുദ്ധി ബോധിപ്പതെപ്പോഴോ
രാജശാർദ്ദൂല, ഷഡ്വിംശ-
നപ്പോൾ ബുദ്ധത്വമാർന്നിടും.

ഉടൻ സൃഷ്ടിപ്രളയകൃ-
ത്താകുമവ്യക്തവും വിടും
സഗുണാചേതനയുമായ്-
ക്കാണും പ്രകൃതി നിർഗ്ഗുണൻ.

പരം കേവലധർമ്മാവാം
ഇവനവ്യക്തദർശനാൽ
കേവലത്തോടു ചേർന്നീടു-
മുക്തവാത്മാവിലെത്തിടും.

ഇതല്ലോ തത്ത്വമായ്ച്ചൊൽവൂ
നിസ്തത്ത്വമജരാമരം
തത്ത്വസംശ്രയണാൽത്തത്ത്വ-
വത്താവില്ലിതു മാനദ!

ഇരുപത്തഞ്ചു തത്ത്വങ്ങ-
ളെന്നുരപ്പൂ മനീഷികൾ
തത്ത്വവാനല്ലിവൻ താത,
നിസ്തത്ത്വൻ ബുദ്ധിമാനിവൻ.

ഇവൻ തത്ത്വം വിടുമുട-
നിതു ബുദ്ധന്റെ ലക്ഷണം
ഷഡിംശൻ ഞാനെന്നു ബുധൻ
ധരിപ്പോരാജരാമരൻ.

കേവലം ബലമാർന്നെത്തും
സമഭാവമസംശയം
ഉണർന്ന ഷഡിംശമുണ-
ർത്തിയാലുമുണരാത്തവൻ.

ഇതു നാനാത്വമാണത്രേ
സാംഖ്യശ്രുതി നിദർശനാൽ
ചേതനത്തോടൊത്തിടുന്ന
പഞ്ചവിംശതികന്നിഹ

ബുദ്ധികൊണ്ടനുമോദിക്കു-
മപ്പോളേ തത്ത്വബുദ്ധിയാം
ബോധിക്കുന്നോനപ്രബുദ്ധ-
സാമ്യം ജനക, നേടിടും.

സംഗധർമ്മാവു നിസ്സംഗാ-
ത്മാവുമാകും ജനാധിപ!
അജനാം വിഭുഷഡ്വിംശൻ
നിസ്സംഗനൊടിണങ്ങിയാൽ.

വിഭുവവ്യക്തത്തെ വിട്ടു
മങ്ങിബ്ബോധമുദിക്കവേ
നിസ്സാരമേ ചതുർവ്വിംശം
ഷഡ്വിംശമറിവാകയാൽ.

ഏവമപ്രതിബുദ്ധൻതാൻ
സന്മതേ, ബുദ്ധ്യമാനനും
ബുദ്ധവും തത്ത്വമായ്ച്ചൊന്നേൻ
ശ്രുതിയിൽ കണ്ടവണ്ണമേ.

നാനാത്വൈകത്വമിമ്മട്ടു
കാണണം ശാസ്ത്രദർശനാൽ
കൊതുകും കരശും വേറെ-
യെന്നമട്ടാണിവറ്റിനും.

നാനാത്വത്തേയും ഏകത്വത്തേയും ഈ മാതിരി തത്ത്വ ദർശനത്താൽ കാണണം. മിന്നാമിനുങ്ങും അത്തിമരവും വേറെയാണല്ലോ. അതുപോലെയുള്ള വ്യത്യസ്തഭാവം ഇവയ്ക്കുമുണ്ട്.

കരശും മിന്നാമിനുങ്ങും ഒന്നല്ല. വെള്ളവും മത്സ്യവും ഒന്നല്ല. അതുപോലെയാണ് ആത്മാവും ശരീരവും. രണ്ടും ഒന്നല്ല. കരശിന്റെ കായ പഴുത്തു പൊട്ടിവിരിയുമ്പോൾ അതിന്റെ ഉള്ളിൽ വളർച്ചപ്രാപിച്ച പ്രാണിയെ കാണാം. അത് അതിന്റെ ഉള്ളിൽ വളർന്നുണ്ടാകുന്നു. അതുകൊണ്ട് കരശും പ്രാണിയും തമ്മിൽ ബന്ധപ്പെടുന്നു എന്നല്ലാതെ രണ്ടും ഒന്നല്ല. അതുപോലെ ജലത്തിൽ മത്സ്യം അധിവസിക്കുന്നു. അവ രണ്ടും വേറെയാണല്ലോ. അങ്ങനെ ആത്മാവ് ശരീരത്തിൽ അധിവസിക്കുന്നുണ്ടെങ്കിലും ആ ആത്മാവു ശരീരമല്ല. ഈ നിലയിൽ നാനാത്വവും ഏകത്വവും മനസ്സിലാക്കണം. അവ്യക്ത ജ്ഞാനസംബന്ധമായ ഇതിനെ ദേഹങ്ങളിൽ വർത്തിക്കുന്ന ഇരുപത്തഞ്ചാമനാണെന്നു പറയുന്നു. അവനാണ് മോക്ഷലബ്ധി. എല്ലാ ജീവികളുടെയും ഉള്ളിൽ വസിക്കുന്ന 'ഇരുപത്തഞ്ചാമൻ' മോക്ഷത്തിലെത്തുവാൻ ആത്മാവിനെപ്പറ്റി അറിഞ്ഞ പറ്റൂ. വേറെ മാർഗ്ഗമൊന്നുമില്ല. ക്ഷേത്രത്തിൽ നിന്നു വ്യത്യസ്തനാണ് അവനെങ്കിലും ക്ഷേത്രത്തിൽ വസിക്കുക കാരണം ക്ഷേത്രത്തിന്റെ സ്വഭാവം അവൻ കൈക്കൊള്ളുന്നു. ശുദ്ധമായതിനോടു ചേരുമ്പോൾ അവനും ശുദ്ധമാകുന്നു. ബുദ്ധിയോടു ചേരുമ്പോൾ അവൻ ബുദ്ധിയാകുന്നു. മോക്ഷത്തോടു മനസ്സുവെച്ചാൽ അവന്നു മോക്ഷം സിദ്ധിക്കുന്നു. ഒരുത്തൻ എല്ലാവിധത്തിലുള്ള ബന്ധങ്ങളിൽ നിന്നും വിട്ടുനിന്നാൽ അവൻ സ്വതന്ത്രനാകുന്നു. മോക്ഷത്തെക്കുറിച്ച് യത്നിക്കുമ്പോൾ അവൻ അതിനോടു ചേർന്ന് മോക്ഷം പ്രാപിക്കുന്നു. ഉല്കർഷമായ നില കാംക്ഷിച്ചു യത്നിച്ചാൽ അവന്റെ മനസ്സ് അവനെ ആ രൂപത്തിലാക്കി ത്തീർക്കും. സ്വതന്ത്രാത്മാവാകാനാണ് ആശയെങ്കിൽ അവൻ സ്വതന്ത്രനായിത്തീരും.

അല്ലയോ രാജാവേ, ഞാൻ ഈ പറഞ്ഞതെല്ലാം സത്യമായ കാര്യമാണ്. ശുദ്ധനോട് ശുദ്ധധർമ്മാവു ചേരുമ്പോൾ ശുദ്ധനാകുന്നു. ബുദ്ധനോട് ബുദ്ധിമാൻ ചേരുമ്പോൾ ബുദ്ധനാകുന്നു. മുക്തനോടു ചേരുമ്പോൾ മുക്തകർമ്മാവ് മുക്തനാകുന്നു. ധർമ്മിയോടു ചേരുന്ന വിയോഗി വിമുക്താത്മാവാകും. കേവലം തന്നോടു ചേർന്ന് കേവലാത്മാവും അങ്ങനെയാകും. സ്വതന്ത്രനോടു ചേർന്ന് സ്വതന്ത്രനുമാകും.

രാജാവേ, ഇപ്രകാരം ഞാൻ നിന്നോടു പറഞ്ഞു. ഇതു ശരിയായ വസ്തുതയാണ്. ശാശ്വതമായ, നാശമില്ലാത്ത, സനാതനമായ ബ്രഹ്മത്തിന്റെ ശരിയായ നിലയാണ് ഞാൻ വ്യക്തമാക്കിയത്.

അങ്ങയ്ക്ക് ഈ ഏറ്റവും ഉൽകൃഷ്ടമായ ജ്ഞാനം ഞാൻ ഉപദേശിച്ചു. അത് ആത്മാവിനെ ഉണർത്തുവാൻ ഏറ്റവും പര്യാപ്തമാണ്. അല്ലയോ, രാജാവേ, വേദജ്ഞാനം ലഭിക്കാത്തവർക്ക് വിനയമോ തീക്ഷ്ണമായ ആഗ്രഹമോ ബ്രഹ്മജ്ഞാനത്തെ നേടുവാൻ ഉണ്ടാവുകയില്ല. ഈ മഹത്തായ ജ്ഞാനം തെറ്റായ മാർഗ്ഗത്തിൽ സഞ്ചരിക്കുന്നവർക്ക് ഉപദേശിക്കരുത്. മഹാസൂത്രക്കാരനായി അന്യരെ ചതിച്ചു ജീവിക്കുന്നവനും ഉപദേശിക്കരുത്. മനസ്സിന്നു ബലമില്ലാത്തവന്നും ഉപദേശിക്കരുത്. തെറ്റിദ്ധാരണ പരത്തുന്ന കുബുദ്ധിക്ക് ഉപദേശിക്കരുത്. വിദ്വാന്മാരോട് അസൂയയുള്ളവർക്കും ഉപദേശിക്കരുത്. മറ്റുള്ളവരെ ശല്യപ്പെടുത്തി വേദനിപ്പിക്കുന്ന പാപികൾക്ക് ഉപദേശിക്കരുത്.

ഇനി ഈ മഹത്തായ തത്ത്വജ്ഞാനം എങ്ങനെയുള്ളവന്നാണ് ഉപദേശിക്കേണ്ടതെന്ന് പറയാം.

ബ്രഹ്മത്തിൽ വിശ്വാസമുള്ളവന്ന്, ദൈവവിശ്വാസമുള്ളവന്ന് ഉപദേശിക്കാം. ജ്ഞാനസമ്പാദനത്തിൽ ഉത്സാഹമുള്ളവന്ന് ഉപദേശിക്കാം. അന്യരെ അധിക്ഷേപിക്കാത്ത, നല്ലവരായ ജനങ്ങൾക്ക് ഉപദേശിക്കാം. നല്ല ഉദ്ദേശത്തോടെ തപോവൃത്തിയിൽ കഴിയുന്ന പരിശുദ്ധാത്മാക്കൾക്ക് ഉപദേശിക്കാം. ജ്ഞാനം സമ്പാദിച്ച ബുദ്ധിമാന് ഉപദേശിക്കാം. വേദത്തിൽ പറഞ്ഞ മട്ടിൽ ത്യാഗങ്ങളും യജ്ഞങ്ങളും ചെയ്യുന്നവർക്ക് ഉപദേശിക്കാം. ക്ഷമാശീലന്മാർക്കും, പ്രാണികളോടു ദയയുള്ളവർക്കും, സർവ്വപ്രാണികൾക്കും, ക്ഷേമത്തിന്നുവേണ്ടി പ്രവർത്തിക്കുന്നവർക്കും രഹസ്യമായി വിജനങ്ങളിൽ വസിക്കുവാൻ താല്പര്യമുള്ളവർക്കും, വേദങ്ങളിൽ പറഞ്ഞമാതിരി

നടക്കുന്നവർക്കും, തർക്കങ്ങളും വഴക്കുകളും വാദപ്രതിവാദങ്ങളും നടത്തുന്നതിൽനിന്ന് ഒഴിഞ്ഞു ജീവിക്കുന്നവർക്കും, വലിയ ജ്ഞാനം നേടിയവർക്കും, ശമം, ദമം എന്നീ ഗുണങ്ങളുള്ള ശക്തനും ഈ ജ്ഞാനം ഉപദേശിക്കാം. ഈ ഗുണം ചേർന്നവർക്കല്ലാതെ ഗുണം കെട്ടവർക്കാർക്കും മഹത്തായ ബ്രഹ്മജ്ഞാനം ഒരിക്കലും ഉപദേശിക്കരുത്.

എങ്ങനെയുള്ളവനന്നു നല്കിയാൽ യാതൊരു ഗുണവും ഉണ്ടാവുകയില്ലെന്നു തോന്നുന്നുവോ, ഒരുവിധം നിഷ്ഠയും ഇല്ലാതെ കാണുന്നുവോ, അവന്ന് ഈ തത്വം ഉപദേശിക്കരുത്. അങ്ങനെയുള്ള അവ്രതൻമാർ ഭൂമി മുഴുവൻ രത്നങ്ങളോടുകൂടി ദാനം ചെയ്താൽപ്പോലും ഈ മഹാതത്ത്വം, ബ്രഹ്മജ്ഞാനം, ഉപേദേശിക്കരുത്. എന്നാൽ ജിതേന്ദ്രിയനാണ് ജ്ഞാനം ആഗ്രഹിക്കുന്നതെങ്കിൽ അവന്നു നല്കുക തന്നെവേണം രാജാവേ!

അല്ലയോ കരാളാ, അങ്ങ് ഒട്ടും ഭയപ്പെടേണ്ടാ. എല്ലാവിധ ഭയവും ഉടനെ നീങ്ങും. എന്തുകൊണ്ടെന്നാൽ ഭവാൻ ഇതെല്ലാം മനസ്സിരുത്തി കേട്ടുവല്ലോ. ആ മഹത്തായ കാര്യം ഇന്ന് ഇപ്പോൾ നടന്നുകഴിഞ്ഞു. ഇന്ന് എന്നിൽനിന്നു ഭവാൻ ബ്രഹ്മജ്ഞാനം കേട്ടുകഴിഞ്ഞു. ഞാൻ അങ്ങയോടു പറഞ്ഞു ഈ ജ്ഞാനം എത്ര പവിത്രമാണ്, ശോകം നീക്കുന്നതാണ്! അനാദിമദ്ധ്യാന്തമാണ് ബ്രഹ്മം. അത് എല്ലാ ദുഃഖങ്ങളും നീക്കുവാൻ കെല്പുള്ളതുമാണ്. ബ്രഹ്മത്തെ അറിഞ്ഞാൽ പിന്നെ അവന്നു സംസാരമില്ല. ജനനവും മരണവുമില്ല. മുക്തിയായി. രാജാവേ, പരിപാവനമാണ് അത്. എല്ലാ ദുഃഖങ്ങളേയും അതു നശിപ്പിക്കും. ഈ ജ്ഞാനം സമ്പാദിച്ചവൻ എല്ലാ പാപങ്ങളിൽനിന്നും, അജ്ഞാനത്തിൽ നിന്നും ഇന്നുതന്നെ വിമുക്തനാകും.

ഞാൻ ഈ ജ്ഞാനം സാക്ഷാൽ ഹിരണ്യഗർഭനിൽ നിന്നാണ് (ബ്രഹ്മാവിൽനിന്നാണ്) ഗ്രഹിച്ചത്. ഞാൻ യജ്ഞം ചെയ്ത് ആ ദേവനെ പ്രസാദിപ്പിച്ചു ആ ദേവനെ പൂജിച്ചു ബഹുമാനിച്ചിട്ടാണ് ഞാൻ ഇതു നേടിയത്. അദ്ദേഹത്തെ ഈ ജ്ഞാനത്തിന്ന് ഗുരുവായി എനിക്കു ലഭിച്ചു.

അല്ലയോ രാജാവേ, ഭവാൻ ചോദിച്ചത് ഇതാ, ഞാൻ ഉപദേശിച്ചിരിക്കുന്നു. ഈ നിലയിലാണ് ഞാൻ ബ്രഹ്മാവിൽ നിന്ന് ഈ ജ്ഞാനം കേട്ടു ധരിച്ചത്. ഈ മഹത്തായ ജ്ഞാനം മോക്ഷത്തിന്നു യോഗ്യമായിട്ടുള്ളതാണു രാജാവേ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ബ്രഹ്മജ്ഞാനം, എപ്രകാരമാണോ വസിഷ്ഠൻ കരാളജനകരാജാവിന്ന് ഉപദേശിച്ചത്, അപ്രകാരം ഞാൻ നിനക്ക് ഉപദേശിച്ചു തന്നു. ഈ ഇരുപത്തഞ്ചാമൻ (ആത്മാവ്) ഈ ജ്ഞാനം ലഭിച്ചുകഴിഞ്ഞാൽ പിന്നെ വീണ്ടും ജന്മമെടുക്കുവാൻ ഭൂമിയിലേക്കു മടങ്ങിവരികയില്ല. ബ്രഹ്മജ്ഞാനം നേടാത്തവൻ മരണാനന്തരം വീണ്ടും ഭൂമിയിൽ വന്നു പിറക്കും. എന്നാൽ ജ്ഞാനസമ്പാദനത്തിൽ വിജയിച്ചാൽ പിന്നെ അവൻ മടങ്ങിവരികയില്ല.

നിശ്രേയസ്കരമായ ഈ പരമജ്ഞാനം ദേവർഷി പറഞ്ഞുകേട്ട് തത്ത്വമായി രാജാവേ, ഞാൻ പറഞ്ഞു. ഹിരണ്യഗർഭനിൽനിന്ന് മഹാത്മാവായ വസിഷ്ഠനും, ശ്രേഷ്ഠനായ വസിഷ്ഠനിൽ നിന്ന് ഋഷിയായ നാരദനും അറിഞ്ഞ്, നാരദനിൽനിന്ന് ഈ ബ്രഹ്മജ്ഞാനം ഞാനും നേടി.

അല്ലയോ കൗരവേന്ദ്രാ, ഈ പരമമായ പദത്തെപ്പറ്റി കേട്ട ഭഗവാൻ ഇനി വളരെ നാൾ ദുഃഖിക്കേണ്ടതായി വരികയില്ല. അങ്ങേക്കും സംസാരദുഃഖത്തിൽനിന്നു മോചനം ലഭിക്കും.

ക്ഷരത്തെയും അക്ഷരത്തെയും ശരിക്ക് അറിയുന്നവൻ പിന്നെ സംസാരത്തിൽ കിടന്നു വിഷമിക്കുകയില്ല. അതിനെ ഭയപ്പെടേണ്ടിവരികയില്ല. ഇത് അറിയാത്ത അജ്ഞാനി ഭയത്തിന്നു തന്നെ ഇരയായി വസിക്കും.

മൂഢാത്മാവായ ഒരുവൻ ബ്രഹ്മത്തെപ്പറ്റി അറിഞ്ഞു കഴിഞ്ഞതിന്നു ശേഷം വീണ്ടും വീണ്ടും മായാബദ്ധനായി ഭ്രമിച്ചാലോ, ഒടുവിൽ അവൻ ജനനമരണശൃംഖലയിൽക്കിടന്നു വലയും. അനവധി ജന്മമെടുക്കും. ദേവൻ, തിര്യക്, മനുഷ്യൻ ഇങ്ങനെ പല ജന്മവും മാറി മാറി എടുത്തുകൊണ്ട് സാഗരത്തിൽ നീന്തിത്തുടിക്കും. അജ്ഞാനമാകുന്ന സാഗരം കടന്നു കയറി ശുദ്ധനാകുന്നതുവരെ ഇതു തന്നെ ഗതി. അജ്ഞാനത്തിന്റെ സമുദ്രമാകട്ടെ, ഘോരമാണ്, അഗാധമാണ്, അവ്യക്തമാണ്. ദിവസംതോറും അതിൽ ജീവജാലങ്ങൾ മുങ്ങുന്നു ഭാരതാ! സനാതനവും അവ്യക്തവും അഗാധവുമായ ആ സമുദ്രം നീ കയറിക്കടക്കുക. വിരജസ്സായും വിതമസ്സായും രാജാവേ, ഭവാൻ ഭവിക്കും!''

**309. ജനകാനുശാസനം - വസുമാനും ഒരു ഋഷിയും തമ്മിലുള്ള സംഭാഷണം -** ഭീഷ്മൻ പറഞ്ഞു: "വിജനമായ കാട്ടിൽ നായാട്ടുചെയ്യുന്ന ജനകരാജപുത്രൻ കാട്ടിൽ വച്ച് ഭൃഗുവംശത്തിൽ പിറന്ന വിപ്രേന്ദ്രനായ ഒരു മഹർഷിയെ കണ്ടെത്തി. അവർ പരസ്പരം അഭിവാദ്യം ചെയ്തു. പിന്നെ മുനിയുടെ സൽക്കാരങ്ങൾ സ്വീകരിക്കുമ്പോൾ മുനിയുടെ സമ്മതത്തോടെ രാജാവ് അദ്ദേഹത്തോടു ചില സംശയങ്ങൾ ചോദിച്ചു.''

രാജാവു പറഞ്ഞു: "ഭഗവാനേ, ഇഹലോകത്തിലും പരലോകത്തിലും ശ്രേയസ്സ് എന്താകുന്നു? ദേഹം നശ്വരമാണ്. മനുഷ്യൻ കാമിയുമാണ്. ഈ നിലയ്ക്ക് മനുഷ്യൻ എന്തു ചെയ്യണം?''

മഹാരാജാവ് വിനയപൂർവ്വം വണങ്ങി ഇപ്രകാരം ഋഷിയോടു ചോദിച്ചപ്പോൾ അതിന്നു മറുപടിയായി അദ്ദേഹം ഇപ്രകാരം ശ്രേയസ്കരമായ വാക്യം പറഞ്ഞു:

ഋഷി പറഞ്ഞു: "അല്ലയോ രാജാവേ, നീ ഇപ്പോൾ മനോവിരുദ്ധമായ കർമ്മങ്ങളാണ് ഇച്ഛിച്ചുകൊണ്ടിരിക്കുന്നത്. ആ കർമ്മങ്ങൾ ഇഹത്തിലേക്കും പരത്തിലേക്കും പറ്റിയതല്ല. ജീവികൾക്കു വിരുദ്ധമായതെന്തോ, അവയൊന്നും ഇഹത്തിന്നും പരത്തിന്നും ഗുണം ചെയ്യുകയില്ല. അതുകൊണ്ട് അത്തരം കർമ്മങ്ങൾ ജിതേന്ദ്രിയനായി നീ ഒഴിവാക്കുക!

ധർമ്മം സത്തുക്കൾക്കു ഹിതം ചെയ്യുന്നു. സജ്ജനങ്ങൾ ധർമ്മത്തെ മാത്രമേ ആശ്രയിക്കുകയുള്ളു. ചരാചരങ്ങളടങ്ങിയ ഈ മൂന്നു ലോകവും നിലനില്ക്കുന്നത് ധർമ്മത്താലാണ്. അല്ലയോ സ്വാദുകാമുകാ! കാമത്തിൽ നിന്റെ തൃഷ്ണ എന്താണ് നീ തീർക്കാത്തത്? അല്ലയോ ദുർബുദ്ധേ! നീ തേൻ മാത്രമേ കാണുന്നുള്ളു. അപ്പുറത്തുള്ള കുണ്ടു കാണുന്നില്ല. ഫലകാമുകൻ ഇങ്ങനെ ജ്ഞാനം പരിചയിക്കണം. ഫലകാമുകൻ ഇങ്ങനെ ധർമ്മം പരിചയിക്കണം. അസത്തായ, പാപിയായ ധർമ്മകാംക്ഷിയാൽ ശുദ്ധമായ കർമ്മവും ദുഷ്കരമാകും. സത്തായ (നല്ലവനായ) ധർമ്മകാംക്ഷിയാൽ ദുഷ്കരമായ കർമ്മവും സുകരമായി ഭവിക്കും.

കാട്ടിൽ ഗ്രാമ്യമായ സുഖാചാരം ചെയ്യുന്ന ഗ്രാമ്യൻ ഗ്രാമ്യനായിത്തന്നെ നില്ക്കുന്നു. ഗ്രാമത്തിൽ വനസുഖാചാരം ചെയ്യുന്നവൻ വന്യനെപ്പോലയും നില്ക്കുന്നു. കാട്ടിൽവെച്ച് ഗ്രാമ്യവൃത്തികൾ ചെയ്തു ജീവിച്ചാൽ വനവാസിയാകുന്നതുകൊണ്ടുള്ള പുണ്യം ലഭിക്കുകയില്ല. ഗ്രാമത്തിൽവെച്ചായാലും വനവാസിയുടെ തപോനിഷ്ഠ അനുഷ്ഠിച്ചാൽ വനവാസിയുടെ പുണ്യഫലം ലഭിക്കുകയും ചെയ്യും. മനസ്സ്, വാക്ക്, കർമ്മം എന്നിവയിൽ നീ ശ്രദ്ധിക്കുക. അതിൽ നീ മനസ്സിരുത്തുക. ഗുണാഗുണം പാർത്ത് നിവൃത്തിയിലും പ്രവൃത്തിയിലും മനസ്സിരുത്തുക.

നിത്യവും ധാരാളം സാധുക്കൾക്കു ദാനം ചെയ്യുക. അവരിൽ അസൂയപ്പെടരുത്. വ്രതം,ശൗചം എന്നിവയിൽ മനസ്സുവെക്കുന്നവർക്ക് ആവശ്യമുള്ളത് അറിഞ്ഞു നല്കുക. ദേശവും കാലവും അറിഞ്ഞു ദാനം ചെയ്യുക. ശുഭമായ വിധിപ്രകാരം അർഹതയുള്ള പാത്രങ്ങളിൽ ദാനം ചെയ്യണം. ക്രോധത്തോടെ ആർക്കും ദാനം ചെയ്യരുത്. കൊടുത്തതിന്നു ശേഷം അതിനെപ്പറ്റി വ്യസനിക്കരുത്. താൻ ചെയ്ത ദാനത്തെപ്പറ്റി മറ്റൊരാളോടു പറഞ്ഞ് തന്നത്താനെ പ്രശംസിക്കുകയുമരുത്.

സൽപ്പാത്രങ്ങളിലേ ദാനം ചെയ്യാവൂ. നൃശംസകനും, ശുചിയും, ദമിയും, സത്യവാനും, സത്യം പറയുന്നവനും, ജന്മത്താലും കർമ്മത്താലും ശുദ്ധനായവനും, വേദജ്ഞനുമായ ദ്വിജനാണ് സൽപ്പാത്രം. സൽക്കരിച്ച സ്വജാതിയിൽപ്പെട്ട പതിവ്രത, ഋക്, യജുസ്സ്, സാമം എന്നീ വേദങ്ങൾ പാരായണം ചെയ്യുന്ന ബ്രാഹ്മണൻ, വിദ്വാനായ പുരുഷൻ, ഷൾക്കർമ്മാവായ ദ്വിജൻ ഇവരൊക്കെ ദാനത്തിനു പറ്റിയ സൽപ്പാത്രങ്ങളാണ്. ദേശം, കാലം, പാത്രം, ധർമ്മം, എന്നിവ നോക്കി ധർമ്മാധർമ്മങ്ങളെ അറിയണം. ധർമ്മാധർമ്മങ്ങൾ അവയെ ആശ്രയിച്ചാണിരിക്കുന്നത്. ധർമ്മം അധർമ്മമായും, സത്യം അസത്യമായും മാറുന്ന സന്ദർഭങ്ങളുണ്ട്. അതിന്റെ കാലം, സ്ഥലം, പാത്രം ഇവ അറിഞ്ഞ് പ്രവർത്തിക്കണം. കളിയായി അല്പമായ പൊടിയേല്ക്കുന്നത് അപ്പപ്പോൾ മാച്ചുകളയുന്നമാതിരി തന്നെ ബാധിക്കുന്ന പാപങ്ങളെ അപ്പപ്പോൾ നീക്കം ചെയ്യണം. ശോധന കഴിച്ചവൻ നെയ്യ് കഴിക്കുന്നമാതിരി ദോഷങ്ങൾ നീങ്ങിയവന്ന് ധർമ്മാചരണം നല്ല ഒരു ഔഷധമായി ഭവിക്കും. പരലോകത്ത് അതുകൊണ്ട് സുഖം ലഭിക്കും. സർവ്വജീവികൾക്കും മനസ്സ് ശുഭാശുഭങ്ങളോടു ചേർന്നു നില്ക്കുന്നു. അശുഭം വിട്ടൊഴിച്ച് എന്നും ശുഭത്തിൽ മനസ്സു വെക്കണം. എല്ലായിടത്തും നല്ലവർ ചെയ്യുന്നതിനെ പുകഴ്ത്തണം. സ്വധർമ്മത്തിൽ അങ്ങയ്ക്ക് താല്പര്യമുള്ളവിധം ചെയ്തുകൊള്ളുക.

അല്ലയോ അധൃതാത്മാവേ, ധൃതിപ്പെട്ട് അല്ലയോ ദുർബുദ്ധേ, ഭവാൻ ബുദ്ധി കൈക്കൊള്ളുക. അശാന്തനായ ഭവാൻ ശമം കൈകൊള്ളുക. അപ്രാജ്ഞനായ ഭവാൻ പ്രാജ്ഞനാവുക. തേജസ്സാൽ ഉപായം നേടുവാൻ സഹകാരിമൂലം സാധിക്കും. ഇഹത്തിലും പരത്തിലും നന്മയുണ്ടാകണമെങ്കിൽ ധൃതിമാനായി പ്രവർത്തിക്കണം.

ധൃതിവിട്ടവനായ മഹാഭിഷരാജർഷി സ്വർഗ്ഗത്തിൽനിന്നു ഭ്രംശിച്ചു. പുണ്യം ക്ഷയിച്ച യയാതിരാജാവ് ധൃതിമാനായി സ്വർഗ്ഗലോകം വീണ്ടും നേടി. ധൃതി(ധീരത)യാണിതിന്നു കാരണം. തപസ്വികളെയും ധർമ്മിഷ്ഠന്മാരെയും വിദ്വാന്മാരെയും സേവിച്ചാൽ വലിയ ബുദ്ധി ലഭിക്കും. തന്മൂലം ഭവാൻ ശ്രേയസ്സു നേടുകയും ചെയ്യും.''

ഭീഷ്മൻ പറഞ്ഞു: "സ്വഭാവസമ്പന്നനായ ആ രാജാവ് മുനിയുടെ ഉപദേശം കേട്ട് കാമത്തിൽനിന്നു മനസ്സു പിൻതിരിച്ച് ധർമ്മത്തിൽത്തന്നെ ബുദ്ധിവെച്ചു.''

## 310. യാജ്ഞവല്ക്യജനക സംവാദം - ഇരുപത്തിനാല് സാംഖ്യതത്ത്വങ്ങളും ഒമ്പത് സർഗ്ഗങ്ങളും -

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! ധർമ്മങ്ങളെയും അധർമ്മങ്ങളെയും വിട്ടൊഴിഞ്ഞു വർത്തിക്കുന്നത് ഏതോ, എല്ലാവിധ, സംശയങ്ങളിൽനിന്നും വിമുക്തമായത് ഏതോ, ജനനമരണങ്ങളിൽ നിന്നു വിമുക്തമായത് ഏതോ, പുണ്യപാപങ്ങൾ കൂടാത്തത് ഏതോ, ശുഭമായത് ഏതോ, അനന്തമായ അഭയം ഏതോ, അക്ഷരവും അവ്യയവും ശുചിയും അ[illegible]വുമായി നില്ക്കുന്നത് ഏതോ, അത് എന്തെന്ന് ഒന്നു പറഞ്ഞു തരണേ!''

ഭീഷ്മൻ പറഞ്ഞു: "അല്ലയോ ഭരതർഷഭാ, ഈ കാര്യത്തിൽ നിന്നോട് ഒരു പഴങ്കഥ ഞാൻ വർണ്ണിച്ചു പറയാം. അതു കേട്ടാൽ നിന്റെ സംശയങ്ങൾ തീരും. ശ്രീയാജ്ഞവല്ക്യമഹർഷിയോട് വിശ്രുതനായ ദേവരാതജനെന്ന ജനകൻ ചോദിച്ച ചോദ്യവും അതിന്നു പറഞ്ഞ ഉത്തരവുമാണ് വിഷയം. ചോദ്യങ്ങൾ ചോദിച്ചു കാര്യം ഗ്രഹിക്കുന്നവരിൽ നിപുണനായിരുന്നു ജനകരാജാവ്.''

ജനകൻ പറഞ്ഞു: "അല്ലയോ മഹർഷേ! ഇന്ദ്രിയങ്ങൾ എത്രയാണ്? എത്രതരം പ്രകൃതിയുണ്ട്? എന്താണ് അവ്യക്തം? എന്താണ് പരമമായ ബ്രഹ്മം? ബ്രഹ്മത്തേക്കാൾ മീതെ എന്തുണ്ട്? എന്താണ് പ്രഭവക്ഷയങ്ങൾ? ജനനമരണങ്ങൾ? എന്താണ് കാലത്തിന്റെ കണക്ക്? അങ്ങയുടെ അനുഗ്രഹത്തെ ഇച്ഛിക്കുന്ന എന്നോട് ഇവയെപ്പറ്റി എനിക്കു ശരിയായ ബോധം ഉദിക്കുമാറ് ഉപദേശിച്ചു തരണേ! ഞാൻ അജ്ഞനാണ്. അങ്ങ് അറിവിന്റെ സമുദ്രമാണല്ലോ. അതുകൊണ്ട് അങ്ങയിൽനിന്നു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. നിസ്സംശയം പറഞ്ഞുതന്നാലും!''

യാജ്ഞവല്ക്യൻ പറഞ്ഞു: "അല്ലയോ രാജാവേ, ഞാൻ പറയാം, ഭവാൻ കേട്ടുകൊള്ളുക! യോഗികളുടെയും സാംഖ്യന്മാരുടെയും ജ്ഞാനം എല്ലാം ഭവാന് അറിയാമല്ലോ. എന്നെ പരീക്ഷിക്കുവാൻ ചോദിക്കുകയാണോ? എന്നാലും ചോദിച്ചാൽ അറിവുള്ളവൻ പറഞ്ഞുകൊടുക്കണമല്ലോ. അതാണല്ലോ സനാതനമായ ധർമ്മം. അതുകൊണ്ട് ഞാൻ ഇതാ, പറയുന്നു.

പ്രകൃതികൾ എട്ടുണ്ട്. വികാരം പതിനാറാണ്. പിന്നെ വ്യക്തങ്ങൾ ഏഴെണ്ണമാണ്. ഇങ്ങനെയാണ് ആദ്ധ്യാത്മചിന്തകന്മാർ പറയുന്നത്. അവ്യക്തവും മഹാനും അഹങ്കാരവും, പൃഥിവി, വായു, ആകാശം, ജലം, തേജസ്സ് (പഞ്ചഭൂതങ്ങൾ) ഈ പറഞ്ഞവ എട്ടുമാണ് പ്രകൃതികൾ. ഇനി വികാരങ്ങൾ ഏതൊക്കെയാണെന്നു പറയാം.ചെവി, ത്വക്ക്, ദൃക്ക്, നാക്ക്, മൂക്ക് ഇവയഞ്ചും; ശബ്ദം, സ്പർശം,രൂപം, രസം, ഗന്ധം എന്നിവയും; വാക്ക്, രണ്ടു കൈ, രണ്ടു കാല്, ഗുദം, ലിംഗം ഇവയുമാകുന്നു. ഇവയിൽ ശബ്ദം മുതൽ തുടങ്ങുന്ന പത്തും, പഞ്ചഭൂതോത്ഭവമായവ, വിശേഷങ്ങൾ എന്നറിയപ്പെടുന്നു. ജ്ഞാനേന്ദ്രിയങ്ങൾ അഞ്ചും സവിശേഷങ്ങൾ എന്നറിയപ്പെടുന്നു. മിഥിലാധിപാ! അദ്ധ്യാത്മതത്ത്വജ്ഞന്മാർ പറയുന്നു, മനസ്സ് പതിനാറാമത്തേതാണെന്ന്. അങ്ങയും മറ്റു വിദ്വാന്മാരും തത്ത്വബുദ്ധിവിശാരദന്മാരാണല്ലോ. ഈ അഭിപ്രായം അങ്ങയും സമ്മതിക്കും. അവ്യക്തത്തിൽ നിന്നാണ് മഹത്തത്ത്വം ഉണ്ടാകുന്നത്. അഭിജ്ഞന്മാർ പറയുന്നു, ഇതാണ് പ്രധാനം അല്ലെങ്കിൽ പ്രകൃതിയുമായി ബന്ധപ്പെട്ട ആദ്യസൃഷ്ടിയെന്ന്. മഹത്തത്ത്വത്തിൽ നിന്നാണു രാജാവേ, അഹങ്കാരം ഉണ്ടായത്. ഇതാണ് ബുദ്ധ്യാത്മികമായ രണ്ടാമത്തെ സൃഷ്ടി എന്നു പറയുന്നു. അഹങ്കാരത്തിൽ നിന്നു മനസ്സ് ഉത്ഭവിച്ചു. അത് ഭൂതഗുണാത്മികമാണ്. (പഞ്ചഭൂതഗുണാത്മികം) മൂന്നാമത്തെ സൃഷ്ടിയാണിത്. ഇത് അഹങ്കാരവുമായി ബന്ധപ്പെട്ടു നില്ക്കുന്നു. മനസ്സിൽനിന്നാണ് അഞ്ച് മഹാഭൂതങ്ങളും ഉത്ഭവിച്ചത്. ഇതു നാലാമത്തെ സൃഷ്ടിയാണ് രാജാവേ! ഇതിനെ മാനസികമെന്നു പറയുന്നു. പിന്നെ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, ഇവ പഞ്ചമഹാഭൂതങ്ങളിൽ നിന്നുമുണ്ടായി. ഭൂതവിചിന്തകന്മാർ പറയുന്നു, അഞ്ചാമത്തെ സൃഷ്ടി ഇവയാണെന്ന്. ചെവി, ത്വക്ക്, ദൃക്ക്, നാക്ക്, മൂക്ക് ഇവയാണ് ആറാമത്തെ സൃഷ്ടി. ഇവ ബഹുചിന്താത്മകമാകുന്നു. ശ്രോത്രം തുടങ്ങിയ ഇന്ദ്രിയങ്ങൾക്കും താഴെയായി നില്ക്കുന്ന കർമ്മേന്ദ്രിയങ്ങളെ ഏഴാമത്തെ സൃഷ്ടിയായി പറയുന്നു. ഇവ ജ്ഞാനേന്ദ്രിയങ്ങളോടു ബന്ധപ്പെട്ടു നില്ക്കുന്നു. പിന്നെ രാജാവേ, പ്രാണാദി

കളായ വായുക്കൾ പ്രാണൻ, സമാനൻ ഉദാനൻ, വ്യാനൻ എന്നിവയാണ്. എട്ടാമത്തെ ഈ സൃഷ്ടിയെ ആർജ്ജവകം എന്നു പറയുന്നു. കാറ്റിന്റെ ഗതികൊണ്ടാണിങ്ങനെ ഇവർക്ക് ആ പേരു സിദ്ധിച്ചത്. തിര്യക്സ്രോതസ്സിന്നു താഴെയുണ്ട് സ്രോതസ്സ്. സമാനോദാനാപാനവായുക്കളാണവ. അവ താഴോട്ടു സഞ്ചരിക്കുന്നു. ഇവ ഒമ്പതാമത്തെ സൃഷ്ടിയാണ്. ഇതും ആർജ്ജവകം തന്നെയാണ്. അല്ലയോ നരനായകാ, ഇവയാണ് ഒമ്പതു സർഗ്ഗങ്ങൾ (സൃഷ്ടികൾ).ഇവയെ ശ്രുതിക്കനുസരിച്ച നിദർശനപ്രകാരം ഇരുപത്തിനാലെണ്ണമായി പറയുന്നു. ഇവയ്ക്കെല്ലാം, ഈ ഗുണങ്ങൾക്കെല്ലാം, തത്ത്വത്തോടുകൂടി മഹാത്മാക്കൾ പറയുന്ന കാലസംഖ്യ ഞാൻ നിന്നോടു പറയാം.''

**311. യാജ്ഞവല്ക്യജനകസംവാദം - അവ്യക്തം, അഹങ്കാരം മുതലായവയുടെ കാലസംഖ്യയും ഇന്ദ്രിയങ്ങളും മനസ്സും തമ്മിലുള്ള ബന്ധവും** -യാജ്ഞവല്ക്യൻ പറഞ്ഞു: "ഇനി അവ്യക്തത്തിന്റെ കാലസംഖ്യ ഞാൻ പറയാം. അത് രാജാവേ, ഭവാൻ കേട്ടു ധരിക്കുക! അവ്യക്തമെന്നത് പരമമായ ആത്മാവാണ്. പതിനായിരം കല്പം കൂടിയതാണ് അവന്റെ ഒരു ഒറ്റപകൽ. അത്രതന്നെ സമയം കൂടിയതാണ് അവന്റെ രാത്രിയും. രാത്രി കഴിഞ്ഞാൽ അവൻ ഉണർന്നെഴുന്നേല്ക്കുന്നു. അല്ലയോ രാജാവേ, ആദ്യമായി അവൻ ഔഷധികളെ സൃഷ്ടിച്ചു. എല്ലാ ജീവികൾക്കും ജീവിതത്തിന്നു വേണ്ടിയാണ് ആദ്യമായി അവയെ സൃഷ്ടിക്കുന്നത്. പിന്നെ സ്വർണ്ണമയമായ മുട്ടയിൽ നിന്ന് ഹിരണ്യാണ്ഡം ഹിരണ്യാണ്ഡനെ (ബ്രഹ്മാവിനെ) സൃഷ്ടിച്ചു. എല്ലാ സൃഷ്ടിജീവികളുടെയും മൂർത്തിരൂപം (ദേഹം) അവനാകുന്നു.

ഒരു വർഷം (ബ്രഹ്മാവിന്റെ ദിവ്യവർഷം) ആ അണ്ഡത്തിൽ ഇരുന്നതിന്നു ശേഷം പുറത്തു വന്നിട്ടാണ് ആ മഹാമുനിയായ ബ്രഹ്മാവ്, പ്രജാപതി എന്ന പേരിൽ അറിയപ്പെടുന്ന സ്രഷ്ടാവ്, ഭൂമി താഴേയും, സ്വർഗ്ഗം മീതേയുമായി സൃഷ്ടിച്ചത്. ഏഴായിരത്തി അഞ്ഞൂറു കല്പം കൂടിയതാണ് ബ്രഹ്മാവിന്റെ ഒരു പകൽ. അദ്ധ്യാത്മജ്ഞാനികൾ പറയുന്നു, ബ്രഹ്മാവിന്റെ പകലിനോളം തന്നെ കാലദൈർഘ്യം രാത്രിക്കുമുണ്ടെന്ന്.

പിന്നെ തപസ്വിയായ ബ്രഹ്മാവ്, മഹാൻ എന്നറിയപ്പെടുന്ന മുനി, അഹങ്കാരം എന്ന ദിവ്യാത്മകമായ ഭൂതത്തെ സൃഷ്ടിക്കുന്നു.

ദേഹമുള്ള മറ്റു വസ്തുക്കളെ സൃഷ്ടിക്കുന്നതിനു മുമ്പായി ബ്രഹ്മാവ് തപസ്സിൽ പ്രവേശിക്കുകയും അതിന്റെ ഫലമായി നാലുമക്കളെ തപഃശക്തി മൂലം സൃഷ്ടിക്കുകയും ചെയ്യുന്നു. അവരാണ് പിതൃക്കൾക്കു പിതൃക്കളായി നില്ക്കുന്നത്. മനസ്സ്, ബുദ്ധി, വ്യഷ്ടി, സമഷ്ടി ഇവയാണ് അവ നാലും. പിതൃക്കളുടെ മക്കളായ ദേവന്മാർ പിന്നെ വർദ്ധിച്ചു വാനിൽ നിറഞ്ഞു. ഇപ്രകാരം ചരാചരങ്ങളെപ്പറ്റിയും നാം കേൾക്കുന്നു.

പരമേഷ്ടിയായ അഹങ്കാരം മഹാഭൂതങ്ങൾ അഞ്ചിനേയും സൃഷ്ടിച്ചു. പൃഥിവി, അപ്പ്, അഗ്നി, വായു, ആകാശം എന്നിവയാണ് മഹാഭൂതങ്ങൾ.

ഈ അഹങ്കാരമെന്നവൻ സാമാന്യനല്ല. അവനാണ് പിന്നെ മൂന്നാമത്തെ സൃഷ്ടി നടത്തുന്നവൻ. അവന്റെ രാവും പകലും അത്ര ചെറുതൊന്നുമല്ല. അയ്യായിരം കല്പമാണ് അവന്റെ ഒരു പകൽ. അത്രത്തോളം തന്നെയുണ്ട് അവന്റെ രാത്രിയും. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയെ വിശേഷങ്ങൾ എന്നു പറയുന്നു. ഇവ അഞ്ചും അഞ്ചു ഭൂതങ്ങളോടു ചേർന്നു നില്ക്കുന്നു. ഇവ ആവേശിച്ച ജീവജാലങ്ങൾ ദിവസംതോറും തമ്മിൽ കൊതിക്കുകയും, തമ്മിൽ സുഹൃത്തുക്കളാകാൻ ആഗ്രഹിക്കുകയും, പരസ്പരം വെല്ലുവിളിക്കുകയും, തമ്മിൽ സ്പർദ്ധിക്കുകയും, തമ്മിൽ കൊല്ലുകയും ചെയ്യുന്നു. ഇത് അവർ ഉൾക്കൊള്ളുന്ന ജീവന്റെ ഇഷ്ടാനിഷ്ടങ്ങളായ പഞ്ചഭൂതാത്മക ഗുണങ്ങളുടെ പ്രതികരണം മൂലമാണ് ഉണ്ടാകുന്നത്. ആ മഹാഭൂതങ്ങൾ ഇങ്ങനെ ജീവികളിൽക്കടന്നു തകരാറുകൾ ചെയ്തു ഭൂമിയിൽ ചുറ്റുന്നു.

ഇവയുടെ കാലയളവും ചെറുതല്ല. മൂവ്വായിരം കല്പമാണ് അവരുടെ ഒരു പകൽ. അത്രതന്നെയുണ്ട് അവയുടെ രാത്രിയും. മനസ്സിന്റെ കാലയളവും ഇതു തന്നെയാണു രാജാവേ!

മനസ്സ് ഇന്ദ്രിയങ്ങളെ ചുറ്റിച്ച് സഞ്ചരിക്കുന്നു. എന്നാൽ ഇന്ദ്രിയങ്ങൾ മനസ്സിനെ കാണുന്നില്ല. കാണുന്നവൻ മനസ്സാണുതാനും. കണ്ണു രൂപങ്ങളെ കാണുന്നു. എന്നാൽ കണ്ണു കൊണ്ടല്ല മനസ്സുകൊണ്ടാണ് കാണുന്നത്. മനസ്സ് പതറിയാലോ, കണ്ണുകൊണ്ടു കണ്ടാലും കാഴ്ച അനുഭവപ്പെടുകയില്ല. എല്ലാ ഇന്ദ്രിയങ്ങൾക്കും ഇതുപോലെതന്നെയാണ്. ഇന്ദ്രിയങ്ങൾ ഒന്നും കാണുന്നില്ല. കാണുന്നതു മനസ്സാണ്. മനസ്സിനെ അടക്കിയാൽ ഇന്ദ്രിയങ്ങളുടെ ഉപരമം ഉണ്ടാകുന്നു. ഇന്ദ്രിയങ്ങളുടെ ഉപരമം എന്നു പറയുന്നത് മനസ്സിന്റെ അടക്കമാണ്. ഇങ്ങനെ ഇന്ദ്രിയങ്ങളെല്ലാം മനസ്സിന്റെ ഭരണത്തിൽ വർത്തിക്കുന്നതായി അറിയണം. തീർച്ചയായും എല്ലാ ഇന്ദ്രിയങ്ങളുടെയും നാഥൻ മനസ്സാകുന്നു. ഇങ്ങനെയാണ് പ്രപഞ്ചത്തിലെ ഇരുപതു ഭൂതങ്ങളുടെയും അവസ്ഥാവിശേഷങ്ങൾ.''

**312. യാജ്ഞവല്ക്യജനകസംവാദം - സംഹാരക്രമം എങ്ങനെയെന്നു വിവരിക്കുന്നു** - യാജ്ഞവല്ക്യൻ പറഞ്ഞു: "അല്ലയോ രാജാവേ, ഓരോന്നോരോന്നായി സൃഷ്ടിയുടെ ക്രമവും, അവയുടെ ആകെ സംഖ്യയും, പലതരം തത്ത്വങ്ങളും, ഓരോന്നിന്റെ കാലദൈർഘ്യവും എല്ലാം വിശദമായി പറഞ്ഞു കഴിഞ്ഞു. സൃഷ്ടിയുടെ കാര്യം മനസ്സിലായല്ലോ. ഇനി സംഹാരത്തിന്റെ കാര്യവും പറയാം. അനാദിനിധനനും, നിത്യനും, അക്ഷരനുമായ ബ്രഹ്മാവ് ജന്തുക്കളെയൊക്കെ സംഹരിച്ചു വീണ്ടും വീണ്ടും സൃഷ്ടി നടത്തിക്കൊണ്ടിരിക്കുന്നു.

ബ്രഹ്മാവിന്റെ പകൽ അവസാനിക്കുന്നതു കാണുമ്പോൾ ആ ദേവൻ സുഖമായി ഒന്ന് ഉറങ്ങുവാൻ വിചാരിക്കുന്നു. ആ സമയത്ത് അവ്യക്തനായ ആ മഹാത്മാവ് അഹംകൃതമൂർത്തിയെ (മഹാരുദ്രനെ) പ്രേരിപ്പിക്കുന്നു. ആ ദേവനാണ് പ്രപഞ്ചത്തെ സംഹരിക്കുന്നവൻ. ബ്രഹ്മപ്രേരണയാൽ രുദ്രൻ സഹസ്രാംശുവായ പന്ത്രണ്ട് ആദിത്യന്മാരായി കത്തിജ്ജ്വലിക്കുന്ന അഗ്നിപോലെ തേജോമയമായ അഗ്നി ചൊരിഞ്ഞ് ആകാശത്തിൽ ചുറ്റുന്നു. നാലുവിധത്തിലുള്ള ജീവികളും ജരായുജം, അണ്ഡജം, സ്വേദജം, ഉൽഭിജ്ജം എന്നിവയെല്ലാം അടങ്ങിയ സകല ചരാചരങ്ങളും ഒറ്റ നിമിഷം, കൊണ്ടു വെന്തു കത്തി ദഹിച്ചു പോകുന്നു. അപ്പോൾ ഭൂമി ആമപ്പുറം പോലെ അർദ്ധഗോളമായിക്കാണാം. അതിബലനായ അവൻ ലോകം മുഴുവൻ ചുട്ടു വെണ്ണീറാക്കിയതിനു ശേഷം ഭൂമിയെ ജലത്താൽ മുക്കുന്നു. ജലം അലറിക്കുതിച്ചു ഭൂമിയിൽ നിറഞ്ഞ് ഭൂമി മുങ്ങുന്നു. പിന്നെ ആ കാലാഗ്നിയിൽ ജലമൊക്കെ വറ്റിപ്പോകുന്നു. ജലം കാണാതാകുന്നു. അപ്പോൾ അഗ്നി മാത്രമായി പ്രപഞ്ചം ജ്വലിക്കും. അങ്ങനെ ജ്വലിക്കുന്ന ബലവാനായ അഗ്നിയെ, സർവ്വഭൂതങ്ങളെയും ദഹിപ്പിക്കുന്ന സപ്താർച്ചിസ്സിനെ, അതിരറ്റ അഷ്ടാത്മകനും ബലവാനുമായ വായുഭഗവാൻ ഭക്ഷിക്കുന്നു. വായു മേലും കീഴും അടിച്ച് ഊക്കിൽ സഞ്ചരിക്കുന്നു. അങ്ങനെ ചീറി സർവ്വത്ര അടിച്ചു കൊണ്ടിരിക്കുന്നവായു

വിനെ ആകാശം ഗ്രസിക്കുന്നു. ഏറ്റവും ശക്തിയായി അപ്പോൾ മുഴക്കം മാത്രമുള്ള ആകാശത്തെ മനസ്സ് സുഖമായി ഗ്രസിക്കുന്നു. സർവ്വഭൂതങ്ങൾക്കും നാഥനായ അഹങ്കാരം, എല്ലാറ്റിനും ആത്മാവായ അവൻ മനസ്സിനെ തന്നിലേക്കു ഗ്രസിക്കുന്നു. മനസ്സിനെ വിഴുങ്ങുന്നു. അങ്ങനെ സർവ്വത്തേയും വിഴുങ്ങിയ അഹങ്കാരത്തെ ഭൂതഭവ്യഭവനായ മഹത്ത് (ആത്മാവ്) വിഴുങ്ങുന്നു. അതുല്യമായ മഹത്തിനെ, അഖില ബ്രഹ്മാണ്ഡത്തെ, എല്ലാറ്റിൻെറയും നാഥനായ ശംഭു ഗ്രസിക്കുന്നു. അണിമാ, ലഘിമാ, പ്രാപ്തി, ഈശാനൻ, ജ്യോതിസ്സ്, അവ്യയൻ എന്നീ നിലയിൽ അറിയപ്പെടുന്ന ശംഭു, എല്ലാറ്റിനും ഉപരിയായി നില്ക്കുന്ന ദേവൻ, എല്ലായിടത്തും കൈകാലുകൾ നീണ്ട ദേവൻ, എല്ലായിടത്തും കണ്ണും തലയും ചെവിയും മുഖവുമുള്ള ദേവൻ മാത്രം എല്ലാം തന്നിലാക്കി ശേഷിക്കുന്നു. അവൻ സകല ജീവികളുടേയും ഹൃദയത്തിൽ വസിക്കുന്നവനാണ്. അവൻെറ അളവോ ഒരു തള്ള വിരലോളം മാത്രം. ആ മഹേശ്വരൻ, അനന്തനായ ആത്മാവ്, ഈ പ്രപഞ്ചത്തെ മുഴുവൻ തന്നിലേക്കൊതുക്കുന്നു. എല്ലാം വിഴുങ്ങിക്കളയുന്നു. പിന്നെ എന്ത് അവശേഷിക്കുന്നു? യാതൊരു മാറ്റവും വരാത്തതായി, നാശമില്ലാത്തതായി എന്തുണ്ട്? ഒരു തരത്തിലും നാശം സംഭവിക്കാതെയുള്ളത് എന്തോ, ഭൂതത്തെയും വർത്തമാനത്തെയും ഭാവിയെയും സൃഷ്ടിക്കുന്നത് ആരോ, ഒട്ടും ദോഷസ്പർശമില്ലാത്തവൻ ആരോ, അവനെയും തന്നിലാക്കി സർവ്വഭൂതേശ്വരൻ വിളങ്ങുന്നു. അല്ലയോ രാജാവേ, ഞാൻ പ്രപഞ്ചത്തിൻെറ സംഹാരത്തെക്കുറിച്ചു നിന്നോടു പറഞ്ഞു. ഇനി അദ്ധ്യാത്മം, അധിഭൂതം, അധിദൈവം ഇവയെപ്പറ്റി പറയാം.''

**313. യാജ്ഞവല്ക്യജനകസംവാദം - അദ്ധ്യാത്മം, അധിഭൂതം, അധിദൈവതം എന്നിവയുടെ വിവരണം -** യാജ്ഞവല്ക്യൻ പറഞ്ഞു: "കാലുകൾ അദ്ധ്യാത്മമാണെന്നും, എത്തേണ്ടത് അധിഭൂതമാണെന്നും, വിഷ്ണു അതിൻെറ അധിദൈവതമാണെന്നും പറയുന്നു. ഗുദം അദ്ധ്യാത്മമാണെന്നും, തത്ത്വാർത്ഥം കണ്ടിരിക്കുന്നവർ പറയുന്നു; വിസർഗ്ഗം അധിഭൂതമാണെന്നും, മിത്രൻ അതിൻെറ അധിദൈവതമാണെന്നും പറയുന്നു. ഉപസ്ഥം അദ്ധ്യാത്മമാണെന്ന് യോഗപ്രദർശികൾ പറയുന്നു; ആനന്ദം അധിഭൂതമാണെന്നും, പ്രജാപതി അതിൻെറ അധിദൈവതമാണെന്നും പറയുന്നു. കൈകൾ അദ്ധ്യാത്മമാണെന്ന് സാംഖ്യദർശികൾ പറയുന്നു; ചെയ്യേണ്ടത് അധിഭൂതമാണെന്നും, ഇന്ദ്രൻ അതിൻെറ അധിദൈവതമാണെന്നും പറയുന്നു. വാക്ക് അദ്ധ്യാത്മമാണെന്ന് യോഗദർശികൾ പറയുന്നു. ചൊല്ലേണ്ടത് അധിഭൂതമാണെന്നും, അഗ്നി അതിൻെറ അധിദൈവതമാണെന്നും പറയുന്നു. ചക്ഷുസ് അദ്ധ്യാത്മമാണെന്ന് ശ്രുതിദർശികൾ പറയുന്നു; രൂപം അധിഭൂതമാണെന്നും, സൂര്യൻ അതിൻെറ അധിദൈവതമാണെന്നും പറയുന്നു. ചെവി അദ്ധ്യാത്മമാണെന്നും ശബ്ദം അധിഭൂതമാണെന്നും, ദിക്കുകളെല്ലാം അതിൻെറ അധിദൈവതമാണെന്നും പറയുന്നു. ജിഹ്വ അദ്ധ്യാത്മമാണെന്ന് ശ്രുതിദർശികൾ പറയുന്നു; രസം അധിഭൂതമാണെന്നും, ജലം അതിൻെറ അധിദൈവതമാണെന്നും പറയുന്നു. ഘ്രാണം അദ്ധ്യാത്മമാണെന്ന് ശ്രുതിദർശികൾ പറയുന്നു; ഗന്ധം അധിഭൂതമാണെന്നും, ഭൂമി അതിൻെറ അധിദൈവതമാണെന്നും പറയുന്നു. ത്വക്ക് അദ്ധ്യാത്മമാണെന്ന് തത്ത്വബുദ്ധിവിശാരദന്മാർ പറയുന്നു; സ്പർശം അധിഭൂതമാണെന്നും, വയു അതിൻെറ അധിദൈവതമാണെന്നും പറയുന്നു. മനസ്സ് അദ്ധ്യാത്മമാണെന്ന് ശാസ്ത്രവിശാരദന്മാർ പറയുന്നു; ഓർക്കേണ്ടത് അധിഭൂതമാണ്. ചന്ദ്രൻ അതിൻെറ അധിദൈവതവുമാകുന്നു. അഹങ്കാരികം അദ്ധ്യാത്മമാണെന്ന് തത്ത്വദർശികൾ പറയുന്നു. അഭിമാനം അധിഭൂതമാണെന്നും, ബുദ്ധി അതിൻെറ അധിദൈവതമാണെന്നും പറയുന്നു; ബുദ്ധി അദ്ധ്യാത്മമാണെന്ന് ശരിയായി കാണുന്നവർ പറയുന്നു; ബോധവ്യം അധിഭൂതമാണെന്നും, ക്ഷേത്രജ്ഞൻ അതിൻെറ അധിദൈവതമാണെന്നും പറയുന്നു.

അല്ലയോ രാജാവേ, വ്യക്തമായി ഞാൻ ഭവാന്ന് വിഭൂതിയെ കാണിച്ചുതന്നു; തത്ത്വവിത്ത് ആദിമദ്ധ്യാന്തങ്ങളിൽ തത്ത്വപ്രകാരം കാട്ടിത്തരുന്നു. പ്രകൃതിസ്വേച്ഛയാൽ ഗുണങ്ങളെ വികരിക്കുന്നു. നൂറും ആയിരവുമായി കാട്ടിത്തന്നത് രാജാവേ, ക്രീഡയ്ക്കുവേണ്ടിയാണ്.

ഒരു തിരിയിൽനിന്നു നൂറായിരം തിരികൾ മർത്ത്യർ കത്തിക്കുന്നമാതിരി പ്രകൃതി പുരുഷന്നു പല ഗുണങ്ങളും ഉണ്ടാക്കും. സത്ത്വം, ആനന്ദം, ഉദ്രേകം, പ്രീതി, പ്രാകാശ്യം, സുഖം, വിശുദ്ധി, ആരോഗ്യം, സന്തോഷം, ശ്രദ്ധ, അകാർപ്പണ്യം, അസംരംഭം, ധൃതി, ക്ഷമ, അഹിംസ, സമത്വം, സത്യം, ആനൃണ്യം, മൃദുത്വം, ഹ്രീ, അചാപലം, ശൗചം, ആർജ്ജവം, ആചാരം, അചാഞ്ചല്യം, അസംഭ്രമം, ഇഷ്ടാനിഷ്ടവിയോഗങ്ങൾ ചെയ്താലും അതിൽ വികാരമില്ലായ്മ, ആത്മസംഗ്രഹണം, ദാനാൽ നിസ്പൃഹത്വം, പരാർത്ഥത, എങ്ങും ജീവകാരുണ്യം ഇവയൊക്കെ സത്വത്തിൻെറ ഗുണങ്ങളാകുന്നു.

രജോഗുണങ്ങളെപ്പറ്റി പറയാം. രൂപൈശ്വര്യങ്ങൾ, വിഗ്രഹം, കനിയായ്ക, കൊടുക്കായ്ക, സുഖദുഃഖനിഷേവണം, പരാപവാദത്തിൽ രതി, വിവാദങ്ങളുടെ സേവ, അഹങ്കാരം, അസൽക്കാരം, ചിന്ത, വൈരോപസേവനം, പരിതാപം, ഹരണം, നാണക്കേട്, നിരാർജ്ജവം, ഭേദം, പാരുഷ്യം, കാമം, ക്രോധം, മദം, ദർപ്പം, ദ്വേഷം, അതിവാദം ഇവയൊക്കെയാണ് രജോഗുണം.

ഇനി തമോഗുണങ്ങളുടെ കൂട്ടത്തെ പറയാം, അതും ഭവാൻ കേട്ടു ധരിക്കുക. മോഹം, അപ്രകാശം, താമിസ്രം, അന്ധതാമിസ്രം (മൃതിയാണ് അന്ധതാമിസ്രം, താമിസ്രം ക്രോധമാണ്.) ഇനിയും തമോലക്ഷണങ്ങളുണ്ട്. ഭക്ഷണാദിയിൽ ആഗ്രഹം, ഭക്ഷണം മതിയാകാത്ത അവസ്ഥ, കുടിച്ചിട്ടും കുടിച്ചിട്ടും പിന്നേയും കുടിക്കാനുള്ള തീരാത്ത ആഗ്രഹം, ഗന്ധം, വസ്ത്രം, വിഹാരം, ശയ്യ, ആസനം എന്നിവയിൽ ആഗ്രഹം, പകലുറക്കം, അധികസംസാരം, പ്രമാദം ഇവയിൽ വലിയ താൽപര്യം, പാട്ട്, ആട്ടം, കൊട്ട് ഇവയിലൊക്കെ ജ്ഞാനമില്ലെങ്കിലും ശ്രദ്ധ, ധർമ്മകാര്യങ്ങളിൽ ദ്വേഷം ഇവയൊക്കെ തമസ്സിൻെറ ഗുണങ്ങളാണ്.''

**314. യാജ്ഞവല്ക്യജനകസംവാദം - സത്വരജസ്തമോഗുണക്കാരായ ജനങ്ങളുടെ ശക്തി -** യാജ്ഞവല്ക്യൻ പറഞ്ഞു: "ഈ മൂന്നും (സത്വം, രജസ്സ്, തമസ്സ്) പ്രകൃതിയുടെ ഗുണങ്ങളാണ് രാജാവേ! ലോകത്തിലെവിടേയും ഇതു നശിക്കാതെ നില്ക്കുന്നുണ്ട് രാജാവേ! അവ്യക്തരൂപനായ മഹാദേവൻ പ്രത്യഗാത്മാവിനെ നൂറായിരമായും പതിനായിരമായും ലക്ഷമായും കോടിയായും ആക്കിത്തീർക്കുന്നു. അതിൽ സ്വാത്വികന്ന് ഉത്തമമായ സ്ഥാനവും, രാജസന്ന് മദ്ധ്യമസ്ഥാനവും, താമസന്ന് അധമസ്ഥാനവും ലഭിക്കുന്നതായി അദ്ധ്യാത്മചിന്തകന്മാർ പറയുന്നു. കേവലമായ പുണ്യംകൊണ്ടു മാത്രം മേല്പോട്ടു ഗതി ലഭിക്കും. പുണ്യപാപങ്ങളുടെ മിശ്രഫലമായി ലഭിക്കുന്നതാണ് മർത്ത്യജന്മം. അധർമ്മംകൊണ്ട് അധോഗതി മാത്രമേ ലഭിക്കൂ ! ഈ മൂന്നിന്നും ദ്വന്ദ്വമുണ്ട്. തത്ത്വമായി സന്നിപാതവും (തമ്മിൽ കലർപ്പ്) ഉണ്ട്.

സത്വത്തിന്നും രജസ്സിന്നും തമസ്സിന്നും ഉള്ളതു പറയാം. കേൾക്കുക. സത്വത്തിന്ന് രജസ്സും രജസ്സിന്ന് തമസ്സുമുണ്ട്.

സത്വം തമസ്സിന്ന് അവ്യക്തമാണ്. തമസ്സ് സത്വത്തിന്നും അപ്രകാരം അവ്യക്തം തന്നെ. സത്വഗുണത്തോടു ചേർന്ന അവ്യക്തൻ ദേവലോകത്ത് എത്തും. രജസ്സും സത്വവും ചേർന്നവൻ മർത്ത്യലോകത്ത് മർത്ത്യനായി ജന്മമെടുക്കും. രജസ്സും തമസ്സും ചേർന്നവൻ തിര്യക്കുകളായി ജനിക്കും. രജസ്സും തമസ്സും സത്വവും ചേർന്നവനായാലും മർത്ത്യനായി പിറക്കും. പുണ്യവും പാപവും വിട്ടവരായ യോഗ്യന്മാർക്ക് അവ്യയവും ശാശ്വതവും അമൃതവും അക്ഷയവുമായ മോക്ഷപദമാണ് ലഭിക്കുക. ആ പദം അതീന്ദ്രിയവും, അബീജവും ജന്മമൃത്യുക്കളില്ലാത്തതും, തമോഹരവും അവ്യക്തവുമാണ്. അങ്ങ് ഇതാണല്ലോ രാജാവേ, ചോദിച്ചത്? പ്രകൃതിസ്ഥനായ അവൻ അവിടെത്തന്നെ സ്ഥിതിചെയ്യുന്നു എന്നാണു പറയുന്നത്. പ്രകൃതി എന്നു പറയുന്നത് ചൈതന്യമില്ലാത്ത, ബുദ്ധിയില്ലാത്ത ഒന്നാകുന്നു രാജാവേ! പ്രകൃതിയോടുകൂടി പുരുഷൻ ചേരുമ്പോൾ മാത്രമേ സൃഷ്ടിസ്ഥിതിസംഹാരങ്ങൾ നടത്തുവാൻ പ്രകൃതിക്കു കഴിയൂ.''

ജനകൻ പറഞ്ഞു: "അല്ലയോ മഹാമതേ, ഈ പറഞ്ഞ പ്രകൃതിയും പുരുഷനും അനാദ്യന്തങ്ങളാണല്ലോ. അവയ്ക്കും ആദിയും അവസാനവും ഞാൻ കാണുന്നില്ല. അവയ്ക്ക് ആകൃതി കാണുന്നില്ല. രണ്ടിന്നും നാശം കാണുന്നില്ല. രണ്ടും അഗ്രാഹ്യമാണുതാനും. ഇതിൽ ഒന്ന് അചേതനമാണെന്ന് അങ്ങു പറഞ്ഞു. അത് എന്തുകൊണ്ടാണ്? മറ്റേവൻ ചേതനയുള്ളവനും ബുദ്ധിയുള്ളവനുമാണെന്നും പറഞ്ഞു? അതും എങ്ങനെ? അവൻ ക്ഷേത്രജ്ഞനാണെന്ന് എങ്ങനെ പറയുന്നു? അല്ലയോ വിപ്രേന്ദ്രാ! അങ്ങു പരിപൂർണ്ണമായി മോക്ഷധർമ്മം ഗ്രഹിച്ചവനാണല്ലോ! തത്ത്വമായി മോക്ഷധർമ്മം മുഴുവൻ കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. അസ്തിത്വം, പുരുഷൻെറ ഏകത്വം, പ്രകൃതിയിൽ നിന്നുള്ള വേർപാട്. രൂപം പ്രാപിക്കുന്ന ദൈവതങ്ങളുടെ സ്ഥിതിയേയും, മരിച്ചതിന്നു ശേഷം ഉയർന്നു പോകുന്ന ദേഹികളുടെ സ്ഥാനങ്ങളേയും, കാലത്തിന്നനുസരിച്ച് എത്തുന്ന സ്ഥാനങ്ങളേയും അങ്ങു വ്യക്തമായി പറഞ്ഞുതരണേ! സാംഖ്യജ്ഞാനം, പിന്നെ വേറെ യോഗത്തെപ്പറ്റിയുള്ള ജ്ഞാനം, അരിഷ്ടതത്ത്വങ്ങൾ ഇവയും അല്ലയോ മുനിസത്തമാ, അങ്ങു പറഞ്ഞാലും. എല്ലാം അങ്ങ് കൈയിലിരിക്കുന്ന നെല്ലിക്കപോലെ കാണുന്നുണ്ടല്ലോ.''

**315. യാജ്ഞവല്ക്യജനകസംവാദം - പ്രകൃതിയും പുരുഷനും -** യാജ്ഞവല്ക്യൻ പറഞ്ഞു: "അല്ലയോ രാജാവേ, നിർഗ്ഗുണനെ ഗുണിയാക്കാനും, ഗുണിയെ നിർഗ്ഗുണനാക്കാനും സാധിക്കുകയില്ല. ഈ കാര്യം നീ ശരിയായി ധരിക്കുക. ഗുണങ്ങൾ ചേർന്നവനാണ് ഗുണവാൻ, ഗുണമൊന്നും ഇല്ലാത്തവനാണ് നിർഗ്ഗുണൻ എന്നാണ് തത്ത്വജ്ഞന്മാരായ ഋഷികൾ പറയുന്നത്. ഗുണസ്വഭാവൻ അവ്യക്തനാണ്. അവൻ ഗുണങ്ങളെ തെറ്റി നില്ക്കുകയില്ല. അവയെ ഉപയോഗിക്കുന്നവൻ സ്വഭാവാൽ അതിൽ അജ്ഞനാണ്. ഗുണങ്ങളെ സ്വീകരിക്കുമ്പോൾ, സ്ഫടികത്തിൽ ചുവന്ന പുഷ്പത്തിൻെറ പ്രതിഫലനമുണ്ടാക്കുമ്പോൾ, സ്ഫടികം ചുവക്കുന്നതുപോലെ പുരുഷൻ ഗുണങ്ങളോടുകൂടിയവനാകുന്നു. എന്നാൽ പ്രതിഫലനം നീങ്ങുമ്പോൾ സ്ഫടികം തനിരൂപം കാണിക്കുന്നു. അപ്പോൾ അതു ഗുണങ്ങൾക്ക് അതീതനായി നില്ക്കുന്നു. അവ്യക്തമായ പ്രകൃതിക്ക് ഒന്നും അറിഞ്ഞുകൂടാ. എന്നാൽ പുരുഷൻ പ്രകൃത്യാതന്നെ അറിവുള്ളവനാണ്. സ്വഭാവാൽ പുരുഷൻ തന്നേക്കാൾ മീതെ മറ്റൊന്നുമില്ല എന്ന് എപ്പോഴും അഭിമാനിക്കും. തന്മൂലം പുരുഷൻ ബോധവാനാണ്. ആ കാരണംകൊണ്ട് ഇത് അവ്യക്തമായ അചേതനമാകുന്നു. പ്രകൃതി സ്വഭാവേന ചൈതന്യരഹിതവും ബുദ്ധിഹീനവുമാണെങ്കിലും ശാശ്വതനായ പുരുഷനുമായിച്ചേരുമ്പോൾ അവൾ ചൈതന്യത്തോടും ബുദ്ധിയോടും കൂടിയവളായിത്തീരുന്നു. പുരുഷൻ അറിയാതെതന്നെ ഗുണങ്ങളോടു ചേർന്നവനാകുന്നു. തന്മൂലം സ്വന്തമായ ഭാവമെന്തെന്നു പുരുഷൻ അറിയാതിരിക്കുന്നു. അറിയാതിരിക്കുന്നിടത്തോളം കാലം പുരുഷൻ മോക്ഷത്തെ പ്രാപിക്കുന്നില്ല. അജ്ഞാനം മൂലം ഗുണസർഗ്ഗത്തെ വീണ്ടും ചെയ്യുന്നതായാലും, ആത്മാവിനെ അറിയുന്നില്ലെങ്കിലും, ആത്മാവ് വേർപെട്ടു നിൽക്കുന്നില്ല. തത്ത്വങ്ങളുടെ കർത്തൃത്വം മൂലം തത്ത്വധർമ്മാവായിവരുന്നു. സർഗ്ഗങ്ങളുടെ കർത്തൃത്വം മൂലം സർഗ്ഗധർമ്മാവായും വരുന്നു. യോഗങ്ങളുടെ കർത്തൃത്വം മൂലം യോഗധർമ്മാവുമാകുന്നു. പിന്നെ പ്രകൃതി കർത്തൃത്വം മൂലം പ്രകൃതി ധർമ്മിയുമാകുന്നു. ബീജങ്ങളുടെ കർത്തൃത്വം മൂലം ബീജധർമ്മാവുമാകുന്നു. ഗുണങ്ങൾ ഉണ്ടാക്കുകയാലും, ലയിപ്പിക്കുകയാലും, ത്യാജ്യത്വത്താലും, അനന്യത്വത്താലും, അഭിമാനത്താലും, ഗതജ്വരന്മാരായ, അദ്ധ്യാത്മജ്ഞരായ, സിദ്ധയതികൾ അതിനെ അറിയുന്നു. അനിത്യം, നിത്യം, അവ്യക്തം, വ്യക്തം, എന്നൊക്കെ ആത്മാവിനെ പറഞ്ഞു കേൾക്കുന്നുണ്ട്. അവ്യക്തം ഏകത്വം, നാനാത്വം, പുരുഷാൽപ്പരം എന്നൊക്കെ അതിനെപ്പറ്റി പറയുന്നു. സർവ്വഭൂതദയാവാന്മാരും, കേവലം ജ്ഞാനമുള്ളവരും, അന്യൻ, പുരുഷൻ, അവ്യക്തൻ, അധ്രുവൻ, ധ്രുവൻ എന്നുമൊക്കെ പറയുന്നു.

ഇഷീകകൾക്കിടയിൽ മുഞ്ജപോലെ അതിനെ അറിയാൻ കഴിയുന്നു. പ്രാണിയും കരശും വേറെയാണെന്ന് അറിയുന്നമാതിരി അതിനെപ്പറ്റിയുള്ള ബോധമുണ്ടാകുന്നു. മത്സ്യവും വെള്ളവും വേറെയാണല്ലോ? വെള്ളത്തിൽ ഇടചേർന്നാലും മത്സ്യം വെള്ളത്തിൽ ചേരുന്നില്ല. കലം തീയിൽ വച്ചാലും കലവും തീയും ഒന്നാകുന്നില്ല. കലം വേറെ, തീയ് വേറെ, താമരയിലയിൽ ജലം നിന്നാലും താമരയില വെള്ളമല്ല. താമരയില വേറെ, വെള്ളം വേറെ. വെള്ളം തട്ടുന്നതായാലും വെള്ളത്തിൽ താമരയില പറ്റുന്നില്ല. ഈ പറഞ്ഞവയ്ക്ക് സഹവാസവും നിവാസവും എപ്പോഴും ഉണ്ട്. ഈ കാര്യം ശരിയായ മട്ടിൽ പ്രാകൃതരായ മനുഷ്യർ കണ്ടറിയുന്നില്ല. പ്രകൃതിയേയും പുരുഷനേയും മറ്റുവിധത്തിൽ കാണുന്നവർക്ക് നന്നായി കാര്യത്തിൽ നോട്ടം ഇല്ലെന്നു തന്നെ പറയാം. അങ്ങനെയുള്ളവർ നിശ്ചയമായും ഘോരമായ നരകത്തിനു പാത്രമാകും. ഇങ്ങനെയാണ് സാംഖ്യദർശനം. പരിസംഖ്യാനം ഉത്തമമാകുന്നു. ഇങ്ങനെ കാര്യബോധവാന്മാരായി പ്രകൃതി പുരുഷന്മാരെ ഗ്രഹിച്ച് സാംഖ്യർ കൈവല്യം നേടി. ഇനി വേറെ തത്ത്വദർശികളുണ്ട്. അവരാണ് യോഗികൾ. അതിനെപ്പറ്റിയും പറയാം.''

**316. യാജ്ഞവല്ക്യ ജനക സംവാദം -യോഗപരിശീലനംകൊണ്ട് പരബ്രഹ്മപ്രാപ്തി -**യാജ്ഞവല്ക്യൻ പറഞ്ഞു: "നൃപസത്തമാ! സാംഖ്യജ്ഞാനത്തെക്കുറിച്ച് ഞാൻ പറഞ്ഞുകഴിഞ്ഞു: ഇനി യോഗജ്ഞാനമെന്തെന്നും പറയാം. കേട്ടവിധത്തിൽ, കണ്ടമാതിരി തത്ത്വമായി ഞാൻ പറയാം. അതും നീ ധരിക്കുക. സാംഖ്യത്തിന്നു തുല്യമായ ജ്ഞാനമില്ല. യോഗത്തിനു തുല്യമായ ബലവുമില്ല. ഇവ രണ്ടും ചേർന്നാണ് നില്ക്കുന്നത്. രണ്ടും നശിക്കാത്തവയാണ്. ബുദ്ധിയില്ലാത്ത കൂട്ടരാണ് ഇവയെ വേറെവേറെയായിക്കാണുന്നത്. രാജാവേ, നാം ഇവ രണ്ടിനേയും ഒന്നായിത്തന്നെയാണ് കാണുന്നത്. വേറെയല്ലെന്ന് നിശ്ചയമായും ഞാൻ പറയുന്നു. യോഗവാന്മാർ എന്തു കാണുന്നുവോ അതു തന്നെയാണ് സാംഖ്യരും കാണുന്നത്. യോഗവും സാംഖ്യവും ഒന്നാണെന്ന് ആരു കാണുന്നുവോ, അവർ തത്ത്വവിത്തമരാണെന്നു ധരിക്കുക.

അല്ലയോ അരിന്ദമാ, രുദ്രവ്രതധനരായ യോഗികൾ ഉണ്ട്. യോഗാഭ്യാസത്തിന്നു ശ്വാസവും ഇന്ദ്രിയങ്ങളും ക്രമപ്രകാരം അഭ്യസിക്കുകയാണ് പ്രധാനമായിട്ടുള്ളത്. ഈ ഇന്ദ്രിയവായുക്കളെ ക്രമപ്രകാരം നിയന്ത്രിച്ച്, യോഗികൾ അവരുടെ ഇഷ്ടംപോലെ, ആ ദേഹംകൊണ്ട് പത്തു ദിക്കിലും സഞ്ചരിക്കുന്നു. അവർക്കു ഇഷ്ടമുള്ളേടത്തെത്തുവാൻ കഴിയുന്നു. ദേഹം നശിച്ചുകഴിഞ്ഞാൽ യോഗികൾ സൂക്ഷ്മശരീരം പ്രാപിക്കുന്നു. അത് അഷ്ടൈശ്വര്യങ്ങൾ ചേർന്നതാണ്. അണിത, ലഘിമ, ഗരിമ, ഈശിത്വം, വശിത്വം, പ്രാപ്തി, പ്രാകാശ്യം ഇവയാണ് അഷ്ടൈശ്വര്യങ്ങൾ. ഇവയോടു കൂടിയ സൂക്ഷ്മശരീരത്തെ പ്രാപിച്ച് പ്രപഞ്ചത്തിലെങ്ങും പ്രളയകാലത്തോളം സഞ്ചരിക്കുന്നു. അങ്ങനെ അവർ എല്ലാവിധ ആനന്ദവും അനുഭവിക്കുന്നു.

ജ്ഞാനികളും ശാസ്ത്രങ്ങളും പറയുന്നു,എട്ട് അംഗങ്ങളോടുകൂടിയതാണ് യോഗം എന്ന്. അത് യമം, നിയമം, പ്രാണായാമം, പ്രത്യാഹാരം, ധ്യാനം, ധാരണ, തർക്കം, സമാധി എന്നിവയാണ്. മറ്റു വിധത്തിൽ യോഗമില്ല. യോഗാഭ്യസനം ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളതാണ്. അത് രണ്ടു ഗുണത്തോടുകൂടിയതായിട്ടുണ്ട്. സഗുണമെന്നും നിർഗ്ഗുണമെന്നുമാണ് അവ. ഒന്നു മനസ്സിൽ ധാരണയും പ്രാണായാമവുമാണ്. മറ്റേത് മനസ്സിൽ ഏകാഗ്രതയും പ്രാണായാമവുമാണ്. പ്രാണായാമം സഗുണമാണ്. ചിത്തധാരണം നിർഗ്ഗുണമാണ്. നോക്കാതെ അധികമായി പ്രാണനെ വിട്ടാൽ, രാജാവേ, വാതാധിക്യം വന്നുകൂടും. അതുകൊണ്ട് അതു ചെയ്യരുത്.

രാവിൻെറ ഒന്നാം യാമത്തിൽ പന്ത്രണ്ടു ചോദനകളുണ്ട്. പന്ത്രണ്ടു തരത്തിൽ ശ്വാസത്തെ പിടിക്കാം എന്നു പറയുന്നു. പിന്നെ നിദ്രകഴിഞ്ഞ് രാവിൻെറ ഒടുവിലത്തെ യാമത്തിലും വേറെ പന്ത്രണ്ടു തരം ചോദനകളുണ്ട്. അതും ശാസ്ത്രത്തിൽ വിവരിക്കുന്നുണ്ട്. അത് ഉപശാന്തനായി, ദാന്തനായി, ഏകാന്തശീലവാനായി, ആത്മാരാമനായി, ബുദ്ധനായി ആത്മയോഗം സംശയംകൂടാതെ ചെയ്യണം. അഞ്ച് ഇന്ദ്രിയങ്ങൾക്കും അഞ്ച് മാർഗ്ഗത്തിലൂടെ ദോഷങ്ങൾ നീക്കിക്കളഞ്ഞ് ശബ്ദം, രൂപം, സ്പർശം,രസം, ഗന്ധം, അപവർഗ്ഗം, പ്രതിഭ ഇവ സംഹരിച്ച് ഇന്ദ്രിയഗ്രാമമെല്ലാം മനസ്സിലടക്കി, മനസ്സിനെ അഹങ്കാരത്തിൽനിർത്തി, അഹങ്കാരത്തെ ബുദ്ധിയിലും നിർത്തി, ബുദ്ധിയെ പ്രകൃതിയിലും നിർത്തി ഇപ്രകാരം കണക്കാക്കി പിന്നെ ധ്യാനിക്കുക. രജോമലം തീർന്ന് അനന്തനും വിശുദ്ധനും നിത്യനും അവ്രണനുമായി നില്ക്കുന്ന പുരുഷനെ എപ്പോഴും അഭേദ്യനായി, അജരാമരനായി, അവ്യയനായി, ശാശ്വതനായിരിക്കുന്ന ബ്രഹ്മത്തെ ധ്യാനിക്കുക.

രാജാവേ, യോഗത്തിൽ മുഴുകിയിരിക്കുന്ന യോഗിയുടെ ലക്ഷണം ഞാൻ പറയാം; അതു നീ ധരിക്കുക. സമാധിയിൽ യോഗി സുഖമായി, സംതൃപ്തനായി, നിദ്രചെയ്യുന്നവൻെറ മട്ടിൽ കാണാം. അവൻെറ മുഖം എണ്ണയൊഴിച്ചു തെളിഞ്ഞ് കാറ്റില്ലാത്തിടത്തു കത്തുന്ന വിളക്കുപോലെ ശോഭിക്കും. (നിവാതനിഷ്കമ്പഃ ഇവ പ്രദീപഃ) ദീപശിഖ നിശ്ചലമായി നില്ക്കുന്നതുപോലെ യോഗിയെ തേജോരൂപനായി നിഷ്കമ്പനായിക്കാണാം എന്ന് മനീഷികൾ പറയുന്നു. കാറ്റടിച്ച് മഴ ശക്തിയായി പാറപ്പുറത്തു ചൊരിഞ്ഞാലും ആ പാറയെ ചലിപ്പിക്കുവാൻ കഴിയുകയില്ലല്ലോ. ആ നിലയിലാണ് യോഗത്തിൽ ലയിച്ച യോഗിയുടെ നില.

ശംഖദുന്ദുഭിനാദങ്ങളോ, പലമട്ടിലുള്ള കൊട്ടുകളോ, പാട്ടുകളോ എത്രതന്നെ ചുറ്റും നിന്നു തകർത്താലും യോഗിയുടെ മനസ്സിന്ന് യാതൊരു ചലനവും ഉണ്ടാകാതെ, കുലുങ്ങാതെ, ഉറച്ച് സ്ഥിതിചെയ്യും. ഇതാണ് യോഗിയുടെ ലക്ഷണം. എണ്ണ ഒഴിച്ച് നിറഞ്ഞ പാത്രം എടുത്തു കോണിപ്പടിയിലെത്തുമ്പോൾ വാൾ പിടിച്ചു നില്ക്കുന്നവർ വെട്ടുവാൻ വാൾവീശി ഭയപ്പെടുത്തിയാലും അവരെ ഭയപ്പെട്ട് കോണി കയറുമ്പോൾ ഒരു തുള്ളി എണ്ണയും തുളുമ്പി കുലുങ്ങിപ്പോകാതിരിക്കത്തവണ്ണം സൂക്ഷിച്ച് ഓരോ അടിയും കോണിപ്പടിയിൽ വെച്ച് പതറാതെ മേലോട്ടു കയറിക്കയറിപ്പോകുന്ന ഏകാഗ്രചിത്തനെപ്പോലെ ഇന്ദ്രിയങ്ങളുടെ ദൃഢതയും നിശ്ചലത്വവും കൊണ്ട് ഏകാഗ്രനായി മുനിയെക്കാണാം. അതാണ് യോഗയുക്തനായ മുനിയുടെ ലക്ഷണം. ആത്മാവിൽ ലയിച്ച യോഗി പരമവും ഏറ്റവും അവ്യയവുമായ ബ്രഹ്മത്തെ മഹാതമസ്സിൻെറ നടുവിൽ അഗ്നി എന്നപോലെ നില്ക്കുന്നതായി കാണും. ഉടൽവിടുന്ന യോഗി ഈ ബ്രഹ്മദർശനം മൂലം വളരെക്കാലത്തിനു ശേഷം മോക്ഷത്തെ പ്രാപിക്കും. ശ്രുതിയിൽ ഇങ്ങനെ വർണ്ണിച്ചിരിക്കുന്നു. ഇതാണ് യോഗികൾ അഭ്യസിക്കുന്ന യോഗം. വേറെ വല്ലതുമുണ്ടോ യോഗലക്ഷണം? അതറിഞ്ഞ് അതിനെപ്പറ്റി ചിന്തിച്ച് കൃതകൃത്യരായി മനീഷികൾ വസിക്കുന്നു.''

**317. യാജ്ഞവല്ക്യജനകസംവാദം - പ്രാണൻെറ ഉൽക്രമണം, ഫലം, മൃത്യുലക്ഷണം, മൃത്യുവിനെ വെല്ലുന്നതിനുള്ള ഉപായം –** യാജ്ഞവല്ക്യൻ പറഞ്ഞു: "അല്ലയോ രാജാവേ, ഞാൻ പറയുന്നതിനെ മനസ്സിരുത്തി കേൾക്കുക! മരണാനന്തരം യോഗികൾ ചെന്നെത്തുന്ന ലോകമേതാണെന്നു ഞാൻ പറയാം. പാദങ്ങളിലൂടെയാണ് ജീവൻ വിടുന്നതെങ്കിൽ അവൻ വിഷ്ണുവിൻെറ ലോകത്തിലാണ് ചെന്നു ചേരുക. ജംഘയിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ ആ യോഗി വസുക്കളുടെയും ദേവന്മാരുടെയും ലോകത്തിൽ ചെന്നെത്തുമെന്നു പറഞ്ഞു കേൾക്കുന്നു. മുട്ടുകൊണ്ടാണ് ഉൽക്രമമെങ്കിൽ അവൻ മഹാഭാഗരായ സാദ്ധ്യന്മാരുടെ ലോകത്തിലെത്തുകയും ദേവന്മാരും സാദ്ധ്യന്മാരുമായി സസ്നേഹം കൂടിക്കലരുകയും ചെയ്യും. ഗുദത്തിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ അവൻ മിത്രന്മാരുടെ സ്ഥാനങ്ങളിൽ ചെന്നെത്തും. ജഘനത്തിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ അവൻ ഭൂമിയിൽത്തന്നെ വന്നെത്തും. തുടയിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ പ്രജാപതിയുടെ ലോകത്തിൽ ചെന്നു ചേരും. പാർശ്വത്തിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ ആ യോഗി മരുത്തുക്കളായ ദേവന്മാരിൽ ചെന്നെത്തും. നാഭിയിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ ചന്ദ്രലോകത്തു ചെന്നെത്തും. ബാഹുക്കളിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ അവൻ ഇന്ദ്രലോകത്തു ചെന്നെത്തും. മാറിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ രുദ്രൻെറ ലോകത്തു ചെന്നെത്തും. കഴുത്തിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ മുഖ്യമുനിശ്രേഷ്ഠനായ നരനെ പ്രാപിക്കും. മുഖത്തിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ വിശ്വേദേവകളിൽ ചെന്നെത്തും. ശ്രോത്രത്തിലൂടെയാണ് യോഗി ഉൽക്രമിക്കുന്നതെങ്കിൽ എല്ലാ ദിക്കുകളിലുമുള്ള ദേവന്മാരിൽ ചെന്നെത്തും. അഷ്ടദിക് പാലന്മാരിൽ ചെന്നെത്തും. മൂക്കിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ ഗന്ധവാഹനിൽ ചെന്നെത്തും. കണ്ണിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ അഗ്നിദേവൻെറ ലോകത്തിൽ ചെന്നെത്തും. പുരികങ്ങളിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ അശ്വിനീദേവന്മാരുടെ ലോകത്തു ചെന്നെത്തും. നെറ്റിയിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ ആ യോഗി പിതൃക്കളുടെ ലോകത്തു ചെന്നെത്തും. മൂർദ്ധാവിലൂടെയാണ് ഉൽക്രമിക്കുന്നതെങ്കിൽ ആ യോഗി ദേവമുഖ്യവിഭുവായ ബ്രഹ്മാവിൻെറ ലോകത്തു ചെന്നുചേരും. അല്ലയോ മിഥിലേശ്വരാ, ജീവൻ ഉൽക്രമിക്കുന്ന സ്ഥാനങ്ങളും ഓരോ സ്ഥാനങ്ങളനുസരിച്ച് ദേഹം വെടിയുന്ന ജീവന്ന് പിന്നെ ലഭിക്കുന്ന ലോകങ്ങളും ഞാൻ യഥാക്രമം പറഞ്ഞു തന്നു.

ഇനി മനീഷികളായ ഋഷിമാർ വിധിച്ചിട്ടുള്ള അരിഷ്ടങ്ങൾ (മരണലക്ഷണങ്ങൾ) ഞാൻ പറയാം. ശ്രദ്ധിച്ചു കേൾ

ക്കുക. താൻ മുമ്പേ കാണാറുള്ള അരുന്ധതീ നക്ഷത്രത്തെയും, അതുപോലെ ധ്രുവനക്ഷത്രത്തേയും കാണുവാൻ ഒരുത്തനു കഴിയുന്നില്ലെങ്കിൽ അവൻ ഒരു കൊല്ലത്തിനുള്ളിൽ മരിക്കും. പൂർണ്ണചന്ദ്രനും ജ്വലിക്കുന്ന ദീപവും തെക്കുഭാഗത്തായി മുറിഞ്ഞുപിളർന്ന് ഇരട്ടിച്ചമട്ടിൽ കാണുന്നവൻ ആരോ, അവൻ ഒരു വർഷത്തിനുള്ളിൽ മരിക്കും. തന്റെ ഛായയെ മറ്റൊരുത്തന്റെ ദൃഷ്ടിയിൽ കാണുവാൻ സാധിക്കാത്തവരായി ആരെങ്കിലുമുണ്ടെങ്കിൽ അവർ ഒരു വർഷത്തിലധികം ജീവിച്ചിരിക്കയില്ല. അത്യധികമായ തേജസ്സ് ഒരുത്തനിൽ കാണുക, അത്യധികമായ ബുദ്ധി ഒരുത്തനിൽ കാണുക, അതുപോലെ പ്രജ്ഞാനാശം കാണുക, തേജസ്സു നശിച്ചു കാണുക, പ്രകൃതിക്കു വികൃതികാണുക ഇവ ഏവനിൽക്കാണുന്നുവോ, അവൻ തീർച്ചയായും ആറു മാസത്തിനുള്ളിൽ മരിക്കും. ദൈവതങ്ങളെ പുച്ഛിച്ചു സംസാരിക്കുക, ശുദ്ധബ്രാഹ്മണന്മാരോട് ഇടഞ്ഞ് അധിക്ഷേപിച്ച് ശകാരിക്കുക, കറുത്ത ശരീരം വിളർത്തുപോകുക ഇങ്ങനെയുള്ളവൻ ആറു മാസത്തിലേറെ ജീവിച്ചിരിക്കയില്ല. മാറാലവലപോലെ ചന്ദ്രബിംബവും സൂര്യബിംബവും ദ്വാരങ്ങൾ ചേർന്നമട്ടിൽ ആരുടെ കണ്ണിനു തോന്നുന്നുവോ, അവൻ ഏഴു ദിവസത്തിനുള്ളിൽ മരിച്ചു പോകും. ദേവാലയങ്ങളിൽ നിന്നു ലഭിക്കുന്ന പുണ്യഗന്ധമുള്ള പുഷ്പങ്ങൾ ശവഗന്ധമായി ആർക്കു തോന്നുന്നുവോ, അവൻ ഏഴു ദിവസത്തിനുള്ളിൽ മരിക്കുന്നതാണ്. ചെവി താഴുക, കണ്ണുതാഴുക, ദേഹത്തിലെ ചൂട് വളരെ താണുപോവുക, പല്ലിന്റെ നിറം മാറുക, ബോധം വിടുക ഇവയൊക്കെ ഉടനെ മരിക്കുന്നവന്റെ ലക്ഷണങ്ങളാണ്. പെട്ടെന്ന് ഇടക്കണ്ണിൽനിന്നു കണ്ണുനീരു ചാടുക, തലയിൽനിന്ന് ആവിയോ പുകയോ പുറപ്പെടുക ഇവയും ഉടനെ ചാകുന്നവന്റെ ലക്ഷണമാണ്. ഈവക ലക്ഷണങ്ങൾ കണ്ടുകഴിഞ്ഞാൽ നരൻ പരമാത്മാവിൽ ആത്മാവിനെ രാവും പകലും ചേർക്കുക. എപ്പോഴും ഈശ്വരനെ ധ്യാനിക്കുക.

തനിക്ക് പ്രേതഭാവം ഏല്ക്കുവാൻപോവുകയാണ് എന്നറിയുന്നവൻ, മരിക്കേണ്ടെന്നു വിചാരിക്കുന്നവൻ, ലോകത്തിൽ കുറേക്കാലംകൂടി ജീവിക്കണമെന്നാശിക്കുന്നവൻ, എല്ലാവിധം സുഖഭോഗങ്ങളേയും ഉപേക്ഷിക്കണം. എല്ലാ സുരഭിലവസ്തുക്കളെയും രുചിയുള്ള ഭക്ഷണത്തെയും ഉപേക്ഷിച്ച് ഈശ്വരഭജനത്തോടെ ജീവിക്കുക. എന്നാൽ മൃത്യുവിനെ വിജയിക്കാം. സാംഖ്യധാരണയോടുകൂടിയ ആത്മജ്ഞാനിക്കും യോഗത്തിൽ താൽപര്യമുള്ളവനും ആ ക്രമം ശീലിച്ചാൽ മൃത്യുവിനെ ജയിക്കാം.

അക്ഷയമായും, ജന്മമറ്റതും, ശിവവും, അകൃതാത്മാക്കൾക്ക് എത്തുവാൻ കഴിയാത്തതും അചലവും ശാശ്വതവുമായ പദത്തെ പിന്നെ പ്രാപിക്കുവാൻ കഴിയുന്നതാണ്.''

## 318. യാജ്ഞവല്ക്യജനകസംവാദം -സൂര്യനിൽനിന്നു തനിക്ക് യജുർവ്വേദം ലഭിച്ച കഥ ഋഷി പറയുന്നു -

യാജ്ഞവല്ക്യൻ പറഞ്ഞു: "അല്ലയോ രാജാവേ, അവ്യക്തസ്ഥമായ പരമാത്മാവിനെക്കുറിച്ച് ഭഗവാൻ ചോദിച്ചുവല്ലോ. ഈ പ്രശ്നം ഏറ്റവും ഗോപ്യമായിട്ടുള്ളതാണ്. ഞാൻ അതു പറഞ്ഞുതരാം. നീ ശ്രദ്ധാപൂർവ്വം കേൾക്കണം രാജാവേ!

ഞാൻ ഋഷികളുടെ വിധിയനുസരിച്ച് ഏറ്റവും വിനീതനായി സൂര്യനിൽനിന്ന് യജുസ്സു സമ്പാദിച്ചത് എങ്ങനെയാണെന്നാണ് മിഥിലാധിപാ! ഇപ്പോൾ ഞാൻ പറയുന്നത്.

ഞാൻ വലിയ തപസ്സിൽ ഏർപ്പെട്ടു ലോകം മുഴുവൻ തന്റെ രശ്മിസമൂഹങ്ങളാൽ തപിപ്പിക്കുന്ന സൂര്യനെ ഞാൻ ഭജിച്ചു. തപസ്സിൽ മുഴുകിനില്ക്കുന്ന എന്റെ മുമ്പിൽ പ്രീതനായ ഭഗവാൻ സൂര്യൻ പ്രത്യക്ഷനായി. അല്ലയോ അനഘാ, ആ ദേവൻ എന്നോട് പറഞ്ഞു: "അല്ലയോ വിപ്രർഷേ എന്നിൽനിന്നു ഭവാൻ വരം വരിക്കുക. ദുർല്ലഭമായ വരം നിന്റെ ഇഷ്ടപ്രകാരം ഞാൻ നല്കാം. ഞാൻ നിന്നിൽ പ്രീതനായിരിക്കുന്നു. എന്റെ പ്രസാദം വളരെവളരെ ദുർല്ലഭമായിട്ടുള്ളതാണ്.''

സൂര്യദേവൻ ഇപ്രകാരം എന്നോടു പറഞ്ഞപ്പോൾ ഞാൻ ആ ദേവന്റെ മുമ്പിൽ നമസ്കരിച്ച് ആ ദേവനോടു പറഞ്ഞു: 'മുമ്പ് ആരും ഉപയോഗിക്കാത്ത യജുസ്സ്, (യജുർവ്വേദം) എനിക്കറിയണമെന്ന് ഒരാഗ്രഹമുണ്ട്. ദേവാ, എന്നെ അനുഗ്രഹിക്കണേ! അതാണ് എനിക്കു വേണ്ട വരം.' എന്റെ അഭ്യർത്ഥനകേട്ട് ഭഗവാൻ സൂര്യൻ പറഞ്ഞു: 'അല്ലയോ ദ്വിജാ, നീ ആവശ്യപ്പെട്ട വരം ഇതാ ഞാൻ നല്കുന്നു. വാക്കാകുന്ന സരസ്വതി ഉടനെ നിന്റെ ദേഹത്തിൽ പ്രവേശിക്കും.' എന്നു പറഞ്ഞ് ഭഗവാൻ എന്നോട് വായ് തുറക്കുവാൻ കല്പിച്ചു. ഭഗവാന്റെ കല്പനയനുസരിച്ച് ഞാൻ ഉടനെ വായ് തുറന്നു. സരസ്വതി ക്ഷണത്തിൽ എന്റെ വായിൽ കടന്നു. ഉടനെ ഞാൻ വല്ലാതെ വേവുന്നമട്ടിലായി; ദേഹം മുഴുവൻ തീപ്പിടിച്ചതുപോലെയായി. ഞാൻ ഒന്നും ചിന്തിക്കാതെ പെട്ടെന്ന് വെള്ളത്തിൽ ചാടി. സന്മതേ, ഞാൻ ആ വിഡ്ഢിത്തം മഹാത്മാവായ സൂര്യഭഗവാനെ അറിയാതെ, സഹിക്കവയ്യാഞ്ഞിട്ട് ചെയ്തുപോയതാണ്. ദേവിയുടെ ആവേശംമൂലം ദേഹമൊക്കെ ചുട്ടുകത്തുന്ന എന്നോട് ഭഗവാൻ രവി പറഞ്ഞു: 'എടോ ബ്രാഹ്മണാ, ഒരു മുഹൂർത്തം നീ സഹിക്കുക! ഈ ചൂട് കുറച്ചുസമയമേ നിൽക്കൂ! പിന്നെ തണുക്കും.'

ദേവൻ പറഞ്ഞതുപോലെ അല്പസമയം കഴിഞ്ഞപ്പോൾ എന്റെ ദേഹം തണുത്തു. അപ്പോൾ ഭഗവാൻ ഭാസ്കരൻ പറഞ്ഞു: "അല്ലയോ വിപ്രാ, നിന്നിൽ വേദമെല്ലാം ഉറയ്ക്കും. എല്ലാ ശാഖോപശാഖകളോടുംകൂടി നിന്നിൽ ഉറയ്ക്കും. എല്ലാ ഉപനിഷത്തുകളോടുംകൂടി ഉറയ്ക്കും. നിന്റെ ആന്തരികദൃഷ്ടി തെളിയും. പിന്നെ ഭവാൻ പരിപൂർണ്ണമായി ശതപഥം നിർമ്മിക്കും. അതിന്റെ അവസാനത്തിൽ നിനക്ക് മോക്ഷജ്ഞാനം ലഭിക്കുകയും ചെയ്യും. ദ്വിജോത്തമാ! സാംഖ്യയോഗങ്ങളിൽ പറഞ്ഞിട്ടുള്ള നേട്ടമേതോ, അതും ഭവാൻ നേടുന്നതാണ്. അങ്ങയ്ക്ക് എന്താണോ ഇഷ്ടം, അതൊക്കെ നേടും. ശ്രേഷ്ഠമായ പദത്തെ പ്രാപിക്കുകയും ചെയ്യും.'

ഇപ്രകാരം എന്നെ അനുഗ്രഹിച്ച് ഭഗവാൻ ഭാസ്കരൻ മറഞ്ഞു. അദ്ദേഹത്തിന്റെ ആ വാക്കുകൾ കേട്ടശേഷം, സൂര്യദേവൻ മറഞ്ഞതിന്നുശേഷം, ഞാൻ സസന്തോഷം ഗൃഹത്തിൽച്ചെന്ന് സരസ്വതിയെ ഓർത്തു. ഉടനെ ദേവി എന്റെ മുമ്പിൽ പ്രത്യക്ഷയായി. ശുഭ സ്വരവ്യഞ്ജനമണ്ഡിതയായ അവൾ 'ഓങ്കാരം' ആദ്യമായി ഉച്ചരിച്ച് മുന്നിൽ വിളങ്ങുമ്പോൾ സരസ്വതിയെ വിധിപോലെ അർഘ്യങ്ങളാൽ പൂജിച്ച് ഞാൻ സൂര്യദേവനിലും സരസ്വതിയിലും മനസ്സു വച്ച് ഇരുന്നു.

അവിടെയിരുന്ന് ശതപഥ ബ്രഹ്മാസനങ്ങൾ എല്ലാം എന്റെ മനസ്സിൽ വിളങ്ങി. എല്ലാം ഞാൻ എഴുതിത്തീർത്തു. രഹസ്യമായ അതു സംഗ്രഹിച്ചു. പിന്നെ പരിശേഷവും തീർത്തു. എല്ലാം എഴുതിക്കഴിഞ്ഞപ്പോൾ എനിക്ക് എന്തെന്നില്ലാത്ത ഹർഷമുണ്ടായി.

പിന്നെ ഞാൻ തീർത്ത ആ ശതപഥം നൂറു ശിഷ്യന്മാരെ പഠിപ്പിച്ചു. ശിഷ്യരോടുകൂടിയ മഹാത്മാവായ എന്റെ അമ്മാവന്ന് (വൈശമ്പായനന്ന്) എന്നിൽ അപ്രിയമുണ്ടായി. രശ്മിചിന്നുന്ന സൂര്യനെപ്പോലെ ശിഷ്യരോടുകൂടി ശോഭിക്കുന്നവനായ ഞാൻ അല്ലയോ രാജാവേ, അങ്ങയുടെ

മഹാത്മാവായ അച്ഛന്റെ യാഗം നടത്തുവാൻ നിശ്ചയിക്കപ്പെട്ടു. ആ യാഗശാലയിൽവച്ച് ഒരു തർക്കം ഉത്ഭവിച്ചു. അത് ഞാനും എന്റെ അമ്മാവനും തമ്മിലുള്ള ഒരു കിടമത്സരത്തിൽനിന്നു പൊങ്ങിയതായിരുന്നു. വേദപാരായണത്തിൽ ദക്ഷിണ നല്കേണ്ടത് ആർക്കാണ് എന്നതായിരുന്നു വിഷയം. അമ്മാവനോ എനിക്കോ എന്നതാണ് തർക്കവിഷയം. മഹാത്മാവായ ദേവലന്റെ മുമ്പിൽവെച്ചുതന്നെ ദക്ഷിണയിൽ പകുതിഭാഗം ഞാൻ സ്വീകരിച്ചു. മറ്റേപ്പകുതി എന്റെ അമ്മാവനായ വൈശമ്പായനനും നല്കപ്പെട്ടു.

(ഈ വൃത്താന്തം കാണിക്കുന്നത് വേദജ്ഞാനത്തിൽ യാജ്ഞവല്ക്യൻ വൈശമ്പായനനോടു തുല്യനായിരുന്നു എന്നാണ്. സുമന്തു, വൈലൻ, ജൈമിനി, വൈശമ്പായനൻ എന്നിവർ ഋഷികളായിരുന്നു. വേദം പകുത്ത് നാലാക്കുന്ന മഹാകർമ്മത്തിൽ വ്യാസനെ സഹായിച്ച ശിഷ്യന്മാരാണ് ഈ നാലുപേരും. വിഷ്ണുപുരാണത്തിൽ യാജ്ഞവല്ക്യനും വൈലനും തമ്മിൽ വാക്കുതർക്കമുണ്ടായതായി പറയുന്നുണ്ട്. വൈലന്റെ ഗുരുവാണ് വ്യാസൻ. വ്യാസൻ വൈലന്റെ ഭാഗത്തു നിന്നു. വ്യാസൻ യാജ്ഞവല്ക്യനോട് താൻ ഗ്രഹിപ്പിച്ച വേദം മടക്കിത്തരുവാൻ ആവശ്യപ്പെട്ടു. ഉടനെ യാജ്ഞവല്ക്യൻ വേദങ്ങളെ വ്യാസന്റെ മുമ്പിൽ ഛർദ്ദിച്ചു തള്ളി. എന്നാൽ ഉടനെ രണ്ട് ഋഷിമാർ തിത്തിരിപ്പക്ഷികളുടെ രൂപത്തിൽ അവിടെ പറന്നുവീണ് യാജ്ഞവല്ക്യൻ ഛർദ്ദിച്ച വേദങ്ങളെ കൊത്തിവിഴുങ്ങി. അതാണ് പിന്നീട് 'തിത്തിരീയോപനിഷത്ത്' എന്ന പേരിൽ പ്രഖ്യാതി നേടിയത്.)

പിന്നെ സുമന്തുവും, വൈലനും, ജൈമിനിയും അങ്ങയുടെ പിതാവും, മുനിമാരും എന്നെ അപ്പോൾ ബഹുമാനിച്ചു.

എനിക്ക് ഇപ്രകാരം സൂര്യനിൽനിന്ന് അമ്പത് യജുസ്സുകളും ലഭിച്ചു രാജാവേ! പിന്നെ ലോമഹർഷണന്റെ പക്കൽനിന്ന് പുരാണങ്ങളും പഠിച്ചു. ഈ ബീജത്തെ (മന്ത്രത്തെ) മുൻനിർത്തി, സരസ്വതീ ദേവിയേയും മുന്നിൽനിർത്തി സൂര്യന്റെ പ്രചോദനത്താൽ ഞാൻ സത്പഥബ്രഹ്മാസനങ്ങൾ വിരചിച്ചു. ആ കർമ്മം നിർവ്വഹിക്കുന്നതിൽ വിജയിച്ചു. അതു മുമ്പ് ആരും സ്പർശിക്കാത്ത ഒരു കാര്യമാണ്. അതു ഞാൻ നേടി. എന്റെ ശിഷ്യന്മാർക്കും പഠിപ്പിച്ചു. വേദങ്ങൾ മുഴുവനുംതന്നെ എന്റെ ശിഷ്യന്മാർക്കു ഭാഗിച്ചു പഠിപ്പിച്ചു. അകവും പുറവും പരിശുദ്ധരായ എന്റെ ശിഷ്യന്മാർ എന്റെ അദ്ധ്യാപനംമൂലം ആനന്ദചിത്തരായിത്തീർന്നു.

പിന്നെ മറ്റുള്ളവരുടെ ആവശ്യത്തിന്നും ഉപയോഗത്തിന്നും വേണ്ടി സൂര്യനിൽനിന്നു ലഭിച്ച ആ ജ്ഞാനം അമ്പത് ശാഖകളായി തിരിച്ച്, വേണ്ടപോലെ ചിന്തിച്ച് അതിനെ നിലനിർത്തി. ഞാൻ ഈ ജ്ഞാനസംഹിതകളെപ്പറ്റി ചിന്തിച്ചു. എന്താണ് ഇതിന്റെ മഹത്തായ ഉദ്ദേശം. ബ്രഹ്മജ്ഞാനംതന്നെ!

അങ്ങനെയിരിക്കെ ഒരു ദിവസം വേദാന്തത്തിന്റെ മറുകര കണ്ടവനായ വിശ്വാവസു എന്ന ഗന്ധർവ്വൻ എന്നോട് 'ഈ കൃതികൊണ്ട് ബ്രാഹ്മണർക്ക് വല്ല പ്രയോജനവുമുണ്ടോ? സത്യമാണോ ഇതിൽ അന്തർഭവിച്ചിട്ടുള്ളത്? ഈ ജ്ഞാനത്തിന്റെ പ്രയോജനമെന്താണ്?' എന്നൊക്കെ ചോദിച്ചു. എന്നുമാത്രമല്ല, അവൻ ഇരുപത്തിനാലു പ്രശ്നങ്ങൾ വേദത്തെ സംബന്ധിച്ച് എന്റെ മുമ്പിൽവെച്ചു. അവസാനമായി അവൻ ഒരു ചോദ്യം ചോദിച്ചു. അത് ഇരുപത്തഞ്ചാമത്തേതാണ്. അത് ആ ജ്ഞാനത്തിന്റെ ഒരു ശാഖയാണ്. 'ആന്വീക്ഷികി'യെക്കുറിച്ചാണ്.

ചോദ്യങ്ങളുടെ പരമ്പര ഇതാണ്: എന്താണ് പ്രപഞ്ചം? എന്താണ് പ്രപഞ്ചത്തിൽപ്പെടാത്തത്? അശ്വാശ്വം എന്താണ്? എന്താണ് മിത്രൻ? എന്താണ് വരുണൻ? എന്താണ് ജ്ഞാനം? എന്താണ് ജ്ഞേയം? അറിയേണ്ടത്? ബുദ്ധി എന്താണ്? അബുദ്ധി എന്താണ്? ഖം ആരാണ്? മാറ്റത്തെ വരുത്തുന്നത് ആര്? മാറ്റംവരുത്താൻ ആകാത്തവൻ ആര്? സൂര്യനെ വിഴുങ്ങുന്നവൻ ആര്? എന്താണ് സൂര്യൻ? എന്താണ് വിദ്യ? എന്താണ് അവിദ്യ? ചരം എന്താണ്? അചരം എന്താണ്? ആദിയില്ലാത്തതും നാശമില്ലാത്തതും എന്താണ്? നാശമുള്ളതെന്താണ്? ആ ഗന്ധർവ്വശ്രേഷ്ഠൻ മുന്നിൽ നിരത്തിയ ചോദ്യങ്ങളാണ് ഇവ. ഇങ്ങനെ വിശ്വാവസു ഒന്നിന്നു പിന്നാലെ ഒന്നായി ഒരു ചോദ്യപരമ്പര തൊടുത്തുവിട്ടു. ഞാൻ അതിന്ന് ഓരോന്നിനും അപ്പപ്പോൾ മറുപടി പറയുവാൻ തുടങ്ങി. ഞാൻ ആദ്യമായി അവനോടു പറഞ്ഞു: 'ശരി, അല്പസമയം ക്ഷമിക്കൂ! ചെറിയ ഒരു സമയം എനിക്കു തരൂ! ഞാൻ എല്ലാറ്റിനും മറുപടി പറയാം.'

'അങ്ങനെയാകട്ടെ' എന്ന് ഗന്ധർവ്വൻ സമ്മതിച്ചു. അവൻ അവിടെ നിശ്ശബ്ദനായി ഇരുന്നു.

ഞാൻ ഒന്നുകൂടി സരസ്വതീദേവിയെ ധ്യാനിച്ചു. ഗന്ധർവ്വൻ ചോദിച്ച ചോദ്യങ്ങൾക്കെല്ലാം ശരിയായ ഉത്തരം സ്വാഭാവികമായി പൊങ്ങിവന്നു. തൈരിൽനിന്ന് വെണ്ണപൊങ്ങിവരുന്നമാതിരി എന്റെ മനസ്സിൽനിന്ന് തക്കതായ മറുപടി പൊങ്ങിവന്നു.

ഉപനിഷത്തുക്കളും പരിശേഷവും ഞാൻ എന്റെ കരളിലിട്ടു മഥിച്ചു. അങ്ങനെ മുഖ്യമായ ആന്വീക്ഷികി കണ്ടെത്തി. രാജാവേ, ഇതു നാലാമത്തെ വിദ്യയാണ്. പഞ്ചവിംശാധിഷ്ഠിതമായ(ഇരുപത്തഞ്ചിൽ അധിഷ്ഠിതമായ) താണ് ഇതും. ഞാൻ നിന്നോടു പറഞ്ഞതാണ്.

ഞാൻ വിശ്വാവസു എന്ന ആ ഗന്ധർവ്വരാജാവിനോടു പറഞ്ഞു: 'അല്ലയോ ഗന്ധർവ്വരാജാവേ, അങ്ങ് ചോദിച്ച ചോദ്യത്തിന്റെ ഉത്തരം ഞാൻ ഇതാ പറയുന്നു, കേട്ടുകൊള്ളുക:

എന്താണ് വിശ്വം, എന്താണ് വിശ്വമല്ലാത്തത് എന്നാണല്ലോ ആദ്യം ചോദിച്ചത്. വിശ്വമെന്നത് അവ്യക്തമാണ്. പ്രകൃതി അതിൽ ചേർന്നു നില്ക്കുന്നു. അത് ഭൂതഭവ്യഭയങ്കരമാണ് മോക്ഷേച്ഛുക്കൾക്ക്. അതിന്നുപുറമേ അത് സത്വം, രജസ്സ്, തമസ്സ്, എന്ന മൂന്നു ഗുണങ്ങളോടുകൂടിയതാണ്. അതിന്റെ ഉൽപാദനതത്ത്വത്തിൽ എല്ലാ വസ്തുക്കളും ഇവയുമായി ബന്ധപ്പെട്ടുനില്ക്കുന്നു. വിശ്വമല്ലാത്തതു പുരുഷനാണ്. പുരുഷൻ ഗുണങ്ങളിൽനിന്നു വേറിട്ട് അവയുമായി ബന്ധിക്കാതെ നില്ക്കുന്നു. അവ്യക്തം പ്രകൃതിയാണ്. നിർഗ്ഗുണൻ എന്നത് പുരുഷനാണ്. മിത്രൻ അപ്രകാരംതന്നെ പുരുഷനാണ്. വാരുണം എന്നത് പ്രകൃതിയാണ്. ജ്ഞാനം എന്നത് പ്രകൃതിയാണ്. ജ്ഞേയം നിഷ്കളമാണ് (പുരുഷനാണ്).അജ്ഞൻ (ജീവൻ), ജ്ഞാനം (ബുദ്ധി) ഇവ രണ്ടും ഗുണബന്ധമില്ലാത്ത പുരുഷനാണ്. പുരുഷൻ പ്രകൃതിയോടു ചേരുമ്പോൾ ജീവനുണ്ടാകുന്നു. ഖം എന്നത് ആനന്ദമാകുന്നു. അത് പുരുഷനാകുന്നു. മാറ്റത്തോടുകൂടിയതാണ് പ്രകൃതി. മാറ്റത്തിന് അധീനമാകാത്തതാണ് പുരുഷൻ. അതുപോലെ അവിദ്യ എന്നതാണ് പ്രകൃതി. വിദ്യ എന്നതാണ് പുരുഷൻ. ചരമേതെന്നും അചരമേതെന്നും ചോദിച്ചുവല്ലോ. എന്റെ ഉത്തരം ശ്രദ്ധിക്കുക. ചരമെന്നതാണ് പ്രകൃതി. അത് മാറ്റത്തിന്നധീനമാണ്. സൃഷ്ടിക്കും നാശത്തിനും കാരണമായി അതു നില്ക്കുന്നു. അചരം എന്നതാണ് പുരുഷൻ. അതിന്ന് മാറ്റമില്ല. അത് സൃഷ്ടിസംഹാരങ്ങളെ സഹായിക്കുകമാത്രം. വേദ്യം എന്നതാണ് പ്രകൃതി എന്ന് തത്ത്വജ്ഞന്മാർ തത്ത്വത്തെക്കാണിച്ചു പറയുന്നു. അവേദ്യം പുരുഷനാണ്. അദ്ധ്യാത്മത്തിൽ അജ്ഞധ്രുവന്മാർ രണ്ടു പേരും അക്ഷയരാണ്; നാശമില്ലാത്തവരാണ്. അജർ, നിത്യർ ഇവർ രണ്ടുപേരാണ്. രണ്ടുപേരും അജരാണ്; ക്ഷയിക്കാത്തവരാണ്. പുരുഷനും പ്രകൃതിയും അജരാണ്; അവർക്കു നാശമില്ല. പ്രകൃതിയുടെ

ഗുണങ്ങൾക്കു നാശമുണ്ട്. എന്നാൽ പ്രകൃതിക്കു നാശമില്ല. തന്മൂലം ജ്ഞാനികൾ പറയുന്നു, പ്രകൃതി അവ്യയമാണെന്ന്. ആന്വീക്ഷികയാണ് ഈ വിദ്യ; ഇതു നാലാമത്തേതാണ്. മോക്ഷമാണ് ഇതിൻെറ ഫലം. ഈ ശാസ്ത്രം ഗ്രഹിച്ച്, ഗുരുമുഖത്തിൽനിന്നു ഗ്രഹിച്ച് ഋക്ക്, യജുസ്സ്, സാമം ഇവയെല്ലാം അധീനമാക്കി. അല്ലയോ ഗന്ധർവ്വരാജാവായ വിശ്വാവസു, ഈ വേദങ്ങളെല്ലാം ശാഖകളോടു കൂടി പഠിച്ച് ജ്ഞാനം സമ്പാദിച്ചു മോക്ഷത്തിന്നർഹനാവുക. അതില്ലാതെ പരാശക്തി എന്തെന്നറിയാത്തവൻ ജനനമരണങ്ങൾക്ക് വിധേയനായിത്തീരുന്നു. വേദങ്ങളൊക്കെപ്പഠിച്ചിട്ടും അറിയേണ്ടവനായ പരമാത്മാവിനെ അറിയാത്തവൻ, വേദവാക്യങ്ങൾ ഗ്രഹിക്കാത്തവൻ, വെറുതെ വേദം പേറിനടക്കുന്നവൻ മാത്രമാണ്. നെയ്യിന്നുവേണ്ടി കഴുതയുടെ പാൽ കറന്നെടുത്തു കുറുക്കിയാൽ അത് വെറും ചളിയായി മാത്രമേ തീരൂ. അതിൽ മോരുമുണ്ടാവില്ല, നെയ്യും കിട്ടുന്നതല്ല. അപ്രകാരം അറിയേണ്ടതും അറിയേണ്ടാത്തതും തിരിച്ചറിയുന്നില്ലെങ്കിൽ ആ വേദജ്ഞൻ വെറും മൂഢനാണ്. മാത്രമല്ല, ജ്ഞാനം ഭേസുന്ന ഒരു കഴുതയാണ് അവൻ. ഇതു രണ്ടും മനസ്സു വെച്ചു കാണുക. അങ്ങനെയുള്ളവന്ന് ജന്മമൃത്യുക്കൾ ഇല്ലാത്തമട്ടിലുള്ള ജ്ഞാനം നേടാം.

ജന്മമൃത്യുക്കളെ എപ്പോഴും ചിന്തിച്ച് ഈ ത്രയീവിദ്യയെ, ധാർമ്മികൻ ക്ഷയം വെടിഞ്ഞ് അക്ഷയം ദർശിക്കുന്നതായാൽ അല്ലയോ കാശ്യപാ, അവൻ അപ്രകാരം കേവലനായി 'ഇരുപത്താറാമനെ' ദർശിക്കും. ശാശ്വതനായ അവ്യക്തൻ വേറെയാണ്. വേറെയാണ് 'ഇരുപത്തഞ്ചാമൻ' (ജീവൻ), സജ്ജനം ഇവരെ രണ്ടും ഒന്നായിക്കാണുന്നു. അതുകൊണ്ട് അവർ നാശമില്ലാത്തവനായ ഇരുപത്തഞ്ചാമനെ പുകഴ്ത്തുന്നില്ല. ജനനമരണങ്ങളെ ഭയപ്പെടുന്നവരായ, പരമാർത്ഥം അറിയുന്ന സാംഖ്യന്മാരും യോഗികളും, ജീവാത്മാവും പരമാത്മാവും (ഇരുപത്തഞ്ചും ഇരുപത്താറും) ഒന്നു തന്നെയാണെന്നു പറയുന്നു.

വിശ്വാവസു പറഞ്ഞു: "അല്ലയോ ബ്രാഹ്മണോത്തമാ, അങ്ങ് ഇരുപത്തഞ്ചാമനെപ്പറ്റി പറഞ്ഞുവല്ലോ. അത് അപ്രകാരം തന്നെയാണോ അല്ലയോ എന്ന് അങ്ങുന്നു പറഞ്ഞു തരണേ! ജൈഗീഷവ്യൻേറയും, അസിതദേവലൻേറയും വാക്കുകൾ ഞാൻ കേട്ടിട്ടുണ്ട്. വ്യാസൻേറയും, പ്രാജ്ഞനായ അഗസ്ത്യൻേറയും, ഭൃഗുവിൻേറയും, പഞ്ചശിഖൻേറയും വാക്കുകൾ ഞാൻ കേട്ടിട്ടുണ്ട്. കപിലൻേറയും, ശുകൻേറയും, ആർഷ്ടിഷേണൻേറയും, ഗൗതമൻേറയും, യോഗ്യനായ ഗർഗ്ഗൻേറയും, വാക്കുകൾ ഞാൻ കേട്ടിട്ടുണ്ട്. നാരദൻേറയും, ആസുരിയുടേയും, പുലസ്ത്യൻേറയും സനൽക്കുമാരൻേറയും, യോഗ്യനായ ശുക്രൻേറയും, കാശ്യപൻേറയും, പിതാവിൻേറയും വാക്കുകൾ ഞാൻ കേട്ടിട്ടുണ്ട്. പിന്നെ രുദ്രൻേറയും, ധീമാനായ വിശ്വരൂപൻേറയും, പിതൃക്കളുടേയും, ദേവതമാരുടേയും, ദൈതേയന്മാരുടേയും, പലരുടേയും വാക്കുകൾ ഞാൻ കേട്ടിട്ടുണ്ട്. നിത്യമായിട്ടുള്ളതും അറിയേണ്ടതായിട്ടുള്ള പലതും ഞാൻ നേടിയിരിക്കുന്നു. അതുകൊണ്ട് ഹേ ബ്രാഹ്മണാ, ഭവാൻെറ ബുദ്ധിയിൽനിന്നു ജനിച്ച അഭിപ്രായങ്ങളും ഭവാൻെറ കാഴ്ചപ്പാടുകളും എന്തൊക്കെയാണെന്നറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഭവാൻ ശാസ്ത്രജ്ഞരിൽ ശ്രേഷ്ഠനും, പ്രഗല്ഭനും, അതിബുദ്ധിമാനുമാണല്ലോ. അങ്ങ് അറിയാത്തതായി ഒന്നും ഇല്ല. ഭവാൻ ശ്രുതിനിധിയും വിശ്രുതനുമാണ്. അങ്ങയെപ്പറ്റി ദേവലോകത്തിലും പിതൃലോകത്തിലും പ്രശംസിക്കുന്നു. ബ്രഹ്മലോകത്തിലുള്ള മഹർഷിമാരും അങ്ങയെപ്പറ്റി പുകഴ്ത്തിപ്പറയുന്നു. തപിക്കുന്നവരിൽ (തപം അനുഷ്ഠിക്കുന്നവരിൽ) ശ്രേഷ്ഠനായ അർക്കൻ അങ്ങയുടെ ആചാര്യനാണല്ലോ ദ്വിജാ! അല്ലയോ ബ്രാഹ്മണാ, ഭവാൻ സാംഖ്യജ്ഞാനം മുഴുവൻ നേടിയിരിക്കുന്നുവല്ലോ. അല്ലയോ യാജ്ഞവല്ക്യാ, ഭവാൻ വിശേഷിച്ചും യോഗശാസ്ത്രവും നേടിയിരിക്കുന്നു. അങ്ങ് പ്രബുദ്ധനാണ്. അതിൽ യാതൊരു സംശയവുമില്ല. ഈ ചരാചരങ്ങളെല്ലാം അങ്ങയെ സ്നേഹിക്കുന്നു. വെണ്ണയും മോരും പോലെ ഈ ജ്ഞാനം വ്യക്തമായി കേൾക്കുവാൻ ഞാൻ കൊതിക്കുന്നു. പറഞ്ഞാലും.''

യാജ്ഞവല്ക്യൻ പറഞ്ഞു: "അല്ലയോ ഗന്ധർവ്വസത്തമാ, എല്ലാം അറിഞ്ഞവനാണ് ഭവാൻ എന്ന് ഞാൻ കാണുന്നു. നീ എന്നെ പരീക്ഷിക്കുകയാണോ? എങ്കിലും ഞാൻ പറയാം. കേട്ടുകൊള്ളുക. ശ്രുതിയിൽ പറഞ്ഞമാതിരി എല്ലാം പറയാം.

അറിയാത്ത പ്രകൃതിയെ പഞ്ചവിംശകൻ (ഇരുപത്തഞ്ചാമൻ) അറിയുന്നു. എന്നാൽ ഗന്ധർവ്വരാജാവേ, പ്രകൃതി പഞ്ചവിംശനെ (ഇരുപത്തഞ്ചാമനെ) അറിയുന്നില്ല. ഈ പ്രബോധത്താൽ അവനെ തത്ത്വജ്ഞരായ സാംഖ്യയോഗക്കാർ ശ്രുതിക്കുചേർന്ന നിദർശനംകൊണ്ടു പ്രധാന വിധി പറയുകയാണ്. കാണുന്നവൻ പുരുഷൻ, കാണാത്തവൻ പ്രകൃതി (അന്യൻ). ആ പുരുഷൻ പ്രകൃതിയെക്കാണുന്നു. ഇരുപത്താറ്, ഇരുപത്തഞ്ച്, ഇരുപത്തിനാല് ഈ പേരുകളാൽ അറിയപ്പെടുന്നവരെ കാണുന്നവൻ അവനെക്കാണുന്നില്ല. കാണുവാൻ നോക്കുന്നവനും കാണുന്നില്ല. എന്നെക്കാൾ മീതെ ആരുമില്ല എന്നാണ് ഇരുപത്തഞ്ചാമൻെറ ഭാവം. ഇരുപത്തിനാലാമൻ ഗ്രാഹ്യനാണ്. അവനെ ജ്ഞാനികളായ മനുഷ്യർ കാണുന്നുണ്ട്. മത്സ്യം വെള്ളത്തിൽ എത്തുന്നു. അത് നീന്തിക്കളിക്കുന്നു. മത്സ്യത്തിനെ വെള്ളത്തിൽനിന്നു വേറെയായി അറിയുന്ന മട്ടിൽ അവനേയും അറിയാം. സ്നേഹത്തോടുകൂടിയ അവൻ സഹവാസത്താലും അഭിമാനത്താലും അവൻ മുങ്ങുന്ന കാലത്തിൽ ഏകത്വം അറിയാത്തതു മൂലം കാലത്തിൻെറ മമത്വം മൂലം പൊങ്ങുന്നു. ഹേ ദ്വിജാ! എപ്പോൾ ഇവൻ അന്യനാണെന്ന് അറിയുന്നുവോ, അപ്പോൾ അവൻ കേവലനായി ഷഡ്വിംശനെ, ഇരുപത്താറാമനെ, നോക്കുന്നു. വേറെയാണ് ആ ഇരുപത്തഞ്ചാമൻ. ഇങ്ങനെ അതാതു സ്ഥാനത്താൽ അറിയപ്പെടുന്ന ഇവൻ ഒരാൾതന്നെയാണെന്നാണ് സജ്ജനങ്ങളുടെ അഭിപ്രായം.

ആ ജ്ഞാനം ലഭിച്ചവർ അതുകൊണ്ട് നാശമില്ലാത്തവനായ ഇരുപത്തഞ്ചാമനെ പുകഴ്ത്തുന്നില്ല. ഇത് മൃത്യുഭയത്താൽ ത്രസിക്കുന്നതായ സാംഖ്യരും യോഗികളും ഹേ കാശ്യപാ, ഷഡ്വിംശനെക്കാണുന്നവരാണ്. (ഇരുപത്താറാമനെ കാണുന്നവരാണ്) അവർ ശുദ്ധാത്മാക്കളാണ്, അവനിൽ ഭക്തിയുള്ളവരുമാണ്.

അവൻ എപ്പോൾ കേവലനായി ഷഡ്വിംശനെ ദർശിക്കുന്നുവോ, അപ്പോൾ ആ വിദ്വാൻ സർവ്വജ്ഞനായി. അവൻ വീണ്ടും വീണ്ടും ജനിക്കുകയില്ല. സംസാരത്തിൽനിന്ന് അവന്നു മോചനമായി.

ഇപ്രകാരം ഞാൻ ശ്രുതിയിൽ കണ്ടപ്രകാരം സത്യമായി ആ പ്രകൃതിയേയും ജീവനേയും പരമാത്മാവിനേയും പറ്റി പറഞ്ഞു. പശ്യവും അപശ്യവും കാണാത്തവൻ, തത്ത്വവും ക്ഷേമവും കാണാത്തവൻ, കേവലനേയും അകേവലനേയും കാണാത്തവൻ, മുഖ്യമായ ഇരുപത്തഞ്ചാമനേയും അറിയാത്തവൻ ആരോ, അവൻ ജീവാത്മാവിനേയും പരമാത്മാവിനേയും അറിയാത്തവനാണ്.''

വിശ്വാവസു പറഞ്ഞു: "അല്ലയോ മഹാശയാ, അങ്ങ് തത്ഥ്യവും, ശുഭവും, ക്ഷേമവും, യഥാർത്ഥവുമായ കാര്യങ്ങൾ പറഞ്ഞു, ദേവതകൾക്കുള്ള ഉത്ഭവാദികളും പറഞ്ഞു. അങ്ങ് പറഞ്ഞതെല്ലാം പരമാർത്ഥമാണ്. അക്ഷയമായ

സ്വസ്തി അങ്ങയ്ക്ക് ലഭിക്കുമാറാകട്ടെ! അങ്ങയുടെ മനസ്സ് എപ്പോഴും ബുദ്ധിയോടുചേർന്ന് വിളങ്ങുമാറാകട്ടെ!''

യാജ്ഞവല്ക്യൻ പറഞ്ഞു "ഇപ്രകാരം പറഞ്ഞ് ആ ഗന്ധർവ്വരാജാവ്, ശ്രീമാനായി വിളങ്ങുന്നവനും എല്ലാവരാലും സസന്തോഷം നോക്കപ്പെടുന്നവനുമായ ആ മഹാത്മാവ്, എന്നെ വലംവച്ച് ആകാശത്തിലേക്കുയർന്നു. ഞങ്ങൾ അവന്റെ ഉൽക്രമണത്തെ നോക്കിനിന്നു. ബ്രഹ്മാദ്യന്മാരായ വാനവർക്കുള്ള ഭൂമിയിൽ നിഷ്പാപന്മാരായി ക്ഷേമ്യമായ മാർഗ്ഗത്തെ, ആത്മാവിന്റെ കാഴ്ചയെ കാണിച്ചുതരുന്നവർ വാഴുന്നതാണ്. രാജാവേ! സാംഖ്യന്മാരും സാംഖ്യധർമ്മത്തെ ആചരിക്കുന്നവരും യോഗത്തെ ആദരിക്കുന്നവരും യോഗത്തെ ശീലിക്കുന്നവരും മോക്ഷത്തെ കാംക്ഷിക്കുന്നവരും മറ്റു പരിശുദ്ധന്മാരും ഉണ്ടല്ലോ. അവർക്കാണ് ജ്ഞാനത്താൽ ദർശിക്കപ്പെടുന്ന കാഴ്ച ലഭിക്കുക.

അല്ലയോ രാജസിംഹാ! ജ്ഞാനത്താൽ മോക്ഷസിദ്ധിയുണ്ടാകും. ജ്ഞാനംകൂടാതെ ഒരിക്കലും മോക്ഷം ലഭിക്കുകയില്ല. വിജ്ഞാനികൾ പറയുന്നതാണിത്. രാജാവേ, അതുകൊണ്ട് ഓരോരുത്തനും അവന്റെ സകല കഴിവും പ്രയോഗിച്ച് ശരിയായ ജ്ഞാനം അതിന്റെ എല്ലാ ശാഖകളോടുംകൂടെ സമാർജ്ജിക്കണം. എന്നാൽ തീർച്ചയായും അവൻ ജനനമരണങ്ങളോടുകൂടിയ സംസാരത്തെ കടക്കുന്നതാണ്. ജ്ഞാനം ആരുടെ കൈയിൽനിന്നായാലും സമ്പാദിക്കാം. ബ്രാഹ്മണന്റെ കൈയിൽനിന്നും ക്ഷത്രിയന്റെ കൈയിൽനിന്നും വൈശ്യന്റെ കൈയിൽനിന്നും ഏറ്റവും താണവനായ ശൂദ്രന്റെ കൈയിൽനിന്നും വാങ്ങാം. അതിൽ തെറ്റില്ല. ജ്ഞാനത്തിൽ വിശ്വസിക്കണം. ആ ജ്ഞാനത്തോടു ബഹുമാനവുംവേണം. വിശ്വസിക്കുന്നവനെ ജനനമരണങ്ങൾ പിന്നെ ബാധിക്കുന്നതല്ല. ശ്രദ്ധയില്ലാത്തവനെ ബാധിക്കുകയുംചെയ്യും. എല്ലാ വർണ്ണങ്ങളുടേയും ഉത്ഭവസ്ഥാനം ബ്രാഹ്മമാണ്. എല്ലാം ബ്രാഹ്മൻതന്നെ. ബ്രഹ്മത്തെ അറിയുന്നവരൊക്കെ ബ്രാഹ്മണർതന്നെ. ബ്രഹ്മബോധത്താൽ തത്ത്വമായ ശാസ്ത്രം ഞാൻ കഥിക്കുന്നു. പ്രകൃതിപുരുഷവിജ്ഞാനം ബ്രഹ്മജ്ഞാനമാകുന്നു. വിശ്വം മുഴുവൻ ബ്രഹ്മമയമാകുന്നു.

ബ്രഹ്മാവിന്റെ മുഖത്തുനിന്ന് ബ്രാഹ്മണൻ ഉണ്ടായി. ബ്രഹ്മാവിന്റെ കൈകളിൽനിന്ന് ക്ഷത്രിയൻ പുറപ്പെട്ടു. ബ്രഹ്മാവിന്റെ നാഭിയിൽനിന്ന് വൈശ്യൻ പുറപ്പെട്ടു. ബ്രഹ്മാവിന്റെ പാദങ്ങളിൽനിന്ന് ശൂദ്രൻ ജനിച്ചു. എല്ലാ വർണ്ണവും ഇപ്രകാരം ബ്രഹ്മാവിൽനിന്നു പുറപ്പെട്ടതാണ്. അല്ലാതെ വേറെ വിധത്തിൽ ഉണ്ടായതല്ല എന്നു ചിന്തിക്കണം. മനുഷ്യൻ അജ്ഞാനം മൂലം ചെയ്യുന്ന കർമ്മത്തിന്റെ ഫലമായി ഓരോ പാപയോനിയെ പ്രാപിക്കുന്നു. അങ്ങനെ പാപജന്മങ്ങളെടുത്തു നശിക്കുന്നു. ജ്ഞാനത്തിന്റെ അഭാവം മൂലം മനുഷ്യാത്മാക്കൾ അജ്ഞാനത്തിന്റെ ഭയാനകതയിലേക്കു വലിച്ചിഴയ്ക്കപ്പെടുന്നു. പ്രകൃതിക്കധീനമായ വിവിധ രൂപങ്ങൾ കൈക്കൊള്ളുന്നു. അതുകൊണ്ട് ഏതു വിധത്തിലും ജ്ഞാനത്തിൽ ശ്രദ്ധപതിപ്പിക്കണം.

അല്ലയോ ജനകരാജാവേ, ഞാൻ ഭവാനോട് ജ്ഞാനത്തിന്റെ മഹത്ത്വം പറഞ്ഞുതന്നു. ജ്ഞാനത്തെ നേടി ആരു നില്ക്കുന്നുവോ, അവനാണ് ബ്രാഹ്മണൻ. മറ്റു ക്ഷത്രിയന്മാരും വൈശ്യന്മാരും ശൂദ്രന്മാരും ബ്രഹ്മത്തെ അറിഞ്ഞാൽ അവരിലും ബ്രാഹ്മണത്വം ദർശിക്കും. ബ്രഹ്മജ്ഞാനി ആരായാലും ബ്രാഹ്മണനാണ്.

ഈ നിലയ്ക്ക് മോക്ഷത്തിന്റെ ശാസ്ത്രം എല്ലാവർക്കും ഇതാ തുറന്നുവെച്ചിരിക്കുന്നു. ഇതു ബുദ്ധിമാന്മാരായ മഹാത്മാക്കൾ പറഞ്ഞിട്ടുള്ളതാണ്. നീ ചോദിച്ച ചോദ്യത്തിനുള്ള ഉത്തരമെല്ലാം പറഞ്ഞുകഴിഞ്ഞു. ഞാൻ ഈ പറഞ്ഞതെല്ലാം സത്യവുമായി ബന്ധപ്പെട്ടതാണ്, സത്യം തന്നെയാണ്. അതുകൊണ്ട് രാജാവേ, ഭവാൻ ശോകം പരിത്യജിക്കുന്നു. ഈ അന്വേഷണത്തിന്റെ മറുകരയ്ക്കെത്തുക. അങ്ങയുടെ ചോദ്യങ്ങൾ വിശേഷമായിരിക്കുന്നു, നന്നായിരിക്കുന്നു. അങ്ങയുടെ ശിരസ്സിൽ അനുഗ്രഹാശിസ്സുകൾ എന്നും ചൊരിയുമാറാകട്ടെ.''

ഭീഷ്മൻ പറഞ്ഞു: "ധീമാനായ യാജ്ഞവല്ക്യൻ ഇപ്രകാരം ബോധം ഉപദേശിച്ചപ്പോൾ അതു കേട്ടു ധരിച്ച് മിഥിലാധിപനായ രാജാവ് പ്രീതനായി. രാജാവിനെ പ്രദക്ഷിണം വെച്ചതിന്നുശേഷം ആ മുനീന്ദ്രൻ പോയപ്പോൾ ദേവരാതപുത്രനായ രാജാവ് മോക്ഷജ്ഞാനത്തോടെ അവിടെ ഇരുന്നു.

പിന്നെ ആ രാജാവ് ഒരു കോടി പശുക്കളെ അർഹന്മാരായ ബ്രാഹ്മണർക്കു ദാനംചെയ്തു. പിന്നെ അതുപോലെതന്നെ യഥായോഗ്യം സ്വർണ്ണദാനവും ചെയ്തു. പിന്നെ കൈനിറയെ രത്നങ്ങൾ വാരി അതും ബ്രാഹ്മണർക്കു ദാനംചെയ്തു.

പിന്നെ ആ രാജാവ് തന്റെ പുത്രനിൽ വിദേഹരാജ്യം ഏല്പിച്ചു. അവനെ രാജാവായി വാഴിച്ചു. സന്ന്യാസാശ്രമം സ്വീകരിച്ച് ജനകരാജാവ് വസിച്ചു. സാംഖ്യജ്ഞാനം പഠിച്ചു. പിന്നെ യോഗജ്ഞാനവും നേടി. ധർമ്മാധർമ്മങ്ങളെ മനസ്സിലാക്കി പ്രാകൃതമായതിനെ ഗർഹിച്ചു. താൻ കേവലം അനന്തമായിത്തീർന്നു എന്ന ധാരണയോടെ കേവലം കൈവല്യത്തിന്നുള്ളതിൽ മാത്രമേ അദ്ദേഹം മനസ്സുവച്ചുള്ളു. സാധാരണമായ കർമ്മങ്ങൾ എല്ലാം ഉപേക്ഷിച്ചു. ധർമ്മാധർമ്മം, പുണ്യപാപം, സത്യാസത്യം, പ്രാകൃതമായ ജന്മമൃത്യുക്കൾ ഇവയെക്കുറിച്ചൊന്നും ചിന്തിക്കാതെയായി രാജാവേ! സാംഖ്യന്മാരും യോഗികളും ഒരുപോലെ അവരുടെ ശാസ്ത്രപഠനത്തിൽ ഒരുപോലെയാണു ദർശിക്കുന്നത്. ഈ വിശ്വം വ്യക്താവ്യക്തങ്ങളുടെ കർമ്മഫലത്തിന്നു വിധേയമാണെന്നു രണ്ടുകൂട്ടരും കാണുന്നു. ജ്ഞാനികൾ പറയുന്നു, ബ്രഹ്മം നന്മയ്ക്കും തിന്മയ്ക്കും അതീതമായി, അവയിൽനിന്ന് ഒഴിഞ്ഞു സ്വതന്ത്രമായി നില്ക്കുന്നു എന്ന്. അത് തന്നിൽത്തന്നെ ആശ്രയിച്ച് എല്ലാറ്റിൽനിന്നും ഉയർന്ന് അനന്തമായി സ്ഥിതിചെയ്യുന്നു. അതുകൊണ്ട് ഭവാൻ ശുദ്ധാത്മാവായി ഭവിക്കുക. കൊടുക്കുന്നതും വാങ്ങുന്നതും കൊടുക്കുന്നവനും വാങ്ങുന്നവനും കൊടുക്കപ്പെട്ടതും വാങ്ങിക്കപ്പെട്ടതും എല്ലാം ഒന്നുതന്നെയാണ്. അവ്യക്തനിൽ കൊടുക്കുന്നവനാര്, വാങ്ങുന്നവനാര്, ആത്മാവിന്ന് ആത്മാവ് ആര്? ആര് ആർക്കു നല്കുന്നു? വേറെയായി ആരും ഇല്ല. എല്ലാം ഞാൻതന്നെ എന്നു ധരിക്കുക! മറിച്ച് നീ ഓർക്കാതിരിക്കണം! സഗുണാഗുണമായ അവ്യക്തത്തെ അറിയാത്ത വിദ്വാൻ വീണ്ടും തീർത്ഥങ്ങളേയും യജ്ഞങ്ങളേയും സേവിക്കട്ടെ!

സ്വാദ്ധ്യായങ്ങൾ, തപസ്സ്, യജ്ഞം, ഇവകൊണ്ട് അല്ലയോ കുരുനന്ദനാ! വ്യക്തികസ്ഥാനം കിട്ടുന്നതല്ല. വ്യക്തി ജ്ഞാനംകൊണ്ട് മഹത്ത്വം പ്രാപിക്കുന്നതാണ്. മഹത്തിന്റെ നില അപ്രകാരംതന്നെയാണ്. അഹത്തിനും അതുതന്നെ നില. അഹങ്കാരത്തിനുംമേലെയായ സ്ഥാനങ്ങളും അണിയാം.

ശാസ്ത്രവേദികൾ അവ്യക്തത്തിൽനിന്ന് അപ്പുറമായി തത്ത്വത്തെ അറിയുന്നു. ആ തത്ത്വം സദസന്മയവും, ജന്മമൃത്യുക്കളില്ലാത്തതുമായ തത്ത്വമാകുന്നു.

ഈ തത്ത്വം ജനകനിൽനിന്നു ഞാൻ ഗ്രഹിച്ചു. അദ്ദേഹം അത് യാജ്ഞവല്ക്യനിൽനിന്നു ഗ്രഹിച്ചു. ശ്രേഷ്ഠമായ

ഈ ജ്ഞാനം രാജാവേ, യജ്ഞമല്ല. ജ്ഞാനത്താൽ ദുർഗ്ഗമായ സംസാരസാഗരം കടക്കാം. എന്നാൽ യജ്ഞത്താൽ അതു സാധിക്കയില്ല.

മർത്ത്യർ, യജ്ഞം, തപസ്സ്, നിയമം, വ്രതം മുതലായ പുണ്യകർമ്മങ്ങളാൽ സ്വർഗ്ഗംപ്രാപിക്കും. എന്നാൽ കർമ്മഫലം ക്ഷയിക്കുമ്പോൾ അവർ വീണ്ടും ഭൂമിയിൽ വന്നു പിറക്കും എന്നാണ് ജ്ഞാനികൾ പറയുന്നത്. അതുകൊണ്ട് പരമവും, വിശുദ്ധവും, ശിവവും, മോക്ഷവും, വിമലവും, പവിത്രവുമായ ബ്രഹ്മത്തെ ഭജിച്ച് ക്ഷേത്രജ്ഞനാവുക നീ ക്ഷേത്രജ്ഞനായിത്തീർന്നാൽ, ജ്ഞാനമാകുന്ന യജ്ഞത്താൽ നീ ഋഷിയായി ഭവിക്കും.

പരമമായ ഉപനിഷത്തിനെ ജനകന്ന് യാജ്ഞവല്ക്യൻ ഉപദേശിച്ചു. അത് ശാശ്വതവും അവ്യയവുമാണ്. അത് അറിഞ്ഞവൻ ശുഭവും, അമൃതത്വവും പ്രാപിച്ച്, ശോകം വെടിഞ്ഞ്, ശുഭമായ നിലയെ പ്രാപിക്കും.''

**319. പഞ്ചശിഖജനകസംവാദം - ജരാമൃത്യുക്കളെ ജയിക്കാനുള്ള മാർഗ്ഗം -** യുധിഷ്ഠിരൻ പറഞ്ഞു: "വലിയ ഐശ്വര്യവും വലിയ ധനവും വലിയ ഒരു ദീർഘായുസ്സും നേടിയവന്ന് മരണത്തിൽനിന്ന് രക്ഷകിട്ടുവാൻ വല്ല മാർഗ്ഗവുമുണ്ടോ? തപസ്സുചെയ്താലോ വേറെ എന്തെങ്കിലും പുണ്യകർമ്മം ചെയ്താലോ! (വേദത്തിൽപ്പറഞ്ഞിട്ടുള്ള നല്ല കർമ്മങ്ങൾ) വൈദ്യശാസ്ത്രത്തിലെ വല്ല രസായന സേവകൊണ്ടോ, എന്തുകൊണ്ടാണെങ്കിലും വല്ല രക്ഷയും കിട്ടുമോ മരിക്കാതിരിക്കുവാൻ-ജരാമൃതികളെ നീക്കംചെയ്യുവാൻ- വല്ല മാർഗ്ഗവുമുണ്ടോ? ഉണ്ടെങ്കിൽ പറഞ്ഞുതന്നാലും.''

ഭീഷ്മൻപറഞ്ഞു: "നീ ഈ ചോദിച്ച കാര്യത്തിന്ന് ഉദാഹരണമായി ഒരു പഴങ്കഥയുണ്ട്. അത് ഭിക്ഷുവായ പഞ്ചശിഖനും ജനകരാജാവും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്.

വിദേഹരാജാവായ ജനകൻ പണ്ട് വേദജ്ഞനായ, ധർമ്മാർത്ഥജ്ഞാനിയായ, പഞ്ചശിഖനോടു ചോദിച്ചു: "ഭഗവാനേ, ജരാമൃത്യുക്കളെ ജയിക്കുവാനുള്ള മാർഗ്ഗമെന്താണ്? തപസ്സുകൊണ്ട് കഴിയുമോ? ബുദ്ധികൊണ്ട് വല്ലതും നടക്കുമോ? വല്ല സൽക്കർമ്മവും ശ്രുതിയിൽ പറഞ്ഞിട്ടുണ്ടോ? ഉണ്ടെങ്കിൽ പറഞ്ഞുതരിക!'

ഈ ചോദ്യം കേട്ടപ്പോൾ പരോക്ഷജ്ഞനായ പഞ്ചശിഖൻ ജനകനോടു പറഞ്ഞു: 'ഈ പറഞ്ഞ രണ്ടു ബാധയ്ക്കും യാതൊരു ചികിത്സയുമില്ല. അവയെ തടുക്കുവാൻ (ജരയേയും മൃതിയേയും)ആർക്കും കഴിയുകയില്ല. ഒരുവിധത്തിലും ജീവികൾക്ക്, ഇതിൽനിന്ന് രക്ഷയില്ല. ദിവസങ്ങൾ ഓരോന്നും വരുന്നു, പോകുന്നു. അവയൊന്നും പിന്നെ തിരിച്ചുവരികയില്ല. അതുപോലെതന്നെ കഴിഞ്ഞ രാത്രികളും മടങ്ങിവരികയില്ല. മാസങ്ങളും വർഷങ്ങളും മടങ്ങിവരികയില്ല. നിശ്ചിതമായ സ്ഥാനത്തേക്ക് അവ യാത്രചെയ്യുന്നു. പോകുന്ന കാലത്തെ പിടിച്ചുനിർത്തുവാൻ ആർക്കും കഴിയുകയില്ല. ജീവിതം വളരെനാൾ നിലനില്ക്കുകയില്ല. സർവ്വജീവികളും ഒരു ഒഴുക്കിലെന്നപോലെ കാലത്തിൻെറ ഒഴുക്കിൽ ഒഴുകിക്കൊണ്ടിരിക്കുകയാണ്. അവസാനമില്ലാത്ത, അറ്റമില്ലാത്ത, നില്ക്കാത്ത ഒരു ഒഴുക്കാണത്. ആ ഒഴുക്കിൽനിന്ന് പിടിച്ചുകയറ്റാൻ ആരുമില്ല. ഒരു തോണിയുമില്ല. ജരയും മൃതിയും ശക്തരായ രണ്ട് മുതലകളാണ്. അവ ആ കാലനദിയുടെ ഒഴുക്കിൽ അധിവസിക്കുന്നു. ജീവികളെ പിടിച്ചു വിഴുങ്ങുന്നു. ഒരാളേയും വിട്ടുകളയില്ല. ഒരെതിർപ്പും അവയോട് നടക്കുകയുമില്ല. ആ മുതലകൾ വിഴുങ്ങിക്കഴിഞ്ഞാൽ അവൻ പിന്നെ ഒന്നും അറിയുകയില്ല. ഇവന്ന് ആരും പിന്നെയില്ല. ഒരാളും അവനെ കയറ്റാൻ എത്തുന്നില്ല. ഇവൻ ആരുടേയും അല്ല. അവൻെറ നാശത്തിൽ ആർക്കും വലിയ ഗണനയൊന്നുമില്ല. അങ്ങനെയായിത്തീരുന്നു അവൻെറ നില.

അവൻെറ ജീവിതയാത്രയ്ക്ക് ഇടയ്ക്കു വന്നുകൂടിയവരാണ് ഭാര്യയും ബന്ധുജനങ്ങളുമെല്ലാം. അവരോടുകൂടി ഒന്നിച്ച് എന്നും ജീവകാലം മുഴുവൻ വാഴുക എന്നത് ആർക്കും ഒക്കാത്ത കാര്യമാണ്. മുമ്പുണ്ടായവർക്കാർക്കും സാധിച്ചിട്ടില്ലാത്ത കാര്യമാണത്. പിന്നെ, പിന്നെയുണ്ടായവർക്ക് എങ്ങനെ സാധിക്കാനാണ്?

ഈ ജീവികൾ കാലത്തിൻെറ ഒഴുക്കിലാണ് പൊട്ടിവിടർന്നത്. ആ ഒഴുക്കിലൊഴുകുമ്പോഴാണ് മറ്റൊന്നിനെ കണ്ടുമുട്ടിയത്. അവർ തമ്മിൽ ഒഴുക്കിൽക്കിടന്ന് പരസ്പരം ആകർഷിക്കപ്പെട്ടു. കാറ്റിൽ പറക്കുന്ന മേഘങ്ങൾപോലെ അവ കാലത്തിൻെറ കാറ്റിൽ പറന്നു. ഇടയ്ക്ക് മേഘങ്ങൾ തമ്മിൽ കൂട്ടിമുട്ടി ആകർഷിക്കപ്പെട്ടു. വലിയ ഒച്ചപ്പാടുണ്ടാക്കി.

ഈ ജരയും മൃതിയും സകല ജീവികളേയും വിഴുങ്ങുന്നു. ചെന്നായ്ക്കളുടെ മാതിരിയാണവ. ഈ ഭയങ്കരൻമാർക്ക് ഏതു വലിയ കൂറ്റനേയും പിടിച്ചുവിഴുങ്ങാനുള്ള കെല്പുണ്ട്. ഏതു ശക്തനേയും അവ പിടിച്ചു അമർത്തുവിഴുങ്ങും. ഏത് ദുർബ്ബലനേയും വിഴുങ്ങും. ഏത് ഉന്നതനേയും അതിൻെറ വായിലൊതുക്കും. ഏതു കൃശനേയും വിഴുങ്ങും. ഈ ജീവികളിൽ സകലത്തിൻേറയും കഥ ഇതാണ്. സകല പ്രാണികളുടേയും കഥ ഇതാണ്. എന്നാൽ ഈ ചെന്നായ്ക്കളുടെ പിടിയിൽ ഒതുങ്ങാതെ, വിഴുങ്ങാൻ കഴിയാതെ, നില്ക്കുന്നത് ഒന്നുമാത്രമേയുള്ളു. അത് ആത്മാവാണ്. ആത്മാവ് നാശമില്ലാത്തതാണ്.

പ്രപഞ്ചത്തിൽ എല്ലാ ജീവികളുടേയും കഥ ഇതായിരിക്കേ ഒരുത്തൻ ജനിക്കുമ്പോൾ നാം ആഹ്ളാദിക്കുന്നത് വിഡ്ഢിത്തമല്ലേ? അതുപോലെ മരിക്കുമ്പോൾ ആവലാതിപ്പെട്ട് മുറവിളികൂട്ടുന്നതും വിഡ്ഢിത്തമല്ലേ?

ഞാൻ ഒന്നു കൂടെ ചോദിച്ചോട്ടെ! ഞാൻ എവിടെ നിന്നാണ് വന്നത്? ഞാനാരാണ്? ഞാൻ എങ്ങോട്ടാണ് പോകുന്നത്? ഞാൻ ആരുടെ ആളാണ്? ഞാൻ എവിടെയാണ് നില്ക്കുന്നത്? എന്താകും ഞാൻ? എന്തിനുവേണ്ടി മരിച്ചാൽ കേഴുന്നു? സ്വർഗ്ഗത്തിനെ നിങ്ങൾ ആരെങ്കിലും കണ്ടിട്ടുണ്ടോ? നരകത്തെ കണ്ടിട്ടുണ്ടോ? പിന്നെ എന്തിന് കരയുന്നു? ഒന്നും അറിഞ്ഞുകൂടാ.

അതുകൊണ്ട് നീ ആഗമത്തിൽ കണ്ടമാതിരി പുണ്യമായ കർമ്മങ്ങൾചെയ്യുക. നന്മചെയ്യുക.''

**320. സുലഭാ ജനകസംവാദം - ജനകനിൽ സത്വം കൊണ്ട് പ്രവേശിച്ച സുലഭയുടെ വാദത്തിൽ ജനകൻ കുഴങ്ങുന്ന കഥ -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ കുരുരാജർഷിസത്തമാ, എനിക്ക് ഒരു സംശയം ബാധിച്ചിരിക്കുന്നു. ഗാർഹസ്ഥ്യത്തെ ഉപേക്ഷിക്കാതെ തന്നെ ബുദ്ധിയാൽ വിലയമായ മോക്ഷതത്ത്വത്തെ പ്രാപിക്കുവാൻ കഴിയുമോ? അങ്ങനെ മോക്ഷം പ്രാപിച്ചവർ വല്ലവരുമുണ്ടോ? സന്ന്യസിക്കുന്നവന്ന് എങ്ങനെയാണ്, വ്യക്തന്ന് ആത്മാവ് എങ്ങനെയാണ്? പിന്നെ മോക്ഷത്തിന്ന് എങ്ങനെ സാധിക്കുന്നു? ഇവയെല്ലാം വിസ്തരിച്ചു പറഞ്ഞുതരണേ!''

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ജനകമഹാരാജാവും സുലഭയും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് ഭരതർഷഭാ!

പണ്ട് ജനകൻെറ വംശത്തിൽപ്പെട്ട ഒരു രാജാവ്, മിഥിലയിൽ ഉണ്ടായിരുന്നു. 'ധർമ്മധ്വജൻ' എന്ന് പ്രസിദ്ധനായ ആ രാജാവ് സന്ന്യാസം സ്വീകരിച്ചു. എന്നാലും അദ്ദേഹം രാജാവായിത്തന്നെ രാജ്യം ഭരിച്ചു. വേദങ്ങളും, പിന്നെ മോക്ഷ

ശാസ്ത്രങ്ങളും, രാജാവിന്നാവശ്യമായ ഭരണശാസ്ത്രങ്ങളും എല്ലാം പഠിച്ചറിഞ്ഞ ആ മന്നവൻ ഇന്ദ്രിയങ്ങളടക്കി മന്നിനെ ഭരിച്ചു.

ആ രാജാവിന്റെ മഹത്തായ ചരിത്രം കേട്ട് വേദജ്ഞാനികളായ പണ്ഡിതന്മാർ അല്ലയോ പുരുഷശ്രേഷ്ഠാ! അദ്ദേഹത്തെ കാണുവാനും അദ്ദേഹത്തിന്റെ സ്നേഹം സമ്പാദിക്കുവാനും ആഗ്രഹിച്ചു.

ആ സത്യയുഗകാലത്ത് യോഗധർമ്മം സ്വീകരിച്ച 'സുലഭ' എന്നു പേരായ ഒരു ഭിക്ഷുകി ഒറ്റയ്ക്ക് മന്നിൽ ചുറ്റി സഞ്ചരിച്ചു. ലോകത്തിലൊക്കെ ചുറ്റിസഞ്ചരിക്കുന്നകാലത്ത് യതികൾ മോക്ഷകാര്യങ്ങൾ പറയുന്നതിനിടയ്ക്ക് ധർമ്മധ്വജനെപ്പറ്റി പ്രശംസിക്കുന്നത് അവൾ കേട്ടു. ഒരിടത്തല്ല പലയിടത്തും, യതികൾ കൂടുന്ന സ്ഥലങ്ങളിലെല്ലാം, മോക്ഷപ്രസംഗത്തിൽ യതികൾ അദ്ദേഹത്തെക്കുറിച്ചു പറയുന്നതു കേൾക്കാനിടയായി.

ഈ വൃത്താന്തം നേരായിരിക്കുമോ അതോ വെറും പ്രശംസ മാത്രമായിരിക്കുമോ എന്ന് ഒരു ശങ്കയുണ്ടായി. അത് ശരിയായി അറിയണമെന്ന് അവൾക്ക് ആഗ്രഹം ജനിച്ചു. അങ്ങനെ സുലഭ ജനകനെ കാണുവാൻ തീർച്ചയാക്കി.

തന്റെ മുമ്പത്തെ ആകൃതി യോഗശക്തിയാൽ അവൾ കൈവിട്ട് അതിശ്രേഷ്ഠമായ മറ്റൊരു നല്ല രൂപം ആ അനവദ്യാംഗി സ്വീകരിച്ചു. യോഗവിദ്യയുടെ പ്രഭാവത്താൽ കണ്ണടച്ചു തുറക്കുന്നതിനു മുമ്പ് ശരത്തിന്റെ വേഗത്തിൽ വിചാരിച്ച ദിക്കിൽ എത്താൻകഴിയുന്ന അവൾ ക്ഷണത്തിൽ വിദേഹരാജ്യത്ത് എത്തി.

സുഭ്രൂവായ ആ കമലാക്ഷി ജനങ്ങൾ ധാരാളം അധിവസിക്കുന്ന ആ മനോഹരമായ മിഥിലാപുരിയിൽ ചെന്നെത്തി. ഭിക്ഷയ്ക്കുവേണ്ടി എന്ന വ്യാജത്താൽ മിഥിലാധിപനെ ചെന്നു കണ്ടു.

രാജാവ് ആ യുവതിയുടെ സൗകുമാര്യവും അവളുടെ ഉടലും കണ്ടു വിസ്മയിച്ചു. ഇവൾ ആരുടെയാണ്! എവിടെ നിന്നു വരുന്നു! എന്ന് അത്ഭുതപ്പെട്ടു. അവളെ രാജാവ് സ്വാഗതംചെയ്തു. നല്ല ഒരു ഇരിപ്പിടം നല്കി. അവളെ പൂജിച്ചു. കാൽകഴുകിച്ച് അർഘ്യപാദ്യാദികൾകൊണ്ട് ബഹുമാനിച്ചതിന്നുശേഷം സുഖമായ ആഹാരംനല്കി തൃപ്തിപ്പെടുത്തി. രാജാവും, ഭക്ഷണം കഴിച്ചതിന്നുശേഷം സന്തുഷ്ടനായി. മന്ത്രിമാരോടുകൂടി ഇരിക്കുന്ന ആ നരനാഥനെ, വിജ്ഞാനികളായ മന്ത്രിമാരുടെ മദ്ധ്യത്തിൽ ഇരിക്കുന്ന രാജാവിനെ, ആ ഭിക്ഷുകി പ്രചോദനം ചെയ്തു. ജനകൻ തന്റെ ധർമ്മത്തിൽ മുക്തനാണോ അല്ലയോ എന്ന് അവളിൽ ശങ്ക തോന്നുകയാൽ അത് ഒന്നു പരീക്ഷിക്കണമെന്നു തീർച്ചയാക്കി അവൾ, നൃപന്റെ സത്വത്തിൽ തന്റെ സത്വം കൊണ്ട് ആ യോഗിനി പ്രവേശിച്ചു.

രാജാവിന്റെ കണ്ണുകളിൽ തന്റെ കണ്ണുകൾകൊണ്ട്, രശ്മി നിർത്തി രശ്മിയാൽ അവൾ ചോദനം ചെയ്ത് യോഗബന്ധത്താൽ ബന്ധനം ചെയ്തു. അങ്ങനെ യോഗബന്ധത്താൽ അവൾ രാജാവിനെ ബന്ധിച്ചു. അല്ലയോ രാജാവേ, ജനകൻ അപ്പോൾ സുസ്മേരവദനനായി അവളുടെ ഭാവത്തിൽ മെച്ചപ്പെട്ട ഭാവം ദർശിച്ച്, അവളുടെ ഭാവത്തെ സസന്തോഷം സ്വീകരിച്ചു. സുലഭരാജാവിന്റെ ആശയത്തെ അവളുടെ ആശയത്തിനധീനമാക്കി. രാജാവിന്റെ സൂക്ഷ്മരൂപത്തിൽ രാജകീയമായ വെൺകൊറ്റക്കുടയോ ചെങ്കോലോ ഇല്ല. സുലഭയിലോ ത്രിദണ്ഡമാകട്ടെ ഇല്ല. രണ്ടുപേരും കേവലരൂപത്തിൽനിന്ന്, തമ്മിൽ സംസാരിച്ചു. അവർ രണ്ടുപേരും തമ്മിൽ നടന്ന സംഭാഷണം കേട്ടുകൊള്ളുക:

ജനകൻ പറഞ്ഞു: 'അല്ലയോ, ദേവീ, ഭവതി എന്തു ചര്യയിൽ നില്ക്കുന്നു? ഭവതി ആരുടെയാണ്? ഭവതി എവിടെനിന്നുവരുന്നു? ഇവിടെ വന്നകാര്യം നിർവ്വഹിച്ചുകഴിഞ്ഞാൽ ഭവതി എങ്ങോട്ടുപോകും? ചേതസ്സ്, വയസ്സ്, ജാതി ഇവയിലൊന്നും സത്ഭാവം ഞാൻ ഇവിടെ കാണുന്നില്ല. ഇവയ്ക്കു ശരിയായ ഒരു മറുപടി എന്റെ ഈ സമാഗമത്തിൽ പറഞ്ഞാലും. വെൺകൊറ്റക്കുട മുതലായ വിശേഷങ്ങൾ വിട്ടവനാണ് ഞാൻ എന്ന തത്ത്വം ഭവതി ചിന്തിക്കണം. അങ്ങനെയുള്ള ഞാൻ നിന്നെ മാനിക്കുന്നു. നീ മാന്യയാണെന്ന് ഞാൻ വിശ്വസിക്കുന്നു.

ഞാൻ മുമ്പെ നേടിവച്ച ശ്രേഷ്ഠമായ വൈശേഷികമെന്ന ജ്ഞാനം മറ്റാരും വിവരിക്കുന്നതല്ല. മോക്ഷത്തെപ്പറ്റിയും നീ എന്നിൽനിന്നു കേട്ടുകൊള്ളുക. വൃദ്ധനും മഹാത്മാവും പരാശരഗോത്രത്തിൽ പിറന്നവനും യതിയുമായ പഞ്ചശിഖൻ എന്നെ ശിഷ്യനായി സ്വീകരിച്ചു. തന്മൂലം ഞാൻ ലോകസമ്മതനായിരിക്കുന്നു. സാംഖ്യജ്ഞാനത്തിലും യോഗത്തിലും രാജധർമ്മശാസ്ത്രത്തിലും ഇങ്ങനെയുള്ള ഈ മൂന്ന് മോക്ഷധർമ്മത്തിലും വഴിപോലെ അഭ്യസിച്ചു സംശയം തീർന്നവനാണ് ഞാൻ. ശാസ്ത്രത്തിൽ കണ്ട മാർഗ്ഗത്തിൽ ചെന്നു ചുറ്റി വരുന്നവനായ അദ്ദേഹം (പഞ്ചശിഖൻ) എന്റെ അടുത്ത് വർഷക്കാലം നാലുമാസവും പാർത്തു സുഖിച്ചു.

അക്കാലത്ത് സാംഖ്യമുഖ്യനായ അദ്ദേഹം ശരിക്ക് പൊരുൾ കണ്ട് എനിക്ക് അവയൊക്കെ വേണ്ടവിധം പഠിപ്പിച്ചുതന്നു. ത്രിവിധമായ മോക്ഷമാർഗ്ഗവും ഉപദേശിച്ചു. ഞാൻ അങ്ങനെ രാജ്യം വിട്ട് മറ്റുവിധമാർഗ്ഗം സ്വീകരിച്ചില്ല. കാട്ടിൽ പ്പോകാതെതന്നെ നിയമാനുഷ്ഠാനത്തിൽ ഉറച്ചിരിക്കുന്നു.

അങ്ങനെയുള്ള ഞാൻ മൂന്നു മാർഗ്ഗമായുള്ള മോക്ഷവൃത്തികളെല്ലാം വിരക്തനായി തനിയെ അനുഷ്ഠിക്കുന്നു. അങ്ങനെ പരമമായ പദത്തിൽ ഞാൻ എത്തിയിരിക്കുന്നു.

മോക്ഷത്തിന് മുഖ്യമായ വിധി വൈരാഗ്യമാണെന്നാണല്ലൊ പ്രസിദ്ധി. ജ്ഞാനംകൊണ്ടേ വൈരാഗ്യ (സുഖദുഃഖവിരക്തി) ഉണ്ടാവൂ. വൈരാഗ്യത്താലേ മുക്തിയും ലഭിക്കൂ! ജ്ഞാനത്താൽ ചെയ്യുന്നതാണ് യത്നം. യത്നത്താൽ മഹത്തിനെ പ്രാപിക്കാം. മഹത്ത് ദ്വന്ദ്വമുക്തിക്കാകുന്നു. ആ വിയോഗിതയാണ് സിദ്ധി. ആ ഉന്നതപദത്തെ പ്രാപിച്ച ഞാൻ നിർദ്വന്ദ്വവൃത്തിയായിരിക്കുന്നു. അങ്ങനെ ഞാൻ ഇവിടെ മോഹമറ്റ്, സംഗംവിട്ട് ചരിക്കുകയാണ്. വെള്ളംകൊണ്ട് നനച്ചാൽ വയലു മൃദുവാക്കി വിത്തു വിളവുണ്ടാക്കുന്ന മാതിരിയാണ് മനുഷ്യരുടെ പുനർജന്മം. വല്ല പാത്രത്തിലുമിട്ട് വിത്തുവറുത്താൽ ആ വിത്ത് അതിന്റെ ബീജം നശിക്കയാൽ പിന്നെ മുളയ്ക്കുകയില്ല. അപ്രകാരം പഞ്ചശിഖൻ എന്ന ആ യതിവര്യൻ ബീജത്തെ നശിപ്പിച്ച് ജ്ഞാനം ഇനി വിഷയത്തിൽ മുളയ്ക്കുവാൻ പോകുന്നില്ല. ഒരുവിധം അനർത്ഥത്തിലും രഞ്ജിക്കുവാൻ പോകുന്നില്ല. രാഗദ്വേഷങ്ങൾ പാഴായിപ്പോവുകയാൽ ഇനി ഒരു പരിശ്രമത്തിലും ഞാൻ രഞ്ജിക്കുകയില്ല.

ഒരുത്തൻ വന്ന് എന്റെ വലംകൈയിൽ ചന്ദനം പൂശിയാലും മറ്റൊരുത്തൻ വന്ന് എന്റെ ഇടത്തുകൈ വെട്ടിയാലും ഞാൻ ആ രണ്ടുപേരിലും തുല്യഭാവനയോടെ മാത്രമേ നിൽക്കൂ! അങ്ങനെയുള്ള ഈയുള്ളവൻ സുഖിയാണ്, അർത്ഥങ്ങളൊക്കെ സിദ്ധിച്ചവനാണ്. എനിക്ക് പൊൻകട്ടയും മൺകട്ടയും തുല്യമാണ്. രണ്ടിലും ഒന്നുപോലെ മാത്രമേ ഞാൻ ദർശിക്കുന്നുള്ളു. ഞാൻ മറ്റു സന്യാസികളേക്കാളെല്ലാം ഉയർന്ന് രാജ്യത്തിൽ നിസ്സംഗനായി വർത്തിക്കുന്നു. മോക്ഷവിത്തമന്മാരായ ജ്ഞാനികൾ മോക്ഷത്തിൽ മൂന്നുതരം നിഷ്ഠകാണുന്നുണ്ട്. ലോകോത്തരപരമായ പരത്തേയും ജ്ഞാനത്തേയും സർവ്വകർമ്മ വിമുക്തിയേയും - ഇവ മൂന്നിനേയുമാണ് കാണുന്നത്.

മോക്ഷശാസ്ത്രജ്ഞരായ ചിലർ ജ്ഞാനനിഷ്ഠയെ പ്രശംസിക്കുന്നു. സൂക്ഷ്മദർശികളായ മറ്റ് യതിമാർ കർമ്മനിഷ്ഠയെ പ്രശംസിക്കുന്നു. ഈ പറഞ്ഞ രണ്ടുവിധമായ ജ്ഞാനവും കേവലധർമ്മവും വെടിഞ്ഞ് മൂന്നാമതായ നിഷ്ഠ മഹാത്മാവായ അദ്ദേഹം ഉപദേശിച്ചു. യമം, നിയമം, കാമം, ദ്വേഷം, പരിഗ്രഹം, മാനം, ദംഭം, സ്നേഹം, ഇതിലെല്ലാം തുല്യരാണ് കുടുംബികൾ. ത്രിദണ്ഡാദിയിൽ ഒരുത്തന് ജ്ഞാനത്താൽ മോക്ഷം ലഭിക്കുമെങ്കിൽ എന്തുകൊണ്ടു മോക്ഷം ഛത്രാദിയിൽ പരിഗ്രഹം തുല്യമായി നില്ക്കുമ്പോൾ പറ്റുകയില്ല?

സന്ന്യാസവൃത്തിക്കു ത്രിദണ്ഡമാണെങ്കിൽ രാജവൃത്തിക്ക് കുടയും ചെങ്കോലുമാണ് അടയാളം. മോക്ഷം സന്ന്യാസിക്കെന്നപോലെ രാജധർമ്മം പാലിക്കുന്ന രാജാവിന്നും ലഭിച്ചുകൂടായ്കയില്ലല്ലോ. അതുകൊണ്ട് ഞാൻ ഛത്രം ധരിക്കുന്നത് ഒട്ടും മോക്ഷവിരുദ്ധമല്ല. ഏതേതു കാരണത്താൽ കർമ്മത്തിൽ കാര്യം ഏവനോ, അതാത് വസ്തു സ്വാർത്ഥപരിഗ്രഹത്തിൽ കൈക്കൊള്ളുന്നു. ഓരോ പരിതഃസ്ഥിതിയിലും ജീവിക്കുന്നവർ അവരവരുടെ വൃത്തി സ്വീകരിക്കുന്നു. സന്ന്യാസിയും രാജാവും മറ്റു വലുതോ ചെറുതോ ആയ ജീവിതവൃത്തി സ്വീകരിച്ചവരാരും ജ്ഞാനത്താൽ മുക്തിയെ പ്രാപിക്കും. സ്ഥാനമാനാദികളൊന്നും അതിനെ ബാധിക്കയില്ല. ഗൃഹസ്ഥാശ്രമത്തിൽ ദോഷംകണ്ട് മറ്റൊരാശ്രമത്തെ സ്വീകരിച്ചവനും വിട്ടവനും എടുത്തവനും സംഗം മൂലം മുക്തനാകുവാൻ പോകുന്നില്ല. സന്ന്യാസിയുടെ ജീവിതവും രാജാവിൻെറ ജീവിതവും ആധിപത്യം, നിഗ്രഹാനുഗ്രഹം മുതലായതിൽ തുല്യമാണ്. രാജാക്കന്മാർക്കു തുല്യരാണ് ഭിക്ഷുക്കളും. അതുകൊണ്ടു ഭിക്ഷുക്കൾ മാത്രമെങ്ങനെ വിമുക്തരാകും? രാജാക്കന്മാർക്ക് എന്തുകൊണ്ടു വിമുക്തരാകാൻ പറ്റുകയില്ല? രാജാധികാരം കൈവശമുണ്ടെങ്കിലും അവൻ ജ്ഞാനംകൊണ്ടു പാപം നിർമ്മാർജ്ജനം ചെയ്യുകയാണെങ്കിൽ അവൻ ബ്രഹ്മത്തെ പ്രാപിക്കും.

കാവിവസ്ത്രം ഉടുക്കുക, തല മൊട്ടയടിക്കുക, ത്രിദണ്ഡം ധരിക്കുക, കിണ്ടി കൈയിൽ പിടിക്കുക, ഇവകൊണ്ടൊക്കെ മോക്ഷമായി എന്നു വിചാരിക്കുന്നതു വിഡ്ഢിത്തമാണ്. ഇവയൊക്കെ ജനങ്ങളെ വഴിതെറ്റിക്കാൻ കൊള്ളാം. ഈ ചിഹ്നമൊക്കെയുണ്ടെങ്കിലും അവശ്യംവേണ്ടത്. ജ്ഞാനമാണ്. ദുഃഖത്തിൻെറ വിമുക്തിക്കു ചിഹ്നംകൊണ്ടുമാത്രം യാതൊരു കാര്യവുമില്ല. നിരർത്ഥകമാണ് ഈ ചിഹ്നം. ഇവകൊണ്ടൊന്നും മോക്ഷം നേടുവാൻ ആർക്കും കഴിയുകയില്ല. ഈ പ്രത്യേക ആശ്രമത്തിൻെറ ചിഹ്നമായി ഇത്തരം ചിഹ്നങ്ങൾ എടുക്കുന്നതായാലും ജ്ഞാനമാണ് മോക്ഷത്തിന്നു സഹായമായി നില്ക്കുന്നത്. ആ ജ്ഞാനമാണ് മർത്ത്യനെ ദുഃഖത്തിൽനിന്നു കരകയറ്റുന്നത്. അല്ലാതെ ത്രിദണ്ഡാദി ചിഹ്നങ്ങളൊന്നുമല്ല. അല്ലെങ്കിൽ ഒന്നു ചോദിച്ചുകൊള്ളട്ടെ, സന്ന്യാസിമാരുടെ ഈ ചിഹ്നങ്ങളിൽ ദുഃഖശമനം കാണുന്നുണ്ടെങ്കിൽ എന്തുകൊണ്ട് ഞാൻ സ്വീകരിച്ചിരിക്കുന്ന ഈ ശ്വേതാതപത്രത്തിലും ചെങ്കോലിലും ദുഃഖശമനം കാണുന്നില്ല? മോക്ഷമെന്നു പറയുന്നത് ചില സാധനങ്ങളിൽ ആശ്രയിച്ചുനില്ക്കുന്നതല്ല. ഒരുത്തൻ ദരിദ്രനാണ്. മറ്റൊരുത്തൻ ധനികനാണ്. ഇവയൊന്നും മോക്ഷകാര്യത്തിൽ ഒരു പ്രശ്നമല്ല. ജ്ഞാനം ആർക്കു ലഭിക്കുന്നുവോ, അവൻ മോക്ഷത്തിന് അർഹനാകുന്നു. ഈ കാരണങ്ങളാൽ ഞാൻ സ്വതന്ത്രനായ നിലയിൽ വർത്തിക്കുന്നു. ഞാൻ കാഴ്ചയ്ക്കു ധർമ്മാർത്ഥകാമനിരതനാണെങ്കിലും, രാജ്യവും അധികാരവും ഭാര്യയും മാനുഷികമായ സകല ശ്രേയസ്സുകളും പ്രത്യക്ഷത്തിൽ അനുഭവിക്കുന്നവനാണെന്നു കാണുന്നുണ്ടെങ്കിലും ഞാൻ ആ ബന്ധങ്ങളിലൊന്നും കുടുങ്ങിക്കിടക്കുന്നവനല്ല. എല്ലാറ്റിൽനിന്നും വിട്ടുനില്ക്കുന്നവനാണ്. സ്നേഹം, ഐശ്വര്യം, എന്നീ ബന്ധത്തോടുകൂടിയ, രാജൈശ്വര്യരൂപത്തിലുള്ള, ഈ കയറ്, മോക്ഷമാകുന്ന ചാണയിൽവച്ചു മൂർച്ചകൂട്ടി ത്യാഗമാകുന്ന വാൾകൊണ്ടു ഞാൻ അറുത്തുകളഞ്ഞിരിക്കുന്നു. അങ്ങനെയുള്ള ഞാൻ, സംസാരബന്ധത്തിൽനിന്നു വിമുക്തനായ ഞാൻ, അല്ലയോ ഭിക്ഷുണീ, ഞാൻ നിന്നിൽ ആദൃതനാണ്. ഞാൻ നിന്നെ ആദരിക്കുന്നു. നിന്നെ ഞാൻ സ്നേഹിക്കുന്നു. എന്നാൽ നിൻെറ വർണ്ണം ശരിയാണെന്ന ബോധ്യം എനിക്കില്ല. നിൻെറ രൂപം വളരെ വ്യത്യസ്തമായതായി ഞാൻ കാണുന്നു. നല്ല സൗകുമാര്യം, നല്ല യൗവനം, നല്ല അഴക്, നല്ല ദേഹം ഇവയെല്ലാമുള്ള നിന്നിൽ നല്ല നിയമവും (ഇന്ദ്രിയങ്ങളെ അടക്കാനുള്ള കഴിവ്) ഞാൻ കാണുന്നു. അതിൽ യാതൊരു സംശയവുമില്ല. നീ എന്നെ സ്തംഭിപ്പിച്ചുകളഞ്ഞു. യോഗശക്തിയാൽ നീ എന്നിൽ പ്രവേശിച്ച് എന്നെ അധീനനാക്കിക്കളഞ്ഞു. ഇതു നിൻെറ ചിഹ്നത്തിന്ന്, രൂപത്തിന്ന് ഒക്കാത്തതായ ഒരു പണിയാണ്. നീ സംശയിക്കുകയാണ്, ഞാൻ മുക്തനാണോ അല്ലയോ എന്ന്. നീ പരിശോധിക്കുകയാണ്! കാമത്തോടുകൂടിയ യോഗിക്ക് ത്രിദണ്ഡം ചേർന്നതല്ല. നിന്നെ സംബന്ധിച്ചു ചിന്തിക്കുമ്പോൾ ആ ത്രിദണ്ഡമൊന്നും നിന്നിൽ ഞാൻ കാണുന്നില്ല. ഒരിക്കൽ യോഗംകൊണ്ട് നിർവ്വാണപദത്തിലെത്തിയ ഒരുത്തൻ വീണ്ടും അതിൽനിന്നു തെറ്റി അധഃപതിക്കുകയാണെങ്കിൽ പിന്നെ അവന്നു യാതൊരു ഗതിയും ഇല്ലെന്നുള്ളതും നീ ധരിക്കുക.

ഇനി എൻെറ പക്ഷത്തിൽനിന്നു പ്രവൃത്തിയുടെ സാധുത്വവും പരിശോധിക്കേണ്ടതാണ്. നീ നിൻെറ ബുദ്ധികൊണ്ട് എൻെറ സ്ഥൂലശരീരത്തിൽ കയറിയതു ശരിയായോ എന്നു ചിന്തിക്കുകയാണ്! നീ എന്തിനുവേണ്ടി എൻെറ നാട്ടിൽ കടന്നുവന്നു? എന്തിനുവേണ്ടി എൻെറ രാജധാനിയിൽ പ്രവേശിച്ചു? ആരുടെ ചിഹ്നത്തെയാണ് അല്ലയോ യുവതീ, നീ എൻെറ ഹൃദയത്തിൽ രേഖപ്പെടുത്തുന്നത്? ഞാൻ വിചാരിക്കുന്നു. നീ ജാതിയിൽ ഏറ്റവും ഉയർന്ന ബ്രാഹ്മണകുലത്തിൽ പിറന്നവളാണെന്ന്. എന്നെപ്പറ്റി ചിന്തിക്കുകയാണെങ്കിൽ ഞാൻ ക്ഷത്രിയനാണ്. ഒരുവിധത്തിലും നാം രണ്ടുപേരും തമ്മിൽ ചേർച്ചയ്ക്കു വഴികാണുന്നില്ല. ഒരിക്കലും വർണ്ണസങ്കരമുണ്ടാക്കുവാൻ പാടില്ല. നീയാണെങ്കിൽ മോക്ഷധർമ്മത്തിൽ നില്ക്കുന്നവളാണ്. ഞാനോ ഒരു ഗൃഹസ്ഥാശ്രമിയും. നിൻെറ ഈ പ്രവൃത്തി നിനക്കു മറ്റൊരു ദോഷവുംകൂടെ വരുത്തിവയ്ക്കും. എങ്ങനെയെന്നാൽ, രണ്ടുതരം ആശ്രമങ്ങളെ സ്വീകരിച്ചവർ തമ്മിലുള്ള ചേർച്ച നിഷിദ്ധമാണ്. നീ എൻെറ ഗോത്രത്തിൽപ്പെട്ടവളാണോ അല്ലയോ എന്നും ഞാൻ അറിയുന്നില്ല. അതുപോലെതന്നെ നിന്നെപ്പറ്റി ചിന്തിച്ചാൽ നീ എന്നെക്കുറിച്ചും, ഞാൻ ഏതു ഗോത്രത്തിൽപ്പെട്ടവനാണെന്നതിനെക്കുറിച്ചും നിനക്കും അറിഞ്ഞുകൂടാ, അങ്ങനെയുള്ള എന്നിൽ നീ ചേർന്നാൽ അതു മൂന്നാമത്തെ ഒരു തെറ്റായി വന്നുകൂടും. എന്തെന്നാൽ അത് ഒരു പ്രകൃതിവിരുദ്ധമായ നടപടിയാകും. പിന്നെ മറ്റൊന്ന്, ഭർത്താവു ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ, അവൻ ദൂരെ ഒരിടത്തു വസിക്കുന്നുണ്ടെങ്കിൽ, ആ നിലയ്ക്കു നീ എന്നോടു ചേരുകയാണെങ്കിൽ, നിയമപ്രകാരം തെറ്റായ ഒരു കർമ്മം ചെയ്തു എന്ന അപരാധം വന്നുകൂടും. അതു നാലാമത്തെ തെറ്റാകും. അഗമ്യയായ അന്യസ്ത്രീയെ ഒരിക്കലും സ്വീകരിക്കുവാൻ പാടില്ല. ഈ കാര്യങ്ങളൊക്കെ നല്ലപോലെ അറിഞ്ഞാണോ നീ എന്നോടു ചേരുവാൻ തുനിഞ്ഞിരിക്കുന്നത്? നിൻെറ അജ്ഞതകൊണ്ടാണോ ഇതിന്നൊരുങ്ങിയത്? അതോ മിഥ്യാജ്ഞാനം നിമിത്തമാണോ? അതല്ല, നീ സ്വതന്ത്രയാണെങ്കിൽ നീ നിൻെറ ദോഷംകൊണ്ടുതന്നെയാണിതിന്നു മുതിർന്നത്. വല്ല

ജ്ഞാനവും നിനക്കുണ്ടെങ്കിൽ ഈ ചെയ്തതൊക്കെ അനർത്ഥമാണ് നിനക്കു ചെയ്യുക.

മൂന്നാമതായ ഒരു തെറ്റ് നിന്നെ ബന്ധിച്ചിരിക്കുന്നു. അത് മറ്റൊന്നുമല്ല. അതിന്റെ ഫലമായി ഉണ്ടായ ദോഷം മനശ്ശാന്തിയെ തകർത്തുകളഞ്ഞു എന്നുള്ളതാണ്. നീ ഒരു ദുഷ്ടസ്ത്രീയുടെ സ്വഭാവമാണ് ഇപ്പോൾ വെളിപ്പെടുത്തിയിരിക്കുന്നത്. ഈ നിലയ്ക്കു ചിന്തിക്കുമ്പോൾ നിന്റെ പുറപ്പാട് എന്നെ മാത്രം ജയിക്കണമെന്നുള്ളതല്ല. എന്റെ ഈ സകല പരിവാരങ്ങളെയും, ഈ ജ്ഞാനികളായ ബ്രാഹ്മണരേയും മന്ത്രികളേയും ഉൾക്കൊള്ളുന്ന പരിഷത്തിനെ ഒന്നടക്കം, വിജയിക്കുവാനാണ് നീ മോഹിക്കുന്നതെന്ന് ഞാൻ മനസ്സിലാക്കുന്നു. നിന്റെ ദൃഷ്ടി അങ്ങോട്ടാണ് നീ തിരിച്ചിരിക്കുന്നത്. ഈ പ്രശസ്തരും ബുദ്ധിമാന്മാരുമായ സകല ബ്രാഹ്മണരേയും, അവമാനത്തിലാഴ്ത്തി സകലരുടേയും മേലെയായി വിജയംനേടുവാനുമാണ് നിന്റെ പുറപ്പാട്. നീ അമർഷം മൂലം ബുദ്ധിമോഹത്താൽ മയങ്ങിയവളാണ്. യോഗത്തിൽ നീ അഭിമാനിക്കുന്നു. എന്റെ ഐശ്വര്യത്തിൽ നീ അസൂയപ്പെടുന്നു. വിഷവും അമൃതും ചേർന്നപോലെയുള്ള ഒരു കൂട്ട് നീയും ഞാനും ചേർന്ന് ഉത്ഭവിപ്പിക്കുവാനാണ് നിന്റെ മോഹം. പരസ്പരം ഇച്ഛിക്കുന്ന സ്ത്രീപുരുഷന്മാരുടെ മേളനം അമൃതിന്നു തുല്യമാണ്. സ്ത്രീപുരുഷന്മാരിൽ സ്ത്രീക്കു മാത്രം പുരുഷനോടു പ്രേമവും പുരുഷന്നില്ലാതിരിക്കുകയും ചെയ്യുമ്പോൾ ആ ചേർച്ച ശുഭമാവുകയില്ല; നേട്ടമാവുകയില്ല. അത് വിഷതുല്യം ദോഷം ചെയ്യുന്നതുമാണ്. നീ എന്നെ തൊടുവാൻ തുനിയരുത്. ഞാൻ ഒരു സന്മാർഗ്ഗിയാണെന്ന് ധരിക്കയും. നീ നിന്റെ ശാസ്ത്രത്തിനു ചേർന്ന വിധം ചെയ്യുക. മുക്തനാണോ, അല്ലയോ എന്ന് നീ എന്നെ പരീക്ഷിച്ചുവല്ലൊ. ആ പരീക്ഷണം കഴിഞ്ഞു. അതൊക്കെ, നിന്റെ രഹസ്യമായ പ്രവർത്തനമൊക്കെ, എന്നിൽനിന്ന് മറയ്ക്കാതിരിക്കുക. നീ ഈ ചെയ്തത് നിനക്കുവേണ്ടിയാണോ അതോ മറ്റുവല്ല രാജാക്കന്മാർക്കും വേണ്ടിയാണോ? വേഷം മാറി എന്റെ തത്ത്വമൊക്കെ ഗ്രഹിച്ച് പോകാൻ വന്നതാണോ? എല്ലാം എന്നോടു തുറന്നു പറയുക. വഞ്ചനയുംകൊണ്ടു രാജാവിന്റെ അടുത്ത് ചെല്ലരുത്. വഞ്ചനയുംകൊണ്ട് ബ്രാഹ്മണന്റെ അടുത്തും ചെല്ലരുത്. ഭാര്യയുടെ ഗുണം ചേർന്ന സ്ത്രീയുടെ അടുത്തും വഞ്ചനയുംകൊണ്ടു ചെല്ലരുത്. വേഷം മാറി വഞ്ചനയുംകൊണ്ട് ഈ പറഞ്ഞ മൂന്നുകൂട്ടരുടെയും മുമ്പിൽച്ചെന്നാൽ വളരെ വേഗത്തിൽ അവരുടെ കഥ അവസാനിക്കും. രാജാക്കന്മാർക്കു ബലം ഐശ്വര്യമാണ്. ബ്രഹ്മജ്ഞർക്കു ബലം ബ്രഹ്മമാണ്. രൂപം, യൗവനം, സൗഭാഗ്യം ഇവയാണ് സ്ത്രീകൾക്ക് ഉത്തമമായ ബലം. അതുകൊണ്ട് ഈ ബലം ഉള്ളവരിൽ സ്വാർത്ഥം ഇച്ഛിക്കുന്നവൻ ആർജ്ജവത്തോടെ പ്രവർത്തിക്കുക. അനാർജ്ജവം എപ്പോഴും നാശത്തിനു വഴിവെക്കും. അതുകൊണ്ട് നിന്റെ ജാതി, ശ്രുതം, വൃത്തി, ഭാവം, ആത്മപ്രകൃതി ഇവയും ഇവിടെ വരാനുള്ള കാരണവും ശരിയായവിധം നീ പറയുവാൻ അർഹിക്കുന്നുണ്ട്.''

ഭീഷ്മൻ പറഞ്ഞു: "ഭംഗിയല്ലാത്തതും മുമ്പേ ആരോടും ഇത്ര രൂക്ഷമായി ആരും പറയാത്തതുമായ അശുഭമായ വാക്കുകേട്ട്, രാജാവിനാൽ അധിക്ഷേപിക്കപ്പെട്ട സുലഭ ലേശം പോലും കുലുങ്ങിയിട്ടില്ല. രാജാവ് പറഞ്ഞുവച്ചതിന്നു ശേഷം സുന്ദരിയായ സുലഭ ഇപ്രകാരം ഭംഗിയേറിയ വാക്കുകൾ പറയുവാൻതുടങ്ങി.

സുലഭ പറഞ്ഞു: 'അല്ലയോ രാജാവേ, വാക്യം എപ്പോഴും ഒമ്പതു വാഗ്ദോഷങ്ങളിൽനിന്നും, ഒമ്പതു ബുദ്ധിദോഷങ്ങളിൽനിന്നും ഒഴിഞ്ഞതും അർത്ഥമുള്ളതുമായിരിക്കണം. പതിനെട്ടു ഗുണങ്ങളോടുകൂടിയതുമായിരിക്കണം വാക്യം. സൗക്ഷ്മ്യം, സാംഖ്യക്രമം, നിർണ്ണയം, സുപ്രയോജനം ഈ അഞ്ചു ഗുണങ്ങളോടുകൂടിയതാകണം വാക്യങ്ങൾ. അതിനെ മാത്രമേ രാജാവേ വാക്യമെന്നു പറയാവൂ. സൗക്ഷ്മ്യങ്ങൾ തുടങ്ങിയ അർത്ഥങ്ങളുടെ ഓരോന്നിന്റെയും ലക്ഷണം പദം. വാക്യം എന്നിവയുടെ പൊരുളിന്റെ വഴിക്ക് ഞാൻ പറയുന്നതിനെ ശ്രദ്ധിച്ചുകേൾക്കുക. അറിയപ്പെടേണ്ടതായ ഭിന്നമായ ജ്ഞേയങ്ങളിൽ ജ്ഞാനം ഭിന്നമായിരിക്കുമ്പോൾ അതിൽ ഉറപ്പിക്കുന്ന ബുദ്ധിയേയാണ് 'സൗക്ഷ്മ്യം' കൊണ്ടു വിവക്ഷിക്കുന്നത്. ദോഷങ്ങളുടെയും ഗുണങ്ങളുടെയും പ്രമാണം വേർതിരിച്ച് അർത്ഥത്തെപ്പറ്റി ഓർക്കുന്നതിനെ 'സാംഖ്യ' എന്ന പേരിൽ വാക്യജ്ഞന്മാർ പറയുന്നു.

ധർമ്മം, കാമം, അർത്ഥം, മോക്ഷം എന്നിവയെ വിശേഷിപ്പിച്ച് വിസ്തരിച്ചു പറഞ്ഞതിന്നുശേഷം വാക്യത്തിന്റെ അവസാനത്തിൽ ഈ പറഞ്ഞത് ഇതാകുന്നു എന്ന് വാക്യാവസാനത്തിൽ സമർത്ഥിക്കുന്നതിനെ, അതുപോലെയുള്ള സമർത്ഥനത്തെ, 'നിശ്ചയം' എന്നു പറയുന്നു. ഇച്ഛ, ദ്വേഷം ഇവയിൽനിന്ന് ഉത്ഭവിക്കുന്ന ദുഃഖം ഏതിൽ പ്രഹർഷിക്കുന്നുവോ അതിനെ നീക്കംചെയ്യുന്നതിനെ 'പ്രയോജനം' എന്നു പറയുന്നു. ഈ പറഞ്ഞ സൗക്ഷ്മ്യാദികളായവയെല്ലാം ഹേ, രാജാവേ, ഏകാർത്ഥത്തിൽ പറയപ്പെടുന്ന വാക്ക് ഞാൻ പറയാം. അതു ഭവാൻ കേട്ടുകൊള്ളുക.*

അർത്ഥമൊത്തതും ഭിന്നാർത്ഥമില്ലാത്തതും ന്യായമായിരിക്കുന്നതും കവിയാത്തതും ശ്ളക്ഷ്ണമായിട്ടുള്ളതും സന്ദേഹമറ്റതുമായ വാക്യം ഞാൻ പറയാം. ഗുരുവായ അക്ഷരങ്ങൾ നോക്കാതേയും, മുഖം പിൻതിരിക്കാതേയും വ്യാജം കൂടാതേയും, ത്രിവർഗ്ഗത്തെ തെറ്റിക്കാതേയും (ധർമ്മാർത്ഥകാമങ്ങൾക്ക് എതിരില്ലാതേയും) സംസ്കരിച്ചതും ന്യൂനമല്ലാതേയും ക്ളിഷ്ടോക്തി കൂടാതേയും ക്രമത്തെറ്റു കൂടാതേയും 'അകാരണം, അഹേതുകം, അനുകല്പശേഷം എന്നിവ പെടാതേയും കാമം, ക്രോധം, ഭയം, ലോഭം, ദൈന്യം, അനാര്യത, ലജ്ജ, മാനം, കരുണയില്ലായ്മ ഇവയൊന്നും കൂടാതേയും ഉള്ള വാക്യം ഞാൻ പറയുന്നുണ്ട്. പറയുന്നവനും കേൾക്കുന്നവനും ചൊല്ലുന്നതും വൈകല്യം കൂടാതെ പറയുന്നതിൽ ഒത്തുവന്നാൽ അപ്പോൾ അതിലെ ആശയം വ്യക്തമാകും. പറയേണ്ടതിൽ പറയുന്നവൻ കേൾക്കുന്നവനെ നിരസിച്ചുകൊണ്ടു പരാർത്ഥത്തിൽ സ്വാർത്ഥം ജല്പിക്കുവാൻ തുടങ്ങിയാൽ (തനിക്ക് അറിവുള്ളതായാൽപ്പോരാ, കേൾക്കുന്നവന്നു മനസ്സിലാകണം) ആ വാക്യം പ്രയോജനമില്ലാത്തതായിത്തീരും. ഗ്രഹിക്കാതെ പോകും. സ്വാർത്ഥം വെടിഞ്ഞ പുരുഷൻ പരാർത്ഥം പറഞ്ഞാലും അതിലും ശങ്കിച്ചേക്കും. അങ്ങനെയുള്ള വാക്കും ദോഷം കലർന്നതാകും. കേൾക്കുന്നവനും തനിക്കും രണ്ടുപേർക്കും വിരുദ്ധമാകാതെ പറയുന്നവനാരോ അവനാണ് ശരിക്കും 'പറയുന്നവൻ' മറിച്ചുള്ളവൻ 'പറയുന്നവൻ' എന്ന പദത്തിനർഹനല്ല രാജാവേ! അതുകൊണ്ട് അർത്ഥവത്തായ ഈ വാക്യസമ്പത്തോടുകൂടിയ എന്റെ മൊഴി മനസ്സു പതറാതെ രാജാവേ, ഉറച്ചിരുന്നു ശ്രദ്ധാപൂർവ്വം കേട്ടുകൊൾക.

* ഈ അഞ്ചു ഗുണങ്ങളും എഴുത്തുകാരും പ്രാസംഗികന്മാരും ദീക്ഷിക്കേണ്ടതുണ്ട്. എന്നാൽ മാത്രമേ അവരുടെ വാക്യങ്ങൾ പൂർണ്ണമായെന്നോ ബുദ്ധിപൂർവ്വമായെന്നോ പറയുവാൻ പറ്റൂ. ന്യായശാസ്ത്രത്തിൽ ഈ അഞ്ചു ഗുണങ്ങളെ വേറെവിധത്തിൽ പറഞ്ഞിട്ടുണ്ട്. അവ 'പ്രതിജ്ഞാനം, ഹേതു ഉദാഹരണം ഉപനയനം, നിഗമനം' എന്നിവയാണ്. മീമാംസാതത്ത്വശാസ്ത്രത്തിൽ മറ്റൊരു വിധത്തിലും അഞ്ചുവിധം വാക്യഗുണങ്ങളെ വിവരിച്ചിട്ടുണ്ട്. 'വിഷയം, സംശയം, പൂർവ്വപക്ഷം, ഉത്തരം, നിർണ്ണയം' എന്നിങ്ങനെയാണ്.

അങ്ങ് എന്നോടു ചോദിച്ചു, 'നീ ആരുടെയാണ്?' എന്ന്. ആദ്യമായി ഞാൻ അതിന്റെ മറുപടി പറയാം. കേൾക്കൂ!

അരക്കും കോലും ചേരുന്നപോലെയും പൊടിയും ജല ബിന്ദുവും ചേരുന്നപോലെയുമാണ് രാജാവേ പ്രാണികളുടെ ജന്മവും. ശബ്ദം, സ്പർശം, രസം, രൂപം, ഗന്ധം ഇവയും അഞ്ചിന്ദ്രിയങ്ങളും ഭിന്നങ്ങളാണ്. അവ ആത്മാവിൽ അരക്കിൽ കോല് എന്നമാതിരി ചേരുന്നു. എന്നാൽ ഇവയിൽ ഏതിനോടെങ്കിലും ആരെങ്കിലും ചോദിക്കാറുണ്ടോ 'നീ ആരാണ്' എന്ന്? ഇവയ്ക്കോരോന്നിനും അവനവനെപ്പറ്റിയോ മറ്റവനെപ്പറ്റിയോ അറിഞ്ഞുകൂടാ. കണ്ണിന് അതിനെപ്പറ്റിയുള്ള കാഴ്ചയില്ല. ചെവിക്ക് ആത്മാവിനെപ്പറ്റിയുള്ള കേൾവിയുമില്ല. കണ്ണിനു മറ്റൊരിന്ദ്രിയത്തിന്റെ പ്രവൃത്തി ചെയ്യുവാൻ അറിഞ്ഞുകൂടാ. അതുപോലെതന്നെ ഏത് ഇന്ദ്രിയത്തിനും മറ്റൊരു ഇന്ദ്രിയത്തിന്റെ പ്രവൃത്തി ചെയ്യുവാൻ സാദ്ധ്യമല്ല. അവ തമ്മിൽ കലരുമ്പോൾ അവ തങ്ങളുടെ നിലതന്നെ അറിയുന്നില്ല. പൊടിയും ജലവും കൂടിക്കലരുമ്പോൾ അവ പരസ്പരം അറിയുന്നില്ല. അവ ആ കലർപ്പിലുണ്ടെങ്കിലും തമ്മിൽ അറിയുന്നില്ല. അവയുടെ കാര്യം നിർവഹിക്കുന്ന അവയ്ക്ക് ആന്തരമായ മറ്റൊന്നിന്റെ സഹായം എല്ലാറ്റിനും ആവശ്യമാണ്. അത് എങ്ങനെയാണെന്നു ഞാൻ വ്യക്തമാക്കാം.

കാഴ്ചയ്ക്കു കാരണമായി മൂന്നുകൂട്ടം വസ്തുക്കളുണ്ട്: രൂപം, കണ്ണ്, വെളിച്ചം ഇവയാണ് അവ മൂന്നും. ഇപ്രകാരം തന്നെ മറ്റ് ഇന്ദ്രിയങ്ങൾക്ക് എല്ലാറ്റിനും ജ്ഞാനജ്ഞേയങ്ങളുടെ ഇടയിൽ മനസ്സ് എന്ന മറ്റൊരു ഗുണം നില്ക്കുന്നുണ്ട്. അതിനാലാണ് വിചാരിക്കുന്നത്. നന്മതിന്മകളെ അറിയുന്നത് അതുകൊണ്ടാണ്. മുമ്പുപറഞ്ഞ അഞ്ച് ഇന്ദ്രിയങ്ങളും അവയുടെ അഞ്ചു കർമ്മങ്ങളും കൂടുമ്പോൾ പത്തെണ്ണമായി. മനസ്സ് പതിനൊന്നാമത്തേതുമായി. ഇതിന്നും പുറമേ പന്ത്രണ്ടാമത്തേതായി ബുദ്ധി എന്നു പേരുള്ള ഒരു വിദ്വാൻ കൂടെയുണ്ട്. അതുവലിയ ഒരു ഗുണമാണ്. അതുകൊണ്ടാണ് സന്ദിഗ്ദ്ധമായ ജ്ഞേയം ഇന്നതാണ് എന്നു നിശ്ചയിക്കുന്നത്. അവനാണ് തീർപ്പുകല്പിക്കുന്നവൻ. ഈ പന്ത്രണ്ടിനും മേലെയാണ് സത്ത്വം എന്ന ഗുണം. ജന്തുക്കളിൽ മഹാസത്ത്വന്മാരും അല്പസത്വന്മാരുമുണ്ടല്ലോ. മുൻ പറഞ്ഞ ഗുണങ്ങളൊക്കെയുണ്ടെങ്കിലും ഇവയെ കൈവശം വെച്ചിരിക്കുന്ന ജീവിയുടെ കഴിവിനേയാണ് സത്ത്വംകൊണ്ട് കുറിക്കുന്നത്. പിന്നെ വേറെ ഒരു ഗുണംകൂടെയുള്ളത് അഹങ്കാരം എന്നതാണ്. 'ഇത് എന്റേയാണ്. അത് എന്റെയല്ല' എന്നും ചിന്തിക്കുന്നത് അതിന്റെ ഗുണമാണ്. പിന്നെ പതിനഞ്ചാമത്തേതായി വേറെ ഒരു ഗുണമുണ്ട്. വേറിട്ടു നില്ക്കുന്ന കലകളെ ചേർക്കുന്നത് അതാണ്.

* പ്രകൃതി, വ്യക്തി എന്നീ ഗുണങ്ങൾ സംഘാതം പോലെ വേറിട്ടുനില്ക്കുന്നു. അവയാണ് പതിനാറും പതിനേഴും. മായ എന്നും പ്രകാശമെന്നും അതിനെ വിവരിക്കുന്നു. ഇനി പത്തൊമ്പതാമത്തേതായി പറയുന്ന ദ്വന്ദ്വയോഗം പ്രസിദ്ധമായിട്ടുള്ളതാണ് സുഖം, ദുഃഖം, ജര, മൃത്യു, ലാഭം, അലാഭം, പ്രിയം, അപ്രിയം എന്നീ ദ്വന്ദ്വങ്ങളാണ് അവ. പത്തൊമ്പതിനും അപ്പുറത്തായി കാലം എന്ന ഒരു ഗുണമുണ്ട്. അത് ഇരുപതാമത്തേതാണ്. ഈ കാലത്തിന്റെ പ്രവൃത്തിയാണ് ഉത്ഭവവും ക്ഷയവും. ഇങ്ങനെ ഇരുപതു കൂട്ടവും, മഹാഭൂതങ്ങളായ പൃഥിവി, അപ്പ്, അഗ്നി, വായു, ആകാശം, എന്ന അഞ്ചും സത് അസത്ഭാവയോഗാഖ്യപ്രകാശകഗുണങ്ങൾ എന്നീ ഏഴും ഇരുപതും, വിധി, ശുക്ളം, ബലം എന്നീ വേറെ മൂന്നും. ഇങ്ങനെ ഇരുപതും പത്തും എണ്ണപ്പെട്ട ഗുണങ്ങളാണ്. ഈ മുപ്പതു ഗുണങ്ങളും ചേർന്നതാണ് ശരീരം. ചില ചിന്തകന്മാർ പറയുന്നു, അവ്യക്തമായ പ്രകൃതിയാണ് ഇപ്പറഞ്ഞ മുപ്പതു തത്ത്വങ്ങൾക്കും ഹേതു എന്ന്. (ഇത് സാംഖ്യന്മാരുടെ മതമാണ്. വേറെ ചിലർ വ്യക്തമാണ്. അതിന്നു കാരണമായിരിക്കുന്നതെന്നാണു പറയുന്നത്. വ്യക്തമോ അവ്യക്തമോ രണ്ടുമോ അതായത് പുരുഷനോ (പരമാത്മാവോ) വ്യക്തമോ ആണ് അതിന്റെ ഹേതുവെന്നും, അല്ലെങ്കിൽ നാലാമതായി നാലു വസ്തുക്കളും അതായത് പുരുഷനും, മായയും, ജീവനും, അവിദ്യയും ആണ് ഹേതുവെന്നും, അദ്ധ്യാത്മജ്ഞാനികൾ പ്രകൃതി മാത്രമാണ് ഇതിന്ന് ഹേതുവെന്നും പറയുന്നു. പ്രകൃതി അതായത് അവ്യക്തം ഈ തത്ത്വമനുസരിച്ച് വ്യക്തമായി പരിണമിക്കുന്നു.

അല്ലയോ രാജാവേ, ഞാനും നീയും മറ്റു സകല ദേഹികളും ശുക്ളശോണിതയോഗത്തിൽ ബിന്ദുന്യാസാദികളായ അവസ്ഥകളിൽ ഉത്ഭവിച്ചതാണ്. അവയുടെ നിപാതം മൂലം 'കലലം' ജനിക്കുന്നു. പിന്നെ കലലത്തിൽ നിന്ന് ബുൽബുദം വളരുന്നു. ബുൽബുദത്തിൽനിന്നു പേശിയുണ്ടാകുന്നു. പേശിയിൽനിന്ന് അംഗങ്ങളുണ്ടാകുന്നു. അംഗങ്ങളിൽനിന്ന് രോമവും നഖവും ഉണ്ടാകുന്നു. അല്ലയോ മൈഥിലാ, ഒമ്പതു മാസം തികഞ്ഞാൽ ആണും പെണ്ണുമെന്ന അംഗരൂപത്വവും പ്രത്യക്ഷമാകുന്നു. ജനിച്ച മാത്രയിൽ ചുവന്ന നഖാംഗുലികളോടുകൂടിയ രൂപത്തെ കൗമാരരൂപത്തിൽ കണ്ടറിയുന്നു. കുമാരൻ അല്ലെങ്കിൽ കുമാരി എന്നു പറയുന്നു.

പിന്നെ കുറച്ചുകഴിഞ്ഞാൽ കൗമാരം പോയി യൗവനം വരുന്നു. യൗവനം വിട്ടാൽ സ്ഥവിരത്വവും വന്നുചേരുന്നു. ഇങ്ങനെ കൗമാരം നശിക്കുന്നു. യൗവനം നശിച്ചു. ഇങ്ങനെ മുമ്പുള്ളതൊക്കെ ഓരോന്നോരോന്നായി ഇല്ലാതെയായി വരുന്നു. കാര്യം കലകളായി മാറിക്കൊണ്ടിരിക്കയാണ്. ക്ഷണംതോറും മാറിമാറിക്കൊണ്ടിരിക്കയാണ്. എത്രയും വേഗത്തിലാണ് പരിണാമം. ലഘുവായി നിമിഷംതോറും മാറിക്കൊണ്ടിരിക്കുന്നുണ്ടെങ്കിലും മാറ്റത്തിന്റെ സൂക്ഷ്മത മൂലം നാം അറിയുന്നില്ല. ഇവന് ഉണ്ടാകുന്നതും നശിക്കുന്നതും നാം നമ്മുടെ കണ്ണുകൊണ്ട് അനുനിമിഷം കാണുന്നില്ല. എങ്കിലും മാറുന്നുണ്ട് എന്നത് നിശ്ചയമാണല്ലോ രാജാവേ! ദീപനാളത്തിന്റെ മാറ്റംപോലെയാണ് ഓരോ അവസ്ഥയുടെ മാറ്റവും. *കഴിഞ്ഞ നിമിഷത്തിലെ നാളമല്ല ഈ നിമിഷത്തിലെ അഗ്നിനാളം.

ഇങ്ങനെ ശക്തനായ ഒരു കുതിരയുടെ ഓട്ടംപോലെ പ്രകൃതിയുടെ വളർച്ച കുതിച്ചോടുമ്പോൾ അല്പം മുമ്പത്തെ ഞാൻ ഇപ്പോഴത്തെ ഞാനല്ലാതിരിക്കെ, ആരു വന്നു? എപ്പോൾ വന്നു? എപ്പോൾ വന്നില്ല? അത് ആരുടെയാണ്? ആരുടെയല്ല? എപ്പോൾ വരില്ലാ? എന്തു ബന്ധമാണ് ജീവികൾക്ക് അവരുടെ ദേഹവുമായിട്ടുള്ളത്? (ഇവിടെ ജനകൻ ചോദിച്ച ചോദ്യം നീ ആരുടെ? എവിടെനിന്നു വരുന്നു എന്ന ചോദ്യത്തിന്റെ അർത്ഥശൂന്യതയെ സൂചിപ്പിക്കുന്നു.) സൂര്യകാന്തത്തിൽനിന്ന് അഗ്നി ഉണ്ടാകുന്നമാതിരി, രണ്ടു മരങ്ങൾ

* പ്രാണൻ മുതലായി പതിനാറുകൂട്ടത്തിൽ ഒന്നാണ് അത്. വാസന (desire) എന്നു പറയുന്നു. പ്രപഞ്ചം വാസനയുടെ തത്ത്വത്തേയാണാശ്രയിക്കുന്നത്. ജന്മങ്ങൾ വാസനയെ ആശ്രയിച്ചിരിക്കുന്നു.

* ജ്ഞാനം താൻ ക്ഷണവൃത്തി ബുദ്ധിയിമവെട്ടുമ്പോളിടയ്ക്കാതമ-
സ്ഥാനം കാണുവതില്ലലാതവലയത്തോടൊത്ത വേഗത്തിനാൽ
പ്രരോദനം (കുമാരനാശാൻ)

ശരീരത്തിലെ അനുസ്യൂതമായ മാറ്റത്തെപ്പറ്റി ഹിന്ദു ഋഷിമാർക്കറിയാമായിരുന്നു. ഹാർവേയുടെ 'Circulation of the blood' നെ പറ്റിയുള്ള വലിയ കണ്ടുപിടുത്തം അവർക്ക് അജ്ഞാതമായിരുന്നില്ലെന്നു കാണിക്കുന്നു.

കൂട്ടിയുരസിയാൽ അഗ്നിയുണ്ടാകുന്നമാതിരി ജീവികൾ മുൻപറഞ്ഞ മുപ്പതു കലകളുടെ ചേർച്ചയാൽ ഉണ്ടാക്കപ്പെട്ടതാണ്. ആത്മവാനായി നീ ആത്മാവിനെ ആത്മാവിൽ കാണുന്നില്ലേ? ഇപ്രകാരം ആത്മാവിൽ ആത്മാവാൽ ആത്മാവിനെ കാണുന്നമാതിരി എന്തുകൊണ്ട് നീ അന്യന്റെ ആത്മാവിൽ ആത്മാവിനെ കാണാത്തത്? നീ ആത്മാവിലും അന്യനിലും സമത്വം കണ്ടവനാണെന്നുണ്ടെങ്കിൽ 'നീ ആരുടെയാണ്?' എന്ന് എന്നോടു ചോദിച്ചത് ശരിയാണോ? 'ഇത് എന്റെയാണ്, ഇത് എന്റെയല്ല' എന്നുള്ള ദ്വന്ദ്വഭാവം വിട്ടവന് അല്ലയോ മൈഥിലാ, 'നീ ആരുടെയാണ്? എങ്ങുന്നു വരുന്നു?' എന്നീ ചോദ്യംകൊണ്ട് എന്തു കാര്യമുണ്ട്? മോക്ഷപ്രാപ്തിക്ക് അർഹനാണെന്ന് വിചാരിക്കുന്ന ഒരുത്തനിൽ (മുക്തനായിത്തീർന്നവനിൽ) മറ്റുള്ളവർ ശത്രുക്കളോടും, മിത്രങ്ങളോടും, മദ്ധ്യസ്ഥരോടും വിജയത്തിലും, സന്ധിയിലും, യുദ്ധത്തിലും കാണിക്കുന്നമാതിരി തുനിയുകയാണെങ്കിൽ അത് മുക്തന്റെ ലക്ഷണമായി എങ്ങനെ കരുതും?

ഏതൊരുത്തൻ ത്രിവർഗ്ഗാവ്യക്തങ്ങൾ കർമ്മങ്ങൾതോറും ഏഴായികാണാതിരിക്കുന്നുവോ, ഏതൊരാൾ ത്രിവർഗ്ഗസംഗിയായി കാണപ്പെടുന്നുവോ, അവനിൽ അങ്ങനെ മുക്തലക്ഷണം കാണും? പ്രിയത്തിലും, അപ്രിയത്തിലും, ബലവാനിലും, അശക്തനിലും, തുല്യദൃക്കല്ലാതിരിക്കുന്നവൻ ആരോ, അവനിൽ എങ്ങനെ മുക്തലക്ഷണം ഉണ്ടാകും? അല്ലയോ രാജാവേ, ഇപ്പറഞ്ഞതിലൊന്നും സത്യസന്ധത ദർശിക്കാത്ത നിന്റെ മോക്ഷമാനിത, 'കപടമുമുക്ഷുഭാവം' ഉടനെ ഭവാന്റെ മന്ത്രിമാർ ഉപദേശിച്ച് നീക്കംചെയ്യേണ്ടതാണ്. ഇപ്രകാരം വളരെയേറെ ദോഷങ്ങൾ ഉൾക്കൊള്ളുന്ന നീ മോക്ഷലബ്ധിക്കു കൊതിക്കുകയാണെങ്കിൽ, വിലക്കപ്പെട്ട ഭക്ഷണവും, അപത്ഥ്യമായ ജീവിത ക്രമവും ശീലിക്കുന്ന രോഗിക്ക് ഔഷധസേവകൊണ്ട് യാതൊരു ഫലവും സിദ്ധിക്കുന്നതല്ല. അതിനെ അങ്ങനെയുള്ള രോഗിയുടെ സുഹൃത്തുക്കൾ തടയുന്നതുപോലെ നിന്നേയും ഈ മോക്ഷമാനിതയിൽനിന്ന് തടയേണ്ടതാണ്. ആത്മാവിനെ ആത്മാവിൽ ക്കാണുക എന്നതിൽപ്പരമായി എന്തുണ്ട് മുക്തലക്ഷണം?

അല്ലയോ രാജാവേ, ഇനിയും വേറെയും മോക്ഷത്തെക്കുറിച്ച് ചില സൂക്തങ്ങൾ ഞാൻ വിസ്തരിച്ചുപറയാം. നാലുതരം ബന്ധങ്ങൾ സംഗസ്ഥാനങ്ങളായി അങ്ങയിൽ കാണപ്പെടുന്നു. നിദ്ര, സുഖാനുഭൂതി, ഭക്ഷണം, വസ്ത്രധാരണം ഇവയിലെല്ലാം അങ്ങ് ഒരു മുക്തന്നുപറ്റിയ നിലയല്ല സ്വീകരിച്ചുകാണുന്നത്. ഏകച്ഛത്രാധിപതിയായി ലോകമൊട്ടുക്കും സംരക്ഷിക്കുന്നവനാണ് ഭവാൻ. അങ്ങയുടെ ജീവിതവും നടപടിയും മറ്റും അതിന്നനുസരിച്ചിരിക്കുന്നുമുണ്ട്. അങ്ങ് ഏകനാണ്. മറ്റൊരാൾ ഈ നാട്ടിൽ രാജാവായി ഇവിടെ ഭരിക്കുന്നില്ല. അതുകൊണ്ട് ഏകനായി അനന്യസാധാരണനായി ഒറ്റയ്ക്ക് ഒരിടത്ത് വസിക്കണം. വസിക്കുന്നുമുണ്ട്. ആ മന്ദിരത്തിൽ രാജാവിന്ന് കിടക്കുവാൻ ഒറ്റ കിടപ്പുമുറിയാണുള്ളത്. ആ മുറിക്കുള്ളിൽ ഒറ്റ ശയ്യയാണുള്ളത്. ആ ശയ്യയിൽ കിടന്നാണ് രാത്രി ഉറങ്ങുക. ആ ശയ്യയിൽ പകുതി പട്ടമഹിഷിക്കുള്ളതാണ്. അവൾ അങ്ങയുടെകൂടെ കിടക്കുന്നു. ഇതാണ് ഒരു രാജാവിന്റെ ജീവിതലോകം. ഇതാണ് രാജാവിന്റെ ജീവിതരീതി. ഇതാണ് രാജാവിന്റെ വിശാലതയ്ക്കുള്ള ഒരു ഉദാഹരണം. രാജാവിന്ന് സ്വന്തമായിട്ടുള്ളത് വാസ്തവത്തിൽ ഈ കണ്ടതാണ്. രാജാവിന്ന് സുഖിക്കുവാനുള്ള വസ്തുക്കളാണീ പറഞ്ഞത്. ഭക്ഷണസുഖവും വിശേഷവസ്ത്രധാരണവും! വേറെ എന്തുണ്ട്? ഇതുകൊണ്ട് അറിയാം. രാജാവിന്ന് ബാഹ്യവസ്തുക്കളുമായി എത്രത്തോളം ബന്ധമുണ്ടെന്ന്. ഇതിന്നുംപുറമെ രാജാവിന്ന് ശിക്ഷിക്കുവാനും രക്ഷിക്കുവാനുമുള്ള കർമ്മവുമായി ബന്ധമുണ്ട്. രാജാവ് സ്വതന്ത്രനല്ല. ഈ കാര്യങ്ങളിൽ മറ്റ് ഉപദേഷ്ടാക്കളുടെ വാക്കിന്ന് വിധേയനായി രാജാവ് കഴിഞ്ഞുകൂടുന്നു. ഇങ്ങനെ രാജാവ് സ്വന്തമായി കണക്കാക്കുന്ന സുഖാനുഭവം എത്ര തുച്ഛമായിട്ടാണ് അനുഭവിക്കുന്നത്. ആ ലഘുവായ ഭാഗംതന്നെ മറ്റുള്ളവരുടെ ഹിതത്തിന്നനുസരിച്ചുമാണ്. യുദ്ധകാലത്തും സമാധാനകാലത്തും രാജാവ് സ്വതന്ത്രനല്ല. സ്ത്രീകളുമായി ഉല്ലസിക്കുവാനും ഇഷ്ടംപോലെ കളിക്കുവാനും മറ്റ് വിനോദങ്ങൾക്കും രാജാവിന്ന് സ്വാതന്ത്ര്യമില്ല. കാര്യാലോചനയിലും മന്ത്രിസഭയിലും രാജാവിന്ന് സ്വാതന്ത്ര്യമുണ്ടോ? അന്യർക്ക് ആജ്ഞകൊടുക്കുമ്പോൾ ഇവൻ പരിപൂർണ്ണസ്വതന്ത്രനാണ്. എന്നാൽ ഒരു വൈഷമ്യം. കല്പന നടപ്പിൽ വന്നുകൊണ്ടിരിക്കുമ്പോൾ, അതിന്റെ നടത്തിപ്പിനെപ്പറ്റി കാര്യാലോചന ചെയ്യുമ്പോൾ, രാജാവിന്റെ സ്വാതന്ത്ര്യം മന്ത്രിമാരാൽ നിയന്ത്രിക്കപ്പെടുന്നതായും കാണുന്നു. രാജാവിന്ന് ഉറങ്ങാൻ കഴിയുകയില്ല. ഉറങ്ങിക്കിടക്കുമ്പോൾ അതിപ്രധാന കാര്യങ്ങൾ ചിന്തിക്കേണ്ട സന്ദർഭംവരുമ്പോൾ, ഉണർന്നു പ്രവർത്തിക്കേണ്ടിവരുന്നു.

'കുളിക്കുക, ചാർത്തുക, കുടിക്കുക, ഊണുകഴിക്കുക, ഹോമിക്കുക, യജിക്കുക, പറയുക, കേൾക്കുക' ഇപ്രകാരമുള്ള വാക്കുകൾ ആശ്രിതരിൽനിന്നും പരിജനങ്ങളിൽനിന്നും നിശ്ചിതസമയങ്ങളിൽ കേട്ടുകൊണ്ടിരിക്കുക എന്നതാണ് രാജാവിന്റെ ജീവിതചര്യ. തന്നോട് യഥാസമയം ഉൽബോധിപ്പിച്ചുകൊണ്ടിരിക്കുന്നവരുടെ വാക്കുകേൾക്കുകയും അവർക്കു വിധേയനായി കാര്യങ്ങൾ നടത്തിക്കൊണ്ടിരിക്കുകയുമാണ് രാജാവു ചെയ്യുന്നത്. ഇതിൽപരം അസ്വതന്ത്രമായ ഒരു ജീവിതം ആർക്കാണുള്ളത്. ജനങ്ങൾ ആയിരക്കണക്കിന്നു കൂട്ടമായി വന്ന് രാജാവിനോട് ഓരോന്നു യാചിച്ചുകൊണ്ടിരിക്കും. ഭണ്ഡാരം സംരക്ഷിക്കുവാൻ ചുമതലപ്പെട്ട രാജാവ് അവർക്കൊത്ത ധനം വാരിക്കോരിക്കൊടുക്കുകയില്ല. ഏറ്റവും അർഹന്മാർക്കുപോലും അർഹിക്കുന്നവിധം ദാനം ചെയ്യുവാൻ രാജാവിന്നു കഴിയുകയില്ല. കൊടുക്കുന്നതായാൽ ഭണ്ഡാരം കാലിയാകും. കൊടുത്തില്ലെങ്കിൽ അഭ്യർത്ഥിച്ചു നിരാശരായ അർഹന്മാർ വൈരത്തോടെയാണ് രാജാവിനെ കാണുക. എപ്പോഴും ഇപ്രകാരമായാൽ രാജാവിന്റെ ഹൃദയം ഭയം നിറഞ്ഞതാകും. സ്ഥാനത്തും അസ്ഥാനത്തും രാജാവ് ഭയപ്പെടും.

രാജാവ് പ്രാജ്ഞന്മാരേയും ശൂരന്മാരേയും ധനാഢ്യന്മാരേയും ഇങ്ങനെ ശങ്കിച്ചുകൊണ്ടിരിക്കും. എന്നും രാജാവിന്ന് സേവകരിലും ഭയമുണ്ടാകും. ഇപ്രകാരം ഞാൻ ഈ പറഞ്ഞ കൂട്ടത്തിൽ നല്ലപോലെ ദുഷിച്ചുപറയുകയില്ല രാജാവേ! അവരെ രാജാവ് എത്രത്തോളം ഭയപ്പെടുന്നുണ്ടെന്ന് അങ്ങയ്ക്കറിയാമല്ലൊ രാജാവേ! അവനവന്റെ ഗൃഹത്തിൽ ഏതൊരുത്തനും രാജാവുതന്നെയാണ്. സ്വന്തം ഗൃഹത്തിൽ ഏവനും ഗൃഹിതന്നെയാണ്. അല്ലയോ ജനകാ, അവൻ അവന്റെ ഗൃഹമാകുന്ന രാജധാനിയിൽ നിഗ്രഹാനുഗ്രഹശക്തനായി വർത്തിക്കുന്നു. മക്കൾ, ഭാര്യ, താൻ, ഭണ്ഡാരം, മിത്രങ്ങൾ, നേട്ടം എന്നീ അതാതു ഹേതുക്കൾ മൂലം രാജാവും അന്യനുംതമ്മിൽ ഒരന്തരവും ഇല്ല. ഒപ്പം തന്നെയാണ്. ഇപ്പറഞ്ഞതൊക്കെ അവന്നുമുണ്ടല്ലോ.

'രാജ്യം നഷ്ടപ്പെട്ടു, പുരം കത്തിദഹിച്ചു, ആനത്തലവൻ ചത്തു.' ഇങ്ങനെയുള്ള കാര്യങ്ങളാൽ രാജാവും ദുഃഖിക്കുന്നു. ഓരോ കാരണങ്ങളാൽ മറ്റുള്ളവരും ദുഃഖിക്കുന്നു. ദുഃഖത്തിനു കുറവ് ആർക്കുമില്ല. ഇങ്ങനെ ഓരോ മിഥ്യാജ്ഞാനംമൂലം അവരവർക്കൊത്തവിധം എല്ലാവരും ദുഃഖിക്കുന്നു. രാജാവ് ഒരിക്കലും മനോവ്യാകുലതയിൽനിന്ന് വിട്ടുനില്ക്കുന്നില്ല. ഇച്ഛ, ദ്വേഷം, ഭയം ഇവയാൽ ദുഃഖം വിടുക

യില്ല. മന്ത്രാലോചനമൂലം തലവേദനയും പലവിധം ശിരോരോഗങ്ങളും ഉണ്ടാകും. സുഖം, ദുഃഖം എന്നീ ദ്വന്ദ്വങ്ങൾ രാജാവിനേയും ബാധിക്കുന്നുണ്ട്. രാജാവ് എപ്പോഴും ഭയാക്രാന്തനാണ്, ദുശ്ശങ്കിതനാണ്. പല വൈരികളേയും നാട്ടിൽ വെച്ചുകൊണ്ട് നിദ്രയില്ലാതെ രാജാവ് ദിവസങ്ങൾ എണ്ണിയെണ്ണിക്കഴിയുന്നു. ഇങ്ങനെ ചിന്തിക്കുമ്പോൾ രാജാവിന്നു സുഖത്തേക്കാൾ കൂടുതൽ ദുഃഖമാണ്. ഉണക്കപ്പുല്ലിൽ തീ വീണപോലെ അല്പസമയം ആളിക്കത്തുന്ന സുഖം, അല്ലെങ്കിൽ വെള്ളത്തിലെ പോളപോലെ ഒന്ന് എത്തിനോക്കി മറയുന്ന സുഖം, മാത്രമല്ലേ രാജാവിന്നുള്ളു? അത്ര ചഞ്ചലമല്ലേ രാജ്യശ്രീ? ഇങ്ങനെയുള്ള രാജ്യഭാരം ആര് ഏല്ക്കും. ഏല്ക്കുന്നവൻ ശമം നേടുമോ?

'ഈ പരവും രാഷ്ട്രവും എൻെറയാണ് എന്ന് രാജാവേ, ഭവാൻ കരുതുന്നു.' 'ഈ, സൈന്യവും ഈ ഖജനാവും ഈ മന്ത്രിമാരും എൻെറയാണ്.' ഇപ്രകാരം നീ ചിന്തിക്കുന്നു. ഞാൻ ചോദിക്കട്ടെ! ഭവാൻെറ ചിന്ത ശരിയാണോ? വാസ്തവത്തിൽ അങ്ങനെയാണോ? അവർ ആരുടെയാണ്? ആരുടെയല്ലാ? 'ബന്ധുക്കൾ, മന്ത്രിമാർ, തലസ്ഥാനപുരം, രാജ്യവിഭാഗം, നീതിന്യായം, ഖജനാവ്, രാജാവ് ഇവ ഏഴും ചേർന്നതാണ് ഒരു രാഷ്ട്രം. ഈ ഏഴും പരസ്പരം ആശ്രയിച്ചു നില്ക്കുന്നു. മൂന്നു വടികൾ പരസ്പരം താങ്ങായി നില്ക്കുന്നതുപോലെയാണത്. ഓരോന്നിൻെറയും യോഗ്യത പരസ്പരാപേക്ഷമായിട്ടാണ് നില്ക്കുന്നത്. ഈ മൂന്നു വടികളിൽ ഏതാണു മേലെയെന്നു പറയുവാൻ കഴിയുകയില്ല. അതാതു കാലങ്ങളിൽ അതാതംഗം വിശിഷ്ടമാണ്. ഏതുകൊണ്ടാണ് കാര്യസിദ്ധി എന്നുവെച്ചാൽ അപ്പോൾ ആ അംഗം അപ്രധാനമായി കണക്കാക്കുന്നു.

ഏഴംഗമുള്ള ഈ സംഘാതവും മറ്റ് മൂന്നും ( വൃദ്ധി,. ക്ഷയം, സ്ഥാനം ഇവ നയത്തിൽനിന്നുത്ഭവിക്കുന്നതാണ്) ചേർന്ന് പത്തു ചേർന്ന് ഓരോന്നും പരസ്പരം താങ്ങിനിൽക്കുന്നു. അതുകൊണ്ട് രാജ്യവും രാജാവും ക്ഷേമത്തെ പ്രാപിക്കുന്നു. ഉത്സാഹിയായ രാജാവ് രാജധർമ്മത്തിൽ നില്ക്കുന്നവനാണ്. അതിൽ താഴെയുള്ളവൻ പത്തു കൂട്ടങ്ങളാൽ തൃപ്തനാകുന്നു. എല്ലാ രാജ്യത്തിനും ഒരു രാജാവുണ്ട്. രാജാവില്ലാത്ത രാജ്യമില്ല. രാജാവു ഭരിക്കാത്ത രാജ്യത്തു ധർമ്മമുണ്ടാവുകയില്ല. ധർമ്മമില്ലെങ്കിൽ പിന്നെ മോക്ഷമെവിടെ? എല്ലാവിധം യോഗക്ഷേമവും പരിശുദ്ധവും ഉന്നതവുമായ ജീവിതലക്ഷ്യവും, രാജാവിനേയും രാജ്യത്തേയും ആശ്രയിച്ചുനില്ക്കുന്നു. (ജനകന്ന് രാജാവിന്ന് ചേർന്ന ഗുണങ്ങൾ ഒന്നുമില്ലെന്ന് അവൾ കുറ്റപ്പെടുത്തുന്നു.) രാജാവിന്നും രാജ്യത്തിന്നും ഏറ്റവും ശ്രേഷ്ഠമായ ധർമ്മം ഭൂമി മുഴുവൻ ദക്ഷിണയായി നല്കുന്ന അശ്വമേധയാഗം ചെയ്യലാണ്. ഇങ്ങനെ ധർമ്മത്തോടെ രാജ്യംഭരിക്കുന്ന രാജാക്കന്മാർ വളരെ വിരളമാണ്.

അല്ലയോ മിഥിലേശ്വരാ, ഇത്തരത്തിലുള്ള തെറ്റുകൾ (രാജദുഃഖങ്ങൾ) നൂറും ആയിരവും എണ്ണിയെണ്ണി ഞാൻ പറയാം. ഇങ്ങനെ രാജാവിന്നും രാജ്യത്തിന്നും ബാധിക്കുന്ന ദുഃഖങ്ങൾ ചെറുതല്ല.

എൻെറ കാര്യം പറയുകയാണെങ്കിൽ എൻെറ ശരീരവുമായിത്തന്നെ എനിക്കു ശരിയായ ഒരു ബന്ധമുള്ളതായി ഞാൻ കാണുന്നില്ല. അങ്ങനെയിരിക്കെ പിന്നെ എനിക്ക് മറ്റൊരാളുടെ ദേഹവുമായി എങ്ങനെ ബന്ധമുണ്ടാകുന്നു? ഇപ്രകാരം യോഗമുള്ളവളായ എന്നോട് അപ്രകാരമുള്ള ഒരു ചോദ്യം ചോദിച്ചത് ശരിയായോ? ചോദിക്കരുതാത്തതായിരുന്നു! നിനക്ക് എന്നെ യത്നംകൊണ്ടു വർണ്ണസങ്കരത്തിലെത്തിക്കുവാൻ സാധിക്കുകയില്ല.

അല്ലയോ രാജാവേ, പഞ്ചശിഖൻ മോക്ഷത്തെപ്പറ്റിയുള്ള സ്ഥാനം അങ്ങയ്ക്ക് അദ്ദേഹത്തിൻെറ നാവുകൊണ്ട് ഉപദേശിച്ചിട്ടുണ്ടല്ലോ. അദ്ദേഹം മോക്ഷം, അതിൻെറ ഉപായം (യോഗം), ഉപനിഷത്ത്, ഉപാസംഗം, ധ്യാനം, നിശ്ചയം, ഇവയോടുകൂടി ഉപദേശിച്ചിട്ടില്ലേ? സംഗങ്ങൾവിട്ട് പാശങ്ങളൊക്കെ വിട്ട്, നില്ക്കുന്നവനാണല്ലോ ഭവാൻ? അങ്ങനെയാണെങ്കിൽ ഈ വെൺകൊറ്റക്കുടയും വെൺചാമരവും മറ്റും നിനക്കെന്തിന്? ഇവയിലുള്ള സംഗം നീ വെടിഞ്ഞുകാണുന്നില്ല! രാജചിഹ്നങ്ങൾ ധരിക്കുന്നതിലുള്ള താല്പര്യവും പ്രൗഢിയും നീ ഉപേക്ഷിച്ചിട്ടില്ല. ഞാൻ വിചാരിക്കുന്നു ഭവാൻ അദ്ദേഹത്തിൻെറ അനുശാസനങ്ങളെ ശ്രദ്ധാപൂർവ്വം കേട്ടിട്ടില്ലേ എന്ന്. അല്ലെങ്കിൽ കേട്ടതുകൊണ്ട് യാതൊരു മെച്ചവും നിന്നിൽ ഉണ്ടായിട്ടില്ല എന്ന്. അല്ലെങ്കിൽ കേട്ടതല്ല ഭവാൻ ധരിച്ചിരിക്കുന്നത്. ഇതൊക്കെ കേട്ടിട്ടും നിൻെറ ബുദ്ധി ലൗകികമായ ആഡംബരങ്ങളിലേക്കും മിഥ്യാസുഖങ്ങളിലേക്കുമാണല്ലോ ചെല്ലുന്നത്. നീ വെറും പ്രാകൃതനെപ്പോലെ കാണപ്പെടുന്നു. ലൗകികജ്ഞാനം മാത്രമേ നിനക്കുള്ളു. സാധാരണ മനുഷ്യനെപ്പോലെ അഭിഷംഗാപരാധാദി ബദ്ധനായിക്കാണുന്നു. സ്പർശനസുഖം, ഭാര്യാസുഖം, രാജകീയ സൗധസുഖം ഇവയിലാണ് നിൻെറ മനസ്സ്. ഇതു സത്യമാണെങ്കിൽ, നീ സകല ബന്ധത്തിൽനിന്നും മുക്തനാണെങ്കിൽ, ഞാൻ എൻെറ സത്വംകൊണ്ട് നിന്നിൽ പ്രവേശിച്ചെങ്കിൽ നിനക്ക് എന്തുപദ്രവമാണു പറ്റിയത്? എല്ലാ വർണ്ണങ്ങളിലും ശൂന്യമായ ഇടത്ത് താമസിക്കുക എന്നതാണ് യോഗികളുടെ നിശ്ചയം. നിൻെറ ശൂന്യമായ ഹൃദയത്തിൽ കേറിപ്പറ്റിയ എനിക്ക് എന്ത് അപരാധമാണുള്ളത്? നീ ശരിയായ ജ്ഞാനം സിദ്ധിച്ചവനല്ലെ? ഞാൻ ആർക്ക് എന്തു പിഴച്ചു. പറയൂ രാജാവേ!

അല്ലയോ അനഘാശയാ, ഞാൻ നിന്നെ കൈത്തലം കൊണ്ടു സ്പർശിച്ചിട്ടില്ല. ബാഹുക്കളാൽ കെട്ടിയിട്ടില്ല. കാലുകൊണ്ടോ തുടകൊണ്ടോ 'മറ്റ് അവയവം' കൊണ്ടോ ഞാൻ നിന്നെ സ്പർശിച്ചിട്ടില്ല. രാജാവേ, ഭവാൻ വലിയ കുലത്തിൽ പിറന്നവനാണ്. ഹ്രീമാനാണ്. (അധർമ്മാചാരത്തിൽ ലജ്ജയുള്ളവൻ) ദീർഘദർശനനാണ്. എൻെറ ഈ പ്രവൃത്തി നല്ലതോ ചീത്തയോ ആകട്ടെ, അങ്ങയുടെ ദേഹത്തിൽ ഞാൻ പ്രവേശിച്ചു എന്ന കാര്യം നമ്മെ രണ്ടുപേരെയും മാത്രം സംബന്ധിക്കുന്ന ഒരു രഹസ്യവേഴ്ചയാണ്. അത് അങ്ങയ്ക്ക് അഹിതമാണെങ്കിൽ പരസ്യമായി അത് മറ്റുള്ളവരുടെ മുമ്പിൽ പ്രസ്താവിക്കാമോ? ഈ ബ്രാഹ്മണരും ഗുരുജനങ്ങളും ഉത്തമഗുരുക്കന്മാരാണ്. അവർ ബഹുമാന്യരാണ്. അവരുടെ ബഹുമാനത്തിന്നു പാത്രമാണ് അങ്ങും. അവരുടെയൊക്കെ രാജാവുമാണല്ലോ. അവരെ ബഹുമാനിക്കുന്ന അങ്ങയെ അവരും ബഹുമാനിക്കുന്നു. ഇങ്ങനെയുള്ള ഗുരുജനസന്നിധിയിൽ ഇങ്ങനെയുള്ള ഒരു 'സ്ത്രീപുരുഷ സംസർഗ്ഗ'ത്തെപ്പറ്റി പരസ്യമായി പറഞ്ഞത് മര്യാദയ്ക്ക് ചേർന്നതായോ? പറയേണ്ടതും പറയേണ്ടാത്തതുമായ കാര്യങ്ങളിൽ ഇങ്ങനെയാണോ വിവേചനം?

താമരയിലയിലെ വെള്ളം താമരയിലയിൽ പുരളാതെ അതിൽ നില്ക്കുന്നമാതിരി രാജാവേ, ഞാൻ നിന്നെത്തൊടാതെ നിന്നിൽ വസിക്കുന്നുണ്ട്. അല്ലയോ മൈഥിലാ, അതല്ലാ അങ്ങയെ തൊടാത്തവളായ എന്നെ തൊട്ടവളായി നീ വിചാരിക്കുകയാണെങ്കിൽ എന്തു ജ്ഞാനമാണ് ആ ഭിക്ഷു നിനക്ക് ഉപദേശിച്ചുതന്നത്? വെറും ലൗകികന്മാരുടെ ഇന്ദ്രിയസുഖാനുഭൂതിയല്ലാതെ മറ്റെന്താണ് അദ്ദേഹം ഉപദേശിച്ചുതന്നത്? നീ ഗൃഹസ്ഥധർമ്മം വിട്ട് ദുർജ്ഞേയമായ മോക്ഷത്തിൽ എത്തിയതുമില്ല. രണ്ടിനുമിടയ്ക്ക് നില്ക്കുന്ന നീ മോക്ഷത്തിൻെറ പടിവാതില്ക്കലാണ് നില്ക്കുന്നതെന്ന് വെറു

തെ നടിക്കുകയാണ്. മുക്തൻ അമുക്തനോടു ചേരുകയെന്നത് വ്യത്യസ്തഭാവത്വം അറിയാത്തതാണ്. മുക്തനും അമുക്തനുമായുള്ള ചേർച്ച പുരുഷനും പ്രകൃതിയുമായുള്ള ചേർച്ച പോലെയാണ്. അത് ഒരു വർണ്ണസങ്കരമല്ല. നീ വെറുതെ നിൻെറ അജ്ഞതകൊണ്ട് അതിൽ ഭയപ്പെടുകയാണ്! ശരീരവും ആത്മാവും ഒന്നാണെന്നു വിശ്വസിക്കുന്നവരും എല്ലാ ആശ്രമങ്ങളും വർണ്ണങ്ങളും ഒന്നിനൊന്നു വിഭിന്നമാണെന്നു വിചാരിക്കുന്നവരുമാണ് വർണ്ണസങ്കരം അതിൽ ഉണ്ടെന്നുള്ള മിഥ്യാബോധം ഉണ്ടാക്കുന്നത്.

വർണ്ണാശ്രമങ്ങൾ വേറെയാണെങ്കിലും ദൃഷ്ടാർത്ഥം വേറെയായി സങ്കല്പിച്ചുകൂടാ. എൻെറ ദേഹം അങ്ങയുടെ ദേഹത്തിൽനിന്നു ഭിന്നമാണ്. എന്നാൽ എൻെറ ആത്മാവ് അങ്ങയുടെ ആത്മാവിൽനിന്നു ഭിന്നമല്ല. ഇതു ശരിക്ക് അറിയുന്ന എനിക്ക് ഒരു ചെറിയ സംശയംപോലുമില്ല,. ഞാൻ നിന്നിൽ ബുദ്ധികൊണ്ടു ചേർന്ന് അധിവസിക്കുന്നുണ്ടെന്ന്. യോഗശക്തികൊണ്ടു ഞാൻ നിന്നിൽ പ്രവേശിച്ചിട്ടുണ്ടെങ്കിലും ബുദ്ധികൊണ്ട് ഞാൻ നിന്നോട് ഒട്ടിനില്ക്കുന്നില്ല. ഒരു പാത്രം എൻെറ കൈയിലുണ്ടെന്ന് സങ്കല്പിക്കുക. ആ പാത്രത്തിൽ പാലും ഉണ്ട്. ആ പാലിൽ ഒരു ഈച്ച വീണിരിക്കുന്നു. എന്നാൽ കൈയും പാത്രവും, പാത്രവും പാലും, പാലും ഈച്ചയും പരസ്പരം ചേർന്നുനില്ക്കുന്നു. എന്നാലും അവ പരസ്പരം ഭിന്നങ്ങളാണ്. പാത്രം ഒരിക്കലും പാലല്ല. പാല് ഒരിക്കലും ഈച്ചയല്ല. ഓരോന്നിൻെറയും പ്രകൃതി ഓരോന്നിനുമുണ്ട്. അവ പരസ്പരം മാറിപ്പോകുന്നില്ല. താൽക്കാലികമായി ബന്ധപ്പെട്ടുനില്ക്കുന്നു എന്നുമാത്രം. ഈ മാതിരിതന്നെ ആശ്രമങ്ങളും വർണ്ണങ്ങളും തമ്മിൽ ചേർന്നു നില്ക്കുന്നുണ്ടെങ്കിലും അവ ഓരോന്നും വേറെവേറെതന്നെയാണ്. മുക്തനായ ഒരുവനും അതുമായി ബന്ധപ്പെടുന്നില്ല. പിന്നെ എങ്ങനെയാണ് അങ്ങയും ഞാനും തമ്മിൽ ചേർന്നതുകൊണ്ട് വർണ്ണസങ്കരമുണ്ടാവുക?

ഇനിയും ഞാൻ ഒന്നുകൂടെ പറയട്ടെ! ജാതിയിൽ ഞാൻ അങ്ങയേക്കാൾ ഉപരിയല്ല. എന്നാൽ വൈശ്യജാതിയിൽപ്പെട്ടവളുമല്ല, ശൂദ്രയുമല്ല. രാജാവേ, ഞാനും അങ്ങയും ഒരേ വർണ്ണത്തിൽപ്പെട്ടവർതന്നെയാണ്. ഒരു നല്ല കുലത്തിൽ പിറന്നവളാണ്. 'പ്രധാനൻ' എന്നു പേരായ ഒരു രാജർഷിയുണ്ടായിരുന്നു. അദ്ദേഹത്തെപ്പറ്റി അങ്ങ് കേട്ടിരിക്കും. അദ്ദേഹത്തിൻെറ വംശത്തിൽ പിറന്നവളാണ് ഞാൻ. എൻെറ പേര് 'സുലഭ' എന്നാണ്. എൻെറ പൂർവ്വികന്മാർ ചെയ്ത യജ്ഞത്തിൽ ഇന്ദ്രൻ ദ്രോണശതശൃംഗാദികളായ പർവ്വതദേവതാത്മാക്കളോടുകൂടി വന്നുചേരുക പതിവായിരുന്നു. അത്ര ഉന്നതമായ കുലത്തിൽ ജനിച്ച എനിക്ക് യോഗ്യതകൊണ്ടു തുല്യനായ ഒരു ഭർത്താവിനെ ലഭിക്കുകയുണ്ടായില്ല. അങ്ങനെ കന്യകയായ ഞാൻ മോക്ഷത്തെക്കുറിച്ചുള്ള പഠനം നടത്തി. അങ്ങനെ ജ്ഞാനം ലഭിച്ചതിനുശേഷം ഞാൻ ഒറ്റയ്ക്കു ലോകംമുഴുവൻ ചുറ്റിനടക്കുകയാണ്. സന്ന്യാസവൃത്തി സ്വീകരിച്ചവളാണ് ഞാൻ. ഞാൻ വേഷംമാറി നടക്കുന്ന കൂട്ടത്തിൽപ്പെട്ടവളല്ല. അന്യൻെറ ദ്രവ്യം അപഹരിക്കുവാൻ നടക്കുന്നവളുമല്ല. ഞാൻ ഭിന്നവർണ്ണങ്ങളുമായി കൂടിച്ചേർന്ന് വർണ്ണസങ്കരമുണ്ടാക്കാൻ പുറപ്പെട്ടവളുമല്ല. ദൃഢവ്രതയായ ഞാൻ എൻെറ ജീവിതം സ്വധർമ്മത്തിൽ നിർത്തിയിരിക്കുന്നു. ഞാൻ എൻെറ വ്രതത്തിൽ ഉറച്ചുനില്ക്കുന്നവളാണ്. ഞാൻ ഒറ്റ വാക്കും അനാവശ്യമായി, അർത്ഥം ധരിക്കാതെ പറയുകയില്ല. രാജാവേ, ഞാൻ നിന്നെ ശരിക്കു ധരിച്ചിട്ടുതന്നെയാണ് നിൻെറ സമീപത്തിലെത്തിയത്. മോക്ഷത്തിൽ ഭവാൻെറ ബുദ്ധി എത്തിയിട്ടുണ്ടെന്ന് ഞാൻ കേട്ടു. ഞാൻ നിൻെറ കുശലം അറിയുന്നവളാണ്. എൻെറ ഗുണത്തിനുംവേണ്ടിയാണ് ഞാൻ ഇവിടെ എത്തിയത്. ഭവാൻെറ മോക്ഷത്തിൻെറ നില മനസ്സിലാക്കുവാൻവേണ്ടി നിന്നെ പരീക്ഷിക്കുവാൻ ഞാൻ ഇവിടെ എത്തിയതാണ്. ഞാൻ ഈ പറയുന്നത് എന്നെ പുകഴ്ത്തുന്നതിന്നോ എതിരാളിയെ താഴ്ത്തുന്നതിനോ അല്ല. ഞാൻ എൻെറ ആത്മാർത്ഥതയുടെ പ്രേരണകൊണ്ടുമാത്രം പറയുന്നതാണ്. മുക്തിക്കുവേണ്ടി ശ്രമിക്കുന്നവനും ശാന്തിയിൽ ശമം ലഭിക്കാത്തവനുമായ ഭിക്ഷു ശൂന്യമായ ഗൃഹത്തിൽ ഒരു രാവ് വസിക്കുകയും പിറ്റേദിവസം കാലത്ത് സ്ഥലംവിടുകയും ചെയ്യുന്നമാതിരി ഞാൻ ഭവാൻെറ ശരീരത്തിൽ ഇന്നത്തെ ഒരു രാത്രി കഴിച്ചു കൂട്ടട്ടെ. (അങ്ങയുടെ ഉള്ള് ശൂന്യമാണെന്ന്, ജ്ഞാനത്തിൽ നിന്നു വിട്ടുനില്ക്കുന്നതാണെന്ന്, മുമ്പു പറഞ്ഞിട്ടുണ്ടല്ലോ.)

ആതിഥ്യമര്യാദയനുസരിച്ച് നല്ലവാക്കുകൊണ്ടും മറ്റു സൽക്കാരങ്ങൾകൊണ്ടും അങ്ങ് പൂജിച്ചവളാണല്ലോ ഞാൻ. അല്ലയോ മൈഥിലാ, അങ്ങയുടെ ഉള്ളിൽക്കിടന്നുറങ്ങി പ്രീതയായി ഞാൻ നാളെ പുലർച്ചയ്ക്കു സ്വന്തം സ്ഥാനത്തേക്കു പൊയ്ക്കൊള്ളാം.''

ഭീഷ്മൻപറഞ്ഞു: "ഇപ്രകാരം അർത്ഥവും യുക്തിയും ചേർന്ന മധുരമായ വാക്കുകൾ അവൾ പറഞ്ഞപ്പോൾ രാജാവ് അതിന്നു വിരോധമായി അപ്പുറമൊന്നും പറഞ്ഞില്ല.''

**321. പാവകാദ്ധ്യയനം - വ്യാസൻ സ്വപുത്രനായ ശുകന്ന് വൈരാഗ്യം ഉപദേശിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "വ്യാസപുത്രനായ ശുകൻ പണ്ട് എങ്ങനെയാണ് നിർവ്വേദംപൂണ്ടത്? അതുകേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അതിലെനിക്ക് വലിയ കൗതുകംതോന്നുന്നു. അവ്യക്തം, വ്യക്തം, നിശ്ചയം, ബുദ്ധിനിശ്ചയം, ബ്രഹ്മം, എന്നിവയെപ്പറ്റിയൊക്കെ ഹേ കൗരവശ്രേഷ്ഠാ, പറഞ്ഞുതന്നാലും.''

ഭീഷ്മൻ പറഞ്ഞു: "പ്രാകൃതാചാരപരനായി, ഭയമറ്റവനായ പുത്രനെ എല്ലാ വേദങ്ങളും പഠിപ്പിച്ച് അച്ഛൻ ഇപ്രകാരം ഉപദേശിച്ചു.

വ്യാസൻ പറഞ്ഞു: "അല്ലയോ പുത്രാ! നീ ധർമ്മം ശീലിക്കുക! കടുത്ത ചൂടും കടുത്ത തണുപ്പും നീ സഹിക്കുക. അതുപോലെത്തന്നെ വിശപ്പും, ദാഹവും, കാറ്റും നീ ജയിച്ചു ജിതേന്ദ്രിയനാവുക! സത്യം, ആർജ്ജവം, അക്രോധം, അനസൂയ, ദമം, തപസ്സ്, അഹിംസ, ആനൃശംസ്യം ഇവയെല്ലാം നീ നന്മയോടെ രക്ഷിക്കുക. അനാർജ്ജവം കൂടാതെ നീ സത്യത്തിൽ അടിയുറച്ച് ധർമ്മിഷ്ഠനായിരിക്കുക. ദേവതകളേയും അതിഥികളേയും സൽക്കരിച്ചതിന്നു ശേഷം അവർക്ക് നല്കിയതിൽ ബാക്കിയുള്ള അന്നം കൊണ്ട് പ്രാണയാത്ര നിർവ്വഹിക്കുക. നുരപോലെയുള്ള ദേഹത്തിൽ ഖഗത്തെപ്പോലെ പറന്നുപോകാൻ തയ്യാറായി ജീവൻനില്ക്കുമ്പോൾ ഇഷ്ടയോഗം നശ്വരമാണ്. അത് അറിയാതെ ഉണ്ണീ, നീ എന്താണ്, കിടന്നുറങ്ങുന്നത്? ഉണരുക! പ്രമാദംവിട്ട് ശത്രുക്കൾ നിത്യവും ഉണർന്നു നിന്നെ വധിക്കുവാൻ തക്കംനോക്കിയിരിക്കുന്ന ഈ സമയത്ത് ബാലനായ നീ എന്തേ അതിനെപ്പറ്റി ചിന്തിച്ചറിയാത്തത്? പകൽ ഓരോന്നും എണ്ണിയെണ്ണി ആയുസ്സു കുറയുന്നു. അങ്ങനെ ജീവൻ ഉരസി ഇല്ലാതാകും. ഇത് മനസ്സിലാക്കി എന്തേ നീ എഴുന്നേറ്റ് ഓടാതെ കിടക്കുന്നു? നാസ്തികന്മാർ പരലോക കാര്യത്തെപ്പറ്റി ചിന്തിക്കാതെ ഉറങ്ങുന്നു. അവർക്കു മാംസം, രക്തം ഇവ വർദ്ധിപ്പിക്കുവാൻ മാത്രമേ ആഗ്രഹമുള്ളു. ധർമ്മത്തിൽ കുറ്റം പറയുന്നവരും, ബുദ്ധിമോഹമുള്ളവരുമായ കൂട്ടരെ പിന്തുടരുന്നവന് എന്നും ദുഃഖമാണു ഫലം. ശ്രുതിയിൽ തല്പരന്മാരായ തുഷ്ടരെ സേവിക്കുക. ധർമ്മമാർഗ്ഗത്തിൽ സഞ്ചരിക്കുന്ന മഹാബലരായ മഹാത്മാക്കളെ സേവിക്കുക. ഈ തത്ത്വം മകനേ, നീ കേൾക്കുക. ആ ധർമ്മം കണ്ട വിദ്വാന്മാരുടെ മതം നീ കേട്ടു ധരിച്ച് അന്യമാർഗ്ഗ

ത്തിൽ ബുദ്ധി തെറ്റിപ്പോകുന്ന ചിത്തത്തെ നീ അടക്കുക. ഇന്നത്തെ ബുദ്ധികൊണ്ട്, 'നാളെ' ദൂരെയാണെന്നു കാണുന്ന നിർഭയന്മാർ കർമ്മഭൂമി കാണുന്നില്ല. ഭക്ഷണകാര്യത്തിൽ ഒരു നിയന്ത്രണവും അവർക്കില്ല. അവർ ബുദ്ധിയില്ലാത്ത കൂട്ടരാണ്. അവർ ഈ ഭൂമി പ്രവർത്തിക്കുവാനുള്ളതാണെന്നറിയുന്നില്ല. കർമ്മത്തിൻെറ സോപാനത്തിലെത്തി നീ ഓരോ അടിയും എടുത്തുവെച്ച് മേല്പോട്ടു മേല്പോട്ടു കയറുക. ഊറാമ്പുലി തൻെറ ദേഹജമായ നൂലുകൊണ്ട് വലകെട്ടി തൻെറ കഴിവുകളെയെല്ലാം നശിപ്പിച്ചു കളയുന്നതുപോലെ നീ ചുറ്റിക്കറങ്ങി ജീവിതത്തിൻെറ കഴിവുകളെ നശിപ്പിച്ചു കൊണ്ടിരിക്കുന്നത് നീ അറിയുന്നില്ല. മര്യാദവിട്ട് വക്കിടിയുന്ന പുഴവക്കുപോലെയുള്ള മർത്യരെ ഇടത്താക്കി ഒഴിഞ്ഞു മാറണം. പട്ടിലിൻകൂട്ടത്തിൻെറ നേരെ ചെല്ലുന്നത് ആപൽക്കരമാണല്ലോ. കാമം, ക്രോധം, മൃത്യു, പഞ്ചേന്ദ്രിയമാകുന്ന ജലം എന്നിവ നിറഞ്ഞ പുഴയെ ധൈര്യം എന്ന തോണിയിൽക്കയറി തുഴഞ്ഞ് സംസാരമാകുന്ന ദുർഘടങ്ങളെ തരണംചെയ്യുക. ലോകം മൃത്യുഹതമാണ്. ജര എന്ന ദുഷ്ട ജന്തു പിടിച്ചുവിഴുങ്ങാൻ നില്ക്കുന്നു. രാവും പകലുമായ ഇടിവാൾ പതിക്കുന്നു. അതുകൊണ്ട് വൈകാതെ ധർമ്മ വഞ്ചിയിൽക്കയറി മറുകര പറ്റുക. മൃത്യു എല്ലാവരേയും തേടി നടക്കുകയാണ്. നില്ക്കുന്നവനേയും, കിടക്കുന്നവനേയും മൃത്യു പിടികൂടും. പെട്ടെന്ന് മൃത്യു വന്നു പിടികൂടുന്നവന് നിർവ്വാണം എങ്ങനെ ലഭിക്കും? കാമത്തിൽ സംതൃപ്തനാകാതെ ഓരോന്ന് നേടിക്കൊണ്ടിരിക്കുന്നതിനിടയ്ക്ക് ചെന്നായ മാനിനെ കൊണ്ടുപോകുന്നമാതിരി മൃത്യു അവനെ പിടികൂടി കൊണ്ടുപോകുന്നു.

ശിഖയെ (ദീപനാളം) വർദ്ധിപ്പിച്ച് ധർമ്മവൃദ്ധിയാകുന്ന വിളക്ക് പണിപ്പെട്ടു കൈയിലെടുത്ത്, കൂരിരുട്ടിനെ തരണം ചെയ്യണം. പലവിധം ജന്മങ്ങളെടുത്ത് മർത്ത്യജന്മം സ്വീകരിച്ച് വളരെ പണിപ്പെട്ട് ബ്രാഹ്മണനായിപ്പിറക്കുന്നു. അങ്ങനെ കൈവന്ന ബ്രാഹ്മണജന്മം നീ പാഴാക്കരുത്. ബ്രാഹ്മണൻെറ ദേഹം തീർത്തത് കാമങ്ങളും അർത്ഥങ്ങളും അനുഭവിക്കാനല്ല. തപസ്സിനും ക്ളേശം സഹിക്കുന്നതിന്നുമാണ്. അതു സഹിച്ച് ജീവിച്ചവനേ പരലോകത്തിൽ പരമമായ സുഖം ലഭിക്കുകയുള്ളു.

മഹത്തായ ബ്രാഹ്മണ്യം തപസ്സുകൊണ്ടു സിദ്ധിക്കും. കിട്ടിയാൽ രതിയിൽ പ്രിയത്തോടെ കളിച്ച് ജീവിതം കളയരുത്. സ്വാദ്ധ്യായം (വേദപഠനം) ദമം, അഹർന്നിശം, തപസ്സ് എന്നിവയോടെ അവൻ കുശലത്തിന്നുവേണ്ടി നിത്യവും ശ്രമിക്കണം. മനുഷ്യജീവിതം ഒരു പടക്കുതിരയാണ്. അതിൻെറ സ്വഭാവം 'അവ്യക്ത' മാണ്. മുപ്പതു കലകൾ ചേർന്നതാണ് (മുമ്പെ പറയപ്പെട്ടവയാണ്) അതിൻെറ ശരീരം. അതിൻെറ പ്രകൃതിയാണെങ്കിൽ ആർക്കും അതിനെ പിടിച്ചു നിർത്താൻ കഴിയാത്തതാണ്. ക്ഷണം, ത്രുടി, നിമിഷം എന്നിവ അതിൻെറ രോമങ്ങളാണ്. മങ്ങിയ നാട്ടുവെളിച്ചമാണ് അതിൻെറ പിരടി. കൃഷ്ണപക്ഷവും ശുക്ളപക്ഷവും തുല്യബലമുള്ള രണ്ടു കണ്ണുകളാണ്. മാസങ്ങൾ അതിൻെറ മറ്റവയവങ്ങളാണ്. പടക്കുതിര എപ്പോഴും ഓടുകതന്നെയാണ്. അത് ഒരിടത്തും നില്ക്കാതെ വേഗത്തിൽ കുതിച്ചുപായുന്നു.* നിങ്ങളുടെ കണ്ണുകൾക്ക് കാഴ്ചയുണ്ടെങ്കിൽ, നിങ്ങൾ കുരുടന്മാരല്ലെങ്കിൽ, നോക്കുക! ആ കുതിര എത്ര വേഗത്തിലാണ് ഇടതടവില്ലാതെ പായുന്നത്! അതിൻെറ വേഗതമൂലം അതിനെ കാണുവാൻതന്നെ പ്രയാസം. നിങ്ങൾ നിങ്ങളുടെ മനസ്സ് ഗുരുവാക്യം കേട്ട് ധർമ്മത്തിൽത്തന്നെ ഉറപ്പിക്കുക. മേലോട്ടു നോക്കി മനസ്സിനെ അതിൽ ഉറപ്പിക്കുക. ധർമ്മത്തെ വിട്ടുനടക്കുന്നവർ, തോന്നിയ മട്ടിൽ മര്യാദകെട്ട് ജീവിക്കുന്നവർ, അന്യർക്ക് ഉപദ്രവങ്ങൾ ചെയ്യുന്നവർ, വഴിതെറ്റി ദുർമ്മാർഗ്ഗങ്ങളിൽ സഞ്ചരിക്കുന്നവർ, എന്നിവർ യമൻെറ ലോകത്തിലെത്തുമ്പോൾ അവർ ശരീരം എടുക്കുകയും പലതരത്തിലുള്ള ശിക്ഷകൾ യഥാന്യായം അനുഭവിക്കുകയും ചെയ്യും. അവർ ചെയ്ത ദുഷ്കർമ്മത്തിൻെറ ശക്തിയനുസരിച്ചായിരിക്കും ശിക്ഷയും ലഭിക്കുക.

ധർമ്മപരനായ രാജാവ് ശുഭാശുഭത്തെ നോക്കി യഥായോഗം ധർമ്മം നടത്തുന്നതായാൽ സുകൃതികൾക്കുള്ള ലോകത്തെ പ്രാപിക്കും. പലപടിയായി നടപടിപ്രകാരം കയറുകയും നിരവദ്യവും അനുപമവുമായ സുഖത്തെ പ്രാപിക്കുകയും ചെയ്യും. ഗുരുജനങ്ങളെ ധിക്കരിച്ചു നടക്കുന്നവന് നരകമാണു ഫലം. മരണാനന്തരം അവൻ നരകത്തിലെത്തിയാൽ അവനെ ക്രൂരന്മാരും ക്രുദ്ധരുമായ ഭയങ്കര നായ്ക്കൾ, ഇരുമ്പുകൊക്കുള്ള പക്ഷികൾ, കഴുകന്മാർ, മറ്റുപല ഘോരപക്ഷികൾ, ചോരകുടിയന്മാരായ ഇഴജന്തുക്കൾ എന്നിവ, മാതാപിതാക്കന്മാരുടേയും, ഗുരുജനങ്ങളുടേയും ശാസന അനുസരിക്കാത്തവനെ ഭയങ്കരമായി പിടിച്ച് ഹിംസിക്കും. സ്വയംഭൂവ് ലോകത്തിൽ മനുഷ്യൻ അനുഷ്ഠിക്കേണ്ടതായി നിശ്ചയിച്ച മര്യാദകൾ ദശഗുണങ്ങളാണ്. അവ തെറ്റിച്ച മനുഷ്യൻ പിതൃലോകത്തിലെത്തുകയും അവിടെ ഭയങ്കരമായ, പലവിധത്തിലുള്ള, പരിക്ളേശങ്ങൾ ഏല്ക്കുകയും ചെയ്യും.

ലുബ്ധനും വളരെ നുണ പറയുന്നവനുമായ മനുഷ്യൻ, പല ചതിയും ചെയ്യുന്ന പുരുഷൻ, നരകത്തിലെത്തി വലിയ പീഡനങ്ങൾക്കു പാത്രമാകും. അത്തരം മനുഷ്യരെ നരകത്തിൽ ചുട്ടുതിളയ്ക്കുന്ന ജലമുള്ള വൈതരണിയിൽ ഇറക്കി തള്ളിവിട്ട് കുളിപ്പിക്കും. മൂർച്ചയുള്ള ഇലയുള്ള കാട്ടിൽ വലിച്ചിഴച്ച് മുറിവേല്പിക്കും. മൂർച്ചയുള്ള മഴുക്കൂട്ടത്തിൽ തള്ളിവിട്ട് ദേഹം ശിഥിലമാക്കും. കടുത്ത നരകത്തിൽക്കിടന്ന് ഉഴലുവാൻ ഇടവരുത്തും. മഹാ ആപത്തുകളാണ് പറയുന്നത്. നീ ചിന്തിക്കുന്നില്ല. നിൻെറ മൃതി പതുക്കെ അടുത്തുവരുന്നു എന്നതും നീ അറിയുന്നില്ല. നീ ഇറങ്ങുക. മോക്ഷത്തിൻെറ മാർഗ്ഗത്തിലേക്കു നടക്കുക. നീ എന്താലോചിച്ചാണ് വൈകുന്നത്? വലിയ ഭയം അടുത്തിരിക്കുന്നു. നിൻെറ സുഖത്തിന്നുവേണ്ടി യത്നിക്കുക. സ്ഥിരമായി കാലടികൾവെച്ച് മോക്ഷത്തെ സമീപിക്കുക. മരിച്ച ഉടനെ യമൻെറ മുമ്പിലേക്ക് നിന്നെ കൊണ്ടുപോകും. അവൻെറ കല്പനയനുസരിച്ച് അവൻെറ മുമ്പിൽ നീ എത്തും. ഇനി ലഭിക്കുന്ന ലോകത്തിൽ നന്മയ്ക്കുവേണ്ടി നീ ഇപ്പോൾത്തന്നെ യത്നിക്കുക. ധർമ്മത്തിൻെറ മാർഗ്ഗം അവലംബിക്കുക. കഠിനമായ വ്രതവും തപസ്സും ആത്മസംയമനവും പരിശീലിക്കുക. യമന്ന് മറ്റുള്ളവരുടെ കാര്യത്തിൽ അനുകമ്പയില്ല. വളരെ വേഗത്തിൽ മനുഷ്യരുടെ ജീവനെ അപഹരിക്കും. നിനക്കും നിൻെറ സുഹൃത്തുക്കൾക്കും ഇതുതന്നെയാണു ഗതി. അവനെ തടുക്കുവാൻ ശക്തിയുള്ള കരങ്ങളില്ല.

വളരെവേഗത്തിൽ യമൻെറ കാറ്റടിക്കും. ആ കാറ്റിൽ നീ അവൻെറ സമീപത്തെത്തും. നീ ഒറ്റയ്ക്ക് ആ ഭീകരൻെറ സന്നിധിയിലാകും. അവിടെ കാഴ്ചവെക്കുവാൻ നീ വല്ല നന്മയും നേടിയിട്ടുണ്ടോ? ആ മരണത്തിൻെറ കാറ്റ് ആഞ്ഞടിക്കുമ്പോൾ നീ എവിടെയായിരിക്കും? നീ അതിനെപ്പറ്റി ചിന്തിക്കുന്നുണ്ടോ? വളരെവേഗത്തിൽ നിൻെറ ഗതിയുടെ മാർഗ്ഗം തെറ്റും. ദിക്ഭ്രമമുണ്ടാകും, ചെവി കേൾക്കാതാകും. അതിനെപ്പറ്റി നീ കരുതിയിരിക്കുന്നുണ്ടോ?

അല്ലയോ പുത്രാ, ആ സമയം വരുമ്പോൾ നിൻെറ വേദങ്ങൾ നിൻെറ കാഴ്ചയിൽനിന്നു മറയും. നീ നിസ്സഹായനായി ആ ഭീകരൻെറ സന്നിധിയിലെത്തും. അതുകൊണ്ട്

* ജീനിയും കടിഞ്ഞാണുമില്ലാതെ മുന്നോട്ടെങ്ങോ
ഗ്ലാനി കൂടാതോടുന്നു കാലമാം ജവനാശ്വം (ജി. ശങ്കരക്കുറുപ്പ്)

നീ യോഗസിദ്ധിക്കുവേണ്ടി മനസ്സുവെക്കുക. അതാണ് നിനക്ക് മഹത്തായ നന്മചെയ്യുക. ആ നിധിമാത്രം നീ നേടുക. തന്മൂലം നിന്റെ ദുഃഖത്തിന് നിവൃത്തി ലഭിക്കും. ചെയ്ത പാപങ്ങൾക്കെല്ലാം പരിഹാരം ലഭിക്കും. നിന്റെ ശരീരം ജര ബാധിച്ചു ജീർണ്ണമാകും. ബലവും അംഗഭംഗിയും നില നിർത്തുന്നത് കേവലമായ ആ നിധിയാണ്. തുണയ്ക്ക് അന്തകനായി രോഗവും കടന്നുകൂടും. അവൻ ശരീരത്തെ ഉടയ്ക്കും. അതിനുമുമ്പ് നീ തപസ്സുചെയ്തു പുണ്യം സമ്പാദിക്കുക. മനുഷ്യന്റെ ശരീരം കടിച്ചു ചീന്തിത്തിന്നുന്ന ഉല്ക്കടമായ ചെന്നായ്കളോ ചുഴന്നു പാഞ്ഞുവരും. അതിന്നു മുമ്പ് പുണ്യംസമ്പാദിക്കുവാൻ ശ്രമിക്കുക. വേഗത്തിൽ ശ്രമിക്കുക, ഒരിടത്ത് ഇരുളടഞ്ഞു കാണും. മറ്റൊരിടത്ത് മലയുടെ മുകളിൽ സ്വർണ്ണംപോലെ വിളങ്ങുന്ന പൊന്മരങ്ങൾ കാണും. അതു മരണമടുത്തവന്റെ ലക്ഷണമാണെന്നു ധരിച്ച് നീ വേഗത്തിൽ ധർമ്മപരനാകുവാൻ ശ്രമിക്കുക.

വളരെ വേഗത്തിൽ നിന്റെ ദുരാഗ്രഹങ്ങളും ശത്രുക്കളും സുഹൃത്തിന്റെ ഉടുപ്പുധരിച്ച് സ്നേഹഭാവത്തിൽ നിന്റെ സമീപത്തെത്തും. അവരെ നീ ശരിയായ നിലയിൽ നോക്കി മനസ്സിലാക്കുക. അവരുടെ വലയിൽ കുടുങ്ങി പ്പോകരുത്. അല്ലയോ പുത്രാ! അതുകൊണ്ട് നീ വേഗത്തിൽ അവരിൽനിന്നു വിട്ട് മഹത്തായ നന്മയെ ലക്ഷ്യമാക്കി യത്നിക്കുക. നീ ആ മഹത്തായ ധനത്തെ നേടുക. ആ ധനം കൈവശമുള്ളവന്ന് ഭയം എന്നതുണ്ടാവുകയില്ല. രാജാക്കന്മാരോ കള്ളന്മാരോ അതു നേടുന്നതിന്നു നിന്നെ സമീപിക്കുകയില്ല. മരിക്കുമ്പോൾ ആ ധനം ഉപേക്ഷിക്കേണ്ടതായും വരില്ല. പോകുമ്പോൾ കൊണ്ടുപോകാൻ കഴിയും. സ്വന്തം പ്രയത്നംകൊണ്ട് നേടുന്ന ആ ധനത്തിന്ന് അവകാശികളായി ആരും വരികയുമില്ല. ഭാഗിച്ച് ആർക്കും കൊടുക്കേണ്ടി വരില്ല. ഉടമസ്ഥതാവകാശം പറഞ്ഞും ആരും വരില്ല. ഓരോരുത്തനും അത് സ്വപ്രയത്നംകൊണ്ടു നേടുവാനും പരലോകത്ത് അനുഭവിക്കുവാനും കഴിയും. അല്ലയോ പുത്രാ! അതിനെ നീ മറ്റുള്ളവർക്കും നല്കുക. അതുകൊണ്ട് അവർ പരലോകത്തു പുലരട്ടെ! നശിപ്പിച്ചാലും നശിക്കാത്ത ആ മഹത്തായ ധനം നീയും നേടിവയ്ക്കുക. എല്ലാവിധം സുഖങ്ങളും ആദ്യമായി അനുഭവിക്കുവാൻ നീ വിചാരിക്കരുത്. നിന്റെ മനസ്സ് പിന്നെ മോക്ഷത്തിലേക്കു തിരിയട്ടെ! എന്തുകൊണ്ടെന്നാൽ നീ സുഖാനുഭൂതികളിൽ മനസ്സുവച്ചുകൊണ്ടിരിക്കെ മരണം വന്നു നിന്നെ പിടികൂടിയാലോ! ഈ ഒരു ചിന്ത എപ്പോഴും നിന്നിലുണ്ടാകണം. അതുകൊണ്ട് നീ നന്മകൾ ചെയ്യുന്നതിൽ ഉടനെ മനസ്സു ചെലുത്തുക. വൈകരുത്! പ്രഭുക്കന്മാർ വിലപിടിച്ച യാവകം പാകം ചെയ്യുവാൻ അടുപ്പത്ത് വെച്ചിരിക്കെ വേവുന്നതിന് മുമ്പു തന്നെ യമൻ അവനെ കൊണ്ടുപോകുന്നു. അതുകൊണ്ട് വേഗം നീ പചിക്കുക. അമ്മയാകട്ടെ മകനാകട്ടെ, ബന്ധുക്കളാകട്ടെ, പ്രിയ സുഹൃത്തുക്കളാകട്ടെ, മരണം വന്ന് ആഞ്ഞു കയറി ആക്രമിച്ച് കൊണ്ടുപോകുമ്പോൾ നിന്നെ തുണയ്ക്കുവാൻ ശക്തരാവുകയില്ല. കൂടെപ്പോരുവാനും അവർക്കു കഴിയുകയില്ല. യമന്റെ ലോകത്തിലേക്ക് ഒറ്റയ്ക്കൊറ്റയ്ക്കായേ പോകൂ. ഒറ്റയാളും സംഘടിച്ച് പോവുകയില്ല. താൻ ചെയ്ത നല്ലതും ചീത്തയുമായ കർമ്മങ്ങൾ, താൻ മരിക്കുന്നതിന്നു മുൻപ് ചെയ്തവ ഇവന്റെ കൂടെ യമലോകത്തേക്കു പോകും. താൻ ജീവിച്ചിരിക്കുന്ന കാലത്ത് സൽക്കർമ്മംകൊണ്ടോ ദുഷ്കർമ്മംകൊണ്ടോ നേടിയ സ്വർണ്ണവും പണവും രത്നങ്ങളുമൊന്നും മരണാനന്തരമുള്ള ലോകത്തിൽ പ്രയോജനപ്പെടുകയില്ല. ആ ലോകത്തിൽ ചെലവാകാത്തവയാണ് അവയെല്ലാം. നിഷ്ഫലമാണ് അവയെല്ലാം. മറ്റു ലോകങ്ങളിലേക്കു പോകുന്ന മനുഷ്യന്ന് സാക്ഷിയായി ആത്മാവല്ലാതെ ആരുമില്ല. ജീവിതത്തിൽ ചെയ്തതും ചെയ്യാത്തതുമായ കർമ്മമല്ലാതെ മറ്റാരും കാണുവാൻ ഇല്ല. ആത്മാവാണ് ചെയ്ത കർമ്മത്തിനും ചെയ്യാതെ വിട്ട കർമ്മത്തിന്നും മരണാനന്തര ലോകത്തിൽ സാക്ഷി, ശരീരം നശിച്ചു പരത്തിലേക്കു യാത്രയായവൻ പോകുമ്പോൾ ബുദ്ധിയാകുന്ന ദൃഷ്ടികൊണ്ട് ലേശവും ഒന്നും കാണുകയില്ല. ഉടലിന്റെ ഉള്ളിൽ മൂന്നു പേരുണ്ട്. അത് അഗ്നിയും സൂര്യനും മാരുതനുമാണ്. അവർ ധർമ്മദർശിമാരാണ്. അവന്ന് അവരാണ് സാക്ഷികൾ. പ്രകാശ ഗൂഢവൃത്തിമാരായ സമസ്ത ചാരന്മാർ (ദിവസം രാത്രി) എന്നീ രണ്ടുപേരിൽ ഒരാൾ എല്ലാം വെളിക്ക് കാണിക്കുകയും മറ്റേയാൾ എല്ലാം മറയ്ക്കുകയും ചെയ്യുന്നു. എന്നുതന്നെയല്ല അവരുടെ സ്പർശനംമൂലം ആയുസ്സിനെ ക്ഷയിപ്പിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ജീവിതം അസ്തമിക്കുന്നതിന്നു മുമ്പ് സ്വധർമ്മം വേഗത്തിൽ ചെയ്യുക. യമലോകത്തേക്കുള്ള മാർഗ്ഗം വളരെ ശത്രുക്കൾ നിറഞ്ഞതാണ്. കൂർത്ത ഇരുമ്പുകൊക്കുള്ള പക്ഷികളും ഭയങ്കരന്മാരായ ചെന്നായ്ക്കളും നിറഞ്ഞതാണ്. വളരെ അറപ്പും വെറുപ്പും തോന്നിക്കുന്ന ഭയങ്കരജീവികളും പുഴുക്കളുമുണ്ട് ആ വഴിയിൽ. നീ നിന്റെ കർമ്മത്തിൽ ശ്രദ്ധിക്കുക. നിന്റെ കർമ്മം മാത്രമേ നിനക്ക് തുണയായി ആ യാത്രയിൽ ഉണ്ടാകയുള്ളു. അവിടെ ഒരുത്തന്ന് അവന്റെ നേട്ടം മറ്റൊരാൾക്കു പങ്കു വെച്ചു കൊടുക്കേണ്ടി വരികയില്ല. എല്ലാവരും അവരവരുടെ സൽക്കർമ്മഫലം അനുഭവിച്ച് ആനന്ദിക്കുകയോ ദുഷ്കർമ്മഫലം കഴിച്ച് കുഴങ്ങുകയോ ചെയ്യുകയാണ്. നീ തന്നത്താൻ ചെയ്തതിന്റെ പ്രതിഫലമാണത്. പുണ്യകർമ്മങ്ങൾ ചെയ്തവരുടെ കർമ്മഫലം മൂലം അപ്സരസ്ത്രീകൾ അവരെ മോദിപ്പിക്കുവാൻ എത്തുന്നു. ചിലരെ അഭിവാദ്യം ചെയ്യുവാൻ ഋഷിമാർ എത്തുന്നു. അവരവരുടെ കർമ്മഫലം എങ്ങനെയോ ഫലവും അതിന്നനുസരിച്ചതായിരിക്കും. വിമാനങ്ങളിൽ ക്കയറ്റി ഇഷ്ടംപോലെ ഇഷ്ടമുള്ള ദിക്കിൽ അവരെ ദേവകൾ കൊണ്ടുപോകുന്നു. പാപം വിട്ടവരായ വിശുദ്ധാത്മാക്കൾക്ക് അവരുടെ കർമ്മഫലംപോലെയുള്ള പുനർജന്മം ലഭിക്കും. ഗൃഹസ്ഥാശ്രമികൾ നയിച്ച നല്ല ജീവിതത്തിന്റെ ഫലമായി ലഭിച്ച പുണ്യത്താൽ അവർ മരണാനന്തരം പ്രജാപതിയുടേയോ ബൃഹസ്പതിയുടേയോ സമീപത്തെത്തും. അല്ലെങ്കിൽ നൂറു യാഗം ചെയ്തവർക്കു ലഭിക്കുന്ന പുണ്യലോകം സിദ്ധിക്കും. നിനക്കു ഞാൻ അനേകായിരം ഉപദേശങ്ങൾ നല്കാം. അല്ലയോ പവിത്രാശയാ, നീ സകല മൂഢന്മാരേയും അകറ്റി ഇരുട്ടിലാക്കുക. ധർമ്മമേ മനുഷ്യനെ ശാശ്വതമായ സുഖത്തിന്റെ മാർഗ്ഗത്തിലെത്തിക്കുവാൻ പര്യാപ്തമാകൂ! പഠനം പോരാ, പ്രവർത്തനം വേണം. ഏടോ പുത്ര, നിനക്ക് ഇരുപത്തിനാലു വയസ്സ് കഴിഞ്ഞു. ഇരുപത്തഞ്ചാം വയസ്സിൽ പ്രവേശിച്ചു. നിന്റെ ആയുസ്സ് എത്ര വേഗത്തിലാണ് ഓടുന്നത്. നീ നിന്റെ കർമ്മങ്ങളൊക്കെ വേണ്ടമാതിരി വേഗം ചെയ്യുക. വയസ്സ് മൂക്കുന്നു. നശിപ്പിക്കുന്ന അന്തകൻ അശ്രദ്ധയിലും കർമ്മവൈകല്യത്തിലും കുടികിടപ്പായിരിക്കയാണ്. ഇന്ദ്രിയങ്ങളുടെ കഴിവുകളെ അവൻ നശിപ്പിച്ചുകളയും. ശരീരത്തെ ആസ്പദമാക്കി ചെയ്യേണ്ടതൊക്കെ വേഗം ചെയ്തുകൊള്ളുക. ധരിച്ച മാതിരി ധർമ്മരക്ഷയ്ക്കു ശ്രമിക്കുക. തുടർന്ന് പിന്നിൽ നിന്ന് നീ മുന്നിലേക്കു കടന്നു ഗമിക്കുമ്പോൾ ആരുണ്ട് തുണയ്ക്ക്? ഭാര്യയുണ്ടോ? മക്കളുണ്ടോ? മർത്ത്യൻ ഒറ്റയ്ക്കു യാതൊരു തുണയും കൂടാതെ യമന്റെ ലോകത്തിലേക്കു പോകണം. ആ ഒരു സന്ദർഭവും ചുറ്റുപാടും ചിന്തിക്കുമ്പോൾ ഭയം തോന്നാതിരിക്കയില്ല. അതുകൊണ്ട് നീ ആ ധനം സമ്പാദിക്കുക. എന്താണ് ആ ധനം? ധർമ്മയോഗസമാധികളാണ്. മഹാത്മാവായ യമൻ മറ്റുള്ളവർക്കു വേദന പറ്റുന്ന കാര്യത്തിൽ അത്ര കണക്കാക്കുന്നവനല്ല. സ്നേഹിതന്മാരേയും

ബന്ധുക്കളേയുമൊക്കെ അവൻ വേരോടെ പിഴുതെറിയും. അവനെ തടയുവാൻ കെല്പ് ആർക്കുമില്ല. അതുകൊണ്ട് നീ നീതിധർമ്മങ്ങളുടെ നിധി സമ്പാദിക്കുക. അല്ലയോ പുത്രാ, ഈ പറഞ്ഞതെല്ലാം വേദത്തിൽ അനുശാസിക്കുന്നതും ഞാൻ അനുസരിക്കുന്നതുമാണ്. അതാണ് ഞാൻ നിനക്കുപദേശിക്കുന്നത്. നീ അതനുസരിച്ചു പ്രവർത്തിക്കുക. സ്വകർമ്മത്താൽ ആര് ദേഹം ധരിക്കുന്നു, ആര് ഒരാൾക്കു ദാനംചെയ്തു ഫലം നേടുന്നു, അബുദ്ധി, മോഹം ഇവയിൽ നിന്നുണ്ടായ ഫലത്തെ അവൻ വിട്ടുപോകുന്നു. സൽക്കർമ്മം ചെയ്യുന്ന പുരുഷൻ വേദത്തിൽനിന്നു നേടുന്ന ജ്ഞാനം അവനെ മോക്ഷത്തിലെത്തിക്കുന്നു. എല്ലാ ശ്രുതവും ശുഭക്രിയാപ്രവർത്തകൻ ഏല്ക്കും. ഇത് അർത്ഥദർശനമാണ്. ഏറ്റവും കൃതജ്ഞമായ അർത്ഥസാധനവുമാകുന്നു.

ഗ്രാമത്തിലോ പട്ടണത്തിലോ പാർക്കുവാനുള്ള ആഗ്രഹം മനുഷ്യനെ ബന്ധിക്കുന്നതിനുള്ള കയറാണ്. ആ കയറിനെ അറുത്ത് സജ്ജനങ്ങൾ നടക്കുന്നു. എന്നാൽ, പാപികൾക്ക് അതിന്നു കഴിയുകയില്ല.

അല്ലയോ പുത്രാ, എന്തിനാണ് വിത്തം! എന്തിന്നു നിനക്ക് ബന്ധുക്കൾ? എന്തിന്നുവേണ്ടി മക്കൾ? മകനേ, നീ മരിക്കുന്നവനാണ്. അവരെക്കൊണ്ടൊന്നും നിന്റെ മൃതിയെ തടുക്കുവാൻ കഴികയില്ല. നീ നിന്റെ ആത്മാവിനെ അന്വേഷിക്കുക. അതൊരു ഗുഹയ്ക്കുള്ളിൽ ഇരിക്കുന്നുണ്ട്. നിന്റെ മുത്തച്ഛൻ ഇപ്പോൾ എവിടെയാണ്?

അല്ലയോ പുത്രാ! നാളെ ചെയ്യേണ്ടത് ഇന്നുതന്നെ ചെയ്യുക. ഉച്ചയ്ക്കു ചെയ്യേണ്ടത് കാലത്തുതന്നെ ചെയ്യുക. ഇവൻ ചെയ്യേണ്ടത് ചെയ്തുവോ ഇല്ലയോ എന്ന് മൃത്യു നോക്കുകയില്ല. കാക്കുകയുമില്ല. ഒരാൾ മരിച്ചാൽ ചുടുകാടുവരെ അവനെ ഇഷ്ടന്മാരും ബന്ധുക്കളും പിൻതുടരുന്നു. അവനെ അഗ്നിയിൽ വെച്ചതിനുശേഷം അവരെല്ലാം തിരിച്ചുപോകുന്നു. പാപികളായ, നിർദ്ദയരായ, നാസ്തികന്മാരെ ഇടത്താക്കുക. പരമമായ ശാന്തി ആശിക്കുന്നവൻ ഉത്സാഹശീലനായ പുരുഷൻ വിസ്രബ്ധം ചെയ്യേണ്ടതാണ്. ഇപ്രകാരം ലോകം മരണത്തിന്നു വിധേയമായി നാശമായിക്കൊണ്ടിരിക്കെ, കാലത്താൽ തകർത്തുകൊണ്ടിരിക്കെ, നല്ല ധൈര്യം കൈക്കൊണ്ട് എല്ലാ വിധത്തിലും ധർമ്മം അനുഷ്ഠിക്കുക. ഈ ദർശനോപായത്താൽ എലാം അറിയുന്ന പുരുഷൻ, തന്റെ ധർമ്മങ്ങളെല്ലാം അനുഷ്ഠിക്കുന്നവൻ തീർച്ചയായും പരമാത്മാവിനെ പ്രാപിക്കും.

ശരീരനാശംപോലെ നാശം ഉണ്ടാക്കാത്തതായ നല്ല മാർഗ്ഗത്തെ കാത്തുകൊണ്ടിരിക്കെ ധർമ്മം വളർത്തുന്നവൻ ആരോ അവനാണ് പണ്ഡിതൻ. ധർമ്മത്തിൽനിന്നു വ്യതിചലിക്കുന്നവൻ മോഹത്തിന്നധീനനായി ദുഃഖിക്കുന്നു. വിജ്ഞാനികൾക്കു മാത്രമല്ല, എല്ലാവർക്കും സംഭവിക്കുന്നതാണ് ദേഹനാശം. അതുകൊണ്ട് എല്ലാവരും നാശംവിട്ട് മാർഗ്ഗം അവലംബിക്കുക മാത്രമാണ് ശ്രേഷ്ഠമായത് സ്വകർമ്മം, കർമ്മത്തിന്റെ മാർഗ്ഗം തെറ്റാതെനിന്നാൽ അതിന്റെ ഫലം അതിന്റെ പ്രയോക്താവ് തീർച്ചയായും നേടും. വൃത്തികെട്ട ജീവിതമാർഗ്ഗം സ്വീകരിക്കുന്ന പാപി നരകത്തിലുമെത്തും. ധർമ്മവാനായ പുരുഷൻ സ്വർഗ്ഗത്തേയും പ്രാപിക്കും.

സ്വർഗ്ഗസോപാനമായ മർത്ത്യജന്മം അതിദുർല്ലഭമാകുന്നു. വീണ്ടും പതിക്കാത്ത മാർഗ്ഗത്തിൽ ആത്മാവിനെ പ്രവേശിപ്പിക്കണം. സ്വർഗ്ഗമാർഗ്ഗത്തിലേക്കുള്ള ബുദ്ധി തെറ്റാത്തവനാരോ, അവൻ തീർച്ചയായും പുണ്യവാനാണ് പുത്രാ! അവന്റെ ബന്ധുക്കൾ ഉഴലുകയില്ല. ബുദ്ധിക്ക് യാതൊരു ഉടവും തട്ടാത്ത പുരുഷൻ നിശ്ചയംപൂണ്ട് ദൃഢപ്രജ്ഞയോടെ നില്ക്കുമ്പോൾ അവന്നു സ്വർഗ്ഗത്തിൽ ഫലം ലഭിക്കും. അവന്ന് സംസാരജന്യമായ മഹാഭയം ഉണ്ടാവുകയില്ല. തപോവനത്തിൽ ജനിച്ച് അതിൽ ജീവിച്ച്, തപോവൃത്തി സ്വീകരിച്ചു മരിച്ചുപോകുന്നവരുണ്ടല്ലോ. അവർക്ക് അല്പമായ ഫലമേ ലഭിക്കൂ. എന്നാൽ, നേരെ വിപരീതമായി സകലവിധ സുഖങ്ങളുംനിറഞ്ഞ നഗരങ്ങളിൽ പിറക്കുകയും, തന്റെ അധീനത്തിലുള്ള എല്ലാവിധ സുഖഭോഗങ്ങളും, ആത്മധൈര്യംകൊണ്ടു ഉപേക്ഷിച്ച്, തപോവൃത്തി സ്വീകരിച്ച്, സർവ്വസംഗപരിത്യാഗിയായി തപംചെയ്ത് ദേഹംവിട്ടാൽ അവന്നു ലഭിക്കുന്ന ലോകം എത്രയോ വിശിഷ്ടമായതായിരിക്കും. മഹാഫലമാണ് അവൻ അനുഭവിക്കുക.

ആയിരമായിരം അമ്മമാരും, ആയിരമായിരം അച്ഛന്മാരും, ആയിരമായിരം ഭാര്യമാരും, ആയിരമായിരം പുത്രന്മാരും വരാനിരിക്കുന്നു. വന്നുപോയിട്ടുണ്ട്; (മരിച്ചുപോയിട്ടുണ്ട്) അവർ ആർക്ക്? നമ്മൾ ആർക്ക്?

ഞാൻ ഒറ്റയ്ക്കേയുള്ളൂ. എന്റേതെന്നു പറയുവാൻ എനിക്കാരുമില്ല. എന്നാൽ ഞാൻ ആരുടെയുമല്ലതാനും. എന്റേതാണെന്നു പറയുന്നവനെ ഞാൻ കാണുന്നില്ല. അപ്രകാരംതന്നെ ഞാൻ മറ്റൊരുത്തന്റെയാണെന്ന് അവകാശപ്പെടുന്നവനേയും ഞാൻ കാണുന്നില്ല. അവർക്ക് എന്നെക്കൊണ്ടെന്തുവേണം? എനിക്ക് അവരെക്കൊണ്ടെന്തു വേണം. അവർക്ക് നീ ആവശ്യമില്ല. നിനക്ക് അവരേയും ആവശ്യമില്ല. ഓരോ ജീവിയും അവരവരുടെ അതീതജന്മത്തിലെ കർമ്മത്തിന്റെ ഫലമനുസരിച്ചു ജന്മമെടുത്തവയാണ്. നീയും നിന്റെ കർമ്മമനുസരിച്ച് ഒരു ജന്മമെടുക്കും. ഇവിടം വിടും. നീ നിന്റെ സ്വന്തം കർമ്മത്തിൽ മാത്രം ശ്രദ്ധാലുവാകുക. ഈ ലോകത്തിൽ പണമുള്ളവർക്ക് ബന്ധുക്കളുണ്ട്, മിത്രങ്ങളുണ്ട്, സഹായികളുണ്ട്. അവർ അവരിൽ ഭക്തി സ്നേഹം കൈക്കൊള്ളുന്നതായിക്കാണുന്നു. എന്നാൽ, ദരിദ്രന്റെ കഥയോ? അവൻ ജീവിച്ചിരിക്കുമ്പോൾത്തന്നെ അവനെ ബന്ധുക്കൾ ഉപേക്ഷിക്കുന്നു. സ്നേഹിതന്മാർ ഉപേക്ഷിക്കുന്നു. സഹായികൾ ഉപേക്ഷിക്കുന്നു. പണമില്ലാത്തവനിൽ ഭക്തിയില്ല, സ്നേഹവുമില്ല. ഈ ലോകത്തിൽ ധനികന്നു മാത്രമേ സ്വജനമുള്ളു.

മനുഷ്യൻ അവന്റെ ഭാര്യക്കും മക്കൾക്കുംവേണ്ടി എന്തെല്ലാം പാപകർമ്മങ്ങളാണ് ചെയ്യുന്നത്? അതുകൊണ്ട് അവൻ ഇഹത്തിലും പരത്തിലും ക്ളേശത്തിന്നു പാത്രമാകുന്നു. ബുദ്ധിമാൻ ലോകത്തെ നോക്കിക്കണ്ട് എന്തറിയുന്നു? തങ്ങളുടെ ദുഷ്കർമ്മഫലമായി തകർന്നുപോകുന്നതാണ് കാണുന്നത്. അതുകൊണ്ട് ഉണ്ണീ, ഞാൻ പറയുന്നതുകേട്ട് അതൊക്കെ നീ അനുഷ്ഠിക്കുക. ശരിയായ വീക്ഷണമുള്ള മനുഷ്യൻ ഈ ലോകത്തെ കർമ്മം ചെയ്യുവാനുള്ള ഭൂമിയായേ കാണുന്നുള്ളൂ. അത് പരലോകത്തേക്ക് വേണ്ടുന്ന പുണ്യം കൃഷിചെയ്യുവാനുള്ള നിലമായേ കാണുന്നുള്ളൂ. അതുകൊണ്ട് പുണ്യത്തിന്റെ വിത്ത് നീ ഈ കർമ്മഭൂമിയിൽ വിതയ്ക്കുക. നന്മചെയ്യുക.

കാലം അതിന്റെ മഹാശക്തമായ കരംകൊണ്ട് എല്ലാ ജീവികളേയും ഇട്ടു കശക്കി വേവിക്കുന്നു. മാസങ്ങളും, ഋതുക്കളും കയിലുകളാണ്. സൂര്യൻ അതിന്നുള്ള അഗ്നിയാണ്. ദിനരാത്രങ്ങൾ വിറകാണ്. തന്മൂലം ആ ദിനരാത്രങ്ങൾ വിറകാണ്. തന്മൂലം ആ ദിനരാത്രങ്ങൾ എല്ലാ ജീവികളുടേയും കർമ്മഫലത്തിന്റെ സാക്ഷികളുമാണ്.

ദാനം ചെയ്യുവാനും അനുഭവിക്കുവാനും തയ്യാറില്ലെങ്കിൽ പിന്നെ ആ ധനംകൊണ്ട് എന്താണാവശ്യം? ശത്രുക്കളെ നശിപ്പിക്കുവാനും തടുക്കുവാനും തയ്യാറില്ലെങ്കിൽ പിന്നെ ശക്തികൊണ്ടും ബലംകൊണ്ടും എന്തു പ്രയോജനം? വേദജ്ഞാനം ഗ്രഹിച്ചിട്ടും, ധർമ്മമനുഷ്ഠിക്കുവാൻ തയ്യാറില്ലെങ്കിൽ പിന്നെ ആ ജ്ഞാനംകൊണ്ടെന്തു കാര്യം?''

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ദ്വൈപായനൻ പറഞ്ഞ ഹിതമായ വാക്കുകൾകേട്ട് ശുകൻ അച്ഛനെവിട്ട് മോക്ഷമാർഗ്ഗം ഉപദേശിക്കുവാൻ ശക്തനായ ഒരു ഗുരുവിനെ അന്വേഷിച്ചു പുറപ്പെട്ടു.''

**322. ധർമ്മമൂലികം – ശുഭാശുഭകർമ്മങ്ങളുടെ ഫലം കർത്താക്കൾ അനുഭവിച്ചേ തീരൂ –** യുധിഷ്ഠിരൻ പറഞ്ഞു: " ദാനം, യജ്ഞം, തപസ്സ്, ഗുരുശുശ്രൂഷ എന്നിവയ്ക്കെന്താണ് ഫലം? വല്ല ഫലവുമുണ്ടെങ്കിൽ അതിനെപ്പറ്റി പറഞ്ഞുകേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു. പിതാമഹാ! പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: "ദുഷ്ടമായ കർമ്മങ്ങളിൽ ബുദ്ധി ചെലുത്തിയാൽ അവൻെറ മനസ്സ് പാപത്തിൽ പതിക്കും. തൻെറ കർമ്മം ദുഷിച്ചാൽ വലിയ ദുഃഖത്തിന്ന് അവൻ പാത്രമാകും. പാപത്തിൻെറ ഫലമായി അവൻ ജനിക്കുന്നത് വലിയ ദരിദ്രനായിട്ടായിരിക്കും. ദാരിദ്ര്യത്തിൽനിന്ന് ദാരിദ്ര്യത്തിലേക്ക്, ക്ളേശത്തിൽനിന്ന് ക്ളേശത്തിലേക്ക്, ഭയത്തിൽനിന്നു ഭയത്തിലേക്ക്. ഇതാണ് പിന്നത്തെ സ്ഥിതി. അങ്ങനെ പാപികളായ ദരിദ്രർ മരണത്തേക്കാൾ കഷ്ടമായ മരണത്തെ പ്രാപിക്കും. മരണം കഷ്ടമാണെങ്കിൽ അവരുടെ ജീവിതം മരണത്തേക്കാൾ കഷ്ടമായിത്തീരും.

ധർമ്മത്തിൽ ശ്രദ്ധയും വിശ്വാസമുള്ളവരും ദാന്തന്മാരും ശുഭകാരികളുമായ മാന്യന്മാർ ജനസമ്മതന്മാരായി സുഖത്തിൽനിന്ന് അതിലും മേന്മയേറിയ സുഖത്തിലേക്കും, സ്വർഗ്ഗത്തിൽനിന്ന് അതിലും ഉപരിയായ സ്വർഗ്ഗത്തിലേക്കും ഉയർന്നുകൊണ്ടിരിക്കും. നാസ്തികന്മാരുടെ കഥ പരിതാപകരമാണ്. അവിശ്വാസികളായ അവരുടെ മാർഗ്ഗം ക്ളേശകരം തന്നെ. അവർ കൈയുറ ധരിച്ച് പുലികളും ആനകളും സഞ്ചരിക്കുന്ന മാർഗ്ഗത്തിൽ, സർപ്പങ്ങളും കള്ളന്മാരും ഒളിച്ചിരിക്കുന്ന മാർഗ്ഗത്തിൽ, സഞ്ചരിക്കേണ്ടിവരും. ഇതിൽപ്പരം ഭാഗ്യഹീനതയെന്തുണ്ട്.? നേരെമറിച്ച് ദേവന്മാരെയും അതിഥികളെയും പൂജിച്ച് ആദരിക്കുകയും സൽക്കരിക്കുകയും പ്രിയപ്പെട്ട ബന്ധുക്കൾക്കും നല്ലവർക്കും വേണ്ടുന്നതൊക്കെ നല്കുകയും ആചരിക്കുകയും ചെയ്യുന്ന ഉദാരശീലന്മാരായ ആത്മവാന്മാർ (ശുദ്ധാത്മാക്കൾ) ക്ഷേമ്യമായ മാർഗ്ഗത്തിൽ ചെന്നു ചേരും. ധർമ്മം അനുസരിക്കാത്തവരെ മനുഷ്യനായി കണക്കാക്കുവാൻ വയ്യാ. പതിരിനെ നെല്ലായി കണക്കാക്കാമോ? പത്തായപ്പാറ്റയെ പക്ഷിയെന്നു വിളിക്കാമോ? അതുപോലെയാണ്. സത്യധർമ്മാദികൾ വിട്ട മനുഷ്യനെ മനുഷ്യനായി കണക്കാക്കാൻ വയ്യാ. താൻ ചെയ്ത കർമ്മഫലം തൻെറ കൂടെ നില്ക്കും. ദുഷ്കർമ്മമായാലും സല്ക്കർമ്മമായാലും അതിനെ വിട്ടുകിട്ടുവാൻ പെട്ടെന്നു കുതിച്ച് ഒരു പാച്ചിൽ പാഞ്ഞതുകൊണ്ട് അതിനെ പിന്നിട്ട് കടന്നുകളയുവാൻ കഴിയുകയില്ല. താൻ ചെയ്ത പാപം വിട്ടുപിരിയുകയില്ല. കർമ്മംചെയ്തവൻ ഒരിടത്തിരുന്നാൽ അവൻെറ പാപവും കൂടെയിരിക്കും. നടന്നാൽ നടക്കും. ഓടുമ്പോൾ കൂടെ ഓടും. നിഴലുപോലെ അവനെ പിന്തുടരും. ചെയ്യുന്നതു ചെയ്യും. ഒരുത്തൻ എന്ത് കർമ്മംചെയ്തുവോ, എന്തു കാര്യത്തിനു ചെയ്തുവോ, എന്തു പരിതസ്ഥിതിയിൽ ചെയ്തുവോ, അതാതിൻെറ ഫലം നന്മയും ചീത്തയും വലുപ്പവും ചെറുപ്പവും അനുസരിച്ചു സുഖവും ദുഃഖവും യഥാക്രമം അനുഭവിക്കുകതന്നെ ചെയ്യും അതിൽനിന്ന് ഒരിക്കലും വിടുതൽ ഉണ്ടാവുകയില്ല. അത് പിന്നത്തെ ജന്മത്തിൽ അനുഭവിക്കുന്നു.

കാലം എല്ലായ്പോഴും ജീവികളെ പിടിച്ചു വലിക്കുന്നു. വലിച്ചു ദൂരേക്കെറിയുന്നു. ആ ഏറിൻെറ ഊക്ക് അവൻ ചെയ്ത കർമ്മത്തിൻെറ കനം പോലെയിരിക്കും. ചിലരെ മൃഗജന്മങ്ങളിലേക്കായിരിക്കും പിടിച്ചെറിയുക. ചിലരെ മനുഷ്യജന്മത്തിലേക്കുമായിരിക്കും. സമയത്തിൻെറ കൈയിൽ ഒരു കയറുണ്ട്. അതിൻമേൽ കെട്ടിയിട്ടിരിക്കയാണ് പ്രാണികളെ. സർവ്വശക്തനായ അവൻെറ പിടിയിൽ ഒരു ജീവിക്കും രക്ഷയില്ല. ഒരു പ്രേരണയുംകൂടാതെ ചെടി സമയം സമാഗതമാകുമ്പോൾ പൂക്കുന്നു. സമയമാകുമ്പോൾ കായ് പഴുക്കുന്നു. അതുപോലെ താൻ ചെയ്ത കർമ്മവും സമയം തെറ്റാതെ പൂക്കുകയും കായ്ക്കുകയും ചെയ്യും. ബഹുമതിയും, അവമാനവും, ലാഭവും, നഷ്ടവും. നാശവും, വളർച്ചയും ഉണ്ടായിവരുന്നു. ഓരോ ഭാവവും അടിക്കടി നശിപ്പിച്ചുകൊണ്ട് മറ്റൊന്നിലേക്ക് പ്രവേശിച്ച് അതിനേയും നശിപ്പിച്ചു കടന്നുപോകുന്നു. അവയോരോന്നും വരുമ്പോൾ അതിനെ തടയുവാൻ ആർക്കു കഴിയുന്നു?

താൻ ഉണ്ടാക്കുന്നതാണ് ദുഃഖം. താൻ ഉണ്ടാക്കുന്നതു തന്നെയാണ് സുഖം. കഴിഞ്ഞ ജന്മത്തിൽ നാം ചെയ്ത കർമ്മമാണ് ഈ സുഖദുഃഖങ്ങൾക്കാസ്പദം. നോക്കുക. അമ്മയുടെ ഗർഭമാകുന്ന ശയ്യയിൽ കയറിക്കഴിഞ്ഞാൽ അന്നുമുതൽ ദുഃഖവും സുഖവും തുടങ്ങുകയായി. ആരാണിതിന്നുത്തരവാദി? അവനവൻ തന്നെ! താൻചെയ്ത കർമ്മം കൊണ്ട് (പൂർവ്വാർജ്ജിത കർമ്മംകൊണ്ടും) അനുഭവിക്കുന്നതാണിതെല്ലാം. എന്തു തരത്തിലുള്ള, നല്ലതും ചീത്തയുമായ, കർമ്മമാണ് ബാലനായിരിക്കുമ്പോഴും, യുവാവായിരിക്കുമ്പോഴും, വൃദ്ധനായിരിക്കുമ്പോഴും ഒരുത്തൻ കഴിഞ്ഞ ജന്മത്തിൽ ചെയ്തത്. ഈ ജന്മത്തിലും അതാത് പ്രായത്തിൽ ചെയ്ത കർമ്മത്തിനനുസരിച്ച ശുഭാശുഭഫലങ്ങൾ മർത്ത്യൻ അനുഭവിക്കുന്നു. ആയിരം പശുക്കൾക്ക് ആയിരം കിടാങ്ങളുണ്ടാകും. അവയെ ഒന്നിച്ചു വിട്ടാലും ഓരോ പശുക്കിടാവും അതിൻെറ തള്ളയെ മാറാതെ ചെന്നുപറ്റി അതിൻെറ പാൽ കുടിക്കുന്നതുപോലെ കഴിഞ്ഞ ജന്മത്തിൽ താൻ ചെയ്ത കർമ്മത്തിൻെറ ഫലം തെറ്റിപ്പോകാതെ അടുത്ത ജന്മത്തിൽ തിരിച്ചറിഞ്ഞ് അവനെത്തന്നെ പിടികൂടുന്നു. ഒരു മുഷിഞ്ഞ വസ്ത്രം വെള്ളത്തിലിട്ടു കഴുകി വൃത്തിയാക്കുന്നമാതിരി ഉപവാസം, തപം എന്നിവകൊണ്ട് ജീവിതം സുഖമായിത്തീരും. വളരെക്കാലം തപസ്സ് വേണ്ടവിധം ചെയ്യുകയാണെങ്കിൽ അല്ലയോ മഹാമതേ, അവരുടെ പാപം നിർമ്മാർജ്ജനം ചെയ്യപ്പെടുകയും അവരുടെ മനോരഥം സഫലമാവുകയും ചെയ്യുന്നു. സുകൃതികളുടെ മാർഗ്ഗം കാണാൻ വിഷമമാണ്. ( അവർ സഞ്ചരിക്കുന്നത് വിളംബരം ചെയ്തു കൊണ്ടല്ല.) ആകാശത്തിൽ പറക്കുന്ന പക്ഷികളുടെ വഴി ആകാശത്ത് പിന്നെ നോക്കുമ്പോൾ കാണാൻ കഴിയുകയില്ല. വെള്ളത്തിൽ സഞ്ചരിക്കുന്ന മത്സ്യങ്ങളുടെ വഴിയും അത്തരത്തിൽത്തന്നെയാണ്.

അന്യരെപ്പറ്റി ചീത്തയായ വാക്കുകൾ പറഞ്ഞതുകൊണ്ട് യാതൊരു കാര്യവുമില്ല. മറ്റൊരാൾ നടന്ന മാർഗ്ഗം ആവർത്തിച്ചു പറഞ്ഞിട്ട് കാര്യവുമില്ല. നേരെമറിച്ച് താൻ എപ്പോഴും ശോഭനവും ഹിതവുമായ കാര്യങ്ങൾ ചെയ്യുക. ആത്മഹിതമായ കാര്യം ചെയ്യുക.''

**323. ശുകോൽപ്പത്തി – വ്യാസൻ പുത്രലാഭത്തിന്നു തപസ്സുചെയ്ത് ശിവനിൽനിന്ന് വരം നേടുന്നു –** യുധിഷ്ഠിരൻ പറഞ്ഞു: "വ്യാസന്ന് എങ്ങനെയാണ് ധർമ്മിഷ്ഠനും, തപോനിധിയുമായ പുത്രനുണ്ടായത്? അവൻ എങ്ങനെ പരമമായ സിദ്ധിനേടി? ഏതൊരു സ്ത്രീയിലാണ് താപസനായ വ്യാസൻ അവനെ ജനിപ്പിച്ചത്? ഈ മഹാത്മാവിൻെറ അമ്മയെപ്പറ്റി ഒന്നും ഞാൻ അറിയുന്നില്ല. അവൻെറ ശ്ളാഘ്യമായ ജന്മത്തെക്കുറിച്ചും അറിയുന്നില്ല. ആ ബാലന്നു സൂക്ഷ്മമായ ജ്ഞാനത്തിൽ എങ്ങനെ ബുദ്ധിചെന്നു? ഈ ലോകത്തിൽ ശുകന്നു തുല്യം ജ്ഞാനിയായി വേറെ രണ്ടാമതായി ഒരാൾ ഇല്ലെന്നു പറയുന്നു. അത്തരത്തിലുള്ള

ജ്ഞാനം എങ്ങനെ അവർ നേടി? അല്ലയോ പിതാമഹാ! ഈ വക സംഗതികൾ അറിയുവാൻ എനിക്ക് ആഗ്രഹമുണ്ട്. അങ്ങു വിസ്തരിച്ച് എല്ലാം പറഞ്ഞുതരണേ! ഈ അമൃതം കേൾക്കുന്നതിലുള്ള തൃപ്തി അടങ്ങാത്തതാണ്. ശുകന്റെ മാഹാത്മ്യവും, ആത്മയോഗവും, വിജ്ഞാനവും ക്രമത്തിൽ ഉള്ളവിധം ഒന്നുംവിടാതെ പറഞ്ഞുതരണേ പിതാമഹാ!''

ഭീഷ്മൻ പറഞ്ഞു: "ഋഷിമാർ ഒരാളുടെ ധർമ്മം കല്പിച്ചിരിക്കുന്നത് വയസ്സിനെ അടിസ്ഥാനമാക്കിയല്ല, നരയെ അടിസ്ഥാനമാക്കിയല്ല, സമ്പത്തിനെ അടിസ്ഥാനമാക്കിയല്ല, ബന്ധുക്കളുടെ യോഗ്യതയെ അടിസ്ഥാനമാക്കിയുമല്ല. പിന്നെ എന്തിനെ അടിസ്ഥാനമാക്കിയാണ് ഒരുത്തനെ മഹാനെന്നുവിളിക്കേണ്ടത്.? 'ആരാണോ ജ്ഞാനി, അവനാണ് മഹാൻ', എന്നാണ് ഋഷികൾ പറഞ്ഞിട്ടുള്ളത്. ഇതിന്നൊക്കെ മൂലമായി നില്ക്കുന്നതു തപസ്സാണ്. അല്ലയോ പാണ്ഡവാ, നീ ചോദിച്ചത് ആ തപസ്സിന്റെ മാഹാത്മ്യമാണല്ലോ. ആ തപസ്സ് ഇന്ദ്രിയങ്ങളെ ജയിക്കുന്നവന്നേ ലഭിക്കൂ. മറ്റൊന്നുകൊണ്ടും ലഭിക്കയില്ല. ഇന്ദ്രിയങ്ങൾ മയക്കിയാൽ, ഇന്ദ്രിയങ്ങൾക്കധീനനായാൽ അവന്നു തീർച്ചയായും ദോഷംപറ്റും. യാതൊരു സംശയവുമില്ല. അതുകൊണ്ട് ഇന്ദ്രിയങ്ങളെ അടക്കുക. എന്നാൽ മനുഷ്യൻ സിദ്ധിനേടും. ആയിരം അശ്വമേധം, നൂറു വാജപേയം ഇവകൊണ്ടു ലഭിക്കുന്ന ഫലം ഉണ്ണീ, യോഗഫലത്തിന്റെ പതിനാറിലൊരു ഭാഗത്തിനൊക്കുകയില്ല. ഇവിടെ ശുകന്റെ യോഗഫലത്തിന്റെ മട്ട് എന്തെന്നു ഞാൻ പറയാം. അവന്റെ ജന്മത്തേയും ഗതിയേയും ഞാൻ വിവരിക്കാം. അത് അപക്വബുദ്ധികൾക്കു ഗ്രഹിക്കുവാൻ പ്രയാസമുള്ളതാണ്.

കണിക്കൊന്നമരങ്ങൾ പൂത്തുനില്ക്കുന്ന കാടുകൾ ചൂഴുന്ന മഹാമേരുവിന്റെ ശൃംഗത്തിൽ പണ്ട് മഹാദേവൻ ഭീമഭൂതഗണങ്ങളോടുകൂടി വിഹരിച്ചു. അന്ന് അവിടെ ശിവന്റെകൂടെ ദേവിയായ പാർവ്വതിയുമുണ്ടായിരുന്നു. ആ കാട്ടിൽ ദിവ്യമായ തപസ്സുചെയ്ത് കൃഷ്ണദ്വൈപായന മഹർഷി വാണു. യോഗത്താൽ യോഗധർമ്മപരായണനായ ഋഷി ആത്മാവിൽലയിച്ച് ധാരണയോടുകൂടി പുത്രലാഭം കാംക്ഷിച്ച് തപസ്സുചെയ്തു. കുരുസത്തമാ! 'തീയ്, വെള്ളം, ഭൂമി, ആകാശം, കാറ്റ് എന്നിവയോട് ധീരതയിൽ തുല്യനായ പുത്രൻ എനിക്കുണ്ടാകണം' എന്നാണ് അദ്ദേഹം ആഗ്രഹിച്ചത്. സങ്കല്പത്താൽ യോഗത്തെപ്രാപിച്ച് അജ്ഞന്മാർക്ക് പ്രാപിക്കുവാൻകഴിയാത്ത ശിവനെ, ദേവദേവേശനെ, അഗ്ര്യമായ തപസ്സിൽ ആമഗ്നമായി പ്രത്യക്ഷമാക്കി. വളരെ ക്ലേശങ്ങൾ സഹിച്ചാണ് വ്യാസൻ തപസ്സുചെയ്തത്. കാറ്റുമാത്രം ഉണ്ട്, നൂറ്റാണ്ടുകാലം ബഹുരൂപനായ മഹാദേവനെ ആരാധിച്ചു. ആ പർവ്വതപ്രദേശത്ത് മഹേശ്വരന്റെ സന്നിധിയിൽ ബ്രഹ്മർഷികളും മറ്റു രാജർഷിമാരും, ലോകപാലകന്മാരും, പല സാദ്ധ്യരും, ആദിത്യന്മാരും, രുദ്രന്മാരും, സൂര്യന്നും, ചന്ദ്രനും, വസുക്കളും, മരുത്തുക്കളും, പുഴകളും, സമുദ്രങ്ങളും, അശ്വിനീദേവന്മാരും, ഗന്ധർവ്വന്മാരും, നാരദനും, പർവ്വതനും, ഗന്ധർവ്വനായ വിശ്വാവസുവും, സിദ്ധന്മാരും, അപ്സരസ്സുകളും ലോകനാഥനെ പൂജിച്ചുവണങ്ങി.

അവിടെ മഹാദേവനായ രുദ്രൻ കൊന്നപ്പൂമലർമാല ധരിച്ച് നിലാവാൽ പൂർണ്ണചന്ദ്രനെപ്പോലെ ശോഭിക്കുന്നു. ദേവർഷിമാർതിങ്ങുന്ന ആ ദിവ്യമായ രമ്യകാനനത്തിൽ മഹർഷിയായ വ്യാസൻ പുത്രാർത്ഥമായി തപസ്സുചെയ്ത് പരമമായ യോഗത്തിൽ ലയിച്ചു.

ഈ ഘോരമായ തപംകൊണ്ട് വ്യാസന്ന് യാതൊരു ബലക്ഷയവുമുണ്ടായില്ല. യാതൊരു വാട്ടവും പറ്റിയില്ല. ഈ നിലയിൽ നില്ക്കുന്ന വ്യാസനെക്കുറിച്ച് മൂന്നുലോകത്തിലും അത്ഭുതം വ്യാപിച്ചു. അവന്റെ തീജ്ജ്വാലപോലെ ശോഭിക്കുന്ന ജടകൾ ആ തേജോരാശി യോഗത്തിൽ നില്ക്കെ ജ്വലിക്കുന്നവിധം കാണപ്പെട്ടു. ഭഗവാനായ മാർക്കണ്ഡേയനാണ് അന്നത്തെ ദേവചരിതം എനിക്കു പറഞ്ഞുതന്നത്. ഇന്നും കൃഷ്ണദ്വൈപായനന്റെ ജട അന്നത്തെ തപസ്സാൽ ദീപ്തമായത് അത്തരത്തിൽത്തന്നെ കാണപ്പെടുന്നു. അവന്റെ അമ്മാതിരിയുള്ള തപസ്സാലും ഭക്തിയാലും ഭാരതാ, ശിവൻ പ്രസാദിച്ച് മനസ്സുകൊണ്ടു നിശ്ചയിച്ചു. ഭഗവാൻ ത്രിനേത്രൻ പുഞ്ചിരിയോടെ വ്യാസനോടു പറഞ്ഞു. 'എടോ ദ്വൈപായനാ! നിനക്ക് നീ ആശിച്ചമട്ടിൽ തേജസ്വിയായ ഒരു പുത്രൻ ഉണ്ടാകും. അഗ്നിപോലെയും വായുപോലെയും ഭൂമിപോലെയും ജലംപോലെയും ആകാശംപോലെയും അവൻ പരിശുദ്ധനായിരിക്കും. അവൻ തൽഭാവത്തെ (ബ്രഹ്മത്തെ)പ്പറ്റി ചിന്തിക്കുന്നവനായിരിക്കും. അതിൽ (ബ്രഹ്മത്തിൽ) ബുദ്ധിയും ആത്മാവും അവനിൽ ഉറച്ചിരിക്കും. തദ്വാരാ തദുപാശ്രയനായിരിക്കും. മൂന്നു ലോകവും നിറയെ തേജസ്സിനാൽ പുകഴുന്നവനായിരിക്കും നിന്റെ പുത്രൻ.'

**324. ശുകോത്പത്തി - ശുകന്റെ ജനനം, വേദാദ്ധ്യയനം, സമാവർത്തനം -** ഭീഷ്മൻ പറഞ്ഞു: "മഹാദേവനിൽനിന്ന് ആ വരംവാങ്ങി സത്യവതീസുതനായ വ്യാസൻ അരണിക്കൂട്ടെടുത്ത് അഗ്നിയുണ്ടാക്കാനായി കടഞ്ഞു. ആ സമയത്ത് തന്റെ തേജസ്സുകൊണ്ടു ശോഭിക്കുന്ന രൂപലാവണ്യവതിയായ ഘൃതാചി എന്ന സുരസുന്ദരി തന്റെ കൺമുമ്പിൽ വന്നു നില്ക്കുന്നതായി അദ്ദേഹം കണ്ടു. എന്തൊരു അലൗകിക സൗന്ദര്യം! വിഗതരാഗനായ മുനിയുടെ ഹൃദയത്തെ വശീകരിക്കത്തക്ക ആ ആകർഷണീയമായ സൗന്ദര്യത്തിൽ മുനി പെട്ടുപോയി.

വ്യാസൻ ആ അപ്സരസ്സിന്റെ ദിവ്യസൗന്ദര്യത്തിൽ കാമമോഹിതനായി. ആ വനത്തിൽ വ്യാസന്റെ നില അത്തരത്തിലായി യുധിഷ്ഠിരാ! വ്യാസൻ കാമത്താൽ ഇളക്കപ്പെട്ട ബുദ്ധിയോടുകൂടിയവനായി എന്നുകണ്ട ഘൃതാചി ഒരു ശുകി(പെൺതത്ത) യുടെ രൂപമെടുത്ത് വ്യാസന്റെ സമീപത്തുചെന്നു. ഘൃതാചി മറ്റൊരു രൂപമെടുത്ത് തന്റെ അടുത്തെത്തിയപ്പോൾ അതിനെ നോക്കി അവളെ ഓർത്തു ദേഹം തളരുമാറ് അംഗജൻ തന്നിൽ വന്നുചേർന്നു.

കാമദേവൻ വന്നുചേർന്നപ്പോൾ മുനിയുടെ മനസ്സ് ക്ഷോഭിച്ചു. മഹർഷി ധൈര്യം അവലംബിച്ചു കാമബാണപീഡിതനായ മുനി മന്മഥനെ അടക്കുവാൻ ശ്രമിച്ചു. എങ്കിലും മുനിയുടെ കാമവിജൃംഭിതമായ വികാരം അടക്കാൻ കഴിയാതായി. ഇളകുന്ന മനസ്സിനെ അടക്കാനായി അദ്ദേഹം പ്രാപ്തനായില്ല 'ഭവിതവ്യാനാം ദ്വാരാണിഭവന്തി' സർവ്വത്ര വരാനുള്ളതു വഴിയിൽ തങ്ങില്ലല്ലോ. ഘൃതാചിയുടെ രൂപത്തിൽ മോഹിതനായ വ്യാസൻ മനസ്സിനെ ഞെരുക്കിയടക്കിയിരുന്നു. അരണികടയുമ്പോൾ പെട്ടെന്ന് ശക്തിയിൽ സ്ഖലിച്ച ശുക്ലം അരണിയിൽ തെറിച്ചുവീണു. ശങ്കയറ്റ മനസ്സോടെ അപ്പോൾ ആ ദ്വിജസത്തമൻ ആ അരണികൂട്ടം കടഞ്ഞുകൊണ്ടിരിക്കെ അതിൽനിന്ന് ഒരു ദിവ്യസന്താനം പൊങ്ങിവന്നു. അരണിയാൽ ശുക്ലം മഥിക്കപ്പെട്ടപ്പോൾ ഉണ്ടായവനാണ് ശുകമഹർഷി. പരമർഷിയും മഹായോഗിയും, അരണിഗർഭത്തിൽനിന്നുണ്ടായവനുമായ അവൻ അദ്ധ്വരത്തിൽ ഹവിസ്സുമേന്തി കത്തുന്ന അഗ്നിപോലെ ശോഭിച്ചു. തേജസ്സേന്തിയ രൂപത്തോടെ അങ്ങനെ ശുകൻ ജനിച്ചു. അല്ലയോ കൗരവ്യാ, അവൻ താതന്നു തുല്യമായ രൂപവർണ്ണങ്ങളുള്ളവനാണ്. ഭാവിതാത്മാവായ അവൻ പുകയറ്റ അഗ്നിപോലെ ശോഭിച്ചു.

മേരുവിന്റെ മുകളിലൂടെ പ്രവഹിക്കുന്ന ഗംഗാനദി സ്ത്രീരൂപമെടുത്തുവന്ന് കുട്ടിയെ എടുത്ത് ഗംഗാനദിയിൽ

കുളിപ്പിച്ചു. ആകാശത്തുനിന്ന് കൃഷ്ണാജിനത്തോടുകൂടിയ ദണ്ഡം (മുനിക്കുള്ള യോഗദണ്ഡും ഉടുക്കാനുള്ള തോലും) മഹാത്മാവായ ശുകന്നുവേണ്ടി മന്നിൽ വീണു രാജാവേ! ഗന്ധർവ്വന്മാർ പാട്ടുപാടി. അപ്സരസ്ത്രീകൾ നൃത്തമാടി. അപ്പോൾ ഉച്ചത്തിൽ ദേവദുന്ദുഭി മുഴങ്ങി. ഗന്ധർവ്വനായ വിശ്വാവസുവും, തുംബുരുവും, നാരദനും, ഹാഹാ ഹുഹുക്കളും, ഗന്ധർവ്വന്മാരും ശുക്രൻെറ ഉത്ഭവകഥ പുകഴ്ത്തിപ്പാടി.

അപ്പോൾ അവിടെ ഇന്ദ്രൻ മുതലായ ലോകപാലകന്മാർ വന്നുചേർന്നു. ദേവന്മാരും, ദേവർഷികളും, ബ്രഹ്മർഷികളും അവിടെ വന്നെത്തി. മാരുതൻ ഉടനെ ദിവ്യങ്ങളായ പുഷ്പങ്ങൾ അവിടെ വർഷിച്ചു. ചരാചരങ്ങളടങ്ങിയ ജഗത്തെല്ലാം ഹർഷംപൂണ്ടു ദേവിയോടെത്ത് നന്ദിയോടെ മഹാദ്യുതിയായ മഹാത്മാവ് ശിവൻ വിധിപ്രകാരം ആ മുനിപുത്രനെ ഉപനയിച്ചു (പൂണുനൂൽ ധരിപ്പിച്ചു). ഉടനെ ശക്രൻ അവിടെയെത്തി അത്ഭുതദർശനമായ കമണ്ഡലു നൽകി. പ്രീതിയോടെ ദിവ്യവസ്ത്രങ്ങളും നൽകി. അസംഖ്യം ഹംസങ്ങളും, ശതപത്രങ്ങളും, സാരസങ്ങളും ശുകനെ വലംവെച്ചു. ശുകങ്ങളും, ചാഷങ്ങളും വലംവെച്ചു ഭരതർഷഭാ! മഹാദ്യുതിയായ ശുകൻ ദിവ്യജന്മമെടുത്ത് അവിടെ പാർത്തു. മേധാവിയും, വ്രതചാരിയും സമാഹിതനുമായ അവൻ സസുഖം പാർത്തു.

ജനിച്ച ഉടനെത്തന്നെ വേദങ്ങൾ രഹസ്യമായ വ്യാഖ്യാനങ്ങളോടൊപ്പംവന്ന് ശുകനെ, പിതാവായ വ്യാസനെ എന്നവിധം സേവിച്ചു. വേദവേദാംഗഭാഷ്യജ്ഞനായ അവൻ ബൃഹസ്പതിയെ ആചാര്യനായി വരിച്ചു. ധർമ്മത്തെത്തന്നെ സർവ്വപ്രധാനമായി നിനയ്ക്കുന്നവനാണ് ആ ഗുരുവര്യൻ.

ബൃഹസ്പതിയുടെ അടുത്തുകൂടി ഗുരുവിൽനിന്ന് രഹസ്യസംഗ്രഹത്തോടുകൂടി വേദമെല്ലാം പഠിച്ചു. ഇതിഹാസങ്ങൾ മുഴുവനും പഠിച്ചു. രാജശാസ്ത്രങ്ങൾ പഠിച്ചു. അങ്ങനെ പഠനമൊക്കെക്കഴിഞ്ഞ് ഗുരുദക്ഷിണചെയ്തു ശുകൻ സമാവർത്തിച്ചു.

പിന്നെ ബ്രഹ്മചാരിയും സമാഹിതനുമായ ശുകൻ ഉഗ്രമായി തപസ്സുചെയ്തു. ദേവകൾക്കും ഋഷീന്ദ്രന്മാർക്കും ബാല്യത്തിൽത്തന്നെ ആ തപോനിധി ജ്ഞാനത്താലും, തപസ്സാലും ക്ഷണിക്കത്തക്ക ഉന്നതമായ ഒരു നിലയിലെത്തി. അവർ പല സംശയങ്ങളും ശുകനുമായി ആലോചിച്ചു പരിഹരിച്ചു.

അല്ലയോ രാജാവേ, ശുകന്ന് ആശ്രമങ്ങളിൽ (ഗാർഹസ്ഥ്യം ഉൾപ്പെട്ട) മൂന്നിലും താല്പര്യം തോന്നിയില്ല. മോക്ഷത്തിന്നുവേണ്ടിയുള്ള മാർഗ്ഗംമാത്രം അവൻ സ്വീകരിച്ചു."

**325. ശുകോത്പത്തി - ശുകൻ പിതാവിൻെറ കല്പനയനുസരിച്ച് മിഥിലയിലെത്തുന്നു -** ഭീഷ്മൻ പറഞ്ഞു: "മോക്ഷത്തെത്തന്നെ ചിന്തിച്ച് ശുകൻ അച്ഛൻെറ അരികിൽച്ചെന്നു. ശ്രേയസ്സിനെ കാംക്ഷിക്കുന്ന പുത്രൻ നമസ്കാരത്തോടെ അഭിവാദ്യംചെയ്ത് അച്ഛനോടു പറഞ്ഞു.

ശുകൻ പറഞ്ഞു: "മോക്ഷധർമ്മങ്ങളിൽ പ്രാജ്ഞനായ ഭഗവാൻ മനസ്സിന്ന് ഏറ്റവും ശാന്തിയുണ്ടാക്കുന്നവിധം എനിക്ക് അതിന്നാവശ്യമായ ഉപദേശം പ്രഭോ, നല്കണേ!

പുത്രൻ പറഞ്ഞതുകേട്ട് അവനോട് മഹാശയനായ മുനി പറഞ്ഞു: 'ഉണ്ണീ നീ പഠിക്കുക, മോക്ഷജ്ഞാനം സമ്പാദിക്കുക. പലതരം ധർമ്മവും നീ ഗ്രഹിക്കുക.'

അച്ഛൻ പറഞ്ഞുകൊടുത്തു. അപ്രകാരം മകൻ ഗ്രഹിച്ചു. ധാർമ്മികപുംഗവനായ ശുകൻ യോഗശാസ്ത്രവും കാപിലവും നിശ്ശേഷം ഗ്രഹിച്ചു ഭാരതാ! ബ്രഹ്മശ്രീയുള്ള ആ മഹാൻ. ബ്രഹ്മതുല്യപ്രഭാവനായ ശുകൻ, മോക്ഷധർമ്മജ്ഞനായി എന്ന് എപ്പോൾ തോന്നിയോ അപ്പോൾ അദ്ദേഹം പറഞ്ഞു: 'പുത്രാ, ഇനി നീ മിഥിലാധിപനായ ജനകൻെറ അടുത്തേക്ക് പോവുക. അദ്ദേഹം നിനക്കു മോക്ഷാർത്ഥമെല്ലാം പറഞ്ഞുതരും.

അങ്ങനെ അച്ഛൻെറ ആജ്ഞകേട്ട് രാജാവേ, ശുകൻ മിഥിലയിലേക്കു പോകാൻ തീരുമാനിച്ചു. ജനകരാജാവിൽനിന്നു ധർമ്മനിഷ്ഠയും, മോക്ഷാലംബവും കേൾക്കുവാൻ ആഗ്രഹത്തോടെ മിഥിലയിലേക്കു ശുകൻ പുറപ്പെട്ടു. പോകാനൊരുങ്ങിനില്ക്കുന്ന പുത്രനോട് അച്ഛൻ ഇപ്രകാരം പറഞ്ഞു, "അല്ലയോ പുത്രാ, നീ സാധാരണ മർത്ത്യനെപ്പോലെ പോകണം." വിസ്മതനല്ല നീയെങ്കിലും. നിനക്ക് നിൻെറ പ്രഭാവംകൊണ്ട് ആകാശമാർഗ്ഗേണ പോകുവാൻ കഴിയുമെന്നെനിക്കറിയാം. എങ്കിലും നീ അങ്ങനെ പോകരുത്. ആർജ്ജവത്തോടെ പോകണം. സുഖംനേടുവാൻ നീ വിചാരിക്കരുത്. വിശേഷങ്ങളെ നീ അന്വേഷിക്കരുത്. വിശേഷകാര്യങ്ങളിൽ ആഗ്രഹിച്ചാൽ അത് സംഗത്തിന്നു ഹേതുവായിത്തീരും. യാഗങ്ങൾചെയ്തു പുണ്യവാനായി വിരാജിക്കുന്ന ജനകമഹാരാജാവിനോട് വിനയപൂർവ്വം പെരുമാറണം. നിൻെറ ജ്ഞാനത്തിൽ അഹങ്കാരത്തോടെ അദ്ദേഹത്തോട് പെരുമാറരുത്. അദ്ദേഹത്തിൻെറ പാട്ടിൽ അനുസരണത്തോടെ നീ നില്ക്കണം. അദ്ദേഹം നിൻെറ എല്ലാ ശങ്കയും തീർത്തുതരും. ധർമ്മകുശലനായ ആ രാജാവു മോക്ഷശാസ്ത്രത്തിൽ വിചക്ഷണനനാണ്. അദ്ദേഹത്തിൻെറ യാഗത്തിൽ ഞാൻ കർമ്മിയാകാറുണ്ട്. അദ്ദേഹം പറയുന്നതിനെ നീ ശങ്കവിട്ട് ചെയ്യുക.'

ഇപ്രകാരം അച്ഛൻെറ ഉപദേശം ശിരസാവഹിച്ച് ധർമ്മിഷ്ഠനായ ശുകമുനി സമുദ്രത്തിൻെറ മുകളിലൂടെയും, ഭൂമിക്കു മുകളിലൂടെയും, ആകാശഗമനംചെയ്യുവാൻ കഴിവുള്ളവനായ മുനി, കാൽനടയായി യാത്രചെയ്തു. അങ്ങനെ നടന്നുനടന്ന് മലകളും, നദീതീർത്ഥങ്ങളും, സരസ്സുകളും കടന്നു നടന്ന് പലതരം വ്യാളങ്ങളും, മറ്റ് ഹിംസ്രജന്തുക്കളും അധിവസിക്കുന്ന കാടുകളും, മലഞ്ചെരിവുകളും കടന്നു. ഹരിവർഷം, മേരുവർഷം, ഹൈമവതവർഷം എന്നീപ്രദേശങ്ങളും പിന്നിട്ടു. ചീനക്കാരും ഹൂണന്മാരും അധിവസിക്കുന്ന പ്രദേശങ്ങളും കടന്നു. അങ്ങനെ നടന്നുനടന്ന് ആര്യവനത്തിലെത്തി. അച്ഛൻെറ വാക്കുകേട്ട് ആ കാര്യംതന്നെ നിനച്ച് അവൻ ആ വഴിയൊക്കെ കയറിപ്പോന്നു. ആകാശത്തിലേക്ക് ദേവന്മാർ കയറുന്നമാതിരിയാണ് ശുകൻ നിഷ്പ്രയാസം കയറിയത്. അഴകേറുന്ന പട്ടണങ്ങൾ കണ്ടു, സമൃദ്ധമായ നഗരങ്ങൾ കണ്ടു. വിചിത്രമായ രത്നങ്ങൾനിറഞ്ഞ ആഭരണവില്പനസ്ഥാനങ്ങൾ കണ്ടു. എന്നാലും അവൻ ഒന്നും കാണാത്തമട്ടിൽ നിർവ്വികാരനായി, ഒന്നിലും കൗതുകമില്ലാത്തവനായി നടന്നു. ഭംഗിയേറിയ പൂന്തോട്ടങ്ങൾ, വിശേഷപ്പെട്ട ആയതനങ്ങൾ, പുണ്യതീർത്ഥങ്ങൾ എന്നിവയെല്ലാം ഒരു പാന്ഥനെപ്പോലെ വിട്ടുപോന്നു. അങ്ങനെ നടന്നുനടന്ന് ശുകൻ വളരെ നാൾകൊണ്ട് വിദേഹത്തിൽ ചെന്നുചേർന്നു.

ഈ സമയത്ത് 'മഹാത്മാവായ ധർമ്മരാജാവ്' എന്നു പ്രസിദ്ധനായ ജനകൻ ശുകൻെറ വരവ് പ്രതീക്ഷിച്ചിരിക്കയായിരുന്നു.

നാനാവിധത്തിലുള്ള അന്നഭോജനങ്ങളോടുകൂടിയ ഗ്രാമങ്ങൾ അവൻ കണ്ടു. വണ്ടികളുടെ ചക്രം ഉരുളുന്ന ശബ്ദങ്ങൾ മുഴങ്ങുന്ന, ധാരാളം ഗോക്കളുള്ള ഗ്രാമങ്ങൾ കണ്ടു. നെല്ലും പുല്ലും മറ്റ് ധാന്യങ്ങളും ധാരാളമുള്ള പ്രദേശങ്ങൾ കണ്ടു. ഹംസങ്ങളും സാരസങ്ങളും നീന്തിക്കളിക്കുന്ന ധാരാളം പൊയ്കകൾ പലയിടത്തും ശോഭിക്കുന്ന നാടുകൾ കണ്ടു സമൃദ്ധിചേർന്ന ജനങ്ങൾചേർന്ന ജനപദങ്ങൾ കണ്ടു. ഇങ്ങനെ കൗതുകമേറിയതും സമൃദ്ധവുമായ വിദേഹരാജ്യത്ത്

ശുകൻ ചെന്നെത്തി. തേരുകളും ആനകളും കുതിരകളും ധാരാളമുള്ള രാജവീഥികൾ, ചമഞ്ഞൊരുങ്ങിയ പെണ്ണുങ്ങളും ആണുങ്ങളും കയറി സഞ്ചരിക്കുന്ന വാഹനങ്ങൾ ഇവ യൊക്കെ ശുകൻ കണ്ടു. എന്നാലും അവൻ അതിൽ മനസ്സു വെക്കാതെ കാണാത്തമട്ടിൽ നടന്നു. താൻ മനസ്സിൽ വിചാ രിച്ച ആ കാര്യമല്ലാതെ മറ്റൊന്നും അവൻ ഹൃദയത്തിൽ കടന്നുകൂടുവാൻ അനുവദിച്ചില്ല. അങ്ങനെ നിസ്സംഗമാന സനായ ശുകൻ, ആത്മാരാമനായി, പ്രസന്നാത്മാവായി മിഥിലയിൽ പ്രവേശിച്ചു.

രാജധാനിയുടെ, പുരിയുടെ വാതിൽക്കൽ എത്തി മുനി ധ്യാനം പൂണ്ടു നിന്നു. ദ്വാരപാലകൻ അകത്ത് കടക്കുവാൻ അനുവാദം വാങ്ങി അറിയിച്ചു. ശുകൻ അകത്തേക്കു നടന്നു. സമൃദ്ധലോകർ വസിക്കുന്ന രാജമാർഗ്ഗത്തിലൂടെ അവൻ നടന്നു. രാജധാനിയുടെ വാതിൽക്കൽ എത്തി ശങ്കകൂടാതെ അകത്തേക്കു കടന്നു.

അവിടെയെത്തിയ മുനിയെ ദ്വാരപാലകന്മാർ ഉഗ്രമായ വാക്കുകൾകൊണ്ട് തടഞ്ഞു. കടുത്ത വാക്കുകേട്ടിട്ടും യാതൊരു നടുക്കവും ദുഃഖവും കൂടാതെ ശുകൻ അവിടെ നിന്നു. വളരെയേറെ വഴി നടക്കുകയാലും വെയിൽ കൊള്ളു കയാലും വിശപ്പും ദാഹവും ഉണ്ടാകയാലും ശുകൻ തളരു മായിരുന്നു, എങ്കിലും യാതൊരു തളർച്ചയും ക്ഷീണവും അവനിൽ ഉണ്ടായില്ല.

ഉടനെ ആ ദ്വാരപാലകന്മാരിൽ ഒരുത്തൻ മദ്ധ്യാഹ്ന സൂര്യനെപ്പോലെ തേജസ്സോടെ ശുകൻ നിൽക്കുന്നതുകണ്ട് ദുഃഖിച്ചു. ഉടനെ അടുത്തുചെന്ന് മുനിയുടെ പാദത്തിൽ നമസ്കരിച്ചു. അങ്ങനെ അവൻ രാജധാനിയിലേക്കുള്ള ഒന്നാ മത്തെ പടി കടത്തിവിട്ടു. അങ്ങനെ ഒന്നാംപടി കടന്ന അവൻ നടന്നു രണ്ടാംപടിവാതില്ക്കൽ എത്തി. മോക്ഷമാർഗ്ഗം മാത്രം മനസ്സിൽ നിനച്ചുനില്ക്കുന്ന ശുകൻ വെയിലിലും തണ ലിലും വ്യത്യസ്തഭാവംകൂടാതെ നിൽക്കുന്ന സമദർശിയായ, സമദ്യുതിയായ ശുകൻ രാജമന്ത്രിയെ ഒരു മുഹൂർത്തത്തി നുള്ളിൽ കണ്ടു. അവൻ മുനിയെ വന്ദിച്ചു രണ്ടാമത്തെ കാവൽപ്പടിയും കടത്തിവിട്ടു.

രണ്ടാമത്തെ പടി കടന്നെത്തുന്ന ശുകനെ അന്തഃപുര ത്തിന്നടുത്തുള്ള പ്രമദവനം എന്ന ആരാമത്തിൽ എത്തിച്ചു. ആ ആരാമമാണെങ്കിൽ ഇന്ദ്രന്റെ ചൈത്രരഥമെന്ന ആരാമ ത്തിന്നു തുല്യമാണ്. വെള്ളത്തിന്റെ ചാട്ടമുള്ള ജലക്രീഡാ യന്ത്രങ്ങൾ ഉള്ളതും പൂത്തമരങ്ങളാൽ പ്രശോഭിക്കുന്നതുമായ പ്രമദവനത്തിൽ വസിക്കുവാൻ രാജമന്ത്രി അനുവദിച്ചു. ആ മനോഹരമായ ആരാമത്തിൽ ശുകമുനിയെ സല്ക്കരിച്ച് പീഠം നല്കിയിരുത്തി മന്ത്രി പോയി.

മന്ത്രി പോയതിന്നുശേഷം ശുകനെ ആദരിച്ച് സല്ക്കരി ക്കുവാൻ സുന്ദരിമാരായ യുവതികളെ ഏർപ്പാടുചെയ്തു. സുശ്രോണികളായ സുന്ദരാംഗിമാർ, മോടിയിൽ ചമഞ്ഞൊ രുങ്ങിനില്ക്കുന്ന സുന്ദരിമാർ, മൃദുവായ രക്താംബരം ചാർ ത്തിയവരും, നല്ല പൊൻകോപ്പണിഞ്ഞവരുമായ മൃദുലാംഗി മാർ, ആരേയും ആടിപ്പാടി രസിപ്പിച്ചു മയക്കുവാൻ കഴിവുള്ള മനോഹരികൾ ശുകനെ ശുശ്രൂഷിച്ചു. അവർ ആടിയും നൃത്തംചെയ്തും, മധുരമായി പാടിയും, കൊഞ്ചിപ്പറഞ്ഞും, ലജ്ജനടിച്ചും, അപ്സരസ്ത്രീകളെപ്പോലെ കണ്ണഞ്ചിക്കുന്ന മട്ടിൽ അദ്ദേഹത്തിന്റെ മുമ്പിൽ വിളങ്ങി. കാമോപചാരങ്ങൾ അറിയുന്ന ആ മോഹനാംഗിമാർ ഭാവം കണ്ടറിഞ്ഞു ചെയ്യു ന്ന വിദഗ്ദ്ധമാരായ അമ്പതു വേശ്യാരമണികൾ ശുകന്റെ ചുറ്റുംകൂടി പാദ്യാദികൾ വാങ്ങിച്ച് മുനിയുടെ പാദം കഴുകി ക്കുകയും പൂജിക്കുകയും അർച്ചിക്കുകയും ചെയ്തു. കാല ത്തിന്നുചേർന്ന സ്വാദുള്ള അന്നവും, മറ്റു ഭോജ്യങ്ങളും നല്കി ഋഷികുമാരനെ തൃപ്തിപ്പെടുത്തി.

സുഖമായി ഊണു കൊടുത്തതിന്നുശേഷം ആ സുന്ദരി കൾ ഒറ്റയ്ക്കൊറ്റയ്ക്കുവന്ന് പ്രമദവനം ചൂണ്ടിക്കാണിച്ചു 'നാം അങ്ങോട്ടു പോവുക' എന്നു വിജനമായ സ്ഥലം കാണിച്ച്, കുണുങ്ങിച്ചിരിച്ച്, കുഴഞ്ഞു നാണിച്ച്, മധുരമായി പാടി അങ്ങോട്ടാകർഷിച്ചു. ഉദാരസത്വജ്ഞനെ ആ കാമോ പചാരകുശലകളായ നാരിമാർ സേവിച്ചു. ആ പെണ്ണുങ്ങളുടെ സ്പർശനംകൊണ്ടോ, മധുരമായ ഗാനംകൊണ്ടോ ശുകൻ അവരുടെ പാട്ടിൽ വീണുപോയില്ല. യാതൊരു വികാരവും അവരുടെ പ്രയത്നംകൊണ്ട് ശുകനിൽ ഉണ്ടായില്ല. സ്വകർമ്മ കാരിയും, ശങ്കയില്ലാത്തവനും, ശുദ്ധാത്മാവും, ജിതേന്ദ്രി യനും, ജിതക്രോധനുമായ അരണീസുതൻ ഹർഷിക്കുക യാകട്ടെ, കോപിക്കുകയാകട്ടെ ചെയ്തില്ല. അവന്നു ദിവ്യവും, ദേവന്മാർക്ക് അർഹവും, രത്നാഢ്യവുമായ ശയനാസനങ്ങൾ നല്ലപോലെ മനോഹരമായ വിരിപ്പുകളാൽ അലങ്കരിച്ച്, ആ സുന്ദരികൾ അതിൽ അവനെ ഇരുത്തുകയും, കിടത്തുകയും, ചെയ്തു. ശുകൻ തന്റെ കാൽകഴുകി സന്ധ്യാവന്ദനംചെയ്ത് മോക്ഷമാർഗ്ഗംമാത്രം ചിന്തിച്ച് പീഠത്തിൽ ഇരുന്നു. രാത്രി യുടെ ആദ്യത്തിൽ അവൻ ധ്യാനതല്പരനായി. രാത്രിയുടെ മദ്ധ്യത്തിൽ ശരിക്കു ഗാഢമായി ഉറങ്ങി.

ഒരു മുഹൂർത്തംകൂടി വെളുപ്പാനുള്ളപ്പോൾ ഉണർ ന്നെഴുന്നേറ്റ് ദിനകൃത്യങ്ങൾ കഴിഞ്ഞ് ശുചിയായി, ആ പെണ്ണുങ്ങളുടെ മദ്ധ്യത്തിൽ വസിക്കുന്ന അവൻ കേവലം ധ്യാനത്തിൽ ഇരുന്നു. ധ്യാനനിമഗ്നനായി. പിന്നെ ശേഷ മുള്ള പകലും അങ്ങനെ കഴിച്ചു. പിന്നെ രാത്രിയിലും അപ്ര കാരംതന്നെ രാജഗൃഹത്തിൽ ശുകൻ കഴിഞ്ഞുകൂടി.'

**326. ശുകോത്പത്തി –ജനകൻ ശുകനെ പൂജിക്കുന്നു. ബ്രാഹ്മണധർമ്മം, മോക്ഷം നേടേണ്ടത് ജ്ഞാനം കൊണ്ടോ? തപംകൊണ്ടോ?** –ഭീഷ്മൻ പറഞ്ഞു: "അല്ല യോ ഭാരതാ, പിന്നെ ജനകമഹാരാജാവ് മന്ത്രിമാരോടു കൂടി പുരോഹിതനെ മുമ്പിൽ നടത്തി, പലമാതിരി രത്നങ്ങളും എടുപ്പിച്ച്, പീഠവും മുൻപിലാക്കി, അന്തപ്പുരത്തോടൊപ്പം, ശിരസ്സിൽ അർഘ്യവുമേന്തി, ഗുരുപുത്രന്റെ സമീപത്തേക്കു ചെന്നു. സർവ്വതോഭദ്രമായ ആ പീഠത്തിൽ പുരോഹിതൻ എടുക്കുന്നതും തന്റെ കൈയിനാൽ സ്പർശിക്കുന്നതുമായ രത്നഖചിതമായ, മനോഹരമായ, മേൽവിരിപ്പു വിരിച്ച് സർവ്വ തോഭദ്രമായ പീഠത്തിൽ ശുകനെ ഇരുത്തി. പാദ്യം കൊടുത്ത് പിന്നെ അർഘ്യം നല്കി ഗോക്കളെയും കൊടുത്തു. മന്ത്ര ത്തോടുകൂടിയ പൂജ അവൻ യഥാവിധി സ്വീകരിച്ചു. ജനകൻ നല്കിയ പൂജ ഋഷികുമാരൻ കൈക്കൊണ്ടു. ഗോക്കളേയും സമ്മതിച്ചുവാങ്ങി നരേന്ദ്രനെ മാനിച്ചു. രാജാവിന്ന് അവ്യയ മായ കുശലം ആശംസിക്കുകയും ചോദിക്കുകയും ചെയ്തു. രാജാവിന്ന് അനാമയം ആശംസിച്ചതിന്നുശേഷം ശുകൻ അവന്റെ സമ്മതത്തോടെ ഇരുന്നു. ഉദാരസത്വാഭിജാത്യനായ നൃപൻ ഭൂമിയെ നമസ്കരിച്ച് വ്യാസപുത്രനോട് കുശലം ചോദിച്ചു: 'എന്താണ് ഭവാൻ ഇത്രത്തോളം എഴുന്നള്ളുവാൻ കാരണം? അറിയാൻ ആഗ്രഹിക്കുന്നു!' എന്ന് രാജാവ് ശുക നോട് പറഞ്ഞു."

ശുകൻ പറഞ്ഞു: "അച്ഛൻ പറഞ്ഞ് ഞാൻ അങ്ങയെപ്പറ്റി അറിഞ്ഞു. അങ്ങയുടെ ശുഭമായ വൃത്താന്തം എന്നോടു പറഞ്ഞു. മോക്ഷധർമ്മാർത്ഥകോവിദനാണ് കീർത്തിമാനായ ജനകമഹാരാജാവ് എന്ന് അച്ഛൻ എന്നോടു പറഞ്ഞു. അച്ഛ ന്റെ യാജ്യനാണെന്നും അങ്ങയുടെ അടുത്തുവന്നാൽ അങ്ങ് എന്റെ സകല സംശയവും തീർത്തുതരുമെന്നും അച്ഛൻ എന്നോടു പറഞ്ഞു. പ്രവൃത്തിക്കും നിവൃത്തിക്കുമു ള്ള സംശയങ്ങളും അങ്ങു തീർത്തുതരുമെന്നു പറഞ്ഞു. അങ്ങനെ അച്ഛന്റെ നിർദ്ദേശപ്രകാരമാണ് ഞാൻ അങ്ങ യുടെ അരികിലേക്കു പോന്നത്. അതുകൊണ്ട് ധർമ്മിഷ്ഠരിൽ

ശ്രേഷ്ഠനായ അങ്ങ് എനിക്കുവേണ്ട ധർമ്മമാർഗ്ഗം ഉപദേശിച്ചുതരണം. എൻെറ സംശയം ഇതാണ്. ബ്രാഹ്മണൻ ചെയ്യേണ്ട കർത്തവ്യമെന്താണ്? മോക്ഷാർത്ഥം എന്താണ്? ആ മോക്ഷം നേടേണ്ടത് ജ്ഞാനംകൊണ്ടോ, തപസ്സുകൊണ്ടോ? എങ്ങനെയാണെന്നു പറഞ്ഞുതരണേ!"

ജനകൻ പറഞ്ഞു: "ജന്മംതൊട്ട് ബ്രാഹ്മണന്ന് എന്തു വേണമെന്നുള്ളത് ഞാൻ ആദ്യമായി പറയാം. ഉപനയനം കഴിഞ്ഞതിന്നുശേഷം വത്സാ, അവൻ ദേവകാര്യത്തിൽ തല്പരനാകണം. നല്ലപോലെ തപസ്സുചെയ്യുക, ഗുരുവിനെ ശുശ്രൂഷിക്കുക, ബ്രഹ്മചര്യാവ്രതം ശരിക്ക് അനുഷ്ഠിക്കുക, അങ്ങനെ ദേവകൾക്കും, പിതൃക്കൾക്കുമുള്ള കടം വീട്ടണം. അസൂയ പാടില്ല. വേദംപഠിച്ചു ദൃഢമാക്കി, ഗുരുവിന്നു ദക്ഷിണനല്കി, പിന്നെ ഗുരുവിൻെറ സമ്മതത്തോടെ സമാവർത്തനം ചെയ്യണം. ഇതാണ് ദ്വിജൻെറ കർമ്മം. സമാവർത്തിച്ചതിന്നുശേഷം ഗൃഹസ്ഥാശ്രമിയാകണം. ഭാര്യയെനേടി അവളിൽ തല്പരയായി, അനസൂയനായി ജീവിക്കണം. അങ്ങനെ ഗൃഹസ്ഥനായി ജീവിക്കുമ്പോൾ അഗ്നിഹോമാദികൾ ചെയ്യണം. പുത്രന്മാരെനേടി അവസാനം കാട്ടിൽ പ്പോയി വന്യാശ്രമം സ്വീകരിക്കണം. ശാസ്ത്രം അനുശാസിക്കുന്നവിധം അഗ്നിയെ അർച്ചിച്ച് അതിഥികളിൽ ആദരവോടും, പ്രിയത്തോടുംകൂടി വാഴുക. കാട്ടിൽ അഗ്നികളെ തന്നിലാക്കി ധർമ്മജ്ഞനായ പുരുഷൻ ശീതാതപാദികളായ ദ്വന്ദ്വങ്ങളെവിട്ട് വീതരാഗനായി ബ്രഹ്മാശ്രമിയായി വാഴുക.'

ശുകൻ പറഞ്ഞു: "നിർദ്ദ്വന്ദ്വനായി, ജ്ഞാനങ്ങളൊക്കെ വേണ്ടമാതിരി ഉറച്ച ഒരുവൻ പിന്നെ മൂന്നാശ്രമങ്ങളെ ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം എന്നിവ മൂന്നിനെയും സ്വീകരിച്ചുകൊള്ളണമെന്നു വല്ല നിർബ്ബന്ധവുമുണ്ടോ? എൻെറ ഉള്ളിലുള്ള വലിയ സംശയമാണിത്, അത് അങ്ങ് എനിക്കു പറഞ്ഞുതരണം വേദാർത്ഥതത്ത്വപ്രകാരം ഉദാഹരണസഹിതം എനിക്കു പറഞ്ഞുതരണേ, രാജാവേ!"

ജനകൻ പറഞ്ഞു: "ജ്ഞാനവിജ്ഞാനങ്ങൾ നേടാതെ ഒരുത്തന്നും മോക്ഷം ലഭിക്കുകയില്ല. ഗുരുവിൻെറ അടുത്തു നിന്ന് അഭ്യസിക്കാതെ ജ്ഞാനവിജ്ഞാനങ്ങൾ നേടുവാൻ കഴിയുകയില്ല. പ്ലവംകൊണ്ടും സംസാരത്തിൻെറ അഗാധത്തെ തരണംചെയ്യുവാൻ സഹായിക്കുന്നവൻ ഗുരുവാണ്. ജ്ഞാനം എന്നതാണ് പ്ലവം. അമരംപിടിക്കുന്നവനാണ് ഗുരു. ആ തോണി കൈയിലായാൽപ്പിന്നെ അവനു സംസാരം കടക്കുവാൻ വിഷമമെന്തുണ്ട്? സംസാരസമുദ്രത്തിൻെറ മറുകരയ്ക്കെത്തിക്കഴിഞ്ഞാൽ പിന്നെ വഞ്ചിയേയും അമരക്കാരനേയും വിടാം. പിന്നെ ആവശ്യമില്ലല്ലോ. ലോകം നശിക്കാതിരിക്കുന്നതിന്നും കർമ്മത്തിൻെറ നാശം വന്നുകൂടാതിരിക്കുന്നതിന്നുംവേണ്ടി പണ്ടുള്ളവർ ചെയ്ത ധർമ്മമാണ് ചതുരാശ്രമധർമ്മങ്ങൾ. പല ജാതികളിൽ പലതാണ് കർമ്മം. ശുഭാശുഭമായ കർമ്മങ്ങളെ ത്യജിക്കുക നല്ലതും ചീത്തയുമായ എല്ലാ കർമ്മങ്ങളേയും വിടുക, എന്നാൽ മോക്ഷം ലഭിക്കും. പല ജന്മങ്ങളിലും ചെയ്ത തപോനിയമങ്ങളുടെ ഫലമായി മനസ്സും ബുദ്ധിയും ശുദ്ധമായി അവൻ മോക്ഷത്തെപ്രാപിക്കുവാൻ ബ്രഹ്മചര്യത്തിൽത്തന്നെ പാത്രമാകുന്നു. അതിൽ എത്തിയതിന്നുശേഷം കാര്യം കണ്ടവനായ, വിമുക്തനായ ബുധന്ന് പരമാർത്ഥിയായവന്ന് മൂന്നാശ്രമത്തിലും എന്തുകാര്യം ഉണ്ടെന്നുപറയാം.

രാജസം, താമസം എന്നീ രണ്ടു ഗുണങ്ങളും ദോഷമാണ്. അതിനെ ഒഴിവാക്കണം. സാത്വികമാർഗ്ഗത്തിൽ പ്രവേശിച്ച് ആത്മാവ് ആത്മാവിനെ ദർശിക്കണം. ജീവജാലങ്ങളിൽ ആത്മാവിനേയും ആത്മാവിൽ ജീവജാലങ്ങളേയും സത്വഗുണവാൻ ദർശിക്കുന്നു. അലിപ്തനായ വാരിചരൻ വാരിയിൽ എന്നപോലെയാകണം. ഒന്നിലും അനുരാഗം പാടില്ല. ജലത്തിൽ താമരയിലപോലെ നിന്നാലും വെള്ളം ഒട്ടിപ്പിടിക്കാതിരിക്കണം. പക്ഷി ഭൂമിവിട്ട് ഉയർന്നു പറക്കുന്നതുപോലെ പറന്നു മറ്റൊരിടത്ത് ആകാശത്തിലെത്തുന്നമാതിരി, ദേഹം വെടിഞ്ഞ നിർമ്മുക്തനായ നിർദ്ദ്വന്ദ്വൻ ശമത്തെ പ്രാപിക്കും.

ഇതിനെപ്പറ്റി പണ്ട് യയാതിരാജാവു പാടിയ ഗാഥകൾ സ്മരണീയമാണ്. മോക്ഷശാസ്ത്രവിശാരദന്മാരായ വിപ്രന്മാർ ഇവയെ ഏല്ക്കുന്നുണ്ട്. ജ്യോതിസ്സ് ആത്മാവിൽ വേറെയില്ല. എല്ലാ ജീവിയിലും ഒപ്പമാണ്. മനസ്സിൽ സമാധിയോഗം കൊള്ളുന്നവന്നു താനേകാണുവാൻ സാധിക്കും. അന്യനെ ഭയപ്പെടാത്തവനും, അന്യൻ ഭയപ്പെടാത്തവനും, ഒന്നിലും ഇച്ഛയില്ലാത്തവനുമായി ഒരുത്തൻ എപ്പോൾ ഭവിക്കുന്നുവോ, അപ്പോൾ അവൻ ബ്രഹ്മമായി എന്നു ധരിക്കണം. ഒരു ജീവിക്കും ഉപദ്രവം മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും ചെയ്യാത്തവൻ അപ്പോൾ ബ്രഹ്മമായി ഭവിക്കും. മനസ്സ് ആത്മാവിലാക്കി മോഹിപ്പിക്കുന്ന ഈർഷ്യവിട്ട്, കാമവും മോഹവും ആര് വിടുന്നുവോ, അപ്പോൾ അവൻ ബ്രഹ്മത്വം പ്രാപിക്കും. കേൾക്കുന്നതിലും, കാണുന്നതിലും, സർവ്വഭൂതത്തിലും ഒപ്പം നിർദ്ദ്വന്ദ്വനായവൻ അപ്പോൾ ബ്രഹ്മമായി ഭവിക്കും. സ്തുതിയും, നിന്ദയും, തുല്യമായി ആരു കാണുന്നുവോ, അവൻ അപ്പോൾ ബ്രഹ്മമായി ഭവിക്കും. ഇരുമ്പും, സ്വർണ്ണവും, സുഖവും, ദുഃഖവും, തണുപ്പും, ചൂടും, അർത്ഥവും, അനർത്ഥവും, പ്രിയവും, അപ്രിയവും, ജീവിതവും, മരണവും ഇവയാണ് ദ്വന്ദ്വങ്ങൾ. ഇവ തുല്യമായി ആരു കാണുന്നുവോ, അവൻ ബ്രഹ്മമായി ഭവിക്കുന്നു.

ആമ അംഗങ്ങളെ നീട്ടുകയും അതു തന്നിലേക്കു ചുരുക്കുകയും ചെയ്യുന്നതുപോലെ ഭിക്ഷു തൻെറ മനസ്സുകൊണ്ട് ഇന്ദ്രിയങ്ങളെ അടക്കണം. ഇരുട്ടുള്ള വീട് ദീപംകൊണ്ടു കാണുന്നമാതിരി ബുദ്ധിയാകുന്ന ദീപംകൊണ്ട് ആത്മാവിനെ കാണുവാൻ കഴിയുന്നതാണ്.

ഈ പറഞ്ഞ ഗുണങ്ങളൊക്കെ അല്ലയോ ബുദ്ധിസത്തമാ, നിന്നിൽ ഞാൻ കാണുന്നുണ്ട്. അറിയേണ്ടതായ മറ്റു കാര്യങ്ങളും ഭവാൻ അറിയുന്നുണ്ടെന്ന് ഞാൻ കാണുന്നു. അല്ലയോ ബ്രഹ്മർഷേ, എൻെറ നാട്ടിലേക്ക് അങ്ങയുടെ ഗുരുവിൻെറ പ്രസാദത്താൽ വന്നവനാണ് ഭവാൻ. ഭവാനൊക്കുന്ന പഠിപ്പുകൊണ്ടും അദ്ദേഹത്തിൻെറ പ്രസാദത്താലും ഇവിടെ എനിക്കും ദിവ്യജ്ഞാനം വെളിവായിസിദ്ധിച്ചു. അതുകൊണ്ട് അങ്ങയെപ്പറ്റി ഞാനറിയുന്നു. അങ്ങയ്ക്ക് എന്നെക്കാൾ വിജ്ഞാനം കൂടുതലുണ്ട്. ഗതിയും മെച്ചപ്പെട്ടതാണ്. ഐശ്വര്യവും എന്നെക്കാൾ കൂടുതലാണ്. അത് അങ്ങ് ഓർക്കുന്നില്ല. അറിയുന്നില്ല. കാരണം, ബാല്യത്താലാകാം. സംശയത്താലാകാം. മോക്ഷഭയത്താലാകാം. എല്ലാ വിജ്ഞാനവും ലഭിച്ചിട്ടും ഭവാൻ ആ ഗതി നേടാതെ ഇവിടെ തങ്ങുകയാണ്. ശുദ്ധമായ വ്യവസായത്താൽ എന്നെപ്പോലെ സംശയം നീങ്ങിയതിന്നുശേഷം ഹൃദയത്തിൻെറ കെട്ടഴിച്ച് പരഗതിയെ ഭവാൻ പ്രാപിക്കും. അങ്ങ് വിജ്ഞാനസമ്പന്നനാണ്. സ്ഥിരബുദ്ധിയാണ്. അലോലുപനാണ്. അല്ലയോ ബ്രാഹ്മണാ! വ്യവസായംവിട്ട് ആ പരത്തിൽ ഭവാൻ എത്തും.

അങ്ങയ്ക്ക് സുഖദുഃഖങ്ങളിൽ ഭേദബുദ്ധിയില്ല. ലോഭവും ഭവാനില്ല. നൃത്തഗീതങ്ങളിൽ താൽപര്യമില്ല. രാഗവും അങ്ങയിൽ കാണുന്നില്ല. ബന്ധുക്കളിൽ ബന്ധം ഭവാനില്ല. ഭയങ്ങളിൽ ഭയവുമില്ല. അല്ലയോ മഹാഭാഗാ, ഭവാൻ പൊന്നിലും കല്ലിലും തുല്യനാണ്. അതു ഞാൻ നന്നായി മനസ്സിലാക്കിയിരിക്കുന്നു. ഞാൻ അങ്ങയെ അറിയുന്നു. മറ്റു മനീഷികളും ഭവാൻെറ മഹത്ത്വമറിയുന്നുണ്ട്. അക്ഷയവും അനാമയവുമായ പരമമായ മാർഗ്ഗത്തിൽ ഭവാൻ എത്തിയിരിക്കുന്നു എന്നതറിയാത്ത മനീഷികൾ എങ്ങുണ്ട്? ബ്രാഹ്മണന്ന് എ

ന്താണു സിദ്ധി? എന്താണു ഫലം? മോക്ഷാർത്ഥം എന്താണ്? അതിൽ ഭവാൻ ശരിക്കും എത്തിനില്ക്കുന്നു! അല്ലയോ ബ്രാഹ്മണാ, പിന്നെ ഭവാൻ എന്താണു ചോദിക്കുന്നത്? സംശയാതീതനായി ഭവാൻ ബ്രഹ്മജ്ഞാനിയാണ്. ബ്രഹ്മപദത്തെ പ്രാപിച്ചിരിക്കുന്നവനായി വിരാജിക്കുന്നു.

**327. ശുകോത്പത്തി - ശുകൻ അച്ഛൻെറ അടുത്ത് മടങ്ങിയെത്തുന്നു -സ്വാദ്ധ്യായവിധികൾ വ്യാസൻ ശിഷ്യന്മാർക്ക് ഉപദേശിക്കുന്നു -** ഭീഷ്മൻ പറഞ്ഞു: "ഈ വാക്കു കേട്ടതിന്നുശേഷം കൃതാത്മാവായ ശുകൻ കൃതനിശ്ചയനായി തന്നത്താൻ തന്നിലാക്കി തന്നത്താൻ തന്നെ അവൻ കണ്ടു. ആത്മാവെ ആത്മാവിൽ ദർശിച്ചു. അവൻെറ ഉദ്ദേശം നിറവേറി. അവന്ന് മനസ്സിൽ ശാന്തിയും സമാധാനവും ലഭിച്ചു. പിന്നെ ജനകനോടു ചോദ്യങ്ങളൊന്നും ചോദിച്ചില്ല. അവൻ നേരെ വടക്കോട്ടു യാത്രയായി. കാറ്റിൻെറ വേഗത്തിൽ കാറ്റുപോലെയായി അവൻ ഹിമാലയത്തെ ലക്ഷ്യമാക്കി കുതിച്ചു. പിന്നെയങ്ങോട്ടുള്ള യാത്രയിൽ ശുകൻ കാൽനടയായിട്ടല്ല പോയത്. ഭൂമിയിൽ സ്പർശിക്കാതെ യോഗസിദ്ധികൊണ്ട് ആകാശമാർഗ്ഗേണ സഞ്ചരിച്ചു.

ഈ സന്ദർഭത്തിൽ നാരദമഹർഷി സിദ്ധചാരണന്മാർ സേവിക്കുന്ന ഹിമാലയം സന്ദർശിക്കുന്നതിന്നു ചെന്നെത്തിയിരുന്നു. ആ പ്രദേശം അപ്സരസ്ത്രീകൾ വിഹരിക്കുന്നതും, ശാന്തനാഗങ്ങൾ വസിക്കുന്നതുമാണ്. അസംഖ്യം കിന്നരന്മാരും ഭൃംഗരാജഗണങ്ങളും നീർക്കാക്കകളും കരിംകുരികിൽപ്പക്ഷികളും ജീവജ്ജീവകപ്പക്ഷികളും കേകാരവം പുറപ്പെടുവിക്കുന്ന മയിൽപ്പക്ഷികളും രാജഹംസങ്ങളും ഹൃഷ്ടങ്ങളായ കുയിലുകളും പക്ഷിരാജാവായ ഗരുഡനും നിവസിക്കുന്ന ഇടമാണ് ആ പർവ്വതപ്രദേശം.

ലോകേശന്മാർ നാലുപേരും ദേവന്മാരും മുനിമാരും അവിടെ എന്നും ലോകഹിതത്തിന്നുവേണ്ടി ചെല്ലാറുണ്ട്. പുത്രലാഭത്തിന്നുവേണ്ടി മഹാവിഷ്ണു ഇവിടെ തപസ്സു ചെയ്തിട്ടുണ്ട്. അവിടെവെച്ചാണ് ദേവസേനാനായകനായ സ്കന്ദൻ ചെറുപ്പത്തിൽ ദേവന്മാരെ ആക്ഷേപിച്ചത്. മൂന്നു ലോകത്തേയും ധിക്കരിച്ച് തൻെറ വേൽവെച്ചത് ഇവിടെയാണ്. ലോകത്തെ ധിക്കരിച്ച് തൻെറ വേൽ ഭൂമിയിൽ താഴ്ത്തി സ്കന്ദൻ ഇപ്രകാരം വിളിച്ചു പറഞ്ഞു: 'അല്ലയോ ലോകരേ, എന്നെക്കാൾ വിപ്രരിൽ പ്രിയമുള്ളവരായി ആരുണ്ട്? എന്നേക്കാൾ ബാഹുബലമുള്ളവർ ആരുണ്ട്? ആരെങ്കിലുമുണ്ടെങ്കിൽ എന്നെപ്പോലെ വേദജ്ഞാനവും ബ്രാഹ്മണ ഭക്തിയും ബാഹുബലവും ആർക്കെങ്കിലുമുണ്ടെങ്കിൽ അവർ മുന്നോട്ടു വരട്ടെ. ഉണ്ടെങ്കിൽ ഈ വേൽ ഒന്നു പറിച്ചുപൊക്കട്ടെ, അല്ലെങ്കിൽ ഒന്ന് ഇളക്കുകയെങ്കിലും ചെയ്യട്ടെ! ഈ പ്രഖ്യാപനം കേട്ടതോടെ ലോകം നടുങ്ങിപ്പോയി. ഈ വേൽ പൊക്കുവാൻ ആരു മുന്നോട്ടുവരും? എന്തു സംഭവിക്കുമെന്ന സംഭ്രമം പരന്നു! ദേവന്മാരുടെ ഹൃദയവും ഇന്ദ്രിയങ്ങളും കിടിലംകൊണ്ടു. ഉടനെ ഭഗവാൻ വിഷ്ണു ദൈത്യന്മാരോടും രക്ഷോഗണങ്ങളോടുംകൂടി ഇപ്പോൾ ഈ സന്ദർഭത്തിൽ എന്തുചെയ്യണമെന്ന് ആലോചിച്ചു. യുക്തമായതു ചെയ്തേ പറ്റൂ എന്നുറപ്പിച്ചു. ഈ ആക്ഷേപം പൊറുക്കാതെ വിഷ്ണു അഗ്നിപുത്രനെ നോക്കി. വിശുദ്ധാത്മാവായ വിഷ്ണു വേല് ചെന്നു പിടിച്ചു. ഇടംകൈകൊണ്ട് പുരുഷോത്തമനായ വിഷ്ണു വേൽ ഒന്നിളക്കി. ബലവാനായ വിഷ്ണു വേൽ ഇളക്കുന്ന സമയത്ത് മാടും കാടും മലയും കടലുംചേർന്ന ഭൂമി ആകെയൊന്നിളകി. വലുതായ ഒരു ഭൂകമ്പമുണ്ടായി. ആ വേൽ പറിച്ചെടുക്കാൻ വിഷ്ണുവിന്ന് വിഷമമില്ലെങ്കിലും ഇടതുകൈകൊണ്ട് ഒന്ന് ഇളക്കുകമാത്രമേ ചെയ്തുള്ളൂ. സ്കന്ദരാജൻെറ ധർഷണത്തെ കാക്കുവാൻ മാത്രമാണ് അങ്ങനെചെയ്തത്. ആ വേലിട്ടിളക്കി ഭഗവാൻ വിഷ്ണു പ്രഹ്ലാദനോടു പറഞ്ഞു: 'ഈ കുമാരൻെറ ശൗര്യം നോക്കൂ! ഇതു മറ്റാരും ചെയ്യുകയില്ല. ഇതുപൊക്കുവാൻ കെല്പുള്ളവർ ഉണ്ടോ?

ഈ വാക്കുകേട്ടപ്പോൾ പ്രഹ്ലാദനു സഹിച്ചില്ല. തനിക്ക് അതു പൊക്കുവാൻ കഴിയുമെന്ന് അവന്നു തോന്നി. അവൻ ആ വേൽ പിടിച്ചു കുലുക്കിനോക്കി. എന്നാൽ അതൊന്നു ചലിപ്പിക്കുവാൻ അവന്നു കഴിഞ്ഞില്ല. പ്രഹ്ലാദൻ, തൻെറ സർവ്വകരുത്തും പ്രയോഗിച്ച് വിയർത്തുതളർന്ന് ഉച്ചത്തിലലറി കുന്നിൻമുകളിൽ ഹിരണ്യകശിപുവിൻെറ പുത്രൻ വിഹ്വലനായി മൂർച്ഛിച്ചുവീണുപോലും!

വടക്കുഭാഗത്ത് ആ ശൈലത്തിൻെറ ചരിവിൽച്ചെന്നു വൃഷധ്വജൻ വസിക്കുന്നിടത്ത് ആ ദുർദ്ധർഷൻ വലിയ തപസ്സുചെയ്തു. ദീപ്തമായ അഗ്നി ചുഴലുന്ന ഇടമാണത്. അകൃതാത്മാക്കൾക്ക് അവിടേക്ക് അടുക്കുവാൻ കഴിയുന്നതല്ല. ആ പർവ്വതത്തിൻെറ പേർ ആദിത്യപർവ്വതമെന്നാണ്. യക്ഷന്മാർക്കും, രക്ഷസ്സുകൾക്കും, ദാനവന്മാർക്കും അവിടെ ചെല്ലുവാൻ സാധിക്കുകയില്ല. പത്തുയോജന വിസ്താരത്തിൽ അഗ്നിജ്വാല ചുഴന്ന ദിക്കാണത്. ഭഗവാനായ പാവകൻ അതിൽ താനേ വീര്യവാനായി നില്ക്കുന്നു. ധീമാനായ മഹാദേവനുള്ള വിഘ്നങ്ങളൊക്കെ കെടുക്കുന്നവനാണവൻ.

ആയിരം ദിവ്യസംവത്സരം ഒറ്റക്കാലിൽനിന്ന് അവിടെ വെച്ച് മഹാവ്രതനായ മഹാദേവൻ തപസ്സുചെയ്തു. ധീമാനായ ശൈലരാജാവിൻെറ കിഴക്കുഭാഗത്ത് വിവിക്തമായ സ്ഥലത്തു തപോനിധിയായ വ്യാസൻ ശിഷ്യന്മാർക്ക് വേദം പഠിപ്പിച്ചു. യോഗ്യനായ സുമന്തുവിനേയും, വൈശമ്പായനനേയും, ബ്രഹ്മജ്ഞനായ ജൈമിനിയേയും, താപസനായ പൈലനേയും പഠിപ്പിച്ചുകൊണ്ട് അവിടെ ശിഷ്യരോടുകൂടി തപോനിധിയായ വ്യാസൻ വാഴുന്നു.

വിശുദ്ധാത്മാവായ ശുകൻ അച്ഛൻെറ മുഖ്യമായ രമ്യാശ്രമത്തെ വാനിൽ അർക്കൻ ജ്വലിക്കുന്നവിധം കണ്ടു. വ്യാസൻ അവിടെയിരുന്ന് അഗ്നിചുഴന്ന് ആളുന്ന മട്ടിൽ സൂര്യാഭമായ തേജസ്സോടുകൂടിയ മകൻ വന്നണയുന്നതു കണ്ടു. വൃക്ഷം, ശൈലം, വിഷയം എന്നിവയിൽ തട്ടാതെ, അവയോടു ചേരാതെ, ഞാണിൽ ഏന്തിവിട്ട ശരംപോലെ എത്തുന്ന യോഗ്യനായ യോഗിയെ - പുത്രനെ - അച്ഛൻ കണ്ടു.

അവൻ, അരണീസുതൻ, ചെന്ന് അച്ഛൻെറ പാദംപിടിച്ച് നമസ്കരിച്ചു. അങ്ങനെ മുറയ്ക്ക് അവരുമായി മഹാമുനി ചേർന്നു. പിന്നെ അച്ഛനോട് അവൻ എല്ലാം നടന്നപോലെ ഉണർത്തിച്ചു. ജനകനോട് ശുകൻ ചെയ്ത സംവാദം പ്രീതമാനസനായി പറഞ്ഞു. ഇപ്രകാരം വീര്യവാനായ വ്യാസൻ പുത്രനേയും ശിഷ്യന്മാരേയും പഠിപ്പിച്ചു. ഹിമവാൻെറ പൃഷ്ഠത്തിൽ മഹാമുനിയായ വ്യാസൻ ഇരുന്നു.

പിന്നെ ഒരിക്കൽ അവനെ ശിഷ്യന്മാർ ചൂഴം സേവിച്ച് ഇരിക്കെ വേദാദ്ധ്യയനംചെയ്ത ശാന്താത്മാക്കളായ ജിതേന്ദ്രിയർ, സാംഗവേദങ്ങളിൽ നിലകൊണ്ടു നില്ക്കുന്ന തപസ്വികൾ, കൈകൂപ്പിനിന്ന ശിഷ്യന്മാർ, ഗുരുവായ വ്യാസനോട് പറഞ്ഞു.

ശിഷ്യർ പറഞ്ഞു: "മഹാതേജസ്സോടുകൂടി യശസ്സാൽ വായ്ക്കുന്ന മഹാനുഭാവാ ശിഷ്യന്മാരായ ഞങ്ങൾ ഒരു അനുഗ്രഹം അങ്ങയിൽനിന്ന് ഇച്ഛിക്കുന്നു.

അവർ ഇപ്രകാരം പറഞ്ഞപ്പോൾ മഹർഷി പറഞ്ഞു. 'ഉണ്ണികളേ, പറയുവിൻ! ഞാൻ നിങ്ങൾക്ക് എന്താണ് ചെയ്യേണ്ടത്? ആചാര്യൻ പറഞ്ഞതുകേട്ട് ശിഷ്യരായ അവർ ഹൃഷ്ടരായി വീണ്ടും കുമ്പിട്ടു തൊഴുതുനിന്ന് ഗുരുവിനോട് അപ്പോൾ ഒന്നിച്ച് ഇപ്രകാരം പറഞ്ഞു.

ശിഷ്യന്മാർ പറഞ്ഞു: 'ഗുരുനാഥൻ ഞങ്ങളോട് പ്രീത

നാണെങ്കിൽ ഞങ്ങൾ ധന്യരായി മുനിസത്തമാ! ഞങ്ങൾ എല്ലാവരും മഹർഷിയരുളുന്ന വരം ഇച്ഛിക്കുന്നു. 'അങ്ങയ്ക്കു നാലു ശിഷ്യന്മാരും ഗുരുപുത്രനുംകൂടി അഞ്ച് ശിഷ്യന്മാർ ഇപ്പോൾ ഉണ്ടല്ലോ. ഇനി ആറാമത്തേതായി ഒരു ശിഷ്യനും പ്രസിദ്ധി പ്രാപിച്ചതായി ഉണ്ടാകരുത്. ഈ അഞ്ചുപേരിൽ വേദം നില്ക്കണം. ഇതാണ് ഞങ്ങൾ ആവശ്യപ്പെടുന്ന വരം.'

വേദാർത്ഥതത്ത്വജ്ഞനായ വ്യാസൻ ശിഷ്യന്മാർ പറഞ്ഞതുകേട്ട്, ധീമാനായ പരാശരപുത്രൻ, പരലോകാർത്ഥ ചിന്തകനായ വ്യാസൻ, ശിഷ്യരോട് ധന്യവും, നിഃശ്രേയസവുമായ വാക്യം ഇപ്രകാരം പറഞ്ഞു.

വ്യാസൻ പറഞ്ഞു: "ബ്രാഹ്മണന്ന് എപ്പോഴും നല്കാം. ബ്രഹ്മശുശ്രൂഷുവായവന്ന് എപ്പോഴും ജ്ഞാനം ഉപദേശിക്കാം. ബ്രഹ്മലോകത്തിൽ എപ്പോഴും വാസം കാംക്ഷിക്കുന്നവന്ന് വേദജ്ഞാനം ഉപദേശിക്കാം. ശിഷ്യന്മാരേ, നിങ്ങൾ വളരെയായി വർദ്ധിക്കുവിൻ. ഈ വേദത്തെ ലോകമൊട്ടുക്കും പരത്തുവിൻ! അതാണ് ഇനി നിങ്ങൾ ചെയ്യേണ്ടത്. അർഹതയുള്ളവർക്ക് വിദ്യ നല്കണം. അർഹതയില്ലാത്തവർക്ക് കൊടുക്കരുത്. ഈ ശിഷ്യന്മാരുടെ ഗുണമെല്ലാം യഥാർത്ഥമായി അറിയണം. അവരുടെ ചാരിത്രം (ശീലഗുണം) പരീക്ഷിക്കാതെ വിദ്യയൊട്ടും കൊടുക്കരുത്. സ്വർണ്ണം ഉരുക്കി അതിനെ വെട്ടി രണ്ടാക്കിക്കഷണിച്ച് അത് ഉരകല്ലിൽ ഉരച്ച് അതിൻെറ മാറ്റ് നിർണ്ണയിക്കുംപോലെ, നല്ലപോലെ പരീക്ഷിച്ചറിഞ്ഞേ, ശിഷ്യന്മാരുടെ കുലം, ഗുണം, ശീലം, സ്വഭാവം, ബുദ്ധി ഇവയൊക്കെ പരീക്ഷിച്ചറിഞ്ഞേ അവർക്ക് വിദ്യ നല്കാവൂ. മഹാഭയനിയോഗത്തിൽ നിങ്ങൾ ശിഷ്യരെ ആക്കരുത്. ബുദ്ധിപോലെ പാഠം ഉപദേശിക്കാം. എന്നാൽ വിദ്യ ഫലിക്കും. എല്ലാവരും ദുർഗ്ഗങ്ങൾ, വിഷമങ്ങൾ തരണം ചെയ്യുക. എല്ലാവരും നന്മ കാണട്ടെ! എല്ലാവർക്കും ശുഭം ഭവിക്കട്ടെ! ഒരു ബ്രാഹ്മണനെ മുൻനിർത്തി നാലുജാതിക്കാർക്കും ഉപദേശിക്കാം. അവരുടെ മുമ്പിൽ പ്രസംഗിക്കാം. ഈ വേദാദ്ധ്യയനം വലിയ ഒരു മഹാകാര്യമാണ്. ദേവന്മാരെ സ്തുതിക്കുന്നതിന്നുവേണ്ടിയാണ് വേദം ബ്രഹ്മാവ് സൃഷ്ടിച്ചത്. സമ്മോഹത്താലോ, വല്ല വിദ്വേഷവും തോന്നിയിട്ടോ, വേദജ്ഞാനിയായ ശുദ്ധബ്രാഹ്മണനെ ദുഷിച്ചു സംസാരിക്കുകയും, ആക്ഷേപിക്കുകയും ചെയ്താൽ ആ പാപി ബ്രാഹ്മണശാപംമൂലം നിശ്ചയമായും പരാജിതനാകും; നേരായ നിയമങ്ങളെ അവഗണിച്ചുകൊണ്ട് അറിവിനെ തേടുന്നവനും, നേരായ നിയമങ്ങളെ അവഗണിച്ചുകൊണ്ട് അറിവിനെ പകർന്നുകൊടുക്കുന്നവനും – അവരിൽ ഓരോരുത്തനും അധഃപതിക്കുന്നു. ഗുരുവിനും ശിഷ്യനുമിടയ്ക്ക് ഉണ്ടാകേണ്ടതായ സ്നേഹത്തിനുപകരം ഇപ്രകാരം തെറ്റായ ചോദ്യവും തെറ്റായ മറുപടിയും, നിശ്ചയമായും, അവിശ്വാസത്തേയും, സംശയത്തേയുമാണ് ജനിപ്പിക്കുക.

ഞാൻ ഇപ്പോൾ സ്വാദ്ധ്യായത്തിൻെറ വിധി ഇപ്രകാരം ഉപദേശിച്ചിരിക്കുന്നു. ഇത് നിങ്ങൾ ശിഷ്യർക്ക് ഉപദേശിക്കണം. അതിൻെറ നിശ്ചയങ്ങൾ നിങ്ങളുടെ ഓർമ്മയിൽ എപ്പോഴും ഉണ്ടായിരിക്കണം.

**328. അനദ്ധ്യായനിമിത്തകഥനം – നാരദൻ വ്യാസാശ്രമത്തിലെത്തുന്നു –** ഭീഷ്മൻ പറഞ്ഞു: "ഗുരുവിൻെറ വാക്കുകേട്ട് മഹാ ഓജസ്വികളായ ശിഷ്യന്മാർ പ്രഹൃഷ്ടചിത്തരായി തമ്മിൽത്തമ്മിൽ തഴുകി. അവർ പരസ്പരം പറഞ്ഞു: 'ഇഹലോകത്തിലേക്കും പരലോകത്തിലേക്കും ഹിതമായതാണ് ഭഗവാൻ പറഞ്ഞതെല്ലാം. എല്ലാം നമ്മുടെ ഹൃദയത്തിൽ ഉറച്ചുകഴിഞ്ഞല്ലോ. നാം ഗുരുവിൻെറ നിർദ്ദേശങ്ങളെല്ലാം വേണ്ടവണ്ണം അനുഷ്ഠിക്കുക.' ഇപ്രകാരം തമ്മിൽ പറഞ്ഞൊത്ത് സംപ്രീതചിത്തരായി ഗുരുവിനോട് വീണ്ടും വാക്യവിശാരദരായ ശിഷ്യന്മാർ ഉണർത്തിച്ചു."

ശിഷ്യന്മാർ പറഞ്ഞു: "ഗുരോ, ഞങ്ങൾക്ക് ഈ പർവതപ്രദേശംവിട്ട് ഭൂമിയിൽ ചെല്ലുവാൻ മോഹമുണ്ട്. വേദം പരത്തുവാൻ അങ്ങ് സമ്മതിക്കുകയാണെങ്കിൽ ഞങ്ങൾ അപ്രകാരം ചെയ്യാം മഹർഷേ."

ശിഷ്യന്മാർ പറഞ്ഞ വാക്കുകേട്ട് പരാശരസുതനായ വ്യാസഭഗവാൻ ഉടനെ ധർമ്മാർത്ഥസഹിതമായ ഉത്തരം ഹിതമായി പറഞ്ഞു.

വ്യാസൻ പറഞ്ഞു: 'അല്ലയോ ശിഷ്യന്മാരെ, നിങ്ങൾ ആഗ്രഹിക്കുന്നപ്രകാരം ചെയ്തുകൊള്ളുവിൻ! ഭൂമിയിൽ സഞ്ചരിച്ച് വേദം പരത്തുകയോ, വിണ്ണിലേക്കുള്ള മാർഗ്ഗം സ്വീകരിക്കുകയോ ചെയ്യാം. നിങ്ങൾ എപ്പോഴും വേദത്തിൽ ശ്രദ്ധാലുക്കളാകണം. വേദം അതിൻെറ വാക്യാർത്ഥത്തോടെ സ്മരിക്കണം. എപ്പോഴും തെറ്റായ ധാരണ ഉളവാക്കുന്നതാണ് അവയെല്ലാം. തുടർച്ചയായി പാരായണം ചെയ്യാതിരുന്നാൽ അത് മറന്നുപോകുവാൻ ഇടയുണ്ട്.

സത്യമായ കാര്യം പറയുന്ന ഗുരു അങ്ങനെ അവരെ അനുവദിച്ചു. അവരെല്ലാം ആ വ്യാസനെ വലംവെച്ച് തല കുമ്പിട്ടു നമസ്കരിച്ച് അനുവാദം വാങ്ങി അവിടെനിന്നു പോയി. അവർ മലയിറങ്ങി മന്നിലെത്തി ചാതുർഹോത്രം നടത്തി. അഗ്നിഷ്ടോമങ്ങളും മറ്റു യജ്ഞങ്ങളും നടത്തി. വിപ്രന്മാർക്കും ക്ഷത്രിയന്മാർക്കും വൈശ്യന്മാർക്കും യജ്ഞം ചെയ്യിച്ചു. അവർ ദ്വിജന്മാരാൽ അർച്ചിതന്മാരായി, പിന്നെ അവർ ഗൃഹസ്ഥാശ്രമികളായി, ശ്രീമാന്മാരായി വിശ്വവിശ്രുതന്മാരായിത്തീർന്നു.

ശിഷ്യന്മാർ വിട്ടുപിരിഞ്ഞതിന്നുശേഷം മകനോടൊത്തു ധീമാനായ വ്യാസൻ മൗനംപൂണ്ട് ഒരിടത്ത് ധ്യാനത്തിൽ മുഴുകിയിരുന്നു. ഈ സന്ദർഭത്തിൽ മഹാതപസ്വിയായ നാരദൻ ആശ്രമത്തിൽച്ചെന്ന് വ്യാസനെ കണ്ടു. നാരദൻ മധുരമായ വാക്കുകൊണ്ട് ഇപ്രകാരം പറഞ്ഞു: "അല്ലയോ ബ്രഹ്മർഷിസത്തമാ! വസിഷ്ഠവംശജാ! എന്താണ് ആശ്രമത്തിൽ ബ്രഹ്മഘോഷമൊന്നും കേൾക്കാത്തത്? തനിയേ മൗനം പൂണ്ട് ഭവാൻ എന്തു ചിന്തിച്ചു വസിക്കുന്നു? ബ്രഹ്മഘോഷം ഇല്ലാതെ പർവ്വതത്തിന്ന് ശോഭ നഷ്ടപ്പെട്ടിരിക്കുന്നു. രജസ്സമോഗ്രസ്തമായ സോമനെപ്പോലെ നിഷ്പ്രഭനായിരിക്കുന്നു. ആദ്യത്തെമാതിരി പർവ്വതം ശോഭിക്കുന്നില്ല. വെറും ശബരാലയംപോലെയായിരിക്കുന്നു. ദേവർഷിമാർ വാഴുന്നുണ്ടെങ്കിലും വേദത്തിൻെറ ധ്വനിയില്ലാത്ത ഇടം വെറും നിഷാദന്മാരുടെ പാർപ്പിടംപോലെ മാത്രമേ തോന്നുകയുള്ളു. ഋഷിമാരും, ദേവന്മാരും, ഗന്ധർവ്വന്മാരും ഓജസ്വികളാണ്. ബ്രഹ്മഘോഷംഇല്ലാതെ മുമ്പത്തെമാതിരി അവർ ആരും ശോഭിക്കുന്നില്ല.

നാരദൻ പറഞ്ഞതുകേട്ട് കൃഷ്ണദ്വൈപായനൻ ഇപ്രകാരം മറുപടിപറഞ്ഞു: 'അല്ലയോ മഹർഷേ! വേദവാദവിചക്ഷണാ! ഭവാൻ പറഞ്ഞത് എൻെറ ഹൃദയത്തിന്ന് പ്രിയം നല്കുന്നു. എനിക്ക് പ്രിയമായ കാര്യം ഭവാൻ ഉപദേശിക്കണേ! അങ്ങ് സർവ്വജ്ഞനാണ്. സർവ്വദർശിയാണ്. എല്ലാറ്റിലും കുതൂഹലിയാണ്. ഭവാൻെറ മതത്തിൽ മൂന്നുലോകത്തിലും എല്ലാ വൃത്തവും നില്ക്കുന്നു. അതുകൊണ്ട് വിപ്രർഷേ! അങ്ങ് എന്നോടു പറയൂ. ഞാൻ എന്തുചെയ്യണമെന്ന് എന്നെ ഉപദേശിച്ചാലും. ശിഷ്യന്മാർ പിരിഞ്ഞുപോയപ്പോൾ എൻെറ ചിത്തം ഹർഷിക്കുന്നില്ല മഹർഷേ!"

നാരദൻ പറഞ്ഞു: "വേദത്തിൻെറ മലമെന്ന് (ദോഷം) പറയുന്നത് അനാമ്നായമാണ്. (വേദം ഉച്ചരിക്കാതെ, ചൊല്ലാതെ, ഇരിക്കുക എന്നതാണ്) ബ്രാഹ്മണന്ന് മലമായിട്ടുള്ളത് (ദോഷം) അവ്രതമാണ് (വ്രതമില്ലാതിരിക്കുക.) ഭൂമിക്ക് വാഹികരാണ് മലം (വാഹികന്മാർ എന്ന വർഗ്ഗം). സ്ത്രീകൾക്ക് മലം കൗതുകമാണ്. ധീമാനായ പുത്രനോടുകൂടി

ഭവാൻ വേദോച്ചാരണംചെയ്ത് വസിക്കുക. വേദധ്വനികൊണ്ട് രാക്ഷസന്മാരിൽനിന്നുള്ള ഭയം ഒഴിഞ്ഞുപോകട്ടെ!"

ഭീഷ്മൻപറഞ്ഞു: "നാരദൻ പറഞ്ഞതുകേട്ട് പരമധാർമ്മികനും വേദാഭ്യാസത്തിൽ ദൃഢവ്രതനുമായ വ്യാസൻ സന്തോഷിച്ചു. 'അങ്ങനെയാകാം' എന്നു പറഞ്ഞു. പിന്നെ പുത്രനായ ശുകനോടുകൂടി ഇരുന്ന് വേദോച്ചാരണം തുടങ്ങി. ശിക്ഷാഢ്യമായ ഉച്ചസ്വരം ലോകം നിറയുന്നവിധം മുഴങ്ങി. അവർ ഇപ്രകാരം അഭ്യസിക്കാൻ തുടങ്ങിയപ്പോൾ, ശരിയായ ഉച്ചാരണധ്വനിയോടെ വേദവിധിപ്രകാരം ചൊല്ലുവാൻതുടങ്ങിയപ്പോൾ മൂന്നുലോകവും ആ ധ്വനികൊണ്ടു നിറഞ്ഞു.

അങ്ങനെ ഒരുദിവസം അച്ഛനും മകനും വേദോച്ചാരണം നടത്തിക്കൊണ്ടിരിക്കുമ്പോൾ കടൽക്കാറ്റ് ഇളകുകയും അതു വർദ്ധിച്ചുവർദ്ധിച്ച് കൊടുങ്കാറ്റായി രൂപാന്തരപ്പെടുകയും ചെയ്തു. അങ്ങനെ കൊടുങ്കാറ്റ് വീശിയടിക്കുവാൻതുടങ്ങിയപ്പോൾ വ്യാസൻ മകനോട് 'പഠനം നിർത്തിവെയ്ക്കുക. ഇന്ന് അനദ്ധ്യായദിനമാകട്ടെ!' എന്നു പറഞ്ഞു.

അച്ഛൻ പറഞ്ഞതു കേട്ട് ശുകൻ വേദോച്ചാരണം നിർത്തി. അത്ഭുതത്തോടെ പിതാവിനോടു ചോദിച്ചു: 'അല്ലയോ ബ്രാഹ്മണശ്രേഷ്ഠാ! എന്താണ് ഇപ്പോൾ ഇങ്ങനെ ഒരു കാറ്റുണ്ടാകുവാൻ കാരണം? ഭവാൻ ഈ കാറ്റുണ്ടാകുവാനുള്ള കാരണമെന്തെന്നു പറഞ്ഞുതരണേ! ശുകൻെറ വാക്കുകേട്ട് പരമവിസ്മിതനായ വ്യാസൻ അനദ്ധ്യായത്തിന്നുള്ള കാരണം ഇപ്രകാരം പറഞ്ഞു."

വ്യാസൻ പറഞ്ഞു: "മകനെ നിനക്കു ദിവ്യചക്ഷുസ്സുണ്ട്. നിൻെറ ഹൃദയമാണെങ്കിൽ നിർമ്മലമാണ്. രജസ്സും തമസ്സും വിട്ട് നീ സത്വത്തിൽ നില്ക്കുന്നു. കണ്ണാടിയിൽ തൻെറ ഛായ താൻ കാണുന്നമാതിരി നിൻെറ ആത്മാവിൽ നീ ആത്മാവിനെ കാണുന്നു. നീ ആത്മാവിൽ ആത്മാവിനെ നിറുത്തി. നീ വേദത്തിലും ആത്മാവിനെ പ്രതിബിംബിപ്പിക്കുക. വിഷ്ണുവിലേക്കുള്ള, ബ്രഹ്മത്തിലേക്കുള്ള, യാനത്തെ ദേവയാനം എന്നു പറയുന്നു. 'താമസം' എന്നത് തമോഗുണം ചേർന്നതാണ്. പിതൃയാനമാണ് അത്. മരിച്ചാൽ ഈ പറഞ്ഞ രണ്ടു മാർഗ്ഗങ്ങളിലൂടെ പോയി വിണ്ണിലും താഴെയും യഥാർഹം ചെല്ലുന്നു. ചിലർ സ്വർഗ്ഗത്തിലും മറ്റു ചിലർ നരകത്തിലും എത്തുന്നു. ഇവിടെ ഭൂമിയിലും ആകാശത്തും കാറ്റു വീശുന്നുണ്ടല്ലോ. ഈ വായുവിന്ന് ഏഴു മാർഗ്ഗങ്ങളുണ്ട്. അവ ഏതെന്നു ഞാൻ പറയാം. നീ കേൾക്കുക. ദേഹം ഇന്ദ്രിയങ്ങളോടുകൂടിയതാണ്. ആ ഇന്ദ്രിയങ്ങൾ ഭരിക്കുന്നത് സാദ്ധ്യന്മാരും വലിയ സത്വപ്രധാനികളും ശക്തരുമായ മഹാഭൂതങ്ങളാണ്. ഈ സിദ്ധമഹാഭൂതങ്ങളാണ് കാണാൻ കഴിയാത്തവനായ സമാനൻ എന്ന പുത്രനെ ജനിപ്പിച്ചത്. സമാനനിൽനിന്ന് ഉദാനൻ എന്ന പുത്രൻ ജനിച്ചു. ഉദാനനിൽനിന്ന് വ്യാനൻ ഉണ്ടായി. വ്യാനനിൽനിന്ന് അപാനൻ ജനിച്ചു. അവസാനമായി അപാനനിൽനിന്ന് പ്രാണൻ എന്ന വായുവും ഉണ്ടായി. കാണുവാൻകഴിയാത്തവനും സകല ശത്രുക്കളേയും ദഹിപ്പിക്കുന്നവനും ദുർദ്ധർഷനുമായ ആ പ്രാണൻ സന്താനമില്ലാത്തവനാണ്.

ഇനി ഞാൻ ആ വായുക്കളുടെ വ്യത്യസ്തമായ പ്രവർത്തനങ്ങളെപ്പറ്റി പറയാം. നീ അതു നന്നായിക്കേട്ട് ധരിക്കുക.

പ്രാണികൾക്കെല്ലാം വെവ്വേറെ ചേഷ്ട വായു ചെയ്യുന്നു. ആ വായുവിനെ 'പ്രാണവായു' എന്നു പറയുന്നു. സകല ജീവികളിലും പ്രാണനായി അവൻ സ്ഥിതിചെയ്യുന്നു.

എല്ലാ വായുക്കളിലുംവെച്ച് ഒന്നാമനായി നില്ക്കുന്നത് സമാനൻ എന്ന വായുവാണ്. അവനെ 'പ്രവഹൻ' എന്നും പറയുന്നു. പ്രഥമസ്ഥാനത്തുനില്ക്കുന്ന അവൻ പ്രവഹൻ ആകുന്നു. അവൻ മേഘജാലത്തെയും ധൂമജോഷ്മജങ്ങളെയുമെല്ലാം പ്രേരിപ്പിക്കുന്നവനാണ്.

ആകാശത്തിൽ സഞ്ചരിച്ച് മേഘത്തിലെ ജലവുമായി ചേർന്ന് മിന്നൽ വീശുകയും ഇടിമുഴക്കുകയും ചെയ്യുന്ന ഉന്നതദ്യുതിയായ വായുവിനെ 'ആവഹൻ' എന്നു പറയുന്നു. അവൻ രണ്ടാമനാണ്.

സോമൻ മുതലായ ജ്യോതിസ്സുകൾക്ക് ഉദയം നല്കുന്നവനും സൂക്ഷ്മപ്രപഞ്ചത്തിൻെറ ദേഹത്തിൽ വസിക്കുന്നവനുമായ ആ വായുവിനെ 'ഉദാനൻ' എന്നു ജ്ഞാനികൾ വിളിക്കുന്നു.

ഇനി മൂന്നാമനെ, വായുവിനെപ്പറ്റി പറയാം. അവൻ നാലു സമുദ്രത്തിൽനിന്നും ജലം വലിച്ചെടുക്കുന്നവനാണ്. അവനാണ് ആകാശത്തു മഴക്കാറിന്ന് ജലം നല്കുന്നത്. ജലംകൂടിയ കാറുകളെ അവൻതന്നെയാണ് പർജ്ജന്യന്നു നല്കി മഴപെയ്യിക്കുന്നത്. അവൻ മഹാശക്തനാണ്. അവനെ 'ഉദ്വഹൻ' എന്നു പറയുന്നു. അവൻ മൂന്നാമനായ വായുവാണ്.

ഇനി നാലാമത്തെ വായുവിനെപ്പറ്റി പറയാം. പലമട്ടിൽ ചേർത്തുകൂട്ടി ഏതൊരുത്തൻ കാറുകളെ താങ്ങിനില്ക്കുന്നുവോ, പിന്നെ ആര് പലതരമായി ഭാഗിക്കുന്നുവോ, മഴപൊഴിക്കുന്നതിന്ന് അവയെ ആര് രസമാക്കിത്തീർക്കുന്നുവോ, വീണ്ടും ജലത്തെ ആര് കട്ടിയാക്കുന്നുവോ, ഏതു വീണ്ടും മേഘങ്ങളിൽനിന്നു ഗർജ്ജിക്കുന്നുവോ, ലോകസംരക്ഷണത്തിന്നായി ആര് മേഘരൂപം കൈക്കൊള്ളുന്നുവോ, ആര് ആകാശത്തിൽ ദേവന്മാരുടെ വിമാനം താങ്ങിനില്ക്കുന്നുവോ, അവനെ 'സംവഹൻ' എന്നു പറയുന്നു. ആ വായു മഹാശക്തനാണ്. മലപോലും തകർത്തുപൊടിക്കുവാൻ കരുത്തുള്ളവനാണ് സംവഹൻ.

അഞ്ചാമത്തെ വായു വലിയ ശക്തിയും വേഗതയുമുള്ളതാണ്. അവൻ രൂക്ഷനാണ്. ഉണങ്ങിയിരിക്കും. വൃക്ഷങ്ങളെ വേരോടെ പറിച്ചുവീഴ്ത്തും. അവനോടുകൂടി എത്തുന്ന മേഘത്തെ വലാഹകം എന്നു പറയുന്നു. അവൻ പല കലാപങ്ങളും സൃഷ്ടിക്കുന്നവനാണ്. ദാരുണമായ ഉൽപ്പാതങ്ങൾ ഉണ്ടാക്കും. ഭയങ്കരമായി അലറുന്നമാതിരി അവൻ ഇടിനാദമുണ്ടാക്കും. ഇവനെ 'വിവഹൻ' എന്ന പേരിൽ അറിയുന്നു. ഈ വായു അഞ്ചാമനാണ്.

ആകാശത്തിൽ ദിവ്യമായ ജലം ഏതൊരുത്തനാൽ ഇളക്കപ്പെടുന്നുവോ, പുണ്യയായ ആകാശഗംഗ കീഴോട്ടൊഴുകാതെ ആരിൽ സ്തംഭിച്ചുനില്ക്കുന്നുവോ, ദൂരത്തുനിന്ന് സഹസ്രാംശുവായ അർക്കൻ ഏകരശ്മിയായി, ഒറ്റബിംബമായി ആരിൽ നിരുദ്ധനാകുന്നുവോ, ക്ഷീണനായ ചന്ദ്രൻ ആരാൽ പൂർണ്ണനാക്കപ്പെടുന്നുവോ, അവനാണ് ആറാമത്തേവനായ പരിവഹൻ എന്ന വായു. ഹേ, ജാപകസത്തമാ, നീ ഗ്രഹിക്കുക.

ശരിയായ കാലം സമാഗതമാകുമ്പോൾ പ്രാണികളുടെ പ്രാണനെ ആര് എടുക്കുന്നുവോ, ആരുടെ മാർഗ്ഗത്തെ സൂര്യപുത്രനായ യമൻ പിൻതുടരുന്നുവോ, ശാന്തബുദ്ധിയാൽ അദ്ധ്യാത്മചിന്തകന്മാർ ആരെകാണുന്നുവോ ധ്യാനം ശീലിക്കുന്ന അവർക്ക് ആര് അമൃതത്ത്വം നല്കുന്നുവോ, ആരെ ആശ്രയിച്ച് വേഗംകൊണ്ടു ദിഗന്തത്തിൽ ദക്ഷപ്രജാപതിയുടെ പതിനായിരം പുത്രന്മാർ അണഞ്ഞുവോ, ആര് വിട്ടാൽ പിന്നെ മടങ്ങിവരാത്തവണ്ണം ജീവി പോകുന്നുവോ, ആ വായു മഹാശക്തനാണ്. അവൻെറ പേര് 'പരാവഹൻ' എന്നാണ്. അവൻ എല്ലാ കാറ്റിലുംവെച്ച് ദുരതിക്രമനുമാണ്.

അത്ഭുതപ്രഭാവന്മാരാണ് ഈ വായുക്കൾ. എല്ലാവരും 'ദിതി'യുടെ പുത്രന്മാരാണ്. ആദിതേയന്മാരായ ഇവർ സർവ്വധാരികളായി അനാരതം വീശുന്നു. സർവ്വഗന്മാരുമാണ്

ഇവർ. എല്ലായിടത്തും ഇവർ എത്തും. ആർക്കും തടയുവാൻ സാദ്ധ്യമല്ല. ഇതാണ് ഏറ്റവും അത്ഭുതകരമായത്, പർവ്വത ശ്രേഷ്ഠനായ ഹിമവാൻ, ഈ മഹാശക്തനായ വായു അടിച്ച പ്പോൾ പെട്ടെന്ന് ഇളകിപ്പോയി എന്നതാണ്.

മഹാവിഷ്ണുവിൻെറ മൂക്കിൽനിന്നു പുറപ്പെടുന്ന ശ്വാസമാണ് ഈ കാറ്റ്. ആ വായു എപ്പോൾ ശക്തിയായി അടിക്കുമോ, അപ്പോൾ ജഗത്ത് നടുങ്ങിപ്പോകും. എപ്പോഴാണ് ഈ വായു ശക്തിയിൽ അടിക്കുവാൻതുടങ്ങുന്നത്. അപ്പോൾ വേദാദ്ധ്യയനം നിറുത്തിവെക്കണം. അല്ലെങ്കിൽ വായുമയമായ ബ്രഹ്മം വായുവാൽ പീഡയേല്ക്കുന്നതാണ്."

ഇപ്രകാരം പരാശരപുത്രനും പ്രഭുവുമായ വ്യാസ ഭഗവാൻ പറഞ്ഞു: "കാറ്റു ശമിച്ചതിന്നുശേഷം വേദോച്ചാരണം തുടരാം' എന്നു പറഞ്ഞ് വ്യാസൻ പർവ്വതത്തിൻെറ മുകളിലൂടെ പ്രവഹിക്കുന്ന സ്വർഗ്ഗംഗയിലേക്കു സ്നാനത്തിന്നു പോയി."

**329. നാരദോപദേശം - നാരദൻ ശുകന്ന് ജ്ഞാന വൈരാഗ്യതത്ത്വങ്ങൾ ഉപദേശിക്കുന്നു** -ഭീഷ്മൻ പറഞ്ഞു: "ഇതിന്നിടയിൽ ആരും അടുത്തില്ലാത്ത ഒരു സന്ദർഭത്തിൽ വേദം ഉച്ചരിച്ചുകൊണ്ടിരിക്കുന്ന ശുകനിൽനിന്ന് വേദത്തിൻെറ പൊരുൾ കേൾക്കുവാനായി നാരദൻ എത്തി. നാരദൻ എത്തിയ ഉടനെ ശുകൻ വേദോക്തവിധിപ്രകാരം അർഘ്യപാദ്യങ്ങളാൽ പൂജിച്ചു. പ്രസന്നചിത്തനായ നാരദൻ ശുകനോടു പറഞ്ഞു: 'ഉണ്ണീ ധർമ്മിഷ്ഠസത്തമാ, പറയൂ. ഞാൻ നിനക്ക് എന്തു ശ്രേയസ്സാണു നല്കേണ്ടത്? നാരദൻ പറഞ്ഞ മൊഴികേട്ട് ശുകൻ ഇപ്രകാരം പറഞ്ഞു. ഭാരതാ! ഈ ലോകത്തിൽ ഹിതമായി എന്തുണ്ടോ, അത് എനിക്ക് ഉപദേശിക്കണേ!'

നാരദൻ പറഞ്ഞു: 'പണ്ട് ഭാവിതാത്മാക്കളായ ഋഷിമാർ തത്ത്വജ്ഞാനം ലഭിക്കുവാൻ ആഗ്രഹിച്ചപ്പോൾ ഭഗവാൻ സനൽക്കുമാരന് ഇപ്രകാരം ഉപദേശിച്ചു: 'വിദ്യപോലെ കാഴ്ച തരുന്നതായ കണ്ണ് വേറെയില്ല. സത്യംപോലെ ഫലം നല്കുന്ന തപസ്സില്ല. രാഗംപോലെ ദുഃഖമില്ല. ത്യാഗംപോലെ സൗഖ്യമില്ല. പാപകർമ്മം വിട്ടൊഴിഞ്ഞു ജീവിക്കുക. എപ്പോഴും പുണ്യശീലനാവുക! സദ്വൃത്തനായി, സമുദായാചാരനായി വർത്തിക്കുക. ഇതാണ് ഏറ്റവും ശ്രേയസ്കരമായിട്ടുള്ളത്.

മർത്ത്യരൂമായി കൂട്ടുചേരുന്നത് സുഖത്തെ നശിപ്പിക്കും. സംഗം മോഹത്തെയുണ്ടാക്കും. മോഹം തമസ്സാണ്. അങ്ങനെ മോഹസംഗങ്ങളുടെ അധീനത്തിൽപ്പെട്ട പുരുഷന്ന് പിന്നെ ശോകംതന്നെ. ശോകത്തിൻെറ പിടിയിൽനിന്ന് അവന്നു രക്ഷയില്ല. സംയോഗം ദുഃഖത്തിൻെറ ലക്ഷണമാണ്? സുഖ സക്തനായാൽ അവൻെറ ബുദ്ധി എപ്പോഴും ചഞ്ചലമാകും. മോഹജാലത്തിൽ മുഴകും. മോഹജാലത്താൽ ആവൃതനായാൽ ഈ ലോകത്തിലും പരലോകത്തിലും അവൻ ദുഃഖിക്കേണ്ടതായി വന്നുകൂടും. അതുകൊണ്ട് എല്ലാംകൊണ്ടും കാമത്തേയും ക്രോധത്തേയും വർജ്ജിക്കണം. മനസ്സിൽ അവയെ നശിപ്പിക്കണം. ശ്രേയസ്സ് ഇച്ഛിക്കുന്നവൻെറ ശ്രേയസ്സിനെ ഭംഗപ്പെടുത്തുന്നവയാണ് കാമക്രോധങ്ങൾ. ക്രോധത്തിൽനിന്ന് തപസ്സിനെ കാത്തുരക്ഷിക്കണം. ക്രോധം തപോഭംഗം വരുത്തുന്നതാണ്. ലക്ഷ്മിയെ മത്സരത്തിൽനിന്ന് സംരക്ഷിക്കണം. മത്സരം ലക്ഷ്മിയെ നശിപ്പിക്കും. മാനാവമാനത്തിൽനിന്ന് വിദ്യയെ രക്ഷിക്കണം. തെറ്റിൽനിന്ന് ആത്മാവിനെ രക്ഷിക്കണം.

ഏറ്റവും ശ്രേഷ്ഠമായ ധർമ്മം ആനൃശംസ്യമാണ്. ഏറ്റവും ശക്തമായ ബലം ക്ഷമയാണ്. ആത്മജ്ഞാനമാണ് ഏറ്റവും ശ്രേഷ്ഠമായ ജ്ഞാനം. സത്യത്തേക്കാൾ അപ്പുറമായി മറ്റൊന്നുമില്ല. എല്ലാറ്റിലുംവെച്ച് ശ്രേഷ്ഠമായത് സത്യമാണ്. സത്യം പറയുക നല്ലതാണ്. സത്യത്തേക്കാൾ ഹിതമായി മറ്റെന്താണുള്ളത്? ഏതു ജീവിക്കും ഹിതംചെയ്യുന്നത് സത്യമാണെന്നാണ് എൻെറ അഭിപ്രായം. സർവ്വ ആരംഭവും വിട്ടൊഴിഞ്ഞവനും, നിരീഹനും, നിഷ്പരിഗ്രഹനും, സർവ്വവും വെടിഞ്ഞവനുമായി ആരുണ്ടോ, അവൻ വിദ്വാനായ പണ്ഡിതനാണ്. തനിക്കധീനമായ ഇന്ദ്രിയങ്ങളാൽ വിഷയങ്ങളെ പ്രാപിക്കുന്നവൻ അസക്തനാണ്. അവൻ ശാന്താത്മാവും, വികാരമില്ലാത്തവനും, സമാഹിതനുമാകുന്നു.

ആത്മഭൂതങ്ങളുമായി, ചേർന്നാലും പിരിഞ്ഞാലും പെടാത്തവനാണ് വിമുക്തൻ. അവൻ ഉടനെ പരമമായ ശ്രേയസ്സു നേടും. ഭൂതങ്ങളായിക്കണ്ട് അവരെ സ്പർശിക്കാതെ, ചേരാതെ, എപ്പോഴും അവയുമായി സല്ലപിക്കാതെ, നിസ്സംഗനായി വർത്തിക്കുന്നവൻ ആരോ, അവൻ പരമമായ ശ്രേയസ്സു നേടുന്നു മഹർഷേ!

ജീവികളെ ഒന്നിനേയും ഹിംസിക്കരുത്. അവയുമായി മൈത്രിയിൽ വർത്തിക്കണം. ഈ ജന്മത്തിൽ ജനിച്ചതിന്നു ശേഷം ആരോടും വൈരമേല്ക്കാതിരിക്കണം. അകിഞ്ചനത്വം സന്തോഷമാണ്. നിരീഹത്വം അചാപലമാണ്. ജീവാത്മാവാകുന്ന ആത്മജ്ഞന്ന് അത് ഏറ്റവും ഉപരിയായ ശ്രേയസ്സിന്നായി ഭവിക്കും. ഉണ്ണീ, നീ പരിഗ്രഹം (കൈക്കൊള്ളൽ)വിട്ട് ജിതേന്ദ്രിയനാവുക. ഇന്ദ്രിയങ്ങളെ കീഴടക്കുക. അവയ്ക്ക് വശംവദനാകരുത്. അങ്ങനെ നിസ്സംഗനായാൽ നീ ശോകം വിട്ടവനായും, ഭയംവിട്ടവനായും ഇഹലോകത്തിലും പരലോകത്തിലും സുഖിക്കും. മാംസത്തിലുള്ള താൽപര്യം (വിഷയേച്ഛ) നീ വിടുക. നിരാമിഷന്മാർക്ക്, വിഷയേച്ഛ വെടിഞ്ഞവർക്ക്, ദുഃഖമുണ്ടാവുകയില്ല. ആത്മാവിൻെറ ഗുണത്തിന്നുവേണ്ടി ആമിഷം (വിഷയസുഖം) വിടുക. ആമിഷം വിട്ടാൽ അവൻ ദുഃഖതാപങ്ങളിൽനിന്ന് വിമുക്തനാകും. തപോനിത്യനും, സംയതാത്മാവും, ദാന്തനുമായ മുനി സംഗാസക്തനാകരുത്. അവൻ ജയിക്കാത്ത ഇന്ദ്രിയത്തെ ജയിക്കുവാൻ യതിക്കണം. ഗുണങ്ങളിൽ താൽപര്യമില്ലാത്തവനായി, ഏകനായി ചരിക്കുന്ന ബ്രാഹ്മണൻ, കൂട്ടുകൂടാതെ നിരീഹനായി ചരിക്കുന്നവൻ, മുഖ്യമായ സുഖത്തെ പ്രാപിക്കും. ലോകം ദ്വന്ദ്വത്തിൽ ആണും പെണ്ണുമായി രമിക്കേ, താൻ ഏകനായി ഒറ്റയ്ക്ക് രമിക്കുന്ന പ്രജ്ഞാനതൃപ്തൻ (യോഗി) ഒരിക്കലും കുഴങ്ങുന്നതല്ല.

ശുഭകർമ്മങ്ങൾ ചെയ്യുന്നവൻ ദേവനായിത്തീരും. ശുഭാശുഭമിശ്രമായ കർമ്മങ്ങളാൽ മർത്ത്യനായിപ്പിറക്കും. പാപകർമ്മങ്ങളാൽ ഏറ്റവും അധഃപതിച്ച ജീവിയായും പിറക്കും. കർമ്മത്തിൻെറ ഗുരുലഘുത്വം അനുസരിച്ചാണ് ഒരുത്തൻെറ ഭാവി. അങ്ങനെ കർമ്മഫലമനുസരിച്ച് മൃത്യുജരാദുഃഖപീഡിതന്മാരായി സംസാരത്തിൽക്കിടന്ന് ജീവി വേവുന്നത് അങ്ങയ്ക്കറിവുണ്ടല്ലോ. തന്നിൽ ഉണ്ടാകുന്ന മോഹമായ ചരട് തന്നെ ചുറ്റിവരിഞ്ഞ് ആത്മാവിനെ ചുറ്റിപ്പിടിച്ചു മൂടുന്നു. പട്ടുനൂൽപ്പുഴുവിനെപ്പോലെതന്നെ താൻ തന്നെ കെട്ടുന്നു. ഇതു കാണുന്നുണ്ടല്ലോ. 'എൻെറ പുത്രൻ' 'എൻെറ ഭാര്യ', 'എൻെറ കുടുംബം', എന്ന സക്തിയോടെ ജീവികൾ കിടന്നുഴലുന്നു. പൊയ്കയിലെ ഇളകിയ ചേറ്റിൽ താണ വലിയ കാട്ടാനകളെപ്പോലെ ഇങ്ങനെ സംസാരത്തിൻെറ ചളിക്കുണ്ടിൽ വീണ് കയറുവാൻ വയ്യാതെ ജീവികൾ കുഴങ്ങുകയാണ്. കുടുംബം, മക്കൾ, ഭാര്യ, തൻെറ ദേഹം, തൻെറ ധനം, വീട്, പറമ്പ്, നിലം എന്നിങ്ങനെയുള്ള മോഹം മനുഷ്യനെ വലയ്ക്കുന്നു. സ്നേഹമാകുന്ന വലയിൽ കുടുങ്ങിയ മത്സ്യങ്ങൾപോലെ, വലയിൽ കുടുങ്ങിയ മത്സ്യങ്ങളെ കരയ്ക്ക് എടുത്തിട്ടതുപോലെയാണ് ജീവികൾ കേഴുന്നത്.

പരലോകംമാത്രം യാതൊരു നാശവുംകൂടാതെ ധ്രുവമായി നില്ക്കുന്നു. അതിലേക്കു സാധാരണസ്വത്തുകൊണ്ടോ

ന്നും പ്രയോജനമില്ല. മനുഷ്യൻ നേടുന്ന സ്വത്ത് പുണ്യവും പാപവുമാണ്. അതുമാത്രമേ ലോകത്തേക്ക് കൂടെപ്പോകൂ! എല്ലാം വെടിഞ്ഞ് അവശനായി മർത്ത്യൻ ഈ ലോകം വെടിഞ്ഞുപോകേണ്ടവനാണ്. എന്നിരിക്കേ എന്തുകൊണ്ടാണ് നീ അനർത്ഥത്തെ കൈക്കൊള്ളുന്നത്? നീ നിൻെറ സ്വന്തമായ കാര്യം കളയുകയാണ്. നീ ആത്മാവിനെ രക്ഷിക്കുവാൻ നോക്കൂ!

നിൻെറ ഭാര്യയെക്കൊണ്ടും മക്കളെക്കൊണ്ടും ധനംകൊണ്ടുമൊന്നും പരലോകത്തേക്ക് ഒരു കാര്യവുമില്ല. നിൻെറ കർമ്മഫലം മാത്രമേ നിൻെറകൂടെ പോവുകയുള്ളൂ. നീ ഭാര്യയോടും മക്കളോടുംകൂടിയല്ല പരലോകത്തേക്കു പോകുന്നത്; ഒറ്റയ്ക്കാണ്. തുണയൊന്നും ഉണ്ടാവുകയില്ല. ഇപ്പോൾ നീ നിൻേറതായി താലോലിക്കുന്നതൊക്കെ ഇവിടെ ഇട്ടെറിഞ്ഞുപോകേണ്ടിവരും. എന്തുകൊണ്ടെന്നാൽ അവയൊന്നും വിലപ്പെട്ടതല്ല, നിലനില്ക്കുന്നതുമല്ല, പ്രയോജനമുള്ളതുമല്ല. നീ ശരിയായി നിലനില്ക്കുന്ന ധനത്തെ നോക്കാതെ രത്നത്തെ കൈവിട്ട് കുപ്പിച്ചില്ലു നോക്കി രസിക്കയാണ്. നിനക്ക് പോകേണ്ട വഴിയിൽ വിശ്രമസ്ഥാനങ്ങളൊന്നുമില്ല. നിന്നെ പൊക്കുവാനും, താങ്ങാനും വഴിക്കൊന്നുമില്ല. നീ പോകുന്ന ആ നാട്ടിലെ പെരുവഴി നീ മുമ്പു കാണാത്തതാണ്. അജ്ഞാതമാണ്. അത് ഇരുട്ടടഞ്ഞതാണ്. എങ്ങനെ നീ ഒറ്റയ്ക്ക് ആ ദീർഘമായ വഴി പിന്നിടും? വഴിച്ചെലവിന്നെന്തുണ്ട്? ആ പെരുവഴിയിൽക്കൂടെ സഞ്ചരിക്കുമ്പോൾ നിന്നെ തുണയ്ക്കുവാൻ ആരും പിന്നിലുണ്ടാവുകയില്ല. നിൻെറ കർമ്മം മാത്രമുണ്ടാകും. അത് ചീത്തക്കർമ്മമോ നല്ല കർമ്മമോ എന്തു നീ മുമ്പു ചെയ്തുവോ, അതുണ്ടാകും. വിദ്യ, കർമ്മം, ശൗര്യം, വലിയജ്ഞാനം ഇവയൊക്കെ കാര്യത്തിനുവേണ്ടി പിന്തുടരുന്നു. കാര്യം ലഭിച്ചു കഴിഞ്ഞാൽ വിട്ടുപോവുകയും ചെയ്യും.

നഗരത്തിൽ ജനനിബിഡപ്രദേശത്ത് പാർക്കുവാനുള്ള ആഗ്രഹം കെട്ടുന്ന കയറാണ്. ജ്ഞാനികൾ, നല്ലവർ, ഈ കയറിനെ അറുക്കും. പാപികൾ ആ കയറ് അറുക്കുകയില്ല.

ഈ ജീവിതം ഒരു പുഴകടക്കലാണ്. ഭയങ്കരമാണ് ഈ ജീവിതനദി. രൂപസൗന്ദര്യം അതിൻെറ തീരങ്ങളാണ്. മനസ്സ് ആ പുഴയുടെ ഒഴുക്കിൻെറ ശക്തിയാണ്. സ്പർശനം അതിൻെറ ദ്വീപുകളാണ്. രസം അതിൻെറ ഒഴുക്കാണ്. വാസന (ഗന്ധം) അതിൻെറ ചേറാണ്. ശബ്ദം അതിലെ ജലമാണ്. മറുകര എത്തേണ്ടതായ ലക്ഷ്യം വളരെ കഷ്ടപ്പാടുള്ളതാണ് അടുക്കുവാൻ.

ശരീരമാണ് കടക്കുന്നവൻെറ തോണി. ക്ഷമയാണ് പങ്കായം. സത്യമാണ് തോണിയെ നിയന്ത്രിക്കുന്ന ചുക്കാൻ. സത്യമയമായ ധൈര്യസ്ഥൈര്യങ്ങളാണ് ചുക്കാൻ കെട്ടിയ കയറ്. ത്യാഗത്തിൻെറ കാറ്റിൽ തോണി പായണം. പാഞ്ഞു പോകുന്ന, ഒഴുക്കേറിയ ആ പുഴ (ജീവിതപ്പുഴ) കടക്കണം.

ദ്വന്ദ്വങ്ങളെ നീ ഉപേക്ഷിക്കുക. നീ ധർമ്മത്തേയും അധർമ്മത്തേയും ഉപേക്ഷിക്കുക. രണ്ടിലും നീ തല്പരനാകരുത്. അതുപോലെ സത്യാസത്യങ്ങളേയും വിടുക. അവ രണ്ടിനേയും വിട്ടാൽ എന്ത് പിന്നെ അവയോട് ഒട്ടിനില്ക്കുന്നുണ്ടോ, അവയേയും നീ ബുദ്ധിയുടെ സഹായത്തോടെ ഉപേക്ഷിക്കുക. അവസാനം നീ ആ സത്വത്തേയും ഉപേക്ഷിക്കുക. എന്നാൽ നീ ശരിയായ ജ്ഞാനിയാകും. അപ്പോൾ ബ്രഹ്മത്തെ പ്രാപിക്കുകയും ചെയ്യും. ധർമ്മത്തെ സങ്കല്പമില്ലായ്മയാൽ വിടുക, അധർമ്മത്തെ അലിപ്സയാൽ (ആഗ്രഹമില്ലായ്മയാൽ) വിടുക. സത്യാനൃതങ്ങളെ ബുദ്ധിയാൽ വിടുക. ആ ബുദ്ധിയെ ബ്രഹ്മത്തിലുള്ള ദൃഢനിശ്ചയത്താൽ വിടുക.

നീ വസിക്കുന്ന വീട് എത്ര വൃത്തികെട്ടതാണെന്ന് നീ ധരിച്ചിട്ടുണ്ടോ? ആ വീടിൻെറ തൂണ് അസ്ഥികൾകൊണ്ടാണ്. അത് കൂട്ടിക്കെട്ടി കഴുക്കോലും വാരവും ഉറപ്പിച്ചിട്ടുള്ളത് ഞരമ്പുകയറുകൊണ്ടാണ്. അവയുടെ ചുമര് പണിതിട്ടുള്ളത് മാംസംകൊണ്ടാണ്. തേപ്പു നടത്തിയതു രക്തംകൊണ്ടാണ്. ആ വീട് മേഞ്ഞിട്ടുള്ളത് തൊലികൊണ്ടാണ്. അതിൻെറ ഉള്ളിൽ മലമൂത്രങ്ങളുടെ ദുർഗ്ഗന്ധം നിറഞ്ഞിരിക്കുന്നു. വീടിൻെറ മുറികളിൽ കിടക്കുന്നത് ജരയും രോഗങ്ങളുമാണ്. രജസ്സിൽ മുഴുകിയതും, അനിത്യവും, ഭൂതാവാസവുമായ ഈ വൃത്തികെട്ട അശുഭമായ വീട് നീ വിടുക. ഈ പ്രപഞ്ചം മുഴുവൻതന്നെ സൃഷ്ടിക്കപ്പെട്ടിരിക്കുന്നത്, മഹത്ത് അല്ലെങ്കിൽ ബുദ്ധി എന്നതെല്ലാം ഉണ്ടാക്കപ്പെട്ടിരിക്കുന്നത് അഞ്ചു മഹാഭൂതങ്ങളാലാണ്. ആ മഹത്ത് ബ്രഹ്മത്തിൻെറ പ്രവർത്തനത്തിന്നധീനമാണ്. അഞ്ചിന്ദ്രിയങ്ങളും, സത്വരജസ്തമോഗുണങ്ങളും മറ്റും ചേർന്ന് പതിനേഴെണ്ണത്തെ (മുമ്പേ സൂചിപ്പിച്ചിട്ടുണ്ട്) ഈ പതിനേഴെണ്ണം ചേർന്നതാണ് അവ്യക്തം. പിന്നെ വ്യക്തമെന്നത് അഞ്ച് ഇന്ദ്രിയങ്ങളും, അവയുടെ അഞ്ചു പ്രവർത്തനങ്ങളും ചേർന്നതാണ്. ഇങ്ങനെ ഇരുപത്തിനാലെണ്ണമാണ് വ്യക്താവ്യക്തമയമായ ഗുണം. ഇതൊക്കെയും ചേർന്നുനില്ക്കുന്ന വ്യക്തിയാണ് പുരുഷൻ എന്ന ഒരാൾ. ത്രിവർഗ്ഗം (ധർമ്മം, അർത്ഥം, കാമം) എന്നിവയും സുഖവും, ദുഃഖവും, ജീവിതവും മരണവും ഇവയെ തത്ത്വംപോലെ അറിയുന്നവനാരോ, അവൻ പ്രഭവക്ഷയങ്ങളെ അറിയുന്നവനാണ്. പാരമ്പര്യംകൊണ്ട് ജ്ഞാനത്തെ മുഴുവൻ അറിയുക.

ഇന്ദ്രിയത്താൽ ഗ്രഹിക്കുവാൻകഴിയുന്നത് ഏതോ, അതാണ് വ്യക്തം. അതീന്ദ്രിയമായത്, ലിംഗഗ്രാഹ്യമായത്, ബുദ്ധികൊണ്ടുസൂചന കണ്ട് അറിയുന്നതാണ് അവ്യക്തം.

ഇന്ദ്രിയങ്ങളെ അടക്കുന്നവൻ വലിയ സംതൃപ്തിയെ നേടും. ദാഹിച്ചു തളർന്ന പാന്ഥന് നല്ല ഒരു വർഷം ലഭിച്ചാൽ എപ്രകാരം അവൻെറ ദാഹം ശമിക്കുമോ, അപ്രകാരം ഒരു സംതൃപ്തി അവന്നുണ്ടാകും. ഇന്ദ്രിയങ്ങളെ അടക്കി ആത്മാവിൽ ആത്മാവിനെ കാണണം. എല്ലാറ്റിലും തന്നെ കാണുകയും, എല്ലാ വസ്തുക്കളും തന്നിൽ കാണുകയും ചെയ്യണം. അവനാണ് യോഗി. അതിൻെറ വേര് കിടക്കുന്നത് ജ്ഞാനത്തിലാണ്. അതിൻെറ ശക്തി കാണുവാൻ വിഷമമാണ്. സർവ്വ അവസ്ഥയിലും സർവ്വഭൂതങ്ങളേയും തന്നിൽ കാണുന്നവൻെറ ശക്തി ആർക്കും അറിയുവാൻ സാധിക്കുകയില്ല. സർവ്വഭൂതാത്മാവായ പുരുഷനിൽ ഒരിക്കലും അശുഭം ബാധിക്കുകയില്ല. അവനിൽനിന്ന് മോഹജമായ സകല ക്ലേശങ്ങളും ജ്ഞാനംമൂലം വിട്ടൊഴിഞ്ഞുപോകും. ലോകത്തിൽ ബുദ്ധിയുടെ പ്രകാശംമൂലം ലോകമാർഗ്ഗം പിഴയ്ക്കുന്നതല്ല. അനാദിനിധനനായി ജീവികളുടെ ആത്മാവിൽ വസിക്കുന്ന അവ്യയൻ രൂപക്രിയാഹീനനാകുന്നു. അതുകൊണ്ട് ശുദ്ധാത്മാക്കളുടെ ഹൃദയം തീർത്ഥമാകുന്നു.

മോക്ഷത്തിന്ന് അർഹനായ ശുദ്ധാത്മാവ് പറയുന്നു, ബ്രഹ്മത്തിന്ന് ആദിയും അന്തവുമില്ലെന്ന്. എല്ലാ ജീവികളിലും അത് ജന്മമെടുക്കുന്നു. അത് ജീവനിൽ വസിക്കുന്നു. അതിന്നു പ്രവർത്തനമില്ല, രൂപമില്ല. നിത്യവും അവരവർ ചെയ്യുന്ന ദുഷ്കർമ്മംകൊണ്ട് ജീവികൾ ദുഃഖിക്കുന്നു. അവർ ആ ദുഃഖംതീർക്കുവാൻ പിന്നേയും അസംഖ്യം ജീവികളെ സംഹരിക്കുന്നു. അത്തരത്തിൽ ജീവികളെ ബലിയർപ്പിക്കുന്നതുകൊണ്ട് ആ കർമ്മംചെയ്യുന്നവർ വീണ്ടും ജന്മമെടുക്കുന്നു. അവരവരുടെ കർമ്മഫലത്തിന്നനുസരിച്ച് കർമ്മങ്ങൾക്ക് ഇടവരുന്നു. അത്തരം മനുഷ്യർ അജ്ഞാനവുമായി ബന്ധിക്കപ്പെട്ട്, അപത്ഥ്യാഹാരം കഴിച്ച രോഗിയെപ്പോലെ കിടന്നു കുഴങ്ങുന്നു. എപ്പോഴും മോഹത്തിൽപ്പെട്ട

വൻ സുഖമാണെന്നു തെറ്റിദ്ധരിച്ച് ദുഃഖത്തിൽ ഉഴലുന്നു. അങ്ങനെയുള്ള മനുഷ്യൻ ബദ്ധനായി ചക്കിലിട്ടു ചതച്ചമട്ടിൽ ആയിത്തീരുന്നു. പിന്നെ ബന്ധത്തിൽപ്പെട്ട നരൻ കർമ്മത്തിൻെറ ഫലത്താൽ തനിക്കുചേർന്ന യോനിയിൽ ജനിച്ച് സംസാരചക്രത്തിൽ ചുറ്റിത്തിരിഞ്ഞ് വേദന അനുഭവിക്കുന്നു.

അല്ലയോ ശുകാ, നീയാണെങ്കിൽ സകലബന്ധങ്ങളേയും അറുത്തവനാണ്. സകല കർമ്മങ്ങളും മുൻപറഞ്ഞമട്ടിൽ കൈവിട്ടൊഴിഞ്ഞവനാണ്. സംയമംമൂലം പുതിയ ബന്ധം തപോബലത്താൽ നീക്കംചെയ്തിരിക്കുന്നു. ഇങ്ങനെ പല മഹാശയന്മാരും ബാധകളൊക്കെ വിട്ട് മോക്ഷത്തെ, സുഖമായ സിദ്ധിയെ, പ്രാപിച്ചിട്ടുണ്ട്."

**330. ശുകാഭിപതനം - നാരദൻ സുഖദുഃഖരഹസ്യം ശുകന്ന് ഉപദേശിക്കുന്നു -** നാരദൻ പറഞ്ഞു: "ദുഃഖങ്ങൾ അറ്റുപോകണമെങ്കിൽ അശോകവും ശാന്തികരവും ശിവവുമായ ശാസ്ത്രങ്ങൾ വായിക്കുകയോ കേൾക്കുകയോ ചെയ്യണം. അതു മനസ്സിൽ വേണ്ടപോലെ ചെന്നുകൊണ്ടാൽ ദുഃഖംനീങ്ങുന്നതാണ്. ആയിരമായിരം* ശോകസ്ഥാനങ്ങളും നൂറുനൂറു ഭയസ്ഥാനങ്ങളും ദിവസംതോറും മൂഢനെ ബാധിച്ചുകൊണ്ടിരിക്കും. എന്നാൽ പണ്ഡിതനിൽ (ജ്ഞാനിയായവനിൽ) അത് ഒരിക്കലും ബാധിക്കുന്നില്ല.

അതുകൊണ്ട് അനിഷ്ടങ്ങൾ, ഭയങ്ങൾ, ദുഃഖങ്ങൾ ഇവ നീങ്ങുവാൻ നീ ഇതിഹാസങ്ങൾ കേൾക്കണം. ബുദ്ധി തനിക്കധീനത്തിൽ നിന്നാൽ ശോകംനശിക്കുന്നതാണ്. അനിഷ്ടം വന്നുചേരുകയാലും ഇഷ്ടം വിട്ടുപോവുകയാലും മനുഷ്യരുടെ മനസ്സിൽ ദുഃഖം വന്നേല്ക്കുന്നു. അങ്ങനെയുള്ളവർ സ്വല്പബുദ്ധികളാണെന്നു മനസ്സിലാക്കണം. ദ്രവ്യങ്ങൾ തീർന്നുപോയാൽ, ധനം നശിച്ചുപോയാൽ ആ കഴിഞ്ഞ ഗുണങ്ങളെപ്പറ്റി ചിന്തിക്കരുത്. കഴിഞ്ഞ ശ്രേയസ്സിൽ മനസ്സുവെച്ച് അതിനെപ്പറ്റി ചിന്തിക്കുന്നവന്ന് അതിലുള്ള സ്നേഹബന്ധം വിട്ടുപോവുകയില്ല. എവിടെയെവിടെയൊക്കെ രാഗം ഉണ്ടോ (സ്നേഹം ഉണ്ടോ) അവിടെയവിടെയൊക്കെ ദോഷവും നാം കാണണം. അതു നല്ലപോലെ ധരിക്കേണ്ടതാണ്. അനിഷ്ടംപോലെതന്നെ ഇഷ്ടത്തേയും ചിന്തിക്കുക! എന്നാൽ വിരക്തിയായി. അതാണു വേണ്ടത്. കഴിഞ്ഞതു ചിന്തിച്ചു കേഴുന്നവന്ന് അർത്ഥമെവിടെ? ധർമ്മമെവിടെ? യശസ്സെവിടെ? നശിച്ചാൽ നശിച്ചതിനെപ്പറ്റി ചിന്തിക്കരുത്. ചിന്തിക്കാൻതുടങ്ങിയാൽ അതു മനസ്സിൽനിന്നു വിട്ടുപോവുകയില്ല. ജീവികൾക്ക് ഓരോ ഗുണങ്ങൾ വന്നുചേരും. അതുപോലെതന്നെ വിട്ടുപോവുകയുംചെയ്യാം. അതു ലോകസാധാരണമായ കാര്യമാണ്. അതിൽ അത്ഭുതത്തിന്ന് അവകാശമില്ല. അതിൽ എന്തുണ്ട് ചിന്തിക്കുവാൻ? അതിൽ എന്തുണ്ട് ദുഃഖിക്കുവാൻ? ചത്തുപോയതോ നഷ്ടപ്പെട്ടതോ, അനുഭവിച്ചു തീർന്നുപോയതോ ചിന്തിച്ചു ഒരുത്തൻ ഇരുന്നു ദുഃഖിച്ചു കരയുകയാണെങ്കിൽ അവന്ന് എന്താണു മെച്ചം? നഷ്ടപ്പെട്ടതു കിട്ടുമോ? പിന്നെ എന്തുകിട്ടും? ദുഃഖംകൊണ്ടു കുറേക്കൂടി ദുഃഖം ലഭിക്കും! അപ്പോൾ എന്തായി? രണ്ടനർത്ഥം കിട്ടും. അതാണു ദുഃഖിച്ചാൽ വന്നുചേരുന്നത്. ബുദ്ധികൊണ്ട് ദുഃഖത്തിൻെറ സത്യം ഗ്രഹിച്ച് ലോകത്തിലെ ദുഃഖം കണ്ട് കണ്ണുനീർ പൊഴിക്കാത്തവൻ ലോകത്തെ നന്നായി ദർശിക്കുന്നു. അതുകൊണ്ട് പിന്നെ ദുഃഖത്തിന്നിടവരികയില്ല. അവൻ കരയുകയില്ല. ശാരീരികമായോ മാനസികമായോ ഉള്ള ദുഃഖങ്ങൾ വന്നുചേരുമ്പോൾ പ്രയത്നിച്ച് അതിനെ അടക്കണം. അടക്കാൻ കഴിയാത്തതിനെപ്പറ്റി ചിന്തിക്കാതിരിക്കണം. ദുഃഖത്തിന്ന് ഒരേയൊരു മരുന്നേയുള്ളൂ. വളരെ ഫലപ്രദമായ ഒരു സിദ്ധൗഷധമാണ് അത്. എന്താണെന്നറിയാമോ? 'ചിന്തിക്കാതിരിക്കുക' എന്നതാണത്. ചിന്തിച്ചാൽ അതു നശിക്കുകയില്ല. ആ ദുഃഖം വീണ്ടും വീണ്ടും ജ്വലിച്ചു വളരുകയാണ് ചെയ്യുക!

പ്രജ്ഞകൊണ്ട് മാനസികമായ ദുഃഖത്തെ ജയിക്കണം. മരുന്നുകൊണ്ട് ദേഹജമായ ദുഃഖത്തെയും ജയിക്കണം. ഇതാണ് വിജ്ഞാനത്തിൻെറ സാമർത്ഥ്യം. അതിന്നു ശ്രമിക്കാതെ കുട്ടികളെപ്പോലെ 'എൻെറ കൈയൊടിഞ്ഞേ! കാലൊടിഞ്ഞേ!' എന്നു പറഞ്ഞു വിലപിക്കുന്നതു ഭൂഷണമല്ല.

യൗവനം, സൗന്ദര്യം, ജീവിതം, ദ്രവ്യനേട്ടം, ആരോഗ്യം, ഇഷ്ടജനസംവാസം ഇവ നിത്യമല്ല. നശിച്ചുകൊണ്ടിരിക്കും. അതിൽ ബുധന്മാർ കാംക്ഷിക്കരുത്. നാടടച്ച് ഒരു ദുഃഖം വന്നാൽ എന്തുചെയ്യും? അതിൽ ഒരുത്തൻ മാത്രം കിടന്നു മുറവിളികൂട്ടിയാൽ അവൻ പരിഹസ്യനാകും. (യൗവനം, രൂപം, ജീവിതം, ധനം ഇവയ്ക്കെല്ലാം നാശം എല്ലാവർക്കും വന്നുചേരും. ആരും അതിൽനിന്ന് ഒഴിവല്ല. എന്നിരിക്കേ എൻെറ ആരോഗ്യം നശിച്ചുപോയേ! എൻെറ ധനം നശിച്ചുപോയേ! എൻെറ സൗന്ദര്യം നശിച്ചേ! എന്ന് ആരും നിലവിളിക്കാറില്ല. നിലവിളിക്കുന്നുണ്ടെങ്കിൽ അത് ഭോഷത്തമാണ്.) ദുഃഖകാരണങ്ങൾ വന്നുകൂടിയാൽ ബോധംവിട്ട് അമ്പരക്കാതെ അത് ഇല്ലായ്മചെയ്യുവാൻ പരിശ്രമിക്കുകയാണു വേണ്ടത്. വഴിയുണ്ടെങ്കിൽ അതാണു ചെയ്യേണ്ടത്.

നീ ഒരു കാര്യം ധരിക്കണം. സുഖത്തേക്കാൾ അധികം ദുഃഖമാണ് ജീവിതകാലത്ത്. അതിൽ യാതൊരു സംശയവുമില്ല. വിഷയങ്ങളിൽ സ്നേഹം മോഹത്താൽ വർദ്ധിക്കുന്നു. മരണം ആരും ഇഷ്ടപ്പെടുന്നില്ല.

സുഖത്തേയും ദുഃഖത്തേയും രണ്ടിനേയും ഉപേക്ഷിക്കുന്ന നരൻ ബ്രഹ്മത്തിൽ ചെന്നെത്തും. അവനെപ്പറ്റി പണ്ഡിതന്മാർ ദുഃഖിക്കുകയില്ല. ദ്രവ്യം ചെലവുചെയ്യുന്നതു ദുഃഖമാണ്. ദ്രവ്യം സംരക്ഷിക്കുവാനും ദുഃഖംതന്നെ. അങ്ങനെ ദുഃഖിച്ചു നേടുന്ന അവ നശിച്ചാൽ അതിനെപ്പറ്റി ദുഃഖിക്കാമോ? വേറെവേറെ ധനം വിശേഷിച്ചും നേടിയ മാനവന്മാർ ധനം മതിയാകാതെ അതിനെപ്പറ്റി ആർത്തിയോടെ ചിന്തിച്ചുചിന്തിച്ചു ജീവിതം കളയുന്നു. എന്നാൽ പണ്ഡിതന്മാർ സന്തോഷിച്ചു കഴിയുന്നു. അവർ ധനതൃഷ്ണയിൽ ജീവിതം നശിപ്പിക്കുന്നില്ല. നേട്ടങ്ങളൊക്കെ ക്ഷയാന്തങ്ങളാണ്. അവസാനം നാശത്തിലാണ്. എല്ലാ ഉയർച്ചയും പതനാന്തമാണ്. പൊങ്ങിയത് നിലത്തു മുട്ടിയേ അവസാനിക്കൂ! സംയോഗങ്ങളൊക്കെ വിയോഗാന്തങ്ങളാണ്. ചേർന്നത് വേർപെട്ടേ കഴിയൂ. ജീവിതം മരണാന്തമാണ്. ജീവനുള്ളതിനൊക്കെ മരണമുണ്ട്!

തൃഷ്ണയ്ക്കു യാതൊരു അതിരുമില്ല. തുഷ്ടിയെന്നത് പരമമായ സുഖമാണ്. അതുകൊണ്ട് ധനം എന്നു പറയുന്നത് തുഷ്ടിയാണ്. സന്തോഷമാണ്. ധനതൃഷ്ണയല്ല. അത് തുഷ്ടിക്ക് എതിരായതാണ് എന്നു പണ്ഡിതന്മാർ പറയുന്നു.

വയസ്സ് ഒരു ലേശവും നിൽക്കാതെ ഓടിപ്പൊയ്ക്കൊണ്ടിരിക്കുന്നു. ദേഹമോ? അത് അനിത്യവുമാണ്. ചിന്തിച്ചു നോക്കൂ! പിന്നെ നിത്യമായി എന്തുണ്ട് മനുഷ്യന്? സകല ഭൂതങ്ങളും തന്നെപ്പോലെ കണക്കാക്കുകയും ശരിയായ ഭാവം അറിയുവാൻ മനസ്സിന്നു കഴിവില്ലെന്ന് മനസ്സിലാക്കുകയും ചെയ്യുന്ന ജ്ഞാനികൾ, ബ്രഹ്മത്തിലേക്ക് എത്തുവാൻ യതിച്ച് പരസൽഗതി കണ്ടവരായ ജ്ഞാനികൾ, ഒരിക്കലും ദുഃഖിക്കുന്നതല്ല. കാമത്തിൽ മതിയാകാതെ പിന്നേയും പിന്നേയും ധനം നേടിവെക്കുന്ന ഒരുത്തനെ, വ്യാഘ്രം പെട്ടെന്നു ചാടിവീണ് പശുവിനെ കൊണ്ടുപോകുന്നപോലെ,

---

** Fools die many times before there death. But the valent never taste it more than once.(Julius Caesar - Shakespeare)*

മൃത്യു അവനെയും കൊണ്ടുപോകുന്നു. അതുകൊണ്ട് ദുഃഖത്തിന്ന് ഒരു മോചനം കാണണം. അതിന്നുള്ള ഉപായം സ്വീകരിക്കണം. ശോചിക്കാതെ തുടങ്ങണം, മുക്തനാകണം, വ്യസനിക്കരുത്.

ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, ഇവയിൽ ഉപഭോഗം എന്നതു വിട്ട് ധനമുള്ളവനും ഇല്ലാത്തവനും വേറെ വേറെ ഉപഭോഗമൊന്നുമില്ല. പഞ്ചേന്ദ്രിയങ്ങൾ ഉള്ളവർക്കോ, അവകൊണ്ടു ലഭിക്കുന്ന ഭോഗസുഖം ലഭിക്കുന്നു. ധനികനിലും നിസ്വനിലും ഇതിൽ വ്യത്യാസം കാണുന്നില്ല. ഭൂതങ്ങൾക്കൊന്നിന്നും സംസർഗ്ഗത്തിന്നുമുമ്പേ ദുഃഖവുമായി യാതൊരു ബന്ധവുമില്ല. ബന്ധിക്കുന്നില്ല. ഒരു വസ്തുവുമായി സംസർഗ്ഗത്തിന്നുശേഷമാണ് അതിനെ സംബന്ധിക്കുന്ന ദുഃഖം സംജാതമാകുന്നത്. അപ്പോൾ ദുഃഖത്തിന്നു കാരണം സംസർഗ്ഗമാണെന്നു വരുന്നു. ഈ നിലയ്ക്ക് ആ ദുഃഖഹേതുകമായ വസ്തു കൈവിടുമ്പോൾ പിന്നെയെന്തിന്നു ദുഃഖിക്കുന്നു? പ്രകൃത്യാ മനുഷ്യൻ സ്ഥിരനായി നില്ക്കുക. പതറാതിരിക്കുക.

മനുഷ്യൻെറ ഉൽപാദനേന്ദ്രിയം മാർഗ്ഗഭ്രംശംവരാതെ ധീരതയോടെ സംരക്ഷിക്കുക. ധൈര്യം എന്നു പറയുന്നത് വികാരങ്ങളെ ജയിക്കലാണ്. ക്ഷമയാണ്. അതുപോലെ വയറിനെയും ഭക്ഷണക്കൊതിയിൽനിന്നു കാത്തുരക്ഷിക്കുക! കണ്ണുകൊണ്ട് (കണ്ണിൻെറ സഹായത്തോടെ) കാലിനേയും കൈയേയും കാക്കുക. കണ്ണും കാതും മനസ്സുകൊണ്ടു കാത്തുരക്ഷിക്കുക. മനസ്സിനേയും വാക്കിനേയും വിദ്യകൊണ്ടു കാത്തുരക്ഷിക്കുക.

പ്രണയത്തെ മനസ്സിൽനിന്നു വലിച്ചുനീക്കുക. പരിചിതങ്ങളും, അപരിചിതങ്ങളുമായ എല്ലാറ്റിൽനിന്നും പ്രേമവും താത്പര്യവും വിടുക. വിനയപൂർവ്വം തന്നെത്താൻ കാണുക. അങ്ങനെയുള്ളവൻ സുഖിയാണ്, വിദ്വാനാണ് എന്നറിയുക!

അദ്ധ്യാത്മരതിയായി വാഴുന്നവൻ (ഭാര്യാസന്താനപ്രതിപത്തി കൂടാതെ) യോഗത്തിൽ ലയിച്ചു വാഴുന്നവൻ, തന്നെയൊഴിച്ച് ഒന്നിനേയും ആശ്രയിക്കാതെ വാഴുന്നവൻ, നിരാമിഷനായി (മാംസക്കൊതി, ഭോഗസുഖം വിട്ടവനായി) വാഴുന്നവൻ, സ്വാശ്രയശീലനായി (നിസ്സഹായനായി) ചുറ്റുന്നവൻ ആരോ, അവൻ തീർച്ചയായും സുഖിയാകും. അവനു സാക്ഷാൽ മോക്ഷപ്രാപ്തിയുണ്ടാകും"

**331. ശുകാഭിപതനം - ദുഃഖം, വ്യാധി, ജര ഇവയാൽ മനുഷ്യൻെറ പരതന്ത്രത നാരദൻ വിവരിക്കുന്നു -**

നാരദൻ പറഞ്ഞു: "സുഖത്തിന്നും ദുഃഖത്തിന്നും മാറ്റം വന്നു ചേരുമ്പോൾ, അവ വന്നുകൂടുകയോ ഇല്ലാതാവുകയോ ചെയ്യുമ്പോൾ, ബുദ്ധികൊണ്ടൊന്നും യാതൊരു കാര്യവുമില്ല. നീതിയോ പൗരുഷമോ, സുഖദുഃഖങ്ങളെ തടഞ്ഞുനിർത്തുവാൻ സാധിക്കുന്നവയല്ല. സ്വാഭാവികമായി യത്നിക്കുക എന്നതാവശ്യമാണ്. യത്നിക്കുന്നവൻ ഒരിക്കലും താഴ്ന്നുപോകുന്നതല്ല. ഇഷ്ടപ്പെട്ട ആത്മാവിനെ ജര, മൃത്യു, രോഗം എന്നിവയിൽനിന്നു കയറ്റിവിടണം. മാനസികമായും, ശാരീരികമായുമുള്ള ദുഃഖം ദേഹത്തെ ബാധിക്കും. വില്ലാളികൾ വലിച്ചെയ്യുന്ന കൂരമ്പു കൊള്ളുന്ന മൃഗംപോലെ മാനസിക ശാരീരികക്ലേശങ്ങൾ ദേഹത്തിൽ ചെന്നു തറച്ച് വേദനപ്പെട്ടു വിഷമിക്കും. മനുഷ്യൻെറ ദേഹം തപിക്കുന്നത് വിധിത്സ, വ്യഥ ഇവയാൽ കുഴങ്ങി ജീവൻ കൊതിച്ചുനില്ക്കേ അത് നിരാശ്രയമായിത്തീരുന്നു. അപ്പോൾ അവൻെറ ശരീരം നാശത്തിലേക്കു വലിക്കപ്പെടുന്നു. പകലും രാത്രിയും ഇടതടവില്ലാതെ ഓടിക്കൊണ്ടിരിക്കുന്നു. അവ പോകുന്നതോടൊപ്പം മനുഷ്യൻെറ ആയുസ്സുംകൊണ്ട് ആ പ്രവാഹം കടന്നുകളയുന്നു. ആ കാലത്തിൻെറ ഒഴുക്ക് പിന്നെ തിരിച്ചുവരുന്നില്ല. ഇങ്ങനെ ശുക്ലപക്ഷത്തിലും, കൃഷ്ണപക്ഷത്തിലും ജനിച്ചവരെ ജരിപ്പിക്കുകയും ചെയ്യുന്നു. അത് ഒരു നിമിഷംപോലും നിശ്ചലമായി നില്ക്കുന്നില്ല. ജീവികളുടെ സുഖാസുഖങ്ങളെയൊക്കെ അവർ ജരിപ്പിക്കുന്നു.

ആദിത്യൻ അസ്തമിക്കുന്നു. വീണ്ടും ഉദിക്കുന്നു. വീണ്ടും അസ്തമിക്കുന്നു. മുമ്പു കാണാത്തതും, ഊഹിക്കാത്തതുമായ ഭാവങ്ങൾ പലതും മർത്ത്യർ ഏന്തുന്നു. ഇഷ്ടവും അനിഷ്ടവും മർത്ത്യരിൽ വന്നുകൊണ്ടിരിക്കെ മനുഷ്യർക്കു രാത്രികൾ അസ്തമിക്കുന്നു. ക്രിയാഫലം പുരുഷന്ന് പരാധീനമല്ലെങ്കിൽ ആര് എന്ത് ആഗ്രഹിക്കുന്നുവോ, ആതെല്ലാം ഇഷ്ടംപോലെ ലഭിക്കും. സംയതന്മാരും, ദക്ഷന്മാരും, ധീരന്മാരുമായ മർത്ത്യർ കർമ്മംകെട്ടു നിഷ്ഫലമായ മട്ടിൽ കാണപ്പെടുന്നു. വേറെ നിർഗ്ഗുണന്മാരും, മൂഢന്മാരുമായ പുരുഷാധമന്മാർ ആശിസ്സറ്റവരും, കാമപൂർണ്ണരുമായി കാണപ്പെടുന്നു. അങ്ങനെ നിർഗ്ഗുണന്മാർ മേന്മയും ബുദ്ധിമാന്മാർ കഷ്ടതയും അനുഭവിക്കുന്നതു കാണുന്നു. മറ്റൊരുത്തൻ ജീവജാലങ്ങളെ ഹിംസിക്കുവാൻ എന്നും മുതിർന്ന ലോകവഞ്ചകനും സൗഖ്യത്തിലേക്കു പ്രവേശിച്ചവനും എല്ലാം ജീർണ്ണിച്ചു നശിച്ചുപോകും. ഒരു പ്രയത്നവും ചെയ്യാതെയിരിക്കുന്നവൻ ചിലപ്പോൾ ധനവാനാകുന്നതു കാണാം. ചിലർ കഷ്ടപ്പെട്ടു ശ്രമിച്ചിട്ടും ശ്രീ നേടാതിരിക്കുന്നതും കാണാം. അപ്രാപ്യത്തെ പ്രാപിക്കാൻ കഴിയാതെ കർമ്മാനുരൂപമായ ഫലത്താൽ മറ്റൊരുവൻ കുഴങ്ങുന്നതായും കാണാം. ഇതാ വിചാരിച്ച കാര്യം എത്രനാൾ അദ്ധ്വാനിച്ചിട്ടാണ് 'ഇതാ ഇപ്പോൾ കിട്ടി' എന്നു തോന്നിയത്. കൈയിലായി എന്നുവിചാരിക്കുമ്പോഴേക്കും അതു കൈവിട്ടുപോകുന്നതായും കാണുന്നു.

ഈ കണ്ടതൊക്കെ എന്താണ്? ഇതു മനുഷ്യൻെറ തെറ്റുകൊണ്ടു വന്നുചേർന്നതാണെന്നു തോന്നുന്നുണ്ടോ?

പുരുഷൻെറ അപരാധമെന്താണെന്നു പറയാം. ഒരിടത്തുണ്ടാകുന്ന ശുക്ലം മറ്റൊരേടത്തെത്തിക്കുന്നു. അവൻ യോനി സംസർഗ്ഗം ചെയ്താൽ ആ ശുക്ലം ഗർഭമായി എന്നുവരാം. ആയില്ലെന്നുംവരാം. മാവിൻെറ പൂവുപോലെയുള്ള ഒരവസ്ഥ അവൻെറ സ്ത്രീസംസർഗ്ഗത്തിലും വന്നുചേരാം. എങ്ങനെയെന്നാൽ, ഒരുപാടു പുഷ്പങ്ങൾ മാവിന്നുണ്ടാകുന്നു. അവ മിക്കവാറും കൊഴിഞ്ഞുപോകുന്നു. ഒരു കുലയിൽ ചിലപ്പോൾ ഒന്നേ ഉണ്ടായി എന്നുവരികയുള്ളു. ചിലപ്പോൾ ഉണ്ടായില്ലെന്നുംവരാം. ചില മനുഷ്യരെപ്പറ്റി ചിന്തിക്കുക. അവൻ പുത്രനുണ്ടാകുവാൻവേണ്ടി പല വ്രതങ്ങളും എടുക്കുന്നു. ദേവന്മാർക്കു പൂജയും ഹോമവും നടത്തുന്നു. അവന്നു തൻെറ ഭാര്യയുടെ ഗർഭത്തിൽ ഒരു ബുൽബുദം പോലും ജനിപ്പിക്കുവാൻ കഴിയുന്നില്ല. ഇനി മറ്റൊരുത്തൻെറ കഥ നോക്കുക. അവന്നു തൻെറ ഭാര്യക്കെങ്ങാനും ഗർഭമുണ്ടാകുമോ എന്നാണു ഭയം. തൻെറ ഭാര്യയെങ്ങാനും ഗർഭം ധരിച്ചാൽ അതു വളരെ ഭയങ്കരമായ ആപത്തായി എന്നാണ് അവൻെറ വിചാരം. ഭാര്യയുടെ ഗർഭത്തെ വിഷപ്പാമ്പിനെപ്പോലെ ഭയപ്പെടുന്നു. എന്നിട്ടെന്തുണ്ടാകുന്നു? ഭാര്യ പ്രസവിക്കുന്നു. ദീർഘായുഷ്മാനായ സന്താനത്തെ പ്രസവിക്കുന്നു. എന്നിട്ട് അച്ഛനെപ്പോലെ അച്ഛൻെറ ജീവിതവ്യതിയാനങ്ങൾ അവനിൽ പല ഘട്ടങ്ങളിലൂടെ കടന്നുപോകുന്നതായി കാണുന്നു. ഇനി വേറെ ചിലരുടെ കഥ നോക്കുക. വളരെ വഴിപാടുകളും നേർച്ചകളുമൊക്കെ നേർന്ന് വിചാരിച്ചമാതിരി ചിലർക്കു ഗർഭമുണ്ടാകുന്നു. അവർ പത്തുമാസം ചുമന്നു പ്രസവിക്കുന്നു. അവൻ പുരുഷസന്താനവുമാകുന്നു. ഇനിയെന്തുവേണം? അവൻ വളർന്നു കുലദ്രോഹിയായി മഹാദുശ്ശീലനും തെമ്മാടിയും കൊലപാതകിയുമായിത്തീരുന്നു. വേറെ ചിലർ തീർത്ഥാടനാദി പുണ്യകർമ്മങ്ങൾ ചെയ്തും മറ്റു സൽക്കർമ്മങ്ങൾ ചെയ്തും ധാരാളം ധനധാന്യങ്ങൾ നേടുന്നു. സ്ത്രീപുരുഷന്മാർ തമ്മിൽ ചേർന്നതിൻെറ ഫലമായി സ്ത്രീ ഗർഭിണിയാകുന്നു. അതു മാതാവിന്നു ദുഃഖ

ത്തിന്നായും ഭവിക്കുന്നു. കുട്ടി മൃതനായാൽ ഉടനെതന്നെ ദേഹി മറ്റൊരു ദേഹത്തെ പ്രാപിക്കുന്നു. ആ ദേഹവും സ്ഥിരമായ വസ്തുവല്ല. അതും നശിക്കുന്നു. ഈ എല്ലാ പ്രവൃത്തികളും ദേഹി നടത്തുന്നത് താൻ ജന്മമെടുത്ത ദേഹംകൊണ്ടാണ്. ആ ദേഹമാകട്ടെ, മാംസം, കഫം എന്നിവ യാൽ കൂട്ടിയിണക്കപ്പെട്ടതാണുതാനും. (ഏവനും മരണാനന്തരം ഒരു പുതിയ ശരീരം കൈക്കൊള്ളുന്നു. അതാണ് പുനർജ്ജന്മം. ഒരു ജീവിക്കും ശരീരംകൂടാതെ നിലനില്ക്കുവാൻ പറ്റുകയില്ല. തീർച്ചയായും മോക്ഷമാർഗ്ഗത്തിലെത്തിയവൻെറ കഥ ഇതിൽനിന്നും വ്യത്യാസപ്പെട്ടതാണ്. അത് എല്ലാ കർമ്മങ്ങളേയും ത്യജിച്ചതിൻെറ ഫലമാണ്.)

ദേഹം നശിച്ചതിന്നുശേഷം ആത്മാവു സ്വീകരിക്കുന്ന ശരീരം ഇതിൽനിന്നും മെച്ചപ്പെട്ടതല്ല. അതും നാശത്തിന്നും ചുടലയിൽപ്പോകുന്നതിന്നും സന്നദ്ധമായിട്ടുള്ളതാണ്. ദേഹം നശിച്ച ജീവന്, പുഴയിൽ ഒഴുകുന്ന ഒരു വഞ്ചിയിൽനിന്നു മറ്റൊരു വഞ്ചിയിൽ കയറിയ ഫലമേ അവന്നു ലഭിക്കുന്നുള്ളു. ഏതു തോണിയും നാശത്തിന്നുള്ളതാണ്.

സ്ത്രീപുരുഷന്മാരുടെ സംയോഗഫലമായി ഒരുതുള്ളി ശുക്ലം, അത് അചേതനമാണ്, അത് സ്ത്രീയുടെ ഗർഭാശയത്തിലെത്തിക്കുന്നു. ഞാൻ ഒന്നു ചോദിക്കട്ടെ? ആ ഗർഭം ആരുടെ ശ്രദ്ധകൊണ്ടും ശുശ്രൂഷകൊണ്ടുമാണ് സജീവമായി നശിക്കാതെ, വയറ്റിൽക്കിടന്നു വളർന്നുണ്ടാകുന്നത്? സ്ത്രീ ഭക്ഷിക്കുന്ന അന്നം വയറ്റിൽക്കിടന്നു ദഹിക്കുന്നു. എന്നാൽ അതിന്നടുത്തു വയറ്റിൽക്കിടക്കുന്ന ഗർഭം ദഹിച്ചുപോകുന്നുമില്ല. ഗർഭത്തിൻേറയും മലമൂത്രങ്ങളുടേയും ഗതി ഇപ്രകാരമാണെന്നു പ്രകൃതി കാണിച്ചുതരുന്നു. ഗർഭത്തിലിരിക്കുമ്പോഴോ അതിൽനിന്നു പുറത്തുവരുമ്പോഴോ കുട്ടി ഒരു സ്വതന്ത്ര വസ്തുവല്ല. വാസ്തവത്തിൽ അത് ഒരു നിരാധാരവസ്തുവാണ്. ചില പ്രജകൾ ജീവിക്കുന്നു. ജനിച്ച ഉടനെ മരിക്കുന്നു. ചിലർ ഗർഭത്തിൽവച്ച് അലസിപ്പോകുന്നു. ചിലർ ഗർഭത്തിൽ വച്ചു മരിക്കുന്നു. ഇവയ്ക്കൊക്കെ പൂർവ്വകർമ്മാർജ്ജിതമായ ഫലമാണ് കാരണം.

ഒരു പുരുഷൻ ഒരു സ്ത്രീയുമായി സംഭോഗംചെയ്യുമ്പോൾ ബീജം ഗർഭത്തിലേക്കു തെറിപ്പിച്ചുവീഴ്ത്തുന്നു. അതിൽ നിന്ന് ഒരു പുത്രനോ പുത്രിയോ ഉത്ഭവിക്കുന്നു. അങ്ങനെ ഉണ്ടായ സന്താനം സമയം വന്നുചേരുമ്പോൾ ആ സന്താനവും ആ മട്ടിൽത്തന്നെയുള്ള പ്രവൃത്തി (സ്ത്രീപുരുഷ സംയോഗം) ചെയ്യുന്നു. ഒരു പുരുഷന്നു നിശ്ചയിക്കപ്പെട്ട ആയുഷ്കാലം അവൻെറ ശരീരത്തിലെ പഞ്ചഭൂതങ്ങൾ ഏഴും ഒമ്പതും ഘട്ടങ്ങൾ കടന്ന് അവസാനിക്കുന്നു. എന്നാൽ ഈ മാറ്റങ്ങൾക്കൊന്നും പുരുഷൻ വിധേയനല്ല. മനുഷ്യർക്കുയരുവാനുള്ള യോഗം ഒത്തുചേരുന്നില്ല. വ്യാധികൊണ്ടും മഥിതരാകുന്നു. വേടൻ മൃഗങ്ങളെയെന്നപോലെ രോഗങ്ങൾ മനുഷ്യനെ വേട്ടയാടുന്നു. വ്യാധിയാൽ മഥിതന്മാരായവർക്ക് എത്ര ധനം ചെലവുചെയ്യുവാൻ തയ്യാറുണ്ടെങ്കിലും വ്യാധിയെ മാറ്റുവാൻ കഴിയാതെവരുന്നു. എത്ര യത്നിച്ചാലും വേദനകൾ രോഗികളിൽനിന്നു നീക്കംചെയ്യുവാൻ സമർത്ഥനായ വൈദ്യന്നു കഴിയാതെവരുന്നു. വ്യാധൻ മൃഗത്തെയെന്നപോലെ എയ്തുകൊല്ലുന്നു. പലതരം കഷായങ്ങളും ഘൃതങ്ങളും മറ്റും സേവിച്ചിട്ടും ആന ആനയെ എന്നപോലെ ജര വന്ന് മനുഷ്യനെ തകർത്തുകളയുന്നു.

ആകാശത്തിൽ പറക്കുന്ന പക്ഷികൾക്കും കാട്ടിൽ വസിക്കുന്ന മൃഗങ്ങൾക്കും രോഗംബാധിച്ചാൽ ചികിത്സിക്കാറുണ്ടോ? ചെന്നായ്ക്കളും തെണ്ടികളും രോഗാർത്തരാവുകയില്ല.

ഘോരന്മാരും, ദുർദ്ധർഷന്മാരും, ഉഗ്രതേജസ്വികളുമായ രാജാക്കന്മാരെ രോഗങ്ങൾ കയറി ബാധിക്കുന്നു. പുലികൾ വന്നു പശുക്കളെ എന്നവിധം പിടികൂടുന്നു. ലോകം ഇപ്രകാരം അനാക്രന്ദമായി (നിലവിളികൂട്ടാതെ) മോഹത്താലും ശോകത്താലും സമാകുലമായിരിക്കുന്നു. ഊക്കേറിയ ഒരു നദീപ്രവാഹത്തിൽപ്പെട്ട് ഒഴുകുകയാണ്. ധനം, രാജ്യം, ഘോരമായ തപസ്സ് ഇവയാലൊന്നും പ്രകൃതിയെ വിട്ടുകടക്കുവാൻ കഴിയുകയില്ല. ശരീരികൾ വിധിയാൽ നിയുക്തന്മാരാണ്. മനുഷ്യൻെറ പ്രയത്നം ഉത്ഥാനം ശരിയായാൽ അവൻ ജരാമരണങ്ങളെ അതിജീവിക്കും. എല്ലാ ആഗ്രഹങ്ങളും സാധിക്കും. അപ്രിയം ഏല്ക്കുകയുമില്ല. ലോകത്തിൽ മേലെ മേലെ എത്താനാണ് എല്ലാവരും ആഗ്രഹിക്കുന്നത്. അതിന്ന് യത്നിക്കുന്നുമുണ്ട്. എന്നാൽ വിചാരിച്ചമാതിരി കാര്യം നടക്കുന്നില്ല.

ഐശ്വര്യമദമത്തന്മാരും, മദ്യമത്തന്മാരും, അപ്രമത്തന്മാരും, ശൂരന്മാരായ വീരന്മാരും ശ്രമിക്കുന്നുണ്ട്. ചിലർക്കു ക്ലേശം നീങ്ങും. അതിന്നുവേണ്ടി പ്രതീക്ഷിക്കാതിരിക്കെത്തന്നെ ക്ലേശം നീങ്ങിപ്പോകും. തനിക്കുള്ള ധനവും തനിക്കു വരേണ്ട അന്യധനവും കിട്ടാതെ നഷ്ടപ്പെടുന്നതും കാണുന്നു. കർമ്മസന്ധിയിൽ വളരെ ഫലവൈഷമ്യം കാണപ്പെടുന്നുണ്ട്. ചിലർ പല്ലക്കു ചുമക്കുന്നു. ചിലർ പൊന്നിൻ പല്ലക്കെടുപ്പിച്ചു സഞ്ചരിക്കുന്നു. എല്ലാവരും വൃദ്ധിതന്നെ കാംക്ഷിക്കുന്നു. അതിൽ ചിലർ തേർമുന്നിൽ അകമ്പടി നടത്തി സഞ്ചരിക്കുന്ന പ്രതാപികളായി വരുന്നു. നൂറു പെണ്ണുള്ള പുരുഷന്മാരുണ്ട്. വിധവാസ്ത്രീകൾ നൂറുപേരുള്ള ഇടമുണ്ട്. എല്ലാവരും, ലോകത്തിലുള്ള ആണുങ്ങളും പെണ്ണുങ്ങളും ഒക്കെ ദ്വന്ദ്വപ്രിയരാണ്. എല്ലാ സ്ത്രീപുരുഷന്മാരും സംബന്ധം ആഗ്രഹിക്കുന്നവരാണ്. അതിൽ ചിലർക്കേ അതിന്നു കഴിയുന്നുള്ളു. ഇത് നീ കാണുന്നില്ലേ? മറ്റിടത്തേക്കു നോക്കൂ! ഇതിൽ നീ മോഹിക്കരുത്.

നീ ധർമ്മവും അധർമ്മവും വിടുക. സത്യവും അസത്യവും വിടുക. സത്യാനൃതദ്വന്ദ്വങ്ങൾ വിട്ടാൽ എന്തു വിടുമോ, അതും നീ വിടുക.

അല്ലയോ ഋഷികുമാരാ! ഞാൻ വളരെ രഹസ്യമായ കാര്യമാണ് നിന്നോട് ഉപദേശിച്ചത്. ഈ തത്ത്വം മനസ്സിലാക്കി ജീവിച്ചതുകൊണ്ടാണ് മന്നിൽ വാണിരുന്ന ദേവന്മാർ വിണ്ണവരായത്. സ്വർഗ്ഗം ലഭിക്കാൻ കാരണം അതാണ്."

നാരദൻെറ വാക്കുകേട്ട് പരമബുദ്ധിമാനായ ശുകൻ മനസ്സുകൊണ്ടു ചിന്തിച്ചു. എന്നാൽ ഒന്നിലും ഒരു നിശ്ചയമെടുക്കുവാൻ കണ്ടില്ല.

ഭാര്യാപുത്രന്മാരെ നേടുന്ന ഗാർഹസ്ഥ്യം ക്ലേശകരമാണ്. വേദാദികൾ പഠിച്ച്, പഠിപ്പിച്ച് കഴിയുവാനുള്ള ശ്രമവും ചെറുതല്ല. ശാശ്വതമായ സ്ഥാനം അത്ര ക്ലേശംകൂടാതെ വലിയ ഫലം ലഭിക്കുന്നതായി വല്ലതുമുണ്ടോ? ഉണ്ടെങ്കിൽ ബുദ്ധിമാൻ അതല്ലേ സ്വീകരിക്കുക?

മുഹൂർത്തസമയം ശുകൻ ചിന്തിച്ച് ആത്മാവിന്ന് ഉറച്ച ഗതി അറിഞ്ഞു. പരാവരമായ ധർമ്മം കണ്ടവനായ ശുകൻ നൈശ്രേയസമായ പദത്തെ ഓർത്തു: 'സംശ്ലേഷം വിട്ട് ഞാൻ എങ്ങനെ മുഖ്യമായ ഗതിയെ പ്രാപിക്കും? വീണ്ടും തിരിച്ച് ഞാൻ യോനിസങ്കരമായ സംസാരസമുദ്രത്തിൽ ചാടുവാൻ പാടില്ല. വീണ്ടും തിരിച്ച് ഭൂമിയിലെത്താത്ത പരമമായ പദത്തെയാണ് ഞാൻ കാംക്ഷിക്കുന്നത്. എല്ലാ സംഗങ്ങളും വിട്ട് മനസ്സുകൊണ്ട് ഗതി കണ്ടു. എവിടെ ചെന്നാൽ ആത്മാവിന്നു ശമം സിദ്ധിക്കുമോ, അവിടേക്കു ഞാൻ പോവുകയാണ്. അവിടെ അക്ഷയനായി, അവ്യയനായി, ശാശ്വതനായി ഞാൻ നില്ക്കുന്നതാണ്. യോഗംകൂടാതെ പരമമായ ആ ഗതി നേടുവാൻ അസാദ്ധ്യമാണ്. ബുദ്ധന്നു കർമ്മങ്ങൾവഴി ബന്ധിക്കാൻ കഴിഞ്ഞതാണത്. അതുകൊണ്ട് യോഗത്തിൽ പ്രവേശിച്ച് ദേഹമാകുന്ന ഗൃഹം ഉപേക്ഷിച്ച് വായുവായി ഞാൻ തേജോരാശിയായ അർക്കനിലേക്കു കയറുന്നതാണ്. സൂര്യൻ ആകാശത്ത് ദേവന്മാരാൽ സോമൻ എന്നപോലെ

ക്ഷയിക്കാത്തവനാണ്. അവൻ ദേഹമിളക്കി ഭൂമിയിൽ വീഴും. വീണ്ടും മേല്പോട്ടു കയറും. എന്നും സോമൻ ക്ഷയിക്കും. വീണ്ടും വളർന്നു സമ്പൂർണ്ണനാകും. ഈ നില, വൃദ്ധിക്ഷയ ങ്ങളുള്ള നില, കണ്ടവനായ ഞാൻ അതിനെ ആഗ്രഹിക്കു ന്നില്ല. ഭാസ്കരൻ ഉഗ്രമായ രശ്മികൾകൊണ്ട് വിശ്വത്തെ തപിപ്പിക്കുന്നു. എല്ലാ തേജസ്സും അർക്കൻ ഏന്തുന്നു. നിത്യ വും അക്ഷീണമണ്ഡലനായി, പൂർണ്ണനായി ഇരിക്കുന്നു. അതുകൊണ്ട് ദീപ്തതേജസ്സായ അർക്കനിൽ എത്താനാണ് ഞാൻ കൊതിക്കുന്നത്. അവിടെ നിശ്ശങ്കാത്മാവായി, ദുർദ്ധർ ഷനായി ഞാൻ പാർക്കും. സൂര്യൻെറ സദനത്തിൽ ഈ ദേഹം ഞാൻ കൊണ്ടുപോയി വെച്ച് ഋഷിമാരോടുകൂടി ഉഗ്രമായ സൂര്യതേജസ്സിൽ ഞാൻ ചേരുന്നതാണ്.

ഞാൻ യാത്രപറയുന്നു. നാഗനഗങ്ങളോടും, ഭൂമിയോടും, ദിക്കുകളോടും, ദ്യോവിനോടും ഞാൻ യാത്രപറയുന്നു. ദേവ ദൈത്യാഹി ഗന്ധർവ്വപിശാചുക്കളോടും, ആശരന്മാരോടും ഞാൻ യാത്രപറയുന്നു. ലോകത്തിൽ സർവ്വഭൂതത്തിൽ ഞാൻ നിസ്സംശയം പ്രവേശിക്കുന്നു. എൻെറ യോഗവീര്യം എല്ലാ ദേവന്മാരും, എല്ലാ മഹർഷികളും കാണട്ടെ!"

പിന്നെ പേർപുകഴ്ന്ന മഹാശയനായ നാരദമഹർഷി അവിടെനിന്ന് എഴുന്നേറ്റു. അദ്ദേഹത്തിൻെറ സമ്മതം വാങ്ങി ശുകൻ അച്ഛൻെറ സമീപത്തെത്തി. യോഗ്യനായ കൃഷ്ണ ദ്വൈപായനമഹർഷിയെ അഭിവാദ്യംചെയ്ത് ശുകൻ അച്ഛനെ വലംവെച്ചു യാത്രപറഞ്ഞു.

ശുകൻെറ വാക്ക് മഹർഷി കേട്ടു. നന്ദിയോടെ മഹാത്മാ വായ പുത്രനോടു പറഞ്ഞു:

"എടോ പുത്രാ! നില്ക്കൂ! നില്ക്കൂ! പുത്രാ! അല്പനേരം നിൽക്കൂ! നിന്നെ നോക്കി എൻെറ കണ്ണു കുളുർക്കുന്ന വരെ നിൽക്കൂ. നിന്നെ ഞാൻ ഒന്നു നല്ലവണ്ണം കാണട്ടെ!"

നിരപേക്ഷനായ ശുകൻ പിന്നെ നിസ്തേജനായി ശങ്കവിട്ടു മോക്ഷത്തെത്തന്നെ ചിന്തിച്ചു പോകുവാൻതന്നെ നിശ്ചയിച്ചു. മുനിസത്തമൻ അച്ഛനേയുംവിട്ട് സിദ്ധസംഘ ങ്ങൾ വസിക്കുന്ന കൈലാസത്തിലേക്കു പോയി.

**332. ശുകാഭിപതനം - ശുകൻെറ ഊർദ്ധ്വഗതി -** ഭീഷ്മൻ പറഞ്ഞു: "അല്ലയോ ഭാരതാ! വ്യാസപുത്രൻ ശൈല ശൃംഗത്തിൽ കയറിയതിന്നുശേഷം മുള്ളില്ലാത്ത വിജനമായ ഒരു സ്ഥലത്തുചെന്ന് ഇരുന്നു. ശാസ്ത്രത്തിൽ പറഞ്ഞ വിധിപ്രകാരം അടിതൊട്ട് അംഗം മുഴുവൻ യോഗക്രമത്തിൽ ജ്ഞാനിയായ ശുകൻ ക്രമത്തിൽ ആത്മധാരണംചെയ്തു. പിന്നെ പ്രാങ്മുഖനായി ആ പണ്ഡിതൻ സൂര്യൻ ഉദിച്ചു വരുന്ന സമയത്ത് കൈകാലുകൾ അണച്ച് വിനയത്തോടെ ഇരിപ്പുറപ്പിച്ചു.

അവിടെ പക്ഷിക്കൂട്ടം പറന്നില്ല. യാതൊരു ജീവിയു ടേയും ശബ്ദമുണ്ടായില്ല. പ്രകൃതി നിശ്ശബ്ദമായി നിന്നു. യാതൊരു കാഴ്ചയും ശുകൻ കണ്ടില്ല. ധീമാനായ വ്യാസ പുത്രൻ യോഗത്തിൽ നിമഗ്നനാകുന്ന സ്ഥലം യാതൊരു ഒച്ചയും അനക്കവുമില്ലാതെ സ്ഥിതിചെയ്യുന്നു.

അവൻ സർവ്വസംഗവിമുക്തനായി ആത്മാവിനെ ദർ ശിച്ചു. ആത്മാവിനെക്കണ്ടപ്പോൾ പ്രസന്നനായ ശുകൻ ഒന്നു ചിരിച്ചു. വീണ്ടും യോഗംപൂണ്ട് മഹായോഗേശനായി, മോക്ഷ മാർഗ്ഗം കിട്ടുവാനായി ശുകൻ അംബരത്തിലേക്കു കയറി. ദേവർഷിയായ നാരദനെ ഉടനെ അവൻ വലംവെച്ച്, അവൻ തന്നെ യോഗം മഹർഷിയെ ഉണർത്തിച്ചു."

ശുകൻ പറഞ്ഞു: "അല്ലയോ താപസാ! അങ്ങയ്ക്കു സ്വസ്തി! ഞാൻ മാർഗ്ഗം ദർശിച്ചിരിക്കുന്നു! അല്ലയോ മഹാ ദ്യുതേ! അങ്ങയുടെ പ്രസാദത്താൽ ഞാൻ ഇഷ്ടമായ ഗതിയെ പൂകുന്നു."

ഭീഷ്മൻ പറഞ്ഞു: "നാരദൻ സമ്മതിച്ചു. ദ്വൈപായ നാത്മജനായ ശുകൻ നാരദനെ അഭിവാദ്യംചെയ്ത്, യോഗം പൂണ്ട്, ആകാശത്തിലേക്കുയർന്നു. കൈലാസംവിട്ടുയർന്നു ആകാശത്തിലെത്തി. അങ്ങനെ ശ്രീമാനായ ശുകൻ ആകാശ ചാരിയായി സുനിശ്ചയത്തോടെ കാറ്റായി രൂപംകൊണ്ടു. ഗരുഡദ്യുതിയായി ഏന്തുന്ന ആ ദ്വിജേന്ദ്രനെ മനോമാരുത വേഗനായി അപ്പോൾ സർവ്വ ഭൂതങ്ങളും ദർശിച്ചു. വ്യവസായ ത്താൽ മൂന്നു ലോകത്തേയും മനസ്സിൽ നിനയ്ക്കുന്ന ശുകൻ ദീർഘമായ മാർഗ്ഗത്തിലേക്ക് പാവകനെപ്പോലെയും അർക്ക നെപ്പോലെയും പ്രഭ വീശി പ്രവേശിച്ചു. വ്യഗ്രതകൂടാതെ നിർഭയമായി ഏകാഗ്രധീയായി അവൻ പോകുന്ന സമയത്ത് സർവ്വ ചരാചരങ്ങളും സർവ്വഭൂതജാലവും അവൻെറ ഗതിയെ ദർശിച്ചു. ഉടനെ ദേവന്മാർ ശുകനെക്കണ്ട് യഥാശക്തി ന്യായംപോലെ ശുകനെ പൂജിച്ചു. ദിവ്യമായ പുഷ്പവർഷം അവർ ശുകൻെറ ശിരസ്സിൽ പൊഴിച്ചു. ശുകൻെറ വരവു കണ്ട് അത്ഭുതപ്പെട്ട് ഗന്ധർവ്വന്മാരും അപ്സരസ്ത്രീകളും സിദ്ധന്മാരായ ഋഷികളും ഏറ്റവും അത്ഭുതത്തോടെ നോക്കിനിന്നു പറഞ്ഞു. തപസ്സിദ്ധി പ്രാപിച്ച ഏത് ദിവ്യനാണ് ആകാശത്തിൽ കീഴെ മെയ്യും മേലെ മുഖവുമായി ദൃഷ്ടിയെ രഞ്ജിപ്പിക്കുന്നത്?

ഉടനെ പരമധർമ്മിഷ്ഠനായ ശുകൻ, മൂന്നു ലോകത്തി ലും പേർ കേട്ടവനായ വ്യാസപുത്രൻ, ഗതിമുട്ടിനില്ക്കുന്ന അർക്കനെ വാക്കുകളടക്കി പ്രാങ്മുഖനായി ദർശിച്ചു.

ഗതിവേഗംമൂലം ആകാശത്തിൽ ശബ്ദം മുഴക്കിക്കൊ ണ്ടെത്തുന്ന ശുകനെ ആകാശത്തുനിന്ന് അപ്സരസ്ത്രീകൾ നോക്കിക്കണ്ടു അവരെല്ലാം ഉള്ളുഴന്ന് ഏറ്റവും ആത്ഭുത പ്പെട്ടു. വിസ്മയപ്പെട്ട പഞ്ചചൂഡപ്രഭൃതികളായ അവർ വിടർ ന്ന കണ്ണുകളോടെ നോക്കിനിന്ന് വിസ്മയത്തോടെ പറഞ്ഞു: ഇവിടെ ഏതു ദൈവതമാണ് മുഖ്യമായ ഗതി പൂകുന്നത്? മുക്തനായപോലെ ഇതാ ദൃഢമായി ഇങ്ങോട്ടു നിസ്പൃഹ നായി വന്നെത്തുന്നു.' പിന്നെ അവൻ മലയപർവ്വതവും കടന്നുപോയി. ആ മലയെ നിത്യവും ഉർവ്വശി, പൂർവ്വചിത്തി മുതലായ അപ്സരസ്ത്രീകൾ പൂജിക്കുന്നുണ്ട്. അവിടെ എത്തുന്ന ബ്രഹ്മർഷികുമാരനെക്കണ്ട് അവർ വിസ്മയിച്ചു. 'അമ്പോ! എന്തൊരു ബുദ്ധി! എന്തൊരു സമാധാനം! വേദാഭ്യാസിയായ ദ്വിജേന്ദ്രൻെറ തപസ്സിദ്ധി നോക്കൂ! കുറച്ചുനാൾകൊണ്ട് അവൻ നേടിയ സിദ്ധി ചെറുതല്ല. അവൻ ആകാശത്തിൽ ചന്ദ്രൻ ചുറ്റുന്നതുപോലെയാണല്ലോ ചുറ്റുന്നത്! പിതൃശുശ്രൂ ഷകൊണ്ട് ഇവൻ മുഖ്യമായ ജ്ഞാനം നേടിക്കഴിഞ്ഞു! പിതൃഭക്തനായ ഇവൻ ദൃഢമായ തപസ്സുചെയ്ത് അവൻെറ ഇഷ്ടം നേടി. അച്ഛന്ന് ഇഷ്ടപ്പെട്ട പുത്രനാണവൻ. അനന്യ ചിത്തനായ ഇവനെ എങ്ങനെ അച്ഛൻ വിട്ടു?'

ഇപ്രകാരം ഉർവ്വശി പറയുന്നതുകേട്ട് പരമധാർമ്മിക നായ ശുകൻ എല്ലാ ദിക്കിലേക്കും ഒന്ന് കണ്ണോടിച്ചു. വാ ക്കിൽ അവൻെറ മനസ്സു പതിഞ്ഞു. അവൻ ആകാശവും, കാടും, മാടംകൂടുന്ന ഭൂമിയും, പുഴയും, പൊയ്കയും മറ്റും അപ്പോൾ നോക്കിക്കണ്ടു. അപ്പോൾ വ്യാസപുത്രനെ ബഹു മാനിച്ച് ചുറ്റും കൈകൂപ്പിക്കൊണ്ട് എല്ലാ ദേവന്മാരും കണ്ടു നിന്നു. പരമധാർമ്മികനായ ശുകൻ അപ്പോൾ അവരോടു പറഞ്ഞു:

"ശുകാ എന്നു വിളിച്ചുകൊണ്ട് എൻെറ അച്ഛൻ എന്നെ പിൻതുടർന്ന് എത്തുന്നതായാൽ നിങ്ങൾ എല്ലാവരും ശ്രദ്ധ വെച്ച് അതുകേട്ട് എൻെറ വാക്കാൽ നിങ്ങൾ ഉത്തരം പറ യണം. എന്നോടു സ്നേഹമുണ്ടെങ്കിൽ എൻെറ മൊഴി പറ യണം."

ശുകൻ പറഞ്ഞതുകേട്ട് കാടുകളോടുകൂടിയവരായ എല്ലാ ദിക്കുകളും, പുഴകളും, ആഴികളും, ശൈലങ്ങളും ചുറ്റും നിന്ന് ഉത്തരം പറഞ്ഞു:

"വിപ്രാ! കല്പിക്കുന്നവിധം അതൊക്കെ ശരിയാകും! ഋഷിവാക്കുകൾ അരുൾചെയ്താൽ ഞങ്ങൾ മറുപടി പറഞ്ഞുകൊള്ളാം."

## മോക്ഷധർമ്മാനുശാസനപർവ്വം

**333. ശുകാഭിപതനം - ശുകൻ പരമപദം പ്രാപിക്കുന്നു - പുത്രശോകാർത്തനായ വ്യാസനെ ശിവൻ ആശ്വസിപ്പിക്കുന്നു** - ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം പറഞ്ഞ് മഹാതപസ്വിയായ ബ്രഹ്മർഷി, സിദ്ധിക്കുമാത്രമായി നാലുവിധം ദോഷങ്ങളേയും വിട്ടവനായ ശുകൻ, എട്ടുതരം തമസ്സും, അഞ്ചുതരം രജസ്സുംവിട്ട്, പിന്നെ സത്വത്തേയുംവിട്ട് വിളങ്ങി. അത്ഭുതംതന്നെ! നിത്യവും, നിർഗ്ഗുണവും, നിർലിംഗപദവുമായ ബ്രഹ്മത്തിൽ അവൻ പ്രശോഭിച്ച് പുകയറ്റ അഗ്നിപോലെ നിന്നു. ആ സമയത്ത് ദിക്കുകൾ തീപ്പിടിച്ചു. ആകാശത്തു കൊള്ളിമീൻചാടി. ഭൂമി പ്രകമ്പിച്ചു. ക്ഷണത്തിൽ ഈ സംഭവങ്ങൾ ഉണ്ടായി. എല്ലാവരും അത്ഭുതപ്പെട്ടു. മഹാവൃക്ഷങ്ങളുടെ കൊമ്പുകൾ ഇടിഞ്ഞുവീണു. മലകളുടെ കൊടുമുടി തകർന്നു പതിച്ചു. നിർഘാതനിഃസ്വനം പൊങ്ങി. ഹിമാലയം പിളരുന്നപോലെ തോന്നി. സഹസ്രാംശുവായ സൂര്യൻ മങ്ങി. ഹുതാശനൻ ജ്വലിക്കുവാൻ മടിച്ചുനിന്നു. കയങ്ങളും, കടലുകളും, പുഴകളും കലങ്ങിമറിഞ്ഞു. സ്വാദും മണവുമുള്ള ജലം ഇന്ദ്രൻ വർഷിച്ചു ദിവ്യമായ ഗന്ധംപൂണ്ട ശുദ്ധമായ വായു അപ്പോൾ വീശി.

ഹിമവാനും, മേരുപർവ്വതവും, ഗിരിശൃംഗങ്ങളും കൂടിച്ചേർന്ന് വെള്ള, മഞ്ഞ, വെള്ളി ഈ നിറത്തിൽ അനുക്രമം നൂറുയോജന വിസ്താരത്തിൽ അവയുടെ ഉപരിഭാഗത്ത് ആകാശത്തിലെത്തിയ ശുകൻ അവയെ വടക്കുദിക്കിലായി ഭംഗിയായി ദർശിച്ചു. ശങ്കവിട്ട് ശുകൻ അങ്ങോട്ടുപോയി. ഉടനെ പർവ്വതശൃംഗങ്ങൾ രണ്ടും രണ്ടായി പിളർന്നു. അത് ഒരു മഹാത്ഭുതമായി കാണപ്പെട്ടു. ഉടനെ ആ ശൈലശൃംഗങ്ങളിൽനിന്ന് ശക്തിയോടെ അവൻ പുറത്തേക്കു കുതിച്ചു. ശുകന്റെ ഊർദ്ധ്വഗതിക്ക് ആ പർവ്വതോത്തമൻ യാതൊരു വിഘ്നവും ഉണ്ടാക്കിയില്ല. ആകാശത്തുനിന്ന് സർവ്വദേവന്മാരും ഈ അത്ഭുതം കണ്ട് ഉച്ചത്തിൽ ആർപ്പുവിളിച്ച് അഭിനന്ദിച്ചു. ഗന്ധർവ്വന്മാർക്കും, ഋഷീന്ദ്രന്മാർക്കും മറ്റ് അദ്രിവാസികൾക്കും അത്ഭുതം വളർത്തി. ശുകൻ മല പിളർന്നു പുറത്തു കടക്കുന്നത് അവർ നോക്കിക്കണ്ട് അത്ഭുതപ്പെട്ടുപോയി. 'നന്ന്! നന്ന്!' എന്ന ഘോഷം എല്ലായിടത്തുനിന്നും പൊങ്ങി ഭാരതാ! ശുകൻ ദേവന്മാരാലും, ഗന്ധർവ്വന്മാരാലും, ഋഷിമാരാലും പൂജിതനായി. യക്ഷന്മാരും രാക്ഷസന്മാരും വിദ്യാധരന്മാരും അവനെ പൂജിച്ചു. ആകാശത്തിലെങ്ങും ദിവ്യമായ പുഷ്പങ്ങൾ വാരിവിതറി. ചുറ്റും പുഷ്പവൃഷ്ടിയുണ്ടായി. ശുകന്റെ യാത്രയിൽ രാജാവേ, എല്ലായിടത്തും ഹർഷാനുമോദനങ്ങൾ ഉണ്ടായി.

പിന്നെ ശുകൻ മേല്പോട്ടുയർന്നുപോകുമ്പോൾ ദേവഗംഗയായ മന്ദാകിനീനദി ഇരുപുറത്തും പൂത്തുനില്ക്കുന്ന വൃക്ഷങ്ങളോടുകൂടി ശോഭിക്കുന്നത് ധർമ്മിഷ്ഠനായ ആ മുനിസത്തമൻ കണ്ടു. ആ ദേവഗംഗയിൽ കാമത്തോടുകൂടി അപ്സരസ്ത്രീകൾ വസ്ത്രമില്ലാതെ കുളിക്കുന്നതായിക്കണ്ടു. ദേഹമില്ലാത്തവരായ ആ ദേവസ്ത്രീകൾ ശുകനെക്കണ്ടു ലജ്ജിതരായി.

ശുകൻ പോയതറിഞ്ഞ് സ്നേഹശീലനായ അച്ഛൻ മുഖ്യമായ ഗതി കൈക്കൊണ്ട് പിന്നാലെ അവന്നു തുണയ്ക്കായി പാഞ്ഞു. എന്നാൽ ശുകൻ വായുവിനേക്കാൾ കൂടുതൽ വേഗത്തിൽ പാഞ്ഞ് വായുമണ്ഡലം വിട്ടുയർന്ന് തന്റെ പ്രഭാവം കാണിച്ചു. അവൻ ബ്രഹ്മത്തെത്തന്നെ തന്നിൽ വെളിപ്പെടുത്തി. ശുകൻ മല പിളർന്നു പോകുന്നത് വ്യാസൻ കണ്ടു. ഉടനെ നിമിഷംകൊണ്ടു വ്യാസൻ പുത്രനെ പിൻതുടർന്ന് അവിടെ എത്തി. അപ്പോൾ മുനികൾ അവനോടു വ്യാസപുത്രൻ ചെയ്തതെല്ലാം പറഞ്ഞു. അപ്പോൾ 'ശുകാ' എന്നു വ്യാസൻ മുറവിളികൂട്ടി. അവൻ ഉച്ചസ്വരത്തിൽ തന്നെത്താൻ മൂന്നുലോകവും മുഴക്കി. ശുകൻ സർവ്വഗനായി, സർവ്വാത്മാവായി, സർവ്വതോമുഖനായി (എല്ലാറ്റിലും തന്നെയും എല്ലാം തന്നിലും കാണുന്നവൻ ആരോ, അവൻ ബ്രഹ്മമായി പരിണമിക്കും. എല്ലാറ്റിലുമുള്ളവനാണല്ലോ ബ്രഹ്മം. ആ ബ്രഹ്മം തന്നിലാകയാൽ താൻ സർവ്വഗനായി.) ധർമ്മിഷ്ഠനായ അവൻ സകല ചരാചരങ്ങളിലും വ്യാപിച്ച ആത്മാവിനാൽ 'ഭോ' ശബ്ദത്താൽ മുഴങ്ങുമാറ് ഉത്തരം പറഞ്ഞു അവൻ ഏകാക്ഷരമായ നാദം 'ഭോ' എന്ന് ഉച്ചരിച്ചു. അപ്പോൾ ജഗത്തു മുഴുവൻ പ്രതിദ്ധ്വനി എന്നപോലെ 'ഭോ' എന്ന ഏകാക്ഷരം ഉച്ചരിച്ചു.

അന്നുമുതൽ ഇന്നും ആ ഗിരിഗഹ്വരപൃഷ്ഠത്തിൽ ശബ്ദമുച്ചരിച്ചാൽ അവിടെ ശുകനെപ്പറ്റി പ്രതിദ്ധ്വനിയിലൂടെ ആ ഗിരിഗഹ്വരങ്ങൾ പറയും. ശുകൻ മറഞ്ഞുനിന്ന് ആ പ്രഭാവം കാട്ടിയപ്പോൾ ശബ്ദാദികളായ സകല ഗുണങ്ങളും വിട്ട് അവൻ പരമമായ പദത്തെ പ്രാപിച്ചു.

തേജസ്വിയായ പുത്രന്റെ മഹത്വം ദർശിച്ച് പുത്രനെത്തന്നെ ചിന്തിച്ച് ഗിരിപ്രസ്ഥത്തിൽ വ്യാസൻ ഇരുന്നു. പിന്നെ മന്ദാകിനിയുടെ തീരത്തു ക്രീഡിക്കുന്ന നഗ്നരൂപികളായ അപ്സരസ്സുകൾ ആ മുനീന്ദ്രൻ വന്നതുകണ്ട്, അവർ എല്ലാവരും ഉള്ളുകൊണ്ട് ലജ്ജയാൽ ഉഴന്നു. ചിലർ വെള്ളത്തിൽപ്പോയി ഒളിച്ചു. ചിലർ വള്ളിക്കുടിലിലേക്കോടി. ചിലർ ഓടിച്ചെന്നു വസ്ത്രം വലിച്ചുവാരിയുടുത്തു. മുനിയെക്കണ്ടപ്പോൾ അവർ ലജ്ജിച്ചു സംഭ്രമിച്ച് ഇങ്ങനെ നാണം മറയ്ക്കുവാൻ ശ്രമിച്ചു. മുനി ഓർത്തു: മകന്റെ മുക്തഭാവം തന്നേക്കാൾ ഉയർന്നതുതന്നെ. ഈ അപ്സരസ്ത്രീകൾ തന്നെ കണ്ടിട്ടു ലജ്ജിക്കുവാൻ കാരണം തന്നിൽനിന്നു ലൗകികത്വം വിട്ടുപോയിട്ടില്ല. മകനാണെങ്കിൽ അതെല്ലാം വിട്ടു ബഹുദൂരം പോയിരിക്കുന്നു എന്നു മഹർഷിക്കു ബോദ്ധ്യമായി. തന്റെ സക്തതയും മകന്റെ മുക്തഭാവവും മുനി മനസ്സിലാക്കി. മുനിക്കു ലജ്ജ തോന്നി.

ദേവഗന്ധർവ്വമുനിമാർ സേവിക്കുന്ന ഭഗവാൻ ശങ്കരൻ പിനാകപാണിയായ മഹാദേവൻ വ്യാസന്റെ മുന്നിലെത്തി ഇപ്രകാരം ശാന്തിപൂർവ്വം പറഞ്ഞു: ''അഗ്നി, ഭൂമി, ജലം, വായു, നഭസ്സ് എന്നിവയ്ക്കുതുല്യം വീര്യവാനായ പുത്രനെ ലഭിക്കുവാൻ നീ എന്നോടു വരം ആവശ്യപ്പെട്ടില്ലേ? അപ്രകാരമുള്ള പുത്രനെ നീ തപസ്സുകൊണ്ടു നേടി. എന്റെ പ്രസാദത്താൽ ബ്രഹ്മതേജോമയനും ശുചിയുമായി അവൻ ഭവിച്ചു. അജിതേന്ദ്രിയവും, ദേവകൾക്കുപോലും ദുഷ്പ്രാപ്യവുമായ പദം അവൻ പ്രാപിച്ചു. ദേവർഷേ, അത്രയും ഉന്നതമായ പദത്തെ പ്രാപിച്ച അവനെപ്പറ്റി എന്തിന്നു നീ ദുഃഖിക്കുന്നു? ശൈലങ്ങൾ എത്രകാലം നില്ക്കുമോ അത്രകാലത്തോളം, സമുദ്രം എത്രകാലം നില്ക്കുമോ അത്രകാലത്തോളം പുത്രനോടുകൂടിയ നിന്റെ കീർത്തിനിലനില്ക്കും. പലരും പാടിസ്തുതിക്കും. എങ്ങും മായാതെ പുത്രന്റെ സദൃശമായ ഛായ എപ്പോഴും ഭവാൻ ഈ ലോകത്തിൽ എന്റെ പ്രസാദത്താൽ കാണുന്നതാണ് മഹാമുനേ!'

രുദ്രദേവന്റെ അനുനയം കൈക്കൊണ്ട് വ്യാസമുനി തന്റെ പുത്രന്റെ ഛായ കണ്ട് വളരെ സന്തോഷത്തോടെ തിരിച്ചു.

ശുകന്റെ ജന്മവും ഊർദ്ധ്വഗതിയും ഇപ്രകാരം ഞാൻ വിസ്തരിച്ചു പറഞ്ഞു. ഭവാൻ ചോദിച്ചത് ഇതുതന്നെയാണല്ലോ. ഈ കഥ എന്നോട് മുമ്പേ രാജർഷിയായ നാരദ് നാണ് ഉപദേശിച്ചത്. മഹായോഗിയായ വ്യാസനും സംസാ

രത്തിൽ അടിക്കടി മോക്ഷധർമ്മം ചേർന്നുവിളങ്ങുന്ന ഈ പുണ്യകഥ കേട്ടു ധരിക്കുവാൻവേണ്ടി പറഞ്ഞുതന്നു.

അതുകേട്ടു ധരിക്കുന്നവൻ സമപരനായി പരമമായ ഗതിയെ പ്രാപിക്കുന്നതാണ്.''

**334. നാരായണീയം - അങ്ങ് യജിക്കുന്നത് ഏതു ദേവനെയാണ് എന്നു ചോദിക്കുന്ന നാരദനോട് നാരായണൻ പറയുന്ന മറുപടി -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ പിതാമഹാ! ഗൃഹസ്ഥന്മാരും, ബ്രഹ്മചാരികളും, വാനപ്രസ്ഥന്മാരും, യതീശ്വരന്മാരും, ഏതേതു ദേവതയെയാണ് സേവിക്കേണ്ടത് അവർക്കു സിദ്ധിയെ പ്രാപിക്കുവാൻ? എന്തു ചെയ്താൽ സ്ഥിരമായ സ്വർഗ്ഗം ലഭിക്കും? എന്തു ചെയ്താൽ ഏറ്റവും പരമമായ മോക്ഷം ലഭിക്കും? ഏതുവിധം ഹോമമാണ് ദേവന്മാർക്കും പിതൃക്കൾക്കും ചെയ്യേണ്ടത്? മുക്തനായവൻ പിന്നെ ഏതു ലോകത്തിലാണ് എത്തുക? മോക്ഷം എന്നത് എന്താണ്? അതിൻെറ ശരിയായ സാരമെന്താണ്? സ്വർഗ്ഗത്തിലെത്തിക്കഴിഞ്ഞാൽ പിന്നെ അവിടം വിട്ടു വീണ്ടും ഭൂമിയിൽ ജന്മമെടുക്കുന്നതിന് മടങ്ങിവരാതിരിക്കുവാൻ എന്തു കർമ്മമാണ് ഈ ജന്മത്തിൽ ചെയ്യേണ്ടത്? ദേവന്മാർക്കും ദേവനായവൻ ആരാണ്? പിതൃക്കൾക്കും പിതാവായത് ആരാണ്? അവനേക്കാൾ മേലെയായി എന്തുണ്ട്? അതൊക്കെ ഒന്നു വിശദമായി പറഞ്ഞുതരണേ! പിതാമഹാ!''

ഭീഷ്മൻ പറഞ്ഞു: ''അല്ലയോ വത്സാ! നീ സമർത്ഥൻ തന്നെ. ചോദ്യം വേണ്ടമാതിരി ചോദിച്ചു കാര്യം ഗ്രഹിക്കുവാൻ നിനക്കുള്ള മിടുക്കിനെ ഞാൻ പ്രശംസിക്കുന്നു. അല്ലയോ ശുദ്ധാത്മാവേ! നീ ചോദിച്ച ചോദ്യത്തിന്നുള്ള ഉത്തരം ശരിക്കും അതിൻെറ യുക്തിയോടുകൂടി പറഞ്ഞു കേൾപ്പിക്കുവാൻ ഒരു നൂറ്റാണ്ടുകൊണ്ടും സാധിക്കുന്നതല്ല. അത്ര ഗഹനവും വിസ്തൃതവുമാണ് അതിൻെറ മറുപടി. നാരായണൻെറ അനുഗ്രഹംകൂടാതെ, രാജാവേ, വലിയ ജ്ഞാനവും കൂടാതെ, അങ്ങയുടെ ചോദ്യത്തിന്നുള്ള മറുപടി പറയുവാൻ അല്ലയോ ശത്രുഹന്താവേ, ആരും ശക്തനാവുകയില്ല. എങ്കിലും ഗഹനമായ ആഖ്യാനം ഞാൻ നിന്നോടു പറയാം. ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥയുണ്ട്. അത് പണ്ട് നാരായണനും നാരദനും തമ്മിൽ നടന്ന സംഭാഷണമാണ്. ഞാൻ ആ കഥ എൻെറ അച്ഛൻ പറഞ്ഞുകേട്ടതാണ്. കഥ കേട്ടമാതിരി ഞാൻ പറയാം രാജാവേ!

പണ്ട് കൃതയുഗത്തിൽ സ്വായംഭൂമന്വന്തരത്തിൽ ശാശ്വതനായ നാരായണൻ, ഈ അഖിലപ്രപഞ്ചത്തിൻേറയും ആത്മാവായ ദേവൻ, 'ധർമ്മ'ൻെറ പുത്രനായി നാലുരൂപമെടുത്ത് ജനിച്ചു. നരൻ, നാരായണൻ, ഹരി, കൃഷ്ണൻ ഇങ്ങനെ ഒരാൾ നാലു പേരായി വിളങ്ങി. അവരിൽ നാരായണനും നരനും സുവർണ്ണരഥത്തിൽ കയറി ഹിമാലയത്തിലെ ബദര്യാശ്രമത്തിൽ എത്തി അതികഠിനമായ തപസ്സു ചെയ്തു. അവരുടെ രണ്ടു രഥത്തിൽ ഓരോന്നിന്നും എട്ടു ചക്രങ്ങൾ ഉണ്ട്. ആ എട്ടു ചക്രങ്ങൾ ഉണ്ടാക്കിയത് പഞ്ചഭൂതങ്ങളാലാണ്. മനോഹരമാണുതാനും. (ഇവിടെ സുവർണ്ണരഥം എന്നു പറഞ്ഞിരിക്കുന്നത് അവരുടെ രക്തമാംസത്തോടുകൂടിയ ദേഹത്തെയാണ്. ശരീരത്തെയാണ് രഥമെന്നു പറഞ്ഞിട്ടുള്ളത്. അത് ആത്മാവിൻെറ മാത്രമല്ല വേറെയും ചില ശക്തിയുടെ സഹായത്തോടെയാണ് ഓടുന്നത്. ആത്മാവ് നിഷ്ക്രിയനാണ്. 'സ്വർണ്ണരഥ'മാക്കിയത് അതിനോട് എല്ലാവർക്കും മതിപ്പും ഇഷ്ടവും ഉള്ളതുകൊണ്ടാണ്. എട്ടുചക്രങ്ങൾ അവിദ്യ മുതലായ തമോഗുണപ്രകൃതികളാണ്.) അങ്ങനെ ആദ്യലോകേശന്മാരായ അവർ (നാരായണന്മാർ) തപസ്സുചെയ്ത് കൃശന്മാരായി ഞരമ്പുകൾ പിടഞ്ഞമട്ടിൽ നില്ക്കുന്ന അവരുടെ തേജസ്സേറിയ മുഖത്ത് നോക്കുവാൻ സുരന്മാർക്കുപോലും കഴിയാതായി. അത്ര ദുർന്നിരീക്ഷ്യമായ തേജസ്സിനെ അവൻ നേടി. ഏതൊരു ദേവനിൽ അവൻ പ്രസാദിക്കുന്നുവോ, ആ ദേവൻ അവരെ ചെന്നു കാണും. അപ്പോൾ മാത്രമേ കാണുവാൻ ദേവന്മാർക്കു കഴിഞ്ഞുള്ളു. അങ്ങനെ ഒരു ദിവസം നാരദൻ അവരിൽ ഭക്തിയോടെ, ഹൃദയത്തിൽ അവരുടെ സമ്മതത്തോടെ ഹൃദപ്രചോദിതനായ നാരദൻ, തപോവ്രതന്മാരായ നരനാരായണന്മാരെ കാണുവാൻ, നാനാലോകവും ചുറ്റിക്കറങ്ങുന്നതിനിടയ്ക്ക്, മേരുശൃംഗത്തിൽനിന്നു കീഴോട്ടിറങ്ങിവന്ന്, ബദര്യാശ്രമത്തിലെത്തി. ആ നരനാരായണന്മാരുടെ 'ആഗ്നിക'ത്തിൽ (ഹോമക്രിയാദികളിൽ) നാരദന്നു കൗതുകം ജനിച്ചു. 'ഇതാണല്ലോ എല്ലാറ്റിന്നും ആസ്പദമായിട്ടുള്ളത്. ലോകർ എല്ലാം ഇതിലാണല്ലോ ആശ്രയിച്ചു നില്ക്കുന്നത്. ദേവന്മാരും, ദാനവന്മാരും, ഗന്ധർവ്വന്മാരും, അഹികളും, ലോകം മുഴുവൻതന്നെ ഉണ്ടായത് ഇവനിൽ നിന്നാണല്ലോ. ആദിയിൽ ഈ ദൈവം ഒറ്റമൂർത്തിയായി നിന്നു. പിന്നെ ആ ഏകമൂർത്തിതന്നെ നാലു രൂപത്തിൽ പ്രത്യക്ഷമായി ജന്മമെടുത്തു. ധർമ്മത്തിൻെറ പ്രചരണത്തിന്നുവേണ്ടിയാണ് നാലു രൂപം കൈക്കൊണ്ടത്. ധർമ്മത്തിൻെറ കുലസന്താനമായി ധർമ്മത്തെ വർദ്ധിപ്പിക്കുവാൻ നാല് രൂപമെടുത്തിരിക്കുന്നു. അമ്പോ! അത്ഭുതം ഈ ദേവന്മാർ നാലുപേരും ധർമ്മനെ അനുഗ്രഹിച്ചിരിക്കുന്നു.

നരനാരായണന്മാരും കൃഷ്ണനും ഹരിയും എന്നീ നാലുപേരിൽ കൃഷ്ണനും ഹരിയും മറ്റെന്തോ കാര്യം നിർവ്വഹിക്കുവാൻ നില്ക്കുന്നു. ധർമ്മോത്തരന്മാരായ നാരായണന്മാർ തപസ്സിലും നില്ക്കുന്നു. ഇവരാണ് പരമമായ ധാമം. ഇവർക്ക് എന്താണ് പിന്നെ ആഗ്നികമായ ക്രിയ ചെയ്യേണ്ടത്? ഇവർ എല്ലാവർക്കും പിതാക്കന്മാരാണ്. യശസ്വികളായ ഇവർ തന്നെയാണ് ദൈവമെന്നു പറയുന്നത്. ഇവർ ഏത് സുരരെ സേവിക്കുന്നു! അവരേക്കാൾ യോഗ്യരായ ഏത് പിതൃക്കളെ ഇവർ സേവിക്കുന്നു? ഇപ്രകാരം ഉള്ളുകൊണ്ടു ചിന്തിച്ച് നാരായണനിലുള്ള ഭക്തികൊണ്ട് ആ രണ്ടു ദേവന്മാരുടെ മുമ്പിൽ നാരദൻ വെളിവായി ചെന്നു. അപ്പോൾ ആ ദേവന്മാർ ദൈവകർമ്മങ്ങളും പിതൃകർമ്മങ്ങളും അഗ്നി ജ്വലിപ്പിച്ചു ചെയ്യുകയായിരുന്നു. അത് നാരദൻ കണ്ടു. ആ കർമ്മങ്ങളിൽനിന്നു വിരമിച്ചശേഷം അവർ നാരദനെ കണ്ടു അവർ യഥാവിധി യഥാന്യായം പൂജിച്ചതും കൈക്കൊണ്ടു. നാരദൻ അവരുടെ പൂജകണ്ട് അത്ഭുതപ്പെട്ടു, അവർ ദൈവത്തിന്നും പിതൃക്കൾക്കുമാണ് വിധിപ്രകാരം പൂജ ചെയ്യുന്നത്. നാരദൻ അവരുടെ അനുവാദത്തോടെ സമീപത്തിരുന്നു. സന്തോഷിച്ച് ഭഗവാനായ നാരദമഹർഷി നാരായണനെ നോക്കി പ്രസന്നമാനസനായി കുമ്പിട്ട് മഹാദേവനോട് ഇപ്രകാരം പറഞ്ഞു.''

നാരദൻ പറഞ്ഞു: ''വേദങ്ങളിലും പുരാണങ്ങളിലും, അംഗങ്ങളിലും, ഉപാംഗങ്ങളിലുമെല്ലാം അല്ലയോ ദേവാ! അങ്ങയെ സ്തുതിച്ച് ഗാനം ചെയ്യുന്നു. അങ്ങാണല്ലോ എല്ലാറ്റിൻേറയും സൃഷ്ടികർത്താവ്. അങ്ങ് അജനാണ് (ജനിക്കാത്തവനാണ്) ശാശ്വതനാണ്. അഖിലലോകത്തിനും മാതാവ് അങ്ങയാണ്. അനശ്വരതയുടെ രൂപമാണല്ലോ അങ്ങ്. എല്ലാറ്റിനേക്കാളും ഉപരിയായി വിളങ്ങുന്നത് നാരായണാ! അങ്ങനെയാണല്ലോ. ഭൂതകാലവും ഭാവികാലവും ഈ പ്രപഞ്ചം മുഴുവനും അങ്ങയിലാണല്ലോ സ്ഥിതി ചെയ്യുന്നത്. ഗാർഹസ്ഥ്യത്തെ ആശ്രയിച്ച് നില്ക്കുന്ന നാലാശ്രമങ്ങളും അങ്ങയെ, നാനാമൂർത്തിയോടുകൂടിയ അങ്ങയെ, യജിക്കുന്നു. ഈ ലോകത്തിന് അങ്ങാണല്ലോ മാതാവും പിതാവും.

ലോകത്തിന്ന് ശാശ്വതനായ ഗുരുവും ഭവാനാണല്ലോ. അങ്ങനെയുള്ള ഭവാൻ മറ്റൊരു ദേവനെ ഭജിക്കുന്നത് ഞാൻ അറിഞ്ഞില്ല. ഏതു ദേവനേയും ഏതു പിതൃക്കളേയുമാണ് ഭവാൻ യജിക്കുന്നത്? അറിയുവാൻ ആഗ്രഹമുണ്ട് ദേവാ!''

ശ്രീ ഭഗവാൻ പറഞ്ഞു: ''എടോ നാരദാ, പറയാൻ വയ്യാത്ത അവ്യക്തമായ കാര്യമാണിത്. അത് ഒരു സനാതനമായ ആത്മരഹസ്യമാണ്. അല്ലയോ ബ്രാഹ്മണാ, നീ എന്നിൽ ഭക്തനായതുകൊണ്ട് ഞാൻ ആ രഹസ്യം ശരിക്ക് നിന്നോടു പറയാം. എന്താണോ സൂക്ഷ്മമായി, അവിജ്ഞേയമായി, അവ്യക്തമായി, അചലമായി, ധ്രുവമായി, ഇന്ദ്രിയം, വിഷയം, ഭൂതങ്ങൾ ഇവയൊന്നും കൂടാത്തതായി, ഭൂതങ്ങൾക്കൊക്കെ അന്തരാത്മാവായി നില്ക്കുന്നവൻ, അവനാണ് 'ക്ഷേത്രജ്ഞൻ'. ഗുണത്രയങ്ങൾ (സത്വം, രജസ്സ്, തമസ്സ്) വിട്ടു കവിഞ്ഞുനില്ക്കുന്ന അവനെ പുരുഷൻ എന്നു കല്പിക്കുന്നു. അവനിൽനിന്ന് അവ്യക്തം ഉണ്ടായി. അതിന്ന് സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നു ഗുണങ്ങളുമുണ്ട്. ശരിക്ക് പറയുകയാണെങ്കിൽ അവ്യക്തയായ അവൾ തന്നെയാണ് 'പ്രകൃതി'. പ്രകൃതി നാശമില്ലാത്തവളാണ്. അവൾ എല്ലാ വ്യക്തഭാവങ്ങളുടെ രൂപത്തേയും കൈക്കൊള്ളുന്നു. ആ പ്രകൃതിയിൽനിന്നാണ് ഞങ്ങൾ രണ്ടുപേരും ഉണ്ടായത്. എങ്ങും വ്യാപിച്ച ആത്മാവ്, എല്ലാറ്റിനും ഉത്ഭവസ്ഥാനം, എല്ലാ സത്തുക്കൾക്കും അസത്തുക്കൾക്കും സ്രഷ്ടാവായി വിളങ്ങുന്നവൻ ആരോ, അവനെ, ഞങ്ങൾ പൂജിക്കുന്നു. അവനാണ് ഞങ്ങൾക്കു ദൈവം. അവനാണ് ഞങ്ങൾക്കു പിതാവ്. അവനല്ലാതെ വേറെ പിതാവും ദേവനുമില്ല. നമുക്ക് ആത്മാവായി നമ്മിൽ നില്ക്കുന്നത് അവനാണ്. ഇപ്പോൾ കാര്യം മനസ്സിലായോ? അതുകൊണ്ടാണ് ഞാൻ അവനെ പൂജിക്കുന്നത്?

അവനാണ് ലോകത്തിലുള്ളവർ നടക്കേണ്ട മര്യാദ നിശ്ചയിച്ചത്. ദൈവങ്ങളേയും, പിതൃക്കളേയും ആരാധിക്കുക എന്ന മര്യാദ അവൻ നിശ്ചയിച്ചതാണ്. ബ്രഹ്മാവ്, സ്ഥാണു, മനു, ദക്ഷൻ, ഭൃഗു, ധർമ്മൻ, യമൻ, മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ, പരമേഷ്ഠി, കൻ, വിവസ്വാൻ, സോമൻ, കർദ്ദമൻ, ക്രോധൻ, അവാക്രീതൻ ഇങ്ങനെ ഇരുപത്തിയൊന്നു പേരാണ് പ്രജാപതികൾ. ഇവർ ആ ദേവൻ വെച്ച മര്യാദപ്രകാരം അർച്ചന ചെയ്യുന്നു. അവൻെറ തത്ത്വം മനസ്സിലാക്കി ദൈവവും പിത്ര്യവും അറിഞ്ഞ് ആ ദ്വിജോത്തമന്മാർ ആത്മപ്രാപ്യങ്ങളെ പ്രാപിക്കുന്നു. അവരുടെ ആഗ്രഹങ്ങൾ ഈ ദേവനെ പൂജിച്ച് നേടുന്നു. ദേഹികൾ സ്വർഗ്ഗത്തിൽ വാഴുന്ന ദേവന്മാരേയും പൂജിക്കാറുണ്ട്. അവർ പ്രസാദിച്ചു നല്കുന്ന സൽഗതി അവർ ഏല്ക്കുന്നു. പതിനേഴു ഗുണങ്ങളും കർമ്മങ്ങളും വിട്ടൊഴിഞ്ഞവൻ, പത്തും അഞ്ചും കലകളും വിട്ടവൻ മുക്തനാകും; സംശയമില്ല. (അഞ്ച് ജ്ഞാനേന്ദ്രിയങ്ങളും, അഞ്ചു കർമ്മേന്ദ്രിയങ്ങളും, അഞ്ചു വായുക്കളും, മനസ്സും, ബുദ്ധിയും ഇങ്ങനെ പതിനേഴുകൂട്ടം.) അല്ലയോ ബ്രാഹ്മണാ, മുക്തന്മാർക്കുള്ള ഗതിയായി കല്പിക്കപ്പെടുന്നത് 'ക്ഷേത്രജ്ഞൻ' ആകുന്നു. എല്ലാവരും മോക്ഷത്തെ ആഗ്രഹിക്കുന്നുണ്ടല്ലോ. ജീവിതയാത്രയുടെ അവസാനം അവനിൽ ചെന്നെത്താനാണ് ജീവികൾ ആഗ്രഹിക്കുന്നത്. വേദത്തിൽ അവനെ സഗുണനായും നിർഗ്ഗുണനായും വർണ്ണിക്കുന്നു. ജ്ഞാനംകൊണ്ടു മാത്രമേ അവനെ പ്രാപിക്കുവാൻ കഴിയുകയുള്ളു. ആ മാർഗ്ഗത്തിൽ ചിന്തിച്ചറിഞ്ഞ് ഞങ്ങൾ ആ അവ്യയാത്മാവിനെ, സർവ്വാത്മാവിനെ യജിക്കുന്നു. ജ്ഞാനയോഗത്താൽ ഞങ്ങൾ അവനെ കാണുന്നു. ഞങ്ങൾ അങ്ങുനിന്ന് പോന്നവരാണ്. ഇതു നല്ലപോലെ ധരിച്ച് ആ ശാശ്വതാത്മാവിനെ ഞങ്ങൾ പൂജിക്കുകയാണ്.

നാനാമതങ്ങളോടുകൂടിയ വേദങ്ങളും, നാലാശ്രമങ്ങളും അവനെ ഭക്തിയോടെ പൂജിക്കുന്നു. അവർക്കെല്ലാം മോക്ഷമാർഗ്ഗം അവൻ ദാനം ചെയ്യുന്നു. ഈ ലോകത്തിൽ ഏതൊരു പുരുഷൻ അതിനെ ഭാവനം ചെയ്യുന്നുവോ. ആ ആത്മാവിൻെറ വീര്യം ഉൾക്കൊള്ളുന്നുവോ, പൂർണ്ണഭക്തിയോടെ അതിനെ പൂജിക്കുന്നുവോ, തന്നേക്കാൾ ഉയർന്ന ഒരു നിലയിൽ അവനിൽ ചെന്നുചേർന്ന് ലയിക്കും. അല്ലയോ നാരദ ഏതാണോ ഏറ്റവും ഗൂഢമായ, അജ്ഞാതമായ കാര്യം, അതു ഞാൻ നിനക്കു വ്യക്തമാക്കിത്തന്നു. നീ എന്നിൽ ഭക്തനാണ്. നീ ചോദിച്ചതിന് ഞാൻ പറഞ്ഞ മറുപടി നീ ഭക്തിപൂർവ്വം ഗ്രഹിച്ചിരിക്കുന്നു.''

**335. നാരായണീയം – നാരദൻ ശ്വേതദ്വീപ് സന്ദർശിക്കുന്നു –** ഭീഷ്മൻ പറഞ്ഞു: ''രണ്ടു പാദങ്ങൾ ഉള്ളവരിൽ ശ്രേഷ്ഠനായ മഹർഷിവര്യൻ (നാരദൻ) നരാഗ്ര്യനായ നാരായണൻെറ വാക്കുകേട്ട്, ജഗത്തിൻെറ ഹിതത്തിനായി നാരായണനോട് ഇപ്രകാരം പറഞ്ഞു."

നാരദൻ പറഞ്ഞു: ''ഭവാൻ ആത്മപ്രഭാവത്താൽ നാലു രൂപത്തിൽ ധർമ്മൻെറ ഗൃഹത്തിൽ പിറന്നുവല്ലോ. അത് എന്തിനായിട്ടാണ്? ഞാൻ ഇപ്പോൾ അതോർത്ത് അങ്ങയുടെ മഹത്ത്വം കാണുന്നതിന്നുവേണ്ടി, ലോകരുടെ ഹിതത്തിന്നുവേണ്ടി, ഭവാൻെറ പ്രകൃതിയുടെ സാരം ഗ്രഹിക്കുവാൻ, ശരിയായ രൂപം ഗ്രഹിക്കുവാൻ ഇതാ പോകുന്നു. (ശ്വേതദ്വീപിലേക്ക് പോകുന്നു).

ഞാൻ എല്ലായ്പോഴും എന്നേക്കാൾ മൂത്തവരെ വന്ദിക്കുന്നവനാണ്. ഞാൻ ഒരിക്കലും അന്യൻെറ രഹസ്യം വെളിച്ചത്താക്കുന്നവനല്ല. അല്ലയോ, പ്രപഞ്ചകർത്താവേ! ഞാൻ വേദങ്ങൾ ശ്രദ്ധാപൂർവ്വം പഠിച്ചിട്ടുണ്ട്. ഞാൻ കഠിനമായി തപസ്സുചെയ്തിട്ടുണ്ട്. ഞാൻ ഒരിക്കലും വ്യാജം പറഞ്ഞിട്ടില്ല. വേദത്തിൽ പറഞ്ഞപ്രകാരം ഞാൻ നാലുകൂട്ടം വർജ്ജ്യങ്ങളെ വർജ്ജിച്ചിട്ടുള്ളവനാണ്. (നാലുവർജ്ജ്യങ്ങൾ കൈയ്, കാല്, വയറ്, ഉൽപ്പാദനേന്ദ്രിയം ഇവയാലുള്ള അന്യായ പ്രവൃത്തികൾ – ചീത്തകർമ്മങ്ങളിൽനിന്ന് കൈയിനെ രക്ഷിക്കുക, ചീത്തസ്ഥലത്ത് ചവിട്ടാതെ, അനർഹമായേടത്ത് കയറാതെ കാലിനെ രക്ഷിക്കുക, അന്യൻെറ അനർഹമായ ആഹാരം കഴിക്കുന്നതിൽനിന്നും ഭക്ഷണക്കൊതിമൂലം അപഹരിച്ചു ഭക്ഷിക്കുന്നതിൽനിന്നും വയറിനെ രക്ഷിക്കുക, അന്യായമായും പരസ്ത്രീസംഗത്തിൽനിന്നും ഉൽപ്പാദനേന്ദ്രിയത്തെ രക്ഷിക്കുക.) ശത്രുക്കളോടും മിത്രങ്ങളോടും ഞാൻ സമഭാവനയുള്ളനാണ്. ആദിദേവനെ ആശ്രയിച്ച് ഏകാന്തഭാവത്തോടെ എപ്പോഴും സ്വീകരിക്കുന്നവനാണ്. ഇപ്രകാരം ഹൃദയശുദ്ധിവന്ന എനിക്ക് പ്രത്യേകമായ ഒരു മേന്മ ഇല്ലേ? ഈയുള്ളവന്ന് ഈ പ്രപഞ്ചനാഥനെ ശരിയായ രൂപത്തിൽ ഒരു നോക്കു കാണുവാൻ കഴിയുകയില്ലെന്ന് വരുമോ? എനിക്ക് അതിനുള്ള അർഹതയില്ലേ?

ഇപ്രകാരം പരമേഷ്ഠീപുത്രനായ നാരദൻ പറഞ്ഞപ്പോൾ ശാശ്വതധർമ്മത്തെ പാലിക്കുന്നവനായ നാരായണൻ പറഞ്ഞു. 'നാരദാ, പോവുക!' എന്ന്. പോകുന്നതിനുമുമ്പായി നാരദനെ നാരായണൻ ശാസ്ത്രത്തിൽ പറഞ്ഞ വിധിപ്രകാരം പൂജിച്ചു. നാരദനും ആ ആദിഋഷിയെ വിധിപ്രകാരം പൂജിച്ചു. അങ്ങനെ അവർ പരസ്പരം പൂജ നല്കുകയും പൂജ സ്വീകരിക്കുകയും ചെയ്തു. അതിന്നുശേഷം ബ്രഹ്മപുത്രനായ നാരദൻ അവിടെനിന്നു പോയി.

യോഗത്തിൽ പ്രവേശിച്ചവനായ നാരദൻ പെട്ടെന്ന് നഭസ്സിലേക്കുയർന്നു. മേരുവിൽച്ചെന്ന് അവിടെ യോഗത്തിൽ ലയിച്ചു. മേരുവിൻെറ മുകളിൽ, ആ ഗിരീന്ദ്രൻെറ ശൃംഗത്തിൽ ഏകനായി ഒട്ടുസമയം നിന്നു. അങ്ങനെ അവിടെ

നിന്ന് വടക്കുപടിഞ്ഞാറുഭാഗത്തേക്കു കണ്ണോടിച്ചു. പറഞ്ഞ വിധം അത്ഭുതം ദർശിച്ചു. ക്ഷീരസാഗരത്തിൻെറ വടക്കു ഭാഗത്തായി ശ്വേതദ്വീപ് എന്നു പ്രസിദ്ധമായി വിശാലമായ ഒരു ദ്വീപുണ്ട്. ജ്ഞാനികൾ പറയുന്നു, മേരുവിൽനിന്ന് അവിടേക്കുള്ള ദൂരം മുപ്പത്തീരായിരം യോജനയാണെന്ന്. അവിടെ അധിവസിക്കുന്നവർക്ക് ഇന്ദ്രിയങ്ങളില്ല (പഞ്ചേന്ദ്രിയങ്ങൾ). അവർ ഒരു തരത്തിലുള്ള ഭക്ഷണവും കഴിക്കുകയില്ല. അവരുടെ കണ്ണുകൾ ഇമവെട്ടാത്തവയാണ്. അവരുടെ ദേഹത്തിൽനിന്ന് എപ്പോഴും ഹൃദയംകവരുന്ന സൗരഭ്യം പുറപ്പെടുന്നു. യാതൊരു പാപവും ചെയ്യാത്ത പുണ്യാത്മാക്കളാണ് അവരെല്ലാം. അവരുടെ നിറം ശുദ്ധവെളളയാണ്. പാപികളായ ജനങ്ങൾ അവരെ നോക്കിയാൽ ഉടനെ കണ്ണുകൾ പൊട്ടിത്തെറിച്ചുപോകും. കാഴ്ച നഷ്ടപ്പെടും. അവരുടെ എല്ലും ശരീരവും ഇടിപോലെ (വജ്രംപോലെ) കഠിനമാണ്. അവർക്ക് ബഹുമാനവും അപമാനവും പ്രശ്നമല്ല. രണ്ടും തുല്യമാണ്. ഒന്നിലും ആശയോ, നിരാശയോ ഇല്ല. അവരെക്കണ്ടാൽ ദിവ്യാന്വയഭൂതരായിത്തോന്നും, ശുഭസാരം കലർന്നവരാണ്. അവരുടെ തലകണ്ടാൽ കുടനിവർത്തിയമാതിരിയാണ്. അവരുടെ ശബ്ദം ഇടിനാദം പോലെയാണ്. ഓരോരുത്തനും നന്നാലു ചുമലുകളുണ്ട്, അംഗദങ്ങളുണ്ട്. താമരപ്പൂപോലെയുള്ള പാദങ്ങളിൽ നൂറുവരകൾ ഉള്ളംകാലിൽ കാണാം. അവർക്ക് അറുപതു ശുഭ്രമായ പല്ലുകളുണ്ട്. എട്ടുദംഷ്ട്രകളുമുണ്ട്. അവർക്ക് വളരെ നാവുകളും ഉണ്ട്. ആ നാവുകൊണ്ട് അവർ സൂര്യനെപ്പോലും നക്കുമോ എന്ന് തോന്നിപ്പോകും. അവരുടെ മുഖം പമ്പരംപോലെ എല്ലാഭാഗത്തേക്കും തിരിയും. ഈ പ്രപഞ്ചം മുഴുവൻ വേദവും, ദേവന്മാരും, ശാന്തരായ മുനികളും ആരിൽനിന്നുത്ഭവിച്ചുവോ, ആ അഖിലാണ്ഡനായകനായ പരമാത്മാവിനെപ്പോലും വിഴുങ്ങിക്കളയുവാൻ കെൽപ്പുളളവരാണോ ഇവർ എന്ന് തോന്നിപ്പോകും.''

യുധിഷ്ഠിരൻ പറഞ്ഞു: ''അങ്ങു പറഞ്ഞല്ലോ ആ കൂട്ടർ എങ്ങനെ ഉണ്ടായവരാണ്? ഇന്ദ്രിയമില്ലാത്തവരും, ആഹാരമില്ലാത്തവരും, ഇമവെട്ടാത്ത കണ്ണുളളവരും, സുഗന്ധികളും, വിചിത്രരൂപികളുമായ ആ ആളുകൾ എങ്ങനെയുണ്ടായവരാണ്? അവരുടെ ഗതി എങ്ങനെയാണ്? അവർക്ക് മോക്ഷം സിദ്ധിക്കുമോ? ഈ നരന്മാരുടെ ലക്ഷണം ഇതാണോ? ശ്വേതദ്വീപിലുളളവരൊക്കെ ഇമ്മാതിരിയാണോ? അതുകൊണ്ട് അല്ലയോ പിതാമഹാ! അങ്ങ് എൻെറ സംശയം തീർത്തുതരണേ! അതു ശരിക്കും കേൾക്കുവാൻ ഞങ്ങൾക്ക് വലിയ കൗതുകം തോന്നുന്നു. അങ്ങ് സർവ്വകഥാരാമനാണല്ലോ. അങ്ങയുടെ ആശ്രിതരാണല്ലോ ഞങ്ങൾ.''

ഭീഷ്മൻ പറഞ്ഞു: ''രാജാവേ, ഈ കഥ വളരെ വലുതാണ്. ഞാൻ എൻെറ അച്ഛൻെറ അടുത്തുനിന്ന് കേട്ടതാണ് ഈ കഥ. അത് ഞാൻ ചുരുക്കമായി നിന്നോടു പറയാം.

പണ്ട് ഭൂമിയുടെ നാഥനായി ഉപരിചരൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. അവൻ ഇന്ദ്രൻെറ ഇഷ്ടനായിരുന്നു. ഹരിയായ നാരായണനിൽ ഭക്തനുമായിരുന്നു. ധാർമ്മികനും നിത്യവും പിതാവിൽ ഭക്തനുമായ അവൻ നാരായണൻെറ വരത്താൽ സാമ്രാജ്യം നേടി. പണ്ട് സൂര്യനിൽനിന്നുത്ഭവിച്ച, സാത്വതവിധി പ്രകാരം രാജവായ, ഉപരിചരൻ ദേവദേവനായ നാരായണനെ ഭജിച്ചു. അവൻെറ ആരാധന കഴിഞ്ഞാൽ പിതൃമുഖ്യരേയും പൂജിക്കുക പതിവായിരുന്നു. പിതൃക്കളെ ആരാധിച്ചുകഴിഞ്ഞാൽ പിന്നെ വിപ്രരേയും പൂജിക്കും. പിന്നെ രാജാവ് അന്നം പങ്കിട്ട് ആശ്രിതർക്കും ദാനം ചെയ്യും. അവർക്കെല്ലാം നല്കിയതിന്നുശേഷമുള്ള അന്നം കൊണ്ട് അദ്ദേഹം വിശപ്പടക്കും. സത്യസ്ഥനും, സർവ്വഭൂതാഹിംസകനുമായ അദ്ദേഹം സർവ്വഭാവത്തോടും ദേവദേവനായ ജനാർദ്ദനനിൽ ഭക്തി കൈക്കൊണ്ടു. ജനാർദ്ദനൻ ആദിയും മദ്ധ്യവും അന്തവുമില്ലാത്ത ദേവദേവനാണ്. പ്രപഞ്ചത്തിൻെറ സ്രഷ്ടാവാണ്. അവന്ന് ഒരു വിധത്തിലും ഒരു കാലത്തും നാശമില്ല. ശത്രുഹന്താവായ നാരായണനിൽ, ഭക്തി വർദ്ധിച്ച രാജാവിൽ, സന്തോഷത്തോടെ ഇന്ദ്രൻ തൻെറ അർദ്ധാസനവും, അർദ്ധശയ്യയും അവന്നുനല്കി. അവനെപ്പിടിച്ച് സിംഹാസനത്തിൽ ഒന്നിച്ചിരുത്തുകയും, തൻെറ കിടക്കയിൽ ഒപ്പം കിടത്തുകയും ചെയ്തു. ആ രാജാവിൻെറ രാജ്യവും, ധനവും, ഭാര്യയും, പശുക്കളും, അവന്നുളള സകല സമ്പത്തുകളും നാരായണൻെറ അനുഗ്രഹത്താൽ ലഭിച്ചതായി അവൻ കരുതി. അവൻ അതുകൊണ്ട് അവയെല്ലാം നാരായണനിൽത്തന്നെ സമർപ്പിച്ചു. അദ്ദേഹം ഭാര്യയേയോ, ധനത്തേയോ, രാജ്യത്തേയോ തൻേറതായി ഗണിച്ചില്ല. എല്ലാം നന്മയ്ക്കുവേണ്ടി ത്യജിക്കുവാൻ സന്നദ്ധനായിരുന്നു. സാത്വതവിധിപ്രകാരം ഉപരിചരരാജാവ് ഏകാഗ്രചിത്തനായി എല്ലാ കാമ്യങ്ങളും നൈമിത്തികങ്ങളും രാജാവേ, യജ്ഞീയവും പരമമായ ക്രിയകളും സാത്വതനെപ്പറ്റി സമാഹിതനായി വിധിച്ചു. ആ യോഗ്യനായ രാജാവിൻെറ മന്ദിരത്തിൽ പഞ്ചരാത്രജ്ഞന്മാർ അതായത് ആദ്ധ്യാത്മികജ്ഞാനം, ഭക്തിജ്ഞാനം, മുക്തിജ്ഞാനം, യോഗജ്ഞാനം, വിഷയജ്ഞാനം എന്നിവ മനസ്സിലാക്കിയ ജ്ഞാനികൾ വന്ന് രാജാവിൻെറ സൽക്കാരങ്ങൾ സ്വീകരിച്ചു പോന്നു. അവർ അഗ്രഭോജനം കഴിച്ച് പോകാറുണ്ടായിരുന്നു.

ധർമ്മം തെറ്റാതെ ശത്രുക്കളെ ജയിച്ച്, ധർമ്മം വിടാതെ അദ്ദേഹം നാടു ഭരിക്കുമ്പോൾ, പൊളിവാക്കു പറയുകയാകട്ടെ, മനസ്സ് ദുഷ്ടമാക്കുകയാവട്ടെ ഉണ്ടായില്ല. ശരീരത്താൽ അല്പംപോലും ചെറിയ ഒരു പാപംപോലും ചെയ്യുകയുണ്ടായില്ല.

ഏഴു പ്രശസ്തരായ ഋഷിമാർ, മരീചി, അത്രി, അംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, മഹാശക്തനായ വസിഷ്ഠൻ എന്നിവർ ചിത്രശിഖണ്ഡികൾ എന്നു പേർകേട്ടവരാണ്. അവർ മേരുപർവ്വതത്തിൻെറ മുകളിൽ സമ്മേളിച്ചു. അവർ ഒന്നിച്ചിരുന്ന് ഏകമനസ്സായി ഉത്തമമായ ശാസ്ത്രം നാലു വേദത്തിൽനിന്നും ക്രോഡീകരിച്ച് ഉണ്ടാക്കി. അവരുടെ ഏഴുപേരുടേയും മുഖത്തുനിന്നുത്ഭവിച്ച എഴുമാർഗ്ഗത്തിൽ വന്നുചേർന്ന ലോകധർമ്മം മഹത്തരമാണ്. ഏഴ് ഋഷിമാരും ഏഴു പ്രകൃതിയുളളവരാണ്. എട്ടാമത്തേവനാണ് സ്വായംഭൂ. ലോകത്തെ താങ്ങുന്നവരാണ് ഇവർ. ഇവർ ശാസ്ത്രവും നിർമ്മിച്ചു. ഏകാഗ്രചിത്തരും ദാന്തന്മാരും മുനിമാരും സംയമസ്ഥിതന്മാരും ഭൂതഭവ്യഭവിഷ്യജ്ഞരും സത്യധർമ്മപരായണന്മാരും 'ഇതേ ശ്രേയസ്സ്, ഇതേ ബ്രഹ്മം, ഇതാണ് ഉത്തമമായ ഹിതം' എന്നു നിശ്ചയിച്ച് ലോകങ്ങളെ കണ്ടുകൊണ്ട് ഉള്ളുകൊണ്ടു പിന്നെ ശാസ്ത്രം ചമച്ചതാകുന്നു. അതിൽ ധർമ്മാർത്ഥകാമങ്ങളും മോക്ഷവും പ്രസ്താവിച്ചിട്ടുണ്ട്. വിണ്ണിലും മന്നിലുമുള്ള നടപടിക്രമങ്ങളും അതിൽ പറഞ്ഞിട്ടുണ്ട്. ദേവനാരായണഹരിപ്രഭു സേവകഴിച്ചതിന്നു ശേഷം ഒരു ആയിരം ദിവ്യവർഷം ഋഷിമാരോടും എല്ലാവരും ചേർന്നു. അപ്പോൾ നാരായണൻെറ ആജ്ഞയാൽ ദേവിയായ സരസ്വതി ആ സർവ്വഋഷിമാരിലും ലോകർക്കു ഹിതം ചെയ്യുന്നതിനുവേണ്ടി ചെന്നുചേർന്നു.

സരസ്വതി എത്തിക്കഴിഞ്ഞപ്പോൾ തപസ്വികളായ ഋഷിമാർ നന്നായി ശാസ്ത്രങ്ങൾ സൃഷ്ടിക്കുകയായി. ശബ്ദാർത്ഥഹേതുക്കളിൽ ആദ്യത്തെ സൃഷ്ടിജ ആദ്യമേതന്നെ ആ ശാസ്ത്രം ഓംകാരസ്വരത്താൽ പൂജിതമായി സൃഷ്ടിച്ചു. ഋഷിമാർ അതുചൊല്ലിക്കേൾപ്പിച്ചപ്പോൾ അതിൽ നാരായണൻ കനിഞ്ഞ് വളരെ സന്തോഷിച്ചു. നൂറായിരം ശ്ലോക

മാണ് ആദ്യം തീർത്തത്. അത് ഉത്തമമാണ്. ലോകതന്ത്രത്തിനു നടത്തുന്ന ധർമ്മംതന്നെ പ്രവൃത്തിക്കും നിവൃത്തിക്കും ധർമ്മമായി വരുന്നു. ഓംകാരംകേട്ടു സന്തോഷിച്ച ദേവൻ ഋഷിമാരെ വിളിച്ച് അഭിനന്ദിച്ച് ഇപ്രകാരം ശരീരത്തിൽനിന്നു പുറപ്പെടുന്നവിധം ശബ്ദത്തിൽ പറഞ്ഞു: 'നൂറായിരം ശ്ലോകത്തിൽ നിങ്ങൾ നിർമ്മിച്ച ശാസ്ത്രം ബഹുവിശേഷമായിരിക്കുന്നു. ലോകത്തിൽ ഓരോ തരക്കാരും ചെയ്യേണ്ടതായ കർത്തവ്യകർമ്മാദികളും ആചാരമര്യാദകളുമെല്ലാം ഈ സംഹിതയിൽ അടങ്ങിയിരിക്കുന്നു. ഋക്ക്, യജ്ജുസ്സ്, സാമം, അഥർവ്വണം എന്നീ നാലു വേദങ്ങളിൽ നിന്നും എടുത്തുചേർത്ത് നിങ്ങളുണ്ടാക്കിയ സംഹിത ലോകത്തിന്ന് ഒരു പ്രമാണമായിത്തീർന്നിരിക്കുന്നു. പ്രവൃത്തിക്കും നിവൃത്തിക്കും ഇതുതന്നെ പ്രമാണം.

ഋക്ക്, യജുസ്സ്, സാമം, അഥർവ്വം – ആംഗിരസമായ ഇവയെല്ലാം നിങ്ങളുടേതാണ്. അവ ലോകത്തിന്നു പ്രമാണവുമാണ്. അവ പ്രവൃത്തിക്കും നിവൃത്തിക്കുമുള്ള മാർഗ്ഗം കാണിക്കുന്നു.

ശാസ്ത്രാനുസരണമായി പ്രമാണത്തിന്ന് ഞാൻ ബ്രഹ്മാവിനെ കനിവോടെ സൃഷ്ടിച്ചു. എൻെറ കോപത്തിൽനിന്നു രുദ്രനുണ്ടായി. നിങ്ങളും അങ്ങനെതന്നെ ഉത്ഭവിച്ചതാണ്. നിങ്ങൾ പ്രകൃതിയെ പ്രതിനിധാനം ചെയ്യുന്നു. (മഹത്, അഹങ്കാരം മുതലായവ) സൂര്യൻ, ചന്ദ്രൻ, വായു, ഭൂമി, ജലം, അഗ്നി, നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ, സൗരയൂഥങ്ങൾ (ബ്രഹ്മാണ്ഡങ്ങൾ) എല്ലാംതന്നെയും അറിയപ്പെടുന്ന സകല സൃഷ്ടികളും ബ്രാഹ്മജ്ഞന്മാരേ, നിങ്ങളുടെ അധീനത്തിൽ നില്ക്കുന്നു. അവരെല്ലാവരും അതുപോലെത്തന്നെ മുഖ്യമായ ശാസ്ത്രവും പ്രമാണവുമാണ്. പ്രമാണമായിത്തീരണം എന്നാണ് ഞാൻ അനുശാസിച്ചിട്ടുള്ളത്. അവരെല്ലാം ബ്രഹ്മത്തെ സ്തുതിക്കുന്നു. അവരെല്ലാം അവരവരുടെ സ്ഥാനങ്ങളിൽ വസിച്ച് അവരവരുടെ കർമ്മങ്ങൾ ചെയ്യുന്നു. അവർ മറ്റുള്ളവർക്കു നിദർശനങ്ങളാകുന്നു. നിങ്ങൾ ഉണ്ടാക്കിയ ശാസ്ത്രങ്ങളേയും അപ്രകാരം ഏറ്റവും മുന്തിയ പ്രമാണമായി ലോകർ കരുതിവരുന്നു. എൻെറ അനുശാസനത്തെ മാനിച്ച് ഈ നിയമസംഹിതികളെ അനുഗമിച്ച് സ്വായംഭൂമനുതന്നെ പ്രസ്താവിക്കും. ലോകം എങ്ങനെ നടക്കണം, എന്തു ധർമ്മം അനുസരിക്കണം എന്നെല്ലാം ഉശനസ്സും ബൃഹസ്പതിയും ഇനി എപ്പോൾ ജനിക്കുന്നുവോ, അപ്പോൾ നിങ്ങൾ ഉള്ളിൽ വെച്ചിരിക്കുന്ന ശാസ്ത്രം ഉച്ചരിക്കും. അത് ധർമ്മശാസ്ത്രവും ആചാരാനുഷ്ഠാനങ്ങളുമായിരിക്കും. അതിന്നടിസ്ഥാനം വേദപ്രതിപാദനനിയമങ്ങളായിരിക്കും.

സ്വായംഭുമനു തൻെറ ശാസ്ത്രവും ശുക്രൻ നിർമ്മിച്ച ശാസ്ത്രവും വ്യാഴം നിർമ്മിച്ച ശാസ്ത്രവും ലോകത്തിലെങ്ങും പ്രചരിക്കുമ്പോൾ, നിങ്ങൾ നിർമ്മിച്ച ഈ ശാസ്ത്രവും പ്രജാരാജാവായ വസു (ഉപരിചരൻ) ബൃഹസ്പതിയുടെ മുഖത്തുനിന്നു നേടുന്നതാണ് ദ്വിജേന്ദ്രന്മാരേ! ആ രാജാവ് നന്മ നിറഞ്ഞ ഹൃദയത്തോടുകൂടി എന്നിൽ ഭക്തനായി ഭവിക്കും. ഈ ശാസ്ത്രമനുസരിച്ച് അവൻ എല്ലാ ക്രിയകളും നടത്തും. ഇത് നിങ്ങളുടെ ശാസ്ത്രങ്ങളിൽവെച്ച് ഏറ്റവും നല്ല ശാസ്ത്രമാകും. ഇത് ധർമ്മ്യവും അർത്ഥ്യവും വളരെ രഹസ്യവും വളരെ മുഖ്യവുമാകുന്നു. ഇതു നിങ്ങൾ നടപ്പാക്കി പ്രജാവാന്മാരാകും. ആ രാജവായ വസു മഹാനാകും. ആ രാജാവിൻെറ കാലം കഴിഞ്ഞാൽ ഏറ്റവും സനാതനമായ ഈ ശാസ്ത്രം ലോകത്തിൽനിന്നു മാഞ്ഞുപോകും. ഇതുമാത്രം പറഞ്ഞതിനുശേഷം പുരുഷോത്തമൻ അദൃശ്യനായി. എല്ലാ ഋഷിമാരേയുംവിട്ട് നാരായണൻ എവിടേയ്ക്കോ പോയി.

പിന്നെ ലോകപിതാക്കന്മാരായവരും ലോകാർത്ഥചിന്തകന്മാരും ധർമ്മമൂലവും സനാതനവുമായ ശാസ്ത്രം നടപ്പാക്കി. മുമ്പേ കല്പിച്ച യുഗത്തിൽ അംഗിരസ്സിൻെറ വംശത്തിൽ വ്യാഴം ജനിച്ചതിന്നുശേഷം സാംഖ്യോപനിഷദമായ ശാസ്ത്രം വ്യാഴത്തിലാക്കി. കൃതയുഗത്തിൽ അങ്ങനെ ഏഴ് ഋഷിമാരും ഇങ്ങനെ വേദങ്ങളേയും ഉപനിഷത്തുക്കളേയും ബൃഹസ്പതിയെ ഏല്പിച്ചു. അവർ ഈ ലോകത്തെ ഉദ്ധരിച്ച് നിർത്തുന്നവരും സർവ്വധർമ്മപ്രവർത്തകരുമാകുന്നു.''

## 336. നാരായണീയം – ഉപരിചരൻെറ യാഗത്തിൽ പുരോഹിതനായ ബൃഹസ്പതി കോപിക്കുന്നു –

ഭീഷ്മൻ പറഞ്ഞു: ''മഹാകല്പം കഴിഞ്ഞ് അംഗിരസ്സിന്ന് പുത്രൻ ഉണ്ടായി. അവനാണ് ബൃഹസ്പതി. ദേവകൾക്ക് ബൃഹസ്പതി ആചാര്യനായപ്പോൾ ദേവകൾക്കെല്ലാം സന്തോഷമായി. 'ബൃഹത്, ബ്രഹ്മം, മഹത്' ഇവ മൂന്നും പര്യായവാക്കുകളാണ്. ഒരേ അർത്ഥം കാണിക്കുന്ന ഭിന്നപദങ്ങളാണ്. ഈ ഗുണങ്ങൾ തികഞ്ഞവനാണ് രാജാവേ, വിദ്വാനായ ബൃഹസ്പതി. ബൃഹസ്പതിയുടെ ശിഷ്യനായിരുന്നു ഉപരിചരനെന്ന പ്രസിദ്ധനായ വസുരാജാവ്. അദ്ദേഹം ചിത്രശിഖണ്ഡികൾ (മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നീ മഹർഷിമാർ) രചിച്ച ശാസ്ത്രം നന്നായി പഠിച്ചു. എല്ലാവിധം പാപങ്ങളേയും പുണ്യകർമ്മങ്ങൾകൊണ്ട് നീക്കിയവനായ വസുരാജാവ്, ഇന്ദ്രൻ സ്വർഗ്ഗത്തെ എന്നപോലെ, ഭൂമിയെ ഭരിച്ചു. ആ മഹാത്മായ രാജാവ് മഹാമഖമായ അശ്വമേധം കഴിച്ചു. ആ യാഗത്തിൽ ഉപാദ്ധ്യായനായ ബൃഹസ്പതി ഹോതാവായിത്തീർന്നു. പ്രജാപതിയുടെ പുത്രന്മാരായ ഏകതൻ, ദ്വിതൻ, ത്രിതൻ എന്നീ മൂന്നു മഹർഷിമാരും, സദസ്യരായി. വേറേയും മഹർഷിമാരുണ്ടായിരുന്നു. ധനുഷൻ എന്ന രൈഭ്യൻ, അർവ്വാവസു, പരാവസു, ഋഷിയായ മേധാതിഥി, താണ്ഡ്യൻ, ഋഷിയായ ശാന്തി, മഹാഭാഗനായ വേദശിരസ്സ്, ഋഷിശ്രേഷ്ഠനായ കപിലൻ (ശാലിഹോത്രനും പിതാവും), ആദ്യൻ, കാൻ, വൈശമ്പായനൻെറ ജ്യേഷ്ഠനായ തൈത്തിരി, കണ്വൻ, ദേവഹോത്രൻ ഇങ്ങനെ പതിനാറ് ഋഷിമാരായിരുന്നു ആ യാഗത്തിലെ സദസ്യർ. ആ മഹായജ്ഞത്തിനുള്ള ഒരുക്കങ്ങളൊക്കെ ഭംഗിയായി നിർവ്വഹിച്ചു. എല്ലാം സംഭരിച്ചു. അങ്ങനെ യാഗം തുടങ്ങി. എന്നാൽ രാജാവ് ആ യാഗത്തിൽ പശുവിനെ വധിച്ച് ബലിയർപ്പിച്ചില്ല. രാജാവ് പ്രാണിദയമൂലം വധം വേണ്ടെന്ന് കല്പനകൊടുത്തു. അഹിംസകനും, പരിശുദ്ധനും, ആഗ്രഹങ്ങൾ വിട്ടവനും, കർമ്മശീലവാനുമായ രാജാവ് അതിൽ ആരണ്യകമുറയ്ക്ക് യജ്ഞഭാഗം കല്പിച്ചു. സനാതനനായ ദേവൻ ഹരി രാജാവിൽ വളരെയധികം പ്രീതനായി. അത്രയേറെ ഹരിക്ക് രാജാവിൻെറ മൃഗബലി കൂടാത്ത യജ്ഞം ഇഷ്ടമായി. അപ്പോൾ രാജാവിന്ന് കാണത്തക്കവിധം ഭഗവാനായ ദേവദേവൻ പ്രത്യക്ഷനായി മറ്റാർക്കും കാണാത്തവിധം രാജാവിൻെറ മുമ്പിൽ പ്രശോഭിച്ചു. ഭഗവാൻ, തൻെറ ഭാഗമായി മുമ്പിൽ നിവേദിക്കപ്പെട്ടിരിക്കുന്ന പുരോഡാശം (യജ്ഞത്തിന്ന് ഹോമിക്കപ്പെടുന്ന നെയ്യും ധാന്യം പൊടിച്ചതും ചേർത്തുണ്ടാക്കിയ ഒരു മധുരനിവേദ്യം) ഘ്രാണിച്ച് ആരും കാണാത്തവിധം സ്വീകരിച്ചു. ബൃഹസ്പതിക്ക് അതു സഹിച്ചില്ല. ബൃഹസ്പതിക്ക് കോപവും ദു:ഖവും വന്നു കയറി. ആ പുരോഹിതശ്രേഷ്ഠൻ സ്രുക്ക് (ഹോമപാത്രം) പൊക്കിപ്പിടിച്ച് ആകാശത്തു സ്രുക്ക് വീശിയടിച്ച് കോപംകൊണ്ടു കണ്ണുനിർ പൊഴിച്ചു. ഉപരിചരരാജാവിനെ നോക്കി ബൃഹസ്പതി ഇപ്രകാരം പറഞ്ഞു:

"ഞാൻ ഈ അർപ്പിച്ചിരിക്കുന്ന നൈവേദ്യം (പുരോഡാശം) നാരായണന്നുള്ള ഭാഗമാണ്. യാതൊരു സംശയവും കൂടാതെ ഭഗവാൻ നാരായണൻ എന്റെ കണ്ണിന്നു മുമ്പിൽ പ്രത്യക്ഷനായിവന്ന് ഈ നിവേദ്യം കൈക്കൊള്ളണം.''

യുധിഷ്ഠിരൻ പറഞ്ഞു: ''ഉപരിചരന്റെ മഹായജ്ഞത്തിൽ ദേവന്മാർക്കു കല്പിച്ച യജ്ഞഭാഗങ്ങൾ ദേവകൾ പ്രത്യക്ഷമായിവന്ന് വാങ്ങിയല്ലോ. എന്നാൽ എന്തുകൊണ്ട് വിഭുവായ ഹരി പ്രത്യക്ഷമായി വന്ന് ആ യജ്ഞം വാങ്ങിയില്ല? ഹരിയെ കണ്ണുകൊണ്ട് അവർ കണ്ടില്ലല്ലോ! കാരണമെന്താണ് അതിന്ന്?''

ഭീഷ്മൻ പറഞ്ഞു: ''ബൃഹസ്പതി ഭയങ്കരമായ കോപം കൊണ്ട സമയത്ത് വസുമഹാരാജാവും അദ്ദേഹത്തിന്റെ യാഗത്തിലെ എല്ലാ സദസ്യരായ ഋഷിമാരും ബൃഹസ്പതിയെ സാന്ത്വനംചെയ്തു. അവരെല്ലാം ശാന്തമാനസരായി ബൃഹസ്പതിയോടു പറഞ്ഞു: 'അല്ലയോ മഹർഷേ! അങ്ങ് കോപിക്കരുത്! കൃതയുഗത്തിൽ കോപിക്കുക എന്നത് ഒരിക്കലും ധർമ്മമല്ല. അങ്ങയുടെ ഈ കോപം കാലത്തിന്നു ചേർന്നതല്ല. അങ്ങ് ഈ അർപ്പിച്ച നിവേദ്യം ആർക്കായിട്ടാണോ ആ ദേവൻ ഏറ്റവും ശാന്തനാണ്; കോപിക്കാത്തവനാണ്. അല്ലയോ ബൃഹസ്പതി, ആ ദേവനെ അങ്ങയ്ക്കും ദേവന്മാരായ ഞങ്ങൾക്കും കാണുവാൻ കഴിയാത്തവനാണ്. ആരിലാണ് അവൻ പ്രസാദിക്കുന്നത് അവന്നുമാത്രമേ നാരായണനെ കാണുവാൻ കഴിയുകയുള്ളൂ'.

ഉടനെ ചിത്രശിഖണ്ഡികളായ ഏകനും ദ്വിതനും ത്രിതനും പറഞ്ഞു: 'ഞങ്ങൾ ബ്രഹ്മാവിന്റെ മാനസപുത്രന്മാരാണ് എന്നു പ്രസിദ്ധിയുള്ളവരാണ്. പണ്ടുകാലത്ത് ഞങ്ങൾ നിഃശ്രേയസത്തിന്നായി വടക്കോട്ടു യാത്രചെയ്തു. ആയിരംവർഷം ഞങ്ങൾ ഉത്തമമായ തപസ്സുചെയ്തു. ഒറ്റക്കാലിൽനിന്ന് നിശ്ചലരായി മരമുട്ടിപോലെ നിന്നു തപസ്സു ചെയ്തു. ഞങ്ങൾ തപസ്സുചെയ്ത ആ സ്ഥലം മേരുവിന്റെ വടക്കുഭാഗത്ത് പാൽക്കടലിന്റെ കരയ്ക്കായിരുന്നു. ഞങ്ങൾ അത്യുഗ്രമായ വലിയ തപസ്സാണ് അവിടെ ചെയ്തത്. അങ്ങനെയുള്ള നാരായണദേവനെ അങ്ങയ്ക്ക് എങ്ങനെ കാണുവാൻ കഴിയും? വ്രതം കഴിഞ്ഞ് അവഭൃതസ്നാനംചെയ്തു നില്ക്കുമ്പോൾ അശരീരിവാക്ക് സ്നിഗ്ദ്ധഗംഭീരമായ വാക്കാൽ പ്രഹർഷിക്കുന്നവിധം കേട്ടു പ്രഭോ! 'അല്ലയോ വിപ്രന്മാരേ! നിങ്ങൾ പ്രസന്നാശയരായി വലിയ തപസ്സുചെയ്തു. ജിജ്ഞാസുക്കളും ഭക്തരുമായ നിങ്ങൾ എങ്ങനെയാണ് വിഭുവിനെ കാണുക? പാൽക്കടലിന്നു വടക്കുഭാഗത്തായി മഹാപ്രഭയോടുകൂടിയ ശ്വേതദ്വീപം എന്നു പേരായ ഒരു ദ്വീപുണ്ട്. അതിൽ നാരായണഭക്തന്മാരും ചന്ദ്രകാന്തികളുമായ നരന്മാർ അധിവസിക്കുന്നു. പുരുഷോത്തമനിൽ ഭക്തരായ അവർ ഏകാന്തഭാവഗരാണ്. അവർ സനാതനനും സഹസ്രാംശുവുമായ ദേവനിൽ ചെന്നുചേരും. ഇന്ദ്രിയമില്ലാത്തവരും, ആഹാരം കഴിക്കാത്തവരും, കണ്ണിന്റെ ഇമ വെട്ടാത്തവരും, സുഗന്ധമുള്ളവരും ഏകാന്തിമാരുമാണ് ആ ശ്വേതദ്വീപിൽ വസിക്കുന്നവർ. അവിടെ ചെല്ലുവിൻ മുനിമാരേ! അവിടെ ചെന്നാൽ നിങ്ങൾക്കു യോഗാത്മാവിനെ കാണുവാൻ കഴിയും.'

ആ പറഞ്ഞ അശരീരിവാക്കു കേട്ട്, ഞങ്ങളെല്ലാവരും ആ പറഞ്ഞ മാർഗ്ഗത്തിലൂടെത്തന്നെ ശ്വേതദ്വീപിലേക്കു പോയി. മഹാശ്വേതദ്വീപിൽ ചെന്ന് അവിടെ മനസ്സുവെച്ച് കാണുവാൻ ആശയോടെ നോക്കി. ഉടനെ തടവറ്റവിധം ഞങ്ങൾ നോക്കിയപ്പോൾ ദേവദേവനെ കാണുകയുണ്ടായില്ല. ആ ദേവന്റെ തേജസ്സിൽ നോക്കിയ ഞങ്ങളുടെ കണ്ണിന്റെ കാഴ്ച നഷ്ടപ്പെടുകയാണുണ്ടായത്. അപ്പോഴാണ് ഞങ്ങൾക്ക് ദേവയോഗജമായ വിജ്ഞാനം വെളിവായത്. ആ ദേവദേവനെ തപസ്സുചെയ്യാത്ത പുരുഷന്മാർക്ക് കാണുവാൻ കഴിയുകയില്ല. അതുകൊണ്ട് അവിടെനിന്നു ഞങ്ങൾ ഒരു നൂറ്റാണ്ട് പിന്നേയും ഘോരമായ തപസ്സു ചെയ്തു. വ്രതാവസാനത്തിൽ ശുഭന്മാരായ നരന്മാരെ ഞങ്ങൾ കണ്ടു. ശ്വേതരായി ചന്ദ്രന്റെ തേജസ്സോടുകൂടിയ സർവ്വലക്ഷണയുക്തരായ പുരുഷന്മാരെ, കിഴക്കോട്ടു നോക്കി നിത്യം ജപിക്കുന്ന ബ്രഹ്മജപസ്ഥന്മാരെ, കണ്ടു. ആ മഹാന്മാർ ജപിക്കുന്നത് മാനസം എന്നു പേരായ ജപമാണ്. അവരുടെ ഏകാഗ്രമായ നിലയിൽ പ്രീതനായി വരുന്ന ഹരി പ്രളയാർക്കന്ന് എതു വിധമാണോ തേജസ്സ് അപ്രകാരം ഹേ മുനിശാർദ്ദൂലാ, ഓരോ മനുഷ്യന്നും അപ്രകാരമുള്ള പ്രഭയുണ്ടായിരുന്നു. തേജസ്സിന്റെ നിവാസസ്ഥാനമാണ് ആ ദ്വീപം എന്ന് ഞങ്ങളും ചിന്തിച്ചു. അതിൽ ഒന്നിനൊന്നു മെച്ചം എന്നു പറയുവാൻ വയ്യ. എല്ലാവരും സമപ്രഭരാണ്.

അല്ലയോ ബൃഹസ്പതേ! പെട്ടെന്ന് ആയിരം സൂര്യന്റെ പ്രഭ ഒന്നായിച്ചേർന്ന മട്ടിൽ ഒരു മഹാതേജസ്സ് ഞങ്ങൾ അവിടെ കണ്ടു. ഒന്നിച്ച് ആ വാനവന്മാരെല്ലാം അവിടേക്കു കൈകൂപ്പി സന്തോഷത്തോടെ നമസ്തേ എന്നു പറഞ്ഞ് ഓടിച്ചെന്നു. അവർ ചൊല്ലുന്ന വലിയ ശബ്ദം ഞങ്ങളും കേട്ടു. ആ ദേവന്ന് ആ നരന്മാർ ബലി നല്കുകയായിരുന്നു വത്രേ!

പെട്ടെന്ന് അവന്റെ തേജസ്സാലുഴന്ന ഞങ്ങൾ കണ്ണിന്റെ ബലവും കാഴ്ചയും കെട്ടവരായി ഒന്നും കാണാത്ത മട്ടായിത്തീർന്നു. പരപ്പിൽ ചൊല്ലുന്ന ഒരു ശബ്ദം ഞങ്ങൾ കേട്ടു. അത്ഭുതം!

'ജയിപ്പൂ പുണ്ഡരീകാക്ഷ!
നമസ്തേ വിശ്വഭാവന!
വന്ദനം ഹേ! ഹൃഷീകേശ,
മഹാപുരുഷ, പൂർവ്വജ!'

ഇപ്രകാരമുള്ള വാക്കുകൾ ഉച്ചാരണശുദ്ധിയോടെ വളരെ വ്യക്തമായി അനുകൂലമായി ഞങ്ങൾ കേട്ടു. ഈ സന്ദർഭത്തിൽ ഒരു ഇളംകാറ്റ് ശുദ്ധമായ ദിവ്യപുഷ്പസൗരഭ്യം വഹിച്ചു മന്ദം വീശി. കടലിലെ നല്ല ഔഷധിജാലങ്ങളും ചെടികളും തലോടി മാരുതൻ സഞ്ചരിച്ചു. പഞ്ചകാലജ്ഞരായ ആ ഏകാന്തവൃത്തികളായ മാനവർ ഹരിയെ മനോവാക്കർമ്മങ്ങൾകൊണ്ട് ഭക്തിയോടെ ഭജിച്ചു. അവിടെ അവർ വാക്കുകൾ ഉച്ചരിച്ച സമയത്ത് ദേവൻ പ്രത്യക്ഷമായി. അവന്റെ മായാബലത്താൽ മോഹിതരായ ഞങ്ങൾ അവനെകണ്ടില്ല. ഞങ്ങൾക്ക് കാണാൻ കഴിഞ്ഞില്ല.

കാറ്റുവന്ന് അടിക്കെ, നല്ലപോലെ ബലി അർപ്പിക്കെ, ഞങ്ങൾ ചിന്താവ്യാകുലരായി ആംഗിരസോത്തമാ! ശുദ്ധാത്മാക്കളായ പല മാനവമുഖ്യരിൽ ആരും നമ്മെ മനസ്സാലോ ദൃഷ്ടിയാലോ പൂജിച്ചില്ല. ആ സ്വസ്ഥരായ മുനികളും ഏകഭാവത്തോടെ ബ്രഹ്മഭാവം പൂണ്ടവരാണ്. അവരും ഞങ്ങളെ കണ്ടഭാവം വെച്ചില്ല. ഞങ്ങൾ കഠിനമായ തപസ്സുകൊണ്ടു തളർന്നു മെലിഞ്ഞ് വല്ലാതായിരുന്നു. അങ്ങനെ വിവശരായ ഞങ്ങളോട് ദേഹമില്ലാത്ത ഒരു ഭൂതം ആകാശത്തുനിന്ന് ഇപ്രകാരം പറഞ്ഞു.

ദേവൻ പറഞ്ഞു: 'അല്ലയോ ദ്വിജാഗ്ര്യന്മാരേ! എല്ലാ ഇന്ദ്രിയങ്ങളും വിട്ടവരായി കാണുന്ന ശ്വേതപുരുഷന്മാരുണ്ടല്ലോ. അവരെ നിങ്ങൾ കാണുകയാണെങ്കിൽ നിങ്ങൾ ദേവേശനെ കണ്ടതായി വിചാരിക്കാം. വന്ന വഴിയേതന്നെ ഉടനെ പൊയ്ക്കൊള്ളുക. ആ ദേവനെ ഭക്തിയില്ലാത്തവന്ന്

ഒരിക്കലും കാണുവാൻ കഴിയുകയില്ല. കൊള്ളാം! വളരെ കാലം കൊണ്ട് ഏകാന്തത്വം പ്രാപിച്ചതിന്നുശേഷം പ്രഭാമണ്ഡലദുർദർശനനായി ഭഗവാനെ കാണുവാൻ കഴിയും. ദ്വിജമുഖ്യന്മാരേ! മറ്റെന്തു കാര്യമാണ് നിങ്ങൾക്കു ചെയ്യുവാനുള്ളത്? ഇനി കൃതയുഗം കഴിഞ്ഞ് കാലത്തിന്നു മാറ്റം വന്നതിന്നുശേഷം വൈവസ്വതമന്വന്തരത്തിൽ ത്രേതായുഗം വന്നിട്ട് സുരന്മാരുടെ കാര്യസിദ്ധിക്കുവേണ്ടി വിപ്രരേ, നിങ്ങൾ സഹായികളായി ഭവിക്കും'. അത്ഭുതകരമായ അമൃതൊക്കുന്ന ഈ വാക്യംകേട്ട് അവന്റെ പ്രസാദത്താൽ ഞങ്ങൾ വിചാരിച്ച ദിക്കിലെത്തി. ഇപ്രകാരം നല്ല തപസ്സുകൊണ്ടും, ഹവ്യകവ്യങ്ങളാലും ഞങ്ങൾ ആ ദേവനെ കാണാൻ ശക്തരായില്ല. ആ ദേവനെ ഞങ്ങൾക്ക് അവിടെനിന്ന് എങ്ങനെ കാണുവാൻ സാധിക്കും? നാരായണൻ വിശ്വസ്രഷ്ടാവാണ്! ഹവ്യകവ്യാശിയായ ഭൂതമാണ്. ആദ്യന്തഹീനനും അവ്യക്തനുമായ ദേവദാനവപൂജിതനാണ്.

ഇപ്രകാരം ഏകതൻ പറയുകയാലും ദ്വിതനും ത്രിതനും അതു ശരിയായും നടന്നതായി സമ്മതിക്കുകയാലും, സദസ്യർ അനുനയം ചെയ്യുകയാലും, ബൃഹസ്പതി ആ യജ്ഞം ഭംഗിയായി ദൈവത്തെ പൂജിച്ചു നിർവ്വഹിച്ചു. യജ്ഞം നിർവ്വഹിച്ച് ആ വസുരാജാവും പ്രജകളെ കാത്തു. അല്ലയോ രാജശാർദ്ദൂലാ, ആ രാജാവ് ബ്രഹ്മശാപംമൂലം സ്വർഗ്ഗത്തിൽനിന്ന് ഭൂമിയിലേക്കു പതിച്ചു. ഭൂമിയുടെ ഉള്ളിലേക്കു പോയി. സത്യധർമ്മപരായണനായ ആ രാജാവ് ഭൂമിക്കുള്ളിൽ പാർത്ത് എപ്പോഴും ധർമ്മവത്സലനായി നാരായണനിൽ ഭക്തിയോടെ നാരായണമന്ത്രം ജപിച്ച് നാരായണന്റെ പ്രസാദത്താൽത്തന്നെ അവൻ വീണ്ടും ഉയർന്നു. മണ്ണിൽനിന്നു ബ്രഹ്മസമനായി ഏറ്റവും ഉന്നതമായ സ്ഥാനത്തെത്തി. ഏററവും ശ്രേഷ്ഠമായ നൈഷ്ഠികഗതിയെ പ്രാപിച്ചു.''

**337. നാരായണീയം – ഉപരിചരൻ ഭൂമിയിൽ ആണ്ടുപോയ കഥ** – യുധിഷ്ഠിരൻ പറഞ്ഞു: ''രാജാവായ വസു എന്ന ഉപരിചരൻ ഭഗവാനായ നാരായണനിൽ മഹാഭക്തനായിരുന്നു എന്ന് പറഞ്ഞുവല്ലോ. അങ്ങനെ പരമഭാഗവതനായ ഒരു മഹാൻ സ്വർഗ്ഗത്തിൽനിന്നു പതിച്ച് ഭൂഗർഭത്തിൽ താഴുവാൻ എന്താണു കാരണം?''

ഭീഷ്മൻ പറഞ്ഞു: ''ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറഞ്ഞുകേട്ടിട്ടുണ്ട്, അത് ഋഷിമാരും ദേവകളും തമ്മിൽ നടന്ന ഒരു സംവാദമായിരുന്നു. വിപ്രേന്ദ്രന്മാരോട് ദേവന്മാർ 'അജയജ്ഞം' വേണമെന്നു പറഞ്ഞു. 'അജം' എന്നുവെച്ചാൽ 'ആട്' എന്നാണ് അർത്ഥം എന്നും അതുകൊണ്ട് ആടിനെ അറുത്ത് ബലിയർപ്പിച്ചു യാഗം നടത്തണമെന്നാണ് അതിന്റെ അർത്ഥമെന്നും ഋഷിമാരോട് ദേവകൾ പറഞ്ഞു.''

ഋഷികൾ പറഞ്ഞു: ''വൈദികമായ ശ്രുതി എന്താണ്? ബീജങ്ങളാൽ യജിക്കണമെന്നല്ലേ? അജമെന്ന ശബ്ദത്തിന്നു ബീജം എന്നാണർത്ഥം കല്പിക്കേണ്ടത്. ആട് എന്നല്ല. അതുകൊണ്ട് യജ്ഞത്തിൽ ആടിനെ കൊല്ലരുത്. അങ്ങനെ ആടിനെക്കൊന്ന് യജ്ഞം നടത്തുന്നത്, പശുഹിംസ (മൃഗഹിംസ) ഒരിക്കലും ഹേ ദേവന്മാരെ, ധർമ്മമാവുകയില്ല. ഇത് ശ്രേഷ്ഠമായ കൃതയുഗമാണ്. ഈ കൃതയുഗത്തിൽ ഹിംസ വിധിച്ചിട്ടില്ല. പിന്നെ, എങ്ങനെ മൃഗത്തെ കൊല്ലുന്നത് ശുഭമാകും''?

ഭീഷ്മൻ പറഞ്ഞു: 'ദേവന്മാരും മഹർഷിമാരും തമ്മിൽ ഇതിനെപ്പറ്റി വാദവും പ്രതിവാദവുമായി നില്ക്കുന്ന സമയത്ത് ഉപരിചരൻ എന്ന് പ്രസിദ്ധനായ വസുരാജാവ് ആ വഴിക്കെത്തി. അന്തരീക്ഷത്തിൽ ചരിക്കുന്ന ശ്രീമാനും സമഗ്രമായ ബലങ്ങളും വാഹനങ്ങളുമുള്ളവനുമായ വസു അന്തരീക്ഷത്തിലൂടെ സഞ്ചരിച്ച് അവരുടെ സമീപത്തെത്തിയതു കണ്ട് വിപ്രന്മാർ ദേവകളോടു പറഞ്ഞു: 'ഇപ്പോൾ നമ്മുടെ സംശയം ഈ രാജാവു തീർത്തുതരും. യജ്വാവും, ദാനപതിയും, ശ്രേഷ്ഠനും, സർവ്വഭൂതങ്ങൾക്കും ഹിതത്തിന്നു യജ്ഞിക്കുന്നവനുമാണ്. വാക്യം ഒരിക്കലും മറിച്ചുപറയുന്നതല്ല ഈ മഹാൻ,' എന്ന് ഋഷിമാരും ദേവന്മാരും നിശ്ചയിച്ചു. വസുരാജാവ് അടുത്തുവന്ന ഉടനെ അദ്ദേഹത്തോട് ഋഷിമാർ ചോദിച്ചു: 'രാജാവേ, ഞങ്ങൾ ഒരു സംശയം അങ്ങയോടു ചോദിക്കുന്നു. ശരിയായ കാര്യം അങ്ങയ്ക്കറിയാം. അതുകൊണ്ട് അങ്ങ് ഞങ്ങളുടെ സംശയം തീർത്തുതരണം. അജംകൊണ്ടോ, ഔഷധംകൊണ്ടോ ഏതുകൊണ്ടാണ് യജ്ഞംചെയ്യേണ്ടത് രാജാവേ! ഞങ്ങളുടെ ഈ സംശയം ഭവാൻ തീർത്തുതരണം. ഞങ്ങൾക്കു ഭവാനാണ് പ്രമാണം. ഞങ്ങൾക്കൊക്കെ ഭവാൻ സമ്മതനാണ്.' ഉടനെ അവരോട് കൈകൂപ്പിക്കൊണ്ട് വസു ചോദിച്ചു.

''ആർക്ക് ഏതു മതമാണ് ഇഷ്ടം! ഹേ ദ്വിജേന്ദ്രന്മാരെ, സത്യം പറയുവിൻ!''

ഋഷികൾ പറഞ്ഞു: ''രാജാവേ, ഞങ്ങളുടെ അഭിപ്രായം ധാന്യംകൊണ്ടു യജിക്കുക എന്നതാണ്. അതാണ് അതിന്റെ അർത്ഥം എന്നാണു ഞങ്ങൾ വിശ്വസിക്കുന്നത്. ദേവകൾ പറയുന്നതു മൃഗത്തെ കൊന്ന് ബലിയർപ്പിക്കണമെന്നാണ്. ശരിയേതാണെന്നു ഭവാൻ പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: ''ദേവന്മാരുടെ അഭിപ്രായമെന്തെന്നറിഞ്ഞ് വസു ദേവന്മാരുടെ പക്ഷംപിടിച്ചു പറഞ്ഞു: 'അജം എന്നുവെച്ചാൽ ആട് എന്നുതന്നെയാണർത്ഥം. ആടാകുന്ന അജത്തിനെ വധിച്ച് ബലിയർപ്പിക്കണമെന്നുതന്നെയാണ് അതിന്റെ അർത്ഥം'. ദേവന്മാരുടെ പക്ഷംപിടിച്ച് ഇപ്രകാരം വസുരാജാവു പറഞ്ഞപ്പോൾ ഋഷിമാർക്കു കോപമുണ്ടായി. സൂര്യനെപ്പോലെ തേജസ്വികളായ ആ ഋഷിമാർ വിമാനത്തിലിരിക്കുന്ന വസുരാജാവിനോടു പറഞ്ഞു: എടോ വസു, നീ ദേവന്മാരുടെ പക്ഷം പിടിച്ച് അന്യായം പറഞ്ഞതുകൊണ്ട് ആകാശത്തുനിന്നു നീ പതിക്കുക! നിനക്ക് ഇന്നുമുതൽ ആകാശത്തൂടെയുള്ള സഞ്ചാരത്തിനു കഴിവില്ലാതാകട്ടെ! ഞങ്ങളുടെ ശാപമേറ്റ് നീ ഭൂമി പിളർന്ന് അതിന്റെ ഉള്ളിൽ വസിക്കുമാറാകട്ടെ!'

ഋഷിമാർ ശപിച്ച ഉടനെ ഉപരിചരരാജാവ് താഴേക്കു വീണു. എന്നുതന്നെയല്ല ഭൂമി പിളർന്ന് ആ ബിലത്തിലൂടെ ഭൂമിയുടെ ഉള്ളിലേക്കു പോയി രാജാവേ! ഈ അത്യാപത്തിലെത്തിയെങ്കിലും ആ രാജാവിന്റെ ബോധം നഷ്ടപ്പെട്ടില്ല. നാരായണന്റെ ആജ്ഞയാലാണ് അവന്റെ ബോധം നഷ്ടപ്പെടാഞ്ഞത്.

ദേവന്മാരെല്ലാവരുംകൂടി ആലോചിച്ചു. രാജാവിന്ന് സുകൃതത്തിന്നുവേണ്ടി ഇനി എന്തുചെയ്യണം? അവർ അവ്യഗ്രരായി ആലോചന നടത്തി. 'നമ്മൾക്കുവേണ്ടി ഈ മഹാനായ രാജാവ് മഹർഷിമാരുടെ ശാപത്തിന്നു പാത്രമായി. ദേവന്മാരേ, നമ്മൾ എല്ലാവരും ഒന്നിച്ച് ഇദ്ദേഹത്തിന്നു ലഭിച്ച ശാപത്തിന്നെതിരായി ഒരു പ്രിയം ചെയ്യണം.' ഇപ്രകാരം ബുദ്ധികൊണ്ടുറച്ച് കാര്യത്തിൽ നിശ്ചയംചെയ്ത് ഈശ്വരന്മാരായ അവർ സന്തോഷിച്ച് ഉപരിചരരാജാവിനോടു പറഞ്ഞു: 'അല്ലയോ ബ്രഹ്മണ്യാ, ഭവാൻ ദേവഭക്തനാണ്. സുരാസുരൻമാർ നമസ്കരിക്കുന്നവനായ ഹരി തീർച്ചയായും അങ്ങയാൽ സന്തോഷിച്ച് അങ്ങയ്ക്കു ശാപമോക്ഷം നല്കും. മഹാന്മാരായ വിപ്രന്മാരെ മാനിക്കേണ്ടതാണ്. അവരുടെ തപസ്സ് ഫലവത്താണ് രാജസത്തമാ! അതുകൊണ്ടാണ് അങ്ങു വ്യോമത്തിൽനിന്ന് താഴോട്ടു വീണ് ഭൂമിയുടെ ഉള്ളിൽപ്പോയി ഇരിക്കുവാനിടയായത്. ഇതിൽനിന്നും മോചനം ലഭിക്കുന്നതിന് ഞങ്ങൾ അങ്ങയ്ക്ക്

ഒരു അനുഗ്രഹം നല്കുവാൻ തീരുമാനിച്ചിരിക്കുന്നു. രാജാവേ, അങ്ങ് ഭൂമിയുടെ ഉള്ളിൽ എത്രകാലത്തോളം ശാപഗ്രസ്തനായി കഴിയുന്നുവോ, അത്രകാലത്തോളം വിപ്രർ യജ്ഞങ്ങളിൽ ഹോമിക്കുന്ന ഹോമയാജ്യം ഞങ്ങളുടെ അനുഗ്രഹത്തിൻെറ ഫലമായി അങ്ങ് ആദരവോടെ ഏല്ക്കുമാറാകട്ടെ! ഭൂമിയുടെ പിളർപ്പിലിരിക്കുന്ന ഭവാന് പൈദാഹങ്ങൾ വരികയില്ല രാജാവേ. വസോർദ്ധാരാപാതം കാരണം തേജസ്സിൻെറ പുഷ്ടിയേല്ക്കുക. ദേവൻ പ്രീതനായി ഞങ്ങളുടെ വരംമൂലം ബ്രഹ്മലോകത്തിൽ ഭവാനെ എത്തിക്കുന്നതാണ്.' ഇപ്രകാരം രാജാവിന്നു വരംകൊടുത്ത് ദേവന്മാരെല്ലാം തങ്ങളുടെ ഗൃഹത്തിലേക്കു പോയി.

വസുരാജാവ് പിന്നീട് വിഷ്വക്സേനനെ പൂജിച്ചു ഭാരതാ! അവൻ എപ്പോഴും നാരായണമുഖോൽഗതമായി, വേദത്തിലുള്ള ജപ്യം ജപിച്ചു. ഭൂമിക്കുള്ളിൽ ഗുഹയിൽ അധിവസിക്കുമ്പോഴും വസുരാജാവ് ഹരിയെ ആരാധിച്ചു. ഹരി എല്ലാ ദേവന്മാരുടേയും ദേവനാണല്ലോ. അല്ലയോ ശത്രുഘ്നനായ രാജാവേ, അദ്ദേഹം ദിവസത്തിൽ അഞ്ചുപ്രാവശ്യം അഞ്ചു ബലികൾ സമയം തെറ്റാതെ ഹോമത്തോടെ നിർവ്വഹിച്ചു. ഈ ആരാധനയുടെ ഫലമായി ഹരിയെന്നു പറയുന്ന നാരായണൻ നന്നായി പ്രസാദിച്ചു. അനന്യശ്രദ്ധനും, ജിതാത്മാവും വരദനുമായ വിഷ്ണു അവൻെറമേൽ പ്രസാദിച്ചു. അവൻെറ സമീപത്തുവന്ന്, പക്ഷിശ്രേഷ്ഠനും മഹാവേഗനുമായ ഗരുഡനെ വിളിച്ച് തൻെറ അഭീഷ്ടം ഇപ്രകാരം പറഞ്ഞു.

'അല്ലയോ ദ്വിജശ്രേഷ്ഠാ! മഹാഭാഗാ, ഞാൻ പറയുന്നു. നീ അങ്ങോട്ടു നോക്കൂ! സമ്രാട്ടായ വസുരാജാവ് ധർമ്മിഷ്ഠനാണ്, സംശിതവ്രതനാണ്. അദ്ദേഹം ബ്രാഹ്മണർ കോപിച്ച ശാപമേറ്റ് ഭൂഗർഭത്തിലേക്കാണ്ടുപോയി. ആ ദ്വിജേന്ദ്രന്മാരായ ഋഷികളെ മാനിച്ച് എൻെറ ആജ്ഞയാൽ അല്ലയോ ഗരുഡാ, നീ ചെന്ന് ഭൂഗർഭത്തിലിരിക്കുന്ന വസുരാജാവിനെ വേഗത്തിൽ, അധശ്ചരക്ഷിതിപനെ നഭശ്ചരനാക്കുക.'

നാരായണൻെറ വാക്കുകേട്ട ഉടനെ ഗരുഡൻ ചിറകു വീശി കാറ്റുപോലെ വേഗത്തിൽ പറന്ന് വസുരാജാവിരിക്കുന്ന ഭൂഗർഭത്തിലേക്കു കടന്നുചെന്നു. പിന്നെ വസുവിനെ ചുമലിലേറ്റി പെട്ടെന്ന് വിനതാസുതനായ ഗരുഡൻ ആകാശത്തേക്കു പൊങ്ങി. അങ്ങനെ വസുരാജാവിനെ ആകാശത്തിൽ കൊണ്ടുപോയി വിട്ടു. ആ ക്ഷണത്തിൽ രാജാവ് വീണ്ടും ഉപരിചരനായി. ആ നൃപോത്തമൻ അങ്ങനെ ബ്രഹ്മലോകം പ്രാപിച്ചു.

വാഗ്ദോഷംകൊണ്ട് അല്ലയോ കൗന്തേയാ, ദൈവതാജ്ഞയാൽ മഹാത്മാവായ വസു വിപ്രശാപമേറ്റ് അധോഗതിയെ പ്രാപിച്ചു. അവനാൽ പുരുഷനായ ഹരി, ഈശ്വരൻ സേവിക്കപ്പെട്ടു. തന്മൂലം ശാപം വിടുകയും ചെയ്തു. അങ്ങനെ രാജാവ് ബ്രഹ്മലോകത്തും എത്തി."

ഭീഷ്മൻ പറഞ്ഞു: ''അല്ലയോ രാജാവേ, വാനവർ ഉത്ഭവിച്ചതും, ശ്രീ നാരദമഹർഷി ശ്വേതദ്വീപിൽ ചെന്നെത്തിയതും എല്ലാം ഇനി നിന്നോടു ഞാൻ പറയാം. എല്ലാം നീ മനസ്സുവെച്ചു കേൾക്കുക.''

**338. നാരായണീയം - നാരദൻ മഹാപുരുഷനെ ഇരുനൂറു നാമങ്ങളാൽ സ്തുതിക്കുന്നു** - ഭീഷ്മൻ പറഞ്ഞു. ''ഭഗവാനായ നാരദമഹർഷി മഹാശ്വേതദ്വീപിൽ ചെന്നു. ആ ശ്വേതനരന്മാരെ, ചന്ദ്രസമാഭന്മാരായ ദ്വീപുവാസികളെ കണ്ടു. ശിരസ്സുകൊണ്ടു നാരായണനെ പൂജിച്ചു. മനസ്സുകൊണ്ടു നാരായണനെ വന്ദിച്ചു. ജപ്യപരനായ നാരദൻ, ഭഗവാനെ കാണുവാൻവേണ്ടി എല്ലാ ദുർഘടങ്ങളേയും തരണംചെയ്ത നാരദൻ, ഏകാഗ്രചിത്തനായി കൈ ഉയർത്തി സമാഹിതനായി, നിർഗ്ഗുണനനും, ഗുണാത്മാവുമായ വിശ്വേശനെ സ്തോത്രംചൊല്ലി ആരാധിച്ചു.''

നാരദൻ പറഞ്ഞു: ''ദേവദേവേശാ, അങ്ങയ്ക്കു നമസ്കാരം! നിഷ്ക്രിയാ, നിർഗ്ഗുണാ, ലോകസാക്ഷി, ക്ഷേത്രജ്ഞാ, പുരുഷോത്തമാ, അങ്ങയ്ക്കു നമസ്കാരം! അനന്താ, പുരുഷാ, മഹാപുരുഷാ, പുരുഷോത്തമാ, ത്രിഗുണപ്രധാനാ അങ്ങയ്ക്കു നമസ്കാരം! അമൃതാ, അമൃതാഖ്യാ, അനന്താഖ്യാ, വ്യോമാ, സനാതനാ, സദസദ്വ്യക്താ, അവ്യക്താ, ഋതുധാമാവേ, അങ്ങയ്ക്കു നമസ്കാരം! ആദിദേവാ, വസുപ്രദാ, പ്രജാപതേ, സുപ്രജാപതേ, വനസ്പതേ, മഹാപ്രജാപതേ, ഊർജ്ജസ്പതേ, വാചസ്പതേ, ജഗല്പതേ, മനസ്പതേ, ദിവസ്പതേ, മരുൽപ്പതേ, സലിലപതേ, പൃഥിവീപതേ, ദിക്പാതേ, പൂർവ്വനിവാസാ, ഗുഹ്യാ, ബ്രഹ്മപുരോഹിതാ, ബ്രഹ്മകായികാ, മഹാരാജികാ, ചാതുർമ്മഹാരാജികാ, ആഭാസുരാ, മഹാഭാസുരാ, സപ്തമഹാഭാഗാ, യാമ്യാ, മഹായാമ്യാ, സംജ്ഞാസംജ്ഞാ, തുഷിതാ, മഹാതുഷിതാ, പ്രമർദ്ദനാ, പരിനിർമ്മിതാ, അപരിനിർമ്മിതാ, അങ്ങയ്ക്കു നമസ്കാരം! വശവർത്തിൻ, അപരിനിന്ദിതാ, അപരിമിതാ, അവശവർത്തിൻ, യജ്ഞാ, മഹായജ്ഞാ, യജ്ഞസംഭവാ, യജ്ഞയോനേ, യജ്ഞഗർഭാ, യജ്ഞഹൃദയാ, യജ്ഞസ്തുതാ, യജ്ഞഭാഗഹരാ, പഞ്ചയജ്ഞാ, പഞ്ചകാലകർത്തൃപാതേ, പഞ്ചരാത്രികാ, അങ്ങയ്ക്കു നമസ്കാരം! വൈകുണ്ഠാ, അപരാജിതാ, മാനസികാ, നാമനാമികാ, പരസ്വാമിൻ, സുസ്നാതാ, ഹംസാ, പരമഹംസാ, മഹാഹംസാ, പരമയാജ്ഞികാ, സാംഖ്യയോഗാ, സാംഖ്യമൂർത്തേ, അമൃതേശയാ അങ്ങയ്ക്കു നമസ്കാരം! ഹിരണ്യേശയാ, ദേവേശയാ, കുശേശയാ, ബ്രഹ്മേശയാ, പത്മേശയാ, വിശ്വേശ്വരാ, വിഷ്വക്സേനാ, അങ്ങയ്ക്കു നമസ്കാരം! നീ ജഗദന്വയനാണ്, നീ ജഗൽപ്രകൃതിയാണ്, നിൻെറ മുഖം ബഡവാമുഖാഗ്നിയാണ്, നീ ആഹുതിയാണ്, നീ സാരഥിയാണ്, നീ വഷൾക്കാരമാണ്, നീ ഓംകാരമാണ്, നീ തപസ്സാണ്, നീ മനസ്സാണ്, നീ ചന്ദ്രമസ്സാണ്, നീ ചക്ഷുസ്സായ ആദിത്യനാണ്, നീ സൂര്യനാണ്, നീ ദിഗ്ഗജമാണ്, നീ ദിക്ഭാനുവാണ്, നീ വിദിക്ഭാനുവാണ്, നീ ഹയശിരസ്സാണ്, നീ പ്രഥമത്രിസൗപർണ്ണനാണ്. വർണ്ണധരപഞ്ചാഗ്നേ, തൃണാചികേതാ, ഷഡംഗനിധാനാ, പ്രാക്ജ്യോതിഷാ, ജ്യേഷ്ഠസമഗാ, സാമികപ്രതധരാ, അഥർവ്വശിരസ്സേ, പഞ്ചമഹാകല്പാ, ഫേനപാചാര്യാ, ബാലഖില്യാ, വൈനഗർഭാ, കൗശികാ, പുരുഷ്ടുതാ, പുരുഹൂതാ, വിശ്വകൃത്തേ, അങ്ങയ്ക്കു നമസ്കാരം!

വിശ്വരൂപാ, അനന്തഗതേ, അനന്തഭോഗാ, അനന്താ, അനാദേ, അവദ്ധ്യാ, അവ്യക്തമദ്ധ്യാ, അവ്യക്തനിധനാ, വ്രതാവാസാ, സമുദ്രധിവാസാ, യശോവാസാ, തപോവാസാ, ദമാവാസാ, കീർത്ത്യാവാസാ, ശ്രീവാസാ, സർവ്വാവാസാ, അങ്ങയ്ക്കു നമസ്കാരം!

വാസുദേവാ, സർവ്വച്ഛന്ദകാ, ഹരിഹയാ, ഹരിമേധാ, മഹായജ്ഞാ, ഭാഗഹരാ, വരപ്രദാ, സുഖപ്രദാ, ധനപ്രദാ, ഹരിമേധാ, യമാ, നിയമാ, മഹാനിയമാ അങ്ങയ്ക്കു നമസ്കാരം!

കൃച്ഛ്റാ, അതികൃച്ഛ്റാ, മഹാകൃച്ഛ്റാ, സർവ്വകൃച്ഛ്റാ, നിയമധരാ, നിവൃത്തഭ്രമാ, പ്രവചനഗതാ, പൃശ്നിഗർഭാ, പ്രവൃത്താ, പ്രവൃത്തദേവക്രിയാ, അജാ, സർവ്വഗതേ, സർവ്വദർശിൻ, അഗ്രാഹ്യാ, അചലാ, മഹാവിഭൂതേ, മഹാത്മ്യശരീരാ, അങ്ങയ്ക്കു നമസ്കാരം!

പവിത്രാ, മഹാപവിത്രാ, ഹിരണ്മയാ, ബൃഹത്തേ, അപ്രതർക്ക്യാ, അവിജ്ഞേയാ, ബ്രഹ്മാഗ്രാ, പ്രജാസർഗ്ഗകരാ,

പ്രജാനിധനകരാ, മഹാമായാധരാ, ചിത്രശിഖണ്ഡിൻ, അങ്ങയ്ക്കു നമസ്കാരം!

വരപ്രദാ, പുരോഡാശഭാഗഹരാ, ഗതാദ്ധ്വരാ, ഛിന്നസംശയാ, സർവ്വതോവൃത്താ, ബ്രാഹ്മണരൂപാ, ബ്രാഹ്മണപ്രിയാ, വിശ്വമൂർത്തേ, മഹാമൂർത്തേ, ബാന്ധവാ, ഭക്തവത്സലാ, ബ്രഹ്മണ്യദേവാ, ഞാൻ അങ്ങയുടെ ഭക്തനാണ്. ഞാൻ അങ്ങയെ കാണുവാൻ ആഗ്രഹിക്കുന്നു. ഏകാന്തദർശനന്നു നമസ്കാരം! നമസ്കാരം!''

**339. നാരായണീയം - ശ്വേതദ്വീപിൽ നാരദൻെറ ഭഗവദ്ദർശനം -** ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം അർത്ഥഗർഭവും തത്ഥ്യവുമായ പേരുകളാൽ സ്തുതിക്കപ്പെട്ട വിശ്വരൂപധരനായ നാരായണൻ നാരദമുനിക്കു പ്രത്യക്ഷനായി. ആ ദേവൻെറ ദേഹം ചന്ദ്രനെപ്പോലെ വിശുദ്ധമായും എന്നാൽ ചന്ദ്രനേക്കാൾ വിശേഷമായും ശോഭിച്ചു. അഗ്നിയെപ്പോലെ തേജസ്സാർന്ന നിറം, എന്നാൽ അഗ്നിയേക്കാൾ വിശേഷമായ വിശിഷ്ടരൂപനുമായിക്കണ്ടു. തത്തയുടെ ശുഭ്രമായ ചിറകിൻെറ നിറമായി ശോഭിച്ചു. എന്നാൽ അതിനേക്കാൾ തിളങ്ങുന്ന സ്ഫടികംപോലേയും വിളങ്ങി. എന്നാൽ ചിലപ്പോൾ നീലനിറത്തിലുള്ള അഞ്ജനപർവ്വതംപോലേയും, ചിലപ്പോൾ സ്വർണ്ണനിറമായും തോന്നും. പവിഴംപോലെ മിന്നും; ചിലപ്പോൾ നല്ല വെള്ളനിറമായും വിളങ്ങും. ചിലേടം ശ്വേതവർണ്ണമായും ചിലേടം സ്വർണ്ണവർണ്ണമായും, ചിലേടം വൈഡൂര്യനിറമായും, ചിലപ്പോൾ നീലവൈഡൂര്യാഭനായും, ഇന്ദ്രനീലതുല്യനായും, ചിലേടം മയിൽക്കഴുത്തിൻെറ നിറമായും, ചിലേടം മുത്തിൻെറ നിറമായും; ഇപ്രകാരം പല നിറവും കൈക്കൊളളുന്നു. സനാതനനായ സഹസ്രനയനൻ, ശ്രീമാനായ ശതശീർഷൻ, സഹസ്രപാദൻ സഹസ്രോദരൻ, സഹസ്രബാഹു, അവ്യക്തൻ, ഇങ്ങനെ പലയിടത്തും പല രൂപത്തിലും വിളങ്ങുന്ന ദേവനെ ദർശിച്ചു. വായ്കൊണ്ട് ഓംകാരം ചേർത്ത് 'സാവിത്രി'യെ ഓതുന്നവനും, മറ്റു വായകൊണ്ടൊക്കെ വേദങ്ങൾ ഉച്ചരിക്കുന്നവനുമായ ദേവൻ, വശിയായ നാരായണൻ, ആരണ്യകം ചൊല്ലി, വേദി, കിണ്ടി, വെളുത്തമണി, പാദുകം, ദർഭ, തോൽ, ദന്തകാഷ്ഠം, കത്തുന്ന അഗ്നി എന്നിവ ദേവേശനായ യജ്ഞപതി ധരിച്ചു. പ്രസന്നനായ ഭഗവാനെ പ്രസന്നനായ നാരദൻ കുമ്പിട്ടു വീണ്ടും വീണ്ടും നമസ്കരിച്ചു. തല കുമ്പിട്ടു നമസ്കരിക്കുന്ന നാരദനോട് ആദിദേവനും അവ്യയനുമായ നാരായണൻ പറഞ്ഞു.''

ശ്രീഭഗവാൻ പറഞ്ഞു: ''എടോ നാരദാ, ഏകതൻ, ദ്വിതൻ, ത്രിതൻ എന്നീ മഹർഷികൾ ഈ സ്ഥലത്ത് എന്നെ ക്കാണുവാനുളള ആഗ്രഹത്തോടെ വന്നു. അവർ എന്നെ കണ്ടില്ല. ആരും കാണുകയില്ല. ഏകാന്തിശ്രേഷ്ഠന്മാർക്കല്ലാതെ മറ്റാർക്കും എന്നെ കാണുവാൻ സാധിക്കയില്ല. (ഹൃദയം മുഴുവൻ ഭഗവാനിൽ അർപ്പിച്ചവരാണ് ഏകാന്തികൾ) ഭവാനെപ്പറ്റി പറയുകയാണെങ്കിൽ ഏകാന്തോത്തമനാണ്! ഇതൊക്കെയാണ് ധർമ്മൻെറ ഗൃഹത്തിൽ കാണുന്ന എൻെറ ശരീരങ്ങൾ. ഹേ ദ്വിജാ, എന്നും ഭവാൻ അവയെ ഭജിക്കുക. അവയെ നല്ലപോലെ ധരിക്കുക. എടോ വിപ്രാ, നീ എന്നിൽനിന്ന് ഇഷ്ടപ്പെട്ട വരം വരിക്കുക! വിശ്വമൂർത്തിയും അവ്യയനുമായ ഞാൻ ഇതാ നിന്നിൽ പ്രസാദിച്ചിരിക്കുന്നു.''

നാരദൻ പറഞ്ഞു: ''ദേവാ, ഇപ്പോൾ എൻെറ തപസ്സ്, യമം, നിയമം എന്നിവയൊക്കെ പെട്ടെന്നു സഫലമായി. ഞാൻ എൻെറ കണ്ണുകൊണ്ടു ഭഗവാനെ ഇതാ കാണുന്നു. ഇതിലപ്പുറം എന്തുവേണം? സനാതനനായ ഭവാനെ കാണുവാൻ കഴിഞ്ഞു എന്നതുതന്നെ എനിക്കു വരം! ഭഗവാനും, വിശ്വസ്രഷ്ടാവും, സിംഹനും, സർവ്വമൂർത്തിയും, മഹാനും, പ്രഭുവുമായ ദേവനല്ലെ എൻെറ കൺമുമ്പിൽ നില്ക്കുന്നത്. ഇതിലപ്പുറം എന്തു വരം വേണം!''

ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം തൻെറ രൂപം കാണിച്ചതിന്നുശേഷം പരമേഷ്ഠിയായ നാരദനോട് ഭഗവാൻ വീണ്ടും പറഞ്ഞു: 'എടോ നാരദാ, പോയാലും. ഇനി വൈകരുത്. അനിന്ദ്രിയരും അനാഹാരരും ശശികാന്തികളുമായ ഈ ശ്വേതദ്വീപുവാസികളെല്ലാം എൻെറ ഭക്തരാണ്. അവർ ഏകാഗ്രരായി എന്നെ ചിന്തിക്കുന്നു. അവർക്ക് അവരുടെ ചിന്തയ്ക്കു വിഘ്നം ഉണ്ടാക്കാൻ പാടില്ല. ഇവർ സിദ്ധരായ മഹാഭാഗരാണ്. എത്രയോ മുമ്പേതന്നെ ഏകാന്തികളായവരാണ്. രജസ്സ്, തമസ്സ് എന്നിവയിൽനിന്നു മുക്തരായവരെല്ലാം എന്നിൽ പ്രവേശിക്കും, അതിൽ സംശയമില്ല.

കണ്ണുകൊണ്ട് കാണപ്പെടാത്തവനും, സ്പർശനത്താൽ സ്പർശിക്കപ്പെടാത്തവനും, ഘ്രാണിച്ചാൽ ഘ്രാണിക്കപ്പെടാത്തവനും, ഗന്ധം, രസം, എന്നിവ വിട്ടവനും, സത്വം, രജസ്സ്, തമസ്സ് എന്നീ ഗുണങ്ങൾ വന്നുചേരാത്തവനും, അവ വിട്ടവനുമായവൻ ആരോ, അവൻ സർവ്വഗനും, സർവ്വസാക്ഷിയും, ലോകാത്മാവുമാണ്. ഭൂതഗ്രാമശരീരങ്ങൾ നശിച്ചാലും നശിക്കാത്തവനും, അജനും (ജനിക്കാത്തവൻ), നിത്യനും (നാശമില്ലാത്തവൻ), ശാശ്വതനും, നിർഗ്ഗുണനും, നിഷ്കളങ്കനും അങ്ങനെ ഇരുപത്തിനാല് തത്ത്വങ്ങൾക്കപ്പുറം നില്ക്കുന്നവനുമാണ്. പഞ്ചവിംശകൻ (ഇരുപത്തഞ്ചാമൻ) അവൻ നിഷ്ക്രിയനായ പുരുഷനാണ്, ജ്ഞാനദൃശ്യനാണ് എന്നു പറയപ്പെടുന്നു. ആരിൽ പ്രവേശിച്ചിട്ടാണ് ദ്വിജസത്തമന്മാർ മുക്തരാകുന്നത്, അവൻ വാസുദേവൻ എന്നറിയപ്പെടുന്ന സനാതനനായ പരമാത്മാവകുന്നു. ഹേ നാരദാ, നീ ദേവൻെറ മാഹാത്മ്യവും മഹിമവും കാണുക!

ശുഭാശുഭങ്ങളായ കർമ്മങ്ങൾ ഇവൻ ഒരിക്കലും ഏല്ക്കുകയില്ല. സത്വം, രജസ്സ്, തമസ്സ്, ഇവ ഗുണങ്ങളാകുന്നു. ഇവ സർവ്വശരീരങ്ങൾതോറും നില്ക്കുകയും നടക്കുകയും ചെയ്യും. ക്ഷേത്രജ്ഞൻ ഗുണങ്ങൾ ഏല്ക്കുന്നു. എങ്കിലും ഗുണങ്ങളുമായി സ്പർശിക്കുന്നില്ല. എല്ലാറ്റിലും ക്ഷേത്രജ്ഞൻ സാക്ഷിയായി വസിക്കുന്നു. എല്ലാ ജീവികളുടേയും ആത്മാവായി ഇവൻ വർത്തിക്കുന്നു. പ്രപഞ്ചത്തിൻെറ ആത്മാവെന്നു പറയുന്നവനും അവൻതന്നെയാണ്. അവൻ ജീവികളുടെ ശരീരം നശിച്ചാലും നശിക്കുകയില്ല. അവൻ അജനും, മാറ്റമില്ലാത്തവനും, നിത്യനുമാണ്. എല്ലാ ഗുണങ്ങളിൽ നിന്നും ഒഴിഞ്ഞുനില്ക്കുന്നവനാണ്. അവൻ കാണുവാൻ കഴിയാത്തവനും, നിർഗ്ഗുണനും, നിഷ്കളങ്കനുമാണ്. ഇരുപത്തിനാലു തത്ത്വങ്ങൾക്കപ്പുറം നില്ക്കുന്ന ഇരുപത്തഞ്ചാമനാണ് അവൻ.

അവനെ പുരുഷൻ എന്നു പറയുന്നു. അവൻ നിഷ്ക്രിയനാണ്. അവനെ ജ്ഞാനം കൊണ്ടുമാത്രമേ അറിയുവാൻ കഴിയൂ. അവനിൽ ഭക്തിയാൽ പ്രവേശിക്കുന്നവന്നു മോക്ഷം ലഭിക്കും. അവനാണു പരമാത്മാവായ വാസുദേവൻ. നാരദാ, ആ ദേവൻെറ മഹത്വം നീ കാണുക. സത്വം, രജസ്സ്, തമസ്, എന്നിവയാണു ഗുണങ്ങൾ. ഇവ എല്ലാദേഹങ്ങളിലും നില്ക്കുകയും, എല്ലാ ജീവികളിലും പ്രവർത്തിക്കുകയും ചെയ്യുന്നു. ജീവൻ ആത്മാവ് എന്നു പറയുന്നു. ക്ഷേത്രജ്ഞൻ ഗുണങ്ങളെ ഏല്ക്കുന്നു. എന്നാൽ അവയുമായി സ്പർശനമില്ല. ഈ ഗുണങ്ങളുമായി ബന്ധപ്പെടാതെ നില്ക്കുന്നു. എന്നാൽ അവൻ അവയെ അനുഭവിക്കുന്നവനുമാകുന്നു. അവയെ സൃഷ്ടിച്ചതിന്നുശേഷം എല്ലാറ്റിന്നും ഉപരിയായി അവൻ നില്ക്കുന്നു.

അല്ലയോ മഹർഷേ, ഈ ഭൂമി സർവ്വഭൂതത്തിന്നും ആശ്രയമാണ്. ആ ഭൂമി പ്രളയകാലത്ത് നശിക്കുന്നു. ഇല്ലാ

താകുന്നു. അത് വെള്ളത്തിൽ ചേർന്നുപോകുന്നു. വെള്ളത്തിൽ ലയിക്കുന്നു. പിന്നെ വെള്ളം അഗ്നിയിൽ (പ്രകാശത്തിൽ) ലയിക്കുന്നു, പ്രകാശം (അഗ്നി) കാറ്റിൽ (വായുവിൽ) ലയിക്കുന്നു. വായു ആകാശത്ത് ലയിക്കുന്നു. ആകാശം മനസ്സിൽ ലയിക്കുന്നു. മനസ്സ് ഒരു മഹാഭൂതമാണ്. അത് അവ്യക്തത്തിൽ (പ്രകൃതിയിൽ) ലയിക്കുന്നു. ആ പ്രകൃതി അവ്യക്തം അല്ലയോ ബ്രാഹ്മണാ, നിഷ്ക്രിയനായ പുരുഷനിൽ ചെന്ന് ലയിക്കുന്നു. സനാതനനായ പുരുഷനിൽനിന്നും അപ്പുറമായി മറ്റൊന്നുമില്ല. ചരാചരങ്ങളായ സകല ഭൂതങ്ങൾക്കും നാശമുണ്ട്. നിത്യമായി ഒന്നുമില്ല. എന്നാൽ ഒന്നുമാത്രമുണ്ട്. അത് ആ സനാതനനായ വാസുദേവൻ മാത്രമാകുന്നു.

ഭൂമി, വായു, ആകാശം, ജലം, ജ്യോതിസ്സ് ഇവ അഞ്ചും ചേർന്നാൽ മഹാത്മാവിൻെറ ദേഹമായി എന്നു പറയുന്നു. അതിൽ ഹേ ബ്രാഹ്മണാ, അദൃശ്യനും, ലഘുവിക്രമനുമായ വാസുദേവൻ എപ്പോൾ പഞ്ചഭൂതസഞ്ചിതമായ അതിൽ ചേരുന്നുവോ, അപ്പോൾ അത് ശരീരമാകുന്നു. അങ്ങനെയുള്ള ചേർച്ചയെയാണ് ജന്മമെടുക്കൽ എന്നു പറയുന്നത്. അവനാണ് ശരീരത്തിനു ചരിക്കുവാനും പ്രവർത്തിക്കുവാനും ഹേതുവായിത്തീരുന്നത്. ഈ പറഞ്ഞ അഞ്ചു ഭൂതങ്ങളും ചേരാതെ ഒരുത്തനും രൂപം പ്രാപിക്കുകയില്ല. ജീവൻെറ സാന്നിദ്ധ്യമില്ലെങ്കിൽ ശരീരത്തിൽ ഇരിക്കുന്ന മനസ്സിന്നു ചലിക്കുവാനും പ്രവർത്തിക്കുവാനും സാധിക്കുകയില്ല. ശരീരത്തിൽ കുടികൊള്ളുന്ന മഹത്തായ ആ ശക്തിയെ ജീവൻ എന്നു പറയുന്നു. അതിനെ വേറെ പേരുകളാലും അറിയപ്പെടുന്നുണ്ട്. ശേഷൻ, സങ്കർഷണൻ എന്നും പറയുന്നു. സനൽക്കുമാരത്വം കർമ്മംകൊണ്ടു നേടുന്നവൻ ആരോ, അവൻ പ്രളയം വരുമ്പോൾ ഭൂതജാലങ്ങളെല്ലാം ലയിക്കുന്നത് ഏതൊരുത്തനിൽ, അവൻ സർവ്വഭൂതങ്ങളുടേയും മനസ്സാകുന്നു. അവനെ പ്രദ്യുമ്നൻ എന്നു പറയുന്നു. അവനിൽ നിന്നാണ് കർത്താവ് പൊങ്ങുന്നത്. അവനാണ് കാര്യവും കാരണവും. അവനിൽനിന്നു ചരാചരങ്ങളടങ്ങിയ ജഗത്ത് ഉണ്ടാകുന്നു. അവനെ അനിരുദ്ധൻ എന്നു പറയുന്നു. അവനെ ഈശാനൻ എന്നും പറയുന്നു.

ആ വാസുദേവനായ ഭഗവാൻ ത്രിഗുണാത്മകനായ ക്ഷേത്രജ്ഞനാകുന്നു. അല്ലയോ രാജേന്ദ്രാ, അവൻ ഗുണങ്ങളിൽനിന്നു വിട്ടുനില്ക്കുന്നു. രാജാവേ, അവൻ ജന്മമെടുക്കുമ്പോൾ ആ ജീവൻ ശക്തനായ സങ്കർഷണൻ എന്നറിയപ്പെടുന്നു. സങ്കർഷണനിൽനിന്ന് പ്രദ്യുമ്നൻ ഉണ്ടാകുന്നു. അവൻ മനസ്സിൽനിന്നാണ് ഉദിക്കുന്നത്. പ്രദ്യുമ്നനിൽ നിന്ന് അനിരുദ്ധൻ എന്നു പേരായ അഹങ്കാരം ജനിക്കുന്നു. എന്നിൽ നിന്നാണ് അക്ഷരവും ക്ഷരവുമായ സകല ചരാചരങ്ങളും, സത്വവും അസത്വവുമെല്ലാം ജനിക്കുന്നത്. എന്നിൽ പ്രവേശിച്ച് എൻെറ ഭക്തന്മാർ മുക്തരാകുന്നു. ഹേ ബ്രഹ്മണാ, ഞാനാണ് ഇപ്പറഞ്ഞ ഇരുപത്തഞ്ചാമനായ പുരുഷൻ. നിർഗ്ഗുണനും, നിഷ്കളങ്കനും, നിർദ്വന്ദ്വനും, നിഷ്പരിഗ്രഹനും ഞാനാണെന്ന് അറിയുക!

ഞാൻ രൂപവാനായിക്കാണുന്നുണ്ടെന്ന് നീ വിചാരിക്കേണ്ടാ. ഏതു നിമിഷത്തിൽ ഈ പ്രപഞ്ചം മുഴുവൻ നശിപ്പിക്കണമെന്ന് എനിക്കു തോന്നുന്നുവോ, അപ്പോൾ ഞാൻ സർവ്വവും ഇഷ്ടംപോലെ നശിപ്പിച്ചുകളയും. ഞാൻ ജഗത്തിൻെറ കർത്താവാണ്. ഞാൻ തീർത്ഥമായകൊണ്ടാണ് അങ്ങ് എന്നെ ഇപ്പോൾ രൂപവാനായിക്കാണുന്നത്.

സർവ്വഭൂതങ്ങൾക്കുമുള്ള ഗുണങ്ങൾ ചേർന്നവനാണ് ഞാൻ എന്ന് നീ എന്നെപ്പറ്റി ചിന്തിക്കരുത്. ഞാൻ സത്വരജസ്സമങ്ങളോടുകൂടിയവനല്ല, നിനക്ക് എന്നെ ശരിക്കും മനസ്സിലാക്കാനുള്ള കഴിവില്ല. ഞാൻ നിനക്ക് എൻെറ ചതുർവ്വിധരൂപങ്ങളെപ്പറ്റി പറഞ്ഞുവല്ലോ. അല്ലയോ നാരദാ, ഞാൻ കർത്താവാണ് (ചെയ്യുന്നവൻ). ഞാൻ കാരണമാണ് (ഹേതു) ഞാൻ ഫലമാണ്., ജീവികളുടെയെല്ലാം, സമസ്തവും ഞാനാണ്. എല്ലാ ജീവികളും എന്നിൽ ആശ്രയിച്ചിരിക്കുന്നു. ഞാൻ ക്ഷേത്രജ്ഞനെ കാണുന്നു എന്നുള്ള ധാരണ വിട്ടേക്കുക. ഞാൻ എല്ലാറ്റിലും വ്യാപിക്കുന്നു. അല്ലയോ ബ്രാഹ്മണാ, ഞാൻ എല്ലാജീവികളുടേയും ആത്മാവാണ്. ജീവികളുടെ ശരീരങ്ങൾ നശിപ്പിക്കപ്പെടുമ്പോൾ അതോടൊപ്പം ആത്മാവായ ഞാനും നശിക്കുമെന്ന് വിചാരിക്കേണ്ടാ. അനുഗൃഹീതരായ മർത്ത്യർ തപസ്സുകൊണ്ടും, ജ്ഞാനംകൊണ്ടും എന്നെ ഭജിച്ച് സത്വരജസ്സമോഗുണങ്ങളിൽനിന്നു വിമുക്തരായി. തന്മൂലം എന്നിൽ വന്നുചേരുന്നതിൽ അല്ലയോ മഹർഷേ, വിജയിക്കുന്നു. എൻെറ ആദ്യസൃഷ്ടിയായ ഹിരണ്യഗർഭൻ, ലോകാദ്യനായ നാന്മുഖൻ, നിരുക്തത്താലും അറിയപ്പെടാത്തവനായ ദേവൻ, സനാതനനായ ബ്രഹ്മാവാണ്. അവൻ എന്നെ സംബന്ധിക്കുന്ന പലതിലും എന്നെ സ്മരിക്കുന്നവനാണ്. എൻെറ ക്രോധത്താൽ എൻെറ നെറ്റിയിൽനിന്നു ജനിച്ച ക്രോധോത്ഭവനാണ് രുദ്രൻ. എൻെറ വലത്തുഭാഗത്തായി പതിനൊന്നു രുദ്രന്മാരുണ്ടെന്നും കണ്ടുകൊള്ളുക. അതുപോലെ ഇടത്തു ഭാഗത്തായി പന്ത്രണ്ട് ആദിത്യന്മാരേയും കാണുക. എൻെറ മുമ്പിലായി സുരശ്രേഷ്ഠന്മാരായ എട്ട് വസുക്കളേയും കാണുക. പിന്നിലായി വൈദ്യന്മാരായ നാസത്യന്മാരേയും കാണുക. പിന്നെ പ്രജാപതികളേയും, സപ്തർഷിമാരേയും, ഭൂരിയജ്ഞങ്ങളേയും, അമരന്മാരേയും, അമൃത്, ഔഷധികൾ എന്നിവയും തപസ്സ്, പലമാതിരി നിയമം, അപ്രകാരം അഷ്ടൈശ്വര്യങ്ങൾ ഒന്നിച്ചുരൂപംകൊണ്ട് ഇവരും, ശ്രീയും, ലക്ഷ്മിയും, കീർത്തിയും, ഭൂമിദേവിയും, കകുദ്മിനിയും, വേദമാതാവായ വാഗ്ദേവിയും ഇവരൊക്കെ എന്നിൽ വാഴുന്നതായി നീ കാണുക. ജ്യോതിസ്സുകളിൽ ശ്രേഷ്ഠനായ ധ്രുവനെ നാരദാ, നീ കാണുക. മേഘങ്ങൾ, സമുദ്രങ്ങൾ, സരിത്തുകൾ, സരസ്സുകൾ, ശരീരമെടുത്ത മട്ടിൽ നാല് പിതൃവർഗ്ഗങ്ങളേയും മുനിസത്തമാ, നീ കാണുക. ഈ മൂന്നു ഗുണവും മൂർത്തിയില്ലാത്തവിധം നീ എന്നിൽ കാണുക. പിതൃകാര്യം ദേവകാര്യത്തേക്കാൾ മേലെയാണ് മുനേ! ദേവകൾക്കും, പിതൃക്കൾക്കും ഞാൻ ഏകനായ ആദി പിതാവാണ്.

ഞാൻ ഹയഗ്രീവനായി വടക്കും പടിഞ്ഞാറും സമുദ്രങ്ങളിൽച്ചെന്ന് ശ്രദ്ധയോടെ നല്ലവണ്ണം ഹോമിക്കപ്പെട്ട ഹവ്യകവ്യങ്ങൾ ഭുജിക്കും. ഞാൻ പണ്ട് സൃഷ്ടിച്ചവനായ ബ്രഹ്മാവ് തനിയേ എന്നെ യജിച്ചു. അതുകൊണ്ട് അവനിൽ പ്രീതിയോടെ വലിയ വരങ്ങൾ നല്കി എൻെറ പുത്രനായി പിറക്കുക, ലോകാദ്ധ്യക്ഷനാവുക എന്നതും ഞാൻ കല്പിച്ചു. അഹങ്കാരകൃതമായ നാമപര്യായങ്ങളും കല്പിച്ചു.

(കല്പത്തിൻെറ ആദിയിൽ ബ്രഹ്മാവ് നാരായണൻെറ പുത്രനായി. അന്ന് മറ്റൊരു ചരാചരവും ഉണ്ടായിരുന്നില്ല. പിന്നെ ബ്രഹ്മാവിനെ സകല ചരാചരങ്ങൾക്കും നാഥനായി കല്പിച്ചു. നാരായണൻ അഹങ്കാരത്തെ സൃഷ്ടിച്ചു. ബ്രഹ്മാവ് അഹങ്കാരത്തിൻെറ സഹായത്തോടെ ചരാചരാത്മകമായ സകലത്തേയും സൃഷ്ടിച്ചു. അഹങ്കാരം ഇല്ലാതിരുന്ന കാലത്ത് ബ്രഹ്മസൃഷ്ടിയൊന്നും ഉണ്ടായില്ല. അഹങ്കാരത്തെ സൃഷ്ടിച്ചതിന്നുശേഷമാണ് സകല ജീവികളും സൃഷ്ടിക്കപ്പെട്ടത്)

അങ്ങു നിശ്ചയിച്ച മര്യാദ ഒരുത്തനും തെറ്റിപ്പോവുകയില്ല. വരം കാംക്ഷിക്കുന്നവർക്ക് നീ തന്നെയാണു വരദനായ ബ്രഹ്മാവ്. സുരാസുരഗണങ്ങൾക്കും മുനികൾക്കും ഹേ സംശിതവ്രതാ, നിത്യവും പല മാതിരി ഭൂതങ്ങൾക്കും

അങ്ങ് ഉപാസ്യനായി വരും. ഞാൻ ദേവകാര്യങ്ങൾക്ക് പ്രത്യക്ഷനായി അനുശാസ്യനാകും. ബ്രഹ്മാവിനെ പുത്രന്റെ മട്ടിൽ നിയോഗിക്കും എന്നും മറ്റും നല്ല വരം ബ്രഹ്മാവിന്നു നല്കി. പ്രീതിയോടുകൂടി ഞാൻ പിന്നെ നിവൃത്തിപരനായി. ധർമ്മങ്ങൾക്കൊക്കെ നിർവ്വാണം നല്കുകയെന്നത് ശ്രേഷ്ഠമായ നിവൃത്തിയാകുന്നു. അതുകൊണ്ട് സർവ്വാംഗനിർവൃതൻ നിവൃത്തനായി ജീവിക്കണം. വിദ്യാസഹായനും ആദിത്യസ്ഥനും സമാഹിതനും ആചാര്യനുമായ കപിലൻ സാംഖ്യനിശ്ചയമനുസരിച്ച്, ഇപ്രകാരം സ്തുതിച്ചിട്ടുണ്ട്. ഹിരണ്യഗർഭനും ഭഗവാനുമായി എന്നെ ഛന്ദസ്സിൽ (വേദത്തിൽ) പല പ്രാവശ്യവും ആവർത്തിച്ച് സ്തുതിച്ചിട്ടുണ്ട്. യോഗപരനായ ഞാൻ യോഗശാസ്ത്രത്തിൽ അല്ലയോ ബ്രാഹ്മണാ! പ്രസിദ്ധനാണ്. ഈ ഞാൻ ശാശ്വതനാണ്. ഈ ഞാൻ വ്യക്തിരൂപം എടുത്ത് ഇപ്പോൾ സ്വർഗ്ഗത്തിൽ വർത്തിക്കുന്നു. യുഗസഹസ്രങ്ങളുടെ അന്ത്യത്തിൽ ഞാൻ ജഗത്തിനെ സംഹരിക്കും. എന്നിലേക്കുതന്നെ പിൻവലിക്കും. വളരെ കാലംകഴിഞ്ഞ് പിന്നെ വീണ്ടും ലോകത്തെയെല്ലാം, സകല ചരാചരത്തേയും വിദ്യയുടെ സഹായത്താൽ സൃഷ്ടിക്കും.

എന്റെ നാലാമത്തെ മൂർത്തി നാശമില്ലാത്ത ശേഷനെ സൃഷ്ടിച്ചു. അവന്റെ പേര് സങ്കർഷണൻ എന്നാണ്. അവൻ പിന്നെ പ്രദ്യുമ്നനെ സൃഷ്ടിച്ചു. പ്രദ്യുമ്നനിൽനിന്ന് ഞാൻ അനിരുദ്ധനെന്നപേരിൽ ജന്മമെടുത്തു. ഞാൻ എന്നെത്തന്നെ ജനിപ്പിച്ചു. അനിരുദ്ധനിൽ നിന്ന് ബ്രഹ്മാവ് പുറത്തുവന്നു. അതു നാഭിയിലെ താമരപ്പൂവിൽ നിന്നാണ്. ബ്രഹ്മാവിൽനിന്നു സകല ചരാചരങ്ങളും സൃഷ്ടിക്കപ്പെടുന്നു. എല്ലാ കല്പത്തിന്റേയും ആദിയിൽ ഇപ്രകാരമാണ് സൃഷ്ടിയുടെ പ്രവർത്തനം. ഈ സൃഷ്ടിയും പ്രളയവും, സൂര്യന്റെ ഉദയവും അസ്തമനവുംപോലെയാണ് ലോകത്തിൽ നടക്കുന്നത്. കാലത്തെ ഉണ്ടാക്കുകയും കാലത്തെ നശിപ്പിക്കുകയും പിന്നെ ഉണ്ടാക്കുകയും പിന്നേയും നശിപ്പിക്കുകയുമാണല്ലോ സൂര്യൻ വാനിൽനിന്ന് ചെയ്തുകൊണ്ടിരിക്കുന്നത്. അപ്രകാരംതന്നെയാണ് ഞാൻ. ഭൂതങ്ങളുടെ നന്മയ്ക്കായി ബലമായി ഭൂമിയെ, സത്വക്രമം തീരെ നശിച്ച് ആഴിയാൽ ചുറ്റപ്പെട്ട ഊഴിയെ വരാഹരൂപമെടുത്ത് അതിന്റെ സ്ഥാനത്തെത്തിക്കുവാൻ ബലഗർവ്വിഷ്ഠദൈത്യനായ ഹിരണ്യാക്ഷനേയും വധിക്കുന്നതാണ്. പിന്നെ യജ്ഞം മുടക്കുന്ന ദിതിപുത്രനായ ഹിരണ്യകശ്യപുവിനെ നരസിംഹമായി വന്ന് ദേവകാര്യത്തിനായി വധിക്കുന്നതാണ്. വിരോചന പുത്രനും അതിബലവാനും ദേവദൈത്യാശരാദികൾക്കാർക്കും വധിക്കുവാൻ സാദ്ധ്യമല്ലാത്തവനുമായ ബലി ഇന്ദ്രനെ സ്വരാജ്യഭ്രഷ്ടനാക്കും. മൂന്നു പാരും അവൻ കൈയിലാക്കുകയും ശചീപതിയായ ഇന്ദ്രൻ സ്വർഗ്ഗംവിട്ടോടുകയും ചെയ്യുമ്പോൾ കശ്യപന്റെ പുത്രനായി ഞാൻ അദിതിയിൽ ദ്വാദശാദിത്യനായി പിറക്കും. തേജസ്വിയായ ഇന്ദ്രന്ന് ഞാൻ രാജ്യം മഹാബലിയിൽനിന്ന് വാങ്ങിക്കൊടുക്കും. പിന്നെ സ്വസ്ഥാനങ്ങളിൽ ദേവകളെ സ്ഥാവിപ്പിക്കുന്നതാണ് നാരദാ! അങ്ങനെ സർവ്വദേവാവദ്ധ്യനും ദാനവമുഖ്യനുമായ ബലിയെ ഞാൻ പാതാളത്തിൽ വസിക്കുന്നവനാക്കിത്തീർക്കുന്നതാണ് നാരദാ!

ത്രേതായുഗത്തിൽ ഭൃഗുവംശോദ്വഹനായ രാമനായി ജനിക്കും. ബലവാഹങ്ങൾ പെരുകുന്ന ക്ഷത്രിയവംശത്തെ ഞാൻ മുടിക്കും. ത്രേതയിൽ ദ്വാപരത്തിന്റെ സന്ധ്യംശം വരുമ്പോൾ ഞാൻ ദാശരഥിയായ രാമനായി, ജഗത്പതിയായി പിറക്കും. ത്രേതായുഗത്തിന്റെ അന്ത്യത്തിൽ ഏകതനും ദ്വിതനും എന്നീ പ്രജാപതിസുതരായ ഋഷികൾ വൈരൂപ്യത്തെ പ്രാപിച്ച് വാനരന്മാരായി ജനിക്കും. അവരുടെ കുലത്തിൽ വനവാസികളായി മഹാബലരും മഹാവീര്യരും ഇന്ദ്രതുല്യപരാക്രമികളുമായി പലരും ഉണ്ടാകും. അവർ സുരകാര്യത്തിന്നുവേണ്ടി എനിക്ക് തുണയായിത്തീരും. പിന്നെ ഘോരനായ രാക്ഷസരാജാവായി, പുലസ്ത്യകുലത്തിൽ പിറന്ന നീചനും രൗദ്രനുമായ ദശാസ്യനെ കൂട്ടത്തോടെ ഞാൻ കൊന്നൊടുക്കും.

കലിക്കും ദ്വാപരത്തിന്നും ഒടുവിലുള്ള സന്ധിയിൽ കംസൻമൂലം മധുരയിൽ ഞാൻ വന്നുപിറക്കും. അതിൽ ഞാൻ കംസൻ മുതലായ ദേവകണ്ടകന്മാരായ വളരെയേറെ ദൈത്യന്മാരെ വധിച്ച് കുശസ്ഥലീപുരമായ ദ്വാരകയിൽ അധിവസിക്കും. ആ പുരത്തിൽ വസിച്ച് ഞാൻ ദിതിക്ക് അപ്രിയം ചെയ്യുന്ന ഭൗമൻ, നരകൻ, മുരൻ, പീഠൻ തുടങ്ങിയ ദൈത്യന്മാരെ കൊല്ലും. പിന്നെ പ്രാക്ജ്യോതിഷപുരത്തിൽച്ചെന്നു ദാനവമുഖ്യരെ വധിച്ച് അവിടെയുള്ള മനോഹരമായ വസ്തുക്കളെല്ലാംനേടി ദ്വാരകയിലേക്കു കൊണ്ടുപോരും. ബാണന്റെ പ്രിയത്തിനു നില്ക്കുന്ന മഹേശനേയും സ്കന്ദനയും അവർ എതിർക്കുമ്പോൾ കടന്നു ചെല്ലും. ആയിരം കൈയുള്ള ബലിപുത്രനായ ബാണനെ ജയിക്കും. പിന്നെ മറ്റു സൗഭവാസികളേയും ഹനിക്കും. ഗാർഹ്യതേജസ്സാർന്ന കാലയവനനേയും ഞാൻ വധിക്കും ദ്വിജോത്തമാ!

ബലവാനായ ജരാസന്ധൻ സർവ്വരാജാക്കന്മാരേയും ബന്ധിക്കും. ഗിരിവ്രജത്തിൽ അസുരരാജാവായ അവൻ മഹാബലവാനായി വരും. എന്റെ ബുദ്ധിക്കുള്ള ഇളക്കം വരുമ്പോൾ അവന്റെ കഥയും ഞാൻ കഴിക്കും. ധർമ്മപുത്രന്റെ യാഗത്തിൽവെച്ച് ഞാൻ ശിശുപാലനേയും വധിക്കും. മന്നിൽ ബലവാന്മാരായ രാജാക്കന്മാർ ഏല്ക്കുന്ന യുദ്ധത്തിൽ എനിക്ക് ശക്രനന്ദനൻ ഒരുത്തൻ തുണയായി നില്ക്കും. ഭ്രാതാക്കളോടുചേർന്ന് ധർമ്മപുത്രനെ ഞാൻ സ്വരാജ്യത്തിൽ ഇരുത്തും. ഞങ്ങളെപ്പറ്റി ലോകർ പറയും, ഞങ്ങൾ നരനാരായണർഷികളാണെന്ന്. ലോകകാര്യത്തിനായി ക്ഷത്രം ചുട്ടുപൊട്ടിക്കുന്ന രാജാക്കന്മാരെ നശിപ്പിക്കും. ഭൂമിക്ക് ഭാരം കുറയ്ക്കും. സർവ്വസാത്വതമുഖ്യർക്കും ദ്വാരകയ്ക്കും അല്ലയോ സത്തമാ, ഞാൻ ഘോരമായ പ്രളയം ഉണ്ടാക്കും. നാലാമത്തെ മൂർത്തി ധരിച്ചവനായ ഞാൻ കണക്കുവിട്ട കർമ്മം ചെയ്ത് ബ്രഹ്മപൂജ്യങ്ങളായ ലോകങ്ങൾ പ്രാപിക്കും.

ഹംസം, കൂർമ്മം, മത്സ്യം, വരാഹം, നരസിംഹം, വാമനൻ, രാമൻ, ദാശരഥിരാമൻ, ശ്രീമാനായ സാത്വതൻ, കല്ക്കി ഇവയാണ് എന്റെ അവതാരങ്ങൾ ദ്വിജോത്തമാ! വേദശ്രുതി നശിക്കുമ്പോൾ വീണ്ടും ഞാൻ അവയെ ഉദ്ധരിക്കും. മുമ്പേ കൃതയുഗത്തിൽ വേദശ്രുതികൾ തീർന്നത് പുരാണത്തിൽനിന്നു നീ ഗ്രഹിച്ചിട്ടുണ്ടല്ലോ. എന്റെ മുഖ്യാവതാരങ്ങൾ പലതും കഴിഞ്ഞിട്ടുണ്ട്. അന്നൊക്കെ ദേവകാര്യങ്ങൾ നിർവ്വഹിച്ചിട്ടുണ്ട്. പിന്നെ സ്വപ്രകൃതി വഹിച്ചിട്ടുമുണ്ട്. ബ്രഹ്മാവും എന്റെ ഇപ്രകാരമുള്ള കാഴ്ച നേടിയിട്ടില്ല. ഏകാന്തബുദ്ധിയായ ഭവാൻ ഇന്നു നേടിയവിധം കാഴ്ച ബ്രഹ്മാവിനും ലഭിച്ചിട്ടില്ല. അല്ലയോ ബ്രാഹ്മണാ, ഭക്തനായ നിന്നോട് ഇതൊക്കെ ഞാൻ പറഞ്ഞു. കഴിഞ്ഞതും വരാനുള്ളതും അതിന്റെ രഹസ്യവുമെല്ലാം ഞാൻ നിന്നോടു പറഞ്ഞു മുനിസത്തമാ!''

ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം അവ്യയനായ ഭഗവാൻ വിശ്വമൂർത്തി ഇത്രമാത്രം പറഞ്ഞ് അവിടെത്തന്നെ മറഞ്ഞു. തേജസ്വിയായ നാരദൻ ഇഷ്ടാനുഗ്രഹമേറ്റ് നരനാരായണന്മാരെ കാണുവാൻ ബദര്യാശ്രമത്തിലേക്കു പോയി. ഈ മഹോപനിഷത്ത് നാലു വേദത്തോടുംകൂടിയതാണ്. 'സാംഖ്യയോഗകൃതം പഞ്ചരാത്രമെന്നത്' നാരായണൻ പറഞ്ഞത്

അവരെ നാരദൻ കേൾപ്പിച്ചു. ബ്രഹ്മഗേഹത്തിൽവെച്ചു കണ്ടതും കേട്ടതുമെല്ലാം പറഞ്ഞുകേൾപ്പിച്ചു.''

യുധിഷ്ഠിരൻ പറഞ്ഞു: ''ആ ധീമാന്റെ മാഹാത്മ്യം അത്യാശ്ചര്യംതന്നെ! അത് നാരദൻവഴിയായി കേൾക്കുവാൻ ബ്രഹ്മാവിന്നു കഴിയുകയില്ലേ? ആ ബ്രഹ്മദേവൻ ആ ദേവന്റെ അടുത്തുള്ളവനല്ലേ? ഭഗവാനായ പിതാമഹൻ ആ അമിതൗജസ്സിന്റെ പ്രഭാവം അറിഞ്ഞിട്ടില്ലെന്നു പറയുന്നത് എങ്ങനെ?''

ഭീഷ്മൻ പറഞ്ഞു: ''ആയിരം മഹാകല്പങ്ങളും നൂറു മഹാകല്പങ്ങളും കഴിഞ്ഞുപോയി. സൃഷ്ടികളും പ്രളയങ്ങളും എത്രയോ കഴിഞ്ഞുപോയി. സൃഷ്ടിയുടെ ആരംഭത്തിൽ ബ്രഹ്മാവ്, പ്രജാസൃഷ്ടികരനും പ്രഭുവുമായ ദേവൻ, നാരായണനെ ഓർത്തു. ബ്രഹ്മാവ് നാരായണനെ അറിയും. വളരെയേറെ അറിയും. പരമാത്മാവായ ഈശ്വരനെ, ആത്മപ്രഭവകൃത്തായ നാരായണനെ അറിയും. ബ്രഹ്മാവാണ് ആദ്യമേതന്നെ ഋഷികൾക്ക് ബ്രഹ്മാലയത്തിൽവെച്ച് വേദപ്രമാണസമ്മതമായ പുരാണം കേൾപ്പിച്ചത്. ഭാവിതാത്മാക്കളായ അവർ ചൊല്ലിക്കേട്ടിട്ട് സൂര്യദേവനും തന്നെ പിൻതുടരുന്നവർക്ക് കേൾപ്പിച്ചു രാജാവേ! അവിടെ അറുപതിനായിരം ഭാവിതാത്മാക്കളായ ഋഷികളുണ്ടായിരുന്നു. അവർ ലോകംനടത്തുന്ന സൂര്യന്റെ മുമ്പിൽ നടക്കുന്നതിന് നിശ്ചയിക്കപ്പെട്ടവരാണ്. പരിശുദ്ധാത്മാക്കളും തന്റെ കൂടെയുള്ളവരുമായ ഋഷികൾക്ക് സൂര്യൻ ആ പുരാണം പറഞ്ഞുകൊടുത്തു. ഉണ്ണീ, സൂര്യാനുഗരായ ആ മഹാത്മാക്കൾ മേരുവിൽ ചെന്നുകൂടിയ സുരന്മാർക്ക് ഉത്തമമായ ഈ പുരാണം പറഞ്ഞുകൊടുത്തു. പിന്നെ സുരന്മാർമുഖേന കേട്ട് അസിതൻ എന്ന മുനിസത്തമനായ ബ്രാഹ്മണൻ പിതൃക്കളേയും കേൾപ്പിച്ചു രാജേന്ദ്രാ! ഉണ്ണീ, എന്റെ അച്ഛനായ ശന്തനുരാജാവ് എന്നേയും കേൾപ്പിച്ചു. ആ വഴിക്കു കേട്ടത് ഞാൻ നിന്നോടും പറഞ്ഞു ഭാരതാ! ഈ പുരാണം കേട്ടറിഞ്ഞ ദേവന്മാരും മുനിമുഖ്യന്മാരും എല്ലാവരും പരമാത്മാവിനെ നിത്യവും പൂജിക്കുന്നു. ഇത് വലിയതും ആർഷേയവുമായ ആഖ്യാനമാണ്. നീ അത് വാസുദേവനിൽ ഭക്തിയില്ലാത്തവർക്ക് ഉപദേശിക്കരുത്. രാജാവേ, ഞാൻ വേറെയും ഉപാഖ്യാനങ്ങൾ പറഞ്ഞു. നീ കേട്ടതായ അവയുടെ സത്ത് എടുത്തതാണ് ഇത്. ദേവാസന്മാർ ക്ഷീരസാഗരം കടഞ്ഞ് അമൃതെടുത്തമാതിരി കഥാമൃതമായ ഇത് മുമ്പേ വിപ്രന്മാർക്കും ലഭിച്ചു. അതു നിത്യവും പഠിക്കുന്നവന്നും ഇതു കേൾക്കുന്നവനുമായ മനുഷ്യന്ന് ഏകാന്തഭാവം ഏകാന്തതയിൽ സമാഹിതനായാൽ മഹാശ്വേതദ്വീപിൽ ചെന്ന് ചന്ദ്രാഭനായ നരനായി അവൻ സഹസ്രാർച്ചിസ്സായ ദേവനിൽ പ്രവേശിക്കുന്നതാണ്. അതിൽ യാതൊരു സംശയവുമില്ല. ഇത് ആദ്യംതൊട്ടു കേൾക്കുകയാണെങ്കിൽ രോഗി രോഗംവിട്ടു സുഖിക്കും. ജിജ്ഞാസുവായവന്ന് ആഗ്രഹങ്ങൾ സാധിക്കും. ഭക്തൻ ഭക്തന്മാർക്കുള്ള ഗതിയെ പ്രാപിക്കും. അങ്ങയും പുരുഷോത്തമനെ സദയം അർച്ചിക്കുക. ഈ ജഗത്തിന്നു ഗുരു അവനാണ്. വിശ്വത്തിന്ന് അച്ഛനും അമ്മയും അവൻ തന്നെ! ബ്രഹ്മണ്യദേവൻ ഭഗവാൻ നിത്യവും നിന്നിൽ കനിയും. അല്ലയോ മഹാബാഹുവായ യുധിഷ്ഠിരാ, ജനാർദ്ദനൻ മഹാബുദ്ധിയാണെന്നു നീയറിയുക.''

വൈശമ്പായനൻ പറഞ്ഞു: ''ഈ മുഖ്യമായ കഥ കേട്ട് അല്ലയോ ജനമേജയാ, ധർമ്മപുത്രൻ നാരായണനെ തന്റെ സഹോദരന്മാരോടുകൂടി ആശ്രയിച്ച് 'ഭഗവാൻ ജയിക്കുന്നു!' എന്ന് ആ പുരുഷനെപ്പറ്റി പൂജിച്ചു പറഞ്ഞു. നമുക്കുള്ള ഗുരുശ്രേഷ്ഠൻ കൃഷ്ണദ്വൈപായനനായ ഋഷിയാണ്. അവൻ പരമനായ നാരായണനെ ജപിച്ച് അമൃതുൾക്കൊണ്ട പാലാഴിയിൽ ചെന്നു. ആകാശംവഴിക്ക് ദേവദേവനെ പൂജിച്ച്, വീണ്ടും തന്റെ ആശ്രമത്തിലെത്തി.''

ഭീഷ്മൻ പറഞ്ഞു: ''നിന്നോടു നാരദൻ പറഞ്ഞതൊക്കെ ഞാൻ പറഞ്ഞു. പാരമ്പര്യവഴിക്ക് അച്ഛനിൽനിന്നു ഗ്രഹിച്ചതാണ് ഇത്.''

സൂതൻ പറഞ്ഞു: ''ഇതൊക്കെ, വൈശമ്പായനൻ പറഞ്ഞതൊക്കെ, ഞാൻ ഇവിടെ പറഞ്ഞു. ഇതുകേട്ട് വിധിപോലെയെല്ലാം ജനമേജയൻ ചെയ്തു. നിങ്ങൾ വലിയ തപസ്സിൽ മുഴുകിയ ചരിതവ്രതന്മാരാണ്. എല്ലാവരും വേദജ്ഞന്മാരായ യോഗ്യരാണ്. നൈമിഷാരണ്യവാസികളായ നിങ്ങൾ ശൗനകന്റെ മഹാസത്രത്തിൽ വന്നുചേർന്ന ദ്വിജോത്തമന്മാരാണ്. നിങ്ങൾ നല്ല യജ്ഞത്താൽ ശാശ്വതനായ പരമേശ്വരനെ യജിക്കുവിൻ! പാരമ്പര്യവഴിക്ക് എന്റെ അച്ഛൻ എന്നോടു പറഞ്ഞതാണിത്.''

**340. നാരായണീയം - ബ്രഹ്മാദികൾക്കു ഭഗവാൻ ഉപദേശിച്ച പ്രവൃത്തിനിവൃത്തിരഹസ്യം -** ശൗനകൻ പറഞ്ഞു: ''യജ്ഞത്തിൽ ആദ്യമായി ഹവ്യം കൈക്കൊള്ളുന്ന ഭഗവാനും പ്രഭുവും ദേവദേവനുമായ നാരായണൻ അപ്രകാരം എന്നും യജ്ഞധാരിയും വേദവേദാംഗവിത്തമനുമാണ്. ക്ഷമിയും ഭഗവാനും പ്രഭുവുമായ ആ ദേവൻ നിവൃത്തിമാർഗ്ഗം കൈക്കൊണ്ടു. പിന്നെ നിവൃത്തിധർമ്മം ആ പ്രഭു ഉണ്ടാക്കിത്തീർത്തു. എങ്ങനെ ദേവന്മാരെ പ്രവൃത്തിധർമ്മഭാഗത്തിന് അർഹരാക്കി? ബുദ്ധിക്കു മാറ്റമുള്ള നിവൃത്തിധർമ്മം എങ്ങനെ തീർത്തു? അല്ലയോ സൂതാ, ഞങ്ങൾക്ക് ഇതിലുള്ള സംശയം തീർത്തുതരിക. ഗുഹ്യവും സനാതനവും ധർമ്മാഢ്യവുമായ നാരായണകഥ കേട്ടവനല്ലയോ ഭവാൻ?

സൂതൻ പറഞ്ഞു: ''ശ്രീമാനായ വ്യാസന്റെ ശിഷ്യനോട് ജനമേജയൻ ചോദിച്ച ഇതിനെപ്പറ്റി ഭവാനോടു പറയാം. അത് പുരാണസംബന്ധമാണ് ശൗനകോത്തമാ! ജീവൗഘമായ പരമാത്മാവിന്റെ മാഹാത്മ്യം കേട്ടയുടനെ വൈശമ്പായനനോട് പ്രാജ്ഞനായ ജനമേജയൻ പറഞ്ഞു.''

ജനമേജയൻ പറഞ്ഞു: ''ബ്രഹ്മാവും ദേവന്മാരും അസുരന്മാരും കൂടിയ ഈ വിശ്വമെല്ലാം വൃദ്ധിനല്കുന്ന ക്രിയകളിൽ മുഴുകിയമട്ടിൽ കാണപ്പെടുന്നുണ്ട്. അല്ലയോ ബ്രാഹ്മണ, ഭവാൻ പറഞ്ഞു, മോക്ഷം, നിർവ്വാണം, പരമസുഖമാണെന്ന്. ഭവാൻ പറഞ്ഞ മുക്തരാണെങ്കിൽ പുണ്യവും പാപവും നീങ്ങിയവരാണ്. അങ്ങനെയുള്ളവർ സഹസ്രാർച്ചിസ്സായ ദേവനോടു ചേരുന്നതാണെന്നു കേൾക്കുന്നു. സനാതനമായ ഈ മോക്ഷധർമ്മം അനുഷ്ഠിക്കുവാൻ വളരെ വിഷമമുണ്ട്. അതു വിട്ട് ആ ദേവകളും ഹവ്യകർമ്മങ്ങളനുഭവിക്കുന്നു. ബ്രഹ്മാവും രുദ്രനും വലജിത്തായ ശക്രനും സൂര്യനും ചന്ദ്രനും വായുവും അഗ്നിയും വരുണനും ആകാശവും ഭൂമിയും എന്നുമാത്രമല്ല, വിണ്ണിലുള്ളതു സർവ്വവും ആത്മാവിനു വിധിച്ച പ്രളയം കാണുന്നില്ല. അതുകൊണ്ടാണ് ധ്രുവവും അക്ഷരവും അവ്യയവുമായ ആ മാർഗ്ഗത്തിലൂടെ പോകാത്തത്. ആ സ്മൃതിയുടെ കണക്ക് കാലത്താൽ ഗണിക്കപ്പെടുന്നതാകുന്നു. ക്രിയാവാന്മാർക്കുള്ള വലിയ ദോഷം കാലത്താൽ കണക്കാക്കപ്പെടുന്നു. എനിക്ക് ഇതിലുള്ള സംശയം മനസ്സിൽ ഒരു ശരം തറച്ച മാതിരി തോന്നുന്നു. അല്ലയോ ബ്രാഹ്മണാ, ആ സംശയം അങ്ങ് പറഞ്ഞുതീർത്തുതരണം. അറിയുവാൻ വലിയ കൗതുകമുണ്ട്. ദേവന്മാർ അവരുടെ യജ്ഞഭാഗം, അവർക്കുവേണ്ടി പലവിധം മന്ത്രോച്ചാരണപൂർവ്വം അർപ്പിക്കപ്പെടുമ്പോൾ, സ്വീകരിക്കുന്നവരാണെന്നു പറയുന്നുണ്ടല്ലോ. അതെങ്ങനെ? അല്ലയോ ബ്രാഹ്മണാ, യജ്ഞത്തിൽ എന്തിനാണ് ദേവ

ന്മാരെ യജിക്കുന്നത്? അല്ലയോ ദ്വിജസത്തമാ! യജ്ഞഭാഗം വാങ്ങുന്ന അവർ മഹായജ്ഞം ചെയ്ത് ഭാഗം നേടുന്നത് ആർക്കാണ്?''

വൈശമ്പായനൻ പറഞ്ഞു: ''അല്ലയോ ജനേശ്വരാ! അത്ഭുതംതന്നെ! മഹാരഹസ്യമായ ഒരു കാര്യമാണ്, അങ്ങ് ബുദ്ധിപൂർവ്വം ചോദിച്ചത്? തപസ്സുചെയ്യാത്തവനും, വേദജ്ഞാനം നേടാത്തവനും, പുരാണം അറിയാത്തവനും, ഇങ്ങനെ ഒരു ചോദ്യം ചോദിക്കുവാനുളള അറിവ് ലഭിക്കുകയില്ല. നിന്നോട് ഞാൻ എന്റെ ഗുരു പറഞ്ഞപ്രകാരം പറഞ്ഞുതരാം. കൃഷ്ണദ്വൈപായനനായ വേദവ്യാസർഷിക്ക് സുമന്തു, ജൈമിനി, മഹാവ്രതനായ പൈലൻ, നാലാമത്തേവനായ ഞാനും (വൈശമ്പായനൻ) പുത്രനായ ശുകനുംകൂടി അഞ്ച് ശിഷ്യന്മാരായിരുന്നു. ഈ ശിഷ്യന്മാരെല്ലാം ശുചിയായ ആചാരാനുഷ്ഠാനങ്ങളാൽ പ്രസിദ്ധന്മാരും ക്രോധം ജയിച്ചവരും, ജിതേന്ദ്രിയന്മാരുമാണ്. അവരെ നാലുവേദങ്ങളും ഗുരു പഠിപ്പിച്ചു. അഞ്ചാമത്തെ വേദമായ മഹാഭാരതവും പഠിപ്പിച്ചു. അത് സിദ്ധചാരണന്മാർ സേവിക്കുന്ന മേരുശൈലത്തിൽവെച്ചാണ് നടന്നത്. അവിടെവെച്ച് വേദം ചൊല്ലുമ്പോൾ അവർക്ക് ഒരു സംശയമുണ്ടായി. നീ ഈ ചോദിച്ച ചോദ്യം അവർ ഗുരുവിനോട് ചോദിച്ചു. ഗുരു അതിന്നു മറുപടി പറയുന്നത് ഞാൻ സശ്രദ്ധം കേട്ടു. ആ കേട്ട തത്ത്വങ്ങൾ ഇപ്പോൾ ഞാൻ അല്ലയോ ജനമേജയാ, അങ്ങയ്ക്കു പറഞ്ഞുതരാം.

ശിഷ്യർ ചോദിച്ച വാക്കുകേട്ട് സർവ്വജ്ഞാനങ്ങളാലും തമസ്സിനെ ഹരിക്കുന്ന പരാശരസുതനായ ശ്രീവേദവ്യാസൻ ഇങ്ങനെ പറഞ്ഞു: 'അല്ലയോ സത്തരായ ശിഷ്യന്മാരേ! ഞാൻ ഭൂതഭവ്യഭവിഷ്യങ്ങളെ അറിയുന്നതിന്നുവേണ്ടി ഏറ്റവും കഠിനമായ, ദാരുണമായ തപസ്സുചെയ്തു. ഇന്ദ്രിയങ്ങൾ അടക്കി തപസ്സുചെയ്യുന്ന എനിക്ക് നാരായണന്റെ പ്രസാദം ലഭിച്ചു. പാലാഴിയുടെ കരയിൽവെച്ച് നാരായണപ്രസാദത്താൽ എന്നിൽ ത്രികാലജ്ഞാനം യഥേഷ്ടം വെളിവായി. അത് യഥാന്യായം നിങ്ങൾ കേൾക്കുവിൻ. ഞാൻ പറയാം. നിങ്ങളുടെ ഉത്തമമായ സംശയം ഞാൻ തീർത്തുതരാം. കല്പത്തിന്റെ ആദിയിൽ ഉണ്ടായതെല്ലാം ഞാൻ എന്റെ ജ്ഞാനദൃഷ്ടികൊണ്ടു കാണുന്നു.

സാംഖ്യയോഗജ്ഞർ പരമാത്മാവ് എന്ന് ആരെ കഥിക്കുന്നുവോ, സ്വകർമ്മത്താൽ അവൻ മഹാപുരുഷസംജ്ഞയെ ഏല്ക്കുന്നു. മഹാപുരുഷൻ എന്ന പേരിൽ അറിയുന്നു. അവനിൽ അവ്യക്തം ഉണ്ടായി. ബുധന്മാർ അതിനെ പ്രധാനൻ എന്നു പറയുന്നു. ആ പ്രധാനനിൽനിന്ന്, അവ്യക്തത്തിൽനിന്ന് ഈ പ്രപഞ്ചസൃഷ്ടിക്ക് അധീശ്വരനിൽനിന്നും മുക്തം ഉണ്ടായി. മഹാനായ ആത്മാവ് എന്നു പറയപ്പെടുന്ന അനിരുദ്ധനാണ് അവൻ. വ്യക്തിത്വം പ്രാപിച്ച അവൻ പിതാമഹനെ നിർമ്മിച്ചു. അഹങ്കാരം എന്നുപേരായ ആ അനിരുദ്ധൻ സർവ്വതേജസ്വരൂപനാകുന്നു. പൃഥിവി, അപ്പ്, അഗ്നി, വായു, ആകാശം എന്നീ അഞ്ചു മഹാഭൂതങ്ങളും അഹങ്കാരം പ്രസവിച്ചുണ്ടായവയാണ്. അഹങ്കാരം മഹാഭൂതങ്ങളെ സൃഷ്ടിച്ചതിന്നുശേഷം അവയുടെ ഗുണങ്ങളേയും നിർമ്മിച്ചു. അത് തേജസ്സിന്ന് (അഗ്നിക്ക്) കാഴ്ച, ജലത്തിന്ന് സ്വാദ്, ആകാശത്തിന്ന് ശബ്ദം, കാറ്റിന്ന് സ്പർശം, ഭൂമിക്കു ഗന്ധം ഇവയാണ്.

മഹാഭൂതങ്ങളെ സൃഷ്ടിച്ചതിന്നുശേഷം അവയെച്ചേർത്ത് പലരൂപത്തിലുള്ള ശരീരങ്ങളുള്ള ജീവികളെ സൃഷ്ടിച്ചു. ആ മൂർത്തിമാന്മാരെപ്പറ്റി പറയാം. മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, മഹാത്മാവായ വസിഷ്ഠൻ, സ്വായംഭൂവായ മനു ഇവർ അഷ്ടപ്രകൃതികളാണ്. ലോകം ഇവരിലാണ് അവലംബിച്ചുനില്ക്കുന്നത്.

പിന്നെ ലോകപിതാമഹനായ ബ്രഹ്മാവ് എല്ലാ ജീവസൃഷ്ടിയുടേയും പൂർത്തിക്കുവേണ്ടി വേദങ്ങളേയും അവ ചേർന്ന യജ്ഞങ്ങളേയും യജ്ഞാംഗങ്ങളേയും നിർമ്മിച്ചു. ഈ അഷ്ടപ്രകൃതിയിലൂടെ ലോകമൊക്കെയും ഉത്ഭവിച്ചു. പിന്നെ രുദ്രൻ രോഷാത്മാവായി ജനിച്ചു. അവൻ തന്നെപ്പോലെ പത്തുപേരെ സൃഷ്ടിച്ചു. വികാരപുരുഷന്മാരെന്ന് ഈ പതിനൊന്നുപേരും അറിയപ്പെടുന്നു. ആ രുദ്രന്മാരും പ്രകൃതിയും സുരന്മാരും മുനീന്ദ്രന്മാരും ലോകസിദ്ധിക്കുവേണ്ടി പിറന്ന് ബ്രഹ്മാവിനെ ആശ്രയിച്ചു. ദേവകൾ ബ്രഹ്മാവിനോടു പറഞ്ഞു: 'ഭഗവാനേ, സർവ്വശക്തനായ ഭവാൻ ഞങ്ങളെ സൃഷ്ടിച്ചുവിട്ടു! പിതാമഹാ! ഞങ്ങൾ ഏതേത് അധികാരത്തിൽ ഏതേതു പുരുഷന്മാർ നില്ക്കണം? അർത്ഥചിന്തനം കല്പിച്ച് ഏതേത് വകുപ്പിന്റെ മേലധികാരികളായിട്ടാണ് നില്ക്കേണ്ടതെന്ന് ഭവാൻ നിശ്ചയിച്ചാലും. അഹങ്കാരത്തോടുചേർന്ന കർത്താവായ അവൻ എങ്ങനെ പാലിക്കും. അവന്ന് അധികാരത്തിന്നും അർത്ഥചിന്തയ്ക്കും ബലം നല്കിയാലും!'

ഇപ്രകാരം പറയുന്ന ദേവന്മാരോട് ബ്രഹ്മാവ് പറഞ്ഞു: 'ദേവകളേ, നിങ്ങൾ പറഞ്ഞതുനന്നായി. എനിക്കിപ്പോൾ ഓർമ്മവന്നിരിക്കുന്നു. നിങ്ങൾക്കും ശുഭംഭവിക്കട്ടെ! ഈ ചിന്ത എനിക്കുമുണ്ട്. നിങ്ങൾക്കുണ്ടായമാതിരി ഒരു ചിന്ത എന്നിലുമുണ്ടായി. ലോക ക്ഷത്രിയപരിഗ്രഹം എങ്ങനെ ചെയ്യണം? എങ്ങനെയായാൽ നിങ്ങളുടേയും എൻേറയും ബലം കെട്ടുപോവുകയില്ല? അല്ലയോ ദേവന്മാരേ, നാമെല്ലാവരും ചെന്ന് ലോകസാക്ഷിയെ ശരണംപ്രാപിക്കുക. പുമാനായ അവ്യക്തനെ ശരണംപ്രാപിക്കുക. അവൻ നമ്മൾക്കു ഹിതം പറഞ്ഞുതരും.'

പിന്നെ ബ്രഹ്മാവിനോടുകൂടി വിബുധന്മാരും, ഋഷിമാരും പാലാഴിയുടെ വടക്കേ തീരത്തേക്കു പോയി. ലോകഹിതത്തിനുവേണ്ടി അവരെല്ലാം അവിടെ ചെന്നെത്തി. ബ്രഹ്മാവ് പറഞ്ഞ മട്ടിൽ അവരെല്ലാവരും വേദകല്പിതമായ വിധം തപസ്സാരംഭിച്ചു. മഹാനിയമം എന്ന തപസ്സാണ് മഹാദാരുണമായിട്ടുളളത്. ദൃഷ്ടി മേല്പോട്ട്, ബാഹുക്കൾ മേല്പോട്ട്, മനസ്സ് ഏകാഗ്രം, നില്പ് ഒറ്റക്കാലിൽ. അങ്ങനെ അവരെല്ലാവരും ഒറ്റക്കാലിൽ ധ്യാനത്തിൽ മുഴുകി നിന്നു. അങ്ങനെ ആയിരം ദിവ്യവർഷംനിന്ന് ദാരുണമായ തപസ്സുചെയ്യുമ്പോൾ വേദവേദാംഗമണിയുന്ന ശുഭമായ വാക്ക് അവർ കേട്ടു.''

ശ്രീഭഗവാൻ പറഞ്ഞു: ''അല്ലയോ ബ്രഹ്മാദികളായ ദേവന്മാരേ! തപസ്വികളായ ഋഷിമാരേ, ഞാൻ നിങ്ങൾക്കു സ്വാഗതമരുളുന്നു. നല്ല വാക്കുകൾ ഞാൻ ഇതാ നിങ്ങളെ കേൾപ്പിക്കുന്നു. ഞാൻ നിങ്ങളുടെ കാര്യം കണ്ടിരിക്കുന്നു. അത് ഏറ്റവും ലോകഹിതമാണ്. നിങ്ങളുടെ പ്രാണനെ പോഷിപ്പിക്കുന്നവിധം യുക്തമായ പ്രവൃത്തിചെയ്യുക! നല്ല തപസ്സുചെയ്ത് ദേവന്മാരേ, എന്റെ ആരാധനയ്ക്കു തക്ക ഫലം സത്വാഢ്യന്മാരേ, നിങ്ങൾ ഏല്ക്കുന്നതാണ്. നിങ്ങൾ ചെയ്ത തപസ്സ് നിഷ്ഫലമാവുകയില്ല ഈ നില്ക്കുന്ന ബ്രഹ്മാവ് ലോകഗുരുവാണ്, മഹാനാണ്, ലോകപിതാമഹനാണ് അല്ലയോ വിബുധശ്രേഷ്ഠരേ, നിങ്ങളും എന്നെ യജിക്കുവിൻ. എല്ലാവരും യജ്ഞഭാഗങ്ങൾ എനിക്ക് എപ്പോഴും നല്കുവിൻ. അധികാരോചിതമായ ശ്രേയസ്സ് അധീശന്മാരേ, ഞാൻ നിങ്ങൾക്കു നേരുന്നു.''

വൈശമ്പായനൻ പറഞ്ഞു: ''ദേവദേവന്റെ വാക്കുകേട്ട് അവർ രോമാഞ്ചപ്പെട്ടു. ഉടനെ എല്ലാ വിബുധന്മാരും ബ്രഹ്മാവും മുനിമാരും വേദത്തിൽ കണ്ട വിധിപ്രകാരം വൈഷ്ണവമായ യാഗം നടത്തി. ആ സത്രത്തിൽ സ്വയം ബ്രഹ്മാവ് എന്നേക്കും ഭാഗം നിശ്ചയിച്ചുവെച്ചു. ദേവന്മാരും ദേവർ

ഷികളും അവരവരുടെ ഭാഗങ്ങൾ വെച്ചു. ആ മുഖ്യ ഭാഗങ്ങൾ കൃതയുഗധർമ്മങ്ങൾ ചേർന്നവയാണ്. തമസ്സിന്ന് അപ്പുറം നില്ക്കുന്ന ഭാസ്കരപ്രഭനായ പുരുഷൻ വൻപനും സർവ്വഗനുമായ ഈശാനൻ, വരദനും പ്രഭുവുമായ ദേവൻ, ആ സർവ്വ അമരന്മാരോടും അശരീരനായി വാനിൽനിന്ന് വിളിച്ചു പറഞ്ഞു: 'ആര് ഏതുഭാഗം എനിക്കായി കല്പിച്ചുവോ, എനിക്കു വന്നുചേരുന്ന ആ ഭാഗം ഞാൻ പ്രീതനായി തരുന്നുണ്ട്. ആവൃത്തിലക്ഷണമാണത്. നിങ്ങൾക്ക് ദേവന്മാരേ അതു ഞാൻ തരുന്നു. അത് എന്റെ പ്രസാദോത്ഥലക്ഷണമാണെന്ന് അറിയുക. സ്വയം ദക്ഷിണാഢ്യമഹായജ്ഞംകൊണ്ട് യജിക്കുന്നവർ, പ്രവൃത്തിയുടെ ഫലം, നിങ്ങൾ ഏതു യുഗത്തിലും ഏല്ക്കുന്നതാണ്. ലോകത്തിൽ ദേവന്മാരെ യജ്ഞംകൊണ്ട് യജിക്കുന്നവർ നിങ്ങൾക്ക് ഭാഗം കല്പിക്കുന്നതാണ്. നരന്മാർ വേദകല്പിതം ചെയ്യുന്നതാണ്. എനിക്ക് യജ്ഞത്തിൽ ഏതുഭാഗം ഏവനാണോ കല്പിച്ചത്, അവൻ ആ യജ്ഞഭാഗത്തിന്നർഹനാണ്. ഇതാണ് വേദസൂക്തത്തിൽ എന്റെ വിധി. യജ്ഞഭാഗാർഹരായ നിങ്ങൾ ലോകഭാവന ശക്തിപോലെ ചെയ്യുവിൻ. സ്വാധികാരംപോലെ ലോകത്തിൽ സർവ്വാർത്ഥചിന്തകർ പ്രവൃത്തിഫലത്തോടൊക്കുന്ന ക്രിയ എന്തുചെയ്യുന്നുവോ, അവകൊണ്ട് ബലം വർദ്ധിച്ച് നിങ്ങൾ ലോകം വഹിക്കുവാൻ ശക്തരാകും. നിങ്ങൾ മാനുഷരാൽ യജ്ഞംതോറും യജ്ഞഭാവിതന്മാരായി എന്നേയും ഭാവനം ചെയ്യുവിൻ! നിങ്ങൾക്ക് എന്റെ പൂജ ഇപ്രകാരമാണ്. ഇതിന്നാണ് യജ്ഞവും ഔഷധിജാലങ്ങളും തീർത്തത്. ഇവ നന്നായി പ്രയോഗിച്ചാൽ ദേവകൾ പ്രീതരാകും. നിങ്ങൾക്ക് ഇതാണ് പ്രവൃത്തിഗുണകല്പിതമായ നിർമ്മാണമായി സുരന്മാരേ, ഞാൻ നിശ്ചയിച്ചിരിക്കുന്നത്. പ്രളയം വരുന്നതുവരെ അധികാരംപോലെ ലോകഹിതം ഈശന്മാരെ, നിങ്ങൾ ചിന്തിക്കുവിൻ. മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നീ ഏഴുപേർ മനസ്സുകൊണ്ട് സൃഷ്ടിക്കപ്പെട്ടവരാണ്. ഇവർ വേദജ്ഞരാണ്, മുഖ്യന്മാരാണ്, വേദാചാര്യന്മാരാണ്, പ്രവൃത്തിധർമ്മാക്കളാണ്, പ്രാജാപത്യത്തിൽ വെച്ചവരാണ്. ക്രിയാവാന്മാരാണ്. ഇവർക്ക് ഇതാണു മാർഗ്ഗം. സനാതനൻ വ്യക്തരൂപനാണ്. അവൻ അനിരുദ്ധൻ എന്നപേരിൽ അറിയപ്പെടുന്ന ലോകസർഗ്ഗകരനായ പ്രഭുവാണ്.

സനൻ, സനൽസുജാതൻ, സനകൻ, സനന്ദനൻ, സനൽക്കുമാരൻ, കപിലൻ, ഏഴാമനായി സനാതനൻ ഈ ഏഴു ഋഷികളും ബ്രഹ്മാവിന്റെ മാനസാത്മജന്മാരാണ്. നിവൃത്തിധർമ്മിഷ്ഠന്മാരും തനിയേ ജ്ഞാനം നേടിയവരുമാണ്. ഇവർ യോഗജ്ഞമുഖ്യന്മാരാണ്. സാംഖ്യജ്ഞാനവിശാരദന്മാരാണ്. ധർമ്മശാസ്ത്രാചാര്യന്മാരാണ്, മോക്ഷധർമ്മപ്രവർത്തകരുമാണ്. ഞാൻ ആദ്യം എവിടെ അവ്യക്തത്തിൽനിന്ന് ത്രിഗുണനായ മഹാനായി വെളിവായോ അതിൽനിന്ന് ഏറ്റവും പരനായി നില്ക്കുന്ന ക്ഷേത്രജ്ഞൻ എന്നു കല്പിതനായവൻ ഞാനാണ്. ഞാൻ ക്രിയാവാന്മാർക്ക് മാർഗ്ഗമാണ്. പുനരാവൃത്തിദുർല്ലഭനാണ്. ഏതേതു കർമ്മത്തിൽ ഏതു വിധത്തിൽ ജന്തു സൃഷ്ടിക്കപ്പെടുന്നുവോ പ്രവൃത്തിക്കോ നിവൃത്തിക്കോ അതിന്റെ ഫലം അവൻ നേടും.

ഈ ലോകഗുരുവായ ബ്രഹ്മാവ് ഈ വിശ്വത്തെ ആദിയിൽ സൃഷ്ടിച്ചവനായ പ്രഭുവാകുന്നു. ഇവൻ മാതാവും പിതാവുമാണ് ലോകത്തിന്ന്. നിങ്ങൾക്കൊക്കെ പിതാമഹനുമാണ്. എന്റെ ആജ്ഞയാൽ അവൻ സർവ്വഭൂതങ്ങൾക്കും വരദായകനായി ഭവിക്കും.

ഈ ബ്രഹ്മാവിന്റെ പുത്രനാണ് രുദ്രൻ. നെറ്റിയിൽ നിന്നുയർത്തവനാണ് രുദ്രൻ. ബ്രഹ്മാവിന്റെ ആജ്ഞയാൽ സർവ്വഭൂതധരനായ പ്രഭുവായിവരും. നിങ്ങൾ ചെല്ലുവിൻ. സ്വാധികാരങ്ങൾ യഥാവിധി ചിന്തിക്കുവിൻ. ലോകത്തിൽ എല്ലാ ക്രിയയും നടക്കട്ടെ! യഥാവിധി ചിന്തിക്കുവിൻ; വൈകരുത്. പ്രാണികൾക്ക് കർമ്മങ്ങളും ഗതിയും നിയമിക്കുവിൻ. ആയുസ്സിന്റെ കാലമൊക്കെ നിശ്ചയിക്കപ്പെട്ടതാണെന്നു മറക്കരുത് സുരാഗ്ര്യന്മാരേ! ഇത് കൃതയുഗമാണ്. ശ്രേഷ്ഠമായ കാലമാണ് നടക്കുന്നത്. മറിച്ച് ആകരുത്. യജ്ഞത്തിൽ പശുഹിംസ ഈ യുഗത്തിൽ വയ്യാ. നാലു പാദത്തോടെ ധർമ്മം തികച്ചും ഇവിടെയുണ്ട് അമർത്ത്യന്മാരേ! പിന്നെ ത്രേതായുഗത്തിൽ ധർമ്മത്തിന്റെ പാദം മൂന്നായി കുറയും. യാഗത്തിന്നുവേണ്ടി പശുക്കൾ മഖങ്ങളിൽ വധിക്കപ്പെടും. ആ യുഗത്തിൽ ധർമ്മത്തിന്റെ നാലാമത്തെ പാദം ഇല്ലാതാകും. അതുകഴിഞ്ഞാൽ ദ്വാപരം എന്ന മിശ്രകാലം വരും. അപ്പോൾ ധർമ്മത്തിന് രണ്ടുകാലേ ഉണ്ടാകുകയുള്ളൂ. രണ്ടുകാലും നഷ്ടപ്പെടും. അങ്ങനെ ധർമ്മം പകുതിയാകും. പിന്നെ കലിവരും. ആ യുഗത്തിൽ ധർമ്മത്തിന് ഒരു കാലേ ബാക്കിയുണ്ടാവുകയുള്ളു. മൂന്നുകാലും നഷ്ടപ്പെട്ട ധർമ്മമായിരിക്കും. ആ കാലത്ത് ധർമ്മം ഒറ്റക്കാലിൽ നില്ക്കും. അങ്ങനെ ധർമ്മം ക്ഷയിച്ച കാലമായിരിക്കും കലികാലം.

ഇപ്രകാരം പറയുന്ന ഗുരുവിനോട് ദേവന്മാരും, ദേവർഷിമാരും പറഞ്ഞു.

'ധർമ്മം ഒറ്റക്കാലിന്മേൽ സഞ്ചരിക്കുന്ന കാലത്ത് ഭഗവാനേ, ഞങ്ങൾ എന്തുചെയ്യണം? അങ്ങ് പറഞ്ഞാലും!'

ശ്രീഭഗവാൻ പറഞ്ഞു: ''എവിടെ വേദങ്ങളും, യജ്ഞങ്ങളും, തപസ്സും, സത്യവും, ദമവും, അഹിംസയും, ധർമ്മത്തോടൊത്തു ചരിക്കുന്നുവോ, സുരമുഖ്യന്മാരേ, നിങ്ങൾ ആ ദിക്കിൽ നില്ക്കുവിൻ. അധർമ്മത്തിന്റെ പാദസ്പർശം നിങ്ങൾക്കുണ്ടാകരുത്!''

വ്യാസൻ പറഞ്ഞു: ''ഭഗവാൻ ഇപ്രകാരം പറഞ്ഞതു കേട്ട് ആ ദേവകളും, മുനീന്ദ്രന്മാരും ഭഗവാനെ കൈകൂപ്പി വണങ്ങി അവർക്ക് ഇഷ്ടപ്പെട്ട ഇടത്തേക്കു പോയി. ദേവന്മാർ വിട്ടുപിരിഞ്ഞതിന്നുശേഷം ബ്രഹ്മാവ് ഒറ്റയ്ക്ക് അവിടെനിന്നു. അനിരുദ്ധനിൽ നില്ക്കുന്ന ഭഗവാന്റെ മൂർത്തി ദർശിക്കുവാനാണ് ബ്രഹ്മാവ് അവിടെ നിന്നത്. മഹാഹയശിരസ്സായ ദേവൻ അവന് തന്റെ രൂപം കാണിച്ചുകൊടുത്തു. കമണ്ഡലുവും ത്രിദണ്ഡവും ധരിച്ച് സാംഗമായ വേദം ചൊല്ലുന്ന രൂപത്തിൽ ബ്രഹ്മാവിന്റെ കൺമുമ്പിൽ വിളങ്ങി. ഓജസ്വിയായ കുതിരമുഖമുള്ള ദേവനെ കണ്ട ഉടനെ ലോകകർത്താവും, പ്രഭുവുമായ ബ്രഹ്മാവ് ലോകരുടെ ഹിതം കാംക്ഷിച്ചു കുമ്പിട്ട് ആ വരദനെ തൊഴുതുകൊണ്ടു നിന്നു. അപ്പോൾ ദേവൻ ബ്രഹ്മാവിനെ തഴുകി ഇപ്രകാരം തന്റെ വാക്കുകൾ കേൾപ്പിച്ചു.

ഭഗവാൻ പറഞ്ഞു: 'ലോകകാര്യത്തിന്റെ ഗതിയെപ്പറ്റി അങ്ങ് എല്ലാം യഥാവിധി ചിന്തിക്കുക. അങ്ങ് സർവ്വഭൂതധാതാവാണ്. അങ്ങ് ജഗദ്ഗുരുവായ പ്രഭുവാണ്. അങ്ങയിൽ ഭാവങ്ങൾ അർപ്പിച്ച് ധൈര്യത്തോടെ ഞാൻ നില്ക്കട്ടെ! അങ്ങയ്ക്ക് സഹിക്കാൻവയ്യാത്ത ദേവകാര്യം വരുമ്പോൾ ഞാൻ അവതാരം എടുത്തുകൊള്ളാം. അത് എന്റെ മനസ്സിന്ന് യുക്തമായിത്തോന്നുന്ന രൂപത്തിലായിരിക്കും.'

ഇപ്രകാരം പറഞ്ഞ് ഹയഗ്രീവൻ അവിടെത്തന്നെ മറഞ്ഞു. അദ്ദേഹത്തിന്റെ ആജ്ഞയാൽ ബ്രഹ്മാവും തന്റെ ലോകത്തേക്ക് ഉടനെ പോയി.

ഇപ്രകാരം മഹാഭാഗനായ പത്മനാഭൻ, സനാതനനായ ഭഗവാൻ യജ്ഞത്തിലെ അഗ്രഹരനായി. എപ്പോഴും യജ്ഞധാരിയാണ് ആ ദേവൻ. നിവൃത്തിധർമ്മം അക്ഷയമായ ധർമ്മിഷ്ഠഗതി പ്രാപിച്ചു, പ്രവൃത്തിധർമ്മം ഇപ്രകാരം ലോക

വൈചിത്ര്യമായി കല്പിച്ചു. അവനാണ് പ്രജയ്ക്ക് ആദിയും മദ്ധ്യവും അന്തവുമായി നില്ക്കുന്നത്. അവൻ ധാതാവും (ധരിക്കുന്നവൻ) ധേയവും (ധരിക്കത്തക്കത്) ആകുന്നു. കർത്താവും കാര്യവും അവനാകുന്നു. യുഗാന്തത്തിൽ പ്രസുപ്തനായി ഉറങ്ങിക്കിടക്കുന്നവനും, ജഗത്തിനെ അടക്കി യുഗാദിയിൽ ഉണർന്നെഴുന്നേല്ക്കുന്നവനും, ജഗത്തിനെ സൃഷ്ടിക്കുന്നവനും അവനാകുന്നു. ആ ദേവനെ നമിക്കുവിൻ. നിർഗ്ഗുണനനും, മഹാത്മനും, അജനും, വിശ്വരൂപനും, സർവ്വദൈവതധാമനും മഹാഭൂതാധിപതിയായ രുദ്രന്മാരുടെ പതിയുമായ ദേവനെ നമസ്കരിക്കുവിൻ! ആദിത്യപതിയായവനും, വസുക്കളുടെ പതിക്കും വേദയജ്ഞാധിപതിയായ വേദാംഗപതിക്കും സർവ്വർക്കും മോക്ഷധർമ്മാവിനും ശാന്തനും നിങ്ങൾ നമസ്കരിക്കുവിൻ. സമുദ്രവാസിയും, മുഞ്ജകേശനും, ഹരിയുമായ ദേവനെ സർവ്വർക്കും മോക്ഷധർമ്മാനുഭാഷിയും, ശാന്തനും, തപസ്സ്, തേജസ്സ്, യശസ്സ് ഇവയുടെ പതിയുമായവനെ നമസ്കരിക്കുവിൻ! കപർദ്ദിയും, വരാഹനും, ധീമാനായ ഏകശൃംഗനും, വിവസ്വാനും, അശ്വശീർഷനും, ചതുർമ്മൂർത്തധൃത്തിന്നും, ഗുഹ്യനും, ജ്ഞാനദൃശ്യനും, അക്ഷരനും, ക്ഷരനും നമസ്കരിക്കുവിൻ.

ഈ ദേവൻ എങ്ങും സഞ്ചരിക്കുന്നു. അവന്റെ ഗതി അവ്യയമാകുന്നു. ഇവനാണ് പരബ്രഹ്മം. വിജ്ഞാനദൃഷ്ടിയാൽ ധ്യേയനുമാണ്. ഇപ്രകാരം ഞാൻ വിജ്ഞാനദൃഷ്ടിയാൽ പണ്ടേതന്നെ കണ്ടിരിക്കുന്നു. നിങ്ങൾ ചോദിച്ച പ്രകാരം എല്ലാം ഞാൻ തത്ത്വംപോലെ പറഞ്ഞു. എന്റെ മൊഴികേട്ട് അതുപോലെ നിങ്ങൾ ചെയ്തുകൊള്ളുവിൻ. ശിഷ്യരേ, ഹരിയെ നിങ്ങൾ ഭജിച്ചുകൊള്ളുവിൻ! വേദവാക്കാൽ ആ ദേവനെ വാഴ്ത്തുവിൻ! വിധിപോലെ പൂജിക്കുവിൻ!''

വൈശമ്പായനൻ പറഞ്ഞു: ''ഇപ്രകാരം ധീമാനായ വേദവ്യാസൻ പറഞ്ഞപ്പോൾ ശിഷ്യന്മാരായ ഞങ്ങളെല്ലാവരും, ഗുരുപുത്രനും ധർമ്മവിത്തമനുമായ ശുകനുംകൂടി ഉപാദ്ധ്യായനോടൊപ്പമിരുന്ന് നാലുവേദങ്ങളിലുമുള്ള ഋക്കുകളാൽ അവനെ ഉടനെ സ്തുതിച്ചു.

നിന്നോട് ഇതൊക്കെ ഞാൻ പറഞ്ഞു. ഇതാണല്ലോ നീ ചോദിച്ചത്. ഇപ്രകാരം എന്നോട് പണ്ട് ദ്വൈപായനനായ ഗുരു പറഞ്ഞു.

ഇതു കേൾക്കുന്നവനും, അപ്രകാരം ചൊല്ലുന്നവനും, ഭഗവാനെ നമസ്കരിച്ചു ശ്രദ്ധയോടെ ഇരിക്കുന്ന നരൻ ധീമാനായി, രോഗഹീനനായി, ബലരൂപാഢ്യനായി ശോഭിക്കും. രോഗിക്ക് രോഗം മാറും. ബന്ധിക്കപ്പെട്ടവന്റെ ബന്ധനം നീങ്ങും. കാമിക്ക് അവന്റെ ആഗ്രഹങ്ങൾ സാധിക്കും. ദീർഘായുസ്സും ലഭിക്കും. സർവ്വവേദജ്ഞനായ വിപ്രൻ, ക്ഷത്രിയൻ വിജയിയാകും. വൈശ്യന് വ്യാപാരത്തിൽ ധാരാളം ധനം ലഭിക്കും. ശൂദ്രന്നു സുഖം ലഭിക്കും. പുത്രനില്ലാത്തവന് പുത്രലാഭമുണ്ടാകും. കന്യക കാംക്ഷിച്ച കാന്തനെ നേടും. ഗർഭിണി സുഖമായി പ്രസവിക്കും. മച്ചിയുംകൂടി ഗർഭിണിയായി പുത്രനെ പ്രസവിക്കും. എന്നുതന്നെയല്ല, അവളുടെ പുത്രന്നും പുത്രനുണ്ടായി സമൃദ്ധിയുണ്ടാകും. വഴിയാത്രയിൽ ഇത് ഉരുവിടുന്നവൻ സുഖമായി യാത്രചെയ്ത് എത്തേണ്ട ദിക്കിലെത്തും. ആര് ഏതാഗ്രഹിക്കുന്നുവോ, അതൊക്കെ നിഷ്പ്രയാസം സാധിക്കും.

ഇത് മുനീന്ദ്രന്റെ ദൃഢമായ അഭിപ്രായമാണ്. മഹാത്മാവായ പുരുഷന്റെ കീർത്തനവും സുരർഷിമാർ മഹാപുരുഷന്റെ അടുത്തെത്തിയതും, ഇതൊക്കെ കേൾക്കുന്നവരായ ഭക്തന്മാർ പരമമായ സുഖത്തെ പ്രാപിക്കുന്നതാകുന്നു.''

## 341. നാരായണീയം - ഭഗവാൻ കൃഷ്ണൻ തന്റെ നാമങ്ങളുടെ നിരുക്തം അർജ്ജുനനോട് പറയുന്നു

- ജനമേജയൻ പറഞ്ഞു: ''ശിഷ്യരോടുകൂടിയിരുന്ന് വ്യാസൻ മധുജിത്തിനെ സ്തുതിച്ച ഭഗവാന്റെ നാമങ്ങൾ, പ്രജേശനായ ഹരിയുടെ നാമങ്ങൾ ഏതൊക്കെയാണ്? അതിന്റെ നിരുക്തവും ശ്രദ്ധയോടെയിരിക്കുന്ന എന്നോടു ഭവാൻ പറഞ്ഞാലും. അതുകേട്ടു നിർമ്മലനായ ചന്ദ്രനെപ്പോലെ ഞാൻ ശുദ്ധനാകട്ടെ!''

വൈശമ്പായനൻ പറഞ്ഞു: ''രാജാവേ, ഭവാൻ കേൾക്കുക. ഇത് അർജ്ജുനനോട് പ്രഭുവായ ഹരി, പ്രസന്നനായ ഭഗവാൻ, തന്റെ ഗുണകർമ്മജമായ നാമനിരുക്തം പറഞ്ഞതാണ്. മഹാത്മാവായ കേശവന്റെ നാമസങ്കീർത്തനം ശത്രുഘ്നനായ അർജ്ജുനൻ ചോദിച്ചപ്പോൾ ആ കേശവൻ പറഞ്ഞതാണ്.''

അർജ്ജുനൻ പറഞ്ഞു: ''അല്ലയോ ഭഗവാനേ, ഭൂതത്തിന്റേയും, ഭാവിയുടേയും നാഥാ, സർവ്വഭൂതകരാ, അവ്യയാ, ലോകധാമാ, ജഗന്നാഥാ, ലോകങ്ങൾക്കെല്ലാം അഭയം നല്കുന്നവനേ, ഭവാന്റെ തിരുനാമങ്ങളെന്തൊക്കെയാണ് മഹർഷികൾ ജപിക്കുന്നത്? വേദം, പുരാണം എന്നിവയിൽ കർമ്മഗുഹ്യങ്ങളായവ ഏതൊക്കെയാണ്? അവയുടെ നിരുക്തങ്ങൾ വാച്യവും വ്യംഗ്യവുമായ അർത്ഥങ്ങൾ നീ പറഞ്ഞ് അല്ലയോ കേശവാ, കേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു. അങ്ങയുടെ നാമങ്ങളുടെ നിരുക്തം ഭവാനൊഴികെ മറ്റാർക്കു പറയുവാൻ കഴിയുന്നു? പ്രഭോ, പറഞ്ഞാലും.''

ശ്രീഭഗവാൻ പറഞ്ഞു: ''ഋക്ക്, യജുസ്സ്, സാമം, അഥർവ്വം എന്നീ നാലു വേദങ്ങളിലും, പുരാണങ്ങളിലും, ഉപനിഷത്തുകളിലും, ജ്യോതിഷത്തിലും, സാംഖ്യത്തിലും, യോഗശാസ്ത്രത്തിലും, അതുപോലെ ആയുർവ്വേദത്തിലും ഹേ അർജ്ജുനാ, എന്റെ നാമങ്ങൾ മഹർഷികൾ പറഞ്ഞിട്ടുണ്ട്. നാമങ്ങളിൽ ചിലതു ഗൗണങ്ങളാണ്. എന്റെ ഗുണങ്ങളെ സംബന്ധിച്ചവയാണ്. മറ്റു ചില നാമങ്ങൾ കർമ്മജങ്ങളുമാണ്. എന്റെ പ്രവൃത്തിമൂലം ഉണ്ടായവയാണ്. കർമ്മജങ്ങളായ നാമങ്ങളുടെ നിരുക്തം ഞാനാദ്യമായി പറയാം. ശുദ്ധനായി അതു ശ്രദ്ധാപൂർവ്വം സന്മതേ, നീ കേൾക്കുക! അല്ലയോ താതാ! ഞാൻ നിന്നോടു പറയുന്നതു നീ പണ്ടേതന്നെ എന്റെ പകുതിഭാഗമായതുകൊണ്ടാണ്. ഞാൻ അതിയശസ്സിന്നും ആ ദേഹിമാരായ പരമാത്മാവിന്നും, നരനാരായണനായ വിശ്വന്നും, നിർഗ്ഗുണനായ ഗുണാത്മന്നും ഞാനിതാ നമസ്കരിക്കുന്നു.

ആരുടെ പ്രസാദത്തിൽനിന്നാണോ ബ്രഹ്മാവ് ഉത്ഭവിച്ചത്, ആരുടെ ക്രോധത്തിൽനിന്നാണോ രുദ്രൻ ജനിച്ചത്, അവൻ സകല ചരാചരങ്ങൾക്കും യോനിയായി ഉത്ഭവസ്ഥാനമായി നില്ക്കുന്നു. 'പതിനെട്ടു ഗുണങ്ങൾ ചേർന്ന സത്വം എന്താണോ? സത്വവിത്തമാ, അതാണ് എന്റെ മുഖ്യപ്രകൃതി. യോഗധാരിണി, തേജസി, ഹൃതസത്യാമരജയ്യ ലോകങ്ങൾക്കാത്മസംജ്ഞയായി നില്ക്കുന്നു. അതിൽനിന്നു സൃഷ്ടിക്ഷയമാറ്റങ്ങളെല്ലാം ഉണ്ടാകുന്നു. തപസ്സ്, യജ്ഞം, യാഗംചെയ്യുന്നവൻ, പുരാണപുരുഷൻ, വിരാട്ട്, അനിരുദ്ധൻ, ലോകത്തിൽ പ്രഭവാപ്യയൻ, ബ്രഹ്മരാത്രി അവസാനിക്കുമ്പോൾ അവന്റെ തേജസ്സു വർദ്ധിക്കുന്നു. അവന്റെ പ്രസാദത്താൽ അവനിൽനിന്നു പത്മം ഉത്ഭവിച്ചു. പിന്നെ, തൽപ്രസാദസമുത്ഭവനായി ബ്രഹ്മാവും ഉണ്ടായി. പകലിന്റെ അറുതിയിൽ ദേവന്റെ നെറ്റിയിൽനിന്നു പുത്രനായി ക്രോധോത്ഭവനായി സംഹാരകാരകനായ രുദ്രൻ ഉണ്ടായി. പ്രസാദത്തിൽനിന്നും ക്രോധത്തിൽനിന്നും ജനിച്ച ഇവർ രണ്ടുപേരും വിബുധശ്രേഷ്ഠന്മാരാണ്. സൃഷ്ടിസംഹാ

രമാർഗ്ഗങ്ങൾ അവന്റെ നിർദ്ദേശംപോലെ നടക്കുന്നു. സർവ്വപ്രാണികൾക്കും വരം നല്കുന്നവരായ അവർ രണ്ടുപേരും കേവലം നിമിത്തം മാത്രമാകുന്നു.

കപർദ്ദി, ജടിലൻ, മുണ്ഡൻ, ചുടലക്കാട്ടിൽ അധിവസിക്കുന്നവൻ, ഉഗ്രവ്രതധരൻ, രുദ്രൻ, യോഗി, അത്യന്തദാരുണൻ, ദക്ഷക്രതുഹരൻ, ഭഗനേത്രഹരൻ, പരൻ ഇങ്ങനെ പല പേരുകളാൽ കീർത്തിക്കപ്പെടുന്ന മഹേശ്വരൻ അല്ലയോ പാണ്ഡവേയാ, യുഗംതോറും അറിയപ്പെടുന്ന ദേവദേവൻ നാരായണാത്മജനാണ്. അല്ലയോ പാർത്ഥാ, അവനെ പൂജിക്കുകയാണെങ്കിൽ പ്രഭുവും ദേവനുമായ നാരായണൻ പൂജിതനായി ഭവിക്കും. അല്ലയോ അർജ്ജുനാ, ലോകങ്ങൾക്കൊക്കെ ആത്മാവായിട്ടുള്ളത് ഞാനാണല്ലോ. അതുകൊണ്ട് ആ മഹാദേവനെ പൂജിച്ചാൽ നാരായണൻ പൂജിതനായി. എന്തുകൊണ്ടെന്നാൽ രുദ്രൻ എന്റെ ആത്മാവാകുന്നു. അതുകൊണ്ടാണ് ഞാൻ എല്ലായ്പോഴും അവനെ പൂജിക്കുന്നത്. ഞാൻ അഭാവിതാത്മാവും വരദനുമായ ഈശ്വരനെ പൂജിക്കുന്നില്ലെങ്കിൽ ആരും, ഒരുത്തനും എന്നെയും പൂജിക്കുന്നതല്ല. ഞാൻ നിശ്ചയിച്ച നടപടിയാണ് ലോകം അനുവർത്തിക്കുന്നത്. ആ നിയമങ്ങളെയെല്ലാം എല്ലാവരും പൂജിക്കുന്നു. അതുകൊണ്ട് ഞാൻ അവരേയും പൂജിക്കുന്നു. രുദ്രനെ ആര് അറിയുന്നുവോ അവർ എന്നെ അറിയുന്നു. എന്നെ ആര് അറിയുന്നുവോ അവർ രുദ്രനെ അറിയുന്നു. രുദ്രനെ ആര് ആരാധിക്കുന്നുവോ അവർ എന്നെ ആരാധിക്കുന്നു. രുദ്രൻ എന്നാൽ നാരായണൻതന്നെ! രണ്ടുപേരും ഒന്നുതന്നെ. ഒന്ന് രണ്ടു രൂപത്തിൽ കാണപ്പെടുന്നു എന്നു മാത്രം. രുദ്രനും നാരായണനും ഒരേ രൂപത്തിൽ കാണപ്പെടുന്ന സകലത്തിലും പ്രവേശിച്ച് അവയ്ക്ക് കർമ്മശക്തിക്കു കാരണമായി നില്ക്കുന്നു. ഹേ! പാണ്ഡുനന്ദനാ, രുദ്രനല്ലാതെ മറ്റൊരു ദേവനും എന്നെ അനുഗ്രഹിക്കുവാൻ ശക്തനല്ല. ഇതു മനസ്സിൽവെച്ച് ഞാൻ പണ്ടുകാലത്ത് പുരാണനും പുണ്യാത്മാവുമായ ഒരു പുത്രന്റെ ലബ്ധിക്കുവേണ്ടി തപസ്സുചെയ്തു. രുദ്രനെ സേവിക്കുക എന്ന കർമ്മത്താൽ ഞാൻ എന്നെത്തന്നെയാണ് പൂജിച്ച്, ആരാധിച്ച്, സേവിച്ചത്. വിഷ്ണു ഒരിക്കലും മറ്റൊരു ദേവനെ ആരാധിക്കുകയില്ല. താൻതന്നെയാണ് തനിക്കാരാധിക്കുവാനുള്ള ദേവൻ. മറ്റൊരു ദേവന്റെ മുമ്പിൽ വിഷ്ണു ശിരസ്സു കുനിക്കുകയില്ല, കുനിച്ചിട്ടില്ല എന്ന് ഇപ്പോൾ മനസ്സിലായല്ലോ. അതുകൊണ്ടാണ് ഞാൻ രുദ്രനെ ആരാധിക്കുന്നത്. (രുദ്രൻ ഞാൻതന്നെയാണെന്നു പറഞ്ഞുകഴിഞ്ഞല്ലോ.) എല്ലാ ദേവന്മാരും ബ്രഹ്മാവ്, ഇന്ദ്രൻ, ദേവകൾ, ഋഷികൾ എല്ലാവരും നാരായണനെ പൂജിക്കുന്നു. മറ്റൊരു പേരിൽ പറഞ്ഞാൽ ഹരിയെ പൂജിക്കുന്നു. വിഷ്ണുവാണ് എല്ലാറ്റിലും മേലെ. കഴിഞ്ഞകാലങ്ങളിലും, ഇപ്പോഴും, ഭാവിയിലും വിഷ്ണുതന്നെ മേലെ. അങ്ങനെ ആരാധിക്കുകയും സേവിക്കുകയും എല്ലാകാലത്തുമുണ്ടാകും. അഗ്രം നയിക്കുന്നവനും, സേവ്യനും പൂജ്യനുമായ ആ ദേവന്റെ മുമ്പിൽ നീ ശിരസ്സു കുനിക്കുക! ആ ദേവൻ എല്ലാ സംരക്ഷണവും നല്കുന്നവനാണ്. അല്ലയോ കുന്തീപുത്രാ, ആ അനുഗ്രഹദാതാവായ ദേവനെ, ദേവന്മാർക്കും ദേവനായിട്ടുള്ള മഹേശനെ, നാം നല്കുന്ന ഹവ്യകവ്യങ്ങൾ കൈക്കൊള്ളുന്ന ദേവനെ, അർജ്ജുനാ! നീ പൂജിക്കുക, നമസ്കരിക്കുക.

എന്റെ ഭക്തന്മാർ നാലുതരക്കാരാണ് അർജ്ജുനാ! അതിൽവെച്ച് ശ്രേഷ്ഠന്മാർ ഏകാന്തിമാരാണ്. അവർക്കു വേറെ ദൈവമില്ല. അവർ നിരീഹരായി, നിസ്സാർത്ഥരായി കർമ്മംചെയ്യുന്നു. അവർക്കു ഗതി ഞാനാകുന്നു. അവർ എന്നിൽ ചേരാൻ ആഗ്രഹിക്കുന്നവരാണ്. മറ്റൊരു ഫലവും അവർ ആഗ്രഹിക്കുന്നില്ല. മറ്റു മൂന്നുതരക്കാരായ ഭക്തന്മാരും ഫലകാംക്ഷികളാണ്. അവർ ഉദ്ദേശത്തോടെയാണ് ഭജിക്കുന്നത്. അവർ കാര്യസാദ്ധ്യത്തിന്നു ഭജിച്ച് കാര്യം നേടുന്നു. എന്നാൽ അവർ കാര്യംനേടി അനുഭവിച്ചതിന്നു ശേഷം താഴോട്ടുതന്നെ പതിക്കുന്നു. അതിൽ ശ്രേഷ്ഠഗനായവൻ ജ്ഞാനംകൊണ്ടു മോക്ഷംനേടുന്നവനാണ്.

ബ്രഹ്മാവിനെ ആരാധിക്കുന്നവരും, ശിവനെ ആരാധിക്കുന്നവരും, മറ്റു ദേവകളെ ആരാധിക്കുന്നവരും പ്രബോധത്തോടെ ആരാധിക്കുമ്പോൾ അവർ പരനായ എന്നിൽത്തന്നെ വന്നുചേരും. ഭക്തന്മാരിലുള്ള വ്യത്യാസം ഞാൻ നിനക്കു കാണിച്ചുതന്നു. അല്ലയോ പൃഥാപുത്രാ! നീയും ഞാനും നാരായണഋഷിമാരാണ്. ഭൂമിയുടെ ഭാരം ലഘൂകരിക്കുന്നതിന്നുവേണ്ടി അവതാരമെടുത്തവരാണ്. ഞാൻ അദ്ധ്യാത്മയോഗം അറിയുന്നു. ഞാൻ ആരാണ്, എങ്ങുന്നാണ് എന്നതറിയുന്നുണ്ട് ഭാരതാ! നിവൃത്തിലക്ഷണമാണു ധർമ്മം. അപ്രകാരം അഭ്യുദയപ്രദവുമാണ് എന്നു ഞാൻ നല്ലപോലെ അറിയുന്നുണ്ട്. ഞാൻ എന്നെന്നും ഉള്ളവനാണ്. ശാശ്വതനാണ്. ഞാൻ ഒന്നുമാത്രമാണ് ആത്മാവ്. എല്ലാവർക്കും അതൊന്നുമാത്രമാണ് രക്ഷാസ്ഥാനം. നാരങ്ങൾ എന്നാൽ അപ്പുകൾ (ജലങ്ങൾ, പ്രളയജാലം); നരസൂനുക്കൾ എന്നും; ഞാൻ നാരങ്ങളിൽ അയനംചെയ്യുന്നതുകൊണ്ട് (സഞ്ചരിക്കുക) നാരായണനായി. പണ്ട് ഞാൻ നാരങ്ങളിൽ അയനംചെയ്തതുകൊണ്ടാണ് എനിക്കു നാരായണൻ എന്ന പേരുണ്ടായത്. സൂര്യന്റെ രൂപമെടുത്ത് സഹസ്രകിരണനായി ഞാൻ രശ്മികളാൽ ലോകത്തെ മൂടുന്നു. അങ്ങനെ എല്ലാ ജീവികളുടെയും വാസസ്ഥാനമായിരിക്കയാൽ വാസുദേവനായി.

അല്ലയോ പാർത്ഥാ, എല്ലാ ജീവികളുടേയും അന്ത്യം എന്നിലാണ്. അവരുടെ നാഥനും ഞാൻ തന്നെയാണ്. പ്രപഞ്ചത്തിൽ ആകാശത്തും, ഭൂമിയിലും സർവ്വത്ര ഞാൻ നിറഞ്ഞുനില്ക്കുന്നു. എന്റെ കാന്തി എല്ലാ കാന്തിയിലും വ്യാപ്തമാണ്. എല്ലാ ജീവികളും മരണാനന്തരം ഏതിലെത്താൻ ആശിക്കുന്നുവോ, അതാണു ഞാൻ. എല്ലായിടത്തും വ്യാപിച്ചുനില്ക്കുകയാൽ ഞാൻ വിഷ്ണുവായി. ദമത്താൽ സിദ്ധി ഇച്ഛിച്ച് എന്നെ ആളുകൾ കാംക്ഷിക്കുന്നു. ദ്യോവും, ഭൂവും, മദ്ധ്യവും കാംക്ഷിക്കുന്നു. അതുകൊണ്ട് ഞാൻ ദാമോദരനായി. പൃശ്നി എന്നാൽ അന്നം, വേദം, ജലം, അമൃതം എന്നൊക്കെ അർത്ഥമുണ്ട്. ഇവ നാലും എന്റെ ഉദരത്തിലുണ്ട്. അതുകൊണ്ട് എന്നെ പൃശ്നിഗർഭൻ എന്നു വിളിക്കുന്നു.

പണ്ട് ത്രിതൻ എന്ന ഋഷി കൂപത്തിൽ വീണു. അന്ന് ഏകതനും, ദ്വിതനും, ത്രിതനും എന്നെ ഭജിച്ച് അഭ്യർത്ഥിച്ചു: ''അല്ലയോ പൃശ്നിഗർഭാ, കിണറ്റിൽവീണ ത്രിതനെ കയറ്റി രക്ഷപ്പെടുത്തണേ' എന്ന്. ആ ഋഷിമാരിൽ ശ്രേഷ്ഠനായ ത്രിതൻ ബ്രഹ്മാവിന്റെ മാനസപുത്രനാണ്. അവൻ ഈ പ്രാർത്ഥനമൂലം കൂപത്തിൽനിന്നു പ്രയാസംകൂടാതെ കയറിപ്പോന്നു. അങ്ങനെ പൃശ്നിഗർഭകീർത്തനത്താൽ അവൻ രക്ഷപ്പെട്ടു. ലോകം തപിക്കുന്ന സൂര്യന്റെയും, അഗ്നിയുടെയും, ശശിയുടെയും പ്രകാശിക്കുന്ന രശ്മികളെല്ലാം എന്റെ കേശങ്ങളാണ്. സർവ്വജ്ഞരായ ദ്വിജന്മാർ അതുകൊണ്ട് എന്നെ കേശവൻ എന്നു വിളിക്കുന്നു. മഹാത്മാവായ ഉതത്ഥ്യന്റെ ഭാര്യ ഗർഭംധരിച്ചിരിക്കെ ഉതത്ഥ്യൻ ഒരുദിവസം ദേവമായയാൽ അവിടംവിട്ട സന്ദർഭം നോക്കി ആ മഹാത്മാവിന്റെ ഭാര്യയുടെ അടുത്ത് ബൃഹസ്പതി തന്റെ കാമനിവൃത്തിക്കുവേണ്ടി ചെന്നെത്തി. ആ മുനീന്ദ്രൻ അനുനയം പറഞ്ഞ് മൈഥുനത്തിന്ന് അവളെ പിടിച്ചപ്പോൾ ഗർഭസ്ഥനായ, പഞ്ചഭൂതങ്ങൾ ഒത്തവനായ, ശിശു വിളിച്ചുപറഞ്ഞു. കൗന്തേയാ, 'അല്ലയോ വരദാ, അമ്മയുടെ ഗർഭത്തിൽ ആദ്യം

വന്നവൻ ഞാനാണ്. ഇനി ഇവിടെ വേറെ ഒരാൾക്കു കിടക്കുവാൻ സ്ഥലമില്ല! എന്നെ ബുദ്ധിമുട്ടിക്കരുത്.' ഇതു കേട്ടപ്പോൾ ബൃഹസ്പതിക്കു ക്രോധമായി. അവൻ കുട്ടിയെ ശപിച്ചു: 'മൈഥുനത്തിന് ഒത്തുകൂടുന്ന സമയത്ത് എന്നെ നീ തടുക്കുകയാൽ, അമ്പട കേമാ, നീ എൻെറ ശാപം കൊണ്ട് അന്ധനാകട്ടെ.' ഋഷീന്ദ്രൻെറ ശാപംമൂലം കുട്ടി അന്ധനായി ഭവിച്ചു. അവൻ വളരെക്കാലം കുരുടനായിരുന്നു. അങ്ങനെ ദീർഘതമസ്സ് എന്ന പേരുണ്ടായി. അവൻ നാലുവേദങ്ങളും വേദാംഗങ്ങളുമൊക്കെ കേട്ടുപഠിച്ച് ഋഷിയായി. ഗുഹ്യമായ എൻെറ നാമം അവൻ പിന്നെ പല പ്രാവശ്യം ഉരുവിട്ടു. അവൻ ശമനിയമങ്ങളോടെ വിധിപ്രകാരം കേശവാ! കേശവാ! എന്നു ജപിക്കുകയാൽ അവൻെറ അന്ധത നീങ്ങി കണ്ണിനു കാഴ്ച ലഭിച്ചു. അവൻ ഗൗതമൻ എന്ന പേരിൽ പ്രസിദ്ധനായി അർജ്ജുനാ! 'എൻെറ കേശവാ!' എന്ന നാമോച്ചാരണം എല്ലാ ദേവന്മാർക്കും മുനിമാർക്കുപോലും വരദമാണെന്ന് നീ ധരിക്കുക! സോമനോടൊത്തുചേർന്ന് അഗ്നി ഏകയോനിത്വം പ്രാപിച്ചു. ഈ ചരാചരങ്ങൾചേർന്ന ജഗത്ത് അഗ്നിയും സോമനും ചേർന്നതാണ്. അഗ്നി സോമമയമാണ് ഏകയോന്യാത്മകന്മാരാണ് അഗ്നീഷോമന്മാർ. ദേവകൾ അഗ്നിമുഖന്മാരാണ്. (ദേവന്മാർക്കു ഹവിസ്സ് അഗ്നിയിൽ അർച്ചിക്കുന്നു. അഗ്നിയാകുന്ന മുഖത്താൽ ദേവന്മാർ അതിനെ അനുഭവിക്കുന്നു.) ഏകയോനിത്വംകൊണ്ട് അഗ്നിഷോമന്മാർ പരസ്പരം അർഹന്മാരായി ലോകങ്ങളെ ധരിച്ചു എന്നും പുരാണത്തിലുണ്ട്.''

**342. നാരായണീയം – സൃഷ്ടിയുടെ പ്രാരംഭാവസ്ഥ –**
അർജ്ജുനൻ പറഞ്ഞു: ''എങ്ങനെയാണ് മധുസൂദനാ, അഗ്നിഷോമന്മാർക്ക് ഏകയോനിവൃത്തി പണ്ടുണ്ടായത്? എനിക്കുളള ഈ സംശയം തീർത്തുതന്നാലും.''

ശ്രീ ഭഗവാൻ പറഞ്ഞു: ''എടോ പാർത്ഥാ, നിന്നോട് പുരാണം പറഞ്ഞുകേൾപ്പിക്കാം. അല്ലയോ പാണ്ഡുനന്ദനാ! ഈ പുരാണം ആത്മതേജോത്ഭവമാണ്. അത് മനസ്സുവെച്ചു കേൾക്കുക.

പ്രളയകാലം കഴിഞ്ഞ് ചതുര്യുഗം ആയിരം അവസാനിക്കുന്ന സമയത്ത് സർവ്വഭൂതങ്ങളും, സ്ഥാവരങ്ങളും ജംഗമങ്ങളുമായ സകല ഭൂതങ്ങളും അവ്യക്തമായ സർവ്വഭൂതപ്രളയത്തിൽ ജ്യോതിസ്സും ഭൂമിയും കാറ്റുമില്ലാതെ കൂരിരുട്ടായി ലോകം ഒറ്റ വെളളക്കടലായിരിക്കുമ്പോൾ, അപ്പുകൾ എന്ന ബ്രഹ്മഭൂതാഖ്യം അദ്വിതീയമായി പ്രതിഷ്ഠിച്ചിരിക്കെ, രാത്രിയില്ല, പകലില്ല, സത്തില്ല, അസത്തില്ല, വ്യക്തമില്ല, അവ്യക്തമില്ല, എന്ന വിധമായിരിക്കെ, ഈയൊരവസ്ഥയിൽ നാരായണഗുണാശ്രയമായി, അജരാമരമായി, അനിന്ദ്രിയമായി, അഗ്രാഹ്യമായി, അസംഭവമായി, സത്യമായി, അഹിംസ്രമായി, പലമാതിരി പ്രവൃത്തിവിശേഷമുളളതായി, അവൈരമായി, അക്ഷയമായി, അമരമായി, അജരമായി, അമൂർത്തമായി, സർവ്വവ്യാപിയായി, സർവ്വകർത്താവായി, ശാശ്വതമായിരിക്കുന്ന തമസ്സിൽനിന്ന് അവ്യയനായി ഹരിയാകുന്ന പുരുഷൻ ആവിർഭവിച്ചു. ഇതിൽ ഒരു നിദർശനമുണ്ട്.

പകലില്ല, രാവില്ല, സത്തില്ല, അസത്തില്ല, വിശ്വരൂപമായ തമസ്സ് ഒന്നുമാത്രമേ മുൻപുണ്ടായിരുന്നുളളൂ. അതാണ് വിശ്വരൂപൻെറ രാത്രി എന്നാണ് ഇതിൻെറ അർത്ഥം പറയേണ്ടത്. ആ തമസ്സംഭവനായി ബ്രഹ്മയോനിയായിരിക്കുന്ന ബ്രഹ്മപുരുഷൻ പ്രാദുർഭവിച്ചശേഷം ആ പുരുഷൻ പ്രജകളെ സൃഷ്ടിക്കുവാൻ ഉദ്യമിക്കുമ്പോൾ കണ്ണുകളിൽനിന്ന് അഗ്നിയേയും സോമനേയും സൃഷ്ടിച്ചു. പിന്നെ ഭൂതങ്ങളെ സൃഷ്ടിച്ചതിന്നുശേഷം പ്രജകൾ ക്രമപ്രകാരം ബ്രഹ്മക്ഷത്രത്തെ ഉപാസിച്ചു. സോമൻ എന്നതാകുന്നു ബ്രഹ്മം. അവരാണ് ബ്രാഹ്മണർ. അഗ്നി എന്നതാണ് ക്ഷത്രം. ക്ഷത്രത്തേക്കാൾ ബ്രഹ്മത്തിന്ന് ബലംകൂടും. എന്തുകൊണ്ടെന്നാൽ ലോകപ്രത്യക്ഷഗുണമാണ് ഇത്. അതെങ്ങനെ?

ബ്രാഹ്മണനിൽനിന്ന് മേലെയായി ഒരു ഭൂതമുണ്ടായിട്ടില്ല. ജ്വലിക്കുന്ന അഗ്നിയിൽ ആര് ഹോമിക്കുന്നുവോ, അവൻ ബ്രാഹ്മണമുഖത്തിലാണ് ഹോമിക്കുന്നത് എന്നു വെച്ചു ഞാൻ പറയുകയാണ്. ബ്രഹ്മാവ് ഭൂതങ്ങളെ സൃഷ്ടിച്ച് ഭൂതങ്ങളെ പ്രതിഷ്ഠിച്ച് മൂന്നു ലോകത്തേയും ധരിക്കുന്നു, എന്നു മന്ത്രവാക്യംകൂടിയുണ്ട്. 'അല്ലയോ അഗ്നേ, ഭവാൻ സകല യജ്ഞങ്ങൾക്കും ഹോതാവും ദേവകൾക്കും മനുഷ്യർക്കും ജഗത്തിന്നും ഹിതനുമാകുന്നു' എന്ന്. ഇതിന്നു നിദർശനം കൂടിയുണ്ട്. 'അല്ലയോ അഗ്നേ, അങ്ങുന്നു സർവ്വ യജ്ഞങ്ങൾക്കും ഹോതാവാണ്. ദേവമനുഷ്യരോടുകൂടിയ ജഗത്തിന് ഹിതമാകുന്നു' എന്ന്. അഗ്നി യജ്ഞങ്ങൾക്കു ഹോതാവാണ്, കർത്താവാണ്. ആ അഗ്നി തന്നെയാണ് ബ്രഹ്മം.

മന്ത്രങ്ങൾ കൂടാതെ ഹവനമില്ല. പുരുഷനെക്കൂടാതെ തപസ്സുണ്ടാവില്ല. ഹവിസ്സാണ് മന്ത്രങ്ങൾക്കു പൂജയായിട്ടുളളത്. ദേവമാനുഷമഹർഷികൾക്ക് ഇതുകൊണ്ട് അഗ്നി ഹോതാവായി നിയമിക്കപ്പെട്ടു. മാനുഷമായ ഹോത്രാധികാരങ്ങളൊക്കെ ബ്രാഹ്മണന്നാണ്. അവനാണ് യാജനം വിധിച്ചിട്ടുളളത്. ക്ഷത്രിയന്മാർക്കും വൈശ്യന്മാർക്കുമില്ല. അതുകൊണ്ട് ബ്രാഹ്മണരാണ് അഗ്നിയായി നിന്നുകൊണ്ടു യജ്ഞങ്ങൾ നടത്തുന്നത്. ആ യജ്ഞങ്ങൾ ദേവകളെ തൃപ്തിപ്പെടുത്തുന്നു. ദേവകൾ ഭൂമിയെ പോഷിപ്പിക്കുന്നു. ശതപഥത്തിൽ ബ്രാഹ്മണാരംഭത്തിലുണ്ട്. വിദ്വാനായവൻ കത്തുന്ന അഗ്നിയെ ഹോമിക്കുന്നു. ബ്രാഹ്മണമുഖത്താൽ ആഹുതിയെ ഹോമിക്കുന്നു. ഇപ്രകാരം അഗ്നിഹുതന്മാരായ ബ്രാഹ്മണർ, വിദ്വാന്മാർ, അഗ്നിയെ പോഷിപ്പിക്കുന്നു.

അഗ്നിയോ വിഷ്ണുവായി എല്ലാ ഭൂതങ്ങളിലും പ്രവേശിച്ച് പ്രാണങ്ങളേ ധരിക്കുന്നു. എന്നുതന്നെയല്ല, ഇവിടെ സനൽക്കുമാരൻ പാടിയ ശ്ലോകമുണ്ട്: 'ബ്രഹ്മാവ് വിശ്വം സൃഷ്ടിച്ചതിന്നുശേഷം ആദ്യം ബ്രാഹ്മണനെ സൃഷ്ടിച്ചു. ബ്രാഹ്മണൻ വേദം പഠിച്ച് വേദത്തിൻെറ സഹായംമൂലം ബ്രഹ്മയോനികളായി സ്വർഗ്ഗംപ്രാപിക്കുന്നു. ബ്രാഹ്മണന്മാർ ബുദ്ധി, വാക്ക്, കർമ്മം, ശ്രദ്ധ, തപസ്സ് എന്നിവയാൽ ഭൂമിയേയും സ്വർഗ്ഗത്തേയും ശൈക്യത്തേയും വാഗമൃതത്തേയും താങ്ങുന്നു. സത്യത്തേക്കാൾ വലിയ ധർമ്മമില്ല. അമ്മയേക്കാൾ മീതെയായി ഗുരുവില്ല. (ഏറ്റവും കനപ്പെട്ടത് അമ്മയാണ്.) വിപ്രരേക്കാൾ മീതെയായി ഇഹത്തിലും പരത്തിലും ഐശ്വര്യദാതാക്കളുമില്ല. ബ്രാഹ്മണന്ന് ജീവിക്കുവാൻ മാർഗ്ഗമില്ലാത്ത നാട്ടിൽ കാള പൂട്ടുന്ന കരി വലിക്കില്ല, വണ്ടി വലിക്കില്ല, തയിര് കടയുകയില്ല, കാളതന്നെയുണ്ടാവുകയില്ല. ബ്രാഹ്മണന്ന് ജീവിക്കാൻപറ്റാത്ത നാട്ടിൽ കളളന്മാരും കൊളളക്കാരും നടമാടും. ധാർമ്മികജീവിതം താറുമാറായിക്കാണും.'

വേദപുരാണേതിഹാസങ്ങളുടെ പ്രാമാണ്യത്താൽ നാരായണമുഖോൽഗതന്മാരും സർവ്വാത്മാക്കളും സർവ്വകർത്താക്കളും സർവ്വഭാവന്മാരുമത്രേ ബ്രാഹ്മണർ. വരദനായ ആ ദേവൻെറ വാക്സംയമനകാലത്തിൽ ആദ്യമേ ഉണ്ടായവരാണല്ലോ ബ്രാഹ്മണർ.

ഇങ്ങനെ സുരാസുരവിശിഷ്ടരാണു ബ്രാഹ്മണർ. ഞാൻ ബ്രാഹ്മണസ്വരൂപനായി പണ്ട് സൃഷ്ടിച്ച സുരാസുരമഹർഷികളേയും ഭൂതവിശേഷങ്ങളേയും നിലനിർത്തുകയും നിഗ്രഹിക്കുകയും ചെയ്തിട്ടുണ്ട്. അഹല്യയെ കൈയേറുകയാൽ ഗൗതമനിൽനിന്നു ശാപമേറ്റ് ഇന്ദ്രൻ ഹരിശ്മശ്രു ആയി തീർന്നു. ആ കൗശികൻെറ ശാപം കാരണമായി ഇന്ദ്രനു

തൻെറ വൃഷണം നശിച്ചുപോയി. പിന്നെ ദേവന്മാരുടെ അനുഗ്രഹംനിമിത്തം ഒരു ആടിൻെറ വൃഷണം ആ സ്ഥാനത്ത് മാറ്റിവെക്കപ്പെട്ടു. അശ്വിനീദേവകൾക്ക് ഗ്രഹപ്രതിരോധം നിമിത്തം വജ്രമോങ്ങിയ പുരന്ദരൻെറ കൈകളെ ച്യവനൻ സ്തംഭിപ്പിച്ചു. യജ്ഞധ്വംസംമൂലം കോപിച്ച ദക്ഷൻ പിന്നെയും തപസ്സുചെയ്തു. ശിവൻെറ നെറ്റിയിൽ കണ്ണുപോലെ മറ്റൊന്നുണ്ടാക്കി. ത്രിപുരവധത്തിന്ന് ദീക്ഷിച്ചിരുന്ന രുദ്രൻെറ നേരെ അസുരഗുരുവായ ശുക്രൻ കോപിച്ച് തൻെറ തലയിൽനിന്നു ജടകൾ പറിച്ചെടുത്ത് പ്രയോഗിച്ചു. അതിൽനിന്നു സർപ്പങ്ങളുണ്ടായി. ആ സർപ്പങ്ങൾ ചെന്നു ശിവനെ കടിക്കുവാൻ തുടങ്ങി. തന്മൂലം ശിവൻെറ കണ്ഠം വിഷംകൊണ്ടു നീലനിറമായി. ആദ്യത്തെ സ്വായംഭുവമന്വന്തരത്തിൽ നാരായണൻ കൈകൊണ്ട് ശിവൻെറ കണ്ഠത്തിൽ പിടിക്കുകയാലാണ് നീലകണ്ഠനായത്.

അമൃതിന്നുവേണ്ടി പാലാഴിമഥനം ചെയ്യുന്ന കാലത്ത് ആംഗിരസനായ ബൃഹസ്പതി ആ കടലിൻെറ തീരത്ത് ചെന്ന് 'പുരശ്ചരണ'ക്രിയ ചെയ്യുന്ന സമയത്ത് കുറച്ചു ജലം കൈയിലെടുത്ത് ആചമിക്കുമ്പോൾ ജലം വല്ലാതെ കലങ്ങിയ മട്ടിൽ കണ്ടു. ഇങ്ങനെ ജലം തന്നിൽ തെളിയാതെ കണ്ടപ്പോൾ ബൃഹസ്പതിക്ക് കോപമുണ്ടായി. ബൃഹസ്പതി സമുദ്രത്തെ ശപിച്ചു. 'എടോ സമുദ്രമേ, ഞാൻ ആചമിക്കുമ്പോൾ നീ എന്നോട് ബഹുമാനം കാണിക്കാതെ കലങ്ങിനിന്നു! തെളിഞ്ഞില്ല. നീ മഹാധിക്കാരിതന്നെ! ഞാൻ നിന്നെ ശപിക്കുന്നു. ഇന്നുമുതൽ നിന്നിൽ ഭയങ്കരന്മാരായ മത്സ്യങ്ങൾ, തിമിംഗലങ്ങൾ, ആമകൾ മുതലായ ജന്തുക്കൾ വസിച്ച് നിന്നെ കലക്കിക്കൊണ്ടിരിക്കട്ടെ!' അന്നുമുതൽ വെള്ളം ജലജന്തുക്കൾ കലർന്നതായിത്തീർന്നു.

ത്വഷ്ടാവിൻെറ പുത്രനായ വിശ്വരൂപൻ ദേവകൾക്ക് പുരോഹിതനായിത്തീർന്നു. അസുരന്മാരുടെ മരുമകനാണു താനും. അവൻ ദേവകൾക്ക് പരസ്യമായും അസുരന്മാർക്കു രഹസ്യമായും യജ്ഞഭാഗം നല്കി. അപ്പോൾ ഹിരണ്യകശിപുവിനെ മുന്നിൽ നിർത്തിക്കൊണ്ട് അസുരന്മാർ വിശ്വരൂപൻെറ അമ്മയായ സഹോദരിയോട് വരം ആവശ്യപ്പെട്ടു.

'അല്ലയോ സഹോദരി, ഭവതിയുടെ പുത്രനായ ത്വഷ്ടാവ് എന്ന വിശ്വരൂപൻ മൂന്നുതലയുള്ള വിദ്വാനാണല്ലോ! അവൻ ദേവകളുടെ പുരോഹിതനായി വെളിവിൽ ദേവകൾക്ക് ഭാഗംനല്കുന്നു. ഞങ്ങൾക്കു വളരെ രഹസ്യമായി ഒളിവിലാണു നല്കുന്നത്. അതുകൊണ്ട് എന്തു സംഭവിക്കുന്നു എന്നു ഭവതി അറിയുന്നുണ്ടോ? ദേവകൾ വർദ്ധിക്കുകയും, ഞങ്ങൾ ക്ഷയിക്കുകയും ചെയ്യുന്നു. അതുകൊണ്ടു ഭവതി ഒരു കാര്യം ചെയ്യണമെന്നപേക്ഷിക്കുന്നു. അവനെ ഈ ദേവപൂജയിൽനിന്നു തടയുകയും ഞങ്ങളെ ഭജിക്കുമാറാക്കുകയും ചെയ്യണം.'

ഈ അഭ്യർത്ഥന കേട്ട് അമ്മ പോയി നന്ദനവനത്തിലിരിക്കുന്ന വിശ്വരൂപനെക്കണ്ടു പറഞ്ഞു: 'ഉണ്ണീ, നീ എന്താണ് ശത്രുപക്ഷം വർദ്ധിപ്പിച്ച് മാതുലപക്ഷം ക്ഷയിപ്പിക്കുന്നത്? അങ്ങനെ ചെയ്യുവാൻ പാടുണ്ടോ മകനേ!'

വിശ്വരൂപൻ അമ്മയുടെ വാക്കുകേട്ട് 'അമ്മ പറഞ്ഞതു തെറ്റി നടക്കാൻ പാടില്ല' എന്നുപറഞ്ഞ് ഹിരണ്യകശിപുവിൻെറ അടുത്തുചെന്ന് അവനെ പൂജിച്ച് അവിടെ കൂടി. ഇതുസംബന്ധമായി ബ്രഹ്മപുത്രനായ വസിഷ്ഠൻ ഹിരണ്യകശിപുവിനെ ശപിച്ചു: 'എടോ ഹിരണ്യകശിപു, നീ എന്നെ വിട്ട് മറ്റൊരു ഹോതാവിനെ വരിച്ചത് ന്യായമായോ? അന്യായമായ പ്രവൃത്തി ചെയ്തതുമൂലം നിൻെറ ഈ യജ്ഞം കഴിയുന്നതിന്നുമുമ്പ് അപൂർവ്വമായ, ആരും കാണാത്തമട്ടിലുള്ള ഒരു സങ്കരജന്തുവിൽനിന്നു നീ വധിക്കപ്പെടട്ടെ!' വസിഷ്ഠൻെറ ഈ ശാപംമൂലമാണ് നരസിംഹമൂർത്തിയാൽ ഹിരണ്യകശിപു വധിക്കപ്പെട്ടത്.

പിന്നെ വിശ്വരൂപൻ മാതാവിൻെറ വംശത്തിന് അഭിവൃദ്ധിയുണ്ടാക്കിക്കൊണ്ട് തപസ്സിൽ ഇരിപ്പായി. ഇന്ദ്രന്ന് ഈ തപസ്സ് ഒട്ടും ഇഷ്ടമായില്ല. ഇന്ദ്രൻ വിശ്വരൂപൻെറ തപസ്സുമുടക്കുവാൻ സുന്ദരികളായ അപ്സരസ്ത്രീകളെ പറഞ്ഞുവിട്ടു. ആ സുന്ദരികളെക്കണ്ട് വിശ്വരൂപൻെറ മനസ്സിളകി. ഒട്ടും താമസിയാതെ അവൻ അവരിൽ സക്തനായി. തങ്ങളിൽ അവൻ സക്തനായി എന്നു കണ്ട അപ്സരസ്ത്രീകൾ പറഞ്ഞു: 'ഞങ്ങൾ വന്നവഴിക്കുതന്നെ പോവുകയാണ്' എന്ന്. ഇതു കേട്ടപ്പോൾ ത്വഷ്ടാവ് അവരോടു പറഞ്ഞു, 'പോവുകയോ? എങ്ങോട്ട്? പാടില്ല! നിങ്ങൾ എന്നോടുകൂടി ഇവിടെ ഇരിക്കണം! പോകരുത്. നിങ്ങൾക്കു നന്മയുണ്ടാകും.' ഇതുകേട്ടപ്പോൾ അവർ അവനോടു പറഞ്ഞു: 'എടോ വിശ്വരൂപാ, ഞങ്ങൾ ദേവസ്ത്രീകളായ അപ്സരസ്സുകളാണ്. പണ്ടുതന്നെ പ്രഭവിഷ്ണുവും വരദനുമായ ദേവേന്ദ്രനെ വരിച്ചവരാണ് ഞങ്ങൾ.'

ദേവസ്ത്രീകളുടെ വാക്കുകേട്ട് വിശ്വരൂപൻ പറഞ്ഞു: 'അങ്ങനെയാണോ! എന്നാൽ ഞാൻ കാണിച്ചുതരാം. ഒറ്റ നിമിഷംകൊണ്ട് ഞാൻ ഇന്ദ്രാദിദേവകളെ ഇല്ലാതാക്കിത്തരാം' എന്നു പറഞ്ഞ് വിശ്വരൂപൻ മന്ത്രങ്ങൾ ജപിച്ചു. ആ മന്ത്രങ്ങൾകൊണ്ട് ത്രിശിരസ്സ് വർദ്ധിച്ചു. ഒരു മുഖംകൊണ്ട് അവൻ എല്ലാ ലോകങ്ങളിലും ക്രിയാവാന്മാരായ ബ്രാഹ്മണർ യജ്ഞങ്ങളിൽ ശരിയായവിധം ഹോമിക്കുന്ന ഹോമം പാനംചെയ്തു. പിന്നെ ഒരു മുഖംകൊണ്ട് അന്നം ഭക്ഷിച്ചുകൊണ്ടിരുന്നു. മൂന്നാമത്തെ ശിരസ്സുകൊണ്ട് ഇന്ദ്രാദിദേവകളേയും പാനംചെയ്യുവാൻ തുടങ്ങി. ഈ നിലയിലായപ്പോൾ ഇന്ദ്രൻ സോമപാനം ചെയ്ത് തൻെറ ശരീരം നല്ലപോലെ തടിപ്പിച്ചു. എന്നാലും വർദ്ധിച്ചുവന്നുകൊണ്ടിരിക്കുന്ന വിശ്വരൂപനെക്കണ്ടു ഭയചിന്താകുലനായി. ഇന്ദ്രൻ ദേവകളോടുകൂടി ബ്രഹ്മാവിൻെറ അരികിൽച്ചെന്ന് ഇപ്രകാരം പറഞ്ഞു: 'പിതാമഹാ! ഞങ്ങൾ ആപത്തിലായിരിക്കുന്നു. വിശ്വരൂപൻ എല്ലാ യജ്ഞങ്ങളിലും നന്നായി ഹോമിക്കുന്ന ഞങ്ങൾക്കുള്ള യജ്ഞഭാഗം, സോമം പാനംചെയ്യുന്നു. ഞങ്ങൾക്ക് യജ്ഞഭാഗം കിട്ടാതായിരിക്കുന്നു, ഞങ്ങൾ ക്ഷയിക്കുന്നു ഭഗവാനേ! അസുരവർഗ്ഗം വർദ്ധിച്ചുവരുന്നു പിതാമഹാ! അതുകൊണ്ട് ഉടനെ ഞങ്ങൾക്കു ശ്രേയസ്സ് ചെയ്യണേ!'

ദേവന്മാരുടെ ആവലാതികേട്ട് പിതാമഹൻ അവരോട് പറഞ്ഞു: 'ഭാർഗ്ഗവനായ ദധീചിമഹർഷി തപസ്സുചെയ്യുന്നുണ്ട്. നിങ്ങൾ അദ്ദേഹത്തിൻെറ അടുത്തുചെന്ന് വരം ആവശ്യപ്പെടുക! അദ്ദേഹം നിങ്ങൾക്കുവേണ്ടി ദേഹത്യാഗം ചെയ്യും. അവൻെറ എല്ലെടുത്ത് അതുകൊണ്ട് വജ്രായുധം തീർത്തുകൊള്ളുക.'

ബ്രഹ്മാവിൻെറ ഉപദേശം കൈക്കൊണ്ട് ദേവകൾ മടങ്ങി. ഭഗവാൻ ദധീചിമഹർഷി തപസ്സുചെയ്യുന്ന ദിക്കിൽ ചെന്നു. ഇന്ദ്രാദികളായ ദേവകൾ അദ്ദേഹത്തിൻെറ അടുത്തുചെന്ന് അഭ്യർത്ഥിച്ചു: 'ഭഗവാനേ, അങ്ങയുടെ തപസ്സ് കുശലമായി അഭംഗമായി നടക്കുന്നുണ്ടല്ലോ!'

കുശലപ്രശ്നംചെയ്ത ദേവകളോടു ദധീചൻ പറഞ്ഞു: 'ദേവന്മാരേ, നിങ്ങൾക്കു സ്വാഗതം! ഈയുള്ളവൻ നിങ്ങൾക്ക് എന്ത് സേവനമാണ് ചെയ്യേണ്ടതെന്ന് ആജ്ഞാപിച്ചാലും! നിങ്ങൾ പറയുന്നതെന്തോ, അതു ചെയ്യുവാൻ ഞാൻ സന്നദ്ധനാണ്!'

അവൻെറ വാക്കുകേട്ട് ദേവന്മാർ മഹർഷിയോടു പറഞ്ഞു: മഹാശയാ! ലോകഹിതത്തിന്നുവേണ്ടി അങ്ങ് ദേഹത്യാഗം ചെയ്യണം!' എന്ന്. ദേവകൾ പറഞ്ഞ വാക്കു

കേട്ടു കാര്യം ഗ്രഹിച്ച മഹർഷി അങ്ങനെതന്നെ യാതൊരു വൈമനസ്യവുംകൂടാതെ, സുഖദുഃഖങ്ങളിൽ സമചിത്തനായ യോഗി, ആത്മാവിനെ സമാധിയിലാക്കി ദേഹം ഉപേക്ഷിച്ചു. അവൻെറ പരമാത്മാവൊഴിഞ്ഞപ്പോൾ അവൻെറ അസ്ഥികൾ എടുത്തു കൂട്ടിയിണക്കി വജ്രം എന്ന ആയുധമുണ്ടാക്കി. 'അഭേദ്യവും, അപ്രധൃഷ്യവും, ബ്രഹ്മാസ്ഥികൊണ്ടുണ്ടാക്കിയതും, വിഷ്ണു പ്രവേശിച്ചതുമായ ആ വജ്രംകൊണ്ട് ഇന്ദ്രൻ വിശ്വരൂപനെ വധിച്ചു. അവൻെറ തലകൾ അറുക്കുകയും ചെയ്തു. അതിന്നുശേഷം വിശ്വരൂപൻെറ ശരീരം കടഞ്ഞിട്ടുണ്ടായവനും, ത്വഷ്ടാവ് സൃഷ്ടിച്ചവനും, വൈരിയുമായ വൃത്രനെ ഇന്ദ്രൻ വധിച്ചു.

ഇങ്ങനെ രണ്ടു ബ്രഹ്മഹത്യകൾ ഇന്ദ്രൻ ചെയ്തു. ആ ബ്രഹ്മഹത്യാ പാപമേറ്റ ഇന്ദ്രൻ ഭയപ്പെട്ട് ദേവരാജ്യം വിട്ട് ഓടിക്കളഞ്ഞു. മാനസസരസ്സിലെ വെള്ളത്തിലുണ്ടായ തണുത്ത താമരയിലയിൽ ചെന്നുകൂടി. അതിൽ അഷ്ടൈശ്വര്യസിദ്ധനായ ഇന്ദ്രൻ അണുമാത്രനായി താമരത്തണ്ടിൻെറ തുളയിൽ കടന്നുകൂടി. ബ്രഹ്മഹത്യാമയത്തിൽപ്പെട്ട് ത്രിലോകനാഥനായ ഇന്ദ്രൻ അസ്തമിച്ചിരിക്കെ ജഗത്തിന്ന് നാഥനില്ലാത്ത മട്ടായി. ദേവകളെ രജസ്സും തമസ്സും ബാധിച്ചു. മഹർഷിമാരുടെ മന്ത്രങ്ങൾ നടക്കാതായി. രക്ഷസ്സുകൾ പുറപ്പെട്ടുതുടങ്ങി. വേദവും നഷ്ടപ്രായമായി. ഇന്ദ്രനില്ലാത്ത ലോകങ്ങൾ ബലംക്ഷയിച്ച് സുപ്രധൃഷ്യങ്ങളായി. ഈ നില വന്നപ്പോൾ ദേവന്മാരും ഋഷികളും കൂടിയാലോചിച്ചു. ഭൂമിയിൽ ആയുസ്സിൻെറ പുത്രനായ നഹുഷനെ ദേവലോകത്തിൽ കൊണ്ടുപോയി ദേവരാജാവായി അഭിഷേകം ചെയ്തു നഹുഷൻ, സർവ്വതേജോഹരനായിത്തീർന്ന അവൻ, നെറ്റിയിൽ ജ്വലിക്കുന്ന അഞ്ഞൂറ് ജ്യോതിസ്സുകളോടുകൂടി സ്വർഗ്ഗം പാലിച്ചു. അങ്ങനെ ലോകങ്ങൾ അതാതു പ്രകൃതിയിൽ വന്നുചേർന്നു. എല്ലാവരും സ്വസ്ഥന്മാരും ഹൃഷ്ടന്മാരുമായി.

അങ്ങനെയിരിക്കെ ഒരു ദിവസം നഹുഷൻ പറഞ്ഞു: 'ശചീദേവിയൊഴികെ ഇന്ദ്രൻേറതായ സകലതും എൻെറ അധീനത്തിലായിട്ടുണ്ട്. ഇനി എന്തുവേണം! ശചീദേവിയും എൻെറ അധീനത്തിലാകണം!' എന്നു പറഞ്ഞ് നഹുഷൻ ശചീദേവിയുടെ അരികിൽച്ചെന്നു.

ശചീദേവിയുടെ അടുത്തുചെന്ന് നഹുഷൻ ഇപ്രകാരം പറഞ്ഞു. 'സുഭഗേ, ശചീദേവി, ഞാൻ ദേവകൾക്ക് ഇന്ദ്രനാണ്. ഭവതി എന്നെ ഭജിച്ചാലും'.

ഇതുകേട്ട് ശചീദേവി അവനോട് അഭ്യർത്ഥിച്ചു: 'അല്ലയോ മഹാനുഭാവാ! അങ്ങ് പ്രകൃത്യാ ധർമ്മവത്സലനും സോമവംശോത്ഭവനുമാണല്ലോ. പരപത്നീധർഷണം അങ്ങയ്ക്ക് ചേർന്നതല്ലല്ലോ രാജാവേ!'

ഇതുകേട്ട് നഹുഷൻ അവളോടു വീണ്ടും പറഞ്ഞു: ശചീദേവീ, ഞാൻ ഇന്ദ്രപദവിയിലാണ് ഇരിക്കുന്നതെന്ന് ഭവതി മനസ്സിലാക്കുന്നില്ലേ? ഞാൻ ഇന്ദ്രൻെറ രാജ്യരത്നങ്ങളെല്ലാം ഹരിക്കുന്നവനാണ്. ഇതിൽ ഭവതി അധർമ്മം കാണുകയാണോ? നീയും ഇന്ദ്രൻ ഉപഭോഗിച്ചിരുന്നവളാണല്ലോ. എന്തൊക്കെ ഇന്ദ്രൻെറ വകയായിരുന്നുവോ, ഇപ്പോൾ അതൊക്കെ എനിക്കു ചേർന്നതാണ്.'

ശചീദേവി അവനോടു പറഞ്ഞു: 'മഹാശയാ! എനിക്ക് ഒരു വ്രതം അവസാനിപ്പിക്കേണ്ടതുണ്ട്. അതിനിടയ്ക്ക് എന്നെ സമീപിക്കരുത്. എൻെറ വ്രതം അവസാനിക്കുവാൻ കുറച്ചു ദിവസമേയുള്ളൂ. അതു കഴിഞ്ഞാൽ ഞാൻ അങ്ങയുടെ അടുക്കൽ വന്നുകൊള്ളാം.' ശചിയുടെ അഭ്യർത്ഥന നഹുഷൻ സസന്തോഷം അനുവദിച്ചു.

ശചീദേവി ദുഃഖശോകാർത്തയായി, ഭർത്തൃദർശനലാലസയായി നഹുഷഭയാക്രാന്തയായി, ബൃഹസ്പതിയുടെ സമീപത്തെത്തി. വല്ലാതെ ഭയചകിതയായി അവളെ ബൃഹസ്പതി ദർശിച്ചു. ധ്യാനനിമഗ്നനായ ബൃഹസ്പതി അവളുടെ കാര്യത്തിൻെറ ഗൗരവം മനസ്സിലാക്കി. ഭർത്തൃകാര്യതല്പരയായ അവളോട് ബൃഹസ്പതി പറഞ്ഞു: 'ഈ വ്രതത്തോടും തപസ്സോടുംകൂടിയ ഭവതി വരദയായ ഉപശ്രുതീദേവിയെ ആഹ്വാനംചെയ്യുക! അവൾ നിനക്ക് ഇന്ദ്രനെ കാണിച്ചുതരും'.

ബൃഹസ്പതിയുടെ നിർദ്ദേശം സ്വീകരിച്ച് അവൾ മഹാനിയമത്തിൽ നിന്നുകൊണ്ട് വരദയായ ഉപശ്രുതീദേവിയെ മന്ത്രങ്ങൾകൊണ്ട് ആഹ്വാനംചെയ്തു. ഉടനെ ഉപശ്രുതി ശചിയുടെ അടുക്കലെത്തി. 'ഇതാ ഞാൻ എത്തിയിരിക്കുന്നു! ഭവതിക്ക് എന്തിഷ്ടമാണ് ഞാൻ ചെയ്യേണ്ടത്?' എന്നു പറഞ്ഞു. ശചി അവളുടെ മുമ്പിൽ തലനിലത്തു മുട്ടുമാറ് കുമ്പിട്ടു നമസ്കരിച്ച് അവളോടു പറഞ്ഞു: 'ഭഗവതീ, ഭവതി എൻെറ ഭർത്താവിനെ കാണിച്ചുതന്നാൽ കൊള്ളാം. 'ഭവതി സത്യയും ഋതയുമാണല്ലോ.' ഇതു കേട്ടപ്പോൾ ഉപശ്രുതി അവളെ കൊണ്ടുപോയി മാനസസരസ്സിലെത്തിച്ചു. അവിടെ താമരവളയത്തിൻെറയുള്ളിലിരിക്കുന്ന ഇന്ദ്രനെ കാണിച്ചുകൊടുത്തു. മെലിഞ്ഞു വിളർത്ത നിലയിൽ നിഷ്പ്രഭയായ തൻെറ ഭാര്യയെക്കണ്ട് ഇന്ദ്രൻ ചിന്തിച്ചു: 'അമ്പോ! എനിക്കു വലിയ ദുഃഖം വന്നുകൂടി. നഷ്ടനായ ഭർത്താവിനെ അന്വേഷിച്ചു ദുഃഖാർത്തയായ പത്നി ഇവിടെ എത്തി. ശചീദേവി, നീ എങ്ങനെ കഴിച്ചുകൂട്ടുന്നു?

തൻെറ ഭർത്താവിൻെറ ചോദ്യംകേട്ട് ശചി പറഞ്ഞു: 'അല്ലയോ നാഥാ നഹുഷൻ എന്നെ പത്നിയാക്കാൻവേണ്ടി വന്നു വിളിക്കുന്നു. അവനോടു ഞാൻ ഒരു കാലം കുറിച്ചു വെച്ചിരിക്കയാണ്. ആ കാലമാകുമ്പോൾ അവൻ എൻെറ സമീപത്തെത്തും. ഞാൻ എന്ത് ചെയ്യേണ്ടൂ നാഥാ.''

ഭാര്യയുടെ വിലാപംകേട്ട് ഇന്ദ്രൻ പറഞ്ഞു: 'ഭദ്രേ, ഭവതി ചെന്ന് നഹുഷനോടു പറയുക. 'അപൂർവ്വമായ വാഹനത്തിൽക്കയറിവന്ന് ഭവാൻ എന്നെ വിവാഹംചെയ്താലും' എന്ന്. ''ഇന്ദ്രന്നു വലിയ വാഹനങ്ങളുണ്ട്. മനസ്സിന്ന് ഇഷ്ടപ്പെട്ടവയിൽ ഞാൻ കയറിയിട്ടുണ്ട്. അങ്ങ് അവയിലൊന്നിലും കയറിയാൽപ്പോരാ. ഇന്ദ്രന്ന് കഴിയാത്തതും ലഭിക്കാത്തതുമായ ഒരു വാഹനമായിരിക്കണം അത്,'' എന്നു പറയുക!'

ഇന്ദ്രൻെറ നിർദ്ദേശംകേട്ട് ശചി സന്തോഷിച്ചു. അവൾ പോവുകയും ചെയ്തു. ഇന്ദ്രൻ പിന്നെയും ബ്രഹ്മഹത്യയെ ഭയപ്പെട്ട് താമരവളയത്തിൽ വീണ്ടും പോയൊളിച്ചു.

ഇന്ദ്രാണിയായ ശചീദേവി പറഞ്ഞപ്രകാരം നഹുഷൻെറ അടുത്തുചെന്നു. അവളെ കണ്ടപ്പോൾ നഹുഷന്ന് സന്തോഷമായി. നഹുഷൻ പറഞ്ഞു: 'ഭവതി പറഞ്ഞ വ്രതകാലം കഴിഞ്ഞിരിക്കും?' ഇതു കേട്ടപ്പോൾ ശചി, ഇന്ദ്രൻ തനിക്കു പറഞ്ഞുതന്ന നിർദ്ദേശം അനുസരിച്ച് നഹുഷനോടു പറഞ്ഞു: 'സപ്തർഷിമാരെക്കൊണ്ട് പല്ലക്കെടുപ്പിച്ച് അങ്ങ് എൻെറയടുത്തു വരിക. എന്നാൽ ഞാൻ അങ്ങയെ വേൾക്കാം.'

നഹുഷൻ സസന്തോഷം സമ്മതിച്ചു. നിശ്ചയിച്ച ദിവസം നഹുഷൻ മഹർഷിമാരെക്കൊണ്ട് വാഹനമെടുപ്പിച്ച് ശചിയുടെ അടുക്കലേക്കു നടന്നു. അപ്പോൾ മൈത്രാവരുണിയായ കുംഭസംഭവൻ, അഗസ്ത്യമഹർഷി, നഹുഷൻെറ ധിക്കാരത്തെ ഓർത്തു. നഹുഷൻ മഹർഷിമാരെ ധിക്കരിച്ചതിനെപ്പറ്റിപ്പറഞ്ഞപ്പോൾ നഹുഷൻ അഗസ്ത്യനെ ഒരു ചവിട്ടു കൊടുത്തു. ഉടനെ അഗസ്ത്യൻ നഹുഷനെ ശപിച്ചു: 'അകൃ

ത്യം ചെയ്യുന്ന പാപീ, നീ സ്വർഗ്ഗത്തിൽനിന്ന് ഭൂമിയിലേക്കു വീഴുക! ഭൂമിയും പർവ്വതങ്ങളും നില്ക്കുന്ന കാലത്തോളം നീ ഭൂമിയിൽ പെരുമ്പാമ്പായി കിടക്കുക!' മഹർഷി ശപിച്ച യുടനെ ആ നരവാഹനത്തിൽനിന്ന് നഹുഷൻ ഭൂമിയിലേക്കു വീണു.

പിന്നേയും മൂന്നു ലോകത്തിനും നാഥനില്ലാതായി. ദേവകളും ഋഷികളും കൂടിയാലോചിച്ചു. ഇന്ദ്രനെ കൊണ്ടു വരുവാൻവേണ്ടി വിഷ്ണുഭഗവാനെ ശരണം പ്രാപിച്ചു. അവർ പ്രാർത്ഥിച്ചു: 'ഭഗവാനേ, ബ്രഹ്മഹത്യ ബാധിച്ചിരിക്കുന്ന ഇന്ദ്രനെ രക്ഷിക്കണേ!'

ദേവന്മാരുടെ പ്രാർത്ഥനകേട്ട് വരദനായ ഭഗവാൻ അവരോട് പറഞ്ഞു: 'ഇന്ദ്രൻ വൈഷ്ണവമായ അശ്വമേധ മഖം ചെയ്യട്ടെ! എന്നാൽ ഇന്ദ്രന്നു നഷ്ടപ്പെട്ട സ്ഥാനം തിരിച്ചുകിട്ടും.'

പിന്നെ ദേവകളും ഋഷിമാരും ഇന്ദ്രനെ കാണാതെ വിഷമിച്ച് ശചിയോടു പറഞ്ഞു: 'ശുഭേ, വേഗത്തിൽപ്പോയി ഭവതി ഇന്ദ്രനെ കൂട്ടിക്കൊണ്ടുവരൂ!'

അവൾ വീണ്ടും ആ സരസ്സിലേക്ക് ചെന്നു. അപ്പോൾ ഇന്ദ്രൻ സരസ്സിൽനിന്നു കയറി ബൃഹസ്പതിയുടെ അടുത്തു ചെന്നു. ഇന്ദ്രന്നുവേണ്ടി അശ്വമേധമഹാമഹം നടത്തി. അതിൽ കൃഷ്ണസാരംഗമേദ്ധ്യാശ്വത്തെവിട്ട് അതിനെത്തന്നെ വാഹനമാക്കി മരുത്പതിയായ ഇന്ദ്രനെ ബൃഹസ്പതി വ്യോമസ്ഥാനത്തിലെത്തിച്ചു.

പിന്നെ ദേവേന്ദ്രൻ ദേവർഷിമാരാൽ സ്തുതനായി സ്വർഗ്ഗത്തിൽ വാണരുളി നിഷ്കന്മഷനായിത്തീർന്നു. ബ്രഹ്മഹത്യയെ പെണ്ണ്, അഗ്നി, വൃക്ഷം, പശു എന്നീ നാലു സ്ഥാനങ്ങളിലായി ഭാഗിച്ചുനല്കി.

അങ്ങനെ ഇന്ദ്രൻ ബ്രഹ്മതേജസ്സിന്റെ പ്രഭാവംകൊണ്ടു വർദ്ധിച്ച്, ശത്രുവധം ചെയ്ത് സ്വസ്ഥാനത്തെത്തി.

പണ്ട് ആകാശഗംഗയിൽ ചെന്ന് ഭരദ്വാജമഹർഷി ആചമിച്ചു. മൂന്നടിവെച്ച് വിഷ്ണുഭഗവാൻ അടുത്തെത്തി. ഭരദ്വാജൻ അവനെ വെള്ളത്തോടെ കൈകൊണ്ടെടുത്തു മാറത്തടിച്ചു. അങ്ങനെ അവൻ മാറിൽ അടയാളപ്പെട്ടവനായി ത്തീർന്നു.

ഭൃഗുമഹർഷി ശപിച്ചതുമൂലം അഗ്നി സർവ്വഭക്ഷനായി ത്തീർന്നു. അദിതി ദേവകൾക്ക് അന്നംവെച്ചുണ്ടാക്കി. ആ അന്നംകഴിച്ച് ശക്തരായ ദേവന്മാർ അസുരരെ കൊല്ലണം എന്നതായിരുന്നു അവളുടെ ഉദ്ദേശം. അവിടേക്ക് 'ബുധൻ' വ്രതചര്യാവസാനത്തിൽച്ചെന്ന് അദിതിയോട് 'ഭിക്ഷതന്നാലും' എന്നു പറഞ്ഞു. അദിതി പറഞ്ഞു: 'ആദ്യമായി ഈ അന്നം ദേവകൾ ഭക്ഷിക്കണം, അതിന്നാണ് വെച്ചുണ്ടാക്കുന്നത്. അവർക്കുകൊടുക്കാതെ മറ്റാർക്കും നല്കുന്നതല്ല.'

ഉടനെ ബ്രഹ്മഭൂതനായ ബുധൻ അദിതിയെ ഭിക്ഷ കൊടുക്കാത്തതിൽ കോപിച്ചു ശപിച്ചു: 'അദിതിക്ക് വയറ്റിൽ വേദനയുണ്ടാകട്ടെ! അണ്ഡസംജ്ഞനായ വിവസ്വാന്റെ രണ്ടാംജന്മത്തിൽ അണ്ഡമാതാവായ അദിതിക്ക് വയറ്റിൽ വേദനയുണ്ടാകട്ടെ!' ഈ ശാപം അദിതിക്ക് യഥാസമയം ഓർമ്മയുണ്ടാക്കി. തന്മൂലം ആ മാർത്താണ്ഡനായ വിവസ്വാൻ ശ്രാദ്ധദേവനായിത്തീർന്നു.

ദക്ഷന് അറുപതു പെൺമക്കളുള്ളവരിൽ പതിമ്മൂന്നു പേരെ കശ്യപനും, പത്തുപേരെ ധർമ്മനും, പത്തുപേരെ മനുവിനും, ഇരുപത്തേഴു പേരെ ചന്ദ്രനും കൊടുത്തു. ഒരുപോലെ നക്ഷത്രാഢ്യകളായ അവരിൽവെച്ച് 'രോഹിണി' യിൽ ചന്ദ്രൻ അധികം പ്രീതിയോടുകൂടിയവനായി. അപ്പോൾ മറ്റു പത്നിമാർ ഈർഷ്യയോടുകൂടി അച്ഛന്റെ അടുത്തു ചെന്ന്, ഈ കാര്യം ഉണർത്തിച്ചു: 'ഭഗവാനേ, അച്ഛാ! ഞങ്ങൾ തുല്യപ്രഭാവകളായിരുന്നിട്ടും സോമൻ രോഹിണിയെ അധികം ഭജിക്കുന്നു.'

ദക്ഷൻ പറഞ്ഞു: 'അങ്ങനെയാണോ, അത് ശരിയായില്ല. അങ്ങനെയാണെങ്കിൽ അവന്ന് ക്ഷയരോഗം ബാധിക്കട്ടെ!'

ദക്ഷന്റെ ശാപംനിമിത്തം രാജാവായ ചന്ദ്രന് യക്ഷ്മാവ് (ക്ഷയം) ബാധിച്ചു. അവൻ ക്ഷയരോഗബാധിതനായി ദക്ഷന്റെ അടുത്തുചെന്നു. ദക്ഷൻ അവനോടു പറഞ്ഞു: 'എടോ ചന്ദ്രാ! നീ നിന്റെ ഭാര്യമാരിൽ തുല്യഭാവന പുലർത്തുന്നില്ലല്ലോ. അതു ശരിയാണോ?'

ഋഷികൾ സോമനോടു പറഞ്ഞു: 'എടോ സോമാ, നീ യക്ഷ്മംകൊണ്ടു ക്ഷയിക്കുമല്ലോ! പടിഞ്ഞാറേ സമുദ്രത്തിൽ ഹിരണ്യസരസ്സ് എന്ന ഒരു തീർത്ഥമുണ്ട്. അവിടെ ചെന്ന് നീ മുങ്ങിക്കുളിക്കുക.'

ചന്ദ്രൻ ഋഷിമാരുടെ ഉപദേശപ്രകാരം ഹിരണ്യസരസ്സിൽപ്പോയി മുങ്ങിക്കുളിച്ച് ആത്മാവിനെ പാപത്തിൽനിന്ന് മോചിപ്പിച്ചു. ആ തീർത്ഥത്തിൽ സോമൻ അവഭാസിതനായതുമുതൽ ആ തീർത്ഥം പ്രഭാസമെന്ന് പ്രസിദ്ധമായിത്തീർന്നു. ആ ശാപംമൂലം ചന്ദ്രൻ ഇന്നും അമാവാസിയിൽ തീർത്ഥത്തിലിറങ്ങി കുളിച്ചുപോകുന്നു. പൗർണ്ണമാസിയിൽ മാത്രം മേലെനിന്ന് മേഘലേഖകൊണ്ട് മറഞ്ഞിരിക്കുന്ന ദേഹത്തെ കാണിക്കുന്നു. മേഘസദൃശമായ വർണ്ണവും പ്രാപിക്കുന്നു. അവന്റെ ഹൃദയത്തിലുള്ള ആശയാകുന്ന ലാഞ്ഛനം വിമലമായി ഭവിക്കുകയും ചെയ്തു.

സ്ഥൂലശിരസ്സ് എന്നു പേരായ ഒരു മഹർഷി മേരുവിന്റെ വടക്കുപടിഞ്ഞാറുഭാഗത്തു തപസ്സുചെയ്തിരുന്നു. അവൻ തപസ്സു ചെയ്യുമ്പോൾ സർവ്വഗന്ധവാഹനായി ശുചിയായ വായു വീശി ശരീരത്തിൽതട്ടി. തപസ്സുകൊണ്ട് ദേഹം തപിച്ച് മെലിഞ്ഞിരുന്ന മഹർഷി കാറ്റുകൊണ്ടപ്പോൾ, ഹൃദയംകൊണ്ട് സന്തോഷിച്ചിരിക്കുന്ന അവന് വൃക്ഷങ്ങൾ പുഷ്പശോഭ കാണിച്ചുകൊടുത്തു. ഈ സംഭവം മുനിക്കു ചേരാത്തതാകയാൽ പുഷ്പശോഭ കാട്ടിക്കൊടുത്ത വൃക്ഷങ്ങളെ മഹർഷി ശപിച്ചു. 'എടോ വൃക്ഷങ്ങളെ, തപോവിഘ്നമുണ്ടാക്കുന്ന, മനോഹരകാഴ്ചകൾ ഉണ്ടാക്കുന്ന നിങ്ങൾ എല്ലാ ഋതുക്കളിലും ഒരുപോലെ പൂക്കാതെ പോകട്ടെ!'

നാരായണൻ പണ്ട് ലോകഹിതത്തിനുവേണ്ടി 'ബഡവാമുഖൻ' എന്ന മഹർഷിയായി രൂപമെടുത്തു. അവൻ മേരുവിൽ തപസ്സുചെയ്യുമ്പോൾ വിളിച്ചിട്ടും സമുദ്രം സമീപത്തേക്കു ചെന്നില്ല. അമർഷിയായ അവൻ തന്റെ ദേഹത്തിലെ ചൂടുകൊണ്ട് സമുദ്രത്തെ സ്തംഭിതജലമാക്കിത്തീർത്തു. ആ ഋഷിയുടെ വിയർപ്പിനുതുല്യം സമുദ്രം ഉപ്പുവെള്ളമാക്കിത്തീർത്തു. എന്നിട്ട് ഋഷി പറഞ്ഞു; 'എടോ സമുദ്രമേ, നിന്നെ ആരും കുടിക്കാതാകും. നിന്റെ ജലം ബഡവാമുഖം കുടിക്കുമ്പോൾ മാത്രം മധുരമാകും.' ആ ബഡവാമുഖമെന്നത് ഇപ്പോഴും തുടർച്ചയായി സമുദ്രത്തിൽനിന്ന് വെള്ളം കുടിക്കുന്നു.

ഹിമവൽപർവ്വതത്തിന്റെ പുത്രിയായ 'ഉമ'യെന്ന കന്യകയെ രുദ്രനും ഭൃഗുവും കാമിച്ചു. മഹർഷി ഹിമവാന്റെ സമീപത്തു ചെന്നു പറഞ്ഞു: 'അല്ലയോ നാഗാധിരാജാവേ, അങ്ങയുടെ പുത്രിയായ ഉമ എന്ന കന്യകയെ എനിക്കു തരിക' ഈ അഭ്യർത്ഥന കേട്ട് ഭൃഗുവിനോടു ഹിമവാൻ പറഞ്ഞു: 'അവളെ ആഗ്രഹിക്കുന്ന വരൻ രുദ്രനാണ്.' ഇതു കേട്ടപ്പോൾ ഭൃഗു പറഞ്ഞു: 'കന്യാവരണത്തിന്നു കാംക്ഷിക്കുന്ന എന്നെ തള്ളിക്കളയുകയാൽ നീ രത്നങ്ങൾക്കു ഭാജനമാകാതിരിക്കട്ടെ!' അന്നുമുതൽ ഈ മഹർഷിയുടെ വാക്യം പറഞ്ഞമട്ടിൽത്തന്നെ നില്ക്കുന്നു. ഇപ്രകാ

രമാണ് ബ്രാഹ്മണരുടെ മാഹാത്മ്യം. ക്ഷത്രവും ബ്രാഹ്മണപ്രീതിയുംകൊണ്ടുതന്നെയാണ്, ശാശ്വതവും അവ്യയവുമായ ഭൂമിയെ പതിയാക്കി സ്വീകരിച്ച് അനുഭവിച്ചുപോന്നത്. അങ്ങനെയുള്ള ഈ ബ്രഹ്മം അഗ്നീഷോമീയമാണ്. അതാണ് ലോകത്തെ താങ്ങുന്നത് എന്നു പറഞ്ഞുവരുന്നു. അതുകൊണ്ട് സൂര്യനും സോമനും നാരായണൻെറ കണ്ണുകളാണെന്നു പറഞ്ഞുവരുന്നു.

സൂര്യരശ്മികൾ എൻെറ നേത്രരശ്മികളാണ്. സൂര്യചന്ദ്രന്മാർ ഭൂമിയെ ഉന്മേഷഭരിതമാക്കുകയും തപിപ്പിക്കുകയും വേറെവേറെ ചെയ്യുന്നു. ജ്യോതിസ്സുകളുടെ രശ്മികൾ എൻെറ കേശങ്ങളാണ്.

ബോധനം, താപനം എന്നീ സൂര്യചന്ദ്രന്മാരുടെ കർമ്മങ്ങളാൽ ലോകത്തിന്നു ഹർഷണമുണ്ടാകുന്നു. അഗ്നീഷോമന്മാർ നടത്തുന്ന ഈ കർമ്മത്താൽ ലോകത്തിന്നു സന്തോഷമുണ്ടാകുന്നു പാണ്ഡുപുത്രാ! ഈ പ്രവൃത്തിമൂലം അവർ ലോകത്തെ ഹർഷംകൊണ്ട് ഉദ്ധരിക്കുന്നു. അതുകൊണ്ടു ഞാൻ 'ഹൃഷീകേശൻ' ആയി. (സൂര്യചന്ദ്രന്മാരുടെ ഈ രശ്മിജാലത്താൽ ലോകത്തിന്ന് ബോധനതാപനങ്ങളുണ്ടാക്കി ലോകത്തെ ഹർഷംകൊണ്ടു താങ്ങുന്ന രശ്മീകേശമുളളവനായതുകൊണ്ട് ഞാൻ ഹൃഷീകേശൻ എന്ന സംജ്ഞയുളളവനായി)

ഞാൻ ഹൃഷീകേശനാണ്. ഈശാനനാണ്. വരദനാണ്. ലോകഭാവനനാണ്. യജ്ഞത്തിൽ മന്ത്രത്തോടെ എനിക്കു ഹവ്യം അർപ്പിക്കുന്നു. യജ്ഞസാരത്തെ ഞാൻ കൈക്കൊളളുന്നു. ഞാൻ ഹരിതരത്നവർണ്ണനാണ്. അതുകൊണ്ട് ഞാൻ 'ഹരി'യായി. ഞാൻ ഏറ്റവും വലിയ ധാമ (ഗൃഹ) മാണ്. സകല ചരാചരങ്ങളും ഞാനാകുന്ന ധാമത്തിൽ അധിവസിക്കുന്നു. ഭൂതങ്ങളുടെ സാരമാണ് അമൃത്. ഋതം എന്നാൽ സത്യമെന്നാണർത്ഥം. സത്യത്തിൻേറയും അമൃതത്തിൻേറയും ഇരിപ്പിടമാകയാൽ ഞാൻ 'ഋതധാമാ'വായി.

പണ്ടുകാലത്ത്, പ്രളയകാലത്ത്, പ്രളയജലത്തിൽ ഭൂമി (ഗോവ്) ആണ്ടുപോയി. ഞാൻ ഭൂമിയെ സമുദ്രത്തിൽനിന്ന് പൊക്കിക്കൊണ്ടുവന്ന് രക്ഷപ്പെടുത്തി (വിന്ദനംചെയ്തു). അങ്ങനെ ഞാൻ 'ഗോവിന്ദ'നായി. ദേവകൾ ഗോവിന്ദൻ എന്ന പേരിൽ അന്നുമുതൽ എന്നെ പുകഴ്ത്തുവാൻ തുടങ്ങി.

എൻെറ മറ്റൊരു പേരാണ് 'ശിപിവിഷ്ടൻ' എന്ന്. അതിനും കാരണമുണ്ട്. 'ശിപി' എന്ന വാക്കിന് ദേഹത്തിൽ രോമമില്ലാത്തവൻ എന്നാണ്. എല്ലാ വസ്തുക്കളും ശിപിരൂപത്തിൽ ആരിൽ ആവേശിച്ചിരിക്കുന്നുവോ, അവനാണ് 'ശിപിവിഷ്ടൻ'. അത് എന്നിലാകയാൽ ഞാൻ ശിപിവിഷ്ടൻ എന്ന പേരിൽ പ്രസിദ്ധനായി. ഋഷിയായ യാസ്കൻ പല യജ്ഞത്തിലും എന്നെ ശിപിവിഷ്ടനെന്നു പുകഴ്ത്തിപ്പാടിയിട്ടുണ്ട്. അങ്ങനെ ഞാൻ ആ പരിശുദ്ധനാമം സ്വീകരിച്ചു. ബുദ്ധിമാനായ യക്ഷൻ ഭൂമുഖത്തുനിന്നു നഷ്ടപ്പെട്ട നിരുക്തം വീണ്ടെടുത്തത് ശിപിവിഷ്ടനെന്ന പദം ജപിച്ച് ആരാധിച്ചിട്ടാണ്. ഞാൻ ഒരിക്കലും ഉണ്ടായിട്ടില്ല. ഞാൻ ഒരിക്കലും ജനിക്കുന്നില്ല. ഞാനൊരിക്കലും ജനിക്കുവാൻ പോകുന്നവനല്ല. ഞാൻ സകല ഭൂതങ്ങൾക്കും 'ക്ഷേത്രജ്ഞ'നാണ്. അതുകൊണ്ട് ഞാൻ അജനാകുന്നു. 'അജൻ' എന്ന പേരിന്നു കാരണമതാണ്.

ഞാൻ ഒരിക്കലും ക്ഷുദ്രമായതോ, അസഭ്യമായതോ പറഞ്ഞിട്ടില്ല. സത്യവേദിയായ സരസ്വതി, ബ്രഹ്മാവിൻെറ സുതയായ സരസ്വതി, ഋത എന്നറിയപ്പെടുന്നു. അവളെ ഞാൻ നാവിന്മേൽ കുടിവെച്ചിരിക്കുന്നു. അവൾ വാക്കിൻെറ ദേവതയാണ്.

അല്ലയോ പൃഥാസുതാ! ഞാൻ ആത്മാവിൽ സത്തും അസത്തും എല്ലാം പ്രവേശിപ്പിച്ചിരിക്കുന്നു. പുഷ്കരബ്രഹ്മാലയത്തിൽ മുനിമാർ എന്നെ സത്വമെന്നു വിളിക്കുന്നു. സത്വത്തിൽനിന്നു ച്യുതി എനിക്കില്ല. സത്വമാണ് ഞാൻ. നീ ഞാൻ ചെയ്തതെല്ലാം ചിന്തിക്കുക. ഈ ജന്മത്തിൽ എനിക്ക് എന്നിൽ മുമ്പുള്ളതായ സത്വം നില്ക്കുന്നുണ്ട് ധനഞ്ജയാ! നിരീഹമായ കർമ്മമുളള സത്വത്താൽ ഞാൻ അകല്മഷനാണ്. സത്വവാന്മാർക്ക് സത്വനേത്രംകൊണ്ടു കാണത്തക്കവനാണ് ഞാൻ. അതുകൊണ്ട് ഞാൻ 'സാത്വതൻ' എന്ന പേരിൽ അറിയപ്പെടുന്നു. വലിയ കാർഷ്ണായ സമായി (കാരിരുമ്പായി) ഞാൻ ഭൂമിയെ കർഷിക്കുന്നു. വലിയ കരിയുടെ (കലപ്പയുടെ) രൂപത്തിൽ ഭൂമിയെ കർഷിക്കുന്നു. എൻെറ നിറവും കൃഷ്ണമാണ്. അതുകൊണ്ട് ഞാൻ രണ്ടു നിലയിലും 'കൃഷ്ണൻ' എന്ന പേരിലറിയപ്പെടുന്നു.

ഞാൻ ഭൂമിയെ ജലമായിച്ചേർത്തു; കാറ്റിനോട് ആകാശത്തേയും ചേർത്തു; തേജസ്സുമായി കാറ്റിനെച്ചേർത്തു. അങ്ങനെ പഞ്ചഭൂതങ്ങളുടെ അതുല്യമായ അനുപാതംകൊണ്ട് ലോകസൃഷ്ടി നടത്തുകയാൽ ഞാൻ 'വൈകുണ്ഠൻ' എന്ന പേരിനാൽ പ്രസിദ്ധനായി. പരമമായ ബ്രഹ്മം നിർവ്വാണമാണ്. ഈ ധർമ്മം പരമമാണ്. അതിൽനിന്നു ച്യുതനല്ലായ്കയാൽ ഞാൻ 'അച്യുത'നായി.

ഭൂമിയും ആകാശവും ഇവ രണ്ടുമാണ് വിശ്രുതവും വിശ്വതോമുഖവും. അവയെ ധരിച്ചിരിക്കുകയാൽ ഞാൻ അധോക്ഷജനായി. വേദവിദ്വാന്മാർ വേദശബ്ദാർത്ഥത്തെ ചിന്തിച്ച് അധോക്ഷജൻ എന്ന നിരുക്തം വാക്കുകളുടെ കൂട്ടത്തിൽ പ്രശംസിക്കപ്പെടുന്നു.

ഈ ശബ്ദം, അധോക്ഷജനെന്ന പദം, ഏകാർത്ഥമാണ്. ഒരാളെപ്പറ്റി മാത്രം കുറിക്കുന്നതാണ്. അധോക്ഷജനായ നാരായണനൊഴികെ മറ്റാരുമില്ല.

ഘൃതം എന്ന അർച്ചിസ്സ് പാരിൽ പ്രാണിഗണങ്ങളുടെ പ്രാണനെ ധരിക്കുന്നു. അതുകൊണ്ട് വേദവിജ്ഞന്മാർ എന്നെ ഘൃതാർച്ചിസ്സെന്നു വിളിക്കുന്നു.

ശരീരത്തിൽ കർമ്മങ്ങളായി മൂന്നു ധാതുക്കളുണ്ട്. ഇവ പിത്തം, കഫം, വാതം എന്നീ മൂന്നുമാണ്. അവ കൂടിച്ചേർന്നു നില്ക്കുന്നു. ഇവ വികൃതങ്ങളായാൽ ദേഹത്തെ നശിപ്പിക്കുകയും, അവികൃതങ്ങളായി നിന്നാൽ ദേഹം നിലനിർത്തുകയും ചെയ്യും. അതുകൊണ്ട് ആയുർവ്വേദജ്ഞന്മാർ എന്നെ 'ത്രിധാതു' എന്നു പറയുന്നു. പ്രസിദ്ധനായ ഭഗവാൻ ധർമ്മം വൃഷനെന്നറിയുന്നു ഭാരതാ! നിഘണ്ടുപദവാക്യത്താൽ എന്നെ നീ ചിന്തിക്കുക. ഞാൻ വൃഷനാണ്. ഉത്തമനെന്നാണ് ആ പദത്തിൻെറ അർത്ഥം. കപി വരാഹൻ. ശ്രേഷ്ഠൻ, ധർമ്മം എന്നീ പദങ്ങളെല്ലാം വൃഷൻ, ശ്രേഷ്ഠൻ എന്ന അർത്ഥത്തിൽ പ്രയോഗിക്കപ്പെടുന്നു. അതുകൊണ്ട് കശ്യപപ്രജാപതി എന്നെ 'വൃഷാകപി' എന്നു വിളിച്ചു. അങ്ങനെ ഞാൻ വൃഷാകപിയെന്നു പ്രസിദ്ധനായി.

ദേവാസുരന്മാർ എൻെറ ശരിയായ രൂപം ധരിക്കുന്നില്ല. അവർക്കതിന്നു കഴിയുന്നില്ല. എനിക്ക് ആദിയില്ല, മദ്ധ്യമില്ല, അന്തമില്ല. ഞാൻ അനാദ്യനാണ്, പരനാണ്, അമദ്ധ്യനാണ്. സ്മൃതനാണ്, അനന്തനാണ്, മഹേശനാണ്, വിഭുവാണ്, വിശ്വസാക്ഷിയാണ്.

എടോ ധനഞ്ജയാ! ഞാൻ ശുചിയും, സുശ്രവണീയവുമായ വാക്കുകളേ കേൾക്കുകയുളളൂ. പാപങ്ങൾ ഞാൻ കേൾക്കുകയില്ല. അതുകൊണ്ടു ഞാൻ 'ശ്രുതിശ്രവസ്സാ'യി, ഞാൻ നന്ദിവർദ്ധനനായി, ഏകശൃംഗമുളള വരാഹമായി അവതരിച്ചു. ഈ ഭൂമിയെ അതിൽ പൊക്കിയെടുത്തു. അതുകൊണ്ടു ഞാൻ 'ഏകശൃംഗ'നായി. അപ്രകാരം ത്രികകുദ

(മൂന്ന് പൂഞ്ഞക്കുറ്റി) മുളള വരാഹത്തിൻെറ രൂപം എടുത്ത് ദേഹത്തിൻെറ പ്രകൃതികാരണം ഞാൻ 'ത്രികകുത്ത്' എന്നു വിഖ്യാതനായി കപിലനും, മറ്റു ചിന്തകന്മാരും വിരിഞ്ചൻ എന്ന് ആരെപ്പറ്റിപ്പറയുന്നുവോ, ആ പ്രജാപതി ഞാൻതന്നെ യാണ്. ചൈതന്യത്താൽ സകലതും ചെയ്യുന്നത് ഞാൻ തന്നെയാണ്. വിദ്യാസഹായനായി, ആദിസ്ഥനായി നിൽക്കുന്ന ഞാൻ സനാതനനാണ്. കപിലനാണു ഞാൻ എന്നു സാംഖ്യജ്ഞന്മാരായ ആചാര്യന്മാർ പറയുന്നു.

ഹിരണ്യഗർഭൻ, ദ്യുതിമാൻ, ഛന്ദസ്സിൽ സ്തുതിക്കപ്പെടുന്നവൻ, യോഗങ്ങളാൽ പൂജ്യൻ എന്നീ നിലയിൽ ഊഴിയിൽ അറിയപ്പെടുന്നവൻ ഞാൻതന്നെയാണ്. ഇരുപത്തോരായിരം ഋക്കുകളിൽ ഋഗ്വേദമായി പറയുന്നത് എന്നെത്തന്നെയാണ്. ആയിരം ശാഖയായ സാമമായി വേദവേദികൾ പാടുന്നതും എന്നെത്തന്നെയാണ്. ആരണ്യകത്തിൽ എൻെറ ഭക്തന്മാരായ, ദുർല്ലഭരായ, വിപ്രന്മാർ നൂറ്റിയൊന്ന് ശാഖകളുള്ളത് ഏതിലോ ആ യജൂർവ്വേദത്തിൽ യജൂർവ്വേദകർമ്മം ചെയ്യുന്ന ഋത്വിക്ക് എന്നെപ്പറ്റിയാണ് ഗാനംചെയ്യുന്നത്. കൃത്യകളൊത്ത പഞ്ചകല്പമായ അഥർവ്വവേദമുണ്ടല്ലോ അതു വിപ്രന്മാർ ഞാനായി കല്പിക്കപ്പെടുന്നു. അഥർവ്വജ്ഞന്മാരും അപ്രകാരംതന്നെ കല്പിക്കുന്നു. അപ്രകാരംതന്നെയാണ് ശാഖാഭേദവും ശാഖാഗീതികളും. സ്വരം വർണ്ണം ഉച്ചാരണം ഇവയൊക്കെയും ഞാൻതന്നെ നിർമ്മിച്ചതാണ് എന്നു നീ ധരിക്കുക. വാമദേവൻ കാണിച്ച മാർഗ്ഗത്തെ പിൻതുടർന്ന് മഹാത്മാവായ പാഞ്ചാലൻ, എൻെറ അനുഗ്രഹത്താൽ ആ നിത്യഭൂതൻെറ മുഖത്തുനിന്ന് വേദത്തിലെ പദോച്ചാരണ ക്രമംനേടി. ബാഭ്രവ്യഗോത്രജനായ ഗാലവൻ മുമ്പേതന്നെ ആ ക്രമങ്ങളെ ശീലിച്ച് സന്യാസം സ്വീകരിച്ച് എൻെറ അനുഗ്രഹം നേടി. (വാമദേവൻ കാണിച്ച മാർഗ്ഗം എന്നതു ധ്യാനത്തിൻെറ മാർഗ്ഗമാണ്. വാമൻ മഹാദേവനായ രുദ്രനാണ്) കണ്ഡരീകനും ബ്രഹ്മദത്തനും മഹാശക്തന്മാരായിരുന്നു. അവർ ജനനമരണമാകുന്ന സംസാരദുഃഖത്തെപ്പറ്റി ചിന്തിച്ചു. എൻെറ അനുഗ്രഹംമൂലം അവർ ഏഴു ജന്മത്തിലും മെച്ചപ്പെട്ട യോഗം സ്വീകരിച്ച് മുക്തിനേടി.

പണ്ട് ഞാൻ ഒരു കാര്യത്തിന്നുവേണ്ടി ധർമ്മൻെറ പുത്രനായി ജനിച്ചു. അതുകൊണ്ട് ഹേ കുരുശാർദ്ദൂലാ! ഞാൻ ധർമ്മജനാകുന്നു.

നരനാരായണന്മാർ മുമ്പ് അവ്യയമായ തപസ്സു ചെയ്തു. അത് ഗന്ധമാദനപർവ്വതത്തിൽ ധർമ്മയാനത്തിൽ പോയിട്ടാണ്. പണ്ടു നാലു രൂപത്തിൽ ധർമ്മൻെറ പുത്രന്മാരായി നാരായണൻ ജനിച്ചു. നരൻ, നാരായണൻ, ഹരി, കൃഷ്ണൻ എന്നീ നാലു പേരായി നാലു രൂപത്തിൽ നാരായണൻ പിറന്നു. അതിൽ നരനും നാരായണനും തപസ്സു ചെയ്യുവാൻ ഗന്ധമാദനത്തിൽ ചെന്നു.

ഈ സന്ദർഭത്തിൽ പ്രസിദ്ധമായ ദക്ഷയാഗം നടന്നു, ദക്ഷൻ ആ യാഗത്തിൽ രുദ്രന്ന് യജ്ഞഭാഗം നൽകിയില്ല. ദധീചിമഹർഷിയുടെ പ്രേരണയാൽ രുദ്രൻ യാഗം തകർത്തുവിട്ടു. അവൻ തൻെറ ശൂലം ചാട്ടിവിട്ടു. അത് ആകാശത്തിൽ ജ്വലിച്ചു. ആ ശൂലം ചെന്നു ദക്ഷൻെറ യജ്ഞശാലയിൽ കടന്ന് സകലത്തേയും നശിപ്പിച്ചതിന്നുശേഷം ശക്തിയിൽ പാഞ്ഞ് നരനാരായണന്മാരുടെ നേരെ, ബദര്യാശ്രമത്തിൽ നമ്മുടെ നേരെ വന്നു. നാരായണൻെറ നെഞ്ചിൽ അതു ശക്തിയായി ചെന്നിടിച്ചു. ആ ശൂലത്തിൻെറ ആക്രമണംമൂലം നാരായണൻെറ കേശങ്ങൾ പച്ചനിറമായി ശോഭിച്ചു. അവിടന്നങ്ങോട്ട് ഞാൻ 'മുഞ്ജകേശൻ' എന്നു പ്രസിദ്ധനായി. മഹാത്മാവായ നാരായണൻ 'ഹും' എന്ന ഒരു ഹുങ്കാരശബ്ദമുണ്ടാക്കിയ ഉടനെ അതു മടങ്ങിപ്പോയി ശിവൻെറ കൈകളിൽത്തന്നെ ചെന്നുചേർന്നു. അപ്പോൾ ശിവന്നു കോപമുണ്ടായി, ശക്തരായ നരനാരായണന്മാരോട് എല്ക്കുവാൻ തുടങ്ങി. ഉടനെ നാരായണൻ ശിവൻെറ കഴുത്തിൽ പിടികൂടി. വിശ്വമൂർത്തിയായ നാരായണൻ അവനെ കൈകൊണ്ടു പിടിച്ചപ്പോൾ ഉടനെ ശിവൻെറ കണ്ഠം നീലനിറമായി. അവൻ നീലകണ്ഠൻ എന്നു പ്രസിദ്ധനായി. ഉടനെ നരൻ രുദ്രനെ ഹനിക്കുന്നതിന് ഇഷീകപ്പുല്ലെടുത്തു മന്ത്രം ജപിച്ചുവിട്ടു. അപ്പോൾ അതു ശക്തമായ ഒരു ഘോര വെണ്മഴുവായി മാറി. ആ മഴുവെടുത്ത് ഞാൻ ശങ്കരൻെറ നേരെ എറിഞ്ഞു. എന്നാൽ ആ പരശു കഷണമായിത്തീർന്നു. അന്നുമുതൽ ഞാൻ 'ഖണ്ഡപരശു' എന്ന പേരിൽ പ്രസിദ്ധനായി.''

അർജ്ജുനൻ പറഞ്ഞു: ''ഈ യുദ്ധത്തിൽ അല്ലയോ വാർഷ്ണേയാ, മൂന്നു ലോകത്തിന്നും ശമം ലഭിക്കുന്നതിനുവേണ്ടി ആരാണ് ജയിച്ചത്? പറയൂ ജനാർദ്ദനാ!''

ശ്രീഭഗവാൻ പറഞ്ഞു: ''രുദ്രനാരായണാത്മാക്കൾ തമ്മിൽ അണഞ്ഞപ്പോൾ സർവ്വലോകങ്ങളും ഭയപ്പെട്ടു വിറച്ചുപോയി. അഗ്നി ഹവിസ്സിനെ സ്വീകരിച്ചില്ല. ഭാവിതാത്മാക്കളായ ഋഷികൾക്കു വേദം തോന്നാതെയായി. രജസ്സും തമസ്സും വാനവരിലും വ്യാപിച്ചു. ഭൂമി കുലുങ്ങി. ആകാശം പിളർന്നു. സകല തേജസ്സും നിഷ്പ്രഭമായി. വിധി തൻെറ ഇരിപ്പിടം വിട്ട് ഇളകി. കടൽ വറ്റിപ്പോയി, ഹിമവാൻ തകർന്നു. ഇങ്ങനെ അശുഭമായ നിമിത്തം വന്നപ്പോൾ അല്ലയോ പാണ്ഡുപുത്രാ! ബ്രഹ്മാവ് യോഗ്യരായ ദേവർഷികളോടു ചേർന്ന് യുദ്ധം നടക്കുന്ന ദിക്കിൽ ക്ഷണത്തിൽ ചെന്നെത്തി. അനിരുക്തകനായ (നിർവ്വചിക്കപ്പെടുവാൻ വയ്യാത്തവനായ) നാന്മുഖൻ തൊഴുത് രുദ്രനോടു പറഞ്ഞു: 'ലോകങ്ങൾക്കെല്ലാം ശിവം വന്നുചേരട്ടെ! വിശ്വനായകാ, ജഗത്തിൻെറ ഹിതത്തിന്നായി അങ്ങ് ആയുധം വെയ്ക്കണേ! എന്തൊന്നാണ് അക്ഷരമായും, അവ്യക്തമായും, ഈശനായും, ലോകവിഭാവനമായും, കൂടസ്ഥമായും, കർത്തൃനിർദ്വന്ദ്വമായും കർത്താവായും അറിയപ്പെടുന്നത് വ്യക്തിത്വം സ്വീകരിച്ച അതിൻെറ ശുഭമായ മൂർത്തി ഒന്നുതന്നെയാണ്. നാരായണനും നരനുമാകുന്ന ധർമ്മകുലോദ്വഹന്മാർ വലുതായ തപസ്സുളളവരാണ്. ദേവശ്രേഷ്ഠന്മാരാണ്, മഹാവ്രതന്മാരാണ്. ഞാൻ ഒരു കാര്യത്തിന്നുവേണ്ടി അവരുടെ പ്രസാദത്തിൽനിന്നു ജനിച്ചവനാണ്. ഉണ്ണീ, ശങ്കരാ, നീയും അദ്ദേഹത്തിൻെറ ക്രോധത്തിൽനിന്നുത്ഭവിച്ചവനാണ്. ആദ്യസൃഷ്ടിയിൽ സനാതനനായ ദേവനെ, വരദനെ, എന്നോടൊപ്പം വിബുധന്മാരോടുംകൂടി നീ പ്രസാദിപ്പിച്ചാലും! വൈകരുത്. ലോകർക്കു ശാന്തി ലഭിക്കട്ടെ!''

ഇപ്രകാരം ബ്രഹ്മാവു പറഞ്ഞപ്പോൾ രുദ്രൻ തൻെറ ക്രോധാഗ്നിയെ വിട്ടു. പെട്ടെന്ന് പ്രഭുവായ നാരായണനെ പ്രസാദിപ്പിച്ചു വരദനും വരേണ്യനും പ്രഭുവുമായ നാരായണനെ ശങ്കരൻ ശരണംപ്രാപിച്ചു. അപ്പോൾ വരദനും ജിതേന്ദ്രിയനും, ജിതക്രോധനുമായ ദേവൻ പ്രീതനായി രുദ്രനോടൊത്തുചേർന്നു. ഋഷിമാരും ദേവകളും ബ്രഹ്മവും പൂജിച്ചപ്പോൾ ജഗത്തിൻെറ ഈശ്വരനായ ഹരി ഈശ്വരനായ ദേവനോടു പറഞ്ഞു: 'അല്ലയോ ശങ്കരാ, നിന്നെ കാണുന്നവൻ ആരോ, അവൻ എന്നെക്കാണുന്നു! നിന്നിൽ ഭക്തനാരോ, അവൻ എന്നിലും ഭക്തനാണ്. നമ്മൾക്കു തമ്മിൽ യാതൊരു ഭേദവുമില്ല. ഈ നിലയിൽനിന്ന് നിൻെറ ബുദ്ധി തെറ്റിപ്പോകരുതേ! ഇന്നുമുതൽ എൻെറ മാറിലുളള ശ്രീവത്സം എന്ന ചിഹ്നം ശൂലത്തിൻെറ ചിഹ്നമായി വരട്ടെ! എൻെറ കൈകൊണ്ട് അടയാളപ്പെടുത്തപ്പെട്ട നീയും ശ്രീകണ്ഠനായി ഭവിക്കും.''

ശ്രീഭഗവാൻ പറഞ്ഞു: ''ഇപ്രകാരം തമ്മിൽ ചെയ്തുവെച്ച ലക്ഷണം നേടിയതിന്നുശേഷം രുദ്രനോട് ഏറ്റവും

സഖ്യത്തോടെ ആ മഹർഷികൾ ചേർന്നു. വാനോരെ വിട്ട് അവ്യഗ്രമായി വലിയ തപസ്സിലേർപ്പെട്ടു. അല്ലയോ പാർത്ഥാ, 'നാരായണജയത്തെ' ഞാൻ നിന്നോടു പറഞ്ഞു. എൻെറ നാമങ്ങളുടെ ഗൂഢമായ അർത്ഥവും ഞാൻ അതിൻെറ പ്രാധാന്യത്തോടെ വ്യക്തമായി ഋഷിമാർ പറഞ്ഞ വിധം നിന്നോടു പറഞ്ഞു. ഇങ്ങനെ പല രൂപത്തിലും ഞാൻ ഭൂമിയിൽ ചരിക്കും. അല്ലയോ കൗന്തേയാ, ഇപ്രകാരം ബ്രഹ്മലോകത്തും എല്ലാ ലോകങ്ങൾക്കും മുകളിലുള്ള പുണ്യലോകത്തിലും ഞാൻ ചരിക്കും.

അല്ലയോ അർജ്ജുനാ, പോരിൽ ഞാൻ കാത്തവനായ നീ വലിയ ജയം നേടി. യുദ്ധംതുടങ്ങിയാൽ നിൻെറ മുമ്പിലായി നടക്കുന്നവൻ ആരായിരുന്നുവെന്ന് നീ അറിഞ്ഞിട്ടുണ്ടോ, അതു കപർദ്ദിയായ ദേവദേവനാണ്, രുദ്രനാണ്. അല്ലയോ പാർത്ഥാ, അതു നീ മനസ്സിലാക്കണം. അവൻ ക്രോധജ്ഞനായ കാലനാണെന്ന് ഞാൻ നിന്നോട് ഇതാ പറയുന്നു. അവൻ മുമ്പെ കൊന്ന ശത്രുക്കളെയാണല്ലോ നീ വധിച്ചത്! അപ്രമേയപ്രഭാവാഢ്യനും ദേവദേവനുമായ ഉമേശനെ, അക്ഷയഹരനായ വിശേശദേവനെ നമസ്കരിക്കുക. വീണ്ടും ക്രോധജനെന്ന് ഞാൻ ആദ്യം നിന്നോട് ആരെപ്പറ്റിയാണോ പറഞ്ഞത് അവൻെറ പ്രഭാവംതന്നെയാണ് നീ ഈ കേട്ടത് ധനഞ്ജയാ!''

**343. നാരായണീയം - ശ്വേതദ്വീപിലെ കാഴ്ചയെപ്പറ്റി നാരദൻ നാരായണനോടു പറയുന്നു -** ശൗനകൻ പറഞ്ഞു: ''അല്ലയോ സൂതാ! നീ മഹത്തായ കഥയാണല്ലോ പറഞ്ഞത്. ഇതുകേട്ട് മുനിമാരെല്ലാം അത്ഭുതപ്പെട്ടു. സർവ്വ ആശ്രമാഭിഗമനത്തേക്കാൾ, സർവ്വതീർത്ഥാവഗാഹത്തേക്കാൾ എല്ലാം ഫലം നല്കുന്നതാണ് നാരായണകഥാശ്രവണം. അല്ലയോ സൂതാ, നാരായണകഥപോലെ ഫലം തരുന്നതായി മറ്റൊന്നുമില്ല. നാരായണനെ ആശ്രയിക്കുക എന്നതു പുണ്യമാണ്. എല്ലാ പാപങ്ങളേയും അതു മോചിപ്പിക്കും. ആദ്യംമുതൽക്കേ ആ ചരിത്രംകേട്ട് നമ്മൾ പുണ്യവാന്മാരായി സംശുദ്ധരായി. ദുർദ്ദശനും ഭഗവാനുമായ ദേവൻ ലോകരെല്ലാം വണങ്ങുന്ന ദേവനാണ്. ബ്രഹ്മാവും മറ്റു ദേവന്മാരും നാരായണനെ വണങ്ങുന്നു.

നാരദൻ ഹരിയായ ആ നാരായണനെ കണ്ടു. അത് ആ ദേവന്ന് ഇഷ്ടംതന്നെയായിരുന്നു. സൂതപുത്രാ! ആ ജഗന്നാഥനെ, അനിരുദ്ധതനുസ്ഥനെ, കണ്ട നാരദൻ വീണ്ടും ആ നരനാരായണന്മാരെ ബദര്യാശ്രമത്തിൽ (ഹിമവാനിൽ) ചെന്നു കാണുവാൻ പോകുന്നുവോ? എന്താണ് നാരദൻ അങ്ങനെ വേഗത്തിൽ പോന്നത്? കാരണം പറയുമോ?''

സൂതൻ പറഞ്ഞു: ''പരീക്ഷിത്തിൻെറ പുത്രനായ ജനമേജയൻ അപ്രകാരം സത്രം നടക്കുമ്പോൾ, മറ്റു കർമ്മങ്ങൾ വിധിപ്രകാരം നടക്കുമ്പോൾ, അല്ലയോ ശൗനകാ, കൃഷ്ണദ്വൈപായനമഹർഷിയോട്, തൻെറ മുത്തച്ഛൻെറ മുത്തച്ഛനോട്, ജനമേജയരാജാവ് ചോദിച്ചു.''

ജനമേജയൻ പറഞ്ഞു: ''ശ്വേതദ്വീപ് വിട്ടുപോന്ന ദേവർഷിശ്രേഷ്ഠനായ നാരദൻ, ഭഗവാൻെറ വാക്യം എപ്പോഴും സ്മരിക്കുന്ന ഋഷിവര്യൻ, പിന്നെ എന്തുചെയ്തു? ബദര്യാശ്രമത്തിലെത്തിയതിന്നുശേഷം ആ നരനാരായണന്മാരോടു ചേർന്ന നാരദൻ അവിടെ എത്രകാലം വസിച്ചു? അവർ എന്തൊക്കെ കഥകളാണ് നാരദനോടു ചോദിച്ചത്?

ഇത് ലക്ഷം ഗ്രന്ഥം (ശ്ലോകം) ഉള്ളതും പരപ്പേറിയതുമായ ഭാരതകഥയാണ്. ഏറ്റവും പ്രധാനമായ ജ്ഞാനസാഗരം ബുദ്ധിയാകുന്ന കടകോൽകൊണ്ടു കടഞ്ഞതാണ്. തയിരിന്ന് വെണ്ണപോലെയും മലയവൃക്ഷങ്ങളിൽ ചന്ദനംപോലെയും, വേദങ്ങൾക്ക് ആരണ്യകംപോലെയും, ഔഷധികൾക്ക് അമൃതംപോലെയുമാണ് തപോനിധേ, ഭവാൻ പറഞ്ഞ നാരായണകഥാസമൂഹം. ഇപ്രകാരമിരിക്കുന്ന ഭഗവാൻ, അമ്പോ! ദുർദ്ധർഷതേജസ്സാണ് നാരായണൻ. അല്ലയോ ഭൂസുരാ, കല്പാന്തത്തിൽ അവനിൽ ബ്രഹ്മാദികളായ സകല ദേവാദികളും ചെന്നെത്തുന്നു. ഋഷിമാരും, ഗന്ധർവ്വന്മാരും മറ്റു സകല ചരങ്ങളും അചരങ്ങളും അവനിൽ ചെന്നെത്തുന്നു. നാരായണനേക്കാൾ പാവനമായി മന്നിലും വിണ്ണിലും വേറെ ഒന്നുമില്ല. സർവ്വ ആശ്രമാഭിഗമനവും സർവ്വ തീർത്ഥാവഗാഹവും നാരായണകഥപോലെ ഫലംനല്കുന്നതല്ല. ആദ്യംമുതൽ ഈ പുണ്യസൽക്കഥ കേട്ട് നാം പുണ്യവാന്മാരായി സംശുദ്ധരായി. സർവ്വേശ്വരനായ ഹരിയുടെ വൃത്തം സർവ്വ അഘത്തേയും നശിപ്പിക്കും. ആശ്ചര്യമല്ല, എൻെറ പൂർവ്വികനായ അർജ്ജുനൻ കുരുക്ഷേത്രത്തിൽവെച്ചു ചെയ്ത പരാക്രമം. എന്തുകൊണ്ടെന്നാൽ വാസുദേവൻ തുണയ്ക്കുള്ളപ്പോൾ വിജയംനേടി എന്നതു നല്ലതുതന്നെ! അവന്നു സാദ്ധ്യമല്ലാത്തത് ഈ മൂന്നു ലോകത്തിലും ഇല്ലെന്നു ഞാൻ കാണുന്നു. ത്രൈലോക്യനാഥനായ വിഷ്ണു തുണച്ചില്ലേ! അല്ലയോ ബ്രാഹ്മണാ, എൻെറ പൂർവ്വജന്മാരെല്ലാവരും ധന്യന്മാർതന്നെ! അവരുടെ ഹിതവും ശ്രേയസ്സും ജനാർദ്ദനൻ നിർവ്വഹിച്ചല്ലോ. തപസ്സുകൊണ്ട് സുദൃശ്യനാണ് ലോകപൂജിതനായ ആ ദേവൻ. അവർ നേരിട്ട് ശ്രീവത്സാങ്കിതഭൂഷണനെ കണ്ടുവല്ലോ. ആ പൂർവ്വികന്മാരേക്കാൾ ധന്യനാണ് ബ്രഹ്മപുത്രനായ നാരദൻ. ഋഷിയായ നാരദൻ അല്പതേജസ്സല്ല, അവ്യയനാണ്. അവൻ ശ്വേതദ്വീപിൽ പോയി തനിയെ ഹരിയെക്കണ്ടു പോന്നവനാണ്. അവൻെറ ആ കാഴ്ച ഏററവും ദേവപ്രസാദാനുഗതമാണ്. അനിരുദ്ധതനുസ്ഥനായ ദേവനെ കണ്ടിട്ട് വീണ്ടും ബദര്യാശ്രമത്തിലേക്കു നാരദൻ നരനാരായണന്മാരെക്കാണുവാൻ പോന്നു. എന്താണിതിനു കാരണം? നാരദൻ ശ്വേതദ്വീപ് വിട്ടുപോന്ന് ബദര്യാശ്രമത്തിലെത്തി നരനാരായണന്മാരെ കണ്ടുവല്ലോ. എത്രകാലം അവിടെ പാർത്തു? അപ്പോൾ എന്തെല്ലാം ചോദ്യങ്ങൾ ചോദിച്ചു? ശ്വേതദ്വീപിൽ നിന്ന് ആ മഹാത്മാവു വന്നപ്പോൾ നരനാരായണർഷികളായ മഹാത്മാക്കൾ എന്തു പറഞ്ഞു? അതൊക്കെ എന്നോട് യഥാതത്ത്വം വിസ്തരിച്ചു പറയണേ!''

വൈശമ്പായനൻ പറഞ്ഞു: ''തേജസ്വിയായ വ്യാസഭഗവാന് ഞാൻ ഇതാ തൊഴുന്നു. ആ ഋഷിയുടെ പ്രസാദംകൊണ്ട് ഞാൻ നാരായണൻെറ സൽക്കഥ അറിയുന്നു. ശ്വേതദ്വീപിൽച്ചെന്ന് അവ്യയനായ ഹരിയെക്കണ്ട് നാരദൻ തിരിച്ചുപോന്ന് വേഗം മേരുവിൽ ചെന്നെത്തി. പരമാത്മാവ് പറഞ്ഞ ഭാരമെല്ലാം ഉള്ളിൽ വഹിച്ചു. അവനു പിന്നീട് വലിയ ഒരു ഭയം ഉണ്ടായി. വളരെ ദൂരെ വഴിപോയി ക്ഷേമത്തോടെ മടങ്ങിവന്ന് പിന്നെ മേരുവിനേയും വിട്ട് ഗന്ധമാദനത്തിലെത്തി. ആകാശത്തുനിന്നിറങ്ങി വിശാലമായ ബദരീസ്ഥലത്തെത്തി. പിന്നെ ദേവന്മാരായ ആ പുരാണർഷികളെ ക്കണ്ടു. വലിയ തപസ്സുചെയ്ത് അരുളുന്ന ആത്മനിഷ്ഠരായ വ്രതീന്ദ്രന്മാരെ, സർവ്വതും പ്രകാശിപ്പിക്കുന്ന സൂര്യനേക്കാൾ തേജസ്സുള്ള മഹാത്മാക്കളെ, ശ്രീവത്സമുള്ളവരും ജടാധരന്മാരുമായ പൂജ്യന്മാരെ, അരയന്നപാദന്മാരും അരയന്നഭുജന്മാരും തൃക്കാലിൽ ചക്രചിഹ്നമുള്ളവരും, മാർവിരിഞ്ഞും കൈകൾ നീണ്ടും വിളങ്ങുന്ന മുഷ്കചതുഷ്കരെ, അറുപതു പല്ലുള്ളവരും എട്ടു കൈകളുള്ളവരുമായ മേഘനാദന്മാരെ, നല്ല മുഖം, നല്ല നെറ്റി, നല്ല പുരികം, നല്ല ഹനു, നല്ല മൂക്ക് ഇവയോടുകൂടിയ യോഗ്യരെകണ്ടു. ആ ദേവന്മാർക്ക് ആതപത്രംപോലെയാണ് ശിരസ്സുകൾ. ഇപ്രകാരം ലക്ഷണയുക്തരായ മഹാപുരുഷന്മാരെ കണ്ട് ഹർഷത്തോടെ അവരെ നാരദൻ പൂജിച്ചു. അവർ നാരദനെ കൊണ്ടാടി സ്വാഗ

തം പറഞ്ഞ് അനാമയം ചോദിച്ചു. നാരദൻ ആ പുരുഷോത്തമന്മാരെക്കണ്ട് അന്തർമ്മതിയായിനിന്നു. താൻ ശ്വേതദ്വീപിൽക്കണ്ടവരെപ്പോലെതന്നെയിരിക്കുന്നു ഈ മഹാശയന്മാരായ മഹർഷിമാർ! നാരദൻ ഇപ്രകാരം ഉള്ളുകൊണ്ട് ചിന്തിച്ച് അവരെ വലംവെച്ചു. അവിടെ ശുഭമായ കുശപീഠത്തിൽ ഇരുന്നു. പിന്നെ തപസ്സ്, യശസ്സ്, തേജസ്സ് ഇവയോടുകൂടിയ തേജോരാശികളായ മഹർഷികൾ വളരെയേറെ ശമദമാഢ്യന്മാരായവർ പൂർവ്വപരക്രിയ ചെയ്ത്, പിന്നെ നാരദനെ പാദ്യാർഘ്യങ്ങളാൽ പൂജിച്ചു. പിന്നെ പീഠങ്ങളിൽ വാണ് ആതിഥ്യാഹ്നികം ചെയ്തു. അവർ അങ്ങനെ വാണപ്പോൾ ആ സ്ഥലം വളരെയേറെ ശോഭിച്ചു. ആജ്യാഗ്നിജ്ജ്വാലിതാഗ്നികളാൽ യജ്ഞസ്ഥലതുല്യമായി അവിടം ശോഭിച്ചു. പിന്നെ നാരായണൻ നാരദനോട് ഇരുന്ന് ആതിഥ്യം ഏറ്റ് വിശ്രമിച്ചു സുഖിക്കുമ്പോൾ പറഞ്ഞു.''

നാരായണൻ പറഞ്ഞു: ''ഭഗവാനും പരമാത്മാവും സനാതനനുമായ ഭഗവാനെ, എൻെറ പ്രകൃതിയെ ശ്വേതദ്വീപിൽ പ്പോയി ഭവാൻ കാണുകയുണ്ടായില്ലേ?''

നാരദൻ പറഞ്ഞു: ''ശ്രീമാനും, വിശ്വരൂപിയും, അവ്യയനുമായ പുരുഷേന്ദ്രനെ ഞാൻ കണ്ടു ലോകങ്ങളൊക്കെ അവിടെയുണ്ട്. ദേവന്മാരും മുനീന്ദ്രന്മാരുമുണ്ട് – നിത്യവും നിങ്ങളെ നോക്കുവാൻ ആ മഹാത്മാവിനെ ദർശിക്കുന്നു. അവ്യക്തരൂപനായ ഹരി എപ്രകാരമാണോ, അപ്രകാരം ലക്ഷണമൊത്തവനാണ്. ആ ലക്ഷണം തികഞ്ഞ വ്യക്തരൂപന്മാരാണ് നിങ്ങളും. ഞാൻ ആ ദേവൻെറ സന്നിധിയിൽ നിങ്ങളെ അവിടെ കണ്ടു. ഇപ്പോൾ പരമാത്മാവയച്ച ഞാൻ ഇവിടേക്കും എത്തി! യശസ്സ്, തേജസ്സ്, ശ്രീ എന്നിവകൊണ്ട് അവന്നു സമനായി ആരുണ്ട്? ത്രൈലോക്യത്തിൽ ധർമ്മജന്മാരായ ഞങ്ങൾ അല്ലാതെ മറ്റാരുണ്ട്? ക്ഷേത്രജ്ഞധർമ്മങ്ങളെല്ലാം അവൻ എന്നോടു പറഞ്ഞു. അവതാരങ്ങളും പറഞ്ഞുതന്നു. വരാൻ പോകുന്ന അവതാരങ്ങളെപ്പറ്റിയും പറഞ്ഞു. അവിടെയുള്ള ആ ശ്വേതപുരുഷന്മാർ പഞ്ചേന്ദ്രിയങ്ങൾ ഒഴിഞ്ഞവരാണ്. ഭക്തരായ എല്ലാവരും പ്രതിബുദ്ധരായി എന്നും പുരുഷോത്തമനായ ദേവനെ അർച്ചിക്കുന്നു. അവരോടൊത്ത് അവൻ രമിക്കുന്നു. ഭക്തപ്രിയനും പരമാത്മാവുമായ ഭഗവാൻ ദ്വിജവത്സലനാണ്. പൂജയേറ്റുകൊണ്ട് ഭാഗവതപ്രിയനായി രമിക്കുന്നു. സർവ്വഗനും, വിശ്വഭുക്കും, ദേവനും, മാധവനും, ഭക്തവത്സലനുമായ അതിബലവാനും, അതിദ്യുതിയുമായ ദേവൻ കർത്താവും കാരണവും കാര്യവുമാകുന്നു. ഹേതുവും, ജ്ഞാനവും, വിധാനവും, തത്ത്വവും, കീർത്തിയും അവൻതന്നെയാണ്. തപസ്സുകൊണ്ട് ആത്മയോഗം ചേർന്നവനും ശ്വേതദ്വീപാൽ പരനുമായ പുമാനാണ്. തേജസ്സെന്നു പറയുന്നത് അവനാണ്. സ്വയംഭാസ്സുകൊണ്ട് ഭാസിക്കുന്നവനാണ്. മൂന്നു ലോകത്തിലും ഭാവിതാത്മാവ് കല്പിച്ച ശാന്തിയാണ് അത്. ശുഭമായ ബുദ്ധികൊണ്ട് നൈഷ്ഠികവ്രതമെടുത്തവനാണ്. അവിടെ സൂര്യൻ തപിപ്പിക്കുന്നില്ല. ചന്ദ്രനും അവിടെ വിളങ്ങുന്നില്ല. ദുശ്ചരമായ തപസ്സ് ഏല്ക്കുമ്പോൾ വായുദേവൻ വീശുന്നില്ല. നിലത്ത് എട്ടു നാളം പൊന്തി വിശ്വകൃത്തായ അവൻ വേദിമേൽ ഒറ്റക്കാലിൽ നില്ക്കുന്നു. കൈകൾപൊക്കി ഉത്തരാഭിമുഖനായി നില്ക്കുന്നു, സാംഖ്യവേദങ്ങൾ ചൊല്ലി ദുസ്സരമായ തപസ്സുചെയ്ത്.

ബ്രഹ്മാവ്, ഋഷിശ്രേഷ്ഠന്മാർ, ശിവൻ എന്നിവരും മറ്റു ദേവന്മാരും, ദൈത്യദാനവാശരമുഖ്യന്മാരും, സുപർണ്ണർ, നാഗങ്ങൾ, ഗന്ധർവ്വർ, സിദ്ധർ, രാജർഷിമാർ എന്നിവർ വിധിപ്രകാരം ഹവ്യകവ്യങ്ങൾ എപ്പോഴും പ്രയോഗിക്കുന്നു. അവയെല്ലാം ആ ദേവൻെറ പാദങ്ങളിൽ എത്തുന്നു. ഏകാന്തഗതബുദ്ധികൾ എന്തു ക്രിയ ചെയ്യുന്നുവോ, അവയെല്ലാം ശിരസ്സുകൊണ്ട് ആ ദേവൻ സ്വയം എല്ക്കുന്നു. അവന്ന് ആ പ്രതിബുദ്ധാത്മാവിനേക്കാൾ ഇഷ്ടനായി മൂന്നു ലോകത്തിലും ആരുമില്ല. അതുകൊണ്ട് ഏകാന്തിത്വം പ്രാപിച്ച് ഉടനെ പരമാത്മാവ് അരുളിവിട്ട ഞാൻ ഇവിടെയും വന്നു. എന്നോട് ഭഗവാൻ ഹരി സ്വയം ഇങ്ങനെ പറഞ്ഞു: 'നിങ്ങളിൽ ഒന്നിച്ചു നിത്യവും തല്പരനായി ഞാൻ ഇരിക്കുന്നുണ്ട്.''

**344. നാരായണീയം – നരനാരായണന്മാർ നാരദനെ പ്രശംസിക്കുന്നു** – നരനാരായണന്മാർ പറഞ്ഞു: ''അല്ലയോ നാരദാ, നീ ധന്യനായിരിക്കുന്നു. നീ പ്രഭുദർശനത്താൽ അനുഗൃഹീതനായിരിക്കുന്നു. അവനെ ആരും കണ്ടിട്ടില്ല. കേവലം പത്മയോനിപോലും കണ്ടിട്ടില്ലാത്തവനാണവൻ. അവ്യക്തയോനിയായ ഭഗവാൻ, പുരുഷോത്തമൻ ദുർദ്ദർശനാണ്. നാരദാ, ഞങ്ങൾ പറഞ്ഞത് സത്യമാണ്. ഇവന്ന് ഭക്തനേക്കാൾ പ്രിയനായി ലോകത്തിൽ ആരുമില്ല. ദ്വിജസത്തമാ! അതുകൊണ്ടാണ് ആത്മാവിനെ അവൻ കാണിച്ചുതന്നത്. ദ്വിജോത്തമാ! പരമാത്മാവായ അവൻ തപസ്സുചെയ്യുന്ന ആ സ്ഥലം ഞങ്ങളല്ലാതെ മറ്റാരും പ്രാപിക്കുന്നതല്ല ദ്വിജോത്തമാ! ആയിരം സൂര്യനുദിച്ച പോലെയുള്ള ശോഭ അവന്നു നീ കണ്ടില്ലേ? ആ ശോഭ ആ സ്ഥലത്തിന്നുമുണ്ടാകും. അവനാൽ ആ സ്ഥലം പ്രശോഭിക്കുന്നുണ്ടാകും. ആ വിശ്വഭൂപതിസ്വാമിയിൽനിന്ന് ഹേ ദ്വിജാ, ക്ഷമയുള്ളവരിൽവെച്ചു ശ്രേഷ്ഠയായ ക്ഷമ (ഭൂമി) യോജിക്കുന്നു. ആ സർവ്വഭൂതഹിതനായ ദേവനിൽനിന്നു രസം ഉളവാകുന്നു. ജലത്തിന്നൊക്കുന്നതായതിനാൽ അതിന്നു ദ്രവത്വം ഉണ്ട്. രൂപഗുണാത്മകമായ തേജസ്സ് അവനിൽനിന്നുണ്ടാകുന്നു. സൂര്യന്നു തുല്യമായതിനാൽ അവൻ ശോഭിക്കുന്നു. ആ ദേവനായ പുരുഷാഗ്ര്യനിൽനിന്നു സ്പർശം അങ്ങനെയുണ്ടാകുന്നു. അതിനോടൊത്തുതന്നെ ലോകത്തിലെങ്ങും വായു വീശുന്നു. ആ സർവ്വലോകേശവിഭുവിൽനിന്ന് ശബ്ദവും ഏല്ക്കുന്നു. അതോടെ ആകാശവും ചേരുന്നു. അതിൽ വെളിവായി നില്ക്കുന്നു. ആ ദേവനിൽനിന്ന് സർവ്വഭൂതഗമായ മനം ഉണ്ടാകുന്നു. അതിനോടൊത്ത് ചന്ദ്രൻ പ്രകാശഗുണധാരിയാകുന്നു. സൽഭൂതോൽപാദകമായ സ്ഥാനം വേദസംജനകമാണ്. ഹവ്യകവ്യാശിയായ ഭഗവാൻ വിദ്യാഢ്യനായി അതിൽ നില്ക്കുന്നു. ലോകത്തിൽ കല്മഷംവിട്ടു പുണ്യപാപങ്ങൾ തീർന്നവർ ക്ഷേമമാകുന്ന വഴിയിൽ ചെല്ലും. അവർക്ക് ഹേ ദ്വിജസത്തമാ, സർവ്വലോകതമോഹാരിയായ ആദിത്യൻ ദ്വാരമാണുപോലും. ആദിത്യദഗ്ദ്ധസർവ്വാംഗർ ആർക്കും എങ്ങും അദൃശ്യരായി പരമാണുപ്രായരായി ആ ദേവനിൽച്ചെന്നു ചേരും. അവിടെ നിന്നും മുക്തരായി അനിരുദ്ധതനുസ്ഥരായി മനോഭൂതരായി, പ്രദ്യുമ്നനിൽ ചെന്നെത്തും. പിന്നെ പ്രദ്യുമ്നമുക്തരായി ജീവസങ്കർഷണനിലും സാംഖ്യദ്വിജേന്ദ്രന്മാർ ഭഗവത്ഭക്തരോടു ചേർന്നു ചെല്ലുന്നു. പിന്നെ ത്രിഗുണഹീനന്മാരായ അവർ പരമാത്മാവിലായി, ക്ഷേത്രജ്ഞനായ നിർഗ്ഗുണാത്മാവിൽ പ്രവേശിക്കുന്നു. സർവ്വാവാസനായ വാസുദേവൻ ക്ഷേത്രജ്ഞനാണെന്നുള്ള തത്ത്വം നീ ധരിക്കുക. മനസ്സമാധിയുള്ളവരായ നിയതന്മാർ യതേന്ദ്രിയരാണ്. ഏകാന്തഭാവം പൂണ്ട അവർ വാസുദേവനിൽ ചെന്നെത്തും. ഞങ്ങൾ ധർമ്മൻെറ ഗൃഹത്തിൽ ജനിച്ചവരാണ്. ഉഗ്രമായ തപസ്സ് ഞങ്ങൾ ഈ വിശാലയിൽ ചെയ്തിട്ടുണ്ട്. സുരപ്രിയങ്ങളായ അവതാരങ്ങൾ ആ ദേവന്നുണ്ടാകും. അത് മൂന്നു ലോകവും വാഴുന്നവരുടെ നന്മയ്ക്കായിട്ടാണ് ദ്വിജാ! ഞങ്ങൾ മുറേ തന്നെ കർമ്മവിധിയൊത്തവരും മുഖ്യമായ, സർവ്വകൃച്ഛ്റമായ വ്രതം സ്വീകരിച്ചവരുമാണ് ദ്വിജാ! അല്ലയോ ദ്വിജോത്തമാ, നിന്നെ ഞങ്ങൾ ശ്വേതദ്വീപിൽവെച്ചു കാണുകയുണ്ടായി. ഭഗവാനുമായിച്ചേർന്ന് അപ്രകാരം നീ സങ്ക

ല്പിച്ചുനിന്നു. ചരാചരങ്ങൾ നിറഞ്ഞ ഈ മൂന്നു ലോകത്തിലും ഞങ്ങൾ അറിയാത്തതൊന്നുമില്ല. എല്ലാം അറിയുന്നുണ്ട്. ശുഭാശുഭവും ഭാവിയും ഭൂതവും വർത്തമാനവുമെല്ലാം അറിയുന്നു. അവയെല്ലാം ആ ദേവദേവൻ നിന്നോടു പറഞ്ഞുതന്നുവല്ലോ മഹർഷേ!''

വൈശമ്പായനൻ പറഞ്ഞു: ''അവർ ഈ പറഞ്ഞ മൊഴി കേട്ട് അത്യുഗ്രമായ തപസ്സിൽ നാരദൻ പ്രവേശിച്ചു. നാരദൻ നരനാരായണന്മാരെ തൊഴുത് നാരായണപരായണനായി നാരായണപരമായ മന്ത്രങ്ങൾ ജപിച്ച് യഥാവിധി ദിവ്യമായ ആയിരം വർഷം നരനാരായണാശ്രമത്തിൽ പാർത്തു. തേജസ്വിയായ നാരദമഹർഷി നരനാരായണന്മാരോടുകൂടി ആ ദേവനെ അർച്ചിച്ച് ബദര്യാശ്രമത്തിൽ വസിച്ചു.''

**345. നാരായണീയം - വരാഹാകൃതിപൂണ്ട ഭഗവാൻ പിതൃപൂജനത്തെപ്പറ്റി പ്രതിപാദിക്കുന്നു** - വൈശമ്പായനൻ പറഞ്ഞു: ''കുറച്ചുകാലം കഴിഞ്ഞതിന്നുശേഷം ബ്രഹ്മപുത്രനായ നാരദൻ ദൈവകർമ്മം ചെയ്ത് യഥാന്യായം പിതൃകർമ്മവും അനുഷ്ഠിച്ചു. അപ്പോൾ അവനോടു ധർമ്മാത്മജനിൽ മൂത്തവനായ പ്രഭു, നരൻ പറഞ്ഞു: 'ദൈവപിത്ര്യാദികളിൽ ഹേ ദ്വിജാ, നീ ആരെയാണ് യജിക്കുന്നത്? ബുദ്ധിമാന്മാരിൽ ശ്രേഷ്ഠനായ മഹർഷേ, ഭവാൻ എന്നോടു ശരിക്കു പറയൂ! എന്തു കർമ്മമാണ് അങ്ങു ചെയ്യുന്നത്? ഇതിൽനിന്നു ഭവാൻ എന്തു ഫലമാണ് ഇച്ഛിക്കുന്നത്?''

നാരദൻ പറഞ്ഞു: ''അങ്ങ് എന്നോട് മുമ്പെ ഒരവസരത്തിൽ പറഞ്ഞിട്ടുണ്ടല്ലോ ദൈവക്രിയകൾ ചെയ്യേണമെന്ന് ദൈവതമാണ് പരമമായ യജ്ഞമെന്നും പരമാത്മാവ് സനാതനനാണെന്നും അങ്ങു പറഞ്ഞിട്ടുണ്ടല്ലോ. അത് മനസ്സിൽ കാര്യമായി ധരിച്ചുകൊണ്ടുതന്നെയാണ് ഞാൻ എന്നും അവ്യയവൈകുണ്ഠനുമായ ദേവനെ യജിക്കുന്നത്. അവനിൽനിന്നു പണ്ട് ലോകപിതാമഹനായ ബ്രഹ്മാവുണ്ടായി. ആ പരമേഷ്ഠിയായ ബ്രഹ്മാവ് പ്രസാദത്തോടെ ദക്ഷനെ സൃഷ്ടിച്ചു. ഞാൻ ബ്രഹ്മാവിന്റെ ആദ്യപുത്രനാണ്. എങ്കിലും ദക്ഷപുത്രനായിട്ടാണ് വെളിയിൽ വന്നത്. ഞാൻ പിതൃക്കൾക്ക് യജിക്കുന്നു. നാരായണനും യജിക്കുന്നു. ഇപ്രകാരം ആ ഭഗവാൻ നാരായണൻതന്നെയാണ് എനിക്ക് അച്ഛനും അമ്മയും പിതാമഹനും. എല്ലാ യജ്ഞത്തിലും പിതൃക്കളെ പൂജിക്കുന്ന പൂജയേല്ക്കുന്നത് വിശ്വാത്മാവായ നാരായണൻതന്നെയാണ്. ഒരുകാലത്ത് പിതാക്കളായ ദേവന്മാർ തങ്ങളുടെ മക്കൾക്ക് ശ്രുതികൾ പഠിപ്പിച്ചു. ആ ജ്ഞാനം നഷ്ടമായപ്പോൾ പഠിപ്പിച്ച ഗുരുക്കന്മാർതന്നെ, അവർ പഠിപ്പിച്ച മക്കളിൽനിന്നുതന്നെ അത് നേടേണ്ടിവന്നു. അങ്ങനെ പുത്രന്മാർ പിതാക്കന്മാർക്ക് മന്ത്രങ്ങൾ ഉപദേശിച്ചു. അങ്ങനെ പുത്രന്മാർ അച്ഛന്മാർക്ക് ഗുരുജനങ്ങളായി. (പണ്ട് ദേവന്മാർ അസുരന്മാരുമായി യുദ്ധത്തിനുപോയ കാലത്ത് വേദങ്ങളും മന്ത്രങ്ങളുമൊക്കെ തങ്ങളുടെ മക്കൾക്കും ശിഷ്യന്മാർക്കും ഉപദേശിച്ചു. യുദ്ധം വളരെക്കാലം നീണ്ടുനിന്നു. യുദ്ധം ജയിച്ചു മടങ്ങിവന്നപ്പോൾ അവർക്കു വേദങ്ങളും മന്ത്രങ്ങളും തോന്നാതെയായി. പഠിച്ചതെല്ലാം പരിശീലനത്തിന്റെ അഭാവത്തിൽ നഷ്ടപ്പെട്ടു. അങ്ങനെ അച്ഛന്മാർ മക്കളെ വിളിച്ച് വേദങ്ങളും മന്ത്രങ്ങളും അവരിൽനിന്നു പഠിച്ചു. ഗുരുനാഥന്മാരെപ്പോലെ മക്കൾ ഇരുന്ന് അച്ഛന്മാരെ തങ്ങളുടെ ശിഷ്യന്മാരാക്കി പഠിപ്പിച്ചു. ഇതിൽനിന്നു ധരിക്കേണ്ടത് പ്രായത്തിന്റെ വ്യത്യാസം ഗുരുശിഷ്യബന്ധത്തിന്നു ബാധകമല്ലെന്നും ജ്ഞാനമാണ് മാനനീയമായിട്ടുള്ളതെന്നുമാണ്. ബ്രാഹ്മണൻ ബഹുമാനിക്കപ്പെടുന്നത് ജ്ഞാനത്താലാണ്, പ്രായത്താലല്ല.) അന്നു ദേവകൾ ചെയ്തതെന്തെന്ന് നിങ്ങൾക്കു രണ്ടുപേർക്കും അറിയാമല്ലോ. അന്ന് അച്ഛനും മക്കളും, മക്കളെ അച്ഛനും പരസ്പരം നമസ്കരിച്ചു. ഇങ്ങനെ അന്നു മക്കൾ പിതാക്കന്മാർക്കു പിതൃക്കളായി. അതറിഞ്ഞ് ദേവന്മാർ ഭാവിതാത്മാക്കളായ നിങ്ങളാൽ പരസ്പരം പുത്രന്മാരും, പിതൃക്കളും പൂജിതരായി. ആദ്യം കുശപ്പുല്ലു വിരിച്ച് മൂന്നു പിണ്ഡം ഭൂമിയിൽ വെച്ചു. പിതൃക്കൾ ആ പിണ്ഡത്തിന്റെ നില എങ്ങനെ കരസ്ഥമാക്കി എന്നതറിയുവാൻ ആഗ്രഹിക്കുന്നു.''

നരനാരായണന്മാർ പറഞ്ഞു: ''ആഴിചൂഴുന്ന ഈ ഊഴിയെ, വരാഹാകൃതിയെടുത്ത ഗോവിന്ദൻ ഉദ്ധരിക്കുകയുണ്ടായല്ലോ. പുരുഷോത്തമനായ നാരായണൻ സ്വസ്ഥാനത്തിൽ ഊഴിയെ ഇരുത്തി. വെള്ളവും ചേറും തന്മൂലം അപ്പോൾ ദേഹത്തിൽ പറ്റിയ വരാഹമൂർത്തി, ലോകകാര്യത്തിനിറങ്ങിയ അവതാരമൂർത്തി, ആഗ്നികത്തിന്റെ കാലമായിട്ട് സൂര്യൻ ഉച്ചസമയത്തു നില്ക്കുമ്പോൾ വരാഹമൂർത്തിയായ പ്രഭു തന്റെ തേറ്റയിൽ പറ്റിയ മൂന്നു പിണ്ഡം നിലത്തു ദർഭപ്പുല്ലു വിരിച്ച് അതിൽ കുടഞ്ഞു നാരദാ! അതിൽ ആത്മാവിന്നായി പിതൃകർമ്മം യഥാവിധി ചെയ്തു. താൻ സങ്കല്പിച്ച് ഈ മൂന്നു മൃത്പിണ്ഡം വിധിപ്രകാരം കുടഞ്ഞു. പിന്നെ അതിന്റെ മുകളിൽ തന്റെ ദേഹത്തിലെ ചൂടു കൊണ്ടു തീർത്ത എൾമണികൾ വിതറി. അങ്ങനെ ദേവേശനായ നാരായണൻ കിഴക്കോട്ടു തിരിഞ്ഞുനിന്നു പ്രോക്ഷിച്ച് (ജലം തളിച്ച്) വിധിപ്രകാരം പിതൃകർമ്മം ചെയ്ത് മൂന്നുലോകത്തിന്റേയും ആചാരമര്യാദകൾ നിലനിർത്തുന്നതിന്നുവേണ്ടി ഇപ്രകാരം പറഞ്ഞു.''

വൃഷാകപി പറഞ്ഞു: ''ഞാനാണ് ഈ വിശ്വത്തിന്റെ സൃഷ്ടികർത്താവ്. ഞാൻ പിതൃക്കളെ സൃഷ്ടിക്കുവാൻ വിചാരിച്ചു. പിതൃകാര്യവിധാനങ്ങൾ ഞാൻ പിന്നെ ചിന്തിക്കുന്ന സമയത്ത് എന്റെ തേറ്റയിൽനിന്ന് ആ മൂന്നു പിണ്ഡങ്ങളും തെക്കുദിക്കിലായി വീണു. അപ്പോൾ ഞാൻ തന്നെ ത്താൻ പറഞ്ഞു. 'ഈ പിണ്ഡങ്ങൾ ഞാൻ തേറ്റ ചലിപ്പിച്ചപ്പോൾ ഭൂമിയിൽ തെക്കുഭാഗത്തായി വീണല്ലോ. അതുകൊണ്ടു ഞാൻ പറയുന്നു ഇനി ഇവർ പിതൃക്കളാണ്. മൂന്നുപേരും മൂർത്തിഹീനന്മാരാണ്. എന്നാൽ അവർ പിണ്ഡമൂർത്തികളായി പിതൃക്കൾ എന്നറിയപ്പെടട്ടെ! ഇങ്ങനെ ഞാൻ ശാശ്വതന്മാരായി പിതൃക്കളെ സൃഷ്ടിച്ചിരിക്കുന്നു. ഞാൻതന്നെ പിതാവ്, ഞാൻതന്നെ പിതാമഹൻ. ഞാൻ തന്നെ പ്രപിതാമഹൻ, ഞാൻതന്നെയാണ് ഈ മൂന്നു പിണ്ഡങ്ങളിലും വസിക്കുന്നതെന്ന് സങ്കല്പിക്കുന്നു. യാതൊരു ദേവനും എന്നേക്കാൾ മേലെയില്ല. പിന്നെ ഞാൻ ആരെ പൂജിക്കണം? ലോകത്തിൽ എനിക്കു ആരാണു പിതാവ്? ഞാൻ തന്നെയാണ് എനിക്കു പിതാവും പിതാമഹനും. ഞാൻ ഒരാളാണ് പ്രപഞ്ചത്തിന് കാരണം.' ഇപ്രകാരം പറഞ്ഞ് ആ ദേവന്നും ദേവനായ വൃഷാകപി, അല്ലയോ വിപ്രാ! വരാഹശൈലത്തിൽ പിണ്ഡം സവിസ്തരം നല്കി. അങ്ങനെ ആത്മാവിനെത്തന്നെ താൻതന്നെ പൂജചെയ്ത് അവിടെത്തന്നെ അപ്പോൾ മറഞ്ഞു. അന്നുമുതൽ പിതൃക്കൾ പിണ്ഡങ്ങളെന്നറിയപ്പെട്ടു. ഈ ക്രിയയ്ക്ക് അടിസ്ഥാനം ഇതാണ്. വൃഷാകപി അന്നു പറഞ്ഞപ്രകാരം പിതൃക്കൾ പൂജയേല്ക്കുന്നു. പിതൃക്കളേയും, ദേവകളേയും, സൽഗുരുവിനേയും, പാന്ഥരേയും, ഗോക്കളേയും, ദ്വിജേന്ദ്രരേയും, ഭൂമിയേയും, അമ്മയേയും, മനസ്സ്, വാക്ക്, കർമ്മം എന്നിവയാൽ യജിക്കുന്നതെല്ലാം വിഷ്ണുവിനെത്തന്നെ യജിക്കുകയാകുന്നു. എല്ലാറ്റിന്റേയും ഉള്ളിൽ അധിവസിക്കുന്ന ജീവൻ നാരായണൻ തന്നെയാകുന്നു. സുഖത്തിലും ദുഃഖത്തിലും ചലിക്കാതെ എല്ലാറ്റിലും, എല്ലാ ജീവിയിലും തുല്യഭാവനയോടെ അവൻ വർത്തിക്കുന്നു. മഹാനും, മഹാത്മാവും, സർവ്വഭൂതാത്മാവുമാണ് നാരായണൻ.''

**346. നാരായണീയം - നാരായണമാഹാത്മ്യവിഷയ കമായ ഉപന്യാസം ഉപസംഹരിക്കുന്നു** - വൈശമ്പായനൻ പറഞ്ഞു: ''നാരായണർഷിയുടെ മൊഴികേട്ട് നാരദൻ ആ ദേവനിൽ വർദ്ധിച്ച ഭക്തിയോടെ ഏകാന്തിത്വത്തെ പ്രാപിച്ചു. ആയിരംവർഷം നാരായണാശ്രമത്തിൽ ഭഗവത്കഥകേട്ട് അവ്യയനായ മുനീന്ദ്രനെക്കണ്ട് അവിടെ വാണു. പിന്നെ തൻെറ ആശ്രമം നില്ക്കുന്ന ഹിമാലയത്തിലേക്കു പോയി. തപസ്സിൽ പ്രസിദ്ധരായ നാരായണർഷികൾ നല്ലതായ ഈ ആശ്രമത്തിൽ മുഖ്യമായ തപസ്സുചെയ്തു വസിച്ചു. ഭവാനും അതിവിക്രാന്തനും പാണ്ഡവരുടെ കുലോദ്വഹനുമായ ജനമേജയൻ ഈ കഥ ആദ്യം മുതല്ക്കു കേൾക്കുകയാൽ ഭാവിതാന്മാവായി. മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും വിദ്വേഷം വിഷ്ണുവിൽ ചെയ്യുന്നവന്ന് ഒരിക്കലും ഇഹലോകത്തും പരലോകത്തും ശാന്തിയും സുഖവും ലഭിക്കുകയില്ല. അവനും അവൻെറ പിതൃക്കളും എന്നെന്നേക്കും നരകത്തിൽ വാഴും. ഹരിനാരായണസുരശ്രേഷ്ഠരിൽ ദ്വേഷിക്കുന്നവൻ അവനവനിൽ അവനവൻ ദ്വേഷിക്കുന്നു എന്നാണ് അതിൻെറ അർത്ഥം. എന്തുകൊണ്ടെന്നാൽ നാരായണൻ ആത്മാവാണ്. ആത്മാവിനെ ആത്മാവു ദ്വേഷ്യപ്പെടുമോ?

നരവ്യാഘ്രാ, ആത്മാവ് എന്നാൽ വിഷ്ണുതന്നെയാണ്. നമ്മൾക്കു ഗുരുവായ, ഗന്ധവതിസുതനായ വ്യാസമഹർഷി, ഈ മാഹാത്മ്യം, അവ്യയമായ തത്ത്വം, പറഞ്ഞുതന്നു. ആ മഹാശയൻ പറഞ്ഞുകേട്ടിട്ടാണ് നിന്നോട് ഇത് അനഘാശയാ, പറഞ്ഞത്.

രഹസ്യസംഗ്രഹത്തോടുകൂടി നാരദൻ ഈ ധർമ്മം ഗ്രഹിച്ചു. അല്ലയോ നരേശ്വരാ, അത് സാക്ഷാൽ നാരായണനിൽനിന്നാണുതാനും. ഇപ്രകാരമാണ് ഈ മഹാധർമ്മം. അത് ഭവാനോട് ആദ്യം ഞാൻ ചുരുക്കമായി ഹരിഗീതയാൽ പറഞ്ഞുവെച്ചു. ഈ ലോകത്തിൽ കൃഷ്ണദ്വൈപായനൻ നാരായണൻതന്നെയാണ്. മറ്റ് ആർക്കു കഴിയും മഹാഭാരതം നിർമ്മിക്കുവാൻ. അസാധാരണവും, വേദവേദാംഗങ്ങൾ ചേർന്നതും, ധർമ്മതത്ത്വങ്ങൾ ചേർന്നതുമായ ഈ മഹത്തായ ഗ്രന്ഥം രചിക്കുവാൻ സാധാരണ ഒരു കവിക്കു കഴിയുമോ? കഴിയുകയില്ല. പ്രഭുവായ നാരായണനൊഴികെ മറ്റാരും ശക്തരല്ല എന്നാണ് എൻെറ വിശ്വാസം. അല്ലയോ ജനമേജയാ! നീ വിചാരിച്ചമട്ടിൽ നിൻെറ സങ്കല്പം പോലെ നടക്കട്ടെ. നീയും അശ്വമേധം നടത്തുവാൻ മനസ്സിൽ കരുതിയിട്ടുണ്ടല്ലോ. ധർമ്മമൊക്കെ കേട്ടു മനസ്സിലാക്കിയവനുമാണല്ലോ ഭവാൻ.''

സൂതൻ പറഞ്ഞു: ''ഈ മഹാഖ്യാനം അപ്രകാരം പാർത്ഥിവസത്തമൻ കേട്ടു. പിന്നെ യജ്ഞം അവസാനിപ്പിക്കുവാൻവേണ്ട ക്രിയയൊക്കെ തുടങ്ങി. നാരായണീയമെന്ന ആഖ്യാനം നിന്നോട് ശൗനകാദികളായ നൈമിഷാരണ്യാലയവാസികൾ ചോദിക്കുകയാൽ പറഞ്ഞു. നാരദൻ പണ്ട് ഗുരുവോട് അരുളിച്ചെയ്തതാണ് ഇത്. ഋഷിമാരും, പാണ്ഡവരും, കൃഷ്ണനും, ഭീഷ്മനും കേട്ടിരിക്കെ നാരദൻ പറഞ്ഞതാണിത്.

അവൻ പരമർഷിയാണ്, ജനഭുവനവരനാണ്, പൃഥു ധരണിധരനാണ്, ശ്രുതിവിനയനിധിയാണ്, ശമനിയമജ്ഞനാണ്, യമനിയമപരനാണ്, ദ്വിജവരയുതനാണ്. അവൻ നിനക്കു മോക്ഷമാർഗ്ഗം നൽകും.

ഹരി അമരന്മാർക്ക് ഹിതനാണ്. സുരരിപുക്കളെ ഒടുക്കിയവനാണ്, നല്ല തപസ്വിയാണ്, വലിയ കീർത്തിക്ക് ഭാജനമാണ്, മധുകൈടഭന്മാരെ ഹനിച്ചവനാണ്, ധാർമ്മികർക്കു ഗതിനല്കുന്നവനാണ്, മഖഭാഗം ഹരിക്കുന്നവനാണ്. അവൻ നിനക്കു ശരണമാകുന്നു.

അവൻ ത്രിഗുണനനാണ്, വിഗുണനനാണ്, ചതുരാത്മധരനാണ്, ഇഷ്ടാപൂർത്തഫലഭാഗഹരനാണ്. അജിതാതിബലൻ ആത്മഗതി അരുളട്ടെ! സുകൃതാഢ്യനും, അതിബലനുമായ അവൻ ആത്മഗതി നല്കട്ടെ!

ആ ലോകസാക്ഷിയും, അജനും, പുരാണപുരുഷനും, രവിവർണ്ണനും, ഗതിയുമായ ഈശ്വരനെ, മനസ്സുംകൊണ്ട് യതീശ്വരനെ നമസ്കരിക്കുവിൻ. ജലഭൂവായ ദേവനെ (നാരായണൻ, പ്രളയജലത്തിൽനിന്നു പൊങ്ങിയവൻ) ആ ഋഷിയെ, നമിക്കുന്നു.

അവൻ വിശ്വത്തിൻെറ ഉത്ഭവസ്ഥാനമാണ്, അവൻ അമൃതമാണ്, അവൻ സൂക്ഷ്മാണുവാണ്, അവനിൽ എല്ലാം ആശ്രയിക്കുന്നു. ഇളകാത്ത പദമാണ് അവൻ. സാംഖ്യരും, യോഗികളും യതാത്മാക്കളും അവനെ ആശ്രയിക്കുന്നു. അവൻ ശാശ്വതനാണെന്ന് ബുദ്ധികൊണ്ട് ജ്ഞാനികൾ അറിയുന്നു.''

**347. നാരായണീയം - ഹയഗ്രീവാവതാരത്തിൻെറ കഥ** - ശൗനകൻ പറഞ്ഞു: ''പരമാത്മാവായ ഭഗവാൻെറ മാഹാത്മ്യവും നരനാരായണഋഷികളായി നാരായണൻ ധർമ്മൻെറ ഗൃഹത്തിൽ ജനിച്ചതും, മഹാവരാഹമായി അവതരിച്ചതും, അന്ന് വരാഹമൂർത്തി പിണ്ഡോത്പത്തി ചമച്ചതും, പ്രവൃത്തിക്കും നിവൃത്തിക്കും, ശരിക്കു ചേർന്ന കല്പനയും ഭവാൻ പറഞ്ഞു ഞങ്ങൾ കേട്ടു. ഞങ്ങൾ ആനന്ദം കൊള്ളുന്നു അനഘാശയാ! അല്ലയോ സൂതാ, അങ്ങ് മഹാഹയത്തിൻെറ ശിരസ്സിൻെറ നില പറഞ്ഞുവല്ലോ. ഹവ്യകവ്യാശിയായ വിഷ്ണുവിൻെറ ആ ഹയശീർഷം പൂർവ്വോത്തരസമുദ്രത്തിൽ കണ്ടു. ആ ഹയശിരസ്സ് പരമേഷ്ടിയായ ബ്രഹ്മദേവനും കണ്ടു. ലോകധാരകനായ ഹരി എന്തു രൂപത്തിലാണ് അതു കാട്ടിയത്? മഹത്തിൻെറ പ്രഭാവവും രൂപവും അസാധാരണമായിരുന്നുവല്ലോ. ആ രൂപം കണ്ട് എല്ലാ ദേവന്മാരിലും ദേവനായ നാരായണൻെറ ഈ അസാധാരണവും മുമ്പു കാണാത്തതുമായ രൂപം കണ്ടപ്പോൾ, പണ്ടേതന്നെ ഓജസ്വിയായ വിബുധശ്രേഷ്ഠനെ കണ്ടപ്പോൾ, പുണ്യവാനായ അശ്വശീർഷനെക്കണ്ടപ്പോൾ, ബ്രഹ്മാവ് എന്താണ് ചെയ്തത് മഹർഷേ!

അല്ലയോ ബ്രാഹ്മണാ, എനിക്ക് ഈ കാര്യത്തിൽ വലിയ സംശയമുണ്ട്. പുരാണജ്ഞാനസംഭവമാണത്. ഇതു നല്ലപോലെ വിസ്തരിച്ചു പറഞ്ഞുതരിക. എന്തിന്നുവേണ്ടി നാരായണൻ ഇങ്ങനെ ഒരു ഹയശിരസ്സിൻെറ രൂപമെടുത്ത് ബ്രഹ്മാവിനു കാട്ടിക്കൊടുത്തു. പുണ്യമായ സൽക്കഥയാൽ അല്ലയോ ബ്രാഹ്മണാ, ഭവാൻ എന്നെ പരിശുദ്ധനാക്കിയാലും!''

സൂതൻ പറഞ്ഞു: ''നിന്നോട് ഞാൻ എല്ലാം വിസ്തരിച്ചു പറയാം. വേദസമ്മിതമായ പുരാണമാണിത്. ഭഗവാൻ വ്യാസൻ പാരിക്ഷിതനായ രാജാവിന്നു കേൾപ്പിച്ചതാണ്. ഹരിമേധോദേവഹയഗ്രീവരൂപം ശ്രവിച്ചു സംശയംപൂണ്ടവനായ രാജാവ് ഇപ്രകാരം ചോദിച്ചു.''

ജനമേജയൻ പറഞ്ഞു: ''ഹയഗ്രീവനായ ദേവനെ കണ്ട് എന്തിനാണ് ഇങ്ങനെ ഒരു രൂപം കൈക്കൊള്ളുന്നത്? അല്ലയോ സത്തമാ, പറഞ്ഞാലും.''

വൈശമ്പായനൻ പറഞ്ഞു: ''ഈ ലോകത്തിൽ എന്തെല്ലാം ചരാചരങ്ങളുണ്ടോ, അതൊക്കെ ഈശ്വരബുദ്ധിയിൽ നിന്നു പുറപ്പെട്ട പഞ്ചഭൂതം കലർന്നതാണ്. ജഗത്സ്രഷ്ടാവായ ഈശ്വരനോ വിരാട്ടും നാരായണനുമായ പ്രഭുവാണ്. ഭൂതാത്മാവും വരദനും സഗുണനും നിർഗ്ഗുണനുമാണ് അവൻ.

അല്ലയോ നരോത്തമാ! അത്യന്തഭൂതപ്രളയത്തെപ്പറ്റി ഞാൻ പറയാം. അതു കേട്ടുകൊള്ളുക. പണ്ട് ഒറ്റക്കടലായ

പ്രളയജലത്തിൽ ഭൂമി ലയിക്കേ, ജലം ജ്യോതിസ്സിൽ ലയിക്കേ, ജ്യോതിസ്സ് വായുവിൽ ലയിക്കേ, ആകാശത്തിൽ കാറ്റു നില്ക്കേ, വ്യോമം മനസ്സിൽ പൂകിയപ്പോൾ, മനസ്സ് വ്യക്തത്തിലലിഞ്ഞപ്പോൾ, വ്യക്തം അവ്യക്തത്തിൽ ലയിച്ചപ്പോൾ, പുമാനിൽ അവ്യക്തം ലയിച്ചപ്പോൾ, പുമാൻ സർവ്വഗനായപ്പോൾ - ഇങ്ങനെ ക്രമത്തിൽ ഓരോന്നും അടുത്തു പറഞ്ഞ ഓരോന്നിൽ ലയിച്ച് അവസാനം എല്ലാം പുരുഷനിൽ ലയിച്ച് സർവ്വഗനായപ്പോൾ, സർവ്വവും തമസ്സായിത്തീർന്നു. ഒന്നും അറിയാത്തവിധമായി തമസ്സിൻെറ സംഭവം ബ്രഹ്മം തമോമൂലം അമൃതാത്മകം അത്, വിശ്വത്വസംജ്ഞാന്തമായ അത്, പുരുഷാകൃതി പൂണ്ടതാണ്. അവനാണ് അനിരുദ്ധൻ എന്നും പറയപ്പെടുന്നത്. അതാണ് അവ്യക്തം എന്നും ത്രിഗുണം എന്നും പറയുന്നതെന്ന് ധരിക്കേണ്ടതാണ് നൃപോത്തമാ! വിദ്യാസഹായിയായ ദേവൻ വിഷ്വക്സേനൻ ഹരി എന്നു പറയുന്ന പ്രഭു നിദ്രായോഗം കൈക്കൊണ്ട് വെള്ളത്തിൽ പള്ളികൊണ്ടു. ജഗത്തിനെ സൃഷ്ടിക്കുന്നതിന് പലവിധം ഗുണചിന്തകൾ കലർന്ന് സൃഷ്ടിയുടെ രൂപഭാഗങ്ങൾ ചിന്തിച്ചിരിക്കെ മഹാനായ ആത്മഗുണം, അഹങ്കാരം വന്നുദിച്ചു. അവൻ ബ്രഹ്മാവ്, നാന്മുഖൻ, ഹിരണ്യഗർഭൻ, ഭഗവാൻ, സർവ്വലോകപിതാമഹൻ, പത്മത്തിൽ അനിരുദ്ധനായ പത്മലോചനനിൽനിന്നെഴുന്നേറ്റവൻ, ദ്യുതിമാൻ, സനാതനൻ എന്നൊക്കെ പറയപ്പെടുന്ന ബ്രഹ്മാവാണ്. ആ അത്ഭുതസങ്കാശനായ പ്രഭു ലോകം ജലമയമായിക്കണ്ടു. സത്വസ്ഥനായ പരമേഷ്ഠി ഭൂതഗണത്തെ സൃഷ്ടിച്ചു. മുമ്പേതന്നെ സൂര്യാംശുപ്രഭമായ പത്മപത്രത്തിൽ നാരായണകൃതമായി രണ്ട് അംബുക്കൾ ഇന്ദുവിനേക്കാൾ ഗുണോത്തരമായിട്ടുണ്ട്. അത് ആദ്യന്തഹീനനായ ഭഗവാൻ അച്യുതൻ കണ്ടെത്തി. ഒരു ഇന്ദുമധുച്ഛായമാണ് അത്, രുചിരപ്രഭവുമാണ്. അതു നാരായണാജ്ഞയിൽ താമസനായ മധുവായി. മറ്റേത് കഠിനനായ ബിന്ദുവാണ്. അവൻ രാജസനായ കൈടഭനാണ്. തമോരജോഗുണശ്രേഷ്ഠരായ അവർ ഉടനെ പാഞ്ഞെത്തി. ബലവാന്മാരായ അവർ ഗദ കൈയിൽ പിടിച്ചിരിക്കുന്നു. പത്മനാളം പോലെയാണ് അവരുടെ കൈകൾ. അവർ താമരയിലിരിക്കുന്ന തേജസ്വിയായ ബ്രഹ്മാവിനെ കണ്ടു. ചാരുരൂപമായ നാലുവേദം ആദ്യമേ സൃഷ്ടിച്ച് ഇരിക്കുമ്പോൾ ആ വേദങ്ങളെ വിഗ്രഹത്തോടു കൂടിയവരായ അസുരോത്തമന്മാർ കണ്ടു. ആ ബ്രഹ്മാവ് കണ്ടുനില്ക്കെത്തന്നെ അവർ ആദ്യമേതന്നെ വേദങ്ങളെ പിടിച്ചു. ജലം നിറഞ്ഞു കിടക്കുന്ന രസയുടെ ഉള്ളിലേക്ക്, സമുദ്രത്തിൻെറ ഉള്ളിലേക്ക്, ആ നിത്യവേദങ്ങളെ ബലമായി പിടിച്ച് ആ ദാനവശ്രേഷ്ഠന്മാർ കൊണ്ടുപോയി. വേദങ്ങളെ അവർ ഹരിച്ചപ്പോൾ ബ്രഹ്മാവ് വല്ലാതെ വിഷണ്ണനായി. ഈശ്വരനോട് ആവലാതി പറഞ്ഞു.''

ബ്രഹ്മാവ് പറഞ്ഞു: ''വേദങ്ങൾ എൻെറ പ്രധാനപ്പെട്ട കണ്ണുകളാണ്. വേദങ്ങളാണ് എൻെറ പരമമായ ബലം. വേദങ്ങളാണ് എൻെറ മുഖ്യമായ ധാമം. വേദങ്ങൾ എൻെറ പരമമായ ബ്രഹ്മമാണ്. ബലമായി ദാനവന്മാർ വേദങ്ങളെയെല്ലാം ഹരിച്ചു. എനിക്കു വേദങ്ങൾ നഷ്ടപ്പെട്ടതോടെ ലോകം മുഴുവൻ ഇരുളടഞ്ഞതായിത്തോന്നുന്നു. വേദങ്ങൾ നഷ്ടപ്പെട്ട എനിക്ക് ഭഗവാനേ, എങ്ങനെ ഞാൻ ലോകങ്ങളെ ഭംഗിപോലെ സൃഷ്ടിക്കേണ്ടു! അയ്യോ! കഷ്ടം ദൈവമേ! എനിക്ക് ഈ വേദനാംശംകൊണ്ടുള്ള മഹാദുഃഖം സഹിച്ചുകൂടല്ലോ. എൻെറ മനസ്സ് ഉരുകുന്നുവല്ലോ. തീവ്രമായ ശോകത്തിൽ ഞാൻ പെട്ടുപോയല്ലോ. ശോകസമുദ്രത്തിലല്ലേ ഞാൻ ആണ്ടുപോയിരിക്കുന്നത്. എന്നെ ഇതിൽനിന്ന് ഉദ്ധരിക്കുവാനാരുണ്ട്? പോയ വേദങ്ങൾ നേടിത്തരുവാനാരുണ്ട്? എനിക്കു സഹായി ആരുണ്ട്? ഇഷ്ടനാരുണ്ട്?''

വൈശമ്പായനൻ പറഞ്ഞു: ''ഇപ്രകാരം പറയുന്ന ആ ബ്രഹ്മാവിന്ന് അല്ലയോ നൃപോത്തമാ! ഹരിയെ സ്തുതിക്കുന്നതിന്നുള്ള ബുദ്ധിയുണ്ടായി ബുദ്ധിസത്തമാ! പിന്നെ അതിന്നുശേഷം കൈകൂപ്പിക്കൊണ്ട് പ്രഭു ജപ്യം ജപിച്ചു.''

ബ്രഹ്മാവ് സ്തുതിച്ചു:

'' 'ഓം' വന്ദനം ബ്രഹ്മഹൃദയ!
വന്ദനം മമ പൂർവ്വജ!
ലോകാദ്യ, ഭുവനശ്രേഷ്ഠ!
സാംഖ്യയോഗനിധേ, വിഭോ!

വ്യക്താവ്യക്തകരാചിന്ത്യ
ക്ഷേമമാർഗ്ഗസ്ഥിത, പ്രഭോ
വിശ്വഭുക്കേ, സർവ്വഭൂതാ-
ന്തരാത്മാവേ, അയോനിജ!

നിൻ പ്രസാദജനാണീ ഞാൻ
ലോകനാഥ, സ്വയംഭവ!
നിന്നിൽനിന്നെൻ മാനസമാം
മുൻജന്മം ദ്വിജപൂജിതം!

ചാക്ഷുഷം രണ്ടാമതെൻെറ
ജന്മമത്രേ പുരാതനം.
നിൻ പ്രസാദാലെൻെറ മൂന്നാം
ജന്മം വാചികമുത്തമം.

നിന്നിൽനിന്നാശ്രവണജ-
മെൻ നാലാം ജന്മവും വിഭോ
നിന്നിൽനിന്നാണെൻെറയഞ്ചാ-
മത്തെ നാസത്യജന്മവും.

നിന്നിൽനിന്നാണെൻെറയാറാം
ജന്മം അണ്ഡജമെന്നതും
ഏഴാമത്തേതായതാം ജന്മം
പത്മജന്മത്വമാം വിഭോ!

സർഗ്ഗംതോറും നിൻെറ പുത്രൻ
ഈ ഞാൻ ത്രിഗുണവർജ്ജിതൻ
പ്രഥമൻ പുണ്ഡരീകാക്ഷ,
പ്രധാന ഗുണകല്പിതൻ.

ഈശാനൻ നീ സ്വഭാവൻ നീ
കർമ്മബന്ധൻ, സ്വയംഭവൻ
നീ നിർമ്മിച്ചവനല്ലോ ഞാൻ
വേദദൃഷ്ടി വയോധികൻ.

കണ്ണാംവേദം നഷ്ടമായ്, ഞാൻ!
അന്ധനായ്, ഉണരൂ ഭവാൻ!
എനിക്കു ദൃഷ്ടിതന്നാലും
പ്രിയൻ ഞാൻ, എൻപ്രിയൻ ഭവാൻ.''

ഇപ്രകാരം ബ്രഹ്മാവിനാൽ സ്തുതിക്കപ്പെട്ട സർവ്വതോമുഖനായ ഭഗവാൻ നിദ്രവിട്ടുണർന്നു. വേദകാര്യത്തിന്നു വേണ്ടി ചിന്തിച്ചു. എങ്ങനെ വേദങ്ങളെ വീണ്ടെടുക്കുമെന്നു ചിന്തിച്ചു. ദൈത്യന്മാർ ബലമായിട്ടാണു കൊണ്ടുപോയിരിക്കുന്നത്. ഭഗവാൻ തൻെറ യോഗൈശ്വര്യപ്രയോഗംകൊണ്ട് മറ്റൊരുടൽ, രണ്ടാമതൊരു രൂപം, എടുത്തു.

നല്ല മൂക്കുള്ള ഒരു ഉടൽ, ചന്ദ്രനെപ്പോലെ ശോഭിക്കുന്ന ഉടൽ, സ്വീകരിച്ചു പ്രഭു. ശുഭ്രമായ ഒരു കുതിരയുടെ

ശിരസ്സ്, വേദങ്ങളുടെ ആലയമായി. താരാഗണങ്ങളാൽ അലങ്കരിക്കപ്പെട്ട ആകാശം അവൻെറ ശിരസ്സിലെ കിരീടമായി. അവൻെറ കേശങ്ങൾ നീണ്ട സൂര്യാംശുസദൃശങ്ങളായി. വ്യോമവും പാതാളവും, മുകളിലും ചുവട്ടിലും, അവൻെറ ചെവികളായി. ഭൂമി അവൻെറ നെറ്റിയായി. ഗംഗ, ഗോദാവരി എന്നീ രണ്ടു പുഴകൾ അവൻെറ പുരികങ്ങളായി. ചന്ദ്രനും സൂര്യനും കണ്ണുകളായി. സന്ധ്യ നാസികയായി. ഓങ്കാരം (പ്രണവം) അവൻെറ ഓർമ്മയും ബുദ്ധിയുമായി. ഇടിവാൾ അവൻെറ നാവായി. സോമപാനംചെയ്യുന്ന പിതൃക്കൾ പല്ലുകളായി. ഗോലോകവും ബ്രഹ്മലോകവും ആ മഹാത്മാവിൻെറ ചുണ്ടുകളായി. മൂന്നുഗുണം ചേർന്ന കാളരാത്രി അവൻെറ കഴുത്തായി. നാനാമൂർത്തി കലർന്ന ഹയശീർഷമെടുത്തു മറഞ്ഞ് പ്രഭുവായ വിശേശ്വരൻ രസയിലേക്കു ചെന്നു. ശ്രേഷ്ഠമായ യോഗം സ്വീകരിച്ച് രസയ്ക്കുള്ളിൽ പ്രവേശിച്ചു. ശിക്ഷാസ്വരമെടുത്ത് ഉൽഗീതമായ സ്വരം വിട്ടു. എല്ലാടവും സ്നിഗ്ദ്ധമായി അനുനാദത്തോടെ ആ സ്വരം, മഹിയുടെ ഉള്ളിൽച്ചെന്ന് സർവ്വഭൂതഗുണവും ഹിതവുമായ ആ സ്വരം മുട്ടി. മഹാസുരന്മാർ വേദങ്ങളെ സമയക്കെട്ടിനാൽ കെട്ടി പാതാളത്തിലിട്ട് ശബ്ദം കേട്ടേടത്തേക്കു പാഞ്ഞുചെന്നു. അതിന്നിടയ്ക്ക് രാജാവേ, ഹയശിരോധരനായ ദേവൻ, ഹരി പാതാളത്തിൽചെന്ന് വേദങ്ങളെ മുഴുവനെടുത്തു അവയെല്ലാം വീണ്ടും ബ്രഹ്മാവിന്ന് നല്കി. പിന്നെ തൻെറ പ്രകൃതിയെത്തന്നെ പ്രാപിച്ചു. പരമാത്മാവായ നാരായണൻ ആ ഹയഗ്രീവരൂപം മഹാസമുദ്രത്തിൻെറ വടക്കുകിഴക്കേ പ്രദേശത്തു സ്ഥാപിച്ചു. വേദങ്ങളുടെ ആലയം പിന്നെ ഹയശീർഷനുമായി. പിന്നെ ആ മധുകൈടഭന്മാർ തങ്ങൾ സൂക്ഷിച്ചുവെച്ച വേദങ്ങൾ കാണാതെ, ശക്തിയോടെ അവിടെയെല്ലാം പാഞ്ഞുനടന്നുനോക്കി. വേദങ്ങൾവെച്ച ദിക്കിൽ കാണാഞ്ഞപ്പോൾ രസാതലത്തിൽ നിന്നു പൊങ്ങിവന്ന് മഹാശക്തന്മാരായ അവർ യുദ്ധസന്നദ്ധരായി. അവർ നോക്കിയപ്പോൾ ആദികൃത്തായ പുരുഷപ്രഭുവിനെ കണ്ടു. അനിരുദ്ധനിലാണ്ട ശ്വേതചന്ദ്രപ്രകാശനായ പ്രഭുവിനെ കണ്ടു. വീണ്ടും വിക്രമമെടുത്തവനും, നിദ്രായോഗമിയന്ന് ആത്മപ്രമാണരചിതമായി വെള്ളത്തിൻെറ മേലെ ജ്വാലാമാല ചുഴന്ന നാഗഭോഗാഢ്യമായ മെത്തയിൽ നിഷ്കല്മഷം സത്വമാർന്ന് രുചിരമായ പ്രഭപൂണ്ട് വിളങ്ങുന്ന അവനെ നോക്കിക്കണ്ട് ആ അസുരേശ്വരന്മാർ രണ്ടുപേരും ഉച്ചത്തിൽ ചിരിച്ചു. രജസ്സ്, തമസ്സ് എന്നിവയാൽ സമാവിഷ്ടരായ അവർ ഇപ്രകാരം പറയുകയും ചെയ്തു.

'അമ്പോ! ഈ ശ്വേതപുരുഷൻ ഉറങ്ങിക്കിടക്കുകയാണ്, രസാതലത്തിൽനിന്നു വേദങ്ങൾ കവർന്നത് തീർച്ചയായും ഇവൻ തന്നെയാണ്. ഇവൻതന്നെയാണ് ആ കള്ളൻ! ഇവൻ ആരാണ്? ആരുടെയാണ്? എന്താണിവൻ പാമ്പിൻെറമേൽ കിടന്നുറങ്ങുന്നത്?' എന്നു പറഞ്ഞ് അവർ ഹരിയെ പിടിച്ച് 'എടാ, കള്ളാ, എഴുന്നേല്ക്കടാ' എന്നു പറഞ്ഞ് കുലുക്കിയുണർത്തി!

യുദ്ധത്തിന്നു തയ്യാറായി വന്നുനില്ക്കുന്നവരാണ് അവരെന്നു കണ്ടപ്പോൾ പുരുഷോത്തമൻ അവരെ ശ്രദ്ധാപൂർവ്വം നോക്കി യുദ്ധത്തിനൊരുങ്ങി. ആ മധുകൈടഭന്മാരും നാരായണനും തമ്മിൽ യുദ്ധം നടന്നു. തേജസ്സും, തമസ്സും ബാധിച്ചവരായ മധുകൈടഭന്മാരായ ദൈത്യന്മാരെ ബ്രഹ്മാവിൻെറ ഗുണത്തിന്നുവേണ്ടി മധുസൂദനൻ വധിച്ചു. അവരെ കൊല്ലുകയാലും, വേദം വീണ്ടെടുക്കുകയാലും ബ്രഹ്മാവിൻെറ ശോകത്തെ പുരുഷോത്തമൻ ഇല്ലാതാക്കി.

ഉടനെ ബ്രഹ്മാവ് ഹരിയോടുകൂടിയവനായി, വേദസൽകൃതനായി ലോകം സൃഷ്ടിച്ചു. അശേഷചരാചരങ്ങളേയും സൃഷ്ടിച്ചു. ലോകം സൃഷ്ടിക്കുവാനുള്ള ബുദ്ധിസാമർത്ഥ്യം ബ്രഹ്മാവിന്നു നല്കിയതിന്നുശേഷം ഹരി വന്നവഴിയേതന്നെ അന്തർദ്ധാനം ചെയ്തു.

ഹയശീർഷവപുസ്സ് ധരിച്ചവനായ ഹരി അങ്ങനെ ദൈത്യരെ ഹനിച്ചു. വീണ്ടും പ്രവൃത്തിധർമ്മത്തിന്നായി അദ്ദേഹം സന്നദ്ധനായി. ഇപ്രകാരം ഹരി ഹയശീർഷനായി. ഈ പുരാണം വിഖ്യാതമാണ്. വരദമായ രൂപം ഐശ്വരമാണ്. ഈ ബ്രഹ്മചരിതത്തെ ആരു കേൾക്കുന്നുവോ, ആരു ചൊല്ലുന്നുവോ, അവൻെറ അദ്ധ്യയനം ഒരിക്കലും നാശപ്പെട്ടുപോവുകയില്ല. വലിയ തപസ്സോടെ അശ്വശിരസ്സായ ദേവനെ പൂജിക്കുകയാൽ ദേവനായ രുദ്രൻ പറഞ്ഞമട്ടിൽത്തന്നെ പാഞ്ചാലൻ, ഗാലവൻ, ക്രമത്തെ നേടി.

ഹയശിരസ്സിൻെറ ആഖ്യാനം ഞാൻ പറഞ്ഞുകഴിഞ്ഞു. ഈ പുരാണം വേദസദൃശമാണ്. നീ ഇതാണല്ലോ ചോദിച്ചത്. കാര്യത്തിന്നുവേണ്ടി നാരായണൻ ഏതേതു തനു എടുക്കുവാൻ ഇച്ഛിക്കുന്നുവോ, അതാത് തനു നാരായണൻ ആത്മാവെ ആത്മാവിൽ എടുക്കുന്നു. അവൻ വേദനിധിയാണ്, അവൻ ശ്രീമാനാണ്, അവൻ തപോനിധിയാണ്, അവൻ യോഗമാണ്, അവൻ സാംഖ്യമാണ്, അവൻ എല്ലാറ്റിന്നും ഉപരിയായ ബ്രഹ്മമാണ്, ഹരിയാണ്, പ്രഭുവാണ്.

നാരായണപരം വേദം
യജ്ഞം നാരായണാത്മകം
തപം നാരായണപരം
നാരായണപരം ഗതി.

നാരായണപരം സത്യം
ഋതം നാരായണാത്മകം
നാരായണപരം ധർമ്മം
പുനരാവൃത്തിശൂന്യമാം.

പ്രവൃത്തി ലക്ഷണം ധർമ്മം
താനും നാരായണാത്മകം.

ഭൂമിയിൽ ശ്രേഷ്ഠമായ ഗന്ധം നാരായണാത്മകമാണ്. രാജാവേ, ജലത്തിൻെറ ഗുണമായ രസം നാരായണാത്മകമാണ്. ജ്യോതിസ്സുകളുടെ രൂപം നാരായണാത്മകമാണ്. ആകാശസംഭവമായ ശബ്ദം നാരായണാത്മകമാണ്. നാരായണാത്മകം തന്നെയാണ് അവ്യക്തഗുണലക്ഷണമായ മനസ്സും. നാരായണപരമാണ് കാലം. ജ്യോതിർഗ്ഗതിയും അപ്രകാരംതന്നെയാണ്. കീർത്തി നാരായണപരമാണ്. ശ്രീയും ലക്ഷ്മിയും ദേവതൗഘവും നാരായണപരംതന്നെ. നാരായണപരമാണ് സാംഖ്യം. യോഗം നാരായണാത്മകമാണ്. പുരുഷൻ 'കാരണ'മാണ്. പ്രധാനം 'കാരണ'മാണ്.

അധിഷ്ഠാനം കാര്യകർത്താ
കാരണം പലമാതിരി
പലമാതിരിയാം ചേഷ്ട-
യിങ്ങഞ്ചാമതു ദൈവവും
പഞ്ചകാരണമോടൊക്കും
നിഷ്ഠയെല്ലാറ്റിലും ഹരി
തത്ത്വജ്ഞാനാർത്ഥികൾക്കെങ്ങു-
മൊക്കും ഹേതുക്കളോടുമേ.
തത്ത്വമേകൻ മഹായോഗി
ഹരി നാരായണൻ പ്രഭു
ബ്രഹ്മാദികൾക്കും മാലോക-
രൊക്കും യോഗ്യർഷികൾക്കുമേ
സാംഖ്യന്മാർക്കും യോഗികൾക്കും

ആത്മജ്ഞയതികൾക്കുമേ.
ചിന്തിതം കേശവൻ കാണും
അവർ കാണില്ല തന്നുടെ.

എല്ലാവരുടേയും ചിന്തിതം ക്ഷേത്രജ്ഞനായ കേശവൻ കാണുന്നു. എന്നാൽ കേശവൻെറ ചിന്തിതമെന്തെന്ന് അവരാരും കാണുന്നതല്ല. ഈ ലോകത്തിൽ ദൈവപിത്ര്യകർമ്മം ഏവർ ചെയ്യുന്നുവോ, ദാനങ്ങൾ ഏവർ ചെയ്യുന്നുവോ, വൻ തപം ആര് ചെയ്യുന്നുവോ, അവർക്കെല്ലാം ആശ്രയം ഐശ്വര്യംപൂണ്ട വിഷ്ണുവാകുന്നു. എല്ലാഭൂതങ്ങളിലും വസിക്കുന്നവനായ അവൻ വാസുദേവൻ എന്ന് തന്മൂലം അറിയപ്പെടുന്നു.

അവൻ പരനും ശാശ്വതനുമായ മഹർഷിയാണ്. വിഭൂതിവാച്ചവനും ഗുണവർജ്ജിതൻ എന്നറിയപ്പെടുന്നവനുമാണ്. അതിവേഗത്തിൽ ഋതുക്കളോടുചേരുന്ന കാലം പോലെ അവൻ ഗുണങ്ങളോടും ചേരുന്നു. ആ മഹാത്മാവിൻെറ പോക്ക് ആർക്കും കാണുവാൻ കഴിയുകയില്ല. അവൻെറ വരവും കാണുവാൻ കഴിയുകയില്ല.

ജ്ഞാനാത്മകന്മാരായ ആ മഹർഷിമാർ ഗുണംപൂണ്ട പുമാനെ എപ്പോഴും കാണുന്നു.

**348. നാരായണീയം, ഐകാന്തികഭാവം - സത്യധർമ്മോപദേശവും - ഐകാന്തികത്താൽ പരമപദപ്രാപ്തിയും -** ജനമേജയൻ പറഞ്ഞു: ''ഹരിയായ ഭഗവാനിൽ സർവ്വാത്മനാ ഭക്തിയുള്ളവനിൽ, ഭഗവാൻ നന്ദിയുള്ളവനാണ്. വിധിപ്രകാരം ചെയ്ത പൂജ ഭഗവാൻ സ്വയം കൈക്കൊള്ളുന്നു. ലോകത്തിൽ ഇന്ധനം വെന്ത് പുണ്യപാപങ്ങൾ തീർന്നവർ ആരുണ്ടോ അവർക്ക് പാരമ്പര്യാപ്തമായ ഗതിയെ നീ പറഞ്ഞു. നാലാമത്തെ ഗതിയിലായവർ പുരുഷോത്തമനെ പ്രാപിക്കുന്നു. ഏകാന്തിമാരായ പുരുഷർ പരസൽഗതി പുകുന്നു. ഈ എകാന്തിധർമ്മം ശ്രേഷ്ഠമാണ്. അതു തീർച്ചയായും നാരായണന്ന് പ്രിയമാണ്. മൂന്നു ഗതിയും പെടാതെ അവ്യയനായ ഹരിയിൽ ചെന്നെത്തുന്നു. ഉപനിഷത്തോടുകൂടിയ വേദജ്ഞാനം ലഭിച്ച വിപ്രന്മാർ വിധിപ്രകാരം പഠിക്കുന്നവരും യതിധർമ്മാക്കളും തുല്യമാണ്. അവർക്കുള്ളതിലും മെച്ചമായ നിലയാണ് ഏകാന്തിസൽഗതി. ദേവനോ, ഋഷിയോ ആരാണീ ധർമ്മം ഉപദേശിച്ചവൻ? ഏകാന്തികൾക്ക് എന്താണു ചര്യ? എപ്പോൾ നിർമ്മിച്ചതാണത്? എൻെറ ഈ സംശയം തീർത്തുതരിക! എനിക്കിതിൽ വലിയ കൗതുകമുണ്ട്.''

വൈശമ്പായനൻ പറഞ്ഞു: ''കുരുപാണ്ഡവന്മാരുടെ പട അണിനിരന്ന് യുദ്ധസന്നദ്ധമായി നിൽക്കുമ്പോൾ, അർജ്ജുനൻെറ ഉള്ള് കെട്ടുപോയപ്പോൾ, ഭഗവാൻ ഗീത ഉപദേശിച്ചു. ഗതിയും അഗതിയും ഞാൻ മുമ്പേതന്നെ നിന്നോടു പറഞ്ഞു. ഈ ധർമ്മം ഏറ്റവും ഗഹനമാണ്. അകൃതാത്മാക്കൾക്ക് ഗ്രഹിക്കുവാൻ കഴിയാത്തതാണ്. സാമവേദത്തിനു തുല്യവും പണ്ട് ആദിയുഗത്തിൽ നിർമ്മിച്ചതുമാണ്. ഈ തത്ത്വം ശിവനും നാരായണനും ധരിച്ചിരിക്കുന്നു രാജാവേ! ഇക്കാര്യം രാജാവേ, മഹാഭാഗനായ പാർത്ഥൻ നാരദനോട് ഋഷിമദ്ധ്യത്തിൽവെച്ച്, കൃഷ്ണനും ഭീഷ്മനും കേൾക്കെ, ചോദിച്ചു. അതു വ്യാസമഹർഷി കേട്ടു. ആ കേട്ടവിധംതന്നെ എൻെറ ഗുരു എനിക്ക് പറഞ്ഞുതന്നു നൃപോത്തമാ! അവിടെ നാരദൻ പറഞ്ഞതിനെ ഞാൻ പറയാം, ഭവാൻ കേട്ടാലും.

ആ കല്പത്തിൽ സ്രഷ്ടാവായ ബ്രഹ്മാവ് നാരായണൻെറ മനസ്സിൽ ജന്മമെടുത്തപ്പോൾ, പിന്നെ മുഖത്തുനിന്ന് പുറത്തുവന്നപ്പോൾ, നാരായണൻ തന്നത്താൻ ദൈവവും പിത്ര്യവുമായ കർമ്മങ്ങൾ ധർമ്മാനുസരണം നിർവ്വഹിച്ചു ഭാരതാ! ഫേനപന്മാരായ ഋഷികൾ ആ ധർമ്മം കൈക്കൊണ്ടു. പിന്നെ ഫേനപന്മാരോട് ഈ ധർമ്മം വൈഖാനസന്മാർ നേടി. വൈഖാനസന്മാരിൽനിന്ന് ഈ ധർമ്മം സോമൻ നേടി. പിന്നെ അത് ലോകത്തിൽനിന്നുതന്നെ നഷ്ടപ്പെട്ടു പോയി.

രണ്ടാമതും ബ്രഹ്മാവ് ജന്മമെടുത്തപ്പോൾ, ബ്രഹ്മാവ് നാരായണൻെറ കണ്ണിൽനിന്ന് പുറത്തുവന്നപ്പോൾ, രാജാവേ, ആ പിതാമഹൻ, ബ്രഹ്മാവ്, സോമനിൽനിന്ന് ആ ധർമ്മം കൈയിലാക്കി. അങ്ങനെ വീണ്ടും നേടിയപ്പോൾ, നാരായണാത്മകനായ രുദ്രന് ആ ധർമ്മം നല്കി. രുദ്രൻ യോഗംപൂണ്ട് കൃതയുഗത്തിൽ, പണ്ട് രാജാവേ, ബാലഖില്യമഹർഷിമാർക്കൊക്കെ ഈ ധർമ്മം ഉപദേശിച്ചു. ആ ദേവൻെറ മായയാൽ അവരിൽനിന്നും ആ ധർമ്മം മാഞ്ഞുപോയി. ബ്രഹ്മാവിന്ന് വാചികമായ മൂന്നാം ജന്മം ഉണ്ടായപ്പോൾ, ബ്രഹ്മാവ് നാരായണൻെറ വാക്കിൽക്കൂടെ വീണ്ടും ജന്മമെടുത്ത് പുറത്തുവന്നപ്പോൾ, നാരായണനിൽനിന്ന് ഈ ജന്മമുണ്ടായി രാജാവേ! സുപർണ്ണനെന്നു പേരായ ഋഷി അതിനെ പുരുഷോത്തമനിൽനിന്നു നേടി. നന്നായി തപോദാന്തിനിയമങ്ങളാൽ സുപർണ്ണൻ ദിവസത്തിൽ മൂന്നുപ്രാവശ്യംവീതം എല്ലാ ദിവസവും ഉരുവിട്ടു. അതുകാരണമായി ആ വ്രതത്തെ 'ത്രിസുപർണ്ണം' എന്നു ലോകത്തിൽ പറഞ്ഞുവരുന്നു. ഋഗ്വേദപാഠപഠിതമായ ഈ വ്രതം വളരെ ദുർഘടമായിട്ടുള്ളതാണ്. അനുഷ്ഠിക്കാൻ വിഷമമുള്ളതാണ്. സനാതനമായ അത് സുപർണ്ണനിൽനിന്ന് ജഗത്തിൻെറ ആയുസ്സായ വായു നേടി. വായുവിൽനിന്ന് അത് വിഘസാശികളായ മഹർഷികൾ നേടി. അവരിൽനിന്ന് ഈ മുഖ്യമായ ധർമ്മം മഹോദധി നേടി. വീണ്ടും സമുദ്രത്തിൽനിന്ന് ആ ധർമ്മം മറഞ്ഞുപോയി. അതു വീണ്ടും നാരായണനിൽത്തന്നെ ലയിച്ചു.

പിന്നെ ബ്രഹ്മാവിന്ന് ശ്രവണജമായ ജന്മം ലഭിച്ചു. നാരായണൻെറ ചെവിയിൽനിന്ന് ബ്രഹ്മാവ് പുറത്തു ചാടിയപ്പോൾ പുരുഷവ്യാഘ്രാ, പിന്നെയുണ്ടായതും പറയാം, കേൾക്കുക. ജഗൽസൃഷ്ടിപരനായ ദേവൻ, ഹരിയായ നാരായണൻ, താൻ സൃഷ്ടിചെയ്യുന്ന പുരുഷപ്രഭുവായ പ്രജയെ ചിന്തിക്കെ കർണ്ണങ്ങളിൽനിന്ന് പ്രജാസൃഷ്ടികരനായ ബ്രഹ്മാവ് പുറപ്പെട്ടു. വിശ്വപനായ നാരായണൻ ബ്രഹ്മാവിനെ വിളിച്ചു പറഞ്ഞു.

'അല്ലയോ പുത്രാ! നീ പ്രജകളെ മുഖത്താലും പാദത്താലും സൃഷ്ടിക്കുക. അല്ലയോ സുവ്രതാ! നിനക്ക് ശ്രേയസ്സും, ബലവും, തേജസ്സും ഞാൻ നൽകുന്നുണ്ട്. നീ എന്നിൽനിന്നുള്ള ഉത്തമമായ സാത്വതം എന്ന ധർമ്മം വരിച്ചുകൊള്ളുക. അതുകൊണ്ട് ഈ കൃതയുഗം തീർത്ത് യഥാവിധി നിർത്തുക.'

ഹരിമേധസ്സായ ദേവനെ ഉടനെ വിധി കുമ്പിട്ടു നമസ്കരിച്ചു. രഹസ്യവ്യാഖ്യാനത്തോടുകൂടി അഗ്ര്യമായ ആ ധർമ്മം ബ്രഹ്മാവ് വാങ്ങി. ആരണ്യകത്തോടുകൂടി നാരായണമുഖോൽഗതമായ ആ ധർമ്മം ആ തേജസ്സേറിയ ബ്രഹ്മദേവന്ന് ഉപദേശിച്ചു. നീ ചെയ്യുന്ന നിരീഹധർമ്മം യുഗ ധർമ്മങ്ങളാകും എന്നു പറഞ്ഞ് തപസ്സിന്നക്കരെ അവ്യക്തൻ അരുളുന്നിടത്ത് എത്തി.

പിന്നെ വരദനായ ദേവൻ, ലോകപിതാമഹനായ ബ്രഹ്മാവ് ചരാചരങ്ങളോടുകൂടി ജഗത്തിനെ സൃഷ്ടിച്ചു. അപ്പോൾ ശുഭമായ കൃതയുഗം ആരംഭിച്ചു. പിന്നെ സാത്വതമായ ധർമ്മം ലോകത്തിൽ വ്യാപിച്ചുനില്ക്കുകയായി. ഈ ആദ്യധർമ്മം കണ്ടിട്ട് ലോകസ്രഷ്ടാവായ ബ്രഹ്മാവ് നാരായണനായ പ്രഭുവിനെ, ദേവേശനായ വിഷ്ണുവിനെ,

പൂജിച്ചു. ധർമ്മപ്രതിഷ്ഠയ്ക്കായി സ്വാരോചിഷൻ എന്നറിയപ്പെടുന്ന മനുവിനെ ആ ധർമ്മം പഠിപ്പിച്ചു. സ്വാരോചിഷൻ എന്ന ലോകനാഥനായ മനു തൻെറ പുത്രനായ ശംഖ പാദനെ ആ ധർമ്മം പഠിപ്പിച്ചു. പിന്നെ ശംഖപാദൻ തൻെറ ഔരസപുത്രനായ സുവർണ്ണാഭൻ എന്ന ദിക്പതിക്ക് ഉപദേശിച്ചു ഭാരതാ! പിന്നെ ത്രേതായുഗം വന്നപ്പോൾ ആ ജ്ഞാനം നശിച്ചുപോവുകയും ചെയ്തു.

പിന്നെ ബ്രഹ്മാവ് നാസത്യനായിപ്പിറന്നപ്പോൾ, നാരായണൻെറ നാസികയിൽക്കൂടെ ഒരു ജന്മംകൂടിയെടുത്തപ്പോൾ, അല്ലയോ രാജശ്രേഷ്ഠാ, ഈ ധർമ്മം ദേവനായ നാരായണൻതന്നെ, ഹരിയെന്ന പ്രഭുതന്നെ, അരവിന്ദാക്ഷനായ ദേവദേവൻതന്നെ, ബ്രഹ്മാവിൻെറ മുമ്പിൽവെച്ച് അവൻ കണ്ടുനില്ക്കെ സനൽക്കുമാരന്നുപദേശിച്ചു. സനൽക്കുമാരനിൽനിന്ന് പ്രജാപതിയായ വീരണൻ ഈ ധർമ്മം പഠിച്ചു. ഹേ, കുരുശ്രേഷ്ഠാ, ഇതു കൃതയുഗത്തിൻെറ ആദിയിലാണുണ്ടായത്.

പിന്നെ ആ വീരണൻ ആ ധർമ്മം പഠിച്ച് രൈഭ്യൻ എന്ന മഹർഷിയെ പഠിപ്പിച്ചു. രൈഭ്യൻ അതു ശുദ്ധ സുമേധസ്സായ സുവ്രതൻെറ പുത്രന്ന്, ധർമ്മിഷ്ഠനായ കക്ഷീവാൻ എന്ന ദിക്പാലന്ന്, നല്കി. നാരായണമുഖോൽ ഗതമായ ആ ധർമ്മം വീണ്ടും നശിച്ചുപോയി. ലോകത്തിൽ നിന്ന് മറഞ്ഞുപോയി.

പിന്നെ നാരായണോത്ഭവമായ അണ്ഡത്തിൽ ജനിച്ചു പുറത്തുവന്ന ബ്രഹ്മാവിന്ന് ഈ ധർമ്മം വീണ്ടും നാരായണൻെറ മുഖത്തുനിന്ന് ലഭിച്ചു. ബ്രഹ്മാവ് ആ ധർമ്മം കൈക്കൊണ്ട് യഥാവിധി പ്രയോഗിച്ചു. പിന്നെ ബഹിർഷദമുനിയേയും പഠിപ്പിച്ചു. രാജാവേ! പിന്നെ ബഹിർഷദമുനിയിൽനിന്ന് സാമവേദം പഠിച്ച ജ്യേഷ്ഠനെന്ന് പ്രസിദ്ധനായ ബ്രാഹ്മണൻ പഠിച്ചു. അവൻ ജ്യേഷ്ഠീയസമവ്രതഹരി എന്നു പിന്നീട് പ്രസിദ്ധനായി. അവനിൽനിന്ന് അവികമ്പനൻ എന്ന ഒരു രാജാവ് നേടി. പിന്നെ ആ ധർമ്മശാസ്ത്രം, നാരായണനിൽനിന്നു പുറത്തുവന്ന ധർമ്മസംഹിത, വീണ്ടും ലോകത്തിൽ നിന്ന് മാഞ്ഞുപോയി.

പിന്നെ ബ്രഹ്മാവ് ഏഴാമത് നാരായണൻെറ നാഭിയിൽ നിന്നുയർന്ന് താമരയിൽനിന്ന് പുറത്തുവന്നപ്പോൾ – ആ ജന്മത്തിൽ – നാരായണൻ വീണ്ടും ആ ധർമ്മസംഹിത വിശ്വസൃഷ്ടികർത്താവായ ബ്രഹ്മാവിന്നുപദേശിച്ചു. അത് ഈ കല്പത്തിൻെറ ആദിയിലായിരുന്നു. ബ്രഹ്മാവ് അതു ദക്ഷന്നു നല്കി. ദക്ഷൻ ബ്രഹ്മാവിൻെറ പുത്രനാണ്. ദക്ഷന്ന് ഉപദേശിക്കുവാൻ ആൺമക്കളാരുമുണ്ടായില്ല. അതുകൊണ്ട് തൻെറ അറുപത് പെൺമക്കളിൽ ഉണ്ടായ പുത്രന്മാരിൽ ഏറ്റവും ആദ്യമുണ്ടായ ആദിത്യന്ന്, സാവിത്രിക്കും മുമ്പ് ജനിച്ചവന്ന്, പഠിപ്പിച്ചു. ആദിത്യനിൽനിന്ന് അത് വിവസ്വാനു ലഭിച്ചു.

ത്രേതായുഗത്തിൻെറ ആദിയിൽ വിവസ്വാൻ ആ ധർമ്മശാസ്ത്രം മനുവിന്ന് ഉപദേശിച്ചു. മനു ലോകത്തിൻെറ സംരക്ഷണത്തിന്നുവേണ്ടി അതു തൻെറ പുത്രനായ ഇക്ഷ്വാകുവിന്ന് പഠിപ്പിച്ചു. ഇക്ഷ്വാകു പറഞ്ഞ് അതു ലോകംമുഴുവൻ വ്യാപിച്ചു.

ഇനി ലോകം പ്രളയത്തിൽ നശിക്കുന്ന സമയത്ത് അത് വീണ്ടും നാരായണനിൽത്തന്നെ ചെന്നെത്തും. യോഗികൾ സ്വീകരിച്ച ധർമ്മം, പരിശീലിച്ച യോഗാഭ്യാസം, രാജശ്രേഷ്ഠ! ഞാൻ ചുരുക്കമായി പറഞ്ഞു. ഹരിഗീതാ എന്ന് അതിന്ന് പേര് പറയുന്നു. അതിൻെറ ചുരുക്കമാണ് ഈ പറഞ്ഞത്.

മഹാശയനും പുണ്യാത്മാവുമായ നാരദന്ന് അത് നാരായണനിൽനിന്ന് നേരിട്ടു ലഭിച്ചു. അതിൽ രഹസ്യങ്ങളായ അർത്ഥങ്ങൾക്ക് വിശദമായ വ്യാഖ്യാനമുണ്ടായിരുന്നു. അല്ലയോ രാജാവേ, ഈ ധർമ്മം ആദ്യമുണ്ടായതും നാശമില്ലാത്തതുമാണ്.

ദുർജ്ഞേയവും, ദുഷ്കരവുമായ ആ ശാസ്ത്രം സാത്വതന്മാർ എന്നും അനുഷ്ഠിക്കുന്നു. ഈ ധർമ്മജ്ഞാനംവഴിക്ക് അഹിംസാധർമ്മവും ചേർന്നു. ധർമ്മം നന്നായി നടത്തുകയാണെങ്കിൽ ഈശ്വരനായ ഹരി പ്രീതനാകും. ഏകവ്യൂഹം ചിലപ്പോൾ ദ്വിവ്യൂഹസംജ്ഞമായും, ത്രിവ്യൂഹമായും, ചതുർവ്യൂഹമായും ഹരിയെ ജനങ്ങൾ കാണുന്നു.

ചിലർ നാരായണനെ ഏകരൂപനായി ആരാധിക്കുന്നു. അനിരുദ്ധനായാണ് ആരാധിക്കുന്നത്. ചിലർ രണ്ടു രൂപത്തിൽ ആരാധിക്കുന്നു. അത് അനിരുദ്ധനും പ്രദ്യുമ്നനും എന്ന രൂപങ്ങളാണ്. ചിലർ മൂന്നു രൂപത്തിൽ ആരാധിക്കുന്നു. അനിരുദ്ധൻ, പ്രദ്യുമ്നൻ, സങ്കർഷണൻ എന്നിങ്ങനെയാണ് ആ മൂന്നു രൂപങ്ങൾ. നാലാമതൊരു കൂട്ടർ നാലുരൂപത്തിൽ ആരാധിക്കുന്നു. അത് അനിരുദ്ധൻ, പ്രദ്യുമ്നൻ, സങ്കർഷണൻ, വാസുദേവൻ എന്നീ നാലുപേരുകളിലാണ്. ഹരിയാണ് ക്ഷേത്രജ്ഞൻ അഥവാ ആത്മാവ്. അവൻ ഒരു അംശമല്ല, പൂർണ്ണനാണ്. ജീവികളിലുള്ള ജീവൻ അവനാണ്. പഞ്ചഭൂതഗുണാന്വിതൻ അവനാണ്. ഹരി മനസ്സാണ്. പഞ്ചേന്ദ്രിയങ്ങളെ പ്രവർത്തിപ്പിക്കുന്നതും, നിയന്ത്രിക്കുന്നതും അവനാണ്. അവൻ ധീമാനാണ്. ലോകനിയന്ത്രകനാണ്, ലോകർത്താവാണ്, സ്രഷ്ടാവാണ്. അവൻ അകർത്താവാണ്, കർത്താവാണ്. അവൻ കാര്യമാണ്, കാരണമാണ്. അവൻ ഇച്ഛപോലെ കളിക്കുന്നു. അവൻ തന്നെയാണ് പരമപുരുഷൻ രാജാവേ!

അല്ലയോ രാജാവേ, ഞാൻ ഇപ്രകാരം ഏകാന്തധർമ്മത്തെ നിന്നോടു പറഞ്ഞു. അകൃതാത്മാക്കൾക്ക് അറിയാൻ കഴിയാത്ത ഈ തത്ത്വം ഞാൻ ഗുരുപ്രസാദംമൂലം പറഞ്ഞുതന്നു. ഏകാന്തികളായ പുരുഷന്മാർ വളരെ ദുർല്ലഭമാണ്.

ഏകാന്തിമാരായ ജനങ്ങൾ ഈ ലോകത്തിൽ നിറഞ്ഞാൽ, അല്ലയോ കുരുനന്ദനാ! അഹിംസകന്മാരും ആത്മജ്ഞന്മാരും സർവ്വഭൂതഹിതോദ്യതരുമായവർ സകാമമായ കർമ്മങ്ങൾ ഉപേക്ഷിക്കും. അവർ ധർമ്മസ്ഥിതന്മാരായി നില്ക്കുമ്പോൾ ലോകത്തിൽ കൃതയുഗം തന്നെ എന്നെന്നും വന്നുചേരും.

അല്ലയോ രാജാവേ! ഇപ്രകാരം എൻെറ ഗുരുവും ധർമ്മജ്ഞനുമായ ഭഗവാൻ വ്യാസൻ ധർമ്മരാജാവായ യുധിഷ്ഠിരനോടു പറഞ്ഞു. അപ്പോൾ ഋഷിമാരും കൃഷ്ണാർജ്ജുനന്മാരും സന്നിഹിതരായിരുന്നു. ശ്രീനാരദമഹർഷിയിൽ നിന്നാണ് ആ ജ്ഞാനം മഹർഷിക്കു ലഭിച്ചത്. ചന്ദ്രാഭനും അച്യുതനും ശ്വേതനുമായ പരമബ്രഹ്മദേവനിൽ നാരായണപരനായ ഏകാന്തിജനം എത്തുന്നതാണ്.''

ജനമേജൻ പറഞ്ഞു: ''ഇപ്രകാരം പലവിധം പ്രബുദ്ധജനസേവിതമായ ധർമ്മത്തെ എന്താണ് നാനാവ്രതങ്ങൾ സ്വീകരിച്ച മറ്റു വിപ്രന്മാർ ചെയ്യാത്തത്?''

വൈശമ്പായൻ പറഞ്ഞു: ''ദേഹബന്ധങ്ങളിൽ രാജാവേ, മൂന്നുതരം പ്രകൃതിക്കാരുണ്ട്; സാത്വികി, രാജസി, താമസി എന്നിങ്ങനെ മൂന്നു തരമാണ് ഭാരതാ! അല്ലയോ കുരുപുംഗവാ, ദേഹബന്ധങ്ങളിൽ ശ്രേഷ്ഠൻ സാത്വികനാണ്. ഹേ പുരുഷവ്യാഘ്രാ! അവൻ ശ്രേഷ്ഠനാകും. ആ സാത്വികനായ പുരുഷൻ മോക്ഷത്തെ പ്രാപിക്കുന്നവനാകും. അവൻ ബ്രഹ്മജ്ഞന്മാരെ അറിയുവാൻ കഴിയുന്നവനാണ്. അതുകൊണ്ട് സാത്വികന്മാർ പറയുന്നു, നാരായണപരന്മാരായാൽ അവർക്കു മോക്ഷം സിദ്ധിക്കുമെന്ന്. പുരു

ഷോത്തമന്മാരെ ഭജിക്കുന്നവർക്ക് വിചാരിച്ച കാര്യങ്ങൾ സാധിക്കുന്നതാണ്. നാരായണനിൽ എപ്പോഴും ഏകാന്തമായ ഭക്തിയുള്ളവരും മോക്ഷധർമ്മയതിമാരുമായ മനീഷിമാരുണ്ടല്ലോ ചിലർ. തൃഷ്ണയറ്റ അവർക്ക് യോഗക്ഷേമം നല്കുന്നവനായ ഹരി ഏതൊരുവൻ ജനിക്കുമ്പോൾ അവനെ മധുസൂദനൻ നോക്കുന്നുവോ, അവൻ സാത്വികനായി ഭവിക്കും. ഹരിയുടെ ദൃഷ്ടി പതിഞ്ഞ അവൻ മോക്ഷവൃത്തിയിൽ തീർച്ചയായും വന്നുചേരും.

സാംഖ്യത്തിന്നും യോഗത്തിന്നും തുല്യമായിട്ടുള്ളതാണ് ഏകാന്തസമ്മിതമായ കർമ്മം. നാരായണാത്മകമാണ് മോക്ഷം. സൽഗതി പ്രാപിക്കുന്നവർ അതിൽ എത്തുന്നു. നാരായണൻ കടാക്ഷിച്ചാൽ പുരുഷൻ പ്രതിബുദ്ധനാകും. താൻ വിചാരിച്ചതുകൊണ്ട് ഇപ്രകാരം പ്രതിബുദ്ധത ലഭിക്കുന്നതല്ല. രജഃതമഃപ്രകൃതികൾ രണ്ടും കൂടിക്കലർന്നതാണ്. അല്ലയോ ജനാധിപാ! ഇത്തരക്കാർ ജനിക്കുമ്പോൾ ഹരി കടാക്ഷിക്കുകയില്ല. പ്രവൃത്തിമാർഗ്ഗമറ്റവനാണ് അവൻ. തന്മൂലമാണ് കടാക്ഷിക്കാത്തത്. രജസ്സാലും തമസ്സാലും മനസ്സ് ആണ്ടവനായ പുരുഷനെ അവൻ ജനിക്കുമ്പോൾ ബ്രഹ്മാവ് വീക്ഷിക്കുന്നു. വാനവരും മുനികളും സത്ത്വസ്ഥന്മാരാണ്. അവർ നാരായണകടാക്ഷത്താൽ മോക്ഷത്തിലെത്തിച്ചേരും. അവർ നിവൃത്തിസ്ഥരാണ്. ബ്രഹ്മവീക്ഷണം സിദ്ധിച്ചവർ പ്രവൃത്തിസ്ഥന്മാരായി സ്വർഗ്ഗം പ്രാപിക്കും. എന്നാൽ അവരുടെ പുണ്യം ക്ഷയിക്കുമ്പോൾ അവർ സ്വർഗ്ഗത്തിൽനിന്നു താഴെ പതിക്കുകയും ചെയ്യും. സാത്വികന്മാർക്ക് ആ ഗതി കേടു വരികയില്ല. അവർ നാരായണഭക്തരായി മോക്ഷം പ്രാപിക്കുന്നതാണ്.''

ജനമേജയൻ പറഞ്ഞു: ''വൈകാരികനായ – മാറ്റത്തോടുകൂടിയവനായ – പുരുഷൻ എങ്ങനെയാണ് പുരുഷോത്തമനിൽ ചെല്ലുന്നത്? അങ്ങ് എല്ലാം വ്യക്തമാക്കിത്തരിക. പ്രവൃത്തിയെപ്പറ്റിയും വിവരിക്കുക.''

വൈശമ്പായനൻ പറഞ്ഞു: ''സൂക്ഷ്മമായ മൂന്നക്ഷരം ചേർന്ന സത്ത്വവാനായ പുരുഷനിൽ, നാരായണനിൽ, നിഷ്ക്രിയനായ ഇരുപത്തഞ്ചാമൻ ചെന്നുചേരും. (സൂക്ഷ്മമായ മൂന്നക്ഷരം അ + ഉ + മ = ഓം. അ = ബ്രഹ്മാവ്, ഉ = വിഷ്ണു, മ = ശിവൻ. മൂന്നക്ഷരം ചേരുമ്പോൾ ഓം എന്ന പ്രണവമായി. അത് പരബ്രഹ്മത്തിന്റെ ശബ്ദരൂപമാകുന്നു.)

ഇപ്രകാരമാണ് സാംഖ്യയോഗം. തുല്യംതന്നെയാണ് വേദാരണ്യകവും പഞ്ചരാത്രവും. ഇവ പരസ്പരാംഗങ്ങളാണെന്നു പറയുന്നു. ഇത് നാരായണപരാത്മകമായ ഏകാന്തിധർമ്മമാണ്.

സമുദ്രത്തിൽനിന്നുയരുന്ന ജലം വീണ്ടും ആ ജലധിയിൽത്തന്നെ ചെന്നെത്തുന്നതുപോലെ ഈ കാണപ്പെടുന്ന ജ്ഞാനജലൗഘമെല്ലാം നാരായണനിൽത്തന്നെ വീണ്ടും എത്തിച്ചേരുന്നു.

ഇത് ആ സാത്വതമായ ധർമ്മമാണ്. അതു ഞാൻ നിന്നോടു പറഞ്ഞു കുരുസത്തമാ. മഹാഭാഗനായ നാരദൻ ഇപ്രകാരം എന്റെ ഗുരുവായ കൃഷ്ണദ്വൈപായനനോട് ശ്വേതയതികൾക്കുള്ള അവ്യയമായ ഏകാന്തസൽഗതിയെപ്പറ്റി പറഞ്ഞു. അവ നല്ലപോലെ ഗ്രഹിച്ച വ്യാസൻ പ്രീതനായി ധർമ്മജന്നുപദേശിച്ചു. ഗുരുവിൽനിന്നു ലഭിച്ച ഈ തത്ത്വം ഇതാ ഞാൻ നിന്നോടും പറഞ്ഞു. അല്ലയോ പാർത്ഥിവസത്തമാ! ഇപ്രകാരം ദുശ്ചരമായ ധർമ്മമാണ് ഇത്. മറ്റുള്ളവരും നിന്നെപ്പോലെതന്നെ മോഹിതന്മാരാണ്. ലോകർക്ക് ഭാവനനും മോഹനനും അവൻതന്നെയാണ്. സംഹാരകാരനും കാരണനുമായി രാജാവേ, അവൻ വർത്തിക്കുന്നു.''

**349. നാരായണീയം – വ്യാസൻ നാരായണാംശമായി പണ്ട് സരസ്വതീപുത്രനായി ജനിച്ച കഥ** – ജനമേജയൻ പറഞ്ഞു: ''ലോകത്തിൽ സാംഖ്യയോഗം, പഞ്ചരാത്രം, ആരണ്യകവേദങ്ങൾ എന്നിവ നടപ്പുണ്ടല്ലോ. ഇവ ഏകനിഷ്ഠങ്ങളാണോ, അതോ ഭിന്നനിഷ്ഠങ്ങളാണോ? മുനേ, അവയെപ്പറ്റി വിവരിച്ചാലും. ക്രമംപോലെ അവ വിശദീകരിച്ചാലും.''

വൈശമ്പായനൻ പറഞ്ഞു: ''വളരെ ജ്ഞാനം നേടിയവനും അത്യുദാരനും, അജ്ഞാനമാകുന്ന കൂരിരുട്ടിനെ നശിപ്പിക്കുന്നവനും, പരാശരനിൽനിന്നു ഗർഭംധരിച്ച് കാളി ദീപത്തിൽ ആത്മയോഗാൽ പ്രസവിച്ചവനുമായ വ്യാസൻ എന്ന ഋഷിവര്യനെ ഞാൻ നമസ്കരിക്കുന്നു. പിതാമഹനിൽ നിന്നുത്ഭവിച്ചവനും ആറാമത്തേവനും വിഭൂതിശാലിയുമായ ആർഷേയമഹർഷി ആരാണോ, നാരായണാംശോത്ഭവനായ ആ ഏകപുത്രൻ, ദ്വൈപായനൻ, വേദങ്ങളുടെ നിധാനമാകുന്നു. കൃതയുഗത്തിൽ ആരെ മഹാവിഭൂതിയും ഉദാരശക്തിയുമായ നാരായണൻ ബ്രഹ്മനിധാനമായി പുത്രാർത്ഥം സൃഷ്ടിച്ചു, അവൻ പുരാണനായ വ്യാസനാകുന്നു.''

ജനമേജയൻ പറഞ്ഞു: ''അല്ലയോ ദ്വിജസത്തമാ, ഭവാൻ തന്നെ പറഞ്ഞുവല്ലോ വസിഷ്ഠന്റെ പുത്രനാണ് 'ശക്തി' എന്നവൻ എന്നും, ശക്തിയുടെ പുത്രനാണ് പരാശരനെന്നും, പരാശരന്റെ പുത്രനാണ് കൃഷ്ണദ്വൈപായനനായ മുനി എന്നും. വീണ്ടും ഭഗവാൻ പറയുന്നു വ്യാസൻ നാരായണസുതനാണ് എന്ന്. ഇതിന്റെ അർത്ഥം എന്താണ്? തേജസ്വിയായ വ്യാസൻ ഇതിന്നുമുമ്പും ജന്മമെടുത്തിട്ടുണ്ടോ? അല്ലയോ മഹാശയാ, അങ്ങ് വ്യാസൻ എങ്ങനെയാണ് നാരായണോത്ഭവനായത് എന്ന് പറഞ്ഞാലും!''

വൈശമ്പായനൻ പറഞ്ഞു: ''വേദാർത്ഥം അറിയുന്നതിന്നുവേണ്ടി എന്റെ ഗുരുവും ധർമ്മിഷ്ഠനും തപോനിധിയുമായ വ്യാസൻ ഹിമവാന്റെ പാദത്തിൽ വസിക്കുമ്പോൾ 'മഹാഭാരതം' നിർമ്മിച്ചു. മഹാശാന്തനായ അദ്ദേഹം ഇരിക്കുമ്പോൾ, ഞങ്ങൾ വളരെ താല്പര്യത്തോടെ അദ്ദേഹത്തെ ശുശ്രൂഷിച്ചു രാജാവേ! സുമന്തുവും ജൈമിനിയും വ്രതമെടുത്തവനായ പൈലനും നാലാമത്തെ ശിഷ്യനായ ഞാനും വ്യാസനന്ദനനായ ശുകനും ഇങ്ങനെ അഞ്ചു ശിഷ്യന്മാരോടുകൂടി വ്യാസഭഗവാൻ ഹിമാദ്രിയുടെ പാദത്തിൽ ഭൂതങ്ങളോടുകൂടിയ ഭൂതേശൻ എന്നപോലെ വിളങ്ങി. സാംഗവേദങ്ങളും ഭാരതാർത്ഥവും മറ്റും പറഞ്ഞുതന്ന് ഏകാഗ്രചിത്തനായി, ദാന്തനായി ഇരിക്കുന്ന ഗുരുവെ ഞങ്ങൾ ഉപാസിച്ചു. അങ്ങനെയിരിക്കെ പ്രസംഗവശാൽ ഞങ്ങൾ വിപ്രേന്ദ്രനോട് വേദാർത്ഥവും ഭാരതാർത്ഥവും വിഷ്ണുവിൽനിന്നുള്ള ജന്മവും ചോദിച്ചു. തത്ത്വജ്ഞൻ ആദ്യമായി വേദാർത്ഥവും പിന്നെ ഭാരതാർത്ഥവും പറഞ്ഞതിന്നുശേഷം നാരായണനിൽനിന്നുള്ള തന്റെ ജന്മത്തെപ്പറ്റി പറഞ്ഞു.''

വ്യാസൻ പറഞ്ഞു: ''അല്ലയോ വിപ്രന്മാരേ, നിങ്ങൾ വളരെ പ്രധാനമായ ഈ കഥ ശ്രദ്ധാപൂർവ്വം കേൾക്കുവിൻ. ഇത് ഉത്തമമായ ആർഷകഥയാണ്. കഴിഞ്ഞ ജന്മത്തിലെ വൃത്താന്തം ഞാൻ തപസ്സുകൊണ്ടാണ് അറിഞ്ഞത്.

പ്രജാവിസർഗ്ഗമായി ഏഴാമത് ബ്രഹ്മാവ് പത്മത്തിൽനിന്നു പുറപ്പെട്ട മഹായോഗിയായ നാരായണൻ ശുഭാശുഭങ്ങളൊക്കെ ഒഴിഞ്ഞവനായ തേജസ്വി മുമ്പെ ബ്രഹ്മാവിനെ നാഭിയിൽ സൃഷ്ടിച്ചു. ബ്രഹ്മാവ് താമരയിൽനിന്നു പുറത്തു വന്നപ്പോൾ ബ്രഹ്മാവിനോട് നാരായണൻ പറഞ്ഞു: 'നീ എന്റെ നാഭിയിൽ ജനിച്ചവനാണ്. പ്രജകളെ സൃഷ്ടിക്കുവാൻ ഉത്ഭവിച്ചവനായ പ്രഭുവാണ്. അല്ലയോ ബ്രഹ്മൻ, നീ പണ്ഡിതന്മാരും, മൂഢന്മാരുമടങ്ങിയ പ്രജാവ്രതത്തെ സൃഷ്ടിക്കുക.'

ഇപ്രകാരം നാരായണൻ പറഞ്ഞപ്പോൾ ബ്രഹ്മാവ് വല്ലാതെ വിഷാദത്തോടെ ചിന്താവ്യാകുലനായി ഹരിയുടെ പാദത്തിൽ കുമ്പിട്ട് മഹേശ്വരനായ ആ ദേവനോട് പറഞ്ഞു: 'ദേവാ, പ്രജകളെ സൃഷ്ടിക്കുവാൻ എനിക്ക് എന്തു ശക്തിയാണുള്ളത്? ദേവാ, ഞാൻ അങ്ങയെ തൊഴുന്നു. ദേവാ, ഞാൻ പ്രജ്ഞകെട്ടവനാണ്? എന്നെ ആ മഹാകൃത്യ നിർവ്വഹണത്തിന്ന് ശക്തനാക്കുവാൻ വേണ്ടതു ചെയ്താലും!'

ഇപ്രകാരം ബ്രഹ്മാവ് പറഞ്ഞതുകേട്ട് നാരായണൻ അന്തർദ്ധാനം ചെയ്തു. അതിന്നുവേണ്ട ബുദ്ധിയെ ബുദ്ധിസത്തമനായ ദേവൻ ചിന്തിച്ചു. ഉടനെ 'ബുദ്ധി' ഒരു രൂപം എടുത്തുവന്ന് വിഷ്ണുവിനെ സേവിച്ചു. യോഗത്താൽ വിഷ്ണു അവളെ സ്വയം നിയോഗിച്ചു. ഐശ്വര്യയോഗ ബലമുള്ള അവളോട് അവ്യയനായ ദേവൻ ഇപ്രകാരം പറഞ്ഞു:

'അല്ലയോ ബുദ്ധീ, നീ ലോകസൃഷ്ടിക്കുവേണ്ടി ബ്രഹ്മാവിൽ ചെന്നു കയറുക.'

ഈശ്വരൻ പറഞ്ഞുവിട്ട അവൾ ഉടനെ ചെന്ന് ബ്രഹ്മാവിനെ പ്രാപിച്ചു.

ബ്രഹ്മാവ് ഉടനെ ബുദ്ധിയുള്ളവനായിത്തീർന്നതു കണ്ട് ഹരി വീണ്ടും പറഞ്ഞു: 'എടോ പുത്രാ! നീ പലവിധം പ്രജകളെ സൃഷ്ടിക്കുക' ഹരിയുടെ കല്പന കേട്ട്, 'അങ്ങയുടെ കല്പന കഴിയുന്നവിധം നിർവ്വഹിക്കാം' എന്ന് ബ്രഹ്മാവ് മറുപടി പറഞ്ഞു, എന്നിട്ട് ബ്രഹ്മാവ് അവിടെ അന്തർദ്ധാനം ചെയ്തു.

ഒരു മുഹൂർത്തംകൊണ്ട് ദേവസമ്മിതമായ സ്വസ്ഥാനം ബ്രഹ്മാവ് പ്രാപിച്ചു. അങ്ങനെ ബ്രഹ്മാവ് പ്രകൃതിയോടു ചേർന്നു ബ്രഹ്മാവിന് പിന്നെയും നവ്യമായ ചില ബുദ്ധി ഉദിച്ചു. അങ്ങനെ പരമേഷ്ഠിയായ ബ്രഹ്മാവ് പ്രജാസൃഷ്ടി നടത്തി.

ദൈത്യന്മാർ ദാനവന്മാർ ഗന്ധർവ്വന്മാർ അപ്സരസ്സുകൾ എന്നിവയെല്ലാം ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ടു. അങ്ങനെ തപസ്വിനിയായ ഭൂമിക്കു വേണ്ടുവോളം ഭാരവുമുണ്ടാക്കിത്തീർത്തു.

'മഹാബലവാന്മാരായി വളരെയേറെ ദേവന്മാരും ദാനവന്മാരും രാക്ഷസന്മാരും ഇനിയും ഉണ്ടാകും. തീർച്ചയായും അവർ തപസ്സുചെയ്തു വരം വാങ്ങും. പിന്നെ അവർ ഗർവ്വികളാകും. അവർ ദേവന്മാരേയും ഋഷിമാരേയും ദ്രോഹിക്കും. അങ്ങനെ വരുമ്പോൾ ഭാരാവതരണം എന്ന മഹാകർമ്മം ഞാൻ ഭൂമിക്ക് ചെയ്യേണ്ടതായിവരും. മന്നിൽ പലതരം അവതാരങ്ങൾ എടുത്ത് യഥാക്രമം പാപികളെ വധിച്ച് സജ്ജനങ്ങളെ സംരക്ഷിക്കും. ഈ രണ്ടു കർമ്മങ്ങളാൽ സത്യധാത്രിയായ ഭൂമി ഭാരം താങ്ങും.

വലിയ ഒരു സർപ്പത്തിന്റെ രൂപം കൈക്കൊണ്ട് ഞാൻ പാതാളത്തിൽനിന്നു ഭൂമിയെപ്പൊക്കി ഉപരിതലത്തിലെത്തിക്കും. ഇങ്ങനെ എന്നാൽ ഉയർത്തപ്പെട്ട അവൾ ഈ സൃഷ്ടിജാലങ്ങളെയെല്ലാം, സകല ചരാചരങ്ങളെയും, താങ്ങി നില്ക്കും. അവൾ ഭാരാർദ്ദിതയാകുമ്പോഴെല്ലാം ഞാൻ പല രൂപത്തിൽ ഭൂമിയിൽ അവതാരമെടുത്ത് പാപികളെ നിഗ്രഹിച്ച് അവളെ ആപത്തിൽനിന്നു രക്ഷിക്കേണ്ടിവരും.' ഇങ്ങനെ മധുവൈരിയായ ദേവൻ മനസ്സിൽ പല രൂപങ്ങളെ ചിന്തിച്ചുറച്ചു. അങ്ങനെ സമയം സമാഗതമാകുമ്പോൾ ചെയ്യേണ്ടകർമ്മങ്ങളും മനസ്സിൽ സങ്കല്പിച്ചുറച്ചു.

അങ്ങനെ ഭവത്തിന്റെ അവതാരത്തിൽ ഭഗവാൻ പല രൂപവും സൃഷ്ടിച്ചു-വരാഹം, നരസിംഹം, വാമനൻ, മനുഷ്യൻ. വേറെയും ഇങ്ങനെ പല അവതാരങ്ങളുമെടുത്ത് ദുഷ്ടരായ അസുരന്മാരെ പലരേയും ഭഗവാൻ സംഹരിക്കും.

അതിന്നുശേഷം പ്രപഞ്ചസൃഷ്ടികർത്താവായ ദേവൻ ഒരിക്കൽക്കൂടി 'ഭോ' എന്നു ശബ്ദിച്ചു. ആ ശബ്ദം ആകാശത്തിൽ മുഴങ്ങി. ഈ ഒരു വാക്കിന്റെ ഉച്ചാരണത്തിൽ സരസ്വത് എന്ന ഋഷി ഉത്ഭവിച്ചു. അങ്ങനെ സ്വരത്തിന്റെ രൂപമായ പുത്രൻ നാരായണനിൽനിന്നുണ്ടായി. അവന്റെ പുത്രനായി പിറന്നവനാണ് 'അപാന്തരതമസ്സ്'.

ഭൂതഭവ്യഭവിഷ്യജ്ഞനും, സത്യവാദിയും, ദൃഢവ്രതനുമായ അവൻ തല കുമ്പിട്ട് നമിച്ചുനില്ക്കെ വേദാദ്യനും അവ്യയനുമായ ഭഗവാൻ പറഞ്ഞു: 'അല്ലയോ മഹാമതേ! നീ വേദാഖ്യാനത്തിൽ ശ്രുതി നിർമ്മിക്കണം. അതുകൊണ്ട് ഹേ, മുനേ, നീ ഞാൻ കല്പിച്ചവിധം ചെയ്യുക!'

അവൻ നാരായണൻ പറഞ്ഞവിധം മന്വന്തരത്തിൽ വേദം പകുത്തു. ഈ കർമ്മംകൊണ്ടുതന്നെ ഭഗവാൻ ഹരി അവനിൽ പ്രസാദിച്ചു പറഞ്ഞു: 'തപസ്സുകൊണ്ടും യമംകൊണ്ടും നിയമംകൊണ്ടും പുത്രാ, മന്വന്തരംതോറും ഈ മട്ടിൽ ഇത്തരത്തിൽ നീ പ്രവർത്തിക്കും. അചലനായി അല്ലയോ ബ്രാഹ്മണാ, പിന്നെ കലിയുഗത്തിന്റെ ആരംഭത്തിൽ ഭാരതരായ കുരുവംശജന്മാർ മന്നിൽ പുകഴ്ന്നവരായി ഉണ്ടാകും. നിന്നിൽനിന്നുണ്ടായ അവർക്ക് കുലഭേദം ഭവിക്കും. അവ തമ്മിൽ കലഹിച്ച് ഒടുങ്ങും. നിന്നെമാത്രം ആ നാശത്തിൽനിന്ന് ഒഴിവാക്കും. അല്ലയോ ദ്വിജാ, അന്നും പലതരം വേദം തപസ്സിൽ ലയിച്ച നീ വിഭജിക്കും. ആ ഇരുണ്ട കാലഘട്ടം വന്നാൽ കൃഷ്ണവർണ്ണനുമാകും. കൃഷ്ണനായി ഭഗവാൻ അവതരിക്കും. പല ധർമ്മങ്ങളും ചെയ്യുന്ന ഭഗവാൻ ജ്ഞാനകാരിയുമാകും. തപസ്വിയായ അവൻ രാഗമുക്തനായി ഭവിക്കുകയില്ല. രാഗംവിട്ട നിന്റെ പുത്രൻ പരമാത്മാവുമാകും. മഹേശ്വരപ്രസാദംമൂലം എന്റെ ഈ മൊഴി മറിച്ചുവരികയില്ല.

ബ്രാഹ്മണർ ആരെയാണ് ബ്രഹ്മാവിന്റെ മാനസപുത്രനെന്നു പറയുന്ന്, പിതാമഹന്റെ ഉത്തമബുദ്ധിയിൽ നിന്നുണ്ടായ അവൻ സൂര്യനേക്കാൾ ശോഭവീശുന്നു. ആ വസിഷ്ഠമഹർഷിയുടെ വംശത്തിൽ പിറന്ന പരാശരൻ എന്ന മഹിതപ്രഭാവനായ മുനി വേദനിധിയും, പ്രശസ്തനും, മഹാതപസ്വിയും, തപോനിധിയുമായ ആ മഹർഷിക്ക് ഒരു കന്യകയിൽ, അവൾ പിതൃഗൃഹത്തിൽ വസിക്കുന്ന കാലത്ത്, നീ പുത്രനായി പിറക്കും.

ഭൂതഭവ്യഭവിഷ്യങ്ങൾക്കെല്ലാം സംശയാതീതമായ ജ്ഞാനം, ആയിരം യുഗങ്ങൾ കഴിഞ്ഞതെല്ലാം, തപസ്സിന്റെ പ്രഭാവത്താൽ ഞാൻ തീർത്തതായ സകലതും നീ കാണും. അനേകം യുഗമാറ്റങ്ങളും ഭവാൻ കാണും. അനാദിനിധനനും, ചക്രിയുമായ എന്നേയും നീ കാണും മഹർഷേ! എന്റെ കാരുണ്യത്താൽ ഞാനീപ്പറയുന്ന എന്റെ മൊഴി മറിച്ചുവരികയില്ല. നീ മഹാസത്ത്വനായിത്തീരും. നീ പുകഴ്ന്നവനാകും.

സൂര്യപുത്രനായ ശനി ഭൂമിയിൽ മനുവായിപ്പിറക്കും. ആ മന്വന്തരത്തിൽ മനു മുതലായ ഗുണപൂർവ്വകൻ അല്ലയോ വത്സാ, എന്റെ പ്രസാദത്താൽ നീ തന്നെയായിത്തീരും. അതിൽ സംശയിക്കേണ്ടതില്ല. ലോകത്തിൽ എന്തൊക്കെ സംഭവിക്കുന്നുണ്ടോ, അതൊക്കെ ഞാൻ ചെയ്യുന്നതാണെന്നു ധരിച്ചുകൊള്ളുക. മറ്റുള്ളവരുടെ ചിന്തയും, അവരുടെ പ്രവൃത്തിയും തമ്മിൽ പൊരുത്തമില്ല. എന്നെ സംബന്ധിച്ചിടത്തോളം അങ്ങനെയല്ല. ഞാൻ എന്തു വിചാരിക്കുന്നുവോ അതു നടപ്പാക്കും.' ഇപ്രകാരം ഭഗവാൻ ഹരി അപാന്തരതമസ്സ് എന്ന സാരസ്വതനോടു പറഞ്ഞു. 'പോവുക ഞാൻ പറഞ്ഞത് സാധിക്കും.' ഇപ്രകാരം പറഞ്ഞു ഭഗവാൻ മറഞ്ഞു.

ഞാൻ ഹരിയുടെ കല്പനയാൽ വീണ്ടും ജന്മമെടുത്ത അപാന്തരതമസ്സാണ്. ഞാൻ വീണ്ടും കൃഷ്ണദ്വൈപായനനായി വസിഷ്ഠൻെറ വംശത്തിൽ വന്നു പിറന്നതാണ്. ഇപ്രകാരം എൻെറ പൂർവ്വജന്മത്തെപ്പറ്റി നിങ്ങളോടു ഞാൻ പറഞ്ഞു. നാരായണാംശജനായി ഞാൻ നാരായണപ്രസാദത്താൽ ജന്മമെടുത്തവനാണ്. ബുദ്ധിമാന്മാരേ, പണ്ടു ഞാൻ ദാരുണമായ തപസ്സ് മുഖ്യമായ സമാധിയോടെ ചെയ്തിട്ടുണ്ട്. എൻെറ വത്സന്മാരേ, ഭക്തന്മാരിലുള്ള സ്നേഹത്താൽ ഞാൻ കഴിഞ്ഞ ജന്മവും, ഭാവിജന്മവും നിങ്ങൾ ചോദിച്ച പ്രകാരം പറഞ്ഞുതന്നു.''

വൈശമ്പായനൻ പറഞ്ഞു: ''ഇങ്ങനെ നമ്മുടെ ഗുരു തൻെറ മുമ്പത്തെ ജന്മത്തെപ്പറ്റി പറഞ്ഞുതന്നു രാജാവേ! ഇനിയും അദ്ദേഹത്തെപ്പറ്റി ഞാൻ പറയാം. പലതരത്തിലുള്ള മതങ്ങൾ നടപ്പുണ്ട്. രാജാവേ, അതിന്നു പല പേരുകൾ പറയുന്നു. സാംഖ്യം, യോഗം, പഞ്ചരാത്രം, വേദം, പാശുപതം പരമർഷിയായ കപിലനാണ് സാംഖ്യയോഗത്തിൻെറ ഉപജ്ഞാതാവ്. ആ പുരാതനൻ ഹിരണ്യഗർഭനായ യോഗജ്ഞൻതന്നെയാണ്. അന്യനല്ല ആ പുരാതനൻ. വേദാചാര്യനായവൻ അപാന്തരതമസ്സ് എന്ന ഋഷിയാണ്. 'പ്രാചീനഗർഭൻ' എന്ന് ആ ഋഷിയെപ്പറ്റി ചിലർ പറയുന്നു. ഉമാകാന്തനായ ഭൂതേശ്വരൻ, ശ്രീകണ്ഠൻ, ബ്രഹ്മനന്ദനൻ, ശിവൻ എന്നൊക്കെ അറിയപ്പെടുന്ന മഹാദേവനാണ് പാശുപതത്തിൻെറ ഉപജ്ഞാതാവ്. പഞ്ചരാത്രം മുഴുവനുമറിഞ്ഞവൻ ഭഗവാൻതന്നെ! ഈ എല്ലാ ജ്ഞാനത്തിലും നാരായണനെത്തന്നെയാണു കാണുന്നത്. എല്ലാം നാരായണനിൽ ഉറപ്പിച്ചിരിക്കുന്നു. അല്ലയോ രാജാവേ, അജ്ഞാനത്താൽ ഇരുട്ടിൽപ്പെട്ട ജനങ്ങൾ നാരായണനെ അറിയുന്നില്ല. ശാസ്ത്രകാരന്മാരായ മനീഷികൾ അവനെത്തന്നെയാണ് സ്തുതിക്കുന്നത്. നാരായണനിലല്ലാതെ മറ്റൊന്നിലും നിഷ്ഠയില്ലെന്നാണ് എൻെറ അഭിപ്രായം. സംശയം തീർന്ന ശാസ്ത്രത്തിലെല്ലാം ഹരി നിത്യസ്ഥനാകുന്നു. സന്നിഗ്ദ്ധയുക്തിവാദങ്ങൾതോറും മാധവൻ വാഴുന്നതല്ല. പഞ്ചരാത്രജ്ഞരും അപ്രകാരം ക്രമപാരഗന്മാരും ഏകാന്തഭാവം പ്രാപിച്ചവരും ഹരിയിൽ ചെന്നെത്തുന്നതാണ്.

സാംഖ്യവും യോഗവും നിത്യമാണ്, നിലനില്ക്കുന്നതാണ്, സനാതനമാണ്, അവ്യയമാണ്. അപ്രകാരംതന്നെ എല്ലാ വേദങ്ങളും നാശരഹിതങ്ങളാണു രാജാവേ. ഋഷികൾ എല്ലാ നിദർശനങ്ങളിലും പറയുന്നു ഈ വിശ്വം നാരായണനിൽ ആദികാലം മുതൽ നിലനില്ക്കുന്നുവെന്ന്. ഏതു സൽപ്രവൃത്തിയും, ദുഷ്പ്രവൃത്തിയും, ഏതൊക്കെ വേദത്തിൽ പ്രതിപാദിക്കപ്പെട്ടിരിക്കുന്നുവോ എന്തൊക്കെ ഭൂമിയിലും, സ്വർഗ്ഗത്തിലും, ആകാശത്തും, ജലത്തിലും, ഇടയിലും നടക്കുന്നുവോ, എല്ലാറ്റിന്നും കാരണമായി നില്ക്കുന്നതും, ഉത്ഭവിക്കുന്നതും പുരാണപുരുഷനായ നാരായണ ഋഷിയിൽനിന്നാകുന്നു.''

## 350. നാരായണീയം - പാലാഴിയുടെ നടുവിൽ വൈജയന്തഗിരിയിൽ ബ്രഹ്മാവും രുദ്രനും എത്തുന്നു -

ജനമേജയൻ പറഞ്ഞു: ''അല്ലയോ ബ്രാഹ്മണാ, പുരുഷൻ എന്നു പറയുന്നവൻ ഒരാൾ മാത്രമാണോ? അതോ അനവധിയുണ്ടോ പുരുഷന്മാർ? ഈ വിശ്വത്തിൽ ആരാണ് ശ്രേഷ്ഠനായ പുരുഷൻ? എല്ലാ വസ്തുക്കളുടേയും ഉത്ഭവസ്ഥാനമെന്നു പറയുന്ന അത് ഏതാണ്?''

വൈശമ്പായനൻ പറഞ്ഞു: ''സാംഖ്യവും, യോഗവും പ്രകാരം നോക്കുകയാണെങ്കിൽ വളരെ പുരുഷന്മാരെക്കാണാം. എന്നാൽ അതു സ്വീകാര്യമല്ല. പരമപുരുഷൻ ഒന്നു മാത്രമേയുള്ളൂ കുരുനന്ദനാ! വിശ്വപുരുഷൻ ഏകനാണ്. ഗുണം കൂടിയവനായ ആ പുരുഷനെപ്പറ്റി ഞാൻ വ്യാഖ്യാനിക്കാം. വിജിതാത്മാവായ വ്യാസനെ നമസ്കരിച്ച് തപസ്വിയും, ദാന്തനും, വന്ദ്യനുമായ ആ മുനിയെ നമസ്കരിച്ച്, ഞാൻ പുരുഷസൂക്ത സർവ്വവേദത്തിലും ഋതവും, സത്യവും, ബഹുഖ്യാതവും, ഋഷിസിംഹനാൽ വിചിന്തിതവുമായ പുരുഷസൂക്തം - സാമാന്യനിയമത്താലും, വ്യത്യസ്തനിയമത്താലും (ഉത്സർഗ്ഗാപവാദങ്ങളാൽ) കപിലാദികളായ മഹർഷിമാർ നിർമ്മിച്ച ശാസ്ത്രങ്ങളിൽ പ്രതിപാദിച്ചതും, തേജോരാശിയായ ഭഗവാൻെറ പ്രസാദത്താൽ വ്യാസൻ രചിച്ചതുമായ പുരുഷസൂക്തം ഞാൻ ഇപ്പോൾ നിനക്കു പറഞ്ഞുതരാം.

ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ബ്രഹ്മാവും ത്ര്യംബകനുമായി (ശിവനുമായി) നടന്ന ഒരു സംഭാഷണമാണ്. പാലാഴിയുടെ മദ്ധ്യത്തിലായി സ്വർണ്ണപ്രഭ കലർന്ന വൈജയന്തം എന്നു പേരുള്ള ഒരു സുവർണ്ണപർവ്വതമുണ്ട് രാജാവേ! അതിൽ അദ്ധ്യാത്മഗതിയായി ഏകാകിയായി ബ്രഹ്മദേവൻ വൈരാജസദനത്തിൽനിന്നും പോന്ന് അവിടെ ആ പർവ്വതത്തിൽ ചെന്നിരുന്ന് ആദ്ധ്യാത്മികചിന്ത പൂണ്ടിരിക്കാറുണ്ട്. നാന്മുഖനായ ബ്രഹ്മാവ് അവിടെ ഇരിക്കുമ്പോൾ അവൻെറ പുത്രനായ മഹാദേവൻ, ബ്രഹ്മാവിൻെറ നെറ്റിയിൽനിന്നുത്ഭവിച്ചവനായ ശിവൻ, തൻെറ ലോകയാത്രയിൽ ആകാശത്തുകൂടെ പോകുമ്പോൾ അവിടെ എത്തിച്ചേർന്നു. പിതാവായ ബ്രഹ്മാവിനെക്കണ്ട് ശിവൻ അടുത്തുചെന്ന് പാദത്തിൽ കുമ്പിട്ടു. കാല്ക്കൽ വീണ പുത്രനെ തൻെറ ഇടംകൈകൊണ്ടു പിടിച്ചെഴുന്നേല്പിച്ച് ബ്രഹ്മാവ് ചിരകാലമായി വേർപെട്ടിരുന്ന പുത്രനോടു പറഞ്ഞു.''

പിതാമഹൻ പറഞ്ഞു: ''അല്ലയോ മഹാബാഹോ, സ്വാഗതം! ഭാഗ്യത്താൽ നീ എൻെറ മുമ്പിൽ എത്തിയിരിക്കുന്നു. അല്ലയോ പുത്രാ! നിനക്കു സ്വാദ്ധ്യായത്തിലും തപസ്സിലും ക്ഷേമംതന്നെയല്ലേ? നീ നിത്യവും ഉഗ്രമായ തപസ്സു ചെയ്യുന്നുണ്ടല്ലോ. അതാണു ഞാൻ വീണ്ടും ചോദിക്കുന്നത്!''

രുദ്രൻ പറഞ്ഞു: ''ഭഗവാനേ, അങ്ങയുടെ പ്രസാദത്താൽ സ്വാദ്ധ്യായത്തിലും തപസ്സിലും അവ്യയമായ ക്ഷേമം തന്നെയാണ് എനിക്ക്. എല്ലാ ലോകത്തിലും എനിക്കു തുല്യമായ ക്ഷേമം തന്നെ. ഭഗവാനേ, ഞാൻ അന്ന് അങ്ങയെ വൈരാജസദനത്തിൽ (വിരാട്ടിൻെറ ഇരിപ്പിടത്തിൽ) കണ്ടു. ഭവാൻെറ തൃപ്പാദം വെച്ചിരിക്കുന്നതായിക്കണ്ട ഈ മലയിലേക്കു ഞാൻ ഇറങ്ങി വന്നു. അങ്ങയുടെ ഏകാന്ത ഗതത്തിൽ എനിക്കു വലിയ കൗതുകമുണ്ട്. അതിൻെറ കാരണവും ചെറുതല്ല പിതാമഹാ! എന്തുകൊണ്ടെന്നാൽ ആ ഗൃഹം ശ്രേഷ്ഠമാണ്. വിശപ്പും ദാഹവുമെന്നത് അവിടെയില്ല. മഹാതേജസ്വികളായ ഋഷിമാരായ ദേവാസുരന്മാരും വാഴുന്നിടമാണത്. ഗന്ധർവ്വരും, അപ്സരസ്ത്രീകളും എന്നും വസിക്കുന്ന ഇടമാണത്. ആ സ്ഥലംവിട്ട് ഇവിടെ ഒറ്റയ്ക്കു വന്നിരിക്കുകയാണല്ലോ ഭവാൻ.''

ബ്രഹ്മാവു പറഞ്ഞു: ''ഞാൻ എന്നും ശ്രേഷ്ഠനായ വൈജയന്താദ്രിയെ സേവിക്കുന്നുണ്ട്. ഞാൻ വിരാൾപുരുഷനെ ഇവിടെയിരുന്ന് മനസ്സുറപ്പിച്ചു ധ്യാനിക്കുകയാണ്.''

രുദ്രൻ പറഞ്ഞു: ''അല്ലയോ ബ്രഹ്മാവേ, സ്വയംഭൂവായ ഭവാൻ പല പുരുഷന്മാരേയും കണ്ടിട്ടുണ്ടല്ലോ. അന്യപുരുഷന്മാരെ ഈ പുരുഷൻ സൃഷ്ടിക്കുകയും ചെയ്യുന്നു. ബ്രഹ്മാവേ, ഭവാൻ ഒറ്റയ്ക്കിരുന്ന് ഏതു പുരുഷോത്തമനെയാണു ചിന്തിക്കുന്നത്? എൻെറ ഈ സംശയം തീർത്തു

തന്നാലും. അതു കേൾക്കുവാൻ എനിക്കു വലിയ കൗതുകമുണ്ട്.''

ബ്രഹ്മാവു പറഞ്ഞു: ''ഉണ്ണീ, നീ വളരെ പുരുഷന്മാരെപ്പറ്റി സൂചിപ്പിച്ചുവല്ലോ. അങ്ങനെ ഇനി പാടില്ല. കഴിഞ്ഞതൊക്കെയാകട്ടെ! എന്നും അങ്ങനെ കാണരുത്. ഞാൻ നിന്നോടു പറയുന്നു ഏകപുരുഷനാണ് എല്ലാറ്റിനും ആധാരമായിട്ടുള്ളത്. ആ ഏകപുരുഷനാണ് അനേകം പുരുഷന്മാരുടെ ഉത്ഭവസ്ഥാനമായി പറയപ്പെടുന്നത്. അപ്രകാരം ആ പുരുഷനിൽ, മഹത്തായ വിശ്വമൂർത്തിയിൽ – സനാതനനായ നിർഗ്ഗുണനിൽ, നിർഗ്ഗുണരായവർ (ഗുണങ്ങളെ വിട്ടവർ) ചെന്നെത്തും.''

**351. നാരായണീയം - ബ്രഹ്മാവും രുദ്രനും നാരായണന്റെ മാഹാത്മ്യം വർണ്ണിക്കുന്നു** - ബ്രഹ്മാവു പറഞ്ഞു: ''അല്ലയോ പുത്രാ! നീ കേൾക്കുക. ആ പുരുഷൻ ശാശ്വതനാണ്, നാശമില്ലാത്തവനാണ്, അപ്രമേയനാണ്, അക്ഷരനാണ്, സർവ്വവ്യാപിയാണ് എന്നു നീ ധരിക്കുക. നിനക്കാകട്ടെ മറ്റുള്ളവർക്കാകട്ടെ അവനെ ശരിക്കും കാണുവാൻ പറ്റുകയില്ല. സഗുണർക്കും അഗുണർക്കും എല്ലായിടത്തും അവനെ ജ്ഞാനദൃഷ്ടികൊണ്ടു കാണുവാൻ കഴിയും. ശരീരമില്ലാത്തവനായ അവൻ സർവ്വശരീരങ്ങളിലും വസിക്കുന്നു. ദേഹങ്ങളിൽ അവൻ കുടികൊള്ളുന്നുണ്ടെങ്കിലും കർമ്മവുമായി അവൻ ലേപനം ചെയ്യപ്പെടുന്നില്ല. കർമ്മങ്ങളുടെ അശുദ്ധിയൊന്നും അവനെ ബാധിക്കുന്നില്ല. വിശ്വം അവന്റെ മൂർദ്ധാവാണ്. വിശ്വം അവന്റെ ഭുജമാണ്. വിശ്വം അവന്റെ പാദമാണ്. വിശ്വം അവന്റെ കണ്ണുകളാണ്. വിശ്വം അവന്റെ നാസികയാണ്. ആ പുരുഷൻ സ്വൈരിയായി, അവൻ ഏകൻ ക്ഷേത്രങ്ങൾതോറും സുഖമായി ചരിക്കുന്നു. ദേഹങ്ങളാണ് ക്ഷേത്രങ്ങൾ. ബീജമാണ് ശുഭാശുഭങ്ങൾ. (അതിൽനിന്നാണു ജന്മത്തിന്റെ ഉത്ഭവം) യോഗാത്മാവ് അതറിയുന്നു. അതുകൊണ്ട് അവനെ 'ക്ഷേത്രജ്ഞൻ' എന്നു പറയുന്നു. ഭൂതങ്ങളാരും അവന്റെ വരവും പോക്കും കാണുന്നില്ല. സാംഖ്യയോഗവിധാനങ്ങൾകൊണ്ട് യഥാക്രമം അവന്റെ ഗതിയെപ്പറ്റിയോ അഗതിയെപ്പറ്റിയോ അറിയുന്നില്ല. ജനനമരണാദികളെപ്പറ്റി, ആ പരമാത്മാവ് പ്രവേശിക്കുന്നതും, വിട്ടുപോകുന്നതും, പ്രവചിക്കുവാൻ ആരും ശക്തരല്ല. ഞാൻ അവന്റെ ഗതിയെപ്പറ്റി ചിന്തിക്കുന്നു. എന്നാൽ എനിക്ക് അവന്റെ ഗതിയെപ്പറ്റിയൊന്നും അറിയുവാൻ കഴിഞ്ഞിട്ടില്ല. അറിഞ്ഞവിധം ഞാൻ ആ ശാശ്വതനായ പുരുഷനെപ്പറ്റി, അവന്റെ മഹത്വവും, ഏകത്വവും എന്റെ പരിമിതമായ ജ്ഞാനംവെച്ചു ഞാൻ പറയാം.

ജ്ഞാനികൾ അവനെ ഏകപുരുഷൻ എന്നു പറയുന്നു. ആ ഒരു പുരുഷൻതന്നെയാണ് മഹാപുരുഷൻ എന്നു പറയുന്നത്. അഗ്നി എന്നത് ഒരു ഭൂതമാണ്. എന്നാൽ അത് അനേകായിരം സ്ഥാനങ്ങളിൽ, അനേകായിരം രൂപങ്ങളിൽ പ്രകാശിക്കുന്നതായിക്കാണുന്നു. സൂര്യൻ ഒന്നേയുള്ളു. ഏകനാണ്, എന്നാൽ അവൻ എല്ലായിടത്തും പ്രപഞ്ചത്തിനെ കൈനീട്ടി എത്തുന്നുണ്ട്. തപസ്സ് പല രൂപത്തിലാണ്. എന്നാൽ അതിന്റെ പ്രഭവസ്ഥാനം ഒന്നുമാത്രമാണ്. വായു ഒന്നു മാത്രമേയുള്ളു. എന്നാൽ അതു ലോകത്തിൽ പല രൂപത്തിലും വീശും. സമുദ്രം ഒന്നുമാത്രമാണ് എല്ലാ ജലത്തിന്നും നായകത്വം വഹിച്ചിരിക്കുന്നത്. അതു പല രൂപത്തിലും നാം കാണുന്നു. (കുടത്തിലും കുളത്തിലുമെല്ലാം അതാതു രൂപത്തിൽ കാണുന്നു.) വിശ്വരൂപനും നിർഗ്ഗുണനുമായ പുരുഷൻ ഒന്നുമാത്രമേയുള്ളു. ഗുണങ്ങളെ വിട്ടുനില്ക്കുന്ന അവൻ അനന്തമായ വിശ്വത്തെ കാണിച്ചു തരുന്ന അനന്തരൂപനാണ്. അവനിൽനിന്ന് പ്രപഞ്ചം പുറത്തേക്കു നിർഗ്ഗമിക്കുന്നു. ആ പുരുഷനിൽത്തന്നെ എല്ലാ ഗുണങ്ങളും ചെന്നുചേർന്ന് പ്രളയകാലത്തു ലയിക്കുന്നു. എല്ലാ ഗുണങ്ങളേയും വിടുക, എല്ലാ കർമ്മങ്ങളുടെ ഫലത്തേയും വിടുക. എല്ലാ ശുഭവും അശുഭവും വിടുക, സത്യം അസത്യം എന്നീ എല്ലാ ദ്വന്ദ്വവും വിടുക. അപ്പോൾ നിർഗ്ഗുണനായി. ഗുണങ്ങളെ വിട്ടവനായി. പുരുഷന്നു നാലു സൂക്ഷ്മരൂപങ്ങളുണ്ട്. അനിരുദ്ധൻ, പ്രദ്യുമ്നൻ, സങ്കർഷണൻ, വാസുദേവൻ എന്നിവയാണ് ആ രൂപങ്ങൾ! അതു നല്ല വണ്ണം ചിന്തിച്ചറിഞ്ഞ്, ബന്ധംവിട്ടു ചുറ്റുന്നവർ ശുഭനായ പുരുഷനിൽ ചെന്നുചേരും. ചില ജ്ഞാനികൾ അവനെപ്പറ്റി 'അവൻ പരമാത്മാവ്' ആകുന്നു എന്നു പറയുന്നു. മറ്റു ചിലർ പറയുന്നു അവൻ 'ഏകാത്മാ' വാണെന്ന്, മൂന്നാമത് ഒരുകൂട്ടർ പറയുന്നു, അവൻ 'ആത്മാവാ'ണെന്ന്. യോഗികൾ പരമാത്മാവെന്നു പറയുന്നു. യോഗികൾ രണ്ടുവിധം ആത്മാക്കളിൽ വിശ്വസിക്കുന്നു. ജീവാത്മാവും പരമാത്മാവുമാണത്. അതിൽ പ്രധാനപ്പെട്ടത് പരമാത്മാവാണ്.

സാംഖ്യന്മാർ അങ്ങനെയല്ല. ജീവാത്മാവും പരമാത്മാവും എന്ന് രണ്ടില്ല ഒരേ ഒരു ആത്മാവു മാത്രമേയുള്ളു എന്നുമാണ്. മൂന്നാമത്തെത്തരക്കാർ എല്ലാറ്റിനേയും ആത്മാവായി കരുതുന്നു. അവരുടെ ദൃഷ്ടിയിൽ ആത്മാവും അനന്തമായ വിശ്വവും തമ്മിൽ യാതൊരന്തരവുമില്ലെന്നാണ്. പരമാർത്ഥം ഇതാണ്; പരമാത്മാവ് യാതൊരു ഗുണങ്ങളോടും ബന്ധപ്പെടാതെ നില്ക്കുന്നു എന്നുള്ളതാണ്. അവൻ നാരായണനാണ്. അവനാണ് പ്രപഞ്ചത്തിന്റെ ആത്മാവ്. അവനാണ് 'ഏകപുരുഷൻ'. അവൻ യാതൊരുത്തന്റേയും യാതൊരു കർമ്മമായും ബന്ധപ്പെടാതെ അവനിൽ അധിവസിക്കുന്നു. താമരയിലയിൽ ജലം നില്ക്കുന്നതുപോലെ അതുമായി ബന്ധപ്പെട്ടാലും താമരയിലയിൽ ജലംപറ്റുന്നതല്ലല്ലൊ. അതുപോലെ പുണ്യപാപാദികളായ ഫലമൊന്നും പരമാത്മാവിനെ സ്പർശിക്കുകയില്ല. ആത്മാവു ചിലപ്പോൾ കർമ്മത്തിൽ പ്രവേശിക്കും. എന്നാൽ ആ കർമ്മത്തിന്റെ ഫലത്തെ തള്ളിക്കളഞ്ഞാൽ, അതിൽ വിജയം പ്രാപിച്ചാൽ, നിർമ്മമത്വം കൈവന്നാൽ, അവന്ന് മോക്ഷമായി. പരമാത്മാവുമായി ചേരുകയായി. അവൻ പതിനേഴു കൂട്ടങ്ങളോടു ചേരുന്നു. പലതരത്തിലുള്ള പുരുഷനെ ഞാൻ ക്രമപ്രകാരം പറഞ്ഞുതന്നു. എന്നാൽ യഥാർത്ഥത്തിൽ പുരുഷൻ ഒന്നേയുള്ളു. അവനാണ് എല്ലാ ലോകതന്ത്രത്തിന്നും ഇരിപ്പിടമായിട്ടുള്ളത്. വേദ്യവും, ബോദ്ധ്യവും ബോധീയനും ആയവൻ അവൻതന്നെയാണ്. അറിയുന്നവനും അറിയേണ്ടവനും ഏറ്റവും വലിയ അറിവും അവൻതന്നെയാണ്. ചിന്തിക്കുന്നവനും ചിന്ത്യവും അവൻതന്നെയാണ്. ഭക്ഷണവും ഭക്ഷിക്കുന്നവനും അവൻതന്നെ. ഘ്രാണവും ഘ്രാണിക്കുന്നവനും ഘ്രാണിക്കപ്പെടുന്നതും അവൻതന്നെ. സ്പർശകനും സ്പർശനീയനും അവൻതന്നെ. ദൃശ്യനും ദ്രഷ്ടാവും അവൻ തന്നെ. ശ്രാവ്യവും ശ്രവിതാവും അവൻതന്നെ. ജ്ഞേയവും ജ്ഞാതാവും അവൻതന്നെ. ഗുണിയും നിർഗ്ഗുണനും അവൻതന്നെ. ഉണ്ണീ, മുമ്പെ പറഞ്ഞിരുന്ന പ്രധാനനും, നിത്യവും ശാശ്വതവും അവ്യയവും ആയതെന്തോ അതും അവൻതന്നെ. ധാതാവിന്ന് ആദ്യമായ നിധാനമേതോ അത് ദ്വിജന്മാർ പറയുന്ന ആ അനിരുദ്ധനാകുന്നു. ലോകത്തിൽ വൈദികമായ കർമ്മം ചെയ്യുന്നതെന്താണോ, ആശിസ്സോടുകൂടിയ കർമ്മമെന്താണോ, വേദശാസനമനുസരിച്ച് ചെയ്യുന്നതെന്താ

ണോ, അവ അവന്നായി ചെയ്യപ്പെടുന്നതാണ്. എല്ലാ ദേവന്മാരും എല്ലാ ഋഷിമാരും എല്ലാ ശാന്താത്മാക്കളും അവന്നായി യജ്ഞം നടത്തുന്നു. ഞാൻ ബ്രഹ്മമാണ്, എല്ലാറ്റിൻേറയും സൃഷ്ടികർത്താവാണ് ഞാൻ. ആ ഞാൻ അവനിൽനിന്നാണ് ഉത്ഭവിച്ചത്. നിങ്ങളെല്ലാം ജന്മമെടുത്തത് എന്നിൽനിന്നുമാണ്. എന്നിൽനിന്നാണ് സകലചരാചരങ്ങളുമടങ്ങിയ വിശ്വം ഉത്ഭവിച്ചത്. രഹസ്യങ്ങളോടുകൂടിയ സകലവേദങ്ങളും എന്നിൽനിന്നുത്ഭവിച്ചു. നാലായിത്തന്നെ വിഭജിച്ച് അനിരുദ്ധൻ, പ്രദ്യുമ്നൻ, സങ്കർഷണൻ, വാസുദേവൻ എന്നീ നാലുരൂപത്തിൽ അവൻ അവൻെറ ഇഷ്ടംപോലെ ക്രീഡിക്കുന്നു. ഇങ്ങനെ ആ ദിവ്യനായ പുരുഷൻ, പ്രഭു, തൻെറ ജ്ഞാനത്തിൽനിന്നുതന്നെ ഉദിച്ചുപൊങ്ങി. ഇപ്രകാരം അല്ലയോ പുത്രാ, നിൻെറ ചോദ്യത്തിന്നു ഞാൻ മറുപടി പറഞ്ഞു. അല്ലയോ പുത്രാ, നിൻെറ ചോദ്യത്തിന്നനുസരിച്ചുള്ള മറുപടി യോഗത്തിന്നും സാംഖ്യത്തിന്നുമുള്ള വഴിപോലെ ഞാൻ പറഞ്ഞു.''

**352. ഉഞ്ഛവൃത്ത്യുപാഖ്യാനം - നാരദൻ ഇന്ദ്രനോട് പറയുന്നു ഉഞ്ഛവൃത്തിയായ ബ്രാഹ്മണൻെറ കഥ -** സൂതൻ പറഞ്ഞു: ''വൈശമ്പായനൻ ജനമേജയനോട് നാരായണൻെറ മഹത്വം വിസ്തരിച്ചു പറഞ്ഞതിന്നുശേഷം, യുധിഷ്ഠിരൻെറ മറ്റൊരു ചോദ്യത്തിനു ഭീഷ്മൻ, പാണ്ഡവന്മാരായ മറ്റു സഹോദരന്മാരും ഋഷിമാരും കൃഷ്ണനും സമീപത്തുണ്ടായിരുന്ന സമയത്ത് മറുപടി പറഞ്ഞ കാര്യം പറഞ്ഞു. വൈശമ്പായനൻ കഥ തുടർന്നു.''

യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ പിതാമഹാ! മോക്ഷധർമ്മാശ്രിതധർമ്മങ്ങളൊക്കെ അങ്ങ് പറഞ്ഞു. ഇനി ശ്രേഷ്ഠരായ ആശ്രമികൾക്കുള്ള ധർമ്മവും അങ്ങ് പറയണേ.''

ഭീഷ്മൻ പറഞ്ഞു:''എല്ലാ ആശ്രമധർമ്മങ്ങളും അതിൻെറ വഴിപോലെ അനുഷ്ഠിക്കുകയാണെങ്കിൽ അതിൻെറ ഫലം സത്യത്തിൻെറ ഫലംതന്നെ. എല്ലാം സ്വർഗ്ഗത്തിന്നും മോക്ഷത്തിന്നുമുള്ളതുതന്നെ. പല വാതിലുകളും മാർഗ്ഗങ്ങളും ഉള്ള ധർമ്മത്തിന്നു ക്രിയ ഒരിക്കലും പാഴായിപ്പോവുകയില്ല. ഏതേതുവിഷയത്തിൽ ഏതേതു പുരുഷൻ നിശ്ചയത്തിലെത്തുന്നുവോ, അവൻ അത് അറിയും, മറ്റൊന്നും അറിയുകയില്ല ഭാരതാ! അതുകൊണ്ട് ഹേ ഭാരതശ്രേഷ്ഠാ, ഞാൻ ഈ പറയുന്ന കഥ നീ മനസ്സിരുത്തി കേൾക്കുക! ഇതുപണ്ട് നാരദമഹർഷി ദേവേന്ദ്രനോടു പറഞ്ഞതാണ്.

പണ്ടു മഹർഷിയായ നാദരൻ, ത്രൈലോക്യസമ്മതനായ സിദ്ധൻ, യാതൊരു തടസ്സവുംകൂടാതെ സകല ലോകത്തും ചുറ്റിസ്സഞ്ചരിക്കുകയായിരുന്നു. അങ്ങനെ ആ മഹർഷി ഒരുദിവസം രാജാവേ, ഇന്ദ്രൻെറ മന്ദിരത്തിൽ ചെന്നെത്തി. ഇന്ദ്രൻെറ സൽക്കാരം സ്വീകരിച്ച് അവൻ അരികെ ഇരുന്നു. അങ്ങനെ ഇരിക്കുന്ന സന്ദർഭത്തിൽ ശചീപതിയായ ഇന്ദ്രൻ ചോദിച്ചു: അല്ലയോ മഹർഷേ, അങ്ങ് മൂന്നു ലോകവും ചുറ്റിസഞ്ചരിക്കുന്നതിന്നിടയിൽ ആശ്ചര്യകരമായി കണ്ടതുവല്ലതുമുണ്ടെങ്കിൽ പറയുക. എന്നും വലിയ കൗതുകത്തോടെ സിദ്ധനായ ഭവാൻ ഒരു സാക്ഷിയെന്നമട്ടിൽ സർവ്വവും നോക്കിക്കാണുന്നുണ്ടല്ലോ. അല്ലയോ മഹർഷേ, അങ്ങ് അറിയാത്തതായി ഒന്നും ലോകത്തിൽ ഇല്ലെന്നാണ് എൻെറ അഭിപ്രായം. അങ്ങ് ഈ യാത്രയ്ക്കിടയിൽ കേട്ടതും, കണ്ടതും, അനുഭവിച്ചതും എന്തൊക്കെയാണെന്നു പറയണേ, അനഘാശയാ!

ഇന്ദ്രൻെറ ചോദ്യം കേട്ടപ്പോൾ വാഗ്മിയായ നാരദൻ കഥ കേൾക്കുവാൻ തയ്യാറായി, സന്നദ്ധനായിരിക്കുന്ന ദേവേന്ദ്രനോട് ഈ മഹത്തായ കഥ പറഞ്ഞു. എപ്രകാരമാണ് നാരദൻ ഇന്ദ്രനോടു കഥ പറഞ്ഞത്, അപ്രകാരം ഞാൻ ആ കഥ നിന്നോട് പറയാം. നീ കേട്ടുകൊള്ളുക.''

**353. ഉഞ്ഛവൃത്ത്യുപാഖ്യാനം - ഒരു അതിഥി ബ്രാഹ്മണൻെറ അടുത്തെത്തുന്നു -** ഭീഷ്മൻ പറഞ്ഞു: ''പണ്ട് മഹാപത്മപുരത്തിൽ, ഗംഗാനദിയുടെ തെക്കേക്കരയിലായി, സമാഹിതനായ ഒരു ബ്രാഹ്മണൻ എല്ലാവിധത്തിലും ആദരണീയനായിരുന്നു. സൗമ്യനും സോമവംശ്യനും, വേദാഭ്യാസംചെയ്ത് സംശയങ്ങൾ തീർന്നവനും, സത്യധർമ്മിഷ്ഠനും, ക്രോധം ജയിച്ചവനും, നിത്യതൃപ്തനും, ജിതേന്ദ്രിയനും, തപസ്സിലും സ്വാദ്ധ്യായത്തിലും നിരതനും, സത്യവാനും, സജ്ജനസമ്മതനുമായ ആ ബ്രാഹ്മണൻ ന്യായമായ മാർഗ്ഗത്തിൽ ലഭിച്ച ധനത്തോടും നല്ലസ്വഭാവത്തോടും കൂടി അവിടെ വസിച്ചു.

ആ ബ്രാഹ്മണന്നു ജ്ഞാതികളും സംബന്ധികളും വർദ്ധിച്ചു. പുത്രന്മാരോടും പുത്രഭാര്യമാരോടും കൂടിയവനും കുലത്തിൽ പ്രസിദ്ധനുമായ അവൻ മുഖ്യമായ വൃത്തിനേടി.

കുലധർമ്മാശ്രിതനായ അവന് വളരെ പുത്രന്മാരുണ്ടായി. അവൻ ധർമ്മപ്രകാരമുള്ള കുലത്തൊഴിൽ സ്വീകരിച്ച് ധർമ്മചര്യയിൽ വാണു. പിന്നെ, വേദോക്തമായ കർമ്മവും, ശാസ്ത്രോക്തമായ കർമ്മവും, ശിഷ്ടന്മാർ ചെയ്തുവരുന്ന കർമ്മവും - ഇങ്ങനെ മൂന്നുവിധം കർമ്മവും അവൻ ചിത്തത്തിൽ ഓർത്തു. എന്തു ശുഭമാണ് ഞാൻ ചെയ്ത കർമ്മത്തിൽനിന്ന് എനിക്കു ലഭിക്കുക. എന്താണ് എനിക്കാശ്രയം? എന്ന് അവൻ ഒരു തീർപ്പും മനസ്സിൽ ലഭിക്കാതെ ദുഃഖിക്കുവാൻ തുടങ്ങി. അങ്ങനെ അവൻ വ്യസനിച്ചു വസിക്കുന്ന കാലത്ത് ധർമ്മിഷ്ഠനും സുസമാഹിതനുമായ ഒരു ബ്രാഹ്മണൻ അതിഥിയായി അവൻെറ അടുത്തെത്തി. അവനെ യഥോചിതം ആ ബ്രഹ്മണൻ സൽക്കരിച്ചു. അവൻ സൽക്കാരമേറ്റ് തളർച്ചതീർന്നു വസിക്കുമ്പോൾ അവനോട് ബ്രാഹ്മണൻ പറഞ്ഞു.''

**354. ഉഞ്ഛവൃത്ത്യുപാഖ്യാനം - സ്വർഗ്ഗത്തിലേക്കുള്ള പല മാർഗ്ഗങ്ങളെക്കുറിച്ചും അതിഥി പറയുന്നു -** ബ്രാഹ്മണൻ പറഞ്ഞു: ''അല്ലയോ അനഘാശയാ, അങ്ങയുടെ നല്ല വാക്കിനാൽ ഞാൻ അഭിമാനിതനായിരിക്കുന്നു. അങ്ങ് എൻെറ മിത്രമായിത്തീർന്നു. ഞാൻ പറയുന്നതിനെ ഭവാൻ കേൾക്കുക. ഞാൻ നല്ല കാര്യം നിന്നോടു പറയാം. അല്ലയോ വിപ്രേന്ദ്രാ! ഞാൻ പുത്രൻ ലഭിക്കുന്നവിധമുള്ള ഗൃഹസ്ഥാശ്രമം അനുഷ്ഠിച്ചു. ഇനി അവനെ കാര്യങ്ങളേല്പിച്ചു ഞാൻ പരമമായ ധർമ്മം അനുഷ്ഠിക്കുവാൻ വിചാരിക്കുകയാണ്. ആത്മാവിൽ ആത്മാവിനെച്ചേർത്ത് ഒറ്റയ്ക്കാക്കി ഇരിക്കുവാനാഗ്രഹിക്കുകയാണ്. സാധാരണ ഗുണങ്ങളിൽ ബന്ധം ഇച്ഛിക്കുന്നില്ല. ഈ പുത്രനു ഫലമാകുന്ന യൗവനം തീരുമ്പോൾ ഞാൻ പരലോകത്തേക്കുള്ള പാഥേയം (വഴിച്ചോറ്) എടുക്കുവാനാശിക്കുകയാണ്! ഈ ലോകസംസാരമറുകര ഞാൻ കാംക്ഷിച്ചിരിക്കെ എനിക്ക് ഈ ധർമ്മബുദ്ധിയാകുന്ന തോണി എന്നു ലഭിക്കും? കർമ്മഫലം ദേവന്മാർക്കുപോലും അനുഭവിക്കാതെ തരമില്ലെന്നറിഞ്ഞും, യമൻെറ ധ്വജം തലയ്ക്കു മുകളിൽ പറക്കുന്നതു മനസ്സിലാക്കിയും എൻെറ മനസ്സ് ലോകത്തിലെ സുഖങ്ങളിൽ ചേരുന്നില്ല. ഭോഗത്തിൽ എൻെറ ബുദ്ധി രമിക്കുന്നില്ല. സ്വർഗ്ഗകാര്യത്തിന്നു യതികൾ ചിന്തിക്കുന്നതിനെ കണ്ട് എനിക്കു ഭോഗത്തിൽ മനസ്സു ചെല്ലുന്നില്ല. അല്ലയോ അതിഥേ, ബുദ്ധിയിലും ന്യായപ്രകാരമുള്ള കാരണങ്ങളിലും

അധിഷ്ഠിതമായ ധർമ്മത്തിൻെറ സഹായത്തോടെ എന്നെ ധർമ്മമാർഗ്ഗത്തിലൂടെ കൊണ്ടുപോയാലും.''

ഭീഷ്മൻ പറഞ്ഞു: ''ധർമ്മം ആഗ്രഹിക്കുന്ന ആ ബ്രാഹ്മണൻ, അതിഥി പറഞ്ഞതുകേട്ട് പ്രാജ്ഞനായ അവൻ, ഇപ്രകാരം മൃദുവും മധുരവുമായ വാക്കുകൊണ്ട് ഉത്തരം പറഞ്ഞു.''

അതിഥി പറഞ്ഞു: ''അല്ലയോ സുഹൃത്തേ! എൻെറ മനസ്സും അത്തരത്തിൽത്തന്നെയാണ്. ഞാനും വ്യാമോഹിക്കുന്നു. എൻെറ മനോരാജ്യവും അപ്രകാരംതന്നെയാണ്. ഞാനും ഒരു തീർപ്പിലും എത്തുന്നില്ല. സ്വർഗ്ഗത്തിന്നു വാതിൽ ഒന്നല്ല. പല വാതിലുമുണ്ട്. ചിലർ മോക്ഷത്തെ പുകഴ്ത്തുന്നു. ചില ദ്വിജന്മാർ യജ്ഞഫലത്തെ പുകഴ്ത്തുന്നു. ചിലർ വാനപ്രസ്ഥത്തെ പ്രശംസിക്കുന്നു. ചിലർ ഗാർഹസ്ഥ്യത്തെ പുകഴ്ത്തുന്നു. രാജധർമ്മത്തെ ചിലർ പ്രശംസിക്കുന്നു. ചിലർ ആത്മഫലത്തെ ആശ്രയിക്കുന്നു. ഗുരുധർമ്മത്തെ ചിലർ പുകഴ്ത്തുന്നു. ചിലർ വാക്കിനെ അടക്കി മൗനം ആചരിക്കുന്നു.

ചിലർ അച്ഛനമ്മമാരെ ശുശ്രൂഷിച്ചു സ്വർഗ്ഗലോകം നേടിയിട്ടുണ്ട്. ചിലർ അഹിംസയാലും, ചിലർ സന്ന്യാസത്താലും സ്വർഗ്ഗം നേടി. ചിലർ യുദ്ധത്തിൽ നേരിട്ടേറ്റു മരിച്ച് സ്വർഗ്ഗം നേടിയിട്ടുണ്ട്. ചിലർ ഉഞ്ഛവൃത്തികൊണ്ട് സ്വർഗ്ഗം നേടി. ചിലർ വേദാദ്ധ്യയനംമൂലം വേദവ്രതന്മാരായി, നല്ലവരായി സ്വർഗ്ഗം പ്രാപിച്ചു. ചില ബുദ്ധിമാന്മാർ ജിതേന്ദ്രിയരായി, തുഷ്ടാത്മാക്കളായി സ്വർഗ്ഗം പ്രാപിച്ചു. ആർജ്ജവമുള്ള മറ്റു ചിലർ നിരാശ്രയരായി ക്രൂരന്മാരാൽ വധിക്കപ്പെട്ട് സ്വർഗ്ഗത്തിൽ കയറി. ഇപ്രകാരം തുറന്നുകിടക്കുന്ന സ്വർഗ്ഗത്തിൻെറ വാതിലിൽക്കൂടി പുണ്യാത്മാക്കൾ പ്രവേശിച്ചതു കേട്ട് എൻെറ മനസ്സ് കാറ്റിൽപ്പെട്ട കാർമേഘം പോലെ അസ്വസ്ഥമായി ഉഴറുന്നു.''

**355. ഉഞ്ഛവൃത്ത്യുപാഖ്യാനം - നാഗപുരത്തിൽ വസിക്കുന്ന പത്മനാഭനെ ചെന്നു കാണുവാൻ അതിഥി ബ്രാഹ്മണനോട് പറയുന്നു -** അതിഥി പറഞ്ഞു: ''അല്ലയോ വിപ്രാ, ഞാൻ അങ്ങയ്ക്ക് വേണ്ടതായ ഉപദേശം യഥാക്രമം നല്കാം. എൻെറ ഗുരുനാഥൻ പറഞ്ഞുതന്ന അർത്ഥതത്ത്വം ഞാൻ പറയാം. അതു നീ കേട്ടു ധരിക്കുക. പണ്ടത്തെ സൃഷ്ടിയിൽ ധർമ്മചക്രം നടത്തുന്ന ഇടത്ത്, ഗൗതമീനദീതീരത്ത്, നൈമിഷം എന്ന സ്ഥലത്ത് നാഗപുരം എന്ന പട്ടണമുണ്ട്. അവിടെ ദേവന്മാർ ഒത്തുചേർന്ന് യാഗങ്ങൾ കഴിച്ചിട്ടുണ്ട്. അല്ലയോ ദ്വിജോത്തമാ! അവിടെ ഇന്ദ്രനേക്കാൾ മെച്ചപ്പെട്ടവനായി മാന്ധാതാവ് എന്ന രാജാവുവാണു. അവിടെ ഇപ്പോൾ സർപ്പപത്മൻ എന്നു പ്രസിദ്ധനായ പത്മനാഭൻ വസിക്കുന്നുണ്ട്. അവൻ വാക്കുകൊണ്ടും, കർമ്മംകൊണ്ടും, മനസ്സുകൊണ്ടും ഭൂതജാലങ്ങളെ പ്രസാദിപ്പിച്ച് മൂന്നു മാർഗ്ഗത്തെ അവലംബിച്ചു നില്ക്കുന്നു. സാമം, ദാനം, ഭേദം, ദണ്ഡം ഈ നാലുപായങ്ങളാലും പ്രജകളെ രക്ഷിക്കുന്നു. ചക്ഷുർദ്ധ്യാനംകൊണ്ട് സമസ്ഥരേയും വിഷമസ്ഥരേയും പാലിക്കുന്നു. അവൻെറ അടുത്തുചെന്ന് വിധിപ്രകാരം കാംക്ഷിതം ആവശ്യപ്പെട്ടുകൊള്ളുക. അവൻ പാഴിലാകാത്ത പരമമായ ധർമ്മം നിനക്ക് വ്യക്തമാക്കിത്തരും. ആ സർപ്പം സർവ്വരുടേയും അതിഥിയാണ്. ബുദ്ധിമാനാണ്, ശാസ്ത്രകോവിദനുമാണ്. ആഗ്രഹിക്കത്തക്ക ഗുണഗണങ്ങൾ തികഞ്ഞവനാണ്. പ്രകൃത്യാ നിത്യസലിലനാണ്. ജലത്തിൽ ഇറങ്ങി കുളിച്ചു നമസ്കരിക്കും. നിത്യവും വേദങ്ങൾ ഉരുവിടും. അതിൽ അവൻ തൽപരനാണ്. ദമം, തമസ്സ് ഇവയിൽ ശ്രദ്ധാലുവാണ്. സ്വഭാവം ഒന്നാന്തരമാണ്. യജ്വാവാണ്. ദാനങ്ങൾ ചെയ്യുന്നവനാണ്. ക്ഷമാവാനാണ്. പരമമായ വൃത്തം ചേർന്നവനാണ്. അസൂയയില്ലാത്തവനും സത്യവാദിയുമാണ്. ശീലവാനാണ്. വിജിതേന്ദ്രിയനാണ്.

വിഘസംമാത്രം അശിക്കും. (അതിഥിസൽക്കാരം ചെയ്തേ ഉണ്ണുകയുള്ളു.) പറഞ്ഞവാക്കു പാലിക്കും. ഹിതമായതേ നേടൂ. ആർജ്ജവമുള്ളവനും ഉല്ക്കടമായ പരാവരജ്ഞാനം നേടിയവനുമാണ്. വൈരികൾ അവന്നില്ല. സർവ്വഭൂതങ്ങളിലും അനുകമ്പയുള്ളവനാണ്. എല്ലാ ഭൂതങ്ങൾക്കും ഗുണം ചെയ്യുന്നവനാണ്. ഗംഗാജലംപോലെ പരിശുദ്ധമായ ഒരു വംശത്തിൽ ജനിച്ചവനുമാണ്.

**356. ഉഞ്ഛവൃത്ത്യുപാഖ്യാനം - ബ്രാഹ്മണൻ നാഗേന്ദ്രഗൃഹത്തിലേക്ക് പോകുന്നു -** ബ്രാഹ്മണൻ പറഞ്ഞു: ''എടുക്കാൻവയ്യാത്ത ചുമട് തലയിൽ നിന്നിറക്കിവെച്ചവനെപ്പോലെ വലിയ ആശ്വാസം എനിക്ക് അങ്ങയുടെ വാക്കു കേട്ടിട്ടു തോന്നുന്നു. നടന്നുഴന്നവന്നു മെത്ത വിരിച്ചു കൊടുത്തമാതിരി, നിന്നുഴന്നു വന്നു പീഠം നല്കിയ മാതിരി, ദാഹിച്ചുഴന്നവന്ന് ശുദ്ധജലം നല്കിയ മാതിരി സമയത്തിന്, വിശന്നുഴന്നവന്ന് സുഖമായ ഊണു കൊടുത്തമാതിരി, തക്കസമയത്ത്, ലഭിച്ച ഇഷ്ടഭോജനം എന്ന മാതിരി, സന്താനം ലഭിക്കുവാൻ കൊതിച്ചിരിക്കുന്ന വൃദ്ധന് ഭാര്യ പുത്രനെ പ്രസവിച്ചമാതിരി, നഷ്ടപ്പെട്ട ബന്ധുവിനെ യദൃച്ഛയാ കണ്ടെത്തിയമാതിരി, ഭവാൻ പറഞ്ഞ വാക്ക് എന്നെ എന്തുമാത്രം സന്തോഷിപ്പിച്ചിരിക്കുന്നു എന്നറിയുന്നുണ്ടോ? കണ്ണ് മേലോട്ടുതിരിച്ച് ആകാശത്തിൽ നോക്കുന്നതുപോലെ ഞാൻ നോക്കുന്നു. പ്രജ്ഞാനവാക്കുകൾ പറഞ്ഞ് എന്നെ ഭവാൻ ഉപദേശിച്ചു. ഇന്നു സുഖമായി ഇവിടെ വസിച്ച് ആശ്വസിച്ച് പുലർച്ചെ നീ പോയാലും. ഇതാ സൂര്യൻ രശ്മികുറഞ്ഞ് താഴ്ന്നുപോയിരിക്കുന്നു. സൂര്യൻ അസ്തമിച്ചു.''

ഭീഷ്മൻ പറഞ്ഞു: ''അല്ലയോ ശത്രുനിഷൂദനാ! അപ്രകാരം അവൻ അതിഥിയെ സല്ക്കരിച്ചു. ആ രാത്രി അവൻ അവിടെ ആ ബ്രാഹ്മണനോടൊത്തു വസിച്ചു. നാലാമത്തെ ധർമ്മത്തെപ്പറ്റി, സന്ന്യാസാശ്രമത്തെപ്പറ്റി അന്നു രാത്രി അവർ തമ്മിൽ സംസാരിച്ചു കിടന്നു. അങ്ങനെ ആ രാത്രി കഴിഞ്ഞത് അവർ അറിഞ്ഞില്ല. സുഖമായി പകൽപോലെ ആ രാത്രി കഴിഞ്ഞു.

പിന്നെ പുലർച്ചയ്ക്ക് അതിഥി പൂജിതനായി. സ്വന്തം കാര്യം കാംക്ഷിക്കുന്ന ഗൃഹസ്ഥനായ ബ്രാഹ്മണനാൽ ആദരവോടെ അതിഥി സൽകൃതനായി.

അതിഥിയെ പറഞ്ഞുവിട്ടതിന്നുശേഷം ആ ബ്രാഹ്മണൻ കാര്യാർത്ഥമായി അവൻെറ ബന്ധപ്പെട്ടവരെയെല്ലാം വിട്ട് ആ നാഗേന്ദ്രൻ വാഴുന്ന പുരത്തിലേക്കു മനസ്സിലെ കാര്യം മാത്രം ചിന്തിച്ചുകൊണ്ട്, പുറപ്പെട്ടു.''

**357. ഉഞ്ഛവൃത്ത്യുപാഖ്യാനം - നാഗപത്നിയുടെ സൽക്കാരം സ്വീകരിച്ച് ബ്രാഹ്മണൻ ഗോമതീതീരത്ത് വിശ്രമിക്കുന്നു -** ഭീഷ്മൻ പറഞ്ഞു: ''വിചിത്രമായ വനങ്ങൾ, മനോഹരമായ പുണ്യതീർത്ഥങ്ങൾ, സരസ്സുകൾ, ഇവയൊക്കെ കടന്നുപോന്ന് ആ ബ്രാഹ്മണൻ ഒരു മുനീന്ദ്രനെ കണ്ടെത്തി. അവനോട് ആ ബ്രാഹ്മണൻ ആ ഫണീന്ദ്രനെപ്പറ്റി അന്വേഷിച്ചു. ആ മഹർഷി കാണിച്ചു കൊടുത്ത വഴിയിലൂടെ പോയി. അർത്ഥജ്ഞനായ അവൻ നാഗത്തിൻെറ ഗൃഹത്തിലെത്തി. അവൻ 'ഭോ' എന്ന ശബ്ദത്തോടെ 'ഇതാ ഒരു ബ്രാഹ്മണൻ വന്നിരിക്കുന്നു'

എന്നറിയിച്ചു. അവൻെറ വാക്കുകേട്ട് ധർമ്മവത്സലരൂപിണിയും പതിവ്രതയുമായ നാഗപത്നി പുറത്തുവന്നു ബ്രാഹ്മണനെക്കണ്ട് വിധിപോലെ ആ ധർമ്മവത്സല ബ്രാഹ്മണനെ പൂജിച്ചു. സ്വാഗതം പറഞ്ഞ് അവൾ 'ഞാൻ അങ്ങയ്ക്ക് എന്തു ചെയ്യണമെന്നു പറയണേ!' എന്നപേക്ഷിച്ചു.

ബ്രാഹ്മണൻ പറഞ്ഞു: 'വിശ്രാന്തനായ ഞാൻ ഭവതിയുടെ മൊഴിയാൽ അർച്ചിതനായിരിക്കുന്നു. അല്ലയോ മഹതീ, ഞാൻ ദേവനായ നാഗമുഖ്യനെ കാണുവാൻ ആഗ്രഹിക്കുന്നു. ഞാൻ ഇവിടെ വന്നതിൻെറ പ്രധാനകാര്യം അതാണ്. എൻെറ ആഗ്രഹം അതാണ്. ഈ കാര്യത്തിനായി വളരെ ദൂരത്തുനിന്നു നടന്ന് ഈ നാഗഗൃഹത്തിൽ എത്തിയിരിക്കുകയാണ് ഞാൻ.'

നാഗഭാര്യ പറഞ്ഞു: ''അല്ലയോ ആര്യബ്രാഹ്മണാ, എൻെറ ഭർത്താവ് സൂര്യരഥം വഹിക്കുവാൻ ഒരു മാസത്തക്കു പോയിരിക്കുകയാണ്. ഏഴെട്ടു ദിവസങ്ങൾക്കുള്ളിൽ അദ്ദേഹം മടങ്ങിയെത്തും. അതിൽ യാതൊരു സംശയവുമില്ല. ഇതാണ് ഭർത്താവില്ലാതെ ഞാൻ ഏകാകിനിയായി ഇവിടെ വസിക്കുന്നതിൻെറ കാരണം. അങ്ങയ്ക്കു മനസ്സിലായിരിക്കുമല്ലോ. ഞാൻ ഈ സന്ദർഭത്തിൽ എന്തു ചെയ്യണമെന്ന് അരുളിയാലും!'

ബ്രാഹ്മണൻ പറഞ്ഞു: 'അല്ലയോ സാധ്വി, ഞാൻ ഭവതിയുടെ ഭർത്താവിനെ കാണണമെന്ന ആഗ്രഹത്തോടെ വന്നിരിക്കയാണ്. അദ്ദേഹത്തിൻെറ വരവുകാത്ത് ഞാൻ വനത്തിൽ ചെന്നിരിക്കാം. അദ്ദേഹം വന്നാലുടനെ ഞാൻ ഇവിടെ വന്നതും, കാട്ടിൽ കാത്തിരിക്കുന്നതും, നേരെ ചെല്ലേണ്ടതായ കാര്യവും നീ അറിയിക്കണം. ഞാൻ ഗോമതീനദിയുടെ മണൽത്തിട്ടിൽ മിതമായ ആഹാരം കഴിച്ച് പറഞ്ഞ കാലവും കാത്ത് ഇരിക്കാം.'

ഇപ്രകാരം ആ ബ്രാഹ്മണൻ ആ നാഗിയെ കാര്യം പറഞ്ഞേല്പിച്ച് ആ നദിയുടെ മണൽത്തിട്ടിലേക്കു പോയി.''

**358. ഉഞ്ഛവൃത്ത്യുപാഖ്യാനം – നാഗേന്ദ്രദർശനത്തിന് ബ്രാഹ്മണൻ തപസ്സുചെയ്യുന്നു –** ഭീഷ്മൻ പറഞ്ഞു: ''പിന്നെ തപസ്വിയായ ആ ബ്രാഹ്മണൻ ഉണ്ണാതെ മണൽത്തിട്ടിൽ നിശ്ചലനായിരിക്കുന്നതു കണ്ട് ആ ഭുജംഗമങ്ങൾ ദുഃഖിച്ചു. ആ നാഗേന്ദ്രൻെറ ബന്ധുക്കൾ ഒന്നിച്ചു കൂടി. ഭാര്യയും പുത്രന്മാരും ബന്ധുജനങ്ങളുമെല്ലാം ആ ബ്രാഹ്മണൻെറ അടുത്തേക്കു നടന്നു. അവർ വിജനമായ പുളിനത്തിൽ നിയതവ്രതനായി നിരാഹാരമനുഷ്ഠിച്ചു ജപിച്ചുകൊണ്ടിരിക്കുന്ന ബ്രാഹ്മണനെ ദൂരെനിന്നുകണ്ടു. അവരെല്ലാവരുംകൂടി ബ്രാഹ്മണൻെറ അടുത്തെത്തി. ആ ബ്രാഹ്മണനോട് അസന്ദിഗ്ദ്ധമായി, ആതിഥേയൻെറ ബന്ധുക്കൾ അറിയിച്ചു. അല്ലയോ തപോധനാ, അങ്ങു വന്നിട്ട് ഇപ്പോൾ ആറു ദിവസമായിരിക്കുന്നു. അല്ലയോ ധർമ്മവത്സലാ, അങ്ങ് യാതൊരു ആഹാരവും ആവശ്യപ്പെടുന്നില്ല. നീ ഞങ്ങളുടെ സമീപത്തെത്തി. ഞങ്ങൾ ഭവാനെ സേവിക്കുന്നു. ഞങ്ങൾ ആതിഥ്യം ചെയ്യേണ്ടവരാണ്. ഞങ്ങളെല്ലാവരും കുടുംബികളാണ്. അങ്ങ് കിഴങ്ങോ, കായയോ, ഇലയോ ഭക്ഷിക്കുക? ജലം കൊണ്ടുവരട്ടെ! ആഹാരത്തിന്ന് ആവശ്യമുള്ള അന്നവും ഞങ്ങൾ ഇതാ കൊണ്ടുവന്നിരിക്കുന്നു. അങ്ങ് ഭക്ഷണം കഴിച്ചാലും ബ്രാഹ്മണോത്തമാ! അങ്ങ് ആഹാരമൊന്നും കഴിക്കാതെ ഈ വിജനപ്രദേശത്ത്, കാട്ടിലിരിക്കുകയാൽ ആബാലവൃദ്ധം ഞങ്ങളെല്ലാം ധർമ്മസങ്കരംമൂലം പീഡിക്കുന്നു. ഞങ്ങളിൽ ബ്രഹ്മഹന്താക്കളില്ല. ഞങ്ങളിൽ പുത്രരുണ്ടായ ഉടനെ മരിച്ച മാതാപിതാക്കളുമില്ല. ദേവതകൾക്കും അതിഥികൾക്കും അർപ്പിക്കാതെ ആദ്യമായി ഊണുകഴിക്കുന്ന പാപികളും ഞങ്ങളുടെ കുലത്തിലില്ല.'

ബ്രാഹ്മണൻ പറഞ്ഞു: 'നിങ്ങൾ ഉപദേശിക്കുക കാരണം ഞാൻ നിങ്ങൾ തരുന്ന ആഹാരം സ്വീകരിക്കാം. നാഗം മടങ്ങിവരാൻ ഇനിയും എട്ടുദിവസം വേണമല്ലോ. എട്ടുദിവസം കഴിഞ്ഞിട്ടും പന്നഗം വന്നില്ലെങ്കിൽ പിന്നെ ഞാൻ അപ്പോൾ അന്നം കഴിച്ച് എൻെറ വ്രതം അവസാനിപ്പിക്കാം. അതാണ് എൻെറ നിശ്ചയം. നിങ്ങൾ ദുഃഖിക്കരുത്. വന്നപാടുതന്നെ പൊയ്ക്കൊളളുവിൻ!'

ഇപ്രകാരം ആ ബ്രാഹ്മണൻ സമ്മതിച്ചു പറഞ്ഞപ്പോൾ, രാജാവേ, അവർ കൃതാർത്ഥരാകാതെ അവരുടെ ഗൃഹങ്ങളിലേക്കു മടങ്ങിപ്പോയി.''

**359. ഉഞ്ഛവൃത്ത്യുപാഖ്യാനം – നാഗേന്ദ്രൻ മടങ്ങിയെത്തുന്നു –** ഭീഷ്മൻ പറഞ്ഞു: ''അങ്ങനെ വളരെ ദിവസം കഴിഞ്ഞപ്പോൾ, പറഞ്ഞ കാലം വന്നപ്പോൾ, അർക്കൻെറ പ്രവൃത്തികൾ നിർവ്വഹിച്ച പന്നഗം, അർക്കൻെറ സമ്മതത്തോടെ തിരിച്ചു ഗൃഹത്തിലെത്തി. പാദശൗചാദികളൊക്കെ ചെയ്ത് ഭർത്താവിൻെറ അടുത്തേക്ക് അവൾ ചെന്നു. ആ സാദ്ധ്വി അടുത്തു വന്നപ്പോൾ പന്നഗം ചോദിച്ചു: 'അല്ലയോ കല്യാണീ, നീ ദേവതാതിഥികളെ പൂജിക്കുന്നതിൽ നിഷ്ഠയോടെ നിന്നില്ലേ? മുമ്പു പറഞ്ഞ വിധിക്ക് ഒത്തവിധം എല്ലാം ശരിക്കു നിർവ്വഹിച്ചില്ലേ? സ്ത്രീബുദ്ധിയാൽ സഹജമായ മാർദ്ദവത്തോടെ അല്ലയോ സുന്ദരീ, എൻെറ വിയോഗത്താൽ നീ ചെയ്യരുതാത്തതു ചെയ്ത് ധർമ്മത്തിൻെറ മര്യാദ ലംഘിച്ചില്ലല്ലോ?'

നാഗഭാര്യ പറഞ്ഞു: 'ശിഷ്യർക്കു ഗുരുശുശ്രൂഷ, വിപ്രർക്കു വേദധാരണം, ഭൃത്യർക്കു സ്വാമിസേവ, രാജാക്കന്മാർക്കു ജനരക്ഷണം, ക്ഷത്രിയന്മാർക്കു സർവ്വഭൂതത്രാണനം – ഇവയാണല്ലോ 'ധർമ്മം' എന്നു പറയുന്നത്. വൈശ്യർക്ക് യജ്ഞസംവൃത്തി അതിഥിസല്ക്കാരത്തോടൊപ്പം ചെയ്യുക. വിപ്രക്ഷത്രിയവൈശ്യർക്കുള്ള ശുശ്രൂഷ ശൂദ്രന്മാരുടെ കർമ്മമാണ്. ഗൃഹസ്ഥരുടെ ധർമ്മമോ നാഗേന്ദ്രാ, സർവ്വഭൂതങ്ങൾക്കും ഹിതം ചെയ്യുക എന്നതാണ്. ആഹാരം നിയന്ത്രിക്കുക, യഥാക്രമം എന്നും വ്രതമനുഷ്ഠിക്കുക, ഇവ വിശേഷിച്ചും ഇന്ദ്രിയങ്ങളുടെ ധർമ്മത്താൽ ധർമ്മമാകുന്നു. ഞാൻ ആരുടെയാണ്? ഞാൻ എവിടെനിന്നു വന്നതാണ്? എൻേറതായി ആരുണ്ട്? നിത്യം പ്രയോജനം നോക്കി മോക്ഷാശ്രമത്തിൽ വാഴുക! പാതിവ്രത്യം ഭാര്യയ്ക്ക് ഏറ്റവും ശ്രേഷ്ഠമായ ധർമ്മമാണ്. അല്ലയോ നാഗേന്ദ്രാ, അത് ഭവാൻ പറയുകയാൽ ഞാൻ നന്നായി ധരിച്ചിട്ടുണ്ട്. ഭവാൻ ധർമ്മനിത്യനായി നില്ക്കുമ്പോൾ ധർമ്മമാർഗ്ഗമറിഞ്ഞ ഞാൻ എങ്ങനെ സന്മാർഗ്ഗംവിട്ടു ദുർമ്മാർഗ്ഗത്തിൽ പ്രവേശിക്കും? ദേവകൾക്ക് അല്ലയോ മഹാഭാഗാ, ധർമ്മക്രമക്ഷയമില്ല. ഞാൻ യാതൊരിളവും കാണിക്കാതെ അതിഥിസൽക്കാരത്തിന്നുതന്നെ നില്ക്കുകയാണ്. പതിനഞ്ചു ദിവസമായി ഒരു വിപ്രൻ ഇവിടെ വന്നിരിക്കുന്നു. കാര്യമെന്താണെന്ന് അദ്ദേഹം എന്നോടു പറഞ്ഞിട്ടില്ല. അങ്ങയെ കാണണമെന്നുമാത്രം അദ്ദേഹം പറഞ്ഞു. ഗോമതീനദിയുടെ തീരത്തിൽ, മണൽത്തിട്ടിൽ, അങ്ങയെക്കാണുവാൻ കൊതിച്ച്, വേദം ഉച്ചരിച്ച്, സംശിതവ്രതനായ ആ ബ്രഹ്മണൻ ഇരിക്കുന്നു. അവൻ എന്നെ സത്യപൂർവ്വം ഏല്പിച്ചിരിക്കയാണ് ഭുജംഗോത്തമാ, അങ്ങ് വന്നാൽ ആ നിമിഷത്തിൽ വിവരം ആളെയയച്ച് അറിയിക്കണമെന്ന്.

അങ്ങ് ഉടനെ അദ്ദേഹത്തിൻെറ അടുത്തേക്കു ചെല്ല

ണം. അല്ലയോ ചക്ഷുശ്രവണാ, അങ്ങ് വേഗം പോവുക. അദ്ദേഹത്തിന്നു ദർശനം നല്കുക.'

**360. ഉഞ്ഛവൃത്ത്യുപാഖ്യാനം - ഭാര്യയുടെ വാക്കു കേട്ട് നാഗേന്ദ്രൻ ബ്രാഹ്മണനെ കാണാൻ സമ്മതിക്കുന്നു -** നാഗം പറഞ്ഞു: 'അല്ലയോ ശുചിസ്മിതേ, ആ ബ്രാഹ്മണരൂപത്തിൽ വന്നവൻ ആരാണെന്നാണു നീ വിചാരിക്കുന്നത്? വെറും മനുഷ്യനായ ഒരു വിപ്രനാണോ? അതോ, ദേവനാണോ? അല്ലയോ യശസ്സിനീ, എന്നെ കാണുവാൻതക്ക യോഗ്യതയുള്ള മനുഷ്യൻ ആരാണ്? എന്നെ കാണാനാഗ്രഹിച്ച് കല്പനകൊടുത്തു പോകാൻ അത്രശക്തനായ മർത്ത്യൻ ആരാണ്? അല്ലയോ ഭാമിനി, ദേവാസുരന്മാരും ദേവർഷികളും ചേർന്ന സംഘത്തിൽ നാഗത്താന്മാർ വീര്യവാന്മാരായേ കണക്കാക്കുന്നുള്ളു. പ്രത്യേകിച്ചും സൗരഭേയന്മാരായ നാഗങ്ങൾ കൂടുതൽ ശക്തരാണുതാനും. വന്ദ്യന്മാരായ നമ്മൾ അവരെ അനുഗമിക്കുന്ന നല്ലവരാണ്. മർത്ത്യരുടെ കഥ അങ്ങനെയല്ല. അവർക്ക് നമ്മുടെ കൂട്ടരെ ആരേയും കാണുന്നതുപോലും ഇഷ്ടമില്ല. കൊള്ളരുതാത്ത കൂട്ടർ!'

നാഗഭാര്യ പറഞ്ഞു: 'അവൻെറ ആർജ്ജവവും സൗമ്യതയും മറ്റും കണ്ട് അവൻ ഒരു ഭക്തനാണെന്ന് എനിക്കു തോന്നുന്നു. ദേവനല്ലെന്നും തോന്നുന്നു. അവൻ ഒരു കാര്യത്തിന്നുവേണ്ടി വന്നിരിക്കയാണ്. വെള്ളം ദാഹിച്ച പൈതലിനെപ്പോലെ ആഗ്രഹവും നിഷ്കളങ്കതയും അവനിൽ പ്രത്യക്ഷമായും ഞാൻ കണ്ടു. വർഷംകൊതിച്ച ചാതകപ്പക്ഷിപോലെ അവൻ അങ്ങയെ ഒരുകണ്ണു കാണുവാൻ കൊതിച്ചുനില്ക്കുന്നു. അങ്ങയെ കാണുകയെന്നതാണ് അവൻെറ വലിയ കാര്യം. അവൻെറ ആഗ്രഹത്തിന്നു വിഘ്നമൊന്നും ഭവാൻ ചെയ്യരുത്. അങ്ങയെപ്പോലെ നല്ല കുലീനവംശത്തിൽ ജനിച്ചവൻ ഒരുത്തനെ നിരാശപ്പെടുത്തുകയില്ല. സ്വഭാവാലുള്ള രോഷത്തെ കൈവിട്ട് അങ്ങ് അവനെ ചെന്നുകാണുക. അവനെ നിരാശപ്പെടുത്തി അവൻെറ ശാപത്തിന്നു പാത്രമായി ആത്മനാശം വരുത്തരുത്. തന്നെ ആശ്രയിച്ചവരായ ആശ്രിതരുടെ കണ്ണുനീർ തുടച്ചുമാറ്റാതിരിക്കുകയാണെങ്കിൽ ആ രാജാവും മന്ത്രിയും ഭ്രൂണഹന്താക്കളായി ഭവിക്കും. മൗനംകൊണ്ട് ജ്ഞാനഫലം ലഭിക്കും. ദാനംകൊണ്ട് പേരു പ്രസിദ്ധമാകും. സത്യവാക്കു പറഞ്ഞാൽ വാഗ്മിയായിത്തീരും. അവൻ പരലോകത്തും പൂജ്യനാകും.

ഭൂമി ദാനംചെയ്താൽ ആശ്രമത്തിന്നു തുല്യമായ ഗതി ലഭിക്കും. അർത്ഥദാനംകൊണ്ട് വളരെ ഫലം ലഭിക്കും. അഭീഷ്ടവും അക്ലിഷ്ടവും ആത്മഹിതവുമായ ക്രിയ ചെയ്യുകയാണെങ്കിൽ അവൻ ഒരിക്കലും നരകം പ്രാപിക്കുകയില്ല എന്നു ധർമ്മജ്ഞന്മാർ പറയുന്നു.'

നാഗം പറഞ്ഞു: 'ജാതിദോഷമായ അഭിമാനംകൊണ്ട് എൻെറ മാനം വലുതാണ്. എൻെറ സങ്കല്പജമായ രോഷം നിൻെറ വാക്കാകുന്ന അഗ്നിയാൽ വെണ്ണീറായിപ്പോയിരിക്കുന്നു. അല്ലയോ സാദ്ധ്വി, രോഷംകൊണ്ടു മൂത്ത ഇരുട്ടിനെ ഞാൻ ഇനി കാണില്ല. അങ്ങനെയുള്ള ഒരു കുറ്റം, ക്രോധിക്കുക എന്ന കുറ്റം, വിശേഷിച്ചും സകല സർപ്പത്തിന്നും ഉള്ളതാണ്.

പ്രതാപവാനായ ദശഗ്രീവൻ, ഇന്ദ്രനോടുപോലും യോഗ്യതകൊണ്ടു മത്സരിക്കുന്ന രാവണൻ, രാമനാൽ വധിക്കപ്പെട്ടു അന്തഃപുരത്തിൽ ശിശുവിനെ ഭാർഗ്ഗവരാമൻ കൊന്നു എന്നു കേട്ട് ധർഷണംകൊണ്ടു ക്രുദ്ധരായ കാർത്തവീര്യപുത്രന്മാർ വധിക്കപ്പെട്ടു. ആയിരം കണ്ണുള്ള ഇന്ദ്രനോടു തുല്യനായ കാർത്തവീര്യൻ, ജാമദഗ്ന്യനായ രാമനാൽ വധിക്കപ്പെടുവാനും കാരണം ക്രോധംതന്നെയാണ്. 'കോപം' 'തപസ്സി'ൻെറ ശത്രുവാണ്. കോപം ശ്രേയസ്സിനെ നശിപ്പിക്കും. അല്ലയോ പ്രേമഭാജനമേ, നിൻെറ നല്ലവാക്കു കേൾക്കുകയാൽ ഞാൻ കോപമടക്കിയിരിക്കുന്നു. അല്ലയോ അനപായിനി, ഞാൻ വിശേഷിച്ചും നിന്നെ പുകഴ്ത്തുന്നു. ഗുണമുള്ളവളും വിശാലാക്ഷിയുമായ നീ എൻെറ വല്ലഭയാണല്ലോ. ഞാനിതാ ആ ദ്വിജൻ നില്ക്കുന്ന ദിക്കിലേക്കു പോകുന്നു.' അങ്ങനെ അവൻ കൃതാർത്ഥനായി. എല്ലാംകൊണ്ടും പോകാൻ തീരുമാനിച്ചു സമ്മതിച്ചു.''

**361. ഉഞ്ഛവൃത്ത്യുപാഖ്യാനം - നാഗവും ബ്രാഹ്മണനും കണ്ടുമുട്ടുന്നു -** ഭീഷ്മൻ പറഞ്ഞു: ''ആ നാഗരാജാവ് ബ്രാഹ്മണൻെറ സന്നിധിയിലേക്കു നടന്നു. അവനെത്തന്നെ വിചാരിച്ച് കാര്യത്തിൻെറ തത്ത്വം ഗ്രഹിച്ച് മതിമാനായ അവൻ അങ്ങോട്ടുചെന്നു രാജാവേ! ആ ധർമ്മവത്സലൻ ഏറ്റവും നല്ലവാക്കുകൾ സ്വഭാവാൽത്തന്നെ പറഞ്ഞു: 'അല്ലയോ ബ്രാഹ്മണാ, നീ എന്നോട് ക്ഷമിക്കണേ! ഞാൻ ഒന്നു ചോദിച്ചോട്ടെ! എൻെറ നേരെ കോപിക്കരുതേ! അങ്ങ് ഇങ്ങോട്ട് എന്തിനാണു വന്നത്? വരവിൻെറ ഉദ്ദേശമെന്താണ്? ആഭിമുഖ്യംമൂലം സ്നേഹംകൊണ്ട് ഞാൻ ചോദിച്ചതാണ് ബ്രാഹ്മണാ! ഈ വിജനമായ ഗൗതമീതീരത്തിൽ നീ ആരെയാണു സേവിക്കുന്നത്?'

ബ്രാഹ്മണൻ പറഞ്ഞു: ''ദ്വിജശ്രേഷ്ഠനായ പത്മനാഭൻ എന്ന നാഗത്തെക്കാണുവാനാണ് ഈ ധർമ്മാരണ്യത്തിൽ ഞാൻ എത്തിയത്. അവനെക്കണ്ടിട്ട് എനിക്കു കാര്യമുണ്ട്. അവൻ ഇവിടെയില്ലെന്നും സ്ഥലംവിട്ടു പോയിരിക്കയാണെന്നും ഞാൻ കേട്ടറിഞ്ഞു. സ്വജനങ്ങൾ അവൻെറ വൃത്താന്തം അറിയിക്കുന്നതു പ്രതീക്ഷിച്ച് ഞാൻ ഇവിടെ ഇരിക്കുകയാണ്. അവനെ കാണുവാൻ വല്ലാത്ത ആഗ്രഹത്തോടെ, കാറുകാണാൻ കൊതിക്കുന്ന ചാതകത്തെപ്പോലെ ഞാൻ ഇവിടെ കഴിഞ്ഞുകൂടുകയാണ്. അവനു വഴിക്കു യാതൊരു ക്ലേശവും വന്നുചേരാതിരിക്കുന്നതിന്നും, അവന് സ്വസ്തി (നന്മ) സംഭവിക്കുന്നതിനും ഉറച്ച് ഞാൻ വേദം ഉച്ചരിച്ച് നിരാമയനായി യോഗംപൂണ്ട് ഇരിക്കുകയാണ്.''

നാഗം പറഞ്ഞു: ''അമ്പോ! നീ മഹാനായ ശുഭകാരിയാണ്! നല്ലവനാണ്, സജ്ജനവത്സലനാണ്. അല്ലയോ മഹാഭാഗാ, നീ നിർദ്ദോഷനാണ്. നീ സ്നേഹപൂർണ്ണമായ ദൃഷ്ടിയാൽ വീക്ഷിക്കുതായി ഞാൻ അറിയുന്നു. അല്ലയോ വിപ്രർഷേ, നീ പ്രതീക്ഷിക്കുന്ന ആ ഫണീന്ദ്രൻ ഞാൻ തന്നെയാണ്. നീ എന്നെ അറിയുന്നവിധം ഞാൻ ഇതാ നിൻെറ മുമ്പിൽ നില്ക്കുന്നു. ഭവാൻ കല്പിച്ചാലും! എന്തിഷ്ടമാണ് ഞാൻ ഭവാന് ചെയ്യേണ്ടത്? എൻെറ ആളുകൾ പറഞ്ഞ് അങ്ങു വന്നതായി ഞാൻ കേട്ടു. അതുകൊണ്ട് ഞാൻതന്നെ അങ്ങയെക്കാണുവാൻ വന്നു ദ്വിജാ! ഇവിടെ വന്ന ഭവാൻ പോകുമ്പോൾ കൃതാർത്ഥനാകും. അങ്ങ് എന്നിൽ വിശ്വസിച്ച് വേണ്ടത് എന്തെന്നാൽ അത് എന്നെ ഏല്പിച്ചാലും! ഞങ്ങൾ എല്ലാവരും വിശേഷിച്ചും നിൻെറ ഗുണങ്ങളാൽ ക്രീതരായിരിക്കുന്നു. (വിലയ്ക്കുവാങ്ങപ്പെട്ടവരായിരിക്കുന്നു) ഭവാൻ ആത്മഹിതം വിട്ടും എൻെറ ഇഷ്ടം നോക്കുകയാണെല്ലോ ചെയ്തത്!''

ബ്രാഹ്മണൻ പറഞ്ഞു: ''അല്ലയോ മഹാഭാഗാ, ഞാൻ അനുഗൃഹീതനായ അങ്ങയെക്കാണുവാൻ വന്നതാണ്. അജ്ഞനായ ഞാൻ ഒരു കാര്യം ചോദിച്ചറിയുവാൻ വന്നതാണ്. ഞാൻ ആത്മാവിനെ ആത്മാവിൽ നിർത്തി ആത്മാ

വിൽ ഗതി നേടുന്നവനാണ്. ഞാൻ ലോകത്തോട് ബന്ധപ്പെട്ടുനില്ക്കുന്നില്ല. എന്നാൽ ലോകത്തെ വിട്ടുനില്ക്കുന്നുമില്ല. വാസാർത്ഥിയായ പണ്ഡിതനെ ഞാൻ തരളചിത്തനായി ഉപാസിച്ചു. യശോഗർഭമായ സ്വഗുണരശ്മികളാൽ കുളുർതിങ്കൾക്കാന്തിപോലെ ഹൃദ്യസ്ഥമായ ആത്മപ്രകാശിതുണങ്ങളാൽ അവൻ നിന്നെ എനിക്കു കാട്ടിത്തന്നു. അല്ലയോ പവനാശനാ, -നാഗമേ, ഞാൻ അങ്ങയോടു ചോദിക്കുന്ന ചോദ്യത്തിന്ന് ആദ്യമായി ഉത്തരം പറഞ്ഞാലും. പിന്നെ ഞാൻ കാര്യം പറയാം. അത് ഭവാൻ കേൾക്കണം.''

**362. ഉഞ്ഛവൃത്യുപാഖ്യാനം - ജിജ്ഞാസുവായ ബ്രാഹ്മണനോട് സൂര്യമണ്ഡല വിഷയങ്ങൾ നാഗം പറയുന്നു -** ബ്രാഹ്മണൻ പറഞ്ഞു: ''അല്ലയോ നാഗമേ, ഭവാൻ വിവസ്വാൻെറ ഏകചക്രമായ രഥം വലിക്കുവാൻ ഊഴപ്രകാരം പോയിരിക്കയായിരുന്നല്ലോ. അങ്ങയുടെ ആ മർഗ്ഗത്തിൽ ആശ്ചര്യകരമായി വല്ലതും കണ്ടിട്ടുണ്ടെങ്കിൽ അതു പറഞ്ഞുതന്നാലും.''

നാഗം പറഞ്ഞു: ''സൂര്യദേവൻ വലിയ ആശ്ചര്യങ്ങൾക്കൊക്കെ ഇരിപ്പിടമാണ്. മൂന്നു ലോകത്തിലും വസിക്കുന്ന സകല ജീവികളും സൂര്യനിൽനിന്നാണല്ലോ, ഒഴുകിവരുന്നത്. അവനിലാണല്ലോ എല്ലാ ഭൂതങ്ങളുടേയും പ്രവൃത്തികൾ നടക്കുന്നത്. അവൻെറ രശ്മിജാലത്തിൽപറ്റി മരക്കൊമ്പിൽ പക്ഷികൾ എന്നപോലെ മുനികളും സിദ്ധന്മാരും വാനോരോടൊപ്പം പാർക്കുന്നു. ഇതിലും അപ്പുറമായി എന്തത്ഭുതമുണ്ട്? സൂര്യനിൽനിന്നു പുറപ്പെട്ട് ശക്തനായ വായു മഹത്തായ അർക്കാംശുവിൽ സംശ്രയിച്ച് ലോകത്തിലൊക്കെ ചുറ്റിയടിക്കുന്നു. ഇതിലും അപ്പുറമായി എന്തത്ഭുതമുണ്ട്? അല്ലയോ വിപ്രർഷേ, ആ വായുവിനെത്തന്നെ പല ഭാഗങ്ങളായി വിഭജിച്ച് എല്ലാ ജീവികളുടേയും ഹിതത്തിനായി മഴയുണ്ടാക്കുന്നു, യഥാകാലം വർഷിക്കുന്നു ഇതിലപ്പുറമായി എന്തത്ഭുതമുണ്ട്? ആ ദീപ്തനായ പരമാത്മാവ് സൂര്യമണ്ഡലമാകുന്ന സ്ഥാനത്തിരുന്ന് മഹത്തായ ശോഭയോടെ വിശ്വത്തെ വീക്ഷണംചെയ്യുന്നു. ഇതിൽപ്പരം മഹാത്ഭുതമെന്തുണ്ട്? സൂര്യന്ന് ഒരു ഇരുണ്ട രശ്മിയുണ്ട്. അതിനെ ശുക്രമെന്നു വിളിക്കുന്നു. അത് മേഘമാലകളെ രൂപംകൊളളിക്കുകയും വർഷകാലത്ത് ജലത്തെ മോചിപ്പിക്കുകയും ചെയ്യുന്നു. ഇതിൽപ്പരം അത്ഭുതമെന്തുണ്ട്? എട്ടുമാസം ശുദ്ധമായ രശ്മികൊണ്ടെടുത്ത ജലമെല്ലാം ലോകത്തിൽ തിരിയെ ജലമായി അവൻ വർഷിക്കുന്നു. ഇതിൽപ്പരം അത്ഭുതമായി എന്തുണ്ട്? അല്ലയോ മഹർഷേ, ആ സൂര്യദേവൻെറ തേജോഭേദത്തിൽ പ്രപഞ്ചത്തിൻെറ ആത്മാവ് സ്ഥിതിചെയ്യുന്നു. എല്ലാ ജീവജാലത്തിൻെറയും വിത്ത് അവനിൽ സ്ഥിതിചെയ്യുന്നു. അവൻ ഭൂമിയെ താങ്ങിനില്ക്കുന്നു. ഭൂമിയെ സകല ചരാചര വസ്തുക്കളോടുംകൂടെ വഹിക്കുന്നത് സൂര്യദേവനാണ്. ഇതിൽപ്പരം അത്ഭുതമെന്തുണ്ട്? ആ സൂര്യമണ്ഡലത്തിൽ മഹാബാഹുവും ശാശ്വതനുമായ പുരുഷോത്തമൻ, അനാദ്യന്തനായ ദേവൻ, വസിക്കുന്നു. ഇതിൽപ്പരം അത്ഭുതമായി എന്തുണ്ട്?

ഇനി ആശ്ചര്യങ്ങൾക്കും ആശ്ചര്യമായി മറ്റൊന്നു പറയാം. അതു ഭവാൻ കേൾക്കുക. ഞാൻ സൂര്യദേവൻെറ സമീപത്തു വാഴുമ്പോൾ ശുദ്ധമായ ആകാശത്തിൽ കണ്ട ഒരു അത്ഭുതക്കാഴ്ചയാണിത്. പണ്ട് അങ്ങനെ ഒരു ദിവസം ഉച്ചയ്ക്ക് സൂര്യഭഗവാൻ തൻെറ സ്വതസിദ്ധമായ പ്രതാപത്തോടെ ജ്വലിച്ചുകൊണ്ടിരിക്കെ, താൻ കാണുന്ന ലോകങ്ങൾക്കൊക്കെ ചൂടും വെളിച്ചവും നല്കിക്കൊണ്ടിരിക്കെ, സൂര്യദേവനെപ്പോലെതന്നെ തേജസ്സോടുകൂടിയ ദിവ്യതേജസ്സായ മറ്റൊരു സൂര്യൻ തൻെറ നേരെ പാഞ്ഞുവരുന്നതായിക്കണ്ടു. ആ പാഞ്ഞുവരുന്ന സൂര്യനും തൻെറ തേജോരശ്മികൊണ്ട് ലോകമെല്ലാം ജ്വലിപ്പിച്ചിരുന്നു. അവൻ നേരെ പാഞ്ഞെത്തുമ്പോൾ വ്യോമം പിളരുന്നവിധം പാഞ്ഞെത്തിക്കൊണ്ടിരുന്നു. ഹുതാഗ്നിപോലെ തേജസ്സായ രശ്മികൊണ്ട് സർവ്വത്ര നിറയുന്ന അവൻ പറഞ്ഞറിയിക്കാൻ വയ്യാത്തവിധം രണ്ടാമത്തെ ഒരു സൂര്യനെപ്പോലെ, ആകാശത്തിൽ ജ്വലിച്ചു. അവൻ വന്നുകയറിയ ഉടനെ ആദിത്യൻ തൻെറ കൈ രണ്ടും അവൻെറ നേരെനീട്ടി. പ്രത്യർച്ചനകഴിക്കുവാനായി അവൻ അവൻെറ വലത്തുകൈ ഭഗവാൻെറ നേരെയും നീട്ടി. ഉടനെ ആകാശംപിളർന്ന് രശ്മിമണ്ഡലം കയറി ആ തേജസ്സ് സൂര്യതേജസ്സിൽ ചേർന്ന് ഒന്നായി, ക്ഷണംകൊണ്ടു സൂര്യനായി രൂപാന്തരം പ്രാപിച്ചു. ആ രണ്ടു തേജസ്സും ചേർന്ന്, രണ്ടു സൂര്യന്മാരും ചേർന്ന്, ഒറ്റ സൂര്യനായപ്പോൾ ഞങ്ങൾക്കു വലിയ ഒരു സംശയമുണ്ടായി. ഈ തേരിൽ ഇരിക്കുന്ന സൂര്യൻ ഏതാണ്, വന്നവൻ ഏതാണ് എന്നു തിരിച്ചറിയാതെയായി. ഞങ്ങൾ കുഴപ്പത്തിലായി. ഞങ്ങൾ സംശയത്തോടെ അല്ലയോ ഭഗവാനേ, രവി! എന്നു സംബോധന ചെയ്തു ചോദിച്ചു. ദ്യോവ് ആക്രമിച്ചു മറ്റൊരു സൂര്യനെപ്പോലെ ഇങ്ങു വന്നുകയറിയവനായ ഈ തേജസ്സ് ഏതാണ്? ആരാണ്?''

**363. ഉഞ്ഛവൃത്യുപാഖ്യാനം - ഉഞ്ഛവൃത്തിയാൽ (നെന്മണി പെറുക്കി) ഉപജീവിച്ച് സിദ്ധനായ ബ്രാഹ്മണൻെറ കഥ -** സൂര്യൻ പറഞ്ഞു: ''ഇവൻ അഗ്നിദേവനല്ല, ദൈത്യനല്ല, നാഗമല്ല, ഉഞ്ഛവൃത്തിയാകുന്ന വ്രതമെടുത്ത സിദ്ധനായ മഹർഷിയാണ്. അവൻ ആകാശത്തിലേക്കുയർന്നവനാണ്. ഇവൻ ചിലപ്പോൾ ഫലമൂലങ്ങൾ ഭക്ഷിച്ചും, ചിലപ്പോൾ കൊഴിഞ്ഞ ഇല ഭക്ഷിച്ചും, ചിലപ്പോൾ വെള്ളംമാത്രം കുടിച്ചും, ചിലപ്പോൾ വായു ഭക്ഷണം മാത്രമായും സമാഹിതനായി ജീവിച്ചവനാണ്. ബ്രഹ്മവിത്തമനായ അവൻ ശിവനെ സംഹിതകളാൽ, സ്വർഗ്ഗദ്വാരത്തിലെത്തുവാനുളള കാംക്ഷയോടെ സ്തുതിച്ചു. അങ്ങനെ ശിവപ്രസാദം നേടിയ മഹാവ്രതനായ ഋഷിയാണ് ഇവൻ. ആ മഹാതപോധനൻ തന്മൂലം സ്വർഗ്ഗം നേടി. ധനമില്ലാതെ, ഒരുവിധത്തിലുളള ആഗ്രഹവും കൂടാതെ, അവൻ ഉഞ്ഛവൃത്തികൊണ്ടു മാത്രമായി ഉപജീവിച്ചു. സർവ്വഭൂതഹിത്യോദ്യുക്തനായ അവൻ ഒരു വിപ്രനാണ്. ഭുജഗരേ! ഇപ്രകാരം മുഖ്യമായ സൽഗതി പ്രാപിച്ച ഭൂതങ്ങളുടെ മേലെയായി ദേവന്മാരില്ല, ഗന്ധർവ്വന്മാരില്ല, ദൈത്യന്മാരില്ല, പന്നഗരുമില്ല.

ഇപ്രകാരം ഒരു കാഴ്ച അല്ലയോ ദ്വിജോത്തമാ, ഞാൻ കണ്ടു. അവൻ സംസിദ്ധനായ മർത്ത്യനാണ്. സിദ്ധനായി സൽഗതി നേടിയവനാണ്. അല്ലയോ ബ്രാഹ്മണാ, അവൻ സൂര്യനുമായിചേർന്ന് ഭൂമിയെ ചുറ്റുകയാണ്.''

**364. ഉഞ്ഛവൃത്യുപാഖ്യാനം - നാഗരാജാവിൻെറ വാക്കുകേട്ട് ബ്രാഹ്മണൻ തൻെറ ജീവിതവൃത്തി നിശ്ചയിക്കുന്നു -** ബ്രാഹ്മണൻ പറഞ്ഞു: ''അല്ലയോ ഭുജംഗമാ, നീ പറഞ്ഞത് ആശ്ചര്യംതന്നെ, അതിൽ യാതൊരു തർക്കത്തിന്നും അവകാശമില്ല. നീ അർത്ഥഗർഭമായ വാക്കുകൾകൊണ്ട്, എൻെറ ജീവിതമാർഗ്ഗം നിർദ്ദേശിച്ചുതന്നു. അങ്ങയ്ക്കു സ്വസ്തി! ഞാൻ പോകട്ടെ! അല്ലയോ

സജ്ജനാഗ്രണിയായ ഭുജംഗമാ! ഞാൻ പോകട്ടെ! അങ്ങ് കല്പിച്ചയയ്ക്കുന്ന എന്നെപ്പറ്റിയുളള സ്മരണ വല്ലപ്പോഴു മൊക്കെ ഉണ്ടാകണേ! അങ്ങ് ഈ ആശ്രിതനെക്കുറിച്ച് വല്ലപ്പോഴുമൊക്കെ അന്വേഷിക്കണേ!''

നാഗം പറഞ്ഞു: ''അല്ലയോ ബ്രാഹ്മണാ, നീ ഉളളിലു ളള കാര്യം പറയാമെന്ന് ആദ്യം പറഞ്ഞത് ഓർക്കുന്നില്ലേ? അതു പറയാതെ നീ എങ്ങോട്ടു പോകുന്നു? ഭവാൻ എന്നെ ക്കാണുവാൻവന്ന കാര്യമെന്താണെന്ന് ഹേ ദ്വിജോത്തമാ, പറഞ്ഞാലും! ഞാൻ എന്തു ചെയ്യണമെന്നാജ്ഞാപിച്ചാലും. വന്ന കാര്യം നിർവ്വഹിക്കപ്പെട്ടതിന്നുശേഷം, അതു പറയു കയോ പറയാതിരിക്കുകയോ ചെയ്തതിന്നുശേഷം, ഇവിടെ വന്ന കാര്യം സാധിച്ചതിന്നുശേഷം, ഭവാനു സുഖമായിപ്പോ കാമല്ലോ!

അങ്ങനെ അങ്ങയ്ക്കു വേണ്ടതെല്ലാം, എന്നിൽനിന്നു കഴിയുന്നതൊക്കെ നേടിയതിന്നുശേഷം അല്ലയോ സുവ്രതാ! അങ്ങയ്ക്ക് എൻെറ സമ്മതത്തോടെ പോകാമല്ലോ! എന്നെ വെറുതെ കണ്ട് എൻെറ ഇഷ്ടനായ ഭവാൻ വെറുതെ പോകരുത്. വിപ്രർഷേ, അതു വലിയ കഷ്ടമാണ്. ഒരു വൃക്ഷത്തിൻെറ ചുവട്ടിൽ വന്നിരുന്ന് അവിടെനിന്ന് എഴു ന്നേറ്റുപോകുന്നതുപോലെ പോകുന്നതു ശരിയാണോ? അങ്ങ് എനിക്കു പ്രിയപ്പെട്ടവനായി. അങ്ങയ്ക്കു ഞാനും സുഹൃത്തായി. പിന്നെ എന്തിന്നു ശങ്കിക്കുന്നു! ഈ ലോക രെല്ലാം അങ്ങയ്ക്കായിരിക്കുന്നു. പിന്നെ അല്ലയോ അന ഘാശയാ, എന്നെ ശങ്കിക്കുന്നതെന്തിന്ന്? എൻെറ ഗൃഹ ത്തിൽ അല്പം കഴിച്ചുകൂട്ടുവാൻ എന്തു വിരോധം?''

ബ്രാഹ്മണൻ പറഞ്ഞു: ''നീ പറഞ്ഞതു ശരിയാണ് മഹാശയാ! അല്ലയോ ആത്മജ്ഞാനിയായ ഭുജംഗമാ! ദേവ ന്മാരാരുംതന്നെ ഭവാനേക്കാൾ മീതെയല്ല. നീ ആരാണോ അവൻ തന്നെയാണ് ഞാൻ! ഞാൻ ആരാണോ അവൻ തന്നെയാണ് നീ! ഞാനും, അങ്ങയും മറ്റു ജീവികളും എല്ലാ വരും ഒരു ഏകാത്മാവായ പരമാത്മാവിൽ എപ്പോഴും ഒന്നാ യി ചേർന്നുനില്ക്കുന്നു! അല്ലയോ ഭോഗീന്ദ്രാ, പുണ്യ സമ്പാദനകാര്യത്തിൽ ഞാൻ സംശയഗ്രസ്തനായിരുന്നു. ആ സംശയം ഇപ്പോൾ പരിഹരിക്കപ്പെട്ടു. അങ്ങയിൽനിന്ന് ഉഞ്ഛവൃത്തിവ്രതത്തിൻെറ മഹത്ത്വം ഞാൻ അറിയുന്നു. കാര്യസാധനമായ ആ വ്രതം ഞാൻ കൈക്കൊളളുന്നു. അല്ല യോ സാധോ, ഇതാണ് എൻെറ നിശ്ചയം. അങ്ങയെക്കണ്ട തുകൊണ്ടുളള എൻെറ മുഖ്യമായ ഉദ്ദേശം സാധിച്ചിരി ക്കുന്നു. ഇനി ഞാൻ പോകട്ടെ! ഞാൻ യാത്ര പറയുന്നു. സ്വസ്തി! ഞാൻ കൃതാർത്ഥനായിരിക്കുന്നു ഭുജംഗമാ!''

**365. ഉഞ്ഛവൃത്ത്യുപാഖ്യാനം - ബ്രാഹ്മണൻ ച്യവ നമഹർഷിയുടെ അടുത്തു ചെല്ലുന്നു** - ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം നാഗേന്ദ്രനോടു പറഞ്ഞ് തൻെറ വ്രതചര്യയിൽ ദൃഢമായ നിശ്ചയത്തോടെ ദീക്ഷാർത്ഥി യായി ച്യവനമഹർഷിയുടെ സമീപത്തെത്തി രാജാവേ! ച്യവനമഹർഷിയാൽ സംസ്കരിക്കപ്പെട്ട ആ ബ്രാഹ്മണൻ ഉഞ്ഛവൃത്തിയിലേർപ്പെട്ടു.

ഇപ്രകാരം ഈ ബ്രാഹ്മണൻെറ കഥ ഭൃഗുമഹർഷി ജനകമഹാരാജാവിൻെറ രാജധാനിയിൽവെച്ച് അദ്ദേഹ ത്തോടു പറഞ്ഞു. രാജാവേ, മഹാത്മാവായ നാരദനോട് ജനകരാജാവ് ഈ പുണ്യകഥ പറഞ്ഞു. നാരദൻ ഈ കഥ ദേവേന്ദ്രൻെറ വസതിയിൽവെച്ച് ഇന്ദ്രൻ ചോദിച്ചപ്പോൾ പ്രശസ്തരായ, ഒത്തുകൂടിയ വിപ്രരോട് പറഞ്ഞു. രാജാവേ, ഞാൻ രാമനായി ഘോരയുദ്ധം നടന്ന കാലത്ത് എന്നോട് ഈ പുണ്യകഥ വസുക്കൾ പറഞ്ഞു. അല്ലയോ ധർമ്മഭൃ ത്തമനായ രാജാവേ, തത്ത്വം ചോദിച്ച നിന്നോട് ഞാൻ ഏറ്റവും ഉത്തമവും, ധർമ്മവും, പുണ്യവുമായ ഈ കഥ പറഞ്ഞുതന്നു. ഇതാണ് നീ ചോദിച്ച പരമമായ ധർമ്മം. ഈ അനാകാംക്ഷിയായ പുരുഷൻ ധീരനാണ്. എന്തുകൊ ണ്ടെന്നാൽ ഫലകാംക്ഷയില്ലാതെ ഉഞ്ഛവൃത്തി വ്രത ത്തോടെ ജീവിക്കുന്നത് ഏറ്റവും ശ്രേഷ്ഠമായ ഒരു തപ സ്സാണ്.

ആ ബ്രാഹ്മണൻ ദൃഢനിശ്ചയത്തോടെ, ആ നാഗേ ന്ദ്രൻ നിർദ്ദേശിച്ച മാർഗ്ഗമവലംബിച്ച്, യമനിയമങ്ങളോടെ, ഉഞ്ഛവൃത്തിയാൽ ഉപജീവനം കഴിക്കുവാനായി മറ്റൊരു കാട്ടിലേക്കു പോയി.''

# അനുശാസനപർവ്വം

''നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ.''

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## ദാനധർമ്മപർവ്വം

**1. ഗൗതമീലുബ്ധകവ്യാളമൃത്യുകാലസംവാദം - ജ്ഞാതിനാശത്തിന്നിടവരുത്തിയ തന്റെ പ്രവൃത്തിയെപ്പറ്റി ദുഃഖിക്കുന്ന ധർമ്മപുത്രനെ ഭീഷ്മൻ കാലത്തിന്റെ കഥ പറഞ്ഞു സമാശ്വസിപ്പിക്കുന്നു -**
യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ പിതാമഹാ! അങ്ങ് സൂക്ഷ്മമായ ശമത്തെക്കുറിച്ച് പലവിധം ഉദാഹരണകഥകളോടുകൂടി എനിക്ക് പറഞ്ഞുതന്നു. അവയൊക്കെ കേട്ടിട്ടും എന്റെ മനസ്സിന്ന് ഒരു ശാന്തിയും ലഭിച്ചില്ലല്ലോ. മുത്തച്ഛാ! ഈ കാര്യത്തിൽ അങ്ങ് പലവിധത്തിലുള്ള ശാന്തിവാക്യങ്ങൾ പറഞ്ഞുതന്നല്ലോ. അവനവൻ ചെയ്ത ദുഷ്ക്കർമ്മങ്ങൾക്ക് ഇതുകൊണ്ടൊക്കെ എങ്ങനെ പൊറുതി ലഭിക്കും?

അങ്ങയുടെ കിടപ്പു കാണുമ്പോൾ പിതാമഹാ! എങ്ങനെ ഞാൻ ശമംകൊള്ളും? മേലൊക്കെ ശരങ്ങൾ തറച്ചു മുറിപ്പെട്ട് കടുത്ത വ്രണങ്ങളോടുകൂടിയ അങ്ങയെക്കാണുമ്പോൾ, ഞാൻ ചെയ്യിച്ച കടുത്ത പാപം ചിന്തിക്കുമ്പോൾ, എങ്ങനെ ഒരു ശാന്തി എന്റെ മനസ്സിന്നു ലഭിക്കും? ദേഹത്തിലൊക്കെ ചോരയണിഞ്ഞ് മനയോലയൊലിക്കുന്ന മലപോലുള്ള അങ്ങയുടെ ശരീരംകണ്ട് വർഷക്കാലത്തെ താമരയെന്നപോലെ ഞാൻ ദുഃഖിക്കുകയാണ് പുരുഷർഷഭാ! ഞാൻ കാരണമായി അല്ലയോ മുത്തച്ഛാ, അങ്ങ് ശത്രുക്കളോടേറ്റ് ഈ മാതിരി മുറിപ്പെട്ട്, അവശനായി കിടക്കുന്നതല്ലേ ഞാൻ ഈ കാണുന്നത്? ഇതിലേറെ കഷ്ടമായ ഒരു കാഴ്ച എന്തുണ്ട്? ഇപ്രകാരംതന്നെ മറ്റു രാജാക്കൾ, പുത്രന്മാരും ബന്ധുക്കളും ഉള്ളവരായ അനവധി രാജാക്കൾ, ഞാൻ ഒരാൾ കാരണം മരിച്ചുപോയില്ലേ? ഇതിലും വലിയ കഷ്ടമെന്തുണ്ട്? കാലന്റേയും മൃത്യുവിന്റേയും പിടിയിൽപ്പെട്ട് ഞങ്ങളും ധാർത്തരാഷ്ട്രന്മാരും ഈ നിന്ദ്യമായ കർമ്മം ചെയ്തു! ഇതുകൊണ്ട് എന്തു ഗതിയാണ് ലഭിക്കുവാൻ പോകുന്നത് രാജാവേ! ഒരു കാര്യം ചിന്തിക്കുമ്പോൾ ദുര്യോധനൻ ഭാഗ്യവാനാണ്. അവൻ ഈ നിലയിൽക്കിടക്കുന്ന അങ്ങയെ കാണുന്നില്ലല്ലോ! ഈയുള്ളവൻ മഹാപാപിയാണ്. അങ്ങയ്ക്ക് അന്തകനായത് ഞാനല്ലേ? അങ്ങയെ അവസാനിപ്പിക്കുവാൻ പിറന്നവനല്ലേ ഞാൻ? സുഹൃജ്ജനങ്ങളെ സകലത്തിനേയും ഈ പാപി മുടിച്ചു. പ്രാണൻ പോകാതെ മന്നിൽ തങ്ങിക്കിടന്ന് വേദനിച്ചു പുളയുന്ന ഭവാനെ കാണുമ്പോൾ എനിക്ക് എങ്ങനെ ശാന്തി ലഭിക്കും?

ദുര്യോധനൻ, ദുർബുദ്ധിയും കുലപാംസനുമായ ദുര്യോധനൻ, അനുജന്മാരോടുകൂടി പോർക്കളത്തിൽ ക്ഷത്രധർമ്മം പാലിച്ചു മരിച്ചു. ആ ദുഷ്ടൻ അങ്ങ് ഈ നിലയിൽ വീണു ,കിടക്കുന്നത് കാണുന്നില്ല! അതുകൊണ്ടു മരിക്കുകയാണു നല്ലതെന്നു ഞാൻ വിചാരിക്കുന്നു. ഈ മാതിരി ദുഃഖവും പേറി ജീവിക്കുന്നതല്ല നല്ലത് എന്നാണ് എന്റെ അഭിപ്രായം. എന്നെ ശത്രുക്കൾ യുദ്ധത്തിൽ വീരന്മാരായ സോദരന്മാരോടുകൂടി, സർവ്വരേയും, ഒന്നും ബാക്കിവെക്കാതെ കൊന്നിരുന്നെങ്കിൽ, അല്ലയോ അച്യുതാ! അമ്പേറ്റു മാഴ്കുന്ന ഭവാനെ കാണുമായിരുന്നില്ല! തീർച്ചയായും വിധി ഞങ്ങളെ പാപികളാക്കിത്തീർത്തു. രാജാവേ, ഈ കിൽബിഷം (പാപം) തീർന്നെങ്കിൽ അന്യജന്മത്തിലെങ്കിലും ഗുണം കിട്ടിയേനേ! എന്നിൽ പ്രിയം അങ്ങയ്ക്കുണ്ടെങ്കിൽ അതിന്നുവേണ്ടി എന്നെ ശാസിച്ചാലും. നല്ലത് ഉപദേശിച്ചാലും''.

ഭീഷ്മൻ പറഞ്ഞു: ''അല്ലയോ ധർമ്മജാ! നീ എന്തു വിചാരിക്കുന്നു? പരതന്ത്രമായ ആത്മാവിനെയാണോ നീ ഹേതുവായി കരുതുന്നത്? നിന്റെ ആത്മാവ് സ്വതന്ത്രമല്ല. അത് ദൈവത്തേയും, വിധിയേയും, കാലത്തേയും ആശ്രയിച്ചിരിക്കുന്നതാണ്. അതിനെ നീ എങ്ങനെ കുററപ്പെടുത്തും? അതിന്റെ പ്രവൃത്തി സൂക്ഷ്മമാണ്. അത് ഇന്ദ്രിയങ്ങളാൽ അറിയുവാൻ കഴിയുന്നതല്ല. അതീന്ദ്രിയമാണത്. അതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ഗൗതമിയും മൃത്യുവും തമ്മിലും, കാലനും വേടനും പാമ്പും തമ്മിലും നടന്ന ഒരു സംവാദമാണ്. ആ കഥ ഞാൻ പറയാം കൗന്തേയാ, നീ ശ്രദ്ധിച്ചു കേൾക്കുക:

പണ്ട് ശമശീലയായ ഗൗതമിയെന്ന ഒരു വൃദ്ധ, അവളുടെ പുത്രൻ പാമ്പുകടിച്ചു മരിച്ചുകിടക്കുന്നതായി കണ്ടു. കുട്ടിയെ കടിച്ചുകൊന്ന സർപ്പത്തെ അർജ്ജുനകൻ എന്നു പേരായ ഒരു വേടൻ ബലമായി പിടിച്ച് ബലമുള്ള ഒരു ഞരമ്പുചരടുകൊണ്ടു കെട്ടി അമർഷത്തോടെ ആ കുട്ടിയുടെ അമ്മയായ ഗൗതമിയുടെ അടുത്തേക്കു കൊണ്ടുവന്നു. അവൻ ഗൗതമിയോടു പറഞ്ഞു: 'ഈ അധമനായ സർപ്പമാണ് നിന്റെ പുത്രനെ കടിച്ചുകൊന്നത്. അമ്മേ പറയൂ, ഇവനെ എങ്ങനെയാണ് കൊല്ലേണ്ടത്? ഇവനെ കത്തുന്ന അഗ്നിയിലിട്ടു ദഹിപ്പിക്കണോ, അതോ കഷണം കഷണമായി വെട്ടിനുറുക്കണോ? ഭവതിയുടെ പുത്രനെ കൊന്ന പാപി ജീവിക്കുവാൻ പാടില്ല!'

ഗൗതമി പറഞ്ഞു: ''അല്ലയോ അർജ്ജുനകാ! ഇവനെ വിടൂ! നീ അജ്ഞനാണ്. ഈ സർപ്പത്തെ നീ കൊല്ലരുത് തന്നെത്തന്നെ ചിന്തിക്കുക. വരേണ്ടതു വരുന്നു! അതിനെപ്പറ്റി ചിന്തിക്കാതെ വിഡ്ഢിയാകാമോ? എന്തിന്നു പാപം ചെയ്ത് ആത്മാവിന്നു ഭാരം ഏല്പിക്കുന്നു? വീണ്ടും എന്തിന്നു പാപിയായി പാപത്തിൽ മുഴുകുന്നു? ധർമ്മം ചെയ്ത് ആത്മാവിന്റെ ഭാരം ലഘൂകരിച്ച് പുണ്യവാന്മാർ സാഗരത്തിൽ തോണിയെന്നപോലെ സംസാരസാഗരം കടക്കും. എന്നാൽ പാപംചെയ്ത് ആത്മാവിന്നു ഭാരം വർദ്ധിപ്പിച്ചവരോ വെള്ളത്തിൽ എറിഞ്ഞ ശരംപോലെ ആഴത്തിലേക്കു പോകും. ഈ സർപ്പത്തെ കൊന്നതുകൊണ്ട് എന്റെ പുത്രൻ ജീവിക്കുകയില്ല. ആ സർപ്പത്തെ കൊല്ലാതെ വിട്ടാൽ നിനക്കു യാതൊരു ദ്രോഹവും എല്ക്കുകയുമില്ല. മരണത്തിന്റെ സീമവിട്ട ലോകത്തിലേക്ക് ആര് ഈ ജീവിയെ കൊന്നു വിട്ടാൽ ചെന്നെത്തും? മോക്ഷം ലഭിക്കുമോ?''

വ്യാധൻ പറഞ്ഞു: ''അല്ലയോ ദേവീ, തെറ്റും ശരിയും ഭവതിക്കറിയാമല്ലോ? പാപംചെയ്ത മഹാപാപികൾ തീർച്ചയായും അതിന്റെ ഫലം അനുഭവിച്ചേ പറ്റൂ! ഭവതിയുടെ ഉപദേശം സ്വസ്ഥന്മാരോടു പറയേണ്ടതും ചെയ്യേണ്ടതുമാണ്. ഈ പാപിയെ കാണിക്കേണ്ട മര്യാദ ഇതല്ല. ക്ഷുദ്രനും പാപിയുമായ ഈ സർപ്പത്തെ ഞാൻ കൊല്ലാതെ വിടുകയോ? അത് സാദ്ധ്യമല്ല. മനശ്ശാന്തിയെ കൊതിക്കുന്ന ജനങ്ങൾ എല്ലാം കാലത്തിൽ സമർപ്പിക്കുന്നു! കാലക്കേടുകൊണ്ടു വന്നു എന്നുപറയുന്നു. എന്നാൽ പ്രായോഗികമനുഷ്യർ അതല്ല ചെയ്യുക. ഇത്തരക്കാരെ കൈയിൽ കിട്ടിയാൽ പിന്നെ ഒരു നിമിഷം വെച്ചേക്കില്ല. അപ്പോൾ കാച്ചിക്കളയും. പ്രപഞ്ചം മിഥ്യയാണെന്നു വിശ്വസിക്കുന്നവർ ദുഃഖിക്കുകയില്ല. അവർ പ്രതികാരത്തിൽ തല്പരരല്ല. അവർ സ്വർഗ്ഗനരകങ്ങളെപ്പറ്റി ചിന്തിച്ച് അതിൽനിന്നു പിന്മാറുന്നു. അർത്ഥജ്ഞന്മാർ ശോകത്തെ ത്യജിക്കുന്നു. നിത്യമായ മോഹത്താൽ ശ്രേയസ്സ് നശിക്കുകയും ശോകം വന്നുകൂടുകയും ചെയ്യും. അതുകൊണ്ടു വേഗം സർപ്പത്തെ കൊന്നു ശോകത്തെ കളയുക!''

ഗൗതമി പറഞ്ഞു: ''അല്ലയോ ലുബ്ധകാ, എന്നെപ്പോലെയുള്ളവർ ഇത്തരം നിർഭാഗ്യത്തിൽ ദുഃഖിക്കുകയില്ല. സജ്ജനങ്ങൾ എന്നും ധർമ്മാത്മാക്കളായിരിക്കും. എന്റെ മകന്റെ മരണം വിധി മുൻകൂട്ടിത്തന്നെ നിശ്ചയിച്ചിട്ടുള്ളതാണ്. അതുകൊണ്ട് ഞാൻ ഈ സർപ്പത്തിന്റെ ഉപദ്രവം കേൾക്കുകയില്ല ബ്രാഹ്മണർ കോപിക്കുകയില്ല. കോപം ദുഃഖത്തിലേ എത്തിക്കുകയുള്ളൂ. അല്ലയോ സാധോ, നീ മാർദ്ദവത്തോടെ പെരുമാറൂ. ആ സർപ്പത്തോടു ക്ഷമകാണിക്കുക. അതിനെ വിട്ടയയ്ക്കുക!''

വ്യാധൻ പറഞ്ഞു: ''ഈ മഹാപാപിയായ പാമ്പിനെ കൊന്നാൽ നമുക്ക് നശിക്കാത്ത പുണ്യം ലഭിക്കും. ഒരു മനുഷ്യൻ അവന്റെ ശക്തനായ ശത്രുവിനെ സംഹരിച്ചു നേടുന്ന ശ്രേയസ്സു ലഭിക്കും. അതുകൊണ്ട് ഇവനെ വിട്ടയയ്ക്കുന്നതു വിഡ്ഢിത്തമാണ്.''

ഗൗതമി പറഞ്ഞു: ''ശത്രുവിനെ കൊന്നാൽ എന്താണു കിട്ടുന്ന ലാഭം? ശത്രുവിനെ വിടാതിരുന്നാൽ എന്തു ശ്രേയസ്സാണു ലഭിക്കുക? അല്ലയോ സൗമ്യാ, ഞാൻ എന്തിന്ന് ഈ സർപ്പത്തിൽ ക്ഷമിക്കാതിരിക്കണം? അതിനെ വിട്ടയച്ചാൽ എന്താണു വരാൻ പോകുന്നത്? എന്തിന്ന് മോക്ഷകരമായ കർമ്മം ചെയ്യാതിരിക്കണം?''

വ്യാധൻ പറഞ്ഞു: ''ഈ ഒരു ദുഷ്ടജന്തുവിനെ സംഹരിച്ച് പല ജീവികളേയും തന്മൂലം രക്ഷിക്കണം. ഈ ഒരു പാപിയെ രക്ഷപ്പെടുത്തി അനേകം ജീവികൾക്ക് അപായമുണ്ടാക്കരുത്. ധാർമ്മികന്മാർ കുറ്റം ചെയ്യുന്നവരെ വിടുന്നത് നാശത്തിന്നായേ തീരൂ! അതുകൊണ്ട് ഈ പാപിയെ വിടാൻ പാടില്ല ഗൗതമീ! ഇവനെ കൊല്ലണം.''

ഗൗതമി പറഞ്ഞു: ''എടോ ലുബ്ധകാ! ഈ പാമ്പിനെ കൊന്നാൽ എന്റെ മരിച്ച പുത്രൻ ജീവിക്കുമോ? തീർച്ചയായും ഇല്ല! വേറെ ആർക്കും ഗുണം അതുകൊണ്ടുണ്ടാകുമെന്നു ഞാൻ വിചാരിക്കുന്നുമില്ല. അതുകൊണ്ട് വേടാ, നീ അതിനെ ജീവനോടെ വിട്ടയയ്ക്കുക!''

വ്യാധൻ പറഞ്ഞു: ''വൃത്രനെ സംഹരിച്ച് ഇന്ദ്രൻ വലിയ കീർത്തിയും സജ്ജനപ്രശംസയും നേടി. ദക്ഷന്റെ യാഗത്തെ ധ്വംസിച്ചതുമൂലം മഹാദേവൻ എന്നെന്നും പ്രശംസാർഹനായി; എന്നെന്നും യജ്ഞഭാക്കുമായി. അങ്ങനെ അതുകൊണ്ട്, ഭവതിയുടെ കല്പന ഈ സർപ്പത്തെ സംഹരിക്കുവാനുമുണ്ടാകട്ടെ! ദേവന്മാരുടെ മാർഗ്ഗം ഭവതിയും സ്വീകരിക്കുക അവനെ വേഗം കൊല്ലുക! ശങ്കിക്കരുത്!''

ഭീഷ്മൻ പറഞ്ഞു: ''വേടൻ പലപ്രാവശ്യവും സർപ്പത്തെ കൊല്ലുവാൻ പ്രേരിപ്പിച്ചിട്ടും മഹാശയയായ ഗൗതമി പാപത്തിൽ മനസ്സു ചെലുത്തിയില്ല. നല്ല ബലമുള്ള ഞരമ്പു ചരടുകൊണ്ട് വരിഞ്ഞുകെട്ടുകമൂലം വേദന സഹിക്കുന്ന സർപ്പം നെടുവീർപ്പിട്ട്, കരഞ്ഞ്, സ്തംഭിച്ച്, കെട്ടിൽപ്പെട്ടു കുഴങ്ങിയിരിക്കുകയാണെങ്കിലും, മനുഷ്യവാക്കാൽ ഇപ്രകാരം മെല്ലെ പറഞ്ഞു.''

സർപ്പം പറഞ്ഞു: ''അല്ലയോ ബാലിശാ! അർജ്ജുനകാ! എന്തു തെറ്റാണ് എനിക്കുള്ളത്? ഇക്കാര്യത്തിൽ സ്വാതന്ത്ര്യമില്ലാത്തവനായ എന്നെ മൃത്യുവാണ് പ്രേരിപ്പിച്ചത്. മൃത്യുവിന്റെ ആജ്ഞപ്രകാരമാണ് ഞാൻ കുട്ടിയെ കടിച്ചത്. ഞാൻ കോപംമൂലം അവനെ കടിച്ചതല്ല. മറ്റൊരു കാര്യലാഭത്തിനുവേണ്ടി ആഗ്രഹംമൂലം കടിച്ചതുമല്ല. വല്ലകുറ്റവും ഇതിൽ നീ കാണുന്നുണ്ടെങ്കിൽ അതു മൃത്യുവിന്നാണ്. ഞാനല്ല അതിൽ കുറ്റക്കാരൻ. മൃത്യുവാണ്!''

വ്യാധൻ പറഞ്ഞു: ''എടോ സർപ്പമേ! നീ അന്യന്റെ പ്രേരണയ്ക്കു വശംവദനായി അശുഭമായ കർമ്മം ചെയ്തു. അതുകൊണ്ട് നീ ചെയ്ത തെറ്റ് ഒഴിവാകുന്നതല്ല. നീയും അതിൽ പങ്കാളിയായല്ലോ. അതുകൊണ്ടു നീയും പാപി തന്നെയായി. മൺപാത്രമുണ്ടാക്കുവാൻ കുശവന്ന് വടിയും ചക്രവും വേണം. ആ മൺപാത്രത്തിന്നു കുശവനും വടിയും ചക്രവും കാരണമായി ഭവിക്കുന്നു. അതുപോലെ ഈ പാപകർമ്മത്തിന്ന് നീയും ഒരു കാരണമായിത്തന്നെ നില്ക്കുന്നു. കുറ്റം ചെയ്തവൻ എനിക്കു വദ്ധ്യനാണ്. നീ കുറ്റക്കാരനാണ്. എടോ സർപ്പമേ! ആത്മാവ് ഇതിൽ കാരണം മാത്രം എന്നു നീ പറഞ്ഞുവല്ലോ.''

സർപ്പം പറഞ്ഞു: ''ഈ ദണ്ഡവും ചക്രാദികളുമെല്ലാം അസ്വതന്ത്രങ്ങളാണ് എങ്കിൽ പിന്നെ ഞാനും അങ്ങനെയല്ലേ? അതുകൊണ്ട് എന്റെ കുറ്റത്തെ നീ കാണക്കാക്കരുത്. നിന്റെ അഭിപ്രായം അതല്ലെങ്കിൽ അവയെല്ലാം തമ്മിൽത്തമ്മിൽ ഹേതുക്കളാണെന്നു വിചാരിക്കുക. അന്യോന്യപ്രേരണകൊണ്ട് കാര്യമേത്, കാരണമേത് എന്ന ശങ്കയുണ്ടാകുന്നു. ഇപ്രകാരം ചിന്തിക്കുക. ഞാൻ വദ്ധ്യനല്ല. ഞാൻ ഒരു ദോഷവും ചെയ്തിട്ടില്ല. ഞാൻ കുറ്റക്കാരനുമല്ല. അഥവാ അതെല്ലാം പലതരത്തിലുള്ള കാരണത്താലാകും.''

വ്യാധൻ പറഞ്ഞു: ''നീ പ്രധാന കാരണമല്ല എന്നു വന്നാലും, നീ കർത്താവല്ല എന്നു വന്നാലും, ഒരു കാര്യം ഞാൻ ഉറപ്പിച്ചു പറയാം. നീ കടിച്ചിട്ടാണ് ആ കുട്ടി മരിച്ചത്. അതുകൊണ്ട് നിന്നെ തല്ലിക്കൊല്ലണം എന്നാണ് എന്റെ അഭിപ്രായം. നീ ഒരു ദുഷ്കർമ്മം ചെയ്തു. എന്നിട്ട് നീ അതിൽനിന്ന് ഒഴിഞ്ഞുമാറാൻ നോക്കുന്നു. 'അത് എന്റെ തെറ്റല്ല! അതിന്നു ഹേതു ഞാനല്ല' എന്നൊക്കെപ്പറഞ്ഞു നോക്കുന്നു. ഇതൊക്കെ കുറ്റംചെയ്തവരുടെ സ്വഭാവമാണ്. നിന്നെ കൊല്ലാതെ വിടാൻ യാതൊരു ന്യായവും ഞാൻ കാണുന്നില്ല! എന്തു വിചാരിക്കുന്നു?''

സർപ്പം പറഞ്ഞു: ''ഹേതു ഉണ്ടായാലും ഇല്ലെങ്കിലും കാര്യമില്ലാതെ ഒരു ക്രിയ ഉണ്ടാവില്ല. ഈ തുല്യമായ ഹേതുവിൽ ഞാൻ വിശേഷിച്ചും ഹേതുവായി നില്ക്കുന്നു. ഞാനും കാരണമാണെന്നു വന്നാൽ, തത്ത്വം നിനയ്ക്കുകയാണെങ്കിൽ, അതിന്റെ പ്രയോഗത്തിൽ വേറെ ഒരുത്തനുണ്ട്. പ്രാണികളെ കൊല്ലുന്ന, പാപം ചുമക്കുന്നവനായ മറ്റൊരുത്തനുണ്ട്. കരിയിലയെ കത്തിക്കുവാൻ കാറ്റു പ്രേരിപ്പിക്കുന്നപോലെ മറ്റൊരാളുടെ കൈ അതിന്റെ പിന്നിൽ പ്രവർത്തിക്കുന്നുണ്ട്.''

വ്യാധൻ പറഞ്ഞു: ''എടോ ദുഷ്ടാ! നിന്നെ ഇപ്പോൾ കൊല്ലുകയാണു വേണ്ടത്! നീ എന്റെ കൈകൊണ്ട് ഇപ്പോൾ ചാകും. നീ നൃശംസകനാണ്. ബാലഘാതകനാണ്!

നീ അധികമൊന്നും പ്രസംഗിക്കേണ്ടാ. എന്തു പറഞ്ഞാലും എടാ പന്നഗാധമാ, നീ വദ്ധ്യനാണ്.''

സർപ്പം പറഞ്ഞു: ''യാഗത്തിൽ അഗ്നിയിൽ ആജ്യാഹുതി ചെയ്യുന്ന ഋത്വിക്കിനാണോ യജ്ഞത്തിൻെറ ഫലം? അതോ യജ്ഞം ചെയ്യിക്കുന്ന രാജാവിന്നോ? ഞാൻ ചെയ്ത ഈ കർമ്മത്തിൻെറ ഫലം എനിക്കാണോ? അതോ അതു ചെയ്യിച്ച വന്നോ? പറയൂ!''

ഭീഷ്മൻ പറഞ്ഞു: ''മൃത്യുവിൻെറ പ്രേരണമൂലം സർപ്പം കുട്ടിയെ കടിച്ചു. കുട്ടിയെ കടിക്കുവാൻ തന്നെ പ്രേരിപ്പിച്ചവനായ മൃത്യു, സർപ്പം ഇപ്രകാരം പറയുന്ന സമയത്ത് അവിടെ പ്രത്യക്ഷനായി. സർപ്പത്തോട് ഇപ്രകാരം പറഞ്ഞു.''

മൃത്യു പറഞ്ഞു: '' അല്ലയോ പന്നഗമേ, കാലത്തിൻെറ പ്രേരണയാൽ ഞാൻ നിന്നെ പ്രേരിപ്പിച്ച് കുട്ടിയെ കടിക്കുവാനായി വിട്ടു. ഹേ സർപ്പമേ, കുട്ടിയുടെ മരണത്തിന്നു കാരണം നീയല്ല. കുട്ടിയുടെ മരണത്തിന്നു കാരണം ഞാനുമല്ല. അതാതിടങ്ങളിൽ കാറ്റ് എങ്ങനെ കാർമേഘങ്ങളെ അടിച്ചു പറപ്പിക്കുന്നുവോ, അപ്രകാരം കാറ്റിൻെറമാതിരി, അല്ലയോ സർപ്പമേ, ഞാൻ കാലത്തിൻെറ വശവർത്തിയാണ്. കാലത്തിൻെറ അധീനത്തിലാണ് എൻെറ നില. സാത്വികമെന്നും, രാജസമെന്നും താമസമെന്നുമുള്ള കാലാത്മകമായ ഭാവങ്ങൾ എല്ലാ ജീവികളിലുമുണ്ട്. സ്വർഗ്ഗത്തിലും ഭൂമിയിലുമുള്ള സകല ചരങ്ങളും അചരങ്ങളുമെല്ലാം കാലാത്മകമാണു സർപ്പമേ! ലോകം കാലാത്മകമാണെന്നു നീ ധരിക്കുക! ലോകത്തിൽ പ്രവൃത്തികളും നിവൃത്തികളും അവയുടെ എല്ലാ വികൃതികളും സർവ്വവും കാലാത്മകമാണ്. ആദിത്യനും, ചന്ദ്രനും, വിഷ്ണുവും, ജലവും, വായുവും, ശതക്രതുവും, അഗ്നിയും, ആകാശവും, ഭൂമിയും, അദിതിയും, മിത്രനും, പർജ്ജന്യനും, ഇന്ദ്രനും, പുഴയും, ആഴികളും, ഭാവവും അഭാവവുമെല്ലാം സൃഷ്ടിക്കുന്നതു കാലമാണ്. വീണ്ടും അവയെല്ലാം സംഹരിക്കുന്നതും കാലമാണ്. ഇതൊക്കെ അറിയുന്നവനല്ലേ നീ? എന്നിട്ട് നീ എന്തേ എന്നിൽ കുറ്റമാരോപിക്കുവാൻ? അതല്ല എന്നിൽ ദോഷമുണ്ടെന്നാണു നീ കാണുന്നതെങ്കിൽ നിന്നിലുമുണ്ട് ആ ദോഷമെന്നു നീ ധരിക്കണം.''

സർപ്പം പറഞ്ഞു: ''അല്ലയോ മൃത്യോ, നിന്നെ ഞാൻ നിർദ്ദോഷിയാണെന്നോ ദോഷിയാണെന്നോ പറഞ്ഞില്ല. നീ എന്നെ പ്രേരിപ്പിച്ചു എന്നു മാത്രമല്ലേ പറഞ്ഞുള്ളൂ. കാലത്തിലാണ് ദോഷമെങ്കിൽ അങ്ങനെയായാലും കൊള്ളാം. ദോഷം ആരിലാണെന്നു ഞാൻ പരീക്ഷിക്കുന്നില്ല; നമുക്ക് അതിന്നധികാരമില്ല. നാം അതിന്നു പ്രാപ്തനുമല്ല. എന്നിൽനിന്ന് ഈ ദോഷം നീങ്ങിക്കിട്ടുവാൻവേണ്ടി ഞാൻ നോക്കുകയാണ്. മൃത്യുവിലും ദോഷമില്ലെന്നു വന്നതുകൊണ്ട് എനിക്ക് ഒരു മെച്ചവും ഇല്ല!''

ഭീഷ്മൻ പറഞ്ഞു: ''സർപ്പം അർജ്ജുനകനോട് പറഞ്ഞു: 'എടോ ലുബ്ധകാ! മൃത്യു പറഞ്ഞത് നീ കേട്ടില്ലേ? കുറ്റം ചെയ്യാത്തവനായ എന്നെ ഇങ്ങനെ കയറുകൊണ്ടു വരിഞ്ഞു കെട്ടിയിരിക്കുന്നത് നന്നോ! എന്നെ പീഡിപ്പിക്കരുതേ!''

വ്യാധൻ പറഞ്ഞു: ''അല്ലയോ സർപ്പമേ, ഞാൻ കേട്ടു! മൃത്യു പറഞ്ഞതും കേട്ടു! ഇതുകൊണ്ടു നിന്നിൽ നിർദ്ദോഷമായ നില വന്നു ചേർന്നതായി ഞാൻ കാണുന്നില്ല. പന്നഗമേ! നീയും മൃത്യുവും ഒരുപോലെ ബാലനാശത്തിന്നു കാരണമാണ്. ഹേതു ഒരിക്കലും ഹേതുവല്ലാതാകയില്ല. സാധുക്കളെ തപിപ്പിക്കുന്ന ദുഷ്ടനും ക്രൂരനുമായ മൃത്യുവിനെ ഞാൻ ധിക്കരിക്കുന്നു. പാപകാരണമായി പാപിയായി ഭവിച്ച നിന്നെ ഞാൻ വധിക്കും!''

മൃത്യു പറഞ്ഞു: ''ഞങ്ങൾ രണ്ടുപേരും സ്വതന്ത്രരല്ല. ഞങ്ങൾക്കു തോന്നിയപോലെ ഒരാളെ കൊല്ലാനുള്ള കഴിവില്ല. ഉണ്ടെന്നു തോന്നുന്നത് വെറും തെറ്റിദ്ധാരണയാണ്. ഞങ്ങൾ കാലത്തെ ആശ്രയിച്ചാണ് ജീവിക്കുന്നത്. കാലം കല്പിച്ച പണി ഞങ്ങൾ ഓരോരുത്തരും ചെയ്യുകയാണ്. നീ ഈ വിഷയത്തെപ്പറ്റി നല്ലപോലെ ചിന്തിച്ചു മനസ്സിലാക്കിയാൽ ഇതിൽ തെറ്റുകാരൻ ആരാണെന്നും മറ്റും നിനക്കു മനസ്സിലാകും.''

വ്യാധൻ പറഞ്ഞു: ''നിങ്ങൾ കാലത്തിൻെറ കല്പനയ്ക്കു വഴങ്ങിനില്ക്കുന്നവരാണെന്നു പറഞ്ഞുവല്ലോ. അങ്ങനെ മൃത്യുവും ഈ സർപ്പവും കാലവശഗരാണെങ്കിൽ ഞാൻ ചോദിക്കുന്നു, നിങ്ങൾക്കു ക്രോധം ഹർഷം എന്നിവ ഉണ്ടാകാൻ പാടുണ്ടോ? അതിൻെറ കാരണം എനിക്കറിയണം.''

മൃത്യു പറഞ്ഞു: ലോകത്തിൽ നടക്കുന്ന സകല ചേഷ്ടകൾക്കും സകല ചലനങ്ങൾക്കും പ്രേരകമായത് കാലം ഒന്നു മാത്രമാണ്. കാലമാണ് എല്ലാറ്റിന്നും കാരണമെന്ന് അല്ലയോ ലുബ്ധകാ, ഞാൻ മുമ്പെത്തന്നെ പറഞ്ഞുവല്ലോ! അതുകൊണ്ട് കാലത്തിൻെറ കൈയിലെ പാവകളായ ഞങ്ങൾ, ആ കാലത്തിൻെറ ഇഷ്ടത്തിനൊത്തു കല്പന നിർവ്വഹിക്കുന്നു. അതുകൊണ്ട് ഹേ ലുബ്ധകാ! നീ ഞങ്ങളിൽ ലേശവും കുറ്റം ചുമത്തരുത്!''

ഭീഷ്മൻ പറഞ്ഞു: ''ധർമ്മാർത്ഥങ്ങളെപ്പറ്റി അവർ സംശയിച്ചു നില്ക്കെ, അവർ വാഗ്വാദത്തിൽ തീരുമാനം കാണാതെ നില്ക്കെ, ആ സന്ദർഭത്തിൽ അവിടെ കാലം പ്രത്യക്ഷമായി. കാലം മൃത്യുവിനോടും സർപ്പത്തോടും ലുബ്ധകനോടും പറഞ്ഞു.

കാലം പറഞ്ഞു: 'നിങ്ങളോട് എല്ലാവരോടും ഞാൻ പറയുന്നു, കുട്ടിയുടെ ജീവൻ നഷ്ടപ്പെട്ടതിൽ കുറ്റക്കാരൻ ഞാനല്ല. മൃത്യുവല്ല കുറ്റക്കാരൻ. സർപ്പമല്ല കുറ്റക്കാരൻ. പ്രാണികളുടെ നാശത്തിൽ നമ്മൾ ആരുമല്ല കുറ്റക്കാർ. എടോ അർജ്ജുനകാ, ഇവർ എന്തു കർമ്മം ചെയ്തുവോ അതു താൽക്കാലികമായ ഒരു പ്രചോദകകാര്യം മാത്രമാണ്. അല്ലയോ അർജ്ജുനകാ! സ്വകർമ്മമാണ് ഈ പ്രചോദനത്തിന് കാരണമായിത്തീർന്നത്. അല്ലാതെ വേറെ കാരണമെന്നുമില്ല കുട്ടിയുടെ മരണത്തിന് എന്നു നീ ധരിക്കണം. ആ കുട്ടിയുടെ കർമ്മംമൂലം അവൻ അല്പായുസ്സായി. അവൻ പൂർവ്വജന്മത്തിൽച്ചെയ്ത കർമ്മത്തിൻെറ ഫലമായി അങ്ങനെ ഒരു ദോഷം അവന്നു സംഭവിച്ചു. അവൻ എന്തു കർമ്മം ചെയ്തുവോ, അതാണ് അവൻെറ നാശത്തെ ഉണ്ടാക്കിയത്. കർമ്മം സ്വന്തം പുത്രനെപ്പോലെ ദായാദിയാണ്. കർമ്മം കർത്താവുമായി ബന്ധപ്പെട്ടിരിക്കുന്നു. ഞങ്ങൾ തമ്മിൽ എന്നപോലെ, കർമ്മം യഥാകാലം പ്രേരിപ്പിക്കുകയാണ്. കളിമണ്ണു കുഴച്ച് അതുകൊണ്ട് ഒരുത്തൻ അവന്ന് ഇഷ്ടമുള്ള ഓരോന്നിനെ ഇഷ്ടംപോലെ പണിചെയ്യുന്നതുപോലെ, താൻ ചെയ്ത കർമ്മത്തെ അവൻ ഏല്ക്കുകയാണ്. തണലും വെയിലും തമ്മിൽ എപ്പോഴും ചേർന്നുനില്ക്കുന്ന മാതിരി, കർത്താവും കർമ്മവും, തൻെറ പ്രവൃത്തിയും താനും, എപ്പോഴും ചേർന്നു നില്ക്കുന്നു.

ഇപ്രകാരം നിങ്ങൾ സത്യാവസ്ഥ ഗ്രഹിക്കുവിൻ. ഞാനല്ല, മൃത്യുവല്ല, സർപ്പമല്ല, ഭവാനുമല്ല. ഈ വൃദ്ധയായ ബ്രാഹ്മണിയുമല്ല, കുട്ടിയുടെ മരണത്തിന്നു കാരണം. കുട്ടിതന്നെയാണ് അതിന്നു കാരണം, ശിശുവിൻെറ കർമ്മംതന്നെയാണു കാരണം!'

ഇപ്രകാരം 'കാലം' പറയുന്ന സമയത്ത് രാജാവേ, ബ്രാഹ്മണിയായ ഗൗതമി മുന്നിൽ നില്ക്കുന്ന അർജ്ജുനകനോട് ലോകം സ്വകർമ്മഗമാണ് എന്നു പറഞ്ഞു.''

ഗൗതമി പറഞ്ഞു: ''എടോ അർജ്ജുനകാ! കാലനല്ല, സർപ്പമല്ല മൃത്യുവല്ല കാരണം! തന്റെ കർമ്മംകൊണ്ട് ഈ ബാലൻ കാലത്താൽ' മരിച്ചുപോയതാണ്. എന്റെ മകൻ പോകത്തക്ക ദുഷ്കർമ്മം ഞാനും ചെയ്തിരിക്കുന്നു. കാലനും മൃത്യുവും പൊയ്ക്കൊള്ളട്ടെ. ആ പിടിച്ചുകെട്ടിയിരിക്കുന്ന സർപ്പത്തെ അഴിച്ചുവിടുക!''

ഭീഷ്മൻ പറഞ്ഞു: ''വന്നപാടുതന്നെ ഉടനെ മൃത്യുവും, കാലനും, സർപ്പവും, വിശോകനായി അർജ്ജുനകനും പോയി. ഗൗതമി ശോകം വെടിഞ്ഞവളായി. ഈ കഥ കേട്ട് ഭവാൻ ശമധനനായാലും രാജാവേ! ഭവാൻ ഇനി ദുഃഖിക്കരുത്. ലോകം സ്വകർമ്മവശമാണ്. അവരവരുടെ കർമ്മഫലത്തെ എല്ലാവരും പ്രാപിക്കും. ഈ കർമ്മം ചെയ്തതു നീയല്ല. കുരുക്ഷേത്രത്തിൽ നടന്ന യുദ്ധത്തിന്നുത്തരവാദി ദുര്യോധനനുമല്ല. മന്നവന്മാരൊക്കെ മരിക്കുന്നതിന്നുണ്ടായ ഈ യുദ്ധം കാലത്താൽ കൃതമാണ് എന്നു ധരിക്കുക!''

വൈശമ്പായനൻ പറഞ്ഞു: ''ഇപ്രകാരം ഭീഷ്മൻ പറഞ്ഞപ്പോൾ യുധിഷ്ഠിരന്റെ മനസ്സു തെളിഞ്ഞു. ദുഃഖം നീങ്ങി. ധർമ്മിഷ്ഠനും തേജസ്വിയുമായ യുധിഷ്ഠിരൻ വീണ്ടും ഒരു ചോദ്യം ചോദിച്ചു.''

**2. സുദർശനോപാഖ്യാനം - സുദർശനന്റെ ഭാര്യ ചാരിത്രത്തെ തൃണവൽഗണിച്ച് അതിഥിപൂജ ചെയ്ത കഥ -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ മഹാപ്രാജ്ഞനായ പിതാമഹാ, സർവ്വശാസ്ത്രവിശാരദാ! മഹത്തായ ആഖ്യാനം ഞാൻ അങ്ങയിൽനിന്നു കേട്ടു മതിസത്തമാ! ധർമ്മാർത്ഥം ചേർന്ന അങ്ങയുടെ വാക്കുകൾ കേൾക്കുവാൻ എനിക്ക് ഇനിയും മോഹമുണ്ട്. അതു വിവരിച്ചു തരണേ! ധർമ്മാശ്രയത്താൽ ഏതു ഗൃഹസ്ഥൻ മൃത്യുവിനെ ജയിച്ചു? അങ്ങ് ഇതൊക്കെ തത്ത്വമായി രാജാവേ, പറഞ്ഞാലും.''

ഭീഷ്മൻ പറഞ്ഞു: ''ഇതിന്നുദാഹരണമായി ഒരു പഴങ്കഥ നാട്ടിൽ നടപ്പുണ്ട്. ധർമ്മത്തെ ആശ്രയിച്ച് ഒരു ഗൃഹസ്ഥൻ മൃത്യുവെ വെന്നതാണ് വിഷയം. മനു എന്ന പ്രജാപതിക്ക് ഇക്ഷ്വാകു എന്ന രാജാവുണ്ടായി. സൂര്യാഭനായ ആ രാജാവിന്ന് നൂറു മക്കൾ ഉണ്ടായി. അതിൽ പത്താമനായ പുത്രൻ ദശാശ്വനാണ് ഭരതർഷഭാ! മാഹിഷ്മതി രാജ്യത്തിന്റെ അധിപനായി സത്യവിക്രമനും ധർമ്മിഷ്ഠനുമായി രാജ്യം ഭരിച്ച ദശാശ്വന്ന് പുത്രനായി മദിരാശ്വൻ ഉണ്ടായി. അവൻ പരമധാർമ്മികനും സത്യം തപസ്സ് ദാനം ഇവയിൽ എന്നും ചിത്തം രമിക്കുന്നവനും പ്രസിദ്ധനും ആയിരുന്നു. അവൻ ധനുർവ്വേദവും വേദവും അഭ്യസിച്ചു. മദിരാശ്വന്റെ പുത്രനായി 'ദ്യുതിമാൻ' ഉണ്ടായി. ആ രാജാവ് മഹാഭാഗനും, മഹാശക്തനും, മഹാസത്വനും മഹാബലനുമായിരുന്നു. ദ്യുതിമാനും പുത്രൻ ഉണ്ടായി. അവൻ മഹാധാർമ്മികനായിരുന്നു. ലോകത്തിലെങ്ങും പ്രസിദ്ധനായ അവൻ സുവീരൻ എന്ന രാജാവായിരുന്നു. സുവീരനുണ്ടായ പുത്രൻ സർവ്വസംഗ്രാമങ്ങളിലും ദുർജ്ജയനായിരുന്നു. അവൻ ദുർജ്ജയൻ എന്ന നാമത്താൽ പ്രസിദ്ധനായി. ഇന്ദ്രരൂപനായ ദുർജ്ജയരാജാവിന്നു ദുര്യോധനൻ എന്നു പേരായി അഗ്നിസമപ്രഭനായ പുത്രനുണ്ടായി. മഹാരാജാവായ ദുര്യോധനൻ രാജർഷിസത്തമനായിരുന്നു. പോരിൽ പിൻതിരിയാത്തവനും, ഇന്ദ്രതുല്യവീര്യവാനുമായിരുന്നു. അവൻ വാഴുന്ന നാട്ടിൽ ഇന്ദ്രൻ നല്ലപോലെ മഴ വർഷിച്ചു. രത്നം, ധനം, പശുക്കൾ, പലതരം സസ്യങ്ങൾ ഇവകൊണ്ട് അവന്റെ നാടും നഗരവും സമ്പൂർണ്ണമായി. അവന്റെ നാട്ടിൽ കൃപണനോ ദുർഗ്ഗതനോ ഉണ്ടായിരുന്നില്ല. രോഗിയായോ മെലിഞ്ഞവനായോ ഒരു മർത്ത്യനും ഉണ്ടായിരുന്നില്ല. സുദക്ഷിണനായ ആ രാജാവ് മധുരമായി സംസാരിക്കുന്നവനും, അസൂയയില്ലാത്തവനും, ജിതേന്ദ്രിയനും, ധർമ്മാത്മാവും, ആനൃശംസനും, വിക്രാന്തനും, അവികത്ഥനനും, യജ്ജ്വാവും, ദാന്തനും, മേധാവിയും, ബ്രഹ്മണ്യനും, സത്യസംഗരനും, നിന്ദിക്കാത്തവനും, ദാനശീലനും, വേദവേദാംഗവിത്തമനുമായി വിളങ്ങി.

ആ രാജാവിനെ പുണ്യശീതാംബുവായ നർമ്മദയെന്ന ദിവ്യവാഹിനി അവന്റെ സ്വഭാവഗുണത്തിൽ മോഹിതയായി, ആ നരവ്യാഘ്രനെ കാമിച്ചു.

അക്കാലത്ത് രാജാവിന്ന് ആ നദിയിൽ അതിമനോഹരിയായി ഒരു പുത്രിയുണ്ടായി. കമലലോചനയായ അവൾക്ക് 'സുദർശന' എന്നു നാമകരണംചെയ്തു. അവൾ രൂപംകൊണ്ട് സുദർശനതന്നെയായിരുന്നു. അത്രയും ചന്തംതികഞ്ഞ് ഒരു സ്ത്രീയും ഭൂമിയിൽ പിറന്നിട്ടില്ല യുധിഷ്ഠിരാ! അത്രയ്ക്ക് അഴകു തികഞ്ഞവളാണ് ആ ദുര്യോധനപുത്രി.

സുദർശന എന്ന ആ കന്യകയെ സാക്ഷാൽ അഗ്നിഭഗവാൻ കാമിച്ചു. ഒരു വിപ്രന്റെ രൂപമെടുത്ത് അഗ്നിഭഗവാൻ ചെന്ന് നൃപനോട് ആ കന്യകയെ വരിച്ചു. രാജാവു പറഞ്ഞു: 'ദരിദ്രനായ അങ്ങ് ജാതിയിൽ തുല്യനല്ല.' അവളെ ബ്രാഹ്മണന്നു കൊടുക്കുവാൻ ദുര്യോധനരാജാവ് ഇച്ഛിച്ചില്ല. അഗ്നി രാജാവിനോടു പിണങ്ങി. പിന്നെ രാജാവിന്റെ യജ്ഞത്തിൽ അഗ്നി തിരോധാനം ചെയ്തു. അഗ്നി യജ്ഞത്തിൽ എത്ര പണിപ്പെട്ടിട്ടും കാണാതായപ്പോൾ രാജാവ് വല്ലാതെ ദുഃഖിതനായി. അങ്ങനെ ഹവ്യവാഹനൻ തെളിയാത്തതിന്നുള്ള കാരണമറിയുവാൻ രാജാവ് ബ്രാഹ്മണരോടു ചോദിച്ചു: 'അല്ലയോ ദ്വിജമുഖ്യന്മാരെ, എനിക്കോ നിങ്ങൾക്കോ എന്തു പാപമാണ് ഇപ്പോൾ ബാധിച്ചിരിക്കുന്നത്? യജ്ഞത്തിൽ അഗ്നി നശിച്ചുപോയിരിക്കുന്നു. നീചന്മാരോട് ചെയ്യുന്ന മട്ടിലല്ലേ അഗ്നി നശിച്ചിരിക്കുന്നത്? നമുക്ക് അഗ്നി നശിക്കുവാൻ ദുഷ്കൃതമൊന്നും നാം ചെയ്തതായി ഓർക്കുന്നില്ല. നമ്മൾക്കോ നിങ്ങൾക്കോ വല്ല ദോഷവും പറ്റിയിട്ടുണ്ടോ? നിങ്ങൾ ഗാഢമായി ചിന്തിക്കുവിൻ!'

രാജാവു പറഞ്ഞതുകേട്ട് ആ ബ്രാഹ്മണർ രാജാവേ, നിയതന്മാരായി, വാഗ്യതന്മാരായി അഗ്നിയെ ശരണംപ്രാപിച്ചു. അപ്പോൾ അവരുടെ മുമ്പിൽ ഹവ്യവാഹകൻ പ്രത്യക്ഷനായി. ശരൽക്കാലത്തെ സൂര്യനെപ്പോലെ ദീപ്തമായ സ്വരൂപം ധരിച്ച് അവരുടെ മുമ്പിൽ വിളങ്ങി. മഹാത്മാവായ അനലൻ ആ വിപ്രർഷഭരോട് 'ഞാൻ ദുര്യോധനപുത്രിയെ എനിക്കു വേണ്ടി വരിക്കുന്നു' എന്നു പറഞ്ഞു. അവർ അന്ന് പ്രഭാതത്തിൽ ചെന്ന് വിവരം രാജാവിനെ ഉണർത്തിച്ചു. അഗ്നി പറഞ്ഞ വാക്കുകേട്ട് ആ ബ്രാഹ്മണരെല്ലാം അത്ഭുതപ്പെട്ടു.

പിന്നെ ആ ബുദ്ധിമാനായ രാജാവ് ബ്രഹ്മവാദികളുടെ വാക്കുകേട്ട് വളരെ ഹർഷത്തോടെ അങ്ങനെയാകാമെന്ന് സമ്മതിച്ചു. ശ്രേഷ്ഠമായ ശുല്കം ഭഗവാനായ അഗ്നിയോടു രാജാവ് ആവശ്യപ്പെട്ടു. അതിന്നുശേഷം മാഹിഷ്മതിയിൽ ഇന്നും അഗ്നിയുടെ സാന്നിദ്ധ്യമുണ്ട്. സഹദേവൻ ദിഗ്ജയം ചെയ്യുമ്പോൾ അതു കണ്ടിട്ടുണ്ട്.

നല്ലപോലെ ആഭരണങ്ങൾ അണിഞ്ഞ് നല്ല പുടവയുടുത്ത് കാന്തിമതിയായ ആ കന്യകയെ മഹാത്മാവായ അഗ്നിക്കു ദുര്യോധനരാജാവ് നല്കി. വഹ്നി സുദർശന എന്ന ആ കന്യകയെ, വേദവിധിപ്രകാരം വസോർദ്ധാര എന്നപോലെ സ്വീകരിച്ചു. അവളുടെ രൂപം, ശീലം, കുലശ്രീ, ദേഹഭംഗി എന്നിവയിൽ അഗ്നിഭഗവാൻ പ്രസാദിച്ചു. അവൾക്ക് ഗർഭവുമായി. അവളിൽ അഗ്നിയുടെ പുത്രനായി 'സുദർശനൻ' ഉണ്ടായി. സുദർശനൻ രൂപഗുണംകൊണ്ട് പൂർണ്ണചന്ദ്രാഭനായിരുന്നു. ബാല്യത്തിൽത്തന്നെ സനാതനമായ ബ്രഹ്മം പഠിച്ചു.

നൃഗന്റെ പിതാമഹനായി ഓഘവാൻ എന്ന രാജാവുണ്ടായിരുന്നു. അവന്ന് ഓഘവതിയെന്ന പുത്രിയും ഓഘരഥൻ എന്ന പുത്രനും ഉണ്ടായി. ഓഘവാൻ ഈ ഓഘവതിയെന്ന പുത്രിയെ സുദർശന്ന് ഭാര്യയായി നല്കി. ഗൃഹസ്ഥാശ്രമത്തിൽ സംസക്തനായ സുദർശനൻ അവളോടുകൂടി കുരുക്ഷേത്രത്തിൽ വാണു. തേജസ്വിയായ സുദർശനരാജാവ് 'ഞാൻ ഗൃഹസ്ഥനായി മൃത്യുവിനെ ജയിക്കും' എന്നു ശപഥം ചെയ്തു. അങ്ങനെ അഗ്നിപുത്രനായ സുദർശനൻ ഓഘവതിയോട് ഇപ്രകാരം പറഞ്ഞു: 'അല്ലയോ ഓഘവതി, അതിഥി ഗൃഹത്തിൽ വന്നാൽ അയാൾക്ക് യാതൊരു പ്രതികൂലവും ഒരിക്കലും ചെയ്യരുത്. അതിഥിയെ എന്തുചെയ്തും സന്തോഷിപ്പിക്കണം. ആത്മപ്രദാനം ചെയ്യണമെന്നു വന്നാൽ അതും ചെയ്യണം. അതിൽ ഒട്ടും വിചാരിക്കണ്ടതില്ല. ഇതാണ് ഞാൻ മനസ്സിൽ ഉറപ്പിച്ചിട്ടുള്ള വ്രതം. ഗൃഹസ്ഥന്മാർക്ക് അതിഥിയേക്കാൾ വേറെ ശ്രേഷ്ഠമായി മറ്റൊന്നുമില്ല. സുന്ദരീ! എന്റെ വാക്കാണ് നിനക്കു പ്രമാണം. അതുകൊണ്ട് അല്ലയോ വാമോരു, ശോഭനേ! നീ എന്റെ ഈ വാക്ക് മനസ്സിൽ അവ്യഗ്രമായി ഉറപ്പിച്ചുകൊള്ളണം. ഈ നിർദ്ദേശം ഞാൻ പോകുമ്പോഴും, ഞാൻ ഇവിടെയുള്ളപ്പോഴും ഹേ അനഘാശയായ കാല്യാണീ, നീ പാലിക്കേണ്ടതാണ്. നിനക്കു പ്രമാണം ഞാനാണെങ്കിൽ നീ ഒരിക്കലും അതിഥിനിന്ദനം ചെയ്യരുത്.' ഭർത്താവിന്റെ ഉപദേശം കേട്ട് ഓഘവതി കൈ തലയിൽ കൂപ്പിക്കൊണ്ടു പറഞ്ഞു: 'അല്ലയോ ഭർത്താവേ, അങ്ങ് പറഞ്ഞാൽ ചെയ്യരുതാത്തതായി എനിക്ക് ഒരിക്കലും ഒന്നും ഇല്ലല്ലോ നാഥാ!'

അങ്ങനെ സുദർശനൻ അതിഥി സൽക്കാരത്തിൽ ഭാര്യയെ വേണ്ട മാതിരി ഉപദേശിച്ചു. ഈ സന്ദർഭത്തിൽ സുദർശനന്റെ ഗൃഹത്തിൽ മൃത്യു പഴുതുനോക്കി എപ്പോഴും പിൻപേകൂടി രാജാവേ!

വഹ്നിപുത്രനായ സുദർശനൻ ചമതയ്ക്കു പോയപ്പോൾ, ശ്രീമാനായ ഒരു ബ്രാഹ്മണൻ അതിഥിയായി സുദർശനഗൃഹത്തിലെത്തി. ഭൂസുരൻ പറഞ്ഞു: 'അല്ലയോ വരവർണ്ണിനീ, നീ ചെയ്യുന്ന ആതിഥ്യം സ്വീകരിക്കുവാൻ ഞാൻ ഇപ്പോൾ ആഗ്രഹിക്കുന്നു. നിനക്ക് ഗാർഹസ്ഥ്യധർമ്മം പ്രമാണമാണെങ്കിൽ ആതിഥ്യം ചെയ്താലും!'

ഇപ്രകാരം ആ ബ്രാഹ്മണൻ പറഞ്ഞപ്പോൾ യശസ്വിനിയായ രാജപുത്രി വേദോക്തവിധിയനുസരിച്ച് അതിഥിയെ സ്വീകരിച്ചു. രാജാവേ, ആ ദ്വിജന്ന് ആസനം, പാദ്യം എന്നിവ നൽകി പൂജിച്ച് അദ്ദേഹത്തോട് അവൾ ആദരവോടെ പറഞ്ഞു: 'അല്ലയോ മഹാശയാ, ഞാൻ എന്തു സൽക്കാരത്താലാണ് അങ്ങയെ പ്രീതിപ്പെടുത്തേണ്ടത്? പറഞ്ഞാലും.'

ആ അതിഥിയായ ദ്വിജൻ രാജപുത്രിയായ സുദർശനയെ നോക്കി ഇപ്രകാരം പറഞ്ഞു: 'കല്യാണീ, നിന്നെക്കൊണ്ട് എനിക്ക് ഒരു കാര്യമുണ്ട്. നീ അത് ശങ്കവിട്ട് ചെയ്യണം. ഗാർഹസ്ഥ്യധർമ്മം നിനക്ക് പ്രമാണമാണെങ്കിൽ നീ അതു ചെയ്യണം. അല്ലയോ രാജ്ഞീ, നീ 'ആത്മപ്രദാനം' ചെയ്ത് എനിക്ക് ഏറ്റവും വലിയ പ്രിയം ചെയ്യണം.'

ബ്രാഹ്മണന്റെ അഭ്യർത്ഥനകേട്ട് അവൾ നടുങ്ങിപ്പോയി എങ്കിലും അതിഥിയെ മുഷിപ്പിക്കാതിരിക്കുവാൻ വേറെ ഇഷ്ടം 'അതൊഴികെ പലതും പറഞ്ഞുനോക്കി. എന്നാൽ ആ ദ്വിജൻ അവളുടെ 'ആത്മപ്രദാന'മല്ലാതെ മറ്റൊന്നും ആവശ്യമില്ലെന്നു പറഞ്ഞു.

ആ രാജപുത്രി ഭർത്താവിന്റെ മൊഴിയെപ്പറ്റി ഓർത്തു. 'അങ്ങനെയാകാം.' എന്ന് അവൾ നാണിച്ച് ആ ദ്വിജർഷഭനോടു സമ്മതിച്ചു. ആ വിപ്രൻ മനസ്സു കുളുർക്കുമാറ് ചിരിച്ച് അവളുമായി ഉടനെ രതിക്രീഡയ്ക്ക് അകത്തു പ്രവേശിക്കുകയും ചെയ്തു. ഗൃഹസ്ഥാശ്രമം ഇച്ഛിക്കുന്ന അവൾ ഭർത്താവിന്റെ മൊഴിയോർത്തു. ബ്രാഹ്മണനെ പ്രീതിപ്പെടുത്തുമാറ് അദ്ദേഹത്തിന്ന് ആത്മദാനംചെയ്ത് അദ്ദേഹത്തെ സൽക്കരിക്കുവാൻ ശയ്യവിരിച്ചു.

ഈ സന്ദർഭത്തിൽ ചമതയുമെടുത്ത് അഗ്നിപുത്രൻ ഗൃഹത്തിൽ മടങ്ങിയെത്തി. രൗദ്രഭാവത്തോടെ മൃത്യു എപ്പോഴും ഒരു ബന്ധുവിനെപ്പോലെ അവന്റെ പിന്നിലുണ്ട്. ആ പാവകാത്മജൻ തന്റെ ഗൃഹത്തിൽ പ്രവേശിച്ചു.

അന്ന് പതിവുപോലെ ഓഘവതിയെ പുറത്തുകണ്ടില്ല. അവൻ വിളിച്ചു: 'ഓഘവതീ, ഓഘവതീ! നീ എവിടെ?' ഭർത്താവിന്റെ വിളികേട്ട് അവൾ ഭർത്താവിനോട് ഉത്തരമൊന്നും പറഞ്ഞില്ല. ഭർത്തൃവ്രതമുള്ളവളായ അവൾ ഇപ്പോൾ ഒരു വിപ്രന്റെ കരസ്പർശനം ഏറ്റവളായിരിക്കുന്നു. താൻ അന്യൻ ഭുജിച്ച ഉച്ഛിഷ്ടമായിരിക്കുന്നു എന്ന് അവൾ വിചാരിച്ചു. നാണിച്ച് ഒന്നും മിണ്ടിയില്ല. സുദർശനൻ അവളെപ്പറ്റി ഓർത്ത് ഇപ്രകാരം പറഞ്ഞു: 'ആ സാധ്വി എവിടെപ്പോയി? ഇതിൽപ്പരം ഒരാപത്ത് എന്തു സംഭവിക്കും! എന്നെന്നും ആർജ്ജവത്തോടെ സത്യശീലയും പതിവ്രതയുമായ അവൾ എന്നെ എതിരേല്ക്കാറുണ്ട്. ഇന്ന് എന്തുപറ്റി? അവൾ, പുഞ്ചിരി തൂകി എന്റെ മുമ്പിൽ എത്താറുള്ള ആ സുന്ദരി, ഇന്ന് എവിടെ? മുമ്പെവന്നുനില്ക്കാറുള്ള മട്ടിൽ ഇന്ന് കാണുന്നില്ലല്ലോ. അദ്ദേഹം ഓഘവതിയെ വിളിച്ചു.

ഉടനെ അകത്തുനിന്ന് ഒരു ശബ്ദം കേട്ടു. അകത്തു കിടക്കുന്ന ബ്രാഹ്മണൻ ഇപ്രകാരം വിളിച്ചുപറഞ്ഞു: 'അല്ലയോ അഗ്നിപുത്രാ! ഞാൻ നിന്റെ ഗൃഹത്തിൽ അതിഥിയായി വന്ന ബ്രാഹ്മണനാണ്. ഞാൻ അകത്തുണ്ട്. നിന്റെ ഭാര്യയായ ഇവൾ അതിഥിക്കുവേണ്ട സൽക്രിയകൾ എല്ലാം യഥായോഗ്യം താനേ ചെയ്തുതന്നു. എന്നാൽ ഞാൻ അവളുടെ ആത്മദാനമാണ് വരിച്ചത്. ശുഭാനനയായ അവൾ ഞാൻ അഭ്യർത്ഥിച്ച പ്രകാരം എന്നെ സ്വന്തം ശരീരംകൊണ്ട് അർച്ചന നടത്തുകയാണ്. ഈ പൂജയ്ക്ക് തക്കതായി ഇനി ചെയ്യേണ്ടതെന്തോ, അതു ഭവാൻ ചെയ്താലും.'

മൃത്യു തന്റെ ഇരിമ്പുലക്ക ഉയർത്തി. 'ഇപ്പോൾ ഇവന്റെ സത്യം പിഴയ്ക്കും ''ഞാൻ മൃത്യുവിനെ ജയിക്കും'' എന്ന് ഇവൻ ചെയ്ത ശപഥം ഇപ്പോൾ പിഴയ്ക്കും. ഇവനെ ഇപ്പോൾ കൊല്ലാൻ പഴുതുകിട്ടിയിരിക്കുന്നു' എന്നുപറഞ്ഞ് മൃത്യു സന്തോഷിച്ചുനില്ക്കെ എന്തുണ്ടായി? സുദർശനൻ മനസ്സുകൊണ്ടും, കർമ്മംകൊണ്ടും, കണ്ണുകൊണ്ടും, വാക്കുകൊണ്ടും ഈർഷ്യവിട്ടവനാണ്! കോപത്തെ ജയിച്ചവനാണ്! അവൻ ബ്രാഹ്മണൻ അകത്തുനിന്നു വിളിച്ചുപറഞ്ഞ വാക്കുകൾ കേട്ട് ചിരിച്ച് ഇപ്രകാരം പറഞ്ഞു.

സുദർശനൻ പറഞ്ഞു: ഹേ ബ്രാഹ്മണാ! അങ്ങ് എന്റെ ഭാര്യയുമായി സുഖമായി ഭോഗം ചെയ്തോളൂ! അല്ലയോ വിപ്രാഗ്ര്യാ, എനിക്ക് അതിൽ അങ്ങയോട് പ്രീതിയേയുള്ളൂ. ഗൃഹസ്ഥന്റെ മുഖ്യമായ ധർമ്മം വന്നുകയറിയ അതിഥിയെ പൂജിക്കുക എന്നതാണ്. ഇപ്രകാരം അതിഥിപൂജ കൈക്കൊണ്ട് അതിഥി പോകുന്നത് ഏറ്റവും വലിയ ഗൃഹസ്ഥാശ്രമധർമ്മമാണ്. അതിലുംമേലെ ധർമ്മമില്ലെന്നാണ് ജ്ഞാനികൾ പറയുന്നത്. എന്റെ പ്രാണൻ, എന്റെ ഭാര്യ, എന്റെ സകല സ്വത്തുക്കളും, എന്തുവേണമോ അതൊക്കെ ഞാൻ അതിഥിക്ക് നല്കും. അതാണ് എന്റെ വ്രതം. ഞാൻ ഈ പറഞ്ഞ വാക്ക് നിസ്സന്ദേഹമാണ്. ആ സത്യംകൊണ്ട് ഞാൻ വിപ്രാ, ആത്മജ്ഞാനം നേടുന്നു. ഭൂമി, വായു, ആകാശം, തേജസ്സ്, ജലം, ഇവയഞ്ചും, ബുദ്ധി, ആത്മാവ്, മനം, കാലം, ദിക്ക് എന്നിവകൂടി പത്തുഗുണങ്ങളും ദേഹികളുടെ ദേഹത്തിൽ എപ്പോഴും ഉള്ളതായി കാണുന്നു. അതോടുകൂടി,

ചെയ്യുന്ന പുണ്യമോ, പാപമോ അതും നില്ക്കുന്നു. ധർമ്മിഷ്ഠസത്തമാ, അവരവരുടെ കർമ്മഫലം അവരവർക്കിരിക്കുന്നു. ഞാൻ ഈ പറഞ്ഞ വാക്ക് സത്യമാണെങ്കിൽ, എന്നെ ദേവന്മാർ കാക്കട്ടെ! അല്ലെങ്കിൽ ചുട്ടുകളയട്ടെ!''

ഉടനെ ഒരു മഹാനാദം ദിക്കിലെങ്ങും മുഴങ്ങി ഭാരതാ! 'ഇത് സത്യമാണ്! സത്യമാണ്! അസത്യമല്ല!' എന്ന വാക്കുകൾ സർവ്വത്ര മുഴങ്ങി.

ഉടനെ ബ്രാഹ്മണൻ വീട്ടിനുള്ളിൽനിന്ന് പുറത്തേക്കു വന്നു! തൻെറ ശരീരംകൊണ്ട് വായുഭഗവാൻ ആകാശവും ഭൂമിയും നിറഞ്ഞു നിൽക്കുന്നതുപോലെ വിപ്രൻ തൻെറ വൈദികശബ്ദത്താൽ മൂന്നുലോകവും നിറഞ്ഞു മുഴങ്ങുമാറ് ധർമ്മജ്ഞനായ ഗൃഹസ്ഥനെ പേരുവിളിച്ച് ഇപ്രകാരം പറഞ്ഞു: 'അല്ലയോ സുദർശനാ, ഞാൻ ധർമ്മനാണ്! അങ്ങയ്ക്ക് സ്വസ്തിഭവിക്കട്ടെ. സന്മതേ, ഞാൻ നിന്നെ പരീക്ഷിക്കുവാൻ വന്നതാണ്. അല്ലയോ സത്യജ്ഞാ, നിൻെറ തത്ത്വം കണ്ട് ഞാൻ വളരെ പ്രീതനായിരിക്കുന്നു. നിന്നെ പിൻതുടരുന്ന മൃത്യുവെ നീ ജയിച്ചിരിക്കുന്നു. നിൻെറ ഓട്ട, കുറ്റത്തിൻെറ പഴുത്, നോക്കുന്നവനെ നീ ധീരതകൊണ്ട് ജയിച്ചിരിക്കുന്നു. അല്ലയോ പുരുഷോത്തമാ, മൂന്നു ലോകത്തിലും ഒരാൾക്കും നിൻെറ പതിവ്രതയായ ഭാര്യയെ നോക്കുവാൻ പോലും ശക്തിയില്ല. നിൻെറ ഗുണത്താലും പാതിവ്രത്യത്താലും രക്ഷിക്കപ്പെട്ടവളാണ് ഇവൾ. അധൃഷ്യയായ ഇവൾ എന്തു പറയുന്നുവോ, അത് അപ്രകാരംതന്നെ ഭവിക്കും. മറിച്ചു വരുന്നതല്ല. സ്വന്തമായ തപോബലമുളളവളാണ് ഇവൾ. ബ്രഹ്മവാദിനിയാണ്. ഇവൾ ലോകത്തെ വിശുദ്ധമാക്കുവാൻ ഒരു സരിത്പ്രവരയാകും, മഹാനദിയായി ഭവിക്കും. ഈ ദേഹത്തോടുകൂടെ നീയും പുണ്യലോകങ്ങൾ പ്രാപിക്കും. ഇവൾ ഇവളുടെ അർദ്ധഭാഗംകൊണ്ടു നദിയാകും. അർദ്ധഭാഗംകൊണ്ട് അങ്ങയുടെകൂടെ പോവുകയും ചെയ്യും. ഇവൾ യോഗത്തിന്ന് അധീനയാണ്. ഇവൾ തൻെറ ദേഹത്തെ രണ്ടാക്കി ഭാഗിച്ച് ഈ പറഞ്ഞപ്രകാരം ചെയ്യും. തപസ്സാൽ സിദ്ധലോകത്തും ഭവാൻ ഇവളോടുകൂടി എത്തും. അങ്ങ് ഉടലോടുകൂടി എല്ലാ ദിവ്യലോകത്തും ചെന്നെത്തുന്നതാണ്. തിരിച്ചുവരവ് ഇല്ലാത്തതും, നിത്യവും, ശാശ്വതവുമായ ലോകങ്ങൾ ഈ ഉടലോടെ ഭവാൻ നേടും. നീ മൃത്യുവിനെ ജയിച്ചിരിക്കുന്നു. അങ്ങ് ഏറ്റവും ഉന്നതമായ ഐശ്വര്യം നേടിയിരിക്കുന്നു. പഞ്ചഭൂതങ്ങൾക്ക് മേലെയായി സ്വവീര്യത്താൽ മനോവേഗത നേടിയിരിക്കുന്നു. ഗൃഹസ്ഥാശ്രമധർമ്മത്താൽ കാമക്രോധങ്ങളെ ഭവാൻ ജയിച്ചിരിക്കുന്നു. സ്നേഹം, രാഗം, തന്ദ്രി, മോഹം, ദ്രോഹം എന്നിവയെയെല്ലാം അങ്ങയെ ശുശ്രൂഷിച്ച് രാജപുത്രിയും ജയിച്ചിരിക്കുന്നു.''

ഭീഷ്മൻ പറഞ്ഞു: ''ആയിരം വെളളക്കുതിരകളെ പൂട്ടിയ മനോഹരമായ രഥത്തിൽ ഇന്ദ്രൻ ഉടനെ അവൻെറ അടുത്തെത്തി. ഇന്ദ്രൻ പറഞ്ഞു: 'മൃത്യു, ആത്മാവ്, ലോകങ്ങൾ ഇവയെല്ലാം അല്ലയോ രാജാവേ, അങ്ങ് ജയിച്ചിരിക്കുന്നു. പഞ്ചഭൂതങ്ങളേയും, ബുദ്ധി, കാലം, മനസ്സ്, വ്യോമം, കാമം, ക്രോധം എന്നിവയേയും ഭവാൻ ജയിച്ചിരിക്കുന്നു. ഗൃഹസ്ഥന്ന് വേറെ ദൈവതമായി യാതൊരു ധർമ്മവുമില്ല. അല്ലയോ നരേന്ദ്രാ, അതിഥിയെ പ്രീതനാക്കി അയച്ചിട്ട് അങ്ങ് ഇതു മനസ്സിൽ ധരിക്കുക. പൂജിക്കപ്പെട്ട അതിഥി എന്തുശുഭം ഉളളിൽ ധ്യാനിക്കുന്നുവോ, അത് നൂറു യാഗത്തേക്കാൾ മെച്ചമാണ് എന്നാണ് മനീഷികൾ പറയുന്നത്. ശീലവാനായ, സൽപാത്രമായ, അതിഥിയെ പൂജിച്ചില്ലെങ്കിലോ, അവൻ പാപംതന്ന് പുണ്യവുംകൊണ്ടു പൊയ്ക്കളയും.''

ഭീഷ്മൻ തുടർന്നു: ''ഈ മുഖ്യമായ ആഖ്യാനം ഉണ്ണീ, ഞാൻ നിന്നോടു പറഞ്ഞു. ഇങ്ങനെയാണ് ഗൃഹസ്ഥൻ പണ്ട് മൃത്യുവിനെ പരാജയപ്പെടുത്തിയത്. ധന്യവും, യശസ്യവും, ആയുഷ്യവുമായ ഈ ആഖ്യാനം ഉത്തമമാകുന്നു. സുഖം ആഗ്രഹിക്കുന്നവൻ സർവ്വപാപവിനാശനമായ ഈ കഥ മനസ്സിൽ എപ്പോഴും കരുതണം. ഏതേത് വിദ്വാൻ നിത്യവും സുദർശനൻെറ ചരിതം പറയുന്നുവോ, അവന്ന് പുണ്യമായ ലോകം ലഭിക്കുന്നതാണ്.''

**3. വിശ്വാമിത്രോപാഖ്യാനം - ക്ഷത്രിയനായ വിശ്വാമിത്രന്ന് എങ്ങനെ ബ്രാഹ്മണത്വം ലഭിച്ചു? -** യുധിഷ്ഠിരൻ പറഞ്ഞു: ''ബ്രാഹ്മണ്യം മറ്റാർക്കും കിട്ടുകയില്ലെങ്കിൽ, മറ്റു മൂന്നു ജാതിക്കാർക്കും ലഭിക്കുകയില്ലെങ്കിൽ, പിന്നെ എങ്ങനെയാണ് വമ്പനായ ക്ഷത്രിയൻ, വിശ്വാമിത്രൻ, അല്ലയോ ധർമ്മാത്മാവേ, ബ്രാഹ്മണത്വം നേടിയത്? ക്ഷത്രിയനായിപ്പിറന്ന വിശ്വാമിത്രൻ ബ്രാഹ്മണനായത് എങ്ങനെയാണ്? അതു തത്ത്വമായി കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. പിതാമഹാ! അതിവീര്യവാനായ അവൻ മഹാശയനായ വസിഷ്ഠൻെറ നൂറു പുത്രന്മാരെ തപശ്ശക്തിമൂലം വധിച്ചുകളഞ്ഞു. പിതാമഹാ! തിഗ്മതേജസ്വിയായ അവൻ ക്രോധത്തോടെ വളരെ യാതുധാനാശരേന്ദ്രരെ, കാലാന്തകസമന്മാരായ രാക്ഷസന്മാരെ, സൃഷ്ടിച്ചു. വിദ്വാനായ അവൻ ബ്രാഹ്മണരാൽ സ്തുതിക്കപ്പെട്ടവനായി, തപശ്ശക്തികൊണ്ട്, ഭൂരിബ്രഹ്മർഷി സങ്കുലവും മഹത്തുമായ കൗശികവംശത്തെ മർത്ത്യലോകത്തു സ്ഥാപിച്ചു. ഋചീകപുത്രനായ ശുനശ്ശേഫമഹർഷിയെ അംബരീഷൻെറ മഹാസത്രത്തിൽ പശുരൂപമെടുത്ത് നില്ക്കുമ്പോൾ, ബലിയർപ്പിക്കുവാൻ ബന്ധിക്കപ്പെട്ടു നില്ക്കുമ്പോൾ, വിശ്വാമിത്രൻ അവനെ മോചിപ്പിച്ചു. ഹരിശ്ചന്ദ്രൻ യാഗത്തിൽ ബലിയർപ്പിച്ച് ദേവന്മാരെ സന്തോഷിപ്പിച്ച് ധീമാനായ വിശ്വാമിത്രൻെറ പുത്രനായി അവൻ വിളങ്ങി. ജ്യേഷ്ഠനായ ദേവരാതനെ വിശ്വാമിത്രൻ നമിച്ചില്ല, ബഹുമാനിച്ചില്ല. അവൻെറ അമ്പതു മക്കൾ വിശ്വാമിത്രൻെറ ശാപത്താൽ ചണ്ഡാലന്മാരായി. വസിഷ്ഠശാപത്താൽ ചണ്ഡാലനായവനും ബന്ധുക്കൾ ഉപേക്ഷിച്ചവനും, ഇക്ഷ്വാകുവിൻെറ പുത്രനുമായ ത്രിശങ്കുവിനെ നന്ദിയോടെ വിശ്വാമിത്രൻ തല കീഴായവിധം, തെക്കൻദിക്കിൽ നില്ക്കുന്നവിധം, സ്വർഗ്ഗത്തിലേക്കുയർത്തി. വിശ്വാമിത്രൻേറതായി പുണ്യയായ ഒരു വലിയ പുഴയുണ്ട്. കൗശികി എന്നാണ് അതിൻെറ പേര്. ശിവയായ ആ നദിയെ ദേവർഷിമാരും ബ്രഹ്മർഷിമാരും സുരന്മാരും സേവിക്കുന്നു. വിശ്വാമിത്രൻെറ തപസ്സിന്ന് വിഘ്നം വരുത്തിയ സുസമ്മതയായ പഞ്ചചൂഡ എന്ന ഒരപ്സരസ്ത്രീ വിശ്വാമിത്രൻെറ ശാപമേറ്റ് ശൈലത്വം പ്രാപിച്ചു. അപ്രകാരം തന്നെ വിശ്വാമിത്രഭയംമൂലം വസിഷ്ഠൻ തന്നെത്താൻ ബന്ധിച്ച് നദിയിൽ ആത്മഹത്യ ചെയ്യുവാൻ ചാടി. എന്നാൽ അദ്ദേഹം വിപാശനായി നദിയിൽനിന്നു കയറി. അന്നുമുതൽ ആ നദിക്ക് 'വിപാശ' എന്ന പേര് ലഭിച്ചു. അത് ഒരു പുണ്യനദിയാവുകയും ചെയ്തു. മഹാത്മാവായ വസിഷ്ഠൻെറ കർമ്മത്താൽ ആ നദി പ്രസിദ്ധയായി. അവൻെറ വാക്കാൽ ഭഗവാനും ദേവസേനാഗ്ര്യഗനുമായ പ്രഭു പ്രസാദിച്ച് അവനു ശാപമോക്ഷം നല്കി. ഉത്താനപാദപുത്രനായ ധ്രുവനും ബ്രഹ്മർഷീന്ദ്രന്മാർക്കും മദ്ധ്യത്തിലായി അവൻ ഇന്നും ഉത്തരദിക്കിൽ പ്രശോഭിക്കുന്നു. അല്ലയോ കൗരവാ, അവൻെറ ഈ കർമ്മങ്ങളും മറ്റും ഒരു ക്ഷത്രിയൻെറ നിലയിൽ ചെയ്തതാണോ എന്നറിയുവാൻ എനിക്കു കൗതുകമുണ്ട്. അതിനെപ്പറ്റി ഹേ ഭരതർഷഭാ! അങ്ങു തത്ത്വമായി പറഞ്ഞാലും. മതംഗൻെറ തത്ത്വംപോലെ ഇതും എന്നോടു പറയണേ! മതംഗൻ

ഒരു ചണ്ഡാലനായിപ്പിറന്നവനാണ്. അവൻ ബ്രാഹ്മണ്യം നേടുവാൻ തപസ്സു ചെയ്തിട്ടും സാധിച്ചില്ല. എന്നാൽ എങ്ങനെ വിശ്വാമിത്രൻ ബ്രാഹ്മണ്യം നേടി?''

**4. വിശ്വാമിത്രോപാഖ്യാനം - വിശ്വാമിത്രന്റെ ജനന കഥ** - ഭീഷ്മൻ പറഞ്ഞു: ''അല്ലയോ പാർത്ഥാ! പണ്ട് വിശ്വാമിത്രൻ എങ്ങനെ ബ്രാഹ്മണത്വം നേടി എന്നതും, പിന്നെ ബ്രഹ്മർഷിയായതും ഞാൻ തത്ത്വമായി പറയാം. അത് ഭവാൻ കേൾക്കുക.

ഭരതന്റെ കുലത്തിൽ അജമീഢൻ എന്നു പേരായി ഒരു രാജാവുണ്ടായിരുന്നു. അവൻ യജ്വാവും ധർമ്മിഷ്ഠോത്തമനുമായിരുന്നു ഭരതർഷഭാ! അവന്റെ പുത്രനായി ജഹ്നു എന്നു പേരായി മഹാനായ ഒരു രാജാവുണ്ടായി. മഹാത്മാവായ അവന്റെ പുത്രിയായിത്തീർന്നു ഗംഗ. അവന് യോഗ്യനായ ഒരു പുത്രനുണ്ടായി. 'സിന്ധുദ്വീപൻ' എന്ന് അവൻ പ്രസിദ്ധനായി. സിന്ധുദ്വീപന് പുത്രനായി 'വലാകാശ്വൻ' എന്ന രാജർഷിയുണ്ടായി. അവൻ മഹാബലനായിരുന്നു. അവന് ശക്തനായ ഒരു പുത്രനുണ്ടായി. അവന്റെ പേര് 'വല്ലഭൻ' എന്നാണ്. അവൻ സാക്ഷാൽ ധർമ്മനെപ്പോലെ ശക്തനായിരുന്നു. വല്ലഭനു പുത്രനായി 'കുശികൻ' ജനിച്ചു. അവൻ സാക്ഷാൽ സഹസ്രാക്ഷനു തുല്യനായിരുന്നു. കുശികന്റെ പുത്രനായി 'ഗാഥി' എന്ന രാജാവുണ്ടായി. അപുത്രനായ അവൻ സന്താനലബ്ധിക്കുവേണ്ടി കാട്ടിൽപ്പോയി തപസ്സുചെയ്തു. അങ്ങനെ വനത്തിൽ വസിക്കുന്ന കാലത്ത് അവന് ഒരു പുത്രി ജനിച്ചു. അവൾ അതുല്യയായ ഒരു സുന്ദരിയായിരുന്നു. സത്യവതിയെന്നായിരുന്നു അവളുടെ പേര്. അവളെ ശ്രീമാനായ ഭാർഗ്ഗവൻ, ച്യവനന്റെ പുത്രനായ 'ഋചീകൻ' ആഗ്രഹിച്ചു. അവൻ മഹാതപസ്വിയും മഹാത്മാവുമായിരുന്നു. ശത്രുനിബർഹണനായ ഗാഥി, തന്റെ മകളെ വരിക്കുവാൻ ആഗ്രഹിച്ചുവന്ന ഋചീകന്ന് അവളെ നല്കിയില്ല. അവൻ ദരിദ്രനായിരുന്നു എന്നതുകൊണ്ടാണ് അവനെ ഒഴിവാക്കിയത്. അവൻ പോകുമ്പോൾ രാജാവു പറഞ്ഞു: 'നീ തക്കതായ ശുല്ക്കം തരിക. എന്നിട്ട് എന്റെ പുത്രിയെ വേൾക്കുക!' രാജാവിന്റെ വാക്കുകേട്ട് ഋചീകൻ പറഞ്ഞു.''

ഋചീകൻ പറഞ്ഞു: ''അല്ലയോ രാജേന്ദ്രാ! ഞാൻ ശുല്ക്കമായി എന്താണ് അങ്ങേയ്ക്കു തരേണ്ടത്? മകൾക്കുവേണ്ടി ന്യായമായതു പറയൂ! ചിന്തിക്കാനൊന്നുമില്ല വേഗം പറഞ്ഞോളൂ.''

ഗാഥി പറഞ്ഞു: ''ചന്ദ്രകാന്തിയുള്ളതും വായുവേഗമുള്ളതും ഒരു കാത് കറുത്തതുമായ ആയിരം കുതിരകളെ കൊണ്ടുവന്നുതരൂ ഭാർഗ്ഗവാ!''

ഭീഷ്മൻ പറഞ്ഞു: ''ഉടനെ പ്രഭുവായ ച്യവനപുത്രൻ ആ ഭൃഗുശാർദ്ദൂലൻ, അദിതിയുടെ പുത്രനായ വരുണനെ, സമുദ്രങ്ങളുടെ നാഥനെ ചെന്നുകണ്ടു. ആ ദേവനോട് ഋചീകൻ പറഞ്ഞു: 'ഒറ്റക്കാതു കറുത്തതും വായുവേഗമുള്ളതും ചന്ദ്രപ്രഭയുള്ളതുമായ ആയിരം കുതിരകളെ അല്ലയോ ദേവസത്തമാ, ഞാൻ അങ്ങയോടു യാചിക്കുന്നു'. മഹാനായ ഋചീകന്റെ അഭ്യർത്ഥന വരുണൻ സ്വീകരിച്ചു. അങ്ങനെയാകാം എന്നു ഭാർഗ്ഗവനോട് അദിതിനന്ദനൻ പറഞ്ഞു: 'അല്ലയോ മഹർഷേ! അങ്ങയ്ക്ക് ഇഷ്ടമുള്ള ദിക്കിൽ ഗംഗയിൽ കുതിരകൾ പൊങ്ങിവരും.''

വരുണൻ അനുഗ്രഹിച്ചപ്രകാരം ഋചീകൻ ഗംഗയിൽ ച്ചെന്നു ഭജിച്ചു. അവൻ ഇഷ്ടപ്പെട്ട ദിക്കിൽ നില്ക്കുമ്പോൾ ഗംഗാംബുവിൽനിന്ന് ചന്ദ്രശ്രീയുള്ള കുതിരകൾ, ഓജസ്സുള്ള ആയിരം കുതിരകൾ പൊങ്ങിവന്നു. കന്യാകുബ്ജത്തിനടുത്ത് ഉത്തമമായ ഗംഗാതീരം ഇന്നും 'അശ്വതീർത്ഥം' എന്ന പേരിൽ ഒരു തീർത്ഥസ്ഥലമായി അറിയപ്പെടുന്നു.

ഉണ്ണീ, പിന്നെ ഋചീകൻ ആയിരം കുതിരകളേയും ആട്ടിത്തെളിച്ച് ഗാഥിയുടെ അടുത്തേക്കു ചെന്നു. തപോനിധിയായ ഋചീകൻ ഗാഥിക്ക് പറഞ്ഞപ്രകാരമുള്ള ആയിരം കുതിരകളെ ശുല്ക്കമായി (പെണ്ണിനെ വരിക്കുമ്പോൾ ചില നാട്ടിൽ പെണ്ണിന്റെ അച്ഛന്ന് കൊടുത്തുവരാറുള്ള പണമാണ് ശുല്ക്കം) നല്കി. ഗാഥി അത്ഭുതപ്പെട്ടുപോയി. താൻ ഒഴികഴിവു പറഞ്ഞു ബ്രാഹ്മണനെ തട്ടി ഒഴിച്ചുവിട്ടതായിരുന്നു. ഇനി കൊടുക്കാതിരുന്നാൽ അവൻ ശപിച്ചേക്കുമെന്നു രാജാവു ഭയപ്പെട്ടു. ഉടനെ പെൺകുട്ടിയെ സർവ്വാഭരണഭൂഷിതയാക്കി, ചമയിച്ച് ഒരുക്കി. അവളെ ഭൃഗുപുത്രനു നല്കി.

ബ്രഹ്മർഷിമുഖ്യനായ ഋചീകൻ അവളുടെ കൈ വിധിപ്രകാരം പിടിച്ചു. അവൾ യോഗ്യനായ പതിയുമായിച്ചേർന്നു സന്തോഷിച്ചു. ബ്രഹ്മർഷിയായ ഋചീകൻ അവളുടെ ശീലഗുണത്തിൽ പ്രീതനായി. ആ വരവർണ്ണിനിയോട് 'വരം നല്കാം വേണ്ടത് ആവശ്യപ്പെട്ടുകൊള്ളുക, എന്നു പറഞ്ഞു.

ഋഷി വരം തരാമെന്നു പറഞ്ഞ വൃത്താന്തം അവൾ അമ്മയോടു പറഞ്ഞു. മകളോട് അമ്മ ഇപ്രകാരം പറഞ്ഞു: 'അല്ലയോ പുത്രീ, ആ ഋഷിയുടെ പ്രസാദം എനിക്കും ലഭിക്കണം. നിന്റെ ഭർത്താവിന്റെ അനുഗ്രഹം എനിക്കും ലഭിക്കണം. അപത്യദാനത്തിനു ശക്തനാണ് ആ മഹർഷി.'

അമ്മയുടെ ആഗ്രഹം മകൾ അറിഞ്ഞു. ഒരു സഹോദരനുണ്ടാകാനാണ് അമ്മ ആശിക്കുന്നത്, മകൾ അമ്മയുടെ ആശ മഹർഷിയെ അറിയിച്ചു. മഹർഷി ഇതു കേട്ട് അവളോടു പറഞ്ഞു:

നിന്റെ അമ്മ വൈകാതെ ഒരു ഗുണവാനായ പുത്രനെ പ്രസവിക്കും. എന്റെ പ്രസാദത്താൽ അതു സംഭവിക്കും. എന്റെ പ്രസാദം നിന്നിലും വെറുതെയാവുകയില്ല. നിനക്കും സുഗുണങ്ങളാൽ ശ്ലാഘ്യനായ ഒരു പുത്രൻ ജനിക്കും. അവൻ എന്റെ കുലത്തെ വർദ്ധിപ്പിക്കുന്നതാണ്. അവൻ ശ്രീമാനായിരിക്കും. ഞാൻ പറഞ്ഞതു സത്യമാകും. തീണ്ടാർന്നു കുളിച്ചുവന്ന്, നിന്റെ അമ്മ അരയാൽമരത്തേയും, നീ അത്തിമരത്തേയും കെട്ടിപ്പിടിക്കണം. അല്ലയോ കല്യാണീ, എന്നാൽ ഹിതം സാധിക്കും. മന്ത്രത്താൽ പരിശുദ്ധമായ ഈ 'ചരു' (ധുരാന്നം) അല്ലയോ ശുചിസ്മിതേ, നീയും അമ്മയും ഭക്ഷിക്കുക. എന്നാൽ നിങ്ങൾക്കു രണ്ടുപേർക്കും ഗർഭമുണ്ടാകും, രണ്ടുപേരും ആൺമക്കളെ പ്രസവിക്കും.

സത്യവതി മഹർഷിയുടെ അനുഗ്രഹവും പ്രസാദവുമൊക്കെ അമ്മയെ അറിയിച്ചു. അമ്മ ഇതുകേട്ട് സത്യവതിയോടു പറഞ്ഞു: 'മകളേ, മുമ്പ് ആശ്രയിച്ച എന്റെ വാക്ക് നീ കേട്ടിട്ട് അതുപോലെ ചെയ്യുക. നിനക്ക് ഭർത്താവു തന്ന മന്ത്രസംശുദ്ധമായ 'ചരു' എനിക്കു തരിക. പിന്നെ എനിക്കു കരുതിയത് നീയും എടുക്കുക. മരങ്ങൾക്കും അപ്രകാരം തന്നെ മാറ്റംചെയ്യുക. അല്ലയോ അനിന്ദിതേ, ഞാൻ പറയുന്നതു നീ അനുസരിക്കുക. മകൾക്കു പ്രമാണം അമ്മയല്ലേ! തന്റെ സന്താനം നന്നാകണമെന്ന ആഗ്രഹം ആർക്കും ഉണ്ടാകുമല്ലോ. അപ്രകാരം ഒരാഗ്രഹം എനിക്കും ഉണ്ടാകുമല്ലോ. അതുകൊണ്ടാണു മകളേ, എനിക്കു നിന്റെ ചരുവിലും വൃക്ഷത്തിലും ആശയുണ്ടായത്. വിശിഷ്ടനായി നിനക്ക് ഒരു സഹോദരനുണ്ടാകുമെന്നു നീയും വിചാരിക്കുക.'

അമ്മയുടെ ആഗ്രഹം മകൾ സമ്മതിച്ചു. അവർ പറഞ്ഞുറപ്പിച്ചമാതിരിതന്നെ പ്രവർത്തിച്ചു. പിന്നെ അല്ലയോ യുധിഷ്ഠിരാ! രണ്ടാൾക്കും ഗർഭമുണ്ടായി. ഭാര്യക്കു ഗർഭമുണ്ടായതുകണ്ട് മുനീന്ദ്രൻ സത്യവതിയെ നോക്കി. മനസ്സു മങ്ങി മഹർഷി ഭാര്യയോടു പറഞ്ഞു: ''ചരു'' നീ മാറിക്കഴിച്ചു എന്നതു വ്യക്തമാണ്. നിങ്ങൾ 'ചരു' മാത്രമല്ല മര

വും പരസ്പരം മാറി എന്നതും വ്യക്തമാണ്. ശുഭേ, ഞാൻ ബ്രഹ്മം മുഴുവൻ നിനക്കുള്ള ചരുവിൽ ജപിച്ചു കയറ്റിയിരുന്നു. ക്ഷത്രവീര്യം മുഴുവനും അവൾക്കുള്ള ചരുവിലും കയറ്റിയിരുന്നു. നീ മൂന്നു ലോകത്തിലും പ്രസിദ്ധിയുള്ള ഒരു വിപ്രനെ പ്രസവിക്കണമെന്നും, അവൾ ഏറ്റവും വിശിഷ്ടനായ ഒരു ക്ഷത്രിയനെ പ്രസവിക്കണമെന്നുമായിരുന്നു എൻെറ ഉദ്ദേശം. അതിന്നു വേണ്ടതൊക്കെ ഞാൻ ചെയ്തു. എന്നാൽ എന്തുചെയ്യാം! നീയും നിൻെറ അമ്മയും അതു കൈമാറ്റം ചെയ്തു. അതുകൊണ്ട് ഇനി എന്താണ് ഉണ്ടാകുന്നതെന്നറിയാമോ? നിൻെറ അമ്മ ഒരു ബ്രാഹ്മണശ്രേഷ്ഠനെ പ്രസവിക്കും. നീയോ ഉഗ്രകർമ്മാവായ ഒരു ക്ഷത്രിയനേയും പ്രസവിക്കും. ഭദ്രേ! മാതൃസ്നേഹംകൊണ്ട് നീ ഈ ചെയ്തതു ശരിയായില്ല. അവിവേകമായിപ്പോയി.''

ഭർത്താവിൻെറ വാക്കുകേട്ട ഉടനെ അവൾ ദുഃഖതപ്തയായി. ആ വരവർണ്ണിനി ബോധഹീനയായി മുറിച്ചിട്ട ലത പോലെ മന്നിൽ വീണു. പിന്നെ സ്വബോധമുണ്ടായപ്പോൾ തല കുമ്പിട്ട് ആ ഗാധേയി ഭർത്താവായ ഭാർഗ്ഗവനോടു പറഞ്ഞു: 'അല്ലയോ ബ്രഹ്മർഷിസത്തമാ! ഭാര്യയായ ഞാൻ പ്രസാദിപ്പിക്കുമ്പോൾ അങ്ങ് പ്രസാദിക്കണേ! വിപ്രർഷേ, പുത്രൻ ക്ഷത്രിയനാവരുതേ. എൻെറ പുത്രൻെറ പുത്രൻ അങ്ങനെ ആയിക്കൊള്ളട്ടെ! മകൻ അങ്ങനെ ആകരുതേ! അതിന്നായി എനിക്കു വരംനല്കണേ!'

'എന്നാൽ അങ്ങനെയാകട്ടെ!' എന്നു ഭാര്യയോടു ഋഷി പറഞ്ഞു. അവൾ പിന്നെ നല്ലവനായ ജമദഗ്നി എന്ന കുമാരനെ പ്രസവിച്ചു. ഗാഥിയുടെ ഭാര്യയായ യശസ്വിനി വിശ്വാമിത്രനേയും പ്രസവിച്ചു. ഋഷിയുടെ പ്രസാദത്താൽ ബ്രഹ്മവാദിയായ ബ്രഹ്മർഷിയായി. വിശ്വാമിത്രൻ, തപോനിധിയായ ബ്രാഹ്മണനായി. അങ്ങനെ ക്ഷത്രിയനായി ജനിച്ച വിശ്വാമിത്രൻ ബ്രഹ്മവംശകൃത്തായി. അവൻെറ മക്കൾ യോഗ്യന്മാരും, ബ്രഹ്മവംശവിവർദ്ധനന്മാരുമായി. തപസ്വികളായ അവർ ഗോത്രകർത്താക്കളായി ഭവിച്ചു.

ഭഗവാൻ മധുച്ഛന്ദസ്സ്, വീര്യവാനായ ദേവരാതൻ, ശകുന്തൻ, അക്ഷീണൻ ബഭ്രു, കാലപഥൻ, മഹാവ്രതൻ, സ്ഥൂണൻ, യാജ്ഞവല്ക്യൻ, ഉലൂകൻ, മുൽഗലൻ, സൈന്ധവായനൻ, മഹർഷിയായ ഗാലവൻ, ഭഗവാനായ വൽഗുജംഘൻ, സാലങ്കായനൻ, ഖ്യാതനായ രുചി, വജ്രൻ, ലീലാഢ്യൻ, നാരദൻ, കൂർച്ചാമുഖൻ, മുസലൻ, ബാഹുലി, വക്ഷോഗ്രീവൻ, ആംഘ്രികൻ, നൈകദൃക്ക്, ശിലായൂപൻ, ശിതൻ, ശുചി, ചക്രകൻ, മാരുതന്തവ്യൻ, വാതഘ്നൻ, അശ്വലായനൻ, ശ്യാമായനൻ, ഗാർഗ്ഗ്യൻ, ജാബാലി, സുശ്രുതൻ, കാരീഷി, സംശ്രുത്യൻ, പൗരവതന്തു, മഹർഷി കപിലൻ, താഡകായനർഷി, ഉപഗഹനൻ, ആസുരായണിമുനി, മാർഗ്ഗമർഷി, ഹിരണ്യാക്ഷൻ, ജംഘാരി, ബാഭ്രവായണി, വിഭൂതി, സൂതി, സൂതൻ, സുരകൃത്ത്, ആരണി, നാചികൻ, ചാമ്പേയൻ, ഉജ്ജയനൻ, നവതന്തു, ബകനഖൻ, സയനൻ, യതി, മത്സ്യാശി, അംഭോരുഹൻ, ഗാർദ്ദഭി, ശിരീഷി, ഊർജ്ജയോനി, ഉദാപേക്ഷി, മഹാനായ ഋഷി നാരദി, ഈ പറഞ്ഞവരൊക്കെ വിശ്വാമിത്രപുത്രന്മാരായ മുനിമാരാണ്. എല്ലാവരും ബ്രഹ്മവാദികളാണ്. അപ്രകാരം അല്ലയോ രാജാവേ, തപോനിധിയായ വിശ്വാമിത്രൻ, ഋചീകൻ ചരുവിൽ ആവാഹിച്ച മുഖ്യബ്രഹ്മമാണ് യുധിഷ്ഠിരാ! നിന്നോട് അല്ലയോ രാജാവേ, ഇതൊക്കെ ഭരതർഷഭാ! തത്ത്വമായി പറഞ്ഞു. സോമസൂര്യാഗ്നിതേജസ്വിയായ വിശ്വാമിത്രൻെറ സംഭവചരിത്രം ഞാൻ പറഞ്ഞു. ഏതേതിടത്ത് നിനക്കു സംശയം തോന്നുന്നുണ്ടോ, അതാതിടം നീ ചോദിക്കുക. നിൻെറ സകല സംശയവും ഞാൻ തീർത്തുതരാം.''

**5. ശുകവാസവസംവാദം - ഇന്ദ്രൻേറയും ശുകത്തിൻേറയും കഥ -** യുധിഷ്ഠിരൻ പറഞ്ഞു: ''ആനൃശംസ്യം (ദയ) എന്ന ധർമ്മത്തിൻെറ ഗുണം എന്താണ്? അല്ലയോ ധർമ്മജ്ഞാ! പിതാമഹാ, അതു പറഞ്ഞുതന്നാലും.''

ഭീഷ്മൻ പറഞ്ഞു: ''ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അതു ദേവേന്ദ്രനും ഒരു ശുകവും തമ്മിലുള്ള സംഭാഷണമാണ്.

കാശിരാജാവിൻെറ രാജ്യത്ത് ഗ്രാമത്തിൽനിന്നു പോന്ന ഒരു വേടൻ വിഷംപുരട്ടിയ അമ്പുമായി കാട്ടിൽ മാനിനെ തേടി വേട്ടയാടുവാൻ പുറപ്പെട്ടു. മാംസംകൊതിച്ച് ആ ലുബ്ധൻ കുറച്ചകലെയായി മാൻകൂട്ടത്തെക്കണ്ടു ശരം വിട്ടു. ശക്തിയേറിയ ആ ശരം ലക്ഷ്യംതെറ്റി. മൃഗഹിംസാർത്ഥിയായ അവൻെറ ശരം ഒരു വൃക്ഷത്തിൽ ചെന്നുകൊണ്ടു. വിഷം ശക്തിയുള്ളതാകയാൽ അതു ചെന്നുകൊണ്ട ആ മഹാവൃക്ഷം, കായും ഇലയുമൊക്കെക്കൊഴിഞ്ഞ് ക്ഷീണിച്ചു. ആ മരത്തിൻെറ പൊത്തിൽ ഒരു ശുകം വളരെനാളായി പാർത്തിരുന്നു. മരം ഉണങ്ങിയിട്ടും ആ മരത്തിൻെറ പൊത്തിൽ നിന്നു ശുകം പോയില്ല. ആ മരത്തോട് ശുകത്തിന്നു വലിയ കൂറുണ്ടായിരുന്നു. മരത്തിൻെറ അകാലനാശത്തിൽ തത്തയ്ക്കു വല്ലാത്ത ദുഃഖമുണ്ടായി. തത്ത സഞ്ചരിക്കാതായി. ഭക്ഷണം കഴിക്കാതായി. അതു വാടിത്തളർന്നു. വാക്കുപുറപ്പെടാതായി. ധാർമ്മികനും കൃതജ്ഞനുമായ ശുകം മരത്തോടൊപ്പം ശോഷിച്ചുവന്നു. ഉദാരനും മഹാസത്വനും, അതിമാനുഷചേഷ്ടിതനും, സമദുഃഖസുഖനുമായ ശുകത്തെക്കണ്ട് ഇന്ദ്രൻ അത്ഭുതപ്പെട്ടു. ഇന്ദ്രൻ ചിന്തിച്ചു: ഈ പക്ഷി ഇങ്ങനെ തിര്യക്കുകൾക്കു ചേരാത്തതായ ആനൃശംസ്യത്തിൽ നില്ക്കുവാൻ എന്താണു കാരണം? ഇത്രയും മഹത്തായ കരുണ എങ്ങനെ അവനിൽ ഉണ്ടായി? അല്ലെങ്കിൽ ഇന്ദ്രൻ അത്രമാത്രം ചിന്തിക്കേണ്ടതായി എന്തുണ്ട്? എല്ലാ പ്രാണികളുടേയും എല്ലാ ജനത്തിൻേറയും ഹൃദയത്തിൽ കരുണയുണ്ട്. അവ മറ്റുള്ളവരിൽ കാണിക്കുന്നുമുണ്ടല്ലോ.

പിന്നെ ബ്രാഹ്മണവേഷത്തിൽ, മനുഷ്യരൂപിയായി, ഭൂമിയിൽച്ചെന്ന് ദേവേന്ദ്രൻ ആ പക്ഷിയോടു പറഞ്ഞു.

ഇന്ദ്രൻ പറഞ്ഞു: 'അല്ലയോ പക്ഷിശ്രേഷ്ഠാ, ശുകാ! ദക്ഷപുത്രിയായ നിൻെറ പൂർവ്വമാതാവ് സൽപുത്രലാഭത്താൽ ഇപ്പോൾ 'സുപുത്രി' യായിരിക്കുന്നു. എടോ ദ്വിജമേ, നിന്നോടു ഞാൻ ഒന്നു ചോദിക്കുന്നു: എന്തുകൊണ്ടാണ് നീ ഈ ഉണങ്ങിയ വൃക്ഷത്തെ വിട്ടുപോകാത്തത്?'

ഇപ്രകാരം ഇന്ദ്രൻ ചോദിച്ചതു കേട്ട് അവൻെറ മുമ്പിൽ ശിരസ്സുകുനിച്ച് ശുകംപറഞ്ഞു: 'അല്ലയോ ദേവേന്ദ്രാ, ഭവാനു സ്വാഗതം! നിന്നെ ഞാൻ തപസ്സുകൊണ്ടു മനസ്സിലാക്കിയിരിക്കുന്നു. 'ശുകം പറഞ്ഞതുകേട്ട് സഹസ്രാക്ഷനായ ഇന്ദ്രൻ അത്ഭുതത്തോടെ 'നന്ന് നന്ന്' എന്നു പക്ഷിയെ വാഴ്ത്തി. 'അമ്പോ! പക്ഷിയുടെ വിജ്ഞാനം അത്ഭുതം തന്നെ!' എന്നു മനസ്സാൽ പൂജിക്കുകയും ചെയ്തു. ശുഭകർമ്മിയായ ആ ശുകത്തോട് വാസ്തവം അറിയുന്നുണ്ടെങ്കിലും പ്രീതിയോടെ വലസൂദനൻ ചോദിച്ചു. 'ഇലയും കായും പോയി പക്ഷികൾക്കു ശരണംപ്രാപിക്കുവാൻ യോഗ്യമല്ലാത്ത ഈ മരത്തെ എന്താണു നീ വിടാതെ കൂടിയിരിക്കുന്നത്? ഈ കാട് എത്രയോ വലുതാണ്. നീ അതൊന്നും കാണുന്നില്ലേ? ഇലകൊണ്ടു പൊത്തുമൂടുന്ന വൃക്ഷങ്ങൾ, നന്നായി പാർക്കുവാൻ പറ്റിയ വൃക്ഷങ്ങൾ, ഒന്നും ഈ മഹാരണ്യത്തിലില്ലേ? ആയുസ്സ് അറ്റുപോയതും, ചാറുവറ്റിയതും, ശ്രീ പോയതും, വളരെ ജീർണ്ണിച്ചതുമായ ഈ മരം അല്ലയോ ധീരാ, നീ വിടുക. പ്രജ്ഞയോടെ നീ ചിന്തിക്കുക!'

ഭീഷ്മൻ പറഞ്ഞു: ''ഇന്ദ്രൻ പറഞ്ഞ ഈ വാക്കു കേട്ടു ധർമ്മിഷ്ഠനായ ശുകം നെടുതായി ഒന്നു വീർപ്പിട്ട് ദീനനായി ഇപ്രകാരം പറഞ്ഞു.

ശുകം പറഞ്ഞു: ''അല്ലയോ വാസവാ! ദൈവതങ്ങളെ അതിക്രമിക്കുവാൻ പാടില്ലല്ലോ. അങ്ങു ചോദിച്ച ചോദ്യത്തിന്നു ഞാൻ പറയുന്ന സമാധാനം സുരാധിപാ, കേൾക്കുക. ഈ മരത്തിലാണ് ഞാൻ പിറന്നത്. ഈ വൃക്ഷം സാധുവാണ്, സൽഗുണം ചേർന്നവനാണ്. കുട്ടിക്കാലത്ത് ഇവൻ എന്നെപ്പോറ്റി ഞാൻ ഇവൻെറ കൊമ്പിലിരുന്ന് എത്ര കളിച്ചിരിക്കുന്നു! ശത്രുക്കളിൽനിന്ന് എത്ര തവണ ഇവൻ ഞങ്ങളെ രക്ഷിച്ചിരിക്കുന്നു! അല്ലയോ പരിശുദ്ധാശയാ, അങ്ങയുടെ കാരുണ്യത്താൽ എൻെറ ജീവിതത്തിലെ സ്വഭാവാദർശത്തെ തകരാറിലാക്കാൻ എന്താണു ഭവാനൊരുങ്ങുന്നത്? ഞാൻ ദയാലുവാണ്, ഭക്തനാണ്, അനന്യാലംബിയാണ്. ഈ വൃക്ഷത്തിൻെറ നാശത്തിൽ എൻെറ മനസ്സുരുകുന്നു. ഞാൻ ഈ വൃക്ഷത്തെ ആരാധിക്കുന്നു. എനിക്ക് ആശ്രയമായിരുന്നവനല്ലേ ഇവൻ. ആ ഭക്തിക്കും സ്നേഹത്തിന്നും അനുകമ്പയ്ക്കും ഭവാൻ ഇടംകോലിട്ട് വിഷമമുണ്ടാക്കരുത്. അലിവ് നല്ലവരുടെ മഹത്തായ ധർമ്മലക്ഷണമാണ്. അനുകമ്പ നല്ലവർക്കു നിത്യവും പ്രീതി വളർത്തുന്നു. ദേവന്മാരെല്ലാം ഭവാനോടാണല്ലോ ധർമ്മസംശയത്തെപ്പറ്റി ചോദിച്ച് കാര്യം ഗ്രഹിക്കുന്നത്! അതുകൊണ്ടാണല്ലോ ദേവാ, ഭവാൻ ദേവേന്ദ്രനായി ശോഭിക്കുന്നത്! അല്ലയോ സഹസ്രാക്ഷാ! ഭവാൻ എന്നെ ഇവിടെനിന്നു പറഞ്ഞുവിടുവാൻ ശ്രമിക്കരുത്. എന്നെക്കൊണ്ട് ഈ വൃക്ഷത്തെ ഉപേക്ഷിപ്പിക്കരുത്. നല്ലകാലത്ത് ഈ വൃക്ഷത്തിൽ സുഖമായി വസിച്ച ഞാൻ ഈ നിലയിലെത്തിയ ഇവനെ എങ്ങനെ വിട്ടുപോകേണ്ടൂ ഇന്ദ്രാ?''

ഭീഷ്മൻ പറഞ്ഞു: ''ആ ശുകത്തിൻെറ സൗമ്യമായ വാക്കു കേട്ട് പാകശാസനൻ ഹൃഷ്ടനായി. ആനൃശംസ്യംകൊണ്ട് ഇന്ദ്രൻ തുഷ്ടനായി. ആ ധാർമ്മികൻ ശുകത്തോടു പറഞ്ഞു.

ഇന്ദ്രൻ പറഞ്ഞു: 'അല്ലയോ ശുകമേ, നിന്നിലുള്ള അനുകമ്പ, സ്നേഹം, ആസൃശംസ്യം എന്നീ ഗുണങ്ങളിൽ എനിക്ക് അതിരറ്റ മതിപ്പുണ്ട്. ഞാൻ നിന്നിലുള്ള ആ മഹത്തായ നന്മയെ പൂജിക്കുന്നു. വിഹംഗമേ, നിനക്കു ഞാൻ വരം നല്കുന്നു. ആവശ്യമുള്ളത് ചോദിച്ചുകൊള്ളുക.' ഇന്ദ്രൻെറ വാക്കുകേട്ട് ശുകം സന്തോഷിച്ചു. ആനൃശംസ്യപരനായ ശുകം, ഈ വൃക്ഷം പഴയമട്ടിൽ സജീവമായി നില്ക്കുമാറാകണേ! അതാണ് എനിക്കുവേണ്ട വരം എന്ന് ഇന്ദ്രനോടഭ്യർത്ഥിച്ചു.

ആ ശുകത്തിൻെറ ദൃഢമായ ഭക്തിയും, ശീലവൃദ്ധിയും കണ്ട് പ്രീതനായ ഭഗവാൻ, ദേവേന്ദ്രൻ ആ ഉണങ്ങിയ വൃക്ഷത്തെ അമൃതുകൊണ്ട് നനച്ചു. ഉടനെ ശുകത്തിൻെറ ദൃഢഭക്തിമൂലം അമൃത് ഒഴുകിയ ആ വൃക്ഷം പുഷ്പഫലാഢ്യമായും പത്രശ്യാമളമായും യുവത്വംപ്രാപിച്ചു.

ശുകം ഇപ്രകാരമുള്ള ആനൃശംസ്യത്താലും ആ കർമ്മത്താലും ആയുസ്സ് അവസാനിച്ച കാലത്ത് അല്ലയോ രാജാവേ, ശക്രലോകത്തെത്തി. ഇപ്രകാരമാണ് രാജാവേ, ഭക്തിയുള്ളവനെ ആശ്രയിച്ചാൽ സംഭവിക്കുക. ശുകം വസിച്ച ആ വൃക്ഷം എന്നപോലെ, അവൻ സർവ്വാർത്ഥസിദ്ധിയേയും നേടുന്നതാണ്.''

**6. ദൈവപുരുഷകാരനിർദ്ദേശം - വിധിയോ, പൗരുഷമോ മഹത്തരം എന്നതിനെപ്പറ്റി വസിഷ്ഠനും ബ്രഹ്മാവും തമ്മിൽ നടന്ന സംഭാഷണം -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ മഹാപ്രാജ്ഞയായ പിതാമഹാ, സർവ്വശാസ്ത്രവിശാരദാ! 'ദൈവം' 'പൗരുഷം' എന്നീ രണ്ടിൽ ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളത് ഏതാണ്?''

ഭീഷ്മൻ പറഞ്ഞു: ''ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ നടപ്പുണ്ട്. അത് ബ്രഹ്മാവും വസിഷ്ഠനും തമ്മിലുള്ള ഒരു സംഭാഷണമാണ്. പണ്ട് വസിഷ്ഠൻ ബ്രഹ്മാവിനോട് ചോദിച്ചു. പിതാമഹാ, ദൈവവും പൗരുഷവുമുണ്ടല്ലോ, അതിൽ ഏതാണ് ശ്രേഷ്ഠമായിട്ടുള്ളത്? പത്മഭൂവും ദേവദേവനുമായ പിതാമഹൻ വസിഷ്ഠൻെറ ചോദ്യംകേട്ട് അർത്ഥവും യുക്തിയും ചേർന്നവിധം ഭംഗിയായി മറുപടി പറഞ്ഞു.''

ബ്രഹ്മാവ് പറഞ്ഞു: ''അല്ലയോ വസിഷ്ഠാ, വിത്തില്ലാതെ ഒന്നും ഉണ്ടാവുകയില്ല. വിത്തില്ലാതെ ഫലവും ഉണ്ടാവുകയില്ല. വിത്തിൽനിന്ന് വിത്തുണ്ടാകും. വിത്തിൽനിന്നു ഫലവുമുണ്ടാകും. കർഷകൻ വയലിൽ എപ്രകാരം വിത്തു വിതയ്ക്കുന്നുവോ, സുകൃതത്തിലും, ദുഷ്കൃതത്തിലും അതാതിന്നൊത്ത ഫലം വിളയും. വിത്തില്ലാത്ത വിതയ്ക്കൽകൊണ്ട് ഫലം സിദ്ധിക്കയില്ലല്ലോ. അതുപോലെ പൗരുഷംകൂടാതെ ദൈവവും ഫലം നല്കുകയില്ല. 'പൗരുഷം' എന്നത് വയലാണ്. 'ദൈവം' വിത്താണ്. വയലും വിത്തും ചേർന്നാൽ സസ്യം വർദ്ധിച്ചുവരും. കർമ്മത്തിൻെറ ഫലപാകത്തെയാണ് കർമ്മംചെയ്തവൻ ഭുജിക്കുന്നത്. അത് നാം പ്രത്യക്ഷമായി ലോകത്തിൽ കാണുന്നുണ്ടല്ലോ. നന്മചെയ്തവൻ നന്മയും, തിന്മ ചെയ്തവൻ തിന്മയും അനുഭവിക്കുന്നതാണ് നാം കാണുന്നത്. ശുഭകർമ്മം ചെയ്തവർ സൗഖ്യം അനുഭവിക്കുന്നു. പാപകർമ്മം ചെയ്തവർ ദുഃഖമനുഭവിക്കുന്നു. ഇങ്ങനെ ചെയ്യുന്നത് ഫലവത്താകുന്നുണ്ട്. ചെയ്യാഞ്ഞാൽ അതുണ്ടാകുന്നുമില്ല. സൽക്കർമ്മം ചെയ്യുന്നവൻ എല്ലായിടത്തും ഭാഗ്യങ്ങൾ അനുഭവിക്കുന്നു. കർമ്മഭ്രഷ്ടനായ അലസൻ തൻെറ മുറിവിൽ ക്ഷാരംതേച്ചു വേദനപ്പെട്ട് ഇരിക്കുകയാണു ചെയ്യുന്നത്? അവന്ന് ദുഷ്ഫലം തന്നെ അനുഭവിക്കേണ്ടിവരുന്നു. നിരന്തരമായ പ്രയത്നത്താൽ, തപസ്സുകൊണ്ട്, രൂപസൗന്ദര്യം, ഭാഗ്യങ്ങൾ, രത്നങ്ങൾ എന്നിവയൊക്കെ ലഭിക്കും. അദ്ധ്വാനിക്കാത്ത അകൃതാത്മാവിന്ന് ഭാഗ്യം വന്നുചേരുകയില്ല. ഇപ്രകാരം സ്വർഗ്ഗം, ഭോഗജാലങ്ങൾ, താൻ വിചാരിക്കുന്ന നിഷ്ഠ, ഇവയെല്ലാം പൗരുഷക്രിയകൊണ്ടു ലഭിക്കുന്നു. ജ്യോതിർഗ്ഗണങ്ങൾ, ദേവന്മാർ, നാഗങ്ങൾ, യക്ഷന്മാർ, ചന്ദ്രൻ, അർക്കൻ, മാരുതൻ എന്നിവരൊക്കെ പൗരുഷംകൊണ്ടു മർത്ത്യത്വംവിട്ട് അമർത്ത്യരായി തീർന്നവരാണ്. അപ്രകാരംതന്നെ അർത്ഥം, മിത്രവർഗ്ഗം, ഐശ്വര്യം, കുലം, ശ്രീ എന്നിവയും കർമ്മംചെയ്യാതെ ഒരാൾക്കും ലഭിക്കുകയില്ല. അതിൽ യാതൊരു സംശയവുമില്ല. വിപ്രൻ ശ്രീയെ ശുചിയായ വേദാദികർമ്മങ്ങൾ കൊണ്ടു നേടുന്നു. ക്ഷത്രിയൻ ശ്രീയെ വിക്രമംകൊണ്ടു നേടുന്നു. വൈശ്യൻ ശ്രീയെ പൗരുഷംകൊണ്ടു നേടുന്നു. ശൂദ്രൻ ശ്രീയെ ശുശ്രൂഷകൊണ്ടു നേടുന്നു. ദാനം ചെയ്യാത്തവന്ന് ധനം ലഭിക്കുകയില്ല. ക്ലീബന്നും, നിഷ്ക്രിയന്നും അർത്ഥം ലഭിക്കുകയില്ല. പണിയൊന്നും എടുക്കാത്ത അലസന്നും, ശൗര്യം കെട്ടവനും, തപം (സദ്യത്നം) ചെയ്യാത്തവന്നും അർത്ഥം ലഭിക്കയില്ല.

മൂന്നു ലോകവും ദേവന്മാരേയും ദൈത്യന്മാരേയുമൊക്കെ സൃഷ്ടിച്ചവനാണല്ലോ വിഷ്ണുഭഗവാൻ. ആ ആദിപുരുഷൻപോലും സമുദ്രത്തിൽ തപസുചെയ്യുകയാണല്ലോ. തൻെറ കർമ്മഫലം ഇല്ലെന്നുവന്നാൽ എല്ലാം നിഷ്ഫലമാകും. ജനങ്ങൾ ദൈവത്തെ (ഭാഗ്യത്തെ) പ്രതീക്ഷിച്ചിരുന്ന് ഉദാസീനരാകരുത്. മാനുഷക്രിയ (പൗരുഷം) ചെയ്യാതെ ദൈവത്തെ പിൻതുടർന്നവൻ വെറുതെ ദുഃഖത്തിന്നുതന്നെ പാത്രമാകും. നപുംസകമായ ഭർത്താവിനെ പ്രാപിച്ച അംഗനയെപ്പോലെ

അത്തരക്കാർ വെറുതെ ദുഃഖത്തിന്ന് പാത്രമായിത്തീരും. മർത്ത്യലോകത്തിൽ ശുഭാശുഭങ്ങളെപ്പറ്റിയുള്ള ഭയം, ദേവലോകത്ത് അന്യനാൽ ഭൂമിയിലുണ്ടാകുന്ന ഭയത്തെപ്പോലെ അത്ര കനത്തതല്ല. (ഈ ലോകത്തിലെ കർമ്മഫലമാണല്ലോ പരലോകത്തിലെ സുഖദുഃഖങ്ങൾക്കാസ്പദം. അതുകൊണ്ട് മനുഷ്യന്ന് ഈ കർമ്മഭൂമിയിൽ അദ്ധ്വാനിച്ച് ഇഹപരലോകങ്ങളെ നന്നാക്കാൻ കഴിയും)

പൗരുഷം ചെയ്താൽ അത് ദൈവത്തെ (വിധിയെ) പിൻതുടരും. ഒന്നും ചെയ്യുന്നില്ലെങ്കിൽ വിധി, ചെയ്യാത്തവർക്ക് ഒന്നും നല്കുകയുമില്ല. ദേവതകൾക്കുപോലും അനിത്യമായ സ്ഥാനങ്ങളാണ് കാണുന്നത്. കർമ്മംകൂടാതെ ആ ദൈവത്വം എങ്ങനെ നില്ക്കും? എങ്ങനെ ദൈവതത്തെ കർമ്മംകൂടാതെ നിർത്തും?

ഈ ലോകത്തിൽ ആർക്കുവേണ്ടിയും ദൈവതങ്ങൾ വ്യാപാരങ്ങളിൽ ഏർപ്പെടുന്നില്ല. ദൈവങ്ങൾ എപ്പോഴും മറ്റുള്ളവരുടെ സൽക്കർമ്മങ്ങൾ അംഗീകരിക്കുന്നില്ല. ഉഗ്രമായ ശ്രദ്ധാധിക്യം പരാഭിഭവശങ്കയാൽ ഉണ്ടാകുന്നു. ഋഷികളും ദേവന്മാരും തമ്മിൽ വിടാത്ത ഒരു മത്സരം നടക്കുന്നുണ്ട്. അവർ എല്ലാവരും തങ്ങളുടെ കർമ്മം അനുഷ്ഠിക്കുകയാണെങ്കിൽ വിധി അതിൻെറ ഫലത്തെ തടുക്കുകയില്ല. ദൈവം കർമ്മത്തിൽനിന്നുണ്ടാവുകയാണു ചെയ്യുക. ഒരുവൻ എങ്ങനെയാകണമെന്നാണ് അവൻ ആഗ്രഹിക്കുന്നത്. ദൈവം അതിനെ അവന്നു നല്കുന്നു. അവൻെറ ആഗ്രഹമനുസരിച്ച് പല ഗുണങ്ങളും ദേവലോകത്തിലും രൂപീകരിക്കപ്പെടുന്നു.

ആത്മാവാണ് ആത്മാവിന്നു ബന്ധു. തനിക്കു ബന്ധു താൻ തന്നെ. തൻെറ ശത്രുവും താൻതന്നെയാണ്. തൻെറ കർമ്മത്തിന്നു സാക്ഷി താൻതന്നെയാണ്. മറ്റാരുമല്ല. നന്മയിലും തിന്മയിലും ഇപ്രകാരം തന്നെയാണെന്നു ധരിക്കണം. നന്മയും തിന്മയും ഉണ്ടാക്കുന്നത് അവരവരുടെ കർമ്മമാണ്. യഥാർത്ഥമായി സുകൃതമായ കർമ്മം ഒരിക്കലും ദുഷ്കൃതമായി ഭവിക്കുകയില്ല. പുണ്യകർമ്മമാണ് ദൈവങ്ങൾക്ക് ആശ്രയം. പുണ്യമായ സൽക്കർമ്മങ്ങളാൽ എല്ലാ നന്മകളും സിദ്ധിക്കുന്നതാണ്. പുണ്യം ചെയ്ത് പുണ്യം നേടിയ നരനിൽ ദൈവം എന്തുചെയ്യും? വിധി പുണ്യവാൻെറ പുണ്യത്തെ നശിപ്പിക്കുകയില്ല.

പണ്ട് യയാതിരാജാവ് പുണ്യം ക്ഷയിച്ച് സ്വർഗ്ഗത്തിൽനിന്നു കീഴോട്ടു പതിച്ചപ്പോൾ അവനെ വീണ്ടും സ്വർഗ്ഗത്തിലേക്കുയർത്തിയത് പുണ്യംചെയ്ത ദൗഹിത്രന്മാർ അവരുടെ പുണ്യദാനംകൊണ്ടാണ്. പണ്ട് പുരൂരവസ്സ് എന്ന രാജർഷി, ഐളൻ എന്ന കീർത്തിമാനായ രാജർഷി, ബ്രാഹ്മണരുടെ പ്രാർത്ഥനമൂലം സ്വർഗ്ഗത്തിൽ പ്രവേശിച്ചു. അശ്വമേധം മുതലായ യാഗംചെയ്ത് കീർത്തിമാനായിത്തീർന്ന സൗദാസരാജാവ് മുനിശാപംമൂലം മനുഷ്യഭുക്കായിത്തീർന്നു. അശ്വത്ഥാമാവും, രാമനും, മുനിപുത്രന്മാരായിരുന്നെങ്കിലും, ധനുർദ്ധരന്മാരായിരുന്നെങ്കിലും തങ്ങളുടെ ക്രൂരകർമ്മങ്ങൾമൂലം സ്വർഗ്ഗത്തിൽ അവർക്കു പ്രവേശനം ലഭിച്ചില്ല. വസുരാജാവ് നൂറു യാഗം ചെയ്ത് രണ്ടാമത്തെ ഇന്ദ്രനായി എങ്കിലും, ഒരു കള്ളം പറഞ്ഞതുമൂലം പാതാളലോകത്തിലെത്തി. വിരോചനപുത്രനായ ബലി ധർമ്മപാശത്താൽ വാനവരാൽ കെട്ടപ്പെട്ടവനായി വിഷ്ണുവിൻെറ പൗരുഷംമൂലം ഇപ്പോൾ പാതാളത്തിൽ ചെന്നിരിക്കുകയാണ്. ശക്രൻെറ കാല്ക്കൽ ചെന്നിട്ട് ജനമേജയരാജാവ് മടങ്ങിപ്പോവുകയാണല്ലോ ഉണ്ടായത്. അദ്ദേഹം ഒരു ബ്രാഹ്മണസ്ത്രീയെ വധിച്ചിട്ടുണ്ട്. ആ പാപംമൂലം അവനെ തടയുകയും സ്വർഗ്ഗത്തിൽനിന്നു തള്ളിവിടുകയും ചെയ്തു. എന്തേ അവനെ ദൈവങ്ങൾ സ്വർഗ്ഗത്തിൽ നിർത്താഞ്ഞത്? മഹർഷിയായ വൈശമ്പായനൻ അജ്ഞാനംനിമിത്തം ഒരു ബ്രാഹ്മണനേയും, ഒരു ബാലനേയും പണ്ടു വധിച്ചു. ആ പാപംമൂലം അവന്നും ഗതികിട്ടാതെ പോയി. എന്തേ ദൈവങ്ങൾ അവനെ കേറ്റാഞ്ഞത്?

പണ്ട് നൃഗൻ എന്ന രാജാവ്, മഹായജ്ഞത്തിൽ ധാരാളം ബ്രാഹ്മണർക്ക് ഗോക്കളെ ദാനംചെയ്തവനായിരുന്നെങ്കിലും, തൻെറ ദുഷ്കർമ്മംമൂലം ഒരു ഓന്തായിത്തീർന്നു. ധുംധുമാരൻ എന്ന രാജർഷി ജര ബാധിച്ച്, സത്രത്തിൽ യജ്ഞങ്ങൾ ചെയ്തെങ്കിലും, ആ യോഗ്യതകളെല്ലാം ഉപേക്ഷിച്ച് ഗിരിവ്രജത്തിൽ കിടന്നുറങ്ങി. ശക്തരായ ധാർത്തരാഷ്ട്രജന്മാർ പാണ്ഡവരുടെ നാടു നേടി. പിന്നെ പാണ്ഡവന്മാർ നഷ്ടപ്പെട്ട നാട് വീണ്ടും ധാർത്തരാഷ്ട്രന്മാരിൽനിന്നു കൈയിലാക്കി. ഇവയൊക്കെ പൗരുഷംകൊണ്ടാണ്. ദൈവത്താലല്ല, കൈയൂക്കുകൊണ്ടാണ്.

തപോനിയമങ്ങൾ അനുഷ്ഠിച്ച സംശിതവ്രതന്മാരായ മുനിമാർ ശപിച്ചത് അവരുടെ കർമ്മംകൊണ്ടു നേടിയ ശക്തിയാലല്ലേ? അതോ ദൈവത്താലോ (ഭാഗ്യത്താൽ കിട്ടിയ) ശക്തിയാലോ? ചിന്തിക്കുക!

പല നന്മകളും കഷ്ടപ്പെട്ടു നേടിയവർ ദുഷ്കർമ്മംമൂലം അവയൊക്കെ നഷ്ടപ്പെട്ടു വിഷമിക്കുന്നു. ലോഭവും മോഹവുംമൂലം തെറ്റുകൾ ചെയ്യുന്നവനെ ഒരിക്കലും ദൈവം (വിധി) രക്ഷിക്കുകയില്ല. ചെറിയ അഗ്നിയും കാററു തട്ടി വലുതാകുന്നമാതിരി പൗരുഷക്രിയയോടു ചേർന്ന് ദൈവം നല്ലപോലെ വർദ്ധിക്കും. എണ്ണ വറ്റിയാൽ ദീപം മങ്ങിപ്പോകുന്നതുപോലെ കർമ്മം ക്ഷയിച്ചവനിൽ ദൈവം ഹ്രാസം പ്രാപിക്കും. ശക്തികുറഞ്ഞ് മങ്ങിപ്പോവുകയും ചെയ്യുന്നതാണ്.

പുരുഷന്നു ധനസഞ്ചയം ലഭിച്ചാലും, സ്ത്രീകൾക്കു ഭോഗങ്ങൾ അധീനമായാലും അവ ഭുജിക്കുവാൻ കർമ്മംകൂടാതെ സാധിക്കുകയില്ല. കർമ്മംകൂടാതെയിരിക്കുന്ന മനുഷ്യന്ന് അവയൊന്നും ദീർഘകാലം അനുഭവിക്കുവാൻ സാധിക്കുകയില്ല. അദ്ധ്വാനിച്ചു ലഭിക്കുന്ന ധനത്തെ ദൈവം കാക്കുന്നു. മഹിതനായ പുരുഷൻ എന്നും വേലചെയ്തേ അനുഭവിക്കുകയുള്ളൂ.

നല്ലവനായ മനുഷ്യൻ ത്യാഗശീലനും ധർമ്മശീലനുമായി സൽക്കർമ്മത്തിൻെറ ഫലം നേടുന്നു. മർത്ത്യലോകത്തേക്കാൾ, ഈ നിലയിൽ മെച്ചമാണോ ദേവലോകം? മർത്ത്യലോകം കർമ്മഭൂമിയാകുന്നു. ലോഭിയുടെ ഗൃഹം ധാരാളം സ്വത്തുള്ളതായാലും അതിനെ ദേവകൾ, ആ ഗൃഹത്തെ, മൃതലോകമായേ ദർശിക്കുന്നുള്ളൂ. പ്രയത്നംചെയ്യാത്ത മനുഷ്യന്ന് കൃതാർത്ഥത എന്നത് ഈ ലോകത്തുണ്ടാവുകയില്ല. തെറ്റായ മാർഗ്ഗത്തിൽ ചരിക്കുന്നവൻെറ ഗതിയെ വിധി ഒരിക്കലും മറ്റൊരു വഴിക്കു മാറ്റുന്നതല്ല. അതുകൊണ്ട് വിധിക്കു പ്രമാണം കർമ്മമല്ലാതെ മറ്റൊന്നുമല്ല. വലിയ സൽക്കർമ്മം ചെയ്താൽ അതിൽ മഹത്തായി ദൈവം അനുഗ്രഹിക്കുന്നു. നിശ്ചയമായും പൗരുഷം താൻ ഇച്ഛിക്കുന്ന ദിക്കിൽ പരിശ്രമിയെ എത്തിക്കുന്നു.

ഇതൊക്കെ ഞാൻ നിന്നോടു പറഞ്ഞു മുനിസത്തമാ! പൗരുഷത്തിന്നുള്ള ഫലം എപ്പോഴും കണ്ട് ഞാൻ തത്ത്വമായി അതിൻെറ സ്വഭാവമെന്തെന്നു പറഞ്ഞു. നിയതിയുടെ പ്രേരണയനുസരിച്ചു ചെയ്യുന്ന കർമ്മത്താലും അവരവരുടെ പ്രയത്നത്താലും, അങ്ങനെ ദൈവത്താലും പൗരുഷത്താലും, മർത്ത്യൻ നിശ്ചയമായും സ്വർഗ്ഗത്തെ പ്രാപിക്കുന്നു. അങ്ങനെ വിധിയും കർമ്മവും രണ്ടും ചേർന്നാണ് വ്യക്തികൾ ശക്തിയാർജ്ജിക്കുന്നത്.''

**7. കർമ്മഫലികോപാഖ്യാനം - കർമ്മഫലം അനുഭവിച്ചേ തീരൂ എന്ന് ഭീഷ്മൻ വിവരിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: ''ശുഭങ്ങളായ കർമ്മങ്ങൾക്കെല്ലാം എന്താണ് ഫലം? അല്ലയോ ഭരതർഷഭാ! മഹാന്മാരിൽ മഹത്തരനായ അങ്ങ് അവ എനിക്കു പറഞ്ഞുതന്നാലും!''

ഭീഷ്മൻ പറഞ്ഞു: ''അല്ലയോ യുധിഷ്ഠിരാ, നിൻെറ ചോദ്യത്തിന്നുള്ള ഉത്തരം ഞാൻ പറയാം. ശ്രദ്ധിച്ചുകേൾക്കുക. ഇത് ഋഷികൾക്കുപോലും അറിയാത്ത രഹസ്യമാണ് യുധിഷ്ഠിരാ! മരിച്ചാൽ ചിരകാലമായി കാംക്ഷിച്ചിരുന്നതെന്തോ അതു നേടും. ഏതേതു ദേഹംകൊണ്ട് ഏതേതു ക്രിയകൾ ചെയ്യുന്നുവോ അതാതു ദേഹത്താൽ അതാതു ഫലം നരന്മാർ അനുഭവിക്കുന്നു. ഏതേതവസ്ഥയിൽ ഏതേതു ശുഭമോ അശുഭമോ ചെയ്യുന്നു, അതാതവസ്ഥയിൽ അത് ജന്മം തോറും അനുഭവിക്കുന്നു. പഞ്ചേന്ദ്രിയങ്ങൾവഴിക്കു ചെയ്യുന്ന കർമ്മമൊന്നും നശിക്കുന്നതല്ല. ഇവന്നു സാക്ഷികൾ പഞ്ചേന്ദ്രിയങ്ങളാണ്. ആറാമത്തേതായി ആത്മാവുമുണ്ട്. ഒരതിഥി ഗൃഹത്തിൽ വന്നാൽ ആദ്യമായി സസന്തോഷം അവനെ നോക്കുക (കണ്ണുനല്കുക) പിന്നെ മനസ്സു നല്കുക, പിന്നെ നല്ല വാക്കുകൾ പറയുക. അനുകൂലമായ സ്വാഗതാദിവചനങ്ങൾ പറഞ്ഞ് സന്തോഷിപ്പിക്കുക. പിന്നെ എതിരേല്ക്കുക, ഉപാസിക്കുക. ഇവയഞ്ചും ചെയ്യണം. അതിനെ പഞ്ചദക്ഷിണയജ്ഞം എന്നുപറയുന്നു.

വഴിനടന്ന് തളർന്നുവരുന്നവനും മുമ്പു പരിചയമില്ലാത്തവനുമായ പാന്ഥന്ന് സുഖമായ ഭക്ഷണംനല്കിയാൽ മഹത്തായ പുണ്യം ലഭിക്കും. ഈ ജന്മത്തിൽ വെറുംനിലത്തു കിടന്നു ജീവിക്കുന്നവർക്ക് അവരുടെ ആ തപസ്സിന്നും ക്ലേശത്തിന്നും തക്കഫലം അടുത്ത ജന്മത്തിൽ ലഭിക്കും. അവർക്കു ഗൃഹവും ശയ്യാദികളും ലഭിക്കും. അതിന്നുതക്ക ഉന്നതമായ നില ലഭിക്കും. ചീരവല്ക്കലങ്ങൾ ധരിക്കുന്നവർക്ക് നല്ല ഉടുപ്പും ആഭരണങ്ങളും ലഭിക്കും. യോഗാഭ്യാസം അനുഷ്ഠിക്കുന്ന തപസ്വിക്ക് വാഹനവും യാനവും ലഭിക്കും. അഗ്നിയുടെ പാർശ്വത്തിൽ ശയിക്കുന്ന രാജാവിന്ന് (ഹോമയജ്ഞക്രിയകൾ ചെയ്യുന്ന രാജാവിന്ന്) വലിയ പൗരുഷം ലഭിക്കും. രസങ്ങൾ നല്കിയാൽ അവർക്ക് സൗഭാഗ്യമുണ്ടാകും. മാംസഭക്ഷണം ഉപേക്ഷിച്ചാൽ (വർജ്ജിച്ചാൽ) പശുക്കളും പുത്രന്മാരും വർദ്ധിക്കും; സമൃദ്ധിയുണ്ടാകും. തലകീഴായി തൂങ്ങി തപസ്സുചെയ്യുന്നവനും, വെള്ളത്തിൽ മുങ്ങിക്കിടന്നു തപസ്സു ചെയ്യുന്നവനും, ഒരുനേരം മാത്രം ഭക്ഷണം കഴിച്ചു ജീവിക്കുന്നവനും എപ്പോഴും അഭീഷ്ടമായ ഗതി ലഭിക്കും.

ഒരു പാന്ഥൻ വീട്ടിൽ വന്നാൽ ആ അപരിചിതന്ന് പാദ്യം, ആസനം, വിളക്ക്, അന്നം, കിടക്ക ഇവ നൽകണം. ഇതു പഞ്ചദക്ഷിണമെന്ന യജ്ഞമാണ്. ഒരു യോദ്ധാവ് യുദ്ധത്തിൽ വീരാസനം, വീരശയ്യ, വീരസ്ഥാനം ഇവ പ്രാപിച്ചാൽ (യുദ്ധത്തിൽ വീരനായി പോരാടി മരിച്ചാൽ) അവന്ന് സർവ്വകാമഗമായ അക്ഷയലോകങ്ങൾ ലഭിക്കുന്നതാണ്.

ഈ ജന്മത്തിൽ സൽപ്പാത്രങ്ങളിൽ ദാനംചെയ്യുന്നവൻ അടുത്ത ജന്മം ധനവാനാകും. കല്പന അനുസരിക്കേണ്ടവൻ ചോദ്യംചെയ്യാതെ അനുസരിച്ചാൽ അവന് ജീവിതസുഖങ്ങൾ വർദ്ധിക്കും. തപസ്സുകൊണ്ട് ഉപഭോഗങ്ങൾ ലഭിക്കും. ബ്രഹ്മചര്യംകൊണ്ട് മഹത്തായ നല്ല ജീവിതം, രൂപഗുണം, ഐശ്വര്യം, ആരോഗ്യം, അഹിംസാഫലം എന്നിവ സിദ്ധിക്കും. ഫലമൂലങ്ങൾ തിന്നു ജീവിക്കുന്ന തപസ്വിക്ക് രാജ്യലാഭമുണ്ടാകും. ഇല തിന്നു ജീവിക്കുന്ന ഋഷിക്ക് സ്വർഗ്ഗലാഭമുണ്ടാകും. പ്രായോപവേശം ചെയ്യുന്നവന് സർവ്വദിക്കിലും സുഖം സിദ്ധിക്കുന്നതാണ്. ചീരയില തിന്നു ജീവിക്കുന്നവന് ഗോസമൃദ്ധിയുണ്ടാകും. പുല്ലുതിന്നു ജീവിക്കുന്നവൻ സ്വർഗ്ഗത്തിലേക്കു പോകും. ദിവസം മൂന്നുനേരം മുങ്ങിക്കുളിച്ച് ഭജിച്ചാൽ വിചാരിച്ച സ്ത്രീയെ ലഭിക്കും. കാറ്റ് മാത്രം ഉണ്ട് തപസ്സുചെയ്താൽ യാഗംചെയ്തവന്നു ലഭിക്കുന്ന ഫലം ലഭിക്കും. സത്യസന്ധന്ന് സ്വർഗ്ഗം ലഭിക്കും. യജ്ഞദീക്ഷയാൽ നല്ല കുലത്തിൽ ജനിക്കും. ജലപാനം മാത്രമായി കഴിയുന്നവൻ അഗ്നിഹോമാദികൾ ചെയ്യുന്ന ദ്വിജനാകും. മൗനവ്രതം സ്വീകരിച്ചവന്ന് രാജ്യലാഭമുണ്ടാകും. ഭക്ഷണം ഉപേക്ഷിച്ചവന്ന് സ്വർഗ്ഗലാഭമുണ്ടാകും. ഉപവാസം ദീക്ഷിച്ചാൽ, ഫലമൂലം മാത്രമായി ജീവിച്ചാൽ, അവൻ രാജാവായി അഭിഷേകം ചെയ്യപ്പെടും രാജാവേ! അങ്ങനെ പന്ത്രണ്ടു വർഷം ദീക്ഷിച്ചാൽ അത് വീരസ്ഥാനത്തേക്കാൾ മേലെയായി വരും. എല്ലാവേദങ്ങളും പഠിച്ച് പാരായണംചെയ്താൽ എല്ലാ ദുഃഖങ്ങളിൽനിന്നും വിമുക്തനാകും. മാനസമായി ധ്യാനം ചെയ്താൽ സ്വർഗ്ഗലോകം അനുഭവിക്കും.

ദുർമ്മതികൾ വിടാത്തതും, മനുഷ്യന്ന് ജരാനരകൾ ബാധിച്ചാലും യാതൊരു നാശവും ബാധിക്കാത്തതും, പ്രാണനെ നശിപ്പിക്കുന്നതുമായ ഒരു രോഗമുണ്ട്. അതിനെ 'തൃഷ്ണ' എന്നു പറയുന്നു. ആ തൃഷ്ണയെ ഏതൊരുത്തൻ ഉപേക്ഷിക്കുന്നുവോ, അവന്ന് അനന്തമായ സുഖം ലഭിക്കുന്നതാണ്.

ആയിരം പശുക്കളെ അഴിച്ചുവിട്ടാലും പശുവിൻെറ കിടാവ് അതിൻെറ തള്ളയെ മാറാതെ പിന്തുടരുന്നതു പോലെ മുമ്പെ ചെയ്ത കർമ്മം, ചെയ്തവനെ തെറ്റാതെ എപ്പോഴും പിന്തുടരും. ആരും ഉപദേശിക്കാതെതന്നെ പൂക്കളും കായ്കളും അവയുടെ കാലംവരുമ്പോൾ അതാതു വൃക്ഷങ്ങളിൽ വന്നു വികസിക്കുന്നു. അത് മരങ്ങളെ പരസ്പരം മാറുന്നില്ല (മാവിന്മേൽ നാരങ്ങയോ, നാരകത്തിൽ കാഞ്ഞിരക്കായോ ഉണ്ടാകുന്നില്ല) അങ്ങനെ മുമ്പെ ചെയ്ത കർമ്മത്തിൻെറ ഫലം അതാത് മർത്ത്യനെത്തന്നെ യഥാകാലം പ്രാപിക്കുന്നു.

പ്രായമാകുമ്പോൾ, ജീർണ്ണനാകുമ്പോൾ, അവൻെറ കേശം ജീർണ്ണിക്കും. ജീർണ്ണന്ന് ദന്തം ജീർണ്ണിക്കും. കണ്ണും ജീർണ്ണിക്കും. കാതും ജീർണ്ണിക്കും. ജീർണ്ണിക്കാത്തതായി ഒന്നേയുള്ളു. അത് തൃഷ്ണ (സുഖേച്ഛ, കാമം) ഒന്നുമാത്രമാണ്.

പിതാവിനെ നിങ്ങൾ സന്തോഷിപ്പിച്ചാൽ പ്രജാപതി നിങ്ങളിൽ സന്തോഷിക്കും. അമ്മയെ നിങ്ങൾ പ്രീതയാക്കിയാൽ ഭൂമിദേവി നിങ്ങളിൽ പൂജിതയാകും. ആചാര്യനെ പ്രീതനാക്കിയാൽ ബ്രഹ്മം നിങ്ങളിൽ പൂജിതമാകും. ഇതു മൂന്നും ആദരിച്ചാൽ എല്ലാ ധർമ്മങ്ങളും ആദരിക്കപ്പെട്ടതായി കരുതാം. ഇവയെ ആദരിക്കാതിരുന്നാലോ സകല ക്രിയയും നിഷ്ഫലമാകും.''

വൈശമ്പായനൻ പറഞ്ഞു: ''ഭീഷ്മൻെറ ഈ വാക്കു കേട്ട് കൗരവർ വിസ്മയപ്പെട്ടു. എല്ലാവരും പ്രീതരാവുകയും അപ്പോൾ സന്തോഷിക്കുകയും ചെയ്തു. ദുരുദ്ദേശത്തോടെ മന്ത്രം ജപിക്കുന്നതുകൊണ്ടുള്ള ഫലം എന്തോ, സോമയാഗം വേണ്ടമാതിരി ചെയ്യാതിരിക്കുന്നതുകൊണ്ടുള്ള ഫലമെന്തോ, വേണ്ടമാതിരി ഋക്ക് ചൊല്ലാതെ അഗ്നിയിൽ ഹവ്യം ആഹുതിചെയ്യുന്നതുകൊണ്ടുള്ള ഫലം എന്തോ, അസത്യമായ വാക്ക്, ഭോഷ്ക്ക്, പറഞ്ഞാൽ ആ ഫലങ്ങൾ എല്ലാം, സകല ദോഷഫലങ്ങളും, പറഞ്ഞവന്ന് വന്നുചേരും. അല്ലയോ രാജാവേ, ഇപ്രകാരം ഋഷി പറഞ്ഞതെല്ലാം ഞാൻ പറഞ്ഞു. ശുഭാശുഭങ്ങളുടെ ഫലമാണ് ഈ പറഞ്ഞത്. ഇനി എന്താണ് ഭവാന് കേൾക്കേണ്ടത്?''

**8. ഭീഷ്മനിശ്ചയം - എങ്ങനെയുള്ളവരെയാണ് തനിക്ക് മതിപ്പു തോന്നുന്നതെന്ന് ഭീഷ്മൻ പറയുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ രാജാവേ, പൂജ്യന്മാർ

ആരാണ്? വന്ദ്യന്മാർ ആരാണ്? ആരെയാണ് അങ്ങ് ശ്രേഷ്ഠന്മാരായി കണക്കാക്കി കൂപ്പുന്നത്? ഇവരിൽ ആരെയാണ് അങ്ങ് അധികം ഇഷ്ടപ്പെടുന്നത്? എല്ലാം വിശദമായി പറഞ്ഞാലും! വലിയ ഒരു ആപത്തിൽപ്പെട്ടാലും അങ്ങയുടെ മനസ്സ് അതിൽ എങ്ങനെ നില്ക്കും? ഈ ലോകത്തിന്നും പരലോകത്തിന്നും ഗുണമായത് ഏതോ, അത് പറഞ്ഞാലും.''

ഭീഷ്മൻ പറഞ്ഞു: ''ആർക്കാണോ 'ബ്രഹ്മം' ഏറ്റവും വലിയ ധനമായിട്ടുള്ളത്, ആ ബ്രാഹ്മണനെ ഞാൻ ഇഷ്ടപ്പെടുന്നു. ആത്മാവിനെപ്പറ്റിയുള്ള ജ്ഞാനത്തിൽ ആർക്ക് സ്വർഗ്ഗം അധീനമായിരിക്കുന്നുവോ, ആ ബ്രാഹ്മണനെ ഞാൻ ഇഷ്ടപ്പെടുന്നു. തപസ്സ് സ്വാദ്ധ്യയനമായിട്ടുള്ള ബ്രാഹ്മണനെ ഞാൻ ഇഷ്ടപ്പെടുന്നു. പിതൃപൈതാമഹമായ ഭാരം ബാലന്മാരും, വൃദ്ധന്മാരും വഹിക്കുന്നവരായ വർഗ്ഗം ഏതോ, തളരാത്തവരായ അവരെ ഞാൻ മനസാ പൂജിക്കുന്നു.

ബ്രാഹ്മണർ ജ്ഞാനത്തിന്റെ പല ശാഖകളിലും നല്ലപോലെ പഠിച്ചവരാണ്. ആത്മസംയമനമുള്ളവരാണ്, മൃദുഭാഷികളാണ്, വേദഗ്രന്ഥങ്ങളിൽ ഭക്തിയുള്ളവരാണ്, സന്മാർഗ്ഗികളാണ്, ജ്ഞാനികളാണ്, ധർമ്മപരന്മാരാണ്, പരിശുദ്ധസ്വഭാവരാണ്, സഭയിൽ നല്ലതു പ്രസംഗിക്കുന്നവരാണ്. ഹംസംപോലെ നന്മയും തിന്മയും തിരിച്ചറിഞ്ഞ് നല്ലതിനെ കൈക്കൊള്ളുന്നവരാണ്. (പാലും വെള്ളവും ചേർത്തുവച്ചാൽ ഹംസം പാൽ മാത്രം കുടിച്ച് ജലം പുറത്തുതള്ളുന്നു എന്നു പറയാറുണ്ട്.) നല്ല ഭംഗിയായി, ശുഭമായി, ദിവ്യമായി, മേഘസ്വനംപോലെ ഗംഭീരമായി, വാക്കുകൾ പറയുന്നവരാണ്. രാജസഭയിലും ഇപ്രകാരം വാക്കുകൾ പറഞ്ഞ് രാജാവിനെ ശുശ്രൂഷിക്കുന്നവരാണ്. ബഹുസമ്മതന്മാരായ ജനങ്ങൾ സദസ്സിൽ അവരുടെ വാക്കുകൾ കേൾക്കുന്നു. വിജ്ഞാനാഢ്യന്മാരുമാണ് അവർ. അവരെ, അങ്ങനെയുള്ള ബ്രാഹ്മണരെ, ഞാൻ ഇഷ്ടപ്പെടുന്നു. നല്ലപോലെ പാകംചെയ്ത് വിശിഷ്ടമായ ഗുണങ്ങളോടുചേർന്ന ഭോജനം ബ്രാഹ്മണനു തൃപ്തിയാകുമാറ് ദാനംചെയ്യുന്നവർ പുണ്യാത്മാക്കളായി ഭവിക്കുന്നു. അവരെപ്പറ്റി എനിക്കു വലിയ മതിപ്പുണ്ട് യുധിഷ്ഠിരാ! പോരിൽ പൊരുതാൻ വിഷമമില്ല എന്നാൽ അസൂയ കൂടാതെ ദാനംചെയ്യുവാൻ വലിയ വിഷമമുണ്ട് യുധിഷ്ഠിരാ! ശൂരന്മാരായ വീരന്മാർ ലോകത്തിൽ വളരെയുണ്ട് യുധിഷ്ഠിരാ! എന്നാൽ ആ കൂട്ടരെയെല്ലാം കണക്കാക്കുമ്പോൾ അതിൽവെച്ച് ഏറ്റവും ശ്രേഷ്ഠൻ ദാനവീരനാണ് യുധിഷ്ഠിരാ! ഇപ്പോഴത്തേക്കാൾ മെച്ചപ്പെട്ട ജന്മം എനിക്കു കിട്ടുകയാണെങ്കിൽ ഒരു ബ്രാഹ്മണനായാൽ മതി. എന്നാൽ സൽക്കുലത്തിൽ ജനിച്ചവനും, ധർമ്മഗതിയും, തപോവിദ്യാപരായണനുമായാൽപ്പിന്നെ അതിൽപ്പരം ഒരു യോഗ്യത പറയുവാനില്ല!

അല്ലയോ പാണ്ഡവാ, എനിക്കു നിന്നെക്കാൾ ഇഷ്ടനായ ഒരാൾ ഇന്ന് ഈ ലോകത്തിലില്ല യുധിഷ്ഠിരാ! ആ നിന്നെക്കാൾ പ്രിയതരനാണ് എനിക്കു ബ്രാഹ്മണൻ! എന്റെ അച്ഛനെക്കാളും പ്രിയരാണ് ബ്രാഹ്മണർ. എന്റെ വംശപരമ്പരയിലെ പ്രപിതാമഹന്മാരെക്കാൾ പ്രിയതരന്മാരാണ് ബ്രാഹ്മണർ. ആ സത്യത്താൽ ഞാൻ ഗതി പൂകും. ഞാൻ എന്നും ബ്രാഹ്മണരെ പൂജിക്കുന്നു; പ്രതിഫലേച്ഛയോടെയല്ല. ജ്ഞാനിയായ ബ്രാഹ്മണർ ഭൂദേവന്മാണ്. ദൈവതുല്യനാണ്. അതുകൊണ്ട് ഞാൻ ആ ദേവന്മാരെ പൂജിക്കുന്നു. ഞാൻ അല്പംപോലും അപ്രീതി ബ്രാഹ്മണർക്കു ചെയ്തിട്ടില്ല. വാക്കാലോ, കർമ്മത്താലോ, മനസ്സാലോ ബ്രാഹ്മണർക്കു ദ്രോഹംചെയ്തിട്ടില്ല. അതുകൊണ്ടാണ് ഈ ശരശയ്യയിൽ കിടക്കുമ്പോഴും എനിക്കു വേദന തോന്നാത്തത്. എന്നെ 'ബ്രഹ്മണ്യ' നെന്നു പറയുന്നുണ്ട്. ആ വാക്കാൽ ഞാൻ സന്തുഷ്ടനാണ്. ഇതു എത്രയും പവിത്രമാണ്. എല്ലാറ്റിലും മേലെയാണ്. ബ്രാഹ്മണനെ പിൻതുടരുന്ന ബ്രാഹ്മണാനുചരന് പുണ്യവും ശുദ്ധവുമായ സ്ഥാനം ലഭിക്കുന്നതാണ്.

ആ പദത്തെ ഞാൻ ഉടനെയോ, അല്പം വൈകിയോ എത്തുന്നതായിരിക്കും. സ്ത്രീകൾക്കു ഭർത്താവിനെ പരിചരിച്ച് വസിക്കുക എന്നതിൽപ്പരമായി ധർമ്മമില്ല. അതുപോലെയാണ് രാജാവിന്റെയും നില. രാജാവിന്ന് ബ്രാഹ്മണനെ ബഹുമാനിച്ച് അവന്റെ ഹിതം അനുഷ്ഠിച്ചു ജീവിക്കുക എന്നതാണ് ധർമ്മം. ഭാര്യക്കു ഭർത്താവ് ഗതിയാണ്, ദേവനാണ്. അതുപോലെത്തന്നെ രാജാവിനു ഗതിയും ദേവനും ബ്രാഹ്മണനാകുന്നു.

നൂറുവയസ്സായ ക്ഷത്രിയനേക്കാൾ പൂജനീയനാണ് പത്തുവയസ്സായ നല്ല കുലത്തിൽ ജനിച്ച ഒരു ബ്രാഹ്മണബാലൻ. ആ കുട്ടിയെ അച്ഛനെപ്പോലെ ബഹുമാനിക്കണം. നൂറുവയസ്സായ ക്ഷത്രിയൻ ആ പത്തു വയസ്സു പ്രായമുള്ള ബ്രാഹ്മണബാലന്റെ പുത്രന്റെ മാതിരിയും കണക്കാക്കണം. അങ്ങനെ ബ്രാഹ്മണൻ എപ്പോഴും, ഏതു നിലയിലും ഗുരുവിന്റെ സ്ഥാനത്തു പ്രശോഭിക്കുന്നു.

ഭർത്താവിന്റെ അഭാവത്തിൽ (ഇല്ലായ്മയിൽ) സ്ത്രീ ക്ഷത്രിയനെ ഭർത്താവാക്കുന്നു. വിപ്രന്റെ അഭാവത്തിൽ ക്ഷത്രിയനെ ഭൂമിയും ഭർത്താവാക്കുന്നു. പുത്രരെപ്പോലെ ബ്രാഹ്മണർ പ്രജകളെ പാലിക്കുന്നു. അവർ ഗുരുവിനെപ്പോലെ ഉപാസ്യരാണ്. അഗ്നിയെപ്പോലെ ഉപചരിക്കേണ്ടവരാണ് കുരുദ്വാഹ ബ്രാഹ്മണന്മാർ. ആർജ്ജവമുള്ളവരും, സത്യസന്ധരും, സത്തുക്കളും, സർവ്വഭൂതങ്ങൾക്കും ഹിതം ചെയ്യുന്നവരുമായ ബ്രാഹ്മണരെ ക്രുദ്ധരായ സർപ്പങ്ങളെപ്പോലെ ഭയപ്പെടണം. അവരെ സൗമ്യമായി ഉപചരിക്കണം. അവരുടെ തേജസ്സിനേയും തപസ്സിനേയും ഭയപ്പെടണം യുധിഷ്ഠിരാ! ഈ തേജസ്സിനോടും തപസ്സിനോടും എതിർക്കാൻ ആരും വിചാരിക്കരുത്. അതു വേഗത്തിൽ ഫലം കാണിക്കും. ബ്രാഹ്മണൻ ക്രൂരനായാൽ തപശ്ശക്തികൊണ്ട് അവൻ എതിരാളിയെ മുടിച്ചുകളയും. കോപം ജയിച്ച ബ്രാഹ്മണന്റെ നേരെ തപസ്സും കൈയൂക്കും ഫലപ്രദമാവുകയില്ല. ബ്രാഹ്മണനോട് ക്ഷത്രിയൻ ഇടയരുത്. ഇടഞ്ഞാൽ കേട് ക്ഷത്രിയനാണ് പറ്റുക.

വടിയെടുത്ത ഇടയന്മാർ, പശുക്കളെ പശുപാലകന്മാർ, പാലിക്കുന്നതുപോലെ രാജാവ്, ബ്രഹ്മത്തേയും ബ്രാഹ്മണനേയും പാലിക്കണം, സംരക്ഷിക്കണം. രാജാവേ, അച്ഛൻ മകളെ എന്നവിധം ധർമ്മിഷ്ഠന്മാരായ വിപ്രരെ സംരക്ഷിക്കുക. ബ്രാഹ്മണന്റെ ഗൃഹത്തിൽ അവന്ന് ഉപജീവനത്തിന്നു മാർഗ്ഗമുണ്ടോ എന്നും രാജാവ് ചിന്തിച്ചറിയണം. അതിന്നുവേണ്ട വക നല്കുകയുംവേണം.''

**9. ശൃഗാലവാനരസംവാദം - കുറുക്കന്റെയും കുരങ്ങിന്റെയും കഥ -** യുധിഷ്ഠിരൻ പറഞ്ഞു: ''ബ്രാഹ്മണനോട് ഒരു കാര്യം ശരിപ്പെടുത്താമെന്നേറ്റുപറഞ്ഞിട്ട് പിന്നെ മറ്റൊരു ചിന്തമൂലം, മോഹംകൊണ്ട്, അതു ചെയ്യാതിരുന്നാൽ, അങ്ങനെയുള്ളവന് എന്തുസംഭവിക്കും? ഈ ധർമ്മം തത്ത്വമായി പറയണേ ധർമ്മിഷ്ഠസത്തമാ! ഏതു ലോകമാണ് അവർക്ക് ലഭിക്കുക?''

ഭീഷ്മൻ പറഞ്ഞു: ''ചെറിയതായാലും വലിയതായാലും ഒരു വസ്തു കൊടുക്കാമെന്ന് ഏറ്റുപറഞ്ഞതിന്റെ ശേഷം അത് കൊടുക്കാതിരുന്നാൽ അതു കിട്ടുമെന്നാശിച്ചവന്റെ ആശ കെട്ടുപോകുന്നു. നപുംസകത്തിന് സന്താനകാംക്ഷപോലെയാകുന്നു. ഒരുത്തനെ നിരാശപ്പെടുത്തിയാൽ അവന്റെ ജന്മംകൊണ്ടെന്തു ഫലം? ഒരു ദിവസം ജനിച്ച് മറ്റൊരുദിവസം മരിക്കുന്ന അവന്റെ ജീവിതകാലത്തിന്നിടയ്ക്ക്

അവൻ ചെയ്ത ഏതു സുകൃതവും നശിച്ചുപോകും ഭാരതാ! അത്രവലിയ പാപമാണ് ആശകൊടുത്ത് നിരാശനാക്കുന്നവനു ലഭിക്കുക. അവൻ അഗ്നിയിൽ എന്തുമാത്രം ഹോമിച്ചാലും എത്രതന്നെ ദാനധർമ്മങ്ങൾ ചെയ്താലും ഈ പാപം സകല പുണ്യങ്ങളേയും നശിപ്പിച്ചുകളയും.

ഇതിന്ന് വല്ല പ്രായശ്ചിത്തവുമുണ്ടോ! പലരും ഇതിനെപ്പറ്റി പറഞ്ഞിട്ടുണ്ട്. ചില ധർമ്മശാസ്ത്രജ്ഞാനികൾ പറയുന്നു ചെവികറുത്ത ആയിരം അശ്വങ്ങളെ സൽപ്പാത്രങ്ങളിൽ ദാനംചെയ്താൽ ഈ പാപത്തിൽനിന്ന് മുക്തികിട്ടുമെന്ന് ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ഒരു കുറുക്കനും ഒരു കുരങ്ങനും തമ്മിലുള്ള സംഭാഷണമാണ്. ആ കുറുക്കനും, കുരങ്ങനും തമ്മിൽ അവർ കഴിഞ്ഞ ജന്മത്തിൽ മനുഷ്യരായിരുന്ന കാലത്ത് സുഹൃത്തുക്കളായിരുന്നു. പിന്നെ ഈ ജന്മത്തിൽ അവർക്ക് ഇങ്ങനെ അധഃപതിച്ച ജന്മമാണു ലഭിച്ചത്.

അവർ ഒരു ശ്മശാനത്തിൽവെച്ച് കണ്ടുമുട്ടി. കഴിഞ്ഞ ജന്മത്തിലെ ഓർമ്മ അവർക്കുണ്ടായിരുന്നു. അവർ പരസ്പരം തിരിച്ചറിഞ്ഞു. ആ കുരങ്ങൻ, ശവംതിന്നുന്ന കുറുക്കനോടു ചോദിച്ചു: 'എടോ സുഹൃത്തേ, നീ കഴിഞ്ഞ ജന്മത്തിൽ എന്ത് ദാരുണമായ പാതകമാണു ചെയ്തത്, ഈ മാതിരി ചുടലക്കളത്തിൽ വന്ന് ഇങ്ങനെ ചീഞ്ഞുനാറുന്ന ശവം തിന്നു ജീവിക്കേണ്ടവിധം ഒരു ജന്മം ലഭിക്കുവാൻ? ഇപ്രകാരം ചോദിക്കുന്ന കുരങ്ങിനോട് കുറുക്കൻ മറുപടി പറഞ്ഞു: 'എടോ സ്നേഹിതാ! ഞാൻ ഒരു പാപംചെയ്തു. ബ്രാഹ്മണനോട് കൊടുക്കാമെന്നേറ്റുപറഞ്ഞ ഒരു ധനം ഞാൻ അവനു കൊടുത്തില്ല. അവൻ നിരാശനായി മടങ്ങിപ്പോയി. അതുകൊണ്ടു ഞാൻ ഈ ജന്മത്തിൽ ഇങ്ങനെ ശ്മശാനത്തിൽ വന്ന് ചീഞ്ഞുനാറുന്ന ശവംതിന്ന് വിശപ്പടക്കി ജീവിക്കേണ്ടി വന്നു.''

ഭീഷ്മൻ പറഞ്ഞു: ''പിന്നെ കുറുക്കൻ കുരങ്ങിനോടു ചോദിച്ചു: 'എടോ ചങ്ങാതീ, താൻ എന്തു പാതകം ചെയ്തിട്ടാണ് ഇങ്ങനെ ഒരു കുരങ്ങനായിപ്പിറന്നത്?''

വാനരൻ പറഞ്ഞു: ''ഞാൻ മനുഷ്യനായിരുന്നകാലത്ത് ദിവസേന വിപ്രർക്ക് കൊണ്ടുവെക്കുന്ന ഫലങ്ങളൊക്കെ എടുത്തു തിന്നുക പതിവായിരുന്നു. അങ്ങനെ ബ്രാഹ്മണരുടെ ഫലങ്ങളൊക്കെ കട്ടുതിന്ന് അവരെ നിരാശനാക്കിയതുകൊണ്ടാണ് ഞാൻ ഇങ്ങനെ ഒരു കുരങ്ങനായിത്തീർന്നത്. അതുകൊണ്ട് ബുദ്ധിയുള്ളവരാരും ബ്രഹ്മസ്വം അപഹരിക്കരുത് ബ്രാഹ്മണന്റെ ആക്ഷേപത്തിന്നിടവരുത്താത്തവിധം ഏറ്റുപറഞ്ഞത് നല്കണം.''

ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം ഞാൻ കേട്ടിട്ടുണ്ട് രാജാവേ! ധർമ്മജ്ഞന്മാരായ സുരന്മാരും അസുരന്മാരും ഇങ്ങനെ ധർമ്മകഥ പറഞ്ഞിട്ടുണ്ട്. പിന്നെ കൃഷ്ണനും ബ്രാഹ്മണരെപ്പറ്റി പറഞ്ഞ കഥ ഞാൻ കേട്ടിട്ടുണ്ട്. 'ഒരിക്കലും വിപ്രന്റെ ധനം ഹരിക്കരുത്. എപ്പോഴും അവരിൽ ക്ഷമിക്കണം. ദരിദ്രന്മാർ, ബാലന്മാർ, കൃപണർ എന്നൊന്നും അവരെപ്പറ്റി അനാദരവുണ്ടാകരുത്.' ഇപ്രകാരം നിത്യവും എന്നോട് ഭൂസുരന്മാർ ഉപദേശിക്കാറുണ്ട്. ഏറ്റുപറഞ്ഞാൽ അതു നല്കണം. ബ്രാഹ്മണനെ ഒരുവിധത്തിലും ഒരിക്കലും നിരാശനാക്കരുത്. ബ്രാഹ്മണൻ മുമ്പ് ഏല്പിച്ച കാര്യം ഏറ്റുപറഞ്ഞിട്ട് അതു നിർവ്വഹിച്ചില്ലെങ്കിൽ അവൻ രാജാവേ ദുഃഖിതനാകും. അതിന്നിടവന്നാൽ അവൻ അഗ്നിപോലെ എരിയും രാജാവേ! മുമ്പേ ഉണ്ടായ ആശയോടെ ബ്രാഹ്മണൻ ക്രോധിച്ച് ആരെ നോക്കുന്നുവോ അവനെ ഉണക്കക്കാടിനെ അഗ്നി എന്നപോലെ ചുട്ടുകളയും രാജാവേ! അവൻ ആശസാധിച്ചവനായി സന്തുഷ്ടവാക്കുകൊണ്ട് കൃതജ്ഞത പ്രകാശിപ്പിച്ചാലോ അവൻ അവന്റെ നാട്ടിലെ രോഗങ്ങളെ നീക്കുന്ന ഭിഷയ്ക്കായി രൂപാന്തരപ്പെടുന്നു രാജാവേ! പുത്രന്മാരും പൗത്രന്മാരും പശുക്കളും ബന്ധുക്കളും അമാത്യന്മാരും പുരവും നാട്ടിൻപുറവും എല്ലാം ബ്രാഹ്മണൻ ശാന്തിമൂലമുള്ള ക്ഷേമംകൊണ്ട് പോറ്റുന്നു. ഇതാണല്ലോ ബ്രാഹ്മണനു മുഖ്യമായിക്കാണുന്ന തേജസ്സ്. അവൻ സഹസ്രരശ്മിയായ സൂര്യനെപ്പോലെ ഭൂമിയിൽ വിളങ്ങുന്നു.

അതുകൊണ്ട് ബ്രാഹ്മണനോട് ഏറ്റുപറഞ്ഞത് നല്കുകതന്നെവേണം യുധിഷ്ഠിരാ! ശോഭനമായ ജന്മം ഇച്ഛിക്കുന്നുണ്ടെങ്കിൽ അതാണു വേണ്ടത്.

ബ്രാഹ്മണന് ദാനംചെയ്താൽ ശ്രേഷ്ഠമായ സ്വർഗ്ഗരാജ്യം തീർച്ചയായും ലഭിക്കും. ദാനത്തേക്കാൾ വലിയ ക്രിയയില്ല. ഇവിടെനിന്ന് നാം ചെയ്യുന്ന ദാനത്താലാണല്ലോ പിതൃക്കളും ദേവകളും ജീവിക്കുന്നത്. ദാനത്തിന്റെ മാഹാത്മ്യമറിഞ്ഞവൻ അതുകൊണ്ട്, ബ്രാഹ്മണർക്കു ദാനം ചെയ്യുകതന്നെ വേണം. അല്ലയോ ഭാരതശ്രേഷ്ഠാ! മഹത്തായ തീർത്ഥമാണ് ബ്രാഹ്മണൻ. ഒരിക്കലും ബ്രാഹ്മണൻ പൂജയേല്ക്കാതെ പോകാനിടവരരുത്.''

**10. ശൂദ്രമുനിസംവാദം - ഒരു മഹർഷിയുടെയും ശൂദ്രന്റെയും കഥ** - യുധിഷ്ഠിരൻ പറഞ്ഞു: ''ജാതിയിൽ താഴെയായ ഒരാൾക്ക് അവൻ ഇഷ്ടനാണെങ്കിൽ, വേദം ഉപദേശിക്കുന്നതിൽ തെറ്റുണ്ടോ? അതോ ദോഷമില്ലെന്നുണ്ടോ? ഇതു തത്ത്വംപോലെ കേൾക്കുവാൻ പിതാമഹാ, ഞാൻ ആഗ്രഹിക്കുന്നു. ധർമ്മത്തിന്റെ ഗതി വളരെ ഗഹനമാണല്ലോ. ധർമ്മാധർമ്മങ്ങൾ തിരിച്ചറിയുവാൻ വളരെ വിഷമമുണ്ട്. തന്മൂലം ജനങ്ങൾ വളരെയേറെ തെറ്റായി മോഹിച്ചുപോകുന്നുണ്ട്. അങ്ങ് ഇതൊന്നു വ്യക്തമാക്കിയാലും.''

ഭീഷ്മൻ പറഞ്ഞു: ''ഇതിലെ ധർമ്മമെന്തെന്ന് ഞാൻ പറയാം. നീ യഥാക്രമം കേട്ടാലും. മുമ്പേ മഹർഷിമാർ പറഞ്ഞിട്ട് ഞാൻ കേട്ടവിധം ഇപ്പോൾ നിന്നോടു പറയാം. ജാതിയിൽ താഴ്ന്നവന് ഉപദേശം കൊടുക്കരുത്. അർഹതയില്ലാത്ത താഴ്ന്നജാതിക്കാരനു വേദം മുതലായവ ഉപദേശിക്കുകയാണെങ്കിൽ അതുകൊണ്ട് ഉപദേഷ്ടാവായ ആചാര്യനു ദോഷം ഏല്ക്കുന്നതാണ്. രാജാവേ, ഈ ദൃഷ്ടാന്തം ഭവാൻ കേട്ടാലും, ഭരതർഷഭാ! ഗുരു പറഞ്ഞതാണിത്, പണ്ടു നടന്നതുമാണ്.

ഹിമവാന്റെ താഴ്വരയിൽ ബ്രഹ്മാശ്രമപദത്തിൽ നാനാ ഗുണങ്ങൾചേർന്ന മനോഹരവൃക്ഷങ്ങൾ നിറഞ്ഞ ഒരു പുണ്യാശ്രമമുണ്ട്. പലതരം ചെടികൾ വളർന്നും മൃഗപക്ഷിഗണങ്ങൾ ആശ്രയിച്ചും മനോഹരമായി പൂത്തുനില്ക്കുന്ന കാടുകളോടുകൂടിയും, സിദ്ധചാരണന്മാരാൽ സേവിക്കപ്പെട്ടും പല വ്രതികളായ താപസന്മാർ വസിക്കുന്നതും, സൂര്യാഗ്നിസന്നിഭന്മാരായ ബ്രാഹ്മണോത്തമന്മാരും നിയതവ്രതികളായ തപസ്വികളും വസിക്കുന്നതുമായ ഇടം ഹൃദയഹാരിയായി വിളങ്ങി. അവിടെ കൃതാത്മാക്കളും ആഹാരം നിയന്ത്രിച്ചവരും ദീക്ഷിതന്മാരുമായ ബാലഖില്യന്മാരും, തപസ്വികളായ മറ്റ് ഋഷിമാരും സ്വാദ്ധ്യായത്താൽ ശബ്ദമുണ്ടാക്കുന്നതായ ആ പ്രദേശത്ത് അവയെല്ലാം കണ്ടും കേട്ടും മനസ്സിൽ വലിയ ഉത്സാഹത്തോടെ ദയാന്വിതനായ ഒരു ശൂദ്രൻ ആ ആശ്രമത്തിൽ ചെന്നുകയറി. അവിടെയുള്ള മുനിമാരുടെ പൂജയേറ്റ് അവിടെ പല ദീക്ഷകളും ആചരിച്ച് ഓജസ്വികളായ, അമരാഭന്മാരായ മുനീന്ദ്രന്മാരെ കണ്ട് അവൻ വളരെ അത്ഭുതപ്പെട്ടു. തപോധനന്മാരുടെ ജീവിതത്തിൽ ആ ശൂദ്രനു വലിയ താല്പര്യം ജനിച്ചു. അവൻ കുലപതിയായ ഋഷിയുടെ സമീപത്തുചെന്ന് കാലുപിടിച്ചപേക്ഷിച്ചു: 'അല്ലയോ

ഗുരുവര്യാ, ദ്വിജർഷഭാ, ധർമ്മമായ കാര്യംപറയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഭഗവാനേ, ഭവാൻ എന്നെ സന്ന്യസിപ്പിക്കണം. അല്ലയോ മഹാശയാ, ഞാൻ ജാതിയിൽ താഴ്ന്നവനാണ്. ശൂദ്രനാണു ഞാൻ. അങ്ങയെ ശുശ്രൂഷിക്കുവാൻ ആഗ്രഹിക്കുന്നു. ശരണാഗതനായ എന്നിൽ പ്രസാദിക്കണേ!'

കുലപതി പറഞ്ഞു: ''ഇവിടെ ശൂദ്രൻ സന്ന്യാസവേഷത്തിൽ വാഴുവാൻ പറ്റില്ല. വേണമെങ്കിൽ ശൂദ്രൻെറ തൊഴിലായ ശുശ്രൂഷചെയ്ത് ഇവിടെ വസിക്കാം. ശുശ്രൂഷകൊണ്ട് നിനക്കു പരലോകം നേടാം. അതിൽ സംശയിക്കേണ്ടതില്ല.''

ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം കുലപതിയായ മുനി പറഞ്ഞപ്പോൾ ശൂദ്രൻ ചിന്തിച്ചു രാജാവേ. 'ഞാൻ എന്തു ചെയ്യും? എനിക്ക് ഈ സന്ന്യാസവൃത്തിയിൽ വലിയ താല്പര്യംതോന്നുന്നു. ശൂദ്രന്ന് അതിന്നധികാരമില്ലെങ്കിൽ എന്തു ചെയ്യാം? ഞാൻ സ്ഥലം വിട്ടുകളയാം. എൻെറ ഇഷ്ടം വല്ല വിധത്തിലും നിർവ്വഹിക്കണം.'

അങ്ങനെ അവൻ ആ ആശ്രമം വിട്ട് ദൂരെപ്പോയി. ഒരിടത്ത് കാട്ടിൽ ഒരു ഉടജം അവൻ കെട്ടിയുണ്ടാക്കി. അതിൽ വേദിയും ഭൂവും ദേവതായനങ്ങളും ഉണ്ടാക്കി. ഹേ ഭരതശ്രേഷ്ഠാ, മുനിയായി നിയമസ്ഥനായി അവിടെ ഇരുന്നു. അവൻ യഥാസമയം കുളികഴിഞ്ഞ് നിയമാനുഷ്ഠാനങ്ങൾ ആചരിച്ച് ദേവതായനങ്ങളിൽ ബലിയും ഹോമവും ദേവപൂജയുമൊക്കെ ചെയ്തു. സങ്കല്പനിയമങ്ങൾ ആചരിച്ച് ജിതേന്ദ്രിയനായി ഫലങ്ങൾമാത്രം ഭക്ഷിച്ച്, നിത്യവും അടുത്ത് ഔഷധികളും ഫലങ്ങളും കൊണ്ടുവന്നുവെച്ച്, വന്നുചേരുന്ന അതിഥികളേയും പൂജിച്ചു. ഇപ്രകാരം ശാന്തമായ ജീവിതം വളരെക്കാലം അവൻ നയിച്ചു.

അവൻെറ ആശ്രമത്തിൽ സംഗതിവശാൽ ഒരു മുനി കയറിവന്നു. ആ മുനിയെ ശൂദ്രൻ പൂജിച്ച് സന്തോഷിപ്പിച്ചു. അനുകൂലമായ വാക്കുകൾ പറഞ്ഞ് മഹർഷി പോയി. തേജസ്വിയും സംശിതവ്രതനുമായ ആ മഹർഷി ഇങ്ങനെ പല പ്രാവശ്യം ശൂദ്രൻെറ 'ആശ്രമ'ത്തിൽ വന്ന് ശൂദ്രനെ കണ്ടു പോകുന്നത് പതിവായി രാജാവേ!

അങ്ങനെ ഒരുദിവസം ആ മുനിയോട് ശൂദ്രൻ പറഞ്ഞു: 'അല്ലയോ മുനേ, എനിക്കു പിതൃകാര്യം ചെയ്യുവാൻ അനുഗ്രഹം നല്കണം.' അങ്ങനെയാകട്ടെ എന്ന് ആ വിപ്രൻ പറഞ്ഞു. ശൂദ്രൻ ശുചിയായി പാദ്യം ആ മുനിക്ക് അവിടെ കൊണ്ടുവന്നുവെച്ചു. പിന്നെ ദർഭപ്പുല്ലും വന്യൗഷധികളും കൊണ്ടുവന്നുവെച്ചു. പിന്നെ തെക്കോട്ടു തിരിച്ച് ദർഭപ്പുല്ലു കൊണ്ടുണ്ടാക്കിയ പുൽപ്പായ പടിഞ്ഞാറോട്ടു തിരിഞ്ഞ് അന്യായമായി വെച്ചതുകണ്ട് ആ മുനി ശൂദ്രനോടു പറഞ്ഞു. 'കിഴക്കോട്ടു തലയായി ശുചിയായി വടക്കോട്ടു തിരിച്ചുവെയ്ക്കുക.'

ഋഷി പറഞ്ഞമാതിരിതന്നെ അവൻ എല്ലാംചെയ്തു. മേധാവിയായ അവൻ ദർഭാദികളൊക്കെ മുനി ഉപദേശിച്ച മാതിരിയൊക്കെ ചെയ്തു. പിന്നെ ഹവ്യകവ്യവിധാനങ്ങളും അനുഷ്ഠിച്ചു. മഹർഷി കാണിച്ചമാതിരിയൊക്കെ അവൻ ചെയ്തു. അങ്ങനെ പിതൃകാര്യങ്ങൾ അനുഷ്ഠിച്ച് അവൻ പോയി.

പിന്നെ കുറേക്കാലം ചെന്നപ്പോൾ തപസ്വിയായ ശൂദ്രൻ പ്രായാധിക്യംമൂലം മൃതനായി. അവൻ ചെയ്ത പുണ്യകർമ്മത്തിൻെറ ഫലമായി ആ ശൂദ്രമഹർഷി അടുത്ത ജന്മത്തിൽ ഒരു മഹാരാജാവിൻെറ വംശത്തിൽ വന്നു പിറന്നു. ഇവനെ കഴിഞ്ഞ ജന്മത്തിൽ ഉപദേശിച്ച മുനിയും മരിച്ചു പോയി. അവൻ വീണ്ടും പുരോഹിതൻെറ കുലത്തിൽ വിപ്രനായി വന്നു പിറന്നു. ഭരതർഷഭാ! ഇങ്ങനെ പണ്ടത്തെ ശൂദ്രൻ രാജാവായി, പണ്ടത്തെ മുനി പുരോഹിതനായി, വീണ്ടും ജന്മമെടുത്ത് അവർ വിദ്യാകുശലന്മാരായി വളർന്നു. മുനി അഥർവ്വവേദം പഠിച്ചുറച്ചു. കല്പയോഗത്തിലും, ജ്യോതിഷത്തിലും മഹാജ്ഞാനിയായി. സാംഖ്യത്തിലും അവന്ന് പ്രീതി വർദ്ധിച്ചുവന്നു. അങ്ങനെയിരിക്കെ രാജവംശത്തിൽപ്പിറന്നവൻെറ അച്ഛൻ മരിക്കുകയാൽ അവൻ രാജാവായി അഭിഷേകം ചെയ്യപ്പെട്ടു. അങ്ങനെ അവൻ രാജാവായപ്പോൾ കഴിഞ്ഞ ജന്മത്തിലെ മുനിയെ അവൻ തൻെറ പുരോഹിതനാക്കി പൗരോഹിത്യാഭിഷേചനവും ചെയ്തു. അങ്ങനെ രാജാവിൻെറ പുരോഹിതനായി അവൻ സുഖിച്ചു.

രാജ്യം വേണ്ടപോലെ ഭരിച്ച് ധർമ്മപ്രകാരം പ്രജകളെ രക്ഷിക്കുന്ന രാജാവ് പുണ്യാഹങ്ങളിലും, സദാ ധർമ്മകാര്യങ്ങളിലും നിരതനായിരിക്കുന്ന പുരോഹിതനെ നോക്കി പുഞ്ചിരിതൂകുകയും പൊട്ടിച്ചിരിക്കുകയും ചെയ്യുക പതിവായി. പല പ്രാവശ്യവും തൻെറ നേരെ രാജാവ് അകാരണമായി ഹസിക്കുന്നതു കണ്ട് അവന്ന് മനസ്സിൽ ഒരു ഖേദമുണ്ടായി.

ഒരു ദിവസം ആരുമില്ലാത്ത സന്ദർഭംനോക്കി അനുകൂലമായ പല കാര്യവും സംസാരിക്കുന്നതിന്നിടയ്ക്ക്, സൗഹാർദ്ദത്തോടെ ഇണങ്ങിനില്ക്കുന്ന സന്ദർഭത്തിൽ, രാജാവിനോട് ആ പുരോഹിതൻ ചോദിച്ചു. 'അല്ലയോ രാജാവേ, അങ്ങയിൽനിന്ന് ഞാൻ ഒരു വരം ആഗ്രഹിക്കുന്നു മഹാശയാ!' എന്ന് ആവശ്യപ്പെട്ടു''

രാജാവ് പറഞ്ഞു: ''അങ്ങയ്ക്ക് ഒരു വരമോ? നൂറു വരം വേണമെങ്കിൽ തരാമല്ലോ. അങ്ങയിലുള്ള സ്നേഹവും ബഹുമാനവും നിമിത്തം അങ്ങയ്ക്കു തരുവാൻ വയ്യാത്തതായ ഒന്നും എനിക്കില്ല''

പുരോഹിതൻ പറഞ്ഞു: ''അങ്ങ് എന്നിൽ പ്രീതനാണെങ്കിൽ ഞാൻ ഒരു വരം മാത്രമാണ് ആഗ്രഹിക്കുന്നത്. അങ്ങ് പ്രതിജ്ഞ ചെയ്യണം, സത്യം പറയണം. പൊളി ഇക്കാര്യത്തിൽ പറയരുത്.''

ഭീഷ്മൻ പറഞ്ഞു: ''രാജാവ് അവനോട് സത്യം പറയാമെന്നു ശപഥം ചെയ്തു. 'അറിവുള്ളതാണെങ്കിൽ പറയാം, അറിയാത്തത് പറ്റില്ലല്ലോ!''

പുരോഹിതൻ പറഞ്ഞു: ''എല്ലായ്പോഴും പുണ്യാഹത്തിലും, ധർമ്മകർമ്മങ്ങളിലും, ശാന്തിഹോമത്തിലും ഭവാൻ എന്നെ നോക്കി ചിരിക്കുന്നതിൻെറ കാരണമെന്താണ്? ഭവാൻ എൻെറ നേരെ ഹസിക്കുമ്പോൾ ഞാൻ ലജ്ജിച്ചുപോകുന്നു. ആശയാൽ ശപഥം ചെയ്യിച്ച എന്നോട് ഭവാൻ സത്യം പറയണേ! രാജാവേ, അങ്ങയുടെ ചിരിയിൽ വ്യക്തമായ ചില കാരണങ്ങൾ ഉണ്ടാകും. അങ്ങ് പാഴായി ചിരിക്കുകയില്ല. അതറിയുവാനുള്ള ആഗ്രഹം ചെറുതല്ല. അങ്ങ് അതു ശരിയായി പറഞ്ഞുകേൾപ്പിക്കണേ!''

രാജാവ് പറഞ്ഞു: ''ഇപ്രകാരം അങ്ങ് ആവശ്യപ്പെട്ടാൽ പറയുവാൻ വയ്യാത്തതായാലും തീർച്ചയായും പറയണമല്ലോ. അല്ലയോ ബ്രാഹ്മണാ, ഭവാൻ മനസ്സുവെച്ച് കേൾക്കുക. കഴിഞ്ഞ ജന്മത്തിൽ നടന്ന കാര്യമാണിത്. അത് ഭവാൻ മനസ്സിലാക്കുക. എൻെറ കഴിഞ്ഞ ജന്മത്തെക്കുറിച്ച് എനിക്ക് ഓർമ്മവരുന്നുണ്ട്. കരുതലോടെ ഭവാൻ കേൾക്കുക.

ഞാൻ കഴിഞ്ഞ ജന്മത്തിൽ ഒരു ശൂദ്രനായിരുന്നു. അക്കാലത്ത് ഞാൻ തപസ്സുചെയ്തു. അങ്ങയാണെങ്കിൽ ഉഗ്രതപസ്വിയായ ഒരു മുനിയുമായിരുന്നു ദ്വിജോത്തമാ! ബ്രാഹ്മണാ, അങ്ങ് എന്നിൽ പ്രീതനായി അനുഗ്രഹബുദ്ധിയോടെ എനിക്കു പിതൃകർമ്മം നടത്തുവാനുള്ള വൈദികോപദേശം നല്കി. ബൃസി, ദർഭ, ഹവ്യകവ്യങ്ങൾ എന്നിവയിൽ മുനിസത്തമാ, അർഹതയില്ലാത്ത ശൂദ്രനായ എനിക്ക് ഉപദേശം നല്കി. അതുകൊണ്ട് അങ്ങ് മോക്ഷമാർഗ്ഗത്തിലെ

ത്താതെ വീണ്ടും എൻെറ പുരോഹിതനായി ജന്മമെടുക്കേണ്ടതായി വന്നുകൂടി. അല്ലയോ വിപ്രേന്ദ്രാ! ഞാൻ രാജാവുമായി ജനിച്ചു. കാലത്തിൻെറ വൈപരീത്യം നോക്കൂ എനിക്ക് അങ്ങ് ഉപദേശിച്ചിട്ട് ഇങ്ങനെ ഒരു ഫലം നേടി. ഇത് ഓർമ്മയുളളവനായ എനിക്ക് അങ്ങ് വൈദികകർമ്മം അനുഷ്ഠിക്കുമ്പോൾ ചിരിവരികയാണ് ദ്വിജോത്തമാ! നിന്നെ പരിഹസിക്കുകയല്ല. ഞാൻ അത് ഒരിക്കലും ചെയ്യുകയില്ല. ഭവാൻ എൻെറ ഗുരുവാണല്ലോ! ഭവാൻ എൻെറ ചിരി കണ്ട് എന്നെ തെറ്റിദ്ധരിച്ചതിൽ എനിക്കു വ്യസനം തോന്നുന്നു. ഭവാൻെറ ജന്മത്തെപ്പറ്റി ഞാൻ ഓർക്കുമ്പോഴാണ് എനിക്കു ചിരിവരുന്നത്. അങ്ങ് മഹാതപസ്വിയായിരുന്നു. ആ ഫലമെല്ലാം ഈ അനർഹനിലുണ്ടായ ഉപദേശംമൂലം നശിച്ചുപോയി. ഭവാൻ പുരോഹിതത്വം ഉപേക്ഷിച്ച് ആത്മാവിൻെറ ഭാവിനന്മയ്ക്കുവേണ്ടി ശ്രമിക്കുക. ഇനി ഭവാന് ഇതിനേക്കാൾ കീഴോട്ടിറങ്ങിയ മട്ടിലുളള ഒരു ജന്മത്തിന്നിടവരാതിരിക്കട്ടെ ബ്രാഹ്മണാ! അങ്ങ് ദ്രവ്യം വാങ്ങിക്കൊളളുക! അല്ലയോ സത്തമാ, ഭവാൻ പൂതാത്മാവായാലും.''

ഭീഷ്മൻ പറഞ്ഞു: ''ഇങ്ങനെ അവിടെനിന്ന് ആ ബ്രാഹ്മണനെ രാജാവു വിട്ടയച്ചു. ആ വിപ്രൻ തനിക്കു ലഭിച്ച ധനവും, ഭൂമിയും, ഗ്രാമങ്ങളും എല്ലാം ദാനംചെയ്തു. അസംഖ്യം ദാനങ്ങൾചെയ്തു. കൃച്ഛ്റങ്ങളായ ദാനങ്ങളും ദ്വിജശ്രേഷ്ഠർ പറഞ്ഞപ്രകാരം ചെയ്തു. തീർത്ഥാടനം ചെയ്ത് പലവിധം ദാനങ്ങളും ചെയ്തു. വിപ്രന്മാർക്ക് പശുക്കളെ ദാനം ചെയ്തു. അങ്ങനെ ആത്മവാനായ ആ ബ്രാഹ്മണൻ പൂതാത്മാവായി പുണ്യാശ്രമത്തിലെത്തി തപസ്സു ചെയ്തു. പിന്നെ ആ ബ്രാഹ്മണസത്തമൻ പരമമായ സിദ്ധി പ്രാപിക്കുകയും ചെയ്തു. ആശ്രമത്തിൽ എല്ലാവർക്കും ആ മുനി സമ്മതനായി. ഇപ്രകാരം രാജാവേ, ആ മഹർഷി വളരെയേറെ കഷ്ടപ്പെട്ടു. ഒരിക്കലും ബ്രാഹ്മണൻ താഴ്ന്ന ജാതിക്കാരെ വേദം പഠിപ്പിക്കരുത്. പാത്രം നോക്കിയേ ഉപദേശിക്കാവൂ. അല്ലെങ്കിൽ ഇത്തരത്തിൽ കഷ്ടപ്പെടേണ്ടതായി വന്നുകൂടും. വാക്കിൽ ബ്രാഹ്മണന്ന് ആഗ്രഹം ഉണ്ടാകരുത്. താഴ്ന്നജാതിക്കാരെ വേദം പഠിപ്പിക്കുകയുമരുത്. ബ്രാഹ്മണന്നും, ക്ഷത്രിയന്നും, വൈശ്യന്നും വേദം പഠിപ്പിക്കാം. അതിൽ തെറ്റില്ല രാജാവേ! എന്നാൽ ചണ്ഡാലനെ പഠിപ്പിക്കരുത്. സത്തുക്കളല്ലാത്തവർക്ക് വേദം ഉപദേശിക്കരുത്. ധർമ്മത്തിൻെറ മാർഗ്ഗം സൂക്ഷ്മമാണ്. അകൃതാത്മാക്കൾക്ക് അത് അറിയുകയില്ല. ബുദ്ധിക്ക് നല്ല പക്വത വന്നവർക്കേ അത് മനസ്സിലാക്കുവാൻ കഴിയുകയുളളൂ. അതുകൊണ്ട് മുനിമാർ ആദരവോടെ മൗനം ആചരിക്കുന്നു. അസംബന്ധമായി വല്ലതും പറഞ്ഞേക്കുമോ എന്ന ഭയംകൊണ്ട് അധികമൊന്നും മുനിമാർ സംസാരിക്കാറില്ല രാജാവേ! സത്യവും ആർജ്ജവവുമുളള ഗുണാഢ്യരായ ധാർമ്മികന്മാർ ദുരുക്തമായ വാക്കു പറഞ്ഞുപോയാൽ അതുകൊണ്ട് ദുഷ്കൃതം അവരെ ബാധിക്കും. അർഹതയില്ലാത്തവന്നു ബ്രാഹ്മണൻ ഉപദേശം നല്കരുത്. അതുകൊണ്ട് ആപത്ത് വന്നുകൂടും. അതുകൊണ്ട് ധർമ്മം ഇച്ഛിക്കുന്ന ജ്ഞാനി ആലോചിച്ചുറച്ചേ പറയാവൂ. സത്യംകൊണ്ടുളള കച്ചവടം നടത്തുന്ന ധനകാംക്ഷി നശിക്കുകതന്നെ ചെയ്യും. ചോദിച്ചാൽ അതിന്നു മറുപടി ആലോചിച്ചേ പറയാവൂ. ധാർമ്മികമായ ഉപദേശം കൊടുക്കുന്നതിൽ തെറ്റില്ല.

ഇങ്ങനെയുളള ഉപദേശം ഞാൻ നിനക്കു നല്കുന്നു. മഹാക്ലേശം പറ്റുന്നതായ ഉപദേശം ആർക്കും നല്കരുത്.''

## 11. ശ്രീരുക്മിണീസംവാദം - ലക്ഷ്മിയുടെ അധിവാസം എവിടെയൊക്കെയാണെന്നു പറയുന്നു -

യുധിഷ്ഠിരൻ പറഞ്ഞു: ''എങ്ങനെയുളള പുരുഷനിലും സ്ത്രീയിലുമാണ് അല്ലയോ ഭാരതാ, താതാ, പത്മയായ ശ്രീദേവി അധിവസിക്കുന്നത്? അത് അല്ലയോ പിതാമഹാ, പറഞ്ഞാലും.''

ഭീഷ്മൻ പറഞ്ഞു: ''ഇതിൽ നിന്നോട് ഞാൻ വർണ്ണിച്ചു പറഞ്ഞുതരാം. ഞാൻ കേട്ടവിധം നടന്ന ആ സംഭവം പറയാം. ഒരുദിവസം ദേവകീപുത്രൻെറ സന്നിധിയിൽവെച്ച് രുക്മിണീദേവി, മകരധ്വജൻെറ മാതാവായ രുക്മിണീദേവി, നാരായണനിലിരുന്നു വിളങ്ങുന്ന പത്മാലയയായ ശ്രീയോട്, നേരെനോക്കി കൗതൂഹലംകൊണ്ട് കണ്ണുവിടർന്ന്, ഇപ്രകാരം ചോദിച്ചു.

രുക്മിണി പറഞ്ഞു: ''ദേവീ, നീ ഏതേതു ഭൂതങ്ങളെ ഭജിക്കുന്നു? ഏതേതിലാണ് ചെന്നിരിക്കുന്നത്? നീ ഒഴിവാക്കുന്നത് ഏതൊക്കെയാണ്? മൂന്നു ലോകത്തിന്നും അധിപനായ ദേവൻെറ കാന്തേ, നീ പറയൂ. ഭവതി മഹർഷിതുല്യമായ തപോനിയമങ്ങളോടുകൂടിയവളാണല്ലൊ. എല്ലാം തത്ത്വമായി പറഞ്ഞുകേൾക്കുവാൻ ഞാൻ കാംക്ഷിക്കുന്നു.'

ഇപ്രകാരം ചോദിക്കപ്പെട്ട ഇന്ദുമുഖിയായ ലക്ഷ്മീദേവി ഗരുഡധ്വജനായ ദേവൻെറ മുമ്പിൽവെച്ച് മധുരമായ സ്വനത്തോടെ മനോഹരമായ വാക്കുകൾ പ്രീതിയോടെ ഇപ്രകാരം പറഞ്ഞു.

ശ്രീ പറഞ്ഞു: ''ഞാൻ എന്നും ഇരിക്കുന്നത് എവിടെയാണെന്നു പറയാം. ഞാൻ സുഭഗനിൽ ഇരിക്കുന്നു. പ്രഗല്ഭനിൽ ഇരിക്കുന്നു. സമർത്ഥനായ നരനിൽ ഇരിക്കുന്നു. വേലയെടുക്കുന്ന നരനിൽ ഇരിക്കുന്നു. ക്രോധമില്ലാത്തവനിൽ ഇരിക്കുന്നു. ദേവന്മാരെ പൂജിക്കുന്നവനിൽ ഇരിക്കുന്നു. കൃതജ്ഞനിൽ ഇരിക്കുന്നു. ജിതേന്ദ്രിയനിൽ ഇരിക്കുന്നു. സത്ത്വവാനിൽ ഇരിക്കുന്നു. ഇങ്ങനെയുളളവരിലാണ് ദേവീ, ഞാൻ അധിവസിക്കുന്നത്.

ഞാൻ വേല ചെയ്യാത്തവനിൽ വാഴുകയില്ല. നാസ്തികനിൽ (ദൈവവിശ്വാസമില്ലാത്തവനിൽ) ഞാൻ വാഴുകയില്ല. സാങ്കരികനിൽ വാഴുകയില്ല. കൃതഘ്നനിൽ വാഴുകയില്ല. സ്വഭാവംതെറ്റി നടക്കുന്നവനിൽ വാഴുകയില്ല. ക്രൂരവാക്കു പറയുന്നവനിൽ വാഴുകയില്ല. ചതിയന്മാരിൽ ഞാൻ വാഴുകയില്ല. ഗുരുദ്രോഹികളിൽ ഞാൻ വാഴുകയില്ല.

തേജസ്സും ബലവും സത്ത്വവും ഇല്ലാത്തവരിലും ക്ലേശിക്കുന്നവരിലും തൊട്ടതിലൊക്കെ കോപിക്കുന്നവരിലും ഞാൻ വാഴുന്നതല്ല. മനോരഥം മറച്ചുവെയ്ക്കുന്നവരിലും ഞാൻ വസിക്കുന്നതല്ല. തനിക്ക് ശോഭനമായ ഒരു ഭാവിയുണ്ടാകണമെന്ന് ആഗ്രഹിക്കാത്തവനിൽ ഞാൻ വാഴുന്നതല്ല! സ്വഭാവത്താൽത്തന്നെ ഉളളുകെട്ടവനിൽ ഞാൻ വാഴുന്നതല്ല. വല്ലതും അല്പം നല്കിയാൽ സന്തോഷിക്കുന്ന അല്പന്മാരിലും ഞാൻ വസിക്കുന്നതല്ല.

തൻെറ കർമ്മം തെറ്റാതെ അനുഷ്ഠിക്കുന്നവനിൽ ഞാൻ വാഴും. ധർമ്മജ്ഞന്മാരിൽ ഞാൻ വാഴും, വൃദ്ധന്മാരെ സേവിക്കുന്നവരിൽ ഞാൻ വാഴും, ദാന്തിമാനിൽ ഞാൻ വാഴും, കൃതാത്മാവിൽ ഞാൻ വാഴും, ക്ഷാന്തനിൽ ഞാൻ വാഴും, ദാക്ഷ്യമുളളവനിൽ ഞാൻ വാഴും. ദാന്തിയും ക്ഷാന്തിയുമുളള സ്ത്രീജനങ്ങളിലും ഞാൻ വാഴുന്നതാണ്.

സത്യസ്വഭാവവും ആർജ്ജവവും ഉളളവരിൽ ഞാൻ വാഴും. ദേവന്മാരേയും ദ്വിജന്മാരേയും പൂജിക്കുന്ന ആർദ്രശീലകളായ സ്ത്രീകളിൽ ഞാൻ വാഴും.

തൻെറ ഗൃഹത്തിലെ വസ്തുക്കൾ അടുക്കിയൊതുക്കി വൃത്തിയാക്കിവെക്കാതെ ചിന്നിച്ചിതറിയിടുന്നവളിൽ ഞാൻ വസിക്കുകയില്ല. ഗൃഹകർമ്മങ്ങൾ നോക്കാത്തവളിൽ ഞാൻ വസിക്കുകയില്ല. ഭർത്താവിനോട് എതിർത്ത് എതിരായി സംസാരിക്കുന്നവളിൽ ഞാൻ വസിക്കുകയില്ല.

അന്യരുടെ വീട്ടിൽപ്പോയി താമസിക്കുവാൻ ആഗ്രഹിക്കുന്ന സ്ത്രീകളിൽ ഞാൻ വസിക്കുകയില്ല. നാണംകെട്ട പെണ്ണുങ്ങളിൽ ഞാൻ വസിക്കുകയില്ല. പതിവ്രതകളായ സ്ത്രീകളിൽ ഞാൻ വസിക്കും. ശുഭാംഗികളിലും ചമഞ്ഞൊരുങ്ങി ഭംഗിയായി നടക്കുന്നവരിലും ഞാൻ വസിക്കുന്നതാണ്. സത്യവ്രതാരിലും പ്രിയദർശിനിമാരിലും സൗഭാഗ്യമുള്ളവരും ഗുണങ്ങളുള്ളവരുമായ സ്ത്രീകളിലും ഞാൻ അധിവസിക്കും.

പാപം ചെയ്യുന്നവരും, വൃത്തികെട്ടു നടക്കുന്നവരും, അന്യരെ നിന്ദിക്കുന്നവരും, മനസ്സിന്നു കരുത്തില്ലാത്തവരും, ശുണ്ഠിയെടുക്കുന്നവരും, എപ്പോഴും ആലസ്യമുള്ളവരും, നിദ്ര ചെയ്യുവാൻ എപ്പോഴും ഇഷ്ടമുള്ളവരും, എപ്പോഴും കിടക്കുന്നവരുമായ, സ്ത്രീകളെ ഞാൻ തള്ളിക്കളയും. ഞാൻ അവരിൽ വസിക്കുകയില്ല.

രഥാദികളായ യാനങ്ങൾ, സുന്ദരികളായ കന്യകമാർ, ഭൂഷണജാലങ്ങൾ, യജ്ഞങ്ങൾ, വർഷിക്കുന്ന മേഘമാലകൾ, വികസിച്ച താമരപ്പൂക്കൾ, ശരൽക്കാലനഭസ്സിലെ നക്ഷത്രജാലങ്ങൾ, ഗജങ്ങൾ, ഗോഷ്ഠങ്ങൾ, ശുഭമായ ആസനങ്ങൾ, വികസിച്ച താമരകൾനിറഞ്ഞ സരസ്സുകൾ, ഹംസങ്ങളും ക്രൗഞ്ചങ്ങളും, കളകളാലാപം ഉതിർക്കുന്ന നദികൾ, കരയ്ക്കു വൃക്ഷങ്ങൾ നിരന്ന് തപസ്വികളും സിദ്ധന്മാരും ദ്വിജന്മാരും സേവിക്കുന്ന ആരണ്യങ്ങൾചേർന്ന ജലം നിറഞ്ഞ നദിയുടെ തീരങ്ങൾ – ഇവയിലെല്ലാം ഞാൻ അധിവസിക്കുന്നു. കളഹംസങ്ങളാൽ ജലത്തിൽ ഓളമുണ്ടാക്കുന്ന നദികൾ, മത്തദ്വീപങ്ങൾ, വൃക്ഷഭങ്ങൾ, രാജാക്കൾ, സിംഹാസനം, വീരപുരുഷന്മാർ, നിത്യവും അഗ്നിക്ക് ആഹുതി നല്കുന്ന ഗൃഹങ്ങൾ ഇവയിലെല്ലാം ഞാൻ എപ്പോഴും വസിക്കുന്നു.

സ്വാദ്ധ്യായന്മാരായ ബ്രാഹ്മണരിലും, ധർമ്മിഷ്ഠനായ ക്ഷത്രിയനിലും, കൃഷിയിൽ ഏർപ്പെടുന്ന വൈശ്യനിലും, എന്നും ശുശ്രൂഷിക്കുന്ന ശൂദ്രനിലും ഞാൻ അധിവസിക്കുന്നു.

നാരായണനിൽ ഞാൻ ഹൃദയം ഒന്നായി, ശരീരമായി, സർവ്വഭാവത്തിലും അനുരൂപമായി വസിക്കുന്നു. അവനിലാണ് ധർമ്മം പൂർണ്ണമായി നില്ക്കുന്നത്. ബ്രഹ്മണ്യത്വവും പ്രിയത്വവും അവനിൽ പൂർണ്ണമായി നില്ക്കുന്നു. ഞാൻ ഒരിടത്തും സാക്ഷാൽ രൂപത്തിൽ ഇരിക്കുകയില്ല. ഞാൻ ഭാവത്തോടെ അധിവസിക്കുന്ന ആ പുരുഷൻ ധർമ്മത്തിൽ ഉന്നതിയെ പ്രാപിക്കും, കീർത്തിമാനാകും, സമ്പന്നനാകും, മറ്റുള്ളവർക്ക് കാമ്യനാകും.''

**12. ഭംഗാസ്വനോപാഖ്യാനം – സ്ത്രീപുരുഷസംയോഗത്തിൽ സ്ത്രീയാണ് കൂടുതൽ സുഖം അനുഭവിക്കുന്നതെന്ന് തെളിയിക്കുന്ന ഭംഗാസ്വനൻെറ കഥ –**

യുധിഷ്ഠിരൻ പറഞ്ഞു: ''സ്ത്രീപുരുഷന്മാരുടെ സംസർഗ്ഗത്തിൽ ആർക്കാണ് സ്പർശജമായ രസം കൂടുതൽ? ഈ സംശയത്തിൽ രാജാവേ, അങ്ങ് ശരിയായി വിവരിച്ചുതരണേ!''

ഭീഷ്മൻ പറഞ്ഞു: ''ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. പണ്ട് ഇന്ദ്രനും, ഭംഗാസ്വനനും തമ്മിലുണ്ടായ ഒരു വൈരമാണ് കഥയുടെ വിഷയം.

പണ്ട് ഭംഗാസ്വനൻ എന്ന രാജാവ് വലിയ ധർമ്മിഷ്ഠനായിരുന്നുവെങ്കിലും അദ്ദേഹം പുത്രനില്ലാതെ ദുഃഖിച്ചു. പുത്രലാഭത്തിന്നായി ഒരു യജ്ഞം ചെയ്തു. തപോബലനായ ആ രാജർഷി അഗ്നിഷ്ടുതം എന്ന യജ്ഞം ചെയ്തു. അത് അന്യർക്ക് പുത്രലാഭത്തിനുള്ളതാണ്. പുത്രന്മാരെ കാമിക്കുന്നവർ പൂർവ്വാർജ്ജിതപാപത്തിന്ന് പ്രായശ്ചിത്തമായി ചെയ്തുവരുന്ന യജ്ഞമാണ്. അത് ഇന്ദ്രന്ന് ഇഷ്ടമില്ലാത്ത യജ്ഞമാണ്.

ഭംഗാസ്വനരാജാവ് യജ്ഞംചെയ്യുന്നത് മഹാഭാഗനും, സുരേശ്വരനുമായ ഇന്ദ്രൻ അറിഞ്ഞു. നിയതാശയനായ രാജർഷിയെ ദ്രോഹിക്കുവാൻ ഇന്ദ്രൻ പഴുതുനോക്കിക്കൊണ്ടിരുന്നു. അവൻ വളരെ ശ്രമിച്ചിട്ടും കുറ്റമൊന്നും കണ്ടെത്തിയില്ല. കുറേക്കാലം കഴിഞ്ഞ് രാജാവ് നായാട്ടിന്നു പോയി. ഇത് പറ്റിയ സന്ദർഭംതന്നെ!' എന്നുകണ്ട് ഇന്ദ്രൻ രാജാവിനെ മോഹിപ്പിച്ചു. രാജാവ് ഇന്ദ്രനാൽ മോഹിപ്പിക്കപ്പെട്ടവനായി. അവൻ ഒറ്റയ്ക്ക് അവിടെ കുതിരയാൽ ചുററിക്കറക്കപ്പെട്ടു. രാജാവ് വിശപ്പും ദാഹവും സഹിക്കാതെ കാട്ടിൽ ചുറ്റിക്കറങ്ങി, ദാഹിച്ചു കുഴങ്ങി പലയിടത്തും ചെന്നു.

അങ്ങനെ അവൻ ചുറ്റിത്തിരിയുമ്പോൾ നല്ല ജലം നിറഞ്ഞ ഒരു പൊയ്ക കണ്ടു. അവൻ ആ പൊയ്ക കണ്ടപ്പോൾ സന്തോഷിച്ച് കുതിരയെ ഇറക്കി വെള്ളം കുടിപ്പിച്ചു. വെള്ളം കുടിച്ച കുതിരയെ ഒരു മരത്തിൽക്കെട്ടി. പിന്നെ രാജാവ് പൊയ്കയിൽ ഇറങ്ങി വെള്ളം കുടിച്ച്, അതിൽ മുങ്ങിക്കുളിച്ചു. അത്ഭുതംതന്നെ! കുളിച്ചു കയറിയപ്പോൾ രാജാവ് ഒരു പെണ്ണായി മാറിയിരിക്കുന്നു!

രാജാവ് ദേഹത്തിലാസകലം നോക്കി. താൻ പെണ്ണായി മാറിയതുകണ്ടപ്പോൾ ലജ്ജയായി, അവൻ അടിമുതൽ മുടിവരെ ഇളകിപ്പോയി. ഗാഢമായി സർവ്വാത്മനാ ചിന്തിച്ചു. വ്യാകുലേന്ദ്രിയനായി. 'ഞാൻ എങ്ങനെ ഇനി കുതിരപ്പുറത്തു കയറും? പുരത്തിൽ എങ്ങനെ പ്രവേശിക്കും? അഗ്നിഷ്ടുതമെന്ന യാഗംചെയ്ത് നൂറുപുത്രന്മാരും എനിക്കുണ്ടായി. മഹാബലന്മാരായ അവരോട് ഞാൻ എന്തു പറയും? തൻെറ ഭാര്യയോടെന്തു പറയും? പൗരന്മാരോടും നാട്ടുകാരോടും എന്തു പറയും? തനുത്വവും, മാർദ്ദവും, ക്ലീബത്വവും സ്ത്രീകൾക്കു ചേർന്നതാണ്. പുരുഷന്നു ചേർന്നത് വീര്യം, വ്യായാമം, കാർക്കശ്യം എന്നീ ഗുണങ്ങളാണ്. ഇപ്പോൾ എന്തായി എൻെറ നില? പുരുഷഗുണങ്ങളൊക്കെപ്പോയി! പൗരുഷം കെട്ടുപോയി. എന്താണ് സ്ത്രീത്വം എന്നിൽ വരാൻ കാരണം. സ്ത്രീയായനിലയ്ക്ക് ഇനി കുതിരയുടെ പുറത്തു കയറിക്കൂടുവാൻ ശ്രമിക്കാമോ? എന്തായാലും വരുന്നതു വരട്ടെ എന്നുവെച്ച് സഹജമായ സ്ത്രീദൗർബ്ബല്യത്തോടെ ആ രാജാവ് – അല്ല അവൾ – കുതിരപ്പുറത്തു പണിപ്പെട്ടു പൊത്തിപ്പിടിച്ചു കയറി ഒരുവിധം രാജധാനിയിൽ കയറിച്ചെന്നു. രാജാവിൻെറ ഭാര്യയും, മക്കൾ നൂറുപേരും, ഭൃത്യന്മാരും, പൗരജാനപദന്മാരുമെല്ലാം അത്ഭുതത്തോടെ രാജാവിനെക്കണ്ട് വളരെയേറെ വിസ്മയിച്ചു. 'ഇതാര്!' എന്ന് അത്ഭുതത്തോടെ നോക്കി. പിന്നെ പെണ്ണായ ആ രാജാവ് ഭംഗിയായി ഇങ്ങനെ പറഞ്ഞു: 'ഞാൻ നായാട്ടിന്ന് പടയോടുകൂടി പോയല്ലോ. ദൈവയോഗത്താൽ ഞാൻ ഒറ്റയ്ക്കായി ഘോരമായ കാട്ടിൽ ഉഴന്നുകയറി. ആ വലിയ കാട്ടിൽ ദാഹിച്ചു ചുറ്റിക്കറങ്ങുമ്പോൾ, ചുണകെട്ട് ആർത്തനായി വലഞ്ഞുനടക്കുമ്പോൾ, ഒരു മനോഹരമായ പൊയ്ക കണ്ടു. വളരെ പക്ഷികൾ അതിൽ കളിക്കുന്നതായും കണ്ടു. മുമ്പ് അഹങ്കരിച്ച ഞാൻ ആ പൊയ്കയിൽ ഇറങ്ങിയ ഉടനെ ദൈവയോഗത്താൽ ഒരു പെണ്ണായിത്തീർന്നു. നിങ്ങൾക്ക് ഇപ്പോൾ എന്നെക്കണ്ടിട്ടു മനസ്സിലാകുന്നില്ലെന്ന് നിങ്ങളുടെ അത്ഭുതകരമായ നിൽപ്പും പെരുമാറ്റവുംകൊണ്ട് ഞാനറിയുന്നു. എൻെറ പേര് ഭംഗാസ്വനൻ എന്നാണ്. ഞാൻ നിങ്ങളുടെ രാജാവാണ്. എൻെറ ഗോത്രവുംമറ്റും കേൾക്കണോ!' ഇങ്ങനെ ഭാര്യയോടും, മക്കളോടും, മന്ത്രിമാരോടും ആ രാജാവ് പറഞ്ഞു. പിന്നെ പുത്രന്മാരെ വിളിച്ച് ആ പെണ്ണായ രാജാവ് ഇപ്രകാരം പറഞ്ഞു: 'എൻെറ പുത്രന്മാരെ, നിങ്ങൾ സസന്തോഷം രാജ്യം ഭരിച്ചുകൊള്ളുവിൻ. ഞാൻ ഇതാ കാട്ടിലേക്കു പോകുന്നു.' ഇപ്രകാരം നൂറു മക്കളോടും പറഞ്ഞ് പെണ്ണായ അദ്ദേഹം കാട്ടിലേക്കു പോയി.

അങ്ങനെ അവൾ പോയി. ആശ്രമത്തിൽ ഒരു തപസ്വിയെ ആശ്രയിച്ചു. ആ തപസ്വി അവളെ ഭാര്യയായി സ്വീകരിച്ചു. അദ്ദേഹത്തിൽനിന്ന് അവൾക്ക് നൂറു സന്താനങ്ങളുണ്ടായി. ഒരുദിവസം അവൾ അവരെ നൂറുപേരേയും രാജധാനിയിലേക്ക് കൂട്ടിക്കൊണ്ടുപോയി. മുമ്പെ ഉണ്ടായ, ആണായിരിക്കുമ്പോൾ ഉണ്ടായ, നൂറുമക്കളോടും പറഞ്ഞു. 'മക്കളേ! ഞാൻ ആണായിരുന്ന കാലത്തുണ്ടായ മക്കളാണല്ലോ നിങ്ങൾ നൂറുപേർ. ഇപ്പോൾ പെണ്ണായ ഞാൻ പ്രസവിച്ചുണ്ടായവരാണ് ഈ നൂറുപേരും. ഇവരെ നിങ്ങൾ സ്വീകരിക്കുവിൻ. നിങ്ങൾ ഒത്തൊരുമിച്ച് ഏകോദരസഹോദരഭാവത്തിൽ ജീവിക്കുവിൻ. ഭ്രാതാക്കൾ ഒന്നിച്ച് രാജ്യസുഖങ്ങൾ അനുഭവിക്കുവിൻ.

ഈ വാക്കുകേട്ട് അവർ ഒന്നിച്ചുചേർന്ന് രാജധാനിയിൽ വസിച്ച് രാജകീയമായ സുഖങ്ങൾ അനുഭവിച്ചു. ഭ്രാതൃത്വംമൂലം അവർ ഒന്നിച്ച് മുഖ്യമായ ആ രാജ്യംവാണ് സുഖമായി വസിക്കുന്ന കാലത്ത് അവരെക്കണ്ട് ഇന്ദ്രന്നു മനസ്സിൽ അസൂയയും കോപവുമുണ്ടായി.

അങ്ങനെയിരിക്കെ ഒരുദിവസം ശതക്രതു എന്നു പ്രസിദ്ധനായ ദേവേന്ദ്രൻ ഒരു ബ്രാഹ്മണൻെറ രൂപത്തിൽ രാജധാനിയിൽ കയറിച്ചെന്ന് ആ സഹോദരന്മാരെ തമ്മിൽ ഛിദ്രിപ്പിച്ചു. 'ഭ്രാതാക്കൾ തമ്മിൽ സൗഭ്രാത്രം എന്നതു ലോകത്തിലില്ല. ഒരച്ഛൻെറ മക്കൾ തമ്മിൽ കാണുന്നില്ല. പിന്നെ നിങ്ങളിൽ എന്താണീക്കാണുന്നത്? രാജ്യത്തിന്നുവേണ്ടി സുരന്മാരും അസുരന്മാരും തമ്മിൽ തർക്കിച്ചു. രണ്ടുകൂട്ടരും കാശ്യപൻെറ മക്കളാണ്. നിങ്ങൾ ഭംഗാസ്വനൻെറ മക്കളാണ് നൂറുപേരും. മറ്റേവരോ, ഒരു താപസൻെറ മക്കളാണ്. പിന്നെ എങ്ങനെയാണ് ഈ താപസന്മാരുടെ മക്കൾക്കു രാജ്യത്തിൽ അവകാശമുണ്ടാവുക? ദൈത്യന്മാരും, അമർത്ത്യന്മാരും കാശ്യപൻെറ മക്കളാണെന്നു നിങ്ങൾക്കറിയില്ലേ? നിങ്ങളുടെ അച്ഛൻെറ രാജ്യമാണ് ഈ താപസൻെറ മക്കൾ അനുഭവിക്കുന്നത്.' ഇങ്ങനെ ഇന്ദ്രൻ ബ്രാഹ്മണവേഷം ധരിച്ച് ഏഷണി പറഞ്ഞുകൊടുത്ത് അവരെ ഭിന്നിപ്പിച്ച് അതൃപ്തി മൂത്തപ്പോൾ വഴക്കായി. വഴക്കുമൂത്ത് തമ്മിൽ പ്രഹരമായി. അങ്ങനെ തമ്മിലടിച്ച് ഇരുനൂറു സന്താനങ്ങളും മരിച്ചുപോയി.

തൻെറ എല്ലാ മക്കളും മരിച്ചുപോയി എന്നറിഞ്ഞ് ആ താപസസ്ത്രീ ദുഃഖത്തിൽ മുഴുകി കരഞ്ഞു. ഈ സമയത്ത് ഒരു വിപ്രൻെറ വേഷത്തിൽ ഇന്ദ്രൻ അവളുടെ അടുത്തു ചെന്നു. വാസവൻ ചോദിച്ചു. 'അല്ലയോ വരാനനേ, നീ എന്താണ് കരയുന്നത്? ആ സ്ത്രീ ബ്രാഹ്മണനെനോക്കി സങ്കടപ്പെട്ടു പറഞ്ഞു. അല്ലയോ ബ്രാഹ്മണാ! എൻെറ ഇരുന്നൂറു മക്കളും കാലത്താൽ ഹനിക്കപ്പെട്ടു. ഞാൻ രാജാവായിരുന്ന കാലത്ത് എനിക്കു നൂറു മക്കളുണ്ടായിരുന്നു. സ്വന്തരൂപത്തിൽ ഉണ്ടായവരാണ് അവർ ബ്രാഹ്മണോത്തമാ! ഒരിക്കൽ വേട്ടയ്ക്കുപോയി ഞാൻ കൊടുംകാട്ടിൽ വഴി തെറ്റിയുഴന്നു. ഒരു സരസ്സിലിറങ്ങിയ ഉടനെ ഞാൻ പെണ്ണായി. രാജ്യത്തിൽ പുത്രനെ വാഴിച്ച് ഞാൻ പിന്നെ കാടു കയറി. അങ്ങനെ ഞാൻ കാട്ടിൽച്ചെന്ന് ഒരു മുനിയോടുകൂടി ആശ്രമത്തിൽ വസിക്കുമ്പോൾ അദ്ദേഹത്തിൽനിന്ന് എനിക്കു നൂറു മക്കളുണ്ടായി. ഞാൻ ആ നൂറുപേരേയും രാജധാനിയിലേക്കു കൊണ്ടുപോയി. മുമ്പെ ഉണ്ടായവരുടെകൂടെ വസിപ്പിച്ചു. അവർക്കു തമ്മിൽ കാലയോഗത്താൽ വൈരം ജനിച്ചു. അങ്ങനെ അവർ വഴക്കടിച്ച് എല്ലാവരും മരിച്ചു. വിധി ദുഃഖത്തിലാഴ്ത്തിയ ഞാൻ ഇങ്ങനെ മാഴ്കുകയാണ്.' ഇപ്രകാരം ദുഃഖിക്കുന്ന അവളെ നോക്കി ഇന്ദ്രൻ പരുഷമായി പറഞ്ഞു.

ഇന്ദ്രൻ പറഞ്ഞു: 'ഭദ്രേ, മുമ്പ് നീ എനിക്ക് ദുസ്സഹമായ ദുഃഖമുണ്ടാക്കി. നീ എനിക്കിഷ്ടമില്ലാത്ത യജ്ഞംചെയ്തു. എന്നെ ആ യജ്ഞത്തിൽ ആഹ്വാനം ചെയ്തില്ല. അങ്ങനെ ചെയ്തതുമൂലം ഞാൻ നിന്നിൽ പകവീട്ടിയതാണ്. ദുർബുദ്ധേ, നിനക്ക് മനസ്സിലായോ? ഞാൻ ഇന്ദ്രനാണ്!'

ഇന്ദ്രനെ കണ്ടപ്പോൾ ആ രാജർഷി അവൻെറ പാദത്തിൽ നമസ്കരിച്ച് ഇപ്രകാരം പറഞ്ഞു: 'അല്ലയോ ഇന്ദ്രാ! അങ്ങ് പ്രസാദിച്ചാലും. ആ ക്രതു പുത്രകാമത്താൽ ചെയ്തുപോയതാണ്. അതിൽ ഭവാൻ ക്ഷമിക്കണം. അല്ലയോ ദേവശാർദ്ദൂലാ! അതിൽ ഭവാൻ എൻെറ നേരേ ക്ഷമിക്കണേ!'

അവൻ ഇപ്രകാരം പറഞ്ഞ് നമിച്ചപ്പോൾ സന്തുഷ്ടനായ ദേവേന്ദ്രൻ അവന്നു വരം നല്കി. 'രാജാവേ, നിനക്ക് ഏതു മക്കളാണ് ജീവിക്കേണ്ടത് അതു പറഞ്ഞാലും. സ്ത്രീയായിരിക്കുമ്പോൾ ഉണ്ടായവർ ജീവിക്കണോ പുരുഷനായിരുന്നപ്പോൾ ഉണ്ടായവർ ജീവിക്കണോ?''

ഇതുകേട്ട് ആ താപസസ്ത്രീ തൊഴുതുകൊണ്ട് ഇന്ദ്രനോടു പറഞ്ഞു: 'സ്ത്രീയായിരിക്കുമ്പോൾ എനിക്കുണ്ടായ മക്കൾ ജീവിക്കട്ടെ വാസവാ!' ഇതു കേട്ടപ്പോൾ ഇന്ദ്രൻ അത്ഭുതപ്പെട്ടു. ഇന്ദ്രൻ അവളോട് ചോദിച്ചു.

ഇന്ദ്രൻ പറഞ്ഞു: ''പുരുഷനായിരിക്കുമ്പോൾ ഉണ്ടായ വരായ നിൻെറ പുത്രന്മാർ നിനക്കു ദ്വേഷ്യരായോ? സ്ത്രീയായിരിക്കുമ്പോൾ ജാതരായവരോട് എന്താണ് ഇത്ര സ്നേഹം തോന്നുവാൻ കാരണം? അതിൻെറ രഹസ്യം കേൾക്കുവാൻ എനിക്ക് മോഹമുണ്ട്. അത് എന്നോട് നീ പറയുക.''

സ്ത്രീ പറഞ്ഞു: ''പെണ്ണിനാണ് അധികം സ്നേഹം. ആണിന് അപ്രകാരമുളള സ്നേഹാധിക്യമില്ല. അതുകൊണ്ട് ഞാൻ പെണ്ണായിരുന്നപ്പോൾ ഉണ്ടായ മക്കൾ ജീവിക്കട്ടെ ഇന്ദ്രാ!''

ഭീഷ്മൻ പറഞ്ഞു: ''അവൾ ഇപ്രകാരം പറഞ്ഞതു കേട്ട് ദേവേന്ദ്രൻ പ്രീതനായി ഇങ്ങനെ പറഞ്ഞു: 'അല്ലയോ സത്യവാദി നീ, നിൻെറ മക്കൾ എല്ലാവരും ജീവിക്കട്ടെ! അല്ലയോ രാജേന്ദ്രാ! നീ ഇച്ഛിക്കുന്ന വരം എന്നിൽനിന്നും വരിക്കൂ സുവ്രതാ! നീ എന്നിൽനിന്ന് പുരുഷത്വമോ സ്ത്രീത്വമോ ഏതാണ് കാംക്ഷിക്കുന്നത്? ഏതാണു വേണ്ടതെന്നു പറയൂ!'

സ്ത്രീ പറഞ്ഞു: 'ശക്രാ! എനിക്ക് സ്ത്രീത്വംതന്നെ മതി. പുരുഷനാകേണ്ടാ, അതിനെപ്പറ്റി ഞാൻ ചിന്തിക്കുന്നേയില്ല വാസവാ!'

അവൾ ഇപ്രകാരം പറഞ്ഞതുകേട്ട് ദേവേന്ദ്രൻ അത്ഭുതത്തോടെ ആ സ്ത്രീയോട് ചോദിച്ചു: 'അല്ലയോ മഹാശയാ! പുരുഷത്വം ഉപേക്ഷിച്ച് നീ എന്താണ് സ്ത്രീത്വം മതിയെന്നു പറയുന്നത്?'

ഇന്ദ്രൻ ചോദിച്ചതു കേട്ട് പെണ്ണായിത്തീർന്ന രാജസത്തമൻ ഇപ്രകാരം മറുപടി പറഞ്ഞു: 'സ്ത്രീക്ക് എപ്പോഴും പുരുഷസംഗത്തിൽ വളരെ കൂടുതലായ പ്രീതി ഉണ്ടായിരിക്കും. ഈയൊരു കാരണംകൊണ്ട് സ്ത്രീത്വംതന്നെ എനിക്കു മതിയെന്ന് ഞാൻ വരിക്കുന്നു. സ്ത്രീത്വത്തിൽ ഞാൻ അധികമായി രമിക്കുന്നു. ഞാൻ ഈ പറഞ്ഞതു സത്യമാണ് ദേവസത്തമാ! ഞാൻ സ്ത്രീഭാവത്താൽ തുഷ്ടയാണ്. അല്ലയോ ത്രിദശാധിപാ, അങ്ങ് സസന്തോഷം പോയാലും!'

'അങ്ങനെയാണെങ്കിൽ അങ്ങനെയാകട്ടെ!' എന്ന് അവളോടു യാത്രപറഞ്ഞ് ഇന്ദ്രൻ സ്വർഗ്ഗത്തിലേക്കു പോയി. ഇങ്ങനെ രാജേന്ദ്രാ! സ്ത്രീപുരുഷസംയോഗത്തിൽ സ്ത്രീക്കാണ് കൂടുതൽ പ്രീതിയെന്ന് വ്യക്തമായിരിക്കുന്നു.''

**13. ലോകയാത്രാനുകഥനം - വാക്കുകൊണ്ടും മനസ്സുകൊണ്ടും ശരീരംകൊണ്ടും പാപംചെയ്യരുത് -**

യുധിഷ്ഠിരൻ പറഞ്ഞു: ''ലോകയാത്രയിൽ ഹിതം നോക്കു

ന്ന മർത്ത്യൻ എന്താണു ചെയ്യേണ്ടത്? ലോകയാത്ര സുഖമാകണമെങ്കിൽ ഏതു നിലയാണ് മർത്ത്യൻ അവലംബിക്കേണ്ടത്?''

ഭീഷ്മൻ പറഞ്ഞു: ''ദേഹംകൊണ്ടു മൂന്നുവിധം കർമ്മമുണ്ട്, വാക്കുകൊണ്ടു നാലുവിധം കർമ്മമുണ്ട്, മനസ്സുകൊണ്ടു മൂന്നുവിധം കർമ്മമുണ്ട്. ഇങ്ങനെ പത്തുകൂട്ടം കർമ്മം ഉപേക്ഷിക്കണം. പ്രാണനെ നശിപ്പിക്കൽ, കക്കൽ, അന്യന്റെ ഭാര്യയെ പ്രാപിക്കൽ. ഇവ മൂന്നും ശരീരംകൊണ്ടു വർജ്ജിക്കേണ്ട കർമ്മങ്ങളാണ്. അത് ഉപേക്ഷിച്ചേ തീരൂ. ദുർജ്ജനങ്ങളുമായുള്ള സംഭാഷണം, പാരുഷ്യം, നുണപറയൽ, ഏഷണികൂട്ടൽ, ഇവ നാലും വാക്കുകൊണ്ടുള്ള ദുഷ്കർമ്മമാണ്. ഇവ നാലും പറയുകയോ വിചാരിക്കുകയോ ചെയ്യരുത്. പരധനത്തിൽ ഇച്ഛയില്ലായ്മ, എല്ലാ ജീവികളിലും താല്പര്യം, താൻ ചെയ്യുന്ന കർമ്മത്തിന്റെ ഫലം താൻ അനുഭവിക്കുമെന്നുള്ള വിചാരം ഇവ മൂന്നും മനസ്സുകൊണ്ടു ചെയ്യേണ്ട കർമ്മമാണ്. അതു ചെയ്യണം. അതുകൊണ്ടു ദേഹം, വാക്ക്, മനസ്സ് ഇവകൊണ്ട് ഒരിക്കലും മർത്ത്യൻ അശുഭം ചെയ്യരുത്. ശുഭംചെയ്താൽ ശുഭഫലവും അശുഭം ചെയ്താൽ അശുഭഫലവും ചെയ്തവന്നു സിദ്ധിക്കും.''

**14. മേഘവാഹനോപാഖ്യാനം - കൃഷ്ണൻ യുധിഷ്ഠിരനോട് ശിവന്റെ മാഹാത്മ്യം പറയുന്നു-** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ ഗംഗാപുത്രാ! അങ്ങ് ജഗൽപതിയുടെ, മഹേശ്വരന്റെ, നാമങ്ങൾ കേട്ടിട്ടുണ്ടല്ലോ. പിതാമഹനും ഈശനുമായ ശംഭുവിന്റെ എല്ലാ നാമങ്ങളും കേൾക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. ബഭ്രുവും, വിരൂപനും, ദേവാസുരഗുരുവും, ശങ്കരനും, അവ്യക്തനും, സ്വയംഭൂവും, വിശ്വകാരണനും, മഹാദേവനുമായ മഹേശ്വരന്റെ പുണ്യനാമങ്ങൾ പറഞ്ഞാലും.''

ഭീഷ്മൻ പറഞ്ഞു: ''ധീമാനും മഹാദേവനുമായ ശംഭുവിന്റെ ഗുണങ്ങൾ വർണ്ണിക്കുന്നതിന്നുള്ള കഴിവ് എനിക്കില്ല. ആ ദേവൻ സർവ്വഗനാണ്. ഒരു ദിക്കിൽ നോക്കിയാലും കാണുന്നവനുമല്ല. ബ്രഹ്മാവിന്നും വിഷ്ണുവിന്നും, സുരേശ്വരന്നും അവൻ സ്രഷ്ടാവാണ്, പ്രഭുവാണ്, ബ്രഹ്മാദികൾ തുടങ്ങി പിശാചുക്കൾവരെയുള്ള സകല ദേവന്മാരും അവനെ പൂജിക്കുന്നു. പ്രകൃതിക്കും പുരുഷന്നും മേലെയായി അവൻ നില്ക്കുന്നു. തത്ത്വം കാണുന്നവരായ യോഗീന്ദ്രന്മാർക്കും മുനീന്ദ്രന്മാർക്കും വിചിന്ത്യനാണ് അവൻ. അവർ ധ്യാനിച്ച് അവനെപ്പറ്റി അറിയുന്നു.

അക്ഷരം (നാശമില്ലാത്ത), പരമം, ബ്രഹ്മം, സത്ത്, അസത്ത്, എല്ലാം അവൻതന്നെ. പുരുഷപ്രകൃതിക്ഷോഭം തന്റെ തേജസ്സാൽ അവൻചെയ്യുന്നു. ബ്രഹ്മാവിനെപ്പോലും സൃഷ്ടിച്ചവനാണ് ദേവദേവനായ ആ പ്രജാപതി. ധീമാനായ ആ ദേവദേവന്റെ ഗുണം ആർക്കു പറയാൻ കഴിയും?

ജന്മം, മൃത്യു, ജര എന്നിവയോടുകൂടിയ മർത്ത്യൻ മരണത്തിന്നധീനനാണ്. അങ്ങനെയുള്ള ഏതൊരുത്തന്നാണ് ശിവനെപ്പറ്റി അറിയാൻകഴിയുന്നത്? ശംഖചക്രഗദാധാരിയായ നാരായണനൊഴികെ ശംഭുവിന്റെ മാഹാത്മ്യമറിയുവാൻ ശക്തനായി വേറെ ആരുമില്ല.

വിദ്വാനും, ഗുണശ്രേഷ്ഠനും, വിഷ്ണുവും അത്യന്തദുർജ്ജയനുമായ ഇവൻ, ദിവ്യദൃക്കുള്ള തേജസ്വി, യോഗദൃഷ്ടികൊണ്ടു ശങ്കരന്റെ ഗുണങ്ങളെ കാണുന്നു. കൃഷ്ണനായ മഹാത്മാവ് രുദ്രനെ ഭജിച്ച് ലോകം വ്യാപിച്ചവനായി. ആ ദേവനെ ബദരിയിൽ തപസ്സുചെയ്ത് പ്രസാദിപ്പിച്ചു. ഭാരതാ! സർവ്വലോകത്തിൽവെച്ച് ഏറ്റവും പ്രിയതരനാവുകയും, സർവ്വധനത്തേക്കാളും പ്രിയതരനാവുകയും ചെയ്തു. ആയിരം വർഷം കൃഷ്ണൻ മഹേശ്വരനെ തപസ്സുചെയ്തു വരം വാങ്ങി. വിശ്വാചാര്യനും മഹേശ്വരനുമായ ശിവനെ കൃഷ്ണൻ യുഗംതോറും പ്രീതിപ്പെടുത്തി മഹാത്മാവിന്റെ പരമമായ ഭക്തിയിൽ പ്രീതനായി. മഹാത്മാവും ജഗത്യോഗിയുമായ ഭവാന്റെ ഐശ്വര്യം പ്രത്യക്ഷമായി അവ്യയനും അച്യുതനുമായ ഹരി ദർശിച്ചു. അവനെക്കാൾ മേലെയായി ഞാൻ ഒന്നും കാണുന്നില്ല ഭാരതാ! ദേവദേവന്റെ നാമങ്ങളെല്ലാം പറയുവാൻ മഹാബാഹുവായ ഇവനെ മാത്രമേ ശക്തനായി ഞാൻ കാണുന്നുള്ളൂ. മഹേശ്വരന്റെ സത്യമായ ഐശ്വര്യങ്ങൾ അപ്രകാരമാണ് രാജാവേ!''

വൈശമ്പായനൻ പറഞ്ഞു: ''എന്നു പറഞ്ഞ് ഭീഷ്മൻ യശോനിധിയായ കൃഷ്ണനോട് ഭവാന്റെ മാഹാത്മ്യത്തെക്കുറിച്ച് ഇപ്രകാരം പറഞ്ഞു.''

ഭീഷ്മൻ പറഞ്ഞു: 'സുരാസുരഗുരോ, ദേവാ, വിഷ്ണോ! ശിവന്റെ വിശ്വരൂപന്റെ മാഹാത്മ്യം യുധിഷ്ഠിരൻ ചോദിച്ചതു കേട്ടില്ലേ? ദേവന്റെ സഹസ്രനാമം ഋഷിയായ തണ്ഡി ബ്രഹ്മയോനി, പണ്ട് ബ്രഹ്മലോകത്തിൽവെച്ച് ബ്രഹ്മാവിനോട് ഉണർത്തിയിട്ടുണ്ടല്ലോ. അങ്ങനെയുള്ള തപോധനന്മാരായ ദ്വൈപായനപ്രഭൃതികളായ, സുവ്രതഋഷിമാർ അങ്ങയിൽനിന്ന് ആ തിരുനാമം കേട്ടുകൊള്ളട്ടെ! ധ്രുവമായി നില്ക്കുന്നവനും എപ്പോഴും സന്തോഷമുള്ളവനും, ഹോതാവും, ഹോത്രിയും, വിശ്വഗുരുവും, വിശ്വസ്രഷ്ടാവും, മുണ്ഡിയും, കപാലിയുമാണ് ആ ദേവൻ.''

വാസുദേവൻ പറഞ്ഞു: ''ശരിക്ക് ഈശ്വരന്റെ കർമ്മഗതി കാണുവാൻ സാദ്ധ്യമല്ല. ഹിരണ്യഗർഭാദ്യന്മാരായ ഇന്ദ്രൻമുതലായ ദേവന്മാരും മുനീന്ദ്രന്മാരും അതിന്നു ശക്തരല്ല. ഈശ്വരന്റെ ഭവനം സൂക്ഷ്മരൂപങ്ങൾ ദർശിക്കുന്ന ആദിത്യന്മാർക്കുപോലും കാണുവാൻ സാദ്ധ്യമല്ല. ഇങ്ങനെയുള്ള മഹാത്മാവിന്റെ ഗതിയെ കേവലമർത്ത്യന്ന് എങ്ങനെ കാണുവാൻ കഴിയുന്നു? അസുരഘ്നനായ ആ ദേവന്റെ ചില ഗുണങ്ങൾ ഞാൻ ആ വ്രതേശന്നു ചേർന്നവിധം തന്നെ നിങ്ങൾക്കു പറഞ്ഞുതരാം.''

വൈശമ്പായനൻ പറഞ്ഞു: ''ഇപ്രകാരം പറഞ്ഞ് ഈശ്വരൻ മഹാത്മാവിന്റെ ഗുണങ്ങൾ, ആചമിച്ചു ശുചിയായി, ഇങ്ങനെ ആ ധീമാന്റെ ഗുണങ്ങളെ പറഞ്ഞു.''

വാസുദേവൻ പറഞ്ഞു: ''അല്ലയോ ബ്രാഹ്മണരേ! നിങ്ങളും, അല്ലയോ യുധിഷ്ഠിരാ! അങ്ങയും, നദീപുത്രാ! ഭവാനും കപർദ്ദിയുടെ നാമങ്ങൾ കേട്ടാലും. ഞാൻ സാംബന്നുവേണ്ടി ചെയ്ത ദുഷ്കരമായ തപസ്സിനെപ്പറ്റിയും, ഭഗവാനെ ശരിക്കു സമാധിയിൽ കണ്ടതും ഞാൻ പറയാം, നിങ്ങൾ കേട്ടാലും!

ശംബരനെ ധീമാനായ രുക്മിണീപുത്രൻ വധിച്ചതിന്നുശേഷം അവിടെനിന്ന് പന്ത്രണ്ടുവർഷങ്ങൾ കഴിഞ്ഞപ്പോൾ ഒരുദിവസം എന്നോട് ജാംബവതി, പ്രദ്യുമ്നൻ, ചാരുദേഷ്ണൻ മുതലായ രുക്മിണീസുതന്മാരെ നോക്കി പുത്രലബ്ധിയിലുള്ള ആഗ്രഹത്തോടെ എന്റെ സമീപത്തു വന്നു പറഞ്ഞു യുധിഷ്ഠിരാ! 'ശൂരനും, ബലവാന്മാരിൽ ശ്രേഷ്ഠനും, മനോഹരരൂപനും, അകന്മഷനും, അങ്ങയോടു തുല്യം കാന്തിമാനുമായ ഒരു പുത്രനെ അങ്ങ് എനിക്കു നല്കിയാലും. അച്യുതാ, ഏറെനാളായി കൊതിക്കുന്ന അങ്ങനെയുള്ള ഒരു പുത്രനെ നല്കുന്നതിൽ ഇനി വൈകരുതേ. അങ്ങയ്ക്ക് അപ്രാപ്യമായി ഈ മൂന്നുലോകത്തിലും ഒന്നുമില്ലല്ലോ. അങ്ങു വിചാരിച്ചാൽ വേറെ ലോകംതന്നെ സൃഷ്ടിക്കുവാൻ കഴിയുമെന്ന് എനിക്കറിയാം. പന്ത്രണ്ടു വർഷം വ്രതമെടുത്ത് വിശുദ്ധനായി ഈശനെ ഭജിച്ച് രുക്മിണിക്കു പുത്രന്മാരെ ജനിപ്പിച്ചു. ചാരുദേഷ്ണൻ, സുചാരു, ചാരുവേഷൻ, യശോധനൻ, ചാരുശ്രവസ്സ്, പ്രദ്യുമ്നൻ, ശംഭു,

ചാരുയശസ്സ്, ചാരുവിക്രമൻ എന്നിവരെല്ലാം രുക്മിണിക്കുണ്ടായ മക്കളാണ്. അല്ലയോ മധുസൂദനാ, അപ്രകാരം എനിക്കും ഒരു സന്താനത്തെ നല്കിയാലും!' ഇപ്രകാരം ആ ദേവി എന്നോടു പറഞ്ഞപ്പോൾ ഞാൻ ആ സുമദ്ധ്യമയോടു പറഞ്ഞു. ഞാൻ നിൻെറ ആഗ്രഹം നിർവ്വഹിച്ചുകൊള്ളാം. ഞാൻ അതിന്നുവേണ്ടി വ്രതാനുഷ്ഠാനത്തിന്നൊരുങ്ങുന്നു. ഞാൻ ശിവനെ ഭജിക്കുന്നതിന്നു പോവുകയാണ്.'

ഇതുകേട്ടപ്പോൾ അവൾ എന്നോടു പറഞ്ഞു: 'മഹാശയാ, അങ്ങ് പോവുക! ജയത്തിനും ശിവത്തിനുമായി ഗമിച്ചാലും. ബ്രഹ്മാവും, ശിവനും, കാശ്യപനും, വാനവരും, സരിത്തുക്കളും, ക്ഷേത്രങ്ങളും ഔഷധികളും, യജ്ഞവാഹനും, ഛന്ദസ്സും, ഋഷികളും, ഊഴിയും, ആഴികളും, ദക്ഷിണ സ്തോമവൃക്ഷഗ്രഹപിതാക്കളും, ദേവപത്നീ ദേവ കന്യാദേവമാതാക്കളും, മന്വന്തരങ്ങളും, ഗോക്കളും, ഹരിയും, ചന്ദ്രസൂര്യന്മാരും, സാവിത്രിയും, ബ്രഹ്മവിദ്യയും, ഋതുക്കളും, മന്ധരവും, ലവം, മുഹൂർത്തം, നിമേഷം, യുഗപര്യയം എന്നിവയും, എല്ലാവരും ഭവാനെ രക്ഷിക്കട്ടെ! സുഖമായ കാര്യലാഭത്തിന്നായി അല്ലയോ യാദവാ, ഭവാൻ പോയാലും. പ്രമാദം കൂടാതെ, ക്ലേശംകൂടാതെ, സന്മതേ, ഭവാൻ യാത്രപോയാലും.'

ഇപ്രകാരം സ്വസ്ത്യയനംചെയ്ത് കപീന്ദ്രകന്യകയുടെ അനുമതിയോടുകൂടി നരാഗ്ര്യനായ കൃഷ്ണൻ അച്ഛൻേറയും അമ്മയുടേയും, രാജാവായ ആഹുകൻേറയും സമീപത്തെത്തി. വിദ്യാധരരാജാവിൻെറ പുത്രി ദുഃഖാർത്തയായി പറഞ്ഞ വൃത്താന്തം ഉണർത്തിച്ചു. അവരുടെയെല്ലാം സമ്മതം മുറയ്ക്കുവാങ്ങി. എൻെറ വേർപാടിൽ ദുഃഖിക്കുന്ന ഗദനോടും, ബലഭദ്രനോടും യാത്രപറഞ്ഞു. അവരെല്ലാം ഉടനെ പറഞ്ഞു: 'ഭവാന് അവിഘ്നമായി തപസ്സു വർദ്ധിക്കട്ടെ!'

ഗുരുജനങ്ങളുടെ സമ്മതംവാങ്ങി ഗരുഡനെ മനസ്സിൽ ധ്യാനിച്ചു. ഉടനെ ഗരുഡൻ വന്നു. അവൻെറ ചുമലിൽ ഞാൻ കയറി. അവൻ ക്ഷണംകൊണ്ട് എന്നെ ഹിമാദ്രിയിലെത്തിച്ചു. പിന്നെ ഞാൻ ഗരുഡനെ പറഞ്ഞയച്ചു.

ഞാൻ ആ പർവ്വതത്തിൽ അത്ഭുതകരമായ പല വസ്തുക്കളും ദർശിച്ചു. തപസ്സുചെയ്യുവാൻ വിചാരിക്കുന്നവർക്കു പറ്റിയ അതിശ്രേഷ്ഠമായ, അത്ഭുതകരമായ ഒരു ക്ഷേത്രം കണ്ടു. അതു ദിവ്യനും, വൈയാഘ്രപദ്യനുമായ ഉപമന്യു എന്ന മഹർഷിയുടെ ആശ്രമമാണ്. ആ സ്ഥലം ദേവഗന്ധർവ്വാർച്ചിതവും, ബ്രഹ്മലക്ഷ്മിയുള്ള ഇടവുമായിരുന്നു. അവിടം ധവം, കകുഭം, കദംബം, കേരവൃക്ഷം, കുരവകം, കേതകം, ജംബു, പാടലം, വടം, വരുണകം, വത്സനാഭം, വില്വം, സരളം, കപീത്ഥം, പ്രിയാളം, സാലം, താലം, ബദരി, ഇംഗുദം, പുന്ന, അശോകം, ആമ്രം, അതിമുക്തകം, ഇരിപ്പ, കൊന്ന, ചമ്പകം, പിലാശു ഇങ്ങനെ പല കാട്ടുവൃക്ഷങ്ങളും, മനോഹരമായി പൂവും കായുമായി നില്ക്കുന്നു. പലതരം ലതകളും ചുറ്റിപ്പടർന്ന് പൂത്തുനില്ക്കുന്നു. ധാരാളം വാഴകൾ തിങ്ങി അഴകാർന്നു നില്ക്കുന്നു. പലതരം പക്ഷികളും ചിന്നുന്ന ഫലവൃക്ഷങ്ങൾ നിറഞ്ഞു നില്ക്കുന്നു. സ്ഥാനംതോറും പലയിടത്തും വെച്ചിരിക്കുന്ന ഭസ്മകൂടങ്ങൾ കാണാം. രുരു, മാൻ, കുരങ്ങ്, സിംഹം, പുലി എന്നിവ ധാരാളം ചുറ്റിസ്സഞ്ചരിക്കുന്നു. പുള്ളിമാനും, മയിലും. പൂച്ചയും, പാമ്പ്, മറ്റു പല മൃഗങ്ങൾ, പോത്ത്, കരടി എന്നിവയുംചേർന്ന് ഓടിനടക്കുന്നു. മദംചേർന്ന ആനകളും, സന്തോഷത്തോടെ പറക്കുന്ന ഖഗജാലങ്ങളും ആ കാട്ടിൽ ധാരാളം കാണുമാറായി. പുതിയ പുഷ്പങ്ങളണിഞ്ഞ് മഴക്കാറുപോലെ നീലനിറത്തിൽ പ്രകാശിക്കുന്ന വിചിത്രമായ ദ്രുമജാലങ്ങളും അവിടെ ധാരാളമായിക്കണ്ടു. പൂമ്പൊടി ചിന്നി, മദഗന്ധം കലർന്ന്, ദിവ്യസ്ത്രീകളുടെ പാട്ടുംചേർന്ന ഇളംകാറ്റ് സുഖമായി അവിടെയെങ്ങും ചുറ്റിവീശി. ധാരാനിനാദവും, മയിലിൻെറ നാദവും, ശുകങ്ങളുടെ ശബ്ദവും ഇടകലർന്ന് ഉദാന്മരായ കിന്നരന്മാരുടെ ഗീതനാദവും ചേർന്നു എന്നു മാത്രമല്ല, സാമവേദംചൊല്ലുന്ന ഗീതവും ആ സ്വനങ്ങളോടെ കലർന്ന് ആ കാട് ഹൃദയഹാരിയായി ശോഭിച്ചു.

എന്നുമാത്രമല്ല, അവിടെ അന്യർക്ക് ചിന്തിക്കുവാൻ പോലും കഴിയാത്ത മാഹാത്മ്യത്തോടുകൂടിയ സരസ്സുകൾ കാണപ്പെട്ടു. പൂക്കൾ മിന്നുന്ന വിശാലമായ അഗ്നിശാലയാൽ ആ ആശ്രമം അലംകൃതമായിരുന്നു. മനോജ്ഞവും, പുണ്യവും, പരിശുദ്ധവുമായ ഗംഗാനദിയാൽ അവിടം ശോഭായമാനമായിരുന്നു. ധർമ്മിഷ്ഠന്മാരിൽ ശ്രേഷ്ഠന്മാരും, ഹുതമായ അഗ്നിയോടു തുല്യത വഹിക്കുന്നവരുമായ മഹർഷിമാർചേർന്ന് അഴകാർന്ന ഇടമാണത്. കാറ്റുണ്ട് ജീവിക്കുന്നവരും, നീർമാത്രം കുടിച്ചു ജീവിക്കുന്നവരും, പരിശുദ്ധാത്മാക്കളും, ധ്യാനനിത്യന്മാരുമായ യോഗികൾ അവിടെയുണ്ട്. ധർമ്മിഷ്ഠന്മാരിൽ ശ്രേഷ്ഠരായ അവർ ഹുതമായ അഗ്നിപോലെ തേജസ്വികളാണ്. അങ്ങനെയുള്ള മഹർഷിമാരാൽ പരിപാവനവും മനോഹരവുമാണ് ആ സ്ഥലം. ചിലർ ധൂമംമാത്രം കഴിക്കുന്നു. ചിലർ വെയിൽമാത്രം കൊണ്ടു ജീവിക്കുന്നു. ചിലർ പാൽമാത്രം കുടിക്കുന്നു. അങ്ങനെയുള്ള ബ്രാഹ്മണർ അവിടെ അധിവസിക്കുന്നു. ഗോവിനെപ്പോലെ ചരിക്കുന്നവരും, അശ്മകുട്ടന്മാരും, ദന്തോലൂഖലിമാരും, മൃഗങ്ങളെപ്പോലെ സഞ്ചരിച്ച് പുല്ലുതിന്നു ജീവിക്കുന്നവരും, പശുക്കുട്ടികളുടെ വായിൽനിന്നൊഴുകുന്ന പതമാത്രം നക്കിക്കുടിച്ച് ജീവിക്കുന്നവരും (ഉപദ്രവം ആർക്കും ചെയ്യാതെ അഹിംസാപരന്മാരായി ജീവിക്കുന്നവർ), സൂര്യരശ്മിമാത്രം പാനംചെയ്ത് ജീവിക്കുന്നവരും, അരയാലിൻെറ കായ്കൾമാത്രം തിന്നു ജീവിക്കുന്നവരും, ജലം മാത്രം പാനം ചെയ്തു ജീവിക്കുന്നവരും, ക്ലേശത്തോടെ അതാതുനിയമം ആചരിക്കുന്നവരുമായ താപസന്മാർ അവിടെ വസിക്കുന്നു, ഇങ്ങനെ അവിടെ പലവിധം താപസികന്മാരേയും കണ്ട് ഞാൻ അങ്ങോട്ടു കയറിച്ചെല്ലുവാൻ തുടങ്ങി.

മാന്യരായ സുരവ്രജങ്ങളാൽ നല്ലപോലെ പൂജിക്കപ്പെട്ടവനായി, പുണ്യമായ വാക്കുകൾകൊണ്ട് പുണ്യവാന്മാരാൽ പൂജിതനായി, മഹാശയന്മാരാൽ അവിടെ ആദരവോടെ സ്വാഗതംചെയ്യപ്പെട്ടവനായി, ഞാൻ നഭസ്സിൽ ചന്ദ്രമണ്ഡലം പോലെ വിളങ്ങി. കീരിയും പാമ്പും, മാനും പുലിയും, പരസ്പരമുള്ള വിരോധംവിട്ട് മിത്രങ്ങളെപ്പോലെ അവിടെ സഞ്ചരിക്കുന്നതായിക്കണ്ടു. മഹാത്മാക്കളുടെ പ്രഭാവത്താൽ, തപോദീപ്തരായ യോഗ്യന്മാർ സന്നിധിചെയ്തതുമൂലം നൈസർഗ്ഗികമായ വൈരംപോലും അവിടെ കാണപ്പെട്ടില്ല. സർവ്വഭൂതമനോഹാരിയായ ആ ശ്രേഷ്ഠാശ്രമഭൂമിയിൽ വേദവേദാംഗരായ വിപ്രശാർദ്ദൂലന്മാർ വാഴുകയാൽ അവിടെ പ്രകൃതിവിരോധംപോലും കാണപ്പെട്ടില്ല. നാനാനിയമങ്ങളിൽ വിഖ്യാതരും യോഗ്യരുമായ ഋഷിമാർ വസിക്കുന്ന ആ ആശ്രമത്തിൽ കയറുമ്പോൾ ഞാൻ ജടാചീരധാരിയായ പ്രഭുവിനെ ദർശിച്ചു. തേജസ്സുകൊണ്ടും തപസ്സുകൊണ്ടും തീപോലെ ഉജ്ജ്വലിക്കുന്ന ശരീരത്തോടുകൂടിയ ബ്രാഹ്മണേന്ദ്രൻ ശിഷ്യരോടുകൂടി അവിടെ വിളങ്ങുന്നു.

ഞാൻ സമീപത്തുചെന്ന് ആ ഋഷിവര്യൻെറ മുമ്പിൽ തലകുമ്പിട്ടു നമസ്കരിച്ചു ഉടനെ ആ ഋഷിവര്യനായ ഉപമന്യു എന്നോടു പറഞ്ഞു: 'അല്ലയോ പുണ്ഡരീകാക്ഷാ, അങ്ങയ്ക്കു സ്വാഗതം! എൻെറ തപസ്സ് സഫലമായിരിക്കുന്നു. ഇന്നിതാ ഞാൻ കാണേണ്ടവനെ കാണുന്നു. അങ്ങ് എന്നെ വന്നു കാണുകയാൽ ഞാൻ കൃതാർത്ഥനായിരിക്കുന്നു.''

ഞാൻ അവനെ കൈകൂപ്പി മൃഗങ്ങളിലും പക്ഷികളിലും അഗ്നിയിലും ധർമ്മത്തിലും ശിഷ്യരിലും എൻെറ അന്വേഷണം, അവയ്ക്കെല്ലാം കുശലമല്ലെ എന്നു ഞാൻ അദ്ദേഹത്തോട് ചോദിച്ചു. ഭഗവാനായ ഋഷി എൻെറ കുശലപ്രശ്നം കേട്ടു വളരെ ഭംഗിയായി സൗമ്യമായി ഇപ്രകാരം പറഞ്ഞു: ''അല്ലയോ കൃഷ്ണാ, ഭവാന് അനുരൂപനായ പുത്രനെ ലഭിക്കും, തീർച്ചയാണ്. ഭവാൻ ഈശാനനായ പരമേശ്വരനെ തപസ്സുകൊണ്ടു സന്തോഷിപ്പിക്കുക. ഇവിടെ മഹാദേവൻ പത്നിയോടൊപ്പം അല്ലയോ അധോക്ഷജാ! ക്രീഡിക്കാറുണ്ട്. ഇവിടെ ഈ ദേവപ്രവരനെ പണ്ട് ദേവന്മാരും മുനീന്ദ്രന്മാരും സത്യം, ദമം, തപസ്സ്, ബ്രഹ്മചര്യം എന്നിവകൊണ്ട് സന്തോഷിപ്പിച്ച് ശുഭമായ ഇഷ്ടങ്ങൾ നേടിയിട്ടുണ്ട് ജനാർദ്ദനാ! തേജസ്സിന്നും തപസ്സിന്നും നിധിയായ ഭഗവാൻ ശുഭാശുഭാഢ്യമായ ഭാവങ്ങൾ വിസർജ്ജിച്ചും ഗ്രസിച്ചും ഇവിടെ അചിന്ത്യനായ ആ ദേവൻ ദേവിയോടൊപ്പം വർത്തിക്കുന്നുണ്ട്. അല്ലയോ ശത്രുഘ്നാ, നീ നിനയ്ക്കുന്നവൻെറ സാന്നിദ്ധ്യം ഇവിടെയുണ്ട്.

പണ്ട് ഹിരണ്യകശിപു എന്ന ദൈത്യൻ മേരുപർവ്വതം കുലുക്കിയവനാണ്. അവൻ പത്തുകോടി സംവത്സരം സുരന്മാരുടെ ഐശ്വര്യം ശർവ്വനെ പ്രസാദിപ്പിച്ച് ഏറ്റുവാങ്ങി. അവൻെറ മഹാനായ പുത്രൻ മന്ദരൻ എന്ന് പ്രസിദ്ധനായവൻ മഹാദേവനിൽനിന്ന് വരം വാങ്ങി ഒരു പത്തുകോടി സംവത്സരം ശക്രനുമായി പോരാടി. ആ ഘോരമായ വിഷ്ണുചക്രവും, ദേവേന്ദ്രൻെറ വജ്രവും ആ 'ഗ്രഹ'ത്തിൻെറ അംഗത്തിൽത്തട്ടി തകർന്നുപോയി കേശവാ! ഭഗവാൻ അങ്ങയ്ക്കു തന്ന ആ ചക്രം അല്ലയോ അനഘാശയാ! വെള്ളത്തിൽ വാഴുന്ന ബലഗർവ്വിയായ ദൈത്യനെ കൊന്നുകളഞ്ഞു. വൃഷാങ്കൻ, മഹാദേവൻ തീർത്തതാണ് അനഘ പ്രഭമായി ജ്വലിക്കുന്ന, തേജോദുർദ്ധർഷമായതും പിനാകിയൊഴികെ മറ്റാർക്കും കാണാൻപറ്റാത്തതും അത്ഭുതകരമായതുമായ സുദർശനമാണ് ഇതെന്ന് അന്നുതന്നെ ഭഗവാൻ പറഞ്ഞു. അതും ധീമാനും ഗ്രഹാത്മാവുമായ അവൻെറ ദേഹത്തിൽത്തട്ടി തകർന്നുപോയി കേശവാ! അവൻെറ ദേഹത്തിൽ ഒരു ശസ്ത്രവും കയറുകയില്ല. നൂറു ചക്രങ്ങളും നൂറു വജ്രങ്ങളും കയറുകയില്ലെന്നുവന്നു.

അങ്ങനെ ബലവാനായ ആ ഗ്രഹൻ വന്നു പീഡിപ്പിക്കുവാൻ തുടങ്ങിയപ്പോൾ ദേവകൾ ശിവൻെറ പ്രസാദമുള്ള അസുരന്മാരാൽ പീഡിതരായി. ഭവാൻ സന്തോഷിച്ച് മറ്റൊരസുരനിൽ, വിദ്യുൽപ്രഭൻ എന്നവനിൽ പ്രസാദിച്ചു ത്രൈലോക്യൈശ്വര്യം ദാനംചെയ്തു. അവൻ നൂറായിരം സംവത്സരം ത്രൈലോക്യൈശ്വര്യം അനുഭവിച്ചു എന്നുതന്നെയല്ല അദ്ദേഹം അവനെ തൻെറ അനുചരനുമാക്കി. അപ്രകാരംതന്നെ അവന്ന് ആയിരം സന്താനങ്ങളുണ്ടാകുവാൻ അനുഗ്രഹിക്കയും ചെയ്തു. രാജ്യത്തിന്ന് ഭഗവാനായ ആ അജൻ കുശദ്വീപം നല്കുകയും ചെയ്തു. അപ്രകാരം മഹാസുരനും ബ്രഹ്മസൃഷ്ടനുമായ ശതമുഖൻ എന്ന മഹാസുരൻ തൻെറ മാംസം മുറിച്ചെടുത്ത് അഗ്നിയിൽ ഹോമിച്ചു. അങ്ങനെ ഒരു നൂറ്റാണ്ടുനിന്ന് തപസ്സുചെയ്തു. ഒടുവിൽ ശിവൻ പ്രസാദിച്ചു. ഭഗവാൻ അവനോട് എന്തുവരമാണ് വേണ്ടതെന്നു ചോദിച്ചു. 'അല്ലയോ ദേവാ, ലോകം മുഴുവൻ എനിക്കാകണം. ശാശ്വതമായ ബലവും, പുതിയ ലോകം സൃഷ്ടിക്കുവാനുള്ള കഴിവും, അല്ലയോ മഹേശ്വരാ, അങ്ങ് എനിക്കു നല്കണം!'

ഭഗവാൻ ശങ്കരൻ പറഞ്ഞു: 'അപ്രകാരംതന്നെ ഭവിക്കട്ടെ!'

പണ്ട് സ്വായംഭുവനായ ക്രതു (ബ്രഹ്മാവ്) പുത്രാർത്ഥമായി തപസ്സുചെയ്തു. യോഗംകൊണ്ട് ആത്മാവിൽ മുന്നൂറുവർഷം നിന്നു. അവന്നും ക്രതുവിന്ന് തുല്യരായ ആയിരം മക്കളെ നല്കി. അല്ലയോ കൃഷ്ണാ! നീ തീർച്ചയായും യോഗേശ്വരനും യോഗഗീതനുമായ ശങ്കരനെ അറിയും.

മഹാധാർമ്മികനായ യാജ്ഞവല്ക്യമഹർഷി മഹാദേവനെ ആരാധിച്ച് വലിയ യശസ്സ് സമ്പാദിച്ചു. യോഗാത്മാവായ, പരാശരനായ വേദവ്യാസൻ ശങ്കരനെ ആരാധിച്ച് വലിയ യശസ്സുനേടി. പണ്ട് ഇന്ദ്രൻ ബാലഖില്യരെ നിന്ദിച്ചു. ക്രുദ്ധരായ അവർ രുദ്രഭഗവാനെ തപസ്സുകൊണ്ടു സന്തോഷിപ്പിച്ചു. അവരോടും പ്രീതനായ ജഗത്പതി പറഞ്ഞു: 'തപസ്സുകൊണ്ടു നിങ്ങൾ സോമഹാരിയായ സുപർണ്ണനെ ഉണ്ടാക്കുന്നതാണ്.' അങ്ങനെ പണ്ട് ഗരുഡൻ ഉണ്ടായി. അമൃതഹരണം ചെയ്തു.

പണ്ട് മഹാദേവൻെറ രോഷംമൂലം ജലം നശിച്ചുപോയി. പിന്നെ ദേവകൾ വേറെ ജലം സപ്തകപാലത്താൽ ഉണ്ടാക്കി. പിന്നെ രുദ്രൻ പ്രസാദിച്ചതിന്നുശേഷമാണ് ഭൂമിയിൽ ജലം ഉണ്ടായത്. ബ്രഹ്മപുത്രനായ അത്രിയുടെ ഭാര്യ ഭർത്താവിനെ ഉപേക്ഷിച്ചു. 'ഇനി ഞാൻ ആ മുനിയുടെ പാട്ടിൽ ഒരിക്കലും നില്ക്കുകയില്ല' എന്നു പറഞ്ഞ് മുനിയെ ഉപേക്ഷിച്ച് അവൾ മഹേശനെ ശരണംപ്രാപിച്ചു. അത്രിയെ ഭയന്ന് അവൾ നിരാഹാരവ്രതമെടുത്ത് ശിവനെ മുന്നൂറു വർഷം ഭജിച്ചു. ദേവൻെറ പ്രസാദം ലഭിക്കുവാൻ അവൾ ഉലക്കമേൽ കിടന്നു. മഹേശ്വരൻ പ്രത്യക്ഷനായി, അവളോട് ചിരിച്ചുപറഞ്ഞു: 'അല്ലയോ തപസ്വിനീ, നിനക്ക് ഭർത്തൃസംയോഗം കൂടാതെതന്നെ ഒരു പുത്രൻ ജനിക്കും. രുദ്രപ്രസാദത്താൽ ഉണ്ടാകും! യാതൊരു സംശയവുമില്ല. നിൻെറ വംശനാമത്താൽ അവൻ ഇഷ്ടംപോലെ സിദ്ധനാകും.' അപ്രകാരം തന്നെ സംഭവിച്ചു.

ഭക്തസൗഖ്യകരനായ ദേവദേവനെ വികർണ്ണനും പ്രസാദിപ്പിച്ച് അനുഗ്രഹം വാങ്ങി. അവൻ സിദ്ധനായി മധുസൂദനാ! സംശിതാത്മാവായ ശാകല്യൻ ഒമ്പതു നൂറ്റാണ്ടുകാലം മനോയജ്ഞത്താൽ ഭവാനെ ആരാധിച്ചു കേശവാ! ഭഗവാൻ അവനിൽ സന്തോഷിച്ച് 'നീ ഗ്രന്ഥകാരനാകും' എന്നു പറഞ്ഞു. 'ഉണ്ണീ, നിനക്ക് അക്ഷയമായ കീർത്തി മൂന്നു ലോകത്തിലും ഉണ്ടാകും. മഹർഷിമാർ ഉണ്ടാകുന്ന നിൻെറ വംശം ക്ഷയിക്കുന്നതല്ല. നിൻെറ പുത്രനായ ദ്വിജശ്രേഷ്ഠൻ ''സൂത്രകാരനു'മാകും.'

സാവർണ്ണിയായി ഒരു ഋഷി കൃതയുഗത്തിൽ പ്രസിദ്ധനായി ഉണ്ടായി. അവൻ ഇരുപതു നൂറ്റാണ്ടുകാലം ഇവിടെ തപസ്സുചെയ്ത് ഭഗവാനെ പ്രത്യക്ഷനാക്കി. ഭഗവാൻ അവന്ന് വരം നല്കി. 'ഞാൻ നിന്നിൽ സന്തുഷ്ടനാകുന്നു. നീ പ്രസിദ്ധനായ ഒരു ഗ്രന്ഥകാരനാകും. നിൻെറ കീർത്തിക്ക് യാതൊരു ജരയും നാശവും പറ്റുന്നതല്ല.'

ശക്രനും പണ്ട് കാശിയിൽവെച്ച് അല്ലയോ ജനാർദ്ദനാ, ഭക്തിയോടെ ദിഗംബരനായ ഭസ്മധാരിയെ ആരാധിച്ച് അനുഗ്രഹം വാങ്ങി. മഹാദേവനെ ആരാധിച്ച അവൻ ദേവേന്ദ്രനായി. പണ്ട് ഭക്തിയോടെ നാരദമഹർഷിയും ഭവാനെ ആരാധിച്ചു. ഗുരുവും ദേവഗുരുവുമായ ദേവൻ നാരദനോടു പറഞ്ഞു: 'തേജസ്സുകൊണ്ടും തപസ്സുകൊണ്ടും കീർത്തികൊണ്ടും ഭവാന് കിടയായി ആരും ലോകത്തിലില്ല. ഭവാൻ ഗീതവാദ്യങ്ങൾകൊണ്ട് എന്നെ നിശ്ചയമായും പിൻതുടരും' എന്ന് വരം നല്കി.

സാക്ഷാൽ പശുപതിയായ ദേവനെ പണ്ടു ഞാനും കണ്ടവിധം ഭവാൻ കേട്ടാലും മാധവാ! ഞാൻ ആ ദേവനെ എന്തിനായിട്ടാണ് പ്രയതാശയനായി പ്രഭുവായ ആ ദേവനെ ഉണർത്തിയത്, അതു ഞാൻ വിസ്തരിച്ചു പറയാം. ഭവാൻ കേട്ടാലും. ദേവദേവനായ മഹാദേവനിൽനിന്നു ഞാൻ

എന്താണ് നേടിയതെന്നുമെല്ലാം ഒന്നും വിടാതെ പറയാം, അനഘാശയാ! അതും ഭവാൻ കേൾക്കുക. മുമ്പെ കൃതയുഗത്തിൽ പ്രസിദ്ധനായ ഒരു മുനിയുണ്ടായിരുന്നു. വ്യാഘ്രൻ എന്നാണ് അവന്റെ പേര്. വേദവേദാംഗപാരഗനായിരുന്നു അവൻ. അവന്ന് പുത്രനായി ഞാൻ ജനിച്ചു. എന്റെ അനുജനായി ധൗമ്യനും ഉണ്ടായി. ഒട്ടുകാലം ചെന്നതിന്നുശേഷം ധൗമ്യനോടുകൂടി അല്ലയോ മാധവാ! കുളിച്ച് ആത്മജ്ഞന്മാരായ മുനിമാരുടെ ആശ്രമത്തിൽ ചെന്നു. അവിടെവെച്ച് ഞാൻ ഒരു കറവപ്പശുവിനെ കണ്ടു. സ്വാദുകൊണ്ട് അമൃതിന്നു തുല്യമായിരുന്നു അതിന്റെ പാല് എന്നതും ഞാൻ അനുഭവിച്ചറിഞ്ഞു.

അങ്ങനെ ഒരു ദിവസം ഞാൻ, എന്റെ ചെറുപ്പം കൊണ്ട്, എന്റെ അമ്മയോടു പറഞ്ഞു: 'അമ്മേ, എനിക്ക് ഉണ്ണാൻ കുറച്ചു പാൽപ്പായസം വെച്ചുതരണം.' പാലില്ലാതെ അമ്മ ദുഃഖിച്ചു. എന്തുചെയ്യാം! എന്റെ അമ്മ അപ്പോൾ അരിപ്പൊടി വെള്ളത്തിൽ കലക്കി ഞങ്ങൾക്ക് 'ഇതാ പാല്' എന്നു പറഞ്ഞുകൊണ്ടുവന്നു തന്നു. ഞാൻ മുമ്പൊരിക്കൽ പശുവിൻപാല് കുടിച്ചിട്ടുണ്ട്. അച്ഛൻ എന്നെ ജ്ഞാതികളുടെ ഗൃഹത്തിൽ മുമ്പ് യജ്ഞത്തിന്നു കൊണ്ടുപോയ അന്ന് പശുവിൻപാൽ കുടിച്ചിട്ടുണ്ട്. അവിടെ ദിവ്യയായ, സുരനന്ദിനിയായ പശു പാൽ ചുരത്തുന്നുണ്ടായിരുന്നു. അവളുടെ പാൽ അന്ന് ഒരു ദിവസം ഞാൻ കുടിച്ചിട്ടുണ്ട്. അത് അമൃതിന്നു തുല്യമാണ്. അന്നാണ് പശുവിൻപാലിന്റെ ഗുണം ഞാൻ അറിഞ്ഞത്.

എനിക്ക് അമ്മ കലക്കിത്തന്ന പിഷ്ടരസമാകട്ടെ തീരെ രസമുണ്ടാക്കിയില്ല. എന്റെ വിവരമില്ലായ്മകൊണ്ട് ഞാൻ അമ്മയോട് പറഞ്ഞു: 'ഇത് പാൽപ്പായസമല്ല! അമ്മേ, അമ്മ തന്നത് തീർച്ചയായും പാൽപ്പായസമല്ല!' എന്റെ വാക്കു കേട്ട് അമ്മയ്ക്കു സങ്കടമായി. അമ്മ ദുഃഖശോകാർത്തയായി എന്നെ അരികിൽ പിടിച്ചുനിർത്തി സസ്നേഹം പുൽകി മൗലിയിൽ ഘ്രാണിച്ചു മാധവാ! എന്നിട്ട് ഇങ്ങനെ പറഞ്ഞു: 'ഉണ്ണീ, ഭാവിതാത്മാക്കളായ മുനികൾക്ക് പാൽച്ചോറ് എവിടെനിന്നു കിട്ടാനാണ്. കാട്ടിൽ താമസിക്കുന്ന അവർ വല്ല കായോ, കിഴങ്ങോ മറ്റോ അല്ലേ തിന്നുജീവിക്കുന്നത്? ബാലഖില്യർ വസിക്കുന്ന നദീതീരത്തിരിക്കുമ്പോൾ എവിടെനിന്നു പാലുകിട്ടാനാണ്? മലയിൽ, കാട്ടിൽ വസിക്കുന്നവർക്ക് എവിടെനിന്ന് പാൽ കിട്ടും? ഉണ്ണീ, ഈ വലിയ കാട്ടിൽ പാല് കിട്ടുകയില്ല. ഈ കാട്ടിലൊന്നും പശുക്കൾ പാർക്കുന്നില്ല. ഉണ്ണീ, നദിയിലും, ഗുഹയിലും, കുന്നിലും, പല തീർത്ഥങ്ങളിലും തപസ്സുചെയ്തു ജീവിക്കുന്ന നമ്മൾക്ക് ശിവൻ മാത്രമാണ് ഒരാശ്രയം. ഉണ്ണീ, ശിവനെ പ്രസാദിപ്പിക്കാതെ നമുക്ക് എവിടെനിന്ന് പാൽച്ചോറു ലഭിക്കും? എവിടെനിന്ന് വസ്ത്രങ്ങൾ ലഭിക്കും? ആ ദേവൻ വരദനാണ്. അവ്യയനും, വിരൂപാക്ഷനുമായ ആ ദേവനെ നാം പ്രസാദിപ്പിക്കണം. എല്ലാ ഭാവംകൊണ്ടും സദാ ശങ്കരനെ ചെന്നു നീ ആശ്രയിക്കുക. അവന്റെ പ്രസാദത്താൽ കാമം വഴിപോലെ, വേണ്ടതൊക്കെ പുത്രാ, നീ നേടുക.'

അല്ലയോ ശത്രുനാശനാ! അമ്മ പറഞ്ഞുകേട്ടപ്പോൾ അന്നുമുതൽ കൈകൂപ്പി, തലകുമ്പിട്ട് ഞാൻ അമ്മയോട് ചോദിക്കുകയായി: 'അമ്മേ, ആരാണ് ഈ മഹാദേവൻ! അവൻ എങ്ങനെയാണ് അമ്മെ പ്രസാദിക്കുക! എവിടെയാണ് ആ മഹാദേവൻ താമസിക്കുന്നത്? അവനെ എങ്ങനെയാണ് കാണാൻ കഴിയുക? എങ്ങനെ ശർവ്വൻ സന്തോഷിക്കും? അവന്റെ രൂപം എങ്ങനെയാണ്? എങ്ങനെയാണ് അവനെ അറിയുക? അവനെ തെളിഞ്ഞ് എങ്ങനെ കാണും?' ഞാൻ ഇപ്രകാരം പറഞ്ഞപ്പോൾ അമ്മ ശിരസ്സിൽ ഘ്രാണിച്ച്, ഹേ കൃഷ്ണാ, ഗോവിന്ദാ! എന്റെ അമ്മ, പുത്രവത്സലയായ അമ്മ, കണ്ണുനീർ പ്രവഹിക്കുന്ന നേത്രങ്ങളോടെ എന്റെ ദേഹം തഴുകി, ദുഃഖത്തോടെ സുരോത്തമാ, മധുസൂദനാ, ഇപ്രകാരം പറഞ്ഞു.''

അമ്മ പറഞ്ഞു: ''അകൃതാത്മാക്കൾക്ക് മഹാദേവനെ അറിയുവാൻ വളരെ വിഷമമാണ്. ഈ അകൃതാത്മാക്കൾക്ക് അവന്റെ മഹത്വമെന്തെന്ന് ഗ്രഹിക്കുവാനുള്ള കഴിവു കാണുന്നില്ല. അവനെ മനസ്സിലാക്കുവാനോ, ഒരു നോട്ടം നോക്കിക്കാണുവാനോ കഴികയില്ല. ദുർഗ്രാഹ്യനാണ്, ദുർവ്വിദനാണ്. അവന്നു പല രൂപങ്ങളും ഉണ്ടെന്ന് ജ്ഞാനികൾ പറയുന്നു. അവന്റെ സ്ഥാനങ്ങളും വിചിത്രങ്ങളാണ്. പ്രസാദങ്ങൾ പല വിധത്തിലാണ്. തത്ത്വത്തോടെ ഈശ്വരന്റെ ശുഭമായ ചരിതത്തെ ആരറിയുന്നു? പണ്ട് ഏതെല്ലാം രൂപങ്ങൾ ദേവദേവൻ എടുത്തുവോ, അതാതു രൂപങ്ങളിൽ ക്രീഡിക്കുകയും പ്രസാദിക്കുകയും ചെയ്തു. എല്ലാ ഭൂതങ്ങളുടേയും ഹൃദയത്തിൽ വസിക്കുന്ന മഹേശ്വരൻ വിശ്വരൂപനാണ്. ഭക്തരിൽ കനിവോടെ പ്രത്യക്ഷമാകും. അങ്ങനെയാണ് പ്രസിദ്ധി. മുനിമാർ ദിവ്യവും ശുഭവുമായ ഈശാനചരിതം സ്തുതിക്കുന്നു. വിപ്രന്മാരുടെ അനുഗ്രഹത്തിന്നുള്ള അവ ഞാൻ പറയാം. ഉണ്ണീ, നീ കേൾക്കുക. നീ ചോദിച്ചത് ഞാൻ ചുരുക്കിപ്പറയാം.

ബ്രഹ്മാവ്, വിഷ്ണു, സുരേന്ദ്രന്മാർ, രുദ്രൻ, ആദിത്യൻ, അശ്വികൾ, വിശ്വദേവന്മാർ ഇവർക്കെല്ലാമുള്ള വപുസ്സ് ഈ ഭവനാണ് ഏന്തുന്നത്. നരന്മാർക്കും, നാരികൾക്കും, പിശാചുകൾക്കും, പ്രേതർകൾക്കും, കിരാതശബരന്മാർക്കും, പല ജലചരന്മാർക്കും, തക്ക ശരീരം ദേവൻ സ്വീകരിക്കും. കാടന്മാരുടേയും, വേടന്മാരുടേയും രൂപവും ദേവൻ എടുക്കും. ആമ, മത്സ്യം, ശംഖ്, പ്രവാളാങ്കുരമായ ഭൂഷണം, യക്ഷൻ, അപ്സരസ്സ്, രക്ഷസ്സ്, ദനുജൻ, ദൈതേയന്മാർ ഇവരുടെ രൂപവും ഭവൻ കൈക്കൊള്ളും. ബിലത്തിൽക്കിടക്കുന്ന ജീവികളുടെ ശരീരവും ഭവൻ എടുക്കും. പുലി, സിംഹം, മാൻ, കരടി, നരി, പക്ഷികൾ, കുറുക്കൻ, നായ, കുമൻ ഇവയുടെ രൂപവും എടുക്കും. അരയന്നം, കാക്ക, മയിൽ, കൃകുലാസം, വലാക, കഴുകൻ, ചക്രവാകം എന്നിവയുടെ രൂപവുമെടുക്കും. തുല്യമല്ലാത്ത പർവ്വതരൂപവും എടുക്കും. ഗോരൂപനായ മഹാദേവൻ ആന, കുതിര, കഴുത, ആട്, നരി മുതലായ പല രൂപവും എടുക്കും. ദിവ്യമായ അണ്ഡജങ്ങളുടേയും ദേഹം കൈക്കൊള്ളും. കുട, ദണ്ഡം, കിണ്ടി എന്നിവയെടുത്ത് ബ്രാഹ്മണരൂപവും കൈക്കൊള്ളും. ആറു മുഖത്തോടു കൂടിയും, ബഹുമുഖനായും, മൂന്നുകണ്ണുള്ളവനായും, അനേകം ശിരസ്സുള്ളവനായും, അനേകം അരക്കെട്ട്, അനേകം പാദങ്ങൾ, അനേകം വയറുകൾ, അനേകം മുഖങ്ങൾ ഇവയുള്ളവനായും കാണും. അനേകം പാണികളും, അനേകം പാർശ്വങ്ങളും, അനേകം ഗണങ്ങളുമുള്ളവനായും കാണും. ഋഷിയുടെ ആകൃതിയിലും, ഗന്ധർവ്വന്റെ ആകൃതിയിലും, സിദ്ധചാരണന്മാരുടെ ആകൃതിയിലും കാണാം. ദേഹത്തിൽ ശുഭ്രമായ ഭസ്മം പൂശിയവനായും, ചന്ദ്രക്കലയണിഞ്ഞവനായും, അനേകം ഘോഷങ്ങളോടെ ആർക്കപ്പെട്ടവനായും, അനേകം സ്തുതി കേൾക്കുന്നവനായും, സർവ്വഭൂതങ്ങളുടേയും അന്തകനായും, ശർവ്വനായും, സർവ്വലോകപ്രതിഷ്ഠിതനായും, സർവ്വലോകാന്തരാത്മാവായും, സർവ്വഗനായും, സർവ്വവാദിയായും ഭവാൻ പ്രശോഭിക്കുന്നു.

എല്ലായിടത്തും, എല്ലാവരുടേയും ഹൃദയത്തിൽ സ്ഥിതനായ ഭഗവാൻ വിലസുന്നു. ദേവനെ ആഗ്രഹിച്ച് ആശ്രയിച്ചാൽ ഇതൊക്കെ അറിയുവാൻ കഴിയും.

നിന്ദിക്കുകയും, കോപിക്കുകയും, ഹുങ്കാരംചെയ്യുകയും ഭവാൻ ചെയ്യും. ചക്രി, ശൂലി, ഗദാപാണി, മുസലി, ഖഡ്ഗി, പട്ടസി, ഭൂധരൻ, നാഗമൗഞ്ജി, നാഗകുണ്ഡലകുണ്ഡലി,

നാഗംകൊണ്ട് പൂണുനൂലിട്ടവൻ, നാഗചർമ്മംകൊണ്ട് ഉത്തരീയമിട്ടവർ ഇങ്ങനെ പല വേഷത്തിലും ശിവനെക്കാണാം.

അവൻ ചിരിക്കും, പാടും, മനോഹരമായി നൃത്തംവെക്കും, വിചിത്രമായ വാദ്യങ്ങൾ കൊട്ടും. തൻെറ ഭൂതഗണങ്ങളോടുചേർന്ന് പല വിനോദങ്ങളും കാണിക്കും. ചാടും, ജൃംഭിക്കും, പിന്നെ കരയും, മറ്റുള്ളവരെ കരയിക്കും, ഉന്മത്തനെപ്പോലെ മത്താകൃതിയെടുത്തു പലതും ഭാസ്വരമായ സ്വരത്തിൽ പറയും. ഉറക്കെ ചിരിക്കും. രൗദ്രരൂപത്തിൽ കണ്ണുരുട്ടി പേടിപ്പെടുത്തും. ഉണരും, ഉറങ്ങും, സുഖമായ വിധം ജൃംഭിക്കും. ജപിക്കും, ജപിപ്പിക്കും, തപിക്കും, തപിപ്പിക്കും, കൊടുക്കും, വീണ്ടും യോഗംപൂണ്ടിരിക്കും, ധ്യാനത്തിൽ ലയിക്കും. യൂപത്തിലും, വേദിമദ്ധ്യത്തിലും, ഗോഷ്ഠമദ്ധ്യത്തിലും, അഗ്നിയിലും മഹാദേവനെ കാണാം. ബാലനായും, വൃദ്ധനായും, യുവാവായും ശർവ്വനെ കാണാം. ഋഷികന്യകമാരോടുകൂടി ക്രീഡിക്കും. ഋഷിപത്നികളോടുകൂടിയും ക്രീഡിക്കും. ഉർദ്ധ്വകേശനും, മഹാവീര്യനും, നഗ്നനും, വികൃതലോചനനും, ഗൗരനും, ശ്യാമനും, കൃഷ്ണനും, പാണ്ഡുരനും, ധൂമ്രനും, ലോഹിതനും, വികൃതാക്ഷനും, വിശാലാക്ഷനും, ദിഗ്വാസനും (ദിഗംബരൻ), സർവ്വവിധ വസ്ത്രങ്ങളാലും അലങ്കരിക്കപ്പെട്ടവൻ, അരൂപൻ, ആദ്യരൂപൻ, അതിരൂപാദികളായ രൂപമുള്ളവൻ, അജൻ, അനാദ്യന്തൻ, ഈ വിധമുള്ള ദേവൻെറ അന്തവും തത്ത്വവും ആരറിയുന്നു.

ഹൃദയത്തിൽ പ്രാണൻ, മനസ്സ്, ജീവൻ, യോഗാത്മാവ്, യോഗസംജ്ഞിതൻ, ധ്യാനം, തൻെറ പരമാത്മാവ് ഇവയെല്ലാം അറിയുന്നവനാണ് മഹേശ്വരൻ.

കൊട്ടുകാരനും, പാട്ടുകാരനും, ആയിരംനൂറു കണ്ണുള്ളവനും, ഏകവക്ത്രനും ദ്വിമുഖനും ത്രിവക്ത്രനും ബഹുമുഖനുമായി ഭവൻ കാണപ്പെടും. തൻെറ ഭക്തന്നുവേണ്ടി അവനിൽ പ്രവേശിച്ച് അവൻെറ ഇഷ്ടം എപ്പോഴും ചെയ്യും.

ഉണ്ണീ, നീ മഹേശ്വരനെ ഭജിക്കുക. നിൻെറ സകല ആഗ്രഹവും നീ നേടും ഉറപ്പാണ് ആ കാര്യം.'

ഇപ്രകാരം അമ്മ പറഞ്ഞ വാക്കുകേട്ട് അന്നുമുതൽ ഹേ ശത്രുനാശനാ! എനിക്കു മഹേശ്വരനിൽ ഉറച്ച ഭക്തിയുണ്ടായി. പിന്നെ, ശങ്കരനെ ജപിച്ചു സന്തോഷിപ്പിച്ച് ഒരായിരം വർഷം തള്ളവിരൽമാത്രം ഊന്നിനിന്ന് തപസ്സുചെയ്തു. പിന്നെ ഒരു നൂറ്റാണ്ടുകാലം കായ്കൾമാത്രം തിന്നു ജീവിച്ചു. പിന്നെ, ജീർണ്ണിച്ചുവീഴുന്ന ഇല പെറുക്കിത്തിന്ന് രണ്ടു നൂറ്റാണ്ടു കഴിച്ചുകൂട്ടി. പിന്നെ, മൂന്നു നൂറ്റാണ്ട് ജലംമാത്രം കഴിച്ചു ജീവിച്ചു. ഏഴു നൂറ്റാണ്ടു കാറ്റുമാത്രം ഉണ്ടു ഞാൻ ജീവിച്ചു. ഇങ്ങനെ ദിവ്യമായ ആയിരം വർഷം ഞാൻ ശിവനെ ആരാധിച്ചവനാണ്. സർവ്വലോകേശ്വരനായ പ്രഭു സന്തോഷിച്ചു. മുഖ്യനായ ഭക്തനാണെന്നറിഞ്ഞു പരീക്ഷിക്കുകയും ചെയ്തു. ശക്രൻെറ രൂപം സ്വീകരിച്ച് സർവ്വലോകഗണങ്ങളോടുംകൂടി സഹസ്രാക്ഷനായി, വജ്രപാണിയായി, കീർത്തിമാനായി അവൻ സുധാസിതനായി, തുടുംകണ്ണനായി, ചെവി വട്ടംപിടിച്ചവനും, മത്തനും തുമ്പിചുരുട്ടിയവനും ഘോരാകാരനുമായ നാൽക്കൊമ്പനാനയുടെ പുറത്തു കയറി സ്വന്തം തേജസ്സുകൊണ്ട് ശോഭ വീശുന്നവനായി ഹാരകേയൂരങ്ങൾകൊണ്ട് ദേഹത്തിന്നു കാന്തികൂട്ടിക്കൊണ്ട് തലയ്ക്കു മുകളിൽ വെൺകൊറ്റക്കുട പ്രകാശിപ്പിച്ചുകൊണ്ട് അപ്സരസ്സുകളാൽ സേവിതനായി ദിവ്യഗന്ധർവ്വന്മാരുടെ ഘോഷത്തോടെ ഭഗവാൻ ഇന്ദ്രൻ എൻെറ അരികിലെത്തി. ഞാൻ അദ്ദേഹത്തെ നോക്കി. അപ്പോൾ അദ്ദേഹം എന്നോടു പറഞ്ഞു: 'അല്ലയോ ദ്വിജോത്തമാ! ഞാൻ അങ്ങയുടെ തപസ്സിൽ സന്തോഷിക്കുന്നു. ഭവാൻ മനസ്സിൽ വിചാരിക്കുന്ന വരം എന്തെന്നു പറഞ്ഞാലും! എന്നിൽനിന്നു വരം വരിച്ചാലും.'

ശക്രൻ ഇപ്രകാരം പറഞ്ഞപ്പോൾ ഞാൻ അതിൽ പ്രീതിപ്പെട്ടില്ല. ഞാൻ ധൃഷ്ടനായി ദേവരാജാവിനോട് ഇപ്രകാരം പറഞ്ഞു: 'അല്ലയോ ഇന്ദ്രാ! ഞാൻ നിന്നിൽനിന്ന് വരമൊന്നും കാംക്ഷിക്കുന്നില്ല. മറ്റു ദേവന്മാരിൽനിന്നും കാംക്ഷിക്കുന്നില്ല. മഹാദേവനിൽനിന്നല്ലാതെ മറ്റൊരു ദേവനിൽനിന്നും ഞാൻ യാതൊരു വരവും കാംക്ഷിക്കുന്നില്ല ശക്രാ! ഞാൻ സത്യമാണീ പറഞ്ഞത്. സത്യം! സത്യം! ശക്രാ, ഈ വാക്ക് എനിക്കേറ്റവും ഉറച്ചതാണ്. മഹേശ്വരനെവിട്ട് അന്യദേവൻെറ കഥ എനിക്കു ബാധിക്കുകയില്ല ഇന്ദ്രാ! പശുപതിയുടെ കൃപയാൽ ഞാൻ ഒരു കൃമിയായാലും കൊള്ളാം. വളരെ ശാഖയുള്ള ഒരു വൃക്ഷമായാലും കൊള്ളാം. ശിവൻെറ വരമല്ലാതെ മറ്റൊരു ദേവനും തരുന്ന ത്രിഭുവനവിഭൂതിയായാലും അത് എനിക്കാവശ്യമില്ല. ഹരനെ സേവിച്ചിട്ട് എനിക്കൊരു പറയൻെറ ജന്മമാണ് കിട്ടുന്നതെങ്കിലും അതെനിക്കു തൃപ്തിയാണ്. ഗൗരീശനിലുള്ള ഭക്തി വിട്ട് എനിക്ക് ശക്രഗൃഹവാസവും ആവശ്യമില്ല.

വായു ഭക്ഷിച്ചു ജീവിച്ചാലും, ജലം മാത്രം കുടിച്ചു ജീവിച്ചാലും, അവന്ന് അഴലിന്ന് അന്തം വരണമെങ്കിൽ സുരാസുരഗുരുവായ ഹരൻെറ, വിശ്വേശ്വരൻെറ ഭക്തിതന്നെ വേണം. മറ്റു ധർമ്മമൊക്കുന്ന മറ്റുള്ളവരുടെ കഥാപ്രസംഗം, ഹരചരണസ്മരണം ഇല്ലാത്തതിൽ രസിക്കുന്നവരുടെ കഥാപ്രസംഗം, എനിക്കു കേൾക്കേണ്ടാ. ഹരൻെറ പാദത്തിൽ ഭക്തിയോടുകൂടിയവനായി ഭവിക്കണം. വിപരീതകാലഘട്ടം വന്നുചേരുമ്പോൾ സംസാരഭയം എന്ന രോഗം, ഹരഭക്തിയായ രസായനം അകത്തുചെന്നാൽ പിന്നെ ഉണ്ടാവുകയില്ല.

ദിവസംമുഴുവൻ, പകുതിദിവസം, മുഹൂർത്തസമയം, ക്ഷണനേരം, അല്പസമയം (ലവം) പ്രസാദം ലഭിക്കാത്തവന് (ഭവപ്രസാദം) ശിവനിൽ ഭക്തിയുണ്ടാവുകയില്ല. ശങ്കരൻെറ ആജ്ഞ എന്തും എനിക്കിഷ്ടമാണ്. പുഴുവോ, പാറ്റയോ എന്തു പ്രാണിയും ആയിക്കൊള്ളട്ടെ. എടോ ശക്രാ, ഭവാൻ മൂന്നു ലോകവും എനിക്കു തന്നാലും! ഞാൻ അതിനെ കാമിക്കുകയില്ല.

ഈശ്വരൻെറ ഇഷ്ടം ഞാനൊരു ശ്വാവാകട്ടെ എന്നാണെങ്കിൽ എനിക്ക് അതും ഇഷ്ടമാണ്. ദേവരാജ്യം തന്നെ മഹേശ്വരൻ സമ്മതിച്ചു നല്കാതെ ഞാൻ ഇഷ്ടപ്പെടുകയില്ല.

എനിക്കു സുരാലയം ആവശ്യമില്ല. ദേവേന്ദ്രപട്ടവും വേണ്ടാ. ബ്രഹ്മാലയവും വേണ്ടാ. നിഷ്കളങ്കത്വവും വേണ്ടാ. എല്ലാവിധ കാമങ്ങളേയും എനിക്കു വേണ്ടെന്നുവെയ്ക്കാം. എനിക്കേറ്റവും ഇഷ്ടമായത് ഹരൻെറ ദാസനായി ജീവിക്കുക എന്നതാണ്. ശുഭ്രമായ ശശാങ്കൻെറ കലചാർത്തിയ ശിരസ്സുള്ള ദേവൻ എന്നാണോ എനിക്ക് അനുഗ്രഹം നല്കുന്നത്, അന്നേവരെ ഞാൻ ജര, മൃതി, ജന്മപാതം എന്നീ ദേഹവിഹിതദുഃഖങ്ങൾ വഹിക്കുന്നതാണ്. അർക്കനെപ്പോലെയും അഗ്നിയെപ്പോലെയും, തേജസ്സോടെ പ്രശോഭിക്കുന്നവനും, ത്രിഭുവനസാരനും, അസാരനും, ആദ്യനും, ഏകനുമായ ദേവൻ അജ (ജനിക്കാത്തവൻ)നും, അമരന്മാർക്ക് ശുഭം നല്കുന്നവനുമായ മഹേശ്വരൻ പ്രസാദിക്കാതെ ഈ ജഗത്തിൽ ഏതൊരുത്തനാണ് ശാശ്വതമായ ശാന്തി ലഭിക്കുക? എൻെറ ദോഷംകൊണ്ടു വീണ്ടും ജന്മം ലഭിച്ചാലും ആ ജന്മങ്ങളിലെല്ലാം ഭവനിൽ അക്ഷയമായ ഭക്തി എന്നിൽ ഉണ്ടാകണം.''

ശക്രൻ പറഞ്ഞു: ''മൂലങ്ങൾക്കും മൂലമായി ഈശൻ ഉണ്ടെന്നു പറയുന്നത് എന്തു യുക്തിയാലാണ്? ശർവ്വൻെറ പ്രസാദമല്ലാതെ മറ്റൊന്നും ഭവാൻ ഇച്ഛിക്കാതിരിക്കുവാനെന്താണ് കാരണം?''

ഉപമന്യു പറഞ്ഞു: ''ബ്രഹ്മവാദികളായ ജ്ഞാനികൾ സത്ത് എന്നും അസത്ത് എന്നും, വ്യക്തൻ എന്നും, അവ്യക്തൻ എന്നും ആരെപ്പറ്റി പറയുന്നുവോ, നിത്യനെന്നും ഏകനെന്നും അനേകനെന്നും, ആരെപ്പറ്റിപ്പറയുന്നുവോ ആ മഹാദേവനായ ശിവനോടു ഞാൻ വരം അഭ്യർത്ഥിക്കുന്നു. ആദി, മദ്ധ്യം, അന്തം എന്നിവയില്ലാത്തവനും, അചിന്ത്യമായ ജ്ഞാനം, ഐശ്വര്യം എന്നിവയോടുകൂടിയവനും പരമാത്മാവായി വിളങ്ങുന്നവനുമായ ദേവൻ ഏതോ ആ മഹാദേവനോടു ഞാൻ വരം അഭ്യർത്ഥിച്ചുകൊള്ളുന്നു. ഏതു ബീജത്തിൽനിന്ന് അഖില ഐശ്വര്യവും ഉണ്ടാക്കപ്പെട്ടിരിക്കുന്നുവോ ആ ബീജങ്ങൾക്കൊക്കെ ബീജമായി നില്ക്കുന്നവനും മറ്റൊന്നിൽനിന്നല്ലാതെ തന്നിൽനിന്നുതന്നെ ഉണ്ടായവനുമായ ദേവനിൽനിന്നു ഞാൻ വരം വരിക്കുന്നു. തമസ്സിന്റെ മേലെയാണ് ജ്യോതിസ്സ്. അതിലും മേലെയാണ് തപസ്സ്. അതിനേക്കാളൊക്കെ മേലെയായി നില്ക്കുന്നതെന്തോ അതിനെ അറിഞ്ഞാൽ അല്ലലെല്ലാം അകലുന്നു. അങ്ങനെയുള്ള ആ ദേവനിൽനിന്നു ഞാൻ വരം അഭ്യർത്ഥിക്കുന്നു. ഭൂതഭാവനനും, ഭൂതഭാവജ്ഞനും, സർവ്വഭൂതാഭിഭാവനനും, സർവ്വഗനും, സർവ്വദനുമായ ദേവനെ അല്ലയോ പുരന്ദരാ, ഞാൻ പൂജിക്കുന്നു, വണങ്ങുന്നു! യുക്തിവാദങ്ങളാൽ സമർത്ഥിക്കുവാൻ കഴിയാത്തവനും അവയ്ക്കൊക്കെ അതീതനായി നില്ക്കുന്നവനും, സാംഖ്യയോഗാർത്ഥദനും, പരനുമായിരിക്കുന്ന ആരെ തത്ത്വജ്ഞന്മാർ സേവിക്കുന്നുവോ, ആ ദേവനിൽനിന്നു ഞാൻ വരങ്ങൾ വരിക്കുന്നു.

അല്ലയോ ഇന്ദ്രാ! സുരേശ്വരാ, ഞാൻ ആരെ മഹാത്മാവായി പറയുന്നുവോ, സർവ്വഗുരുവായ ആ ദേവനിൽനിന്നു ഞാൻ വരം വരിക്കുന്നു. ലോകഭാവനനായ ബ്രഹ്മാവിനെ പണ്ടു തീർത്തതും, ആകാശാണ്ഡം നിറച്ച് ആരോ വസിച്ചതും, ആ ദേവനിൽനിന്നു ഞാൻ വരം കാംക്ഷിക്കുന്നു. അഗ്നി, ജലം, വായു, ഭൂമി, ആകാശം, ബുദ്ധി, മനസ്സ്, മഹാൻ, ഇവയെല്ലാം ഈശ്വരനല്ലാതെ മറ്റാരാണ് സൃഷ്ടിച്ചത്? മനസ്സ്, ബുദ്ധി, അഹങ്കാരം തന്മാത്രമായ ഇന്ദ്രിയജാലം ഇവയ്ക്കെല്ലാറ്റിന്നും മീതെയായി ശിവനല്ലാതെ മറ്റാരുണ്ട് ഇന്ദ്രാ, പറഞ്ഞാലും. പിതാമഹൻ, ലോകത്തെ സൃഷ്ടിച്ചവൻ എന്നു പറയുന്ന ദേവൻ, മഹിതമായ ശ്രീയെ ദേവദേവന്റെ പ്രസാദത്താൽ ഏല്ക്കുന്നു.

ഭഗവാനിൽ മഹത്തായ ഐശ്വര്യം, ബ്രഹ്മാവിനേയും വിഷ്ണുവിനേയും മുൻനിർത്തിയുള്ള മഹത്തായ ഐശ്വര്യം ഉണ്ട്. മഹാദേവനെ വിട്ട് വേറെ ഏതൊരു ദേവനാണ് ആ മാഹാത്മ്യമുള്ളത്? ദൈത്യദാനമുഖ്യന്മാർക്ക് അധിപതിയും അരിമർദ്ദനനുമായി ദേവേശനല്ലാതെ ദിതിപുത്രരെ (ദേവന്മാരെ) പുഷ്ടിപ്പെടുത്തുവാൻ വേറെ ആരുമില്ല. ദിക്കുകൾ, സൂര്യൻ, തേജസ്സ്, വായു, അഗ്നി, താരങ്ങൾ ഇവ ദേവനിൽനിന്ന് ഉത്ഭവിച്ചതാണ്. ഇതിലും അപ്പുറമായി വേറെ ഏതു ദൈവമുണ്ട്? യജ്ഞത്തിന്നും ത്രിപുരന്മാരുടെ മൂന്നു പുരങ്ങൾക്കും ആരാണ് ഉത്പത്തിയും നാശവും വരുത്തിയത്, അരിമർദ്ദനനായ അവൻതന്നെയാണ് ദൈത്യദാനവമുഖ്യന്മാർക്കും അധിപതി. അല്ലയോ വാസവാ, എന്തിനധികം യുക്തിവാദങ്ങൾ പറയുന്നു? സഹസ്രനേത്രനായ നിന്നെത്തന്നെ ഞാൻ കണ്ടു സുരോത്തമാ! സിദ്ധന്മാർ, ഗന്ധർവ്വന്മാർ, ദേവർഷിഗണങ്ങൾ എന്നിവരാൽ പൂജിതമായവിധം ഞാൻ കാണുന്നു. എല്ലാം ദേവദേവന്റെ പ്രസാദംകൊണ്ടുണ്ടായതാണെന്ന് നീ അറിയുക. അവ്യക്തമുക്തകേശനും തനത് സർവ്വഗനുമായ ദേവനിൽനിന്നാണ് ചേതനയുടേയും അചേതനയുടേയും ഉത്ഭവമെന്നു ശക്രാ, നീ അറിയുക.

സർവ്വലോകങ്ങളിലും, ഭൂഭുവസ്വാമഹാദികളിലും, ലോകാലോകത്തിലെ പർവ്വതമദ്ധ്യത്തിലും, ദ്വീപാന്തരങ്ങളിലും, മേരുവിഭവാദ്യന്തരത്തിലും അല്ലയോ മഘവാനേ, മഹാദേവൻ അധിവസിക്കുന്നു എന്ന് തത്ത്വദർശികൾ പറയുന്നു. ദേവന്മാരും അസുരന്മാരും ഭവാനേക്കാൾ ശക്തമായി ഒന്നും കാണുന്നില്ല. അസുരന്മാരാൽ ആക്രമിക്കപ്പെടുന്ന ദേവന്മാർ മഹാദേവനെയല്ലാതെ വേറെ ഒരു രക്ഷാകർത്താവിനേയും ദർശിക്കുന്നില്ല. രാക്ഷസന്മാരുടേയും, യക്ഷന്മാരുടേയും, അഹികളുടേയും യുദ്ധങ്ങളിൽ, തമ്മിൽ നാശങ്ങളിൽ, സ്വസ്ഥാനൈശ്വര്യം നല്കുന്നത് അവനാണല്ലോ. അന്ധകന്നും, ശുക്രന്നും, ദുന്ദുഭിക്കും, മഹിഷന്നും, ശക്തരായ യക്ഷേന്ദ്രന്മാർക്കും, നിവാതകവചന്മാർക്കും, വരദാനക്ഷയത്തിന്നും ആരാണ് ഈശ്വരനായിട്ടുള്ളതെന്ന് ഹേ ശക്രാ, ഭവാൻ പറയൂ. സുരാസുരാചാര്യന്മാരുടെ മഖത്തിൽ ആരാണ് രേതസ്സിനെ ആഹുതിചെയ്തത്? ആ രേതസ്സ് ആഹുതിചെയ്തപ്പോഴാണല്ലോ അതിൽനിന്ന് സ്വർണ്ണമലയുണ്ടായത്? ദിക്കുകൾ തന്റെ വസ്ത്രമാക്കിയിട്ടുള്ള ഊർദ്ധ്വരേതസ്സായ ദേവനേതാണ്? അർദ്ധനാരീശ്വരനായ ദേവനേതാണ്? കാമദേവനെ ജയിച്ചവനായ ദേവനരാണ്? പരമമായ സ്ഥാനം ദേവകൾ പുകഴ്ത്തുന്ന ദേവനാരാണ്? പറയൂ ഇന്ദ്രാ! മറ്റാരുണ്ട്? ചുടലക്കളത്തിൽ കളിക്കുന്ന ഭൂതങ്ങളെ നൃത്തംചെയ്യിക്കുന്നവനും ചെയ്യുന്നവനുമായ ദേവനേതാണ്? ആർക്കുണ്ട് ആ ദേവന്നു തുല്യമായ ഐശ്വര്യം? ഏതു ദേവന്നുണ്ട് മഹേശന്നു തുല്യമായ ബലം? ദേവഗണങ്ങൾ ഐശ്വര്യദർപ്പിതമായത് ഏതൊരുവന്റെ ഐശ്വര്യത്താലാണ്? അചലമായ സ്ഥാനം ആർക്കുണ്ടെന്നാണ് ഘോഷിക്കപ്പെടുന്നത്? ത്രൈലോക്യപൂജിതമായ ആ സ്ഥാനം ആർക്കു ലഭിച്ചിരിക്കുന്നു? ആരാൽ സജ്ജനങ്ങൾ ഹർഷിക്കുന്നു? ദുർജ്ജനങ്ങൾ, അസുരാദികളെല്ലാം, ആരാൽ തപിക്കുന്നു? അതുല്യമായ തേജസ്സാൽ ആര് ജ്വലിക്കുന്നു, ആരിൽനിന്നാണ് ഔഷധികൾ ജനിക്കുന്നത്? ആരാണ് ഈ വിശ്വത്തെ താങ്ങുന്നത്? ചരാചരങ്ങളടങ്ങുന്ന ഈ മൂന്നുലോകത്തിലും ആരാണ് ക്രീഡാനൃത്തം ചെയ്യുന്നത്? ജ്ഞാനസിദ്ധികൊണ്ടും ക്രിയായോഗംകൊണ്ടും യോഗിമാർ ആരെ സേവിക്കുന്നു? ഋഷിമാർ, ഗന്ധർവ്വന്മാർ, സിദ്ധന്മാർ എന്നിവർക്കെല്ലാം അവ്യക്തകാരണനായിരിക്കുന്നവൻ ഏവനാണ്? കർമ്മയജ്ഞക്രിയായോഗത്താൽ സുരാസുരനിഷേവിതനായി, നിത്യവും കർമ്മഫലം വിട്ടവനായി വർത്തിക്കുന്നത് ഏവനോ, അവൻതന്നെയാണ് എല്ലാറ്റിന്നും കാരണമെന്നാണ് എന്റെ അഭിപ്രായം. സ്ഥൂലത്തിൽ സ്ഥൂലവും സൂക്ഷ്മത്തിൽ സൂക്ഷ്മവും, സാമ്യമില്ലാത്തതും, അഗ്രാഹ്യവും, ഗുണഗോചരമായതും, ഗുണഹീനമായതും, ഗുണാദ്ധ്യക്ഷമായതും, പരമായതും ഏതാണ്? അതു മഹേശ്വരപദം മാത്രമാകുന്നു. സൃഷ്ടിക്കും രക്ഷയ്ക്കും കാരണമായും, ലോകത്തിന്നും ലോകക്ഷയത്തിന്നും കാരണമായും, ഭൂതത്തിന്നും, ഭവ്യത്തിന്നും ഭവിഷ്യത്തിന്നും ജനനകാരണമായും, സർവ്വകാരണമായുമിരിക്കുന്നത് ആ മഹേശ്വരമായ പദമാകുന്നു. ക്ഷരമായും, അക്ഷരമായും, അവ്യക്തമായും, വിദ്യയായും, അവിദ്യയായും, കൃതമായും, അകൃതമായും, ധർമ്മാധർമ്മമൂലമായും, എല്ലാവിധത്തിലും എല്ലാറ്റിന്നും കാരണമായുമിരിക്കുന്നത്, എടോ ശക്രാ, ആ മഹേശ്വരൻ തന്നെയാണ്. ഭഗാങ്കിതമായ പ്രത്യക്ഷചിഹ്നം ഹേ ദേവേന്ദ്രാ, കാണുക! സൃഷ്ടിസംഹാരകൃത്തായ ദേവനാൽ, രുദ്രനാൽ, ദേവദേവനാൽ അങ്കിതമായ ചിഹ്നം നീ കാണുക!

എന്റെ അമ്മ മുമ്പെ എന്നോടു പറഞ്ഞു, ലോകകാരണത്തിന്നു കാരണമായ ദേവദേവനെപ്പറ്റി. ഈശ്വരന്നു മേലെയായി വേറെ ഒരു ഈശ്വരനുമില്ല. ഉണ്ടെങ്കിൽ എടോ ശക്രാ, പറയൂ! അല്ലയോ സുരേശ്വരാ, നിനക്ക് ഇഷ്ടമാണെങ്കിൽ നീ നിന്നെ അദ്ദേഹത്തിൽ സമർപ്പിച്ച് ആ ദേവന്റെ

അനുഗ്രഹത്തിന്നും സംരക്ഷണത്തിന്നും കൊതിക്കുക. നീ പ്രത്യക്ഷമായി കണ്ടതല്ലേ, തെളിവല്ലേ, ഈ ത്രൈലോക്യം ശിവൻെറ സംയോഗത്തിൽനിന്നാണ് ഉണ്ടായതെന്ന്? ബ്രഹ്മാദിരേതോഭവമായ സവികാരനിർഗ്ഗുണഗണങ്ങളും എല്ലാം ഭവോൽഭുതം തന്നെ. ബ്രഹ്മനും, ഇന്ദ്രനും, ഹുതാശനനും, വിഷ്ണുവും മാത്രമല്ല, എല്ലാ ദൈവങ്ങളും, സർവ്വദൈത്യാസുരന്മാരും, ദേവന്മാരും, അവരുടെ ആയിരമായിരം കാമങ്ങൾ ശിവനെ ആശ്രയിച്ച് സാഫല്യംനേടുകയാൽ ശിവനിൽ അപ്പുറമായി യാതൊരു ഈശ്വരനുമില്ലെന്നു പറയുന്നു. മൂന്നു ലോകത്തിലും പുകഴ്ന്നവനായ ആ ദേവനോട്, ആശയോടെ, സംയതമനസ്സായി, ഞാൻ മോക്ഷത്തെ അർത്ഥിക്കുന്നു.

മറ്റു ഹേതുക്കളൊന്നും ആവശ്യമില്ല. എല്ലാറ്റിന്നും കാരണവും, കാരണത്തിന്നു കാരണവുമായി വിളങ്ങുന്നത് മഹേശനാണ്. സുരന്മാർ ശിവലിംഗമല്ലാതെ മറ്റു ലിംഗങ്ങളൊന്നും പൂജിക്കുന്നതായി കേട്ടിട്ടില്ല. ശിവലിംഗമല്ലാതെ മറ്റു ദൈവലിംഗങ്ങളെ പൂജിച്ചിരുന്നതായി അറിവുണ്ടെങ്കിൽ ഹേ ശക്രാ! പറയൂ, ഏതൊരുത്തൻെറ ലിംഗം ബ്രഹ്മാവും, വിഷ്ണുവും, അങ്ങയും സുരന്മാരോടുകൂടി പൂജിച്ചുപോരുന്നുവോ അവൻ അതുകൊണ്ടുതന്നെ ശ്ലാഘ്യനല്ലേ? ബ്രഹ്മാവിൻെറ പത്മമോ, വിഷ്ണുവിൻെറ ചക്രമോ, ഭവാൻെറ വജ്രമോ പ്രജകൾ അങ്കമായി പൂജിക്കുന്നില്ല. എന്നാൽ ശിവലിംഗത്തെ എല്ലാവരും പൂജിക്കുന്നുമുണ്ട്. അതുകൊണ്ട് ഭവാന് അറിഞ്ഞുകൂടേ ലോകത്തിലുള്ളവരൊക്കെ മഹേശ്വരപൂജ ചെയ്യുന്നവരാണ്, ഈശ്വരീയരാണ് എന്ന്?

സ്ത്രീവർഗ്ഗമായി സകല സൃഷ്ടിയിലുമുള്ളതെല്ലാം ശിവസംസർഗ്ഗംമൂലം ഉമയിൽനിന്നുത്ഭവിച്ചതാണ്. അതുപോലെ പുരുഷരൂപമായിട്ടുള്ളതെല്ലാം ശിവനിൽനിന്നും ഉണ്ടായതാണ്. അങ്ങനെ സ്ത്രീരൂപവും, പുരുഷരൂപവും ലോകത്തിൽ നിലനില്ക്കുന്നു. ശിവനും പാർവ്വതിയുമല്ലാതെ വേറെ ദേവനും ദേവിയുമാണ് മൂന്നുലോകത്തിനും ഹേതുവായി നിലനിൽക്കുന്നതെന്ന്, സകല ചരാചരത്തിന്നും ആസ്പദം വേറെ ദേവനാണെന്ന്, ആരെങ്കിലും പറയുന്നുണ്ടെങ്കിൽ അവൻ ദുർമ്മതിയാണെന്നുള്ളതിന്ന് യാതൊരു സംശയവുമില്ല.

എല്ലാ പുല്ലിംഗവും ഈശാനനാണ്. എല്ലാ സ്ത്രീലിംഗവും ഉമയാണ്. ആ രണ്ടു ശരീരങ്ങളാൽ ഈ ചരാചരങ്ങൾ വ്യാപിക്കപ്പെട്ടിരിക്കുന്നു. അല്ലയോ കൗശികാ, ഞാൻ അവനിൽനിന്ന് വരമോ, നാശമോ കാംക്ഷിക്കുന്നു. അവൻെറ ഇഷ്ടംപോലെ മരിക്കാനോ, ജീവിക്കാനോ എനിക്കു യാതൊരു വിരോധവുമില്ല വലസൂദനാ! മഹേശ്വരൻ എന്നെ അനുഗ്രഹിക്കട്ടെ! അല്ലെങ്കിൽ ശപിക്കട്ടെ! എല്ലാ കാമങ്ങളും ദാനംചെയ്യുന്നവനായാലും മറ്റു ദേവന്മാരോടൊന്നും ഞാൻ വരം ചോദിക്കുകയില്ല. മഹേശ്വരനൊഴികെ മറ്റു ദൈവങ്ങളിൽനിന്ന് ഒന്നും എനിക്ക് ആവശ്യമില്ല.''

ഇപ്രകാരം ദുഃഖത്താൽ ആകുലേന്ദ്രിയനായി 'ദേവൻ പ്രസാദിക്കുന്നില്ലല്ലോ. എന്താണ് എന്നിൽ പ്രസാദിക്കാത്തത്?' എന്ന് ഞാൻ മനസ്സിൽ വിചാരിച്ചു. ഉടനെ എൻെറ മുന്നിൽനില്ക്കുന്ന ഐരാവതം ഒരു മഹാവൃഷമായി രൂപാന്തരപ്പെട്ടു. ഹംസം, മുല്ലപ്പൂവ്, ചന്ദ്രൻ എന്നിവപോലെ ശുഭ്രമായ വർണ്ണത്തിൽ താമരവളയം, വെള്ളി എന്നിവപോലെ പ്രശോഭിക്കുന്ന മട്ടിൽ ധവളവർണ്ണമായി സാക്ഷാൽ വൃഷാകൃതിയിൽ, നല്ല ഒരു കാളയുടെ ആകൃതിയിൽ, പാലാഴിപോലെ ശോഭിക്കുന്നമട്ടിൽ, കറുത്ത വാലോടുകൂടിയും വലിയ ശരീരത്തോടുകൂടിയും തേൻപോലെ മഞ്ഞനിറമായ കണ്ണോടുകൂടിയും ഉരുക്കിൻേറയും സ്വർണ്ണത്തിൻേറയും കാന്തിയോടും വജ്രത്തിൻെറ ബലത്തോടു കൂടിയ കൊമ്പുകൊണ്ട്, മെല്ലെ തീക്ഷ്ണമായും അരുണമായും വിളങ്ങുന്ന കൊമ്പുകൊണ്ട് മണ്ണു കുത്തിമറിക്കുന്നവിധം നില്ക്കുന്നവനും സ്വർണ്ണച്ചങ്ങലകൊണ്ട് ശരീരകാന്തിയുള്ളവനും, ഭംഗിയുള്ള മുഖം, നല്ല മൂക്ക്, നല്ല കുളമ്പ്, നല്ല ചെവി, നല്ല അരക്കെട്ട്, നല്ല പിളള, നല്ല ചുമല് എന്നിവയോടെ കാഴ്ചയിൽ ഗംഭീരനായി അവൻ മുമ്പിൽ നില്ക്കുന്നതായിക്കണ്ടു. അവന്ന് ഹിമാദ്രിശൃംഗംപോലെയുള്ള പൂഞ്ഞക്കെട്ട് ചുമലിൽ വളർന്നുനില്ക്കുന്നു! വെള്ളമേഘംപോലെയുള്ള രോമങ്ങളാൽ പ്രശോഭിക്കുന്നു.

ആ കാളയുടെ പുറത്ത് ദേവദേവനായ ശിവൻ ഉമയോടുകൂടി വാവിൻനാൾ ചന്ദ്രമണ്ഡലം എന്നപോലെ വിളങ്ങി. അവൻെറ തേജസ്സേന്തിയ അഗ്നികാർമിന്നൽ ഇടിയോടുകൂടിയപോലെ ആയിരം സൂര്യനുദിച്ചപോലെ വിളങ്ങി. മഹാതേജസ്വിയായ ഈശ്വരൻ പ്രളയാഗ്നിപോലെ ഉജ്ജ്വലിച്ചു. പ്രളയത്തിൽ സർവ്വശരീരങ്ങളേയും ദഹിപ്പിക്കുവാൻ ഉയർന്ന അഗ്നിപോലെ അപ്പോൾ കണ്ണിന്നു നോക്കിക്കാണാൻ വയ്യാത്തവിധമുള്ള ഉഗ്രതേജസ്സു പ്രശോഭിച്ചു. വീണ്ടും ഞാൻ പരിഭ്രമിച്ചു. ഇതെന്താണ് ഇങ്ങനെ ജ്വലിക്കുന്നത് എന്നോർത്തു. ഒരു മുഹൂർത്തംകൊണ്ടു തേജസ്സ് എല്ലായിടത്തും നിറഞ്ഞു. പിന്നെ ദേവദേവൻെറ മായകൊണ്ട് അതു ശമിച്ചു. പിന്നെ മഹേശ്വരനായ ഭഗവാനെ ഞാൻ കണ്ടു. ആ മഹേശ്വരൻ കാളപ്പുറത്തു പുകയില്ലാത്ത അഗ്നിപോലെ മനോഹരാംഗിയായ ഗൗരിയോടുകൂടിയിരുന്നു വിളങ്ങുന്നു. അസക്തതേജോനിധിയായി മഹാശയനായ നീലകണ്ഠനെ ഞാൻ ദർശിച്ചു.

പതിനെട്ടു കരങ്ങളോടുകൂടിയാണ് ഞാൻ ദേവനെ കണ്ടത്. ഭൂഷണങ്ങൾ അണിഞ്ഞവനായി ഞാൻ സ്ഥാണുവെ കണ്ടു. ശുക്ലവസ്ത്രാഢ്യനായി, ശുക്ലമാല്യാനുലേപനം ചെയ്ത്, ശുക്ലധ്വജനായി, ശുക്ലമായ പൂണുനൂൽ ധരിച്ച് ആ അനാധൃഷ്യനെ ഞാൻ ദർശിച്ചു. ആ സന്ദർഭത്തിൽ ദിവ്യന്മാരായ അനുചരന്മാർ പാട്ടുപാടുകയും നൃത്തംവെക്കുകയും ചെയ്തു. വാദ്യഘോഷങ്ങൾ കൊട്ടി ആർപ്പുവിളിച്ചു. എല്ലാവരും സ്വതുല്യവിക്രമന്മാരായി ഹരന്നുചുറ്റും കാണപ്പെട്ടു. ശുഭ്രവർണ്ണനും ശരൽക്കാലത്തിലെ ചന്ദ്രനെപ്പോലെ കാന്തിവീശുന്നവനുമായ ബാലേന്ദുമൗലിയെ, മൂന്നു സൂര്യൻ ഉദിച്ചപോലെ ശോഭിക്കുന്ന മൂന്നു ദൃഷ്ടിയുള്ള മഹാദേവനെ, ഞാൻ കണ്ടു. ആ ദേവൻെറ വെളുത്ത ദേഹത്തിൽ മാലകൾ ശോഭിച്ചു. ആ മാലകൾ സ്വർണ്ണത്താമരകൾ കോർത്തുണ്ടാക്കിയതാണ്. രത്നം ഇടയിൽ ചേർത്തു വിളങ്ങുന്നുണ്ട്. ദിവ്യങ്ങളായ പല അസ്ത്രങ്ങളും ശരീരമെടുത്ത് എല്ലാം തേജോമയങ്ങളായി അവൻെറകൂടെ ഹേ ഗോവിന്ദാ, ഞാൻ ദർശിച്ചു. ആ മഹാത്മാവിൻെറ വില്ല് മഴവില്ലുപോലെ ശോഭിച്ചു. പിനാകം എന്നു പ്രസിദ്ധിയുള്ള് അവൻെറ വില്ല് ഞാൻ കണ്ടു. അതിൻെറ ഞാണ് പുരുഷരൂപിയായ ഒരു പന്നഗമാണ്. ഏഴു തലയുണ്ട് ആ സർപ്പത്തിന്ന്. മഹാകായനാണ് അവൻ. തീക്ഷ്ണദംഷ്ട്രനും, വിഷോൽബണനുമാണ് അവൻ. ഞാണു കഴുത്തിലിട്ടുചുറ്റി ഒരു പുരുഷരൂപമായി ആ തേജസ്സു വിളങ്ങി. ശരവും സൂര്യന്നു തുല്യമാണ്. കാലാനലതുല്യമായി ജ്വലിക്കുന്നു. ഈ അസ്ത്രമാണെങ്കിൽ മഹാഘോരമാണ്. ദിവ്യമായ പാശുപതം എന്ന് ആ അസ്ത്രത്തിന്നു പ്രസിദ്ധിയുണ്ട്. അതിരറ്റതും, നിർദ്ദേശിക്കുവാൻ വയ്യാത്തതും, സർവ്വഭൂതങ്ങൾക്കും ഭയം ഉണ്ടാക്കുന്നതുമാണ് അത്. വലിയ തീപ്പൊരിചിന്നി അഗ്നി വിതറുന്നതാണ്. ഒറ്റക്കാലുള്ളതും, മഹാദംഷ്ട്രയോടുകൂടിയതും, ആയിരം വായും ആയിരം ഉദരവുമുള്ളതും, ആയിരം നാവുള്ളതും, ആയിരം കണ്ണുള്ളതുമായ അത്, അഗ്നി വർഷിക്കുന്നപോലെയുള്ള ആ അസ്ത്രം, ബ്രഹ്മാസ്ത്രം, നാരായണാസ്ത്രം, വരുണാസ്ത്രം എന്നിവയേക്കാളും മെച്ചപ്പെട്ടതാണ്. മഹാബാഹോ, അതു സർവ്വശസ്ത്രങ്ങളേയും നശിപ്പിക്കുവാൻ പോന്നതാണ്.

പണ്ടു ത്രിപുരന്മാരുടെ മൂന്നു പുരവും ചുട്ടു ഭസ്മമാക്കിയത് ഈ ശരംകൊണ്ടാണ്. മഹാദേവൻ ഒരു കളിയായിട്ടാണ് ആ പ്രവൃത്തി ചെയ്തത് ഗോവിന്ദാ! മഹേശ്വരൻ ഈ ശരമെങ്ങാനും വിട്ടാൽ പ്രപഞ്ചത്തിൻെറ കഥ അതോടെ അവസാനിക്കും. ചരാചരങ്ങളോടുകൂടിയ മൂന്നു ലോകവും ഒന്നിച്ചു ചുട്ടെരിക്കുവാൻപോന്നതാണ് ഈ ശരം. അതിന്ന് അരനിമിഷമേ ആവശ്യമുളളു. ഈ ശരത്തിന് അവദ്ധ്യനായി ആരുമില്ല. സർവ്വത്തേയും ഇതു വധിച്ചുകളയും. ബ്രഹ്മാവിഷ്ണുസുരാദികളിൽ ഒന്നും അവശേഷിക്കുകയില്ല. ഉത്തമമായ ആ അത്ഭുതശരത്തെ ഞാൻ അവിടെ ദർശിച്ചു. ഇതിന്നു കിടയായി ഒറ്റ ശരവും ഇല്ല. അതിന്നു കിടയായി അതു മാത്രം; വേറെയില്ല.

പിന്നെ ശൂലിയുടെ ശൂലമാണെങ്കിൽ വിശ്രുതമാണ്. ഭൂമിയൊക്കെ പിളരുവാനുളള കെല്പ് അതിന്നുണ്ട്. കടലൊക്കെ വറ്റിക്കുവാനുളള കെല്പ് ആ ശൂലത്തിന്നുണ്ട്. ജഗത്തിനെ മുഴുവൻ ശൂലപാണി അയയ്ക്കുന്ന ശൂലം സംഹരിക്കും.

ബലവാനായ യൗവനാശ്വമാന്ധാതാവിനെ, പണ്ടു മൂന്നു ലോകവും ജയിച്ച ആ ചക്രവർത്തിയെ, സകല സന്നാഹങ്ങളോടുംകൂടി മഹേദേവൻെറ ഈ ശൂലത്താലാണ് സംഹരിച്ചത്. ബലവീര്യം വർദ്ധിച്ചവനും ശക്രവിക്രമശാലിയുമായ ലവണരാക്ഷസൻ ഈ ശൂലം കൈയിൽവെച്ച കാലത്താണ് ഗോവിന്ദാ, ഈ ശൂലത്താൽ ആ രാജാവ് സംഹരിക്കപ്പെട്ടത്.

ആ ശൂലത്തിൻെറ മുനയുടെ മൂർച്ച പറയുവാൻ വിഷമമുണ്ട്. ലോകമർഷണഭീഷണമാണ് അത്. ത്രിശിഖഭ്രുകുടിയോടെ തർജ്ജിക്കുന്നവിധം അതു നില്ക്കുന്നു. പുകയില്ലാത്ത ജ്വാലപോലെ അല്ലയോ കൃഷ്ണാ, കാലാർക്കതുല്യമായി, കൈയിൽ പാമ്പായി, അന്തകതുല്യം കയറായി, അത് ഇന്നമാതിരിയെന്നറിയുവാൻ വയ്യാത്തവിധം കാണപ്പെടുന്നു. രുദ്രൻെറ പാർശ്വത്തിൽ അല്ലയോ ഗോവിന്ദാ, ഞാൻ ഈ അസ്ത്രത്തെക്കണ്ടു. അന്നു മഹാദേവൻ രാമന്നു വെൺമഴു നല്കി. മഹാദേവൻ സന്തുഷ്ടനായതുകൊണ്ടാണ് ആ വെൺമഴുവാൽ രാമൻ ക്ഷത്രിയന്മാരെയെല്ലാം കൊന്നൊടുക്കിയത്. ആ വെൺമഴുകൊണ്ടാണ് ക്ഷത്രിയചക്രവർത്തിയായ കാർത്തവീര്യനെ കൊന്നത്. ഇരുപത്തൊന്നുവട്ടമാണ് രാമൻ ക്ഷത്രിയന്മാരെ കൊന്ന് ഊഴിയെ നിക്ഷത്രമാക്കിത്തീർത്തത്. ജമദഗ്നിപുത്രനായ രാമൻ അക്ലിഷ്ടകാരിയായത് ശിവപ്രസാദംകൊണ്ടാണ്.

പിന്നെ ദീപ്തമായ അഗ്നിശിഖപോലെ ദീപ്തധാരവും, രൗദ്രമുഖവും, കുണ്ഠാഗ്രബന്ധനവും ശൂലിയുടെ സമീപത്തുണ്ട്. സാംഖ്യയില്ലാത്തവിധം അനേകം ദിവ്യാസ്ത്രദിവ്യമായ അസ്ത്രങ്ങൾ ശൂലിയുടെ സമീപത്തിലുണ്ട്. കണ്ടതിൽ പ്രധാനമായതിനേയാണ് അനഘാശയാ, ഞാൻ പറഞ്ഞത്.

ലോകപിതാമഹനായ ബ്രഹ്മാവ് മഹേശ്വരൻെറ വലത്തുഭാഗത്തുണ്ട്. അവൻ മനോവേഗമായ ഹംസവിമാനത്തിലിരിക്കുന്നവിധം കാണാം. ഇടത്തുഭാഗത്തായി ശംഖചക്രഗദാധരനായ നാരായണൻ ഗരുഡൻെറ പുറത്തിരിക്കുന്ന വിധത്തിൽ കാണാം. ദേവിയുടെ സമീപത്തായി മയിലിൻെറ പുറത്തുകയറി ഷണ്മുഖൻ ഇരിക്കുന്നു. അവൻ മണിയും വേലും കൈയിലെടുത്ത് രണ്ടാമത്തെ അഗ്നിപോലെ പ്രശോഭിക്കുന്നു. ദേവൻെറ മുന്നിലായി നന്ദി നില്ക്കുന്നു. അവനെക്കണ്ടാൽ രണ്ടാമത്തെ ശങ്കരനാണെന്നു തോന്നും. ശൂലവും കൈയിലെടുത്തു നില്ക്കുന്നു.

സ്വായംഭൂ തുടങ്ങിയ മനുക്കളും, ഭൃഗു തുടങ്ങിയ മഹർഷിമാരും ഇന്ദ്രൻ തുടങ്ങിയ ദേവകളും വന്നുകൂടിയിരിക്കുന്നു. എല്ലാ ഭൂതവർഗ്ഗങ്ങളും പല മാതൃഗണങ്ങളും മഹാത്മാവിനെ വന്ദിച്ച് ചുറ്റും ചുഴന്നു നില്ക്കുന്നതായും കണ്ടു.

ഈ സന്ദർഭത്തിൽ പല സ്തോത്രങ്ങൾകൊണ്ടും വാനവർ മഹാദേവനെ സ്തുതിച്ചു. ബ്രഹ്മാവ് ഹരനെ രഥന്തരം (വേദത്തിലെ ഒരു സൂക്തം) പാടി പുകഴ്ത്തി. നാരായണൻ ജ്യേഷ്ഠസാമംകൊണ്ടു മഹേശനെ വാഴ്ത്തി. ശതരുദ്രീയമെന്ന മുഖ്യ വേദം സുരേന്ദ്രനും പാടിപ്പുകഴ്ത്തി. ബ്രഹ്മാവും വിഷ്ണുവും പിന്നെ കൗശികനായ ദേവരാജാവും ഇങ്ങനെ മൂന്ന് മഹാത്മാക്കളും മൂന്ന് അഗ്നികൾപോലെയും ശോഭിച്ചു. അവർക്ക് നടുവിലായി ദേവനായ ഭഗവാൻ ശിവൻ ശരൽക്കാർവിട്ട പരിവേഷത്തോടുകൂടിയ അർക്കനെപ്പോലെ ശോഭിച്ചു.

അപ്പോൾ അനേകായിരം സൂര്യചന്ദ്രന്മാരെ ഞാൻ ആകാശത്തു കണ്ടു കേശവാ! ഞാൻ അവിടെനിന്ന് വിശ്വലോകേശനായ ദേവനെ സ്തുതിച്ചു.''

ഉപമന്യു പറഞ്ഞു: ''അല്ലയോ ദേവാധിദേവാ, ഞാൻ അങ്ങയെ കൈകൂപ്പുന്നു. മഹാദേവാ, ഞാൻ അങ്ങയെ വണങ്ങുന്നു. ശക്രരൂപനായ ശക്രനെ, ശക്രവേഷധരനെ ഞാൻ കൈതൊഴാം. അല്ലയോ വജ്രഹസ്താ, പിംഗളാരുണാ, പിനാകം കൈയിലെടുത്തവനേ, ശംഖശൂലഗദാധരാ, അങ്ങയെ ഞാൻ കൈകൂപ്പുന്നു. ഞാൻ കൃഷ്ണവാസനായ ദേവനെ കൈകൂപ്പുന്നു. കൃഷ്ണകുഞ്ചിതകേശനും കൃഷ്ണാജിനോത്തരീയനും കൃഷ്ണാഷ്ടമിരതനുമായ ദേവനെ നമസ്കരിക്കുന്നു. കൃഷ്ണവർണ്ണനും, ശുക്ലനും, ശുക്ലാംബരധരനും, ശുക്ലഭസ്മാവലിപ്തനും, ശുക്ലകർമ്മരതനും, രക്തവർണ്ണനും, രക്താംബരധരനും, രക്തദ്ധ്വജപതാകനും, രക്തസ്രഗനുലേപനും, പീതവർണ്ണനും, പീതാംബരധരനും, പീതദ്ധ്വജപതാകനും, പീതസ്രഗാനുലേപനുമായ ദേവനെ ഞാൻ കൈകൂപ്പുന്നു.

ഉച്ചിതച്ഛത്രനും, കിരീടവരഭൃത്തിനും, അർദ്ധഹാരനും, അർദ്ധകേയൂരനും, അർദ്ധകുണ്ഡലകർണ്ണനുമായ ദേവനെ ഞാൻ നമസ്കരിക്കുന്നു.

പവനവേഗനും ദേവനുമായ സുരേന്ദ്രനും, മുനീന്ദ്രനും, മഹേന്ദ്രനും, പത്മാർദ്ധമാലനും, ഉൽപലോത്മിശ്രിതനും, അർദ്ധചന്ദനലിപ്തനും, അർദ്ധസ്രഗാനുലേപനുമായ ദേവനെ ഞാൻ നമിക്കുന്നു.

ആദിത്യവർണ്ണനും ആദിത്യപ്രതിമനും, സോമനും, സൗമ്യനും, ചക്രധരനും, സൗമ്യരൂപനും, മുഖ്യരൂപനും, സൗമ്യദംഷ്ടാവിഭൂഷനും, ശ്യാമനും, ഗൗരനും, അർദ്ധപീതനും, അർദ്ധശുഭ്രനും, അർദ്ധനാരീശ്വരനുമായ ദേവനെ ഞാൻ നമസ്കരിക്കുന്നു.

ഞാൻ വൃഷഭവാഹനെ നമസ്കരിക്കുന്നു. ഗജേന്ദ്രഗമനനും, ദുർഗ്ഗമനും, അഗമ്യാഗമനുമായ ദേവനെ ഞാൻ തൊഴുന്നു. ഗണഗീതനും, ഗണവൃന്ദാരകനും, ഗണാനുയാതമാർഗ്ഗനും, ഗണനിത്യവ്രതനും, ശ്വേതാഭ്രവർണ്ണനും, സന്ധ്യാരാഗപ്രഭനും, അനുദ്ദിഷ്ടാഭിധാനനും, സ്വരൂപനുമായ ദേവനെ ഞാൻ നമസ്കരിക്കുന്നു, രക്താഗ്രവാസനും, രക്തസൂത്രധരനും, മണിഭൂഷിതമൂർദ്ധനും, ചന്ദ്രാർദ്ധഭൂഷനും, വിചിത്രമണി മൂർദ്ധനും, കുസുമാഷ്ടധരനും, അഗ്നിമുഖനേത്രനും, സഹസ്രശശിനേത്രനും, അഗ്നിരൂപനും, കാന്തനും, ഗ്രഹണനും, ഖചരനും, ഗോചരാഭിരതനുമായ മഹേശ്വരനെ ഞാൻ കൈകൂപ്പുന്നു.

ഭൂചരനും, ഭുവനനും, അനന്തനും, ശിവനും, ദിഗ്വാസനും, അധിവാസനും, സുവാസനും, ജഗന്നിവാസനും, പ്രതിപത്തിസുഖനും, ഉൽബ്ബദ്ധമകുടനും, മഹാകേയൂരഭൃത്തിനും, സർപ്പകണ്ഠോപഹാരനും, വിചിത്രാഭരണനും, ത്രിനേത്ര

നേത്രനും, സഹസ്രശതനേത്രനും, സ്ത്രീപുംസനും, സപുംസനും, സാംഖ്യനും, യോഗനും, ശംയോരഭിസ്രന്തനും, അഥർവ്വനുമായ മഹാദേവനെ ഞാൻ നമസ്കരിക്കുന്നു.

സർവ്വ ആർത്തികളേയും നശിപ്പിക്കുന്നവനും, ശോകഹരനും, മേഘനിനാദനും, ബഹുമായാധരനും, ബീജക്ഷേത്രാഭിപാലനും, സ്രഷ്ടാരനും, സുരാസുരേശനും, വിശ്വേശനുമായ ദേവനെ ഞാൻ വീണ്ടും വീണ്ടും നമസ്കരിക്കുന്നു.

പവനവേഗനും, പവനരൂപനും, കാഞ്ചനമാലനും, ഗിരിമാലനും, സുരാരിമാലനും, ചണ്ഡവേഗനും, ബ്രഹ്മശിരോപഹർത്തനും, മഹിഷഘ്നനുമായ ദേവനെ ഞാൻ കൈകൂപ്പുന്നു.

സ്ത്രീരൂപധരനും, യജ്ഞവിധ്വംസനും, ത്രിപുരഹർത്തനും, കാമാംഗനാശനും, കാലദണ്ഡധരനും, സ്കന്ദവിശാഖനും, ബ്രഹ്മദണ്ഡനും, ഭവനും, ശർവ്വനും, വിശ്വരൂപനും, ഈശാനനും, ഭവഘ്നനും, അന്തകഘാതകനും, വിശ്വനും, മായനും, ചിന്ത്യാചിന്ത്യനുമായ ദേവനെ ഞാൻ തൊഴുന്നു.

നീ മാത്രമാണ് ഞങ്ങൾക്കു ഗതിയായിട്ടുള്ളത്. നീ ശ്രേഷ്ഠനാണ്. നീ ഹൃദയമാണ്. നീ എല്ലാ ലോകർക്കും ബ്രഹ്മാവാണ്. എല്ലാ രുദ്രന്മാർക്കും നീലലോഹിതനാണ്. എല്ലാ ഭൂതങ്ങൾക്കും നീ ആത്മാവാണ്. സാംഖ്യത്താൽ നീ പുരുഷൻ എന്നറിയപ്പെടുന്നു.

പവിത്രങ്ങൾക്കെല്ലാം അങ്ങ് ഋഷഭനാണ്. നിഷ്കളങ്കനായ യോഗിയും ശിവനും നീ തന്നെയാണ്. ആശ്രമികൾക്ക് നീ ഗൃഹസ്ഥനാണ്. ഈശ്വരന്മാർക്ക് നീ മഹേശ്വരനാണ്.

യക്ഷന്മാർക്ക് നീ കുബേരനാണ്. ക്രതുക്കൾക്ക് നീ വിഷ്ണുവാണ്. പർവ്വതങ്ങൾക്ക് നീ മേരുവാണ്. നക്ഷത്രങ്ങൾക്ക് നീ ചന്ദ്രനാണ്. ഋഷികൾക്ക് നീ വസിഷ്ഠനാണ്. ഗ്രഹങ്ങൾക്ക് നീ സൂര്യനാണ്. ആരണ്യജീവികളിൽ പരമേശ്വരനായ നീ സിംഹമാണ്. ഗ്രാമ്യങ്ങൾക്ക് നീ ഗോവൃഷനാണ്. നീ ലോകപൂജിതനാണ്, അങ്ങ് ആദിത്യന്മാരിൽ വിഷ്ണുവാണ്. വസുക്കൾക്ക് ഭവാൻ അഗ്നിയാണ്. പക്ഷികളിൽ നീ വൈനതേയനാണ്. വേദങ്ങളിൽ നീ സാമവേദമാണ്. സർപ്പങ്ങളിൽ നീ അനന്തനാണ്. യജുസ്സിൽ നീ ശതരുദ്രിയമാണ്. യോഗികൾക്ക് നീ സനൽക്കുമാരനാണ്. സാംഖ്യന്മാർക്ക് ഭവാൻ കപിലനാണ്. മരുത്തുക്കൾക്ക് നീ ശക്രനാണ്. പിതൃക്കൾക്ക് നീ അഗ്നിയാണ്. ലോകങ്ങൾക്ക് നീ ബ്രഹ്മലോകമാണ്. രതികൾക്ക് അങ്ങ് മോക്ഷമാണ്. ആഴികൾക്ക് നീ പാലാഴിയാണ്. ശൈലങ്ങളിൽ നീ ഹിമാലയമാണ്. വിപ്രന്മാരിൽ നീ ദീക്ഷിതവ്രതനായ വിപ്രനാണ്. നീ വർണ്ണങ്ങളിൽ ബ്രാഹ്മണനാണ്. ലോകങ്ങൾക്ക് നീ ആദിപുരുഷനാണ്. നീ സംഹർത്താവായ കാലനാണ്. ഇനി ഇതിനേക്കാൾ തേജസ്സേറിയതായി എന്തുണ്ട്? എന്തുണ്ടെങ്കിലും അതൊക്കെ ഭഗവാനായ ഈശാനൻ മാത്രമാണെന്ന ബുദ്ധി എന്നിൽ ഉറച്ചിരിക്കുന്നു.

'ഭഗവാനേ, ദേവാ! ഞാൻ നിന്നെ കൈകൂപ്പുന്നു. നമസ്കരിക്കുന്നു. ഭക്തവത്സലാ! ഞാൻ കൈകൂപ്പുന്നു. യോഗേശ്വരാ, ഞാൻ അങ്ങയെ നമസ്കരിക്കുന്നു. വിശ്വസംഭവാ, ഞാൻ അങ്ങയെ നമസ്കരിക്കുന്നു. ഭക്തനായ എന്നിൽ നീ പ്രസാദിച്ചാലും! ഞാൻ സാധുവാണ്. ദീനനാണ്. ഐശ്വര്യമില്ലാത്തവനാണ്. അങ്ങ് എനിക്കു ഗതിയാകണമേ മഹേശ്വരാ! സനാതനാ!

ഞാൻ അറിയാതെ അപരാധംചെയ്തിട്ടുണ്ടെങ്കിലും പരമേശ്വരാ! അവയെല്ലാം ഈ ഭക്തനിൽ ക്ഷമിച്ചാലും! ഞാനങ്ങയുടെ ഭക്തനല്ലേ? അല്ലയോ ദേവേശാ, അങ്ങ് വേഷം മാറ്റി മോഹിപ്പിക്കപ്പെട്ടവനാണ് ഞാൻ. അതുകൊണ്ട് അർഘ്യപാദ്യാദികൾ ഞാൻ നല്കിയില്ല. മഹേശ്വരാ!' എന്നു ഞാൻ ഈശ്വരനെ സ്തുതിച്ച് പാദ്യവും അർഘ്യവും സർവ്വവും ഞാൻ കൈകൂപ്പിനിന്ന് ദേവൻെറ മുമ്പിൽ നിവേദിച്ചു.

ഉടനെ പനിനീരിന്നൊപ്പം ദിവ്യഗന്ധമുള്ള മഹാശുഭമായ പുഷ്പങ്ങൾ എൻെറ ശിരസ്സിൽ വീണു ദേവാ! ദിവ്യമായ ദുന്ദുഭിയുടെ ശബ്ദവും മുഴങ്ങി. ഉടനെ ദേവകിങ്കരന്മാർ ശുചിയായ ഗന്ധത്തോടെ പുണ്യമാരുതനെ മന്ദംമന്ദം വീശി.

പിന്നെ വൃഷധ്വജദേവൻ പ്രീതനായി പത്നിയോടുകൂടി എനിക്കു ഹർഷംജനിപ്പിക്കുന്നവിധം ദേവന്മാരോടു പറഞ്ഞു: 'ഹേ ദേവന്മാരേ! നിങ്ങളെല്ലാവരും കാണുവിൻ! ഉപമന്യുമുനി എന്നിൽ ഏറ്റവും ഭക്തിയുള്ളവനായി, എന്നിൽ ഏകഭാവത്തിൽ നില്ക്കുന്നതു നോക്കുവിൻ!' ഇപ്രകാരം അല്ലയോ കേശവാ, ശൂലപാണി വിളിച്ചുപറഞ്ഞപ്പോൾ എല്ലാവരും ശിവനെ കൈകൂപ്പി ഇപ്രകാരം പറഞ്ഞു: 'ഭഗവാനേ, ദേവദേവാ, ലോകനാഥാ, ജഗത്പതേ! എല്ലാ കാമങ്ങളുടേയും ഫലം ഭവാനിൽനിന്ന് ദ്വിജോത്തമൻ ഏല്ക്കുമാറാകട്ടെ' ഇപ്രകാരം ബ്രഹ്മാവ് തുടങ്ങിയ ദേവന്മാർ പറഞ്ഞപ്പോൾ ഭഗവാനായ ശങ്കരൻ ചിരിച്ചുകൊണ്ട് എന്നോടു പറഞ്ഞു.''

ശങ്കരൻ പറഞ്ഞു: ''വത്സാ, ഉപമന്യു! ഞാൻ നിന്നിൽ തുഷ്ടനായിരിക്കുന്നു. അല്ലയോ മുനിപുംഗവാ, ഭവാൻ എന്നെ കണ്ടാലും! അല്ലയോ വിപ്രർഷേ, നീ ദൃഢഭക്തനാണ്. ഞാൻ നിന്നെ പരീക്ഷിച്ചതാണ്. നിൻെറ ഭക്തിയിൽ ഞാൻ ഒട്ടധികം പ്രീതനായിരിക്കുന്നു. അതുകൊണ്ട് നിൻെറ സകല ആഗ്രഹങ്ങളും ഞാൻ സാധിപ്പിച്ചുതരാം. ഇഷ്ടംപോലെ പറഞ്ഞുകൊള്ളുക.''

ഇപ്രകാരം ധീമാനായ മഹാദേവൻ എന്നോടു പറഞ്ഞപ്പോൾ എന്നിൽ അത്യധികമായ ഹർഷമുണ്ടായി. എൻെറ കണ്ണിൽനിന്നു കണ്ണുനീർ ധാരധാരയായി ഒഴുകി. ദേവനോട് ഹർഷംകൊണ്ടു തൊണ്ട ഇടറുമാറ് ഞാൻ പിന്നെയും പിന്നെയും മുട്ടുകുത്തി തലകുനിച്ചു പറഞ്ഞു: ''ദേവാ, ഇന്ന് ഞാൻ ജാതനായി! ജന്മസാഫല്യം എനിക്കു ലഭിച്ചു. ദേവനായ സുരാസുരഗുരു ഇതാ എൻെറ കൺമുമ്പിൽ നില്ക്കുന്നു!

ദേവന്മാർക്കുപോലും എത്ര സേവചെയ്തിട്ടും കാണാൻ സാധിക്കാത്ത ദേവനാണല്ലോ എനിക്കു പ്രത്യക്ഷനായിക്കാണുന്നത്. ആ ദേവനെ ഞാൻ കാണുന്നു! അത്ഭുതം! എന്നെക്കാൾ ധന്യൻ ആരുണ്ട്? വിദ്വാന്മാർ പരം, തത്ത്വം, സനാതനം, വിശേഷം, അജം, ജ്ഞാനം, അക്ഷരം എന്നൊക്കെ പ്പറയുന്നതെന്തോ അതാണല്ലോ ഈ നില്ക്കുന്ന ഭഗവാൻ! ദേവനും സർവ്വസത്ത്വങ്ങൾക്കും ആദിയും അവ്യയനും സർവ്വസത്ത്വവിധാനജ്ഞനും പ്രധാന പുരുഷനും ഈ നില്ക്കുന്ന ദേവനാണല്ലോ! ദക്ഷിണാംഗംകൊണ്ട് വിശ്വകൃത്തായ ബ്രഹ്മാവിനെ സൃഷ്ടിച്ചു. വാമഭാഗംകൊണ്ട് ഭുവനത്തെ പാലിക്കുവാൻ വിഷ്ണുവിനെ തീർത്തു. പ്രളയം വന്നപ്പോൾ പ്രഭു രുദ്രനേയും തീർത്തു. അപ്പോൾ ചരാചരങ്ങളായ ലോകമെല്ലാം മുടിക്കുന്ന രുദ്രനായി, കാലനായി, തേജസ്വിയായ ദേവൻ പ്രളയാഗ്നിപോലെ ജ്വലിച്ചു. യുഗാന്തത്തിൽ ഭൂതജാലത്തെ ഗ്രസിച്ചുകൊണ്ടുനില്ക്കുന്നു. ഈ മഹാദേവനായ ദേവൻ ചരാചരങ്ങളടങ്ങിയ വിശ്വത്തെ സൃഷ്ടിച്ചു. കല്പാന്തത്തിൽ ഏവർക്കും ഓർമ്മയേയും പോക്കി നില്ക്കുകയാണ്. സർവ്വഗനും സർവ്വഭൂതാത്മാവും സർവ്വഭൂതഭവോത്ഭവനും നിത്യനും സർവ്വമാനവന്മാർക്കും അദൃശ്യനുമായി മഹേശ്വരൻ വാഴുന്നു. എനിക്കു വരം നല്കിയാൽ അങ്ങ് സന്തോഷിക്കുമെങ്കിൽ എനിക്കു വേണ്ട വരമെന്തെന്നു ഞാൻ പറയാം : ദേവാ, ഭവാനിൽ എന്നെന്നേക്കും എനിക്ക് ഭക്തിയുണ്ടാകണം. സുരേശ്വരാ! കഴിഞ്ഞതും വരാനുള്ളതും ഇപ്പോഴുള്ളതും എല്ലാം അറിയുവാൻ (ത്രികാലജ്ഞാനമു

ണ്ടാകുവാൻ) അങ്ങയുടെ പ്രസാദത്താൽ എനിക്കു കഴിയണേ ദേവാ! ബന്ധുക്കളോടുകൂടി ഞാൻ അക്ഷയമായി പാൽപ്പായസം എന്നും അശിക്കുമാറാകണം. അങ്ങയുടെ സാന്നിദ്ധ്യം എന്നും എന്റെ ആശ്രമത്തിൽ ഉണ്ടാകണം സുരോത്തമാ!'

ഇപ്രകാരം ഞാൻ പറഞ്ഞതുകേട്ടപ്പോൾ വിശ്വപൂജിതനായ ഭഗവാൻ, ശിവൻ, ചരാചരങ്ങളുടെ ഗുരുവും തേജസ്വിയുമായ മഹേശ്വരൻ പറഞ്ഞു.

ശങ്കരൻ പറഞ്ഞു: 'അല്ലയോ ദ്വിജോത്തമാ! നിനക്ക് ജരയും മൃതിയുമില്ലാതെ അജരാമരനായി, എല്ലാ ദുഃഖങ്ങളും നീങ്ങി, യശസ്വിയായി, വ്യഞ്ജനാഢ്യനായി വർത്തിക്കുമാറാകട്ടെ! എന്റെ പ്രസാദത്താൽ ഭവാൻ ഋഷികൾക്ക് അഭിഗമ്യനാകട്ടെ! ശീലവാനായി, എല്ലാവർക്കും പ്രിയരൂപനായി, സർവ്വജ്ഞനായി, സുശീലനായി ഭവിക്കട്ടെ! അങ്ങയ്ക്ക് അഗ്നിയുടെ തേജസ്സോടെ യൗവനം ക്ഷയിക്കാതെ എന്നും നില്ക്കട്ടെ! എപ്പോഴൊക്കെ ഭവാൻ ക്ഷീരസാഗരം ആഗ്രഹിക്കുന്നുവോ അപ്പോൾ, അവിടെയെല്ലാം പാൽക്കടലിന്റെ സാന്നിദ്ധ്യം അങ്ങയ്ക്കുമുണ്ടാകട്ടെ! ഇനി അമൃതതുല്യമായ പാൽപ്പായസം അങ്ങ് ഭുജിച്ചുകൊള്ളും. ബന്ധുക്കളോടുകൂടി ഒരു കല്പംമുഴുവൻ അനുഭവിച്ചതിന്നുശേഷം നീ എന്റെ സമീപത്തിലെത്തുന്നതാണ്. ക്ഷയിക്കാത്ത നിന്റെ കുലവും ബന്ധുക്കളും എന്റെ സമീപത്തെത്തും. ഉണ്ണീ, നീ യഥേഷ്ടം വാണാലും. നിന്നിൽ ഉൽക്കണ്ഠ വേണ്ട. അല്ലയോ വിപ്രാ, നീ ഓർക്കുമ്പോൾ ഞാൻ പ്രത്യക്ഷനായിക്കൊള്ളാം.'

എന്നുപറഞ്ഞ് സൂര്യകോടിസമപ്രഭനായ ദേവൻ ഈശാനൻ അവിടെത്തന്നെ മറഞ്ഞു. ഞാൻ ദേവദേവനെ ഇപ്രകാരം സമാധിയിൽ കണ്ടു. ധീമാനായ ആ ദേവൻ പറഞ്ഞതെല്ലാം എനിക്കു സാധിച്ചു. കൃഷ്ണാ, നിന്റെ മുമ്പിൽ സിദ്ധന്മാർ നില്ക്കുന്നതും വിദ്യാധരന്മാരും, അപ്സരസ്സുകളും, യക്ഷന്മാരും, ഗന്ധർവ്വന്മാരും, മുനിമാരും, വൃക്ഷലതാഗുല്മങ്ങളും, എല്ലാ ഫലപ്രദവൃക്ഷങ്ങളും എല്ലാ ഋതുക്കളിലെ കുസുമങ്ങളും സുഖമായ പത്രങ്ങളും, സുഗന്ധകുസുമങ്ങളും എല്ലാം കാണുന്നില്ലേ? അവയെല്ലാം നീ നോക്കൂ! ഇവയെല്ലാം ദിവ്യഭാവമുള്ളവയാണ്. മഹാത്മാവായ ഈശ്വരന്റെ, ദേവദേവനായ ശങ്കരന്റെ, പ്രസാദത്തിൽനിന്നുണ്ടായതാണിതെല്ലാം.''

ശ്രീകൃഷ്ണൻ പറഞ്ഞു: ''ഇപ്രകാരം അവർ പറഞ്ഞതു കേട്ട് നേരെ ഞാൻ നോക്കി. എല്ലാം കണ്ട് ഞാൻ അത്ഭുതത്തോടെ ആ മുനിയോടു പറഞ്ഞു: അല്ലയോ വിപ്രർഷേ! അങ്ങു ധന്യനാണ്. നിന്നെക്കാൾ പുണ്യകൃത്ത് ആരുണ്ട്? ദേവാധിദേവന്റെ സാന്നിദ്ധ്യം ഭവാന്റെ ആശ്രമത്തിലുണ്ട്. എനിക്കും ഇപ്രകാരംതന്നെ ഭഗവാനായ മഹാദേവൻ പ്രസാദവും ദർശനവും തരികയില്ലേ?''

ഉപമന്യു പറഞ്ഞു: ''അല്ലയോ പുണ്ഡരീകാക്ഷാ! നീ നിശ്ചയമായും മഹാദേവനെ കാണും. ഞാൻ കണ്ടമാതിരി തന്നെ കാണും. നിനക്ക് ഒട്ടും കാലതാമസം വരികയില്ല. ഞാൻ എന്റെ ദിവ്യചക്ഷുസ്സുകൊണ്ട് ഭവാന്റെ വിക്രമം കാണുന്നുണ്ട്. അല്ലയോ പുരുഷോത്തമാ, ആറാംമാസത്തിൽ നിനക്കു ദേവദേവനെ കാണുവാൻ കഴിയും പുരുഷോത്തമാ! ഭാര്യയോടുകൂടി പ്രത്യക്ഷനാകുന്ന ഈശനിൽനിന്ന് എട്ടും പതിനാറും വരങ്ങൾ നീ വാങ്ങുന്നതാണ് യദുശ്രേഷ്ഠാ! ഞാനീ പറഞ്ഞതു സത്യമാണ്. കഴിഞ്ഞതും, വരാനുള്ളതും, ഇപ്പോഴുള്ളതും എല്ലാം ധീമാനായ ശങ്കരൻ പ്രസാദിച്ചാൽ നീ അറിയുന്നതാണ് മഹാഭുജാ! ഹരൻ ഇത്തരത്തിൽ അനേകം ഭക്തന്മാരെ അനുഗ്രഹിച്ചിട്ടുണ്ട്. പിന്നെ എന്തുകൊണ്ട് അങ്ങയിൽ പ്രസാദിക്കാതിരിക്കും? ഇതൊരുവിധത്തിലും അതിനു തടസ്സമുണ്ടാവുകയില്ല മാധവാ! ഭവാനെപ്പോലെയുള്ളവർക്കും ദേവന്മാർക്കും സമാഗമം ശ്ലാഘ്യമാണല്ലോ! അങ്ങു ബ്രഹ്മണ്യനാണ്. ആനൃശംസാഢ്യനാണ്. ശ്രദ്ധയുള്ളവനാണ്. ശങ്കരനെക്കാണുവാൻ ജപിക്കേണ്ടതെന്താണെന്നു ഞാൻ അങ്ങയ്ക്ക് ഉപദേശിക്കാം.''

കൃഷ്ണൻ പറഞ്ഞു: ''ഞാൻ അവനോടു പറഞ്ഞു: അല്ലയോ ബ്രാഹ്മണാ, മഹാമുനേ, ഭവാന്റെ പ്രസാദത്താൽ ദിതിജസംഘാതിയായ ദേവാധിദേവനെ ഞാൻ കാണുന്നു.' ഇപ്രകാരം അവൻ മഹാദേവന്റെ കഥ പറഞ്ഞിരിക്കുമ്പോൾ എട്ടുദിവസം കഴിഞ്ഞതറിഞ്ഞില്ല. ഒരു മുഹൂർത്തം കഴിഞ്ഞമാതിരിയേ തോന്നിയുള്ളു ഭാരതാ! എട്ടാംദിവസം ഞാൻ ആ ബ്രാഹ്മണനിൽനിന്ന് വിധിപ്രകാരം ദീക്ഷ കൈക്കൊണ്ടു. കുശിയും, ചീരിയും, ദണ്ഡിയും, മുണ്ഡിയുമായി നെയ്യാടി, മേഖലധരിച്ച് ഒന്നാംമാസത്തിൽ ഫലംമാത്രം ഭക്ഷിച്ച് തപസ്സുചെയ്തു. രണ്ടാമത്തെ മാസം ജലം മാത്രം ആഹാരമായി തപസ്സുചെയ്തു. മൂന്നും നാലും അഞ്ചും മാസങ്ങളിൽ വായു മാത്രം ഭക്ഷിച്ച് ഒറ്റക്കാൽകൊണ്ട് ഊന്നിനിന്ന് കൈപൊക്കിനിന്ന് തപസ്സു ചെയ്തു. അങ്ങനെ ധ്യാനിച്ചുനില്ക്കുമ്പോൾ ആയിരം സൂര്യന്റെ തേജസ്സ് ഒന്നിച്ചു ഞാൻ നഭസ്സിൽ കണ്ടു ഭാരതാ! പാണ്ഡുനന്ദനാ, പിന്നെ ഞാൻ തേജസ്സിന്റെ നടുവിലായി ഇന്ദ്രായുധക്കെട്ട് അണിഞ്ഞ്, വിദ്യുന്മാലാഗവാക്ഷമായി നീലശൈലചയംപോലെ വലാകകളണിഞ്ഞ ഒരു മേഘം കണ്ടു. അതിൽ മഹാദ്യുതിയായ ഭഗവാൻ ദേവിയുമൊത്തു നില്ക്കുന്നതായിക്കണ്ടു. തപസ്സും തേജസ്സും ചേർന്ന് ഭഗവാൻ ദേവിയോടുകൂടി ശോഭിച്ചു. സോമനോടുകൂടി സൂര്യൻ മേഘത്തിൽ നില്ക്കുന്നവിധം ശോഭിച്ചു.

ഞാൻ രോമാഞ്ചംകൊണ്ടു കൗന്തേയാ! വിസ്മയംകൊണ്ട് എന്റെ കണ്ണുവിടർന്നു. ഞാൻ ദേവന്മാരുടെ ദുഃഖം തീർക്കുന്ന ഗതിയായ ഹരനെ ദർശിച്ചു.

കിരീടം ശിരസ്സിലണിഞ്ഞ് ശൂലവും ഗദയും കൈയിലേന്തി പുലിത്തോലുടുത്ത് ജടയണിഞ്ഞ് ദണ്ഡം, പിനാകം, വജ്രം എന്നിവയും കൈകളിൽ ധരിച്ച് തീക്ഷ്ണദംഷ്ട്രനായി. ശുഭാംഗദം അണിഞ്ഞ്, നാഗത്തെ പൂണുനൂലാക്കി, കാലടിപ്പാടിൽ മുട്ടുമാറുള്ള ദിവ്യവും നാനാവർണ്ണോജ്ജ്വലവുമായ മാല മാറിൽ ധരിച്ച്, സന്ധ്യയോടുകൂടി പരിവേഷത്തോടുകൂടിയ ചന്ദ്രൻ വർഷം കഴിഞ്ഞ സമയത്ത് വിളങ്ങുന്നമാതിരി ഞാൻ ആ ദേവനെ ദർശിച്ചു.

പ്രമഥജാലങ്ങളായ പരിവാരങ്ങളോടെ, ശരൽക്കാലത്ത് ദുഷ്പ്രേഷ്യനും പരിവേഷത്തോടുകൂടിയവനുമായ സൂര്യനെപ്പോലെ കാണപ്പെട്ട മഹാദേവനെ, പതിനൊന്നു ശതം രുദ്രന്മാർ ഇപ്രകാരം വിളങ്ങിയ വൃഷവാഹനനായ ശിവനെ, കർമ്മംകൊണ്ടു ശുഭകർമ്മിയായ നിയതാത്മാവിനെ, സ്തുതിച്ചു. ആദിത്യന്മാരും, വസുക്കളും, സാദ്ധ്യന്മാരും, വിശ്വദേവകളും, അശ്വിനീദേവകളും വിശ്വസ്തുതികളാൽ വിശ്വദേവന്മാർ ദേവനായ ശംഭുവിനെ വാഴ്ത്തി. ഇന്ദ്രൻ, ഭഗവാനായ വിഷ്ണു എന്നീ അദിതിപുത്രന്മാരും ബ്രഹ്മാവും രഥന്തരം സാമം ഇവ ഭവന്റെ സന്നിധിയിൽ ചെല്ലുന്നതായിക്കണ്ടു. പല യോഗീശ്വരന്മാരും യോഗദനും ഗുരുവുമായ താതനെ, സസുതന്മാരായ ബ്രഹ്മർഷികളും ദേവർഷികളും ഭൂമിയും ആകാശവും നക്ഷത്രങ്ങളും ഗ്രഹങ്ങളും മാസങ്ങളും പക്ഷങ്ങളും ഋതുക്കളും രാത്രിയും സംവത്സരവും ക്ഷണവും മുഹൂർത്തവും നിമിഷവും യുഗമാറ്റങ്ങളും എല്ലാം ഒരുപോലെ, എല്ലാ ദിവ്യരും രാജാവേ, മഹേശ്വരനെ നമിക്കുന്നു. സത്യജ്ഞാനികളായവർ, വിദ്യകൾ, സനൽക്കുമാരൻ, വേദങ്ങൾ, ഇതിഹാസങ്ങൾ, മരീചി, അത്രി, അംഗിരസ്സ്, പുലഹൻ, പുലസ്ത്യൻ, ക്രതു, ഏഴു മനുക്കൾ, സോമൻ, അഥർ

വ്വാവ്, ബൃഹസ്പതി, ഭൃഗു, ദക്ഷൻ, കശ്യപൻ, വസിഷ്ഠൻ, ഛന്ദസ്സ്, ദീക്ഷായജ്ഞങ്ങൾ, ദക്ഷിണാഗ്നി, ഹവിസ്സ്, യജ്ഞ ദ്രവ്യങ്ങൾ ഇവയൊക്കെ ശരീരമെടുത്ത് യുധിഷ്ഠിരാ, അവി ടെ എത്തി. പ്രജാപാലർ, സരിത്തുക്കൾ, നാഗങ്ങളെല്ലാം, എല്ലാ ദേവമാതാക്കളും, ദേവപത്നികൾ, കന്യകമാർ, ആയിരം മുനിമാർ, പതിനായിരം ലക്ഷംപേർ ശാന്തനായ വിഭുവിനെ, ശൈലങ്ങളും അംബുധികളും ദിക്കുകളും നമിക്കുന്നു. ഗീതാ വാദ്യവിശാരദരായ ഗന്ധർവ്വന്മാരും അപ്സരസ്ത്രീകളും ദിവ്യ താളത്തിൽ ഭവനെ പാടിസ്സുതിക്കുന്നു. വിദ്യാധരന്മാരും, അസുരന്മാരും ഗുഹ്യകന്മാരും, ആശരന്മാരും, ചരാചരങ്ങ ളായ സർവ്വഭൂതങ്ങളും മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും വിഭുവിനെ നമിക്കുന്നു. ത്രിദശേശ്വരനായ ശർവ്വൻ എൻെറ മുമ്പിലായി വന്നുനിന്നു.

ഈശാനൻ എൻെറ മുമ്പിൽ വന്നുനില്ക്കുന്നതായി ക്കണ്ടപ്പോൾ ഹേ ഭാരതാ, പ്രജാപതിമുതൽ ശക്രൻവരെയു ളളവരെല്ലാം എന്നെ നോക്കി. അപ്പോൾ മഹാദേവനെ നോക്കുവാൻ ഞാൻ അശക്തനായി. ഉടനെ മഹാദേവൻ എന്നോടു പറഞ്ഞു: 'എടോ കൃഷ്ണാ! നോക്കൂ! പറയൂ, നീ നൂറായിരംവട്ടം എന്നെ ആരാധിച്ചുവല്ലോ. നിന്നെപ്പോ ലെ പ്രിയനായി, ഈ മൂന്നുലോകത്തിലും പ്രിയപ്പെട്ടവനായി, ആരുമില്ല.' ദേവനെ ഞാൻ തലകുമ്പിട്ടു നമസ്കരിച്ചു. അപ്പോൾ ഉമാദേവി പ്രസാദിച്ചു. ബ്രഹ്മാദികളായ ദേവ ന്മാർ വാഴ്ത്തുന്ന സ്ഥാണുവോട് ഞാൻ പിന്നെ പറഞ്ഞു.''

കൃഷ്ണൻ പറഞ്ഞു: ''അല്ലയോ ശാശ്വതനായ സർവ്വ യോനേ, ബ്രഹ്മത്തിന് അധിപൻ ഭവാനാണെന്ന് ഋഷിമാർ പറയുന്നു. തപസ്സ്, സത്വം, രജസ്സ്, തമസ്സ് എന്നിവയും നീ തന്നെയാണല്ലോ. സത്തുക്കൾ സത്യംപറയുന്നു. അല്ലയോ മഹേശ്വരാ, നീയാണല്ലോ ബ്രഹ്മാവ്. രുദ്രനും നീ തന്നെ യാണല്ലോ. നീ പാശി (വരുണ) നാണ്. നീ അഗ്നിഭഗവാ നാണ്. നീ മനുവാണ്. നീ ധാതാവാണ്. നീ ത്വഷ്ടാവാണ്. നീ പ്രഭുവാണ്. നീ സർവ്വതോമുഖനാണ്. ചരങ്ങളും അച രങ്ങളുമായ ഭൂതങ്ങൾ നിന്നിൽനിന്ന് ഉണ്ടായവയാണല്ലോ. സചരാചരമായ ത്രിഭുവനത്തേയും നീ സൃഷ്ടിച്ചതാണല്ലോ. ഇന്ദ്രിയൗഘങ്ങളും മനസ്സും ഏഴു വായുക്കളും അപ്രകാരം അഗ്നികളും ആ ദേവതൗഘവും, അങ്ങയുടെ ദേവതൗഘ ങ്ങളും എല്ലാം അങ്ങയുടെ സൃഷ്ടിയാണല്ലോ. എല്ലാറ്റിനും മുകളിലായി ഭവാൻ സ്ഥിതിചെയ്യുന്നു.

വേദങ്ങളും, യജ്ഞങ്ങളും, സോമനും, ദക്ഷിണാഗ്നിയും, ഹവിസ്സും, യജ്ഞത്തിനുളള സകല വിഭവങ്ങളും എല്ലാം ഭഗവാൻതന്നെയാണ്. അതിൽ ഒട്ടും സംശയമില്ല. യജ്ഞം, അദ്ധ്യയനം, ദാനം, വ്രതങ്ങൾ, നിയമങ്ങൾ, ഹ്രീ, കീർത്തി, ശ്രീ, ദ്യുതി, തുഷ്ടി, സിദ്ധി ഇവയും അങ്ങയിൽത്തന്നെ. കാമം, ക്രോധം, ഭയം, ലോഭം, മദം, സ്തബ്ധത, മത്സരം, ആധി, വ്യാധി ഇവയെല്ലാം ദേവാ, അങ്ങയുടെ സന്തതികളാണ ല്ലോ. കൃതി, വികാരം, പ്രളയം, പ്രധാനം, അവ്യയമായ ബീജം, മനസ്സിൻെറ പരയായ യോനി, ശാശ്വതമായ പ്രഭാവം, അവ്യ ക്തം, പാവനൻ, അചിന്ത്യൻ, സഹസ്രാംശു, ഹിരണ്മയൻ, ഗണങ്ങൾക്കെല്ലാം ആദി, ഇങ്ങനെയിരിക്കുന്ന ഭവാൻതന്നെ യാണല്ലോ ജീവിതത്തിന് ആശ്രയം.

മഹാനായ ആത്മാവ് ബ്രഹ്മം, വിശ്വം, ശംഭു, സ്വയം ഭൂവ്, പ്രജ്ഞോപലബ്ധി, ബുദ്ധി, സംവിത്ഖ്യാതി, ധൃതി, സ്മൃതി പര്യായമായ വാക്കുകൾകൊണ്ടു പറയപ്പെടുന്ന നാമ ങ്ങളാണ്. മഹാനായ ആത്മാവ് ബോധിക്കേണ്ടവനാകുന്നു. നിന്നിൽ ബോധവാനായ ബ്രാഹ്മണൻ വിദ്വാനാകുന്നു. അവൻ പ്രമോഹത്തെ അടക്കുന്നു.

ദേവാ! ഭവാൻ സർവ്വഭൂതഹൃദയമാകുന്നു. ക്ഷേത്രജ്ഞ നെന്നു പറയുന്നവൻ ഭവാനാകുന്നു. ഋഷികളാൽ നീ സ്തുതി ക്കപ്പെടുന്നു. എല്ലായിടത്തും കൈകാലുകളുളളവനാണ് നീ. എല്ലായിടത്തും കണ്ണും ശിരസ്സും മുഖവുമുളളവനാണ് ഭവാൻ. ലോകത്തിൽ സർവ്വത്ര കാതുളളവനാണ് ഭവാൻ. നീ എല്ലായിടത്തും വ്യാപിച്ചുനില്ക്കുന്നു. തിഗ്മാംശുവിൻെറ നിമേഷാദികളായ കർമ്മങ്ങൾക്കും ഭവാൻതന്നെയാണല്ലോ ഫലമായി വിളങ്ങുന്നത്.

അങ്ങ് പ്രഭാർച്ചിസ്സാണ്. പുരുഷനാണ്. എന്നും ഹൃദ യത്തിൽ വർത്തിക്കുന്നവനാണ്. അണിമ, ലഘിമ, പ്രാപ്തി, ജ്യോതിസ്സ്, ഈശാനൻ, അവ്യയൻ എല്ലാം നീതന്നെ. നിന്നിലാണല്ലോ ബുദ്ധിയോടെ മതിയെ ആശ്രയിച്ചു ലോകർ നില്ക്കുന്നത്. നിത്യയോഗക്കാരായ ഋഷിമാർ സത്യസന്ധ രായി, ജിതേന്ദ്രിയരായി, നിന്നിൽ ധ്യാനിക്കുന്നവരായി, നില്ക്കുന്നു.

ഗുഹയുടെ ഉളളിൽ (ഹൃദയത്തിൽ) സ്ഥിരമായി പുരാ ണപുരുഷനും ശക്തനും ഹിരണ്മയനും ബുദ്ധജനാവലംബനു മായ നിന്നെ കാണുന്നവനാരോ, അവൻ ധീമാനാണ്. അവൻ മഹാബുദ്ധിമാനാണെന്നു പറയാം.

സൂക്ഷ്മങ്ങളെ ഏഴിനേയും (തന്മാത്രകൾ) കണ്ട് ആറം ഗങ്ങളാകുന്ന ആകാരത്തോടുകൂടിയ ഭവാനെ ഗ്രഹിച്ച് പ്രധാന വിധിയോഗസ്ഥിതനായ ബുധൻ നിന്നിൽ ചേരുന്ന താണ്. ഇപ്രകാരം പാർത്ഥൻെറ ആർത്തി ഹരിച്ചവനായ മഹേശ്വരനോടു പറഞ്ഞപ്പോൾ ചരാചരങ്ങളടങ്ങിയ വിശ്വം മുഴുവൻ സിംഹനാദം മുഴക്കി.

വിപ്രജനങ്ങൾക്കു മാത്രമല്ല, സുരന്മാരും അസുരന്മാരും അഹികളും പിശാചവർഗ്ഗങ്ങളും പിതൃക്കളും ഖഗങ്ങളും രക്ഷോഗണങ്ങളും ഭൂതനികായങ്ങളും എല്ലാ മുനീന്ദ്രന്മാരും ചേർന്ന് മഹാദേവനെ വണങ്ങി.

എൻെറ ശിരസ്സിൽ ദിവ്യഗന്ധമുളള പുഷ്പസമൂഹം വർ ഷിക്കപ്പെട്ടു. സുഖമായ കാറ്റ് എങ്ങും വീശി. ഭഗവാൻ എന്നേയും ഗൗരീദേവിയേയും നോക്കി. ജഗത്തിന്നു ഹിതം ചെയ്യുന്ന ദേവൻ ശക്രനെയും നോക്കി. മഹാദേവൻ എന്നോ ടു പറഞ്ഞു: കൃഷ്ണാ, ശത്രുഘ്നാ! എന്നിൽ നിനക്കുളള ശ്രേഷ്ഠമായ ഭക്തി ഞാനറിയുന്നു. ആത്മാവിന്നു ശ്രേയസ്സ് ഭവാൻ ചെയ്യുക. നിന്നിൽ എനിക്ക് അത്യധികമായ പ്രീതി യുണ്ട്. അല്ലയോ കൃഷ്ണാ, നീ ആവശ്യമുളള വരം ചോദി ച്ചുകൊളളുക. അങ്ങയ്ക്ക് സത്തമാ, ഞാൻ എന്തു വരം വേണമെങ്കിലും തരുന്നതാണ്. സുദുർല്ലഭമായ എന്തു വര മാണ് നീ ഇച്ഛിക്കുന്നത്? യദുസത്തമാ, പറയൂ.''

**15. മേഘവാഹനോപാഖ്യാനം - ശിവനും പാർവ്വതിയും ശ്രീകൃഷ്ണന്ന് വരം കൊടുക്കുന്നു -** ശ്രീകൃ ഷ്ണൻ പറഞ്ഞു: ''ആ തേജോരാശിയുടെ മുമ്പിൽ ഞാൻ ശിരഷംകുനിച്ചു നമസ്കരിച്ചു. വലിയ ഹർഷത്തോടെ ഭഗ വാനോടു പറഞ്ഞു. 'ധർമ്മത്തിൽ ദൃഢത്വം, യുദ്ധത്തിൽ ശത്രുവധം, പ്രശസ്തമായ കീർത്തി, വലിയ ശക്തി, യോഗം, പ്രിയത്വം, അങ്ങയുടെ സന്നിധാനം, നൂറു സന്താനങ്ങൾ ഇവയെ ഞാൻ അങ്ങയിൽനിന്നു വരം വരിക്കുന്നു' എന്നു പറഞ്ഞപ്പോൾ, 'എന്നാൽ അങ്ങനെ ഭവിക്കട്ടെ' എന്ന് ശങ്കരൻ അരുൾചെയ്തു. അപ്പോൾ സർവ്വപാവനിയും വിശ്വ മാതാവുമായ പാർവ്വതി എന്നെ നോക്കി, 'അല്ലയോ സന്മതേ, ഭഗവാൻ അങ്ങയ്ക്ക് സാംബൻ എന്ന പുത്രനെ നല്കിയി രിക്കുന്നു. ഇനി എട്ടു വരം ഭവാൻ എന്നിൽനിന്നും വരിച്ചു കൊളളുക. ഞാൻ നല്കുന്നു എന്നു പറഞ്ഞു. ഉടനെ ഞാൻ കുമ്പിട്ട് അവളോടു പറഞ്ഞു പാണ്ഡുപുത്രാ, 'ദ്വിജന്മാരുടെ കോപത്തിന് ഞാൻ പാത്രമാകരുത്. പിതൃക്കളുടെ പ്രസാദ മുണ്ടാകണം. നൂറു പുത്രന്മാരുണ്ടാകണം. പരമമായ സൗഖ്യം,

കുലത്തിൽ പ്രിയത്വം, മാതാവിന്റെ മഹത്തായ പ്രസാദം ഇവ ഞാൻ വരിക്കുന്നു.''

ഉമ പറഞ്ഞു: ''അല്ലയോ അമരപ്രഭാവാ, നീ ചോദിച്ച വരം ഞാൻ തരുന്നു. അപ്രകാരം ഭവിക്കട്ടെ! ഞാൻ ഒരിക്കലും ഭോഷ്കു പറയുകയില്ല. പതിനാറായിരം ഭാര്യമാരിലും നീ അക്ഷയമായ സ്നേഹം അനുഭവിച്ചുകൊള്ളുക. ബന്ധുക്കളിൽ വലിയ പ്രീതിയും ദേഹത്തിന്റെ കാമ്യമായ രൂപവും ഞാൻ ഭവാനു നല്കുന്നു. നിത്യവും ഭവാന്റെ മന്ദിരത്തിൽ എഴുപതുനൂറ് പാന്ഥന്മാർ വന്ന് നിന്റെ സൽക്കാരമേല്ക്കുന്നതാണ്.''

ശ്രീകൃഷ്ണൻ പറഞ്ഞു: ''ഇപ്രകാരം എനിക്ക് ദേവനും ദേവിയും മഹത്തരമായ വരങ്ങൾ നല്കി. ഉടനെ അല്ലയോ ഭീമപൂർവ്വജാ! ആ ദേവനും ദേവിയും ആ ക്ഷണത്തിൽ ഗണങ്ങളോടുകൂടി മറഞ്ഞു. ഈ ഒരു അത്യത്ഭുതം ഞാൻ ആദ്യമേതന്നെ തേജസ്വിയായ ദ്വിജനോട്, ഉപമന്യുവിനോട്, ചെന്നുണർത്തിച്ചു. ഉപമന്യു ഞാൻ പറഞ്ഞത് ശ്രദ്ധാപൂർവ്വംകേട്ട് ദേവദേവനെ നമസ്കരിച്ച് ഇപ്രകാരം പറഞ്ഞു സുവ്രതാ!''

ഉപമന്യു പറഞ്ഞു: ''ശർവ്വന്നു തുല്യനായി ദേവനില്ല. ശർവ്വന്നു തുല്യനായ ഗതിയുമില്ല ശർവ്വന്നു തുല്യനായ ദാതാവില്ല. രണത്തിൽ ശർവ്വന്നു തുല്യമായി ആരുമില്ല.''

**16. മേഘവാഹനോപാഖ്യാനം - ഉപമന്യുവും ശ്രീകൃഷ്ണനും തമ്മിലുള്ള സംവാദം, തണ്ഡിയുടെ ശിവസ്തുതി -** ഉപമന്യു പറഞ്ഞു: ''പണ്ട് കൃതയുഗത്തിൽ തണ്ഡി എന്നു പ്രസിദ്ധനായ ഒരു ഋഷിയുണ്ടായിരുന്നു. പതിനായിരം വർഷം അവൻ സമാധിയിലിരുന്ന് മഹാദേവനെ ആരാധിച്ചു. അവന്ന് എന്തുസംഭവിച്ചു എന്നു കേൾക്കുക. ഭക്തനായ അവന്ന് മഹാദേവൻ പ്രത്യക്ഷനായി. അവൻ വിഭുവിനെ സ്തുതിച്ചു. തണ്ഡി ഇങ്ങനെ തപസ്സുകൊണ്ട് പരമാത്മാവും അവ്യയരൂപനുമായ മഹാത്മാവിനെ ഉള്ളിൽ കണ്ട് വിസ്മിതനായി ഇപ്രകാരം പറഞ്ഞു:

'സാംഖ്യന്മാർ പരമപുരുഷനെ പഠിക്കുന്നു. യോഗിമാർ ചിന്തചെയ്യുന്നു. പ്രധാനനാണ് പരമപുരുഷൻ. അവൻ അധിഷ്ഠാതാവും അധീശ്വരനുമാണ്. ജന്മനാശങ്ങൾക്കെല്ലാം കാരണം അവനാണെന്ന് ബുധന്മാർ പറയുന്നു. ദേവന്മാർക്കും, അസുരന്മാർക്കും, മുനീന്ദ്രന്മാർക്കും മേലെയായി അവനല്ലാതെ വേറെ ആരുമില്ല. അജനും, ഈശാനനും, ആദ്യന്തമില്ലാത്തവനും, പ്രഭുവും, അത്യന്തസുഖിയുമാണ് അവൻ. അനഘനായ ആ ദേവനെ ഞാൻ ശരണംപ്രാപിക്കുന്നു.'

ഇപ്രകാരം പറയുമ്പോൾ തണ്ഡി തന്റെ മുമ്പിൽ ആ തപോനിധിയെ ദർശിച്ചു. ധ്രുവനും, അവ്യയനും, അചിന്ത്യനും, അതുല്യനും, നിത്യനും, ശാശ്വതതത്ത്വനുമായ ദേവനെ ദർശിച്ചു. നിഷ്കളം, സകളം, ബ്രഹ്മം, നിർഗ്ഗുണം, സഗുണം, യോഗികൾക്ക് പരൻ, ആനന്ദം, അക്ഷരം, മോക്ഷസംജ്ഞകം, വായുവിന്നും, ഇന്ദ്രന്നും, അഗ്നിക്കും, മരുത്തിന്നും, വിശ്വന്നും, ബ്രഹ്മന്നും ഗതി, അഗ്രാഹ്യൻ, അചലൻ, ശുദ്ധൻ, ബുദ്ധിഗ്രാഹ്യൻ, മനോമയൻ, ദുർവ്വിജ്ഞേയൻ, അസംഖ്യേയൻ, അകൃതാത്മാവ്, സുദുർഗ്ഗമൻ, വിശ്വലോകങ്ങൾക്ക് യോനി, തപസ്സിന്നും അപ്പുറത്തു നില്ക്കുന്നവൻ, പുരാണൻ, പുരുഷൻ, ദേവൻ, പരങ്ങൾക്കും പരാൽപരൻ, പ്രാണനോടു ചേർന്ന ആത്മാവ്, ജ്യോതിസ്സ്, ജീവഗമായ മനം ഇങ്ങനെ നാനാരൂപത്തിൽ വിളങ്ങുന്ന ആ ദേവനെ കാണുവാനായി വളരെക്കാലം മുനി അത്യുഗ്രമായ തപസ്സു ചെയ്തു. അവസാനം മഹാദേവനെ കണ്ടു. മഹർഷി മഹേശ്വരനെ വാഴ്ത്തി സ്തുതിച്ചു.

'പവിത്രർക്കും പവിത്രം നീ
ഗതിമാന്മാർക്കു നീ ഗതി
തേജസ്സുകൾക്കുഗ്രതേജ-
സ്സാത്തപങ്ങൾക്കുമേൽ തപം.

വിശ്വാവസു ഹിരണ്യാക്ഷ
പുരുഹൂതർ തൊഴുന്നവൻ
കല്യാണദൻ, വിഭോ, നിന്നെ
കൂപ്പുന്നേൻ പരസത്യമേ!

ജന്മമൃത്യു ഭയംപൂണ്ട
യതികൾക്കൊക്കയും വിഭോ
മുക്തി നല്കും സഹസ്രാംശോ
കൈകൂപ്പുന്നേൻ സുഖാശ്രയ!

ബ്രഹ്മാവിന്ദ്രൻ വിഷ്ണു വിശ്വേ-
ദേവന്മാരും മുനീന്ദ്രരും
അറിയാത്തവനേ, ഞങ്ങൾ
അറിയുന്നെങ്ങനെ വിഭോ?

ഭവാനിലുളവാമെല്ലാം,
എല്ലാം നിന്നിലിരിപ്പതാം
കാലം പുരുഷനെന്നുള്ള-
തെല്ലാം ബ്രഹ്മാഖ്യനും ഭവാൻ!

മൂന്നുണ്ടു മെയ് നിനക്കെന്നു
പുരാണജ്ഞർ സുരർഷികൾ
അധിപൂരുഷമദ്ധ്യാത്മം
അധിഭൂതാധിദൈവതം

അധിലോകാധിവിജ്ഞാന-
മധിയജ്ഞനുമാണു നീ
ദേവന്മാർക്കും ദുർവ്വിദനാം
നിന്നെക്കണ്ടാത്മസംസ്ഥനായ്

വിജ്ഞരെത്തുന്നു നിർമ്മുക്തർ
പരം ഭാവമനാമയം
വിഭോ നീയിച്ഛിച്ചിടായ്കിൽ
ജന്മമൃത്യുക്കളേറെയാം.

സ്വർഗ്ഗമോക്ഷങ്ങൾക്കു വഴി-
യാക്ഷേപ്പാവേകിടുന്നു നീ
സ്വർഗ്ഗവും മോക്ഷവും നീയേ
കാമവും ക്രോധവും ഭവാൻ

സത്വം രജസ്സാത്തമസ്സും
മേലും കീഴും പ്രഭോ ഭവാൻ!
ബ്രഹ്മാവു നീ വിഷ്ണു ഭവൻ
സ്കന്ദേന്ദ്രന്മാർ യമാക്കളും

മനവിന്ദു ധാതൃ വരുണ-
വിധാതാക്കൾ ധനേശനും.
ഭൂ വായു വെള്ളം തീ വ്യോമം
വാക്ക് ബുദ്ധി മതിസ്ഥിതി

കർമ്മം സത്യാനൃതദ്വന്ദ്വം
ഭവാൻ ഇല്ലാത്തതുള്ളതും.
നീയിന്ദ്രിയേന്ദ്രിയാർത്ഥങ്ങൾ
പ്രകൃതിക്കും പരം ധ്രുവം

വിശ്വാവിശ്വപരം ഭാവം
ചിന്ത്യാചിന്ത്യനുമാണു നീ.
ഏതൊന്നു പരമം ബ്രഹ്മം
ഏതൊന്നു പരമം പദം

ഏതൊന്നു സാംഖ്യർക്കു ഗതി
അതും നീ,യില്ല സംശയം!
കൃതാർത്ഥരാം ഞങ്ങളിപ്പോൾ
എത്തിയാ ദൃഢമാം പദം.

പ്രാർത്ഥിപ്പതേതു പദമോ
ജ്ഞാനനിർമ്മലബുദ്ധികൾ
ബുദ്ധികെട്ടിത്രയുംനാളായ്
കഷ്ടമേ, ഞങ്ങൾ മൂഢരായ്.

ബുധർ ശാശ്വതനായ്ച്ചൊല്ലും
ദേവനെത്തിരയായ്കയാൽ
ജന്മങ്ങൾകൊണ്ടു നിൻ ഭക്തി
നേരെ സാധിച്ചിതിന്നു ഞാൻ

ഭക്താനുഗ്രഹദൻ ദേവൻ-
തൻ ജ്ഞാനമമൃതാപ്പിയാം
ദേവാസുരമുനീന്ദ്രർക്കും
ഗുഹ്യമേറ്റം സനാതനം.

ഗുഹയ്ക്കകത്തെഴും ബ്രഹ്മം
ദുർവ്വിജ്ഞേയം മുനിക്കുമേ
അതാണീ ഭഗവാൻ ദേവൻ
സർവ്വകൃത് സർവ്വതോമുഖൻ.

സർവ്വാത്മാവാം സർവ്വദർശി
സർവ്വഗൻ സർവ്വവിത്തമൻ
ദേഹകൃത് ദേഹഭൃത് ദേഹി
ദേഹഭുക് ദേഹിമാർ ഗതി.

പ്രാണകൃത് പ്രാണഭൃത് പ്രാണി-
പ്രാണദൻ പ്രാണിമാർ ഗതി
ഇഷ്ടർ അദ്ധ്യാത്മവിത്തുക്കൾ
അദ്ധ്യാത്മഗതിയായവൻ.

ജന്മാഭാവം നിനപ്പോർക്കു
ഗതിയായവനീശ്വരൻ
സർവ്വഭൂതങ്ങൾക്കുമിവൻ
ശുഭാശുഭഗതിപ്രദൻ.

സർവ്വജന്തുക്കൾക്കുമിവൻ
ജന്മമൃത്യുവിധായകൻ
സിദ്ധി കാംക്ഷിക്കുമൃഷികൾ-
ക്കവൻതാൻ സിദ്ധിതൻ പ്രഭു

ഭൂമ്യാദിഭുവനം മുറ്റും
വിണ്ണോരൊത്തു ചമച്ചുടൻ
മൂർത്തിയെട്ടാലേല്പു ദേവൻ
ഭരിച്ചീടുന്നിതങ്ങനെ

ഇവങ്കൽനിന്നൊക്കെയുണ്ടാം
നിലനില്പതിവങ്കലാം
ലയിപ്പതുമിവങ്കൽത്താൻ
ഇവൻ ഏകൻ സനാതനൻ.

സത്വകാമികൾ സത്തുക്കൾ-
ക്കിവന്മേൽ സത്യലോകമാം.
അപവർഗ്ഗവിമുക്തർക്കു
കൈവല്യം ജ്ഞാനികൾക്കിവൻ.

ബ്രഹ്മാദിസത്വർ ഗുഹയിൽ
ഗോപനംചെയ്തവൻ പ്രഭു
ദേവാസുരമനുഷ്യർക്കു
വെളിവാകരുതെന്നുതാൻ.

ആ നിന്നെക്കാണുവോരല്ല
ദേവാസുരമനുഷ്യർകൾ
ഹൃദിസ്ഥൻ വെളിവാകാതു-
ള്ളിവൻ മോഹരണയ്ക്കയാൽ

ഭക്തിയോഗംകൊണ്ടു ഭജി-
ച്ചിവനെ സംശ്രയിക്കുകിൽ
അവർക്കാത്മാവെയാത്മാവിൽ
കാട്ടും കരളിലുള്ളിവൻ.

ആ ദേവനെയറിഞ്ഞീടിൽ
ജന്മമൃത്യുക്കൾ പറ്റിടാ
ആ വേദ്യനെയറിഞ്ഞെന്നാൽ
വേദ്യം മറ്റൊന്നുമില്ലതാൻ.

ആ വൻലാഭം ലഭിച്ചീടി-
ലോർക്കില്ലതിനുമേൽ ബുധൻ
സൂക്ഷ്മം പരപ്രാപ്തിയിതിൽ-
ച്ചെന്നാലവ്യയമക്ഷയം.

സാംഖ്യന്മാർ ഗണതത്വജ്ഞർ
സാംഖ്യശാസ്ത്രവിശാരദർ
സൂക്ഷ്മജ്ഞരീ സൂക്ഷ്മതത്വം
കണ്ടു ബന്ധമൊഴിച്ചിടും.

വേദജ്ഞാനികളീ വേദ്യ-
നാകും വേദാന്തസംസ്ഥനിൽ
നിത്യം പ്രാണായാമപരർ
ആവേശിക്കും ജപിച്ചിടും.

ഓങ്കാരമാം തേരിലേറി-
യവർ എത്തും മഹേശനിൽ
ഇവനാദ്ദേവയാനക്കാ-
ർക്കാദിത്യൻ ദ്വാരമാണുപോൽ.

ഇവനാ പിതൃയാനക്കാ-
ർക്കിന്ദുവും ദ്വാരമാണുപോൽ
ഇവൻ കാഷ്ഠാദിക്കുകളും
സംവത്സരയുഗാദിയും.

ദിവ്യാദിവ്യം പരം ലാഭ-
മയനം ദക്ഷിണോത്തരം
മുന്നം സ്തവംകൊണ്ടിവനെ-
യാരാധിച്ചു പ്രജാപതി.

പ്രജാർത്ഥം പരമർത്ഥിച്ചു
നീലലോഹിതനോടവൻ
ബഹ്വൃചന്മാർ സൽക്രിയയിൽ
ഇവനേ വാഴ്ത്തുമൃക്കിനാൽ.

യജ്ജുസ്സിനാലെ ഹോമിപ്പൂ
മൂന്നായ് വേദ്യനെയദ്ധ്വരെ
സാമങ്ങളാൽ പാടീടുന്നൂ
സാമഗർ ശുദ്ധബുദ്ധികൾ.

ഋതം സത്യം പരം ബ്രഹ്മം
വാഴ്ത്തുമാഥർവ്വണദ്വിജർ.
യജ്ഞത്തിൻ പരയാം യോനി
പരൻ പതിയുമാണവൻ.

രാപ്പകൽ കാതു കണ്ണായോൻ
പക്ഷമാസശിരോഭുജൻ
ഋതുവീര്യൻ തമോധൈര്യ-
നബ്ദഗുഹ്യോരുപാദവാൻ.

യമൻ മൃത്യു ഹുതാശൻതാൻ
കാലൻ സംഹാരവേഗവാൻ
കാലന്നും പരയാം യോനി
കാലമത്രേ സനാതനൻ.

ചന്ദ്രാർക്കർ നക്ഷത്രഗണം
ഗ്രഹങ്ങൾ വായുവും പരം
ധ്രുവൻ സപ്തർഷിമാ, രേഴു
ഭുവനങ്ങളുമങ്ങനെ

പ്രധാനം മഹദവ്യക്തം
വിശേഷാന്തം സവൈകൃതം
ആബ്രഹ്മസ്തം ബ്രഹ്മഭൂതാ-
ദികം സത്തുമസത്തുമേ.

എട്ടാകുന്നൂ പ്രകൃതികൾ
പരൻ പ്രകൃതികൾക്കുമേ
ഈ ദേവനുള്ളോരു ഭാഗം
പരിവർത്തിപ്പിതാകവേ.

ഇതുതാൻ പരമാനന്ദം
പരം ശാശ്വതമായതും
വിരക്തർക്കോ ഗതിയിതു
സത്തുക്കൾക്കഗ്ര്യഭാവമാം.

ഇതാണനുദ്വിഗ്നപദം
ഇതാ ബ്രഹ്മം സനാതനം
ശാസ്ത്രവേദാംഗവിജ്ഞന്മാ-
ർക്കിതേദ്ധ്യാനം പരം പദം.

ഇതുതാൻ പരയാം കാഷ്ഠ
ഇതുതാൻ പരയാം കല
ഇതുതാൻ പരയാം സിദ്ധി
ഇതുതാൻ പരയാം ഗതി.

ഇതുതാൻ പരയാം ശാന്തി
ഇതുതാൻ പരനിർവൃതി
ഇതിലെത്തീട്ടു സിദ്ധാർത്ഥർ
ഞങ്ങളെന്നോർപ്പു യോഗികൾ.

ഇതേ തുഷ്ടി ഇതേ സിദ്ധി
ഇതേ ശ്രുതി ഇതേ സ്മൃതി
അദ്ധ്യാത്മഗതിയിഷ്ടർക്കു
ബുധർക്കോ പ്രാപ്തിയവ്യയം.

ഭൂരിദക്ഷിണയജ്ഞങ്ങൾ
യജിക്കും കാമികൾക്കഹോ
യജ്ഞശീലർക്കുള്ള, ഗതി-
യായതും നീയസംശയം.

നല്ല യോഗം ജപം ശാന്തി
നിയമം ദേഹപാതനം
ഇവകൊണ്ടു തപിപ്പോർക്കു
ദേവ, വൻഗതിയാണു നീ.

കർമ്മന്യാസം കഴിച്ചുള്ള
വിരക്തന്മാർക്കതാതിടം
ബ്രഹ്മലോകത്തുള്ള ഗതി-
യായതും നീ സനാതന!

ജന്മാഭാവത്തെയോർക്കുന്ന
വിരക്തന്മാർക്കുമങ്ങനെ
പ്രകൃതിപ്രളയങ്ങൾക്കും
ഗതി നീതാൻ സനാതന!

ജ്ഞാനവിജ്ഞാനമുള്ളോർക്കു
നിരുപാഖ്യ, നിരഞ്ജന!
കൈവല്യമായുള്ള പര-
ഗതിയും ഹന്ത! ദേവ നീ.

വേദശാസ്ത്രപുരാണോക്ത-
ങ്ങളിഗ്ഗതികളഞ്ചുമേ
നിൻ പ്രസാദത്തിനാൽ ലഭ്യ,-
മല്ലായ്കിൽ കിട്ടിടാ വിഭോ!'

ഇപ്രകാരം തപോനിധിയായ തണ്ഡി മഹേശ്വരനെ വാഴ്ത്തി ലോകകർത്താവ് മുമ്പെ പറഞ്ഞ മുഖ്യബ്രഹ്മത്തേയും പറഞ്ഞു.''

ഉപമന്യു പറഞ്ഞു: ''ഇപ്രകാരം ബ്രഹ്മവാദിയായ തണ്ഡി മഹേശ്വരനെ വാഴ്ത്തിയപ്പോൾ ഉമയോടുകൂടെ ഇരിക്കുന്ന ദേവദേവൻ പറഞ്ഞു. ബ്രഹ്മാവും ഇന്ദ്രനും വിഷ്ണുവും വിശ്വേദേവന്മാരും മുനീന്ദ്രന്മാരും എന്നെ അറിയാതിരിക്കുന്നില്ല എന്ന് എന്നിൽ സന്തോഷത്തോടെ ശങ്കരൻ പറഞ്ഞു.''

ശങ്കരൻ പറഞ്ഞു: ''അല്ലയോ ദ്വിജശ്രേഷ്ഠാ, ഭവാൻ അക്ഷയനും അവ്യയനുമായി ഭവിക്കും. ഭവാന്റെ സകല ദുഃഖവും നീങ്ങും. നീ യശസ്വിയും തേജസ്വിയും ദിവ്യജ്ഞാനിയുമായി ഭവിക്കും. നിന്റെ പുത്രൻ ഋഷികൾക്ക് അഭിഗമ്യനും സൂത്രകൃത്തുമായി ഭവിക്കും. അതിൽ യാതൊരു സംശയവുമില്ല. ഞാൻ എന്തു കാമമാണ് തരേണ്ടത്? ഭവാൻ എന്താണ് കാംക്ഷിക്കുന്നത്? പറഞ്ഞാലും!''

ശങ്കരന്റെ വാക്കുകേട്ടപ്പോൾ കൈകൂപ്പി അവൻ പറഞ്ഞു: ''ഭവാനിൽ എനിക്ക് ഉറച്ച ഭക്തിയുണ്ടാകണം.''

ഉപമന്യു പറഞ്ഞു: ''സുരർഷികൾ നമിക്കുന്ന ഈശ്വരൻ ഈ വരങ്ങൾ നല്കി വിബുധന്മാരുടെ സ്തുതികേട്ട് അവിടെ അന്തർദ്ധാനം ചെയ്തു. ഭഗവാൻ കൂട്ടുകാരോടു കൂടി മറഞ്ഞപ്പോൾ അല്ലയോ യദൂത്തമാ, ഋഷി ആശ്രമത്തിൽ വന്ന് എന്നോടു പറഞ്ഞു. പ്രസിദ്ധമായ നാമങ്ങൾ എന്തൊക്കെ തണ്ഡി എന്നോടു പറഞ്ഞുവോ, അല്ലയോ മാനവശ്രേഷ്ഠാ, അവയെല്ലാം സിദ്ധിക്കായി ഭവാൻ കേട്ടാലും. പത്ത് സഹസ്രനാമങ്ങൾ പിതാമഹൻ വേദത്തിൽ ചൊല്ലിയിട്ടുണ്ട്. ശർവ്വനെപ്പറ്റി ശാസ്ത്രത്തിൽ ഒരു സഹസ്രനാമമുണ്ട്. അത് എല്ലാവർക്കും അറിവുള്ളതല്ല. തണ്ഡിഭഗവാന്റെ ഗുഹ്യ

നാമങ്ങളെ അല്ലയോ അച്യുതാ, ദേവപ്രസാദത്താൽ എനിക്കു ചൊല്ലിത്തന്നു.''

**17. മേഘവാഹനോപാഖ്യാനം - ശിവസഹസ്രനാമം* ഉപമന്യു ശിവന്റെ ആയിരം പര്യായങ്ങൾ ശ്രീകൃഷ്ണനെ കേൾപ്പിക്കുന്നു** - ശ്രീകൃഷ്ണൻ പറഞ്ഞു: ''അല്ലയോ യുധിഷ്ഠിരാ, പിന്നെ പരിശുദ്ധനായ ഉപമന്യു എന്ന വിപ്രർഷി കൈകൂപ്പിനിന്ന് നാമസംഗ്രഹം ആദ്യമായി ചൊല്ലി.''

ഉപമന്യു പറഞ്ഞു: ''ബ്രഹ്മപ്രോക്തവും ഋഷിപ്രോക്തവും വേദവേദാംഗസംഭവവുമായ നാമം ചൊല്ലി ജഗൽഖ്യാതസ്തുത്യനെ ഞാൻ സ്തുതിക്കുന്നു. മഹത്തായും വിഹിതമായും സത്യമായും സർവ്വാർത്ഥസാധകമായും വേദത്താത്മാവായ തണ്ഡി എന്ന മുനി ഭക്തിയോടെ ചമച്ചതാണിത്. സാധുക്കളും തത്ത്വജ്ഞരുമായ മുനികൾ പറഞ്ഞവിധം വിശ്രുതവും പ്രവരവും പ്രഥമവും സ്വർഗ്ഗ്യവും എല്ലാവർക്കും ഹിതവും ശുഭവുമാണ് അത്. ജഗത്തിലൊക്കെ ശ്രുതവും ബ്രഹ്മലോകത്തിൽനിന്നെത്തിയതുമാണ് അത്. അത് സത്യവും പരമവും ബ്രഹ്മവും ബ്രഹ്മപ്രോക്തവും സനാതനവുമാണ്. വിസ്തരിച്ച് ശർവ്വനെപ്പറ്റി പറയുവാൻ ആർക്കു സാധിക്കും? ഒരു നൂറ്റാണ്ടുനിന്നു പറഞ്ഞാലും വിഭൂതികൾ ഇണങ്ങിയാലും അവന്റെ ആദിയോ മദ്ധ്യമോ അന്തമോ ആയ കാര്യംപറയുവാൻ സാധിക്കുകയില്ല മാധവാ! അവന്റെ ഗുണം മുഴുവൻ പറയുവാൻ കെല്പുള്ളവർ ആരുമില്ല. എങ്കിലും മഹാദേവന്റെ പൊരുൾ നന്നായി ചുരുക്കി അവന്റെ ചരിതം ശക്തിപോലെ പറയാം. ആ ധീമാന്റെ പ്രസാദം എന്നിലുണ്ടെങ്കിൽ, അവന്റെ സമ്മതം കിട്ടാതെ മഹേശനെ വാഴ്ത്താൻ പറ്റുകയില്ല. ഞാൻ സ്തുതിക്കുന്ന മഹേശ്വരൻ സമ്മതിച്ചാലുടനെ ഞാൻ ജഗത്യോനിയും മഹാത്മാവുമായ അനാദിനിധനന്റെ അവ്യക്തയോനിയുടെ പേരുകൾ മുഴുവൻ പറയാം. വരേണ്യനും, വരദനും, ധീമാനും, വിശ്വരൂപനുമായ അവന്റെ നാമങ്ങൾ ഹേ കൃഷ്ണാ, ഭവാൻ കേൾക്കുക. ഇതു പത്മയോനിയായ ബ്രഹ്മാവ് ചൊല്ലിയതാണ്. പത്തു സഹസ്രനാമങ്ങൾ പ്രപിതാമഹൻ ചൊല്ലിയിട്ടുണ്ടല്ലോ. അതു പതിനായിരവും കടഞ്ഞെടുത്തു തൈരിൽനിന്നു വെണ്ണയും, വെണ്ണയിൽനിന്നു നെയ്യും എടുക്കുന്നതുപോലെ ഗിരിസാരങ്ങളിൽനിന്ന് സ്വർണ്ണമെന്നപോലെ, പൂക്കളുടെ സാരമായ തേൻ പൂക്കളിൽനിന്നെന്നപോലെ, ഘൃതസാരം 'മണ്ഡം' എന്നപോലെയുമാണ് ഈ സാരമായ സഹസ്രനാമം എടുത്തത്. എല്ലാ പാപങ്ങളേയും നീക്കുന്ന ഇത് നാലു വേദത്തിന്റേയും കാതൽപോലെയുള്ളതാണ്. അതു പ്രയത്നത്തോടെ പഠിക്കണം. യതാത്മാവായി അതു ധരിക്കണം. പൗഷ്ടികമായ ഈ മംഗളനാമങ്ങൾ ജപിച്ചാൽ രക്ഷസ്സുകൾ ഓടിപ്പോകും. ഏറ്റവും പാവനവുമാണ്. ഈ നാമം ഭക്തനും ശ്രദ്ധയുള്ളവനുമായ ആസ്തികന്നു നല്കണം. അജിതാത്മാവും അശ്രദ്ധനുമായ നാസ്തികനോട് ഇതു പറയരുത്.

കാരണാത്മാവും ഈശനുമായ ദേവനിൽ ആർക്ക് അസൂയതോന്നുന്നുവോ, അല്ലയോ കൃഷ്ണാ, അവൻ അവന്റെ പൂർവ്വന്മാരോടും പിന്നെ ജനിക്കുവാൻപോകുന്നവരോടുംകൂടി നരകത്തിൽ കിടക്കേണ്ടിവരും.

ഇതാണ് ധ്യാനിക്കേണ്ടത്. ഇതാണ് ധ്യാനം, ഇതാണ് യോഗം, ഇത് ഉത്തമമാണ്, ഇതു ജപ്യമാണ്, ഇത് ജ്ഞാനമാണ്, ഇത് ഉത്തമമായ രഹസ്യമാണ്. ഇതറിഞ്ഞാൽ അവൻ യമന്റെ ആലയത്തിൽ സൽഗതി നേടും. പവിത്രവും, മംഗലവും, മേധ്യവും, കല്യാണവും, ഉത്തമവുമാണിത്.

സർവ്വലോകപിതാമഹനായ ബ്രഹ്മാവ് ഇത് അന്നു നിർമ്മിച്ച് എല്ലാ ദിവ്യസ്തവങ്ങളേക്കാൾ രാജത്വം ഇതിന്നു നല്കി. അന്നുതൊട്ട് മഹാത്മാവായ ഈശ്വരന്ന് ഇത് കേവലം 'സ്തവരാജ' നാമത്താൽ ഖ്യാതമായി. അന്നുതൊട്ട് മഹാത്മാവായ ഈശ്വരന്റെ ഈ രാജസ്തവം ജഗത്തിൽ സുരന്മാരാൽ പൂജിതമായി. ബ്രഹ്മലോകത്തിൽനിന്ന് ഈ 'സ്തവരാജ' കീർത്തനത്തെ സ്വർഗ്ഗലോകത്തിലേക്കെത്തിച്ചു. പിന്നെ തണ്ഡി അതിനെ നേടി. അതിന്ന് തണ്ഡികല്പിതമെന്നുകൂടി ഖ്യാതി ലഭിച്ചു. സ്വർഗ്ഗത്തിൽനിന്നു മന്നിൽ കൊണ്ടുവന്നത് തണ്ഡിയാണ്. സർവ്വമംഗളമംഗല്യവും, സർവ്വപാപപ്രണാശനവും, സ്തവങ്ങളിൽവച്ച് ഏറ്റവും ഉത്തമവുമായ സ്തവത്തെ മഹാബാഹോ, ഞാൻ പറയാം. ബ്രഹ്മങ്ങളിൽ ഏറ്റവും പരമായ ബ്രഹ്മവും, പരമങ്ങളിൽ പരമവും, തേജസ്സുകളിൽ ശ്രേഷ്ഠമായ തേജസ്സും, തപങ്ങളിൽ പരമമായ തപസ്സും അവനാകുന്നു.

ശാന്തന്മാർക്കിടയിൽ ശാന്തനും, ദ്യുതികളിൽ ഏറ്റവും ശ്രേഷ്ഠനുമായ ദ്യുതിയും, ദാന്തന്മാരിൽവെച്ച് ഏറ്റവും ശ്രേഷ്ഠനായ ദാന്തനും, ധീമാന്മാരിൽ ധീയും, ദേവകൾക്കും ദേവനും ഋഷികൾക്കും മഹാനായ ഋഷിയും അവനാകുന്നു. യജ്ഞങ്ങൾക്കും യജ്ഞം ഏവനോ, ശിവന്മാരിൽ ശിവൻ ഏവനോ, രുദ്രന്മാർക്കും രുദ്രൻ ഏവനോ, പ്രഭവത്തുക്കളിൽ പ്രഭ ഏവനോ, യോഗികൾക്കും യോഗി ഏവനോ, കാരണങ്ങൾക്കും കാരണം ഏവനോ, അവൻ ആ ഹരൻതന്നെയാണ്. ലോകങ്ങൾ ആരിൽനിന്ന് ഉത്ഭവിക്കുന്നുവോ, പ്രളയത്തിൽ ലോകങ്ങൾ ആരിൽ ചേരും എന്നു പറയുന്നുവോ, സർവ്വഭൂതാത്മഭൂതസ്ഥൻ ആരോ, ആ തേജസ്വിയായ ഹരന്റെ, ശർവ്വന്റെ, ആയിരത്തെട്ടുനാമങ്ങൾ ഇതാ ഞാൻ പറയുന്നു. അവ ഭവാൻ കേട്ടുകൊള്ളുക. ആ പുണ്യനാമങ്ങൾ കേട്ടാൽ അല്ലയോ നരവ്യാഘ്രാ, ഭവാൻ എല്ലാ കാമങ്ങളും നേടുന്നതാണ്.

## ശിവസഹസ്രനാമം

സ്ഥിരൻ സ്ഥാണു പ്രഭു ഭീമൻ
പ്രവരൻ വരദൻ വരൻ
സർവ്വാത്മാ സർവ്വവിഖ്യാതൻ
സർവ്വൻ സർവ്വകരൻ ഭവൻ

ജടി ചർമ്മി ശിഖണ്ഡീ നീ
സർവ്വാംഗൻ സർവ്വഭാവനൻ
ഹരൻ നീ ഹരിണാക്ഷൻ നീ
സർവ്വഭൂതഹരൻ പ്രഭു

പ്രവൃത്തി നീ നിവൃത്തി നീ
നിയതൻ ശാശ്വതൻ ധ്രുവൻ
ശ്മശാനവാസി ഭഗവാൻ
ഖചരൻ ഗോചരാ,ർദ്ദനൻ

അഭിവാദ്യൻ മഹാകർമ്മാ
തപസ്വീ ഭൂതഭാവനൻ
ഉന്മത്തവേഷപ്രച്ഛന്നൻ
സർവ്വലോകപ്രജാപതി

മഹാരൂപൻ മഹാകായൻ
വൃഷരൂപൻ മഹായശൻ

* മുമ്പെ ദക്ഷൻ ചൊല്ലിയ സഹസ്രനാമം ഇതിൽനിന്നും ഭിന്നമായിട്ടുള്ളതാണ്.

മഹാത്മാ സർവ്വഭൂതാത്മാ
വിശ്വരൂപൻ മഹാമനു
ലോകപാലാന്തർഹിതാത്മാ
പ്രസാദൻ ഹയഗർദ്ദഭി
പവിത്രം നീ മഹാൻ പിന്നെ
നിയമം നിയമാശ്രിതൻ

സർവ്വകർമ്മസ്വയംഭൂതൻ
ആദിയാദികരൻ നിധി
സഹസ്രാക്ഷൻ വിശാലാക്ഷൻ
സോമൻ നക്ഷത്രസാധകൻ

ചന്ദ്രൻ സൂര്യൻ ശനീ കേതു
ഗ്രഹം ഗ്രഹപതീ വരൻ
അത്രിയത്രീ നമസ്കർത്താ
മൃഗബാണാർപ്പണാനഘൻ

മഹാതപൻ ഘോരതപൻ
അദീനൻ ദീനസാധകൻ
സംവത്സരകരൻ മന്ത്രം
പ്രമാണം പരമം തപം

യോഗി യോജ്യൻ മഹാബീജൻ
മഹാരേതൻ മഹാബലൻ
സുവർണ്ണരേതൻ സർവ്വജ്ഞൻ
സുബീജൻ ബീജവാഹനൻ

ദശബാഹുവനിമിഷൻ
നീലകണ്ഠനുമാപതി
വിശ്വരൂപൻ സ്വയം ശ്രേഷ്ഠൻ
ബലവീരൻ ബലോൽബ്ബണൻ

ഗണകർത്താ ഗണപതി
ദിഗ്വാസൻ കാമനാവിധം
മന്ത്രവിത് പരമം മന്ത്രം
സർവ്വഭാവകരൻ ഹരൻ

കമണ്ഡലുധരൻ ധന്വി
ബാണഹസ്തൻ കപാലവാൻ
അശനീ ശതഘ്നി ഖൾഗി
പട്ടസീയായുധീ മഹാൻ

സ്രുവഹസ്തൻ സുരൂപൻ നീ
തേജസ്തേജസ്കരൻ നിധി
ഉഷ്ണീഷി നീ സുവക്ത്രൻ നീ
ഉദഗ്രൻ വിതതൻ ഭവാൻ

ദീർഘൻ നീ ഹരികേശൻ നീ
സുതീർത്ഥൻ കൃഷ്ണനാവിധം
സൃഗാലരൂപൻ സിദ്ധാർത്ഥൻ
മുണ്ഡൻ സർവ്വശുഭംകരൻ

അജൻ നീ ബഹുരൂപൻ നീ
ഗന്ധധാരി കപർദ്ദി നീ
ഊർദ്ധ്വരേതസ്സൂർദ്ധ്വലിംഗ-
നൂർദ്ധ്വശായി നഭസ്ഥലൻ

ത്രിജടൻ, ചീരവാസസ്സു
രുദ്രൻ സേനാപതീ വിഭു
അഹശ്ചരൻ നക്തചരൻ
തിഗ്മ മന്യു സുവർച്ചസൻ

ഗജഹാ ദൈത്യഹാ കാലൻ
ലോകധാതാ ഗുണാകരൻ
സിംഹശാർദ്ദൂലരൂപൻ നീ
ആർദ്രചർമ്മാംബരാവൃതൻ

കാലയോഗി മഹാനാദൻ
സർവ്വകാമൻ ചതുഷ്പഥൻ
നിശാചരൻ പ്രേതചാരി
ഭൂതചാരി മഹേശ്വരൻ

ബഹുഭൂതൻ ബഹുധരൻ
സ്വർഭാനുവമിതൻ ഗതി
നിത്യപ്രിയൻ നിത്യനർത്തൻ
നർത്തകൻ സർവ്വലാലസൻ

ഘോരൻ മഹാതപൻ പാശം
നിത്യൻ ഗിരിരുഹൻ നഭം
സഹസ്രഹസ്തൻ വിജയൻ
വ്യവസായമതന്ദ്രിതൻ

അധർഷണൻ ധർഷണാത്മാ
യജ്ഞഹാ കാമനാശകൻ
ദക്ഷയാഗാപഹാരീ നീ
സുസഹൻ പിന്നെ മദ്ധ്യമൻ

തേജോപഹാരി ബലഹാ
മുദിതാർത്ഥാ, ജിതാവരൻ
ഗംഭീരഘോഷൻ ഗംഭീരൻ
ഗംഭീരബലവാഹനൻ

ന്യഗ്രോധരൂപൻ ന്യഗ്രോധൻ
വൃക്ഷപർണ്ണസ്ഥിതീ വിഭു
സുതീക്ഷ്ണദർശനൻ പിന്നെ
മഹാകായൻ മഹാനനൻ

വിഷ്വക്സേനൻ ഹരീ യജ്ഞൻ
സംയുഗാപീഡവാഹനൻ
നീ തീക്ഷ്ണതാപൻ ഹര്യശ്വൻ
സഹായൻ കർമ്മകാലവിത്

വിഷ്ണുപ്രസാദിതൻ യജ്ഞം
സമുദ്രം ബഡവാമുഖം
ഹുതാശനസഹായൻ നീ
പ്രശാന്താത്മാ ഹുതാശനൻ

ഉഗ്രതേജാ മഹാതേജാ
ജന്യൻ വിജയകാലവിത്
ജ്യോതിഷാമയനം സിദ്ധി
സർവ്വവിഗ്രഹനാവിധം

ശിഖി മുണ്ഡി ജടീ ജ്വാലി
മൂർത്തിജൻ മൂർദ്ധഗൻ ബലി
വൈണവീ പണവീ താളി
ഖലി കാലകടങ്കടൻ

നക്ഷത്രവിഗ്രഹമതി
ഗുണബുദ്ധി ലയാഗമൻ
പ്രജാപതീ വിശ്വബാഹു
വിഭാഗൻ സർവ്വഗാ, മുഖൻ

വിമോചനൻ സുസരണൻ
ഹിരണ്യകവചോത്ഭവൻ
മേഢ്രജൻ ബലചാരീ നീ
മഹീചാരി തഥാ സ്രുതൻ

സർവ്വശൂരീ നിനാദീ നീ
സർവ്വതോദ്യപരിഗ്രഹൻ
വ്യാളരൂപൻ ഗുഹാവാസി
ഗുഹൻ മാലി തരംഗവിത്

ത്രിദശൻ നീ ത്രികാലധൃക്
കർമ്മം സർവ്വബന്ധവിമോചനൻ
ബന്ധനൻ അസുരേന്ദ്രർക്കു
യുധി ശത്രുവിനാശനൻ

സാംഖ്യപ്രസാദൻ ദുർവ്വാസാ
സർവ്വസാധുനിഷേവിതൻ
പ്രസ്കന്ദനൻ വിഭാഗജ്ഞ-
നതുല്യൻ യജ്ഞഭാഗവിത്

സർവ്വവാസൻ സർവ്വചാരി
ദുർവ്വാസാ വാസവാ മരൻ
**ഹൈമൻ ഹേമകരൻ യജ്ഞൻ**
**സർവ്വധാരിധരോത്തമൻ**

**ലോഹിതാക്ഷൻ മഹാക്ഷൻ നീ**
**വിജയാക്ഷൻ വിശാരദൻ**
സംഗ്രഹം നിഗ്രഹം കർത്താ
സർപ്പചീരനിവാസനൻ

മുഖ്യൻ അമുഖ്യൻ ദേഹൻ നീ
കാഹളീ സർവ്വകാമദൻ
സർവ്വകാലപ്രസാദൻ നീ
സുബലൻ ബലരൂപധൃക്

സർവ്വകാമപരൻ പിന്നെ
സർവ്വഗൻ സർവ്വതോമുഖൻ
ആകാശനിർവ്വിരൂപൻ നീ
നിവാതിയവശൻ ഖഗൻ

രൗദ്രരൂപാംശുവാദിത്യൻ
ബഹുരശ്മി സുവർച്ചസി
വസുവേഗൻ മഹാവേഗൻ
മനോവേഗൻ നിശാചരൻ

സർവ്വവാസി ശ്രിയാവസി-
യുപദേശകരാ,കരൻ
മുനിയാത്മനിരാലോകൻ
സംഭഗ്നൻ നീ സഹസ്രദൻ

പക്ഷി നീ പക്ഷരൂപൻ നീ
അതിദീപ്തൻ വിശാംപതി
ഉന്മാദൻ മദനൻ കാമ-
നശ്വത്ഥാ, രർത്ഥകരൻ യശഃ

വാമദേവൻ വാമനും പ്രാക്-
ദക്ഷിണൻ പിന്നെ വാമനൻ
സിദ്ധയോഗീ നീ മഹർഷി
സിദ്ധാർത്ഥൻ സിദ്ധസാധകൻ

ഭിക്ഷു നീ ഭിക്ഷുരൂപൻ നീ
വിപണൻ മൃദുരവ്യയൻ
മഹാസേനൻ വിശാഖൻ നീ
ഷഷ്ടിഭാഗൻ ഗവാംപതി

നീ വജ്രഹസ്തൻ വിഷ്കംഭി
ചമൂസ്തംഭനനാവിധം
വൃത്താവൃത്തകരൻ താലൻ
മധുമധുകലോചനൻ

വാചസ്പത്യൻ വാജസനൻ
നിത്യമാശ്രമപൂജിതൻ
ബ്രഹ്മചാരീ ലോകചാരി
സർവ്വചാരി വിചാരവിത്

ഈശാനനീശ്വരൻ കാലൻ
നിശാചാരി പിനാകധൃക്
നിമിത്തസ്ഥൻ നിമിത്തം നീ
നന്ദി നന്ദികരൻ ഹരി

നന്ദീശ്വരൻ പിന്നെ നന്ദി-
നന്ദനൻ നന്ദിവർദ്ധനൻ
ഭഗഹാരി നിഹന്താവു
**കാലൻ ബ്രഹ്മാ പിതാമഹൻ**

ചതുർമ്മുഖൻ മഹാലിംഗൻ
ചാരുലിംഗനതേവിധം
ലിംഗാദ്ധ്യക്ഷൻ സുരാദ്ധ്യക്ഷൻ
യോഗാദ്ധ്യക്ഷൻ യുഗാവഹൻ

ബീജാദ്ധ്യക്ഷൻ ബീജകർത്താ
അദ്ധ്യാത്മാനുഗതൻ ബലൻ
സങ്കല്പമിതിഹാസം നീ
ഗൗതമൻ നീ നിശാകരൻ

ദംഭൻ അദംഭൻ വൈദംഭൻ
വശ്യൻ വശകരൻ കലി
ലോകകർത്താ പശുപതി
മഹാകർത്താ വനൗഷധൻ

അക്ഷരം പരമം ബ്രഹ്മം
ബലവത് ശക്രനാവിധം
നീതി അനീതി ശുദ്ധാത്മാ
ശുദ്ധൻ മാന്യൻ ഗതാഗതൻ

ബഹുപ്രസാദൻ സുസ്വപ്നൻ
ദർപ്പണൻതാനമിത്രജിത്
വേദകാരൻ മന്ത്രകാരൻ
വിദ്വാൻ സമരമർദ്ദനൻ

മഹാമേഘനിവാസൻ നീ
മഹാഘോരൻ വശീകരൻ
അഗ്നിജ്ജ്വാലൻ മഹാജ്വാലൻ
അതിധൂമ്രൻ ഹുതൻ ഹവി

വൃഷണൻ ശങ്കൻ നിത്യ-
വർച്ചസ്വീ ധൂമകേതനൻ
നീലനമ്മട്ടംഗലുബ്ധൻ
ശോഭനൻ നിരവഗ്രഹൻ

സ്വസ്തിദൻ സ്വസ്തിഭാവൻ നീ
ഭാഗി ഭാഗകരൻ ലഘു
ഉത്സംഗൻ നീ മഹാംഗൻ നീ
മഹാഗർഭപരായണൻ

കൃഷ്ണവർണ്ണൻ സുവർണ്ണൻ നീ
ദേഹികൾക്കൊക്കെയിന്ദ്രിയം
മഹാപാദൻ മഹാഹസ്തൻ
മഹാകായൻ മഹാശയൻ

മഹാമൂർദ്ധാ മഹാമാത്രൻ
മഹാനേത്രൻ നിശാലയൻ
മഹാന്തകൻ മഹാകർണ്ണൻ
മഹോഷ്ഠൻ നീ മഹാഹനു

മഹാനാസൻ മഹാകംബു
മഹാഗ്രീവൻ ശ്മശാനഭാക്
മഹാവക്ഷൻ മഹോരസ്കൻ
അന്തരാത്മാ മൃഗാലയൻ

ലംബനൻ ലംബിതോഷ്ഠൻ നീ
മഹാമായൻ പയോനിധി
മഹാദന്തൻ മഹാദംഷ്ടൻ
മഹാജിഹ്വൻ മഹാമുഖൻ

മഹാനഖൻ മഹാരോമൻ
മഹാകേശൻ മഹാജടൻ
പ്രസന്നൻ നീ പ്രസാദം നീ
പ്രത്യയം ഗിരിസാധനൻ

സ്നേഹനസ്നേഹനൻ പിന്നെ-
യജിതൻ നീ മഹാമുനി
വൃക്ഷാകാരൻ വൃക്ഷകേതു
അനലൻ വായുവാഹനൻ

ഗണ്ഡലീ മേരുധാമാവു
ദേവാധിപതിയാവിധം
അഥർവ്വശീർഷൻ സാമാസ്യ
നൃക് സഹസ്രാമിതേക്ഷണൻ

യജുഃ പാദഭുജൻ ഗുഹ്യൻ
പ്രകാശനഥ ജംഗമൻ
അമോഘാർത്ഥൻ പ്രസാദം നീ
അഭിഗമ്യൻ സുദർശനൻ

ഉപകാരൻ പ്രിയൻ സർവ്വൻ
കനകൻ കാഞ്ചനച്ഛവി
നാഭിനന്ദികരൻ ഭാവൻ
പുഷ്കരൻ സ്ഥപതിസ്ഥിരൻ

ദ്വാദശൻ ത്രാസനൻ ആദ്യൻ
യജ്ഞൻ യജ്ഞസമാഹിതൻ
നക്തം കലീ കാലനേവം
മകരൻ കാലപൂജിതൻ

സഗണൻ ഗണകാരൻ നീ
ഭൂതവാഹനസാരഥി
ഭസ്മേശയൻ ഭസ്മഗോപ്താ
ഭസ്മഭൂതൻ തരുഗണൻ

ലോകപാലനലോകൻ നീ
മഹാത്മാ സർവ്വപൂജിതൻ
ശുക്ലൻ ത്രിശുക്ലൻ സമ്പന്നൻ
ശുചി ഭൂതനിഷേവിതൻ

ആശ്രമസ്ഥൻ ക്രിയാവസ്ഥൻ
വിശ്വകർമ്മമതീ വരൻ
വിശാലശാഖൻ താമ്രോഷ്ഠ
നംബുജാലൻ സുനിശ്ചലൻ

കപിലൻ കപിശൻ ശുക്ല-
നായുസ്സേവം പരാപരൻ
ഗന്ധർവ്വനദിതീ താർക്ഷ്യൻ
സുവിജ്ഞേയൻ സുശാരദൻ

പരശ്വധായുധൻ ദേവ-
നനുകാരി സുബാന്ധവൻ
തുംബവീണൻ മഹാക്രോധ-
നൂർദ്ധ്വരേതൻ ജലേശയൻ

ഉഗ്രൻ വംശകരൻ വംശം
വംശനാദനനിന്ദിതൻ
സർവ്വാംഗരൂപൻ മായാവി
സുഹൃദൻ അനിലാനലൻ

ബന്ധനം ബന്ധകർത്താവു
സുബന്ധനവിമോചനൻ
സയജ്ഞാരീ സകാമാരീ
മഹാദംഷ്ട്രൻ മഹായുധൻ

ബഹുധാ നിന്ദിതൻ ശർവ്വൻ
ശങ്കരൻ ശങ്കരാ ധനൻ
അമരേശൻ മഹാദേവൻ
വിശ്വദേവൻ സുരാരിഹാ

അഹിർബ്ബുദ്ധ്ന്യനിലാഭൻ നീ
ചേകിതാനൻ ഹവിസ്സു നീ
അജൈകപാത്തു കാപാലി
ത്രിശങ്കുവജിതൻ ശിവൻ

ധന്വന്തരീ ധൂമകേതു
സ്കന്ദൻ വൈശ്രവണൻ തഥാ
ധാതാവു ശക്രൻ നീ വിഷ്ണു
മിത്രൻ ത്വഷ്ടാ ധ്രുവൻ ധരൻ

പ്രഭാവൻ സർവ്വഗൻ വായു
അര്യമാ സവിതാ രവി
ഉഷംഗു നീ വിധാതാവു
മാന്ധാതാ ഭൂതഭാവനൻ

വിഭു വർണ്ണവിഭാവീ നീ
സർവ്വകാമഗുണാവഹൻ
പത്മനാഭൻ മഹാഗർഭൻ
ചന്ദ്രവക്ത്രാ, നിലാ, നലൻ

ബലവാനുപശാന്തൻ നീ
പുരാണൻ പുണ്യചഞ്ചുരി
കുരുകർത്താ കുരുവാസീ
കുരുഭൂതൻ ഗുണൗഷധൻ

സർവ്വാശയൻ ദർഭചാരി
സർവ്വപ്രാണികൾതൻ പതി
ദേവദേവൻ സുഖാസക്തൻ
സത്തസത്സർവ്വരത്നവിത്

കൈലാസഗിരിവാസീ നീ
ഹിമവത്ഗിരിസംശ്രയൻ
കുലഹാരീ കുലഹർത്താ
ബഹുവിദ്യൻ ബഹുപ്രദൻ

വണിജൻ, വർദ്ധകുവൃക്ഷം
ബകുളം ചന്ദനം ഛദം
സാരഗ്രീവൻ മഹാശത്രു
അലോലൻ നീ മഹൗഷധം

സിദ്ധാർത്ഥകാരി സിദ്ധാർത്ഥൻ
ഛന്ദോവ്യാകരണോത്തരൻ
സിംഹനാദൻ സിംഹദംഷ്ടൻ
സിംഹഗൻ സിംഹവാഹനൻ

പ്രഭവാത്മാ ജഗത്കാല
സ്ഥാലൻ ലോകഹിതൻ തരു
സാരംഗൻ നവചക്രാംഗൻ
കേതുമാലി സഭാവനൻ

ഭൂതാലയൻ ഭൂതപതി
അഹോരാത്രമനിന്ദിതൻ
വാഹിതാ സർവ്വഭൂതങ്ങൾ-
നിലയം നീ വിഭൂഭുവൻ

അമോഘൻ സംയതൻ അശ്വൻ
ഭാജനം പ്രാണധാരണൻ
ധൃതിമാൻ മതിമാൻ ദക്ഷൻ
സൽകൃതൻ നീ യുഗാധിപൻ

ഗോപാലി ഗോപതി ഗ്രാമൻ
ഗോചർമ്മവസനൻ ഹരി
ഹിരണ്യബാഹു പ്രവേശി
ഗുഹാപാലനുമാ, വിധം

പ്രഹൃഷ്ടാരി മഹാഹർഷൻ
ജിതകാമൻ ജിതേന്ദ്രിയൻ
ഗാന്ധാരൻ നീ സുവാസൻ നീ
തപസ്സക്തൻ രതീ നരൻ

മഹാഗീതൻ മഹാനൃത്യ-
നപ്സരോഗണസേവിതൻ
മഹാകേതു മഹാധാതു
നൈകസാനുചരൻ ചലൻ

ആവേദനീയനാവേശൻ
സർവ്വഗന്ധസുഖാവഹൻ
തോരണം താരണം വാതം
പരിഘീ പതി ഖേചരൻ

സംയോഗം വർദ്ധനൻ വൃദ്ധൻ
അതിവൃദ്ധ്യൻ ഗുണാധികൻ
നിത്യനാത്മാ സഹായൻ നീ
ദേവാസുരപതീ പതി

യുക്തൻ നീ യുക്തബാഹു, ദ്യോ
സുപർവ്വാവിന്നു ദേവനും
ആഷാഢൻ നീ സുഷാഢൻ നീ
ധ്രുവൻ നീ ഹരിണൻ ഹരൻ

വപുസ്സാ വർത്തമാനർക്കു
വസുശ്രേഷ്ഠൻ മഹാപഥം
ശിരോഹാരി വിമർഷൻ നീ
സർവ്വലക്ഷണലക്ഷിതൻ

അക്ഷം നീ രഥയോഗീ നീ
സർവ്വയോഗി മഹാബലൻ
സമാമ്നായാസമാമ്നായൻ
തീർത്ഥദേവൻ മഹാരഥൻ

നിർജ്ജീവൻ ജീവനൻ മന്ത്രം
ശുഭാക്ഷൻ ബഹുകർക്കശൻ
രത്നപ്രഭൂതൻ രത്നാംഗൻ
മഹാർണ്ണവനിപാതവിത്

മൂലം വിശാലനമൃതൻ
വ്യക്താവ്യക്തൻ തപോനിധി
ആരോഹണനധീരോഹൻ
ശീലധാരി മഹായശാഃ

സേനാകല്പൻ മഹാകല്പൻ
യോഗൻ യുഗകരൻ ഹരി
യുഗരൂപൻ മഹാരൂപൻ
മഹാനാഗഹനൻ പഥം

ന്യായനിർവ്വപണൻ പാദൻ
പണ്ഡിതൻ അചലോപമൻ
ബഹുമാലൻ മഹാമാലൻ
ശശീ ഹരസുലോചനൻ

വിസ്താരൻ ലവണൻ കൂപൻ
ത്രിയുഗൻ സഫലോദയൻ
ത്രിനേത്രൻ നീ വിഷണ്ഡാംഗൻ
മണിവിദ്ധൻ ജടാധരൻ

വിന്ദു വിസർഗ്ഗൻ സുമുഖൻ
ശരം സർവ്വായുധൻ സഹൻ
നിവേദനൻ സുഖാജാതൻ
സുഗന്ധാരൻ മഹാധനു

നീ ഗന്ധമാലീ ഭഗവാ-
നുത്ഥാനം കർമ്മമേതിനും
മന്ഥാനൻ ബഹുളൻ വായു
സകലൻ സർവ്വലോചനൻ

തലൻ താലൻ കരസ്ഥാലി
യൂർദ്ധ്വസംവഹനൻ മഹാൻ
ഛത്രസുച്ഛത്രവിഖ്യാതൻ
ലോകം സർവ്വാശ്രയൻ ക്രമൻ

മുണ്ഡൻ വിരൂപൻ വികൃതൻ
ദണ്ഡി കുണ്ഡി വികുർവ്വണൻ
ഹര്യക്ഷൻ കകുഭൻ വജ്രി
ശതജിഹ്വൻ സഹസ്രപാത്

സഹസ്രമൂർദ്ധാ ദേവേന്ദ്രൻ
സർവ്വദേവമയൻ ഗുരു
സഹസ്രബാഹു സർവ്വാംഗൻ
ശരണ്യൻ സർവ്വലോകകൃത്

പവിത്രം ത്രികകുന്മന്ത്രം
കനിഷ്ഠൻ കൃഷ്ണപിംഗളൻ
ബ്രഹ്മദണ്ഡവിനിർമ്മാതാ
ശതഘ്നീപാശശക്തിമാൻ

പത്മഗർഭൻ മഹാഗർഭൻ
ബ്രഹ്മഗർഭൻ ജലോത്ഭവൻ
ഗഭസ്തി ബ്രഹ്മകൃത് ബ്രഹ്മാ
ബ്രഹ്മവിത് ബ്രാഹ്മണൻ ഗതി

അനന്തരൂപൻ നൈകാത്മാ
തിഗ്മതേജൻ സ്വയംഭവൻ
ഊർദ്ധ്വഗാത്മാ പശുപതി
വാതരംഹാ മനോജവൻ

ചന്ദനീ പത്മനാളാഗ്രൻ
സുരഭ്യുത്തരുണൻ നരൻ
കർണ്ണികാരമഹാസ്രഗ്വി
നിലമൗലി പിനാകധൃക്

ഉമാപതിയുമാകാന്തൻ
ജാഹ്നവീധൃക്കുമാധവൻ
വരൻ വരാഹൻ വരദൻ
വരേണ്യൻ സുമഹാസ്വനൻ

മഹാപ്രസാദൻ ദമനൻ
ശത്രുഹാ ശ്വേതപിംഗളൻ
പ്രീതാത്മാ പരമാത്മാവു
പ്രയതാത്മാ പ്രധാനധൃക്

സർവ്വപാർശ്വമുഖൻ ത്ര്യക്ഷൻ
ധർമ്മസാധാരണൻ വരൻ
ചരാചരാത്മാ സൂക്ഷ്മാത്മാ-
വമൃതൻ ഗോവൃഷേശ്വരൻ

സാദ്ധ്യർഷി, വസു, വാദിത്യൻ
വിവസ്വാൻ സവിതാമൃതൻ
വ്യാസൻ സർഗ്ഗം സുസംക്ഷേപം
വിസ്താരം പര്യയം നരൻ

ഋതു സംവത്സരം മാസം
പക്ഷം സംഖ്യാസമാപനൻ
കല കാഷ്ഠാ ലവം മാത്ര
മുഹൂർത്താഹം ക്ഷപാ ക്ഷണം

വിശ്വക്ഷേത്രം പ്രജാബീജം
ലിംഗമങ്ങാദ്യനിർഗ്ഗമൻ
സത്തസദ്വ്യക്തമവ്യക്തം
പിതാ മാതാ പിതാമഹൻ

സ്വർഗ്ഗദ്വാരം പ്രജാദ്വാരം
മോക്ഷദ്വാരം ത്രിവിഷ്ടപം
നിർവ്വാണം ഹ്രാദനം പിന്നെ
ബ്രഹ്മലോകം പരാഗതി

ദേവാസുരവിനിർമ്മാതാ
ദേവാസുരപരായണൻ
ദേവാസുരഗുരു ദേവൻ
ദേവാസുരനമസ്കൃതൻ

ദേവാസുരമഹാമാത്രൻ
ദേവാസുരഗണാശ്രയൻ
ദേവാസുരഗണാദ്ധ്യക്ഷൻ
ദേവാസുരഗണാഗ്രണി

ദേവാധിദേവൻ ദേവർഷി
ദേവാസുരവരപ്രദൻ
ദേവാസുരേശ്വരൻ വിശ്വൻ
ദേവാസുരമഹേശ്വരൻ

സർവ്വദേവമയാചിന്ത്യൻ
ദേവതാത്മാ, ത്മസംഭവൻ
ഉത്ഭിത് ത്രിവിക്രമൻ വൈദ്യൻ
വിരജൻ നീരജോ മരൻ

ഈഡ്യൻ ഹസ്തീശ്വരൻ വ്യാഘ്രൻ
ദേവസിംഹൻ നരർഷഭൻ
വിബുധാഗ്രവരൻ സൂക്ഷ്മൻ
സർവ്വദേവൻ തപോമയൻ

സയുക്തൻ ശോഭനൻ വജ്രി
പ്രാസപ്രഭവനവ്യയൻ
ഗുഹൻ കാന്തൻ നിജൻ സർഗ്ഗം
പവിത്രൻ സർവ്വപാവനൻ

ശൃംഗി ശൃംഗപ്രിയൻ ബഭ്രു
രാജരാജൻ നിരാമയൻ
അഭിരാമൻ സുരഗണൻ
വിരാമൻ സർവ്വസാധനൻ

ലലാടാക്ഷൻ വിശ്വദേവൻ
ഹരിണൻ ബ്രഹ്മവർച്ചസൻ
സ്ഥാവരങ്ങൾക്കുള്ള പതി
നിയമേന്ദ്രിയവർദ്ധനൻ

സിദ്ധാർത്ഥൻ സിദ്ധഭൂതാർത്ഥാ-
ചിന്ത്യൻ സത്യവ്രതൻ ശുചി
വ്രതാധിപൻ പരം ബ്രഹ്മം
ഭക്തർക്കു പരയാം ഗതി

വിമുക്തൻ മുക്തതേജസ്സു
ശ്രീമാൻ ശ്രീവർദ്ധനൻ ജഗത്

ഇപ്രകാരം ഞാൻ പ്രധാനമായ പദങ്ങളിൽ മഹേശ്വരനെ വാഴ്ത്തി. ഇതിൻെറ ശരിയായ തത്ത്വം ബ്രഹ്മാദികളായ ദേവന്മാരും ഋഷികളും അറിയുകയില്ല. വന്ദ്യനും അർച്ചിതനുമായ ജഗദീശപരനെ വാഴ്ത്തുവാൻ പിന്നെ ആരുണ്ട്? വിഭുവായ യജ്ഞപതിയെ ഭക്തിയാൽ മുമ്പിലാക്കി ഞാൻ മതിമാന്മാരിൽ അഗ്രഗണ്യനായ അവനെ പിന്നെ സമ്മതത്തോടുകൂടി സ്തുതിച്ചു.

ഈ പുഷ്ടിയേറിയ പദങ്ങളാൽ ഈശ്വരനെ വാഴ്ത്തുന്ന ശുചിയും, ഭക്തനും, നിത്യയുക്തനും, ആത്മഹരനുമായവൻ ആത്മസിദ്ധനായി ഭവിക്കും. ഇതാണ് പരമമായ ബ്രഹ്മം. ഋഷിമാരും ദേവകളും മഹേശനെ സ്തുതിച്ചു പരബ്രഹ്മത്തെ പ്രാപിക്കുന്നു. നിയതാത്മാക്കൾ വാഴ്ത്തുമ്പോൾ മഹാദേവൻ പ്രസാദിക്കും. ഭക്താനുകമ്പിയായ ഭഗവാൻ ആത്മസംസ്ഥാകരനും വിഭുവുമാണ്. അപ്രകാരം മനുഷ്യരിൽ പ്രധാനപ്പെട്ടവർ, ആസ്തികന്മാർ, ശ്രദ്ധയുള്ളവർ, ബഹുജന്മസ്തവങ്ങൾകൊണ്ട് ഭക്തിയോടെ സനാതനനായ മഹേശ്വരനെ മനസ്സുകൊണ്ടും, വാക്കുകൊണ്ടും കർമ്മംകൊണ്ടും ഭജിച്ച് തേജസ്സിനെ ആർജ്ജിക്കുന്നു. അവൻ ഉറങ്ങുമ്പോഴും, ഉണർന്നിരിക്കുമ്പോഴും, ഇരിക്കുമ്പോഴും, നടക്കുമ്പോഴും, കണ്ണടയ്ക്കുമ്പോഴും, തുറക്കുമ്പോഴും വീണ്ടും വീണ്ടും ചിന്തിക്കുന്നു. അങ്ങനെയുള്ളവരും, ഈ സ്തോത്രം കേൾക്കുന്നവരും, മറ്റുള്ളവരെ കേൾപ്പിക്കുന്നവരും, ഭവാനെപ്പറ്റിത്തന്നെ ഭക്തിയോടെ പറയുന്നവരും, ശിവനെ സ്തുതിക്കുന്നവരുമായ ജനങ്ങൾ പുണ്യവാന്മാരാണ്. അവർ ദുഃഖങ്ങൾ നീങ്ങി സന്തോഷിച്ചു രമിക്കുന്നതാണ്.

കോടികോടി ജന്മങ്ങളിൽ പലവിധം സംസാരയോനികളിൽ പാപം വേർപെട്ടു ജീവിക്കുകയും മഹാദേവനിൽ ഭക്തി വർദ്ധിക്കുകയും ചെയ്യും. അനന്യമായ ഭക്തി ശിവനിൽ ഉണ്ടാകും. അവന്നു സർവ്വഭാഗ്യങ്ങളും വന്നുചേരും. ദേവന്മാരിൽ ഇതു ദുഷ്പ്രാപ്യമാണ്. മനുഷ്യരിൽ ഇതു ലഭിക്കുന്നതല്ല. നിർവ്വിഘ്നമായി, നിർമ്മലമായി, യാതൊരു തെറ്റും കൂടാതെ രുദ്രനിൽ ഭക്തിയുണ്ടായാൽ, മഹേശ്വരൻ പ്രസാദിച്ചാൽ, മർത്ത്യർക്ക് ഭക്തി ലഭിക്കും. അതുകൊണ്ട് അവനിൽ ഭാവചിത്തന്മാരായവർക്ക് സിദ്ധിയും ലഭിക്കും. സർവ്വഭാവത്തോടുമൊപ്പം ഈശ്വരനെ ആശ്രയിച്ചാൽ സംസാരത്തിൽ നിന്ന് അവനെ ആശ്രിതവത്സലനായ ദേവൻ കയറ്റുന്നതാണ്. മറ്റു ദേവന്മാർ ഇപ്രകാരം മനുഷ്യർക്കു തപോബലം വികരിപ്പിക്കുന്നതായി നാം വിചാരിക്കുന്നുണ്ടെങ്കിൽ അത് ഈ ദേവനല്ലാതെ മറ്റാരുമല്ല.

ഇപ്രകാരം ശുദ്ധമായ ബുദ്ധിയോടെ ദേവേന്ദ്രസന്നിഭനായ തണ്ഡി കൃത്തിവാസസ്സും സദസൽപതിയുമായ ദേവനെ സ്തുതിച്ചു. ബ്രഹ്മാവ് ഈ ഭഗവദ്സ്തവം താനേ മനസ്സിൽ ധരിച്ചു. ബ്രഹ്മാവ് ശങ്കരന്റെ സന്നിധിയിൽ ശരിയായ അർത്ഥം ഗ്രഹിച്ചുതന്നെ ഇതു പാടുന്നു.

ഇതു പുണ്യമാണ്, പവിത്രമാണ്, പാപനാശനമാണ് എന്നെന്നും. ശങ്കരനിൽ ഭക്തിയോടെ ഇത് ഇപ്രകാരം പഠിച്ചവൻ സാംഖ്യയോഗർക്കുള്ള ഗതി ഏതോ, ആ ഗതി നേടുന്നതാണ്. പ്രയത്നംകൊണ്ട് എപ്പോഴും രുദ്രന്റെ സന്നിധിയിൽ ഈ സ്തവം ഒരാണ്ടുമുഴുവൻ ദിവസേന ചൊല്ലുന്ന ഭക്തൻ അവൻ ആഗ്രഹിക്കുന്ന ഫലം നേടും. ഇതു പരമമായ രഹസ്യമാണ്. ബ്രഹ്മാവിന്റെ ഉള്ളിലുള്ളതാണ്. ബ്രഹ്മാവ് ഇന്ദ്രന്ന് ഇത് ഉപദേശിച്ചു. ശക്രൻ അതു മൃത്യുവിന്ന് ഉപദേശിച്ചു. രുദ്രന്മാർക്ക് മൃത്യു ഉപദേശിച്ചു. തണ്ഡി രുദ്രന്മാരിൽനിന്നും പഠിച്ചു. മഹാതപസ്സിനാൽ ബ്രഹ്മമന്ദിരത്തിൽ തണ്ഡി ഇതു നേടി. തണ്ഡി ഈ സ്തുതി ശുക്രന്ന് ഉപദേശിച്ചു. ശുക്രൻ ഗൗതമന്നുപദേശിച്ചു. ഗൗതമൻ വൈവസ്വതനായ മനുവിന്ന് ഉപദേശിച്ചു. മനു അത് സമാധിസ്ഥനായ സാദ്ധ്യനാരായണന്നുപദേശിച്ചു. സാദ്ധ്യനാരായണൻ അതു നാചികേതന്നുപദേശിച്ചു. അദ്ദേഹം അത് വിവസ്വാന്റെ പുത്രനായ യമന്നുപദേശിച്ചു. യമൻ അത് മാർക്കണ്ഡേയന്നുപദേശിച്ചു. മാർക്കണ്ഡേയനിൽനിന്നു ഞാനും അതു ഗ്രഹിച്ചു. തപോനിയമത്തോടെയാണ് അതു വാങ്ങിയത് രാജാവേ! അല്ലയോ ശത്രുഘ്നാ, ഞാനിതാ, അങ്ങയ്ക്ക് ആ സ്തവം നല്കുന്നു. സ്വർഗ്ഗ്യവും, ആരോഗ്യപ്രദവും, ആയുഷ്യവും, ധന്യവും, വേദതുല്യവുമായ ഇതിന് യക്ഷന്മാരോ രാക്ഷസന്മാരോ യാതൊരു വിഘ്നവും ചെയ്യുന്നതല്ല. പിശാചുക്കളാകട്ടെ, യാതുധാനന്മാരാകട്ടെ, ഗുഹ്യകന്മാരാകട്ടെ, അഹികളാകട്ടെ, ഇതിന്നു യാതൊരു വിഘ്നവും ചെയ്യുന്നതല്ല. അല്ലയോ പാർത്ഥാ, ഇതു പഠിക്കുന്നവനായ ബ്രഹ്മചാരിയായ ജിതേന്ദ്രിയൻ ഭംഗംകൂടാതെ യോഗം ഒരു വർഷം അനുഷ്ഠിച്ചാൽ അവൻ അശ്വമേധയാഗംചെയ്തതിന്റെ ഫലം നേടുന്നതാണ്.''

**18. മേഘവാഹനോപാഖ്യാനം - ശിവമഹിമാതിശയ പ്രശംസ** - വൈശമ്പായനൻ പറഞ്ഞു: "വാസുദേവൻ പറഞ്ഞുകഴിഞ്ഞശേഷം മഹായോഗിയായ കൃഷ്ണദ്വൈപായനൻ യുധിഷ്ഠിരനോടു പറഞ്ഞു: 'ഉണ്ണീ, രാജാവേ, പഠിക്കുക! ശുഭമായി വരും. മഹേശ്വരൻ പ്രസാദിക്കുന്നതാണ്. ഉണ്ണീ, പണ്ട് ഞാൻ പുത്രലബ്ധിക്കുവേണ്ടി മേരുവിൽ വലിയ തപസ്സിൽ പ്രവേശിച്ചകാലത്ത് ഈ സാമം ചൊല്ലുകയുണ്ടായി. അതുകൊണ്ട് ഇഷ്ടമായ കാമങ്ങൾ നേടുകയും ചെയ്തു.''

ദേവസമ്മതനും സാംഖ്യർഷിയുമായ കപിലൻ അപ്പോൾ യുധിഷ്ഠിരനോടു പറഞ്ഞു: 'ഞാൻ വളരെ ജന്മം ഭക്തിയോടെ മഹേശ്വരനെ ആരാധിച്ചു. ഭഗവാൻ എന്നിൽ പ്രീതനായി. സംസാരദുഃഖം നീക്കുവാനുള്ള ജ്ഞാനം എനിക്കു മഹേശ്വരൻ നല്കി.' അപ്പോൾ ചാരുശീർഷൻ എന്ന മുനി പറഞ്ഞു: 'ശക്രന്ന് ഇഷ്ടനായ സഖി ആലംബായനൻ എന്നു പ്രസിദ്ധനായ ഒരു കരുണാമയനായിരുന്നു ഞാൻ. അന്ന് ഞാൻ ഗോകർണ്ണത്തിൽ ചെന്ന് നൂറുവർഷം തപസ്സു ചെയ്തു. അങ്ങനെ അയോനിജന്മാരും ദാന്തന്മാരും തേജസ്വികളും ധാർമ്മികന്മാരും ജരാമരണമാലറ്റവരും ആയിരംവർഷം ആയുസ്സുള്ളവരുമായ ആയിരം മക്കളെ ശർവ്വന്റെ അനുഗ്രഹത്താൽ അന്ന് ഞാൻ നേടി പാണ്ഡവാ!' പിന്നെ വാല്മീകി മഹർഷി യുധിഷ്ഠിരനോടു പറഞ്ഞു: പണ്ട് ഞാൻ ബ്രഹ്മഘ്നനാണ് എന്ന് സാഗ്നിമുനിമാർ എന്നെപ്പറ്റി പറഞ്ഞപ്പോൾ ഞാൻ അധർമ്മപീഡിതനായി അനഘനും അമോഘനുമായ ഈശാനനെ ശരണംപ്രാപിച്ചു. എന്റെ പാപം പെട്ടെന്നു നീങ്ങി. പിന്നെ ദുഃഖവിനാശനായ ദേവൻ ത്രിപുരാന്തകൻ എന്നോടു പറഞ്ഞു, 'അല്ലയോ വാല്മീകീ, നിനക്ക് വലിയ കീർത്തിയുണ്ടാവുന്നതാണ്. അങ്ങനെ എന്നെ അനുഗ്രഹിച്ചു.'

സൂര്യസന്നിഭനും ധർമ്മഭൃത്പ്രവരനുമായ ജാമദഗ്ന്യൻ കൗന്തേയനോട് ഋഷിമദ്ധ്യത്തിൽവച്ചു പറഞ്ഞു: 'പിതൃവിപ്രവധംമൂലം ഞാൻ ആർത്തനായി പാണ്ഡവാഗ്രജാ! അന്ന് ഞാൻ ശുചിയായി മഹാദേവനെ ശരണംപ്രാപിച്ചു. പവിത്രമായ നാമങ്ങളാൽ ഞാൻ ആ ദേവനെ സ്തുതിച്ചു. ശിവൻ എന്നിൽ പ്രസാദിച്ച് ഒരു വെൺമഴു എനിക്കു നല്കി. പിന്നെ ദിവ്യാസ്ത്രങ്ങളും തന്നു. എന്നിട്ടു പറഞ്ഞു: "എടോ രാമാ! നിനക്കു യാതൊരു പാപവും ബാധിക്കുകയില്ല. നീ അജേയനായി ഭവിക്കും. മൃത്യു നിന്നെ സ്പർശിക്കുകയില്ല. നീ അജരനായി ഭവിക്കും." ഭഗവാനും ശിഖണ്ഡിയും ശിവവിഗ്രഹനുമായ ദേവൻ അന്ന് അങ്ങനെ എന്നെ അനുഗ്രഹിച്ചു. അപ്രകാരമെല്ലാം ആ ധീമാന്റെ പ്രസാദംമൂലം ഞാൻ നേടുകയുംചെയ്തു.'

പിന്നെ വിശ്വാമിത്രമഹർഷി യുധിഷ്ഠിരനോടു പറഞ്ഞു: 'ഈ ഞാൻ ബ്രാഹ്മണനാകണമെന്ന് ആഗ്രഹിച്ച് ശംഭുവെ ശരണംപ്രാപിച്ചു. അദ്ദേഹത്തിന്റെ പ്രസാദത്താൽ അതിദുർല്ലഭമായ ബ്രാഹ്മണ്യം നേടുകയുംചെയ്തു.'

അസിത-ദേവലൻ പാണ്ഡുപുത്രനോടു പറഞ്ഞു: 'ഇന്ദ്രന്റെ ശാപംമൂലം എന്റെ ധർമ്മം നശിച്ചു പാർത്ഥാ! ആ

ധർമ്മവും നല്ല കീർത്തിയും ആയുസ്സും എനിക്കു മഹേശ്വരൻ നല്കി.'

ഗൃത്സമദൻ എന്നു പേരായ ഋഷി ഇന്ദ്രൻെറ ഇഷ്ടപ്പെട്ട സഖിയായിരുന്നു. ബൃഹസ്പതിയെപ്പോലെ ശോഭിക്കുന്ന ആ ഋഷി ആജമീഢനോടു (യുധിഷ്ഠിരനോടു) പറഞ്ഞു: 'എടോ പാർത്ഥാ, ബ്രാഹ്മാവിൻെറ നേത്രത്തിൽനിന്നുണ്ടായവനായ വസിഷ്ഠൻ എന്ന ഋഷി, അചിന്ത്യനായ ശക്രൻെറ ആയിരംവർഷത്തെ സത്രം നടന്നകാലത്ത്, അന്നു ഞാൻ സാമം ചൊല്ലിയ കാലത്ത്, മഹാദേവൻ പറഞ്ഞു, 'രഥന്തരം ചൊല്ലിയതു നല്ലമാതിരിയിലായില്ല ദ്വിജോത്തമാ! യാഗത്തിന്നു പറ്റാത്ത പണിയാണ് നീ ചെയ്തത് ദുർമ്മതേ! അതിൻെറ ഫലമായി നീ പ്രജ്ഞകെട്ടവനായി ക്ലേശങ്ങളേറ്റ് നിത്യഭീതനായി വനേചരനായി പത്തുസഹസ്രവും നൂറു വർഷം നിത്യവും മറ്റുള്ളവരെ ഭയപ്പെട്ടു കാട്ടിൽ സഞ്ചരിച്ച്, വെള്ളവും കാറ്റും കിട്ടാത്തതും, മറ്റു മൃഗങ്ങളില്ലാത്തതും, യജ്ഞത്തിന്നു പറ്റാത്ത വൃക്ഷങ്ങളുള്ളതും, സിംഹങ്ങൾ വസിക്കുന്നതുമായ സ്ഥലത്ത് ഒരു ക്രൂരമൃഗമായി വലിയ ദുഃഖത്തിന്നു പാത്രമാകും.' ക്രോധത്തോടെ പറഞ്ഞ അവൻെറ വാക്ക്, പറഞ്ഞവസാനിച്ചയുടനെ ഞാൻ ഒരു ഘോര മൃഗമായി. ഞാൻ ശിവൻെറ പാദത്തിൽ നമസ്ക്കരിച്ച് കേണു പറഞ്ഞു. മഹേശ്വരൻ പ്രസാദിച്ചു: 'നീ അജരാമരനായി ദുഃഖം നീങ്ങിയവനാകും. എന്നോടു സാദൃശ്യം നിനക്കു ലഭിക്കും. നിങ്ങൾക്കു ക്രതുവായ്ക്കുകയുംചെയ്യും (ഇന്ദ്രനും വസിഷ്ഠനും).'

ഇങ്ങനെ മഹേശ്വരൻ അനുഗ്രഹിക്കുന്ന അവൻ സുഖദുഃഖങ്ങൾക്കു ധാതാവും വിധാതാവുമാണ്. ഈ ഭഗവാൻ അചിന്ത്യനാണ്. മനസ്സുകൊണ്ടും പ്രവൃത്തികൊണ്ടും അവൻെറ മഹത്ത്വം നാം അറിയുന്നില്ല. അല്ലയോ വത്സാ, രണത്തിൽ ശ്രേഷ്ഠാ! നിന്നോടു കിടയുള്ളവനായി ആരുമില്ല.

അപ്പോൾ മതിസത്തമനായ വാസുദേവൻ പിന്നെയും പറഞ്ഞു. സുവർണ്ണാക്ഷനായ ദേവനെ ഞാൻ തപസ്സുകൊണ്ടു സന്തോഷിപ്പിച്ചു. പിന്നെ ഭഗവാൻ പ്രീതനായി എന്നോട് ഇപ്രകാരം പറഞ്ഞു യുധിഷ്ഠിരാ! 'എൻെറ പ്രസാദംകൊണ്ട് ഭവാൻ എനിക്ക് അർത്ഥത്തെക്കാൾ ഇഷ്ടനാണ്. നീ ഒരിക്കലും ഒരു പോരിലും പരാജയപ്പെടുകയില്ല. നിൻെറ തേജസ്സ് അഗ്നിതുല്യമാകും.'

ഇപ്രകാരം ദേവൻ എനിക്കു വരംനല്കി. പിന്നെ വേറെയും അസംഖ്യം വരം മഹാദേവൻ എനിക്ക് നല്കി അനുഗ്രഹിച്ചു.

പണ്ടു ഞാൻ വീണ്ടും മണിമണ്ഡാചലത്തിൽവച്ച് മഹേശ്വരനെ പൂജിച്ച് അനവധിലക്ഷം സംവത്സരം ഭജിച്ചു. ദേവൻ എന്നിൽ പ്രസാദിച്ച് ഇപ്രകാരം പറഞ്ഞു: 'അല്ലയോ കൃഷ്ണാ! നീ വിചാരിച്ച വരം എന്നിൽനിന്നു വരിക്കുക. നിനക്കു നന്മവരും.' ഞാൻ ദേവൻെറ മുമ്പിൽ തലകുനിച്ച് നമസ്കരിച്ച് ഇപ്രകാരം പറഞ്ഞു: 'മഹാദേവനായ പ്രഭു പരമഭക്തനായ എന്നിൽ പ്രസാദിക്കുന്നുണ്ടെങ്കിൽ എനിക്ക് അങ്ങയിൽ എന്നും ഉറച്ച ഭക്തി നിലനില്ക്കുവാൻ എന്നെ അനുഗ്രഹിച്ചാലും!' 'അപ്രകാരമാകട്ടെ' എന്നുപറഞ്ഞ് ഭഗവാൻ അവിടെത്തന്നെ മറഞ്ഞു.''

ജൈഗീഷവ്യൻ പറഞ്ഞു: "എനിക്ക് അഷ്ടഗുണങ്ങളായ ഐശ്വര്യം മുമ്പ് ഭഗവാൻ നല്കി. കാശിയിൽവച്ച് മറ്റു യത്നങ്ങൾ ആ ബലിയാൽ ചെയ്യപ്പെട്ടു യുധിഷ്ഠിരാ!''

ഗർഗ്ഗൻ പറഞ്ഞു: "അറുപത്തിനാലു കലകളിലും എനിക്കു മഹാദേവൻ ജ്ഞാനംനല്കി. അത്ഭുതംതന്നെ! സരസ്വതീതീർത്ഥത്തിൽവെച്ചു ഞാൻ ചെയ്ത മനോയജ്ഞത്തിൽ ദേവൻ പ്രസാദിച്ച് ബ്രഹ്മവാദികളായ, ആത്മതുല്യന്മാരായ ആയിരം മക്കളേയും നല്കി. പുത്രരോടുകൂടിയ എനിക്ക് ആയിരം വർഷത്തിലേറെ ആയുസ്സും നല്കി.''

പരാശരൻ പറഞ്ഞു: "ഞാൻ മനസ്സുകൊണ്ടു ധ്യാനിച്ച് ഈശ്വരനെ പ്രസാദിപ്പിച്ചു. മഹാതേജസ്വിയും, കീർത്തിമാനും, തപോരാശിയും, മഹായോഗിയുമായ വേദവ്യാസൻ എനിക്ക് ശിവപ്രസാദത്താൽ ഉണ്ടായവനാണ്. ശ്രീമാനും, ബ്രാഹ്മണ്യനും, കരുണാനിധിയുമായ പുത്രനുണ്ടായത് മഹേശ്വരപ്രസാദത്താലാണെന്നു നീ അറിയുക. എൻെറ മനസ്സിലെ ഈപ്സിതമറിഞ്ഞ് മഹാദേവൻ പറഞ്ഞു: 'നീ എന്നെ ഭജിക്കുകയാൽ കൃഷ്ണൻ എന്നു പേരായ പുത്രൻ നിനക്കു പിറക്കും. പിന്നീട് സാവർണ്ണിമനു എന്ന പേരിൽ പ്രസിദ്ധനാകും. അവൻ സപ്തർഷികളിൽ ഒരുവനായി പ്രസിദ്ധിയാർജ്ജിക്കും. അവൻ വേദങ്ങളെ നിർമ്മിക്കുന്നവനും കുരുവംശത്തെ പുലർത്തുന്നവനുമാകും. ഇതിഹാസങ്ങൾ നിർമ്മിക്കുന്നവനായി അവൻ വിശ്വത്തിന്ന് ഹിതകാരിയായി ഭവിക്കും. ആ മഹാമുനി ദേവേന്ദ്രന്നും ഇഷ്ടനായി ഭവിക്കും. അല്ലയോ പരാശരാ! ഭവാൻെറ പുത്രൻ അജരനും അമരനുമായി ഭവിക്കും.''

ഇപ്രകാരം പറഞ്ഞ് ഭഗവാൻ അവിടെത്തന്നെ മറഞ്ഞു. അല്ലയോ യുധിഷ്ഠിരാ! മഹായോഗിയും, വീര്യവാനും, അക്ഷയനും, അവ്യയനുമായ മഹേശ്വരൻ ഇപ്രകാരം പരാശരനെ അനുഗ്രഹിച്ച് അന്തർദ്ധാനംചെയ്തു.''

മാണ്ഡവ്യൻ പറഞ്ഞു: "ഒരു കളവുംചെയ്യാതെ ഞാൻ കള്ളനായി. ഞാൻ കുറ്റംചെയ്യാതെ ശൂലത്തിൽ വധശിക്ഷയ്ക്കു വിധിക്കപ്പെട്ടു. ആ ശൂലത്തിൽ കുത്തിക്കോർക്കപ്പെട്ടു കിടക്കുമ്പോൾ ഞാൻ മഹേശ്വരനെ സ്തുതിച്ചു. മഹേശ്വരൻ എന്നോടു പറഞ്ഞു: "ഹേ മഹർഷേ! ഭവാൻ ശൂലത്തിൽ നിന്നിറങ്ങും. അർബുദം (അനേകായിരം) വർഷം ഭവാൻ ജീവിക്കും. ശൂലത്തിൽ അതിൻെറ മുനയേല്ക്കുമ്പോഴുള്ള വേദന നിനക്ക് ഇനി പറ്റാതിരിക്കട്ടെ. നിനക്ക് ആധിയും വ്യാധിയുമൊക്കെ നീങ്ങും. നാലാംപാദത്തിൽ നിൻെറ ആത്മാവുണ്ടാവുകയാൽ നീ നിസ്തുല്യനായി ഭവിക്കും. അതുകൊണ്ട് നീ നിൻെറ ജന്മം സഫലമാക്കിയാലും. എല്ലാ തീർത്ഥാഭിഷേകങ്ങളും നീ വിഘ്നംകൂടാതെ ചെയ്യും. നിനക്ക് ഊർജ്ജിതമായ സ്വർഗ്ഗം, അക്ഷയമായ സ്വർഗ്ഗം, ഹേ വിപ്രാ! ഞാൻ നല്കുന്നു!'

എന്നു പറഞ്ഞ് ഭഗവാനും വരേണ്യനുമായ വൃഷവാഹനൻ, മഹേശനും, കൃത്തിവാസസ്സും, മഹാദ്യുതിയും, സഗണനും, ദൈവതശ്രേഷ്ഠനുമായ പിനാകപാണി അവിടെത്തന്നെ മറഞ്ഞു.'

ഗാലവൻ പറഞ്ഞു: "വിശ്വാമിത്രൻെറ അനുവാദത്തോടെ ഞാൻ എൻെറ അച്ഛൻെറ അരികിൽച്ചെന്നു. അപ്പോൾ ദുഃഖിച്ചു കരയുന്ന അമ്മ എന്നോടു പറഞ്ഞു: 'കൗശികൻെറ അനുമതിയോടുകൂടെ ഇവിടെ എത്തിയ വേദഭൂഷിതനായ പുത്രാ നിന്നെ യുവാവായും ദാന്തനായും നിൻെറ അച്ഛൻ കാണുന്നില്ലല്ലോ വത്സലാ.' അമ്മ ഇപ്രകാരം പറഞ്ഞപ്പോൾ ഞാൻ ഗുരുവിനെ ചെന്നു കാണുന്നതിൽ നിരാശനായി, നിയതാത്മാവും ഈശ്വരനുമായ ശംഭുവെ ധ്യാനത്തിൽ കണ്ടു. ദേവൻ എന്നോടു പറഞ്ഞു: 'അല്ലയോ വത്സാ, നീയും, നിൻെറ അച്ഛനും അമ്മയും, മൃത്യുവിൽനിന്നു വിമുക്തരാകും. ഉടനെ പോയി അച്ഛനെക്കാണൂ! 'ഭഗവാൻെറ സമ്മതത്തോടെ ഞാൻ ഗൃഹത്തിൽ പ്രവേശിച്ചു യുധിഷ്ഠിരാ! അപ്പോൾ യജ്ഞംകഴിച്ച് എത്തുന്ന പിതാവിനെ ഞാൻ ദർശിച്ചു. ആചമിച്ച്, ചമത, പക്വമായ അന്നം, പുല്ല്, ഇവയെല്ലാമേന്തി അച്ഛൻ വരുന്നതാണ് ഞാൻ കണ്ടത്. അതൊക്കെ ഒരിടത്തുവച്ച് അച്ഛൻ എന്നെ പുണരുവാൻ നില്ക്കെ ഞാൻ അച്ഛൻെറ പാദത്തിൽ കുമ്പിട്ടു. ഉടനെ അച്ഛൻ

എന്നെ പിടിച്ചു പുല്കി, ശിരസ്സിൽ ഘ്രാണിച്ച് കണ്ണുനീരോടെ എന്നോടു പറഞ്ഞു: 'ഭാഗ്യം! ഉണ്ണീ, നിന്നെ ഞാൻ കണ്ടു! നീ വിദ്യയെല്ലാം പഠിച്ച് മടങ്ങിയെത്തിയിരിക്കുന്നു!''

വൈശമ്പായനൻ പറഞ്ഞു: ഇപ്രകാരം മഹാത്മാവായ മഹേശ്വരൻെറ ആശ്ചര്യപ്രവൃത്തികൾ മുനിമാർ പറഞ്ഞു കേട്ടു പാണ്ഡവൻ അത്ഭുതപ്പെട്ടു. വീണ്ടും മതിമത്തമനായ കൃഷ്ണൻ ധർമ്മിഷ്ഠനായ ധർമ്മരാജാവിനോട്, ഇന്ദ്രനോട്, ഈശൻ എന്നവിധം പറഞ്ഞു: തപനാർക്കാഭനായ ഉപമന്യു എന്നോടു പറഞ്ഞു, 'പാപംചെയ്യുന്നവർ അശുഭംമൂലം കലുഷിതന്മാരായിക്കാണാം. ആ തമോരാജസവൃത്തികളായ മർത്ത്യർ ഈശ്വരനെ ആശ്രയിക്കുകയില്ല. ഓർക്കേണ്ടത് ഓർക്കുന്നവരായ രാജദ്വിജന്മാർ ഈശനെ ആശ്രയിക്കും. ഏതുവിധമിരിക്കുന്നവരായാലും ഈശ്വരനിൽ ഭക്തിയുള്ളവർ ജ്ഞാനസ്ഥരാകും. ആരണ്യത്തിൽ വസിക്കുന്ന മുനികൾക്ക് തുല്യനായി ഭവിക്കും. ബ്രഹ്മഭാവവും, വിഷ്ണുഭാവവും, സുരന്മാരോടുകൂടി ഇന്ദ്രഭാവവും ത്രൈലോക്യേശത്വവും രുദ്രൻ തുഷ്ടനായാൽ തരുന്നതാണ്. അത് ഉറച്ച കാര്യമാണ്, സംശയമില്ല! മനസ്സുകൊണ്ട് ഈശനെത്തന്നെ ആശ്രയിക്കുന്ന താപസന്മാർ എല്ലാ പാപങ്ങളുംവിട്ട് ദേവന്മാരോടുകൂടി ഇരിക്കുന്നതാണ്. കുലങ്ങൾ എല്ലാം ഭേദിച്ച് ഈ വിശ്വമൊക്കെ ഹോമിച്ച് വിരൂപാക്ഷനെ യജിക്കുന്നവൻ പാപത്തിൽപ്പെട്ടു പോവുകയില്ല. എല്ലാ ലക്ഷണവും ഇല്ലാത്തവനും, സർവ്വപാതകിയായവനും മനസ്സുകൊണ്ട് ശിവനെ ഭജിച്ചാൽ സകല പാപവും ശിവൻ നീക്കുന്നതാണ്. പുഴു, പക്ഷി, പതംഗം, തിര്യക്ക് ഇവയ്ക്കും അല്ലയോ കേശവാ, മഹാദേവൻ പ്രസാദിച്ചാൽ ഒരിടത്തും ഭയം ബാധിക്കുന്നതല്ല. ഇപ്രകാരം ഭൂമിയിൽ മഹാദേവഭക്തനാകുന്ന പുരുഷൻ സംസാരത്തിന്നു വശംവദനാവുകയില്ല. അതിൽ എനിക്കു നല്ല ഉറപ്പുണ്ട്.''

വീണ്ടും വിഷ്ണു ധർമ്മപുത്രനോടു പറഞ്ഞു: "ചന്ദ്രാർക്കന്മാർ എന്നല്ല അനലനും, അനിലനും, ദ്യോവും, ഭൂമിയും, വെള്ളവും, വസുമാരും, വിശ്വരും, ധാതാവും, ആര്യന്മാരും, ശുക്രനും, ഗുരുവും, രുദ്രനും, സാദ്ധ്യന്മാരും, വരുണനും, ഗോപനും, അപ്രകാരം ബ്രഹ്മാവ്, ഇന്ദ്രൻ, മാരുതൻ, ബ്രഹ്മം, സത്യം, വേദങ്ങൾ, യജ്ഞം, ദക്ഷിണ, വേദവാഹർ, സോമൻ, യഷ്ടാ, ഹവ്യം, ഹവിസ്സ്, രക്ഷ, ദീക്ഷ, സംയമം ഇവയൊക്കെയും സ്വാഹാ, വഷട്, ബ്രാഹ്മണർ, സൗരഭേയി, മുഖ്യം, ധർമ്മം, കാലചക്രം, ബലം, യശസ്സ്, ദമം, ബുദ്ധിമാന്മാരുടെ ഇരിപ്പ്, ശുഭാശുഭം, ഏഴു മുനിമാർ, മുഖ്യമായ നല്ലബുദ്ധി, മനസ്സിൻെറ ദർശനം, മുഖ്യമായ സ്പർശം, കർമ്മസിദ്ധി, സുരൗഘം, ഊഷ്മപന്മാർ, സോമപന്മാർ, സുയാമർ, ലേഖർ, തുഷ്ടിതർ, ബ്രഹ്മകായർ, ആഭാസുരന്മാർ, ഗന്ധപന്മാർ, ദൃഷ്ടിപന്മാർ, വാക്കുകൊണ്ടു വിരുദ്ധാന്ധ്യന്മാർ, മനോവിരുദ്ധന്മാർ, വിശുദ്ധന്മാർ, നിർമ്മാണമുള്ള ദേവന്മാർ, സ്പർശാശനന്മാർ, ദർശപരാജ്യപന്മാർ, ചിന്ത്യാദ്യോതന്മാർ സുരരിൽ ശ്രേഷ്ഠരായവർ, മറ്റു ദേവന്മാരെല്ലാം അല്ലയോ ആജമീഢാ, സുവർണ്ണന്മാരും, ഗന്ധർവ്വന്മാരും, പിശാചുക്കളും, ദൈത്യന്മാരും, യക്ഷന്മാരോടുകൂടി ചാരണന്മാരും, പന്നഗങ്ങളും, സ്ഥൂലം, സൂക്ഷ്മം, മൃദു എന്നുമാത്രമല്ല അസൂക്ഷ്മം, ദുഃഖം, സുഖം, അതിന്നുപരിയായും, സാംഖ്യം, യോഗം എന്നിവയിൽ തൽപരന്മാരായവർ – ഈ പറഞ്ഞവർക്കെല്ലാം ഉത്ഭവമായിട്ടുള്ളത് ശർവ്വനാണ്. എല്ലാം ശർവ്വനിൽനിന്ന് ഉത്ഭവിച്ചതാണ് എന്നു ധരിക്കുക!"

അവനിൽനിന്നുണ്ടായ ഭൂതകൃത്തുക്കൾ മുഖ്യരാണ്. ആ വാനോരൊക്കെ ഭുവനത്തിന്ന് ഗോപരാണ്. പുരാണപുരുഷനായ ആ ദേവൻെറ സൃഷ്ടിജാലം, ഭൂമിയിൽ പ്രവേശിച്ചു ഭരിക്കുന്നവരുമെല്ലാം നേടുന്നത് തപസ്സിനാൽ തേടുന്ന സ്ഥൂലമായ ആ ഒരേ തത്ത്വത്തെയാണ്. അത് ബ്രഹ്മംമാത്രമാകുന്നു. ആ മഹാശക്തിയായ മഹേശ്വരൻ ഇഷ്ടമുള്ള വരങ്ങളൊക്കെ നല്കട്ടെ! അവൻ നമ്മൾക്ക് അഭീഷ്ടത്തെ ദാനംചെയ്യുന്ന പ്രഭുവും അനന്തരൂപനുമാകുന്നു.

ഈ സ്തവം നല്ലപോലെ നിയതേന്ദ്രിയനായി വിശുദ്ധനായി പഠിക്കുകയും ജപിക്കുകയും, ചെയ്താൽ, അഭഗ്നനായി നിയതനായി ഒരു മാസം ജപിച്ചാൽ അവൻ അശ്വമേധയാഗംചെയ്ത ഫലം നേടുന്നതാണ്.

ഇങ്ങനെ മഹാദേവനെ ഭജിച്ചാൽ ബ്രാഹ്മണർ വേദജ്ഞാനം നിഷ്പ്രയാസം നേടും. രാജാവ് ജപിച്ചാൽ അവൻ ഭൂമിയൊക്കെ നേടും. വൈശ്യൻ ജപിച്ചാൽ അവൻ മിടുക്കനായി ധാരാളം ധനം നേടും. ശൂദ്രൻ ജപിച്ചാൽ അവന്ന് മരണാനന്തരം മോക്ഷം ലഭിക്കും.

ഈ രാജസ്തവം രുദ്രനിൽ മനസ്സുചേർത്ത് സർവ്വദോഷങ്ങളും നീക്കുന്നതിന്നുവേണ്ടി നിർമ്മിക്കപ്പെട്ടു. പുണ്യവും പവിത്രവുമായി ഇതു പുകഴ്ത്തപ്പെടുന്നു. നമ്മുടെ ദേഹത്തിൽ എത്ര രോമകൂപങ്ങളുണ്ടോ അത്രയ്ക്ക് നാലായിരം വർഷം ഈ രാജസ്തവം ജപിക്കുന്നവൻ സ്വർഗ്ഗത്തിൽ വാഴുന്നതാണ്.''

## 19. അഷ്ടാവക്രദിക്സംവാദം – ഭാര്യയെ സഹധർമ്മിണി എന്നു പറയുന്നതിനെ സംബന്ധിച്ച കഥ –

യുധിഷ്ഠിരൻ പറഞ്ഞു: "പാണിഗ്രഹണംചെയ്യുന്ന സന്ദർഭത്തിൽ സ്ത്രീയെ സഹധർമ്മിണിയെന്നു പറയുന്നുണ്ടല്ലോ. അത് എന്തുകൊണ്ടാണ്? ഈ ധർമ്മം ആർഷധർമ്മമാണോ? അതോ പ്രജാപത്യമോ, ആസുരമോ? ഈ സഹധർമ്മിണീപദം മുമ്പ് ഋഷിമാർ പറഞ്ഞതാണോ? ഇതിൽ എനിക്കു വലിയ സംശയംതോന്നുന്നുണ്ട്. വിരുദ്ധമായി തോന്നുന്നു. ഇവിടെയുള്ള ഈ സഹധർമ്മിണിത്വം പരലോകത്തിലെവിടെയെങ്കിലുമുണ്ടോ? മരിച്ചുപോയവർക്ക് ഈ സഹധർമ്മത്വംമൂലം സ്വർഗ്ഗം ലഭിക്കുന്നുണ്ട് എന്നു പറയുന്നുണ്ടല്ലോ. ഒരാൾ ആദ്യം മരിച്ചാൽ അയാൾ എവിടെ നില്ക്കും? മനുഷ്യർ പലമാതിരിയല്ലേ? അവർക്കു നാനാവിധമുള്ള ധർമ്മഫലമല്ലേ? നാനാകർമ്മത്തിൽ നില്ക്കുന്നവരല്ലേ? നാനാ നിരയനിഷ്ഠാന്തരുമല്ലേ? മനുഷ്യർ ഇത്തരത്തിലാണെങ്കിൽ സ്ത്രീകളുടെ കഥ അതിലപ്പുറമാണ്. സ്ത്രീകൾ എന്നുവെച്ചാൽ എല്ലാം അസത്യരൂപിണികളാണ്. നേര് എന്നു പറയുന്നത് അവരിൽ കാണുകയില്ല. എന്നാണ് ധർമ്മപ്രവക്താവായ സൂത്രകാരൻെറ അഭിപ്രായം. സ്ത്രീധർമ്മത്തെക്കുറിച്ച് സൂത്രകാരൻ പറഞ്ഞിട്ടുള്ളത് 'അനൃതം, സാഹസം, മായാമൂർഖത്വമതിലോഭിതാ' എന്നിങ്ങനെയാണ്. ഇങ്ങനെയുള്ളവർ എങ്ങനെയാണ് സഹധർമ്മിണികളാവുക? ഈ ധർമ്മം മുമ്പേയുള്ള ഒരു ചൊല്ലാണ്. ഉപചാരം, ക്രിയാവിധി എന്നൊക്കെ പ്പറയാം. ചിന്തിക്കുമ്പോൾ അവരുടെ വൃത്തം ഗൂഢമാണ്. പിതാമഹാ! ഇതൊക്കെ നിസ്സന്ദേഹമായി ശ്രുതിയിൽ പറഞ്ഞിട്ടുണ്ടല്ലോ. അത് എങ്ങനെയാണ് പ്രവർത്തിപ്പിക്കുന്നത്? അവരവർ അവരവർക്കു തോന്നുംപോലെ നടക്കുമ്പോൾ പിന്നെ സഹധർമ്മിത്വം എവിടെയാണ്? ഇതിനെപ്പറ്റിയുള്ള സംശയം തീർത്തുതരണേ! ഓരോരുത്തനും അവനവൻെറ കർമ്മംമൂലം അവരവർക്കു ലഭിക്കുന്ന ലോകങ്ങളിലേക്ക് ഒറ്റതിരിഞ്ഞു പോകുമ്പോൾ ഈ സഹധർമ്മിണിപദംകൊണ്ട് മരണാനന്തരം എന്തുണ്ടാകുമെന്നു നിർദ്ദേശിക്കുന്നു.''

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് അഷ്ടാവക്രനും ദിക്ദേവിയും തമ്മിലുള്ള സംവാദമാണ്. പണ്ടു മഹാതപസ്വിയായ അഷ്ടാവക്രൻ വേളികഴിക്കുവാൻ ആഗ്രഹിച്ചു. അദ്ദേഹം 'വദാന്യൻ' എന്ന ഋഷീന്ദ്രൻെറ കന്യകയെ വേൾക്കാൻ തീരുമാനിച്ചു. 'സുപ്രഭ' എന്നാണ് അവളുടെ പേര്. പേരുപോലെതന്നെ

അവൾ അതുല്യയായി വിളങ്ങി. ഗുണപ്രഭാവയും സുശീലയും ചാരിത്രശീലയുമായ ആ ശോഭനയെ അഷ്ടാവക്രൻ കാമിച്ചു. ആ നീലലോചന അവനെ ഒരു നോട്ടത്താൽ വശീകരിച്ചുകളഞ്ഞു. അവൻെറ ഹൃദയംഹരിച്ചു. വസന്തകാലത്ത് പൂവണിഞ്ഞുനില്ക്കുന്ന വനരാജിപോലെ അവൻെറ മനസ്സ് അവൾ അപഹരിച്ചു.

അഷ്ടാവക്രൻ വദാന്യൻെറ സമീപത്തെത്തി സുപ്രഭയെ തനിക്കു ഭാര്യയായിത്തരുവാൻ ആവശ്യപ്പെട്ടു. ഋഷി അവനോട് പറഞ്ഞു: "എടോ അഷ്ടാവക്രാ! ഞാൻ പറയുന്നതു നീ കേൾക്കൂ. മകളെ ഞാൻ തരാം. അങ്ങു വടക്കൻ ദിക്കിലൊന്നുപോയി മടങ്ങിവരിക! ആ ദിക്കുകണ്ട് വന്നതിന്നുശേഷം വേൾക്കാം.''

അഷ്ടാവക്രൻ പറഞ്ഞു: "അല്ലയോ മഹർഷേ, അവിടെ കാണേണ്ടത് എന്താണ്? അതു പറഞ്ഞാലും. അങ്ങ് എന്നോട് എന്തുപറയുന്നുവോ, അതു ഞാൻ ചെയ്യേണ്ടവനാണല്ലോ!"

വദാന്യൻ പറഞ്ഞു: "എടോ അഷ്ടാവക്രാ! നീ വടക്കുവടക്ക് കുബേരൻെറ രാജ്യത്തു പോകണം. അവിടെനിന്നും നേരെ വടക്കോട്ട് ഹിമാലയവും കടന്നു പോകണം. അപ്പോൾ സിദ്ധചാരണസേവിതമായ രുദ്രൻെറ നാട്ടിൽ നീ ചെന്നെത്തും. പലതരം മുഖമുള്ള ഹൃഷ്ടരായ പാർഷദന്മാർ നൃത്തം വയ്ക്കുന്ന ഇടം നിനക്കു കാണാം. ദിവ്യമായ അംഗരാഗം പുരട്ടിയ പൈശാചരും പലവിധം താളംപിടിക്കുന്ന സുതാളന്മാരും ശമ്പാതാളന്മാരും ഒപ്പം സംഹൃഷ്ടരായി നൃത്തം ചെയ്ത് ശർവ്വനെ സേവിക്കുന്ന ഇടമാണത്. ആ ഗിരിസ്ഥാനം ശ്രേഷ്ഠമാണ്. ദിവ്യമാണ് അവിടം എന്നു കേൾക്കുന്നു. അവിടെ എപ്പോഴും മഹാദേവൻ പാർഷദരോടുകൂടി ക്രീഡിക്കുന്നു.

അവിടെയാണ് പാർവ്വതി ശങ്കരനെ ലഭിക്കുവാൻ സുദുശ്ചരമായ തപസ്സുചെയ്തത്. അതുകൊണ്ട് ആ സ്ഥലം ദേവിക്കും ശങ്കരനും ഇഷ്ടപ്പെട്ടതാണ്. അതിൽ കിഴക്കേ ചെരിവിൽ ആ ദേവസ്ഥാനത്തിൻെറ വടക്കായി ഋതുക്കളും കാളരാത്രികളും ദിവ്യരും മനുഷ്യരും ഒപ്പം സേവിക്കുന്നു. അവരെല്ലാം സ്വരൂപം എടുത്താണ് മഹേശ്വരനെ പൂജിക്കുന്നത്. അല്ലയോ അഷ്ടാവക്രാ നീ ആ ഭവനവും വിട്ട് വീണ്ടും വടക്കോട്ടുപോകണം. അപ്പോൾ നീലനിറത്തിലുള്ള മേഘം കാർമഘംപോലെ കാണാം. രമ്യമായ അതിൽ ഒരു സ്ത്രീയെ ഭവാൻ കാണും. അവൾ തപസ്വിനിയും മഹാഭാഗയുമായ ഒരു വൃദ്ധയാണ്. നീ അവളെ ചെന്നു കാണണം. പ്രയത്നത്തോടെ അവളെ പൂജിക്കണം. അവളെ കണ്ട് മടങ്ങിവന്നതിന്നുശേഷം നിനക്ക് എൻെറ മകളെ പാണിഗ്രഹണം ചെയ്യാം.''

അഷ്ടാവക്രൻ പറഞ്ഞു: "ആകട്ടെ! അങ്ങനെയാകാം. കാര്യം സാധിക്കാം. പോയിവരാം. യാതൊരു സംശയവും അതിലില്ല. ഭവാൻ പറയുന്ന ഇടത്തിൽ പോയിവരാം. അല്ലയോ സാധോ, ഭവാൻ സത്യവാക്കായിത്തന്നെ ഇരിക്കണം. പോയി വന്നതിന്നുശേഷം മറ്റൊന്നു പറയരുത്, ആവില്ലെന്നും പറയരുത്!''

ഭീഷ്മൻ പറഞ്ഞു: "പിന്നീട് ഭഗവാനായ അഷ്ടാവക്രൻ വടക്കൻദിക്കുനോക്കി നടന്നു. സിദ്ധചാരണന്മാർ വസിക്കുന്ന ഹിമാലയത്തിലെത്തി. അവിടെനിന്നും നടന്നുനടന്ന് പുണ്യയായ ബാഹുദാനദിയിലെത്തി. വിമലമായ അശോകതീർത്ഥത്തിൽ കുളിച്ച് ദേവന്മാരെ തർപ്പിച്ചു. അവിടെ കൗശ്യശയനത്തിൽ (കുശപ്പുല്ലായയിൽ) സുഖമായി കിടന്നു. പിന്നെ ആ രാത്രി കഴിഞ്ഞ് പ്രഭാതത്തിൽ എഴുന്നേറ്റ് ആ ദ്വിജോത്തമൻ കുളിച്ച് അഗ്നിയുണ്ടാക്കി പ്രാധാന്യത്താൽ സ്തുതിച്ചു. രുദ്രാണിയേയും രുദ്രനേയും ആ ഹ്രദത്തിൽ കണ്ട് ആശ്വസിച്ചു.

അവിടെ വിശ്രമിച്ച് എഴുന്നേറ്റ് കൈലാസശിഖരം നോക്കി നടന്ന് ഹേമദ്വാരം കണ്ടു. അവിടം ശ്രീകൊണ്ട് ഉജ്ജ്വലിക്കുന്നതായിക്കണ്ടു. പിന്നെ മന്ദാകിനീനദിയിൽച്ചെന്നു. പിന്നെ കുബേരൻെറ താമരപ്പൊയ്ക കണ്ടു. അപ്പോൾ പൊയ്ക കാത്തുസംരക്ഷിക്കുന്ന മാണിഭദ്രൻ തുടങ്ങിയ രാക്ഷസന്മാർ ഭഗവാനെ എതിർത്തേറ്റു. അപ്പോൾ അവൻ അങ്ങോട്ടു വീര്യവാന്മാരായ നിശാചരന്മാരെ വിട്ട് കുബേരനോട് അഷ്ടാവക്രൻ വന്നിരിക്കുന്ന വൃത്താന്തം അറിയിക്കുവാൻ ഏല്പിച്ചുവിട്ടു. ആ രാക്ഷസന്മാർ മടങ്ങിവന്ന് മഹർഷിയോടു പറഞ്ഞു: "ഇതാ നിൻെറ അരികിലേക്ക് രാജാവായ കുബേരൻ വരുന്നു. അദ്ദേഹം ഭഗവാനെ അറിഞ്ഞിരിക്കുന്നു. ഭഗവാൻ വന്ന കാര്യവും ഗ്രഹിച്ചിരിക്കുന്നു. തേജസ്സുകൊണ്ട് ഉജ്ജ്വലിക്കുന്ന ആ ദേവനെ ഭവാൻ കണ്ടാലും.''

വിത്തേശൻ മാന്യനായ അഷ്ടാവക്രനെ ചെന്നു കണ്ട് ഉടനെ വിധിപോലെ കുശലം ചോദിച്ചതിന്നുശേഷം ഋഷിയോടു പറഞ്ഞു: "അങ്ങ് സുഖമായി ഇങ്ങോട്ടു നടന്ന് എത്തിയല്ലോ? അങ്ങയുടെ യാത്ര സുഖമായില്ലേ? ഭവാൻ എന്നിൽ നിന്ന് എന്താണ് ഇച്ഛിക്കുന്നത്? പറയുക, ആവശ്യമുള്ളതു പറയുക! നിൻെറ ആഗ്രഹം ഞാൻ സാധിപ്പിച്ചുതരാം ബ്രാഹ്മണാ! ദ്വിജോത്തമാ! ഭവാൻ എൻെറ ഗൃഹത്തിലേക്ക് യഥാകാമം കയറിയാലും. നീ എന്നാൽ സൽകൃതനായി കാര്യം നിർവ്വഹിച്ചു നിർവ്വിഘ്നം യാത്രചെയ്യും.''

ആ ദ്വിജശ്രേഷ്ഠനേയുംകൊണ്ട് ധനദൻ തൻെറ രാജധാനിയിലേക്കു കയറി. കുബേരൻ തൻെറ സിംഹാസനം അദ്ദേഹത്തിന്നു നല്കി. പാദ്യവും അർഘ്യവും നല്കി പൂജിച്ചു. അവൻ അങ്ങനെയിരിക്കുമ്പോൾ മാണിഭദ്രൻ തുടങ്ങിയ കുബേരാശ്രിതന്മാർ, യക്ഷഗന്ധർവ്വകിന്നരന്മാർ അവിടെ ഇരുന്നു. അവരെല്ലാവരും ഇരുന്നപ്പോൾ ധനദൻ ഇപ്രകാരം പറഞ്ഞു: ''അല്ലയോ മഹർഷേ, നിൻെറ ഇഷ്ടത്തിന്നുവേണ്ടി അപ്സരസ്ത്രീകൾ നൃത്തംതുടങ്ങും. ഭവാന് ആതിഥ്യവും ശുശ്രൂഷയും ചെയ്യേണ്ടത് ഞങ്ങളുടെ ഉത്തമമായ ധർമ്മമാണ്.''

എന്നാൽ നൃത്തം തുടങ്ങട്ടെ എന്ന് മുനി സൗമ്യനായി പറഞ്ഞു: ഉടനെ സുരസുന്ദരികളായ മിശ്രകേശി, രംഭ, ഉർവ്വശി, അലംബുഷ, ഘൃതാചി, മിത്ര, ചിത്രാംഗദ, രുചി, മനോഹര, സുകേശി, സുമുഖി, ഹാസിനി, പ്രഭ, വിദ്യുത, പ്രശമി, ദാന്ത, വിദ്യോത, രതി എന്നിവരും മറ്റു പലരുമായ അപ്സരസ്സുകൾ ഭംഗിയായി നൃത്തമാടി. ആ ദിവ്യമായ ഗാന്ധർവ്വകർമ്മങ്ങൾകണ്ടു മുനിയിരുന്നു. അവിടെ അവരുടെ ആട്ടവും പാട്ടും നൃത്തവും കണ്ട് ആയിരം ദിവ്യവർഷം മുനി സുഖമായി ഇരുന്നു.

പിന്നെ രാജാവായ വൈശ്രവണൻ മുനിയോട് ഉണർത്തിച്ചു. 'വിപ്രാ, നീ ഇവരുടെ നൃത്തവും കൂത്തുംകണ്ട് ഒരുവർഷം കഴിഞ്ഞതറിഞ്ഞില്ല. അല്ലയോ മഹർഷേ, ഗാന്ധർവ്വം എന്ന വിഷയം മനസ്സിനെ ഏറ്റവും ഹരിക്കുന്നതാണ്. നീ പറഞ്ഞമാതിരി ആ ദിവ്യകലാപ്രകടനം യഥേഷ്ടം നടക്കട്ടെ! ഞങ്ങൾക്ക് നീ അതിഥിയാണ്! പൂജ്യനാണ്! ഭവാൻെറ ഗൃഹമാണ് ഇതൊന്നു കരുതിക്കൊള്ളുക! എല്ലാം ഭവാൻ ആജ്ഞാപിച്ചുകൊള്ളുക. ഈ ഞങ്ങൾ അങ്ങയുടെ ദാസരാണ്. എന്തുംചെയ്യാൻ സന്നദ്ധരാണ്.'

ഭഗവാനായ വൈശ്രവണനോട് ഋഷി പ്രീതിയോടെ പറഞ്ഞു: 'അല്ലയോ ധനദാ, ഞാൻ യഥാന്യായം പൂജിതനായിരിക്കുന്നു. അല്ലയോ ധനേശ്വരാ, ഞാൻ പോയിവരട്ടെ!

ഞാൻ പ്രീതനായിരിക്കുന്നു. നിനക്ക് ഇതു ചേർന്നതുതന്നെയാണ്. ധനാധിപാ! ഭഗവാനേ നിൻെറ പ്രസാദത്താലും, ആ യോഗ്യനായ ഋഷീന്ദ്രൻെറ നിയോഗത്താലും ഞാൻ ഇതാ പോകുന്നു. നീ അഭിവൃദ്ധിയോടെ സമൃദ്ധനാവട്ടെ!

ആ ഋഷി പുറത്തിറങ്ങി അവിടെനിന്നും വടക്കോട്ടു നടന്നു. കൈലാസം, മന്ദരം, ഹൈമം ഈ ശൃംഗങ്ങളൊക്കെ ചുറ്റിക്കടന്ന് അവിടെനിന്നും വടക്കോട്ടുപോയി. ആ വലിയ ഗിരിവിട്ട് ഉത്തമമായ കൈലാസം പ്രദക്ഷിണംവെക്കുമ്പോൾ ആ ഗിരിയെ നല്ലപോലെ തലകുമ്പിട്ടു നമസ്ക്കരിച്ചു. അങ്ങനെ വടക്കോട്ടിറങ്ങി അവൻ പൂതാത്മാവായി, ആ ശൃംഗത്തെ മൂന്നുവട്ടം വലംവെച്ച്, ഉടനെ ഉത്തരാഭിമുഖനായി പരന്ന ഭൂമിയിലെത്തി അവിടെനിന്നും വടക്കോട്ടു നടന്നു.

അങ്ങനെ പോകുമ്പോൾ വേറെ അഴകുള്ള ഒരു വനം കണ്ടു. എല്ലാ ഋതുവിലും ഉണ്ടാകുന്ന എല്ലാപഴങ്ങളും കായ്കളും, കിഴങ്ങുകളും, ചേർന്നതും പക്ഷിക്കൂട്ടങ്ങൾ നിറഞ്ഞതുമാണ് ആ വനം. അവിടെ പലയിടത്തും കാടുകൾ വേറെയും കാണപ്പെട്ടു. ആ കാട്ടിൽ ദിവ്യമായ ഒരു ആശ്രമം അഷ്ടാവക്രൻ ദർശിച്ചു. സ്വർണ്ണവും രത്നങ്ങളും മിന്നുന്ന മനോഹരമായ പല ശൈലവിശേഷങ്ങളും കണ്ടു. രത്നഭൂമിയിൽ നില്ക്കുന്ന പല പൊയ്കകളും കണ്ടു. പിന്നെയും പല വിശേഷങ്ങളും കണ്ടപ്പോൾ ഭാവിതാത്മാവായ ആ മുനിക്ക് അതിൽ മനസ്സു വല്ലാതെ രമിച്ചു.

ആ ഋഷി അവിടെ സ്വർണ്ണരത്നാഢ്യമായ ഒരു ദിവ്യഗൃഹം വിത്തേശ്വരൻെറ ഗൃഹത്തേക്കാൾ മനോഹരമായി രത്നസങ്കാശമായി ദർശിച്ചു. രത്നങ്ങളും സ്വർണ്ണവുംചേർന്ന് ശോഭിക്കുന്ന പല ശൈലവും അവിടെയുണ്ട്. അനേകം രത്നങ്ങളും രമ്യമായ വിമാനങ്ങളും അവിടെ കണ്ടു. മന്ദാരപുഷ്പങ്ങൾ പ്രശോഭിക്കുന്ന മന്ദാകിനീനദിയും സമീപത്തുകൂടെ ഒഴുകുന്നു. താനെ ശോഭിക്കുന്ന രത്നങ്ങളാൽ വജ്രമണ്ഡിതമായി ഭൂമി പ്രശോഭിക്കുന്നു. ചിത്രരത്നക്കമാനങ്ങളോടുകൂടിയ അനേകം ഗൃഹങ്ങളും കണ്ടു. മുത്തുക്കുലത്തൊങ്ങലോടെ മണിരത്നങ്ങൾ അണിഞ്ഞ, രമ്യങ്ങളായ, കണ്ണും കരളും കവരുന്ന അനവധി മാളികകൾ കണ്ടു.

മഹർഷിമാർ വസിക്കുന്ന മനോഹരമായ ആശ്രമം കണ്ടു. അപ്പോൾ അഷ്ടാവക്രന്നു ചിന്തയായി. താൻ ഏതിലാണ് പാർക്കേണ്ടതെന്ന് ഉറയ്ക്കാതായി. പിന്നെ ഒരു ഗൃഹദ്വാരത്തിൽ ചെന്നുനിന്ന് ഇപ്രകാരം പറഞ്ഞു: ഇതാ ഒരു അതിഥി വന്നു നില്ക്കുന്നു.! ഉടനെ വാതിൽ തുറന്ന് നാനാരൂപത്തിൽ അഴകുള്ള ഏഴു കന്യകമാർ വന്നു നിന്നു. അദ്ദേഹം ഏതവളെ നോക്കിയോ അവർ ഓരോരുത്തരും ആ മഹർഷിയുടെ മനസ്സു കട്ടു. അദ്ദേഹം മനസ്സടക്കാൻ കഴിയാതെ ഒന്ന് ഉഴന്നുപോയി. ധീമാനായ ആ ബ്രാഹ്മണൻ ഉടനെ ധൈര്യം അവലംബിച്ചു. അവനോട് ആ സ്ത്രീകൾ പറഞ്ഞു: ഭഗവാന് ഈ ഗൃഹത്തിലേക്കു കടക്കാം.''

അവൻ ആ സുന്ദരികളെ അത്ഭുതത്തോടെ നോക്കി. ആ ഗൃഹത്തിൻെറ അന്തർഭാഗവുംകണ്ട് അത്യാശ്ചര്യത്തോടെ നടന്നു. അകത്തുചെന്നപ്പോൾ ജര ബാധിച്ചവളും നല്ല വെള്ളവസ്ത്രം ധരിച്ചവളുമായ ഒരു വൃദ്ധസ്ത്രീ സർവ്വാഭരണഭൂഷിതയായി കട്ടിലിൽ ഇരിക്കുന്നു. 'സ്വസ്തി' എന്നു പറയുന്ന വിപ്രനെനോക്കി അവൾ എഴുന്നേറ്റ് ആ ബ്രാഹ്മണനോട് ഇരിക്കുവാൻ പറഞ്ഞു.

അഷ്ടാവക്രൻ പറഞ്ഞു: 'എല്ലാവരും അവരവരുടെ ഗൃഹത്തിലേക്കു പൊയ്ക്കൊള്ളുവിൻ! ഒരുവൾമാത്രം, പ്രജ്ഞാതയും ശാന്തിയുള്ളവളുമായ ഒരുത്തിമാത്രം, എൻെറ അടുത്തുനില്ക്കുക. മറ്റുള്ളവർക്ക് യഥേഷ്ടം പോകാം.'

ഉടനെ ആ കന്യകമാർ ആ മഹർഷിയെ പ്രദക്ഷിണം വച്ച് ആ ഗൃഹംവിട്ടു പോയി. ആ വൃദ്ധമാത്രം അവിടെ നിന്നു. പിന്നെ ശോഭനമായ മെത്തയിൽ കയറിയതിന്നുശേഷം അവൻ അവളോടു പറഞ്ഞു: 'ഭദ്രേ, നീയും ഉറങ്ങാൻ പൊയ്ക്കൊള്ളുക! രാത്രി വളരെച്ചെന്നിരിക്കുന്നു.!

സല്ലാപത്തിനിടയ്ക്ക് ഇപ്രകാരം ആ വിപ്രൻ പറഞ്ഞപ്പോൾ രണ്ടാമത്തെ ഒരു മനോഹരമായ മെത്തമേൽ അവൾ കയറിക്കിടന്നു. പിന്നെ രാത്രി കുറേച്ചെന്നപ്പോൾ തണുത്തു വിറച്ചമട്ടിൽ തണുത്തിട്ടുപാടില്ല. ഞാൻ ഇവിടെയൊന്നു കിടക്കട്ടെ എന്നു വ്യാജം പറഞ്ഞും ആ മുനിയുടെ കട്ടിലിൽ ചെന്നുകയറി. അവൾ തൻെറ ദേഹത്തിൽ മുട്ടിച്ചേർന്നു കിടന്നപ്പോൾ മുനി അഹിതമൊന്നും പറഞ്ഞില്ല. ഭഗവാൻ സ്വാഗതം പറഞ്ഞു. അവൾ ആ മുനിയെ നല്ലപോലെ കെട്ടിപ്പിടിച്ചു വളരെ പ്രീതികാണിച്ചു. എന്നാൽ മുനി അവളുടെ ആലിംഗനത്തിലും തഴുകലിലുമൊന്നും വികാരം കൊണ്ടില്ല. അയാൾ ഒരു ചുമരുപോലെ, മരമുട്ടിപോലെ, കിടന്നു. ഇതുകണ്ടപ്പോൾ അവൾക്കു ദുഃഖമായി. അവൾ ദീനഭാവത്തിൽ മുനിയോടു പറഞ്ഞു.

സ്ത്രീ പറഞ്ഞു: 'അല്ലയോ ബ്രാഹ്മണാ, കാമമില്ലാത്ത പുരുഷന്മാരിൽ സ്ത്രീകൾക്ക് ഒട്ടും രസമുണ്ടാവുകയില്ല. അല്ലയോ വിപ്രർഷേ! അങ്ങ് ഹർഷംകൊള്ളുക. എന്നോടുകൂടി ഭവാൻ സംഗംചെയ്യുക. നിന്നിൽ കാമാർത്തയായി നിൻെറ ഒപ്പം കട്ടിലിൽ മെത്തയിൽക്കിടക്കുന്ന എന്നെ അല്ലയോ വിപ്രാ, ഒന്നു പുല്കുക! അല്ലയോ ധർമ്മിഷ്ഠാ, നിൻെറ തപസ്സിൻെറ ഫലം പൂജാർഹമാണ്. നിന്നെ കണ്ടമാത്രയ്ക്ക് ഞാൻ നിന്നിൽ അനുരക്തയായി. ഞാൻ പ്രാർത്ഥിക്കുന്നു, നിന്നെ ഭജിക്കുന്നവളായ എന്നെ അങ്ങു ഭജിച്ചാലും! ഈ കാണുന്ന സകല വിത്തവും എൻെറയാകുന്നു. ഈ കാണുന്ന സർവ്വധനത്തിനും നീ പ്രഭുവായിക്കൊള്ളുക! അങ്ങ് എൻേറയും പ്രഭുവായിക്കൊള്ളൂ, സംശയിക്കേണ്ടാ. ഞാൻ നിൻെറ സകല കാമങ്ങളും നിർവ്വഹിക്കാം. നീ എന്നോടുകൂടി സുഖമായി രമിക്കുക. എല്ലാ കാമഫലങ്ങളും നല്കുന്ന ഈ നല്ല പൂങ്കാവിൽ അല്ലയോ ദ്വിജർഷഭാ, ഞാൻ നിൻെറ പാട്ടിൽ നിന്നുകൊള്ളാം. നീ എന്നോടുചേർന്ന് യഥേഷ്ടം രമിക്കുക. ദിവ്യമായ മാനുഷകാമങ്ങളൊക്കെ ഇവിടെ നാം രണ്ടുപേരുംചേർന്ന് അനുഭവിക്കുക. നാരികൾക്ക് ഇതിലുമപ്പുറമായി ഒരു സുഖവുമില്ല. ഇഷ്ടപ്പെട്ട പുരുഷനുമായി യഥേഷ്ടം കാമകേളിചെയ്യുക എന്നതൊഴിച്ച്, ഞങ്ങൾക്കും അതിൽപ്പരം ഒരു ഫലം വേറെയില്ല. സ്ത്രീകൾ കാമചോദനയാൽ സ്വച്ഛന്ദരായി ഇഷ്ടംപോലെ തയ്യാറായി നില്ക്കുന്നു. കാമൻ ദഹിപ്പിക്കുന്ന അവർക്കു ചുട്ട മണലിൽക്കൂടി നടന്നാലും പൊള്ളുകയില്ല.'

അഷ്ടാവക്രൻ പറഞ്ഞു: 'അല്ലയോ ഭദ്രേ! ഞാൻ പരസ്ത്രീകളോടുകൂടി സംഗംചെയ്യുകയില്ല. ധർമ്മശാസ്ത്രജ്ഞർ പരദാരാഭിമർശനത്തെ നിന്ദിക്കുന്നു. അല്ലയോ ഭദ്രേ, ഞാൻ വേൾക്കുവാൻ ആഗ്രഹിക്കുന്ന ഒരുത്തനാണ്. സത്യമാണ് ഞാൻ പറഞ്ഞത്. ഞാൻ വിഷയാഭിജ്ഞനല്ല ധർമ്മത്തിനു വേണ്ടിയാണ് സന്തതി. അതുകൊണ്ട് ധർമ്മമാർഗ്ഗത്തിൽ മക്കളെ സമ്പാദിച്ച് പുണ്യലോകങ്ങൾ പ്രാപിക്കുന്നതിനാണ് ഞാൻ ആഗ്രഹിക്കുന്നത്. ഭദ്രേ, നീ ധർമ്മം എന്തെന്നറിയുക. അതു ചിന്തിച്ചറിഞ്ഞ് ഈ ദുരാചാരത്തിൽനിന്നു പിന്മാറുക.'

സ്ത്രീ പറഞ്ഞു: 'വായുവും അഗ്നിയും വരുണനും മറ്റു ദേവന്മാരും ഹേ ദ്വിജാ, സ്ത്രീകൾക്ക് ഇഷ്ടപാത്രങ്ങളാവുകയില്ല. കാമദേവനെപ്പോലെ അവർ ഇഷ്ടമുള്ളവരിൽ പ്രവേശിക്കാനാണ് ആഗ്രഹിക്കുക. ആയിരം പെണ്ണുങ്ങളിൽ ഒരുത്തി പതിവ്രതയാകാം, നൂറായിരത്തിലൊന്ന് പതിവ്രതയാകാം. മറ്റുള്ളവരുടെ കഥയൊക്കെ ഇതുതന്നെ. ആ പെണ്ണു

ങ്ങൾ യഥേഷ്ടം ജീവിക്കും. അവരുടെ അച്ഛനാരാണെന്ന് അവർ അറിയുകയില്ല. കുലമറിയുകയില്ല. അമ്മയേയും അറിയുകയില്ല. സഹോദരനെ അറിയുകയില്ല. ഭർത്താവിനെ അറിയുകയില്ല. ദേവരപുത്രന്മാരെ അറിയുകയില്ല. ആ നല്ലാർമണികൾ ഇഷ്ടംപോലെ പുരുഷന്മാരുമായി ലീലയാടി കുലത്തെ തകർത്ത്, തീരത്തെ നദിയെന്നപോലെ വീഴ്ത്തുന്നു. ദോഷങ്ങളെയെല്ലാം കണ്ട് പ്രജാപതി ഇങ്ങനെയാണ് പറഞ്ഞത്.''

ഭീഷ്മൻ പറഞ്ഞു: ''പിന്നെ ഏകാഗ്രനായ ആ മുനി ആ പെണ്ണിനോടു പറഞ്ഞു, ഇരിക്കൂ! താൽപര്യത്തോടെ ഇരിക്കൂ! നിനക്ക് എന്താണാഗ്രഹമെന്നു പറയൂ!'

ആ സ്ത്രീ ഉടനെ ഇപ്രകാരം പറഞ്ഞു: 'അല്ലയോ ഭഗവാനേ! ദേശം, കാലം എന്നിവകൊണ്ട് ഇപ്പോൾ എന്താണു വേണ്ടതെന്ന് ഭവാന് ഞാൻ പറയാതെതന്നെ അറിയാമല്ലോ. അതുകൊണ്ട് അല്ലയോ മഹാഭാഗാ! ഭവാൻ ഇവിടെ വസിക്കുക. എന്നാൽ ഭവാൻ കൃതകൃത്യനാകും.'

ആ ബ്രഹ്മർഷി അവളുടെ വാക്കു കേട്ടു പറഞ്ഞു: 'ആകട്ടെ! ഞാൻ വസിക്കാം. നിന്റെ ഉത്സാഹം നില്ക്കുന്നേടത്തോളം ഞാനിവിടെ കൂടാം. സംശയിക്കേണ്ടതില്ല.

പിന്നെ കാമജ്ജ്വരപരവശയായ ആ സ്ത്രീയെ നോക്കി മുനീശ്വരൻ വലിയ ചിന്തയിൽപ്പെട്ട് സന്തപിക്കുന്നവിധത്തിലായിത്തീർന്നു. അദ്ദേഹം അവളിൽ അനുകമ്പയോടെ എന്തു ചെയ്യണമെന്നു ചിന്തിച്ചു. ആ മുനി അവളുടെ ഓരോ അംഗത്തിലേക്കും ദൃഷ്ടിപതിച്ചു. വിരക്തനായ അവന്റെ ദൃഷ്ടി ഒരു അംഗത്തിലും രമിച്ചില്ല. 'ഇവൾ എന്താണിങ്ങനെ? ശാപംകൊണ്ട് വൈരൂപ്യം പ്രാപിച്ച ഗൃഹദേവതപോലെ ഇരിക്കുന്നുവല്ലോ! ഇവളുടെ ഈ അനികർഷഭാവത്തെപ്പറ്റി അറിയുവാൻ ഞാനശക്തനാണ്' എന്നു മനസ്സിൽ ചിന്തിച്ച് കാര്യമറിയുവാൻ ആഗ്രഹിച്ച് ആകുല ചിത്തനായി പകലിൽ ബാക്കിയുള്ള സമയവും കഴിച്ചു. അങ്ങനെയിരിക്കെ ആ സ്ത്രീ പറഞ്ഞു: 'ഭഗവാനേ, നോക്കൂ! സൂര്യന്റെ രൂപം സന്ധ്യാഭ്രാരുണമായിരിക്കുന്നു. അങ്ങയ്ക്ക് എന്താണിപ്പോൾ വരുത്തേണ്ടത്?' ഇതുകേട്ടപ്പോൾ അവൻ ആ സ്ത്രീയോടു പറഞ്ഞു: 'കുളിക്കുവാൻ വേണ്ട ജലം വരുത്തുക. ഞാൻ സന്ധ്യയെ ഉപാസിക്കട്ടെ. മൗനത്തോടെ നിയതേന്ദ്രനായി ഉപാസിക്കട്ടെ!''

**20. അഷ്ടാവക്രദിക്സംവാദം - ആ സ്ത്രീ അഷ്ടാവക്രനെ പ്രലോഭിപ്പിക്കുന്നു -** ഭീഷ്മൻ പറഞ്ഞു: ''ആ പെണ്ണ് അവനോട് 'ഞാൻ ഇതാ വെള്ളം കുളിപ്പുരയിൽ കൊണ്ടുവെച്ചിരിക്കുന്നു' എന്നു പറഞ്ഞു. ദിവ്യ സുഗന്ധതൈലവും സ്നാനവസ്ത്രവും വരുത്തിച്ചു. മഹാത്മാവായ മുനിയും അവളും കുളിമുറിയിൽ പ്രവേശിച്ചു. ആ മുനിയുടെ സമ്മതത്തോടെ അദ്ദേഹത്തെ പുതിയ ഒരു വിചിത്രമായ പീഠത്തിൽ നഗ്നനാക്കിയിരുത്തി. സകല അംഗത്തിലും ആ സുഗന്ധതൈലം പുരട്ടി അവൾ തലോടി. അങ്ങനെ നല്ലപോലെ തലോടിയിളക്കപ്പെട്ട അവൻ കുളിമുറിയിൽ പീഠത്തിലിരിക്കെ അവൾ നല്ലപോലെ ദേഹത്തിലൊക്കെ സുഖമായ സ്പർശത്തോടെ താളി തിരുമ്പിത്തേച്ച് മെഴുക്കിളക്കി കുളിപ്പിച്ചു. വിധിപ്രകാരം അവൾ തോർത്തിത്തുടച്ചു വസ്ത്രം മാറ്റി. അവനെ കൊണ്ടുപോയി മെത്തയിൽ കിടത്തി. നല്ല മൃദുവായതും ഇളം ചൂടുള്ളതുമായ അവളുടെ സുഖമായ കരതലസ്പർശംകൊണ്ട് രാത്രിയൊക്കെ കഴിഞ്ഞതു മഹാവ്രതനായ അവൻ അറിഞ്ഞില്ല. പിന്നെ മുനി കിടക്കയിൽനിന്ന് വിസ്മയത്തോടെ എഴുന്നേറ്റു പുറത്തേക്കു നോക്കിയപ്പോൾ കിഴക്കുദിക്കിൽ സൂര്യൻ ഉദിച്ചുയരുന്നതായിക്കണ്ടു. അവൻ ചിന്തിച്ചു: ഇതെന്താണ്? ഇത് ഒരു മോഹമാണോ? വെറും സ്വപ്നമാണോ? ഇത് യഥാർത്ഥം തന്നെയാണോ? സൂര്യോപാസനചെയ്ത് ഇനി ഞാൻ എന്തുചെയ്യണം?' എന്ന് അവൻ ചോദിച്ചു. ഉടനെ ആ സ്ത്രീ അമൃതതുല്യമായ അന്നം മുനിക്കായി കൊണ്ടുവന്നു. ആ ചോറും കറിയും വളരെ സ്വാദുള്ളതാകയാൽ വിളമ്പുന്നതൊക്കെ മുനി ഭക്ഷിച്ചു. മതിയെന്നു പറഞ്ഞില്ല. അന്നത്തെ പകലും കഴിഞ്ഞു. പിന്നെ സന്ധ്യയായി. ആ പെണ്ണ് അരികെ വന്ന് മഹർഷിയോട് 'ഭഗവാനേ, കിടക്ക വിരിച്ചിരിക്കുന്നു! വന്നു കിടക്കാം' എന്ന് ഉണർത്തിച്ചു. അവന്നും അവൾക്കും ദിവ്യമായ കിടക്ക വിരിച്ചിരിക്കുന്നു. വെവ്വേറെ ആ പെണ്ണും മുനിയും തൊടാതെ കിടന്നു. അങ്ങനെ അർദ്ധരാത്രിയായപ്പോൾ ആ പെണ്ണ് എഴുന്നേറ്റ് പതുക്കെ മഹർഷിയുടെ അരികത്തേക്കു ചെന്നു. മഹർഷിയുടെ മെത്തയിൽ ചെന്നുകിടന്നു.

അഷ്ടാവക്രൻ പറഞ്ഞു: 'എടോ ഭദ്രേ, അന്യസ്ത്രീയിൽ എന്റെ മനസ്സു ചേരുകയില്ല. ഭദ്രേ, എഴുന്നേൽക്കൂ! നീ എന്താണീച്ചെയ്യുന്നത്? നീ പിന്മാറൂ. നിനക്കു ശുഭം വരും.'

ഭീഷ്മൻ പറഞ്ഞു: ''അങ്ങനെ ധൈര്യമവലംബിച്ച് ആ സ്ത്രീയെ മാറ്റുന്നസമയത്ത് അവൾ പറഞ്ഞു: 'അല്ലയോ മഹർഷേ, ഞാൻ സ്വതന്ത്രയാണ്. ഞാൻ അങ്ങയോട് ഒരു ധർമ്മത്തെറ്റും ചെയ്യുകയില്ല. നിനക്ക് ഇതിൽ യാതൊരു കർമ്മദോഷവും പറ്റുകയില്ല.'

അഷ്ടാവക്രൻ പറഞ്ഞു: ''സ്വാതന്ത്ര്യം സ്ത്രീകൾക്കു വിധിച്ചിട്ടില്ല. നാരികൾ അസ്വതന്ത്രരാണ്. ഇതു പ്രജാപതിയുടെ നിശ്ചയമാണ്. സ്വാതന്ത്ര്യം നാരികൾക്കു പാടില്ല.'

സ്ത്രീപറഞ്ഞു: 'എടോ ബ്രാഹ്മണാ! ഞാൻ അങ്ങയെ മൈഥുനത്തിനുവേണ്ടിയാണു പിടിച്ചിരിക്കുന്നത്. അതു നീ ചെയ്തില്ലെങ്കിൽ നീ എന്റെ ഭക്തിയെ കാണുന്നില്ലെങ്കിൽ, എന്നെ നീ വേണ്ടപോലെ കൊണ്ടാടുന്നില്ലെങ്കിൽ, നിനക്ക് അധർമ്മംപറ്റും! തീർച്ചയാണ്.'

അഷ്ടാവക്രൻ പറഞ്ഞു: 'തോന്നിവാസികളായ കൂട്ടരെ എന്നും ദോഷജാലം പിടികൂടും. അവരെ വേണ്ടാത്തതിലേക്കു നയിക്കും. ഞാൻ എന്നും ധൈര്യശാലിയാണ്. ഭദ്രേ, നീ പോയി നിന്റെ മെത്തയിൽ കിടക്കൂ. ഇതെന്തു കൂത്താണ്! എന്റെ മെത്തയിൽനിന്നെണീക്കൂ!'

സ്ത്രീപറഞ്ഞു: ''അല്ലയോ വിപ്രാ, ഞാൻ അങ്ങയുടെ മുമ്പിൽ തലകുമ്പിട്ടു നമസ്കരിക്കുന്നു. പ്രസാദിക്കണേ! മന്നിൽ അങ്ങയുടെ പാദത്തിൽ വീണുകിടക്കുന്ന എന്നെ അനുഗ്രഹിക്കൂ! അങ്ങയല്ലാതെ എനിക്കു ശരണം വേറെയില്ല. അനഘാശയാ! പരദാരങ്ങളിൽ ഭവാൻ ദോഷംകാണുന്നുണ്ടെങ്കിൽ ഞാൻ എന്റെ ദേഹവും ആത്മാവും സർവ്വസ്വവും ഭവാനു സമർപ്പിക്കുന്നു. ഹേ ദ്വിജാ, ഭവാൻ എന്റെ കൈപിടിക്കൂ! അതിൽ യാതൊരു ദോഷവും സംഭവിക്കുകയില്ല. സത്യം ഞാൻ പറയാം. ഞാൻ സ്വതന്ത്രയാണ്. ഇക്കാര്യത്തിൽ വല്ല അധർമ്മവുമുണ്ടെങ്കിൽ ആ പാപം ഞാൻ ഏറ്റുകൊള്ളാം. അങ്ങയ്ക്കു ബാധിക്കുകയില്ല. നിന്നിൽ ചിത്തം കലർന്ന ഞാൻ സ്വതന്ത്രയാണ്. എന്നെ ഭജിച്ചാലും.'

അഷ്ടാവക്രൻ പറഞ്ഞു: 'ഭദ്രേ, നീ സ്വതന്ത്രയാണെന്നു പറഞ്ഞുവല്ലോ. അതിന്റെ കാരണം എനിക്കു മനസ്സിലായില്ല. അതു പറയൂ! നീ എങ്ങനെ സ്വതന്ത്രയാകും? ഈ മൂന്നു ലോകത്തിലും ഒരു പെണ്ണും സ്വതന്ത്രയല്ല:

''അച്ഛൻ രക്ഷിപ്പു കൗമാരേ
പതി രക്ഷിപ്പു യൗവനേ
പുത്രർ രക്ഷിപ്പു വാർദ്ധക്യേ
സ്ത്രീകൾക്കില്ലാ സ്വതന്ത്രത!''

സ്ത്രീ പറഞ്ഞു: 'എനിക്കു കൗമാരമാണ്. ഞാൻ ബ്രഹ്മ

ചര്യാശ്രമത്തിലാണ്. ഞാൻ കന്യകയാണ്. അതിൽ നീ സംശയിക്കേണ്ടാ. ഭവാൻ എന്നെ പത്നിയാക്കൂ വിപ്രാ! അങ്ങ് എന്റെ ശ്രദ്ധയെ കെടുത്തിക്കളയരുത്.'

അഷ്ടാവക്രൻ പറഞ്ഞു: 'നിനക്ക് എന്നിലുള്ളപോലെ തന്നെ എനിക്കു നിന്നോടും തോന്നുന്നു. പക്ഷേ, ഈ പരീക്ഷ സത്യമായും മുനിയുടെ ആഗ്രഹത്തിനു വിഘ്നം ചെയ്യുകയാണ്! ഇതു വലിയ ആശ്ചര്യംതന്നെ! ഇത് എന്റെ ശ്രേയസ്സിനു പറ്റിയതാണോ? ദിവ്യാഭരണവസ്ത്രാഢ്യയും കന്യയുമായ ഇവൾ എന്നെ ആശ്രയിച്ചവളാണ്. എന്നാൽ ഇവളുടെ ദിവ്യരൂപം ഇത്രനാളും ജീർണ്ണിച്ചിരുന്നത് എന്തു കാരണംകൊണ്ടാണ്? ജര ബാധിച്ചിരുന്ന ഇവൾ ഇപ്പോൾ മനോഹരമായ കന്യാരൂപം എടുത്തിരിക്കുന്നു! ഇനി അടുത്ത നിമിഷത്തിൽ ഇവൾ ഏതു രൂപമെടുക്കും? അറിയുവാൻ വയ്യ, മനസ്സിനെ അടക്കുക! കൈയിൽ കിട്ടിയതു കളയാതിരിക്കുവാനുള്ള ധൈര്യത്തിനൊക്കുന്നവിധം തൃതീയപുരുഷാർത്ഥത്തെ നിയന്ത്രിക്കുവാനുള്ള കഴിവ് നമ്മളെ സ്വീകരിച്ച് ഞാൻ പാഴാക്കുകയില്ല. പ്രലോഭനങ്ങളിൽ ഞാൻ പെട്ടുപോവുകയില്ല. അധർമ്മം ചെയ്യുകയില്ല.'

**21. അഷ്ടാവക്രദിക് സംവാദം - തപോനിഷ്ഠ പരീക്ഷിച്ചുനോക്കിയതാണെന്ന് ഉത്തരദിശ അഷ്ടാവക്രനോടു പറയുന്നു** - യുധിഷ്ഠിരൻ പറഞ്ഞു: ''ആ സ്ത്രീ എന്തുകൊണ്ടാണ് ആ തേജസ്വിയുടെ ശാപത്തെ ഭയപ്പെടാത്തത്? അദ്ദേഹം അതൊക്കെ വിട്ടൊഴിച്ച് എങ്ങനെ പോന്നു? പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: ''അഷ്ടാവക്രൻ അവളോടു ചോദിച്ചു: 'എടോ അംഗനേ, നീ എന്താണ് ഇപ്പോൾ ഇങ്ങനെ രൂപം മാററിയത്? നീ എന്നോടു നുണപറയരുത്. ഒരു ബ്രാഹ്മണനാണ് ചോദിക്കുന്നത് എന്നു ധരിക്കുക.'

സ്ത്രീ പറഞ്ഞു: 'അല്ലയോ ബ്രാഹ്മണോത്തമാ, ഈ കാമ്യ ദ്യോവിന്നും പൃഥിവിക്കും ഉള്ളവളാണ്! ഭവാൻ മനസ്സുവെച്ച് അല്ലയോ അനഘാശയാ, ഇതൊക്കെ കേൾക്കണേ! ഞാൻ നിന്നെ പരീക്ഷിക്കുകയാണു ചെയ്തത്. അതിൽ നീ തെറ്റിപ്പോയില്ല. അല്ലയോ സത്യവിക്രമാ, പരീക്ഷയിൽ വിജയിക്കുകയാൽ നീ ലോകങ്ങളെ മുഴുവൻ നേടിയിരിക്കുന്നു. ഉത്തര എന്ന ദിക്ക് ഞാൻതന്നെയാണ്. ഭവാൻ സ്ത്രീ ചാപല്യം ശരിക്കും കണ്ടില്ലേ? വൃദ്ധകളായ സ്ത്രീകൾക്കു കൂടി ഇപ്രകാരം കാമജ്ജ്വരം ബാധിക്കും. ഇതു സ്ത്രീസ്വഭാവമാണ്. പ്രായംകൂടിയ സ്ത്രീകൾക്ക് അങ്ങനെ കാമവികാരം ഉണ്ടാവുകയില്ലെന്നു വിചാരിക്കരുത്. മുത്തിപ്പെണ്ണുങ്ങൾക്കുപോലും മന്മഥജ്ജ്വരം ഉണ്ടാകും.

നീ ഈ പരീക്ഷയിൽ ജയിക്കുകയാൽ പിതാമഹൻ നിന്നിൽ തുഷ്ടനായി. ഇന്ദ്രാദികളായ ദേവന്മാരും തുഷ്ടരായിരിക്കുന്നു. അങ്ങ് എന്തു കാര്യത്തിന്നായി ഇവിടേക്കു വന്നുവോ, ആ ഭവാൻ, കന്യാപിതാവായ ഋഷി പറഞ്ഞ് അയച്ചവനാണല്ലോ ദ്വിജർഷഭാ! നിന്നെ വേണ്ടമാതിരി ഉപദേശിക്കുവാൻവേണ്ടിയാണ് നിന്റെ മുമ്പിൽ ഈമാതിരിയൊക്കെ ഞാൻ അഭിനയിച്ചത്. നീ ക്ഷേമത്തോടെ സ്വഗൃഹത്തിലേക്കു പൊയ്ക്കൊള്ളുക! ഇതിൽ ഭവാനു തളർച്ച തോന്നരുത്. ആശിച്ച ആ കന്യകയെ ഭവാൻ നേടും. അവളിൽ പുത്രനുണ്ടാകും. നീ അറിയുവാൻവേണ്ടി ചോദിച്ചതാണല്ലോ? അതിനുത്തരം ഞാൻ പറയുകയാണ്. അങ്ങയെ ത്രിലോകത്തിൽ ആർക്കും തെറ്റിക്കുവാൻ സാദ്ധ്യമല്ല. ഭവാൻ പൊയ്ക്കൊള്ളുക! സുകൃതം ഭവാൻ ചെയ്തു. ഇനി എന്താണ് ഭവാന് അറിയേണ്ടത്? അല്ലയോ അഷ്ടാവക്രർഷേ! ഞാൻ ശരിയായവിധം എല്ലാം പറഞ്ഞുതരാം. ആ മഹർഷി നിനക്കായി എന്നെ കനിയിച്ചു. ''അവനെ സൽക്കരിക്കുവാനായി ഇതു ഞാൻ നിന്നോടു പറഞ്ഞു.''

ഭീഷ്മൻ പറഞ്ഞു: ''അവൾ പറഞ്ഞ വാക്കുകേട്ട് ആ വിപ്രൻ അവളുടെ മുമ്പിൽ കൈകൂപ്പി നിന്നു. അവൾ സമ്മതംകൊടുത്തു. ഋഷി വീട്ടിലേക്കു മടങ്ങി. ഗൃഹത്തിലെത്തി വിശ്രമിച്ച് സ്വജനത്തോട് കണ്ട കഥയെല്ലാം പറഞ്ഞു. അപ്പോൾ ആ വിപ്രന്റെ മുമ്പിൽ ന്യായപ്രകാരം ആ വിപ്രർഷിയും വന്നെത്തി കണ്ടതൊക്കെ ചോദിച്ചു കുരുനന്ദനാ! ഉടനെ അവനോട് അഷ്ടാവക്രൻ പ്രീതചിത്തനായി കണ്ടതൊക്കെ ഉണർത്തിച്ചു: ''ഭഗവാന്റെ സമ്മതത്തോടെ ഞാൻ ഗന്ധമാദനത്തിലെത്തി. അതിന്റെ വടക്കുഭാഗത്തായി വലിയ ഒരു ദൈവസ്ഥാനം കണ്ടു. അവിടെയുള്ള ദേവത എന്നെ പരീക്ഷിച്ചു സമ്മതിച്ചു. അവൾ ഭവാനേയും പ്രകീർത്തിച്ചു. അവൾ ആ വാക്കും പറഞ്ഞു കേൾപ്പിച്ചു. അങ്ങനെ മടങ്ങിപ്പോന്നു ഞാൻ ഇതാ ഭവാന്റെ ഗൃഹത്തിൽ എത്തിയിരിക്കുന്നു പ്രഭോ!'

അപ്പോൾ അവനോട് ആ വിപ്രൻ പറഞ്ഞു: 'ഭവാൻ എന്റെ പുത്രിയെ വേട്ടാലും! നക്ഷത്രവിധിയോഗമനുസരിച്ച് അവളെ ഭാര്യയായി സ്വീകരിച്ചാലും ഭവാൻ അവൾക്കു ചേർന്ന ഉത്തമനായ ഭർത്താവാണ്.'

ഭീഷ്മൻ പറഞ്ഞു: ''പറഞ്ഞപ്രകാരം അഷ്ടാവക്രൻ ആ കന്യകയെ പാണിഗ്രഹണംചെയ്തു. ആ മഹർഷി പരമസന്തുഷ്ടനായി പ്രീതനായിത്തീർന്നു. ആ ശോഭനയായ ഋഷികന്യകയെ ഭാര്യയായി സ്വീകരിച്ച് അവൻ തന്റെ ആശ്രമത്തിൽ മോദത്തോടെ, അല്ലലൊന്നുംകൂടാതെ വസിച്ചു.''

**22. ബഹുപ്രാശ്നികം - ധർമ്മപുത്രന്റെ സങ്കീർണ്ണ പ്രശ്നങ്ങൾക്ക് ഉത്തരം** - യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ ഭാരതശ്രേഷ്ഠാ, സനാതനരായ വിപ്രർ, ആരാണെന്നാണു പറയപ്പെടുന്നത്? ദാനത്തിനു പാത്രം ആരാണ്? ലിംഗി (ബ്രാഹ്മണന്റെ ചിഹ്നമുള്ളവൻ) യായ ബ്രാഹ്മണനോ അതോ ബ്രാഹ്മണചിഹ്നം ഉപേക്ഷിച്ച ബ്രാഹ്മണനോ?''

ഭീഷ്മൻ പറഞ്ഞു: ''തന്റെ വൃത്തി സ്വീകരിച്ച ലിംഗിക്കും ലിംഗിയല്ലാത്തവന്നും രാജാവേ, ദാനംകൊടുക്കാം. അതിൽ തെറ്റില്ല. രണ്ടുകൂട്ടരും തപസ്വികളാണ്.''

യുധിഷ്ഠിരൻ പറഞ്ഞു: ''ഏറ്റവും ശ്രേഷ്ഠമായ ശ്രദ്ധകൊണ്ടു പൂതനായ ബ്രാഹ്മണന്നു ഹവ്യകവ്യങ്ങൾ ദാനം ചെയ്താൽ അതിൽ ദോഷംബാധിക്കുമോ പിതാമഹാ?''

ഭീഷ്മൻ പറഞ്ഞു: ''ശ്രദ്ധാപൂതനായ മർത്ത്യൻ എല്ലാറ്റിന്നും അർഹനാണ്. അവൻ ആത്മശുദ്ധിയുള്ളവനാണ്. അവൻ ദാനത്തിന്നു മാത്രമല്ല അർഹൻ. എല്ലാ ശുഭകർമ്മങ്ങൾക്കും അർഹനാണ് ഉണ്ണീ!''

യുധിഷ്ഠിരൻ പറഞ്ഞു: ''നരൻ എന്നും ദൈവകാര്യങ്ങളിൽ വിപ്രനെ പരീക്ഷിക്കരുത്. ബുധന്മാർ പറയുന്നു, ഹവ്യം ദാനംചെയ്യുന്നതിൽ വിപ്രനെ, അവൻ സമർത്ഥനാണോ സൽസ്വഭാവിയാണോ എന്നു പരീക്ഷിക്കണമെന്ന്.''

ഭീഷ്മൻ പറഞ്ഞു: ഹവ്യം വിപ്രർ ഒപ്പിക്കുന്നതല്ല. അതും ദൈവത്താൽ സിദ്ധമാണ്. ദൈവപ്രസാദത്താലാണ് യജമാനർ യജിക്കുന്നത് എന്നതിൽ യാതൊരു സംശയവുമില്ല. ബ്രഹ്മവാദികളായ ബ്രാഹ്മണർ എപ്പോഴും പൂജ്യരാണെന്നാണ് ലോകതത്ത്വജ്ഞനായ മാർക്കണ്ഡേയൻ മുമ്പു പറഞ്ഞിട്ടുള്ളത്, ഭരതർഷഭാ!''

യുധിഷ്ഠിരൻ പറഞ്ഞു: ''അപൂർവ്വനായവൻ (മുമ്പു കാണാത്തവൻ) കർമ്മജ്ഞാനിയായാൽ, വിവാഹിതനായാൽ, തപസ്വിയായാൽ, യജ്ഞവാനുമായാൽ, ഇത്തരക്കാർ അർഹരാണോ യജ്ഞകർമ്മാദികൾക്ക്?''

ഭീഷ്മൻ പറഞ്ഞു: ''കുലീനനായിരിക്കുക, കർമ്മവാനായിരിക്കുക, വിദ്വാനായിരിക്കുക, അഹിംസകനാവുക, ഹ്രീമാനാവുക, സത്യവാനാവുക, ആർജ്ജവമുള്ളവനാവുക ഇങ്ങനെയുള്ള ആദ്യത്തെ മൂന്നുപേരും അർഹരാണ്. അതിൽ നാലു തേജസ്വികൾക്കുള്ള മതം എന്തെന്നു പറയാം. അതു ഭൂമിദേവിക്കും കാശ്യപന്നും അഗ്നിക്കും മാർക്കണ്ഡേയന്നും ഉള്ള അഭിപ്രായമാണ്. ഓരോന്നും പറയാം, കേൾക്കൂ.''

ഭൂമി പറഞ്ഞു: ''ഒരു കളിമൺകട്ടയെടുത്ത് സമുദ്രത്തിലേക്കെറിഞ്ഞാൽ അത് അലിഞ്ഞ് ഇല്ലാതാകുന്നതുപോലെ, ചെയ്ത പാപങ്ങളെല്ലാം ഈ മൂന്നു ഗുണങ്ങളിൽ അലിഞ്ഞ് ഇല്ലാതാകും. യജ്ഞം, അദ്ധ്യയനം, ഉപഗ്രഹം ഇവയാണ് ആ മൂന്നുഗുണങ്ങൾ.''

കാശ്യപൻ പറഞ്ഞു: ''ആറു ശാഖകളോടുകൂടിയ വേദങ്ങളും, സാംഖ്യതത്ത്വശാസ്ത്രവും പുരാണങ്ങളും ഉന്നതകുലീനത്വവും ഇവയൊന്നും യാതൊരു നന്മയും ശീലഗുണവും നേടാത്തവന്ന് ചെയ്യുകയില്ല. രാജാവിന്നായാലും ദ്വിജന്നായാലും ശീലസ്വഭാവം നന്നല്ലെങ്കിൽ അവർക്ക് ഇപ്പറഞ്ഞ ഗുണങ്ങളെല്ലാം നഷ്ടപ്പെടും.''

അഗ്നി പറഞ്ഞു: ''വേദംപഠിച്ചവനും പണ്ഡിതനാണെന്ന് അഭിമാനിക്കുന്നവനും, അന്യരുടെ കീർത്തിയെ വിദ്യകൊണ്ടു ദുഷിക്കുന്നവനുമായ പുരുഷൻ ധർമ്മത്തിൽനിന്നു പതിച്ചുപോകുന്നു. അവൻ സത്യത്തിന്റെ മാർഗ്ഗത്തിൽനിന്നു ഭ്രംശിക്കുന്നു. ഇങ്ങനെ നാശകരമായ ബുദ്ധിശക്തി പ്രയോഗിക്കുന്നവർക്ക് മോക്ഷപ്രാപ്തി ഉണ്ടാവുകയില്ല.''

മാർക്കണ്ഡേയൻ പറഞ്ഞു: ''ആയിരം അശ്വമേധത്തേയും സത്യത്തേയും തുലാസിൽ തൂക്കിനോക്കി. അവയിൽ ആദ്യത്തേതിന്നു രണ്ടാമത്തേതായ സത്യത്തിന്റെ പകുതി തൂക്കംപോലുമുള്ളതായി കാണപ്പെട്ടില്ല.''

ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം പറഞ്ഞ് ആ നാലു പേരും പോയി. ഭൂമിദേവി, കാശ്യപൻ, അഗ്നി, ആയുഷ്മാനായ ഭൃഗുപുത്രൻ ഇവർ അന്തർദ്ധാനംചെയ്തു.''

യുധിഷ്ഠിരൻ പറഞ്ഞു: ''ബ്രഹ്മചര്യവ്രതസ്ഥനായ ബ്രാഹ്മണൻ ശ്രാദ്ധം ഉണ്ണുന്നതായാൽ ആ വിപ്രനു കൊടുത്ത അന്നംകൊണ്ട് ശ്രാദ്ധം വഴിപോലെയുള്ളതാകുമോ?''

ഭീഷ്മൻ പറഞ്ഞു: ''ബ്രാഹ്മണൻ ഒരു നിശ്ചയിച്ച കാലത്തോളം ബ്രഹ്മചര്യം ദീക്ഷിക്കണം (പന്ത്രണ്ടുകൊല്ലം). അതിന്നിടയ്ക്കു വേദജ്ഞാനം നല്ലപോലെ നേടണം. ശാഖകളോടുകൂടി സമ്പാദിക്കണം. അതിന്നിടയ്ക്കു ശ്രാദ്ധാന്നം ഭുജിക്കുന്നതായാൽ അവൻ ബ്രഹ്മചര്യത്തിൽനിന്നു പതിച്ചവനാകും. എന്നാൽ, ചെയ്ത ശ്രാദ്ധത്തിന്നു ദോഷം ബാധിക്കുകയുമില്ല.''

യുധിഷ്ഠിരൻ പറഞ്ഞു: ''ധർമ്മത്തിന്നു വളരെ വാതിലുകളുണ്ട്. നാനാമാർഗ്ഗങ്ങളിലേക്കു പോകുന്നതുമാണ് അത് എന്നു വിദ്വാന്മാർ പറയുന്നു. ഈ നിലയിലാകയാൽ ഏതാണ് ഉറച്ച മാർഗ്ഗമെന്നറിയുവാൻ വിഷമം. അങ്ങ് മാർഗ്ഗം കാണിച്ചുതരണേ!''

ഭീഷ്മൻ പറഞ്ഞു: ''അഹിംസ, സത്യം, അക്രോധം, ആനൃശംസ്യം (കരുണ), ദമം, ആർജ്ജവം (നേര്) ഇവയാണ് രാജാവേ, ധർമ്മത്തിന്റെ ലക്ഷണമായി നിശ്ചയിക്കപ്പെട്ടിരിക്കുന്നത്. ധർമ്മത്തെ പുകഴ്ത്തി പ്രസംഗിച്ചുകൊണ്ട് ഭൂമിയിൽ സഞ്ചരിക്കുകയും, ആ ധർമ്മം ചെയ്യാതിരിക്കുകയും ചെയ്യുന്നവർ, 'സങ്കര'ക്കാരായി കണക്കാക്കണം രാജാവേ! അവർക്ക് സ്വർണ്ണം, രത്നം, പശു എന്നിവ ദാനം ചെയ്യുന്നവൻ നരകത്തിൽ പത്തുവർഷം അമേദ്ധ്യം തിന്നു കിടക്കും. ചത്ത പശു, എരുമ എന്നിവയെ തിന്നുന്ന മേദന്മാരുടേയും, ചണ്ഡാളന്മാരുടേയും, മറ്റ് അന്യജാതിക്കാരുടേയും, ചെയ്തതും ചെയ്യാത്തതും രാഗമോഹങ്ങളോടെ പറയുന്ന കൂട്ടരുടേയും അമേദ്ധ്യമാണ് മുൻപറഞ്ഞകൂട്ടർ ഭക്ഷിക്കേണ്ടിവരിക. ബ്രഹ്മചാരിയായ ബ്രാഹ്മണന്ന് 'വൈശ്വദേവ'ത്തെ നല്കാത്തവൻ പാപലോകങ്ങൾ ഭുജിക്കേണ്ടിവരും രാജാവേ!''

യുധിഷ്ഠിരൻ പറഞ്ഞു: ''ബ്രഹ്മചര്യത്തേക്കാൾ മേന്മയേറിയതെന്താണ്? ധർമ്മത്തിന്റെ മുഖ്യലക്ഷണമെന്താണ്? ഏറ്റവും ശ്രേഷ്ഠമായ ശുദ്ധതയെന്താണ്? അല്ലയോ പിതാമഹാ! പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: ''ഉണ്ണീ, മുഖ്യമായ ബ്രഹ്മചര്യം മദ്യവും മാംസവും ഉപേക്ഷിച്ചുള്ള ജീവിതമാണ്. തന്റെ മര്യാദവിടാതെ നില്ക്കുക എന്നതാണ് ധർമ്മത്തിന്റെ ലക്ഷണം. തന്റെ കർത്തവ്യംചെയ്യുക എന്നതാണ് മര്യാദ.''

യുധിഷ്ഠിരൻ പറഞ്ഞു: ''ഏതു കാലത്താണ് ധർമ്മമനുഷ്ഠിക്കുക? ഏതു കാലത്താണു ധനം സമ്പാദിക്കുക? ഏതുകാലത്താണ് സുഖാനുഭവം? അവയ്ക്കുവേണ്ട കാലമേതെന്ന് അല്ലയോ പിതാമഹാ! പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: ''ഒരുത്തന്റെ ജീവിതത്തിന്റെ ആദ്യഘട്ടത്തിൽ അർത്ഥം സമ്പാദിക്കണം. പിന്നെ ധർമ്മവും, പിന്നെ കാമവും നേടുക. ഇതിൽ അതിപ്രസംഗം ഒന്നിലും വരാൻപാടില്ല. വിപ്രരെ ബഹുമാനിക്കുക. ഗുരുജനങ്ങളെ പൂജിക്കുക. സർവ്വഭൂതാനുരൂപനും, മൃദുശീലനും, പ്രിയംവദനുമാവുക. അധികാരത്തിൽ ചതിചെയ്യുകയും രാജാവിൽ ഏഷണികൂട്ടുകയും ഗുരുവിന്റെ അപ്രിയം നേടുകയും ചെയ്യുന്നത് ബ്രഹ്മഹത്യക്കു തുല്യമായ പാപമാണ്. രാജാക്കന്മാരെ പ്രഹരിക്കരുത്. പശുവിനെ കൊല്ലരുത്. ഇവ രണ്ടും ചെയ്യുന്നതായാൽ ഭ്രൂണഹത്യക്കു തുല്യമായ പാപമാകുന്നതാണ്. അഗ്നിയെ ത്യജിക്കരുത്. വേദത്തെ ഉപേക്ഷിക്കരുത്. ബ്രാഹ്മണനെ ശകാരിക്കരുത്. ഇവ ബ്രഹ്മഹത്യക്കു തുല്യമാണ്.''

യുധിഷ്ഠിരൻ പറഞ്ഞു: ''ഏതുമാതിരിയുള്ളവരാണ് നല്ലവരായ വിപ്രന്മാർ? ആർക്കു നല്കിയാലാണ് നല്ല ഫലം ലഭിക്കുക? ഏതുതരം ബ്രാഹ്മണനെയാണ് ഊട്ടേണ്ടത്? പിതാമഹാ! എല്ലാം പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: ''ക്രോധമില്ലാത്തവർ, ധർമ്മത്തിൽ നിഷ്ഠയുള്ളവർ, സത്യശീലർ, ദാമോദ്യതന്മാർ ഇങ്ങനെയുള്ളവരാണ് നല്ലവരായ ബ്രാഹ്മണർ. ഇവർക്കു ദാനം ചെയ്താൽ വലിയ ഫലം സിദ്ധിക്കുന്നതാണ്. അഭിമാനംവിട്ടവർ, എല്ലാം സഹിക്കുന്നവർ, കാര്യത്തിൽ ദൃഢതയുള്ളവർ, ജിതേന്ദ്രിയന്മാർ, എല്ലാവർക്കും ഹിതംചെയ്യുന്നവർ, മൈത്രന്മാർ ഇത്തരക്കാർക്കു നല്കിയാൽ മഹത്തായ ഫലം സിദ്ധിക്കുന്നതാണ്. അലുബ്ധരായവർ, ശുദ്ധർ, വിദ്വാന്മാർ, ശ്രീമാന്മാർ, സത്യവാദികൾ, സ്വകർമ്മതൽപരന്മാർ ഇത്തരക്കാർക്കു നല്കിയാൽ മഹത്തായ ഫലം സിദ്ധിക്കുന്നതാണ്. സാംഗങ്ങളായ നാലു വേദങ്ങൾ പഠിക്കുന്ന ദ്വിജൻ ഏവനാണോ അവൻ ഷൾക്കർമ്മനിഷ്ഠനാണ്. അവൻ ദാനത്തിന് ഉത്തമപാത്രമാണെന്ന് മഹർഷിമാർ പറയുന്നു. ഇത്തരക്കാർക്കു നല്കിയാൽ നല്ല ഫലമുണ്ടാകുന്നു. ശരിക്കും അർഹിക്കുന്നവനു നല്കുന്നത് മഹാർഹമായ ഫലം നേടുന്നതാണ്. പ്രജ്ഞ, ശ്രുതം, വൃത്തി, അപ്രകാരം ശീലവും ചേർന്നവൻ എല്ലാ ദുർഘടകാലഘട്ടവും, ഏകനായാലും ആ ബ്രാഹ്മണർഷഭൻ കയറ്റിവിടും. പശു, കുതിര, ധനം, ചോറ് ഇവ ഇത്തരം ബ്രാഹ്മണന്നു നല്കിയാൽ, മറ്റു വസ്തുക്കളും നല്കിയാൽ, അവൻ മരിച്ചാൽ ദുഃഖകരമായ ലോകത്തിലേക്കു പോകേണ്ടതായി വരുന്നതല്ല. ഒറ്റ ബ്രാഹ്മണനായാലും ആ ബ്രഹ്മണർഷഭൻ കുലത്തെ

യെല്ലാം മോചിപ്പിച്ചു മോക്ഷത്തിലെത്തിക്കും. പിന്നെ, അനവധി സദ്ബ്രാഹ്മണരെ സൽക്കരിച്ചാലുളള ഫലം പറയേണ്ടതില്ലല്ലോ. അതുകൊണ്ട് പാത്രംനോക്കി ദാനംചെയ്യണം. ഗുണവാനായ ബ്രാഹ്മണനെ ചോദിച്ചറിഞ്ഞ്, ദൂരെനിന്നു വീട്ടിൽ വരുത്തി മാനിച്ച്, സൽക്കരിച്ചു പൂജിക്കണം.''

**23. സ്വർഗ്ഗനരകഗാമിവർണ്ണനം - സ്വർഗ്ഗത്തിന്നും നരകത്തിന്നും അർഹരായവർ ആരൊക്കെയെന്ന് -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ പിതാമഹാ! ശ്രാദ്ധകാലത്തു സുരർഷിമാർ ദൈവവും പിത്ര്യവുമായ കർമ്മം എങ്ങനെയാണ് വിധിച്ചിട്ടുളളത്? അവയെല്ലാം ഭവാൻ പറഞ്ഞുകേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു!''

ഭീഷ്മൻ പറഞ്ഞു: ''മംഗളാചാരത്തോടെ കുളിച്ചു ശുദ്ധനായി പ്രസന്നനായി ശ്രദ്ധാപൂർവ്വം ദൈവകാര്യങ്ങൾ പൂർവ്വാഹ്നത്തിലും പിതൃകാര്യങ്ങൾ അപരാഹ്നത്തിലും ചെയ്യണം. മർത്ത്യർക്കു നല്കുന്ന ദാനമെല്ലാം മദ്ധ്യാഹ്നത്തിലാകണം. അതു വലിയ താൽപര്യത്തോടെ ചെയ്യണം. കാലം തെറ്റിച്ചു ചെയ്യുന്ന സകല ദാനങ്ങളും രാക്ഷസന്മാർക്കുളള ഭാഗമായി കരുതണം. (സമയംതെറ്റിക്കഴിക്കുന്ന ഭക്ഷണംപോലും അവരവരുടെ ആരോഗ്യത്തിനു നന്മയല്ല; അതു രാക്ഷസീയമായേ പരിഗണിക്കുകയുളളു)

മനുഷ്യർ കവച്ചുവെച്ചതും (മുകളിൽക്കൂടെ ചാടിക്കടന്നതോ കാൽ കവച്ചുവെച്ചതോ), നക്കിയതും (മനുഷ്യനോ നായയോ പൂച്ചയോ) ആയ അന്നം, കലഹിച്ചും വഴക്കടിച്ചും തളളിയ അന്നം, തീണ്ടാർന്ന പെണ്ണുങ്ങൾ തൊട്ടതായ അന്നം, ഇവയൊക്കെ രാക്ഷസന്മാർക്ക് അവകാശപ്പെട്ടതാണ്. മുൻകൂട്ടി വിളംബരംചെയ്തു നല്കുന്ന അന്നം, വ്രതമില്ലാത്തവൻ ഉണ്ട ഭക്ഷണം, നായ തൊട്ടതും നായ നോക്കിയതുമായ അന്നം ഇവ രാക്ഷസന്മാർക്ക് അവകാശപ്പെട്ടതാണ്. അത് ദേവന്മാർക്കോ പിതൃക്കൾക്കോ നിവേദിക്കരുത്. അത് അവർ കൈക്കൊളളുകയില്ല. പുഴു വീണതോ, രോമം വീണതോ, നായ ആർത്തിയോടെ നോക്കിയതോ, തുമ്മലേറ്റതോ, കരഞ്ഞു കണ്ണുനീർവീണതോ, കാൽതട്ടിയതോ ആയ അന്നം ദേവന്മാർക്കും പിതൃക്കൾക്കും പറ്റിയതല്ല. അത് രാക്ഷസർക്കു നിവേദിക്കാവുന്നതാണ്.

ഓങ്കാരം ഉച്ചരിക്കാത്ത ബ്രാഹ്മണർ ഉണ്ടതും, ശസ്ത്രമെടുത്തവർ ഉണ്ടതും, ദുഷ്ടാത്മാവുണ്ടതും രാക്ഷസന്മാർക്കു നല്കാം. മറ്റൊരാൾ ഉണ്ടു എച്ചിലായത്, ഒരാൾ ഉണ്ടതിൽ വിളമ്പാതെ ശേഷിച്ചത്, ഇവയൊന്നും ദൈവപിത്ര്യങ്ങൾക്ക് പറ്റിയ അന്നമല്ല, രാക്ഷസന്മാർക്കാകാം. മന്ത്രവും ചടങ്ങുംകൂടാതെ ഊട്ടുന്ന ശ്രാദ്ധം മൂന്നു ജാതിക്കാർക്കും ചേർന്നതല്ല. രാക്ഷസന്മാർക്ക് അതു കൈക്കൊളളാം. നെയ്യൊഴിക്കാത്തതും വിളമ്പിയതിൽ ബാക്കിയുളളതും ദുശ്ശീലരുണ്ടതും രാക്ഷസാന്നമാണ്. രാക്ഷസന്മാർക്കു നല്കാനുളള അന്നവിഭാഗത്തെപ്പറ്റി ഞാൻ പറഞ്ഞു ഭാരതാ!

ഇനി വിപ്രന്മാരെ പരീക്ഷിച്ചു നല്കേണ്ടതായ അന്നത്തെപ്പറ്റി പറയാം. പതിതന്മാരും ജഡന്മാരും ഉന്മത്തന്മാരുമായ ബ്രാഹ്മണരെ ദേവന്മാർക്കും പിതൃക്കൾക്കുംവേണ്ടി ചെയ്യുന്ന ശ്രാദ്ധത്തിന്ന് ക്ഷണിക്കരുത് രാജാവേ! പാണ്ഡുരോഗം, കുഷ്ഠരോഗം, ക്ഷയരോഗം ഇവ ബാധിച്ച ബ്രാഹ്മണരേയും അന്ധന്മാരായ ബ്രാഹ്മണരേയും, അപസ്മാരരോഗികളായ ബ്രാഹ്മണരേയും ശ്രാദ്ധത്തിന്നു ക്ഷണിക്കരുത് രാജാവേ! വൈദ്യന്മാർ, ശാന്തിക്കാർ, പാഴ്നിയമങ്ങളായി ചരിക്കുന്നവർ, പ്രതിമാനിർമ്മാതാക്കൾ, സോമം വില്ക്കുന്ന കച്ചവടക്കാർ ഇത്തരം ബ്രാഹ്മണരെ ശ്രാദ്ധത്തിന്നു ക്ഷണിക്കരുത്. ആട്ടം, പാട്ട്, ചാട്ടം, കൊട്ട്, കഥാപ്രസംഗം, ഗുസ്തി ഈ തൊഴിലുളള ബ്രാഹ്മണരെ ശ്രാദ്ധത്തിന്നു ക്ഷണിക്കാൻ പാടില്ല രാജാവേ. ശൂദ്രന്മാർക്ക് ഹോമം ചെയ്യുന്നവർ, ശൂദ്രനെ വേദം പഠിപ്പിക്കുന്നവർ, ശൂദ്രശിഷ്യന്മാർ ഇങ്ങനെയുളള ബ്രാഹ്മണരെ ശ്രാദ്ധത്തിന്നു ക്ഷണിക്കാൻ പാടില്ല. രാജാവേ! പ്രതിഫലം വാങ്ങി പഠിപ്പിക്കുന്ന അദ്ധ്യാപകനായ ബ്രാഹ്മണൻ, പ്രതിഫലം കൊടുത്ത് വിദ്യയഭ്യസിക്കുന്നവർ, ഇത്തരക്കാർ ഒരിക്കലും ശ്രാദ്ധത്തിന് അർഹരല്ല. വേദം വിലയ്ക്കു വില്ക്കുന്നവരും ശ്രാദ്ധത്തിന് അർഹരല്ല.

മുമ്പേ അഗ്രഭോജിയായി വെച്ചവനായ ബ്രാഹ്മണൻ പിന്നെ താഴ്ന്ന ജാതിക്കാരിയായ പെണ്ണിനെ വേട്ടുവെങ്കിൽ അവൻ സർവ്വജ്ഞനായാൽപ്പോലും ശ്രാദ്ധത്തിന്ന് ക്ഷണിക്കുവാൻ അർഹനല്ല. പണം പലിശയ്ക്കു കൊടുക്കുന്ന ഹുണ്ടികക്കാരനായ ബ്രാഹ്മണനെ ശ്രാദ്ധത്തിന്നു വിളിക്കരുത്. മൃഗങ്ങളെ വില്ക്കുന്നവനേയും, സ്ത്രീജിതനേയും, തേവിടിശ്ശിമാരിൽ പ്രിയമുളളവനേയും, ജപിക്കാത്തവനേയും ശ്രാദ്ധത്തിന്നു ക്ഷണിക്കരുത്.

ക്ഷണിക്കാവുന്ന ചില ബ്രാഹ്മണരെപ്പറ്റി പറയാം. ശ്രാദ്ധദൈവങ്ങളിൽ നിഷ്ഠയോടെ ഭക്തിയുളളവരും, ദാനം ചെയ്യുന്നവരും പ്രതിഗ്രഹം വാങ്ങുന്നവരും, വ്രതമെടുത്തവരും, ഗുണവാനും, കൃഷിവൃത്തിയുണ്ടെങ്കിലും സാവിത്രീയജ്ഞം ചെയ്യുന്നവരും, ക്രിയാഢ്യന്മാരുമായ ബ്രാഹ്മണർ ക്ഷണിക്കുവാൻ അർഹരാണ് രാജാവേ!

പോരിൽ ക്ഷാത്രമെടുത്താലും കുലവിപ്രരെ ശ്രാദ്ധത്തിന്നു ക്ഷണിക്കാം.

ഉണ്ണീ, കച്ചവടക്കാരനായ ബ്രാഹ്മണനെ ശ്രാദ്ധത്തിന്നു ക്ഷണിക്കരുത് അഗ്നിഹോത്രം ചെയ്യുന്ന വിപ്രൻ വൃഷളാചാര്യനായാലും, കളളനല്ലെങ്കിൽ അവൻ അതിഥികളെ പൂജിക്കുന്ന നല്ലവനാണെങ്കിൽ ക്ഷണിക്കുവാൻ അർഹനാണ്. രാജാവേ! സാവിത്രീമന്ത്രം മൂന്നുനേരവും ജപിക്കുന്നവനും, ക്രിയാവാനും, ഭിക്ഷയേല്ക്കുന്നവനുമായ ബ്രാഹ്മണൻ ശ്രാദ്ധത്തിന്നു ക്ഷണിക്കപ്പെടുവാൻ അർഹനാണ്. ഒരിക്കൽ ഉന്നതനിലയിലിരുന്ന് പിന്നെ താണവനും, ഒരിക്കൽ താഴ്ന്ന സ്ഥിതിയിലിരുന്ന് പിന്നെ ഉയർന്നവനും, അഹിംസ്രനും, അല്പദോഷനുമായ ബ്രാഹ്മണൻ ക്ഷണിക്കുവാൻ അർഹനാണ് രാജാവേ! ദംഭമുളളവനും, വഴക്കില്ലാത്തവനും സംസർഗ്ഗത്തിൽ ഭിക്ഷയേല്ക്കുന്നവനുമായ ബ്രാഹ്മണനെ ക്ഷണിക്കാം.

വ്രതമില്ലാത്തവനും, ചൂതുകളിക്കാരനും, പരലുകളിക്കാരനും, കളളനും, ആടുമാടുകളെ കച്ചവടംചെയ്യുന്നവനും, ദൂതനായി അന്യന്റെ വൃത്താന്തമെത്തിക്കുന്ന തൊഴിലെടുത്തവനുമായ ബ്രാഹ്മണനെ ക്ഷണിക്കാൻ പാടില്ല. എന്നാൽ അവൻ പിന്നീട് സോമപാനംചെയ്യുന്ന നല്ലവനായി തീർന്നാൽ ക്ഷണിക്കാൻ അർഹനാണ്. ദാരുണമായ ക്രിയകൾ ചെയ്തു ധനം സമ്പാദിച്ചവനാണെങ്കിലും, പിന്നെ സർവ്വരേയും അതിഥികളായി പൂജിക്കുന്നവനായാൽ ക്ഷണിക്കപ്പെടുവാൻ അർഹനാകും.

വേദം വിറ്റ് നേടിയതും, പെണ്ണിന്റെ ആൾക്കാരിൽനിന്നു നേടിയതുമായ ധനം, കളളസാക്ഷി മുതലായ ദുർമ്മാർഗ്ഗങ്ങളിൽനിന്നു നേടിയതായ ധനം, ഇവയൊന്നും പിതൃക്കൾക്കും ബ്രാഹ്മണർക്കും നല്കരുത്.

ശ്രാദ്ധത്തിന്റെ അവസാനത്തിൽ വൈശ്യന്നുവേണ്ടിയായാലും 'അസ്തു സ്വധാ' എന്നു പറയുക പതിവുണ്ട്. അതു വേണ്ടതാണ്. അതു പറയാതെ പ്രതിഗ്രഹം വാങ്ങി പോകുന്ന ബ്രാഹ്മണന്ന് ഗോവിഷയകമായി കളവുപറഞ്ഞവന്നു ലഭിക്കുന്ന പാപം വന്നുകൂടും.

ബ്രാഹ്മണൻ പുണ്യാഹവചനം പറയണമെന്നു വിധിയുണ്ട്. ഓങ്കാരത്തോടുകൂടിയാണ് ബ്രാഹ്മണൻ ഉച്ചരിക്കേണ്ടത്, ക്ഷത്രിയൻ ആ വചനം ഓങ്കാരംകൂടാതെയും ഉച്ചരിക്കണം. വൈശ്യൻ ചെയ്യുന്ന കർമ്മത്തിൽ 'ദൈവങ്ങൾ പ്രസാദിക്കട്ടെ' എന്നാണ് ഓങ്കാരത്തിൻെറ ഉച്ചാരണത്തിന്നു പകരം പുണ്യാഹത്തിൽ പറയേണ്ടത്. (പുണ്യാഹം എന്നാൽ പാവനമായ ദിനമെന്നാണ് അർത്ഥം).

ഇനി കർമ്മങ്ങളുടെ ആനുപൂർവ്വമായ വിധിയെന്തെന്നു പറയാം. മൂന്നു ജാതികൾക്ക് ജാതകർമ്മാദിയായ ക്രിയയുണ്ട് ഭാരതാ! അത് ബ്രാഹ്മണർക്കും, ക്ഷത്രിയന്മാർക്കും, വൈശ്യന്മാർക്കും മന്ത്രത്തോടൊപ്പം പറയേണ്ടതാണ്. വിപ്രൻ മൗഞ്ജയാണ് അരയിൽക്കെട്ടുക. ക്ഷത്രിയൻ അരയിൽക്കെട്ടുന്നത് മൗർവിയാണ്. വൈശ്യൻ ബല്വജമെന്ന പുല്ലാണ് അരയിൽക്കെട്ടേണ്ടത്. ഇങ്ങനെയാണ് ജാതകർമ്മത്തിലെ ധർമ്മം യുധിഷ്ഠിരാ!

കൊടുക്കുന്നവനും വാങ്ങുന്നവനുമുള്ള ധർമ്മാധർമ്മങ്ങളേയും ഞാൻ പറയാം. അതും നീ കേൾക്കുക. വിപ്രൻ കളിയിൽപ്പോലും അധർമ്മം പറയുന്നത് പാതകമാണ്. അത് ക്ഷത്രിയനായാൽ നാലിരട്ടി പാതകമുണ്ട്. വൈശ്യനാണെങ്കിൽ ആ പാതകം എട്ടിരട്ടിയായി ഏല്ക്കുന്നതാണ്.

ശ്രാദ്ധത്തിന്നു ക്ഷണിച്ച വിപ്രൻ ക്ഷണിക്കപ്പെട്ട സ്ഥലത്തെത്തുന്നതിന്നുമുമ്പായി മറ്റൊരിടത്തുനിന്ന് ഊണുകഴിക്കരുത്. അവൻ അധഃപതിച്ചവന്നു തുല്യനാകും. പശുഹിംസ ചെയ്തവൻെറ പാപം അവൻ ഏല്ക്കും. അപ്രകാരം വൈശ്യനാണ് ചെയ്തതെങ്കിൽ അവൻ താഴ്ന്നവനാകും. പശുഹിംസയുടെ പകുതി പാപം അവൻ ഏല്ക്കും.

ദൈവം, പിത്ര്യം എന്നീ ശ്രാദ്ധങ്ങളിൽ ക്ഷണിക്കപ്പെട്ട ബ്രാഹ്മണൻ കുളിക്കാതെ ഇരുന്നു ഭക്ഷിച്ചാൽ ഗവാനൃതമായ (പശുവിന്നുവേണ്ടി നുണപറഞ്ഞവൻ അനുഭവിക്കുന്ന) പാപം വന്നുകൂടും. പുലയുള്ളവനായ ബ്രാഹ്മണൻ അത് അറിയിക്കാതെ ബ്രാഹ്മണരുടെ കൂടെയിരുന്നു ശ്രാദ്ധം ഉണ്ണുന്നതായാൽ, അറിഞ്ഞുകൊണ്ട് ലോഭംമൂലം അങ്ങനെ അധർമ്മം ചെയ്താൽ, അവന്ന് ഗോവിന്നുവേണ്ടി നുണപറഞ്ഞവൻെറ പാപം ലഭിക്കും. കാമാർത്ഥമായി മറ്റുവഴിക്കു ധനം ഇച്ഛിച്ചു വിളിച്ചുവരുത്തിയാൽ അയാൾക്കും പാപം ബാധിക്കും. ത്രിവർണ്ണക്കാരും, വേദജ്ഞാനമില്ലാത്തവരും, വ്രതമില്ലാത്തവരുമായ ബ്രാഹ്മണരെ വരുത്തി മന്ത്രോച്ചാരണപൂർവ്വം വിധിപ്രകാരം ഊട്ടുകഴിച്ചാൽ, ആ കഴിച്ചവന്ന് 'ഗവാനൃത' മെന്ന പാപംതന്നെ വന്നുകൂടും.''

യുധിഷ്ഠിരൻ പറഞ്ഞു: ''പിത്ര്യവും ദൈവവുമായ ശ്രാദ്ധത്തിൻെറ ഫലമെന്താണ്? ആർക്കു നല്കിയാലാണ് മഹത്തായ ഫലം ലഭിക്കുക? പിതാമഹാ, പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: ''കർഷകർ വൃഷ്ടി കാക്കുന്നതുപോലെ ആരുടെ ഭാര്യമാർ പ്രതീക്ഷിക്കുന്നുവോ, അവർക്ക് ഉച്ഛേഷശേഷം ഉണ്ണുന്നതിന്ന് നല്കാം യുധിഷ്ഠിരാ! അല്ലയോ രാജാവേ, ചാരിത്രനിഷ്ഠന്മാരായവർ (സത്സ്വഭാവികൾ), കൃശന്മാർ, കൃശവൃത്തികളായവർ, യാചകന്മാർ ഇവർ വന്നാൽ അവർക്കു ഭക്ഷണം ദാനംചെയ്താൽ വലിയ ഫലം ഉണ്ടാകും. ചോറ് ആഗ്രഹിക്കുന്നവർക്കു ചോറു നല്കുക; വീട്, ബലം, ആശ്രയം, അർത്ഥം ഇവ ആഗ്രഹിക്കുന്നവർക്ക് നല്കിയാൽ വലിയ ഫലംസിദ്ധിക്കും. ശത്രുക്കളേയും കള്ളന്മാരേയും ഭയപ്പെട്ട് അവർ നാടുവിട്ടോടി സർവ്വസ്വവും നശിപ്പിച്ച് ഭക്ഷണം ആഗ്രഹിച്ചുവന്നാൽ അവർക്കു നല്കുക. എന്നാൽ മഹാഫലം സിദ്ധിക്കുന്നതാണ്. അദംഭിയായ വിപ്രൻ യാചിച്ചാൽ അവന്നു നല്കുക; അത് സൽഫലം ചെയ്യും. നാട്ടിൽ ആപത്തുവന്ന് സ്വത്തു നഷ്ടപ്പെട്ട് ഭാര്യ നഷ്ടപ്പെട്ട് അർത്ഥത്തിന്നുവേണ്ടി വന്നെത്തുന്ന ബ്രാഹ്മണന്നു ദാനംചെയ്താൽ മഹത്തായ ഫലം സിദ്ധിക്കുന്നതാണ്. വ്രതശീലന്മാരും നിയമസ്ഥന്മാരും ശ്രുതസമ്മതന്മാരുമായ ബ്രാഹ്മണർ അവരുടെ കൃത്യനിർവ്വഹണത്തിന്നു ധനം അഭ്യർത്ഥിച്ചാൽ നല്കണം; എന്നാൽ മഹാഫലം സിദ്ധിക്കും. പാഷണ്ഡന്മാരുടെ പ്രവൃത്തികളെ വിട്ടൊഴിഞ്ഞ് ദൂരെ മാറിനില്ക്കുന്നവർ, അല്പപ്രാണന്മാരും അല്പവൃത്തന്മാരുമായവർ, യാചിച്ചാൽ അവർക്ക് നല്കണം. അതുകൊണ്ട് മഹത്തായ ഫലം സിദ്ധിക്കുന്നതാണ്. സർവ്വസ്വവും ഹരിച്ച പ്രഭുക്കന്മാർ, കുറ്റമറ്റ കൂട്ടർ ഉണ്ടതിന്നുശേഷം വീണ്ടും ചോറിന്നാഗ്രഹിച്ചാൽ നല്കണം. അവർക്കു നല്കിയാൽ വലിയ ഫലംസിദ്ധിക്കും.

തപോനിഷ്ഠരായ തപസ്വികൾ ഭിക്ഷയ്ക്കുവേണ്ടി അടുത്തുവന്നാൽ അവർക്കുവേണ്ടുന്ന അല്പാഹാരം നല്കിയാൽ ഫലം വലുതാണ്. ദാനത്തിലുള്ള മഹത്തായ ഫലവിധി ഭവാൻ കേട്ടുവല്ലോ ഭരതർഷഭാ! ഇനി നരകം, സ്വർഗ്ഗം ഇവയെപ്പറ്റിയും ഞാൻ പറയാം അതും ഭവാൻ കേൾക്കുക.

ഗുരുവിന്നുവേണ്ടിയും ആത്മരക്ഷയ്ക്കുവേണ്ടിയുമല്ലാതെ ആരാണ് നുണ പറയുന്നത്, അവൻ തീർച്ചയായും നരകം പൂകുന്നതാണ് യുധിഷ്ഠിരാ! പരന്മാരുടെ ഭാര്യമാരെ കട്ടുകൊണ്ടുപോകുന്നവരും, പരന്മാരുടെ ഭാര്യമാരെ പ്രാപിക്കുന്നവരും, പരദാരങ്ങളെ ഭോഗത്തിന്നു പ്രേരിപ്പിക്കുന്നവരും നരകത്തിലെത്തും. പരദ്രവ്യം അപഹരിക്കുന്നവരും പരദ്രവ്യത്തെ നശിപ്പിക്കുന്നവരും പരന്മാരെ ഏഷണികൂട്ടി വഴക്കുണ്ടാക്കുന്നവരും നരകത്തിലെത്തും. സഭ, തണ്ണീർപ്പന്തൽ, പാലം, വീട് ഇവ തകർക്കുന്ന മർത്ത്യർ തീർച്ചയായും നരകത്തിലെത്തും. അനാഥയായ സ്ത്രീ ബാല, വൃദ്ധ, ഭീത, പാവങ്ങൾ ഇവരെയൊക്കെ ആര് വഞ്ചിക്കുന്നുവോ, അവർ തീർച്ചയായും നരകത്തിലെത്തും. മറ്റുള്ളവരുടെ ഉപജീവനമാർഗ്ഗം മുടക്കുക, ഗൃഹം തകർക്കുക, ഭാര്യാനാശം വരുത്തുക, മിത്രങ്ങളെ നശിപ്പിക്കുക, മോഹഭംഗമുണ്ടാക്കുക, ഇവരെല്ലാം നരകത്തിൽ തീർച്ചയായും എത്തുന്നതാണ്. മറ്റുള്ളവരുടെ കുറ്റവും കുറവും വിളിച്ചുപറയുന്നവർ, പാലം, ചിറ, മുതലായവ തകർക്കുന്നവർ, പരന്മാരുടെ വൃത്തികൊണ്ട് ഉപജീവിക്കുന്നവർ, മിത്രങ്ങളിൽ കൃതഘ്നത കാണിക്കുന്നവർ, ഇവർ നരകം പ്രാപിക്കുന്നതാണ്. അക്രമമായ വ്യവഹാരങ്ങൾ നടത്തുന്നവർ, അക്രമമായ പ്രവൃത്തികൊണ്ടു ജീവിക്കുന്നവർ, അക്രമലാഭമെടുക്കുന്ന വ്യാപാരികൾ ഇവർ തീർച്ചയായും നരകത്തിലെത്തും. ദൂതവൃത്തികൊണ്ടു ജീവിക്കുന്നവരും പരീക്ഷിക്കാത്തവരുമായ കൂട്ടരും പ്രാണിഹിംസയ്ക്ക് ഒരുങ്ങുന്നവരും നരകംപൂകുന്നതാണ്. ആശ കൊടുത്ത് ഒരു തൊഴിലിൽ വെച്ചതിന്നുശേഷം അവർ വേലയെടുക്കുന്നതായാലും, അവരെ കാരണംകൂടാതെ പിരിച്ചുവിടുന്നവൻ തീർച്ചയായും നരകം പ്രാപിക്കും. ഭാര്യക്കും, അഗ്നിക്കും, ഭൃത്യന്മാർക്കും കൊടുക്കാതെ എല്ലാം താൻ തന്നെ ഭക്ഷിക്കുന്നവനു നരകംതന്നെയാണ് ഫലം. പിതൃക്കൾക്കും ദേവന്മാർക്കും കൊടുക്കാതിരിക്കുന്നവർക്കും നരകംതന്നെയാണ് ഫലം. വേദം വില്ക്കുന്നവരും വേദം ദൂഷിക്കുന്നവരും, വേദം ലേഖനംചെയ്യുന്നവരും അപ്രകാരം തന്നെ നരകം പ്രാപിക്കും. നാലാശ്രമത്തിന്നും അപ്പുറമായി ശ്രുതിബാഹ്യരായവർ, വികർമ്മംകൊണ്ട് ജീവിക്കുന്നവർ തീർച്ചയായും നരകം പ്രാപിക്കുന്നതാണ്. രോമം വില്ക്കുന്നവരും, വിഷം വില്ക്കുന്നവരും, പാൽ വില്ക്കുന്നവരും, നരകം പൂകുന്നതാണ്. ബ്രാഹ്മണരേയും, പശുക്കളേയും, കന്യകമാരേയും ദ്രോഹിക്കുന്നവർക്ക് നരകംതന്നെയാണു ലാഭം യുധിഷ്ഠിരാ! മാരകായുധങ്ങൾ ഉണ്ടാക്കുന്നവർക്കും വില്ക്കു

ന്നവർക്കും, ശല്യം, വില്ല് എന്നിവയുണ്ടാക്കുന്നവർക്കും വില്ക്കുന്നവർക്കും നരകംതന്നെയാണ് ലഭിക്കുക. വഴിയിൽ കല്ലും, കുറ്റികളും, കുണ്ടുകളുമുണ്ടാക്കി മനുഷ്യരെ ദ്രോഹിക്കുന്ന കൂട്ടർക്ക്, വഴിക്കു തടസ്സമുണ്ടാക്കുന്ന കൂട്ടർക്ക്, നരകം തന്നെ ലഭിക്കും യുധിഷ്ഠിരാ! വേദം പഠിപ്പിക്കുന്നവരേയും, ഭൃത്യന്മാരേയും, ഭക്തന്മാരേയും ഇങ്ങനെ മൂന്നുകൂട്ടരെ വെറുതെ മാറ്റുകയാണെങ്കിൽ അവർക്കു ഫലം നരകംതന്നെയാണ് കുരൂദ്വഹാ! പ്രായമെത്താത്ത കാളക്കുട്ടികളെ കരിക്കും വണ്ടിക്കും കെട്ടി പണിയെടുപ്പിക്കുന്നവർക്കും, കാളകളേയും പശുക്കളേയും ബലമായി പിടിച്ചു മൂക്കുകുത്തുന്നവർക്കും, പശുക്കളെ കരിക്കും വണ്ടിക്കും കെട്ടുന്നവർക്കും നരകംതന്നെ സിദ്ധിക്കും.

ആറിലൊന്നു ധനം കരമായി നേടി പ്രജകളെ പാലിക്കാത്ത ശക്തനായ രാജാവും, ദാനംനല്കാത്ത രാജാവും നരകം പ്രാപിക്കുന്നതാണ്. ക്ഷാന്തരും, ദാന്തരും, പ്രാജ്ഞരുമായവരെ, വളരെക്കാലം കൂട്ടായി ജീവിച്ച കൂട്ടരെ, കാര്യം കഴിഞ്ഞാൽ ഉപേക്ഷിക്കുന്നവർക്കു നരകംതന്നെയാണ് ഫലം. ബാലന്മാർക്കും, കിഴവന്മാർക്കും, ദാസന്മാർക്കും കൊടുക്കാതെ ഭക്ഷണം ആദ്യമായി കഴിക്കുന്നവൻ നരകം പ്രാപിക്കുന്നതാണ്. ഇപ്പറഞ്ഞവരൊക്കെ നരകം പ്രാപിക്കുമെന്ന് പണ്ടേതന്നെ നിശ്ചയിക്കപ്പെട്ടവരാണ്.

ഇനി സ്വർഗ്ഗലോകം നേടുന്നത് ആരൊക്കെ, എങ്ങനെ ജീവിക്കുന്നവരൊക്കെയാണെന്നും പറയാം യുധിഷ്ഠിരാ! ബ്രാഹ്മണനെ അതിക്രമിക്കരുത്. അങ്ങനെ ചെയ്താൽ അവൻെറ മക്കളും പശുക്കളും നശിച്ചുപോകും. ദാനത്താലും, തപസ്സാലും, സത്യത്താലും അല്ലയോ യുധിഷ്ഠിരാ! ധർമ്മത്തെ അനുവർത്തിക്കുന്നവൻ സ്വർഗ്ഗംപ്രാപിക്കും. ശുശ്രൂഷകൊണ്ടും തപസ്സുകൊണ്ടും വിദ്യ നേടിയതിന്നുശേഷം പ്രതിഗ്രഹപ്രിയം വിടുന്നവൻ തീർച്ചയായും സ്വർഗ്ഗം നേടും. ഭയവും പാപവും സങ്കടവും പിന്നെ ദാരിദ്ര്യവും അക്രമവും ഇവയൊക്കെ ആർ ഇല്ലാതാക്കുന്നുവോ, അവർ സ്വർഗ്ഗം പ്രാപിക്കുന്നതാണ്. ക്ഷമയുള്ള ധീരന്മാരും ധർമ്മകാര്യത്തിന്ന് ഉദ്യമിക്കുന്നവരും മംഗളകർമ്മം നടത്തുന്നവരും മംഗളസ്വഭാവികളുമായവർ സ്വർഗ്ഗംപ്രാപിക്കും.

മദ്യം, മാംസം, പരസ്ത്രീ ഇവയിൽ ആസക്തിയില്ലാത്തവർ, മദ്യം ഉപേക്ഷിക്കുന്നവർ, തീർച്ചയായും സ്വർഗ്ഗം നേടും. ആശ്രമംതീർക്കുന്നവരും പിന്നെ കുലവും, ദേശവും, പുരവും, നഗരവും തീർക്കുന്നവരും തീർച്ചയായും സ്വർഗ്ഗംപ്രാപിക്കും. വസ്ത്രാഭരണദാതാക്കളും അന്നപാനങ്ങൾ നല്കുന്നവരും കുടുംബങ്ങളെ നല്കുന്നവരും സ്വർഗ്ഗം പ്രാപിക്കും. എല്ലാവിധക്ലേശങ്ങളേയും സഹിക്കുന്നവരും എല്ലാവർക്കും ആശ്രയമായി നില്ക്കുന്നവരുമായവർ സ്വർഗ്ഗം നേടും.

അച്ഛനമ്മമാരെ ശുശ്രൂഷിക്കുന്നവരും, ജിതേന്ദ്രിയന്മാരും ഭ്രാതാക്കളിൽ സ്നേഹമുള്ളവരും സ്വർഗ്ഗംപ്രാപിക്കും. ആഢ്യന്മാരും നല്ലബലമുള്ളവരുമായ യുവാക്കൾ ജിതേന്ദ്രിയന്മാരും ധീരന്മാരുമായാൽ അവർ സ്വർഗ്ഗം പ്രാപിക്കുന്നതാണ്.

ശിക്ഷിക്കപ്പെട്ടവരിൽ സ്നേഹമുള്ളവർ, മൃദുക്കളും മൃദുവത്സലരുമായവർ, ആരാധിച്ചാൽ പ്രസാദിക്കുന്നവർ ഇവർ തീർച്ചയായും സ്വർഗ്ഗം നേടും. ആയിരംപേർക്ക് ഭക്ഷണം നല്കുകയും ആയിരംപേരെ രക്ഷിക്കുകയും ചെയ്താൽ അവൻ സ്വർഗ്ഗം നേടും. സ്വർണ്ണം, പശുക്കൾ, വാഹനങ്ങൾ, യാനങ്ങൾ, ആർഭാടമായി സൽപ്പാത്രങ്ങൾക്ക് ആരു നല്കുന്നുവോ അവന്നു സ്വർഗ്ഗംലഭിക്കുന്നതാണ്.

കന്യകാവിവാഹത്തിന്നു വേണ്ടതായ ദ്രവ്യം, പ്രേഷ്യർ, വസ്ത്രങ്ങൾ ഇവ നല്കുന്നവൻ തീർച്ചയായും സ്വർഗ്ഗം നേടുന്നതാണ്. സത്രം, വിഹാരം, കിണറ്, പൂങ്കാവ്, ഉദ്യാനം, സഭ, പ്രപ എന്നിവ വിപ്രന്മാർക്കുവേണ്ടി പണിയിച്ചുകൊടുക്കുന്നവൻ സ്വർഗ്ഗം നേടും. അപ്രകാരം ഇരിപ്പിടം, വയൽ, ഭവനം എന്നിവ പ്രാർത്ഥിക്കുന്നവർക്കു നല്കുന്നവൻ സ്വർഗ്ഗംനേടും. രസങ്ങൾ, വിത്ത്, ധാന്യം ഇവ അല്ലയോ യുധിഷ്ഠിരാ, ഉണ്ടാക്കിച്ചു നല്കുന്നവർ തീർച്ചയായും സ്വർഗ്ഗംനേടും. നൂറ്റാണ്ടായുസുള്ള മക്കൾ ധാരാളം ഏതു കുലത്തിലുണ്ടോ, ദയയുള്ളവരും ക്രോധിക്കാത്തവരും ആരുടെ കുലത്തിലുണ്ടോ, ആ കുലത്തിൻെറ ഉത്ഭവം ആരിൽ നിന്നോ അവൻ സ്വർഗ്ഗംനേടും.

ഇത് ഋഷിമാർ പ്രവചിച്ചതാണ്. ദൈവവും പിത്ര്യവുമായ കർമ്മങ്ങൾ ശരിയായ വിധത്തിൽ അനുഷ്ഠിച്ചാൽ ആ ദാനധർമ്മങ്ങൾമൂലം പരലോകത്തിൽ ശുഭമായ ഫലം അനുഭവിക്കുന്നതാണ്.''

**24. ബ്രഹ്മഘ്നകഥനം - ഹിംസിക്കാതെതന്നെ ബ്രഹ്മഹത്യാപാപം എങ്ങനെ വരുമെന്ന് വിവരിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ രാജാവേ, ഭാരതാ! ഈ കാര്യം ഒന്നു ശരിയായി പറയണേ! ഹിംസിക്കാതെതന്നെ എങ്ങനെയാണ് ബ്രഹ്മഹത്യയുണ്ടാകുന്നത്? അതു വ്യക്തമാക്കിയാലും!''

ഭീഷ്മൻ പറഞ്ഞു: ''പണ്ട് ഇതിനെപ്പറ്റി ഞാൻ വ്യാസനോടു ചോദിച്ചു: അന്ന് അദ്ദേഹം എന്നോടു പറഞ്ഞു ഞാൻ നിനക്കു പറഞ്ഞുതരാം. കേൾക്കുക!

ഞാൻ ചോദിച്ചു: 'അങ്ങു വസിഷ്ഠന്ന് നാലാംതലമുറയായി ഉത്ഭവിച്ചവനാണല്ലോ! ഞാൻ അങ്ങയോടു ചോദിക്കുന്നു. ഹിംസകൂടാതെ എങ്ങനെയാണ് ബ്രഹ്മഹത്യയുണ്ടാകുന്നത്?' ഇപ്രകാരം ഞാൻ ചോദിച്ചപ്പോൾ ആ പരാശരപുത്രനായ വ്യാസൻ, ധർമ്മനിപുണനായ ഋഷി, ഇങ്ങനെ എന്നോടു നിസ്സംശയം പറഞ്ഞു:

'ഒരു ഗുണവാനായ ബ്രാഹ്മണനെ ഭിക്ഷയ്ക്കായി ക്ഷണിച്ചതിന്നുശേഷം അവൻ വന്നപ്പോൾ, ഇല്ലെന്നു പറഞ്ഞ് മടക്കിവിട്ടാൽ അവൻ ബ്രഹ്മഹന്താവാണെന്നു പറയണം. ഗുരുമുഖത്തുനിന്ന് സാംഗോപാംഗമായ വേദം പഠിച്ച ബ്രാഹ്മണന്ന് ഉപജീവനമാർഗ്ഗം തടസ്സപ്പെടുത്തുന്ന ദുർബ്ബുദ്ധി ബ്രഹ്മഹന്താവാണെന്നു പറയണം. ദാഹിച്ചുവരുന്ന പശുക്കൾക്കു ജലപാനത്തിനു വിഘ്നം വരുത്തുന്ന പാപി ബ്രഹ്മഹന്താവാണെന്നു പറയണം. നല്ലപോലെ നടപ്പുള്ള ശ്രുതിയും, മുനി കല്പിച്ച ശാസ്ത്രവും അറിയാതെ എല്ലാം കള്ളമാണെന്നു ദുഷിക്കുന്നവൻ ബ്രഹ്മഹന്താവാണെന്നു ധരിക്കണം. അഴകേറിയവരും പ്രായംതികഞ്ഞവരുമായ തൻെറ കന്യകമാരെ തക്ക ഭർത്താക്കന്മാർക്കു പിടിച്ചു കൊടുക്കാത്ത പിതാവ് ബ്രഹ്മഹന്താവാണെന്നു വിചാരിക്കണം. അധർമ്മതൽപരനും, മൂഢനുമായവൻ ബ്രാഹ്മണർക്ക് മർമ്മംതട്ടുന്ന ദ്രോഹംചെയ്താൽ അവൻ ബ്രഹ്മഹന്താവാണെന്നു പറയണം. കണ്ണില്ലാത്തവൻേറയും, മുടന്തൻേറയും, ജളൻേറയും സർവ്വസ്വവും അപഹരിക്കുന്നവൻ ആരോ, അവൻ ബ്രഹ്മഹന്താവാണെന്നു പറയണം. ആശ്രമത്തിലും, വനത്തിലും, പുരത്തിലും മോഹത്താൽ തീകൊടുക്കുന്നവൻ ആരോ, അവൻ ബ്രഹ്മഹന്താവാണെന്നു പറയണം.''

**25. ആംഗിരസതീർത്ഥയാത്ര - ഓരോ തീർത്ഥത്തിലും സ്നാനംചെയ്താലുള്ള ഫലം വിവരിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ ഭരതർഷഭാ! തീർത്ഥങ്ങളെ കാണുന്നതുതന്നെ പുണ്യമാണ്. തീർത്ഥങ്ങളിൽ സ്നാനംചെയ്യുന്നതും പുണ്യമാണ്. തീർത്ഥങ്ങളെപ്പറ്റിയുള്ള കഥ കേൾക്കുന്നതും പുണ്യമാണ്. അല്ലയോ ഭരതർഷഭാ, അവയെപ്പറ്റി പറഞ്ഞുതരണേ! അവ കേൾക്കുവാൻ ആഗ്രഹമുണ്ട് പ്രഭോ!''

ഭീഷ്മൻ പറഞ്ഞു: ''അല്ലയോ മഹാദ്യുതേ, അംഗിരസ്സ് ഈ തീർത്ഥസമൂഹങ്ങളെപ്പറ്റിയെല്ലാം പറഞ്ഞിട്ടുണ്ട്. അതു ഞാൻ അങ്ങയോടു പറയാം. അതു കേട്ട് അങ്ങു മുഖ്യമായ ധർമ്മം നേടുന്നതാണ്. തപോവനത്തിൽ വാഴുന്ന അംഗിരസ്സ് എന്ന ധീരനായ മഹർഷിയെ കണ്ട് സംശിതവ്രതനായ ഗൗതമൻ ചോദിച്ചു. 'തീർത്ഥങ്ങളിൽ എനിക്ക് അല്പമായ ധർമ്മസംശയമുണ്ട്. അതൊക്കെ കേൾക്കുവാൻ എനിക്കു മോഹമുണ്ട് മഹർഷേ! അവയെല്ലാം എന്നോടു പറഞ്ഞുതരണേ മഹർഷേ! തീർത്ഥങ്ങളിൽ ഉപസ്പർശംചെയ്താൽ എന്താണ് മുനേ ഫലം? പരലോകത്തെക്കുറിച്ച് മഹത്തായ ജ്ഞാനം ലഭിച്ചവനാണല്ലോ ഭവാൻ. ശരിയായവിധം എല്ലാം ഉപദേശിച്ചാലും!''

അംഗിരസ്സു പറഞ്ഞു: ''തിരയടിക്കുന്ന വിതസ്തയിൽ ഏഴുദിവസം നിരാഹാരവ്രതനായി സ്നാനംചെയ്താൽ പാപങ്ങളൊക്കെ തീർന്നു നിർമ്മലനായി, മുനിയായി ഭവിക്കും. കാശ്മീരിലെ മഹാനദങ്ങൾ എന്ന നദികളിൽ സ്നാനം ചെയ്താൽ ശീലവാനായ അവൻ സ്വർഗ്ഗത്തിൽ ചെന്നു ചേരും. പുഷ്കരം, പ്രഭാസം, നൈമിഷം, സാഗരജലം, ഇന്ദ്രമാർഗ്ഗമായ ദേവികയും സ്വർണ്ണബിന്ദുവും പ്രവേശിച്ച് സ്നാനം ചെയ്താൽ അവൻ പുണ്യവാനായി വിമാനത്തിൽക്കയറി സ്വർഗ്ഗത്തിൽ അപ്സരസ്ത്രീകളാൽ വാഴ്ത്തപ്പെട്ടവനാകും. ഹിരണ്യബിന്ദുവിൽച്ചെന്ന് ശുദ്ധനായി കുശേശയദേവനെ വണങ്ങിയാൽ പാപമൊക്കെ വിട്ടൊഴിയും. ഗന്ധമാദനത്തിന്റെ പാർശ്വത്തിൽ ഇന്ദ്രതോയയിൽച്ചെന്നു കുരംഗത്തിൽ കരതോയനദിയിൽ മൂന്നുദിവസം ഉപവസിച്ചു സ്നാനം ചെയ്താൽ പ്രയതനും ശുചിയുമായ അവൻ അശ്വമേധയാഗംചെയ്ത ഫലം നേടുന്നതാണ്. ഗംഗാദ്വാരം, കുശാവർത്തം, വില്വകം, നീലപർവ്വതം, അപ്രകാരംതന്നെ കുനഖലം എന്നീ തീർത്ഥങ്ങളിൽ സ്നാനംചെയ്താൽ പാപംനീങ്ങി അവൻ പുണ്യവാനാകും; സ്വർഗ്ഗം പ്രാപിക്കുകയും ചെയ്യും.

ജലത്തിന്റെ ഹ്രദത്തിൽ ഉപസ്പർശംചെയ്താൽ അശ്വമേധത്തിന്റെ ഫലം ബ്രഹ്മചാരിയും, ക്രോധം ജയിച്ചവനും, സത്യസന്ധനും, അഹിംസകനുമായവൻ നേടുന്നതാണ്. ഭാഗീരഥിയായ ഗംഗ വടക്കോട്ട് എവിടെയാണ് ഒഴുകുന്നത്, 'മഹേശത്രിസ്ഥാനം' എന്നു പ്രസിദ്ധമായ ആ സ്ഥാനത്തു പോയി സ്നാനംചെയ്ത് ഒരു മാസം ഉപവസിച്ചാൽ ആ മനുഷ്യൻ ദേവന്മാരെ കാണുന്നതാണ്. സപ്തഗംഗ, ത്രിഗംഗ, ഇന്ദ്രമാർഗ്ഗം ഇവയിൽ കുളിച്ചു തർപ്പണംചെയ്താൽ ആ നരൻ വീണ്ടും പിറന്നാൽ അവന്നു ഭുജിക്കുവാൻ അമൃത് ലഭിക്കും.

മഹാശ്രമോസ്പർശംചെയ്ത് അഗ്നിഹോത്രപരനായി ശുചിയായി ഒരുമാസം നിരാഹാരവ്രതനായി വസിച്ചാൽ സിദ്ധി നേടും. മഹാഹ്രദോപസ്പർശംചെയ്ത് ഭൃഗുതുംഗത്തിൽ നിഷ്കാമനായി മൂന്നുദിവസം ഉപവസിച്ചാൽ ബ്രഹ്മഹത്യാപാപം നീങ്ങുന്നതാണ്. 'കന്യാകൂപത്ത്' ആചമിച്ച് വലാകാററിൽ അർഘ്യം കൊടുത്ത് ദേവന്മാരിൽ കീർത്തിനേടി യശസ്വിയായി ശോഭിക്കുന്നതാണ്. ദേവികാതീർത്ഥത്തെ ഉപസ്പർശംചെയ്ത് പിന്നെ സുന്ദരികാഹ്രദത്തിൽ സ്നാനം ചെയ്ത് അശ്വിനിയിൽ മരിച്ചാൽ രൂപസൗന്ദര്യം അവൻ പുനർജ്ജന്മത്തിൽ നേടുന്നതാണ്.

മഹാഗംഗയിലും കൃത്തികാഗാരകത്തിലും സ്നാനം ചെയ്താൽ, ഒരുപക്ഷം നിരാഹാരനായാൽ, അവൻ നിർമ്മലനായി സ്വർഗ്ഗം പ്രാപിക്കുന്നതാണ്. വൈമാനികത്തിൽ സ്നാനം ചെയ്ത് കിങ്കിണികാശ്രമത്തിൽ വസിച്ച് ദിവ്യാപ്സരോനിവാസത്തിൽ കാമചാരിയാകുന്നവൻ പൂജ്യനാകും.

കലികാശ്രമത്തിൽ ചെന്നു വിപാശാറ്റിലിറങ്ങി കുളിച്ച് ഉദകക്രിയകൾ ചെയ്താൽ ജിതക്രോധനായ ബ്രഹ്മചാരി മൂന്നു ദിവസംകൊണ്ടു മുക്തനാകും. കൃത്തികാശ്രമത്തിൽ ചെന്നു സ്നാനംചെയ്ത് പിതൃതർപ്പണം ചെയ്തു മഹേശനെ പ്രസാദിപ്പിച്ചാൽ അവൻ നിർമ്മലനായി സ്വർഗ്ഗം പ്രാപിക്കും. മഹാപുരത്തിൽ ചെന്നു തീർത്ഥസ്നാനംചെയ്തു മൂന്നു ദിവസം ഉപവസിച്ചാൽ ചരാചരങ്ങളിൽനിന്നും ഇരുകാലികളിൽനിന്നുമുളള ഭയം അവനുണ്ടാവുകയില്ല. ദേവദാരുവനത്തിൽ ചെന്നു തീർത്ഥസ്നാനംചെയ്തു ശുചിയായി ഏഴുദിവസം ശരസ്തംബം, കുശസ്തംബം, ദ്രോണശർമ്മപദം എന്നിവിടങ്ങളിൽ വസിച്ചാൽ, വെള്ളച്ചാട്ടങ്ങൾ കണ്ടു വസിച്ചാൽ, അവൻ സ്വർഗ്ഗലോകത്തിൽ അപ്സരസ്ത്രീകളാൽ സേവിക്കപ്പെട്ടവനാകും. ചിത്രകൂടം, ജനസ്ഥാനം, മന്ദാകിനി എന്നിവയിലും നിരാഹാരനായി ഇറങ്ങിയാൽ രാജലക്ഷ്മിയാൽ സേവിക്കപ്പെട്ടവനാകും. ശ്യാമയുടെ ആശ്രമത്തിൽ ചെന്ന് അവിടെ തീർത്ഥസ്നാനംചെയ്ത് ഒരു പക്ഷം പാർത്താൽ അവൻ അന്തർദ്ധാനഫലാഢ്യനായി ഭവിക്കുന്നതാണ്.

കൗശികീനദിയിൽച്ചെന്നു വായുഭക്ഷണലോലുപനായി മൂന്നുനാൾ ഉപവസിച്ചാൽ ഗന്ധർവ്വപുരിയിൽ എത്തും. രമ്യത്തിലും ഗന്ധതാരകത്തിലും സ്നാനംചെയ്ത് ഒരുമാസം നിരാഹാരനായാൽ അന്തർദ്ധാനഫലം സിദ്ധിക്കുന്നതാകുന്നു. ഇരുപത്തിനാലു നാളുകൊണ്ട് അവന്നു സർഗ്ഗപ്രാപ്തിയുണ്ടാകും. മതംഗവാപിയിൽ സ്നാനംചെയ്താൽ ഒറ്റദിവസംകൊണ്ടു സിദ്ധനാകും. അനാലംബനായി സനാതനമായ അന്ധകത്തിൽ ഇറങ്ങും.

നൈമിഷത്തിൽ സ്വർഗ്ഗതീർത്ഥത്തിൽ സ്നാനംചെയ്താൽ, ജിതേന്ദ്രിയനായി ഒരുമാസം ഉദകക്രിയചെയ്താൽ, അവൻ നരമേധ* ഫലത്തെ നേടുന്നതാണ്. ഗംഗാഹ്രദത്തിൽ ആചമിച്ച് ഉൽപലാവനത്തിൽ ഒരുമാസം കൃതോദകനായി വസിച്ചാൽ അവൻ അശ്വമേധഫലം നേടുന്നതാണ്. ഗംഗായമുനാതീർത്ഥത്തിൽ കുളിച്ച് അങ്ങനെ കാലഞ്ജരാദ്രിയിൽ ഒരു മാസം കൃതോദകനായി വസിച്ചാൽ പത്ത് അശ്വമേധംകഴിച്ച പുണ്യം നേടുന്നതാണ്.

ഷഷ്ടിഹ്രദത്തിൽ കുളിച്ചാൽ അന്നദാനത്തേക്കാൾ മെച്ചമാകും. പത്തു തീർത്ഥസഹസ്രങ്ങളും വേറെ മൂന്നു കോടി തീർത്ഥങ്ങളും ഒത്തുകൂടുന്ന സ്ഥാനമാണ്. പ്രയാഗയിൽ മാഘമാസത്തിൽ അന്ന് അവിടെ നിയതനായി വ്രതമെടുത്ത് തീർത്ഥസ്നാനംചെയ്താൽ നിർമ്മലനായി പാപം സകലതും നീങ്ങി അവൻ സ്വർഗ്ഗം പ്രാപിക്കുന്നതാണ്. മരുത്ഗണത്തിൽ കുളിച്ചാൽ ശുദ്ധനാകും. പിതൃഗണാശ്രമത്തിൽ വസിച്ചാൽ അവൻ വൈവസ്വതന്റെ തീർത്ഥത്തിൽ തീർത്ഥഭൂതനാകും. ഇപ്രകാരം ബ്രഹ്മസരസ്സിൽച്ചെന്ന് ഗംഗാനദിയിൽ കൃതോദകനായി ഒരു മാസം നിരാഹാരനായി വസിച്ചാൽ അവൻ സോമലോകത്തെത്തും. ഉല്പാതകതീർത്ഥത്തിൽ കുളിച്ചാൽ അഷ്ടാവക്രത്തിൽ കൃതോദകനായി ഉപവസിച്ച് പന്ത്രണ്ടുനാൾ വസിച്ചാൽ അശ്വമേധഫലം നേടും. അശ്മപൃഷ്ഠത്തിലും ഗയയിലും നിരവിന്ദാചലത്തിലും തൃതീയക്രൗഞ്ചപദത്തിലും തീർത്ഥസ്നാനം ചെയ്തു വസിച്ചാൽ ബ്രഹ്മഹത്യാപാപം നീങ്ങുന്നതാണ്. കലപിംഗത്തിൽ ചെന്ന് ആചമിച്ചാൽ വളരെ ജലം ലഭിക്കുന്നതാണ്. അഗ്നികന്യാപുരത്തിൽ അഗ്നിയെ ഹോമിച്ചു വസിക്കുക, കരവീരതീർത്ഥത്തിൽ മുങ്ങുക, വിശാലനദിയിൽ ഉദകക്രിയ ചെയ്യുക, ദേവഹ്രദത്തിൽ കുളിക്കുക; എന്നാൽ ബ്രഹ്മാത്മാവായി വിളങ്ങും. ആവർത്തനന്ദയേയും മഹാനന്ദയേയും ഭജിച്ചാൽ

* നരമേധം = നരന്മാരെ ബലിയർപ്പിക്കുന്ന യാഗമാണ്. 'ഫലം പുരുഷമേധസ്യ ലഭേത്' എന്നും അടുത്തതിൽ 'അഥമേധഫലം ലഭേത്' എന്നും വേറെ വേറെ പറഞ്ഞിരിക്കയാൽ രണ്ടും വെവ്വേറെയാണെന്നും രണ്ടും അക്കാലത്ത് നടപ്പുണ്ടായിരുന്നുവെന്നും ഊഹിക്കാം.

അഹിംസ്രനായി നന്ദനതീർത്ഥത്തിൽ സ്നാനംചെയ്തവൻ ദാന്തനായി അപ്സരസ്സ്ത്രീകളാൽ പൂജിതനായി ഭവിക്കും. സശ്രദ്ധനായി കൃത്തികായോഗത്ത് സ്നാനംചെയ്താൽ ഉർവ്വശിയുടെ പാർശ്വത്തിലെത്തി സുഖിക്കും. ലോഹിത്യത്തിൽ വിധിപോലെ സ്നാനംചെയ്താൽ പുണ്ഡരീകം എന്ന യാഗം ചെയ്തഫലം സിദ്ധിക്കും. രാമഹ്രദത്തിൽ കുളിച്ചാൽ വിപാശയിൽ ഉദകക്രിയചെയ്തു പന്ത്രണ്ടുനാൾ ഉപവാസത്തോടെ വസിച്ചാൽ അവൻ കന്മഷം നീങ്ങിയവനാകും. മഹാഹ്രദത്തിൽ കുളിച്ചാൽ നരൻ ശുദ്ധമാനസനാകുന്നതാണ്. ഒരു മാസം നിരാഹാരനായി അവൻ വസിച്ചാൽ ജമദഗ്നിപദസ്ഥനാകും. വിന്ധ്യത്തിൽ തപസ്സുചെയ്ത് സത്യസന്ധനായി, അഹിംസകനായി, വിനയത്താൽ തപിച്ച് ഒറ്റമാസംകൊണ്ട് സിദ്ധനായി ഭവിക്കും. നർമ്മദാനദിയിലും ശൂർപ്പാരകജലത്തിലും കുളിച്ചിട്ട് ഒരു പക്ഷം നിരാഹാരനായി വസിച്ചാൽ രാജപുത്രത്വം അവൻ നേടും.

ജംബൂമാർഗ്ഗത്തിൽ മൂന്നുമാസം സംയതനായി, സുസമാഹിതനായി, ഒരു അഹോരാത്രം വസിച്ചാൽ അവൻ സിദ്ധി നേടും. കോകാമുഖത്തിൽ സ്നാനംചെയ്ത് ചണ്ഡാലികാശ്രമത്തിൽച്ചെന്ന് ചീരതിന്നുന്നവനായി, ചീരവസ്ത്രം ധരിക്കുന്നവനായി വസിച്ചാൽ പത്തു കുമാരികളെ അവൻ നേടും. അവൻ യമൻെറ ഗൃഹത്തിൽ ഒരിക്കലും ഗമിക്കുന്നതല്ല. കന്യാഹ്രദത്തിൽ പാർത്തവൻ ദേവലോകത്തെത്തും. ഒരു രാവ് പ്രഭാസത്തിൽ വാവുദിവസം സമാഹിതനായി ഭജിച്ചു വസിച്ചാൽ, അവൻ പിന്നെ അമർത്ത്യനാകും. മരണമില്ലാത്തവനാകും. ഉജ്ജാനകത്ത് ഉപസ്പർശിച്ച് ആഷ്ടിഷേണാശ്രമത്തിൽ വസിച്ചാൽ, പിംഗാശ്രമത്തിലും സ്നാനംചെയ്താൽ, എല്ലാ പാപങ്ങളും വിട്ടുപോകുന്നതാണ്. കുല്യയിൽ കുളിച്ചു ജപിച്ച് മൂന്നുദിവസം വസിച്ചാൽ അഘങ്ങളൊക്കെ നീങ്ങുന്ന അശ്വമേധയജ്ഞം ചെയ്ത ഫലം ലഭിക്കുന്നതാണ്.

പിണ്ഡാരകത്തിൽ കുളിച്ച് ഒരു രാവ് ഉപവസിച്ചാൽ അഗ്നിഷ്ടോമഫലം, രാത്രികഴിഞ്ഞ് പുലർച്ചയിൽ ശുചിയായവൻ പ്രാപിക്കും. ഇപ്രകാരം ബ്രഹ്മസരസ്സിലെത്തി ധർമ്മാരണ്യത്താൽ ശോഭിക്കുന്നിടത്തു സ്നാനംചെയ്ത പുണ്യവാൻ പുണ്ഡരീകയജ്ഞഫലത്തെ നേടുന്നതാണ്. മൈനാകപർവ്വതത്തിൽ തീർത്ഥത്തിൽ മുങ്ങി സന്ധ്യാവന്ദനംചെയ്ത് ഒരുമാസം കാമങ്ങളെ ജയിച്ചു വസിച്ചാൽ എല്ലാ യജ്ഞങ്ങളും ചെയ്ത ഫലം അവന്നു സിദ്ധിക്കും.

കാലോദകം, നന്ദികുണ്ഡം, അപ്രകാരം ഉത്തരമാനസതീർത്ഥം നൂറുയോജന അപ്പുറത്തുനിന്നു വന്നു സ്നാനംചെയ്താൽ ഭ്രൂണഹന്താവും വിമുക്തനാകും. നന്ദീശനായ മൂർത്തിയെക്കണ്ടാൽ സകല കിൽബിഷവും ഒഴിഞ്ഞുപോകും. സ്വർഗ്ഗമാർഗ്ഗത്തിൽ കുളിച്ചാൽ അവൻ ബ്രഹ്മലോകത്തിലെത്തും. ശങ്കരൻെറ ശ്വശുരനായ ഹിമവൽപർവ്വതം പ്രസിദ്ധനാണല്ലോ. അവൻ രത്നങ്ങളുടെ ആകരമാണ്. സിദ്ധചാരണന്മാരാൽ സേവിതനാണ്. വിധിപോലെ അനാഹാരനായി അവിടെക്കിടന്നു ദേഹം ത്യജിച്ചാൽ അവൻ സ്വർഗ്ഗം പ്രാപിക്കും. ദേഹം നശ്വരമായിക്കണ്ട് വേദാന്തമറിയുന്ന ദ്വിജൻ ദേവതാർച്ചനചെയ്തു മുനിമാരെ വന്ദിച്ച് ഹിമാലയത്തിൽ വസിച്ച് മൃതിയടഞ്ഞാൽ സ്വർഗ്ഗവും പിന്നെ ശാശ്വതമായ ബ്രഹ്മലോകവും അവൻ പ്രാപിക്കുന്നതാണ്.

കാമവും ക്രോധവും ലോഭവും ജയിച്ച് തീർത്ഥത്തിൽ വാണാൽ അവൻ തീർത്ഥാഭിഗമനംമൂലം ഒന്നും നേടാതിരിക്കയില്ല.

പോകാൻവയ്യാത്ത തീർത്ഥങ്ങൾ ദുർഗ്ഗങ്ങളും വിഷമങ്ങളുമാണെങ്കിൽ, പോകാൻ കഴിയുകയില്ലെങ്കിൽ – അവ സർവ്വതീർത്ഥസമീക്ഷയുടെ ഹൃദയപ്രാഭവംകൊണ്ട്, മനസ്സുകൊണ്ടു ചെന്നെത്താവുന്നതാണ്. ഇത് ശുദ്ധമാണ്. ഇത് പുണ്യമാണ്. ഇത് ഗർഹ്യമാണ്. ഇത് ഉത്തമമാണ്. ഇത് രഹസ്യമാണ്. ദേവന്മാർക്കു സ്നാനംചെയ്യത്തക്കതാണ്. ഏറ്റവും പാവനമാണ്. ഇത് ബ്രാഹ്മണർക്കുപദേശിക്കണം. ആത്മഹിതനായവനും ഉപദേശിക്കണം. സുഹൃത്തിൻെറ ചെവിയിലും വിപ്രനായ ശിഷ്യൻെറ ചെവിയിലും ഇതു പകർന്നുകൊടുക്കണം. ഇത് തപോനിധിയായ അംഗിരസ്സ് ഗൗതമന്നുപദേശിച്ചു. ധീമാനായ കശ്യപൻ അത് അംഗിരസ്സിന്നുപദേശിച്ചു.

ഇത് മഹർഷികൾക്കു ജപ്യമാണ്. പാവനങ്ങളിൽ ഇതുത്തമമാണ്. നിത്യവും എഴുന്നേറ്റ് ഇതു ജപിച്ചാൽ അവൻ നിർമ്മലനായി വിണ്ണുപൂകുമെന്നാണ് അംഗിരസ്സിൻെറ അഭിപ്രായം. രഹസ്യമായി ഇതു കേൾക്കുന്നവൻ കഴിഞ്ഞ ജന്മത്തെ സ്മരണയോടെ മുഖ്യവംശത്തിൽ വന്നു പിറക്കുകയും ചെയ്യും.''

**26. ഗംഗാമാഹാത്മ്യം – ശിലോഞ്ഛവൃത്തിയുടെയും സിദ്ധൻെറയും കഥ** – വൈശമ്പായനൻ പറഞ്ഞു: ''ബുദ്ധിയിൽ ബൃഹസ്പതിക്കു തുല്യനും ക്ഷമയിൽ ബ്രഹ്മാവിന്നു തുല്യനും വിക്രമത്തിൽ ഇന്ദ്രന്നു തുല്യനും പ്രതാപത്തിൽ സൂര്യന്നു തുല്യനും അർജ്ജുനൻ പോരിൽ വീഴ്ത്തിയവനും തേജസ്വിയുമായ ഭീഷ്മനെ ചെന്നു കണ്ട് സഹോദരന്മാരോടും മറ്റു സുഹൃത്തുക്കളോടുംകൂടി ധർമ്മപുത്രൻ ധർമ്മസംശയങ്ങൾ ചോദിച്ചു. വീരശയ്യയിൽ വീണ് മൃത്യുകാലം കാത്തുകിടക്കുന്ന ഭാരതശ്രേഷ്ഠനെക്കാണുവാൻ മഹർഷികൾ ഒത്തുകൂടി. വസിഷ്ഠൻ, അത്രി, ഭൃഗു, പുലസ്ത്യൻ, പുലഹൻ, ക്രതു, അംഗിരസ്സ്, ഗൗതമൻ, അഗസ്ത്യൻ, സുയതാത്മാവായ സുമതി, വിശ്വാമിത്രൻ, സ്ഥൂലശിരസ്സ്, സംവർത്തൻ, പ്രമതി, ദമൻ, ഗുരു, ശുക്രൻ, വ്യാസൻ, ച്യവനൻ, കാശ്യപൻ, ധ്രുവൻ, മാർക്കണ്ഡേയൻ, ഗാലവൻ, ദുർവ്വാസാവ്, ജമദഗ്നി, ഭരദ്വാജൻ, രൈഭ്യൻ, യവക്രീതൻ, ത്രിതൻ, സ്ഥൂലാക്ഷൻ, ശബളാക്ഷൻ, കണ്വൻ, മേധാതിഥി, കൃശൻ, നാരദൻ, പർവ്വതൻ, സുധന്വാവ്, ഏകതൻ, ദ്വിതൻ, നിതംഭു, ഭൂവനൻ, ധൗമ്യൻ, ശതാനന്ദൻ, അകൃതവ്രണർ, ജമദഗ്നിസുതനായ രാമൻ, കചൻ മുതലായ മഹർഷിമാർ ഭീഷ്മനെ കാണുന്നതിന്നുവേണ്ടി ചെന്നുകൂടി. അവിടെ വന്നെത്തിയ മഹർഷിമാരെ യുധിഷ്ഠിരൻ ഭ്രാതാക്കളോടുകൂടി വേണ്ടവിധം യഥാക്രമം പൂജിച്ചു. പൂജയേറ്റ് സുഖമായി വാണ് മഹർഷികൾ ഭീഷ്മനെപ്പറ്റി സർവ്വേന്ദ്രിയമനോഹരവും മധുരവുമായ കഥ പറഞ്ഞു. ഭാവിതാത്മമഹർഷിമാർ പറയുന്ന പ്രസംഗങ്ങൾ കേട്ട് ഭീഷ്മനും താൻ വിണ്ണിലാണ് വാഴുന്നതെന്നു തോന്നിപ്പോയി. അത്രമാത്രം സന്തോഷിച്ചു. ആ മഹർഷിമാർ ഭീഷ്മപാണ്ഡവന്മാരോടു യാത്രപറഞ്ഞ് എല്ലാവരും കണ്ടുനില്ക്കെ മറഞ്ഞു. ആ മഹാഭാഗരായ മുനികൾ മറഞ്ഞുപോയെങ്കിലും പാണ്ഡവന്മാർ വീണ്ടും ഗാംഗേയനായ കുരുമുഖ്യനെ പ്രസന്നചിത്തരായി കൈകൂപ്പി പ്രശോഭിക്കുന്ന അർക്കനെ എന്നവിധം ഉപാസിച്ചു. ആ മഹർഷിയുടെ പ്രസാദത്താൽ ദിക്കൊക്കെയും പ്രകാശിക്കുന്നതായിക്കണ്ട് എല്ലാവരും അത്ഭുതപ്പെട്ടു. ആ മഹർഷിമാരുടെ മഹാഭാഗ്യത്തെ ചിന്തിച്ച് പാണ്ഡവന്മാർ ഭീഷ്മനുമായി അവരുടെ മഹത്ത്വത്തെപ്പറ്റി സംസാരിച്ചു. പ്രസംഗം കഴിഞ്ഞതിന്നുശേഷം ഭീഷ്മൻെറ പാദത്തിൽ കുമ്പിട്ട് ധർമ്മത്തിന്നു യോജിച്ച കാര്യങ്ങൾ ധർമ്മസുതനായ യുധിഷ്ഠിരൻ ചോദിച്ചു.

യുധിഷ്ഠിരൻ പറഞ്ഞു: 'ഏതെല്ലാം രാജ്യങ്ങളാണ്, ഏതെല്ലാം നാടുകളാണ്, ഏതേത് ആശ്രമങ്ങളാണ്, ഏതേതു പർവ്വതങ്ങളാണ്, ഏതേതു നദികളാണ് പുണ്യപ്രകൃഷ്ടങ്ങളായിട്ടുള്ളത്? പറഞ്ഞാലും!'

ഭീഷ്മൻ പറഞ്ഞു: 'ഇതിന്ന് ഉദാഹരണമായി ഒരു പഴ ങ്കഥ പറയാറുണ്ട്. അത് ശിലോഞ്ഛവൃത്തി* യായ ബ്രാഹ്മ ണനും സിദ്ധന്മാരും തമ്മിലുള്ള സംഭാഷണമാണ്.

കുന്നുകൾ നിറഞ്ഞ ഒരു ഭൂപ്രദേശത്ത് നരശ്രേഷ്ഠ നായ ഒരാൾ പലവട്ടം സഞ്ചരിച്ച് ഗൃഹസ്ഥപ്രവരനായ ശില വൃത്തിയുടെ ഗേഹത്തിൽചെന്നു. അവൻെറ പൂജയേറ്റ് ഒരു രാത്രി അവിടെ മുനി സുഖോചിതനായി അയാൾ സസുഖം പാർത്തു. ശിലവൃത്തി പ്രഭാതത്തിൽ ദിനകൃത്യങ്ങൾ കഴി ഞ്ഞ് ശുചിയായി കൃതാർത്ഥനും സിദ്ധനുമായ അതിഥിയെ ഉപാസിച്ചു. മഹാത്മാക്കളായ അവർ രണ്ടുപേരും ഒത്തു ചേർന്ന് വേദസംബന്ധമായി ചർച്ചനടത്തി. പിന്നെ വേദ ശേഷമായ ഉപനിഷത്തുക്കളെപ്പറ്റിയും ചർച്ചചെയ്തു. ശില വൃത്തിയായ ഗൃഹസ്ഥൻ കഥാവസാനം ശ്രദ്ധയോടെ സിദ്ധ നോട്, ഭവാൻ ചോദിച്ചതുപോലെയുള്ള ഈ ചോദ്യം ചോദിച്ചു.'

ശിലവൃത്തി പറഞ്ഞു: ''ഏറ്റവും പുണ്യമായ ദേശം ഏതാണ്? നാട് ഏതാണ്? ആശ്രമം ഏതാണ്? പർവ്വതമേ താണ്? പുഴയേതാണ്? ഭവാൻ പറയൂ, ഏറ്റവും പുണ്യമാ യത് ഏതെന്ന്?'

സിദ്ധൻ പറഞ്ഞു: ''ഏതു നാട്ടിലൂടെ, ഏതു ദേശത്തി ലൂടെ, ഏതു ശൈലത്തിലൂടെ, ഗംഗ സഞ്ചരിക്കുന്നുവോ, ആ പ്രദേശമാണ് ഏറ്റവും പുണ്യവും ശ്രേഷ്ഠവുമായത്. ഏതു സമുദ്രത്തിൽ ഗംഗ ചെന്നുചേരുന്നുവോ, ആ സമുദ്രമാണ് ഏറ്റവും ശ്രേഷ്ഠമായ സമുദ്രം. തപസ്സാലും ബ്രഹ്മചര്യ ത്താലും യജ്ഞങ്ങളാലും ദാനങ്ങളാലും ഒരു ജീവി ഗംഗാ സേവകൊണ്ടു കിട്ടുന്ന ഗതി നേടുകയില്ല. ഏതു ദേഹിക ളുടെ അസ്ഥി ഗംഗാനദീജലം ഏല്ക്കുമാറ് വെച്ചിരിക്കുന്നു വോ, ആ ദേഹികൾക്ക് പിന്നെ സ്വർഗ്ഗം വിട്ടുപോരേണ്ടതായ ഒരു വിധി വന്നുചേരുകയില്ല. ഏതു ദേഹിക്ക് ഗംഗാജലം കൊണ്ട് എല്ലാ കാര്യവും നിർവ്വഹിക്കപ്പെട്ടുവോ അവൻ ഭൂമി വിടുമ്പോൾ സ്വർഗ്ഗത്തിൽത്തന്നെ ചെന്നുചേരും. ചെറു പ്രായത്തിൽ പാപംചെയ്തവനും പിന്നീടു ഗംഗയെ സേവി ച്ചാൽ പാപമുക്തനാകും. പരിശുദ്ധാത്മാക്കളായി ശുദ്ധമായ ഗംഗാസ്നാനം ചെയ്യുന്നവർക്കു ലഭിക്കുന്ന പുണ്യം നൂറു യാഗംകൊണ്ടും ലഭിക്കുന്നതല്ല. ഒരു മനുഷ്യൻെറ അസ്ഥി എത്രകാലത്തോളം ഗംഗാനദിയിൽ കിടക്കുന്നുവോ അത്ര വർഷസഹസ്രങ്ങൾ അവൻ സ്വർഗ്ഗലോകത്തിൽ പൂജ്യനായി ഭവിക്കും. കൂരിരുട്ടെല്ലാം നീങ്ങി സൂര്യൻ വന്നുയരുന്നമാതിരി പാപങ്ങളെല്ലാം നീക്കി ഗംഗാംബുവിൻെറ സ്പർശനമേറ്റവൻ തെളിയും. ചന്ദ്രൻ ശോഭിക്കാത്ത രാത്രിപോലെയാണ്, പൂക്കാത്ത വൃക്ഷംപോലെയാണ്, ശുദ്ധമായ ഗംഗാംബുവി ല്ലാത്ത ദിക്കുകൾ. ധർമ്മജ്ഞാനം വിട്ട വർണ്ണാശ്രമങ്ങളുടെ മാതിരിയിലും, സോമം ഇല്ലാത്ത യജ്ഞംപോലെയുമാണ് ഗംഗയില്ലാത്ത ജഗത്ത്. അർക്കനില്ലാത്ത ആകാശം, മലയി ല്ലാത്ത ഭൂമി, വായുവില്ലാത്ത ആകാശം ഇവയ്ക്കു തുല്യ മാണ് ഗംഗയില്ലാത്ത പ്രദേശം. അതിൽ യാതൊരു സംശയ വുമില്ല. മൂന്നു ലോകത്തിലും ഇപ്പോൾ ഉള്ള സകലപ്രാണി കളും ശുഭമായ ഗംഗാജലംകൊണ്ടു തർപ്പിച്ചാൽ തൃപ്തി നേടു ന്നതാണ്.

സൂര്യസന്തപ്തമായ ഗംഗാജലം കുടിക്കുകയാണെങ്കിൽ അത് പശുവിൻചാണകത്തിൽനിന്നു പെറുക്കിയെടുത്ത യവം പോലെയോ, അതിൽ കൂടുതലോ, മെച്ചപ്പെട്ട ശുദ്ധനിലയി ലെത്തിക്കും. ആയിരം ചാന്ദ്രായനം അനുഷ്ഠിച്ചവനെക്കാൾ ദേഹശോധനമാണ് ഗംഗാംബുപാനം. ആയിരം യുഗം ഒറ്റക്കാ ലിൽനിന്നു തപസ്സുചെയ്യുന്നവനേക്കാൾ മെച്ചമായ പുണ്യം ഒരു മാസം ഗംഗാജലത്തിൽനിന്നു തപസ്സുചെയ്യുന്ന യോഗി നേടും. ആയിരം യുഗം തല കീഴ്പ്പോട്ടായി നിന്ന് തപംചെയ്യു ന്നവനും, ഇഷ്ടംപോലെ ഗംഗയിൽ ആണ്ടവനും തമ്മിൽ താരതമ്യപ്പെടുത്തുമ്പോൾ ഗംഗാസ്നാനംചെയ്തവൻ മെച്ച മായ നില നേടിയതായിക്കാണാം.

അഗ്നിയിലിട്ട പഞ്ഞി കത്തിപ്പോകുന്നപോലെ, ഗംഗാ ജലത്തിൽ കുളിച്ചവൻെറ പാപം ക്ഷണത്തിൽ നശിച്ചുപോകും. ദുഃഖംകൊണ്ട് ഉള്ളുകെട്ട ജീവജാലങ്ങൾക്കെല്ലാം എന്താണ് ഗതിയെന്നു ചിന്തിക്കുമ്പോൾ ഗംഗാസ്നാനംതന്നെ ഉത്തമ മായ ഗതിയെന്ന് അറിയാൻ കഴിയും. ഗരുഡനെ കാണു മ്പോൾ സർപ്പങ്ങളുടെ വിഷം എങ്ങനെ പോകുന്നുവോ, അപ്ര കാരം ഗംഗ കണ്ടാൽ ഉടനെ കണ്ടവരുടെ പാപമെല്ലാം ഒഴിഞ്ഞുപോകും. നിലകിട്ടാത്തവർക്കും അപ്രകാരം അധർമ്മ ത്തെ ശരണം പ്രാപിച്ചവർക്കും നിലയാകാത്തത് ഈ ഗംഗ യാകുന്നു. ശർമ്മവും വർമ്മവും* (ചട്ട) ഈ ഗംഗതന്നെ യാണ്.

വലിയ പാപം പലതും സമ്പാദിച്ച അധമന്മാരായ മർ ത്ത്യരെ, ചത്താൽ നരകത്തിലെത്തുന്നവരെ, ഗംഗ കയറ്റി വിടും. ഗംഗയിൽ സ്നാനംചെയ്യുന്നവർക്ക് മുനിമാരും ഇന്ദ്രാദി ദേവന്മാരും അവർക്കുള്ള പുണ്യഫലത്തിൽ ഒരുഭാഗം പങ്കു വെച്ചു കൊടുക്കുന്നു മതിമത്തമാ! ഗംഗയെ ആശ്രയിച്ചു നില്ക്കുന്നവരും ഭാഗ്യവാന്മാരാണ്. സുരന്മാർക്ക് അമൃതു പോലെയും പിതൃക്കൾക്ക് സ്വധപോലെയും നാഗങ്ങൾക്ക് സുധപോലെയുമാണ് നരന്മാർക്ക് ഗംഗാജലം. വിശപ്പുമൂത്ത പൈതൽ അമ്മയെ ഉപാസിക്കുന്നതുപോലെ ശ്രേയസ്സിനെ അർത്ഥിക്കുന്ന ദേഹികൾ ഗംഗയെ ഉപാസിക്കുന്നു. എല്ലാ വർക്കും ശ്രേഷ്ഠമായി ബ്രഹ്മസ്ഥാനം എങ്ങനെ അറിയ പ്പെടുന്നുവോ അപ്രകാരം കുളിക്കുന്നവർക്ക് പുഴകളിൽ ശ്രേഷ്ഠയായത് ഗംഗയാണെന്നു പറയുന്നു. ഉപജീവിക്കുന്ന വർക്ക് ധേനു എപ്രകാരമോ, ദേവാദികൾക്ക് ഊഴി എപ്രകാ രമോ, അപ്രകാരമാണ് ഉപജീവിക്കുന്ന എല്ലാവർക്കും ഗംഗ. എല്ലാജീവികളും ഗംഗയിൽ ഉപജീവിക്കുന്നു. ദേവന്മാർ സത്രാ ദികളായ മഖങ്ങളിൽ സോമാർക്കസംസ്ഥമായ അമൃതിനെ എപ്രകാരം പാനം ചെയ്യുന്നുവോ അപ്രകാരം ഗംഗാജലം കൊണ്ട് നരന്മാർ ഉപജീവിക്കുന്നു. ഗംഗയുടെ മണൽപ്പുറ ത്തു ചെന്ന് സസുഖം വാഴുന്ന ജനങ്ങൾ സ്വർഗ്ഗത്തിൽ വസിച്ചു വിളങ്ങുന്നതുപോലെ കരുതുന്നു. ഗംഗാതീരത്തുള്ള മണൽ പ്പൊടി ശിരസ്സിൽ വഹിക്കുന്നവർ തമോനാശത്തിൽ അർക്ക നെപ്പോലെ നിർമ്മലമായ രൂപത്തെ കൈക്കൊള്ളും. ഗംഗ യുടെ തിരയടിച്ചെത്തുന്ന കാറ്റ് എപ്പോൾ മർത്ത്യൻെറ ദേഹ ത്തിൽ തട്ടുന്നുവോ അപ്പോൾ മർത്ത്യൻെറ സകലപാപവും നീങ്ങുന്നു. വ്യസനാക്രാന്തനായി നാശത്തിലെത്തുന്ന നരന്ന് ഗംഗാജലം കണ്ടാൽ ആ രസം സകലവ്യസനത്തെയും അക റ്റുന്നതാണ്. ഹംസങ്ങളുടെയും കോകങ്ങളുടേയും ആരാ വം, മറ്റു പക്ഷികളുടെ സ്വനം ഇവകൊണ്ട് പുളിനങ്ങളാ കുന്ന മലകൾകൊണ്ട് ഗന്ധർവ്വരുമായി നേരിടുന്നു. അര യന്നം മുതലായ അനവധി പക്ഷികളാൽ ആവൃതമായ ഗംഗ യെക്കണ്ടാൽ, ഗോകുലം തിങ്ങിയ ഗംഗയെക്കണ്ടാൽ, സ്വർ ഗ്ഗത്തെപ്പോലും നരൻ വിസ്മരിച്ചുപോകും. ഗംഗാനദിയുടെ മണൽത്തട്ടിൽ ഇരിക്കുമ്പോഴുള്ള സുഖം ദേവലോകത്ത് സ്വർഗ്ഗത്തിൽ ചെന്നാലും കിട്ടുകയില്ല. മനസ്സുകൊണ്ടും വാക്കു കൊണ്ടും കർമ്മംകൊണ്ടുമുള്ള പാപങ്ങൾപെട്ടവൻപോലും ഗംഗ കണ്ടാൽ ശുദ്ധനാകും. അതിൽ യാതൊരു സംശയവു

* ശിലോഞ്ഛവൃത്തി = വയലിലും വരമ്പത്തുമുള്ള നെന്മ ത്തി പെറുക്കിയെടുത്ത് കഴിയുന്നവൻ.

* ശർമ്മം = സുഖം. വർമ്മം = ചട്ട (പാപത്തിൽനിന്ന് രക്ഷിക്കുന്ന ചട്ട)

മില്ല. കീഴെ ഏഴും മേലെ ഏഴും വേറെയും പിതൃക്കളെ ഗംഗയെക്കണ്ട്, തൊട്ട്, മുങ്ങിക്കുളിച്ചവൻ കയറ്റിവിടുന്നതാണ്. ഗംഗയെപ്പറ്റി കേട്ടാലും, കണ്ടാലും, ചിന്തിച്ചാലും, തൊട്ടാലും, ഗംഗാജലം പാനംചെയ്താലും, അതിലിറങ്ങിയാലും, ഗംഗ നരന്മാരുടെ രണ്ടുവംശത്തേയും കയറ്റിവിടും. കണ്ടാലും തൊട്ടാലും കുടിച്ചാലും ഗംഗയെന്നു പറഞ്ഞാലും ഗംഗ പാപികളെ പരിശുദ്ധരാക്കും. നൂറും ആയിരവുംപേരെ ഒപ്പം പരിശുദ്ധരാക്കും. ജന്മം സഫലമാകണമെന്ന് ഇച്ഛിക്കുന്നവൻ ജീവിതം, പഠനം ഇവയൊക്കെ ഗംഗയിൽ ചെന്നു ചെയ്യണം. പിതൃദൈവതതർപ്പണവും ഗംഗയിൽച്ചെന്നു ചെയ്യണം. മക്കളാലും ധനത്താലും കർമ്മത്താലും മർത്ത്യൻ നേടുന്ന പുണ്യഫലം ഗംഗയിൽച്ചെന്നാൽ ഏല്ക്കുന്ന ഫലത്തോടൊക്കുകയില്ല.

ഗംഗാനദിയുടെ അടുത്തേക്കു ചെന്നിട്ട് ഗംഗയെക്കാണാതെ മടങ്ങുന്ന പുരുഷൻ ജാത്യാ അന്ധരായവർക്കു തുല്യനാണ്. മൃതന്മാർക്കു തുല്യനാണ്. അഥവാ മുടന്തർക്കു തുല്യനാണ്. ഭൂതഭവ്യഭവിഷ്യജ്ഞരും, ഋഷീന്ദ്രാദികളായ വിണ്ണവരും സേവിക്കുന്ന ഗംഗയെ ഏത് മാനവരാണ് സ്നേഹിക്കാതിരിക്കുക? വാനപ്രസ്ഥരും, ഗൃഹസ്ഥന്മാരും, യതിമാരും, ബ്രഹ്മചാരികളും, വിദ്യാവാന്മാരും ആശ്രയിക്കുന്ന ഗംഗയെ ആരാണ് ആശ്രയിക്കാതിരിക്കുക? പ്രാണൻ പോകുന്ന സമയത്ത് ശുദ്ധനും, ശിഷ്ടന്മാർ ഇഷ്ടപ്പെടുന്നവനും, ജനസമ്മതനുമായവൻ മനസ്സുകൊണ്ട് ഗംഗയെ ചിന്തിച്ചാൽ അവൻ സൽഗതി പ്രാപിക്കുന്നതാണ്.

ഭയങ്ങളിൽവെച്ചു വലിയ ഭയം പാപഭയമാണ്. പിന്നെ രാജാവിൽനിന്നുള്ള ഭയമാണ്. ഇവയൊന്നും മരിക്കുന്നതിനുമുമ്പ് ഏല്ക്കുന്നതല്ല. ഗംഗയെ സേവിക്കുന്നവൻ ആകാശത്തുനിന്നു പതിക്കുമ്പോൾ ആ മഹാപുണ്യയായ ഗംഗയെ ശിരസ്സുകൊണ്ട് മഹേശ്വരൻ താങ്ങി. അങ്ങനെ അവൾ വാനിൽ സേവ്യയായി. മൂന്നുലോകവും മൂന്നു ശുദ്ധമായ മാർഗ്ഗത്താൽ അലങ്കരിക്കുന്നു. ആ ഗംഗാംബുവെ സേവിച്ചാൽ പുരുഷൻ കൃതകൃത്യനാകും. ദ്യോവിൽ ജ്യോതിസ്സുകൾക്ക് അർക്കനെപ്പോലെയും, പിതൃക്കൾക്ക് ചന്ദ്രനെപ്പോലെയും, ചക്രവർത്തി മാനുഷർക്കെന്നപോലെയുമാകുന്നു സരിത്തുകൾക്ക് പ്രവരയായ ഗംഗ.

അച്ഛനും, അമ്മയും, ഭാര്യയും, മക്കളും, സ്വത്തുക്കളും നഷ്ടപ്പെട്ടവൻെറ ദുഃഖത്തെക്കാൾ വലുതാണ് ഗംഗ വേർപെട്ടവൻെറ ദുഃഖം. ആരണ്യം (ബ്രഹ്മലോകപ്രാപ്തിക്കുള്ള മാർഗ്ഗങ്ങളെ പ്രതിപാദിക്കുന്ന അനുഷ്ഠാനരീതികൾ), ഇഷ്ടവിഷയം, മക്കൾ, വിത്തം, ഇവയെല്ലാം ഉണ്ടായാലും അവയൊന്നും ഗംഗ കണ്ടാൽ അവന്നുള്ള സുഖത്തിന്നും പ്രസാദത്തിന്നും തുല്യമാവുകയില്ല.

മർത്ത്യർക്കു പൂർണ്ണചന്ദ്രനെക്കണ്ടാൽ കണ്ണു തെളിയുന്നമാതിരി നരന്മാർക്ക് ഭാഗീരഥിയെക്കണ്ടാൽ കണ്ണു തെളിയുന്നതാണ്. ഭാവനയോടെ, മനോവൃത്തിയോടെ, ഇഷ്ടത്തോടെ, തൽപ്പരായണനായി ഭക്തിയോടെ ഗംഗയിൽച്ചെന്നാൽ അവൻ ഗംഗയ്ക്ക് ഏറ്റവും ഇഷ്ടപ്പെട്ടവനാകും. മന്നിലും, വിണ്ണിലും, ദ്യോവിലുമുള്ള ഭൂതങ്ങൾ പല മട്ടിലുള്ളവരാണ്. എന്നും ഗംഗയിൽ മുങ്ങിക്കുളിക്കുക. ഇത് സത്തുക്കൾ ചെയ്യേണ്ടതാണ്. ഗംഗയ്ക്ക് ലോകത്തിൽ, വിശ്വം മുഴുവൻ, കീർത്തി വർദ്ധിച്ചു. കത്തിദ്ദഹിച്ചു ചാമ്പലായ സഗരൻെറ പുത്രന്മാരെ ഗംഗ വിണ്ണിൽ ഏറ്റിയല്ലോ! (ഭഗീരഥൻെറ കഥ ഇവിടെ സൂചിപ്പിക്കുന്നു.)

കാറ്റേററ് ഉലച്ച് അഴകോടെ അലഞ്ഞുപൊങ്ങുന്ന ഗംഗാനദിയിലെ ഓളത്തിൽ കുളിച്ചവൻ പ്രകാശവാനായി പ്രദീപ്തനായി, സഹസ്രരശ്മിയായ സൂര്യനെപ്പോലെ തേജസ്വിയായി വിളങ്ങും.

ശാന്താത്മാക്കളായ മർത്ത്യർ ഗംഗാനദിയിലിറങ്ങി ശരീരം വെടിഞ്ഞാൽ അവരുടെ പരിശുദ്ധി യാഗാഗ്നിയിൽ ഹോമിക്കപ്പെടുന്ന പയസ്സിനോടും ഘൃതത്തിനോടും തുല്യമായിരിക്കും. അവർ ദേവതുല്യരായി ദേവലോകത്തു വിളങ്ങും.

ജളന്മാർക്കും, അന്ധർക്കും, ദരിദ്രർക്കും സുപ്രസിദ്ധയും, ബൃഹത്സ്വരൂപയും, വിശ്വരൂപയും, ദേവേന്ദ്രദേവർഷിമനുഷ്യസേവ്യയുമായ ഗംഗ സകലകാമങ്ങളേയും നല്കി അനുഗ്രഹിക്കും.

ഊർജ്ജാഢ്യയായി പുണ്യരൂപത്തോടെ മധുവേന്തിയ ത്രിമാർഗ്ഗയായ ഗംഗയെ, മൂന്നു ലോകത്തെയും സംരക്ഷിക്കുന്ന ഗംഗയെ, ചെന്ന് ആശ്രയിക്കുന്നവർ സ്വർഗ്ഗം നേടുന്നതാണ്. ഗംഗയുടെ സന്നിധിയിൽ പാർക്കുന്നവനും, എപ്പോഴും ഗംഗയെ കാണുന്നവനുമായ മർത്ത്യൻ ആരോ, അവന്ന് ദേവന്മാർ സുഖങ്ങളെ ദാനംചെയ്യും. തൽഭാവരായി സ്പർശനദർശനങ്ങൾകൊണ്ടു പുണ്യവാന്മാരായവർക്ക് ദേവന്മാർ ഇഷ്ടയായ ഗതിയെ നല്കുന്നതുമാണ്. ദക്ഷാ, പൃശ്നി, ബൃഹതീ, വിപ്രകൃഷ്ടാ, ശിവാ, സമൃദ്ധാ, ഭാഗിനീ, സുപ്രസന്നാ, വിഭാവരീ, സർവ്വഭൂതപ്രതിഷ്ഠാ ഈ നിലയിൽ പ്രസിദ്ധയായ ഗംഗയെ പൂകുന്നവൻ ആരോ, അവൻ സ്വർഗ്ഗത്തിൽ ചെന്നെത്തുന്നതാണ്.

ആ ഗംഗയുടെ ദിവ്യമായ നാമം ആകാശവും, ഭൂമിയും, ദിക്കും, വിദിക്കും നിത്യവും മുട്ടിനില്ക്കുന്നു. അങ്ങനെ ശ്രേഷ്ഠയായിരിക്കുന്ന ആ പുഴയുടെ നീർ കുടിച്ചാൽ സകലമർത്ത്യരും കൃതാർത്ഥരായി ഭവിക്കുന്നതാണ്. ഈ ഗംഗ നിയതയായ പ്രതിഷ്ഠയാണ്. ഗുഹനേയും സ്വർണ്ണത്തേയും ഗർഭത്തിൽ ധരിച്ചവളാണ്. ദിവസംതോറും പ്രഭാതത്തിൽ ഗംഗയിൽവന്നു സ്നാനംചെയ്താൽ അവൻ ധർമ്മാർത്ഥകാമങ്ങൾ നേടും. ഗംഗാജലം, ഹോമിക്കപ്പെടുന്ന ഹവ്യമായ ഘൃതത്തിന്നുതുല്യം പാവനമാണ്. സ്വർഗ്ഗത്തിൽനിന്നു ഭൂമിയിലേക്കു വീണവളായ ഗംഗ വിശ്വത്തിൽ ഏറ്റവും ശ്രേഷ്ഠയാണ്.

ഗംഗ ഹിമവാൻെറ പുത്രിയാണ്, ഹരൻെറ ഭാര്യയാണ്, ഭൂമിക്കും സ്വർഗ്ഗത്തിനും ഒരു ഭൂഷയാണ് (ആഭരണം), അലങ്കാരമാണ്. ഭൂമിയിൽ അവൾ ഭവ്യയാണ്. മൂന്നു ലോകത്തിന്നും പുണ്യംകൊടുക്കുന്ന ഗംഗ ഭവ്യയും, ഭൂവിൽ ഭാഗിനിയും, ഭൂമിനാഥയുമാണ്. മൂന്നുലോകത്തിന്നും അവൾ പുണ്യം നല്കുന്നു. മധുസ്രവാ, ഘൃതധാരാ, ഘൃതാർച്ചി, മഹോർമ്മിയാൽ മിന്നുന്നവൾ, ഇങ്ങനെ ഗംഗ പ്രശോഭിക്കുന്നു. ഗംഗയിൽ എപ്പോഴും വിപ്രന്മാർ ഭജിക്കുന്നതു കാണാം. ദേവലോകത്തുനിന്ന് ഊർന്നുവീണ ഗംഗയെ ശിവൻ ശിരസ്സിൽ വഹിച്ചു. ശൈലത്തിൽനിന്നു പുറപ്പെട്ട ഗംഗ വിണ്ണിന്നും മാതാവാകുന്നു. ഗംഗ വരിഷ്ഠയോനിയാണ്, വിരജയാണ്, വിതന്വിയാണ്. ഗംഗ ജീവികൾക്കു മരണശയ്യയാണ്, ചിറയാണ്, വാരിവാഹയാണ്, യശസ്സിനെ നല്കുന്നവളാണ്. വിശ്വം കാക്കുന്നവളാണ്, ഇഷ്ടങ്ങളെ സാധിപ്പിക്കുന്നവളാണ്. ഗംഗയിൽ കുളിക്കുന്നവർക്ക് അവൾ സ്വർഗ്ഗത്തിലേക്കുള്ള പാതയായി ഭവിക്കുന്നു. ഗുപ്തിക്കും, ക്ഷമയ്ക്കും, ധൃതിക്കും ഊഴിയെപ്പോലെയാണ് ഗംഗ. ഭൂമിപോലെ ക്ഷമിക്കുകയും, സംരക്ഷിക്കുകയും, വളർത്തുകയും ചെയ്യുന്നു. ദീപ്തികൊണ്ട് അഗ്നിക്കും അർക്കന്നും തുല്യയാണ്. ബ്രഹ്മണ്യംകൊണ്ട് ഗുഹന്നു തുല്യയാണ് ഗംഗ എന്നു ബ്രാഹ്മണർക്കു ബോദ്ധ്യംവന്നിട്ടുണ്ട്. ഋഷിസ്തുതയും, വിഷ്ണുപദിയും, പുരാണയും, പുണ്യാംഭസ്സുമായ ഗംഗയെ പാരിൽ ആര് മനസ്സാലും മറ്റുവിധത്താലും ആശ്രയിക്കുന്നുവോ, അവർ തീർച്ചയായും ബ്രഹ്മലോകത്ത് എത്തുന്നതാണ്. എല്ലാ ഗുണങ്ങളുംചേർന്ന അമ്മ തൻെറ പൈതങ്ങളെ എന്നപോലെ ലോകത്തിലുള്ള സകലഭൂത

ങ്ങളെയും ഗംഗ കാണുന്നു. ആ ഗംഗയെ ബ്രഹ്മസ്ഥാനം ഇച്ഛിക്കുന്നവരായ വശ്യാത്മാക്കൾ സേവിക്കേണ്ടതാണ്. ഉസ്രാ, പുഷ്ടാ, കാണപ്പെടുന്നവൾ, വിശ്വഭോജാ, ഇരാവതീ കുന്നുകൾക്കു താങ്ങൽ, ശിഷ്ടാശ്രയാമിതയായ ബ്രഹ്മ കാന്താ, ഇങ്ങനെ നാനാവിധത്തിൽ വിളങ്ങുന്ന ഗംഗയെ സിദ്ധി കാമിക്കുന്നവൻ ആശ്രയിക്കുന്നു. തപസ്സുകൊണ്ട് സർവ്വദേവന്മാരെയും വിഷ്ണുവിനോടുകൂടി പ്രസാദിപ്പിച്ച് ഭഗീരഥൻ ഗംഗയെ ഭൂമിയിൽ കൊണ്ടുവന്നു. ആ ഗംഗയെ പ്രാപിച്ചാൽ പിന്നെ മർത്ത്യർക്ക് ഇഹത്തിലും പരത്തിലും യാതൊരു ഭയവും സംഭവിക്കുന്നതല്ല.

അവളുടെ ഗുണങ്ങൾ അല്പംമാത്രം ഞാൻ പറഞ്ഞു. മറ്റുള്ളത് നീ ബുദ്ധിയാൽ അറിയുക. ഗംഗയുടെ മഹത്ത്വത്തെ അല്പമാത്രം കാണിക്കാനേ എനിക്കു കഴിഞ്ഞുള്ളൂ. എൻെറ കഴിവ് വളരെ കുറച്ചേയുള്ളൂ. ഗംഗയുടെ മഹത്ത്വമാണെങ്കിൽ, അവളുടെ ഗുണങ്ങളാണെങ്കിൽ, എൻെറ ചിന്തയിൽ ഒതുങ്ങാത്തത്ര മേന്മയേറിയതാണ്. മേരുപർവ്വതത്തിൽ എത്ര കല്ലിൻകഷണമുണ്ടെന്നെണ്ണാം. സമുദ്രത്തിലെ വെള്ളത്തുള്ളിയെയും എണ്ണാം. എന്നാൽ ഗംഗാജലത്തിൻെറ ഗുണത്തെപ്പറ്റിയെല്ലാം പറഞ്ഞൊപ്പിക്കുവാനോ, എണ്ണിക്കണക്കാക്കുവാനോ സാദ്ധ്യമല്ല. അതുകൊണ്ട് ഈ ശ്രദ്ധയാൽ പറഞ്ഞുവെച്ചഗുണം, ഗംഗയ്ക്കുള്ള എല്ലാ ഗുണവും, എന്നും സാശ്രദ്ധനായി ഭക്തിയോടെ മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും ചിന്തിക്കുക! ഈ മൂന്നു ലോകത്തിലും കീർത്തി പരത്തി, ദുരാപയായി, വലിയ സിദ്ധി സമ്പാദിച്ച് ഗംഗാകൃതമായ അനുഗ്രഹംമൂലം നീ ക്ഷണത്തിൽ ഇഷ്ടംപോലെ എല്ലാ പുണ്യലോകത്തിലുമെത്തി വിഹരിക്കുന്നതാണ്. എനിക്കും നിനക്കും ഗംഗ, ഗുണം നല്കുന്നവളായ ഗംഗ, സ്വന്തം ധർമ്മയോഗത്താൽ ഗുണം ചെയ്യുമാറാകട്ടെ! അഭിമതജനനന്ദിയുള്ള ഗംഗ തൻെറ ഭക്തന്നു സൗഖ്യം നല്കുന്നതാണ്.''

ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം മഹാമതിമാൻ ധാന്യം പെറുക്കിയെടുത്തു ജീവിക്കുന്ന ഉഞ്ഛവൃത്തിയായവന്ന് ഗംഗയെ സംബന്ധിച്ച മാഹാത്മ്യങ്ങൾ, യഥാർത്ഥമായ കാര്യങ്ങൾ, പലവിധത്തിലും പറഞ്ഞുകൊടുത്തു. അങ്ങനെ പ്രകാശിക്കുന്ന ആ പണ്ഡിതൻ സ്വർഗ്ഗത്തെ പ്രാപിച്ചു. ആ ശിലവൃത്തിയായവനും ആ സിദ്ധൻെറ വാക്കു ശ്രദ്ധാപൂർവ്വം കേട്ടു ബോധവാനായി. വിധിപോലെ ഗംഗയെ സേവിച്ച് അവനും ദുർല്ലഭമായ സിദ്ധിയെ പ്രാപിച്ചു. അപ്രകാരം നീയും ഹേ കൗന്തേയാ! പരമമായ ഭക്തിയോടെ ഗംഗയിൽ എപ്പോഴും ചെല്ലുക! അതുകൊണ്ട് നിനക്കു മുഖ്യമായ സിദ്ധി ലഭിക്കും.''

വൈശമ്പായനൻ പറഞ്ഞു: ''ഗംഗാസ്തവംചേർന്ന കഥ ഭീഷ്മൻ പറഞ്ഞതുകേട്ടപ്പോൾ യുധിഷ്ഠിരൻ സഹോദരന്മാരോടുകൂടി വളരെ പ്രീതനായി ഭവിച്ചു. ഈ ഗണ്യമായ ഇതിഹാസം കേൾക്കുന്നവനും പറയുന്നവനും ഗംഗാസ്തവം മൂലം സകലപാപവും നീങ്ങി സ്വർഗ്ഗം പ്രാപിക്കും.''

**27. ഇന്ദ്രമതംഗസംവാദം - ബ്രാഹ്മണത്വം നേടാൻ തപസ്സുചെയ്ത മതംഗൻെറ കഥ -** യുധിഷ്ഠിരൻ പറഞ്ഞു: ''ബുദ്ധിയും പഠിപ്പും വൃത്തശീലങ്ങളുമുള്ളവനാണ് ഭവാൻ. പല ഗുണങ്ങളും അങ്ങയ്ക്കുണ്ട്. പ്രായവും വളരെ ച്ചെന്നവനാണ്. ഭവാൻ ബുദ്ധി, പ്രജ്ഞ, തപസ്സ് എന്നിവയാലെല്ലാം വിശിഷ്ടനാണ്. അതുകൊണ്ടാണ് ഞാൻ അല്ലയോ ധർമ്മിഷ്ഠസത്തമാ, ധർമ്മത്തെപ്പറ്റി ചോദിക്കുന്നത്. ലോകത്തിൽ ഭവാനല്ലാതെ ചോദിക്കേണ്ടവനായി ആരെയും ഞാൻ കാണുന്നില്ല. ക്ഷത്രിയനോ, വൈശ്യനോ, ശൂദ്രനോ ബ്രാഹ്മണ്യം വേണമെന്നുവെച്ചാൽ അതെങ്ങനെയാണ് നേടുക! അത് എന്നോടു പറഞ്ഞുതരണേ! തപസ്സുകൊണ്ടും വലിയ കർമ്മംകൊണ്ടും ശ്രുതത്താലും അതു സിദ്ധിക്കയില്ലേ? ബ്രാഹ്മണ്യം ഇച്ഛിക്കുമെങ്കിൽ അത് അല്ലയോ പിതാമഹാ! പറയണേ!''

ഭീഷ്മൻ പറഞ്ഞു: ''ക്ഷത്രിയൻ മുതലായ മൂന്നു ജാതിക്കും അല്ലയോ താതാ, ബ്രാഹ്മണ്യം ലഭിക്കുകയില്ല! ബ്രാഹ്മണ്യമെന്നത് സർവ്വഭൂതങ്ങളിലുംവെച്ചു മുഖ്യമായ സ്ഥാനമാണ് യുധിഷ്ഠിരാ! ഒരുത്തൻ വീണ്ടും സംസാരചക്രത്തിൽ തിരിഞ്ഞ്, ഒരിക്കൽ ഒരു ജന്മത്തിൽ ഉണ്ണീ, വിപ്രനായി പിറന്നേക്കാം. അതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് മതംഗനും ഗർദ്ദഭിയും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്.

ഉണ്ണീ കേൾക്കൂ! പണ്ട് ഒരു ദ്വിജന്ന് തൻേറതായി ഒരു പുത്രനുണ്ടായി. അവൻ സ്വന്തം ജാതിയിൽപ്പെട്ട ഒരു ബ്രാഹ്മണി പെറ്റ പുത്രനായിരുന്നു (തുല്യവർണ്ണനായ). ആ പുത്രൻ മതംഗൻ എന്ന പേരിൽ കീർത്തിമാനായി. എല്ലാ ഗുണങ്ങളും തികഞ്ഞവനായി. അച്ഛൻ പറഞ്ഞുവിട്ട അവൻ അല്ലയോ പാർത്ഥാ, യജ്ഞകാരനായി കഴുതയെ പൂട്ടിയ രഥത്തിൽക്കയറി പോയി. അവൻെറ തേരു വഹിച്ചിരുന്നത് കുട്ടിയായ ഒരു കഴുതയായിരുന്നു. അവൻ ആ കഴുതക്കുട്ടിയുടെ അമ്മയുടെ അരികത്തുവെച്ച് അതിനെ ചമ്മട്ടികൊണ്ടു മൂക്കിന്മേൽ പലപ്രാവശ്യം ഇടിച്ചു. കുട്ടിയുടെ മൂക്കു വ്രണപ്പെട്ടു രക്തംചാടുന്നതു കണ്ട് അമ്മയായ ഗർദ്ദഭി തൻെറ കുട്ടിയോട് ഇപ്രകാരം പറഞ്ഞു: 'ഉണ്ണീ, നീ ദുഃഖിക്കരുത്. നിൻെറ യജമാനൻ ഒരു ചണ്ഡാലനാണ്. ബ്രാഹ്മണൻ ക്രൂദ്ധത കാണിക്കുകയില്ല. ബ്രാഹ്മണനിൽ എപ്പോഴും മിത്രഭാവമേ കാണൂ! ഭൂതങ്ങൾക്കൊക്കെ ആചാര്യനായ അവൻ ശാസിക്കുന്നവനായി പ്രഹരിക്കുകയില്ല. ഇവൻ പാപിയാണ്. പാപപ്രകൃതിയായ ഇവൻ ബാലനായ നിന്നിൽ കനിയുന്നില്ല. അവൻ അവൻെറ ജന്മസ്വഭാവം കാണിക്കുകയാണ്. പിതാവിൻെറ ഭാവമല്ലേ പുത്രൻ കാണിക്കുക?'

ഇപ്രകാരം ആ കഴുതപ്പെണ്ണിൻെറ ക്രൂരമായ വാക്ക് മതംഗൻ കേട്ടു. ഉടനെ തേരിൽനിന്നിറങ്ങി അവളുടെ അടുത്തുചെന്ന് മതംഗൻ പറഞ്ഞു:

'എടോ കഴുതപ്പെണ്ണേ! ഗർദ്ദഭീ, കല്യാണീ, ഞാൻ ഒന്നു ചോദിക്കട്ടെ! എൻെറ അമ്മയെ ദുഷിപ്പിച്ച അവൻ ആരാണെന്നു പറയാമോ? ഞാൻ ചണ്ഡാലനാണെന്ന് നീ എങ്ങനെ അറിഞ്ഞു രാസഭീ? ബ്രാഹ്മണൻെറ പുത്രനായ എന്നെ നീ ചണ്ഡാലനാണെന്നല്ലേ പറഞ്ഞത്? ഇതിൻെറ രഹസ്യം തത്ത്വമായി നീ എന്നെ കേൾപ്പിക്കണം. മഹാപ്രാജ്ഞയായ കഴുതപ്പെണ്ണേ! എല്ലാം പറയണം; മടിക്കരുത്!'

ഗർദ്ദഭി പറഞ്ഞു: 'മദോന്മത്തയായ ബ്രാഹ്മണിയിൽ ക്ഷൗരക്കാരനായ വൃഷലനാൽ ജനിപ്പിക്കപ്പെട്ടവനാണ് നീ. അതുകൊണ്ട് നിൻെറ ബ്രാഹ്മണ്യം കെട്ടുപോയി.' ഇതു കേട്ടതോടെ മതംഗൻ തളർന്നു. അവൻ വീട്ടിലേക്കു തിരിച്ചു. യജ്ഞത്തിന്നുപോയ മകൻ തിരിച്ചുവന്നതു കണ്ട് അച്ഛൻ ചോദിച്ചു: 'ഞാൻ യജ്ഞസിദ്ധിക്കുവേണ്ടി അയച്ച നീ എന്തേ പോന്നത്? നിനക്കു വല്ല വിഷമവും പറ്റിയോ? സുഖമില്ലേ?'

മതംഗൻ പറഞ്ഞു: 'അന്ത്യയോനിക്കും അയോനിക്കും കുശലിത്വമുണ്ടോ? താഴ്ന്ന ജാതിക്കാരനും ജാതി തെറ്റിയവനും കുശലിയാണോ? ഞാൻ ഒരു വൃഷലനിൽനിന്ന് ബ്രാഹ്മണ്യസ്ത്രീക്കു പിറന്നവനാണെന്ന് അമാനുഷിയായ ഒരു കഴുതപ്പെണ്ണു പറഞ്ഞു. അതു കേട്ടപ്പോൾ എനിക്കു വലിയ ദുഃഖം തോന്നി. അതുകൊണ്ടു മടങ്ങിയതാണ്.'

ഇപ്രകാരം അവൻ അച്ഛനോടു പറഞ്ഞ് ദുഃഖത്തോടെ ഗൃഹത്തിൽനിന്ന് ഇറങ്ങി കാട്ടിലേക്കു പോയി. അവിടെ ച്ചെന്ന് കഠിനമായി തപസ്സുചെയ്തു. അവൻ തപസ്സിന്റെ ശക്തിയാൽ ദേവകളെപ്പോലും തപിപ്പിച്ചു. സുഖസ്ഥാനാർത്ഥിയായ മതംഗൻ നല്ല കർമ്മം ചെയ്ത്, തപിപ്പിച്ച് അവിടെ വാണു. ഇപ്രകാരം തപസ്സുചെയ്യുന്ന അവന്റെ അടുത്തുവന്ന് ഇന്ദ്രൻ പറഞ്ഞു: 'മതംഗാ! നീ എന്താണ് മർത്ത്യഭോഗങ്ങളെയൊക്കെവിട്ട് ഇപ്രകാരം തപിക്കുന്നത്? ഞാൻ നിനക്ക് ഇഷ്ടമുള്ള വരം നല്കാം. നീ അതു വരിക്കുക! കിട്ടേണ്ടതായി നിന്റെ ഉള്ളിലുള്ളതു സകലതും നീ വൈകാതെ പറയുക.'

മതംഗൻ പറഞ്ഞു: 'അല്ലയോ ദേവാ, ഞാൻ ബ്രാഹ്മണ്യം ആഗ്രഹിച്ചാണ് ഈ തപസ്സിന്ന് ഒരുങ്ങിയത്. ഞാൻ അതു നേടിയതിന്നുശേഷം പൊയ്ക്കൊള്ളാം. ഈ ഒരു വരം എനിക്കു തന്നാൽ മതി; ഞാൻ അതു വരിച്ചു.'

ഭീഷ്മൻ പറഞ്ഞു: 'ഇപ്രകാരം മതംഗൻ പറഞ്ഞതു കേട്ട് പുരന്ദരൻ പറഞ്ഞു: "ഹേ മതംഗാ! നീ വിപ്രത്വമാണല്ലോ ഇരക്കുന്നത്. അതു ദുർല്ലഭമാണ്, കിട്ടാത്ത കാര്യമാണ്. അകൃതാത്മാക്കൾക്ക് അലഭ്യമായ ബ്രാഹ്മണ്യത്തെ നീ ഇരക്കുകയാണെങ്കിൽ എടോ ദുർബുദ്ധേ! അതു നിന്റെ നാശത്തിനാണ്. നീ അതിന്നുവേണ്ടി ഇവിടെ വസിക്കേണ്ടാ. അടങ്ങു! എല്ലാറ്റിലുംവെച്ചു ശ്രേഷ്ഠമാണ് ബ്രാഹ്മണ്യം. അത് തപസ്സുകൊണ്ടു കീഴടക്കാവുന്നതല്ല. അഗ്ര്യമായ അതിന്നുവേണ്ടി ഇച്ഛിച്ചാൽ ഉടനെ അതുകൊണ്ടുതന്നെ നീ നശിച്ചുപോകും. ദേവാസുരനരന്മാരിൽ പവിത്രവും പരമവും ശ്രേഷ്ഠവുമാണ് ബ്രാഹ്മണ്യം. അത് ഒരു ചണ്ഡാലയോനിജാതന്ന് ഒരിക്കലും കിട്ടുകയില്ല! അതിന്നുവേണ്ടി മിനക്കെടുന്നതുകൊണ്ട് യാതൊരു പ്രയോജനവും ഉണ്ടാവുകയില്ല.''

**28. ഇന്ദ്രമതംഗസംവാദം - മതംഗൻ തന്റെ തപസ്സ് കുറേക്കൂടി കഠിനമാക്കുന്നു -** ഭീഷ്മൻ പറഞ്ഞു: "ഇന്ദ്രൻ പറഞ്ഞതുകേട്ട് മതംഗൻ നിരാശനായില്ല. അവൻ പിന്നെയും തപസ്സുചെയ്തു. ഒരു നൂറ്റാണ്ടുകാലം ഒറ്റക്കാലിൽനിന്ന് വീഴ്ചവരാതെ തപസ്സുചെയ്തു. വീണ്ടും ശക്രൻ അവന്റെ മുമ്പിലെത്തി പറഞ്ഞു: 'അല്ലയോ വത്സാ, ബ്രാഹ്മണ്യം കിട്ടുവാൻ സാദ്ധ്യമല്ല! നീ അതിന്നുവേണ്ടി പ്രാർത്ഥിച്ചാലും കിട്ടുകയില്ല. അല്ലയോ മതംഗാ, നീ പരമമായ സ്ഥാനത്തെയാണ് പ്രാർത്ഥിക്കുന്നത്. അതുകൊണ്ട് നീ താനേ നശിക്കുക എന്നതാണ് ഫലം. ഉണ്ണീ, നീ സാഹസം ചെയ്യരുത്. ഇതു നിനക്ക് ധർമ്മമാർഗ്ഗമല്ല. എടോ ദുർമ്മതേ, നിനക്കു ബ്രാഹ്മണ്യം നേടുവാൻ പറ്റുന്നതല്ല. അലഭ്യത്തെ ലഭിക്കാൻ ആഗ്രഹിക്കുന്ന നീ വൈകാതെ നശിക്കും. അല്ലയോ മതംഗാ! പരമമായ സ്ഥാനം ഞാൻ വീണ്ടും തടഞ്ഞിട്ടും നീ ആഗ്രഹിക്കുന്നു! തപസ്സുചെയ്തു നേടാമെന്ന് നീ ആഗ്രഹിക്കുന്നു. നീ ബുദ്ധിശൂന്യനാണ്. ഏതു നിലയിലും നീ ശൂന്യനാണ്. തിര്യക് യോനിയിൽപ്പെട്ടവൻ മർത്ത്യനായാൽ അവൻ ചണ്ഡാലനോ പുൽക്കസനോ ആയിത്തീരും, സംശയമില്ല. പിന്നെ ചണ്ഡാലൻ പാപജന്മാവായി കാണപ്പെടുന്നു. അവൻ അതിൽത്തന്നെ കറങ്ങും. പിന്നെ നൂറ്റാണ്ടുകാലം കൊണ്ടു ശൂദ്രനായിപ്പിറക്കും. അങ്ങനെ അനേകവർഷം ശൂദ്രജന്മത്തിൽക്കിടന്നു കറങ്ങും. പിന്നെ മുപ്പതു ജന്മകാലം കൊണ്ട് അവന്നു വൈശ്യത്വം ലഭിക്കും. അങ്ങനെ വളരെക്കാലം വൈശ്യനായി കഴിയും. പിന്നെ അറുപതു കാലം കൊണ്ട് രാജാവായി പിറക്കും. വളരെക്കാലം രാജാവായി അതിൽത്തന്നെ കറങ്ങും. പിന്നെ അറുപതു കാലംകൊണ്ട് ബ്രഹ്മബന്ധുത്വം പ്രാപിക്കും. വളരെക്കാലം ബ്രാഹ്മബന്ധുവായും കറങ്ങും. പിന്നെ ഇരുന്നൂറുകാലം ശസ്ത്രജീവിയായി തിരിയും. പിന്നെ മുന്നൂറുകാലംകൊണ്ട് ജ്ഞാപകാന്വയ (ഗായത്രി ജപിക്കുന്ന ബ്രാഹ്മണന്റെ വംശം) ത്തിൽ വന്നു പിറക്കും. വളരെക്കാലം ആ ജ്ഞാപകാന്വയത്തിൽ കിടന്നു കറങ്ങും. പിന്നെ നാനൂറുകാലംകൊണ്ട് ശ്രോത്രിയ (വേദാദികൾ പഠിച്ച ബ്രാഹ്മണൻ) നായി ജനിക്കും. വളരെക്കാലം ശ്രോത്രിയനായി അവിടെത്തന്നെ കിടന്നു കറങ്ങും. അതിൽ ശോകം, ഹർഷം, കാമം, ക്രോധം, അതിമാനം, അതിവാദം, വിപ്രാധമന്നുപറ്റും. പുത്രാ ആ ശത്രുക്കളെ ജയിച്ചാൽ അവന്നു സൽഗതി ലഭിക്കും. ശത്രുക്കളെ ജയിച്ചില്ലെങ്കിലോ അവർ ഈയാളെ ഉന്നതിയിൽനിന്നു താഴെ വീഴ്ത്തും. പനയിന്മേൽനിന്നു കീഴ്പോട്ടു വീണമാതിരിയാകും അവന്റെ കഥ. മതംഗാ, ഞാനിപ്പറഞ്ഞത് നീ മനസ്സിലുറച്ചു വേറെ ആഗ്രഹം വല്ലതുമുണ്ടെങ്കിൽ അതു വരിക്കുക. ബ്രാഹ്മണ്യം വളരെ വളരെ ദുർല്ലഭമാണ്. ആശിക്കാൻ വയ്യാത്തതാണ്!''

**29. ഇന്ദ്രമതംഗസംവാദം - മതംഗൻ പിന്മാറാതെ തപസ്സുചെയ്യുന്നു -** ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ഇന്ദ്രൻ ഉപദേശിച്ചെങ്കിലും മതംഗൻ അതു കേട്ടു പിന്മടങ്ങിയില്ല. അവൻ ഒറ്റക്കാലിൽ ആയിരം വർഷം നിന്നു തപസ്സുചെയ്തു ധ്യാനത്തിൽ ഉറച്ചുനിന്നു. ആയിരം വർഷം തികഞ്ഞപ്പോൾ വീണ്ടും ശക്രൻ അവനെ കാണുവാൻ എത്തി. വലവൃത്രനിഷൂദനനായ ദേവേന്ദ്രൻ മുമ്പു പറഞ്ഞതുതന്നെ അപ്പോഴും പറഞ്ഞു.''

മതംഗൻ പറഞ്ഞു: "ഈ ആയിരംവർഷം ബ്രാഹ്മചാരിയായി, സമാഹിതനായി, ഒറ്റക്കാലിൽനിന്ന് ഞാൻ തപസ്സു ചെയ്തു. എനിക്ക് ഇനിയും ബ്രാഹ്മണ്യം കിട്ടുകയില്ലേ?''

ശക്രൻ പറഞ്ഞു: "ചണ്ഡാലയോനിയിൽ ജനിച്ചവനു നേടാൻ പറ്റുന്നതല്ല ബ്രാഹ്മണ്യം. നീ വേറെ വല്ലതും ആഗ്രഹിക്കുന്നുണ്ടെങ്കിൽ വരിക്കുക. നിന്റെ പ്രയത്നം പാഴിലാകരുത്.''

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ഇന്ദ്രൻ പറഞ്ഞതുകേട്ട് മതംഗനു വലിയ സങ്കടമുണ്ടായി. അവൻ അവിടെനിന്നു ഗയയിൽപ്പോയി ഒറ്റ തള്ളവിരലിൽനിന്ന് ആയിരംവർഷം പിന്നെയും ജപിച്ച് വളരെ ഘോരമായ തപസ്സുചെയ്തു. അവന്റെ ഞരമ്പൊക്കെ തടിച്ച് ദേഹം വല്ലാതെ മെലിഞ്ഞ് എല്ലും തൊലിയും മാത്രമായി. ആ ധർമ്മശീലൻ വീണു. അവൻ തളർന്നുവീണപ്പോൾ ശക്രൻ ഉടനെ ചെന്ന് അവനെ താങ്ങി. വാസവൻ ഏതുതരം വരം നല്കുവാൻ ശക്തനും സർവ്വഭൂതഹിതോദ്യതനുമാണ്.''

ശക്രൻ പറഞ്ഞു: "അല്ലയോ മതംഗാ, ബ്രാഹ്മണത്വം നിന്നിൽ വിരുദ്ധമായിട്ടാണു കാണുന്നത്. ബ്രാഹ്മണ്യം ഏറ്റവും ദുർല്ലഭമാണ്. പരിപന്ഥികളുള്ളതാണത്. പൂജിക്കുന്നവൻ സുഖം പ്രാപിക്കും. പൂജിക്കാത്തവൻ ദുഃഖത്തിനും പാത്രമാകും. ബ്രാഹ്മണൻ സർവ്വഭൂതൗഘയോഗക്ഷേമത്തെ കൊതിക്കുന്നവനാണ്. വിപ്രൻമൂലമാണ് ദേവന്മാരും പിതൃക്കളും തൃപ്തികൊള്ളുന്നത്. അല്ലയോ മതംഗാ, ബ്രാഹ്മണൻ എല്ലാ ഭൂതജാലങ്ങളേക്കാൾ മേലെയാണ്. ബ്രാഹ്മണൻ എന്തൊക്കെ ഇച്ഛിക്കുന്നുവോ, അതൊക്കെ ചെയ്യും. പല യോനികളിലും ജന്മമെടുത്തുകയറി ബ്രാഹ്മണനാകണം. അകൃതാത്മാക്കൾക്ക് അലഭ്യമായ ആ ബ്രാഹ്മണ്യത്തെ ഉപേക്ഷിച്ച് നീ വേറെവല്ല വരവും വാങ്ങുക അല്ലാതെ നിനക്ക് ഈ വരം വളരെ ദുർല്ലഭമാണ്; കിട്ടുകയില്ല.''

മതംഗൻ പറഞ്ഞു: "ദുഃഖിക്കുന്ന എന്നെ അങ്ങു വീണ്ടും കുത്തുകയാണോ? ചത്തവനായ എന്നെ വീണ്ടും ചവിട്ടിക്കൊല്ലുകയാണോ? ബ്രാഹ്മണ്യം എനിക്കു നല്കാത്ത

നിന്നിൽ ഞാൻ ദുഃഖിക്കുകയില്ല. അല്ലയോ ശതക്രതോ, ബ്രാഹ്മണ്യം മൂന്നുജാതിക്കും (ക്ഷത്രിയനും, വൈശ്യനും, ശൂദ്രനും) കിട്ടുന്നതല്ലെങ്കിൽ സുദുർല്ലഭമായ അതു ലഭിച്ച മർത്ത്യർ അതിനെ വേണ്ടമാതിരി എപ്പോഴും അനുഷ്ഠിക്കുന്നതല്ല. ബ്രാഹ്മണ്യം ലഭിച്ചിട്ടും അതിനെ വേണ്ടമാതിരി അനുഷ്ഠിക്കാതിരിക്കുന്നവൻ പാപരേക്കാൾ പാപിയാകും. അധമരേക്കാൾ അധമനാകും. സദുർല്ലഭമായ ധനം ലഭിക്കുന്നതുപോലെ ബ്രാഹ്മണ്യം ലഭിച്ച പുരുഷൻ, ബ്രാഹ്മണ്യത്തെ വേണ്ടപോലെ കാത്തിടാത്ത പുരുഷൻ, അധമാധമനായി ഭവിക്കും, തീർച്ചയാണ്. ബ്രാഹ്മണ്യം കിട്ടുവാൻ വിഷമം. കിട്ടിക്കഴിഞ്ഞാൽ അതിനെ ദ്രോഹംകൂടാതെ കാത്തു രക്ഷിക്കാൻ വിഷമം. അതിദുർല്ലഭമായ അതിനെ നേടിയിട്ടും മനുഷ്യർ അതു കാക്കുന്നില്ല! ഞാൻ ഏകാരാമനായി, സ്വയം ആത്മാവിൽ രമിക്കുന്നവനായി, അല്ലയോ ശക്രാ, നിർദ്വന്ദ്വനായി, എതിരില്ലാത്തവനായി നിഷ്പരിഗ്രഹനായി, അഹിംസാദമമാണ്ടിട്ടും ഞാൻ വിപ്രത്വത്തിന്ന് അനർഹനായില്ല എന്നതാണ് ഉണ്ടായത്! ഇതും വിധിതന്നെയാണോ! അമ്മയുടെ ദോഷംമൂലം ഞാൻ ഈ അവസ്ഥയിലായി. ഹേ പുരന്ദരാ! ഞാൻ ധർമ്മത്തെ അറിയുന്നു. ദൈവത്തെ പൗരുഷംകൊണ്ടു മാറ്റുവാൻ അസാദ്ധ്യമാണ്. അല്ലെങ്കിൽ നോക്കൂ! ഞാൻ എത്ര യത്നിച്ചു? എന്നിട്ടും പ്രഭോ! ഞാൻ വിപ്രഭാവം നേടുന്നില്ല. എനിക്ക് ആശിച്ചിട്ടും കിട്ടിയില്ല! ഈ നിലയിലെത്തിയ എനിക്ക് അല്ലയോ വിജ്ഞാ! തക്ക വരം നല്കണം. അങ്ങയുടെ അനുഗ്രഹത്തിനു ഞാൻ അർഹനാണെങ്കിൽ, അതിന്നുള്ള പുണ്യമെനിക്കുണ്ടെങ്കിൽ, എനിക്കു വരം നല്കിയാലും.''

വൈശമ്പായനൻ പറഞ്ഞു: "ഉടനെ വലവൃത്രാരിയായ ഭഗവാൻ ഇന്ദ്രൻ 'എന്നാൽ വരിക്കൂ വരം' എന്നു പറഞ്ഞു.

മതംഗൻ പറഞ്ഞു: "ഞാൻ കാമചാരിയാകണം. കാമരൂപിയാകണം. നഭശ്ചരനാകണം (എനിക്ക് ഇഷ്ടംപോലെ ഇഷ്ടമുള്ളേടത്തു പോകാൻ കഴിയണം. ഇഷ്ടമുള്ള രൂപം കൈക്കൊള്ളാൻ കഴിയണം, ആകാശത്തിൽ സഞ്ചരിക്കുവാനും കഴിയണം) ബ്രാഹ്മക്ഷത്ര വിരോധംകൂടാതെ ഞാൻ പൂജയേല്ക്കുമാറാകണം. എനിക്കു നശിക്കാത്ത കീർത്തിയുണ്ടാകണം. സുരേശ്വരാ! അങ്ങനെ വരാൻ എന്നെ അനുഗ്രഹിക്കുക! ഞാൻ തലകുമ്പിട്ട് അങ്ങയുടെ ദയയ്ക്ക് അഭ്യർത്ഥിക്കുന്നു.''

ശക്രൻ പറഞ്ഞു: "ഹേ മതംഗാ! ഭവാൻ ഛന്ദോദേവനായി ഭവിക്കുക. അങ്ങ് സ്ത്രീകളുടെ പൂജയേല്ക്കുന്നവനായി ഭവിക്കും! അതുകൊണ്ട് മൂന്നുലോകത്തിലും നീ കീർത്തിമാനാകും ഉണ്ണീ!' ഇപ്രകാരം ഇന്ദ്രൻ അവനു വരം നല്കി അന്തർദ്ധാനംചെയ്തു. പിന്നെ പ്രാണൻ വെടിഞ്ഞപ്പോൾ മതംഗൻ ഉത്തമമായ സ്ഥാനത്ത് എത്തുകയും ചെയ്തു.

ഇപ്രകാരം ബ്രാഹ്മണ്യം എന്നത് എത്രയും മുഖ്യമായ ഒരു സ്ഥാനമാണ് ഭാരതാ! ഇത് മഹേന്ദ്രൻ പറഞ്ഞമാതിരി ഇവിടെ ദുഷ്പ്രാപ്യമാകുന്നു.''

**30. വീതഹവ്യോപാഖ്യാനം - വീതഹവ്യൻ ബ്രാഹ്മണനായ കഥ -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ കുരുകുലോദ്വഹാ! ഞാൻ അങ്ങു പറഞ്ഞ മഹാഖ്യാനം കേട്ടു. അല്ലയോ വാഗ്മിസത്തമാ, ബ്രാഹ്മണ്യം ദുഷ്പ്രാപ്യമാണെന്നാണല്ലോ ഭവാൻ പറഞ്ഞത്? പണ്ട് വിശ്വാമിത്രൻ ബ്രാഹ്മണ്യം നേടിയെന്നു കേൾക്കുന്നു. ദുഷ്പ്രാപ്യമാണെന്നല്ലേ അങ്ങു പറഞ്ഞത്! അതുപോലെതന്നെ വീതഹവ്യൻ എന്ന രാജാവ് ബ്രാഹ്മണ്യം നേടിയെന്നു ഞാൻ കേൾക്കുന്നു. അത് ഒന്നു വിസ്തരിച്ചു കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട് പ്രഭോ! രാജസത്തമനായ അവൻ എന്തു മഹത്തായ കർമ്മംകൊണ്ടാണ് വിപ്രനായത്? വരംകൊണ്ടോ? തപസ്സുകൊണ്ടോ? അതൊന്നു വിവരിക്കണേ!''

ഭീഷ്മൻ പറഞ്ഞു: "രാജാവേ, പണ്ട് വീതഹവ്യൻ എന്നു കീർത്തിമാനായ രാജാവ് എങ്ങനെയാണു ലോകസത്കൃതമായ ബ്രാഹ്മണ്യം നേടിയതെന്നു പറയാം; കേൾക്കുക. ഉണ്ണീ, ധർമ്മത്തോടെ പ്രജകളെ രക്ഷിക്കുന്ന മനുവിന് ശര്യാതി എന്നു പ്രസിദ്ധനും, ധർമ്മഷ്ഠനുമായ പുത്രനുണ്ടായി. രാജാവേ, അവൻെറ വംശത്തിൽ രണ്ടു രാജാക്കന്മാരുണ്ടായി. ഹേഹയൻ എന്നും താലജംഘൻ എന്നുമായിരുന്നു അവരുടെ പേര്. രണ്ടുപേരും വത്സരാജാവിൻെറ മക്കളാണ്. രാജാവേ, ഹേഹയൻ പത്തു സുന്ദരികളെ വേട്ടു. അവരിൽ എല്ലാവരിലുംകൂടി നൂറു മക്കളുണ്ടായി. അവർ യുദ്ധത്തിൽ ശൂരന്മാരും പിൻതിരിയാത്തവരുമായി വളർന്നു. തുല്യരൂപപ്രഭാവന്മാരും, ബലവാന്മാരും, യുദ്ധവിദഗ്ദ്ധരും, ധനുർവ്വേദവും വേദവും പഠിച്ചവരുമായിരുന്നു അവർ. ദിവോദാസൻെറ പിതാമഹനായി ഹര്യശ്വൻ എന്നു പേരായ കാശിരാജാവ് മഹാവിക്രമിയായി ഉണ്ടായി. വീതഹവ്യന്മാരെന്നറിയപ്പെടുന്ന ഹേഹയപുത്രന്മാർ ചെന്ന് അവനെ ഗംഗായമുനകൾക്കു മദ്ധ്യത്തിലുള്ള പ്രദേശത്തുവെച്ച് യുദ്ധത്തിൽ വീഴ്ത്തി. മഹാരഥന്മാരായ ഹേഹയന്മാർ ആ രാജാവിനെ വധിച്ചു. നിർഭയരായി അഴകേറിയ വത്സപുരിയെ കീഴടക്കി.

ഹര്യശ്വപുത്രൻ കാശിയുടെ രാജാവായി അഭിഷേകം ചെയ്യപ്പെട്ടു. ദേവസന്നിഭനും ധർമ്മത്തിൻെറ പ്രത്യക്ഷമൂർത്തിയുമായിരുന്നു ആ രാജപുത്രനായ സുദേവൻ. ധർമ്മാത്മാവായ ആ കാശിരാജപുത്രൻ ഭൂമി ഭരിച്ചു. വീതഹവ്യർ ഒന്നിച്ചുവന്ന് അവനെ എതിർത്തപ്പോൾ അവൻ പോരിൽ തകർന്നുപോയി. അവനെ പോരിൽ ജയിച്ചിട്ട് അവർ വന്ന വഴിക്കു പോവുകയുംചെയ്തു. സുദേവപുത്രനായ ദിവോദാസൻ കാശിരാജാവായി. ദിവോദാസൻ അവരുടെ കൈയൂക്കു മനസ്സിലാക്കി. ശക്രൻെറ ശാസനയാൽ വാരാണസിയെ നിർമ്മിച്ചു. വിപ്രന്മാരും ക്ഷത്രിയന്മാരും തിങ്ങി, വൈശ്യരും ശൂദ്രന്മാരും ചേർന്ന്, വളരെ ദ്രവ്യത്തോടെ, വേശ്യത്തെരുവ്, അങ്ങാടി എന്നിവ ചേർന്ന് ആ ഗംഗയുടെ വടക്കേത്തീരത്ത്, ഗോമതിക്കു തെക്കായി ഇന്ദ്രന്ന് അമരാവതി എന്നപോലെ ആ പുരി പ്രശോഭിച്ചു. അതിൽ വാഴുന്ന രാജാവായ രാജസിംഹനെ വീണ്ടും ചെന്ന് ഹേഹയന്മാർ വളഞ്ഞ് എതിർത്തു. ഉടനെ പുറത്തിറങ്ങി അവരുമായി മഹാബലനായ ദിവോദാസൻ പോരാടി. ആ യുദ്ധം ദേവാസുര യുദ്ധം പോലെ അതിഘോരമായി. അവൻ മഹാരാജാവേ, പോരിൽ പത്തുനൂറുദിവസംകൊണ്ട് ഗജതുരഗാദികൾ മിക്കതും ചത്ത് ദൈന്യമായ നിലയിലായി. യോദ്ധാക്കൾ വധിക്കപ്പെട്ടും, ഭണ്ഡാരം നശിച്ചും, രാജാവായ ദിവോദാസൻ പുരിവിട്ട് ഓടിപ്പോയി. ധീമാനായ അവൻ ഭരദ്വാജൻെറ രമ്യമായ ആശ്രമത്തിലെത്തി. രാജാവ് ഭരദ്വാജനെ കൈകൂപ്പി. ബൃഹസ്പതിയുടെ ജ്യേഷ്ഠപുത്രനായ ഭരദ്വാജൻ, സുശീലനായ പുരോഹിതൻ പറഞ്ഞു: 'ഭവാൻ എന്തിനാണ് ഇങ്ങോട്ട് വന്നത്? എല്ലാം പറയുക. നിൻെറ ആഗ്രഹം ഞാൻ കഴിയുന്നവിധം ചെയ്യാം, സംശയിക്കേണ്ടാ.'

രാജാവു പറഞ്ഞു: "ഭഗവാനെ, വീതഹവ്യൻെറ മക്കൾ എൻെറ വംശം മുടിച്ചു. ഞാൻ ക്ഷയിച്ചു. ഏകനായി. ഇതാ, ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. ശിഷ്യസ്നേഹത്തോടെ ഭഗവാനെ, അങ്ങ് എന്നെ ഭരിച്ചാലും. ആ മഹാപാപികൾ എൻെറ വംശത്തെ ഏകശേഷമാക്കിത്തീർത്തു.''

ഇതുകേട്ട് ഭരദ്വാജൻ ആ രാജാവിനോടു പറഞ്ഞു: "ഭയപ്പെടേണ്ടതില്ല. ഭയം വിടുക! സുദേവപുത്രാ, ഭയം കളയുക. ഞാൻ ഒരു യാഗം ചെയ്യാം. അതുമൂലം അങ്ങയ്ക്ക്

പുത്രസിദ്ധിയുണ്ടാകും രാജാവേ! ആ സന്താനംമൂലം നീ ആയിരം വീതഹവ്യപുത്രന്മാരെ ജയിക്കും.''

അങ്ങനെ അവന്നുവേണ്ടി പുത്രകാമേഷ്ഠി എന്ന യാഗം തുടങ്ങി. ഋഷിയുടെ യാഗത്തിൻെറ ഫലമായി പ്രതർദ്ദനൻ എന്നു പ്രസിദ്ധനായ പുത്രൻ അവനുണ്ടായി. പിറന്ന ഉടനെ തന്നെ അവൻ വളർന്നു പതിമ്മൂന്നുവയസ്സുകാരനെപ്പോലെ യായി. വേദവും ധനുർവ്വേദവും അവൻ നേടി. ധീമാനായ ഭരദ്വാജൻ, യോഗശക്തി കലർന്നവനായി ലോകത്തിലൊട്ടു ക്കുമുള്ള തേജസ്സ് അവനിലാക്കി. പിന്നെ, ചട്ടയും വില്ലു മെടുത്ത് സുരർഷികളാൽ സ്തുതനായ അവൻ വന്ദികളാൽ വന്ദിതനായി ഉദയസൂര്യനെപ്പോലെ പ്രകാശിച്ചു. തേരിൽ ക്കയറി വാൾ തൂക്കിയിട്ട് അവൻ ദീപ്താഗ്നിപോലെ ശോഭിച്ചു. അവൻ വില്ലുലച്ചു യാത്രയായി വാളും പരിചയും കൈയി ലെടുത്ത അവനെക്കണ്ട് സുദേവപുത്രൻ ഏറ്റവും ഹർഷം പൂണ്ടു. ആ രാജാവ് മനസ്സുകൊണ്ടു കരുതി, വീതഹവ്യ പുത്രന്മാർ വെന്തുപോയി എന്നുതന്നെ. അവൻ പ്രതർദ്ദനനെ യുവരാജാവാക്കി. താൻ കൃതാർത്ഥനായെന്ന് സ്വയം അഭി മാനിച്ചു.

ഉടനെ വീതഹവ്യന്മാരെയെല്ലാം മുടിക്കുവാൻ ആ രാജാവ് പ്രതർദ്ദനനെന്ന പുത്രനെ അയച്ചു. ആ തേരാളി ഉടനെ ഗംഗ കടന്ന്, ആ പരപുരഞ്ജയനായ പരാക്രമി വീത ഹവ്യരുടെ പുരിയിൽകടന്നു. ഉദ്ധതമായ തേരൊലികേട്ട് വീതഹവ്യർ വൈരിയുടെ തേരുകൾവെല്ലുന്ന പുരാകാരങ്ങ ളായ രഥങ്ങളുമായി ഇറങ്ങി. ചട്ട മുതലായവ ധരിച്ച ചിത്ര യോധികളായ നരവ്യാഘ്രന്മാർ വില്ലുയർത്തി ശരം തൂകി പ്രതർദ്ദനനോടേറ്റ് എതിർത്തു. പല ശസ്ത്രങ്ങളും അനവധി തേരുകളുമായിട്ടാണ് അവർ എതിർത്തത് യുധിഷ്ഠിരാ! ഹിമവാനെ കാറ്റുകൾ എന്നപോലെ അവർ ശരമാരി ചൊരി ഞ്ഞ് എതിർത്തു. പ്രതർദ്ദനൻ അവരുടെ അസ്ത്രങ്ങളൊക്കെ അസ്ത്രങ്ങൾകൊണ്ടു ഖണ്ഡിച്ചുവിട്ടു. വജ്രംപോലെയും അഗ്നിപോലെയുമുള്ള ശരങ്ങൾകൊണ്ടു തേജസ്വിയായ പ്രതർദ്ദനൻ അവരെ സംഹരിച്ചു. കത്തിയമ്പേറ്റു നൂറായിരം പേർ തലയറ്റുവീണു. അവർ പൂത്ത മുരക്ക് വെട്ടിത്തള്ളി യപോലെ രക്താർദ്രരായി വീണുകിടക്കുന്നത് അത്ഭുത ദർശനമായിരുന്നു.

തൻെറ മക്കളൊക്കെ വധിക്കപ്പെട്ടതിന്നുശേഷം വീത ഹവ്യനും ഭൃഗുവിൻെറ ആശ്രമത്തിലേക്ക് ഓടിപ്പോയി ഭൃഗു വിനെ ശരണംപ്രാപിച്ചു. ഭൃഗു ആ രാജാവിന്ന് അഭയം നല്കി രാജാവേ! ആ നൃപമുഖ്യനെ പൂജിക്കുകയുംചെയ്തു. ഉടനെ രാജാവിനെ പിൻതുടർന്ന് അവിടേക്ക് പ്രതർദ്ദന രാജാവും എത്തി. ആശ്രമത്തിൽച്ചെന്ന് ദിവോദാസപുത്രൻ ഇപ്രകാരം പറഞ്ഞു: 'അല്ലയോ മഹർഷിശിഷ്യന്മാരേ, ആരാ ണ് ആശ്രമത്തിലുള്ളത്? നിങ്ങൾ ഞാനിവിടെ വന്നതായി ഗുരുവിനെ അറിയിക്കുവിൻ. ഞാൻ ഗുരുവിനെക്കാണുവാ നായി ഇവിടെ കാത്തുനില്ക്കുന്നതായി പറയുവിൻ.' വൃത്താ ന്തം അറിഞ്ഞു ഭൃഗു ആശ്രമത്തിൽനിന്നു പുറത്തുവന്ന് രാജാവിനെ സ്വാഗതംചെയ്തു പൂജിച്ചു. ആ രാജാവിനോടു ഭൃഗു പറഞ്ഞു: 'രാജാവേ, അങ്ങയുടെ വരവിൻെറ ഉദ്ദേശ മെന്തന്നറിഞ്ഞാൽ കൊള്ളാം, പറഞ്ഞാലും!' ഉടനെ അവ നോടു രാജാവ് അവിടെ വരുവാനുള്ള കാരണമെന്തെന്ന് പറഞ്ഞു.

രാജാവു പറഞ്ഞു: "മഹർഷേ, അങ്ങ് ഈ വീതഹവ്യ രാജാവിനെ വിട്ടുതരണേ! അവൻെറ മക്കൾ എൻെറ വംശ ത്തെ മുഴുവൻ മുടിച്ചു. ബ്രാഹ്മണാ! കാശിരാജ്യത്തെ ധനവും രത്നജാലങ്ങളും നശിപ്പിച്ചു. ജനങ്ങളെയും നശി പ്പിച്ചു. വീര്യഗർവ്വുള്ള അവൻെറ നൂറു മക്കളെയും ഞാൻ സംഹരിച്ചു. ഇപ്പോൾ ഇനി ഇവനെയും വധിച്ച് അച്ഛനോ ടുള്ള എൻെറ കടം ഇപ്പോൾ വീട്ടണം.''

അവൻെറ വാക്കുകേട്ട് അവനോടു ധർമ്മജ്ഞോത്ത മനായ ഭൃഗുമഹർഷി കനിവോടെ പറഞ്ഞു: "അല്ലയോ രാജാവേ, ഇവിടെ ക്ഷത്രിയരാരുമില്ല. ഇവിടെയുള്ളവരെല്ലാം ബ്രാഹ്മണരാണ്.'' ഇപ്രകാരം ഭൃഗു പറഞ്ഞ തഥ്യമായ വാക്കുകേട്ട് പ്രതർദ്ദനരാജാവ് സന്തോഷത്തോടെ മഹർഷി യുടെ കാലുപിടിച്ചു പതുക്കെ സൗമ്യമായി ഇപ്രകാരം പറഞ്ഞു: "ഭഗവാനേ, അങ്ങു പറഞ്ഞത് ഞാനാഗ്രഹിക്കു ന്നു. ഞാൻ കൃതകൃത്യനായി. സംശയംവേണ്ടാ, ഞാൻ എൻെറ വീര്യത്താൽ ഈ രാജാവിൻെറ ജാതി കളയിച്ചിരിക്കുന്നു. അതു മതി എൻെറ പ്രതികാരത്തിന്ന്. മഹർഷേ, അനുജ്ഞ തന്നാലും! ഞാൻ പോകട്ടെ. എനിക്ക് അങ്ങ് ശുഭം ആശം സിച്ചാലും! അല്ലയോ ഭൃഗുദ്വഹാ! ഈ രാജാവ് ഇന്നു മുതൽ ക്ഷത്രിയനല്ലാതായല്ലോ; അതുമതി.''

പിന്നെ ഋഷിയുടെ സമ്മതത്തോടെ രാജാവേ, പ്രതർ ദ്ദനരാജാവ് വന്നപാടെ, വിഷംപോയ പാമ്പിനെപ്പോലെ മട ങ്ങിപ്പോയി. പിന്നെ ഭൃഗുവിൻെറ വാക്കാൽ വീതഹവ്യൻ ബ്രഹ്മർഷിയായി. വേദജ്ഞാനംനേടി അവൻ ബ്രാഹ്മ വാദിയുമായി. വീതഹവ്യന്ന് 'ഗൃത്സമദൻ' എന്നു പേരായി ഒരു പുത്രനുണ്ടായി. അവൻ സൗന്ദര്യംകൊണ്ട് ഇന്ദ്രസദൃശ നായി വളർന്നു. അസുരന്മാർ അവനെ ഒരുദിവസം പിടി കൂടി. 'ഇവൻ ഇന്ദ്രനാണ്! ഇവനെ കൊല്ലണം!' എന്നു ഗർ ജ്ജിച്ച് അസുരന്മാർ അവനെ പിടിച്ചു കൊന്നുകളഞ്ഞു. രൂപസാമ്യത്താൽ തെറ്റിദ്ധരിക്കപ്പെട്ട അവൻ അങ്ങനെ വധി ക്കപ്പെട്ടു. ആ മഹാത്മാവായ 'ഗൃത്സമദൻ' ശ്രുതികളിൽ പ്രകീർത്തിക്കപ്പെടുന്നുണ്ട്. ഋഗ്വേദത്തിലും ആ ബ്രാഹ്മണ നെ ബ്രഹ്മർഷിയായി വാഴ്ത്തുന്നു. അതിൽ ഗൃത്സമദൻ വിപ്രരോടുകൂടി പൂജയേല്ക്കുന്നു. അങ്ങനെ ബ്രാഹ്മചാരി യായ ഗൃത്സമദൻ ശ്രീമാനായ ബ്രഹ്മർഷിയായി വിളങ്ങി.

സുതേജസ്സ് ഗൃത്സമദൻെറ പുത്രനായ ബ്രാഹ്മണനാണ്. സുതേജസ്സിൻെറ പുത്രനാണ് വർച്ചസ്സ്. വർച്ചസ്സിൻെറ പുത്ര നാണ് വിഹവ്യൻ. വിഹവ്യൻെറ പുത്രൻ വിതത്യൻ. അവൻെറ മകൻ സത്യൻ സത്യൻെറ പുത്രൻ സന്തൻ. സന്തൻെറ പുത്രൻ ശ്രവസ്സ്. ശ്രവസ്സിൻെറ പുത്രൻ ഋഷിശ്രവസ്സ്. ഋഷി ശ്രവസ്സിൻെറ പുത്രൻ തമസ്സ്. തമസ്സിൻെറ പുത്രൻ പ്രകാശം. അവൻ ദ്വിജന്മാരിൽവെച്ചു ശ്രേഷ്ഠനാണ്. പ്രകാശന്നു പുത്ര നായി വാഗീന്ദ്രൻ ജനിച്ചു. അവൻ ജാപകബ്രാഹ്മണരിൽ ഉത്തമനായി. ആ വാഗീന്ദ്രൻെറ പുത്രനാണ് പ്രമതി. അവൻ വേദവേദാംഗപാരഗനായി. ഘൃതാചിയിൽ പ്രമതിക്കുണ്ടായ പുത്രനാണ് രുരു. പ്രമദ്വരയിൽ രുരുവിന്ന് ഒരു പുത്രനു ണ്ടായി. അവൻെറ പേര് ശുനകൻ എന്നാണ്. ആ വിപ്രർ ഷിക്ക് ഒരു പുത്രനുണ്ടായി. അവൻ 'ശൗനകൻ' എന്ന പേരിൽ അറിയപ്പെടുന്നു.

ഇപ്രകാരം വീതഹവ്യനെന്ന രാജാവ് ബ്രാഹ്മണനായി ത്തീർന്നു. ഭൃഗുവിൻെറ പ്രസാദംകൊണ്ട് ഹേ രാജേന്ദ്രാ, ക്ഷത്രിയൻ പോയി ബ്രാഹ്മണനായി. ഇപ്രകാരം ഗൃത്സ മദൻെറ വംശത്തെപ്പറ്റി ഞാൻ വിസ്തരിച്ചു നിന്നോടു പറ ഞ്ഞു. രാജാവേ, ഇനി എന്താണ് ഭവാന് അറിയേണ്ടത്?''

**31. കൃഷ്ണനാരദസംവാദം - എങ്ങനെയുള്ളവരെ യാണ് പൂജിക്കേണ്ടതെന്ന് നാരദൻ കൃഷ്ണനോടു പറയുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "ഈ ലോകത്തിൽ പൂജിക്കുവാൻ അർഹതയുള്ള മാനവർ ആരാണ്? ഏതുതര ക്കാരാണ്? അങ്ങ് ആ കാര്യത്തെപ്പറ്റി വിസ്തരിച്ചു പറഞ്ഞു തരിക. കേട്ടിട്ടും കേട്ടിട്ടും മതിയാകുന്നില്ല പിതാമഹാ!''

ഭീഷ്മൻ പറഞ്ഞു: "ഈ പറഞ്ഞ കാര്യത്തെപ്പറ്റി വിശദമാക്കുന്ന ഒരു പഴങ്കഥയുണ്ട്. അത് നാരദനും വാസുദേവനും തമ്മിലുള്ള ഒരു സംഭാഷണമാണ്. നാരദൻ കൈകൂപ്പി വിപ്രപൂജചെയ്യുന്നതുകണ്ട് ഉടനെ കൃഷ്ണൻ ചോദിച്ചു: 'അല്ലയോ ഭഗവാനേ, അങ്ങ് ആരെയാണു കുമ്പിടുന്നത്? അല്ലയോ മഹർഷേ, അങ്ങ് ഭജിക്കുന്നവരിൽ എനിക്ക് അതിരറ്റ ബഹുമാനം തോന്നുന്നു. അല്ലയോ ധർമ്മവിത്തമാ, അതിനെപ്പറ്റി എനിക്കു കേൾക്കാൻ വിരോധമില്ലെങ്കിൽ ഹേ ധർമ്മജ്ഞാ! പറഞ്ഞാലും!'

നാരദൻ പറഞ്ഞു: അല്ലയോ ശത്രുമർദ്ദനനായ ഗോവിന്ദാ! ഞാൻ പൂജിക്കുന്നവരെപ്പറ്റി പറയാം. അങ്ങു കേൾക്കുക! ഭവാനല്ലാതെ അതു കേൾക്കുവാൻ അർഹനായി ആരുണ്ട്? വരുണൻ, വായു, ആദിത്യൻ, പിന്നെ പർജ്ജന്യൻ, അഗ്നി, സ്ഥാണു, സ്കന്ദൻ, ലക്ഷ്മി, വിഷ്ണു, ബ്രഹ്മദേവൻ, ചന്ദ്രൻ, ബൃഹസ്പതി, ജലം, ഭൂമി, സരസ്വതി ഇവരെ വിഭോ! ആര് നമിക്കുന്നുവോ അവരെ ഞാൻ നമിക്കും. വേദജ്ഞരായ താപസന്മാരെ, നിത്യവും വേദത്തിൽതാൽപര്യമുള്ളവരെ, മഹാർഹന്മാരായ ഇവരെ, ഞാൻ നിത്യവും പൂജിക്കുന്നു വൃഷ്ണിവീരാ!

ഉണ്ണാതെ ദേവകാര്യങ്ങൾ ആരു ചെയ്യുന്നുവോ, ആര് ആത്മപ്രശംസചെയ്യാതെ കർത്തവ്യങ്ങൾ ചെയ്യുന്നുവോ, ക്ഷമയുള്ളവരും സന്തുഷ്ടരുമായി ആരു കഴിയുന്നുവോ, അവരെ ഞാൻ വിഭോ, കൈകൂപ്പുന്നു. നന്നായി യജ്ഞം ചെയ്യുന്നവരും ക്ഷാന്തരും ദാന്തരും ജിതേന്ദ്രിയരും ഗോവ്, ഭൂമി, സത്യം, ധർമ്മം ഇവയിൽ ഇഷ്ടമുള്ളവരുമായ മാനവരെ കൃഷ്ണാ, ഞാൻ കൈകൂപ്പുന്നു. കാട്ടിൽപ്പോയി കായ്കനികൾ തിന്നു തപസ്സുചെയ്യുന്നവർ ആരോ, ധനം നേടിവെക്കാത്ത ക്രിയാവാന്മാർ ആരോ, അവരെ കൃഷ്ണാ ഞാൻ കൈകൂപ്പുന്നു. ഭൃത്യരെ പോറ്റുന്നവരും എപ്പോഴും അതിഥികളെ സ്വീകരിക്കുന്നവരിൽ നിഷ്ഠയുള്ളവരും ദേവന്മാർക്കു നിവേദിച്ചതിന്നുശേഷം ഭുജിക്കുന്നവരും ആരോ, അവരെ ഞാൻ കൈകൂപ്പുന്നു. വേദാഢ്യരായ ദുർദ്ധർഷന്മാർ, വാഗ്മിമാരായ ബ്രഹ്മചാരികൾ, യാജനാദ്ധ്യാപനപരന്മാർ ഇവരെ ഞാൻ എല്ലായ്പ്പോഴും പൂജിക്കുന്നു. എല്ലാജീവികളിലും നിത്യവും ചിത്തം തെളിയുന്നവരെ, പുറം ചുട്ടുപൊള്ളുന്നതുവരെ വേദപാഠം ഉരുവിടുന്നവരായ മാന്യരെ, ഞാൻ പൂജിക്കുന്നു.

ഗുരുപ്രസാദം സ്വാദ്ധ്യായം ഇവയ്ക്കുവേണ്ടി പരിശ്രമിക്കുന്ന യതവ്രതന്മാർ, ശുശ്രൂഷുക്കൾ, ഈർഷ്യവിട്ടവർ ഇവരെ കൃഷ്ണാ, ഞാൻ കൈകൂപ്പുന്നു. സുവ്രതന്മാരായ ബ്രാഹ്മണർ, സത്യസംഗരന്മാർ, മുനിമാർ, ഹവ്യകവ്യവഹന്മാർ ഇവർ ആരോ, അവരെ കൈകൂപ്പുന്നു. കൃശന്മാരും, ഭിക്ഷാന്നനിരതന്മാരും ഗുരുകുലാശ്രയന്മാരും, സുഖഹീനന്മാരും, നിർദ്ധനന്മാരുമായവർ ആരോ, അവരെ കൃഷ്ണാ, ഞാൻ കൈകൂപ്പുന്നു. നിർദ്ദ്വന്ദ്വന്മാർ, നിർമ്മമന്മാർ, നാണം വിട്ടവർ, അർച്ചിക്കാത്തവർ, വേദം പഠിച്ചവർ, ദുർദ്ധർഷന്മാർ, വാഗ്മികൾ, സത്യവാദികൾ, അഹിംസാതല്പരന്മാർ ഇവർ ആരോ, വേദം പഠിച്ചവർ ആരോ, ദുർദ്ധർഷർ വാഗ്മിമാർ, സത്യവ്രതന്മാർ, ദാന്തന്മാർ, ശമം സ്വീകരിച്ചവർ ആരോ, അവരെ ഞാൻ കൈകൂപ്പുന്നു. ദേവതാതിഥികളെ പൂജിക്കുന്നതിന്ന് ഏതു ഗൃഹമേധികൾ യുക്തരാണോ, എന്നും കപോതവൃത്തിമാരായ അവരെ അല്ലയോ കൃഷ്ണാ, ഞാൻ കൈകൂപ്പുന്നു. കൃത്യത്തിൽ ആരാണോ ത്രിവർഗ്ഗം ക്ഷയിക്കാതെ നടക്കുന്നത് അവർ ശിഷ്ടാചാരപ്രവൃത്ത ന്മാരാണ്. അവരെ ഞാൻ എപ്പോഴും കൈകൂപ്പുന്നു. നല്ലപോലെ പഠിച്ചവരും, ത്രിവർഗ്ഗങ്ങളിൽ (ധർമ്മാർത്ഥകാമങ്ങളിൽ) നിഷ്ഠയുള്ളവരും, അലോലുപന്മാരും, പുണ്യവാന്മാരും ആരോ, അവരെ കൃഷ്ണാ, ഞാൻ കൈകൂപ്പുന്നു. നീര് കുടിക്കുന്നവരും കാറ്റുണ്ണുന്നവരും, സുധാശികളും, നാനാവ്രതങ്ങൾ അനുഷ്ഠിക്കുന്നവരുമായ തപസ്വികളെ കൃഷ്ണാ, ഞാൻ കൈകൂപ്പുന്നു. അവിവാഹിതരായി, അഗ്നിഹോത്രികളായി, ബ്രാഹ്മയോനികളായി, സർവ്വഭൂതാത്മയോനികളായി വർത്തിക്കുന്ന ലോകോപകാരികളായ മുനികൾ ആരോ അവരെ ഞാൻ കൈകൂപ്പുന്നു കൃഷ്ണാ! ലോകജ്യേഷ്ഠരും, കുലജ്യേഷ്ഠരും, തമോഘ്നരും, ഭുവനാഗ്ര്യരുമായ ദ്വിജന്മാരെ, ഹേ വാർണേഷയാ, ഭവാനും പൂജിക്കുക! അങ്ങനെ പൂജാർഹന്മാരായവരെ പൂജിച്ചാൽ അനഘാശയാ! ഭവാനു സുഖം നല്കുന്നതാണ്. സുഖപ്രദന്മാരായ ഇവർ ഈ ലോകത്തിലും പരലോകത്തിലും മാന്യന്മാരായി ചരിക്കുന്നു. അത് ഭവാനു സുഖം നല്കുന്നതാണ്.

അതിഥികളേയും, ഗോക്കളേയും, ബ്രാഹ്മണരേയും പൂജിക്കുന്നവർ, നിത്യവും സത്യതൽപരരായവർ, ദുർഗ്ഗം കടക്കുന്നതാണ്. നിത്യവും ശമാഢ്യന്മാർ ആരോ, അനസൂയകർ ആരോ, നിത്യസ്വാദ്ധ്യായർ ആരോ അവർ ദുർഗ്ഗം കടക്കും. വേദങ്ങളെയെല്ലാം വന്ദിക്കുന്നവർ, വേദം ആശ്രയിക്കുന്നവർ, ശ്രദ്ധയുള്ളവർ, ദാന്തന്മാർ ഇവർ ദുർഗ്ഗം കടക്കുന്നതാണ്. ഇപ്രകാരം വിപ്രപ്രവരന്മാരെ നമിച്ച് യതവ്രതന്മാരായി ദാനനിഷ്ഠന്മാരായി ആര് വർത്തിക്കുന്നുവോ, അവർ ദുർഗ്ഗം കടക്കും. നിത്യവും തപസ്വികൾ ഏവരാണോ, കൗമാരബ്രഹ്മചാരികൾ ഏവരാണോ, തപസ്സുകൊണ്ടു ഭാവിതാത്മാക്കളായി വർത്തിക്കുന്നവർ ഏവരാണോ, അവർ ദുർഗ്ഗം കടക്കുന്നതാണ്.

ദേവതകൾക്കും അതിഥികൾക്കും ഭൃത്യർക്കും പിതൃക്കൾക്കും അർച്ചനചെയ്ത് അവർക്കു നല്കി ബാക്കിയുള്ള അന്നം ഭക്ഷിക്കുന്നവർ ആരോ, അവർ ദുർഗ്ഗം കടക്കും. വിധിപ്രകാരം അഗ്ന്യാധാനം കൈക്കൊണ്ട് കൂപ്പി ധാരണ ചെയ്ത് ആര് സോമാഹുതി ഏല്ക്കുന്നുവോ, അവർ ദുർഗ്ഗം കടക്കും. അച്ഛൻ, അമ്മ, ഗുരുക്കന്മാർ, ഇവരിൽ ആരാണ് സദ്വൃത്തനായി വർത്തിക്കുന്നത് അവൻ നിൻെറ മട്ടിലാണ് കൃഷ്ണാ! എന്നു പറഞ്ഞു നാരദൻ വിരമിച്ചു. അല്ലയോ കൗന്തേയാ, ഭവാൻ ദേവന്മാരേയും പിതൃക്കളേയും ബ്രാഹ്മണരേയും പാന്ഥരേയും നല്ലപോലെ എന്നും പൂജിക്കുന്നുണ്ട്. അതുകൊണ്ട് നീ അഭീഷ്ടമായ ഗതി പ്രാപിക്കും.''

**32. ശ്യേനകപോതസംവാദം – പരുന്തിൽനിന്നു പ്രാവിനെ രക്ഷിച്ച ശിബിമഹാരാജാവ് ഉടലോടെ സ്വർഗ്ഗത്തിൽപ്പോയ കഥ –** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ മഹാപ്രാജ്ഞനായ പിതാമഹാ! സർവ്വശാസ്ത്രവിചക്ഷണനായ ഭാരതസത്തമാ, ഭവാൻ പറഞ്ഞ് ധർമ്മതത്ത്വം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു! തന്നെ ശരണം പ്രാപിച്ച നാലുതരം ജീവികളേയും രക്ഷിക്കുന്നവർക്ക് എന്താണ് ലഭിക്കുന്ന ഫലം? അങ്ങു പറഞ്ഞുതരണേ!''

ഭീഷ്മൻ പറഞ്ഞു: "അല്ലയോ മഹാപ്രാജ്ഞാ, യശോനിധിയായ ധർമ്മപുത്രാ! ശരണാഗതരെ രക്ഷിച്ച് മഹത്തായ ഫലം നേടിയ ഒരു പുരാണമായ ഇതിഹാസം ഞാൻ പറയാം. നീ കേൾക്കുക.

പണ്ട് ഒരു പരുന്ത്, ഓടിച്ചുപിടിക്കുവാൻ ശ്രമിക്കെ ഒരു കപോതം (പ്രാവ്) പറന്നു തളർന്നു രക്ഷയില്ലാതെ മഹാശയനായ ശിബിമഹാരാജാവിനെ ശരണംപ്രാപിച്ചു. പ്രിയദർശനനായ ആ പ്രാവ് നടുങ്ങി ശിബിമഹാരാജാവിൻെറ മടിയിൽ ചെന്ന് തളർന്ന് വീണു. ശുദ്ധമാനസനായ രാജാവ് പ്രാവിനെ കൈയിലെടുത്ത് ആശ്വസിപ്പിച്ചു. 'എടോ ഖഗമേ, നീ എന്തിന്നു ഭയപ്പെട്ടു വിറയ്ക്കുന്നു. ഭയപ്പെടേണ്ടാ. നിനക്ക് എങ്ങനെ ഈ ഉഗ്രമായ ഭയം ബാധിച്ചു?

എവിടെവെച്ചു പറ്റി? നീ എന്തുചെയ്തു? ബോധംകെട്ട്, ഉള്ളുഴന്ന്, ഇങ്ങനെ അവശനായി, എന്നെ രക്ഷപ്രാപിക്കത്തക്ക ആപത്തെന്തുണ്ടായി? പുത്തൻനീലോൽപലപ്പൂക്കളുടെ നിറംകലർന്ന സുദർശനാ! നീ എന്തൊരഴകുള്ളവനാണ്! മാതളനാരകത്തിൻെറ അല്ലിപോലെ നിൻെറ നേത്രം എത്ര മനോഹരമായിരിക്കുന്നു! അശോകപുഷ്പം പോലെ എന്തു ഭംഗിയായ അരുണിമയാണ് നിൻെറ നേത്രത്തിന്! നീ വിറയ്ക്കുന്നുവല്ലോ! അല്ലയോ ഓമൽപ്പക്ഷീ, നീ ഭയപ്പെടാതിരിക്കൂ! എൻെറ മുന്നിൽവന്ന നിന്നെ മനസ്സുകൊണ്ടുപോലും പിടിക്കുവാൻ ആർക്കും സാധിക്കയില്ല. രക്ഷാദ്ധ്യക്ഷനായ ഞാൻ ജീവനോടെ നിൻെറ സമീപത്തു നില്ക്കുമ്പോൾ അതിന്ന് ആര് ഉത്സാഹിക്കും? ഒരുത്തനും അതിന്നു ധൈര്യമുണ്ടാവുകയില്ല! നിനക്കുവേണ്ടി കാശിരാജ്യവും വേണ്ടിവന്നാൽ എൻെറ ജീവനും കൂടി ത്യജിക്കുവാൻ ഞാൻ സന്നദ്ധനാണ്. കപോതമേ, നീ വിശ്വസിക്കുക, ഭയപ്പെടേണ്ടതില്ല.''

ശ്യേനം പറഞ്ഞു: "ഹേ രാജാവേ, ഭവാൻ എന്താണി ച്ചെയ്യുന്നത്? അത് എൻെറ തീറ്റിയാണ്! അവനെ രക്ഷിക്കരുത് രാജാവേ! ഇവനെ പിടിക്കുവാൻ ഞാൻ എത്ര യത്നം ചെയ്തുവെന്നോ! അന്വേഷിച്ചു കണ്ടെത്തിയവനാണ് ഇവൻ. എത്ര പ്രയത്നിച്ചാണ് ഞാൻ ഇവനെ നേടിയതെന്നറിയാമോ? ഈ പ്രാവിൻെറ മാംസം, അവൻെറ രക്തം. അവൻെറ മജ്ജ! മേദസ്സ്, ഹാ! എന്തൊരു രസമായ സാധനമാണിതൊക്കെ! എനിക്കിതിലധികം ഇഷ്ടമുള്ള ഒരു ഭക്ഷണം വേറെയില്ല. രുചികരമായ ഒരു ഭക്ഷണം തിന്നാൻപോകുമ്പോൾ അതിൻെറ മുമ്പിൽ ചാടിവീണു തടസ്സമുണ്ടാക്കരുത്. എനിക്കു വല്ലാത്ത ദാഹവും വിശപ്പുമുണ്ട്. രാജാവേ, അവനെ വിടൂ. എനിക്കു വിശപ്പു സഹിക്കുന്നില്ല. ഞാൻ പിൻതുടർന്ന് ഓടിപ്പിടിക്കാൻ നോക്കുന്നവനാണ് ഇവൻ. എൻെറ ചിറകിൻെറ അടിയേറ്റ്, എൻെറ നഖത്തിൻെറ ക്ഷതമേറ്റ്, തളർന്നുവീണവനാണിവൻ. അവൻെറ ശ്വാസോച്ഛ്വാസം നിലയ്ക്കാറായി. ഇവനെ എന്തിനാണ് ഭവാൻ രക്ഷിക്കുന്നത്? ചെയ്യരുത്! നീ നിൻെറ നാട്ടിലുള്ള ജനങ്ങൾക്കെല്ലാം പ്രഭുവാണെങ്കിൽ, ദാഹിച്ചു വന്ന പക്ഷിക്കും സത്തമാ, ഭവാൻ പ്രഭുവല്ലേ? ശത്രു ഭൃത്യൻ, തൻെറ ആൾക്കാർ, ഇവരുടെ കാര്യത്തിലും ഇന്ദ്രിയാർഥത്തിലും ഭവാൻ നീതി പുലർത്തുക! ആകാശത്തിലും ഭവാൻ വിക്രമിക്കരുത്! ആജ്ഞാഭംഗം ചെയ്യുന്നവരെ ശിക്ഷിക്കുന്നതിൽ നീ പ്രഭുവാണെങ്കിലും ധർമ്മാർത്ഥിയായ എന്നെ നീ നോക്കേണ്ടതല്ലേ? നോക്കിയാലും!''

ഭീഷ്മൻ പറഞ്ഞു: "രാജർഷി ആ പരുന്തിൻെറ വാക്കു കേട്ട് അത്ഭുതപ്പെട്ട് അവനെ പ്രശംസിച്ചു പറഞ്ഞു. പ്രാവിനെ രക്ഷിക്കുവാൻ വേണ്ടിയാണ് നല്ലവാക്കുകൾ പറഞ്ഞത്!''

രാജാവു പറഞ്ഞു: "എടോ പരുന്തേ, നീ നല്ലവൻതന്നെ. ഞാൻ നിന്നെ സൽക്കരിക്കാതെ വിടുകയില്ല. പന്നിയോ മാനോ പോത്തോ കാളയോ നിനക്ക് എന്തു വേണമെങ്കിലും ഇവിടെയുണ്ട്. നിനക്കു വിശപ്പിൻെറ ശമനത്തിന്ന് അവ ആവശ്യംപോലെ സ്വീകരിക്കാം. ശരണംപ്രാപിച്ചവനെ നിരാധാരനായി വിടുക എന്നതു ചെയ്യുവാൻ പാടില്ല. അത് എൻെറ മഹത്തായ ഒരു മതമാണ്. എൻെറ ദേഹത്തെ ഈ പക്ഷി വിടുന്നില്ല. അവൻ കൂടുതൽ എൻെറ ദേഹത്തിൽ ചേർന്ന് ഒട്ടിയിരിക്കുന്നത് നോക്കുക!''

ശ്യേനം പറഞ്ഞു: "പന്നിയേയും കാളയേയും മറ്റു പക്ഷികളേയും ഒന്നും ഞാൻ തിന്നുകയില്ല. രാജാവേ, വല്ലതും തിന്നുന്നത് എനിക്കിഷ്ടമില്ല. എന്തിനാണതൊക്കെ എനിക്ക്? എനിക്കു പണ്ടുതന്നെ ദേവന്മാർ നിശ്ചയിച്ചിട്ടുള്ള തീറ്റയാണ് ഇത്. 'പരുന്ത് പ്രാവിനെ തിന്നും' എന്നു പണ്ടേതന്നെയുള്ള ഒരു ചട്ടമാണ്. അല്ലയോ ഉശീനരാ, നീ കപോതത്തെ അത്രയധികം സ്നേഹിക്കുകയാണെങ്കിൽ അല്ലയോ അനഘാശയാ! എനിക്ക് നീ നിൻെറ മാംസം അത്രയ്ക്ക് നിൻെറ ദേഹത്തിൽനിന്നു മുറിച്ചെടുത്തു തുലാസ്സിൽ തൂക്കി നല്കണം.''

രാജാവു പറഞ്ഞു: 'എടോ ശ്യേനാ, നീ എന്നോട് ഇപ്പറഞ്ഞത് വലിയ ഒരു അനുഗ്രഹംതന്നെ! നീ പറഞ്ഞത് ഞാൻ ശരിക്കും ചെയ്തുതരാം' എന്നു പറഞ്ഞ് ആ രാജസത്തമൻ പക്ഷിയെ തുലാസ്സിൻെറ ഒരു തട്ടിൽവെച്ച് മൂർച്ചയുള്ള വാളെടുത്ത് തൻെറ ദേഹത്തിൽനിന്നു മാംസം മുറിച്ചെടുത്ത് തുലാസ്സിൻെറ മറ്റേ തട്ടിൽ വെക്കുവാൻ തുടങ്ങി. ഈ മഹാത്യാഗം ചെയ്യുന്നതു പറഞ്ഞുകേട്ട് അന്തഃപുരത്തിൽനിന്ന് രത്നാലംകൃതകളായ നാരിമാർ ക്ഷണത്തിൽ പുറത്തുവന്നു. അവർ അമ്പരന്ന് ഹാ! ഹാ! എന്നു മുറവിളികൂട്ടി. നിലവിളി കേട്ടു മറ്റുള്ളവരും വന്നു. എല്ലാവരുടേയും മുറവിളി അവിടെ മേഘനിർഘോഷംപോലെ മുഴങ്ങി. മന്ത്രിമുഖ്യന്മാർ പാഞ്ഞു വന്നു. അവരുടെ കരച്ചിലും അതിൽ ഇടകലർന്നു. അങ്ങനെ രാജധാനിയിൽ വലിയ വിലാപശബ്ദം മുഴങ്ങി.

കാറ്റ് വീശിയടിച്ചു. ആകാശം കാർമേഘങ്ങൾകൊണ്ടു നിറഞ്ഞു. അവൻെറ സത്യകർമ്മം കണ്ട് ഭൂമി കുലുങ്ങിപ്പോയി. ഇങ്ങനെ സർവ്വദിക്കിൽനിന്നും 'അരുത് അരുത്' എന്ന മുറവിളി നടക്കുമ്പോൾ, പ്രപഞ്ചംതന്നെ നടുങ്ങി നില്ക്കുമ്പോൾ, രാജാവ് കൃതാർത്ഥതയോടെ തൻെറ പാർശ്വഭാഗത്തുനിന്നും ഭുജത്തിൽനിന്നും തുടയിൽനിന്നും മാംസം മുറിച്ചെടുത്ത് തുലാസ്സിൻെറ തട്ടിൽ മെല്ലെമെല്ലെ വെച്ചുകൊണ്ടിരുന്നു. അത്രയേറെ മുറിച്ചുവെച്ചിട്ടും ആ കപോതത്തിന്നോപ്പം മാംസം തൂങ്ങുന്നതായിക്കണ്ടില്ല. രാജാവ് പിന്നെയുംപിന്നെയും മുറിച്ചെടുത്ത് തുലാസ്സിൽ വെച്ചു. രാജാവ് അസ്ഥിമാത്രനായി. രക്തം വാർന്നുപോയി കൃശനായി. അപ്പോൾ പിന്നെ രാജാവെന്തുചെയ്യും? രാജാവ് താൻ തന്നെ തുലാസ്സിൻെറ തട്ടിൽ കയറി പരുന്തിന്നു ഭക്ഷണമാകുവാൻ ഇരുന്നുകൊടുത്തു.

ഈ സംഭവം കണ്ടതോടെ ഇന്ദ്രാദികളായ മൂന്നു ലോകത്തിലെ നിവാസികളും അത്ഭുതത്തോടെ അവിടെ വന്നു ചേർന്നു. ദേവന്മാർ ആകാശത്തിൽ മുഴങ്ങുമാറ് ഭേരിനാദം മുഴക്കി. ദേവദുന്ദുഭിയും മുഴക്കി. അവർ ദേവലോകത്തുനിന്ന് ശിബിയുടെ ശിരസ്സിൽ അമൃതുവർഷിച്ചു. വീണ്ടും കുളുർമ്മ നല്കുമാറ് ദിവ്യമാല്യങ്ങൾ വർഷിക്കുകയും ചെയ്തു. ദേവന്മാരുടേയും ഗന്ധർവ്വന്മാരുടേയും സംഘവും അപ്സരസ്ത്രീഗണങ്ങളും ആടിപ്പാടി പിതാമഹസമനായ രാജാവിനെ പുകഴ്ത്തി.

ഉടനെ സ്വർഗ്ഗത്തിനിന്ന് പൊന്നിൻമേട നിരന്നതും മണിപ്പൊൻതോരണങ്ങൾകൊണ്ടു ജ്വലിക്കുന്നതും വൈഡൂര്യം, രത്നം എന്നിവയാൽ നിർമ്മിച്ചതും സ്തംഭങ്ങളുള്ളതുമായ വിമാനം രാജാവിൻെറ മുമ്പിലെത്തി. സ്വർഗ്ഗത്തിൽനിന്ന് വന്ന ആ വിമാനത്തിൽ രാജാവിനെ കയറ്റി വിമാനം ഉയർന്നു. അങ്ങനെ ആ രാജർഷി മഹത്തായ കർമ്മത്താൽ ശാശ്വതമായ സ്ഥാനത്തെ പ്രാപിച്ചു.

അല്ലയോ യുധിഷ്ഠിരാ! ഭവാൻ ശരണാഗതന്മാരിൽ ഇപ്രകാരം ശിബിമഹാരാജാവ് ചെയ്തതുപോലെ ചെയ്യുക! ഭക്തരും കൂറുള്ളവരുമായ ആശ്രിതന്മാർക്കു രക്ഷകനും സർവ്വഭൂതങ്ങളിലും ദയാശാലിയുമായിരിക്കുന്നവൻ ഇഹത്തിലും പരത്തിലും സുഖിക്കും.

സദ്വൃത്തത്തെ അനുഷ്ഠിക്കുന്ന സാധുവൃത്തനായ രാജാവിന്ന് വ്യാജംകൈവിട്ട ധർമ്മംകൊണ്ട് കിട്ടുവാൻവയ്യാത്തത് എന്തുണ്ട്? വിശുദ്ധാത്മാവായ ആ രാജർഷി, ധീരനും സത്യപരാക്രമനുമായ കാശിരാജാവ് ശിബി, സ്വകർമ്മപ്രഭാവംമൂലം മൂന്നു ലോകത്തിലും നശിക്കാത്ത കീർത്തി നേടി.

മറ്റ് ആര് ഇങ്ങനെ ശരണാഗതന്മാരെ രക്ഷിക്കുന്നുവോ, അവനും ഇത്തരത്തിൽ മഹത്തായകീർത്തി നേടുന്നതാണ്.

രാജർഷിയായ വൃഷദർഭൻെറ (ശിബിമഹാരാജാവിൻെറ) ഈ ചരിത്രത്തെ പറയുന്നവനും ഇത് എപ്പോഴും കേൾക്കുന്നവനും ലോകത്തിൽ പുണ്യവാനായി ഭവിക്കുന്നതാണ്.''

**33. ബ്രാഹ്മണപ്രശംസ - ക്ഷത്രിയൻെറ അതിപ്രധാന കർത്തവ്യം ബ്രാഹ്മണപൂജ -** യുധിഷ്ഠിരൻ പറഞ്ഞു: "എല്ലാ കൃത്യത്തിലും മേലെ രാജാവിന്നുള്ള കൃത്യമെന്താണ് പിതാമഹാ? എന്തു ചെയ്താൽ നരനാഥൻ ഇഹലോകവും പരലോകവും അനുഭവിക്കും?''

ഭീഷ്മൻ പറഞ്ഞു: "രാജാവായി അഭിഷേകം ചെയ്യപ്പെട്ടാൽ പിന്നെ അവൻ സുഖം ഇച്ഛിക്കുന്നുണ്ടെങ്കിൽ ബ്രാഹ്മണരെ പൂജിക്കുകയെന്നതാണു വേണ്ടത്. അല്ലയോ ഭരതർഷഭാ! രാജാവും അപ്രകാരംതന്നെ ചെയ്യണം. ശ്രോത്രിയന്മാരായ ദ്വിജവൃദ്ധന്മാരെ എന്നും പൂജിക്കണം.

പുരത്തിൽ വസിക്കുന്നവരും ഗ്രാമങ്ങളിൽ വസിക്കുന്നവരുമായ വിപ്രന്മാരേയും ശ്രുതവാന്മാരായവരേയും, സാന്ത്വത്താലും സുഖസാധനദാനങ്ങളാലും നമസ്കാരത്താലും പൂജിക്കണം. ഇത് രാജാവ് എന്നും ചെയ്യേണ്ട ഏറ്റവും പ്രധാനമായ കർമ്മമാണ്. തന്നെപ്പോലെയും തൻെറ മക്കളെപ്പോലെയും എന്നും പൗരജാനപദന്മാരെ സംരക്ഷിച്ചു പോരണം. അവർക്കു ശാന്തിയുണ്ടായാൽ നാട്ടിന്നെല്ലാം ശാന്തിയായി; ശോഭയുമായി. അവർ പൂജ്യരും നമസ്കാരയോഗ്യരും പിതാക്കന്മാരെപ്പോലെ മാന്യരുമാണ്. അവരിലാണ് മാനവന്മാരുടേയും അഖിലജീവികളുടേയും ലോകയാത്ര (ശക്രൻ മഴ വർഷിച്ചില്ലെങ്കിൽ ജീവലോകം നശിക്കുമല്ലോ). ബ്രാഹ്മണർ മന്ത്രം, ജപം മുതലായവയാലും മനസ്സുകൊണ്ടും അഗ്നിപോലെ ചുട്ടെരിക്കുവാൻ കഴിവുള്ളവരാണ്. കുപിതരും ഉഗ്രരും സത്യപരാക്രമരുമായ വിപ്രർ നിശ്ശേഷമാക്കും. അവർക്ക് യാതൊരന്തവും കാണുന്നില്ല. അവർക്ക് യാതൊരു ദിക്കും തടവല്ല. കോപിച്ചാൽ അവർ കാട്ടിൽ ജ്വലിക്കുന്ന അഗ്നിപോലെ ആളിക്കത്തും. മഹാധീരന്മാർപോലും അവരെ ഭയപ്പെടുന്നു. അവരുടെ മഹത്ത്വവും യോഗ്യതയും, അസാധാരണവും അളവറ്റതുമാകുന്നു. അവരിൽ ചിലർ പുല്ലു മൂടിയ കിണർപോലെയാണ്. ചിലർ ശുദ്ധമായ ആകാശം പോലെ നിർമ്മലരാണ്. ചിലർ ശക്തിയോടെ പ്രവർത്തിക്കും. ചിലർ പഞ്ഞിപോലെ മാർദ്ദവമുള്ളവരാണ്; വലിയ ശഠന്മാരുമുണ്ട്. ചിലർ തപസ്വികളാണ്. ചിലർ കൃഷിയും ഗോക്കളേയും രക്ഷിക്കുന്നവരാണ്. മറ്റുചിലർ ഭിക്ഷകൊണ്ട് ഉപജീവിക്കുന്നവരാണ്. ചിലർ കള്ളന്മാരും ചതിയന്മാരുമാണ്. ചിലർ നർത്തകന്മാരാണ്. മറ്റുചിലർ എന്തിനും പോന്നവരാണ്; മന്നവന്മാരിലും മറ്റുള്ളവരിലും എന്തും ചെയ്യും. പല ആകാരവുമുള്ളവരായ വിപ്രന്മാരുമുണ്ട് ഭരതർഷഭാ! പല കർമ്മങ്ങളിലും താല്പര്യമുള്ളവരുമുണ്ട്, പല കർമ്മോപജീവികളുമുണ്ട്. അതിൽ ധർമ്മജ്ഞരും സത്തുക്കളുമുണ്ട്. അവ എന്നും നാം കീർത്തിക്കണം. പിതൃക്കൾ, ദേവന്മാർ, സർപ്പങ്ങൾ, മനുജർ, രാക്ഷസർ ഇവർക്കു മുമ്പുതന്നെ രാജാവേ, പൂജിക്കേണ്ടവരാണു മഹാഭാഗന്മാരായ ബ്രാഹ്മണർ. ദേവന്മാർക്കും പിതൃക്കൾക്കും ഗന്ധർവ്വന്മാർക്കും ആശരന്മാർക്കും പിശാചുക്കൾക്കും ബ്രാഹ്മണരെ ജയിക്കുവാൻ സാദ്ധ്യമല്ല. അവർ ദൈവത്തെ അദൈവമാക്കും. അവരിച്ഛിച്ച ആളെ അവർ രാജാവാക്കും. ഇഷ്ടമില്ലാത്തവനെ തോല്പിക്കും. ബ്രാഹ്മണരെ ദുഷിക്കരുത്. ദുഷിക്കുന്നവർ ബുദ്ധിഹീനരാണ്. രാജാവേ, ഞാൻ സത്യമാണ് ഈ പറയുന്നത്. ബ്രാഹ്മണരെ ദുഷിച്ചാൽ ആ ദുഷിക്കുന്നവൻ നിശ്ചയമായും കെട്ടുപോകും. നിന്ദിക്കുവാനും പ്രശംസിക്കുവാനും ബ്രാഹ്മണന്നുള്ള കഴിവ് അതുല്യമാണ്. കീർത്തിയിലും അകീർത്തിയിലും അവർ പരായണരാണ്. ഇങ്ങോട്ടു ദ്വേഷിച്ചവരിൽ ദ്വിജൻ കോപിക്കും.

ബ്രാഹ്മണർ ആരെ പുകഴ്ത്തുന്നുവോ, അവൻെറ ശ്രേയസ്സ് താഴ്ത്തി വിട്ടവൻ ക്ഷണത്തിൽ തോറ്റുപോകും. പിന്നെ അവന്ന് ഗതിയില്ല. ശകന്മാരും, കാംബോജന്മാരും, യവനന്മാരും, ക്ഷത്രജാതികൾ തന്നെയാണ്. എന്നാൽ അവരെ ബ്രാഹ്മണർ നോക്കാതിരുന്നതുകൊണ്ടു വൃഷലത്വം പ്രാപിച്ചവരാണ്. ദ്രാവിഡന്മാർ, കലിംഗന്മാർ, കളിന്ദന്മാർ, ഉശീനരർ, കോളിസർപ്പന്മാർ, മഹർഷിമാർ ഇവരും ക്ഷത്രിയജാതിയിൽപ്പെട്ടവരാണ്. അവർ ബ്രാഹ്മണർ നോക്കാഞ്ഞതു കാരണം വൃഷലത്വം പ്രാപിച്ചവരാണ്. ബ്രാഹ്മണനോട് തോല്ക്കുന്നതാണ് മെച്ചം. ജയിക്കുന്നതല്ല രാജാവേ. സർവ്വഘാതിയാണ് ഒരുത്തൻ. മറ്റൊരുത്തൻ ബ്രഹ്മഘാതിയാണ് എന്ന് വിചാരിക്കുക. ഇവർ രണ്ടുപേരും തുല്യരല്ല. ബ്രഹ്മഹത്യയാണ് കൂടുതൽ ദോഷം എന്ന് മഹർഷികൾ പറയുന്നു.

ദ്വിജന്മാരെ അധിക്ഷേപിച്ചു സംസാരിക്കുന്നതു കേൾക്കരുത്. കേൾക്കുന്നതുതന്നെ പാപമാണ്. കേട്ടാൽ ഉടനെ മിണ്ടാതെ തലയും താഴ്ത്തി സ്ഥലംവിടണം. ഇന്ന് ലോകത്തിലുള്ളവനും, നാളെ ലോകത്തിൽ ജനിക്കുവാൻ പോകുന്നവനും ബ്രാഹ്മണദോഷം നേടിയിട്ട് സുഖമായി ജീവിക്കുമെന്നു വിചാരിച്ചുപോകേണ്ടാ.

കൈകൊണ്ടുള്ള പിടുത്തംകൊണ്ട് കാറ്റിനെ ലഭിക്കുകയില്ല. ചന്ദ്രബിംബം കൈനീട്ടിത്തൊടാൻ കഴിയുകയില്ല. ഭൂമിയുടെ ഭാരംതാങ്ങാൻ പറ്റുന്നതല്ല. അപ്രകാരം അല്ലയോ ഭൂപാ! ഭൂസുരന്മാർ ഭൂമിയിൽ ദുർജ്ജയർതന്നെ!''

**34. പൃഥിവീവാസുദേവസംവാദം - ക്ഷത്രിയർക്ക് ബ്രാഹ്മണൻ ഏറ്റവും പൂജനീയനാണെന്നു തെളിയിക്കുന്നു -** ഭീഷ്മൻ പറഞ്ഞു: ''എന്നും ബ്രാഹ്മണരെത്തന്നെ ഏറ്റവും ആദരവോടെ പൂജിക്കണം. അവർക്ക് സോമം രാജാക്കളായി വർത്തിക്കുന്നു. സുഖത്തിന്നും ദുഃഖത്തിന്നും അവർ ഈശ്വരന്മാരാണ്, ആരിൽ സുഖമോ ദുഃഖമോ നല്കണമെന്ന് അവർ ആഗ്രഹിക്കുന്നുവോ, അത് സംഭവിക്കും. ഇവർക്ക് സുഖജീവിതത്തിനുള്ളവ നല്കിയും, അലങ്കാരങ്ങൾക്കുള്ളത് നല്കിയും, മറ്റ് ഇച്ഛയുള്ളത് നല്കിയും അവരെ പൂജിച്ച് പിതാക്കന്മാരെപ്പോലെ രാജാവ് സംരക്ഷിക്കണം. ഇന്ദ്രനാൽ ഭൂതങ്ങൾക്ക് എന്നപോലെ അതുകൊണ്ട് നാട്ടിന്നു ശാന്തി ലഭിക്കും. ബ്രഹ്മവർച്ചസ്വിയായ ബ്രാഹ്മണൻ ജനിക്കുന്നത് നാട്ടിന്ന് നന്മയാണ്. അരികളെ നശിപ്പിക്കുന്ന മഹാരഥനായ രാജാവിന്നും പ്രാർത്ഥ്യനാണ് ബ്രാഹ്മണൻ എന്നു നാരദൻ പറഞ്ഞിട്ടുണ്ട്. സനൽക്കുലജാതനായ ബ്രാഹ്മണനെ, ധർമ്മജ്ഞനും വ്രതസ്ഥനുമായ ബ്രാഹ്മണനെ, രാജാവേ, ഗൃഹത്തിൽ പാർപ്പിക്കുക എന്നതിനേക്കാൾ ശ്രേഷ്ഠമായി മറ്റൊന്നുമില്ല. വിപ്രന്മാർക്ക ഹവിസ്സു നല്കിയാൽ അത് ദേവകൾ ഏറ്റുവാങ്ങും. ബ്രാഹ്മണന്നു ചെയ്യുന്ന സല്ക്കാരം ദേവകൾ കൈക്കൊള്ളും പിതൃക്കളും പ്രസാദിക്കും. എല്ലാ ഭൂതപ്രസാദവും അതുകൊണ്ട് ലഭിക്കും. ഇവരിലപ്പുറമായി മറ്റൊരു ദേവതയില്ല. എല്ലാ ദേവതാസാന്നിദ്ധ്യവും ശുദ്ധനായ ബ്രാഹ്മണനിൽ വസിക്കുന്നു.

സൂര്യൻ, ചന്ദ്രൻ, വായു, വെള്ളം, ഭൂമി, ആകാശം, ദിക്കുകൾ എല്ലാം ബ്രാഹ്മണനിൽ പ്രവേശിച്ച് നിത്യവും അന്നം ഭുജിക്കും. വിപ്രൻ ഉണ്ണാൻ മടിക്കുന്നവൻെറ അന്നം പിതൃക്കളും അനുഭവിക്കുന്നതല്ല. ബ്രാഹ്മണദ്വേഷിയായ ദുഷ്ടൻെറ അന്നം ദേവന്മാരും കൈക്കൊള്ളുകയില്ല. വിപ്രൻ

സന്തോഷിച്ചാൽ പിതൃക്കളും സന്തോഷിക്കും. ഇപ്രകാരം തന്നെയാണ് ദേവകളുടേയും നില. അതിൽ മറ്റൊന്നും ചിന്തിക്കേണ്ടതില്ല. ആ ഹവിസ്സുള്ളവരായ അവർ അപ്രകാരംതന്നെ പ്രീതരാകും. പരത്തിൽ നശിക്കുകയില്ല, പരസൽഗതി പ്രാപിക്കും. ഏതേത് ഹവിസ്സുകൊണ്ട് വിപ്രനെ നരൻ തർപ്പിക്കുന്നുവോ, അതാതുകൊണ്ടു ദേവന്മാരും പിതൃക്കളും പ്രീതരാകുന്നു. വിപ്രനിൽനിന്നാണ് ആ ഭൂതത്തിൻെറ പ്രഭവം. പ്രജോത്ഭവമാണ് ആ ഭൂതം. ഇത് ഏതിൽനിന്നുണ്ടാകും? മരിച്ചാൽ ഏതിൽ ചെന്നെത്തും? അവന്ന് ആ മാർഗ്ഗമെന്തെന്നറിയാം. സ്വർഗ്ഗത്തിലേക്കും നരകത്തിലേക്കുമുള്ള മാർഗ്ഗം അറിയുന്നവനാണ് ബ്രാഹ്മണൻ. ആഗതാനാഗതങ്ങളെ രണ്ടിനേയും അറിയുന്നവനായ ബ്രാഹ്മണൻ മർത്ത്യരിൽവെച്ച് ഏറ്റവും ശ്രേഷ്ഠനാണ്.

അല്ലയോ ഭാരതശ്രേഷ്ഠാ! സ്വധർമ്മം അറിയുന്ന ബ്രാഹ്മണനെ പിൻതുടരുന്നവർ തോറ്റുപോവുകയില്ല. അവർ പരലോകത്തിൽ നശിക്കയില്ല, തോല്ക്കുകയുമില്ല. ബ്രാഹ്മണൻെറ വാക്കു കേൾക്കുന്നവർക്ക് നാശം സംഭവിക്കയില്ല. ഭൂതാത്മാക്കളും, മഹാത്മാക്കളുമായ അവർ ഒരിക്കലും തോറ്റുപോകുന്നതല്ല. തേജസ്സാലും ബലത്താലും തപിക്കുന്ന ക്ഷത്രിയൻെറ എല്ലാ തേജസ്സും ബലവും ബ്രാഹ്മണനിൽ ചെന്നുചേരുന്നു. ഭൃഗുക്കൾ താലജംഘന്മാരേയും, അംഗിരസ്സുകൾ നീപരേയും, ഭരദ്വാജർ വീതഹവ്യരേയും, ഐളരേയും തോല്പിച്ചു. കൃഷ്ണാജിനമാകുന്ന ധ്വജ (അടയാള) ത്തോടുകൂടിയ അവർ ചിത്രായുധന്മാരായ ക്ഷത്രിയരെ തോല്പിച്ചു. തേജസ്വിയായ ബ്രാഹ്മണന്ന് ഭൂമി നല്കിയിട്ടും പാരലൗകിക കർമ്മം അനുഷ്ഠിക്കണം. എന്തെല്ലാം പറയുവാനും കേൾക്കുവാനും, പാഠിക്കുവാനുമുണ്ടോ. അതൊക്കെ വിപ്രരിൽ ഗൂഢമായി നില്ക്കുന്നു; വൃക്ഷത്തിൽ അഗ്നി എന്നപോലെ ഒളിഞ്ഞുകിടക്കുന്നു. ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് വാസുദേവനും ഭൂമിയുമായി നടന്ന കഥയാണ്.

വാസുദേവൻ പറഞ്ഞു: 'ശുഭേ, നീ എല്ലാവർക്കും അമ്മയാണല്ലൊ. ഭൂമിദേവീ, നിന്നോട് ഞാൻ ഒരു സംശയം ചോദിക്കുന്നു. എന്തു കർമ്മംകൊണ്ട് ഗൃഹസ്ഥന്ന് അവൻെറ പാപം പോക്കാൻ കഴിയും?'

പൃഥിവി പറഞ്ഞു: 'ബ്രാഹ്മണരെ പൂജിക്കുക. അത് പവിത്രവും അനുത്തമവുമാണ്. വിപ്രസേവകനായവന്ന് സകല രജസ്സും നശിക്കും. അതിൽനിന്ന് എല്ലാ ഐശ്വര്യവും, എല്ലാ കീർത്തിയും, എല്ലാ ബുദ്ധിയും ഒത്തുചേരും. മഹാരഥനായ, ശത്രുതാപനനായ ക്ഷത്രിയനും പ്രാർത്ഥ്യനാണ് ബ്രഹ്മണനെന്ന് നാരദൻ പറഞ്ഞിട്ടുണ്ട്. കുലീനനായ ബ്രാഹ്മണനെ, ധർമ്മം കാണുന്നവനായ വ്രതസ്ഥനെ, അപരർക്കും, പരർക്കും, പരാപരജനത്തിനും ധർമ്മം കാണുന്ന വ്രതസ്ഥനെ പൂജിക്കണം. വിപ്രന്മാർ ആരെ പുകഴ്ത്തുന്നുവോ, ആ മനുഷ്യൻ അഭിവൃദ്ധിപ്പെടും. വിപ്രരെ നിന്ദിക്കുന്നവൻ താമസിക്കാതെ പരാജയപ്പെട്ടുപോവുകയുംചെയ്യും. കടലിലിട്ട മൺകട്ട അലിയുന്നമാതിരി ബ്രാഹ്മണദ്രോഹകരമായ എല്ലാ പ്രവൃത്തികളും നാശത്തിന്ന് വിധേയമാകുന്നതാണ്.

നോക്കൂ! ചന്ദ്രനിൽ കളങ്കം, കടലിന്ന് ഉപ്പുരസം, ഇതൊക്കെ എങ്ങനെ ഉണ്ടായി? ബ്രാഹ്മണശാപംകൊണ്ടാണ്. ദേവേന്ദ്രൻതന്നെ പണ്ട് 'സഹസ്രലിംഗ'നായതും, പിന്നെ 'സഹസ്രാക്ഷ' നായതും ബ്രാഹ്മണപ്രഭാവംകൊണ്ടുതന്നെയാണ്. നോക്കൂ! ശതക്രതുവിൻെറ രൂപം ഇങ്ങനെയായത് എന്തുകൊണ്ടാണെന്ന് ഭവാൻ അറിയുന്നില്ലേ? ഇവർ ഇച്ഛിച്ചാൽ കീർത്തി, ഭൂതി, ലോകങ്ങൾ എല്ലാം ലഭിക്കും. അതുകൊണ്ടു ശുചിയും ആത്മവാനുമായ പുരുഷൻ വിപ്രാനുവാദത്തിൽത്തന്നെ നില്ക്കണം.'

ഇപ്രകാരം ഭൂമിദേവി പറഞ്ഞപ്പോൾ അതു കേട്ടു മധുസൂദനൻ 'നന്നു നന്ന്! കൊള്ളാം കൊള്ളാം!' എന്നു ഭൂമിദേവിയെ ബഹുമാനിച്ചു പറഞ്ഞു കൗരവ്യാ! ഈ ദൃഷ്ടാന്തം കേട്ടു പാർത്ഥാ! പ്രയതനായി ബ്രാഹ്മണേന്ദ്രരെ എപ്പോഴും പൂജിക്കുക. എന്നാൽ ശ്രേയസ്സുകൾ വന്നുചേരും.''

**35. ബ്രാഹ്മണപ്രശംസ - സ്വകർമ്മാനുഷ്ഠാനത്തിൽ നിഷ്ഠയുള്ള ബ്രാഹ്മണൻ നിഗ്രഹാനുഗ്രഹശക്തിയുള്ളവനാണ് -** ഭീഷ്മർ പറഞ്ഞു: ''ജന്മത്താൽത്തന്നെ മഹാഭാഗനാണ് ബ്രാഹ്മണൻ. ജന്മനാ യോഗ്യനാണ്. അവൻ അതുകൊണ്ടുതന്നെ പൂജിക്കപ്പെടേണ്ടവനാണ്. എല്ലാവർക്കും അതിഥിയാണവൻ. ഏറ്റവും ശ്രേഷ്ഠമായ ഭോജനം ആദ്യം ബ്രാഹ്മണനു നല്കിയേ മറ്റുള്ളവർ ഭക്ഷിക്കാവൂ. അങ്ങനെ 'പ്രസൃതാന്താഗ്രഭോജന'നുമാണ് ബ്രാഹ്മണൻ. ഉണ്ണീ, ബ്രാഹ്മണർ നല്ലവർതന്നെയാണ്. ദേവന്മാർക്ക് മുഖമാണ് ബ്രാഹ്മണൻ. പൂജിച്ചാൽ അവർ അനുഗ്രഹിക്കും. അവർ മംഗളോക്തികൾ പറയുന്നവരാണ്. കോപിച്ചാൽ അവർ നമ്മെയെല്ലാം ദ്വേഷിക്കും. പൂജിക്കാത്തവരെ അവർ ദാരുണമായ ഉക്തിയാൽ നിഗ്രഹിക്കും. പുരാവൃത്തം അറിയുന്നവർ അവരെപ്പറ്റി ഒരു ഗാഥ പാടിയിട്ടുണ്ട്. അതു ധാതാവ് ആദ്യം ബ്രാഹ്മണരെ സൃഷ്ടിച്ച് കല്പിച്ചവിധമാണ് ഗാഥയിൽ പറഞ്ഞിട്ടുള്ളത്. ബ്രാഹ്മണൻ അവനു നിശ്ചയിക്കപ്പെട്ട കർമ്മകല്ലാതെ മറ്റൊന്നിലും ഇടപെടരുത്. സംരക്ഷിക്കപ്പെടുന്ന ബ്രാഹ്മണൻ മറ്റുള്ളവരേയും സംരക്ഷിക്കും. അതു നിങ്ങൾക്ക് നന്മയാകുന്നു. സ്വകീയമായ കർമ്മം ചെയ്യുന്നതായാൽ നിങ്ങൾക്ക് ബ്രാഹ്മിയായ ശ്രീ സിദ്ധിക്കും. ബ്രാഹ്മണരോ നിങ്ങൾക്ക് എല്ലാവർക്കും പ്രമാണമാകും. നിയന്ത്രിക്കുവാൻ ശക്തിയുള്ളവരുമാകും. പണ്ഡിതോത്തമനായ ബ്രാഹ്മണൻ ശൂദ്രൻെറ കർമ്മം ചെയ്യുവാൻ പാടില്ല. അങ്ങനെ ശൂദ്രകർമ്മംചെയ്യുന്നത് ധർമ്മത്തിനു തടസ്സമാകുന്നു. ശ്രീ, ബുദ്ധി, തേജസ്സ് എന്നുമാത്രമല്ല, പ്രതാപാഢ്യമായ വിഭൂതിയും സ്വാദ്ധ്യായത്തിൽ വിപുലമായ മാഹാത്മ്യവും വന്നുചേരും. ആഹവനീയാഗ്നിയിൽ ഹോമിച്ച് (ഗാർഹപത്യം, ആഹവനീയം, ദക്ഷിണം ഇങ്ങനെ യാഗാഗ്നികൾ മൂന്നുവിധമുണ്ടെന്ന് വേദത്തിൽ വിധിച്ചിട്ടുണ്ട്) മഹാഭാഗ്യത്തിൽ പ്രതിഷ്ഠിതരായ ബ്രാഹ്മണർ കിടാങ്ങൾക്കു നല്കുന്നതിന്നും മുമ്പേതന്നെ ഊണു കഴിക്കേണ്ടവരാണ്. പരമശ്രദ്ധയുള്ളവരും മറ്റുള്ളവരിൽനിന്ന് യാതൊരു ഉപദ്രവവും ഏല്ക്കാതെയുള്ളവരുമായ, ദമസ്വാദ്ധ്യായനിരതരായ അവർ സർവ്വകാമങ്ങളും ഏല്ക്കുന്നതാണ്. മനുഷ്യലോകത്തിലുള്ള എന്തും ദേവലോകത്തിലുള്ള സകലതും ജ്ഞാനം തപസ്സ് നിയമം ഇവകൊണ്ടും സകലതും നേടാവുന്നതാണ്.' ഇപ്രകാരമാണ് ബ്രഹ്മാവ് ഗാനംചെയ്തത്. അതു ഞാൻ നിന്നോട് പറഞ്ഞു. വിപ്രന്മാരിൽ അനുകമ്പയോടെ ആ ധീമാൻ പറഞ്ഞതാണിത്.

ഈ ബ്രാഹ്മണരിലുള്ള ശക്തിയേറിയ ബലം തപസ്വികൾക്ക് രാജതുല്യമായ ബലമാണ്.

ഇവരിൽ ചിലർ ദുരാസദന്മാരാണ്. ചിലർ ഷണ്ഡന്മാരാണ്. ചിലർ ക്ഷിപ്രകാരികളാണ്. ചിലർ സിംഹസത്വന്മാരാണ്. ചിലർ വ്യാഘ്രസത്വന്മാരാണ്. ചിലർ വരാഹസത്വന്മാരും, മൃഗസത്വന്മാരുമാണ്. ചിലർ ജലസത്വന്മാരാണ്. ചിലർ സർപ്പസ്പർശോപമന്മാരാണ്. മറ്റുചിലർ മകരസ്പർശോപമന്മാരാണ്. ചിലർ പറഞ്ഞുകൊല്ലുന്നവരാണ്. ചിലർ നോക്കിക്കൊല്ലുന്നവരാണ്. ചിലർ സർപ്പതുല്യം ആശീവിഷോപമന്മാരാണ്. മറ്റുചിലർ മന്ദന്മാരുമാണ്. ഇങ്ങനെ പല മട്ടിലാണ് ബ്രാഹ്മണരുടെ വൃത്തം, യുധിഷ്ഠിരാ! പൗണ്ഡ്രർ,

കാണ്ഡ്വസിരന്മാർ, ലാടർ, ദ്രാവിഡർ, മേകളർ, ചോരന്മാർ, ദർദ്ദുർ, ദരദർ, ശൗണ്ഡർ, ശബരർ, ബർബ്ബരർ, കിരാതർ, യവനന്മാർ, ക്ഷത്രിയന്മാർ ഇവരൊക്കെ ബ്രാഹ്മണന്റെ കോപംമൂലം വൃഷലത്വം (ശൂദ്രത്വം) പ്രാപിക്കാൻ ഇടയായി.

അസുരന്മാർ ബ്രാഹ്മണനിന്ദമൂലം ജലത്തിനുളളിൽ പാർക്കേണ്ടതായ ദുരവസ്ഥയിലെത്തി, ദേവകൾ വിപ്രപ്രസാദംമൂലം സ്വർഗ്ഗത്തിലും പാർക്കുന്നു. ആകാശത്തെ സ്പർശിക്കുവാൻ സാദ്ധ്യമല്ല. ഹിമവാനെ പിടിച്ച് ഇളക്കുവാൻ സാദ്ധ്യമല്ല. ചിറകെട്ടി ഗംഗയെ തടയുവാൻ സാദ്ധ്യമല്ല. അതുപോലെതന്നെ ബ്രാഹ്മണനെ ജയിക്കുവാനും സാധിക്കയില്ല.

വിപ്രനെ വിരോധിച്ച് രാജാവിന്ന് ഭൂമി ഭരിക്കാൻ സാധിക്കയില്ല. ദേവകൾക്കും ദേവതകളായ മഹാത്മാക്കളാണ് മഹീസുരന്മാർ. നിത്യവും അവരെ ദാനങ്ങൾ കൊടുത്തും പരിചരിച്ചും പൂജിക്കുക! ആഴിചൂഴുന്ന ഊഴി ഭരിക്കുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഇപ്രകാരം ബ്രാഹ്മണനെ ശുശ്രൂഷിക്കുക! പ്രതിഗ്രഹം വാങ്ങാത്ത ബ്രാഹ്മണന്ന് നിഗ്രഹാനുഗ്രഹശക്തി കൂടുതൽ കാണും. പ്രതിഗ്രഹം വാങ്ങുന്ന ബ്രാഹ്മണനിൽ നിഗ്രഹാനുഗ്രഹശക്തിക്കു കുറവുണ്ടാകും. നീ പ്രതിഗ്രഹേച്ഛയില്ലാത്ത ബ്രാഹ്മണനിൽനിന്ന് നിന്നേയും വംശത്തേയും രക്ഷിക്കുക രാജാവേ!''

### 36. ശക്രശംബരസംവാദം - ശക്രനും ശംബരനും തമ്മിൽ നടന്ന സംവാദം ബ്രാഹ്മണപ്രശംസ -

ഭീഷ്മൻ പറഞ്ഞു: ''അല്ലയോ യുധിഷ്ഠിരാ, ഇതിന്നുദാഹരണമായി ഒരു പഴങ്കഥ നാട്ടിൽ നടപ്പുണ്ട്. അത് ശക്രനും ശംബരനും തമ്മിലുളള ഒരു സംവാദമാണ്. അതു നീ കേൾക്കുക! ശക്രൻ ഒരു അജ്ഞാതമായ വേഷംധരിച്ച് ജടാധാരിയായി, പൊടിയേറ്റവനായി ഒരു വിരൂപമായ തേരിൽക്കയറി ശംബരന്റെ അടുത്തുചെന്ന് അവനോടു ചോദിച്ചു.

ശക്രൻ പറഞ്ഞു: 'എന്തുകൊണ്ടാണ് ശംബരാ, നീ നിന്റെ ജാതിക്കാരിൽവെച്ച് ഏറ്റവും ശ്രേഷ്ഠനായി കണക്കാക്കപ്പെടുന്നത്? തത്ത്വമായി നീ പറയുക!'

ശംബരൻ പറഞ്ഞു: 'ഞാൻ വിപ്രന്മാരിൽ ഒരിക്കലും അസൂയപ്പെടുകയില്ല. എനിക്ക് ബ്രഹ്മമാണു മതം. ശാസ്ത്രജ്ഞാനമുളള, ശാസ്ത്രം ഉപദേശിക്കുന്നവരായ, ബ്രാഹ്മണരെ ഞാൻ യഥാസുഖം മാനിക്കുന്നു. അവരുടെ വാക്കുകളെ ഞാൻ ഒരിക്കലും നിന്ദിക്കുകയില്ല. ഒരിക്കലും കുറ്റം ചെയ്യുകയില്ല. ഞാൻ അവരെ പൂജിക്കുകയും അവരോടു ഞാൻ നേരെ സംശയം ചോദിച്ച് അറിയുകയും ധീമാന്മാരുടെ കാലുപിടിക്കുകയും ചെയ്യും. നിത്യവും സംശയങ്ങൾ ചോദിക്കുന്ന എന്നോട് വിശ്വാസത്തോടെ അവർ ജ്ഞാനം ഉപദേശിക്കും. പ്രമത്തന്മാരുടെ മദ്ധ്യത്തിൽ അപ്രമത്തനായും സുപ്തന്മാരുടെ മദ്ധ്യത്തിൽ ഉണർന്നവനായും ഞാൻ നില്ക്കും. ശാസ്ത്രത്തിൽ ജ്ഞാനം നേടുവാൻ സന്നദ്ധനായി നില്ക്കുന്ന എന്നിൽ, ബ്രഹ്മണ്യനും അനസൂയുവുമായി നില്ക്കുന്ന എന്നിൽ, യഥാകാലം വേണ്ട നല്ല കാര്യങ്ങൾ വേണ്ടപോലെ ഉപദേശിച്ച് ജ്ഞാനം പകർന്നുതരുന്നു. ശാസിക്കുന്ന അവർ ഈച്ചകൾ കോൽത്തേൻ ഒഴുക്കുന്നപോലെ ജ്ഞാനസുധ ഒഴുക്കിത്തരുന്നു. സന്തുഷ്ടന്മാരായ അവർ എന്തു പറയുന്നുവോ അത് ഞാൻ എന്റെ ബുദ്ധികൊണ്ടു ഗ്രഹിക്കുന്നു. എന്നും സമാധിയിൽ ലയിച്ച് ആത്മാവിന്ന് അനുകൂലമായി ശങ്കകൂടാതെ ഗ്രഹിക്കുന്നു. ആ ഞാൻ ജിഹ്വാഗ്രത്തിൽ പറ്റിയ രസങ്ങൾ അറിയുന്നവനായി, സ്വന്തം ജാതിക്കാരിൽ മേലെയായി, നക്ഷത്രങ്ങൾക്കു ചന്ദ്രൻ എന്നപോലെ നില്ക്കുന്നു. ഇതാണ് മന്നിൽ അമൃത്, ഇതാണ് ഉത്തമമായ കണ്ണ്. ഏത്? വിപ്രമുഖത്തിൽനിന്ന് ശാസ്ത്രം ഗ്രഹിച്ച് അതുപ്രകാരം നടക്കുക എന്നതുതന്നെ. ഈ കാരണം മുമ്പേ അറിഞ്ഞ് ദേവാസുരരണം കണ്ടു. എന്റെ അച്ഛൻ ഹൃഷ്ടനായി ഏറ്റവും വിസ്മയപ്പെട്ടു. മഹാന്മാരായ വിപ്രന്മാരുടെ മഹിമാവുകണ്ട് അദ്ദേഹം ചന്ദ്രനോട് ചോദിച്ചു! ഈ ബ്രാഹ്മണർ സിദ്ധരായത് എന്തുകൊണ്ടാണ്? എന്ന്.''

സോമൻ പറഞ്ഞു: 'വിപ്രന്മാരൊക്കെ തപസ്സുകൊണ്ട് സിദ്ധന്മാരാണ്. അവർ എപ്പോഴും വാക്ബലരാണ്. രാജാക്കന്മാർ ബാഹുബലരാണെങ്കിൽ ബ്രാഹ്മണർ വാക്കാകുന്ന അസ്ത്രം കൈവശമുളളവരാണ്. ദുസ്ഥിതിയേറ്റ ബ്രാഹ്മണൻ പ്രണവത്തെ അദ്ധ്യയനം ചെയ്യുന്നു. കോപംവിട്ട് നിർവ്വാണനായ സമദർശി യതിയാകുന്നു. ജ്ഞാനിയായി വേദമൊക്കെ പിതൃമന്ദിരത്തിലിരുന്നു സുഖമായി പഠിച്ചവൻ അപരിഷ്കൃതനും നിന്ദ്യനുമാകും. വേദപാഠം ഗുരുമുഖത്തിൽനിന്ന് ഗുരുകുലവാസിയായി പഠിക്കേണ്ടതാണ്. എന്നാലേ ശ്രേഷ്ഠനാകൂ! ദേശം സഞ്ചരിച്ചു കാണുകയും വീടുവിട്ടു വസിക്കുകയും അങ്ങനെ ജ്ഞാനം വർദ്ധിപ്പിക്കുകയും വേണം. പാമ്പ് എലിയെ വിഴുങ്ങുന്നമാതിരി രണ്ടുകൂട്ടരെ ഭൂമി വിഴുങ്ങിക്കളയും. ഒന്ന് യുദ്ധംചെയ്യാൻ മടിക്കുന്ന രാജാവിനെ, രണ്ടാമത്തേത് വീടും സ്വദേശവും വിടുവാൻ മടിയുളള ബ്രാഹ്മണനെയും. ഇവർ രണ്ടുപേരും നിഷ്പ്രഭന്മാരായി നശിക്കും. അല്പബുദ്ധിയായവൻ ഡംഭുകാണിച്ചാൽ അവൻ സ്വയം കെട്ടുപോകും. അവന്റെ സകലപുരോഗതിയും അധോഗതിയിലാകും. സ്വന്തം ഗൃഹത്തിൽ വസിക്കുന്ന ദ്വിജനും വീടുവിട്ടാൽ ഭയപ്പെടുന്ന ദ്വിജനും സ്വഗൃഹത്തിൽവെച്ചു ഗർഭിണിയാകുന്ന കന്യകയും ദുഷിച്ചതുതന്നെ!'

ഇപ്രകാരം അത്ഭുതാകാരനായ ചന്ദ്രൻ എന്റെ അച്ഛനോടു പറഞ്ഞു. അദ്ദേഹം മഹാവ്രതികളായ ബ്രാഹ്മണരെ പൂജിച്ചു. ഞാനും അപ്രകാരംതന്നെ ബ്രാഹ്മണരെ പൂജിച്ചു.''

ഭീഷ്മൻ പറഞ്ഞു: ''ദാനവേന്ദ്രന്റെ മുഖത്തുനിന്ന് ഈ വാക്യം കേട്ടവനായ ഇന്ദ്രൻ അവിടെനിന്നു മടങ്ങി. പിന്നെ വിപ്രരെ വേണ്ടവിധം ആദരിച്ചു പൂജിച്ചു. അങ്ങനെ ശക്രൻ ദേവേന്ദ്രപട്ടം നേടി.''

### 37. പാത്രപരീക്ഷ - സൽക്കാരത്തിന്നും സ്വീകാരത്തിന്നും പാത്രമാകുന്നത് എങ്ങനെയുളളവരാണെന്ന് -

യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ പിതാമഹാ! നാം ദാനം ചെയ്യുവാൻ പറ്റിയ പാത്രമേതാണ്? ഈ പറയുന്ന മൂന്നുകൂട്ടരിൽ ആരാണ് അർഹൻ? ഒന്ന് മുമ്പുകാണാത്ത അപൂർവ്വനായ ഒരുത്തൻ. രണ്ടാമത് വളരെക്കാലം കൂടെ വസിച്ചു ദാനം വാങ്ങാറുളളവൻ. മൂന്നാമത് വളരെ ദൂരത്തുനിന്നു വന്നെത്തിയവൻ. ഇവരിൽ ആരാണ് ശരിയായ പാത്രം?''

ഭീഷ്മൻ പറഞ്ഞു: ''ഈ പറഞ്ഞവരെല്ലാം ദാനകാര്യത്തിൽ തുല്യപാത്രങ്ങളാണ്. അഭ്യർത്ഥിക്കുന്ന കാര്യത്തിന്റെ പ്രാധാന്യമനുസരിച്ചാണ് പാത്രത്തിന്റെ യോഗ്യത നിർണ്ണയിക്കേണ്ടത്. യജ്ഞത്തിന്നുവേണ്ടി അർത്ഥം യാചിക്കും. ഗുരുദക്ഷിണയ്ക്കുവേണ്ടി അർത്ഥം യാചിക്കും. ഭാര്യയേയും മക്കളേയും പുലർത്തുവാൻ യാചിക്കും. ആര് എന്തു യാചിച്ചാലും നല്കുമെന്നു ചിലർക്ക് വ്രതമുണ്ടാവുകയും ചെയ്യും. ഭൃത്യർക്കു ദോഷം തട്ടാത്തമട്ടിൽ ദാനംചെയ്യാം. ഭൃത്യർക്കു ദോഷം പറ്റിയാൽ അതു തനിക്കു ദോഷഫലം ചെയ്യും. അപൂർവ്വനും ഏറെനാൾ കൂടെ വാണവനും, ദൂരത്തുനിന്നു വന്നവനും, മൂന്നുപേരും അർഹന്മാർതന്നെ!''

യുധിഷ്ഠിരൻ പറഞ്ഞു: ''യാതൊരു ജീവിക്കും പീഡ പറ്റാതെയും, ധർമ്മ ഹിംസകൂടാതെയും, തത്ത്വത്താൽ ഏതു പാത്രത്തെ അറിഞ്ഞ് ദാനംചെയ്താൽ പശ്ചാത്താപത്തിന്ന് ഇടവരികയില്ല?''

ഭീഷ്മൻ പറഞ്ഞു: "ഋത്വിക്, പുരോഹിതൻ, ആചാര്യൻ, ശിഷ്യസംബന്ധികൾ, ബന്ധുക്കൾ ഇവരൊക്കെ പൂജ്യരാണ്. മാന്യന്മാരും, ശ്രുതജ്ഞരും, അനസൂയകരുമായ ഇവർ ദാനത്തിന്നു പാത്രങ്ങളാണ്. ഇപ്രകാരമല്ലാത്തവർ ആരും സൽക്രിയയ്ക്കു പാത്രമായിത്തീരുന്നതല്ല. അതുകൊണ്ട് പുരുഷന്മാരെ ചുഴിഞ്ഞു പരീക്ഷിക്കണം. ക്രോധിക്കാതിരിക്കൽ, സത്യംപറയൽ, അഹിംസ, ആർജ്ജവം, ദ്വേഷിക്കാതിരിക്കൽ, മദിക്കാതിരിക്കൽ, ഹ്രീ, തിതിക്ഷ, ശമം ദമം ഇവ ആരിൽ കാണുന്നുവോ അകാര്യങ്ങൾ ആരിൽ സ്വഭാവാൽ കാണാതിരിക്കുന്നുവോ, അവൻ, ആ പാത്രം, മാനിക്കുന്നതിന്ന് അർഹനാണ്. ഏറെനാൾ കണ്ടവനായാലും, അപൂർവ്വനായാലും, പൂർവ്വനായാലും, ആ പാത്രത്തിന്ന് മുമ്പു പറഞ്ഞ ഗുണങ്ങളെല്ലാം ഉണ്ടെങ്കിൽ അവൻ മാനിക്കപ്പെടുവാൻ അർഹനാണ്! വേദവിധികളെ പ്രമാണമാക്കാതിരിക്കുക, ശാസ്ത്രങ്ങളെ ലംഘിക്കുക, എല്ലായിടത്തും വ്യവസ്ഥയില്ലാത്തവിധം പെരുമാറുക, ഇത് ആത്മവിനാശനമാകുന്നു. പാണ്ഡിത്യത്തളളലോടെ ഏതു വിപ്രൻ വേദനിന്ദകനാകുന്നുവോ, പാഴായ ആന്വീക്ഷികീതർക്കവിദ്യ* യിൽ കുറുകാണിക്കുന്നവനാരോ, ദുസ്സർക്കംകൊണ്ടു സജ്ജനങ്ങളെ ജയിക്കുന്ന സമർത്ഥനായ താർക്കികനാരോ, ഉറക്കെ വാദംമുഴക്കുന്ന അതിവക്താവാരോ, വിപ്രന്മാരിൽ എപ്പോഴും സർവ്വത്തേയും ശങ്കിക്കുന്നവനാരോ, മൂഢനും, ബാലനും, കടുഭാഷിയുമായ അവനെ വത്സാ, നീ നല്ലപോലെ മനസ്സിലാക്കണം. അപ്രകാരമുളളവൻ മനുഷ്യരൂപം മാത്രമുളള പട്ടിയാണ്. കൊളളരുതാത്ത നായയാണ് അവൻ! ഒരു നായ ഏതുപ്രകാരം ചാടിവീണു കുരയ്ക്കുവാനും, കടിക്കുവാനും ഒരുങ്ങുന്നുവോ, അപ്രകാരം ഈ മനുഷ്യാധമൻ സംഭാഷണത്തിന്നും ശാസ്ത്രവധത്തിന്നും തരംകിട്ടുമ്പോഴൊക്കെ ചാടിവീഴും. ഇത്തരക്കാരെ സൂക്ഷിക്കണം, അവരുടെ ജീവിതം നിഷ്ഫലമാണ്.

ലോകയാത്രയെ നോക്കിഅറിയുക, ആത്മഹിതമായ ധർമ്മങ്ങൾ ഗ്രഹിക്കുക. ഇപ്രകാരം നില്ക്കുന്ന മർത്ത്യൻ വളരെക്കാലം ശ്രേയസ്സോടെ ജീവിക്കും. ഋഷികൾക്കും, ദേവകൾക്കും, പിതൃക്കൾക്കും, ബ്രാഹ്മണർക്കും, പാന്ഥന്മാർക്കുമുളള കടംവീട്ടി മുറയ്ക്ക്, ശുദ്ധമായി, നന്നായി കർത്തവ്യകർമ്മംചെയ്യുന്ന ഗൃഹസ്ഥന്ന് ഒരിക്കലും ധർമ്മം ക്ഷയിക്കുകയില്ല."

**38. പഞ്ചചൂഡാനാരദസംവാദം - സ്ത്രീയുടെ സ്വഭാവചാപല്യം വിവരിക്കുന്ന കഥ -** യുധിഷ്ഠിരൻ പറഞ്ഞു: "സ്ത്രീസ്വഭാവം കേൾക്കുവാൻ അല്ലയോ ഭരതോത്തമാ, എനിക്ക് ആഗ്രഹമുണ്ട്. സ്ത്രീകൾ ദോഷങ്ങൾക്കു മൂലമാണെന്നും ചഞ്ചലകളാണെന്നും പറയപ്പെടുന്നു."

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് നാരദമഹർഷിയും, പുംശ്ചലിയായ പഞ്ചചൂഡയും തമ്മിലുളള സംവാദമാണ്. ലോകത്തിലൊക്കെ സഞ്ചരിക്കുന്ന നാരദമഹർഷി പണ്ടൊരിക്കൽ ബ്രഹ്മലോകത്തിലെ അപ്സരസ്സായ പഞ്ചചൂഡയെ കണ്ടു. മാന്യയും, ചാരുസർവ്വാംഗിയുമായ അവളെക്കണ്ട് നാരദൻ ഇപ്രകാരം ചോദിച്ചു: 'അല്ലയോ സുമദ്ധ്യമേ, എനിക്ക് ഒരു സംശയമുണ്ട്. അതൊന്നു തീർത്തുതരുമോ?"

ഭീഷ്മൻ തുടർന്നു: "ഇപ്രകാരം നാരദൻ ചോദിച്ചതു കേട്ട് അവൾ ആ മുനിയോടു പറഞ്ഞു: 'പറയാം. സംസാരിക്കുവാൻപറ്റിയ വിഷയമുണ്ടെങ്കിൽ അതിന്നു മറുപടി പറയുവാൻ ഈയുളളവൾ സമർത്ഥയാണെന്നു ഭവാൻ വിചാരിക്കുന്നുണ്ടെന്നു ഞാൻ കാണുന്നു."

നാരദൻ പറഞ്ഞു: "ഭദ്രേ, നിനക്കു നിശ്ചയമില്ലാത്ത വിഷയമൊന്നും ഞാൻ നിന്നോടു പറയുകയില്ല. സ്ത്രീസ്വഭാവത്തെപ്പറ്റി ശരിയായി നിന്നിൽനിന്നു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു സുന്ദരീ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം നാരദൻ ചോദിച്ചപ്പോൾ അപ്സരസ്ത്രീകുലത്തിൽ ഉത്തമയായ അവൾ പറഞ്ഞു: 'പെണ്ണായ ഞാൻ എങ്ങനെയാണ് പെണ്ണുങ്ങളെ നിന്ദിച്ചു പറയുക? ദുർഘടമാണ് ചോദ്യം. അങ്ങയ്ക്കറിയാമല്ലോ സ്ത്രീകളുടെ സ്വഭാവമെന്താണെന്ന്. പിന്നെ എന്തിനാണ് അങ്ങ് ഇത്തരം കാര്യങ്ങൾ ചോദിച്ചു വൈഷമ്യം സൃഷ്ടിക്കുന്നത്? ഈവക കാര്യം ദേവർഷേ, അങ്ങ് ചോദിക്കരുത്.'

അവളുടെ വാക്കു കേട്ടപ്പോൾ ദേവർഷിയായ നാരദൻ പറഞ്ഞു: 'അല്ലയോ സുമദ്ധ്യമേ, സുന്ദരീ, നീ സത്യം പറഞ്ഞാൽ മതി ഇല്ലാത്തതൊന്നും പറയേണ്ടാ. അസത്യം പറഞ്ഞാൽ ദോഷമുണ്ട്. സത്യം പറഞ്ഞാൽ യാതൊരു ദോഷവുമില്ല. അതുകൊണ്ടു നീ പറയുവാൻ മടിക്കേണ്ടതില്ല.'

ഇപ്രകാരം നാരദൻ പറഞ്ഞപ്പോൾ മനസ്സുറപ്പിച്ച് അവൾ ഒന്നു നന്നായി ചിരിച്ച് സ്ത്രീകൾക്കുളള ശാശ്വതമായ ദോഷം, സത്യമായി മിക്കതും പറയുവാൻ തുടങ്ങി.

പഞ്ചചൂഡ പറഞ്ഞു: 'കുലീനമാരും സുന്ദരികളും നാഥനുളളവരുമായ നാരികൾപോലും മര്യാദയ്ക്കു നില്ക്കുകയില്ല. അങ്ങനെയുളള ദോഷം സ്ത്രീകൾക്കുണ്ട് നാരദാ! സ്ത്രീകളേക്കാൾ പാപമായി മറ്റൊന്നുംതന്നെയില്ല. ദോഷങ്ങൾക്കൊക്കെ ഹേതുവായി നില്ക്കുന്നത് സ്ത്രീകളാണ്. അതങ്ങയ്ക്ക് അറിവുളള കാര്യമാണല്ലോ. സമ്പന്നരും അഴകുളളവരും തൻെറ അധീനത്തിൽ നില്ക്കുന്നവരുമായ ആരെയെങ്കിലും തരത്തിന്നു കിട്ടിയാൽ പിന്നെ നാരിമാർ ഭർത്താക്കളെ കാത്തുനില്ക്കുകയില്ല. സ്ത്രീകളായ ഞങ്ങൾക്ക് ചീത്ത നടപടിയുണ്ട് പ്രഭോ! നാണംകെട്ടും പാപികളായ മർത്ത്യന്മാരെ ഞങ്ങൾ ഭജിക്കും. സ്ത്രീയെ പ്രാർത്ഥിച്ച് എപ്പോഴും ഒരുത്തൻ അവളുടെ അടുത്തു പെരുമാറുകയാണെങ്കിൽ, കുറച്ചു സേവചെയ്താൽ മതി, അവനെ സ്ത്രീകൾ ഇച്ഛിക്കും. പരിജനങ്ങളെപ്പറ്റി ഭയപ്പെട്ട് മർത്ത്യൻ അവളോട് രഹസ്യം ആവശ്യപ്പെടാത്തതുകൊണ്ട് അവൾ ഭർത്തൃമര്യാദയ്ക്കു നില്ക്കുകയാണ് എന്നേയുളളൂ, മര്യാദയില്ലാത്തവരാണ് സ്വതവേ സ്ത്രീകൾ. സ്ത്രീകൾക്ക് അമാത്യനായി ഒരാളുമില്ല. വയസ്സ് ഒരു പ്രശ്നമല്ല. തന്നെ ഭജിക്കുന്നവൻ ഒരു ആണായാൽ മതി. സുരൂപനായാലും കൊളളാം, വിരൂപനായാലും കൊളളാം. ഭയംകൊണ്ടോ, ദയകൊണ്ടോ, ദ്രവ്യകാംക്ഷകൊണ്ടോ, ജാതിവംശച്ചാർച്ചകൊണ്ടോ, സ്ത്രീകൾ നാഥരിൽ സക്തരായി നില്ക്കുകയില്ല. സ്ത്രീകൾ കൊതിക്കുന്നത് സ്വതന്ത്രകളാവാനാണ്. യൗവനം തികഞ്ഞവരും, നല്ല മോടിയിൽ വസ്ത്രങ്ങളും, വേണ്ടുവോളം ആഭരണങ്ങളും അഴകിൽ ധരിച്ചു സൈ്വരമായി, ഇഷ്ടംപോലെ നടക്കുന്നവരുമായ സ്ത്രീകളെയാണ് കുലസ്ത്രീകൾ കണ്ടു കൊതിക്കുന്നത്.

വേണ്ടമാതിരി ബഹുമാനിച്ച്, ഇഷ്ടപ്പെട്ട്, രക്ഷിക്കപ്പെടുന്ന നാരിമാർ, അവർ ആരായാലും അവരോട് ഇണങ്ങി നില്ക്കും. കൂനനായാലും, പൊട്ടനായാലും, ജഡനായാലും, മുണ്ടനായാലും അവരോടൊക്കെ സ്ത്രീകൾ ഇണങ്ങും. ദേവർഷേ! ഞൊണ്ടുകാലനായാലും കൊളളാം തന്നെ പ്രേമിക്കുന്നവനോടു ചേരാൻ അവർക്കു വിഷമമില്ല. എന്തു വിരൂപനായാലും കൊളളാം സ്ത്രീകൾക്ക് അഗമ്യനായി ലോകത്തിൽ ആരുമില്ല മഹർഷേ! അല്ലയോ ബ്രഹ്മൻ, ആണുങ്ങൾക്ക് ഒരിക്കലും അടക്കാൻവയ്യാത്തിടത്തായാലും അവർ തമ്മിൽ കിണഞ്ഞുനോക്കും. സ്ത്രീകൾ നാഥന്മാരിൽ അങ്ങനെ ഒതുങ്ങിനില്ക്കുകയില്ല.

---

* നിരീശ്വരവാദം, യുക്തിവാദം, പ്രത്യക്ഷപ്രമാണമാക്കിയ ചാർവ്വാകസിദ്ധാന്തം.

ആണുങ്ങളെ തരത്തിന്നു കിട്ടാതെയും, പരിചാരജനങ്ങളെ ഭയന്നും, വധം, ബന്ധനം എന്നിവയെ ഭയന്നും, താനെ സ്ത്രീകൾ ഗുപ്തകളായി വസിക്കുന്നു എന്നേയുള്ളൂ. ചപലസ്വഭാവമാരും, ദുസ്സേവ്യമാരും, ദുർഗ്രാഹ്യഭാവകളുമാണ് സ്ത്രീകൾ. അവർ പ്രാജ്ഞരായ പുമാന്മാരുടെ വാക്കുകൾ പോലെയാണ്. എങ്ങനെയെന്നു പറയാം: പ്രാജ്ഞന്മാരുടെ വാക്കിന്ന് അർത്ഥം പലതുമുണ്ടാകും; പലവഴിക്കും ഓടും. അർത്ഥം ശരിക്ക് ഉറപ്പിച്ചു പറയാൻ പറ്റുകയില്ല. ആശയം ഗ്രഹിക്കാനും വിഷമമുണ്ട്. അങ്ങനെ ചപലസ്വഭാവവും, ദുസ്സേവ്യതയും, ദുർഗ്രാഹ്യതയും സ്ത്രീകൾക്കുണ്ട്.

തീയ് വിറകിൽ തൃപ്തിപ്പെടുകയില്ല. എത്ര കിട്ടിയാലും തീ ദഹിപ്പിച്ചുകളയും. പിന്നെയും ആഗ്രഹിക്കും. എത്ര നദികൾ വന്നുചേർന്നാലും സമുദ്രത്തിന്നു മതിയാകയില്ല. അന്തകൻ എത്ര ജീവിയിൽച്ചെന്നേറ്റാലും മതിയെന്നു വിചാരിക്കാറില്ല. അതുപോലെ തന്നെയാണ് പെണ്ണിൻെറ നിലയും. എത്ര ആണിനെക്കിട്ടിയാലും പെണ്ണിന്നു മതിയാകയില്ല.

ദേവർഷേ! സ്ത്രീകൾക്കുള്ള മറ്റൊരു രഹസ്യം ഇനി ഞാൻ പറഞ്ഞുതരാം. അഴകുള്ള ആണിനെക്കണ്ടാൽ അപ്പോൾ സ്ത്രീയുടെ യോനി സ്രവിക്കും (ജലമയമാകും). ഭർത്താവ് അവളുടെ സകലകാമങ്ങളും നിർവ്വഹിച്ചാലും, മനസ്സിന്നു പ്രീതി വർദ്ധിപ്പിക്കുന്നത് എന്തുചെയ്താലും, തന്നെ രക്ഷിക്കുന്ന ഭർത്താവിൽ നാരികൾ ഒതുങ്ങി നില്ക്കുകയില്ല. അഭീഷ്ടമായ ഭോഗങ്ങളും ആഭരണങ്ങളും വേണ്ടുവോളം ഉടുപുടവയും ചമയങ്ങളും ഗൃഹവുമൊക്കെ കൊടുത്താലും അവയൊന്നും അത്രയ്ക്ക് അവൾ കൊണ്ടാടുകയില്ല. രതിക്കുള്ള ആശയുദിച്ചാൽ ഈ പറഞ്ഞതൊന്നും അതിന്നു തുല്യമായി അവൾ പരിഗണിക്കുകയില്ല.

കൊടുങ്കാറ്റ്, അന്തകൻ, മൃത്യു, പാതാളം, ബഡവാഗ്നിയുടെ മുഖം, മൂർച്ചയുള്ള കത്തി, സർപ്പം, വിഷം, അഗ്നി ഇവയൊക്കെ തുലാസ്സിൻെറ ഒരു തട്ടിലും മറ്റേത്തട്ടിൽ ഒരു സ്ത്രീയേയും കയറ്റിവെക്കുക. എന്നാൽ സ്ത്രീയായിരിക്കും കൂടുതൽ തൂങ്ങുക.

ധാതാവ് എന്നു പഞ്ചഭൂതങ്ങളെ സൃഷ്ടിച്ചുവോ, അപ്രകാരം എന്നു ലോകങ്ങളേയും സൃഷ്ടിച്ചുവോ, പുമാന്മാരേയും സ്ത്രീകളേയും എന്നു ചമച്ചുവോ, അന്നുതന്നെ സ്ത്രീകൾക്കു ദോഷങ്ങളേയും ബ്രഹ്മാവു സൃഷ്ടിച്ചു.''

**39. സ്ത്രീസ്വഭാവകഥനം - സ്ത്രീകൾ ചപലകളാണെങ്കിലും അവരെ എങ്ങനെ പാട്ടിൽ നിർത്താം? -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ രാജാവേ, ലോകത്തിൽ മനുഷ്യർ സ്ത്രീകളിൽ ഏറ്റവും സക്തരാകും. ദൈവം സൃഷ്ടിച്ച മാർഗ്ഗത്തിൽ മോഹത്താൽ അവരിൽ സക്തരാകുന്നു. അപ്രകാരംതന്നെ സ്ത്രീകൾ പുരുഷന്മാരിലും സക്തരാകും. അങ്ങനെയാണ് ലോകത്തിൽ കാണുന്നത്. ഇതിൽ എനിക്കു തീവ്രമായ ഒരു ശങ്ക മനസ്സിലുണ്ട്. സ്ത്രീകൾ ഇത്തരത്തിൽ സകലദോഷങ്ങൾക്കും ഇരിപ്പിടമാണെന്നറിഞ്ഞിട്ടും നരർ എന്തുകൊണ്ടാണ് വളരെവളരെ ഇഷ്ടപ്പെട്ട് പിന്നെയും ഈ സ്ത്രീകളിൽ സംഗംചെയ്യുന്നത്? സ്ത്രീകൾ ചിലരിൽ വളരെയേറെ രഞ്ജിക്കുന്നു; അലിഞ്ഞുചേരുന്നു. ചിലരിൽ വെറുക്കുന്നു. ഇങ്ങനെയാണ് സ്ത്രീകളുടെ കഥയെങ്കിലും, ഹേ പുരുഷവ്യാഘ്രാ, ഈ പെണ്ണുങ്ങളെ പുരുഷൻ എങ്ങനെ സൂക്ഷിക്കുന്നു? ദോഷങ്ങൾപെടാതെ സൂക്ഷിക്കുവാൻ വല്ല മാർഗ്ഗവുമുണ്ടോ? അങ്ങ് വിവരിച്ചുതരണേ! പുരുഷനുമായി വളരെ ഇഷ്ടത്തോടെ രമിക്കുന്ന ഇവർ അവനെ വഞ്ചിക്കുന്നു. ഇവരുടെ കൈയിൽ ഒരു പുരുഷൻ പെട്ടുപോയാൽ, പിന്നെ വിട്ടുപോരികയെന്നുള്ളതില്ല. ഇളംപുല്ലു കണ്ട പശുക്കളെപ്പോലെ അവർ പുതിയവരെ പിടികൂടും. ശംബരൻെറ മായയും നമുചിയുടെ മായയുമൊക്കെ പെണ്ണുങ്ങൾക്കുണ്ട്. ബലിക്കും കുംഭീനസിക്കുമുള്ള മായയൊക്കെ സ്ത്രീകൾക്കറിയാം. രഹസ്യത്തിന്ന് ആരും ചോദിക്കുന്നില്ലെങ്കിൽ, അഥവാ അതിന്നുപറ്റിയ രഹസ്യസ്ഥലം കണ്ടില്ലെങ്കിൽ, അതിന്നു തക്കവും തരവും കിട്ടിയില്ലെങ്കിൽ, എല്ലാ പെണ്ണുങ്ങളും പതിവ്രതകൾതന്നെ.

അവർ ചിരിക്കുന്നവനിൽ കൊണ്ടാടി ചിരിക്കും. കരയുന്നവനിൽ അനുതപിച്ചു കരയും. കാലവും സ്ഥലവും നോക്കി പ്രിയമില്ലാത്തവനെ പിടിച്ചു പ്രിയനാക്കാൻ നോക്കും. ഉശനസ്സ് അറിയുന്നശാസ്ത്രവും ബൃഹസ്പതി അറിയുന്ന ശാസ്ത്രവുമൊക്കെ സ്ത്രീക്കറിയാം. സ്ത്രീബുദ്ധിയേക്കാൾ മേലെയല്ല അവരുടെ ബുദ്ധി. ഇങ്ങനെയുള്ളവരെ എങ്ങനെ കാത്തു കൊണ്ടുനടക്കും? നുണയെ നേരാക്കും, സത്യത്തെ പൊളിയാക്കും. ഇപ്രകാരമുള്ളവരെ എങ്ങനെയാണ് വീരാ! കാക്കുന്നത്? ബൃഹസ്പതി മുതലായ യോഗ്യന്മാർക്ക് ഈ ശാസ്ത്രമൊക്കെ എവിടെനിന്നു കിട്ടി? അവർ സ്ത്രീകളിൽ കണ്ണുവെച്ച് അവരുടെ പ്രകൃതിയും ചേഷ്ടയും സംസാരവും പ്രവൃത്തിയുമൊക്കെ നോക്കിപ്പഠിച്ചിട്ടാവാം ശാസ്ത്രം നിർമ്മിക്കുന്നതിന്നുള്ള ജ്ഞാനം സമ്പാദിച്ചത്.

പുരുഷന്മാർ പൂജിക്കുമ്പോൾ മർത്ത്യനിൽ മനം മാറ്റുന്നു. ധിക്കരിച്ചാലും രാജാവേ, നാരികൾ മനം മാറ്റുന്നു. മഹാഭുജാ! ഈ പ്രജകൾ ധർമ്മിഷ്ഠമാരാണ് എന്ന് ശ്രുതി പറയുന്നു. മാനിച്ചാലും മാനിക്കാതിരുന്നാലും അവർ മനസ്സിനെ മാറ്റുന്നു. അവരെ കാക്കുവാൻ ആരുണ്ട് എന്നാണ് എനിക്കുള്ള സംശയം. അല്ലയോ കുരുവംശവിവർദ്ധനാ, മഹാഭാഗാ! അതു പറഞ്ഞാലും! അവരെ കാക്കുവാൻ മാർഗ്ഗമുണ്ടെങ്കിൽ അല്ലയോ കരുപുംഗവാ! ഉപദേശിച്ചാലും ചെയ്യാവുന്നതോ ചെയ്തതോ ഉദാഹരിച്ച് പറഞ്ഞുതരണേ!''

**40. വിപുലോപാഖ്യാനം - ദേവശർമ്മാവിൻെറ ഭാര്യയായ രുചിയെ വിപുലൻ രക്ഷിച്ച കഥ -** ഭീഷ്മൻ പറഞ്ഞു: ''അല്ലയോ മഹാബാഹോ, നീ പറഞ്ഞത് വാസ്തവമാണ്. ഈ പറഞ്ഞതിൽ ഒന്നും പാഴല്ല. നാരിയെപ്പറ്റി ഭവാൻ പറഞ്ഞത് അക്ഷരംപ്രതി ശരിയാണ് കൗരവ്യാ! ഇതിനെപ്പറ്റി ഒരു പഴങ്കഥ ഞാൻ നിന്നോടു പറയാം. പണ്ട് മഹാത്മാവായ വിപുലൻ രക്ഷിച്ച ഒരു സംഭവം ഞാൻ പറയാം. ബ്രഹ്മാവ് ഈ സ്ത്രീകളെ സൃഷ്ടിച്ചത് എന്തിനാണെന്നുള്ളതും ഞാൻ വിവരിക്കാം. രാജാവേ! സ്ത്രീകളേക്കാൾ പാപിയായ ഒരു വസ്തുവും ലോകത്തിലില്ല നന്ദനാ! ഈ പെണ്ണുങ്ങൾ എന്ന വസ്തുക്കൾ കത്തുന്ന അഗ്നിയാണ്. മായാമയകളാണ് വിഭോ! കത്തി, സർപ്പം, വിഷം, തീയ് ഇവയെല്ലാം തുലാസ്സിൻെറ ഒരു തട്ടിലും സ്ത്രീയെ മറ്റൊരു തട്ടിലും വെച്ചാൽ സ്ത്രീക്കാണ് തൂക്കം കൂടുക, മഹാഭുജാ! പ്രജകളെല്ലാം ധർമ്മിഷ്ഠരായിരുന്നു എന്നാണ് ശ്രുതി പറയുന്നത്. സ്വാഭാവികമായ ജന്മപുരോഗതിയിൽ അവർ മനുഷ്യത്വംവിട്ട് ദേവത്വത്തിലേക്കുയരുന്നു. ഈ സ്ഥിതിവിശേഷം ദേവന്മാരെ ഭയപ്പെടുത്തി. എന്തുകൊണ്ടെന്നാൽ എല്ലാ ബ്രഹ്മസൃഷ്ടിയും സ്വാഭാവികമായി ദേവത്വത്തെ പ്രാപിക്കുന്നു എന്നതുതന്നെ. അതുകൊണ്ട് ദേവകൾ ഒന്നിച്ചുകൂടി ബ്രഹ്മാവിൻെറ സമീപത്തുചെന്ന് അവർ അവരുടെ മനസ്സിലുള്ളത് പിതാമഹനെ അറിയിച്ചുകൊണ്ട് ഒന്നും മിണ്ടാതെ തലതാഴ്ത്തിനിന്നു. വിക്രമശാലിയായ ബ്രഹ്മാവ് അവരുടെ ഹൃദയത്തിലുള്ള കാര്യം മനസ്സിലാക്കി, അഥർവ്വമുറപ്രകാരം കൃത്യകളായ സ്ത്രീകളെ സൃഷ്ടിച്ചു. ആദ്യസൃഷ്ടിയിൽ എല്ലാ സ്ത്രീകളും നല്ലവരും സാദ്ധ്വികളുമായിരുന്നു. ഇപ്പോൾ വിശേഷനായ ബ്രഹ്മാവിൻെറ സൃഷ്ടിയിൽ സ്ത്രീകൾ കൃത്യകളായി, പാപികളായി ഭവിച്ചു. അവരിൽ യഥാകാമം ഭോഗലോലുപത

ബ്രഹ്മാവു പ്രതിഷ്ഠിച്ചു. അങ്ങനെ കാമലോഭത്തോടു കൂടിയ സ്ത്രീകൾ പിന്നെ പുരുഷന്മാരെ സദാ പിൻതുടർന്ന് ബാധിച്ചുകൊണ്ടിരുന്നു. കാമത്തിന്നു സഹായിയായി ക്രോധത്തേയും പ്രഭുവായ ബ്രഹ്മാവ് സൃഷ്ടിച്ചു. അങ്ങനെ പ്രജകളെല്ലാം കാമക്രോധങ്ങൾക്ക് വശംവദരായി സ്ത്രീകളുടെ കൂട്ടുകെട്ട് തേടിക്കൊണ്ടിരുന്നു സ്ത്രീകൾക്ക് സ്വന്തമായി ക്രിയകളൊന്നും നല്കപ്പെട്ടിരുന്നില്ല അതായിരുന്നു അന്നത്തെ ധർമ്മനിശ്ചയം. ശ്രുതി പ്രഖ്യാപിക്കുന്നത് സ്ത്രീകളിൽ ശക്തമായ ഇന്ദ്രിയങ്ങൾ സ്ഥാപിക്കപ്പെട്ടിരിക്കുന്നു എന്നും, ശാസ്ത്രങ്ങൾ അവർക്കു വിധേയമല്ല എന്നും, അവർ അതീതമായി നില്ക്കുന്നു എന്നും, സ്ത്രീകൾ ജീവനുള്ള നുണകളാണ് എന്നും ആകുന്നു. ബ്രഹ്മാവ് സ്ത്രീകൾക്ക് അവരുടെ ആവശ്യത്തിന്ന്, അവരുടെ സൃഷ്ടിവിശേഷത്തിന്നു തക്കവിധം, ദുർഭാഷണം, ഭാവം, രതി, ശയ്യ, ആസനം, അലങ്കാരം, അന്നപാനങ്ങൾ, അനാര്യത എന്നിവ നല്കി. പുരുഷന്മാർ, സ്ത്രീകളെ പരിധിക്കുള്ളിൽ നിർത്തുന്നതിന്നു ശക്തരല്ല. വിശ്വകർമ്മാവിന്നുപോലും അവരെ ഉചിതമായി പരിധിയിൽ നിർത്തുവാൻ സാദ്ധ്യമല്ല പിന്നെ മറ്റാണുങ്ങളുടെ കഥ പറയുവാനുണ്ടോ?

വാക്കു മാത്രമല്ല, വധം ബന്ധം പലവിധം ക്ലേശം ഇവ കൊണ്ട് സ്ത്രീകളെ സൂക്ഷിക്കുവാൻ വിഷമമാണ്. അവർ അടക്കമില്ലാത്തവരാണ്.

അല്ലയോ പുരുഷവ്യാഘ്രോ! ഇതിനെക്കുറിച്ച് ഒരു കഥ ഞാൻ മുമ്പേ കേട്ടിട്ടുണ്ട്. അത് വിപുലൻ തന്റെ ഗുരുവിന്റെ ഭാര്യയെ രക്ഷിച്ച കഥയാണ്. ആ കഥ ഞാൻ പറയാം. കേൾക്കുക:

**പണ്ട് ദേവശർമ്മാവ് എന്നു പേരായി വിശ്രുതനായ ഒരു മഹർഷിയുണ്ടായിരുന്നു. അവന്ന് രുചി എന്നു പേരായ ഭാര്യയുണ്ടായിരുന്നു. അഴകിൽ അവൾക്കു തുല്യയായ ഒരു സ്ത്രീയും അക്കാലത്ത് ഉണ്ടായിരുന്നില്ല. അവളുടെ അഴകു കണ്ട് ദേവന്മാരും, ഗന്ധർവ്വന്മാരും ദാനവരും മോഹിച്ചുപോയി. വിശേഷിച്ചു രാജാവേ, വൃത്രഘ്നനായ ദേവേന്ദ്രൻ അവളിൽ മോഹിതനായി.**

ദേവശർമ്മമഹാമുനി സ്ത്രീഹൃദയം നല്ലപോലെ മനസ്സിലാക്കിയ 'നാരീപരിതവിജ്ഞനാ'ണ്. അവൻ യഥാശക്തി, യഥോത്സാഹം, തന്റെ ഭാര്യയെ പരപുരുഷന്മാരിൽനിന്നു സൂക്ഷിച്ചുപോന്നു. ശക്രൻ പരസ്ത്രീലോലനാണെന്നുള്ള കഥ അദ്ദേഹത്തിന്നറിയുകയും ചെയ്യാം. അതുകൊണ്ട് അവൻ അവന്റെ ഭാര്യയെ ബലമായി കാത്തുരക്ഷിച്ചു പോന്നു.

ഒരുദിവസം ഒരു യജ്ഞംചെയ്യേണ്ടതായ കാര്യം വന്നു ചേർന്നു. അവൻ ചിന്തിക്കുകയായി, സുന്ദരിയായ ഭാര്യയെ എങ്ങനെയാണ് സൂക്ഷിക്കുക? 'രക്ഷാവിധാനങ്ങളൊക്കെ മനസ്സിൽ ധരിച്ചു കണ്ടുവെച്ചവനായ തപോധനൻ തന്റെ ഇഷ്ടശിഷ്യനും, ഭൃഗുവംശത്തിൽ പിറന്നവനുമായ വിപുലൻ എന്ന ശിഷ്യനെ വിളിച്ചു പറഞ്ഞു.

ദേവശർമ്മാവ് പറഞ്ഞു: "ഉണ്ണീ, ഞാൻ യജ്ഞം ചെയ്യുവാൻ ശ്രമിക്കുകയാണ്. യജ്ഞം കഴിഞ്ഞ് ഉടനെ വരാം. ശക്രൻ രുചിയെ കാമിക്കുന്നുണ്ട്. എപ്പോഴും അവളിൽ ആശയോടെയാണ് കഴിയുന്നത്. നീ നിന്റെ കഴിവുപോലെ അവളെ രക്ഷിക്കണം. നീ ദേവരാജാവിനെ അടുപ്പിക്കാതെ കരുതലോടെ നില്ക്കണം. ഭൃഗുസത്തമാ. പല മായാവിദ്യകളും അവന്നറിയും. അതുകൊണ്ട് അവൻ പല വേഷവുമെടുത്തു വരും.' എന്ന് ഗുരു പറഞ്ഞപ്പോൾ തപസ്വിയും, നിയതേന്ദ്രിയനും, നിത്യവും ഉഗ്രതപസ്സു ചെയ്യുന്നവനും, അഗ്നിതുല്യനും, ധർമ്മജ്ഞനും, സത്യവാക്കുമായ ശിഷ്യൻ അങ്ങനെയാകാം എന്ന് ഏറ്റു പറഞ്ഞു. പിന്നെ ഗുരു പോകാനായി ഒരുങ്ങിനിന്നപ്പോൾ അവൻ വീണ്ടും ചോദിച്ചു:

വിപുലൻ ചോദിച്ചു: "ഗുരോ, വന്നെത്തുന്ന ഇന്ദ്രന്ന് എന്തൊക്കെ വേഷം അറിയാം? അവന്റെ വപുസ്സും തേജസ്സും എന്തുമാതിരിയാണെന്ന് വിവരിച്ചുതരണേ!"

ഭീഷ്മൻ പറഞ്ഞു: "മഹാത്മാവായ വിപുലനോട് അപ്പോൾ ഭഗവാനായ മുനി ശക്രന്റെ മായയെപ്പറ്റി യഥാതത്ത്വം എല്ലാം പറഞ്ഞുകൊടുത്തു ഭാരതാ!"

ദേവശർമ്മാവ് പറഞ്ഞു: "അല്ലയോ വിപ്രർഷേ. ഭഗവാൻ പാകശാസനൻ വലിയ മായാവിയാണ്. അതാതു തഞ്ചത്തിന്ന് പല വേഷവും മാറിമാറിയെടുക്കും. കിരീടിയും, വജ്രിയും, മകുടിയുമായ വാസവൻ കുണ്ഡലംകൊണ്ടു ശോഭിക്കുന്നവനാണ്. അവൻ ഒരു മുഹൂർത്തംകൊണ്ട് ചണ്ഡാലാകൃതിയെടുക്കും. ശിഖിയാകും, ജടിയാകും, ചീരവസ്ത്രം ധരിച്ചവനാകും പുത്രകാ! വലിയ കൂറ്റൻദേഹമുള്ളവനാകും, കൃശനായ ചീരവസ്ത്രധാരിയാകും, വെളുത്തവനാകും, കറുത്തവനാകും, പിന്നെ വൃദ്ധനാകും, ബ്രാഹ്മണനാകും, ക്ഷത്രിയനാകും, വൈശ്യനാകും, ശൂദ്രനാകും, പ്രതിലോമനാകും, ഇങ്ങനെ പല വേഷവും ശതക്രതുവെടുക്കും! അരയന്നം, കാക്ക, കിളി, കുയിൽ ഇമ്മാതിരിയുള്ള വേഷവുമെടുക്കും; ആന, സിംഹം, പുലി ഇവയുടെ രുപവുമെടുക്കും. ദൈവം, ദൈത്യം, രാജകീയം എന്നീവിധമുള്ള ദേഹവുമെടുക്കും. അകൃശൻ, ശകുനാകൃതി (പക്ഷിരൂപൻ), നാല്ക്കാലി ഇങ്ങനെ ബാലിശനായ അവൻ പല രൂപവുമെടുക്കും. കൊതുക്, ഈച്ച ഇവയുടെ രൂപവുമെടുക്കും. അവനെ പിടിക്കുവാൻ **ഹേ വിപുലാ! ആർക്കും പറ്റുകയില്ല ഉണ്ണീ, വിശ്വം സൃഷ്ടിച്ചു വിശ്വകൃത്തിന്നുപോലും കഴിയുന്നതല്ല. ഇന്ദ്രൻ ചിലപ്പോൾ മറഞ്ഞെന്നു തോന്നും. അപ്പോൾ അവൻ കാറ്റായി നില്ക്കും; പിന്നെ ദേവരാജാവായും** വരും.

ഇപ്രകാരം പല രൂപങ്ങളും പാകശാസനനെടുക്കും. അതുകൊണ്ട് ഹേ വിപുലാ! നീ ഈ സുമദ്ധ്യയെ പണിപ്പെട്ടു കാത്തുകൊള്ളുക. രുചിയെ ദേവരാജാവ് തൊടാത്തവിധം നീ കാക്കണം ഭൃഗുസത്തമാ! യജ്ഞത്തിന്നുവെച്ച ഹവ്യം ദുഷ്ടനായ നായ വന്ന് നക്കാതെനോക്കണം."

ഭീഷ്മൻ പറഞ്ഞു: 'എന്നു പറഞ്ഞ് ദേവശർമ്മാവു മഹർഷി യജ്ഞത്തിന്നു പോയി രാജാവേ! വിപുലൻ ഗുരുവിന്റെ വാക്കുകേട്ട് ചിന്തയിൽ മുഴുകി. ബലവാനായ ഇന്ദ്രനിൽനിന്നു രക്ഷചെയ്യുവാനുള്ള മാർഗ്ഗവും ചിന്തിച്ചുറച്ചു. 'ഗുരുവിന്റെ ഭാര്യയെ രക്ഷിക്കാൻ ഞാൻ എന്തുവേണം! മായാവിയായ ദേവേന്ദ്രൻ ദുർദ്ധർഷനും വീര്യവാനുമാണ്. ആശ്രമത്തെ മറയ്ക്കാതെ പാകശാസനനിൽനിന്നു രക്ഷ കിട്ടാൻ വിഷമമാണ്. ഉടജത്തിന്നുള്ളിലാക്കി വാതിലടച്ചിട്ടതുകൊണ്ടും ശക്രനെ സംബന്ധിച്ചിടത്തോളം ഞാൻ കാര്യസാദ്ധ്യം കാണുന്നില്ല. ശക്രൻ കാറ്റായി വന്നിട്ടും ഗുരുപത്നിയെ പ്രാപിച്ചേക്കും. അതുകൊണ്ട് രുചിയിൽ ഞാൻ ആവേശിച്ച് അവളെ രക്ഷിക്കാം. അതേ ഒരു വഴി കാണുന്നുള്ളൂ. അതല്ലാതെ പൗരുഷംകൊണ്ടു രക്ഷിക്കാൻ പറ്റിയവളല്ല ഇവൾ. ഭഗവാൻ പാകശാസനൻ നാനാരൂപവുമെടുക്കുന്ന വലിയ മായാവിയാണെന്നു പ്രസിദ്ധിയുണ്ട്. അങ്ങനെയിരിക്കെ ഞാൻ യോഗബലമെടുത്ത് രുചിയിൽ ആവേശിച്ച് അവളെ സംരക്ഷിച്ചുകളയാം. എന്റെ മെയ്യാൽ ഞാൻ അവളുടെ മെയ്യിൽ പ്രവേശിച്ച് അവളെ കാത്തുകൊള്ളാം. സുന്ദരിയായ ഇവൾ അന്യൻ ഭുജിച്ച ഉച്ഛിഷ്ടമായി മുനി കണ്ടാൽ തീർച്ചയായും ദിവ്യജ്ഞാനനായ തപോനിധി ശപിക്കും. മനുഷ്യർ മറ്റു സ്ത്രീകളെ സംരക്ഷിക്കുന്നമാതിരി അത്ര പ്രയാസം കൂടാതെ സംരക്ഷിക്കാവുന്നവളല്ല ഇവൾ. മായാവിയാണ

ല്ലോ ദേവേന്ദ്രൻ. അമ്പോ? ഇനി എന്തുചെയ്യും? കാര്യം വിഷമത്തിലായല്ലോ. ഗുരുവിൻെറ കല്പന നിർവ്വഹിച്ചേ പറ്റൂ. അങ്ങനെ ഞാൻ ഗുരുകല്പന നിർവ്വഹിച്ചാലോ അതു വലിയ ഒരത്ഭുതം ഞാൻ പ്രവർത്തിച്ചതായിത്തീരും.

ഗുരുപത്നിയുടെ ശരീരത്തിൽ യോഗംകൊണ്ടുള്ള പ്രവേശനം എന്ന അത്ഭുതകൃത്യം ചെയ്യുകതന്നെ. ഞാൻ ശ്രദ്ധയോടെ സക്തിയില്ലാത്തവനായി, നിർവ്വികാരനായി അവളിൽ വസിക്കും. താമരയിലയിൽ വസിക്കുന്ന നീർത്തുള്ളിപോലെ ഇലയിൽ വസിച്ച്, ഇലയിൽ സ്പർശിച്ചാലും ഇലയുമായി ഒട്ടാതെ, സക്തനാകാതെ നില്ക്കുന്ന ജലബിന്ദുപോലെ, ചലിച്ചാലും അസക്തനായി ഞാൻ അവളിൽ സ്ഥിതിചെയ്യും. രജോരൂപം വിട്ടവനായ എനിക്ക് അത് ഒരിക്കലും അപരാധമായി വരികയുമില്ല. വഴിയിൽ ശൂന്യമായ സത്രത്തിൽ ഒരു പാന്ഥൻ പാർക്കുന്നത് എപ്രകാരമോ, അപ്രകാരം ഗുരുപത്നിയുടെ ശരീരത്തിൽ ഞാൻ പാർത്തുകൊള്ളാം. ഇപ്രകാരം ഇവളുടെ, ശരീരത്തിൽ ഞാൻ സശ്രദ്ധം പാർത്തുകൊള്ളാം എന്നു ചിന്തിച്ച് വേദങ്ങളായ വേദങ്ങളിലെല്ലാം നോക്കി സംശയം തീർത്ത്, ധർമ്മം ചിന്തിച്ച് ഗുരുവിനും തനിക്കും ബാധിച്ച വമ്പിച്ച ദുഃഖത്തെ ചിന്തിച്ച് മനസ്സാൽ ഇത്തരത്തിൽ രക്ഷയ്ക്കുറച്ച ഭാർഗ്ഗവൻ പണിപ്പെട്ടു ചെയ്ത യജ്ഞത്തെപ്പറ്റി രാജാവേ, കേട്ടാലും! ഞാൻ പറയാം. തപസ്വിയായ വിപുലൻ ആ സുന്ദരിയുടെ അടുത്തിരുന്ന് ഗുരുപത്നിയെ യഥാർത്ഥമായമട്ടിൽ ഉത്സുകയാക്കി, അവളെ നേരെനിർത്തി അവൻെറ കണ്ണിൻെറ രശ്മി അവളുടെ കണ്ണിൻെറ രശ്മിയിൽ ചേർത്തുനിർത്തി അങ്ങനെ അവളിൽ വാനിൽ കാറ്റ് എന്നപോലെ പ്രവേശിച്ചു. ലക്ഷണം ലക്ഷണംകൊണ്ടും, ആനനം ആനനംകൊണ്ടും ഇളകാതെ നിഴൽപോലെ നിർത്തി മുനി അന്തർഹിതാത്മാവായി വാണു. പിന്നെ വിപുലൻ ഗുരുപത്നിയുടെ ശരീരം നിറുത്തി അവളുടെ രക്ഷയ്ക്ക് അവളിൽ വാണു. അവൻ തൻെറ ഉള്ളിൽ ആവേശിച്ചു കടന്നു കൂടിയ വിവരം അവൾ അറിഞ്ഞതുമില്ല. ആ മഹാത്മാവായ ഗുരു യജ്ഞം കഴിഞ്ഞ് ഗൃഹത്തിലേക്കു മടങ്ങിവരുന്നതുവരെ അപ്രകാരം അവൻ അവളെ സംരക്ഷിച്ചു.''

## 41. വിപുലോപാഖ്യാനം - ഇന്ദ്രൻ ദേവശർമ്മാവിൻെറ ഭാര്യയായ രുചിയെ പ്രലോഭിപ്പിക്കുന്ന കഥ -

ഭീഷ്മൻ പറഞ്ഞു: ''അങ്ങനെയിരിക്കെ ഒരുദിവസം ദേവേന്ദ്രൻ ദിവ്യരൂപമായ ശരീരം കൈക്കൊണ്ട്, ഇതു നല്ല തക്കമാണെന്നു ചിന്തിച്ച്, ആശ്രമത്തിലെത്തി. അവൻെറ രൂപം കണ്ടാൽ ഏതു സ്ത്രീയും കൊതിച്ചുപോകും. കാണേണ്ടുന്ന മനോഹരരൂപത്തോടെ അവൻ ആശ്രമത്തിൽ കടന്നുചെന്നു. അവൻ അകത്തു കടന്നപ്പോൾ അവിടെ ഇരിക്കുന്ന വിപുലൻെറ ദേഹം കണ്ടു. യാതൊരു ചേഷ്ടയും കൂടാതെ സ്തബ്ധനേത്രനായി ചിത്രത്തിൽ എഴുതപ്പെട്ടമാതിരി കാണപ്പെട്ടു. അവൻെറ എതിരായി ഇരിക്കുന്ന ആ സുന്ദരിയേയും കണ്ടു. നിതംബം കനത്തവളും, കൊങ്കകൾ തടിച്ചവളും, നീലോല്പലമിഴിയും, സർവ്വാംഗ സുന്ദരിയുമായ രുചിയെ, ആ താമരനേത്രയായ പൂർണ്ണചന്ദ്രമുഖിയെ. അവൻ കണ്ടു. ഇന്ദ്രനെ കണ്ടഉടനെ അവൾ എഴുന്നേല്ക്കാൻ ഭാവിച്ചെങ്കിലും അവൾക്ക് അതിന്നു കഴിഞ്ഞില്ല. മനോഹരമായ രൂപംകണ്ട് അവൾ അത്ഭുതപ്പെട്ടു. 'അങ്ങ് ആരാണ്?' എന്നു ചോദിക്കുവാൻ അവൾ വിചാരിച്ചു, കഴിഞ്ഞില്ല എഴുന്നേല്ക്കാൻ ഭാവിച്ചെങ്കിലും വിപുലനാൽ തടയപ്പെട്ട അവൾ, നിഗൃഹീതാംഗിയായ അവൾ, അനങ്ങുവാൻപോലും ശക്തയായില്ല രാജാവേ! അവളോട് ഇന്ദ്രൻ സാമമായി, ഭംഗിയായി, ഇപ്രകാരം പറഞ്ഞു:

'അല്ലയോ സുന്ദരീ ശുചിസ്മിതേ! നിന്നെ കൊതിച്ചു വന്നവനാണ് ഞാൻ. ദേവേന്ദ്രനാണ് ഞാൻ. നിന്നെ മനസ്സിൽ വിചാരിച്ചതുകൊണ്ട് കാമദേവൻ എൻെറ മനസ്സിൽ വന്നുയർന്ന് എന്നെ പീഡിപ്പിക്കുന്നു. അതുകൊണ്ടാണ് ഈ തക്കംനോക്കി ശുചിസ്മിതേ, സുന്ദരീ, ഞാൻ നിൻെറ സമീപത്തെത്തിയത്. അതുകൊണ്ട് ഇനി വൈകരുത്. സമയം തെറ്റിക്കരുത്.' ഇപ്രകാരം ഇന്ദ്രൻ മന്ത്രിക്കുന്നത് വിപുലൻ എന്ന ആ മുനി കേട്ടു. ഗുരുപത്നിയുടെ ശരീരത്തിൽ സത്വം കൊണ്ടു വസിക്കുന്ന അവൻ ദേവാധിരാജാവിനെ കണ്ടു. മാന്യയായ അവൾ ദേവാധിരാജനെ എതിരേല്ക്കുവാനാകട്ടെ, ഒന്നും മിണ്ടുവാനാകട്ടെ, ശക്തയായില്ല. അവൾ വിപുലനാൽ നിയന്ത്രിതയായിരുന്നു. ഗുരുപത്നിയുടെ ഭാവം എന്തെന്ന് ആ ഭൃഗുദ്വഹൻ അറിഞ്ഞു. തേജസ്വിയായ അവൻ യോഗംകൊണ്ടു ദൃഢമായി തടഞ്ഞു. അവളുടെ ഇന്ദ്രിയങ്ങളെ വിപുലൻ യോഗബന്ധംകൊണ്ടു ബന്ധിച്ചു. ശചീപതി പ്രലോഭിപ്പിച്ചിട്ടും അവൾ ചലിച്ചില്ല. അവൾ നിർവ്വികാരയായിരിക്കുന്നതായി ശചീപതിയായ ഇന്ദ്രൻ കണ്ടു. യോഗമോഹിതയായ അവളോട് ഇന്ദ്രൻ ലജ്ജയോടെ പറഞ്ഞു: 'വരൂ! വരൂ! സുന്ദരീ, എൻെറ അരികിൽ വരൂ!' ഇതു കേട്ട് അവൾ ഉടനെ ഇന്ദ്രനെ സ്വാഗതം ചെയ്യുവാനും അനുകൂലം പറയുവാനും ഉദ്ദേശിച്ചെങ്കിലും വിപുലൻ ഉള്ളിലിരുന്ന് അവളുടെ വാക്കു തടഞ്ഞു മറ്റൊരു രൂപത്തിലാക്കി. അങ്ങനെ അവൾ വിചാരിച്ചതിന്ന് എതിരായി അവളുടെ വാക്ക്: 'എടോ സഹസ്രാക്ഷാ, നീ ഈ അവസരത്തിൽ എന്തിനിവിടെ വന്നു?' പൂർണ്ണചന്ദ്രനൊക്കുന്ന അവളുടെ മുഖത്തുനിന്നു വീണാനാദംപോലെ മനോഹരമായ വാക്കു പുറപ്പെട്ടു. അവൾ ലജ്ജിച്ചു പരാധീനയായി നിന്നു. അവിടെ നില്ക്കുന്ന ഇന്ദ്രന് ഒന്നും പറ്റാതായി. അവൻ ബുദ്ധികെട്ടവനായി. അവളുടെ മുഖത്തുനിന്നു പുറപ്പെട്ട വാക്ക് ഉച്ചാരണശുദ്ധിയോടുകൂടിയ നല്ല സംസ്കൃതപദങ്ങളായിരുന്നു. വ്യാകരണശുദ്ധിയോടെയാണ് ഉച്ചരിച്ചത്. സ്ത്രീകൾ ശുദ്ധസംസ്കൃതം ഉച്ചരിക്കാറില്ല. 'പ്രാകൃത'മായ പദങ്ങളേ ഉച്ചരിക്കാറുള്ളൂ. അവളുടെ ചുണ്ടിൽ നിന്നു പുറപ്പെട്ട പദത്തിൽ ഇന്ദ്രൻ അത്ഭുതപ്പെടുകയും സഹസ്രാക്ഷനായ അവൻ കാര്യം മുഴുവൻ നോക്കിയറിയുകയും ചെയ്തു. വിപുലൻെറ ഭാഷയിൽ സംസാരിച്ച അവളുടെ ഉള്ളിലിരിക്കുന്ന വിപുലനെ ഇന്ദ്രൻ ദിവ്യദൃഷ്ടികൊണ്ടു നോക്കികണ്ടു. കണ്ണാടിയിൽ ഛായ എന്നപോലെ ഗുരുവിൻെറ ഭാര്യയുടെ ഉള്ളിൽ ആ തീവ്രതപസ്വിയായ വിപുലനെ പുരന്ദരൻ കണ്ടു. ഇന്ദ്രൻ ഭയപ്പെട്ടു വിറച്ചുപോയി. 'ഇവൻ നമ്മെ ശപിച്ചേക്കുമോ?' എന്ന് ഇന്ദ്രൻ ഭയപ്പെട്ടു. തപോനിധിയായ വിപുലൻ ഗുരുപത്നിയെവിട്ട് തൻെറ ദേഹത്തിൽത്തന്നെ പ്രവേശിച്ച് ഭയചകിതനായ ഇന്ദ്രനോടു പറഞ്ഞു.

വിപുലൻ പറഞ്ഞു: ''അല്ലയോ അജിതേന്ദ്രിയാ, ദുർബുദ്ധേ, പാപാശയനായ പുരന്ദരാ! ഈ നിലയിലായ നിന്നെ ചിരകാലം ദേവന്മാരും മനുഷ്യരും പൂജിക്കുകയില്ല. എടോ ശക്രാ! കഴിഞ്ഞതൊക്കെ നീ മറന്നോ? പണ്ട് നീ ചെയ്തതെല്ലാം നിൻെറ ഉള്ളിലില്ലേ? നീ പണ്ട് ഗൗതമൻെറ ഭാര്യയുടെ അടുത്തു രഹസ്യത്തിന്ന് പോയതും, മുനി അതറിഞ്ഞു നിന്നെ ശപിച്ചതും നീ മറന്നുപോയോ? ദേഹത്തിലൊക്കെ ആയിരം ഭാഗങ്ങളാക്കിയല്ലേ ഗൗതമൻ നിന്നെ വിട്ടയച്ചത്? പിന്നെയല്ലേ അത് ആയിരം കണ്ണുകളായി മാറ്റപ്പെട്ടതും, നീ സഹസ്രാക്ഷനായതും? നീ അകൃതാത്മാവും, അസ്ഥിരനും, മഹാവിഡ്ഢിയുമാണെന്നു ഞാൻ അറിയുന്നു. എടോ മൂഢാ, ഞാൻ ഇവളെ കാക്കുവാൻ തന്നെ തീരുമാനിച്ചു. എടോ പാപീ, നീ വന്നവഴിക്കുതന്നെ പോവുക! മൂഢാ! നിന്നെ ജീവനോടെ ചുട്ടുകളയേണ്ടവനാണ്. ഞാൻ

എൻെറ തേജസ്സ് അതിന്നുപയോഗിക്കുന്നില്ല വാസവാ! പാപിയായ നിന്നെ ധീമാനായ എൻെറ ഗുരു, ഏറ്റവും ഘോരനായ ഗുരു, കണ്ടാൽ ഉടനെ ദഹിപ്പിച്ചുകളയും. അദ്ദേഹം വിവരം അറിഞ്ഞാൽ ക്രോധംകൊണ്ടു കത്തിജ്ജ്വലിക്കുന്ന ദൃഷ്ടിയാൽ നിന്നെ നോക്കി ദഹിപ്പിച്ചുകളയും. എടോ ശക്രാ! നീ മേലാൽ ഇങ്ങനെ ചെയ്യരുത്. ബ്രാഹ്മണർ മാന്യരാണ്. ബ്രഹ്മബലത്തോട് എതിർത്തു നീ പുത്രാമർത്ത്യരോടൊപ്പം നശിച്ചുപോകാതിരിക്കുവാൻ കരുതിയിരുന്നുകൊള്ളുക! ഞാൻ ഇന്ദ്രനാണ് എന്ന അഹങ്കാരംകൊണ്ടു നീ ഈവക പണിക്കൊരുങ്ങുന്നു. നീ നിന്ദിക്കേണ്ട. തപസ്സുകൊണ്ടു സാധിക്കാത്തതായി ഒന്നുമില്ല.'

ഭീഷ്മൻ പറഞ്ഞു: ''വമ്പനായ വിപുലൻ പറഞ്ഞതു കേട്ടിട്ട് വാസവൻ നാണിച്ച് ഒന്നും മിണ്ടാതെ അവിടെത്തന്നെ മറഞ്ഞുപോയി. അവൻ പോയിക്കഴിഞ്ഞ് കുറച്ചു സമയം ചെന്നപ്പോൾ ദേവശർമ്മാവായ തപോധനൻ യഥേഷ്ടം യാഗം അവസാനിപ്പിച്ച് സ്വന്തം ആശ്രമത്തിലെത്തി. ഗുരു വന്ന സമയത്ത് പ്രിയംചെയ്യുന്നതിൽ ഏറ്റവും ശ്രേഷ്ഠനായ വിപുലൻ മാന്യയായ ഭാര്യയെ കാത്തുരക്ഷിച്ച കഥ മുനിയോടു പറഞ്ഞു. ശാന്തനായ, ഗുരുവത്സലനായ ശിഷ്യൻ ഗുരുവിനെ അഭിവാദ്യംചെയ്ത് മുമ്പത്തെമാതിരിതന്നെ ഉപാസിച്ച്, തളർച്ച തീർന്നതിന്നുശേഷം ഭാര്യയോടുകൂടി ഇരിക്കുന്ന സന്ദർഭത്തിലാണ് ശക്രൻ വന്നതും സംസാരിച്ചുവിട്ടതുമായ കഥ ഗുരുവിനോട് പറഞ്ഞത്. ഇതുകേട്ടു വിപുലനിൽ പ്രതാപിയായ മുനി സന്തുഷ്ടനായി. തപസ്സുകൊണ്ടും, നിയമംകൊണ്ടും, ശീലവൃത്തങ്ങൾ കൊണ്ടും, വിപുലൻെറ ഗുരുവൃത്തിയും, ഭക്തിയും, ധർമ്മത്തിലുള്ള നിഷ്ഠയും കണ്ട് പ്രഭുവായ ഋഷി അവനെ അഭിനന്ദിച്ച് 'നന്ന് നന്ന്' എന്നു പറഞ്ഞു. വിവരമെല്ലാം അറിഞ്ഞപ്പോൾ ധർമ്മാത്മാവായ ഋഷി, ദേവശർമ്മൻ, ശിഷ്യനോട് വരം ചോദിച്ചുകൊള്ളുവാൻ ആവശ്യപ്പെട്ടു. ഗുരുപ്രിയനായ അവൻ അദ്ദേഹത്തിൽ നിന്ന് 'ധർമ്മത്തിൽ നിഷ്ഠയുണ്ടാകണം' എന്നു വരം വാങ്ങി. പിന്നെ ഗുരുവിൻെറ സമ്മതത്തോടെ മുഖ്യമായ തപസ്സിൽ ഏർപ്പെട്ടു. അപ്രകാരം തപോനിധിയായ ദേവശർമ്മാവും ഭാര്യയോടുകൂടി വിജനമായ കാട്ടിൽ വൃത്രാരിയെ ഭയപ്പെടാതെ വസിച്ചു.''

**42. വിപുലോപാഖ്യാനം - വിപുലൻ ഗുരുപത്നീസ്പർശംമൂലം പാപിയാണെന്ന അപവാദം -** ഭീഷ്മൻ പറഞ്ഞു: ''വിപുലൻ ഗുരുവാക്യം അനുഷ്ഠിച്ച് തീവ്രമായ തപസ്സുചെയ്തു. ഞാൻ തപസ്വിയായി എന്നു വീര്യവാൻ ചിന്തിച്ചു. താൻ ചെയ്ത തപസ്സ് വലുതാണെന്നും, താൻ വലിയ തപോധനനായിത്തീർന്നിരിക്കുന്നു എന്നും ഒരഭിമാനം വിപുലന്ന് ഉള്ളിൽ തോന്നി. അവൻ നിർഭയനായും, ധീരനായും, പ്രീതനായും, കീർത്തിമാന്മാരിൽ പ്രവരനായും എങ്ങും ചുറ്റിസ്സഞ്ചരിച്ചു രാജാവേ! പ്രഭുവായിത്തീർന്ന അവൻ ഭൂമിയും സ്വർഗ്ഗവും നേടിയെന്നും വിചാരിച്ചു.

കുറച്ചുനാൾ കഴിഞ്ഞു. അങ്ങനെയിരിക്കെ ഒരു ദിവസം, രുചിയുടെ സഹോദരിയുടെ വിവാഹം ധാന്യധനങ്ങളോടെ വലിയതോതിൽ ആഘോഷിക്കപ്പെട്ടു. ഈ സന്ദർഭത്തിൽ ദിവ്യയായ ഒരു വരാംഗന, സൗന്ദര്യത്തിൽ മികച്ച ഒരു സ്ത്രീ, ആകാശത്തുകൂടി വിമാനത്തിൽ പോവുകയായിരുന്നു. അവളുടെ മെയ്യിൽനിന്നു പുഷ്പങ്ങൾ ഭൂമിയിൽ വീണു. ആശ്രമപ്രദേശത്തു ദിവ്യഗന്ധം പരന്നു. അവ കൈയിലെടുത്തു ലളിതേക്ഷണയായ രുചി നില്ക്കെ, ആ സന്ദർഭത്തിൽ അംഗരാജ്യത്തുനിന്ന് ഒരാൾ വിവാഹത്തിന്നു ക്ഷണിക്കുവാൻ അവിടെയെത്തി. രുചിയുടെ ജ്യേഷ്ഠത്തിയായ പ്രഭാവതി അംഗരാജാവായ ചിത്രരഥൻെറ ഭാര്യയാണ്. വരവർണ്ണിനിയായ രുചി ക്ഷണം സ്വീകരിച്ച്, തൻെറ കൈയിൽ വന്നുചേർന്ന ആ സുഗന്ധപുഷ്പം മുടിയിലണിഞ്ഞ് അംഗരാജ്യത്തേക്കു പോയി. അംഗരാജാവിൻെറ ഗൃഹത്തിലെത്തി.

അംഗരാജാവിൻെറ പട്ടമഹിഷി ഈ പുഷ്പംനോക്കിക്കണ്ടു. ചാരുനേത്രയായ അവൾ സഹോദരിയോട് ഈ പൂവ് ലഭിക്കുവാൻ പ്രേരണചെയ്തു. രുചിരാനനയായ രുചി തൻെറ ഭർത്താവിനോട് പൂവു ലഭിക്കുവാനുള്ള കാര്യമെല്ലാം പറഞ്ഞു. അവളുടെ സഹോദരിയുടെ അഭ്യർത്ഥന നിറവേറ്റാൻ ശ്രമിക്കാമെന്ന് മുനിയും പറഞ്ഞു. ഉടനെ ദേവശർമ്മ എന്ന ആ മുനി തൻെറ ശിഷ്യനായ വിപുലനെ വരുത്തി പൂവിന്നുവേണ്ടി പ്രേരിപ്പിക്കുകയും ഉടനെ 'പോവുക പോവുക'യെന്നു കല്പിക്കുകയും ചെയ്തു ഭാരതാ! വിപുലൻ ഗുരുവിൻെറ കല്പന ശിരസാവഹിച്ചുകൊണ്ടുവരാമെന്നേറ്റു പറഞ്ഞ് ആ ദേശത്തിലെത്തി രാജാവേ! ഏതു ദേശത്തിലാണോ ആകാശത്തിൽനിന്ന് ആ പുഷ്പം വീണത് അവിടെ ചെന്നപ്പോൾ വാടാത്ത പുഷ്പങ്ങൾ വീണുകിടക്കുന്നതായി കണ്ടു. ദിവ്യങ്ങളും ഭംഗിയേറിയതുമായ ആ പുഷ്പങ്ങൾ ഉടനെ വിപുലൻ കൈയിലെടുത്തു. തൻെറ തപസ്സുമൂലം സിദ്ധിച്ച ആ പുഷ്പങ്ങൾ ദിവ്യഗന്ധങ്ങളായിരുന്നു ഭാരതാ!

ആ പുഷ്പങ്ങൾ കൈയിൽവെച്ച് അവൻ നടന്നു. ഗുരുവിൻെറ കല്പനകാത്ത് അവൻ ചമ്പകപുഷ്പങ്ങൾ നിറഞ്ഞ ചമ്പാപുരിയിൽ പ്രവേശിച്ചു. നിർജ്ജനമായ ആ കാട്ടിൽ അവൻ രണ്ടുപേരെ കണ്ടു. കൈകൊണ്ടു കൈതമ്മിൽപ്പിടിച്ചു ചക്രംകറങ്ങുന്ന രണ്ടുപേരെയാണ് വിപുലൻ കണ്ടത്. അതിൽവെച്ച് ഒരുത്തൻ വേഗം ചുറ്റുകയും, മറ്റേവൻ വേഗം ചുററാതിരിക്കുകയും ചെയ്യുകയാൽ ഒരു കലഹവാദമുണ്ടായി 'നീ വേഗം ചുറ്റുന്നു' എന്ന് ഒരുത്തൻ; 'നീ പോകുന്നില്ല' എന്ന് മറ്റേവനും. അങ്ങനെ അവർ തമ്മിൽ വഴക്കായി. അവർ തമ്മിൽ ശപഥമായി. അതിൽ വിപുലനായിരുന്നു ശപഥത്തിന്നു മാനദണ്ഡം. 'നമ്മളിൽ ആരാണോ നുണപറഞ്ഞത്, അവന്നു ദ്വിജനായ വിപുലന്നു പരലോകത്തിൽ കിട്ടുന്ന ഗതി കിട്ടട്ടെ!' ഇവരുടെ ശപഥവാക്യം കേട്ടപ്പോൾ വിപുലന്നു വലിയ വ്യസനം തോന്നി. അവൻ വിഷണ്ണമുഖനായി തന്നത്താൻ പറഞ്ഞു: 'ഞാൻ ഇത്ര കഷ്ടപ്പെട്ടു തപസ്സു ചെയ്തിട്ടും എനിക്കു കിട്ടാൻപോകുന്നതു നരകമാണോ? കഷ്ടം! ഈ തപസ്സുകൊണ്ട് എന്താണു കാര്യം? ഈ അധോഗതി എനിക്കു വന്നുകൂടുവാൻ എന്തു കാരണം? ഈ രണ്ടുപേർക്കും ഞാൻ എന്തു തെറ്റുചെയ്തു? സർവ്വഭൂതങ്ങൾക്കും അനിഷ്ടമായ ഒരു നിലയിൽ എത്തിയെന്നു പറയുവാൻ എന്തൊരു തെറ്റാണ് ഞാൻ ഈ കാണുന്ന രണ്ടുപേർക്കും ചെയ്തത്?' ഇപ്രകാരം വിപുലൻ ചിന്തിക്കുവാൻ തുടങ്ങി. അവൻ അവിടെനിന്നു പിന്നെയും നടന്നു. അവൻ പോകുമ്പോൾ വഴിവക്കിലിരുന്ന് സ്വർണ്ണംകൊണ്ടും വെള്ളികൊണ്ടുമുണ്ടാക്കിയ ചൂതുകളെടുത്ത് ആറുപേർ കളിക്കുന്നു. ആ ആറുപേരും മഹാലോഭികളും അമർഷവാന്മാരുമാണ്. അവരും മുമ്പ് വിപുലൻ കണ്ട രണ്ടുപേരെപ്പോലെ തന്നെ ശപഥംചെയ്യുന്നതാണ് കേട്ടത്. 'നമ്മളിലാരാണ് ദുർമ്മോഹത്തോടെ കള്ളക്കളി കളിക്കുന്നത്. അവൻ പരലോകത്തു വിപുലന്നു കിട്ടുന്ന ഗതി നേടും.' ഇതുകേട്ട വിപുലൻ വീണ്ടും ചിന്തിച്ചു: 'ജന്മംമുതൽ ഇന്നേവരെ ഒരു ധർമ്മസങ്കരവും ഞാൻ ചെയ്തിട്ടില്ല. പിന്നെ എന്താണ് ഇവർ എന്നെക്കുറിച്ച് ഇങ്ങനെ അപവാദങ്ങൾ പറയുന്നത്?' ഇങ്ങനെ ചിന്തിച്ച് അല്ലയോ കുരുദ്വഹാ, അവൻ ധ്യാനത്തിലാണ്ടു. അവൻ അഗ്നിയിൽപ്പെട്ട അഗ്നിപോലെയായി രാജാവേ! ഇപ്രകാരം ശാപംകേട്ട് ഹൃദയം വെന്തുരുകി. അങ്ങനെ അവൻ ചിന്തയിലാണ്ട് രാവും പകലും വളരെ നീങ്ങിപ്പോയി. അങ്ങനെ വിചാരിച്ചിരിക്കുമ്പോൾ അവന് ഒരു കാര്യം ഓർമ്മവന്നു.

രുചിയെ കാക്കുവാൻ ഗുരു തന്നെ ഏല്പിച്ചുപോയതും താനൊറ്റയ്ക്ക് അവളെ ഇന്ദ്രനിൽനിന്നു സംരക്ഷിക്കുവാൻ ശ്രമിച്ചതും ഓർമ്മവന്നു: 'പുരുഷലിംഗം സ്ത്രീയുടെ ഭഗവുമായി ചേർന്നിട്ടും സ്ത്രീയുടെ മുഖം പുരുഷനായ തന്റെ മുഖവുമായി ചേർന്നിട്ടും ആ സത്യമായ കാര്യം ഗുരുവിനോടു ഞാൻ പറഞ്ഞില്ല.' ഇങ്ങനെ ഒരു തെറ്റ് പാവമായ വിപുലൻ തന്നിലുണ്ടെന്നുതന്നെ വിചാരിച്ചു.

അവൻ ചമ്പാപുരിയിൽച്ചെന്ന് പൂക്കൾ ഗുരുവിന്നു നല്കി. ആ ഗുരുപ്രിയനായ വിപുലൻ ഗുരുവിനെ പൂജിച്ചു."

**43. വിപുലോപാഖ്യാനം - വിപുലനെപ്പോലെ സ്ത്രീകളെ കാത്തുസൂക്ഷിക്കുവാൻ ആർക്കും കഴികയില്ലെന്ന് ഭീഷ്മൻ പറയുന്നു -** ഭീഷ്മൻ പറഞ്ഞു: "ആവന്ന ശിഷ്യനെകണ്ട് തേജസ്വിയായ ദേവശർമ്മാവ് ചോദിച്ചതു ഭവാൻ കേൾക്കുക, രാജാവേ!"

ദേവശർമ്മാവു പറഞ്ഞു: "അല്ലയോ വിപുലാ! വലിയ കാട്ടിൽവെച്ച് ശിഷ്യാ, നീയെന്താണ് കണ്ടത്? വിപുലാ, നിന്നെ അവരറിഞ്ഞില്ലേ? രുചിയെ സംരക്ഷിക്കാൻ നീ ചെയ്ത പ്രവൃത്തി എങ്ങനെയാണെന്ന് ഞാൻ അറിയുന്നുണ്ട്."

വിപുലൻ പറഞ്ഞു: "ബ്രഹ്മർഷേ! ഞാൻ കണ്ട ആ രണ്ടുപേർ ആരാണ്? പിന്നെ ആറുപേരെക്കണ്ടതും ആരൊക്കെയാണ്? പ്രഭോ! അങ്ങ് ചോദിച്ചമാതിരി എന്നെ അവർ നന്നായി അറിയുന്നു."

ദേവശർമ്മാവ് പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, നീ കണ്ട ആ ചുറ്റിക്കറങ്ങുന്ന രണ്ടുപേരില്ലേ, അവർ രണ്ടുപേരും 'രാവും പകലും' എന്നിവരാണ്. ചക്രം ചുറ്റുന്ന അവർ നീ ചെയ്ത ദുഷ്കൃതം അറിയും. ഹർഷത്തോടെ ചൂതികളിക്കുന്നവരായ ആ ആറുപേരുമുണ്ടല്ലോ, അവർ ആരാണെന്നറിയാമോ? അവർ ആറ് ഋതുക്കളാണ്. അവരും നീ ചെയ്ത ദുഷ്കൃതമറിയും. എന്നെ ആരും അറിയുകയില്ല എന്നു നീ വിശ്വസിക്കരുത്. മനുഷ്യൻ ആരും കാണാത്തിടത്ത് ആരും അറിഞ്ഞില്ലെന്ന ഭാവത്തിൽ ചെയ്യുന്ന പാതകങ്ങളുണ്ടല്ലോ, അതും പാതകം തന്നെയാണ്. ആരും കണ്ടില്ലെങ്കിൽ അതിൽ പാപമില്ലെന്നു ധരിക്കരുത്. പാപം രഹസ്സിൽ ചെയ്യുന്ന നരനും പാപിതന്നെ. അവൻ ചെയ്യുന്ന കർമ്മവും പാപംതന്നെയാണ് ദ്വിജാ! രഹസ്യമായി പാപകർമ്മം ചെയ്യുന്നവനെ എപ്പോഴും ഋതുക്കൾ അറിയും. അതുപോലെ രാവും പകലും അറിയും. അപ്രകാരം പാപംചെയ്യുന്നവനുള്ള ലോകവും അവനു ലഭിക്കും. എനിക്ക് നീ ചെയ്തമാതിരി ചെയ്യുകയും അതു പുറത്തു പറയാതിരിക്കുകയും ചെയ്താൽ നിനക്ക് അതുകൊണ്ട് പാപമായ ഫലം സിദ്ധിക്കും. നീ ചെയ്ത കർമ്മമെല്ലാം ഒന്നും മറച്ചുവെക്കാതെ എന്നോടു പറയേണ്ടതായിരുന്നു. അതു ചെയ്യാത്തതുമൂലം അവർ നിന്നെ നോക്കി ചിരിക്കുകയാണു ചെയ്തത്. അതു നിന്നെ ഓർമ്മപ്പെടുത്തുവാൻ വേണ്ടിയാണ് അവർ പറഞ്ഞത്. അഹോരാത്രങ്ങളും ഋതുക്കളും സകലതും എപ്പോഴും അറിയും. പുരുഷൻ ചെയ്യുന്ന പാപവും പുരുഷൻ ചെയ്യുന്ന പുണ്യവും അവർ ശരിക്കും അറിയുന്നുണ്ട്. നീ എന്നോട് ആ പാപകർമ്മം, ഭയങ്കരമായ വ്യഭിചാരം, പറഞ്ഞില്ലെന്ന് അറിഞ്ഞവർ നിന്നെ അത് അറിയിക്കുവാനാണ് പറഞ്ഞത്. ദ്വിജാ! അതു പറയാത്തവന്ന് പാപംചെയ്തവനെപ്പോലെ ഫലങ്ങളൊക്കെ ലഭിക്കും. എനിക്കു നീ ചെയ്തമാതിരി ചെയ്തു അതു പറയാതിരുന്നാൽ കിട്ടുന്നലോകം പാപികൾക്കുള്ളതാണ്.

അല്ലയോ മഹീസുരാ, ദുർവൃത്തയായ സ്ത്രീയെ കാവൽ നിന്നു കാക്കുന്നതിൽ നീ സമർത്ഥനാണ്. നീ യാതൊരു തെറ്റും ചെയ്തിട്ടില്ലെന്നും ഞാൻ അറിയുന്നുണ്ട്. അതിൽ ഞാൻ നിന്നിൽ തെളിയുന്നു, പ്രസാദിക്കുന്നു, വിപുലാ! അല്ലയോ ദ്വിജസത്തമാ, ഞാൻ നിന്നെ ദുർവൃത്തനായി കണ്ടിരുന്നെങ്കിൽ ക്രോധംകൊണ്ട് ഞാൻ നിന്നെ ശപിച്ചേനെ! അതിൽ ഒട്ടും സംശയമില്ല. പെണ്ണ് ആണിൽ തരംകിട്ടിയാൽ ചേരും. അത് ആണിനും വലിയ ഇഷ്ടമുള്ള കാര്യമാണ്. നീ മറ്റുവിധത്തിലാണു കാത്തതെങ്കിൽ, താല്പര്യമുള്ളമാതിരിയാണ് കാത്തിരുന്നതെങ്കിൽ, തീർച്ചയായും എന്റെ ശാപത്തിന് നീ പാത്രമായേനെ! ഉണ്ണീ, നീ അവളെ രക്ഷിച്ചു. അതു നീ എന്നോട് അറിയിക്കുകയും ചെയ്തു. ഞാൻ തന്മൂലം നിന്നിൽ പ്രസാദിക്കുന്നു. അതുകൊണ്ട് നീ സ്വസ്ഥനായി സ്വർഗ്ഗം പ്രാപിച്ചാലും!" ഇപ്രകാരം ദേവശർമ്മാവ് എന്ന മുനി ശിഷ്യനോടു പറഞ്ഞു. അങ്ങനെ ചിരകാലം കഴിഞ്ഞ് ഗുരുവും, ഭാര്യയും, ശിഷ്യനുംചേർന്ന് സ്വർഗ്ഗത്തിലെത്തുകയും ചെയ്തു.

ഈ ആഖ്യാനം എന്നോട് മഹാമുനിയായ മാർക്കണ്ഡേയൻ ഗംഗാതീരത്തുവെച്ച് കഥ പറയുന്നതിന്നിടയ്ക്കു പറഞ്ഞുതന്നതാണ്. അതുകൊണ്ട് ഞാൻ പറയുന്നു, പാർത്ഥാ, സ്ത്രീകളെ എപ്പോഴും കാത്തുസൂക്ഷിക്കണം. അവരിൽ നന്മയും തിന്മയും രണ്ടും കാണും. സാദ്ധ്വികളായ നാരിമാർ യോഗ്യകളാണ്; ലോകമാതാക്കളാണ്. അവർ കാടും മലയുംചേർന്ന ഈ ഭൂമി താങ്ങുന്നവരാണ്. അത്ര തപശ്ശക്തിയുള്ളവരാണ് പതിവ്രതകൾ. കുലം മുടിക്കുന്നവരാണ് ദുർവൃത്തകളായ അസാദ്ധ്വികൾ അവർ തങ്ങളുടെ ദേഹത്തിൽ ദുർല്ലക്ഷണങ്ങൾമൂലം അറിയപ്പെടുന്നവരാണ് രാജാവേ! മഹാന്മാർ ഇത്തരത്തിൽ അവരെ രക്ഷിക്കണം. അല്ലെങ്കിൽ അല്ലയോ രാജശാർദ്ദൂലാ, സ്ത്രീകളെ കാക്കുവാൻ ആർക്കു കഴിയുന്നു? അല്ലയോ മനുജവ്യാഘ്രാ, സ്ത്രീകൾ തീക്ഷ്ണകളാണ്. തീക്ഷ്ണവീര്യകളാണ്. അവർക്ക് അപ്രിയനായി ആരുമില്ല. മൈഥുനത്തിനു തയ്യാറുള്ളവരൊക്കെ അവർക്കു പ്രിയന്മാരാണ്. അവർ കൃത്യകളാണ്, കാര്യകളാണ്, കൃതകളാണ്. അവർ ഒരു പുരുഷനിൽ മാത്രം രമിച്ച് കാലംകഴിക്കുവാൻ ഇഷ്ടപ്പെടുകയില്ല പാണ്ഡവാ! ഇവരെ ആരും സ്നേഹിച്ച് മോഹിച്ചുപോകരുത്. അവരിൽ ആരും ഈർഷ്യകൊള്ളുകയും ചെയ്യരുത് രാജാവേ! ഖേദത്തോടെ വേണം ധർമ്മം മനസ്സിൽ ചിന്തിച്ച് അവരോടിണങ്ങുവാനും അവരിൽ മോദിക്കുവാനും. മറ്റുവിധത്തിൽ ചെയ്തവൻ അല്ലയോ കുരുനന്ദനാ, ഹതനാകുന്നതാണ്. എല്ലാംകൊണ്ടും ഹേ നരശ്രേഷ്ഠാ, കാര്യയുക്തിയനുസരിച്ച് അവരുമായി സഹകരിച്ച് അവരെ പൂജിച്ചു ജീവിക്കുക.

വിപുലൻ ഒരുത്തൻ മാത്രമാണ്, ഒരു സ്ത്രീയെ കാത്തു രക്ഷിച്ചവൻ. മൂന്നു ലോകത്തിലും പെണ്ണിനെ കാത്തുരക്ഷിക്കാൻ സമർത്ഥനായി ഞാൻ മറ്റ് ഒരാളേയും ഇന്നേവരെ കണ്ടിട്ടില്ല രാജാവേ!"

**44. വിവാഹധർമ്മകഥനം - അഞ്ചുതരം വിവാഹങ്ങളുടെ സമ്പ്രദായം വിവരിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "തന്റെ ആൾക്കാർക്കും ഗൃഹത്തിനും പിതൃക്കൾക്കും ദൈവങ്ങൾക്കും അതിഥികൾക്കും ധർമ്മത്തിനും എന്താണ് ആധാരമായി നില്ക്കുന്നത്? ധർമ്മത്തിലെല്ലാം വെച്ചു ചിന്ത്യമായിരിക്കുന്നത് തന്റെ പുത്രിയെ അർഹനായ ഒരു പുരുഷനു വിവാഹംചെയ്തുകൊടുക്കുക എന്നതാണ്. ഏതുതരം പുരുഷനാണ് കന്യകയെ ദാനം ചെയ്യേണ്ടതെന്നു പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "ശീലവും സ്വഭാവവുമൊക്കെ അറിഞ്ഞ് വിദ്യയും ജന്മവും കർമ്മവുമറിഞ്ഞ് ഗുണവാനാണെന്നു ബോദ്ധ്യംവന്നാൽ അവനു കന്യകയെ ദാനംചെയ്യണം. നല്ല ബ്രാഹ്മണർ ഈ മാതിരിയാണ് വിവാഹധർമ്മം അനുഷ്ഠിക്കുക. ഈ സമ്പ്രദായത്തെ ബ്രഹ്മമായ വിവാഹമെന്ന് അറി

യുന്നു. ശിഷ്ടരായ ക്ഷത്രിയന്മാർ തങ്ങൾക്ക് ചാർച്ചയ്ക്കു പറ്റാവുന്നവരുമായി ചേരുന്നവിധം വിവാഹം നടത്തുക എന്നതാണ് ക്ഷത്രിയധർമ്മം. അതു സനാതനമായ ധർമ്മമാണ്. കന്യയുടെ പിതാവ് തൻെറ ആഗ്രഹം ഉപേക്ഷിച്ച് കന്യയുടെ ഇഷ്ടമെന്താണെന്നുവെച്ചാൽ അതിനു വഴങ്ങിക്കൊടുക്കുക. കന്യയ്ക്ക് ഇഷ്ടമുള്ളവനു വിവാഹംചെയ്തു കൊടുക്കുക എന്നതാണ് ധർമ്മം. ആ വിവാഹധർമ്മത്തെ 'ഗാന്ധർവ്വം' എന്നാണു പറയുന്നത്. ഇതു വേദസമ്മതമായതും പ്രാധാന്യമുള്ളതുമാണ്. ധനം കൊടുത്ത് കന്യയുടെ ആൾക്കാരെ സന്തോഷിപ്പിച്ച് കന്യകയെ കൂട്ടിക്കൊണ്ടു പോന്ന് വിവാഹം കഴിക്കുക; വിലയ്ക്കുവാങ്ങുന്നതുപോലെയുള്ള ഈ വിവാഹധർമ്മത്തെ 'ആസുരം' എന്നു പറയുന്നു. ഇത് അസുരന്മാരുടെ ഇടയിൽ നടപ്പുള്ള ധർമ്മമാണെന്ന് മനീഷികൾ പറയുന്നു. കന്യകയുടെ വീട്ടിൽ ആയുധങ്ങളുമായി കയറിച്ചെന്ന് കന്യകയെ ബലമായി പിടിച്ചുകൊണ്ടുപോരുക. എതിർക്കുന്നവരെ വെട്ടിക്കൊല്ലുകയോ, മറ്റുവിധത്തിൽ യുദ്ധംചെയ്ത് വധിക്കുകയോ ചെയ്യുക. അത്യാഹിതത്തിൽ ഭയപ്പെട്ട് കരയുന്ന പെണ്ണിനെ ബലമായി പിടിച്ചു കൊണ്ടുപോരുന്ന ഇത്തരം വിവാഹധർമ്മത്തെ 'രാക്ഷസം' എന്നു പറയുന്നു. ഈ പറഞ്ഞ അഞ്ചുതരം വിവാഹങ്ങളിൽ മൂന്നുതരം മാത്രമേ ധർമ്മ്യമായി എണ്ണുന്നുള്ളു. രണ്ടെണ്ണം അധർമ്മ്യമാണെന്ന് അറിയണം യുധിഷ്ഠിരാ! പൈശാചം, ആസുരം എന്നീ രണ്ടെണ്ണവും ചെയ്യാൻ പാടില്ലാത്തതാണ്. ഒരിക്കലും പാടില്ലാത്തതാണ് യുധിഷ്ഠിരാ! ബ്രാഹ്മണം, ക്ഷാത്രം, ഗാന്ധർവ്വം, ഈ പറഞ്ഞ മൂന്നുതരം വിവാഹവും ധർമ്മ്യമായിട്ടുള്ളതാണ് യുധിഷ്ഠിരാ! ഇവ വെവ്വേറെയോ കൂടിക്കലർന്നമാതിരിയോ അനുഷ്ഠിക്കാം. അതിൽ സംശയിക്കേണ്ടതില്ല.

വിപ്രന്ന് മൂന്നു ഭാര്യമാരാകാം ക്ഷത്രിയന്ന് രണ്ടു ഭാര്യമാരാകാം. വൈശ്യന്ന് സ്വന്തം ജാതിയിൽനിന്ന് ഒരു ഭാര്യ മാത്രമാകാം. സന്താനങ്ങൾക്കെല്ലാം തുല്യമായ നിലയാണുള്ളത്. ഒരു ബ്രാഹ്മണന്ന് ബ്രാഹ്മണക്ഷത്രിയവൈശ്യകളായ മൂന്നു ഭാര്യമാർ മൂന്നു ജാതിയിൽനിന്നും ഉണ്ടെങ്കിൽ അതിൽ ബ്രാഹ്മണസ്ത്രീയായിരിക്കും പ്രധാനഭാര്യ. അവളാണല്ലോ സ്വജാതിയിൽപ്പെട്ടവൾ. അതുപോലെ ക്ഷത്രിയൻെറ പ്രധാനഭാര്യ ക്ഷത്രിയസ്ത്രീയായിരിക്കും. ബ്രാഹ്മണിയായ ക്ഷത്രിയഭാര്യയ്ക്കു പ്രാധാന്യമില്ല. ബ്രാഹ്മണന്നും ക്ഷത്രിയന്നും വൈശ്യന്നും ഇങ്ങനെ മൂന്ന് ഉയർന്ന ജാതിക്കാർക്കും ശൂദ്രവർഗ്ഗത്തിലെ സ്ത്രീകളെ വിവാഹംചെയ്യാം. അത് വെറും സുഖഭോഗത്തിന്നു മാത്രം. അല്ലാതെ സഹധർമ്മിണീപദത്തിന്നും മറ്റു ധർമ്മത്തിന്നുമല്ല. അതുകൊണ്ടുതന്നെ അതു പാടില്ലെന്നും ചിലർ പറയുന്നുണ്ട്. ശൂദ്രസ്ത്രീയിൽ മേൽജാതിക്കാർക്ക് സന്താനോൽപാദനം സജ്ജനങ്ങൾ പ്രശംസിക്കുന്നില്ല. മുപ്പതു വയസ്സായവന്ന് പത്തു വയസ്സായ നഗ്നികസ്ത്രീയെ വേൾക്കാം. (നഗ്നികസ്ത്രീ = ഒററവസ്ത്രം ധരിക്കുന്നവൾ. വയസ്സറിയിക്കുന്നതിനുമുമ്പ് ഒറ്റവസ്ത്രം മാത്രം ധരിക്കുന്ന പ്രായം) ഇരുപത്തൊന്നുവയസ്സു പ്രായമുള്ളവന്ന് ഏഴുവയസ്സു പ്രായമുള്ളവളെ വേൾക്കാം. അച്ഛനും ആങ്ങളയും ഇല്ലാത്ത സ്ത്രീയെ വേൾക്കരുത്. അവളെ വേട്ടാൽ ഉണ്ടാകുന്ന പുത്രൻ അവളുടെ അച്ഛൻെറ പിതൃക്കൾക്ക് പുത്രൻ ചെയ്യേണ്ടതായ ശേഷക്രിയ (പുത്രികാധർമ്മം) ചെയ്യേണ്ടിവരും. അത് ശോഭനമല്ല. വയസ്സറിയിച്ച് മൂന്നുവർഷം കഴിയുന്നതുവരെ 'പെണ്ണന്വേഷണം' വരുന്നതു കാത്തിരിക്കണം. നാലാമത്തെ വർഷം അവൾ തനിക്കു പറ്റിയ ഭർത്താവിനെ തേടിപ്പിടിക്കണം. പിന്നെ വീട്ടുകാരും ബന്ധുക്കളും ഭർത്താവിനെ ഉണ്ടാക്കിത്തരുമെന്ന് കാത്തിരിക്കേണ്ടതില്ല. അങ്ങനെ അവൾ തേടപ്പിച്ച ഭർത്താവിൽനിന്നുള്ള സന്താനങ്ങളും ഭർത്താവും അവളും ഒരിക്കലും ആരുടെയും ആക്ഷേപപാത്രമാവുയോ, ബന്ധുജനങ്ങളുടെ അംഗീകാരത്തിന്നു വിരുദ്ധയാവുകയോ ചെയ്യുന്നില്ല. നേരെമറിച്ചു വിവാഹിതയാവാതെ ഗർഭിണിയാവുകയാണെങ്കിൽ അവൾ പ്രജാപതിയാൽ ത്തന്നെ ആക്ഷേപാർഹയായി ഭവിക്കുന്നതാണ്. അമ്മയ്ക്കു സപിണ്ഡയല്ലാത്തവളും പിതാവിന്നു സഗോത്രയല്ലാത്തവളുമായ സ്ത്രീയെ വിവാഹംകഴിക്കുന്നതു ധർമ്മമായി മനു പറയുന്നു.''

യുധിഷ്ഠിരൻ പറഞ്ഞു: ''കന്യകയെ വേൾക്കുവാൻ അവളുടെ പിതാവിന്ന് 'ശുല്ക്കം' ഒരാൾ കെടുത്തുകഴിഞ്ഞു. മറ്റൊരാൾ തരാമെന്നു പറയുന്നു. ബലമായി കൊണ്ടുപോകുമെന്ന് വേറെ ഒരാൾ പറയുന്നു. ധാരാളം ധനം നല്കാമെന്ന് ഒരുത്തൻ പറയുന്നു. കൈ പിടിക്കുന്നത് വേറെയൊരാൾ. ഇങ്ങനെ കന്യകയെ കിട്ടുവാൻ' ഭാര്യയാക്കുവാൻ, പലരും പലതരത്തിൽ സമീപിക്കുന്നു. ഇവരിൽ ആരുടെ ഭാര്യയായി ഭവിക്കണം അവൾ? പിതാമഹാ, തത്ത്വം കാണേണ്ടവരായ ഞങ്ങൾക്ക് അങ്ങ് ദൃഷ്ടിയായി നില്ക്കണേ! ശരിയായതു കാണിച്ചുതരണേ!''

ഭീഷ്മൻ പറഞ്ഞു: ''അംഗീകരിക്കപ്പെട്ടവയോ, ബുദ്ധിമാന്മാരുമായി ആലോചിക്കപ്പെട്ടവയോ ആയ കാര്യങ്ങൾ നന്മ ചെയ്യുന്നവയാണെന്നു കാണുന്നു. പല മാർഗ്ഗങ്ങളും പറഞ്ഞതിൽ മൂന്നും നാലും സാഹചര്യങ്ങളിൽ കന്യാദാനത്തിൽ കന്യയുടെ പിതാവ് തെറ്റുകാരനല്ല. പാണിഗ്രഹണം ചെയ്യുന്നവനു നല്കുന്നതും തെറ്റല്ല. ധനം തരാമെന്നു പറയുന്നവന്ന് പിതാവ് കന്യാദാനംചെയ്യുന്നതു ശരിയല്ല. തെറ്റായ സംസാരങ്ങൾ എല്ലായ്പോഴും പാപകരമാണ്. വാഗ്ദാനംചെയ്ത ആളെയല്ലാതെ കന്യക മറ്റൊരാളെ വരിക്കുകയാണെങ്കിൽ ആ വിവാഹച്ചടങ്ങിൽ പങ്കെടുത്ത എല്ലാവരും, കന്യകയും അവളിലുണ്ടാകുന്ന പുത്രരും, വിവാഹച്ചടങ്ങിൽ പങ്കുകൊണ്ട് ഋത്വിക്ക്, ആചാര്യൻ, ശിഷ്യൻ, ഉപാദ്ധ്യായൻ എന്നിവരും വാക്കു തെറ്റിച്ച കാര്യത്തിൽ ശിക്ഷാർഹരാകാതിരിക്കാൻ പ്രായശ്ചിത്തം ചെയ്യേണ്ടതാണ്. ചെയ്യേണ്ടതില്ലെന്നു വേറെ പണ്ഡിതന്മാരും പറയുന്നു. കന്യകയ്ക്ക് ഇഷ്ടമില്ലാത്ത ഒരുവനുമായി ജീവിക്കുന്ന സമ്പ്രദായത്തെ മനു പ്രശംസിക്കുന്നില്ല. മറ്റു സമ്മർദ്ദംമൂലം വാക്കുനല്കിയ കന്യകയ്ക്ക് വരൻ ഇഷ്ടപ്പെട്ടവനായില്ലെങ്കിൽ ആ ബന്ധം ഉപേക്ഷിക്കാവുന്നതാണെന്ന് മനു അനുശാസിക്കുന്നുണ്ട്. അവൾക്ക് ഇഷ്ടമില്ലാത്ത ഭർത്താവോടുകൂടി ജീവിക്കുന്നത് അവമാനത്തിന്നും പാപത്തിന്നും ഇടയാക്കുന്നു. ധർമ്മപ്രകോപനമാണത്. താഴെ പറയുന്ന കാര്യത്തിൽ ആരും തെറ്റുചെയ്യുന്നില്ല. ബലാൽ പിതൃജനങ്ങളുടെ ഇഷ്ടപ്രകാരം കന്യകയെ പിടിച്ചുകൊടുക്കുന്നതും, ശുല്ക്കം വാങ്ങി നല്കുന്നതും ഒരുപോലെയാണ്. അത് വലിയ പാപമായി കണക്കാക്കുന്നതല്ല. ബന്ധുജനങ്ങൾ സമ്മതിച്ചുകഴിഞ്ഞാൽ പിന്നെ മന്ത്രഹോമങ്ങളായ ചടങ്ങുങ്ങളോടുകൂടിവേണം കന്യകയെ വിവാഹംചെയ്തു കൊടുക്കുവാൻ. ഇത്തരത്തിലുള്ള മന്ത്രങ്ങൾ ശരിയായും അവരുടെ ഉദ്ദേശത്തെ സഫലീകരിക്കുന്നു. ബന്ധുജനങ്ങളാൽ നല്കപ്പെടാത്ത കന്യകയുടെ കാര്യത്തിൽ മന്ത്രങ്ങളും ഹോമങ്ങളും നടത്തപ്പെടുന്നത് അവരുടെ ഉദ്ദേശത്തെ സഫലമാക്കുന്നില്ല.

ബന്ധുക്കളാൽ നടത്തപ്പെടുന്ന വിവാഹം പരിശുദ്ധമായി കണക്കാക്കപ്പെടുന്നു. അത് നിർവ്വഹിക്കപ്പെടേണ്ടതാകുന്നു. വധൂവരന്മാർ നിശ്ചയിക്കുന്ന ഗാന്ധർവ്വവിവാഹം മന്ത്രപൂർവ്വകമായി ചെയ്യുന്നതാണെങ്കിൽ അതും അതുപോലെ നല്ലതാകുന്നു. ഭാര്യാഭർത്തൃബന്ധം യഥാർത്ഥത്തിൽ സൃഷ്ടിക്കുന്നത് ഈ മന്ത്രനിശ്ചയമാകുന്നു. ശ്രുതിയിൽ പറയുന്നത്, ഭർത്താവ് തൻെറ ഭാര്യയെ പൂർവ്വജന്മകർമ്മഫലത്താൽ ലഭിച്ച

തായോ, ഈശ്വരനിശ്ചയത്താൽ ലഭിച്ചതായോ കണക്കാക്കാമെന്നാണ്. അതുകൊണ്ട് മറ്റൊരാൾക്കു ബന്ധുജനങ്ങളാൽ വാക്കുകൊടുത്തതാണെങ്കിലും മറ്റൊരാളിൽനിന്നു ശുല്ക്കം വാങ്ങിയതിന്നുശേഷം വേറെ ഒരാൾക്കു കൊടുക്കുന്നതായാലും അതിൽ ഭർത്താവ് തെറ്റുകാരനല്ല.''

യുധിഷ്ഠിരൻ പറഞ്ഞു: ''കന്യകാദാനത്തിന്നുവേണ്ടി ശുല്ക്കം വാങ്ങിയതിന്നുശേഷം, അവളെ വിവാഹംകഴിക്കാൻ കൂടുതൽ അനുയോജ്യനായ മറ്റൊരുവൻ, ധർമ്മാർത്ഥകാമങ്ങളിൽ തുല്യനായവൻ വന്നാൽ, മുമ്പേ ശുല്ക്കം വാങ്ങിയവനെ നിരസിക്കുന്നതുകൊണ്ട് കന്യകയുടെ അച്ഛൻ ആക്ഷേപത്തിന്നു പാത്രമാകുന്നുവോ? ഇത്തരം കാര്യത്തിൽ രണ്ടും തെറ്റാണെന്നു തോന്നുന്നു. എന്തുകൊണ്ടെന്നാൽ പെൺകുട്ടിയെ കൊടുക്കാമെന്നു വാക്കുപറഞ്ഞശേഷം അയാളെ ഉപേക്ഷിക്കുന്നത് ഒരിക്കലും ആശാസ്യമല്ല. അതേസമയം ഒരു കുട്ടിയെ അവൾക്ക് ഏറ്റവും അനുയോജ്യനായ ഒരുവനു കൊടുക്കേണ്ട കടമയെ പരിഗണിച്ച് കൂടുതൽ അനുയോജ്യനായവനെ (രണ്ടാമനെ) ഉപേക്ഷിക്കുന്നത് ഒരിക്കലും ശരിയല്ല. അയാൾ ചെയ്യുന്നതു നന്മയാണെന്ന് മറ്റുള്ളവർ പറയണമെങ്കിൽ അയാൾ എങ്ങനെ പ്രവർത്തിക്കണം എന്നാണ് ഞാൻ ചോദിക്കുന്നത്. എല്ലാ കർത്തവ്യങ്ങളിലും വെച്ച് ഇതു ഞങ്ങൾക്ക് ഏറ്റവുമധികം ചിന്തനീയമായി തോന്നുന്നു. ഞങ്ങൾ സത്യാവസ്ഥ കണ്ടറിയുന്നതിന് ആഗ്രഹമുള്ളവരാണ്. നിശ്ചയമായും അങ്ങ് ഞങ്ങളുടെ കണ്ണുകളാണ്. അങ്ങ് ഇതു ഞങ്ങൾക്കു വിശദമാക്കിതന്നാലും! എനിക്ക് അങ്ങയിൽ നിന്ന് ധർമ്മതത്ത്വങ്ങൾ എത്ര കേട്ടിട്ടും മടപ്പു വരുന്നില്ല.''

ഭീഷ്മൻ പറഞ്ഞു: ''ശുല്ക്കദാനം ഒരു കന്യകയ്ക്ക് ഭാര്യാപദവിക്കു കാരണമാകുന്നില്ല. ഇക്കാര്യം പണം കൊടുക്കുന്ന ആൾക്ക് നല്ലപോലെ അറിയാം. അയാൾ പെൺകുട്ടിയുടെ വില എന്നമട്ടിൽ മാത്രമാണ് അതുകൊടുക്കുന്നത് കൂടാതെ നല്ലവരായ പിതാക്കന്മാർ മറ്റുള്ളവർ നീട്ടുന്ന ശുല്ക്കത്തിൽ ഭ്രമിച്ച് തങ്ങളുടെ പുത്രിമാരെ കൊടുക്കുന്നില്ല. വിവാഹംകഴിക്കാൻ ആഗ്രഹിക്കുന്ന ഒരാൾക്ക് പെൺകുട്ടിയുടെ ബന്ധുജനങ്ങൾക്കനുയോജ്യമായ സൽഗുണങ്ങളുണ്ടെങ്കിൽ അപ്പോഴാണ് ബന്ധുജനങ്ങൾ അയാളിൽനിന്നു ശുല്ക്കം ആവശ്യപ്പെടുന്നത്. എന്നിരുന്നാലും മറ്റൊരാളുടെ കഴിവുകളാൽ ആകൃഷ്ടരായി 'വേണ്ടതായ സ്വർണ്ണാഭരണങ്ങൾ അണിയിച്ചുകൊണ്ടു എന്റെ മകളെ നിങ്ങൾ വിവാഹം കഴിക്കുന്നുവോ' എന്നു പറയുന്ന ആളും ഈ അപേക്ഷയ്ക്കനുസൃതമായി പ്രവർത്തിക്കുന്ന ആളും യഥാക്രമം ശുല്ക്കം ആവശ്യപ്പെടുന്നതായോ, അതു കൊടുക്കുന്നതായോ കണക്കാക്കപ്പെട്ടുകൂടാത്തതാണ്. എന്തുകൊണ്ടെന്നാൽ ഇത്തരത്തിലുള്ള ഒരു ഇടപാട് ശരിക്കും ഒരു വില്പനയല്ല. സ്നേഹത്തോടുകൂടിയ ദാനമായി കണക്കാക്കപ്പെടുന്ന ഒന്നു സ്വീകരിച്ചശേഷമുള്ള കന്യകാദാനമാണ് സ്ഥിരമായ സമ്പ്രദായം. വിവാഹകാര്യങ്ങളെ സംബന്ധിച്ച് ചില അച്ഛന്മാർ പറയുന്നു: 'ഞാൻ അത്തരത്തിലുള്ള ഒരാൾക്ക് എന്റെ മകളെ കൊടുക്കുകയില്ല.' ചിലർ പറയുന്നു: 'അങ്ങനെയുള്ള ഒരാൾക്ക് ഞാൻ എന്റെ മകളെ വിവാഹംചെയ്തു കൊടുക്കും.' മറ്റു ചിലർ പറയുന്നു: 'ഇത്തരത്തിലുള്ള ഒരു വ്യക്തിക്ക് ഞാനെന്റെ മകളെ കൊടുക്കേണ്ടതാണ്.' ഈ പ്രഖ്യാപനങ്ങളൊന്നും ശരിയായ വിവാഹത്തോളം എത്തുന്നില്ല. ആളുകൾ കന്യകമാരുടെ ഹസ്തങ്ങൾക്കുവേണ്ടി അന്യോന്യം അഭ്യർത്ഥനകളും, വാഗ്ദാനങ്ങളും, പിൻവാങ്ങലുകളും നടത്തുന്നതായിക്കാണുന്നു. വിധിപ്രകാരം പാണിഗ്രഹണം നടക്കുന്നതുവരെ വിവാഹം നടക്കുന്നതായി കണക്കാക്കാവുന്നതല്ല. പണ്ടുകാലത്ത് മരുത്തുകൾ കന്യകമാരെ സംബന്ധിച്ച് ഇങ്ങനെയൊരു വരം കൊടുത്തതായി ഞങ്ങൾ കേട്ടിട്ടുണ്ട്. ആ വരത്തിന്റെ ഫലമായി ഒരാൾ തന്റെ മകളെ കൂടുതൽ അനുയോജ്യനായ മറ്റൊരു വരനുവേണ്ടി, മുമ്പ് ഒരാൾക്കു കൊടുക്കാമെന്നേറ്റിരുന്ന വാക്ക് പാലിക്കാതിരുന്നാൽ പോലും അതു പാപകരമല്ല എന്നാണ്. കന്യകമാരെ ഏറ്റവും അർഹരായ ആളുകൾക്കു മാത്രമേ വിവാഹംചെയ്തു കൊടുക്കാവൂ എന്ന് എല്ലാ മനുഷ്യരോടും മഹർഷിമാർ അനുശാസിച്ചിട്ടുണ്ട്, രേഖപ്പെടുത്തിയിട്ടുമുണ്ട്. പുത്രി പ്രതീക്ഷയുടെയും, വംശസന്താന പരമ്പരയുടെയും മൂലമാണ്. അതുകൊണ്ട് ആരും തങ്ങളുടെ പുത്രിമാരെ അനുയോജ്യരല്ലാത്ത ആളുകൾക്കു വിവാഹംചെയ്തു കൊടുത്തുകൂടാത്തതാകുന്നു. ഈ സമ്പ്രദായം – കന്യകയെ വിലയ്ക്കു വാങ്ങുകയും വില്പന നടത്തുകയുംചെയ്യുന്ന സമ്പ്രദായം – വളരെക്കാലം മുമ്പു തുടങ്ങി മനുഷ്യർക്കു പരിചിതമാണ്. അങ്ങനെയുള്ള പരിചയംമൂലം നിങ്ങൾക്ക് സൂക്ഷ്മപരിശോധനയിൽ, അതിൽ അനേകം തെറ്റുകളുള്ളതായി കാണാൻ കഴിയും. ശുല്ക്കം കൊടുക്കലും വാങ്ങലും മാത്രം ഭർത്താവിന്റെയും ഭാര്യയുടെയും പദവി സൃഷ്ടിക്കുന്നതായി ഗണിച്ചുകൂടാ. ഇതിനെക്കുറിച്ചു ഞാൻ പറയുന്നതു കേൾക്കുക.

ഞാൻ വിചിത്രവീര്യന്നുവേണ്ടി രണ്ടു കന്യകമാരെ കൈക്കലാക്കി. മാഗധന്മാരെയും കാശിരാജ്യക്കാരെയും ജയിച്ചിട്ടാണ് അവരെ പിടിച്ചുകൊണ്ടുപോന്നത്. ഒരുവൾ മറ്റൊരുത്തന്നു കൈകൊടുത്തവളായിരുന്നു. മറ്റേവൾ ശുല്ക്കം നല്കപ്പെട്ടവളുമായിരുന്നു. അച്ഛൻ വൃത്താന്തമറിഞ്ഞു പറഞ്ഞു: 'കൈപിടിച്ച കന്യകയെ കൊണ്ടുവിടുക. എന്നാൽ ശുല്ക്കം നല്കപ്പെട്ടവളെ പാർപ്പിക്കുകയും ചെയ്യുക.' അച്ഛന്റെ വാക്കിൽ എനിക്കു ശങ്ക തോന്നി. ഞാൻ മറ്റുള്ള വരുമായി കൂടിയാലോചിച്ചു. അച്ഛനേക്കാൾ ഏറെ ഇക്കാര്യത്തിൽ ധർമ്മേച്ഛ എനിക്കുണ്ട്. അതുകൊണ്ട് സദാചാരത്തെ ആഗ്രഹിക്കുന്ന ഞാൻ രാജാവേ, ചോദിച്ചു ശരിക്ക് ആചാരമെന്തെന്നറിയുവാൻ ഞാൻ ഇച്ഛിക്കുന്നു എന്നു വീണ്ടും പറഞ്ഞു. ഞാൻ ഇപ്രകാരം പറഞ്ഞപ്പോൾ ധർമ്മിഷ്ഠന്മാരിൽ ഉത്തമനായ എന്റെ അച്ഛൻ ബാൽഹീകൻ, രാജാവേ, ഇപ്രകാരം പറഞ്ഞു: 'നിങ്ങളുടെ അഭിപ്രായം ഭാര്യാഭർത്തൃപദവി ശുല്ക്കം ദാനംചെയ്യുന്നതുകൊണ്ടും സ്വീകരിക്കുന്നതുകൊണ്ടും സൃഷ്ടിക്കപ്പെടുന്നതാണെന്നാണോ? യഥാവിധി കന്യകയുടെ പാണിഗ്രഹണം നടത്തുന്നതുകൊണ്ടല്ലെന്നാണോ? ആണെങ്കിൽ കന്യകയുടെ അച്ഛൻ തന്റെ മകളെ ശുല്ക്കം തന്ന ആളുടെകൂടെ പോകാൻ അനുവദിച്ചുകൊണ്ടു സ്വയം വേദവിധിക്ക് അതീതമായ ഒരു പാപമായ ആചാരത്തിന്റെ അനുയായിയാണെന്നു കാണിച്ചുകൊടുക്കുന്നു.

ശ്രുതികൾ പ്രഖ്യാപിക്കുന്നത് ഇപ്രകാരമാണ്: 'ധർമ്മം, കർത്തവ്യം എന്നിവ നല്ലവണ്ണം അറിയുന്ന ആളുകൾ, ഭാര്യാഭർത്തൃപദവി ശുല്ക്കകൈമാറ്റംകൊണ്ടാണ് ഉണ്ടാകുന്നത്, പാണിഗ്രഹണംകൊണ്ടല്ല എന്നു പറയുന്നവരുടെ വാക്കുകൾ ഒട്ടും ആധികാരികമായതായി കരുതുന്നില്ല. ശുല്ക്കത്തെ ക്രയമായി (പെണ്ണിന്റെ വിലയായി) കാണുന്നവർ ഒരിക്കലും ധർമ്മജ്ഞരല്ല. അവർക്കു പെണ്ണിനെ കൊടുക്കരുത്. അപ്രകാരമുള്ളവരുടെ കന്യകമാരെ ഇങ്ങോട്ടു വേൾക്കുകയും ചെയ്യരുത്. ഭാര്യമാർ കച്ചവടവസ്തുക്കളല്ല. അവർ വിലയ്ക്കു വാങ്ങുകയും വില്ക്കുകയും ചെയ്യേണ്ടവരല്ല. ഭാര്യയെ ഒരു പുരുഷൻ വില കൊടുത്തു വാങ്ങുകയോ, പിതാവ് ഒരുത്തന്നു വില്ക്കുകയോ ചെയ്യാൻ പാടുള്ളതല്ല. കാമത്തിന്നു വശംവദരായ പാപാത്മാക്കൾ ദാസ്യവൃത്തിക്കു വേണ്ടി അടിമപ്പെണ്ണുങ്ങളെ ക്രയവിക്രയംചെയ്യുന്നു, അങ്ങ

നെയുള്ളവർ മാത്രമേ ഭാര്യാപദവും ക്രയവിക്രയംകൊണ്ടുണ്ടാകുന്നതായി പരിഗണിക്കുന്നുള്ളു.''

പാപാത്മാക്കളായ ലുബ്ധന്മാർക്ക് ഈ ക്രയവിക്രയം നടപടിയാകാം. ഒരിക്കൽ ജനങ്ങൾ ഇതിനെപ്പറ്റി സത്യവാനോടു ചോദിക്കയുണ്ടായി: 'അല്ലയോ രാജാവേ, ശുല്ക്കം വാങ്ങിയതിന്നുശേഷം കന്യകയ്ക്കുവേണ്ടി ശുല്ക്കം ദാനം ചെയ്ത വരൻ മരിച്ചുപോയാൽ ആ കന്യകയെ മറ്റൊരുത്തന്നു വിവാഹംചെയ്തു കൊടുക്കുന്നതിൽ തെറ്റുണ്ടോ? ഞങ്ങൾക്ക് ഇക്കാര്യത്തിൽ ഒരു ധർമ്മസംശയം ബാധിച്ചിരിക്കുന്നു. അല്ലയോ മഹാപ്രാജ്ഞാ, ഈ സംശയം തീർത്തു തന്നാലും! ഭവാൻ പ്രാജ്ഞസമ്മതനാണല്ലോ. സത്യമായ കാര്യം കാണുവാൻ ഞങ്ങൾക്ക് ഭവാൻ ദൃഷ്ടിയായി വേണ്ടതു കാണിച്ചുതന്നാലും!' ഇപ്രകാരം ചോദിച്ച അവനോട് സത്യവാൻ പറഞ്ഞു: 'നിങ്ങൾക്കു നിങ്ങളുടെ കന്യകയെ ആർക്കു കൊടുക്കാനാണ് ഇഷ്ടം, അവർക്കു നല്കാം; അതിൽ സംശയിക്കേണ്ടതില്ല. ശുല്ക്കദാതാവ് ജീവിച്ചിരിക്കുമ്പോൾത്തന്നെ നിങ്ങൾക്ക് ഇഷ്ടംപോലെ ചെയ്യാമെങ്കിൽ പിന്നെ അയാൾ മരിച്ചാൽ പറയുവാനുണ്ടോ? സംശയിക്കേ വേണ്ടാ. നിശ്ചയിക്കപ്പെട്ടവൻ മരിച്ചാൽ കന്യകയ്ക്കു പിന്നെ ഭർത്താവാകാൻ ഉദ്ദേശിച്ചവന്റെ അനുജനെ വേൾക്കാം. അല്ലെങ്കിൽ തപോവൃത്തി സ്വീകരിച്ചു ജീവിതംകഴിക്കാം. അങ്ങനെ വിവാഹംകഴിക്കാമെന്നു ചിലർ പറയുന്നുണ്ടെങ്കിൽ മറ്റു ചിലർ പറയുന്നത് അതു പാടില്ലെന്നാണ്. കന്യകയുടെ അച്ഛന് ഇക്കാര്യത്തിൽ മുമ്പുകൊടുത്ത ശുല്ക്കം കണക്കാക്കാതെ വേറെ ഏതെങ്കിലും അർഹനായ വരന്നു നല്കുന്നതിന് അവകാശമുണ്ടെന്ന് വ്യക്തമായ അഭിപ്രായം നിലവിലുണ്ട്. ഒരു കന്യകയുടെ വിവാഹത്തിൽ വാഗ്ദാനങ്ങളും പ്രാരംഭചടങ്ങുകളും നടന്നതിന്നുശേഷം ആ കന്യകയെ ആ ചടങ്ങുകളെയെല്ലാം അവഗണിച്ച് മറ്റൊരാൾക്കു വിവാഹംചെയ്തുകൊടുക്കേണ്ടിവന്നാൽ അതും നടത്താവുന്നതാണ്. അതിൽ വല്ല തെറ്റുമുണ്ടെങ്കിൽ അതിന്റെ പാപം കന്യകയെ ദാനംചെയ്യുന്ന പിതാവിന്നുമാത്രമേ ബാധകമാകൂ. ഇതിൽ സ്ത്രീയുടെ ഭാഗത്ത് യാതൊരു ധർമ്മഭ്രംശവും ബാധിക്കുന്നില്ല. വിവാഹസംബന്ധിയായ മന്ത്രങ്ങൾ, ഏഴാമത്തെ വിന്യാസത്തിൽ ഒരിക്കലും തകർക്കപ്പെടാത്ത വിവാഹബന്ധത്തെ സൃഷ്ടിക്കുക എന്ന അവയുടെ ലക്ഷ്യത്തെ സാധിക്കുന്നു. കന്യക ഉദകം സാക്ഷിയായി ഏതൊരാൾക്ക് ദാനം അർപ്പിക്കപ്പെടുന്നുവോ, അയാളുടെ ഭാര്യയായിത്തീരുന്നു (ഏതൊരു ദാനവും ഉദകത്തോടുകൂടി അർപ്പിക്കപ്പെടണമെന്നാണ് വേദോക്തി). കന്യകാദാനം താഴെ കൊടുത്തിരിക്കുന്ന രീതിയിൽ നിർവ്വഹിക്കപ്പെടേണ്ടതാണ്. ബുദ്ധിമാന്മാർക്ക് അതു നിശ്ചയമായും അറിയാം. ഒരു ശ്രേഷ്ഠബ്രാഹ്മണൻ അദ്ദേഹത്തിന്റെ കുടുംബത്തിന്റെ പരിശുദ്ധിക്കും അന്തസ്സിനും തുല്യമായ കുടുംബത്തിലുള്ളവളും, വിസമ്മതമില്ലാത്തവളും, സഹോദരനാൽ ദാനം ചെയ്യപ്പെട്ടവളുമായ ഒരു കന്യകയെ വിവാഹംചെയ്യണം. അങ്ങനെയുള്ള ഒരു കന്യക അഗ്നിയുടെ സാന്നിദ്ധ്യത്തിൽ മറ്റു കർമ്മങ്ങളുടെ കൂട്ടത്തിൽ വിധിപ്രകാരം പ്രദക്ഷിണംവെച്ചുകൊണ്ട് വിവാഹം ചെയ്യപ്പെടണം.''

**45. വിവാഹധർമ്മം - യമഗാഥ ശുല്ക്കം വാങ്ങിയ കന്യകയ്ക്കു ഭർത്താവുണ്ടായില്ലെങ്കിൽ എന്തു ചെയ്യണം?** - യുധിഷ്ഠിരൻ പറഞ്ഞു: ''ഒരാൾ ഒരു കന്യകയ്ക്കുവേണ്ടി ശുല്ക്കം കൊടുത്തശേഷം വിട്ടുപോകുന്നുവെങ്കിൽ ആ കന്യകയുടെ അച്ഛൻ എന്തുചെയ്യണം? പ്രഭോ, എനിക്ക് ഇതു പറഞ്ഞുതന്നാലും!''

ഭീഷ്മൻ പറഞ്ഞു: ''അങ്ങനെയുള്ള ഒരു കന്യക, പുത്രനില്ലാത്ത ധനികനായ ഒരു അച്ഛന്റെ മകളാണെങ്കിൽ, സ്ത്രീധനം തന്നുപോയ ആളുടെ തിരിച്ചുവരവു കാത്തുകൊണ്ട് അച്ഛനാൽ പരിപാലിക്കപ്പെടണം. നിശ്ചയമായും അച്ഛൻ, സ്ത്രീധനം കൊടുത്ത ആളുടെ ബന്ധുക്കൾക്ക് അതു തിരിച്ചുകൊടുക്കുന്നില്ലെങ്കിൽ ആ കന്യക സ്ത്രീധനം കൊടുത്ത ആളുടേതായി കണക്കാക്കപ്പെടണം. അവൾ അയാൾക്കുവേണ്ടി അയാളുടെ അസാന്നിദ്ധ്യത്തിൽ ശ്രുതികളിൽ പ്രസ്താവിക്കപ്പെട്ട ഏതെങ്കിലും മാർഗ്ഗങ്ങളിൽ സന്താനത്തെ ഉല്പാദിപ്പിക്കുന്നതിൽപ്പോലും തെറ്റില്ല. എങ്കിലും ഒരാളും അവളെ വിധിപ്രകാരം വേൾക്കാൻ അധികാരമുള്ളവനല്ല. അവൾ അച്ഛനാൽ ദാനംചെയ്യപ്പെട്ടവളാണ്. രാജകുമാരിയായ സാവിത്രി പണ്ടുകാലത്ത് ഒരു വരനെ തെരഞ്ഞെടുക്കുകയും, അയാളോടൊത്തു ജീവിക്കുകയും ചെയ്തു. അവളുടെ ഈ പ്രവൃത്തിയെ ചിലർ ശരിവെക്കുന്നു. എന്നാൽ ശ്രുതികളിൽ നല്ല പരിചയമുള്ള മറ്റുള്ളവർ അവളുടെ ഈ പ്രവൃത്തിയെ പഴിക്കുന്നു. സജ്ജനങ്ങളായ മറ്റുള്ളവർ അങ്ങനെ ചെയ്യുന്നില്ല. സജ്ജനങ്ങളുടെ പെരുമാറ്റം ധർമ്മത്തിന്റേയും കർത്തവ്യത്തിന്റേയും ഏറ്റവും വലിയ തെളിവായി കണക്കാക്കപ്പെടണം എന്നു മറ്റുള്ളവരും പറയുന്നു. അതുകൊണ്ട് സാവിത്രി ചെയ്തതു ധർമ്മത്തിന്നും കർത്തവ്യത്തിനും എതിരല്ല.

ഈ വിഷയത്തിൽ മഹാത്മാവും വിദേഹരാജാവുമായ ജനകന്റെ പൗത്രനായ സുക്രതു താഴെ പറയുന്ന അഭിപ്രായം പ്രകടിപ്പിച്ചിരിക്കുന്നു: 'സ്ത്രീകൾ അവരുടെ ജീവിതദശയിൽ ഒരിക്കലും സ്വാതന്ത്ര്യം ആസ്വദിക്കുവാൻ അധികാരമുള്ളവരല്ല എന്നു ശ്രുതികളിൽ പ്രസിദ്ധമായ പ്രഖ്യാപനമുണ്ട്. സജ്ജനങ്ങളാൽ സ്വീകരിക്കപ്പെട്ട മാർഗ്ഗം ഇതല്ല എങ്കിൽ ശ്രുതിയിലെ പ്രഖ്യാപനത്തിന്ന് എങ്ങനെ നിലനില്ക്കാൻ കഴിയും? അതിനാൽ സജ്ജനങ്ങളെ സംബന്ധിച്ചിടത്തോളം ഈ വിഷയത്തിൽ പ്രശ്നത്തിനോ സംശയത്തിനോ ഇടമില്ല. അതിനെതിരായി പ്രവർത്തിച്ചുകൊണ്ട് ജനങ്ങൾക്ക് എങ്ങനെ വേദോക്തിയെ ആക്ഷേപിക്കാൻ കഴിയും? ധർമ്മത്തെ തെറ്റായ രീതിയിൽ ഖണ്ഡിക്കലാണ് അസുരന്മാരുടെ ധർമ്മം. സ്ത്രീകൾക്ക് സ്വാതന്ത്ര്യം അനുവദിച്ചുകൊടുക്കൽ അസുരന്മാരുടെ സമ്പ്രദായമാണ്. ഇത് നാം പണ്ടുള്ളവരുടെ പെരുമാറ്റത്തിൽ ഉള്ളതായി കേട്ടുകേൾവിപോലുമില്ല. ഭാര്യാഭർത്തൃബന്ധം വളരെ സൂക്ഷ്മമായതാണ്. അതു വിധിയുടെ പ്രവർത്തനംകൊണ്ടാണ്. അതുകൊണ്ട് ശ്രുതികളിലെ പ്രഖ്യാപിതതത്ത്വങ്ങളുടെ സഹായത്തോടുകൂടിയേ മനസ്സിലാക്കാൻ കഴിയുകയുള്ളു. കാമനിവൃത്തിക്കുമാത്രമായ സ്വാഭാവികമായ സ്ത്രീപുരുഷബന്ധത്തിൽനിന്ന് അതു ഭിന്നമാണ്. ഈ കാര്യവും രാജാവിനാൽ പ്രസ്താവിക്കപ്പെട്ടു."

യുധിഷ്ഠിരൻ പറഞ്ഞു: ''ഏതു പ്രമാണമനുസരിച്ചാണ് പുത്രിമാർ ഉണ്ടെന്നിരിക്കെ, പുത്രന്മാരില്ലാത്തവരുടെ സ്വത്ത് പുത്രിമാർക്കു കിട്ടാതെ മറ്റുള്ളവർക്കു ലയിക്കുന്നത്? അച്ഛനെ സംബന്ധിച്ചിടത്തോളം മകൾ മകന്നു തുല്യയായി കരുതപ്പെടേണ്ടവളല്ലേ?''

ഭീഷ്മൻ പറഞ്ഞു: ''മകൻ ഒരുവന്റെ സ്വന്തം ആത്മാവുതന്നെയാണ്. മകൾ, മകനെപ്പോലെയുമാണ്. അതുകൊണ്ട് ഒരാൾ അയാളുടെ മകളുടെ രൂപത്തിൽ അയാളിൽത്തന്നെ ജീവിക്കുമ്പോൾ എങ്ങനെയാണ് മറ്റൊരാൾക്ക് അയാളുടെ സ്വത്ത് എടുക്കുവാൻ കഴിയുക? അമ്മയുടെ സ്വത്തു മകളുടെ ഭാഗമായിത്തീരുന്നു. ഒരാൾ പുത്രനില്ലാതെ മരിക്കുകയാണെങ്കിൽ അയാളുടെ സ്വത്തു മകളുടെ മകന്നു വന്നു ചേരുന്നു. മകളുടെ മകൻ അയാളുടെ അച്ഛന്നും അമ്മയുടെ അച്ഛന്നും ഒരുപോലെ പിണ്ഡങ്ങൾ അർപ്പിക്കുന്നു. ധർമ്മത്തെ സംബന്ധിച്ചിടത്തോളം അയാൾക്ക് അവർ തമ്മിൽ ഒരു വ്യത്യാസവുമില്ല. ഒരാൾക്ക് ഒരു പുത്രി മാത്രമുള്ളപ്പോൾ

ഒരു മകന്റെ പദവി അവൾക്കു കൊടുക്കുകയും, അതിനുശേഷം അയാൾക്ക് ഒരു മകൻ ഉണ്ടാവുകയുമാണെങ്കിൽ ആ മകന്ന് അച്ഛന്റെ എല്ലാ സ്വത്തും ലഭിക്കുന്നതല്ല. മകൾക്കു കൊടുത്തു ബാക്കി മാത്രമേ കിട്ടുകയുള്ളു. (സ്വത്ത് അഞ്ചു ഭാഗംവെച്ചു രണ്ടുഭാഗം മകൾക്കും മൂന്നുഭാഗം മകന്നുമാണ് കിട്ടുക.) ഒരാൾക്ക് ഒരു പുത്രി മാത്രമുള്ളപ്പോൾ ഒരു മകന്റെ പദവി അവൾക്ക് കൊടുത്തശേഷം ഒരു മകനെ ദത്തെടുക്കുകയോ, വിലയ്ക്കു വാങ്ങുകയോ ചെയ്താൽ അയാളുടെ സ്വത്തിന്റെ അഞ്ചിൽ മൂന്നുഭാഗം മകൾക്കും ബാക്കി രണ്ടു ഭാഗം മാത്രം ആ മകനും ലഭിക്കുന്നതാണ്. ഇവിടെ മകൾ മകനേക്കാൾ പ്രധാനമായി കണക്കാക്കപ്പെടുന്നു. എന്നാൽ വിലയ്ക്കു വില്ക്കപ്പെട്ട തന്റെ മകൾക്ക് ഉണ്ടായ പുത്രന്മാർക്ക് മകളുടെ പുത്രന്മാർക്കുള്ള അതേ സ്ഥാനംതന്നെ കൊടുക്കപ്പെട്ടുകാണുന്നു. ഇതിന്റെ കാരണം എനിക്ക് ഒട്ടും മനസ്സിലാകുന്നില്ല. ശരിക്കും വിലയ്ക്കുവിറ്റ ഒരു മകൾക്കു പിന്നീടുണ്ടായ പുത്രന്മാർ മുഴുവനായും അവരുടെ അച്ഛന്ന് ഉടമപ്പെടുന്നു. അവർ അവന്നു മാത്രമായി ജനിക്കുന്നവരല്ല. മറിച്ച് സന്താനോത്പാദനത്തിന്നു ശ്രുതികളിൽ വിധിക്കപ്പെട്ടിരിക്കുന്നതനുസരിച്ച് മറ്റൊരാൾമുഖേന ജനിക്കുന്നവരാണ് എന്നതു ശരിതന്നെ. എങ്കിലും തന്റെ മകളെ വില്ക്കുകയും, അങ്ങനെ അവളുടെമേലുള്ള എല്ലാ അവകാശങ്ങളും അയാൾക്കു നഷ്ടപ്പെടുകയും ചെയ്തതിന്റെ ഫലമായി അവളുടെ പുത്രന്മാർ അവളുടെ മകളുടെ പുത്രന്മാർ എന്ന നിലയ്ക്കു പോലും അയാൾക്ക് ഉടമപ്പെടുന്നില്ല. മാത്രമല്ല, ആ പുത്രന്മാർ അസൂയാലുക്കളും, ദുഷ്ടനടപടിക്കാരും, മറ്റുള്ളവരുടെ സ്വത്ത് അപഹരിക്കുന്നവരും, വഞ്ചകരുമായിത്തീരുന്നു. ആസുരവിവാഹത്തിൽനിന്നും ഉടലെടുത്തതിനാൽ അവർ പാപികളും ദുഷ്ടരുമായിത്തീരുന്നു.

പുരാതനകാലത്തെ ചരിത്രങ്ങൾ പഠിച്ചവരും, കർത്തവ്യങ്ങളെക്കുറിച്ചു നല്ല ബോധമുള്ളവരും, ശ്രുതികളിൽ ബദ്ധശ്രദ്ധരും, അവയിൽ പ്രസ്താവിക്കപ്പെട്ടിട്ടുള്ള സംയമനങ്ങൾ പാലിക്കുന്നതിൽ ഉറച്ചു നില്ക്കുന്നവരുമാണ്. യമനാൽ പണ്ട് ആലപിക്കപ്പെട്ട ചില വരികൾ ഇത്തരുണത്തിൽ ചൊല്ലുന്നു. യമൻ ചൊല്ലിയത് ഇപ്രകാരമാണ്: ''സ്വന്തം പുത്രനെ വിറ്റ് സ്വത്തു കൈക്കലാക്കുന്നവനും, സ്വന്തം ജീവിതത്തിന്നു വേണ്ടി മകളെ ശുല്ക്കം വാങ്ങി കൊടുക്കുന്നവനും, കാലസൂത്രം എന്നുപേരുള്ള ഏഴു നരകങ്ങളിൽ വീഴേണ്ടിവരും. അവിടെ ആ മൂഢൻ മുഴുവൻസമയവും വിയർപ്പ്, മൂത്രം, മലം എന്നിവ ഭക്ഷിച്ചു ജീവിക്കണം. 'ആർഷം' എന്നുപേരുള്ള വിവാഹച്ചടങ്ങിൽവെച്ചു വരൻ ഒരു കാളയേയും ഒരു പശുവിനേയും വധുവിന്റെ അച്ഛന്നു നല്കുന്നു. ചിലർ ഇതിനെ കന്യകയുടെ വിലയായി (ശുല്ക്കം) വ്യാഖ്യാനിക്കുന്നു. എന്നാൽ മറ്റുചിലർ അതിനെ ആ രീതിയിൽ വീക്ഷിക്കരുതെന്ന് അഭിപ്രായപ്പെടുന്നു. എന്തായാലും അത്തരത്തിലുള്ള ഒരു കാര്യത്തിന്നു ദാനംചെയ്യപ്പെട്ടത്, മൂല്യം ചെറുതായാലും വലുതായാലും വിരോധമില്ല, അല്ലയോ രാജാവേ, സ്ത്രീ ധനമായിട്ട്, അല്ലെങ്കിൽ വിലയായിട്ടുതന്നെ കണക്കാക്കപ്പെടണം. ഈ സാഹചര്യത്തിൽ പുത്രിയെ കൊടുക്കുന്നത് ഒരു വില്പനയായിട്ടു വീക്ഷിക്കപ്പെടുകയും വേണം. കുറച്ചാളുകൾ ചെയ്തുവരുന്ന രീതിയാണെങ്കിലും അത് ഒരു ശാശ്വതമായ ധർമ്മമായി എടുത്തുകൂടാ. അവരുടെ ബന്ധുജനങ്ങളുടെ ഇടയിൽനിന്നു ബലമായി മോഷ്ടിച്ചുകൊണ്ടുപോയശേഷം കന്യകമാരെ വിവാഹംചെയ്യുക തുടങ്ങി മനുഷ്യരാൽ ശീലിച്ചുപോന്നിരുന്ന വിവാഹത്തിന്റെ മറ്റു രൂപഭേദങ്ങളും കാണപ്പെടുന്നു. ബലംകൊണ്ട് കന്യകമാരെ വശത്താക്കുകയും, തങ്ങളുടെ കാമാസക്തിക്ക് വിധേയമാക്കുകയും ചെയ്യുന്നവർ പാപികളാണ്. അവർക്ക് ഏറ്റവും ഇരുണ്ട നരകലോകത്തിൽ കഴിയേണ്ടിവരും. രക്തബന്ധമില്ലാത്ത ഒരു മനുഷ്യൻ പോലും വില്പനയ്ക്കു വിധേയനാകരുത്. തന്റെ സ്വന്തം സന്തതിയെക്കുറിച്ചു പിന്നെ പറയേണ്ടതുണ്ടോ? പാപപ്രവൃത്തികൾകൊണ്ടു സിദ്ധിക്കുന്ന ധനംകൊണ്ടു നന്മയിലേക്കു നയിക്കുന്ന യാതൊരു പ്രവൃത്തിയും ചെയ്യാൻ കഴിയുന്നതല്ല.''

**46. വിവാഹധർമ്മം–സ്ത്രീപ്രശംസ – ഉത്തമസ്ത്രീകൾ കുലത്തിന്ന് ഭൂഷണമാണ് –** ഭീഷ്മൻ പറഞ്ഞു: ''പ്രചേതസ്സിന്റെ പുത്രനായ ദക്ഷൻ പണ്ടു പറഞ്ഞ വാക്ക് ഇന്നും വൃദ്ധന്മാർ പറഞ്ഞുവരാറുണ്ട്. കന്യകാദാനത്തിൽ ഒന്നും ജ്ഞാതിജനങ്ങൾ വാങ്ങുന്നില്ലെങ്കിൽ (ശുല്ക്കമോ വിലയോ ആയി) അതു വിക്രയം എന്ന നിലയിൽ കണക്കാക്കാൻ വയ്യാ എന്നാണ്. അവളെ വിറ്റു എന്നു പറയാവുന്നതല്ല. കന്യകയ്ക്ക് ആഭരണങ്ങൾ വരന്റെ ആൾക്കാർ നൽകുന്നുണ്ട്. അത് ഒരിക്കലും വിലയുടെ നിലയിൽ പരിഗണിക്കപ്പെടുന്നില്ല. അതു വിലയായി കണക്കാക്കപ്പെടുന്നില്ല. അതു കൊടുക്കുന്നതും വാങ്ങുന്നതും തെറ്റല്ല. അതെല്ലാം കന്യകയ്ക്കുതന്നെ നൽകേണ്ടതാണ്. അതിൽ അല്പവും ജ്ഞാതിജനങ്ങൾ എടുത്തു പറ്റരുത്. പിതാക്കന്മാരും സഹോദരന്മാരും ശ്വശുരന്മാരും ദേവരന്മാരും (ഭർത്തൃസഹോദരന്മാർ) വിവാഹിതയാകാൻ പോകുന്ന കന്യകയ്ക്ക് ആഭരണങ്ങൾ നല്കി അണിയിക്കണം. തന്റെ ഭർത്താവായിക്കഴിഞ്ഞ പുരുഷനിൽ സ്ത്രീക്ക് ഇഷ്ടമില്ലാതിരുന്നാൽ, സ്ത്രീ പുരുഷനെ സന്തോഷിപ്പിക്കാതിരുന്നാൽ, അപ്രമോദിയായ ആ പുരുഷനിൽനിന്ന് അവളിൽ സന്താനവൃദ്ധി ഉണ്ടാവുകയില്ല. സ്ത്രീകളെ എന്നും പൂജിച്ചു ലാളിക്കേണ്ടതാണ് രാജാവേ! സ്ത്രീകളെ പൂജിക്കുന്നിടത്ത് ദേവകൾ പ്രസാദിക്കുന്നു. ദേവകൾ സന്തോഷിക്കുന്നു! അവരെ പൂജിക്കാത്ത ഇടങ്ങളും നിഷ്ഫലമാകുന്നു ജ്ഞാതികളായ സ്ത്രീകൾ ഏതു ഗൃഹത്തിൽ കണ്ണീരും കൈയുമായിക്കഴിയുന്നുവോ, അവിടെ ആ കുലം നശിച്ചുപോവുകതന്നെ ചെയ്യും. കുലസ്ത്രീകളാൽ ശപിക്കപ്പെട്ട ഗൃഹങ്ങൾ കൃത്യയാൽ മുറിക്കപ്പെട്ട മട്ടിലായിത്തീരും. ശ്രീ നശിച്ചവ ശോഭിക്കുകയും വളരുകയുമില്ലതന്നെ! പുരുഷന്മാർക്ക് സ്ത്രീകളെ നൽകി സ്വർഗ്ഗത്തിലേക്കു പോകുന്ന സന്ദർഭത്തിൽ മനു പുരുഷന്മാരെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'സ്ത്രീകൾ ദുർബ്ബലകളാണ്. അവർ എളുപ്പത്തിൽ പ്രലോഭനങ്ങളിൽ വീണുപോകും. അവർ ചെറിയ തുണിക്കഷണംകൊണ്ടുമാത്രം മറയ്ക്കപ്പെട്ടവരാണ്. സത്യത്തിൽ ഉറച്ചുനിൽക്കുന്നവരും ഇഷ്ടകളുമാണ്. അതിൽ ചിലർ അസൂയാലുക്കളായും ബഹുമാനം കാംക്ഷിക്കുന്നവരായും ക്ഷിപ്രകോപിനികളായും അറിവില്ലാത്തവരായും കാണുന്നുണ്ട്. ഇങ്ങനെയൊക്കെയാണെങ്കിലും സ്ത്രീകൾ എന്നും പൂജിക്കപ്പെടേണ്ടതാണ്. അതുകൊണ്ട് പുരുഷന്മാരെ, നിങ്ങൾ അവരെ പൂജിക്കുവിൻ!'

പുരുഷന്മാരുടെ ധർമ്മം സ്ത്രീകളെ ആശ്രയിച്ചാണിരിക്കുന്നത്. പുരുഷന്മാരുടെ രതിയും, ഭോഗവും, പരിചര്യയും, നുതിയും, ബഹുമതിയും എല്ലാം അവരിൽ സ്ഥിതിചെയ്യുന്നു. അവരിൽനിന്നു പുരുഷന്മാർക്ക് സന്താനം ലഭിക്കുന്നു. സന്താനമുണ്ടായാൽ അവൾ രക്ഷിക്കുന്നു. ലോകയാത്രയ്ക്ക് ആവശ്യമായ എല്ലാ കാര്യങ്ങളും നിങ്ങൾക്കുവേണ്ടി നിർവ്വഹിക്കുന്നത് സ്ത്രീയാണ്. പുരുഷന്മാരെ! നിങ്ങൾ സ്ത്രീകളെ മാനിക്കുകയാണെങ്കിൽ നിങ്ങൾക്ക് എല്ലാ കാര്യങ്ങളും നേടുവാൻ കഴിയും!

വിദേഹരാജാവിന്റെ പുത്രി ഇപ്രകാരം ഒരു ഗാഥ സ്ത്രീകളെക്കുറിച്ചു പാടിയിട്ടുണ്ട്: 'സ്ത്രീകൾക്ക് അനുഷ്ഠിക്കേണ്ടതായി യജ്ഞങ്ങളോ ഉപവാസങ്ങളോ ശ്രാദ്ധങ്ങളോ ഇല്ല. അവർക്ക് പ്രധാനമായ ധർമ്മം 'ഭർത്തൃശുശ്രൂഷ' ഒന്നു

മാത്രമാണ്. ഭർത്താവിൻെറ ബഹുമാനത്തോടും അനുസരണത്തോടുംകൂടിയുളള സേവനം മാത്രമാണ്. ആ കർത്തവ്യം ശരിക്കു നിർവ്വഹിക്കുന്നതായാൽ അവർക്ക് സ്വർഗ്ഗപ്രാപ്തിയുണ്ടാകും. കൗമാരത്തിൽ സ്ത്രീയെ അച്ഛൻ സംരക്ഷിക്കുന്നു. യൗവനത്തിൽ ഭർത്താവ് രക്ഷിക്കുന്നു. വാർദ്ധക്യത്തിൽ മക്കൾ രക്ഷിക്കുന്നു. അവളുടെ ജീവിതത്തിൽ ഒരു ഘട്ടത്തിലും സ്വതന്ത്രയാകുന്നില്ല; സ്വാതന്ത്ര്യം അർഹിക്കുന്നില്ല. സ്ത്രീകൾ ശ്രീദേവിമാരാണ്, ഭൂതിയെ കാംക്ഷിക്കുന്നവർ, പൂജിക്കേണ്ട ദേവതമാരാണ്. സ്ത്രീയെ സന്തോഷിപ്പിച്ചാൽ ശ്രീദേവിയും സന്തോഷിക്കും. സ്ത്രീയെ ദ്രോഹിച്ചാൽ ശ്രീയും ദ്രോഹിക്കും. ശ്രീയും സ്ത്രീയും ഒന്നുതന്നെയാണ്. സ്ത്രീ നന്നായാൽ ശ്രീയായി.''

**47. വിവാഹധർമ്മം-ധനവിഭാഗം - നാലുവർണ്ണത്തിലുളള സ്ത്രീകളിൽ ജനിക്കുന്ന സന്താനങ്ങൾക്കു പിതൃസ്വത്തിലെ അവകാശം -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ സർവ്വശാസ്ത്രവിധാനജ്ഞാ, രാജധർമ്മജ്ഞസത്തമാ! വലിയ സംശയങ്ങൾ എനിക്കു ബാധിച്ചിരിക്കുന്നു. അതു തീർത്തുതരുവാൻ ഈ മന്നിൽ അങ്ങയല്ലാതെ വിശ്രുതനായി മറ്റാരും ഇല്ല. മറ്റ് ആരോടും ഞാൻ സംശയം ചോദിക്കുന്നില്ല. പിതാമഹാ! എൻെറ സന്ദേഹം രാജാവേ, അങ്ങു തീർത്തുതന്നാലും. ധർമ്മമാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്ന നരൻ എന്തു ചെയ്യണം? അതൊക്കെ അല്ലയോ മഹാബാഹോ! അങ്ങു വിവരിക്കേണമേ!

അല്ലയോ പിതാമഹാ, ബ്രാഹ്മണരിൽ ചിലർ നാലു ഭാര്യമാരെ സ്വീകരിക്കുന്നു. ബ്രാഹ്മണി, ക്ഷത്രിയ, വൈശ്യ എന്നിവർക്കു പുറമെ രതിക്കു മാത്രം കാംക്ഷിച്ച് ശൂദ്രയേയും വരിക്കുന്നുണ്ട്. അതിൽ എല്ലാവർക്കും മക്കളുണ്ടായാൽ അവരിൽ ഓരോരുത്തന്നും പിതൃസ്വത്തിന്നുളള ക്രമപ്രകാരമുളള അർഹതയെങ്ങനെയാണ്? പിതാവിൻെറ സ്വത്തിൽനിന്ന് അവർക്കുളള ഭാഗം എങ്ങനെയാണ്? ആർക്ക് എത്രവീതം അംശം ലഭിക്കും? ഇതു പറഞ്ഞാലും പിതാമഹാ!''

ഭീഷ്മൻ പറഞ്ഞു: ''ബ്രാഹ്മണൻ, ക്ഷത്രിയൻ, വൈശ്യൻ എന്നീ മൂന്നു ജാതിയും ദ്വിജാതിയാണ്. ഈ മൂന്നു ജാതിയിൽനിന്നും ബ്രാഹ്മണന്ന് വേൾക്കാം. എന്നാൽ തെറ്റായ മാർഗ്ഗത്തിൽ ലോഭംമൂലവും കാമംമൂലവും ബ്രാഹ്മണൻ ശൂദ്രയെ വരിക്കുന്നുണ്ട്. അങ്ങനെ വരിച്ചുവരുന്നുണ്ടെങ്കിലും അതിന്ന് ശാസ്ത്രാനുമതി ഒട്ടുമില്ല. ശൂദ്രസ്ത്രീയെ മെത്തയിൽ കയറ്റുന്ന വിപ്രന്ന് അധോഗതിയാണ് ഫലം. അങ്ങനെയുളള ബ്രാഹ്മണൻ വിധിപ്രകാരം പ്രായശ്ചിത്തം ചെയ്യേണ്ടിവരും. അതിൽ സന്താനമുണ്ടായാലോ പ്രായശ്ചിത്തം ഇരട്ടിച്ച് ചെയ്യണം.

ഇനി സന്താനങ്ങൾക്ക് അച്ഛൻെറ മുതൽഭാഗം എങ്ങനെയെന്നുംകൂടി വിവരിക്കാം, ഭാരതാ!

ലക്ഷണമൊത്ത കാളയും പശുവും വാഹനങ്ങളും മറ്റു പ്രധാനപ്പെട്ട വസ്തുക്കളും ഒന്നാമത്തേതായി പരിഗണിച്ച് ബ്രാഹ്മണൻ ബ്രാഹ്മണിയിൽ ഉണ്ടായ പുത്രന്നു നല്കണം. ആകെയുളള മുതലിനെ പത്തായി ഭാഗിച്ച് അതിൽ നാലുഭാഗം ബ്രാഹ്മണീപുത്രന്നു നല്കണം. ക്ഷത്രിയസ്ത്രീ പ്രസവിച്ച മകനും ബ്രാഹ്മണൻതന്നെയാണ്. അമ്മ ബ്രാഹ്മണിയല്ലാത്തതുകൊണ്ട് അല്പം താഴെയായി പരിഗണിച്ച് ആ ക്ഷത്രിയപുത്രന്ന് മൂന്നുഭാഗം നല്കണം. പിന്നെ വൈശ്യസ്ത്രീയിൽ ജനിച്ച ബ്രാഹ്മണപുത്രന്ന് രണ്ടംശം കൊടുക്കണം. ബ്രാഹ്മണന് ശൂദ്രസ്ത്രീയിൽ ജനിക്കുന്ന പുത്രന്ന് ഒന്നും നല്കരുത്. യാതൊരു നിലയ്ക്കും അവൻ പിതാവായ ബ്രാഹ്മണൻെറ സ്വത്തിന്ന് അർഹനല്ല. എന്നാലും അവൻെറ നേരെ കരുണകാണിച്ച് അല്പം നല്കുകയും ചെയ്യാം. ഒരംശം അവനും ഇരിക്കട്ടെ. ഇങ്ങനെയാണ് പത്തായി ഭാഗിച്ച സ്വത്തിൻെറ ഭാഗക്രമം. ബ്രാഹ്മണന്ന് അവൻെറ വർണ്ണത്തിൽപ്പെട്ട ഭാര്യമാരിലുണ്ടാകുന്ന സന്താനങ്ങൾക്കെല്ലാം അവകാശം തുല്യമാണ്. ശൂദ്രസ്ത്രീയിൽ ബ്രാഹ്മണന്നുണ്ടാകുന്ന സന്താനം ഒരിക്കലും ബ്രാഹ്മണനാവുകയില്ല. മറ്റു മൂന്നു ജാതിയിലും ബ്രാഹ്മണനുണ്ടാകുന്ന പുത്രൻ ബ്രാഹ്മണൻതന്നെയായി പരിണമിക്കുന്നു.

ഇങ്ങനെ നാലു ജാതിക്കാരാണ്. അഞ്ചാമത്തേതായി ഒരു വർണ്ണമില്ല. പത്തിൽ ഒന്ന് ശൂദ്രാപുത്രന്ന് വാങ്ങാം. അച്ഛൻ ഇഷ്ടപ്പെട്ടു കൊടുത്താൽ വാങ്ങാമെന്നല്ലാതെ, കൊടുത്തില്ലെങ്കിൽ കിട്ടുവാൻ ഒരിക്കലും അവകാശമില്ല. ശൂദ്രാപുത്രന്ന്, തീർച്ചയായും അവകാശമില്ലെങ്കിലും, അവന്നു കൊടുക്കാതിരിക്കരുത് യുധിഷ്ഠിരാ! എന്തുകൊണ്ടെന്നാൽ ആനൃശംസ്യം (ദയ) ഏറ്റവും മഹത്തായ ഒരു ധർമ്മമാണെന്നു നീ മനസ്സിൽ വെയ്ക്കുക. അങ്ങനെ ദയ കാണിക്കുന്നത് ഗുണമേ ചെയ്യൂ! ബ്രാഹ്മണന്ന് വേറെ മക്കളൊന്നുമില്ലാതെവന്നാലും ശൂദ്രാപുത്രൻ മാത്രമേയുളളു എന്നുവന്നാലും ആ ശൂദ്രാപുത്രന്ന് പത്തിൽ ഒരു അംശത്തിലധികം നല്കേണ്ടതില്ല. അത്രയേ നല്കാവൂ.

മൂന്നുകൊല്ലം യാഗം കഴിക്കുവാനുളള ധനത്തിലേറെ കൈവശമുണ്ടെങ്കിൽ ആ ദ്രവ്യം കൊണ്ടു യജ്ഞം നിർവ്വഹിക്കണം. ധനംനേടി ഉപയോഗിക്കാതെ വെയ്ക്കുന്നതു പാപമാണ്. ധനം പാഴായി നേടി വെയ്ക്കരുത്. മൂവ്വായിരം സംഖ്യവരെ സ്ത്രീക്കു ഭാഗം നല്കാം. ഭർത്താവ് നല്കിയ ആ ധനം അർഹതപോലെ അനുഭവിക്കുക. സ്മൃതിയിൽ പറയുന്നത് സ്ത്രീക്ക് ഭർത്താവു നല്കുന്ന വിത്തം അവളുടെ ദൈനംദിന ജീവിതച്ചെലവിന്നുളളതാണ്. ജീവിതച്ചെലവിന്നുളള ഭർത്താവിൻെറ ധനം സ്ത്രീകൾ ഒരിക്കലും അപഹരിക്കരുത്. ബ്രാഹ്മണസ്ത്രീക്ക് അവളുടെ അച്ഛൻ നല്കിയ ധനമുണ്ടെങ്കിൽ, യുധിഷ്ഠിരാ! അത് ആ കന്യകയ്ക്കു സ്വീകരിക്കാം. പുത്രനില്ലെങ്കിൽ പുത്രനെപ്പോലെ പുത്രിക്ക് ആ പിതൃസ്വത്ത് സ്വീകരിക്കാം. രാജാവേ! അവളെ ഇക്കാര്യത്തിൽ പുത്രനെപ്പോലെ പരിഗണിക്കണം. ഇങ്ങനെയാണ് ധർമ്മനിശ്ചയം. ധർമ്മം ഇപ്രകാരമാണെന്നു ധരിച്ച് ധനം ചെലവാക്കാതെ, സൽക്കർമ്മങ്ങൾക്കുപയോഗപ്പെടുത്താതെ, കൂട്ടി വെയ്ക്കരുത്.''

യുധിഷ്ഠിരൻ പറഞ്ഞു: ''ശൂദ്രസ്ത്രീയിൽ ബ്രാഹ്മണന്നുണ്ടായ പുത്രൻ പിതൃധനത്തിന്നവകാശമില്ലെങ്കിൽ പിന്നെ അവന്ന് പത്തിൽ ഒരംശം കൊടുക്കണമെന്നു പറയുന്നത് എന്തു വിശേഷത്താലാണ്? പിന്നെ ഒരു കാര്യംകൂടി ചോദിച്ചോട്ടെ. ബ്രാഹ്മണന്ന് ബ്രാഹ്മണിയിൽ ഉണ്ടാകുന്നവൻ ബ്രാഹ്മണനാണെന്നു പറഞ്ഞുവല്ലോ. ക്ഷത്രിയസ്ത്രീയിലും വൈശ്യസ്ത്രീയിലും ഉണ്ടാകുന്നവരും ബ്രാഹ്മണരായിത്തന്നെ പരിഗണിക്കണം എന്നു പറയുന്നു. ആ നിലയ്ക്കു പിന്നെ സ്വത്ത് നല്കുന്നതിൽ എന്തിന്നു വ്യത്യാസം കാണിക്കുന്നു. ഒപ്പംതന്നെ നല്കുകയല്ലേ വേണ്ടത്? മൂന്നു ജാതിയിൽ, ബ്രാഹ്മണക്ഷത്രിയവൈശ്യമാരിൽ ജനിക്കുന്ന ബ്രാഹ്മണപുത്രന്മാർ ബ്രാഹ്മണരാണെന്നല്ലേ അങ്ങു പറയുന്നത്?''

ഭീഷ്മൻ പറഞ്ഞു: ''എല്ലാ ഭാര്യമാരും ദാരങ്ങൾതന്നെ! എന്നാൽ ആ പേരുകൊണ്ട് അതിൽ പല വിശേഷങ്ങളുമുണ്ടെന്നു നീ ധരിക്കണം. ഞാൻ ചില ഉദാഹരണങ്ങൾ കാണിക്കാം. ഒരു ബ്രാഹ്മണൻ ക്ഷത്രിയസ്ത്രീയേയും വൈശ്യസ്ത്രീയേയും ശൂദ്രസ്ത്രീയേയും വിവാഹം കഴിച്ചതിന്നുശേഷം ഒടുവിലായി ഒരു ബ്രാഹ്മണിയെ വിവാഹം കഴിച്ചു എന്നു വിചാരിക്കുക. ഒടുവിൽ വിവാഹിതയായ അവൾ അയാളുടെ വർണ്ണത്തിൽപ്പെട്ട ബ്രാഹ്മണി, ശ്രേഷ്ഠയായി

ഒന്നാംസ്ഥാനത്തിന്നർഹയാകുന്നു. ആദ്യം വിവാഹിതയായ മറ്റു മൂന്നു വർണ്ണത്തിൽപ്പെട്ടവർക്കും സ്ഥാനം യഥാക്രമം താഴ്ന്നതുതന്നെ! മുമ്പെ വന്നുചേർന്നു എന്ന പരിഗണനയെന്നും അവിടെയില്ല. ബ്രാഹ്മണിയെ ശ്രേഷ്ഠയും പൂജ്യയുമായി ഗണിക്കണം. ഭർത്താവിനെ എണ്ണ തേപ്പിക്കുക, കുളിപ്പിക്കുക, ദന്തധാവനത്തിന് ഒരുക്കിക്കൊടുക്കുക, ദേഹശുദ്ധി വരുത്തിയതിന്നുശേഷം അലങ്കരിക്കുക, അഞ്ജനമെഴുതിക്കുക, ഹവ്യകവ്യങ്ങൾ ഒരുക്കുക മുതലായി ഭാര്യാധർമ്മങ്ങൾ ഗൃഹത്തിൽ ബ്രാഹ്മണിയായ ഭാര്യയുള്ളപ്പോൾ മറ്റുള്ളവൾ ഒരിക്കലും ചെയ്തുപോകരുത്. ബ്രാഹ്മണന്ന് വേണ്ടതൊക്കെ ബ്രാഹ്മണിതന്നെ ചെയ്തുകൊടുക്കണം യുധിഷ്ഠിരാ! അന്നം, പാനം, മാല്യം, വസ്ത്രം, ആഭരണം എല്ലാം ബ്രാഹ്മണിക്ക് ബ്രാഹ്മണൻ നല്കണം. അവൾ ഭർത്താവിന്നുള്ള ഭാര്യമാരിൽ മേലെയാണ്. മനുവിന്റെ സ്മൃതിയിൽ ഇതിനെപ്പറ്റി പറയുന്നുണ്ട്. ഇതു സനാതനമായ ധർമ്മമാണ് രാജാവേ! അതിനെ അനുസരിക്കാതെ കാമം മൂലം മറിച്ചു ചെയ്യുകയാണെങ്കിൽ യുധിഷ്ഠിരാ! ആ ബ്രാഹ്മണനെ മുമ്പെ കണ്ടമാതിരിയുള്ള വിപ്രചണ്ഡാളനായി കണക്കാക്കണം. ഇനി ബ്രാഹ്മണസ്ത്രീക്കും ക്ഷത്രിയസ്ത്രീക്കുമുണ്ടാകുന്ന വിശേഷവും പറയാം. ബ്രാഹ്മണിക്കു തുല്യയല്ല ക്ഷത്രിയസ്ത്രീ. അവരിൽ ബ്രാഹ്മണിക്കുണ്ടാകുന്ന പുത്രൻ ക്ഷത്രിയയ്ക്കുണ്ടാകുന്ന പുത്രനേക്കാൾ ശ്രേഷ്ഠനായി പരിഗണിക്കണം. അവൻ ഒന്നാമനാണ്. അച്ഛന്റെ ധനം എത്രയെടുത്താലും തെറ്റില്ല. പിന്നെ ബ്രാഹ്മണിയിൽ താഴെയാണ് ക്ഷത്രിയസ്ത്രീ എന്നപോലെ, ക്ഷത്രിയസ്ത്രീയിൽ താഴെയാണ് വൈശ്യസ്ത്രീ. ക്ഷത്രിയ സ്ത്രീക്കു കിടയായി ഒരിക്കലും വൈശ്യസ്ത്രീയും ആവുകയില്ല. രാജാവേ, ആഴി ചൂഴുന്ന ഊഴിയും സ്വധർമ്മത്താൽ ക്ഷത്രിയൻ നേടുന്നു! എല്ലാഐശ്വര്യവും നേടുന്നു. രാജാവ് ദണ്ഡധരനുമാണ്. രാജാവേ, രക്ഷ എന്നു പറയുന്നത് ക്ഷത്രിയനിൽ നില്ക്കുന്നു. ക്ഷത്രിയന്റെ ചുമതലയാണ് രാജ്യരക്ഷ. ബ്രാഹ്മണർ യോഗ്യരാണ്. അവർ ദേവകളുടേയും ദേവരാണ്. അതുകൊണ്ട് രാജാവേ, ബ്രാഹ്മണപൂജ വിധിപ്രകാരം ചെയ്യണം. ഋഷിപ്രണീതമായ ധർമ്മശാസ്ത്രം നല്ലപോലെ ധരിച്ച് വേണ്ടതു ചെയ്യുക. ശാശ്വതമായ ധർമ്മം അനുഷ്ഠിക്കുക. ക്ഷത്രിയൻ സ്വകർമ്മത്തിൽ വീഴ്ചവരുത്തിയാൽ ആ രാജ്യത്തിൽ ദസ്യുക്കൾ കൊള്ളയടിക്കും. ധനവും സ്ത്രീകളും അപഹരിക്കപ്പെടും. രാജാവ് എല്ലാജാതിക്കാരേയും രക്ഷിക്കുന്നു. ആപത്തിൽനിന്നു കയറ്റുന്നു. വൈശ്യാപുത്രനിലും മേലെയാണ് ക്ഷത്രിയാപുത്രനെന്ന് ഇതിൽനിന്നും ധരിക്കാമല്ലോ. അവൻ ബ്രാഹ്മണനായ പിതാവിന്റെ ധനം വീണ്ടും സ്വീകരിക്കുന്നതിൽ, എത്ര തന്നാലും സ്വീകരിക്കുന്നതിൽ, തെറ്റില്ല.''

യുധിഷ്ഠിരൻ പറഞ്ഞു: ''രാജാവേ, ഭവാൻ ബ്രാഹ്മണന്നുള്ള നിശ്ചയം വിധിപ്രകാരം പറഞ്ഞു. മറ്റു ജാതിക്കാർക്കുള്ള നിയമം പിന്നെ എങ്ങനെയാണ്?''

ഭീഷ്മൻ പറഞ്ഞു: ''ക്ഷത്രിയന്നു രണ്ടു ഭാര്യയാകാമെന്നു വിധിച്ചിട്ടുണ്ടല്ലോ കുരുനന്ദനാ! മൂന്നാമത് ശൂദ്രയേയും സ്വീകരിക്കാമെങ്കിലും അതു ശാസ്ത്രാനുസരണമല്ല. ക്ഷത്രിയർക്കും ഇതുതന്നെയാണല്ലോ നടപടിക്രമം? ക്ഷത്രിയൻ തന്റെ ധനം എട്ടായി പങ്കുവെയ്ക്കണം. പിതൃസ്വത്തിൽ നാലു ഭാഗം ക്ഷത്രിയൻ ക്ഷത്രിയഭാര്യയിലുണ്ടായ പുത്രന്നു നല്കണം. അച്ഛൻ യുദ്ധംചെയ്തു നേടിയതും ഇവന്നു ലഭിക്കും. പിന്നെ വൈശ്യഭാര്യയിലുണ്ടായ പുത്രന്ന് എട്ടിൽ മൂന്നു ഭാഗം നല്കണം. പിന്നെ ശൂദ്രസ്ത്രീയിൽ പിറന്നവന് എട്ടിൽ ഒരുഭാഗം നല്കാം. അത് അച്ഛൻ ഇഷ്ടമായി നല്കിയാൽ സ്വീകരിക്കാമെന്നല്ലാതെ മറ്റുള്ളവർക്കുള്ളതുപോലെയുള്ള അവകാശമൊന്നും അവന്നില്ല. നല്കിയില്ലെങ്കിൽ കിട്ടുകയില്ല. വൈശ്യന്ന് വൈശ്യസ്ത്രീ ഒരുത്തിമാത്രം ഭാര്യയാകാം. രണ്ടാമതായി ഒരു ശൂദ്രയേയും വെയ്ക്കാം. അതിന്ന് ശാസ്ത്രാനുമതിയില്ല. വൈശ്യന്ന് വൈശ്യസ്ത്രീയിൽ വർത്തിക്കെ സന്താനമുണ്ടാകും. ശൂദ്രസ്ത്രീയിലും സന്താനമുണ്ടാകും. അപ്പോൾ വൈശ്യൻ തന്റെ ധനം അഞ്ചായി ഭാഗിക്കണം. അച്ഛന്റെ മുതലിൽ അഞ്ചിൽ നാലുഭാഗം വൈശ്യാപുത്രന്ന് നല്കണം. അഞ്ചാമത്തെ ഭാഗം ശൂദ്രയുടെ പുത്രന്നും നല്കണം. അച്ഛൻ കൊടുത്തെങ്കിൽ വാങ്ങാമെന്നല്ലാതെ അവകാശമൊന്നും അവന്നില്ല. ഇങ്ങനെ മൂന്നു ജാതിക്കാരിലുണ്ടായ ശൂദ്രസ്ത്രീജാതന്ന് സ്വത്തിൽ അവകാശമില്ല. ശൂദ്രന്നു ശൂദ്രസ്ത്രീ മാത്രമേ ഭാര്യയാകാൻ വിധിച്ചിട്ടുള്ളൂ. മറ്റു ജാതിക്കാരെ ഭാര്യയാക്കാൻ പാടില്ല. നൂറു മക്കൾ ഉണ്ടായാലും അവർക്കെല്ലാം ഒപ്പം ഭാഗിച്ചുകൊടുക്കുകയും വേണം. സ്വന്തം ജാതിയിൽ പിറന്ന മക്കൾക്കെല്ലാം അവകാശം തുല്യമാണ്. സമജാതിയിലുള്ളവർക്ക് ധനഭാഗം ഒപ്പംതന്നെയാണ്. ഈ സഹോദരാദികളിൽ ജ്യേഷ്ഠനായവന്ന് ഒരു ഭാഗം കൂടുതൽ അവകാശപ്പെടും. ഇങ്ങനെയുള്ള ഭാഗക്രമം പണ്ടേതന്നെ അല്ലയോ പാർത്ഥാ, ബ്രഹ്മാവു നിശ്ചയിച്ചതാണ്. സവർണ്ണകളിൽ ജനിച്ചവർക്ക് ഈ വിശേഷനിശ്ചയം പണ്ടേ നിശ്ചയിക്കപ്പെട്ടതുതന്നെയാണ്. വിവാഹത്തിന്റെ വിശേഷത്താൽ ജാതിക്രമമനുസരിച്ച് ശ്രേഷ്ഠത്വം നോക്കി ഇപ്രകാരം ദായക്രമത്തിലും വ്യത്യാസം കാണിച്ചു. സമജാതിയിൽ ജ്യേഷ്ഠന്ന് ഒരംശം പ്രധാനമായി നല്കുന്നമാതിരി മദ്ധ്യമാംശം മദ്ധ്യമനും, അന്ത്യാംശം കനിഷ്ഠനും നല്കുന്നു. ഇപ്രകാരം ജാതിയിൽ ഏതിലും സവർണ്ണജാതപുത്രന്ന് പിതൃസ്വത്തിൽ മെച്ചം കൂടുതൽ ലഭിക്കുന്നതാണ്. മാരീചനായ കാശ്യപ മുനിയും ഈ ദായക്രമം വിവരിച്ചിട്ടുണ്ട്.''

**48. വർണ്ണസങ്കരകഥനം – വർണ്ണസങ്കരംകൊണ്ടുണ്ടാകുന്ന ജാതിഭേദങ്ങളും അവരുടെ സ്വഭാവാദികളും –** യുധിഷ്ഠിരൻ പറഞ്ഞു: ''അർത്ഥലോഭം കാരണമായും, കാമാസക്തി കാരണമായും, ജാതി തീർച്ചപ്പെടാഞ്ഞതുമൂലവും ജാതി വേർതിരിയാഞ്ഞതുമൂലവും, ഇങ്ങനെ ജാതികലർന്നുണ്ടായവർക്ക് എന്തു ധർമ്മമാണ്? പിന്നെ എന്തു കർമ്മമാണ് നിശ്ചയിക്കപ്പെട്ടിരിക്കുന്നത്? പിതാമഹാ! അവയെല്ലാം ഒന്നു വെളിവാക്കിത്തന്നാലും!''

ഭീഷ്മൻ പറഞ്ഞു: ''ആദിയിൽ സൃഷ്ടികർത്താവ് നാലു വർണ്ണങ്ങളെ സൃഷ്ടിച്ചു. അവർ ക്രമത്തിൽ അനുഷ്ഠിക്കേണ്ട ധർമ്മകർമ്മങ്ങളേയും നിശ്ചയിച്ചു. എല്ലാ യജ്ഞത്തിന്നുംവേണ്ടിയാണ് ധാതാവ് ഈ സൃഷ്ടി നടത്തിയത്. ബ്രാഹ്മണന്ന് നാലു ഭാര്യമാരെ സ്വീകരിക്കാം. ഓരോ വർണ്ണത്തിൽനിന്നും ഓരോ ഭാര്യയെ. ആദ്യത്തെ രണ്ടു വർണ്ണത്തിൽ (ബ്രാഹ്മണക്ഷത്രിയരിൽ) നിന്നുണ്ടാകുന്ന പുത്രന്മാർ തന്റെ വർണ്ണത്തിന്നു തുല്യമായി പരിഗണിക്കുന്നു. പിന്നെയുള്ള രണ്ടു ഭാര്യമാരിൽ (വൈശ്യശൂദ്രകളിൽ) നിന്നുണ്ടാകുന്ന പുത്രന്മാർ അച്ഛന്റെ വർണ്ണത്തോട് (ജാതിയോട്) തുല്യമായി പരിഗണിക്കുകയില്ല. മാതൃതുല്യരായേ ഗണിക്കുകയുള്ളൂ. ബ്രാഹ്മണന്നു ശൂദ്രസ്ത്രീയിൽ ജനിക്കുന്ന പുത്രനെ 'പാരശവൻ' എന്നാണു വിളിക്കുക. അതിനു കാരണമായിപ്പറയുന്നത് ശവത്തിൽനിന്നു ബ്രാഹ്മണന്നുണ്ടായ പുത്രൻ എന്നാണ്. അതിന്റെ സാരം ശവം എന്നു പറയുന്നത്, 'ശവതുല്യനായ' ശൂദ്രൻ എന്നാണ്. അവൻ അവന്റെ അച്ഛന്റെ ജാതിക്കാരെ ശുശ്രൂഷിക്കണം. അവന്ന് ശൂദ്രന്റെ പ്രവൃത്തി നല്കാതിരിക്കുന്നത് ഉചിതമല്ല. എന്തുകൊണ്ടെന്നാൽ, അവൻ ശൂദ്രന്റെ തൊഴിൽ ചെയ്യേണ്ടവനായ ശൂദ്രൻ തന്നെയാണ്. അച്ഛന്റെ മറ്റുജാതി ഭാര്യമാരിൽ ഉണ്ടായ മക്കളേക്കാൾ അവൻ മൂത്തവനായിയെന്നുവരും. അതുകൊ

ണ്ടൊന്നും കാര്യമില്ല. ഏതുപായങ്ങളും സ്വീകരിച്ച് അവൻ അവൻെറ കുടുംബം പുലർത്തണം. ജ്യേഷ്ഠനായാലും മേൽ ജാതിക്കാരായ തൻെറ അനുജൻമാരെ അവൻ ശുശ്രൂഷിക്കണം. ശൂദ്രന്നു നിശ്ചയിച്ച തൊഴിൽ സേവാവൃത്തിയാണ്. അവർ നല്കുന്നതു വാങ്ങി അവൻ ജീവിക്കണം. ക്ഷത്രിയന്ന് മൂന്നു ഭാര്യമാരാകാമല്ലോ. ക്ഷത്രിയ, വൈശ്യ, ശൂദ്ര എന്നിവരിൽ ആദ്യത്തെ രണ്ടിലും ഉണ്ടാകുന്ന സന്താനങ്ങൾ തനിക്കുതുല്യം ക്ഷത്രിയരായി പരിഗണിക്കുന്നു. മൂന്നാമത്തേതായ ശൂദ്ര വളരെ താഴ്ന്നവളായിമാത്രം കണക്കാക്കുന്നു. അവളിലുണ്ടാകുന്ന സന്താനത്തെ 'ഉഗ്രൻ' എന്ന് ശ്രുതിയിൽ പറയുന്നു.

വൈശ്യന്ന് രണ്ടു ഭാര്യമാരാകാം (വൈശ്യയും ശൂദ്രയും). രണ്ടിലും താൻതന്നെ പിറക്കുന്നു. തൻെറ ജാതി തന്നെ അവർക്കും. ശൂദ്രന്ന് ഒരേ ഒരു ഭാര്യ മാത്രമാകാം. അത് സ്വജാതിയിൽപ്പെട്ടതുതന്നെയാകണം. അവളിൽനിന്നുണ്ടാകുന്നവനും ശൂദ്രൻതന്നെയാണ്. ഈ പറഞ്ഞ പരിധിക്കപ്പുറത്തുണ്ടാകുന്ന ഉൽപാദനങ്ങളെല്ലാം വളരെ നികൃഷ്ടമായേ പരിഗണിക്കപ്പെടുന്നുള്ളു. ജാതിയിൽ താഴ്ന്ന ഒരുത്തൻ ജാതിയിൽ ഉയർന്ന സ്ത്രീയിൽ സന്താനോല്പാദനം ചെയ്താൽ ആ സ്ത്രീ പ്രസവിച്ചുണ്ടാകുന്ന പുത്രൻ നാലു വർണ്ണങ്ങളുടെ പരിധിയിലും നില്ക്കുന്നതല്ല. തീർച്ചയായും അങ്ങനെയുള്ള പുത്രൻ നാലുവർണ്ണങ്ങളുടേയും ആക്ഷേപത്തിന്നും നിന്ദയ്ക്കും പാത്രമായി ഭവിക്കും. വിപ്രസ്ത്രീയിൽ ക്ഷത്രിയനുണ്ടാകുന്ന സന്താനം രണ്ടിലും പെടാത്ത സ്തുതിപാഠകനായ സൂതനായിത്തീരും. അവൻ നാലു ജാതിയിലും പെടാത്തവനാണ്. സൂതൻെറ തൊഴിൽ രാജാക്കന്മാരെയും മഹാപുരുഷൻമാരെയും പ്രശംസിക്കലും സ്തുതിക്കലുമാണ്. വൈശ്യന്ന് ബ്രാഹ്മണിയിൽ ജനിക്കുന്ന പുത്രൻ വൈദേഹൻ എന്നറിയപ്പെടുന്നു. അവൻെറ തൊഴിൽ മാന്യസ്ത്രീകളുടെ അന്തഃപുരം സൂക്ഷിക്കുക എന്നതാണ്. മറ്റു തൊഴിലിലൊന്നും ഏർപ്പെടുത്തുകയില്ല. ശൂദ്രന്ന് ബ്രാഹ്മണിയിൽ പുത്രനുണ്ടായാൽ അവൻ ചണ്ഡാലനായി കണക്കാക്കപ്പെടുന്നു. അവൻെറ തൊഴിൽ കൊലക്കുറ്റം ചെയ്തവരെ തൂക്കിക്കൊല്ലുകയാണ്. അവരെ വളരെ നികൃഷ്ടരായി കണക്കാക്കുന്നു. അവരെ കുലദ്രോഹികളായി പരിഗണിക്കുന്നു. അല്ലയോ ബുദ്ധിമാൻമാരിൽ അഗ്രഗണ്യനായ രാജാവേ, ഇത്തരക്കാർ സങ്കരവർഗ്ഗമാണ്.

ഇനി ക്ഷത്രിയസ്ത്രീയിൽ വൈശ്യനുണ്ടാകുന്നവനെപ്പറ്റി പ്പറയാം. അവനെ വന്ദി, മാഗധൻ, വാക്യജീവനൻ എന്നെല്ലാം പറയുന്നു. അവൻെറ തൊഴിൽ സ്തുതിക്കലാണ്; സ്തുതിപാഠകന്മാരാണ് വന്ദികൾ. ശൂദ്രന്ന് ക്ഷത്രിയസ്ത്രീയിൽ ഉണ്ടാകുന്നവൻ നിഷാദൻ, മീൻപിടുത്തക്കാരൻ എന്നൊക്കെ അറിയപ്പെടുന്ന കൂട്ടരാണ്. വൈശ്യയിൽ ശൂദ്രന്നുണ്ടാകുന്ന പുത്രനെ 'അയോഗവൻ' എന്നു പറയുന്നു. ബ്രാഹ്മണർ ഇവൻെറ കൈയിൽനിന്നു പ്രതിഗ്രഹം വാങ്ങാൻ പാടില്ലെന്നാണ് നിശ്ചയം. അവർക്കു ചെയ്യേണ്ട ജോലി തച്ചുപണിയാണ്. അവനു സ്വത്തു സമ്പാദിക്കുവാൻ പാടില്ല. തൊഴിൽ ചെയ്തു നിത്യവൃത്തി കഴിച്ചു ജീവിച്ചുകൊള്ളണം. ഇങ്ങനെ ഉണ്ടായിത്തീർന്ന സങ്കരവർഗ്ഗങ്ങളിലെ സ്ത്രീപുരുഷൻമാർ അതാതു വർഗ്ഗത്തിലെ സംബന്ധംമൂലം ഒരു വർഗ്ഗമായി പരിണമിച്ചു വർദ്ധിക്കുന്നു. താഴ്ന്നജാതിയിൽനിന്നു ഭാര്യയെ സ്വീകരിച്ചാൽ അതിൽ ഉണ്ടാകുന്ന മക്കൾ അമ്മത്താവഴിക്കാരായി താഴ്ന്നവരായി പരിഗണിക്കുന്നു. നാലു വർണ്ണത്തിലും അതാതു വർഗ്ഗത്തിൽനിന്നു വിവാഹിതരായവർക്ക് ഉണ്ടാകുന്ന സന്താനങ്ങൾക്ക് അതാതു പദവി നൽകുന്നു. നേരെ താഴെയുള്ള വർഗ്ഗത്തിലെ ഭാര്യയിൽനിന്നുണ്ടാകുന്നവനും അതേ പദവി തന്നെ നൽകുന്നു. എന്നാൽ പരമ്പരമുറയ്ക്ക് അങ്ങനെയുണ്ടായവർ ഒരു പ്രത്യേക വർഗ്ഗമായി അതാതു വർഗ്ഗത്തിൽ ഉള്ളവരുമായി വിവാഹബന്ധമുണ്ടാക്കുകയും ചെയ്യുന്നു. അതു നാലു വർണ്ണങ്ങളുടേയും പുറമേ നില്ക്കുന്നു. അവരുടെ പിതാക്കന്മാരുടെ ജാതിയാണ് മക്കളുടേയും ജാതി. അവരും അന്യ താഴ്ന്നവർഗ്ഗത്തിൽനിന്നു ഭാര്യമാരെ സ്വീകരിക്കുകയും സന്താനമുണ്ടാവുകയും ചെയ്താൽ അവരുടെ സന്താനങ്ങളുടെ ജാതിയും താഴ്ന്നതു തന്നെയാകുന്നു. ശൂദ്രന്നു ബ്രാഹ്മണിയിൽ ഉണ്ടാകുന്ന പുത്രൻ ചണ്ഡാലനായിട്ടാണല്ലോ പരിഗണിക്കുക. അതു പോലെയാണ് അതും. നാലു വർണ്ണങ്ങൾക്ക് അപ്പുറത്തു നില്ക്കുന്നവർ തങ്ങളേക്കാൾ ഉയർന്നജാതിയിലെ സ്ത്രീകളെ സ്വീകരിച്ച് അതിൽനിന്നുണ്ടാകുന്ന സന്താനങ്ങൾ ഓരോ വർഗ്ഗങ്ങളെ ഉണ്ടാക്കുന്നു. അങ്ങനെ ഉണ്ടാകുന്ന താഴ്ന്ന വർഗ്ഗങ്ങൾ പതിനഞ്ചു വകുപ്പുകളായി കണക്കാക്കിയിരിക്കുന്നു. അവർ തുല്യമായി താഴ്ന്നവരും, ചിലർ കുറേക്കൂടി താഴ്ന്നവരുമായി പരിഗണിക്കുന്നു. അഗമ്യരുമായി ഗമിച്ചിട്ടാണ് ഇങ്ങനെ വർണ്ണസങ്കരങ്ങൾ ഉണ്ടാകുന്നത്. ചാതുർവ്വർണ്ണ്യത്തിന്നു പുറത്ത് സങ്കരംകൊണ്ടുണ്ടായവരാണ് സ്ത്രീകളിൽ സൈരന്ധ്രികൾ, പുരുഷൻമാരിൽ മാഗധന്മാർ. സ്ത്രീകൾക്കു മോടികൂട്ടുന്നതിന് അന്തഃപുരങ്ങളിൽ താമസിക്കുന്നവരാണ് സൈരന്ധ്രിമാർ. ഇവർ ദാസിമാരല്ലാത്ത ദാസികളാണ്. അപ്രകാരം രാജാക്കന്മാരെ അണിയിക്കുവാനും, മാല മുതലായവ കെട്ടുവാനും അവർ സമർത്ഥരായിത്തീരുന്നു. അതാണ് അവർ തൊഴിലായി സ്വീകരിക്കുന്നത്. അവർ ജന്മനാ സ്വതന്ത്രരാണെങ്കിലും, സേവനം ചെയ്തു ജീവിക്കുന്നു. മാഗധന്മാരുമായി സൈരന്ധ്രികൾ ചേരുമ്പോൾ അതിൽനിന്ന് ഒരു പുതിയ ജാതി ഉത്ഭവിക്കുന്നു. അവരെ 'ആയോഗവാൻമാർ' എന്നു പറയുന്നു. അവരുടെ തൊഴിൽ വലയുണ്ടാക്കി അതുകൊണ്ടു മത്സ്യം പിടിക്കുക, പക്ഷികളെ പിടിക്കുക, മൃഗങ്ങളെ പിടിക്കുക മുതലായവയാണ്. വൈദേഹരും സൈരന്ധ്രിമാരുംകൂടിച്ചേരുമ്പോൾ അതിൽനിന്നു വേറെ ചില തൊഴിൽ കൈക്കൊള്ളുന്ന വർഗ്ഗക്കാർ ഉണ്ടാകുന്നു. മൈരേയകൻ (മദ്യമുണ്ടാക്കുന്നവൻ) എന്ന വർഗ്ഗം ഈ സംസർഗ്ഗംകൊണ്ടുണ്ടാകുന്ന കൂട്ടരാണ്. നിഷാദിയിൽനിന്ന് മദ്ഗുരന്മാർ എന്ന വർഗ്ഗം ഉണ്ടാകുന്നു. അവർക്ക് ദാശന്മാർ എന്നും പേരുണ്ട്. അവർ വഞ്ചി തുഴഞ്ഞ് ഉപജീവിക്കുന്നു. ചണ്ഡാലനിൽനിന്ന് ശ്വാപകൻ ഉണ്ടാകുന്നു. അവൻെറ തൊഴിൽ ശവംകാക്കുക എന്നതാണ്. അവൻ നായയെ തിന്നുന്നവനാണ്. മാഗധിയിൽനിന്ന് ഈ നാലു ജാതിക്കാർക്കും ഉണ്ടാകുന്ന സന്താനങ്ങൾ വളരെ ക്രൂരസ്വഭാവികളാകുന്നു. മാംസം വില്ക്കുന്ന കശാപ്പുകാരൻ, രസമെടുക്കുന്നവൻ (ചാറെടുക്കുന്നവൻ, മദ്യം മുതലായവ), ക്ഷൗദ്രൻ, സൗഗന്ധൻ ഇങ്ങനെ നാലുകൂട്ടരാണ്. നിഷാദനിൽനിന്ന് മദ്രനാഭനുണ്ടാകുന്നു. ആ കൂട്ടർ കഴുതയെക്കെട്ടിയ വണ്ടിയിൽ സഞ്ചരിക്കുന്നു. ഇവർ മായോപജീവികളാണ്.

ചണ്ഡാലനിൽനിന്നു പുൽക്കസന്മാർ ഉണ്ടാകുന്നു. ഈ വർഗ്ഗക്കാർ കഴുത, കുതിര, ആന എന്നിവയെ തിന്നുന്ന കൂട്ടരാണ്. ഇവർ ശവങ്ങളിൽനിന്ന് അഴിച്ചെടുത്ത വസ്ത്രം ധരിക്കുന്നു. ചട്ടിയിൽ ഭക്ഷണം കഴിക്കുന്നു. ആയോഗവികളിൽനിന്നു മൂന്നുതരം നീചജാതികൾ പല വർഗ്ഗങ്ങളിലെ പുരുഷസംയോഗംകൊണ്ട് ഉണ്ടാകുന്നു. വൈദേഹസംസർഗ്ഗംകൊണ്ട് ക്ഷുദ്രൻ എന്ന വർഗ്ഗം ഉണ്ടാകുന്നു. പിന്നെ അവനിൽനിന്ന് അന്ധ്രൻ ഉണ്ടാകുന്നു. അവർ ഗ്രാമം വിട്ടു പാർക്കുന്ന കൂട്ടരാണ്. കാരാവരൻ നിഷാദിയുമായിച്ചേർന്ന് ഉണ്ടാകുന്നവനാണ് 'ചർമ്മകാരൻ' (തോൽക്കൊല്ലൻ) എന്ന വർഗ്ഗം. ചണ്ഡാലനിൽനിന്നു നിഷാദിക്കുണ്ടാകുന്നവരാണ്

പാണ്ഡുസൗപാകന്മാർ. ഇവരാണ് കുട്ടയും മുറവും മറ്റുമുണ്ടാക്കുന്ന കൂട്ടർ. വൈദേഹിസ്ത്രീകളുമായി നിഷാദന്മാർ ചേർന്നുണ്ടാകുന്നവരാണ് അഹിണ്ഡകന്മാർ. സൗപാകസ്ത്രീയിൽനിന്നു ചണ്ഡാലന്ന് ഉണ്ടാകുന്നവനും ചണ്ഡാലൻതന്നെ. അതിൽ വ്യത്യാസം ഇല്ല. അവർ നഗരത്തിൽനിന്നും ഗ്രാമങ്ങളിൽനിന്നും പുറത്തുപോയി വസിക്കുന്നു. ഇവർ ചുടലക്കാട്ടിലും പോയി വസിക്കുന്നു. ഇവർ പുറം കാക്കുന്നവരും പുറത്തേക്ക് ആക്കിയവരുമാണ്. ഇവരാണ് പല വർണ്ണങ്ങളിലുമുള്ള സ്ത്രീപുരുഷന്മാർ നിയമാനുസൃതമല്ലാത്ത മാർഗ്ഗത്തിൽ പാപവൃത്തികളായി സംസർഗ്ഗംചെയ്ത് ഉല്പാദിപ്പിക്കുന്ന സന്താനങ്ങൾ. ഇങ്ങനെയാണ് സങ്കരവർഗ്ഗങ്ങൾ ഉണ്ടാകുന്നത്. ഒളിവിലും വെളിവിലും ഉളളവരെ അറിഞ്ഞിരിക്കണം. അവരുടെ കർമ്മംനോക്കി വർഗ്ഗത്തെ അറിയുവാൻ കഴിയും.

നാലു വർണ്ണങ്ങൾക്കു മാത്രമേ വേദത്തിൽ കർമ്മം നിശ്ചയിച്ചിട്ടുളളു. മറ്റു സങ്കരവർഗ്ഗങ്ങളുടെ കാര്യത്തിൽ വേദാദികളിൽ ഒന്നും പറഞ്ഞിട്ടില്ല. മൗനമാണ് അവയിൽ ദീക്ഷിച്ചിരിക്കുന്നത്. ധർമ്മമൊന്നും പറഞ്ഞുകാണാത്ത ജാതിക്കാരുടെ സംഖ്യ ചെറുതല്ല. അവർക്കെല്ലാവർക്കും തൊഴിൽ നിർണ്ണയിക്കപ്പെട്ടിട്ടില്ല. എഴുതിവെച്ചിട്ടുമില്ല. യജ്ഞബഹിഷ്കൃതന്മാരായ അവർ യാദൃച്ഛികമായി ലഭിക്കുന്ന ഓരോ കർമ്മംകൊണ്ടു കഴിഞ്ഞുകൂടുന്നു. ബാഹ്യന്മാർ ബാഹ്യന്മാരാൽ ജനിപ്പിക്കപ്പെടുന്നു. ഈ കൂട്ടർ ചാതുർവ്വർണ്ണ്യങ്ങൾക്കു നിശ്ചയിക്കപ്പെടാത്ത ഓരോ തൊഴിലുമായി കഴിഞ്ഞുകൂടുന്നു. അവർക്ക് ഒരു വ്യവസ്ഥിതിയും നിശ്ചയിച്ചിട്ടില്ല. വഴി, ശ്മശാനം, മലകൾ, മരങ്ങൾ എന്നിവിടങ്ങളിൽ ഇരുമ്പാഭരണങ്ങൾ ധരിച്ച് ഇവർ വെളിവായി പല ദിക്കുകളിലും കഴിച്ചുകൂട്ടുന്നു. ഇവർ ഓരോതരം പണികൾ ചെയ്തു നിത്യവൃത്തി കഴിക്കുന്നു. പലതരം അലങ്കാരങ്ങളും ഉപകരണങ്ങളും നിർമ്മിച്ച് ഇവർ ധരിക്കുന്നു. പലതരം കൈത്തൊഴിലും ചെയ്തു ജീവിക്കുന്നു. ഇവർ ഗോക്കൾക്കും ബ്രാഹ്മണർക്കും തുണയായി അകമ്പടി സേവിക്കുകയും ചെയ്യുന്നു. കാവൽസ്ഥാനങ്ങളിൽ ഇവർ ദേഹം ബലി കഴിച്ചും സംരക്ഷണം ചെയ്തുവരുന്നു. അതിൽ യാതൊരു മടിയും കാണിക്കാറില്ല.

ഉപദേശിക്കപ്പെട്ട സന്മാർഗ്ഗത്തിൽ പുരുഷൻ ജാതിക്രമമനുസരിച്ച് സ്ത്രീയെ വിവാഹംചെയ്ത് സന്താനോല്പാദനം നടത്തണം. അതുചെയ്യാതെ നികൃഷ്ടജാതിസ്ത്രീകളുമായി, കാമവികാരത്തെ തൃപ്തിപ്പെടുത്തുവാൻവേണ്ടി ചെയ്യുന്ന സംസർഗ്ഗംകൊണ്ട് സന്താനമുണ്ടായാൽ അത് ആ പുരുഷനു വലിയ ഭാരമായി പരിണമിക്കും. പുഴ നീന്തിക്കടക്കുന്നവന്റെ കഴുത്തിൽ ഒരു കല്ല് കെട്ടിത്തൂക്കി നീന്തിച്ചാൽ അത് അവനെ എപ്രകാരം വെളളത്തിൽ മുക്കിക്കളയുമോ അപ്രകാരം അവനെ ലോകം വിഴുങ്ങിക്കളയും. അവൻ നശിച്ചുപോകും. ജ്ഞാനിയേയും അജ്ഞാനിയേയും ഒരുപോലെ സ്ത്രീകൾ പിടികൂടി ദുർമ്മാർഗ്ഗത്തിലെത്തിക്കും. കാമത്തിനും ക്രോധത്തിനും ചേർന്ന മട്ടിലാണ് സ്ത്രീകളുടെ ജീവിതം. പുരുഷന്മാരെ ദുഷിപ്പിക്കുക എന്നതാണ് സ്ത്രീകളുടെ സ്വഭാവം. അതുകൊണ്ട് ബുദ്ധിമാന്മാരായ പുരുഷന്മാരും സ്ത്രീകളിൽ അധികം പറ്റിച്ചേരുവാൻ ശ്രമിക്കാറില്ല. അവർ സ്ത്രീകളെ ഭയപ്പെട്ടു ഒഴിഞ്ഞു ജീവിക്കുന്നു.''

യുധിഷ്ഠിരൻ പറഞ്ഞു: ''നല്ല ആളുകൾ അല്ലയോ പിതാമഹാ, എങ്ങനെയാണ് ഈ അനാര്യരൂപന്മാരെ കണ്ടെത്തുക? കലുഷയോനിജനായ നീചമർത്ത്യന്മാരെ എങ്ങനെ അറിയുവാൻ കഴിയും പിതാമഹാ?''

ഭീഷ്മൻ പറഞ്ഞു: ''കലുഷമായ യോനിയിൽ (സങ്കരയോനിയിൽ) പിറന്നവനെ അറിയുവാൻ കഴിയും. അവനിൽ പലതരത്തിലുളള മട്ടും മാതിരിയും കാണും. ശുദ്ധയോനിയിൽപ്പിറന്നവനെ സജ്ജനോചിതമായ കർമ്മം കണ്ടാൽ അറിയുവാൻ കഴിയും. അനാര്യത്വം, അനാചാരം, ക്രൂരത, നിഷ്ക്രിയത്വം ഇവ ആരിൽക്കാണുന്നുവോ അവൻ നല്ല മാർഗ്ഗത്തിൽ ഉണ്ടായവനല്ലെന്നു ധരിക്കണം. സന്താനങ്ങൾ അച്ഛന്റെ ശീലമുളളവരും രണ്ടുംകലർന്ന ശീലമുളളവരുമായി പിറക്കും. സങ്കീർണ്ണനായിപ്പിറക്കുന്നവൻ ഒരിക്കലും തന്റെ പ്രകൃതിയെ അടക്കുവാൻ കഴിയാത്തവനായിക്കാണപ്പെടും. ഒരു പുലിയുടെ കുട്ടി പുലിയായും സിംഹത്തിന്റെ കുട്ടി സിംഹമായും തീരുന്നത് നാം കാണുന്നുണ്ടല്ലോ. അതുപോലെ പുരുഷന്റെ ജാതിപ്രകൃതിതന്നെ അവന്റെ സന്താനവും വെളിപ്പെടുത്തും. കുലത്തിന്റെ കാലഗതിയാൽ മറഞ്ഞുപോകുന്നവിധം പാരമ്പര്യത്തിൽ സങ്കരംകൊണ്ടു ജനിച്ചവനിൽ ആ സ്വഭാവം കുറച്ചായോ കൂടുതലായോ പ്രത്യക്ഷമാകും. ആര്യന്റെ വേഷംകെട്ടി നടന്നാലും അവന്റെ നിറം എന്താണെന്നുളളത് ഓരോ സന്ദർഭത്തിലും അവന്റെ സ്വഭാവം വെളിപ്പെടുത്തുന്നതാണ്. പല സ്വഭാവത്തിലും പല കർമ്മത്തിലുമായി ജീവികൾ അധിവസിക്കുന്ന ഈ പാരിൽ അവനവന്റെ ജാതിയുടെ ശരിയായ നിറം അവൻ കാണിക്കാതിരിക്കില്ല. അതു മാഞ്ഞുപോകുന്നതല്ല. താഴ്ന്നജാതിയിൽ ജനിച്ചവൻ കാഴ്ചയ്ക്കും താഴ്ന്നവനായിക്കാണും. നന്മ അവന്റെ ഉളളിലുയർന്നാലും ഉടനെ അതു മങ്ങിപ്പോകും. വേദവും ശാസ്ത്രവും പഠിച്ചതുകൊണ്ടൊന്നും ഈ സ്വഭാവം മാറ്റുവാൻ സാധിക്കുന്നില്ല. നേരേ മറിച്ച് കുലീനതയും ശ്രേഷ്ഠതയുമുളള വംശത്തിൽ ജനിച്ചവനിൽ അതു ശരിക്കും അവന്റെ പ്രവൃത്തിയിൽ വിളങ്ങും.

മേലെ ജാതിയിൽ ജനിച്ചവനാണെന്നു വിചാരിച്ച് സ്വഭാവഗുണമില്ലാത്തവനെ പൂജിക്കരുത്. ധർമ്മജ്ഞനും സത്സ്വഭാവിയുമാണെങ്കിൽ, അവൻ ശൂദ്രനായാലും, അവനെ പൂജിക്കണം. ശുഭമായ ശീലം, ചാരിത്രശുദ്ധി ഇവയാണ് സന്മാർഗ്ഗജനിൽ കാണുക. അതിനു വിപരീതമായിക്കണ്ടാൽ അവൻ പിഴച്ച വഴിക്കുണ്ടായവനായി കരുതണം. തെറ്റായ വഴിക്കു സഞ്ചരിക്കുന്നവൻ നശിക്കും. സന്മാർഗ്ഗചാരി ശ്രേയസ്സിനെ പ്രാപിക്കുകയും ചെയ്യും.

ഈ കാരണങ്ങളാൽ സന്മാർഗ്ഗവാന്മാരായ ബുദ്ധിമാന്മാർ തനിക്കു ചേരാത്ത സ്ത്രീകളുമായി സംബന്ധത്തിന് വിചാരിക്കരുത്. അവരിൽനിന്ന് ഒഴിഞ്ഞുമാറണം. അത്തരക്കാരെ ഭാര്യമാരായി സ്വീകരിച്ച് അവരിൽ സന്താനത്തെ ജനിപ്പിക്കരുത്.''

**49. പുത്രപ്രതിനിധികഥനം - മക്കൾ എത്രവിധത്തിലുണ്ടെന്ന് വിവരിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: ''അല്ലയോ കുരുശ്രേഷ്ഠാ! പിതാമഹാ! ജാതിതോറും വെവ്വേറെ മക്കളെപ്പറ്റിപ്പറഞ്ഞാലും. എത്രതരത്തിലുണ്ട്? മക്കൾ ഏതുതരക്കാർ? ആർക്കുണ്ടാകുന്നവർ? പുത്രന്മാരെപ്പറ്റി പലതരം വാദഗതിയും കേൾക്കുന്നുണ്ട്. പലതരം പുത്രന്മാരെപ്പറ്റിയും പലരും പറയുന്നതു കേൾക്കുമ്പോൾ മനസ്സിൽ ഒരു പിടിയും കിട്ടാതാകുന്നു. അത് യഥാക്രമം പറഞ്ഞു തരണേ!''

യുധിഷ്ഠിരൻ പറഞ്ഞു: ''തന്റെ സ്വന്തം ബീജത്തിൽനിന്നുണ്ടാകുന്ന പുത്രനെ 'അനന്തരജൻ' എന്നു പറയുന്നു. 'ഔരസൻ' എന്നും പറയുന്നു. അന്യനെ വിളിച്ചുവരുത്തി സ്വന്തം ഭാര്യയിൽ ജനിപ്പിക്കുന്ന പുത്രനെ 'നിരുക്തജൻ' എന്നു പറയുന്നു. ഭർത്താവിന്റെ അനുവാദംകൂടാതെ ഭാര്യ അന്യപുരുഷനെ പ്രാപിച്ച് അതിൽനിന്നുണ്ടാകുന്ന പുത്രനെ 'പ്രസൃതജൻ' എന്നുപറയുന്നു. പതിതനായ അന്യപുരുഷൻ സ്വന്തം ഭാര്യയിൽ പുത്രനെ ജനിപ്പിച്ചാൽ ആ പുത്രനെ 'പതിതജൻ'

എന്നു പറയുന്നു. അപ്രകാരം ദത്തകൃതന്മാരും, അദ്ധ്യൂഢന്മാരും ഉണ്ടാകുന്നു. വിവാഹത്തിനു മുമ്പേ ഗർഭംധരിച്ച ഭാര്യ വിവാഹാനന്തരം പ്രസവിച്ചുണ്ടാകുന്ന പുത്രനാണ് 'അദ്ധ്യൂഢൻ'. 'ദത്തൻ' എന്നു പറയുന്നത്, മറ്റൊരുത്തൻ ദാനംചെയ്ത പുത്രനാണ്. 'ദത്തപുത്രൻ' എന്നുപറയും. 'കൃതകപുത്രൻ' അതുപോലെതന്നെ അന്യപുത്രനെ തന്റെ പുത്രനായി വളർത്തുന്നതാണ്. കന്യകയായിരിക്കുമ്പോൾ പിതൃഗൃഹത്തിൽവെച്ച് പ്രസവിച്ചുണ്ടാകുന്നവൻ 'കാനീനൻ' എന്നു പറയുന്നു. (കർണ്ണൻ കാനീനനാണ്) പിന്നെ അപദ്ധ്വംസജർ ആറു തരവും, അപസദർ ആറുതരവും എന്നിങ്ങനെ വേറെയും പുത്രന്മാരുണ്ട്."

യുധിഷ്ഠിരൻ പറഞ്ഞു: ''അങ്ങു പറഞ്ഞ ഈ ആറുതരം അപദ്ധ്വംസജന്മാരും, ആറുതരം അപസദന്മാരും ആരാണ്, എങ്ങനെയുളളവരാണ് എന്നു വിവരിക്കണേ!''

ഭീഷ്മൻ പറഞ്ഞു: ''തന്നിൽ താഴ്ന്ന മൂന്നുജാതിയിലും ബ്രാഹ്മണനുണ്ടാകുന്ന മക്കൾ, അതുപോലെ തന്നിൽ താഴ്ന്ന രണ്ടു വർണ്ണത്തിലും ക്ഷത്രിയനുണ്ടാകുന്ന മക്കൾ, വൈശ്യന് തന്നേക്കാൾ താഴ്ന്ന ശൂദ്രയിൽ ഉണ്ടാകുന്ന മക്കൾ ഇവർ ആറുപേരും 'അപദ്ധ്വംസജർ' എന്ന പേരിൽ അറിയപ്പെടുന്നവരാണ്. ഇനി അപസദന്മാർ ആരെന്നു പറയാം. അപസദന്മാരായി മൂന്നുതരം മക്കളുണ്ടാകും. തന്നേക്കാൾ ഉയർന്ന ബ്രാഹ്മണക്ഷത്രിയവൈശ്യസ്ത്രീകളിൽ ശൂദ്രനുണ്ടാകുന്ന പുത്രന്മാരെ ചണ്ഡാലൻ, വ്രാത്യൻ, വൈദ്യൻ എന്നീ പേരുകളാൽ യഥാക്രമം അറിയുന്നു. ഇങ്ങനെ മൂന്നുതരമാണ് ശൂദ്രന്റെ അപസദന്മാരായ പുത്രന്മാർ, മാഗധൻ, വാമകൻ എന്നീ രണ്ടും വൈശ്യന് ബ്രാഹ്മണക്ഷത്രിയമാരിൽ ഉണ്ടാകുന്ന പുത്രന്മാരാണ്. വിപ്രസ്ത്രീയിൽ ക്ഷത്രിയനുണ്ടാകുന്നവൻ 'സൂതൻ' ആകുന്നു. ഈ മൂന്നിനവും അപസദന്മാർതന്നെയാകുന്നു. ഇവരും പുത്രന്മാർതന്നെ അല്ലെന്നു പറയുവാൻ പറ്റുകയില്ല രാജാവേ!''

യുധിഷ്ഠിരൻ പറഞ്ഞു: ''ചിലർ പറയുന്നു, തന്റെ ഭാര്യയിലുണ്ടാകുന്ന പുത്രന്മാരൊക്കെ തന്റെ പുത്രന്മാരാണെന്ന്. വേറെ ചിലർ നേരെമറിച്ച് തന്റെ ബീജത്തിൽനിന്നു ജനിക്കുന്നവൻ മാത്രമേ തന്റെ പുത്രനാകയുളളൂ എന്ന്. ഈ പറഞ്ഞ രണ്ടുതരം പുത്രന്മാരും തുല്യമാണോ? അവർ ആർക്കുളള പുത്രന്മാരാണ്? എങ്ങനെയാണതിന്റെ കിടപ്പ്?''

ഭീഷ്മൻ പറഞ്ഞു: ''തന്റെ ബീജത്തിൽനിന്നുത്ഭവിക്കുന്നവൻ തന്റെ പുത്രനാണ്. എന്നാൽ, ബീജകർത്താവായ പുരുഷൻ തന്നിൽനിന്നുണ്ടായ പുത്രനെ ഉപേക്ഷിച്ചാൽ അവൻ അമ്മയുടെ മകനായേ കണക്കാക്കുകയുളളു. അപ്രകാരംതന്നെയാണ് 'അദ്ധ്യൂഢ'ന്റെ നിലയും. ആരുടെ ബീജത്തിൽനിന്നുത്ഭവിച്ചുവോ, അവന്റെ അദ്ധ്യൂഢനാണ് ആ പുത്രൻ. ആ ബീജകർത്താവ് അവനെ തളളിക്കളഞ്ഞാൽ അവൻ അവന്റെ അമ്മയുടെ പുത്രനായിത്തീരും. അമ്മയുടെ ജാതിയാണ് അവന്റേത്. അങ്ങനെയാണ് നിയമം അനുശാസിക്കുന്നത്. ഇങ്ങനെയുളള പുത്രന്മാർക്ക് അമ്മയുടെ ഭർത്താവിന്റെ സ്വത്തിന്നാണ് അവകാശം. അല്ലാതെ അവനെ ജനിപ്പിച്ച പുരുഷന്റെ സ്വത്തിന്നവകാശമില്ല. അതു മറച്ചുവെക്കാൻ പറ്റുകയില്ല. പ്രത്യക്ഷമായി വന്നവനാണല്ലോ അവൻ. അത് നിഷേധിക്കുവാൻ കഴിയുകയില്ല. ചില ദിക്കിൽ കൃതകപുത്രന്മാരും സ്വീകാരംകൊണ്ട് പുത്രന്മാരാകുന്നു. അതിൽ രേതസ്സും ക്ഷേത്രവും നോക്കേണ്ട കാര്യമില്ല ഭാരതാ!''

യുധിഷ്ഠിരൻ പറഞ്ഞു: ''രക്തവും ശുക്ലവുമൊന്നും ബന്ധപ്പെടാതെ തങ്ങളുടെയല്ലാത്ത കൃതകപുത്രന്മാർക്ക് അവകാശം നല്കുക എന്നത് എന്തു ന്യായമാണ്? അത് ശരിയായ വഴക്കമാണോ?''

ഭീഷ്മൻ പറഞ്ഞു: ''അച്ഛന്റെയും അമ്മയുടെയും മാർഗ്ഗത്തെ വിട്ടവനായ പുത്രനെ സ്വന്തം പുത്രനാക്കിവെച്ചാൽ, അവന്റെ മാതാപിതാക്കന്മാരെ ആ പുത്രൻ കാണാതിരിക്കെ, അവൻ ആരാൽ സംരക്ഷിക്കപ്പെടുന്നുവോ, അവനെയാണ് അവന്റെ പിതാവായി ഗണിക്കേണ്ടത്. അനാഥരുടെ നാഥത്വം ആരേറ്റെടുക്കുന്നുവോ, ആരിൽ കാണപ്പെടുന്നുവോ, ആ പോറ്റുന്ന പുരുഷന്റെ ജാതി ഏതോ, അതായിരിക്കും അവന്റെ ജാതിയും.''

യുധിഷ്ഠിരൻ പറഞ്ഞു: ''അവന്ന് ഏതുവിധം സംസ്കാരമാണ് ചെയ്യേണ്ടത്? അവന്ന് ഏതു ജാതിയിൽപ്പെട്ട കന്യകയെ ഭാര്യയാക്കാം? അതു പറഞ്ഞാലും പിതാമഹാ!''

ഭീഷ്മൻ പറഞ്ഞു: ''അവന്നു സംസ്കാരം നിർവ്വഹിക്കേണ്ടത് അവനെ വളർത്തുന്ന നാഥന്റെ ജാതിമുറയനുസരിച്ചാണ്. മാതാപിതാക്കൾ ഉപേക്ഷിച്ചവൻ അപ്രകാരം ജാതി സ്വീകരിക്കുന്നു. പിതാവിന്റെ ഗോത്രം, ബന്ധുജനങ്ങൾ ഇവയൊക്കെ സ്വപുത്രനെപ്പോലെ അവന്നും നല്കണം അച്യുതാ! പിന്നെ അവൻ വിവാഹപ്രായത്തിലെത്തുമ്പോൾ സ്വന്തം ജാതിയിൽനിന്ന് ഒരു കന്യകയെ അവന്ന് വിവാഹം കഴിക്കാം. ഇത് അവന്റെ മാതാവാരെന്ന് അറിയാത്ത ഘട്ടത്തിലുളള നിലപാടാണ്. കാനീനൻ, അദ്ധ്യൂഢൻ – ഇവർ പുത്രന്മാർക്കെന്നപോലെയുളള സംസ്കാരം ചെയ്യേണ്ടവരാണ്. അവരെ സ്വപുത്രരായി പരിഗണിക്കണം. ബ്രാഹ്മണാദികൾ സ്വവർണ്ണത്തിന്നെന്നപോലെ ക്ഷേത്രജൻ, അപസദൻ, അദ്ധ്യൂഢൻ എന്നിവരിലും നിർവ്വഹിക്കണം. ധർമ്മശാസ്ത്രത്തിൽ, ജാതിനിയമത്തിൽ ഇപ്രകാരം അനുശാസിച്ചിട്ടുണ്ട്. ഇവയെല്ലാം ഞാൻ നിന്നോടു പറഞ്ഞു. ഇനി നിനക്കു കേൾക്കേണ്ടതെന്താണ്? ചോദിച്ചാലും!''

**50. ച്യവനോപാഖ്യാനം – ച്യവനമഹർഷി മുക്കുവരുടെ വലയിൽ കുടുങ്ങിയ കഥ –** യുധിഷ്ഠിരൻ പറഞ്ഞു: ''സ്നേഹം, അനുകമ്പ എന്നൊക്കെ പറയുന്നുണ്ടല്ലോ. അന്യരുടെ ദുഃഖംകാണുമ്പോൾ, അവരുമായി സഹവസിക്കുമ്പോൾ, നമ്മളിൽ കാണുന്ന ആ വികാരവിശേഷമെന്താണ്? ഗോക്കളോടു കാണിക്കുന്ന മഹത്തായ ആ അനുകമ്പാവിശേഷമെങ്ങനെ? അവയെപ്പറ്റിയെല്ലാം ഒന്നു വിശദമാക്കിത്തന്നാലും!''

ഭീഷ്മൻ പറഞ്ഞു: ''യുധിഷ്ഠിരാ, ഇതിനെപ്പറ്റി ഞാൻ ഒരു കഥ നിനക്കു പറഞ്ഞുതരാം. അത് നഹുഷനും ച്യവനമഹർഷിയും തമ്മിൽ നടന്ന ഒരു കഥയാണ്.

പണ്ട് ഭൃഗുവംശത്തിൽപ്പെട്ട ച്യവനമഹർഷി ഉദവാസവ്രതത്തിന്ന് (വെളളത്തിൽ ഇരുന്ന് അനുഷ്ഠിക്കുന്ന ഒരു വ്രതം) ആരംഭിച്ചു. മഹാദ്യുതിയായ മഹർഷി മാനവും ക്രോധവും ജയിച്ച്, ഹർഷവും ശോകവും ജയിച്ചു പന്ത്രണ്ടു വർഷം ജലവാസവ്രതത്തിന്നു തീരുമാനിച്ചു. എല്ലാജീവിയിലും വിശ്വാസത്തോടുകൂടിയവനായ ഋഷി സർവ്വ ജലചരങ്ങളിലും ചന്ദ്രനെപ്പോലെ ശീതളമായ അമൃതകിരണം ചൊരിഞ്ഞ് അവരിൽ ആനന്ദവും വിശ്വാസവും വളർത്തി ജലത്തിൽ വർത്തിച്ചു. തൂണുപോലെ സ്തംഭിച്ചമട്ടിൽ, ശുദ്ധാത്മാവായി ദേവകളെ വണങ്ങി ജലത്തിലിറങ്ങി ഗംഗായമുനകൾ ചേരുന്ന സ്ഥലത്ത് ഇരിപ്പുറപ്പിച്ചു. ഗംഗായമുനാനദികളുടെ ഒഴുക്ക് ഭയങ്കരമാണ്. അതിന്റെ മഹാസ്വനവും ഭയങ്കരമാണ്. ശക്തനായ ആ തപസ്വി അതൊക്കെ ശിരസ്സുകൊണ്ട് കാറ്റെന്നപോലെ ഏറ്റുവാങ്ങി. ഗംഗപോലെ യമുനയും സരിത്തുകളും സരസ്സുകളും എല്ലാം മഹർഷിയെവന്നു വലംവെച്ചു നമസ്കരിച്ചുപോയി. ഒന്നും മഹർഷിയെ ഉപദ്രവിച്ചില്ല.

ആ മഹർഷി വെളളത്തിന്റെ ഉളളിൽ മുട്ടിപോലെ

കിടന്നു. പിന്നെ ആ ധീമാൻ മേല്പോട്ടേക്ക് ഉയർന്നിരുന്നു ഭരതർഷഭാ! അവൻ സകല ജലജന്തുക്കൾക്കും പ്രിയദർശനനായി. ജലത്തിന്നടിയിൽ ഇരിക്കുന്ന അവന്റെ ചുണ്ടത്തു വന്നു ഘ്രാണിച്ച് മത്സ്യങ്ങൾ മനസ്സു കുളുർത്തുപോയി. അങ്ങനെ ആ മത്സ്യങ്ങളുടെ മദ്ധ്യത്തിൽവാണ് വളരെക്കാലം കഴിഞ്ഞു.

അങ്ങനെയിരിക്കെ ഒരുദിവസം കുറെ മീൻപിടുത്തക്കാരെത്തി. നീണ്ടുനിവർന്നവരും ശക്തന്മാരും ശൂരന്മാരും എപ്പോഴും വെള്ളത്തിൽ വലവീശി മീൻപിടിക്കുന്നവരും വലയെടുത്തു വീശി മീൻപിടിക്കുന്നതിൽ സമർത്ഥരുമായിരുന്നു ആ മുക്കുവന്മാർ. അവർ ആ പ്രദേശത്തു വന്നു നീളെ വലകെട്ടിയുറപ്പിച്ചു. പലതരം കൗശലം പ്രയോഗിച്ച് മത്സ്യക്കൊതിയന്മാരായ ആ മുക്കുവന്മാർ ഗംഗായമുനകളുടെ സംഗമസ്ഥാനത്തു വല വീശി. അവരുടെ വല പുത്തൻ നൂലുകൊണ്ടുണ്ടാക്കപ്പെട്ടതായിരുന്നു. വീതിയും നീളവും കൂടിയ ആ വല അവർ വെള്ളത്തിൽ വീശി. പിന്നെ വലയ്ക്കുചുറ്റും അവർ ഉറപ്പിച്ചുനിന്നു. എല്ലാ മുക്കുവരും ഒപ്പം നിന്നു വല പിടിച്ചുവലിച്ചടുപ്പിച്ചു. അവർ ഭയംകൂടാതെ വലിയ രസത്തോടുകൂടി വലപിടിച്ചു മത്സ്യങ്ങളെയെല്ലാം ബന്ധിച്ചു. അങ്ങനെ ആ മത്സ്യങ്ങളോടൊപ്പം വലയിൽ കുടുങ്ങിയ ച്യവനമഹർഷിയേയും വലിച്ചുകയറ്റി.

അത്ഭുതം! വലിയ ഒരു മത്സ്യം കുടുങ്ങിയിരിക്കുന്നതായ സന്തോഷത്തോടെ അവർ വല കരയ്ക്കടുപ്പിച്ച് വലിച്ചു കരയ്ക്കിട്ടു. വലയിൽനിന്നു മത്സ്യങ്ങളെ പിടിച്ചു കോർത്തു. മഹർഷിയെ പിടിച്ചിട്ടപ്പോൾ അവരെല്ലാവരും അത്ഭുതപ്പെട്ടുപോയി. പുഴച്ചണ്ടി ദേഹത്തിൽപ്പറ്റി പച്ചപിടിച്ച താടിയും ജടയുമായി ദേഹത്തിൽ മനോഹരമായ പിരിശ്ശംഖുകൊണ്ട് കൂടുപോലെയായിത്തീർന്ന മഹർഷിയെ കണ്ടപ്പോൾ മുക്കുവർക്കുണ്ടായ അത്ഭുതം ചെറുതല്ല. അവർ ആ വേദജ്ഞാനിയെ ചുറ്റുംനിന്നു തലകുമ്പിട്ടു തൊഴുതു. ചതഞ്ഞും ഞെരുങ്ങിയും കുറെ മത്സ്യങ്ങൾ കരയ്ക്കു വല വലിച്ചുകയറ്റുന്ന ശ്രമത്തിൽ ചത്തുപോയി. ആ മഹർഷി മത്സ്യങ്ങളുടെ ദുഃഖകരമായ അവസ്ഥ കണ്ട് വലിയ കരുണയോടെ നെടുവീർപ്പിട്ടു.

നിഷാദന്മാർ പറഞ്ഞു: 'അല്ലയോ ഭഗവാനേ, ഞങ്ങൾ അറിയാതെ ചെയ്തുപോയ തെറ്റിൽ പ്രസാദിക്കണേ! മഹർഷിവര്യാ! അങ്ങയുടെ ഇഷ്ടമെന്താണെന്നു പറഞ്ഞാലും. അതു നിർവ്വഹിക്കുവാൻ ഞങ്ങൾ സന്നദ്ധരാണ്.'

ഇപ്രകാരം മുക്കുവന്മാർ പറഞ്ഞപ്പോൾ ആ മത്സ്യങ്ങളുടെ നടുവിൽ വാഴുന്ന മഹർഷി പറഞ്ഞു: 'അല്ലയോ ദാശന്മാരേ, എന്റെ പ്രധാനമായ ഒരപേക്ഷ ഞാൻ പറയാം. മത്സ്യങ്ങളോടുകൂടെ നിങ്ങൾ എന്നെ കൊല്ലുകയോ വില്ക്കുകയോ ചെയ്തുകൊള്ളുക. സംവാസംകൊണ്ട് എന്നോടുകൂടെ ജലത്തിൽ വസിക്കുന്ന കൂട്ടുകാരെ എനിക്ക് ഉപേക്ഷിക്കുവാൻ സാദ്ധ്യമല്ല.'

ഇപ്രകാരം മഹർഷി പറഞ്ഞപ്പോൾ ആ നിഷാദന്മാർ ഭയപ്പെട്ടു വിറച്ചു. അവർ ആകെ അമ്പരന്നു വിളറി. രാജാവിന്റെ അടുത്തേക്കോടി, വൃത്താന്തം നഹുഷനെ ഉണർത്തിച്ചു.''

**51. ച്യവനോപാഖ്യാനം - നഹുഷൻ വന്ന് ച്യവനമഹർഷിയെ കാണുന്നു -** ഭീഷ്മൻ പറഞ്ഞു: ''അപ്രകാരം ച്യവനന്റെ വൃത്താന്തം നഹുഷൻ കേട്ടയുടനെ സംഭ്രമത്തോടെ, പുരോഹിതനോടും അമാത്യന്മാരോടും കൂടെ ച്യവനനെ കാണുവാൻ എത്തി. ശുദ്ധനായി ച്യവനന്റെ മുമ്പിൽച്ചെന്ന് കൈകൂപ്പി, പരിശുദ്ധാത്മാവായ രാജാവ് ച്യവനനോട്, 'ഇതാ നഹുഷരാജാവ് അങ്ങയുടെ മുമ്പിൽ എത്തിയിരിക്കുന്നു' എന്ന് ഉണർത്തിച്ചു. ആ രാജാവിന്റെ പുരോഹിതനായ സത്യവ്രതൻ മഹാത്മാവും ദേവകല്പനുമായ ആ ഋഷിയെ പൂജിച്ചു.''

നഹുഷൻ പറഞ്ഞു: അല്ലയോ ദ്വിജോത്തമാ, അങ്ങയുടെ ഇഷ്ടം ഞാൻ ചെയ്യുന്നതാണ്. ഭഗവാനേ! എത്ര ദുഷ്കരമായ കാര്യമായാലും ഞാൻ അതു ചെയ്തുകൊള്ളാം.''

ച്യവനൻ പറഞ്ഞു: ''ഈ മുക്കുവന്മാർ വളരെ കഷ്ടപ്പെട്ടവരാണ്. അവർ മത്സ്യംപിടിച്ച് ഉപജീവിക്കുന്നവരുമാണ്. അങ്ങ് ഇവർ വലവീശിപ്പിടിച്ച എന്റെ വില ഇവർക്കു നല്കുക. മത്സ്യക്കച്ചവടത്തോടൊപ്പം എന്റെ വിലയും ഇവർക്കു ലഭിക്കട്ടെ!''

നഹുഷൻ പറഞ്ഞു: ''അല്ലയോ പുരോഹിതാ, ഭാർഗ്ഗവൻ പറഞ്ഞമാതിരിതന്നെ ചെയ്യുക. ആയിരം നാണ്യം ഇവർക്ക് വിലയായി കൊടുക്കുക.''

ച്യവനൻ പറഞ്ഞു: ''ആയിരത്തിന് അർഹനല്ല ഞാൻ! എന്താണു രാജാവേ ചിന്തിക്കുന്നത്? ഇതിൽ എനിക്കു തക്കതായ വില ഭവാൻ ചിന്തിച്ചു നിർണ്ണയിക്കുക! ബുദ്ധികൊണ്ട് ഓർത്തുകൊള്ളുക!''

നഹുഷൻ പറഞ്ഞു: "അല്ലയോ വിപ്രാ, നൂറായിരംതന്നെ കൊടുക്കുക. ഈ നിഷാദന്മാർക്കു തക്കതായ പ്രതിഫലമാകട്ടെ! അതു മതിയാകയില്ലേ ഭഗവാനേ! അങ്ങ് എന്തു വിചാരിക്കുന്നു?

ച്യവനൻ പറഞ്ഞു: "നൂറായിരംകൊണ്ട് കൈമാറ്റമാകാമെന്നാണോ വിചാരിക്കുന്നത്? അതു വയ്യ രാജാവേ! മന്ത്രിമാരുമായി ചിന്തിച്ച് ഉചിതമായ മൂല്യം എന്തെന്നു തീരുമാനിക്കൂ രാജാവേ!"

നഹുഷൻ പറഞ്ഞു: "ലക്ഷംപോരെങ്കിൽ കോടിയാകട്ടെ! പുരോഹിതാ, നിഷാദർക്ക് തക്ക വിലയാകട്ടെ! പോരെങ്കിൽ അതാകട്ടെ!"

ച്യവനൻ പറഞ്ഞു: "കോടിക്കും അതിൽ കൂടുതലിന്നു ഞാൻ അർഹിക്കുന്നില്ല. തക്കമൂല്യം കൊടുക്കുക. വിപ്രരോടുകൂടി ചിന്തിച്ചു തീരുമാനിക്കുക രാജാവേ!"

നഹുഷൻ പറഞ്ഞു: "പാതി രാജ്യമോ മുഴുവൻ രാജ്യമോ നിഷാദന്മാർക്കു നല്കുക. അതാണ് ഞാൻ മഹർഷിക്കു മൂല്യമായിക്കാണുന്നത്. ഇതിലപ്പുറം എന്തുവേണം? പോരെന്നുണ്ടോ? അങ്ങു പറയൂ!"

ച്യവനൻ പറഞ്ഞു: "പാതി നാടോ മുഴുവൻ നാടോ എനിക്കു മൂല്യമായി ഭവിക്കയില്ല രാജാവേ! തക്ക മൂല്യം ഇപ്പോഴും എന്തെന്നു ഭവാൻ കണ്ടെത്തിയിട്ടില്ല. ഋഷിമാരുമായി ചിന്തിക്കൂ രാജാവേ!"

ഭീഷ്മൻ പറഞ്ഞു: "മഹർഷിയുടെ വാക്കുകേട്ട് നഹുഷൻ ദുഃഖകർശിതനായി. പുരോഹിതന്മാരെയും അമാത്യന്മാരെയും വിളിച്ചുകൂട്ടി കാര്യാലോചന നടത്തി. അതിൽ ഒരുത്തൻ ഉണ്ടായിരുന്നു. വനചരനും ഫലമൂലങ്ങൾ അശിച്ചു ജീവിക്കുന്നവനുമായ ഒരാൾ നഹുഷന്റെ സമീപത്തു നില്പുണ്ടായിരുന്നു. ഗോവിൽനിന്നു ജനിച്ചവനായ ഒരു മഹർഷിയായിരുന്നു അദ്ദേഹം. രാജാവിനെ വിളിച്ച് ആ ദ്വിജോത്തമൻ പറഞ്ഞു: 'രാജാവേ, ഞാൻ നിങ്ങളുടെ വിഷമം തീർത്തുതരാം, സന്തോഷിക്കുവിൻ. ഞാൻ ഒരിക്കലും ഒക്കാത്ത കാര്യം പറയുകയില്ല. നേരംപോക്കിലും ഞാൻ പാടില്ലാത്തതു പറയുകയില്ല. ഭോഷ്കു പറയുകയില്ല. ഞാൻ അങ്ങയോടു പറയുന്നത് അങ്ങ് ഒട്ടും ശങ്കിക്കാതെ ചെയ്തുകൊള്ളണം."

നഹുഷൻ പറഞ്ഞു: "ഭഗവാനായ ഭാർഗ്ഗവന്റെ സമീപത്തുചെന്ന് അങ്ങ് അഭ്യർത്ഥിക്കുക: 'മഹർഷേ! അങ്ങ്

അങ്ങയുടെ മൂല്യം നിർണ്ണയിച്ചുപറഞ്ഞാൽ അതു ചെയ്യാം. അങ്ങ് എൻെറ നാടും എൻെറ കുലവും കാത്തുകൊള്ളുക. ഭഗവാൻ ക്രുദ്ധനായാൽ മൂന്നുലോകവും മുടിയും. പിന്നെ കൈയൂക്കുമാത്രംകൊണ്ടു ജീവിക്കുന്നവനും തപസ്സില്ലാത്തവ നുമായ എൻെറ കാര്യം പറയുവാനുണ്ടോ? അമാത്യന്മാ രോടും ഭൃത്യന്മാരോടുംകൂടെ അഗാധമായ ജലത്തിൽ ആണ്ടുപോയവനായ എന്നെ ഭവാൻ രക്ഷിച്ചാലും. ഞങ്ങളെ ഈ മഹാവ്യസനമായ സമുദ്രത്തിൽനിന്നു കയറ്റുവാൻ അങ്ങു തോണിയായി നിന്നാലും! അങ്ങുതന്നെ വില തീർ ച്ചപ്പെടുത്തുക, ഇങ്ങനെ അഭ്യർത്ഥിക്കുക."

ഭീഷ്മൻ പറഞ്ഞു: "നഹുഷൻ ആ മഹാമുനിയുടെ വാക്കു കേട്ടു. പ്രതാപവാനും ഗോവിൽനിന്നുണ്ടായവനുമായ ആ മുനി എല്ലാ അമാത്യന്മാരെയും രാജാവിനെയും ഹർ ഷിപ്പിക്കുന്നവിധം ഇപ്രകാരം പറഞ്ഞു: 'രാജാവേ, ജാതി ശ്രേഷ്ഠരായ ദ്വിജന്മാരുടെ വില നാണ്യംകൊണ്ടു കല്പിക്കു വാൻ കഴികയില്ല. അവർ അനർഘരാണ്. വിലമതിക്കാൻ വയ്യാത്തവരാണ്. അതുപോലെതന്നെയാണ് ശ്രേഷ്ഠകളായ ഗോക്കളുടെയും കഥ. അതുകൊണ്ട് മൂല്യമായി ഗോവിനെ വെച്ചുകൊള്ളുക!' മഹർഷി പറഞ്ഞ വാക്ക് നഹുഷൻ കേട്ടു. രാജാവിൻെറ ഹർഷം അപരിമിതമായി. പുരോഹിതന്മാരോടും അമാത്യന്മാരോടുംകൂടി രാജാവ് സന്തോഷിച്ചു. അവർ എല്ലാവരുംകൂടി ച്യവനമഹർഷിയുടെ സമീപത്തെത്തി. അടുത്തുചെന്ന് ആ ഭൃഗുസുതനായ ച്യവനർഷിയോട് വാക്കുകൊണ്ടു തൃപ്തിപ്പെടുത്തുമാറ് ഇപ്രകാരം പറഞ്ഞു രാജാവേ!"

നഹുഷൻ പറഞ്ഞു; "വിപ്രർഷേ, എഴുന്നേറ്റാലും! ഞാൻ വില നിർണ്ണയിച്ചിരിക്കുന്നു. ഒരു ഗോവിനെ മൂല്യ മായി നിശ്ചയിച്ചിരിക്കുന്നു. അല്ലയോ ധർമ്മിഷ്ഠശ്രേഷ്ഠാ! അങ്ങയുടെ മൂല്യം, ശരിയായ വില, അതാണെന്നു ഞാൻ കരുതുന്നു!"

ച്യവനൻ പറഞ്ഞു: "അല്ലയോ രാജർഷേ, ഞാൻ ഇതാ എഴുന്നേല്ക്കുന്നു. പ്രതിഫലം ഞാൻ ശരിക്കും അർഹിക്കു ന്നവിധം സ്വീകരിക്കുന്നു സന്മതേ! പശുക്കൾക്കു തുല്യം വിലമതിക്കുന്ന ഒരു വസ്തുവും ഞാൻ ലോകത്തിൽ കാണു ന്നില്ല അച്യുതാ! പശുക്കളെപ്പറ്റി നല്ലതു പറയുന്നതും പശു ക്കളെപ്പറ്റി നല്ലതു കേൾക്കുന്നതും പശുക്കളെ ദാനമായി നല്കുന്നതും പശുക്കളെ നോക്കിക്കാണുന്നതും അല്ലയോ വീരാ, പുണ്യമായ കാര്യമാണ്. അങ്ങനെ ചെയ്യുന്നവൻെറ സകല പാപവും ആ കർമ്മം നീക്കംചെയ്യുന്നതാണ്. ശുഭ മായ കാര്യമാണത്. എല്ലാ ഐശ്വര്യത്തിന്നും കാരണം പശുക്കളാണ്. പശുക്കളിൽ യാതൊരു പാപവുമില്ല. ഗോ ക്കൾ എന്നും അന്നദാതാക്കളാണ്. അവർ മർത്ത്യർക്ക് അന്നവും ദേവന്മാർക്ക് ഹവിസ്സുമാണ്. സ്വാഹാകാരം, വഷൾക്കാരം എന്നിവ എന്നും പശുക്കളിൽ നില്ക്കുന്നു. പശുക്കൾ യജ്ഞം നടത്തുന്നു. യജ്ഞത്തിനു മുഖം പശു ക്കളാണ്. ദിവ്യവും അവ്യയവുമായ അമൃതാണ് അവ ചുര ത്തുന്നതും അവ വഹിക്കുന്നതും, അമൃതാലംബനമായതു കൊണ്ട് എല്ലാവരും പശുക്കളെ നമിക്കുന്നു. തേജസ്സു കൊണ്ടും പശുക്കൾ അഗ്നിതുല്യരാണ്. എവിടെയിരുന്നു നിർഭയമായി പശുക്കളുടെ കൂട്ടം ശ്വസിക്കുന്നുവോ ആ ദിക്ക് ശോഭിപ്പിക്കപ്പെടുന്നു. അവിടുത്തെ പാപം ആ ശുദ്ധ വായുവിൽ നീക്കംചെയ്യപ്പെടുന്നു. പശുക്കൾ സ്വർഗ്ഗത്തേ ക്കുയരാനുള്ള കോണിയാണ്. സ്വർഗ്ഗത്തിൽ പശുക്കൾ പൂജിക്കപ്പെടുന്നു. ആഗ്രഹിക്കുന്നതെല്ലാം കറന്നെടുക്കപ്പെ ടുന്ന ദിവ്യകളാണ് പശുക്കൾ. അവയെക്കാൾ വിലമതി ക്കുന്ന യാതൊരു വസ്തുവും ഈ ലോകത്തിലൊരിടത്തു മില്ല. ഇപ്രകാരം പശുക്കളുടെ മാഹാത്മ്യം പറഞ്ഞു. ഭര തർഷഭാ! ഏകദേശം ഗുണങ്ങളെമാത്രം പറഞ്ഞു എന്നേ യുള്ളു. സമഗ്രമായി പറയുവാൻ ആർക്കും സാദ്ധ്യമല്ല ഭാരതാ!"

നിഷാദന്മാർ പറഞ്ഞു: "അല്ലയോ മഹർഷേ! അങ്ങു ഞങ്ങളുമായിക്കണ്ട് സംസാരിച്ചുവല്ലോ. 'സപ്തപദീനം സഖ്യം' എന്ന പ്രമാണമനുസരിച്ച് ഏഴു പദം തമ്മിൽ സംസാരിച്ചാൽ അല്ലെങ്കിൽ ഏഴടി ഒന്നിച്ചു നടന്നാൽ ഉത്തമമായ സഖ്യത്തിന്ന് അതു മതിയെന്നുണ്ടല്ലോ. ആ നിലയ്ക്ക് ഞങ്ങൾ അങ്ങയുടെ സഖ്യം കൈക്കൊള്ളുന്നു. ഞങ്ങൾ അങ്ങയുടെ സുഹൃത്തുക്കളായിരിക്കുന്നു. അങ്ങു ഞങ്ങളിൽ കനിഞ്ഞാലും! പ്രഭോ, ഹവിസ്സിനെയെല്ലാം അഗ്നി ഭുജിക്കുന്നതുപോലെ അല്ലയോ ധർമ്മാത്മാവേ, അങ്ങ് പുരു ഷാഗ്നി പ്രതാപവാനായി പ്രശോഭിക്കുന്നു. അല്ലയോ ജ്ഞാ നസ്വരൂപാ! അങ്ങയെ ഞങ്ങൾ കൈകൂപ്പുന്നു. അങ്ങയെ പ്രസാദിപ്പിക്കുന്നു! ഞങ്ങളുടെ അനുഗ്രഹത്തിന്നായി ഈ ഗോദാനം അങ്ങു സ്വീകരിക്കണേ!"

ച്യവനൻ പറഞ്ഞു: "അല്ലയോ പാപം നശിച്ച മുക്കുവ ന്മാരേ! ഞാൻ പറയുന്നതു കേൾക്കുക. ദരിദ്രൻെറയും, മുനിയുടെയും, സർപ്പത്തിൻേറയും നോട്ടം ഉണക്കക്കാടിനെ അഗ്നിയെന്നപോലെ മനുഷ്യനെ ഒന്നാകെ ദഹിപ്പിച്ചു കളയും. ചുട്ടുചാമ്പലാക്കിക്കളയും. അതുകൊണ്ട് നിങ്ങ ളുടെ പാരിതോഷികം ഞാൻ ഇതാ വാങ്ങുന്നു. നിങ്ങൾ പിടിച്ച മത്സ്യങ്ങളോടുകൂടി നിങ്ങൾ സ്വർഗ്ഗംപ്രാപിക്കുമാറാ കട്ടെ!'

ഭീഷ്മൻ പറഞ്ഞു: 'ഭവിതാത്മാവായ ആ മുനിയുടെ പ്രഭാവംമൂലം മത്സ്യങ്ങളോടുകൂടി ആ നിഷാദന്മാർ മഹർഷി യുടെ വാക്ക് പുറത്തുവന്ന ഉടനെ, സ്വർഗ്ഗത്തിലേക്ക് ഉയർ ന്നുപോയി. മത്സ്യങ്ങളോടുകൂടി ആ മുക്കുവന്മാർ സ്വർഗ്ഗം പൂകുന്നതുകണ്ട് നഹുഷരാജാവ് അത്ഭുതപ്പെട്ടുപോയി ഭരതർഷഭാ!

ഗോവിൽനിന്നുണ്ടായ മുനിയും ഭാർഗ്ഗവനായ മുനിയും ആ നഹുഷരാജാവിനെ വരങ്ങൾ നല്കി തൃപ്തിപ്പെടുത്തി. പിന്നെ മഹാവീര്യനായ രാജാവ് പ്രീതനായി 'അങ്ങനെയാ കട്ടെ!' എന്നു പറഞ്ഞ് ധർമ്മത്തിലുള്ള ഉറച്ച വിശ്വാസം മഹർഷിയിൽനിന്നു വാങ്ങിച്ച് മുനിമാരോടു വന്ദനം പറഞ്ഞ് അവരെ പൂജിച്ച് സന്തുഷ്ടരാക്കി. ച്യവനൻ ദീക്ഷ അവസാ നിപ്പിച്ച് തൻെറ ആശ്രമത്തിലേക്കു പോയി. ഗോജാതനായ മുനിയും ആശ്രമത്തിലേക്കു പോയി.

മത്സ്യങ്ങളോടുകൂടി നിഷാദന്മാർ സ്വർഗ്ഗത്തിലുമെത്തി. വരം വാങ്ങിയ നഹുഷൻ തൻെറ രാജധാനിയിലും ചെന്നെ ത്തി. ഈ മഹത്തായ കഥ ഞാൻ നിന്നോട് നീ ചോദിച്ചത നുസരിച്ച് പറഞ്ഞുതന്നു. കാഴ്ചയാലും സഹവാസത്താലും ഉള്ള സ്നേഹസ്വഭാവത്തെയും ഞാൻ പറഞ്ഞുതന്നു. ഗോക്കളുടെ മഹത്തായ ഐശ്വര്യത്തേയും ധർമ്മനിശ്ചയ ത്തേയും ഞാൻ ഉപദേശിച്ചു. ഇവയെല്ലാം നീ ധരിക്കുക. ഇനി എന്താണ് ഞാൻ പറയേണ്ടത്? നിൻെറ ഉള്ളിൽ തോന്നുന്ന അടുത്ത ചോദ്യം എന്താണ്? പറയുക!"

## 52. ച്യവനോപാഖ്യാനം - ഭാർഗ്ഗവരാമൻ ക്ഷത്രിയ കുലത്തിൽ ജനിച്ച് ഒടുവിൽ ബ്രാഹ്മണനായ കഥ -

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ മഹാപ്രാജ്ഞാ! എന്നെ ബാധിച്ച സംശയം കടൽപോലെ പരന്നതാണ്. ഒരു അന്ത വും കാണുന്നില്ല. അതു ഞാൻ പറഞ്ഞുകേൾപ്പിക്കാം. അതൊക്കെ കേട്ടതിന്നു ശേഷം വിവരിച്ചുതരിക! ഈ ജാമ ദഗ്ന്യനെപ്പറ്റിയുള്ള കാര്യം അറിയുവാൻ എനിക്കു വലിയ കൗതുകമുണ്ട്. ധർമ്മിഷ്ഠനായ ആ രാമൻെറ കഥയൊ ന്നു വിവരിച്ചുതരണേ! സത്യപരാക്രമനായ രാമൻ എങ്ങനെ

ഉണ്ടായി? ബ്രഹ്മർഷിവംശ്യനായ അവൻ ക്ഷത്രധർമ്മം എടുക്കുവാൻ എന്താണു കാരണം? രാമന്റെ ജന്മകഥ മുഴുവനും പറയണേ! ക്ഷാത്രമായ കൗശികവംശത്തിൽ എങ്ങനെയാണ് ബ്രാഹ്മണൻ ജനിക്കുക? അമ്പോ! അവന്റെ പ്രഭാവം വലിയതുതന്നെ! മഹാത്മാവായ രാമന്റേയും വിശ്വാമിത്രന്റേയും പ്രഭാവം തുല്യംതന്നെ! മക്കളെ വിട്ടുള്ള ദോഷം എങ്ങനെ അവരുടെ പൗത്രന്മാരിൽ ചെന്നെത്തി. ഇതിന്റെ കാര്യം വ്യക്തമാക്കിത്തരണേ!"

ഭീഷ്മൻ പറഞ്ഞു. 'ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അതു കൗശികനും ച്യവനനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്. മഹാബുദ്ധിമാനും ഭൃഗുപുത്രനുമായ ച്യവനൻ തന്റെ വംശത്തിൽ വരാൻപോകുന്ന ഈ ദോഷം ദിവ്യചക്ഷുസ്സുകൊണ്ടു കണ്ട് ഗുണദോഷങ്ങളുടെ ബലാബലം മനസ്സിലാക്കി കുശികന്മാരുടെ കുലം നശിപ്പിക്കുന്നതിന്നുവേണ്ടി ആ തപോധനനായ ച്യവനൻ ചെന്നു കുശികനോട് ഇപ്രകാരം പറഞ്ഞു: 'അല്ലയോ കുശികാ! അങ്ങയോടൊപ്പം പാർക്കുവാൻ എനിക്ക് ആഗ്രഹമുണ്ട് അനഘാശയാ!"

കുശികൻ പറഞ്ഞു: "അല്ലയോ പുണ്യാത്മാവേ, കന്യാപ്രദാനകാലത്ത് വിദ്വാന്മാർ നിശ്ചയിച്ചതാണ് ആ സഹധർമ്മം! കന്യകമാർക്ക് വിധിച്ചിട്ടുള്ളതും അനുഷ്ഠിക്കേണ്ടതുമാണ് അത്. അങ്ങനെയാണെങ്കിലും കർത്തവ്യത്തേയും ധർമ്മത്തേയും അതിക്രമിച്ചുതന്നെ ഞാൻ അങ്ങയുടെ ആജ്ഞ നിർവ്വഹിക്കാം. അങ്ങയ്ക്കു കൂടെ പാർക്കാം."

ഭീഷ്മൻ പറഞ്ഞു: "മഹാമുനിയായ ച്യവനന്ന് പീഠം നല്കി. കുശികൻ ഭാര്യയോടൊപ്പം മുനിയുടെ സമീപത്തെത്തി. രാജാവ് കിണ്ടിയിൽ ജലമെടുത്ത് ച്യവനനെ പാദം കഴുകിച്ചു. മഹാത്മാവായ അവനെ വേണ്ടവിധം അർഘ്യങ്ങളാൽ പൂജിച്ചു. പിന്നെ രാജാവ് മധുപർക്കം നൽകി യഥാവിധി സൽക്കരിച്ചു. അങ്ങനെ യതവ്രതനായ രാജാവ് യഥായോഗ്യം വിപ്രനെ സൽക്കരിച്ചിരുത്തി ഇപ്രകാരം പറഞ്ഞു."

കുശികൻ പറഞ്ഞു: "ഭഗവാനേ, ഞങ്ങൾ പരാധീനരാണ്. ഞങ്ങൾ അങ്ങയ്ക്ക് എന്തുചെയ്യണമെന്നു പറഞ്ഞാലും! അങ്ങയുടെ പാദങ്ങളിൽ ഞങ്ങൾ രാജ്യമോ ധനമോ ഗോക്കളോ യജ്ഞദാനങ്ങളോ ഏതുവേണമെങ്കിലും സമർപ്പിക്കുവാൻ തയ്യാറാണ്. അങ്ങ് പറഞ്ഞാലും! ഇതാ അങ്ങയ്ക്കു വസിക്കുവാൻ ഗൃഹം! ഇതാ അങ്ങയുടെ പാദത്തിൽ എന്റെ രാജ്യംതന്നെ നിവേദിച്ചിരിക്കുന്നു. അങ്ങയ്ക്കുള്ള ധർമ്മാസനം ഇതാ നല്കുന്നു രാജാവേ, ഭവാൻ ഭൂമി ഭരിച്ചാലും. ഞാൻ അങ്ങയിൽ പരതന്ത്രനാണ്!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം രാജാവു പറഞ്ഞപ്പോൾ ഭൃഗുപുത്രനായ ച്യവനൻ വളരെ സന്തോഷത്തോടെ കുശികനോട് ഇപ്രകാരം പറഞ്ഞു: 'രാജാവേ, ഞാൻ രാജ്യം കാമിക്കുന്നില്ല. പെണ്ണുങ്ങളെ കാമിക്കുന്നില്ല. ഗോക്കളെ കാമിക്കുന്നില്ല. നാടിനെ കാമിക്കുന്നില്ല. യജ്ഞത്തേയും കാമിക്കുന്നില്ല. അങ്ങു കേൾക്കുക: നിങ്ങൾക്കു വിരോധമില്ലെങ്കിൽ ഞാൻ ഒരു വ്രതം ഇവിടെ തുടങ്ങാൻ വിചാരിക്കുന്നു. നിങ്ങൾ എല്ലാവിധത്തിലും രണ്ടുപേരും സന്നദ്ധരായിനിന്ന് എന്നെ ശുശ്രൂഷിക്കണം. ശങ്ക കൂടാതെ ശുശ്രൂഷിക്കണം.' ഇപ്രകാരം മഹർഷി പറഞ്ഞപ്പോൾ ആ രാജദമ്പതിമാർ സന്തോഷിച്ച് 'അങ്ങനെയാകാം' എന്നു മറുപടി പറഞ്ഞു ഭാരതാ! ഉടനെ സന്തോഷത്തോടെ കൗശികൻ മുനിയെ അവന്റെ ഗൃഹത്തിന്റെ ഉള്ളിലേക്ക് കൂട്ടിക്കൊണ്ടുപോയി ആ മനോഹരമായ ആലയം കാണിച്ചുകൊടുത്തു: 'ഭഗവാനേ, ഇതാ ശയ്യവിരിച്ചിട്ടിരിക്കുന്നു. അങ്ങ് യഥാസുഖം അതിൽ കിടന്നാലും. അങ്ങയ്ക്ക് പ്രീതിയുണ്ടാകുവാൻ ഞങ്ങൾ കഴിയുന്ന യത്നങ്ങളൊക്കെ ചെയ്യാം തപോധനാ!'

അങ്ങനെ അവർ ഓരോന്നു പറയുന്ന സമയത്ത് സൂര്യൻ അസ്തമിച്ചു.

പിന്നെ മുനി പാനവും അന്നവും ചോദിച്ചു. അപ്പോൾ രാജാവായ കുശികൻ മുനിയെ വണങ്ങി ഇപ്രകാരം ചോദിച്ചു: 'അങ്ങയ്ക്ക് എന്തൊക്കെയാണ് ഇഷ്ടപ്പെട്ടത്? ഞാൻ എന്തു കൊണ്ടുവരണമെന്നു പറഞ്ഞാലും!' ഇപ്രകാരം പറഞ്ഞ രാജാവിനോടു പ്രീതിയോടെ മറുപടി പറഞ്ഞു: 'യുക്തമായ ആഹാരം തന്നുകൊള്ളുക.' ഇപ്രകാരം പറഞ്ഞപ്പോൾ അങ്ങനെയാകാമെന്നു രാജാവു പറഞ്ഞു. മഹർഷിക്ക് തൃപ്തിയാകുന്നവിധം ആഹാരം നല്കി രാജാവേ! ധാർമ്മികനായ മുനി ഊണുകഴിഞ്ഞിരിക്കെ പറഞ്ഞു: 'രാജാവേ, ഉറക്കംവരുന്നു. കിടന്നുറങ്ങട്ടെ!' അങ്ങനെ ഋഷിസത്തമനായ ഭഗവാൻ ശയ്യയിലെത്തി അവിടെ കിടന്നു. രാജാവ് ഭാര്യാസമേതനായി മുറിയിൽ പ്രവേശിച്ചു. 'ഉറങ്ങിയാൽ എന്നെ ഉണർത്തരുത്!' എന്നും ഭാർഗ്ഗവനായ മുനി പറഞ്ഞു. പിന്നെ മുനി പറഞ്ഞു: 'രാജാവേ ഭവാൻ ഉറങ്ങാതെ അടുത്തുനിന്ന് എന്റെ കാൽ തഴുകണം.' ധാർമ്മികനായ കുശികൻ അങ്ങനെയാകാമെന്നും സമ്മതിച്ചു. രാത്രി അവസാനിച്ചു. പ്രഭാതമായി. എന്നാലും അദ്ദേഹത്തെ രാജാവ് ഉണർത്തിയില്ല. അദ്ദേഹത്തിന്റെ കല്പന നിർവ്വഹിച്ചു. അവർ ആജ്ഞപോലെ ശുശ്രൂഷാപരരായി. പ്രയതാത്മാക്കളായ ദമ്പതികൾ കാത്തിരുന്നു. പിന്നെ ആ ഭഗവാനായ വിപ്രൻ ഓരോന്ന് ആജ്ഞാപിച്ചു. അപ്രകാരം ഇരുപത്തൊന്നു ദിവസം രാജാവ് ഉറങ്ങാതെ മുനിയെ ശുശ്രൂഷിച്ചു. ആ രാജാവ് ഭാര്യയോടൊപ്പം ഇരുപത്തൊന്നു ദിവസം ഭക്ഷണം ഉപേക്ഷിച്ചു മുനിയെ ശുശ്രൂഷിച്ചു വാണു കുരുനന്ദനാ! അങ്ങനെ ച്യവനമുനിയെ ആരാധിച്ചു അവർ സന്തുഷ്ടരായി.

അങ്ങനെ തപോനിധിയായ ഭാർഗ്ഗവമുനി ഒരു ദിവസം അവിടെനിന്ന് എഴുന്നേറ്റ് ആരോടും ഒന്നും മിണ്ടാതെ ഇറങ്ങി നടന്നു. വിശന്നുതളർന്ന രാജാവും രാജ്ഞിയും അവന്റെ പിന്നാലെ നടന്നു. തന്നെ പിൻതുടർന്നെത്തുന്ന ആ ദമ്പതിമാരെ മുനി തിരിഞ്ഞുനോക്കുകപോലും ചെയ്തില്ല. കുലോദ്വഹനായ ഭാർഗ്ഗവൻ അവർ നോക്കി ക്കാണുന്ന സന്ദർഭത്തിൽ പെട്ടെന്നു മറഞ്ഞുപോയി. എങ്ങുപോയെന്ന് അറിഞ്ഞില്ല. രാജാവ് ഉടനെ തളർന്നു ഭൂമിയിൽ വീണു. മുഹൂർത്തസമയം ആശ്വസിച്ചു വീണ്ടും പട്ടമഹിഷിയോടുകൂടി ആ മഹാദ്യുതിയായ രാജാവ് ച്യവനനെ അന്വേഷിക്കുവാൻ യത്നംചെയ്തു."

**53. ച്യവനോപാഖ്യാനം** – നഗരമദ്ധ്യത്തിലൂടെ രാജാവും രാജ്ഞിയും തന്നെ വണ്ടിയിൽക്കയറ്റി വലിക്കുവാൻ മുനി ആജ്ഞാപിക്കുന്നു

യുധിഷ്ഠിരൻ പറഞ്ഞു: "ആ വിപ്രൻ മറഞ്ഞുപോയപ്പോൾ രാജാവും രാജ്ഞിയും എന്തുചെയ്തു പിതാമഹാ?"

ഭീഷ്മൻ പറഞ്ഞു: "രാജാവ് ഭാര്യയോടുകൂടി ആ മുനിയെ അന്വേഷിച്ചു. കാണാതായപ്പോൾ അവർ വല്ലാതെ തളർന്നുപോയി. അവർ ബുദ്ധികെട്ട്, നാണംകെട്ട് പുരത്തിലെത്തി. ദീനനായ രാജാവ് ഒന്നും മിണ്ടിയില്ല. ച്യവനൻ എവിടെപ്പോയി? ആരും കണ്ടവരില്ല. ആ മുനിയുടെ കാര്യം തന്നെ ചിന്തിച്ചു വിഷണ്ണനായി ആ രാജാവ് ശൂന്യമാനസനായി സ്വന്തം ഗൃഹത്തിൽ പ്രവേശിച്ചു. അവൻ തന്റെ മുറിയിൽ കടന്നപ്പോഴുണ്ട് മഹർഷി മെത്തയിൽ കിടക്കുന്നു. ഇതിൽപ്പരം അത്ഭുതമുണ്ടോ! മുനിയെക്കണ്ടു വിസ്മയിച്ചു. ഇതെന്തൊരത്ഭുതമാണെന്നു ചിന്തിച്ച് ആ മുനിയുടെ അടുത്തുചെന്നു. ഋഷിയെക്കണ്ടു സന്തോഷിച്ചു വിശ്രമിച്ചു. രാജാവ് യഥാസ്ഥാനം പ്രാപിച്ചു കിടക്കുന്ന മുനിയുടെ പാദം തലോടി. പിന്നെ മുനി ഒന്നു തിരിഞ്ഞു. പിന്നെ ഏറെ

കിടന്നുറങ്ങിയതിന്നുശേഷം ആ വീര്യവാൻ ഉണർന്നു. യാതൊരു വികാരവും കാണിച്ചില്ല. രാജാവ് ശങ്കിച്ചു ഭയപ്പെട്ടുനിന്നു.

പിന്നെ ഉണർന്ന് എഴുന്നേറ്റിരുന്ന മഹർഷി അവരോടു പറഞ്ഞു രാജാവേ! 'എണ്ണ കൊണ്ടുവരൂ! എനിക്ക് ഒന്നു കുളിക്കണം.' വിശന്നു തളർന്നിരിക്കുന്ന അവർ 'അപ്രകാരമാകാം' എന്നു പറഞ്ഞ് നൂറുപ്രാവശ്യം ആവർത്തിച്ചു കാച്ചിയ എണ്ണ കൊണ്ടുവന്ന് മൗനത്തോടെ അവർ രണ്ടു പേരും അടുത്തിരുന്നു. മുനിയെ എണ്ണതേപ്പിച്ചു. 'എണ്ണ പോരാ' എന്നു മുനി പറഞ്ഞു. യാതൊരു വികാരഭേദവും കാണിക്കാത്ത അവരെക്കണ്ടു ഭാർഗ്ഗവൻ എഴുന്നേറ്റു കുളിപ്പുരയിലേക്കു പോയി. അവിടെ രാജോചിതസ്നാനങ്ങൾക്കു വേണ്ട സകല സൗകര്യങ്ങളും സജ്ജീകരിച്ചിരുന്നു. അതൊന്നും ആദരിക്കാതെ മുനി അവിടെത്തന്നെ മറഞ്ഞു.

പിന്നെ ഋഷി വന്നുനില്ക്കുന്നതു കണ്ട് ആ ദമ്പതികൾ യാതൊരു സ്പർദ്ധയും അവനിൽ കാണിച്ചില്ല. പിന്നെ കുളിച്ച് ഭഗവാനായ മുനി സിംഹാസനത്തിൽ ഇരിക്കുന്നതു ഭാര്യയോടുകൂടി രാജാവ് നോക്കിക്കണ്ടു.

സഭാര്യനായ രാജാവ് മുഖപ്രസാദത്തോടെ മുനീന്ദ്രനെ നിർവ്വികാരനായി വണങ്ങി. ചോറ് ഒരുക്കിയിരിക്കുന്നു എന്ന് ഉണർത്തിച്ചു. മുനി ഉടനെ 'ശരി! കൊണ്ടുവരൂ!' എന്നു രാജാവിനോടു പറഞ്ഞു. ഭാര്യയോടുകൂടിനിന്ന് രാജാവ് മുനിക്കു വിളമ്പിക്കൊടുത്തു. പലതരം മാംസക്കറിയും, ഇലക്കറിയും, പലതരം കൂട്ടാനുകളും, നല്ല ലഘുപാനകങ്ങളും, രസാളം, പലവിധം അട, അപ്പം, ഷാഡബം, രസങ്ങൾ പലവിധം വന്യമായ ഭോജനങ്ങൾ, മുനിമാർ കഴിക്കാറുള്ള ഭോജ്യങ്ങൾ, വിചിത്രമായ കായ്കൾ, ഭക്ഷിക്കേണ്ട പല വസ്തുക്കൾ ഇവയെല്ലാം വിളമ്പിക്കൊടുത്തു. ഗൃഹസ്ഥന്മാർക്കും വനസ്ഥന്മാർക്കും ചേർന്ന സകല ഭോജ്യങ്ങളും വിളമ്പിക്കൊടുത്തു. രാജാവ് എല്ലാം വരുത്തി മുനി ശപിക്കുമെന്ന ഭയംകൊണ്ട് ഇഷ്ടമുള്ളത് ഭക്ഷിച്ചുകൊള്ളട്ടെ എന്നുവെച്ചു മുന്നിൽ നിരത്തി. ഉടനെ ച്യവനമഹർഷി എല്ലാം കൂട്ടിച്ചേർത്തുവെച്ച്, കിടക്കയും ആസനങ്ങളും എല്ലാം എടുത്ത്. എല്ലാംകൂടി നല്ല വസ്ത്രംകൊണ്ടു മൂടി ഭോജനോപസ്കരങ്ങളോടു കൂട്ടിച്ചേർത്ത് സകലതും കത്തിച്ചുകളഞ്ഞു.

ഈ പ്രവൃത്തി കണ്ടിട്ടും ബുദ്ധിയേറിയ ഈ ദമ്പതികൾ മഹർഷിയോടു കോപിക്കുകയുണ്ടായില്ല. അവർ നോക്കിനില്ക്കെത്തന്നെ മഹർഷിയെക്കണ്ടില്ല. ആ രാജർഷി അങ്ങനെ രാത്രി മുഴുവൻ ആ നിലയ്ക്കുതന്നെ നിന്നു. സഭാര്യനായ രാജാവ് മുനിയിൽ കോപിക്കുകയുണ്ടായില്ല. നിത്യവും നല്ല ഭക്ഷണം പാകംചെയ്തു രാജമന്ദിരത്തിൽ മുനിക്കുവേണ്ടി കൊണ്ടുവെയ്ക്കും. വിശേഷപ്പെട്ട ശയ്യ ഒരുക്കും. നല്ല പാത്രത്തിൽ ജലവും മറ്റും കൊണ്ടുവെക്കും. പലമാതിരി വസ്ത്രങ്ങളും മുനിക്കു പറ്റിയതെടുത്ത് അണിയുവാൻ ഒരുക്കിവെക്കും. ഇവയിലെല്ലാം കണ്ണോടിച്ചുനോക്കിയാലും അതിലൊന്നിലും യാതൊരു തെറ്റും കണ്ടെത്തുവാൻ മുനിക്കു കഴിഞ്ഞില്ല. അങ്ങനെ ഒരു ദിവസം മുനി കുശികരാജാവിനോടു പറഞ്ഞു: 'എടോ രാജാവേ, നീ നിൻെറ ഭാര്യയോടുകൂടി എന്നെ തേരിലേറ്റി ഞാൻ പറയുന്ന ദിക്കിൽ എത്തിക്കുക! 'രാജാവ് മുനിയുടെ കല്പന കേട്ട് 'ആകാം' എന്നു സമ്മതിച്ചു 'ഭഗവാനേ, കളിത്തേരോ, യുദ്ധരഥമോ ഏതാണു വരുത്തേണ്ടത്? ആജ്ഞാപിച്ചാലും' എന്നു രാജാവ് സന്തോഷത്തോടെ പറഞ്ഞപ്പോൾ ആ മുനീശ്വരൻ രാജാവിനോട് ഇപ്രകാരം പറഞ്ഞു."

ച്യവനൻ പറഞ്ഞു: "നിൻെറ യുദ്ധരഥംതന്നെ ഒരുക്കുക. ആയുധവും, കൊടിയും, വേലും, പൊന്നിൻദണ്ഡും, പൊന്നണിഞ്ഞ ആയുധങ്ങളും ബാണങ്ങളുമായി കൊണ്ടുവരിക."

ഭീഷ്മൻ പറഞ്ഞു: 'അവനോട് അപ്രകാരമാകാം എന്നു പറഞ്ഞു. രഥം സജ്ജമാക്കി. ത്രിദണ്ഡ്, വജ്രസൂച്യഗ്രം, ചമ്മട്ടി, എന്നിവ അതിൽ വെച്ചു. അതൊക്കെ വെച്ചതിന്നു ശേഷം രാജാവു പറഞ്ഞു: 'ഭഗവാനേ! തേര് എങ്ങോട്ടാണു കൊണ്ടുപോകേണ്ടത്?' എവിടേക്കു കൊണ്ടുപോകണമെന്ന് അങ്ങു കല്പിക്കുന്നുവോ, അങ്ങോട്ടു എത്തിക്കാം."

ഇപ്രകാരം പറയുന്ന രാജാവിനോട് മഹർഷി പറഞ്ഞു: നിങ്ങൾ രണ്ടുപേരുംകൂടി രഥം വലിക്കണം. ഇവിടെമുതൽ പതുക്കെപ്പതുക്കെ രഥം നിങ്ങൾ വലിച്ചുകൊണ്ടുപോകണം. എനിക്ക് ഉലച്ചിൽപറ്റാതെ സൂക്ഷിക്കണം. സുഖമായ മട്ടിൽ രഥം കൊണ്ടുപോകണം. സർവ്വ ജനങ്ങളും കാണുന്നമട്ടിൽ പരസ്യമായി കൊണ്ടുപോകണം. വഴിപോക്കരെ മാറ്റിക്കളയരുത്. അവർക്കു ധനം ഞാൻ നല്കും. ബ്രാഹ്മണർ വഴിക്ക് അർത്ഥിക്കുന്ന സകല കാമങ്ങളും നല്കണം. എല്ലാം ഞാൻ കൊടുക്കും. ധനങ്ങളും രത്നങ്ങളുമെല്ലാം നൽകും. രാജാവേ, ഇതിൽ യാതൊരു മടിയും കാണിക്കരുത്! മുനിയുടെ വാക്കുകേട്ടു രാജാവ് ഭൃത്യരോടു പറഞ്ഞു: 'മുനി എന്താവശ്യപ്പെടുന്നുവോ, അതെല്ലാം ഉടനെ യാതൊരു ശങ്കയും കൂടാതെ നല്കണം.'

പിന്നെ വളരെ വിശേഷപ്പെട്ട രത്നങ്ങൾ, സുന്ദരിമാരായ സ്ത്രീകൾ, ആട്, ചെമ്മരിയാട്, യുഗ്യം, കൃത്രിമമായതും അകൃത്രിമമായതുമായ സ്വർണ്ണം, കുന്നുപോലെ ഉയർന്ന കൊമ്പനാനകൾ ഇവയെല്ലാം മുനിയെ പിൻതുടർന്നു. നഗരമെല്ലാം ഹാ! ഹാ! എന്ന് ആർപ്പുവിളിയും കോലാഹലവും മുഴങ്ങി. മുനി തേരിലിരുന്ന് രഥം വലിക്കുന്ന രാജദമ്പതിമാരെ കുതിരകളെ പ്രഹരിക്കുന്ന മട്ടിൽ മുനകൂർത്ത ചമ്മട്ടികൊണ്ട് പ്രഹരിച്ചു. പുറത്തും അരക്കെട്ടിലുമൊക്കെ പ്രഹരമേറ്റ അവർ അവയെല്ലാം യാതൊരു വികാരഭേദവും കൂടാതെ ഏറ്റു. അമ്പതുദിവസമായി ഭക്ഷണമില്ലാതെ അവർ, വിറച്ചു മെലിഞ്ഞ അവർ, അതൊക്കെ സഹിച്ചു. ആ വീരദമ്പതിമാർ പണിപ്പെട്ട് ആ രഥം വലിച്ചു നടന്നു. പലപ്രാവശ്യവും അടിയേറ്റ് ചോര ദേഹത്തിൽ ഒഴുകുന്നുണ്ടായിരുന്നു. അവർ പൂത്ത മുരുക്കുപോലെ രക്തനിറമായി കാണപ്പെട്ടു. രാജാവേ, ആ രാജദമ്പതിമാരെ നോക്കി പൗരന്മാർ വിലപിച്ചു. മഹർഷി ശപിച്ചെങ്കിലോ എന്നു വിചാരിച്ച് ഒന്നും പറയുകയുണ്ടായില്ല. ഇതുകൊണ്ട് ദമ്പതിമാരായ ജനങ്ങൾ പരസ്പരം പറഞ്ഞു: തപോബലം കണ്ടുകൊള്ളുവിൻ! ചൊടിക്കുന്ന മുനീന്ദ്രനെ നോക്കുവാൻ നമുക്കു കഴിയുന്നില്ല. അമ്പോ! ഭാവിതാത്മാവായ മഹർഷിയുടെ വീര്യം മഹത്തരംതന്നെ! സഭാര്യനായ രാജാവിൻെറ ധൈര്യമെന്തെന്നുള്ളതും ചിന്തിക്കുവിൻ! തളർന്നിട്ടും ഈ രാജാവും രാജ്ഞിയും തേരു വലിക്കുന്നതു നോക്കൂ! ഇവരിൽ ഒരു വികാരവും ആ ഋഷിക്കു കാണുവാൻ സാധിച്ചില്ല."

രാജാവും രാജ്ഞിയും ഇത്തരം യാതനകളെല്ലാം അനുഭവിച്ചിട്ടും, അവരിൽ യാതൊരു വികാരഭേദവും കാണാതായപ്പോൾ മുനി കണ്ടവർക്കൊക്കെ വിത്തം വാരിക്കോരി വിത്തനാഥനായ കുബേരനെപ്പോലെ ദാനംചെയ്യുവാൻ തുടങ്ങി. രാജാവ് അതിലും യാതൊരു വിമുഖതയും കാണിച്ചില്ല. നേരെമറിച്ച് വലിയ പ്രീതിയോടുകൂടി മഹർഷിയുടെ കല്പനകളെല്ലാം അനുസരിച്ചു.

ഇത്രത്തോളമായപ്പോൾ ഭൃഗുപുത്രനായ ച്യവനൻ രാജാവിൽ പ്രസാദിച്ചു. മുനിസത്തമൻ തേരിൽനിന്നിറങ്ങി രഥത്തിൽ കുതിരയുടെ സ്ഥാനത്തു പൂട്ടിയ ആ ദമ്പതിമാരെ കെട്ടഴിച്ചുവിട്ടു. അവരെ അഴിച്ചുവിട്ടതിന്നുശേഷം മുനി അവരോട് 'അല്ലയോ രാജദമ്പതിമാരേ, നിങ്ങൾക്കു ഞാൻ ശ്രേഷ്ഠമായ വരം നല്കുവാൻ വിചാരിക്കുന്നു. എന്തു വേണമെന്നു പറഞ്ഞാലും!' എന്നു പറഞ്ഞു ഭാരതാ!

സ്നേഹത്താൽ മുറിവേറ്റ ആ സുകുമാരകളേബരരെ മുനി തൻെറ അമൃതസദൃശമായ കൈകൾകൊണ്ടു തലോടി. പിന്നെ രാജാവ് പറഞ്ഞു: 'ഞങ്ങൾക്ക് ഇതിലൊന്നും യാതൊരു തളർച്ചയുമില്ല. ഞങ്ങൾ അങ്ങയുടെ അനുഗ്രഹത്താൽ വിശ്രാന്തരായിരുന്നു' ഇതു കേട്ടു സന്തോഷത്തോടെ ച്യവനൻ പറഞ്ഞു: 'എൻെറ വാക്ക് ഇന്നേവരെ പാഴായിപ്പോയിട്ടില്ല. ഞാൻ പറഞ്ഞാൽ അതുപോലെതന്നെ സംഭവിക്കും. ഈ പ്രദേശം വളരെ അഴകുള്ളതാണ്. ശുഭ്രമായ ഗംഗാതീരമാണ്. ഒട്ടുകാലം വ്രതമെടുത്ത് ഞാൻ ഇവിടെ പാർക്കുന്നുണ്ട് രാജാവേ! ഉണ്ണീ, നീ ഇപ്പോൾ സ്വന്തം ഗൃഹത്തിലേക്കു പോവുക. നീ ക്ഷീണം തീർത്ത് ഇനി ഇവിടെ വരിക. നാളെ രാജാവേ, നീ ഭാര്യയോടുകൂടി ഇവിടെ വരിക! നീ ഒട്ടും ദുഃഖിക്കരുത്. നിനക്ക് അടുത്തു തന്നെ ശ്രേയസ്സു ലഭിക്കും. നീ മനസ്സിൽ എന്തിഷ്ടപ്പെടുന്നുവോ അതൊക്കെ നിനക്കു സാധിക്കുന്നതാണ്.'

ഇപ്രകാരം മുനി പറഞ്ഞപ്പോൾ കുശികൻ വലിയ സന്തോഷത്തോടെ ആ മുനിശാർദ്ദൂലനോടു സാരവത്തായ വിധം പറഞ്ഞു: 'അല്ലയോ മഹാഭാഗാ, എനിക്കു ദുഃഖമില്ല ഭഗവാനേ, ഞങ്ങൾ ശുദ്ധരായിരുന്നു. ഞങ്ങൾ യൗവനം പ്രാപിച്ചവരെപ്പോലെ ഇപ്പോൾ ദേഹംകൊണ്ടു ബലമുള്ളവരായിരിക്കുന്നു. ഭാര്യക്കും എനിക്കും അങ്ങയുടെ കൈകൊണ്ടേറ്റ ചമ്മട്ടികൊണ്ടുള്ള പ്രഹരംകൊണ്ട് ദേഹത്തിൽ സർവ്വത്ര മുറിപ്പെട്ടിരുന്നു. ഇപ്പോൾ ആ വ്രണത്തിൻെറ അടയാളമൊന്നും കാണുന്നില്ല. ഞങ്ങൾ രണ്ടുപേരും ഇതാ സ്വസ്ഥരായിരിക്കുന്നു. ദേഹംകൊണ്ട് എൻെറ ഭാര്യ അപ്സരസ്ത്രീപോലെ അതിസുന്ദരിയായി കാണപ്പെടുന്നു. ഇത്ര മഹത്തായ ശ്രീയോടെ ഞാൻ അവളെ മുമ്പൊന്നും കാണാത്ത വിധം വിളങ്ങുന്നു. മഹാമുനേ, ഭവാൻെറ പ്രസാദംകൊണ്ട് ഇതു കൈവന്നിരിക്കുന്നു. അല്ലയോ സത്യവിക്രമാ അങ്ങയിൽ അതൊന്നും അത്ര വിചിത്രമായി എനിക്കു തോന്നുന്നില്ല.' ഇപ്രകാരം പറഞ്ഞ കുശികനോട് ച്യവനൻ 'രാജാവേ, ഭവാൻ ഭാര്യയോടുകൂടി ഇങ്ങോട്ട്, പറഞ്ഞമാതിരി വരണം' എന്നു പറഞ്ഞപ്പോൾ രാജാവു സമ്മതിച്ച് കൈകൂപ്പി. ശുദ്ധസുന്ദരമായ വപുസ്സോടെ രണ്ടാമത്തെ ദേവേന്ദ്രനെപ്പോലെ തൻെറ പുരിയിലേക്കു രാജാവു മടങ്ങി. അപ്പോൾ അദ്ദേഹത്തിൻെറ മുമ്പിൽ പുരോഹിതന്മാരും അമാത്യന്മാരും ചെന്നെത്തി എതിരേറ്റു. സൈന്യങ്ങളോടും, നൃത്തം ചെയ്യുന്ന പെൺകുട്ടികളോടും മറ്റു പ്രജകളോടുംകൂടി അവർ രാജാവിനെ എതിരേറ്റു. അവരോടുകൂടി കുശികരാജാവ് ശ്രീയോടെ വിളങ്ങി. വന്ദിമാരുടെ പ്രശംസാഗാനങ്ങൾ ശ്രവിച്ചുകൊണ്ട് രാജാവു പുരത്തിൽ പ്രവേശിച്ചു. നഗരത്തിൽ കടന്ന രാജാവ് പൂർവ്വാഹ്നക്രിയ ചെയ്തതിന്നുശേഷം ഭാര്യയോടുകൂടി ഭക്ഷണംകഴിച്ചു. രാത്രി ആ മഹാശയൻ സുഖമായി പാർത്തു. പിന്നെ അവർ തങ്ങൾക്കു യൗവനം വന്നുചേർന്നതായി കണ്ടു. പരസ്പരം ദുഃഖം നിങ്ങിയവരായി സുരോപമന്മാരായി അവർ കാണപ്പെട്ടു. അവർ ശയ്യയിൽ കിടന്ന് നല്ല ദേഹത്തോടെ മഹർഷി അനുഗ്രഹിച്ചതുപോലെ ശ്രീയോടെ രസമായി ഉല്ലസിച്ചു.

പിന്നെ ഭൃഗുവംശവർദ്ധനനും തപോധനനുമായ മഹർഷി വളരെ ശോഭയുള്ളതും, സമൃദ്ധിയുള്ളതുമായ പ...ാവ് പലതരം രത്നസഞ്ചയങ്ങളോടെ മനസ്സുകൊണ്ടു നിർമ്മിച്ചു ഇന്ദ്രൻെറ പുരിയിൽപ്പോലും അത്ര മനോഹരമായ ഉദ്യാനം ഉണ്ടായതായി കണ്ടിട്ടില്ല."

### 54. ച്യവനോപാഖ്യാനം - ച്യവനപ്രസാദത്താൽ കുശികനും ഭാര്യയും അത്ഭുതദൃശ്യങ്ങൾ കാണുന്നു -

ഭീഷ്മൻ പറഞ്ഞു: "നേരം പ്രഭാതമായപ്പോൾ രാജാവ് ഉണർന്നു. പൂർവ്വാഹ്നക്രിയകളെല്ലാം യഥാവിധി നിർവ്വഹിച്ചതിന്നുശേഷം രാജാവ് ഭാര്യയോടുകൂടി കാട്ടിലേക്കു പോയി. ആ സമയത്ത് രാജാവിന് ആ നദീതീരത്തിൽ ഒരു പ്രാസാദം അത്ഭുതകരമായവിധം കാണപ്പെട്ടു. എല്ലാം പൊന്മയമായിരിക്കുന്നു. തൂണുകളെല്ലാം രത്നഖചിതങ്ങളായിരിക്കുന്നു. ഗന്ധർവ്വനഗരംപോലെ മനോഹരമായ കാന്തിവീശി ആ പ്രാസാദം ശോഭിച്ചു. സർവ്വത്ര അലൗകികമായ ശില്പവിദ്യകളാൽ അതു നിർമ്മിക്കപ്പെട്ടിരിക്കുന്നു. മനോഹരമായ സാനുക്കളോടുകൂടിയ കുന്നുകളും, പൊൽത്താമരകൾ വിരിഞ്ഞ പൊയ്കകളും ചിത്രശാലകളും ചിത്രതോരണങ്ങളും അവിടെ കാണപ്പെട്ടു. ഹരിതമായ തൃണങ്ങൾ പരന്ന ഭൂമിയും, അവിടവിടെ സുവർണ്ണവേദികളുമായി ആ ഉദ്യാനം വിളങ്ങി. പൂത്തുനില്ക്കുന്ന അശോകവൃക്ഷം, മുല്ല പൂത്ത തേന്മാവ്, കൈനാറി, കവുങ്ങുകൾ, അതിമുക്തകം, ജാതി ചമ്പകം, മയിലെള്ള്, കാച്ചുനില്ക്കുന്ന പിലാവ്, വഞ്ചുളങ്ങൾ, പൂത്തുനില്ക്കുന്ന കൊന്നകൾ എന്നിവയെല്ലാം ആ വിശാലമായ ഉദ്യാനത്തിൽ പ്രശോഭിക്കുന്നതായിക്കണ്ടു. ശ്യാമവാരണപുഷ്പങ്ങൾ, അഷ്ടപതിവള്ളികൾ എന്നിവ വേണ്ടമാതിരി വളർന്നുനില്ക്കുന്നതായിക്കണ്ടു. നല്ല താമരകൾ, ഉൽപലങ്ങൾ എന്നിവ ചാർത്തി എല്ലാ ഋതുക്കളിലെ പുഷ്പങ്ങളും ചേർന്ന് വിമാനതുല്യമായ പ്രാസാദജാലങ്ങളും ശൈലസന്നിഭമായി വിളങ്ങി. കുളുർത്ത ജലധാരകൾ, ചെറുചൂടുള്ള ജലധാരകൾ, വിശേഷപ്പെട്ട ഉപകരണങ്ങൾ, വിശിഷ്ടമായ ശയ്യോപകരണങ്ങൾ, രത്നഖചിതമായ സ്വർണ്ണക്കട്ടിലുകൾ, നല്ല മേൽവിരിപ്പുകളാൽ അലങ്കരിക്കപ്പെട്ട ശയ്യകൾ, വളരെ ഭക്ഷ്യഭോജ്യങ്ങൾ ഇവയെല്ലാം യഥാസ്ഥാനം വിളങ്ങുന്നതായിക്കണ്ടു. വാക്കുകൾ സംസാരിക്കുന്ന പൈങ്കിളികൾ, ഭൃംഗങ്ങൾ, തത്തകൾ, ശതപത്രങ്ങൾ, കുയിലുകൾ, കോഴികൾ, കോയഷ്ടികങ്ങൾ, മയിലുകൾ, ജീവഞ്ജീവങ്ങൾ, നത്തുകൾ, ചകോരങ്ങൾ, മർക്കടങ്ങൾ, ഹംസങ്ങൾ, ചക്രവാകങ്ങൾ, സാരസങ്ങൾ എന്നിവ ആ പൂന്തോട്ടത്തിൽ ഉല്ലസിക്കുന്നതായും കാണപ്പെട്ടു. ചില ദിക്കിൽ അപ്സരസ്ത്രീകൾ, ചില ദിക്കിൽ ഗന്ധർവ്വന്മാർ, ഭാര്യമാർ തഴുകി രസത്തോടെ നില്ക്കുന്നതായും കാണപ്പെട്ടു. പെട്ടെന്നു കാണാതാവുകയും, എല്ലാം വീണ്ടും പ്രത്യക്ഷമാവുകയും ചെയ്തു. മധുരമായ പാട്ടും, വേദംചൊല്ലുന്ന ശബ്ദവും, മധുരമായ ഹംസത്തിൻെറ ശബ്ദവും, ഇവയെല്ലാം അവിടെ കേട്ടു രാജാവേ! ഈ അത്ഭുതങ്ങളൊക്കെ അവിടെ കണ്ട് രാജാവ് ആശ്ചര്യത്തോടെ ചിന്തിച്ചു. 'ഈ കാണുന്നത് സ്വപ്നമാണോ? എൻെറ മതിഭ്രാന്തിയാണോ? ഇതു സത്യംതന്നെയാണോ? അമ്പോ! അത്ഭുതംതന്നെ! ഞാൻ ഉടലോടെ സ്വർഗ്ഗംപ്രാപിച്ചിരിക്കയാണോ? പുണ്യമായ ഉത്തരകുരുവിൽ എത്തിയിരിക്കയാണോ? അതോ ഞാൻ അമരാവതിയിലെത്തിയിരിക്കയാണോ? ഇത് എന്തു മഹാശ്ചര്യമാണ് ഞാനീക്കാണുന്നത്?' ഇപ്രകാരം രാജാവു വിചാരിച്ചുനില്ക്കുമ്പോൾ അവർ ആ മുനിമുഖ്യനെക്കണ്ടു. 'മണിത്തൂണ് വളരെയുള്ള പൊൻവിമാനത്തിൻെറ ഉള്ളിലായി മഹാർഹവും, ദിവ്യവുമായ കട്ടിലിൽ ഭാർഗ്ഗവനായ ച്യവന മഹർഷി കിടക്കുന്നു. ഉടനെ ഭാര്യയോടുകൂടി രാജാവു ചിരിച്ച് അദ്ദേഹത്തിൻെറ മുമ്പിൽ ചെന്നു നിന്നു. അവർ അടുത്തു ചെന്ന ഉടനെ കട്ടിലുമില്ല! കിടക്കയുമില്ല! മഹർഷിയുമില്ല! എല്ലാം മറഞ്ഞുപോയിരിക്കുന്നു! പിന്നെ രാജാവു നടന്നു. അപ്പോൾ വേറെ ഒരിടത്ത് വനത്തിൽ ആ മുനിയെക്കണ്ടു. അവിടെ പട്ടുവിരിച്ച് ഒരു പുൽപ്പായയിൽ ജപിച്ചുകൊണ്ടിരിക്കുന്ന വ്രതീന്ദ്രനായ മുനിയെക്കണ്ടു ഇപ്രകാരം യോഗബലത്താൽ ഋഷി രാജാവിനെ മോഹിപ്പിച്ചു.

ഒരു നിമിഷംകൊണ്ട് ആ വനവും അവിടെയുള്ള അപ്സരസ്ത്രീകളും, ഗന്ധർവ്വന്മാരും, വൃക്ഷനിരയും സർവ്വതും മറഞ്ഞു

പോയി. ആ ഋഷി വസിക്കുന്ന ഗംഗാതടം നിശ്ശബ്ദമായി ദർഭപ്പുല്ലും പുറ്റുമായി പണ്ടത്തെ മാതിരിതന്നെ ആ ഗംഗാതടം കാണപ്പെട്ടു രാജാവേ! ഈ അത്ഭുതം കണ്ടപ്പോൾ കുശികരാജാവ് അമ്പരന്നു നിന്നുപോയി. പിന്നെ രാജാവ് ഹർഷത്തോടെ ഭാര്യയോടു പറഞ്ഞു: 'നോക്കൂ! ഭദ്രേ! വിചിത്രവും ദുർല്ലഭവുമായ വസ്തു കണ്ടില്ലേ? ഭൃഗുമുഖ്യൻെറ പ്രസാദംകൊണ്ട് എന്തു സംഭവിക്കുകയില്ല? മനോരഥംകൊണ്ടു നാം എന്തു വിചാരിക്കുന്നുവോ, അതെല്ലാം തപസ്സുകൊണ്ടു സാധിക്കുന്നതാണ്. ത്രൈലോക്യമായ രാജ്യം നേടുന്നതിനേക്കാൾ ഉത്തമമായത് തപസ്സുനേടുകയാണ്. തപംചെയ്തു സിദ്ധി നേടുകയാണ് എല്ലാറ്റിലും ഉപരിയായ ധനാർജ്ജനം. നല്ലവിധം ചെയ്ത തപസ്സുകൊണ്ടു മോക്ഷം നേടാം. അമ്പോ! മഹാത്മാവായ ച്യവനൻെറ പ്രഭാവം അത്ഭുതംതന്നെ! മഹർഷി ഇച്ഛിച്ചാൽ സാദ്ധ്യമല്ലാത്തത് ഒന്നുമില്ല. വേറെ ഒരു ലോകംതന്നെ ചമയ്ക്കുവാനുള്ള കഴിവു തപോധനനായ മഹർഷിക്കുണ്ട്. പുണ്യവാക്കുകളും, പുണ്യബുദ്ധികളും, പുണ്യകർമ്മാക്കളുമായ വിപ്രന്മാരായി ജനിക്കുക എന്നതിലപ്പുറം എന്തുണ്ട്? ച്യവനമഹർഷിക്കൊഴികെ മറ്റാർക്കു സാധിക്കും ഇങ്ങനെയുള്ള ഒരത്ഭുതം സൃഷ്ടിക്കുവാൻ? രാജ്യംനേടാൻ മർത്ത്യൻ വിചാരിച്ചു ശ്രമിച്ചാൽ സാധിക്കും. എന്നാൽ ബ്രാഹ്മണ്യം നേടുക അത്ര എളുപ്പമായ കാര്യമല്ല! ബ്രാഹ്മണൻെറ പ്രഭാവംകൊണ്ടു രാജാവും രാജ്ഞിയുമായ നമ്മൾ കാളകളെപോലെ വണ്ടി വലിക്കുകപോലും ചെയ്തു!' ഇപ്രകാരം രാജാവു ചിന്തിക്കെ ച്യവനൻ അറിഞ്ഞ് രാജാവിനെ നോക്കി 'വേഗത്തിൽ വരൂ!' എന്നു പറഞ്ഞു. മഹർഷി പറഞ്ഞതുകേട്ട ഉടനെ രാജാവ് ഭാര്യയോടൊപ്പം മുനിയുടെ അടുത്തു ചെന്നു. വന്ദ്യനായ അവനെ രാജാവു ശിരസ്സു കുനിച്ച് വന്ദിച്ചു. മുനി രാജാവിന്ന് ആശിസ്സുനല്കി. 'അവിടെ ഇരിക്കുക!' എന്നു സാന്ത്വമായി പറഞ്ഞു. രാജാവിനോടു ഭാർഗ്ഗവൻ സൗമ്യഭാവത്തിൽ മൃദുവായ വാക്കാൽ പറഞ്ഞു ഭാരതാ!"

ച്യവനൻ പറഞ്ഞു: "രാജാവേ! ഭവാൻ 'അഞ്ചും' അഞ്ചും' ജയിച്ചിരിക്കുന്നു! അഞ്ച് ഇന്ദ്രിയങ്ങളേയും അഞ്ചു ഇന്ദ്രിയങ്ങളുടെ കർമ്മങ്ങളേയും മനസ്സുകൊണ്ടു ഭവാൻ കീഴടക്കിയിരിക്കുന്നു. ആറാമത്തെ ഇന്ദ്രിയമായ മനസ്സിനേയും ഭവാൻ ജയിച്ചിരിക്കുന്നു. അതുകൊണ്ട് അങ്ങയുടെ സകലവിധ കഷ്ടപ്പാടുകളും ഒഴിഞ്ഞുപോയിരിക്കുന്നു. അല്ലയോ വാഗ്മിസത്തമാ! നീ എന്നെ നല്ലപോലെ ആരാധിച്ചു. നിനക്കു ചെറിയ പാപംപോലും ഇനിയില്ല രാജാവേ, അനുജ്ഞ നല്കിയാലും! ഞാൻ വന്നപാടു പോകട്ടെ! രാജാവേ, നിന്നിൽ ഞാൻ പ്രീതനായിരിക്കുന്നു! എന്നിൽ നിന്നു ഭവാൻ വരം വാങ്ങിക്കൊള്ളുക!"

കുശികൻ പറഞ്ഞു: "ഭഗവാനേ, ഭവാൻെറ അരികിൽ ഞാൻ അഗ്നിയുടെ മദ്ധ്യത്തിൽ എന്നവിധമല്ലേ നിന്നിരുന്നത്, അല്ലയോ ഭൃഗുശാർദ്ദൂലാ! ഞാൻ എന്തുകൊണ്ടാണ് എന്നിട്ടും വെന്തുപോകാഞ്ഞത്? എന്നിൽ ഭവാൻ പ്രസന്നനായി എൻെറ കുലത്തെ രക്ഷിച്ചു. ഈ പ്രധാനപ്പെട്ട വരം ഞാൻ അങ്ങയിൽനിന്നു നേടിക്കഴിഞ്ഞുവല്ലോ! എൻെറ ജീവിതം സഫലമായി. എൻെറ രാജത്വത്തിൻെറ സാഫല്യവും നേടിക്കഴിഞ്ഞു. എൻെറ തപസ്സിൻെറ ഫലവും ഞാൻ അങ്ങയുടെ അനുഗ്രഹത്താൽ നേടിക്കഴിഞ്ഞു!

അങ് പ്രീതനായി എന്നുണ്ടെങ്കിൽ അല്ലയോ ഭൃഗുനന്ദനാ! എന്നിൽ വലിയ ഒരു സന്ദേഹം കിടപ്പുണ്ട്. അതൊന്നു വിവരിച്ചു വ്യക്തമാക്കിത്തരണേ!

**55. ച്യവനോപാഖ്യാനം -ച്യവനൻെറ പരീക്ഷകളുടെ രഹസ്യം കുശികൻ ആവശ്യപ്പെട്ടതനുസരിച്ച് പറയുന്നു** - ച്യവനൻ പറഞ്ഞു: "അല്ലയോ രാജാവേ, ഭവാൻ എന്നിൽനിന്ന് വരം വാങ്ങിക്കൊള്ളുക. ഭവാൻെറ ഉള്ളിൽ വന്നുപെട്ട സംശയമെന്തെന്നു പറയുക! അതും ഞാൻ തീർത്തുതരാം."

കുശികൻ പറഞ്ഞു: "ഭഗവാനേ, എന്നിൽ പ്രീതനാണെങ്കിൽ ഭവാൻ എൻെറ ഗൃഹത്തിൽ വന്നു പാർത്തതിൻെറ കാരണമെന്തെന്നു പറഞ്ഞാൽ കൊള്ളാം. ഇരുപത്തൊന്നുദിവസം ഒരു വശംകൊണ്ടു മാത്രം കിടന്നതും ഒന്നുമിണ്ടാതെ പുറത്തുപോയതും എന്തുകൊണ്ടാണെന്നും പറഞ്ഞാൽ കൊള്ളാം. മഹർഷേ! ഉടനെ അങ്ങു മറഞ്ഞുപോയതും പിന്നെ പെട്ടെന്നു കാണുമാറായതും പിന്നേയും ഇരുപത്തൊന്നു ദിവസം ഭവാൻ കിടന്നതും, എണ്ണതേച്ചു കുളിക്കുവാൻപോയി വന്നതും, ഞാൻ അങ്ങയെ സൽക്കരിച്ച ഭോജനങ്ങളെല്ലാം വരുത്തിയതിനുശേഷം തീയിലിട്ടു ചുട്ടതും, ഭവാൻ പിന്നെ തേരിൽക്കയറി ഉടനെ യാത്ര ചെയ്തതും, ധനം വാരിക്കോരി ദാനംചെയ്തതും, പിന്നെ വനം കാണിച്ചുതന്നതും, പലതരം സ്വർണ്ണപ്രാസാദനിരകൾ കാണിച്ചുതന്നതും, ഉടനെ അവ കാണാതാക്കിയതും ഈ വക കർമ്മങ്ങൾ അങ്ങു ചെയ്തത് എന്തിനായിട്ടാണെന്ന് പറഞ്ഞുതരണമെന്നപേക്ഷിച്ചുകൊള്ളുന്നു. ഇവയോരോന്നും ഓർക്കുന്തോറും ഞാൻ മയങ്ങി തളർന്നുപോകുന്നു മഹർഷേ! ഇവയെക്കുറിച്ച് ഒന്നും തീരുമാനിക്കുവാൻ എനിക്കു കഴിയുന്നില്ല. ഇവയുടെ കാരണമെന്തെന്ന് സത്യമായി കേൾക്കുവാൻ എനിക്കു വലിയ ആഗ്രഹമുണ്ട് തപോധനാ!"

ച്യവനൻ പറഞ്ഞു: "ഇതിൻെറ സകല കാരണവും ഞാൻ പറയാം, ഭവാൻ കേട്ടുകൊള്ളുക. ഭവാൻ ചോദിച്ചാൽ അതിൻെറ രഹസ്യം പറയാതിരിക്കുവാൻ എനിക്കു സാദ്ധ്യമല്ല രാജാവേ! പണ്ട് പിതാമഹൻ ദേവന്മാരുടെ മദ്ധ്യത്തിൽ വെച്ച് പറഞ്ഞകാര്യം ഞാൻ കേട്ടിട്ടുണ്ട്. അതു ഞാൻ ആദ്യം പറയാം. ബ്രഹ്മക്ഷത്രവിരോധംമൂലം കുലസങ്കരം ഉണ്ടാകും. രാജാവേ, ഭവാൻെറ പൗത്രൻ വലിയ തേജോവീര്യാഢ്യനായി ഭവിക്കും. അതുകൊണ്ട് നിൻെറ കുലം ധ്വംസിക്കുന്നതിന്നുവേണ്ടിയാണ് ഞാൻ വന്നത്. കുശികവംശത്തെ ഉന്മൂലനം ചെയ്യുവാൻ, നിൻെറ കുലം ചുട്ടെരിക്കുവാൻ, വന്നതാണ്. പിന്നെ ഞാൻ നിൻെറ പുരത്തിൽ വന്നു പറഞ്ഞു രാജാവേ! ഞാൻ ഒരു വ്രതമെടുത്തിരിക്കുകയാണ് എന്നെ ശുശ്രൂഷിക്കണമെന്ന്. നിൻെറ ഗൃഹത്തിൽ ദുഷ്കരമായി ഒന്നും ഞാൻ കണ്ടില്ല. അതുകൊണ്ടു രാജർഷേ, ഭവാൻ ജീവിക്കുന്നു. എന്നാൽ നീ മറിച്ചാണ് പെരുമാറിയിരുന്നത് എങ്കിൽ ഇന്ന് നീ ജീവിച്ചിരിക്കുകയില്ലായിരുന്നു. ഇപ്രകാരം ബുദ്ധി ചെലുത്തി ഇരുപത്തൊന്നു ദിവസം ഞാൻ ഉറങ്ങി. എന്നെ ആരെങ്കിലും ഉണർത്തുമോ എന്നു പരീക്ഷിക്കുവാൻ കിടന്നതാണു രാജാവേ! സഭാര്യനായ നീ ഉറങ്ങിക്കിടക്കുന്ന എന്നെ ഉണർത്താതിരിക്കയാൽ ഞാൻ അപ്പോൾ നിന്നിൽ ഉള്ളുകൊണ്ടു പ്രസാദിച്ചു. ഞാൻ എഴുന്നേറ്റു പുറപ്പെട്ട് നീ എന്നോട് 'എങ്ങോട്ടു പോകുന്നു?' എന്നു ചോദിക്കുകയാണെങ്കിൽ ഉടനെ ശപിക്കണമെന്നു വിചാരിച്ചു. നീ അനിഷ്ടമൊന്നും പ്രവർത്തിച്ചില്ല. ഞാൻ വീണ്ടും നിൻെറ ഭവനത്തിൽ മറഞ്ഞു. യോഗം പ്രാപിച്ച് ഇരുപത്തൊന്നു ദിവസം ഉറങ്ങി. നീ പട്ടിണി കിടന്നു തളർന്നപ്പോൾ എൻെറ നേരെ കോപം തോന്നാൻ ഇടയാകുമെന്നു ഞാൻ വിചാരിച്ചു. അതും ഉണ്ടായില്ല. ഇപ്രകാരം ചിന്തിച്ചാണു ഞാൻ വിശപ്പുകൊണ്ടു നിങ്ങളെ ക്ലേശിപ്പിച്ചത്. മനസ്സിൽ അല്പമായ കോപംപോലും സഭാര്യനായ നിൻെറ മനസ്സിലുണ്ടായില്ല. അല്ലയോ രാജാവേ, നിന്നിൽ ഈ നിഷ്ഠയുണ്ടായിക്കണ്ടപ്പോൾ എനിക്കു നിന്നിൽ പ്രീതിയും ബഹുമാനവുംതോന്നി. ഭോജനം വരു

ത്തിച്ച് അതൊക്കെ ഞാൻ ചുട്ടെരിച്ചു. മാത്സര്യംമൂലം നിങ്ങൾ കോപിക്കട്ടെ എന്നു വിചാരിച്ചു. അതും നീ പൊറുത്തു. പിന്നെ തേരിൽക്കയറ്റി സഭാര്യനായി എന്നെ വലിക്കുവാൻപറഞ്ഞു. അതും നീ ചെയ്തു. അതിലും നീ ശങ്കിക്കുകയോ ദുഃഖിക്കുകയോ മടിക്കുകയോ ചെയ്തില്ല. അതിലും ഞാൻ നിന്നിൽ പ്രസാദിച്ചു. ധനം കോരിവാരി ഞാൻ കണ്ടമാനം ദാനംചെയ്തു. ആ ധനനഷ്ടത്തിലും നീ പതറിയില്ല. അതിലും ഞാൻ നിന്നിൽ പ്രീതനായി. പിന്നെ ഞാൻ മായാവനം സൃഷ്ടിച്ചു. സഭാര്യനായ നിനക്കുവേണ്ടിയാണ് അതുണ്ടാക്കിയത്. നിന്റെ പ്രീതിക്കുവേണ്ടിയാണ് ഞാൻ ഈ സ്വർഗ്ഗം കാണിച്ചുതന്നത്. നീ വനത്തിൽ കണ്ടത് ദിവ്യമായ ദർശനമായിരുന്നു. നീ സഭാര്യനായി ഉടലോടെ സ്വർഗ്ഗത്തിലെത്തിയ കാഴ്ചയാണു ഞാൻ കാണിച്ചുതന്നത്. ഒരു മുഹൂർത്തസമയം നീ ആ ദിവ്യദർശനസുഖം അനുഭവിച്ചു നൃപോത്തമാ! രാജാവേ, ഈ കണ്ടത് തപസ്സിന്റെയും ധർമ്മത്തിന്റെയും ദൃഷ്ടാന്തമായ കാഴ്ചയാണ്. നിനക്ക് അതിൽ കാംക്ഷ ഉദിച്ചതും ഞാൻ അറിഞ്ഞു. അല്ലയോ രാജാവേ, നീ ബ്രാഹ്മണ്യത്തെ കിട്ടുവാൻ ആഗ്രഹിക്കുന്നു. തപസ്സും നീ ആഗ്രഹിക്കുന്നു. നരേന്ദ്രത്വവും സുരേന്ദ്രത്വവും നീ പുല്ലുപോലെ തള്ളിക്കളയുന്നു.

ഉണ്ണീ നീ പറഞ്ഞതു ശരിയാണ്. ബ്രാഹ്മണ്യം വളരെ വളരെ ദുർല്ലഭമായ കാര്യമാണ്. ബ്രാഹ്മണ്യത്തിൽ മഹർഷിത്വവും മഹർഷിത്വത്തിൽ തപസ്സും മഹത്വമേറിയതുതന്നെയാണ്. നിനക്ക് ഈ കാമം സാധിക്കും. കുശികനിൽനിന്ന് കൗശികൻ മൂന്നാംതലമുറയായി പിറക്കും. അവൻ ബ്രാഹ്മണനാകും. അങ്ങനെ നീ ബ്രാഹ്മണവംശത്തിന്റെ നായകനായി ഭവിക്കും. മൂന്നാംതലമുറമുതൽ നിന്റെ വംശം ബ്രാഹ്മണവംശമായി പരിണമിക്കും. നിന്റെ കുലം ഭൃഗുക്കളുടെ തേജസ്സുകൊണ്ടാണ് അങ്ങനെ പരിണമിക്കുന്നത്. അഗ്നിസദൃശനായ നിന്റെ പൗത്രൻ ബ്രാഹ്മണർഷീന്ദ്രനാകും. അവൻ ദേവന്മാരും മനുഷ്യരുംചേർന്ന മൂന്നു ലോകത്തിനും ഭയമുണ്ടാക്കും. ഞാൻ ഈ പറഞ്ഞതു സത്യമാണ്. രാജർഷേ! ഭവാന്റെ ഉള്ളിലുള്ള വരം എന്തെന്നാൽ അതു വാങ്ങിക്കൊള്ളുക. ഞാൻ തീർത്ഥയാത്രയ്ക്കു പോവുകയാണ്. ഇനി വൈകിക്കൂടാ; കാലം തെറ്റിപ്പോയേക്കും."

കുശികൻ പറഞ്ഞു: "മഹാനുഭാവാ, അങ്ങയുടെ പ്രസാദം എനിക്കു ശ്രേഷ്ഠമായ വരംതന്നെയാണ്. ഭവാൻ പറഞ്ഞവിധം എനിക്ക് ഒരു പൗത്രൻ ജനിക്കണേ അനഘാശയാ! ഭഗവാനേ, എന്റെ കുലത്തിൽ ബ്രാഹ്മണ്യം ഉണ്ടാകണം എന്നതുതന്നെയാണ് ശ്രേഷ്ഠമായ വരം. ഭഗവാനേ, എല്ലാം വിസ്തരിച്ചു പറഞ്ഞുതരണേ! അല്ലയോ ഭൃഗുനന്ദനാ! എങ്ങനെ എന്റെ കുലം വിപ്രത്വം നേടും? എനിക്ക് അതിസമ്മതനായി ആരാണു ബന്ധുവായി ഭവിക്കുവാൻ പോകുന്നത് പറഞ്ഞാലും."

**56. ച്യവനോപാഖ്യാനം - പരശുരാമൻവരെയുള്ളവരുടെ കഥ കുശികന് ച്യവനൻ പറഞ്ഞുകൊടുക്കുന്നു -** ച്യവനൻ പറഞ്ഞു: "നിന്നോടു പറയേണ്ട അവശ്യമായ കാര്യമാണ് രാജാവേ, ഞാൻ പറയുന്നത്. നിന്നെ മുടിക്കുവാൻവന്നത് എന്തിനാണെന്നും പറയാം. ഭൃഗുക്കൾക്ക് ക്ഷത്രിയന്മാർ എന്നും യാജ്യരാണ് (യാഗം ചെയ്യിക്കേണ്ടവരാണ്) രാജാവേ! ദൈവഹിതമായി അവർ പിണങ്ങുവാൻ ഇടയാകും. ക്ഷത്രിയന്മാർ സകല ഭൃഗുക്കളേയും കൊന്നൊടുക്കും. ദൈവശിക്ഷയാൽ പീഡിപ്പിക്കപ്പെട്ട അവർ ഗർഭസ്ഥരായ ശിശുക്കളെപ്പോലും നശിപ്പിക്കും. പിന്നെ നമ്മുടെ വംശത്തിൽ (ഭൃഗുവംശത്തിൽ) ഗോത്രവർദ്ധനനായി ഔർവ്വൻ എന്നു പേരായി ഒരു ഋഷി, ജ്വലനാർക്കസമപ്രഭനായി അതിതേജസ്വിയായി ഉണ്ടാകും. അവൻ മൂന്നു ലോകവും മുടിക്കുവാൻപോന്ന ക്രോധാഗ്നി ഉളവാക്കും. ആ അഗ്നി കാടും, മേടും, മലയും ചേർന്ന ലോകത്തെ ചാരമാക്കും. കുറച്ചുകാലം അവൻ ആ അഗ്നിയെ അടക്കും. കടലിൽ ആ അഗ്നിയെ ബഡവാമുഖത്തിൽ ആ മുനിസത്തമൻ പ്രക്ഷേപിക്കും. അവന്ന് ഋചീകൻ എന്നു പേരായി ഒരു പുത്രൻ ജനിക്കും. ധനുർവ്വേദം മൂർത്തിമത്തായ രൂപത്തിൽ അവൻ വളരും. എല്ലാവിധം യുദ്ധവിദ്യകളും അവൻ അഭ്യസിക്കും. ക്ഷത്രിയന്മാർ മുടിയുവാൻ ദൈവഹിതമനുസരിച്ചു പിറന്ന അവനിൽ, സ്വപുത്രനായ ഋചീകന് പിതാവ് എല്ലാ വിദ്യകളും ഉപദേശിക്കും. തപസ്സാൽ ഭാവിതാത്മാവായി വമ്പനായ ജമദഗ്നിയിൽ ആ വേദത്തെ ഭൃഗുശാർദൂലനായ അവൻ ധരിക്കും. നിന്റെ കുലത്തിൽനിന്ന് ജമദഗ്നി കന്യകയെ വേൾക്കും. നിന്റെ കുലത്തിന്ന് ഉയർച്ച വരുത്താനാണ് ഭരതർഷഭാ! ആ വിവാഹം നടത്തുന്നത്. നിന്റെ പൗത്രിയും, ഗാധിയുടെ പുത്രിയുമായ അവളെ നേടി തപോനിധി ക്ഷത്രധർമ്മാവായ പുത്രനെ ഉല്പാദിപ്പിക്കും. അവൻ വിപ്രന്റെ കർമ്മം ചെയ്യുന്ന ക്ഷത്രിയനാകും. ബൃഹസ്പതിക്കുതുല്യം വീര്യവാനാകും. അവൻ വിശ്വാമിത്രൻ എന്ന പേരിൽ പ്രസിദ്ധനാകും. ഗാധിയുടെ പുത്രനായ അവൻ മഹാതപസ്വിയായി വളരും. ഇവിടെ സ്ത്രീകൾമൂലമാണ് കൈമാറ്റമുണ്ടാവുക. ബ്രഹ്മാവിന്റെ കല്പന മറ്റുവിധത്തിലാക്കുവാൻ ആർക്കും കഴിയുന്നതല്ലല്ലോ. അങ്ങനെ നിന്റെ മൂന്നാമത്തെ തലമുറ ബ്രാഹ്മണനായി ഭവിക്കും. ഭാവിതാത്മാക്കളായ ഭൃഗുക്കൾക്ക് ഭവാൻ സംബന്ധിയായിത്തീരും."

ഭീഷ്മൻ പറഞ്ഞു: "മഹാത്മാവായ ച്യവനമഹർഷിയുടെ വാക്കുകേട്ട് ധർമ്മിഷ്ഠനായ കുശികൻ ഹർഷത്തോടെ ഭരതോത്തമനായ രാജാവേ, 'എന്നാൽ അങ്ങനെയാകട്ടെ' എന്നു പറഞ്ഞു. തേജസ്വിയായ ച്യവനൻ പിന്നെയും രാജാവിനോട് തന്നിൽനിന്നു വീണ്ടും വരം വാങ്ങിക്കൊള്ളുവാൻ പറഞ്ഞു. രാജാവ് മുനിയോടു പറഞ്ഞു: 'മഹർഷേ, ഞാൻ ഭവാനോട് അഭീഷ്ടം വാങ്ങുന്നു. എന്റെ കുലം ബ്രഹ്മകുലമായി ഭവിച്ച് ധർമ്മത്തിൽ കരൾവെക്കുമാറ് അനുഗ്രഹിച്ചാലും.' രാജാവിന്റെ അഭ്യർത്ഥന കേട്ട് ച്യവനമുനി, 'അങ്ങനെയാകട്ടെ' എന്നനുഗ്രഹിച്ച് രാജാവിനെ സമ്മതിപ്പിച്ചു യാത്രപറഞ്ഞ് തീർത്ഥയാത്രയ്ക്കു പുറപ്പെട്ടു. രാജാവേ, അതൊക്കെ നിന്നോടു മുഴുവൻ ഞാൻ പറഞ്ഞു. ഇതാണ് കുശികൾക്കും ഭൃഗുക്കൾക്കുമുള്ള ബന്ധത്തിനു കാരണം. ഋഷി പറഞ്ഞമാതിരിതന്നെ എല്ലാം സംഭവിച്ചു. അങ്ങനെ രാമന്റെയും വിശ്വാമിത്രന്റെയും ജന്മവും സംഭവിച്ചു."

**57. വിവിധദാനതപഃഫലം - ലോകത്തിന്നു ദാനങ്ങളിൽ ഉപകാരംചെയ്യുവാൻ പറ്റിയ ലൗകികജീവിതമാണ് ശ്രേഷ്ഠമെന്ന് യുധിഷ്ഠിരൻ സമ്മതിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "എന്നെ ബോധഹീനനാക്കുന്നവിധമാണ് ഞാൻ യുദ്ധാനന്തരം കേട്ട വാർത്ത. ശ്രീമാന്മാരായ രാജാക്കന്മാർ മുഴുവൻ നശിച്ചു. സർവ്വത്തേയും സംഹരിച്ചുകളഞ്ഞു. അങ്ങനെ ഭൂമി മുഴുവൻ കീഴടക്കി. നൂറുക്കണക്കിന്നുള്ള രാജ്യങ്ങളുടെ ചക്രവർത്തിയുമായി. എന്നിട്ടും എന്റെ മനസ്സിന്നു യാതൊരു സന്തോഷവും തോന്നുന്നില്ല. നൂറുലക്ഷം പുരുഷന്മാരെ കൊന്നിട്ട് മഹാപാതകിയായിട്ടാണ് ഞാൻ നില്ക്കുന്നത്. എന്റെ ഹൃദയം ദുഃഖത്തിൽ ആണ്ടുപോകുന്നു പിതാമഹാ! എത്ര സ്ത്രീകൾക്കു ഭർത്താക്കന്മാരില്ലാതായി. എത്രപേർ മക്കളില്ലാത്തവരായി? എത്രപേരുടെ അമ്മാവന്മാർ മരിച്ചു. എത്രപേരുടെ സഹോദരന്മാർ മരിച്ചു. ആ ശ്രേഷ്ഠകളായ സ്ത്രീകളുടെ നില എന്താണ്? നാം എന്തിന്

നമ്മുടെ സുഹൃത്തുക്കളേയും ബന്ധുക്കളേയും വധിച്ചു കളഞ്ഞു! ഇതിന്റെയൊക്കെ ഫലം എന്തായിരിക്കും! നാം തലകീഴായി നരകക്കുണ്ടിൽ ചെന്നു വീഴുകതന്നെ ചെയ്യും! യാതൊരു സംശയവുമില്ല. അല്ലയോ പിതാമഹാ! ഞാൻ എന്റെ ദേഹത്തെ ഉഗ്രമായ തപസ്സോടെ ചേർക്കുവാൻ ഇച്ഛിക്കുന്നു. ഞാൻ ഇക്കാര്യത്തിൽ ശരിയായ ഉപദേശം അങ്ങയിൽനിന്നു ലഭിക്കുവാൻ ആശിക്കുന്നു രാജാവേ പറഞ്ഞുതരണേ!"

വൈശമ്പായനൻ പറഞ്ഞു: "യുധിഷ്ഠിരൻ പറഞ്ഞ വാക്കുകേട്ട് മഹാശയനായ ഭീഷ്മൻ നന്നായി ബുദ്ധിയിൽ കണ്ട് ഇപ്രകാരം യുധിഷ്ഠിരനോടു പറഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "രഹസ്യവും അത്ഭുതവുമായ കാര്യം ഞാൻ നിന്നോടു പറയാം. അത് നീ കേൾക്കുക. മരിച്ചാൽ എന്തു ഗതിയാണ് ഓരോ കൂട്ടർക്കും കിട്ടുന്നതെന്ന് ഞാൻ പറയാം രാജാവേ. തപസ്സുചെയ്തവന്ന് സ്വർഗ്ഗം ലഭിക്കും. തപസ്സുകൊണ്ടു കീർത്തിയും ലഭിക്കും. വിഭോ, തപസ്സാൽ ദീർഘായുസ്സും സുഖങ്ങളും ലഭിക്കും. ഇങ്ങനെ ജ്ഞാനം, വിജ്ഞാനം, ആരോഗ്യം, സൗന്ദര്യം, ധനം, സൗഭാഗ്യം ഇവയെല്ലാം ഭരതർഷഭാ, തപസ്സുകൊണ്ടു ലഭിക്കും. തപസ്സുകൊണ്ടു ധനം ലഭിക്കും. മൗനവ്രതമെടുത്താൽ ആജ്ഞാശക്തി ലഭിക്കും. ദാനംചെയ്താൽ ഭോഗങ്ങൾ ലഭിക്കും. ബ്രഹ്മചര്യം അനുഷ്ഠിക്കുന്നവർക്കു ദീർഘായുസ്സുണ്ടാകും. അഹിംസയുടെ ഫലം രൂപഗുണമാണ്. ദീക്ഷയെടുത്താൽ സൽക്കുലത്തിൽ ജനിക്കും. ഫലമൂലങ്ങൾ ഭക്ഷിച്ചു ജീവിക്കുന്നവർക്ക് രാജ്യം ലഭിക്കും. ഇലമാത്രം തിന്നു ജീവിക്കുന്നവർക്ക് സ്വർഗ്ഗം ലഭിക്കും. വെള്ളംമാത്രം കുടിച്ചു തപസ്സു ചെയ്യുന്നവർക്കു സ്വർഗ്ഗം ലഭിക്കും. ദാനം ചെയ്യുന്നവർക്ക് ധനങ്ങളുടെ നായകനാകാം. ഗുരുശുശ്രൂഷകൊണ്ട് വിദ്യാസമ്പന്നനാകും. ശ്രാദ്ധംകൊണ്ട് സത്യവാനായ പുത്രനുണ്ടാകും. ഇലക്കറിമാത്രം കഴിച്ചു ജീവിക്കുന്നവർക്കു പശുക്കൾ ധാരാളമുണ്ടാകും. പുല്ലുതിന്നുന്നവർക്കു സ്വർഗ്ഗം ലഭിക്കും. മൂന്നുനേരം കുളിച്ച് കർമ്മങ്ങൾ അനുഷ്ഠിക്കുന്നവർക്ക് ധാരാളം സ്ത്രീകളെ ലഭിക്കും. കാറ്റുമാത്രം കഴിച്ചു തപസ്സുചെയ്താൽ അവന്നു യാഗത്തിന്റെ ഫലം ലഭിക്കും. നിത്യവും കുളിച്ച് സന്ധ്യാജപം ചെയ്യുന്നവൻ കാര്യങ്ങളിൽ സമർത്ഥനാകും. ജലപാനം ഉപേക്ഷിച്ച തപസ്വിക്ക് സ്വർഗ്ഗം ലഭിക്കും. വെറും നിലത്ത് പായയും കിടക്കയുമില്ലാതെ കിടന്നുറങ്ങുന്നവർക്ക് ഗൃഹങ്ങളും ശയനങ്ങളും ലഭിക്കും. ചീരവല്ക്കലവസ്ത്രങ്ങൾ ധരിച്ചവർക്ക് വസ്ത്രാഭരണജാലങ്ങൾ ലഭിക്കും. ശയ്യകൾ, ആസനങ്ങൾ, രഥങ്ങൾ, എന്നിവയെല്ലാം തപസ്സുകൊണ്ടു ലഭിക്കും.

അഗ്നിയിൽ പ്രവേശിച്ചവൻ ബ്രഹ്മലോകത്തിൽ പൂജ്യനാകും. രസങ്ങളെ ത്യജിച്ചാൽ അവൻ സൗഭാഗ്യം നേടും. മാംസഭക്ഷണം ഉപേക്ഷിച്ചവന്റെ സന്താനങ്ങൾ ആയുഷ്മാന്മാരാകും. ജലത്തിൽ വസിച്ച് തപംചെയ്യുന്നവൻ സ്വർഗ്ഗത്തിന്ന് ഈശനാകും. സത്യമാണു ഞാൻ ഈ പറയുന്നത്; അവൻ ദേവന്മാരോടുകൂടി സുഖിക്കും. ദാനത്താൽ കീർത്തി ലഭിക്കും. അഹിംസകൊണ്ട് ആരോഗ്യമുണ്ടാകും.

ദ്വിജന്മാരെ ശുശ്രൂഷിച്ചാൽ രാജ്യം ലഭിക്കും. പുഷ്കലമായ ദ്വിജഭാവവും പിന്നത്തെ ജന്മത്തിൽ സിദ്ധിക്കും. ദാഹിച്ചവർക്കു വെള്ളം കൊടുത്താൽ നിത്യമായ കീർത്തിയുണ്ടാകും. അന്നം കൊടുത്താൽ കാമഭോഗങ്ങളാൽ തൃപ്തരാകും. സർവ്വരേയും സ്വാന്തനംചെയ്താൽ എല്ലാവിധം ശോകങ്ങളും അറ്റുപോകും. ദേവന്മാരെ ശുശ്രൂഷിച്ചാൽ രാജ്യം ലഭിക്കും. ദിവ്യമായ രൂപവും ലഭിക്കും.

ഇരുട്ടിൽ വിളക്കു കൊടുക്കുന്നവൻ കണ്ണുള്ളവനായി പിന്നത്തെ ജന്മം പിറക്കും. കാണേണ്ട വസ്തുക്കൾ കൊടുത്താൽ സ്മൃതിയും മേധയും ലഭിക്കും. ഗന്ധവും മാല്യവും നല്കിയാൽ വലിയ കീർത്തി നേടും. മുടിയും താടിയും വളർത്തുന്നവർക്ക് നല്ല സന്താനങ്ങൾ ഉണ്ടാകും. ഉപവാസം, ദീക്ഷ, അഭിഷേകം ഇവ പന്ത്രണ്ടുവർഷം തുടർന്ന് അനുഷ്ഠിച്ചാൽ മെച്ചമായ വീരസ്ഥാനങ്ങൾ പ്രാപിക്കും.

ദാസികളും ദാസന്മാരും അലങ്കാരങ്ങളും വയലുകളും വീടും എന്നിവയെല്ലാം പെൺമക്കളെ ബ്രഹ്മജ്ഞന്മാർക്കു നല്കിയാൽ ലഭിക്കുന്നതാണ്. യജ്ഞത്താലും ഉപവാസത്താലും അല്ലയോ ഭരതർഷഭാ! സ്വർഗ്ഗം പ്രാപിക്കും. ഫലപുഷ്പങ്ങളെ ദാനംചെയ്യുന്ന നരൻ ശുഭമായ ജ്ഞാനം നേടും.

പൊന്നുകെട്ടിച്ച കൊമ്പുകളോടുകൂടിയ ആയിരം പശുക്കളെ സൽപാത്രങ്ങളിൽ ദാനംചെയ്താൽ അവന്ന് പുണ്യമായ ഫലം ലഭിക്കും. ദേവലോകത്തെത്തി അവൻ സുഖിക്കും. സ്വർണ്ണംകൊണ്ടു കൊമ്പുകെട്ടിച്ച കറവപ്പശുക്കളെ കിടാങ്ങളോടുകൂടി ദാനംചെയ്താൽ അതിന്റെ ഫലമായി ഇഷ്ടംപോലെ എല്ലാ ആഗ്രഹങ്ങളും ചുരത്തുന്ന ദിവ്യമായ പശു ആ നരന്ന് ഭാഗ്യവശാൽ വന്നുചേരും.

ഗോദാനം സൽപ്പാത്രത്തിൽ ചെയ്യുന്നവന്ന് താൻ നല്കിയ ഗോവിന്ന് എത്ര രോമങ്ങളുണ്ടോ, അത്രത്തോളം പുത്രന്മാരും പൗത്രന്മാരുമുള്ളവനായി ഏഴു തലമുറ സന്താനങ്ങളെ അവൻ സ്വർഗ്ഗത്തിലെത്തിക്കും.

കൊമ്പ് സ്വർണ്ണംകെട്ടിയ പശുക്കളെ ധനത്തോടൊപ്പം സൽപ്പാത്രത്തിൽ ദാനചെയ്താൽ, എള്ളോടുകൂടി ദ്വിജന്നു ദാനംചെയ്താൽ, സുഭിക്ഷമായ വസുലോകത്തിൽ അവൻ ചെന്നെത്തുന്നതാണ്. സ്വന്തം കർമ്മംകൊണ്ട് തടവ് ഏറ്റ ഒരുത്തൻ, ഘോരാന്ധകാരമായ നരകത്തിലെത്തുവാൻ, സമുദ്രത്തിൽ കാറ്റടിച്ച് കപ്പൽ പാഞ്ഞുകേറുന്നതുപോലെ ഗോദാനംമൂലം സ്വർഗ്ഗത്തിൽ ചെന്നുചേരും.

വിപ്രന്നു നല്കേണ്ടതായ കന്യകയെ നല്കുന്നവനും, വിപ്രന്ന് ഭൂമി ദാനംചെയ്യുന്നവന്നും, വിധിപ്രകാരം അന്നം നല്കുന്നവന്നും, പുരന്ദരന്റെ ലോകമായ സ്വർഗ്ഗം ലഭിക്കും. പാർക്കുവാൻ നല്ല ഗൃഹം എല്ലാ ഉപകരണങ്ങളോടുംകൂടി സ്വാദ്ധ്യായവാനും, ശീലഗുണമുള്ളവനുമായ ബ്രാഹ്മണന്നു നല്കുന്നവന്ന് ഉത്തമമായ കുരുഭൂമിയിൽപ്പെട്ട ലോകം ലഭിക്കുന്നതാണ്.

ഭാരം വഹിക്കുന്ന കാള, കുതിര മുതലായവയെ ദാനം ചെയ്താൽ അവനും, പശുക്കളെ നല്കുന്നവനും വസുക്കളുടെ ലോകം ലഭിക്കും. സ്വർണ്ണം ദാനംചെയ്താൽ സ്വർഗ്ഗം ലഭിക്കും. ഏറ്റവും ശ്രേഷ്ഠമായ ദാനം സ്വർണ്ണദാനമാണ്. കുട ദാനംചെയ്തവന്ന് വരിഷ്ഠമായ ഭവനം ലഭിക്കും. ചെരിപ്പ് ദാനംചെയ്തവന്നു നല്ല വണ്ടി ലഭിക്കും. വസ്ത്രം ദാനംചെയ്യുന്നവന്നു നല്ല രൂപം (സൗന്ദര്യം) ലഭിക്കും. ഗന്ധം ദാനം ചെയ്യുന്നവൻ സുഗന്ധവാനാകും. അവന്റെ സൽഗുണം ലോകത്തിലെങ്ങും പരക്കും.

പുഷ്പിച്ചതും, കായ്ച്ചതുമായ വൃക്ഷം ദ്വിജന്ന് ദാനം ചെയ്താൽ അവന്നു വളരെ രത്നങ്ങൾ നിറഞ്ഞതും, ഉത്തമസ്ത്രീയോടുകൂടിയതുമായ ഗൃഹം ലഭിക്കും. അന്നപാനങ്ങൾ, രസങ്ങൾ, ഭക്ഷ്യങ്ങൾ എന്നിവ നല്കിയാൽ അവൻ ഇഷ്ടംപോലെ രസങ്ങൾ നേടും. ഇരിപ്പിടവും വസ്ത്രവും നല്കുന്നവന് ഇപ്പറഞ്ഞതെല്ലാം തീർച്ചയായും നേടും; അതിലൊട്ടും സംശയിക്കേണ്ടതില്ല. മാല്യങ്ങൾ, കളഭം മുതലായവ ധൂപം ദേഹത്തിൽ പൂശാനുള്ള സുഗന്ധദ്രവ്യങ്ങൾ, വസ്ത്രങ്ങൾ ഇവ ഏതൊരുത്തൻ ബ്രാഹ്മണന്നു ദാനംചെയ്യുന്നുവോ, അവൻ അരോഗനായി, സുന്ദരനായി ഇന്ദ്രന്റെ നാട്ടിൽ വസിക്കും. ധാരാളം ധനത്തോടെ നല്ല കട്ടിലും കിടക്കയുമുള്ള ഗൃഹം ബ്രാഹ്മണന്നു നല്കിയാൽ അവന്ന്

ധാരാളം പുണ്യം ലഭിക്കുമെന്നു മാത്രമല്ല, മനോജ്ഞവും വളരെ രത്നങ്ങൾ നിറഞ്ഞതുമായ ഗൃഹം ദൈവാധീനത്താൽ ലഭിക്കുന്നതാണ് രാജാവേ! സുഗന്ധമുള്ളതും പല നിറം കലർന്നതുമായ വിരിപ്പോടും, തലയണയോടുംകൂടെ നല്ല കിടക്ക വിപ്രന്നു നല്കുന്നവന് നല്ല സൗന്ദര്യമുള്ളവളും സ്നേഹമുള്ളവളുമായ തന്വംഗിയെ യാതൊരു വിഷമവും കൂടാതെ ലഭിക്കുന്നതാണ്. വീരശയ്യയെ പ്രാപിക്കുന്ന മർത്ത്യൻ ഒരിക്കലും പിതാമഹനേക്കാൾ താണുപോകുന്നതല്ല. അതിലും മേലെയായി ഒന്നുമില്ലെന്നാണ് മഹർഷിമാർ പറയുന്നത്."

വൈശമ്പായനൻ പറഞ്ഞു: "കുരുനന്ദനനായ യുധിഷ്ഠിരൻ പ്രസാദിച്ചു. പിന്നെ വന്യാശ്രമവാസത്തെപ്പറ്റി അദ്ദേഹം കൊതിച്ചില്ല. വീരന്മാർക്കുള്ള മാർഗ്ഗത്തിൽ കാംക്ഷയുണ്ടായി. പിന്നെ യുധിഷ്ഠിരൻ തൻെറ സഹോദരന്മാരോടു പറഞ്ഞു: 'അല്ലയോ സോദരന്മാരേ, നിങ്ങൾക്കും പിതാമഹൻെറ വാക്കുകൾ രുചിച്ചിരിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു.'

യുധിഷ്ഠിരൻ ഇപ്രകാരം പറഞ്ഞപ്പോൾ എല്ലാ പാണ്ഡവന്മാരും യശഃസ്വിനിയായ കൃഷ്ണയും യുധിഷ്ഠിരൻെറ വാക്ക് 'കൊള്ളാം അങ്ങനെതന്നെ' എന്നു പ്രശംസിച്ചു."

**58. തടാകം, ആരാമം എന്നിവയുടെ മാഹാത്മ്യം - തടാകനിർമ്മാണാദിക്കുകളുടെ സൽഫലം -** യുധിഷ്ഠിരൻ പറഞ്ഞു: "പൂങ്കാവുകൾ ഉണ്ടാക്കുക, പൊയ്കകൾ നിർമ്മിക്കുക, എന്നിവയുടെ ഫലമെന്താണ്? അല്ലയോ കുരൂദ്വഹാ! അവയെപ്പറ്റിയുള്ള ഫലം തത്ത്വമായി അങ്ങ് പറഞ്ഞുകേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു ഭാരതാ!"

ഭീഷ്മൻ പറഞ്ഞു: "കണ്ടാൽ നല്ലപോലെ ഉറച്ചതും വിചിത്രമായ പലതരം ധാതുക്കൾ ചേർന്നതും സർവ്വഭൂതാഢ്യവുമായ ഭൂമി ശ്രേഷ്ഠഭൂമിയാണെന്നു പറയപ്പെടുന്നു. അങ്ങനെയുള്ള ഭൂമിയിൽ വയലുകളും തടാകങ്ങളും ഉണ്ടാക്കണം. ജലാശയങ്ങളും ഉണ്ടാക്കണം. അവയെപ്പറ്റി ഞാൻ ക്രമപ്രകാരം പറയാം.

തടാകങ്ങൾ അതിൽ ഉണ്ടാക്കുന്നതായാൽ അവന്നു വന്നുചേരുന്ന ഗുണങ്ങളെ ഞാൻ വിശദമാക്കാം. തടാകം നിർമ്മിച്ച മർത്ത്യൻ മൂന്നുലോകത്തിലും പൂജ്യനായി ഭവിക്കും. അതു സ്നേഹിതൻെറ ഗൃഹംപോലെ ഉപകാരപ്രദമാണ്; മൈത്രമാണ്, മിത്ര (സൂര്യ) പ്രീതികരമാണ്. സുഹൃത്തിനെപ്പോലെയാണ്. മിത്രങ്ങളെ വർദ്ധിപ്പിക്കുന്നതാണ്. കീർത്തിസമ്പാദനമാണ്. ശ്രേഷ്ഠമാണ്. അതുകൊണ്ട് കഴിവുള്ളവൻ തടാകങ്ങൾ നിർമ്മിക്കണം. ധർമ്മാർത്ഥകാമങ്ങളുടെ ഫലമായി അതിനെ പ്രശംസിക്കുന്നു. തടാകം ശരിക്കു നിർമ്മിച്ചാൽ ഭൂമിയുടെ ആ ഭാഗം സജ്ജനങ്ങൾക്കാശ്രയമായ ഒരു ക്ഷേത്രമായിത്തീരുന്നു. ഈ തടാകം നാലുതരത്തിൽ ജീവികൾക്ക് ഉപയോഗപ്പെടുന്നു.

തടാകങ്ങൾ നാടിന്നു ശ്രീ വർദ്ധിപ്പിക്കും, ദേവന്മാരും മനുഷ്യരും ഗന്ധർവ്വന്മാരും പിതൃക്കളും രാക്ഷസന്മാരും അഹികളും സ്ഥാവരങ്ങളുമെല്ലാം തടാകത്തെ ആശ്രയിക്കുന്നു. അതുകൊണ്ട് ഞാൻ ആ തടാകത്തിൻെറ ഗുണങ്ങളെപ്പറ്റി പറയാം. അതിൻെറ ഫലത്തെയും കുറിച്ചു പറയാം. ഇവ പണ്ട് മഹർഷിമാർ പറഞ്ഞിട്ടുള്ളതാണ്.

വർഷകാലത്ത് ആരു നിർമ്മിച്ച തടാകത്തിൽ ജലം സമൃദ്ധിയായി നില്ക്കുന്നുണ്ടോ, അവന്ന് അഗ്നിഹോത്രം ചെയ്ത ഫലം ലഭിക്കുന്നതാണ് എന്നു മഹാശയന്മാർ പറയുന്നു. ശരൽക്കാലത്ത് ആരുടെ തടാകത്തിൽ ജലസമൃദ്ധിയുണ്ടോ, ആയിരം ഗോക്കളെ സൽപ്പാത്രങ്ങളിൽ ദാനം ചെയ്താലുള്ള ഫലം മരണാനന്തരം ലഭിക്കുന്നതാണ്. ഹേമന്തകാലത്ത് ആരുടെ തടാകത്തിൽ ജലം സമൃദ്ധിയായി നില്ക്കുന്നുണ്ടോ, അവൻ പലവിധം സുവർണ്ണദാനങ്ങളോടു കൂടിയ യജ്ഞത്തിൻെറ ഫലം ഏല്ക്കുന്നതാണ്. ശിശിരകാലത്ത് ആരു നിർമ്മിച്ച തടാകത്തിൽ ജലം സമൃദ്ധിയായുണ്ടോ, അവന്ന് അഗ്നിഷ്ഠോമയജ്ഞത്തിൻെറ ഫലം ലഭിക്കുന്നതാണ്. വസന്തത്തിൽ ആരുടെ തടാകം ജലപൂർണ്ണമായി നില്ക്കുന്നുവോ, അവൻ അതിരാത്രം എന്ന യാഗംചെയ്തവൻെറ പുണ്യഫലം അനുഭവിക്കുന്നതാണ്. വേനൽക്കാലത്ത് ആരു നിർമ്മിച്ച തടാകത്തിൽ ജലം ധാരാളമുണ്ടോ, അവൻ അശ്വമേധയാഗം ചെയ്ത ഫലം അനുഭവിക്കുമെന്ന് മനീഷികൾ പറയുന്നു. ആരു വന്ന് ആ തീർത്ഥജലാശയത്തിൽനിന്നു ജലം പാനംചെയ്യുന്നുവോ, ആ പശുക്കളും സജ്ജനങ്ങളും ആ തീർത്ഥനിർമ്മാതാവിൻെറ കുലത്തെ സ്വർഗ്ഗത്തിലേക്കു കയറ്റിവിടും. ആരു നിർമ്മിച്ച തടാകത്തിലെ ജലം മൃഗങ്ങളും പക്ഷികളും മർത്ത്യരും കുടിക്കുന്നുവോ, അവൻ അശ്വമേധയജ്ഞത്തിൻെറ ഫലം അനുഭവിക്കുന്നതാണ്. വെള്ളം കുടിക്കുകയും സ്നാനംചെയ്യുകയും വിശ്രമിക്കുകയും ചെയ്യുന്നതിന്നു പറ്റിയ തടാകം ആരു തീർക്കുന്നുവോ, അയാൾക്കു ലഭിക്കുന്ന പുണ്യം അനന്തമാകുന്നു. ജലം നല്കുന്നതിലുള്ള പുണ്യം ചെറുതല്ല ഉണ്ണീ! സുദുർല്ലഭമാണ് ആ ഫലം! വെള്ളം കൊടുക്കുന്നതുകൊണ്ടുണ്ടാകുന്ന പ്രീതി എന്നെന്നേക്കും നില നില്ക്കുന്നതാണ്.

തിലോദകം നല്കുക, ദീപം നല്കുക, ജാഗ്രതചെയ്യുക, ജ്ഞാതിമാരോടുകൂടി സന്തോഷിക്കുക! ഇത് പരത്തിൽ ദുർല്ലഭമാണ്. എല്ലാ ദാനത്തെക്കാളും മെച്ചപ്പെട്ടതാണ്, സലിലദാനം രാജാവേ! അതു നന്നായി നിർവ്വഹിക്കണം രാജശാർദ്ദൂലാ!

ഇപ്രകാരം തടാകനിർമ്മാണത്തിൻെറ ഉത്തമമായ ഫലം ഞാൻ പറഞ്ഞു. സ്ഥാവരങ്ങൾ ആറുണ്ട്. അവ ഭൂതങ്ങളുടെ ജാതികളാണ്. വൃക്ഷം, ഗുല്മം, ലത, വള്ളി, ത്വക്സാരം, തൃണം ഇവയാണ് വൃക്ഷജാതികൾ. ഇവയെ നട്ടുവളർത്തിയാൽ പുണ്യമായ ഫലം ലഭിക്കും. മർത്ത്യലോകത്തു സൽക്കീർത്തിയും പരലോകത്തു ശുഭമായ ഫലവും ലഭിക്കും. പിതൃക്കൾക്കു പൂജ്യനായി അവൻ ഭവിക്കും. സ്വർഗ്ഗത്തിൽ ചെന്നാലും അവന്നുള്ള സൽക്കീർത്തി നശിക്കാതെനില്ക്കും. പിതൃവംശത്തിലെ കഴിഞ്ഞതും വരാനിരിക്കുന്നതുമായ തലമുറകളെ കയറ്റും. മരങ്ങളെ നട്ടവന്ന് ഇത്തരം ഫലം ലഭിക്കുമെന്നറിഞ്ഞ് എല്ലാവരും മരങ്ങൾ വെച്ചുപിടിപ്പിക്കുന്നതിൽ ഉത്സുകരാകണം. വൃക്ഷം വെച്ചുപിടിപ്പിക്കുന്നവൻെറ മക്കളാണ് വൃക്ഷങ്ങൾ എന്നു കരുതണം. അങ്ങനെയുള്ളവൻ സ്വർഗ്ഗം നേടും; അവ്യയമായ മറ്റു ലോകവും നേടും.

വൃക്ഷങ്ങൾ പുഷ്പങ്ങളാൽ ദേവന്മാരെയും, ഫലങ്ങളാൽ പിതൃക്കളെയും പൂജിക്കുന്നു. നല്ലപോലെ തഴച്ചുവളർന്ന വൃക്ഷങ്ങൾ നിഴൽകൊണ്ടു പാന്ഥരെയും പൂജിക്കുന്നു. കിന്നരന്മാർ, അഹികൾ, നിശാചരന്മാർ, ദേവന്മാർ, ഗന്ധർവ്വന്മാർ, മാനുഷർ, അപ്രകാരം മുനിമാർ ഇവരെല്ലാം വൃക്ഷങ്ങളെ ആശ്രയിക്കുന്നു. പൂത്തും കായ്ച്ചും വൃക്ഷങ്ങൾ മനുഷ്യരെ തർപ്പിക്കുന്നു. വൃക്ഷത്തെ ദാനംചെയ്യുന്നവരെ വൃക്ഷങ്ങൾ പരത്തിലേക്കുയർത്തും.

ശ്രേയസ്സിനെ ചിന്തിക്കുന്നവൻ വൃക്ഷങ്ങളെ തടാകത്തിൻെറ വക്കിൽ നടേണ്ടതാണ്. അവയെ മക്കളെപ്പോലെ കാക്കണം. ധർമ്മംകൊണ്ടു ചിന്തിച്ചാൽ ആ വൃക്ഷങ്ങൾ മക്കൾതന്നെയാണ്.

കുളം കുഴിപ്പിക്കുന്നവൻ, വൃക്ഷങ്ങൾ നട്ടുണ്ടാക്കുന്നവൻ, യജ്ഞം ചെയ്യുന്ന ദ്വിജൻ ഇങ്ങനെയുള്ളവരും, സത്യം പറയുന്നവരും ഒന്നുപോലെ സ്വർഗ്ഗത്തിൽ പൂജ്യരായി ഭവി

ക്കും. അതുകൊണ്ട് നാം തടാകം തീർക്കുകയും ആരാമ ങ്ങൾ ഉണ്ടാക്കുകയും പലതരം യജ്ഞങ്ങൾ ചെയ്യുകയും സത്യംപറയുകയും ചെയ്യണം."

**59. ദാനപാത്രനിരൂപണം - ഉത്തമദാനത്തെയും ഉത്ത മബ്രാഹ്മണരെയും ഭീഷ്മൻ പ്രശംസിക്കുന്നു -**

യുധിഷ്ഠിരൻ പറഞ്ഞു: "വേദത്തിൽ പ്രസ്താവിക്കപ്പെടാത്ത പല ദാനങ്ങളെയുംപറ്റി പ്രസ്താവിക്കപ്പെടുന്നുണ്ടല്ലോ. അതിൽ വെച്ച് ഏറ്റവും ശ്രേഷ്ഠമായ ദാനം ഏതാണ്? അങ്ങയുടെ അഭിപ്രായമെന്താണ്? പിന്നെ ഒരു കാര്യമറിയുവാൻ ഞാൻ വളരെ ആഗ്രഹിക്കുന്നുണ്ട്. ദാതാവിനെ അടുത്ത ലോക ത്തിലേക്ക് അല്ലെങ്കിൽ അടുത്ത ജന്മത്തിലേക്കു പിൻതുട രുന്ന (മടക്കിക്കിട്ടുന്ന) ദാനമേതാണ് ഭരതർഷഭാ?"

ഭീഷ്മൻ പറഞ്ഞു: "എല്ലാ ജീവികൾക്കും അഭയം നല്കുക, ആപത്തിൽ സഹായിക്കുക, വിശപ്പും ദാഹവും മൂലം അവ ശമിപ്പിക്കുവാനാവശ്യമായ അന്നപാനങ്ങൾ യാചി ക്കുന്നവന്ന് അവൻെറ അഭീഷ്ടം നല്കുക, ഇവയാണ് ശ്രേഷ്ഠതരമായ ദാനം. ആ ദാനം ദാതാവിനെ പിൻതുടരുന്ന ദാനമാണ്. രത്നദാനം (സ്വർണ്ണദാനം), ഗോദാനം, ഭൂമിദാനം ഇവയാണ് പരിശുദ്ധമായ ദാനങ്ങൾ. ഇവ പാപികളെപ്പോ ലും കരകയറ്റും. അല്ലയോ പുരുഷവ്യാഘ്രമേ! ഇവ എന്നും സാധുക്കൾക്കു നല്കുക. ദാനങ്ങൾമൂലം മർത്ത്യൻ പാപ വിമുക്തനാകും. അതിൽ സംശയിക്കേണ്ട. ലോകത്തിൽ ഒരുത്തന്ന് ഏറ്റവും ഇഷ്ടപ്പെട്ടതെന്താണ്, അവൻെറ ഗൃഹ ത്തിൽ ഏറ്റവും ആവശ്യമായതെന്താണ്, അതറിഞ്ഞ് അവ ന്നു നല്കണം. ദാനം അക്ഷയപുണ്യമാക്കിത്തീർക്കുവാൻ ആഗ്രഹിക്കുന്നവൻ അതാണ് ചെയ്യേണ്ടത്. പ്രിയം ചെയ്യു ന്നവൻ, പ്രിയപ്പെട്ടതു നല്കുന്നവൻ, ഇവർ എപ്പോഴും ഈ ലോകത്തിലും പരലോകത്തിലും ജീവികളുടെ പ്രിയനായി ഭവിക്കുന്നതാണ്. അസക്ത (അത്യാഗ്രഹമില്ലാത്തവൻ)നും ദരിദ്രനുമായ അർത്ഥിയെ ഗർവ്വുമൂലം ശക്തിപോലെ ആദരി ക്കാതെ വിടുന്നവൻ തീർച്ചയായും നൃശംസനാ(ക്രൂരൻ, നിന്ദ്യൻ)ണ് യുധിഷ്ഠിരാ!

തന്നെ ശരണംപ്രാപിക്കുന്നവൻ ഹീനനായ വൈരിയാ ണെങ്കിൽപ്പോലും അവനെ ആപത്തിൽനിന്നു രക്ഷിക്കേണ്ട താണ്. അങ്ങനെ ചെയ്യുന്നവനാണ് പുരുഷശ്രേഷ്ഠൻ. കൃശനും വിദ്യയുള്ളവനുമായ ഒരാൾ ജീവിതവൃത്തിക്കു മാർഗ്ഗമില്ലാതെ ഉഴലുകയാണെങ്കിൽ, അവന് ആവശ്യം പോലെ ഭക്ഷണം നല്കുകയാണെങ്കിൽ, അതില്പരമായ പുണ്യമില്ല. അവനേക്കാൾ ശ്രേഷ്ഠനായി ആരുമില്ല. കർമ്മ നിരതരും ഭാര്യയോടും മക്കളോടുംചേർന്ന് ഉഴലുന്നവരുമായ യോഗ്യരെ, യാചിക്കാത്ത മാന്യരെ, ക്ഷണിച്ചുവരുത്തി സൽ ക്കരിക്കണം. ദേവന്മാരിലും മർത്ത്യരിലും ആശിസ്സ് നല്കാതി രിക്കുകയും, അർഹന്മാരും നിത്യസന്തുഷ്ടന്മാരുമായി കിട്ടു ന്നതുകൊണ്ട് ഉപജീവിക്കുന്നവരും, സർപ്പത്തെപ്പോലെ വിഷം വഹിക്കുന്നവരുമായവരിൽനിന്ന് സ്വയം രക്ഷനേടണം ഭാരതാ! അങ്ങനെയുള്ളവരെ ദാനങ്ങളാൽ തൃപ്തിപ്പെടുത്ത ണം. ഈ ലക്ഷണമൊത്ത ദ്വിജന്മാരെ ദാസന്മാരോടും ഉപകരണങ്ങളോടുംകൂടി നല്ലപോലെ നിർമ്മിച്ചു സജ്ജമാ ക്കിയ ഗൃഹങ്ങളിൽ വിളിച്ചുവരുത്തി സൽക്കരിച്ചു പ്രസാദി പ്പിക്കുക. അങ്ങനെയുള്ളവർ ശ്രദ്ധയാൽ പരിപാവനമാക്ക പ്പെട്ട ദാനം, അത് ആവശ്യമാണെന്ന ധാരണയാൽ വാങ്ങി യേക്കാം യുധിഷ്ഠിരാ!

ധർമ്മിഷ്ഠന്മാരും, പുണ്യവാന്മാരും, വിദ്യാപരന്മാരും, വ്രതശീലന്മാരുമായ സ്നാതകന്മാർ, ആരെയും ആശ്രയിക്കാ തെ വാഴുന്നവരും, തപസ്സും സ്വാദ്ധ്യായവും അനുഷ്ഠിക്കു ന്നവരും, സംശിതവ്രതന്മാരും, സ്വന്തം ഭാര്യയിലല്ലാതെ മറ്റു സ്ത്രീകളിൽ കാംക്ഷയില്ലാത്തവരും, ശുദ്ധദാന്തന്മാരുമായ വരിൽ നീ ശുഭമായ ദാനധർമ്മങ്ങൾ ചെയ്യുന്നതായാൽ പര ലോകത്തേക്ക് അതു നന്മചെയ്യുന്നതായി ഭവിക്കും.

കാലത്തും സന്ധ്യക്കും അഗ്നിഹോത്രംചെയ്യുന്നവനും യതാത്മാവുമായ ബ്രാഹ്മണന്നു ചെയ്യുന്ന ദാനങ്ങൾ, ദാതാവിനെ പരലോകത്തേക്ക് എത്തിക്കുന്നതാണ്. ശ്രദ്ധാ പൂതവും സദക്ഷിണവുമായ മഹായജ്ഞം നിനക്ക് എല്ലാ യജ്ഞത്തിലുംവെച്ചു ശ്രേഷ്ഠമായിട്ടുള്ളതാണ്. ഉണ്ണീ! അത് ദാതാവിനെ സ്വർഗ്ഗത്തിലെത്തിക്കുന്നതാണ്. നാം ചെയ്യുന്ന ദാനം തിലത്തോടും ജലത്തോടുംകൂടി നല്കണം. മഹാ ത്മാക്കളായ ബ്രാഹ്മണർക്ക് അങ്ങനെ ചെയ്യുന്ന ദാനം പിതൃക്കളെയും ദൈവങ്ങളെയും പ്രീതിപ്പെടുത്തുന്നതാണ്. അത് പിതൃക്കളോടുള്ള നമ്മുടെ കടപ്പാട് തീർക്കുന്നതാണ്.

കോപിക്കാത്തവരും, തൃണത്തോളം ആഗ്രഹമില്ലാത്ത വരും, പ്രിയം പറയുന്നവരുമായ ബ്രാഹ്മണർ പൂജ്യാർ ഹരാണ്. അത്തരക്കാർ ദാനത്തിന്നർഹരുമാണ്. അങ്ങനെ ആഗ്രഹങ്ങൾ ഇല്ലാത്തവർ ഒരിക്കലും ദാതാവിൽ ബഹു മാനംകാണിക്കുകയില്ല; അവർ പാരിതോഷികലബ്ധിക്കു പ്രേരിപ്പിക്കുകയുമില്ല. സ്വപുത്രന്മാരെപ്പോലെ പാലിക്കേണ്ട വരാണ് അവർ. അവരെ ഞാൻ നമിക്കുന്നു. അവർ പ്രസാദി ച്ചാൽ സ്വർഗ്ഗംലഭിക്കും. കോപിച്ചാൽ അവർ നരകത്തിൽ തള്ളിവിടുകയുംചെയ്യും. ഋത്വിക്ക്, പുരോഹിതൻ, ആചാ ര്യൻ, മൃദുവായ ബ്രാഹ്മണ്യൻ, ഈ മട്ടിലുള്ളവർ ക്ഷത്ര ത്തോടു ചേരുമ്പോൾ ബ്രഹ്മതേജസ്സ് ശമിക്കുന്നു. ക്ഷത്രി യൻ ബ്രാഹ്മണനോട് ഇടഞ്ഞാൽ ക്ഷത്രിയൻെറ തേജസ്സും ഇല്ലാതാകുന്നു. നീ ഒരു രാജാവാണെന്ന് അറിയണം. നിന ക്ക് മഹത്തായ ശക്തി കൈയിലുണ്ട്. മഹത്തായ ഐശ്വ ര്യം കൈവശമുണ്ട്. അവയൊന്നും അല്ലയോ യുധിഷ്ഠിരാ, ബ്രാഹ്മണന്ന് നല്കാതെ അനുഭവിക്കുവാൻ വിചാരിക്കരുത്. വസ്ത്രങ്ങളും അന്നവും ബ്രാഹ്മണന്നു കൊടുത്തേ താൻ അനുഭവിക്കാവൂ! അഴകിന്നോ, അന്തസ്സിന്നോ, ധർമ്മംപോ ലെ അത് ഉപയോഗപ്പെടുത്തുമ്പോൾ ബ്രാഹ്മണന്നു നല്കു ന്നതിൽ വിമനസ്സു കാട്ടരുത്. അവരെ ആദ്യമേതന്നെ പൂജി ച്ചു ദാനങ്ങളാൽ പ്രീതിപ്പെടുത്തണം യുധിഷ്ഠിരാ! അവരുടെ ഇഷ്ടത്തിനൊത്തു ജീവിക്കുവാൻ അനുവദിക്കേണ്ടതാണ്. നീ നിൻെറ ശിരസ്സ് ബ്രാഹ്മണൻെറ മുമ്പിൽ കുനിക്കണം. അവർ അങ്ങയുടെ മക്കളെപ്പോലെ സുഖമായി നാട്ടിൽ യഥേഷ്ടം ജീവിക്കുമാറാകണം. പ്രസാദം നശിക്കാതെ അല്പം കൊണ്ടു സന്തോഷിക്കുന്ന സജ്ജനങ്ങൾക്ക് ഉപജീവന മാർഗ്ഗം നല്കുവാൻ നീയല്ലാതെ മറ്റാരുണ്ട് കുരുസത്തമാ!

സ്ത്രീകൾക്ക് പാരിൽ ശാശ്വതമായ ധർമ്മം ഭർത്തൃശു ശ്രൂഷണമാകുന്നു. നമ്മൾക്ക് അപ്രകാരംതന്നെ ബ്രാഹ്മണ ശുശ്രൂഷയാണ് ധർമ്മം ഉണ്ണീ! നാം പൂജിക്കാതെ ബ്രാ ഹ്മണനെ വിട്ടയച്ചാൽ അവൻ നമ്മെ ഉപേക്ഷിച്ചുകളയും. അങ്ങനെയുള്ള ക്ഷത്രിയൻ അധഃപതിച്ചുപോകും. ക്രൂര കർമ്മാവായ ആ ക്ഷത്രിയന്ന് വേദവുമില്ല. യജ്ഞവുമില്ല എന്ന നിലയിൽ ലോകം നഷ്ടപ്പെട്ട നിലയിലാകും. അവ ൻെറ സ്ഥിതിയും നശിച്ചുപോകും. അങ്ങനെയുള്ള ക്ഷത്രി യന്ന്. ബ്രാഹ്മണാശ്രയമില്ലാത്ത രാജാവിന്ന്, പിന്നെ ജീവി തംകൊണ്ട് എന്തുകാര്യം?

ഇക്കാര്യത്തിൽ ധർമ്മത്തോടുകൂടിയ പണ്ടത്തെ നില യെന്തെന്നു പറഞ്ഞുതരാം. പണ്ട് ക്ഷത്രിയൻ ബ്രാഹ്മണ നെ പൂജിച്ചു. അതുപോലെ വൈശ്യൻ ക്ഷത്രിയനെ പൂജിച്ചു. ശൂദ്രൻ വൈശ്യനെയും പൂജിച്ചു. ഇതാണ് ശ്രുതിയിൽ പറഞ്ഞിട്ടുള്ളത്. ബ്രാഹ്മണൻ കത്തുന്ന അഗ്നിപോലെ യാണ്. അവനെ തൊടുവാനോ, അടുക്കുവാനോ പാടില്ല. പൊള്ളുന്ന വസ്തുവാണ് ബ്രാഹ്മണൻ, ശൂദ്രൻ അതു

കൊണ്ടു ദൂരെനിന്നു ബ്രാഹ്മണനെ ശുശ്രൂഷിക്കേണ്ടതാകുന്നു. ക്ഷത്രിയന്നും വൈശ്യന്നും ബ്രാഹ്മണനെ അടുത്തു സ്പർശിച്ചു ശുശ്രൂഷിക്കാവുന്നതാണ്. ബ്രാഹ്മണർ മൃദുക്കളും, സത്യശീലന്മാരും, സത്യധർമ്മപാലകന്മാരുമാണ്, എങ്കിലും അവരെ കോപിപ്പിച്ചാൽ ഘോരസർപ്പങ്ങൾപോലെ വിഷമുള്ളവരാണെന്നു കാണാം. അപ്രകാരമുള്ള ദ്വിജേന്ദ്രന്മാരെ (അത് അവരുടെ സ്വഭാവമാണെന്നറിയുക) ശുശ്രൂഷിക്കണം യുധിഷ്ഠിരാ! അവരിൽ അനുസരണത്തോടെ, ബഹുമാതിയോടെ പെരുമാറുക. ബ്രാഹ്മണൻ എല്ലാറ്റിലും ഉയർന്നവനാണ്. പരന്മാർക്കും, അപരന്മാർക്കും, പരന്മാരെക്കൾ പരന്മാരായവർക്കും ബ്രാഹ്മണൻ ഉയർന്നവൻതന്നെയാണ്. തേജസ്സുകൊണ്ടും, ബലംകൊണ്ടും, തപിക്കുന്ന ക്ഷത്രിയന്റെ സകല യോഗ്യതയും ബ്രാഹ്മണനുമായി ചേരുമ്പോൾ ക്ഷത്രിയന്റെ വീര്യം കുറഞ്ഞ് ബ്രാഹ്മണനിൽ ചേർന്നുപോകുന്നു. എനിക്ക് എന്റെ അച്ഛൻപോലും പ്രിയനല്ല. എന്റെ അമ്മയും അത്ര പ്രിയപ്പെട്ടവളല്ല. എന്റെ അച്ഛന്റെ അച്ഛനും, എന്റെ ആത്മാവും അത്ര പ്രിയപ്പെട്ടതല്ല. രാജാവേ, നിന്നേക്കാൾ ഇഷ്ടപ്പെട്ട ഒരു വസ്തുവും ഇന്നെനിക്കു ലോകത്തിലില്ല. ബ്രാഹ്മണനുമായി താരതമ്യപ്പെടുത്തുമ്പോൾ പ്രിയപ്പെട്ട മുൻപറഞ്ഞ എല്ലാവരെക്കാളും എനിക്കിഷ്ടപ്പെട്ടവനാണ് ബ്രാഹ്മണൻ. അല്ലയോ പാണ്ഡുപുത്രാ, ഞാൻ നിന്നോട് സത്യമാണീപ്പറയുന്നത്. ഞാൻ ആ സത്യംകൊണ്ട് എന്റെ അച്ഛനായ ശന്തനു വസിക്കുന്ന ഇടത്തിൽ ചെല്ലുന്നതാണ്. ആ ശുദ്ധമായ സജ്ജനലോകത്തെ, ശുദ്ധബ്രഹ്മപുരസ്സരമായ ലോകത്തെ, ഞാൻ ബ്രാഹ്മണഭക്തികൊണ്ടു സമാർജ്ജിച്ചിരിക്കുന്നു. ഉടനെയോ, അല്പം വൈകിയിട്ടോ ഞാൻ ആ ബ്രഹ്മലോകം പ്രാപിക്കും. അങ്ങനെയുള്ള ഞാൻ ഇപ്രകാരമുള്ള ലോകത്തെ ജ്ഞാനദൃഷ്ടിയാൽ ദർശിച്ച്, അല്ലയോ ഭരതോത്തമാ! വിപ്രരിൽ ചെയ്ത പുണ്യംമൂലം ഒരിക്കലും ദുഃഖിക്കുന്നില്ല രാജാവേ!"

**60. ത്രിഷവണാന്നദാനകഥനം** - തുല്യയോഗ്യരായ രണ്ടു വിപ്രന്മാർ വന്നാൽ അതിൽ ചോദിക്കുന്നവനോ ചോദിക്കാത്തവനോ നല്കേണ്ടത്?

യുധിഷ്ഠിരൻ പറഞ്ഞു: "രണ്ടു ബ്രാഹ്മണർ ആചാരംകൊണ്ടും അനുഷ്ഠാനംകൊണ്ടും ജന്മംകൊണ്ടും വിദ്യകൊണ്ടും തുല്യരാണെന്നു വിചാരിക്കുക. അതിൽ ദാനത്തിന്ന് യോഗ്യർ ആരാണ്? ഒരുത്തൻ യാചിക്കുകയും മറ്റൊരുത്തൻ യാചിക്കാതിരിക്കുകയും ചെയ്യുന്നുവെങ്കിൽ അതിൽ ആർക്കാണ് ദാനംചെയ്യേണ്ടത്? പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "യാചിക്കുന്നവനെക്കാൾ നല്ലതു യാചിക്കാത്തവനാണ്. അതുകൊണ്ട് ദാനം യാചിക്കാത്തവനാണ് നല്കേണ്ടത്. ധൈര്യംകെട്ടവനും കൃപണനുമായവനെക്കാൾ അവൻ ധീരനായ ബ്രാഹ്മണനാണ്. ക്ഷത്രിയൻ യുദ്ധവീരനാകണം. ബ്രാഹ്മണൻ നിസ്പൃഹാവീരനാകണം. യാചിക്കാതിരിക്കുക എന്ന ധീരമായ ഗുണം ബ്രാഹ്മണന്നുണ്ടാകണം. ധീരനും സന്തുഷ്ടനും വിദ്വാനും ആയ ദ്വിജൻ വാനവർക്കു പ്രീതിനല്കും. ഇരക്കുക എന്നത് ദരിദ്രനെ തിരസ്കരിക്കുന്നതാണ്. ഒരു പുരത്തിൽ ഇരക്കുന്ന ജനങ്ങളെ അധികാരികൾ ആട്ടിയോടിക്കും. അവർ സജ്ജനങ്ങൾക്ക് ശല്യമായി ഭവിക്കുന്നു. കള്ളന്മാരെയും കൊള്ളക്കാരെയുമെന്നപോലെ യാചകന്മാരെയും ആട്ടിയോടിക്കുവാൻ ഇടയാകുന്നു. ജനങ്ങൾക്കു വെറുപ്പുണ്ടാക്കുകയാണ് യാചന ചെയ്യുന്നത്. ഇരക്കുന്നവൻ അവന്റെ അന്തസ്സിനെ നശിപ്പിക്കുന്നു. അതു മരണംതന്നെയാണ്. എന്നാൽ ദാനചെയ്യുന്നവൻ മരിക്കുകയല്ല ചെയ്യുന്നത്. അവൻ ദാനംമൂലം ജീവിക്കുകയാണ് ചെയ്യുന്നത്. ദാനംമൂലം ബുദ്ധിമാൻ ആത്മാവിനെ രക്ഷപ്പെടുത്തുന്നു!

യാചകന്നു നല്കുക എന്നത് അനൃശംസ്യമാണ്. ഏറ്റവും വലിയ കരുണയാണത്. ഏറ്റവും വലിയ അഹിംസയാണത്. യാചിക്കുവാൻ മടിച്ചു കുഴങ്ങുന്നവരെ കണ്ടറിഞ്ഞു ക്ഷണിച്ചുവരുത്തി സല്ക്കരിക്കണം. തന്റെ നാട്ടിൽ അപ്രകാരമുള്ള മർത്ത്യർ പാർക്കുന്നുണ്ടെങ്കിൽ അവരെ യത്നിച്ച് അന്വേഷിച്ചറിയണം. അവർ ചാരത്താൽ മൂടിയ അഗ്നിപോലെയുള്ളവരാണ്. തപസ്സുകൊണ്ടു ദീപ്തരായ അവരെ നാം പൂജിക്കുന്നില്ലെങ്കിൽ അവർ ഭൂമിപോലും ചുട്ടുകളയും. പൂജാർഹന്മാരായ ബ്രാഹ്മണരെ പൂജിച്ചില്ലെങ്കിൽ അവമാനിതരായ അവർ കോപിക്കും. അവരുടെ ശാപത്തിന്നു പാത്രമാകുന്നവൻ നശിച്ചുപോകും. പൂജ്യന്മാരും ജ്ഞാനവിജ്ഞാനതപോയോഗബലന്മാരുമായ ബ്രാഹ്മണരെ പൂജിക്കാതെ വിടരുത്. രാജാവേ, യാചിക്കാത്ത ബ്രാഹ്മണരെ സമീപിച്ച് അവർക്കു പലവിധം ധനങ്ങൾ ദാനംചെയ്യുകയാണെങ്കിൽ, കാലത്തും സന്ധ്യക്കും അഗ്നിയെ ഹോമിക്കുന്നതിന്നു തുല്യമായ ഫലം അവൻ അതുകൊണ്ടു നേടുന്നതാണ്. വിദ്യാവ്രതാഢ്യനായ ബ്രാഹ്മണന്നു നല്കിയാൽ ഫലം തീർച്ചയായും ലഭിക്കുന്നതാണ്. തപസ്സും സ്വാദ്ധ്യായവുമുള്ള യോഗ്യന്മാരും സംശിതവ്രതന്മാരുമായ വിപ്രന്മാരെ, ദാസന്മാരോടും ഉപകരണങ്ങളോടുംകൂടി സജ്ജമാക്കിയ ഗൃഹങ്ങളോടൊപ്പം ദാനങ്ങളും നല്കി സൽക്കരിക്കുക! ആഗ്രഹമുള്ളതെല്ലാം നല്കുക. ശ്രദ്ധയോടുകൂടി ആദരവോടെ നല്കുന്ന ഇത്തരം ദാനങ്ങൾ അവർ ദാതാക്കൾക്കു മനസ്സിന്നു ക്ഷീണം തട്ടാതിരിക്കുവാൻ സ്വീകരിച്ചെന്നുവരാം. സ്വീകരിക്കേണ്ടത് ആവശ്യമാണെന്നു കണ്ടറിഞ്ഞ് ധർമ്മജ്ഞന്മാരും സൂക്ഷ്മദർശികളുമായ അവർ അത് സ്വീകരിക്കും. ഇത്തരം ബ്രാഹ്മണരെ ക്ഷണിക്കണം. അവരുടെ തിരിച്ചുവരവിനെ സ്വഗൃഹങ്ങളിൽ ഭാര്യമാർ ചാതകങ്ങൾ മഴക്കാറിനെ എന്നപോലെ കാത്തിരിക്കുന്നതാണ്. അവർ കൊണ്ടുചെല്ലുന്ന വിഭവങ്ങൾ ഭാര്യമാർ സന്താനങ്ങൾക്കു നല്കുന്നതാണ്.

ബ്രഹ്മചാരികളായ ബ്രാഹ്മണർ തൃപ്തിയാവോളം ആരുടെ ഗൃഹത്തിൽനിന്നു പ്രഭാതത്തിൽ ഊണുകഴിക്കുന്നുവോ ആ ഗൃഹത്തിൽ മൂന്നു ത്രേതാഗ്നികളും പ്രീതിപ്പെടും. മദ്ധ്യാഹ്നത്തിൽ ഉത്തമബ്രാഹ്മണന്ന് നീ ഊണു നല്കിയാൽ അല്ലയോ വത്സാ, പശുക്കൾ, വസ്ത്രങ്ങൾ, സ്വർണ്ണം, രത്നം എന്നിവകൾ ഇന്ദ്രന്റെ പ്രസാദത്താൽ നിന്റെ ഗൃഹത്തിൽ വന്നുചേരുന്നതാണ്. മൂന്നാമത്തെ നേരം നീ ഗൃഹത്തിൽ ബ്രാഹ്മണന്നു ഭക്ഷണം സൽക്കരിക്കുന്നതായാൽ വിശ്വേദേവകൾ പ്രസാദിക്കും. ദേവകൾക്കും പിതൃക്കൾക്കും വിപ്രർക്കും നല്കുന്ന ഫലം സിദ്ധിക്കും. സർവ്വഭൂതങ്ങളിലും അനുകമ്പയുള്ളവനാകുക! എല്ലാ ജീവികൾക്കും അന്നം പങ്കുവെച്ചു നല്കുക. ദമം, ത്യാഗം, ധൃതി (ധൈര്യം) സത്യം ഇവയെല്ലാം നിന്റെ ത്യാഗമാകുന്ന യജ്ഞത്തിലെ അവഭൃഥസ്നാനത്തിന്നു സഹായിക്കുന്നു. ശ്രദ്ധയാൽ പൂതമായതും ദക്ഷിണയോടുകൂടിയതുമായ ഈ ദാനമാകുന്ന യജ്ഞം എല്ലാ യജ്ഞത്തേക്കാളും മേലെയായി വിളങ്ങുന്നു. അതുകൊണ്ട് ഈ ത്യാഗപൂർണ്ണമായ യജ്ഞം നീ നിത്യവും ചെയ്യുക യുധിഷ്ഠിരാ!"

**61. രക്ഷാദാനം - പ്രജകളെ വേണ്ടപോലെ രക്ഷിച്ചു നേടുന്ന ധനംകൊണ്ടാണ് രാജാവ് യജ്ഞംചെയ്യേണ്ടത്** - യുധിഷ്ഠിരൻ പറഞ്ഞു: "ദാനം, യജ്ഞം, ക്രിയ ഇവയിൽ ഏതു ചെയ്താലാണ് വലിയ ഫലം സിദ്ധിക്കുക? ഏതിന്നാണ് വലിയ ഫലം? ഏതുവിധത്തിലാണ്; എപ്പോ

ഴാണ്; എങ്ങനെയാണ്, ആർക്കാണ് എന്നൊക്കെ ദാനവിശേഷങ്ങളെ വിവരിച്ചു പറഞ്ഞുതന്നാലും ഭാരതാ! ഇവ ശരിയായി അറിയുവാൻ എനിക്കാഗ്രഹമുണ്ട്. ജിജ്ഞാസുവായ എന്നോടു ദാനധർമ്മങ്ങളെ വിശദമായി പറഞ്ഞുതരിക! യജ്ഞശാലയിൽവെച്ചു ചെയ്യുന്നതും വേദിക്കു പുറത്തുവെച്ചു ചെയ്യുന്നതുമായ ദാനധർമ്മങ്ങളെ വെവ്വേറെ വിശദമാക്കിത്തന്നാലും! ശ്രദ്ധയോടും ദയയോടും മോക്ഷത്തിന്നു പറ്റിയത് ഏതെന്ന് അല്ലയോ പിതാമഹാ! പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ വത്സാ, ക്ഷത്രിയൻ നിത്യവും രൗദ്രമായ കർമ്മങ്ങൾ ചെയ്യുന്നു. ആ ക്രൂരമായ കർമ്മംകൊണ്ടു വന്നുകൂടുന്ന പാപം അന്നന്നു കഴുകിക്കളയുവാൻ രാജാവ് യാഗം മുതലായ പുണ്യകർമ്മങ്ങൾ ചെയ്യണം. പാപം ചെയ്തുകൊണ്ടിരിക്കുന്ന രാജാവിൽനിന്നു സജ്ജനങ്ങൾ ദാനം വാങ്ങുകയില്ല. അതിന്ന് അവർ മടിക്കും. പാപി തരുന്നത് ഇഷ്ടപ്പെടുകയില്ല. അതുകൊണ്ടു രാജാവ് യജ്ഞം ചെയ്യണം. അങ്ങനെ യജ്ഞത്തിൽവെച്ചു ധാരാളം ധനം ദക്ഷിണയായി നല്കണം. അല്ലാതെതന്നെ രാജാവിൽനിന്നു ധനം വാങ്ങാൻ സജ്ജനങ്ങളായ ബ്രാഹ്മണർ തയ്യാറുണ്ടെങ്കിൽ ദിവസേന ദാനംകൊണ്ട് അവരുടെ പ്രീതിയും അനുഗ്രഹവും രാജാവു നേടണം. ഏറ്റവും ശ്രദ്ധയോടെ വേണം അതു നല്കുവാൻ. എന്നാൽ പാപങ്ങൾ നീങ്ങുന്നതാണ്. യജ്ഞത്തിൽ നല്ല വ്രതത്തോടെ, നല്ല ദാനപാത്രങ്ങളായ ബ്രാഹ്മണരിൽ തർപ്പിക്കണം. എല്ലാ ജീവികളുടെയും സുഹൃത്തും, ധർമ്മശീലനും, വേദജ്ഞാനിയും, സുശീലനും, സദാചാരതൽപരനും, തപസ്വിയുമായ ബ്രാഹ്മണൻ ദാനം വാങ്ങുവാൻ ഉത്തമമായ പാത്രമാണ്. അങ്ങനെയുള്ള ബ്രാഹ്മണർ നിൻെറ ദാനങ്ങൾ വാങ്ങുവാൻ തയ്യാറില്ലെന്നുവന്നാൽ അതു നിനക്ക് ഒരുവിധത്തിലും ശോഭനമാവുകയില്ല. സജ്ജനങ്ങളുടെ നന്മയ്ക്കുവേണ്ടി യജ്ഞംചെയ്യുക! സ്വാദുള്ള അന്നവും, മഹത്തായ ദക്ഷിണയും നല്കുക. അങ്ങ് അപ്രകാരം ബ്രാഹ്മണരെ പൂജിച്ചാൽ ആ പുണ്യവാന്മാരുടെ പുണ്യത്തിൽനിന്ന് ഒരു ഭാഗം അല്ലയോ യുധിഷ്ഠിരാ! നിനക്കു ലഭിക്കുന്നതാണ്.

സ്വർഗ്ഗംനല്കുവാൻ കെൽപ്പുള്ളവരുമായ പുത്രന്മാരെ നല്കുവാൻ കെൽപ്പുള്ളവരുമായ ശുദ്ധബ്രാഹ്മണനെ നീ പൂജിക്കുക! പ്രജാപതിയെപ്പോലെയുള്ള അവരെ പൂജിച്ചാൽ നാം സന്താനസമൃദ്ധിയുള്ളവരാകും. സാധുധർമ്മങ്ങൾ വളർത്തുന്നവരായ, സത്തുക്കളായ ബ്രാഹ്മണരെ പോറ്റുക! വളരെ നന്മചെയ്യുന്നവരെ എല്ലാ ധനംകൊണ്ടും പോറ്റുക! ധനസമൃദ്ധിയുള്ള നീ ബ്രാഹ്മണർക്ക് അർഹിക്കുന്നവിധം ദാനംചെയ്യണം യുധിഷ്ഠിരാ! പശുക്കൾ, കാളകൾ, ഭക്ഷണപദാർത്ഥങ്ങൾ, ചെരിപ്പ്, കുട, വസ്ത്രങ്ങൾ, യജിക്കുന്നവർക്കു നെയ്യ്, ഭക്ഷണം എന്നിവയും നല്കണം ഭാരതാ! അശ്വങ്ങളുള്ള വാഹനങ്ങൾ, ഗൃഹങ്ങൾ ശയനങ്ങൾ എന്നിവ സമൃദ്ധിയായി നല്കുക! അത്തരം ദാനങ്ങൾ ദാതാവിന്ന് ശോഭനമായ അഭിവൃദ്ധിയുണ്ടാക്കുന്നതാണ്. ജീവിക്കാൻ കഴിവില്ലാത്ത വിപ്രരെ കണ്ടറിഞ്ഞ് അവരെ ഒളിവായും വെളിവായും വേണ്ടുന്ന അന്നവസ്ത്രാദികൾ നല്കി സഹായിക്കണം. രാജസൂയം, അശ്വമേധം എന്നിവയെക്കാൾ ക്ഷത്രിയന്ന് അതു നന്മചെയ്യുന്നതാണ്. അങ്ങനെ ചെയ്താൽ നീ ശുദ്ധനായി, പാപങ്ങൾ തീർന്ന്, സ്വർഗ്ഗം പ്രാപിക്കുന്നതാണ്. നീ ഭണ്ഡാരത്തെ പോഷിപ്പിച്ചു നാടു ഭരിക്കുകയല്ലേ? അതുകൊണ്ട് നീ ബ്രാഹ്മണത്വവും ധനങ്ങളും നേടുന്നതാണ്. തനിക്കും അന്യർക്കുമുള്ള ജീവിതവൃത്തിയെ നീ രക്ഷിക്കുക! അവർക്കുവേണ്ടി നീ ജീവിക്കുക. അവർ പാലിക്കപ്പെടാത്തവരാകാൻ പാടില്ല. നിന്നെക്കുറിച്ച് അങ്ങനെ ഒരു ആക്ഷേപം ഉണ്ടാകരുത്. ബ്രാഹ്മണന്ന് ആവശ്യത്തിൽക്കവിഞ്ഞു ധനം ഉണ്ടാകരുത്. അത് അവന്ന് അനർത്ഥംചെയ്യും. ശ്രീയോടുകൂടി വസിക്കുമ്പോൾ അവനെ ഗർവ്വിപ്പിക്കുകയും മയക്കുകയുംചെയ്യും. ബ്രാഹ്മണർ മൂഢരായാൽ ധർമ്മം തീർച്ചയായും നാശത്തിലാകും. ധർമ്മം നശിച്ചാൽ ഭൂതജാലങ്ങളും നശിക്കും. അതിൽ യാതൊരു സംശയവുമില്ല. നേടിവെച്ചവർക്കു വീണ്ടും നല്കുന്ന രാജാവ് രാഷ്ട്രത്തെ നശിപ്പിക്കും. യജ്ഞത്തിന്നു ബലമായി നാട്ടിൽനിന്ന് ഉദ്യോഗസ്ഥന്മാരെ അയച്ചു ഭയപ്പെടുത്തി ഭയങ്കരമായി പീഡിപ്പിച്ചു പണം പിരിച്ചെടുത്ത് യജ്ഞംചെയ്യുന്നതായാൽ ആ യജ്ഞംകൊണ്ടു യാതൊരു ഫലവും സിദ്ധിക്കുകയില്ല. സജ്ജനങ്ങളാരും ആ യജ്ഞത്തെ പ്രശംസിക്കുന്നതല്ല. പീഡപ്പെടുത്താതെ സന്തോഷിച്ചു നല്കുന്ന ധനംകൊണ്ട് രാജാവ് യജിക്കേണ്ടതാണ്. പീഡിപ്പിക്കരുത്. നാട്ടുകാർ വിധിപോലെ ഹിതമായി നില്ക്കുന്നു. ധനംകൊണ്ടു വലിയ ദക്ഷിണയോടുകൂടിയ യജ്ഞം നിർവ്വഹിക്കണം. വൃദ്ധരുടെയും ബാലന്മാരുടെയും ധനത്തെ കള്ളന്മാരിൽനിന്നു രാജാവ് രക്ഷിക്കണം. അന്ധൻെറയും മറ്റു വികലന്മാരുടെയും ധനം സംരക്ഷിക്കണം. ഉണക്കം ബാധിച്ചു കൃഷി നശിച്ചവൻെറ കൈയിൽനിന്നു കരം പിരിക്കരുത്. അവൻ കിണറും കുളവും കുഴിച്ചുണ്ടാക്കുന്ന ജലംകൊണ്ടു നനച്ചു കൃഷിചെയ്യുന്നതായാൽ അവൻെറ ധനം വാങ്ങരുത്. കരയുന്ന സ്ത്രീകളുടെ ധനവും ബലമായി വാങ്ങിക്കരുത്. ദരിദ്രരായ സാധുക്കളിൽനിന്നും ബലമായി വാങ്ങുന്ന ധനംകൊണ്ടു ചെയ്യുന്ന പ്രവർത്തനങ്ങൾ രാജ്യലക്ഷ്മിയെ നശിപ്പിക്കും. രാജ്യത്തിന്നു മഹത്തായ സുഖം നല്കണം. നല്ലവരുടെ വിശപ്പു തീർക്കണം. ആരുടെ സ്വാദുള്ള ഭോജ്യങ്ങൾ കുട്ടികൾ നോക്കിനില്ക്കുന്നുവോ, അവൻ അവർക്കു കൊടുക്കാതെ ഭക്ഷിക്കരുത്. അവൻ അതു കൊടുക്കാതെ ഭുജിച്ചാൽ അതില്പരം പാപം ഒന്നുമില്ലെന്നുവേണം പറയുവാൻ.

നിൻെറ രാജ്യത്തിൽ അപ്രകാരം വിദ്വാന്മാർ വിശന്നു കേഴുകയാണെങ്കിൽ വലിയ പാപംചെയ്തതുപോലെ നീ ഭ്രൂണഹത്യാപാപത്തിന്നു വശംവദനായിത്തീരും. ആരുടെ നാട്ടിൽ വിപ്രനോ മറ്റു മർത്ത്യനോ ദുഃഖിക്കുന്നു ആ രാജാവിൻെറ ജീവൻ എന്തിന്നുകൊള്ളും എന്നാണു ശിബിരാജാവ് ചോദിച്ചത്? ഏതു രാജാവിൻെറ നാട്ടിൽ സ്നാതകബ്രാഹ്മണൻ ക്ഷുത്തിൽ മാഴ്കുന്നുവോ ആ നാട് രാജാവിനോടൊപ്പം ഇടിഞ്ഞുപോകുന്നതാണ്. ഭർത്താവ് കരഞ്ഞാലും, മക്കൾ കരഞ്ഞാലും, അതൊന്നും അത്ര കാര്യമാക്കാതെ സ്ത്രീകളെ ബലമായി ഖലന്മാർ പിടിച്ചു കൊണ്ടുപോകുന്നത് ആരുടെ നാട്ടിലാണോ, ആ രാജാവ് ജീവിച്ചിരുന്നിട്ട് എന്തുകാര്യം? ആ രാജാവ് ചത്തതിന്നു തുല്യമാണ്. രാജ്യത്തെ രക്ഷിക്കാതെ ആ നാട്ടിലെ ധനം ബലമായി ഹരിക്കുന്ന രാജാവിനെ, ആ നീചന്മാരുടെ നാഥനെ, ആ രാജാവാകുന്ന കലിയെ, ആ നിഘൃണനെ, ബലമായി പിടിച്ചു നാട്ടുകാർ കൊന്നുകളയും. ഞാൻ നിങ്ങളെ രക്ഷിക്കാമെന്ന് ഏറ്റതിന്നുശേഷം ഏതു രാജാവാണ് അവരെ സംരക്ഷിക്കാതിരിക്കുന്നത്, അവനെ ജനങ്ങൾ കൂട്ടംകൂടി പേപ്പട്ടിയെ അടിച്ചു കൊല്ലുന്നമാതിരി കൊന്നുകളയണം. രാജാവു സംരക്ഷിക്കാതെ പ്രജകൾ പാപംചെയ്യുകയാണെങ്കിൽ ആ പാപത്തിൻെറ നാലിൽ ഒരു ഭാഗം രാജാവിന്നു വന്നു കൂടുന്നു ഭാരതാ! ചിലർ നാലിലൊന്നല്ല മുഴുവനും രാജാവിന്നുതന്നെയാണ് പാപമെന്നും, ചിലർ പകുതിയാണെന്നും പറയുന്നു. മനു പറയുന്നത് നാലിൽ ഒരു ഭാഗമാണ് എന്നാണ്. ഞാനും അതുതന്നെയാണ് ശരിയെന്നു വിശ്വസിക്കുന്നു.

രാജാവു നന്നായി കാക്കുന്ന നാട്ടുകാർ പുണ്യം നടത്തുന്നതായാൽ ആ പുണ്യത്തിൻെറ നാലിൽ ഒരു ഭാഗം

രാജാവ് ഏല്ക്കുന്നു ഭാരതാ! പ്രജകളൊക്കെ യുധിഷ്ഠിരാ, നിന്നെ ആശ്രയിച്ച്, കാറിനെ ആശ്രയിച്ചു ജീവികൾ എന്ന പോലെയും, വൃക്ഷത്തെ ആശ്രയിച്ചു പക്ഷികൾ എന്ന പോലെയും ജീവിക്കട്ടെ! വിത്തേശനെ ആശ്രയിച്ചു രാക്ഷസർ എന്നപോലെയും ഇന്ദ്രനെ ആശ്രയിച്ചു ദേവന്മാർ എന്നപോലെയും നിന്നെ ജ്ഞാതികളും ബന്ധുക്കളും, സുഹൃത്തുക്കളും അല്ലയോ പരന്തപാ, സേവിക്കട്ടെ!

**62. ഇന്ദ്രബൃഹസ്പതിസംവാദം - എല്ലാ ദാനത്തെക്കാളും ശ്രേഷ്ഠമായത് ഭൂമിദാനമാണ് -** യുധിഷ്ഠിരൻ പറഞ്ഞു: "ജനങ്ങൾ വളരെ ഇഷ്ടത്തോടെ ശ്രുതിവാക്യം സ്വീകരിക്കുന്നുണ്ട്. ഇതു നല്കുക! മറ്റേതു നല്കുക!' പലർക്കും പലതും നല്കുവാൻ ശ്രുതി അനുശാസിക്കുന്നുണ്ട്. അല്ലയോ പിതാമഹാ! സ്മൃതിയിൽ പലതരം ദാനങ്ങളെപ്പറ്റിപ്പറയുന്നുണ്ടല്ലോ. അതിൽ ഏതാണ് ഏറ്റവും ശ്രേഷ്ഠമായ ദാനം? പിതാമഹാ! പറഞ്ഞാലും!'

ഭീഷ്മൻപറഞ്ഞു: "ദാനത്തിന്റെ യോഗ്യതയെപ്പറ്റി ചിന്തിക്കുകയാണെങ്കിൽ ഭൂമിദാനമാണ് ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളത്. ഭൂമി എടുത്തുമാറ്റാവുന്നതോ നശിപ്പിക്കാവുന്നതോ അല്ല. നിശ്ചലയും അക്ഷയയുമായ ഭൂമി ഇഷ്ടമുള്ളതൊക്കെ വിളയിക്കുന്നതാണ്. വസ്ത്രങ്ങൾ, രത്നങ്ങൾ, പശുക്കൾ; നെല്ല്, യവം മുതലായവയും ഭൂമി വിളയിക്കുന്നു. അതുകൊണ്ട് ഭൂമി ദാനംചെയ്യുന്നവനെ ഏതു ദാനം ചെയ്യുന്നവനെക്കാളും ശ്രേഷ്ഠനായി ഗണിക്കണം. അവൻ ദീർഘകാലം ജീവിക്കുന്നതാണ്. ഭൂമിക്ക് എത്രകാലത്തോളം ആയുസ്സുണ്ടോ, അത്രകാലത്തോളം ഭൂമി ദാനംചെയ്തവൻ ശ്രേയസ്സോടെ ഉൽക്കർഷം പ്രാപിക്കുന്നതാണ്. യുധിഷ്ഠിരാ! ഭൂമിദാനത്തേക്കാൾ മേലെയായി ഒരു ദാനവുമില്ല! അല്പമെങ്കിലും എല്ലാവരും ഭൂമിനല്കുന്നതായി നാം കേട്ടിരിക്കുന്നു. എല്ലാവരും ഭൂമി നല്കുന്നു. എല്ലാവരും ഭൂമി അനുഭവിക്കുന്നു. ഈ ലോകത്തിലും പരലോകത്തിലും സ്വകർമ്മങ്ങളാൽ മർത്ത്യർ കഴിയുന്നു. ഭൂമി ഐശ്വര്യദേവതയാണ്. മഹാദേവിയാണ്. അവൾ ദാതാവെ ഇഹത്തിലും പരത്തിലും സന്തോഷിപ്പിക്കും.

ക്ഷയിക്കാത്ത ഈ ദക്ഷിണ ഏതൊരുത്തനാണ് വിഷമംകൂടാതെ നല്കുക? അങ്ങനെ സസന്തോഷം ഭൂമി ദാനംചെയ്യുന്നവൻ വീണ്ടും മനുഷ്യനായിപ്പിറന്ന് ഭൂമിക്കൊക്കെ നാഥനായ രാജാവാകും. ദാനംപോലെയാണ് ഭോഗം എന്നാണ് ധർമ്മത്തിന്റെ നിശ്ചയം. പോരിൽ ദേഹം ക്ഷയിക്കണം; ഭൂമിയെ ദാനംചെയ്യണം. ഇതാണ് ക്ഷത്രിയന്മാർക്ക് വലിയ ലക്ഷ്മിയായി പറയുന്നത്. ഭൂമി നല്കിയവനെ ഭൂമി ശുദ്ധമാക്കുമെന്ന് ഒരു ചൊല്ലുണ്ട്. പാപംചെയ്തവനായാലും ബ്രഹ്മഘാതിയായാലും ചതിയനായാലും, മഹാപാപിയായാലും അവൻ ഉത്തമപാത്രത്തിന് ഭൂമി ദാനം ചെയ്താൽ അവൻ ദാനംചെയ്ത ആ ഭൂമി, ദാതാവായ അവനെ ആ പാപത്തിൽനിന്നെല്ലാം വിമുക്തനാക്കും. പാപം ചെയ്യുന്നവന്റെ കൈയിൽനിന്നും സജ്ജനങ്ങൾ ഭൂമി കൈക്കൊള്ളാറുണ്ട്. എന്തുകൊണ്ടെന്നാൽ, ഭൂമി അമ്മയെപ്പോലെ പാവനിയാണ്. മറ്റൊന്നും അങ്ങനെ സജ്ജനങ്ങൾ ഇച്ഛിക്കുകയില്ല. ഭൂമിക്ക് 'പ്രിയദത്ത' എന്നു പേരുണ്ട്. ദാതാവിനും പ്രതിഗ്രഹീതാവിനും പ്രിയപ്പെട്ടവളാണ് ഭൂമി. അതുകൊണ്ട് ആ പേർ സിദ്ധിച്ചു. ഈ പ്രിയദത്ത എന്ന പേർ സനാതനവും ഗൂഢവുമാണ്. അതു പ്രിയപ്പെട്ട ഒരു നാമമാണ്. ഈ ഭൂമിയെ പണ്ഡിതനു നല്കുന്ന ദാതാവ്, ഭൂവുടമസ്ഥൻ, ഭൂമിയിൽവെച്ച് ഇഷ്ടപ്പെട്ട രാജ്യത്തിന്റെ രാജാവായി ഭവിക്കും. പിന്നെ ജനിച്ചാലും അവൻ അപ്രകാരം തന്നെ രാജ്യത്തിന്റെ നാഥനാകും; യാതൊരു സംശയവുമില്ല. അതുകൊണ്ട് ഭൂമിയെ നേടി ആ ഭൂമി രാജാവ് ബ്രാഹ്മണനു നല്കണം. ഭൂമീശനല്ലാതെ മറ്റാർക്കും ഭൂമി ഭരിക്കുവാൻ സാധിക്കുന്നതല്ല. പാത്രമല്ലാത്തവൻ അതു വാങ്ങുകയില്ല. ഭൂമീശനല്ലാതെ ഭൂമി ഭരിക്കുവാൻ കെല്പും മറ്റുള്ളവനു ലഭിക്കുകയില്ല. അർഹനല്ലാത്തവൻ അത് വാങ്ങുകയോ കൊടുത്തുപോവുകയോ ചെയ്യുന്നതല്ല. അന്യജനങ്ങളും ഭൂമി ഇച്ഛിച്ചാൽ ഇതുതന്നെയാണു ചെയ്യുക! സാധുവിന്റെ ഭൂമി തട്ടിയെടുക്കുന്നവൻ തീർച്ചയായും അതു നേടുന്നതല്ല. സാധുക്കൾക്കു ഭൂമി നല്കിയാൽ അവൻ മുഖ്യമായ ഭൂമിയുടെ ഉടമസ്ഥനായി ഭവിക്കും. ധർമ്മിഷ്ഠൻ ഇഹത്തിലും പരത്തിലും വലിയ കീർത്തി നേടുന്നതാണ്. ഏതു സാധുവിന്റെ ഭൂമിയെപ്പറ്റി സജ്ജനങ്ങൾ വാഴ്ത്തുന്നുവോ, അവന് ശത്രുക്കളില്ല രാജാവേ! അവനു കീർത്തി ലഭിക്കുന്നു. ഇഹലോകവും സ്വർഗ്ഗവും അവനു ലഭിക്കുന്നു. ജീവിതവൃത്തിക്കുവേണ്ടി അവൻ വല്ല പാപവും ചെയ്തുപോയിട്ടുണ്ടെങ്കിൽ ഒരു പശുവിന്റെ തോലിനോളം മാത്രം ഭൂമി ദാനംചെയ്താൽ അവന്റെ സകലപാപവും നീങ്ങുന്നതാണ്. സങ്കീർണ്ണകർമ്മാക്കളും രൗദ്രകർമ്മികളുമായ രാജാക്കന്മാർക്ക് ഭൂദാനത്തിന് തക്ക ഉപദേശം മന്ത്രിമാർ നല്കേണ്ടതാണ്. ഭൂദാനം ഏറ്റവും ഉത്തമമാണെന്ന് രാജാവു ധരിക്കണം. അശ്വമേധയാഗവും നല്ലവന്നു നല്കുന്ന ഭൂദാനവും തമ്മിൽ അല്പംമാത്രമേ അന്തരമുള്ളു എന്നു ജ്ഞാനികൾ പറയുന്നു. ഭൂമി ദാനംചെയ്യുന്നത് ഏറ്റവും ശ്രേഷ്ഠമായി പണ്ഡിതന്മാർ നിസ്സംശയം കരുതുന്നു.

സ്വർണ്ണം, വെള്ളി, വസ്ത്രങ്ങൾ, രത്നങ്ങൾ, മുത്തുകൾ, ധനങ്ങൾ, ഇവയൊക്കെ മഹാപ്രാജ്ഞനായ ഭൂദാതാവ് നല്കുന്നു. തപസ്സ്, യജ്ഞം, ശ്രുതം, ശീലം, അലോഭം, സത്യസന്ധത, ഗുരുദേവാർച്ചന, ഇവയെല്ലാം ഭൂമിദാതാവിനു ലഭിക്കുന്നു. രാജാവിന്റെ നന്മയ്ക്കുവേണ്ടി പോരിൽ ദേഹം വിട്ടു മരിച്ചവർ ബ്രഹ്മലോകം പ്രാപിച്ചാലും അവരും ഭൂമി ദാനംചെയ്തവരേക്കാൾ മേന്മയേറിയവരല്ല. അമ്മ തന്റെ മുലപ്പാൽ നല്കി മകനെ പോറ്റുന്നു. അതുപോലെ ഭൂമി ദാതാവിനെ എല്ലാവിധ രസങ്ങൾകൊണ്ടും അനുഗ്രഹിക്കുന്നു. മൃത്യുവും കിങ്കരനും ദണ്ഡവും യമനും അത്യുഗ്രമായ അഗ്നിയും, അവരുടെ ഘോരവും ദാരുണവുമായ പാശങ്ങളൊന്നും, ഭൂമി ദാനംചെയ്ത പുണ്യവാന്റെനേരെ ഒരിക്കലും എടുക്കുന്നതല്ല. പിതൃപുരത്തിൽ പിതൃക്കളെയും വിണ്ണിൽ ദേവന്മാരേയും ശാന്താത്മാവായ ഭൂമിദാതാവ് തർപ്പിക്കുന്നു. ജീവിതത്തിനു മാർഗ്ഗമില്ലാതെ ചാകാറായവന് ഭൂമി ദാനം ചെയ്താൽ ആ ദാതാവ് സത്രംചെയ്തവനെപ്പോലെ പുണ്യവാനാകും. പാൽ ചുരത്തി പശു കുട്ടിയുടെ പിമ്പേ പാഞ്ഞു ചെല്ലുന്നമാതിരി ഭൂമി ദാനംചെയ്തവനെ സന്തോഷിപ്പിക്കുവാൻ, കരകയറ്റുവാൻ, ഭൂമിയും അവന്റെ പിന്നാലെ പാഞ്ഞുചെല്ലും.

പൂട്ടിയതോ, വിതച്ചതോ, വിളഞ്ഞതോ, ഉപകരണങ്ങളോടും വിഭവങ്ങളോടുംകൂടിയ വീടോടുചേർന്നതോ ആയ ഭൂമി ഉത്തമബ്രാഹ്മണനു ദാനംചെയ്താൽ അവന്റെ സകലവിധ കാമങ്ങളും സാധിക്കുന്നതാണ്.

ശീലഗുണങ്ങളുള്ളവനും, അഗ്നികർമ്മവിശുദ്ധനും, വ്രതനിഷ്ഠനുമായ വിപ്രന് ഭൂമിനല്കിയാൽ ആ ദാതാവ് ആപത്തിൽപ്പെടുന്നതല്ല. ചന്ദ്രന് അനുദിനം അഭിവൃദ്ധിയുണ്ടാകുന്നതുപോലെ ഭൂമി ദാനംചെയ്തവൻ അപ്രകാരം ഓരോ വിളവും ഭൂമിക്കുണ്ടാകുമ്പോൾ വളർന്നുകൊണ്ടിരിക്കും.

പുരാതനചരിത്രം അറിയുന്ന പഴമക്കാർ പണ്ട് ഭൂമി പാടിയ പാട്ടുകൾ ഇന്നും പാടാറുണ്ട്. അവ കേട്ടിട്ടാണ് ജാമദഗ്ന്യൻ (പരശുരാമൻ) ഭൂമിയെ മുഴുവൻ കാശ്യപനു

നല്കിയത്. ഭൂമി ഇപ്രകാരമാണ് പാടിയത്: 'എന്നെ ദാനമായി നല്കുവിൻ! എന്നെ നല്കി നിങ്ങൾ നേടുവിൻ! കൊടുത്തത് വീണ്ടും ഉണ്ടായിവരും. ഈ ലോകത്തിലും പരലോകത്തിലും ഉണ്ടാകുന്നതാണ്. വേദത്തിനു തുല്യമായ ഈ വാക്ക് അറിഞ്ഞ വിപ്രൻ ശ്രാദ്ധംകഴിക്കുന്നതായാൽ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നതാണ്. തന്നെ ബാധിച്ച കൃത്യകൾക്കെല്ലാം അരിഷ്ടത്തിനു ശമനമുണ്ടാകുന്നതാണ്. ഭൂമി പ്രായശ്ചിത്തമായി ബ്രാഹ്മണന്നു നല്കുന്നതായാൽ അമ്മവഴിക്കും അച്ഛൻവഴിക്കും പത്തു തലമുറ ശുദ്ധമാകുന്നതാണ്. ഇത് അറിഞ്ഞവൻ വേദവാദത്തെയും ശുദ്ധമാക്കുന്നു.'

ഭൂമി എല്ലാ ജീവികളുടെയും പ്രഭവസ്ഥാനമാകുന്നു. ഭൂമിയിൽനിന്നാണല്ലോ സർവ്വവും ഉത്ഭവിച്ചു നിലനില്ക്കുന്നത്. അഗ്നിഭഗവാൻ ഭൂമിയെ പ്രതിനിധാനം ചെയ്യുന്നു. ഒരു രാജാവിനെ ഭൂമിനാഥനായി വാഴിക്കുമ്പോൾ ഈ വേദവാക്യം രാജാവിന്നു ചൊല്ലിക്കേൾപ്പിക്കണം. അതിൽ രാജാവ് ഭൂമി കൈയേല്ക്കുന്നത് ഒരിക്കലും അധാർമ്മികമാകരുത്. രാജാവിന്നു ലഭിക്കുന്ന ഭൂമി തൻേറതാണെന്നു ധരിക്കരുത്. രാജാവു ഭരിക്കുന്ന ഭൂമി ബ്രാഹ്മണന്നു ചേർന്നതാണ് എന്നുള്ളതിൽ യാതൊരു സംശയവുമില്ല. ബ്രാഹ്മണന്നുവേണ്ടിയാണ് രാജാവു ഭൂമി ഭരിക്കുന്നത്. ധർമ്മശാസ്ത്രജ്ഞനായ രാജാവാണ്, ധർമ്മകുശലനായ ഭരണകർത്താവാണ്, രാജ്യത്തിന്ന് ഒന്നാമത്തെ ആവശ്യം. അതാണ് ഐശ്വര്യത്തിൻെറ ലക്ഷണം. ഏതുരാജ്യത്തു നാസ്തികനും ധർമ്മമറിയാത്തവനുമായ രാജാവു രാജ്യംഭരിക്കുന്നുണ്ടോ, ആ രാജ്യത്തെ ജനങ്ങൾ സുഖമായി ഉറങ്ങുകയോ, സുഖമായി ഉണരുകയോ ഇല്ല. സർവ്വരും ഭയപ്പെട്ടു കിടക്കും. എന്നാൽ, ആ രാജാവിൻെറ ചേഷ്ടിതത്തിൽ ജനങ്ങൾ വിഷമിച്ച് ജീവിക്കേണ്ടിവരും. അവൻെറ രാജ്യത്ത് പലമാതിരി യോഗക്ഷേമം ഉണ്ടാകുന്നതുമല്ല. ഏതു രാജ്യത്ത് ധാർമ്മികനും പ്രാജ്ഞനുമായ രാജാവു ഭരണംനടത്തുന്നുവോ, ആ രാജ്യത്തെ ജനങ്ങൾ വിശ്വാസത്തോടെ സുഖമായി ഉറങ്ങുകയും സുഖമായി ഉണരുകയും ചെയ്യും. ആ രാജാവിൻെറ പുണ്യകർമ്മംമൂലം നാട്ടിൽ ജനങ്ങൾ സംതൃപ്തരാകും. യോഗക്ഷേമവും തൊഴിലുമായി സ്വകർമ്മംകൊണ്ടു വളരും. അവനാണ് കുലീനൻ; അവനാണ് മാധവൻ; അവനാണ് ബന്ധു; അവനാണ് ശുഭൻ; അവനാണ് ദാതാവ്; അവനാണ് വീരൻ. ഭൂമി ദാനമായി ബ്രാഹ്മണന്നു കൊടുക്കുന്ന ധീരൻ ആരോ, അവൻ ആദിത്യനെപ്പോലെ തേജസ്വിയായി ശോഭിക്കുന്നു.

വിതച്ച സസ്യങ്ങൾ ഭൂമിയിൽ മുളച്ചു പൊടിക്കുന്ന പ്രകാരം ഭൂമിദാനംകൊണ്ട് ദാതാവിൻെറ ആഗ്രഹങ്ങളൊക്കെ മുളച്ചു തഴച്ചു സഫലമായിത്തീരും. ആദിത്യൻ, വരുണൻ, വിഷ്ണു, ബ്രഹ്മാവ്, ചന്ദ്രൻ, അഗ്നി, ഭഗവാനായ ശിവൻ ഇവരെല്ലാം ഭൂമി ദാനംചെയ്തവനെ ബഹുമാനിക്കും. മന്നിൽ മർത്ത്യൻ ജനിക്കുന്നു. മന്നിൽത്തന്നെ മർത്ത്യൻ നശിക്കുന്നു. നാലുമട്ടിലുള്ള ഈ ലോകം മുഴുവൻ ഭൂമിയുടെ ഗുണം ചേർന്നതാണ്. ഭൂമി ഗുണാത്മകമാണ്. ജഗത്തിന്ന് ഇവൾ തന്നെയാണ്, ഭൂമിതന്നെയാണ്, അമ്മയും അച്ഛനും രാജാവേ! ഈ ഭൂമിക്കു തുല്യമായി മറ്റൊരു വസ്തുവുമില്ല. ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. ഇത് ബൃഹസ്പതിയും ഇന്ദ്രനുംതമ്മിലുള്ള ഒരു സംവാദമാണ് യുധിഷ്ഠിരാ! വലിയ ദക്ഷിണയോടുകൂടി നൂറു യാഗം ചെയ്തവനായ ഇന്ദ്രൻ വാക്പതിയായ ബൃഹസ്പതിയോട് ചോദിച്ചു."

ഇന്ദ്രൻ പറഞ്ഞു: "ഭഗവാനേ, മഹാർത്ഥമൊത്തതും അക്ഷയമായതുമായ ഏതൊരു വസ്തുവിൻെറ ദാനംകൊണ്ടാണ് സ്വർഗ്ഗത്തിൽ ഒരുവന് സുഖമായി വസിക്കുവാൻ കഴിയുക? അല്ലയോ വാഗ്മീന്ദ്രാ! പറയണേ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ദേവേന്ദ്രൻ പറഞ്ഞപ്പോൾ ദേവന്മാരുടെ പുരോഹിതനും തേജസ്വിയുമായ ബൃഹസ്പതി ശക്രനോടു പറഞ്ഞു."

ബൃഹസ്പതി പറഞ്ഞു: "അല്ലയോ വൃത്രഹന്താവേ! സ്വർണ്ണദാനം, ഗോദാനം, ഭൂദാനം, ഇവ സൽപ്പാത്രങ്ങളിലർപ്പിക്കുന്ന മഹാപ്രാജ്ഞന്മാർ എല്ലാ പാപങ്ങളെയും ഒഴിച്ചുവിടുന്നു. അല്ലയോ ദേവേന്ദ്രാ! ഭൂമി ദാനത്തെക്കാൾ വലിയ ദാനമൊന്നുമില്ല പ്രഭോ! എല്ലാറ്റിന്നും മെച്ചപ്പെട്ട ദാനം ഭൂദാനമാണെന്ന് മനീഷികൾ പറയുന്നു. ശത്രുക്കളോടു പോരാടി സ്വർഗ്ഗംപ്രാപിക്കുന്ന രണകാംക്ഷികളായ വീരന്മാരാരുംതന്നെ ഭൂമി ദാനംചെയ്തവനേക്കാൾ ശ്രേഷ്ഠമായ ഒരു ലോകത്തിലെത്തുന്നതല്ല.

തൻെറ രാജാവിന്നുവേണ്ടി പോർക്കളത്തിലിറങ്ങി പടവെട്ടി മരിച്ചവരും ബ്രഹ്മലോകം പ്രാപിക്കുന്നവരും ഭൂദാതാവിനെ കവിഞ്ഞുപോകുന്നതല്ല. അഞ്ചു പൂർവ്വന്മാർ, പിന്നെ ആറുപേർ ഭൂമിയിൽ വന്നവർ, ഈ പതിനൊന്നു പേരെയും (തലമുറ) ഭൂദായി രക്ഷിക്കുന്നു. അല്ലയോ പുരന്ദരാ! രത്നം വിളയുന്ന ഭൂമിയെ ആരു നല്കുന്നുവോ അവൻ സകല പാപങ്ങളും നശിച്ചു സ്വർഗ്ഗലോകത്തിൽ പൂജ്യനായിത്തീരും. പൂർണ്ണകാമാഢ്യമായ, പുഷ്ടമായ ഭൂമി നല്കുന്നവൻ അടുത്ത ജന്മത്തിൽ രാജാധിരാജനായി ഭവിക്കും. ഏറ്റവും ഉത്തമമായ ഭൂദാനം അതാകുന്നു. സർവ്വകാമാഢ്യമായ ഭൂമി ദാനംചെയ്യുന്നവൻ തന്നെത്തന്നെ ദാനംചെയ്യുന്നതായി അവൻ വിചാരിക്കും ദേവരാജാവേ! ഇഷ്ടംപോലെ സർവ്വകാമങ്ങളും കറന്നെടുക്കുന്ന പശുവിനെ ആരു നല്കുന്നുവോ, അല്ലയോ സഹസ്രാക്ഷാ! ആ ത്യാഗി സ്വർഗ്ഗത്തിൽ ചെല്ലുന്നതാണ്.

തേൻ, നെയ്യ്, പാല്, തൈര് എന്നിവ ഒഴുകുന്ന നദികൾ സ്വർഗ്ഗത്തിൽ ഭൂമി ദാനംചെയ്തവനെ തൃപ്തിപ്പെടുത്തും വാസവാ! ഭൂദാനംകൊണ്ടു രാജാവിന് എല്ലാ പാപങ്ങളും നീങ്ങുന്നതാണ്. ഭൂമി ദാനത്തേക്കാൾ മീതെയായി ഒരു ദാനവുമില്ല. ശാസ്ത്രംകൊണ്ടു നേടിയ ആഴിചൂഴുന്ന ഊഴി ദാനംചെയ്യുകയാണെങ്കിൽ ഭൂമി നില്ക്കുന്നകാലത്തോളം അവനെ പ്രകീർത്തിച്ചു ജനങ്ങൾ പാടുന്നതാണ്. പുണ്യമായി പരിപുഷ്ടമായ രസത്തോടുകൂടിയ ഭൂമി നല്കുകയാണെങ്കിൽ, വാസവാ! അവന്ന് ആ സൽക്കർമ്മംമൂലം മഹത്തായ ശ്രേയസ്സുള്ള ലോകങ്ങൾ ലഭിക്കുന്നതാണ്. ഒടുങ്ങാത്ത പുണ്യലോകങ്ങൾ അവന്നു ലഭിക്കുന്നതാണ്. എന്നും ഐശ്വര്യം ഇച്ഛിക്കുന്ന രാജാവ് അല്ലയോ ശക്രാ! സൽപ്പാത്രത്തിൽ ദാനം അർപ്പിക്കണം. പാപം ചെയ്താലും വിപ്രന്നു ഭൂമി നല്കുന്നവനെ ആ പാപമൊക്കെ പാമ്പ്, ഉറയെ എന്നപോലെ വിട്ടൊഴിയും. സമുദ്രം, പുഴ, ശൈലങ്ങൾ, കാനനങ്ങൾ എല്ലാം ഭൂമി ദാനംചെയ്യുന്ന മർത്ത്യൻ കൊടുക്കുന്നുണ്ട് ശക്രാ!

വലിയ കുളം, കിണറ്, ചോല, പൊയ്ക, രസങ്ങൾ, സ്നേഹങ്ങൾ ഇവയൊക്കെയാണ് ഭൂമി നല്കുന്നവൻ നല്കുന്നത്. വീര്യമുള്ള ഔഷധങ്ങൾ, പൂത്തുകായ്ച്ചു നില്ക്കുന്ന മരങ്ങൾ, കാട്, കല്ല്, കുന്ന് ഇവയൊക്കെ ഭൂമി നല്കുന്നവൻ നല്കുന്നു. ദക്ഷിണയോടുകൂടി അഗ്നി ഷ്ടോമാദികളായ യജ്ഞങ്ങൾചെയ്താലും ഭൂമി ദാനംചെയ്തതുകൊണ്ടു ലഭിക്കുന്ന ഫലം അവൻ നേടുന്നില്ല. ദാനംചെയ്യുന്നവൻ പത്താൾക്കു നന്മചെയ്യുന്നു. അപഹരിക്കുന്നവനോ, പത്താൾക്കു നന്മ നശിപ്പിക്കുന്നു. മുമ്പ് ഒരാൾക്കു ദാനം ചെയ്ത ഭൂമി മടക്കിയെടുക്കുന്നവൻ തീർച്ചയായും നരകത്തിൽ പതിക്കും.

തരാമെന്ന് ഏറ്റുപറഞ്ഞതിന്നുശേഷം കൊടുക്കാതിരുന്നാലും കൊടുത്തതു മടക്കിവാങ്ങിയാലും വരുണൻെറ കയർകൊണ്ടുള്ള ബന്ധനത്തിൽപ്പെട്ട് മൃത്യുവിൻെറ ശാസനപ്രകാരം ദുഃഖിക്കാനിടയാകും. അഗ്നിയെ ഹോമിക്കുന്നവനും, സദാ യജ്ഞംചെയ്യുന്നവനും, ഭക്ഷണത്തിന്നു മാർഗ്ഗമില്ലാത്തവനുമായ ബ്രാഹ്മണനെ ഭജിക്കുന്നവൻ യമൻെറ ലോകത്തു പോകുന്നതല്ല. വിപ്രേന്ദ്രന്മാർക്കുള്ള കടം രാജാവു വീട്ടണം പുരന്ദരാ! കൃശരും ദുർബ്ബലരുമായവരെ, മറ്റു ജാതിയിലുള്ളവരെ, കയറ്റിവിടണം. അന്യൻ കൊടുത്ത ഭൂമി അല്ലയോ സുരേശ്വരാ! പിടിച്ചെടുക്കരുത്. കഷ്ടിച്ച് ഉപജീവനം കഴിച്ചുപോരുന്നവൻെറ ഭൂമി ഒട്ടും ഹരിക്കരുത് സുരോത്തമാ!

ദീനന്മാരായി ഉഴലുന്ന ബ്രാഹ്മണർക്കു കണ്ണുനീർ പൊഴിക്കുവാനിടവരുത്തുന്നവിധം നിലം ഹരിക്കുകയാണെങ്കിൽ മൂന്നു പുമാന്മാരടങ്ങിയ കാലത്തെ നശിപ്പിച്ചതായി കണക്കാക്കാം. രാജ്യംപോയ രാജാവിനെ വീണ്ടും കൊണ്ടുവന്ന് രാജാവായി ആരു വാഴിക്കുന്നുവോ, അവൻെറ വാസം സ്വർഗ്ഗത്തിൽ മാന്യമായ സ്ഥാനത്താകും ദേവനായകാ!

കരിമ്പുവിളയുന്ന ഭൂമി, യവഗോധൂമമുള്ള ഭൂമി, ഗവാശ്വവാഹമുള്ള ഭൂമി, ബാഹുവീര്യംകൊണ്ടു കീഴടക്കിയ ഭൂമി, നിധിയുള്ള ഭൂമി, രത്നസഞ്ചയങ്ങളോടുകൂടി ഇത്തരം ഭൂമി ദാനമായി നല്കുന്നതായാൽ ആ ദാതാവിന്ന് അക്ഷയമായ ലോകം ലഭിക്കും. അവന്ന് ആ ദാനം ഭൂമിസത്രമായിപ്പറയാം. കലുഷം തീർന്നവനും, വിരജസ്സുവുമായ സജ്ജനസമ്മതൻ ഭൂമി നല്കിയാൽ ലോകത്തിൽ സാധു സംപൂജ്യനാകും. വെള്ളത്തിൽ വീണ ജലബിന്ദു പരക്കുന്നതുപോലെ ഭൂമിദാനംകൊണ്ടുള്ള ഫലം, അല്ലയോ ശക്രാ, വിളതോറും വളർന്നുവരും.

യുദ്ധത്തിൽ ശൂരന്മാരായ രാജാക്കൾ ശോഭിക്കുന്നു. അവർ പടവെട്ടി മരിക്കുന്നു. അങ്ങനെ ആത്മബലി ചെയ്യുന്നവർ ബ്രഹ്മലോകം പ്രാപിക്കും. ആടിപ്പാടി ദിവ്യമാല്യങ്ങൾ അണിഞ്ഞ അപ്സരസ്ത്രീകൾ ദേവലോകത്തിൽ ഭൂമിദാനംചെയ്തവനെ ഉപാസിക്കുന്നു. വിധിപ്രകാരം ബ്രാഹ്മണന്ന് ഭൂമി ദാനംചെയ്ത ദാതാവ് സുഖമായി സ്വർഗ്ഗത്തിൽ ഗന്ധർവ്വപൂജിതനായി പ്രശോഭിക്കും. ദിവ്യമാല്യങ്ങളണിഞ്ഞ നൂറ് അപ്സരസ്ത്രീകൾ ഭൂമിദായിയെ ബ്രഹ്മലോകത്തിൽ ഉപാസിക്കും വാസവാ! പുഷ്പങ്ങൾ എന്നും അവിടെ ഭൂമിദാതാവിനെ ഉപാസിക്കും. ശംഖ്, ഭദ്രാസനം, ഛത്രം, നല്ല കുതിര, നല്ല വാഹനം, ഇവയെല്ലാം ഭൂദായിയെ ഉപാസിക്കും. ഭൂമി ദാനംചെയ്തവനെ പുഷ്പങ്ങൾ, സുവർണ്ണനിചയങ്ങൾ, എന്നും തെറ്റാത്ത ആജ്ഞ, ജയശബ്ദം, ധനങ്ങൾ ഇവകൊണ്ടുള്ള വാസന ഭൂമി ദാനംചെയ്തവന്ന് ലഭിക്കും. അല്ലയോ പുരന്ദരാ! ഭൂമിദാനപുണ്യത്തിൻെറ ഫലം സ്വർഗ്ഗലാഭമാണ് പുരന്ദരാ! സ്വർണ്ണം, പുഷ്പം, ഔഷധി, കുശ, കാഞ്ചനം, ശാദ്വലം, അമൃതം വിളയുന്ന ഭൂമി ഇവയൊക്കെ ഭൂമി നല്കുന്ന പുരുഷൻ നേടുന്നതാണ്. ഭൂമിദാനംപോലെ മഹത്തായ ദാനമില്ല. അമ്മയെപ്പോലെ മഹത്വമുള്ള ഗുരുവില്ല. സത്യത്തിനു തുല്യമായ ധർമ്മമില്ല. ദാനത്തിന്നു തുല്യമായ നിധിയുമില്ല."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ബൃഹസ്പതി പറഞ്ഞതു കേട്ട് ഇന്ദ്രൻ ധനങ്ങൾ പലതും രത്നങ്ങളും, സ്വർണ്ണവും ചിന്നുന്ന ഈ ഭൂമി ബൃഹസ്പതിക്കു ദാനമായി നല്കി. ശ്രാദ്ധത്തിൽ ഭൂമിദാനത്തിൻെറ ഫലം ഇപ്രകാരം ആരു കേൾക്കുന്നുവോ, അവനെ പിന്നെ രക്ഷോഭയമോ, ദൈത്യബാധയോ പീഡിപ്പിക്കുകയില്ല. പിതൃക്കൾക്കു നല്കിയത് ഒരിക്കലും ക്ഷയിക്കുന്നതല്ല. അതിൽ യാതൊരു സംശയവുമില്ല. ഈ ഭൂദാനഫലം ശ്രാദ്ധം ഉണ്ണുന്ന ബ്രാഹ്മണരെ ജ്ഞാനിയായ പുരുഷൻ പറഞ്ഞുകേൾപ്പിക്കണം. എല്ലാ ദാനത്തേക്കാളും ശ്രേഷ്ഠമായത് ഞാൻ പറയുകയാണ് അനഘാശയാ! അല്ലയോ ഭാരതശ്രേഷ്ഠ, ഇനി എന്താണു നിനക്ക് എന്നിൽനിന്നു കേൾക്കേണ്ടത് പറഞ്ഞാലും!"

**63. അന്നദാനപ്രശംസ – അന്നദാനത്തിൻെറ മഹിമകൾ ഭീഷ്മൻ പറയുന്നു** – യുധിഷ്ഠിരൻ പറഞ്ഞു: "ദാനം നല്കുവാൻ ഉദ്ദേശിക്കുന്ന രാജാവ് ഗുണവാന്മാരായ ബ്രാഹ്മണർക്ക് ഏതു ദാനമാണ് ഭരതോത്തമാ, നല്കേണ്ടത്? ഏതു ദാനംകൊണ്ടാണ് ഉടനെ സന്തോഷിക്കുക? തുഷ്ടന്മാർ എന്താണ് ഉടനെ നല്കുക? അല്ലയോ മഹാബാഹോ, അതുകൊണ്ട് വായ്ക്കുന്ന പുണ്യഫലം എന്തെന്നു പറഞ്ഞാലും! എന്തു ദാനംചെയ്താൽ ഈ ലോകത്തിലും പരലോകത്തിലും ഫലമുണ്ടാകും? ഭവാൻ പറഞ്ഞ് എല്ലാം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങു വിസ്തരിച്ചു പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "പണ്ട് ഈ കാര്യം കേട്ടപ്പോൾ ദേവദർശനനായ നാരദൻ പറഞ്ഞത് എന്തോ, അതു ഞാൻ പറയാം, ഭവാൻ കേട്ടാലും."

നാരദൻ പറഞ്ഞു: "ദേവന്മാരും, ഋഷിമാരും അന്നത്തെ പുകഴ്ത്തിപ്പറയുന്നു. ലോകതന്ത്രവും ബുദ്ധികളുമെല്ലാം അന്നത്തിൽ സ്ഥിതിചെയ്യുന്നു. അന്നത്തിന്നൊക്കുന്ന ദാനമെന്തുണ്ട്? പണ്ടും അന്നദാനത്തിന്ന് തുല്യമായ ദാനമുണ്ടായിട്ടില്ല. ഇനി ഉണ്ടാവുകയുമില്ല. ഈ വിശേഷംമൂലം അന്നം ദാനംചെയ്യുവാൻ മാനവന്മാർ ഇച്ഛിക്കുന്നു. അന്നം പാരിൽ ഊർജ്ജംനല്കുന്നു. പ്രാണൻ അന്നത്തിൽ നില്ക്കുന്നു. ഈ വിശ്വം താങ്ങുന്നത് അന്നമാണ്. ജഗത്തിന്ന് അന്നമല്ലാതെ താങ്ങ് എന്തുണ്ട്?

അന്നംകൊണ്ടു ഗൃഹസ്ഥർ, സന്ന്യാസികൾ, തപസ്വികൾ ഇവരൊക്കെ പാരിൽ ജീവിക്കുന്നു. പ്രത്യക്ഷമായി അന്നത്തിൽനിന്ന് പ്രാണങ്ങൾ ഉണ്ടാകുന്നുവെന്നതിൽ യാതൊരു സംശയവുമില്ല. കുടുംബിയായി കുഴങ്ങുന്ന മഹാത്മാവായ ബ്രാഹ്മണന്ന്, ഭിക്ഷുവിന്ന് അന്നം നല്കണം. തനിക്ക് ഐശ്വര്യം വേണമെന്നു കാംക്ഷിക്കുന്നവൻ അതാണു ചെയ്യേണ്ടത്. യോഗ്യനായ ബ്രാഹ്മണൻ അർത്ഥിയായി ഗൃഹത്തിൽ എത്തിയാൽ അവന്ന് ഭക്ഷണം നല്കുന്നവൻ പരലോകത്തു തനിക്കുള്ള നിധി കരുതിവെക്കുകയാണു ചെയ്യുന്നത്.

തളർന്ന് വന്നണയുന്ന യോഗ്യനും, വൃദ്ധനുമായ പാന്ഥനെ ഗൃഹസ്ഥൻ അർച്ചിക്കണം. ഭൂതിയെ കാമിക്കുന്നവൻ അതു ചെയ്യേണ്ടതാണ്. ക്രോധം വന്നത് അടക്കി. വന്നുചേരുന്ന അതിഥികൾക്ക് മത്സരംകൂടാതെ സുശീലനായി അന്നം ദാനംചെയ്താൽ അവൻ വിണ്ണിലും മന്നിലും സൗഖ്യംപ്രാപിക്കുന്നതാണ് രാജാവേ! ഒരു അതിഥി വീട്ടിൽ വന്നാൽ അവനെ നിന്ദിക്കരുത്. ഒന്നും നല്കാതെ വിട്ടയയ്ക്കരുത്. നായാടിയായാലും നായായാലും അന്നം നല്കിയാൽ അതു നിഷ്ഫലമാകുകയില്ല.

നാം മുമ്പു കണ്ടിട്ടില്ലാത്ത ഒരു വഴിപോക്കൻ തളർന്ന് നമ്മുടെ ഗൃഹത്തിൽ വന്നണഞ്ഞാൽ അവൻെറ ക്ലേശം തീർക്കുമാറ് അവനെ അന്നപാനാദികൾകൊണ്ട് സൽക്കരിക്കണം. അങ്ങനെചെയ്യുന്നവൻ മഹത്തായ ധർമ്മം നേടുന്നതാണ്. പിതൃക്കളേയും, ദേവന്മാരേയും, ഋഷിമാരേയും, ഭൂദേവന്മാരേയും, അതിഥികളേയും, അല്ലയോ ജനാധിപാ, ചോറുകൊണ്ട് ആരു തൃപ്തിപ്പെടുത്തുന്നുവോ, അവന്ന് മഹത്തായ പുണ്യഫലം സിദ്ധിക്കുന്നതാണ്. അതിപാതകമായ കർമ്മം ചെയ്തവനാണ് അർത്ഥിയെങ്കിലും, ബ്രാഹ്മണനാണ് അർത്ഥിക്കുന്നതെങ്കിലും അവർക്ക് അന്നം നല്കു

ന്നവൻ പാപംമൂലം ഉഴലുന്നതല്ല. വിപ്രർക്കും അന്നം നല്കുന്നത് അക്ഷയമായ ദാനമാണ്; ശൂദ്രന് മഹാഫലം ദാനം ചെയ്യും. അന്നദാനം ശൂദ്രനായാലും, ബ്രാഹ്മണനായാലും വിശിഷ്ടംതന്നെയാണ്.

അന്നം ചോദിച്ചുവരുന്ന ബ്രാഹ്മണൻെറ ഗോത്രമേതെന്നു ചോദിക്കരുത്. വേദജ്ഞത്തെപ്പറ്റി അന്വേഷിക്കരുത്. ദേശമേതെന്നു ചോദിക്കരുത്! ചോദിച്ചു വന്നവന്ന് ഉടനെ അന്നം ദാനംചെയ്യുക എന്നതാണു ചെയ്യേണ്ടത്. അന്നദാതാവിന്ന് അന്നവൃക്ഷങ്ങളും സർവ്വകാമങ്ങളായ ഫലങ്ങളും ഇഹത്തിലും പരത്തിലും സിദ്ധിക്കുന്നതാണ്. യാതൊരു സംശയവുമില്ല. കർഷകന്മാർ മഴ കാത്തിരിക്കുന്നതുപോലെ പിതൃക്കൾ പുത്രനോ പൗത്രനോ ചോറു നല്കുമെന്നു വിചാരിച്ചു കാത്തിരിക്കുന്നു. അന്നം ഇരക്കുന്നവരിൽ ശ്രേഷ്ഠമായ ജീവി ബ്രാഹ്മണനാണ്. അകാമനായാലും സകാമനായാലും അവന്നു നല്കിയാൽ പുണ്യം ലഭിക്കുന്നതാണ്. വിപ്രൻ എല്ലാവർക്കും അതിഥിയാണ്. ആദ്യം അന്നം ഭക്ഷിക്കാൻ അർഹനാണ് അവൻ. തൻെറ ഗൃഹത്തിൽ എന്നും വന്ന് ബ്രാഹ്മണൻ ഭിക്ഷ വാങ്ങിപോവുകയാണെങ്കിൽ അതു തനിക്കു ശ്രേയസ്സിന്നും അഭിവൃദ്ധിക്കും കാരണമാകും. അവൻ മരിച്ചാൽ അടുത്ത ജന്മം മഹാഭാഗന്മാരുടെ വംശത്തിലായിരിക്കും.

ലോകത്തിൽ അന്നം ദാനംചെയ്യുന്ന മർത്ത്യൻ ഉത്തമസ്ഥാനത്തെ അലങ്കരിക്കുന്നതാണ്. നിത്യവും ഇഷ്ടപ്പെട്ട അന്നം ദാനംചെയ്യുന്നവൻ പൂജ്യനായി വിണ്ണിൽ വാഴുന്നതാണ്.

അന്നം മനുഷ്യർക്കു പ്രാണനാണ്. എല്ലാം അന്നത്തിൽ നില്ക്കുന്നു. അന്നം ദാനംചെയ്യുന്നവൻ പശുസമൃദ്ധിയുള്ളവനും പുത്രവാനും, ധനവാനും, ഭോഗവാനുമായി ശോഭിക്കും. അവൻ ആയുഷ്മാനും രൂപവാനുമാകും രാജാവേ! അന്നം ദാനംചെയ്യുന്നവൻ പ്രാണദനും സർവ്വദനുമായി ഭവിക്കും. അതിഥിയായ ബ്രാഹ്മണന്ന് അന്നം വേണ്ടമാതിരി നല്കിയാൽ ആ നല്കിയവൻ സുഖിയായിത്തീരും. അവൻ ദേവന്മാർക്കും പൂജ്യനായി ഭവിക്കും.

വിപ്രൻ മഹത്തായ ഭൂതമാണ്. വിപ്രൻ ഒരു വയലാണ് രാജാവേ! ആ വയലിൽ വിതയ്ക്കുന്ന വിത്ത് മഹത്തായ പുണ്യഫലം വിളയിക്കുന്നതാണ്. പ്രത്യക്ഷം പ്രീതിയുണ്ടാക്കുന്നതാണ് അന്നദാനം. ഉണ്ണുന്നവനും നല്കുന്നവനും പ്രീതി ജനിപ്പിക്കും. മറ്റു ദാനങ്ങൾ എല്ലാം അപ്രത്യക്ഷഫലങ്ങളാണ് എന്നു ധരിക്കാം. പ്രസവംനടക്കുന്നത് അന്നംകൊണ്ടാണ്. സ്ത്രീപുരുഷസംയോഗം നടക്കുന്നതും അന്നത്തിൻെറ മാഹാത്മ്യം തന്നെ. ധർമ്മവും അർത്ഥവും അന്നംകൊണ്ടുതന്നെ. രോഗനാശവും അന്നംകൊണ്ടുതന്നെ. കഴിഞ്ഞ കല്പത്തിൽ പ്രജാപതി അന്നമാണ് അമൃത് എന്നു പറഞ്ഞു. അന്നംതന്നെ ഭൂമി, അന്നംതന്നെ ആകാശം, അന്നംതന്നെ സ്വർഗ്ഗം. എല്ലാം നില്ക്കുന്നത് അന്നത്തിൽത്തന്നെ! അന്നം കഴിക്കാതിരുന്നാൽ ദേഹത്തിലെ അഞ്ചു ധാതുക്കളും വേർപെട്ടുപോകും. എത്ര ബലവാനായാലും അവൻെറ സകല ബലവും അന്നം പോയാൽ നശിക്കുന്നതാണ്.

അല്ലയോ നരശ്രേഷ്ഠാ, കൊള്ളക്കൊടുക്കലും യജ്ഞങ്ങളും എല്ലാം അന്നമില്ലെങ്കിൽ നശിച്ചുപോകും. അല്ലയോ നരശ്രേഷ്ഠാ! പിന്നെ വേദംപോലും നിലനില്ക്കുന്നതല്ല. നാം ഈ കാണുന്ന സകല ചരാചരങ്ങളുടേയും ഉത്ഭവവും നിലനിൽപ്പും അന്നത്തിൽ സ്ഥിതിചെയ്യുന്നു. മൂന്നു ലോകത്തിലുള്ള ധർമ്മാർത്ഥങ്ങൾ ധർമ്മത്തിൽ നില്ക്കുന്നു. അതുകൊണ്ടു ബുധന്മാർ അന്നം നല്കണം! അന്നം ദാനം ചെയ്യുന്ന പുണ്യാത്മാവിന്നു ബലവും ഓജസ്സും കീർത്തിയും ലഭിക്കുന്നതാണ്. അവ എന്നെന്നും വർദ്ധിച്ചുവരികയും ചെയ്യും രാജാവേ! പ്രാണങ്ങൾക്ക് അധിപനായ വായു മേലെ കാറുകളിൽ നില്ക്കുന്നു. ആ മേഘത്തിലെ ജലത്തെ ശക്രൻ വർഷിക്കുന്നു. സൂര്യൻ തൻെറ രശ്മികൾകൊണ്ട് ഭൗമമായ രസത്തെ വലിച്ചെടുക്കുന്നു. വായു ആദിത്യനിൽച്ചെന്നു വർഷിക്കുന്നതാണ് ആ രസം. മേഘത്തിൽനിന്നു ജലം എപ്പോൾ മന്നിൽ വീഴുന്നുവോ അപ്പോൾ ഭൂമിദേവി ഏറ്റവും സ്നിഗ്ദ്ധയാകുന്നു ഭാരതാ! പിന്നെ സസ്യം മുളയ്ക്കുന്നു. അതു ജീവികൾ തിന്നുന്നു. മാംസം, മേദസ്സ്, അസ്ഥി, ശുക്ലം എന്നിവ പിന്നെ ഉണ്ടാകുന്നു. പിന്നെ ശുക്ലത്തിൽനിന്നു പ്രാണികൾ ഉണ്ടാകുന്നു. അഗ്നിഷോമന്മാർ ആ ശുക്ലം പുഷ്ടമാർഗ്ഗമായി സൃഷ്ടിക്കുന്നു. ഇപ്രകാരം അന്നംകൊണ്ടു സൂര്യൻ, വായു, ശുക്ലം ഇവ ഒരു മേളനമാണ്. ഈ യോഗത്തിൽനിന്നാണ് ഭൂതങ്ങളുടെ ഉത്ഭവം. ഭൂതങ്ങൾക്കു പ്രാണനും തേജസ്സും; ഗൃഹത്തിൽ വന്നവനായ അതിഥിക്ക് അന്നത്തെ ദാനംചെയ്യുന്നവൻ നല്കുന്നു ഭാരതാ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം നാരദൻ എന്നോടു പറഞ്ഞു. ഞാൻ അദ്ദേഹത്തിന്ന് അന്നം സൽക്കരിച്ചു. അസൂയവിട്ടവനായി അല്ലയോ യുധിഷ്ഠിരാ, നീയും അല്ലൽ വിട്ട് അന്നം ദാനംചെയ്യുക! അല്ലയോ രാജാവേ, വിധിപോലെ വിപ്രന്മാർക്ക് അന്നം ഈവിധം, ശരിയായ സൽപ്പാത്രങ്ങൾക്കു നല്കിയാൽ അതുകൊണ്ട് സ്വർഗ്ഗപ്രാപ്തിയുണ്ടാകുന്നതാണ്.

അന്നം ദാനംചെയ്യുന്നവർക്കുള്ള ലോകങ്ങൾ ഏതെന്നു ഞാൻ പറയാം. അതു രാജാവേ, നീ കേൾക്കുക! ആ മഹാത്മാക്കൾക്കു സ്വർഗ്ഗത്തിൽ ഭവനങ്ങൾ പ്രശോഭിക്കുന്നതാണ്. നക്ഷത്രലോകാകൃതിയിൽ നാനാസ്തംഭങ്ങളോടെ, ചന്ദ്രമണ്ഡലംപോലെ ശുഭ്രമായി കിങ്ങിണിയും തൊങ്ങലും അലുക്കുകളുമായി ഗൃഹങ്ങൾ സ്വർഗ്ഗത്തിൽ വിളങ്ങും. ആ മഹാമന്ദിരങ്ങളിൽ തരുണാർക്കവർണ്ണോജ്ജ്വലങ്ങളായ ചരാചരങ്ങൾ വിളങ്ങും. അനേക ശതഭൗമങ്ങളായ പൊയ്കകളും അവയിൽ അനേകവിധത്തിലുള്ള ജലചരങ്ങളും ശോഭിക്കും. വൈഡൂര്യസ്ഫടികാഭങ്ങളും, വെള്ളിമയമായും സ്വർണ്ണമയമായും ശോഭിക്കുന്ന മനോഹരവൃക്ഷങ്ങളും നില്ക്കുന്ന ആരാമങ്ങളാൽ ആവൃതമായ ഭവനങ്ങൾ വിളങ്ങും. കുളങ്ങൾ, സഭ, വീഥികൾ, കിണറ്, തോട് ഇവകളും വീഥികളിൽ പൂട്ടിവിട്ട വാഹനങ്ങളും, ഗൃഹങ്ങളിൽ ഭക്ഷ്യഭോജ്യങ്ങളുടെ കുന്നുകളും, വസ്ത്രാഭരണജാലങ്ങളും, പാൽ ഒഴുകുന്ന പുഴകളും, ചോറിൻെറ കുന്നുകളും, ഇവയൊക്കെയുള്ള മനോഹരമായ മന്ദിരങ്ങൾ, വെള്ളമേഘംപോലെ ഉയർന്ന ശുഭ്രസൗധങ്ങൾ, അവയ്ക്കുള്ളിൽ പൊന്നിൻകട്ടിലുകൾ ഇവയൊക്കെ ഉണ്ടാകും. ഈ പറഞ്ഞ സൗധങ്ങളും അലങ്കാരങ്ങളുമെല്ലാം അന്നദാതാക്കൾക്കു സ്വർഗ്ഗത്തിൽ സജ്ജമാക്കിയിരിക്കും. അതുകൊണ്ട് രാജാവേ, അർഹരായവർക്ക് അന്നം ദാനംചെയ്യുക. യോഗ്യരായ അന്നദാതാക്കൾക്ക് ഇപ്രകാരമുള്ള പുണ്യലോകങ്ങൾ ലഭിക്കുന്നതാണ്. അതുകൊണ്ട് ശ്രദ്ധയോടെ മാനവർ അന്നം ദാനംചെയ്യേണ്ടതാകുന്നു."

**64. നക്ഷത്രയോഗദാനം - ഓരോ നക്ഷത്രത്തിൽ ചെയ്യേണ്ട ദാനവും അവയുടെ ഫലവും** - യുധിഷ്ഠിരൻ പറഞ്ഞു: "അന്നദാനത്തിൻെറ വിധി ഭവാൻ പറഞ്ഞ് ഞാൻ കേട്ടു. നക്ഷത്രയോഗത്തിന്നുള്ള ദാനവിധിയെന്തെന്നു പറഞ്ഞുതന്നാലും."

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അതു ദേവകിയും നാരദമഹർഷിയും തമ്മിൽ

നടന്ന ഒരു സംവാദമാണ്. ദ്വാരകയിൽ ഒരു ദിവസം ദേവ രൂപനായ നാരദൻ ചെന്നെത്തി. ദേവകീദേവി നാരദനോട് ധർമ്മദർശനമായ ഈ ചോദ്യം അന്നു ചോദിക്കുവാനിട യായി. ഉടനെ നാരദൻ വിധിപോലെ എല്ലാം പറഞ്ഞു കൊടുത്തു. രാജാവേ, അതു ഞാൻ പറയാം, നീ കേൾ ക്കുക!"

നാരദൻ പറഞ്ഞു: "അല്ലയോ മഹാഭാഗേ, കാർത്തിക നക്ഷത്രത്തിൽ നെയ്യുചേർന്ന പായസം വെച്ചുണ്ടാക്കി നല്ല വേദജ്ഞരായ ബ്രാഹ്മണർക്കു തൃപ്തിയാവോളം നല്കിയാൽ ആ ദാതാവ് മുഖ്യമായ ലോകങ്ങൾ നേടുന്നതാണ്. രോഹി ണിനക്ഷത്രത്തിൽ മാനിൻെറ മാംസം നെയ്യിൽപൊരിച്ചു പാകംചെയ്തതും, പാലടപ്രഥമനും ബ്രാഹ്മണർക്കു ദാനം ചെയ്താൽ ദാതാവ് പുണ്യലോകം പ്രാപിക്കുന്നതാകുന്നു. മൃഗശീർഷനക്ഷത്രത്തിൽ കറക്കുന്ന പശുവിനെ കുട്ടിയോടു കൂടി സൽപ്പാത്രത്തിൽ ദാനംചെയ്താൽ മർത്ത്യലോകംവിട്ട് മുഖ്യമായ സ്വർഗ്ഗലോകത്തെത്തുന്നതാണ്. തിരുവാതിര നക്ഷത്രത്തിൽ ഉപവാസമെടുത്ത് എള്ളും അരിയും പാലും ചേർത്തു വേവിച്ച കൃസരം ദാനം ചെയ്താൽ നരൻ ദുർഗ്ഗം കടക്കുന്നതാണ്. പരലോകത്തിലെ മാർഗ്ഗത്തിലുള്ള ക്ഷുര ധാരാചലങ്ങളും കടന്ന് സ്വർഗ്ഗത്തിലെത്തും. അല്ലയോ ശോഭനേ, പുണർതംനക്ഷത്രത്തിൽ അപ്പമുണ്ടാക്കി ബ്രാഹ്മ ണർക്കു ദാനംചെയ്താൽ സുപ്രസിദ്ധമായ അഴകോടുകൂടി ആഢ്യകുലത്തിൽ അവൻ വന്നു പിറക്കുന്നതാണ്. ശുദ്ധീ കരിച്ചതും അല്ലാത്തതുമായ സ്വർണ്ണം പൂയംനക്ഷത്രത്തിൽ ദാനംചെയ്താൽ അവൻ ചന്ദ്രനെപ്പോലെ ശോഭിക്കുന്ന ശരീരത്തോടെ പ്രകാശമാനമായ ലോകങ്ങളിൽ വിളങ്ങുന്ന താണ്. ആയില്യംനക്ഷത്രത്തിൽ വെള്ളികൊണ്ടുണ്ടാക്കിയ കാളയെ ദാനംചെയ്താൽ അവൻ എല്ലാ ഭയവും വിട്ട് പുരോഗതിയെ പ്രാപിക്കുന്നതാണ്. മകംനാളിൽ താലം നിറയെ എള്ളു ദാനംചെയ്താൽ അവൻ പശുക്കളും പുത്ര ന്മാരുമായി സമൃദ്ധിയോടെ ഇഹലോകത്തിൽ സുഖിക്കും; പരലോകത്തിലും സർവ്വസുഖവും അനുഭവിക്കുന്നതാണ്. ഉപവാസമെടുത്ത് പൂയംനാളിൽ ബ്രാഹ്മണർക്കു പാലും തൈരും നെയ്യുമായി സുഖമായ ഭക്ഷണം നല്കിയാൽ അവൻ സൗഭാഗ്യവാനായി ശോഭിക്കും.

ഉത്രംനാളിൽ നെയ്യും പാലുംചേർത്ത് നവരച്ചോർവെച്ചു വിധിപോലെ ബ്രാഹ്മണർക്കു നല്കിയാൽ അവൻ സ്വർഗ്ഗ ലോകത്ത് പൂജ്യനായി ശോഭിക്കുന്നതാണ്. ഉത്രംനാളിൽ എന്തു ദാനം മർത്ത്യർ കൊടുക്കുന്നുവോ, അതിന്നു മഹ ത്തായ ഫലമുണ്ടെന്നു പറയുന്നു. അത്തംനാളിൽ ഉപവ സിച്ച് ആനയും നാലു കുതിരകളെപ്പൂട്ടിയ തേരും വിധി പോലെ നല്കി പുണ്യകാമങ്ങൾ നിർവ്വഹിച്ചവൻ ശ്ലാഘ്യ മായ ലോകങ്ങൾ നേടുന്നതാണ്. ചിത്രനാളിൽ കാളയും ഗന്ധങ്ങളും നല്കിയാൽ ഹേ ഭാരതാ! അവൻ അപ്സരസ്സുകൾ സഞ്ചരിക്കുന്ന നന്ദനവനത്തിൽ രമിക്കുന്നതാണ്.

ചോതിനാളിൽ തനിക്ക് ഇഷ്ടമുള്ള വിത്തം ദാനം ചെയ്താൽ അവൻ ശുഭലോകങ്ങൾ നേടും; ഇഹലോക ത്തിൽ വലിയ കീർത്തിയും നേടും. വിശാഖംനാളിൽ കാള യേയും, കറവപ്പശുവിനേയും, പത്തായവും, വണ്ടിയും, നെല്ലും, വസ്ത്രവും എല്ലാംകൂടി നല്കിയാൽ പിതൃക്കളുടേയും ദേവന്മാരുടേയും പ്രീതി അവൻ നേടും. പരലോകത്തിൽ ആനന്ദവും അവനു കൈവരുന്നതാണ്. അവൻ ദുർഗ്ഗത്തിൽ ചെല്ലാതെ സ്വർഗ്ഗലോകത്തിലെത്തുകയുംചെയ്യും. വിപ്ര ന്മാർക്ക് പറഞ്ഞമട്ടിൽ ദാനംചെയ്താൽ ഇഷ്ടമായ വൃത്തി യെ പ്രാപിക്കും. അവന്ന് നരകാദികളായ ക്ലേശങ്ങളൊന്നും ഏല്ക്കുന്നതല്ലെന്നാണു നിശ്ചയം. അനിഴംനാളിൽ പുതപ്പ്, വസ്ത്രം, അന്നം ഇവയൊക്കെ ഉപവസിച്ചുകൊടുക്കുന്ന തായാൽ നൂറു യുഗം സ്വർഗ്ഗത്തിൽ നരൻ പൂജ്യനാകും. തൃക്കേട്ടനാളിൽ ബ്രാഹ്മണർക്കു ചേനയും കാളശാകവും നല്കിയാൽ അവൻ പരിപുഷ്ടമായ ഇഷ്ടഗതിയെ പ്രാപിക്കുന്നതാണ്.

മൂലം നാളിൽ ആദരവോടെ വിപ്രർക്കു മൂലഫലങ്ങൾ നല്കിയാൽ പിതൃപ്രീതി വരുത്തുകയും ഇഷ്ടമായ ഗതി നേടുകയും ചെയ്യുന്നതാണ്. പൂരാടംനാളിൽ ഉപവാസവ്രത മെടുത്ത് അനേകം തയിർക്കുടം കുലവൃത്താഢ്യനും വേദ വേദിയുമായ ബ്രാഹ്മണന്നു നല്കിയാൽ അവൻ അടു ത്ത ജന്മത്തിൽ വളരെ പശുക്കളുള്ള ഒരു കുലത്തിൽ വന്നു പിറക്കും. വളരെ ശർക്കരനീരും നെയ്യും തയിരും അപ്രകാരംതന്നെ ഉത്രാടംനാളിൽ നല്കിയാൽ എല്ലാ ആഗ്ര ഹങ്ങളും നേടുന്നതാണ്. അഭിജിത്ത് നക്ഷത്രത്തിൻെറ കാലത്ത് പാൽ, നെയ്യ് ഇവ ചേർത്ത് ധാർമ്മികനായ പുരു ഷൻ മനീഷികൾക്കു നല്കിയാൽ അവൻ സ്വർഗ്ഗലോകത്തു പൂജ്യനാകും. തിരുവോണംനാളിൽ കംബളം വസ്ത്രത്തോ ടൊപ്പം നല്കിയാൽ അവൻ വെളുത്ത വാഹനം കയറി സ്വർഗ്ഗത്തിലെത്തുന്നതാണ്.

അവിട്ടംനാളിൽ ആദരവോടെ ഗോക്കളേയും വാഹന ങ്ങളേയും വസ്ത്രവും ധനവും നല്കിയാൽ അവൻ അടുത്ത ജന്മത്തിൽ രാജാവായി വാഹനത്തിൽക്കയറി സർവ്വദിക്കിലും സഞ്ചരിക്കും. ചതയംനാളിൽ സൗരഭ്യമുള്ള അകില്, ചന്ദനം എന്നിവ ദാനംചെയ്താൽ അവൻ മരിച്ചതിന്നുശേഷം അപ്സര സ്സുകളോടുചേർന്ന് നിത്യവും സൗരഭ്യം ഏല്ക്കുന്നതാണ്. പൂരുരുട്ടാതിനാളിൽ ചെറുപയർ മറ്റു ധാന്യങ്ങളോടൊപ്പം ദാനംചെയ്താൽ അവൻ പരലോകത്തു സുഖിക്കുന്നതാണ്. ഉത്രട്ടാതിനാളിൽ ആട്ടിൻമാംസം നല്ലപോലെ പാകംചെയ്തു നല്കുന്നതായാൽ അവൻെറ പിതൃക്കൾ പ്രസാദിക്കുകയും സ്വർഗ്ഗത്തിൽ അവൻ സുഖം അനുഭവിക്കുകയുംചെയ്യും. രേവതിനാളിൽ പാത്രംനിറയെ പാൽ കറക്കുന്ന പശുവിനെ കൊടുക്കുന്നതായാൽ കാമത്തോടൊപ്പം അതു സ്വർഗ്ഗ ത്തിലും ലഭിക്കുന്നതാണ്.

അശ്വത്തോടുകൂടിയ തേര് അശ്വതിനക്ഷത്രത്തിൽ ദാനംചെയ്യുന്ന ശ്രേഷ്ഠപുരുഷൻ ആനയും കുതിരയുമുള്ള കുലത്തിൽ അടുത്ത ജന്മത്തിൽ മഹാതേജസ്വിയായി ജനി ക്കുന്നതാണ്. ഭരണിനാളിൽ ബ്രാഹ്മണർക്ക് തിലധേനു ക്കളെ നല്കിയാൽ വളരെയധികം പശുക്കളെ നേടുന്ന താണ്. പരലോകത്തു പ്രസിദ്ധിനേടുകയും ചെയ്യുന്നതാണ്."

ഭീഷ്മൻ പറഞ്ഞു: 'ഇപ്രകാരം നാരദൻ ഓരോ നാളി ലും ദാനം ചെയ്യേണ്ട വസ്തുക്കളേതെന്നും അവയുടെ ഫലമെന്തെന്നും ദേവകിയോടു പറഞ്ഞു. അവൾ തൻെറ സ്നുഷയ്ക്കും അതു പറഞ്ഞുകൊടുത്തു."

**65. പാനീയാദിദാനം – കുടിക്കുവാൻ ജലം നല്കുന്നതിൻെറയും കൂപതടാകാദികൾ നിർമ്മിക്കുന്നതിൻെറയും ഫലം –** ഭീഷ്മൻ പറഞ്ഞു: "സ്വർണ്ണം ദാനം ചെയ്യുന്നവൻ എല്ലാവിധം ആഗ്രഹങ്ങളും കാമങ്ങളും നല്കു ന്നു എന്നാണ് ബ്രഹ്മപുത്രനായ അത്രിഭഗവാൻ പറയു ന്നത്. പവിത്രവും, ആയുഷ്കരവും, പിതൃക്കൾക്ക് അക്ഷയ വുമായ ദാനമാണ് സ്വർണ്ണദാനമെന്നു പണ്ട് ഹരിശ്ചന്ദ്രൻ പറഞ്ഞിട്ടുണ്ട്. മനു പറഞ്ഞിട്ടുള്ളത് ദാനങ്ങളിൽ ശ്രേഷ്ഠമാ യത് ജലദാനമാണെന്നാണ്. അതുകൊണ്ട് രാജാവേ, ഭവാൻ കിണറ്, കുളം, വലിയ തടാകം എന്നിവ കുഴിപ്പിക്കണം. എപ്പോഴും വെള്ളം കിട്ടാവുന്നവിധമുള്ള ഒരു കിണർ പൊതുജനങ്ങൾക്കുവേണ്ടി കുഴിപ്പിച്ചാൽ അവൻ ചെയ്ത പാപത്തിൻെറ പകുതിയും തീരും. ഗോക്കളും, ബ്രാഹ്മ ണരും, സാധുക്കളും താൻ കുഴിപ്പിച്ച ജലാശയത്തിൽനിന്ന്

നിത്യവും വെള്ളംകുടിക്കുകയാണെങ്കിൽ അതു തന്റെ വംശത്തെ മുഴുവൻ ഉയർത്തുന്നതാണ്. ആർ കുഴിപ്പിച്ച ജലാശയത്തിൽ വെള്ളം വേനൽക്കാലത്ത് വറ്റാതെ നില്ക്കുന്നുവോ, അവന്നു യാതൊരു ദുർഗ്ഗവും കടക്കുവാൻ വിഷമം ബാധിക്കുന്നതല്ല. ബൃഹസ്പതിക്കും ഭഗവാൻ പൂഷാവിന്നും, ഭഗന്നും, അശ്വികൾക്കും, അഗ്നിക്കും നെയ്യ് അർച്ചിക്കണം. അവർ അതുകൊണ്ട് പ്രീതരാകും. മുഖ്യമായ ഭേഷജമാണ് അത്. യജ്ഞങ്ങൾക്കും ഉത്തമമായിട്ടുള്ളതാണ്. രസങ്ങളിൽ ശ്രേഷ്ഠമാണ്. ഫലങ്ങളിൽ ഉത്തമമാണ് നെയ്യ് അർച്ചിക്കുന്നത്.

ഫലം കാമിക്കുന്നവനും, കീർത്തി കാമിക്കുന്നവനും, പുഷ്ടി കാമിക്കുന്നവനും, എപ്പോഴും വിപ്രർക്ക് നെയ്യ് ദാനം ചെയ്യണം. ശുചിയും ആത്മവാനുമായ പുരുഷൻ നെയ്യ് ദാനംചെയ്യാൻ മടിക്കരുത്. വിപ്രന്മാർക്ക് ആശ്വിന മാസത്തിൽ നെയ്യ് ദാനംചെയ്താൽ അവനിൽ അശ്വിനീ ദേവകൾ സന്തോഷിച്ച് സൗന്ദര്യം ദാനംചെയ്യും. നെയ്പായസം ബ്രാഹ്മണർക്കു നല്കിയാൽ അവന്റെ വീട്ടിൽ രാക്ഷസന്മാർ വന്നുകയറി ആക്രമിക്കുകയില്ല. അവൻ ദാഹിച്ചു ചാകുവാൻ ഇടവരികയില്ല. എല്ലാ ഉപകരണങ്ങളോടുംകൂടിയവനാകും.

പാത്രങ്ങൾ ദാനംചെയ്യുന്നവൻ വ്യസനത്തിൽ അകപ്പെടുകയില്ല. ശുചിയായ ബ്രാഹ്മണർക്കു ദാനംചെയ്യുന്നതിൽ ശ്രദ്ധയുള്ളവനായ പുരുഷൻ കൊടുത്തതിന്റെ ആറു മടങ്ങ് നേടുന്നതാണ്. അവന്ന് എപ്പോഴും അർത്ഥം സിദ്ധിക്കും. പല കാര്യങ്ങളും സാധിക്കും. അവൻ സകല ശത്രുക്കളുടേയും മേലെയായി ദേഹംകൊണ്ടു പ്രശോഭിക്കുന്നതാണ്. ഭഗവാനായ അഗ്നി അവനിൽ നിത്യവും പ്രീതനാവുകയും ചെയ്യും. അവന്ന് ധാരാളം പശുക്കൾ ഉണ്ടാകും. യുദ്ധത്തിൽ വിജയവും ലഭിക്കുന്നതാണ്.

കുട ദാനംചെയ്യുന്നവന്ന് മക്കളും ശ്രീയും ഉണ്ടാകും. അവന്ന് നേത്രരോഗം ഉണ്ടാവുകയില്ല. യജ്ഞഭാഗവും ഏല്ക്കുന്നതാണ്. വേനല്ക്കാലത്തും, വർഷകാലത്തും കുട നല്കുന്നതായാൽ അവന്ന് മനസ്സിൽ ദാഹം ഒരിക്കലും ഉണ്ടാകുന്നതല്ല. വിഷമസന്ധികൾ അവൻ വിട്ടു കയറിപ്പോകുന്നതാണ്. ദാനത്തിൽവെച്ച് മുഖ്യമായത് ശകടദാനമാണെന്ന് രാജാവേ, മഹാഭാഗനും, ഭഗവാനും, ഋഷിയുമായ ശാണ്ഡില്യൻ പറഞ്ഞിട്ടുണ്ട്."

**66. അന്നഭൂതിലഗോദാനവിവരണം - അന്നം, ഭൂമി, എള്ള്, പശു, എന്നിവ ദാനംചെയ്താൽ ഓരോന്നിന്നുമുള്ള ഫലം -** യുധിഷ്ഠിരൻ പറഞ്ഞു: "വഴിനടക്കുമ്പോൾ ചുട്ടുപൊള്ളുന്ന വിപ്രന്ന് കാലിൽ ഇടുവാൻ ചെരിപ്പ് ദാനം ചെയ്യുകയാണെങ്കിൽ ആ ദാതാവിന്ന് കിട്ടുന്ന ഫലം എന്താണ്? പിതാമഹാ, പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "ശ്രദ്ധയോടെ ബ്രാഹ്മണർക്ക് ചെരിപ്പ് ദാനം ചെയ്താൽ മർദ്ദിക്കുന്ന കണ്ടകങ്ങൾചേർന്ന വിഷമത്തെ ദാതാവ് തരണംചെയ്യും. അവൻ ശത്രുക്കളെ ജയിച്ചുനില്ക്കുന്നതാണ് യുധിഷ്ഠിരാ! അവന്ന് പെൺകോവർകഴുതകളെക്കെട്ടിയ നല്ല വണ്ടി, വെള്ളിയും പൊന്നും അലങ്കരിച്ച മനോഹരമായ വണ്ടി വന്നുചേരും രാജാവേ! കാളയെപ്പൂട്ടിയ വണ്ടി കൊടുത്ത് ഫലം ലഭിക്കുന്നതാണ്."

യുധിഷ്ഠിരൻ പറഞ്ഞു: "തിലദാനം, ഭൂമിദാനം, ഗോദാനം, അന്നദാനം ഈ പറഞ്ഞവയ്ക്കു പറഞ്ഞിട്ടുള്ള ഫലങ്ങൾ എന്തൊക്കെയാണ് പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ കൗന്തേയാ, തിലദാനത്തിന്റെ ഫലം ഞാൻ പറയാം, അങ്ങ് കേൾക്കുക. കേട്ടറിഞ്ഞ് അത് യഥാന്യായം ദാനംചെയ്യുക രാജാവേ! പിതൃക്കൾക്ക് ഏറ്റവും നല്ല ഭോജ്യമായി ബ്രഹ്മാവ് തീർത്തതാണ് എള്ള്. അതുകൊണ്ട് തിലം ദാനംചെയ്താൽ പിതൃക്കൾ സന്തോഷിക്കുന്നതാണ്. മാഘമാസത്തിൽ ആരാണോ എള്ള് ബ്രാഹ്മണർക്കു ദാനംചെയ്യുന്നത്, ഭയങ്കരമായ സർവ്വ ജന്തുക്കളും ചിന്നുന്ന നരകം അവൻ കാണുകയില്ല. സർവ്വസത്രം ചെയ്തതിന്റെ ഫലം തിലം ദാനംചെയ്തവന്ന് ലഭിക്കും. പിതൃയാജകന്റെ ഫലം ലഭിക്കും. തിലംകൊണ്ടു ചെയ്യുന്ന ശ്രാദ്ധം ഒരിക്കലും മനസ്സില്ലാതെ ചെയ്യരുത്. അതുകൊണ്ടു ഫലം ലഭിക്കയില്ല. കാശ്യപമഹർഷിയുടെ ദേഹത്തിൽനിന്നുണ്ടായവയാണ് എള്ളുകൾ. അതുകൊണ്ട് തിലം ദാനംചെയ്യുമ്പോൾ ദിവ്യമായ ആ ദാനം പുഷ്ടി നല്കും, രൂപഗുണം നല്കും, പാപം നശിപ്പിക്കുകയും ചെയ്യും. അതുകൊണ്ട് തിലദാനം എല്ലാ ദാനത്തിലുംവെച്ച് ശ്രേഷ്ഠമാണെന്നു പറയുന്നുണ്ട്. ആപസ്തംബൻ, മേധയുള്ളവനായ ശംഖൻ, ലിഖിതൻ ഇവരും ശ്രീ ഗൗതമമഹർഷിയും സ്വർഗ്ഗംപ്രാപിച്ചത് തിലദാനംകൊണ്ടാണ്.

തിലഹോമം ചെയ്യുന്ന ദ്വിജന്മാർ മൈഥുനത്തെ അടക്കിയവരാണ്. ഗവ്യമായ വസ്തുക്കൾ ഹോമിച്ചു പ്രവൃത്തികളിൽ സമമായി നില്ക്കുന്നവരാണ്. എല്ലാ ദാനത്തിലും വെച്ച് തിലദാനം പ്രശസ്തമാകുന്നു. സർവ്വദാനത്തിൽ തിലദാനം അക്ഷയമെന്നു പറയുന്നുണ്ട്.

പണ്ട് പരന്തപനായ കുശികമഹർഷി ഹവ്യം നശിച്ചപ്പോൾ മൂന്നഗ്നിക്കും എള്ളു ഹോമിച്ച് മുഖ്യമായ ഗതി നേടി. ഇപ്രകാരം മഹത്തരമായ തിലദാനത്തെപ്പറ്റി ഞാൻ പറഞ്ഞു. ഏതുവിധിയിലും തിലത്തിന്ന് ആഗ്ര്യമായ സ്ഥാനമുണ്ട്. യജ്ഞത്തിന്ന് നിശ്ചയിച്ച വാനവന്മാർ, സ്വയംഭൂവായ ബ്രഹ്മദേവൻ വന്നുചേർന്നപ്പോൾ ബ്രഹ്മദേവന്റെ സമീപത്തെത്തി. മന്നിൽ ശുഭമായ ഒരു പ്രദേശം യജ്ഞത്തിന്ന് കാണിച്ചുതരുവാൻ ആവശ്യപ്പെട്ടു രാജാവേ!"

ദേവകൾ പറഞ്ഞു: "ഭഗവാനേ, അങ്ങ് ഞങ്ങൾക്കു പ്രഭുവാണല്ലോ. ഭൂമിക്കും സ്വർഗ്ഗത്തിന്നുമൊക്കെ അങ്ങ് നാഥനാണല്ലോ. അങ്ങയുടെ ആജ്ഞപ്രകാരം ഞങ്ങൾ യജ്ഞം യജിക്കട്ടെ! ഭൂമിക്ക് അനുവാദം നല്കാതെ നടത്തുന്ന യജ്ഞത്തിന്ന് ഫലം സിദ്ധിക്കയില്ല. അങ്ങയാണല്ലോ സ്ഥാവരവും, ചരവുമായ ജഗത്തിന്നൊക്കെ നാഥനായി നില്ക്കുന്നത്! അതുകൊണ്ട് അനുവാദം തരണേ!"

ബ്രഹ്മാവ് പറഞ്ഞു: "അല്ലയോ സുരമുഖ്യന്മാരേ, നിങ്ങൾ പറഞ്ഞപ്രകാരം ഞാൻ ഭൂഭാഗം തരുന്നുണ്ട്. അല്ലയോ കശ്യപപുത്രന്മാരേ, ഏതുഭാഗം വേണമെന്നാണ് നിങ്ങൾ ആഗ്രഹിക്കുന്നത്?"

ദേവകൾ പറഞ്ഞു: "ഭഗവാനേ ഞങ്ങൾ കൃതാർത്ഥരായി, ദക്ഷിണാഢ്യമായി യജിക്കാം. ഈ പ്രദേശത്താണ് മുനികൾ എപ്പോഴും ഉപാസിക്കുന്നത്. അപ്പോൾ അഗസ്ത്യൻ, കണ്വൻ, ഭൃഗു, അത്രി, വൃഷാകപി, അസിതൻ, ദേവലൻ ഇവരെല്ലാം ദേവന്മാരുടെ ആ യജ്ഞത്തിൽ എത്തിച്ചേർന്നു. പിന്നെ മഹാത്മാക്കളായ ദേവന്മാർ യാഗം തുടങ്ങി രാജാവേ! ആ സുരർഷഭന്മാർ യഥാകാലം യജ്ഞം അവസാനിപ്പിച്ചു. വലിയ മലയായ ഹിമാലയത്തിൽവെച്ചാണ് ആ യാഗം ചെയ്തത്. ആ യജ്ഞത്തിന്റെ ആറിൽ ഒരു ഭാഗം ഭൂമി ദാനമായി നല്കി. വെട്ടിത്തെളിയിക്കാത്തതായാലും ആവശ്യത്തിന്നുവേണ്ട ഭൂമി നല്കിയാൽ അവൻ കഷ്ടപ്പാടിൽ കുഴങ്ങുന്നതല്ല. ദുർഗ്ഗങ്ങളിൽ അകപ്പെടുന്നതുമല്ല.

വെയിലും, മഞ്ഞും, കാറ്റും, ഏറ്റ് എല്ലാം താങ്ങുന്ന സംസ്കരിക്കപ്പെട്ട ഭൂമിയെ ദാനംചെയ്താൽ അവൻ സ്വർഗ്ഗം നേടും. പുണ്യം അനുഭവിച്ചുതീർന്നാലും അവൻ സ്വർഗ്ഗത്തിൽനിന്നു വീണ്ടും ഭൂമിയിലേക്കു പോരികയില്ല. ഇരിപ്പിടം ദാനംചെയ്ത ദാതാവ് സ്വർഗ്ഗത്തിൽ ഇന്ദ്രനോടുകൂടി

പൂജ്യനായി വസിക്കുന്നതാണ്. വേദം പഠിപ്പിക്കുന്നവൻെറ കുലത്തിൽ ജനിച്ച നിയതേന്ദ്രിയനായ ശ്രോത്രിയൻ ആരുടെ ഗൃഹത്തിൽ അതിഥിയായി സസുഖം പാർക്കുന്നുവോ, അവൻ മുഖ്യമായ ലോകത്തിൽ എത്തുന്നതാണ്. മഴയും, മഞ്ഞും, ഏറ്റുനില്ക്കുന്ന ദൃഢമായ പശുത്തൊഴുത്ത് ദാനം ചെയ്താൽ അവൻ തൻെറ ഏഴുതലമുറയെ സ്വർഗ്ഗത്തിലെത്തിക്കുന്നതാണ് ഭാരതസത്തമാ!

ഭൂമിയിൽ നിലം ദാനംചെയ്യുന്നവൻ ശുഭമായ ശ്രീ നേടുന്നതാണ്. രത്നഭൂമി നല്കുന്നവൻ കുലത്തിൻെറ വംശം വളർത്തും. വിളയാത്ത മരുഭൂമി ആർക്കും ദാനംചെയ്യരുത്. കത്തിനശിച്ച ഇടം കൊടുക്കരുത്. ചുടലക്കാടുള്ള ഭൂമി ദാനം ചെയ്യരുത്. പാപികൾ പാർക്കുന്ന സ്ഥലവും ദാനംചെയ്യരുത്.

അന്യൻെറ ഭൂമിയിൽ ചെന്നിരുന്ന് പിതൃക്രിയ നടത്തുകയോ, അന്യൻെറ ഭൂമി പിതൃക്കൾക്കുവേണ്ടി ദാനംചെയ്യുകയോ ചെയ്താൽ ആ പിതൃകർമ്മവും ശ്രാദ്ധവും ദാനവും നിഷ്പ്രയോജനമായിത്തീരും. അതുകൊണ്ട് വിദ്വാന്മാർ അല്പമെങ്കിലും ഭൂമി വാങ്ങി ദാനംചെയ്യണം. അതിൽവെച്ച് പിതൃക്കൾക്കു പിണ്ഡം നല്കിയാൽ അതുകൊണ്ടു ഫലമുണ്ടാകുന്നതാണ്. കാടും മലയും പുഴയും തീർത്ഥങ്ങളും ആരുടേയും ഉടമസ്ഥതയിലല്ല. അതുകൊണ്ട് അവ വിലയ്ക്കു വാങ്ങേണ്ട കാര്യമില്ല.

ഇപ്രകാരം ഭൂമിദാനത്തിൻെറ ഫലം ഞാൻ പറഞ്ഞു രാജാവേ! ഇനി ഗോദാനത്തിൻെറ ഫലവും ഞാൻ പറയാം അനഘാശയാ!

ഗോക്കൾ താപസന്മാർക്ക് എല്ലാറ്റിലും പ്രധാനമാകയാൽ അവയോടുകൂടിയാണ് ദേവനായ മഹേശ്വരൻ തപസ്സുചെയ്തത്. ബ്രഹ്മലോകത്തും സോമനോടുകൂടി പശുക്കൾ വാഴുന്നു. സിദ്ധർഷിമാർ അപ്രകാരമുള്ള പരസൽഗതി മാത്രമാണ് പ്രാർത്ഥിക്കുന്നത്. പാലുകൊണ്ടും ഹവിസ്സുകൊണ്ടും തയിരുകൊണ്ടും തോലുകൊണ്ടും ചാണകംകൊണ്ടും എല്ലുകൊണ്ടും കൊമ്പുകൊണ്ടും വാലുകൊണ്ടും മനുഷ്യർക്കു വേണ്ടതായ എല്ലാ ആവശ്യവും പശു നിർവ്വഹിക്കുന്നു. ശീതാതപങ്ങളേല്ക്കാതിരുന്നാൽ പശുക്കൾ കർമ്മത്തിന്നു പറ്റിയവയാകുന്നു. അതുകൊണ്ട് മഴകൊണ്ടുള്ള ദുഃഖം അവയ്ക്കു ബാധിക്കരുത്. വിപ്രരോടുകൂടി അതുകൊണ്ടാണ് ഗോക്കൾ പരമമായ പദത്തെ പ്രാപിക്കുന്നതായി പറയുന്നത്. അങ്ങനെ മനീഷികൾ 'ഗോബ്രാഹ്മണം' എന്നു തുല്യമായി ഒന്നായിപ്പറയുന്നു. പണ്ട് രന്തിദേവൻെറ യജ്ഞത്തിൽ അനവധി പശുക്കളെ ബലിയർപ്പിച്ചു. അനവധിയെണ്ണത്തെ അറുത്ത് ബലിയർപ്പിച്ചു. ആ പശുക്കളുടെ 'ചർമ്മ'ത്തിൽനിന്നു പുണ്യമായ ജലം വാന്നൊർഴുകിയുണ്ടായതാണത്രേ 'ചർമ്മണ്വതി' എന്ന നദി. പിന്നെ പശുക്കളെ അറുത്തു ബലിയർപ്പിക്കുന്നതു പാപമാകയാൽ നിർത്തി, ദാനംചെയ്യുവാൻ തുടങ്ങി. അങ്ങനെ നിശ്ചയിച്ച പശുക്കളെ ബ്രാഹ്മണർക്കു ദാനം ചെയ്യുന്നവൻ, ആയിരം പശുക്കളെ കൊടുക്കുന്നവൻ, പിന്നെ നരകത്തിലെത്തുന്നതല്ല. അവന്ന് സർവ്വത്ര വിജയം ലഭിക്കുന്നതാണ്. ദേവനായകനായ ഇന്ദ്രൻ, പശുക്കളുടെ പാൽ അമൃതാണെന്നു പറഞ്ഞു. അതുകൊണ്ട് പശുക്കളെ ദാനം ചെയ്യുന്നവൻ അമൃതത്തെയാണു ദാനംചെയ്യുന്നത്. അഗ്നികൾക്ക് ശാശ്വതഫലപ്രദവും ഹോമിക്കത്തക്കതുമാണ് ഗവ്യമെന്നു വേദവേദികൾ പറയുന്നു. അതുകൊണ്ടു പശുക്കളെ നല്കുന്നവൻ ഹവ്യത്തെ (ഹവിസ്സിനെ) ത്തന്നെയാണു നല്കുന്നത്. പശുക്കൾക്കു പതിയായ കാളയെ ഗുണിയായ ബ്രാഹ്മണന്നു ദാനംചെയ്യുന്നവൻ സ്വർഗ്ഗത്തിൽ മൂർത്തിമാനായി, പൂജ്യനായി ഭവിക്കും. പ്രാണികൾക്കു പ്രാണങ്ങളാണ് ഗോക്കൾ എന്നു പറയുന്നു. അതുകൊണ്ട് പശുക്കളെ ദാനംചെയ്യുന്നവർ പ്രാണനെ നല്കുന്ന ഫലം നേടുന്നു.

പശുക്കൾ ഭൂതങ്ങൾക്ക് ആശ്രയമാണെന്ന് വേദജ്ഞന്മാർ പറയുന്നു. അതുകൊണ്ട് ധേനുദാതാവ് ഭൂതങ്ങൾക്കു ശരണമാണ് കൊടുക്കുന്നത്. പശുക്കളെ അറക്കുവാൻ കൊടുക്കരുത്. അറത്തു തിന്നുന്നതിന്നു നല്കരുത്. നാസ്തികന്നും പശുവിനെ ദാനംചെയ്യരുത്. പശുക്കളെ അറുത്തുവിറ്റ് ഉപജീവിക്കുന്നവന്നും പശുക്കളെ കൊടുക്കരുത് ഭരതർഷഭാ! അപ്രകാരമുള്ള പാപികൾക്കു പശുക്കളെ കൊടുക്കുന്നവൻ ഒടുങ്ങാത്ത നരകത്തിൽ എത്തുന്നതാണെന്നു മനീഷികൾ പറയുന്നു. മെലിഞ്ഞ പശുവും കുട്ടി ചത്ത പശുവും രോഗം ബാധിച്ച പശുവും മച്ചിയായ പശുവും അംഗഭംഗമുള്ള പശുവും തളർന്നു കുഴഞ്ഞിയമട്ടിലുള്ള പശുവും ബ്രാഹ്മണന്നു ദാനംചെയ്തുപോകരുത്. ആയിരം പശുക്കളെ ദാനം ചെയ്യുന്നവൻ ഇന്ദ്രതുല്യനായി സുഖിക്കും. നൂറായിരം പശുക്കളെ ദാനംചെയ്തവൻ അക്ഷയമായ ലോകങ്ങൾ നേടുന്നതാണ്. ഇപ്രകാരം ഗോദാനത്തേയും തിലദാനത്തേയും ഭൂദാനത്തേയും കുറിച്ചു ഞാൻ പറഞ്ഞു. ഇനി അന്നദാനത്തെക്കുറിച്ചും പറയാം; അതും കേൾക്കുക.

അല്ലയോ കുന്തീപുത്രാ! അന്നദാനം മുഖ്യമാണെന്നു പറയുന്നു. അന്നം ദാനംചെയ്ത് രന്തിദേവൻ സ്വർഗ്ഗം നേടി. വിശന്ന് തളർന്നുവരുന്നവന്ന് അന്നം ദാനംചെയ്താൽ അവൻ സ്വയംഭൂവിൻെറ സ്ഥാനത്ത് എത്തി വിളങ്ങുന്നതാണ് രാജാവേ! സ്വർണ്ണവും വസ്ത്രവും മറ്റു വിശിഷ്ട വസ്തുക്കളും കൊടുത്ത് നേടുന്ന മർത്ത്യൻെറ ശ്രേയസ്സ് ഇതിന്നൊക്കുകയില്ല രാജാവേ! ഒന്നാമത്തെ ദ്രവ്യം അന്നമാണ്. അന്നം പരമലക്ഷ്മിയാണ്. അന്നത്തിൽനിന്നാണ് പ്രാണൻ ഉണ്ടാകുന്നത്. തേജസ്സും ബലവും വീര്യവും ഉണ്ടാകുന്നത് അന്നത്തിൽനിന്നാകുന്നു. എന്നും ഏകാഗ്രമതിയായി ചോറു നല്കുന്നവൻ ഒരിക്കലും ദുർഗ്ഗങ്ങളിൽപ്പെട്ടുപോകുന്നതല്ല എന്ന് മഹേശ്വരൻ പറഞ്ഞിട്ടുണ്ട്. മുറയ്ക്കു പൂജിച്ച് അന്നം നിവേദിക്കണം. നരന്മാർക്ക് ഏതന്നം നല്കുന്നുവോ, ദേവകൾ അവൻെറ അന്നത്തെ കൈക്കൊള്ളുന്നു.

കാർത്തികനാളിൽ ശുക്ലപക്ഷത്തിൽ അന്നം ദാനം ചെയ്യുന്നവൻ ദുർഗ്ഗങ്ങളെ കടക്കുന്നു. പരലോകത്തിൽ ആനന്ദമനുഭവിക്കുകയും ചെയ്യുന്നു. ഉണ്ണാതെ ശ്രദ്ധയോടെ അതിഥിക്ക് അന്നം കൊടുക്കുന്നവൻ ബ്രഹ്മജ്ഞന്മാർക്കുള്ള ലോകം പ്രാപിക്കുന്നതാണ് ഭരതർഷഭാ! കഷ്ടമായ ആപത്ത് എത്ര ഏറ്റാലും അന്നം ദാനംചെയ്യുന്ന മർത്ത്യൻ അഭിവൃദ്ധിയെ പ്രാപിക്കുന്നതാണ്. പാപത്തെ തരണംചെയ്യും. ദുഷ്കൃതത്തെ നീക്കുകയും ചെയ്യും. ഇങ്ങനെ അന്നദാനം, തിലദാനം, ഭൂദാനം, ഗോദാനം ഇവയുടെയെല്ലാം ഫലം ഞാൻ പറഞ്ഞുകഴിഞ്ഞു."

## 67. പാനീയദാനമാഹാത്മ്യം - ദാഹിച്ചവന്ന് വെള്ളം കൊടുത്താലുള്ള ഫലം

- യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ താതാ! അങ്ങു പറഞ്ഞുതന്ന ദാനത്തിൻെറ ഫലത്തെപ്പറ്റി ഞാൻ കേട്ടു. അതിൽ അന്നദാനം ഏറ്റവും പ്രശസ്തമാണ് ഭരതാ! വെള്ളം കൊടുക്കുന്നതിൻെറ മഹാഫലമെന്താണ്? അതു കേൾക്കുവാൻ എനിക്കു വലിയ ആഗ്രഹമുണ്ട്. അങ്ങ് വിസ്തരിച്ചു പറയണേ?"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ ഭരതർഷഭാ! അതിനെപ്പറ്റി ഞാൻ പറയാം. ഞാൻ ഇപ്പോൾ പറയുന്നത് സത്യപരാക്രമാ! നീ കേൾക്കുക.

ജലം ദാനംചെയ്യുന്നതുമുതല്ക്കുള്ള എല്ലാ ദാനത്തെയും ഞാൻ പറയാം അനഘാശയാ! ചോറും ജലവും നല്കിയതിന്നുശേഷം ഒരുത്തൻ ഉണ്ണുന്നതായാൽ അതിലും വലിയ

ദാനമില്ലെന്നാണ് എൻെറ അഭിപ്രായം. ഉണ്ണീ, ജീവികൾ എവിടെയും പ്രവർത്തിക്കുന്നത് അന്നം മൂലമാണ്. അതു കൊണ്ട് അന്നം സർവ്വലോകപ്രസിദ്ധമായി. അന്നം കൊണ്ട് ബലവും തേജസ്സും പ്രാണികൾക്കു വർദ്ധിക്കും. അതു കൊണ്ട് അന്നദാനം ശ്രേഷ്ഠമാണെന്നു പ്രജാപതി പറഞ്ഞിട്ടുണ്ട്. അല്ലയോ കൗന്തേയാ, നീ സാവിത്രി പറഞ്ഞ ശുഭമായ വചനം കേട്ടില്ലേ? ഏതിൽനിന്ന്, ഏത്, ഏതുവിധം നരന് ദേവസത്രത്തിൽ അന്നം കൊടുക്കുന്നുവോ, അത് പ്രാണൻ നല്കിയതായി വരുന്നു. പ്രാണദാനത്തിലും മേലെ ദാനമില്ലല്ലോ. ലോമശൻ പറഞ്ഞ വാക്കുകൾ നീ കേട്ടിട്ടുണ്ടോ? പണ്ട് മാടപ്രാവിന്നു പ്രാണൻകൊടുത്ത് ഉൽകൃഷ്ടമായ ഗതി വരിച്ച ശിബിയുടെ കഥ കേട്ടിട്ടില്ലേ? ആ ഗതിതന്നെ നരൻ ദ്വിജന്ന് അന്നം കൊടുത്ത് നേടുന്നതാണ് കുരുദ്വഹാ!

ജലം ഉണ്ടാകാതെ ഒന്നും ഉണ്ടാകുന്നതല്ല. വെള്ളം എന്നത് ഗ്രഹഗണേശ്വരനായ സോമനാണ്. അമൃതം എന്നത് സുധയാണ്. സുധയെന്നത് അമൃതമാണ്. ചെടികൾ ജലോത്ഭവങ്ങളാണ്. അന്നങ്ങളും, ഔഷധങ്ങളും, എല്ലാം ജലോത്ഭവങ്ങളാണ്. രാജാവേ! ദേവകൾക്ക് അന്നം അമൃതാണ്. നാഗങ്ങൾക്ക് അപ്രകാരം അന്നം സുധയാണ്. പിതൃക്കൾക്ക് അന്നം സ്വധയാണ്. ഇപ്രകാരം പശുക്കൾക്ക് അന്നം വീരുത്താണ്, പുല്ലാണ്.

മനുഷ്യർക്കും പ്രാണനായി നില്ക്കുന്നത് അന്നം തന്നെയാണെന്നു മനീഷികൾ പറയുന്നു. അതെല്ലാം നരശ്രേഷ്ഠാ, ജലംകൊണ്ടുണ്ടായതുതന്നെ.

ഈ നിലയിൽ ചിന്തിച്ചുനോക്കുമ്പോൾ ജലദാനത്തേക്കാൾ മേലെ എന്തുണ്ട്? തനിക്കു ശ്രേയസ്സുണ്ടാകണമെന്ന് ആര് ഇച്ഛിക്കുന്നുവോ, അവൻ ദാഹിക്കുന്ന പ്രാണികൾക്കു ജലം ദാനംചെയ്യണം. ധന്യം, യശസ്യം, ആയുഷ്യം എന്നീ നിലയിലെല്ലാം ജലദാനം പ്രസിദ്ധപ്പെട്ടതാണ്. അല്ലയോ കൗന്തേയാ, ജലം ദാനംചെയ്യുന്ന പുരുഷൻ ശത്രുക്കളെ ജയിച്ചു നില്ക്കുന്നതാണ്. അങ്ങനെയുള്ള ദാതാവ് എല്ലാ കാമങ്ങളും നേടുന്നതാണ്. എല്ലാ കാലത്തേക്കും കീർത്തിയും നേടുന്നതാണ്. പരലോകത്ത് ആനന്ദം ഏല്ക്കുന്നതാണ്. പാപം വിട്ടൊഴിയുകയും ചെയ്യും. ജലം ദാനം ചെയ്യുന്നവൻ അല്ലയോ നരവ്യാഘ്രാ! മഹാദ്യുതേ! സ്വർഗ്ഗത്തെ പ്രാപിച്ചു ക്ഷയിക്കാത്ത ലോകങ്ങൾ നേടുന്നതാണ് എന്ന് മനു പറഞ്ഞിട്ടുണ്ട്."

**68. യമബ്രാഹ്മണസംവാദം - എള്ള്, ദീപം, ചോറ്, വസ്ത്രം എന്നിവ ദാനംചെയ്താലുള്ള ഫലം -** യുധിഷ്ഠിരൻ പറഞ്ഞു: "എള്ള് ദാനംചെയ്താൽ എന്ത് ഫലം സിദ്ധിക്കും? ദീപം, ചോറ്, വസ്ത്രം എന്നിവ ദാനം ചെയ്താലും എന്തെന്തു ഫലമാണ് സിദ്ധിക്കുക. പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ഒരു ബ്രാഹ്മണനും യമനും തമ്മിൽ നടന്ന സംഭാഷണമാണ് യുധിഷ്ഠിരാ!

ബ്രാഹ്മണർക്ക് മദ്ധ്യപ്രദേശത്ത് ഒരു മഹാഗ്രാമം ഉണ്ടായിരുന്നു. യമുനാദ്രിയുടെ അടിഭാഗത്ത് ഗംഗായമുനാനദികൾക്കിടയിലാണ് ആ പ്രദേശം. 'പർണ്ണശാല' എന്നറിയപ്പെടുന്ന ആ രമണീയ ഗ്രാമത്തിൽ വിദ്വാന്മാരായ ബ്രാഹ്മണർ വളരെയേറെ പാർത്തിരുന്നു. ഒരു ദിവസം യമൻ തൻെറ ഒരു ദൂതനെ അടുത്തു വിളിച്ചു. അവൻ വന്ന് യമൻെറ സമീപത്തുനിന്നു. യമദൂതൻെറ വസ്ത്രം കറുത്തതാണ്. കണ്ണ് രക്തവർണ്ണമാണ്. മുടി എഴുന്നേറ്റുനില്ക്കുന്ന മട്ടാണ്. അവൻെറ കാല്, കണ്ണ്, മൂക്ക് മുതലായ അവയവങ്ങളൊക്കെ കാക്കയുടെ മാതിരിയാണ്. ആ ഭയങ്കരാകൃതിയായ ദൂതനോട് യമൻ പറഞ്ഞു: 'എടോ ദൂതാ! നീ ആ ബ്രാഹ്മണഗ്രാമത്തിൽ പോവുക. അവിടെച്ചെന്ന് അഗസ്ത്യഗോത്രജനായ 'ശർമ്മി' എന്നു പേരുള്ള ബ്രാഹ്മണനെ ഇങ്ങോട്ടു കൊണ്ടുവരൂ! പരസ്യമായി വേദം പഠിപ്പിക്കുന്ന വിദ്വാനും ശമനിഷ്ഠനുമാണ് ആ ബ്രാഹ്മണൻ. അവൻെറ സമീപത്ത് അവൻെറ ഗോത്രത്തിൽപ്പെട്ട മറ്റൊരുത്തനുണ്ട്. അവനെ കൊണ്ടുവരരുത്. അവനും ശർമ്മിയെപ്പോലെതന്നെ ഗുണവാനും വേദജ്ഞനും സജാതീയനും തന്നെയാണ്. സന്താനം, വൃത്തി എന്നിവയിലും ആ ധീമാന് തുല്യനാണ് അവനും. പറഞ്ഞമാതിരി അവനെ (ശർമ്മിയെ) കൊണ്ടുവരിക. അവനെ പൂജിക്കണം. അവൻ പോയി എന്നാൽ യമൻ കല്പിച്ചതിന്നു മറിച്ചാണ് ദൂതൻ ചെയ്തത്. യമൻ കൊണ്ടുവരരുത് എന്നു പറഞ്ഞവനെ യമദൂതൻ പിടിച്ചു കൊണ്ടുവന്നു. അവനെ ദൂതൻ കൊണ്ടുവന്നതു കണ്ട് വീര്യവാനായ യമൻ എഴുന്നേറ്റ് അവനെ പൂജിച്ചു. യമന്ന് ആളെ മനസ്സിലായി. യമധർമ്മൻ ദൂതനെ നോക്കി ആജ്ഞാപിച്ചു. 'ഇവനെ കൊണ്ടുപോകൂ! മറ്റവനെ കൊണ്ടുവരൂ!' ഇപ്രകാരം ധർമ്മരാജാവു പറഞ്ഞത് കേട്ടപ്പോൾ വേദം ചൊല്ലി വെറുത്തവനായ ആ ദ്വിജൻ ധർമ്മരാജാവിനോടു പറഞ്ഞു: "അല്ലയോ ദേവാ, എനിക്കുള്ള ശേഷിച്ച ജീവിതകാലം ഞാൻ ഇവിടെ പാർത്തുകൊള്ളാം, അച്യുതാ!"

യമൻ പറഞ്ഞു: "എടോ ബ്രാഹ്മണാ! ജീവിതത്തിൽ ബാക്കിയുള്ള കാലം ഇവിടെ വസിക്കട്ടെ! എന്നാണല്ലോ ആവശ്യപ്പെടുന്നത്. എത്ര കാലമാണ് നിനക്കു ബാക്കിയുള്ളതെന്നു പറയുവാൻ എനിക്കു കഴിയുകയില്ല. എനിക്കു തീരുമാനിക്കുവാൻ കഴിയുന്നതല്ല സമയത്തിൻെറ നിശ്ചയം. അതുകൊണ്ട് അനിശ്ചിതമായ അതിനെ ആശ്രയിച്ച് നിന്നെ ഇവിടെ താമസിപ്പിക്കുവാൻ സാദ്ധ്യമല്ല. ധർമ്മം അനുഷ്ഠിക്കുന്നവനെ ഞാൻ അറിയുന്നുണ്ട്. ഞാൻ അവനെപ്പറ്റി ശ്രദ്ധിക്കുന്നുണ്ട്. അല്ലയോ വിപ്രാ, അങ്ങ് വേഗം പോവുക; അങ്ങയുടെ ഗൃഹത്തിലെത്തുക. എല്ലാം സ്വൈര്യമായി നിൻെറ മനസ്സിലുള്ളത് എന്നോടു പറയൂ! ഞാൻ എന്തു ചെയ്യണമെന്നു പറയുക."

ബ്രാഹ്മണൻ പറഞ്ഞു: "അല്ലയോ ധർമ്മരാജാവേ, അങ്ങു മൂന്നുലോകത്തിലും പ്രമാണമാണല്ലോ. എന്തു പുണ്യം ചെയ്താലാണ് മഹത്തായ യോഗ്യത നേടുക? പറഞ്ഞാലും!"

യമൻ പറഞ്ഞു: "അല്ലയോ വിപ്രർഷേ! ഞാൻ തത്ത്വമായി ഉത്തമമായ പ്രദാനവിധി പറയാം. എള്ളാണ് മുഖ്യമായ ദാനം. ശാശ്വതമായ പുണ്യം ഇവിടെ അതുകൊണ്ടു ലഭിക്കുന്നതാണ്. തൻെറ കഴിവുപോലെ എള്ള് ദാനംചെയ്യണം ദ്വിജർഷഭാ! നിത്യദാനംകൊണ്ടു നല്കപ്പെടുന്ന തിലം, എല്ലാ കാമങ്ങളേയും നടത്തും. ശ്രാദ്ധത്തിൽ മുഖ്യമായത് എള്ളാണ്. മുഖ്യമായ ദാനം, ഉത്തമമായ ദാനം എള്ളുതന്നെയാണ്. വിധിയിൽ കണ്ട കർമ്മമനുസരിച്ച് ഇത് നീ വിപ്രന്മാർക്ക് നല്കുക! വൈശാഖമാസത്തിൽ വെളുത്തവാവുദിവസം വിപ്രന്മാർക്കു എള്ള് ദാനംചെയ്യണം. എള്ള് ദിവസേന ഭക്ഷിക്കണം. എള്ളെണ്ണ തേക്കണം. എല്ലാ ദിവസവും ഇത് വീട്ടിൽ എല്ലാവരും ചെയ്യേണ്ടതാണ്. ശ്രേയസ്സു വേണമെന്ന് ആഗ്രഹിക്കുന്നവൻ അതു ചെയ്യണം. തണ്ണീർപ്പന്തൽ ഉണ്ടാക്കി വെള്ളം ദാനംചെയ്യണം. പൊയ്കയും തടാകവും, കുളവും, കിണറും, കുഴിപ്പിക്കണം. ഇത് ഏറ്റവും ദുർല്ലഭമാണ്. ഈ ലോകത്തിൽ. ഭക്ഷണം കഴിഞ്ഞാലും വെള്ളം തയ്യാർചെയ്തു നല്കേണ്ടതാണ് ദ്വിജോത്തമാ!

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ അവൻ സ്വന്തം ഗൃഹത്തിലേക്ക് യമനാൽ അയയ്ക്കപ്പെട്ടു. യമദൂതൻ അവനെ അവൻെറ ഗൃഹത്തിലെത്തിച്ചു. പിന്നെ ആ

ബ്രാഹ്മണൻ യമൻ പറഞ്ഞമാതിരി അവൻെറ കല്പനക ളെല്ലാം അനുഷ്ഠിച്ചു.

യമദൂതൻ ശർമ്മിയെ കൂട്ടിക്കൊണ്ടുപോയി. ധർമ്മ രാജാവിൻെറ അടുത്തു ചെന്ന് ദൂതൻ ശർമ്മിയെ കൊണ്ടു വന്നിരിക്കുന്നു. എന്നുണർത്തിച്ചു. വീര്യവാനായ യമധർമ്മ രാജാവ് ആ ധർമ്മജ്ഞനെ പൂജിച്ചു. നിശ്ചയങ്ങൾ ചെ യ്തുവെച്ച് അവനെയും പറഞ്ഞുവിട്ടു. അവന്നും യമൻ വേണ്ട ഉപദേശങ്ങൾ നല്കി. അവൻ തിരിച്ചുവന്ന് യമൻ പറഞ്ഞതൊക്കെ ചെയ്തു.

യമൻ പിതൃഹിതേച്ഛമൂലം ദീപങ്ങളെ വാഴ്ത്തുന്നു. നിത്യവും ദീപം ദാനം ചെയ്യുന്നവൻ പിതൃക്കളെ കേറ്റി വിടുന്നു. അതുകൊണ്ട് ഭാരതസത്തമാ, ദീപങ്ങൾ നിത്യവും നീ നല്കുക. അതു ദേവകൾക്കും പിതൃക്കൾക്കും കാഴ്ച നല്കുന്നതാണു പ്രഭോ! രത്നദാനവും വലിയ പുണ്യമായി പറയുന്നുണ്ടു രാജാവേ! അതിൻെറ വിലകൊണ്ടു വിപ്രൻ ഭയം കൂടാതെ യജിക്കുന്നു. അതു വാങ്ങിച്ചു വിപ്രന്മാർക്കു നല്കുന്നതായാൽ അക്ഷയ്യമായ പുണ്യം കൊടുത്തവന്നും വാങ്ങിയവന്നും ലഭിക്കുന്നതാണ്. നില്യക്ക് നില്ക്കുന്നവൻ അപ്രകാരമുള്ളവന്നു നല്കുന്നതായാൽ രണ്ടുപേർക്കും ക്ഷയിക്കാത്ത ധർമ്മം ലഭിക്കുമെന്നു ധാർമ്മികനായ മനു പറഞ്ഞിട്ടുണ്ട്. തൻെറ ഭാര്യയോടുകൂടെ സുഖമായി വസി ക്കുന്ന നരൻ വസ്ത്രം സൽപ്പാത്രത്തിൽ ദാനംചെയ്താൽ അവൻ സുവസ്ത്രനായി, നല്ല അന്തസ്സോടുകൂടിയവനായി ശോഭി ക്കുന്നതാണെന്നു പറഞ്ഞുകേൾക്കുന്നു.

പശുക്കൾ, സ്വർണ്ണം, എള്ള്, ഇവയെക്കുറിച്ചു പല പ്രാ വശ്യവും വിവരിച്ചു ഞാൻ പറഞ്ഞു. പുരുഷവ്യാഘ്രാ, വേദ ത്തിൽ അവയ്ക്കു പ്രാമാണ്യം കണ്ടതുകൊണ്ടാണു വിസ്ത രിച്ചു പറഞ്ഞത്. വിവാഹം കഴിക്കണം. പുത്രന്മാരെ ഉൽ പാദിപ്പിക്കണം. എല്ലാ ലാഭത്തിലുംവെച്ചു മേലെയായിട്ടുള്ള ലാഭം പുത്രലാഭമാണു കൗരവ്യാ!"

**69. ഗോദാനമാഹാത്മ്യം - പശുക്കളെ ദാനംചെയ്താ ലുള്ള പുണ്യവും ബ്രഹ്മസ്വം അപഹരിച്ചാലുള്ള പാപവും -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ കുരുശ്രേ ഷ്ഠാ, ദാനങ്ങൾക്കുള്ള ഉത്തമവിധി അങ്ങു പറഞ്ഞാലും. വിശേഷിച്ചും ഭൂമിദാനത്തെക്കുറിച്ചു വീണ്ടും പറഞ്ഞാലും. യാഗത്തിൽ ക്ഷത്രിയൻ ബ്രാഹ്മണന്നു ഭൂമി ദാനംചെയ്യ ണം. വിധിപോലെ അതു ബ്രാഹ്മണൻ ഏറ്റുവാങ്ങുകയും വേണം. മറ്റാരും അതു നല്കുവാൻ അർഹതയുള്ളവരല്ല. എല്ലാ ജാതിക്കാർക്കും പുണ്യലബ്ധിക്കുവേണ്ടി ദാനംചെയ്യു വാൻ അർഹതയുള്ള വസ്തുക്കൾ ഏതൊക്കെയാണ്. അതി നെപ്പറ്റി വേദത്തിൽ എന്തു പറഞ്ഞിരിക്കുന്നു എന്നു പറ ഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "ദാനംചെയ്യാവുന്ന മൂന്നു വസ്തുക്ക ളുണ്ട്. ആ മൂന്നു വസ്തുക്കളും ഒരേ വാക്കാലാണ് അറിയ പ്പെടുന്നത്. അത് മൂന്നും ദാനംചെയ്താൽ ഒരേ ഒരു ഫല മാണ് ലഭിക്കുന്നത്. 'ഗോവ്' എന്നാണ് ആ പദം. ഗോവ് എന്നാൽ പശു എന്നും ഭൂമി എന്നും സരസ്വതി എന്നും അർത്ഥമുണ്ട്. ഇവ എല്ലാവർക്കും അഭീഷ്ടം നല്കുന്നവ യാണ്. ശിഷ്യന്ന് ധർമ്മ്യയായ ബ്രാഹ്മി, സരസ്വതിയെ, പറഞ്ഞുകൊടുക്കുന്നവൻ ഗോവിനേയും, ഭൂമിയേയും ദാനം ചെയ്യുന്നവർക്കുചേർന്ന ഫലം ഏല്ക്കുന്നതാണ്. ഇപ്രകാ രമാണ് ഗോക്കളെപ്പറ്റി വാഴ്ത്തുന്നത്. അതിനേക്കാൾ മെച്ച പ്പെട്ടതായി യാതൊരു ദേയവുമില്ല. പശുവിനെ ദാനംചെ യ്താൽ ഫലം ഉടനെതന്നെ ലഭിക്കും. എല്ലാ സുഖവും നൽ കുന്ന ഗോക്കൾ എല്ലാവർക്കും മാതാക്കളാണ്. വൃദ്ധിയെ കാംക്ഷിക്കുന്നവൻ എന്നും പശുവിനെ വലംവെയ്ക്കണം. പശുവിനെ കാൽകൊണ്ടു ചവിട്ടരുത്. പശുക്കളുടെ ഇടയിൽ കയറരുത്. ശുഭമായി വസിക്കുന്ന ദേവതകളാണ് പശുക്കൾ. അവ എന്നും പൂജാർഹരാണ്. പണിയെടുക്കുന്ന കാളകളിൽ പ്രേരണചെയ്യുക എന്നത് ദൈവകല്പിതമാണ്. അതു കൂടാ തെ കഴികയില്ല. വടി, ചാട്ടവാറ്, മുതലായവകൊണ്ടു കാള കളെ വണ്ടി, കരി മുതലായവ വലിപ്പിക്കുക എന്നത് ഈ ശ്വരകല്പിതമാണ്. എന്നാൽ യജ്ഞാദികർമ്മങ്ങൾക്കുവേണ്ടി യുള്ള പ്രേരണമാണ് ശ്രേയസ്കരമായിട്ടുള്ളത്. മറ്റുവിധ ത്തിൽ ചെയ്യുന്നത് നിന്ദ്യമാകുന്നു. പശുക്കൾ മേയുമ്പോൾ- പുല്ലുതിന്നുന്ന സമയത്ത് - അതിനെ ദ്രോഹിക്കരുത്. അപ്ര കാരം ഒരിടത്തുകിടന്ന് അയവിറക്കുമ്പോഴും ബുദ്ധിമാന്മാർ ആരും പശുക്കളെ ദ്രോഹിക്കുകയില്ല. ദാഹിച്ച പശുക്കൾക്ക് വെള്ളം കൊടുക്കണം. വെള്ളം കൊടുക്കാതിരുന്നാൽ, തടസ്സം വരുത്തിയാൽ, ബന്ധുജനങ്ങളോടൊപ്പം അവനെ അത് ശപിച്ചു നശിപ്പിച്ചുകളയും. പിതൃഗേഹങ്ങളും, ദേവതാ യതനങ്ങളും, സകല പുണ്യക്ഷേത്രങ്ങളും, പശു അതിൻെറ മലമായ ചാണകംകൊണ്ട് ശുദ്ധമാക്കുന്നു. ഇതില്പരം ശുചി എന്തുണ്ട്? ഇതില്പരം ശുദ്ധിയുള്ള മൃഗം ഏതാണ്? അന്യ ൻെറ പശുവിന്ന് ഒരു പിടി പുല്ല് ഒരു വർഷം നിത്യവും താൻ ഉണ്ണുന്നതിന്നുമുമ്പ് കൊടുക്കുന്നതായാൽ അത് എല്ലാ ആഗ്രഹങ്ങളും നല്കുന്ന 'സർവ്വകാമദ'മായ വ്രത മാണ്. പുത്രന്മാർ, കീർത്തി, ധനം, ശ്രീ എന്നിവ അവൻ നേടുന്നതാണ്. അവൻെറ അശുഭം മുഴുവൻ നീങ്ങുന്നതാ ണ്. ദുഃസ്വപ്നം അവൻ കാണുന്നതുമല്ല."

യുധിഷ്ഠിരൻ പറഞ്ഞു: "എന്തു ലക്ഷണമുള്ള ഗോക്ക ളാണ് ദാനംചെയ്യുവാൻ പറ്റിയത്? ഏതുതരം പശുക്കളെ ദാനംചെയ്യുവാൻ പാടില്ല? ഏതുതരക്കാരന്ന് നല്കണം? ഏതുവിധം അളുകൾക്ക് നല്കാൻ പാടില്ല?"

ഭീഷ്മൻ പറഞ്ഞു: "നടപടി നല്ലതല്ലാത്തവന്നും, പാപി ക്കും, ലുബ്ധന്നും, ചതിയന്നും ഹവ്യകവ്യങ്ങൾ ഇല്ലാത്തവ ന്നും ഒരിക്കലും ഗോവിനെ ദാനംചെയ്യരുത്. മക്കൾ വളരെ യുള്ളവനും, ഭിക്ഷുവും, ആഹിതാഗ്നിയുമായ ശ്രോത്രിയന്നു പത്തു പശുക്കളെ നല്കുന്നവൻ മുഖ്യമായ ലോകത്തെ നേടും.

ധർമ്മം ചെയ്യുന്നവന്ന് എന്തു ഫലം ആ ധർമ്മംകൊ ണ്ട് ലഭിക്കുന്നുവോ, അതിൽ ഒരോഹരി അതു ദാനംചെയ്ത വന്ന് ലഭിക്കുന്നു. അവൻ മൂലമാണല്ലൊ ആ ക്രിയ ചെയ്യു വാൻ കഴിയുന്നത്. ഒരുത്തനെ ആരു ജനിപ്പിക്കുന്നുവോ ഒരുത്തനെ ഭയത്തിൽനിന്ന് രക്ഷിക്കുന്നത് ആരോ ഉപജീവ നമാർഗ്ഗം ആര് നല്കുന്നുവോ ഈ പറഞ്ഞ മൂന്നുപേരും അവൻെറ പിതൃക്കളാകുന്നു. പാപം ഗുരുശുശ്രൂഷകൊണ്ടു നശിപ്പിക്കപ്പെടും. ഗർവ്വ് യശസ്സിനെ നശിപ്പിക്കും. അപുത്രത്വം മൂന്നു പുത്രന്മാർ നീക്കും. പത്തുമക്കൾ ഒരുത്തനിൽ ദാരി ദ്ര്യത്തെ നീക്കും.

വേദാന്തത്തിൽ നിഷ്ഠയുള്ളവനും, വളരെ ശ്രുതികൾ പഠിച്ചവനും, ശിഷ്ടനും, ദാന്തനും, യതനും, എന്നും എല്ലാ ജീവികളിലും ശുഭം ആശംസിക്കുന്നവനും, വിശന്നാലും അന്യായം ചെയ്യാത്തവനും മൃദുവും ശാന്തനും, അതിഥി പ്രിയനും, പുത്രന്മാരോടും, ഭാര്യയോടുകൂടിയവനും, സമാ നശീലനുമായ ബ്രാഹ്മണന്ന് ജീവിക്കുവാനുള്ള മാർഗ്ഗം ഉണ്ടാക്കിക്കൊടുക്കുക!

പാത്രംകണ്ട്, അർഹനായവനെ മനസ്സിലാക്കി, ഗോവിനെ ദാനംചെയ്യുന്നവന്ന് എത്ര അളവു പുണ്യം ലഭിക്കുമോ, അത്ര അളവ് പാപം ബ്രഹ്മസ്വം അപഹരിക്കുന്നവനും ലഭി ക്കുന്നതാണ്. അതുകൊണ്ട് ബ്രാഹ്മണൻെറ സ്വത്ത് അപ ഹരിക്കാൻ ആഗ്രഹിക്കരുത്. അവൻെറ ഭാര്യയുമായി സംസ ർഗ്ഗത്തിന്നും ആഗ്രഹിക്കരുത്. അവയെ മനസ്സിൽനിന്ന് ദൂരെ യകറ്റണം."

**70. നൃഗോപാഖ്യാനം - അന്യൻെറ പശുവിനെ ദാനം ചെയ്തതിൻെറ ഫലമായി നൃഗൻ ആയിരംകൊല്ലം നരകത്തിൽ കിടന്ന കഥ -** ഭീഷ്മൻ പറഞ്ഞു: "ഇതിൽ ഞാൻ വേറെ ഒരു സംഭവം പറയാം. ബ്രഹ്മസ്വം അപഹരിച്ചതുമൂലം നൃഗൻ എന്ന രാജാവ് വലിയ കഷ്ടപ്പാടനുഭവിച്ചതു ഞാൻ പറയാം കുരുദ്വഹാ!

മുമ്പു യാദവന്മാർ പാർക്കുന്ന ദ്വാരകയിൽ വലിയ ഒരു കിണറ് പുല്ലും വള്ളിയും പടർന്നു മൂടിക്കിടന്നിരുന്നു. ഒരുദിവസം വെള്ളത്തിനുവേണ്ടി ജനങ്ങൾ പണിപ്പെട്ട് ആ കിണറ്റിന്നരികിൽച്ചെന്ന് കാടും മുടിലും വളരെ പണിപ്പെട്ടു വെട്ടിനീക്കിയപ്പോൾ കിണറ്റിലെ ജലത്തിൽ ഭയങ്കര കുറ്റനായ ഒരു ഓന്തിനെ കണ്ടെത്തി. വളരെ ജനങ്ങൾകൂടി അതിനെ കയറ്റുവാൻ കയറും കുടുക്കുമായി ശ്രമിച്ചു നോക്കി. കുന്നുപോലെ കൂറ്റനായ അതിനെ തോൽവാറിട്ടു കുടുക്കി കെട്ടിവലിച്ചിട്ടും അവർക്ക് അതിനെ കയറ്റുവാൻ കഴിഞ്ഞില്ല. ഈ അത്ഭുതസംഭവം അവർ ഓടിച്ചെന്ന് കൃഷ്ണനോടു പറഞ്ഞു: 'കിണറ്റിൽ ആകാശം മൂടുന്നവിധം ഒരു കൂറ്റൻ ഓന്തു നില്ക്കുന്നു. അതിനെ കയറ്റുവാൻ എത്ര പണിപ്പെട്ടിട്ടും ഞങ്ങൾക്കു കഴിയുന്നില്ല.' ഉടനെ കൃഷ്ണൻ ചെന്ന് അതിനെ യാതൊരു പ്രയാസവുംകൂടാതെ വലിച്ചു കിണറ്റിൽനിന്നു പുറത്തേക്കിട്ടു. ഉടനെ ഓന്ത് ഒരു രാജാവായി."

രാജാവ് പറഞ്ഞു: "ഞാൻ നൃഗൻ എന്ന രാജാവാണ്. പണ്ട് ഞാൻ ആയിരം യാഗങ്ങൾ ചെയ്തവനാണെന്നു ഭവാൻ കേട്ടിരിക്കും."

ഇപ്രകാരം തന്നത്താൻ പരിചയപ്പെടുത്തിയ രാജാവിനോടു കൃഷ്ണൻ ചോദിച്ചു. 'അങ്ങ് അനേകം ശുഭങ്ങൾ ചെയ്തു. പാപമൊന്നും ചെയ്തതായി കേട്ടിട്ടില്ല. അങ്ങനെയുള്ള അങ്ങയ്ക്ക് എങ്ങനെ ഈ ദുർഗ്ഗതി വന്നുപെട്ടു? രാജാവേ, എന്താണിതിന്നു കാരണം? നൂറായിരം പശുക്കളെ അങ്ങു ദാനംചെയ്തിട്ടുണ്ടല്ലോ. അനേകായിരം വേറെയും ദാനംചെയ്തു എന്നു കേട്ടിട്ടുണ്ട്. ദ്വിജന്മാർക്ക് ഇത്രയേറെ ദാനം ചെയ്തതിൻെറ ഫലം ഇതാണോ? ആ ശുഭഫലം എവിടെപ്പോയി? കൃഷ്ണൻ ചോദിച്ചതു കേട്ട് നൃഗൻ പറഞ്ഞു: 'ഒരു അഗ്നിഹോത്രദ്വിജൻെറ പശു എങ്ങനെയോ കൈവിട്ടുപോയി. അത് എൻെറ പശുക്കൂട്ടത്തിൽ വന്നു ചേർന്നു. എൻെറ പശുപാലന്മാർ അതിനെയും എൻെറ പശുക്കളുടെ കൂട്ടത്തിൽ എണ്ണിക്കണക്കാക്കി. ഞാൻ പരലോകപ്രാപ്പിക്കുവേണ്ട പുണ്യഫലം കാംക്ഷിച്ച് ആ പശുവിനെ ഒരു ബ്രാഹ്മണന് ദാനമായി നല്കി. തൻെറ പശുവിനെ അന്വേഷിച്ചന്വേഷിച്ചു നടന്ന ഒരുദിവസം ആ വിപ്രൻ മറ്റൊരു വിപ്രൻെറ ഗൃഹത്തിൽവെച്ച് അതിനെ കണ്ടെത്തി. ശരിയായ ഉടമസ്ഥൻ അതിനെ ചെന്നു പിടിച്ചു. 'ഇത് എൻെറ പശുവാണ് എന്നു പറഞ്ഞു. മറ്റേവൻ വിട്ടില്ല. "നിൻെറയോ? ഇത് എൻെറയാണ്. ഇത് എനിക്കു നൃഗരാജാവു ദാനമായി നല്കിയതാണ്" എന്നു മറുപടി പറഞ്ഞു. "നീ കട്ടതാണ്", "അല്ല എനിക്കു ദാനം ലഭിച്ചതാണ്" എന്നു തർക്കമായി. സംഭവം അതുകൊണ്ട് അവസാനിച്ചില്ല. രാജാവിൻെറ അടുക്കൽ രണ്ടുപേരും തമ്മിൽ തർക്കിച്ച് അല്ലലിൽപ്പെട്ടു വന്നുചേർന്നു. അവർ രാജാവിനോടു സംഭവം ഉണർത്തിച്ചു. രാജാവ് കാര്യത്തിൻെറ യഥാർത്ഥ്യം ഗ്രഹിച്ചു. ഞാൻ ദാനംചെയ്ത് പശുവിനെ വാങ്ങിയ ബ്രാഹ്മണന് നൂറായിരം പശുക്കളെ മാറ്റമായി നല്കാമെന്നും, തന്ന പശുവിനെ മടക്കിക്കൊടുക്കണമെന്നും യാചിച്ചു. അവൻ പറഞ്ഞു: "ദേശത്തിന്നും കാലത്തിന്നും ചേർന്ന് ഇണങ്ങി, നല്ലപോലെ പാൽ കറക്കുവാൻതക്ക നല്ല ശീലസ്വഭാവമുള്ള ഒരു പശുവാണ്. ഇവൾ വത്സലയാണ്. മധുരമുള്ള ഗുണമേറിയ പാൽ ഇവൾ തരുന്നു. നിത്യവും ഇവൾ ഞങ്ങൾക്കു പാൽ നല്കുന്നു. മെലിഞ്ഞ് മുലകിട്ടാത്ത എൻെറ പുത്രനെ ഈ പശുവാണ് പോറ്റുന്നത്. അതിനെ തരുവാൻ പറ്റുകയില്ല." ഇപ്രകാരം പറഞ്ഞ് ബ്രാഹ്മണൻ എൻെറ അപേക്ഷ നിരസിച്ചു. ഞാൻ പിന്നെ മറ്റേ ബ്രാഹ്മണനോടു മാറ്റം ചോദിച്ചു: 'എടോ ബ്രാഹ്മണാ, ഭവാൻെറ പശുവിന്നു മാറ്റമായി ഞാൻ നൂറായിരം പശുക്കളെത്തരാം. അങ്ങ് അതു വാങ്ങണം.' ആ ബ്രാഹ്മണൻ മറുപടി പറഞ്ഞു: 'സ്വത്തിൽ എനിക്കു വലിയ ആഗ്രഹമൊന്നുമില്ല. ഞാൻ രാജാക്കളോടു വാങ്ങുകയുമില്ല. എനിക്കു നൂറായിരം പശുക്കളൊന്നും വേണ്ടാ. എനിക്ക് എൻെറ പശു മാത്രം മതി.' ഇപ്രകാരം ആ ദ്വിജൻ പറഞ്ഞപ്പോൾ ഞാൻ സ്വർണ്ണം, അശ്വങ്ങൾ, വെള്ളി, തേര് എന്തുവേണമെങ്കിലും കൊടുക്കാമെന്നു പറഞ്ഞു. എന്നിട്ടും ആ ബ്രാഹ്മണർഷഭൻ വാങ്ങിച്ചില്ല. അയാളൊന്നും വാങ്ങാതെപോയി മധുസൂദനാ!

ഈ കാലത്ത് കാലധർമ്മം പ്രാപിച്ച ഞാൻ പിതൃലോകത്തിൽ ചെന്നു. ധർമ്മരാജാവിൻെറ സമീപത്തെത്തി. യമധർമ്മൻ എന്നെ പൂജിച്ചിരുത്തി ഇപ്രകാരം പറഞ്ഞു: "അല്ലയോ രാജാവേ, ഭവാൻെറ പുണ്യത്തിന്നു ഞാൻ യാതൊരറ്റവും കാണുന്നില്ല. ഭവാൻ അറിയാതെ ചെയ്ത ഒരു പാപം അതിന്നിടയിൽ കിടപ്പുണ്ട്. ആ പാപം അങ്ങയ്ക്ക് ഭുജിക്കാതിരിക്കുവാൻ കഴികയില്ല. അത് ആദ്യമോ, ഒടുക്കമോ വേണ്ടതെന്നു പറയൂ! 'രക്ഷിക്കാം' എന്നു നീ പറഞ്ഞു. ആ പ്രതിജ്ഞ പാഴിലായി. പിന്നെ ബ്രഹ്മസ്വം മറ്റൊരാൾക്കു ദാനവും ചെയ്തു. ഇങ്ങനെ രണ്ടതിക്രമങ്ങൾ ഭവാൻ ചെയ്തിട്ടുണ്ട്." ഞാൻ ധർമ്മരാജാവിനോടു പറഞ്ഞു. 'പാപം മുമ്പെ അനുഭവിച്ചുകൊള്ളാം. പിന്നെ പുണ്യം അനുഭവിക്കാം.' എന്നു പറഞ്ഞുകഴിയുന്നതിനുമുമ്പേതന്നെ ഞാൻ മന്നിലേക്കു പതിച്ചു. വീഴുന്ന സമയത്ത് യമൻ ഉച്ചത്തിൽപ്പറയുന്ന വാക്കു ഞാൻ കേട്ടു. 'നിന്നെ കയറ്റിവിടുവാൻ ജനാർദ്ദനനായ വാസുദേവൻ ഉണ്ടാകും. ആയിരം വർഷം തികയുമ്പോൾ, പാപകർമ്മം ക്ഷയിക്കുമ്പോൾ, നീ നിൻെറ കർമ്മംകൊണ്ടു ജയിച്ച നിത്യലോകങ്ങൾ നേടുന്നതാണ്.' ഒരു കിണറ്റിൽ തല കീഴായി വീഴുന്ന എന്നെ ഞാൻ കണ്ടു. തിര്യക്യോനിയിലായിട്ടും എൻെറ ഓർമ്മ നശിച്ചില്ല. ഭവാൻ ഇപ്പോൾ എന്നെ കയറ്റിവിട്ടു. ഇത് തപസ്സിൻെറ മഹത്ത്വമല്ലാതെ എന്താണ്? കൃഷ്ണാ! എന്നെ അനുവദിക്കുക. ഞാൻ വിണ്ണിലേക്കു പോകട്ടെ."

കൃഷ്ണൻെറ സമ്മതത്തോടെ കൃഷ്ണനെ വണങ്ങി ദിവ്യയാനം കയറി അരിന്ദമനായ അവൻ സ്വർഗ്ഗത്തിലെത്തി. നൃഗൻ സ്വർഗ്ഗത്തിലെത്തിയതിന്നുശേഷം അല്ലയോ ഭാരതസത്തമാ! വാസുദേവൻ ഇപ്രകാരം ഒരു ശ്ലോകംചൊല്ലി. 'ജ്ഞാനിയായ പുരുഷൻ ബ്രഹ്മസ്വം അപഹരിക്കരുത്. വിപ്രൻെറ ഗോവിനെ ബ്രാഹ്മണനു ദാനംചെയ്ത് നൃഗരാജാവ് അധഃപതിച്ചതുപോലെ കഷ്ടത്തിലാകും."

സജ്ജനങ്ങൾക്കു സജ്ജനങ്ങളുമായുള്ള ചേർച്ച ഒരിക്കലും നിഷ്ഫലമാവുകയില്ല. നോക്കൂ, സൽസംഗമംകാരണം നൃഗരാജാവ് നരകം വിട്ടുപോയി. ദാനത്തിൻെറ ഫലം പോലെ ദ്രോഹവും ദുഷ്ടമായ ഫലം നല്കും. അതുകൊണ്ട് പശുദ്രോഹം ഒരിക്കലും ചെയ്തുപോകരുത് യുധിഷ്ഠിരാ!"

**71. യമവാക്യം - നാചികേതനനും യമനും തമ്മിൽ ഗോദാനത്തെക്കുറിച്ചു പറഞ്ഞത് -** യുധിഷ്ഠിരൻ പറഞ്ഞു: "പശുക്കളെ ദാനംചെയ്താലുള്ള ഫലം അല്ലയോ അനഘാശയാ, പറഞ്ഞാലും! മഹാബാഹോ, അതു വിസ്തരിച്ചു പറഞ്ഞുകേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു. കേട്ടിട്ടും കേട്ടിട്ടും എനിക്കു മതിയാകുന്നില്ല പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. ഋഷിയായ ഉദ്ദാലകനും നാചികേതനനും തമ്മിൽ നടന്ന സംഭാഷണമാണ് കഥാവിഷയം.

ഋഷിയായ ഉദ്ദാലകൻ ദീക്ഷയെടുത്ത് മകനായ നാചികേതനനെ വിളിച്ച് 'നീ കാത്തു ശുശ്രൂഷിക്കുക!' എന്നു പറഞ്ഞു. പിന്നെ മഹർഷി തൻെറ നിയമവ്രതം തീർന്നതിന്നു ശേഷം പുത്രനോടു വീണ്ടും പറഞ്ഞു: 'ആചമനത്തിൽ ഏർപ്പെട്ടവനും സ്വാദ്ധ്യായത്തിൽ മനസ്സുവെച്ചവനുമായ ഞാൻ ദർഭയും ഹോമവിറകും പുഷ്പവും കുടവും ഭോജ്യവസ്തുവും എടുക്കുവാൻ മറന്നു. നീ പുഴവക്കിൽപ്പോയി അതിങ്ങോട്ടു കൊണ്ടുവരൂ!' അച്ഛൻ പറഞ്ഞ ദിക്കിലേക്കു മകൻ നടന്നു. എന്നാൽ അവിടെ ചെന്നപ്പോൾ പുഴയുടെ ഓളവും ഒഴുക്കും അവയെല്ലാം കൊണ്ടുപൊയ്ക്കളഞ്ഞതായി അറിഞ്ഞു. അവിടെ ഈ പറഞ്ഞതൊന്നും കാണുകയുണ്ടായില്ല. മകൻ മടങ്ങിവന്ന് അച്ഛനോടു പറഞ്ഞു: 'അച്ഛാ, ഞാൻ അവിടെ ഒന്നും കണ്ടില്ല' വിശപ്പും ദാഹവും സഹിക്കാതെ തളർന്ന ആ ഉദ്ദാലകമഹർഷി മകനെ ശപിച്ചു. 'നീ എന്തു പറഞ്ഞു! എടാ പറഞ്ഞതു കേൾക്കാത്തതുകൊണ്ട് നിന്നെ ഇപ്പോൾ ത്തന്നെ യമൻ കൊണ്ടുപോകട്ടെ!' അച്ഛൻ ഇങ്ങനെ വാക്കാകുന്ന വജ്രം പ്രയോഗിച്ച ഉടനെ മകൻ: 'അച്ഛാ പ്രസാദിക്കണേ' എന്നു പറഞ്ഞ് ഉടനെ ചത്തുവീഴുകയും ചെയ്തു. പുത്രൻ മരിച്ചുവീണതു കണ്ടപ്പോൾ ഉദ്ദാലകൻ ദുഃഖത്തിൽ മുഴുകി. 'ഞാൻ എന്തു കടുപ്പമാണ് ഈ ചെയ്തത്.' എന്നു പറഞ്ഞ് നിലത്തു വീണു. മകനെപ്പറ്റി ഓർത്തു ദുഃഖിക്കുന്ന അവന്ന്, അന്നു പകലും ആ രാത്രിയും കടന്നുപോയി. അച്ഛൻെറ കണ്ണുനീരിൻെറ പ്രവാഹമേറ്റ് അല്ലയോ കുരുദ്വഹാ, ദർഭശയനത്തിൽ കിടക്കുന്ന നാചികേതനൻ സസ്യം മഴയിൽ ചലിക്കുന്നതുപോലെ ഒന്നിളകി. മരിച്ചു ജീവിച്ച ആ പുത്രനോട്, ദിവ്യഗന്ധം വഹിച്ച് എഴുന്നേറ്റ പുത്രനോട്, അച്ഛൻ ചോദിച്ചു: 'ഉണ്ണീ നീ സ്വകർമ്മം കൊണ്ട് പുണ്യലോകം നേടിയില്ലേ? ഭാഗ്യത്താൽ നീ വീണ്ടും മടങ്ങിയെത്തി. നിൻെറ ദേഹം മാനുഷമല്ല എന്ന് ഞാൻ വിചാരിക്കുന്നു.' എല്ലാം കണ്ടവനായ പുത്രൻ യോഗ്യനായ അച്ഛൻ ചോദിച്ച ഉടനെ, മഹർഷിമാരുടെ നടുവിൽ വെച്ച് അവൻകണ്ട വൃത്താന്തങ്ങൾ പറഞ്ഞു.

നാചികേതനൻ പറഞ്ഞു: 'അങ്ങയുടെ കല്പനപ്രകാരം ഞാൻ യമപുരിയിലെത്തി. അവിടെ വൈവസ്വതൻെറ വിശാലവും, രുചിരപ്രഭാവവുമായ സഭ കണ്ടു. അത് അസംഖ്യം യോജന വിസ്താരമുള്ളതും സ്വർണ്ണമയവുമാണ്. ഞാൻ നേരെ ചെല്ലുന്നതുകണ്ട് എനിക്ക് പീഠം നല്കുവാൻ പരിചാരകന്മാരോട് ആജ്ഞാപിച്ചു. പിന്നെ ധർമ്മരാജാവ് അർഘ്യാദികളാൽ എന്നെ പൂജിച്ചു. ഇവയൊക്കെ ഭവാൻമൂലമാണ് എനിക്കു യമൻ ചെയ്തത്. അതിന്നുശേഷം ഞാൻ യമനോടു പതുക്കെ പറയുവാൻ ഭാവിച്ചു. അപ്പോൾ സദസ്യരൊക്കെ എന്നെ പൂജിച്ചു. ഞാൻ പറഞ്ഞു: 'അല്ലയോ ധർമ്മരാജാവേ, ഞാൻ അങ്ങയുടെ നാട്ടിൽ വന്നിരിക്കുന്നു. ഞാൻ ഏതേതു ലോകങ്ങൾക്കാണ് അർഹൻ! അങ്ങ് വിധിച്ചാലും.' യമൻ പറഞ്ഞു: 'അല്ലയോ സൗമ്യാ, നീ മരിച്ചിട്ടില്ല' തപസ്വി പറഞ്ഞു: 'നീ യമൻെറ അടുത്തുപോയി കാണുക' എന്ന്. ഭവാൻെറ അച്ഛൻ ദീപ്താഗ്നി തേജസ്വിയാണ്. അദ്ദേഹം പറഞ്ഞവാക്ക് പാഴാക്കാൻ വയ്യാത്തതാണ്. അല്ലയോ വത്സാ! ഭവാൻ കണ്ടുവല്ലോ! ഇനി ഭവാന് പോകാം. ഇപ്പോൾ നിൻെറ ദേഹകർത്താവ് കിടന്നു ദുഃഖിക്കുകയാണ്. ഭവാന് എന്താണു ഞാൻ നല്കേണ്ടത്. അങ്ങയുടെ മനോഗതമെന്തെന്നു പറഞ്ഞാലും. അങ്ങു പ്രിയപ്പെട്ട അതിഥിയാണ്. എന്തു വേണമെങ്കിലും ഇഷ്ടംപോലെ വാങ്ങാമല്ലോ.'

ഇപ്രകാരം യമധർമ്മൻ പറഞ്ഞപ്പോൾ ഞാൻ പറഞ്ഞു: 'അല്ലയോ ധർമ്മാത്മാവേ, അങ്ങയുടെ നാട്ടിൽ വന്നവരാരും മടങ്ങിപ്പോയതായി ഞാൻ കേട്ടിട്ടില്ല. അങ്ങനെയുള്ള നാട്ടിൽ ഞാൻ എത്തിയിരിക്കയാണ്. അങ്ങയുടെ അനുഗ്രഹത്തിന്ന് ഞാൻ പാത്രമാണെങ്കിൽ പുണ്യാത്മാക്കൾ വന്നുചേർന്ന സ്ഥാനങ്ങൾ ഒന്നു കാണുവാൻ ആഗ്രഹിക്കുന്നു. അവരുടെ സുഖപൂർണ്ണമായ സ്ഥാനം ഒന്നു കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു."

ഉടനെ ദേവൻ ദിവ്യമായ കുതിരകളെപ്പൂട്ടിയ വിളങ്ങുന്ന വിമാനത്തിൽക്കയറ്റി ആത്മാക്കളുടെ ലോകങ്ങളെ, പുണ്യം ചെയ്തവർക്കുള്ള ലോകങ്ങളെ, കാട്ടിത്തന്നു ദ്വിജേന്ദ്രാ! അവിടെ ഞാൻ യോഗ്യന്മാർ വസിക്കുന്ന തേജസ്സേറിയ ഗൃഹങ്ങൾ ദർശിച്ചു. പലതരത്തിലും പല അകൃതിയിലുമാണ് ആ ഗൃഹങ്ങൾ. പലവിധത്തിലുള്ള രത്നങ്ങളാൽ അലങ്കരിക്കപ്പെട്ടതാണ് ആ ഗൃഹങ്ങൾ ചന്ദ്രമണ്ഡലംപോലെ ശോഭ വീശുന്നവയും, കിങ്ങിണിത്തൊങ്ങൽവെച്ചവയും, നൂറു നിലകളോടുകൂടിയവയുമാണ് ആ ഗൃഹങ്ങൾ. ജലധാരകളും, പൂന്തോട്ടങ്ങളും അതിന്നുണ്ട്. വൈഡൂര്യസ്ഥിടകാഭങ്ങളും, വെള്ളിമയവും പൊന്മയവുമായ പലതരം ഗൃഹങ്ങൾ ശോഭിക്കുന്നതായിക്കണ്ടു. തരുണാർക്കപ്രകാശങ്ങളായ ചില ഗൃഹങ്ങൾ നില്ക്കുകയും, ചില ഗൃഹങ്ങൾ നടക്കുകയും ചെയ്യുന്നതായി ദർശിച്ചു. ഭക്ഷ്യഭോജ്യങ്ങളുടെ കുന്നുകളും, വസ്ത്രാലങ്കാരങ്ങളും ശയനങ്ങളും അവിടെയുണ്ട്. ആ ഗൃഹങ്ങളുടെ ചുറ്റുപാടും നില്ക്കുന്ന ഇഷ്ടഫലം കായ്ക്കുന്ന പലതരം വൃക്ഷങ്ങളും, മനോഹരവീഥികളും, പുഴകളും, സഭകളും, തോടുകളും, കുളങ്ങളും, കുതിരകളെപ്പൂട്ടിയ ദിവ്യരഥങ്ങളും, പാൽ ഒഴുകുന്ന നല്ല ആറുകളും, നെയ്യു കൊണ്ടുള്ള കുന്നുകളും, തെളിഞ്ഞ വെള്ളമുള്ള തടാകങ്ങളുംനിറഞ്ഞ പ്രദേശങ്ങൾ - ഇവയൊക്കെ യമൻെറ ആജ്ഞപ്രകാരം ഞാൻ ദർശിച്ചു. മുമ്പെ കാണാത്ത മനോഹരമായ പല കാഴ്ചകളും ഞാൻ കണ്ടു.

ഈ പറഞ്ഞ കാഴ്ചകളെല്ലാം ഞാൻ കണ്ട് ആ പുരാണപ്രഭുവായ ധർമ്മരാജാവിനോടു പറഞ്ഞു: 'പാലും നെയ്യും ഒഴുകുന്ന ഈ സരിത്തുക്കളൊക്കെ ആർക്കു ഭക്ഷിക്കുവാനാണ് അങ്ങു നിർദ്ദേശിക്കുന്നത്?

യമൻ പറഞ്ഞു: 'ഇവ ഭോജ്യങ്ങളാണ്. ഗോരസം ദാനം ചെയ്യുന്ന സത്തുക്കൾക്കുവേണ്ടിയാണ് അവ വെച്ചിരിക്കുന്നത്. ശോകം നശിച്ചവരും കീർത്തിമാന്മാരും ഗോക്കളെ ദാനംചെയ്യുന്നവരുമായ പാവനാത്മാക്കൾക്കുവേണ്ടിയാണ് മറ്റേ ലോകങ്ങൾ.'

പശുവിനെ ദാനംചെയ്തു എന്നതുകൊണ്ടു മാത്രം ആ ദാനം പ്രശസ്തമാവുകയില്ല. ദാനം പരിഗ്രഹിക്കുന്നവൻ അതിന്നുതക്കപാത്രമാണോ എന്നു നോക്കണം. തക്ക കാലത്താണോ നല്കുന്നത് എന്നുനോക്കി വേണ്ട സന്ദർഭത്തിൽ നല്കണം. നല്കുന്ന പശു നല്ലതായിരിക്കണം. പശുവിന് രോഗം, വാർദ്ധക്യം, അംഗഹീനത ഇവയില്ലാതിരിക്കണം. കറക്കുന്നതും കുട്ടിയോടുകൂടിയതുമായിരിക്കണം. യഥാവിധിയായിരിക്കണം ദാനം. ദാനം ചെയ്യുന്നതിന്നുമുമ്പ് ദാനവസ്തുവും ദാനം പരിഗ്രഹിക്കുന്നവനും അർഹിക്കുന്ന യോഗ്യതയോട് ചേർന്നിട്ടുണ്ടോ എന്നു പരിശോധിച്ചു ഉറപ്പിക്കണം. അഗ്നിഭയത്തിന്ന് സൗകര്യമുള്ള ദിക്കിലോ, സൂര്യാതപശക്തിയുള്ള മരുപ്രദേശത്തോ വസിക്കുന്നവർക്ക് ഗോവിനെ ദാനം ചെയ്യരുത്.

വേദജ്ഞാനമുള്ളവനും യാഗാനുഷ്ഠാനം നടത്തുന്നവനുമായ ബ്രാഹ്മണനാണ് പശുദാനം സ്വീകരിക്കുവാൻ അർഹതയുള്ളവൻ ക്ലേശകരമായ ചുറ്റുപാടിൽനിന്ന് രക്ഷിച്ചെടുത്ത പശുക്കളും, ദരിദ്രരും സംരക്ഷിക്കുവാൻ കഴിവില്ലാ

ത്തവരുമായവരിൽനിന്ന് വീണ്ടെടുത്തിട്ടുള്ള പശുക്കളും, ദാനംചെയ്യുവാൻ അർഹതയുള്ളവയാണ്.

പശുവിനെ ദാനംചെയ്യുന്നവനും പശുവിനെ ദാനമായി വാങ്ങുന്നവനും അനുഷ്ഠിക്കേണ്ടതായ ചില ആചാരങ്ങളുണ്ട്. നല്കുന്നവൻ മൂന്നുദിവസം ഉപവസിക്കണം. പച്ചവെള്ളംമാത്രമേ കഴിക്കാവൂ. പശു നല്ലതാണെന്ന് കൊടുക്കുന്നവനു തൃപ്തിവരണം. അതുപോലെ വാങ്ങുന്നവനും അതിൽ തൃപ്തിയുണ്ടാകണം. പശുവിനു കുട്ടിയുണ്ടാകണം. കറക്കുന്നതാകണം, യഥാകാലം പ്രസവിക്കുന്ന നല്ല വർഗ്ഗത്തിൽപ്പെട്ടതാകണം പശു. കൊടുക്കുമ്പോൾ ദക്ഷിണയും കൂടെ വേണം. ഉപചാരവിധിയനുസരിച്ചുവേണം നല്കുക. പശുവിനെ പരിഗ്രഹിക്കുന്നവൻ ദാതാവിൻെറ ഗൃഹത്തിൽ വ്രതത്തോടെ മൂന്നു ദിവസം പശുവിനെ വാങ്ങിയതിനു ശേഷം വസിക്കണം. ആ ദിവസങ്ങളിൽ ആ പശുവിൻെറ പാൽമാത്രം കുടിക്കണം. അങ്ങനെ മൂന്നാംദിവസം വ്രതം അവസാനിപ്പിച്ച് അവനു പശുവിനെയുംകൊണ്ട് പോകാം.

നല്ല ഇനത്തിൽപ്പെട്ടതും യഥാകാലം പ്രസവിക്കുന്നതും വീട്ടിൽനിന്ന് ഓടിപ്പോകാതെ ഇണങ്ങിനില്ക്കുന്നതും, നല്ലപോലെ ചുരത്തുന്നതുമായ ആ പശുവിനെ, വ്രതത്തോടുകൂടിയ ദാതാവ് കറക്കുവാനുള്ള ഒരു ഓട്ടുമൊന്തയോടുകൂടി ദാനംചെയ്താൽ, ആ ദാനംചെയ്ത പശുവിന് എത്ര രോമങ്ങളുണ്ടോ അത്രവർഷം അവൻ സ്വർഗ്ഗത്തിൽ പുണ്യഫലം അനുഭവിക്കും.

അപ്രകാരംതന്നെ അർഹിക്കുന്ന ബ്രാഹ്ണന് യുവത്വമുള്ളതും ഭാരം വഹിക്കുവാൻ കെല്പുള്ളതും, നല്ല ഇനത്തിൽപ്പെട്ടതുമായ കാളക്കൂറ്റനെ നല്കിയാൽ ആ ദാതാവിന് പശുവിനെ ദാനംചെയ്തവനു ലഭിക്കുന്നതിനു തുല്യമായ പുണ്യം ലഭിക്കുകയും, അവൻ സ്വർഗ്ഗലോകത്തെ നേടുകയും ചെയ്യും.

പശുക്കളോട് സൗമ്യമായി പെരുമാറുന്നവനും, ഉപജീവനത്തിനുവേണ്ടി പശുവിനെ ആശ്രയിക്കുന്നവനും, നന്ദിയുള്ളവനും, സ്വത്തു നശിച്ചവനും, പശുവിനെ ദാനമായി വാങ്ങുവാൻതക്ക പാത്രമാകുന്നു.

ഒരു വൃദ്ധന് രോഗം ബാധിച്ചാൽ, ഒരു ക്ഷാമകാലം വരൾച്ച വന്നുചേർന്നാൽ, ഒരു ബ്രാഹ്മണൻ യജ്ഞത്തിന് ഒരുങ്ങിയാൽ, ഒരുത്തൻ കൃഷിക്കുവേണ്ടി പുറപ്പെട്ടാൽ, പുത്രലബ്ധിക്കുവേണ്ടി ഗൃഹസ്ഥൻ ഹോമകർമ്മത്തിന് ഒരുങ്ങിയാൽ, ശിഷ്യൻ ഗുരുവിനുവേണ്ടി നല്കുവാൻ - തീരുമാനിച്ചാൽ, കുട്ടിക്കു കുടിക്കുവാൻ മുലപ്പാല് ഇല്ലാതെവന്നാൽ ഈവക സന്ദർഭങ്ങളിൽ പശുവിനെ ദാനംചെയ്യാവുന്നതാണ്. സമയവും സ്ഥലവും വേറെ നോക്കേണ്ടതില്ല. എപ്പോഴും ചെയ്യാം; എവിടെവച്ചും ചെയ്യാം.

ദാനം ചെയ്യുന്ന പശു ധാരാളം പാൽ തരുന്നതാകണം. അല്ലെങ്കിൽ നല്ല ഇനത്തിൽപ്പെട്ടതാകണം, അല്ലെങ്കിൽ വില കൊടുത്തുവാങ്ങിയതാകണം. വിദ്യ പഠിപ്പിച്ചതിനു പ്രതിഫലമായി ലഭിച്ച പശുവാകാം, മറ്റു പശുക്കളെയോ, കാളയെയോ, ആടുകളെയോകൊടുത്ത് കൈമാറ്റം ചെയ്തതാകാം. വേട്ടയാടിപ്പിടിച്ചതാകാം, അല്ലെങ്കിൽ സ്ത്രീധമായി ലഭിച്ചതാകാം, ഈമാതിരി തനിക്ക് വന്നുചേർന്ന നല്ല പശുക്കൾ ദാനംചെയ്യുവാൻ പറ്റിയതാണ്!"

നചികേതൻ തുടർന്നു: "യമധർമ്മൻെറ ഈ വാക്കുകൾ കേട്ടപ്പോൾ ഞാൻ അവനോടു ചോദിച്ചു: 'പശുക്കളെ ദാനംചെയ്യുവാൻ ഇല്ലാത്ത കാലത്ത് തത്തുല്യമായ ഏതു വസ്തു ദാനംചെയ്താലാണ് ഗോദാനം ചെയ്തവന്നുള്ള ലോകം ലഭിക്കുക?"

ഈ ചോദ്യം കേട്ടപ്പോൾ ധീമാനായ യമധർമ്മൻ ഗോപ്രദാനം കൂടാതെയുള്ള മറ്റു ദാനമാർഗ്ഗങ്ങളും പറഞ്ഞുകൊടുത്തു. 'ഗോപ്രദാനത്തിനു തുല്യമായി ഗോവില്ലാത്ത ദാനവുമുണ്ട്. യതവ്രതനായി പശുവിൻെറ അഭാവത്തിൽ പശുവിനു പകരമായി ഘൃതമെടുത്ത് പശുവാണെന്നു സങ്കല്പിച്ച് പ്രതിജ്ഞയോടെ "ഇതാ ഞാൻ അങ്ങേക്ക് ഗേവിനെ ദാനംചെയ്യുന്നു." എന്നു പറഞ്ഞു നല്കാം. കുട്ടിയുടെ അടുത്തേക്കു വാത്സല്യം ഒഴുകിവരുന്നതുപോലെ അവൻെറ അടുത്തേക്ക് നെയ്യാറുകൾ സ്വർഗ്ഗത്തിൽ ഒഴുകിയെത്തും. അപ്രകാരം പശുവിൻെറ അഭാവത്തിൽ "തിലധേനു"വെ നല്കിയാലും സ്വർഗ്ഗത്തിൽ ധേനുദുർഗ്ഗം കയറ്റിവിട്ട് പാലുകൊണ്ടുള്ള പുഴയിൽ അവൻ പ്രീതനായി ഭവിക്കും. തിലം കിട്ടാത്ത കാലത്ത് അതിനുപകരം "അംബുധേനു"വെ ദാനം ചെയ്യാം. അവൻ അതിൻെറ ഫലമായി എല്ലാകാമങ്ങളും കുളുർനീരുകൊണ്ട് അനുഭവിക്കുന്നതാണ്.

ഇപ്രകാരം പലതും എന്നെ കൊണ്ടുപോയി ധർമ്മരാജാവ് കാണിച്ചുതന്നു. ഇവയെല്ലാംകണ്ട് ഞാൻ വളരെയധികം സന്തോഷിച്ചു.

അല്ലയോ താതാ, ഞാൻ അങ്ങയോട് അങ്ങയ്ക്കു പ്രിയമായ ഒരു കാര്യം പറയുന്നു. അധികം ധനം ആവശ്യമില്ലാത്ത ഒരുതരം യജ്ഞം ഞാൻ നിർവ്വഹിച്ചിരിക്കുന്നു. ഗോദാനം മുതലായവകൊണ്ടു ലഭിക്കുന്ന പുണ്യം എന്നിൽനിന്ന് അതുമൂലം പ്രവഹിക്കുന്നതാണ്, മറ്റുള്ളവർക്കും ആ പുണ്യഫലം സിദ്ധിക്കുന്നതാണ്, അതു വേദവിധിക്കുനിരക്കുന്നതുമാണ്; അതുകൊണ്ടുള്ള ഫലം ഞാൻ നേടുകയും ചെയ്യും. അങ്ങ് എന്നെ ശപിച്ചത് എനിക്ക് ഒരു അനുഗ്രഹത്തിന്നായി ഭവിച്ചു. എന്തുകൊണ്ടെന്നാൽ ആ ശാപംമൂലം എനിക്ക് യമനെ കാണാൻ കഴിഞ്ഞുവല്ലോ. അല്ലയോ പൂജ്യാ! ദാനത്തിൻെറ ഫലവും എനിക്ക് പ്രത്യക്ഷമായി കാണുവാൻ കഴിഞ്ഞുവല്ലോ! അതുകൊണ്ടു ഞാൻ യാതൊരു സംശയവുംകൂടാതെ ദാനധർമ്മങ്ങളെ അനുഷ്ഠിക്കുന്നതാണ്. ധർമ്മിഷ്ഠനായ യമൻ സന്തുഷ്ടനായി വീണ്ടും വീണ്ടും എന്നോടു പറഞ്ഞു. മഹർഷേ, പലപ്പോഴും ദാനങ്ങൾ ചെയ്ത് പുണ്യംനേടിയ പുരുഷൻ വിശേഷിച്ചും ഗോദാനവും ചെയ്യണം.

ദാനങ്ങളെ സംബന്ധിച്ച ഈ വിഷയം പരിശുദ്ധികൊണ്ട് നിറഞ്ഞതാണ്. ദാനങ്ങളെ സംബന്ധിച്ച കർത്തവ്യങ്ങളെ അവഗണിച്ചു തള്ളരുത്. ദേശത്തിനും കാലത്തിനും അനുസരിച്ച് അർഹമായ പാത്രങ്ങളിൽ ദാനംചെയ്യുക. അതുകൊണ്ടു ഭവാൻ എപ്പോഴും ഗോദാനം നടത്തുക. ഇക്കാര്യത്തിൽ ഭവാന് ഒരിക്കലും സംശയം തോന്നേണ്ടതില്ല.

ദാനത്തിൽ പരിശുദ്ധ മാർഗ്ഗം സ്വീകരിച്ച് പല പുണ്യാത്മാക്കളും പണ്ട് ഗോദാനം ചെയ്തിട്ടുണ്ട്. കഠിനമായ തപസ്സുകളിൽ ഏർപ്പെടുവാൻ ഭയപ്പെട്ട് അവർ തങ്ങളുടെ ശക്തിക്കനുസരിച്ചു ദാനം ചെയ്യുകയെന്ന സൽക്കർമ്മം ചെയ്യുകയാണുണ്ടായത്. തക്കസമയത്ത് അവർ മത്സരംവിട്ട് ശുദ്ധാത്മാക്കളായി പിതൃക്കൾക്കുവേണ്ടി ശ്രാദ്ധം നിർവ്വഹിച്ച് എല്ലാധർമ്മകാര്യങ്ങളും നിർവ്വഹിച്ച് പശുക്കളെ യഥാശക്തി ദാനംചെയ്ത് സ്വർഗ്ഗത്തിൽ പുണ്യവാന്മാരായി ശോഭിക്കുന്നു.

ഈ ദാനം ദ്വിജന്മാർക്ക് ന്യായലബ്ധമാകുന്നു. പാത്രം നോക്കി ദാനം നല്കേണ്ടതാണ്. അതിനുശേഷം 'കാമ്യാഷ്ടമി'യിൽ വ്രതം ആരംഭിക്കണം. പത്തുദിവസം ഉപവാസമെടുത്ത് പശുവിൻെറ പാല്, മോര്, നെയ്യ്, മൂത്രം, ചാണകം എന്നീ പഞ്ചഗവ്യങ്ങൾ മാത്രം കഴിച്ച് വസിക്കുക എന്നതാണു വ്രതം.

കാളയെ ദാനംചെയ്യുന്നതായാൽ ആ ദാനം ദേവവ്രതത്തിന്നു തുല്യമാകുന്നു. രണ്ടു പശുക്കളെ ദാനംചെയ്താൽ വേദജ്ഞാനലബ്ധിക്കു തുല്യമായ ഫലം സിദ്ധിക്കും. പശു

ക്കളെ രഥത്തിൽക്കെട്ടി ദാനംചെയ്താൽ പുണ്യതീർത്ഥ സ്നാനത്തിന്നു തുല്യമായ ഫലം സിദ്ധിക്കും. കപിലാഗോക്കളെ ദാനംചെയ്താൽ സകലപാപവും നശിക്കും.

ഒരു കപിലാഗോവിനെയെങ്കിലും ദാനംചെയ്യുന്നവന്ന് സകലപാപവും നശിക്കും. ഗോരസത്തിന്നു മേലെയായി വേറെ ഒരു വസ്തുവുമില്ല. അതുകൊണ്ട് എല്ലാദാനത്തിലും വെച്ചു ശ്രേഷ്ഠമായത് ഗോദാനമാകുന്നു.

പാലു ദാനംചെയ്ത് പശുക്കൾ ലോകത്തെ ആപത്തുകളിൽനിന്നു രക്ഷിക്കുന്നു. ജീവികൾക്കു ഭക്ഷണസാധനങ്ങൾ പശു നല്കുന്നു. ഇതൊക്കെ അറിഞ്ഞിട്ടും പശുക്കളിൽ സ്നേഹംതോന്നാത്തവർ വല്ലവരുമുണ്ടെങ്കിൽ അവർ നിശ്ചയമായും പാപികളാണ്. അവർ നരകത്തിൽ പോവുകതന്നെ ചെയ്യുന്നതാണ്. ഒരാൾ ആയിരമോ, നൂറോ, പത്തോ, അഞ്ചോ പശുക്കളെ സൽപ്പാത്രത്തിൽ ദാനംചെയ്യുന്നുണ്ടെങ്കിൽ, അഥവാ യഥാകാലം പ്രസവിക്കുന്ന ഒരു പശുവിനെയെങ്കിലും ധർമ്മിഷ്ഠനായ ബ്രാഹ്മണന്നു നല്കുന്നുവെങ്കിൽ തീർച്ചയായും ആ പശു സ്വർഗ്ഗത്തിൽ പുണ്യം ഒഴുക്കുന്ന നദി എന്നപോലെ അവന്റെ സകല കാമങ്ങളും സാധിപ്പിച്ചുകൊടുക്കുന്നതാണ്.

അഭിവൃദ്ധി, വളർച്ച, സംരക്ഷണം എന്നിവയ്ക്കു ഭൂമിയിൽ എല്ലാറ്റിന്നും സൂര്യപ്രകാശമെന്നപോലെ പശുക്കളും സഹായിക്കുന്നു. 'ഗോവ്' എന്ന പേര് സൂര്യരശ്മിക്കും പശുവിന്നും തുല്യമാണ് (രണ്ടർത്ഥവും ഗോവിന്നുണ്ട്) ഗോദാനംചെയ്യുന്നവൻ വിസ്തൃതമായ വംശത്തിന്റെ കർത്താവും, സൗഖ്യഭോഗദാതാവുമായിത്തീരുന്നു. അതുകൊണ്ട് ഗോദാതാവ് സൂര്യനെപ്പോലെ പ്രശോഭിക്കുന്നു.

ശിഷ്യൻ ഗോപ്രദാനവിഷയത്തിൽ ഗുരുവിനെ ഉപദേഷ്ടാവായി സ്വീകരിക്കണം. അതു ധാർമ്മികമായ ഒരു കടമയാണ്. അങ്ങനെയുള്ള ഗോദാതാവ് സ്വർഗ്ഗത്തിൽ ചെന്നെത്തുന്നതാണ്. അതിന്നു യാതൊരു സംശയവുമില്ല. ദാനം മുതലായ പുണ്യകർമ്മങ്ങൾ ചെയ്യുമ്പോൾ എപ്പോഴും ഒരു ഗുരുവിന്റെ സാന്നിദ്ധ്യവും ഉപദേശവും വേണ്ടതാകുന്നു. ഇതാണ് വേദത്തിൽ പറഞ്ഞിട്ടുള്ളത്. മറ്റുള്ള എല്ലാ വിധികളും അതിനെ ആശ്രയിച്ചു നില്ക്കുന്നു. പരിശോധനയ്ക്കുശേഷം ബ്രാഹ്മണരിൽനിന്ന് ഒരുത്തനെ തെരെഞ്ഞെടുത്ത് നല്ല മാർഗ്ഗത്തിൽനിന്നു ലഭിച്ച പശുവിനെ അദ്ദേഹത്തെ സമ്മതിപ്പിച്ചു ദാനംചെയ്യേണ്ടതാണ്. ദേവതകളും, മനുഷ്യരും, ഞാനും ദാതാവിന്നു ദാനത്തിന്നർഹമായ പുണ്യം ലഭിക്കട്ടെ എന്ന് ആശംസിക്കുന്നു.

ഇപ്രകാരം ധർമ്മരാജാവു പറഞ്ഞപ്പോൾ അല്ലയോ ദ്വിജർഷേ, ഞാൻ അദ്ദേഹത്തെ കൈകൂപ്പി നമസ്കരിച്ചു. പിന്നെ യമന്റെ അനുജ്ഞവാങ്ങിച്ച് ഞാൻ അങ്ങയുടെ പാദത്തിൽ തിരിച്ചെത്തി."

**72. ഗോപ്രദാനം - ഗോലോകത്തേയും ഗോദാനത്തേയുംപറ്റി ഇന്ദ്രനും ബ്രഹ്മാവും തമ്മിൽ സംവാദം -** യുധിഷ്ഠിരൻ പറഞ്ഞു: "നാചികേതർഷിയുടെ കഥയിൽക്കൂടെ ഗോപ്രദാനത്തെക്കുറിച്ച് അങ്ങു പറഞ്ഞുതന്നു. ഗോവിന്റെ മാഹാത്മ്യവും അങ്ങ് അതുമുഖേന വെളിവാക്കിത്തന്നു. മഹാത്മാവായ നൃഗരാജാവിന്ന്, അറിയാതെ ചെയ്ത തെറ്റുമൂലം, വലിയ ദുഃഖം അനുഭവിക്കേണ്ടതായിവന്നു. അവൻ ദ്വാരകയിൽ ഒരു കിണറ്റിൽ വലിയ ഒരു ഓന്തിന്റെ രൂപത്തിൽ കിടക്കേണ്ടിവന്നു. അവനെ ഏതു വിധമാണ് കൃഷ്ണൻ കയറ്റിവിട്ടതെന്നും അറിഞ്ഞു. എന്നെ വലിയ ഒരു സംശയം ബാധിച്ചിരിക്കുന്നു. എങ്ങനെയാണ് ഗോലോകത്തിന്റെ മഹത്വം? ഗോദാനംചെയ്തവർക്കുള്ള ലോകം എങ്ങനെയിരിക്കും എന്നൊക്കെ ഒന്നു വിസ്തരിച്ചു പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. ഈ വിഷയത്തെക്കുറിച്ച് ഇന്ദ്രൻ ബ്രാഹ്മാവിനോടു ചോദിച്ചതാണ് വിഷയം."

ഇന്ദ്രൻ പറഞ്ഞു: "തന്റെ ശോഭകൊണ്ടു സ്വർഗ്ഗത്തിലെ ഐശ്വര്യംപോലും താഴ്ത്തിക്കളയുന്നവിധം ഗോലോകവാസി വസിക്കുന്നു എന്നു പറയുന്നുണ്ടല്ലോ. അതിൽ എനിക്കു സംശയമുണ്ട്. ഗോക്കൾക്കുള്ള ലോകമെന്താണ്? ഭഗവാനേ, പറഞ്ഞാലും. ദാതാക്കൾ എവിടെ വാഴുന്നു എന്നറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഏതുവിധം ഫലമാണ് അവർക്കു ലഭിക്കുക? എന്തെന്തു ഗുണങ്ങളാണ് അവിടെ സിദ്ധിക്കുക? അതിലേക്ക് ഏതുവിധമാണ് അല്ലൽ കൂടാതെ പുരുഷൻ പ്രവേശിക്കുന്നത്? ദാതാവ് ദാനത്തിന്നു ലഭിക്കുന്ന ഫലം എത്രനാൾ അനുഭവിക്കും? പലമട്ടിലുള്ള ദാനം എങ്ങനെ? അല്പദാനമെങ്ങനെ? എങ്ങനെയാണ് ബഹുഗോദാനം? എങ്ങനെയാണ് അല്പഗോദാനം? ഗോവിനെ നല്കാതെ ചിലർ ഗോപ്രദന്മാരാകുന്നുണ്ടല്ലോ അത് എങ്ങനെയാണ്? എങ്ങനെ ബഹുഗോദാതാവ് അല്പ ഗോദാനതുല്യനായിത്തീരുന്നു? എങ്ങനെ നേരെമറിച്ച് അല്പഗോദാതാവ് ബഹുഗോദാനതുല്യനാകുന്നു? ഗോപ്രദാനത്തിൽ വിശേഷപ്പെട്ട ദക്ഷിണ ഏതുവിധമാണ്? ഭഗവാനേ, പരമേശ്വരാ! ഇത് ഒന്നു വിശദമാക്കിത്തരണേ!"

**73. പിതാമഹേന്ദ്രസംവാദം - പിതാമഹനും ഇന്ദ്രനും തമ്മിലുള്ള സംവാദം തുടരുന്നു -** പിതാമഹൻ പറഞ്ഞു: "ഗോപ്രദാനാദിവിഷയത്തെപ്പറ്റി നീ ചോദിച്ചുവല്ലോ. ഈ ലോകത്തിൽ ഇതിനെപ്പറ്റി ചോദിക്കുവാൻ നീയല്ലാതെ വാസവാ! മറ്റാരും അർഹരായി ഞാൻ കാണുന്നില്ല. ശക്രാ! ലോകങ്ങൾ പല തരത്തിലുണ്ട്. അവ മുഴുവനും നീ കണ്ടിട്ടില്ല. നീ കാണാത്തതായി വളരെയധികം ലോകങ്ങളുണ്ട്.

ആ ലോകങ്ങളെയൊക്കെ ഞാൻ കാണുന്നുണ്ട്. ആ ലോകങ്ങളിൽ ഏകഭർത്തൃവ്രതത്തോടുകൂടിയ പതിവ്രതന്മാരും ശുഭകർമ്മകർത്താക്കളായ സുവ്രതന്മാരായ മുനീന്ദ്രന്മാരും, ഉടലോടെ അവയിൽ ചെല്ലുന്നു. ശുദ്ധബുദ്ധികളായ വിപ്രരും അവിടെ എത്തുന്നു. ശരീരന്യാസമോക്ഷത്താലും കളങ്കമില്ലാത്ത മനസ്സാലും സുവ്രതന്മാർ സ്വപ്നത്തിൽ ആ ലോകങ്ങളെ കാണുന്നു. അല്ലയോ സഹസ്രാക്ഷാ, ആ ലോകങ്ങൾ എങ്ങനെയുള്ളതാണെന്നും അവയുടെ ഗുണങ്ങൾ എപ്രകാരമാണെന്നും ഞാൻ പറയാം. അതിൽ കാലത്തിന്നു പ്രവേശനമില്ല. ജര എന്നത് ആ ലോകത്തില്ല. അഗ്നി അവിടെയില്ല. രോഗമില്ല. തളർച്ചയില്ല. അങ്ങനെ അശുഭമായതൊന്നും ആ നാട്ടിലില്ല. ആ ലോകത്തുള്ള ഗോക്കൾ എന്തെന്തു കാര്യം മനസ്സുകൊണ്ട് ആഗ്രഹിക്കുന്നുവോ, അത് ഉടനെ സഫലമാകുന്നു. അതൊക്കെ ഞാൻ പ്രത്യക്ഷമായി കണ്ടുകൊണ്ടു പറയുന്നതാണ്. അവർക്ക് ഇഷ്ടംപോലെ എങ്ങും പോകാൻ കഴിയുന്നു. എന്തു മനസ്സിൽ വിചാരിക്കുന്നുവോ അതു ലഭിക്കുന്നു. എവിടെ എത്തണമെന്നു വിചാരിക്കുന്നുവോ ഉടനെ അവിടെ എത്തുന്നു. അവർ ഇഷ്ടംപോലെ എല്ലാം അനുഭവിക്കുന്നു.

കുളങ്ങൾ, തടാകങ്ങൾ, പുഴകൾ, പലതരം കാടുകൾ, സൗധങ്ങൾ, കുന്നുകൾ, എല്ലാവിധം സ്വത്തുക്കൾ, ഇവയൊക്കെ എല്ലാ ഭൂതങ്ങൾക്കും ആ ലോകത്തിലുണ്ട്. ഇപ്രകാരമുള്ള മഹാലോകംപോലെ ഒരു ലോകവുമില്ല. ഏറ്റവും ഉൽകൃഷ്ടരായവർ മാത്രമേ ആ ലോകത്തിൽ ചെന്നെത്തുകയുള്ളു. എല്ലാ ജീവികളിലും ക്ഷമിക്കുന്നവർ, എല്ലാ ക്ലേശവും സഹിക്കുന്നവർ, എല്ലാ ജീവികളിലും പരമമായ കാരുണ്യമുള്ളവർ, ഗുരുവിനെ എല്ലാ വിധത്തിലും അനുസരിക്കുന്നവർ, അഹങ്കാരവും ഗർവ്വുംതീരെ വിട്ടവർ, ഇങ്ങനെയുള്ളവർമാത്രമേ ശക്രാ, അവിടെ ചെല്ലുകയുള്ളൂ.

എല്ലാവിധം മാംസഭക്ഷണവും ഉപേക്ഷിച്ചവർ, ഹൃദയം ശുദ്ധമായിട്ടുള്ളവർ, ധർമ്മംതെറ്റാതെ നടക്കുന്നവർ, അച്ഛനമ്മമാരെ ഭക്തിയോടെ പൂജിക്കുന്നവർ, സത്യം പറയുന്നവർ, ബ്രാഹ്മണരെ വണങ്ങുന്നവർ, സ്വഭാവശുദ്ധിയുള്ളവർ, ബ്രാഹ്മണരോടും പശുക്കളോടും ദേഷ്യപ്പെടുന്നവർ, തന്റെ കർത്തവ്യത്തെ തെറ്റാതെ നിർവ്വഹിക്കുന്നവർ, ധർമ്മത്തിൽ ആസക്തിയുള്ളവർ, ഗുരുവിനെ ശുശ്രൂഷിക്കുന്നവർ, ജീവിതകാലത്തോളം സത്യത്തിൽ ഉറച്ചവർ, തെറ്റു ചെയ്തവരിൽ ക്ഷമിക്കുന്നവർ ദാതാവ്, മൃദുവായവർ, ദാന്തർ, ദേവന്മാരിൽ ഭക്തിയുള്ളവർ, എല്ലാവർക്കും ആതിഥ്യം ചെയ്യുന്നവർ, ദയാവാന്മാർ - ഇങ്ങനെയുള്ള ഗുണങ്ങൾ ചേർന്നവരായ മനുഷ്യർ ശാശ്വതവും അവ്യയവുമായ ആ ലോകത്തു ചെന്നെത്തുന്നതാണ്.

പരസ്ത്രീസക്തന്മാർക്ക് ഈ ലോകം കാണുവാൻ കഴികയില്ല. ഗുരുദ്രോഹിക്കും നുണപറയുന്നവനും ഈ ലോകം കാണുവാൻ സാദ്ധ്യമല്ല. എപ്പോഴും ദ്വിജന്മാരെ ദുഷിച്ചു പറയുന്നവന്നും ദ്വിജദ്വേഷിക്കും ഈ ലോകം കാണുവാൻ കഴിയുന്നതല്ല. ഇപ്പറഞ്ഞ എല്ലാ ദോഷങ്ങളുംചേർന്ന ദുഷ്ടൻ, മിത്രത്തെ ദ്രോഹിക്കുന്നവൻ, ചതിക്കുന്ന കൃതഘ്നൻ, ശഠൻ, വക്രബുദ്ധി, ധർമ്മദ്വേഷി, ബ്രഹ്മഘ്നൻ ഇങ്ങനെയുള്ളവരാരും പുണ്യവാന്മാർ അധിവസിക്കുന്ന ഗോലോകത്തെ കാണുന്നതല്ല.

ഈ കാര്യം ഞാൻ നിന്നോടു വ്യക്തമായി പറഞ്ഞുതന്നു സുരേന്ദ്രാ! ഇനി ഗോദാനപരമായ പുണ്യവാന്മാർക്കുള്ള ഫലം ഞാൻ പറയാം. അതും നീ കേൾക്കുക ശതക്രതോ!

മാതാവിന്റെ അവകാശപ്രകാരം കിട്ടുന്ന ധനംകൊണ്ട് പശുക്കളെ വാങ്ങി ദാനംചെയ്യുന്നവനും, ധർമ്മാർജ്ജിതമായ ധനത്താൽ പശുക്കളെ നേടി ദാനംചെയ്യുന്നവനും അക്ഷയമായ ലോകം നേടും. ചൂതാടി ധനം സമ്പാദിച്ച് ഗോക്കളെ വാങ്ങി നല്കുന്നതായാൽ ദിവ്യമായ സഹസ്രാധികമായ വർഷം അവൻ പുണ്യഫലം അനുഭവിക്കുന്നതാണ്. മുമ്പുള്ളവൻ ന്യായമായി നേടിയതും, തായ്‌വഴിക്കു ലഭിച്ചതുമായ പശുക്കളെ ദാനംചെയ്താൽ ആ ദാതാക്കൾക്കു തീർച്ചയായും ശാശ്വതമായ പുണ്യഫലം സിദ്ധിക്കുന്നതാണ്. ദാനം വാങ്ങി പശുക്കളെ ശുദ്ധമായ മനസ്സോടെ നല്കിയാൽ അവന്ന് അക്ഷയമായ ലോകം തീർച്ചയായും ലഭിക്കുന്നതാണ് ശചീപതേ! ജിതേന്ദ്രിയനായ ഏതൊരാൾ ജന്മം മുതൽ സത്യം പറയുന്നുവോ, ഗുരുദ്വിജന്മാരിൽ സഹിക്കുന്നവനും ക്ഷാന്തനുമായവനാരോ അവൻ ഗോവിനെ ദാനം ചെയ്തവന്ന് തുല്യമായ പുണ്യം അനുഭവിക്കുന്നതാണ്.

വിപ്രനോടു പറയാൻ വയ്യാത്ത വാക്കുകൾ പറയരുത് ശചീപതേ! മനസ്സുകൊണ്ടുപോലും പശുവിനെ ദ്രോഹിക്കരുത്. ഗോവിൽ നല്ലപോലെ പെരുമാറുന്നവൻ, ഗോക്കളിൽ അനുകമ്പയുള്ളവൻ സത്യധർമ്മങ്ങളിൽ ഉറച്ചവൻ - ഇവർക്കുള്ള ഫലം കേൾക്കൂ ശചീപതേ! ഈ മാതാരിയുള്ള നല്ല ആളുകൾ ഒരു പശുവിനെ ദാനംചെയ്താൽ ആയിരം പശുക്കളെ ദാനംചെയ്ത ഫലം അവർക്കു ലഭിക്കുന്നതാണ്. ഈ ഗുണങ്ങളോടുകൂടി ഒരു ക്ഷത്രിയൻ ഒരു പശുവിനെ ദാനംചെയ്താൽ അവനും ബ്രാഹ്മണന്നു ലഭിക്കുന്ന അതേ പുണ്യഫലംതന്നെ സിദ്ധിക്കുന്നതാണ്. വിനീതനായ ഒരു ശൂദ്രനാണ് ദാനംചെയ്യുന്നതെങ്കിൽ അവന്ന് ഇരുനൂറ്റമ്പതു പശുക്കളെ ദാനംചെയ്ത ഫലം സിദ്ധിക്കുന്നതാണ്.

ഇപ്രകാരം ആരനുഷ്ഠിക്കുന്നുണ്ടോ സത്യസ്ഥനും, ഗുരുശുശ്രൂഷചെയ്യുന്നവനും, ദക്ഷനും, ക്ഷാന്തനും, ദേവതാർത്ഥിയും, പ്രശാന്തനും, ശുദ്ധനും, ബുധനും, ധർമ്മവാനും, അഹംഭാവമില്ലാത്തവനുമായ ആ പുരുഷൻ ദ്വിജന്ന് കറക്കുന്ന പശുവെ വേണ്ടമാതിരി ദാനംചെയ്ത് മഹത്തായ ഫലം നേടുന്നു. ഗുരുവിൽ ഭക്തിയുള്ളവനായും, സത്യസ്ഥനായും, ഗുരുശുശ്രൂഷാപരനായുമിരിക്കുന്ന ശിഷ്യൻ നിത്യവും പശുദാന പുണ്യം നേടുന്നു.

വേദം ചൊല്ലുന്നവനും, ഗോക്കളിൽ ഭക്തിയുള്ളവനും, നിത്യവും ഗോക്കളെനോക്കി സന്തോഷിക്കുന്നവനും, ജന്മം മുതൽ ഗോക്കളെ വന്ദിക്കുന്നവനും ഈ ഫലംതന്നെ ലഭിക്കുന്നതാണ്.

രാജസൂയം ചെയ്താലുള്ള ഫലം എന്താണോ, ഇതിന്നു തുല്യമായ മുഖ്യഫലത്തെപ്പറ്റി സത്തുക്കളും, സിദ്ധർഷികളും എല്ലാവരും പറയുന്നു.

താൻ ഊണുകഴിക്കുന്നതിന്നുമുമ്പ് പശുക്കൾക്കു ഭക്ഷണം നല്കുകയും, പിന്നെ ഉണ്ണുകയുംചെയ്യുന്നവൻ ഒരു കൊല്ലം അപ്രകാരം നിത്യവും നല്കിയാൽ സത്യവാദിയും, ഗോവ്രതനും, ശാന്തനും, അലുബ്ധനും, സത്യശീലനുമായ അവൻ ഗോസഹസ്രം ദാനംചെയ്താലുള്ള പുണ്യം നേടുന്നതാണ്.

ഒരു ഊണുമാത്രം ഉണ്ണുകയും, മറ്റേ ഊണുപേക്ഷിച്ച് അതു പശുവിന്നു നല്കുകയും ചെയ്തു പത്തുവർഷം ജീവിച്ചാൽ ഗോനുകമ്പനായ അവന്ന് അനന്തമായ പുണ്യം ലഭിക്കുന്നതാണ്. ഒരു ഊണ് മിച്ചംപിടിച്ച് അതിന്റെവക കൂട്ടിച്ചേർത്ത് പശുവിനെവാങ്ങി ഉത്തമനായ ഒരുത്തന്നു ദാനംചെയ്താൽ ആ പശുവിന്റെ ദേഹത്തിൽ എത്ര രോമങ്ങളുണ്ടോ ശതക്രതോ, അത്രയ്ക്കു ഗോക്കളെ ദാനം ചെയ്തഫലം അവന്നു ശാശ്വതമായി ലഭിക്കുന്നതാണ്. ഇതു ബ്രാഹ്മണന്നു ലഭിക്കുന്ന ഫലമാണ്. ക്ഷത്രിയന്നു ലഭിക്കുന്ന ഫലം വേറെ പറയാം. ബ്രാഹ്മണൻ പത്തു വർഷം പുണ്യഫലം അനുഭവിക്കുമ്പോൾ അതേദാനംകൊണ്ട് ക്ഷത്രിയൻ അഞ്ചുവർഷം അനുഭവിക്കും. വൈശ്യൻ തത്തുല്യമായ ദാനത്താൽ രണ്ടരവർഷവും, ശൂദ്രൻ വൈശ്യൻ അനുഭവിക്കുന്ന കാലത്തിന്റെ പകുതിയും പുണ്യഫലം അനുഭവിക്കുന്നതാണ്.

ഏതൊരാൾ തന്നെത്തന്നെ വിക്രയംചെയ്ത് പശുവിനെ വാങ്ങി ദാനംചെയ്യുന്നുവോ, അവൻ എത്ര പശുക്കളെ കാണുന്നുവോ, അത്ര പശുക്കളെ ദാനംചെയ്ത ഫലം അനുഭവിക്കുന്നതാണ്. അവൻ ദാനംചെയ്ത പശുവിന്ന് എത്ര രോമങ്ങളുണ്ടോ, അത്ര അക്ഷയഗോലോകവാസം അവന്നു ലഭിക്കും. പോരാടിനേടിയ പശുക്കളെ ക്ഷത്രിയൻ ദാനംചെയ്താൽ സ്വവിക്രമംപോലെ ശാശ്വതമായ ഫലം അല്ലയോ കൗശികാ! അവന്നു ലഭിക്കുന്നതാണ്.

യതവ്രതനായ ഒരുത്തൻ പശുവിന്റെ അഭാവത്തിൽ 'തിലധേനു'വെ ദാനംചെയ്താൽ ധേനുദുർഗ്ഗം കടന്ന് പാലാകുന്ന പുഴയിൽ പ്രീതനായി സ്വർഗ്ഗത്തിൽ വസിക്കുന്നതാണ്.

പശുവിനെ ദാനംചെയ്തു എന്നതുകൊണ്ടുമാത്രം ആ ദാനം നന്നായി എന്നു വിചാരിച്ചുകൂടാ. ദാനമായി വാങ്ങുന്നവൻ അതിന്നുതക്ക പാത്രമാണോ എന്നു ചിന്തിക്കണം. കള്ളന്മാർക്കും, ചതിയന്മാർക്കും, ദാനംചെയ്താൽ അതുകൊണ്ട് പുണ്യമല്ല, നേരേമറിച്ചു പാപമാണു വന്നുകൂടുക, തക്ക കാലവും അറിയണം. സന്ദർഭം നല്ലതായാൽ ഫലവും നന്നാകും. ആവശ്യമുള്ള സമയത്ത് നല്കണം; കൊടുക്കുന്ന പശു എങ്ങനെയുള്ളതാണെന്നും അറിയണം. ആരോഗ്യമില്ലാതെ രോഗം പിടിച്ചു ചാകാൻ പോകുന്ന 'ചാവാലി'യെ ദാനംചെയ്താൽ ശാപമേല്ക്കുകയും, ഫലം നേരെമറിച്ച് വരികയും ചെയ്യും. അതുകൊണ്ട് രോഗമില്ലാത്തതും വാർദ്ധക്യം ബാധിക്കാത്തതും, അംഗഭംഗമില്ലാത്തതും നല്ലപോലെ

പാല് ചുരത്തിത്തരുന്നതും കുത്തും ചവിട്ടുമില്ലാത്തതുമായ പശുവിനെ വേണം ദാനംചെയ്യുവാൻ. ഇങ്ങനെ ദാനത്തിന്നു മുമ്പെ ദാനം വാങ്ങുന്നവൻ, പശുവിനെ എങ്ങോട്ടു കൊണ്ടു പോയി രക്ഷിക്കുന്നു എന്നൊക്കെ നോക്കി, ദാനവസ്തു വിൻെറ സുരക്ഷിതത്വവുംകൂടെ നോക്കി തീർച്ചപ്പെടുത്തി യിട്ടു വേണം ദാനംചെയ്യുവാൻ. അഗ്നിബാധയുണ്ടോ എന്നും, മരുഭൂമിയിലേക്കാണോ കൊണ്ടുപോകുന്നത് എന്നും, സൂര്യാ തപമേല്ക്കുന്ന ജലമില്ലാത്ത ഇടത്തിലേക്കാണോ എന്നും കൂടെ അറിഞ്ഞേ ദാനംചെയ്യാവൂ.

വേദജ്ഞാനമുള്ളവനും യാഗാനുഷ്ഠാനം നടത്തുന്ന വനുമായ ബ്രാഹ്മണനാണ് പശുവിനെ ദാനമായി സ്വീകരി ക്കുവാൻപറ്റിയ സൽപ്പാത്രം. ക്ലേശകരമായ ചുറ്റുപാടിൽനിന്നു രക്ഷിച്ചെടുത്ത പശുക്കളും ദരിദ്രന്മാരും, സംരക്ഷിക്കുവാൻ കഴിവില്ലാത്തവരുമായവരിൽനിന്ന് വീണ്ടെടുത്ത പശുക്കളും ദാനം ചെയ്യുവാൻ അർഹതയുള്ളവയാണ്.

ജീവിതത്തിന്നു മാർഗ്ഗംകാണാതെ ഉഴലുന്നവന്നും, കൃഷി കാര്യങ്ങൾ ചെയ്യുന്നവന്നും, ഹോമകാര്യം നടത്തുന്നവന്നും, പ്രസവകാര്യത്തിന്നും, ഗുരുദക്ഷിണയ്ക്കും, കുട്ടികളെ സംര ക്ഷിക്കുന്നതിന്നും ദേശം കാലം എന്നിവ നോക്കി ആവശ്യം അറിഞ്ഞ് ഗോവിനെ ദാനം ചെയ്യാം. അല്ലയോ ശക്രാ, ജ്ഞാനം സമ്പാദിക്കുവാൻവേണ്ടി ആശിച്ച് അടുത്തുവന്ന ശിഷ്യന്ന് ജ്ഞാനോപദേശം നല്കി ദക്ഷിണയായി ലഭിച്ച ഗോവും, മറ്റ് ആട്, കുതിര മുതലായ ജീവികളെ കൈ മാറ്റംചെയ്തു കിട്ടിയ പശുവും, കൈയൂക്കുകൊണ്ട് നേടിയ പശുവും, വിവാഹത്തിൽ സ്ത്രീധനമായി ലഭിച്ച പശുവും, ആപ ത്തിൽപ്പെട്ടു കിടക്കുന്നിടത്തുനിന്ന് വീണ്ടെടുത്ത പശുവും, വേണ്ടമാതിരി ദക്ഷിണയോടും ആചാരത്തോടുംകൂടി ദാനം ചെയ്താൽ അതുകൊണ്ടുള്ള പുണ്യഫലം പ്രശസ്തമായി രിക്കും.

ദേഹത്തിന്നു ശക്തിയുള്ളതും, നല്ല ശീലസ്വഭാവമുള്ള തും, യുവപ്രായമുള്ളതും, മനസ്സിന്ന് ഇഷ്ടമുള്ളഗന്ധമുള്ള തുമായ പശുക്കളെല്ലാം പ്രശസ്തകളാണ്. നല്ല പുഴകളിൽ ഗംഗ എപ്രകാരം ശ്രേഷ്ഠമായതാണോ അതുപോലെ വെള്ള പ്പശുക്കളേക്കാളും ശ്രേഷ്ഠകളാണ് കപിലപ്പശുക്കൾ. ഗോവി നെദാനംചെയ്യുന്നവനും ഗോവിനെ പരിഗ്രഹിക്കുന്നവനും അനുഷ്ഠിക്കേണ്ടതായ ചില ആചാരങ്ങളുണ്ട്. ദാനംചെയ്യു ന്നവൻ മൂന്നുദിവസം ഉപവസിക്കണം. പച്ചവെള്ളം മാത്രമേ കുടിക്കാവൂ. പശു നല്ല വർഗ്ഗമാണെന്നും ഗുണങ്ങൾ തിക ഞ്ഞവളാണെന്നും പശുവിനെ കൊടുക്കുന്നവന്നു ബോദ്ധ്യം വരണം. അതുപോലെ വാങ്ങുന്നവനും തൃപ്തിയുണ്ടാകണം. പശുവിന്നു കിടാവുണ്ടാകണം. യഥാകാലം പ്രസവിക്കുന്നതു മാകണം. അവളെ ദാനംചെയ്യുമ്പോൾ കൂടെ ദക്ഷിണയും നല്കണം. പശുവിനെ പരിഗ്രഹിക്കുന്നവൻ ദാതാവിൻെറ അതിഥിയായി മൂന്നുദിവസം വസിക്കണം. ആ ദിവസങ്ങളിൽ ആ പശുവിൻെറ പാൽ മാത്രമേ കഴിക്കാവൂ. വേറെ ഒന്നും കഴിക്കാത്ത ഒരു വ്രതമായോ ഉപവാസമായോ അവൻ അത നുഷ്ഠിക്കണം. അങ്ങനെ മൂന്നാംദിവസം വ്രതം അവസാ നിപ്പിച്ച് പശുവിനേയുംകൊണ്ടു പോകാം."

നല്ല കുട്ടിയുള്ളതും, കയറുപൊട്ടിച്ച് ഓടിപ്പോകാത്തതും, ഇണക്കമുള്ളതും, ഒരു ഓട്ടുകലം നിറയെ പാൽ കറക്കു ന്നതുമായ പശുവിനെ വ്രതത്തോടെ നൽകിയാൽ ആ പശു വിന്ന് എത്ര രോമങ്ങളുണ്ടോ, അത്ര കൊല്ലം ആ ദാതാവ് സ്വർ ഗ്ഗത്തിൽ സുഖമായി വാഴുന്നതാണ്.

അപ്രകാരംതന്നെ നല്ല യുവത്വമുള്ളവനും, വണ്ടിക്കും കരിക്കും കെട്ടാൻ പറ്റിയവനും, ശക്തനും വീര്യവാനുമായ കാളക്കൂറ്റനെ ബ്രാഹ്മണന്നു ദാനംചെയ്താൽ പത്തു പശു ക്കളെ ദാനംചെയ്യുന്നവന്ന് ലഭിക്കുന്ന ലോകങ്ങൾ അവന്നു ലഭിക്കുന്നതാണ്.

കാട്ടിൽ ബ്രാഹ്മണരേയും പശുക്കളേയും കാത്തു രക്ഷിച്ചാൽ അല്ലയോ കൗശികാ, അവൻ ക്ഷേമംമൂലം മുക്ത നായിത്തീരും. അവന്നു ലഭിക്കുന്ന പുണ്യത്തിൻെറഫലം ഞാൻ പറയാം. അവൻ അശ്വമേധത്തിന്ന് തുല്യമായ ശാശ്വ തഫലം നേടുന്നതാണ്.

അവൻ മരിക്കുന്ന സന്ദർഭത്തിൽ, അല്ലയോ സഹ സ്രാക്ഷാ, എന്തുവേണമെന്നു ആഗ്രഹിക്കുന്നുവോ, അത് അവന്ന് ലഭിക്കുന്നതാണ്. അവൻ ഏതു ദിവ്യലോകമാണ് കാംക്ഷിക്കുന്നത് അതു സിദ്ധിക്കുന്നതാണ്. ഈ കർമ്മം അത്ര മഹത്തരമാണ്. അവൻ ഗോസമ്മതത്തോടെ ഏതു ദിക്കിലും പൂജ്യനായി ഭവിക്കും. ഏതൊരു പുരുഷൻ എപ്പോ ഴും കാട്ടിൽ പശുവിൻെറ പിന്നാലെ നടക്കുകയും, പശു വിൻെറകൂടെ പുല്ലുതിന്നുകയും, ചാണകവും മൂത്രവും വൃക്ഷ ങ്ങളുടെ ഇലകളും കഴിക്കുകയും, യാതൊന്നിലും ആഗ്രഹം മനസ്സിൽ ഇല്ലാതിരിക്കുകയും, മനസ്സിനെ ഭോഗാസക്തിയിൽ അടക്കുകയും ശുദ്ധമാക്കി വെക്കുകയുംചെയ്യുന്ന നിഷ്കാ മനായ ആ പുണ്യപുരുഷൻ, അല്ലയോ ശതക്രതോ, സ്വത ന്ത്രനും ആനന്ദമഗ്നനുമായി എൻെറ സമീപത്ത് ദേവന്മാരോ ടുകൂടി വസിക്കും. അല്ലെങ്കിൽ അവൻ ഇച്ഛിക്കുന്ന മറ്റു ലോകങ്ങളിലും, വസിക്കുന്നതാണ്."

**74. പിതാമഹനും ഇന്ദ്രനും തമ്മിൽ സംവാദം - ആഹാരത്തിന്നോ വിക്രയത്തിന്നോ പശുവിനെ മോ ഷ്ടിക്കുന്ന പശുഘാതകന്ന് ലഭിക്കുന്ന ഗതിയെ ന്തെന്നു പറയുന്നു -** ഇന്ദ്രൻ പറഞ്ഞു: "അറിഞ്ഞുകൊണ്ട് ഒരുത്തൻ പശുവിനെ കട്ടാലും, അതിനെ ദ്രവ്യത്തിന്നായി കൊണ്ടുപോയി വിറ്റാലും അവന്ന് എന്തു ഗതി ലഭിക്കും? ഇതു ശരിയായി അറിഞ്ഞാൽ കൊള്ളാം പിതാമഹാ!"

പിതാമഹൻ പറഞ്ഞു: "വെട്ടിക്കൊന്ന് തിന്നുവാനോ, അല്ലെങ്കിൽ വിറ്റു പണമുണ്ടാക്കുവാനോ, ഒരുത്തൻ പശു വിനെ കട്ടാൽ വിപ്രന്നു ദാനംചെയ്യുവാനും ഒരുത്തൻ ക ട്ടാൽ, അതിൻെറ ഫലം എന്താണെന്ന് വെവ്വേറെ ഞാൻ പറയാം, കേൾക്കുക.

വില്ക്കാൻ ഒരാൾ ഹരിച്ചാൽ, അല്ലെങ്കിൽ തിന്നുവാൻ ഹരിച്ചാൽ, അതു കൊല്ലുന്നവനെ സമ്മതിപ്പിച്ചിട്ടല്ലല്ലോ. അങ്ങനെ ആരും ചെയ്യുന്നില്ല.

കൊന്നവനും, തിന്നവനും, പിന്നെ കൊല്ലാൻ സമ്മതി ച്ചവനും ഇക്കാര്യത്തിൽ പാപം ഏല്ക്കുന്നു. കൊന്ന പശു വിന്ന് എത്ര രോമമുണ്ടോ, അത്ര കാലത്തോളം അവൻ നരകത്തിൽ താണുപോകുന്നു. ഒരു ദ്വിജൻെറ യജ്ഞം മുടക്കിയാൽ ആ ദുഷ്ടന്മാർക്ക് എന്തു ഫലം സിദ്ധിക്കുമോ, ആ ഫലം ഘാതകന്മാർക്കും, പശുവിനെ വില്ക്കുന്നവനും, കക്കുന്നവനും സിദ്ധിക്കുന്നതാണ്.

കവർന്നെടുത്ത പശുവിനെ ബ്രാഹ്മണന്നു ദാനം ചെയ്താൽ ദാനത്തിന്ന് എത്ര ഫലമുണ്ടോ, അത്രനാൾ അവൻ നരകത്തിൽ കിടക്കുന്നതാണ്. പശുദാനത്തോടൊപ്പം സ്വർണ്ണം ദക്ഷിണയായി നല്കുന്നതു ശ്രേഷ്ഠമാണ് മഹാ ദ്യുതേ! പ്രധാനമായും ദക്ഷിണയ്ക്കു പറ്റിയത് സ്വർണ്ണ മാണെന്നു മഹാശയന്മാർ നിസ്സംശയം പറയുന്നു. ഗോദാന ത്താൽ ഏഴുതലമുറയെ മേലും കീഴും സംസാരദുഃഖത്തിൽ നിന്ന് കയറ്റിവിടുന്നതാണ്. സ്വർണ്ണം ദക്ഷിണയായി നല്കി യാൽ ഇത് ഇരട്ടിയാകും. ഏറ്റവും ശ്രേഷ്ഠമായ ദക്ഷിണ സ്വർണ്ണമാകുന്നു. സ്വർണ്ണം പാവനമായ വസ്തുക്കളിൽവെച്ചു പാവനമാണ് ശക്രാ! കുലങ്ങൾക്കും സ്വർണ്ണം പാവനമാണ് ശതക്രതോ!

ഇങ്ങനെ ദക്ഷിണയെക്കുറിച്ചും ഞാൻ മഹാദ്യുതേ, ചുരുക്കത്തിൽ പറഞ്ഞുകഴിഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "ഇങ്ങനെ അല്ലയോ ഭരതർഷഭാ, ഇന്ദ്രനോടു പിതാമഹൻ പറഞ്ഞു. ഇന്ദ്രൻ അത് ദശരഥന്നു പറഞ്ഞുകൊടുത്തു. ദശരഥൻ ശ്രീരാമനോടു പറഞ്ഞു. രാമൻ പ്രിയപ്പെട്ട അനുജനായ ലക്ഷ്മണന്നുപദേശിച്ചു. ലക്ഷ്മണൻ കാട്ടിലുള്ള ഋഷികളോടു പറഞ്ഞു. പ്രഭോ! അതു പാരമ്പര്യവഴിക്ക് സംശിതവ്രതരായ ഋഷിമാർ ധരിച്ചു. സുദുർദ്ധരമായ അത് അവരിൽനിന്ന് രാജാക്കന്മാർ ഗ്രഹിച്ചു. എന്നോടു ഉപാദ്ധ്യായൻ ഇതു പറഞ്ഞു യുധിഷ്ഠിരാ!

ഈ ദാനമാഹാത്മ്യം എന്നും ബ്രാഹ്മണർ ബ്രഹ്മസദസ്സിൽ പറയുകയാണെങ്കിൽ, യജ്ഞത്തിലും ഗോപ്രദാനത്തിലും രണ്ടുംകൂടുന്ന ഇടങ്ങളിലും ഇതു ചൊല്ലുകയാണെങ്കിൽ, അവന്ന് അക്ഷയമായ ലോകങ്ങളിൽ ദേവന്മാരോടുകൂടി വാഴുവാൻ സാധിക്കുന്നതാണ് എന്ന് ഭഗവാനായ ബ്രഹ്മാവ്, പരമേശ്വരനായ പിതാമഹൻ, കല്പിച്ചു."

**75. ദമാദിവ്രതനിയമം - ദമം, സത്യനിഷ്ഠ, ഗുരുശുശ്രൂഷ മുതലായവയുടെ മാഹാത്മ്യം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ധർമ്മജ്ഞനായ പ്രഭോ, ധർമ്മങ്ങളുടെ സംശയങ്ങൾ അറിയുവാനാഗ്രഹിക്കുന്ന എനിക്ക് ശരിയായ കാര്യങ്ങൾ പറഞ്ഞുതന്ന് എന്നെ ഭവാൻ വിശ്വസിപ്പിച്ചു. ഇപ്പോൾ ഞാൻ ഒരു സംശയം ചോദിക്കുന്നു. അത് വ്യക്തമാക്കിത്തരണേ പ്രഭോ! വ്രതങ്ങൾക്കു ഫലം എന്താണ്? നിയമങ്ങളുടെ ഫലമെന്താണ്? പിന്നെ വേദാദ്ധ്യയനം ചെയ്തതുകൊണ്ട് എന്തുണ്ടു ഫലം? ദാനത്തിന്റെ ഫലമെന്താണ്? വേദം ഉരുവിട്ടു പഠിക്കുന്നതുകൊണ്ട് സിദ്ധിക്കുന്ന ഫലമെന്താണ്? വേദം പഠിപ്പിക്കുന്നതുകൊണ്ടെന്താണു ഫലം? ദാനം വാങ്ങാത്തവന്ന് എന്താണു ഫലം? പിതാമഹാ! വിജ്ഞാനങ്ങൾ, ശാസ്ത്രങ്ങൾ, എന്നിവ ദാനംചെയ്യുന്നതുകൊണ്ട് എന്താണു ഫലം? സ്വന്തം കർത്തവ്യകർമ്മങ്ങൾ ഇളവില്ലാതെ അനുഷ്ഠിക്കുന്നവന്ന് എന്തു ഫലം സിദ്ധിക്കും? യുദ്ധത്തിൽനിന്നു പിൻതിരിഞ്ഞോടാത്ത ശൂരന്മാർക്കു ലഭിക്കുന്ന ഫലമെന്താണ്? പരിശുദ്ധിക്കും ബ്രഹ്മചര്യത്തിന്നുമുള്ള ഫലമെന്താണ്? പിതൃശുശ്രൂഷണത്തിന്നും മാതൃശുശ്രൂഷണത്തിന്നുമുള്ള ഫലം എന്താണ്? ആചാര്യന്മാരെയും ഗുരുനാഥന്മാരെയും ശുശ്രൂഷിക്കുന്നവന്ന് എന്തു ഫലം സിദ്ധിക്കും? ആർത്തരിൽ കനിയുന്നവന്ന് എന്തു ഫലം സിദ്ധിക്കും? ഇതൊക്കെ ശരിയായി അറിയുവാൻ എനിക്കാഗ്രഹമുണ്ട്. പിതാമഹാ! അല്ലയോ ധർമ്മജ്ഞാ! എല്ലാം വ്യക്തമായി പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "പറഞ്ഞമാതിരി ഓരോ വ്രതം കൈക്കൊണ്ടിട്ടുള്ളവന്ന് മുടങ്ങാതെ മുറയ്ക്ക് സനാതനമായ ലോകങ്ങൾ സിദ്ധിക്കുന്നതാണ്. രാജാവേ, നിയമങ്ങളുടെയെല്ലാം ഫലങ്ങൾ പ്രത്യക്ഷമായി ഞാൻ ലോകത്തിൽ കാണുന്നുണ്ട്. നിയമത്തിന്നും യജ്ഞത്തിന്നുമുള്ള ഫലം നീ ഏല്ക്കുന്നുണ്ട്. ഈ ലോകത്തിലും പരലോകത്തിലും വേദാദ്ധ്യയനത്തിന്റെ ഫലം കാണുന്നുണ്ട്. ഈ ലോകത്തിലും ബ്രഹ്മലോകത്തിലും അതുകൊണ്ട് സുഖം ലഭിക്കുന്നതാണ്. ഇനി ദമത്തിന്റെ ഫലമെന്തെന്നും ഭവാൻ വിസ്തരിച്ചു കേൾക്കുക. ദാന്തർ എന്നും സുഖിക്കുന്നവരാണ്. ദാന്തർ എന്നും നിർവൃതരാണ്. ദാന്തന്മാർക്ക് ഇച്ഛിച്ച ദിക്കിൽ എത്താൻ കഴിയും. അല്ലയോ സർവ്വശത്രുനിഷൂദനാ! ദാന്തർ എന്തിച്ഛിക്കുന്നുവോ, അതു നേടുന്നു. അല്ലയോ പാണ്ഡവാ! ദാന്തർ എവിടെയും ആഗ്രഹിക്കുന്ന കാര്യങ്ങൾ നിർവ്വഹിക്കുന്നവരായിക്കാണുന്നു. തപസ്സുകൊണ്ടും വിക്രമംകൊണ്ടും അവർ സ്വർഗ്ഗത്തിൽ മോദിക്കുന്നു. പല ദാനങ്ങൾ ചെയ്തും പല യജ്ഞങ്ങൾ ചെയ്തും ദാന്തർ ക്ഷമയോടെ ജീവിക്കുന്നു. ദാനത്തെക്കാൾ ശ്രേഷ്ഠമായതു ദമമാണ്. കോപംകൂടാതെ ദാനംചെയ്യുന്നവർ ചുരുക്കമാണ്. കോപംകൂടാതെ ദാനംചെയ്യുന്ന ദമികൾക്കു ലഭിക്കുന്ന ലോകം നാശമില്ലാത്ത നിത്യമായ ലോകമാണ്. ദമി കോപത്തിന്നു വശംവദനാവുകയില്ല. അതുകൊണ്ട് ദാനത്തെക്കാൾ മേലെയാണ് ദമം. കോപം ദാനത്തിന്റെ സകല പുണ്യങ്ങളേയും നശിപ്പിക്കും. അതുകൊണ്ട് കോപിക്കാതെവേണം ദാനംചെയ്യുവാൻ. അല്ലയോ രാജാവേ, കാണാത്ത ലോകങ്ങൾ പതിനായിരമുണ്ട് പരലോകത്തിൽ. മഹത്തായ ആ ലോകങ്ങൾ ഋഷികൾക്കുള്ളതാണ്. അവയെ ദേവന്മാർ പോലും പ്രാപിക്കുകയില്ല. ദമത്താൽ മഹത്തായ ഈ ലോകത്തിൽ ഋഷിമാർ എത്തുന്നു. മഹത്തായ ആ സ്ഥാനത്തിൽ അവർ എത്തുന്നു. അതുകൊണ്ട് ദാനത്തെക്കാൾ ശ്രേഷ്ഠമായിട്ടുള്ളത് ദമമാണ്.

വേദം പഠിപ്പിക്കുന്നവൻ വളരെ ക്ലേശങ്ങൾ സഹിക്കുന്നു. അങ്ങനെ അവൻ അക്ഷയമായ ലോകത്തെ പ്രാപിക്കുന്നു. വിധിപ്രകാരം അഗ്നിയിൽ ഹോമിച്ച് ബ്രഹ്മലോകത്ത് അവൻ ചെന്നെത്തുന്നു രാജാവേ! വേദങ്ങൾ പഠിച്ച് ന്യായസ്ഥന്മാരെ പഠിപ്പിക്കുന്ന ഗുരുവിന്റെ കർമ്മത്തെ വാഴ്ത്തുന്നവനും സ്വർഗ്ഗത്തിലെത്തി പൂജയേല്ക്കുന്നതാണ്!

ക്ഷത്രിയൻ വേദം ഉച്ചരിച്ച്, യജ്ഞംചെയ്ത്, ദാനം ചെയ്താലും യുദ്ധത്തിൽ വേണ്ടപോലെ പോരാടി നാടു കാക്കുന്നതായാലും അവൻ സ്വർഗ്ഗത്തിൽ പൂജയേല്ക്കുന്നതാണ്. സ്വകർമ്മനിരതനായ വൈശ്യനും ദാനംകൊണ്ടു വലിയ ഫലം നേടുന്നതാണ്. സ്വന്തം കർമ്മം നിർവ്വഹിക്കുന്ന ശൂദ്രൻ ശുശ്രൂഷകൊണ്ട് മോക്ഷംനേടും.

ശൂരന്മാർ പലതരത്തിലാണ്. അവർക്കു ലഭിക്കുന്ന ഫലവും ഞാൻ പറയാം. ശൂരന്മാരുടെ വംശത്തിൽ പിറന്നവർക്കും ഈ ഫലം ലഭിക്കുന്നതാണ്. യജ്ഞശൂരന്മാർ, ദമശൂരന്മാർ, സത്യശൂരന്മാർ, യുദ്ധശൂരന്മാർ, ദാനശൂരന്മാർ, സാംഖ്യശൂരന്മാർ, യോഗശൂരന്മാർ, ഇങ്ങനെ പലതരത്തിലുണ്ട് ശൂരന്മാർ. അരണ്യത്തിലും, ഗൃഹത്തിലും, ത്യാഗത്തിൽ മറ്റുതരം ശൂരന്മാരുണ്ട്. വൃത്തിശൂരന്മാരും, ക്ഷമാശൂരന്മാരുമാണ് അവർ. ആർജ്ജവത്തിൽ ശൂരന്മാരും, സമഭാവനയോടെ വർത്തിക്കുന്നവരുമുണ്ട്. വേറെ വളരെപ്പേർ അവരവരുടെ നിയമത്തിൽ ശൂരന്മാരായി വർത്തിക്കുന്നുണ്ട്. വേദാദ്ധ്യയനശൂരന്മാർ, വേദാദ്ധ്യാപനശൂരന്മാർ, ഗുരുശുശ്രൂഷാശൂരന്മാർ, മാതൃശുശ്രൂഷാശൂരന്മാർ, ഭൈഷജ്യശൂരന്മാർ, കാട്ടിലായാലും ഗൃഹത്തിലായാലും അതിഥി ശുശ്രൂഷാശൂരന്മാർ -ഇങ്ങനെയുള്ള ശൂരന്മാർ തങ്ങളുടെ കർമ്മത്താൽ ഏതു ലോകം ജയിക്കുന്നുവോ, അവർ ആ ലോകത്തെ നേടുന്നു. എല്ലാ വേദവും ധരിക്കുക, സർവ്വ തീർത്ഥങ്ങളിലും സ്നാനം ചെയ്യുക, നിത്യവും സത്യം പറയുക - ഇവ തുല്യമാണെന്നും അല്ലെന്നും ജ്ഞാനികൾ പറയുന്നുണ്ട്. ആയിരം അശ്വമേധവും, സത്യവും തൂക്കിനോക്കി അതിൽ അശ്വമേധസഹസ്രത്തെക്കാളും ഭാരം തൂങ്ങിയത് സത്യമാണത്രേ! അതുകൊണ്ട് സത്യം ഏറ്റവും വിശിഷ്ടമാണെന്നു ധരിക്കണം.

സൂര്യൻ സത്യത്താൽ തപിക്കുന്നു. അഗ്നി സത്യത്താൽ കത്തുന്നു. കാറ്റ് സത്യത്താൽ വീശുന്നു. എല്ലാം നില്ക്കുന്നത് സത്യത്തിലാണ്. സത്യത്തിൽ ദേവന്മാരും, വിപ്രന്മാരും, പിതൃക്കളും പ്രീതരാകുന്നു. മുഖ്യമായ ധർമ്മം സത്യമാണ്. സത്യം ഒരിക്കലും ലംഘിക്കരുത്. മുനിമാർ സത്യനിരതന്മാരാണ്. മുനിമാർ സത്യവിക്രമരാണ്. മുനിമാർ സത്യശപഥരാണ്, അതുകൊണ്ട് സത്യം ഏറ്റവും വിശിഷ്ടമാണെന്നു ധരിക്കണം അല്ലയോ ഭരതർഷഭാ! സത്യവാന്മാർ വിണ്ണിലെത്തി മോദിക്കുന്നു. ദമം, സത്യഫലപ്രാപ്തി

ഇവയൊക്കെ ഞാൻ പറഞ്ഞുകഴിഞ്ഞു. തീർച്ചയായും വിനീതാത്മാവായവൻ സ്വർഗ്ഗലോകത്തിൽ പൂജ്യനാകുന്നതാണ്.

ഇനി ബ്രഹ്മചര്യത്തിൻെറ ഗുണമെന്തെന്നു ഞാൻ പറയാം. രാജാവേ, അത് സശ്രദ്ധം കേൾക്കുക! ജന്മംമുതൽ ചാകുന്നതുവരെ ബ്രഹ്മചര്യം അനുഷ്ഠിക്കുകയാണെങ്കിൽ അവന്നു ലഭിക്കാത്തതായി ഒന്നും ഉണ്ടാവുകയില്ലെന്ന് അല്ലയോ രാജാവേ, അറിഞ്ഞാലും!

അങ്ങനെ ബ്രഹ്മചര്യം അനുഷ്ഠിച്ച അനേകകോടി മഹർഷികൾ ബ്രഹ്മലോകത്തു വാഴുന്നു. സത്യസ്ഥന്മാർ എപ്പോഴും ദാന്തരാണ്. ബ്രഹ്മചര്യാവ്രതസ്ഥരാണ്. സകല പാപവും ചുട്ടുദഹിപ്പിച്ചുകളയുവാൻ ബ്രഹ്മചര്യം അനുഷ്ഠിച്ചാൽ മതി. വിശേഷിച്ചും ബ്രാഹ്മണൻ അഗ്നിയാണ്. തപസ്വികളായ ബ്രാഹ്മണേന്ദ്രന്മാരിൽ ഈ മഹത്തായ ഗുണം പ്രത്യക്ഷമാണ്. ദേവരാജാവായ ഇന്ദ്രൻ ബ്രാഹ്മണൻെറ ചെറിയ അപ്രീതിയെപ്പോലും ഭയപ്പെടുന്നു. അങ്ങനെയുള്ള ഋഷീന്ദ്രന്മാരിൽ ബ്രഹ്മചര്യത്തിൻെറ ഫലം കാണുന്നു.

ഇനി അച്ഛനമ്മമാരെ പൂജിക്കുന്നവർക്കുണ്ടാകുന്ന ശ്രേയസ്സെന്തെന്നു ഞാൻ പറയാം. അച്ഛനെ ആരു ശുശ്രൂഷിക്കുന്നുവോ, അവനിൽ യാതൊരു ബാധയും ഏല്ക്കുന്നതല്ല. അപ്രകാരം അമ്മയെ ശുശ്രൂഷിക്കുന്നവനും ഗുരുവിനെ, ആചാര്യനെ, ശുശ്രൂഷിക്കുന്നവനും തുല്യമാണ് ഫലം. അവന്ന് രാജാവേ, സ്വർഗ്ഗഫലം സിദ്ധിക്കുന്നതാണ്. ഗുരുവിനെ ശുശ്രൂഷിക്കുന്നവൻ ഒരിക്കലും നരകം കാണുന്നതല്ല."

**76. ഗോദാനകഥനം - ഗോദാനവിധിയും ഗോദാനമാഹാത്മ്യവും -** യുധിഷ്ഠിരൻ പറഞ്ഞു: "ഗോക്കളെ ദാനം ചെയ്യുന്നതിലുള്ള ശരിയായ വിധി വിസ്തരിച്ച് തത്ത്വമായി പറഞ്ഞാലും ഭരതർഷഭ! ഗോദാനംകൊണ്ട് ദാതാവിന്നു നിത്യലോകം ലഭിക്കുന്നതാണല്ലോ."

ഭീഷ്മൻ പറഞ്ഞു: "ഗോദാനത്തെക്കാൾ പുണ്യമായ ദാനം ഭൂലോകത്തിൽ ഇല്ല. ന്യായമായനിലയിൽ സമ്പാദിച്ച ഒരു പശുവിനെ അർഹമായ പാത്രത്തിൽ മുറപോലെ ദാനം ചെയ്താൽ അതുകൊണ്ട് ദാതാവിൻെറ വംശം ഉദ്ധരിക്കപ്പെടും. ധർമ്മിഷ്ഠന്മാരായ സജ്ജനങ്ങൾക്കുവേണ്ടി പണ്ട് ക്രോഡീകരിക്കപ്പെട്ടതും, പിന്നെ എല്ലാവർക്കുംവേണ്ടി പ്രസിദ്ധീകരിക്കപ്പെട്ടതുമാണ്. എന്നു തന്നെയല്ല, പണ്ടുപണ്ടേ നടപ്പുള്ളതുമാണ് ഈ നിശ്ചയങ്ങൾ. ഗോദാനവിധിയെപ്പറ്റി കേൾക്കുക: പണ്ട് വളരെ ഗോക്കളെ ദാനം ചെയ്യുന്നതിന്നു വേണ്ടി മാന്ധാതാവ് വരുത്തിച്ചു. ഇവയുടെ ദാനത്തെക്കുറിച്ചു ശങ്കിച്ച് രാജാവ് ബൃഹസ്പതിയോട് ഈ ഗോദാനതത്ത്വത്തെക്കുറിച്ചു ചോദിച്ചു. അപ്പോൾ ബൃഹസ്പതി രാജാവിനോടു പറഞ്ഞു: 'അല്ലയോ രാജാവേ, ആർക്കാണോ ഗോവിനെ ഭവാൻ ദാനംചെയ്യുവാൻ വിചാരിക്കുന്നത്. അദ്ദേഹത്തെ, ദാനംചെയ്യുന്നതിൻെറ തലേന്നാൾ അങ്ങയുടെ ഗൃഹത്തിലേക്കു ക്ഷണിച്ചുവരുത്തണം. അദ്ദേഹത്തെ സൽക്കരിച്ചതിന്നുശേഷം അദ്ദേഹത്തോടു പറയണം: 'അല്ലയോ വിപ്രശ്രേഷ്ഠാ, ഞാൻ അങ്ങയ്ക്ക് ഒരു ഗോവിനെ ദാനംചെയ്യുവാൻ ആഗ്രഹിക്കുന്നു. അങ്ങ് നാളെ ഇന്നസമയത്ത് എൻെറ ഗൃഹത്തിൽ വരണം.' അങ്ങനെ പറഞ്ഞുവിട്ടതിന്നു ശേഷം 'ചുവന്ന' (രോഹിണിവർഗ്ഗം) പശുവിനെ ദാനത്തിന്നു തിരഞ്ഞെടുക്കണം. പശുവിനെ 'സമംഗേ' എന്നോ 'ബഹുളേ' എന്നോ പേർ ചൊല്ലി വിളിക്കണം. എന്നുതന്നെയല്ല, പശുക്കളുടെ ഇടയിൽച്ചെന്ന് ഈ ശ്രുതി ഉച്ചരിക്കണം: 'പശു എൻെറ മാതാവാകുന്നു. കാള എൻെറ അച്ഛനാകുന്നു. എൻെറ സ്വർഗ്ഗവും ഐഹികസുഖവും ഗോവാകുന്നു. ഗോവ് എൻെറ ശർമ്മമാകുന്നു. ഗോവ് ജഗത്തിൽ എൻെറ ആശ്രയമാകുന്നു' എന്നു ജപിച്ച് ആ പശുവിൻെറകൂടെ രാത്രി കിടക്കണം. പശുവിനെ ദാനംചെയ്യുമ്പോൾ പറയേണ്ടതും ഈ വാക്യംതന്നെയാണ്. അങ്ങനെ അന്നു രാത്രി പശുവിൻെറകൂടെ എല്ലാ ക്ലേശങ്ങളും ഉറുമ്പുകടിയും മൂട്ടകടിയുമൊക്കെ സഹിച്ച് തണുപ്പേറ്റു വെറുംനിലത്ത് തൊഴുത്തിൽ കിടക്കണം. പശു സഹിക്കുന്ന കടിയും ബാധയുമൊക്കെ ദാതാവും സഹിക്കണം. അങ്ങനെ പശുവിൽ സ്നേഹത്തോടെ വസിച്ചാൽ പാപമൊക്കെ വിട്ടൊഴിയും. പിറ്റേദിവസം പുലർച്ചയ്ക്ക് ആ പശുവിനെ അതിൻെറ കുട്ടിയോടും ഒരു കാളയോടുംകൂടി ദാനംചെയ്യുക! ഇങ്ങനെയുള്ള കർമ്മത്തോടെ പശുവിനെ ദാനം ചെയ്താൽ അവന്ന് തീർച്ചയായും സ്വർഗ്ഗം ലഭിക്കുന്നതാണ്. മന്ത്രംകൊണ്ട് ഭവാനു ശ്രേയസ്സ് ലഭിക്കുകയും ചെയ്യും. മന്ത്രത്തിൽ പശുവിനെപ്പറ്റി ഇപ്രകാരം പറയുന്നു: 'ബലം നല്കുന്നതും, മേധാശക്തി നല്കുന്നതും, യജ്ഞത്തിൽ സുധയ്ക്ക് ഗർഭമായിട്ടുള്ളതും (ഘൃതതുല്യമായ പാൽ, നെയ്യ് മുതലായവയുടെ ഉത്ഭവം) ലോകത്തിന്നു നിലനില്പിന്നു കാരണമായിട്ടുള്ളതും ക്ഷിതിക്ക് അങ്കുരമായിട്ടുള്ളതും, ലോകത്തിന്നു പ്രവാഹമായിട്ടുള്ളതും, പ്രജാപതിക്കു നിത്യമായിട്ടുള്ളതുമാണ് ഗോവ്. എൻെറ പാപത്തെ സൂര്യപ്രഭവമുള്ള ഗോക്കൾ തീർക്കട്ടെ! സൗമ്യകളായ ഗോക്കൾ സ്വർഗ്ഗംപൂകുവാൻ തുണയ്ക്കട്ടെ! എൻെറ ആത്മാവിനെ അമ്മയെപ്പോലെ ആശ്രയിക്കുമാറാകട്ടെ! മന്ത്രത്തിൽ ആവശ്യപ്പെടാതെയുള്ളതായ ശ്രേയസ്സുകൾ എല്ലാം നല്കുമാറാകട്ടെ! ക്ഷയംമുതലായ രോഗങ്ങൾ അകറ്റി എല്ലാ ബാധകളിൽനിന്നും ദേഹത്തെ കാത്തു രക്ഷിക്കുമാറാകട്ടെ! പശുവിൻെറ പഞ്ചഗവ്യങ്ങൾ എല്ലാറ്റിന്നും ഔഷധമാകുന്നു. പശു സരസ്വതീനദിപോലെ എല്ലാ ജീവികളുടെയും നന്മയ്ക്കുവേണ്ടി ഉയർന്നതാണ്. നിങ്ങൾ ആരാണോ ആ അതുതന്നെയാണ് ഞാനും. നിങ്ങളെ നല്കുന്നു എന്നതുകൊണ്ടുതന്നെ ഞാൻ ആത്മാവിനെ ദാനംചെയ്തവനാകുന്നു. ദാതാവായ എന്നെ ഐശ്വര്യസമൃദ്ധനാക്കിയാലും.' ഇപ്രകാരം പറഞ്ഞ് പശുവിനെ കൊടുക്കണം. അപ്പോൾ പശുവിനെ ഗ്രഹിക്കുന്ന വിധിജ്ഞനായ ബ്രാഹ്മണൻ ഇപ്രകാരം പറയണം: 'നിങ്ങൾ എൻെറയായിരിക്കുന്നു. സൂര്യൻെറയും ചന്ദ്രൻെറയും ഗുണത്തോടുകൂടിയ ദാതാവും ദാനം വാങ്ങിയവനും എല്ലാവിധഗുണങ്ങളും ചേർന്നു വിളങ്ങുമാറാകട്ടെ! നല്കുന്നവൻ ആ പദ്യത്തിൻെറ പൂർവ്വാർദ്ധവും വാങ്ങുന്നവൻ ഉത്തരാർദ്ധവും ചൊല്ലണമെന്നാണ് നിശ്ചയം. പശുവിനെ ദാനംചെയ്യുവാൻ കൈവശമില്ലാത്തവർ അതിൻെറ വിലയോളംവരുന്ന വസ്ത്രമോ സ്വർണ്ണമോ നല്കണം. എന്നാൽ ഗോദാനമായിത്തന്നെ അതിനെയും പരിഗണിക്കുവാൻ ശാസ്ത്രനിശ്ചയമുണ്ട്. ഇങ്ങനെ പശുവിന്നു പകരം നല്കുന്ന 'പശുദാന'ത്തിലും ഇപ്രകാരം പറയേണ്ടതാണ്: 'ഈ ഊർദ്ധ്വമുഖിയായ പശുവിനെ ഞാൻ അങ്ങയ്ക്കു ദാനംചെയ്യുന്നു! അങ്ങ് അവളെ സ്വീകരിക്കുന്നുണ്ടോ?' പശുവിന്നു പകരം വസ്ത്രമാണ് പശുദാനമായി നല്കുന്നതെങ്കിൽ അവനും ഇപ്രകാരം ഉച്ചരിക്കണം: 'ഇവൾ ഭവിതവ്യയാണ്' പശുവിന്നു പകരമായി നല്കുമ്പോൾ, പശുവിന്നു പകരം സ്വർണ്ണം പശുദാനമായി നല്കുമ്പോൾ, 'വൈഷ്ണവിയാണ്!' എന്നും പറയണം. ഇതാണ് ഗോദാനത്തിന്നു പകരം വസ്ത്രവും സ്വർണ്ണവും ദാനം ചെയ്യുമ്പോൾ ക്രമപ്രകാരം പറയേണ്ടതായ വാക്യങ്ങൾ. ഇങ്ങനെ ഗോദാനംചെയ്ത പുണ്യാത്മാക്കൾ സ്വർഗ്ഗത്തിൽ മുപ്പത്താറായിരം വർഷം അധിവസിക്കും; ഗോവിന്നു പകരം ദാനംചെയ്യുന്നവൻ എണ്ണായിരം വർഷവും ഇരുപതിനായിരം വർഷവും ക്രമപ്രകാരം സുഖമായി സ്വർഗ്ഗത്തിൽ വസിക്കുന്നതാണ്. പശുവിനെത്തന്നെ നല്കിയ ദാതാവിന്ന് എട്ടടി വീട്ടിലേക്കു നടക്കുമ്പോൾത്തന്നെ ദാനഫലം ലഭിക്കുന്നതാണ്. പശുവിനെ ദാനംചെയ്യുന്നവന്ന് ഇഹത്തിൽ

ത്തന്നെ ഫലം ലഭിക്കും. പശുവിന്നു പകരം വില ദാനം ചെയ്യുന്നവന്ന് ഭയപീഡകൾ ബാധിക്കുകയില്ല. എല്ലാവിധത്തിലും മൂന്നുതരം ദാതാക്കളും വിഷ്ണുസോമന്മാരുടെ ലോകത്തെ പ്രാപിക്കുന്നതാണ്.

ഗോവിനെ ദാനംചെയ്തവൻ മൂന്നു രാത്രി പശുവിൻെറ കൂടെ വസിക്കുക എന്ന പ്രതിജ്ഞ ചെയ്യണം. അത് അഷ്ടമിയിലാകണം. അതിനെ കാമ്യാഷ്ടമിയെന്നു പറയുന്നു. മൂന്നുദിവസം രാവും പകലും പാലും ചാണകവും മൂത്രവും കഴിച്ചു വസിക്കണം. (കാമ്യാഷ്ടമി എന്നറിയപ്പെടുന്ന ഈ ദിവസം ഗോവ്രതക്കാർ ആഘോഷിക്കുന്ന ഒരു ദിനമാണ്. പശുവിനെ ചന്ദനക്കുറി തൊടുവിച്ച് ആരാധിക്കുന്നു)

ഒരു കാളയെ ദാനംചെയ്യുന്നവൻ ബ്രഹ്മചര്യവ്രതം ഉള്ളവന്നു ലഭിക്കുന്ന സകല പുണ്യവും നേടും. രണ്ടു ഗോക്കളെ ദാനംചെയ്യുന്നവൻ വേദം പഠിച്ചവൻ നേടുന്ന പുണ്യം നേടും. അപ്രകാരം ഗോവിനെ യഥാവിധി ദാനം ചെയ്യുന്നവൻ യാഗംചെയ്തവൻെറ ഫലം തികച്ചും അനുഭവിക്കുന്നതാണ്. അനന്തമായ ലോകങ്ങൾ അവന്നു ലഭിക്കുന്നതാണ്.

ധാരാളം പാലുള്ള നല്ല പശുവിനെ യഥാവിധി ദാനം ചെയ്യുന്നവൻ ലോകത്തിലെ വിശേഷപ്പെട്ട രത്നാദികൾ ദാനം ചെയ്ത ഫലം നേടുന്നതാണ്. എന്തുകൊണ്ടെന്നാൽ, ഗവ്യങ്ങൾ ഹവ്യകവ്യങ്ങളാണല്ലോ. നല്ല കാളയെ ദാനംചെയ്താൽ പശുദാനത്തേക്കാൾ കേമമാണെന്നു പറയുന്നു. ഗോദാനമാഹാത്മ്യം വെറുതെ വല്ലവർക്കും പറഞ്ഞു കൊടുക്കരുത്. ശിഷ്യനല്ലാത്തവനോ, വ്രതമില്ലാത്തവനോ ശ്രദ്ധയില്ലാത്തവനോ അത് ഉപദേശിക്കരുത്. വക്രബുദ്ധികൾക്കും പറഞ്ഞു കൊടുക്കരുത്. ലോകത്തിൽ ഗൂഢമായ ധർമ്മമാണിത്. അത്ര വിലമതിക്കുന്ന ഈ ധർമ്മം വല്ലയിടത്തും പറഞ്ഞ് പാട്ടാക്കി അതിൻെറ യോഗ്യതയെയും നിഗൂഢതയെയും നശിപ്പിക്കരുത്.

ലോകത്തിൽ ശ്രദ്ധാലുക്കളായ മർത്ത്യരുണ്ട്. അതുപോലെ ക്ഷുദ്രന്മാരായ 'മനുഷ്യരാക്ഷസ'ന്മാരുമുണ്ട്. അവർക്ക് ഇതു നല്കിയാൽ അനിഷ്ടമാണുണ്ടാവുക. അതുപോലെ അല്പപുണ്യവാന്മാർക്കും നാസ്തികന്മാർക്കും ഇത് ഉപദേശിച്ചുപോകരുത്.

ബൃഹസ്പതി പറഞ്ഞ ഈ വാക്കുകൾ കേട്ടു ഗോദാനം ചെയ്ത പുണ്യവാന്മാരായ രാജാക്കന്മാർ പുണ്യംനേടി. അവരെപ്പറ്റിയുള്ള കീർത്തി ഇന്നും നടക്കുന്നുണ്ട്. അവരാരാണെന്നും ഭവാൻ കേൾക്കുക രാജാവേ!

ഉശീനരൻ, വിഷ്വഗശ്വൻ, ശ്രുതൻ, ഭഗീരഥൻ, യൗവനനാശ്വൻ, നൃഗൻ, മാന്ധാതാവ്, മുചുകുന്ദനരേന്ദ്രൻ, ഭൂരിദ്യുമ്നൻ, നൈഷധൻ, സോമകൻ, പുരൂരവൻ, ഭരതചക്രവർത്തി - അവൻെറ വംശജരാണല്ലോ എല്ലാ ഭാരതന്മാരും - പിന്നെ ദാശാരഥിയായ രാമൻ ഇവരൊക്കെയും ഗോദാനത്താൽ കീർത്തിനേടിയവരാണ്. മഹാകർമ്മങ്ങൾചെയ്ത ദിലീപൻ വിധിപ്രകാരം ഗോദാനംചെയ്ത് സ്വർഗ്ഗം പ്രാപിച്ചവനാണ്. യജ്ഞം, ദാനം, വലിയ തപസ്സ്, രാജധർമ്മം, ഗോദാനം ഇവയൊക്കെ മാന്ധാതാവ് നിർവ്വഹിച്ചു രാജാവേ! അതുകൊണ്ട് അല്ലയോ പാർത്ഥാ, ഭവാനും ബൃഹസ്പതി പറഞ്ഞ ഈ തത്ത്വത്തെ സ്വീകരിക്കുക! ദ്വിജാഗ്ര്യന്മാർക്കു പുണ്യമായ ഗോദാനംചെയ്യുക. സന്തുഷ്ടനായി കുരുരാജ്യം നേടിയാൽ അതാണ് പിന്നെ ചെയ്യേണ്ടത്."

വൈശമ്പായനൻ പറഞ്ഞു: "ഈ പറഞ്ഞ പ്രകാരമെല്ലാം ധർമ്മരാജാവു ചെയ്തു. ഭീഷ്മൻ പറഞ്ഞപ്രകാരം തന്നെ യുധിഷ്ഠിരൻ ഗോപ്രദാനംചെയ്തു ദേവഗുരുവിനാൽ ഉപദേശിക്കപ്പെട്ട മാന്ധാതാവിനെപ്പോലെ ധർമ്മരാജാവും ധർമ്മം നല്ലപോലെ ധരിച്ചു ചെയ്തു. ഇപ്രകാരം എപ്പോഴും ഗോദാനത്തിൽ ശ്രദ്ധാലുവായി രാജാവ് യവത്തിൻെറ മണികൾകൊണ്ടും ഗോമയംകൊണ്ടും ജീവിച്ചുപോന്നു. രാജാവ് അന്നുമുതൽ വെറും നിലത്തുകിടന്ന്, കാളയെപ്പോലെ മനസ്സ് അടക്കി എല്ലാക്ലേശവും സഹിച്ച് വിളങ്ങി. അന്നുമുതൽ കൗരവരാജാവ് പശുക്കളിൽ ശ്രദ്ധപതിപ്പിച്ച് അവയെ സ്തുതിച്ച് ആരാധിച്ചു. പശുക്കളെ തൻെറ വണ്ടിക്കുകെട്ടുന്ന ഏർപ്പാടിനെ വിലക്കുകയും ചെയ്തു. യാത്രയ്ക്ക് ആവശ്യമാകുമ്പോഴെല്ലാം കുതിരകളെപ്പൂട്ടിയ രഥത്തിലേ യാത്ര ചെയ്തുള്ളൂ."

**77. ഗോപ്രഭവകഥനം - കപിലപശുക്കളെ ദാനം ചെയ്താലുള്ള പ്രത്യേകത -** വൈശമ്പായനൻ പറഞ്ഞു: "പിന്നെയും യുധിഷ്ഠിരരാജാവ് ഭീഷ്മപിതാമഹനോട് ഗോദാനത്തിൻെറ ഗുണങ്ങളെപ്പറ്റി വിവരിച്ചു പറയുവാൻ ആവശ്യപ്പെട്ടു."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ഭാരതാ! ഭവാൻ ഗോദാനഫലത്തെപ്പറ്റി വീണ്ടും പറഞ്ഞാലും. അമൃതമയമായ ഇത്തരം കഥനങ്ങൾ കേട്ടിട്ടും അല്ലയോ വീരാ, എനിക്കു മതിയാകുന്നില്ല. വീണ്ടും വീണ്ടും കേൾക്കുവാൻ ആഗ്രഹമുണ്ടാകുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധർമ്മരാജാവു പറഞ്ഞപ്പോൾ അതുകേട്ട് ശാന്തനവനായ രാജാവ് ഗോദാനഗുണങ്ങളെപ്പറ്റി, അതിൻെറ മുഖ്യഗുണങ്ങളെപ്പറ്റി, പറഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "ചെറുപ്പവും, കുട്ടിയോടുകൂടിയതും, ഗുണം തികഞ്ഞതുമായ പശുവിനെ വസ്ത്രത്താൽ ചുറ്റി വിപ്രന്നു നല്കിയാൽ സകലപാപവും തീരുന്നതാണ്. സൂര്യരശ്മി തട്ടാത്ത പല നരകക്കുണ്ടുകളുമുണ്ട്. നല്ല ഗോക്കളെ ദാനംചെയ്യുന്നവരൊന്നും അസൂര്യമായ നരകത്തിൽപോകുന്നതല്ല. വെള്ളം കുടിക്കാത്തതും, പുല്ലുതിന്നാത്തതും, പാലുവറ്റിയതും, അംഗവൈകല്യമുള്ളതും, വാർദ്ധക്യം ബാധിച്ചതും, രോഗം പിടിപെട്ടതുമായ പശുവിനെ, വേനൽക്കാലത്തു വെള്ളംവറ്റിയ ജലാശയംപോലെ സകല ശ്രേയസ്സും നശിച്ച പശുവിനെ, ദ്വിജന്നു നല്കി ക്ലേശിപ്പിക്കുന്നവൻ തമസ്സുനിറഞ്ഞ നരകത്തിൽ വീഴുന്നതാണ്. കണ്ടവരെയൊക്കെ കുത്തുന്നതും, ദോഷമുള്ളതും, രോഗംപിടിച്ചതും, ക്ഷീണിച്ചതും, വായ്പയായി വാങ്ങിയതും, വീര്യംകെട്ടതും, ലോകത്തിന്നുപകാരമില്ലാത്തതുമായ പശുവിനെ വിപ്രന്നു ദാനംചെയ്തു ക്ലേശമേല്പിക്കുകയാണെങ്കിൽ അവൻ തീർച്ചയായും നരകത്തിലെത്തുന്നതാണ്. ബലമുള്ളതും, ഗുണമുള്ളതും, യൗവനപ്രായത്തിലുള്ളതും, നല്ല ഗന്ധമുള്ളതുമായ പശുവിനെയാണ് ദാനം ചെയ്യേണ്ടത്. അല്ലാത്തതു കൊള്ളുകയില്ല. ആറുകളിൽ ഗംഗ എന്നപോലെ വെള്ളപ്പശുക്കളിൽ കപിലയാണ് മെച്ചപ്പെട്ടത്."

യുധിഷ്ഠിരൻ പറഞ്ഞു: "നല്ലതരം പശുക്കളെ ദാനം ചെയ്യുന്ന കാര്യത്തിലെന്താണ് കപിലകൾക്കു പ്രാധാന്യം? സജ്ജനങ്ങൾ കപിലാഗോക്കളെപ്പറ്റി ഇത്ര പ്രശംസിക്കുവാൻ മറ്റുള്ള പശുക്കളെക്കാൾ എന്തു പ്രാധാന്യം കണ്ടിട്ടാണ്?"

ഭീഷ്മൻ പറഞ്ഞു: "പണ്ടു വൃദ്ധന്മാർ ഇതിനെപ്പറ്റി സംസാരിക്കുമ്പോൾ ഞാൻ കേട്ടിട്ടുണ്ട്. അതൊക്കെ ഞാൻ നിന്നോടു പറയാം. ആ കപിലാഗോക്കളുടെ ചരിത്രം ഇപ്രകാരമാണ്. പണ്ട് സ്വയംഭൂവായ ബ്രഹ്മദേവൻ ദക്ഷനെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'നീ ജീവജാലങ്ങളെ സൃഷ്ടിക്കുക! ജീവജാലങ്ങൾക്കു ഗുണംചെയ്യുവാനായി ദക്ഷൻ ഉടനെ, ആദ്യമായി ഭക്ഷണം സൃഷ്ടിച്ചു. അമൃതാശ്രയിച്ച് അതുകൊണ്ട് ദേവന്മാർ ജീവിക്കുന്നു. അതുപോലെ ഭൂലോകത്തിലെ പ്രജകൾ ദക്ഷൻ സൃഷ്ടിച്ച ഭക്ഷണംകഴിച്ചു

ജീവിക്കുന്നു ചരാചരങ്ങളിൽ ചരങ്ങൾ ശ്രേഷ്ഠമാണ്. ചരങ്ങൾ ശ്രേഷ്ഠമായത് മനുഷ്യരാണ്. മനുഷ്യരിൽ ശ്രേഷ്ഠർ ബ്രാഹ്മണരാണ്. എല്ലാ യജ്ഞങ്ങളും അവരാണല്ലോ നടത്തുന്നത്. യജ്ഞംകൊണ്ട് സോമം ഉണ്ടാകുന്നു. യജ്ഞം നിർവ്വഹിക്കുവാൻ പശു കൂടിയേ കഴിയൂ (നെയ്യില്ലാതെ ഹോമത്തിന്നു ഹവ്യമില്ല. നെയ്യ് ലഭിക്കുന്നത് പാലിൽനിന്നാണല്ലോ. പശുവില്ലാതെ യജ്ഞം നടക്കുകയുമില്ല). യജ്ഞത്താലാണ് ദേവകൾ തൃപ്തരാകുന്നത്. അതുകൊണ്ട് ഉപജീവിക്കുവാനുള്ള മാർഗ്ഗം ആദ്യം ഉണ്ടാകണം. പിന്നെയാണ് ജീവികളുടെ സൃഷ്ടി. കുട്ടികൾ അച്ഛനമ്മമാരുടെ അടുത്തു ചെന്ന് ഭക്ഷണത്തിന്ന് ആവശ്യപ്പെട്ടു കരയുന്നമാതിരി, സകല സൃഷ്ടിജാലങ്ങളും സൃഷ്ടിക്കുശേഷം കർത്താവിനെ ആശ്രയിച്ച് 'അന്നം അന്നം' എന്നു മുറവിളികൂട്ടുവാൻ തുടങ്ങി. ഇതുകണ്ട് ആ പ്രജാപതി പ്രജകളുടെ ഹിതം മനസ്സിലാക്കി അതിന്നു നിവൃത്തിചെയ്യുവാൻവേണ്ടി കുറച്ച് അമൃതം കുടിച്ചു സംതൃപ്തനായി. അങ്ങനെ പ്രജാപതിയായ ദക്ഷൻ ഒരു ഏമ്പക്കം വിട്ടു. അതിൽനിന്ന് ഒരു ഹൃദ്യമായ സൗരഭ്യം പരന്നു. ആ സൗരഭ്യത്തോടുകൂടി ഏമ്പക്കത്തിൽ നിന്ന്, സുരഭി പുറത്തുവന്നതായിക്കണ്ടു. അങ്ങനെ ദക്ഷന്റെ മുഖജപുത്രിയായ 'സുരഭി'യാണ് ലോകമാതാക്കളായ ഈ ഗോക്കളെ പ്രസവിച്ചത്. പൊന്നിൻനിറത്തിൽ ആ പശുക്കൾ ശോഭിച്ചു! ആ നിറമുള്ള പശുക്കളാണ് കപിലാഗോക്കൾ. എല്ലാ ജീവജാലത്തിന്നും വൃത്തിക്കുതകുന്നവയാണ് അവ അമൃതപ്രഭമായ ആ പശുകൂട്ടം പാൽ ചുരത്തുമ്പോൾ അമൃതജമായ നുര പുഴകളുടെ തിരമാലകളിൽനിന്ന് എന്നമാതാരി പുറപ്പെട്ടു.

പശുക്കളുടെ കുട്ടികൾ പാൽ കുടിക്കുന്നസമയത്ത് ആകാശത്തുനിന്ന് അവയുടെ വായിൽനിന്നൊഴുകുന്ന പത ഭൂമിയെലേക്കു വീണു. അത് ഭൂമിയിൽ ഇരിക്കുന്ന ശിവന്റെ ശിരസ്സിൽ പതിച്ചു. ഉടനെ ശിവൻ കോപിച്ചുനോക്കി. നെറ്റിയിലുള്ള മൂന്നാംതൃക്കണ്ണുകൊണ്ട് രോഹിണിയെ (ചുവന്ന പശുവിനെ) നോക്കി. രോഹിണി ദഹിച്ചുപോകുമോ എന്നുതോന്നി. രുദ്രന്റെ ആ തേജസ്സ് ആ കപിലാഗോക്കളെ പല നിറത്തിലാക്കിത്തീർത്തു. സൂര്യരശ്മിതട്ടിയ മേഘം നാനാനിറത്തിലാകുന്നപോലെ രുദ്രതേജസ്സുപതിച്ച പശുക്കൾ പല നിറത്തിലായിത്തീർന്നു. അവ അപ്പോൾ വിട്ടുമാറി സോമനെചെന്ന് ആശ്രയിച്ചു. ഇങ്ങനെ സ്വർണ്ണോൽപന്നകളായ ഗോക്കൾ പല വർണ്ണമുള്ളവയായിത്തീർന്നു. അപ്പോൾ പ്രജാപതി ക്രുദ്ധനായ ശിവനോടു പറഞ്ഞു: 'അല്ലയോ രുദ്രാ! ഭവാൻ അമൃതത്തിൽ ആറാടുകയാണുണ്ടായത്. പശുക്കൾക്ക് എച്ചിൽ ഇല്ല. അമൃതു വഹിച്ച് സോമൻ വീണ്ടും ഒലിക്കുന്നവിധം ഈ രോഹിണി (ചുവന്ന പശു) അമൃതതുല്യമായി ക്ഷീരം ചുരത്തും. വായു എന്ത് ദോഷം ബാധിച്ചാലും ദുഷിക്കുകയില്ല. അഗ്നിയും ദുഷിക്കുകയില്ല. സ്വർണ്ണം എന്തു കലർന്നാലും ദുഷിക്കുകയില്ല. കടലും ദുഷിപ്പിച്ചാലും ദുഷിക്കുകയില്ല. ദേവന്മാർ പാനംചെയ്തതുകൊണ്ട് അമൃതും ദുഷിക്കുകയില്ല. അതുപോലെ പശുവിന്റെ അകിട്ടിൽനിന്ന് കുട്ടി കുടിച്ചതുകൊണ്ടു പാൽ എച്ചിലാവുകയില്ല (ഉച്ചിഷ്ടമാവുകയില്ല) ഈ ലോകത്തെ ഭരിക്കുന്നത് ഹവിസ്സാണ്. ആ ഹവിസ്സ് ഉത്ഭവിക്കുന്നത് പശുവിന്റെ പാലിൽനിന്നുമാണ്. എല്ലാവരും ശുഭമായ ഈ ഐശ്വര്യം ഇച്ഛിക്കുന്നു."

ഇപ്രകാരം ദക്ഷൻ ശിവനോടു പറഞ്ഞ് പാരിതോഷികമായി ഒരു കാളയെ കുറെ പശുക്കളോടുകൂടെ നല്കി. ദക്ഷൻ അങ്ങനെ ശിവനെ പ്രസാദിപ്പിച്ചു. അല്ലയോ യുധിഷ്ഠിരാ, മഹാദേവൻ ദക്ഷന്റെ പാരിതോഷികം വാങ്ങി സന്തോഷിച്ച് ആ കാളയെ തന്റെ വാഹനമാക്കി. ധ്വജമായും കാളയെ സ്വീകരിച്ചു. അങ്ങനെ ശിവൻ വൃഷഭധ്വജനായി. പിന്നെ ദേവന്മാർ ദേവദേവനെ പശുപതിയാക്കി. ഗോക്കളുടെ നടുവിൽ വൃഷഭാങ്കനായി രുദ്രൻ പ്രസിദ്ധനായി. ഇപ്രകാരം നിറക്കേട് സംഭവിച്ച ഓജസ്സുള്ള കപിലാഗോക്കളുടെ ദാനം എല്ലാറ്റിലും പ്രധാനമായിത്തീർന്നു.

ഇപ്രകാരം ലോകത്തിൽവെച്ച് ഏറ്റവും ശ്രേഷ്ഠമായ ജീവി പശുവാണെന്നു പ്രസിദ്ധമാകുന്നു. ലോകത്തിന്ന് ഉപജീവനമാർഗ്ഗം അവൾ നല്കുന്നു. രുദ്രനാണ് പശുക്കളുടെ നാഥൻ. അവ സോമം (അമൃതം) പാലിന്റെ രൂപത്തിൽ ദാനംചെയ്യുന്നു. ഗോക്കൾ പരിപാവനകളാണ്. പുണ്യജീവികളാണ്. എല്ലാആഗ്രഹങ്ങളും നരൻ പശുവിനെ ദാനംചെയ്തു നേടുന്നു. ഒരുത്തൻ പശുവിനെ ദാനംചെയ്താൽ എല്ലാവിധ ഐശ്വര്യവും നല്കിയവനായും, എല്ലാവിധ ഐശ്വര്യവും നേടിയവനായും ഭവിക്കുന്നു.

ഐശ്വര്യം പ്രാപിക്കുവാൻ ആശിക്കുന്നവൻ, പരിശുദ്ധമായ ശരീരത്തോടും മനസ്സോടുംകൂടെ ഈ ഗോപ്രഭവത്തെപ്പറ്റിയുള്ള പദ്യം വായിക്കുന്നവൻ, കലിയുഗത്തിലെ കലുഷങ്ങളെല്ലാം നീങ്ങി തെളിയുന്നതാണ്. പശു, ധനം, പുത്രൻ, ഐശ്വര്യം എന്നിവയെല്ലാം നേടുന്നതാണ്.

ഹവ്യം, കവ്യം, തർപ്പണം, ശാന്തി, കർമ്മം, യാനം, വസ്ത്രം, ബാലന്മാർക്കും വൃദ്ധന്മാർക്കും പുഷ്ടി ഇവയൊക്കെ ഗോപ്രദാനംകൊണ്ട് ദാതാവ് നേടുന്നതാണ് മന്നവേന്ദ്രാ!"

വൈശമ്പായനൻ പറഞ്ഞു: "പിതാമഹൻ പറഞ്ഞതു കേട്ട് യുധിഷ്ഠിരരാജാവ് സഹോദരന്മാരോടുകൂടി സ്വർണ്ണവർണ്ണമുള്ള ഋഷഭങ്ങളേയും ഗോക്കളേയും ബ്രാഹ്മണർക്കു ദാനംചെയ്തു അപ്രകാരംതന്നെ ബ്രാഹ്മണർക്ക് ആയിരവും നൂറും പശുക്കളെ യജ്ഞത്തിന്നായും ദക്ഷിണയ്ക്കായും ലോകത്തെ ജയിക്കുന്നതിന്നുവേണ്ടിയും, കീർത്തി നേടുന്നതിനുവേണ്ടിയും നല്കി."

**78. ഗോപ്രദാനികം - ഗോദാനവിധിയും ഗോദാനമാഹാത്മ്യവും -** ഭീഷ്മൻ പറഞ്ഞു: "ഒരിക്കൽ മുനിമുഖ്യനായ വസിഷ്ഠനെ ഇക്ഷ്വാകുവംശജനായ സൗദാസരാജാവ് കണ്ടു നമസ്കരിച്ചു ശാശ്വത ബ്രഹ്മനിധിയും, ലോകസഞ്ചാരിയും, സിദ്ധനുമായ ആചാര്യനോടു രാജാവ് ചോദിക്കുവാൻ തുടങ്ങി."

സൗദാസൻ പറഞ്ഞു: "ഭഗവാനേ! മൂന്നുലോകത്തിലും വെച്ചു പവിത്രമായത് എന്താണ്? എന്തു പറഞ്ഞാൽ അല്ലയോ അനഘാ, മർത്ത്യൻ പുണ്യത്തെ പ്രാപിക്കും?"

ഭീഷ്മൻ പറഞ്ഞു: "തന്റെ മുമ്പിൽനിന്ന് തല കുമ്പിട്ടു വണങ്ങുന്ന ആദ്ദേഹത്തോട് ജ്ഞാനിയായ വസിഷ്ഠൻ, ഉടനെ പശുക്കളെനോക്കി വന്ദിച്ച്, തന്റെ ദേഹവും മനസ്സും പവിത്രമാക്കി, ഗോവിന്റെ തത്ത്വം അറിയുന്ന ആ മഹാശയൻ, ഹിതമായ വാക്കുകൾ പറഞ്ഞു."

വസിഷ്ഠൻ പറഞ്ഞു: "പശുക്കൾ സുഗന്ധിനികളാണ്. അവ ഗുൽഗ്ഗുലുഗന്ധികളാണ്. എല്ലാഭൂതങ്ങൾക്കും രക്ഷാസ്ഥാനം ഗോക്കളാണ്. പശുക്കൾ എല്ലാവർക്കും മംഗളം നല്കുന്നു. ഗോക്കൾ ഭൂതവും ഭവ്യവുമാണ്. ഗോക്കൾ ശാശ്വതമായ വളർച്ചയ്ക്ക് ആസ്പദമാണ്. ഐശ്വര്യത്തിന്നു മൂലമായിട്ടുള്ളത് ഗോക്കളാണ്. പശുവിന്നു നല്കുന്നതൊന്നും പാഴായിപ്പോവുകയില്ല. പശു മഹത്തായ ഭക്ഷണമാണു നമുക്കു നല്കുന്നത്. ദേവന്മാർക്കു ഹവിസ്സും, മർത്ത്യർക്കു ഭക്ഷണവുമായി പശു പ്രശോഭിക്കുന്നു. സ്വാഹാകാരവും വഷൾക്കാരവും പശുവിൽ നിത്യവും സ്ഥിതിചെയ്യുന്നു. ഗോക്കൾ യജ്ഞത്തിന്റെ ഫലമാകുന്നു. ഗോക്കളിൽത്തന്നെ യജ്ഞങ്ങളും സ്ഥിതിചെയ്യുന്നു. ഭൂതവും ഭവിഷ്യവും ഗോക്കളാണ്. യജ്ഞങ്ങളെല്ലാം ഗോക്കളിൽ സ്ഥി

തിചെയ്യുന്നു. എന്നും പുലർച്ചയ്ക്കും സന്ധ്യയ്ക്കും ഹോമ കാലത്തിൽ ഹോമത്തിന്നുവേണ്ടുന്ന ക്ഷീരാദികളായ വസ്തുക്കൾ മുനിമാർക്ക് അല്ലയോ പുരുഷർഷഭാ, നല്കുന്നു. എന്തെല്ലാം ദുർഗ്ഗങ്ങൾ കടക്കേണ്ടതുണ്ടോ, അവ തരണംചെയ്യുവാനും എന്തെല്ലാം ദുഷ്കൃതങ്ങൾ ഒരുത്തൻ ചെയ്തിട്ടുണ്ടോ അതിൻെറ പാപമൊക്കെ നീങ്ങുവാനും ഗോവിനെ വിധിപോലെ ദാനംചെയ്താൽ മതി.

പത്തു പശു ഒരാൾക്കുണ്ടെങ്കിൽ അതിൽ ഒന്നിനെ ദാനംചെയ്യണം. ഒരുത്തന്ന് നൂറു പശുവുണ്ടെങ്കിൽ അതിൽ പത്തെണ്ണത്തിനെ ദാനംചെയ്യണം. അങ്ങനെ ആയിരം പശു ആർക്കുണ്ടോ അവൻ നൂറു പശുക്കളെ ദാനംചെയ്യണം. ഇവർക്കെല്ലാം ഫലം തുല്യമാണ്.

നൂറു പശു തൻെറ കൈവശമുണ്ടായിട്ടും ദിവസംതോറും അഗ്നികൂട്ടി ആരാധിക്കുന്നില്ലെങ്കിൽ ആ ഗൃഹസ്ഥനും, ആയിരം പശുക്കൾ ഉണ്ടായിട്ടും യാഗം ചെയ്യാതിരിക്കുന്നവനും, ധാരാളം പണം കൈവശമുണ്ടായിട്ടും ചെലവാക്കാതെ (അതിഥികൾക്കും മറ്റുവേണ്ടവർക്കും സൽക്കാരാദികൾ ചെയ്യാതെ) പിശുക്കനായി ജീവിക്കുന്നവനും ഇങ്ങനെ മൂന്നു കൂട്ടർ ഒരുവിധത്തിലും ഒരു ആദരവിന്നും പൂജ്യതയ്ക്കും അർഹരാകുന്നില്ല.

കിടാവിനോടും കറക്കുവാനുള്ള ഓട്ടുമൊന്തയോടും കൂടി നല്ല ഒരു കപിലപ്പശുവിനെ വസ്ത്രം പുതപ്പിച്ച് അർഹമായ പാത്രത്തിൽ യഥാവിധി ദാനംചെയ്യുന്നവൻ ഇഹലോകവും പരലോകവും ജയിച്ചവനാകുന്നു. യുവാവും ഇന്ദ്രിയവാനും നൂറെണ്ണത്തിൽ തികഞ്ഞവനും വലിയ കൊമ്പ് സ്വർണ്ണത്താൽ അലങ്കരിച്ചതുമായ കാളയെ വേദജ്ഞാനിയായ ഒരു ബ്രാഹ്മണന്ന് യഥാവിധി ദാനംചെയ്താൽ അവൻ എത്രജന്മം ജനിച്ചാലും അതിലൊക്കെ ഐശ്വര്യവാനായി വിളങ്ങും.

ഉറങ്ങുവാൻ കിടക്കുമ്പോഴും ഉണർന്നെഴുന്നേല്ക്കുമ്പോഴും ഗോവിനെ സ്മരിക്കുകയും ഗോവിന്നു ശുഭംനേരുകയും വേണം. കാലത്തും സന്ധ്യയ്ക്കും ഗേവിനെ നമസ്കരിക്കുന്നവൻ പുജ്യനാകുന്നു.

ഗോമൂത്രത്തെയും ചാണകത്തെയും ആരും ഒരിക്കലും വെറുക്കരുത്. ഗോവിൻെറ മാംസം ഒരിക്കലും തിന്നരുത്. തിന്നാതിരുന്നാൽ അവന്നു ശ്രേയസ്സുണ്ടാകും. നിത്യവും ഗോക്കളെപ്പറ്റി നന്മ ധ്യാനിക്കണം. നന്മ പറയണം. ഒരിക്കലും ഗോക്കളെ ധിക്കരിക്കരുത്. മർത്ത്യൻ ദുഃസ്വപ്നം കണ്ടാൽ ഉടനെ പശുവിൻെറ പേര് പറഞ്ഞു ജപിക്കണം. ചാണകം ചേർത്ത ജലത്തിൽ കുളിക്കണം. വരളി ഉണ്ടാക്കി അതിന്നുമീതെ വിരിപ്പുവിരിച്ച് കിടക്കണം. ചാണകത്തിൽ കഫം തുപ്പുകയോ, മൂത്രം ഒഴിക്കുകയോ, മലം വിസർജ്ജിക്കുകയോ ചെയ്യരുത്. നാശവും ചെയ്യരുത്. പശുവിൻതോലുകൊണ്ടുള്ള ഇരിപ്പിടം നനച്ചു ശുദ്ധിയാക്കി അതിൽ പടിഞ്ഞാട്ടേക്കു തിരിഞ്ഞിരുന്നുവേണം ഭക്ഷണം കഴിക്കുവാൻ. മൗനിയായി നെയ്യ് ചേർത്തു ഭക്ഷണം കഴിക്കുന്നവന് ഗോക്കൾ ധാരാളമുണ്ടാകും.

നെയ്യുകൊണ്ട് അഗ്നിക്കു ഹോമിക്കണം, നെയ്യ് നല്കി സ്വസ്തി ചൊല്ലിക്കുക, നെയ്യ് ദാനം ചെയ്യുക, നെയ്യ് കഴിക്കുക, അങ്ങനെ ചെയ്യുന്നവൻെറ പശുക്കൾ പുഷ്ടിപ്പെടുന്നതാണ്.

ഗോമതീവിദ്യയെ അഭിമന്ത്രിച്ച് തിലധേനുവിനെ എല്ലാ രത്നങ്ങളോടുംകൂടെ നല്കുന്നതായാൽ അവൻ ഏതു യുഗത്തിലും ദുഃഖിക്കുകയില്ല, ഉൽക്കർഷത്തോടെ വർത്തിക്കും! 'ഗോക്കൾ' എന്നിൽ ഇണങ്ങുമാറാകട്ടെ! പാൽ ഒഴുകുന്ന ഹേമശൃംഗികളായ പശുക്കൾ, സൗരഭേയിയും സുരഭിയും, പുഴകൾ സമുദ്രത്തിലെന്നപോലെ എന്നിൽ ഇണങ്ങുമാറാകട്ടെ! ഞാൻ എന്നും ഗോക്കളെ കാണുമാറാകട്ടെ! അപ്രകാരം ഗോക്കളെല്ലാം എന്നേയും കാണുമാറാകട്ടെ! 'ഗോക്കൾ നമ്മൾക്കുള്ളവരാണ്. അവർക്കുള്ളവരാണു നമ്മൾ! ഗോക്കൾ എവിടെയുണ്ടോ അവിടെ നാമും ഉണ്ട്.' ഈ വാക്യം എന്നും രാവും പകലും, കഷ്ടപ്പാടിലും, സുഖത്തിലും, സമത്തിലും, വിഷമത്തിലും വലിയ ഭയം ബാധിക്കുമ്പോഴും ചൊല്ലുന്നതായാൽ ആ നരനെ ബാധിക്കുന്ന സർവ്വഭയവും അവനെ വിട്ടൊഴിഞ്ഞു പോകുന്നതാണ്."

**79. ഗോപ്രദാനികം - പശുക്കൾ തപസ്സുചെയ്ത് വരം വാങ്ങിയ കഥ -** വസിഷ്ഠൻ പറഞ്ഞു: "ആദ്യം സൃഷ്ടിക്കപ്പെട്ട പശുക്കൾ എല്ലാ ജീവികളെക്കാളും ശ്രേഷ്ഠത തങ്ങൾക്കു ലഭിക്കണമെന്ന ആഗ്രഹത്തോടെ നൂറായിരം വർഷം തപസ്സുചെയ്തു. 'ഈ ലോകത്തിൽ എല്ലാ ദക്ഷിണകളേക്കാളും നമ്മൾ പ്രാധാന്യം അർഹിക്കണം, ഇതിൽ ഒട്ടും ദോഷം പറ്റിപ്പോകരുത്', എന്ന് അവർ ആഗ്രഹിച്ചുവെന്നു മാത്രമല്ല, ജനങ്ങൾ നമ്മുടെ പുരീഷത്തിൽ (ചാണകം) കുളിച്ചാൽ ശുദ്ധികൊള്ളണം. പവിത്രമായ കാര്യങ്ങൾക്ക് ശകൃത്ത്(ചാണകം) ദേവന്മാരും മനുഷ്യരും ഉപയോഗിക്കണം. ഇപ്രകാരം അനുഷ്ഠിക്കുന്ന എല്ലാഭൂതങ്ങളും, എല്ലാ ചരങ്ങളും, അചരങ്ങളും, ദാതാക്കളും ശുദ്ധിയാർജ്ജിക്കുന്നു. നമ്മളുടെ ദിവ്യലോകം പൂകുകയും ചെയ്യണം,' എന്നു മനസ്സിൽ ചിന്തിച്ച് അവർ ബ്രഹ്മാവിനെ തപസ്സു ചെയ്തു പ്രത്യക്ഷമാക്കി. അവർ ആഗ്രഹിക്കുന്നപ്രകാരം ബ്രഹ്മാവ് അനുഗ്രഹിച്ചു. 'അപ്രകാരമാകാം. നിങ്ങൾ വിചാരിക്കുന്നവിധം ചെയ്യാം. പറഞ്ഞപോലെ ആശ്രയിക്കുന്ന നിങ്ങളെ പൂജിക്കുന്ന ലോകരെ കയറ്റിവിടുകയും ചെയ്യാം.' ഇപ്രകാരം പിതാമഹൻ അനുഗ്രഹിച്ചപ്പോൾ ആഗ്രഹം സാധിച്ച ആ ഗോക്കൾ, ഭൂതഭവ്യങ്ങൾക്ക് അമ്മമാരായ ആദിഗോക്കൾ, കൃതാർത്ഥരായി. അവർ തപസ്സിൽനിന്നു വിരമിച്ചു.

കാലത്ത് പശുക്കളെ കുപ്പുന്നവർക്ക് സകല ശ്രേയസ്സും ഉണ്ടാകും. മഹാരാജാവേ, തപസ്സിൻെറ അവസാനത്തിൽ പശുക്കൾ വിശ്വാവലംബകളായി; മഹാഭാഗകളായ ഗോക്കൾ ഏറ്റവും പവിത്രകളായി; ശ്രേഷ്ഠകളുമായി. ഇങ്ങനെ പശുക്കൾ എല്ലാഭൂതങ്ങൾക്കും മേലെയായിത്തീർന്നു.

കുട്ടിയോടുകൂടിയതും, പാൽ ധാരാളമുള്ളതുമായ കപിലഗോവിനെ വസ്ത്രംകൊണ്ടു പുതപ്പിച്ച് ദാനംചെയ്താൽ ആ ദാതാവ് ബ്രഹ്മലോകത്ത് പൂജ്യനായി ഭവിക്കുന്നതാണ്. കുട്ടിയോടുകൂടി, പാലുള്ള ചുവന്ന പശുവിനെ വസ്ത്രം പുതപ്പിച്ച് ദാനംചെയ്താൽ അവൻ സൂര്യലോകത്തു പൂജ്യനായിത്തീരും. കുട്ടിയോടുകൂടി, പാലുള്ള നല്ല ശബളധേനുവിനെ വസ്ത്രം പുതപ്പിച്ച് ദാനംചെയ്താൽ അവൻ സോമലോകത്തു പൂജ്യനായി ഭവിക്കുന്നതാണ്. കുട്ടിയോടുകൂടി പാലുള്ള നല്ല വെള്ളപ്പശുവിനെ വസ്ത്രംപുതപ്പിച്ച് ദാനം ചെയ്താൽ ആ ദാതാവ് ഇന്ദ്രലോകത്തു പൂജ്യനായിത്തീരുന്നതാണ്. കുട്ടിയോടുകൂടി, പാലുള്ള കറമ്പിപ്പശുവിനെ വസ്ത്രം പുതപ്പിച്ച് ദാനംചെയ്താൽ ദാതാവ് അഗ്നിലോകത്തു പൂജ്യനായിത്തീരുന്നതാണ്. കുട്ടിയോടുകൂടി പാലുള്ള ധൂമ്രധേനുവിനെ വസ്ത്രം പുതപ്പിച്ച് ദാനംചെയ്താൽ യമലോകത്തു പൂജ്യനായിത്തീരുന്നതാണ്. കുട്ടിയോടും, കറക്കുവാനുള്ള ഓട്ടുമൊന്തയോടുംകൂടി വെള്ളപ്പതപോലെ ശോഭിക്കുന്ന നിറത്തോടുകൂടിയ പശുവിനെ വസ്ത്രം പുതപ്പിച്ച് ദാനംചെയ്താൽ അവൻ വരുണൻെറ ലോകത്തിൽ എത്തുന്നതാണ്. കുട്ടിയോടും കറക്കുവാനുള്ള ഓട്ടുമൊന്തയോടും കൂടി കാറ്റിൽപ്പറക്കുന്ന പൊടിയുടെ നിറത്തോടുകൂടിയ പശുവിനെ ദാനംചെയ്താൽ ആ ദാതാവ് വായുലോകത്ത് പൂജ്യനാകുന്നതാണ്. കുട്ടിയോടും കറക്കുവാനുള്ള ഓട്ടുമൊന്തയോടുംകൂടി പിംഗാക്ഷിയായ, സ്വർണ്ണവർണ്ണമുള്ള,

പശുവിനെ വസ്ത്രംപുതപ്പിച്ചു നല്കിയാൽ കുബേരൻെറ ലോകത്തു ചെന്നെത്തുന്നതാണ്. കുട്ടിയോടും വെള്ളോട്ടു പാത്രത്തോടുംകൂടി പലാലാധൂമ്രയായ പശുവിനെ വസ്ത്രം പുതപ്പിച്ചു നല്കിയാൽ അവൻ പിതൃലോകത്തിൽ പൂജ്യനായി ഭവിക്കുന്നതാണ്. കുട്ടിയോടുകൂടി താട തൂങ്ങുന്ന തടിച്ച പശുവിനെ ദാനംചെയ്താൽ വിശ്വേദേവകൾ പാർക്കുന്ന മുഖ്യമായ സ്ഥാനത്തു ചെന്നുചേരുന്നതാണ്. കുട്ടിയോടുകൂടി പാലുള്ള നല്ല ശംഖുവർണ്ണപ്പശുവിനെ വസ്ത്രം പുതപ്പിച്ചു നല്കിയാൽ വസുക്കളുടെ ലോകത്ത് ദാതാവ് എത്തുന്നതാണ്. കുട്ടിയോടുകൂടി, ഓട്ടുകറവപ്പാത്രത്തോടുകൂടി, ശുക്ലകംബളവർണ്ണയായ പശുവിനെ വസ്ത്രം പുതപ്പിച്ച് നല്കിയാൽ അവൻ സാദ്ധ്യന്മാരുടെ ലോകത്തിൽ ചെന്നെത്തുന്നതാണ്.

സർവ്വരത്നങ്ങളും അണിഞ്ഞ, പിൻപുറം തടിച്ച കാളയെ ദാനം ചെയ്താൽ അവൻ മരുത്തുക്കളുടെ ലോകത്തിൽ എത്തിച്ചേരുന്നതാണ് രാജാവേ! എല്ലാരത്നങ്ങളുംചാർത്തി വയസ്സുതികഞ്ഞ നീലക്കാളയെ ദാനംചെയ്താൽ ആ മർത്ത്യൻ ഗന്ധർവ്വാപ്സരസ്ത്രീലോകത്തിൽ ചെന്നുചേരുന്നതാണ്. സർവ്വരത്നങ്ങളും അണിഞ്ഞ താടതൂങ്ങിയ കാളയെ ദാനംചെയ്താൽ പ്രജാപതിയുടെ ലോകത്ത് അവൻ ശോകം വിട്ടവനായി ചെന്നുചേരുന്നതാണ്. ഗോവിനെ ദാനംചെയ്യുന്നതിൽ താൽപര്യമുള്ളവൻ മേഘജാലം പിളർന്ന് സൂര്യകാന്തിവിമാനത്തിലിരുന്ന് വിണ്ണിൽ പ്രശോഭിക്കുന്നതാണ് രാജാവേ! പശുദാനതല്പരനായ ആ നരമുഖ്യനെ ആയിരം സുരഭികളായ സുരാംഗനങ്ങൾ രമിപ്പിക്കുന്നതാണ്. ചിലമ്പ്, വല്ലകി, വീണ എന്നിവയുടെ ശിഞ്ജിതത്തോടുചേർന്ന് മാൻകണ്ണിമാരായ സുന്ദരിമാരുടെ ചിരികേട്ട് അവൻ ഉറക്കമുണരും.

പശുവിന്ന് എത്ര രോമങ്ങളുണ്ടോ, അത്ര വർഷത്തോളം അവൻ പൂജിതനാകും. പുണ്യങ്ങൾ അനുഭവിച്ചുതീരുമ്പോൾ അവൻ വീണ്ടും ഭൂമിയിൽവന്നു വലിയ കുലത്തിൽ പിറക്കുകയുംചെയ്യും."

**80. ഗോപ്രദാനികം - ഗോദാനഗുണത്തെ വീണ്ടും വസിഷ്ഠൻ സൗദാസനോടു പറയുന്നു** - വസിഷ്ഠൻ പറഞ്ഞു: "പശുക്കൾ നെയ്യും പാലും നൽകുന്നു. നെയ്യിൻെറ ഉത്ഭവം അവയിൽനിന്നാണ്. അവ നെയ്യിൽനിന്നുത്ഭവിച്ചവയാണ്. അവ നെയ്യിൻെറ അരുവികളാണ്. നെയ്യിൻെറ ചുഴികളാണ്. 'എൻെറ ഗൃഹത്തിൽ എന്നും പശുക്കൾ വസിക്കട്ടെ! എൻെറ കരളിൽ എന്നും നെയ്യ് നില്ക്കുന്നു. നെയ്യ് എൻെറ നാഭിയിൽനില്ക്കുന്നു. നെയ്യ് എൻെറ ദേഹത്തിലെങ്ങും നില്ക്കട്ടെ! നെയ്യ് എൻെറ മനസ്സിൽ എപ്പോഴും നില്ക്കുന്നുണ്ട്. എൻെറ മുമ്പിലും പിമ്പിലും ചുറ്റുപാടും ഗോക്കൾ നില്ക്കട്ടെ. ഞാൻ ഗോക്കളുടെ നടുവിൽ വാഴുവാൻ കൊതിക്കുന്നു.' സന്ധ്യയ്ക്കും പ്രഭാതത്തിലും, ഈ മന്ത്രം ആചമിച്ച് ചൊല്ലണം. പകൽചെയ്ത പാപമെല്ലാം ഈ മന്ത്രം ചൊല്ലിയാൽ അകന്നുപോകുന്നതാണ്.

ആയിരം പശുക്കളെ ദാനംചെയ്ത പുണ്യവാൻ വെൺമാടങ്ങളും വസോർദ്ധാരയുമുള്ള സ്വർഗ്ഗലോകത്ത്, ഗന്ധർവ്വാപ്സരസ്ത്രീകൾ വിഹരിക്കുന്നിടത്ത്, ചെന്നെത്തുന്നതാണ്.

വെണ്ണയാകുന്ന ചേറും പാലാകുന്ന വെള്ളവും തയിർപ്പാടയാകുന്ന ചണ്ടിയുംചേർന്ന പല പുഴകളും പ്രവഹിക്കുന്ന ദിവ്യലോകത്തിൽ ആയിരം പശുക്കളെ നൽകുന്ന പുണ്യാത്മാവ് ചെന്നെത്തുന്നതാണ്. നൂറായിരം പശുക്കളെ വിധിപ്രകാരം നൽകുന്ന പുണ്യവാൻ ഏറ്റവും വൃദ്ധിയോടുകൂടിയവനായി സ്വർഗ്ഗലോകത്തിൽ പൂജ്യനായി ഭവിക്കുന്നതാണ്. അച്ഛൻവഴിക്കും അമ്മവഴിക്കുമുള്ള കഴിഞ്ഞ പത്തു തലമുറയെ പൂജ്യമായ ലോകത്തിലേക്കുയർത്തി അവൻ വംശത്തെ സമൃദ്ധമാക്കും.

പശുവിനെ ദാനംചെയ്യുന്നവന് ലഭിക്കുന്ന പുണ്യം എള്ളുകൊണ്ടുള്ള ഗോദാനം ചെയ്യുന്നവന്നും പാനീയംകൊണ്ടുള്ള ഗോദാനം നൽകുന്നവനും ലഭിക്കുന്നതാണ്. കുട്ടിയോടും ഓട്ടുപാൽപ്പാത്രത്തോടുംകൂടി കപിലപ്പശുവെ വസ്ത്രത്താൽ ചുറ്റി വിധിപ്രകാരം സൽപ്പാത്രത്തിൽ ദാനംചെയ്താൽ അവൻ കടന്നുചെല്ലുവാൻ വിഷമമുള്ള യമൻെറ ആലയത്തിൽ നിർഭയനായി എത്തുന്നതാണ്. അവൻ യമലോകത്തിൽച്ചെന്ന് യാതനകളൊന്നും അനുഭവിക്കേണ്ടതായി വരുന്നതല്ല. ഈ മന്ത്രം എന്നും ജപിക്കേണ്ടതാണ്. 'പശുക്കൾ മനോജ്ഞാകൃതിമാരാണ്, പശുക്കൾ ദിവ്യരൂപകളാണ്, പശുക്കൾ വിശ്വരൂപകളാണ്, അവർ വിശ്വത്തിന്ന് അമ്മമാരാണ്. അല്ലയോ ഗോക്കളേ, നിങ്ങൾ എന്നെ സമീപിച്ചാലും! ഗോദാനത്തേക്കാൾ പവിത്രമായ ദാനം വേറെയില്ല. ഗോദാനത്തേക്കൾ അനുഗ്രഹീതമായ ദാനം വേറെയില്ല. പശുവിന്ന് തുല്യയായി മറ്റൊന്നുമില്ല, ഉണ്ടാവുകയുമില്ല. അവളുടെ തോലും അവളുടെ രോമവും, അവളുടെ കൊമ്പും, അവളുടെ വാലിലെ രോമവും, അവളുടെ പാലും, അവളുടെ നെയ്യും ഇവയെല്ലാംകൂടിയാണ് യജ്ഞകർമ്മം നടത്തുന്നത്. ഇതിൽപ്പരം പുണ്യം ഏതൊരു ജീവിക്കു ലഭിക്കും? ഇതിലധികം മേന്മ ഏതു ജീവിക്കുണ്ട്?

എല്ലാ ചരാചരജഗത്തിലും ഏവൾ വ്യാപിച്ചിരക്കുന്നുവോ, ആ ധേനുവേ ഞാൻ കുമ്പിടുന്നു. ഭൂതത്തിന്നും ഭാവിക്കും മാതാവായ പശുവിനെ ഞാൻ വന്ദിക്കുന്നു.'

അല്ലയോ പുരുഷശ്രേഷ്ഠാ! ഞാൻ ഇപ്രകാരം പശുവിൻെറ മാഹാത്മ്യത്തെക്കുറിച്ചു കുറച്ചു ഭാഗം പറഞ്ഞു. ഈ ലോകത്തിൽ ഗോദാനത്തേക്കാൾ ഉപരിയായി യാതൊരു ദാനവുമില്ല. പശുവിനെക്കാൾ ശ്രേഷ്ഠമായ ഒരു ആശ്രയവും ലോകത്തിലില്ല."

ഭീഷ്മൻ പറഞ്ഞു: "ഭൂമി ദാനം ചെയ്ത് കീർത്തിമാനായ സൗദാസരാജാവ് ഈ വാക്കുകൾ കേട്ടു ചിന്തിച്ച് ഋഷിപ്രവരനായ വസിഷ്ഠൻെറ മഹത്തായ ഉപദേശം സ്വീകരിച്ചു. നിയതാശയനായ അദ്ദേഹം വളരെയധികം പശുക്കളെ ബ്രാഹ്മണർക്കു നല്കി. ആ സൽക്കർമ്മത്തിൻെറ ഫലമായി വളരെയധികം ഗോക്കളെ ആ പുണ്യാത്മാവു നേടി. മരണാനന്തരം പുണ്യമായ പല ലോകങ്ങളും നേടി."

**81. ഗോപ്രദാനികം - ഭീഷ്മൻ വീണ്ടും ഗോദാന മാഹാത്മ്യം യുധിഷ്ഠിരനോട് പറയുന്നു** - യുധിഷ്ഠിരൻ പറഞ്ഞു: "പരിപാവനമായ വസ്തുക്കളിൽ ഏറ്റവും പരിപാവനമേതാണ്? ഇതേവരെ പറഞ്ഞതിന്നുപുറമേ ഏറ്റവും പാവനമായത് എന്തോ, അതിനെപ്പറ്റി അങ്ങു പറഞ്ഞാലും പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "വിലയേറിയ പുണ്യഗോക്കൾ മർത്ത്യരെ നരകത്തിൽനിന്നു കയറ്റുന്നു. ഹവിസ്സുകൊണ്ടും പാൽകൊണ്ടും വിശ്വത്തിലെ പ്രജകളെ പശുക്കൾ ഉയർത്തി നിർത്തുന്നു. അല്ലയോ ഭാരതശ്രേഷ്ഠാ! ഗോക്കളേക്കാൾ പുണ്യകളായി യാതൊന്നും ലോകത്തിലില്ല. പവിത്രകളും പുണ്യകളുമായ പശുക്കൾ മൂന്നു ലോകത്തിൽവെച്ച് ഏറ്റവും ശ്രേഷ്ഠകളാകുന്നു. ദേവന്മാരെക്കാൾ മേലെയായിട്ടാണല്ലൊ പശുക്കൾ വാഴുന്നത്. ഗോക്കളെ നല്കി അവ കയറ്റിയിട്ടാണല്ലോ മനീഷികൾ സ്വർഗ്ഗത്തിലെത്തുന്നത്.

മാന്ധാതാവ്, യൗവനാശ്വൻ, യയാതി, നഹുഷൻ ഇവരൊക്കെ നൂറായിരക്കണക്കിൽ ഗോക്കളെ നല്കി സ്വർഗ്ഗം പ്രാപിച്ചവരാണ്. അവർ മുഖ്യമായ സ്ഥാനത്തെത്തിയത്, ദേവന്മാർക്കുപോലും ദുർല്ലഭമായ സ്ഥാനത്തെത്തിയത്, ഈ

മഹത്തായ ഗോദാനത്താലാണല്ലൊ. ഇതിന്റെ പൂർവ്വകഥ അല്ലയോ അനഘാശയാ, ഞാൻ പറയാം.

ഋഷികളിൽവെച്ച് ഉത്തമനായ വേദവ്യാസനോട് പുത്രനായ ശുകൻ, ഒരു ദിവസം ആഹ്നികംചെയ്ത് ശുചിയും പ്രയതമാനസനുമായി പിതാവിന്റെ സമീപത്തുവന്നു തൊഴുത് ലോകത്തിൽ ശ്രേഷ്ഠവും നികൃഷ്ടവും അറിയുന്ന പിതാവിനോട് ചോദിച്ചു: 'എല്ലാ യജ്ഞത്തിലുംവെച്ച് ശ്രേഷ്ഠമായിക്കാണുന്ന യജ്ഞം ഏതാണ്? എന്തുചെയ്താൽ മനീഷികൾ ശ്രേഷ്ഠമായ സ്ഥാനത്ത് എത്തും? എന്തു പരിശുദ്ധിയാലാണ് ദേവന്മാർ വിണ്ണിൽ വസിക്കുമാറായത്? യജ്ഞത്തിന്ന് യജ്ഞത്വം എന്താണ്? എവിടെയാണ് യജ്ഞത്തിന്റെ നിൽപ്പ്? ദേവകൾക്ക് ഉത്തമമായത് എന്താണ്? അതിൽവെച്ച് മുഖ്യമായ സത്രം ഏതാണ്? പവിത്രജാലങ്ങളിൽവെച്ച് പവിത്രമായത് എന്താണ്? അച്ഛൻ അത് എന്നോടു പറഞ്ഞാലും!

പുത്രൻ ഇപ്രകാരം ചേദിച്ചതു കേട്ട് പരമധാർമ്മികനായ വ്യാസൻ പുത്രനോടു ശരിയായ തത്ത്വം പറഞ്ഞു ഭരതർഷഭാ!"

വ്യാസൻ പറഞ്ഞു: "ഭൂതജാലങ്ങളുടെ പ്രതിഷ്ഠ പശുക്കളാകുന്നു. ഗോക്കളാകുന്നു എല്ലാറ്റിനും ആശ്രയം. ഗോക്കൾ പുണ്യപവിത്രകളാകുന്നു. ഗോധനം ഏറ്റവും പരിശുദ്ധമായ ധനമാകുന്നു. പണ്ടു പശുക്കൾക്ക് കൊമ്പുണ്ടായിരുന്നില്ലെന്ന് പറഞ്ഞുകേൾക്കുന്നുണ്ട്. അവ്യയനായ ബ്രഹ്മദേവനെ പശുക്കൾ തങ്ങൾക്കു കൊമ്പു നല്കണമെന്നാവശ്യപ്പെട്ട് തപസ്സുചെയ്തു. തപസ്സുചെയ്യുന്ന പശുക്കളുടെ മുമ്പിൽ ബ്രഹ്മദേവൻ വന്നു. പട്ടിണികിടന്നു വ്രതമെടുത്ത് തപസ്സുചെയ്യുന്ന പശുക്കളോട് അനുകമ്പ തോന്നി. ആ പശുക്കളിൽ ഓരോന്നിന്നുമുള്ള ആഗ്രഹം പ്രത്യേകം പ്രത്യേകം അറിഞ്ഞ് ബ്രഹ്മാവ് നല്കി. ഏവൾക്ക് ഏതു നിറത്തിലും ആകൃതിയിലുമുള്ള കൊമ്പാണ് ഇഷ്ടമെന്നറിഞ്ഞ് ഓരോന്നിനും ബ്രഹ്മാവു നല്കി. അങ്ങനെ നാനാനിറത്തിൽ നാനാരൂപത്തിൽ കൊമ്പുകളോടുകൂടി പശുക്കൾ ശോഭിച്ചു പുത്രാ! ബ്രഹ്മാവിന്റെ വരംമൂലം ഹവ്യകവ്യങ്ങൾ നല്കുന്ന ശുഭാംഗികളാണ് പശുക്കൾ. പവിത്രപുണ്യകളും, സുഭഗകളും, പുണ്യപുംസ്ഥാനചിഹ്നകളുമാണ് പശുക്കൾ. ഗോക്കൾ പുണ്യതേജസ്സാകുന്നു. അതുകൊണ്ട് ഗോദാനം ഏറ്റവും പ്രശസ്തമാകുന്നു.

പശുക്കളെ ആരു ദാനംചെയ്യുന്നുവോ, സാധുക്കളും മത്സരം വിട്ടവരുമായ അവർ സുകൃതികളാകുന്നു. അവരെ സർവ്വദാനദരെന്നു പറയാം. അല്ലയോ അനഘാശയാ! അവർ പുണ്യമായ ഗോലോകത്തെ പ്രാപിക്കുന്നതാണ്. അവിടെ, ആ സ്വർഗ്ഗത്തിൽ, തേനുള്ള പഴങ്ങൾ വഹിക്കുന്ന വൃക്ഷങ്ങളും ദിവ്യസുഗന്ധപുഷ്പഫലങ്ങളുള്ള വൃക്ഷങ്ങളും ഭംഗിയായി നില്ക്കുന്നു. അവിടത്തെ ഭൂമിയൊക്കെ പൊന്മയമാണ്. അവിടത്തെ മണൽ രത്നമയമാണ്. എല്ലാ ഋതുക്കളിലും സുഖസംസ്പർശമാണ്. പൊടിയില്ലാതെ ഇളകാതെ കിടക്കുന്ന നിലമാണവിടം. സുഖമായ കാലവസ്ഥയാൽ അനുഗ്രഹീതമാണ്. ചെന്താമരപ്പൂക്കൾചേർന്ന ആറുകൾ ഭംഗിയായി ഒഴുകുന്നു. പ്രശോഭിക്കുന്ന രത്നങ്ങളും സ്വർണ്ണഖണ്ഡങ്ങളും കരയിൽ പ്രശോഭിക്കുന്നു. ജലാശയങ്ങൾ അരുണനിറത്തിൽ പ്രഭാതാദിത്യവർണ്ണം കലർന്നു വിളങ്ങുന്നു. മഹാർഹമായ നീലക്കല്ലുപോലെ ശോഭിക്കുന്ന പത്രങ്ങളോടും പൊൻനിറമായ അല്ലികളോടുംകൂടിയ നീലോൽപലങ്ങൾ നിറഞ്ഞതും ചെന്താമരകൾ നിറഞ്ഞതുമായ സരസ്സുകൾ, സഹസ്രലതാജാലങ്ങളോടുകൂടി നീർമരുതുകൾ പൂത്ത സന്താനവൃക്ഷങ്ങൾചേർന്ന വനങ്ങൾ പ്രശോഭിക്കുന്നു. തിളങ്ങുന്ന മുത്തുകളും രത്നങ്ങളും പൊന്മയമായ മണൽത്തിട്ടകളുംചേർന്ന പുഴകൾ ആ ദിവ്യലോകത്ത് ഒഴുകുന്നതായിക്കാണാം. എല്ലാവിധ രത്നങ്ങളോടുംകൂടിയ വിചിത്രമായ മാമരങ്ങൾ നിറഞ്ഞതും പൊന്മയങ്ങളും അഗ്നിപ്രഭങ്ങളുമായ പൊന്നിൻകുന്നുകളും അവിടെയുണ്ട്. അവയുടെ കൊടുമുടികൾ സർവ്വരത്നാഢ്യമായ മണിരത്നശിലകളായി അവിടം പ്രശോഭിക്കുന്നു. നിത്യവും പൂത്തു കായ്ച്ചു നില്ക്കുന്ന വൃക്ഷങ്ങളും, അവയിൽ വസിക്കുന്ന പക്ഷിക്കൂട്ടങ്ങളും, വൃക്ഷങ്ങളിൽ ദിവ്യഗന്ധവും രസവുമുള്ള പൂവുകളും കായ്കളുംചേർന്ന ആ പൂവനത്തിൽ പുണ്യകർമ്മാക്കൾ നിത്യവും വിഹരിക്കുന്നു യുധിഷ്ഠിരാ! എല്ലാ കാമങ്ങളും സമൃദ്ധിയായി നേടിയവരും ദുഃഖങ്ങൾ നീങ്ങിയവരും എല്ലാ അല്ലലുകളും ഒഴിഞ്ഞവരും വിചിത്രമായ രത്നരുചിരവിമാനം പ്രാപിച്ച് പുണ്യകർമ്മാക്കളായി യശസ്വികളായി മോദിക്കുന്നു. ശോഭനാംഗികളായ അപ്സരസ്ത്രീകൾ അവിടെ വിഹരിക്കുന്നു രാജാവേ! ഗോദാനംചെയ്താൽ അവർ നേടുന്ന ലോകമാണ് ഇത്. അവർക്കു അധീശ്വരൻ പൂഷാവാണ്. അവനെ പരിലാളിക്കുവാൻ മരുത്തുക്കളുമുണ്ട്. പശുക്കളെ ദാനം ചെയ്യുന്നവരെ മരുത്തുക്കൾ സേവിക്കുന്നു. ധനസമൃദ്ധിയിൽ വരുണൻ അവരുടെ രാജാവാണ്.

പശുവിനെ ദാനം ചെയ്യുന്നവർ വരുണന്നു തുല്യമായ ഐശ്വര്യസമൃദ്ധി നേടും. നിത്യവും മനസ്സിരുത്തി നിശ്ചയത്തോടെ പ്രജാപതി അരുൾചെയ്തവിധം ഈ മന്ത്രം ജപിക്കണം: 'യുഗന്ധരാ, സുരൂപ, ബഹുരൂപ, വിശ്വരൂപ, മാതാക്കൾ' [പശുക്കളെ ആദികാലങ്ങളിൽ നുകത്തിൽ കെട്ടിയിരുന്നു. അതുകൊണ്ട് അവർക്ക് 'യുഗം' (നുകം ധരകൾ) എന്നു പേരുണ്ടായി. രണ്ടാമത്തെ പദമായ 'സുരൂപ' സൗന്ദര്യത്തെ കാണിക്കുന്നു. 'ബഹുരൂപ' പലരൂപങ്ങളോടുകൂടിയവയെന്നും 'വിശ്വരൂപ' എല്ലാറ്റിന്റെയും ഉത്ഭവസ്ഥാനമെന്നും സൂചിപ്പിക്കുന്നു]

ഗോവിനെ ശുശ്രൂഷിച്ചാലും അവയെ വിനയപൂർവ്വം പിൻതുടർന്നാലും അവ സന്തുഷ്ടരാകും. പശുക്കളെ സന്തുഷ്ടരാക്കിയാൽ അവ അങ്ങനെയുള്ളവരെ അനുഗ്രഹിക്കും. സുദുർല്ലഭമായ വരങ്ങൾ നല്കും. മനസ്സുകൊണ്ടുപോലും ഗോക്കളെ ദ്രോഹിക്കരുത്. ഗോക്കളെ സുഖിപ്പിക്കുവാനേ വിചാരിക്കാവൂ. പശുക്കളെ എപ്പോഴും അർച്ചിക്കണം. കുമ്പിട്ടു തൊഴുതു പൂജിക്കണം. ദാന്തനും പ്രീതനുമായ അവൻ ഗോദാനത്തിന്റെ ഫലം അനുഭവിക്കുന്നതാണ്.

മൂന്നുദിവസം പശുവിന്റെ ചൂടുള്ള മൂത്രം മാത്രം കുടിക്കുക. പിന്നെ മൂന്നുദിവസം ചൂടുള്ള പാൽ മാത്രം കുടിക്കുക. പിന്നെ മൂന്നുദിവസം ചൂടുള്ള നെയ്യ് മാത്രം കുടിക്കുക. അങ്ങനെ മൂന്നുദിവസത്തെ നെയ്യ്സേവയ്ക്കു ശേഷം മൂന്നുദിവസം ഒന്നും കഴിക്കാതെ കാറ്റുമാത്രം (വായു മാത്രം ശ്വസിച്ച്) ഉണ്ട് ജീവിക്കുക. അങ്ങനെ ചെയ്താൽ ഏതുകൊണ്ടാണോ, ദേവകൾ സ്വർഗ്ഗസുഖം അനുഭവിക്കുന്നത് ശുദ്ധത്തിലും ശുദ്ധമായ ആ നെയ്യ് ശിരസ്സിൽ വഹിക്കണം. നെയ്യുകൊണ്ട് അഗ്നിയിൽ ഹോമിക്കണം. നെയ്യിനാൽ സ്വസ്തി പറയിക്കുക, നെയ്യ് കുടിക്കുക, നെയ്യ് ദാനംചെയ്യുക. ഇങ്ങനെയൊക്കെ ചെയ്താൽ അവന്ന് ഗോപുഷ്ടിയുണ്ടാകും. ഗോമയത്തിൽനിന്നു പെറുക്കിയെടുത്ത ഗോതമ്പുവെച്ച് ഒരുമാസം ഗോതമ്പുചോറുണ്ണുന്നവന്ന് ബ്രഹ്മഹത്യയ്ക്കു തുല്യമായ സകലപാപങ്ങളും നശിക്കുന്നതാണ്. എല്ലാ പാപങ്ങളും നശിച്ചു വിശുദ്ധനാകുന്നതാണ്. പോരിൽ ദാനവന്മാരാൽ തോല്പിക്കപ്പെട്ട ദേവന്മാർ ഈ പറഞ്ഞ മട്ടിൽ ശുദ്ധന്മാക്കളായി ദേവത്വം നേടി മഹാബലന്മാരായി സിദ്ധരായി പ്രശോഭിക്കുന്നു.

പവിത്രപുണ്യമാരാണ് ഗോക്കൾ; ഏറ്റവും പാവനാത്മാക്കളാണ്. അവയെ ബ്രാഹ്മണർക്കു നല്കിയാൽ ആ

ദാതാവ് സ്വർഗ്ഗസുഖം അനുഭവിക്കുന്നതാണ്. ശുചിയായി പശുക്കളുടെ മദ്ധ്യത്തിൽനിന്ന് ശുദ്ധജലത്തിൽ ആചമിച്ച് 'ഗോമതി' മന്ത്രിക്കുക. (ഒരു മന്ത്രം ജപിക്കൽ) അവൻ നിർമ്മലനും ശുചിയുമായി ഭവിക്കും. അഗ്നിയുടെ നടുവിലും പശുക്കളുടെ നടുവിലും ബ്രാഹ്മണരുടെ സദസ്സിലും വിദ്യാവേദവ്രതസ്നാതരും പുണ്യകർമ്മികളുമായ വിപ്രന്മാരുടെ നടുവിലുംവെച്ച് യജ്ഞതുല്യമായ ഗോമതിയെ ശിഷ്യർക്കു പഠിപ്പിക്കുക. മൂന്നുദിവസം ഉപവസിച്ചു ചൊല്ലിയാൽ ഗോമതീവരം സിദ്ധമാകും. പുത്രകാമൻ അതുകൊണ്ട് പുത്രനെ നേടുന്നു. ധനകാമൻ ധനത്തെ നേടുന്നു, ഭർതൃകാമിനി ഭർത്താവിനെ നേടുന്നു. നരൻ അവൻെറ സകല ആഗ്രഹവും നേടുന്നു.

ഗോക്കളെ സന്തോഷിപ്പിച്ചാൽ അവ അനുഗ്രഹിക്കും. ഈ പറഞ്ഞ ഫലങ്ങൾ ഗോവിൻെറ അനുഗ്രഹംകൊണ്ടു സിദ്ധിക്കും. പശുക്കളെ സേവിച്ചാൽ യാതൊരു സംശയവും കൂടാതെ ഇവ ലഭിക്കുമെന്നു വിശ്വസിക്കാം. ഇപ്രകാരം യജ്ഞത്തിന്നുപകരിക്കുന്നവരാണ് ഗോക്കൾ. അവ ആഗ്രഹങ്ങളൊക്കെ നല്കുന്നു. ഇവയിൽ രോഹിണിമാർ ശ്രേഷ്ഠകളാകുന്നു. ഇവയ്ക്കുമേലെ ഒന്നുമില്ല."

ഭീഷ്മൻ പറഞ്ഞു: "മഹാശയനായ വ്യാസൻ, തൻെറ പിതാവ്, ഇപ്രകാരം പറഞ്ഞപ്പോൾ തേജസ്വിയായ പുത്രൻ, ശുകൻ, അതുകേട്ട് സസന്തോഷം ഗോക്കളെ നിത്യവും പൂജിച്ചു. അതുകൊണ്ട് ഹേ യുധിഷ്ഠിരാ! നീയും അപ്രകാരം ഗോക്കളെ പൂജിക്കുക."

**82. ഗോശ്രീസംവാദം - ഗോവിൻെറ മൂത്രത്തിന്നും ചാണകത്തിന്നുമുള്ള ശ്രേഷ്ഠത, ഗോക്കളും ലക്ഷ്മിയും തമ്മിൽ സംവാദം -** യുധിഷ്ഠിരൻ പറഞ്ഞു: "പശുവിൻെറ ചാണകം ശ്രീചേർന്നതാണെന്ന് ഞാൻ കേൾക്കുന്നുണ്ട്. ഇതിൽ ഞാൻ സംശയിക്കുന്നു. ഇതിനെപ്പറ്റി ഭവാൻ വിവരിച്ചു പറഞ്ഞുതരണേ പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: " ഈ പറഞ്ഞതിനെ ഉദാഹരിക്കുന്ന ഒരു പഴങ്കഥ പറയാറുണ്ട്. രാജാവേ! അത് ശ്രീയും ഗോക്കളും തമ്മിലുള്ള ഒരു സംവാദമാണ് ഭരതോത്തമാ! മനോഹരമായ രൂപത്തോടുകൂടിയ ശ്രീദേവി ഗോക്കളുടെ മദ്ധ്യത്തിൽ കടന്നുചെന്നു. അവളുടെ ഹൃദയം ഹരിക്കുന്ന സൗന്ദര്യംകണ്ട് ഗോക്കൾ ആശ്ചര്യപ്പെട്ടു.

ഗോക്കൾ പറഞ്ഞു: "അല്ലയോ ദേവീ, അഴകുകൊണ്ട് അതുല്യയായ നീ ആരാണ്? എവിടെനിന്നു വരുന്നു? മഹാഭാഗേ, ഞങ്ങൾ നിൻെറ സൗന്ദര്യത്തിൽ വിസ്മയിക്കുന്നു! നീ ആരാണെന്നറിയുവാൻ ഞങ്ങളാഗ്രഹിക്കുന്നു! നീ എവിടേക്കാണു പോകുന്നത്? എല്ലാം അല്ലയോ വരവർണ്ണിനീ, ഭവതി തത്ത്വമായി ഞങ്ങളോടു പറയണേ!"

ശ്രീ പറഞ്ഞു: 'ഗോക്കളേ, നിങ്ങൾക്ക് ഭദ്രം! ഞാൻ ലോകകാന്തയായ സ്ത്രീയാണ്. പ്രസിദ്ധയായ എന്നെപ്പറ്റി നിങ്ങൾ കേട്ടിട്ടില്ലേ? ഞാനുപേക്ഷിച്ച ദൈത്യന്മാർ വളരെ നാളേക്കു നഷ്ടപ്രായരായിത്തീർന്നു!

ഞാൻ സ്വീകരിച്ച ദേവന്മാർ വളരെനാളേക്കു സന്തുഷ്ടരുമായി. ഇന്ദ്രൻ, വിവസ്വാൻ, സോമൻ, വിഷ്ണു, അപ്പ്, അഗ്നി ഇങ്ങനെയുള്ളവരൊക്കെ ഞാൻ കൈക്കൊണ്ടതുമൂലം സിദ്ധിയെ പ്രാപിച്ചു. ദേവന്മാരും ഋഷികളും എല്ലാവരും സിദ്ധിയെ പ്രാപിക്കുന്നത് ഞാൻ കൈക്കൊണ്ടതുകൊണ്ടാണ്. അല്ലയോ ഗോക്കളേ, ഞാൻ പ്രാപിക്കുന്നില്ലെങ്കിൽ അവർ എല്ലാംകൊണ്ടും നശിച്ചവർതന്നെ! ധർമ്മം, അർത്ഥം, കാമം ഇവ ഞാൻ ഏല്ക്കുകയാൽ സുഖത്തെ പ്രാപിക്കുന്നവയാകുന്നു. ഇപ്രകാരമുള്ള പ്രഭാവത്തോടുകൂടിയവളാണ് ഞാൻ. സുഖം നല്കുന്നവരായ ഗോക്കളേ, നിങ്ങൾക്ക് എന്നെ ഇപ്പോൾ മനസ്സിലായിരിക്കുമല്ലോ! ഞാൻ നിങ്ങളിലെല്ലാവരിലും ഇരിക്കുവാൻ ഇച്ഛിക്കുന്നു. ഞാൻ വന്നു നിങ്ങളോടർത്ഥിക്കുകയാണ്. നിങ്ങളെല്ലാവരും ശ്രീയോടുകൂടി ഇരിക്കണം.'

ഗോക്കൾ പറഞ്ഞു: 'നീ സ്ഥിരമായി ഒന്നിലും സ്ഥിതിചെയ്യാത്ത ചപലയാണ്. ഒരുപോലെ പലരിലും പ്രവേശിക്കുന്നവളാണ്. അല്ലയോ ലക്ഷ്മി! നിന്നെ ഞങ്ങൾക്കാവശ്യമില്ല. നിന്നെ ഞങ്ങൾക്കു വേണ്ടാ. നിനക്കു ശുഭം വരട്ടെ! നിനക്ക് ഇഷ്ടമുള്ളേടത്തു പോകാം! ഞങ്ങളെല്ലാവരും രൂപഭംഗിയുള്ളവരാണ്. നിന്നെക്കൊണ്ട് ഞങ്ങൾക്കെന്തു കാര്യം? യഥേഷ്ടം പൊയ്ക്കൊള്ളുക. നമുക്കുവേണ്ട കാര്യമൊക്കെ മനസ്സിലാക്കിയിരിക്കുന്നു.'

ശ്രീ പറഞ്ഞു: 'അല്ലയോ ഗോക്കളേ, എന്നെ കൊണ്ടാടാതിരിക്കുന്നത് നിങ്ങൾക്കു ചേർന്നതാണോ? എന്നെ കിട്ടുവാൻ ഏതെല്ലാം വിധത്തിലാണ് ഓരോരുത്തരും പാടുപെടുന്നത്! അങ്ങനെയുള്ള എന്നെ നിങ്ങൾ എന്താണു സ്വീകരിക്കാതിരിക്കുന്നത്? അല്ലയോ സുവ്രതമാരേ, ലോകരുടെ ചൊല്ല് സത്യമാണ്. "എന്നെ വേണോ എന്നു ചോദിച്ച് ആരെങ്കിലും വന്നാൽ വെറുപ്പാണു തോന്നുക." "നിഷ്പ്രയാസം വന്നുചേരുന്ന വസ്തുവിൽ ആഗ്രഹം കുറയും." "താനെ ചെന്നാൽ വെറുപ്പുണ്ടാകും." വലിയ ഉഗ്രതപസ്സു ചെയ്ത് എന്നെ മാനവർ സേവിക്കുന്നു. ദേവന്മാരും ദാനവന്മാരും ഗന്ധർവ്വന്മാരും പിശാചുക്കളും അഹികളും നിശാചരന്മാരും വലിയ തപസ്സുചെയ്ത് എന്നെ സേവിക്കുന്നു. എൻെറ പ്രഭാവം ഇപ്രകാരമാണ്. എന്നെ ഗോക്കളേ, സ്വീകരിക്കുവിൻ അല്ലയോ സൗമ്യമാരേ, സ്ഥാവരജംഗമാത്മകമായ മൂന്നു ലോകത്തിലും ഞാൻ നിന്ദ്യയല്ലെന്നു നിങ്ങൾ അറിയണം.'

ഗോക്കൾ പറഞ്ഞു: 'അല്ലയോ ദേവീ, ഞങ്ങൾ ഭവതിയെ നിന്ദിക്കുകയില്ല! ഭവതിയെ അവമാനിക്കുകയുമില്ല. നീ ഒരു സ്ഥിരതയില്ലാത്തവളാണ്; ചപലയാണ് നീ. അതുകൊണ്ടാണ് ഞങ്ങൾ നിന്നെ സ്വീകരിക്കാത്തത്. എന്തിനധികം പറയുന്നു, നീ നിനക്ക് ഇഷ്ടമുള്ളേടത്തേക്കു പൊയ്ക്കൊള്ളുക! ഞങ്ങളെല്ലാം സുരൂപകളാണ്. അംഗഭംഗിയുള്ളവരാണ്. നിൻെറ സഹായം ഞങ്ങൾക്കെന്തിന് അനഘാശയേ?"

ശ്രീ പറഞ്ഞു: 'അല്ലയോ മാനം നല്കുന്നവരേ! നിങ്ങൾ എന്നെ ഉപേക്ഷിക്കുന്നതായാൽ ലോകത്തിൽ പിന്നെ ഈ ലക്ഷ്മിക്ക് എവിടെയാണ് ഒരു സ്ഥാനം? സർവ്വലോകരും എന്നെ ഉപേക്ഷിച്ചുകളയും. അതുകൊണ്ട് ശുഭാംഗിമാരേ, നിങ്ങൾ എന്നിൽ പ്രസാദിക്കണേ! ശരണംപ്രാപിക്കുവാൻ യോഗ്യതയുള്ളവരാണ് നിങ്ങൾ! നിങ്ങളെ ശരണംപ്രാപിച്ച ഒരുത്തിയെ, ഈ എന്നെ, രക്ഷിക്കണേ! നിങ്ങളെ നിന്ദിക്കാത്ത ഒരു ഭക്തയല്ലേ ഞാൻ? ഞാൻ മാനത്തെയാണിച്ഛിക്കുന്നത്. നിങ്ങൾ എപ്പോഴും ശുഭശീലകളാണ്. നിങ്ങളുടെ ഗുദത്തിലെങ്കിലും ഞാൻ വാണുകൊള്ളാം. നിന്ദ്യമായ ഒരു അംഗത്തിലായാലും വിരോധമില്ല, ഞാൻ വാണുകൊള്ളാം. നിങ്ങളുടെ അംഗത്തിൽ ഒരിടത്തും നിന്ദ്യമായ പ്രദേശം ഞാൻ കാണുന്നില്ല അനഘമാരേ! പവിത്രകളും പുണ്യകളും സുഭഗകളുമായ നിങ്ങൾ എനിക്ക് ആജ്ഞ നല്കുവിൻ! ഞാൻ നിങ്ങളുടെ ദേഹത്തിൽ എവിടെ വാഴേണ്ടു? കല്പിച്ചാലും!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ശ്രീദേവി പറഞ്ഞതു കേട്ട് കരുണകൊണ്ടും വാത്സല്യംകൊണ്ടും ആകുലമാനസരായ ഗോക്കളെല്ലാവരുംചേർന്ന് മന്ത്രിച്ചതിന്നുശേഷം ശ്രീയോട് പറഞ്ഞു രാജാവേ!"

ഗോക്കൾ പറഞ്ഞു: "അല്ലയോ യശസ്വിനീ, ശ്രീദേവി യെ മാനിക്കണം എന്നത് അവശ്യം വേണ്ട ഒരു കർത്തവ്യ മാണ്. അതുകൊണ്ട് ഞങ്ങൾ നിന്റെ അപേക്ഷ നിരസി ക്കുന്നില്ല. നീ ഞങ്ങളുടെ മലത്തിലും മൂത്രത്തിലും വസിച്ചു കൊള്ളുക! അതും ഞങ്ങൾക്ക് പവിത്രമാണ് ദേവീ!"

ശ്രീ പറഞ്ഞു: "എന്റെ ഭാഗ്യം! നിങ്ങൾ എന്നിൽ പ്രസാദിച്ചിരിക്കുന്നു. എനിക്കു വലിയ ഒരു അനുഗ്രഹമാണ് സിദ്ധിച്ചത്! അങ്ങനെയാകട്ടെ! നിങ്ങൾക്ക് ശുഭം ഭവിക്കട്ടെ! ഞാൻ നിങ്ങളുടെ പൂജ ഏറ്റിരിക്കുന്നു സുഖദമാരേ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ലക്ഷ്മി ഗോക്കളുമായി കരാർ ചെയ്തു. നിശ്ചയം ചെയ്തു. അവരെല്ലാം കണ്ടു നില്ക്കെ ശ്രീദേവി അന്തർദ്ധനംചെയ്തു. ഇപ്രകരം പശു വിന്റെ ചാണകത്തിന്റെ മാഹാത്മ്യം അല്ലയോ പുത്രാ! ഞാൻ നിന്നോടു പറഞ്ഞു. ഇനി ഗോക്കളുടെ മാഹാത്മ്യം ഞാൻ പറയാം, നീ വീണ്ടും കേൾക്കുക."

**83. ഗോലോകവർണ്ണനം - ബ്രഹ്മാവ് ഇന്ദ്രനോട് ഗോലോകത്തിന്റെ മാഹാത്മ്യം വർണ്ണിക്കുന്നു -** ഭീഷ്മൻ പറഞ്ഞു: "ഗോദാനം ചെയ്തവർക്കും, ഹോമിച്ച് ശേഷിച്ചതു ഭക്ഷിക്കുന്നവർക്കും സത്രങ്ങളും യജ്ഞങ്ങളും ചെയ്യുന്നവർക്കും ലഭിക്കുന്ന ഫലം സിദ്ധിക്കുന്നതാണ് യുധി ഷ്ഠിരാ! തൈരും നെയ്യും കൂടാതെ ഒരു യജ്ഞവും നട ക്കുകയില്ല. അതുകൊണ്ടാണ് യജ്ഞത്തിന്ന് യജ്ഞത്വം ലഭിച്ചതെന്നു പറയുന്നു. എല്ലാദാനത്തിലുംവെച്ച് ഗോദാനം പ്രശസ്തമാകുന്നു. പവിത്രകളും ശ്രേഷ്ഠകളുമാണ് ഗോക്കൾ. ഗോദാനം പാവനവും ഉത്തമവുമാണ്. പശുവിന്റെ പാലും, **തൈരും, നെയ്യും പുഷ്ടിക്കുവേണ്ടിയും, ശാന്തിക്കുവേണ്ടി യും പാനംചെയ്യുക! ഈ ഗവ്യങ്ങൾ എല്ലാപാപങ്ങളും നീ ക്കുന്ന വസ്തുക്കളാണ്. ഈ ലോകത്തിലും പരലോകത്തി ലും മുഖ്യമായ തേജസ്സ് ഗോക്കളാകുന്നു. ഗോക്കളെക്കാൾ പവിത്രമായി ഒന്നുമില്ല ഭാരതാ! ഇതിന്നുദാഹണമായി ഒരു പഴങ്കഥ പറയാറുണ്ട്. അതു ബ്രഹ്മവും ഇന്ദ്രനും തമ്മിൽ നടന്ന ഒരു സംവാദമാണ്.**

ദൈത്യന്മാർ തോറ്റുപോയപ്പോൾ ശക്രൻ മൂന്നുലോക ത്തിന്നും ഈശ്വരനായി. എല്ലാ പ്രജകളും ഒത്തുചേർന്ന് സത്യധർമ്മത്തിൽ നില്ക്കുകയായി. മുനീന്ദ്രന്മാരും, ഗന്ധർ വ്വന്മാരും, കിന്നരന്മാരും, അഹികളും, നിശാചരന്മാരും, ദേവ ന്മാരും, അസുരന്മാരും, സുപർണ്ണന്മാരും, പ്രജാപതികളും ചെന്ന് ഒരുദിവസം അല്ലയോ കുന്തീപുത്രാ! വിരിഞ്ചനെ സേവിച്ചു.

നാരദൻ, പർവ്വതൻ, വിശ്വാവസു, ഹാഹാ ഹൂഹു എന്നി വരെല്ലാം ദിവ്യതാനത്തോടെ പ്രഭുവിനെ പാടിപ്പുകഴ്ത്തി സേവിച്ചു. അവിടെ ദിവ്യപുഷ്പങ്ങൾ അപ്പോൾ മാരുതൻ വീശി. വേറെ വേറെ സുഗന്ധങ്ങൾ ഋതുക്കളും കൊണ്ടു വന്നു. ദേവന്മാരുടെ കൂട്ടത്തിൽ ദിവ്യവാദ്യം മുഴങ്ങുമ്പോൾ, ദിവ്യസ്ത്രീകളാകുന്ന ചാരന്മാർ ചൂഴുമ്പോൾ, കുമ്പിട്ടു തൊഴു ത് ദേവേശനോട് വാസവൻ ചോദിച്ചു."

ഇന്ദ്രൻ ചോദിച്ചു: 'ഭഗവാനേ, പിതാമഹാ, ദേവകൾക്കും, ലോകേശന്മാർക്കും മേലെയാണ് ഗോലോകം എന്നു പറ ഞ്ഞുവല്ലോ. അങ്ങനെ ഏറ്റവും ഉയർന്ന പദവി ഗോക്കൾക്ക് ലഭിക്കുവാൻ എന്താണു കാരണം? പറഞ്ഞാലും. അതു കേൾക്കുവാൻ വലിയ ആഗ്രഹമുണ്ട്. ഗോക്കൾ എന്തു പുണ്യകർമ്മം ചെയ്തിട്ടാണ് അങ്ങനെയൊരു മഹത്തായ ലോകം നേടിയത്? തപസ്സുകൊണ്ടാണോ, ബ്രഹ്മചര്യം കൊണ്ടാണോ? രജസ്സുകൂടാതെ ദേവകൾക്കുംമേലെ സുഖ ത്തോടെ ഇരിക്കുവാൻ എന്ത് യത്നംചെയ്തു?'

ഭീഷ്മൻ പറഞ്ഞു: "അപ്പോൾ ബ്രഹ്മാവ് വലവൈ രിയായ ശക്രനോടു പറഞ്ഞു: 'അല്ലയോ വലസൂദനാ, നീ നിത്യം ഗോക്കളെ തിരസ്കരിക്കുകയാണ്. അതുകൊണ്ടാണ് നീ അവയുടെ മാഹാത്മ്യം അറിയാത്തത്. അല്ലയോ സുരർ ഷഭാ, ഗോക്കൾക്ക് മഹത്തായ പ്രഭാവമാഹാത്മ്യങ്ങൾ ഉണ്ട്. ഗോക്കൾ യജ്ഞാംഗമാണ്. അവ യജ്ഞം തന്നെയാണ് വാസവാ! ഈ ഗോക്കളില്ലെങ്കിൽ യജ്ഞം ഒരിക്കലും നടക്കു കയില്ല. ഹവിസ്സുകൊണ്ടും, പാലുകൊണ്ടും പ്രജകളെ ഗോ ക്കൾ സംരക്ഷിക്കുന്നു. ഇവരുടെ മക്കളായ കാളകൾ കൃഷി മുതലായവയും നിർവ്വഹിക്കുന്നു. പലതരം ധാന്യങ്ങളും, വിത്തുകളും ഇവർ ഉണ്ടാക്കുന്നു. അതുകൊണ്ടാണ് യജ്ഞം നിർവ്വഹിക്കപ്പെടുന്നത്.

ഹവ്യവും, കവ്യവും, തയിർ, പാൽ, നെയ്യ് എന്നിവയും പുണ്യങ്ങളാണ് നരനായകാ! പലതരം ഭാരങ്ങൾ, വിശപ്പും ദാഹവും സഹിച്ച് ഉഴന്ന് വഹിക്കുകയും ചെയ്യുന്നു. മുനീന്ദ്ര ന്മാരെ രക്ഷിക്കുന്നു. കർമ്മംകൊണ്ട് പ്രജകളേയും രക്ഷിക്കു ന്നു. വലിയ സുകൃതകർമ്മങ്ങൾ കളവെന്തെന്നറിഞ്ഞുകൂടാ ത്ത അവർ ചെയ്യുന്നുണ്ട് വാസവാ! അതാണ് അവ ദേവന്മാ രായ നമ്മളെക്കാൾ മേലെ വാഴുവാൻ കാരണം. ഇപ്രകാരം ദേവകളെക്കാൾ ഉയർന്ന നില അവ നേടിയിരിക്കുന്നു.

ഗോക്കളുടെ മാഹാത്മ്യം ഞാൻ പറഞ്ഞു വാസവാ! അവ വരം വാങ്ങിയവരും, വരം നല്കുവാൻ കഴിവുള്ളവരു മാണ് പുരന്ദരാ! പുണ്യംചെയ്യുന്ന സുരഭികൾ ശുദ്ധമാരാ ണ്. ശുഭചിഹ്നകളാണു ഗോക്കൾ. അതിൽവെച്ച് സുരഭികൾ വന്നതിന്നുള്ള കാരണം ഞാൻ പറയാം. അത് എന്തെന്നു വലസൂദനാ ഭവാൻ കേൾക്കുക.

പണ്ട് ദേവാസുരയുഗത്തിൽ യോഗ്യരായ ദേവന്മാർ മൂന്നുലോകവും രക്ഷിക്കുന്ന കാലത്ത്, വിഷ്ണു ഗർഭത്തിൽ സ്ഥിതിചെയ്ത കാലത്ത്, ദുശ്ചരമായ ഘോരതപസ്സ് അദിതി ചെയ്യുന്ന കാലത്ത്, അദിതി ഒറ്റക്കാലിൽനിന്ന് പുത്രലബ്ധി ക്കുവേണ്ടി തപസ്സുചെയ്യുന്ന കാലത്ത്, അതു കണ്ട് ദക്ഷ പുത്രിയും ധർമ്മപരായണയുമായ സുരഭിയും സസന്തോഷം തപസ്സിന്നൊരുങ്ങി. അവൾ ഗന്ധർവ്വന്മാർ ചുഴന്ന മനോ ഹരവും, ശുദ്ധവുമായ കൈലാസശിഖരത്തിൽ ഒറ്റക്കാലിൽ നിന്ന് യോഗത്തിലാണ്ട് പരമാത്മാവിനെ ധ്യാനിച്ച് തപസ്സു ചെയ്തു. പതിനായിരം വർഷവും പിന്നെ പത്തു നൂറ്റാണ്ടും തപസ്സുചെയ്തു. അവളുടെ തപസ്സുകൊണ്ട് ദേവർഷിമാരും, പന്നഗങ്ങളും തപിച്ചുപോയി. അവർ എന്നോടുകൂടി പോ ന്നു. അങ്ങനെ അവളുടെ സമീപത്തെത്തി. തപസ്വിനിയാ യ ആ ദേവിയോടു ഞാൻ പിന്നെ ചോദിച്ചു: 'അല്ലയോ അനിന്ദിതേ, ഭവതി എന്തിന്നുവേണ്ടിയാണ് ഘോരമായ ഈ തപസ്സുചെയ്യുന്നത്? അല്ലയോ മഹാഭാഗേ, ഭവതിയുടെ തപസ്സിൽ ഞാൻ പ്രസാദിക്കുന്നു. അല്ലയോ ദേവീ, നീ ആഗ്രഹിക്കുന്ന വരം എന്നിൽനിന്നു വരിച്ചാലും. ഞാൻ തരു വാൻ തയ്യാറുണ്ട്. 'എന്നു പറഞ്ഞു പുരന്ദരാ!'

സുരഭി പറഞ്ഞു: "ഭഗവാനേ, അങ്ങു വരം നല്കാ മെന്നു പറഞ്ഞതിൽ ഞാൻ തൃപ്തയായിരിക്കുന്നു. അല്ലയോ അനഘാ! എനിക്കു വരമൊന്നും ആവശ്യമില്ല. അങ്ങ് എ ന്നിൽ സന്തോഷിക്കുന്നു എന്നതു തന്നെയാണ് മഹത്തായ വരം."

ബ്രഹ്മാവ് പറഞ്ഞു: "ഇപ്രകാരം പറയുന്ന സുരഭിദേവി യോട് ഞാൻ ഉത്തരം പറഞ്ഞു. അല്ലയോ ശചീപതേ, അതു നീ കേൾക്കുക: ദേവീ, കാമലോഭങ്ങൾ വിട്ടൊഴിഞ്ഞ ഭവതി യുടെ തപസ്സുകൊണ്ടു ഞാൻ പ്രസാദിക്കുന്നു ശുഭാനനേ! അതുകൊണ്ടു നിനക്ക് അമരത്വം ഞാൻ വരമായി നല്കു ന്നു. മൂന്നുപാരിന്നും മേലെയായി എന്റെ പ്രസാദത്താൽ മഹത്തായ ലോകത്തിൽ നീ പാർത്തുകൊള്ളുക. ആ ലോക ത്തിന്ന് ഗോലോകം എന്നു പ്രസിദ്ധി ലഭിക്കട്ടെ! മർത്ത്യരിൽ

ശുഭകർമ്മം ചെയ്യുന്ന പ്രജകളും ഭവതിയുടെ സ്ഥാനത്ത് വാഴുന്നതാണ്. മഹാഭാഗേ, ഭവതിയുടെ എല്ലാമക്കളും ആ ദിവ്യലോകത്തിൽ വാഴുന്നതാണ്. ഭവതി ഉള്ളിൽ വിചാരിക്കുന്ന സകല മാനുഷഭോഗവും, വിണ്ണിലെ സുഖങ്ങളും, ഏതു ചിന്തിക്കുന്നുവോ അതൊക്കെ ലഭിക്കുന്നതാണ് ശുഭേ! അല്ലയോ ഇന്ദ്രാ, അവൾക്കുള്ള ലോകങ്ങൾ സർവ്വകാമാന്വിതങ്ങളാണ്. അവിടേക്ക് മൃത്യുവും, ജരയും, അഗ്നിയും എത്തുന്നതല്ല. അവിടെ നിർഭാഗ്യങ്ങളില്ല. അശുഭങ്ങളുമില്ല വാസവാ! അവിടെ ദിവ്യങ്ങളായ അരണ്യങ്ങളുണ്ട്. ദിവ്യമായ ആഭരണജാലങ്ങളുണ്ട്. കാമഗങ്ങളായ വിമാനങ്ങളുമുണ്ട്. വാസവാ! ബ്രഹ്മചര്യം, തപസ്സ്, സത്യം, ദമം എന്നിവയാലും, പലമട്ടിലുള്ള പുണ്യദാനങ്ങളാലും, വലിയ തപസ്സാലും, സുകൃതക്രിയയാലും ഗോലോകത്തിൽ ചെന്നുകൂടാൻ കഴിയും പുഷ്കരേക്ഷണാ! അല്ലയോ ശക്രാ, നീ ചോദിച്ചതുകൊണ്ട് ഞാൻ ഇതൊക്കെ നിനക്കു പറഞ്ഞുതന്നു. അല്ലയോ അസുരസൂദനാ, നീ ഒരിക്കലും ഗോക്കൾക്കു പരിഭവമൊന്നും ചെയ്തുപോകരുത്.

ഭീഷ്മൻ പറഞ്ഞു: "ബ്രഹ്മാവിന്റെ വാക്കുകേട്ട് പിന്നെ നിത്യവും സഹസ്രാക്ഷൻ ഗോക്കളെ ബഹുമാനിച്ചു പൂജിക്കുവാൻ തുടങ്ങി. യുധിഷ്ഠിരാ! മഹാദ്യുതേ, ഞാൻ പാവനമായ ഇതൊക്കെ നിന്നോടു പറഞ്ഞു. ഗോക്കളുടെ മാഹാത്മ്യം പവിത്രമാണ്, പരമമാണ്, ഉത്തമമാണ്. ആ മാഹാത്മ്യം പറഞ്ഞാൽത്തന്നെ പുരുഷവ്യാഘ്രാ, സകല പാപവും നശിക്കും. ഇതു നിത്യവും ശ്രദ്ധയോടുകൂടി വിപ്രന്മാർക്കു പറഞ്ഞുകൊടുക്കുകയാണെങ്കിൽ, ഹവ്യകവ്യങ്ങളാൽ മഖവും പിതൃക്രിയയും ചെയ്യുന്നമാതിരിതന്നെ സർവ്വകാമങ്ങളും സാധിക്കുന്നതും ശാശ്വതമായ ഫലം നല്കുന്നതുമാകുന്നു. പിതൃക്കൾക്ക് അതുകൊണ്ടുള്ള ഫലം ലഭിക്കുന്നതാണ്. ഗോക്കളിൽ ഭക്തിയുള്ളവൻ ഇച്ഛിച്ചതൊക്കെ നേടുന്നതാണ്. ഗോക്കളിൽ ഭക്തിയുള്ള സ്ത്രീകൾ ആഗ്രഹിക്കുന്നതെല്ലാം നേടും. പുത്രാർത്ഥി പുത്രനെ നേടും. കന്യാർത്ഥി കന്യകയെ നേടും. ധനാർത്ഥി ധനം നേടും. ധർമ്മാർത്ഥി ധർമ്മത്തെയും നേടും. വിദ്യാർത്ഥി വിദ്യയെ നേടും. സൗഖ്യാർത്ഥി സൗഖ്യം നേടും. ഗോക്കളിൽ ഭക്തിയുള്ളവന്നു കിട്ടാത്തതൊന്നുമില്ല ഭാരതാ!"

## 84. സുവർണ്ണോത്പത്തി – സ്വർണ്ണദാനമാഹാത്മ്യം –

യുധിഷ്ഠിരൻ പറഞ്ഞു: "ഗോദാനം ഉത്തമമാണെന്നു പിതാമഹൻ പറഞ്ഞുവല്ലോ! ധർമ്മം അനുഷ്ഠിക്കുന്ന രാജാക്കന്മാരുടെ കാര്യത്തിൽ ഗോദാനം വിശേഷിച്ചും ഉത്തമമാണ്. രാജ്യഭരണം എപ്പോഴും ദുഃഖകരമാണ്. അകൃതാത്മാക്കൾ മൂലം ശരിക്കും ഭരണം നടത്തുവാൻ വിഷമം കാണും. രാജാക്കന്മാർക്ക് മിക്കവാറും ശുഭമായ ഗതി കിട്ടാൻ വിഷമമാണ്. അതുകൊണ്ട് രാജാക്കന്മാർ എപ്പോഴും ഭൂദാനംകൊണ്ട് പുണ്യം നേടണം. എന്നാൽ പാപംനീങ്ങി അവർ ശുദ്ധരായി ഭവിക്കുന്നതാണ്. അല്ലയോ കുരുനന്ദനാ! ഭവാൻ എന്നോടു ധർമ്മങ്ങളൊക്കെ ഉപദേശിച്ചുവല്ലോ. അപ്രകാരം നൃഗൻ ചെയ്ത ഗോദാനത്തെക്കുറിച്ചും അതേവിധംതന്നെ പറഞ്ഞു. നാചികേത മഹർഷീന്ദ്രൻ പണ്ട് കാണിച്ചുതന്നതും അങ്ങു പറഞ്ഞു. വേദങ്ങളും ഉപനിഷത്തുകളും എല്ലാവിധം യജ്ഞങ്ങളിലും, എല്ലാവിധം ദൈവികകാര്യങ്ങളിലും ദക്ഷിണ വേണമെന്ന് അനുശാസിക്കുന്നു. ദക്ഷിണയായി ഭൂമിയോ പശുവോ സ്വർണ്ണമോ ആകണമെന്നു പറയുന്നുണ്ട്. ശ്രുതികളിൽപ്പറയുന്നത് ദക്ഷിണകളിൽ മെച്ചപ്പെട്ടത് സ്വർണ്ണമാണെന്നാണ്. ഇതിന്റെ ശരിയായ തത്ത്വം അറിയുവാൻ എനിക്കാഗ്രഹമുണ്ട് പിതാമഹാ! ഈ സ്വർണ്ണം എന്ന വസ്തു എങ്ങനെയുണ്ടായി? ഏതു കാലത്തുണ്ടായി? എന്തിനാൽ ഉണ്ടായി? അതിന്റെ ദൈവതമെന്താണ്? മുഖ്യമായ ഫലമെന്താണ്? എന്തുകൊണ്ടാണ് അതിനെ ഏറ്റവും വിശിഷ്ടമായി പരിഗണിക്കുന്നത്? സ്വർണ്ണദാനത്തെ യജ്ഞത്തിൽ ദക്ഷിണയായി മഹാശയന്മാർ പ്രശംസിക്കുവാൻ കാരണമെന്താണ്? ഗോദാനത്തെക്കാളും ഭൂമിദാനത്തെക്കാളും പാവനമായി സ്വർണ്ണദാനത്തെ പരിഗണിക്കുവാൻ എന്താണു കാരണം? ദക്ഷിണയ്ക്ക് ഏറ്റവും പറ്റിയതായി അതിനെ പരിഗണിക്കുന്നതെന്തുകൊണ്ടാണ്? ഇവയെല്ലാം വിസ്തരിച്ച് അങ്ങ് പറഞ്ഞുതരണേ പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: 'രാജാവേ, ശ്രദ്ധയോടുകൂടി ഞാൻ പറയുന്ന സുവർണ്ണോത്പത്തിയെപ്പറ്റി കേൾക്കുക. വളരെ കാരണങ്ങൾ ചേർന്ന് വിസ്തൃതമായ ചരിത്രം ഞാൻ പറയാം. ഞാൻ അനുഭവിച്ച കഥയും പറയാം. എന്റെ അച്ഛനായ ശന്തനുരാജാവ് മരിച്ചതിന്നുശേഷം അച്ഛന്ന് ശ്രാദ്ധം നല്കുവാനായി ഞാൻ ഗംഗാദ്വാരത്തിലേക്കു പോയി. അവിടെച്ചെന്ന് ഉണ്ണീ, ഞാൻ അച്ഛന്ന് ശ്രാദ്ധം തുടങ്ങി. എന്റെ അമ്മയായ ഗംഗ അവിടെവന്ന് എന്നെ സഹായിച്ചു. എന്റെ മുമ്പിൽ സിദ്ധന്മാരായ മുനിമാരെ ഇരുത്തി ഞാൻ ജലദാനം തുടങ്ങിയ കർമ്മംചെയ്യുവാൻ തുടങ്ങി. ഞാൻ വളരെ ശ്രദ്ധയോടുകൂടി പൂർവ്വകർമ്മം ശാസ്ത്രവിധിയനുസരിച്ച്, ഉദ്ദേശിച്ചമാതിരി, നന്നായി പിണ്ഡം വയ്ക്കുവാൻ തുടങ്ങി. അപ്പോൾ ഒരു അത്ഭുതം ഉണ്ടായി. ദർഭ വിരിച്ച സ്ഥാനം പിളർന്ന് മനോഹരമായ തോൾവളയിട്ടതും, ഭൂഷണം തൂങ്ങുന്നതുമായ ഒരു കൈ മേലോട്ടുയർന്നു രാജാവേ! ആ കൈ പൊങ്ങിക്കണ്ടപ്പോൾ അളവില്ലാത്ത വിസ്മയത്തോടെ ഞാൻ മനസ്സിലാക്കി; അച്ഛൻ ഞാൻ നല്കുന്ന പിണ്ഡം പ്രത്യക്ഷമായി വന്നു വാങ്ങുന്നതാണെന്ന് എനിക്ക് അറിയുവാൻ കഴിഞ്ഞു. ഉടനെ എനിക്കു ബോധംവന്നു. ശാസ്ത്രാനുസരണമുള്ള ചിന്ത എന്നിലുണ്ടായി. കൈയിൽ നേരിട്ടു പിണ്ഡം നല്കുവാൻ ശാസ്ത്രത്തിൽ വിധിച്ചിട്ടില്ലല്ലോ എന്നു ഞാൻ ഓർത്തു. മർത്ത്യൻ പിണ്ഡം നല്കണം എന്നകാര്യം തീർച്ചയാണ്. എന്നാൽ നേരെ പിതൃക്കളാരും മനുഷ്യർ നല്കുന്ന പിണ്ഡം വാങ്ങാറില്ല. വിഹിതമായിട്ടുള്ളത് പിണ്ഡം ദർഭയിൽ വെച്ചു നല്കുക എന്നതാണ്. അച്ഛൻ കൈ നീട്ടിയത് ഞാൻ കണ്ടു എങ്കിലും അതിൽ പിണ്ഡം വെച്ചുകൊടുക്കുവാൻ ഞാൻ തയ്യാറായില്ല. ശാസ്ത്രത്തെ പ്രമാണമാക്കി സൂക്ഷ്മമായ തത്ത്വം ഗ്രഹിച്ച് പിണ്ഡദാനത്തിന്റെ വിധി അനുസരിച്ചുതന്നെ അതൊക്കെ ദർഭയിൽത്തന്നെ നല്കി. കൈയിൽ നല്കിയില്ല ഭരതർഷഭാ! ശാസ്ത്രം നിശ്ചയിച്ചിരിക്കെ അതു തെറ്റിക്കാവതല്ലല്ലോ. ഉടനെ എന്റെ അച്ഛന്റെ കൈയും അപ്രത്യക്ഷമായി രാജാവേ! പിന്നെ സ്വപ്നത്തിൽ ഞാൻ പിതൃക്കളെക്കണ്ടു. വളരെ പ്രീതിയോടെ അവർ എന്നോടു പറഞ്ഞു: 'അല്ലയോ ഭരതർഷഭാ, ഞങ്ങൾ വളരെയേറെ പ്രീതരായിരിക്കുന്നു. നിന്റെ അറിവു ശരിതന്നെ. നീ ശാസ്ത്രത്തെ പ്രമാണമാക്കിവെച്ചതിൽ ഞങ്ങൾ സന്തോഷിക്കുന്നു. നിനക്കു ധർമ്മത്തിൽ ഒരിക്കലും വ്യാമോഹം അബദ്ധം, പറ്റിയിട്ടില്ല. ആത്മാവ്, ധർമ്മം, ശ്രുതം, വേദം, മുനിമാർ, പിതൃക്കൾ, സാക്ഷാൽ പിതാമഹനായ ബ്രഹ്മാവ്, ഗുരുജനങ്ങൾ, പ്രജാപതി ഇവരെ പ്രമാണമാക്കി നീ വിധിപ്രകാരം അനുഷ്ഠിച്ചു. ഈ സ്ഥിതിയിൽനിന്നു നീ വ്യതിചലിച്ചില്ല. നീ തുടർന്നത് വളരെ യുക്തമായി! നന്നായി! അതുകൊണ്ട് ഗോവിന്നും ഭൂമിക്കുമായി സ്വർണ്ണം നല്കുന്നു. സ്വർണ്ണദാനം പവിത്രമാണ്, പാപനാശനമാണ്. അതുകൊണ്ടു നമ്മളും, നമ്മളുടെ മുത്തച്ഛന്മാരും പാപം നശിച്ചവരായിത്തീരും. പത്തു തലമുറ മേലും, പത്തുതലമുറ കീഴും നാം ചെയ്യുന്ന സ്വർണ്ണദാനംമൂലം പാപം തീർന്നവരായി നരകത്തിൽനിന്നു കരകേറുന്നു.' 'ഉടനെ ഞാൻ വിസ്മയത്തോടെ ഉണർന്നു രാജാവേ!

പിന്നെ സ്വർണ്ണദാനത്തിന്നുതന്നെ തീരുമാനിച്ചു രാജാവേ! അതിനെപ്പറ്റി നടപ്പുള്ള പഴങ്കഥയും ഞാൻ പറയാം; അതു കേൾക്കുക. ജാമദഗ്ന്യനെക്കുറിച്ചുള്ള കഥ കേൾക്കുന്നത് ധന്യവും ആയുഷ്യവുമാണ് വിഭോ! ജാമദഗ്ന്യനായ രാമൻ പണ്ടു വളരെ ഉഗ്രമായ രോഷത്തോടെ ഇരുപത്തൊന്നുവട്ടം ക്ഷത്രനാശം ചെയ്തു. പിന്നെ ഭൂമിയൊക്കെ ജയിച്ചിട്ട് രാജീവലോചനനായ, വീരനായ, രാമൻ ബ്രഹ്മക്ഷത്രാഭി പൂജിതമായ അശ്വമേധയാഗം സർവ്വകാമങ്ങളോടുംകൂടി ചെയ്തു. ആ യാഗം പാവനവും, സർവ്വജീവികളുടെയും തേജസ്സും, ശോഭയും വർദ്ധിപ്പിക്കുന്നതുമായിരുന്നു. തേജസ്വിയായ രാമൻ ആ ക്രതുവിൻെറ ഫലംമൂലം നിഷ്പാപനായിത്തീർന്നു. ജാമദഗ്ന്യൻ ആത്മാവിൻെറ ലാഘവം ഒട്ടും അറിഞ്ഞില്ല. ധാരാളം ദക്ഷിണയോടുകൂടിയ യജ്ഞം നിർവ്വഹിച്ച രാമൻ, ആത്മജ്ഞാനിയായ ഋഷി, ദേവന്മാരോടു ചോദിച്ചു. 'അല്ലയോ ദേവന്മാരെ, ഋഷിമാരേ, ഉഗ്രകർമ്മം ചെയ്യുന്നവരായ മർത്ത്യർക്ക് ഏറ്റവും പാവനമായ കർമ്മം എന്താണ്? ദേവന്മാരേ, നിങ്ങൾ പറയുവിൻ!' ഇപ്രകാരം രാമൻ ഘൃണയോടെ പറഞ്ഞപ്പോൾ അതുകേട്ടു വേദത്തിലും ശാസ്ത്രത്തിലും ജ്ഞാനികളായ മഹർഷിമാർ പറഞ്ഞു: 'രാമാ, വിപ്രരെ പൂജിക്കുക! വേദത്തിൽ പറഞ്ഞ പ്രമാണത്തെ ആദരിക്കുക. വീണ്ടും വിപ്രർഷികളോടു ചോദിച്ചറിഞ്ഞ് അവർ ഉപദേശിക്കുന്നവിധം പാവനമായ കർമ്മങ്ങൾ ചെയ്തു കൊള്ളുക.' ഇതു കേട്ടു പിന്നെ ഭാർഗ്ഗവൻ വസിഷ്ഠനോടും, അഗസ്ത്യനോടും, കശ്യപനോടും ചോദിച്ചു. വിപ്രേന്ദ്രരേ, എൻെറ മനസ്സിൽ ഒരു ആഗ്രഹം ഉണർന്നിരിക്കുന്നു. എന്തു ചെയ്താലാണ് പാപം നീങ്ങി ഞാൻ പരിശുദ്ധനാവുക? എന്തു വസ്തു ദാനംചെയ്താലാണ് എൻെറ ആഗ്രഹം സഫലമാവുക? അല്ലയോ പുണ്യാത്മാക്കളേ, നിങ്ങൾക്ക് എന്നെ അനുഗ്രഹിക്കണമെന്ന് ഒരു കനിവു തോന്നുന്നുണ്ടെങ്കിൽ, എനിക്ക് അതിന്നുതക്ക ഉപദേശം നല്കണേ! പാവനമായിട്ടുള്ളത് എന്താണെന്നു പറയണേ മുനീന്ദ്രന്മാരേ."

ഋഷികൾ പറഞ്ഞു: 'ഗോക്കളേയും ഭൂമിയേയും ദ്രവ്യത്തേയും അല്ലയോ ഭാർഗ്ഗവാ, നീ നല്കുക! പാപംചെയ്താൽ ഈ മൂന്നു വസ്തുക്കൾ ദാനംചെയ്താൽ ആ പാപം നീങ്ങുന്നതാണെന്നു ഞാൻ കേൾക്കുന്നു. ഭാർഗ്ഗവാ! വേറെ ഏറ്റവും പാവനമായ ഒരു വസ്തുവുണ്ട് അത് എന്താണെന്നു പറയാം വിപ്രർഷേ! ഏറ്റവും പാവനമാണ് അത്. ദിവ്യവും അത്യത്ഭുതാകാരവുമായ അത് അഗ്നിദേവൻെറ സന്തതിയാണ്. പണ്ട് അഗ്നി ലോകം ചുട്ടപ്പോൾ തൻെറ വീര്യത്തിൽനിന്നുത്ഭവിച്ചതാണ് അത് എന്നു നാം കേൾക്കുന്നു. 'സ്വർണ്ണം' എന്നാണ് അതിൻെറ പേര്. ആ വസ്തു നീ സൽപ്പാത്രങ്ങളിൽ ദാനംചെയ്യുക. എന്നാൽ തീർച്ചയായും നീ സിദ്ധനാകും.' വസിഷ്ഠഭഗവാൻ രാമനോടു പറഞ്ഞു."

വസിഷ്ഠൻ പറഞ്ഞു: "രാമാ, അഗ്നിയുടെ നിറത്തിൽ പണ്ട് സ്വർണ്ണം ഉത്ഭവിച്ച കഥ ഞാൻ പറയാം. അതു ദാനംചെയ്താൽ നിനക്കു ലഭിക്കുന്ന ഫലം എന്താണെന്നും പറയാം. സുവർണ്ണം എന്നത് എന്താണ്? എന്തിൽനിന്ന് അതുണ്ടായി? അതു ഗുണവത്തായത് എങ്ങനെയാണ്? അതു ഞാൻ എല്ലാം വിശദമായി പറയാം. മഹാബാഹോ കേൾക്കുക.

ഈ സ്വർണ്ണം എന്ന വസ്തു അഗ്നിയുടെയും സോമൻെറയും സാരാംശമാണ്. അജം (ആട്) എന്നത് അഗ്നിയാണ്. അജദാനം അഗ്നിയുടെ ലോകത്തിലെത്തിക്കും. ചെമ്മരിയാട് വരുണനാണ് (എന്തുകൊണ്ടെന്നാൽ അതിൻെറ ദാനം വരുണൻെറ ലോകത്തിലേക്കു നയിക്കും) കുതിര സൂര്യനാണ് (സൂര്യലോകത്തിൽ അശ്വദാതാവിനെ എത്തിക്കും) ആന നാഗമാണ് (നാഗലോകത്തെത്തിക്കും) പോത്ത് അസുരനാണ് (അസുരലോകത്തെത്തിക്കും) കോഴിയും പന്നിയും ചമരിമാനും അസുരന്മാരാണ്. അല്ലയോ ഭൃഗുസത്തമാ, ഭൂമി യജ്ഞമാണ്. പശുവും ജലവും സോമനുമാണ്. അതുകൊണ്ട് അതു ദാതാവിനെ ഗോലോകത്തേക്കും വരുണലോകത്തേക്കും സോമലോകത്തേക്കും എത്തിക്കും. ഇങ്ങനെയാണ് ശ്രുതിയിൽ പ്രസ്താവിക്കുന്നത്. വിശ്വം മുഴുവൻ കടഞ്ഞപ്പോൾ ഒരു തേജസ്സ് ഉണ്ടായി. ആ തേജസ്സാണ് സ്വർണ്ണം. അതുകൊണ്ട് ഋഷിസത്തമാ, ഈ സ്വർണ്ണം രത്നമാണ്. എല്ലാറ്റിലുംവെച്ച് വിശിഷ്ടമാണ്. അതുകൊണ്ട് സ്വർണ്ണം ദാനംചെയ്യുന്നവന്ന് അഖിലവിശ്വവും ദാനംചെയ്ത ഫലം സിദ്ധിക്കുന്നതാണ്. അതിനാൽ ദേവന്മാരും, ഗന്ധർവ്വന്മാരും, രാക്ഷസന്മാരും, നാഗന്മാരും, മർത്ത്യരും, പിശാചുക്കളും, പ്രയതരായി അതിനെ ധരിക്കുന്നു. കിരീടം, തോൾവളകൾ മുതലായ പലതരം അലങ്കാരങ്ങൾ സ്വർണ്ണംകൊണ്ടുണ്ടാക്കി ധരിക്കുന്നു ഭൃഗുത്തമാ! അതുകൊണ്ട് പവിത്രവസ്തുക്കളിൽ ഏറ്റവും പവിത്രമാണ് സ്വർണ്ണം എന്നു ഞാൻ കരുതുന്നു. ഗോക്കളാകുന്ന ഭൂഷണത്തെക്കാൾ അതു ശ്രേഷ്ഠമാണ് മാനുഷർഷഭാ! ഗോക്കളെയും ഭൂമിയെയും വേറെ വല്ലതിനെയും നല്കിയാൽ അതിൽവെച്ചു വിശേഷമായി പറയുന്നത് സ്വർണ്ണദാനത്തെയാണ്. അക്ഷയവും പാവനവും ആണ് അമരദ്യുതേ, സ്വർണ്ണം. അതുകൊണ്ടു പാവനവും ഉത്തമവുമായ സ്വർണ്ണം വിപ്രമുഖ്യന്മാർക്കു നല്കണം. എല്ലാ ദക്ഷിണ നല്കുമ്പോഴും കൂടെ സ്വർണ്ണവും നല്കുവാൻ വിധിക്കുന്നു. സ്വർണ്ണം നല്കിയാൽ അവർ എല്ലാം നല്കിയവരാകും. ഗോദാനം, ഭൂദാനം എന്നിവയെല്ലാം സ്വർണ്ണദാനത്തിൽ അടങ്ങിയിരിക്കുന്നു. സ്വർണ്ണം നല്കുമ്പോൾ അവർ ദേവന്മാരേയാണ് നല്കുന്നത്. എല്ലാ ദേവകളും അഗ്നിയിൽ ഇരിക്കുന്നു. സ്വർണ്ണം എന്നത് അഗ്നിയാണല്ലോ. അതുകൊണ്ടു സ്വർണ്ണം നല്കിയാൽ സർവ്വദേവപ്രദാനമായി. ഇതിലും മേലെയായി മറ്റൊരു ദാനവുമില്ലെന്നു ഞാൻ അറിയുന്നു പുരുഷർഷഭാ! സ്വർണ്ണത്തിൻെറ മാഹാത്മ്യം ഇനിയും ഞാൻ പറയാം. അല്ലയോ സർവ്വശാസ്ത്രധരോത്തമനായ വിപ്രർഷേ, കേട്ടുകൊള്ളുക! ഇതു ഞാൻ മുമ്പേ തന്നെ കേട്ടിട്ടുള്ളതാണ്. പ്രജാപതി അതിൻെറ ന്യായമായ നില എന്തെന്ന് ഉപദേശിച്ചിട്ടുണ്ട്.

മഹാത്മാവായ രുദ്രൻ, ശൂലി, ഭഗവാൻ, ശിവൻ രുദ്രാണിദേവിയെ പാർവ്വതിയെ വേട്ടതിന്നുശേഷം ഹിമാലയത്തിൽ അരുളുമ്പോൾ ദേവന്മാർക്ക് ഒരു ഭയം കടന്നുകൂടി. മഹേശ്വരൻ ദേവിയുമായി സംയോഗംചെയ്യുന്നതിൽ സംഭീതരായ ദേവന്മാർ എല്ലാവരുംകൂടി രുദ്രൻെറ സമീപത്തെത്തി. ഈ രണ്ട് മഹാതേജസ്സുകളും തമ്മിൽ ചേർന്നുണ്ടാകുന്ന തേജസ്വിയായ പുത്രൻ എത്ര ഉഗ്രതേജസ്സാകും! അവൻ ലോകത്തെ നശിപ്പിക്കുമോ എന്നാണു ഭയപ്പെട്ടത്. ദേവന്മാർ, മഹേശ്വരൻ ദേവിയോടുകൂടി ഇരിക്കുന്ന സന്ദർഭത്തിൽ മുമ്പിലെത്തി രുദ്രൻെറ മുമ്പിൽ കുമ്പിട്ട് ഇപ്രകാരം പറഞ്ഞു."

ദേവന്മാർ പറഞ്ഞു: "അല്ലയോ ദേവാ, അങ്ങ് ദേവിയുമായി സംഗംചെയ്യുവാൻ വിചാരിക്കുന്നുണ്ടോ? രണ്ടുപേരും തപസ്വികളാണ്. തപസ്വി തപസ്വിനിയുമായി ചേരുവാൻ വിചാരിക്കുകയാണോ? ദേവാ, അങ്ങ് അമോഘതേജസ്സാണ്. ഉമാദേവിയും അപ്രകാരംതന്നെയാണല്ലോ! അല്ലയോ ദേവാ, നിങ്ങൾക്കുണ്ടാകുന്ന അപത്യം മഹാബലശാലിയായി ഭവിക്കും. അവൻ മൂന്നുലോകത്തിലും ഒന്നും ബാക്കിവെക്കുകയില്ല; തീർച്ചയാണത്! അല്ലയോ പൃഥുലോചനാ, അങ്ങയുടെ മുമ്പിൽ കുമ്പിടുന്ന ദേവന്മാർക്ക് ലോകേശാ, അങ്ങ് വരം നല്കണേ! മൂന്നുലോകത്തിന്നും ഹിതം കാംക്ഷിച്ചു

കൊണ്ടു ഞങ്ങൾ അഭ്യർത്ഥിക്കുകയാണ്. അപത്യദമായ തേജസ്സ് ഭവാൻ അടക്കണേ വിഭോ! നിങ്ങൾ ത്രൈലോക്യ സാരന്മാരാണ്. അതുകൊണ്ടു നിങ്ങളിലുണ്ടാകുന്ന സന്താനം ഈ ലോകത്തെ തപിപ്പിക്കും. നിങ്ങൾക്കുണ്ടാകുന്ന അപത്യം ദേവന്മാരെ താഴ്ത്തുന്നതാണ്. അതുകൊണ്ട് അല്ലയോ പൃഥുലോചനാ, നമസ്കരിക്കുന്ന ഈ ദേവന്മാർക്ക്, ത്രൈലോക്യഹിതകാംക്ഷയാൽ അഭ്യർത്ഥിക്കുന്ന ഞങ്ങൾക്കു വരം നല്കണേ! അങ്ങ് സന്താനത്തിന്ന് ആഗ്രഹിക്കരുതേ! അപത്യദമായ മഹാതേജസ്സിനെ അടക്കണേ വിഭോ! അങ്ങയുടെ തേജസ്സ് താങ്ങുവാൻ, ഭൂമിദേവിക്കും ആകാശത്തിന്നും സ്വർഗ്ഗത്തിന്നും സാദ്ധ്യമല്ല എന്നാണ് ഞങ്ങളുടെ അഭിപ്രായം. തേജസ്സിൻെറ ശക്തികൊണ്ട് ഈ ലോകമൊക്കെ വെന്തുപോകും. അതുകൊണ്ട് ഭഗവാനേ, ഞങ്ങളിൽ പ്രസാദിക്കണേ പ്രഭോ! സുരോത്തമാ! അങ്ങയ്ക്ക് ദേവിയിൽ പുത്രൻ ഉണ്ടാകരുതേ! ജ്വലിക്കുന്ന ഉഗ്രമായ തേജസ്സ് ധൈര്യത്താൽ അടക്കിയാലും."

വസിഷ്ഠൻ പറഞ്ഞു: "ഇപ്രകാരം ദേവന്മാർ പറയുമ്പോൾ ഭഗവാൻ വൃഷധ്വജൻ 'അങ്ങനെയാകട്ടെ!' എന്ന് സുരന്മാരോടു മറുപടി പറഞ്ഞു. ഇങ്ങനെ മറുപടി പറഞ്ഞതിന്നുശേഷം വൃഷധ്വജൻ തേജസ്സ് മേല്പോട്ടാക്കി. അന്നുമുതൽ വൃഷധ്വജൻ ഊർദ്ധ്വരേതസ്സായി. സന്താനമുണ്ടാകാതെ വന്നപ്പോൾ രുദ്രാണി കോപിച്ചു. ദേവന്മാരോടു സ്ത്രീസഹജമായ പരുഷോക്തിയോടെ പറഞ്ഞു.

പാർവ്വതി പറഞ്ഞു: "പുത്രനുണ്ടാകാൻ ആഗ്രഹിക്കുന്ന എൻെറ ഭർത്താവിനെ അതിൽനിന്ന് ഒഴിവാക്കുകയാൽ അല്ലയോ സുരന്മാരേ, നിങ്ങൾ എല്ലാവരും അനപത്യ (പുത്രന്മാരില്ലാത്തവ) രായി ഭവിക്കട്ടെ! നിങ്ങൾ എനിക്കു സന്താനം ഉണ്ടാകാതിരിക്കണമെന്നു കാംക്ഷിച്ച് പ്രജോച്ഛേദം ചെയ്യുകയാണല്ലോ ചെയ്തത്. അല്ലയോ വ്യോമഗന്മാരേ, നിങ്ങൾക്കാർക്കും സന്താനം ഉണ്ടാവുകയില്ല! 'അല്ലയോ ഭൃഗുപുത്രാ! ദേവി ശപിച്ചകാലത്ത് അഗ്നി അവിടെ ഉണ്ടായിരുന്നില്ല. അങ്ങനെ ദേവിയുടെ ശാപമേറ്റ് ദേവന്മാരെല്ലാം അനപത്യരായിത്തീർന്നു. അപ്പോൾ രുദ്രൻ എതിരറ്റ തേജസ്സ് ആർജ്ജിച്ചു. ആ തേജസ്സിൽ അല്പം ഒന്ന് ഒലിച്ച് ഭൂമിയിൽ വീണു. ആ വീണ തേജസ്സ് ഉടനെ അഗ്നിയിൽ ചെന്നു ചാടി, അത് അഗ്നിയിൽക്കിടന്നു വർദ്ധിച്ചു. അത്ഭുതംതന്നെ! തേജസ്സ് തേജസ്സോടുചേർന്ന് ആത്മയോനിത്വം പ്രാപിച്ചു.

ഈ കാലത്തുതന്നെ ഇന്ദ്രൻ തുടങ്ങിയ ദേവന്മാരെ അസുരന്മാരായ താരകന്മാർ വല്ലാതെ പീഡിപ്പിച്ചു. ആദിത്യവസുരുദ്രന്മാരും, മരുത്തുക്കളും, അശ്വികളും, സാദ്ധ്യന്മാരും, ആ ദൈത്യൻെറ പരാക്രമംമൂലം ഭയപ്പെട്ടു വിറച്ചു പോയി. ദേവന്മാരുടെ സ്ഥാനങ്ങളും, വിമാനങ്ങളും, പുരങ്ങളും, ഋഷിമാരുടെ ആശ്രമങ്ങളും ദൈത്യന്മാർ കൊള്ളയടിച്ച് അപഹരിച്ചു. ആ ദേവർഷികളെല്ലാം ദീനചിത്തരായി. അവരെല്ലാം ദേവപ്രഭുവായ ബ്രഹ്മാവിനെ ശരണംപ്രാപിച്ചു."

## 85. സുവർണ്ണോത്പത്തി - ശിവൻ വരുണരൂപിയായി ചെയ്ത യാഗത്തിൽനിന്ന് പ്രജാപതി ആവിർഭവിക്കുന്നു

**-** ദേവകൾ പറഞ്ഞു: "അല്ലയോ പിതാമഹാ, ഭവാൻ പണ്ടു വരം നല്കി ശക്തി ആർജ്ജിച്ച താരകാസുരൻ ദേവന്മാരെയും ഋഷിമാരെയും പീഡിപ്പിക്കുന്നു. പ്രഭോ, അവനെ വധിച്ചാലും! പിതാമഹാ, ഞങ്ങൾ അവനെ വല്ലാതെ ഭയപ്പെടുന്നു. ദേവാ, ഞങ്ങളെ രക്ഷിച്ചാലും! ഭവാനല്ലാതെ വേറെ ഗതിയൊന്നും ഞങ്ങൾക്കില്ല."

ബ്രഹ്മാവ് പറഞ്ഞു: "അല്ലയോ ദേവന്മാരേ, ഞാൻ എല്ലാവരോടും സമമായേ വർത്തിക്കുകയുള്ളൂ. ഒരിക്കലും ഞാൻ അധർമ്മം കൈക്കൊള്ളുന്നതല്ല. സുരന്മാരെയും ദേവർഷികളെയും ദ്രോഹിക്കുന്ന താരകാസുരനെ ഉടനെ സംഹരിക്കുവിൻ. വേദധർമ്മങ്ങൾ നശിക്കാതിരിക്കുവാൻ വേണ്ടി ഉടനെ അവനെ സംഹരിക്കുവിൻ! അവനെ അവസാനിപ്പിക്കുന്നതിന്നുവേണ്ട നടപടി ഞാൻ മുമ്പേതന്നെ നിശ്ചയിച്ചിട്ടുണ്ട്. നിങ്ങൾ അല്ലൽ വിടുവിൻ."

ദേവകൾ പറഞ്ഞു: "ഭഗവാനെ, അങ്ങയുടെ ബലംകൊണ്ട് ബലഗർവ്വിതനാണ് ആ ദൈത്യൻ. ദേവന്മാർക്ക് അവനെ വധിക്കുവാൻ കഴിയുന്നതല്ല പിന്നെ അവനെ എങ്ങനെ അടക്കാനാണ്? അവൻ ദേവന്മർക്കും ദൈത്യന്മാർക്കും രാക്ഷസന്മാർക്കും അവദ്ധ്യനാണെന്ന് അങ്ങയിൽ നിന്നും വരം വരിച്ചിട്ടുണ്ടല്ലോ! പണ്ട് ഗൗരി സന്താനോച്ഛേദം മൂലം (സന്താനമുണ്ടാകാതിരുന്നതുകൊണ്ട്) ദേവന്മാരെ ശപിച്ചിട്ടുമുണ്ട്. അതുകൊണ്ടു നിങ്ങൾക്ക് ഒരു സന്താനമുണ്ടാകുമെന്നുള്ള ആശയും വേണ്ടാ. എല്ലാവരും ഈ ശാപമേറ്റവരുമാണ് ജഗത്പതേ!"

ബ്രഹ്മാവ് പറഞ്ഞു: "ആ ശാപത്തിൻെറ സന്ദർഭത്തിൽ അവിടെ അഗ്നിയുണ്ടായിരുന്നില്ല. അതുകൊണ്ട് ഈ ശാപമൊന്നും അഗ്നിക്കു ബാധകമല്ല. നിങ്ങൾ ശ്രമിച്ചാൽ ആ ദേവദ്വേഷിയെ വധിക്കുന്നതിന്ന് അവൻ അപത്യത്തെ ജനിപ്പിക്കുന്നതാണ്. ആ സന്താനം ദേവന്മാരെയും ദൈത്യന്മാരെയും നിശാചരന്മാരെയും മനുഷ്യരെയും ഗന്ധർവ്വന്മാരെയും, ഫണികളെയും പക്ഷിവർഗ്ഗങ്ങളെയും കീഴിലാക്കി, പ്രയോഗിച്ചാൽ ഒരിക്കലും നിഷ്ഫലമാകാത്ത അസ്ത്രമായ വേൽകൊണ്ട്, നിങ്ങൾ ഭയപ്പെടുന്ന താരകനെയും അവൻെറ കൂട്ടുകാരായ എല്ലാ ദേവാരികളെയും അവൻ വീഴ്ത്തുന്നതാണ്. സനാതനമാണ് സങ്കല്പം. ആ സങ്കല്പത്തെ കാമനെന്നറിയുന്നു. അവൻ രുദ്രരേതസ്സായി ഒഴുകി ജ്വലിക്കുന്ന അഗ്നിയിൽ വീണിട്ടുണ്ട്. ആ തേജസ്സ് ഒരു ശക്തമായ വസ്തുവാണ്. അത് രണ്ടാമത്തെ അഗ്നിപോലെ പ്രശോഭിക്കുന്നു. അത് അഗ്നി ഗംഗയിൽ പ്രക്ഷേപിച്ചിട്ടുണ്ട്. അത് ഗംഗയിൽ ഒരു സന്താനത്തെ ജനിപ്പിക്കും. ആ അപത്യം ദേവശത്രുക്കളെ സംഹരിക്കുന്നതാണ്. അഗ്നി ഉമയുടെ ശാപത്തിൽപ്പെടാത്തവനാണ്. ഹുതഭുക്കായ അഗ്നി, ദേവി ശപിക്കുന്ന സന്ദർഭത്തിൽ ആ സ്ഥലത്തുണ്ടായിരുന്നില്ല. അതുകൊണ്ടു നിങ്ങളുടെ ഭയം നശിപ്പിക്കുന്ന അഗ്നിപുത്രൻ ജനിക്കും. നിങ്ങൾ അഗ്നിയെ അന്വേഷിച്ചു കണ്ടുപിടിക്കുവിൻ! അതിന്നുവേണ്ടി നിയോഗിക്കുവിൻ! ഇങ്ങനെ താരകനെ കൊല്ലുവാനുള്ള ഉപായം ഞാൻ നിങ്ങൾക്കു പറഞ്ഞുതന്നു അനഘന്മാരേ!

തേജസ്വികളുടെ ശാപങ്ങൾ തേജസ്സുകളിൽ ഏല്ക്കുന്നതല്ല. ബലമുള്ള വസ്തുക്കൾ കൂടുതൽ കൂടുതൽ ബലമുള്ളവയുടെ അടുത്തുചെന്നാൽ ദുർബ്ബലങ്ങളായിത്തീരും. (ബലാന്യതിബലം പ്രാപ്യ ദുർബ്ബലാനി ഭവന്തി ഹി!) അവദ്ധ്യരും വരദന്മാരുമായ ദേവന്മാരെപ്പോലും ശപിച്ചുനശിപ്പിച്ചുകളയുവാനുള്ള കഴിവ് തപോധനന്മാർക്കുണ്ട്. ആഗ്രഹം അല്ലെങ്കിൽ കാമം അഗ്നിയാണ്. അത് ഏറ്റവും പ്രാചീനകാലത്ത് ഉത്ഭവിച്ചു. അതു നാശമില്ലാതെ എല്ലാ ജീവികളിലും സ്ഥിതിചെയ്യുന്നു. അഗ്നി വിശ്വത്തിൻെറ നാഥനാണ്, അനിർദ്ദേശ്യനാണ്. സർവ്വഗനാണ്, സർവ്വഭാവനനാണ്, എല്ലാ ജീവികളുടെയും ഹൃദയത്തിൽ ശയിക്കുന്നു. രുദ്രന്നും മുമ്പുണ്ടായവനാണ് ആ അഗ്നി. അങ്ങനെയുള്ള തേജോരാശിയായ വഹ്നിയെ, ഹുതാശനനെ, വേഗം അന്വേഷിക്കുവിൻ. അവൻ നിങ്ങളുടെ ഉള്ളിൽ കിടക്കുന്ന കാമത്തെ സാധിപ്പിക്കുന്നതാണ്.' ഇപ്രകാരം ആ മഹാത്മാവു പറഞ്ഞ വാക്കുകേട്ട് ദേവകൾ സിദ്ധസങ്കല്പരായി അഗ്നിയെത്തേടുവാൻ പുറപ്പെട്ടു. അങ്ങനെ അഗ്നിയെക്കാണുവാനായി താൽപര്യത്തോടെ മൂന്നു ലോകത്തിലും മുനികൾ ദേവന്മാ

രോടുകൂടി തിരഞ്ഞുതുടങ്ങി. വലിയ തപസ്വികളായ ശ്രീമാന്മാരായ ആ സിദ്ധന്മാർ ലോകത്തിലൊക്കെ ചുറ്റിക്കറങ്ങി അന്വേഷിച്ചു ഭൃഗുസത്തമാ! അവർക്കാർക്കും ഹുതാശനനെ കാണുവാൻ കഴിഞ്ഞില്ല. ആത്മാവിൽ ആത്മാവിനെ ലയിപ്പിച്ച അഗ്നിയെ (ജലത്തിൽ ജലത്തോട് അഗ്നി ലയിച്ചുകിടക്കുന്നു) കാണുവാൻ കഴിഞ്ഞില്ല. ഈ സന്ദർഭത്തിൽ ആ ജലത്തിന്റെ ഏറ്റവും അഗാധത്തിൽനിന്ന് ഒരു തവള പൊങ്ങിവന്നു. ആ തവള വളരെ അവശനായിരിക്കുന്നതായിക്കണ്ടു. എന്തുകൊണ്ടെന്നാൽ അഗ്നി ആ ജലത്തിന്റെ അഗാധതയിൽ സർവ്വത്തിനെയും പീഡിപ്പിച്ചിരിക്കുന്നു. പാതാളത്തിൽനിന്ന് ഉയർന്നുവന്ന ആ തവള ദേവന്മാരോടു പറഞ്ഞു: 'ദേവന്മാരേ, നിങ്ങൾ തിരയുന്ന അഗ്നിദേവൻ പാതാളത്തിന്റെ അത്യഗാധമായ സ്ഥലത്തുചെന്ന് ഇരിക്കുകയാണ് പ്രഭോ! ഞാൻ അഗ്നിയുടെ ചൂടു സഹിക്കാതെ ഇങ്ങോട്ടു പോന്നതാണ്. ഭഗവാനായ ഹവ്യവാഹൻ അല്ലയോ ദേവന്മാരേ, നീറ്റിൽ കിടക്കുകയാണ്. അഗ്നി തന്റെ തേജസ്സ് ജലത്തിൽ കലർത്തിയിരിക്കുന്നു. തന്മൂലം ഞങ്ങളൊക്കെ സംതൃപ്തരായിരിക്കുന്നു. നിങ്ങൾക്ക് ആ അഗ്നിയെ കാണണമെന്നുണ്ടെങ്കിൽ ദേവന്മാരേ! അഗ്നികൊണ്ട് നിങ്ങൾക്ക് വല്ല കാര്യവുമുണ്ടെങ്കിൽ നിങ്ങൾ അവിടെപ്പോയി കണ്ടുകൊള്ളുവിൻ അമർത്ത്യരേ! അഗ്നിയിലുള്ള ഭയംമൂലം ഇതാ ഞങ്ങൾ പോകുന്നു അമർത്ത്യരേ!' എന്നു പറഞ്ഞ് ആ തവള ജലത്തിൽ ആണ്ടുപോയി. മണ്ഡൂകം പറഞ്ഞ ഈ ഏഷണി അഗ്നി അറിഞ്ഞു. അഗ്നി അവന്റെ അടുത്തുചെന്ന് സകല തവളകളേയും ശപിച്ചു. 'എടോ മണ്ഡൂകമേ, നിങ്ങൾക്ക് രസം അറിയുവാനുള്ള കഴിവ് നശിക്കട്ടെ!' **ഇപ്രകാരം മണ്ഡൂകത്തെ ശപിച്ചതിനുശേഷം അവിടെനിന്നു ബദ്ധപ്പെട്ട് ഓടി വേറെ ഒരിടത്തുചെന്നു വസിക്കുവാൻ തീർച്ചയാക്കി. അവൻ തന്നെ കാണിച്ചില്ല. എന്നാൽ അഗ്നി തവളയെ ഇപ്രകാരം ശപിച്ചപ്പോൾ ദേവകൾക്ക് അതിന്റെ നേരെ അനുകമ്പതോന്നി. അവർ തവളയെ അനുഗ്രഹിച്ച് ഒരു വരം നല്കി കുരൂദ്വഹാ! അല്ലയോ മഹാബാഹോ, അത് എന്തെന്നു ഞാൻ** മുഴുവനും പറയാം; കേട്ടുകൊള്ളുക.'

ദേവകൾ പറഞ്ഞു: 'അല്ലയോ തവളകളേ, അഗ്നി നിങ്ങളെ ശപിച്ചുവെങ്കിലും, അഗ്നിശാപംമൂലം രസമറിയുവാൻ നിങ്ങൾക്ക് നാവില്ലാതെ വന്നുവെങ്കിലും, നിങ്ങൾ പലമാതിരി വാക്കുകൾ ഉച്ചരിക്കുവാൻ കഴിവുള്ളവരാകട്ടെ! ഭൂമിയിൽ ബിലത്തിന്നുള്ളിൽ ഭക്ഷണമൊന്നും കഴിക്കാതെ ചൈതന്യംകെട്ട് വളരെനാൾ ഇരിക്കുന്നതായാലും, ഒരു സമയം ആ ഗുഹയിലിരുന്ന് നിങ്ങൾ ചത്തുണങ്ങിപ്പോകുന്നതായാലും നിങ്ങളെ ഭൂമി രക്ഷിക്കട്ടെ! നിങ്ങൾ സജീവരായി ആപത്തിൽനിന്ന് കയറിപ്പോകുമാറാകട്ടെ! എത്ര കൂരിരുട്ടുള്ള രാവിലും നിങ്ങൾ സഞ്ചരിക്കുന്നതാണ്,' എന്നു തവളകളെ അനുഗ്രഹിച്ച് ദേവകൾ വീണ്ടും അഗ്നിയെ അന്വേഷിച്ചു ചുറ്റിക്കറങ്ങി. എന്നിട്ടും കാണുകയുണ്ടായില്ല.

അങ്ങനെ ദേവകൾ ചുറ്റിക്കറങ്ങുമ്പോൾ ഇന്ദ്രന്റെ ആനയ്ക്കു തുല്യനായ ഒരാന ദേവകളോടു പറഞ്ഞു: 'ദേവന്മാരേ! നിങ്ങൾ അന്വേഷിക്കുന്ന അഗ്നി എവിടെയാണെന്ന് ഞാൻ പറഞ്ഞുതരാം. അഗ്നി അരയാലിൽ വാഴുന്നുണ്ട്!' എന്നു പറഞ്ഞു കുരുത്തമാ! ഈ വൃത്താന്തം അറിഞ്ഞയുടനെ അഗ്നി ഭയങ്കരമായ കോപത്തോടെ ആനകളെ ശപിച്ചു: 'ആനകളേ, ഒളിച്ചുവസിക്കുന്ന എന്നെ നിങ്ങൾ പറഞ്ഞുകൊടുക്കുകയാൽ നിങ്ങളുടെ നാവ് അകത്തേക്കാകട്ടെ!"

അല്ലയോ കുരൂദ്വഹാ! ഇപ്രകാരം അഗ്നി ആനകളെ ശപിച്ചതിന്നുശേഷം ആ അരയാൽ ഉപേക്ഷിച്ച് അഗ്നി ശമീഗർഭത്തിൽ (ചമതയിൽ) പ്രവേശിച്ചു. അതിൽ പ്രവേശിച്ച് മങ്ങിക്കിടന്നു. അഗ്നി ആനകൾക്കു ശാപം നല്കിയതു കണ്ടപ്പോൾ ദേവന്മാർക്ക് കരുണതോന്നി അവയെ അനുഗ്രഹിച്ചു. പ്രഭോ, അതും ഞാൻ പറയാം.

ദേവന്മാർ പറഞ്ഞു: 'അല്ലയോ ഗജങ്ങളേ, നിങ്ങളുടെ നാവ് അകത്തേക്കായാലും നിങ്ങൾക്ക് എല്ലാം തിന്നുവാൻ കഴിയും. അവ്യക്തമായ അക്ഷരത്തോടുകൂടിയ വാക്കുകൾ ഉറക്കെ നിങ്ങൾക്കു പറയുവാൻ കഴിയട്ടെ!' എന്നുപറഞ്ഞ് വീണ്ടും അഗ്നിയെ ദേവകൾ അന്വേഷിച്ചു. 'അരയാൽ വിട്ട് അഗ്നി ശമിയുടെ ഉള്ളിൽ പ്രവേശിച്ചിരിക്കുന്നു. ദേവകളേ!' എന്ന് ഉടനെ കിളി ദേവന്മാരോടു വിളിച്ചുപറഞ്ഞു. ഇതുകേട്ട് അഗ്നി കിളിയെ ശപിച്ചു: 'എടോ കിളി, നീ വാക്ക് ഉച്ചരിക്കുവാൻ വയ്യാത്തവനാകട്ടെ!' അവന്റെ നാവിനെയും അഗ്നി അകത്തേക്കാക്കിക്കളഞ്ഞു. തത്ത പറഞ്ഞ പ്രകാരം ദേവന്മാർ അഗ്നിയെ കണ്ടെത്തി. അവർ തത്തയുടെ നേരെ തിരിഞ്ഞ് അല്ലയോ തത്തേ, നിനക്കു ശുകത്വംമൂലം വാക്കുകൾ ഉച്ചരിക്കുവാൻ കഴിയും. ഒന്നും പറയാൻ കഴിയാത്ത മട്ടിലാവുകയില്ല നിങ്ങൾ. വാഗ്മിഹീനത വന്നുചേരുകയില്ല. നിങ്ങളുടെ നാവ് അകത്തേക്കായാലും വാക്ക് വളരെ ഭംഗിയുള്ളതായി വന്നുചേരും. കുട്ടികളുടെ മട്ടിലോ, വൃദ്ധന്മാരുടെ മട്ടിലോ, നിങ്ങൾ മനോഹരമായി, അത്ഭുതകരമായി ശബ്ദിക്കുന്നതാണ്.' ഇപ്രകാരം തത്തയെ അനുഗ്രഹിച്ചു നോക്കിയപ്പോൾ ശമിയുടെ ഉള്ളിലിരിക്കുന്ന അഗ്നിയെ ദേവകൾ കണ്ടെത്തി. അതിന്നുശേഷം അതിനെ സർവ്വക്രിയകൾക്കും പുണ്യസ്ഥാനമാക്കിവെച്ചു. അന്നുമുതൽ മാനവർ ശമീഗർഭത്തിൽ അഗ്നി ഇരിക്കുന്നതായി **കണ്ടുവരുന്നു. യജ്ഞത്തിന് ശമീവൃക്ഷത്തിന്റെ രണ്ടു കഷണങ്ങൾ തമ്മിൽ ഉരസി (അരണികൊണ്ടു കടഞ്ഞ്) അഗ്നിയുണ്ടാക്കുന്നു. (ഈ പ്രവൃത്തി അന്നുമുതൽ ചെയ്യുവാൻതുടങ്ങി. ഈ** മരം വേഗത്തിൽ കത്തുന്നതാണ്.)

അഗ്നി പാതാളത്തിൽച്ചെന്നിരുന്നപ്പോൾ ജലവുമായി സ്പർശമുണ്ടായല്ലോ. അങ്ങനെ ജലത്തെ അന്ന് അഗ്നി ചൂടാക്കിയത് ഇപ്പോഴും മലകളിൽനിന്ന് ഉഷ്ണപ്രവാഹമായി ചാടുന്നുണ്ട് ഭാർഗ്ഗവാ!

പിന്നെ അഗ്നി വ്യഥയോടെ ദേവന്മാരെ കണ്ടു. അഗ്നി ചോദിച്ചു: 'ദേവന്മാരേ, നിങ്ങൾ എന്തിന്നു വന്നു?' അപ്പോൾ ദേവന്മാരും മുനിമാരും അഗ്നിയോടു പറഞ്ഞു: 'അല്ലയോ അഗ്നീ ഞങ്ങൾ നിന്നെ ഒരു കാര്യത്തിന് ഏല്പിക്കുന്നു. അത് നീ ചെയ്യുക. അത് ചെയ്താൽ നിനക്ക് വലിയ ഗുണം വന്നുകൂടും.'

അഗ്നി പറഞ്ഞു: 'അല്ലയോ അമർത്ത്യരേ, പറയുവിൻ! ഞാൻ നിങ്ങൾക്ക് എന്തു ഗുണമാണു ചെയ്തുതരേണ്ടത്? പറയുവിൻ! ഞാൻ നിങ്ങൾക്ക് ആജ്ഞാപ്യനാണല്ലോ! അതിൽ വിഷമിക്കേണ്ടതില്ല.'

ദേവകൾ പറഞ്ഞു: 'ബ്രഹ്മാവിന്റെ വരംമൂലം ശക്തനായിത്തീർന്ന താരകാസുരൻ അവന്റെ വീര്യത്തിൽ ഗർവ്വിതനായി ദേവന്മാരായ ഞങ്ങളെയെല്ലാം വല്ലാതെ കഷ്ടപ്പെടുത്തുന്നു. ഭവാൻ അവനെ വധിച്ചാലും. അങ്ങ് ദേവന്മാരെയും, പ്രജാപതിയെയും, മഹാഭാഗരായ ഋഷിമാരെയും രക്ഷിച്ചാലും. അല്ലയോ പാവക, അവന്റെ വധത്തിന്നു വേണ്ടി ഭവാൻ വളരെ തേജസ്സും ശക്തിയുള്ള സന്താനത്തെ ജനിപ്പിച്ചാലും. ഹവ്യവാഹനാ! ഭവാനിൽനിന്നുണ്ടാകുന്ന ആ സന്താനം ദൈത്യഭയത്തെ തീർത്തുതരാതിരിക്കയില്ല. ഗൗരിയുടെ ശാപമേറ്റ ഞങ്ങൾക്ക് വേറെ രക്ഷയൊന്നും കാണുന്നില്ല. അങ്ങയുടെ ബീജമല്ലാതെ വേറെ ഒന്നും പര്യാപ്തമല്ല. അങ്ങു ഞങ്ങളെ രക്ഷിക്കണേ!

ദേവന്മാരുടെ അഭ്യർത്ഥന സ്വീകരിച്ച് ദുരാസദനായ ഹവ്യവാഹനൻ ഭാഗീരഥിയായ ഗംഗയിൽച്ചെന്നു. അങ്ങനെ ഭാഗീരഥിയുമായി ഇണചേർന്ന് അവളിൽ ഗർഭോത്പാദനം നടത്തി. ഉണക്കക്കാട്ടിൽ തീയെന്നപോലെ ഗംഗയിൽ അവന്റെ ഗർഭം വളരുവാൻ തുടങ്ങി. ആ അഗ്നിദേവന്റെ തേജസ്സ് ഗർഭത്തിൽ വഹിച്ച ഗംഗ ഉഴന്നുപോയി. ആ ഗർഭം വഹിക്കുവാനുള്ള ശക്തിയില്ലായ്മയാൽ തളർന്ന ഗംഗ ഏറ്റവും സന്തപ്തയായിത്തീർന്നു.

തേജസ്സേറിയ ഗർഭം, അഗ്നി ഗംഗയിൽചേർത്ത സമയത്ത് ഭയങ്കരമായ ശബ്ദംകൊണ്ട് ആകാശം നിറയുമാറ് ഒരു രാക്ഷസൻ അലറി. അവിചാരിതമായ മഹാനാദം കേട്ട ഉടനെ ഭയപ്പെട്ടു കണ്ണുവിറച്ച് ഗംഗ വിഹ്വലയായിത്തീർന്നു. ബോധംകെട്ടുപോയ ഗംഗ ആ ഗർഭം വഹിക്കുവാനോ തന്നെ വഹിക്കുവാനോ ശക്തയായില്ല. തേജസ്സിന്റെ ചേർച്ചയിൽ അവൾ വിറച്ചുപോയി. അപ്പോൾ ജാഹ്നവി ചലിക്കുന്ന ഗർഭത്തോടെ അഗ്നിയോടു പറഞ്ഞു വിപ്രാ! 'ഭഗവാനേ, അങ്ങയുടെ തേജസ്സ് ഏന്തുവാൻ ഞാൻ ശക്തയല്ലാതായിരിക്കുന്നു. ഞാൻ തന്മൂലം വിമൂഢയായിരിക്കുന്നു. മുമ്പത്തേമട്ടിൽ എനിക്ക് ഒരു സ്വാസ്ഥ്യവുമില്ല. ഭഗവാനേ! ഞാൻ വിഹ്വലയായിരിക്കുന്നു. അല്ലയോ അനഘാ! എന്റെ ചേതസ്സ് കെട്ടുപോയിരിക്കുന്നു. അല്ലയോ ഉത്തമനായ തപനാ! ഈ ഗർഭം ചുമക്കുവാൻ ഞാൻ ശക്തയല്ല. ദുഃഖം സഹിക്കവയ്യാതെ ഞാൻ ഇതാ ഗർഭത്തെ കൈവിടുന്നു. കൈവിടണമെന്നാഗ്രഹിക്കുന്നത് ആഗ്രഹമില്ലാഞ്ഞിട്ടല്ല. കഴിയാത്തതുകൊണ്ടാണ്, വയ്യാത്തതുകൊണ്ടാണ്. വിഭാവസോ! തേജസ്സ് ഏറ്റുനടക്കാൻ വയ്യാത്തതുകൊണ്ടാണ്. ഞാൻ വഹിച്ചുനടന്നാൽ അതെനിക്ക് ആപത്തുണ്ടാക്കും; സൂക്ഷ്മമാണ് സംബന്ധമെങ്കിലും. എന്ത് ഗുണമുണ്ടായാലും അതെല്ലാം അങ്ങയിൽ നില്ക്കുന്നു. എല്ലാ ധർമ്മാധർമ്മങ്ങളും അങ്ങയിൽത്തന്നെ നില്ക്കുന്നു. ഇപ്രകാരം ഗംഗ പറഞ്ഞപ്പോൾ അഗ്നി പറഞ്ഞു: ഗംഗേ, നീ വഹിക്കൂ! എന്റെ ബീജം നീ ധരിക്കുക. ഇതു കൈവിടരുത്. എന്റെ തേജസ്സുചേർന്ന ആ ഗർഭം നീ ചുമന്നാൽ അതുകൊണ്ട് വലിയ ഫലമാണ് സിദ്ധിക്കുവാൻ പോകുന്നത്. ഈ ഭൂമി മുഴുവൻ താങ്ങുവാൻ കഴിവുള്ളവളാണ് നീ. പിന്നെ എങ്ങനെ നീ അശക്തയാകും, എന്റെ ബീജം വഹിക്കുവാൻ? അന്യന്റെ സഹായം കൂടാതെതന്നെ നിനക്ക് വഹിക്കുവാൻ കഴിയാത്തതായി ഒന്നും കാണുന്നില്ല.'

അഗ്നിയും ദേവന്മാരും തടുത്തുപറഞ്ഞിട്ടും നദികളിൽ ശ്രേഷ്ഠയായ ഗംഗ, ആ ഗർഭത്തെ മേരുപർവ്വതത്തിൽ ഉപേക്ഷിച്ചുകളഞ്ഞു. അഗ്നിയുടെ ബീജം ധരിക്കുവാൻ ശക്തയാണ് ഗംഗയെങ്കിലും രുദ്ര തേജസ്സടങ്ങിയ അഗ്നിയെ വഹിക്കുവാൻ അതിന്റെ പ്രധർഷണംമൂലം അവൾ അശക്തയായി. അതിന്നുള്ള ഓജസ്സ് ഗംഗ തന്നിൽക്കാണാതെയാണ് ആ രേതസ്സിനെ കൈവിട്ടത്. ദീപ്തമായ അഗ്നിക്കു തുല്യം തേജസ്സുള്ള ആ ഗർഭം ദുഃഖംമൂലം ഉപേക്ഷിച്ചപ്പോൾ അഗ്നി ആ മഹാനദിയോടു ചോദിച്ചു: 'നീ കൈവിട്ട ഗർഭപിണ്ഡം സുഖദമല്ലേ? അതിന്റെ നിറം എങ്ങനെയിരിക്കുന്നു? അതിന്റെ രൂപം എങ്ങനെ? തേജസ്സ് എങ്ങനെ? എല്ലാം എന്നോടു പറഞ്ഞാലും.'

ഗംഗ പറഞ്ഞു: 'ആ തേജസ്സിന്റെ രൂപത്തെപ്പറ്റി പറയുകയാണെങ്കിൽ സ്വർണ്ണംപോലെയാണ്. അങ്ങയുടെ തേജസ്സുതന്നെ അതിന്റെയും തേജസ്സ്. സുവർണ്ണമായി, വിമലമായി, ദീപ്തമായി ആ മലയെ മുഴുവൻ തിളക്കുന്നു, പത്മോല്പലങ്ങൾചേർന്ന പൊയ്കകൾപോലെ ശീതളമായിരിക്കുന്നു. അതിന്റെ ഗന്ധം കടമ്പിൻപൂവുപോലെയാണ് തപനാ! ആ ഗർഭത്തിന്റെ തേജസ്സ് സൂര്യന്റെ കതിരുപോലെയാണ്. ആ ഗർഭപിണ്ഡത്തിന്റെ ശോഭ ഏതിൽ ഏല്ക്കുന്നുവോ, അതൊക്കെ കുന്നും മലയും എല്ലാം ചുറ്റും സ്വർണ്ണമായിത്തന്നെ കാണപ്പെടുന്നു. ആ തേജസ്സ് മലകളിലും ചോലകളിലും പുഴകളിലും പാഞ്ഞുചെല്ലുന്നു. ചരാചരങ്ങളോടു കൂടിയ മൂന്നു ലോകങ്ങളും പ്രശോഭിക്കുന്നു. ഇപ്രകാരമുള്ള ഭഗവാനാണ് അല്ലയോ ഹവ്യവാഹനാ! അങ്ങയുടെ പുത്രൻ! സൂര്യനെപ്പോലെയും അഗ്നിയെപ്പോലെയും ജ്വലിക്കുന്ന അവൻ കാന്തികൊണ്ട് രണ്ടാമത്തെ സൂര്യൻ എന്നപോലെ വിളങ്ങുന്നു' എന്നു പറഞ്ഞ് ആ ദേവി അവിടെ മറഞ്ഞു.

തേജസ്വിയായ അഗ്നി ദൈവകാര്യം നിർവ്വഹിച്ചു തനിക്ക് ഇഷ്ടമുള്ള ദിക്കിലേക്കു പോവുകയും ചെയ്തു ഭാർഗ്ഗവനന്ദനാ! ഈ കർമ്മഗുണം മൂലം അഗ്നിക്ക് 'ഹിരണ്യരേതസ്സ്' എന്ന പേരും പ്രസിദ്ധമായി. ദേവന്മാരും മുനിമാരും അപ്രകാരം പുകഴ്ത്തുവാൻ തുടങ്ങി. അ ഗർഭത്തെ വഹിക്കുകയാൽ ഭൂമിദേവി, വസുമതി എന്ന പേരിൽ പ്രസിദ്ധയായി. അതിതേജസ്വിയായ ആ ഗർഭം, ഗംഗാപുത്രനും പാവകാത്മജനുമായി ദിവ്യമായ അമക്കാട്ടിൽ അത്ഭുതാകൃതിയായി വളർന്നു. ബാലാർക്കനെപ്പോലെ പ്രശോഭിക്കുന്ന അവനെ കൃത്തികമാർ കാട്ടിൽവെച്ചു കണ്ടു. അവർ അവനെയെടുത്ത് മുല കൊടുത്ത് പുത്രനാക്കി വളർത്തി. അതുകൊണ്ട്, കൃത്തികമാർ വളർത്തിയതുകൊണ്ട്, കാർത്തികേയൻ എന്ന പേരിൽ അ പരമതേജസ്വി പ്രസിദ്ധനായി. സ്കന്നത്വംമൂലം (ഭ്രംശിച്ചതുമൂലം, ഒലിച്ചതുമൂലം) അവൻ സ്കന്ദൻ എന്നു പ്രസിദ്ധനായി. ഗുഹയിൽ വസിക്കുകമൂലം ഗുഹനായി. ഇപ്രകാരം പാവകന്റെ സന്താനമായി സുവർണ്ണം ജനിച്ചു. അതിൽ സ്വർണ്ണം (ജാംബൂനദം) ശ്രേഷ്ഠമാണ്. ദേവകൾ അതിനെ ഭൂഷണമാക്കുന്നു. അന്നേമുതൽ അതിന്ന് 'ജാതരൂപം' എന്നും പ്രസിദ്ധിയുണ്ടായി. രത്നങ്ങളിൽ വെച്ച് ഉത്തമരത്നമാണത്. പവിത്രങ്ങളിൽ വെച്ചു പവിത്രമാണത്. മംഗളങ്ങളിൽവെച്ചു മംഗളമാണത്. സുവർണ്ണം എന്നാൽ ഭഗവാനായ അഗ്നിയാണ്. ഈശ്വരനായ പ്രജാപതിയാണ്. അല്ലയോ ദ്വിജോത്തമാ, കനകം പവിത്രങ്ങളിൽവെച്ചു പവിത്രമാണ്. അഗ്നിഷ്ടോമാത്മകമായ ഇത് 'ജാതരൂപം' എന്ന് പ്രസിദ്ധിയാർജ്ജിച്ചിരിക്കുന്നു."

വസിഷ്ഠൻ പറഞ്ഞു: "ഈ ചരിത്രം, ബ്രഹ്മദർശനം എന്ന പേരിലറിയപ്പെടുന്ന ചരിത്രം, അല്ലയോ രാമാ! ഞാൻ പണ്ടുപണ്ടേ കേട്ടിട്ടുണ്ട്. പിതാമഹനും മഹാത്മാവുമായ ബ്രഹ്മദേവന്റെ കഥയാണത്. ഉണ്ണീ, ദേവനായ മഹേശ്വരൻ വരുണന്റെ രൂപം ധരിച്ചകാലത്ത്, രുദ്രേശ്വരന്റെ വാരുണമായ ഐശ്വര്യസ്ഥാനത്ത്, മുനിമാരും, ദേവന്മാരും അഗ്നിയെ മുന്നിൽ നടത്തി ചെന്നെത്തി. എല്ലാ യജ്ഞാംഗങ്ങളും ശരീരമെടുത്തു കൂടെപ്പോയി. വഷൾക്കാരവും സാമവും യജുസ്സുകളും എല്ലാം ശരീരമെടുത്തു. പദക്രമവിഭൂഷിതമായ ഋഗ്വേദവും ശരീരമെടുത്തു. സ്വരം, സ്തോഭം, ലക്ഷണങ്ങൾ നിരുക്തം, സുരപംക്തികൾ ഇവർ എല്ലാവരും മൂർത്തിയെടുത്ത് ദേവന്മാരുടെകൂടെ പോയി. അവയെ ഭഗവാൻ ശിവൻ സ്വീകരിച്ചു. ഓംകാരം നേത്രത്തിൽ വാണു. നിഗ്രഹപ്രഗ്രഹങ്ങളും അപ്രകാരംതന്നെ നേത്രത്തിൽ വാണു. അങ്ങനെ ഭഗവാൻ ശിവൻ വേദങ്ങൾ, വിദ്യ, ഉപനിഷത്ത്, സാവിത്രി, ഭൂതം, ഭവ്യം, ഭവിഷ്യത്ത്, ഇവയെ ധരിച്ചു. പ്രഭോ, ആത്മാവാൽ ആത്മാവെ സ്വയം ഹോമിച്ചു. പിനാകി ബഹുരൂപമായ യജ്ഞം ശോഭിപ്പിച്ചു. ദ്യോവ്, നഭസ്സ്, പൃഥിവി, ഖം, ഭൂപതി ഇവയെല്ലാം അവൻതന്നെയാണ്. സർവ്വവിഘ്നേശ്വരനും ശ്രീമാനും വിഭാവസുവും അവൻതന്നെയാണ്. ബ്രഹ്മാവും ശിവനും രുദ്രനും പാശിയും വഹ്നിയും പ്രജാപതിയും എല്ലാം പ്രസിദ്ധനും സർവ്വഭുവനേശ്വരനുമായ ശിവൻതന്നെയാണ്.

തപസ്സും യജ്ഞവും ക്രതുക്കളും ദീക്ഷയും വ്രതവും ദിക്പാലന്മാരും ദിക്കുകളും ദേവന്മാരുടെ ഭാര്യമാരും കന്യകമാരും ദേവമാതാക്കളും എല്ലാവരുംകൂടി ഒന്നിച്ചുചേർന്ന് അവിടെ വന്നെത്തി ഭൃഗുസത്തമാ! മഹാത്മാവായ പശുപതി വരുണൻെറ മഖത്തിൽ വരുണൻെറ രൂപത്തിൽ ഇരിക്കുന്നതായി കണ്ട് സന്തോഷിച്ചു. ഈ സന്ദർഭത്തിൽ ദേവലോകത്തിലെ അപ്സരസ്സുകളാകുന്ന സുന്ദരിമാരെക്കണ്ടപ്പോൾ സ്വയംഭുവിൻെറ (ബ്രഹ്മാവിൻെറ) രേതസ്സ് സ്ഖലിക്കുകയും അതു ഭൂമിയിൽ വീഴുകയും ചെയ്തു. അവൻെറ രേതസ്സു കലർന്ന പൊടി മന്നിൽനിന്നു പൂഷാവ് (സൂര്യൻ) കൈകൊണ്ടു വാരിയെടുത്ത് അഗ്നിയിലിട്ടു. ആ സത്രം അഗ്നി കത്തിജ്ജ്വലിക്കുമാറ് അപ്പോൾ നടക്കുകയായിരുന്നു. ഹോമിച്ചുകൊണ്ടിരിക്കെ ബ്രഹ്മാവിൻെറ രേതസ്സും പുറപ്പെട്ടു. പുറത്തുവന്ന ശുക്ലം ഉടനെ ബ്രഹ്മാവ് തവി കൊണ്ടെടുത്ത് മന്ത്രംചൊല്ലി ആജ്യമെന്നമട്ടിൽ അതിൽ ഹോമിച്ചു ഭാർഗ്ഗവാ! അതിൽനിന്ന് വീര്യവാനായ അവൻ നാലിനം ഭൂതസമൂഹങ്ങളെ ജനിപ്പിച്ചു. അവൻെറ തേജസ്സിൽനിന്ന് ഭവനങ്ങളിൽ തൈജസങ്ങളെല്ലാം ഉണ്ടായി. പിതാമഹൻെറ ആ ബീജത്തിൽ നിന്നു സത്വരജസ്തമോഗുണങ്ങളുണ്ടായി. രജസ്സ് എല്ലാ ചരങ്ങളിലും വ്യാപിച്ചു. തമസ്സ് എല്ലാ അചരങ്ങളിലും വ്യാപിച്ചു. സത്വം രണ്ടു വകുപ്പിലുമുള്ള വസ്തുക്കളിലും വ്യാപിച്ചു. സത്വഗുണം തേജസ്സാണ്. അതു ബുദ്ധിയെ പ്രതിനിധീകരിക്കുന്നു. അത് ഗുണദോഷങ്ങളെ ഗ്രഹിക്കുവാൻ സഹായിക്കുന്നു. അങ്ങനെ ബ്രഹ്മാവിൻെറ ബീജം അഗ്നിയിൽ ഹോമിച്ചപ്പോൾ അതിൽനിന്നു മൂന്നു പുരുഷന്മാർ പൊങ്ങിവന്നു മഹാശയാ! അവർ പുരുഷരൂപത്തിൽ പ്രത്യക്ഷമായി. ആദ്യമായി ഭൃക്കിൽനിന്ന് (അഗ്നിജ്ജ്വാലയിൽനിന്ന്) പുറത്തു വന്നതുമൂലം അദ്ദേഹം ഭൃഗുവായി. രണ്ടാമത് തീക്കനലിൽ (അംഗാരകനിൽ) നിന്നു പുറപ്പെട്ടവനാണ്. അവൻ തന്മൂലം അംഗിരസ്സ് എന്നു പ്രസിദ്ധനായി. മൂന്നാമത്തവൻ കരിയിൽനിന്നു ജനിച്ചവനാണ്. അവൻ കവിയായി. ഭൃഗു തീജ്ജ്വാലയോടുകൂടി ജനിച്ചവനാണ്. മരീചിയിൽ (രശ്മിയിൽ) നിന്നു ജനിച്ചവനാണ് മരീചി. മരീചിയുടെ പുത്രൻ കശ്യപൻ, തീക്കനലിൽനിന്ന് അംഗിരസ്സ്, കുശോച്ചയത്തിൽനിന്നു ബാലഖില്യന്മാർ, ആ കുശിയിൽനിന്നുതന്നെ, അത്ര (അതിൽനിന്നുതന്നെ), അത്രിയും ഉത്ഭവിച്ചു. അങ്ങനെ ഭസ്മക്കൂട്ടിൽനിന്നു ബ്രഹ്മർഷിഗുണസമ്മതന്മാരായ വൈഖാനസന്മാർ ജനിച്ചു. വൈഖാനസന്മാർ ജനിച്ചതും ആ ഭസ്മത്തിൽനിന്നു തന്നെ. അവർ തപശ്രുതഗുണാർത്ഥികളായി. അഗ്നിയുടെ നേത്രത്തിൽനിന്ന് അശ്വനീദേവകൾ എന്ന ഇരട്ടുക്കുഞ്ഞുങ്ങൾ ഉത്ഭവിച്ചു. അവർ വളരെ സൗന്ദര്യമുള്ളവരാണ്. ഒടുവിൽ അഗ്നിയുടെ ചെവിയിൽനിന്നും സ്രോതസ്സുകളിൽനിന്നും എല്ലാ പ്രജാപതികളും ഉത്ഭവിച്ചു. രോമകൂപങ്ങളിൽനിന്നു മുനിമാർ ഉണ്ടായി. അവൻെറ വിയർപ്പിൽനിന്നു ഛന്ദസ്സുകളുണ്ടായി. അവൻെറ ബലത്തിൽനിന്നു മനസ്സ് ഉത്ഭവിച്ചു. ഈ സകല കാരണങ്ങളാലും പറയപ്പെടുന്നു, അഗ്നിയാണ് എല്ലാ ദേവകളുമെന്ന്. ശ്രുതവാന്മാരായ ഋഷികളും വേദപ്രാമാണ്യദർശനത്താൽ അപ്രകാരമാണെന്നുതന്നെ പറയുന്നു. അഗ്നിജ്ജ്വാലയെ സജീവമായി സൂക്ഷിച്ചുവരുന്ന മരക്കഷണങ്ങളാണത്രേ മാസങ്ങൾ. വിറകിലുള്ള ഒഴുകുന്ന ദ്രാവകമാണത്രേ പക്ഷങ്ങൾ. അഗ്നിയിൽ ജീവിക്കുന്നവരാണ് ദിനരാത്രങ്ങൾ. അവൻെറ ഭയങ്കരമായ പ്രഭയാണ് മുഹൂർത്തങ്ങൾ. അഗ്നിയുടെ രക്തപ്രവാഹം രുദ്രനിൽ നിന്നാണുണ്ടാകുന്നത്. ആ അഗ്നിയുടെ രക്തത്തിൽനിന്നാണ് സ്വർണ്ണവർണ്ണമായ ദേവതമാരായ മിത്രദേവതകൾ ഉണ്ടായത്. അവൻെറ പുകയിൽനിന്നു വസുക്കൾ ഉത്ഭവിച്ചു. അവൻെറ ജ്വാലയിൽനിന്നു രുദ്രന്മാരും പന്ത്രണ്ട് ആദിത്യന്മാരും ഉണ്ടായി. ഗ്രഹങ്ങളും നക്ഷത്രസമൂഹങ്ങളും നക്ഷത്രങ്ങളും എല്ലാം അവരവരുടെ സഞ്ചാരമാർഗ്ഗങ്ങളിൽ കാണുന്നു. ജ്വലിക്കുന്ന അഗ്നിയുടെ കരിക്കട്ടകളാണ് അവ. ലോകത്തിൻെറ ആദികർത്താവ് പരബ്രഹ്മമാണ്. അതു തീർച്ചയായും അഗ്നിയാണ്. എല്ലാ കാമവും നല്കുന്നത് സനാതനനായ അഗ്നിയാണ്. ആ രഹസ്യവും അവൻ പറഞ്ഞു.

ഈ ജന്മങ്ങളൊക്കെ എടുത്തതിന്നുശേഷം മഹാദേവൻ യജ്ഞത്തിൽ വരുണൻെറ രൂപം ധരിച്ച് പവനാത്മകനായി പറഞ്ഞു: 'ഈ മഹത്തായ യജ്ഞം എൻെറയാണ്. ഞാൻ ഇവിടെ ഗൃഹേശ്വരനാണ്. മുമ്പുണ്ടായ മൂന്നു സന്താനങ്ങളുണ്ടല്ലോ. അത് എൻേറതാണ്; അതിൽ സംശയമില്ല. അല്ലയോ വ്യോമഗരായ ദേവന്മാരേ, ഇതെല്ലാം എൻെറ യജ്ഞത്തിൻെറ ഫലമാണ്.'

അഗ്നി പറഞ്ഞു: 'ഈ സന്താനങ്ങളൊക്കെ എൻെറ മെയ്യിൽ നിന്നുത്ഭവിച്ചവരാണ്. അതുകൊണ്ട് അവരെല്ലാം ജീവൻ ലഭിച്ച കാര്യത്തിൽ എന്നെ അവലംബിക്കുന്നു. അതുകൊണ്ട് അവരെല്ലാം എൻെറ സന്താനങ്ങളാണ്. ഇക്കാര്യത്തിൽ വരുണരൂപമേന്തിയിരിക്കുന്ന മഹാദേവൻ തെറ്റുകാരനാണ്.' അപ്പോൾ ലോകഗുരുവും വിശ്വപിതാമഹനുമായ ബ്രഹ്മാവ് പറഞ്ഞു: 'ഇതൊക്കെ എൻെറ സന്താനങ്ങളാണ്. എൻെറ ശുക്ലം ഹോമിച്ചാണല്ലോ, അതിൽനിന്നാണല്ലോ, ഇവരൊക്കെ ജനിച്ചത്? ഞാനാണ് ഈ യജ്ഞം ചെയ്യുന്നവൻ. ഈ ശുക്ലം ഹോമിച്ചവനും ഞാൻതന്നെയാണ്. ശുക്ലം കാരണമായിട്ടാണ് സന്താനമുണ്ടാകുന്നതെങ്കിൽ ആ ശുക്ലത്തിൻെറ ഉടമസ്ഥനാണ് സന്താനത്തിൻെറ ഉടമസ്ഥത.' അപ്പോൾ ദേവന്മാരെല്ലാം പിതാമഹൻെറ സമീപത്തെത്തി കൈകൂപ്പി, തലകുനിച്ചു നിന്ന് ഇപ്രകാരം പറഞ്ഞു.

ദേവകൾ പറഞ്ഞു: 'അല്ലയോ പിതാമഹാ! ഞങ്ങളെല്ലാവരും ഈ ചരവും സ്ഥിരവുമായ ജഗത്തു മുഴുവനും ഭവാൻെറ സന്തതികളാണ്. അതുകൊണ്ട് ജ്വലിക്കുന്നവനായ അഗ്നി, മഹാത്മാവായ മഹാദേവൻ, യജ്ഞത്തിൽ വരുണരൂപമെടുത്ത മഹാദേവൻ - ഇവരെല്ലാം അവരുടെ ആഗ്രഹം നേടുന്നു.' ഈ വാക്കാൽ ബ്രഹ്മാവ് നല്കിയ യാദോഗണേശ്വരനായ വരുണനും, ഭൃഗുവിനെ, സൂര്യഭാസ്സായ ആദ്യപുത്രനെ, സ്വീകരിച്ചു. ഈശ്വരൻ അംഗിരസ്സിനെ അഗ്നിയുടെ സന്താനമാക്കി കല്പിച്ചു. തത്ത്വവിത്തായ പിതാമഹൻ കവിയെ അപത്യമാക്കി. ഭൃഗുവിനെ ഒരു പ്രജാപതിയായി സങ്കല്പിച്ചു വരുണൻെറ സന്താനമാക്കി. അംഗിരസ്സ് അഗ്നിയുടെ സന്താനമായി. ബ്രഹ്മാവിൻെറ സന്താനമായി.

ഭൃഗുവും അംഗിരസ്സും അഗ്നിയുടെ ജ്വാലയിൽനിന്നും, കരിയിൽ നിന്നും യഥാക്രമം ജനിച്ചു. അവർ ലോകത്തിലെ എല്ലാ വർഗ്ഗങ്ങളുടേയും ജാതികളുടേയും കുലകൂടസ്ഥരായി. ഇങ്ങനെ ഭൃഗു, അംഗിരസ്സ്, കവി ഇവരെ മൂന്നു പേരെയും പ്രജാപതികൾ എന്നു പറഞ്ഞുവരുന്നു. എന്തുകൊണ്ടെന്നാൽ, ലോകത്തിലെ എല്ലാ വർഗ്ഗത്തിൻെറയും ജാതിയുടെയും പാരമ്പര്യം അവരിൽനിന്നാണ് ഉണ്ടായത്. എല്ലാവരും ഈ മഹാത്മാക്കളുടെ സന്താനപരമ്പരകളാണ്.

ഭൃഗുവിന്ന് ഏഴു പുത്രന്മാരുണ്ടായി. എല്ലാവരും ഭൃഗുതുല്യന്മാരായ മഹായോഗ്യന്മാരായിത്തീർന്നു അവർ ച്യവനൻ, വജ്രശീർഷൻ, ശുചി, ഔർവ്വൻ, ശുക്രൻ, വിഭു, സവനൻ എന്നീ ഏഴുപേരുമാണ്. ഇവർ ഭൃഗുവിൻെറ പുത്രന്മാരാകയാൽ ഭാർഗ്ഗവർ എന്നറിയപ്പെടുന്നു. അവർ വാരുണന്മാർ എന്നും അറിയപ്പെടുന്നുണ്ട്. മഹേശ്വരൻ ഭൃഗുവിനെ വരുണൻെറ രൂപത്തിൽ നിയോഗിച്ചിട്ടുണ്ട്. ഭൃഗുവംശത്തിൽപ്പെട്ടവരാണെങ്കിലും ഇപ്രകാരം അവർ വാരുണന്മാരാണ്. അംഗിരസ്സിന്ന് എട്ടു പുത്രന്മാരുണ്ടായി. അവരും

വാരുണന്മാരാണ്. ബൃഹസ്പതി, ഉതത്ഥ്യൻ, പയസ്യൻ, ശാന്തി, ഘോരൻ, വിരൂപൻ, സംവർത്തൻ, സുധന്വൻ ഇവരാണ് ആ എട്ടുപേർ. ഇവരെല്ലാം അഗ്നി പുത്രന്മാരും, വിജ്ഞാനികളും നിരാമയന്മാരുമാണ്. ബ്രഹ്മപുത്രനായ കവിയുടെ പുത്രന്മാരും വാരുണന്മാരാണ്. എട്ടുപേരാണ് അവർ. കാരണവും ഗുണവും ചേർന്ന നല്ല ബ്രഹ്മവാദിക ളാണവർ. വലിയ കുലത്തിന്റെ അധിപന്മാരുമാണ്. കവി, കാവ്യൻ, ധൃഷ്ണു, ബുദ്ധിമാനായ ഉശനസ്സ്, ഭൃഗു, വിരജസ്സ്, കാശി, ധർമ്മജ്ഞനായ ഉഗ്രൻ ഇവരാണ് കവിയുടെ എട്ടുമക്കൾ. ഇവരിൽനിന്നാണ് പ്രപഞ്ചത്തിലെല്ലാം ജനങ്ങ ളുണ്ടായി നിറഞ്ഞത്. ഇവർ പ്രജാപതികളാണ്. സന്താന പരമ്പരകളുടെ ഉത്ഭവസ്ഥാനം ഇവരാണ്.

അല്ലയോ ഭൃഗുസത്തമാ! ഇപ്രകാരം അംഗിരസ്സിന്റെ യും, കവിയുടേയും, ഭൃഗുവിന്റേയും വംശത്താൽ വിശ്വം വ്യാപിച്ചിരിക്കുന്നു. ആദ്യമേതന്നെ വരുണൻ കവിയേയും ഭൃഗുവിനേയും ഗ്രഹിച്ചതുമൂലം അവർ വാരുണന്മാരായി. അവനിൽനിന്ന് അഗ്നിദേവൻ അംഗിരസ്സിനെ വാങ്ങിച്ചു. അതുകൊണ്ട് അംഗിരസർ അവന്റെ വംശജന്മാരായി.

പണ്ട് ദേവന്മാർ ബ്രഹ്മാവിനെ പ്രസാദിപ്പിച്ച് അനു ഗ്രഹം വാങ്ങി. അവർ ബ്രഹ്മാവിനോടു അഭ്യർത്ഥിച്ചു: "ജഗത്തിന്റെ ഈശ്വരന്മാരായ ഇവർ ഞങ്ങളെ ഉദ്ധരിക്കു മാറാകട്ടെ. എല്ലാവരും പ്രജാപതികളാണ്. എല്ലാവരും വലി യ തപസ്വികളാണ്. അങ്ങയുടെ പ്രസാദത്താൽ ഈ വിശ്വം കരകയറുമാറാകട്ടെ! അപ്രകാരം വംശകർത്താക്കളും നിന്റെ തേജസ്സുകൊണ്ടു വളർന്നവരും, വേദവിത്തുകളും സുകൃതിക ളുമായി ഭവിക്കട്ടെ! സൗമ്യമാരും, ദേവപക്ഷക്കാരുമായ പ്രജാപത്യ ഋഷിമാർ തപസ്വികളായി ബ്രഹ്മചര്യാവ്രതത്തോ ടെ വർത്തിക്കട്ടെ! പ്രഭോ, ഞങ്ങളെല്ലാവരും ഇവരുമെല്ലാം ഭവാന്റെ സന്തതികളാകുന്നു. പിതാമഹാ! അങ്ങുതന്നെയാ ണല്ലോ ദേവകൾക്കും ബ്രാഹ്മണർക്കും കർത്താവായിട്ടു ള്ളത്. മരീചിയെ മുൻനിർത്തി എല്ലാ ഭാർഗ്ഗവന്മാരും മറ്റുള്ള വരും അപത്യങ്ങളെ ക്ഷമിപ്പിക്കുന്നതായും കണ്ടു പിതാ മഹാ! അവർ ഈ രൂപവുംപൂണ്ട് പ്രജാവ്രജത്തെ ജനിപ്പി ക്കും. യുഗത്തിന്റെ ആദിയിലും അവസാനത്തിലും തന്ന ത്താൻ നിലനിർത്തുകയും ചെയ്യും."

വസിഷ്ഠൻ പറഞ്ഞു: "ഇപ്രകാരം അവർ പറഞ്ഞ പ്പോൾ ലോകപിതാമഹനായ ബ്രഹ്മാവ് 'അങ്ങനെയാകട്ടെ' എന്ന് അനുഗ്രഹിച്ചു. അവർ അനുഗ്രഹം വാങ്ങി വന്ന വഴിക്കു പോവുകയുംചെയ്തു. ഇപ്രകാരം പണ്ട് മഹാത്മാ വായ ദേവൻ വരുണരൂപം പൂണ്ട് യജ്ഞം ചെയ്ത കാല ത്ത്, ലോകത്തിന്റെ ആദിയിൽ നടന്നു.

അഗ്നി ബ്രഹ്മമാണ്, അഗ്നി പ്രജാപതിയാണ്, അഗ്നി ശിവനാണ്, അഗ്നി രുദ്രനാണ്, അഗ്നി പശുപതിയാണ്, സ്വർണ്ണം അഗ്നിയുടെ സന്താനമാണ്, അഗ്നിയെ ലഭിക്കാത്ത സന്ദർഭത്തിൽ ബലികൾക്കും മറ്റും അഗ്നിക്കു പകരമായി സ്വർണ്ണംവെയ്ക്കുന്നു. വേദശ്രുതിനിദർശനം പ്രമാണമാക്കി അഗ്നിക്കു പകരം (ദീപത്തിന്നുപകരം) സ്വർണ്ണം കുശമേൽ വെച്ചു ഹോമം നടത്താം. അതുപോലെ സ്വർണ്ണംവെച്ച് ആടിന്റെ വലത്തെ ചെവിയിൽ ആജ്യം ആഹൂതിചെയ്യാം. പുറ്റിന്നടുത്ത് ദർഭയിൽ പൊന്നുവെച്ച് പുറ്റിൽ ആജ്യം ആഹൂതിചെയ്യാം. വെറും നിരപ്പായ ഭൂമിയിലും അപ്രകാരം ആഹൂതി സ്വർണ്ണംവെച്ചു ചെയ്യാം. തീർത്ഥജലത്തിലും ഹോമിക്കാം. ബ്രാഹ്മണന്റെ കരത്തിലും, ഹോമദ്രവ്യം വെച്ചുകൊടുക്കാം. ഇങ്ങനെ ഏതിൽ ഹോമിച്ചാലും അഗ്നി ഭഗവാൻ പ്രസാദിക്കും; പ്രീതി ചെയ്യും. സമൃദ്ധി നല്കു കയും ചെയ്യും. വാനവരെല്ലാം അഗ്നിപരന്മാരാണെന്നു നാം കേൾക്കുന്നു. അവർ അഗ്നിയെ ആശ്രയിക്കുന്നു.

ബ്രഹ്മാവിൽനിന്ന് അഗ്നിയുണ്ടായി, അഗ്നിയിൽനിന്നു സ്വർണ്ണമുണ്ടായി. അതുകൊണ്ട് ധർമ്മദർശികൾ സ്വർണ്ണം ദാനംചെയ്യുന്നു. അവർ സർവ്വദൈവതദാനത്തെ ചെയ്യുന്ന വരാണെന്ന് നാം കേൾക്കുന്നു. അവന്നു തമസ്സില്ലാത്ത ലോകം ലഭിക്കുമ്പോൾ സ്വർഗ്ഗരാജ്യത്തിൽ കുബേരത്വത്തി ലുള്ള അഭിഷേകം ഉണ്ടാകുന്നതാണ് ഭാരതാ!

സൂര്യോദയസമയത്തു വിധിപ്രകാരമുള്ള മന്ത്രത്തോടു കൂടി സ്വർണ്ണം ദാനംചെയ്യുന്നവന്ന് ദുഃസ്വപ്നം ഉണ്ടാകുന്ന തല്ല. ഉദിച്ച ഉടനെ നല്കിയാൽ അവന്നു സകല പാപവും നീങ്ങും. ഉച്ചയ്ക്കു സ്വർണ്ണം ദാനംചെയ്താൽ ഭാവിയിലു ണ്ടാകുന്ന എല്ലാ പാപവും നീങ്ങുന്നതാണ്. വ്രതമെടുത്തു ശുദ്ധനായവൻ സ്വർണ്ണം സന്ധ്യാസമയത്ത് ദാനംചെയ്താൽ ബ്രഹ്മലോകം വായുലോകം അഗ്നിലോകം സോമലോകം ഇവയിലൊന്നിനെ പ്രാപിക്കുന്ന ഇന്ദ്രാഢ്യമായ ലോക ത്തിലും പ്രതിഷ്ഠ പ്രാപിക്കുന്നതാണ്. ഈ ലോകത്തിൽ പ്രസിദ്ധനായി പാപമില്ലാത്തവനായി സുഖിക്കുന്നതാണ്. മറ്റു ലോകങ്ങളിൽ യാതൊരു തടസ്സവുമില്ലാതെ ചെന്നെ ത്തും. യാതൊരിടത്തും ഗതിക്കു തടവില്ലാത്തവനായി കാമ ചാരിയായി ഭവിക്കുന്നതാണ്. യാതൊരു ക്ഷയവും ബാധി ക്കുന്നതല്ല. വലിയ കീർത്തി നേടും. അക്ഷയമായ സ്വർണ്ണം ദാനം ചെയ്താൽ പുഷ്കലമായ ലോകം സിദ്ധിക്കുന്നതാണ്.

സൂര്യോദയത്തിൽ അഗ്നിയുണ്ടാക്കി ഏതൊരുത്തൻ വ്രതോദ്ദേശത്തോടെ ഏകുന്നുവോ അവൻ സർവ്വ കാമ ങ്ങളും നേടിയവനാകും. സുഖാവഹമായ ആ പ്രദാനത്തെ അഗ്നിദാനമെന്നാണ് പറയുന്നത്. അതു യഥേഷ്ടഗുണ സമ്പന്നവും പ്രവർത്തകവുമാണ്.

ഇപ്രകാരമാണ് സ്വർണ്ണത്തിന്റെ ഉൽപ്പത്തി. അതും ഞാൻ പറഞ്ഞു അനഘാശയാ! അല്ലയോ ഭൃഗുനന്ദനാ! കാർത്തികേയന്റെ കഥയും നീ അറിയുക.

മഹത്തായ ഒരു കാലത്ത് കാർത്തികേയൻ വളർന്നു. ഇന്ദ്രാദികളായ ദേവന്മാർ അവനെ സേനാപതിയാക്കി ഭൃഗുനന്ദനാ! അവൻ താരകനെ വധിച്ചു. മറ്റ് അസുരന്മാ രെയും അല്ലയോ ബ്രാഹ്മണാ! ഇന്ദ്രന്റെ ആജ്ഞപ്രകാരം ലോകഹിതത്തിനായി അവൻ സംഹരിച്ചു.

വിഭോ ഞാൻ സ്വർണ്ണദാനത്തിന്റെ മാഹാത്മ്യം പറ ഞ്ഞു. അതുകൊണ്ടു ഭവാൻ വിപ്രന്മാർക്കു സ്വർണ്ണം നല്കി പാപത്തിൽനിന്നു മോചനം നേടുക."

ഭീഷ്മൻ തുടർന്നു: "അങ്ങനെ വസിഷ്ഠൻ പറഞ്ഞതു കേട്ട് ജാമദഗ്ന്യൻ ധാരാളം സ്വർണ്ണം ബ്രാഹ്മണർക്കു ദാനംചെയ്ത് തന്റെ പാപങ്ങളൊക്കെ കഴുകിക്കളഞ്ഞു.

സുവർണ്ണത്തിന്റെ കഥയെല്ലാം ഞാൻ നിന്നോടു പറഞ്ഞു. ദാനത്തിന്റെ ഫലവും സ്വർണ്ണത്തിന്റെ ജന്മ വും ഹേ യുധിഷ്ഠിരാ! ഭവാൻ കേട്ടുവല്ലോ. അതുകൊണ്ടു ഭവാനും ബ്രാഹ്മണർക്കു സ്വർണ്ണം ദാനംചെയ്യുക. സ്വർ ണ്ണം ദാനംചെയ്താൽ നിന്റെ സകല പാപങ്ങളും നീങ്ങു ന്നതാണ് രാജാവേ!"

**86. താരകവധോപാഖ്യാനം - ആറ് കൃത്തികമാർ കുമാരനെ രക്ഷിക്കുന്നതും ഷഡാനനൻ സേനാനി യാകുന്നതും -** യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ! അങ്ങു സവിസ്തരം സ്വർണ്ണദാനത്തിന്നുള്ള വിധിയും ശ്രുതിപ്രോക്ത ങ്ങളായ ഗുണങ്ങളും പറഞ്ഞുതന്നു. സ്വർണ്ണം ഉണ്ടാകുവാ നുള്ള കാരണവും പറഞ്ഞു. ഇനി ആ താരകനെ കൊന്നത് എങ്ങനെയാണെന്നുകൂടി അറിഞ്ഞാൽ കൊള്ളാം. രാജാവേ, ആ താരകനെ ദേവന്മാർക്ക് കൊല്ലുവാൻ സാദ്ധ്യമല്ലെന്നാ ണല്ലോ കേട്ടിട്ടുള്ളത്. എങ്ങനെയാണ് അവന്ന് മൃത്യു വന്നു

ചേർന്നത്? അതും വിസ്തരിച്ച് പറഞ്ഞുതരണേ! ഇതു തത്ത്വമായി കേൾക്കുവാൻ ആശയുണ്ട് കുരുപുംഗവാ! തരകവധം കേൾക്കുവാനുള്ള കൗതുകം ചെറുതല്ല."

ഭീഷ്മൻ പറഞ്ഞു: "യാഗാദികർമ്മങ്ങൾക്കു വിഘ്നം ബാധിച്ച ദേവന്മാരുംമുനിമാരും അപത്യങ്ങളെ ഭരിക്കുന്നതിനുവേണ്ടി കൃത്തികമാരെ വിട്ടു. ജാതവേദസ്സിന്റെ ഗർഭത്തെ ധരിക്കുന്നതിന്ന് ഒരു ദേവതയ്ക്കും കെൽപ്പുണ്ടായില്ല. ഓജസ്സുകൊണ്ട് ഈ കൃത്തികമാർ ശക്തരായി. അവരിൽ ആറു പേരിലും ഗർഭധാരണംമൂലം അഗ്നി പ്രസാദിച്ചു. സ്വന്തം തേജസ്സിന്റെ വിസർഗ്ഗംമൂലവും മുഖ്യമായ വീര്യംമൂലവും അവരിൽ അഗ്നി പ്രസാദിച്ചു. ആ കൃത്തികകൾ ആറുപേരും അഗ്നിയുടെ ഗർഭത്തെ പോഷിപ്പിച്ചു വളർത്തി. പ്രഭോ! അഗ്നിയുടെ തേജസ്സ് ആറു വഴിയായി എല്ലാം നിഹിതമായി. അവർ പിന്നെ വളരുന്ന മഹാനായ കുമാരന്റെ തേജസ്സ് അംഗംതോറും ഏറ്റ് ഒരിക്കലും ശാന്തി ലഭിക്കാത്ത മട്ടിലായി.

ഉടലിൽ തേജസ്സ് ഏറ്റ അവർ എല്ലാവരും പ്രസവിക്കുവാനുള്ള കാലം എത്തിയ സന്ദർഭത്തിൽ രാജാവേ, എല്ലാവരും ഒപ്പം ഒരേ കാലത്തിൽ പ്രസവിച്ചു. ഉടനെ ആറു ഗർഭവുംകൂടി ഒന്നായി. അതിനെ സ്വർണ്ണത്തിന്നടുത്തായി ഭൂമി ഏറ്റുവാങ്ങി. ദിവ്യസംസ്ഥാനമായ ആ ഗർഭം അഗ്നിക്കുതുല്യം ദീപ്തിയോടുകൂടി ദിവ്യമായ അമക്കാട്ടിൽ ദിവ്യദർശനമായി വളർന്നു.

അർക്കാഭനായ ശിശുവിനെക്കണ്ട് കൃത്തികമാർക്ക് സ്നേഹം ജനിച്ചു. അവർ സൗഹാർദ്ദത്തോടെ ശിശുവിനെപ്പോറ്റി മുലകൊടുത്തു. ചരാചരങ്ങൾ നിറഞ്ഞ മൂന്നുലോകത്തിലും അവൻ കാർത്തികേയനായി. സ്കന്നതാകൊണ്ട് സ്കന്ദനായി. ഗുഹയിൽ വാഴുകയാൽ ഗുഹനായി. മുപ്പത്തിമൂന്നു ദേവന്മാർ, ദിക്പാലന്മാർ, ദിക്കുകൾ, രുദ്രർ, ധാതാവ്, വിഷ്ണു, യമൻ, പൂഷാവ്, അര്യവസു, ഭഗൻ, അംശൻ, മിത്രൻ, സാദ്ധ്യർ, വസുക്കൾ, വാസവൻ, അശ്വികൾ, അംബു, വായു, നഭസ്സ്, ഇന്ദു, ഗ്രഹങ്ങൾ, നക്ഷത്രം, ഭാസ്കരൻ, ഭൂതങ്ങൾ, ഇവ വേറെ ദേവന്മാരിൽ ചേർന്നുനിന്ന്, അത്ഭുതശിശുവായ അഗ്നികുമാരനെ കാണുവാൻ എത്തി. ഋഷികൾ സ്തുതിച്ചു ഗന്ധർവ്വന്മാർ പാട്ടുപാടി. പന്ത്രണ്ടു നേത്രങ്ങളുള്ള ഷൺമുഖനെ, ദ്വിജന്മാർക്ക് പ്രിയപ്പെട്ട കുമാരനെ, സ്തുതിച്ചു. ചുമൽ തടിച്ച് ഈരാറുകൈകളുള്ളവനും, പാവകാദിത്യഭാസ്സായവനും, അമക്കാട്ടിൽ കിടക്കുന്നവനുമായ കുമാരനെ ദേവന്മാരും മുനീന്ദ്രന്മാരും കണ്ടു. അവനെ കണ്ടതോടുകൂടി ദേവന്മാരുടെ സന്തോഷം കരകവിഞ്ഞു. ആ താരകാസുരൻ വധിക്കപ്പെട്ടു എന്നുതന്നെ കരുതിപ്പോയി. പിന്നെ ദേവന്മാരെല്ലാം അവന്ന് വേണ്ടതായ പ്രിയവസ്തുക്കളെ കൊണ്ടുവന്നു. കളിക്കുന്ന കുട്ടിക്കു കളിക്കോപ്പുകൾ, ഖഗങ്ങൾ കൊണ്ടുവന്നുകൊടുത്തു. ചിത്രമായ തൂവലുള്ള മയൂരനെന്ന തന്റെ പുത്രനെ സുപർണ്ണൻ കൊണ്ടുവന്നു കൊടുത്തു. രാക്ഷസന്മാർ അവന്നു പന്നിയെയും പോത്തിനെയും നല്കി. അഗ്നിതുല്യമായ കുക്കുടത്തെ അരുണൻതന്നെ കൊണ്ടുവന്നു കൊടുത്തു. ചെമ്മരിയാടിനെ ചന്ദ്രൻ നല്കി. ആദിത്യൻ നല്ല ശോഭയുള്ള രശ്മി നല്കി. ഗോക്കളുടെ മാതാവായ സുരഭി നൂറു ഗോക്കളെ നല്കി. ഛാഗത്തെ (ആടിനെ) അഗ്നി നല്കി. ഗുണമേറിയ ഫലത്തേയും പുഷ്പങ്ങളേയും ഊഴി നല്കി. സുധന്വാവ് ശകടം നല്കി, കൂബരത്തോടുകൂടിയ രഥത്തേയും നല്കി. വരുണൻ ദിവ്യമായ വാരുണഗജശ്രേഷ്ഠന്മാരെ നല്കി. ശക്രൻ, സിംഹം, വ്യാഘ്രം, ഗജം, പലതരം പക്ഷികൾ എന്നിവയെയും നല്കി. ഉഗ്രമായ ശ്വാപദജാലത്തെയും, പലതരം കുടകളും നല്കി. രാക്ഷസന്മാരും, അസുരന്മാരും, അധീശ്വരനെ പിന്നാലെ നടന്ന് തുണച്ചു. വളരുന്ന കുട്ടിയെക്കണ്ട് താരകാസുരൻ അവനെ കൊല്ലുവാൻ ശ്രമം ചെയ്തു. നാനാതരത്തിലുള്ള ഉപായം സ്വീകരിച്ചെങ്കിലും അവൻ ശക്തനായില്ല. ആ വിഭുവിനെ ഒന്നും ചെയ്യുവാൻ അവന്നു കഴിഞ്ഞില്ല.

പിന്നെ ഗുഹനെ ദേവന്മാർ സേനാപതിയാക്കി സ്വീകരിച്ചു. താരകൻ ചെയ്ത കുറ്റത്തെ അവനോട് ഉണർത്തിച്ചു. വളർന്നുവന്ന ആ മഹാവീരനായ കുമാരൻ ദേവസേനാപതിയായി. ആ പ്രഭു അമോഘമായ, നിഷ്ഫലമാകാത്ത വേലിനാൽ താരകാസുരനെ വധിച്ചു. കളിക്കുന്നവനായ ആ കുമാരൻ ദൈത്യനെ കൊന്നസമയത്ത് ദേവരാജ്യത്ത് ദേവേന്ദ്രനെ അധീശ്വരനായി വാഴിച്ചു. പ്രതാപവാനായ സ്കന്ദൻ സേനാപതിയായി അഭിഷിക്തനായി. ഈശ്വരനും, രക്ഷിതാവും, ശങ്കരന്ന് ഏറ്റവും ഇഷ്ടംചെയ്യുന്നവനും, ഹിരണ്യമൂർത്തിയും, ഭഗവാനും, പാവകനന്ദനനും, കുമാരനുമായ ഇവൻ എന്നും വാനവരുടെ സേനാപതിയായി.

അങ്ങനെ സ്വർണ്ണം മംഗല്യവും അക്ഷയ്യവും രത്നങ്ങളിൽ ഉത്തമവും, കാർത്തികേയന്നു സഹജവും (ജനിക്കുമ്പോൾ കൂടെയുള്ള) അഗ്നിതേജസ്സുള്ളതും മുഖ്യമായിട്ടുള്ളതുമാണ്. ഇപ്രകാരം പണ്ടു രാമനോട് വസിഷ്ഠൻ പറഞ്ഞു കൗരവാ! അതുകൊണ്ട് രാജാവേ, ഭവാൻ സ്വർണ്ണദാനത്തിന്നുദ്യമിക്കുക! രാമൻ സ്വർണ്ണം ദാനംചെയ്ത് സകലപാപത്തിൽനിന്നും വിമുക്തനായി, മർത്ത്യർക്ക് ലഭിക്കാത്ത മഹത്തായ സ്ഥാനം സ്വർഗ്ഗത്തിൽ നേടുകയും ചെയ്തു."

**87. ശ്രാദ്ധകല്പം - ഓരോ തിഥിയിലും ശ്രാദ്ധംകഴിച്ചാലുള്ള ഫലം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ധർമ്മാത്മാവേ, അങ്ങു ചാതുർവ്വർണ്യത്തിന്റെ ഫലം പറഞ്ഞുവല്ലോ. അപ്രകാരം അങ്ങു ശ്രാദ്ധത്തിന്റെ ഫലത്തെപ്പറ്റിയും പറഞ്ഞുതന്നാലും രാജാവേ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം യുധിഷ്ഠിരൻ പറഞ്ഞപ്പോൾ സന്തനുനന്ദനനായ ഭീഷ്മൻ അപ്പോൾ ഈ ശ്രാദ്ധവിധി പറയുവാൻ തുടങ്ങി."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ രാജാവേ, ഭവാൻ ഞാൻ പറയുന്നതു ശ്രദ്ധയോടെ കേൾക്കുക. ഇത് ഉത്തമമായ ശ്രാദ്ധവിധിയാണു പരന്തപാ! ധന്യവും യശസ്യവും, പുത്രീയവു (പുത്രലാഭമുണ്ടാക്കുന്നതു)മാണ്. പിതൃയജ്ഞം, ദേവന്മാർ, അസുരന്മാർ, മനുഷ്യർ, അഹികൾ, ഗന്ധർവ്വർ, ആശരന്മാർ, പിശാചുക്കൾ, കിന്നരന്മാർ എന്നിവർക്കെല്ലാം പിതൃക്കൾ പൂജ്യരാണ്. ആദ്യമായി പിതൃക്കളെ പൂജിച്ച് പിന്നെയാണ് ദേവന്മാരെ തർപ്പിച്ചത്. അതുകൊണ്ട് അവരെ എല്ലാ യജ്ഞത്തിലും പൂജിക്കണം. മാസംതോറുമുള്ള പിതൃകർമ്മം പിതൃക്കൾക്കു ശ്രാദ്ധമാണ് രാജാവേ! അതുകൊണ്ട് വിശേഷവിധിയായി ആദ്യകല്പിതമായ വിധി അതിന്നുണ്ട്. എല്ലാ ദിവസവും നാം ശ്രാദ്ധം കഴിച്ചാൽ പിതാമഹന്മാർ നമ്മളിൽ പ്രീതരാകും. അല്ലയോ യുധിഷ്ഠിരാ, ഞാൻ നിന്നോട് തീർത്ഥത്തിന്റെയും ആതിഥ്യത്തിന്റെയും ഗുണത്തെയും അഗുണത്തെയുംപറ്റി പറയാം. ഏതേതുനാളുകളിൽ ഏതേതു ശ്രാദ്ധഫലമെന്നുള്ളതും പറയാം അനഘാശയാ! അതൊക്കെ നീ ശരിക്കു ധരിക്കണം. പ്രതിപദദിവസം പിതൃക്കൾക്കു ശ്രാദ്ധംചെയ്താൽ ഗൃഹത്തിൽ സ്ത്രീകൾ വന്നുചേരും, അവർ നല്ല സുന്ദരിമാരും പ്രസവിക്കുന്നവരും പ്രജകളെ ധാരാളം ജനിപ്പിക്കുന്നവരും അഴകു വർദ്ധിച്ചവരുമാകും. ദ്വിതീയയിലാണെങ്കിൽ സ്ത്രീകളുണ്ടാകും. തൃതീയയിൽ പിതൃക്കൾക്കു ശ്രാദ്ധംചെയ്താൽ നല്ല അശ്വങ്ങളുണ്ടാകും. ചതുർത്ഥിയിലാണെങ്കിൽ ഗൃഹത്തിൽ ആട്, ചെമ്മരിയാട് മുതലായവയുണ്ടാകും. പഞ്ചമിയിൽ ശ്രാദ്ധം ചെയ്താൽ ധാരാളം മക്കളുണ്ടാകും രാജാവേ! ഷഷ്ഠിയിൽ ശ്രാദ്ധംചെയ്താൽ നരർ വളരെ ശോഭയുള്ളവരാകും. സപ്ത

മിയിൽ ശ്രാദ്ധംചെയ്താൽ കൃഷിയുണ്ടാകും. അഷ്ടമിയിൽ ശ്രാദ്ധംചെയ്താൽ ധാരാളം ലാഭം കച്ചവടത്തിൽ ലഭിക്കും. നവമിയിൽ ശ്രാദ്ധംചെയ്താൽ വളരെ ഒറ്റക്കുളമ്പുള്ള ജീവികളെ (കുതിരകളെ) ലഭിക്കും. ദശമിയിൽ ശ്രാദ്ധം ചെയ്താൽ ധാരാളം പശുക്കൾ അവനു ലഭിക്കും. ഏകാദശിയിൽ ശ്രാദ്ധംചെയ്താൽ ധാരാളം ഓട്ടുപാത്രം പിച്ചളപ്പാത്രം എന്നിവ ലഭിക്കും. അവന്നു ബ്രഹ്മവർച്ചസ്സുള്ള സന്താനം ഗൃഹത്തിലുണ്ടാകും. ദ്വാദശിയിൽ ശ്രാദ്ധം നടത്തിയാൽ അവന്ന് നിത്യവും ധാരാളം വെള്ളിയും പൊന്നും, ധനങ്ങളും, മനോഹരവസ്തുക്കളും ലഭിക്കുന്നതാണ്. ത്രയോദശിയിൽ ശ്രാദ്ധംചെയ്താൽ ജ്ഞാനികളിൽവെച്ചു ശ്രേഷ്ഠനാകും. വേണ്ടുവോളം യുവാക്കന്മാർ ഗൃഹത്തിലുണ്ടാകും. ചതുർദ്ദശിയിൽ ശ്രാദ്ധം ചെയ്താൽ അവൻ യുദ്ധശ്രദ്ധനാകും. വാവിൻദിവസത്തിൽ ശ്രാദ്ധം ഊട്ടിയാൽ എല്ലാ ആഗ്രഹങ്ങളും അവൻ നേടുന്നതാണ്. കൃഷ്ണപക്ഷത്തിൽ ദശമിമുതൽ ചതുർദ്ദശി ഒഴിവാക്കി മറ്റു ദിവസങ്ങൾ ശ്രാദ്ധത്തിന്ന് മുഖ്യമായ തിഥികളാണ്. മറ്റുള്ളവ അത്രയ്ക്കു ശ്രേഷ്ഠമല്ല. പൂർവ്വപക്ഷത്തെക്കാൾ അപരപക്ഷം മെച്ചമാണ്. പൂർവ്വാഹ്നത്തെക്കാൾ മെച്ചം അപരാഹ്നവുമാണ്."

**88. ശ്രാദ്ധകല്പം - ശ്രാദ്ധത്തിൽ എന്തൊക്കെ കൊടുത്താലാണ് പിതൃക്കൾക്കു തൃപ്തിയാവുകയെന്ന് -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ നരേശ്വരാ! പിതൃക്കൾക്ക് എന്തൊക്കെ നല്കിയാലാണ് അക്ഷയമായിത്തീരുക. എന്തൊക്കെ നല്കിയാലാണ് ദീർഘകാലത്തേക്കു നില്ക്കുക. എന്തൊക്കെ നല്കിയാൽ എന്നെന്നേക്കുമാകും? വിസ്തരിച്ചു പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "ശ്രാദ്ധജ്ഞന്മാർ ശ്രാദ്ധവിധിയിൽ കാണുന്ന ഹവിസ്സുകൾ കാമ്യങ്ങളാണ്. അവ ഏതെന്നും അവയുടെ ഫലമെന്തെന്നും ഞാൻ പറയാം കേട്ടാലും. എള്ള്, വ്രീഹി (നെല്ലരി), യവം, ഉഴുന്ന്, ജലം, കായ, കിഴങ്ങ് ഇവ ശ്രാദ്ധത്തിൽ നല്കിയാൽ പിതൃക്കൾക്ക് ഒരു മാസം പ്രീതിക്കു വകയായി രാജാവേ! മനു പറയുന്നു: ധാരാളം എള്ളുകൊണ്ടുള്ള ബലി നല്കിയാൽ അത് അക്ഷയമായ ബലിയാകുമെന്ന്. എല്ലാ ഭോജ്യത്തിലും പ്രധാനമായത് എള്ളാണ്. മത്സ്യങ്ങൾകൊണ്ടുള്ള ബലി പിതൃക്കളെ രണ്ടു മാസത്തേക്കു സംതൃപ്തരാക്കും. ചെമ്മരിയാടിനെ ബലികൊടുത്താൽ മൂന്നു മാസത്തേക്കു സംതൃപ്തരാക്കും. മുയലുകൊണ്ടായാൽ നാലു മാസത്തേക്കാകും. ആടിനെ ബലികൊടുത്താൽ പിതൃക്കൾ അഞ്ചുമാസത്തേക്കു പ്രീതരാകും. വരാഹംകൊണ്ടു ബലിയർപ്പിച്ചാൽ ആറു മാസം പിതൃക്കൾ പ്രീതരാകും. ശാകം (ഇലക്കറി)കൊണ്ട് ബലി കൊടുത്താൽ ഏഴു മാസത്തേക്കാകും. കൃഷ്ണമൃഗത്തെ ബലിയർപ്പിച്ചാൽ എട്ടു മാസത്തേക്കാകും. രുരു (ചാരനിറവും കറുപ്പുനിറവും ചേർന്ന ഒരുതരം മാൻ) വിനെ ബലിയർപ്പിച്ചാൽ ഒമ്പതു മാസത്തേക്കു പിതൃക്കൾക്കു തൃപ്തിയാകും. ഗവയ (ഒരുതരം മാൻ)ത്തിനെ ബലിയർപ്പിച്ചാൽ അതിൻെറ മാംസംകൊണ്ടു പിതൃക്കൾ പത്തുമാസം തൃപ്തിപ്പെടും. കാട്ടുപോത്തിനെ ബലികൊടുത്താൽ പതിനൊന്നു മാസത്തേക്കു തൃപ്തിപ്പെടും. ശ്രാദ്ധത്തിൽ പശുവിൻെറ മാംസം ബലിയർപ്പിച്ചാൽ ഒരു കൊല്ലത്തേക്കു പിതൃക്കൾ സംതൃപ്തരാകും. ഗവ്യം കലരുന്നവിധം നെയ്യ് ചേർത്ത് തയ്യാർചെയ്തതും കാളമാംസം അതുപോലെ ചേർത്ത് പാകം ചെയ്തതുമായ പായസം ബലിയർപ്പിച്ചാൽ പിതൃക്കൾ പന്ത്രണ്ടു വർഷത്തേക്ക് പ്രീതരാകും. ഖൾഗമാംസം (കാണ്ടാമൃഗത്തിൻെറ മാംസം) പിതൃക്കൾക്ക് ബലിയർപ്പിച്ചാൽ അതിൻെറ ഫലം നശിക്കാതെ ദീർഘകാലം നില്ക്കും. കാലശാകം, കാഞ്ചനവൃക്ഷത്തിലുണ്ടാകുന്ന പൂവും, കായും, ഛാഗവും ബലിയർപ്പിച്ചാൽ ഒടുങ്ങാത്ത ഫലം നല്കും. ഇതിനെപ്പറ്റി പിതൃക്കൾ ചൊല്ലിയ ഒരു ഗാഥ ഞാൻ ചൊല്ലാം യുധിഷ്ഠിരാ! ഈ ഗാഥ സനൽക്കുമാരഋഷി പണ്ട് എനിക്കു ചൊല്ലിക്കേൾപ്പിച്ചതാണ്: ത്രയോദശിനാളിൽ മകംനക്ഷത്രത്തിൽ ദക്ഷിണായനകാലത്തിൽ പിതൃക്കൾക്കു നെയ്യുചേർത്ത പായസം ബലിയർപ്പിക്കുന്നവൻ സ്വകുലത്തിൽ ജനിക്കാതിരിക്കുമോ? അജമാംസം ലോഹിതമാംസം എന്നിവ മകംനക്ഷത്രത്തിൽ വ്രതനിഷ്ഠനായി വിധിപ്രകാരം ആനയുടെ നിഴലിലിരുന്ന്, ആനയുടെ ചെവികൊണ്ടു വീശുന്ന കാറ്റേറ്റിരുന്ന്, പിതൃക്കൾക്കു ബലി നല്കുന്നവന്നു ധാരാളം പുത്രന്മാരുണ്ടാകും. അല്ലെങ്കിൽ ഗയയിൽച്ചെന്ന് അവിടെ നില്ക്കുന്ന 'അക്ഷയം' എന്നു പേരുള്ള ആൽവൃക്ഷത്തിൻെറ ചുവട്ടിലിരുന്ന് പിതൃക്കൾക്കു വെള്ളം, കിഴങ്ങ്, കായ, മാംസം, പായസം, തേൻ ചേർത്ത വസ്തുക്കൾ എന്നിവ ബലിയർപ്പിച്ചാൽ അതിൻെറ സംതൃപ്തി പിതൃക്കൾക്ക് എന്നെന്നേക്കും നിലനില്ക്കുന്നതാണ്."

**89. ശ്രാദ്ധകല്പം - ഓരോ നക്ഷത്രത്തിലും പിതൃകർമ്മം ചെയ്താലുള്ള ഫലം -** ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! ഏതൊക്കെ ശ്രാദ്ധങ്ങളാണ് യമൻ ശശബിന്ദുവിനോടു പറഞ്ഞത്. കാമ്യങ്ങളായ അവയെക്കുറിച്ച് ഇനി ഞാൻ പറയാം. അവ നാൾതോറും വേറെവേറെയാണ്.

കാർത്തികനാളിൽ ശ്രാദ്ധം എല്ലാ മാസത്തിലും ചെയ്യുന്ന മർത്ത്യൻ എന്നും അഗ്ന്യാധാനാഢ്യനായി യജ്ഞം ചെയ്യുകയാണ്. (എന്നും യജ്ഞം ചെയ്യുന്ന ഫലം അവന്നു ലഭിക്കും) അവൻ എല്ലാ രോഗങ്ങളിൽനിന്നും വിമുക്തനായി സന്താനങ്ങളോടുകൂടി സ്വർഗ്ഗം പ്രാപിക്കുന്നതാണ്. സന്താനലാഭം കാംക്ഷിക്കുന്നൻ രോഹിണിനാളിൽ പിതൃക്കൾക്കു ശ്രാദ്ധം കഴിക്കണം. തേജസ്സും ശക്തിയും ആഗ്രഹിക്കുന്നവൻ മകീര്യത്തിൽ ശ്രാദ്ധം ചെയ്യണം. തിരുവാതിരനാളിൽ ശ്രാദ്ധംചെയ്താൽ അവൻ ക്രൂരകർമ്മവാകും. കൃഷിയെ കാമിക്കുന്ന നരൻ പിതൃക്കൾക്ക് പുണർതംനക്ഷത്രത്തിൽ ശ്രാദ്ധം ഊട്ടണം. പുഷ്ടിയുണ്ടാകാൻ ആഗ്രഹിക്കുന്നവൻ പൂയംനക്ഷത്രത്തിൽ ശ്രാദ്ധം നല്കണം. ആയില്യം നാളിൽ ശ്രാദ്ധം പിതൃക്കൾക്കു ചെയ്യുന്ന നരന് വീരനായ പുത്രൻ പിറക്കുന്നതാണ്. മകംനാളിൽ ശ്രാദ്ധംചെയ്യുന്നവൻ ജ്ഞാതിവർഗ്ഗത്തിൽ പ്രധാനിയായിത്തീരും. പൂയം നാളിൽ ശ്രാദ്ധം ഊട്ടുന്നവൻ സുഭഗനായിത്തീരും. ഉത്രം നാളിൽ ശ്രാദ്ധം ഊട്ടുന്നവന് പുത്രലാഭമുണ്ടാകും. അത്തം നാളിൽ ശ്രാദ്ധം ഊട്ടിയാൽ ഫലമുണ്ടാകും. ചിത്രയിൽ ശ്രാദ്ധം പിതൃക്കൾക്കു നല്കുന്നവന്ന് സുന്ദരനായ പുത്രനെ ലഭിക്കും. ചോതിയിൽ പിതൃക്കളെ പൂജിച്ച് ശ്രാദ്ധം ഊട്ടുന്നവന്നു കച്ചവടത്തിൽ വലിയ നേട്ടമുണ്ടാകും. വിശാഖത്തിൽ ശ്രാദ്ധം ചെയ്താൽ അവന്ന് വളരെ പുത്രന്മാരുണ്ടാകും. അനിഴംനാളിൽ ശ്രാദ്ധം ഊട്ടുന്നവൻ രാജചക്രം നടത്തുന്നവനാകും. തൃക്കേട്ടനക്ഷത്രത്തിൽ ശ്രാദ്ധം ഊട്ടുന്നവൻ ആധിപത്യം നടത്തും; ശ്രദ്ധയും ദമവുമുള്ളനാകും. മൂലംനാളിൽ ശ്രാദ്ധം ഊട്ടുന്നവന്ന് ആരോഗ്യമുണ്ടാകും. പൂരാടംനാളിൽ ശ്രാദ്ധം ഊട്ടുന്നവന്ന് കീർത്തിയുണ്ടാകും. ഉത്രാടംനാളിൽ ശ്രാദ്ധം ഊട്ടുന്നവൻ അല്ലൽവിട്ട് ലോകം ചുറ്റും, അഭിജിത്ത് നക്ഷത്രത്തിൽ ശ്രാദ്ധം ഊട്ടുന്നവന്ന് വിദ്യ ലഭിക്കും. ഓണം നാളിൽ ശ്രാദ്ധം ഊട്ടുന്നവന്ന് പരലോകത്തിൽ സൽഗതിയുണ്ടാകും. അവിട്ടംനാളിൽ ശ്രാദ്ധം ഊട്ടുന്നവന്ന് രാജ്യം ലഭിക്കുന്നതാണ്. ചതയംനാളിൽ ശ്രാദ്ധം ഊട്ടിയാൽ അവന്നു ഭേഷജങ്ങൾ ലഭിക്കും. പൂരുരുട്ടാതിനാളിൽ ശ്രാദ്ധം പിതൃക്കൾക്കു ചെയ്താൽ ധാരാളം ആട്, പെണ്ണാട് മുതലായവയുണ്ടാകും. ഉത്രട്ടാതിനാളിൽ ശ്രാദ്ധം പിതൃക്കൾക്കു

ചെയ്താൽ ധാരാളം ഗോക്കളെ കിട്ടും. ധാരാളം പിച്ചള, ചെമ്പു പാത്രങ്ങൾ രേവതിനാളിൽ പിതൃക്കൾക്കു ശ്രാദ്ധം നല്കുന്നവന്നു ലഭിക്കും. അശ്വതിനാളിൽ ശ്രാദ്ധം ചെയ്താൽ ധാരാളം അശ്വങ്ങളെ ലഭിക്കും. ഭരണിനാളിൽ ശ്രാദ്ധം ചെയ്താൽ നല്ല ആയുസ്സ് ലഭിക്കും. ഇപ്രകാരം ശ്രാദ്ധമുറകൾ കേട്ട് അപ്രകാരം ശശബിന്ദുരാജാവ് പിതൃക്കൾക്കു ശ്രാദ്ധം നടത്തി. പിന്നെ ക്ലേശംകൂടാതെ ഭൂമിയൊക്കെ ജയിച്ച്, ഭൂമി വേണ്ടവിധം പാലിച്ചു."

**90. ശ്രാദ്ധകല്പം - ശ്രാദ്ധത്തിന്ന് ക്ഷണിക്കാൻ അർഹനായ ബ്രാഹ്മണൻെറ ലക്ഷണം -** യുധിഷ്ഠിരൻ പറഞ്ഞു: "ഏതുതരക്കാരെയാണ് ശ്രാദ്ധത്തിന്ന് ക്ഷണിച്ചു വരുത്തി ശ്രാദ്ധം നല്കേണ്ടത്? അർഹനായ ബ്രാഹ്മണനെപ്പറ്റി കുരുശ്രേഷ്ഠാ! പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "ദാനധർമ്മജ്ഞനായ ക്ഷത്രിയൻ ഒരിക്കലും ബ്രാഹ്മണരെ പരീക്ഷിക്കുവാൻ പാടുള്ളതല്ല. എന്നാൽ പിതൃകർമ്മം ചെയ്യുക എന്ന ദൈവക്രിയയിൽ, പിതൃകർമ്മത്തിൽ ബ്രാഹ്മണനെ പരീക്ഷിക്കാതെ പറ്റുകയുമില്ല. ദേവതകൾ ദൈവതേജസ്സാലാണ് പൂജിക്കുന്നത്. അതുകൊണ്ട് ദേവകൾക്കുവേണ്ടി എല്ലാവർക്കും ദാനം ചെയ്യണം. ശ്രാദ്ധത്തിൽ ബുധന്മാർ ബ്രാഹ്മണരെ പരീക്ഷിക്കണം. കുലം, ശീലം, വയസ്സ്, രൂപം, വിദ്യ, സജ്ജനസംസർഗ്ഗം ഇവ പരിശോധിച്ചറിയണം. ശ്രാദ്ധത്തിന്ന് സഹായിയായി നില്ക്കുവന്നവൻ വേദാദികളിലും, മന്ത്രതന്ത്രങ്ങളിലും ജ്ഞാനം സമ്പാദിച്ചവനാകണം. ചിലർ പന്തിയെ ദുഷിപ്പിച്ചേക്കും. ചിലർ പന്തിയെ പരിശുദ്ധമാക്കും. ശ്രാദ്ധത്തിന്ന് അന്നം നല്കുവാൻ അർഹരല്ലാത്തവരെ, പന്തിയിൽ കയറ്ററുത്. **പന്തിയിൽ കയറ്റി ഇരുത്താൻ പാടില്ലാത്തവർ ആരൊക്കെയാണെന്നു പറയാം.**

**ഭ്രൂണഹന്താവ്, ചതിയൻ, ക്ഷയരോഗി, പശുക്കളെ മേച്ചുനടക്കുന്നവൻ, ബ്രാഹ്മണവൃത്തി ഉപേക്ഷിച്ച ബ്രാഹ്മണൻ, ഗ്രാമപ്രേഷ്യൻ** (ഗ്രാമത്തിലെ ഒരു പൊതുഭൃത്യൻ) **പണം കടംകൊടുത്ത്** പലിശവാങ്ങി ജീവിക്കുന്നവൻ, പാട്ടുകാരൻ (ഭാഗവതർ), വാണിഭക്കാരൻ, പുരയ്ക്കു തീവെച്ചവൻ, വിഷദ്രാവകം വില്ക്കുന്നവൻ, സ്ത്രീകളെ കൂട്ടിക്കൊടുക്കുന്നവൻ, മദ്യവിക്രയം ചെയ്യുന്നവൻ, കൈനോട്ടക്കാരൻ, സാമുദ്രികലക്ഷണം പറയുന്നവൻ, രാജഭൃത്യൻ, എള്ളു വില്ക്കുന്നവൻ, കള്ളസ്സാക്ഷി പറയുന്നവൻ, അച്ഛനുമായി കലഹിക്കുന്ന പുത്രൻ, ഭാര്യയ്ക്കു ജാരനെ വീട്ടിൽ പാർപ്പിക്കുന്നവൻ, ശാപം ഏറ്റവൻ, കണ്ടതൊക്കെ കക്കുന്നവൻ, ശില്പവിദ്യകൊണ്ടുപജീവിക്കുന്നവൻ, വേഷം മാറി നടക്കുന്നവൻ, സ്വഭാവാൽ ചതിയൻ, മിത്രധ്രുക്ക്, അന്യൻെറ ഭാര്യയെ സ്വീകരിക്കുന്നവൻ, ശൂദ്രാദികളെ പഠിപ്പിക്കുന്നവൻ, ആയുധംകൊണ്ട് ഉപജീവിക്കുന്നവൻ, നായാട്ടുകാരൻ, നായയുടെ കടിയേറ്റവൻ, പരിവൃത്തി (അനുജൻ വിവാഹം കഴിച്ചിട്ടും വിവാഹം ചെയ്യാത്ത ജ്യേഷ്ഠൻ) ത്വക്ദോഷം ഉള്ളവൻ (പാണ്ഡ്, കുഷ്ഠം, ചൊറി മുതലായവയുള്ളവൻ), ഗുരുവിൻെറ ഭാര്യയിൽ പ്രവേശിച്ചവൻ, നാടകത്തിൽ വേഷംകെട്ടുന്ന നടൻ, ശാന്തിചെയ്യുന്നവൻ, ജ്യോതിഷം കൊണ്ടു കഴിയുന്നവൻ - ഇങ്ങനെയുള്ള വിപ്രന്മാർ പന്തിയിൽ കയറിയിരുന്ന് ഊണുകഴിച്ചാൽ ആ ഊണാകുന്ന ഹവ്യം പിതൃക്കൾക്ക് ലഭിക്കുകയില്ല. അത് രാക്ഷസന്മാർക്കാണ് ലഭിക്കുകയെന്ന് ബ്രഹ്മവാദികൾ പറയുന്നു.

ശ്രാദ്ധം ഉണ്ട ബ്രാഹ്മണൻ അന്നു വേദം ചൊല്ലുന്നതിൽനിന്ന് ഒഴിഞ്ഞുനില്ക്കണം. അപ്രകാരംതന്നെ ശ്രാദ്ധം ഉണ്ട ബ്രാഹ്മണൻ അന്ന് ശൂദ്രസ്ത്രീയുമായി സംയോഗത്തിന്നു പോകരുത്. ഈ രണ്ടു കൂട്ടർക്കും പാപം തുല്യമാണ്. രണ്ടുപേരുടെയും പിതൃക്കൾ അവൻെറ മലത്തിൽ ഒരു മാസം കിടക്കും. സോമം എന്ന മദ്യം വില്ക്കുന്ന ബ്രാഹ്മണന്ന് ശ്രാദ്ധത്തിൽ കൊടുക്കുന്ന ഭക്ഷണം പിതൃക്കൾക്ക് മലം കൊടുത്ത മാതിരി അശുദ്ധമായിത്തീരും. വൈദ്യംചെയ്യുന്ന ബ്രാഹ്മണന്ന് ശ്രാദ്ധത്തിൽ കൊടുക്കുന്ന ഊണു ചലവും ചോരയും പിതൃക്കൾക്കു കൊടുത്തപോലെ ദുഷ്ഫലമാണ് ലഭിക്കുക. ശാന്തിക്കാരനായ ബ്രാഹ്മണന്ന് ഭക്ഷണം ശ്രാദ്ധത്തിൽ നല്കിയാൽ അതു നഷ്ടപ്പെട്ടതുതന്നെ! യാതൊരു ഫലവും ലഭിക്കുകയില്ല ഹുണ്ടികക്കാരനായ ബ്രാഹ്മണന്ന് ശ്രാദ്ധത്തിൽ ഭക്ഷണം കൊടുത്താൽ അത് അപമാനകരമായി ഭവിക്കും. കച്ചവടംചെയ്യുന്ന ബ്രാഹ്മണനെ വിളിച്ചുവരുത്തി ശ്രാദ്ധത്തിൽ ഊണുകൊടുക്കുന്നവന്ന് ഇഹലോകവും പരലോകവും നഷ്ടപ്പെടും. ഒരു സ്ത്രീക്കു പുനർവിവാഹത്തിലുണ്ടാകുന്ന ബ്രാഹ്മണപുത്രന്ന് ശ്രാദ്ധത്തിൽ ഊണുകൊടുത്താൽ ആ ദാനം വെണ്ണീറ്റിൽ ഹോമംചെയ്ത ഫലമേയുള്ളു. (കത്തുന്ന അഗ്നിയിലാണ് നെയ്യ് ഹോമിക്കുക. വെണ്ണീറ്റിൽ ഹവ്യം ഹോമിച്ചാൽ ഫലം സിദ്ധിക്കുകയില്ല) ധർമ്മംവിട്ടവർക്കും, ചാരിത്രം കെട്ടവർക്കും ശ്രാദ്ധാന്നമോ, ഹവ്യകവ്യങ്ങളോ, നല്കിയാൽ പരലോകത്തിൽ അവന്ന് ഫലം സിദ്ധിക്കയില്ല. അറിഞ്ഞുംകൊണ്ട് ഇത്തരക്കാർക്കു നല്കുന്ന അല്പബുദ്ധികളുടെ പിതൃക്കൾ അവൻെറ അമേദ്ധ്യം പരലോകത്തിൽ തീർച്ചയായും തിന്നുവാൻ കാരണമാകും. ഇപ്രകാരമുള്ള വിപ്രന്മാരാണ് പന്തിയിൽ കയറുവാൻ അർഹതയില്ലാത്തവർ എന്നു നീ അറിയണം. ശൂദ്രന്മാർക്കു വേദം ഉപദേശിക്കുന്ന അല്പബുദ്ധികളായ ബ്രാഹ്മണരുടെ ഗതിയും മോശം തന്നെയാണ്. കുരുടൻ പന്തിയിലിരിക്കുന്ന അറുപതുപേരെയും, നപുംസകൻ പന്തിയിലിരിക്കുന്ന നൂറുപേരെയും, **പാണ്ഡുരോഗി പന്തിയിലിരിക്കുന്ന കണ്ണെത്തുന്നിടത്തോള മുള്ള ആളുകളെയും കളങ്കപ്പെടുത്തും, അവരെയൊക്കെ ദുഷിപ്പിക്കും രാജാവേ!** തലയിൽ മുണ്ടുകെട്ടിയിരുന്ന് ഉണ്ണരുത്. തെക്കോട്ടു തിരിഞ്ഞിരിന്ന് ഉണ്ണരുത്. ചെരിപ്പിട്ടിരുന്ന് ഉണ്ണരുത്. ഇതൊക്കെ അസുരന്മാർക്കു ചേർന്നതാണ്. നല്ലതല്ലാതെയും ഇഷ്ടമില്ലാതെയും അസൂയയോടുകൂടിയും ആർക്കും ഭക്ഷണം നല്കരുത്. ബഹുമാനം തോന്നിക്കാത്ത വിധം ഭക്ഷണം നല്കരുത്. അതൊക്കെ അസുരേന്ദ്രന്മാർക്ക് ബ്രഹ്മാവു നിശ്ചയിച്ച ഭാഗമാണ്.

പന്തിയിൽ ഇരുന്ന് ഉണ്ണുന്നത് അപ്പുറത്തിരുന്ന് ഒരു നായ നോക്കിക്കാണരുത്. പന്തി ദുഷിപ്പിക്കുന്ന കൂട്ടരും നോക്കിക്കാണരുത്. അതുകൊണ്ട് ഊണുകൊടുക്കുന്ന പന്തൽ ചുറ്റും മറയ്ക്കണം. ആരും പുറമേനിന്ന് നോക്കിക്കാണാത്ത മട്ടിൽ അന്നം നല്കണം. പന്തലിൽ നിലത്ത് എള്ളിൻമണി തൂവണം. എള്ളുകൂടാതെയും ക്രോധത്തോടുകൂടിയും ശ്രാദ്ധത്തിൽ അന്നം നല്കുകയാണെങ്കിൽ അത് രാക്ഷസന്മാരും പിശാചുക്കളും അപഹരിച്ചുകളയും. പന്തിയിൽ ഇരിക്കുവാൻ അർഹതയില്ലാത്തവൻ ഊണുകഴിക്കുന്നവരെ ആഗ്രഹത്തോടെ നോക്കിക്കണ്ടാൽ അവൻ കാണുന്നതുവരെയുള്ള ദാനത്തിൻെറ ഫലം നശിച്ചുപോകും.

ഇനി പന്തിയെ ശുദ്ധമാക്കുന്നവർ ആരൊക്കെയാണെന്നു പറയാം. ആ വിപ്രരെ പരീക്ഷിച്ചറിയണം. വിദ്യാവേദവ്രതസ്താതന്മാരായ എല്ലാ ബ്രാഹ്മണരും, സദാചാരപരന്മാരായ സകല ബ്രാഹ്മണരും എല്ലാറ്റിലും പരിശുദ്ധന്മാരാണെന്നറിയണം. പന്തിയിൽ ഇരുത്തേണ്ടത് അവരെയാണ്. അവർ പന്തി ശുദ്ധിവരുത്തുന്നവരാണ്.

മൂന്നു നചികേതസ്സിലും ചേർന്നവനും, അഞ്ച് അഗ്നികളേയും ജ്വലിപ്പിച്ച് കർമ്മം ചെയ്യുന്നവനും, മൂന്നു സുവർണ്ണന്മാരെ അറിയുന്നവനും, വേദത്തിൻെറ ആറ് അംഗങ്ങളും അറിയുന്നവനും, വേദം പഠിച്ചവനും, പഠിപ്പിക്കുന്നവനും, വേദജ്ഞന്മാരുടെ വംശത്തിൽ പിറന്നവനും, ജ്യേഷ്ഠസാമം

(സാമവേദത്തിലെ ഒരു ഭാഗം) ചൊല്ലുന്നവനും പിതാക്കൾക്ക് അധീനനും പത്തു തലമുറയായി വേദം പഠിച്ചും പഠിപ്പിച്ചും വരുന്നവനും എല്ലാം ഋതുകാലത്തും (ഋതുസ്നാനം കഴിഞ്ഞുവരുന്ന പതിനൊന്നു ദിവസം) ധർമ്മപത്നിയുമായി സംഗം ചെയ്യുന്നവനും, ജ്ഞാനത്താൽ ആത്മാവിനെ ശുദ്ധമാക്കിയവനും, വേദജ്ഞനും, വ്രതസ്ഥനും, ധർമ്മാനുസരണം അനുഷ്ഠിക്കുന്നവനുമായ വിപ്രൻ പന്തിയെ ശുദ്ധമാക്കുന്നവനാണ്. ശ്രാദ്ധത്തിൽ ക്ഷണിക്കാൻ അർഹരായിട്ടുള്ളവരെ പറ്റിയും പറയാം. അഥർവ്വശീർഷം (വേദമന്ത്രം) ചൊല്ലുന്നവനും, ധർമ്മശീലനും, സ്വകർമ്മം അനുഷ്ഠിക്കുന്നവനും, ബ്രഹ്മചാരിയും, യതവ്രതനും, സത്യം പറയുന്നവനും, ധർമ്മശീലനും, പുണ്യതീർത്ഥസ്നാനം ചെയ്തവനും, പരിശ്രമിയും, മന്ത്രത്തോടുകൂടി യജ്ഞാനന്തരം അവഭൃഥസ്നാനം ചെയ്തവനും, അക്രോധന്മാരും, അചപലന്മാരും, ക്ഷമാവാന്മാരും, ദാന്തന്മാരും, ജിതേന്ദ്രിയന്മാരും, സർവ്വഭൂതഹിതന്മാരുമായ ഇവർ ശ്രാദ്ധത്തിൽ ക്ഷണിക്കുവാൻ യോഗ്യരാണ്.

ഇവർക്ക് ശ്രാദ്ധത്തിൽ ഭക്ഷണം നല്കിയാൽ അതിന്നു ക്ഷയം ഉണ്ടാവുകയില്ല. ഇവർ പന്തിയെ പരിശുദ്ധമാക്കുന്നവരാണ്.

മോക്ഷധർമ്മജ്ഞന്മാരായ യതികളും, യോഗികളും, ചരിതവ്രതന്മാരും, പരിശുദ്ധരായി ഇതിഹാസം ദ്വിജന്മാരോട് പറയുന്നവരും, ഭാഷ്യജ്ഞന്മാരായവരും, വ്യാകരണജ്ഞാനമുള്ളവരും പുരാണത്തെ പറയുന്നവരും, ധർമ്മശാസ്ത്രം പറയുന്നരും യഥാന്യായം പഠിച്ചു വിധിപോലെ ചെയ്യുന്നവരും ഗുരുകുലത്തിൽ വിദ്യ പഠിച്ചവരും, സത്യം പറയുന്നവരും, ധാരാളം ദാനംചെയ്യുന്നവരും, എല്ലാ വേദത്തിലും ജ്ഞാനം സമ്പാദിച്ചവരിൽ ശ്രേഷ്ഠരും, എല്ലാ പ്രവചനത്തിലും ശ്രേഷ്ഠന്മാരുമായ ബ്രാഹ്മണർ നോക്കിക്കാണുന്ന ഇടമൊക്കെ ശുദ്ധമാകുന്നതാണ്. പന്തിക്കു പരിപാവനത്വം ചേർക്കുക മൂലം ഇവർ പംക്തിപാവനർ എന്നു പറയപ്പെടുന്നു. ഇങ്ങനെയുള്ള ഒരുത്തൻ മൂന്നു വിളിപ്പാടു ദൂരത്തോളം ശുദ്ധി നല്കുവാൻ പോന്നവനാണ്. വേദം അഭ്യസിപ്പിക്കുന്നവൻെറ വംശജന്മാരാണ് ഇവർ എന്നു വേദജ്ഞന്മാർ കാണുന്നു.

ഋത്വിക്ക് അല്ലാത്തവൻ, ആചാര്യനല്ലാത്തവൻ, ഇവർ അഗ്രാസനസ്ഥരായാലും ഋത്വിക്ജനം സമ്മതിച്ചാൽ അവരും പന്തിയിലെ പാപം നശിപ്പിക്കും. പന്തിദോഷങ്ങൾ എല്ലാം അറ്റവനായവേദജ്ഞൻ രാജാവേ, ഒരിക്കലും പതിതനാവുകയില്ല. അതുകൊണ്ടു നല്ലപോലെ പരീക്ഷിച്ചു വേണം വിപ്രന്മാരെ ശ്രാദ്ധത്തിന്നു ക്ഷണിക്കുവാൻ. സ്വധർമ്മനിരതന്മാരും പഠിപ്പു ധാരാളം ഉള്ളവരുമായ കുലീനർ പരിഗണിക്കപ്പെടേണ്ടവരാണ്.

സ്നേഹംമാത്രം നോക്കി അർഹനല്ലാത്തവനെ ശ്രാദ്ധത്തിൽ ക്ഷണിച്ചുവരുത്തി ഊണും ഹവിസ്സുമൊക്കെ നല്കിവിടുന്നതുകൊണ്ട് പിതൃക്കളും ദേവകളും പ്രസാദിക്കുകയില്ല.

ശ്രാദ്ധത്തിൽ സഖ്യം മാത്രം പ്രമാണമാക്കിയെടുക്കുന്നവൻ ദേവന്മാരുടെ മാർഗ്ഗത്തിൽ ഗമിക്കുകയില്ല. ഞെട്ടറ്റ പഴം ഭൂമിയിൽ പതിക്കുന്നതുപോലെ അവൻ സ്വർഗ്ഗത്തിൽ എത്തിയിട്ടും പെട്ടെന്നു ഭൂമിയിൽപ്പതിക്കും; അതാണ് ശ്രാദ്ധമിത്രൻെറ ഫലം. അതുകൊണ്ടു ശ്രാദ്ധം ചെയ്യുന്നവൻ മിത്രത്തെ അതിൽ പങ്കാളിയാക്കരുത്. മിത്രങ്ങളെ സന്തോഷിപ്പിക്കാൻ വേണ്ടുവോളം ധനം കൊടുക്കുന്നതിൽ യാതൊരു തെറ്റുമില്ല. ശ്രാദ്ധവുമായി ബന്ധപ്പെടുത്തേണ്ടതില്ല. ആരേ ശത്രുവായോ മിത്രമായോ കാണാതിരിക്കുന്നു, അതു രണ്ടും അല്ലാത്തവനെ വിളിച്ചുവരുത്തി ആ മദ്ധ്യവർത്തിയായവന്ന് ഹവ്യകവ്യങ്ങൾ ശ്രാദ്ധത്തിൽ ഊട്ടുക.

ഊഷരപ്രദേശത്തിൽ വിത്തു വിതച്ചാൽ മുളയ്ക്കുകയില്ല. വിതച്ചവന്നു വീണ്ടും വിത്തു ലഭിക്കുകയുമില്ല. അപ്രകാരം അനർഹന്മാർക്കു നല്കുന്ന ചാത്തത്തിലെ ഹവ്യം ഇഹത്തിലും പരലോകത്തിലും നിഷ്ഫലമായിപ്പോകും. ഉണക്കപ്പുല്ലിൽ തീപ്പിടിച്ചാൽ ഉടനെ കത്തിദഹിക്കുന്നതുപോലെ, വേദം ചൊല്ലാനറിയാത്ത ദ്വിജനെ വിളിച്ചുവരുത്തി ചാത്തം ഊട്ടിയാൽ അതുകൊണ്ടു യാതൊരു ഫലവുമുണ്ടാവുകയില്ല. വെറും ചാരത്തിൽ ഹവ്യം ഒഴിച്ചിട്ട് എന്തു കാര്യം?

പിശാചുക്കളുടെ ദക്ഷിണ അന്യോന്യമുള്ള ഊട്ടു നല്കുകയാണ്. അതു പിതൃക്കൾക്കും ദേവകൾക്കും ചേർന്ന സമ്പ്രദായമല്ല. അതിൽ പുണ്യമില്ല എന്നറിയാതെ ഭ്രമിക്കുന്നവരുണ്ട്. അവരുടെ അറിവില്ലായ്മയാണത്. കുട്ടിയില്ലാത്ത പശു തൊഴുത്തിൽ കിടക്കുന്നമാതിരിയാണത്. കെട്ട അഗ്നിയിൽ ഹോമഘൃതം ഒഴിക്കുന്നപോലെ അതു പിതൃക്കൾക്കും ദേവകൾക്കും ലഭിക്കുന്നില്ല. ആടുന്നവനും, പാടുന്നവനും, ഭോഷ്ക്കുപറയുന്നവനും, ദക്ഷിണയായി നല്കിയ ദാനം പോലെയാണ് അത്. ഫലം നല്കുന്നതല്ല.

ചതിയനും, നുണപറയുന്നവനും നല്കുന്ന ദാനം ഇഹത്തേയും പരത്തേയും കെടുത്തിക്കളയും. യാതൊരു ഫലവും നല്കുകയില്ല. ഗർഹിതമായ ആ കർമ്മം ദേവലോകത്തിൽനിന്നു പിതൃക്കളെ നരകത്തിലേക്കോ, ഭൂമിയിലേക്കോ വീഴ്ത്തിക്കളയും. ഋഷിമാരുടെ മുറയനുസരിച്ചു ജീവിക്കുന്നവർ അല്ലയോ യുധിഷ്ഠിരാ! സർവ്വധർമ്മജ്ഞന്മാരാണ്. വിപ്രന്മാർ ദേവസമ്മതന്മാരാണ്. സ്വാദ്ധ്യായനിഷ്ഠരായ ഋഷികളും, ജ്ഞാനനിഷ്ഠന്മാരും, തപോനിഷ്ഠന്മാരും, കർമ്മനിഷ്ഠന്മാരും അവരിൽ ഉണ്ട് രാജാവേ!

ഈ പറഞ്ഞവരിൽ ജ്ഞാനനിഷ്ഠന്മാർക്ക് കവ്യങ്ങൾ നല്കണം യുധിഷ്ഠിരാ! ബ്രാഹ്മണരെ ഒരിക്കലും നിന്ദിക്കരുത്. ബ്രാഹ്മണരെ സംഭാഷണത്തിൽ നിന്ദിച്ചുപറയുന്നവരെ ശ്രാദ്ധത്തിൽ ക്ഷണിച്ചു വരുത്തി ഭക്ഷണാദികൾ നല്കരുത്. രാജാവേ, വിപ്രൻെറ ശാപത്തിന്നു പാത്രമാകരുത്. വിപ്രൻ നിന്ദിച്ചാൽ മൂന്നുദിവസംകൊണ്ട് കുലം നശിച്ചുപോകും.

വൈഖാനസന്മാരായ മുനീന്ദ്രന്മാർ പറഞ്ഞതായി ഞാൻ പണ്ടേ കേട്ടിട്ടുണ്ട്. വേദപാരഗന്മാരായ ബ്രാഹ്മണരെ ദൂരെ വെച്ചുതന്നെ പരിശോധിച്ചറിയണം. പ്രിയപ്പെട്ടവൻ ദ്വേഷ്യനായാലും അവന്നു ശ്രാദ്ധം നല്കണം. ആയിരത്തോളം കള്ള ബ്രാഹ്മണരെ ശ്രാദ്ധം ഊട്ടുന്നതിനേക്കാൾ നല്ല ഫലം വേദജ്ഞാനവും സൗശീല്യവുമുള്ള ഒറ്റ ബ്രാഹ്മണന്നു ശ്രാദ്ധം നല്കിയാൽ ലഭിക്കുന്നതാകുന്നു."

**91. ശ്രാദ്ധകല്പം - ദുഃഖാകുലനായ നിമി പുത്രന്നു വേണ്ടി പിണ്ഡംവയ്ക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! ശ്രാദ്ധം ആരാണ് നിശ്ചയിച്ചത്? ഏതു കാലത്താണ്? എന്തിനാണ്? ഭൃഗുവും അംഗിരസ്സും ഉള്ളപ്പോൾ പിന്നെ ഏതു മുനിയാണ് മുഖ്യനാവുക? അവരിൽ നിന്നാണല്ലോ ജനങ്ങൾ ഉണ്ടായത്? ഏതു മുനിയാണ് ശ്രാദ്ധം നടപ്പാക്കിയത്? ശ്രാദ്ധത്തിൽ ചെയ്യരുതാത്തത് എന്താണ്? ഉപയോഗിക്കാൻ പാടില്ലാത്ത ഫലങ്ങൾ എന്തൊക്കെയാണ്? ശ്രാദ്ധത്തിൽ ഉപയോഗിക്കവയ്യാത്ത ധാന്യങ്ങളെന്തൊക്കെയാണ്? എല്ലാം വിസ്തരിച്ചു പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ രാജാവേ, ശ്രാദ്ധം എങ്ങനെ തുടർന്നു എന്നും, ഏതുകാലത്തു തുടർന്നു എന്നും, എന്തിന്നു തുടർന്നു എന്നും, ആരു സങ്കല്പിച്ചു എന്നും ഭവാൻ കേൾക്കുക! ഞാൻ പറയാം.

ബ്രഹ്മാവിൻെറ പുത്രനായി പ്രസിദ്ധനും, പരമർഷി

യും, പ്രതാപവാനുമായി അത്രി എന്ന മുനി ഉണ്ടായി. അവൻെറ കുലത്തിൽ പ്രസിദ്ധനായി ദത്താത്രേയൻ ഉണ്ടായി. ദത്താത്രേയന്ന് നിമി എന്നു പേരായി പുത്രനുണ്ടായി. അവൻ തപോധനനായി വളർന്നു. നിമിക്കും ശ്രീമാനായി ശ്രീമാൻ എന്ന പുത്രനുണ്ടായി. ആയിരം വർഷം അവൻ ദുസ്സാദ്ധ്യമായ തപസ്സുചെയ്ത് കാലധർമ്മം പ്രാപിച്ചു. നിമി വിധിപ്രകാരം പുലകുളിച്ച് തൻെറ അകാലചരമം പ്രാപിച്ച പുത്രനെ ചിന്തിച്ച് തീവ്രമായ ദുഃഖത്തിൽ ആണ്ടുപോയി. അങ്ങനെ പുത്രശോകപരായണനായ അവൻ പതിനാലാം ദിവസം ചോറ്, മെതിയടി, തലയണ മുതലായവ പാരിതോഷികങ്ങളായി സൽപ്പാത്രത്തിൽ ദാനം നല്കി. ശോകസന്തപ്തനായ അവൻ രാത്രി കഴിഞ്ഞ് ഉണർന്നു. ശോകകഥകൾ എണ്ണിയെണ്ണി പറഞ്ഞു കരഞ്ഞ് ഉണർന്നെഴുന്നേറ്റ അവന്ന് വിഷയത്തിൽ മനസ്സടങ്ങി. ബുദ്ധി വല്ലാത്ത പരപ്പിലായി. പിന്നെ അദ്ദേഹം ശ്രാദ്ധകല്പം സമാഹിതനായി ചിന്തിച്ചു.

തൻെറ പുത്രന്ന് എന്ത് ഇഷ്ടമായിരുന്നുവോ, ആ അന്നങ്ങളും, ഭോജ്യങ്ങളും, ഫലമൂലങ്ങളും, അവൻ ജീവിച്ചിരുന്നപ്പോൾ ഇഷ്ടപ്പെട്ടിരുന്നതെല്ലാം മനസ്സിൽ തീർച്ചപ്പെടുത്തി. അതൊക്കെ സംഭരിച്ച് വാവിൻനാൾ ബ്രാഹ്മണരെ വിളിച്ചുവരുത്തി ആ മഹാപ്രാജ്ഞൻ അവരെ പൂജിച്ചു. ദർഭാസനങ്ങൾ തെക്കോട്ടു തിരിച്ചുവെച്ച് ഏഴു വിപ്രന്മാരെ ഒപ്പം ഊണിന്ന് വിളിച്ചിരുത്തി. ഉപ്പുചേർക്കാതെ വെച്ചുണ്ടാക്കിയ ഭോജ്യവും, ഉപ്പില്ലാത്ത ചാമച്ചോറും വിളമ്പി. തെക്കോട്ടു തലയായി ദർഭ വിഷ്ടരങ്ങളിൽ വെച്ചു. അന്നം ഉണ്ണുന്ന ബ്രാഹ്മണരുടെ പാദങ്ങളിലും അപ്രകാരം വെച്ചു. തെക്കോട്ടു തലയായി പ്രയതനും ശുചിയുമായ അവൻ ദർഭ നിരത്തി. ധീമാനായ അവൻ നാമഗോത്രങ്ങൾ പറഞ്ഞ് പിണ്ഡംവെച്ചു. അപ്രകാരം ചെയ്ത് ആ മുനിശ്രേഷ്ഠൻ ചിന്തിച്ചു 'ഇതിൽ എനിക്ക് ധർമ്മസങ്കരം ബാധിക്കുമോ?' വലിയ പശ്ചാത്താപംമൂലം അവൻ ചിന്തിച്ചു: 'മുമ്പെ മുനിമാരാരും ചെയ്യാത്ത കർമ്മമാണ് ഞാൻ ഈ ചെയ്യുന്നത്! എന്നെ വിപ്രന്മാർ ശാപംകൊണ്ട് ദഹിപ്പിക്കുമോ?' എന്നും ചിന്തിച്ചു. പിന്നെ തൻെറ വംശകർത്താവിനെ അവൻ ചിന്തിച്ചു. ധ്യാനിച്ച ഉടനെ തപോധനനായ അത്രി അവിടെ വന്നെത്തി. പുത്രശോകാക്രാന്തനായ അവനെ അത്രി കണ്ട് അവ്യയനായ ആ ഋഷി ഏറ്റവും ഇഷ്ടമായ നല്ല ആശ്വാസവാക്കു പറഞ്ഞു സമാധാനിപ്പിച്ചു."

അത്രി പറഞ്ഞു: "എടോ നിമി, നീ ഈ പിതൃയജ്ഞം സങ്കല്പിച്ചു. തപോധനാ, നീ ഭയപ്പെടേണ്ട. ഈ ധർമ്മം പണ്ട് ബ്രഹ്മാവ് മനസ്സിൽ കണ്ടതാണ്. ബ്രഹ്മാവ് തന്നത്താൻ നിശ്ചയിച്ചതാണിത്. അതു നീ പകർത്തിയിരിക്കയാണ്. ശ്രാദ്ധത്തിൻെറ വിധികല്പിക്കുവാൻ ബ്രഹ്മാവല്ലാതെ മറ്റ് ആരുണ്ട്? ഉണ്ണീ, ഞാൻ ഉത്തമമായ എല്ലാ ശ്രാദ്ധവിധിയും നിനക്കു പറഞ്ഞുതരാം. സ്വയംഭൂ കല്പിച്ചപ്രകാരം പറഞ്ഞുതരാം. അത് നീ എന്നിൽനിന്ന് ഗ്രഹിക്കുക.

ആദ്യമായി ഹോമം ജ്വലിപ്പിച്ച്, മന്ത്രംജപിച്ച് അഗ്നിയെ കൂട്ടി തപോധനാ, പിന്നെ അഗ്നിക്കും സോമന്നും, നിത്യവും വരുണന്നും നിത്യവും പിതൃക്കളോടു കൂടിയ വിശ്വേദേവകൾക്കും ബ്രഹ്മാവ് ഭാഗംകല്പിച്ചു. പിതൃപൂജ താങ്ങുന്ന ഭൂമിദേവിയെ സ്തുതിച്ച് പൂജിക്കുക! വൈഷ്ണവി എന്നും, കാശ്യപിയെന്നും, അക്ഷയ എന്നും ഭൂമിദേവിയെ സ്തുതിക്കുക. ഉദകാനയനങ്ങളിൽ പ്രഭുവായ വരുണനെ സ്തുതിക്കുക. പിന്നെ അഗ്നിക്കും, സോമന്നും, അനഘാശയ! തൃപ്തിനല്കുക. ബ്രഹ്മാവു ചമച്ച വാനവരും പിതൃക്കളുമുണ്ടല്ലോ, ഉഷ്ണപന്മാരും, മഹാഭാഗന്മാരും ഉണ്ടല്ലോ, അവർക്ക് ഭാഗംകല്പിക്കുക. ശ്രാദ്ധത്താൽ അർച്ചിതന്മാരായ അവർക്ക് കിൽബിഷം വിട്ടൊഴിയും. പിതൃവംശം ഏഴാണ് സ്വയംഭൂ പണ്ടു കണ്ടത്. അഗ്ന്യാസ്യരായ വിശ്വദേവന്മാർ, അവർ മുമ്പേ ഖ്യാതന്മാരാണ്. ഭാഗാർഹന്മാരായ ആ മഹാത്മാക്കളുടെ പേരു പറയാം. ബലം, ധൃതി, വിപാത്മാവ്, പുണ്യകൃത്ത്, പാവനൻ, പാർഷ്ണി, ക്ഷേമൻ, സമൂഹൻ, ദിവ്യസാനു, വിവസ്വാൻ, വീര്യവാൻ, ഹ്രീമാൻ, കീർത്തിമാൻ, കൃതൻ, ജിതാത്മാവ്, മുനി, വീര്യൻ, ദീപ്തരോമൻ, ഭയങ്കരൻ, അനുകർമ്മൻ, പ്രതീതൻ, പ്രദാതാവ്, അംശുമാൻ, ശൈലഭൻ, പരമൻ, ക്രോധി, ധീരോഷ്ണി, ഭൂപതി, സ്രജൻ, വജ്രി, വഹ്നി ഇവരാണ് ശാശ്വതരായ വിശ്വേദേവകൾ. വിദ്യുദ്വർച്ചൻ, സോമവർച്ചൻ, പ്രസിദ്ധനായ സൂര്യശ്രീ, സോമപൻ, സൂര്യസാവിത്രൻ, ദത്താത്മാ പുണ്ഡരീയകൻ, ഉഷ്ണീനാഭൻ, നഭോദൻ, വിശ്വായുസ്സ്, ദീപ്തി, ചമൂഹരൻ, സുരേശൻ, വ്യോമാരി, ശങ്കരൻ, ഭവൻ, ഈശൻ, കർത്താവ്, കൃതി, ദക്ഷൻ, ഭുവനൻ, ദിവ്യകർമ്മകൃത്ത്, ഗണിതൻ, പഞ്ചവീര്യൻ, ആദിത്യൻ, രശ്മിമാൻ, സപ്തകൃത്, സോമവർച്ചസ്സ്, വിശ്വകൃത്ത്, കവി, അനുഗോപ്താവ്, സുഗോപ്താവ്, നപ്താവ്, ഈശ്വരൻ ഈ പറഞ്ഞവർ മഹാഭാഗന്മാരാണ്. ഇവർ കാലത്തിൻെറ ഗതി അറിഞ്ഞവരാണ്.

ഇനി ശ്രാദ്ധത്തിന്ന് പറ്റാത്ത ധാന്യങ്ങളേതൊക്കെയാണെന്നു പറയാം: വരക്, പുലകങ്ങൾ ഇവയാണ്. ദ്രവ്യങ്ങളിൽ കായവും ഉള്ളിയും പാടില്ല. ശാകങ്ങളിൽ മുരിങ്ങ, കോവിദാരം (മലയകത്തി), വെളുത്തുള്ളി, കുമ്പളങ്ങ, ജാതിച്ചുരയ്ക്കാ, കാരുപ്പ്, പോർക്കിൻെറമാംസം പരിശുദ്ധിവരുത്താത്തവയും, ചുവന്ന കുന്നി, കരിഞ്ചീരകം, വിളയുപ്പ്, ഇവയും അങ്കുരം മുതലായവയും വർജ്ജ്യങ്ങളാണ്. വൻ കോട്ടകളും അപ്രകാരംതന്നെയാണ്. എല്ലാത്തരം ഉപ്പും വർജ്ജിക്കണം. ഞാവൽപ്പഴവും പാടില്ല. കരഞ്ഞു കണ്ണുനീർ വീണതും, തുമ്മൽ ഏറ്റതും ശ്രാദ്ധത്തിൽ വർജ്ജിക്കണം. നിവാപഹവ്യകവ്യങ്ങൾക്കെല്ലാം സുദർശനം (ഒരുതരം ചീര) നിന്ദ്യമാണ്. ആ ഹവിസ്സ് പിതൃക്കളും ദേവകളും പ്രശംസിക്കുകയില്ല, ഇഷ്ടപ്പെടുകയില്ല. ചണ്ഡാളന്മാരും, ശ്വപചന്മാരും (നായമാംസം തിന്നുന്ന ഒരുതരം ചണ്ഡാളന്മാർ) ശ്രാദ്ധത്തിന്നടുത്ത് വരരുത്. കാഷായവസ്ത്രം ധരിച്ചവനും, കുഷ്ഠരോഗിയും, പതിതനും, ബ്രഹ്മഘാതിയും, സങ്കീർണ്ണയോനിയിൽനിന്നു ജനിച്ച ദ്വിജനും, ഭ്രഷ്ടസംബന്ധിയും, വിദ്വാന്മാർക്ക് വർജ്ജനീയന്മാരാണ്. അവർ ചാത്തത്തിന്ന് സമീപത്ത് ചെല്ലരുത്."

ഭീഷ്മൻ പറഞ്ഞു: "എന്ന് തൻെറ വംശജനായ ഋഷിയോട് ഭഗവാൻ അത്രി ഉപദേശിച്ച്, ദിവ്യമായ ബ്രഹ്മസഭാസ്ഥാനത്ത് ആ തപോധനൻ പ്രവേശിച്ചു."

**92. ശ്രാദ്ധകല്പം - നിമി തുടങ്ങിവെച്ച ശ്രാദ്ധകർമ്മം മറ്റ് മഹർഷിമാർ അനുകരിക്കുന്നു -** ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം നിമി തുടങ്ങിവെച്ചപ്പോൾ എല്ലാ മഹർഷിമാരും വിധിയിൽ കണ്ടമാതിരി കർമ്മംകൊണ്ടു പിതൃയജ്ഞം കഴിക്കുവാൻ തുടങ്ങി. ധർമ്മനിത്യന്മാരായ ഋഷിമാർ നിവാപക്രിയചെയ്ത് തീർത്ഥാംഭസ്സുകൊണ്ട് തർപ്പണവും കഴിച്ചു. ചാതുർവ്വർണ്ണ്യം നിവാപംനല്കുകമൂലം പിതൃക്കളും ദേവന്മാരും തൃപ്തരായി. ക്രമേണ അത് അവർക്ക് ദഹിക്കാതായി. ദഹിക്കാത്ത അന്നത്താൽ ദേവപിതൃക്കൾ പീഡിതരായി. അവർ അജീർണ്ണം ബാധിച്ച് സോമനെ ശരണംപ്രാപിച്ചു. അജീർണ്ണാർത്തരായ പിതൃക്കൾ സോമനോടു പറഞ്ഞു: 'നിവാപാന്നത്താൽ ഞങ്ങൾ രോഗബാധിതരായിരിക്കുന്നു. നീ ഞങ്ങൾക്കു നന്മചെയ്താലും!' സോമൻ ഇതുകേട്ട് അവരോടു പറഞ്ഞു: 'അല്ലയോ ദേവന്മാരെ, നിങ്ങൾ ശ്രേയസ്സിനെ ഇച്ഛിക്കുന്നുണ്ടെങ്കിൽ ബ്രഹ്മാവിൻെറ ഗൃഹത്തിലേക്കു പൊയ്ക്കൊള്ളുക! അവൻ നിങ്ങൾക്കു ശ്രേയസ്സു നല്കും.' സോമൻെറ വാക്കുകേട്ട് പിതൃക്കൾ ദേവകളോടുകൂടി

ബ്രഹ്മാവിൻെറ അടുത്തേക്കു പോയി. മേരുശൃംഗത്തിൽ വാഴുന്ന ബ്രഹ്മാവിനെ ചെന്നുകണ്ടു.

പിതൃക്കൾ പറഞ്ഞു: 'അല്ലയോ പിതാമഹാ! ഭഗവാനേ! ഞങ്ങൾ നിവാപാന്നം ഭക്ഷിച്ച് പീഡിതരായിരിക്കുന്നു. ഞങ്ങളിൽ പ്രസാദിക്കുക! ദേവാ, ഞങ്ങൾക്കു ശ്രേയസ്സു ചെയ്താലും!'

ഇപ്രകാരം അഭ്യർത്ഥിച്ചപ്പോൾ അവരോട് ബ്രഹ്മാവു പറഞ്ഞു: 'എൻെറ അടുത്തു നില്ക്കുന്ന വഹ്നിയെ നോക്കൂ! ഇവൻ നിങ്ങൾക്ക് ശ്രേയസ്സു നല്കും!'

അഗ്നി പറഞ്ഞു: 'താതാ! നമ്മൾക്കു നിവാപം കിട്ടുമ്പോൾ ഒന്നിച്ച് ഉണ്ണാം. അപ്പോൾ നിവാപാന്നം എന്നോടൊപ്പം നിങ്ങളും ദഹിപ്പിക്കും!"

ഭീഷ്മൻ പറഞ്ഞു: "അഗ്നിയുടെ വാക്കു കേട്ട് പിതൃക്കൾ അല്ലൽവിട്ടു. അതുകൊണ്ട് ശ്രാദ്ധത്തിൽ അന്നം ആദ്യമായി അഗ്നിക്ക് നല്കുന്നു രാജാവേ! അഗ്നിക്കു മുമ്പെ നിവാപം അർപ്പിച്ചാൽ ആ നിവാപത്തെ രാക്ഷസന്മാരാരും തന്നെ ധർഷിക്കുന്നതല്ല. ദേവനായ ഹുതാശനൻ മുമ്പിൽ നില്ക്കുമ്പോൾ നിവാപം കൊതിച്ചെത്തുന്ന രക്ഷസ്സുകളൊക്കെ ഒഴിഞ്ഞുപോകും. പിണ്ഡം പിതാവിന്നു നല്കണം. പിന്നെ പിതാമഹന്നു നല്കണം. ഇതാണ് ശ്രാദ്ധത്തിലെ വിധി. ഓരോ പിണ്ഡത്തിലും സമാഹികനായി സാവിത്രി മന്ത്രം ചൊല്ലണം. പിതൃക്കളെ ഇഷ്ടപ്പെടുന്ന സോമന്നു വേണ്ടി എന്നും മന്ത്രം ഉച്ചരിക്കണം. തീണ്ടാർന്ന പെണ്ണുങ്ങളും ചെവിപൊട്ടിയ പെണ്ണുങ്ങളും ശ്രാദ്ധത്തിൽ അടുക്കരുത്. ഭക്ഷണം തയ്യാറാക്കുന്നതിന്ന് അന്യഗോത്രത്തിലെ സ്ത്രീകളെ കൂട്ടരുത്. സ്വഗോത്രത്തിൽപ്പെട്ടവർ മാത്രമേ പാടുള്ളു. വെള്ളം കൊടുക്കുമ്പോഴും നദി കടക്കുമ്പോഴും നിവാപം അർപ്പിക്കുമ്പോഴും പിതൃക്കളുടെ പേര് പറഞ്ഞു നല്കണം. നദിയിൽ ചെന്നാൽ ജലം പ്രദാനംചെയ്ത് തൻെറ പിതൃക്കളെ തൃപ്തരാക്കണം. ജലപ്രദാനത്തിൽ തൻെറ പൂർവ്വപിതാക്കന്മാരെയും പിന്നെ മരിച്ചുപോയ ബന്ധുമിത്രാദികളുടെ പിതൃക്കളെയും സ്മരിക്കാം. ഒരു നദി കടന്നുപോകുമ്പോഴും രഥത്തിലും കാളകളെപ്പൂട്ടിയ വണ്ടിയിലും ഇരുന്നു പോകുമ്പോഴും നദി കണ്ടാൽ തോണിയിൽനിന്നിറങ്ങി ജലംതർപ്പിക്കണം. പിതൃക്കൾ അതു പ്രതീക്ഷിക്കുന്നുണ്ട്. പുഴയിൽ വഞ്ചിയിൽ സഞ്ചരിക്കുമ്പോഴും പുണ്യസ്ഥാനങ്ങളിൽ എത്തുമ്പോഴും ജലക്രിയ ചെയ്യാം. അപ്പോഴും പിതൃക്കളെപ്പറ്റി ചിന്തയുള്ളവൻ സൗകര്യം ലഭിക്കുമ്പോഴൊക്കെ തീർത്ഥങ്ങളിലിറങ്ങി പിതൃക്കൾക്കു ജലക്രിയ ചെയ്യാവുന്നതാണ്. കറുത്തവാവുദിവസം എന്നും ബലിദാനം പിതൃക്കൾക്കു ചെയ്യണം. പുഷ്ടി, ആയുസ്സ്, വീര്യം, ഹ്രീ എന്നിവയൊക്കെ പിതൃഭക്തികൊണ്ടു ലഭിക്കുന്നതാണ്. പിതാമഹൻ, പുലസ്ത്യൻ, വസിഷ്ഠൻ, പുലഹൻ, അംഗിരസ്സ്, ക്രതു, കശ്യപമഹർഷി, ഹേ കുലശ്രേഷ്ഠാ! ഇവരാണ് മഹായോഗത്തിന്ന് ഈശ്വരന്മാർ. രാജാവേ, ഇവർ പിതൃക്കളായി പരിഗണിക്കപ്പെടുന്നു. ശ്രാദ്ധവിധാനം ഇതാകുന്നു.

ഭൂമിയിൽ ശ്രാദ്ധംചെയ്താൽ പിണ്ഡകർമ്മംമൂലം മുക്തരാകും. ഇങ്ങനെ ശ്രാദ്ധത്തിൻെറ ഉത്ഭവം ആഗമത്തിൽ പറഞ്ഞവിധം ഞാൻ വിവരിച്ചു. മുമ്പെ വിധിച്ചതായ ദാനത്തെപ്പറ്റി ഇനി പറയാം."

**93. ബിസസ്തൈന്യോപാഖ്യാനം – ഭിക്ഷുരൂപിയായ ഇന്ദ്രൻ കൃത്യയെക്കൊന്ന് സപ്തർഷികളെ രക്ഷിക്കുന്ന കഥ** – യുധിഷ്ഠിരൻ പറഞ്ഞു: "ഉണ്ണാൻപാടില്ലാത്ത വ്രതം അനുഷ്ഠിക്കുന്ന ബ്രാഹ്മണർ ഹവിസ്സ് ഉണ്ണുന്നതായാൽ, യജമാനനായ ബ്രാഹ്മണൻെറ തൃപ്തിക്കുവേണ്ടി ഹവിസ്സ് ഉണ്ണുന്നതായാൽ, അതിൻെറ ഫലം എന്താണ് പിതാമഹാ?"

ഭീഷ്മൻ പറഞ്ഞു: "വേദത്തിൽ പറഞ്ഞിട്ടുള്ള യാഗം മുതലായവയെ സംബന്ധിക്കുന്ന വ്രതം ഇല്ലാത്തവർ ഇഷ്ടം പോലെ ഉണ്ണുന്നവരാണ്. വേദോക്തവിധി തെറ്റിച്ച് ഉണ്ണുന്നതായാൽ അവർ വ്രതഭംഗം ബാധിച്ചവരായി പരിഗണിക്കുന്നതാണ് യുധിഷ്ഠിരാ!"

യുധിഷ്ഠിരൻ പറഞ്ഞു: "ഇത് തപസ്സാണെന്ന് ജനങ്ങൾ ഉപവാസത്തെപ്പറ്റി പറയുന്നു. ഉപവാസം പലതരത്തിലുണ്ട്. ഉപവാസം തപസ്സാണോ പിതാമഹാ? പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "ഒരു മാസമോ അരമാസമോ ഉപവസിക്കുന്നത് ഒരു തപസ്സായി ജനങ്ങൾ പരിഗണിക്കുന്നു. ഒരുത്തൻ മരിക്കുന്നതിന്നുവേണ്ടി പട്ടിണികിടക്കുകയാണെങ്കിൽ സത്യത്തിൽ അത് ഒരു തപസ്സോ ധർമ്മമോ ആകുന്നില്ല. അത് പുണ്യമായ തപസ്സാകുന്നില്ലെന്നു തന്നെയല്ല, അത് ഒരു പാപംകൂടിയാകുന്നു. ത്യാഗത്തിൻെറ സമ്പത്താണ് തപസ്സ്. അതാണ് ഏറ്റവും മഹത്തായ തപം. ബ്രാഹ്മണൻ ഉപവസിക്കണം. ബ്രഹ്മചര്യം ഉപേക്ഷിക്കരുത്. മൗനം കൈക്കൊള്ളണം. മുനിയാകണം വേദപാരായണം ചെയ്യണം. ബ്രാഹ്മണൻ വിവാഹംചെയ്യണം. അവൻെറ ചുറ്റും സന്താനങ്ങളും ബന്ധുജനങ്ങളും ഉണ്ടാകണം. അങ്ങനെ ഗൃഹസ്ഥാശ്രമധർമ്മം പാലിക്കണം. അവൻ എപ്പോഴും ഉണർന്നിരിക്കണം. അനവസരങ്ങളിൽ ഉറങ്ങരുത്. മാംസഭക്ഷണം ഉപേക്ഷിക്കണം. മാംസം ആഗ്രഹിക്കരുത്. എന്നും വേദങ്ങളും ഇതിഹാസങ്ങളും വായിക്കുകയും പഠിക്കുകയും ചെയ്യണം. എപ്പോഴും സത്യമേ പറയാവൂ. നിയതാത്മാവാകണം. ആത്മസംയമനം വേണം. ദേവകൾക്കും പിതൃക്കൾക്കും ആശ്രിതർ മുതലായവർക്കും നല്കിയതിന്നു ശേഷം ബാക്കിയുള്ളത് ഭക്ഷിക്കുന്നവനാകണം. അങ്ങനെ വിഘസാശിയാകണം. എന്നും അതിഥിപ്രിയനാകണം. വീട്ടിലെ അംഗങ്ങൾക്കും വിരുന്നുകാർക്കും സേവകന്മാർക്കുമെല്ലാം ദാനംചെയ്ത് ബാക്കിയുള്ളതിനെ അമൃതം എന്നു പറയുന്നു. അങ്ങനെയുള്ള അമൃതിനെ ഭക്ഷിക്കുന്നവനാകണം ഗൃഹസ്ഥൻ. പവിത്രിയാകണം. (എല്ലാ ആചാരങ്ങളും അനുഷ്ഠിക്കുന്നവനുമാകണം.)"

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! സദോപവാസി എന്നു പറഞ്ഞുവല്ലോ. ആരാണ് സദോപവാസി? വ്രതാചാരി എന്നും വിഘസാശി എന്നും ഈ പറഞ്ഞതെന്താണ്? അതിഥിപ്രിയൻ എങ്ങനെയുള്ളവനാണ്?"

ഭീഷ്മൻ പറഞ്ഞു: 'കാലത്തും അന്തിക്കും മാത്രം ഉണ്ണുകയും ഇടനേരം പിന്നെ ഊണ് കഴിക്കാതിരിക്കുകയും ചെയ്യുന്നവനാണ് സദോപവാസി എന്ന് പറയുന്നവൻ. ഋതുകാലത്ത് എന്നുവെച്ചാൽ ഋതുസ്നാനം കഴിഞ്ഞ് ശുദ്ധിയായി പിന്നെ വരുന്ന പതിനൊന്നു ദിവസമാണ്. അതാണ് ഋതുകാലം. ഈ കാലത്തുമാത്രം സ്വന്തം ഭാര്യയുമായി സംഗം ചെയ്യുന്നവൻ, മറ്റു കാലങ്ങളിൽ ഭാര്യയിൽ പ്രവേശിക്കാത്തവൻ, ഇവനെയാണ് ബ്രഹ്മചാരി എന്നു പറയുന്നത്. അതാണ് വിവാഹിതൻെറ ബ്രഹ്മചര്യവ്രതം. എപ്പോഴും അർഹതയുള്ള പാത്രങ്ങളിൽ ദാനംചെയ്യുന്നവനാണ് സത്യവാൻ. മാംസം അനാവശ്യമായി ഭക്ഷിക്കാത്തവൻ മാംസാഹാരവർജ്ജിതനാണെന്നു പറയാം. ബലിയർപ്പിക്കുന്ന മൃഗത്തിൻെറ മാംസം തിന്നുന്നതിനെ നിരോധിക്കുന്നില്ല (അവനെ 'മാംസഭോജിയായി' പരിഗണിക്കുകയില്ല.) ദാനങ്ങൾ ചെയ്യുന്നവനാണ് 'പവിത്രി'. പകൽ ഉറങ്ങാത്തവനാണ് 'ഉണർന്നവൻ' എന്നറിയപ്പെടുന്നത്. എന്നും ഭൃത്യന്മാരും അതിഥികളും ഉണ്ടതിന്നുശേഷം ഉള്ളത് ഭക്ഷിക്കുന്നവനാണ് 'അമൃതുഭുക്ക്'. ഇത് നീ ധരിക്കേണ്ടതാണ് യുധിഷ്ഠിരാ! ബ്രാഹ്മ

ണർക്ക് ഊണു നൽകാതെ താൻ ഉണ്ണുകയില്ല എന്ന വ്രതം അനുഷ്ഠിക്കുന്ന പുരുഷൻ അവന്റെ ആ അഭോജന വ്രതംമൂലം സ്വർഗ്ഗലോകം പ്രാപിക്കുന്നതാണ്. ദേവകൾക്കും പിതൃക്കൾക്കും അതുപോലെ തന്നെ ആശ്രിതർക്കും കൊടുത്തതിന്നു ശേഷമുള്ള അന്നം ഉണ്ണുന്നവനാണ് 'വിഘസാശി.' അങ്ങനെയുള്ള ഗൃഹസ്ഥന്മാർക്ക് അനന്തമായ ലോകങ്ങൾ ബ്രഹ്മാലയത്തിൽ ഉണ്ട്. അവിടെ അപ്സരസ്ത്രീകളും ഗന്ധർവ്വന്മാരും ചേർന്ന് അവനെ സൽക്കരിക്കും. പിതൃദേവാതിഥികളോടുകൂടി ഭക്ഷണം കഴിക്കുന്ന പുണ്യവാന്മാർക്കു ചുറ്റും പുത്രന്മാരും പൗത്രന്മാരും ധാരാളമുണ്ടാകും. അങ്ങനെ പുത്രപൗത്രദികളോടുകൂടി രമിക്കുന്ന അവർക്ക് മുഖ്യമായ ഗതി ലഭിക്കുന്നതാണ്."

യുധിഷ്ഠിരൻ പറഞ്ഞു: "ബ്രാഹ്മണർക്ക് പലമാതിരി ദാനങ്ങൾ കൊടുക്കുന്നവനും ഈ ദാനങ്ങൾ വാങ്ങുന്നവനും തമ്മിൽ എന്താണ് അന്തരം? പിതാമഹാ! അതു വ്യക്തമാക്കിയാലും."

ഭീഷ്മൻ പറഞ്ഞു: "ബ്രാഹ്മണൻ ഗുണവാനിൽനിന്നും ഗുണഹീനനിൽനിന്നും ദാനം വാങ്ങുന്നുണ്ടെന്നു വിചാരിക്കുക. ദാതാവ് ധർമ്മിഷ്ഠനും നല്ലവനുമാണെങ്കിൽ വാങ്ങുന്നവന്ന് അതിൽ തെറ്റില്ല. എന്നാൽ നേരെമറിച്ച് അധർമ്മിയുടെ കൈയിൽനിന്നാണ് വാങ്ങുന്നതെങ്കിൽ, വാങ്ങുന്നവൻ തീർച്ചയായും പാപത്തിൽ പതിക്കും.

ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് വൃഷാദർഭിയും സപ്തർഷിമാരും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് ഭാരതാ! കശ്യപൻ, അത്രി, വസിഷ്ഠൻ, ഭരദ്വാജൻ, ഗൗതമൻ, വിശ്വാമിത്രൻ, ജമദഗ്നി, സാദ്ധ്വിയായ അരുന്ധതി (വസിഷ്ഠന്റെ ഭാര്യ) ഇവർക്കെല്ലാം കർമ്മങ്ങൾ നടത്തുവാൻ പൊതുവിൽ ഒരു വേലക്കാരിയുണ്ടായിരുന്നു. 'ഗണ്ഡ' എന്നാണ് അവളുടെ പേര്. അവളുടെ ഭർത്താവായി 'പശുസഖൻ' എന്നു പേരായ ഒരു ശൂദ്രനുണ്ടായിരുന്നു. ഈ പറഞ്ഞ കാശ്യപനും കൂട്ടരും പണ്ടുകാലത്ത് ഘോരമായ തപസ്സുചെയ്തു. പിന്നെ അവർ ലോകം ചുറ്റി നടന്നു. സമാധിയാൽ ശാശ്വതമായ ബ്രഹ്മലോകത്തു ചുറ്റുന്നവരാണ് ആ സപ്തർഷിമാരും.

അക്കാലത്ത് അനാവൃഷ്ടിയുണ്ടായി. വരൾച്ച ബാധിച്ചു. ആ വരൾച്ചമൂലം സസ്യങ്ങൾ നശിച്ചു. കൃഷി നശിച്ചു. എല്ലാ ജീവജാലങ്ങളും വിശന്നുഴന്ന് ചത്തു നശിക്കുവാൻ തുടങ്ങി.

അക്കാലത്ത് ശിബിരാജാവിന്റെ പുത്രനായ ശൈബ്യൻ ഒരു യജ്ഞം നടത്തി. അതിൽ ദക്ഷിണയായി ഋത്വിക്കുകൾക്കു നല്കിയത് തന്റെ പുത്രനെയാണ്. അവർ അവനെ വാങ്ങിക്കൊണ്ടുപോയി. എന്നാൽ അവൻ ഭക്ഷണം കിട്ടാതെ ചത്തുപോയി. രാജകുമാരൻ മരിച്ചപ്പോൾ ആ ഋഷിമാരെല്ലാം ആ കുട്ടിയുടെ ചുറ്റും വളഞ്ഞിരുന്നു. യാഗം ചെയ്യിച്ച രാജാവിന്റെ പുത്രൻ മരിച്ചതുകണ്ടപ്പോൾ ആ ഋഷിമാർ, വിശന്നുപൊരിയുന്ന മുനിസത്തമ ന്മാർ, അവന്റെ ദേഹം കൊത്തിനുറുക്കി ഒരു ഉരുളിയിലിട്ടു പാകം ചെയ്തു. മർത്ത്യലോകത്തിൽ അന്നമില്ലാതെ, ആത്മരക്ഷയ്ക്കുവേണ്ടി, അന്നത്തിന്നുവേണ്ടി കഷ്ടമായ ഈ പ്രവൃത്തിക്ക് അവർ ഒരുങ്ങിയെന്നേ പറയേണ്ടു!

ഈ സന്ദർഭത്തിൽ ആ വഴിക്കു പോയിരുന്ന രാജാവ്, ശൈബ്യരാജാവായ വൃഷാദർഭി, ക്ലേശിക്കുന്ന ഋഷിമാർ മാംസം പാകംചെയ്യുന്നതു കണ്ടു."

വൃഷാദർഭി പറഞ്ഞു: "എന്നിൽനിന്ന് നിങ്ങൾ പ്രതിഗ്രഹം വാങ്ങിയാലും. അതു നിങ്ങളെ ഉടനെ ആശ്വസിപ്പിക്കും. നിങ്ങളുടെ കഷ്ടപ്പാടു നീക്കും. അതുകൊണ്ട് നിങ്ങളുടെ ദേഹം നിങ്ങൾക്കു രക്ഷിക്കാം. അല്ലയോ തപോധനന്മാരേ, നിങ്ങൾ പറയുവിൻ! എന്റെ കൈവശമുള്ള ധനം വേണ്ടത് ചോദിച്ചുകൊള്ളുക. ധനം അർത്ഥിക്കുന്ന വിപ്രരോട് എനിക്ക് പ്രിയമേയുള്ളു. നിങ്ങൾക്കു വേണമെങ്കിൽ ആയിരം കുതിരകളെ ഞാൻ തരാം. നിങ്ങൾക്കോരോരുത്തർക്കും ആയിരം പശുക്കൾവീതം നല്കാം. എല്ലാം വെളുത്ത രോമമുള്ളവയും, നല്ല ഇനത്തിൽപ്പെട്ടവയും, കൂട്ടിയുള്ളവയുമാണ്. ഓരോന്നും ഓരോ കാളയോടുകൂടിയവയും ധാരാളം പാലുള്ളവയുമാണ്. പിന്നെ നിങ്ങൾക്കെല്ലാവർക്കും ആയിരം കാളകളെ വീതം തരാം. അവ നല്ല ഭാരം വഹിക്കുന്നവയാണ്. പിന്നെ നിങ്ങൾക്ക് വേണ്ടുവോളം പശുക്കളെ വേറെയും തരാം. അവയെല്ലാം കാഴ്ചയ്ക്ക് കൗതുകമുള്ളവയും, എല്ലാം നല്ല വർഗ്ഗത്തിൽപ്പെട്ടവയും, തടിച്ചവയും, എല്ലാം പ്രസവിച്ചവയും, അടുത്ത രണ്ടാം പ്രാവശ്യം പ്രസവിക്കുവാൻ പോകുന്നവയുമാണ്. ശ്രേഷ്ഠമായ ഗ്രാമവും, നെല്ലും, യവവും, രത്നവും, പിന്നെ ദുർല്ലഭമായ മറ്റു വസ്തുക്കളും ഏതു വേണമെങ്കിലും ഞാൻ നല്കാം, ഭക്ഷിക്കാൻ കൊള്ളാത്തത് നിങ്ങൾ ആശിക്കരുത്. നിങ്ങളുടെ ആഗ്രഹം എന്താണെന്നു പറയൂ. എന്തു വേണമെങ്കിലും ഞാൻ നല്കാം. നിങ്ങളുടെ പ്രാണൻ നിലനില്ക്കാൻ, ദേഹം നശിക്കാതിരിക്കാൻ വേണ്ടതെന്തെന്നു പറഞ്ഞാലും!"

ഋഷികൾ പറഞ്ഞു: 'രാജാക്കന്മാർ തരുന്ന ദാനം ആദ്യം വളരെ മധുരമായിത്തോന്നും. എന്നാൽ അത് അവസാനത്തിൽ ദുഃഖം നല്കുന്ന വിഷമായി ഭവിക്കും. ഇത് അങ്ങയ്ക്കറിയാമല്ലോ. അല്ലയോ രാജാവേ, ഇതറിഞ്ഞുകൊണ്ട് എന്തിന്നു ഞങ്ങളെ പ്രലോഭിപ്പിക്കുന്നു? ബ്രാഹ്മണന്റെ ദേഹം ദേവന്മാരുടെ ക്ഷേത്രമാണ്. തപസ്സുകൊണ്ട് അതു ശുദ്ധമാക്കപ്പെടുന്നു. അതുകൊണ്ട് ബ്രാഹ്മണപ്രീതിക്കുവേണ്ടി ചെയ്യുന്നത് ദൈവപ്രീതിക്കാകട്ടെ! അപ്പോൾ ബ്രാഹ്മണപ്രീതി ഉണ്ടാകും. ബ്രാഹ്മണൻ രാജാവിന്റെ ദാനം സ്വീകരിച്ചാൽ, ബ്രാഹ്മണൻ ചെയ്ത തപസ്സിന്റെ ഫലം അന്നുതന്നെ അതുമൂലം നശിച്ചുപോകും. രാജാവു നല്കുന്ന ദാനം പ്രതിഗ്രഹിച്ചാൽ ഒറ്റപ്പകൽ നേടിയ പുണ്യം അന്നുതന്നെ കാട്ടുതീയിൽ കാടെന്നപോലെ ദഹിപ്പിച്ചു കളയും. രാജാവേ, അങ്ങയോടഭ്യർത്ഥിക്കുന്നവർക്ക് അങ്ങ് ദാനംചെയ്യുക. അത് അങ്ങയ്ക്കു കുശലംനല്കും.' എന്നു പറഞ്ഞ് അവർ മറ്റൊരു വഴിക്കു തിരിഞ്ഞു. അവർ അടുപ്പത്തുവെച്ച മാംസം വെന്തില്ല. അതുകൊണ്ട് അവർ അതു പേക്ഷിച്ച് ഭക്ഷണത്തിന്നു വല്ലതും കിട്ടുവാൻ അന്വേഷിച്ചു കാട്ടിലേക്കു നടന്നു.

പിന്നെ രാജാവു പറഞ്ഞുവിട്ട മന്ത്രിമാർ കാട്ടിലേക്കു ചെന്നു. അവർ അത്തിപ്പഴം പറിച്ച് മഹർഷിമാർക്കു കൊടുക്കുവാൻ തുടങ്ങി. പൊന്നുനിറച്ച അത്തിപ്പഴങ്ങൾ അവർ വേറെയും കൊണ്ടുവന്നു. അത്രി അതെടുത്തു പൊക്കിയപ്പോൾ ഭാരംകൊണ്ട് പൊന്താതായി. അതിനെ അവിടെയിട്ട് അവൻ പറഞ്ഞു: 'ഞങ്ങൾ പമ്പരവിഡ്ഢികളല്ല! മഠയന്മാരല്ല. ഞങ്ങൾക്ക് മനസ്സിലായി. ഈ അത്തിപ്പഴത്തിൽ സ്വർണ്ണം നിറച്ചിരിക്കയാണ്. ഞങ്ങൾക്കു ഞങ്ങളെപ്പറ്റി അറിയാം. ഞങ്ങൾ ബോധവാന്മാരാണ്. ഞങ്ങൾ ഉറങ്ങുകയല്ല. അതു സ്വീകരിച്ചാൽ ഈ ലോകത്തിൽ ഇന്നുമുതൽ ദുഃഖമാണ്, തിക്താനുഭവങ്ങളാണ് ഞങ്ങൾക്കുണ്ടാകുക. ഇഹലോകത്തും പരലോകത്തും സുഖം വേണമെന്നാഗ്രഹിക്കുന്നവരാരും ഇതു സ്വീകരിക്കരുത്."

വസിഷ്ഠൻ പറഞ്ഞു: 'നാം ഇപ്പോൾ ഒരു സ്വർണ്ണനാണ്യം വാങ്ങിച്ചാൽ അത് നൂറോ ആയിരമോ ആയി എണ്ണപ്പെടും. അത്രയ്ക്കത് പാപിഷ്ഠഗതിയുണ്ടാകും. അപ്രകാരം കൂടുതൽ വാങ്ങിയാൽ അത്രയത്ര ഇരട്ടി അധോഗതി അവനു വന്നുകൂടും!"

കാശ്യപൻ പറഞ്ഞു: "ഈ ലോകത്തിലുള്ള നെല്ലും യവവും, പൊന്നും, പെണ്ണുങ്ങളും, പശുക്കളും ഒക്കെകൂടി യാലും ഒരേയൊരാളുടെ തൃപ്തിക്കു മതിയാവുകയില്ല. ഈ തത്ത്വം നല്ലപോലെ അറിഞ്ഞ് അതിൽനിന്നു മനസ്സിനെ അടക്കണം."

ഭരദ്വാജൻ പറഞ്ഞു: "ഒരു രുരു(മൃഗം) വിന് കൊമ്പു ണ്ടായാൽ രുരു വളരുന്നതിനൊപ്പം അതു വളർന്നുകൊണ്ടി രിക്കും. മനുഷ്യന്റെ കാമം (ആഗ്രഹം) അതുപോലെത്ത ന്നെയാണ്. അതിന്റെ വളർച്ചയ്ക്കു നില്ക്കലില്ല."

ഗൗതമൻ പറഞ്ഞു: "ഈ ലോകത്തിലുള്ള എല്ലാ സമ്പത്തും ചേർന്നാൽപ്പോലും ഒരുത്തന്റെ ആഗ്രഹത്തി ന്നു പോരാ. മനുഷ്യൻ ഒരു സമുദ്രംപോലെയാണ്. എന്തു കൊണ്ടെന്നാൽ അവനെ നിറയ്ക്കുവാൻ സാദ്ധ്യമല്ല. എല്ലാ പുഴകളും സമുദ്രത്തിന് എത്ര ജലം കൊണ്ടുവന്നു നല്കി യാലും സമുദ്രം നിറയുന്നില്ല."

വിശ്വാമിത്രൻ പറഞ്ഞു: "മനുഷ്യൻ എന്തെങ്കിലും ഒന്നിനെ ആഗ്രഹിക്കുന്നുവെന്നു വെയ്ക്കുക. ആ ആഗ്രഹം നേടിക്കഴിഞ്ഞാൽ അതിനെക്കാൾ ബലമേറിയ മറ്റൊരാ ഗ്രഹം ഉടനെ അവനിൽ വന്നുകയറുന്നു. ഒരമ്പുവന്നു കയ റുന്നതുപോലെയാണ് അതു മനസ്സിൽ വന്നുകയറുന്നത്."

ജമദഗ്നി പറഞ്ഞു: 'ദാനം വാങ്ങാതെ അതിൽനിന്ന് ഒഴിഞ്ഞുനില്ക്കുകയാണു വേണ്ടത്. അത് തപസ്സിനെ ഉറപ്പിക്കും. തപസ്സിനെ താങ്ങിനിർത്തും. എന്നാൽ പ്രതിഗ്ര ഹിക്കയാണെങ്കിൽ ആ ധനത്തിലുള്ള മോഹം വർദ്ധിക്കു കയും അത് ബ്രാഹ്മണൻ നേടിയ സകല തപോധനങ്ങ ളേയും നശിപ്പിക്കുകയും ചെയ്യും."

അരുന്ധതി പറഞ്ഞു: "ചില ജനങ്ങൾക്ക് ഇങ്ങനെ ഒരു അഭിപ്രായമുണ്ട്, ഈ ലോകത്തിലെ വിഭവങ്ങളൊക്കെ സമ്പാദിച്ചുകൂട്ടുന്നത് അവരുടെ ധാർമ്മികമായ ദാനത്തിനും ത്യാഗത്തിനും വേണ്ടിയാണെന്ന്. അതു ഞാൻ സമ്മതി ക്കുന്നു. എന്നാൽ എന്റെ അഭിപ്രായം ധാർമ്മികമായ തപ സ്സിന്റെ സമ്പാദ്യമാണ് ദ്രവ്യ സമ്പാദ്യത്തെക്കാൾ മഹ ത്തരം എന്നാണ്."

ഗണ്ഡ പറഞ്ഞു: "ഉഗ്രമായ ഈ ഭയത്തിൽ ശക്തരായ എന്റെ ഈശ്വരന്മാർ ഇപ്രകാരം ഭയപ്പെടുന്നതു കാണു മ്പോൾ, എന്നെപ്പോലെയുള്ള അശക്തരായ ജനങ്ങൾ അതിൽ പേടിച്ചുവിറച്ചുപോകുന്നു!"

പശുസഖൻ പറഞ്ഞു: "ധർമ്മത്തെക്കാൾ മേലെയായി യാതൊരു ധനവും ഇല്ലെന്ന് വിപ്രന്മാർ അറിയുന്നുണ്ട്. അതിനെക്കാൾ ശ്രേഷ്ഠമായി മറ്റൊന്നുമില്ല. ഞാൻ ആ ബ്രഹ്മണരെ സേവിക്കുന്നു. ആ ധനത്തിന്റെ മഹത്വം അറിയുവാനാണ് ദാസ്യവൃത്തിയോടെ ഞാൻ അവരെ ഉപാസിക്കുന്നത്."

ഋഷിമാർ എല്ലാവരുംചേർന്നു പറഞ്ഞു: "ഈ നാട്ടിലെ രാജാവിന്റെ ദാനത്തിന്റെ ഫലമായി സൗഖ്യം ഭവിക്കട്ടെ! സ്വർണ്ണം ഉള്ളിൽവെച്ച് ഈ ഫലങ്ങൾ നമ്മൾക്കു കൊടു ത്തയച്ച രാജാവിന്റെ ദാനം സഫലമാകട്ടെ!"

ഭീഷ്മൻ പറഞ്ഞു: "ആ ധൃതവ്രതരായ ഋഷിമാർ ഇപ്ര കാരം പറഞ്ഞ്, ആ സ്വർണ്ണം നിറച്ച ഫലങ്ങളൊക്കെ ഉപേക്ഷിച്ച് മറ്റൊരിടത്തേക്കു പൊയ്ക്കളഞ്ഞു."

മന്ത്രിമാർ പറഞ്ഞു: "ഇതിൽ എന്തോ ചതിയുണ്ടെന്നു ശങ്കിച്ച്, ആ അത്തിപ്പഴങ്ങളിൽ സ്വർണ്ണമുണ്ടെന്നു മനസ്സി ലാക്കി, ഋഷിമാരൊക്കെ അതുപേക്ഷിച്ച് വേറെ ഒരിടത്തേ ക്കു പോവുകയാണ് രാജാവേ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം തന്റെ ഭൃത്യന്മാർ പറഞ്ഞപ്പോൾ, അതുകേട്ട് വൃഷാദർഭിരാജാവിന്ന് കോപവും അപമാനവും സഹിക്കാതായി. ആ മഹർഷിമാരോടു പക രംചോദിച്ചേ അടങ്ങൂ എന്നു ശപഥംചെയ്ത് ഗൃഹത്തിലെ ത്തി. തീവ്രമായ വ്രതമെടുത്ത് ആഹവനീയാഗ്നി ജ്വലി പ്പിച്ചു. അതിൽ മന്ത്രംജപിച്ച് ഹവ്യം ഓരോരോ ആഹുതി യായി ഹോമിച്ചു. ആ അഗ്നിയിൽനിന്ന് ലോകഭയങ്കരിയായ ഒരു കൃത്യ ഉയർന്നുവന്നു. വൃഷാദർഭിരാജാവ് അവൾക്ക് 'യാതുധാനി' എന്നു പേര് നല്കി. ഉടനെ കാളരാത്രിപോലെ ഭയങ്കരിയായ കൃത്യ രാജാവിന്റെ മുമ്പിൽ കൈകൂപ്പി നിന്ന് വൃഷാദർഭിരാജാവിനോട് 'ഞാൻ എന്തുചെയ്യേണ്ടൂ!' എന്നു പറഞ്ഞു."

വൃഷാദർഭി പറഞ്ഞു: "എടോ യാതുധാനീ, നീ ഉടനെ പോയി സപ്തർഷികളെയും അവരോടുകൂടെയുള്ള അരുന്ധ തിയെയും ദാസീദാസന്മാരെയും കൊന്നുകളയണം. ഒറ്റയെ ണ്ണത്തിനെയും ബാക്കിവെയ്ക്കരുത്. അവരുടെ പേരെല്ലാ മറിഞ്ഞ് എല്ലാറ്റിനെയും കൊന്നുകളയണം. അവരുടെ കഥ കഴിച്ചതിനുശേഷം നിനക്ക് ഇഷ്ടമുള്ളേടത്തു പോകാം."

ഭീഷ്മൻ പറഞ്ഞു: "ആ രാക്ഷസി 'അങ്ങനെയാകാം' എന്ന് ഏറ്റുപറഞ്ഞു. യാതുധാനി തന്റെ ഭയങ്കരമായ രൂപത്തോടെ ആ മഹർഷികൾ സഞ്ചരിക്കുന്ന വനത്തിൽ പ്രവേശിച്ചു. രാജാവേ, പിന്നെ ആ കാട്ടിൽ അത്രി മുതലായ മഹർഷിമാർ ഫലമൂലങ്ങൾ ഭക്ഷിച്ചു സഞ്ചരിക്കുകയായി രുന്നു, അപ്പോൾ അവർ ഒരു സന്ന്യാസിയെ കണ്ടു. അയാ ളുടെകൂടെ ഒരു നായയുണ്ട്. ആ സന്ന്യാസിയുടെ ചുമലും കൈകാലുകളും നല്ലപോലെ കൊഴുത്തുതടിച്ചതായിരുന്നു. ദേഹം നല്ലപോലെ പൂർണ്ണിച്ചുമിരുന്നു. ദേഹമൊക്കെ തടിച്ചു ഭംഗിയായി നന്നായിരിക്കുന്ന അവനെക്കണ്ട് അരുന്ധതി ഋഷിമാരോട് 'നിങ്ങൾ ഒരിക്കലും ഇപ്രകാരം തടിച്ച് നന്നാ യിക്കണ്ടിട്ടില്ലല്ലോ!' എന്ന് അത്ഭുതത്തോടെ പറഞ്ഞു."

വസിഷ്ഠൻ പറഞ്ഞു: "ഇവന്നു ഞങ്ങൾ ചെയ്യുന്ന മാതിരിയുള്ള അഗ്നിഹോത്രമൊന്നുമില്ല. അവൻ കാലത്തും സന്ധ്യയ്ക്കും അഗ്നിയിൽ ആജ്യം ആഹുതിചെയ്യുമ്പോൾ നമുക്ക് അതിനു കഴിയാതെ വന്നിരിക്കുന്നു. അതാണ് ഇവനും നായയും ഇത്ര തടിക്കുവാൻ കാരണം. (വേണ്ട മാതിരി ദൈവകാര്യം ചെയ്യാൻ കഴിയാതെവന്നതുകൊ ണ്ടാണു ക്ഷീണിച്ചതെന്നു വസിഷ്ഠൻ പറയുന്നു.)"

അത്രി പറഞ്ഞു: "ഈ മനുഷ്യൻ നമ്മെപ്പോലെ വിശപ്പു സഹിക്കുന്നില്ല. തന്മൂലം അവന്റെ ചുണകെട്ടിട്ടില്ല, നമ്മ ളുടെ മാതിരിയായിട്ടില്ല. വളരെ പണിപ്പെട്ട് പഠിച്ച വേദങ്ങൾ നമ്മുടെ മാതിരി അവൻ മറന്നുപോയിട്ടുമില്ല. അതു കൊണ്ടാണ് അവനും അവന്റെ നായയും ഇമ്മാതിരി തടിച്ചത്."

വിശ്വാമിത്രൻ പറഞ്ഞു: "ഈ മനുഷ്യൻ നമ്മുടെമാതിരി യല്ല. വേദത്തിൽ പറഞ്ഞമട്ടിൽ കർമ്മങ്ങൾ ചെയ്യുവാൻ കഴിയായ്ക അവന്നില്ല. ഞാൻ മടിയനായിരിക്കുന്നു. ഞാൻ വിശന്നലയുകയാണ്. ഞാൻ സമ്പാദിച്ച അറിവൊക്കെ വിശപ്പുമൂലം നഷ്ടപ്പെട്ടിരിക്കുന്നു. ഈ മനുഷ്യൻ ഇക്കാ ര്യത്തിൽ നമ്മെപ്പോലെയല്ല. അതാണ് അയാളും അയാളുടെ നായയും ഇങ്ങനെ തടിച്ചത്."

ജമദഗ്നി പറഞ്ഞു: "ഈ മനുഷ്യൻ ഒരാണ്ടത്തേക്കു വേണ്ട നെല്ലും അരിയും വിറകും കരുതിവെച്ചിട്ടുണ്ടാകും. കഴിവില്ലാത്ത നമ്മളെപ്പോലെ ഈ മനുഷ്യൻ അലയുന്നില്ല. അതുകൊണ്ടാണ് ഈയാളും നായയും ഇങ്ങനെ തടിച്ചത്."

കശ്യപൻ പറഞ്ഞു: "ഇവന്നു ഞങ്ങൾക്കുള്ളമാതിരി നാലു സഹോദരന്മാരില്ല, വീടുതോറും 'തരൂ! തരൂ!' എന്നു യാചിക്കുവാൻ. അതുകൊണ്ടാണ് ഈ മനുഷ്യനും അവ ന്റെ നായയും ഇങ്ങനെ തടിച്ചത്."

ഭരദ്വാൻ പറഞ്ഞു: "ഈ മനുഷ്യന്ന് ഞങ്ങൾക്കുള്ളതു പോലെ നിരാശയില്ല. ആക്ഷേപിക്കുകയും ശപിക്കുകയും ചെയ്യുന്ന ഭാര്യമാർ ഇവന്നുണ്ടായിരിക്കയില്ല. അവൻ അത്ര ക്രൂരമായി, ബുദ്ധിശൂന്യമായി അവരോടു പെരുമാറുന്നുമുണ്ടായിരിക്കയില്ല. അതുകൊണ്ടാണ് അവനും നായയും ഇമ്മാതിരി തടിച്ചത്!"

ഗൗതമൻ പറഞ്ഞു: "ഈ മനുഷ്യന്ന് ഞങ്ങളുടെമാതിരിയുള്ള വസ്ത്രമല്ല ഉള്ളത്. കുശപ്പുല്ലുകൊണ്ടുള്ള മൂന്നും രങ്കുത്തോലുകൊണ്ടുള്ള ഒന്നും. ഓരോന്നും മുമ്മൂന്നു കൊല്ലം പഴകിയതുമാണ് ഞങ്ങളുടെ വസ്ത്രങ്ങൾ. അവൻെറ വസ്ത്രങ്ങൾ അങ്ങനെയല്ല. അവന്ന് അതിനെക്കുറിച്ചു മനസ്സിൽ വിഷമമൊന്നുമില്ല. അതുകൊണ്ടാണ് അവനും അവൻെറ നായയും ഇങ്ങനെ തടിച്ചിരിക്കുന്നത്."

ഭീഷ്മൻ പറഞ്ഞു: "നായയോടുകൂടിയെത്തിയ ആ സന്ന്യാസി മുനീന്ദ്രന്മാരെ കണ്ടു. അവൻ സൗമ്യഭാവത്തോടെ അടുത്തുചെന്ന് ക്ഷണത്തിൽ കൈപിടിച്ചു. ആ കാട്ടിൽ വിശപ്പു തീർക്കാനുള്ള ഉപായം ചിന്തിച്ച് തമ്മിൽ പറഞ്ഞ് അവർ എല്ലാവരും യാത്രയായി. ഒരേയൊരു നിശ്ചയത്തോടെ ഓരോ കാട്ടിൽ അവർ ചുറ്റി ഫലമൂലങ്ങൾ പറിച്ചുനടന്നു. ഒരിക്കൽ വളരെ വൃക്ഷങ്ങൾ തിങ്ങിനില്ക്കുന്ന ഒരിടത്ത് ശുദ്ധജലം നിറഞ്ഞു തെളിഞ്ഞ ഒരു പൊയ്ക കണ്ടു. ബാലസൂര്യൻെറ പ്രഭയോടെ താമരകൾ വിളങ്ങുന്നതും വൈഡൂര്യനിറമായ പത്മപത്രങ്ങൾ തിങ്ങിയതും നാനാമട്ടിലുള്ള പക്ഷിക്കൂട്ടങ്ങൾ നിറഞ്ഞതും ഒറ്റമാർഗ്ഗമുള്ളതും സുഗമമായതും ചേറില്ലാത്ത കടവോടുകൂടിയതുമായ സരസ്സു കണ്ടു. വൃഷാദർഭി അയച്ച വികൃതാകൃതിയായ കൃത്യ, യാതുധാനി എന്നവൾ, ആ പൊയ്ക കാത്തുകൊണ്ടിരുന്നു. ആ മഹർഷികൾ പശുസഖനെന്ന ഭൃത്യനോടുകൂടി താമരവളയം പറിക്കുവാൻ കൃത്യ കാക്കുന്ന ആ പൊയ്കയിലേക്കു ചെന്നു. വികൃതാകൃതിയായ കൃത്യ പൊയ്കയുടെ വക്കിൽ നില്ക്കുന്നതു കണ്ട് മുനികൾ അവളോടു പറഞ്ഞു.

ഋഷികൾ പറഞ്ഞു: "എടോ യുവതീ, നീ ആരാണ്? ആരുടെയാണ്? നീ ഇവിടെ ഒറ്റയ്ക്കു നില്ക്കുന്നതെന്താണ്? എന്തു കാര്യത്തിന്നാണ്? പറയൂ! പൊയ്കവക്കത്തുനിന്ന് നീ എന്തിനാണ് ഒരുക്കം?"

യാതുധാനി പറഞ്ഞു: "എടോ മുനീന്ദ്രന്മാരേ, ഞാൻ ആരാണെന്നറിഞ്ഞിട്ടു നിങ്ങൾക്കെന്തുകാര്യം? ആവശ്യമില്ലാത്ത ചോദ്യമൊന്നും എനിക്കു കേൾക്കേണ്ട. ഞാൻ ഈ പൊയ്ക കാക്കുന്നവളാണ്. അതു മാത്രം മുനീന്ദ്രന്മാരേ, നിങ്ങൾ അറിഞ്ഞാൽമതി."

ഋഷികൾ പറഞ്ഞു: "ഞങ്ങളെല്ലാവരും വിശന്നു തളർന്നവരാണ്. ഞങ്ങൾക്കു ഭക്ഷിക്കുവാൻ ഒന്നും കിട്ടിയിട്ടില്ല. നിൻെറ സമ്മതത്തോടുകൂടി ഞങ്ങൾ എല്ലാവരും പൊയ്കയിലിറങ്ങി കുറെ താമര വളയം പറിച്ചെടുക്കട്ടെ?"

യാതുധാനി പറഞ്ഞു: "നിങ്ങൾക്ക് ഇഷ്ടംപോലെ പൊയ്കയിലിറങ്ങി ബിസങ്ങൾ പറിച്ചെടുക്കാം. എന്നാൽ അതിന്നുമുമ്പായി ഒരു കരാറുചെയ്യണം. അതു മറ്റൊന്നുമല്ല, നിങ്ങളുടെ പേര് ശരിയായി പറയണം എന്നിട്ട് വേഗമെടുക്കാം."

ഭീഷ്മൻ പറഞ്ഞു: "ആ യാതുധാനി കൃത്യയാണെന്നും ഋഷിഘാതിനിയാണെന്നും അറിഞ്ഞ്, വിശന്നുഴന്ന അത്രി ഇപ്രകാരം പറഞ്ഞു."

അത്രി പറഞ്ഞു:

"അരാത്രിരത്രിഃ സാ രാത്രിര്യാം
നാധിതേത്രിരദ്ധ്യ വൈ
അരാത്രിരത്രിരിത്യേവ
നാമ മേ വിദ്ധി ശോഭനേ."

(എൻെറ പേര് അത്രിയെന്നാണ്. എന്തുകൊണ്ടെന്നാൽ ഈ ലോകത്തിൻെറ പാപത്തെ കഴുകിക്കളയുന്നു. പിന്നെയും എന്തുകൊണ്ടെന്നാൽ വീണ്ടു മൂന്നുപ്രാവശ്യം ദിവസേന വേദം പഠിക്കുന്നു. എൻെറ രാത്രിക്ക് ഞാൻ പകൽ ഉണ്ടാക്കുന്നു. വീണ്ടും, ഞാൻ വേദം പഠിക്കാത്ത രാത്രിയില്ല. അതുകൊണ്ട് അല്ലയോ സുന്ദരീ, ഞാൻ അത്രിയെന്ന റിയപ്പെടുന്നു.)

യാതുധാനി പറഞ്ഞു: "അല്ലയോ മഹാദ്യുതേ! അങ്ങ് ഈ പറഞ്ഞ അങ്ങയുടെ നാമമുണ്ടല്ലോ. അത് മഹാദുർഘടംതന്നെ! അത് ഉള്ളിൽ ധരിക്കുവാൻ എനിക്കു കഴിയുന്നില്ല. ആട്ടെ, ഭവാൻ പോയി വെള്ളത്തിൽ ഇറങ്ങിക്കൊള്ളുക."

വസിഷ്ഠൻ പറഞ്ഞു:

"വസിഷ്ഠോ ƒ സ്മി വരിഷ്ഠോ ƒ സ്മി
വസേവാസഗൃഹേഷ്വപി
വസിഷ്ഠത്വാച്ച വാസാച്ച
വസിഷ്ഠ ഇതി വിദ്ധി മാം"

(ഞാൻ യോഗത്താൽ നേടിയ ഐശ്വര്യങ്ങൾ ചേർന്നവനാണ്. ഞാൻ വീണ്ടും ഗൃഹസ്ഥാശ്രമിയായി. ആ ഗൃഹസ്ഥാശ്രമജീവിതം നയിച്ചവരിൽ ഏറ്റവും ശ്രേഷ്ഠനാണെന്ന് ഞാൻ അറിയപ്പെടുന്നു. അത്തരം ഒരു ധനം ഞാൻ എൻെറ ഗാർഹസ്ഥ്യജീവിതംകൊണ്ടു നേടുകയാൽ ഗൃഹസ്ഥാശ്രമികളിൽ ശ്രേഷ്ഠനായ ഞാൻ വസിഷ്ഠനായി.)

യാതുധാനി പറഞ്ഞു: "നീ നിൻെറ പേരു പറഞ്ഞത് വളരെ വിചിത്രമായിരിക്കുന്നു! ഇങ്ങനെ പറയുവാൻ കഷ്ടപ്പാടുള്ള അക്ഷരങ്ങൾ കൂട്ടിച്ചേർത്ത് ആരെങ്കിലും പേരിടുമോ? ഇതു ധരിക്കുവാൻ എനിക്കു കഴിയുകയില്ല. ആട്ടെ! നീ പോയി പൊയ്കയിൽ ഇറങ്ങിക്കൊള്ളുക!"

കശ്യപൻ പറഞ്ഞു:

"കുലം കുലം ച കുവമഃ
കുവമഃ കശ്യപോ ദ്വിജഃ
കാശ്യഃ കാശാനികാശത്വാ-
ദേതന്മേ നാമ ധാരയ."

(ഞാൻ എപ്പോഴും എൻെറ ദേഹം സംരക്ഷിക്കുന്നു. ഞാൻ എൻെറ തപസ്സുകൊണ്ട് മഹത്തായ തേജസ്സു നേടി. അങ്ങനെ ശരീരസംരക്ഷണവും തേജോരക്ഷണവും തപസ്സുകൊണ്ടു നേടുകയാൽ ഞാൻ കാശ്യപനായി.)

യാതുധാനി പറഞ്ഞു: "അങ്ങ് എന്നോടു പറഞ്ഞ പേര് മഹാദുർഘടം. മഹാദ്യുതേ! ഇതു മഹാവിചിത്രംതന്നെ! ഇങ്ങനെയൊക്കെ പേരിട്ടാൽ ആരു വിളിക്കും? കൊള്ളാം! എന്നെക്കൊണ്ട് ഇതു ധരിക്കാനാവുകയില്ല. ആട്ടെ, അങ്ങു പോയി പൊയ്കയിലിറങ്ങിക്കൊള്ളുക!"

ഭരദ്വാജൻ പറഞ്ഞു

"ഭരേ ƒ സുതാൻ ഭരേ ƒ ശിഷ്യാൻ
ഭരേ ദേവാൻ ഭരേ ദ്വിജാൻ
ഭരേ ഭാര്യാം ഭരേ ദ്വാജം
ഭരദ്വാജോ ƒ സ്മി ശോഭനേ!"

(ഞാൻ എപ്പോഴും എൻെറ പുത്രനെ സംരക്ഷിക്കുന്നു. എൻെറ ശിഷ്യനെ സംരക്ഷിക്കുന്നു. ദേവന്മാരെ സംരക്ഷിക്കുന്നു. ബ്രാഹ്മണരെ രക്ഷിക്കുന്നു. ഭാര്യയെ രക്ഷിക്കുന്നു. ഇങ്ങനെ സുഗമമായി ഭാരംവഹിക്കുന്നവനായ ഞാൻ ഭാരദ്വാജൻ എന്നു പ്രസിദ്ധനായി.)

യാതുധാനി പറഞ്ഞു: "അമ്പോ! പേരുകൊള്ളാം. അത്ര കഷ്ടപ്പാടുള്ള അക്ഷരം കൂട്ടിച്ചേർത്ത് പേരുണ്ടാക്കിയത് മനുഷ്യനെ കഷ്ടപ്പെടുത്താൻതന്നെയാണ്. എനിക്ക് ഇതു

ധരിക്കുവാൻ വയ്യ! ആട്ടെ! നീയും പോയി പൊയ്കയിൽ ഇറങ്ങിക്കൊള്ളൂ!"

ഗൗതമൻ പറഞ്ഞു:

"ഗോദമോ ദമതോ $f$ ധൂമോ
ദമസ്തേ സമദർശനാത്
വിദ്ധി മാം ഗൗതമം കൃത്യേ
യാതുധാനി നിബോധ മാം."

(ഞാൻ ആത്മസംയമനംകൊണ്ട് സ്വർഗ്ഗവും ഭൂമിയും ജയിച്ചു. ഞാൻ സമമായി ജീവികളെ ദർശിക്കുകയാൽ പുകയില്ലാത്ത അഗ്നിപോലെ ജ്വലിച്ചു. ഞാൻ അജയ്യനാണ്. ഞാൻ ജനിച്ചപ്പോൾ എന്റെ ദേഹജമായ പ്രകാശത്താൽ ചുറ്റുപാടുമുള്ള ഇരുട്ടുനീങ്ങി. അങ്ങനെ ഞാൻ ഗൗതമനായി.)

യാതുധാനി പറഞ്ഞു: "നീ നിന്റെ പേരിന്റെ മാഹാത്മ്യം പറഞ്ഞതു വിശേഷമായിരിക്കുന്നു. കൊള്ളാം, ഇത് മനസ്സിലാക്കുവാൻ ഋഷിമാർക്കേ പറ്റൂ. എന്നെപ്പോലെയുള്ളവർക്ക് ഇതൊന്നും ഗ്രഹിക്കാൻ കഴിയുകയില്ല. എന്തായാലും നിനക്ക് പോകാം. പൊയ്കയിൽ മുങ്ങിക്കോളൂ."

വിശ്വാമിത്രൻ പറഞ്ഞു:

"വിശേദേവാശ്ച മേ മിത്രം
മിത്രമസ്മി ഗവാം തഥാ
വിശ്വാമിത്രമിതി ഖ്യാതം
യാതുധാനി നിബോധ മാം."

(വിശ്വത്തിലെ ദേവകളൊക്കെ എന്റെ മിത്രങ്ങളാണ്. ഞാനും വിശ്വത്തിന്റെ മിത്രമാണ്. അതുകൊണ്ട് അല്ലയോ യാതുധാനീ, ഞാൻ വിശ്വാമിത്രൻ എന്നു വിളിക്കപ്പെടുന്നു.)

യാതുധാനി പറഞ്ഞു: നിന്റെ പേരിനെപ്പറ്റിയുള്ള വിവരണം ഞാൻ കേട്ടു. വിശ്വവും മിത്രവുമൊന്നും എനിക്കറിഞ്ഞുകൂടാ. എന്റെ പിടിയിലൊതുങ്ങാത്ത കാര്യങ്ങളാണതൊക്കെ. എനിക്കു ഗ്രഹിക്കാനും വയ്യ! ഉച്ചരിക്കാനും വയ്യ! ആട്ടെ! നീ പൊയ്ക്കൊള്ളുക. പൊയ്കയിലിറങ്ങിക്കൊള്ളുക!"

ജമദഗ്നി പറഞ്ഞു:

"ജാജ മദ്യജജാനേ $f$ ഹം
ജിജാഹീഹജിജായിഷി
ജമദഗ്നിരിതി ഖ്യാത-
സ്തതോ മാം വിദ്ധി ശോഭനേ!"

(ഞാൻ ദേവന്മാരുടെ യാഗാഗ്നിയിൽനിന്നുത്ഭവിച്ചവനാണ്. അല്ലയോ സുന്ദരീ, അങ്ങനെ ഞാൻ ജമദഗ്നി എന്നു പ്രസിദ്ധനായി.)

യാതുധാനി പറഞ്ഞു: 'നിന്റെ പേര് ഉച്ചരിക്കുവാൻ മഹാദുർഘടം. ഇങ്ങനെ ഒരു ദുർഘടം വന്നുകൂടാനില്ല. ഇതു പുരാണജ്ഞന്മാർക്കു കൊള്ളാം. താപസികന്മാർക്കു പറ്റും. എനിക്ക് ഇത് ഓർക്കാൻപോലും വിഷമം. നീ പോയി പൊയ്കയിലിറങ്ങി ബിസം പറിച്ചുകൊള്ളുക."

അരുന്ധതി പറഞ്ഞു:

"ധരാൻ ധരിത്രീം വസുധാം
ഭർത്തുസ്തിഷ്ഠാമ്യനന്തരം
മനോ $f$ നുരുദ്ധ്യതീ ഭർത്തു-
രിതി മാം വിദ്ധ്യരുന്ധതീം."

(ഞാൻ എല്ലായ്പോഴും എന്റെ ഭർത്താവിന്റെ സമീപത്തിരിക്കുന്നു. ഭൂമിയെ ഞങ്ങൾ ഒന്നിച്ച് ആശ്രയിക്കുന്നു. ഞാൻ എന്റെ ഭർത്താവിന്റെ ഹൃദയം എന്നിലേക്ക് ഇഷ്ടമുള്ളതാക്കുന്നു. ഈ കാരണങ്ങളാൽ ഞാൻ അരുന്ധതിയെന്നറിയപ്പെടുന്നു.)

യാതുധാനി പറഞ്ഞു: "നിന്റെ പേരിന്റെ വിവരണം എനിക്കു ഗ്രഹിക്കുവാൻ കഴിയുന്നില്ല, മഹാ ദുർഘടം! നീ പൊയ്ക്കൊള്ളുക. പൊയ്കയിൽ ഇറങ്ങിക്കൊള്ളുക."

ഗണ്ഡ പറഞ്ഞു:

"വക്ത്രൈകദേശേ ഗണ്ഡേതി
ദാതുമേതം പ്രചക്ഷതേ
തേനോന്നതേന ഗണ്ഡേതി
വിദ്ധി മാനലസംഭവേ!"

(ഗണ്ഡ എന്നാൽ കവിൾത്തടത്തിന്റെ ഭാഗമാണ്. മറ്റുള്ളവരുടെ കവിളിനെക്കാൾ കുറച്ചു തടിച്ചു പൊങ്ങിയതാണ് എന്റെ കവിൾ. അല്ലയോ അഗ്നിസംഭവേ, ഞാൻ അതുമൂലം ഗണ്ഡ എന്നറിയപ്പെടുന്നു.)

യാതുധാനി പറഞ്ഞു: "നീ പറഞ്ഞ പേരിന്റെ വിവരണം എനിക്കു ഗ്രഹിക്കാൻ വിഷമം. അതിന്നു കാരണമുണ്ട്. അതിന്റെ ധാതു പിടിച്ചു വളച്ചിരിക്കയാണ്. അതുകൊണ്ട് ഗ്രഹിക്കുവാൻ വളരെ ദുർഘടംതന്നെ! ആട്ടെ! നീ പൊയ്ക്കൊള്ളുക. തടാകത്തിലിറങ്ങി ബിസം പറിച്ചുകൊള്ളുക!"

പശുസഖൻ പറഞ്ഞു:

"പശൂൻ രഞ്ജാമി ദൃഷ്ട്വാഹം
പശൂനാം ച സദാ സഖാ
ഗൗണം പശുസഖേത്യേവം
വിദ്ധി മാമഗ്നിസംഭവേ!"

(ഞാൻ കാണുന്ന പശുക്കളെയും മൃഗങ്ങളെയുമൊക്കെ അലിവോടെ സംരക്ഷിക്കുന്നു. ഞാൻ എല്ലാ പശുക്കളുടെയും മൃഗങ്ങളുടെയും സഖാവാണ്. അതുകൊണ്ട് അഗ്നിസംഭവേ, ഞാൻ പശുസഖൻ എന്നു പ്രസിദ്ധനായി.)

യാതുധാനി പറഞ്ഞു: "ദുർഘടം! ദുർഘടം! ചിന്തിക്കുവാൻ വിഷമം. എന്നിട്ടുവേണ്ടേ ഗ്രഹിക്കുവാൻ. എനിക്ക് ഒന്നും മനസ്സിലാകുന്നില്ല. ഈ പദങ്ങളുടെ ധാതുക്കളൊക്കെ വളച്ചൊടിച്ചാൽ എങ്ങനെ തിരിയാനാണ്? ആട്ടെ പോവുക. പൊയ്കയിലിറങ്ങിക്കൊള്ളുക."

ശുനസ്സഖൻ പറഞ്ഞു: "ഇവർ പറഞ്ഞമാതിരിയൊന്നും പേര് പറയുവാൻ ഞാൻ വിചാരിക്കുന്നില്ല. ഞാൻ ശുനസഖസഖാവാണ് യാതുധാനീ, നീ ധരിക്കുക."

യാതുധാനി പറഞ്ഞു: "നീ നിന്റെ പേര് സന്നിഗ്ദ്ധവാക്കായ വാക്യം കൊണ്ടാണ് വിവരിച്ചത്. അതുകൊണ്ടു നിന്റെ പേര് ഒന്നുകൂടി പറയൂ ദ്വിജാ!"

ശുനസ്സഖൻ പറഞ്ഞു: "ഞാൻ ഒരു പ്രാവശ്യം പറഞ്ഞ എന്റെ പേര് നീ ഗ്രഹിച്ചില്ലെങ്കിൽ എന്റെ ഈ ത്രിദണ്ഡത്തിന്റെ തല്ലേറ്റ് നീ ചത്തുപോകട്ടെ! ചാമ്പലാകട്ടെ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ ശുനസ്സഖൻ ബ്രഹ്മദണ്ഡാഭമായ ത്രിദണ്ഡംകൊണ്ട് അവളുടെ തലയ്ക്ക് ഒരടികൊടുത്തു. അടികൊണ്ട ഉടനെ ആ കൃത്യ നിലത്തു വീണ് ഭസ്മമായിപ്പോവുകയുംചെയ്തു. ശുനസ്സഖാവ് ശക്തയായ ആ യാതുധാനിയെ വീഴ്ത്തിയതിന്നുശേഷം ത്രിദണ്ഡം ഭൂമിയിൽ കുത്തി പച്ചപ്പുല്ലിൽ ഇരുന്നു.

ഉടനെ ആ മുനിമാരെല്ലാവരും താമരയും താമരവളയവും ഇഷ്ടംപോലെ പറിച്ച് സന്തോഷത്തോടെ കയറി. വളരെ കഷ്ടപ്പെട്ടു പറിച്ച ആ താമരവളയം കെട്ടുകെട്ടാക്കി പൊയ്കയുടെ വക്കിൽവെച്ച് ജലതർപ്പണം കഴിച്ചു. പിന്നെ എല്ലാവരും വെള്ളത്തിൽനിന്നു കയറി ഒരിടത്തു കൂടി. അപ്പോൾ ആ പുരുഷർഷഭന്മാർ ബിസങ്ങളെ കണ്ടില്ല."

ഋഷികൾ പറഞ്ഞു: "ക്ഷുത്തു ബാധിച്ചു ഭക്ഷിക്കുവാനൊരുങ്ങുന്നവരായ നമ്മളുടെ ബിസങ്ങളൊക്കെ ഏതു മഹാപാപിയാണ് കൊണ്ടുപോയത്?"

ഭീഷ്മൻ പറഞ്ഞു: "ആ ദ്വിജോത്തമന്മാർ അത്ഭുതപ്പെട്ടു. അവർക്കു പരസ്പരം ശങ്കതോന്നി. അവർ തമ്മിൽ ചോദിച്ചു. പിടികിട്ടിയില്ല. ഒടുവിൽ അവർ സത്യംചെയ്യുവാൻ തീരുമാനിച്ചു രാജാവേ! 'അങ്ങനെതന്നെ' എന്ന് എല്ലാവരും ഏറ്റുപറഞ്ഞു. അങ്ങനെ വിശന്നുപൊരിഞ്ഞു തളർന്ന അവർ ശപഥത്തിന്നൊരുങ്ങി."

അത്രി പറഞ്ഞു: "പശുവിനെ കാലുകൊണ്ട് ചവിട്ടട്ടെ! സൂര്യൻെറനേർക്കു തിരിഞ്ഞുനിന്ന് മൂത്രം ഒഴിക്കട്ടെ. അനദ്ധ്യായ ദിവസം വേദം ചൊല്ലട്ടെ. ഇതാണ് താമരവളയം കട്ടവന് ശിക്ഷ."

വസിഷ്ഠൻ പറഞ്ഞു: "ബിസം കട്ടവൻ അനദ്ധ്യായത്തിൽ വേദം പഠിക്കട്ടെ! നായാട്ട് ഏല്ക്കുമാറാകട്ടെ, സന്ന്യാസി കാമിയാകട്ടെ, ആശ്രയിച്ചവനെ കൊല്ലട്ടെ! പുത്രിയുടെ ചാരിത്ര്യം വിറ്റു ജീവിക്കട്ടെ. താണ ജീവിതക്കാരുടെ ധനം ചെന്ന് ഇരക്കട്ടെ, ഇതാണ് ബിസം കട്ടവന് ശിക്ഷ!"

കശ്യപൻ പറഞ്ഞു: "ബിസം കട്ടവൻ എല്ലാത്തരം വാക്കുകളും എല്ലാ ദിക്കിലും പറയട്ടെ. കള്ളസ്സാക്ഷി പറയട്ടെ! ബലിക്ക് അർപ്പിക്കാത്ത മാംസം തിന്നട്ടെ, അർഹതയില്ലാത്ത പാത്രങ്ങളിൽ ദാനംചെയ്യട്ടെ, സ്ത്രീകളെ പകൽ ഭോഗംചെയ്യട്ടെ, ഇതാണ് ബിസം കട്ടവനുള്ള ശിക്ഷ!"

ഭരദ്വാജൻ പറഞ്ഞു: "ബിസം കട്ടവൻ സ്വഭാവത്തിൽ നൃശംസനായി ക്രൂരധർമ്മവും വിട്ട് സ്ത്രീകളിലും ബന്ധുക്കളിലും ഗോക്കളിലും പെരുമാറട്ടെ! ബ്രാഹ്മണനെ യുദ്ധത്തിൽ ജയിക്കട്ടെ! ഇതാണ് ബിസം കട്ടവനുള്ള ശിക്ഷ. ഗുരുവിനെ കീഴിലാക്കി ഋക്കും യജുസ്സും ഉച്ചരിക്കട്ടെ. കാട്ടുതീയിൽ കൊണ്ടുപോയി ഹവ്യം ഹോമിക്കട്ടെ. ഇതാണ് ബിസം കട്ടവനുള്ള ശിക്ഷ!"

ജമദഗ്നി പറഞ്ഞു: "ബിസം കട്ട കൊള്ളരുതാത്തവൻ മഹാപാപിയാണ്. അവന്നുള്ള ശിക്ഷ പറയാം. അവൻ മലം വെള്ളത്തിൽ വിടട്ടെ, പശുവിനെ ദ്രോഹിക്കട്ടെ, ആർത്തവകാലമല്ലാത്ത കാലത്ത് അവൻ സ്ത്രീസംഗം ചെയ്യട്ടെ, ദ്വേഷ്യനാകട്ടെ. ഭാര്യയുടെ സമ്പാദ്യംകൊണ്ടു ജീവിക്കട്ടെ. അവന് സ്നേഹിതനില്ലാതാകട്ടെ, ശത്രു വർദ്ധിക്കട്ടെ. പരസ്പരം അതിഥിയാകട്ടെ!"

ഗൗതമൻ പറഞ്ഞു: "ബിസം കട്ടവൻ വേദം പഠിച്ചതിന്നുശേഷം അതുപേക്ഷിക്കുന്ന പാപിയാകട്ടെ, അവൻ മൂന്നഗ്നികളേയും ഉപേക്ഷിക്കട്ടെ, അവൻ സോമം (ഒരുതരം മദ്യം) വില്ക്കുന്നവനാകട്ടെ, അവൻ ഒറ്റക്കിണറുള്ള ഗ്രാമത്തിൽ ശൂദ്രസ്ത്രീയെ ഭാര്യയാക്കിയ ബ്രാഹ്മണൻെറകൂടെ വസിക്കുമാറാകട്ടെ!"

വിശ്വാമിത്രൻ പറഞ്ഞു: "ബിസം കട്ടവൻ താൻ ജീവിച്ചിരിക്കെ, തൻെറ അച്ഛനമ്മമാരെയും ഗുരുജനങ്ങളെയും ഭൃത്യന്മാരെയും മറ്റുള്ളവർ സംരക്ഷിക്കുന്നതു കാണുവാനിടയാകട്ടെ, ധാരാളം മക്കളുണ്ടായി അവരെ രക്ഷിക്കാൻ കഴിയാത്തവനാകട്ടെ, ബ്രാഹ്മണനെ ദ്വേഷിക്കുന്നവനും അശുദ്ധനുമാകട്ടെ, തൻെറ സമ്പാദ്യത്തെപ്പറ്റി അഹങ്കാരമുള്ളവനാകട്ടെ, അവൻ നിലം ഉഴുത് മറിക്കുന്നവനാകട്ടെ, അവൻ മത്സരബുദ്ധിയാകട്ടെ, മഴയത്തു നനഞ്ഞ് സഞ്ചരിക്കുന്ന ഭൃത്യനാകട്ടെ, രാജാവിൻെറ പുരോഹിതനാകട്ടെ, യാഗം ചെയ്യാൻ അർഹതയില്ലാത്തവനെ സേവിക്കുന്ന ഋത്വിക്കായി ഭവിക്കട്ടെ!"

അരുന്ധതി പറഞ്ഞു: "ബിസം കട്ടവൻ മഹാപാപിയാണ്. അവനുതക്ക ശിക്ഷ എന്തെന്ന് പറയാം.

ബിസം കട്ടവൾ അമ്മായിയമ്മയെ നിന്ദിക്കുന്നവളാകട്ടെ, അവൾ എപ്പോഴും ഭർത്താവിൽ മുഷിഞ്ഞുകഴിയട്ടെ, തൻെറ ഗൃഹത്തിൽ വന്നുചേരുന്ന വിശിഷ്ടവസ്തുക്കൾ മറ്റാർക്കും പങ്കുവെച്ചുകൊടുക്കാതെ ഇരുന്നു തിന്നട്ടെ. തൻെറ ഭർത്താവിൻെറ ബന്ധുക്കളാൽ വെറുക്കപ്പെട്ട ഭർത്തൃഗൃഹത്തിൽ ഉണങ്ങിയ ധാന്യം വറുത്തുപൊടിച്ച് രാത്രിയിൽഅതു തിന്നു കഴിയട്ടെ. അവൾ അഭോഗ്യയായി വീരസൂവായി ഭവിക്കട്ടെ. (അനുഭവിക്കാൻപറ്റാത്തവിധം ദോഷദൂഷിതമായവൾ വീരനായ പുത്രനെ പ്രസവിക്കട്ടെ!)

ഗണ്ഡ പറഞ്ഞു: "ബിസം കട്ടവൾ ആരായാലും അവൾ എന്നും നുണ പറയട്ടെ! ബന്ധുക്കളുമായി വഴക്കടിച്ചു കഴിയട്ടെ, അവളുടെ കന്യകയെ ശുല്ക്കം വാങ്ങി ദാനം ചെയ്യട്ടെ, താൻ വെച്ചുണ്ടാക്കിയ അന്നം ആർക്കും കൊടുക്കാതെ ഇരുന്ന് ഉണ്ണട്ടെ. ജീവിതം മുഴുവൻ അടിമയായി കഴിയട്ടെ!"

ശുനസ്സഖൻ പറഞ്ഞു: "ബിസം കട്ട മനുഷ്യൻ ചെയ്യേണ്ടതെന്തെന്നു ഞാൻ പറയാം. യാഗംചെയ്യുന്നവനും, സാമവേദം യജുർവ്വേദം ഇവയൊക്കെ പഠിച്ചവനും, ബ്രഹ്മചര്യം ശരിക്കും അനുഷ്ഠിക്കുന്നവനുമായ ബ്രാഹ്മണന്ന് തൻെറ മകളെ വിവാഹംചെയ്തുകൊടുക്കട്ടെ. അധർവ്വണവേദം ചൊല്ലി ആ വിപ്രൻ കുളിക്കുമാറാകട്ടെ. ഇതാണ് താമരവളയം കട്ടവൻ ചെയ്യേണ്ട പ്രായശ്ചിത്തം!"

ഋഷികൾ പറഞ്ഞു: "എടോ ശുനസ്സഖാ! നീ ഈ ചെയ്ത ശപഥം ബ്രാഹ്മണർക്ക് ഇഷ്ടമായ കാര്യമാണ്. അത് പാപിക്കു പറ്റിയ പ്രായശ്ചിത്തമല്ല. അതുകൊണ്ട് നീ തന്നെയാണ് ബിസം കട്ടത് സംശയമില്ല."

ശുനസ്സഖൻ പറഞ്ഞു: "തിന്നുവാനായി നിങ്ങൾ എടുത്തുവെച്ച ബിസം കാണാതായപ്പോൾ നിങ്ങൾ പറഞ്ഞതൊക്കെ സത്യമാണ്. നുണയല്ല, ബിസം കട്ടതു ഞാൻ തന്നെയാണ്. ഋഷികളേ, ഞാൻ ഒളിപ്പിച്ചുവെച്ച ബിസം ഇതാ, നോക്കൂ. അനഘരായ ഭഗവാന്മാരേ, ഞാൻ നിങ്ങളെ പരീക്ഷിക്കുവാൻ ചെയ്തതാണ്. ഞാൻ നിങ്ങളെയെല്ലാവരെയും കാത്തുരക്ഷിക്കുവാൻ വന്നതാണ്. യാതുധാന മഹാക്രൂരയാണ്. നിങ്ങളുടെ വധത്തിന്നുവേണ്ടി ജനിച്ച കൃത്യയാണ് അവൾ. മുനീന്ദ്രന്മാരേ, വൃഷാദർഭിരാജാവ് അഗ്നിയിൽനിന്നു ജനിപ്പിച്ച അവളെ ഞാൻ സംഹരിച്ചുകളഞ്ഞു. അവൾ നിങ്ങളെ കൊല്ലുമായിരുന്നു. മഹാപാപിയായ അവൾ അഗ്നിയിൽ പിറന്നവളാണ്. അതുകൊണ്ട് നിങ്ങളുടെ രക്ഷയ്ക്കെത്തിയ ഞാൻ ഇന്ദ്രനാണെന്ന് അറിഞ്ഞാലും. നിങ്ങൾ ലോഭം വിടുകയാൽ സർവ്വ കാമങ്ങളും തികഞ്ഞ അക്ഷയമായ ലോകങ്ങൾ നിങ്ങൾ നേടിയിരിക്കുന്നു. നിങ്ങൾ എഴുന്നേല്ക്കുക. സർവ്വകാമങ്ങളും നിങ്ങൾ അനുഭവിക്കുക."

ഭീഷ്മൻ പറഞ്ഞു: "പിന്നെ എല്ലാ ഋഷിമാരും സസന്തോഷം എഴുന്നേറ്റ് ഇന്ദ്രനോടു നന്ദി പറഞ്ഞു. ഇന്ദ്രനോടുകൂടി എല്ലാവരും സ്വർഗ്ഗത്തിലേക്കു പോയി. ഇപ്രകാരം ഈ മഹാത്മാക്കൾ പലതരം ഭോഗങ്ങൾ നല്കാമെന്നു പറഞ്ഞിട്ടും അതു കൈക്കൊള്ളാതെ, ഏറ്റവും കഠിനമായ വിശപ്പു സഹിച്ചും, മഹാത്മാക്കൾ കൊടുത്തിട്ടും അതിൽ ആഗ്രഹിക്കാതെ ഒട്ടും ലോഭം മനസ്സിൽ ബാധിക്കാതെ നിന്നു. തന്മൂലം അവർ സ്വർഗ്ഗത്തിൽ ചെന്നുചേർന്നു. അതുകൊണ്ട് ഈ കഥയെ മനസ്സിലാക്കി നരൻ ലോഭത്തെ ഒഴിവാക്കണം. ഇതു മുഖ്യമായ ധർമ്മമാണ്. അതുകൊണ്ട് രാജാവെ, ലോഭം വിടണം.

മർത്ത്യൻ ഈ നല്ലതായ കഥ ജനസമൂഹത്തിൽ പറഞ്ഞുകേൾപ്പിച്ചാൽ അർത്ഥം അവൻ നേടും. ദുർഗ്ഗങ്ങളിൽപ്പെട്ടു വലയുന്നതല്ല. അവനിൽ പിതൃക്കളും ഋഷികളും ദേവന്മാരും പ്രസാദിക്കും. അവൻ യശസ്സും ധർമ്മാർത്ഥങ്ങളും ഇഹത്തിലും പരത്തിലും നേടുന്നതാണ്."

**94. ശപഥവിധി – സത്യത്തിന്റെ മാഹാത്മ്യം തെളിയിക്കുവാൻ ഇന്ദ്രൻ മുനിമാരെ പരീക്ഷിക്കുന്ന കഥ –**

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! ഇനി ഇതിന്നുദാഹരണമായി മറ്റൊരു പഴങ്കഥ പറയാം. അത് ഋഷിമാരുടെ തീർത്ഥയാത്രയിൽ ഉണ്ടായ ഒരു ശപഥകഥയാണ് ഭരതസത്തമാ! പണ്ട് താമര കട്ട ഒരു സംഭവം ഉണ്ടായി. രാജർഷികളും ദ്വിജർഷികളും കൂടിച്ചേർന്ന് നടന്നതാണ് ആ കഥ. ഋഷീന്ദ്രന്മാർ പശ്ചിമഭാഗത്തു പ്രഭാസത്തിൽ ചെന്നു കൂടി. എല്ലാവരും ഓരോന്നു ചിന്തിച്ച് ഇരുന്നു പറഞ്ഞു: 'നമുക്ക് എല്ലാവർക്കുംകൂടി ഭൂമിയിലുള്ള പുണ്യതീർത്ഥങ്ങളിൽ സഞ്ചരിക്കാം. എല്ലാവരും ഒന്നിച്ചുപോവുക!'

ശുക്രൻ, അംഗിരസ്സ്, കവി, വിദ്വാനായ അഗസ്ത്യൻ, നാരദൻ, പർവ്വതൻ, ഭൃഗു, വസിഷ്ഠൻ, കശ്യപൻ, ഗൗതമൻ, വിശ്വാമിത്രൻ, ജമദഗ്നി, ഋഷീന്ദ്രനായ ഗാലവൻ, അഷ്ടകൻ, ഭരദ്വാജൻ, അരുന്ധതി, ബാലഖില്യർ, യയാതിരാജാവ്, പൂരു, ധുംധുമാരൻ എന്നിവരെല്ലാം മഹാനുഭാവനും വൃത്രവൈരിയുമായ ശതക്രതുവിനെ മുന്നിൽ നടത്തി രാജാക്കന്മാരും എല്ലാവരുംകൂടി തീർത്ഥങ്ങൾതോറും സഞ്ചരിച്ച് മാഘമാസത്തിൽ കൗശികീപുണ്യതീർത്ഥത്തിൽ ചെന്നെത്തി.

ഓരോ തീർത്ഥത്തിലും സ്നാനംചെയ്ത് പാപം നീങ്ങിയ അവർ പുണ്യമായ ബ്രഹ്മസരസ്സിൽ ചെന്നെത്തി. ആ ദേവന്റെ തീർത്ഥത്തിൽ അഗ്നിസങ്കാശരായ അവർ ഇറങ്ങി. താമരപ്പൂക്കൾ പറിച്ച് ഭക്ഷിച്ചു. പിന്നെ താമരവളയം (ബിസം) ഭക്ഷിച്ചു. ചില വിപ്രന്മാർ മൃണാളം ഭുജിച്ചുകൊണ്ടിരുന്നു. അതിലിടയ്ക്ക് അഗസ്ത്യമഹർഷി പറിച്ച താമര ആരോ കട്ടതായി അറിഞ്ഞു.

അഗസ്ത്യമഹർഷി ഉടനെ മുനിമാരോടു പറഞ്ഞു: 'എന്റെ പുഷ്കരം കട്ടത് ആരാണ്? ഞാൻ നിങ്ങളെ സംശയിക്കുന്നു. അത് എടുത്ത ആൾ ഉടനെ തന്നുകൊള്ളുക! പത്മം ഹരിക്കുവാൻ അർഹരല്ല നിങ്ങൾ. ധർമ്മവീര്യം കെട്ടു. കാലം ധർമ്മവീര്യത്തെ കെടുത്തിക്കളയുമെന്നു കേൾക്കുന്നു. ആ കാലം ഇതാ നമ്മളിൽ എത്തിക്കഴിഞ്ഞു. അതുകൊണ്ട് നമ്മുടെ ധർമ്മം പീഡിപ്പിക്കപ്പെട്ടു. ഇവിടെ ധർമ്മം നിലനില്ക്കാതെ വരും. അധർമ്മം ബാധിക്കുന്നതിന്നു മുമ്പെ സ്വർഗ്ഗത്തേക്കെത്തുകയാണ് നല്ലത്. അധർമ്മം ഇവിടെ ഭരണം നടത്തും. (ശ്രുതികളിൽ പറയുന്നു ധർമ്മം യുഗംതോറും കാലംശം വീതം ക്ഷയിക്കുമെന്നു കലിയിൽ കാലംശം മാത്രമായി ശേഷിക്കുമെന്നും.)

അധർമ്മം എങ്ങനെയൊക്കെ വന്നുചേരുമെന്ന് പറയാം: വേദങ്ങളെ ഗ്രാമത്തിലും നാലുംകൂടിയ പെരുവഴിയിലുംനിന്ന് ബ്രാഹ്മണർ ചൊല്ലുന്നതു കേൾക്കാം. ആ കാലം വരുന്നതിന്നുമുമ്പ് സ്വർഗ്ഗം പ്രാപിക്കുകയാണ് ഉത്തമം. ആ കാലത്ത് ശൂദ്രന്മാർ വേദം കേൾക്കുവാൻ നില്ക്കും. രാജാക്കന്മാർ ധർമ്മത്തെ തള്ളും. നയങ്ങൾക്കുവേണ്ടി ധർമ്മത്തെ വിടും. അതുകൊണ്ട് ആ കാലം വരുന്നതിന്നുമുമ്പ് ഈ ലോകം വിടുകയാണ് നല്ലത്. ശ്രേഷ്ഠന്മാരെ നിന്ദിക്കും, നാലുതരത്തിലുള്ള വർണ്ണങ്ങളുടെ മേലും, കീഴും, മദ്ധ്യവും എന്ന വ്യത്യാസമൊക്കെ വിട്ട് സമത്വത്തോടെ പെരുമാറാൻ തുടങ്ങും. ജാതിവ്യത്യാസമൊക്കെ വിട്ട് മേലും കീഴുമില്ലാത്ത നിലവരുന്നതിന്നു മുമ്പ് ഈ നാടുവിട്ട് സ്വർഗ്ഗത്തിലെത്തുകയാണ് നല്ലത്. (സമുദായത്തിൽക്കാണുന്ന ജാതിവ്യത്യാസം ആവശ്യമാണെന്നും അത് സനാതനമായ ധർമ്മമാണെന്നും അന്ന് ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ കരുതിയിരുന്നു.)

ബലഹീനന്മാരെ ബലിഷ്ഠന്മാർ ആക്രമിക്കുന്നതു കാണാറാകും. അവരെ അടിമകളാക്കി വെക്കും. അതിന്നു മുമ്പ് ഈ ലോകം വിടുകയാണ് നല്ലത്.

മുനീന്ദ്രന്മാർ ആർത്തരായി അഗസ്ത്യമഹർഷിയോടു പറഞ്ഞു: 'മഹർഷേ ഞങ്ങൾ അങ്ങയുടെ താമര അപഹരിച്ചിട്ടില്ല. അങ്ങ് വെറുതെ ഞങ്ങളെ ശങ്കിക്കരുത്. മഹർഷേ! ഞങ്ങളിൽ കോപിക്കരുത്. ഞങ്ങൾ അങ്ങയുടെ മുമ്പിൽ കഠിനമായ ശപഥംചെയ്യാം.'

ധർമ്മജ്ഞന്മാരായ മഹർഷിമാർ ഇങ്ങനെ അതിൽ നിശ്ചയം ചെയ്തു രാജാവേ! ഇപ്രകാരം പറഞ്ഞ് തങ്ങളുടെ നിരപരാധിത്വം തെളിയിക്കുവാൻ മനസ്സാക്ഷിയുടെ പ്രേരണ പോലെ ധർമ്മത്തെ ഉയർത്തിക്കാണിക്കുവാനായി ആ ഋഷിമാരും രാജർഷിമാരും ഓരോരുത്തരായി ഈ പറയുന്ന സത്യവാചകം ചൊല്ലി ശപഥംചെയ്യുവാൻ തുടങ്ങി."

ഭൃഗു പറഞ്ഞു: "ആക്ഷേപം പറഞ്ഞു ശകാരിക്കുന്നവനോട് അങ്ങോട്ടും ആക്ഷേപിച്ചു ശകാരിക്കട്ടെ, തല്ലിയാൽ അങ്ങോട്ടും തല്ലട്ടെ! ബലിയർപ്പിച്ച മൃഗത്തിന്റെ പൃഷ്ഠത്തിലെ മാംസം തിന്നട്ടെ! ഇതാണ് നിന്റെ താമര കട്ടവൻ ചെയ്യേണ്ടതായ പ്രായശ്ചിത്തം."

വസിഷ്ഠൻ പറഞ്ഞു: "താമര കട്ടവൻ വേദപാഠമൊക്കെ ഉപേക്ഷിച്ചു നായാട്ടിന്നു പോകട്ടെ! പുരത്തിലോ, ജനപദങ്ങളിലോ, ഭിക്ഷുവായി നടന്ന് ഉപജീവിക്കട്ടെ!"

കാശ്യപൻ പറഞ്ഞു: എല്ലായിടത്തും നടന്ന് എല്ലാസാധനവും വിറ്റ് ഉപജീവിക്കട്ടെ, സൂക്ഷിക്കുവാൻ ഏല്പിച്ച മുതൽ നശിപ്പിക്കട്ടെ. കള്ളസ്സാക്ഷി പറയട്ടെ, ഇതാണ് നിന്റെ താമര കട്ടവൻ ചെയ്യേണ്ടത്!"

ഗൗതമൻ പറഞ്ഞു: "താമര കട്ടവൻ എല്ലാറ്റിലും മഹാഗർവ്വിയായി തന്റെ അന്തസ്സ് മറ്റുള്ളവർക്കു കാണിച്ചു വസിക്കട്ടെ! എല്ലാ ജീവികളിലും സമമായ ഒരു ദർശനം അവന്നില്ലാതെ പോകട്ടെ, അവൻ മത്സരബുദ്ധിയായി കാമദ്വേഷങ്ങളോടെ ജീവിക്കട്ടെ! ആ ബ്രാഹ്മണൻ നിലം ഉഴുത് കൃഷിക്കാരനായി ജീവിക്കട്ടെ!"

അംഗിരസ്സ് പറഞ്ഞു: "നിന്റെ താമര അപഹരിച്ചവൻ അശുദ്ധനായി വേദപാരായണം ചെയ്യട്ടെ! നായാട്ടുകൊണ്ട് ആ ബ്രാഹ്മണൻ ജീവിക്കട്ടെ! ബ്രഹ്മഹത്ത്യാപാപം അവന്റെ മനസ്സിൽ ഉണ്ടാകട്ടെ!"

ധുന്ധുമാരൻ പറഞ്ഞു: "മിത്രങ്ങളിൽ നന്ദികെട്ടവനാകട്ടെ, ശൂദ്രസ്ത്രീയിൽ സന്താനം ഉത്പാദിപ്പിക്കട്ടെ. തന്നാത്താൻ ഇരുന്ന് അന്യർക്ക് നൽകാതെ (വിരുന്നുകാർക്കും അതിഥികൾക്കും നല്കാതെ) ഉണ്ണട്ടെ, നിന്റെ താമര കട്ടവൻ!"

പൂരു പറഞ്ഞു: "മറ്റുള്ളവരെ ചികിത്സിക്കുന്ന ഒരു വൈദ്യനാകട്ടെ, അങ്ങയുടെ താമര കട്ട ബ്രാഹ്മണൻ. അല്ലെങ്കിൽ അവൻ ഭാര്യയുടെ ശമ്പളംകൊണ്ടു ജീവിക്കുന്നവനാകട്ടെ, അല്ലെങ്കിൽ ഭാര്യയുടെ അച്ഛന്റെ സ്വത്തുകൊണ്ട് കഴിയുന്നവരാകട്ടെ!"

ദിലീപൻ പറഞ്ഞു: "അങ്ങയുടെ താമര കട്ട ബ്രാഹ്മണൻ ഒറ്റക്കിണറുമാത്രമുള്ള ഗ്രാമത്തിൽ (എല്ലാവരും വെള്ളം കുടിക്കുവാനുപയോഗിക്കുന്ന കിണറ്റിൽനിന്ന്) വെള്ളംകുടിച്ച്, കഷ്ടപ്പാടിൽപ്പെട്ട് ശൂദ്രസ്ത്രീയുടെ ഭർത്താവായി കഴിയുമാറാകട്ടെ!"

ശുക്രൻ പറഞ്ഞു: "അങ്ങയുടെ താമര കട്ട പാപിയായ ബ്രാഹ്മണൻ ബലിക്കല്ലാതെ കൊന്ന മൃഗങ്ങളുടെ മാംസം തിന്നട്ടെ. അവൻ അവന്റെ ഭാര്യയെ പച്ചപ്പകൽ സംഭോഗം ചെയ്യട്ടെ. അവൻ രാജകിങ്കരനാകട്ടെ!"

ജമദഗ്നി പറഞ്ഞു: "അനദ്ധ്യായദിവസം വേദം ചൊല്ലട്ടെ! ഇഷ്ടനെ വിളിച്ച് (അർഹതയില്ലാത്തവനെ) ചാത്തം ഊട്ടട്ടെ! ശൂദ്രന്റെ ചാത്തം ആ ബ്രാഹ്മണൻ ഉണ്ണട്ടെ! ഇതാണ് അങ്ങയുടെ താമര കട്ട പാപിയായ ബ്രാഹ്മണന്നുള്ള ശിക്ഷ!"

ശിബി പറഞ്ഞു: "അങ്ങയുടെ താമര കട്ട ബ്രാഹ്മണൻ അഗ്നി ഹോമം ചെയ്യാതെ നിന്ദ്യനായി ചാകട്ടെ! യജ്ഞത്തിന്നു വിഘ്നം ചെയ്യുന്നവനാകട്ടെ! താപസികന്മാരുമായി ആ ബ്രാഹ്മണൻ വഴക്കടിക്കട്ടെ! ഇതാണ് അതിന്നുള്ള ശിക്ഷ."

യയാതി പറഞ്ഞു: "അങ്ങയുടെ താമര കട്ടവൻ വ്രതമെടുത്ത് ജടാധാരിയായി നടക്കുന്ന സമയത്ത്, ഭാര്യയെ ആർത്തവശുദ്ധിയില്ലാത്ത കാലത്ത്, സംഭോഗംചെയ്യട്ടെ! വേദത്തെ ധിക്കരിച്ചു സംസാരിക്കുകയും ജീവിക്കുകയും ചെയ്യട്ടെ ആ ബ്രാഹ്മണൻ!"

നഹുഷൻ പറഞ്ഞു: "യതിയായവൻ അതു വിട്ട് ഗാർഹസ്ഥ്യം സ്വീകരിക്കട്ടെ! ദീക്ഷയെടുത്തവൻ കാമിയായിത്തീരട്ടെ! വിദ്യ അവൻ വിലയ്ക്കു വില്ക്കട്ടെ! ഇതാണ് നിൻെറ താമര കട്ടവൻ ചെയ്യേണ്ടത്."

അംബരീഷൻ പറഞ്ഞു: "നിൻെറ താമര കട്ടവൻ സ്വഭാവത്തിൽ ക്രൂരനും അധർമ്മിയുമായി, സ്ത്രീകളിലും, ബന്ധുക്കളിലും, പശുക്കളിലും പെരുമാറട്ടെ. എന്നുതന്നെയല്ല, ആ ബ്രാഹ്മണൻ ബ്രാഹ്മണനെ കൊല്ലുന്നവനുമാകട്ടെ."

നാരദൻ പറഞ്ഞു: "അങ്ങയുടെ താമര കട്ടവൻ ശാസ്ത്രം അറിയാത്തവനാകട്ടെ! ശരീരം ആത്മാവാണെന്നു വിശ്വസിക്കുന്നവനാകട്ടെ! ആക്ഷേപാർഹനായ ഗുരുവിൻെറ ശിഷ്യനായി അവനിൽനിന്നു വേദം പഠിക്കട്ടെ! വേദത്തിൽ നിയമവിരുദ്ധമായി, വിസ്വരമായി, പദം ഉച്ചരിക്കട്ടെ! അവൻ സകല ഗുരുജനങ്ങളെയും ധിക്കരിക്കുന്നവനാകട്ടെ!"

നാഭാഗൻ പറഞ്ഞു: "അങ്ങയുടെ താമര കട്ട പാപിയായ ബ്രാഹ്മണൻ എപ്പോഴും അസംബന്ധങ്ങളായ നുണകൾ പറയുന്നവനാകട്ടെ! അവൻ സകല സജ്ജനങ്ങളുമായി വിരോധിയാകട്ടെ! തൻെറ പുത്രിയെ ശുല്ക്കം വാങ്ങി നല്കട്ടെ!"

കവി പറഞ്ഞു: "അങ്ങയുടെ താമര കട്ട പാപി പശുവിനെ കാലുകൊണ്ടു ചവിട്ടട്ടെ! സൂര്യൻെറനേരെ തിരിഞ്ഞു നിന്നു മൂത്രം ഒഴിക്കട്ടെ! ശരണംപ്രാപിച്ചു വന്നവനെ ഉപേക്ഷിക്കട്ടെ! ഇതാണ് ആ പാപി ചെയ്യേണ്ടതായ പ്രതിവിധി."

വിശ്വാമിത്രൻ പറഞ്ഞു: "അങ്ങയുടെ താമര അപഹരിച്ച പാപിയായ ബ്രാഹ്മണൻ എന്തുചെയ്യണമെന്നറിയാമോ? അവൻ ഒരു വേലക്കാരനായി, തൻെറ യജമാനനെ ചതിക്കുന്നവനുമായിത്തീരണം. അവൻ ഒരു രാജാവിൻെറ പുരോഹിതനാകട്ടെ! യജ്ഞത്തിൽ സഹായിക്കാൻ ആരുമില്ലാത്ത ഒരു ഋത്വിക്കായി ഭവിക്കട്ടെ!"

പർവ്വതൻ പറഞ്ഞു: "അങ്ങയുടെ താമര കട്ട ബ്രാഹ്മണൻ ഗ്രാമത്തിലെ പ്രധാനിയാകട്ടെ! അവൻ കഴുതപ്പുറത്തു സഞ്ചരിക്കുന്നവനാകട്ടെ! ഉപജീവനത്തിന്ന് ഒരു നായാട്ടുകാരനാകട്ടെ!"

ഭരദ്വാജൻ പറഞ്ഞു: "അങ്ങയുടെ താമര അപഹരിച്ചവൻ നൃശംസനും വ്യാജം പറയുന്നവനുമാകട്ടെ! എല്ലാ പാപവും അവൻ ഏല്ക്കട്ടെ! ഈ എല്ലാ പാപവും അവൻ ഒറ്റയ്ക്ക് ഏല്ക്കട്ടെ!"

അഷ്ടകൻ പറഞ്ഞു: "അങ്ങയുടെ താമര കട്ട പാപി അപ്രജ്ഞനും കാമിയും പാപിഷ്ഠനുമായ രാജാവാകട്ടെ! അധർമ്മത്തോടെ ഭൂമി ഭരിക്കട്ടെ അവൻ."

ഗാലവൻ പറഞ്ഞു: "അങ്ങയുടെ താമര കവർന്ന പാപി പ്രസിദ്ധ പാപികളേക്കാൾ മഹാപാപിയായി പേരുകേൾക്കട്ടെ! അങ്ങനെയുള്ള പാതകം അവൻ ചെയ്യട്ടെ! അവൻ അവൻെറ ബന്ധുക്കളുടെയും മിത്രങ്ങളുടെയും നേരെ ആക്ഷേപം പറഞ്ഞ് കൈ ഓങ്ങുന്നവനായി അധഃപതിച്ച് നിന്ദ്യനായിപ്പോകട്ടെ! പിന്നെ വല്ലതും വല്ലവർക്കും ദാനംചെയ്ത് ഞാൻ മഹത്തായ ദാനം ഇന്നയാൾക്കു ചെയ്തു എന്നു വിളിച്ചുപറഞ്ഞു തന്നത്താൻ പുകഴ്ത്തുന്നവനായി ഭവിക്കട്ടെ!"

അരുന്ധതി പറഞ്ഞു: "അമ്മായിയമ്മയെ കുറ്റം പറയുന്ന മരുമകളാകട്ടെ അങ്ങയുടെ താമര കട്ടവൾ. അല്ലെങ്കിൽ അവൾ ഭർത്താവിനോടു മുഷിഞ്ഞു ജീവിക്കുന്നവളാകട്ടെ! അല്ലെങ്കിൽ നല്ല വസ്തുക്കൾ ആർക്കും പങ്കുവെച്ചു നല്കാതെ എല്ലാം ഒറ്റയ്ക്കു ഭക്ഷിക്കുന്നവളായി ഭവിക്കട്ടെ അവൾ!"

ബാലഖില്യർ പറഞ്ഞു: "ഗ്രാമത്തിൻെറ പെരുവഴിയിൽ ഒറ്റക്കാലിൽ നിന്ന് അന്നം ഇരക്കുന്നവനായി ഭവിക്കട്ടെ! ധർമ്മജ്ഞനാണെങ്കിൽ അവൻെറ ധർമ്മമൊക്കെ അവനിൽ നിന്നകലട്ടെ! ഇതാണ് അങ്ങയുടെ താമര കട്ടവന്നു ലഭിക്കേണ്ടത്."

ശുനസ്സഖൻ പറഞ്ഞു: "അങ്ങയുടെ താമര കട്ട ബ്രാഹ്മണൻ അഗ്നിഹോത്രം നോക്കാതെ സുഖമായി കിടന്നുറങ്ങട്ടെ. പരിവ്രാട്ട് കാമവൃത്തനായി ഭവിക്കട്ടെ!"

സുരഭി പറഞ്ഞു: "അങ്ങയുടെ താമര അപഹരിച്ചവൾ മനുഷ്യരുടെ മുടി പിരിച്ചുണ്ടാക്കിയ കയറ് പിൻകാലിൽ കെട്ടി പശുവിനെ കറക്കുന്നവളായി ഭവിക്കട്ടെ! ആ പശുവിൻെറ കിടാവു ചത്ത് അന്യഗോവിൻെറ കിടാവിനെക്കൊണ്ടു മുല കുടിപ്പിച്ചു ചുരത്തിക്കുന്നതാകട്ടെ! പാൽ ഓട്ടുപാത്രത്തിൽ കറന്ന് എടുക്കുമാറാകട്ടെ!" (മുടിക്കയറുകൊണ്ടു കെട്ടുന്നത് പശുവിനു കൂടുതൽ വേദനയുണ്ടാക്കുന്നതാണ്. അന്യഗോവിൻെറ കുട്ടിയുടെ സ്പർശനം പശുവിന്ന് ഇഷ്ടമല്ല. അതു നിഷിദ്ധവുമാണ്. ഓട്ടുപാത്രത്തിൽ കറന്നൊഴിച്ച പാൽ ദേവന്മാർക്കു ഹിതമല്ല. ഈ പറഞ്ഞത് എല്ലാം നിഷിദ്ധമാണ്.)

**ഭീഷ്മൻ** പറഞ്ഞു: 'അല്ലയോ കൗരവേന്ദ്രാ! ഇപ്രകാരം പലതരത്തിൽ, പലേമട്ടിൽ, ആ മഹാശയന്മാർ ശപഥംചെയ്തപ്പോൾ ആ സഹസ്രാക്ഷൻ സന്തോഷത്തോടെ ആ കോപിയായ ബ്രഹ്മർഷീന്ദ്രനെ നോക്കി തൻെറ സത്യവും ഉടനെ പറഞ്ഞു. ബ്രഹ്മർഷിമാരുടെയും ദേവർഷിമാരുടെയും മദ്ധ്യത്തിൽവെച്ച് പറഞ്ഞ ആ ശപഥം എന്താണെന്നും ഞാൻ പറയാം. അതും കേൾക്കേണ്ട ശപഥംതന്നെയാണ്.

"അങ്ങയുടെ താമര കട്ടവൻ ചെയ്യേണ്ടത് പറയാം. അവൻ ബ്രഹ്മചര്യം ശരിക്കും അനുഷ്ഠിക്കുന്നവനും, സാമവേദവും യജുർവ്വേദവും പഠിച്ചവനുമായ ബ്രാഹ്മണന്നു തൻെറ മകളെ വിവാഹംചെയ്തു കൊടുക്കുവാൻ ഇടവരട്ടെ! എന്നുതന്നെയല്ല, അവൻ അധർവ്വണവേദം പഠിച്ചു തൻെറ പഠനം പൂർത്തിയാക്കി തീർത്ഥാടനംചെയ്തവനുമാകട്ടെ! അങ്ങനെ താമര കട്ടവൻ സ്വഭാവേന സകല ധർമ്മങ്ങളും അനുഷ്ഠിക്കുന്നവനും, സകല കർത്തവ്യങ്ങളും നിർവ്വഹിക്കുന്നവനുമാകട്ടെ! അവൻ ബ്രഹ്മലോകംപ്രാപിക്കുവാൻ അർഹനുമാകട്ടെ!"

അഗസ്ത്യൻ പറഞ്ഞു: "അല്ലയോ വനസൂദനാ, അങ്ങ് ശാപത്തിന്നു പകരം ഒരു അനുഗ്രഹമാണീപ്പറയുന്നത്. ആശീർവാദം പറഞ്ഞതുമൂലം അതു കട്ടവൻ മറ്റാരുമല്ല. അങ്ങ് ആ താമര എനിക്കു തന്നേക്കൂ! അതാണ് സനാതനമായ ധർമ്മം!"

ഇന്ദ്രൻ പറഞ്ഞു: "ഭഗവാനേ താമരയിൽ ലോഭംമൂലമല്ല ഞാൻ അതു കട്ടത്. ഭവാന്മാരിൽനിന്നു നാം അനുഷ്ഠിക്കേണ്ട ധർമ്മം കേൾക്കുന്നതിന്നുവേണ്ടിയാണ്. അതുകൊണ്ട് ഭവാൻ എന്നിൽ കോപിക്കരുത്. ശ്രുതികളിൽനിന്നു ധരിക്കേണ്ടത് കർത്തവ്യമായ ധർമ്മങ്ങളാണ്. ശാശ്വതമായ ലോകത്തിലേക്കു മർത്ത്യനെ എത്തിക്കുന്നത് കർത്തവ്യങ്ങളാണ്, ധർമ്മങ്ങളാണ്.

ധർമ്മങ്ങൾ മർത്ത്യനെ സംസാരമാകുന്ന സമുദ്രത്തിന്റെ മറുകരയ്ക്കെത്തിക്കും. ഋഷിമാർ ധർമ്മശ്രുതികൾ ശാശ്വതവും അവ്യയവും അനാമയവും ആണ്. അതു ഞാൻ ഋഷിമാരിൽനിന്നു കേൾക്കുവാൻ ഇടയായി. അല്ലയോ മഹാശയാ! അങ്ങയുടെ താമരപ്പൂവ് ഇതാ അങ്ങ് വാങ്ങിയാലും! ഭഗവാനേ, അങ്ങ് എന്റെ അക്രമവൃത്തിയെ ക്ഷമിക്കണേ!"

ഭീഷ്മൻ പറഞ്ഞു: 'ഇപ്രകാരം ഇന്ദ്രൻ പറഞ്ഞപ്പോൾ, മഹാകോപിയായ അഗസ്ത്യമഹർഷി ഇന്ദ്രന്റെ കൈയിൽനിന്നു താമരപ്പൂവ് വാങ്ങി. ആ ധീമാൻ പ്രസാദിച്ചു. വീണ്ടും വനചാരികളായ അവർ തീർത്ഥങ്ങളിൽ ചുറ്റിനടന്നു. പുണ്യതീർത്ഥങ്ങളിൽ അവർ സ്നാനംചെയ്തു. ഈ മുഖ്യമായ ആഖ്യാനം ഓരോ പർവ്വത്തിലും മനസ്സിരുത്തി ചൊല്ലുകയാണെങ്കിൽ അവന്ന് മൂർഖനായ പുത്രൻ ജനിക്കുകയില്ല. അവൻ പ്രായശ്ചിത്തം ചെയ്യേണ്ടതായും വരികയില്ല. പാപമൊക്കെ നീങ്ങി അവൻ നന്മയോടുകൂടി സ്വർഗ്ഗലോകം പ്രാപിക്കുന്നതാണ്. ഋഷിമാർ സംരക്ഷിച്ചുപോകുന്ന ശാസ്ത്രത്തെ പഠിച്ചാൽ അവ്യയമായ ബ്രഹ്മലോകത്തിൽ അല്ലയോ നരോത്തമാ, അവൻ ചെന്നെത്തുന്നതാണ്!"

**95. ഛത്രോപാനഹദാനപ്രശംസ - ബ്രാഹ്മണവേഷധാരിയായ സൂര്യനും ജമദഗ്നിയും തമ്മിലുള്ള സംവാദം - കുടയും ചെരിപ്പും ദാനംചെയ്ത കഥ -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ! ശ്രാദ്ധങ്ങളിൽ ബ്രാഹ്മണർക്ക് ചെരിപ്പും കുടയും ദാനംചെയ്യാറുണ്ടല്ലോ. ഈ നടപടി ആരാണ് തുടങ്ങിവെച്ചത്? ഈ നടപടി എങ്ങനെയാണ് ഉണ്ടായത്? എന്തിനാണ് അവ നല്കുന്നത്? ഓരോരോ കാരണങ്ങളാൽ ചെയ്യുന്ന ദാനങ്ങളിലും ചെരിപ്പും കുടയും നല്കാറുണ്ട്. പുണ്യം ചിന്തിച്ചാണ് അതു ചെയ്യുന്നത്. അതു വിസ്തരിച്ച് തത്ത്വമായി അങ്ങ് പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: 'രാജാവേ അങ്ങ് ശ്രദ്ധയോടെ കേട്ടുകൊള്ളുക. കുട, ചെരിപ്പ് എന്നിവയുടെ ദാനത്തെപ്പറ്റി ഞാൻ വിസ്തരിച്ചു പറയാം. ഇതിന്റെ പ്രസിദ്ധി എങ്ങനെയുണ്ടായി? ലോകത്തിൽ ഇത് എങ്ങനെയുണ്ടായി എന്നു ഞാൻ പറയാം. ലോകത്തിൽ നിലനില്ക്കുന്നതും പുണ്യമായതുമായ ഒരു ആചാരമായി അതു വന്നുകൂടിയത് എങ്ങനെയാണെന്നും ഞാൻ പറയാം. രാജാവേ, കേൾക്കുക. എല്ലാം ഞാൻ പറയാം. അത് ജമദഗ്നിയും മഹാത്മാവായ സൂര്യഭഗവാനും തമ്മിൽ നടന്ന ഒരു സംഭാഷണകഥയാണ്.

മുമ്പ് ഭഗവാൻ ഭാർഗ്ഗവൻ കളിയായി വില്ലുകൊണ്ട് വീണ്ടും വീണ്ടും അമ്പുതൊടുത്ത് എയ്തു. എയ്തുവിടുന്ന അമ്പുകളൊക്കെ ആ തേജസ്വിയുടെ അടുത്തേക്കു ഭാര്യയായ രേണുക എടുത്തുകൊണ്ടുവന്നു കൊടുത്തു. പിന്നെയും ആ പ്രഭു ഞാണിന്റെ ശബ്ദത്തോടും ശരത്തിന്റെ ചീറ്റലോടുംകൂടി ശരംവിട്ടുകൊണ്ടു നിന്നു. വളരെ സന്തോഷത്തോടെ ഭർഗ്ഗവൻ എയ്യുന്ന ശരങ്ങളെ ഭാര്യയായ രേണുക വീണ്ടും കൊണ്ടുവന്നു കൊടുത്തു.

അങ്ങനെ തൃക്കേട്ടനക്ഷത്രത്തോടുചേർന്ന് അർക്കൻ ഉച്ചത്തിൽ നില്ക്കുന്ന സന്ദർഭത്തിൽ ദ്വിജനായ ഭാർഗ്ഗവൻ അമ്പുകൾ എയ്തു തന്റെ ഭാര്യയായ രേണുകയോട് 'എടോ വിശാലാക്ഷീ, നീ പോയി വേഗത്തിൽ എന്റെ വില്ലിൽനിന്നു പായുന്ന അമ്പുകളെ കൊണ്ടുവരിക! അല്ലയോ സുഭ്രൂ! വീണ്ടും ഞാൻ അവയെ എയ്യട്ടെ!' എന്നു പറഞ്ഞു രാജാവേ! ആ ഭാമിനി പോകുന്നവഴിക്ക് ഒരു മരത്തിന്റെ നിഴലിൽച്ചെന്നു കുറച്ചുനേരം നിന്നു. അവളുടെ തലയും കാലും നല്ലപോലെ ചുടുന്നുണ്ടായിരുന്നു. അത്ര കഠിനമായിരുന്നു സൂര്യാതപം. അല്പം നിന്നതിന്നുശേഷം ശുഭയായ അവൾ, ഭർത്താവിന്റെ ശാപത്തെ ഭയന്ന് അമ്പ് കൊണ്ടുവരുന്നതിന്ന് ആ നീലലോചന, നടന്നു. അഗ്നിമയമായ മണലിൽ ചവിട്ടി കാലും തീപ്പൊരിചൊരിയുന്ന രശ്മിയേറ്റ് തലയും പൊള്ളുന്നുണ്ടായിരുന്നു. അവൾ ദുഃഖമൊക്കെ അടക്കി ഭർത്താവിന്റെ സമീപത്തെത്തി. ഭർത്താവ് കോപിക്കുമോ എന്നു പേടിച്ച് അവൾ വിറച്ചുപോയി ശുഭാനനയായ അവളെ നോക്കി മുനി ക്രോധത്തോടെ 'രേണുകേ, നീ എന്താണ് വരുവാൻ ഇത്രയധികം താമസിച്ചത്? എന്നു വീണ്ടും വീണ്ടും ചോദിച്ചു."

രേണുക പറഞ്ഞു: "അല്ലയോ തപേനിധേ, എന്റെ ശിരസ്സും കാലും ചുട്ടിപൊള്ളി മഹർഷേ! സൂര്യന്റെ തേജസ്സുകൊണ്ടു രോധിക്കപ്പെട്ട ഞാൻ അല്പസമയം മരത്തണലിൽ നിന്നുപോയി. ഈ ഒറ്റകാരണത്താൽ ഞാൻ താമസിച്ചുപോയതാണ്. ഇതു കേട്ട് ഹേ തപേധനാ! എന്നിൽ കോപിക്കരുതേ! ക്ഷമിക്കണേ!"

ജമദഗ്നി പറഞ്ഞു: "എടോ ശോഭനേ, നിന്നെ തപിപ്പിച്ച ദീപ്തകരനായ അർക്കനെ, നിനക്കു ദുഃഖമുണ്ടാക്കിയ സൂര്യനെ, ഞാൻ ഇപ്പോൾ അസ്ത്രാഗ്നിയുടെ തേജസ്സുകൊണ്ട് എയ്തു വീഴ്ത്തുന്നതാണ്."

ഭീഷ്മൻ പറഞ്ഞു: "എന്നു പറഞ്ഞ് അവൻ ദിവ്യമായ വില്ലുവലിച്ച് ശരങ്ങളെ അതിൽ ചേർത്ത് സൂര്യൻ എവിടേക്കു ഗമിക്കുന്നുവോ, അവിടേക്കു നോക്കി ലക്ഷ്യംവെച്ച് നിൽപ്പുറപ്പിച്ചു. മഹർഷി ക്രുദ്ധനായി ശ്രദ്ധയോടെ വില്ലു കുലച്ചു നില്ക്കുന്നതു കണ്ടപ്പോൾ സൂര്യരഥം വിട്ട് ഇറങ്ങി ബ്രാഹ്മണരൂപം കൈക്കൊണ്ട് അർക്കൻ മുനിയുടെ മുമ്പിൽ എത്തി ഇപ്രകാരം പറഞ്ഞു."

ബ്രാഹ്മണൻ പറഞ്ഞു: "അല്ലയോ ഭാർഗ്ഗവാ, സൂര്യൻ എന്തുതെറ്റാണ് അങ്ങയ്ക്കു ചെയ്തത്? സൂര്യൻ രശ്മികൊണ്ട് രസം (വെള്ളം) ഭൂമിയിൽനിന്നും ആകാശത്തുനിന്നും എടുക്കുന്നു. പിന്നെ ദിവാകരൻ ആ ജലത്തെ വർഷകാലത്തു വർഷിക്കുന്നു. ആ ജലവർഷംമൂലം ഭൂമിയിൽ അന്നം ഉണ്ടാകുന്നു. അല്ലയോ ദ്വിജാ! അതുകൊണ്ടല്ലേ ഈ മനുഷ്യരൊക്കെ ജീവിക്കുന്നത്? പ്രാണികളുടെ പ്രാണൻ എന്നു പറയുന്നത് അന്നമല്ലേ? വേദത്തിൽ അങ്ങനെയാണല്ലോ പറയുന്നത്? കാറിൽ ഒളിച്ചിരുന്നാലും രശ്മിമാൻ രശ്മിയോടുകൂടിയവൻതന്നെയാണ്. ഈ ഏഴു ഭൂഖണ്ഡങ്ങളിലും (സപ്തദ്വീപുകളിലും) സൂര്യൻതന്നെയാണ് മഴ ചൊരിയുന്നത് ബ്രാഹ്മണാ! അതുകൊണ്ടാണ് ഔഷധികളും ലതകളും പത്രങ്ങളുമൊക്കെ ജനിക്കുന്നത്. അങ്ങനെ വർഷംകൊണ്ടാണ് അന്നമുണ്ടാകുന്നതും. ജാതകർമ്മങ്ങളും എല്ലാ വ്രതങ്ങളും ഉപനയങ്ങളും, ഗോദാനങ്ങളും, വിവാഹങ്ങളും, യജ്ഞത്തിന്റെ സമൃദ്ധിയും, ശസ്ത്രങ്ങളും, ദാനങ്ങളും, സംയോഗങ്ങളും, ധനസമ്പത്തുകളും, അന്നംകൊണ്ടാണല്ലോ നടക്കുന്നത്. ഇതെല്ലാം അങ്ങ് അറിയുന്നില്ലേ ഭാർഗ്ഗവാ! രമണീയങ്ങളും, എല്ലാ സംരംഭങ്ങളും, എല്ലാം ഒന്നുപോലെതന്നെ; എല്ലാം അന്നത്തിൽനിന്നുണ്ടാകുന്നതുതന്നെ. എല്ലാം അങ്ങയ്ക്കറിവുള്ളതാണ് ഈയുള്ളവൻ പറഞ്ഞത്. അതുകൊണ്ട് അല്ലയോ മഹർഷേ! അങ്ങ് ഇതിൽ ക്ഷമിക്കണം സൂര്യനെ എയ്തു വീഴ്ത്തുന്നത് എന്തിനാണ്?"

**96. ഛത്രോപാനഹദാനപ്രശംസ - സൂര്യൻ കുടയും ചെരിപ്പും ജമദഗ്നിക്കു സമ്മാനിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "ഇപ്രകാരം അർക്കൻ ഇരക്കുന്ന സമയത്ത് മഹാതേജോനിധിയും മുനിസത്തമനുമായ ജമദഗ്നി എന്തു ചെയ്തു?"

ഭീഷ്മൻ പറഞ്ഞു: "അർക്കൻ ഇപ്രകാരം ഇരന്നു

പറഞ്ഞിട്ടും അഗ്നിസമപ്രഭനായ ജമദഗ്നിമഹർഷി കോപം അടക്കിയില്ല രാജാവേ! പിന്നെ വിപ്രരൂപനായ ആദിത്യൻ നമസ്കരിച്ച് മധുരമായ വാക്കാൽ ഇപ്രകാരം പറഞ്ഞു:

"അല്ലയോ വിപ്രർഷേ, സൂര്യൻ എപ്പോഴും ചലിച്ചുകൊണ്ടിരിക്കയല്ലേ? എങ്ങനെ ഉന്നം ശരിപ്പെടും? ലക്ഷ്യം തെറ്റിപ്പോവുകയില്ലേ? അനുനിമിഷം ഇളകിച്ചരിക്കുന്ന സൂര്യനെ എങ്ങനെ ഭവാന് ശരമയച്ചു പിളർക്കാൻ കഴിയും?"

ജമദഗ്നി പറഞ്ഞു: "സ്ഥിരനായാലും ചഞ്ചലനായാലും കൊള്ളാം, നിന്നെ എനിക്കു മനസ്സിലായി. എന്റെ ജ്ഞാനദൃഷ്ടികൊണ്ട് ഞാൻ നിന്നെ കണ്ട് അറിയുന്നു. ഇന്നു തീർച്ചയായും നിന്നെ ഒരു പാഠം പഠിപ്പിച്ചേ വിടൂ!"

"എടോ ദിവാകരാ, മദ്ധ്യാഹ്നത്തിൽ ഒരു അർദ്ധനിമിഷം നീ നിശ്ചലനായി നില്ക്കില്ലേ? ആ തക്കംനോക്കി ഞാൻ നിന്നെ പിളർന്നുകളയും. അതിൽ ഞാൻ മടിക്കയില്ല. മനസ്സിലായോ?"

സൂര്യൻ പറഞ്ഞു: "അല്ലയോ ധനുർവ്വിര്യാ! അങ്ങയ്ക്കു തീർച്ചയായും എന്നെ പിളർക്കുവാൻ കഴിയും. ഭഗവാനേ, ശരണാഗതനായ ഞാൻ തെറ്റുകാരനാണ്. അങ്ങ് പൊറുക്കണം."

ഭീഷ്മൻ പറഞ്ഞു: ഇതു കേട്ടു ചിരിച്ച് ഭഗവാൻ ജമദഗ്നി പറഞ്ഞു: 'അല്ലയോ സൂര്യാ, ഭവാൻ ഭയപ്പെടേണ്ടാ. അങ്ങ് എനിക്കു കീഴടങ്ങിയില്ലേ? ഞാൻ ശരണാഗതന്മാരെ ഒരിക്കലും ദ്രോഹിക്കയില്ല. ബ്രാഹ്മണർക്കുള്ള ആർജ്ജവം, ഭൂമിക്കുള്ള സ്ഥിരത, സോമന്നുള്ള സൗമ്യത്വം, വരുണന്നുള്ള ഗാംഭീര്യം, **അഗ്നിക്കുള്ള ദീപ്തി മേരുവിന്നുള്ള പ്രഭ, സൂര്യന്നുള്ള ചൂട്, ഇവയ്ക്കു അതിക്രമം ആരു ചെയ്യുന്നുവോ, അവൻ ശരണാഗതന്മാരെ ഹനിക്കുന്നവനാണ്. അവൻ ഗുരുതല്പഗനും ബ്രഹ്മഘാതിയുമായ മഹാപാപിയാകും. അവൻ മദ്യപാനം ചെയ്യുന്ന പാപിയാകും. ശരണാഗതഘാതകനായി ഭവിക്കും. ഈ ദുർന്നയത്തിന്ന് അല്ലയോ താതാ! ഒരു സമാധാനം നീ ചിന്തിക്കുക. നിന്റെ രശ്മിയാൽ ചുടുന്ന വഴി സുഗമമാകുവാനുള്ള ഉപായം ഭവാൻ ചിന്തിക്കണം."**

ഭീഷ്മൻ പറഞ്ഞു: "ഇത്രമാത്രം പറഞ്ഞ് ഒന്നും മിണ്ടാതെ ഭാർഗ്ഗവൻ നിന്നു. ഉടനെ സൂര്യൻ രണ്ടു പാദങ്ങളിലേക്കും പാകത്തിന്നുള്ള ചെരിപ്പും ചൂടുവാൻ ഒരു കുടയും മഹർഷിക്കു നല്കി."

സൂര്യൻ പറഞ്ഞു: "അല്ലയോ മഹർഷേ, എന്റെ രശ്മിയെ മാറ്റുവാൻ, തലയെ രക്ഷിക്കുവാൻ ഇതാ ഒരു കുട. ഞാൻ അങ്ങയ്ക്കു തരുന്നു. ഇത് അങ്ങു സസന്തോഷം വാങ്ങിയാലും! പാദരക്ഷയ്ക്ക് ഇതാ ഒരു തോൽച്ചെരിപ്പും നല്കുന്നു. അങ്ങ് വാങ്ങിക്കൊള്ളുക. ഇന്നുതൊട്ട് ലോകത്തിലെല്ലാം, പുണ്യമായ ക്രിയകൾക്കെല്ലാം, ഈ ദാനം ഉത്തമമായിട്ടുള്ളതും ക്ഷയിക്കാത്തതുമായി ഭവിക്കും."

ഭീഷ്മൻ പറഞ്ഞു: "ഇങ്ങനെ സൂര്യൻ തുടങ്ങിവെച്ച ദാനമാണ് ഛത്രദാനവും പാദുകദാനവും. ഇതു മൂന്നുലോകത്തിലും പ്രസിദ്ധമായതും ഏറ്റവും പുണ്യമായ ദാനവുമാകുന്നു. വിപ്രന്മാർക്കു കുട നല്കുക! ചെരിപ്പ് നല്കുക! ഇവ രണ്ടും വളരെയേറെ ഉത്തമമായിട്ടുള്ളതാണ്. അതുകൊണ്ടു ധർമ്മം വർദ്ധിക്കും. അതിനെപ്പറ്റി ചിന്തിക്കേണ്ടതില്ല.

ബ്രാഹ്മണന്ന് ശുഭ്രവും നൂറ് അഴിയുള്ളതുമായ കുട ദാനംചെയ്താൽ ദീർഘായുസ്സുനേടി ദാതാവ് സുഖിക്കുന്നതാണ്. വിപ്രന്മാരെ പൂജിക്കുന്ന അവൻ ഇന്ദ്രലോകം പ്രാപിക്കുന്നതാണ്. അവൻ അപ്സരസ്ത്രീകളോടുകൂടി എന്നും സുഖിക്കുന്നതാണ്.

ചുട്ടുപൊള്ളുന്ന സ്നാതകബ്രാഹ്മണന്ന്, സംശിതവ്രതനായ വിപ്രന്ന്, ചെരിപ്പു കൊടുത്താൽ ആ ദാതാവ് ദേവന്മാർ മാനിക്കുന്നതായ ലോകങ്ങൾ പിന്നെ നേടും. ഗോലോകത്തു രസത്തോടുകൂടി മേവിൽ വസിക്കുന്നതാണ്. കുടയും ചെരിപ്പും ദാനംചെയ്യുന്നതിന്റെ ഫലം അല്ലയോ ഭരതശ്രേഷ്ഠാ, ഞാൻ ഭവനോടു പറഞ്ഞു."

**97. ബലിദാനവിധി - ഗൃഹസ്ഥാശ്രമി നടത്തേണ്ട പഞ്ചമഹായജ്ഞങ്ങളെപ്പറ്റി ശ്രീകൃഷ്ണനും ഭൂമിയും തമ്മിൽ സംവാദം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ഭരതർഷഭാ, അങ്ങ് ഗൃഹസ്ഥധർമ്മം മുഴുവൻ പറയുക. രാജാവേ, എന്തുചെയ്താൽ മനുഷ്യർക്ക് ശ്രേയസ്സുണ്ടാകും? അതു വിവരിച്ചു പറയണേ!

ഭീഷ്മൻ പറഞ്ഞു: "അല്ലയോ രാജാവേ, ഇതിനെപ്പറ്റി ഒരു പഴങ്കഥ പ്രചരിച്ചിട്ടുണ്ട് അതു ശ്രീകൃഷ്ണനും ഭൂമിദേവിയും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് ഭാരതാ! പ്രതാപവാനായ വാസുദേവൻ ഭൂമിയെ വാഴ്ത്തി അവളോട്, നീ എന്നോടു ചോദിച്ച ചോദ്യം ചോദിച്ചു ഭരതർഷഭാ! അതു പറയാം."

വാസുദേവൻ പറഞ്ഞു: "അല്ലയോ ഭൂമിദേവീ, ഗൃഹസ്ഥധർമ്മം സ്വീകരിച്ച ഞാൻ അല്ലെങ്കിൽ എന്നെപ്പോലെയുള്ള ഒരുത്തൻ, ഒഴിക്കാൻവയ്യാത്തതായി എന്തു ചെയ്യണം? അതിന്റെ സൽഫലം എന്താണ്?"

പൃഥിവി പറഞ്ഞു: "ഋഷിമാരും, ദേവന്മാരും, പിതൃക്കളും അല്ലയോ മാധവാ, മർത്ത്യരും ഗൃഹസ്ഥരാൽ ആരാധിക്കപ്പെടുന്നു. ബലിയർപ്പിക്കപ്പെടുന്നു. അതുകൊണ്ട് അവരൊയൊക്കെ പ്രസാദിപ്പിക്കേണ്ടത്, അവർ ആഗ്രഹിക്കുന്ന വിധത്തിൽ പൂജിച്ചും അർച്ചിച്ചും, ബഹുമാനിക്കേണ്ടത്, ഗൃഹസ്ഥന്റെ കർത്തവ്യമാണ്. അതുകൊണ്ട് മുനികളെല്ലാം സന്തോഷിക്കുന്നതാണ് മധുസൂദനാ! എന്നും ഊണുകഴിക്കുന്നതിന്നുമുമ്പെ അഗ്നികർമ്മം ചെയ്യണം. ബലികർമ്മവും അപ്രകാരം ചെയ്യണം. അങ്ങനെ ചെയ്താൽ ദേവന്മാർ പ്രീതിപ്പെടും മധുസൂദനാ! ദിവസംതോറും അന്നംകൊണ്ടും ജലംകൊണ്ടും ചാത്തം ഊട്ടണം. പിതൃക്കളെ പ്രീതിപ്പെടുത്തുവാനാണ് ശ്രാദ്ധം ഊട്ടുന്നത്. അത് ഫലമൂലം, പാല് എന്നിവകൊണ്ടും നടത്തണം. സിദ്ധാന്നംകൊണ്ടു വിശ്വേദേവകൾക്ക് അഗ്നിയിൽ ഹോമിക്കണം. അഗ്നി, സോമൻ, ധന്വന്തരി എന്നിവർക്ക് ആജ്യം അഗ്നിയിൽ ആഹുതി ചെയ്യണം. പിതൃക്കൾക്ക് അരി വേവിച്ചു ബലി അർപ്പിക്കണം. പ്രജാപതിക്ക് വെറെ പ്രത്യേകമായും ഹോമം വിധിച്ചിട്ടുണ്ട്. അതു ചെയ്യണം. അപ്രകാരം ക്രമത്താൽ ബലികർമ്മം നടത്തണം. തെക്കുഭാഗത്ത് യമനും പടിഞ്ഞാറുഭാഗത്ത് വരുണനും ഗൃഹസ്ഥൻ ബലി നല്കണം. വടക്കുഭാഗത്തു സോമനും, നടുവിൽ പ്രജാപതിക്കും, ധന്വന്തരിക്ക് ഈശാനകോണിലും, ഇന്ദ്രനു കിഴക്കുഭാഗത്തും മനുഷ്യർക്ക് ഗൃഹദ്വാരത്തിലും ബലികൊടുക്കണമെന്നാണ് വിധിച്ചിട്ടുള്ളത്. മരുത്തുകൾക്കും ദേവന്മാർക്കും ഗൃഹത്തിന്റെ ഉള്ളിലും ബലി നല്കണം. അപ്രകാരം വിശ്വേദേവകൾക്ക് ആകാശത്തിലേക്കായി ബലി നല്കണം. നിശാചരന്മാർക്കും ഭൂതങ്ങൾക്കും രാത്രിയിൽ ബലി കൊടുക്കണം. ഇപ്രകാരം ദേവാദികൾക്ക് ബലി നല്കിയതിന്നുശേഷം വിപ്രന്ന് ബലി നല്കണം. വിപ്രനെ ലഭിച്ചില്ലെങ്കിൽ ഹവിസ്സെടുത്ത് അഗ്നിയിൽ ഹോമിക്കണം. പിതൃക്കൾക്ക് ശ്രാദ്ധദാനം മർത്ത്യൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ശ്രാദ്ധംകഴിച്ചതിന്നുശേഷം അതു ചെയ്യണം. പിതൃക്കൾക്കു തർപ്പണംചെയ്ത് വിധിപ്രകാരം ബലിയർപ്പിക്കണം. വിശ്വദേവകൾക്ക് ബലിയർപ്പിച്ചതിന്നുശേഷം ബ്രാഹ്മണർക്ക് ഊണു നല്കുക. അതിന്നുശേഷം

വിശേഷിച്ചും അതിഥികൾക്ക് ഭക്ഷണം കൊടുക്കണം. ഈ പ്രവൃത്തിമൂലം അല്ലയോ രാജാവേ, അതിഥികൾ സംതൃപ്തരാകുന്നു. നിത്യവും നില്ക്കാത്തവരായതുകൊണ്ട് വന്നു താമസിക്കാതെ പോകുന്നവരായതുകൊണ്ട്, അവരെ അതിഥികൾ എന്നു വിളിക്കുന്നു. ഗുരുവിനോടും, പിതാവിനോടും സുഹൃത്തിനോടും ഗൃഹസ്ഥൻ ഇപ്രകാരം പറയണം: 'ഇന്ന് നിങ്ങളെ പൂജിക്കുന്നതിന്നായി. ഇതാ ഇതെല്ലാം ഞാൻ ഒരുക്കിയിരിക്കുന്നു.' ഇപ്രകാരം എല്ലാ ദിവസവും പറയണം. ഗൃഹസ്ഥനോട് അവർ ആവശ്യപ്പെടുന്നതു നല്കണം. ഇതാണ് നാട്ടാചാരം. എല്ലാവർക്കും നല്കിക്കഴിഞ്ഞ് എല്ലാവരും തൃപ്തിപ്പെട്ടതിന്നു ശേഷമേ ഗൃഹസ്ഥൻ ഊണുകഴിക്കാവൂ കൃഷ്ണാ! ഒരു കൊല്ലം മുഴുവൻ വസിക്കുകയാണെങ്കിലും, ആ അതിഥിയെയും ഗൃഹസ്ഥൻ പൂജിക്കണം. തന്റെ രാജാവിനെയും, പുരോഹിതനെയും, ശ്വശുരനെയും, സ്നാതകബ്രാഹ്മണനെയും മധുപർക്കങ്ങളാൽ പൂജിക്കണം. കാലത്തും വൈകുന്നേരവും ഭക്ഷണം നായ്ക്കൾക്കും, പറയന്മാർക്കും, പക്ഷികൾക്കും തിണ്ണയിൽ നിലത്ത് ഇട്ടുകൊടുക്കണം.

വിശ്വേദേവകൾക്കുള്ള അർച്ചന കാലത്തും സന്ധ്യയ്ക്കുമാണ് ചെയ്യേണ്ടത്. ഇപ്രകാരം ഗാർഹസ്ഥ്യധർമ്മം അനുഷ്ഠിക്കുന്നവനും അനസൂയകനുമായവൻ ഇഹത്തിൽ ഋഷിമാരുടെ അനുഗ്രഹത്തിന്നു പാത്രമാകും. പരത്തിൽ അവൻ സ്വർഗ്ഗപൂജ്യനായി ഭവിക്കും."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ഭൂമി പറഞ്ഞ വാക്കുകൾ കേട്ട് പ്രതാപവാനായ വാസുദേവൻ അപ്രകാരം ദിവസേന അനുഷ്ഠിച്ചു പോന്നു. അല്ലയോ രാജാവേ, ഭവാനും അപ്രകാരം ചെയ്താലും. നീ ഈ പറഞ്ഞമാതിരി ഗൃഹസ്ഥധർമ്മം ചെയ്യുന്നതായാൽ ജനാധിപാ, ഇഹത്തിൽ കീർത്തി സമ്പാദിച്ച്, പരത്തിൽ സ്വർഗ്ഗം നേടുന്നതാണ്."

## 98. സുവർണ്ണമനുസംവാദം - സുവർണ്ണനും മനുവും തമ്മിൽ ചില ദാനഫലത്തെപ്പറ്റിയുള്ള സംവാദം -

യുധിഷ്ഠിരൻ പറഞ്ഞു: "വെളിച്ചം നല്കുക എന്നത് എങ്ങനെയുള്ള ഒരു ദാനമാണ്? അല്ലയോ ഭരതർഷഭാ, അതിന്റെ ഫലം എന്താണ്? അത് എങ്ങനെയുണ്ടായി? എല്ലാം പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: 'നീ ഈ ചോദിച്ച ചോദ്യത്തിന്നു ദാഹരണമായി ഒരു പഴങ്കഥ നടപ്പുണ്ട്. അതു മനുവും സുവർണ്ണനും തമ്മിലുള്ള ഒരു സംഭാഷണമാണു ഭാരതാ!

പണ്ട് സുവർണ്ണൻ എന്നു പേരായി ഒരു തപസ്വി ഉണ്ടായിരുന്നു. വർണ്ണംകൊണ്ട് സ്വർണ്ണതുല്യനായിരുന്നതുകൊണ്ട് അവൻ സുവർണ്ണൻ എന്ന പേരിൽ പ്രസിദ്ധനായി. കുലശീലഗുണങ്ങൾ ചേർന്നവനായ അവൻ വേദത്തിന്റെ മറുകര കണ്ടവനാണ്. സൽക്കുലത്തിൽ ജനിച്ച പലരേയും ഗുണംകൊണ്ട് അധഃകരിച്ചവനാണ് അവൻ. ഒരു ദിവസം ആ ബ്രാഹ്മണൻ മനുവിനെ ചെന്നു കണ്ടു. അവർ തമ്മിൽ കുശലപ്രശ്നംചെയ്തു. മേരുപർവ്വതമാകുന്ന കനകക്കുന്നിന്റെ മുകളിൽ നല്ല പാറപ്പുറത്ത് സത്യസങ്കല്പരായ ആ മഹാശയന്മാർ ഒപ്പമിരുന്ന് പലതരത്തിലുള്ള കഥകളും തമ്മിൽപ്പറഞ്ഞു രസിച്ച് അങ്ങനെ കൂടി. പണ്ടുണ്ടായവരായ മഹാശയന്മാരെപ്പറ്റിയും, ബ്രഹ്മർഷിമാരെപ്പറ്റിയും, ദേവദൈത്യന്മാരെപ്പറ്റിയും അവർ പറഞ്ഞുകൊണ്ടിരുന്നു. അങ്ങനെ സ്വായംഭുവനായ മനുവിനോട് സുവർണ്ണൻ ഇപ്രകാരം പറഞ്ഞു: 'സർവ്വഭൂതഹിതത്തിന്നുവേണ്ടി ഞാൻ അങ്ങയോട് ഒന്നു ചോദിക്കുന്നു. അതു വിവരിച്ചു പറയണേ! അല്ലയോ പ്രജേശ്വരാ! ദേവന്മാരെ പുഷ്പങ്ങളാൽ പൂജിക്കുന്നുണ്ടല്ലോ. അതെന്തുകൊണ്ടാണ്? എങ്ങനെ ഈ നടപടിയുണ്ടായി? അതിന്റെ ഫലമെന്താണ്? വിശദമായി പറഞ്ഞാലും!"

മനു പറഞ്ഞു: 'അതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അതു ശുക്രനും മഹാശയനായ ബലിയും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്.

മൂന്നുലോകവും പാലിച്ചുപോരുന്ന വിരോചനാത്മജനായ മഹാബലിയുടെ അടുത്തേക്കു ഭൃഗുകുലോദ്വഹനായ ശുക്രൻ ചെന്നു. ആ ഭാർഗ്ഗവനെ അർഘ്യാദികളാൽ അർപ്പിച്ച് സുരോത്തമൻ ഇരുത്തിയതിന്നുശേഷം പീഠത്തിൽ ആ മഹാശയൻ ഇരുന്നു. അല്ലയോ യുധിഷ്ഠിരാ, നീ പറഞ്ഞ ആ കാര്യമുണ്ടല്ലോ, അതിനെപ്പറ്റിയുള്ള സംസാരം അവിടെ നടന്നു. ആ ദൈത്യേന്ദ്രൻ ശുക്രനോട് പുഷ്പം, ധൂമം, ദീപം എന്നിവ നല്കിയാലുള്ള ഫലം എന്താണെന്നറിയുവാൻ ചോദിച്ചു."

ബലി പറഞ്ഞു: "പുഷ്പം, സുഗന്ധധൂമം, ദീപം ഇവ അർച്ചിക്കുന്നതുകൊണ്ടുള്ള ഫലമെന്താണ് ദ്വിജോത്തമാ? അങ്ങു പറഞ്ഞു തരണേ!"

ശുക്രൻ പറഞ്ഞു: "ആദ്യമുണ്ടായത് തപസ്സാണ്. പിന്നെ ധർമ്മമുണ്ടായി. സ്നേഹാനുകമ്പാദികളായ ഗുണങ്ങൾ. (തപസ്സ് എന്നു പറയുന്നത് ജീവിതത്തിലെ നാലാശ്രമങ്ങളാണ്.) ജീവിതത്തിന്നു മുമ്പായി വളരെ ചെടികളും ലതകളുമുണ്ടായി. അവയുടെ ഇനം പറഞ്ഞൊപ്പിക്കുവാൻ പറ്റാത്ത വിധം അത്ര അധികമാണ്. സോമന്റെ ആത്മാവ് പലമട്ടായി ലോകത്തിലുണ്ടായി. അമൃത്, വിഷം, മറ്റു തൃണജാതികളുമുണ്ടായി. അമൃതം മനസ്സിന്ന് പ്രീതിയും തൃപ്തിയും ക്ഷണത്തിൽ നല്കുന്നു. വിഷം അതിന്റെ ഗന്ധംകൊണ്ടു തന്നെ മനസ്സിനെ ക്ഷണത്തിൽ പീഡിപ്പിക്കുന്നു. അമൃതം, മംഗളം വർദ്ധിപ്പിക്കുമ്പോൾ വിഷം മംഗളം നശിപ്പിക്കുകയാണ്. മനസ്സിനാഹ്ലാദമുണ്ടാക്കുകയാലും ശ്രീ വളർത്തുകയാലും എല്ലാ ചെടികളും അമൃതങ്ങളാണ്. വിഷം അഗ്നിജന്യമാണ്. പുഷ്പങ്ങൾ മനുഷ്യഹൃദയങ്ങളെ സന്തോഷിപ്പിക്കുന്നു. അതുകൊണ്ട് സുകൃതിമാരായ നരർ പുഷ്പങ്ങളെ 'സുമനസ്സു'കൾ എന്നു പറയുന്നു. ദേവന്മാർക്ക് ഈ സുമനസ്സുകളായ പൂക്കളെ ശുചിയായി ഭക്തിപുരസ്സരം നരൻ നല്കിയാൽ ദേവകൾ സന്തോഷിക്കുകയും തുഷ്ടരായ അവർ അവനു ശ്രേയസ്സിനെ നൽകുകയും ചെയ്യും.

ഏതു ദേവനെ ഉദ്ദേശിച്ച് പ്രഭോ, പൂക്കളെ മംഗളത്തിന്നായി നൽകുന്നുവോ ആ ദേവൻ പ്രീതനാകും. ദൈത്യനായകാ! ചെടികൾ പലതരത്തിലാണ്. അവയുടെ ഓരോന്നിനുമുള്ള വീര്യം ഓരോന്നാണ്, വ്യത്യസ്തമാണ്. അവ ഉഗ്രങ്ങൾ, സൗമ്യങ്ങൾ, തേജസ്വികൾ എന്നിങ്ങനെ മൂന്നുതരമുണ്ട്. യജ്ഞത്തിന്നു പറ്റുന്നവയും യജ്ഞത്തിന്നു പറ്റാത്തവയുമായ ചെടികൾ, ഇങ്ങനെ രണ്ടുതരം ചെടികളുണ്ട്. അസുരന്മാർക്കും ദേവന്മാർക്കും ഇഷ്ടപ്പെട്ട പൂമാലകൾ ഉണ്ടാക്കുന്നതിന്നുതകുന്ന ചെടികൾ രാക്ഷസന്മാർക്കും സുരന്മാർക്കും യക്ഷന്മാർക്കും പ്രിയപ്പെട്ടവയും മനുഷ്യർക്കും പിതൃക്കൾക്കും ഇഷ്ടമായവയും ഇങ്ങനെ പലമാതിരിയാണ് പൂക്കളുണ്ടാകുന്ന ചെടികൾ. കാട്ടിലുണ്ടാകുന്നവയും ഗ്രാമത്തിലുണ്ടാകുന്നവയും വിതച്ചുണ്ടാക്കുന്നവയും അദ്രിയിലുണ്ടാകുന്നവയും മുള്ളുള്ളവയും മുള്ളില്ലാത്തവയും മണമുള്ളവയും മണവും അഴകും ചേർന്നവയും ഇങ്ങനെ പലതരം ചെടികളിൽ പലതരം പുഷ്പങ്ങൾ ഉണ്ടാകുന്നു. പൂക്കളുടെ സൗരഭ്യവും രണ്ടുമാതിരിയുണ്ട്. ഇഷ്ടമുള്ള ഗന്ധമുള്ളവയും ഇഷ്ടമില്ലാത്ത ഗന്ധമുണ്ടാക്കുന്നവയും. ഇഷ്ടഗന്ധമുണ്ടാക്കുന്ന സുമങ്ങളെ ദേവന്മാർക്കർപ്പിക്കാം. മുള്ളില്ലാത്ത വൃക്ഷങ്ങളുടെ വെളുത്ത പുഷ്പങ്ങൾ ദേവന്മാർക്ക് ഇഷ്ടമുള്ളവയാണ്. അവകൊണ്ടു ദേവന്മാരെ പൂജിക്കുക. വെള്ള

നിറത്തിലുള്ള താമരപ്പൂവ് മുതലായവ ഗന്ധർവ്വന്മാർക്കും നാഗങ്ങൾക്കും യക്ഷന്മാർക്കും വിചക്ഷണനായവൻ നൽകണം. ചുവന്ന പുഷ്പം, എരിവുള്ള മരത്തിൻെറ പൂക്കൾ, മുള്ളുള്ള മരത്തിൻെറ പൂക്കൾ, ഇവ ശത്രുക്കൾക്ക് ആഭിചാരം ചെയ്യുന്നതിന്ന് അഥർവ്വവേദത്തിൽ പറഞ്ഞിട്ടുള്ളതാണ്. തീക്ഷ്ണവീര്യങ്ങളുള്ള മരത്തിൻെറ പൂക്കളും രക്തപുഷ്പങ്ങളും ഭൂതപിശാചുക്കൾക്ക് അർച്ചിക്കാൻ ഉപയോഗിക്കാം.

മനസ്സിന്നും ഹൃദയത്തിന്നും ആഹ്ലാദം നൽകി തേനിറ്റു വീഴുന്നതും കാഴ്ചയ്ക്കു ഭംഗിയേറിയതുമായ പൂക്കൾ മർത്ത്യരെ പൂജിക്കുവാൻ ഹിതമായിട്ടുള്ളതാണ്. ചുടലക്കാട്ടിലുണ്ടായവയും ദേവാലയപ്രദേശത്തുണ്ടായവയുമായ പൂക്കൾ വരുത്തി വിവാഹമാലകൾ കെട്ടാനോ വിവാഹപൂജകൾ ചെയ്യാനോ ഉപയോഗിക്കരുത്. മറ്റു മംഗളകാര്യങ്ങൾക്കും രഹസ്യമായി ചെയ്യുന്ന കാര്യങ്ങൾക്കും അത്തരം പൂക്കൾ വരുത്തി ഉപയോഗിക്കരുത്.

**മലഞ്ചെരിവിൽ നില്ക്കുന്ന** ഭംഗിയേറിയ പൂക്കൾ **പറിച്ചെടുത്തു ദേവന്മാരെ പൂജിക്കണം.** സൗമ്യഗന്ധമുള്ള **അവയെ കഴുകി തളിച്ചു** വേണം പൂജയ്ക്ക് ഉപയോഗിക്കുവാൻ. ഗന്ധത്താൽ ദേവന്മാർ പ്രസാദിക്കും. യക്ഷന്മാരും രാക്ഷസന്മാരും കാഴ്ചയാലേ പ്രസാദിക്കുകയുള്ളു. അതുകൊണ്ട് സുരഭിലകുസുമങ്ങൾ ദേവന്മാർക്കർച്ചിക്കുക! കണ്ടാൽ കൗതുകമുള്ള വർണ്ണസുമങ്ങൾ യക്ഷരാക്ഷസന്മാരെ പൂജിക്കുവാൻ ഉപയോഗിക്കുക. നാഗങ്ങൾ സ്പർശസുഖമുള്ള പുഷ്പങ്ങൾ ഇഷ്ടപ്പെടുന്നു. മർത്ത്യർ ഈ മൂന്നു ഗുണം ചേർന്നവയേയും ഇഷ്ടപ്പെടുന്നു.

ദേവന്മാർ പുഷ്പാർച്ചനകൊണ്ട് ഉടനെ പ്രസാദിക്കും. അവർ പ്രീതരായാൽ അനുഗ്രഹിക്കും. മർത്ത്യന്മാർക്ക് അവർ ആശിക്കുന്ന വിധത്തിൽ അനുഗ്രഹാശിസ്സുകളാൽ ഇഷ്ടങ്ങളെ നല്കുന്നു. പ്രീതന്മാരായാൽ അവർ പ്രീണിപ്പിക്കും. മാനിച്ചാൽ മാനം നല്കും. ധിക്കാരത്താൽ ദേവന്മാരെ തള്ളി അധിക്ഷേപിച്ചാൽ അത്തരം നീചമർത്ത്യരെ അവർ എരിച്ചുകളയും.

ഇനി സുഗന്ധധൂപദാനവിധിയെപ്പറ്റി പറയാം. പലതരം നന്മകളും തിന്മകളും ഇതിൽ അടങ്ങിയിട്ടുണ്ട്. അതും ഞാൻ പറയാം. ഭവാൻ കേട്ടാലും. ധൂപം പലതരത്തിലുണ്ട്. ചിലത് നല്ല മംഗളഗന്ധം നല്കുന്നതും ചിലത് അനിഷ്ടം നല്കുന്നതുമാണ്. അവ മൂന്നുതരമാണ്. ചിലത് സ്വാഭാവികമായി ഉണ്ടാകുന്ന പശയും ചിലത് സ്വാഭാവിക മരവും ചിലത് രണ്ടുവിധം വസ്തുക്കൾ ചേർത്തുണ്ടാക്കിയ കൂട്ടുമാണ്. ചിറ്റീന്തലിൻെറ പശയൊഴികെ മറ്റുള്ള പശയുടെ ഗന്ധം, അഗ്നിയിൽ ഇട്ടാലുണ്ടാകുന്ന ഗന്ധം, ദേവകൾക്ക് ഇഷ്ടമുള്ളതാണ്. ഗുൽഗുലു അഗ്നിയിലിട്ടാൽ പുറപ്പെടുന്ന ധൂമത്തിൻെറ ഗന്ധം ദേവന്മാർക്ക് ഇഷ്ടമാണ്. അകിലും വിറകും യക്ഷരാക്ഷസാഹികൾക്ക് ഏറ്റവും ശ്രേഷ്ഠമായി പറയുന്നു. ദൈത്യന്മാർക്ക് ചിറ്റീന്തലും മറ്റുള്ളവയും ഇഷ്ടംതന്നെയാണ്. ചെഞ്ചല്യം മുതലായവയുടെ ഗന്ധങ്ങളും, ഭൂമിയിൽ നിന്നുണ്ടായവയും, മരത്തിൽനിന്നുണ്ടായവയും, ഒരുതരം ശർക്കരയിൽനിന്നുണ്ടായ ആസവം ചേർന്നതും, മർത്ത്യർക്ക് ഇഷ്ടമുള്ള ഗന്ധങ്ങളാണ്. ദേവന്മാർക്കും, ദാനവന്മാർക്കും, ഭൂതങ്ങൾക്കും ഉടനെ തുഷ്ടിനല്കുന്നത്. പുഷ്പദാനത്തിൽ പറഞ്ഞുവല്ലോ. അവയുടെ ഗുണവും ഹേതുക്കളുംതന്നെയാണ് ധൂപത്തിലും ഫലദാനത്തിന്നുള്ളതെന്നു ധരിക്കുക. ധൂപദാനത്തെക്കാൾ പ്രീതിനല്കുന്നത് പുഷ്പാർച്ചനയും പുഷ്പമാല്യദാനവുമാകണം.

ദീപദാനത്തിൻെറ മഹത്തരമായ ഫലവും ഞാൻ പറയാം. ഏതു വിധത്തിൽ, ഏതുതരക്കാർക്ക്, ഏതുതരം ദീപം നല്കണമെന്നുള്ളതും പറയാം. തേജഃപ്രകാശമായ ജ്യോതിസ്സ് മേല്പോട്ടു ഗതിയോടുകൂടിയതായി പറയുന്നു. അതുകൊണ്ട് മർത്ത്യർക്ക് തേജസ്സ് വർദ്ധിപ്പിക്കുന്ന ദാനമാണ് തേജോദാനമെന്നു ധരിക്കണം. അന്ധതമസ്സ്, സൂര്യൻെറ ദക്ഷിണായനകാലം, ഇരുട്ടാണെന്നു പറയുന്നു. ആ നരകത്തിൻെറ ഇരുട്ടിൽനിന്നു കയറുവാൻ ഉത്തരായനകാലത്ത് വെളിച്ചം നല്കേണ്ടതാണ്. അതിനെ നല്ലവരൊക്കെ അഭിനന്ദിക്കുന്നു ദക്ഷിണായനകാലത്ത് മരണംപ്രാപിക്കുന്ന ആത്മാക്കൾ നരകത്തിൻെറ ഇരുട്ടിൽപ്പെട്ടുപോകുന്ന അവരെ കയറ്റുവാൻ വെളിച്ചം നല്കണമെന്നു പറയുന്നു. ദീപത്തിൻെറ ഗതി മേല്പോട്ടാണല്ലോ. ആ ദീപം ഇരുട്ടിനെ അകറ്റുകയും ചെയ്യുന്നു. അതുകൊണ്ട് വെളിച്ചം ആത്മാക്കൾക്കു നല്കേണ്ടത് ആവശ്യമാകുന്നു. അങ്ങനെ മേല്പോട്ടു ഗതി നല്കുന്നവൻ ദാതാവാണെന്നു പറയുന്നു. ദീപം നല്കുന്നതുമൂലം ദേവന്മാർ തേജസ്വിമാരും, മഹാപ്രഭാവന്മാരും, പ്രകാശകന്മാരുമായി. രാക്ഷസന്മാർ അതിന്നു വിപരീതമായി പ്രവർത്തിക്കുകമൂലം അവർ താമസന്മാരായി ഭവിച്ചു. അതുകൊണ്ടാണ് നാം ദീപം നല്കണമെന്നു പറയുന്നത്. ദീപദാനമൂലം ഏവനും തേജസ്വിയായി ഭവിക്കുന്നതാണ്.

ദീപം ദാനചെയ്യുന്ന നരൻ കണ്ണുള്ളവനും, പ്രഭയുള്ളവനുമാകും. ദീപം നല്കുന്നവൻ ഒരിക്കലും അന്യരുടെ അസൂയയ്ക്കു പാത്രമാവുകയില്ല. ദീപം കക്കുന്നവൻ അടുത്ത ജന്മം കുരുടനായി ജനിക്കും. അതുകൊണ്ട് ദീപം കക്കുകയോ, അന്യൻ നല്കുന്ന ദീപം കെടുത്തുകയോ ചെയ്യരുത്. ദീപം ദാനംചെയ്യുന്നവൻ ആകാശത്തിലും ദീപമാലപോലെ ശോഭയോടെ വിളങ്ങുന്നതാണ്. ദീപത്തിൽ പ്രധാനമായ ദീപം നെയ്യൊഴിച്ചു തെളിയിക്കുന്ന ദീപമാണ്. രണ്ടാമത് നില്ക്കുന്നത് ചെടികളുടെ കുരുക്കളുടെ എണ്ണകൊണ്ടുള്ള ദീപമാണ്. കടലയെണ്ണ, എള്ളെണ്ണ, ആവണക്കെണ്ണ എന്നിവ കൊള്ളാം. എന്നാൽ മൃഗങ്ങളുടെ കൊഴുപ്പ്, അസ്ഥിയുടെ ഉള്ളിലെ മജ്ജ, പശ മുതലായവ ഒരിക്കലും ദീപത്തിന്നുപയോഗിക്കരുത്. അത് അവൻെറ ഐശ്വര്യത്തെയും, ശ്രേയസ്സിനെയും നശിപ്പിക്കും. ശ്രേയസ്സും, പുരോഗതിയും കാംക്ഷിക്കുന്നവൻ കുന്നിറങ്ങിവരുന്നവന്നും, കാട്ടിലെ വഴിയിൽ സഞ്ചരിക്കുന്നവന്നും, നാലുംകൂടിയ പെരുവഴിയിലും, ചൈത്യസ്ഥലങ്ങളിലും സഞ്ചരിക്കുന്നവന്നും ദീപം നല്കേണ്ടതാണ്. ദീപം ദാനംചെയ്യുന്നവൻ തൻെറ കുലത്തിൽ ശോഭിക്കുന്നവനാകും, ആത്മപ്രകാശമുള്ളവനാകും, സുന്ദരനുമാകും. ദീപം നല്കുന്നവൻ നക്ഷത്രലോകത്തിൽ ദീപ്തനായി ശോഭിക്കുന്നതാണ്.

ഇനി ബലികർമ്മങ്ങളിലുള്ള കർമ്മഫലങ്ങളെപ്പറ്റി പറയാം. ദേവന്മാർ, യക്ഷന്മാർ, ഉരഗങ്ങൾ, നരന്മാർ, ഭൂതങ്ങൾ, രാക്ഷസർ, എന്നിവർക്കൊക്കെ ബലി നല്കുന്നതിൻെറ ഫലങ്ങളെപ്പറ്റി പറയാം. യാതൊരു ശങ്കയുംകൂടാതെ ബ്രാഹ്മണർക്കും, ദേവന്മാർക്കും, അതിഥികൾക്കും, ബാലന്മാർക്കും നല്കാതെ, ഇരുന്നു ഭക്ഷണം രസമായി കഴിക്കുന്ന അമംഗളന്മാർ രാക്ഷസന്മാരായി അറിയപ്പെടുന്നതാണ്. അതുകൊണ്ട് അന്നം ആദ്യമായി ദേവകൾക്കു വളരെ ഭക്തിയോടെ, ശ്രദ്ധയോടെ ബലിയർപ്പിക്കണം. ബലി അർപ്പിക്കുമ്പോൾ ശിരസ്സു കുനിച്ച് ഭക്തിബഹുമാനത്തോടെ, മടികൂടാതെ ചെയ്യണം. ഗൃഹസ്ഥരുടെ ബലികൊണ്ടാണ് ദേവന്മാർ പുലരുന്നത്. അവർ ബലി സ്വീകരിച്ച് അവരെ ആശംസിക്കുകയും, അനുഗ്രഹിക്കുകയും ചെയ്യും. യക്ഷന്മാരും, രാക്ഷസന്മാരും, പന്നഗന്മാരും, അതിഥികളും, എല്ലാ വഴിയാത്രക്കാരും, ഗൃഹമില്ലാത്തവരായ മറ്റുള്ളവരും എല്ലാം ഗൃഹസ്ഥനിൽനിന്ന് അന്നംവാങ്ങി ജീവിക്കുന്നു. ദേവന്മാർ പ്രസാ

ദിച്ചാൽ അനുഗ്രഹിക്കും. അതുകൊണ്ടു ബലിയർപ്പിക്കുന്ന ഗൃഹസ്ഥന് ദീർഘായുസ്സും കീർത്തിയും ധനവും ലഭിക്കുന്നതാണ്. ദേവകൾക്കു ബലിയർപ്പിക്കുമ്പോൾ പൂക്കൾ ചേർത്ത് നല്കണം. തൈരും പാലും ചേർത്ത് പുണ്യഗന്ധം ചേർന്നവിധം വൃത്തിയായി, ഭംഗിയായി ദേവന്മാർക്കു നിവേദിക്കണം. രക്തവും, മാംസവുംചേർന്ന വസ്തുക്കൾ രക്ഷസ്സുകൾക്കും, യക്ഷന്മാർക്കും ബലിനല്കണം. എന്നുതന്നെയല്ല മദ്യവും, ചാരായവും, വറുത്തുപൊടിച്ച അരി, മധുരംചേർത്ത് അതും വിതറി നല്കണം. പത്മവും ഉൽപലവുംചേർത്ത് നല്കുന്ന ബലി നാഗങ്ങൾക്ക് ഇഷ്ടമാണ്. എള്ളും, ശർക്കരയുംചേർത്ത് ഭൂതങ്ങൾക്കു ബലിനല്കണം. ആദ്യം ബ്രാഹ്മണർക്കും മറ്റും നല്കി, പിന്നെ ഉണ്ണുന്ന ബലവീര്യവാൻ സ്വർഗ്ഗത്തിൽ ആദ്യം ഫലം അനുഭവിക്കും. അതുകൊണ്ട് ആദ്യം പൂജിച്ച് ദേവകൾക്കു നല്കുക. ഗൃഹദേവമാരാൽ നാൾതോറും ഗൃഹം വിളങ്ങുന്നതാണ്. ഭൂതിക്കുവേണ്ടി ദേവകളെ പൂജിച്ച് പാകംചെയ്ത അന്നം ആദ്യമായി നിവേദിക്കുക. അതാണ് വേണ്ടത്. ഇപ്രകാരം ദൈത്യരാജാവായ ബലിയോട് ശുക്രമഹർഷി പറഞ്ഞു. അത് സുവർണ്ണന്ന് മനു പറഞ്ഞുകൊടുത്തു. സുവർണ്ണൻ നാരദനോടും പറഞ്ഞു. നാരദൻ എന്നോടും ഈ ഗുണങ്ങൾ മഹാശയാ, പറഞ്ഞു. അതുകൊണ്ട് വത്സാ, നീ ഇത് നല്ല പോലെ അറിഞ്ഞ് എല്ലാം യഥാവിധി ചെയ്യണം!"

**99. അഗസ്ത്യ ഭൃഗുസംവാദം - നഹുഷൻ മഹർഷിമാരെ ദ്രോഹിക്കുന്നതും അതിനെപ്പറ്റി ഭൃഗുവും അഗസ്ത്യനും തമ്മിൽ ആലോചിക്കുന്നതും -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ഭരതശ്രേഷ്ഠാ, പുഷ്പം ധൂപം എന്നിവ നല്കുന്ന ദാതാക്കൾക്ക് ലഭിക്കുന്ന ഫലവും ദീപം നല്കുന്നവർക്കുള്ള ഫലവും ഞാൻ അങ്ങയിൽനിന്നു കേട്ടു. ബലി അർപ്പിക്കുന്നതിലുള്ള മഹത്തായ ഫലവും ഞാൻ അങ്ങയിൽനിന്ന് അറിഞ്ഞു. ഈ വിഷയത്തെക്കുറിച്ച് അങ്ങു കൂടുതൽ വിവരിച്ചുപറയണം. ധൂപവും ദീപവും നല്കിയാലുള്ള ഫലത്തെപ്പറ്റിയും ഒന്നുകൂടി വിവരിച്ചു പറയണേ! ഗൃഹസ്ഥാശ്രമികൾ ദേവതകൾക്ക് ബലിയർപ്പിക്കുന്നതിന്റെ ആവശ്യമെന്താണ്?"

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. നഹുഷനും ഭൃഗുവും അഗസ്ത്യനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ് കഥാവിഷയം. അല്ലയോ രാജാവേ, രാജർഷിയായ നഹുഷൻ മഹാതപംചെയ്ത് തന്റെ സുകൃതക്രിയയാൽ ദേവരാജ്യത്തിന്റെ അധിപനായി. അവിടെ, സ്വർഗ്ഗത്തിൽ പ്രയതനായി വാഴുമ്പോൾ ദിവ്യവും മാനുഷവുമായ പല കർമ്മങ്ങളുംചെയ്തു. ആ മഹാത്മാവിന്റെ മാനുഷമായ പല ക്രിയകളും ദിവ്യവും ശാശ്വതവുമായ പല ക്രിയകളും സ്വർഗ്ഗത്തിൽ നടന്നു. അഗ്നികാര്യങ്ങളും ചമത, ദർഭ, പുഷ്പങ്ങൾ, അന്നകാര്യങ്ങൾ, ബലികൾ, ധൂപദീപകർമ്മങ്ങൾ ഇവയെല്ലാം മഹാത്മാവായ നഹുഷരാജാവിന്റെ രാജ്യധാനിയിൽവെച്ചു നടന്നു. ജപയജ്ഞം, മനോയജ്ഞം എന്നിവ സ്വർഗ്ഗത്തിൽ വെച്ചും അദ്ദേഹം ചെയ്തു. വിധിപോലെ ആ സുരേശ്വരൻ ദേവന്മാരെ പൂജിച്ചു. എല്ലാവരെയും വിധിപോലെ യഥാക്രമം പൂജിച്ചു അരിന്ദമാ!

അങ്ങനെയിരിക്കെ രാജാവിന് ഉള്ളിൽ ഒരു അഹങ്കാരം ഉദിച്ചു. 'ഞാൻ ഇന്ദ്രനാണല്ലോ, ഇനി ഞാൻ ഏതു ദേവനെ പൂജിക്കണം!' ഇങ്ങനെ ഒരു തോന്നലുണ്ടായി. അങ്ങനെ ദേവപൂജയൊക്കെ ഉപേക്ഷിച്ച് നഹുഷൻ ഇന്ദ്രപദവിയിൽ ഇരിക്കുന്ന അക്കാലത്ത് മുനിമാരെക്കൊണ്ട് തന്റെ പല്ലക്ക് എടുപ്പിച്ചു. വരത്താൽ ഗർവ്വിതനായി ഇത്തരം സാഹസങ്ങൾ ചെയ്യുവാൻ തുടങ്ങിയപ്പോൾ, ക്രിയകളൊക്കെ ക്ഷയിച്ചപ്പോൾ, അവൻ ദുർബ്ബലനായിത്തീർന്നു. അങ്ങനെ തപസ്വികളായ മുനിമുഖ്യന്മാരെക്കൊണ്ട് പല്ലക്കെടുപ്പിച്ച് സഞ്ചരിക്കുന്ന കാലത്ത് അഹങ്കാരം വർദ്ധിച്ച് അവൻ എല്ലാ ഋഷികൾക്കും ഓരോ ഊഴം നിശ്ചയിച്ചു. ആ നിശ്ചയപ്രകാരം ഓരോ കാലത്ത് ഓരോരുത്തർ മഞ്ചൽ ചുമക്കുവാനെത്തണമെന്നയിരുന്നു കല്പന. അത് ഋഷിമാർ അനുഷ്ഠിച്ചു പോന്നു. അല്ലയോ ഭാരതാ, അങ്ങനെ അഗസ്ത്യമഹർഷിക്കും അവന്റെ മഞ്ചൽ ചുമക്കുവാനുള്ള ഊഴം വന്നുചേർന്നു.

ഈ സന്ദർഭത്തിൽ അതിതേജസ്വിയും ബ്രാഹ്മണമുഖ്യനുമായ ശുക്രൻ അഗസ്ത്യമഹർഷിയെ ആശ്രമത്തിൽ ചെന്നുകണ്ട് ഇപ്രകാരം പറഞ്ഞു: 'ഇപ്രകാരം ദുഷ്ടനായ നഹുഷദേവേന്ദ്രന്റെ കൊള്ളരുതാത്തരം എന്തുകാര്യത്തിന് നാം സഹിച്ചു ജീവിക്കണം?"

അഗസ്ത്യൻ പറഞ്ഞു: 'ഇവനെ നാം ശപിക്കുവാൻ ശക്തരാകുമോ മഹർഷേ! ഇവനു വരദനായ ദേവൻ വരംനല്കിയതു ഭവാൻ അറിയുന്നില്ലേ? 'ആര് എന്റെ കണ്ണിനു നേരെ വരുന്നുവോ, അവൻ എന്റെ പാട്ടിലാകണം.' എന്നാണല്ലോ അവൻ വാങ്ങിയ വരം. അവൻ സ്വർഗ്ഗംകയറുന്ന സമയം വാങ്ങിയ വരമാണല്ലോ ഇത്! അതുകൊണ്ടാണല്ലോ ഞാനും അങ്ങയും അവനെ ശപിച്ച് ചുട്ടുകളയാത്തത്. അവനു പാനംചെയ്യുവാൻ അമൃതും നല്കിയല്ലോ. അങ്ങനെ മഹാത്മാവായിത്തീർന്ന അവനെ നമ്മൾ വീഴ്ത്താതിരിക്കുകയാണ്. പ്രജകൾക്ക് ദുഃഖം വർദ്ധിക്കുകകാരണം ദേവൻ അവനു വരം നല്കിയതാണ്. ഇപ്പോൾ ഈ നരാധമൻ ബ്രാഹ്മണരിൽ അധർമ്മം ചെയ്യുവാൻ തുടങ്ങിയിരിക്കുന്നു. അതിൽ നമ്മൾ ഇനി എന്തുചെയ്യണം? അല്ലയോ ദ്വിജസത്തമാ, പറഞ്ഞാലും! ഭവാൻ എന്തു പറയുന്നുവോ, അത് ഞാൻ യാതൊരു സംശയവുംകൂടാതെ ചെയ്യുന്നതാണ്!'

ഭൃഗു പറഞ്ഞു: 'പിതാമഹൻ പറഞ്ഞതനുസരിച്ച് ഞാൻ അങ്ങയുടെ അരികിലേക്കു വന്നതാണ്. ദൈവം വേണ്ടാത്തതിൽ മയക്കുന്ന ശക്തനായ അവന് എതിരുചെയ്യുവാൻ വേണ്ടിയാണ് ഞാൻ വന്നത്. ഇന്നു ദുഷ്ടബുദ്ധിയായ നഹുഷൻ എന്ന സുരേശ്വരൻ ഭവാനെക്കൊണ്ട് തേരു വലിപ്പിക്കും. ഇന്നു ഞാൻ ആ ധിക്കാരിയെ ഇന്ദ്രസ്ഥാനത്തു നിന്നു വീഴ്ത്തുന്നതാണ്. ഞാൻ നീ കാൺകെത്തന്നെ ഇന്ന് ശക്രനെ ഇന്ദ്രനാക്കുകയുംചെയ്യും. ഇന്ദ്രസ്ഥാനത്തു നിന്ന് മഹാപാപിയും ദുഷ്ടബുദ്ധിയുമായ നഹുഷനെ തള്ളിവിടുകയും ചെയ്യുന്നതാണ്! ഇന്ന് ഈ കുത്സിതനായ ദേവേന്ദ്രൻ നിന്നെ കാലുകൊണ്ടു ചവിട്ടും. ദൈവഹിതംമൂലം ബുദ്ധികെട്ടവനായി ആ ജളാശയൻ ആത്മനാശത്തിനു വഴിയുണ്ടാക്കും; തീർച്ചയാണ്. ധർമ്മംതെറ്റിച്ചവനായ അവനെ, അതിക്രമംമൂലം ദേഷ്യപ്പെട്ടവനായ ഭവാൻ, ആ ദ്വിജദ്രോഹിയെ, ആ മഹാപാപിയെ, സർപ്പമാകുവാൻ ശപിക്കുന്നതാണ്. ദുർബ്ബുദ്ധിയായ അവൻ അങ്ങയുടെ 'ധിക്!' എന്ന ഒറ്റ വാക്കാൽ തേജസ്സു നഷ്ടപ്പെട്ടവനായി മന്നിലേക്കു വീഴുന്നതാണ്! അതും നീ നിന്ന് കാണും മഹർഷേ! ഐശ്വര്യബലങ്ങളാൽ മൂഢനായിപ്പോയ അവനെ, ആ പാപിയായ നഹുഷനെ അങ്ങയ്ക്കു ബോദ്ധ്യമായ മട്ടിൽ ഞാൻ ശരിപ്പെടുത്തിത്തരാം മഹർഷേ!' ഇപ്രകാരം ആ മുനി പറഞ്ഞപ്പോൾ അവ്യയനും മൈത്രാവരുണിയുമായ അഗസ്ത്യൻ പരമപ്രീതനായി, അല്ലൽവിട്ടവനായി, പ്രീതനായിനിന്നു."

**100. അഗസ്ത്യഭൃഗുസംവാദം - നഹുഷൻ അഗസ്ത്യനെ വണ്ടിക്കു കെട്ടുന്നു; സന്ദർഭം കിട്ടിയനേരത്ത് ഭൃഗു നഹുഷനെ ശപിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "ആ നഹുഷന്ന് എന്ത് ആപത്തു സംഭവിച്ചു? അവനെ എങ്ങനെ മന്നിൽ വീഴ്ത്തി? അവൻ എങ്ങനെ ഇന്ദ്രനല്ലാതായി?"

ഭീഷ്മൻ പറഞ്ഞു: "അവർ ഇപ്രകാരം പറഞ്ഞകാലത്ത് മഹാത്മാവായ നഹുഷൻ ദിവ്യവും മാനുഷവുമായ എല്ലാ ക്രിയകളും യഥാവിധി നിർവ്വഹിച്ചിരുന്നു. എല്ലാ ഉപകരണങ്ങളോടുംകൂടി ദീപദാനവും ബലികർമ്മവും, മറ്റു പലതരം ഉത്സവങ്ങളും അതുപോലെ മഹാത്മാവായ ദേവേന്ദ്രൻ വിണ്ണിലും മന്നിലുമുള്ള എല്ലാ സജ്ജനാചാരങ്ങളും ബുധസമ്മതമായവിധം അനുഷ്ഠിച്ചു. ഈ വക സൽക്കർമ്മങ്ങൾ ഉള്ളപ്പോൾ എല്ലാ ഗൃഹസ്ഥാശ്രമികളും അഭിവൃദ്ധിപ്പെടും. ധൂപദാനം, ദീപദാനം, നമസ്കാരം ഇവയൊക്കെ അനുഷ്ഠിച്ചു ബ്രാഹ്മണർക്ക് സിദ്ധാന്നം ആദ്യമേ നല്കുന്നവിധം ഗൃഹത്തിൽ ബലിയർപ്പിക്കെ ദേവന്മാർ സന്തോഷിക്കുന്നു. ഗൃഹസ്ഥാശ്രമിക്ക് ബലികർമ്മത്തിൽ എപ്രകാരം സന്തോഷമുണ്ടാകുന്നുവോ, അപ്രകാരം അതിൽ നൂറിരട്ടിച്ച് പ്രീതി ദേവകൾക്കുമുണ്ടാകുന്നു. ഇപ്രകാരം ധൂപദാനം, ദീപദാനം, നമസ്കാരം, ആത്മാവിന്ന് തക്ക ഗുണം നല്കുന്നവിധം സജ്ജനങ്ങൾ കൈക്കൊള്ളുന്നു. സ്നാനത്താലും നമസ്കാരത്താലും ജയത്താലും പണ്ഡിതന്മാർ ചെയ്യുന്ന കർമ്മത്തിൽ ദേവകൾ പ്രീതരാകുന്നു. പിതൃക്കളും തപസ്വികളുമായ മുനിമാരും ഗൃഹദൈവങ്ങളുമെല്ലാം വിധിപ്രകാരമുള്ള പൂജകൊണ്ട് പ്രീതരാകുന്നു. ഇപ്രകാരം മനസ്സിൽ ചിന്തിച്ച് നരനായകനായ നഹുഷൻ ഏറ്റവും വലിയ പദവിയായ ഇന്ദ്രപട്ടം കിട്ടിയിട്ടും ഈവക ആചാരാനുഷ്ഠാനങ്ങൾ ചെയ്തുകൊണ്ടിരുന്നു. ഇതു വലിയ ഒരത്ഭുതംതന്നെയാണ്.

അങ്ങനെ കുറച്ചുനാൾ കഴിഞ്ഞപ്പോൾ, ഭാഗ്യക്ഷയം വന്നുപെട്ടപ്പോൾ ഈ പറഞ്ഞ കാര്യങ്ങളൊക്കെ ഉപേക്ഷിച്ച് ബലഗർവ്വിതനായി അഹങ്കാരിയായി മഹർഷിമാരെക്കൊണ്ട് രഥം വലിപ്പിക്കുവാനും പല്ലക്ക് ചുമപ്പിക്കുവാനും തുടങ്ങി. ധൂമദീപോദകവിധികൾ ശരിക്കു ചെയ്യാതായപ്പോൾ അവന്റെ യജ്ഞത്തിൽ രാക്ഷസന്മാർ ചെന്ന് ഉപദ്രവിക്കുവാൻ തുടങ്ങി. പിന്നെ അഗസ്ത്യമുനിയുടെ വാഹനം ചുമക്കുവാൻ കല്പിച്ചു.

അപ്പോൾ സരസ്വതീനദീതീരത്തിൽ ചെന്ന് അഗസ്ത്യമഹർഷിയോട് ഭൃഗു പറഞ്ഞു: 'എടോ മഹാശയാ! അങ്ങ് കണ്ണടച്ചു ധ്യാനിച്ച് നിൽക്കൂ. നിന്റെ ജടയിൽ ഞാൻ കയറിപ്പറ്റുന്നതുവരെ നിശ്ചലനായി നില്ക്കുക!' അവൻ അപ്രകാരം നിശ്ചലനായി തൂണുപോലെ നിന്നു. ഭൃഗു അവന്റെ ജടയിൽ കയറികൂടി. നഹുഷനെ വീഴ്ത്തുന്നതിന്നുള്ള ഉപായമാണെടുത്തത്. അത്യന്തതേജസ്വിയായ ഭൃഗു അങ്ങനെ ചെയ്തുനില്ക്കെ ആ ദേവരാജാവ് അഗസ്ത്യന്റെ സമീപത്തെത്തിക്കഴിഞ്ഞു. ഇനി രഥത്തെ വലിക്കുകതന്നെ! അപ്പോൾ ദേവരാജാവിനോട് അഗസ്ത്യൻ പറഞ്ഞു: 'ദേവരാജാവേ, എന്നെ രഥത്തിൽ ചേർത്തു കെട്ടിക്കൊള്ളുക. എവിടേക്കാണ് എത്തിക്കേണ്ടതെന്നു പറഞ്ഞാലും. എവിടേക്കാണ് അങ്ങ് ഉദ്ദേശിക്കുന്നതെങ്കിൽ ഞാൻ അവിടെ എത്തിച്ചുകൊള്ളാം 'അമരാധിപാ' ഇപ്രകാരം അഗസ്ത്യൻ പറഞ്ഞപ്പോൾ നഹുഷൻ ആ മുനീന്ദ്രനെ രഥത്തിന്റെ നുകത്തിൽ ചേർത്തുകെട്ടി. അപ്പോൾ ആ മഹർഷിയുടെ ജടയിൽ തപോബലത്താൽ ഒളിച്ചിരിക്കുന്ന ഭൃഗു നന്നായി സന്തോഷിച്ചു. മഹാത്മാവായ നഹുഷന്ന് ലഭിച്ച വരത്തിന്റെ ശക്തി ഗ്രഹിച്ചവനാകയാൽ ഭൃഗു നഹുഷന്റെ ദൃഷ്ടിക്കു വിഷയമാകാത്തവിധം ഒളിച്ചിരുന്നു. നഹുഷൻ തന്നെ വണ്ടിക്കു പൂട്ടിയെങ്കിലും അഗസ്ത്യൻ ദേഷ്യപ്പെടുകയുണ്ടായില്ല. രാജാവ് ചമ്മട്ടിയെടുത്ത് മഹർഷിയെ 'നടക്കൂ! നടക്കൂ!' എന്ന് പ്രേരിപ്പിച്ചുകൊണ്ടിരുന്നു. അങ്ങനെ വേഗംപോരെന്നു തോന്നിയ നഹുഷൻ ക്രോധത്തോടെ തലയിൽ ഇടത്തേ കാലുകൊണ്ട് ഒരു ചവിട്ടുകൊടുത്തു. ചവിട്ടിയ ഉടനെ ജടയുടെ ഉള്ളിൽ വസിക്കുന്ന ഭൃഗു പാപിയായ നഹുഷനെ കോപത്തോടെ ശപിച്ചു. 'ഈ മഹർഷിയെ ക്രോധത്തോടെ നീ ശിരസ്സിൽ ചവിട്ടിയില്ലേ? എടോ ദുർമ്മതേ, ഇത്ര ധിക്കാരമോ? നീ ഉടനെ ഒരു സർപ്പമായി ഭൂമിയിൽ പതിക്കട്ടെ!' ഇപ്രകാരം ഭൃഗു ശപിച്ചപ്പോൾ അവൻ ഒരു പാമ്പായി ഭൂമിയിലേക്കു വീണു. കാണാതെ ഇരുന്ന ഭൃഗുവിന്റെ വാക്കുമൂലമാണ് അങ്ങനെ സംഭവിച്ചത്.

ഭൃഗുവിനെ നഹുഷൻ കണ്ടിരുന്നെങ്കിൽ നഹുഷനെ ഭൃഗുവിന്നു വീഴ്ത്തുവാൻ കഴിയുകയില്ലായിരുന്നു. അവന്റെ വരബലം അങ്ങനെയായിരുന്നു. പലതരം ദാനം, തപോബലം, നിയമവ്രതാദിപുണ്യങ്ങൾ, ഇവയൊക്കെ നേടിയവനായിരുന്നതുകൊണ്ട് അവൻ സർപ്പമായിട്ടും ബോധവാൻതന്നെയായിരുന്നു. ഉടനെ സർപ്പമായിപ്പതിക്കുന്ന സമയത്ത് 'മഹർഷേ! എനിക്കു ശാപമോക്ഷം നല്കണേ! അപരാധം പൊറുക്കണേ!' എന്നു പറഞ്ഞ് പ്രസാദിപ്പിച്ചു. അപ്പോൾ അഗസ്ത്യൻ കനിഞ്ഞ് ഭൃഗുവിനെ കനിയിച്ചു. അങ്ങനെ ഭൃഗു ശാപമോക്ഷം നല്കി!'

ഭൃഗു പറഞ്ഞു: 'എടോ നഹുഷാ, യുധിഷ്ഠിരൻ എന്നു പേരായി കുലോദ്വഹനായി, മഹാശയനായി ഒരു രാജാവ് നിന്റെ വംശത്തിലുണ്ടാകും. അവൻ നിനക്ക് ശാപമോചനം നല്കും' എന്നു പറഞ്ഞ് മറഞ്ഞു. അതിതേജസ്വിയായ അഗസ്ത്യൻ ശക്രനെ ഇന്ദ്രനായി വാഴിച്ചതിന്നുശേഷം തന്റെ ആശ്രമത്തിലേക്കു മടങ്ങിപ്പോയി. ദ്വിജന്മാർ അഗസ്ത്യനെ പൂജിച്ചു.

നീ ശാപംതീർത്തു വിട്ടവനായ നഹുഷൻ പിന്നെ നീ കാൺകെത്തന്നെയല്ലേ ബ്രഹ്മലോകം പ്രാപിച്ചത്!

അന്ന് ആ നഹുഷനെ ഭൂമിയിൽ വീഴ്ത്തിയതിന്നു ശേഷം ഭൃഗു ബ്രഹ്മലോകത്തുചെന്ന് പിതാമഹനോട് ഈ വൃത്താന്തമെല്ലാം ഉണർത്തിച്ചു.

ഉടനെ ശക്രനെ വരുത്തി ബ്രഹ്മാവ് ഇപ്രകാരം ദേവകളോടു പറഞ്ഞു: 'ദേവന്മാരേ, എന്റെ വരംമൂലം നഹുഷൻ ഇന്ദ്രപദവിയിലെത്തിയതാണ്. അവനെ അഗസ്ത്യൻ ക്രോധിച്ച് ഭൂമിയിൽ തള്ളിവീഴ്ത്തി. രാജാവില്ലാതെ ദേവന്മാരേ, ഒരിടത്തിലും ജീവിക്കുവാൻപറ്റുകയില്ല. അതുകൊണ്ട് ഉടനെ നിങ്ങൾ ശക്രനെത്തന്നെ രാജാവായി വീണ്ടും അഭിഷേചനം ചെയ്യുക.'

അല്ലയോ കുന്തീപുത്രാ! ഇപ്രകാരം പറയുന്ന ബ്രഹ്മാവിനോട് ദേവകൾ 'അങ്ങയുടെ കല്പനപോലെയാകാം' എന്നു സസന്തോഷം മറുപടി പറഞ്ഞു. അങ്ങനെ ഭഗവാനായ ബ്രഹ്മാവ് വാസവനെ വീണ്ടും ദേവരാജാവായി വാഴിച്ചു. അല്ലയോ രാജശാർദ്ദൂലാ! ഇന്ദ്രൻ മുമ്പത്തെപ്പോലെ വിശേഷിച്ചും പ്രശോഭിച്ചു! ഇങ്ങനെ നഹുഷൻ അതിക്രമം പ്രവർത്തിക്കുകമൂലം ശാപത്തിൽപ്പെട്ടുപോയി. ആ കർമ്മതതിയാൽ നഹുഷൻ സിദ്ധനാവുകയും ചെയ്തു.

അതുകൊണ്ട് ഗൃഹമേധികളായ ജനങ്ങൾ രാത്രികാലങ്ങളിൽ ദീപദാനം ചെയ്യണം. ദീപപൂജ നടത്തണം. ദീപം നല്കുന്നവൻ ദിവ്യചക്ഷുസ്സായി ഭവിക്കും. പരലോകത്തിൽ തേജസ്വിയായി വിളങ്ങും. പൂർണ്ണചന്ദ്രപ്രകാശങ്ങളായ ദീപങ്ങൾ അവന്ന് അവിടെ ലഭിക്കും. കണ്ണിന് എത്ര നിമേഷമുണ്ടോ അത്ര വർഷങ്ങളോളം ആ ദാതാവായ നരൻ സ്വർഗ്ഗത്തിൽ രൂപവാനും ബലവാനുമായി പ്രശോഭിക്കുന്നതാണ്."

**101. ക്ഷത്രിയചണ്ഡാലസംവാദം - ബ്രഹ്മസ്വം അപഹരിച്ചാലുള്ള ദോഷത്തെപ്പറ്റി ക്ഷത്രിയനും ചണ്ഡാലനും തമ്മിലുള്ള സംഭാഷണകഥ -** യുധിഷ്ഠിരൻ പറഞ്ഞു: 'അല്ലയോ പിതാമഹാ, ബ്രഹ്മസ്വം അപഹരിച്ച

നൃശംസന്മാരായ മൂഢന്മാർ എന്തു ഗതിയിലാണ് ചെന്നെത്തുക?"

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട് ഭാരതാ! അത് ഒരു പറയനും ക്ഷത്രിയനും തമ്മിൽ നടന്ന സംവാദമാണ്."

ക്ഷത്രിയൻ പറഞ്ഞു: "അല്ലയോ ചണ്ഡാലാ! നീ ഒരു വൃദ്ധനല്ലേ? എന്താണ് നീ സ്വഭാവത്തിൽ ഒരു കുട്ടിയെപ്പോലെ പെരുമാറുന്നത്? പട്ടിയുടെയും, കഴുതയുടെയും പൊടി ദേഹത്തിൽ ഏല്ക്കുന്ന നീ എന്താണ് പശുവിൻെറ പാലിൽ ഇത്ര കൊതി കാണിക്കുന്നത്? സജ്ജനങ്ങൾ നിന്ദിക്കുന്ന ധർമ്മമാണല്ലോ ചണ്ഡാലന്നു വിധിച്ചിട്ടുള്ളത്. നീയെന്താണ് പശുവിൻെറ പാലുപുരണ്ട ദേഹം ഉടനെ ജലത്താൽ കഴുകുന്നത്?"

ചണ്ഡാലൻ പറഞ്ഞു: "രാജാവേ, പണ്ട് ഒരു ബ്രാഹ്മണൻെറ പശുക്കളെ ആരോ കട്ടുകൊണ്ടുപോയി. കട്ടുകൊണ്ടുപോകുന്ന പശുക്കളുടെ ദേഹത്തിലെ പൊടി യജ്ഞത്തിലെ സോമത്തിൽ തട്ടി. ആ സോമരസം ബ്രാഹ്മണർ കുടിച്ചു. അന്നു യജ്ഞംചെയ്ത ബ്രാഹ്മണരും യജ്ഞം ചെയ്യിച്ച രാജാവും നരകത്തിലെത്തി. ആ ദീക്ഷയെടുത്ത് രാജാവും അവിടെ പാലും, നെയ്യും, തൈരും, പാനംചെയ്ത മാനവന്മാരും, വിപ്രന്മാരുമൊക്കെ നരകത്തിലെത്തി. അപഹരിക്കപ്പെട്ട ആ ഗോക്കൾ ദേഹം കുടഞ്ഞ്, ധൂളിപറപ്പിച്ച്, തങ്ങളുടെ പാൽ മലിനമാക്കി. അപഹർത്താക്കളുടെ പുത്രപൗത്രരേയും, പശുക്കളെ വേണ്ടപോലെ രക്ഷിക്കുന്നവരാണെങ്കിലും ആ രാജദമ്പതിമാരെയും അല്പായുസ്സുകളാക്കിത്തീർത്തു. രാജാവേ, ബ്രഹ്മചാരിയായ ഞാൻ അവിടെ ജിതേന്ദ്രിയനായി വസിച്ചു. അവയുടെ പൊടി അല്ലയോ രാജാവേ, എൻെറ ഭിക്ഷാന്നത്തിലും വന്നുപെട്ടു. ആ അന്നം ഭക്ഷിച്ചതുമൂലം ഞാൻ പിന്നത്തെ ഈ ജന്മത്തിൽ ഒരു ചണ്ഡാലനായി ജനിച്ചു. പശുവിനെ അപഹരിച്ച രാജാവും മഹാനരകത്തിൽ പതിച്ച് നിലയില്ലാത്ത അഗാധഗർത്തത്തിലാണ്ടുപോയി. അതുകൊണ്ട് ഒരിക്കലും ആരും ബ്രഹ്മസ്വം അപഹരിക്കരുത്. കട്ടെടുത്ത ബ്രഹ്മസ്വത്തിൻെറ പൊടിയേറ്റ അന്നം ഭക്ഷിച്ച എൻെറ ഗതി നീ നോക്കൂ! അതുകൊണ്ട് ആപത്തിനെപ്പറ്റി ബോധമുള്ള പുരുഷന്മാർ ഒരിക്കലും സോമവിക്രയം ചെയ്യരുത്. വിദ്വാന്മാരൊക്കെ സോമവിക്രയത്തെ നിന്ദിച്ചു പറയുന്നു. ഈ മദ്യം വില്ക്കുന്നവരും വാങ്ങുന്നവരുമെല്ലാം യമൻെറ സമീപത്തെത്തി എത്രയും ഘോരമായ രൗരവം എന്ന നരകത്തിൽ ചെന്നുചേരുന്നതാണ്.

വിധിപൂർവ്വകമായി സോമംവില്ക്കുന്ന ശ്രോത്രിയൻ അടുത്ത ജന്മത്തിൽ അതിപലിശയ്ക്കു പണം കടംകൊടുത്ത് ക്ഷണത്തിൽ മുടിയുന്നവനാകും തീർച്ചയാണ്. അവൻ മുന്നൂറുപ്രാവശ്യം നരകത്തിൽ പതിക്കും. അവൻ മൃഗമായി ജനിച്ച് അമേദ്ധ്യം തിന്നു ജീവിക്കും. നീചന്മാരെ സേവിക്കേണ്ടിവരും. ഗർവ്വിഷ്ഠനാകും, അഹങ്കാരിയാകും. സ്നേഹിതൻെറ ഭാര്യയുടെ ജാരനായിത്തീരും. തുലാസ്സിൽവെച്ചു നോക്കിയപ്പോൾ ഇതിൽകൂടുതൽ ദോഷം തൂങ്ങുന്നത് ഗർവ്വിന്നാകുന്നു. ഈ നായയെ നോക്കൂ. അവൻ എത്ര വിളർത്തു മെലിഞ്ഞാണിരിക്കുന്നത്. കഴിഞ്ഞ ജന്മത്തിൽ ഇവനൊരു ഗർവ്വിഷ്ഠനായിരുന്നു. അതിൻെറ ഫലമാണ് അവൻ അത്തരത്തിലായത്.

അല്ലയോ താതാ, വളരെ ധനമുള്ള ഒരു കുലത്തിലാണ് ഞാൻ കഴിഞ്ഞ ജന്മത്തിൽ ജനിച്ചത്. ഞാൻ ജ്ഞാനത്തിൻെറയും, ശാസ്ത്രജ്ഞാനത്തിൻെറയും മറുകര കണ്ടവനായിരുന്നു. എല്ലാ പാപത്തിൻെറയും ലഘുഗുരുത്വം അറിഞ്ഞവനുമായിരുന്നു. എന്നാൽ, ഞാൻ അഹങ്കാരിയായി. എല്ലാം അറിഞ്ഞിരുന്നിട്ടും തെറ്റു പ്രവർത്തിച്ചു. ഞാൻ അഹങ്കാരത്താൽ അന്ധനായി അന്യായംചെയ്തു. മൃഗങ്ങളുടെ പൃഷ്ഠത്തിലെ മാംസം നിഷിദ്ധമാണ്. അതു ഞാൻ ഭക്ഷിച്ചു. ആ പ്രവൃത്തിമൂലം, ആ നിഷിദ്ധാഹാരഭക്ഷണംമൂലം ഞാൻ ഇത്തരത്തിൽ ആയിത്തീർന്നു. നോക്കൂ, കാലത്തിൻെറ വൈപരീത്യം! വസ്ത്രത്തിൽ തീപ്പിടിച്ചമാതിരി, കടന്നൽക്കൂട്ടം ഇളകി ചുഴന്നമാതിരി, നോക്കൂ! രജസ്സിൽ മുഴുകി മഹാകഷ്ടപ്പാടുപേറി ഓടുന്ന എന്നെ നോക്കൂ! ഗൃഹസ്ഥനായ ബ്രാഹ്മണൻ അവനെ ബാധിച്ച പാപം തീർക്കുന്നത് വേദാദ്ധ്യയനംകൊണ്ടാണ്. പലവിധം ദാനങ്ങൾ ചെയ്തവനെ എന്നപോലെ അവനെ നരകത്തിൽനിന്നു കയറ്റുമെന്ന് മനീഷികൾ പറയുന്നു. അപ്രകാരം പാപംചെയ്ത ഗൃഹസ്ഥാശ്രമിയായ ദ്വിജൻ എല്ലാ സംഗവും വിട്ടാൽ അവനെ ഛന്ദസ്സുകൾ ദുർഗ്ഗത്തിൽനിന്നു കയറ്റിവിടുന്നതാണ്. അല്ലയോ ക്ഷത്രിയർഷഭാ, ഞാൻ പാപയോനിയിൽ പിറന്നവനാണ്. മുക്തിക്ക് ഒരു മാർഗ്ഗവും വ്യക്തമായി ഞാൻ കാണുന്നില്ല. എൻെറ പൂർവ്വകർമ്മപുണ്യംമൂലമായിരിക്കാം. മുജ്ജന്മത്തെപ്പറ്റിയുള്ള ബോധം എനിക്കുണ്ട്. ഇനി ഞാൻ എന്തുചെയ്യണം? രാജാവേ, എന്തുചെയ്താലാണ് ഈ ദുർഘടത്തിൽ നിന്നു ഞാൻ മുക്തനാവുക? ഞാൻ അങ്ങയുടെ പാദത്തിൽ നമസ്കരിച്ചു ചോദിക്കുന്നു. എനിക്ക് എൻെറ സംശയം തീർത്തുതരണേ! ചണ്ഡാലത്വംവിട്ട് എനിക്ക് എങ്ങനെ നല്ല ഒരു ജന്മം ലഭിക്കും? എങ്ങനെ മോക്ഷം സിദ്ധിക്കും?"

ക്ഷത്രിയൻ പറഞ്ഞു: "അല്ലയോ ചണ്ഡാലാ! മോക്ഷം നിനക്ക് ലഭിക്കുവാനുള്ള മാർഗ്ഗം ഞാൻ ഉപദേശിക്കാം. നീ ബ്രാഹ്മണന്നുവേണ്ടി നല്ലകാര്യംചെയ്ത് മൃതിയെ വരിക്കുക. എന്നാൽ, നിനക്ക് ഇഷ്ടമായ ഗതി ലഭിക്കുന്നതാണ്. രാക്ഷസന്മാർക്ക്, നരഭോജികൾക്ക് ദേഹം നല്കുക. ദ്വിജന്നുവേണ്ടി യുദ്ധാഗ്നിയിൽ ദേഹം ഹോമിച്ചാലും കൊള്ളാം. എന്നാൽ, മോക്ഷം നിനക്കു കിട്ടുന്നതാണ്!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ അവൻ ബ്രാഹ്മണൻെറ സ്വത്തിൻെറ രക്ഷണത്തിന്നുവേണ്ടി അല്ലയോ പരന്തപാ! പോരിൽ പ്രാണനെ ഹോമിച്ച് ഇഷ്ടമായ ഗതിയെ നേടി. അതുകൊണ്ട് വത്സാ, നീ ബ്രാഹ്മണൻെറ സ്വത്ത് സംരക്ഷിക്കുക. തനിക്ക് എന്നും ഗതി കിട്ടണമെന്ന് ആഗ്രഹമുള്ളവൻ അതാണ് ചെയ്യേണ്ടത്."

### 102. ഹസ്തികൂടം – പുണ്യംചെയ്തവർക്ക് വിഭിന്നങ്ങളായ പല ലോകങ്ങളും കിട്ടുമെന്നു തെളിയിക്കുന്നു –

യുധിഷ്ഠിരൻ പറഞ്ഞു: "എല്ലാ സുകൃതികൾക്കും ഒരേ ഒരു ലോകമാണ് മരണാനന്തരം കിട്ടുകയെന്നു പറയുന്നുണ്ടല്ലോ പിതാമഹാ! ഇതു സത്യമാണോ? എല്ലാ സുകൃതികൾക്കും പരലോകം ഒരുപോലെയാണോ? അതോ അതിൽ സ്ഥിതിവ്യത്യാസമുണ്ടോ? പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "ഓരോരുത്തരും അവരവരുടെ കർമ്മത്തെ ആസ്പദമാക്കി ഓരോ ലോകം പ്രാപിക്കുന്നു. അവരുടെ കർമ്മവ്യത്യാസംപോലെ ഫലത്തിലും വ്യത്യാസമുണ്ട്. പുണ്യംചെയ്തവർക്ക് പുണ്യലോകങ്ങൾ ലഭിക്കും. പാപം ചെയ്തവർക്ക് പാപലോകവും ലഭിക്കും. ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ഗൗതമമഹർഷിയും ദേവേന്ദ്രനും തമ്മിൽ നടന്ന സംവാദമാണ്.

പണ്ട് ഗൗതമൻ എന്നു പേരായി മൃദുവും ദാന്തനും ജിതേന്ദ്രിയനുമായി ഒരു ബ്രാഹ്മണനുണ്ടായിരുന്നു. മഹാവ്രതനായ ആ ബ്രാഹ്മണൻ കാട്ടിൽ ചുറ്റുമ്പോൾ ഒരു ആനക്കുട്ടിയെ കണ്ടെത്തി. അതിൻെറ തള്ളയെ കണ്ടില്ല. കുട്ടിയുടെ അമ്മ അപകടത്തിൽപ്പെട്ടു മരിച്ചുപോയിരിക്കു

മെന്നു മനസ്സിലാക്കി. ഭക്ഷണമില്ലാതെ ക്ഷീണിച്ച ആ ആനക്കുട്ടിയെ അദ്ദേഹം അന്നംകൊടുത്തു ജീവിപ്പിച്ച് തൻെറ വീട്ടിലേക്കു കൂട്ടിക്കൊണ്ടുപോയി. വളരെനാൾ തപോനിധിയായ ആ ബ്രാഹ്മണൻ ആ ആനക്കുട്ടിക്കു വേണ്ടതൊക്കെ കൊടുത്തു വളർത്തി. ബ്രാഹ്മണനാൽ വളർത്തപ്പെട്ട ആ ആനക്കുട്ടി ശക്തനായി വളർന്നു. ചോലചാടുന്ന കുന്നുപോലെയുള്ള, മദജലമൊഴുകുന്ന കൊമ്പനാനയെക്കണ്ട് ദേവേന്ദ്രൻ ധൃതരാഷ്ട്രനെന്ന രാജാവിൻെറ വേഷമെടുത്തു വന്ന് അതിനെ കൊണ്ടുപോകുവാൻ പിടിച്ചു. ഇതു കണ്ട് സംശിതവ്രതനായ ഗൗതമൻ ധൃതരാഷ്ട്രരാജാവിനോട് പറഞ്ഞു."

ഗൗതമൻ പറഞ്ഞു: "എടോ കൃതഘ്നനായ ധൃതരാഷ്ട്രാ! ഭവാൻ എന്താണീ ചെയ്യുന്നത്? ഞാൻ ബുദ്ധിമുട്ടി വളർത്തുന്ന, എൻെറ പുത്രനായി വളർത്തുന്ന ആനയെ നീ അപഹരിക്കുകയാണോ? സൗഹാർദ്ദം സാപ്തപദീനമാണെന്നു പറയുന്നു. ഏഴു വാക്കുകൾ തമ്മിൽ പറയുകയോ, ഏഴടി ഒന്നിച്ചു നടക്കുകയോ ചെയ്താൽ അവർ പരസ്പരം സഖികളായി എന്നാണു പ്രസിദ്ധി. ആ നിലയ്ക്ക് നാം തമ്മിൽ മിത്രങ്ങളായിരിക്കുന്നു. എൻെറ ആനയെ അപഹരിച്ച് അങ്ങ് മിത്രദ്രോഹിയാകാതിരിക്കൂ! ഈ ആന എനിക്കുവേണ്ടി എൻെറ ആശ്രമത്തിലേക്കു വിറകും വെള്ളവും കൊണ്ടുവന്നു തന്ന് ആശ്രമത്തെ കാക്കുന്ന ആനയെ ഗുരുവിൻെറ കീഴിൽ പഠിച്ചവനായ, ശിഷ്യനായ എൻെറ ആനയെ, ഗുരുവിന്നുവേണ്ടിയുള്ള കർമ്മം ഭംഗിയായി അനുഷ്ഠിക്കുന്ന വിദഗ്ദ്ധനായ ആനയെ, ശിഷ്ടനും ദാന്തനും കൂറുള്ളവനു പ്രിയപ്പെട്ടവനുമായ എൻെറ പുത്രനെ, ഞാൻ ഈമാതിരി വിളിച്ച് ആർത്തു പ്രതിഷേധിക്കുമ്പോൾ അതിനെ അവഗണിച്ചു ബലമായി കൊണ്ടുപോവുകയാണോ? രാജാവേ, ആനയെ അപഹരിക്കരുത്! അപഹരിക്കരുത്!"

ധൃതരാഷ്ട്രൻ പറഞ്ഞു: "എടോ ബ്രാഹ്മണാ, അങ്ങയ്ക്കു വേണമെങ്കിൽ ആയിരം പശുക്കളെ ഞാൻ തരാം. നൂറു ദാസികളെയും ഞാൻ തരാം. അഞ്ഞൂറു നിഷ്ക (സ്വർണ്ണനാണ്യ)വും ഞാൻ തരാം. പോരെങ്കിൽ വേറെ പല ധനങ്ങളും തരാം. എടോ മഹർഷേ! വിപ്രന്ന് ആനയെക്കൊണ്ട് എന്തുകാര്യം?"

ഗൗതമൻ പറഞ്ഞു: "ആയിരം പശുക്കളും നൂറു ദാസിമാരും അനവധി രത്നങ്ങളും പല വിത്തങ്ങളുമൊക്കെ അങ്ങയുടെ കൈയിൽത്തന്നെ ഇരിക്കട്ടെ! അങ്ങയ്ക്കു ഈ ബ്രഹ്മസ്വംകൊണ്ടെന്താണു കാര്യം? വേറെ ഒന്നും അപഹരിക്കാൻ കണ്ടില്ലേ?"

ധൃതരാഷ്ട്രൻ പറഞ്ഞു: "ബ്രാഹ്മണർക്ക് ആനയെക്കൊണ്ട് ഒരു കാര്യവുമില്ല. ഗജങ്ങളൊക്കെ രാജാക്കന്മാർക്കു വേണ്ടിയാണ്. രാജാക്കന്മാർക്കവകാശപ്പെട്ടതാണ് രാജ്യത്തിലെ ആനകൾ. സ്വന്തം വാഹനത്തെ കൊണ്ടുപോകുന്നതിൽ ഞാൻ യാതൊരു ദോഷവും കാണുന്നില്ല. അതുകൊണ്ട് അല്ലയോ ഗൗതമാ, ഗജേന്ദ്രനെ ഭവാൻ കൈയൊഴിക്കുക."

ഗൗതമൻ പറഞ്ഞു: "മരിച്ചുപോകുന്ന പുണ്യവാന്മാർ എവിടെച്ചെന്നാലാണ് സന്തോഷിക്കുന്നത്, മരിച്ചുപോകുന്ന പാപാത്മാവ് എവിടെച്ചെന്നാലാണു ദുഃഖപാത്രമാകുന്നത്, അവിടെ ആ യമപുരിയിൽ ചെല്ലുമ്പോൾ, അവിടെവച്ച് ഞാൻ അങ്ങയുടെ കൈയിൽനിന്ന് ആനയെ വാങ്ങിക്കൊള്ളാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "നിഷ്ക്രിയന്മാരും ധർമ്മം വിട്ടവരും നാസ്തികന്മാരും ദുരാഗ്രഹികളും പാപികളും ഇന്ദ്രിയാർത്ഥങ്ങളിൽ ആസക്തിയുള്ളവരുമായ ജനങ്ങൾ യമൻെറ ശിക്ഷയ്ക്കു പാത്രമായി യാതനകൾ അനുഭവിക്കുന്നു. ആ വകുപ്പുകളിലൊന്നും ഈ ധൃതരാഷ്ട്രരാജാവു പെടുമെന്ന് ബ്രാഹ്മണാ, നീ വിചാരിക്കേണ്ടാ."

ഗൗതമൻ പറഞ്ഞു: "വൈവസ്വതൻെറ ഭവനത്തിൽ ജനങ്ങൾ നിയന്ത്രിതരായി വസിക്കുന്നു. അവിടെ ആരും അസത്യം പറയുകയില്ല. സത്യം അവിടെ വിജയിച്ചരുളുന്നു. അവിടെ ദുർബ്ബലന്മാർ ബലവാന്മാരെ ദുഃഖിപ്പിക്കും; ശിക്ഷിക്കും. അവിടെ കൈയൂക്കൊന്നും ആരുടെയും നടക്കുകയില്ല. ഞാൻ അവിടെ ചെന്നെത്തുമ്പോൾ, നീ ഇപ്പോൾ ബലമായി എൻെറ കൈയിൽനിന്നു പിടിച്ചെടുക്കുന്ന ആനയെ ഞാൻ നിഷ്പ്രയാസം വാങ്ങിക്കൊള്ളാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "കൊള്ളാം! നീ പറഞ്ഞതു ഞാൻ കേട്ടു. മൂത്ത സഹോദരിയേയും അച്ഛനേയും അമ്മയേയും ശത്രുവിനെപ്പോലെ കരുതി പെരുമാറുന്ന ചില ഉന്മത്തന്മാരായ ജനങ്ങളുണ്ട്. നീ പറഞ്ഞ യമലോകം അത്തരക്കാർക്കുള്ളതാണ്. എടോ ബ്രാഹ്മണാ, നീ എന്തു വിചാരിക്കുന്നു? ആ പറഞ്ഞ ലോകത്തിലൊന്നും ഈയുള്ളവൻ പോവുകയില്ല. ഈ ധൃതരാഷ്ട്രൻ അതിന്നും എത്രയോ ഉപരിയായ പുണ്യലോകത്തിൽ പോകുന്നവനാണ്! മനസ്സിലായോ?"

ഗൗതമൻ പറഞ്ഞു: "ധനാധിപൻെറ (വൈശ്രവണൻെറ) പുരി മന്ദാകിനീതീരത്താണ്. അവിടെ പുണ്യംചെയ്ത പുരുഷന്മാരെത്തി സുഖിക്കുന്നു. അവിടെയെത്തുന്ന പുണ്യാത്മാക്കളെ സന്തോഷിപ്പിക്കുവാൻ, ആടിയും പാടിയും മറ്റു വിധത്തിലും രസിപ്പിക്കുവാൻ, ഗന്ധർവ്വന്മാരും യക്ഷന്മാരും അപ്സരസ്സുകളും വസിക്കുന്നു. അവിടെ ഞാനെത്തുമ്പോൾ അവിടെവെച്ച് നിന്നിൽനിന്നു ഞാൻ എൻെറ ആനയെ വാങ്ങിക്കൊള്ളാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "അതിഥികളെ സൽക്കരിക്കുക എന്നത് വ്രതമായിക്കരുതിയിട്ടുള്ളവരും, മറ്റു നല്ല വ്രതങ്ങൾ കൈക്കൊണ്ടവരും, ബ്രാഹ്മണർക്ക് രക്ഷാസ്ഥാനം നല്കുന്നവരും തന്നെ ആശ്രയിക്കുന്ന ഭൃത്യജനങ്ങൾക്കു വിളമ്പിക്കൊടുത്തതിന്നുശേഷമുള്ളത് ഉണ്ണുന്നവരും മാത്രമേ കുബേരരാജധാനിയായ മന്ദാകിനിയിൽ എത്തുകയുള്ളു. ഞാൻ അവിടെയൊന്നും ചെല്ലുകയില്ല. അതിനേക്കാൾ എത്രയോ ഉന്നതമായ ഒരു ലോകമാണ് എനിക്കുള്ളത്!"

ഗൗതമൻ പറഞ്ഞു: "മേരുവിൻെറ കൊടുമുടിയിലുള്ള രമ്യമായ കാനനത്തിൽ, നല്ല പുഷ്പങ്ങൾ നിറഞ്ഞ വനത്തിൽ, കിന്നരിമാർ മധുരമായി പാടുന്നു. വിശാലമായ അവിടെ ജംബുവൃക്ഷങ്ങൾ പ്രശോഭിക്കുന്നു. ആ ദിവ്യമായ പൂങ്കാവിൽ ചെന്നെത്തുമ്പോൾ അവിടെവെച്ച് അല്ലയോ ധൃതരാഷ്ട്രാ, ഞാൻ എൻെറ ആനയെ വാങ്ങിക്കൊള്ളാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "മൃദുശീലന്മാരും, സത്യശീലന്മാരുമായ ബ്രാഹ്മണർ, ബഹുശ്രുതന്മാരും സർവ്വഭൂതപ്രിയന്മാരുമായ ബ്രാഹ്മണർ, വേദം പാരായണംചെയ്യുന്നവരും, പുരാണേതിഹാസങ്ങൾ വായിക്കുന്നവരും, പഠിക്കുന്നവരുമായ ബ്രാഹ്മണർ മധുവാകുന്ന ആഹുതി ബ്രാഹ്മണരിൽ അർപ്പിക്കുന്നവർ, ഇങ്ങനെയുള്ളവർക്കുള്ളതാണ് നീ പറഞ്ഞ ലോകം. അതിനേക്കാൾ ഉപരിയായി, ശ്രേഷ്ഠമായിട്ടുള്ള വല്ല ലോകവുമുണ്ടെങ്കിൽ പറയൂ! അവിടേക്കായിരിക്കും ഞാൻ ഗമിക്കുക!

ഗൗതമൻ പറഞ്ഞു: 'നന്നായി പൂത്തുനില്ക്കുന്നതും, കിന്നരരാജാവിനോടുകൂടി കിന്നരിമാർ മധുരമായി പൊഴിക്കുന്ന ഗാനം മറ്റൊലിക്കൊള്ളുന്നതും, നാരദന്ന് പ്രിയപ്പെട്ടതുമായ നന്ദനവനത്തിൽ ഗന്ധർവ്വദിവ്യാംഗനകൾ വിഹരിക്കുന്നതുമായ സ്വർഗ്ഗത്തിലെ പൂന്തോട്ടത്തിൽ ചെന്നെത്തുമ്പോൾ എടോ ധൃതരാഷ്ട്രാ അവിടെവെച്ച് ഞാൻ നിൻെറ കൈയിൽനിന്ന് എൻെറ ആനയെ വാങ്ങിക്കൊള്ളാം.'

ധൃതരാഷ്ട്രൻ പറഞ്ഞു: "നൃത്തഗീതാദികളിൽ സമർത്ഥരായവരും യാചിക്കാത്തവരും കൂട്ടമായി ഉല്ലസിച്ച് സഞ്ചരിക്കുന്നവരുമായ കലാസമ്പന്നന്മാരായ സുകൃതികൾക്കുള്ളതാണ് നീ പറഞ്ഞ ആ രാജ്യം. ആ രാജ്യം എന്നെപ്പോലെയുള്ളവർക്ക് ഉള്ളതല്ല. അതിനേക്കാൾ എത്രയോ ഉപരിയാണ് എനിക്കു ലഭിക്കുന്ന ലോകം. നീ പറഞ്ഞമട്ടിലുള്ള ലോകത്തേക്ക് ഈ ധൃതരാഷ്ട്രൻ പോകുമെന്ന് വിചാരിക്കേണ്ടാ."

ഗൗതമൻ പറഞ്ഞു: "എവിടെയാണോ വിശേഷപ്പെട്ട ഉത്തര കുരുഭൂമി, എവിടെയാണോ ദേവന്മാരോടുകൂടി രാജാവ് സന്തോഷിച്ചു വസിക്കുന്നത്, എവിടെയാണോ ആഗ്നേയരായ ദേവന്മാർ പാർക്കുന്നത്, അപ്രകാരം ജലോത്ഥരും ശൈലജന്മാരും പാർക്കുന്നത്, എവിടെയാണോ എല്ലാ കാമങ്ങളും സുഖങ്ങളും ഇന്ദ്രൻ വർഷിക്കുന്നത്, എവിടെയാണോ സ്ത്രീകൾ പൂർണ്ണസ്വതന്ത്രകളായി വസിക്കുന്നത്, എവിടെയാണോ സ്ത്രീപുരുഷന്മാർ പരസ്പരം കലഹിക്കാതെ കഴിയുന്നത്. സസുഖം സസ്നേഹം ജീവിക്കുന്നത്, നീ അവിടെ ചെന്നെത്തുമ്പോൾ എന്റെ ആനയെ ഞാൻ അവിടെവെച്ച് വാങ്ങിക്കൊള്ളാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "എല്ലാവിധ കാമങ്ങളിൽനിന്നും വിമുക്തരായവർ ആരുണ്ടോ, മാംസം ഭക്ഷിക്കാതെ ശിക്ഷയ്ക്ക് അർഹരല്ലാത്തവിധം ജീവിക്കുന്നവർ ആരുണ്ടോ, യാതൊരു ചരാചരത്തേയും ദ്രോഹിക്കാതെ വർത്തിക്കുന്നവർ ആരുണ്ടോ, നിരീഹന്മാരും, നിർമ്മമന്മാരും, രാഗഹീനന്മാരുമായി ആരുണ്ടോ, ലാഭത്തിലും, അലാഭത്തിലും, നിന്ദയിലും, പ്രശംസയിലും തുല്യഭാവനയുള്ളവർ ആരുണ്ടോ, അവർക്കുള്ളതാണു നീ പറഞ്ഞ ലോകം. അത് എനിക്കുള്ളതല്ല. ഈ ധൃതരാഷ്ട്രൻ അങ്ങനെയുള്ള ലോകത്തിൽ പോവുകയില്ല. അതിനേക്കാൾ ഉപരി ശ്രേഷ്ഠമായിട്ടുള്ളതാണ് ഈയുള്ളവന്നുള്ള ലോകമെന്ന് മുനേ, നീ ധരിക്കുക!"

ഗൗതമൻ പറഞ്ഞു: "അതിന്ന് അടുത്ത ലോകം പലതും ഉണ്ട്. പുണ്യഗന്ധം പരത്തുന്ന നിത്യലോകങ്ങളുണ്ട്. രജസ്സ് ഇല്ലാത്തതും ദുഃഖമില്ലാത്തതുമായ സോമരാജാവിന്റെ ഗൃഹത്തിൽ അല്ലയോ മഹാത്മാവേ, ഭവാൻ പോകുമ്പോൾ അവിടെവെച്ച് ഞാൻ നിന്റെ പക്കൽനിന്ന് എന്റെ ആനയെ വാങ്ങിക്കൊള്ളാം രാജാവേ!"

ധൃതരാഷ്ട്രൻ പറഞ്ഞു: "ദാനം വാങ്ങാതിരിക്കുകയും ദാനംചെയ്യുകയും ചെയ്യുന്നവർ, പരദ്രവ്യം സ്പർശിക്കയേ ചെയ്യാത്തവർ, അർഹന്മാർക്കു ദാനംചെയ്യുവാൻ വയ്യാത്തതായി ഒന്നും ഇല്ലെന്ന് അറിഞ്ഞു ചെയ്യുന്നവർ, എല്ലാ അതിഥികളോടും പ്രസന്നമാനസരായിരിക്കുന്നവർ, ക്ഷമാശീലന്മാർ, അന്യരോട് ആക്ഷേപവാക്കു പറയാത്തവർ, എല്ലാ ജീവികളോടും കരുണയുള്ളവർ, ഇങ്ങനെയുള്ള പുണ്യശീലന്മാർ ചെന്നെത്തുന്ന ലോകത്തെപ്പറ്റിയാണല്ലോ ഭവാൻ പറഞ്ഞത്! അതിലൊന്നും ഈ ധൃതരാഷ്ട്രരാജാവ് പോവുകയില്ല. ഈയുള്ളവന്നെത്താനുള്ള ലോകം അതിലൊക്കെ ഉപരിയാണ്."

ഗൗതമൻ പറഞ്ഞു: "അതിന്ന് ഉപരിയാണെങ്കിൽ ആദിത്യലോകമുണ്ട്. വേറെയും പല നിത്യലോകങ്ങളുണ്ട്. രജസ്സില്ലാത്തതും ശോകഹീനമായതുമായി പല ദിവ്യലോകങ്ങളുമുണ്ട്. മഹാത്മാവേ, ആ ആദിത്യലോകത്തെത്തുമ്പോൾ അവിടെവെച്ച് ഞാൻ നിന്റെ പക്കൽനിന്ന് എന്റെ ആനയെ വാങ്ങിക്കൊള്ളാം രാജാവേ!"

ധൃതരാഷ്ട്രൻ പറഞ്ഞു: 'സ്വാദ്ധ്യായശീലന്മാരും, ഗുരുശുശ്രൂഷകന്മാരും, തപസ്വിമാരും, സുവ്രതന്മാരും, സത്യസന്ധന്മാരും, ആചാര്യന്മാരോട് അപ്രിയം പറയാത്തവരും ഗുരുവിന്റെ കർമ്മത്തിൽ ഉത്സുകന്മാരും യാതൊരു മത്സരത്തിന്നും തയ്യാറില്ലാത്ത ശാന്തശീലന്മാരുമായ അവർക്ക് ഉള്ള ദിവ്യലോകത്തെയാണ് നീ പറഞ്ഞത്. വിശുദ്ധരും വാഗ്യതന്മാരും സത്യസ്ഥന്മാരും വേദവിജ്ഞന്മാരും ചേർന്നതാണ് ഈ ലോകം. അതിലേക്ക് ആ ധൃതരാഷ്ട്രൻ പോവുകയില്ല എനിക്കുള്ള ലോകം അതിലും ഉപരിയായിരിക്കും.

ഗൗതമൻ പറഞ്ഞു: "അതിന്നും ഉപരിയായി നിത്യലോകം പലതുമുണ്ട്. നല്ല പുണ്യഗന്ധം പരത്തുന്നതും രജസ്സു വിട്ടതും ശോകഹീനമായതുമാണ് ആ ലോകം. രാജാവായ വരുണന്റെ ദിവ്യലോകമാണത്. അവിടെവെച്ച് ഞാൻ നിന്നോട് എന്റെ ഗജത്തെ വാങ്ങിക്കൊള്ളാം രാജാവേ!"

ധൃതരാഷ്ട്രൻ പറഞ്ഞു: "ഏതൊരുത്തൻ ചാതുർമ്മാസ്യവ്രതത്തോടെ നൂറും പത്തും യാഗങ്ങൾചെയ്യുന്നുവോ, ആര് മുടങ്ങാതെ അഗ്നിഹോത്രം ചെയ്യുന്നുവോ, ശാസ്ത്രാനുസരണം മൂന്നുവർഷം ശ്രദ്ധയോടെ ചെയ്യുന്നുവോ ആ ബ്രാഹ്മണർക്ക്, ധർമ്മം എന്തെന്നു ധരിച്ചവരായ ആ മഹാശയന്മാർക്ക് വിധിച്ച മാർഗ്ഗം സ്വീകരിച്ചവർക്കും നിത്യമായ ആ ഗതി ലഭിക്കുന്നതാണ്. എന്നാൽ അതിൽ ഈ ധൃതരാഷ്ട്രൻ എത്തുന്നതല്ല.

ഗൗതമൻ പറഞ്ഞു: "ഇന്ദ്രന്റെ ലോകം രജസ്സില്ലാത്തതും സർവ്വപാപവും അറ്റതുമാണ്. ദുഷ്പ്രാപ്യമായ ആ ലോകം ലഭിക്കുവാനാണ് മർത്ത്യർ ആഗ്രഹിക്കുന്നത്. അവന്റെ ഗൃഹത്തിൽവെച്ച് ഞാൻ രാജാവേ ഭവാന്റെ പക്കൽനിന്ന് എന്റെ ആനയെ വാങ്ങിച്ചുകൊള്ളാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "നൂറുവർഷം ജീവിച്ചിരിക്കുന്ന ശൂരനായ പുരുഷൻ, വേദാദ്ധ്യയനം ചെയ്യുന്നവനും അപ്രമത്തനും ആയവൻ എല്ലാം ശക്രലോകത്തിലേക്കു പോകുന്നു. അതിലേക്ക് ഈ ധൃതരാഷ്ട്രൻ ഗമിക്കുന്നതല്ല."

ഗൗതമൻ പറഞ്ഞു: "വിസ്തൃതമായ പ്രാജാപത്യലോകം ഉണ്ട്. അത് സ്വർഗ്ഗത്തിലാണ്. അവിടെ വളരെ മാഹാത്മ്യങ്ങൾ നിറഞ്ഞതാണ്. ദുഃഖമെന്നത് അവിടെയില്ല. എല്ലാ ലോകത്തിൽ ജനിച്ചവർക്കും അവിടം ഇഷ്ടമുള്ളതാണ്. അവിടെവെച്ച് അല്ലയോ രാജാവേ, ഞാൻ എന്റെ ആനയെ അങ്ങയുടെ കൈയിൽനിന്നു വാങ്ങിക്കൊള്ളാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "രാജസൂയമഹാമഖം കഴിച്ച് അവഭൃഥസ്നാനംചെയ്ത രാജാക്കന്മാർ, നാട്ടുകാരെ ഭരിക്കുന്ന ധർമ്മിഷ്ഠന്മാർ, അല്ലെങ്കിൽ അശ്വമേധയാഗം ചെയ്ത് അവഭൃഥസ്നാനംചെയ്ത രാജാക്കന്മാർ, ഇവർ പൂകുന്ന ലോകമാണ് നീ പറഞ്ഞ ലോകം. അവിടെ ധൃതരാഷ്ട്രൻ ഗമിക്കുകയില്ല."

ഗൗതമൻ പറഞ്ഞു: "അതിന്നും മേലെയായ ദിവ്യലോകം പലതുണ്ട്. പുണ്യഗന്ധം പരത്തുന്നതും രജസ്സ് അകന്നതും ശോകം വിട്ടതുമാണ് ആ ലോകം. ദുർല്ലഭവും അധൃഷ്യവുമായ ആ ഗോലോകത്തിൽ ഭവാൻ എത്തുമ്പോൾ അവിടെവെച്ച് ഞാൻ എന്റെ ആനയെ അങ്ങയിൽനിന്ന് വാങ്ങിക്കൊള്ളാം."

ധൃതരാഷ്ട്രൻ പറഞ്ഞു: "കൊല്ലംതോറും അയ്യായിരവും നൂറും പശുക്കളെ ദാനം ചെയ്യുന്നവരും, നൂറുപശുക്കളുണ്ടെങ്കിൽ അവയിൽ പത്തെണ്ണം ദാനംചെയ്യുന്നവരും പത്ത് പശുക്കളുള്ളവൻ അതിൽ ഒന്ന് ദാനംചെയ്യുന്നവരും, അഞ്ചു പശുക്കളുള്ളവർ അതിൽ ഒന്ന് ദാനംചെയ്യുന്നവരും അല്ലയോ വിപ്രാ, ബ്രഹ്മചര്യം അനുഷ്ഠിച്ചുവരുന്ന ബ്രാഹ്മണന്റെ വാക്കിനെ കേട്ട് നടക്കുന്നവരുമായ തീർത്ഥയാത്രാപരന്മാരായ മനസ്വിമാർ ഗോലോകത്തു മോദത്തോടെ ചെന്നെത്തുന്നതാണ്.

പ്രഭാസം, മാനസം, പുഷ്കരങ്ങൾ എന്നീ തീർത്ഥങ്ങളും സരസ്സുകളും; നൈമിശതീർത്ഥവും, ബാഹുദയും, കരതോയയും പുണ്യതീർത്ഥങ്ങളാണ്. ഗംഗയും ഗയശിരസ്സും, വിപാശയും, സ്ഥൂലവാലുകയും, കൃഷ്ണ, ഗംഗ, പഞ്ചനദം, മഹാഹ്രദം, എന്നിവകളിലും, ഗൗതമീ, കൗശികീ, ചമ്പ, സരസ്വതി, ദൃഷദ്വതി, കാളിന്ദി എന്നീ നദികളിലും പ്രവേശിക്കുന്ന ദൃഢവ്രതരായ മഹാത്മാക്കൾ അവിടെ ദിവ്യസംസ്ഥാനരായി ദിവ്യമാല്യങ്ങൾ ധരിച്ച് ശുഭന്മാരായി പുണ്യഗന്ധാഢ്യരായി ദിവ്യലോകത്തു ചെന്നെത്തുന്നു. അവിടെ ഈ ധൃതരാഷ്ട്രൻ പോകുന്നതല്ല."

ഗൗതമൻ പറഞ്ഞു: ഏതൊരിടത്ത് ശീതഭീതിയോ ഉഷ്ണഭീതിയോ പറ്റുന്നില്ല, പൈദാഹവും വാട്ടവും ഏതൊരിടത്ത് അറിയപ്പെടുന്നില്ല, എവിടെ സുഖവും ദുഃഖവും തുല്യമായി കരുതപ്പെടുന്നു, എവിടെ ശത്രുവും മിത്രവുമില്ല. ബന്ധുവും മിത്രവുമില്ല, ജരയും മൃത്യുവുമില്ല, പുണ്യവും പാപവുമില്ല. എല്ലാറ്റിൽനിന്നും വിമുക്തമായി വിരജസ്സായി വിസ്തൃതമായി പ്രജ്ഞയിലും സത്വത്തിലും സ്ഥിതി ചെയ്യുന്ന ആ പുണ്യമായ ബ്രഹ്മഗൃഹത്തിൽ ഭവാൻ എത്തുമ്പോൾ അവിടെവെച്ച് അല്ലയോ രാജാവേ, എന്നെക്കാണും. അപ്പോൾ നീ എൻെറ ആനയെ എനിക്കു മടക്കിത്തരും."

ധൃതരാഷ്ട്രൻ പറഞ്ഞു: "എല്ലാ സംഗങ്ങളിൽനിന്നും വിമുക്തരായവരും സുകൃതാത്മാക്കളും യതവ്രതരുമായവരും അദ്ധ്യാത്മയോഗമുക്തരായവരും സ്വർഗ്ഗത്തിൽ പ്രവേശിക്കുന്നവരും സാത്വികന്മാരുമായ പുണ്യാത്മാക്കൾ പുണ്യമായ ബ്രഹ്മാലയം പ്രാപിക്കുന്നതാണ്. എന്നാൽ അല്ലയോ മുനേ, അവിടെവെച്ച് ഭവാന് ധൃതരാഷ്ട്രനെ കാണുവാൻ സാധിക്കുന്നതല്ല."

ഗൗതമൻ പറഞ്ഞു: "എവിടെ ബൃഹത്തായ രഥന്തരം ഉച്ചരിക്കുന്നുവോ, യജ്ഞവേദിയിൽ എവിടെ താമര വിതറിയിരിക്കുന്നുവോ, സോമം പാനംചെയ്യുന്നവൻ എവിടെ എത്തുന്നുവോ, അവിടെവെച്ചു ഞാൻ എൻെറ ആനയെ അങ്ങയിൽനിന്നു വാങ്ങിക്കൊള്ളാം. അഹോ! ഞാൻ നിന്നെപ്പറ്റി അറിയുന്നു. നീ വൃത്രഹന്താവായ ഇന്ദ്രനാണ്. നീ വിശ്വം മുഴുവൻ കയറിനില്ക്കുന്നവനാണല്ലോ! അങ്ങയ്ക്ക് ഞാൻ വാക്കുകൊണ്ട് യാതൊരു തെറ്റും ചെയ്തിട്ടില്ല; മനസ്സിൽ വിചാരിച്ചിട്ടുമില്ല."

ഇന്ദ്രൻ പറഞ്ഞു: "എടോ മഹർഷേ, ഞാൻ ഇന്ദ്രനാണ്. ലോകത്തിൽ ജനങ്ങൾ അനുഷ്ഠിക്കേണ്ടതായ മാർഗ്ഗം ആനയുടെ വാദംകൊണ്ട് ബോദ്ധ്യപ്പെടുത്തുവാൻ തുനിഞ്ഞതാണ്. അതുകൊണ്ട് അങ്ങയോടു ക്ഷമ ഇരന്ന് കൈകൂപ്പുന്ന എന്നിൽ ശുഭം ആശംസിച്ചാലും. അങ്ങ് എന്തു പറയുന്നുവോ അതൊക്കെ ഞാൻ ചെയ്യുന്നതാണ്!"

ഗൗതമൻ പറഞ്ഞു: "എൻെറ വെളുത്ത ആന, എൻെറ ഉണ്ണിയായി ഞാൻ വളർത്തിയ ആന, പത്തുവയസ്സേ അവന്നായുള്ളു. അവനെയല്ലേ നീ ഹരിച്ചത്! കാട്ടിൽ വാഴുന്ന എനിക്ക് അവൻ ഒരു തുണയും സഹായിയുമാണ്. അല്ലയോ സുരേന്ദ്രാ! നീ ആ കൊമ്പനാനയെ എനിക്കു തരൂ!"

ഇന്ദ്രൻ പറഞ്ഞു: "അല്ലയോ ദ്വിജശ്രേഷ്ഠാ! ഇതാ ഭവാൻെറ പുത്രൻ! നീ എവിടെയെന്ന് ആ ആന ചുറ്റും നോക്കിക്കൊണ്ടാണ് വരുന്നത്. അവൻ ഇതാ വന്ന് നിൻെറ പാദം തുമ്പിക്കൈകൊണ്ട് ഘ്രാണിക്കുന്നു. ഭവാൻ എന്നിൽ ശ്രേയസ്സ് നേരുക! ഞാൻ ഇതാ നമസ്കരിക്കുന്നു!"

ഗൗതമൻ പറഞ്ഞു: "അല്ലയോ സുരേശ്വരാ! അങ്ങയ്ക്കു ശുഭം ഭവിക്കട്ടെ! ഭവാനെ നിത്യവും ഞാൻ ധ്യാനിച്ചു പൂജിക്കുന്നു! ഇന്ദ്രാ! ഭവാനും എനിക്ക് ശുഭം ആശംസിക്കണേ നീ തന്ന ആനയെ ഞാൻ ഇതാ വാങ്ങുന്നു!"

ന്ദ്രൻ പറഞ്ഞു: "മനീഷിമാരും, സത്യവാന്മാരും വേദം ഹൃദയത്തിൽവെക്കുന്നവരുമായ മഹാശയന്മാർ ആരാണോ, അവരിൽവെച്ച് ശ്രേഷ്ഠനായ ഭവാനാൽ അഭിവന്ദ്യനായ ഞാൻ ഭവാനിൽ കൃതജ്ഞനായിരിക്കുന്നു! അല്ലയോ വിപ്രാ! അങ്ങ് വേഗം വരൂ! പുത്രനായ ആനയോടുകൂടി വരൂ! ഭവാൻ ശുഭലോകങ്ങൾക്കെല്ലാം അർഹനാണ്. വേഗത്തിലോ സാവധാനത്തിലോ വന്നാലും."

ഭീഷ്മൻ പറഞ്ഞു: "ഉടനെ വജ്രി വിമാനത്തിൽ ആ മഹാശയനായ ഗൗതമഋഷിയോടും അദ്ദേഹത്തിൻെറ മകനായ ആനയോടുംകൂടി അവരെ മുമ്പിൽ നിർത്തി, ദുരാസദമായ സ്വർഗ്ഗലോകത്തേക്കു പോയി. ഈ ദിവ്യമായ അദ്ധ്യായം നിത്യവും ചൊല്ലുന്നവനും, അത് ശ്രദ്ധാപൂർവ്വം കേൾക്കുന്നവനുമായ ജിതേന്ദ്രിയൻ ഗൗതമബ്രാഹ്മണനെപ്പോലെ ബ്രഹ്മലോകം പ്രാപിക്കുന്നതാണ്!"

**103. ബ്രഹ്മഭഗീരഥസംവാദം - യജ്ഞം, തപസ്സ്, ദാനം എന്നിവയേക്കാൾ മഹത്വം ഉപവാസത്തിന്നാണെന്ന് തെളിയിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "പലതരം ദാനത്തെപ്പറ്റിയും, ശാന്തി, സത്യം, അഹിംസ, സ്വന്തം ഭാര്യയെക്കൊണ്ടുള്ള സംതൃപ്തി എന്നിവയെപ്പറ്റിയും ദാനഫലത്തെപ്പറ്റിയും ഭവാൻ പറഞ്ഞു. തപസ്സിന്നപ്പുറം ശ്രേഷ്ഠമായി വേറെയൊന്നുമില്ലെന്ന് പിതാമഹന്ന് അറിയാമല്ലോ. എന്നാൽ ആ തപസ്സിൽവെച്ച് ഏറ്റവും ശക്തിയേറിയ തപസ്സ് എന്താണെന്ന് അങ്ങു പറയണേ!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! എത്രത്തോളം കഠിനമായി തപസ്സുചെയ്തുവോ, അത്രത്തോളം ശ്രേഷ്ഠമായ ലോകം അവന്ന് ലഭിക്കും. ആ തപസ്സിൽ അനശനത്തെക്കാൾ (ഉപവാസത്തെക്കാൾ) മേലെയായി ഒരു തപസ്സും ഇല്ലെന്നാണ് പാർത്ഥാ, എൻെറ അഭിപ്രായം. ഇതിന്നു ദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് മഹാനായ ബ്രഹ്മാവും ഭഗീരഥനും തമ്മിലുള്ള സംഭാഷണമാണ്.

ദേവലോകം കടന്ന്, അവിടെനിന്നുപോയി ഗോലോകം പ്രാപിച്ച്, അവിടെനിന്നും ഉയർന്ന്, ഭഗീരഥൻ ഋഷിലോകം പ്രാപിച്ചു എന്ന് നാം കേൾക്കുന്നു. ആ ഭഗീരഥനെ നോക്കി ബ്രഹ്മാവ് ഇപ്രകാരം പറഞ്ഞു രാജാവേ! 'എടോ ഭഗീരഥാ, നീ ദുഷ്പ്രാപ്യമായ ലോകത്ത് എങ്ങനെ എത്തിച്ചേർന്നു? ദേവന്മാരും ഗന്ധർവ്വന്മാരും മർത്ത്യരും തപസ്സുചെയ്യാതെ എത്താൻ കഴിയാത്ത ഈ ലോകത്ത് ഭഗീരഥാ, നീ എങ്ങനെ വന്നുചേർന്നു?'

ഭഗീരഥൻ പറഞ്ഞു: "ഞാൻ നൂറായിരം നിഷ്കങ്ങൾ (സ്വർണ്ണനാണ്യങ്ങൾ) ബ്രാഹ്മണർക്കു പതിവായി ദാനം ചെയ്തു. അല്ലയോ മഹാശയാ, ബ്രാഹ്മമായ വ്രതം ഞാൻ നിത്യവും സ്വീകരിച്ചു. എന്നാൽ അതിൻെറ ഫലംകൊണ്ടല്ല, ഞാൻ ഈ ശ്രേഷ്ഠമായ ലോകത്തിലെത്തിയത്. ഞാൻ ഏകാദശയജ്ഞം പത്തുപ്രാവശ്യം ചെയ്തു. പഞ്ചരാത്രയജ്ഞം പല പ്രാവശ്യവും നിർവ്വഹിച്ചു. വീണ്ടും ഏകാദശയജ്ഞം ഞാൻ പതിനൊന്നുപ്രാവശ്യം ചെയ്തു. ജ്യോതിഷ്ടോമമഹായജ്ഞം നൂറുപ്രാവശ്യവും ചെയ്തു. അതിൻെറ ഫലമായിട്ടല്ല, ഞാൻ ഇവിടെ വന്നെത്തിയത്.

പിന്നെ ഞാൻ പുഷ്കരസരസ്സിൽ തീർത്ഥസ്നാനം ചെയ്ത് അതിൻെറ വക്കിൽവെച്ച് ബ്രാഹ്മണർക്ക് നൂറായിരം തവണ നൂറായിരം അശ്വങ്ങളെയും, ഇരുന്നൂറായിരം പശുക്കളെയും ദാനംചെയ്തു. പിന്നെ ആയിരം സുന്ദരികളായ കന്യകമാരെ പൊൻകോപ്പണിയിച്ചു നല്കി. പിന്നെ അറുപതിനായിരം പെൺകുട്ടികളെ സർവ്വാഭരണഭൂഷിതകളായി ദാനംചെയ്തു. അങ്ങനെ ഞാൻ ചെയ്ത ദാനത്തിൻെറ ഫലമായിട്ടല്ല, ഞാൻ ഈ ദിവ്യമായ ലോകത്തെത്തിയത്.

പിന്നെ ഞാൻ ഗോസവമെന്ന യാഗം കഴിച്ച് പത്തർബ്ബുദം (അനേകായിരം) പശുക്കളെ ഓരോരുത്തന്നും പത്തു പശു എന്ന കണക്കിന്ന് ദാനംചെയ്തു. ഓരോ പശുവിന്നും കുട്ടിയുണ്ടായിരുന്നു. സ്വർണ്ണകാംസ്യം നിറച്ചു ദാനംചെയ്തു. അതുകൊണ്ടുമല്ല ഞാൻ ഇവിടെ എത്തിയത്. ഓരോരുത്തർക്കും പത്തു പശുവീതം ഓരോ സോമയാഗത്തിലും ദാനം നല്കി. കടിഞ്ഞൂൽ പ്രസവിച്ചവയും, ധാരാളം പാൽ കിട്ടുന്നവയും ചുവന്നതുമായ നൂറു പശുക്കളെ ദാനംചെയ്തു. അതുകൊണ്ടുമല്ല. ഞാൻ ഈ ലോകത്തെത്തിയത്. പിന്നെ കറക്കുന്ന പശുക്കളെ പ്രയുതവും പത്തും നല്കി. പിന്നെ പത്തിരട്ടിയും നല്കി. ബ്രഹ്മാവേ, അതുകൊണ്ടു മല്ല, ഞാൻ ഈ ലോകത്തെത്തിയത്. ബാൽഹീകാശ്വങ്ങളെ പത്തുപതിനായിരമെണ്ണം വെളുത്ത നിറത്തിലുള്ളവയെ പൊന്നണിയിച്ചു ദാനംചെയ്തു. അതുകൊണ്ടുമല്ല, ഞാൻ ഇവിടെ എത്തിയത്.

എട്ടുകോടിയും പത്തും സ്വർണ്ണനാണ്യങ്ങൾ ഓരോ ഋതുക്കളിലും ദിവസേന നല്കി. അതുകൊണ്ടല്ല ബ്രഹ്മാവേ, ഞാൻ ഇവിടെയെത്തിയത്. ഹരിതമായ അശ്വങ്ങളെ, കാതുകറുത്തവയെ പൊന്മാലചാർത്തിച്ച് ഒരു കോടിയും പതിനേഴും എണ്ണം ദാനംചെയ്തു പിതാമഹാ! അതു കൊണ്ടുമല്ല ഞാൻ ഇവിടെ എത്തിയത്. അച്ചുതണ്ടുപോലെ നല്ല ബലമായ കൊമ്പുള്ള മഹാഗജങ്ങളെ മാലയണിയിച്ച് ആയിരത്തിപ്പതിനേഴെണ്ണത്തെ നല്കി. ദിവ്യമായ പൊൻ ചാർത്തുകൾ അണിഞ്ഞിരുന്നു. ബ്രഹ്മാവേ! പൊന്നണിഞ്ഞ തേരുകളും ഞാൻ പതിനായിരം നല്കി. പിന്നെ കോപ്പണിഞ്ഞ അശ്വങ്ങളെയും, ആ പതിനായിരം തേരിന്നു നല്കി. വേദങ്ങളിൽ പറഞ്ഞമാതിരി ദക്ഷിണയോടുകൂടി പത്ത് വാജപേയവും ചെയ്തു. ക്രതുതുല്യപ്രഭാവന്മാരും, ഇജ്യാവിക്രമശീലരും, നിഷ്കണ്ഠന്മാരുമായ ഒരായിരംപേർക്ക് ദക്ഷിണയും നല്കി. പോരിൽ രാജാക്കന്മാരെ ജയിച്ച് എട്ട് രാജസൂയവും ധനം ദക്ഷിണനല്കി നിർവ്വഹിച്ചു. അതു കൊണ്ടല്ല ബ്രഹ്മാവേ, ഞാൻ ഇവിടെ എത്തിയത്.

ഗംഗയ്ക്കുള്ള ഒഴുക്കുപോലും ഞാൻ കൊടുത്ത ദക്ഷിണകൊണ്ട് മൂടിപ്പോയി പിതാമഹാ! പൊൻകോപ്പണിഞ്ഞ കുതിരകൾ രണ്ടായിരവും ശ്രേഷ്ഠമായ ഗ്രാമങ്ങൾ നൂറും ഓരോരുത്തർക്കും മൂന്നുപ്രാവശ്യം നല്കി. തപസ്വിയും, നിയതാഹാരനും, വാഗ്യതനുമായി, ശമധനനായി വളരെ ക്കാലം ഹിമാലയത്തിൽ ഗംഗയുടെ ദുസ്സഹമായ നീർച്ചാട്ടം തലയിൽ താങ്ങി മൂർദ്ധാവിൽ ശിവൻ വഹിച്ചുനിന്നു. അതിൻെറ ഫലംകൊണ്ടുമല്ല പിതാമഹാ, ഞാൻ ഈ ദിവ്യ ലോകത്തെത്തിയത്.

ശമിയുടെ കൊമ്പ് വലിച്ചെറിഞ്ഞാൽ എത്തുന്ന സ്ഥലത്ത് വേദിതീർത്ത് സുരന്മാരെ യജിച്ച് 'സാദ്യസ്കം' എന്ന യാഗം അയുതം സംഖ്യയോളം ചെയ്തു. 'ത്രയോദശം' 'ദ്വാദശാഹം' എന്നിവയും നിർവ്വഹിച്ചു ദേവാ! പുണ്ഡരീക യജ്ഞവും ചെയ്തു. അതിൻെറ ഫലംകൊണ്ടല്ല ദേവാ, ഞാൻ ഇവിടെ എത്തിയത്.

നല്ല പൂഞ്ഞക്കെട്ടുള്ളവയും വെളുത്തവയുമായ കാളകളെ എണ്ണായിരമെണ്ണം ബ്രാഹ്മണർക്കു നല്കി. ഓരോന്നിൻെറയും കൊമ്പിൽ സ്വർണ്ണം അണിഞ്ഞിരുന്നു. അവയോടൊപ്പം സ്വർണ്ണാഭരണങ്ങൾ അണിയിച്ച കന്യകമാരേയും ഭാര്യമാരായി ദാനംചെയ്തു.

സ്വർണ്ണങ്ങളും, രത്നങ്ങളും ധാരാളം നല്കി. രത്നാചലങ്ങൾതന്നെ ഞാൻ ദാനംചെയ്തു. ധനധാന്യങ്ങൾ നിറയെയുള്ള ധാരാളം ഗ്രാമങ്ങളും ദാനംചെയ്തു. കടിഞ്ഞൂൽ പ്രസവിച്ച നൂറു ഗോക്കളെയും സൽപ്പാത്രത്തിൽ ദാനം ചെയ്തു. ഇതിലൊന്നിലും ഞാൻ മടിച്ചില്ല. ഖേദിച്ചിട്ടുമില്ല. പിന്നെ പല യജ്ഞങ്ങളും ചെയ്ത് വിപ്രർക്ക് ദക്ഷിണയും നല്കി. എന്നാൽ അതുകൊണ്ടൊന്നുമല്ല ഞാൻ ഈ ദിവ്യ ലോകത്തെത്തിയത്.

ദക്ഷിണയോടുകൂടി 'ഏകദശാഹം' ഞാൻ ചെയ്തു. 'ദ്വിദ്വാദശാഹ'വും 'അശ്വമേധങ്ങ'ളും പതിനാറ് 'അർക്കായണ'വും ചെയ്തു ബ്രഹ്മാവേ, ഞാൻ! അതിൻെറ ഫലം കൊണ്ടല്ല ഞാൻ ഇവിടെ എത്തിയത് ബ്രഹ്മാവേ!

കഴുത്തിൽ ചാർത്തുന്ന പതക്കം ഞാൻ പലർക്കും ദാനംചെയ്തു. നൂറുയോജന ദീർഘവും വിസ്താരവുമുള്ള രത്നംവിളയുന്ന സ്വർണ്ണമരക്കാടുകളും ഞാൻ ദാനംചെയ്തു. എന്നാൽ അതുകൊണ്ടൊന്നുമല്ല വിധേ, ഞാൻ ഇവിടെ എത്തിയത്. അപ്രധൃഷ്യമായ തുരായണവ്രതവും ഞാൻ എടുത്തു. അത് ക്രോധാദികളായ വികാരങ്ങളൊക്കെ അടക്കി തള്ളിനീക്കി മുപ്പതുവർഷം ചെയ്തു. എണ്ണൂറും നൂറും പശുക്കളെ എല്ലാ ദിവസവും ബ്രാഹ്മണർക്കു ദാനം ചെയ്തു. ധാരാളം പാലുള്ള നല്ല ചുവന്ന പശുക്കളെയും, പിന്നെ വേറെ അനേകം കാളകളെയും അല്ലയോ വിശ്വനാഥാ, ഞാൻ ബ്രാഹ്മണർക്കു നല്കി. എന്നാൽ ഞാൻ അതിൻെറ ഫലമായിട്ടല്ല ഈ ദിവ്യലോകത്തെത്തിയത്.

ബ്രഹ്മാവേ, ഞാൻ മുപ്പതഗ്നികളെ നിത്യവും യജിച്ച് എട്ട് സർവ്വമേധവും, അപ്രകാരം ഏഴ് നരമേധവും, ചെയ്തു. വിശ്വജിത്ത് എന്ന യാഗം എട്ടുപ്രാവശ്യം ചെയ്തു. പിന്നെ നൂറും പതിനെട്ടും പ്രാവശ്യവും വിശ്വജിത്തുയാഗം ചെയ്തു. അല്ലയോ ദേവേശാ, ഞാൻ അവയുടെ ഫലംകൊണ്ടൊന്നുമല്ല ഈ ദിവ്യലോകത്തെത്തിയത്.

സരയൂനദി, ബാഹുദാനദി, ഗംഗാനദി എന്നിവയിലും നൈമിഷത്തിലുംവെച്ച് നൂറ് ഗോക്കളെ ഞാൻ ബ്രാഹ്മണർക്കു ദാനംചെയ്തു. അതുകൊണ്ടൊന്നുമല്ല ഞാൻ ഈ ദിവ്യലോകത്തെത്തിയത്. ഇന്ദ്രൻ ഗുഹയ്ക്കുള്ളിൽ സൂക്ഷിച്ചുവെച്ചത് ഏതാണോ, ഭാർഗ്ഗവൻ തപസ്സുചെയ്തു നേടിയത് ഏതാണോ, തേജസ്സുകൊണ്ട് ഉജ്ജ്വലിക്കുന്ന ശുക്രൻ നേടിയതെന്തോ, അതും ഞാൻ നേടി. (ഇന്ദ്രൻ രഹസ്യമായി സൂക്ഷിച്ചിരുന്നതും മറ്റും ഉപവാസത്തിൻെറ രഹസ്യമാണ്.)

ആ കർമ്മം ഞാൻ നിർവ്വഹിച്ചപ്പോൾ ബ്രാഹ്മണർ എന്നിൽ സന്തോഷിച്ചു. ആ കർമ്മത്തിൽ ആയിരം മുനിമാർ പങ്കുകൊണ്ടു. അവർ എൻെറനേരെ തിരിഞ്ഞുനിന്നു കൈയുയർത്തി ആശംസിച്ചു: 'ഭഗീരഥാ! നീ ബ്രഹ്മലോകം പ്രാപിക്കുക' എന്ന്. ആയിരം ബ്രാഹ്മണർ പ്രസാദിച്ചു പറഞ്ഞ വാക്കാൽ പ്രഭോ, ഞാൻ ഈ ലോകത്ത് വന്നു ചേർന്നു. ഇക്കാര്യത്തിൽ ഭവാൻ സംശയിക്കേണ്ടതില്ല!

വിധാതാവ് വിധിച്ചപ്രകാരം ഞാൻ ധാതാവിൻെറ ചോദ്യത്തിന്നു ശരിയായ മറുപടി പറയണമല്ലോ. അത് ഞാൻ പറഞ്ഞു. അനശനത്തിന്നുപരിയായി, ഉപവാസത്തിന്നുപരിയായി യാതൊരു വ്രതവുമില്ല. അതാണ് എൻെറ അഭിപ്രായം ദേവനാഥാ, പ്രസാദിച്ചാലും."

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന പൂജാർഹനായ ഭഗീരഥരാജാവിനെ ബ്രഹ്മാവ് വിധിയിൽ കണ്ട കർമ്മംകൊണ്ടു പൂജിച്ചു. അതുകൊണ്ട് യുധിഷ്ഠിരാ, ഭവാൻ അനശനവ്രതമെടുത്ത് വിപ്രന്മാരെ പൂജിക്കുക. വിപ്രന്മാർ അനുഗ്രഹിച്ചാൽ എന്തുവേണമെങ്കിലും അതൊക്കെ പരലോകത്ത് ലഭിക്കുന്നതാണ്. വസ്ത്രം, അന്നം, പശുക്കൾ, നല്ല ഗൃഹം എന്നിവകൊണ്ടും ശുഭമായ ദേവാരാധനമൂലവും ദ്വിജന്മാരെ സന്തോഷിപ്പിക്കണം. ഇതാണ് ഏറ്റവും രഹസ്യമായ കാര്യം. അതറിഞ്ഞ് നീ ലോഭംകൂടാതെ അനുഷ്ഠിക്കുക!"

**104. ആയുഷ്യാഖ്യാനം - ആയുസ്സിനെ വർദ്ധിപ്പിക്കുകയും ക്ഷയിപ്പിക്കുകയും ചെയ്യുന്ന ശുഭാശുഭകർമ്മങ്ങൾ അനുഷ്ഠിക്കേണ്ട ആചാരങ്ങൾ -** യുധിഷ്ഠിരൻ പറഞ്ഞു: "പുരുഷൻ നൂറു വയസ്സുവരെ ജീവിച്ചിരിക്കുന്നുണ്ട്. നൂറു വയസ്സുവരെ ആരോഗ്യത്തോടും ശക്തിയോടുംകൂടി ഇരിക്കുന്നവരുണ്ട്. മർത്ത്യർ ബാല്യത്തിൽ ചാകുന്നുമുണ്ട്. ഇത് എന്തുകൊണ്ടാണ് പിതാമഹാ! ചിലർ ദീർഘായുസ്സാകുന്നു, ചിലർ അല്പായുസ്സാകുന്നു. മനുഷ്യന് ദീർഘായുസ്സും കീർത്തിയും ശ്രീയും എന്തുചെയ്താൽ ലഭിക്കും? തപസ്സുകൊണ്ടോ ബ്രഹ്മചര്യംകൊണ്ടോ ജപം, ഹോമം, ഔഷധങ്ങൾ, മനസ്സുകൊണ്ടും വാക്കുകൊണ്ടും ദേഹംകൊണ്ടുമുള്ള കർമ്മങ്ങൾ - ഈ പറഞ്ഞവയിൽ ഏതുകൊണ്ടാണ് ഇവ ലഭിക്കുക? പിതാമഹാ, പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "യുധിഷ്ഠിരാ, നീ ഈ ചോദിച്ച കാര്യം അറിയേണ്ടതാണ്. ഞാൻ അതിനെപ്പറ്റി വിവരിച്ചു പറയാം. മനുഷ്യൻ എന്തുകൊണ്ടാണ് അല്പായുസ്സാകുന്നതെന്നും, എന്തുകൊണ്ടാണ് ദീർഘായുസ്സാകുന്നതെന്നും, എന്തുകൊണ്ടാണ് കീർത്തി നേടുന്നതെന്നും, എന്തുകൊണ്ടാണ് ഐശ്വര്യം നേടുന്നതെന്നും, എന്തുകൊണ്ടാണ് ധനസമ്പത്തുകൾ നേടുന്നതെന്നും, ശ്രേയസ്സു നേടുന്നതെന്നും ഞാൻ വിവരിച്ചു പറയാം.

ആയുസ്സ് ആചാരംകൊണ്ടു ലഭിക്കും; ശ്രീ ലഭിക്കുന്നതും ആചാരംകൊണ്ടുതന്നെയാണ്. കീർത്തിയുണ്ടാകുന്നതും ആചാരംകൊണ്ടുതന്നെ. പുരുഷന് ഇഹലോകസുഖവും പരലോകസുഖവും ലഭിക്കുന്നതും ആചാരംകൊണ്ടുതന്നെയാണ്. ദുരാചാരനായ പുരുഷൻ ദീർഘായുഷ്മാനായി ഭവിക്കുകയില്ല. അവനെ എല്ലാ ജീവികളും ഭയപ്പെടുന്നു. അവൻ എല്ലാറ്റിനെയും എതിർക്കുകയും ചെയ്യുന്നു. അതുകൊണ്ട് ആത്മാവിന് ഇഹത്തിൽ ഐശ്വര്യം ലഭിക്കണമെന്നാഗ്രഹിക്കുന്നവർ സദാചാരനിരതന്മാരായിരിക്കണം. പാപികൾപോലും സദാചാരം അനുഷ്ഠിക്കുവാൻ തുടങ്ങിയാൽ അവരുടെ ദോഷങ്ങൾ നീങ്ങി നല്ലവരായിത്തീരുന്നതാണ്. ധർമ്മാനുഷ്ഠാനമാണ് സദാചാരത്തിന്റെ ചിഹ്നം. സജ്ജനങ്ങളെല്ലാം സദാചാരത്തോടുകൂടിയവരാണ്. നേരിട്ടു കണ്ടിട്ടില്ലെങ്കിലും, ഒരുത്തൻ സദാചാരപരനായി ഐശ്വര്യകർമ്മങ്ങൾ അനുഷ്ഠിക്കുന്നവനാണെന്നു കേൾവികേട്ടവനെ ജനങ്ങൾ സ്നേഹിക്കുകയും ഇഷ്ടപ്പെടുകയും ചെയ്യും.

ദൈവമില്ലാത്ത നാസ്തികന്മാർ, ദുഷ്പ്രവൃത്തി ചെയ്യുന്നവർ, ഗുരുവിനെയും ശാസ്ത്രത്തെയും നിന്ദിക്കുന്നവർ, ധർമ്മം ഗ്രഹിക്കാതെ അധർമ്മം ചെയ്യുന്നവർ, ദുരാചാരന്മാർ ഇവരൊക്കെ അല്പായുസ്സുകളായി ഭവിക്കും. ദുശ്ശീലന്മാരും, മര്യാദവിട്ടു നടക്കുന്നവരും, നിത്യവും സങ്കരമൈഥുനം ചെയ്യുന്നവരുമായ മർത്ത്യർ നരകംപ്രാപിക്കുന്നതാണ്.

എല്ലാ ലക്ഷണവും വിട്ടവനായാലും സദാചാരപരനായ പുരുഷൻ, ശ്രദ്ധയുള്ളവനും ഈർഷ്യയില്ലാത്തവനുമായ പുരുഷൻ, നൂറുവർഷം ജീവിച്ചിരിക്കുന്നതാണ്. ക്രോധിക്കാത്തവൻ, സത്യം പറയുന്നവൻ, ഭൂതങ്ങളെ ഹിംസിക്കാത്തവൻ, വക്രതയെന്തെന്ന് അറിഞ്ഞുകൂടാത്തവൻ, അസൂയയില്ലാത്തവൻ, ഇങ്ങനെയുള്ളവൻ നൂറുവർഷം ജീവിച്ചിരിക്കും. മണ്ണുടയ്ക്കുന്നവൻ, പുല്ലറുക്കുന്നവൻ, പല്ലുകൊണ്ടു നഖം മുറിക്കുന്നവൻ, നിത്യവും ഉച്ഛിഷ്ടം തിന്നുന്നവൻ, അസ്ഥിരൻ, ഇവരാരും ദീർഘായുഷ്മാന്മാരാവുകയില്ല.

ബ്രാഹ്മമുഹൂർത്തത്തിൽ ഉണർന്നെഴുന്നേറ്റ് ധർമ്മാർത്ഥങ്ങളെപ്പറ്റി ചിന്തിക്കണം. പ്രഭാതത്തിൽ മുഖവും വായയും കഴുകണം. ദേവന്മാരെ കൈകൂപ്പി പൂജിക്കണം. അപ്രകാരം സന്ധ്യക്കു പൂജിക്കണം. ഉദിച്ചുയരുന്ന സൂര്യനുനേരെ നോക്കരുത്. അപ്രകാരം അസ്തമിക്കുന്ന സൂര്യബിംബത്തിന്നു നേരെയും നോക്കരുത്. ഗ്രഹണസമയത്ത് സൂര്യനെ നോക്കരുത്. ജലത്തിൽ പ്രതിബിംബിക്കുന്ന സൂര്യബിംബത്തിന്നു നേരെ നോക്കരുത്. ഋഷിമാർ രണ്ടുസന്ധ്യക്കുംമങ്ങിയ വെളിച്ചമുള്ള സമയത്ത് സന്ധ്യാവന്ദനംചെയ്ത് ദീർഘായുസ്സു നേടി. അതുകൊണ്ട് മൗനിയായി പ്രഭാതത്തിലും അസ്തമയത്തിലും സന്ധ്യകളെ സേവിക്കണം. പ്രഭാതത്തിലും അസ്തമയത്തിലും ബ്രാഹ്മണർ സന്ധ്യാവന്ദനം ചെയ്തില്ലെങ്കിൽ അവരെ ധാർമ്മികനായ രാജാവ് ശൂദ്രന്മാരുടെ കർമ്മങ്ങൾക്കു നിയോഗിക്കണം. ഒരു ജാതിക്കാർക്കും പരസ്ത്രീസംഗം ചെയ്യുവാൻ വിധിച്ചിട്ടില്ല. പരസ്ത്രീഗമനംപോലെ ആയുസ്സിനെ ക്ഷയിപ്പിക്കുന്നതായി മറ്റൊന്നും ലോകത്തിലില്ല. പരസ്ത്രീസംഗത്തെക്കാൾ പാപമായും മറ്റൊന്നില്ല. അതുകൊണ്ട് പരസ്ത്രീസംഗം ചെയ്യുന്ന പുരുഷന് അവൻ പ്രാപിക്കുന്ന സ്ത്രീയുടെ ദേഹത്തിൽ എത്ര രോമകൂപങ്ങളുണ്ടോ അത്ര ആയിരം വർഷങ്ങൾ നരകത്തിൽ കിടക്കേണ്ടിവരും.

മുടികെട്ടുക, കണ്ണെഴുതുക, പല്ലുതേക്കുക, മുതലായ കർമ്മങ്ങൾ പ്രഭാതത്തിൽതന്നെ ചെയ്യണം. ദേവന്മാരെ പൂജിക്കുകയും പ്രഭാതത്തിലാണു ചെയ്യേണ്ടത്. മലമൂത്രങ്ങൾ നോക്കുകയേ അരുത്. അവ ഒരിക്കലും ചവിട്ടുകയുമരുത്. ആരും യാത്രയ്ക്കു പോകുന്നത് ഉദയത്തിന്നു വളരെയധികം മുമ്പെയാകരുത്. നട്ടുച്ചയ്ക്കുമാകരുത്. അല്ലെങ്കിൽ സന്ധ്യമയങ്ങിയിട്ടുമാകരുത്. അറിയാത്തവന്റെകൂടെ അതിവിശ്വാസത്തോടെ പോകരുത്. ഒറ്റശ്ശൂദ്രനെ കൂട്ടിയോ ഒറ്റയ്ക്കു മാത്രമായോ യാത്രപോകരുത്. വിപ്രന്മാർക്കും, പശുക്കൾക്കും, രാജാക്കന്മാർക്കും, വൃദ്ധന്നും, ചുമടെടുക്കുന്നന്നും, ഗർഭിണിക്കും, അശക്തന്നും വഴിമാറിക്കൊടുക്കണം. വഴിക്കു കാണുന്ന മുഖ്യമായ വൃക്ഷങ്ങളെ വലംവെക്കണം. എല്ലാ ചതുഷ്പഥങ്ങളിലും എത്തുമ്പോൾ ഒന്നു ചുറ്റി വലംവെച്ചിട്ടുവേണം പോകുവാൻ. നട്ടുച്ചയ്ക്കും രാത്രിയിലും അർദ്ധരാത്രിയിലും നാലുംകൂടിയ പെരുവഴിയിൽ ചെന്നിരിക്കരുത്. മറ്റൊരാൾ ഉപയോഗിച്ച ചെരിപ്പും വസ്ത്രവും ഉപയോഗിക്കരുത്. ബ്രഹ്മചര്യം എന്നും ശീലിക്കണം. അന്യന്റെ കാലിൽ കാലുകൊണ്ടു ചവിട്ടരുത്. കറുത്തവാവിൻനാളും, വെളുത്തവാവിൻനാളും, ചതുർദ്ദശിയിലും, രണ്ടുപക്ഷത്തിലെ അഷ്ടമിയിലും, സ്ത്രീസംയോഗം ഉപേക്ഷിക്കണം. ബ്രഹ്മചര്യമെടുക്കണം വെറുതെ മാംസം തിന്നരുത്. മൃഗത്തിന്റെ പൃഷ്ഠഭാഗത്തെ മാംസം ആരും കഴിക്കരുത്. ശകാരിക്കുന്ന സ്വഭാവം വർജ്ജിക്കണം. ആരെയും കുറ്റംപറയരുത്, ഏഷണികൂട്ടരുത്.

മർമ്മം തുളയ്ക്കുന്നമട്ടിൽ സംസാരിക്കരുത്, ദ്രോഹം പറയരുത്. നീചന്മാരുടെ യാതൊരു സാധനവും സ്വീകരിക്കരുത്. മനുഷ്യർക്കു ഭയമുണ്ടാക്കുന്നവിധം രൂക്ഷമായ പാപവാക്കുകൾ പറയരുത്. വാക്കാകുന്ന ശരം വായിൽനിന്നു പുറപ്പെട്ടാൽ അതു ചെന്നുകൊണ്ട നരൻ രാവും പകലും കിടന്നു ദുഃഖിക്കും. അന്യന്റെ മർമ്മത്തിൽ ചെന്നുകൊള്ളുന്ന മൂർച്ചയേറിയ വാക്ക് പ്രയോഗിക്കരുത്. അമ്പുകൊണ്ടേറ്റ വ്രണം കാലത്താൽ നികന്നുപോകും, പൊറുക്കും. മഴുകൊണ്ടു വെട്ടിയ കാട് വീണ്ടും പൊടിച്ചു വളർന്നുവരും. എന്നാൽ വാക്കുകൊണ്ടുള്ള വ്രണമേറ്റാൽ മനസ്സിലെ ആ വ്രണം എത്രനാൾ ചെന്നാലും പൊറുക്കുകയില്ല. മാറാതെ വേദനിച്ചുകൊണ്ടിരിക്കും.

ദേഹത്തിൽ കർണ്ണിനാളീകനാരാചങ്ങളായ ശരങ്ങളേതുമേറ്റാൽ പറിച്ചുനീക്കാം. വാക്കുകളാകുന്ന ശരങ്ങളേറ്റാൽ അതു പറിച്ചുകളയാൻ പറ്റുകയില്ല. അതു കരളിലാണു കയറി

നില്ക്കുന്നത്. ഹീനാംഗന്മാരും, അധികാംഗന്മാരും, വിദ്യാഹീനന്മാരും, വിഗർഹിതന്മാരും, സ്വത്വരൂപദ്രവ്യഹീനന്മാരുമായവരെ ആക്ഷേപിച്ചു സംസാരിക്കരുത്. നാസ്തികത്വം, വേദനിന്ദ, ദേവതാജനകുഭർത്സനം, ദ്വേഷം, വിരോധം, ഗർവ്വ്, തീക്ഷ്ണത ഇവയൊക്കെ ഉപേക്ഷിക്കണം. പരക്കെ എല്ലാവരുടെനേരെയും ദണ്ഡമുയർത്തരുത്. കോപിച്ചവനെ വീഴ്ത്തരുത്. പഠിപ്പിൽ പുത്രന്മാരെയും, ശിഷ്യന്മാരെയും താഡനത്തിൽനിന്ന് ഒഴിവാക്കരുത്. എല്ലാവരെയും പഠിപ്പിക്കുമ്പോൾ ഒപ്പം ശാസിക്കുകയും ശിക്ഷിക്കുകയും വേണം. ബ്രാഹ്മണരെ ആക്ഷേപിച്ചു കുറ്റം പറയരുത്. ഒരുത്തന്റെ ജന്മനക്ഷത്രത്തെയോ, പക്ഷത്തെയോ, തിഥിയെയോ പറയരുത്. അത് ആയുസ്സിനെ ക്ഷയിപ്പിക്കും. മലമൂത്രങ്ങൾ വിട്ടാൽ കാൽ കഴുകണം. നിരത്തിൽ ചവിട്ടി വീട്ടിലെത്തിയ ഉടനെ കാൽ കഴുകണം. വേദാധ്യയനത്തിന്നുമുമ്പും, ഊണിന്നു മുമ്പും പാദക്ഷാളനം ചെയ്യണം. ദേവന്മാർ വിപ്രന്മാർക്ക് മൂന്നു കൂട്ടം കാര്യം പവിത്രമായി കല്പിച്ചിരിക്കുന്നു: അശുദ്ധിയുണ്ടെന്നു സ്പഷ്ടമായി അറിയാത്തതും, വെള്ളംകൊണ്ടു കഴുകിയതും, വാക്കുകൊണ്ടു പുകഴ്ത്തപ്പെട്ടതും.

സംയാവം (നെയ്യിൽ വറുത്തെടുത്ത അപ്പം), കൃസരം (ഒരുതരം പായസം), മാംസം, മുറുക്ക് എന്നിവ തനിക്കായി പാകംചെയ്തുവെക്കരുത്. ദേവകൾക്കുവേണ്ടി പാകം ചെയ്തു നിവേദിക്കണം. (അതിന്നുശേഷം ഭക്ഷിക്കാമല്ലോ) എന്നും അഗ്നിയിൽ ഹോമം, ജപം എന്നിവ ചെയ്യണം. എന്നും ഭിക്ഷ നല്കണം. കോലു (എരിക്ക് മുതലായവയുടെ തണ്ട്)കൊണ്ട് പല്ലുതേക്കണം. പല്ലുതേക്കുമ്പോൾ സംസാരിക്കരുത്. ശബ്ദമുണ്ടാക്കുകയുമരുത്.

സൂര്യൻ ഉദിച്ചുയരുന്ന സമയത്ത് കിടന്നുറങ്ങരുത്. അങ്ങനെ ചെയ്യുന്നവർ പ്രായശ്ചിത്തം ചെയ്യണം. ഉണർന്നെഴുന്നേറ്റാൽ അച്ഛനമ്മമാർക്ക് അഭിവാദനംചെയ്യണം. അതുകൊണ്ടു ദീർഘായുസ്സുണ്ടാകും.

ഒരിക്കൽ പല്ലുതേക്കാൻ ഉപയോഗിച്ച ചുള്ളല് ദൂരെയെറിയണം. അതു പിന്നെ ഉപയോഗിക്കരുത്. നിത്യവും പുതിയ ഓരോ ചുള്ളൽക്കഷണം ഉപയോഗിക്കണം. ശാസ്ത്രോക്തമായ അന്നമേ ഭക്ഷിക്കാവൂ. വാവിൻനാളിൽ ഉപവാസമെടുക്കണം. വടക്കോട്ടു തിരിഞ്ഞ് സമാഹിതനായി ശൗചകർമ്മങ്ങൾ ചെയ്യണം. പല്ലുതേച്ചു മുഖംകഴുകി ശുചിയാകാതെ ദേവപൂജ ചെയ്യരുത്. ദേവപൂജചെയ്യാതെയും, ഗുരുജനങ്ങളെയും, വൃദ്ധരെയും പൂജിക്കാതെയും നേരെ ചെല്ലരുത്. കൂപ്പുകൈയോടെ ചെല്ലണം. ബുദ്ധിയുള്ളവൻ പൊടിയേറ്റു മങ്ങിയ കണ്ണാടി നോക്കരുത്.

അറിയാത്ത സ്ത്രീയോടുകൂടി സംഭോഗം ചെയ്യരുത്. ഗർഭിണിയെയും സംഗംചെയ്യരുത്. വടക്കോട്ടും പടിഞ്ഞാറോട്ടും തലവച്ചു കിടന്നുറങ്ങരുത്. കിഴക്കോട്ടോ തെക്കോട്ടോ തലവെച്ചു കിടന്നുറങ്ങണം. ഒടിഞ്ഞ കട്ടിലിന്മേലോ ജീർണ്ണിച്ച കിടക്കയിലോ കിടന്നുറങ്ങരുത്. വെളിച്ചം കൊളുത്തി കിടക്ക പരിശോധിച്ചതിന്നുശേഷമേ അതിൽക്കിടന്നുറങ്ങാവൂ. കിടക്കയിൽ മറ്റൊരാളുടെകൂടെ കിടന്നുറങ്ങരുത്. ഭാര്യയായാലും രണ്ടുപേർകൂടി ഒരു കട്ടിലിൽ കിടന്നുറങ്ങരുത്. വിലങ്ങനെ കിടക്കയിൽ കിടന്നുറങ്ങരുത്. കാര്യത്തിന്നായാലും കരാറിന്നായാലും നാസ്തികന്മാരുമായി കൂട്ടുകൂടരുത്. കസേര കാലുകൊണ്ടു തള്ളിനീക്കി ഇരിക്കുവാൻ കൊടുക്കരുത്. താനും അങ്ങനെ ഇരിക്കരുത്. നഗ്നനായി (യാതൊരു വസ്ത്രവും ധരിക്കാതെ) രാത്രിയായാലും പകലായാലും വിജനസ്ഥാനത്തായാലും നിന്നു കുളിക്കരുത്. കുളികഴിഞ്ഞതിന്നുശേഷം ദേഹത്തിൽ ഉഴിയരുത്. വിചക്ഷണന്മാർ അങ്ങനെ ചെയ്യുകയില്ല. കുളിച്ചിട്ടേ കുറി തൊടാവൂ കുളികഴിഞ്ഞാൽ മുണ്ടു വീശരുത്. നനഞ്ഞ വസ്ത്രം എപ്പോഴും ഉടുക്കരുത്. അന്യൻ അണിഞ്ഞ പൂമാലയെടുത്ത് അണിയരുത്. അണിയുന്ന അത്തരം മാല്യങ്ങൾ പുറത്തുകാട്ടരുത്. തീണ്ടാർന്ന സ്ത്രീകളുമായി വാക്കുകൾ കൊണ്ടുപോലും ഇടപെടരുത്. ധാന്യങ്ങൾ വളരുന്ന കണ്ടത്തിലോ ഗ്രാമപ്രദേശങ്ങളിലെ വഴികളിലോ ഇരുന്ന് മലവിസർജ്ജനം ചെയ്യരുത്. ഒരിക്കലും മലമൂത്രങ്ങൾ വെള്ളത്തിൽ വിടരുത്. ഭക്ഷണം കഴിക്കുന്നതിന്നുമുമ്പ് മൂന്നു പ്രാവശ്യം വെള്ളം കുലുക്കുഴിയണം. മുഖം മൂന്നു പ്രാവശ്യം കഴുകണം. ഊണു കഴിഞ്ഞതിന്നുശേഷവും അപ്രകാരം മൂന്നുപ്രാവശ്യം കുലുക്കുഴിയണം. മൂന്നു പ്രവശ്യം മുഖം കഴുകണം. രണ്ടുവട്ടം തുടയ്ക്കണം. കിഴക്കോട്ടു തിരിഞ്ഞിരുന്ന് മൗനത്തോടെ ഉണ്ണണം. ഉണ്ണുമ്പോൾ മൗനം കൈക്കൊള്ളണം. താൻ കഴിക്കുന്ന ഭക്ഷണത്തെപ്പറ്റി കുറ്റം പറയരുത്. ഊണുകഴിഞ്ഞാൽ അല്പമായി എച്ചിൽ ശേഷിപ്പിക്കണം. ഊണുകഴിഞ്ഞതിന്നുശേഷം അഗ്നിയെ മനസ്സിൽ ധ്യാനിക്കണം. കിഴക്കോട്ടു തിരിഞ്ഞിരുന്ന് ഊണുകഴിച്ചാൽ അവന്ന് ദീർഘായുസ്സുണ്ടാകും. തെക്കോട്ടു തിരിഞ്ഞിരുന്ന് ഉണ്ണുന്നവന്നു കീർത്തിയുണ്ടാകും. പടിഞ്ഞാട്ടു തിരിഞ്ഞിരുന്ന് ഉണ്ടാൽ ധനത്തിന്നു ഹിതമായിരിക്കും; വലിയ ധനലാഭമുണ്ടാകും. വടക്കോട്ടു തിരിഞ്ഞിരുന്ന് ഉണ്ണുന്നവൻ സത്യം പറയുന്നവനായി ഭവിക്കും. ഊണുകഴിഞ്ഞ് എഴുന്നേറ്റാൽ അവൻ ദേഹത്തിലെ ഉയർന്നഭാഗത്തുള്ള ദ്വാരങ്ങൾ ജലത്താൽ സ്പർശിക്കണം. അതുപോലെ എല്ലാ അവയവങ്ങളെയും ജലത്താൽ സ്പർശിക്കണം. മൂക്ക്, കണ്ണുകൾ, ചെവികൾ എന്നിവിടങ്ങളിലും നാഭിയിലും കൈത്തലങ്ങളിലും ജലസ്പർശം ചെയ്യണം. ഉമിയുടെ മുകളിൽ ഇരിക്കരുത്. ചവിട്ടരുത്. അപ്രകാരം മുട്ടിയുടെ മുകളിൽ ഇരിക്കരുത്, ചവിട്ടരുത്, ഭസ്മത്തിന്മേൽ ചവിട്ടരുത്. എല്ലിന്റെ മുകളിൽ ചവിട്ടുകയോ ഇരിക്കുകയോ ചെയ്യരുത്. അന്യൻ കുളിച്ച് ബാക്കിയുള്ള വെള്ളംകൊണ്ടു കുളിക്കരുത്. അതു ദൂരെ ചെരിച്ചുകളയണം. ശാന്തികരമായ ഹോമങ്ങൾ ദൈവങ്ങൾക്കുവേണ്ടി ചെയ്യണം. സാവിത്രങ്ങൾ (സവിതാവിനെപ്പറ്റിയുള്ള മന്ത്രങ്ങൾ) ജപിക്കണം.

ഭക്ഷണം ഇരുന്നു കഴിക്കണം. പാത്രം കൈയിൽവെച്ച് നടന്നു ഭക്ഷിക്കരുത്. ഭസ്മത്തിലോ തൊഴുത്തിലോ മൂത്രമൊഴിക്കരുത്. നിന്നോ നടന്നോ മൂത്രമൊഴിക്കരുത്. ഒരിടത്ത് ഇരുന്നു മൂത്രമൊഴിക്കണം. കാൽ നനച്ചുകഴുകി ഇരുന്നു വേണം ഉണ്ണുവാൻ, കാൽ നനച്ച് ഉണ്ണുന്നവൻ നൂറുവർഷം ജീവിക്കുന്നതാണ്. ഒരിക്കലും ശുചിയില്ലാതെ ശുദ്ധനാകാതെ മൂന്നു തേജസ്സിനെ സ്പർശിക്കരുത്. അഗ്നി, പശു, ബ്രാഹ്മണൻ ഇവരാണ് മൂന്നു തേജസ്സുകൾ. ഇങ്ങനെയുള്ളവൻ ദീർഘായുഷ്മാനാകും. അതുപോലെ മൂന്നു തേജസ്സിനെ ഒരിക്കലും അശുചിയായി നോക്കിപ്പോകരുത്. സൂര്യനെ, ചന്ദ്രനെ, നക്ഷത്രങ്ങളെ - ഇവയാണ് മൂന്നു തേജസ്സുകൾ.

വൃദ്ധൻ വരുമ്പോൾ യുവാവിന്റെ പ്രാണൻ മേല്പോട്ടുയരുന്നു. അപ്പോൾ ഉടനെ എഴുന്നേറ്റ് അഭിവാദ്യംചെയ്താൽ അവന്റെ ജീവൻ ഉടനെ ഒതുങ്ങും. അഭിവാദ്യംചെയ്ത വൃദ്ധന്മാർക്ക് ആസനം ആദരവോടെ നല്കണം. പിന്നെ അരികെ കൈകൂപ്പിനിന്ന് ഉപാസിക്കണം. പോകുമ്പോൾ പിമ്പേ ചെല്ലണം. ഒടിഞ്ഞതോ പൊളിഞ്ഞതോ ആയ കസേരമേൽ ഇരിക്കരുത്. ഉടഞ്ഞ ഓട്ടുകിണ്ണത്തിൽ വിളമ്പി ഉണ്ണരുത്. അതിനെ ഉപേക്ഷിക്കണം. ഒറ്റവസ്ത്രം ഉടുത്തിരുന്ന് ഉണ്ണരുത്. ഒരു രണ്ടാംമുണ്ട് ദേഹത്തിൽ ഉണ്ടാകണം. നഗ്നനായിനിന്നു കുളിക്കരുത്. അതുപോലെതന്നെ നഗ്നനായി കിടന്നുറങ്ങരുത്. ശുദ്ധം മാറിയവനായി കിടക്കരുത്. അശുദ്ധനായി അന്യന്റെ ശിരസ്സിൽ കൈവെക്കരുത്. എന്തു

കൊണ്ടെന്നാൽ എല്ലാ പ്രാണൻെറയും ഇരിപ്പ് ശിരസ്സിലാണ്. ആരുടെയും തലമുടി പിടിച്ചു വലിക്കരുത്. തലയിൽ പ്രഹരിക്കുക, ഇടിക്കുക എന്നിവയും ചെയ്യരുത്. രണ്ടു കൈയും കൂടി ഒന്നിച്ച് തൻെറ ശിരസ്സിൽ മാന്തരുത്. കുളിക്കുമ്പോൾ ശിരസ്സ് അനവധിപ്രാവശ്യം വെള്ളത്തിൽ മുക്കരുത്. തല മുങ്ങിക്കുളിച്ചുകഴിഞ്ഞിട്ട് പിന്നെ എണ്ണ പുരട്ടരുത്. എള്ളു വറുത്ത് തിന്നരുത്. അത് ആയുഷ്കരമല്ല. അശുദ്ധനായവനെ വേദം പഠിപ്പിക്കരുത്. അശുദ്ധമായ ഗന്ധം പുറപ്പെടുന്ന സമയത്ത്, വായു ദുഷിച്ചിരിക്കുന്ന സന്ദർഭത്തിൽ, പുതിയ ഗന്ധം വരുമ്പോൾ വേദത്തെപ്പറ്റി ചിന്തിക്കരുത്. അവന് വേദം നശിക്കും. യമൻ പണ്ടു ചൊല്ലിയ ഒരു ഗാഥയുണ്ട്. പഴമക്കാർ അതു ചൊല്ലാറുണ്ട്. "അശുദ്ധനായി വേദം അകാലങ്ങളിൽ ഉച്ചരിക്കുന്നവൻെറ ആയുസ്സിനെ ഞാൻ നശിപ്പിക്കും. അവൻെറ സന്താനത്തെ ഞാൻ കെടുത്തിക്കളയും. അനദ്ധ്യായസമയത്ത് മൗഢ്യംമൂലം ദ്വിജൻ വേദം അഭ്യസിക്കുന്നതായാലും അവനു വേദം നശിക്കും. അതുകൊണ്ട് അനദ്ധ്യായകാലത്ത് വേദം ചൊല്ലരുത്. ആദിത്യൻെറ നേരെ തിരിഞ്ഞുനിന്ന് മൂത്രമൊഴിക്കരുത്. അഗ്നിയുടെ നേരെയും മൂത്രമൊഴിക്കരുത്. പശുവിൻെറ നേരെയും ബ്രാഹ്മണൻെറനേരെയും തിരിഞ്ഞുനിന്ന് മൂത്രമൊഴിക്കരുത്. വഴിയുടെ നടുവിലും മൂത്രമൊഴിക്കരുത്. അങ്ങനെ ചെയ്യുന്നവർ അല്പായുസ്സുക്കളായി ഭവിക്കും.

വടക്കോട്ട് തിരിഞ്ഞിരുന്ന് പകൽ മലമൂത്രങ്ങൾ വിടണം. രാത്രിയിലാണെങ്കിൽ തെക്കോട്ടു നോക്കിയിരുന്നു വിടണം. അങ്ങനെചെയ്താൽ അവന്ന് ആയുസ്സു കെട്ടുപോവുകയില്ല. കൃശന്മാരായവർ മൂന്നുപേരെ ഒരിക്കലും നിന്ദിക്കരുത്. ആയുസ്സു കൊതിക്കുന്നവൻ അതാണു വേണ്ടത്. വിപ്രൻ, രാജാവ്, പാമ്പ്, ഇവയെ നിന്ദിക്കരുത്. അവർ മഹാവിഷമുള്ളവരാണ്. അവർ ചൊടിച്ച് ഒന്നു നോക്കിയാൽമതി ചുട്ടെരിഞ്ഞുപോകും. ക്രൂദ്ധനായ ക്ഷത്രിയനും നോക്കിയാൽ തേജസ്സുകൊണ്ട് ചുട്ടുകളയും. വിപ്രൻ ക്രോധിച്ചു നോക്കിയാലും ക്രോധിച്ചു പറഞ്ഞാലും കുലം മുടിച്ചുകളയും. അതുകൊണ്ട് ഈ മൂന്നിനെയും പണ്ഡിതൻ ഉപാസിക്കണം. ഗുരുവിനോട് ഒട്ടും നിർബ്ബന്ധം ചെയ്തുപോകരുത്. ഗുരു ക്രോധിച്ചാൽ ഗുരുവിനെ മാനിച്ചു പ്രസാദിപ്പിക്കണം യുധിഷ്ഠിരാ! ഗുരു ഒരു തെറ്റ് തൻെറ നേരെ ചെയ്തെന്നുവന്നാലും, പാഴിലാണ് തൻെറനേരെ ചെയ്തതെന്നു വന്നാലും, ഗുരുവിൽ നന്നായിത്തന്നെ പെരുമാറണം. ഗുരുനിന്ദ ഒരിക്കലും പാടില്ല. അതു മനുഷ്യൻെറ ആയുസ്സിനെ നശിപ്പിച്ചുകളയും. മർത്ത്യരുടെ വാസസ്ഥലത്തിന്നടുത്ത് മൂത്രമൊഴിക്കരുത്. കാലു കഴുകുന്നതും അപ്രകാരം അകലെയായിരിക്കണം. എച്ചിൽ കൊണ്ടുകളയുന്നതും ദൂരെയായിരിക്കണം. ചുവന്ന പുഷ്പം അണിയരുത്. വിദ്വാന്മാർ വെളുത്ത പുഷ്പമേ അണിയാവൂ. താമരപ്പൂവും ആമ്പൽപ്പൂവും തലയിൽ ചൂടാറില്ല. ചുവന്നതും ജലത്തിലുണ്ടാകുന്നതുമായ മറ്റു പുഷ്പങ്ങൾ ചൂടാം. കാഞ്ചനപ്പൂമാലയും ചൂടാം. അത് ഒരിക്കലും ദോഷമാവുകയില്ല. കുളിച്ചവന് അലിവുള്ള കുറിക്കൂട്ടു നല്കണം. വസ്ത്രം ഒരിക്കലും മറിച്ചുടുക്കരുത്. ബുദ്ധിമാന്മാർ അതു ചെയ്യുകയില്ല. അന്യൻ ധരിച്ച വസ്ത്രം ധരിക്കരുത്. വക്കു കാണാത്തതും ധരിക്കരുത്. ഉറങ്ങുവാൻ കിടക്കുമ്പോൾ മറ്റൊരു വസ്ത്രം ധരിക്കണം. യാത്രയ്ക്കു ധരിക്കുന്ന വസ്ത്രവും വേറെയാകണം. ദേവതകളെ അർച്ചിക്കുമ്പോൾ ധരിക്കുന്നതും വേറെയാകണം.

കുങ്കുമം, ചന്ദനം, വില്വം, തകരം, കുങ്കുമപ്പൂവ് ഇവ ബുദ്ധിമാനായ നരൻ വെവ്വേറെ പൂശേണ്ടതാണ്. കുളിച്ച് ശുചിയായ നരൻ ഭൂഷണങ്ങൾ അണിഞ്ഞ് പൂർവ്വകാലത്ത് ഉപവസിക്കണം. കറുത്തവാവിൻനാളും വെളുത്തവാവിൻ നാളും ബ്രഹ്മചര്യം അനുഷ്ഠിക്കണം. സംയോഗം പാടില്ല.

ഒരു ജാതിയിൽപ്പെട്ടവരായാലും അനവധി പേർകൂടി ഒരു പാത്രത്തിൽനിന്ന് ഭക്ഷണംകഴിക്കരുത്. ഋതുസ്നാതയായ സ്ത്രീ പാകംചെയ്തതൊന്നും ഭക്ഷിക്കരുത്. സത്ത് വാറ്റിയെടുത്ത മാംസം ഭക്ഷിക്കരുത്. ആരെങ്കിലും കൊതിച്ചു നോക്കിയിരിക്കെ അവനു നല്കാതെ ഭക്ഷിക്കരുത്. വൃത്തിഹീനനായവൻെറ സമീപത്തിരിക്കരുത്, പരിപാവനാത്മാക്കളുടെ സമീപത്തും ഇരിക്കരുത്. ആചാരധർമ്മങ്ങൾക്കു പറ്റാത്ത ഭക്ഷണങ്ങൾ മറ്റ് ഏതു സന്ദർഭങ്ങളിലും ഉപയോഗിക്കരുത്.

പിപ്പലം, വടം, ചണശാകം, ഉദംബരം ഇവയൊന്നും നന്മ പ്രതീക്ഷിക്കുന്നവരാരും ഭക്ഷിക്കരുത്. പശു, ആട്, മയിൽ എന്നിവയുടെ മാംസം തിന്നരുത്. മാംസം ഉപ്പിട്ടുണക്കിയതും, പഴയതും തിന്നരുത്. ബുദ്ധിയുള്ള മനുഷ്യരാരും കൈകൊണ്ട് എടുത്ത ഒരുതരം ഉപ്പും ഉപയോഗിക്കുകയില്ല. തൈരുകൂട്ടിയ അരിമാവു ഭക്ഷിക്കരുത്. വെറുതെ മാംസം ഭക്ഷിക്കരുത്. ബലിക്ക് അറുത്തതേ കഴിക്കാവൂ. കാലത്തും രാത്രിയിലും അങ്ങനെ രണ്ടുപ്രാവശ്യം ഊണുകഴിക്കാം. അതിൻെറ ഇടയിൽ ഭക്ഷണം പാടില്ല. രോമംകിട്ടിയ അന്നം ഭക്ഷിക്കരുത്. തൻെറ ശത്രുവിൻെറ ശ്രാദ്ധത്തിന്നു പോയി ഉണ്ണരുത്. മിണ്ടാതെ ഇരുന്ന് ഉണ്ണണം. ദേഹത്തിൽ രണ്ടാം മുണ്ടിടാതെ ഒറ്റവസ്ത്രമായി ഇരുന്ന് ഉണ്ണരുത്. നിന്ന് ഉണ്ണരുത്. ഉണ്ണുമ്പോൾ ചപ്പുന്ന ശബ്ദമോ, ചവച്ചിറക്കുന്ന ശബ്ദമോ പുറപ്പെടുവിക്കരുത്. അതിഥികൾക്ക് ആദ്യം വെള്ളം വെച്ചുകൊടുത്ത് പിന്നെ അന്നം വിളമ്പിക്കൊടുത്തതിന്നു ശേഷമേ ബുദ്ധിമാൻ ഉണ്ണാവൂ. ഒരു പന്തിയിൽ ഒന്നിച്ചിരിക്കുകയും, തൻെറ സുഹൃത്തിന്നു നല്കാതെ താൻ ഒറ്റയ്ക്കു ഭക്ഷിക്കുകയും ചെയ്യുന്ന ആ ഭക്ഷണം ഹാലാഹലവിഷത്തിനു തുല്യമായേ കണക്കാക്കുകയുള്ളു.

പാനീയം, പായസം, സക്തു, തൈര്, നെയ്യ്, തേൻ എന്നിവ വലിച്ചുകുടിച്ച് ശേഷിച്ചതു മറ്റൊരുത്തന്നു നല്കരുത്. തനിക്കു വിളമ്പിയിട്ടുള്ള അന്നം ശങ്കിച്ചു ഭക്ഷിക്കരുത്. (നല്ലതോ ചീത്തയോ എന്നും ദഹിക്കുന്നതോ ദഹിക്കാത്തതോ എന്നും മറ്റുമുള്ള ശങ്കപാടില്ല) ആയുസ്സ് അർത്ഥിക്കുന്നവൻ ഊണു കഴിഞ്ഞതിന്നുശേഷം തൈർ കുടിക്കരുത്. ഊണുകഴിഞ്ഞതിന്നുശേഷം മുഖം വലത്തുകൈയാൽ മാത്രമേ കഴുകാവൂ. അല്പം വെള്ളം എടുത്ത് അതുകൊണ്ടു വലത്തുകാലിൻെറ പെരുവിരൽ നനയ്ക്കണം. പിന്നെ തലയിൽ കൈവെച്ചു തീതൊട്ടോ ശ്രദ്ധയോടെ പ്രയോഗകുശലനായ നരൻ ജ്ഞാതി ജനങ്ങളിൽ ശ്രേഷ്ഠത സമ്പാദിക്കുന്നു. ജലംകൊണ്ട് ഇന്ദ്രിയസ്ഥാനങ്ങളിൽ സ്പർശിക്കുക, നാഭിയിൽ തൊടുക, രണ്ടുകൈയും നനയ്ക്കുക എന്നീ ജലസ്പർശകർമ്മം ചെയ്യണം. എന്നാൽ കൈനനച്ച്, ഈറൻകൈയായി, ഉലാത്തരുത്. ബ്രാഹ്മമായ തീർത്ഥം പെരുവിരലിന്നടിയിലാണെന്നാണ് സങ്കല്പം. ദൈവം എന്ന തീർത്ഥം പെരുവിരലിൻെറ ഇടയിലാണെന്നു പറയുന്നു. ചൂണ്ടാണിവിരലിന്നും പെരുവിരലിന്നും ഇടയിലുള്ള ഇടകൊണ്ടുതന്നെ ജലം സ്പർശിച്ചു പിതൃകർമ്മം വിധിപ്രകാരം ചെയ്യണം. പരന്മാർക്ക് അപവാദങ്ങൾ പറയരുത്. ആയുസ്സ് ആഗ്രഹിക്കുന്ന പുരുഷൻ മറ്റുള്ളവരിൽ ക്രോധിക്കുകയോ അന്യരെ ദേഷ്യപ്പെടുത്തുകയോ ചെയ്യുന്നതല്ല. ഭ്രഷ്ടജനങ്ങളുമായി സംസാരിക്കുവാൻ ആഗ്രഹിക്കരുത്. അവരെക്കണ്ടാൽ ഒഴിഞ്ഞുമാറിക്കളയണം. അവരുമായി യാതൊരു സംസർഗ്ഗവും പാടില്ല. അങ്ങനെയായാൽ ദീർഘായുസ്സു ലഭിക്കുന്നതാണ്.

പകൽസമയത്ത് സ്ത്രീകളുമായി മൈഥുനം പാടില്ല.

കന്യകമാരുമായോ ധൂർത്തകളുമായോ, മച്ചികളുമായോ സുരതം ചെയ്യരുത്. കുളിക്കാത്ത മലിനസ്ത്രീകളുമായും സുരതം പാടില്ല. ഇവകൊണ്ടു പുരുഷന്ന് ദീർഘായുസ്സു ലഭിക്കുന്നതല്ല. ഈ നിയമം അനുഷ്ഠിച്ചാൽ അവന്നു ദീർഘായുസ്സുണ്ടാകും. ആചാരപ്രകാരം അംഗങ്ങൾ കഴുകിയതിന്നു ശേഷം വായ മൂന്നുപ്രാവശ്യം കഴുകണം. പിന്നെ രണ്ടു പ്രാവശ്യം ഒന്നുകൂടി കഴുകണം. അതാതു തീർത്ഥങ്ങളിൽ ആചമിച്ചു കാര്യം മനസ്സിൽ ചിന്തിച്ചതിന്നുശേഷം മൂന്നു പ്രവശ്യം ജലം ചുണ്ടുകൊണ്ടു വലിച്ച് രണ്ടുപ്രാവശ്യം തുടച്ചു ശുചിയാകണം. ഇന്ദ്രിയങ്ങളെ സ്പർശിച്ച് മൂന്നു പ്രാവശ്യം ജലം തളിക്കണം. പിന്നെ പിത്ര്യവും ദൈവവും വേദോക്തക്രിയപ്രകാരം ചെയ്യണം. ബ്രാഹ്മണൻ എങ്ങനെ ശുദ്ധനായിത്തീരും എന്നതും പറയാം കുരുദ്വഹാ! കേൾക്കുക. ഊണിന്നു മുമ്പും, ഊണുകഴിഞ്ഞതിന്നുശേഷവും എല്ലാകർമ്മത്തിലും, പരിശുദ്ധി ആവശ്യമുള്ള എല്ലാ കർമ്മത്തിലും, ബ്രാഹ്മണൻ ബ്രഹ്മതീർത്ഥംകൊണ്ട് ആചമിക്കണം. (ആചമനം എന്നു പറയുന്നത് ശരിയായ കഴുകലല്ല, ഒരു അഭിനയം മാത്രമാണ്. അതു ജലംകൊണ്ട് ചില അംഗങ്ങളിൽ സ്പർശിക്കുക എന്നതാണ്) ഉണ്ടാൽ കുലുക്കുഴിഞ്ഞു തുപ്പിയതിന്നുശേഷം അംബുസ്പർശം ചെയ്താൽ ശുദ്ധിയാകും. വൃദ്ധനായ ഒരു ജ്ഞാതി, വലിയ ഒരു സുഹൃത്തായ ജ്ഞാതി, വാർദ്ധക്യകാലത്ത് ദാരിദ്ര്യം അനുഭവിച്ചു ജീവിക്കുകയാണെങ്കിൽ അദ്ദേഹത്തെ വീട്ടിൽ കൊണ്ടുവന്നു പാർപ്പിക്കണം. അതു ധന്യവും ആയുഷ്കരവുമായ ഒരു കർമ്മമാണ്.

മാടപ്പിറാവ്, പൈങ്കിളികൾ, തത്തകൾ എന്നിവയെ വീട്ടിൽ വളർത്തുന്നത് ശ്രീയുണ്ടാക്കും. ദോഷം ചെയ്യുകയില്ല. നരിച്ചീറും, മിന്നാമിനുങ്ങും, അകത്തു പ്രവേശിച്ചാൽ ശാന്തികർമ്മം ചെയ്യണം. അപ്രകാരംതന്നെ കഴുകൻ, മരങ്കൊത്താൻ, ഭ്രമരങ്ങൾ എന്നിവ കടന്നാലും ശാന്തികർമ്മം ചെയ്യണം. ഇവ അശുഭങ്ങളാണ്, ദുശ്ശകുനങ്ങളുമാണ്. മഹാത്മാക്കളായ പുരുഷന്മാരുടെ രഹസ്യങ്ങൾ ആരോടും പറയരുത്. ഒരിക്കലും ചേരുവാൻ പാടില്ലാത്ത അഗമ്യകളുമായി സംഭോഗം പാടില്ല. രാജാവിൻെറ ഭാര്യമാരോടും, സഖിമാരോടും സംഭോഗത്തിന്ന് ആശിക്കരുത്. അത് അപകടമായിത്തീരും, വൈദ്യന്മാരുടെയും, വൃദ്ധരുടെയും, ബാലരുടെയും, ഭൃത്യരുടെയും ബന്ധുക്കളുടെയും, വിപ്രരുടെയും, സംബന്ധികളുടെയും, ശരണാഗതരുടെയും സ്ത്രീകളുമായി സംഭോഗത്തിന്നൊരുങ്ങരുത് യുധിഷ്ഠിരാ! ആയുസ്സിനെ ക്ഷയിപ്പിക്കും. വിപ്രൻെറ നിർദ്ദേശമനുസരിച്ച് സമർത്ഥനായ തച്ചൻ നിർമ്മിച്ച ഗൃഹത്തിലേ വസിക്കാവൂ. ആയുസ്സ് ഇച്ഛിക്കുന്ന പ്രാജ്ഞൻ അതാണു ചെയ്യുക.

സന്ധ്യക്കു കിടന്നുറങ്ങരുത്, ആ സന്ദർഭത്തിൽ വിജ്ഞാനശാസ്ത്രങ്ങൾ പഠിക്കരുത്, ആ സന്ധ്യാകാലങ്ങളിൽ ഭക്ഷിക്കരുത്; അങ്ങനെ അറിഞ്ഞു പ്രവർത്തിച്ചാൽ അവന് ആയുസ്സുണ്ടാകും. രാത്രി പിതൃകർമ്മം ചെയ്യരുത്. വെള്ളത്തിൽ മുങ്ങിക്കുളിക്കുകയും രാത്രികാലങ്ങളിൽ ചെയ്യരുത്. ഐശ്വര്യം ലഭിക്കുവാൻ ആഗ്രഹിക്കുന്നവൻ ഇതു ചെയ്യരുത്. രാത്രി സക്തുക്കൾ വർജ്ജിക്കണം. ഭക്ഷണത്തിലെ അവശിഷ്ടങ്ങളും ദേവന്ന് അർപ്പിച്ച മാല്യങ്ങളും വീണ്ടും ഉപയോഗിക്കരുത്. ഒരു അതിഥിയെ ക്ഷണിച്ചുവരുത്തി രാത്രിയിൽ അയാളെ നിർബന്ധിച്ച് അധികം തിന്നുവാൻ പ്രേരണ ചെയ്യരുത്. തൃപ്തിയിൽക്കവിഞ്ഞ് നിർബ്ബന്ധിച്ചു തീറ്റരുത്. രാത്രിയിൽ ആരും അതിഭക്ഷണംകൊണ്ടു വയറു വീർപ്പിക്കരുത്. രാത്രി ലഘുഭക്ഷണമേ പാടുള്ളു. പക്ഷിയെ കൊന്ന് തൻെറ ഭക്ഷണമാക്കരുത്. പ്രത്യേകിച്ചും താൻ വളർത്തിയ പക്ഷികളെ കൊല്ലരുത്.

ഉന്നതമായ കുലത്തിൽ ജനിച്ചവളും യൗവനയുക്തയുമായ കന്യകയെ വിവാഹം കഴിക്കണം. പിന്നെ അവളിൽ സന്താനങ്ങളെ ജനിപ്പിക്കണം, അങ്ങനെ കുലത്തെ നിലനിർത്തണം. കുലധർമ്മജ്ഞാനസിദ്ധിക്കുവേണ്ടി മക്കളെ നിയോഗിക്കണം ഭാരതാ! പെൺകുട്ടികളെ യോഗ്യരായ കുലപുത്രന്മാർക്കു വിവാഹംചെയ്തുകൊടുക്കണം. മക്കളെ വേൾപ്പിക്കുക, അവർക്ക് ഒരുഭാഗം സ്വത്തുനല്കുക. മുങ്ങിക്കുളിച്ചതിന്നുശേഷം ദൈവകർമ്മങ്ങളും പിതൃകർമ്മങ്ങളും ചെയ്യണം. തൻെറ ജന്മനക്ഷത്രദിവസം അതു ചെയ്യരുത്. പ്രോഷ്ഠപദിയിലും കാർത്തികയിലും ക്രൂരനക്ഷത്രങ്ങളിലും അഷ്ടമരാശിക്കൂറുകളിലും ഭാരതാ! ദൈവവും പിത്ര്യവുമായ കർമ്മങ്ങൾ ഉപേക്ഷിക്കണം. ജ്യോതിഷത്തിൽ പറഞ്ഞവയെല്ലാം വർജ്ജിക്കേണ്ടതാണ്.

കിഴക്കോട്ടു തിരിഞ്ഞിരുന്നു മുഖക്ഷൗരം ചെയ്യണം, വടക്കോട്ടു തിരിഞ്ഞിരുന്നും ആകാം; എന്നാൽ അത് ആയുഷ്കരമായിരിക്കും. പരദൂഷണംചെയ്യുവാൻ പാടില്ല, ആത്മനിന്ദയും പരനിന്ദയും പാപമാണ്, അധർമ്മമാണ് ഭരതർഷഭാ! അംഗഹീനയായ സ്ത്രീയെ വിവാഹംചെയ്യരുത്. അവൾ കന്യകയായാലും ചെയ്യരുത്. തൻെറ ഗോത്രത്തിൽപ്പെട്ട വളെയും (ഒരേ തറവാട്ടിൽപ്പെട്ടവൾ) അംഗഭംഗം ഉള്ളവളെയും വിവാഹംചെയ്യരുത്, മാതൃവംശത്തിലുള്ളവളെയും വിവാഹം ചെയ്യരുത്, വൃദ്ധയായ സ്ത്രീയെ വിവാഹം ചെയ്യരുത്, സന്ന്യാസിച്ച സ്ത്രീയെ വിവിഹംചെയ്യരുത്, പതിവ്രതയായ സ്ത്രീയെ (മറ്റൊരുത്തൻെറ ഭാര്യയായി ജീവിക്കുന്നവളെ) വിവാഹംചെയ്യരുത്, നീചജാതിയിൽപ്പെട്ടവളെ ഉൽകൃഷ്ടകുലജാതൻ വിവാഹംചെയ്യരുത്, തന്നെക്കാൾ ഉൽകൃഷ്ടകുലത്തിൽ ജനിച്ചവളെയും വിവാഹംചെയ്യരുത്, അയോനിയെയും വിയോനിയെയും വേൾക്കരുത്, നീ മഞ്ഞനിറമുള്ളവളെ (പിംഗളയെ) വേൾക്കരുത്, അതുപോലെ കുഷ്ഠരോഗമുള്ളവളെയോ, അപസ്മാരരോഗമുള്ള കുലത്തിൽ പ്പിറന്നവളെയോ, നീചകുലത്തിൽപ്പിറന്നവളെയോ, പാണ്ഡുള്ളവളെയോ, ക്ഷയരോഗമുള്ള വംശത്തിൽ പിറന്നവളെയോ, രാജാവേ, വേൾക്കരുത്.

ലക്ഷണസമ്പന്നയും അതിശ്ലാഘ്യമായ ചിഹ്നങ്ങളുള്ളവളും മനോജ്ഞയും കണ്ടാൽ നല്ലവളുമായ സ്ത്രീയെ ഭവാൻ വേൾക്കണം. അവരവരുടെ കിടയ്ക്ക് ഒക്കുന്ന വലിയ കുലത്തിൽനിന്നേ വേൾക്കാവൂ, രാജാവേ! ഐശ്വര്യം ചിന്തിക്കുന്നവൻ താഴ്ന്നവളേയും ഭ്രഷ്ടയേയും വേൾക്കരുത് യുധിഷ്ഠിരാ!

ശ്രദ്ധയോടെ ഹോമാഗ്നി ജ്വലിപ്പിച്ച് വേദോക്തമായ ക്രിയ ബ്രാഹ്മണർ ചൊല്ലുന്നത് എല്ലാം ചെയ്തുകൊള്ളണം. നാരികളിൽ വിദ്വേഷം പാടില്ല. ഭാര്യയെ ഏതു വിധേനയും സംരക്ഷിക്കണം. ഈർഷ്യ ആയുസ്സിനെ നശിപ്പിക്കുന്നതാണ്. അതുകൊണ്ട് ഈർഷ്യവെച്ചു നടക്കുവാൻ പാടില്ല. പകൽ ഉറങ്ങുന്നവൻെറ ആയുസ്സ് കുറയും. പ്രഭാതത്തിൽ കിടന്നുറങ്ങരുത്. അശുഭന്മാർപോലും കാലത്തും സന്ധ്യയ്ക്കും കിടന്നുറങ്ങുകയില്ല. പാരദാര്യവും ക്ഷുരകാശുദ്ധിയും ഒപ്പമാണ്. ക്ഷൗരം ചെയ്തുകഴിഞ്ഞാൽ കുളിക്കണം. അല്ലെങ്കിൽ അത് അനായുഷ്യമാണ്. അതുപോലെ യത്തിച്ച് അഭ്യാസം ചെയ്യരുത്. സന്ധ്യാസമയത്ത് (സൂര്യാസ്തമയസമയത്ത്) കുളിക്കരുത്, വേദം പഠിക്കരുത്. അതിൽ പ്രയതനായി, ശുദ്ധനായി നില്ക്കണം. എതിരായി ചെയ്തു പോകരുത്. കുളികഴിഞ്ഞ് വിപ്രരെ പൂജിക്കണം. കുളിച്ചു ദേവന്മാരെ വണങ്ങുകയും, ആചാര്യന്മാരെ കൈകൂപ്പുകയും ചെയ്യുക. ക്ഷണിക്കാതെ അന്യൻെറ സ്ഥലത്തുപോകരുത്. എന്നാൽ യാഗം കാണുവാൻ ക്ഷണിച്ചില്ലെങ്കിലും പോയി കാണാം. അർച്ചിക്കാതിരിക്കുന്നത് അനായുഷ്യമാണ്.

തനിച്ചു ദേശാന്തരഗമനം ചെയ്യരുത്. ഒറ്റയ്ക്കു രാത്രി നടക്കരുത്. ഒടുക്കത്തെ സന്ധ്യയ്ക്കുമുമ്പു വീട്ടിൽ എത്തണം. അച്ഛനും അമ്മയും ഗുരുജനങ്ങളും പറഞ്ഞവിധം ചെയ്യണം. അതു ഹിതമോ അഹിതമോ എന്നു ചിന്തിക്കരുതു നരർഷഭാ! ആയുർവ്വേദവും വേദവും പഠിക്കുവാൻ നല്ലപോലെ യത്നിക്കണം രാജാവേ! ആനപ്പുറത്തിരക്കുവാനും, കുതിരപ്പുറത്തിരിക്കുവാനും രഥയാത്ര ചെയ്യുവാനും നല്ലപോലെ യത്നിച്ച് പഠിക്കണം. പരിശ്രമിക്കുന്നവന്നു സുഖം ലഭിക്കുന്നതാണ്. അവൻ വൈരികൾക്കും ഭൃത്യന്മാർക്കും സ്വജനത്തിന്നും അധൃഷ്യനാകും. പ്രജകളെ രക്ഷിക്കുവാൻ ഒരുങ്ങിയവർ ഒരിക്കലും നാശത്തിൽ ചെന്നെത്തുകയില്ല. യുക്തിശാസ്ത്രവും നീ അറിയേണ്ടതാണ് ഭാരതാ! ഗാന്ധർവ്വശാസ്ത്രവും, കലകളും അറിയേണ്ടവയാണു രാജാവേ! ഇതിഹാസങ്ങളും, പുരാണങ്ങളും, ആഖ്യാനങ്ങളും, അപ്രകാരം മഹച്ചരിതവും നിത്യവും ഭവാൻ കേൾക്കണം.

ഭാര്യ തീണ്ടാർന്നു കിടക്കുകയാണെങ്കിൽ അവളെ സംഭോഗത്തിന്നു വിളിക്കരുത്. നാലാംദിവസം കുളിച്ചവളുമായി, ഋതുസ്നാനം കഴിഞ്ഞവളുമായി, രാത്രിയിൽ സംഭോഗം ചെയ്യണം. അതാണു പണ്ഡിതൻ വേണ്ടത്. അഞ്ചാംദിവസം ചേർന്നാൽ അതിൽനിന്നുണ്ടാകുന്ന സന്താനം പെണ്ണായിരിക്കും. ആറാംനാളിൽ ഭോഗംചെയ്താൽ ആൺകുട്ടിയുണ്ടാകും. ഈ സംഗതി മനസ്സിലാക്കി ഭാര്യയുമായി ബുദ്ധിമാൻ ചേരണം.

ജ്ഞാതികളും, സംബന്ധികളും, മിത്രങ്ങളും, പൂജിക്കേണ്ടവരാണ്. ഭൂരിദക്ഷിണമായ യജ്ഞങ്ങൾ രാജാക്കൾ യഥാശക്തി കഴിക്കണം. പിന്നെ അരണ്യവാസത്തിന്ന് ഒരുങ്ങണം രാജാവേ!

ആയുഷ്കരമായ കർമ്മങ്ങൾ ലക്ഷണത്തോടൊപ്പം ഞാൻ പറഞ്ഞു രാജാവേ, ഇനി വൃദ്ധജനങ്ങളിൽനിന്നു ത്രൈവിദ്യ അഭ്യസിച്ചുകൊള്ളുക യുധിഷ്ഠിരാ! ആചാരം ഐശ്വര്യകരമാണ്. ആചാരം കീർത്തിവർദ്ധനമാണ്. ആചാരനുഷ്ഠാനംകൊണ്ട് ആയുസ്സ് വർദ്ധിക്കും. ആചാരം ദോഷത്തെ നശിപ്പിക്കും. എല്ലാ ആഗമങ്ങളിലും ആചാരം ശ്രേഷ്ഠമാണെന്നു പറയുന്നുണ്ട്. ആചാരംമൂലമാണ് ധർമ്മം. ധർമ്മം ആയുസ്സിനെ വർദ്ധിപ്പിക്കുകയും ചെയ്യും. ഇതു യശസ്യമാണ്, ആയുഷ്യമാണ്, സ്വർഗ്ഗ്യമാണ്, ഏറ്റവും സ്വസ്ത്യയനമാണ്. എല്ലാ ജ്ഞാതികളിലും ബ്രഹ്മാവ് കനിഞ്ഞു പറഞ്ഞതാണിത്."

**105. ജേഷ്ഠ്യകനിഷ്ഠവൃത്തി - ജ്യേഷ്ഠാനുജന്മാർ തമ്മിൽ എങ്ങനെ പെരുമാറണമെന്ന് -** യുധിഷ്ഠിരൻ പറഞ്ഞു: "ജ്യേഷ്ഠൻ അനുജനോട് എങ്ങനെ പെരുമാറണം? അനുജന്മാർ ജ്യേഷ്ഠനിൽ എങ്ങനെ പെരുമാറണം? അല്ലയോ ഭരതർഷഭാ! അങ്ങു പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ ഭരതർഷഭാ, നീ നിൻെറ അനുജന്മാരിൽ ജ്യേഷ്ഠൻെറ ഗൗരവനിലയിൽത്തന്നെ നില്ക്കണം! നീ ജ്യേഷ്ഠനാണല്ലോ! ഗുരുവിൻെറ ഗൗരവനില ശിഷ്യരോട് എന്നവിധം അനുജന്മാരോട് നീ പാലിക്കണം! അറിവില്ലാത്ത ശിഷ്യന്നു ഗുരുവിൽ വേണ്ടവിധം ആദരവോടെ നില്ക്കുവാൻ കഴിയുകയില്ല. ഗുരുവിൻെറ ദീർഘദർശിത്വം അവന്നു കാണാൻ കഴിയുകയില്ല. അറിവുള്ളവനായ ജ്യേഷ്ഠൻ ക്ഷമയുള്ളവനാകണം. അനുജൻ അറിവില്ലാതെ ചെയ്യുന്ന അപരാധം കണ്ടില്ലെന്നുവെക്കണം. കണ്ടില്ലെന്നു നടിക്കണം. ജഡനെപ്പോലെയാകണം. അകൃത്യം ചെയ്താൽ അതുകൊണ്ടുള്ള ദോഷം നീക്കംചെയ്യുവാൻ ശ്രമിക്കണം. നല്ല ഉപദേശം നല്കി തെറ്റു തിരുത്തണം. ജ്യേഷ്ഠാനുജന്മാർ യോജിച്ചു നടക്കുന്നത് കാണുമ്പോൾ അതുമൂലം മനസ്സുതകർന്ന ചില ശത്രുക്കൾ അവർ തമ്മിലുള്ള സൗഹാർദ്ദം നശിപ്പിക്കുവാൻ ശ്രമിക്കും. അല്ലയോ കൗന്തേയാ, അവരുടെ ശ്രീ കണ്ട് ഹൃദയം തപിക്കുന്ന ചിലർ ആ ജ്യേഷ്ഠാനുജന്മാരെ തമ്മിൽ തെറ്റിക്കുവാൻ പണിയെടുക്കും. ജ്യേഷ്ഠൻ കൈകാര്യകർത്താവാകായാൽ കുലം വളർത്തുവാനും കുലം മുടിക്കുവാനും അവൻ വിചാരിച്ചാൽ കഴിയും. അനുജനിൽ ദ്രോഹം ചെയ്തുകൊണ്ടിരിക്കുന്ന ജ്യേഷ്ഠഭ്രാതാവ് ജ്യേഷ്ഠൻെറ സ്ഥാനത്തിന്ന് അർഹനല്ലാതാകുന്നു. അനുജൻെറ ഭാഗം കൈവശം വെക്കുവാനുള്ള അർഹതയും അവന്നുണ്ടാകയില്ല. അങ്ങനെ വരുമ്പോൾ ജ്യേഷ്ഠൻ രാജാവിനാൽ ശാസിക്കപ്പെടുന്നവനാകുന്നു. ആരു തെറ്റു ചെയ്യുന്നുവോ അവൻ തീർച്ചയായും നരകത്തിന്നു പാത്രമാകും. അവൻ ആറ്റുവഞ്ഞിയുടെ പൂവുപോലെ അവൻെറ പിതാവിന്ന് പാഴിലായിപ്പോകും. (ആറ്റുവഞ്ഞിയുടെ പൂവ് ദേവന്മാർക്ക് ആരാധനയ്ക്ക് പറ്റുകയില്ല.) പാപപുരുഷൻ ജനിക്കുന്നത് ആ വംശത്തിന്നുതന്നെ അപമനകരമാണ്, അനർത്ഥവുമാണ്. അവൻ അപകീർത്തിയുണ്ടാക്കും. ഉള്ള കീർത്തി നശിപ്പിക്കുകയും ചെയ്യും. വികർമ്മസ്ഥരായ സോദരന്മാർ ആരും ഭാഗത്തിന്ന് അർഹരാകുന്നതല്ല. കനിഷ്ഠന്മാർക്കു കൊടുക്കാതെ ജ്യേഷ്ഠൻ സ്വത്ത് അനുഭവിക്കരുത്. അച്ഛൻെറ മുതലിന് യാതൊരുകോട്ടവും വരുത്താതെ താൻവഴി നടന്നു കാൽ കഴച്ച് പ്രയത്നിച്ചുണ്ടാക്കിയ സ്വത്തുക്കൾ അനുജന്നു നല്കുവാൻ തൃപ്തിയില്ലെങ്കിൽ നല്കേണ്ടതില്ല. അച്ഛൻ ജീവിച്ചിരിക്കെ മക്കളെല്ലാവരുംചേർന്ന് അച്ഛനോട് സ്വത്ത് ഭാഗിച്ചു തരുവാൻ ആവശ്യപ്പെട്ടാൽ പിതാവ് മക്കൾക്ക് എല്ലാവർക്കും തൻെറസ്വത്ത് സമമായി ഭാഗിച്ചുകൊടുക്കണം. അതിൽ ഏറ്റക്കുറവു പാടില്ല. ജ്യേഷ്ഠൻ പാപപ്രവൃത്തി ചെയ്താലും, പുണ്യവാനായാലും, നിന്ദ്യനായി വരികയില്ല. ജ്യേഷ്ഠൻ എപ്പോഴും ബഹുമാനിക്കേണ്ടവനാണ്. താഴെ ജനിച്ചത് പെണ്ണായാലും ആണായാലും അവർക്ക് ശ്രേയസ്സെന്തോ അതു ജ്യേഷ്ഠൻ ചെയ്യേണ്ടതാണ്. ധർമ്മവിത്തുക്കളായ ജനങ്ങൾ പറയുന്നു. ശ്രേയസ്സ് ഉണ്ടാക്കുന്നത് ധർമ്മമാണെന്ന്. പത്ത് ആചാര്യന്മാർക്കൊക്കും ഒരു ഉപാദ്ധ്യായൻ. പത്ത് ഉപാദ്ധ്യായന്മാർക്കൊക്കും അച്ഛൻ. പത്ത് അച്ഛന്മാർക്കൊക്കും അമ്മ. അല്ലെങ്കിൽ അമ്മ ഈ ഭൂമിദേവിയെക്കാൾത്തന്നെ ഉപരിയായി ഗണിക്കപ്പെടണം. ഗുരുത്വംകൊണ്ട് എല്ലാറ്റിലും ഉപരിയായി നില്ക്കുന്നത് അമ്മയാണ്. അമ്മയെപ്പോലെ കനപ്പെട്ട ഗുരു വേറെയില്ല. അതുകൊണ്ടു ജനങ്ങൾ അമ്മയെ ശ്രേഷ്ഠയായി പരിഗണിക്കുന്നു.

അച്ഛൻ മരിച്ചാൽ ജ്യേഷ്ഠനെ അച്ഛന്നു തുല്യമായി ഗണിക്കണം. ജ്യേഷ്ഠൻ അനുജന്മാർക്ക് ജീവിതമാർഗ്ഗം ഉണ്ടാക്കണം. സഹോദരന്മാരെ ജ്യേഷ്ഠൻ സംരക്ഷിക്കണം. എല്ലാ അനുജന്മാരും ജ്യേഷ്ഠൻെറ പാട്ടിൽനിന്നു ജ്യേഷ്ഠനെ വണങ്ങണം. അച്ഛനെപ്പോലെ കണക്കാക്കി അവനെ പൂജിച്ച് ജീവിക്കണം. ശരീരത്തെ സൃഷ്ടിച്ചവരാണ് ഭാരതാ! മാതാപിതാക്കന്മാർ. ആചാര്യന്മാർ ശാസിച്ചു പഠിപ്പിച്ചു നല്കുന്ന ജന്മമാണ് ശരിയായ ജീവിതത്തിന്നുപയുക്തമാക്കുന്ന ജന്മം. അതു സത്യമായിട്ടുള്ളതും ജനനമരണങ്ങൾ ഇല്ലാത്തതുമാണ്.

ജ്യേഷ്ഠത്തിയെ അമ്മയെപ്പോലെതന്നെ പരിഗണിക്കണം. വിശേഷിച്ചും ബാല്യത്തിൽ മുല നല്കിവളർത്തിയ ജ്യേഷ്ഠത്തികൾ അമ്മയ്ക്ക് തുല്യരായിത്തന്നെ മാന്യകളാണ്."

**106. ഉപവാസവിധി - ഓരോ മാസത്തിലും ഓരോ തിഥിയിലും ഉപവസിച്ചാലുള്ള ഫലം -** യുധിഷ്ഠിരൻ പറഞ്ഞു: "എല്ലാ ജാതിക്കാർക്കും അപ്രകാരംതന്നെ മ്ലേച്ഛന്മാർക്കും നോൽമ്പുനോല്ക്കുവാനുള്ള താൽപര്യം കാണു

ന്നുണ്ട്. അതിന്റെ കാരണമെന്താണെന്ന് ഞാൻ അറിയുന്നില്ല പിതാമഹാ! ബ്രാഹ്മണരും ക്ഷത്രിയരുമാണ് ഈ വ്രതം അനുഷ്ഠിക്കുന്നത് എന്നും കേൾക്കുന്നു. അവർ നോൽമ്പുനോറ്റിരിക്കുമ്പോൾ എന്താണനുഷ്ഠിക്കുന്നത്? മറ്റുള്ളവർക്കും, എന്തുതരത്തിലുള്ള വ്രതമാണ് മേന്മനല്കുന്നത്? അതും പറഞ്ഞുതരണേ പിതാമഹാ! വ്രതം അനുഷ്ഠിക്കുന്നവൻ എന്തു ഗതിയാണ് നേടുക? എത്രയും പുണ്യമായിട്ടുള്ളതാണ് ഉപവാസം. ഉപവാസം ഏറ്റവും ശ്രേഷ്ഠമായ ഒരു ആശ്രയമാണ്. അങ്ങനെയുള്ള ഉപവാസത്താൽ എന്തു പുണ്യമാണ് മർത്ത്യന്നു ലഭിക്കുക? അതുകൊണ്ട് എങ്ങനെ അധർമ്മം വിട്ടൊഴിയും? എങ്ങനെ ധർമ്മം ലഭിക്കും? എങ്ങനെ പുണ്യമായ സ്വർഗ്ഗം അല്ലയോ ഭാരതസത്തമാ, നേടും? നോൽമ്പുനോറ്റിട്ട് എന്തു നല്കണം? നരനായകാ! ധർമ്മത്താൽ സുഖവും അർത്ഥവും എങ്ങനെ ലഭിക്കും? പറഞ്ഞാലും!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന കുന്തീപുത്രനും ധർമ്മജ്ഞനുമായ ധർമ്മപുത്രനോട് ധർമ്മതത്ത്വജ്ഞനും, ശന്തനുപുത്രനുമായ ഭീഷ്മൻ ഇപ്രകാരം പറഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "രാജാവേ, വളരെ പുരാതനമായ ഒരു നടപടിയായ ഈ ഉപവാസത്തെപ്പറ്റി ഞാൻ പണ്ടേ കേട്ടിട്ടുണ്ട്. അതിന്റെ ശ്രേഷ്ഠമായ ഗുണങ്ങളെ ഞാൻ അംഗിരസ്സിൽനിന്നു കേട്ടിട്ടുണ്ട്, ഭാരതാ! നീ എന്നോടു ചോദിച്ചമാതിരി ഞാൻ ആ മുനിയോടു ചോദിച്ചു. ഞാൻ ഈ ചോദ്യം ചോദിച്ചപ്പോൾ ഭഗവാനായ അംഗിരസ്സ് പുണ്യമായ ഉപവാസവിധിയെപ്പറ്റി പറഞ്ഞു."

അംഗിരസ്സ് പറഞ്ഞു: "ബ്രാഹ്മണർക്കും ക്ഷത്രിയർക്കും തുടർച്ചയായി മൂന്നുരാത്രി ഉപവാസംചെയ്യാമെന്നാണ് വിധിച്ചിട്ടുള്ളത്. അപ്രകാരം രണ്ടും മൂന്നും രാത്രിയും ഒരു പകലും നിർദ്ദേശിച്ചിട്ടുണ്ട്. ഉപവാസം മൂന്നുരാത്രിയിൽ കവിഞ്ഞുപോകാൻ പാടില്ലെന്നാണ് നിശ്ചയം. വൈശ്യരെയും ശൂദ്രരെയും സംബന്ധിച്ച് ഉപവാസത്തിന്നുള്ള ദൈർഘ്യം ഒരു രാത്രി മാത്രമാണ്. ചിലർ മോഹംകൊണ്ടു തെറ്റായിട്ട് രണ്ടോ മൂന്നോ രാത്രി ഉപവസിച്ചാൽ അവർക്ക് അതുകൊണ്ട് യാതൊരു ഫലവും സിദ്ധിക്കുന്നതല്ല. വൈശ്യർക്കും ശൂദ്രർക്കും രണ്ടു രാത്രി ഉപവസിക്കാം. അതു ചില പ്രത്യേക സന്ദർഭങ്ങളിൽ മാത്രമേ പാടുള്ളൂവെന്നു വിധിച്ചിട്ടുണ്ട്. മൂന്നു രാത്രി ഉപവസിക്കുവാൻ അവർക്ക് നിയമത്തിൽ ധർമ്മജ്ഞന്മാർ രേഖപ്പെടുത്തിയിട്ടില്ല. പഞ്ചമിയിലും ഷഷ്ഠിയിലും വെളുത്തവാവുദിവസവും ഒരിക്കൽ ഉപവസിച്ചാൽ ജിതാത്മാവും, ജിതേന്ദ്രിയനും ആയവൻ ക്ഷമാവാനും, അഴകുള്ളവനും, പ്രാജ്ഞനുമായി ഭവിക്കും. പ്രാജ്ഞനായ അവൻ ഒരിക്കലും സന്താനമില്ലാത്തവനോ ദരിദ്രനോ ആകുന്നതല്ല. ദേവകൾക്കുവേണ്ടി പൂജിക്കുന്നവൻ പഞ്ചമിയിലും ഷഷ്ഠിയിലും ബ്രാഹ്മണർക്ക് ഊട്ടുകൊടുക്കണം. അല്ലയോ കൗരവ്യാ, കൃഷ്ണപക്ഷത്തിൽ അഷ്ടമിയിലും, ചതുർദ്ദശിയിലും ഉപവാസം അനുഷ്ഠിച്ചാൽ രോഗം ഇല്ലാത്തവനായി, വീര്യവാനായി, അഭിജാതനായി ഭവിക്കുന്നതാണ്. മാർഗ്ഗശീർഷമാസത്തിൽ മുഴുവൻ, 'ഒരിക്ക'ലെടുത്തവൻ, ഭക്തിയോടെ വിപ്രരെ ഊട്ടിയവൻ, എല്ലാ രോഗങ്ങളിൽനിന്നും പാപങ്ങളിൽനിന്നും വിമുക്തനാകും. വ്രതം അനുഷ്ഠിക്കുന്നവൻ എല്ലാ മംഗളങ്ങളും തികഞ്ഞവനായി, എല്ലാ ഔഷധികളും ഒത്തവനായി, രോഗങ്ങളില്ലാത്തവനായി, വീര്യവാനായി, അഭിജാതനായി, ഭവിക്കും. കൃഷിയും ധനവും ധാന്യവും വർദ്ധിച്ചവനായി ഭവിക്കുകയും ചെയ്യും.

പൗഷ്യമാസം മുഴുവൻ ഒരിക്കലെടുക്കുന്നവൻ സുഭഗനായി, സുന്ദരാകാരനായി, യശസ്വിയായി ഭവിക്കുന്നതാണ്. മാഘമാസം മുഴുവൻ ഒരിക്കലെടുത്ത് നിയതനായി കഴിച്ചാൽ ശ്രീമത്തായ കുലത്തിൽ ജ്ഞാതിശ്രേഷ്ഠനായി പിറക്കുന്നതാണ്. ഫാൽഗുനമാസത്തിൽ ഒരിക്കലെടുത്താൽ സ്ത്രീകൾക്കു പ്രിയപ്പെട്ടവനാകും. സുന്ദരികളായ സ്ത്രീകൾ അവന്റെ അധീനത്തിലാകുന്നതാണ്. ചൈത്രമാസം മുഴുവൻ ഒരിക്കലെടുത്ത് നിയതനായി ജീവിച്ചാൽ മുത്തും പൊന്മണിയും ചേർന്ന വലിയ കുലത്തിൽ വന്നു പിറക്കുന്നതാണ്. വൈശാഖമാസത്തിൽ മുഴുവൻ ഒരിക്കലെടുത്താൽ ജിതേന്ദ്രിയനായ അവൻ ജ്ഞാതികളിൽവെച്ചു മേലെയാകും. സ്ത്രീയായാലും അപ്രകാരമാകും. ജ്യേഷ്ഠാമൂലമാസം മുഴുവൻ ഒരിക്കലായി കഴിച്ചാൽ ആ ആണും പെണ്ണും ശ്രേഷ്ഠരായി ഭവിക്കുന്നതാണ്. അതുല്യമായ ഐശ്വര്യം നേടുകയും ചെയ്യും. ആഷാഢമാസം മുഴുവൻ ഒരിക്കലായി കഴിച്ചാൽ അതിന്ദ്രിതനായ അവൻ ധനധാന്യങ്ങൾ വർദ്ധിച്ച് വളരെ സന്താനമുള്ളവനായി ഭവിക്കുന്നതാണ്. ഒരുനേരംമാത്രം ഊണുകഴിച്ച് ശ്രാവണമാസംമുഴുവൻ വ്രതത്തോടെ വസിക്കുന്നവൻ അതാതിടങ്ങളിൽ തീർത്ഥസ്നാനംചെയ്തു വസിച്ചാൽ അവൻ ജ്ഞാതികുലത്തിൽ കീർത്തിമാനായി ഭവിക്കുന്നതാണ്.

പ്രോഷ്ഠപദമാസംമുഴുവൻ ഒരിക്കലായി കഴിച്ചാൽ അവൻ പശുക്കൾ വർദ്ധിച്ചതും നശിക്കാത്തതുമായ ഐശ്വര്യത്തോടുകൂടിയവനാകും. ആശ്വിനമാസംമുഴുവൻ വ്രതത്തോടെ ഒരിക്കലെടുക്കുന്നവൻ ബാഹ്യാഭ്യന്തരപരിശുദ്ധിയുള്ളവനായി വാഹനങ്ങളോടുകൂടി വളരെ സന്താനമുള്ളവനായി ഭവിക്കുന്നതാണ്.

കാർത്തികമാസം മുഴുവൻ ഒരിക്കലെടുക്കുന്നവൻ ബഹുഭാര്യനായി ശൂരനായി കീർത്തിമാനായി ഭവിക്കുന്നതാണ്. ഇപ്രകാരം ഒരിക്കൽവ്രതമെടുക്കുന്ന മാസങ്ങളുടെ ഫലം ഞാൻ പറഞ്ഞു ഭരതർഷഭാ! ഇനി തിഥികൾക്കുള്ള ഫലത്തെയും ഞാൻ പറയാം.

ഓരോ പക്ഷവും കഴിഞ്ഞ് ഉണ്ണുന്നവൻ അല്ലയോ ഭരതർഷഭാ! അവൻ ഗോധനാഢ്യനായി വളരെ പുത്രന്മാരോടുകൂടെ ദീർഘായുഷ്മാനായി ഭവിക്കുന്നതാണ്. മാസംതോറും ത്രിരാത്രംമാത്രം ഊണുകഴിച്ച് പന്ത്രണ്ടുവർഷം ജീവിച്ചാൽ ആവിലത കൂടാതെ, ശത്രുക്കളില്ലാതെ, ഗണങ്ങളുടെ അധീശ്വരനായി വിളങ്ങുന്നതാണ്. ഈ പറഞ്ഞ നിയമം പത്തുവർഷം നടത്തണം. പിന്നെ രണ്ടുവർഷവും നടത്തണം. ഇതാണ് പ്രവൃത്തിയെ നടത്തുന്നവൻ ചെയ്യേണ്ടത്. കാലത്തും അന്തിക്കും ഊണു കഴിക്കുക, ഇടയ്ക്ക് ഒന്നും കുടിക്കാതിരിക്കുക, അഹിംസാനിരതനായി ജീവിക്കുക, നിത്യവും അഗ്നിയിൽ ആഹുതികഴിക്കുക - അങ്ങനെ ജീവിക്കുന്നവൻ നൂറ്റാണ്ടുകൊണ്ടു. സിദ്ധനായിത്തീരുന്നതാണ്; അതിൽ യാതൊരു സംശയവുമില്ല. അവൻ അഗ്നിഷ്ടോമമഖത്തിന്റെ ഫലം നേടുന്നതുമാണ്. അതിൽ യാതൊരു സംശയവുമില്ല. നൃത്തഗീതങ്ങൾ മുഴങ്ങുന്ന അപ്സരസ്ത്രീകളുടെ ഗൃഹത്തിൽ അവൻ ആയിരം സ്ത്രീകളോടുകൂടി രജസ്സ് ഏല്ക്കാതെ പുണ്യവാനായി സുഖമായി സസന്തോഷം രമിക്കുന്നതാണ് ഉരുക്കിയ സ്വർണ്ണത്തിന്റെ നിറമുള്ള വിമാനത്തിൽക്കയറി ആയിരം വർഷം തികയുമ്പോൾ ബ്രഹ്മലോകത്തിൽ പൂജ്യനായി വിളങ്ങും. അതു തീർന്നാൽ ഇവിടെവന്ന് മാഹാത്മ്യം പ്രാപിക്കുകയും ചെയ്യും. ഒരുനേരം മാത്രം ഒരു ദിവസത്തിൽ ഭക്ഷിച്ച് ഒരു വർഷം ജീവിച്ചാൽ അതിരാത്രം എന്ന മഖത്തിന്റെ ഫലം അവൻ പ്രാപിക്കുന്നതാണ്. പതിനായിരംവർഷം അവൻ സ്വർഗ്ഗലോകത്തിൽ പൂജ്യനായി വിളങ്ങുകയും ചെയ്യും. അതനുഭവിച്ചുകഴിഞ്ഞാൽ ഭൂമിയിൽവന്ന് മഹത്ത്വമുള്ള ഒരു ജന്മമെടുക്കുന്നതാണ്. 'നാലാമത്തെദിവസം ഒരു ഊണുമാത്രം

കഴിക്കുക. അങ്ങനെ ഒരാണ്ട് കഴിച്ചുകൂട്ടുന്ന അഹിംസാനിരതനായ ജിതേന്ദ്രിയൻ, നിത്യവും സത്യം മാത്രം പറയുന്ന പുരുഷൻ, വാജപേയമഖത്തിന്റെ ഫലം നേടുന്നതാണ്. അവൻ പതിനായിരം വർഷം സ്വർഗ്ഗലോകത്തിൽ പൂജ്യനായി ശോഭിക്കുന്നതാണ്.

ആറാംനാളിൽ ഒരൂണ് എന്നവിധം വ്രതവാനായി ജീവിക്കുന്നവൻ അശ്വമേധയാഗത്തിന്റെ ഫലം നേടുന്നതാണ്. അവൻ ചക്രവാകങ്ങളെപ്പൂട്ടിയ വിമാനത്തിൽ സഞ്ചരിക്കുന്നതാണ്. നല്പതിനായിരം വർഷം അവൻ സ്വർഗ്ഗത്തിൽ മോദത്തോടെ വസിക്കുന്നതാണ്. എട്ടു ദിവസത്തിനിടയ്ക്ക് ഒരൂണുമാത്രം കഴിച്ച് വ്രതത്തോടെ ജീവിക്കുന്നവൻ ഗവാമയമഖത്തിന്റെ ഫലം നേടുന്നതാണ്. അരയന്നങ്ങളെ പൂട്ടിയ വിമാനത്തിൽക്കയറി അവൻ സ്വർഗ്ഗത്തിലെത്തും. അമ്പതിനായിരം വർഷം അവൻ സ്വർഗ്ഗത്തിൽ സുഖിക്കുന്നതാണ്. ഒരു പക്ഷത്തിൽ ഒരു ഊണുമാത്രം കഴിച്ച് വ്രതമനുഷ്ഠിച്ചു കഴിയുന്നവൻ ആറുമാസം അനുഷ്ഠിച്ചാൽ, സ്വർഗ്ഗത്തിൽ അറുപതിനായിരംവർഷം വസിക്കുമെന്ന് അംഗിരസ്സുമഹർഷി പറയുന്നു. വേണുവീണാവല്ലകികളുടെ മധുരമായ സ്വരംകേട്ട് അയാൾ ഉണരുന്നതാണ്.

ഒരു മാസത്തിൽ ഒരു പ്രാവശ്യംമാത്രം ജലപാനംചെയ്ത് ഒരു വർഷം കഴിച്ചാൽ അവൻ വിശ്വജിത്ത് എന്ന യജ്ഞം കഴിച്ചവന്റെ ഫലം നേടുന്നതാണ് രാജാവേ! അവൻ സിംഹവ്യാഘ്രങ്ങളെപൂട്ടിയ വിമാനത്തിൽക്കയറി പോകുന്നതാണ്. എൺപതിനായിരം വർഷം അവൻ സ്വർഗ്ഗത്തിൽ സുഖിക്കുന്നതാണ്.

ഒരുമാസത്തിലേറെക്കാലം ഉപവാസം വിധിച്ചിട്ടില്ല. അങ്ങനെയാണ് ധർമ്മജ്ഞർ വ്രതത്തിന്റെ മുറകളെപ്പറ്റി വിധിച്ചിട്ടുള്ളത്. ദുഃഖങ്ങളും വ്യാധിയുമില്ലാത്തവൻ നേൽമ്പു നോക്കുന്നതായാൽ അടിക്കടിക്ക് യജ്ഞഫലത്തെ നേടുന്നതാണ്. അതിൽ യാതൊരു സംശയവുമില്ല. അരയന്നങ്ങളെ കയറ്റിയ വിമാനത്തിൽ അവൻ വിണ്ണിൽക്കയറുകയും ചെയ്യും. നൂറായിരംവർഷം അവൻ സ്വർഗ്ഗത്തിൽ സുഖിക്കുന്നതുമാണ്. നൂറ് അപ്സരസ്ത്രീകൾ അവനെ രമിപ്പിക്കുന്നതുമാണ്.

ആർത്തനോ, രോഗിയോ നോൽമ്പുനേൽക്കുന്നതായാൽ നൂറായിരംവർഷം അവൻ വിണ്ണിൽ സുഖിക്കുന്നതാണ്. കാഞ്ചീനൂപുരശബ്ദംകേട്ടു കിടന്നുറങ്ങി ഉണരുകയും ചെയ്യും. ആയിരം ഹംസങ്ങളെക്കെട്ടിയ വിമാനത്തിൽക്കയറി അവൻ പോകുന്നതാണ്; അസംഖ്യം സ്ത്രീകളോടുചേർന്നു രമിക്കുന്നതുമാണ്. ക്ഷയിച്ചാൽ അവൻ വർദ്ധിക്കും. മുറിവുകളുണ്ടായാൽ ഉണങ്ങുകയും ചെയ്യും. രോഗികൾക്ക് ഔഷധികൾ ലഭിക്കും. ക്രുദ്ധനെ പ്രസാദിപ്പിക്കും. ദുഃഖിക്കുന്നവന്ന് അർത്ഥകാമങ്ങൾക്കൊണ്ട് അഭിവൃദ്ധിയുണ്ടാകും. സുഖമേധ സ്വർഗ്ഗകാമിയായവന്ന് ഇവ രുചിക്കുകയില്ലെങ്കിൽ അവൻ കാമത്തോടെ സ്വർണ്ണവിമാനത്തിൽക്കയറി സ്ത്രീശതങ്ങളോടു ചേർന്ന് ശുചിയായി രമിക്കുന്നതാണ്. സ്വസ്ഥനും സഫലസങ്കല്പനും സുഖിയും കന്മഷമറ്റവനുമായവൻ വ്രതംനോറ്റ് ഉടൽ വെടിഞ്ഞതിന്നുശേഷം ഫലം നേടുന്നതാണ്. ബാലാർക്കശ്രീപൊന്മയമായ വിമാനത്തിൽ, വൈഡൂര്യമുത്തുകൾചേർന്ന വിമാനത്തിൽ, വീണാമുരജാരവമുള്ള വിമാനത്തിൽ, കോടിദീപവും ദിവ്യമായ ഘണ്ടാരവവുമുള്ള വിമാനത്തിൽ, ആയിരം സുന്ദരിമാരോടുകൂടിയ വിമാനത്തിൽ, കയറി ആ പുരുഷൻ സുഖമായി ക്രീഡിച്ചു രമിക്കുന്നതാണ്. അവന്റെ ശരീരത്തിൽ എത്ര രോമങ്ങളുണ്ടോ, അത്ര ആയിരം വർഷങ്ങൾ അവൻ സ്വർഗ്ഗത്തിൽ സുഖിക്കുന്നതാണ് രാജാവേ! വേദത്തിൽ അപ്പുറമായി ഒരു ശാസ്ത്രമില്ല. അമ്മയ്ക്കും മേലെയായി ഒരു ഗുരുവുമില്ല. ധർമ്മത്തെക്കാൾ മേലെയായി ഒരു നേട്ടവുമില്ല. അനശനവ്രതത്തെക്കാൾ മീതെയായി ഒരു തപവുമില്ല.

വിപ്രരെക്കാൾ മീതെ പുണ്യമായി ഇഹത്തിലും പരത്തിലും മറ്റൊന്നില്ല. നോൽമ്പുകൾക്കപ്പുറമായി മറ്റൊരു കർമ്മമായ തപസ്സുമില്ല. വിധിപ്രകാരം നോൽമ്പുകൾ നോറ്റിട്ടാണ് ദേവന്മാർ സ്വർഗ്ഗസ്ഥരായത്. ഋഷിമാരും നോൽമ്പുകളെടുത്തതുകൊണ്ടുതന്നെയാണ് മുഖ്യമായ സിദ്ധി നേടിയത്. ദിവ്യമായ വർഷസഹസ്രങ്ങൾ വിശ്വാമിത്രമഹർഷി ഒരൊറ്റ ഊണുമാത്രംകൊണ്ടു കഴിച്ചു. അതുമൂലം വിപ്രത്വവും നേടി. ജമദഗ്നി, ച്യവനൻ, വസിഷ്ഠൻ, ഗൗതമൻ, ഭൃഗു എന്നീ മഹർഷികളെല്ലാം ക്ഷമാവാന്മാരായി ദേവലോകം പ്രാപിച്ചു.

ഇത് അംഗിരസ്സ് ആദ്യമായി മുനിമാർക്ക് കാണിച്ചുകൊടുത്തു. ഇതു നിത്യവും പ്രദർശിപ്പിക്കുന്നവർക്ക് ഒരിക്കലും ദുഃഖമുണ്ടാകുന്നതല്ല.

ഇപ്രകാരം വിധിനിശ്ചയംപോലെ അംഗിരസ്സുമഹർഷി നടത്തി. ഇത് എപ്പോഴും വായിക്കുകയും കേൾക്കുകയും ചെയ്യുകയാണെങ്കിൽ ആ പുരുഷന്ന് ഒരിക്കലും പാപമേല്ക്കുന്നതല്ല. എല്ലാസങ്കടങ്ങളും ഒഴിഞ്ഞുപോകും. അവന്ന് ചിത്തത്തിൽ ഒരിക്കലും അഘം വന്നുപെടുന്നതല്ല. പക്ഷിവർഗ്ഗത്തിൽപ്പെട്ടവയുടെ ശബ്ദത്തിന്റെ ആശയമറിയുവാൻ അവന്നു കഴിയും. തീർച്ചയായും അവൻ യശസ്വിയായിത്തീരുകയുംചെയ്യും.

## 107. ഉപവാസവിധി - ധനികന്മാർ ചെയ്യുന്ന യജ്ഞത്തിന്റെ ഫലത്തിന്നു തുല്യമായ ഫലം ധനമില്ലാത്തവർ ചെയ്യുന്ന ഉപവാസംകൊണ്ടു ലഭിക്കുമെന്ന്

- യുധിഷ്ഠിരൻ പറഞ്ഞു: "യജ്ഞങ്ങൾ എങ്ങനെ ചെയ്യണമെന്നു പിതാമഹൻ പറഞ്ഞുവല്ലോ. അവയുടെ ശരിയായ ഫലം ഇഹത്തിലും പരത്തിലും എന്തൊക്കെ ലഭിക്കുമെന്നും അങ്ങ് പറഞ്ഞു. ആ യജ്ഞം ധനമില്ലാത്തവർക്ക് എങ്ങനെ അനുഷ്ഠിക്കുവാൻ കഴിയും? യജ്ഞം ചെയ്യുവാൻ വളരെ ഉപകരണങ്ങൾ വേണം. പല വസ്തുക്കളും സംഭരിക്കണം. വളരെ വിപുലവും വിസ്തൃതവുമായ കാര്യമാണത്. ഇവയൊക്കെ രാജാക്കന്മാർക്കും രാജപുത്രന്മാർക്കുമാകാം. അല്ലാതെ നിസ്വന്മാർക്കും നിർഗ്ഗുണന്മാർക്കും കൂട്ടുകാരില്ലാതെ ഒറ്റയ്ക്കു കഴിഞ്ഞുകൂടുന്നവരായ ദരിദ്രന്മർക്കും അതു ചെയ്യുവാൻ കഴിയുകയില്ല. ഈ പറയപ്പെട്ട ആളുകൾക്ക് എപ്പോഴും ചെയ്യുവാൻപറ്റുന്ന വിധിയെന്താണ്? യജ്ഞത്തിന്റെ ഫലം അവർക്കു ലഭിക്കുകയുംവേണം. അതിന്നു പര്യാപ്തമായ വല്ല മാർഗ്ഗവും ഉണ്ടോ പിതാമഹ! പറഞ്ഞാലും!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! മാർഗ്ഗമുണ്ട്. അംഗിരസ്സു പറഞ്ഞിട്ടുണ്ട്. വിധിപ്രകാരം ചെയ്യുന്ന യജ്ഞങ്ങളുടെ ഫലത്തിന്നു തുല്യമായ ഫലം നല്കുന്ന ഒരു വിധിയുണ്ട്. അതു നീ കേൾക്കുക. അത് ഉപവാസവിധിയാണ്.

കാലത്തും രാത്രിയിലും ഓരോ നേരംമാത്രം ഊണുകഴിക്കുകയും ഇടനേരം ഭക്ഷണം കഴിക്കാതിരിക്കുകയും ചെയ്യുന്ന അഹിംസാനിരതൻ നിത്യവും അഗ്നിക്ക് ആഹുതി കഴിക്കുന്നതിന്നു തുല്യമായ ഫലം നേടുന്നതാണ്. നൂറു വർഷംകൊണ്ട് അവൻ സിദ്ധനായിത്തീരും. അതിൽ യാതൊരു സംശയവുമില്ല. നല്ലപോലെ ഉരുക്കിയ സ്വർണ്ണത്തിന്റെ നിറമുള്ള വിമാനം അവൻ നേടുന്നതാണ്. നൃത്തഗീതം മുഴങ്ങുന്ന, ദിവ്യകളായ സ്ത്രീകൾ വസിക്കുന്ന, സ്വർഗ്ഗത്തിൽ ഒരു പത്മം വർഷം വഹ്നിതുല്യമായ പ്രാജാപത്യത്തിൽ അവൻ വാഴും. മൂന്നു വർഷം ഒരു ദിവസം ഒരുനേരം മാത്രം ഭക്ഷണമായി കഴിഞ്ഞാൽ ധർമ്മപത്നിയിൽ മാത്രം രതനായിക്കഴിയുന്ന അവൻ നിത്യവും അഗ്നിഹോമഫലത്തെ

അനുഭവിക്കുന്നതാണ്. ബഹുസുവർണ്ണം ദക്ഷിണയായി നല്കുന്ന ഇന്ദ്രപ്രീതികരമായ യജ്ഞത്തിൻെറ ഫലം അവനു ലഭിക്കും. സത്യവാനും ദാനശീലനും ബ്രഹ്മണ്യനും അനസൂയകനും ക്ഷാന്തനും ദാന്തനും ജിതക്രോധനുമായ അവൻ പരമമായ സൽഗതിയെ പ്രാപിക്കുന്നതാണ്. വെള്ള മേഘതുല്യമായ ഹംസവിമാനത്തിൽ കയറി രണ്ടു പത്മം വർഷം അപ്സരസ്സുകളുമായി വാഴുന്നതാണ്.

രണ്ടു ദിവസത്തിൽ ഒരു നേരം മാത്രം ഭക്ഷണംകഴിച്ചു കഴിയുന്നവൻ നിത്യവും പന്ത്രണ്ടുമാസം അഗ്ന്യാഹുതി കഴിക്കുന്നവനാകുന്നു; അതിന്നു തുല്യമായ ഫലം ലഭിക്കുന്നവനാകുന്നു. അഗ്നികാര്യപരനായി നിത്യവും പ്രഭാതത്തിൽ ഉണരുന്നവൻ അഗ്നിഷ്ടോമമഖത്തിൻെറ ഫലം അനുഭവിക്കും. അവൻ അരയന്നങ്ങളെ പൂട്ടിയ വിമാനത്തിൽ കയറുന്നതാണ്. അവൻ ഇന്ദ്രലോകത്തിൽ സുന്ദരിമാരായ അപ്സരസ്ത്രീകളോടുകൂടി വാഴുന്നതാണ്.

മൂന്നുദിവസം കൂടുമ്പോൾ ഒരു ഊണുമാത്രം കഴിച്ചു ജീവിക്കുന്നവൻ എന്നും പന്ത്രണ്ടുമാസം അഗ്ന്യാഹൂതി കഴിച്ചവനു തുല്യമായഫലം നേടുന്നവനാകുന്നു. അഗ്നികാര്യപരനായി നിത്യവും പ്രഭാതത്തിൽ ഉണരുന്ന അവൻ അതിരാത്രമഖത്തിൻെറ ഉത്തമമായ ഫലം അനുഭവിക്കുന്നതാണ്. അവൻ മയിലുകളെക്കെട്ടിയ വിമാനത്തെ നേടുന്നതാണ്. അവൻ അപ്സരസ്സുകളോടുകൂടി സപ്തർഷിലോകത്തെ പ്രാപിക്കുന്നതാണ്, അവൻ മൂന്നു പത്മം വർഷം നിയമത്തോടെ വാഴുന്ന വിഭുവായി ഭവിക്കും.

നാലുദിവസംകൂടുമ്പോൾ ഒരു നേരം മാത്രം ഉണ്ട് ജീവിക്കുന്നവൻ എന്നും പന്ത്രണ്ടുമാസം അഗ്ന്യാഹൂതി കഴിക്കുന്നവനു തുല്യനായിത്തീരും. ആ നരൻ വാജപേയമഖത്തിൻെറ ഫലം നേടുന്നതാണ്. ഇന്ദ്രൻെറ കന്യകമാർ കയറുന്ന വിമാനം അവൻ നേടും. സാഗരത്തിൻെറ സമീപത്തായി അവൻ ഇന്ദ്രലോകത്തു വാഴും. അവൻ അവിടെയിരുന്ന് നിത്യവും ദേവരാജാവിൻെറ ലീലകൾ കാണും.

അഞ്ചുദിവസം കൂടുമ്പോൾ ഒരുനേരം മാത്രം ഊണു കഴിക്കുന്നവൻ എന്നും പന്ത്രണ്ടുമാസം അഗ്ന്യാഹൂതി കഴിക്കുന്ന പുണ്യവാനായി ഭവിക്കുന്നു. ലോഭംവിട്ടവനും, സത്യം പറയുന്നവനും, ബ്രഹ്മണ്യനും, ഹിംസിക്കാത്തവനും, അനസൂയനും, പാപംചെയ്യാത്തവനുമായ അവൻ വാജപേയഫലാഢ്യനാകുന്നു. നിത്യവും ജാംബൂനദമായ (സ്വർണ്ണമയം) മായവിമാനമോ, ഹംസലക്ഷണമുള്ള സൂര്യസമൂഹഭാസ്സായ വെണ്മാടത്തോടുകൂടിയതോ ആയ വിമാനത്തിൽ കയറുന്നതാണ്. നാലു പത്മം വർഷങ്ങൾ, പിന്നെ ശരാഗ്നിസംഖ്യകളും വർഷങ്ങൾ സുഖമായി അവൻ സ്വർഗ്ഗത്തിൽ വാഴും.

മൗനവ്രതമെടുത്ത് ആറുദിവസം കൂടുമ്പോൾ ഒരു നേരംമാത്രം ഭക്ഷണംകഴിച്ചു ജീവിക്കുന്നവൻ എന്നും പന്ത്രണ്ടുമാസം അഗ്ന്യാഹൂതികഴിക്കുന്നവനാണ്. എന്നും ത്രിഷവണസ്നാനം കഴിക്കുന്നവനും ബ്രഹ്മചര്യനും, അനസൂയകനുമായ അവൻ ഉത്തമമായ ഗോമേധയജ്ഞത്തിൻെറ ഫലം അനുഭവിക്കുന്നവനാകുന്നു. മയിലുകളേയും അരയന്നങ്ങളേയും കെട്ടിയ അഗ്നിജ്വാലാതുല്യമായ പ്രഭയോടെ അത്യുത്തമവും പൊന്മയവുമായ വിമാനത്തിൽ അവൻ സഞ്ചരിക്കുന്നതാണ്. അപ്സരസ്ത്രീജനങ്ങളുടെ അങ്കത്തിൽക്കിടന്ന് ഉറങ്ങുകയും ഉണരുകയും ചെയ്യും. കാൽച്ചിലമ്പിൻെറ ശബ്ദവും, അരഞ്ഞാണിൻെറ കിലുക്കവുംകേട്ട് ഉണരും. അങ്ങനെ ഒരു കോടി ആയിരംവർഷം മുന്നൂറു കോടി വർഷവും, പതിനെട്ടുപത്മവും, രണ്ടു പതാകയും, പിന്നെ നൂറു കരടികൾക്ക് എത്ര രോമങ്ങളുണ്ടോ, അത്രയും വർഷം അവൻ ബ്രഹ്മലോകത്തു പൂജ്യനായി വസിക്കുന്നതാണ്.

ഏഴു ദിവസം കൂടുമ്പോൾ ഒരു ദിവസം മാത്രം ഭക്ഷണം കഴിക്കുന്നവൻ എന്നും പന്ത്രണ്ടുമാസം അഗ്നിയിൽ ആഹൂതിചെയ്യുന്ന പുണ്യവാനായിത്തീരുന്നു. അവൻ സരസ്വതീഗുപ്തിയുള്ളവനും, ബ്രഹ്മചര്യം അനുഷ്ഠിക്കുന്നവനും പൂവ്, കുറിക്കൂട്ട്, മദ്യം, മാംസം, ഇവയൊക്കെ വിട്ടൊഴിക്കുന്നവനുമായി മരുത്തുക്കളുടെ ലോകത്തും ഇന്ദ്രലോകത്തും ചെന്നെത്തുന്നതാണ്. അതാതിടങ്ങളിൽ അവർ സിദ്ധാർത്ഥരായി ദേവകന്യകമാരുടെ പൂജയേല്ക്കുന്നതാണ്. വളരെ സ്വർണ്ണം നല്കി ചെയ്യുന്ന യജ്ഞത്തിൻെറ ഫലം നേടുകയും ചെയ്യും. വളരെയേറെ വർഷങ്ങൾ ദിവ്യലോകങ്ങൾ തോറും സുഖിക്കുന്നതാണ്.

ക്ഷമയോടുകൂടി എട്ടുദിവസം എത്തുമ്പോൾ ഒരുനേരം മാത്രം ഉണുകഴിച്ച് ഉപവാസമനുഷ്ഠിക്കുന്ന പുരുഷൻ, ദേവകാര്യപരനും നിത്യവും അഗ്നിയിൽ ആഹുതിചെയ്യുന്നവനുമായ പുരുഷൻ, പുണ്ഡരീകയജ്ഞത്തിൻെറ ഫലം നേടുന്നതാണ്. അവൻ താമരപ്പൂനിറമുള്ള വിമാനത്തിൽ സഞ്ചരിക്കും. കറുത്തതും സ്വർണ്ണനിറമുള്ളതുമായ ശ്യാമകളായ സ്ത്രീകളെ, വയസ്സ്, രൂപം, വിലാസം, എന്നിവയോടുകൂടിയ സുന്ദരിമാരെ, അവൻ തീർച്ചയായും നേടുന്നതാണ്.

ഒൻപതുദിവസം ഉപവസിച്ച് ഒരു നേരംമാത്രം ഊണുകഴിച്ച് വ്രതത്തോടെ ജീവിക്കുന്നവൻ എന്നും പന്തീരാണ്ട് അഗ്ന്യാഹൂതി കഴിക്കുന്നവനാണ്. അവൻ ഉത്തമമായ അശ്വമേധത്തിൻെറ ഫലം പ്രാപിക്കുന്നതാണ്. അവൻ പുണ്ഡരീകാഭയോടുകൂടിയ വിമാനം നേടുന്നതാണ്. ദീപാർക്കാഗ്നിപ്രഭകളായി ദിവ്യമായ മാലയണിഞ്ഞ രുദ്രകന്യകമാർ സനാതനമായ സ്ഥാനത്ത് അവനെ എത്തിക്കുന്നതാണ്. പതിനെണ്ണായിരം കല്പവർഷവും ഒരു കോടിയും നൂറായിരം വർഷവും അവൻ ആ ലോകംതോറും സഞ്ചരിക്കും.

പത്തുദിവസം ചെല്ലുമ്പോൾ ഒരു ഊണുമാത്രം കഴിച്ച് അങ്ങനെ ഒരു വർഷംകഴിച്ച് എന്നും പന്തീരാണ്ട് അഗ്ന്യാഹൂതി ചെയ്യുന്നതായാൽ അവൻ എല്ലാവരുടേയും ഹൃദയം കവരുന്ന ബ്രഹ്മകന്യകമാരുടെ ഗൃഹത്തിൽ ചെന്നെത്തുന്നതാണ്. അവൻ ആയിരം അശ്വമേധം ചെയ്തതിൻെറ പുണ്യഫലം നേടുകയുംചെയ്യുന്നതാണ്. യാതൊരു സംശയവുമില്ല. സുന്ദരിമാരായ കന്യകമാർ അവനെ രമിപ്പിക്കുകയും ചെയ്യും. നീലോൽപലനിറത്തിലും ചെന്താമരനിറത്തിലുമുള്ള വിമാനം വട്ടത്തിൽ ചുറ്റിച്ചുറ്റി ഗഹനമായ ആകാശത്തിൽ പറന്ന് കടൽത്തീരത്തു വന്നുചേരുന്ന ഉത്തമവിമാനം അയാൾ നേടും. വിചിത്രമായ മണിമാല്യങ്ങളോടുകൂടിയതും, ശംഖനാദവിനാദിതമായതും വജ്രസാരമായ സ്ഫടികത്തൂണുള്ളതും, വേദികൊണ്ട് മനോഹരമായതുമായ മഹായാനത്തിൽ അവൻ കയറുന്നതാണ്. അവൻ ഒരുകോടി നൂറായിരംവർഷം വിണ്ണിൽ മോദിക്കുന്നതാണ്. പതിനൊന്നാമത്തെ ദിവസം വന്നാൽ ആ നരൻ ഹവിസ്സ് ഉണ്ണുന്നതാണ്. എന്നും പന്ത്രണ്ടുമാസം അഗ്നിയെ ആഹൂതിചെയ്യുന്നവനായി കഴിഞ്ഞാൽ, മനസ്സുകൊണ്ടും വാക്കുകൊണ്ടും അന്യസ്ത്രീകളെ കാമിക്കാത്ത പുരുഷൻ, അമ്മയോടും അച്ഛനോടും വ്യാജംപറയാത്ത പുരുഷൻ, മഹാബലനായി വിമാനത്തിൽ സ്ഥിതിചെയ്യുന്ന മഹാദേവൻെറ മുമ്പിൽ ചെന്നെത്തുന്നതാണ്. അവൻ ആയിരം അശ്വമേധം ചെയ്ത പുണ്യഫലം നേടുന്നതാണ്. സ്വയംഭൂവിൻെറ വിമാനവും അവൻ കാണുന്നതിന്നിടയാകും. ചന്തം ചിന്തുന്ന സ്വർണ്ണമേനികളായ കന്യകമാർ അവനെ സ്വർഗ്ഗത്തിൽ കൂട്ടിക്കൊണ്ടുപോകുന്നതാണ്. രുദ്രന്മാരുടെ ദിവ്യവും മനോഹരവുമായ ഗൃഹത്തിൽ പ്രളയാഗ്നിസമപ്രഭനായി അനന്തകാലം കോടിയും നൂറായിരവും പത്തുകോടിയും നൂറും വർഷം രുദ്രനെ കുമ്പിട്ടു നിത്യവും ദേവദാനവസമ്മതനായി ദിവസംതോറും

ശിവനെ കണ്ടുകൊണ്ട് ദേവദാനവരോടുകൂടി സ്വർഗ്ഗത്തിൽ ജീവിക്കുവാൻ സാധിക്കുന്നതാണ്.

പന്ത്രണ്ടുദിവസം ഉപവാസവ്രതമെടുത്ത് ഹവിസ്സ് പാരണയായി കഴിക്കുന്നവൻ എന്നും പന്ത്രണ്ടുമാസവും എല്ലാ യാഗവും കഴിച്ചവൻെറ പുണ്യഫലം നേടുന്നതാണ്. ദ്വാദശാദിത്യന്മാർ വഹിക്കുന്ന വിമാനത്തിൽ അവൻ കയറി സഞ്ചരിക്കുന്നതാണ്. വിലപിടിച്ച മുത്തും പവിഴവും രത്നവും പതിച്ചതും, ഹംസമാലകൾ ചുഴന്നു വിളങ്ങുന്നതും, നാഗവീഥിയോടുകൂടിയതും ചക്രവാകങ്ങളും മയിലുകളും ശബ്ദിക്കുന്നതും വളരെ തട്ടുകളോടുകൂടിയതും ബ്രഹ്മലോകത്തിൽ പ്രതിഷ്ഠിച്ചിട്ടുള്ളതും നിത്യവും നാരിമാരും നരന്മാരും വസിക്കുന്നതുമായ വാഹനം അവന്നു ലഭിക്കുന്നതാണെന്ന് മഹാഭാഗനും ധാർമ്മികനുമായ അംഗിരസ്സുമഹർഷി പറയുന്നു.

പതിമ്മൂന്നുദിവസം ഉപവസിച്ചതിന്നുശേഷം ഹവിസ്സ് ഉണ്ണുന്നവൻ എന്നും പന്ത്രണ്ടുമാസവും ദേവസത്രഫലം അനുഭവിക്കുന്നവനാകും. രക്തപത്മോദയാഖ്യാനവിമാനം അവൻ നേടുന്നതാണ്. സുവർണ്ണമയമായി, രത്നസഞ്ചയങ്ങൾ അണിഞ്ഞ് ശോഭിക്കുന്ന ദേവകന്യകമാരോടുകൂടിയത്, ദിവ്യാഭരണഭൂഷിതവും, പുണ്യഗന്ധം പൂണ്ടതും, ദിവ്യവായവ്യന്മാർ ചേർന്നതും, രണ്ടു ദിവ്യശങ്കുപതാകങ്ങൾ (അനേകം ദിവ്യവത്സരങ്ങളടങ്ങിയ സംഖ്യ) യുഗാന്തങ്ങൾ കല്പങ്ങൾ ഇവയുടെ ദീർഘമായ വത്സരങ്ങൾ, അയുതായുതപത്മവർഷങ്ങൾ, സ്വർഗ്ഗത്തിൽ അധിവസിക്കും. ഗീതവും, ഗന്ധർവ്വഘോഷങ്ങളും ഭേരീനാദവും, പണവനാദവും ചേർന്ന് ആഹ്ലാദിച്ച് ആ വിമാനത്തിൽ ദേവകന്യകമാർ അവനെ ഇരുത്തി പൂജിക്കുന്നതാണ്.

പതിനാലുദിവസം ഉപവസിച്ച് പാരണയ്ക്കായി ഹവിസ്സുണ്ണുന്ന പുരുഷൻ എന്നും പന്ത്രണ്ടുമാസവും മഹാമേധയാഗംചെയ്തഫലം അനുഭവിക്കുന്നതാണ്. അനുപമമായ സൗന്ദര്യവും യൗവനവും ചേർന്ന സുന്ദരികളായ സുരകന്യകമാർ മിന്നുന്ന തോൾവളകളണിഞ്ഞ് അവൻെറ സമീപത്തേക്ക് വിമാനത്തിൽ എത്തുന്നതാണ്. അരയന്നസ്വരം ചേർന്നതും, കാൽച്ചിലമ്പൊച്ച ചേർന്നതും, കാഞ്ചീരവം ചേർന്നതുമായ സുന്ദരികൾ അവനെ അതാതിടത്ത് ഉണർത്തുന്നതാണ്. ദേവകന്യകകൾ പാർക്കുന്ന അതിൽ ആകാശഗംഗയിലെ മണൽത്തരികൾ എത്രയുണ്ടോ, അത്ര വർഷം സ്വർഗ്ഗസുഖമനുഭവിച്ച് പാർക്കുന്നതാണ്.

ഒരു പക്ഷം മുഴുവൻ ഉപവസിച്ച് ഊണുകഴിക്കുന്ന ജിതേന്ദ്രിയനായ പുരുഷനെ എന്നും പന്ത്രണ്ടുമാസവും അഗ്നിയിൽ ആഹുതിചെയ്യുന്നവനായി പരിഗണിക്കുന്നതാണ്. അവൻ ആയിരം രാജസൂയം ചെയ്ത ഉത്തമഫലം നേടുന്നതാണ്. മയിലും അരയന്നവും വസിക്കുന്ന ദിവ്യമായ വിമാനത്തിൽ അവൻ സഞ്ചരിക്കും. മണികുണ്ഡലമുള്ളതും, സ്വർണ്ണംപതിച്ചതും, മനോഹരമായതും, ദിവ്യാഭരണഭാസ്സോടുകൂടിയതും, പരസ്ത്രീജനങ്ങളാൽ ശോഭിക്കുന്നതും, ഒറ്റത്തൂണുള്ളതും, നാലുവാതിലും., ഏഴ് നിലയുള്ളതും ആയിരം കൊടികൾ പാറിക്കളിക്കുന്നതും, ശീതസ്വനങ്ങളുടെ മധുരശബ്ദം മുഴങ്ങുന്നതും, ദിവ്യവും, ദിവ്യഗുണം ചേർന്നതും,. പവിഴവും, രത്നങ്ങളും, മുത്തുമണികളും ചേർന്നതും, മിന്നൽ പോലെ ശോഭിക്കുന്നതുമായ വിമാനത്തിൽ അവൻ കയറുന്നതാണ്. അവൻ ആയിരം യുഗം ഖൾഗകുഞ്ജരവാഹനനായി പാർക്കുന്നതാണ്.

പതിനാറുദിവസം ഉപവസിച്ച് ഒരു പ്രാവശ്യം മാത്രം ആഹാരം കഴിച്ച് ജീവിക്കുന്നവൻ എന്നും പന്ത്രണ്ടുമാസം സോമയജ്ഞം കഴിച്ച ഫലം നേടുന്നതാണ്. സൗമ്യമായ ഗന്ധവും അനുലേപവും ധരിച്ച് അവൻ ആഗ്രഹിക്കുന്ന ഗതിയെ പ്രാപിക്കുന്നതാണ്. കണ്ടാൽ നല്ല അഴകൊഴുകുന്ന ശ്രേഷ്ഠകളായ നാരിമാരോടുകൂടി വിമാനത്തിൽ വസിച്ച്, അർച്ചനയേറ്റ്, കാമഭോഗങ്ങൾക്ക് അർഹനായിത്തീരുന്നതാണ്. പിന്നെ പത്മശതം വർഷങ്ങൾ പത്തും മഹാകല്പവും നാലുവട്ടം സ്വർഗ്ഗത്തിൽ അവൻ വാഴുന്നതാണ്. പതിനേഴാം ദിവസം ഹവിസ്സുമുണ്ട് ഉപവാസം അവസാനിപ്പിക്കുന്ന പുരുഷൻ എന്നും പന്ത്രണ്ടു മാസങ്ങൾ അഗ്നിയിൽ ആഹൂതികഴിക്കുന്നവൻെറ ഫലം അനുഭവിക്കുന്നതാണ്. അവൻ വരുണൻെറയും ഇന്ദ്രൻെറയും രുദ്രൻെറയും സ്ഥാനത്തെ പൂകുന്നതാണ്. മാരുതവും, ഔശനസവും, ബ്രഹ്മവുമായ ലോകങ്ങൾ പൂകുന്നതാണ്. അവിടെ ദിവ്യമായ ആസനത്തിൽ വാണ് ദേവകന്യകമാരുടെ ശുശ്രൂഷ ഏല്ക്കുന്നതാണ്. ഭൂർഭുവവും വിശ്വരൂപനായ ദേവർഷിയേയും അവന്നു കാണുവാൻ കഴിയുന്നതാണ്. അവിടെ അവനെ ദേവകുമാരികൾ മുപ്പത്തിരണ്ടുപേർ ചന്തത്തിൽ അലങ്കരിച്ചുവന്ന് രമിപ്പിക്കുന്നതാണ്. ചന്ദ്രനും, ആദിത്യനും നഭസ്സിൽ എത്ര കാലത്തോളം ചുറ്റുന്നുവോ, അത്രകാലത്തോളം അവൻ അമൃതു പാനംചെയ്ത് ദേവലോകത്തു പാർക്കുന്നതാണ്.

പതിനെട്ടുദിവസം ഉപവാസമെടുത്ത് പാരണകഴിക്കുന്നവൻ എന്നും, പന്ത്രണ്ട് മാസവും സപ്തലോകങ്ങളെയും കാണുന്നതാണ്. അവന് പിൻതുണയായി നന്ദിഘോഷത്തോടുകൂടിയ തേരുകൾ ഉണ്ടാകുന്നതാണ്. അവയിൽ ദേവകന്യകമാർ കയറി ശോഭയോടെ ചമഞ്ഞിരുന്ന് അകമ്പടിസേവിക്കുന്നതാണ്. പുലികളെയും സിംഹങ്ങളെയും പൂട്ടി മേഘനാദത്തോടെ പായുന്ന ദിവ്യമായ വിശേഷപ്പെട്ട വിമാനത്തിൽ അവർ കയറുന്നതാണ്. അങ്ങനെയുള്ള വിമാനത്തിൽ നിത്യയൗവനയുക്തരായ ദേവകന്യകമാരോടുകൂടി ആയിരം കല്പവർഷം വസിക്കുന്നതായിരിക്കും. അവൻ അമൃതോപമവും ഉത്തമവുമായ സുധാരസം ഭുജിക്കുന്നതാണ്.

പത്തൊമ്പതുദിവസം ഉപവസിച്ച് പാരണ കഴിക്കുന്നവൻ എന്നും, പന്ത്രണ്ടു മാസവും, ഏഴുലോകവും കാണുന്നതാണ്. അവൻ അപ്സരസ്ത്രീകളോടുകൂടി ഉത്തമമായ സ്ഥാനവും നേടുന്നതാണ്. ഗന്ധർവ്വന്മാർ പാട്ടുപാടുന്ന സൂര്യസന്നിഭമായ വിമാനത്തിൽ ദേവസ്ത്രീകളോടുകൂടി സസുഖം മോദിക്കുന്നതാണ്. ദിവ്യാംബരം ധരിച്ച് ശ്രീമാനായി നൂറുനൂറു സഹസ്രം വർഷം മോദിക്കുന്നതാണ്.

ഇരുപതു ദിവസം ഉപവാസമെടുത്ത് ഒരു പ്രാവശ്യം ഉണ്ണുന്ന വ്രതം എടുക്കുന്നവൻ എന്നും സത്യവാദിയും ദൃഢവ്രതനുമായവൻ, മാംസം ഭക്ഷിക്കാത്തവനും ബ്രഹ്മചാരിയുമായി സർവ്വഭൂതഹിതവും നോക്കുന്ന പുരുഷൻ, വലിയ മാഹാത്മ്യമുള്ള ആദിത്യലോകത്തിൽ ചെന്നെത്തുന്നതാണ്. ദിവ്യമാല്യങ്ങളും അനുലേപനങ്ങളും ധരിച്ച ഗന്ധർവ്വാപ്സരസ്ത്രീകൾ നല്ല സ്വർണ്ണവിമാനങ്ങളിൽ കയറി അവനെ പിന്തുടരുന്നതാണ്; അകമ്പടിസേവിക്കുന്നതാണ്.

ഇരുപത്തൊന്നുദിവസം ഉപവസിച്ച് ഒരു ഊണ് ഉണ്ണുന്നവൻ എന്നും, പന്ത്രണ്ടുമാസവും അഗ്നിയിൽ ആഹൂതി ചെയ്യുന്നവനായി ഭവിക്കുന്നു. അതിൻെറ പുണ്യം നേടുന്നു. അവൻ ദിവ്യമായ ഉശനസ്സിൻെറ ലോകവും ശക്രൻെറ ലോകവും പ്രാപിക്കുന്നതുമാണ്. മരുത്തുക്കളുടെയും അശ്വികളുടെയും സ്ഥാനത്തിലെത്തുന്നതുമാണ്. സുഖാഭിരതനായിത്തീരുകയും ചെയ്യും. അവൻ ദുഃഖങ്ങൾ അറിയാതെ മഹത്തായ വിമാനത്തിൽ കയറി വാഴും. അമരന്മാരെപ്പോലെ വരസ്ത്രീകളാൽ സേവിക്കപ്പെട്ട് പ്രഭുവായി ക്രീഡിക്കുന്നതാണ്.

ഇരുപത്തിരണ്ടുദിവസം ഉപവാസമെടുത്ത് ഒരു പ്രാവശ്യം ഭക്ഷണം കഴിച്ച് വ്രതം എത്തിക്കുന്നവൻ എന്നും, പന്ത്രണ്ടുമാസം, അഗ്നിക്ക് ആഹൂതി ചെയ്തവനായി പരിഗണി

ക്കുന്നതാണ്. അഹിംസാനിരതനും, ധീമാനും സത്യവാക്കും അനസൂയകനുമായ അവൻ ദിവ്യകരസമപ്രഭനായി വസുലോകത്ത് എത്തുന്നതാണ്. സുധാശനും കാമചാരിയും ശ്രേഷ്ഠമായ വിമാനത്തിൽ ഇരുന്ന് ദിവ്യാഭരണഭൂഷിതമാരായ ദേവിമാരോടു ചേർന്ന് രമിക്കുന്നതാണ്. ഇരുപത്തിമൂന്നുദിവസം ഉപവസിച്ച് ഒരിക്കൽ ഭക്ഷണംകഴിക്കുന്ന വ്രതം എന്നും, പന്ത്രണ്ടു മാസവും, എടുത്തവൻ മിതാഹാരനും ജിതേന്ദ്രിയനുമായി പരിഗണിക്കുന്നതാണ്. അവൻ വായുലോകത്തും, ശുക്രലോകത്തും, രുദ്രലോകത്തും ചെന്നെത്തുന്നതാണ്. കാമചാരനും കാമഗനും അപ്സരസ്ത്രീഗണാർച്ചിതനുമായി അനേകം യുഗങ്ങൾ ശ്രേഷ്ഠമായ വിമാനങ്ങളിൽ സഞ്ചരിച്ച് ദിവ്യാഭരണങ്ങളണിഞ്ഞ ദേവിമാരോടുകൂടി രമിക്കുന്നതാണ്.

ഇരുപത്തിനാലുദിവസം ഉപവസിച്ച് ഹവിസ്സ് അശിക്കുന്ന വ്രതവാനും എന്നും പന്ത്രണ്ടു മാസവും അഗ്നിയിൽ ആഹുതിചെയ്യുന്നവനും ആദിത്യന്മാർക്കുള്ള ലോകത്തിൽ സന്തോഷത്തോടെ തീർച്ചയായും പാർക്കുന്നതാണ്. ദിവ്യമായ മാല്യവും അംബരവും ചാർത്തി, ദിവ്യമായ ഗന്ധം അനുലേപനംചെയ്ത്, അന്നങ്ങളെപ്പൂട്ടിയ ദിവ്യമായ സ്വർണ്ണവിമാനത്തിൽക്കയറി ആയിരം ദേവകന്യകമാരോടുകൂടി ഗമിക്കുന്നതാണ്.

ഇരുപത്തഞ്ചുദിവസം ഉപവാസമെടുത്ത് പാരണയായി ഹവിസ്സുകഴിക്കുന്നവൻ പന്ത്രണ്ടുമാസവും പുഷ്കലം എന്ന വിമാനത്തിൽ കയറുന്നതാണ്. സിംഹവ്യാഘ്രങ്ങളെപ്പൂട്ടിയതും, മേഘസ്വനമുള്ളതും, നന്ദിഘോഷം മുഴങ്ങുന്നതുമായ തേരുകൾ അവനെ അകമ്പടി സേവിക്കുന്നതാണ്. അവയിൽ സ്വർണ്ണനിറമുള്ള ദേവകന്യകൾ കൂടെ അവന് അകമ്പടിയായി പോകുന്നതാണ്. അഴകേറിയ മുഖ്യമായ വിമാനത്തിൽ അവൻ ദേവലോകത്ത് സഞ്ചരിക്കുന്നതാണ്. അസംഖ്യം സുന്ദരികളുമായി ക്രീഡിച്ച് ആയിരം കല്പവർഷങ്ങൾ അവിടെ വസിക്കും. അമൃതതുല്യമായ മുഖ്യസുധാരസം പാനംചെയ്യുന്നതാണ്.

ഇരുപത്താറുദിവസം വ്രതമെടുത്ത് ഒരുനേരം ഊണുകഴിക്കുന്ന പുരുഷൻ എന്നും പന്ത്രണ്ടുമാസവും നിയതനും നിയതാശനനുമായി, ജിതേന്ദ്രിയനായി, വീതരാഗനായി, അഗ്ന്യാഹൂതി കഴിക്കുന്നവനായി, മഹാഭാഗനായി, അപ്സരസ്ത്രീകളോടുകൂടി ഏഴു മരുത്തുക്കളുടെ ലോകവും വസുലോകവും പ്രാപിക്കുന്നതാണ്. ദിവ്യവും, സ്ഫടികവും രത്നാഢ്യവുമായ വിമാനത്തിൽക്കയറി അപ്സരസ്സുകളാലും ഗന്ധർവ്വന്മാരാലും പൂജിതനായി അവൻ മോദത്തോടെ, ദിവ്യമായ തേജസ്സോടെ, ദിവ്യമായ രണ്ടായിരംവർഷം സുഖിക്കുന്നതാണ്.

ഇരുപത്തേഴുദിവസം ഉപവസിച്ച് ഒരുനേരം ഊണുകഴിക്കുന്നവൻ എന്നും പന്ത്രണ്ടുമാസം അഗ്നിയിൽ ആഹൂതി ചെയ്തവനായി ഭവിക്കുന്നതാണ്. വലിയ ഫലം അവന്നു ലഭിക്കും. അവൻ ദേവലോകത്തു പൂജ്യനായിത്തീരും. അമൃതം ഭുജിക്കുന്നവനായി തൃഷ്ണ വെടിഞ്ഞ് മോദിക്കും. ദേവർഷിമാരുടെ ചരിതം കേട്ട് രാജാവേ, രാജർഷിമാർ വസിക്കുന്ന ദിക്കിൽ ദിവ്യാത്മാവായി വസിക്കുന്നതാണ്. ശ്രേഷ്ഠമായ വിമാനത്തിൽക്കയറി സഞ്ചരിക്കുകയും ചെയ്യും. അവൻ മദനപരവശനായി മനസ്സു രമിപ്പിക്കുന്ന സുന്ദരികളുമായി രമിച്ച് ഒരു മുവ്വായിരം കല്പം കാലം അവിടെ സുഖമായി പാർക്കും.

ഇരുപത്തെട്ടുദിവസം ഉപവസിച്ച് ആഹാരം കഴിക്കുന്ന പുരുഷൻ എന്നും പന്ത്രണ്ടുമാസവും ജിതാത്മാവായി, ജിതേന്ദ്രിയനായി, വസിച്ചവനാകും. പിന്നെ ദേവർഷികൾക്കുള്ള ഫലം പ്രാപിക്കുകയും ചെയ്യും. സൂര്യപ്രഭനായി, അവൻ ഭോഗവാനായി, തേജസ്വിയായി, ശുദ്ധനായി, ഭവിക്കും. സുകുമാരികളായ സ്ത്രീകളോടുചേർന്ന് അവൻ രമിക്കുന്നതാണ്. തടിച്ച കൊങ്കകളും തടിച്ച നിതംബങ്ങളുമുള്ള സുന്ദരികൾ ദിവ്യാഭരണങ്ങളണിഞ്ഞ് ഇഷ്ടംപോലെ അവനെ രമിപ്പിക്കുന്നതാണ്. അവർ കാമഗവും മനോഹരവും, സൂര്യപ്രഭവുമായ വിമാനത്തിൽക്കയറി ആയിരം കല്പം വർഷം സുഖിക്കുന്നതാണ്.

ഇരുപത്തൊമ്പതു ദിവസം ഉപവസിച്ച് ഉണ്ണാത്തവൻ എന്നും പന്ത്രണ്ടുമാസവും സത്യവ്രതപരായണനായി വർത്തിച്ചവനാകും. അവൻ ദേവർഷിസംപൂജ്യമായ ദിവ്യലോകത്തിലെത്തും. ദിവ്യവും, സൂര്യേന്ദുതുല്യവുമായി ശോഭിക്കുന്ന വിമാനത്തിൽക്കയറി വാഴുന്നതാണ്. സന്നദ്ധമായി, കാഞ്ചനമയമായി, സർവ്വരത്നവിഭൂഷിതമായി അപ്സരസ്ത്രീഗണങ്ങൾ തിങ്ങി ഗന്ധർവ്വജനനാദത്തോടെ ശുഭകളായ സ്ത്രീകൾ, ദിവ്യാഭരണങ്ങൾ ധരിച്ച് മദംപൂണ്ട് അഴകാർന്ന സുന്ദരികൾ, അവനെ രമിപ്പിക്കുന്നതാണ്. ഭോഗവാനും അതിതേജസ്വിയും, അഗ്നിസദൃശ്യപ്രഭനും, ദിവ്യനുമായ അവൻ ദിവ്യമായ ശരീരമെടുത്ത് അമരതുല്യനായി ശോഭിക്കുന്നതാണ്. വസുക്കൾ സാദ്ധ്യന്മാർ, അശ്വികൾ, മരുത്തുക്കൾ, രുദ്രന്മാർ എന്നിവരുടെ ലോകവും പിന്നെ ബ്രഹ്മലോകവും അവൻ പ്രാപിക്കുന്നതാണ്.

ഒരു മാസം അനശനവ്രതമെടുത്തു പിന്നെ ഉണ്ണുന്ന ശമാത്മാവ് എന്നും പന്ത്രണ്ടുമാസവും ബ്രഹ്മലോകത്തു പുണ്യവാനായി വിലസും. അവൻ അവിടെ സുധാരസം പാനംചെയ്യും, ശ്രീമാനും സർവ്വമനോഹരനുമാകും. തേജോലക്ഷ്മിയുള്ള വപുസ്സോടെ സൂര്യനെപ്പോലെ വിളങ്ങുന്നതാണ്. ദിവ്യമായ മാല്യവും ഗന്ധവും അനുലേപനം ചെയ്ത് സുഖതൽപരനായി യോഗിയായി ദുഃഖങ്ങളെ അറിയാത്തവനായി സ്വയംപ്രഭകളായ സ്ത്രീകളോടുകൂടി വിമാനത്തിൽ ഇരുന്നു പൂജ്യനായി ശോഭിക്കുന്നതാണ്. രുദ്രദേവർഷിപ്പെൺകിടാങ്ങളോടുകൂടി നാനാരതികളോടെ, നാനാനർമ്മസംഭാഷണങ്ങളോടെ, അവൻ സുഖിക്കുന്നതാണ്. വ്യോമാകാരവും വൈഡൂര്യപ്രഭവും ഇന്ദുകാന്തിയുള്ളതും ഇടത്തുഭാഗത്തു വെള്ളമേഘംപോലെ ശോഭിക്കുന്നതും, വലത്തുഭാഗത്തു രക്തകാന്തിയുള്ളതും ചുവടുഭാഗം നീലനിറമുള്ളതും മേലെഭാഗം വിചിത്രമായി ചിത്രീകരിച്ചതുമായ വിമാനത്തിൽ കൂട്ടുകാരായ അപ്സരസ്ത്രീകളാൽ പൂജിതനായി വസിക്കുന്നതാണ്. ആയിരം വർഷത്തോളം ജംബുദ്വീപിൽ എത്ര മഴ വർഷിക്കുന്നുവോ, അത്ര നാളുകൾ അവൻ ബ്രഹ്മലോകത്തു കീർത്തിമാനായി വസിക്കുന്നതാണ്. ആകാശത്തിൽനിന്ന് മഴപെയ്യുമ്പോൾ എത്ര മഴത്തുള്ളി ഭൂമിയിൽ പതിക്കുന്നുവോ, അത്ര വർഷത്തോളം അവൻ അമരപ്രഭനായി അവിടെ വാഴുന്നതാണ്.

മാസത്തിൽ ഒരു ഊണ് എന്നമട്ടിൽ ഉപവസിക്കുന്നവൻ പത്തു വർഷം ഉപവാസവ്രതമെടുത്താൽ മഹർഷിത്വം പ്രാപിച്ച് സ്വർഗ്ഗത്തിലേക്ക് ഉടലോടെ പോകുന്നതാണ്. മുനിയും, ദാന്തനും, ജിതക്രോധനും കാമത്തെയും വിശപ്പിനെയും അടക്കിയവനും എപ്പോഴും അഗ്നിയെ ആഹുതി ചെയ്യുന്നതിൽ തൽപരനും നിത്യവും സന്ധ്യയെ ഉപാസിക്കുന്നവനും പല നിയമങ്ങളും അനുഷ്ഠിക്കുന്നവനും ശുചിയുമായ നരൻ അഭ്രാവകാശഭാക്കായി അർക്കനെപ്പോലെ രശ്മി വീശി ശോഭിക്കുന്നതാണ്. അവൻ സ്വന്തം ദേഹത്തോടുകൂടെ സ്വർഗ്ഗംപ്രാപിച്ച് ദേവസന്നിഭനായി ദേവലോകസുഖങ്ങൾ അനുഭവിക്കുന്നതാണ്. ഇത് ഉത്തമമായ യജ്ഞവിധിയാണ്. അതു നിന്നോട് ഞാൻ പറഞ്ഞു ഭരതർഷഭാ! ഉപവാസഫലം ക്രമത്തിൽ പറഞ്ഞു. ഇങ്ങനെയാണ് നിസ്വന്മാർ യജ്ഞഫലം നേടുക. ഈ പറഞ്ഞമട്ടിൽ

ഉപവാസം അനുഷ്ഠിച്ചാൽ സൽഗതി നേടുന്നതാണ്. ദേവന്മാരെയും ദ്വിജാതികളെയും പൂജിച്ച് സശ്രദ്ധനായി ഭരതോത്തമാ! നീ വാഴുക. വിസ്തരിച്ച് ഉപവാസവിധിയെല്ലാം ഞാൻ പറഞ്ഞു. തെറ്റുകൂടാതെ നിയതാത്മാക്കളായി വാഴുന്ന ശുദ്ധയോഗ്യരിൽ, ദംഭാദികളായ ദോഷങ്ങൾവിട്ട ബുദ്ധിമാന്മാരിൽ, സ്ഥിരവ്രതന്മാരിൽ, ഹേ, ഭരതർഷഭാ! നീ സംശയിക്കരുത്."

**108. ശൗചകഥനം - മാനസപാർത്ഥിവതീർത്ഥങ്ങളിൽ സ്നാനം ചെയ്താലുള്ള ഫലം -** യുധിഷ്ഠിരൻ പറഞ്ഞു: "തീർത്ഥങ്ങളിൽവെച്ച് ശ്രേഷ്ഠമായത് ഏതാണെന്നു പറയണേ പിതാമഹാ! എവിടെയാണു ശുദ്ധീകരിക്കേണ്ടതായ ഇടം? മുഖ്യമായ തീർത്ഥമേതെന്ന് വിവരിക്കണേ!"

ഭീഷ്മൻ പറഞ്ഞു: "എല്ലാ തീർത്ഥങ്ങളും ബുധന്മാർക്കു ഗുണം ചെയ്യുന്നവയാണ്. സമാഹിതനായി നീ കേൾക്കുക. ഏതു തീർത്ഥമാണ് ശൗചമായതെന്നു പറയാം.

അഗാധവും നിർമ്മലവും ശുദ്ധവുമായ സത്യമാകുന്ന ജലമുള്ളതും, വിവേകമാകുന്ന കയമുള്ളതുമായ മനസ്സാകുന്ന ശാശ്വതതീർത്ഥത്തിൽ ആത്മബലത്തോടെ നരൻ സ്നാനം ചെയ്യണം. തീർത്ഥ ശൗചമെന്നത് ഇരക്കാതിരിക്കുക, ആർജ്ജവം, നിത്യമായ മൃദുത്വം, എല്ലാഭൂതങ്ങളിലും അഹിംസ, ഏറ്റവും പരമമായ അനൃശംസ്യം (കരുണ), ശമം എന്നിവയാണ്. പരിഗ്രഹം സ്വീകരിക്കാത്തവർ, നിർദ്വന്ദ്വർ, നിരഹങ്കാരർ, നിർമ്മമർ, ശുചിയുള്ളവരും ഭിക്ഷയേറ്റ് ജീവിക്കുന്നവരുമായവർ തീർത്ഥമായി നില്ക്കുന്നവരാണ്.

**തത്ത്വം അറിയുന്നവൻ, അഹങ്കാരമില്ലാത്തവൻ, ഇവൻ തന്നെ ശ്രേഷ്ഠമായ തീർത്ഥമാണ്. ഈ ശൗചലക്ഷണം അങ്ങ് നോക്കേണ്ടതാണ്. ലൗകികകാര്യങ്ങളിൽ ഏർപ്പെടാതെ ആത്മീയവിഷയങ്ങളിൽമാത്രം ശ്രദ്ധിക്കുന്നവർ, സർവ്വസന്ന്യാസം സ്വീകരിച്ചവർ, സർവ്വജ്ഞന്മാർ,** സമദർശികൾ, **ശുചിമാർ ഇവർ രജസ്സ്, തമസ്സ്,** സത്വം എന്നിവ **നീങ്ങിയ പുണ്യാത്മാക്കളാണ്.** ഇവരെല്ലാം പുണ്യതീർത്ഥങ്ങളാണ്. **ദോഷങ്ങളെ** കഴുകിക്കളഞ്ഞവരാണ്.

**വെള്ളത്തിൽ മുങ്ങി** തോർത്തിയതുകൊണ്ടൊന്നും അവനെ സ്നാതനാണെന്നു പറയുവാൻ വയ്യാ. ബാഹ്യേന്ദ്രിയനിഗ്രഹം (ദമം) ആകുന്ന സ്നാനം കഴിച്ചവനാണ് ശരിക്കും സ്നാനംചെയ്തവൻ. അവൻെറ അകവും പുറവും ശുദ്ധമാകുന്നു.

കഴിഞ്ഞതിൽ കൊതിക്കാതിരിക്കുന്ന, കിട്ടുന്നവയിൽ നിർമ്മമരായിരിക്കുന്ന, അവർക്കാണ് ശരിക്കും ശൗചമുള്ളത്. ആശയില്ലാത്തവരാണ് ശുദ്ധന്മാർ. ആശ അശുദ്ധിയെ ച്ചേർക്കും; വിശേഷിച്ച് ദേഹത്തിന് ശൗചം ജ്ഞാനമാണ്. തനിക്കുവേണ്ടി ഒന്നും സമ്പാദിക്കാതിരിക്കുക എന്നതാണ് (നിഷ്കിഞ്ചനത്വം) പരിശുദ്ധി. മനസ്സിനു തന്മൂലമുണ്ടാകുന്ന പ്രസാദമാണ് ശൗചം. വൃത്തശൗചം, മനശ്ശൗചം, തീർത്ഥശൗചം, ജ്ഞാനശൗചം ഇവയാണ് ഏറ്റവും മഹത്തായ ശൗചങ്ങൾ.

ബ്രഹ്മജ്ഞാനമാകുന്ന ജലത്തിൽ മനസ്സ് മുങ്ങിക്കുളിച്ചാൽ പ്രകാശിക്കും. തത്ത്വജ്ഞർ പറയുന്നു മാനസതീർത്ഥസ്നാനം പരിശുദ്ധിനല്കുമെന്ന്. (മനസ്സാകുന്ന പുണ്യതീർത്ഥം മാനസതീർത്ഥമായി സങ്കല്പിക്കാം) ശൗചാരോപണം ചെയ്ത് നിത്യവും അതു ധരിച്ച് കേവലം ഗുണസമ്പന്നനായി നരൻ ശുചിയായിരിക്കണം. ഞാൻ ഇപ്രകാരം ദേഹത്തിലുള്ള തീർത്ഥങ്ങളെപ്പറ്റിപ്പറഞ്ഞു. ഇനി ഭൂമിയിലുള്ള പുണ്യതീർത്ഥങ്ങളെപ്പറ്റിപ്പറയാം. അവയെ നീ കേൾക്കുക. ദേഹോദ്ദേശമായ ശുചികൾ എന്തൊക്കെയാണെന്നു പറഞ്ഞമാതിരി ഭൂമിഭാഗങ്ങളും ജലങ്ങളും പുണ്യങ്ങളാണ്. തീർത്ഥത്തെപ്പറ്റി പറയുകയാലും, തീർത്ഥത്തിൽ സ്നാനം ചെയ്യുകയാലും, തർപ്പണംചെയ്യുകയാലും, പാപം തീർത്ഥങ്ങളിൽ കലക്കിക്കളയുന്നു. അങ്ങനെ പാപം തീർത്ഥങ്ങളിൽ കഴുകിക്കളയുന്നവർ പുണ്യവാന്മാരായി, സുഖമായി സ്വർഗ്ഗത്തിലെത്തുന്നു. സജ്ജനങ്ങൾ അധിവസിക്കുകയാലും, ഭൂമിക്കുള്ള തേജസ്സുകൊണ്ടും ജലതേജസ്സുകൊണ്ടും അവ ഏറ്റവും പുണ്യഭാഗങ്ങളായിത്തീർന്നിരിക്കുന്നു.

മനസ്സിനും, മന്നിനും പുണ്യതീർത്ഥങ്ങൾ വേറെവേറെയാണ്. രണ്ടുതരം തീർത്ഥത്തിലും സ്നാനംചെയ്തവൻ ഉടനെ സിദ്ധിപ്രാപിക്കുന്നതാണ്. ബലമില്ലാതെ ക്രിയയും ക്രിയയില്ലാതെ ബലവും കാര്യം നടത്തുകയില്ല. രണ്ടും കൂട്ടിച്ചേർത്താൽ കാര്യം സാധിക്കുന്നതാണ്. ഇപ്രകാരം ദേഹശൗചവും തീർത്ഥശൗചവും ഒന്നിച്ചുചേർന്ന പുരുഷൻ ശുചിയായി സിദ്ധിയെ പ്രാപിക്കുന്നതാണ്. അതുകൊണ്ടു രണ്ടുവിധം ശൗചവും ഉത്തമമാകുന്നു."

**109. വിഷ്ണോർദ്വാദശകം - ഓരോ മാസത്തിലും വിധിപ്രകാരം വിഷ്ണുവിനെ ആരാധിച്ചാൽ കിട്ടുന്ന ഫലം -** യുധിഷ്ഠിരൻ പറഞ്ഞു: "എല്ലാ ഉപവാസങ്ങളിലും വെച്ച് മുഖ്യമായ ഉപവാസം ഏതാണ്? ഏതിന്നാണ് മഹാഫലം നല്കുക? പാരിൽ നിസ്സംശയമായി, പാരിൽ ഫലപ്രദമായ ആ ഉപവാസമേതെന്ന് പിതാമഹാ! പറഞ്ഞാലും."

**ഭീഷ്മൻ** പറഞ്ഞു: "സ്വയംഭൂവുതന്നെ ഇതിനെപ്പറ്റി **കല്പിച്ചത് മന്നവാ,** ഭവാൻ കേൾക്കുക. ഏത് ചെയ്താൽ **നിസ്സംശയം മർത്ത്യൻ തൃപ്തനാകുമോ** അത് ഞാൻ പറയാം.

**മാർഗ്ഗശീർഷമാസത്തിൽ** ദ്വാദശിയിൽ രാവും പകലും **ഉപാസിച്ച്** കേശവനെ അർച്ചിച്ചാൽ അശ്വമേധത്തിൻെറ ഫലം ലഭിക്കുന്നതാണ്. പാപങ്ങൾ നീങ്ങുന്നതുമാണ്. അപ്രകാരം പൗഷ്യമാസത്തിൽ നാരായണനെ അർച്ചിച്ചാൽ വാജപേയയജ്ഞത്തിൻെറ ഫലം സിദ്ധിക്കുന്നതാണ്. പരയായ സിദ്ധി നേടുകയുംചെയ്യും. മാഘമാസത്തിൽ ദ്വാദശിയിൽ രാവും പകലും ഉപവസിച്ച് മാധവനെ പൂജിച്ചാൽ രാജസൂയ ഫലം സിദ്ധിക്കും. കാലത്തിൻെറ കെടുതികളിൽ നിന്നു കയറ്റുകയും ചെയ്യും. ഫാൽഗുനമാസത്തിൽ ഗോവിന്ദനെ പൂജിച്ചാൽ അതിരാത്രയജ്ഞത്തിൻെറ ഫലം സിദ്ധിക്കും, സോമലോകത്തിൽ എത്തുകയും ചെയ്യും. ചൈത്രമാസത്തിൽ ദ്വാദശിയിൽ ഉപവസിച്ച് വിഷ്ണുവിനെ രാപ്പകൽ ധ്യാനിച്ചാൽ പുണ്ഡരീക യജ്ഞത്തിൻെറ ഫലം ലഭിക്കുന്നതാണ്. അവൻ ദേവലോകം പ്രാപിക്കുകയും ചെയ്യും! വൈശാഖമാസത്തിൽ ദ്വാദശിയിൽ ഉപവസിച്ച് മധുസൂദനനെ അർച്ചിച്ചാൽ അഗ്നിഷ്ടോമഫലം സിദ്ധിക്കും; അവൻ സോമലോകത്ത് എത്തുകയും ചെയ്യും.

ജ്യേഷ്ഠമാസത്തിൽ ദ്വാദശിയിൽ രാപ്പകൽ ഉപവസിച്ച് ത്രിവിക്രമനെ ധ്യാനിച്ചാൽ ഗോമേധയജ്ഞത്തിൻെറ ഫലം ലഭിക്കും. ദേവസ്ത്രീകളുമായി രമിക്കുകയുംചെയ്യും. ആഷാഢമാസത്തിൽ ദ്വാദശിയിൽ ഉപവസിച്ച് വിമാനാർച്ചന ചെയ്താൽ നരമേധയജ്ഞത്തിൻെറ ഫലം സിദ്ധിക്കും. അപ്സരസ്ത്രീകളോടുകൂടി രമിക്കുകയും ചെയ്യും. ശ്രാവണമാസത്തിൽ ദ്വാദശിയിൽ ഉപവസിച്ച് ശ്രീധരനെ ധ്യാനിച്ചാൽ പഞ്ചയജ്ഞത്തിൻെറ ഫലം സിദ്ധിക്കുന്നതാണ്. വിമാനത്തിൽ സസന്തോഷം വാഴുകയും ചെയ്യും. ഇപ്രകാരം ഭാദ്രപദത്തിൽ ഉപവസിച്ച് ഹൃഷീകേശനെ അർച്ചിച്ചാൽ സൗത്രാമണിഫലം സിദ്ധിക്കുന്നതാണ്. അവൻ വിശുദ്ധാത്മാവാകുന്നതുമാണ്. ആശ്വിനമാസത്തിൽ ദ്വാദശിയിൽ ഉപവസിച്ച് പത്മനാഭനെ അർച്ചിച്ചാൽ ഗോസഹസ്രങ്ങളെ ദാനംചെയ്ത ഫലം ലഭിക്കുന്നതാണ്. അതിൽ യാതൊരു സംശയവുമില്ല.

കാർത്തികമാസത്തിൽ ദ്വാദശിയിൽ ഉപവസിച്ച് ദാമോദരനെ അർച്ചിച്ചാൽ പുണ്യമായ സർവ്വയജ്ഞത്തിന്റെ ഫലങ്ങൾ നേടുന്നതാണ്, സംശയമില്ല. ഒരു വർഷം ഇപ്രകാരം പുണ്ഡരീകാക്ഷനെ സേവിച്ചാൽ കഴിഞ്ഞ ജന്മത്തിലെ ജ്ഞാനം ഓർമ്മയിൽ വരുന്നതാണ്. വളരെ സ്വർണ്ണം നേടുന്നതുമാണ്. എല്ലാ ദിവസവും വിഷ്ണുവിനെ ഭജിച്ച് ഉപേന്ദ്രനെ ധ്യാനിക്കുന്നവൻ വ്രതാവസാനത്തിൽ ബ്രഹ്മണന്ന് ഊണു നല്കണം. അല്ലെങ്കിൽ നെയ്യ് ദാനംചെയ്യണം. ഇതിലും മേലെയായി ഉപവാസമൊന്നുമില്ല; തീർച്ചയാണ്. ഇത് വിഷ്ണുഭഗവാൻതന്നെ മുമ്പു പറഞ്ഞതാണ്."

**110. ചന്ദ്രവ്രതമാഹാത്മ്യം - മാർഗ്ഗശീർഷമാസത്തിൽ ചന്ദ്രവ്രതമെടുക്കേണ്ട ക്രമവും ഫലവും -** വൈശമ്പായനൻ പറഞ്ഞു: "ശരതല്പത്തിൽ കിടക്കുന്ന ഭീഷ്മപിതാമഹനോട് മഹാപ്രാജ്ഞനായ യുധിഷ്ഠിരൻ സമീപത്തിരുന്ന് ഇപ്രകാരം ചോദിച്ചു."

യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ, അംഗരൂപവും, സൗഭാഗ്യവും, പ്രിയത്വവും എങ്ങനെയാണ് ലഭിക്കുക? ധർമ്മാർത്ഥകാമങ്ങൾചേർന്ന് ഒരുത്തൻ എങ്ങനെ സുഖമുള്ളവനായിത്തീരും?"

ഭീഷ്മൻ പറഞ്ഞു: "മാർഗ്ഗശീർഷമാസത്തിൽ ചന്ദ്രൻ മൂലംനക്ഷത്രത്തിൽ നില്ക്കുമ്പോൾ കാല്ക്കൽ മൂലമാകുന്നു രാജാവേ! കണങ്കാലിൽ രോഹിണി നില്ക്കുന്നു. സക്ഥി അശ്വതിയിൽ നില്ക്കുന്നു. അപ്പോൾ തുട ആഷാഢകങ്ങളിൽ നില്ക്കുന്നു. ഗുഹ്യം ഫാൽഗുനിയിൽ നില്ക്കുന്നതായി കാണുക. കടിയിൽ കാർത്തികയും നില്ക്കുന്നു. നാഭിയിൽ ഭാദ്രപദവും, പിന്നെ രേവതിക്ക് അക്ഷമണ്ഡലവും കാണുക. പുറം ധനിഷ്ഠയിലും, വയറ് അനുരാധയിലും നില്ക്കുന്നു. കൈ വിശാഖങ്ങളിലും, കൈത്തലങ്ങൾ അത്തത്തിലും കാണുക. പുണർതത്തിൽ വിരലുകളും ആയില്യത്തിൽ നഖങ്ങളും നില്ക്കുന്നു. കഴുത്തിൽ തൃക്കേട്ടയും രാജാവേ, കർണ്ണത്തിൽ തിരുവോണവും കാണുക. മുഖത്ത് പൂയവും, പല്ലും ചുണ്ടും ചോതിയിലും, ഹാസം ചതയമായും, മകം മൂക്കിലും മകേരം കണ്ണുകളിലും കാണുക. നെറ്റിയിൽ ചിത്രയും, ഭരണിയിൽ ശിരസ്സും, മുടി തിരുവാതിരയിലും ആ സന്ദർഭത്തിൽ നില്ക്കുന്നതായി കാണണം രാജാവേ! ഈ സന്ദർഭത്തിൽ ചന്ദ്രാവർത്തവ്രതം തുടങ്ങുന്നു. അതു കഴിഞ്ഞാൽ വേദജ്ഞനായ ബ്രഹ്മണന്ന് നെയ്യ് ദാനംചെയ്യണം. അങ്ങനെ ആ വ്രതം അനുഷ്ഠിക്കുന്നവൻ പ്രിയദർശനാകും. സുഭഗനും, ജ്ഞാനിയും, പരിപൂർണ്ണാംഗനുമായി പൗർണ്ണമിയിൽ ചന്ദ്രൻ എന്നപോലെ പ്രശോഭിക്കും."

**111. സംസാരചക്രം - ഓരോതരം പാപംചെയ്തവർ അടുത്ത ജന്മത്തിൽ ഏതേതുതരം യോനിയിൽ ജനിക്കുമെന്ന് ബൃഹസ്പതി പറയുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ സർവ്വശാസ്ത്രവിചക്ഷണനും, മഹാപ്രാജ്ഞനുമായ പിതാമഹാ, മർത്ത്യർക്ക് ഉത്തമമായ സംസാരവിധി കേൾക്കുവാൻ ആഗ്രഹമുണ്ട്. അല്ലയോ നരേശ്വരാ! എന്ത് വൃത്തിയോടെ വാണിട്ടാണ് നരന്മാർ ഉത്തമമായ സ്വർഗ്ഗത്തിലും, നരകത്തിലും എത്തുന്നത്? മൺകട്ടപോലെയോ, മരമുട്ടിപോലെയോ കാണുന്ന ചത്ത ദേഹംവിട്ട് ജനങ്ങൾ പരലോകം പൂകുന്നുണ്ടല്ലോ? ആരാണ് അവർക്കു തുണയായി പോകുന്നത്?"

ഭീഷ്മൻ പറഞ്ഞു: "യുധിഷ്ഠിരാ, ശ്ലാഘ്യബുദ്ധിയായ ഭഗവാൻ ബൃഹസ്പതി ഇതാ വരുന്നു. യോഗ്യനായ അദ്ദേഹത്തോട് ഈ സനാതനമായ രഹസ്യം ചോദിച്ചറിയുക. മറ്റൊരാളും ഇതു പറയുവാൻ തക്ക കഴിവുള്ളവരല്ല. ബൃഹസ്പതിക്കു തുല്യം വാഗ്മിയായി മറ്റാരും ഒരിടത്തും ഇല്ലെന്നുള്ളതും അറിയണം."

വൈശമ്പായനൻ പറഞ്ഞു: "അങ്ങനെ പൃഥാപുത്രനും ഗംഗാപുത്രനും തമ്മിൽ പറയുന്ന സമയത്ത് വിശുദ്ധാത്മാവായ ബൃഹസ്പതി ആകാശത്തുനിന്ന് ഭൂമിയിലിറങ്ങി. ഉടനെ ധൃതരാഷ്ട്രനോടുകൂടി യുധിഷ്ഠിരൻ എഴുന്നേറ്റ് അദ്ദേഹത്തെ പൂജിച്ചു. മറ്റു സദസ്യരും അദ്ദേഹത്തെ പൂജിച്ചു. പിന്നെ ധർമ്മസുതനായ യുധിഷ്ഠിരൻ ബൃഹസ്പതിയുടെ സമീപത്തുചെന്ന് ന്യായമായവിധം തത്ത്വമായ ചോദ്യം ചോദിച്ചു."

യുധിഷ്ഠിരൻ പറഞ്ഞു: "ഭഗവാനേ, സർവ്വധർമ്മജ്ഞാ, സർവ്വശാസ്ത്രവിചക്ഷണാ, മരിച്ചുപോകുന്ന മർത്ത്യന്ന് ആരാണു തുണയായിത്തീരുന്നത്? അമ്മ, അച്ഛൻ, ഗുരു, ജ്ഞാതികൾ, ബന്ധുജനങ്ങൾ, മിത്രവർഗ്ഗങ്ങൾ ഇവരാരെങ്കിലും തുണയായി നില്ക്കുമോ? മരമുട്ടിപോലെയോ, മൺകട്ടപോലെയോ മരിച്ചുകിടക്കുന്ന ദേഹം വിട്ടുപോകുന്നവർക്ക് അവർ പരലോകത്തേക്കു പോകുമ്പോൾ സഹായികളായി ആരെങ്കിലും കൂടെ നില്ക്കുന്നുണ്ടോ? പറഞ്ഞുതരണേ!"

ബൃഹസ്പതി പറഞ്ഞു: "രാജാവേ, ഞാൻ ചോദിക്കട്ടെ! മനുഷ്യൻ ജനിക്കുന്നത് ഒറ്റയ്ക്കല്ലേ? ബന്ധുജനങ്ങളോടുകൂടിയാണോ ഭൂമിയിൽ വന്നു പിറക്കുന്നത്? അതുപോലെ മർത്ത്യൻ മരിക്കുന്നതും ഒറ്റയ്ക്കുതന്നെയാണ്. ചാകുന്നതിലും ഒരാളും പങ്കുചേരുന്നില്ല. പരലോകദുർഗ്ഗങ്ങൾ കയറുന്നതും അതുപോലെ ഒറ്റയ്ക്കുതന്നെ. ദുർഗ്ഗതി പ്രാപിക്കുന്നതും ഒറ്റയ്ക്കുതന്നെയാണ്. മരിച്ച് സ്വർഗ്ഗനരകങ്ങളിലേക്കു പോകുന്നവന്ന് അച്ഛൻ, അമ്മ, സോദരൻ, പുത്രൻ, ഗുരു ജ്ഞാതിസംബന്ധിവർഗ്ഗങ്ങൾ, മിത്രങ്ങൾ ഇവരാരും തുണയാവുകയില്ല. മരമുട്ടി, മൺകട്ട എന്നിവയ്ക്കു തുല്യമായി മരിച്ച ദേഹം വെടിഞ്ഞ് ജനങ്ങൾ ഒട്ടുനേരം കരഞ്ഞതിനുശേഷം അവർ വന്നവഴിയേ മടങ്ങിപ്പോകുന്നു. അങ്ങനെ ജ്ഞാതികളും, ബന്ധുക്കളും വിട്ടുപോയ മൃതനെ ആരു തുണയ്ക്കും? ധർമ്മം മാത്രമാണ് ദേഹംവിട്ട മനുഷ്യനെ സഹായിക്കുന്നത്. അതുകൊണ്ട് തുണയായി നില്ക്കുന്ന ധർമ്മത്തെ മർത്ത്യൻ ജീവിച്ചിരിക്കുന്നകാലത്തൊക്കെ എന്നും സേവിക്കണം. ഒരു ജീവി ധർമ്മത്തോടുകൂടിയവനാണെങ്കിൽ അവൻ സ്വർഗ്ഗത്തെ പ്രാപിക്കും. അധർമ്മമുള്ളവനാണെങ്കിലോ അവൻ നരകത്തിലെത്തുകയും ചെയ്യും. അതുകൊണ്ട് ന്യായാർജ്ജിതമായ സ്വത്തുകൊണ്ടു വിദ്വാനായവൻ ധർമ്മം സേവിക്കണം. പരലോകത്തേക്ക് മനുഷ്യർക്കു സഹായകമായത് ധർമ്മം ഒന്നുമാത്രമാകുന്നു. ലോഭം, മോഹം, ദയ, ഭയം ഇവകൊണ്ട് അറിവു നശിച്ചവനായ നരൻ, പരന്മാരുടെ സ്വത്തിലുള്ള ആശകൊണ്ട് മതി മയങ്ങിയ മനുഷ്യൻ, അകാര്യങ്ങൾ പ്രവർത്തിക്കും. ധർമ്മം, അർത്ഥം, കാമം, എന്നിവ മൂന്നും അധർമ്മസ്പർശം കൂടാതെ നേടണമെന്നതാണ് മർത്ത്യന്റെ കർത്തവ്യം."

യുധിഷ്ഠിരൻ പറഞ്ഞു: "ഭഗവാനേ, അങ്ങയുടെ ധർമ്മാനുസരണമായ ഹിതമായ, വാക്കുകേട്ട് എനിക്കത്യധികമായ സന്തോഷം തോന്നുന്നു. ഭഗവാനേ, മരണാനന്തരം മനുഷ്യന്റെ അവസ്ഥയെന്താണെന്നു കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. ചത്തവന്റെ ദേഹസ്ഥിതി സൂക്ഷ്മവും അവ്യക്തവുമാണ്. മരിച്ചവനെപ്പറ്റി ഒന്നും നാം അറിയുന്നുമില്ല. അതിനെ പിന്നെ എങ്ങനെയാണു ധർമ്മം തുണയ്ക്കുന്നത്?

ഭൂമി, കാറ്റ്, ആകാശം, ജലം, തേജസ്സ്, മനസ്സ്, യമൻ, ബുദ്ധി, ആത്മാവ്, രാവ്, പകൽ ഇവയെല്ലാം ഒന്നിച്ച് മർത്ത്യന്റെ എല്ലാ ശുഭവും അശുഭവുമായ കർമ്മങ്ങൾക്ക് സാക്ഷിയായി നില്ക്കുന്നു. അവർ എല്ലാം കാണുന്നുണ്ട്. എല്ലാ പ്രാണികൾക്കും ഇഹത്തിൽ ഭൂതങ്ങൾ സാക്ഷിക

ളാണ്. അവർ എല്ലാവരുംകൂടി ധർമ്മത്തോടുചേർന്ന് ധർമ്മം ജീവനെ പിന്നാലെ തുണയ്ക്കുന്നു. തോൽ, എല്ല്, മാംസം, ശുക്ലം, രക്തം എന്നിവ അല്ലയോ മഹാമതേ, ജീവൻ വിട്ടുപോയ ദേഹത്തെയും ഉപേക്ഷിച്ചു പൊയ്ക്കളയുന്നു. പിന്നെ ജീവൻ മാത്രം. ആ ജീവൻ ദേഹം വിട്ടു പോകുമ്പോൾ പിന്തുടരുവാൻ ആരുണ്ട്? അവർ ചെയ്ത ധർമ്മം മാത്രമുണ്ട്. അതു ജീവനെ പിന്തുടർന്നുപോകും. പഞ്ചഭൂതങ്ങളിൽ കുടികൊള്ളുന്ന ദേവന്മാർ അവൻെറ കർമ്മവും, നന്മയും തിന്മയുമെല്ലാം കാണുന്നു. ഇനി എന്താണു കേൾക്കേണ്ടത്? പിന്നെ ധർമ്മത്തോടൊത്ത ജീവൻ സുഖത്തെ ഇഹത്തിലും പരത്തിലും അനുഭവിക്കുന്നതാണ്. ഇനി എന്താണു കേൾക്കേണ്ടത്?"

യുധിഷ്ഠിരൻ പറഞ്ഞു: "എങ്ങനെയാണു ധർമ്മം ജീവനെ പിന്തുടരുന്നതെന്നും ഇനി ശുക്ലം എങ്ങനെയാണ് ഉത്ഭവിക്കുന്നതെന്നും പറഞ്ഞുതന്നാലും."

ബൃഹസ്പതി പറഞ്ഞു: "ദേഹത്തിൽ വാഴുന്ന ദേവതകൾ അതായത് പൃഥ്വി, വായു, ആകാശം, ജലം, തേജസ്സ്, മനസ്സ് എന്നീ ദേവതകൾ എട്ടും അന്നം ഭുജിച്ചു തൃപ്തിപ്പെടുന്നു. മഹാത്മാവേ, ഈ പഞ്ചഭൂതങ്ങൾ അടങ്ങിയ എട്ടു ദേവതകളും മനുഷ്യൻെറ അന്നത്താൽ തൃപ്തിപ്പെട്ടു കഴിഞ്ഞാൽ മഹത്തരമായ രേതസ്സ് (ശുക്ലം) ഉണ്ടാകുന്നു. പിന്നെ സ്ത്രീപുരുഷസംയോഗംകൊണ്ട് അതു പുറത്തേക്കൊഴുകുന്നു. രാജാവേ, ഇതൊക്കെ ഞാൻ അങ്ങയോടു പറഞ്ഞു. ഇനി എന്താണു കേൾക്കേണ്ടത്?"

യുധിഷ്ഠിരൻ പറഞ്ഞു: "ഗർഭം എങ്ങനെ ഉണ്ടാകുന്നു എന്ന കാര്യവും ഭഗവാൻ എന്നോടു പറഞ്ഞു. ഗർഭം ഉത്ഭവിച്ചുകഴിഞ്ഞാൽ അത് ഒരാളായിത്തീരുന്ന വിധവും പറഞ്ഞുതരണേ!"

ബൃഹസ്പതി പറഞ്ഞു: "ആസന്നമാത്രനായ ജീവൻ, ജീവൻ ശുക്ലത്തിൽ പ്രവേശിച്ചുകഴിഞ്ഞ ഉടനെ ആ ജീവൻ ഭൂതങ്ങളുടെ അധീനതയിലായിത്തീരുന്നു. ജീവൻ അവയുമായി ബന്ധം വിച്ഛേദിച്ചാൽ അതു മൃതിതന്നെയായി ഭവിക്കുന്നു. എല്ലാ ഭൂതങ്ങളോടുംചേർന്നു നില്ക്കുന്നത് ജീവനാണ്. അപ്പോൾ ദേഹമുണ്ടാകുന്നു. ആ ദേഹത്തിൽ വസിക്കുന്ന, പഞ്ചഭൂതങ്ങളിൽ വസിക്കുന്ന, ദൈവതങ്ങൾ ആ പ്രാണിയുടെ സകല കർമ്മങ്ങൾക്കും, നല്ലതും ചീത്തയുമായ സകല കർമ്മങ്ങൾക്കും സാക്ഷിയായി നില്ക്കുന്നു. ഇനി എന്താണു കേൾക്കേണ്ടത്?"

യുധിഷ്ഠിരൻ പറഞ്ഞു: "തോല്, എല്ല്, മാംസം ഇവയൊക്കെ വിട്ടുപോകുന്നു. ജീവൻ പിന്നെ എങ്ങനെയാണ് സുഖവും ദുഃഖവും അനുഭവിക്കുന്നത്?"

ബൃഹസ്പതി പറഞ്ഞു: "കർമ്മത്തോടുകൂടിയ ജീവൻ രേതസ്സായിത്തീർന്നതിന്നുശേഷം സ്ത്രീകളുടെ പുഷ്പകാലത്ത് അവരുമായി സംഭോഗം ചെയ്യുമ്പോൾ യഥാസമയം അല്ലയോ ഭാരതാ, ജന്മമെടുക്കുകയാണു ചെയ്യുന്നത്. ജനിച്ചതിന്നുശേഷം ദുഃഖവും മരണവും വധവും യമൻെറ കല്പനയനുസരിച്ച് യമകിങ്കരന്മാരുടെ ഹിതംപോലെ ജീവൻ ഏല്ക്കുന്നു. ദുഃഖകരമായ സംസാരചക്രത്തിൽ ജീവൻ ചുറ്റിക്കറങ്ങുകയും ചെയ്യുന്നു. ഇഹലോകത്തിൽ പ്രാണി ജനിച്ചതു മുതൽ സുകൃതമായ കർമ്മത്തിൻെറ ഫലം ധർമ്മംചെയ്തവൻ അനുഭവിക്കും. ജനിച്ച കാലം മുതൽ യഥാശക്തി ധർമ്മത്തെത്തന്നെ അനുഷ്ഠിക്കുകയാണെങ്കിൽ ആ ജീവൻ പുരുഷനായിത്തീർന്ന് നിത്യവും സുഖം അനുഭവിക്കുകയും ചെയ്യും. അല്ലാതെ ധർമ്മത്തിന്നിടയിൽ അധർമ്മം ചെയ്യുന്നതായാൽ സുഖത്തിന്നപ്പുറം ദുഃഖവും അവൻ അനുഭവിക്കുന്നതാണ്. അധർമ്മം തന്നെ ചെയ്യുന്നതായാൽ അവൻ യമൻെറ അധീനത്തിലായി, വളരെ ദുഃഖങ്ങളെല്ലാമേറ്റ് തിര്യക്യോനിയിൽ ചെന്നുചേരുന്നതാണ്.

ഏതേതുവിധം കർമ്മംകൊണ്ട് ഏതേതുവിധം യോനിയിൽ മോഹം കലർന്ന ജീവൻ പിറക്കുന്നുവോ, അതും ഞാൻ പറയാം, നീ കേട്ടുകൊള്ളുക. ഇത് ഇതിഹാസത്തിലും വേദത്തിലും പറഞ്ഞിട്ടുള്ളതാണ്. ധർമ്മാനുഷ്ഠാനംകൊണ്ട് സുഖം ലഭിക്കും. യമൻെറ ഘോരമായ ശിക്ഷയ്ക്ക് അധർമ്മി പാത്രമാകും. പുണ്യസ്ഥാനങ്ങൾ ദേവന്മാർക്ക് അധിവാസതുല്യങ്ങളാണ് രാജാവേ! അധർമ്മം ചെയ്തവർ യമലോകത്തു ചെന്നു ശിക്ഷ അനുഭവിച്ചതിന്നുശേഷം തിര്യക്കുകളായി വന്നു പിറക്കുകയും ചെയ്യും. രാജാവേ, കേൾക്കുക. എല്ലാം ഞാൻ വിശദമായി പറഞ്ഞുതരാം. ജീവൻ പ്രവർത്തിക്കുന്ന തെറ്റുമൂലം പലതരം ജന്മങ്ങൾക്കു പാത്രമാകുന്നു. വേദപുരാണേതിഹാസങ്ങളിൽ അവ വിസ്തരിച്ചു പറഞ്ഞിട്ടുണ്ട്. മരിച്ചതിന്നുശേഷം ജീവൻ യമൻെറ രാജാധാനിയിൽ ചെല്ലുന്നു. അവിടെ ധർമ്മിഷ്ഠന്മാർക്കുള്ള സ്ഥാനങ്ങളുമുണ്ട്. ദേവന്മാർ അവിടെ വസിക്കുന്നുണ്ട്. അധർമ്മം ചെയ്തവർക്കുള്ള സ്ഥാനങ്ങളുമുണ്ട്. അവിടെ ഹിംസ്രജന്തുക്കളും പക്ഷികളും വസിക്കുന്നു. പിന്നെ യമൻെറ രാജധാനിയിൽ ബ്രഹ്മജ്ഞാനികൾക്കുള്ള പുണ്യസ്ഥാനങ്ങളുമുണ്ട്. അവിടെ താൻ ചെയ്ത ദുഷ്കർമ്മത്തിൻെറ ഫലമായി ജീവി ദുഃഖത്തിന്നു പാത്രമായിത്തീരുന്നു. ഏതേതു ഭാവംകൊണ്ടാണോ പുരുഷൻെറ കർമ്മത്തിൻെറ ഗതി, പരുഷവും ക്രൂരവുമായ ആ കർമ്മഗതിയെപ്പറ്റി ഇനി പറയാം.

നാലു വേദം പഠിച്ചിട്ടും ബ്രാഹ്മണൻ മോഹത്തോടുകൂടിയവനായി പതിതനിൽനിന്നു ദാനം വങ്ങുകയാണെങ്കിൽ അവൻ അടുത്ത ജന്മം കഴുതയായി പിറക്കുന്നതാണ്. അവൻ പതിനഞ്ചു കൊല്ലം കഴുതയായി ഭാരം ചുമന്നു ജീവിക്കും, ഭാരതാ! പിന്നെ ആ കഴുത ചത്ത് ഒരു കാളയായി ജനിക്കും. ഏഴു വർഷം പ്രായമായാൽ അവൻ ചാകും. ആ കാള ചത്താൽ പിന്നെ ബ്രഹ്മരക്ഷസ്സായി ജനിക്കും. മൂന്നുമാസം ബ്രഹ്മരക്ഷസ്സായതിന്നുശേഷം പിന്നെ ബ്രാഹ്മണനായി ജനിക്കും.

ബ്രാഹ്മണൻ പതിതനെക്കൊണ്ടു യാഗം ചെയ്യിച്ചാൽ ആ ബ്രാഹ്മണൻ കൃമിയായി പിറക്കും. അങ്ങനെ അവിടെ പതിനഞ്ചുകൊല്ലം കൃമിയായി ജീവിക്കും ഭാരതാ! പിന്നെ കൃമി ചത്ത് കഴുതയായിപ്പിറക്കും. അഞ്ചു കൊല്ലം കഴുതയായി നടന്നതിന്നുശേഷം അതു ചാകും. അതു ചത്തു പിന്നെ പന്നിയായിപ്പിറക്കും. പിന്നെ പന്നി ചത്തു കോഴിയായി ജനിക്കും. അഞ്ചുകൊല്ലം കോഴിയായി നടന്നതിന്നു ശേഷം കൊല്ലപ്പെടും. പിന്നെ കോഴി പോയി കുറുക്കനായി ജനിക്കും. പിന്നെ കുറുക്കൻ ചത്തതിന്നുശേഷം നായയായി ജനിക്കും. ഒരുകൊല്ലം കഴിഞ്ഞാൽ നായ ചത്തു മനുഷ്യനായി പിറക്കും.

അറിയാതെ ശിഷ്യൻ ഗുരുവിന്നു പാപം ചെയ്താൽ അവൻ മൂന്നു ജന്മത്തിലും ശിക്ഷ അനുഭവിക്കും. രാജാവേ, അവൻ ആദ്യം നായയായി പിറക്കും. പിന്നെ നായ ചത്തു രാക്ഷസനായി ജനിക്കും. പിന്നെ രാക്ഷസൻ ചത്തു കഴുതയായിപ്പിറക്കും. പിന്നെ വളരെ ക്ലേശങ്ങൾ അനുഭവിച്ച് കഴുത ചാകും. പിന്നെ വീണ്ടും വിപ്രനായിത്തന്നെ ജനിക്കുന്നതാണ്. ഗുരുവിൻെറ ഭാര്യയെ ശിഷ്യൻ മനസ്സുകൊണ്ട് കൊതിച്ചാൽ അവൻ മാനസികമായ അധർമ്മംമൂലം ഉഗ്രമായ സംസാരദുഃഖത്തിന്നു പാത്രമാകും. അവൻ നായയായിപ്പിറന്ന് മൂന്നുവർഷം ജീവിക്കും. അവിടെവെച്ച് അവൻ കൊല്ലപ്പെടും. പിന്നെ കൃമിയായി ജനിക്കും. കൃമിയായി ഒരു കൊല്ലം ജീവിക്കും. അവിടെ കൃമി ചത്തു വീണ്ടും ബ്രഹ്മയോനിയിൽ വന്നുപിറക്കും.

പുത്രന്നു തുല്യനായ ശിഷ്യനെ വെറുതെ ഗുരു പ്രഹരിക്കുകയാണെങ്കിൽ തൻെറ ക്രൂരകർമ്മംമൂലം ആ ഗുരു ഹിംസ്രജന്തുവായി പിറക്കും. പുത്രൻ അച്ഛനമ്മമാരെ അപമാനിക്കുകയാണെങ്കിൽ അവൻ ചത്ത് ആദ്യമായി കഴുതയായിപ്പിറക്കുന്നതാണ്. അങ്ങനെ ഗർദ്ദഭമായി അവൻ പത്തു സംവത്സരം ജീവിച്ചിരിക്കും. പിന്നെ കഴുത ചത്ത് മുതലയായിപ്പിറക്കും. മുതല ഒരാണ്ടു ജീവിച്ചിരിക്കും. പിന്നെ മുതല ചത്തു മനുഷ്യനായിപ്പിറക്കും.

അച്ഛനും അമ്മയും ഏതു പുത്രനിൽ ക്രുദ്ധനാകുന്നുവോ ആ പുത്രൻ ചത്താൽ ഗുരുശാപംമൂലം കഴുതയായിപ്പിറക്കുന്നതാണ്. പത്തുമാസം കഴുതയായി നടക്കും. കഴുത ചത്ത് പിന്നെ നായയായിപ്പിറക്കും. നായ പിന്നെ പതിന്നാലുമാസം ജിവിച്ചിരിക്കും. നായ ചത്തു പിന്നെ പൂച്ചയായി പ്പിറക്കും. പൂച്ച ഏഴുമാസം ജീവിക്കും. പിന്നെ പൂച്ച ചത്ത് മനുഷ്യനായിപ്പിറക്കുന്നതാണ്.

അച്ഛനമ്മമാരെ പുത്രൻ ശകാരിച്ചാൽ അവൻ മത്സ്യമായിപ്പിറക്കും. അച്ഛനമ്മമാരെ തല്ലിയാൽ പുത്രൻ ആമയായിപ്പിറക്കും രാജാവേ! പത്തുകൊല്ലം ആമയായിരുന്നതിന്നുശേഷം ആമ ചത്തു മുള്ളൻപന്നിയായി പിറക്കും. മുള്ളൻപന്നി മൂന്നുകൊല്ലം കഴിഞ്ഞാൽ ചത്ത് വ്യാളമായി ജനിക്കും. ആറുമാസം കഴിഞ്ഞാൽ വ്യാളം ചത്തു മനുഷ്യനായി ജനിക്കും.

രാജാവു നല്കുന്ന ചോറു തിന്ന് രാജദ്രോഹങ്ങൾ ചെയ്യുന്നവൻ മോഹത്തിൽ ആണ്ടുപോയ അവൻ, അടുത്ത ജന്മത്തിൽ കുരങ്ങായി ജനിക്കുന്നതാണ്. പത്തുവർഷം അവൻ കുരങ്ങായി ജീവിക്കും. കുരുങ്ങു ചത്ത് എലിയായിപ്പിറക്കും. എലിയായി അഞ്ചുകൊല്ലം ജീവിക്കും. പിന്നെ എലി ചത്ത് നായയായിപ്പിറക്കും. ആ നായ ആറുമാസം കഴിഞ്ഞാൽ ചത്ത് മർത്ത്യനായി ജനിക്കും.

സൂക്ഷിക്കുവാൻ ഏല്പിച്ച ധനം അപഹരിക്കുന്ന മർത്ത്യൻ യമൻെറ പാട്ടിലായതിന്നുശേഷം നൂറുതരം നികൃഷ്ടജീവികളായിപ്പിറക്കും. അങ്ങനെ കൃമിയായി പതിനഞ്ചു വർഷം ജീവിച്ചിരിക്കും. ദുഷ്കൃതമൊക്കെ അനുഭവിച്ചുകഴിഞ്ഞാൽ, പിന്നെ മനുഷ്യനായി വീണ്ടും ജനിക്കും.

അസൂയാലുവായ മനുഷ്യൻ ചത്താൽ ശാർങ്ഗമായി ജനിക്കും. വിശ്വാസവഞ്ചനചെയ്യുന്ന ദുഷ്ടമനുഷ്യൻ മീനായി പിറക്കും. എട്ടു വർഷം മീനായി ജീവിച്ച് അവൻ മരിച്ചാൽ മൃഗമായിപ്പിറക്കും. നാലുമാസം മൃഗമായി കഴിഞ്ഞാൽ ആ മൃഗം ചത്ത് ആടായിപ്പിറക്കും. ആട് ഒരു വർഷം കഴിഞ്ഞാൽ അറുത്ത് വില്ക്കപ്പെടും. പിന്നെ അവൻ പുഴുവായിപ്പിറക്കും. പുഴു പിന്നെ മനുഷ്യനായിപ്പിറക്കും.

നെല്ല്, എള്ള്, മുതിര, ഉഴുന്ന്, കടുക്, ചണം, കടലയ്ക്ക, ചെറുപയറ്, ഗോതമ്പ്, അസി മുതലായ ധാന്യങ്ങൾ അപഹരിക്കുന്നവൻ, അചേതനനായി പിറക്കും. പിന്നെ നാണംകെട്ട എലിയായി പിറക്കുന്നതാണു രാജാവേ. പിന്നെ അവൻ ചത്ത് പന്നിയായി പിറക്കുന്നതാണ്. പന്നി പിറന്ന ഉടനെതന്നെ രോഗംമൂലം ചാവും. പിന്നെ നായയായിപ്പിറക്കും. പിന്നെ ആ കർമ്മംകൊണ്ടു മൂഢനായ അവൻ അഞ്ചുവർഷം നായയായി പിറക്കും. നായ ചത്ത് പിന്നെ മർത്ത്യനായിപ്പിറക്കും.

പരസ്ത്രീകളെ സംഗംചെയ്യുന്നവൻ അടുത്ത ജന്മം ചെന്നായയായി ജനിക്കും. പിന്നെ അവൻ നായയായും കുറുക്കനായും കഴുകനായും വ്യാളമായും കങ്കമായും ബകമായും ക്രമേണ ജനിക്കുന്നതാണ്.

സഹോദരൻെറ ഭാര്യയെ ബലാത്സംഗംചെയ്യുന്ന പാപി ചത്താൽ കോഴിയായി ഒരു വർഷം ജീവിക്കും രാജാവേ! സഖിയുടെ പതിയെയും രാജാവിൻെറ പതിയെയും ഗുരുവിൻെറ പതിയെയും കാമംകൊണ്ടു ബലാത്സംഗംചെയ്യുന്നവൻ ചത്താൽ പന്നിയായി പിറക്കുന്നതാണ്. അഞ്ചുവർഷം പന്നിയായി ജീവിച്ചതിന്നുശേഷം അവൻ ചെന്നായയായിപ്പിറക്കും. പത്തുവർഷം കഴിഞ്ഞാൽ ചെന്നായ ചത്ത് പൂച്ചയായിപ്പിറക്കും. അഞ്ചുകൊല്ലം പൂച്ചയായി നടന്നതിന്നു ശേഷം പത്തുവർഷം കോഴിയായി നടക്കും. പിന്നെ കോഴി ചത്ത് ഉറുമ്പായിപ്പിറക്കും. ഉറുമ്പു ചത്ത് പുഴുവായി ഒരു മാസം ജീവിക്കും. ഈ സംസാരയാത്രകഴിച്ച് പിന്നെ കൃമിയോനിയിൽ ജന്മമെടുക്കും. പിന്നെ പതിന്നാലുവർഷം കൃമിയായി ചത്തു പിറക്കും. പിന്നെ അധർമ്മഫലമൊക്കെ അനുഭവിച്ചുകഴിഞ്ഞാൽ മർത്ത്യനായി ജനിക്കുന്നതാണ്.

വിവാഹം മുടക്കുന്നവനും യാഗം മുടക്കുന്നവനും ദാനം മുടക്കുന്നവനുമായ പാപി മരിച്ചാൽ കൃമിയായി പിറക്കുന്നതാണ്. കന്യകയെ ഒരാൾക്ക് വിവാഹംചെയ്തുകൊടുത്തതിന്നുശേഷം അവളെ വീണ്ടും മറ്റൊരാൾക്ക് ബലമായി നല്കുവാൻ ശ്രമിക്കുന്ന പാപി ചത്താൽ അവനും കൃമിയോനിയിൽത്തന്നെ വന്നുപിറക്കുന്നതാണ്. അവൻ പതിമ്മൂന്നുവർഷം കൃമിയായി ചത്തും ജനിച്ചും കഴിയും. അധർമ്മം എല്ലാം അനുഭവിച്ചുകഴിഞ്ഞാൽ പിന്നെ മർത്ത്യനായി ജനിക്കുന്നതാണ്.

ദേവകാര്യം ചെയ്യാതെയും പിതൃകാര്യം ചെയ്യാതെയും ഊണുകഴിക്കുന്നവൻ മരിച്ചാൽ അടുത്ത ജന്മം കാക്കയായി പിറക്കുന്നതാണ്. നൂറുകൊല്ലം കാക്കയായി കഴിഞ്ഞതിന്നു ശേഷം കാക്ക ചത്ത് പിന്നെ കോഴിയായി പിറക്കും. കോഴി ചത്ത് പിന്നെ വ്യാളമായിപ്പിറക്കുന്നതാണ്. വ്യാളം ചത്ത് പിന്നെ മർത്ത്യനായി ജനിക്കുന്നതാണ്.

അച്ഛന്നു തുല്യനായ ജ്യേഷ്ഠസഹോദരനെ ധിക്കരിക്കുന്നവൻ മരിച്ചാൽ പിന്നെ ക്രൗഞ്ചമായി പിറക്കുന്നതാണ്. പത്തു മാസം ക്രൗഞ്ചമായി കഴിഞ്ഞതിന്നുശേഷം ചത്ത് വീണ്ടും രണ്ടും ഏഴും അഞ്ചും വർഷം ക്രൗഞ്ചമായിത്തന്നെ കഴിയും. പിന്നെ ക്രൗഞ്ചം വധിക്കപ്പെടും. പിന്നെ അതു മർത്ത്യനായിപ്പിറക്കും.

വിപ്രസ്ത്രീയെ സംഗംചെയ്യുന്ന ശൂദ്രൻ കൃമിയായി പിറക്കുന്നതാണ്. അവിടെ അവൻ കൊല്ലപ്പെട്ടതിന്നുശേഷം പന്നിയായി ജനിക്കുന്നതാണ്. ആ പന്നി പിറന്നമാത്രയിൽ ത്തന്നെ രോഗംമൂലം ചാകും. പിന്നെ നായയായി ജനിക്കും. ഇതാണു രാജാവേ മൂഢനായ അവൻെറ കർമ്മത്തിൻെറ ഫലം. അവൻ അതിൽ സന്താനത്തെ ജനിപ്പിച്ച് ചത്താൽ എലിയായി ജനിക്കും.

കൃതഘ്നനായ പുരുഷൻ ചത്താൽ രാജാവേ, യമൻെറ അടുത്തുചെന്ന് ദാരുണമായവിധം വധം യമഭൃത്യരുടെ കൈകൊണ്ട് ഏല്ക്കുന്നതാണ്. ദണ്ഡവും ഇരുമ്പുലക്കയും ശൂലവും ദാരുണമായ അഗ്നികുംഭവും അസിപത്രവും ഘോരമായ വാലുകം, കൂടശാല്മലി ഇവയും മറ്റു പലതും കൊണ്ടുള്ള പ്രഹരങ്ങൾ ഏറ്റ് ഉഗ്രമായ യാതനകൾ ഏറ്റ് കൊല്ലപ്പെടും ഭാരതാ! അവിടെ ഉഗ്രന്മാർ കൊന്നുവിട്ടവനായ കൃതഘ്നൻ അല്ലയോ ഭാരതർഷഭാ, സംസാരചക്രമേറ്റ് കൃമിയോനിയിൽ വന്നു പിറക്കുന്നതാണ്. പതിനഞ്ചുവർഷക്കാലം കൃമിയായി കിടക്കും. പിന്നെ കൃമി ചത്ത് കഴുതയായിപ്പിറക്കും. കഴുത കുട്ടിക്കാലത്തുതന്നെ ചത്തുപോകും. ആ ജന്തു വീണ്ടും അനേകം നൂറു നികൃഷ്ടജന്മങ്ങൾ പ്രാപിക്കും. പലതരത്തിൽ സംസാരത്തിൽ കിടന്നു കറങ്ങി തിര്യക്കായിപ്പിറക്കും. പിന്നെ വളരെക്കാലം ദുഃഖങ്ങളേറ്റ് പൗനർഭവത്വം പ്രാപിച്ച് ആമയായി ജനിക്കുന്നതാണ്.

തൈരു കട്ടവൻ കൊക്കായിപ്പിറക്കും. പച്ചമീൻ കട്ടവൻ തവളയാകും. തേൻ കക്കുന്ന ദുർബ്ബുദ്ധി തേനീച്ചയായിപ്പിറക്കും. അപ്പവും ഫലമൂലങ്ങളും കട്ടാൽ ഉറുമ്പായി പിറക്കു

ന്നതാണ്. പെരുംപയർ കക്കുന്നവൻ ഫലഗോളകം എന്ന കീടമാകും. പായസം കട്ടുതിന്നുന്നവൻ അടുത്ത ജന്മത്തിൽ തിത്തിരിപ്പുല്ലായി ജനിക്കും. പിഷ്ടപൂപം (ഒരുതരം അപ്പം) കട്ടുതിന്നുന്നവൻ കുംഭോലൂകനുമാകും (ഒരുതരം കൂമനാണ് കുംഭോലൂകൻ) ഇരുമ്പു കക്കുന്ന ദുർബ്ബുദ്ധി കാക്കയായി ജനിക്കും. ഓടു കക്കുന്ന ദുർബ്ബുദ്ധി ഹരിതപ്പക്ഷിയാകും. വെള്ളിപ്പാത്രം കക്കുന്നവൻ മാടപ്രാവായി ജനിക്കും. പൊൻപാത്രം കക്കുന്ന പാപി കൃമിയോനിയിൽ വന്നു പിറക്കും. പട്ടുവസ്ത്രം കക്കുന്നവൻ കൃകലമായി ജനിക്കും. കൗശികപ്പട്ടു കക്കുന്നവൻ വർത്തകമായിത്തീരും. അംശുകം കക്കുന്ന മർത്ത്യൻ ശുകമായി ജനിക്കുന്നതാണ്. വെള്ളപ്പട്ടു കക്കുന്ന മർത്ത്യൻ മരിച്ചാൽ പിന്നെ ഹംസമായി ജനിക്കുന്നതാണ്. പരുത്തി നൂൽവസ്ത്രം കക്കുന്നവൻ മരിച്ചാൽ ക്രൗഞ്ചമായി ജനിക്കും. പട്ടു കക്കുന്നവൻ മരിച്ചാൽ ആടായിപ്പിറക്കുന്നതാണ്. ക്ഷൗമവസ്ത്രം കട്ടാൽ അവൻ മുയലായി ജനിക്കും. ചായംകട്ട പുരുഷൻ അടുത്ത ജന്മത്തിൽ മയിലായി ജനിക്കുന്നതാണ്. രക്തവസ്ത്രം കട്ടാൽ അവൻ ജീവഞ്ജീവകമായി ജനിക്കും. അരിതാലം മുതലായ ഗന്ധദ്രവ്യങ്ങൾ കട്ടാൽ അവൻ ച്ഛുച്ഛുന്ദരിത്വം പ്രാപിക്കും രാജാവേ! പിന്നെ അവൻ പതിനഞ്ചുവർഷം ജീവിച്ചിരിക്കും. അധർമ്മഫലം അനുഭവിച്ചു കഴിഞ്ഞതിന്നുശേഷം അവൻ മർത്ത്യനായിപ്പിറക്കും. പാൽ കക്കുന്നവൻ വലാകപ്പക്ഷിയായിപ്പിറക്കും. എണ്ണ കക്കുന്ന മനുഷ്യൻ മരിച്ചാൽ നരിച്ചീറായി ജനിക്കും.

ശസ്ത്രം ധരിക്കാത്തവനെ ശസ്ത്രം ധരിച്ചവൻ ചെന്നു വധിച്ചാൽ അവൻ, അർത്ഥത്തിന്നുവേണ്ടി ആ മഹാപാപം ചെയ്തവൻ, ശത്രുവായാൽപ്പോലും ചത്ത് കഴുതയായി ജനിക്കും. രണ്ടു വർഷത്തിനുള്ളിൽ ആ കഴുത ശസ്ത്രം കൊണ്ടു വധിക്കപ്പെടും. അവൻ മരിച്ചതിന്നുശേഷം എപ്പോഴും ഭയത്തോടുകൂടി മാനായി ജനിക്കും. മാനായി ജനിച്ചതിന്നുശേഷം ഒരു വർഷം തികയുമ്പോൾ അവൻ ശസ്ത്രം കൊണ്ടു വെട്ടേറ്റു ചാകും. മാനായി ചത്തവൻ പിന്നെ മീനായി ജനിക്കും. മീനായി പിറന്ന് വലയിൽ കുടുങ്ങും. നാലുമാസത്തിന്നുള്ളിൽ അവൻ ചെന്നായയായിപ്പിറക്കും. പത്തുവർഷം ചെന്നായയായി ചത്തതിന്നുശേഷം അവൻ കടുവയായി ജനിക്കും. കടുവ പിന്നെ വധിക്കപ്പെടും. പിന്നെ അധർമ്മഫലം അനുഭവിച്ചുകഴിയുമ്പോൾ അവൻ വീണ്ടും മർത്ത്യനായിപ്പിറക്കും.

പെണ്ണിനെ വധിച്ചവനായ ദുർബ്ബുദ്ധിയായ പുരുഷൻ യമന്റെ പാട്ടിൽച്ചെന്ന് പലവിധം ക്ലേശങ്ങളൊക്കെ അനുഭവിച്ച് സംസാരത്തിൽ മുങ്ങിപ്പൊങ്ങി ഇരുപതുവർഷം കഴിഞ്ഞ് കൃമിയോനിയിൽ പിറക്കുന്നതാണ്. ഇരുപതാണ്ടുചെല്ലുമ്പോൾ കൃമി ചത്ത് മർത്ത്യനായിപ്പിറക്കുന്നതാണ്. ചോറു കക്കുന്ന മനുഷ്യൻ ഈച്ചയായി ജനിക്കും. പല മാസം ഈച്ചകളുടെകൂട്ടത്തിൽ കഴിയും. പാപം നശിച്ചു കഴിഞ്ഞാൽ വീണ്ടും മനുഷ്യനായിപ്പിറക്കുന്നതാണ്.

നെല്ലു കട്ടാൽ ആ മനുഷ്യൻ മുട്ടാടായി ജനിക്കും. പിണ്ണാക്കുചേർത്ത തീറ്റി മനുഷ്യൻ കട്ടാൽ ആ മർത്ത്യൻ കീരിയെപ്പോലെ ക്രൂരനായ എലിയായിപ്പിറക്കും. അവൻ മനുഷ്യനെ കടിക്കുന്ന ക്രൂരാത്മാവായിത്തീരും. നെയ്യു കട്ട ദുർമ്മതി വെള്ളപ്പക്ഷിയായിപ്പിറക്കും. മത്സ്യം, മാംസം മുതലായവ കട്ട ദുഷ്ടബുദ്ധി കാക്കയായി ജനിക്കും. ഉപ്പു കട്ടവൻ ചീരികാകനായിപ്പിറക്കും.

വിശ്വസിച്ച് ഏല്പിച്ച മുതൽ കക്കുന്ന പുരുഷൻ ചത്താൽ അവൻ മത്സ്യയോനിയിൽ വന്നു പിറക്കുന്നതാണ്. മത്സ്യമായിപ്പിറന്ന് ചത്തതിനുശേഷം മർത്ത്യനായിപ്പിറക്കും. മർത്ത്യനായിപ്പിറന്ന് അവൻ അല്പായുസ്സായി മരിച്ചുപോകും.

പാപം ചെയ്താൽ ആ മർത്ത്യൻ തിര്യക്ജാതിയിൽ വന്നു പിറക്കും ഭാരതാ! ആത്മപ്രമാണമായ ധർമ്മം അവൻ അറിയാത്തവനാകും. മർത്ത്യർ എന്നും പാപം ചെയ്യുകയും വ്രതമെടുത്ത് പാപം പോക്കുകയും ചെയ്താൽ അവർ സുഖവും ദുഃഖവും അനുഭവിക്കുകയും രോഗികളാവുകയും ചെയ്യും. പാപം ചെയ്യുന്നവരുമായി സഹവസിക്കരുത്. അവർ മ്ലേച്ഛന്മാരാണ്. പാപം ചെയ്യുന്ന നരന്മാർ വളരെ ലോഭമോഹങ്ങൾ ഉള്ളവരാണ്.

ജന്മം മുതൽക്കേ പാപം വിട്ടൊഴിക്കുന്ന മർത്ത്യർ രോഗം കൂടാതെ സുന്ദരന്മാരായി, ധനികന്മാരായി പ്രശോഭിക്കുന്നതാണ്. ഇപ്രകാരംതന്നെ പാപം ഏല്ക്കുന്നവർ സ്ത്രീകളാണെങ്കിൽ ഈ പറഞ്ഞവർക്കുള്ള ഭാര്യമാരായി അവർ ജനിക്കുന്നതാണ്.

പരന്മാരുടെ സ്വത്ത് അപഹരിക്കുന്നവർക്കുള്ള പാപങ്ങളെപ്പറ്റിയാണ് ഈ പറഞ്ഞത്. ഇത് കുറച്ചുമാത്രമേ ഞാൻ പറഞ്ഞുള്ളു അനഘാശയാ! ഇനി മറ്റൊരവസരത്തിൽ സംഗതിവശാൽ കൂടുതൽ കേൾക്കുവാൻ നിനക്കു സാധിക്കും ഭാരതാ! ഇത് പണ്ട് ബ്രഹ്മാവിനോടു ദേവർഷിമാർ ചോദിച്ചപ്പോൾ ബ്രഹ്മാവ് ശരിക്കു പറഞ്ഞതാണ്. അത് ഞാൻ അപ്പോൾ ബ്രഹ്മാവിൽനിന്നു കേട്ടു ധരിച്ചതുമാണ്. അതു മിക്കതും ഞാൻ മുറയ്ക്കു പറഞ്ഞു. ഇത് മഹാരാജാവേ, ഭവാൻ കേട്ടു ധരിച്ച് ധർമ്മത്തിൽത്തന്നെ മനസ്സുവെക്കുക!"

**112. സംസാരചക്രം അന്നദാനം - പാപപരിഹാരത്തിന്നുള്ള ഉപായം, ദാനം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ബ്രഹ്മൻ, അങ്ങ് അധർമ്മത്തിന്റെ ഗതിയെപ്പറ്റി പ്പറഞ്ഞതെല്ലാം കേട്ടു. ഇനി ധർമ്മത്തിന്റെ ഗതി കേൾക്കുവാൻ ആഗ്രഹമുണ്ട് വാഗ്മിസത്തമാ പാപങ്ങൾ ചെയ്തവൻ ശുഭമായ ഗതിയെ എങ്ങനെ പ്രാപിക്കും? എന്തു കർമ്മം ചെയ്താൽ ശുഭമായ ഗതി ലഭിക്കും?"

ബൃഹസ്പതി പറഞ്ഞു: "പാപകർമ്മങ്ങൾ ചെയ്തു അധർമ്മത്തിന്നു പാത്രമായി വിപരീതമനസ്സായവൻ നരകത്തിൽ ചെന്നു വീഴും. അറിവില്ലായ്മകൊണ്ട് അധർമ്മം ചെയ്തു പശ്ചാത്തപിക്കുന്നവനും മനസ്സമാധിയുള്ളവനുമായ പുരുഷൻ ദുഷ്കൃതം ഏല്ക്കുന്നതല്ല. എപ്രകാരം ചെയ്ത ദുഷ്കൃതത്തെപ്പറ്റി പശ്ചാത്തപിച്ച് ഗർഹിക്കുന്നുവോ, അപ്രകാരമുള്ള പാപം, ദേഹം, ദുഷ്കൃതംകൊണ്ടുണ്ടാകുന്ന ജന്മം, ഒഴിവാകും.

രാജാവേ, ധർമ്മജ്ഞന്മാരായ വിപ്രന്മാരോട് താൻ ചെയ്ത പാപം ഏറ്റുപറഞ്ഞാൽ പെട്ടെന്ന് അധർമ്മകൃതമായ അപവാദം നീങ്ങുന്നതാണ്. ഏതേതുവിധത്തിൽ താൻ ചെയ്ത അധർമ്മങ്ങൾ വെളിയിൽ പറയുന്നുവോ, സമാഹിതമായ ചിത്തത്തോടുകൂടിയ അവന്റെ പാപമൊക്കെ നീങ്ങുന്നതാണ്. പാമ്പ് തന്റെ ഉറയൂരി നീക്കുന്നതുപോലെ സമാഹിതനായ പുരുഷൻ, വിപ്രന്ന് പലതരം ദാനങ്ങൾ നല്കി സമാധിയോടെ ഇരിക്കുന്നവൻ, പരമമായ സൽഗതിയെ പ്രാപിക്കുന്നതാണ്. ഏതൊക്കെ ദാനങ്ങളാണ് നല്കേണ്ടതെന്നു പറയാം യുധിഷ്ഠിരാ! അധർമ്മം ചെയ്താലും ആവക ദാനങ്ങൾ മൂലം ധർമ്മഫലത്തെ പ്രാപിക്കുന്നതാണ്. എല്ലാ ദാനത്തിലുംവെച്ചു ശ്രേഷ്ഠമായത് അന്നദാനമാണ് എന്നു പ്രസിദ്ധിയുണ്ട്.

മുമ്പെ പറഞ്ഞ ആർജ്ജവമുള്ളവൻ, ധർമ്മാർത്ഥിയായവൻ, അന്നദാനംചെയ്യണം. അന്നം മനുഷ്യർക്കു പ്രാണനാണ്. ജീവികൾ ഉണ്ടാകുന്നത് അന്നത്തിൽനിന്നാണ്. ലോകം നില്ക്കുന്നത് അന്നത്തിലാണ്. അതുകൊണ്ട് അന്നം പ്രശസ്തമാകുന്നു. ദേവന്മാരും ഋഷികളും പിതൃക്കളും മനുഷ്യ

രും എല്ലാം പുകഴ്ത്തുന്നു. അന്നദാനംകൊണ്ട് രന്തിദേവൻ സ്വർഗ്ഗത്തിൽ ചെന്നെത്തി. ന്യായമായ മാർഗ്ഗത്തിൽ സമ്പാദിച്ച ഉത്തമമായ അന്നം ബ്രാഹ്മണർക്കു ദാനംചെയ്യണം. പ്രത്യേകിച്ചും വേദജ്ഞന്മാരായ ബ്രാഹ്മണർക്കു ഹർഷത്തോടെ അന്നം ദാനംചെയ്യണം. ആരുടെ അന്നം പത്തുശതം ബ്രാഹ്മണർ ഭുജിക്കുന്നുവോ, സന്തോഷത്തോടുകൂടി ആരു ദാനംചെയ്യുന്നുവോ അവൻ ഒരിക്കലും തിര്യക്കായി പിന്നെ ജനിക്കുകയില്ല.

അല്ലയോ നരശ്രേഷ്ഠാ, പതിനായിരം വിപ്രന്മാരെ ഊട്ടിയാൽ ആ മർത്ത്യന്റെ അധർമ്മമൊക്കെ വിട്ടുപോകുന്നതാണ്. അവൻ എപ്പോഴും യോഗാഭിരതനായി ഭവിക്കും. ഭിക്ഷയേറ്റ് അന്നം നേടി ദേവപുരസ്കൃതനായ വിപ്രൻ സ്വാദ്ധ്യായപരനായ ബ്രാഹ്മണന്നു നല്കിയാൽ ആ ദാതാവിന്ന് മഹത്തായ സുഖം ലഭിക്കുന്നതാണ്. അഹിംസാപരനായി ബ്രാഹ്മണന്റെ ധനം ന്യായമായ നിലയിൽ സംരക്ഷിച്ച് കൈയൂക്കുകൊണ്ട് ക്ഷത്രിയൻ നേടിയ അന്നം വേദവൃദ്ധന്മാരായ ബ്രാഹ്മണർക്കു നല്കിയാൽ അവൻ സുസമാഹിതനായി പ്രയതനായി ഭവിക്കുന്നതാണ്. അതുകൊണ്ട് ഹേ, ധാർമ്മികനായ പാണ്ഡവാ, പാപകർമ്മങ്ങളെല്ലാം നശിക്കുന്നതാണ്. അപ്രകാരം നേടിയ ഷൾഭാഗം (ആറിലൊരുഭാഗം) കൃഷിഭാഗം വൈശ്യൻ വിപ്രന്മാർക്കു നല്കുകയാണെങ്കിൽ പാതകങ്ങൾ ഒഴിഞ്ഞുപോകുന്നതാണ്. പ്രാണസംശയംതന്നെ ഏറ്റ്, ജീവൻ അപകടത്തിൽപ്പെടുമെന്ന അവസ്ഥവരെ എത്തി കഷ്ടപ്പെട്ടുണ്ടാക്കിയ അന്നം ശൂദ്രൻ ദ്വിജന്മാർക്കു ദാനംചെയ്താൽ അവന്റെ സകലപാതകങ്ങളും അവനെ വിട്ടുപോകുന്നതാണ്. ഹിംസ കൂടാതെ തന്റെ ബാഹുബലംകൊണ്ട് നേടിയ അന്നം ബ്രാഹ്മണർക്കു നല്കുന്നവൻ ദുർഗ്ഗങ്ങൾ കാണുന്നതല്ല. എല്ലാവിധതടസ്സങ്ങളും അവൻ തരണംചെയ്യും. ന്യായാർജ്ജിതമായ അന്നം സന്തോഷത്തോടെ വേദവൃദ്ധനായ ബ്രാഹ്മണന്നു നല്കിയാൽ അവന്റെ പാപം നീങ്ങുന്നതാണ്. ഊർജ്ജസ്കരമായ അന്നം നല്കിയാൽ ആ നരൻ ലോകത്തിൽ ഊർജ്ജസ്വിയായി ഭവിക്കും. സന്മാർഗ്ഗത്തിൽ കടന്ന് സകലപാപങ്ങളെയും നീക്കും. ദാനവന്മാർ വെച്ച മാർഗ്ഗത്തിലൂടെ സഞ്ചരിക്കുന്ന ബുദ്ധിമാന്മാരായ പ്രാണദാതാക്കളിൽ സനാതനമായ ധർമ്മം സ്ഥിതിചെയ്യുന്നു. എല്ലാംകൊണ്ടും ന്യായമായ മാർഗ്ഗത്തിൽ ആർജ്ജിതമായ അന്നം മനുഷ്യൻ എന്നും സൽപ്പാത്രത്തിലേ ദാനംചെയ്യാവൂ. ആ അന്നം പരയായ ഗതിയിൽ മർത്ത്യനെ എത്തിക്കുന്നതാണ്. അന്നം നല്കിയാൽ ആ മർത്ത്യൻ ഭയങ്കരമായ നരകം ഏല്ക്കുന്നതല്ല. അതുകൊണ്ട് അന്യായത്തെ ഒഴിവാക്കി അന്നം ദാനം ചെയ്യണം. വിപ്രന്മാർക്ക് സല്ക്കരിച്ചതിന്നുശേഷമുള്ള അന്നം ഗൃഹസ്ഥൻ നിത്യവും ഉണ്ണണം. അന്നം നല്കി മനുഷ്യൻ അന്നത്തെ ദിവസം നല്ലദിവസമാക്കിത്തീർക്കണം. പാഴിലല്ലാത്തവിധം ആക്കണം. പതിനായിരം വേദജ്ഞരായ ബ്രാഹ്മണരെ ഊട്ടിയവൻ രാജാവേ, ന്യായജ്ഞന്മാരായ ധർമ്മിഷ്ഠന്മാരെ, ഇതിഹാസവിദഗ്ദ്ധന്മാരായ ബ്രാഹ്മണരെ, ഊട്ടിയവൻ ഘോരമായ നരകത്തിലെത്തുന്നതല്ല. സംസാരദുഃഖവും അവനെ ബാധിക്കുന്നതല്ല. എല്ലാ കാമങ്ങളോടുംകൂടി അവൻ പരലോകത്ത് സുഖമായി ഇരിക്കുന്നതാണ്. ഇങ്ങനെയുള്ളവൻ എല്ലാ ദുഃഖങ്ങളും നീങ്ങി രമിക്കുന്നതാണ്.

ഇപ്രകാരം മുഖ്യമായ അന്നദാനഫലം ഞാൻ നിന്നോടു പറഞ്ഞു. ദാനധർമ്മങ്ങൾക്ക് ഇതാണ് മൂലമായിട്ടുള്ളത് ഭാരതാ!"

**113. സംസാരചക്രം - അഹിംസയാണ് ഏറ്റവും വലിയ ധർമ്മമെന്ന് ബൃഹസ്പതി പറയുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "അഹിംസ, വൈദികമായ കർമ്മം, ധ്യാനം, ഇന്ദ്രിയസംയമം, തപസ്സ്, ഗുരുശുശ്രൂഷ ഇതിൽ പുരുഷന്നുണ്ടാകുന്ന ശ്രേയസ്സ് എന്താണെന്നു പറഞ്ഞാലും."

ബൃഹസ്പതി പറഞ്ഞു: "ഈ പറഞ്ഞവയെല്ലാം ധർമ്മ്യങ്ങളാണ്. എല്ലാം ഭിന്നമായ ധർമ്മമാർഗ്ഗങ്ങളാണ്. ഞാൻ പറയുന്ന ഈ ആറെണ്ണവും ഭവാൻ കേൾക്കുക. ജീവിക്കു ശ്രേയസ്കരമായ അതിനെപ്പറ്റി ഞാൻ പറയാം. അഹിംസാശ്രയമായ ധർമ്മം സാധിക്കുന്ന നരൻ ഏവനാണോ, അവൻ എല്ലാ ഭൂതങ്ങളിലും മൂന്നു ദോഷംവെച്ച് എപ്പോഴും കാമക്രോധങ്ങളെ ജയിച്ച് സിദ്ധി നേടുന്നു. അഹിംസകൻ ആ ഭൂതജാലങ്ങളെ ദണ്ഡംകൊണ്ടു ഹിംസിക്കുന്നവനാണ്. തനിക്കു സുഖിക്കണം എന്ന വിചാരത്തോടെ ഹിംസാപരനായി ജീവിക്കുന്നവൻ പരലോകത്ത് സുഖം നേടുന്നതല്ല. എല്ലാ ഭൂതങ്ങളിലും തന്നിൽ എന്നപോലെ കരുതുന്ന പുരുഷൻ, പെരുമാറുന്ന പുരുഷൻ, യാതൊരു ജീവിയെയും ദ്രോഹിക്കാത്ത പുരുഷൻ, ക്രോധം ജയിച്ച പുരുഷൻ, പരലോകത്തു സുഖിക്കുന്നതാണ്. സർവ്വഭൂതാത്മഭൂതനും, എല്ലാ ജീവികളെയും സമമായി ദർശിക്കുന്നവനുമായവന്റെ വഴിക്കുപോകുവാൻ, അവന്റെ ബ്രഹ്മസായൂജ്യപദം ലഭിക്കുവാൻ ദേവന്മാർ പോലും മോഹിക്കുന്നു.

തനിക്ക് അഹിതമായത് എന്തോ, അത് അന്യനും അഹിതമായതെന്നു ധരിച്ച് പെരുമാറണം. തനിക്ക് ഇഷ്ടമില്ലാത്തത് അന്യനിലും ഏല്പിക്കരുത്. ഇതാണ് ധർമ്മത്തിന്റെ ചുരുക്കം. പിന്നെ ചെയ്യുന്നതെല്ലാം കാമംകൊണ്ടു ചെയ്യുന്നതാണ്. ആഗ്രഹംകൊണ്ടു പ്രവർത്തിക്കുന്നതാണ്. തള്ളൽ, ദാനം, സുഖം, ദുഃഖം, പ്രിയം, അപ്രിയം എന്നതിൽ തന്നെപ്പോലെതന്നെയാണ് മറ്റുള്ളവരുടെ നില എന്നു പുരുഷൻ പ്രമാണമായി കരുതണം.

തനിക്കു ദ്രോഹമായിക്കരുതുന്നത് അന്യനോടു ചെയ്യരുത്. അതാണ് ജീവലോകത്തിൽ അങ്ങയ്ക്കു ദൃഷ്ടാന്തമായിട്ടുള്ളത്. അതാണ് ശരിയായ ധർമ്മം."

വൈശമ്പായനൻ പറഞ്ഞു: "ധീമാനായ സുരാചാര്യൻ, ബൃഹസ്പതി ധർമ്മരാജാവിനോട് ഇപ്രകാരം പറഞ്ഞ് ഞങ്ങൾ കണ്ടു നില്ക്കെത്തന്നെ സ്വർഗ്ഗത്തിലേക്കുയർന്നുപോയി."

**114. മാംസവർജ്ജനകഥനം - അഹിംസ പരമധർമ്മമാകയാൽ മാംസഭക്ഷണം വർജ്ജിക്കണമെന്ന് ഭീഷ്മൻ ഉപദേശിക്കുന്നു -** വൈശമ്പായനൻ പറഞ്ഞു: "ശരതല്പത്തിൽക്കിടക്കുന്ന ഭീഷ്മനോട് പിന്നെ വാഗ്മിസത്തമനും മഹാതേജസ്വിയുമായ യുധിഷ്ഠിരൻ വീണ്ടും ചോദിച്ചു."

യുധിഷ്ഠിരൻ പറഞ്ഞു: "ഋഷിമാരും, വിപ്രന്മാരും, ദേവന്മാരും അല്ലയോ മഹാമതേ, അഹിംസാലക്ഷണമായ ധർമ്മത്തെ വേദപ്രാമാണ്യദൃഷ്ടിയോടെ പ്രശംസിക്കുന്നു. മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും ഹിംസിക്കുന്ന പുരുഷൻ രാജസത്തമാ, എങ്ങനെ ദുഃഖത്തിൽനിന്നു വിമുക്തനാകും?"

ഭീഷ്മൻ പറഞ്ഞു: "അഹിംസ ഈ പറയുന്ന നാലു വിധമാണെന്ന് ബ്രഹ്മവാദികൾ പറയുന്നു. ഓരോന്നു വിട്ടതുകൊണ്ട് അതു വിട്ടതാവുകയില്ല രിപുസൂദനാ! നാല്ക്കാലികൾക്കു മൂന്നു കാലുകൊണ്ടു നില്ക്കുവാൻ കഴിയുകയില്ലല്ലോ. അതുപോലെ ഇതിനെയുംപറ്റി പറയുന്നു. മൂന്നു കാരണമാണു പറയുന്നത്. ഒരു ആന നടന്ന കാലടിയിൽ ഏതവന്റെ കാലടിയും ഒതുങ്ങും. അതുപോലെ അഹിംസ

യിൽ ലോകത്തിലുള്ള സകലധർമ്മവും ഒതുങ്ങുന്നു എന്നു പറയപ്പെടുന്നു. ലോകത്തിൽ ജീവി മുമ്പേതന്നെ കർമ്മത്താലും, വാക്കാലും, മനസ്സാലും ലിപ്തനാകുന്നു. ആദ്യമേ തന്നെ മനുഷ്യൻ മനസ്സുകൊണ്ട്, മാംസഭക്ഷണം ഉപേക്ഷിക്കണം. പിന്നെ വാക്കുകൊണ്ട് ഉപേക്ഷിക്കണം. ഇങ്ങനെ മൂന്നു വിധത്തിലും മാംസാഹാരം ഉപേക്ഷിച്ചവനാണ് മാംസാഹാരം ഉപേക്ഷിച്ചവൻ എന്ന നിലയിലെത്തിയവൻ.

ബ്രഹ്മജ്ഞാനികൾ മൂന്നു കാരണമാണ് പറഞ്ഞിട്ടുള്ളത്. മനസ്സ്, വാക്ക്, ഭക്ഷണം എന്നീ മൂന്നിലും ദോഷങ്ങൾ നില്ക്കുന്നു എന്നാണ്. അതുകൊണ്ടാണ് ബുദ്ധിമാന്മാർ മാംസഭക്ഷണം വേണ്ടെന്നു വെക്കുന്നത്. മാംസഭക്ഷണത്തിന്റെ ദോഷങ്ങൾ ഞാൻ പറയാം. കേൾക്കുക രാജാവേ! മാംസം തിന്നുന്നവൻ ഒന്നു ചിന്തിക്കണം. തന്റെ പുത്രന്റെ മാംസംപോലെതന്നെയാണ് അന്യജീവികളുടെ മാംസവുമെന്ന്, മോഹംകൊണ്ടു മാംസം തിന്നുന്ന അപണ്ഡിതൻ പുരുഷാധമനാണ്. അച്ഛനമ്മമാർ സംഗംചെയ്താൽ അതിൽനിന്നു പുത്രൻ ഉണ്ടാകുന്നു. അപ്രകാരം ഹിംസിച്ചാൽ പാപവും തങ്ങളുടെ പാട്ടിൽ വന്നുകൂടും. ഹിംസിച്ചാൽ വളരെ ജന്മങ്ങളിൽ പാപിയായി ദുഃഖം അനുഭവിക്കേണ്ടിവരുന്നതാണ്. രസത്തെപ്പറ്റി നാവിന്നു ജ്ഞാനമുണ്ടാകുന്നു. നിയതമായ രാഗം ആസ്വാദനംകൊണ്ടുണ്ടാകും എന്നു ശാസ്ത്രത്തിൽ പറയുന്നു. മാംസം പാകംചെയ്തതും, പാകം ചെയ്യാത്തതും, ഉപ്പുചേർന്നതും, ചേർക്കാത്തതും ഏതോ ശീലിക്കുന്നത്, അതാതിൽ മനസ്സ് ഇണങ്ങുകയും അതാതുവിധം മാംസാഹാരം മനുഷ്യനെ അടിമപ്പെടുത്തുകയുംചെയ്യും. മാംസം ഭക്ഷിക്കുന്ന മന്ദബുദ്ധികൾ ഭേരീമൃദംഗശബ്ദങ്ങളും, നല്ല വീണാതന്ത്രിസ്വരങ്ങളും കേൾക്കുവാൻ എങ്ങനെ അർഹരാകും? (സ്വർഗ്ഗത്തിലുള്ള ഈ വാദ്യവിശേഷങ്ങൾ കേട്ടു രസിക്കുവാൻ മാംസം ഭക്ഷിക്കുന്ന പാപികൾക്കു സാധിക്കുകയില്ല. അവർ നരകത്തിൽ 'കുടികിടപ്പുകാരാ'യിരിക്കുമല്ലോ.) മാംസം ഭക്ഷിക്കുന്നവർ മാംസത്തെപ്പറ്റി വിചാരിക്കുവാനോ, ഇന്നമട്ടിലെന്നു പറയുവാനോ, സങ്കല്പിക്കുവാനോ പറ്റാത്ത മട്ടിൽ, ബഹുരസമുള്ളതും ഹൃദ്യമായിട്ടുള്ളതുമാണ്, പാകംചെയ്ത (വെച്ചതും പൊരിച്ചതുമായ) മാംസം എന്നു പ്രശംസിക്കുന്നു. മാംസരസത്തിൽ കൊതിമുഴുത്തവർ പലമട്ടിൽ പ്രശംസിക്കുന്നു. ദോഷകർമ്മഫലങ്ങൾ ചേർന്നതുതന്നെയാണ് മാംസത്തെപ്പറ്റിയുള്ള പ്രശംസയും. തങ്ങളുടെ ജീവിതത്തെത്തന്നെ കൈവെടിഞ്ഞ് അന്യജീവികളുടെ മാംസത്തിന്നു പകരം സ്വന്തം മാംസം ദാനംചെയ്ത് അവയെ രക്ഷപ്പെടുത്തി സ്വർഗ്ഗംപ്രാപിച്ച സജ്ജനങ്ങൾ ഉണ്ടായിട്ടുണ്ട്. ഇപ്രകാരം രാജാവേ, നാലു കാരണങ്ങൾ ചേർന്നതാണ് എല്ലാ ധർമ്മങ്ങളും ചേർന്ന അഹിംസ. അതു ഞാൻ നിനക്കു പറഞ്ഞുതന്നു. എല്ലാ ധർമ്മവും അഹിംസയിൽ അധിഷ്ഠിതമായിരിക്കുന്നു."

**115. മാംസഭക്ഷണനിഷേധം - ഹിംസയ്ക്കുള്ള കഠിനപാപവും വിവരിക്കുന്നു - മാംസത്തെപ്പോലെ മദ്യവും വർജ്ജിക്കണമെന്ന് -** യുധിഷ്ഠിരൻ പറഞ്ഞു: "അഹിംസ പരമമായ ധർമ്മമാണെന്ന് ഭവാൻ പലപാടു പറഞ്ഞുവല്ലോ. പിതൃക്കൾ ശ്രാദ്ധങ്ങളിൽ മാംസാർത്ഥികളാണെന്നും ഭവാൻ പറഞ്ഞു. പലതരം മാംസങ്ങൾകൊണ്ടുള്ള ശ്രാദ്ധവിധി ഭവാൻ മുമ്പു പറഞ്ഞുവല്ലോ. കൊല്ലാതെ എങ്ങനെയാണു മാംസം ലഭിക്കുക? ഈ പറഞ്ഞ കാര്യങ്ങൾ തമ്മിൽ വൈരുദ്ധ്യം കാണുന്നുണ്ടല്ലോ. മാംസം വർജ്ജിക്കുന്ന ധർമ്മത്തിൽ ഞങ്ങൾക്കു സംശയം ബാധിച്ചിരിക്കുന്നു. മാംസം തിന്നുന്നവന്ന് എന്തു ദോഷമാണു ബാധിക്കുക? തിന്നാത്തവന്ന് എന്തു ഗുണമാണു ലഭിക്കുക? കൊന്നുതിന്നുന്നവന്നും, അന്യന്മാർ കൊന്നതു തിന്നുന്നവന്നും, അന്യന്നുവേണ്ടി കൊല്ലുന്നവന്നും, കൊന്നു വില്ക്കുന്നത് വാങ്ങിത്തിന്നുന്നവന്നുമുള്ള ഫലം ഒന്നുതന്നെയാണോ? അതോ പാപത്തിന്ന് ഏറ്റക്കുറവുണ്ടോ? ഇതു ശരിയായ തത്ത്വത്തോടെ പറഞ്ഞുകേൾക്കുവാൻ ആഗ്രഹമുണ്ട്. അനഘാശയാ! ഇതിൽ ഒരു തീർപ്പുകല്പിക്കുവാൻ, ഈ സനാതനമായ ധർമ്മം ശരിയായും അറിയുവാൻ ഞാൻ ഇച്ഛിക്കുന്നു. എങ്ങനെ ആയുസ്സുണ്ടാകുന്നു? എങ്ങനെ സത്ത്വവാനാകുന്നു? അവ്യംഗനാകുന്നത് എങ്ങനെയാണ്? ലക്ഷണാഢ്യനാകുന്നത് എങ്ങനെയാണ്? എല്ലാം വിശദമായി പറഞ്ഞാലും പിതാമഹാ!"

ഭീഷ്മൻ പറഞ്ഞു: "മാംസം തിന്നാതിരിക്കുക എന്ന ധർമ്മം അല്ലയോ കുരുനന്ദനനായ രാജാവേ, യഥാതത്ത്വം ഞാൻ പറയാം; അതും അതിലുള്ള മുഖ്യമായ വിധിയും ഭവാൻ കേൾക്കുക. അംഗഹീനതകൂടാതെയുള്ള സൗന്ദര്യം, ആയുസ്സ്, ബുദ്ധി, സത്ത്വം, ബലം, സ്മൃതി ഇവയെ ആഗ്രഹിക്കുന്ന യോഗ്യന്മാർ ഹിംസയെ ഉപേക്ഷിക്കുന്നു. ഋഷിമാർ ഇതിനെപ്പറ്റി പല വാദങ്ങളും ഉന്നയിച്ചിട്ടുണ്ട്. അവരുടെ അഭിപ്രായം ഞാൻ പറയാം കുരുനന്ദനാ!

അശ്വമേധയാഗം ചെയ്യുന്നവനും, മാസംതോറും യതവ്രതനായി മദ്യവും മാംസവും ഉപേക്ഷിക്കുന്നവനും, ഇവ രണ്ടിന്നും തുല്യമായ ഫലമാണ് യുധിഷ്ഠിരാ! സപ്തർഷിമാരും, ബാലഖില്യരും അതുപോലെത്തന്നെ മരീചിമാരും എല്ലാ മനീഷിമാരും മാംസംകൂടാതെയുള്ള ഭക്ഷണത്തെ പ്രശംസിക്കുന്നു രാജാവേ! മാംസം ഭക്ഷിക്കാത്തവൻ, കൊല്ലാത്തവൻ, കൊല്ലിക്കാത്തവൻ ഈ പറഞ്ഞവർ എല്ലാവർക്കും മിത്രമാണെന്ന് സ്വായംഭൂവമായ മനു പറഞ്ഞിട്ടുണ്ട്. മാംസം വർജ്ജിക്കുന്നവൻ എല്ലാവർക്കും അധൃഷ്യനും, എല്ലാ ജീവിയിലും വിശ്വാസ്യനും, സാധുജനസമ്മതനും ആകുന്നു. തന്റെ മാംസം അന്യജീവിയുടെ മാംസംകൊണ്ടു വർദ്ധിപ്പിക്കുവാൻ ആഗ്രഹിക്കുന്നവൻ തന്റെ പ്രവൃത്തികൊണ്ടു താഴ്ന്നുപോകുന്നതാണെന്ന് ധർമ്മാത്മാവായ നാരദൻ പറഞ്ഞിട്ടുണ്ട്. മദ്യമാംസങ്ങൾ വർജ്ജിച്ചവൻ ദാനംചെയ്യുന്നവനും, യജിക്കുന്നവനും, തപസ്വിയുമായി ഭവിക്കുന്നതാണ് എന്നു ബൃഹസ്പതി പറഞ്ഞു.

മാസംതോറും ഒരു അശ്വമേധംവീതം നൂറുവർഷം യജിക്കുന്നവനും മാംസം ഭക്ഷിക്കാത്തവനും തുല്യനാണെന്നാണ് എന്റെ അഭിപ്രായം. മദ്യമാംസങ്ങൾ ഒഴിവാക്കിയാൽ അവന്നുള്ള ഫലം മഹത്തരമാണ്. അവൻ എന്നും സത്രം കഴിക്കുന്നവനും, എന്നും ദാനംചെയ്യുന്നവനും, എന്നും തപസ്സുചെയ്യുന്നവനുമാകുന്നു. (അവന്നുള്ള ഫലം ഇതുകൊണ്ടു കിട്ടുന്നതാണെന്ന് അർത്ഥം) മാംസം തിന്ന്, പിന്നെ മാംസഭക്ഷണം ഉപേക്ഷിക്കുന്നതായാൽ അവൻ നേടുന്ന പുണ്യം മഹത്തരമാണ്. എല്ലാ വേദങ്ങളും പഠിച്ചവന്റെ പുണ്യവും സർവ്വയജ്ഞങ്ങളുടെ പുണ്യവും അവന്നു ലഭിക്കുന്നതാണ്. മാംസത്തിന്റെ സ്വാദ് അറിഞ്ഞവൻ അതിനെ ഉപേക്ഷിക്കുന്നത് വളരെ ദുഷ്കരമാണ്. ഇത് എത്രയും ശ്രേഷ്ഠമായ ഒരു വ്രതമാണ്. എല്ലാ പ്രാണികൾക്കും അവൻ അഭയം നല്കുകയാണല്ലോ ചെയ്യുന്നത്.

ഏതൊരു ധീമാനോ എല്ലാ ജീവികൾക്കും അഭയമാകുന്ന ദക്ഷിണ നല്കുന്നത്, ലോകത്തിൽ അവൻ പ്രാണദാതാവാകുന്നു; അതിൽ യാതൊരു സംശയവുമില്ല. മനീഷികളെല്ലാം ഈ ശ്രേഷ്ഠമായ ധർമ്മത്തെ പ്രശംസിക്കുന്നു. പ്രാണൻ തനിക്ക് ഇഷ്ടപ്പെട്ടതാണല്ലോ. അതുപോലെത്തന്നെ മറ്റു ജീവികൾക്കും അവരുടെ പ്രാണൻ ഇഷ്ടപ്പെട്ടതാണെന്ന് ധരിക്കണം. സുകൃതാത്മാക്കളായ ബുദ്ധിമാന്മാർ, ഐശ്വര്യം അറിഞ്ഞ് ഇച്ഛിക്കുന്ന ധീമാന്മാർ, തന്നെ

പ്പോലെയാണ് മറ്റുള്ളവരുമെന്ന് ഓർക്കണം. മൃത്യുഭയം തന്നെപ്പോലെ അവയ്ക്കുമുണ്ടെന്നു ധരിക്കണം. രോഗമില്ലാത്തവയും, കുറ്റംചെയ്യാത്തവയും, ജീവിക്കാനാഗ്രഹിക്കുന്നവയുമായ ജീവികളെ മാംസം ആഗ്രഹിച്ച് പാപികൾ കൊന്നുവിടുന്നു. എന്തു നേട്ടത്തിന്നുവേണ്ടിയാണ് ആ മഹാപാപം ചെയ്യുന്നത്? അതുകൊണ്ട് മഹാരാജാവേ, മാംസം വർജ്ജിക്കണമെന്നുള്ളത് ഭവാൻ ചിന്തിക്കണം. അതു ധർമ്മത്തിന് മുഖ്യമായ പദമാണ്. സ്വർഗ്ഗത്തിന്നും സുഖത്തിന്നും അത് ആസ്പദമാണ്. അഹിംസ പരമമായ ധർമ്മമാണ്. അഹിംസ പരമമായ തപസ്സാണ് അഹിംസ പരമമായ സത്യമാകുന്നു. അതിൽനിന്നാണ് എല്ലാ ധർമ്മകർമ്മങ്ങളും ഉണ്ടാകുന്നത്. മാംസം പുല്ലിൽനിന്നു ലഭിക്കുന്നില്ല, മാംസം വിറകിൽനിന്നു ലഭിക്കുന്നില്ല, മാംസം കല്ലിൽനിന്നു ലഭിക്കുന്നില്ല. ജന്തുവിനെ കൊല്ലാതെ മറ്റുവിധത്തിലൊന്നും മാംസം ലഭിക്കുകയില്ല. അതുകൊണ്ട് മാംസം തിന്നുകയെന്നത് ദോഷം തന്നെയാണ്.

സ്വാഹാസ്വധാമൃതാശന്മാരായ ദേവന്മാർ സത്യത്തിലും ആർജ്ജവത്തിലും പ്രിയരാണ്. ജിഹ്വാരസാലംബരാണ് (നാവിൻെറ രസത്തെ ആശ്രയിച്ചു കഴിയുന്നവർ) രാക്ഷസന്മാർ. ഘോരമായ കാന്താരങ്ങളിലും, ദുർഗ്ഗങ്ങളിലും, ഗഹനങ്ങളായ കാനനങ്ങളിലും, സന്ധ്യാകാലങ്ങളിലും, രാവും, പകലും, സഭയിലും, നാലുംകൂടിയ പെരുവഴികളിലും, കവലകളിലും, അസ്ത്രങ്ങൾ ഉയർത്തിയവരിലും, വ്യാളങ്ങൾ, ഹിംസ്രജന്തുക്കൾ ഇവയിൽനിന്നും മാംസം ഭക്ഷിക്കാത്തവന് യാതൊരു ഭയവും ബാധിക്കുന്നതല്ല. മാംസംഭക്ഷണം ഉപേക്ഷിച്ചവനെ എല്ലാ ഹിസ്രജന്തുക്കളിൽനിന്നും മറ്റു കഷ്ടതകളിൽനിന്നും വിധി രക്ഷിക്കുന്നതാണ്. എല്ലാ ജീവികൾക്കും ശരണ്യനായ പുരുഷൻ എല്ലാ ജീവികൾക്കും വിശ്വാസ്യനാകും. ലോകത്തെ ഭയപ്പെടുത്താത്തവന് ഒന്നിൽനിന്നും ഭയപ്പെടേണ്ടതായിവരികയില്ല. മാംസം തിന്നാത്തവൻ മാംസത്തിന്നുവേണ്ടി കൊല്ലാത്തവനുമായിത്തീരും. കൊല്ലുന്നവൻ തിന്നുന്നവനായിത്തീർന്ന്, നരൻ കൊലചെയ്യുന്നവനായി പരിണമിക്കുന്നു. മാംസം തിന്നരുതെന്നുവെച്ചാൽ ഹിംസയും അതോടൊപ്പം നിന്നുപോകുന്നതാണ്. മൃഗാദികളെ ഹിംസിക്കുന്നത് ഭക്ഷണത്തിന്നുവേണ്ടിയാണല്ലോ.

അല്ലയോ മഹാദ്യുതേ, ഹിംസിക്കുന്നവർക്ക് ആയുസ്സ് കുറഞ്ഞുപോകുന്നു. അതുകൊണ്ട് ആത്മാവിൻെറ ഐശ്വര്യം (തൻെറ നന്മ) ഇച്ഛിക്കുന്നവൻ മാംസം വർജ്ജിക്കേണ്ടതാണ്. രൗദ്രന്മാരായ ജന്തു ഹിംസകന്മാർ രക്ഷിതാവിനെ കാണുകയില്ല. അവർ സിംഹം, കടുവ, പുലി മുതലായവയെപ്പോലെ ക്രൂരരാണ്. ജീവികൾക്ക് ഭയം ജനിപ്പിക്കുന്ന ഭയങ്കരന്മാരാണ് അവർ.

ലോഭത്താലും, ബുദ്ധിമോശത്താലും, ബലവീര്യത്താലും, സംസർഗ്ഗത്താലും, മനുഷ്യരിൽ ദുഷ്ടമായ ഈ അധർമ്മരുചി വന്നുകൂടുന്നു. തൻെറ മാംസം അന്യമാംസംകൊണ്ടു പോഷിപ്പിക്കുവാൻനോക്കുന്നവൻ എവിടെപ്പോയി ജനിച്ചാലും അവൻ എല്ലാറ്റിൽനിന്നും ഭയപ്പെട്ടു ജീവിക്കുന്നവനായിത്തീരും.

നിയതന്മാരായ മഹർഷിമാർ പണ്ടേതന്നെ പറഞ്ഞിട്ടുണ്ട്, മാംസം വർജ്ജിക്കുന്നതു ധന്യവും യശസ്യവും ആയുഷ്യവും സ്വർഗ്ഗ്യവും ഏറ്റവും സ്വസ്ത്യയനവുമാണെന്ന്. അല്ലയോ കൗന്തേയാ! പണ്ട് മാർക്കണ്ഡേയൻ മാംസഭക്ഷണദോഷങ്ങൾ പറഞ്ഞത് ഞാൻ കേട്ടിട്ടുണ്ട്. അതാണ് ഞാൻ ഭവാനോടു പറഞ്ഞത്. ജീവിക്കുവാനാഗ്രഹിക്കുന്ന ജീവിതാർത്ഥികളായ പ്രാണികളുടെ മാംസം ഏതൊരുത്തൻ തിന്നുന്നുവോ അവൻ കൊന്നവയ്ക്കും ചത്തവയ്ക്കും കൊലയാളായി ഭവിക്കുന്നു.

ധനംകൊടുത്ത് മാംസം വാങ്ങുന്നവൻ കൊലയാളിയാണ്. തിന്നുന്നവനും കൊലയാളിയാണ്. കെട്ടിയിട്ട് അറുക്കുന്നവനും കൊലയാളിയാണ്. ഇങ്ങനെ വധം മൂന്നുവിധത്തിലുണ്ട്. തിന്നുന്നില്ലെങ്കിലും അവൻ തൻെറ ഭാവദോഷം കൊണ്ട് തിന്നുന്നവനെ അനുമോദിക്കുകയാണെങ്കിൽ, കൊല്ലുന്നതിൽ സമ്മതം നല്കുകയാണെങ്കിൽ, ഈ പറഞ്ഞവരും വധത്തിൻെറ ദോഷം ഏല്ക്കുന്നവരാകും. എല്ലാ ജീവിക്കും അധൃഷ്യനും ആയുഷ്മാനും രുജയില്ലാത്തവനും സുഖിയും ജീവിയിൽ കരുണയുള്ളവനുമായി മാംസം ഭക്ഷിക്കാത്തവൻ ശോഭിക്കുന്നതാണ്. സ്വർണ്ണദാനം, ഗോദാനം, ഭൂമിദാനം, ഇവയിലെല്ലാംവെച്ചു ശ്രേഷ്ഠമായത് 'മാംസം തിന്നുകയില്ല' എന്ന വ്രതമാണ് എന്നു നാം കേൾക്കുന്നു. യാഗത്തിന്നോ പിതൃക്കൾക്കോ വിധിപ്രകാരം അർപ്പണം ചെയ്യാത്ത മാംസം, വിധിപ്രകാരമല്ലാതെയുള്ള മാംസം, തിന്നരുത്. അങ്ങനെ വിധിപ്രകാരമല്ലാത്ത മാംസം തിന്നാൽ അവൻ തീർച്ചയായും നരകത്തിലെത്തുന്നതാണ്. പ്രോക്ഷിച്ച് അഭ്യുക്ഷിതമായ മാംസം, ദേവന്മാർക്കുവേണ്ടി ബലിയർപ്പിച്ച മാംസം, ബ്രാഹ്മണനു നല്കണമെന്ന ആഗ്രഹത്തോടെ പാകംചെയ്ത് ദാനംചെയ്താൽ അതിൽ ദോഷം അല്പമേ കരുതാവൂ. തെറ്റിയാലോ വലിയ പാപവും ഏല്ക്കുന്നതാണ്.

ജന്തുഘാതിയായ ഏതു നീചനാണോ വില്ക്കുവാൻ കൊല്ലുന്നത് അവൻ മഹാപാപിയാണ്. അതു വാങ്ങിത്തിന്നുന്നവൻ പാപിയാണെങ്കിലും മുൻപറഞ്ഞവൻെറ പാപമാണ് വലിയത്. യജ്ഞത്തിന്നും ബലിക്കും മറ്റും എന്ന മട്ടിൽ ഓരോ പേരും പറഞ്ഞു മാംസക്കൊതിയനായ ഒരുവൻ മാംസം പാകംചെയ്ത് പിതൃക്കൾക്കും ദേവകൾക്കുമൊക്കെ നിവേദിച്ചു എന്നു വരുത്തി അതൊക്കെ ഇഷ്ടംപോലെ ഭക്ഷിക്കുകയാണെങ്കിൽ അവനിൽനിന്ന് പാപം വിട്ടുപോവുകയില്ല. അവൻ തീർച്ചയായും ആ മഹാപാപത്തിൻെറ ഫലമായി നരകത്തിലെത്തുന്നതാണ്. മാംസം തിന്നിട്ട് പിന്നെ മാംസഭക്ഷണം ഉപേക്ഷിക്കുകയാണെങ്കിൽ അവനിൽ വളരെ ധർമ്മഫലം വന്നുകൂടും. അവൻെറ പാപമൊക്കെ നീങ്ങും. മാംസം കൊണ്ടുവരുന്നവനും, അതിന്നു സമ്മതിക്കുന്നവനും, കൊല്ലുന്നവനും, വില്പനനടത്തുന്നവനും, വാങ്ങുന്നവനും, മാംസം പാകംചെയ്യുന്നവനും, തിന്നുന്നവനും ഇപ്രകാരം എല്ലാവരും മാംസം തിന്നുന്നവർതന്നെ. ഇതിൽ വിധികല്പിച്ചതായ പ്രമാണം ഞാൻ വേറെ പറയാം. ഇതു പണ്ട് മുനീന്ദ്രന്മാർ കൈക്കൊണ്ടതും വേദങ്ങളിൽ അനുശാസിച്ചിട്ടുള്ളതുമാണ്. പ്രവൃത്തിലക്ഷണമായ ഈ ധർമ്മം ഗൃഹസ്ഥാശ്രമിക്കുള്ളതാണ്. അല്ലാതെ മോക്ഷാർത്ഥിക്കുള്ളതല്ല. ഹവിസ്സ് എന്നു പറയുന്നത് മന്ത്രംകൊണ്ടു ശുദ്ധീകരിച്ചതാണ്. അതു പ്രോക്ഷിച്ച് അഭ്യുക്ഷിതമാക്കിയതും ശുചിയായതുമാണ്. വേദോക്തമായ പ്രമാണമനുസരിച്ച് സംസ്കരിച്ച അത് പിതൃക്കൾക്കും ക്രിയകൾക്കും വേണ്ടിയാണ്. അവയൊന്നുംകൂടാതെ വെറുതെ കൊന്ന് അറുത്തെടുത്ത മാംസം ആരും വെച്ചു തിന്നരുത് എന്നാണ് മനു അനുശാസിച്ചിട്ടുള്ളത്. അതിനെ അവഗണിച്ചുതിന്നുന്നത് അസ്വർഗ്ഗ്യവും അയശസ്യവുമാണ്. അത് രാക്ഷസന്മാർക്കു പറ്റിയ തീറ്റയാണ്. വിധിപ്രകാരമല്ലാതെ മുമ്പെ മാംസം മനുഷ്യൻ തിന്നരുത് രാജാവേ! പ്രോക്ഷിക്കാത്ത പാഴായ മാംസം വിധിപ്രകാരമല്ലാതെ മർത്ത്യൻ ഭക്ഷിക്കരുത്.

തനിക്കു യാതൊരു ഉപദ്രവവും വന്നുചേരരുത് എന്ന് ഇച്ഛിക്കുന്ന മർത്ത്യരാരും പ്രാണികളുടെ മാംസം ഭക്ഷിക്കരുത്. പണ്ട് മർത്ത്യർ കല്പകാലത്ത് വ്രീഹിയവം പശു എന്നിവകൊണ്ട് പുണ്യലോകപരായണരായ യജ്വാക്കൾ, യജിച്ചിരുന്നതായി പറയുന്നു. ഋഷിമാർ സംശയം ചോദിച്ച

പ്പോൾ ചേദിരാജാവായ വസു അഭക്ഷ്യമായാലും മാംസം ഭക്ഷിക്കാമെന്നു പറഞ്ഞു. അതുകൊണ്ടാണ് അദ്ദേഹം സ്വർഗ്ഗത്തിൽനിന്നു വീണ്ടും ഭൂമിയിൽ വരേണ്ടതായി വന്നത്. ഭൂമിയിൽ വന്നപ്പോൾ വസു വീണ്ടും തന്റെ തെറ്റായ അഭിപ്രായം (മാംസം തിന്നാമെന്ന അഭിപ്രായം) പറഞ്ഞു. ഉടനെ അവൻ ഭൂമിപിളർന്ന് ഉള്ളിലേക്കുപോയി മഹാത്മാവായ അഗസ്ത്യൻ പ്രജകളുടെ ഹിതത്തിന്നുവേണ്ടി തപസ്സു ചെയ്ത് എല്ലാ ദേവന്മാർക്കുംവേണ്ടി വിധിപ്രകാരം പ്രോക്ഷിച്ച് മൃഗങ്ങളെ കൊന്ന് ബലിയർപ്പിച്ചു. അങ്ങനെ പിതൃദൈവക്രിയകൾ ക്ഷയിക്കാതായി. മാംസതർപ്പിതരായ പിതൃക്കൾ ന്യായമായി തർപ്പിക്കപ്പെട്ട മാംസത്താൽ നന്ദികൊള്ളുന്നു. അല്ലയോ അനഘാശയനായ രാജേന്ദ്രാ, ഞാൻ പറയുന്നതിനെ ഭവാൻ കേൾക്കുക. മാംസം തിന്നാതിരുന്നാൽ സർവ്വവിധ സുഖവും വന്നുചേരും. മനുജാധിപാ! നൂറ്റാണ്ടുകാലം അത്യുഗ്രമായ വലിയ തപസ്സ് ചെയ്യുന്നതായാലും മാംസം വർജ്ജിക്കുന്നതായാലും രണ്ടിന്നും ഫലം തുല്യമാണെന്നാണ് എന്റെ അഭിപ്രായം.

കാർത്തികമാസത്തിൽ, വിശേഷിച്ചും ശുക്ലപക്ഷത്തിൽ, മധുമാംസങ്ങൾ വർജ്ജിക്കണം. അതു മഹത്തായ ധർമ്മമാണ്. മഴക്കാലം നാലുമാസവും മാംസം വർജ്ജിക്കുന്നവൻ നാലുതരം ഭദ്രത്തേയും നേടും. ആയുസ്സ്, യശസ്സ്, ബലം, കീർത്തി എന്നീ നാലുമാണ് ഭദ്രങ്ങൾ. ഒരുതരം മാംസവും ഒരു മാസം ഭക്ഷിക്കാത്ത വ്രതവാൻ എല്ലാ ദുഃഖവുംവിട്ട് നിരാമയനായി, സുഖമായി ജീവിക്കുന്നതാണ്. മാംസങ്ങൾ മാസപക്ഷക്കണക്കിലായി വ്രതമെടുത്ത് ഉപേക്ഷിച്ചു ജീവിക്കാറുണ്ട്.

മാംസം ഉപേക്ഷിക്കുന്നവർക്ക് ബ്രഹ്മലോകം സിദ്ധിക്കുന്നതാണ്. കുമുദപക്ഷത്തിൽ മാംസം രാജാക്കന്മാർ ഉപേക്ഷിക്കുന്നുണ്ട് രാജാവേ! അവർ സർവ്വഭൂതസ്ഥരാണ്. പരാപരം അറിഞ്ഞവരാണ്. നാഭാഗനായ അംബരീഷൻ മഹാത്മാവായ ഗയൻ, അനരണ്യൻ, ആയുസ്സ്, ദിലീപൻ, രഘു, പൂരു, കാർത്തവീര്യൻ, അനിരുദ്ധൻ, നഹുഷൻ, യയാതി, വിഷ്വഗശ്വൻ, നൃഗൻ, ശശബിന്ദു, യുവനാശ്വൻ, ഔശീനരനായ ശിബി, മാന്ധാതാവ്, മുചുകുന്ദൻ, ഹരിശ്ചന്ദ്രൻ, ഇവരെല്ലാം സത്യനിഷ്ഠന്മാരായിരുന്നു. 'സത്യം പറയണം, അസത്യം പറയരുത്, സത്യം ധർമ്മമാണ്' എന്ന് ഉപദേശിച്ചവരാണ്. സത്യംമൂലം ഹരിശ്ചന്ദ്രൻ സ്വർഗ്ഗത്തിൽ പൂർണ്ണചന്ദ്രനെപ്പോലെ വിളങ്ങി.

രാജാവേ! ശേനചിത്രൻ, സോമകൻ, വൃകൻ, രൈവതൻ, രന്തിദേവൻ, വസു, സൃഞ്ജയൻ ഈ രാജാക്കന്മാരും കൃപൻ, ഭരതൻ, ദുഷ്യന്തൻ, കരൂഷൻ, രാമൻ, അളർക്കൻ, നളൻ, വിശ്വരൂപൻ, നിമി, ധീമാനായ ജനകൻ, ഐളൻ, പൃഥു, വീരസേനൻ, ഇക്ഷ്വാകു, ശംഭു, ശ്വേതൻ, സഗരൻ, അജൻ, ധുന്ധു, സുബാഹു, ഹര്യശ്വൻ, ക്ഷുപൻ, ഭരതൻ ഇവരും മറ്റു പലരും മുമ്പേ ശരൽകൗമുദമാസത്തിൽ മാംസം ഭക്ഷിച്ചിട്ടില്ലാത്തവരാണ് രാജാവേ! ആ വ്രതമെടുക്കുകയാലാണ് അവർ സ്വർഗ്ഗത്തെ പ്രാപിച്ചത്. അവർ ശ്രീയോടുകൂടി ഉജ്ജ്വലിച്ച് ബ്രഹ്മലോകത്തിലും എത്തിയവരാണ്. അവർ അവിടെ ഗന്ധർവ്വന്മാരാലും അനേകം സ്ത്രീകളാലും ഉപാസിക്കപ്പെടുന്നു. ഇതാണ് ഉത്തമമായ അഹിംസാധർമ്മത്തിന്റെ ലക്ഷണം. ഈ അഹിംസയാചരിക്കുന്നവർ സ്വർഗ്ഗത്തിൽ ഉപരിയായ ഭാഗത്തു വസിക്കുന്നതാണ്.

ധാർമ്മികന്മാർ മധുമാംസങ്ങളെ എപ്പോഴും വർജ്ജിക്കുന്നു. മദ്യവും അപ്രകാരം ജനനംമുതൽ മുനീശ്വരന്മാർ വർജ്ജിക്കുന്നു. മാംസം ഭക്ഷിക്കായ്ക എന്ന ധർമ്മംചെയ്യുന്നവനും, മറ്റുള്ളവർക്കു പറഞ്ഞുകൊടുക്കുന്നവനും, അവൻ എത്ര ദുരാചാരനായാലും തീർച്ചയായും നരകത്തിലെത്തുകയില്ല.

ഇതു ചൊല്ലുന്നതായാലും, വീണ്ടും വീണ്ടും കേൾക്കുന്നതായാലും, അവനും നരകം പ്രാപിക്കുന്നതല്ല. അമാംസഭക്ഷണവിധി പവിത്രവും ഋഷിപൂജിതവുമാണ്. എല്ലാ പാപങ്ങളുംവിട്ട് അവൻ സർവ്വകാമങ്ങളും നേടി പൂജ്യനായി ഭവിക്കും. അവൻ ജ്ഞാതികളിൽ ശ്രേഷ്ഠനാകും. ആപത്തെത്തിയാൽ അത് ഒഴിഞ്ഞുപോകും. ബന്ധനത്തിൽപ്പെട്ടവൻ വിമുക്തനാകും. രോഗി രോഗഹീനനാകും. ദുഃഖിതന്റെ ദുഃഖം, ഈ ചരിത്രം പാരായണംചെയ്താലും കേൾപ്പിച്ചാലും നീങ്ങുന്നതാണ്. അവൻ തിര്യക്യോനിയിൽ ജനിക്കുകയില്ല. അവൻ രൂപവാനായി ഭവിക്കും, ഋദ്ധിമാനായി. വലിയ കീർത്തിയും അവൻ നേടും, കുരുശ്രേഷ്ഠാ! ഋഷിനിർമ്മിതമായ വിധാനം ഞാൻ നിന്നോടു പറഞ്ഞു. നീ മാംസാഹാരം ഒഴിവാക്കുകയാണെങ്കിൽ പ്രവൃത്തിയും നിവൃത്തിയും എല്ലാം നിനക്കു കൈവരുന്നതാണ് യുധിഷ്ഠിരാ!"

**116. അഹിംസാഫലകഥനം - മാംസഭക്ഷണത്തിന്റെ ദോഷവും മാംസം വർജ്ജിച്ചാലുള്ള ഗുണങ്ങളും -** യുധിഷ്ഠിരൻ പറഞ്ഞു: "ഈ മനുഷ്യലോകത്ത് മാംസം ഭക്ഷിക്കുന്നവർ മഹാക്രൂരന്മാരാണ്. പല ഭക്ഷ്യങ്ങളുള്ള ഭൂമിയിൽ അതൊക്കെ വിട്ട് രാജസന്മാരുടെമാതിരി ഈ പാപികൾ നൃശംസരായി ജീവിക്കുന്നു. പലമാതിരി അപ്പങ്ങൾ, പലതരം ശാകങ്ങൾ, കല്ക്കണ്ടം, രസമുള്ള പലതരം പലഹാരങ്ങൾ ഇതൊക്കെ ഉണ്ടാക്കി അനുഭവിക്കുവാൻ സാദ്ധ്യതയുള്ളപ്പോൾ മനുഷ്യൻ അവയെക്കാളൊക്കെ മേലെയായി മാംസത്തെ ഇഷ്ടപ്പെടുന്നു. മാംസത്തെപ്പോലെ അവയൊന്നും അവർ ഇഷ്ടപ്പെടുന്നില്ല. ഇതു കാണുമ്പോൾ എന്റെ മനസ്സ് ഇക്കാര്യത്തിൽ ബോധഹീനമായിപ്പോകുന്നു. മാംസത്തെക്കാൾ മേലെ സ്വാദുള്ളതായി മർത്ത്യർ മറ്റൊന്നും കാണുന്നില്ല! മാംസം തിന്നാതിരുന്നാൽ എന്താണ് ഗുണം? പ്രഭോ! അതു പറഞ്ഞു തരണം! മാംസം തിന്നാൽ എന്താണ് ദോഷമെന്നും പറഞ്ഞുതരണേ ഭാരതർഷഭാ! അല്ലയോ ധർമ്മജ്ഞാ, തത്ത്വമായവിധം ധർമ്മമായ ഇതൊക്കെ പറഞ്ഞുതരണം. ഭക്ഷ്യം എന്താണ്? അഭക്ഷ്യം എന്താണ്? ഇത് വ്യക്തമായി പറയണേ! ഇത് ഏതുപ്രകാരത്തിലുള്ളതാണ്? വർജ്ജിക്കുന്നതുകൊണ്ടുള്ള ഗുണമെന്താണ്? തിന്നാലുള്ള ദോഷവും മറ്റും എന്നോടു പിതാമഹാ, അങ്ങു പറയണേ!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ മഹാബാഹോ, നീ പറഞ്ഞത് ശരിയാണ് ഭാരതാ! മാംസത്തെക്കാൾ സ്വാദുള്ളതായി മന്നിൽ വേറെയൊന്നുമില്ല. കൃശന്മാർക്കും, ക്ഷീണിച്ചവർക്കും, തപ്തന്മാർക്കും, ഗ്രാമ്യധർമ്മരതന്മാർക്കും യാത്രാക്ലേശമനുഭവിച്ചവർക്കും മാംസത്തെക്കാൾ മേലെയായി മറ്റൊന്നുമില്ല. ഉടനെ പ്രാണങ്ങളെ വായ്പിക്കും. നല്ല പുഷ്ടി നല്കും. അല്ലയോ പരന്തപാ, മാംസത്തിലും മേലെയായി മറ്റൊന്നുമില്ല.

മാംസം വർജ്ജിച്ചാൽ വലിയ ഗുണംചെയ്യും കൗരവനന്ദനാ! മർത്ത്യർക്ക് ആ ഗുണമെന്തെന്ന് ഞാൻ പറയാം; നീ കേൾക്കുക! തന്റെ മാംസം പരമാംസംകൊണ്ട് വർദ്ധിപ്പിക്കുവാൻ നിനച്ചാൽ അവനെക്കാൾ ക്ഷുദ്രനും നൃശംസനുമായി ലോകത്തിൽ ആരുണ്ട്? ആ നരൻ നൃശംസതരനാണ്.

യുധിഷ്ഠിരാ, പ്രാണനെക്കാൾ പ്രിയപ്പെട്ടത് എന്താണ് ലോകത്തിലുള്ളത്? ഒന്നുമില്ല! അതുകൊണ്ട് തന്നിൽ എന്നപോലെ അന്യനിലും ദയ കാണിക്കേണ്ടതാണ്. ഉണ്ണീ മാംസത്തിന്റെ ഉൽപത്തി ശുക്ലത്തിൽനിന്നാണല്ലോ. അതിൽ സംശയമില്ലല്ലോ? അതുകൊണ്ട് അതു തിന്നാലുള്ള ദോഷം ചെറു

തല്ല. ഉപേക്ഷിച്ചാലോ, വലിയ പുണ്യവുമാണ്. വേദത്തിൽ പറഞ്ഞ വിധിയനുസരിച്ചാണ് അതു ഭക്ഷിക്കുന്നതെങ്കിൽ ദുഷിക്കുന്നതല്ല.

പശുവിനെ സൃഷ്ടിച്ചത് യജ്ഞത്തിന്നാണെന്നാണ് ശ്രുതിയിൽ പറയുന്നത്. അതിന്നല്ലാതെ പശുവിനെ ഹിംസിക്കുന്നവർക്കുള്ള വിധി രാക്ഷസമാണ്. ക്ഷത്രിയന്മാർക്കു കാണുന്ന വിധി എന്താണെന്നു പറയാം. അതു നീ കേൾക്കുക. തന്റെ ബാഹുവീര്യംകൊണ്ടു നേടിയ മാംസം തിന്നാൽ അതുകൊണ്ട് ദോഷം ബാധിക്കുന്നതല്ല. ആരണ്യമായതും എല്ലാ ദൈവങ്ങൾക്കുംവേണ്ടി പ്രോക്ഷിച്ചതുമായ മൃഗങ്ങൾ എല്ലാം ഭക്ഷിക്കാവുന്നതാണ്. അതുകൊണ്ടാണു പണ്ട് അഗസ്ത്യൻ വേട്ടയെപ്പറ്റി പ്രശംസിച്ചത്. ആത്മത്യാഗം ചെയ്യാതെ നായാട്ടില്ല. സമഭാവംപൂണ്ട് ഭൂതത്തെ കൊല്ലുകയോ കൊല ഏല്ക്കുകയോ ആണ് നായാട്ടിലുണ്ടാകുന്നത്. രാജർഷിമാർ അല്ലയോ ഭാരതാ! വേട്ടയാടുന്നത് ക്ഷത്രിയനു പാപമല്ല. അതുകൊണ്ടു പാപം ഏല്ക്കുന്നുമില്ല. ഇതുപോലെ യാതൊന്നും ഇഹത്തിലും പരത്തിലുമില്ല.

എല്ലാ ഭൂതങ്ങളിലും ദയ കാണിക്കണം കൗരവനന്ദനാ! ദയയുള്ള മനുഷ്യന് ഒരിടത്തും ഭയപ്പെടേണ്ടതില്ല. ഈ ലോകം ദയാലുക്കൾക്കും പിന്നെ താപസന്മാർക്കും ഉള്ളതാണ്. അഹിംസയാണ് ധർമ്മത്തിന്റെ ലക്ഷണം എന്നു ധർമ്മജ്ഞന്മാർ പറയുന്നു. ആത്മവാനായ നരൻ അഹിംസാത്മകമായ ക്രിയ ചെയ്യണം. പിതൃദൈവതയജ്ഞത്തിൽ പ്രോക്ഷിച്ചത് ഹവിസ്സാണ് എന്നു ധരിക്കണം.

എല്ലാ ജീവിക്കും ദയാശീലൻ അഭയംകൊടുക്കുകയാണെങ്കിൽ ഭൂതങ്ങൾ അയാൾക്ക് അഭയം നല്കും എന്നു നാം കേൾക്കുന്നു. മുറിപ്പെട്ടാലും, കാലു തെറ്റിയാലും, വീണാലും, തല്ലിയാലും, വലിച്ചിഴച്ചാലും എല്ലാ ഭൂതങ്ങളും ദയാലുവായ പുരുഷനെ സമത്തിലും വിഷമത്തിലും കാക്കുന്നതാണ്. അവനെ വ്യാളങ്ങളോ, മൃഗങ്ങളോ, പിശാചുക്കളോ, രാക്ഷസന്മാരോ കൊല്ലുന്നതല്ല. പരന്മാരെ ഭയത്തിൽനിന്നു രക്ഷിക്കുന്നവനെ ഭയകാലത്ത് ഭൂതങ്ങൾ രക്ഷിക്കും. അവൻ ഭയത്തിൽനിന്ന് അത്ഭുതകരമായി രക്ഷപ്പെടും.

പ്രാണദാനത്തെക്കാൾ മേലെയായി ഒരു ദാനവും ഇല്ല, ഉണ്ടാവുകയുമില്ല. തനിക്കു തന്നെക്കാൾ ഇഷ്ടമായി വേറെയൊന്നുമുണ്ടാവുകയില്ല; അത് തീർച്ചയാണ്. ഏതു ജീവിക്കും അനിഷ്ടമായിട്ടുള്ളതാണ് മരണം. മരണം അടുത്താൽ ജീവികൾക്കു വിറയലുണ്ടാകും. ഗർഭജന്മജരാദുഃഖങ്ങളാൽ സംസാരസമുദ്രത്തിൽ നിത്യവും ജീവജാലം മുങ്ങി മറിയുന്നു. മരണത്തെ ഭയപ്പെടുകയുംചെയ്യുന്നു. ഗർഭത്തിൽ വസിക്കുമ്പോൾ ഗർഭാശയത്തിലെ പുളിയും ഉപ്പും തട്ടി നീറിയും, മലമൂത്രശ്ലേഷ്മങ്ങളുമായി സാമീപ്യത്തോടെ വലിയ ദാരുണമായ ദുഃഖം അനുഭവിക്കുന്നു. ജനിച്ചാൽ അവശനായും മുറിപ്പെട്ടും വീണ്ടും പചിക്കപ്പെട്ട മാംസകാംക്ഷികൾ വിവശരായിക്കാണുന്നു. അതാതു യോനിയിൽപ്പെട്ട് കുംഭീപാകം എന്ന ഭയങ്കരനരകത്തിൽ കിടന്നു ഴലുന്നു. വീണ്ടും കൊല്ലപ്പെടുകയും നരകത്തിൽ പതിക്കുകയും ചെയ്യുന്നു. പ്രസവിച്ച് നിലത്തു വീണുകഴിഞ്ഞാൽ പിന്നെ തന്നെക്കാൾ ഇഷ്ടപ്പെട്ടതായി തനിക്ക് മറ്റൊന്നും ഭൂമിയിൽ ഇല്ല. അതുകൊണ്ട് ഓരോ ജീവിയിലും താൻ ആത്മാവാൽ ദയ കാണിക്കേണ്ടതാണ്. ജീവിച്ചിരിക്കുന്ന കാലത്ത് ആരുടെയും മാംസം തിന്നാത്തവൻ ഏവനോ, അവൻ സ്വർഗ്ഗത്തിൽ ശ്രേഷ്ഠമായ സ്ഥാനം നേടുന്നതാണ്: അതിൽ യാതൊരു സംശയവുമില്ല. ജീവൻ അർത്ഥിക്കുന്ന ജീവിയുടെ മാംസം ഏവൻ തിന്നുന്നുവോ, അവനെ ജീവികൾതന്നെ പിടിച്ചു തിന്നും; അതിൽ യാതൊരു സംശയവുമില്ല. 'എന്റെ മാംസം അവൻ തിന്നുകയാൽ ഞാൻ അവന്റെ മാംസവും തിന്നും' ഇതാണ് മാംസത്തിന്നുള്ള മാംസതത്ത്വം. അല്ലയോ ഭാരതാ! ഈ തത്ത്വം നീ ധരിക്കണം.

ഘാതകനും കൊല്ലപ്പെടും, തിന്നുന്നവനും വധിക്കപ്പെടും, നിന്ദിക്കുന്നവൻ നിന്ദിക്കപ്പെടും, ദ്വേഷിക്കുന്നവൻ ദ്വേഷിക്കപ്പെടുന്നവനുമാകും രാജാവേ! ഏതേതുടലിൽ ഏതേതു കർമ്മം ഏതേതു മനുഷ്യൻ ചെയ്യുന്നുവോ, അതാതുടലിൽ അതാതിന്റെ ഫലം അവൻ ഏല്ക്കുന്നതാണ്. അഹിംസ പരമമായ ദമമാണ്. അഹിംസ പരമമായ ദാനമാണ്. അഹിംസ പരമമായ തപമാണ്. അഹിംസ പരമമായ യജ്ഞമാണ്. അഹിംസ പരമമായ ബലമാണ്. അഹിംസ പരമമായ മിത്രമാണ്. അഹിംസ പരമമായ ശ്രുതമാണ്. എല്ലാ യജ്ഞത്തിലും ദാനംചെയ്യുക, എല്ലാ തീർത്ഥത്തിലും കുളിക്കുക, ഇവയിൽ എല്ലാറ്റിലും എല്ലാ ദാനഫലത്തെക്കാളും മേലെയാണ് അഹിംസ. അഹിംസ്രന്ന് അക്ഷയമായ തപസ്സു ലഭിക്കുന്നു. അഹിംസ്രന്ന് എപ്പോഴും ജയം ലഭിക്കുന്നു. അഹിംസ്രൻ എല്ലാ ജീവികൾക്കും അച്ഛനും അമ്മയുംപോലെയാണ്.

അഹിംസയുടെ ഫലം ഇതും ഇതിലപ്പുറവുമുണ്ട് കുരുനന്ദനാ! അഹിംസയുടെ ഗുണങ്ങൾ പറഞ്ഞാൽ അവസാനംകാണുകയില്ല. നൂറ്റാണ്ടുകൊണ്ടും പറഞ്ഞൊപ്പിക്കുവാൻ സാധിക്കുന്നതല്ല."

**117. കീടോപാഖ്യാനം - ഒരു പുഴുവും വ്യാസനും തമ്മിൽ നടന്ന സംഭാഷണം** - യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, മനസ്സിന് ഇഷ്ടമായിട്ടും മനസ്സിൽ ഇഷ്ടമില്ലാതെയും രണ്ടുവിധത്തിൽ യോദ്ധാക്കൾ മഹായുദ്ധത്തിൽ മരിച്ചിട്ടുണ്ടല്ലോ. അവർ ഏതുതരത്തിലുള്ള ഗതിയാണ് നേടുക? പിതാമഹാ, പറഞ്ഞാലും! വലിയ യുദ്ധത്തിൽ പ്രാണൻ ത്യജിക്കുന്നത് നരന്മാർക്ക് ദുഃഖമുണ്ടാക്കുന്ന കാര്യമാണ്. അല്ലയോ പ്രാജ്ഞാ! അത് ഭവാന് അറിവുള്ളതാണല്ലോ. പ്രാണത്യാഗം ദുഷ്കരംതന്നെയാണ്.

പുഷ്ടിയിലും അപുഷ്ടിയിലും ശുഭത്തിലും അശുഭത്തിലുമുള്ള അതിന്റെ കാരണം അങ്ങു പറഞ്ഞാലും. അങ്ങു സർവ്വജ്ഞനാണെന്നാണ് എന്റെ അഭിപ്രായം."

ഭീഷ്മൻ പറഞ്ഞു: "അപുഷ്ടിയിലും പുഷ്ടിയിലും ശുഭത്തിലും അശുഭത്തിലും ഈ സംസാരത്തിൽ വന്നവരാണ് പ്രാണികൾ രാജാവേ! അവർ എന്തു ഭാവത്താൽ തൽപരരാണെന്ന്, അതിന്റെ കാരണം എന്തെന്ന് ഞാൻ പറയാം. നീ നല്ലതായ ഒരു ചോദ്യമാണ് എന്നോടു ചോദിച്ചത്. ഇതിനെ സംബന്ധിച്ച് പണ്ടു നടന്ന ഒരു കഥ ഞാൻ പറയാം. അത് വ്യാസനും ഒരു പുഴുവും തമ്മിൽ നടന്ന സംവാദമാണ്.

പണ്ട് ബ്രഹ്മജ്ഞാനിയായ കൃഷ്ണദ്വൈപായന മഹർഷി ഒരു പുഴു ഓടുന്നതായിക്കണ്ടു. ആ പുഴു ഒരു വണ്ടി വരുന്നതു കണ്ട് ഒഴിഞ്ഞ് ഓടുകയായിരുന്നു. സർവ്വഭൂതഗതിയും അറിയുന്നവനും പ്രാണികളുടെ ഭാഷ അറിയുന്നവനും സർവ്വജ്ഞനുമായ ഋഷി ആ പുഴുവിനെ നോക്കി ഇപ്രകാരം പറഞ്ഞു."

വ്യാസൻ പറഞ്ഞു: "എടോ പുഴു, നീ വല്ലാതെ ഭയപ്പെട്ടിരിക്കുന്നുവല്ലോ? നീ എങ്ങോട്ടാണ് ഓടുന്നത്? എന്താണിതിന്നു കാരണം? എന്താണു ഭയത്തിനു ഹേതു?"

പുഴു പറഞ്ഞു: "നോക്കൂ! കൂറ്റനായ ഒരു വണ്ടി വരുന്നതു കണ്ടില്ലേ? അതിന്റെ ശബ്ദം കേട്ടിട്ടു ഭയപ്പെട്ടിട്ടാണ് ഞാൻ ഓടുന്നത്. അതിതാ എത്തിക്കഴിഞ്ഞു മഹാശയാ! അതിന്റെ ഭീഷണമായ ഘോഷം കേൾക്കുന്നില്ലേ? അതു ദേഹത്തിൽക്കയറി എന്നെ കൊല്ലാതിരിക്കുവാൻവേണ്ടിയാണ് ഞാൻ ഓടി ഒഴിയുന്നത്. ചമ്മട്ടികൊണ്ടുള്ള അടി

യേറ്റു ചീറ്റുന്ന കാളയുടെ സ്വരവും കേൾക്കുന്നില്ലേ? ഭാരം വലിക്കുന്ന അവറ്റയുടെ ശബ്ദം പാർശ്വത്തിലായി എത്തിക്കഴിഞ്ഞു. ആ വണ്ടി ഓടിക്കുന്ന മനുഷ്യന്റെ ശബ്ദവും കേൾക്കുന്നില്ലേ? എന്റെതരക്കാരായ പുഴുക്കൾക്ക് ഇതിന്റെ ശബ്ദം ഗ്രഹിക്കുവാനുള്ള കഴിവില്ല. എനിക്ക് അറിയുകയുംചെയ്യാം അതുകൊണ്ട് ദാരുണമായ ഈ ഭയം ഞാൻ വിട്ടൊഴിക്കുവാൻ ശ്രമിക്കുകയാണ് പ്രഭോ! മരണം ജീവികൾക്ക് ദുഃഖമാണ്. ജീവിതം വളരെ ദുർല്ലഭമായ ഒന്നാണ്. അതുകൊണ്ടു ഞാൻ ഭയപ്പെട്ട് ഓടുകയാണ്. സുഖമൊക്കെവിട്ട് ദുഃഖം സംഭവിക്കരുതല്ലോ."

ഭീഷ്മൻ പറഞ്ഞു: "എന്നു പറഞ്ഞപ്പോൾ പുഴുവിനോട് വ്യാസൻ പറഞ്ഞു: 'എടോ പുഴു, നിനക്ക് എവിടെയാണ് സുഖം? നിനക്ക് സുഖം മരണമാണ്. നീ തിര്യക്യോനിയിലല്ലേ ജനിച്ചത്? ശബ്ദം, സ്പർശം, രസം, ഗന്ധം പല മാതിരി ഭോഗങ്ങൾ എന്നിവയൊന്നും എടോ പുഴു നീ അറിയുകയില്ലല്ലോ. പിന്നെ ചിന്തിക്കുമ്പോൾ നിനക്കു സുഖമായിട്ടുള്ളത് മരണമാണ്."

പുഴു പറഞ്ഞു: "ഒരു ജീവി അവന്റെ ചുറ്റുപാട് എന്തായാലും അവൻ ജീവിക്കുന്ന ഇടത്തോട് ഇണങ്ങി ബന്ധപ്പെട്ടിരിക്കുന്നു. അതുകൊണ്ട് എനിക്ക് ഇവിടെ ജീവിക്കുന്നത് എത്രയും ഇഷ്ടമാണ്. ഞാൻ എന്റെ ഉള്ളിലുള്ളതു പറയുകയാണ് മഹാപ്രാജ്ഞാ! ജീവിക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. എന്റെ ദേഹത്തിന് ആവശ്യമായ ജീവിതത്തിനു വേണ്ടുന്നതെല്ലാം എന്നിലുണ്ട്. ഇതിലും വിശേഷിച്ച് ഒന്നു പറയുവാനുള്ളത്, ഈ സ്ഥിരവസ്തുക്കളിൽനിന്നുണ്ടായവയും മനുഷ്യരും വ്യത്യസ്തമായ ഭോഗങ്ങളോടുകൂടിയവരാണ്.

പ്രഭോ! പണ്ട് ഞാൻ വളരെ ധനമുള്ള ഒരു മനുഷ്യനായിരുന്നു. ഒരു ശൂദ്രനായിരുന്നു. ഞാൻ ബ്രാഹ്മണരാൽ വെറുക്കപ്പെട്ടവനും, നൃശംസനും, പിശുക്കനും, പണം പലിശയ്ക്കുകൊടുത്തു ജീവിക്കുന്നവനുമായിരുന്നു. കടുത്ത വാക്കു സംസാരിക്കുന്നവനും ചതിയനും ആരെയും ദ്വേഷിക്കുന്നവനുമായിരുന്നു; ഗൂഢമായ അന്യന്റെ മുതൽ അപഹരിക്കുന്നവനുമായിരുന്നു. വീട്ടിൽ ഞാൻ ആദ്യമായി ഊണുകഴിക്കും. മറ്റുള്ള ഭൃത്യന്മാർക്കോ അതിഥികൾക്കോ ഊണുകൊടുക്കുന്നതിൽ ശ്രദ്ധാലുവായിരുന്നില്ല. ഭൃത്യാദികളോടൊക്കെ കരുണയില്ലാത്തവനും തന്റെ നാവിന്റെ രസത്തിന്നുവേണ്ടി മാത്രം ഭക്ഷിച്ചിരുന്നവനും നൃശംസനും ഭക്ഷണപ്രിയനുമായിരുന്നു. ദേവന്മാർക്കും പിതൃക്കൾക്കും യജ്ഞത്തിനുമുള്ള ചോറ് ഞാൻ നല്കാറുണ്ടായിരുന്നില്ല. അർത്ഥം നഷ്ടപ്പെടാതിരിക്കുവാൻ കൊതിച്ച് അന്നന്നു നല്കേണ്ടവർക്ക് അന്നവും നല്കാറുണ്ടായിരുന്നില്ല. ഞാൻ ആരും കാണാത്തതിക്കിൽ ഒളിച്ചുവാണു. ശരണംപ്രാപിച്ചു വന്ന ഭീതന്മാരെ ഞാൻ ഉപേക്ഷിച്ചു. അഭയാർത്ഥികളെയൊന്നും സംരക്ഷിച്ചില്ല. ധനം, ധാന്യം, പ്രിയപ്പെട്ട ഭാര്യ, വസ്ത്രം, വാഹനം, ശ്രീ എന്നിവ മർത്ത്യരിൽ കണ്ടപ്പോൾ എനിക്കു വല്ലാത്ത സഹിച്ചുകൂടായ്മ, അസൂയ ഉണ്ടായി. വെറുതെ ഞാൻ അസൂയപ്പെട്ടു. പരന്മാർക്കു സൗഖ്യം കണ്ടാൽ എനിക്കു കുശുമ്പുണ്ടായി. പരന്മാരുടെ ഐശ്വര്യം ഒരിക്കൽ നശിച്ചുകാണുവാനും അവരൊക്കെ പിച്ചതെണ്ടുന്നതു കാണുവാനും എനിക്കുണ്ടായ ഇഷ്ടം ചെറുതല്ലായിരുന്നു. ത്രിവർഗ്ഗങ്ങളെ നശിപ്പിച്ച് അന്യരിൽ കഴിവുള്ള ദ്രോഹങ്ങളൊക്കെ ഞാൻ ചെയ്തു. മഹാദുഷ്ടൻ, പരമദുഷ്ടൻ, മഹാദ്രോഹി എന്നുള്ള പേരിന് ഞാൻ തികച്ചും അർഹനായിരുന്നു. അതിന്നുതക്ക കർമ്മം ഞാൻ നിരന്തരം ചെയ്തു. ഇപ്പോൾ ഞാൻ എന്റെ മകൻ നഷ്ടപ്പെട്ടാലുള്ള സങ്കടംപോലെ ആ കാലത്തെ നശിപ്പിച്ചുകളഞ്ഞതോർത്തു ദുഃഖിക്കുകയാണ്. ഞാൻ നല്ല കർമ്മം ചിലതു ചെയ്തു. അതിന്റെ ഫലവും ഞാൻ കണ്ടില്ല. ഞാൻ എന്റെ വൃദ്ധയായ മാതാവിനെ പൂജിച്ചു. ഒരു ബ്രഹ്മണനെ ഞാൻ അർച്ചിച്ചു. ഒരിക്കൽ സന്ദർഭവശാൽ എന്റെ ഗൃഹത്തിലെത്തിയ ഒരു അതിഥിയെ ഞാൻ വേണ്ടവിധം പൂജിച്ചു സൽക്കരിച്ചു. അതുകൊണ്ട് എനിക്കുണ്ടായ മെച്ചം എന്താണെന്നറിയാമോ. അന്ന് മനുഷ്യനായിരുന്നകാലത്തുണ്ടായ സംഭവങ്ങളുടെ സ്മരണ ഇന്നും നിലനില്ക്കുന്നു. ഓർമ്മ വിട്ടിട്ടില്ല. ഞാൻ കർമ്മംകൊണ്ട് വീണ്ടും സുഖം കിട്ടുവാൻ ആഗ്രഹിച്ച് യത്നിക്കുകയാണ്. അതുകൊണ്ട് തപോധനാ, അങ്ങ് എനിക്ക് വേണ്ടത് പറഞ്ഞുതരണേ!"

**118. കീടോപാഖ്യാനം – വണ്ടികയറി ചതഞ്ഞരഞ്ഞ കീടം അടുത്ത ജന്മത്തിൽ രാജപുത്രനായി ജനിക്കുന്നു** – വ്യാസൻ പറഞ്ഞു: "ശുഭമായ കർമ്മത്താൽ തിര്യക്കായിട്ടും നീ മോഹിക്കുന്നില്ല. എന്റെ കർമ്മം കൊണ്ടാണ് കീടമേ, നീ മോഹത്തിൽപ്പെട്ടുപോകാത്തത്. നിന്നെ ഞാൻ കാഴ്ചകൊണ്ടുതന്നെ എന്റെ തപോബലം മൂലം കയറ്റുന്നതാണ്. തപശ്ശക്തിയെക്കാൾ മഹത്തരമായി വേറെ ഒരു ശക്തിയുമില്ല. അല്ലയോ പുഴു, നീ അഘത്തിന്റെ കടുപ്പംകൊണ്ടാണ് പുഴുവായിപ്പിറന്നതെന്നു ഞാൻ അറിയുന്നുണ്ട്. നീ ധർമ്മം ഇച്ഛിക്കുന്നുണ്ടെങ്കിൽ വീണ്ടും നീ ധർമ്മം നേടുന്നതാണ്. ഭൂമിയിൽ ചെയ്ത കർമ്മത്തിന്റെ ഫലങ്ങളാണ് ദേവന്മാരും തിര്യക്കുകളും ഏല്ക്കുന്നത്. മനുഷ്യരിൽ കാമവും, അർത്ഥവും, ഗുണങ്ങളും, ധർമ്മവും എല്ലാം കർമ്മത്തിന്റെ ഫലമായിട്ടാണ് അനുഭവിക്കുന്നത്. വാക്ക്, ബുദ്ധി, കൈകൾ, കാലുകൾ ഇവയൊക്കെ നിനക്കു നഷ്ടപ്പെട്ടു. കഴിഞ്ഞ ജന്മത്തിൽ ഒരു മനുഷ്യനായിരുന്ന നിനക്ക് നിന്റെ കർമ്മദോഷംമൂലം ഈ നിലയിൽ സർവ്വസ്വവും നഷ്ടപ്പെട്ടില്ലേ? മന്ദനും, ജീവിതാർത്ഥിയുമായ നിനക്ക് ഇനി നഷ്ടപ്പെടാനെന്തുണ്ട്? ശ്രേയസ്സോടെ ജീവിക്കുവാൻ ആഗ്രഹിക്കുന്ന ബ്രാഹ്മണോത്തമന്മാർ സൂര്യനെയും ചന്ദ്രനെയും പൂജിക്കുന്നു, ആരാധിക്കുന്നു. പുണ്യമായ പുരാണങ്ങൾ പാരായണംചെയ്യുന്നു, മന്ത്രങ്ങൾ ജപിക്കുന്നു, ധ്യാനിക്കുന്നു. അല്ലയോ കീടമേ, നീയും അവരുടെ ലോകത്തെ പ്രാപിക്കും. അവിടെ നീ എല്ലാവിധം ഗുണങ്ങളെയും അനുഭവിക്കുന്നതാണ്. അവിടെ ചെന്നുചേരുന്നതിന്ന്, ദിവ്യമായ ആ ലോകം ലഭിക്കുന്നതിന്ന്, ഞാൻ നിന്നെ ബ്രഹ്മത്വത്തിലേക്ക് അണയ്ക്കുന്നതാണ്.' അപ്രകാരമാകാം എന്നു പറഞ്ഞ് ആ പുഴു വഴിയിൽ ത്തന്നെ നിന്നു. യദൃച്ഛയാൽ വലിയ വണ്ടി പാഞ്ഞുവന്ന് അവന്റെ ദേഹത്തിൽ കയറുകയുംചെയ്തു. ചക്രം കേറിയ ഉടനെ പുഴു തകർന്ന് അരഞ്ഞു ചത്തുപോയി. ക്ഷത്രവംശത്തിൽ വലിയ ഓജസ്സോടെ ഋഷിയുടെ ബലത്താൽ അവൻ പല ജന്മങ്ങളുമെടുത്ത് ഉയർന്നു ഒരു ക്ഷത്രിയനായി ജനിച്ചു. ക്ഷത്രിയനാകുന്നതിന്നുമുമ്പ് അവൻ മുള്ളൻപന്നി, ഉടുമ്പ്, മൃഗം, പക്ഷി, പറയൻ, ശൂദ്രൻ, വൈശ്യൻ, ക്ഷത്രിയൻ ഇങ്ങനെയുള്ള ജന്മങ്ങളെടുത്ത് ഈ ജന്മങ്ങളിലെല്ലാം അതീതജന്മസ്മരണയോടെ മഹർഷിയെ ചെന്നുകണ്ടു കാലുപിടിച്ചു നമസ്കരിച്ച് അനുഗ്രഹം വാങ്ങിപ്പോയി. സത്യവാക്കായ ആ മഹർഷി ഇപ്രകാരം പറഞ്ഞ ആ പുഴു ക്ഷത്രിയൻവരെ ഉയർന്നതും, കഴിഞ്ഞകാലത്തെ സ്മരണ ആ പുഴുവിന്നുണ്ടായതും, വ്യാസൻ അനുഗ്രഹിച്ചതും എല്ലാം ഓർത്ത് അവൻ, ആ ക്ഷത്രിയനായ പുഴു, മഹർഷിയുടെ മുമ്പിൽ കൈകൂപ്പി ഇപ്രകാരം പറഞ്ഞു."

പുഴു പറഞ്ഞു: "ഇത് വലിയ സ്ഥാനമാണല്ലോ മഹർഷേ! പത്തു ഗണങ്ങൾകൊണ്ടും ഇഷ്ടമായതാണല്ലോ. പുഴുവായിരുന്നിട്ടും ഞാൻ രാജപുത്രത്വം പ്രാപിച്ചു. ഇപ്പോൾ

എന്നെ സ്വർണ്ണച്ചങ്ങലയണിഞ്ഞ ശക്തരായ ആനകളാണ് വഹിക്കുന്നത്. കാംബോജാശ്വങ്ങളാണ് എൻെറ തേര് വലിക്കുന്നത്. വാഹനങ്ങൾ വലിക്കുന്നത് ഒട്ടകങ്ങളും അശ്വതരങ്ങളുമാണ്. ബന്ധുക്കളോടും അമാത്യരോടുംകൂടി ഞാൻ മാംസഭോജനം ഉണ്ണുന്നു. നല്ല ഗൃഹങ്ങൾതോറും സുഖമായി, ശ്ലാഘ്യമായ മെത്തകളിൽ കിടന്നു ഞാൻ ഉറങ്ങുന്നു. എന്നെ അനവധി ആശ്രിതന്മാർ പൂജിക്കുന്നു. പ്രഭാതകാലത്തു വന്ന് സൂതമാഗധരായ വന്ദികൾ ഇന്ദ്രനെ സുരന്മാർ എന്നപോലെ പ്രിയവാദികൾ വാഴ്ത്തിപ്പാടുന്നു. തേജസ്വിയും സത്യസന്ധനുമായ ഭവാൻെറ കരുണയാൽ പുഴുവായിരുന്ന ഞാൻ ഇപ്പോൾ രാജപുത്രനായി ഭവിച്ചിരിക്കുന്നു. അല്ലയോ മഹാപ്രാജ്ഞാ! അങ്ങയ്ക്കു നമസ്കാരം! ഞാൻ എന്തുചെയ്യണമെന്ന് അങ്ങു ആജ്ഞാപിച്ചാലും! അങ്ങയുടെ തപോബലത്താൽ നിർദ്ദിഷ്ടമായവിധം ഇതു ഞാൻ നേടിയിരിക്കുന്നു."

വ്യാസൻ പറഞ്ഞു: "അല്ലയോ രാജാവേ അങ്ങ് യദൃച്ഛയാൽ എന്നെ അർച്ചിച്ചു. നിനക്ക് ഇന്നും ജുഗുപ്സിതമായ നിൻെറ ജന്മം - പുഴുവായി ജനിച്ച ആ ജന്മം ഓർമ്മയുണ്ട്. നീ പണ്ടു നേടിവെച്ച പാപം നശിക്കുന്നതല്ല നൃശംസകനും, ഘാതകനും, ദ്രവ്യപരനുമായ നീ ശൂദ്രനായിരുന്നു. എന്നെ കണ്ടെത്തിയ കാരണത്താൽ നീ നല്ലതു ചെയ്തു തിര്യക്യോനിയിൽ വന്നുപെട്ടിട്ടും, നീ എന്നെ അർച്ചിച്ചതുകൊണ്ട് നിനക്കു നന്മ ലഭിച്ചു. ഇനി നീ രാജപുത്രത്വവും, പിന്നെ ബ്രാഹ്മണത്വവും നേടും. നീ ഗോബ്രാഹ്മണർക്കുവേണ്ടി ഈ ജന്മത്തിൽ സ്വയം പ്രാണനെ ഹോമിച്ച് അല്ലയോ രാജപുത്രാ സുഖം നേടും. പിന്നെ രാജാവായി ഭൂരിദക്ഷിണമായ യജ്ഞംകഴിച്ച് വിണ്ണിൽ അവ്യയമായ ബ്രഹ്മമായി, സുഖിയായി മോദിക്കുന്നതാണ്. തിര്യക് ഭാവംവിട്ട് ശൂദ്രഭാവം പ്രാപിക്കുന്നു. ശൂദ്രൻ വൈശ്യനാകുന്നു, വൈശ്യൻ ക്ഷത്രിയത്വം പ്രാപിക്കുന്നു. സ്വഭാവഗുണവാനായ ക്ഷത്രിയൻ പിന്നെ ബ്രാഹ്മണനായി ജനിക്കുന്നു. പിന്നെ ബ്രാഹ്മണൻ സാധുവൃത്തനായി പുണ്യമായ സ്വർഗ്ഗംപ്രാപിക്കുന്നു."

**119. കീടോപാഖ്യാനം - ക്ഷത്രിയനായ അവൻ ബ്രാഹ്മണനാകാൻ തപസ്സുചെയ്യുന്നതു കണ്ട് വ്യാസൻ ധർമ്മോപദേശംചെയ്തു മടക്കിയയ്ക്കുന്നു -** ഭീഷ്മൻ പറഞ്ഞു: "ക്ഷത്രധർമ്മം നേടി വീര്യവാനായ അവൻ തൻെറ കഴിഞ്ഞ ജന്മം പുഴുവായിരുന്നതു ചിന്തിച്ചു. ആ കീടത്വം വിട്ട് ക്ഷത്രിയനായ കാലത്തു ബ്രാഹ്മണത്വം ആ ജന്മത്തിൽത്തന്നെ നേടുവാൻ തപസ്സുചെയ്തു. ധർമ്മാർത്ഥങ്ങളോടുകൂടിയ അവൻ വലിയ തപസ്സിലേർപ്പെട്ടതു കണ്ട് ദ്വിജശ്രേഷ്ഠനായ ശ്രീവേദവ്യാസമഹർഷി അവിടെ അവൻെറ മുമ്പിൽ എത്തി."

വ്യാസൻ പറഞ്ഞു: "അല്ലയോ കീടമേ, ക്ഷാത്രം ദേവവ്രതമാണ്. ക്ഷാത്രംകൊണ്ടുള്ള കാര്യമെന്തെന്നറിയാമോ? അത് സകല ജീവികളെയും രക്ഷിക്കുവാനുള്ളതാണ്. ക്ഷത്രിയന്നു ചേർന്നതല്ല നീ ചെയ്യുന്നത്. തപസ്സുചെയ്യുകയല്ല ക്ഷത്രിയൻ ചെയ്യേണ്ടത്. പുണ്യപാപങ്ങളെ അറിയുന്നവനും ആത്മവാനുമായവൻ പ്രജകളെ സംരക്ഷിക്കുകയാണ് വേണ്ടത്. ശുഭകാമങ്ങൾ പങ്കിട്ടു നല്കുക, പാപത്തെ ശുദ്ധീകരിക്കുക, നന്ദിയോടെ ആത്മാവാനായി വാഴുക, തൻെറ ജാതിധർമ്മം ആചരിക്കുക, ക്ഷാത്രത്വംവിട്ട് നീ പിന്നെ വിപ്രത്വം നേടുക."

ഭീഷ്മൻ പറഞ്ഞു: "അവൻ പിന്നെ കാടുകയറി വാനപ്രസ്ഥനായി. എന്നാലും മഹർഷിയുടെ വാക്കു കേട്ടു ധർമ്മാനുസരണം പ്രജകളെ പരിപാലിച്ചു. വളരെക്കാലം വൈകാതെ ആ പുഴു, അല്ലയോ പാർത്ഥിവസത്തമാ, പ്രജാപാലധർമ്മം അനുഷ്ഠിച്ച്, മരിച്ച്, അടുത്ത ജന്മത്തിൽ ബ്രാഹ്മണനായി പിറന്നു. അവൻ വിപ്രനായി ജനിച്ചതറിഞ്ഞ് അവനെ നേരിട്ടുകാണുവാൻ പ്രസിദ്ധനായ മഹാപ്രാജ്ഞൻ, വേദവ്യാസമഹർഷി, അവിടെ ചെന്നു."

വ്യാസൻ പറഞ്ഞു: "അല്ലയോ ധീമൻ! ബ്രാഹ്മണശ്രേഷ്ഠാ, അങ്ങ്, ഒരിക്കലും തെറ്റിപ്പോകരുത്. ശുഭംചെയ്താൽ ശുഭമായ ജന്മം ലഭിക്കും. പാപംചെയ്താൽ പാപയോനിയിൽ ജനിക്കും. പാപത്തിൻെറ ഫലംപോലെ അതിന്നനുസരിച്ച് പാപയോനിയിൽ അവൻ ജന്മമെടുക്കും. അല്ലയോ കീടമേ, നീ മൃത്യുഭയംകൊണ്ട് ഒരിക്കലും നടുങ്ങേണ്ടതില്ല. ധർമ്മലോപത്തെയാണ് നീ ഭയപ്പെടേണ്ടത്. അതുകൊണ്ട് നീ ഉത്തമമായ ധർമ്മംചെയ്യുക."

പുഴു പറഞ്ഞു: "ഭഗവാനേ, അങ്ങുകാരണം സുഖത്താൽ സുഖം ഞാൻ ഏറ്റു. ധർമ്മംമൂലമായി ശ്രീയെയും ഞാൻ പ്രാപിച്ചു. ഞാൻ പാപവിമുക്തനായി എന്നു തോന്നുന്നു."

ഭീഷ്മൻ പറഞ്ഞു: "ഭഗവാൻെറ വാക്കുപ്രകാരം ആ പുഴു ദുർല്ലഭമായ ബ്രാഹ്മണ്യം നേടി. നൂറ് യജ്ഞസ്തംഭം അവൻ മന്നിൽ നാട്ടി രാജാവേ! പിന്നെ അവൻ ബ്രഹ്മസാലോക്യം നേടി രാജാവേ! ആ ബ്രഹ്മവിത്തമൻ, സനാതനമായ ബ്രഹ്മപദം ആ പുഴു നേടി രാജാവേ! അതിന്നു സഹായകമായത് വ്യാസൻെറ വാക്കാണ്. അവൻ അതനുസരിച്ച് ധാർമ്മികനായി ജീവിച്ചതുകൊണ്ടാണ്.

യുധിഷ്ഠിരാ, കുരുക്ഷേത്രത്തിലെ യുദ്ധത്തിൽ ക്ഷത്രപുംഗവന്മാരായ എല്ലാവരും തങ്ങളുടെ പ്രഭാവത്താൽ യുദ്ധം ചെയ്തു വീരചരമമടഞ്ഞു പുണ്യമായ സൽഗതിയും നേടി. മകനേ, നീ അതിലൊട്ടും ദുഃഖിക്കരുത്."

## ദാനധർമ്മപർവ്വം

**120. മൈത്രേയഭിക്ഷ - വ്യാസനും മൈത്രേയനും തമ്മിൽ സംവാദം; വ്യാസൻ ദാനത്തിൻെറ പ്രാധാന്യം വ്യക്തമാക്കുന്നു -** യുധിഷ്ഠരൻ പറഞ്ഞു: "തപസ്സ്, വിദ്യ, ദാനം എന്നിവയിൽ ശ്രേഷ്ഠമായിട്ടുള്ളത് എന്താണ്? ഞാൻ ചോദിക്കുന്ന ഈ സംശയം പിതാമഹാ, തീർത്തു തരണേ!"

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അതു മൈത്രേയനും കൃഷ്ണദ്വൈപായനനും തമ്മിൽ നടന്ന ഒരു സംഭാഷണമാണ്.

രാജാവേ, വ്യാസൻ മറ്റുള്ളവരുടെ ദൃഷ്ടിയിൽപ്പെടാത്തമാതിരി വേഷപ്രച്ഛന്നനായി, അജ്ഞാതചരിതനായി, സഞ്ചരിക്കുമ്പോൾ ഒരു ദിവസം കാശിയിൽ മുനികുലത്തിൽച്ചെന്ന് മൈത്രേയനെ കണ്ടു. ആ മുനിപ്രവരൻ വന്നതു കണ്ട് പൂജിച്ചിരുത്തി മൈത്രേയൻ വേണ്ട സൽക്കാരങ്ങളൊക്കെ ചെയ്തു. വിശിഷ്ടമായ ആഹാരങ്ങൾ നല്കി. ഗുണം തികഞ്ഞ സർവ്വമുഖ്യമായ ആഹാരം കഴിച്ച് പോകുന്നസമയത്ത് മഹാത്മാവായ കൃഷ്ണദ്വൈപായനമഹർഷി പ്രീതനായി, ഒന്നു മന്ദമായി, പുഞ്ചിരിതൂകി. ഇതുകണ്ട് മൈത്രേയൻ ചോദിച്ചു."

മൈത്രേയൻ പറഞ്ഞു: "ധർമ്മാത്മാവേ, അങ്ങ് എന്താണ് ഇങ്ങനെ ചിരിച്ചത്? അങ്ങയുടെ ചിരിയുടെ കാരണമറിയണമെന്ന് എനിക്കു വലിയ ആശയുണ്ട്. ധീരനായ തപസ്വിക്ക് ഇങ്ങനെ ഒരു പ്രമാദം പറ്റുവാൻ എന്താണ് കാരണം? അല്ലയോ ദ്വിജാ, ഞാൻ അങ്ങയെ അഭിവാദ്യം ചെയ്ത് ചോദിക്കുന്നു. എനിക്കുള്ള തപോഭാഗ്യം ഭവാൻെറ

യും ഭാഗ്യമാണല്ലോ. ഭിന്നമായ ആചാരത്തോടുകൂടെയും, ഭിന്നമായ സൗഖ്യത്താലും, ഭിന്നമായ ആത്മവിദ്യയാലും, വിശിഷ്ടമായ വംശംമൂലം അല്പം വ്യത്യാസമുള്ളതായി കാണുന്നു.''

വ്യാസൻ പറഞ്ഞു: ''അതിശയോക്തിയും അത്യുക്തിയും കാരണമാണ് എനിക്കു ചിരിവന്നത്. വേദവചനം അസത്യമാണോ? വേദവും നുണ പറയുമോ? പുരുഷന്ന് ഉത്തമമായ വ്രതം മൂന്നാണ്. മൂന്നു സ്ഥാനമാണ് ഉത്തമം : ദ്രോഹിക്കരുത്, കൊടുക്കണം, സത്യം പറയണം. ഇതു മൂന്നും ഉത്തമമായ വ്രതമെന്ന് ഋഷികൾ വേദങ്ങളിൽ പണ്ടേതന്നെ പറഞ്ഞിട്ടുണ്ട്. എനിക്ക് ഇന്നും അതാണ് കർത്തവ്യമായിട്ടുള്ളത്. അതു ഭവാൻ കേട്ടിട്ടുണ്ടായിരിക്കും. അപ്രകാരം സ്വല്പദാനമാണെങ്കിലും അത് മഹാഫലമായത്തീരും. തൃഷ്ണയുള്ളവന്നു നല്കുക. അസൂയ പിന്നീട് തോന്നാതിരിക്കുക. അങ്ങനെ തൃഷ്ണയോടുകൂടെ നിന്റെ ഗൃഹത്തിൽ വന്ന എനിക്ക്, നീ വിശന്നിരിക്കുന്നവനാണെങ്കിലും, അത് നീ അനുഭവിക്കാതെ, എനിക്ക് ദാനം ചെയ്തു. എനിക്ക് നീ സുഭിക്ഷമായ ആഹാരമാണു നൽകിയത്. അസൂയയോ നിരാശയോ കൂടാതെ, ആദരവോടെ സസന്തോഷം ചെയ്ത ആ ദാനത്താൽ ഞാൻ സംതൃപ്തനായി. അതിന്റെ ഫലമായി നീ മഹാലോകങ്ങൾ നേടിക്കഴിഞ്ഞു. മഹായജ്ഞങ്ങൾ ചെയ്തവനായിരിക്കുന്നു ഭവാൻ. അതുകൊണ്ട് ഭവാന്റെ ദാനപവിത്രാഢ്യമായ തപസ്സിനാൽ ഉള്ളുതെളിഞ്ഞവനായി. ഭവാന്റെ സത്വം പുണ്യത്തിന്റേതാണ്. ഭവാന്റെ കാഴ്ചയും പുണ്യത്തിന്റേതുതന്നെയാകുന്നു. അങ്ങയുടെ എല്ലാ പ്രവൃത്തികളും വേദവിധിക്കനുസൃതമായി അനുഷ്ഠിക്കപ്പെട്ടവയാണെന്ന് ഞാൻ വിചാരിക്കുന്നു. അല്ലയോ മകനേ, പുണ്യജലത്തിൽ സ്നാനംചെയ്യുന്നതിനെക്കാൾ ശ്രേഷ്ഠമാണ് ദാനകർമ്മം. അത് വ്രതാനുഷ്ഠാനങ്ങളേക്കാൾ ശ്രേഷ്ഠമാണ്. ഹേ ബ്രാഹ്മണാ, ദാനം നിശ്ചയമായും എല്ലാ പുണ്യകർമ്മങ്ങളെക്കാളും കൂടുതൽ മംഗളകരമാണ്. ദാനം എല്ലാ പുണ്യകർമ്മങ്ങളെക്കാളും കൂടുതൽ യോഗ്യതയുള്ളതല്ലെങ്കിൽ അതിന്റെ ശ്രേഷ്ഠതയെക്കുറിച്ച് ഒരു പ്രശ്നമാക്കാവുന്നതേയല്ല. വേദോക്തങ്ങളും, താങ്കൾ ഉൽഘോഷിക്കുന്നവയുമായ എല്ലാ ആചാരങ്ങളും ദാനകർമ്മത്തോട് കിടപിടിക്കുന്നില്ല. എന്തെന്നാൽ എന്റെ അഭിപ്രായത്തിൽ ദാനം വളരെ ഉന്നതമായ മേന്മയോടുകൂടിയതാണ്.

ദാനശീലന്മാർ കാണിച്ചുകൊടുത്ത വഴിയിലൂടെയാണല്ലോ മനീഷികൾ സഞ്ചരിക്കുന്നത്. പ്രാണദാതാക്കളാണ് അവർ. അവരിലാണ് ധർമ്മം നില്ക്കുന്നത്. വേദാദ്ധ്യയനം എപ്രകാരമാണോ, അപ്രകാരമാണ് ഇന്ദ്രിയനിഗ്രഹവും. എല്ലാത്യാഗവും എപ്രകാരമാണോ അപ്രകാരംതന്നെയാണ് ഉത്തമമായ ദാനവും. അല്ലയോ താതാ, മഹാബുദ്ധിമാനേ, ഭവാൻ ശോഭനമായ ഫലം ഏല്ക്കുന്നതാണ്. മതിമാനായ നരൻ സുഖത്തിലുംവെച്ച് ഏറ്റവും ശ്രേഷ്ഠമായ സുഖം നേടും. അതുകൊണ്ടു പ്രത്യക്ഷമായി കാണാവുന്നതിനെ നിസ്സംശയം വിട്ടും നാം കൈക്കൊള്ളുക. യതിക്കുന്ന ശ്രീമാന്മാർ ധനം സമ്പാദിക്കുകയും, ദാനംചെയ്യുകയും, യജ്ഞം ചെയ്യുകയും സുഖിക്കുകയും ചെയ്യുന്നു. സുഖത്തെ പിൻതുടരുന്നവൻ ദുഃഖത്തിൽ ചെന്നെത്തുന്നു. ദുഃഖത്തെത്തന്നെ അനുഭവിച്ചു ക്ലേശിക്കുന്നവൻ, തപോനിരതനായി കഴിയുന്നവൻ, സുഖത്തിൽ ചെന്നെത്തുന്നു. ഇത് ലോകത്തിൽ കാണുന്ന ഒരു പ്രകൃതിയാണ്.

വിദ്വാന്മാർ പറയുന്നു, മനുഷ്യർ മൂന്നുതരം സ്വഭാവക്കാരാണെന്ന്. ചിലർ ധർമ്മിഷ്ഠന്മാരാണ്, ചിലർ പാപികളാണ്. ചിലർ രണ്ടുമല്ലാത്ത കൂട്ടരാണ്. ബ്രഹ്മത്തിൽ മനസ്സുവെച്ചു കഴിയുന്നവർ ഇവയിലൊന്നിലും പെടുന്നില്ല. അവന്റെ പാപങ്ങളെ പാപങ്ങളായി ഗണിക്കപ്പെടുന്നില്ല. അതുപോലെതന്നെ ധർമ്മത്തിൽ അധിഷ്ഠിതനായ പുരുഷൻ ചെയ്യുന്ന പാതകം പാതകമല്ല, പുണ്യമാണ്. യജ്ഞം, ദാനം, തപസ്സ് എന്നിവ ശീലിക്കരുന്നവരായ നരന്മാർ പുണ്യകർമ്മികളാണ്. ഭൂതങ്ങളെ ദ്രോഹിച്ചാൽ അവർ പാപം ചെയ്തവരാകുന്നു. തീർച്ചയായും അവർ നരകത്തിൽ പതിക്കുന്നതാണ്. മറ്റു കർമ്മങ്ങൾ പ്രത്യേകതാല്പര്യംകൂടാതെ ചെയ്യുന്നവയെല്ലാം പാപമോ, പുണ്യമോ ആയി പരിഗണിക്കുകയില്ല. കളിക്കുക, വർദ്ധിക്കുക, സന്തോഷിക്കുക, കൊടുക്കുക, യജിക്കുക ഇതൊക്കെ ഭവാൻ ചെയ്യുക. വിജ്ഞാനികളോ, തപസ്വികളോ, ആരും നിന്നെ തോല്പിക്കുന്നതല്ല.''

**121. മൈത്രേയഭിക്ഷ – വേദജ്ഞനും സദാചാരപരനുമായ ബ്രാഹ്മണന്ന് ദാനംചെയ്താലുള്ള സവിശേഷത –** ഭീഷ്മൻ പറഞ്ഞു: ''വ്യാസൻ പറഞ്ഞതുകേട്ട് കർമ്മപൂജിതനായ മൈത്രേയൻ, വലിയ ശ്രീയുള്ള വംശത്തിൽ പിറന്നവനും ശ്രുതികൾ അഭ്യസിച്ചവനും വിദ്വാനുമായ മൈത്രേയൻ, ഇപ്രകാരം മറുപടി പറഞ്ഞു.''

മൈത്രേയൻ പറഞ്ഞു: ''അല്ലയോ മഹാപ്രാജ്ഞ, ഭവാൻ പറഞ്ഞത് അപ്രകാരംതന്നെയാണ്. മഹാത്മാവേ, അങ്ങയുടെ സമ്മതത്തോടെ ഞാൻ അല്പമൊന്നു പറയട്ടെ.''

വ്യാസൻ പറഞ്ഞു: ''അല്ലയോ മൈത്രേയാ, നീ എന്താണ് പറയുവാൻ ഇച്ഛിക്കുന്നത്? എത്ര! എങ്ങനെ? ഉള്ള കാര്യം തുറന്നുപറയൂ! മഹാപ്രാജ്ഞാ! ഞാൻ നിന്റെ വാക്കുകൾ കേൾക്കുവാൻ തയ്യാറാണ്!''

മൈത്രേയൻ പറഞ്ഞു: ''അങ്ങ് ദാനധർമ്മങ്ങളെപ്പറ്റി പറഞ്ഞവാക്കുകൾ നിർദ്ദോഷവും പരിശുദ്ധവുമാണ്. യാതൊരു സംശയവുമില്ല. അങ്ങയുടെ ആത്മാവ് തപസ്സുകൊണ്ടും ജ്ഞാനംകൊണ്ടും പരിശുദ്ധമായിരിക്കുന്നു. അങ്ങയുടെ ആത്മാവ് ശുദ്ധമായതുകൊണ്ട് ഇതു വലിയ മേന്മയായിരിക്കയാൽ അതിൽനിന്ന് കുറച്ചു ഗുണം ഞാനും അനുഭവിക്കട്ടെ! ഞാൻ എന്റെ ബുദ്ധികൊണ്ട് കാണുന്നു, ഭവാൻ തപോധനം നേടിയിരിക്കുന്നു എന്ന്. ഭവാനെ കണ്ടാൽ തന്നെ ഞങ്ങൾക്ക് ശ്രേയസ്സുണ്ടാകും. നിന്റെ പ്രസാദത്താൽ അതു സംഭവിക്കുന്നതായി ഞങ്ങൾ വിചാരിക്കുന്നു. എന്നാൽ അത് അങ്ങയിൽ സ്വാഭാവികമാണെന്നും ഞങ്ങൾ കരുതുന്നു.

തപസ്സ്, ശ്രുതം, ജന്മം എന്നിവയാണ് ബ്രാഹ്മണ്യകാരണങ്ങൾ. ഈ ഗുണങ്ങൾ മൂന്നും തികഞ്ഞവൻ ആരോ അവനാണ് ബ്രാഹ്മണൻ. അങ്ങനെയുള്ള ദ്വിജന് എന്തു തൃപ്തിയാകുന്നുവോ അത് ദേവന്മാർക്കും തൃപ്തിയാകുന്നു. ബ്രാഹ്മണൻ തൃപ്തനായാൽ പിതൃക്കളും ദേവന്മാരും തൃപ്തരായി ഭവിക്കും. ബ്രഹ്മജ്ഞാനിയായ ബ്രാഹ്മണനെക്കാൾ ജ്ഞാനിയായി ആരുമില്ല. ബ്രാഹ്മണൻ (ബ്രഹ്മജ്ഞാനി) ഭൂമിയിലില്ലെങ്കിൽ ഈ ഭൂമി അന്ധകാരമയമാണ്. ഒന്നും വേർതിരിച്ച് അറിയുകയില്ല ബ്രാഹ്മണനില്ലെങ്കിൽ നാലു വർണ്ണങ്ങളില്ല. ധർമ്മവും അധർമ്മവും വേർതിരിച്ചറിയുകയില്ല. സത്യവും അസത്യവും അതോടെ അവസാനിക്കും. നല്ലവണ്ണം ഉഴുതുമറിച്ച നിലത്തിൽനിന്ന് ധാരാളം വിളവെടുക്കും. അങ്ങനെ ജ്ഞാനിയായ ബ്രാഹ്മണന് ദാനങ്ങൾ കൊടുത്ത് ഫലം നേടും.

ദാനം വാങ്ങുവാൻ പറ്റിയവിധം ശ്രുതവും വൃത്തവും ഒത്ത ബ്രാഹ്മണനെ കിട്ടാതിരുന്നാൽ ധനികന്റെ ധനം കൊണ്ടു യാതൊരു ഫലവും ഇല്ലാതാകും. അജ്ഞനായ ബ്രാഹ്മണൻ ഊട്ട് ഉണ്ടാൽ അതുകൊണ്ട് ആ അർത്ഥം നശിച്ചുവെന്നേയുള്ളൂ. നിഷ്ഫലമാണ് ആ ഊട്ട്. ഉണ്ണുന്നവ

നെയും അത് കെടുത്തിക്കളയും. പതിതനായ ബ്രാഹ്മണന് അന്നംകൊടുക്കുന്ന ജലനും നശിച്ചുപോകും.

അന്നം ഉണ്ണുന്നവനായ ബുധനും യോഗ്യനുമായ ബ്രാഹ്മണൻ നഷ്ടപ്പെട്ടതെല്ലാം അനുഗ്രഹത്താൽ ഉണ്ടാക്കുന്ന ഈശ്വരനാണ്. അന്നത്താൽ അവൻ ശ്രേയസ്സുണ്ടാക്കും. അതിൽ പാപം വളരെ സൂക്ഷ്മമാണ്. അന്നം ദാനംചെയ്യുന്നവന്ന് എന്തു പുണ്യം ലഭിക്കുമോ, അത്ര പുണ്യം ദാനം വാങ്ങിയവന്നും ലഭിക്കും. മഹർഷികൾ പറയുന്നു ഒറ്റച്ചക്രമുള്ള വണ്ടി ഓടുകയില്ലെന്ന്. രണ്ടുപേരും പ്രസാദിച്ചാൽ രണ്ടുപേർക്കും പുണ്യമായി.

ശ്രുതവൃത്തങ്ങളോടുകൂടിയ വിപ്രന്മാർ എവിടെ ഇരിക്കുന്നുവോ, അവിടെ പുണ്യമായ ദാനഫലം ഏല്ക്കും. അത് ഇഹത്തിലേക്കും പരത്തിലേക്കും ശ്രേയസ്സു നല്കും. ജന്മസംശുദ്ധന്മാരും, നിത്യതപസ്വികളും, ദാനാദ്ധ്യയനസമ്പന്നരുമായ ബ്രാഹ്മണർ എപ്പോഴും പൂജിക്കത്തക്കവരാണ്.

ആ സജ്ജനങ്ങൾ കാണിക്കുന്ന വഴിയേ ചെല്ലുന്നവർ ഒരിക്കലും മോഹത്തിനം വശംവദരാകുന്നതല്ല. അവരാണ് സ്വർഗ്ഗത്തിലേക്ക് ആത്മാക്കളെ എത്തിക്കുന്നത്. യജ്ഞവാഹരും സനാതനരുമാണ് അവർ.''

**122. മൈത്രേയഭിക്ഷ - ദാനധർമ്മശീലമാണ് ഗൃഹസ്ഥാശ്രമികൾക്ക് മുഖ്യമോക്ഷസാധനം -** ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം പറഞ്ഞ മൈത്രേയനോട് വ്യാസഭഗവാൻ പറഞ്ഞു: 'ഭാഗ്യം! നീ എല്ലാം അറിയുന്നു! ഭാഗ്യത്താൽ നിൻെറ ബുദ്ധിയും ഇങ്ങനെയായിരിക്കുന്നു! ലോകരെല്ലാം ആര്യമായ ഗുണങ്ങളെ പുകഴ്ത്തുന്നു. രൂപഗർവ്വവും, യുവത്വഗർവ്വവും, ശ്രീഗർവ്വവും ഭവാനെ ഭാഗ്യത്താൽ ബാധിച്ചിട്ടില്ല. അതുതന്നെ വലിയ ദൈവാനുഗ്രഹം! ദാനത്തിൻെറ മഹത്ത്വത്തെപ്പറ്റി ഞാൻ നിനക്കു പറഞ്ഞുതരാം, നീ കേൾക്കുക. ഇവിടെ നാം കാണുന്ന ആഗമങ്ങളും, ശാസ്ത്രങ്ങളും, മറ്റു കർമ്മങ്ങളുമെല്ലാം വേദത്തെ ആധാരമാക്കി യഥാക്രമം തുടർന്നവയാണ്. അതിനെ അടിസ്ഥാനമാക്കി ഞാൻ ദാനത്തെ പ്രശംസിക്കുന്നു. അങ്ങ് തപസ്സിനേയും ശ്രുതത്തേയും പുകഴ്ത്തുന്നു. തപങ്ങളെല്ലാം പവിത്രങ്ങളാണ്. തപസ്സ് വേദത്തിന്നും സ്വർഗ്ഗത്തിന്നും സാധനമാകുന്നു. തപസ്സിൻേറയും, ജ്ഞാനത്തിൻേറയും സഹായത്തോടെ ഏറ്റവും ഉന്നതമായ പദവി നേടാമെന്നു കേൾക്കുന്നുണ്ട്. തപസ്സുകൊണ്ട് മറ്റു ദുരിതങ്ങളെയെല്ലാം നശിപ്പിക്കാം.

എന്തെന്തുഫലം ഇച്ഛിച്ച് പുരുഷൻ തപസ്സുചെയ്യുന്നുവോ അതൊക്കെ വിദ്യയാലും നേടാമെന്ന് ഞാൻ കേൾക്കുന്നു. ചേർക്കാൻ (പൂർത്തിയാക്കാൻ) വയ്യാത്തത് തപസ്സുകൊണ്ടു ചേർക്കാൻ കഴിയും: നേടാൻ വയ്യാത്തത് തപസ്സുകൊണ്ടു നേടാൻകഴിയും. എത്താത്തത് എത്തിക്കാൻ കഴിയും. ജയിക്കാത്തത് ജയിക്കുവാൻ കഴിയും. തപസ്സ് ഏറ്റവും ബലമുള്ളതാണ്. മദ്യം കുടിക്കുന്നവനും, കക്കുന്നവനും, ഭ്രൂണഹന്താവും, ഗുരുതൽപഗതനുമായ മഹാപാപിപോലും തപസ്സുകൊണ്ട് പാതകം വിട്ടുപോകുന്നതാണ്. എല്ലാ വിദ്യയും നേടിയവനും, ദീർഘദർശിത്വമുള്ളവനും, ഏതുനിലയിൽ പ്രശോഭിക്കുന്നുവോ, ആ നിലയ്ക്കുതന്നെ ഒരു തപസ്വിയും അവരെയെല്ലാം പൂജിക്കേണ്ടതാണ്. ജ്ഞാനമാകുന്ന ധനമുള്ളവരും, തപസ്സാകുന്ന ധനമുള്ളവരും പൂജ്യന്മാരാണ്. ദാതാക്കളായ പുണ്യവാന്മാർ പരത്തിലും ഇഹത്തിലും ശ്രീമാന്മാരാകുന്നു.

ബലവത്തരമായ ഈ ലോകവും, അപ്രകാരം ബ്രഹ്മലോകവും, മറ്റുലോകങ്ങളും, ദാനങ്ങൾമൂലം ദാതാവ് നേടുന്നു. അന്നദാതാവ് പൂജിച്ചാൽ പൂജിക്കപ്പെടുന്നു. മാനിച്ചാൽ മാനിക്കപ്പെടുന്നു. എവിടെ ദാതാവുണ്ടോ, അവിടെയെല്ലാം അവൻ സ്തുതിക്കപ്പെടുന്നു. ചെയ്യാത്തവനും, ചെയ്യുന്നവനും അതാതിനു തക്കതായ ലോകം അവരവർക്കു ലഭിക്കും. സൽക്കർമ്മം ചെയ്തവന് മേലേ ലോകവും, ദുഷ്കർമ്മം ചെയ്തവന് താഴ്ന്ന ലോകവും ലഭിക്കും. നീ ഏതെല്ലാം അന്നപാനങ്ങൾ നിനയ്ക്കുന്നുവോ അതെല്ലാം നീ നേടും. മേധാവിയായ കുലീനനും, ശ്രുതവാനും, ആനൃശംസ്യവാനുമാണ് നീ. അല്ലയോ മൈത്രേയാ, കൗമാരചാരിയും, വ്രതിയുമായി നീ സ്ഥൈര്യത്തെ പ്രാപിക്കുക. ഗൃഹസ്ഥരുടെ ധർമ്മം ആദ്യമായി സ്വീകരിക്കുക. ഭർത്താവ് വേട്ടവളിൽ സന്തുഷ്ടനാകണം. പതിയിൽ വേട്ടവൾ തുഷ്ടയാകണം. ഇത് ഏതുകാലത്തുണ്ടോ, അതിൽ എല്ലാ മംഗളങ്ങളുമുണ്ടാകും.

ജലംകൊണ്ട് ശരീരം ശുദ്ധമാക്കുന്നതുപോലെ അഗ്നിയാൽ ഇരുട്ട് നീക്കുന്നതുപോലെ, ദാനത്താലും, തപസ്സാലും, സകല പാപങ്ങളേയും കളയുവാൻ സാധിക്കും. അല്ലയോ മൈത്രേയാ, സ്വസ്തി നേരുക! സാധുവായ ഞാൻ എൻെറ ഗൃഹത്തിലേക്കു പോകുന്നു. ഞാൻ പറഞ്ഞത് ഭവാൻ മനസ്സിൽ വെച്ചുകൊള്ളുക. അതുകൊണ്ടു സകല ശ്രേയസ്സുകളും വന്നുചേരുന്നതാണ്.

ഉടനെ മൈത്രേയൻ വ്യാസനെ കൂപ്പി പ്രദക്ഷിണംവെച്ച് 'ഭഗവാനേ, അങ്ങയ്ക്ക് സ്വസ്തിഭവിക്കട്ടെ!' എന്നു തൊഴുതുകൊണ്ടു പറഞ്ഞു.''

**123. ശാണ്ഡിലിസുമനാസംവാദം - ഭർത്തൃശുശ്രൂഷ ഒന്നുകൊണ്ടുമാത്രമാണ് താൻ സ്വർഗ്ഗം പ്രാപിച്ചതെന്ന് ശാണ്ഡിലി സുമനയോടു പറയുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: ''നല്ല സ്ത്രീജനങ്ങളുടെ സമാചാരത്തെപ്പറ്റി അല്ലയോ സർവ്വധർമ്മജ്ഞനായ പിതാമഹാ, അങ്ങു പറഞ്ഞു കേൾക്കുവാൻ എനിക്കു മോഹമുണ്ട്! പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: ''അല്ലയോ സർവ്വജ്ഞനും സർവ്വതത്ത്വജ്ഞനുമായ വീരാ, ശാണ്ഡിലിയോട് സ്വർഗ്ഗത്തിൽ വെച്ചു സുമന എന്നു പേരായ കൈകേയി ചോദിച്ചു: 'അല്ലയോ കല്യാണി, നീ എന്തു വൃത്തത്താലാണ്, എന്ത് ആചാരാനുഷ്ഠാനത്താലാണ് സർവ്വപാപങ്ങളും നശിപ്പിച്ച് ഈ സ്വർഗ്ഗലോകത്തു വന്നെത്തിയത്? നീ അഗ്നിജ്ജ്വാലപോലെ തേജസ്സുകൊണ്ടു ജ്വലിക്കുന്നുവല്ലോ. നീ ചന്ദ്രൻെറ ഓമനപ്പെൺകുട്ടിപോലെ ശോഭയോടുകൂടിയാണല്ലോ സ്വർഗ്ഗത്തിലെത്തിയത്. പൊടിപറ്റാത്ത ശുഭ്രമായ വസ്ത്രം നീ ധരിച്ചിരിക്കുന്നു. യാതൊരു തളർച്ചയും നിനക്കില്ല. നീ സഹസ്രഗുണവീര്യയായി വിമാനത്തിൽ ശോഭിക്കുന്നു. നീ ചെയ്ത തപസ്സും ദാനവും അനുഷ്ഠിച്ച വിനയവും ചെറുതല്ല. അതിൽ യാതൊരു സംശയവുമില്ല. എങ്ങനെ നീ ഈ ദിവ്യമായ സ്വർഗ്ഗലോകത്തെത്തി? അതു തത്ത്വമായി ശരിയായി എന്നോടു പറയുക.'

ഇപ്രകാരം സുമന ചോദിച്ചപ്പോൾ ശാണ്ഡിലി മെല്ലെ ഒന്നു പുഞ്ചിരിതൂകി. ആ ചാരുഹാസിനി മെല്ലെ സുമനയോട് ഇപ്രകാരം പറഞ്ഞു.''

ശാണ്ഡിലി പറഞ്ഞു: ''ഞാൻ കാഷായവസ്ത്രം ധരിച്ചിട്ടില്ല, വല്ക്കലം ചാർത്തിയിട്ടല്ല, തല മൊട്ടയടിച്ചിട്ടല്ല, മുടി ജടയാക്കിയിട്ടല്ല സ്വർഗ്ഗത്തിലെത്തിയത്. ഹിതമല്ലാത്ത വാക്കുകൾ, പരുഷമായ വാക്കുകൾ ഒന്നും അപ്രമത്തയായി ഞാൻ ഒരിക്കലും ഭർത്താവിനോടു പറഞ്ഞിട്ടില്ല. ദേവകളെയും പിതൃക്കളെയും ബ്രാഹ്മണരെയും പ്രമാദംകൂടാതെ ഞാൻ പൂജിച്ചു. ശ്വശൂരനെയും ശ്വശ്രുവിനെയും ഞാൻ പൂജിച്ചു. അവർക്കധീനയായി ഞാൻ നിന്നു. ഞാൻ ഒരിക്കലും ഏഷണിപ്പണി ചെയ്യാറില്ല. അത് എൻെറ ഉള്ളിൽ

ഒരിക്കലും തോന്നിയിട്ടില്ല. ഞാൻ പടിക്കൽ ചെന്നു നില്ക്കാറില്ല. അധികം ആരോടും വർത്തമാനം പറയാറില്ല. ഞാൻ കള്ളച്ചിരി ചിരിക്കാറില്ല. അഹിതമായ കാര്യം ഞാൻ ഒളിവായോ വെളിവായോ ഒരിക്കലും ചെയ്യാറില്ല. കാര്യത്തിന് ഗൃഹത്തിൽനിന്നുപോയി മടങ്ങിയെത്തുന്ന ഭർത്താവിനെ ആസനത്തിലിരുത്തി ഞാൻ ശ്രദ്ധയോടെ പൂജിക്കാറുണ്ട്. സമ്മതിക്കാത്ത അന്നവും കൊണ്ടാടാത്ത ഭോജ്യവും ഭക്ഷ്യവും ലേഹ്യവും ഞാൻ വർജ്ജിക്കാറുണ്ട് ; അവ ഞാൻ ഭക്ഷിക്കാറില്ല. കുടുംബകാര്യങ്ങൾ മിക്കതും അദ്ദേഹം നോക്കിയിരിക്കെത്തന്നെ കാലത്തെഴുന്നേറ്റ് ഒക്കെയും ചെയ്യുകയും ചെയ്യിക്കുകയും പതിവാണ്. ഭർത്താവു വല്ല കാര്യത്തിനുമായി നാടുവിട്ടു പോവുകയാണെങ്കിൽ പല മംഗള കർമ്മവും നിത്യവുംചെയ്ത് ഞാൻ ഗൃഹത്തിൽ വാഴും. ഭർത്താവു പോയാൽ വരുന്നതുവരെ ഞാൻ അഞ്ജനം കണ്ണിൽ എഴുതുകയില്ല. ഗോരോചനം, സ്നാനം, പൂമാല, അനുലേപനം ഇവയൊക്കെ വിട്ട്, മോടിപിടിപ്പിക്കാൻ ആഗ്രഹിക്കാതെ, കണവൻ എത്തുന്നതുവരെ ഞാൻ അദ്ദേഹത്തെ ചിന്തിച്ചു വീട്ടിലിരിക്കും. അലങ്കാരങ്ങൾ അണിയുകയില്ല.

വീട്ടിൽ സുഖമായി കിടന്നുറങ്ങുന്ന ഭർത്താവിനെ ഞാൻ ഉണർത്താറില്ല. ഇടയ്ക്ക് കാര്യങ്ങളിൽ എന്റെ മനസ്സ് സന്തോഷിക്കും. ഭർത്താവിനെ കുടുംബകാര്യം പറഞ്ഞ് ഞാൻ എപ്പോഴും കുഴക്കാറില്ല. രഹസ്യങ്ങളൊന്നും ഞാൻ പുറത്തുവിടുകയില്ല. ഗൃഹം ഞാൻ വൃത്തിയാക്കിവെക്കും. ഈ ധർമ്മമാർഗ്ഗം ശ്രദ്ധയോടുകൂടി പാലിക്കുന്ന അംഗന സ്ത്രീകളിൽ പൂജ്യയാണ്. അവളെ സ്വർഗ്ഗത്തിൽ അരുന്ധതിക്കു തുല്യയായി പരിഗണിക്കും.''

ഭീഷ്മൻ പറഞ്ഞു: ''ഇപ്രകാരം ധീരയായ ദേവി സുമനയോടു പറഞ്ഞു. പതിധർമ്മം യോഗ്യയായ അവൾ പറഞ്ഞ് അവിടെ മറഞ്ഞു. ഈ ആഖ്യാനം അല്ലയോ പാണ്ഡുപുത്രാ, പർവ്വംതോറും പാരായണംചെയ്യുന്നവൻ ദേവലോകത്ത് എത്തിയതിനുശേഷം നന്ദനവനത്തിൽ സുഖമായി വാഴും.''

**124. ഹരിണകൃശകാഖ്യാനം - ദാനമോ സാമമോ മഹത്തരമെന്ന ചോദ്യത്തിന് ഒരു രാക്ഷസന്റെയും ബ്രാഹ്മണന്റെയും കഥ പറയുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: ''സാമം, ദാനം ഇവയിൽ ഏതാണു ശ്രേഷ്ഠം? അങ്ങയുടെ അഭിപ്രായമെന്താണെന്ന് അല്ലയോ ഭരതശ്രേഷ്ഠാ, വ്യക്തമാക്കിയാലും!''

ഭീഷ്മൻ പറഞ്ഞു: ''ചിലർ സാമംകൊണ്ടു പ്രീതരാകും. മറ്റു ചിലർ ദാനംകൊണ്ടു പ്രീതരാകും. ആ സ്വഭാവം മനസ്സിലാക്കിയിട്ടുവേണം ഇതിൽ ഏതെങ്കിലും ഒന്നു പ്രയോഗിക്കുവാൻ. അല്ലയോ ഭരതർഷഭാ, സാന്ത്വഗുണങ്ങളെപ്പറ്റി ഭവാൻ കേട്ടാലും, ക്രൂരജീവികൾകൂടി സാന്ത്വംകൊണ്ടു തൃപ്തിപ്പെടുന്നു. അതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. പണ്ട് ഒരു രാക്ഷസൻ ഒരു ബ്രാഹ്മണനെ പിടികൂടി. ബ്രാഹ്മണന്റെ സാന്ത്വവാക്കുകൾ കേട്ടപ്പോൾ ആ രാക്ഷസൻ അവനിൽ ഇഷ്ടംതോന്നി വിട്ടയച്ചതാണ് കഥ.

പണ്ട് വിജനമായ ഒരു കാട്ടിൽ വാക്സാമർത്ഥ്യവും ബുദ്ധിസാമർത്ഥ്യവുമുള്ള ഒരു വിപ്രൻ കഷ്ടം! ഒരു രാക്ഷസന്റെ പിടിയിൽപ്പെട്ടുപോയി. രാക്ഷസൻ അവനെ പിടികൂടി തിന്നുവാൻ ഒരുങ്ങി. ബ്രാഹ്മണൻ ഭീമരൂപനായ രാക്ഷസനെക്കണ്ട് ഭയപ്പെടാതെ മോഹവും വ്യഥയുംപെടാതെ, ബുദ്ധിയും ശ്രുതിയുംചേർന്ന് അവനോടു സാമം പ്രയോഗിച്ചു. രാക്ഷസൻ അവന്റെ നല്ല വാക്കുകൾകേട്ട് അതിൽ സന്തോഷിച്ച് ദ്വിജനോടു ചോദിച്ചു: 'എടോ ബ്രാഹ്മണാ, ഞാൻ നിന്നെ വിടാം. എന്റെ ചോദ്യത്തിനു നീ ശരിയായ മറുപടി പറയണം. ഞാൻ ഈമാതിരി വിളർത്തുമെലിയുവാനുള്ള കാരണമെന്താണ്?''

രാക്ഷസന്റെ ചോദ്യംകേട്ട് ബ്രാഹ്മണൻ അവ്യഗ്ര്യനായി ഈ ഗാഥകൾ അതിന്നു മറുപടിയായി ഉടനെ ചൊല്ലി.''

ബ്രാഹ്മണൻ പറഞ്ഞു: ''തന്റെ വീടുവിട്ട് ദൂരെ വിദേശത്തു ചെന്ന് തന്റെ നാടല്ലാത്ത നാട്ടിൽ ചുറ്റിക്കറങ്ങി തന്റെ ബന്ധുമിത്രാദികൾ വേർപെട്ട് ഭവാൻ വലിയ സുഖഭോഗങ്ങൾ അനുഭവിക്കുകയാണ്. അതുകൊണ്ടാണു ഭവാൻ ഇത്ര വിളർത്തത്, മെലിഞ്ഞവനായത്. നല്ലവനായ നീ വേണ്ടവിധം സൽക്കരിച്ചാലും. അല്ലയോ രാക്ഷസാ, നിന്റെ മിത്രങ്ങൾ അവരുടെ തെറ്റുകൊണ്ടു നിന്നെ വെറുക്കുന്നുണ്ടാകും. അതാണ് നീ ഇത്ര വിളർത്തുമെലിയുവാൻ കാരണം. ധനം, ഐശ്വര്യം എന്നിവയാൽ ആഢ്യരായ നിന്റെ ആൾക്കാർ അവരെക്കാൾ മെച്ചപ്പെട്ട നിന്റെ ഗുണങ്ങൾ കണ്ട് സ്തബ്ധരായി അസൂയപ്പെട്ട് നിന്നെ നിന്ദിക്കുന്നുണ്ടാകാം. അതാണ് നീ ഇത്ര വിളർത്തുക്ഷീണിക്കുവാൻ കാരണം. ഗുണവാനായ നീ, ഗുണഹീനന്മാർ മാന്യരെപ്പോലെ പൂജയേല്ക്കുന്നതു കാണുന്നുണ്ടാകും. പ്രാജ്ഞനും വിനയിയുമായ നീ അങ്ങനെയല്ലാത്ത അജ്ഞന്മാർ പൂജയേല്ക്കുന്നതു കാണുന്നുണ്ടാകും. അർഹനായ നിന്നെ വിട്ട് ജനങ്ങൾ അനർഹന്മാരെ പൂജിക്കുന്നതു നീ കാണുന്നുണ്ടാകും. അതുകൊണ്ടാണ് നീ ഇത്ര വിളർത്തുമെലിഞ്ഞുപോയത്. ദേവനേക്കാൾ മേലെയായി ധനവും ഐശ്വര്യവുമുള്ളവർ കാര്യങ്ങൾ നിർവ്വഹിക്കുന്നതിൽ അസമർത്ഥന്മാരായി ഭവാനെക്കാൾ താഴെയായിക്കാണുന്നവർ അങ്ങയെ അവഗണിക്കുന്നതു കാണുന്നുണ്ടാകും. അതാണ് ഇത്ര വിളർത്തുമെലിയുവാൻ കാരണം. നീ ബാധിച്ചവനായ ഒരുത്തൻ ആത്മപീഡയേറ്റ് ആര്യനായി ഉയർന്നപ്പോൾ അവൻ നിന്നെ ജയിച്ചുകളഞ്ഞു എന്നു നീ വിചാരിക്കുന്നുണ്ടാകാം. അതുകൊണ്ടാണ് ഇത്ര വിളർത്തുമെലിഞ്ഞുപോയത്. വഴിപിഴച്ച് ദുർമ്മാർഗ്ഗചാരികളായി കാമക്രോധങ്ങൾക്കു വശംവദരായി മര്യാദകെട്ടു നടക്കുന്ന ജനങ്ങളെപ്പറ്റി ഭവാൻ ചിന്തിക്കുന്നുണ്ടാകാം; അതുകൊണ്ടാണ് ഇത്ര വിളർത്തുമെലിഞ്ഞുപോയത്.

പ്രാജ്ഞനാണെന്നു സ്വയം ചിന്തിക്കുന്ന ഭവാൻ കൂട്ടിയിട്ടുള്ളത് അജ്ഞന്മാരെയാണ്. അതുകൊണ്ട് ഭവാൻ ദുർവൃത്തിയാൽ ക്ഷീണനായേക്കാം; അതോർത്താണ് ഭവാൻ ഇത്ര വിളർത്തു മെലിഞ്ഞുപോയത്. ഒരു ശത്രു സമീപത്തുവന്ന് മാന്യനായി പെരുമാറി മിത്രത്തിന്റെ മട്ടിൽ കഴിഞ്ഞുകൂടി നിന്നെ ചതിച്ചു കടന്നുകളഞ്ഞിരിക്കും; അതുകൊണ്ടാണ് നീ ഇത്ര വിളർത്തു മെലിഞ്ഞത്. രഹസ്യകുശലനും സമർത്ഥനുമായ ഒരുത്തന്ന് ഭവാന്റെ രഹസ്യം ഭവാൻ വെളിച്ചത്താക്കിയിരിക്കും; അതറിഞ്ഞവർ അങ്ങയെ പൂജിക്കാതെയായിരിക്കാം, അതാണ് അങ്ങ് ഇത്ര വിളർത്തുമെലിഞ്ഞുവന്നത്.

അസത്തുക്കൾ കൂടിയിരിക്കുമ്പോൾ, അവരുടെ ശങ്ക തീരുന്നവിധം കാര്യം പറഞ്ഞുകൊടുത്താലും. അവർ ഭവാന്റെ അഭിപ്രായത്തെ മാനിക്കാതിരിക്കുമ്പോൾ, അങ്ങയുടെ ഗുണം തെളിയുന്നില്ലെന്നു കാണുമ്പോൾ, മനസ്സിന്നു ക്ഷീണമുണ്ടാകാം. അതാണ് നീ ഇത്ര വിളർത്തു മെലിയുവാൻ കാരണം. ധനം, ബുദ്ധി, വേദജ്ഞാനം ഇവയില്ലാത്തവനായ ഭവാൻ ശൗര്യം കൊണ്ടുമാത്രം മഹത്തായ അതിനെ നേടുവാൻ ഇച്ഛിക്കുന്നുണ്ടാകാം; അതാണ് ഭവാൻ ഇത്ര വിളർത്തു മെലിയുവാൻ കാരണം. തപസ്സുചെയ്യുന്നതിൽ ആസക്തനായി പ്രാപഞ്ചികവിഷയങ്ങളിൽനിന്നു വിട്ട് കാട്ടിൽപ്പോയി തപസ്സുചെയ്യുവാൻ ആഗ്രഹിക്കുന്നുണ്ടാകാം. എ

ന്നാൽ അതിന്നു ഭവാന്റെ ബന്ധുക്കൾ സമ്മതിക്കുന്നുമില്ലായിരിക്കാം; അതാണ് ഭവാൻ ഇത്രയേറെ വിളർത്തു മെലിയുവാൻ കാരണം. ധനികന്മാരുടെ മദ്ധ്യത്തിൽവച്ച് ഭവാൻ പറയുന്ന മുഖ്യമായ വാക്കുകൾ കാലോചിതമായി വിളങ്ങുന്നില്ലായിരിക്കാം; അതാണ് ഭവാൻ ഇത്ര വിളർത്തു മെലിഞ്ഞത്. നിന്റെ ചില ബന്ധുജനങ്ങൾ, ബുദ്ധിയില്ലാത്ത കൂട്ടർ, വേദവാക്യം വീണ്ടും വീണ്ടും പറഞ്ഞുകൊടുക്കുമ്പോൾ അതു കേൾക്കേണ്ടെന്നു പറഞ്ഞു നിഷേധിച്ച് കോപിക്കുന്നുണ്ടാകാം; അവരെ സമാശ്വസിപ്പിക്കാൻ ഭവാനു കഴിഞ്ഞിരിക്കയില്ല. അതാണ് നീ ഇത്രയേറെ വിളർത്തുമെലിഞ്ഞത്. ലാഭമുണ്ടാക്കുന്ന ഒരു കാര്യത്തിൽ ഒരാൾ ഭവാനെ ഏർപ്പെടുത്തിയതിന്നുശേഷം അതിന്റെ ഫലം അനുഭവിക്കുവാൻ അവൻ കാത്തിരിക്കുന്നതായി ഭവാൻ അറിയുന്നുണ്ടാകും; അതാണ് ഭവാൻ വളിർത്തുമെലിഞ്ഞത്. സുഗുണാഢ്യനും പൂജ്യനുമായ നിന്നെ നിന്റെ സുഹൃത്തായ ഒരാൾ അതു സ്വന്തം കാര്യമായി കണക്കാക്കുന്നുണ്ടാകാം; അതാണു നീ ഇത്ര വിളർത്തുമെലിഞ്ഞത്.

ഉള്ളിലുള്ള ഒരഭിപ്രായം ലജ്ജമൂലം വെളിവാക്കുവാൻ മടിച്ചു കഴിവില്ലാഞ്ഞ് ഇരിക്കുന്നുണ്ടാകാം; അതാണ് ഭവാൻ ഇത്രയേറെ വിളർത്തുമെലിഞ്ഞുപോയത്. ലോകത്തിൽ പലതരം ബുദ്ധിമാന്മാരും പലതരത്തിൽ കർമ്മവാസനയുള്ളവരും സമർത്ഥരും ഉണ്ട്. അവരെയെല്ലാം ഗുണംകൊണ്ടു ജയിക്കുവാൻ ഭവാൻ ഓർക്കുന്നുണ്ടായിരിക്കാം; അതാണ് ഇത്രയേറെ വിളർത്തു മെലിഞ്ഞത്. ജ്ഞാനമില്ലാത്തവനും ഭീരുവും അല്പമായ അർത്ഥമുള്ളവനുമായ ഭവാൻ വിദ്യകൊണ്ടും വിക്രമംകൊണ്ടുമുള്ള യശസ്സ് ഇച്ഛിക്കുകയായിരിക്കാം; അതാണ് ഭവാൻ ഇത്രയേറെ വിളർത്തു മെലിയുവാൻ കാരണം. നീ വളരെക്കാലം കൊതിച്ചുകൊണ്ടിരുന്ന ഫലം നേടാൻ കഴിയാതിരിക്കെ അത് അന്യൻ കർമ്മം ചെയ്ത് കൈക്കലാക്കിയിട്ടുണ്ടാകാം; അതാണ് ഭവാൻ ഇത്രയേറെ വിളർത്തു മെലിഞ്ഞതിന്നു കാരണം.

താൻചെയ്ത ദോഷം തന്നിൽ കാണാതിരിക്കുന്ന നീ വെറുതെ ശപിക്കപ്പെട്ടിരിക്കാം. അതാണ് ഭവാൻ ഇത്രയേറെ വിളർത്തുമെലിഞ്ഞത്. ഗൃഹസ്ഥാശ്രമികളെ നല്ലവരായിക്കാണുകയും വനത്തിൽ തപോവൃത്തിയെടുക്കുന്നവരിൽ ചിലർ ദുഷ്ടരായിക്കാണുകയും മുക്തന്മാർ ഗൃഹസ്ഥാശ്രമികളായി കാണുകയും ചെയ്യുന്നുണ്ടാകാം; അതാണ് ഭവാൻ ഇത്രയേറെ വിളർത്തുമെലിഞ്ഞത്.

ക്ഷയം ബാധിച്ച് അഴൽപൂണ്ട് അർത്ഥഗുണം ഇല്ലാത്ത ഇഷ്ടന്മാരെ അവയിൽനിന്നു മോചിപ്പിക്കുവാൻ ശ്രമിച്ചു ഭവാനു കഴിയാതെ വന്നിരിക്കും; അതാണ് ഭവാൻ ഇത്രയേറെ വിളർത്തു മെലിഞ്ഞത്. ധർമ്മ്യവും അർത്ഥവും കാമ്യവും ഒത്തതും യഥാകാലം ഉപദേശിച്ചതുമായ അങ്ങയുടെ മൊഴികൾ ഫലിക്കാതെവന്നിരിക്കാം; അതാണ് ഭവാൻ ഇത്രയേറെ വിളർത്തുമെലിഞ്ഞത്. മൂഢന്മാരുടെ സ്വത്തുക്കൾ മനീഷിയായ ഭവാൻ വാങ്ങി അനുഭവിക്കുന്നുണ്ടാകും; അതാണ് ഭവാൻ ഇത്രയേറെ വിളർത്തുമെലിഞ്ഞത്. ദുഷ്ടന്മാർ വർദ്ധിക്കുന്നതു കണ്ടും നല്ലവർ താഴുന്നതു കണ്ടും നിത്യവും നീ ഗർഹിക്കുന്നുണ്ടാകാം; അതാണു നീ ഇത്രയധികം വിളർത്തു മെലിഞ്ഞുപോയത്. തമ്മിൽ പിണഞ്ഞ് ഇഷ്ടന്മാർക്കു ഗുണംചെയ്യുന്നതിന്നുവേണ്ടി നീ ശ്രമിക്കുമ്പോൾ വല്ല തടസ്സത്തിലും ഭവാൻ പെട്ടിട്ടുണ്ടാകും; അതാണ് ഇത്രയേറെ വിളർത്തു മെലിഞ്ഞത്. തങ്ങൾക്കു വിധിക്കാത്ത കർമ്മം ചെയ്യുന്ന ദേവജ്ഞരെപ്പറ്റി, ജിതേന്ദ്രിയന്മാരല്ലാത്തവരും വിദ്വാന്മാരുമായ വേദജ്ഞരെപ്പറ്റി, ഭവാൻ അനുകമ്പയോടെ ചിന്തിക്കുന്നുണ്ടാകാം; അവരുടെ ദയനീയമായ നിലയെപ്പറ്റി മനസ്സടക്കാൻ കഴിയാത്ത പരിതാപകരമായ നിലയെപ്പറ്റി ഭവാൻ വ്യസനപൂർവ്വം ചിന്തിക്കുന്നുണ്ടാകാം. അതാണ് ഭവാൻ ഇത്രയേറെ വിളർത്തു മെലിയുവാൻ കാരണം. ഇപ്രകാരം ആ ബ്രാഹ്മണൻ ആ രാക്ഷസനെ പൂജിച്ചു ബഹുമാനിച്ചു പറഞ്ഞപ്പോൾ ആ രാക്ഷസൻ ആ ജ്ഞാനിയായ ബ്രാഹ്മണന്റെ നേരെ ബഹുമാനത്തോടെ കൈകൂപ്പിനിന്ന് അവനെ സ്നേഹിതനാക്കി. രാക്ഷസൻ തിന്നുവാൻ പിടിച്ച ബ്രാഹ്മണന്ന് ധാരാളം ധനം ദാനംചെയ്ത് സന്തോഷിപ്പിച്ച് അവനെ വിട്ടയച്ചു.'

**125. പിതൃരഹസ്യം - ശ്രാദ്ധത്തെ സംബന്ധിച്ചും, മുക്തിയെപ്പറ്റിയും, ധർമ്മരഹസ്യത്തെപ്പറ്റിയും, ദാനഫലത്തെപ്പറ്റിയും സംഭാഷണം -** യുധിഷ്ഠിരൻ പറഞ്ഞു: "കർമ്മക്ഷേത്രമായ ഈ ലോകത്തിൽ വളരെ ദുർല്ലഭമായ മനുഷ്യജന്മം നേടിയിട്ട് ശ്രേയസ്സിനെ ആഗ്രഹിക്കുന്ന ഒരു ദരിദ്രൻ എന്തു കർമ്മമാണ് പിതാമഹാ, ചെയ്യേണ്ടത്? ദാനങ്ങളിൽ ശ്രേഷ്ഠമായിട്ടുള്ളതെന്താണ്? ദാനംചെയ്യേണ്ടതെന്താണ്? ശരിക്കും പൂജാർഹന്മാർ ആരാണ്? രഹസ്യമായ ഈ കാര്യങ്ങൾ പറഞ്ഞുതരണേ!

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കീർത്തിമാനും പാണ്ഡുപുത്രനുമായ രാജാവ് ധർമ്മങ്ങളിൽ ഏറ്റവും രഹസ്യമായ കാര്യം ഭീഷ്മനോടു ചോദിച്ചു."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ രാജാവേ, ഞാൻ ധർമ്മഗുഹ്യങ്ങൾ നിന്നോടു പറയാം, കേൾക്കുക. ഇത് പണ്ട് വ്യാസഭഗവാൻ പറഞ്ഞുതന്നതാണ്. ഇതു ദേവകൾക്കുപോലും അറിയാത്ത രഹസ്യമാണ്. അക്ലിഷ്ടകൃത്തമനായ യമൻ, നിയമസ്ഥനായ യോഗി, തപസ്സിന്റെ ഫലം കണ്ടു. ആർക്ക് എന്തുകൊണ്ടു ദേവൻ പ്രീതനാകുമോ, അതിൽ പിതൃക്കളും പ്രീതരാകുന്നു. അതിൽ ഋഷിപ്രവരന്മാരും, ശ്രീയും, ദിഗ്ഗജങ്ങളും, ചിത്രഗുപ്തനും പ്രീതരാകുന്നു. ഋഷിധർമ്മം, സ്മൃതം, രഹസ്യമായ വലിയ ഫലം, സർവ്വയജ്ഞഫലം ഇവയെല്ലാം ആര് അറിഞ്ഞു ചെയ്യുന്നുവോ, അനഘാശയാ, ദോഷവാനും ദോഷം അറ്റവനും ആ ഗുണങ്ങളോടു ചേർന്നവരാകും. പത്തു പശുക്കളെ വധിക്കുന്ന കൊലയാളിക്കു തുല്യനാണ് ഒരു ചക്കിട്ട് എണ്ണയാട്ടുന്നവൻ. പത്തു ചക്കാലന്നു തുല്യനാണ് ഒരു മദ്യപാനി (കള്ളുകുടിയൻ). പത്തു മദ്യപാനിക്കു തുല്യമാണ് ഒരു വേശ്യ. പത്തു വേശ്യയ്ക്കു തുല്യനാണ് ഒരു നാട്ടുരാജാവ്. ഈ നാട്ടുരാജാവിന്റെ പകുതിക്കൊക്കും ഒരു രാജാവ്. ഇങ്ങനെ ദോഷങ്ങളുടെ അനുക്രമമാണു ഞാൻ പറഞ്ഞത്. (ഇതിന്റെ സാരം ഇതാണ്. മൃഗങ്ങളെ വെട്ടി വില്ക്കുന്നവന്റെ കൈയിൽനിന്നു യാതൊരു ദാനവും വാങ്ങരുത്. പത്തു ഗോഹത്യക്കാരന്നു തുല്യനാണ് ഒരു ചക്കാലൻ [മൃഗങ്ങളെ ചക്കിന്നു പൂട്ടുന്നവൻ]. അവന്റെ കൈയിൽനിന്നു ദാനം വാങ്ങിയാൽ ഗോഹത്യക്കാരനിൽനിന്നു വാങ്ങുന്നതിന്റെ പത്തിരട്ടി പാപമുണ്ട്. അപ്രകാരം പാപത്തിന്റെ വർദ്ധന കണ്ടുകൊള്ളുക. ഒരു ചെറിയ രാജാവിന്റെ ദാനത്തിന്നു പതിനായിരം ഗോഹത്യക്കാരന്റെ പാപം ഉണ്ട്. വലിയ രാജാവിന്റെ ദാനത്തിന്ന് അയ്യായിരം ഗോഹത്യക്കാരന്റെ പാപം ഉണ്ടെന്നറിയുക) അതുകൊണ്ട് ഈ പറഞ്ഞവരുടെ കൈയിൽനിന്നൊന്നും ദാനം വാങ്ങരുത്.

ത്രിവർഗ്ഗം (ധർമ്മാതർഥകാമങ്ങൾ) ചേർന്ന ശാസ്ത്രം പവിത്രമാണ് പുണ്യലക്ഷണമൊത്തതാണ്. ധർമ്മവ്യാകരണം പുണ്യമാണ്. അതു രഹസ്യമായി കേൾക്കേണ്ടതിൽ വെച്ചു ശ്രേഷ്ഠമാണ്. ദേവന്മാർ വിധിച്ച ആ ധർമ്മശാസ്ത്രങ്ങൾ, ജീവിതവുമായി ബന്ധപ്പെട്ട ധർമ്മമുറകൾ, എല്ലാവരും ശ്രദ്ധാപൂർവ്വം കേൾക്കേണ്ടതാണ്. അതിൽ പിതൃഗുഹ്യങ്ങളായ കാര്യങ്ങൾ ശ്രാദ്ധകർമ്മത്തിൽ പ്രദിപാദിക്കുന്നുണ്ട്.

സർവ്വദേവരഹസ്യവും അതിൽ പറഞ്ഞിട്ടുണ്ട്. എന്നും ഈ ധർമ്മശാസ്ത്രങ്ങൾ ചൊല്ലുന്നവന്ന് ഉപസ്ഥിതി(ഓർമ്മ)യുണ്ടാകും. ഈ വേദഗ്രന്ഥങ്ങൾ എന്നും വായിക്കുകയും, പഠിക്കുകയും, കേൾക്കുകയും, ചിന്തിക്കുകയും, അനുഷ്ഠിക്കുകയും ചെയ്യുന്നവർ നാരായണനെപ്പോലെ പുണ്യവാന്മാരായി പരിഗണിക്കപ്പെടും. ഗോദാനത്തിന്നു തീർത്ഥസ്നാനഫലമുണ്ട്. യജ്ഞങ്ങൾ ചെയ്താലുള്ള ഫലവുമുണ്ട്. ഈ എല്ലാഫലവും അതിഥിയെ പൂജിക്കുന്ന ഗൃഹസ്ഥൻ നേടുന്നതാണ്. കേൾക്കുന്നവരും, ശ്രദ്ധ വെക്കുന്നവരും, ശുദ്ധമാനസന്മാരും ഒരേ ഫലമാണു നേടുന്നത്. അവൻെറ കിൽബിഷങ്ങൾ എല്ലാം നീങ്ങും. പാപം അവൻ ഏല്ക്കുന്നതല്ല. പരലോകത്ത് അവൻ ധർമ്മംനേടി ചെന്നെത്തുന്നതാണ്. പണ്ട് ഒരുകാലത്ത് ഒരു ദേവദൂതൻ ഒളിച്ചുനിന്ന് യദൃച്ഛയായി ദേവരാജാവിനോടു ചോദിച്ചു: 'അല്ലയോ ദേവരാജാവേ, നമ്മുടെ വൈദ്യസത്തമന്മാരായ അശ്വനീദേവന്മാരുണ്ടല്ലോ, അവർ പറഞ്ഞിട്ടാണ് ഞാൻ പിതൃക്കളിലും, ദൈവതങ്ങളിലും, മർത്ത്യരിലും വന്നത്. ശ്രാദ്ധം ഊട്ടുന്നതായാലും, ഉണ്ണുന്നതായാലും മൈഥുനം പാടില്ലെന്നു പറയുന്നത് എന്തുകൊണ്ടാണ്? എന്തിനാണ് മൂന്നു പിണ്ഡങ്ങൾ വെവ്വേറെ വെക്കുന്നത്? ഒന്നാമത്തെ പിണ്ഡം ആർക്കു നല്കണം? ആർക്കാണ് മദ്ധ്യമമായ പിണ്ഡം നല്കേണ്ടത്? ഒടുക്കത്തെ പിണ്ഡം ആർക്കാണു നല്കേണ്ടത്? അത് അങ്ങു പറയണേ! കേൾക്കുവാൻ ആഗ്രഹമുണ്ട്. ശ്രദ്ധയോടെ ദേവദൂതൻ ഇപ്രകാരം ധർമ്മത്തോടുകൂടിയ ചോദ്യം ചോദിച്ചപ്പോൾ മുമ്പിൽനില്ക്കുന്ന ദേവനായ നഭശ്ചരനെ പിതൃക്കൾ ആദരിച്ചു."

പിതൃക്കൾ പറഞ്ഞു: "അല്ലയോ ഖേചരാ, അങ്ങയ്ക്കു സ്വാഗതം! ഭവാന് നന്മവരട്ടെ! അങ്ങയുടെ ചോദ്യത്തിന്നുള്ള ഉത്തരം ഞാൻ പറയാം, കേട്ടുകൊള്ളുക. ഭവാൻ ചോദിച്ച ചോദ്യം ഗൂഢാർത്ഥമുള്ളതും മുഖ്യമായതുമാണ്. ശ്രാദ്ധം ഊട്ടുകയും ഉണ്ണുകയും ചെയ്തിട്ട് അവൻ സ്ത്രീസംഗത്തിൽ ഏർപ്പെട്ടാൽ അവൻെറ ആ ശുക്ലത്തിൽ ഒരു മാസം പിതൃക്കൾ കിടക്കേണ്ടിവരും. പിണ്ഡം തിരിച്ചു മൂന്നായി വെച്ചതിനെപ്പറ്റിയും പറയാം. ക്രമത്തിൽ നീ കേട്ടുകൊള്ളുക. താഴെചെല്ലുന്ന പിണ്ഡം ജലത്തിൽ ഇടുന്നത് ജലജീവികളെപ്പോറ്റുന്നു. നടുവിലുള്ള പിണ്ഡം ഭാര്യയ്ക്കു നല്കണം. ഭാര്യ ഭക്ഷിക്കണം. മൂന്നാമത്തെ പിണ്ഡം അഗ്നിയിൽ അർച്ചിക്കണം. ധർമ്മലോപം ബാധിക്കാത്ത വിധം ഞാൻ ശ്രാദ്ധവിധിയെ ഉപദേശിച്ചു. പിതൃക്കൾ അപ്രകാരം ചെയ്യുന്നവനിൽ തുഷ്ടരാകുന്നതാണ്. ഹൃഷ്ടമാനസരാകും; സന്താനങ്ങൾ അവന്നു ധാരാളം ഉണ്ടാകും. അക്ഷയമായ ലോകം അവസാനം ലഭിക്കുന്നതുമാണ്."

ദേവദൂതൻ പറഞ്ഞു: "ക്രമത്തിൽ ഈ പിണ്ഡവിഭാഗത്തെപ്പറ്റി, വെവ്വേറെ മൂന്നു വിഭാഗമായി വെയ്ക്കുന്നതിനെപ്പറ്റി, പറഞ്ഞുവല്ലോ. ഒരു പിണ്ഡം എടുത്താൽ താഴെ ആർക്കായി അതു ചെല്ലും? ഏതു ദേവനാണ് അതിൽ പ്രസാദിക്കുക? അതിൽ പിതൃതാരണം എപ്രകാരമാണ്? നടുവിലുള്ളത് പതി സമ്മതത്തോടെ ഉണ്ണുമെന്നു പറഞ്ഞുവല്ലോ. പിതൃക്കാൾ എന്തിന്ന് ഇവൻെറ കവ്യം ഭുജിക്കുന്നു? ഒടുക്കത്തെ പിണ്ഡം അഗ്നിയിൽ ഇടണമെന്നു പറഞ്ഞുവല്ലോ. അതിന്നുള്ള ഗതിയെന്താണ്? അത് ആരിലാണ് ചെല്ലുക? ഇങ്ങനെ മൂന്നു പിണ്ഡത്തിന്നുമുള്ള മൂന്നു ഗതിയെപ്പറ്റിയും വിശദമായി കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അതിൻെറ ഫലവും, വൃത്തിയും, മാർഗ്ഗവും ഇവ ആര് ഏല്ക്കുന്നു എന്നുള്ളതും അറിയുവാൻ എനിക്കാഗ്രഹമുണ്ട്."

പിതൃക്കൾ പറഞ്ഞു: "അല്ലയോ ഗഗനേചര, നീ ചോദിച്ച ഈ ചോദ്യം ഏറ്റവും വലിയ ഒരു ചോദ്യമാണ്. രഹസ്യവും അത്ഭുതവുമായ കാര്യമാണു നീ ചോദിച്ചത്. പിതൃകാര്യമായ ഈ നിശ്ചയങ്ങളൊന്നും ദേവന്മാർക്കും, മുനിമാർക്കും നിശ്ചയമുള്ളതല്ല. അവരും ഇതിനെപ്പറ്റി പ്രശംസിക്കുന്നു. മഹാത്മാവും മുഖ്യനുമായ മാർക്കണ്ഡേയമുനിയുണ്ടല്ലോ. ആ ചിരംജീവിക്കൊഴികെ, പിതൃഭക്തനും വരങ്ങൾ വാങ്ങി പുകഴ്ന്ന വിപ്രനുമായ അദ്ദേഹത്തിനൊഴികെ, മറ്റാർക്കും അറിയാത്തതാണ്, ആ കാര്യം. അദ്ദേഹം ഭഗവാനിൽനിന്നാണ് മൂന്നു പിണ്ഡത്തിൻെറയും ഗതിയെപ്പറ്റി ഗ്രഹിച്ചത്. അദ്ദേഹം പറഞ്ഞു വ്യാസൻ ഗ്രഹിച്ചു. അതു ദേവദൂതൻ ചോദിച്ചപ്പോൾ പറഞ്ഞുകൊടുത്തപ്രകാരം ഇതാ പറയുന്നു. മൂന്നു പിണ്ഡത്തിൻെറയും ഗതിയെപ്പറ്റി പറയാം.

വെള്ളത്തിൽ ചെല്ലുന്ന പിണ്ഡം ചന്ദ്രനെ സന്തോഷിപ്പിക്കും. അല്ലയോ മഹാമതേ, ചന്ദ്രൻ ദേവന്മാരെയും, പിതൃക്കളെയും സന്തോഷിപ്പിക്കും. ഭർത്താവിൻെറ സമ്മതത്തോടെ ഭാര്യ ഉണ്ണുന്ന മദ്ധ്യമമായ പിണ്ഡം പിതാമഹന്മാർ ഏല്ക്കുകയും പുത്രൻ ഉണ്ടാകുവാൻ ആഗ്രഹിക്കുന്നവന്ന് പുത്രദാനം ചെയ്യുകയും ചെയ്യും. ഇനി അഗ്നിയിൽ നല്കുന്ന പിണ്ഡത്തെപ്പറ്റി പറയാം, കേൾക്കുക. ആ പിണ്ഡം മൂലം പിതൃക്കൾ തൃപ്തരാകും. എല്ലാവിധകാമങ്ങളും നല്കും. നിന്നോട് ഇപ്രകാരം ഞാൻ മൂന്നു പിണ്ഡത്തിൻെറയും ഗതിയെപ്പറ്റി പറഞ്ഞു. യജമാനൻ (യജ്ഞംചെയ്യുന്നവൻ) പിതൃത്വം വിട്ടുപോയി ഋത്വിക്ജനങ്ങളിൽ ചെന്നെത്തുന്നു. (ശ്രാദ്ധം ഉണ്ണുന്ന ബ്രാഹ്മണൻ ഋത്വിക്കായി ഭവിക്കുന്നു ഈ ക്രിയയിൽ. അങ്ങനെ ശ്രാദ്ധംചെയ്യുന്നവൻ പിത്ര്യനാകുന്നു. അങ്ങനെ ഋത്വിക്കും പിത്ര്യനുമായി അന്ന് അവർ അറിയപ്പെടുന്നതുകൊണ്ട് ആ ദിവസം അവർ സ്ത്രീഭോഗത്തിന്ന് ഒരുങ്ങരുത്.) അതുകൊണ്ട് അന്നു സ്ത്രീഭോഗം പാടില്ല.

അല്ലയോ ഖേചരാ, ശ്രാദ്ധം ഉണ്ണുന്നവൻ ശുചിയായി ഉണ്ണണം. ഞാൻ പറഞ്ഞ ദോഷം ഒക്കുന്നുണ്ടല്ലോ. അത് അപ്രകാരംതന്നെ സംഭവിക്കുന്നതാണ്. അതുകൊണ്ട് ക്ഷാന്തനും, ശുചിയും, സ്നാതനുമായ ബ്രാഹ്മണൻ ശ്രാദ്ധം ഉണ്ണണം. ഇങ്ങനെ ശ്രാദ്ധംകഴിക്കുന്നവന്നും. ശ്രാദ്ധം ഉണ്ണുന്നവന്നും സന്താനസമൃദ്ധിയുണ്ടാകും."

ഭീഷ്മൻ തുടർന്നു: "ഇപ്രകാരം പിതൃക്കൾ പറഞ്ഞതിന്നുശേഷം വിദ്യുത്പ്രഭൻ എന്നു പേരായ ഒരു ഋഷി, സൂര്യനെപ്പോലെ തേജസ്വിയായ മഹാശയൻ, ധർമ്മരഹസ്യങ്ങൾകേട്ട് ശക്രനോട് പറഞ്ഞു: 'മനുഷ്യർ വിമോഹിതരായി എത്രയോ അസംഖ്യം പക്ഷിമൃഗാദികളെ ഹിംസിക്കുന്നു. ഉറുമ്പ്, പുഴു, പാമ്പ്, ആട്, മാൻ, പക്ഷികൾ ഇങ്ങനെ എത്രയെത്ര ജീവികളെയാണ് കൊല്ലുന്നത്! വലിയ പാപമല്ലോ ഈ പ്രവൃത്തികൊണ്ട് നരൻ നേടുന്നത്? ഇതിന്ന് വല്ല പരിഹാരവുമുണ്ടോ? ആ മുനീന്ദ്രൻ ഇപ്രകാരം ഒരു ചോദ്യം ശക്രനോടു ചോദിച്ചപ്പോൾ എല്ലാ ദേവകളും തപോധനന്മാരും, മുനിന്ദ്രന്മാരും, പിതൃക്കളും എല്ലാ മഹാഭാഗന്മാരും ആ മുനീന്ദ്രനെ പൂജിച്ചു പ്രശംസിച്ചു."

ശക്രൻ പറഞ്ഞു: "കുരുക്ഷേത്രം, ഗംഗ, ഗയ, പ്രഭാസം, പുഷ്കരങ്ങൾ, ഇവയെ മനസ്സിൽ ചിന്തിച്ച് ജലത്തിലിറങ്ങണം. അങ്ങനെ ചെയ്താൽ അവൻ രാഹുവിമുക്തനായ ചന്ദ്രനെപ്പോലെ പാപത്തിൽ നിന്നു വിമുക്തനാകും. മൂന്നു നാൾ കുളിച്ച് ഉപവാസമെടുത്ത് പശുവിൻെറ പുറംതൊട്ട് നമിക്കണം. ആകാശത്തേക്കു കൈകൂപ്പണം. എന്നാൽ അവൻെറ പാപം വിട്ടുപോകുന്നതാണ്. അപ്പോൾ വിദ്യുൽപ്രഭൻ ദേവരാജാവിനോട് ഇപ്രകാരം പറഞ്ഞു. ഇത് സൂക്ഷ്മതരമായ ധർമ്മമാണ്. അല്ലയോ ശതക്രതോ, ഇന്ദ്രാ,

ഭവാൻ കേൾക്കുക. ആലിൻെറ വേരു കുത്തിപ്പിഴിഞ്ഞു നീരെടുത്ത് അതിൽ ഉഴുന്നുവേവിച്ച് പാലും നവരച്ചോറും ചേർത്ത് ഉണ്ടാൽ സകല പാപവും തീരുന്നതാണ്. ഇനിയും വേറെ രഹസ്യമായ വിധി പറയാം. ഋഷിമാർ ചിന്തിച്ചു പറഞ്ഞതാണ്. ഞാൻ സ്ഥാണുസ്ഥാനത്ത് രുദ്രനോടുകൂടി ഇരിക്കുമ്പോൾ ബൃഹസ്പതി പറഞ്ഞുകേട്ടതാണ്. അല്ലയോ ശചീപതേ, അതും ഭവാൻ കേട്ടാലും. മലയിൽക്കയറി ഒറ്റക്കാൽ ഊന്നിനിന്ന് സൂര്യനെ കൈപൊക്കിത്തൊഴുത് ആഹാരം കൂടാതെ നോക്കണം. തപസ്വിയായ അവൻ ഉപവാസത്തിൻെറ ഫലം നേടുന്നതാണ്. അർക്കരശ്മിയാൽ ദീപ്തനാകുമ്പോൾ പാപമൊക്കെ നീങ്ങുന്നതാണ്. വേനൽക്കാലത്തും മഴക്കാലത്തും അപ്രകാരം ചെയ്താൽ പാപം ഒഴിഞ്ഞുപോകും. അങ്ങനെ പാപം നീങ്ങിയവന്ന് ശാശ്വതമായ ദ്യുതി ലഭിക്കും. തേജസ്സാൽ സൂര്യനെപ്പോലെ ദീപ്തനാകും. ശശിയെപ്പോലെ വിളങ്ങുകയും ചെയ്യും."

ഭീഷ്മൻ പറഞ്ഞു: "അപ്പോൾ ദേവകളുടെ മദ്ധ്യത്തിൽ നില്ക്കുന്ന ദേവരാജൻ ശതക്രതു, ബൃഹസ്പതിയോട് മുഖ്യമായ വാക്യം ഇപ്രകാരം പറഞ്ഞു."

ഇന്ദ്രൻ പറഞ്ഞു: "ഭഗവാനേ, മനുഷ്യർക്കു സുഖാവഹമായ ധർമ്മരഹസ്യവും മനുഷ്യരുടെ നന്മക്കുവേണ്ടി ഗുഢദോഷങ്ങളും ശരിയായി പറഞ്ഞുകേൾപ്പിക്കണേ!"

ബൃഹസ്പതി പറഞ്ഞു: "സൂര്യന്നു നേരേനിന്ന് മൂത്രം ഒഴിക്കുന്നവർക്കും വായുവിന്നുനേരെ ഭക്തിബഹുമാനം കാണിക്കാത്തവർക്കും കത്തുന്ന തീയിൽ ചമത ഹോമിക്കാത്തവർക്കും ചെറിയ കുട്ടിയുള്ള പശുവിൻെറ പാൽ എടുക്കുവാൻ കറക്കുന്നവർക്കും ബാധിക്കുന്ന ദോഷം ഞാൻ ശരിക്കു പറയാം. അങ്ങ് കേട്ടുധരിക്കുക ശചീപതേ!

അർക്കനും, വായുവും, ഹവ്യവാഹകനായ അഗ്നിയും അല്ലയോ ദേവനായകാ, ബ്രഹ്മാവ് സൃഷ്ടിച്ചവരാണ്. ലോകമാതാക്കളായ പശുക്കളും ബ്രഹ്മസൃഷ്ടിതന്നെ. ഇവർ ലോകത്തെ തരണംചെയ്യുവാൻ കെല്പുള്ളവരാണ്. നരർക്കു ദൈവതങ്ങളാണ് നിങ്ങൾ ഓരോരുത്തരും. ധർമ്മനിശ്ചയം വ്യക്തമായി കേൾക്കുവിൻ! ഞാൻ ഇതാ പറയുന്നു.

സൂര്യൻെറ നേരെ തിരിഞ്ഞ് മൂത്രം വിടുന്ന പുരുഷന്മാർ എൺപത്തഞ്ചുവർഷം ദുർവൃത്തരും കലപാംസനരുമായി അലയും. സ്ത്രീകളാണെങ്കിൽ അവർ അത്രനാൾ ദുർവൃത്തകളായും അലയും. അനിലനെ ദ്വേഷിക്കുന്നവർക്കു പ്രജ ഗർഭത്തിൽ അലസുന്നതാണ് ശക്രാ! കത്തുന്ന അഗ്നിയിൽ ചമത ഹോമിക്കാത്തവനാണെങ്കിൽ അവൻ ചെയ്യുന്ന അഗ്നികാര്യങ്ങളിൽ പാവകൻ ഹവിസ്സിനെ കൈക്കൊള്ളുന്നതല്ല. കുട്ടിക്കിടാവുള്ള പശുവിൻെറ പാൽകുടിക്കുന്നതായാൽ അവർക്ക് പാൽകുടിക്കുന്ന വംശവർദ്ധനരൊന്നും പിറക്കുകയില്ല. ബാലമരണങ്ങൾ വന്നുകൂടുകയും ചെയ്യും. കുലവംശവിനാശനവും ഭവിക്കും. ഈ ദോഷങ്ങൾ പണ്ടേതന്നെ കുലവൃദ്ധരായ ബ്രാഹ്മണർ കണ്ടിട്ടുള്ളതാണ്. അതുകൊണ്ട് വർജ്ജിക്കേണ്ടവയെ വർജ്ജിക്കുക. ചെയ്യേണ്ടവയെ ചെയ്യുക. ഭൂതികാമനായ മർത്ത്യൻ ഇതു ചെയ്യണം; എന്നു ഞാൻ നിന്നോടു പറഞ്ഞു. പിന്നെ മഹാരാജാവേ, മരുത് ഗണദേവകളും മഹാന്മാരായ ഋഷികളും പിതൃക്കളോടു ചോദിച്ചു."

ദേവകൾ പറഞ്ഞു: "അല്പബുദ്ധികളായ മർത്ത്യരിൽ പിതൃക്കൾ എന്തിനാലാണ് സന്തോഷിക്കുക? ഔർദ്ധ്വദേഹികമായ ദാനം എന്തിനാലാണ് ക്ഷയിക്കാതാവുക? എന്തു കർമ്മംകൊണ്ടാണു മർത്ത്യൻ കടപ്പാടിനെ ഒഴിവാക്കുക? ഇത് കേൾക്കുവാൻ എനിക്കു മോഹമുണ്ട്. ഞങ്ങൾക്കു വളരെ കൗതുകവുമുണ്ട്."

പിതൃക്കൾ പറഞ്ഞു: "യോഗ്യന്മാരേ, ന്യായമായ വിധത്തിൽ നിങ്ങൾ സംശയം പറഞ്ഞുകാണിച്ചു. കേൾക്കുവിൻ, സൽക്കർമ്മനിരതരിൽ എന്തിനാൽ ഈ ജനങ്ങൾ സന്തോഷിക്കുമെന്നുള്ളത് പറയാം. നീലനിറത്തിലുള്ള കാളയെ ദാനം ചെയ്യുക. കറുത്തവാവിൽ തിലോദകം, വർഷകാലത്ത് ദീപംവെയ്ക്കുക. ഇവ ചെയ്താൽ പിതൃക്കളുടെ കടം നീങ്ങുന്നതാണ്. ഈ ദാനം അക്ഷയമാണ്. ഒരിക്കലും വെറുതെയാവുകയില്ല എന്നുതന്നെയല്ല, അത് കെട്ടുപോകാത്തതും വലിയ സമൃദ്ധി ദാനംചെയ്യുന്നതുമാകും. ഞങ്ങൾക്ക് സന്തോഷംനല്കുന്ന ഇത് അക്ഷയമായി കല്പിക്കുന്നു. ശ്രദ്ധയോടുകൂടി ഏതുമനുഷ്യൻ സന്തതിയെ സമ്പാദിക്കുന്നുവോ അവൻ ദുർഗ്ഗമായ നരകത്തിൽ നിന്ന് പിതാമഹന്മാരെ കയറ്റുന്നതാണ്. പിതൃക്കളുടെ വാക്കുകേട്ട് താപസന്മാർ രോമാഞ്ചംകൊണ്ടു. തേജസ്വിയായ വൃദ്ധഗാർഗ്ഗ്യൻ അവരോട് പറഞ്ഞു."

ഗാർഗ്ഗ്യൻ പറഞ്ഞു: "താപസന്മാരെ, നീലഷണ്ഡക്കാളകളെ നല്കിയാൽ എന്താണ് ഗുണമുണ്ടാവുക? വർഷത്തിൽ ദീപം വെച്ചതുകൊണ്ടും തിലാംബു നല്കുന്നതുകൊണ്ടും എന്താണ് ഗുണമുണ്ടാവുക?"

പിതൃക്കൾ പറഞ്ഞു: "നീലനിറത്തിലുള്ള കാളകളെ നടകൊള്ളിച്ചു വിട്ടാൽ അവയുടെ വാലിൽ എത്ര ജലബിന്ദുക്കൾ പറ്റി ഇറ്റുവീഴുന്നുവോ അത്ര വർഷം പിതൃക്കൾ തൃപ്തരാകും. ആ കാള കുത്തി കൊമ്പിൽ ചേറെടുത്തു നിന്നാൽ പിതൃക്കൾ ആ ചോറിൻെറ പിണ്ഡത്താൽ സോമവംശത്തിൽ തീർച്ചയായും ചെല്ലുന്നതാണ്. വർഷത്തിൽ പിതൃക്കൾക്കു ദീപദാനംചെയ്താൽ അവൻ തിങ്കൾപോലെ ശോഭിക്കും. ദീപം നല്കുന്നവന് തമോരൂപം ഒരിക്കലും ഉണ്ടാകുന്നതല്ല. കറുത്തവാവിൽ മർത്ത്യർ നല്കുന്ന തിലോദകവും അത്തിപ്പാത്രം എടുത്ത് തേൻ ചേർത്ത് അവർ ചെയ്ത സരഹസ്യമായ ശ്രാദ്ധവും യാഥാർത്ഥ്യമായി ഭവിക്കും. അവർക്ക് അതിൻെറ ഫലമായി മനസ്സിന്നു സന്തോഷം നല്കുന്ന നല്ല പുഷ്ടിയുള്ള സന്താനങ്ങളുണ്ടാകും. കുലവംശത്തിന്ന് വൃദ്ധിയും പിണ്ഡദാതാവിന്നു ഫലമായി ലഭിക്കുന്നതാണ്. ശ്രദ്ധയോടെ ചെയ്താൽ പിതൃക്കളുടെ കടം വീടും. ഇപ്രകാരം ശ്രാദ്ധകാലക്രമം നിർദ്ദേശിച്ചുകഴിഞ്ഞു. വിധിയും അതിന്നുള്ള പാത്രവും ഫലവും ശരിയായി ഞാൻ പറഞ്ഞു."

**126. ദേവരഹസ്യം - ധർമ്മരഹസ്യത്തെപ്പറ്റി ദേവന്മാരും മഹാത്മാക്കളും പറയുന്ന അഭിപ്രായം** -ഭീഷ്മൻ പറഞ്ഞു: "അങ്ങയ്ക്ക് എന്തിലാണ് പ്രീതി തോന്നുന്നത്, എങ്ങനെ സന്തോഷമുണ്ടാകുന്നു, എന്ന് ഇന്ദ്രൻ ചോദിച്ച ചോദ്യംകേട്ട് ഹരി ഇപ്രകാരം പറഞ്ഞു."

വിഷ്ണു പറഞ്ഞു: "വിപ്രന്മാരെ ദുഷിച്ചു സംസാരിക്കുന്നത് എനിക്ക് ദേഷ്യമുണ്ടാക്കുന്ന കാര്യമാണ്. വിപ്രന്മാരെ പൂജിച്ചാലോ ഞാൻ പൂജിതനായി. അതിലൊട്ടും സംശയിക്കേണ്ട. നിത്യവും അഭിവാദ്യരായ ബ്രാഹ്മണർ ഊണുകഴിച്ചു സന്തുഷ്ടരായാൽ എൻെറ പാദങ്ങളും സംതൃപ്തരാകും. ചക്രത്തിൽ ഞാൻ സന്തോഷിക്കും. (ചാണകംമെഴുകി അതിൽ സുദർശനചക്രം മണ്ഡലാകൃതിയിൽ വരച്ചു പൂവിട്ട് പൂജിച്ചാൽ ഞാൻ സന്തോഷിക്കും.) ബലി നല്കുന്നവരിലും ഞാൻ പ്രസാദിക്കും. വാമനദ്വിജനെ (ഉയരംകുറഞ്ഞ ബ്രാഹ്മണനെ) കാണുമ്പോഴും നീർപ്പന്നിയെക്കാണുമ്പോഴും (വാമനാവതാരവും വരാഹാവതാരവും സ്മരിച്ച്) ഭൂമിയെ എടുത്തു തലയിൽ ധരിക്കുന്നവൻ ഏവനോ (കുറച്ച് മണ്ണെടുത്തു തലയിൽവെയ്ക്കുക) അവന് ഒരിക്കലും അശുഭം ബാധിക്കുന്നതല്ല. ഒരു കഷ്ടവും വന്നുപെടുകയില്ല. അശ്വ

ത്ഥം, ഗോരോചനം, ഗോവ് ഇവയെ ആര് പൂജിക്കുന്നുവോ, അവർ ദേവാസുരനരന്മാർക്കു തുല്യനായി വിശ്വൈകപൂജകനായി ഭവിക്കുന്നതാണ്. ആ രൂപത്താൽ അവരുടെ പൂജ ശരിയായി ഏല്ക്കുന്നവൻ എനിക്കാണ് ആ പൂജ ഏല്ക്കുന്നത്; മറ്റാർക്കുമല്ല. അതു ലോകം നില്ക്കുന്നവരേക്കും ഞാൻ കൈക്കൊള്ളും. നേരെമറിച്ച്, അല്പബുദ്ധികളായ മർത്ത്യർ വെറുതെ പൂജിക്കുകയാണ്. അതു ഞാനേല്ക്കുന്നതല്ല. അതിൽ എനിക്കു സന്തോഷവും ഉണ്ടാവുകയില്ല."

ചന്ദ്രൻ പറഞ്ഞു: "ചക്രം, പാദങ്ങൾ, പന്നി, വാമനദ്വിജൻ, ഉദ്ധരിച്ച ഊഴി ഇവയെ ഭവാൻ വാഴ്ത്തുന്നതിന്റെ അർത്ഥമെന്താണ്? ഭവാൻ ഭൂതങ്ങളെ സൃഷ്ടിക്കുന്നു, പ്രജാസമൂഹങ്ങളെ സംഹരിക്കുന്നു. മർത്ത്യരോടുകൂടെയുള്ള എല്ലാ ഭൂതങ്ങൾക്കും നിത്യമായ പ്രകൃതിയല്ലേ ഇത്?"

ഭീഷ്മൻ പറഞ്ഞു: "അപ്പോൾ വിഷ്ണു ചിരിച്ച് ഇപ്രകാരം പറഞ്ഞു: 'ചക്രംകൊണ്ടു ഞാൻ ദൈത്യരെ കൊന്നു. കാലുകൊണ്ട് ഞാൻ ഭൂമിയെ കീഴടക്കി. പന്നിയുടെ രൂപമെടുത്ത് ഞാൻ ഹിരണ്യാക്ഷനെ കൊന്നു. വാമനന്റെ രൂപമെടുത്തിട്ടാണല്ലോ ഞാൻ മഹാബലി രാജാവിനെ ജയിച്ചത്. ഇപ്രകാരം ചിന്തിച്ചു ചെയ്താൽ ഞാൻ തുഷ്ടനാകും. അങ്ങനെ ചെയ്യുന്ന പൂജകൻ മനുഷ്യരിൽ മഹാനായിത്തീരുന്നതാണ്. അതുകൊണ്ട് എന്നെ പൂജിക്കുന്നവർക്ക് തോൽവി ബാധിക്കുന്നതല്ല. ബ്രഹ്മചാരിയായ ബ്രാഹ്മണൻ വന്നെത്തുന്നതുകണ്ട് ഉടനെ ആ ബ്രാഹ്മണന് ആദ്യം ഊണുകൊടുത്ത് പിന്നെ അവനവൻ ഊണുകഴിക്കുന്നതായാൽ, അത് അമൃതു കഴിച്ച ഫലം നല്കുന്നതാണ്. കിഴക്കു സൂര്യനുദിക്കുന്ന സമയത്ത് അർക്കന്റെ മുമ്പിൽ നിന്നു ഭജിക്കുന്നവൻ സർവ്വതീർത്ഥങ്ങളിലും സ്നാനം ചെയ്തവനാകും. അവന് സർവ്വപാപവും നീങ്ങും. അല്ലയോ താപസേന്ദ്രന്മാരെ, ഈ രഹസ്യം ഞാൻ നിങ്ങളോടു പറഞ്ഞു. ഇനിയും ശങ്കിച്ചു വല്ലതും ചോദിക്കാനുണ്ടെങ്കിൽ ചോദിച്ചുകൊള്ളുക. എന്തുവേണമെങ്കിലും ഞാൻ പറഞ്ഞുതരാം."

ബലദേവൻ പറഞ്ഞു: "മനുഷ്യർക്കു സുഖാവഹവും പരമഗുഹ്യവുമായത് കേട്ടുകൊള്ളുവിൻ. ഇതു കാണാതെ ക്ലേശപീഡിതരായി മൂഢന്മാർ ക്ലേശിക്കുന്നു. പ്രഭാതത്തിൽ എഴുന്നേറ്റ് ഏതൊരുത്തൻ പശുവിനെയും, പിന്നെ തൈരും, പിന്നെ കടുകും, പിന്നെ തിനയും തൊടുന്നുവോ, അവന്റെ പാപം വിട്ടൊഴിയുന്നതാണ്. എല്ലാ ഭൂതങ്ങളും മുമ്പോ പിമ്പോ ആയിരിക്കും. ശൂദ്രൻ പാകംചെയ്യുന്ന എല്ലാ വസ്തുക്കളും തപോധനന്മാർ വർജ്ജിക്കുന്നു."

ദേവകൾ പറഞ്ഞു: "അത്തിപ്പാത്രത്തിൽ വെള്ളം നിറച്ചു വടക്കോട്ടുനോക്കി ഉപവാസമെടുക്കുകയും വ്രതത്തെ കല്പിക്കുകയും ചെയ്യുക. അവനിൽ സുരന്മാർ സന്തോഷിക്കുന്നതാണ്. എല്ലാ കാമങ്ങളും സിദ്ധിക്കുകയും ചെയ്യും. നേരെമറിച്ച് വെറുതെ അല്പബുദ്ധികളായ മർത്ത്യർ ചെയ്യുന്നു. ഉപവാസബലിക്ക് താമ്രപാത്രം വിശേഷമാണ്. ബലി ഭിക്ഷാർഘ്യം പോലെതന്നെ പിതൃക്കൾക്കു തിലോദകവും താമ്രപാത്രത്തിൽ നല്കണം. അല്ലെങ്കിൽ ഫലം അല്പമായി ഭവിക്കും. ദേവന്മാർ അതിൽ പ്രസാദിക്കും. ഇത് രഹസ്യമായ ഒരു കാര്യമാണ് എന്നു ധരിക്കുക."

ധർമ്മൻ പറഞ്ഞു: "രാജപുരുഷനായ മണികൊട്ടുന്ന വിപ്രൻ പരിചാരകനായ വിപ്രൻ പശുക്കളെ മേച്ചുനടക്കുന്ന ബ്രാഹ്മണൻ വാണിഭക്കാരനായി നടക്കുന്ന ബ്രാഹ്മണൻ, ആശാരിപ്പണി മുതലായ ശില്പവിദ്യക്കാരനായ ബ്രാഹ്മണൻ, വേഷംകെട്ടി നടനായി അഭിനയിക്കുന്ന ബ്രാഹ്മണൻ, മിത്രദ്രോഹിയായ ബ്രാഹ്മണൻ, വേദംപഠിക്കാത്ത ബ്രാഹ്മണൻ, വൃഷലികളെ ഭാര്യയാക്കിയ ബ്രാഹ്മണൻ ഇങ്ങനെയുള്ള ബ്രാഹ്മണർക്കൊന്നും ദൈവപിത്രങ്ങളായ ദാനങ്ങളൊന്നും ഒരിക്കലും കൊടുക്കരുത്. പിണ്ഡദന്മാർ അയാൾക്കു നശിക്കും. പ്രീതി ലഭിക്കുന്നതുമല്ല. പാന്ഥൻ വന്നുകയറി ആശകെട്ട് ആരുടെ ഗൃഹത്തിൽനിന്ന് ഒന്നും ലഭിക്കാതെ ഇറങ്ങിപ്പോകുന്നുവോ, അവന് പിതൃക്കളും, ദേവന്മാരും, അഗ്നിയും നിരാശരായി ഒഴിഞ്ഞുപോകും. അതിഥിയെ വേണ്ടവിധം സൽക്കരിക്കണം. സ്ത്രീകളെ ദ്രോഹിക്കുന്നവർ, ഗോക്കളെ ദ്രോഹിക്കുന്നവർ, കൃതഘ്നന്മാർ ബ്രഹ്മഘ്നന്മാർ ഗുരുവിന്റെ ഭാര്യയെ പ്രാപിക്കുന്നവർ ഇവർക്കു തുല്യമായ പാപം അതിഥിയെ അർച്ചിക്കാതെ അയയ്ക്കുന്നവന് ലഭിക്കുന്നതാണ്."

അഗ്നി പറഞ്ഞു: "ഏത് ദുഷ്ടൻ കാലുയർത്തി പശുവിനെ ചവിട്ടുന്നുവോ, അത് യോഗ്യനായ ബ്രാഹ്മണനെയോ, അഗ്നിയെയോ ചവിട്ടുന്നതിന്നു തുല്യമാണ്. അവന്റെ ദോഷങ്ങൾ ഞാൻ പറയാം. ശ്രദ്ധയോടെ കേട്ടാലും. ആ പാപിയുടെ ദുഷ്പേര് ആകാശത്തിൽ ചെന്നെത്തും. അതുകേട്ട് പിതൃക്കൾ ത്രസിച്ചുപോകും. ദേവകൾക്കും വലിയ വൈമനസ്യമുണ്ടാക്കും. തേജസ്വിയായ അഗ്നിയും ഹവിസ്സ് ഏറ്റുവാങ്ങുന്നതല്ല. ആ മനുഷ്യൻ ആറുകൊല്ലം നരകത്തിൽക്കിടന്നു വേവും. അവന് ഒരുദിക്കിലും പ്രായശ്ചിത്തവും സമ്മതിക്കുകയില്ല. അതുകൊണ്ട് പശുക്കളെ ആരും കാലുകൊണ്ട് തൊട്ടുപോകരുത്. തേജസ്വിയായ വിപ്രനെയും, കത്തുന്ന അഗ്നിയെയും അതുപോലെതന്നെ കാലാൽ തൊട്ടുപോകരുത്. ശ്രദ്ധയേറിയവനും തനിക്ക് ഹിതം ചിന്തിക്കുന്നവനുമായ മർത്ത്യൻ ഈ ദോഷം ഏല്ക്കാൻ ഇടവരരുത്. മൂന്നുപേരിൽ കാൽവെയ്ക്കുന്നവർക്കുള്ള ദോഷം ഞാൻ പറഞ്ഞു."

വിശ്വാമിത്രൻ പറഞ്ഞു: "പരമരഹസ്യവും, ഏറ്റവും ഗുഹ്യവുമായ ധർമ്മസംഹിത ഞാൻ പറയാം, കേൾക്കുക. പായസത്താൽ പിതൃക്കൾക്ക് ആര് ഔപഹാരികം, കിഴക്കു ഭാഗത്തുള്ള ആനനിഴലിൽ നട്ടുച്ചകഴിഞ്ഞ ശുഭമുഹൂർത്തത്തിൽ തെക്കോട്ടു തിരിഞ്ഞിരുന്നു നല്കുന്നുവോ, ഭാദ്രപദത്തിൽ കൃഷ്ണപക്ഷത്തിൽ മകം നാളിൽ നല്കുന്നുവോ, അവന് ആ ദാനത്തിന്നുള്ള ഗുണവിശേഷങ്ങൾ വിസ്തരിച്ചു പറയാം. അത് ഒരുവർഷം നല്കിയാൽ പതിമ്മൂന്നുകൊല്ലം കൊടുത്ത ഫലം സിദ്ധിക്കുന്നതാണ്."

ഗോക്കൾ പറഞ്ഞു: "ബഹുളേ, സമംഗേ! ഭയമൊന്നും കൂടാതെ ക്ഷേമത്തിൽ സഖിയായി മഹത്ത്വമുള്ളവൾ, കുട്ടിയോടുകൂടിയവൾ മുമ്പ് ബ്രഹ്മപുരത്തിൽ ശതയജ്ഞന്റെ യജ്ഞത്തിലും പിന്നെ വിഷ്ണുപദത്തിലും നിന്നവൾ, വിഭാവസുവിന്നുള്ള മാർഗ്ഗത്തിൽ നിന്നവൾ, ദേവന്മാരെല്ലാം നാരദനോടുകൂടി സർവ്വസഹയാണു നീ എന്നു പറഞ്ഞ് ആ പേര് നിനക്ക് നൽകി. ഈ മന്ത്രം ജപിച്ച് സേവിക്കുന്ന ഒരാൾ എല്ലാ പാപകർമ്മത്തിൽനിന്നും വിമുക്തനാകും. പുരന്ദരന്റെ (ഇന്ദ്രന്റെ) ലോകത്തു ചെന്നെത്തുന്നതാണ്. ഗോവിന്ദന്റെ ചന്ദ്രസമമായ ശോഭയെയും പ്രാപിക്കുന്നതാണ്. ഈ പറഞ്ഞ മന്ത്രം ദേവന്മാർ ഉപാസിക്കുന്നതാണ്. അതുകൊണ്ട് ഈ മന്ത്രം ഗോഷ്ഠത്തിൽ (തൊഴുത്തിൽ) ജപിക്കുന്നതായാൽ അവന്നു പിന്നെ പാപമോ അല്ലലോ ബാധിക്കുകയില്ല. അവൻ സഹസ്രനേത്രനായ ഇന്ദ്രന്റെ പദത്തിൽ ചെന്നെത്തുന്നതുമാണ്."

ഭീഷ്മൻ പറഞ്ഞു: "സപ്തർഷികൾ മഹാഭാഗന്മാരും വിശ്വവിശ്രുതരുമാണ്. വസിഷ്ഠന്മാർ തുടങ്ങിയ അവരെല്ലാം ബ്രഹ്മദേവനെ വലംവെച്ചു തൊഴുത് എല്ലാവരുംകൂടി നിന്നു. അവരിൽ ബ്രഹ്മവിത്തമനായ വസിഷ്ഠൻ, ബ്രാഹ്മണർക്കും, ക്ഷത്രിയർക്കും വിശേഷമായും സർവ്വപ്രാണികൾക്കും

ഹിതമായുമുള്ള ഒരു ചോദ്യം ചോദിച്ചു: "എങ്ങനെയാണ് ദേവാ, ദരിദ്രന്മാരായ മനുഷ്യർ, സദ്‌വൃത്തരും ധനമില്ലാത്ത വരുമായ മനുഷ്യർ യജ്ഞത്തിൻെറ ഫലം നേടുക? അവർക്കും പുണ്യം ലഭിക്കണമെന്നാഗ്രഹമുണ്ടല്ലോ. യജ്ഞത്തിന്നാണെങ്കിൽ ധാരാളം ധനവും സന്നാഹവും വേണമല്ലോ. അതിന്നു കഴിവില്ലാത്ത ശുദ്ധാത്മാക്കളായ ദരിദ്രന്മാർ എന്തു കർമ്മംചെയ്താലാണ് യജ്ഞഫലം നേടുക?"

ആ ദേവന്മാരുടെ ചോദ്യംകേട്ട് ബ്രഹ്മാവ് ഇപ്രകാരം പറഞ്ഞു. ബ്രഹ്മാവ് പറഞ്ഞു: 'അഹോ! യോഗ്യരേ, ഗൂഢാർത്ഥമായ നിങ്ങളുടെ ചോദ്യം എത്രയും ശുഭമായതു തന്നെ. സൂക്ഷ്മമായ ഈ കാര്യം ചോദിച്ചത് മർത്ത്യരുടെ നന്മയ്ക്കുവേണ്ടിത്തന്നെയാണ് സംശയമില്ല. നിങ്ങളുടെ ചോദ്യം കൊള്ളാം. മുനീന്ദ്രന്മാരെ, എല്ലാം ഞാൻ വ്യക്തമായി പറഞ്ഞുതരാം, കേൾക്കുവിൻ. മർത്ത്യൻ യജ്ഞത്തിൻെറ ഫലം നേടും. അതിന്ന് സംശയമില്ല. പൗഷ്യമാസത്തിൽ ശുക്ലപക്ഷത്തിൽ രോഹിണിനക്ഷത്രത്തിൽ ആ നക്ഷത്രത്തിൻെറ നാളിൽ തുറന്ന സ്ഥലത്ത് കിടക്കണം. കുളിച്ച് ഒറ്റവസ്ത്രം ധരിച്ച് ശുചിയായി ശ്രദ്ധയുള്ളവനും സമാഹിതനുമായി ചന്ദ്രരശ്മി കുടിക്കുക എന്നാൽ അവന്ന് മഹായജ്ഞംചെയ്ത ഫലം സിദ്ധിക്കുന്നതാണ്. ദ്വിജമുഖ്യന്മാരേ, ഞാൻ നിങ്ങളോട് ഈ മഹാഗൂഢമായ കാര്യം ഉപദേശിച്ചു. സൂക്ഷ്മാർത്ഥം കണ്ട നിങ്ങൾ ഇതാണല്ലൊ ചോദിച്ചത്."

**127. ദേവരഹസ്യം - ദേവന്മാരും മുനിമാരും ഓരോ ധർമ്മങ്ങളെപ്പറ്റിയുള്ള അഭിപ്രായം പറയുന്നു -** വിഭാവസു പറഞ്ഞു: "രണ്ടുവിധം ബലികൾ ഉണ്ട്. ഒന്ന് ജലാഞ്ജലിയാണ്. മറ്റേത് അക്ഷതം എന്നതാണ്. അത് അരിയും നെയ്യും ചേർന്നതാണ്. ചന്ദ്രൻ ഉദിച്ചുയരുന്ന സമയം ജലത്തോടുകൂടി അക്ഷതവും ചന്ദ്രന്നുനേരെ നിന്ന് മർത്ത്യൻ പൗർണ്ണമാസിയിൽ ചന്ദ്രന്ന് ബലിയർപ്പിക്കുകയാണെങ്കിൽ അവൻ അഗ്നികാര്യം ചെയ്തവനായി ഭവിക്കുന്നു. മൂന്നഗ്നിയിലും ഹോമിച്ച ഫലം നേടുന്നു. കൃഷ്ണപക്ഷത്തിലെ വാവുദിവസം വലിയ വൃക്ഷത്തെ വെട്ടുകയാണെങ്കിൽ ആ ബുദ്ധികെട്ടവൻ, അന്ന് ഒരു പത്രം മുറിച്ചാൽപ്പോലും മതി, അവൻ ബ്രഹ്മഹത്യാപാപംകൊണ്ട് ലിപ്തനായിത്തീരും. അമാവാസി ദിവസത്തിൽ പല്ലുതേക്കുന്ന ചുള്ളൽ ചവയ്ക്കരുത്. അങ്ങനെ ചെയ്യുന്ന ബുദ്ധിഹീനൻ ചന്ദ്രദേവനെ ഹിംസിച്ചവനായി ഭവിക്കും. അവനെ പിതൃക്കളെല്ലാം വെറുക്കുകയും ചെയ്യും. പർവ്വങ്ങളിൽ അവൻ നൽകുന്ന ഹവ്യം ദേവകൾ വാങ്ങുന്നതുമല്ല. പിതൃക്കൾ കോപിക്കും, അവൻെറ കുലം നശിക്കുകയുംചെയ്യും."

ശ്രീ പറഞ്ഞു: "ഏത് വീട്ടിലാണോ കലഹിച്ച് പാത്രങ്ങൾ വലിച്ചെറിഞ്ഞ് ചിന്നുന്നത്, അപ്രകാരംതന്നെ സാമാനങ്ങളും പീഠങ്ങളും വലിച്ചെറിഞ്ഞു തല്ലിത്തകർത്ത് ചിന്നുന്നത്, കശ്മലപ്പെട്ട് ഏതു ഗൃഹത്തിലാണു സ്ത്രീകളെ തല്ലുന്നത്, ആ വീട്ടിൽ പിതൃക്കളും ദേവകളും വസിക്കുകയില്ല. ഉത്സവത്തിലും വാവിൻനാളും കശ്മലപ്പെട്ട ആ വീടുവിട്ട് അവർ നിരാശരായി പൊയ്ക്കളയും."

അംഗിരസ്സ് പറഞ്ഞു: "ഒരുവർഷം ഉങ്ങുമരത്തിൽ ആരു ദീപംകൊളുത്തുന്നുവോ സുവർച്ചലാവള്ളിയുടെ വേര് കൈയിൽ ധരിച്ച അവന്ന് സന്താനങ്ങൾ വളരെയുണ്ടാകും."

ഗാർഗ്ഗ്യൻ പറഞ്ഞു: "എന്നും അതിഥികളെ സൽക്കരിക്കണം. ഗൃഹത്തിൽ വരുന്നവർക്ക് ദീപവും നല്കണം, ചൂട്ടുകൊടുക്കണം. പകൽ ആരും കിടന്നുറങ്ങരുത്. ദിവാസ്വപ്നം ഒഴിവാക്കുകതന്നെ വേണം. മാംസം ഭക്ഷിക്കരുത്. ഗോക്കളെയും ബ്രാഹ്മണരെയും ഹിംസിക്കരുത്. പുഷ്കരം മുതലായ തീർത്ഥങ്ങളുടെ പേര് ജപിക്കണം. ഇത് എത്രയും ശ്രേഷ്ഠമായ ധർമ്മമാണ്. രഹസ്യമായിട്ടുള്ള ഈ മന്ത്രം മഹത്തായ ഫലം നല്കുന്നതാണ്. നൂറു യജ്ഞം ചെയ്താലും ആ ഹവിസ്സിന്ന് ക്ഷയം സംഭവിക്കും. ശ്രദ്ധയുള്ളവർ ചെയ്താൽ ആ ധർമ്മത്തിന്ന് ഒരിക്കലും ക്ഷയം സംഭവിക്കുന്നതല്ല. ഇതും പരമമായ ഗുഹ്യമാണ്. രഹസ്യമായിട്ടുള്ളതാണെന്ന് ധരിക്കുക. ശ്രാദ്ധദൈവങ്ങളിലും, ദൈവത്ഥികത്തിലും, പവ്വണിയിലും തീണ്ടാരിയായ പെണ്ണും പാണ്ടുള്ളവളും മച്ചിയായ പെണ്ണും ഇവർ കണ്ടാൽ കണ്ടതായ ആ ഹവിസ്സ് ദേവകൾ ഭക്ഷിക്കുന്നതല്ല, പിതൃക്കളും പതിമ്മൂന്നു വർഷത്തോളം തുഷ്ടിയേല്ക്കുന്നതല്ല. ശുഭ്രമായ വസ്ത്രം ധരിച്ചവനും വിപ്രരെക്കൊണ്ട് സ്വസ്തി പറയിക്കുക! ഭാരതം ചൊല്ലുകയുംചെയ്യുക. അങ്ങനെ ചെയ്യുന്നവർക്ക് ഹവിസ്സ് അക്ഷയമായി ഭവിക്കും.

ധൗമ്യൻ പറഞ്ഞു: "ഉടഞ്ഞ പാത്രങ്ങൾ, ഒടിഞ്ഞ കട്ടില്, കോഴി, പട്ടി എന്നിവയും വീട്ടിനുള്ളിലുണ്ടാകരുത്. വീട്ടിന്നരികെ വൃക്ഷവും - ഇവയെല്ലാം അപ്രശസ്തങ്ങളാണ്. ഉടഞ്ഞ പാത്രത്തിൽ കലിയാണ് അധിവസിക്കുക. ഒടിഞ്ഞ കട്ടിൽ അകത്തുണ്ടായാൽ ധനക്ഷയമാണ് ഫലം. കോഴിയും പട്ടിയും വീട്ടിനുള്ളിലുണ്ടെങ്കിൽ ആ വീട്ടിൽനിന്ന് ദേവകൾ ഹവിസ്സ് ഉണ്ണുകയില്ല. വൃക്ഷത്തിൻെറ അടിയിൽ വേരിൻെറ ഇടയിൽ പാമ്പും മറ്റ് സത്വങ്ങളും വന്ന് വസിക്കും; അതുകൊണ്ട് വീടിൻെറ സമീപത്തിൽ വൃക്ഷങ്ങൾ വളർത്തരുത്.'

ജമദഗ്നി പറഞ്ഞു: "അശ്വമേധവും നൂറു വാജപേയവും ചെയ്യുന്നവനും തലകീഴായി തൂങ്ങുന്നവനും വളരെയേറെ യാഗംകഴിച്ചവനും ഹൃദയം ശുദ്ധമല്ലെങ്കിൽ അവൻ തീർച്ചയായും നരകത്തിലെത്തുന്നതാണ്. യജ്ഞവും സത്യവും ഹൃദയശുദ്ധിയും തുല്യമാണ്. ഒരിടങ്ങഴി മലർപ്പൊടിയായാലും അത് ഹൃദയശുദ്ധിയോടെ ബ്രാഹ്മണന്നു നല്കിയാൽ അവൻ ബ്രഹ്മലോകം പൂകുന്നതാണ്. ഹൃദയശുദ്ധിക്ക് ഈ ഒരു ദൃഷ്ടാന്തം ധാരാളം മതി."

**128. ദേവരഹസ്യം - ധർമ്മവിഷയകമായി വായുവിൻെറ അഭിപ്രായം -** വായു പറഞ്ഞു: "മനുഷ്യർക്കു സുഖാവഹമായ ധർമ്മം അല്പം ഞാനും പറയാം; രഹസ്യദോഷങ്ങളെയും പറയാം; ശ്രദ്ധയോടെ കേൾക്കുക. പിതൃക്കൾക്ക് അഗ്നികാര്യം ചെയ്യണം. മുഖ്യമായ അന്നംകൊണ്ടു ഭോജനം നല്കണം. ദീപം നല്കണം. പിതൃക്കൾക്കു തിലോദകം നല്കണം. ഈ പറഞ്ഞ വിധി അനുഷ്ഠിക്കുന്ന പുരുഷൻ ദേവതുല്യനും സമാഹിതനുമായി വർഷകാലം നാലു മാസവും തിലോദകം നല്കിയാൽ, വേദബ്രാഹ്മണന്ന് ശക്തിനോക്കി ഭോജനവും നല്കിയാൽ മൃഗങ്ങളെ ബലി കൊടുത്തു നടത്തുന്ന നൂറു യാഗത്തിൻെറ ഫലവും സമൃദ്ധിയായി നല്കും. വളരെ പ്രസിദ്ധിയില്ലാത്ത വേറെ ഒരു രഹസ്യകാര്യംകൂടിയുണ്ട്. അതും പറയാം; നിങ്ങൾ ധരിക്കുവിൻ. ബ്രാഹ്മണഗൃഹത്തിലെ അഗ്നി, ശൂദ്രൻ ജ്വലിപ്പിച്ചുകൂടാ. അനർഹകളായ സ്ത്രീകൾ ഹവിസ്സുണ്ടാക്കുവാൻ പാടില്ല. ധർമ്മമാണെന്നു വിചാരിച്ചു ചെയ്യുന്ന അത് അധർമ്മത്താൽ ലിപ്തമാകും. അങ്ങനെ ചെയ്യിക്കുന്നവനിലും ചെയ്യുന്നവനിലും അഗ്നികൾ കോപിക്കുന്നതാണ്. അവൻ അടുത്തജന്മം ശൂദ്രനായി ജനിക്കുന്നതാണ് വിശേഷിച്ചും സുരരോടുകൂടി പിതൃക്കളും സന്തോഷിക്കുന്നതല്ല. അതിൽ ഞാൻ പറയുന്ന പ്രായശ്ചിത്തം ഭവാൻ കേട്ടാലും. അതു നന്നായി ചെയ്യുകയാണെങ്കിൽ നരൻ അല്ലൽവിട്ട് സുഖിയായിത്തീരും. അതിൽ ഒട്ടും സംശയിക്കേണ്ടതില്ല.

ഗോമൂത്രം, ചാണകം, പാല്, നെയ്യ് ഇവകൊണ്ട് അഗ്നികാര്യം മൂന്നുദിവസം നിരാഹാരനായി ശ്രദ്ധയോടുകൂടി ചെയ്യുക. അങ്ങനെ ഒരുവർഷംചെന്നാൽ ദേവകൾ കൈ

ക്കൊള്ളുന്നതാണ്. രഹസ്യമായ അധർമ്മവും ധർമ്മവും ഞാൻ പറഞ്ഞു. ഇവയനുഷ്ഠിക്കുന്ന സ്വർഗ്ഗകാമിയായ മർത്ത്യൻ മരിച്ചാൽ തീർച്ചയായും സുഖാവഹമായ സ്വർഗ്ഗം അവന്നു ലഭിക്കുന്നതാണ്."

**129. ലോമശരഹസ്യം – ധർമ്മരഹസ്യത്തെപ്പറ്റി ലോമശൻെറ അഭിപ്രായം –** ലോമശൻ പറഞ്ഞു: "അന്യൻെറ ഭാര്യയിൽ ആസക്തരായി വിവാഹംകഴിക്കാതെ ജീവിക്കുന്നവർ ആരോ, അവരുടെ പിതൃക്കൾ ശ്രാദ്ധം വന്നാൽ നിരാശരാകുന്നു. അന്യൻെറ ഭാര്യയിൽ സംഭോഗംചെയ്യുന്നവനും മച്ചികളുമായി സംഭോഗംചെയ്യുന്നവനും ബ്രാഹ്മണൻെറ സ്വത്ത് അപഹരിക്കുന്നവനും ഇവർ മൂന്നുപേരും തുല്യമായ പാപം ചെയ്യുന്നവരാണ്. അതുകൊണ്ട് ഇവർ പിതൃക്കൾക്ക് യാതൊരിടപാടുമില്ലാത്തവരാകുന്നു. അതിൽ യാതൊരു സംശയവുമില്ല. അവർ നല്കുന്ന ഹവിസ്സ് ദേവൻമാരും പിതൃക്കളും ഏല്ക്കുകയില്ല. അതുകൊണ്ട് തനിക്ക് ഐശ്വര്യമിച്ഛിക്കുന്നവൻ അന്യൻെറ ഭാര്യയെയും മച്ചികളെയും സംഭോഗംചെയ്യാതിരിക്കുക. ബ്രഹ്മസ്വവും ഹരിക്കരുത്.

വേറെയും ധർമ്മരഹസ്യം ഞാൻ പറയാം; കേൾക്കുക. ശ്രദ്ധയോടുകൂടി ഗുരുക്കൻമാരുടെ വാക്ക് അനുസരിക്കണം. മാസംതോറും വെളുത്തവാവിലും ദ്വാദശിയിലും 'ഘൃതാക്ഷതം' ബ്രാഹ്മണർക്കു ദാനംചെയ്യണം. അവന്നു ലഭിക്കുന്ന പുണ്യമെന്തെന്നു പറയാം. അവൻെറ ദാനംമൂലം ചന്ദ്രൻ വർദ്ധിക്കും. മഹോദധിയും സമുദ്രവും വർദ്ധിക്കും. അശ്വമേധത്തിൻെറ നാലിൽ ഒരുഭാഗം ഫലം അവന്ന് ഇന്ദ്രൻ ദാനംചെയ്യും. ഈ ദാനംകൊണ്ടു നരൻ തേജസ്വിയും വീര്യവാനുമാകും. ഭഗവാൻ സോമൻ പ്രീതനായി ഇഷ്ടകാമങ്ങൾ നല്കുകയുംചെയ്യും.

വേറെയും ധർമ്മം ഞാൻ പറയാം; കേൾക്കുക. രഹസ്യമായ ഇത് മഹാഫലം നല്കുന്നതാണ്. ഇത് കലിയുഗത്തിലെ മനുഷ്യർക്കു സുഖം നല്കുന്നതാണ്. കാലത്ത് ഉണർന്നെഴുന്നേറ്റ് മർത്ത്യൻ കുളിച്ച് വെള്ളവസ്ത്രം ധരിച്ച്, തിലപാത്രം ബ്രാഹ്മണർക്കു സശ്രദ്ധം നല്കിയെങ്കിൽ പിതൃക്കൾക്ക് തേൻചേർത്തു തിലോദകം നല്കിയെങ്കിൽ, ദീപവും കൃസരവും നല്കിയെങ്കിൽ അവന്നു ലഭിക്കുന്ന ഫലവും ഞാൻ പറയാം, കേൾക്കുക. ഭഗവാൻ പാകശാസനൻ തിലപാത്രഫലം ഇപ്രകാരമാണ് പറഞ്ഞിട്ടുള്ളത്. ഗോവിനെ ദാനംചെയ്താലും ശാശ്വതമായ ഭൂമി ദാനം ചെയ്താലും ഭൂരിദക്ഷിണമായ അഗ്നിഷോമയജ്ഞം കഴിച്ചാലും തിലപാത്രദാനത്തിന്നു തുല്യമായ ഫലം ചെയ്യുമെന്നാണു ദേവകളുടെ അഭിപ്രായം. പിതൃക്കൾ ശ്രാദ്ധത്തിൽ തിലോദകം അക്ഷയമായി ഗണിക്കുന്നു. ദീപത്തിലും കൃസരത്തിലും പിതാമഹൻമാർ സന്തോഷിക്കുന്നു സ്വർഗ്ഗത്തിലും പിതൃലോകത്തിലും പിതൃക്കളെയും ദേവകളെയും ഇങ്ങനെയാണു പൂജിക്കേണ്ടത്. ഇപ്രകാരം ഞാൻ ഈ പറഞ്ഞതു പണ്ട് ഋഷിമാർ കണ്ടതാണ്."

**130. അരുന്ധതീചിത്രഗുപ്തരഹസ്യം – അരുന്ധതിക്കും ചിത്രഗുപ്തനും ധർമ്മരഹസ്യങ്ങളെപ്പറ്റിയുള്ള അഭിപ്രായം –** ഭീഷ്മൻ പറഞ്ഞു: "ഒരിക്കൽ മുനികളും ദേവൻമാരും പിതൃക്കളും തപോവൃദ്ധയായ അരുന്ധതിയോട് ആദരവോടെ ചോദിച്ചു. അരുന്ധതി തപോവൃദ്ധയാണ്. മഹാനായ വസിഷ്ഠന്നു തുല്യമായ വ്രതമുള്ളവളാണ്. തുല്യമായ വീര്യവും തുല്യമായ ശീലഗുണവും ഉള്ളവളാണ്."

ദേവൻമാർ പറഞ്ഞു: "ശുദ്ധമായ കർമ്മം നീ പറഞ്ഞു കേൾക്കുവാൻ ഞങ്ങൾക്ക് ആഗ്രഹമുണ്ട്. ഭദ്രേ, ഏറ്റവും രഹസ്യമായി ഭവതി കണ്ടധർമ്മം ഞങ്ങൾക്കു പറഞ്ഞു തരണേ!

അരുന്ധതി പറഞ്ഞു: "ഭവാൻമാരെ സ്മരിച്ചാണ് ഞാൻ തപോവൃദ്ധിയെ നേടിയത്. നിങ്ങളുടെ പ്രസാദത്താൽ ഞാൻ നിത്യമായ ധർമ്മങ്ങളെയും പറയാം. രഹസ്യഗുപ്തങ്ങളായ അവ നിങ്ങൾ കേട്ടുകൊള്ളുവിൻ. ശ്രദ്ധയോടുകൂടി ശുദ്ധമനസ്സായിരിക്കുന്നവനിൽ ശുദ്ധമനസ്സോടെ ചെയ്യേണ്ടതാണിത്. ശുദ്ധമില്ലാത്തവനും മാനിയും ബ്രഹ്മഘ്നനും ഗുരുഭാര്യയിൽ പ്രവേശിക്കുന്നവനും ഈ നാലുപേരിൽ ധർമ്മം കാട്ടുകയോ ധർമ്മം പറയുകയോ ചെയ്യരുത്. നാൾതോറും കപിലപ്പശുവിനെ പന്ത്രണ്ടുവർഷം ദാനംചെയ്താലും മാസംതോറും എന്നും സത്രം യജിച്ചാലും നൂറായിരം ഗോക്കളെ ദാനംചെയ്താലും ജ്യേഷ്ഠപുഷ്കരത്തിൽ അതിഥികളെ പ്രീതിവരുത്തുന്നതിന്നു തുല്യമായി ധർമ്മഫലം മറ്റുള്ളവ കൊണ്ടു സിദ്ധിക്കുകയില്ല.

വേറെയും ധർമ്മം പറയാം, കേൾക്കുക. അതും മനുഷ്യർക്കു സുഖാവഹമായിട്ടുള്ളതാണ്. അതും രഹസ്യമായിട്ടുള്ളതാണ്, ചെയ്യേണ്ടതാണ്; വലിയ ഫലമുള്ളതാണ്. കാലത്തെഴുന്നേറ്റ് പശുക്കൂട്ടത്തിൽകടന്ന് ദർഭകൊണ്ടു ജലം എടുത്ത് പശുക്കളുടെ കൊമ്പിൽ തളിക്കണം. പിന്നെ ശിരസ്സിൽ ആ ജലം ഏല്ക്കണം. എന്നിട്ട് ഉപവസിക്കണം. അതിൻെറ ഫലമെന്തെന്നു പറയാം. മൂന്നുലോകത്തിലും എന്തെല്ലാം തീർത്ഥങ്ങളുണ്ടോ, സിദ്ധചാരണൻമാരോടുകൂടി മഹർഷിമാർ ഭജിക്കുന്ന ഏതെല്ലാം തീർത്ഥങ്ങളുണ്ടോ, അവയിൽ ആറാടിയതിന്നു തുല്യമാണ്, പശുവിൻെറ കൊമ്പിൽ നിന്ന് ഒഴുകുന്ന വെള്ളത്തിൽ നനയുന്നത്. ഇതു കേട്ടപ്പോൾ ദേവൻമാരും പിതൃക്കളും 'നന്ന് നന്ന്' എന്നു കൊണ്ടാടി വാഴ്ത്തി. ഭൂതങ്ങളും ഹർഷത്തോടെ ആർത്തുവിളിച്ചു. അരുന്ധതീദേവിയെ എല്ലാവരും പൂജിച്ചു.

പിതാമഹൻ പറഞ്ഞു: "അല്ലയോ മഹാഭാഗേ, അത്ഭുതം! നീ രഹസ്യമായ ധർമ്മം ഉപദേശിച്ചു. ധന്യേ, ഞാൻ പ്രീതനായി. നിനക്ക് ഞാൻ ഒരു വരം നല്കാം. നിൻെറ തപസ്സു വർദ്ധിക്കും!'

യമൻ പറഞ്ഞു: "ഭംഗിയേറിയ, ദിവ്യമായ കഥ നിങ്ങൾ പറഞ്ഞു ഞാൻ കേട്ടു. ഇനി ചിത്രഗുപ്തൻെറ വാക്കു കേൾക്കുക. അത് എനിക്കു വളരെ ഇഷ്ടപ്പെട്ടതാണ്. രഹസ്യധർമ്മത്തോടുകൂടിയ അതു മഹർഷിമാർ കേൾക്കേണ്ടതാണ്. ശ്രദ്ധയോടുകൂടിയ മർത്ത്യൻ തനിക്കു ഗുണംവരണമെന്നു വിചാരിക്കുന്നുണ്ടെങ്കിൽ ഇതു കേൾക്കേണ്ടതാണ്. പുണ്യംചെയ്താലും പാപംചെയ്താലും അതൊന്നും നശിക്കുന്നതല്ല. വാവുദിവസം അതൊക്കെ ചന്ദ്രൻ സൂര്യനിൽ എത്തിക്കും. സൂര്യൻ അതൊക്കെ സ്വീകരിക്കും. മർത്ത്യൻ മരിച്ച് പ്രേതപുരിയിലെത്തിയാൽ അതൊക്കെ വിഭാവസു തിരിച്ചുനല്കും. ഇനി ചിത്രഗുപ്തൻെറ ധർമ്മത്തെക്കുറിച്ചുള്ള ശുഭമായ അഭിപ്രായം അല്പം പറയാം.

വെള്ളവും ദീപവും എപ്പോഴും നല്കണം. കാൽച്ചെരിപ്പും കുടയും കപിലപ്പശുവിനെയും നല്കണം. പുഷ്കരതീർത്ഥത്തിൽ ചെന്ന് കപിലപ്പശുവിനെ ബ്രാഹ്മണന് ദാനം ചെയ്യണം. ശ്രദ്ധയോടെ അഗ്നിഹോത്രത്തെ രക്ഷിക്കണം. ഇത് ചിത്രഗുപ്തൻ പറഞ്ഞ ധർമ്മമാണ്. ഇതിൻെറ ഫലവും സജ്ജനങ്ങളേ, നിങ്ങൾ കേൾക്കുവിൻ! എല്ലാ ജീവികൾക്കും കാലമാറ്റത്തിൽ മരണം സംഭവിക്കും. അപ്പോൾ ദുഃഖത്തിൽ ചെന്നുപെട്ട് വിശപ്പും ദാഹവും വളർന്നു ദാഹിച്ച് വെന്തുപോകും. അവിടെനിന്ന് ഓടിയൊളിക്കുവാൻ ആർക്കും പറ്റുകയില്ല. കടുത്ത കൂരിരുട്ടിൽ അല്പബുദ്ധികൾ ചെന്നുപെടും. അപ്പോൾ അവിടെ ദുർഗ്ഗം കടക്കുവാനുള്ളതു ഞാൻ പറയാം. അല്പവ്യയമായതും വലിയ ഫലംനല്കുന്നതും പരലോകത്ത് സുഖപ്രദവുമാണത്. പാനീയത്തിൽ ദിവ്യമായഗുണമുള്ളതും പ്രേതലോകത്തു മെച്ചപ്പെട്ടതുമാണ്.-

അവിടെ പുണ്യോദകമായ നദി അവർക്കായി വിധിച്ചിട്ടുള്ള താണ്. അതിലെ കുളുർത്തജലം ഒടുങ്ങാത്തതും അമൃതിനു തുല്യവുമാണ്. പാനീയം ദാനംചെയ്യുന്നവൻ അവിടെ അതിലെ ജലം പാനംചെയ്യും.

ഇനി ദീപദാനംകൊണ്ടുണ്ടാകുന്ന ഫലവും പറയാം. ദീപം നല്കിയവൻ നിയതമായ കൂരിരുട്ടു കാണുകയില്ല. അവന് വെളിച്ചം സോമനും ആദിത്യനും അഗ്നിയും നല്കും. ദേവകൾ അവനെ പ്രശംസിക്കും. ദിക്കുകളെല്ലാം അവനു തെളിഞ്ഞുകാണാൻ കഴിയും. അർക്കനെപ്പോലെ ആ നരൻ പ്രേതലോകത്തിൽ പ്രശോഭിക്കും. അതുകൊണ്ട് ദീപവും പാനീയവും വിശേഷിച്ചും ദാനംചെയ്യേണ്ടതാണ്.

കപിലാഗോക്കളെ വേദവേദിയായ ബ്രാഹ്മണന് ദാനം ചെയ്താൽ, വിശേഷിച്ചും പുഷ്കരതീർത്ഥത്തിൽവെച്ചു ദാനംചെയ്താൽ, അവന് മഹത്തായ ഫലം സിദ്ധിക്കും, അതു കേൾക്കുക.

കാളയോടുകൂടി നൂറു ഗോക്കളെ ദാനംചെയ്താൽ കിട്ടുന്നഫലം ഒറ്റപ്പശുവിനെ പുഷ്കരത്തിൽവെച്ചു ദാനം ചെയ്യുന്നവനു ലഭിക്കും. ബ്രഹ്മഹത്യാതുല്യമായ പാപംചെയ്തവനാണെങ്കിൽ അത് കപിലാദാനംകൊണ്ട് നശിച്ചുപോകും. ഗോശതതുല്യമായ ഫലം സിദ്ധിക്കുകയുംചെയ്യും. കൗമുദിയിൽവെച്ച് കപിലഗോവിനെ ദാനംചെയ്താൽ, അല്ലെങ്കിൽ ജ്യേഷ്ഠപുഷ്കരയിൽവെച്ചു ദാനംചെയ്താൽ, അവർക്ക് യാതൊരുവിഷമവും ബാധിക്കുകയില്ല. ദുഃഖമില്ലാതെ അകണ്ടകമായിരിക്കും അവൻെറ മാർഗ്ഗം. ചെരിപ്പ് അർഹിക്കുന്ന ബ്രാഹ്മണനു നല്കിയാൽ ഛത്രം കൊടുത്താലും അവനു പരലോകത്തു തണൽ കിട്ടും. കൊടുത്ത ദാനത്തിന് ഒരിക്കലും നാശം സംഭവിക്കുന്നതല്ല. ചിത്രഗുപ്തൻ പറഞ്ഞതു കേട്ട് വിഭാവസു രോമാഞ്ചപ്പെട്ടു. പിതൃദേവതകളോടൊക്കെ മഹാദ്യുതിയായ അവൻ പറഞ്ഞുകേട്ടുവോ, നിങ്ങൾ ചിത്രഗുപ്തൻെറ മഹത്തായ ധർമ്മരഹസ്യം മഹാന്മാരായ ബ്രാഹ്മണരിൽ ശ്രദ്ധയേറിയവരായ മാനവന്മാർ ഈ ദാനം നല്കിയാൽ അവർക്ക് പിന്നെ ഭയം ഏല്ക്കുന്നതല്ല. പ്രായശ്ചിത്തമില്ലാത്ത കർമ്മദോഷങ്ങൾ അഞ്ചെണ്ണമുണ്ട്. ആ പാപികളുമായി സംസാരിക്കരുത്. അവരുമായി സഞ്ചരിക്കരുത്. വർജ്ജിക്കേണ്ടവരാണ് അവർ ബ്രഹ്മഘ്നൻ, ഗോഘ്നൻ, പരൻെറ ഭാര്യയെ പ്രാപിക്കുന്നവൻ, ശ്രദ്ധയില്ലാത്ത പുരുഷൻ, സ്ത്രീയെ സേവിച്ചു കഴിയുന്നവൻ – ഈ അഞ്ചുപേരും പ്രേതലോകത്ത് നരകത്തിൽ പതിച്ച് അഗ്നിയിൽ കിടന്നു വേവും. പിന്നെ മത്സ്യങ്ങളെപ്പോലെ ചോരയും ചലവും തിന്നു ജീവിക്കും. പിതൃക്കൾക്ക് ഇവരുമായി യാതൊരിടപാടുമുണ്ടാവുകയില്ല. ദേവന്മാർക്കും ഈ അഞ്ചുപേരുമായി യാതൊരു ബന്ധവുമുണ്ടാവുകയില്ല. സ്നാതകബ്രാഹ്മണന്മാർക്കും താപസന്മാർക്കും ഇത്തരക്കാരുമായി യാതൊരു ഇടപാടുമുണ്ടാവുകയില്ല. ഇവരുമായി സംസാരിക്കുകകൂടി പാടില്ല."

**131. പ്രഥമരഹസ്യം - പ്രമഥന്മാർ ധർമ്മവിഷയകമായി പറയുന്ന അഭിപ്രായം -** ഭീഷ്മൻ പറഞ്ഞു: "പിന്നെ മഹാഭാഗന്മാരായ ദേവന്മാരും, പിതൃക്കളും, മഹാഭാഗരായ ഋഷിപ്രവരന്മാരും പ്രമഥന്മാരോട് പറഞ്ഞു: 'നിങ്ങൾ മഹാഭാഗരായ അപ്രത്യക്ഷനിശാചരരാണല്ലോ. ക്ഷുദ്രരും, വൃത്തികെട്ടവരും, അശുചി ബാധിച്ചവരുമായ നരന്മാരെ എങ്ങനെ ഉപദ്രവിക്കുന്നു? എന്താണുപദ്രവിക്കുന്നത്? നിങ്ങൾ മർത്ത്യരെ ഹിംസിക്കാതിരിക്കത്തക്ക പ്രത്യാഘാതം എന്താണ്? ഗൃഹത്തിൽ നിങ്ങൾക്ക് നാശകരമായ രക്ഷോഘ്നങ്ങൾ എന്താണ്? അല്ലയോ രാത്രിഞ്ചരന്മാരേ, ഇതൊക്കെ നിങ്ങൾ തന്നെ പറഞ്ഞുകേൾക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു."

പ്രമഥന്മാർ പറഞ്ഞു: "സ്ത്രീകളുമായി ഭോഗംചെയ്ത് വൃത്തികെട്ടു, നടക്കുക. അത്തരം ക്രിയകൾചെയ്ത് ദേഹശുദ്ധി വരുത്താതിരിക്കുക, തൻെറ മേലെയുള്ളവരെ നിന്ദിച്ചു സംസാരിക്കുക, എന്തു മാംസവും ആഗ്രഹത്തോടെ തിന്നുക, മരത്തിൻെറ ചുവട്ടിൽച്ചെന്നുകിടന്നുറങ്ങുക. താൻ കിടന്നുറങ്ങുമ്പോൾ തിന്നുശേഷിച്ച മാംസം തലയണയുടെ ചുവട്ടിൽ വെക്കുക, കിടക്കയിൽ കിടക്കുമ്പോൾ കാൽ വെക്കുന്നിടത്ത് തലവെക്കുക, പിന്നെ തലവെക്കുന്നിടത്ത് കാലുവെച്ച് കിടന്നുറങ്ങുക– ഈമാതിരി നടപടികൾ ചെയ്യുന്നവരെ ഞങ്ങൾ വൃത്തികെട്ട കൂട്ടരായേ കണക്കാക്കുകയുള്ളു. ഇത്തരം മർത്ത്യർ വളരെ ദ്വാര(ഛിദ്ര)മുള്ളവരായേ കണക്കാക്കുകയുള്ളു. വെള്ളത്തിൽ അമേദ്ധ്യവും മൂത്രവും കഫവും വിടുന്നവരെയും, ഇത്തരം വൃത്തികെട്ടവരുടെ കൂട്ടത്തിൽത്തന്നെയാണ് കണക്കാക്കുക. ഇത്തരക്കാരെയെല്ലാം കൊന്ന് ഞങ്ങൾ തിന്നുകളയും. അതിൽ യാതൊരു സംശയവുമില്ല. ഇവരെയൊക്കെ രാക്ഷസന്മാർ തിന്നേണ്ട കൂട്ടരാണ്; ഭൂമിയിൽ വെച്ചേക്കരുത്.

ഇനി ഞങ്ങൾ ഹിംസിക്കാത്ത മറുകൈ ചെയ്യുന്നവരെപ്പറ്റി പറയാം; കേട്ടുകൊള്ളുക. ഗോരോചനസമാലംഭവും വയമ്പും കൈയിലുള്ളവർ, ഘൃതാക്ഷതം തലയ്ക്കുഭാഗത്തു വെച്ചു കിടക്കുന്നവർ അതിൽ താൽപര്യമുള്ളവർ, മാംസം തിന്നാതിരിക്കുന്നവർ, ഇങ്ങനെയുള്ള ശുചിയോടുകൂടിയ മനുഷ്യരെ ഹിംസിക്കുവാൻ ഞങ്ങൾക്ക് അത്ര എളുപ്പമല്ല.

ആരുടെ ഗൃഹത്തിൽ രാവും പകലും അഗ്നി ജ്വലിപ്പിക്കുന്നുവോ, അഗ്നികർമ്മങ്ങൾ ചെയ്യുന്നുവോ, പുലിത്തോല്, പുലിപ്പല്ല്, മലയാമ, നെയ്യിൻെറ പുക, കൃഷ്ണപിംഗളമായ പൂച്ച, ആട് എന്നിവ ഏതു ഗൃഹസ്ഥൻെറ ഗൃഹത്തിൽ ഇരിക്കുന്നുവോ, ആ ഗൃഹങ്ങളിൽ ഘോരന്മാരായ രാക്ഷസന്മാർക്ക് ബാധിക്കുവാൻ കഴിയുകയില്ല. ഞങ്ങൾ കൂട്ടുകാരോടൊത്ത് ലോകത്തിൽ സുഖമായി സഞ്ചരിക്കുന്നവരാണ്. എന്നാൽ മുൻപറഞ്ഞ വസ്തുക്കൾ സൂക്ഷിച്ചിട്ടുള്ള ഗൃഹങ്ങളിൽ കയറുവാൻ ഞങ്ങൾ അശക്തരാണ്. എന്തുകൊണ്ടെന്നാൽ, ഇപ്പറഞ്ഞ വസ്തുക്കൾ രാക്ഷസന്മാരായ ഞങ്ങൾക്കും അത്തരക്കാർക്കും ദ്രോഹംചെയ്യും. രാക്ഷസസംഘങ്ങളാണ് രാജാവേ അവ. നിങ്ങൾക്കു വലിയ ശങ്കയുണ്ടാക്കിയ കാര്യമാണ് ഈ പറഞ്ഞുതന്നത്."

**132. ദിഗ്ഗജരഹസ്യം - ധർമ്മവിഷയമായി ദിഗ്ഗജങ്ങൾക്കുള്ള അഭിപ്രായം -** ഭീഷ്മൻ പറഞ്ഞു: "പിന്നെ പത്മപ്രഭയുള്ള പിതാമഹനായ പത്മയോനി, ബ്രഹ്മാവ്, ശചീശനായ ശക്രനോടും ദേവന്മാരോടും പറഞ്ഞു."

പിതാമഹൻ പറഞ്ഞു: "മഹാബലനും, രസാതലത്തിൽ സഞ്ചരിക്കുന്നവനും, ബലവാനും, തേജസ്വിയും, മഹാസത്വപരാക്രമനുമായ രേണുകൻ എന്ന ഗജം ഇതാ നില്ക്കുന്നു. ദിഗ്ഗജങ്ങളെല്ലാം അതിതേജസ്വികളും വീര്യവാന്മാരുമാണ്. കാടും മാടും പെടുന്ന ഭൂമി ഒന്നാകെ ധരിക്കുന്നവരുമാണ്. ഭവാന്മാരുടെ സമ്മതത്തോടെ യോഗ്യനായ രേണുകൻ ചെന്ന് ദിഗ്ഗജങ്ങളോട് ധർമ്മഗുഹ്യങ്ങളെല്ലാം ചോദിക്കട്ടെ.' പിതാമഹൻ പറഞ്ഞതുകേട്ട് ദേവകൾ രേണുകനെ അവ്യഗ്രരായി ഭൂധരന്മാരായ ആ ഗജങ്ങളുടെ അരികിലേക്ക് അയച്ചു."

രേണുകൻ പറഞ്ഞു: "അല്ലയോ മഹാബലന്മാരേ, ഞാൻ പിതൃക്കളും ദേവകളും പറയുകയാൽ നിങ്ങളുടെ ധർമ്മരഹസ്യം തത്ത്വമായി കേൾക്കുവാൻ ഇച്ഛിക്കുന്നു. മഹാഭാഗന്മാരേ, മനോഗതമായ തത്ത്വം പറഞ്ഞാലും."

ദിഗ്ഗജങ്ങൾ പറഞ്ഞു: "കാർത്തികമാസത്തിൽ ആയില്യംനക്ഷത്രത്തിൽ കൃഷ്ണപക്ഷത്തിലെ ശുഭമായ അഷ്ട

മിയിൽ ആ നക്ഷത്രയോഗംചേർന്ന ശുഭമുഹൂർത്തത്തിൽ 'ഗുഡോദനം' ശ്രാദ്ധത്തിൽ ഈ മന്ത്രം ജപിച്ച്, യതാഹാരനും കോപമില്ലാത്തവനുമായി 'ബലദേവപ്രഭൃതികളും ബലശാലികളുമായ നാഗങ്ങൾ, അനന്തരും അക്ഷയരുമായ നാഗങ്ങൾ, സുമഹാബലന്മാരായ ഭോഗികളും ആ കുലത്തിൽ പിറന്ന വമ്പന്മാരായ ഭുജംഗമങ്ങളും എന്റെ ബലത്തിന്റെയും തേജസ്സിന്റെയും വർദ്ധനയ്ക്കുവേണ്ടി ബലി കൈക്കൊള്ളട്ടെ! അതുകൊണ്ട് ശ്രീമാനായ നാരായണൻ ധരിത്രിയെ ഉദ്ധരിക്കെ ഉണ്ടായ ബലം എന്നിൽ ഉണ്ടാകട്ടെ!' എന്നു ജപിച്ച് പുറ്റിന്നു മുകളിൽ സർപ്പത്തിന്നായി ബലി കൊടുക്കണം.

നീലവസ്ത്രത്തിൽ അനുലേപനംചെയ്ത് പൂവുവിരിച്ച് സൂര്യൻ അസ്തമിച്ചതിന്നുശേഷം പുറ്റിൽ ഗുഡോദനം അർപ്പിക്കണം. അങ്ങനെചെയ്താൽ ചുവട്ടിൽ ഭാരപീഡിതരായ ഞങ്ങൾ ഭാരോദ്വഹനപീഡ അറിയുന്നതല്ല. ഭൂമിയെ താങ്ങി നില്ക്കുന്നവരായ ഞങ്ങൾ ആ ഭാരപീഡ ഒരിക്കലും അറിയുന്നതല്ല. നിരപേക്ഷികളാണ് ഞങ്ങൾ. ഭാരാർത്തരായി കുഴക്കുന്നവരാണ് ഞങ്ങൾ. ഈ അർച്ചനമൂലം ഞങ്ങളുടെ ദുഃഖം തീരുന്നു. ബ്രാഹ്മണരും, ക്ഷത്രിയരും, വൈശ്യരും, ശൂദ്രരും ഉപവസിച്ച് ഈ ബലി ഒരുവർഷം യഥാകാലം ചെയ്താൽ വലിയ ഫലം അനുഭവിക്കുന്നതാണ്. വീര്യവാന്മാരായ നാഗങ്ങൾ മൂന്നുലോകത്തിലും നൂറുകൊല്ലത്തേക്ക് ആതിഥ്യംചെയ്യപ്പെട്ടവരാകും എന്നു തത്ത്വമായി ഗ്രഹിക്കുക. ദിഗ്ഗജങ്ങൾ പറഞ്ഞതുകേട്ട് ദേവന്മാരും, പിതൃക്കളും, മഹാന്മാരായ ഋഷികളും രേണുകനെ പൂജിച്ചു."

**133. മഹാദേവരഹസ്യം - ധർമ്മരഹസ്യത്തെപ്പറ്റി മഹാദേവൻ പറയുന്നു -** മഹേശ്വരൻ പറഞ്ഞു: "നിങ്ങൾ നിങ്ങളുടെ ഓർമ്മയിൽ പരിശോധന നടത്തി ഉത്തമമായ ധർമ്മങ്ങളെ പറഞ്ഞുകഴിഞ്ഞു. ഇനി നിങ്ങൾ എല്ലാവരും എന്നിൽനിന്നും ധർമ്മരഹസ്യം കേട്ടുകൊള്ളുക. ധർമ്മത്തിൽ ആർക്കു ബുദ്ധിയുദിക്കുന്നുവോ, ധർമ്മത്തിൽ ആര് ശ്രദ്ധിക്കുന്നുവോ, അവർക്കു രഹസ്യവും മഹാഫലവുമായ ഇത് ഉപദേശിക്കാം. യാതൊരു മടിയുംകൂടാതെ അനുദ്വിഗ്നനായി ഒരുമാസം പശുവിന്നുവേണ്ട തീറ്റകൊടുത്തു സംരക്ഷിക്കുന്നുവോ, അവൻ അനുഭവിക്കുന്ന ഫലം എന്തെന്നു ഞാൻ പറയാം; കേൾക്കുവിൻ ഈ പശുക്കൾ മഹാഭാഗകളാണ്. വളരെ പവിത്രമായിട്ടുള്ളതെന്നാണ് എന്റെ അഭിപ്രായം. അവ ദേവാസുരമനുഷ്യന്മാർചേർന്ന മൂന്നു ലോകത്തെയും താങ്ങുന്നവരാണ്. അങ്ങനെ വിളങ്ങുന്ന പശുക്കളിൽ ശുശ്രൂഷചെയ്യുന്നത്, വേണ്ട ഭക്ഷണം നല്കി വേണ്ടപോലെ ശുശ്രൂഷിക്കുന്നത്, വലിയ ഫലംചെയ്യുന്നതാണ്.

ദിവസത്തിൽ ഒരുനേരം ആഹാരംകഴിക്കുകയും പശുവിന്നു വേണ്ടുന്ന ആഹാരം നല്കുകയും ചെയ്യുന്ന പുരുഷന്റെ ഹൃദയം ദുഃഖത്തിൽനിന്നു വിരമിക്കുകയും ചെയ്യും. പശുക്കൾ നന്നായി അനുഗ്രഹിക്കുന്നവയാണ്. എല്ലാ പാവനവസ്തുക്കളിലുംവെച്ച് ഏറ്റവും പരിപാവനമായ ജീവിയാണ് പശു. അതുകൊണ്ട് ദേവന്മാരും, അസുരന്മാരും, മനുഷ്യരും, ഈ മൂന്നുലോകവും പവിത്രമായ പശുക്കൾമൂലം ഭരിച്ചുപോരുന്നു. മുമ്പ് കൃതയുഗത്തിൽ ഞാൻ ഈ ജീവികൾക്ക് അനുവാദം നല്കി അംഗീകരിച്ചു. പിന്നെ പത്മയോനിയായ ബ്രഹ്മദേവനും പശുക്കളിൽ കരുണകാണിച്ചു. അതുകൊണ്ടാണ് വ്രജസ്ഥാനത്തു നില്ക്കുന്ന എന്റെ കൊടിയിൽ കാള തലയ്ക്കുമുകളിൽ നില്ക്കുന്നത്. ഞാൻ എപ്പോഴും പശുക്കളോടൊപ്പം കളിയാടുന്നു. അതുകൊണ്ടാണ് എല്ലാവരും പശുക്കളെ കൈകൂപ്പുന്നത്. പശുക്കൾക്ക് വലിയ ശക്തിയുണ്ട്. അവയെ ഉപാസിക്കുന്നവരെ അവ അനുഗ്രഹിക്കും. ഒരു ഒറ്റദിവസമെങ്കിലും പശുവിന്നു ഭക്ഷണം നല്കിയാൽ അവൻ ചെയ്ത ആ പുണ്യത്തിന്റെ ഫലമായി, അവൻ ജീവകാലത്തു നേടിയ പുണ്യത്തിന്റെ ആകെ ഫലത്തിന്റെ നാലിൽ ഒരു ഭാഗം ഫലം അതുകൊണ്ടുതന്നെ പശുവിന്റെ അനുഗ്രഹംമൂലം നേടുന്നതാണ്."

**134. സ്കന്ദരഹസ്യം - സ്കന്ദനും വിഷ്ണുവും ധർമ്മരഹസ്യവിഷയകമായി തങ്ങൾക്കുള്ള അഭിപ്രായം പറയുന്നു -** സ്കന്ദൻ പറഞ്ഞു: "എന്റെ അഭിപ്രായവും ധർമ്മത്തെക്കുറിച്ച് നിങ്ങൾ ശ്രദ്ധിച്ചു കേൾക്കണം. നീലനിറത്തിലുള്ള കാളയുടെ കൊമ്പിൽ പറ്റിയ മണ്ണ്, ഭൂമിയിൽ കിളച്ചു കുത്തിയെടുത്ത മണ്ണെടുത്ത് അതു മൂന്നുദിവസം ദേഹത്തു പൂശി മൂന്നുദിവസം കുളിച്ചാൽ, അതുകൊണ്ടുള്ള ധർമ്മഫലം കേൾക്കുക. അത് മനുഷ്യന്റെ അശുഭങ്ങളെ നശിപ്പിക്കും. പരലോകത്ത് അവന്നു സ്ഥാനം ലഭിക്കുന്നതാണ്. അവൻ മനുഷ്യനായി പിറക്കുമ്പോഴൊക്കെ ശൂരനായിത്തീരും. ഇത് വളരെ രഹസ്യമായിട്ടുള്ളതാണെന്നു നിങ്ങൾ ധരിക്കണം.

അത്തിപ്പാത്രം എടുത്ത് അതിൽ വേവിച്ച അന്നത്തിൽ തേൻ ചേർത്ത് ഉദിച്ചുവരുന്ന ചന്ദ്രന്ന് പൗർണ്ണമാസിയിൽ ബലിയർപ്പിച്ചാൽ അയാൾക്ക് എന്നും ധർമ്മഫലം സിദ്ധിക്കും. അതു സശ്രദ്ധം നിങ്ങൾ കേട്ടു ധരിക്കുവിൻ. രുദ്രന്മാരും സാദ്ധ്യന്മാരും ആദിത്യന്മാരും വിശ്വേദേവന്മാരും അശ്വികളും വസുക്കളും മരുത്തുക്കളും ആ ബലി ഏല്ക്കുന്നതാണ്. അതുകൊണ്ട് സോമൻ വർദ്ധിച്ചുവർദ്ധിച്ചുവരും. മഹോദധിയും സമുദ്രവും അതുകൊണ്ടു വർദ്ധിച്ചുവരും. ഇതു ഞാൻ കണ്ട, രഹസ്യമായ, സുഖവഹമായ, ധർമ്മമാണ്."

വിഷ്ണു പറഞ്ഞു: "മഹാന്മാരായ ദേവന്മാർ അവരുടെ മനസ്സിലുള്ള രഹസ്യധർമ്മങ്ങളൊക്കെപ്പറഞ്ഞു. ഋഷിഗുഹ്യമായ വൃത്താന്തവും പറഞ്ഞു. നിത്യവും അഗ്നികാര്യങ്ങൾ ചെയ്യുന്നതിനെപ്പറ്റിയും പറഞ്ഞു. അസൂയയില്ലാതെ അതു ശ്രദ്ധയോടെ മനസ്സുവെച്ചു കേൾക്കുകയാണെങ്കിൽ അവന്നു യാതൊരു വിഘ്നവും ഉണ്ടാവുകയില്ല. അവന്ന് ഭയം സംഭവിക്കുന്നതല്ല. ശുഭകർമ്മങ്ങളായ പുണ്യങ്ങൾ, രഹസ്യമായ കർമ്മങ്ങൾ, പറഞ്ഞുവല്ലോ. അവ ജിതേന്ദ്രിയൻ പറഞ്ഞാൽ അവന്ന് അതിൽ ധർമ്മത്തിന്റെ സൽഫലം സിദ്ധിക്കുന്നതാണ്. അവന്ന് പാപം വന്നേക്കുന്നതുമല്ല. പറഞ്ഞുകേൾപ്പിച്ചാലും ചൊല്ലിയാലും അതിന്ന് മഹത്തായ ഫലം ലഭിക്കും. പിതൃക്കളും ദേവന്മാരും അവൻ നല്കുന്ന ഹവ്യകർമ്മങ്ങൾ അക്ഷയമായി ഭുജിക്കുന്നതാണ്. പർവ്വംതോറും ബ്രാഹ്മണരെ ഇതു കേൾപ്പിച്ചാൽ ആ പരിപാവനാത്മാവായ മനുഷ്യൻ ഋഷികൾക്കും, ദേവകൾക്കും, പിതൃക്കൾക്കും, എല്ലായ്പോഴും ഇഷ്ടനായിത്തീരും. അവൻ ധർമ്മത്താൽ ശ്രീമാനായി പ്രയതനായി ഭവിക്കും, ഋഷികൾക്കും ദേവകൾക്കും പിതൃക്കൾക്കും എല്ലായ്പോഴും ഇഷ്ടനായി ഭവിക്കും. അവൻ ശ്രീമാനായി ധർമ്മപ്രയതനായി ഭവിക്കുന്നതാണ്. പാപകർമ്മം ചെയ്താലും അവൻ മഹാപാതകം കൂടാതെ രഹസ്യമായ ഈ ധർമ്മങ്ങൾ കേട്ടാൽ അവന്റെ സകല പാപവും വിട്ടുപോകുന്നതാണ്."

ഭീഷ്മൻ പറഞ്ഞു: "ദേവകൾ പറഞ്ഞ ഈ ധർമ്മരഹസ്യം അല്ലയോ രാജാവേ, വ്യാസഭഗവാൻ എന്നോടു പറഞ്ഞതാണ്. അത് ഞാൻ ഭവാനോട് ഇപ്പോൾ പറഞ്ഞിരിക്കുന്നു. എല്ലാ ദേവന്മാരും സ്തുതിക്കുന്നതാണത്. രക്തസമ്പൂർണ്ണയായ ഭൂമി മുഴുവനും ചേർന്നിടത്തോളം അതിന്നു

തുല്യമായ മഹത്വം ഈ ധർമ്മത്തിന്നുണ്ടെന്നറിയണമെന്ന് ധർമ്മജ്ഞന്മാർ പറയുന്നു.

പുരാണങ്ങളിൽ ശ്രദ്ധയില്ലാത്തവനും ഈശ്വരവിശ്വാസ മില്ലാത്ത നാസ്തികനും ധർമ്മംനശിച്ചവനും കരുണയില്ലാത്ത വനും ദുഷ്ടവാക്കുകൾ പറയുന്നവനും ഗുരുവിനെ ദ്വേഷി ക്കുന്നവനും ആത്മാവില്ലെന്നു പറയുന്നവനും, എല്ലാ ജീവി യിലുമുള്ള ജീവൻ ഒന്നല്ല, കേവലം വ്യത്യസ്തമാണ് എന്നു വാദിക്കുന്നവന്നും ഈ ധർമ്മം ഉപദേശിക്കരുത്."

**135. ഭോജ്യാഭോജ്യാന്നകഥനം -** യുധിഷ്ഠിരൻ പറഞ്ഞു: "ആരുടെ അടുത്തുനിന്നാണ് ബ്രാഹ്മണൻ ഊണുവാങ്ങി കഴിക്കേണ്ടത്? ക്ഷത്രിയന് ആരുടെ ഊണുകഴിക്കാം? വൈ ശ്യനും ശൂദ്രനും ആരുടെ ഊണുകഴിക്കാം? എല്ലാം വെവ്വേ റെ പറഞ്ഞുതരണേ ഭാരതാ!"

ഭീഷ്മൻ പറഞ്ഞു: "ബ്രാഹ്മണൻ മറ്റൊരു ബ്രാഹ്മണ ന്റെ കൈയിൽനിന്ന് അവന്റെ ഭക്ഷണം കഴിക്കാം. അപ്ര കാരം ക്ഷത്രിയന്റെയും വൈശ്യന്റെയും ഭക്ഷണം കഴിക്കു ന്നതിൽ തെറ്റില്ല. എന്നാൽ ബ്രാഹ്മണൻ ഒരിക്കലും ഒരു ശൂദ്രന്റെ കൈയിൽനിന്ന് ഊണുവാങ്ങി കഴിക്കരുത്.

ബ്രാഹ്മണരും ക്ഷത്രിയരും വൈശ്യരും ക്ഷത്രിയന്ന് ഭക്ഷണം നല്കേണ്ടവരാണ്. ക്ഷത്രിയന്ന് അവരുടെയെല്ലാം ഊണ് അവർ സൽക്കരിച്ചു വിളമ്പിത്തരുമ്പോൾ ഭക്ഷിക്കാ വുന്നതാണ്. എന്നാൽ അവരാരുംതന്നെ ശൂദ്രരുടെ ചോറ് ഉണ്ണരുത്. ശൂദ്രർ സർവ്വഭക്ഷ്യരാണ്. ശൂദ്രർ എന്തും ഭക്ഷി ക്കുന്നവരാണ്. അതുകൊണ്ട് അവരുടെ ആഹാരം വർജ്ജി ക്കണം. അവർ വികർമ്മികളാണ്. സൽകർമ്മങ്ങൾ ചെയ്യാ ത്ത കൂട്ടരാണ്.

വിപ്രന്മാർക്കും ക്ഷത്രിയന്മാർക്കും, വൈശ്യന്മാർ നല്കുന്ന ഊണ് സ്വീകരിക്കാം. വൈശ്യന്മാർ ഊട്ടേണ്ട വരാണ് അവർ. നിത്യവും അഗ്നി ജ്വലിപ്പിച്ച് കർമ്മംചെയ്യു ന്നവരും വിവിക്തന്മാരും ചാതുർമ്മാസ്യവ്രതമെടുക്കുന്നവ രുമാകണം ആ വൈശ്യന്മാർ.

ശൂദ്രന്മാർ തരുന്ന അന്നം ഭുജിക്കുന്ന ബ്രാഹ്മണർ ഭൂമിയിൽ വൃത്തികെട്ട സാധനങ്ങൾ കഴിക്കുന്ന കൂട്ടരാണ്. അവർ മനുഷ്യരുടെ മൂത്രം കുടിക്കുന്നവരും മലം ഭക്ഷിക്കു ന്നവരുമാണ്. അത്ര വൃത്തികെട്ടവനായി ആ ബ്രാഹ്മണനെ കണക്കാക്കണം. അവൻ ഭൂമിയിലെ സകല മലവും ഭക്ഷി ക്കുന്നവനായിത്തന്നെ വിചാരിക്കണം. ശൂദ്രനെ സേവിച്ചു കഴിയുന്ന ബ്രാഹ്മണൻ സന്ധ്യാവന്ദനാദിവിശിഷ്ടകർമ്മ ങ്ങൾ ചെയ്യുന്നവനായാലും അവൻ അതിന്റെ ഫലമായി നരകദുഃഖം അനുഭവിക്കുകതന്നെചെയ്യും. അതുതന്നെയാ ണ് ക്ഷത്രിയനും വൈശ്യനും ശൂദ്രനെ സേവിച്ചാലുള്ള ഫലം.

സ്വാദ്ധ്യായപരമായ വിപ്രന്മാരുടെ ധർമ്മം നരന്മാർക്ക് ക്ഷേമം ആശംസിക്കുകയാണ്. ക്ഷത്രിയൻ പ്രജകളെ രക്ഷി ക്കുന്നതിൽ ഏർപ്പെടുന്നു. വൈശ്യൻ ലോകത്തിന്നു പുഷ്ടി ക്കുവേണ്ടിയുള്ള കൃഷികർമ്മങ്ങൾ ചെയ്യുന്നു. വൈശ്യൻ ചെയ്യുന്ന കർമ്മംകൊണ്ടാണ് മർത്ത്യർക്കുള്ള ഉപജീവനം. കൃഷിയും പശുക്കളെമേയ്ക്കലും കച്ചവടവും വൈശ്യന്മാ രുടെ തൊഴിലാണ്. അത് നിന്ദാർഹമായ തൊഴിലല്ല.

തങ്ങൾക്കു നിശ്ചയിക്കപ്പെട്ട കർമ്മത്തെ വിട്ട് ആര് ശൂദ്ര കർമ്മം ചെയ്യുന്നുവോ അവൻ ശൂദ്രനെപ്പോലെയാകും. അ വൻ കർമ്മംകൊണ്ട് ശൂദ്രനായിത്തീർന്നാൽ അവന്റെ ഭക്ഷ ണം ബ്രാഹ്മണക്ഷത്രിയവൈശ്യന്മാർ സ്വീകരിക്കുവാൻ പാടില്ലാത്തതാകുന്നു. ചികിത്സകന്മാരും (വൈദ്യന്മാർ), കാണ്ഡപൃഷ്ഠന്മാരും (പട്ടാളക്കാരൻ), പുരാദ്ധ്യക്ഷന്മാരും (പഞ്ചായത്തുപ്രസിഡണ്ടോ മുനിസിപ്പൽ ചെയർമാനോ) പുരോഹിതന്മാർ, സാവത്സരനായ വൃഥാദ്ധ്യായി (ഒരു കൊല്ലം മുഴുവൻ പഠിച്ചിട്ടും യാതൊരു പ്രയോജനവും സിദ്ധി ക്കാത്തവൻ) ഇവരെയെല്ലാം ശൂദ്രന്റെമാതിരിതന്നെ കണ ക്കാക്കണം. ഇവരുടെ കൈയിൽനിന്ന് അന്നം അവർ സൽ ക്കരിച്ചാലും ക്ഷണിച്ചാലും അനുഭവിക്കരുത്. ഇത്തരം ശൂദ്ര ന്മാരുടെ അന്നം നാണംകെട്ടു ചെന്ന് ഉണ്ടാൽ ആ അഭ ക്ഷ്യഭക്ഷണംമൂലം അവന്ന് ദാരുണമായ കുഴപ്പത്തിന്ന് ഇട വരുന്നതാണ്. ധർമ്മത്തെ വിട്ടുനടക്കുന്ന ആ ബ്രാഹ്മണ ന്റെ കുലവും, വീര്യവും, തേജസ്സും, ശക്തിയുമൊക്കെ നശിക്കും. അവൻ തിര്യക്കായി പിന്നെ ജനിക്കും. നായയെ പ്പോലെ നിഷ്ക്രിയനും ധർമ്മവർജ്ജിതനുമായി ഭവിക്കും.

ഒരു വൈദ്യന്റെ (ചികിത്സകന്റെ) ചോറ് ബ്രാഹ്മ ണൻ ഉണ്ണുന്നതായാൽ അത് അമേദ്ധ്യത്തിന്നു തുല്യമായി കണക്കാക്കണം. ഒരു വേശ്യയുടെ ചോറുണ്ണുന്നതായാൽ അത് അവളുടെ മൂത്രം കുടിച്ചമാതിരി കണക്കാക്കണം. ഒരു ആശാരിയുടെ(ശില്പിയുടെ) ചോറ് ഉണ്ണുന്നതായാൽ അതു രക്തം കുടിച്ചമാതിരി കണക്കാക്കണം. നിത്യവും കഷ്ടിച്ചു പണിയെടുത്തു കിട്ടുന്നവന്റെ അന്നം ഒരു സാധുവും സമ്മതനുമായ വിദ്വാൻ ഉണ്ടാൽ അതു ശൂദ്രാന്നം പോലെതന്നെ പരിഗണിക്കുന്നതാണ്. അതുകൊണ്ട് സജ്ജ നങ്ങൾ അത് ഒഴിവാക്കണം. മറ്റുള്ളവർ ആക്ഷേപിക്കുന്ന വന്റെ ചോറ് ഉണ്ണുന്നതായാൽ അത് ബ്രഹ്മഹത്യക്കു തുല്യമായിരിക്കും.

സന്തോഷിച്ചു സൽക്കരിക്കുന്ന അന്നമേ ആരും ഉണ്ണാ വു. സന്തോഷമില്ലാതെയും നിന്ദിച്ചുകൊണ്ടും 'വന്നിരുന്നു തിന്നോടാ' എന്നും മറ്റും പറഞ്ഞു തരുന്ന അന്നം ഭക്ഷി ക്കരുത്. അങ്ങനെ തരുന്ന അന്നം ഭുജിക്കുന്ന ബ്രാഹ്മ ണന്ന് ഉടനെ രോഗവും വംശക്ഷയവും ബാധിക്കുന്നതാണ്. നഗരപാലകന്റെ അന്നം വലിഞ്ഞുകയറിച്ചെന്ന് ഉണ്ണുന്ന ബ്രാഹ്മണൻ പറയനു തുല്യനായിത്തീരും. പശുവിനെ ഹനിക്കുന്നവൻ, വിപ്രനെ ദ്രോഹിക്കുന്നവൻ, മദ്യം കഴിക്കു ന്നവൻ, ഗുരുവിന്റെ ഭാര്യയുടെ തല്പത്തിൽ കിടക്കുന്ന വൻ-ഇവരുടെ ചോറ് ഉണ്ണുന്ന ബ്രാഹ്മണൻ രക്ഷസ്സുക ളുട വംശം വർദ്ധിപ്പിക്കുന്നവനാകും. സംരക്ഷിക്കുവാൻ ഏല്പിച്ച മുതൽ അപഹരിക്കുന്നവൻ, കൃതഘ്നൻ, ക്ലീബൻ ഇവരുടെയൊക്കെ അന്നം ഉണ്ണുന്നവൻ മദ്ധ്യദേശത്തിൻ പുറത്ത് ശബരന്മാരുടെ (വേടന്മാരുടെ) കുടിലിൽച്ചെന്നു ജനിക്കും.

ഇങ്ങനെ അഭോജ്യരെയും ഭോജ്യരെയുംപറ്റി വിധി പ്രകാരം ഞാൻ പറഞ്ഞു. ഇനി ഞാൻ എന്താണു പറയേ ണ്ടത്. എന്തു കേൾപ്പാനാണു നീ കൊതിക്കുന്നത്?"

**136. പ്രായശ്ചിത്തവിധി - <u>പ്രതിഗ്രഹത്തിന്നും അഭോ ജ്യഭോജനത്തിന്നുമുള്ള പ്രായശ്ചിത്തം</u> -** യുധിഷ്ഠിരൻ പറഞ്ഞു: "അങ്ങ് പൂർണ്ണമായും ഭോജ്യാഭോജ്യന്മാരെപ്പറ്റി പറഞ്ഞു. ആരുടെ ഭക്ഷണംകഴിക്കാമെന്നും, ആരുടെ കഴി ക്കുവാൻപാടില്ലെന്നും അങ്ങ് വ്യക്തമായും പറഞ്ഞുകഴി ഞ്ഞു. എന്നാൽ എനിക്ക് ഒരു കാര്യത്തിൽ വലിയ ഒരു സംശയം ബാധിച്ചിരിക്കുന്നു. അതും അങ്ങ് ഒന്നു തീർ ത്തുതരണേ! ബ്രാഹ്മണർ വിശേഷിച്ചും ഹവ്യകവ്യങ്ങൾ വാങ്ങുന്നതിലും, നാനാതരം അഹിതമായ ഭോജ്യങ്ങൾ അനു ഭവിക്കുന്നതിലും വല്ല പ്രായശ്ചിത്തവുമുണ്ടോ? ഉണ്ടെങ്കിൽ അതു പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "രാജാവേ, ഞാൻ പറയാം. യോഗ്യ രായ ബ്രാഹ്മണൻ പ്രതിഗ്രഹങ്ങൾ വാങ്ങുന്നതിലും, നിഷി ദ്ധമായവരിൽനിന്നു കഴിക്കുന്ന ഭോജനത്തിലും, തന്മൂല മുണ്ടാകുന്ന പാപവിമുക്തിക്കുവേണ്ടി പ്രായശ്ചിത്തങ്ങൾ

ചെയ്യണം. അതു ഞാൻ പറയാം. ഘൃതം പ്രതിഗ്രഹിച്ചാൽ സാവിത്രീമന്ത്രം ചൊല്ലുകയും, സമിത്ത് അഗ്നിയിൽ ഹോമിക്കുകയും ചെയ്യണം. തിലം പ്രതിഗ്രഹിച്ചാലും അതുതന്നെയാണ് ചെയ്യേണ്ടത്, യുധിഷ്ഠിരാ! മാംസം പ്രതിഗ്രഹിച്ചാൽ സൂര്യോദയത്തിൽ തേനും ഉപ്പും തിന്ന് ഉപവസിക്കണം. സ്വർണ്ണം പ്രതിഗ്രഹം വാങ്ങിയാൽ ഗായത്രിമന്ത്രം ജപിക്കണം. കാരിമ്പ് പരസ്യമായി ധരിച്ചാൽ ദ്വിജൻ പാപത്തിൽ നിന്നു മുക്തനാകും.

ഇപ്രകാരം സ്ത്രീകളുടെ കൈയിൽനിന്നു ധനവും, വസ്ത്രവും ദാനമായി വാങ്ങിയാൽ, അതിന്നു സ്വർണ്ണം വാങ്ങിയാലുള്ള പ്രായശ്ചിത്തംതന്നെ ചെയ്യണം. അന്നം വാങ്ങിയാലും പായസം വാങ്ങിയാലും കരിമ്പിൻനീര് വാങ്ങിയാലും, തൈലം, ഇക്ഷു എന്നിവ വാങ്ങിയാലുമുള്ള പാപം നീങ്ങുവാൻ മൂന്നു സന്ധ്യക്കും മുങ്ങിക്കുളിക്കേണ്ടതാണ്. വ്രീഹി, പുഷ്പം, ഫലം, വെള്ളം, വിഷം എന്നിവയിലും യാവകം, തൈര്, പാല് എന്നിവയിലും പാപംനീങ്ങുവാൻ ഗായത്രി നൂറുരു ജപിക്കുക.

ശ്രാദ്ധത്തിൽ കുടയും ചെരിപ്പും വാങ്ങിച്ചാൽ നൂറുരു ഗായത്രി ജപിച്ചാൽ പാപം ഒഴിഞ്ഞുപോകുന്നതാണ്. ഭൂമി പ്രതിഗ്രഹമായി ഗ്രഹണകാലങ്ങളിലും, മറ്റ് അശുഭകാലങ്ങളിലും വാങ്ങിയാൽ മൂന്നുദിവസം ഉപവസിക്കണം. എന്നാൽ ആ പാതകം ഒഴിഞ്ഞുപോകുന്നതാണ്.

പിതൃശ്രാദ്ധത്തിൽ അന്നം വിപ്രൻ കൃഷ്ണപക്ഷത്തിൽ ഉണ്ണുകയാണെങ്കിൽ ഒരു രാവും പകലും സന്ധ്യോപാസന ചെയ്യാതെ, ജപം നടത്താതെ, ഉപവസിച്ചാൽ ആ ദ്വിജൻ ശുദ്ധനാകും. വീണ്ടും അന്നഭക്ഷണം പാടില്ല.

ഇതുകൊണ്ടാണ് ബ്രാഹ്മണരെ ശ്രാദ്ധത്തിന്ന് ഉച്ച കഴിഞ്ഞ സമയത്ത് വിളിക്കുന്നത്. അങ്ങനെ പറഞ്ഞവിധം ബ്രാഹ്മണൻ ഉണ്ണുകയും ചെയ്യണം. മരിച്ചതിന്റെ മൂന്നാം ദിവസം ആ ഗൃഹത്തിൽനിന്ന് ബ്രാഹ്മണൻ ഊണുകഴിച്ചാൽ അതിന്നു പ്രായശ്ചിത്തമായി പന്ത്രണ്ടുദിവസം മുങ്ങിക്കുളിച്ചാൽ ആ ബ്രാഹ്മണൻ പാപവിമുക്തനായി വിശുദ്ധനാകും. പന്ത്രണ്ടുദിവസം കഴിഞ്ഞ് ശുദ്ധനായതിന്നുശേഷം ബ്രാഹ്മണർക്കു ഹവിസ്സ് ഉണ്ണുവാൻ നല്കിയാൽ അവൻ ശുദ്ധനാകുന്നതാണ്; പാപംനീങ്ങുന്നതാണ്. മരിച്ച ഗൃഹത്തിൽ പത്താംദിവസം പ്രായശ്ചിത്തംചെയ്യണം. സാവിത്രീമന്ത്രം, രേവതീഷ്ടികുശ്മാണ്ഡം ഇവയൊക്കെയാണ് അഘമർഷണത്തിനുള്ള പ്രായശ്ചിത്തങ്ങൾ.

മരിച്ച ഗൃഹത്തിൽനിന്ന് മൂന്നാംരാത്രിയിൽ ഉദ്ദിഷ്ടമായ മട്ടിൽ ഊണുകഴിക്കുകയാണെങ്കിൽ ആ ബ്രാഹ്മണൻ ത്രിഷവണസ്നാനം ചെയ്താൽ വിശുദ്ധനായിത്തീരുന്നതാണ്. അവൻ വലിയ സിദ്ധിനേടുകയും ആപത്ത് ഏല്ക്കുന്നതിൽ നിന്ന് വിമുക്തനാവുകയും ചെയ്യും.

ബ്രാഹ്മണൻ ശൂദ്രനോടൊപ്പം ഒരു പന്തിയിലിരുന്ന് ഉണ്ണുകയാണെങ്കിൽ വിധിപോലെ അവന്ന് ആശൗചം ശുദ്ധിയാക്കുവാൻ വിധിച്ചിട്ടുണ്ട്. ബ്രാഹ്മണൻ വൈശ്യനോടൊന്നിച്ചിരുന്ന് ഉണ്ണുകയാണെങ്കിൽ അവൻ മൂന്നുനാൾ ഭിക്ഷയെടുത്ത് അന്നംകഴിച്ചാൽ ആ കർമ്മം വിട്ടൊഴിഞ്ഞു പോകും. ബ്രാഹ്മണനും ക്ഷത്രിയനും ഒന്നിച്ചിരുന്നു ഭക്ഷണംകഴിച്ചാൽ ഉടുത്ത വസ്ത്രത്തോടുകൂടി ജലത്തിൽ സ്നാനംചെയ്യണം. എന്നാൽ ആ പാതകം ഒഴിയുന്നതാണ്. ഇങ്ങനെ മിശ്രഭോജനം ചെയ്യുന്ന ശൂദ്രന്ന് അവന്റെ കുലം നശിക്കും. വൈശ്യന്ന് അവന്റെ പശുക്കളും ബന്ധുക്കളും നശിക്കും. ക്ഷത്രിയന്ന് അവന്റെ ശ്രീ നശിച്ചുപോകും. ബ്രാഹ്മണന്ന് അവന്റെ തേജസ്സും നശിക്കുന്നതാണ്. ഇവയെല്ലാം പ്രായശ്ചിത്തം, ശാന്തി, ഹോമം, എന്നിവചെയ്താൽ ഒഴിഞ്ഞുപോകും. സാവിത്രീമന്ത്രം, രേവതീഷ്ടി, കൂശ്മാണ്ഡം ഇവയാണ് അഘമർഷണം-പാപംനീങ്ങുവാനുള്ള കർമ്മം. അപ്രകാരം അന്യോന്യം ഉച്ഛിഷ്ടം ഉണ്ടാൽ പാപഭുക്കാകുമെന്നതിന് യാതൊരു സംശയവുമില്ല. അശുദ്ധൻ ഗോരോചനം, ദർഭ, മഞ്ഞൾ എന്നീ മംഗളദ്രവ്യങ്ങൾ ദേഹത്തിൽ പുരട്ടുകയും ചെയ്യണം."

**137. ദാനാനുകീർത്തനം - ദാനത്തിന്നോ തപസ്സിന്നോ ശ്രേഷ്ഠതയെന്ന് ധർമ്മപുത്രൻ ചോദിച്ചതിന്ന് ദാനമഹിമയെ ഭീഷ്മൻ വർണ്ണിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: "ദാനം, തപസ്സ് എന്നീ രണ്ടു കാര്യങ്ങളെപ്പറ്റി ഭവാൻ വാഴ്ത്തിപ്പറഞ്ഞുവല്ലോ. ഹേ ഭാരതാ! ഇവയിലേതാണ് ഈ ലോകത്തിൽ കൂടുതൽ ശ്രേഷ്ഠമായത്? ഈ മഹാസംശയം ഭവാൻ നീക്കിത്തരണേ!"

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, ഞാൻ ചില ധർമ്മാത്മാക്കളെപറ്റി പറയാം. തപസ്സുകൊണ്ട് ഭാവിതാത്മാക്കളായി സംശയംകൂടാതെ പുണ്യലോകങ്ങൾ നേടിയവരുണ്ട്. ദാനപുണ്യാഢ്യരായി ചില നൃപന്മാർ സ്വർഗ്ഗം നേടിയിട്ടുണ്ട്. ഋഷിയായ ആത്രേയൻ എല്ലാവരാലും ബഹുമാനിക്കപ്പെട്ട മഹാത്മാവായിരുന്നു. രാജാവേ, അദ്ദേഹം തന്റെ ശിഷ്യന്മാർക്ക് നിർഗ്ഗുണബ്രഹ്മത്തെ ഉപദേശിച്ച് മുഖ്യമായ ലോകങ്ങൾ നേടി. ഉശീനരപുത്രനായ ശിബി തന്റെ പ്രിയപുത്രന്റെ ജീവൻ ബ്രാഹ്മണർക്കുവേണ്ടി ദാനംചെയ്ത് ഈ ലോകംവിട്ട് സ്വർഗ്ഗലോകം നേടി. കാശിരാജാവായ പ്രതർദ്ദനൻ തന്റെ പുത്രനെ വിപ്രന്മാർക്കുവേണ്ടി ദാനംചെയ്ത് അതുല്യമായ കീർത്തി ഈ ലോകത്തും പരലോകത്തും നേടി. സാംകൃതിയുടെ പുത്രനായ രന്തിദേവൻ മഹാത്മാവായ വസിഷ്ഠന് വിധിപ്രകാരം അർഘ്യം നല്കി മഹത്തായ ലോകങ്ങളെ നേടി. ദിവ്യവും നൂറ് അഴിയുള്ളതുമായ പൊൻകുട ഒരു മഖത്തിൽ ദേവാപൃഥരാജാവ് ബ്രാഹ്മണന്നു ദാനംചെയ്തു സ്വർഗ്ഗം നേടി. ആരാദ്ധ്യനായ അംബരീഷരാജാവ് തന്റെ രാജ്യം മുഴുവൻ ഓജസ്വിയായ ഒരു ബ്രാഹ്മണന്ന് ദാനംചെയ്തു സുരലോകത്തെ നേടി. ദിവ്യമായ കുണ്ഡലം ദാനംചെയ്ത് കർണ്ണനും, വാഹനവും ഗോക്കളും വിപ്രന്നു ദാനംചെയ്തു ജനമേജയനും മുഖ്യമായ ലോകത്തെ പ്രാപിച്ചു. രാജർഷിയായ വൃഷാദർഭി പലമാതിരി രത്നങ്ങളും നല്ല ഗൃഹങ്ങളും വിപ്രന്മാർക്കു നല്കി സ്വർഗ്ഗംനേടി. രാജർഷിയും വിദർഭരാജാവുമായ നിമി തന്റെ പുത്രിയെ രാജ്യത്തോടൊപ്പം മഹാത്മാവായ അഗസ്ത്യനു ദാനംചെയ്ത് ബന്ധുക്കളോടും പുത്രന്മാരോടുംകൂടി സ്വർഗ്ഗത്തെ പ്രാപിച്ചു. ജാമദഗ്ന്യനായ രാമൻ വിപ്രന് ഭൂമി നല്കി കീർത്തി നേടി മനസ്സുകൊണ്ടു ചിന്തിക്കുവാൻപോലും കഴിയാത്ത മഹത്തായ നിത്യലോകങ്ങൾ സമ്പാദിച്ചു. ഇന്ദ്രൻ മഴപൊഴിക്കാതിരുന്നതുകാരണം, ദേവശ്രേഷ്ഠനായ വസിഷ്ഠൻ ജീവജാലങ്ങളെ മരണത്തിൽ നിന്നു കരകയറ്റി അക്ഷയമായ ഗതി നേടി. യജ്ഞങ്ങളിൽ ദാശരഥിയായ രാമൻ ധനങ്ങൾ ദാനംചെയ്ത് അക്ഷയമായ ലോകങ്ങൾ പ്രാപിച്ചു. ആ രാജാവിന്റെ കീർത്തി ലോകത്തിൽ ശാശ്വതമായി.

രാജർഷിയായ കക്ഷസേനൻ മഹാത്മാവായ വസിഷ്ഠന് നിക്ഷേപം കാഴ്ചവെച്ചിട്ടു കീർത്തിമാനായി, ഗതി നേടി. കരന്ധമന്റെ പൗത്രനായ ആവിക്ഷിതമരുത്തൻ തന്റെ കന്യകയെ അംഗിരസ്സിന്നു നല്കി ഉടനെ സ്വർഗ്ഗത്തെ പ്രാപിച്ചു. പാഞ്ചാല്യനായ ബ്രഹ്മദത്തരാജാവ്, ഉത്തമനായ ധാർമ്മികൻ, ശംഖന് നിധിനല്കി ശ്രേഷ്ഠമായ ഗതിയെ പ്രാപിച്ചു. മിത്രസഹൻ എന്ന രാജാവ് മഹാത്മാവായ വസിഷ്ഠന്ന് തന്റെ ഇഷ്ടഭാര്യയായ മദയന്തിയെ നല്കി സ്വർഗ്ഗം പ്രാപിച്ചു. മഹാത്മാവായ ലിഖിതന്ന് സുദ്യുമ്നൻ എന്ന

മനുപുത്രൻ ധർമ്മത്താൽ നല്ല ശിക്ഷ നല്കി മുഖ്യമായ ഗതിയെ പ്രാപിച്ചു. സഹസ്രചിത്തൻ എന്നുപേരായ രാജർഷി പ്രിയപ്പെട്ട പ്രാണങ്ങളെ ബ്രാഹ്മണർക്കുവേണ്ടി ത്യജിച്ച് കീർത്തിമാനായി മുഖ്യമായ ലോകങ്ങളെ നേടി. മൗൽഗല്യന്ന് സർവ്വകാമപൂർണ്ണവും പൊന്മയവുമായ ഗൃഹം നല്കി ശതദ്യുമ്നരാജാവ് സ്വർഗ്ഗംനേടി.

കുന്നുപോലെ കൂട്ടിയ ഭക്ഷ്യഭോജ്യങ്ങളെ പണ്ടു ശാണ്ഡില്യന്നു നല്കി സുമന്യു സ്വർഗ്ഗത്തിലേക്കു കയറി. ദ്യുതിമാൻ എന്നു പ്രസിദ്ധനായ മഹാദ്യുതിയായ സാല്വരാജാവ് ഋചീകന്ന് നാടുനല്കി മുഖ്യമായ ലോകങ്ങൾ നേടി. രാജർഷിയായ മദിരാശ്വൻ സുമദ്ധ്യമ എന്ന കന്യകയെ ഹിരണ്യഹസ്തന്നു നല്കി ദേവലോകം പ്രാപിച്ചു. രാജർഷിയായ ലോമപാദൻ തൻെറ മകളായ ശാന്തയെ ഋശ്യശൃംഗമഹർഷിക്കു നല്കി എല്ലാ കാമങ്ങളും നേടി.

ഹംസി എന്നു പ്രസിദ്ധയായ തൻെറ മകളെ കൗത്സന്നു നല്കി അക്ഷയമായ ലോകങ്ങളെ രാജർഷിയായ ഭഗീരഥൻ പ്രാപിച്ചു. നൂറായിരം പശുക്കളെ, കുട്ടികളോടു കൂടിയ ഉത്തമകളായ കറവപ്പശുക്കളെ, ഭഗീരഥരാജാവ് കോഹളന്നു നല്കി മുഖ്യമായ ലോകങ്ങൾ പൂകി. ഇങ്ങനെ ഇവരും മറ്റു പല മഹാത്മാരും ദാനംകൊണ്ടും തപസ്സുകൊണ്ടും, അല്ലയോ യുധിഷ്ഠിരാ, സ്വർഗ്ഗംപ്രാപിച്ചു. അവർ വീണ്ടും വീണ്ടും നിവർത്തിക്കുന്നു. അവർക്ക് ആ കീർത്തി ഭൂമി നില്ക്കുന്ന കാലത്തോളം ഉറച്ചതുതന്നെ, ദാനംകൊണ്ടും തപസ്സുകൊണ്ടുമാണ് ഗൃഹസ്ഥാശ്രമികളായ അവർ സ്വർഗ്ഗവും അന്യപുണ്യലോകങ്ങളും നേടിയത്. ശിഷ്ടന്മാരുടെ ഈ ചരിത്രം അല്ലയോ യുധിഷ്ഠിരാ, ഞാൻ പറഞ്ഞുതന്നു. ഇവരൊക്കെ ദാനം, യജ്ഞം, പ്രജാലബ്ധി ഇവയാലാണ് സ്വർഗ്ഗംപ്രാപിച്ചത്. അല്ലയോ കൗരവരുടെ ധുരന്ധരനായ രാജാവേ, നിന്നിൽ ദാനയജ്ഞക്രിയാബുദ്ധി ധർമ്മവായ്പോടെ നിലനില്ക്കട്ടെ! നിനക്ക് ഇനിയും വല്ല സംശയവുമുണ്ടെങ്കിൽ രാജശാർദ്ദൂലാ, നാളെ പ്രഭാതത്തിൽ പറയാം. ഇപ്പോൾ സന്ധ്യയായിരിക്കുന്നു."

**138. പഞ്ചവിധദാനം - അഞ്ചുവിധം ദാനങ്ങളുടെ വിവരണം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ സത്യവ്രതാ, പരാക്രമാ! താതാ! മഹത്തായ ദാനധർമ്മത്താൽ സ്വർഗ്ഗം പ്രാപിച്ച നരേന്ദ്രന്മാരെപ്പറ്റി ഭവാൻ പറഞ്ഞ് ഞാൻ കേട്ടു. ഇനി ഈ പറയുന്ന ധർമ്മങ്ങളെപ്പറ്റിയും കേൾക്കുവാൻ മോഹമുണ്ട് ധാർമ്മികപുംഗവാ! ദാനം എത്രവിധമുണ്ട്? ദേയങ്ങൾ എത്ര വിധമാണ്? അതിൻെറയൊക്കെ ഫലമെന്താണ്? ആർക്ക്, എങ്ങനെ ധർമ്മ്യമായ ദാനംനല്കണം? എന്തു ഹേതുക്കളാൽ എത്രവിധമാണവ? എല്ലാം തത്ത്വമായി പറഞ്ഞാലും."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ കൗന്തേയാ! നീ കേൾക്കുക. ദാനത്തിൻെറ തത്ത്വങ്ങളെല്ലാം ഞാൻ പറയാം അനഘാശയാ! എല്ലാ ജാതിക്കാരിലും ദാനചെയ്യേണ്ട സമ്പ്രദായം പറയാം ഭാരതാ! ദാനങ്ങൾ അഞ്ചുവിധമാണ്; അതു പറയാം, കേൾക്കുക. ദാനം ഇഹലോകത്തിൽ കീർത്തിയുണ്ടാക്കും. പരലോകത്തിൽ വലിയ സുഖം ഉണ്ടാക്കും. ഇതു ചിന്തിച്ച് ബ്രാഹ്മണർക്ക് അസൂയവിട്ട് ദാനം നല്കണം. "അവൻ ധാർമ്മികനാണ്. ദാനം നല്കും. അവൻ എനിക്കു ദാനംനല്കി. അവൻ നല്കുന്നുണ്ട്, എന്ന് അർത്ഥികൾ പറയുന്നുണ്ടെങ്കിൽ അതുകേട്ട് ആവശ്യമറിഞ്ഞു ദാനംചെയ്യണം. അതു നന്മചെയ്യും. 'ഞാൻ അവൻെറ ആളല്ല; അവൻ എൻെറ ആളുമല്ല. അവനെ അവഗണിച്ചാൽ അവൻ എന്നെ കാച്ചിക്കളഞ്ഞേക്കും.' ഇപ്രകാരം വിചാരിച്ചു പണ്ഡിതന്മാർ മൂഢന്മാർക്കു ദാനംചെയ്യും. ഇത്തരം ദാനത്തെ ഭയപ്പെട്ടിട്ടുള്ള ദാനമായിപ്പറയുന്നു. 'ഇദ്ദേഹം എൻെറ ഇഷ്ടനാണ്. ഞാൻ അദ്ദേഹത്തിൻെറയും ഇഷ്ടനാണ്.' ഇങ്ങനെയുള്ള തോഴന്മാർക്ക് ബുദ്ധിമാനായവൻ യാതൊരു വിഷമവുംകൂടാതെ ദാനംചെയ്യണം. അതിൽ മടിക്കരുത്. 'ദീനനായ ഇവൻ യാചിക്കുന്നു. അല്പംകൊണ്ട് അവൻ തുഷ്ടനാകും,' ഇങ്ങനെയുള്ള ദരിദ്രന് കാരുണ്യത്തോടെ എപ്പോഴും നല്കണം. ഇപ്രകാരം അഞ്ചുവിധത്തിലുള്ള ധർമ്മം പുണ്യത്തെയും കീർത്തിയെയും വർദ്ധിപ്പിക്കുന്നതാണ്. പ്രജാപതി പറഞ്ഞിട്ടുള്ളത് എല്ലാവരും യഥാശക്തി ദാനംചെയ്യണമെന്നാണ്."

**139. മുനിഗണകൃഷ്ണസംവാദം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ സർവ്വശാസ്ത്രവിചക്ഷണനും മഹാപ്രാജ്ഞനുമായ പിതാമഹാ! ഭവാൻ നമ്മുടെ വംശത്തിൽ നാനാ ആഗമത്തേയും വർദ്ധിപ്പിച്ച ജ്ഞാനിയാണ്. അങ്ങു മാത്രമാണ് എല്ലാവിധ ജ്ഞാനങ്ങളും നമ്മുടെ വംശത്തിൽ നേടിയവരിൽ അഗ്രഗണ്യൻ. ധർമ്മാർത്ഥയുക്തവും, ഭാവിയിലേക്ക് സുഖാവഹവും, ലോകത്തിൽ ആശ്ചര്യഭൂതവുമായ കാര്യം ഭവാനിൽനിന്നു കേൾക്കുവാൻ മോഹമുണ്ട് അരിന്ദമാ! ജ്ഞാതികളും ബന്ധുക്കളുമില്ലാത്ത ഭയജനകമായ കാലവും വന്നടുത്തു. ഞങ്ങളെ രക്ഷിക്കുവാനും, ഉപദേശിക്കുവാനും ഭവാനല്ലാതെ ആരുമില്ല പുരുഷർഷഭാ! അനുജന്മാരോടു കൂടിയ ഞാൻ അങ്ങയ്ക്ക് അനുഗ്രാഹ്യനാണെങ്കിൽ ഭവാൻ ഞങ്ങളോട്, ഞാൻ ഈ ചോദിച്ച ചോദ്യത്തിന്നുത്തരം പറയണേ! ഇതാ സർവ്വരാജാക്കന്മാർക്കും സമ്മതനായ ശ്രീമാൻ നാരായണൻ ഭവാനെ ബഹുമാനിച്ച് വണങ്ങി സേവ ചെയ്യുന്നു. ആ ദേവൻെറ മുമ്പിൽവെച്ച് രാജാക്കന്മാർ കേൾക്കെ ഭ്രാതാക്കൾക്കും പ്രിയംനല്കുന്നവിധം സ്നേഹത്തോടെ പറഞ്ഞാലും!"

വൈശമ്പായനൻ പറഞ്ഞു: "യുധിഷ്ഠിരൻെറ വാക്കു കേട്ട് മനസ്സിൽ സ്നേഹത്തോടും, സംഭ്രമത്തോടും, ഭാഗീരഥീപുത്രനായ ഭീഷ്മൻ ഇപ്രകാരം പറഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, ഞാൻ നിന്നോട് ഒരു മനോഹരമായ കഥ പറയാം. മുമ്പെ ഞാൻ വിഷ്ണുവിൻെറ മാഹാത്മ്യം കേട്ടതും പറയാം. ഞാൻ കേട്ടതായ ഗോവൃഷാങ്കൻെറ പ്രഭാവവും പറയാം. ആ ദമ്പതിമാരിൽ ഗൗരിയുടെ സംശയവും ഞാൻ പറയാം. അതും ഭവാൻ കേൾക്കുക.

പണ്ട് പന്ത്രണ്ടുവർഷം ധർമ്മിഷ്ഠനായ കൃഷ്ണൻ ഒരു വ്രതമെടുത്തു. അങ്ങനെ വ്രതമനുഷ്ഠിക്കുന്ന കൃഷ്ണനെ കാണുവാൻ നാരദനും പർവ്വതനും ചെന്നെത്തി. കൃഷ്ണദ്വൈപായനനും, ധൗമ്യനും, ജപിക്കുന്നവരിൽ ഉത്തമനായ ദേവലനും, കശ്യപനും, മറ്റു മഹർഷിസത്തമന്മാരും.ദേവകല്പന്മാരായ തപസ്വികളോടും ശിഷ്യന്മാരോടുംകൂടി, ദീക്ഷാബലത്തോടുകൂടിയവരായ അവർ ദ്വാരകയിലെത്തി. അർച്ചിക്കേണ്ടവരായ ആ തപസ്വികളെ വേണ്ടവിധത്തിൽ അർച്ചിച്ച് കാലോചിതം അതിഥിസൽക്കാരം ചെയ്തു. പ്രീതനായി ദേവകല്പം ദേവകീപുത്രൻ കല്പിച്ചു. ആ സമയത്ത് സുവർണ്ണഹരിതമായ പുത്തൻ ദർഭപ്പുല്ലിൽ പീഠങ്ങളിൽ ഹൃഷ്ടരായി മുനിമാർ ഇരുന്നു. അങ്ങനെ അവിടെയിരുന്ന് മധുരമായി ധർമ്മസംഹിതരായ അവർ രാജർഷിചരിതങ്ങളും ദേവചരിതങ്ങളും പ്രസംഗിച്ചു. അപ്പോൾ നാരായണൻെറ വ്രതമാകുന്ന ഇന്ധനത്തിൽനിന്നുണ്ടായ അഗ്നി അത്ഭുതംകാട്ടുമാറ് കൃഷ്ണൻെറ വായിൽനിന്നു പുറപ്പെട്ടു. ആ തീ ഉയർന്നു ജ്വലിച്ച് ആ പർവ്വതം, മരം, വള്ളി, പുല്ല് എന്നിവയടക്കം ചുട്ടു. പിന്നെ പക്ഷികളും, മൃഗകൂട്ടങ്ങളും, പാമ്പുകളും, ചെന്നായ്ക്കളും, നാനാമൃഗങ്ങളും ചേർന്ന് ഹാ! ഹാ! എന്ന ശബ്ദംമുഴക്കുവാൻ തുടങ്ങി. ആ വലിയ കു

ന്നിന്റെ കൊടുമുടി ഭയങ്കരമായവിധം ഇടിഞ്ഞുവീണു. ആ പെരുകിയ അഗ്നിജ്ജ്വാല എല്ലാറ്റിനെയും ചുട്ടുപൊടിച്ചു. പിന്നെ ആ അഗ്നിചെന്ന് ശിഷ്യന്റെമട്ടിൽ വിഷ്ണുവിന്റെ കാൽപിടിച്ചു.

ഉടനെ അരികർശനനായ വിഷ്ണു അഗ്നിയിൽ വെന്ത ആ മലയെ നോക്കി സൗമ്യമായി കടാക്ഷിച്ച് മുമ്പത്തെ നിലയിലാക്കിത്തീർത്തും വെന്തുപോയ ലതകൾ തളിർത്തു. മൃഗപക്ഷികൾ ജീവിച്ചു. വീണ്ടും ആ വൃക്ഷലതാദികൾ പൂക്കുകയും, പക്ഷികളും മൃഗങ്ങളും രവമുണ്ടാക്കുകയും പാമ്പുകൾ സഞ്ചരിക്കുകയും ചെയ്തപ്പോൾ, ആ അചിന്ത്യമായ അത്ഭുതംകണ്ട് മുനിമണ്ഡലം ആശ്ചര്യപ്പെട്ടു. അവർ രോമാഞ്ചപ്പെടുകയും അത്ഭുതംകൊണ്ട് കണ്ണുനീരൊഴുക്കുകയും ചെയ്തു. അത്ഭുതപ്പെടുന്ന മുനീന്ദ്രന്മാരെക്കണ്ട് വാഗ്മിപുംഗവനായ നാരായണൻ വണങ്ങി വളരെ സ്നേഹത്തോടെ മധുരമായി ചോദിച്ചു."

വിഷ്ണു പറഞ്ഞു: "എപ്പോഴും മുക്തസംഗരായ മാമുനിമാർക്ക്, നിർമ്മമന്മാരായ ഋഷിമാർക്ക്, അത്ഭുതമുണ്ടായി എന്നുള്ളതുതന്നെയാണ് വിസ്മയം! എന്താണ് അത്ഭുതമുണ്ടാകാൻ കാരണം? എനിക്കുണ്ടായ ഈ അത്ഭുതം, എന്റെ ഈ സംശയം ശരിയായും അനിന്ദ്യരല്ലാത്ത മുനിമാരേ, നിങ്ങൾ തീർക്കുമാറ് പറയണേ!"

ഋഷികൾ പറഞ്ഞു: "ഭഗവാൻ ലോകം സൃഷ്ടിക്കുന്നു, സംഹരിക്കുന്നു. വീണ്ടും സൃഷ്ടിക്കുന്നു, സംഹരിക്കുന്നു. ഭവാൻ മഞ്ഞു വർഷിക്കുന്നു. ചൂടു നല്കുന്നു. വീണ്ടും വർഷിക്കുന്നു. മന്നിൽ എന്തൊക്കെ ചരാചരങ്ങളായ ഭൂതജാലങ്ങളുണ്ടോ, അവയ്ക്കെല്ലാം അമ്മയായതും, അച്ഛനായതും, ഭവാനാണല്ലോ. എല്ലാറ്റിന്നും പ്രഭുവും പ്രഭവവും ഭവാൻതന്നെ. ഞങ്ങളെ വിസ്മയിപ്പിച്ച ഈ അഗ്നിയുടെ നിർഗ്ഗമത്തെക്കുറിച്ച് അല്ലയോ മധുസൂദനാ! കല്യാണമൂർത്തേ, പറഞ്ഞാലും! ഞങ്ങളുടെ ശങ്കയെല്ലാം നീക്കിത്തന്നാലും. പിന്നെ ഞങ്ങളുടെ ഭയങ്ങളൊക്കെ തീർത്തതിന്നു ശേഷം ഞങ്ങൾ കേട്ടതും കണ്ടതുമായ എല്ലാ അത്ഭുതവും രിപുകർശനാ! പറയുന്നതാണ്. ഹരേ, പറഞ്ഞാലും!"

വിഷ്ണു പറഞ്ഞു: "ഈ കണ്ട അഗ്നിയുണ്ടല്ലോ, എന്റെ വായിൽനിന്നു പുറപ്പെട്ട അവൻ വൈഷ്ണവതേജസ്സാണ്. യുഗാന്തത്തിൽ ജ്വലിക്കുന്ന കൃഷ്ണവർമ്മാവാണ്.

അവനാണ് ആ പർവ്വതത്തെ മുടിച്ചുകളഞ്ഞത്. ജിതക്രോധന്മാരും ജിതേന്ദ്രിയന്മാരുമായ മുനിമാർ ഭയപ്പെട്ടുപോയല്ലോ. ദേവകല്പരും തപസ്വികളുമായ നിങ്ങൾ വ്യഥിതന്മാരായി! വ്രതചര്യയിൽ പ്രവേശിച്ച എന്റെ തപസ്വിവ്രതസേവമൂലം അഗ്നി ഉണ്ടായതാണ്. അതിൽ നിങ്ങൾ ഒട്ടും ഭയപ്പെടേണ്ടതില്ല. ഞാൻ ഈ മലയിൽ വ്രതമെടുക്കുവാൻ വന്നതാണ്. ആത്മാവിന്റെ തേജസ്സ് വ്രതംകൊണ്ടു നേടുവാനാണ് ഞാൻ ഇവിടെ വന്നത്. പിന്നെ എന്റെ മെയ്യിലുള്ള ആത്മാവ് അഗ്നിയായി പുറപ്പെട്ടതാണ്. ആ അഗ്നി വരദനായ, ലോകനാഥനായ വിരിഞ്ചനെ കാണുവാൻ പോയി. മുനിമുഖ്യാ! അപ്പോൾ ബ്രഹ്മാവ് എന്റെ ആത്മാവിനോട്-അഗ്നിയോട്-പരമശിവന്റെ ശക്തിയുടെ അർദ്ധഭാഗംകൊണ്ട് എന്റെ പുത്രനായി ജനിക്കുമെന്ന് ബ്രഹ്മാവു പറഞ്ഞു.

ആ അഗ്നിയാണ് എന്റെ അടുക്കൽ (വൃഷഭധ്വജന്റെ അർദ്ധഭാഗം) കാൽക്കൽ ശിഷ്യനെപ്പോലെ വന്നത്. എന്നെ പരിചരിക്കുവാൻ വരികയും ഇപ്പോൾ അടങ്ങുകയും ചെയ്തു. ഇതാണ് ധീമാനായ പത്മനാഭന്റെ രഹസ്യം. അതു ഞാൻ നിങ്ങളോടു പറഞ്ഞു. നിങ്ങൾ അതിൽ ഒരിക്കലും ഭയപ്പെടേണ്ടതില്ല. മുനീന്ദ്രന്മാരേ! ദീർഘദർശികളായ നിങ്ങൾക്ക് എന്നും അവ്യഗ്രമായ ഗതി ലഭിക്കും.

ഇനി തപസ്വിവ്രതപ്രാജ്ഞന്മാരും, ജ്ഞാനവിജ്ഞാനലോഭികളുമായ നിങ്ങൾ മന്നിലോ വിണ്ണിലോ, കണ്ടതോ കേട്ടതോ, പരമമായ ആശ്ചര്യമായതെന്തോ അത് എന്നോടു നിങ്ങൾ പറയുവിൻ. അമൃതൊക്കുന്ന ആ വാക്യമധുവിൽ എനിക്കു കൊതിയുണ്ട്.

തപോവനസ്ഥരായ നിങ്ങൾ പറയുന്നത് കേൾക്കുവാൻ കൗതുകമുണ്ട്. നിങ്ങൾ കാണാത്തതായ പല ദിവ്യാത്ഭുതദർശനവും മന്നിലോ വിണ്ണിലോ സുരമുഖ്യരേ, ഞാൻ കണ്ടിരിക്കാം. അത് എന്റെ മുഖ്യപ്രകൃതിയാണ്. അതിൽ ഒന്നിനും തടവില്ല. എനിക്ക് ഇവിടെ എന്നിലുള്ള ഐശ്വര്യം ആശ്ചര്യമായി തോന്നുന്നതല്ല. ശ്രദ്ധേയമായി പറഞ്ഞകാര്യം സജ്ജനം കേട്ടിരിക്കുകയാണെങ്കിൽ വളരെക്കാലം ശിലാരേഖപോലെ ഭൂമിയിൽ നില്ക്കും. അതുകൊണ്ടു സമാഗമത്തിൽ മർത്ത്യർക്ക് ഏറ്റവും ബുദ്ധിദീപകവും സജ്ജനമുഖോൽഗതവുമായതിനെ ഞാൻ കഥിക്കുന്നുണ്ട്.

ഭീഷ്മൻ പറഞ്ഞു: "പിന്നെ മഹർഷിമാർ കൃഷ്ണന്റെ മുമ്പിൽ വിസ്മയത്തോടെ, പൊയ്ത്താർപോലെ, വികസിച്ച കണ്ണുകളാൽ മുകുന്ദനെ നോക്കി. ചിലർ വാഴ്ത്തി, ചിലർ പൂജിച്ചു. പൊരുൾചേർന്ന വാക്കുകളാൽ മധുവൈരിയെ സ്തുതിച്ചു. പിന്നെ മാമുനിമാർ ദേവദർശിയായ നാരദനെ, വാഗ്മികളിൽ സമർത്ഥനായ നാരദനെ, പറയുവാൻ നിയോഗിച്ചു."

മുനികൾ പറഞ്ഞു: "പ്രഭോ, ഹിമവൽപർവ്വതത്തിൽ അചിന്ത്യമായ എന്താശ്ചര്യമാണു തീർത്ഥയാത്രയ്ക്കുപോയ മുനിമാർ കണ്ടത്? മുനേ, അതൊക്കെ മുനികളുടെ ഹിതത്തിന്നായി ആദ്യംമുതൽ കണ്ടതു മാതിരിതന്നെ എല്ലാം ഹൃഷീകേശനോടു പറയണേ!"

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം മഹർഷിമാർ പറഞ്ഞപ്പോൾ ഭഗവാൻ, ദേവർഷിയായ നാരദൻ, മുമ്പെ നടന്ന കഥ പറഞ്ഞു."

**140. ഉമാമഹേശ്വരസംവാദം - ശിവന്റെ കണ്ണുകൾ പാർവ്വതി പൊത്തിയപ്പോൾ മൂന്നാംതൃക്കണ്ണിൽനിന്ന് അഗ്നി പുറപ്പെടുന്നു -** ഭീഷ്മൻ പറഞ്ഞു: "പിന്നെ നാരായണസഖിയായ ഭഗവാൻ നാരദമഹർഷി ശങ്കരനും ഉമയും തമ്മിൽ നടന്ന സംവാദം പറഞ്ഞു."

നാരദൻ പറഞ്ഞു: "ബ്രഹ്മാത്മാവും വൃഷഭാങ്കനുമായ സുരേശ്വരൻ, സിദ്ധചാരണന്മാർ സേവിക്കുന്ന പുണ്യമായ ഹിമാലയപർവ്വതത്തിൽ, നാനാതരം ഔഷധികളും, നാനാതരം പുഷ്പങ്ങളും, പല അപ്സരസ്ത്രീകളും, പല ഭൂതസംഘങ്ങളും വിലസുന്ന പർവ്വതത്തിൽ മോദത്തോടെ വിളങ്ങി.

അവിടെ ശിവൻ ഭൂതസംഘങ്ങളോടു ചേർന്ന് നാനാരൂപരും, ദിവ്യരും, അത്ഭുതദർശനരും, സിംഹവ്യാഘ്രഗജാഭന്മാരും, എല്ലാജാതിയും ഒത്തവരും, ജംബുകദ്വീപിമുഖന്മാരും, കരടികാളമുഖന്മാരും നത്തുമുഖന്മാരും, ക്രൂരന്മാരായ ചെന്നായ,പരുന്ത്, ആനമുഖന്മാരും നാനാനിറത്തിലുള്ള മൃഗങ്ങളുടെമാതിരിയുള്ള മുഖത്തോടുകൂടിയവരുമായ ഭൂതങ്ങൾ അവിടെ ഉല്ലസിച്ചു. യക്ഷന്മാരും, കിന്നരന്മാരും, ഗന്ധർവ്വന്മാരും, രക്ഷസ്സുകളും, ഭൂതങ്ങളും, ചേർന്ന് ദിവ്യപുഷ്പങ്ങൾ ചിന്നി, ദിവ്യജ്ജ്വാലകലർന്ന്, ദിവ്യചന്ദനംപൂശി, ദിവ്യധൂപം പുകച്ച് ആ വൃഷാങ്കന്റെ സദസ്സിൽ ദിവ്യവാദ്യം മുഴക്കി. മൃദംഗം, പണവം, ശംഖം, ഭേരി എന്നിവയുടെ ശബ്ദം മുഴക്കിയും നൃത്തംവെയ്ക്കുന്ന ഭൂതസംഘങ്ങളുടെ മയിലാട്ടം തുടരവേ അപ്സരസ്ത്രീകൾ നൃത്തം തുടരവേ, ദിവ്യമാമുനിസേവിതമായ ആ ദിവ്യമായ രംഗം കാണുവാൻ, നല്ലതായ ആ രംഗം എങ്ങനെയാണെന്നു വർണ്ണിക്കുവാൻ, പറ്റാത്തവിധം അത്ര അത്ഭുതമായ ഒരു ദർശനമായിരുന്നു.

ഗിരീശൻെറ തപസ്സുമൂലം ഗിരി ഏറ്റവും ശോഭിച്ചു. സ്വാദ്ധ്യായംചെയ്യുന്ന വിപ്രന്മാരോടൊപ്പം ഗിരി ശോഭിച്ചു. വണ്ടുകൾ മുരളുന്ന ആ ഗിരി അതുല്യമായി വിളങ്ങി. മാധവാ! ആദ്യം മഹോത്സവംപോലെ വിളങ്ങിയ ആ രംഗം പിന്നെ ഭീഷണരൂപമെടുത്തു. ഇതൊക്കെക്കണ്ടു മഹർഷിമാർക്ക് വലിയ പ്രീതിയുണ്ടായി ജനാർദ്ദനാ! ഊർദ്ധ്വരേതസ്സുകളും മഹാസിദ്ധന്മാരും യോഗ്യരുമായ ഋഷികൾ, മരുത്തുക്കൾ, സാദ്ധ്യന്മാർ, വിശ്വേദേവകൾ, ഇന്ദ്രൻ, യക്ഷന്മാർ, നാഗർ, പിശാചുക്കൾ, ലോകപാലന്മാർ, അഗ്നികൾ, വാതങ്ങൾ, ഭൂതങ്ങൾ എല്ലാം അവിടെ ഒന്നിച്ചുകൂടി. ഋതുക്കൾ അവിടെ അത്ഭുതകരമായ പൂക്കൾ വിതറി. ജ്വലിക്കുന്ന ഔഷധികളും ആ കാടുകളെ പ്രശോഭിപ്പിച്ചു. പക്ഷികൂട്ടം സന്തോഷത്തോടെ ആടുകയും ഹർഷാരവമുണ്ടാക്കുകയും ചെയ്തു. ജനങ്ങൾക്ക് പ്രീതി നല്കുമാറ് അവ കുന്നിൻമുകളിലൂടെ കൂകിപ്പറന്നു. അവിടെ ദേവൻ ദിവ്യധാതുക്കളോടുകൂടിയ അദ്രിയുടെ തടത്തിൽ കട്ടിലിന്മേലെന്നപോലെ ശോഭിച്ച് മഹാശയൻ ഇരുന്നു.

പുലിത്തോലാകുന്ന വസ്ത്രവും ചാർത്തി, സിംഹചർമ്മമാകുന്ന ഉത്തരീയവും ചുറ്റി, സർപ്പമാകുന്ന പൂണുനൂൽ ധരിച്ച്, ലോഹിതാംഗദഭൂഷണനായി, ഭീമനും, ഹരിശ്മശ്രുവും, ജടിയും, ദേവാരാതികൾക്ക് ഭയങ്കരനും, ഭക്തന്മാരായ സകലഭൂതങ്ങൾക്കും അഭയംനല്കുന്നവനും ആണ് വൃഷഭധ്വജൻ, മാമുനിമാർ എല്ലാവരും ദേവദേവനെക്കണ്ടു തലകുമ്പിട്ട് കൂപ്പി എല്ലാ പാപങ്ങളുംനീങ്ങിയവരും, ക്ഷാന്തരും കല്മഷമറ്റവരുമായി ശോഭിച്ചു. ഭീഷണാകാരമായ ആ ഭൂതിപതിയുടെ സ്ഥാനം വിളങ്ങി.

ഏറ്റവും അപ്രധൃഷ്യവും മഹോരഗഗണങ്ങളാൽ ആകുലവുമായ ആ സ്ഥാനം ക്ഷണംകൊണ്ട് എല്ലാം അപ്രകാരം അത്ഭുതമായി മധുസൂദനാ! വൃഷഭാങ്കൻെറ സദസ്സ് ഇപ്രകാരം ഏറ്റവും ഭീമരൂപമായി ശോഭിച്ചു. ഭൂതസ്ത്രീഗണങ്ങളോടുകൂടി അവിടേക്ക് ഹിമവാൻെറ പുത്രിയായ ഉമാദേവി പ്രവേശിച്ചു. ഹരന്നു തുല്യമായ വിധം അംബരം ചാർത്തി സമാനമായ വ്രതത്തോടെ സർവ്വതീർത്ഥജലം നിറച്ച പൊന്നിൻകുടം എടുത്ത് ശുഭയായ അവൾ ശൈലനദികളെ പിൻതുടർന്നു. നാനാഗന്ധങ്ങളോടുകൂടി പുഷ്പവൃഷ്ടി പൊഴിച്ച് നദീദേവതമാരാൽ പൂജിക്കപ്പെടുന്ന അവൾ ഹിമവൽപാർശ്വത്തിൽ, ഈശ്വരൻെറ പാർശ്വത്തിലെത്തി.

പിന്നെ ചിരിച്ച് കളിയായി ചാരുദർശനയായ അവൾ തൻെറ കൈകളാൽ ശിവൻെറ കണ്ണുകൾ രണ്ടും പെട്ടെന്നു പൊത്തി. കണ്ണു രണ്ടും പൊത്തിയ ഉടനെ ജഗത്ത് അചേതനമായി. പെട്ടെന്ന് അന്ധകാരത്തിൽപ്പെട്ടുപോയി. ഉടനെ ജഗത്തിലെ ഹോമവഷൾക്കാരം നിന്നുപോയി. ജനങ്ങളെല്ലാം മനസ്സുകെട്ടു ഭയചകിതരായി. ഭൂതേശൻ മിഴിയടച്ച ഉടനെ വിശ്വം സൂര്യനില്ലാത്തമട്ടായി.

ഉടനെ ശിവൻെറ നെറ്റിയിൽനിന്ന് ഒരുൽക്കടമായ ജ്വാലയുണ്ടാവുകയും ലോകത്തിലെ ഇരുട്ടെല്ലാം നീങ്ങുകയും ചെയ്തു. ആദിത്യസന്നിഭമായ ഒരു മൂന്നാംകണ്ണും അങ്ങനെ ശിവന്നു നെറ്റിയിൽ ഉണ്ടായിവന്നു. യുഗാന്തത്തിൽ ജ്വലിക്കുന്ന പ്രളയസൂര്യനെപ്പോലെ ആ അഗ്നി ജ്വലിച്ച് ആ മല മുടിഞ്ഞുപോയി. ദീപ്താഗ്നിപോലെ ജ്വലിക്കുന്ന ദൃഷ്ടിയോടുകൂടിയ ഹരനെകണ്ട് തലകുമ്പിട്ട് ആയതാക്ഷിയായ ഉമ നോക്കി. സാലങ്ങളോടും സരളദ്രുമങ്ങളോടുംകൂടിയ ആ കാടു വെന്തുപോകുന്നത് അവൾ കണ്ടു. ചന്ദനദ്രുമങ്ങളും ദിവ്യമായ ഔഷധികളും കത്തിജ്ജ്വലിച്ചു. മൃഗസമൂഹങ്ങൾ ഭയപ്പെട്ട് ഓടി ഹരൻെറ സന്നിധിയിൽ ഗത്യന്തരമില്ലാതെ ഉഴന്നു. പിന്നെ ജ്വാല നഭസ്സിലെത്തി. ആ നഭസ്സ് ആകെ ഒന്നുഴന്നു. മിന്നൽപോലെ ഉൽക്കടമായി അനലൻ ജ്വലിച്ചു. ക്ഷണത്തിൽ ഹിമാലയം തീപ്പിടിച്ച് വേവുവാൻ തുടങ്ങി. ധാതുക്കളോടുകൂടിയ കൊടുമുടികൾ, വനങ്ങൾ, ഔഷധികൾ ഇവയെല്ലാം വെന്തു.

ആ ശൈലം ഇപ്രകാരം മുടിയുന്ന സമയത്ത് മലമങ്കയായ പാർവ്വതി 'ഭഗവാനേ ശരണം!' എന്നു പറഞ്ഞു കൈകൂപ്പി നിന്നു. അപ്പോൾ സ്ത്രീത്വംമൂലം അവളിൽ കരുണയോടെ ശർവ്വൻ അവളെ നോക്കി. തൻെറ അച്ഛനായ ഹിമവാൻ വെന്തുപോകുന്നതു കണ്ട് ദുഃഖിക്കുന്ന പാർവ്വതിയെ നോക്കി ഹരൻ പർവ്വതത്തിലേക്കു കണ്ണോടിച്ചു. ശിവൻ നോക്കിനില്ക്കെ പർവ്വതം മുമ്പത്തെമാതിരിതന്നെ കുളുർത്തുപോയി. സന്തോഷത്തോടുകൂടിയ പക്ഷിമൃഗാദികൾ ചേർന്ന ഹിമവാനിലെ കാടുകൾ പൂത്തും തളിർത്തും നില്ക്കുന്നതായിക്കണ്ടു. ആ കാട് ഇപ്രകാരം മുമ്പത്തെമട്ടിൽക്കണ്ടു സന്തോഷിച്ച് ഈശ്വരനോട്, സർവ്വേശ്വരനായ പതിയോട്, അനിന്ദിതയായ ഉമ ഇപ്രകാരം പറഞ്ഞു."

ഉമ പറഞ്ഞു: "അല്ലയോ ഭഗവാനേ, സർവ്വഭൂതേശ്വരാ, ശൂലപാണേ, മഹാവ്രതാ! എനിക്കു വലിയ ഒരു സംശയം വന്നുപെട്ടിരിക്കുന്നു. അതൊന്നു തീർത്തുതരണേ!

അങ്ങയുടെ നെറ്റിമേൽ എന്തിനാണ് മൂന്നാമതൊരു തൃക്കണ്ണുണ്ടായത്? പക്ഷിമൃഗാദികളോടുകൂടിയതും തളിർത്ത് പൂത്തുനില്ക്കുന്നതുമായ ഈ കാട് എന്തിനാണു ചുട്ടത്? ചുട്ടുകരിഞ്ഞ വനത്തെ ദേവാ, അങ്ങ് എന്തിനാണു പിന്നെ മുമ്പത്തെമാതിരിതന്നെ ആക്കിത്തീർത്തത്? അങ്ങനെ തരുക്കളാൽ മൂടപ്പെട്ടമാതിരി എൻെറ അച്ഛനെ ആക്കിയത് എന്തിനാണ്?"

മഹേശ്വരൻ പറഞ്ഞു: "അല്ലയോ അനിന്ദിതേ, നീ വിവരക്കേടുകൊണ്ട് എൻെറ കണ്ണുകൾ രണ്ടും പൊത്തി. അപ്പോൾ ക്ഷണത്തിൽ ഈ ലോകത്തിൻെറ കാഴ്ച നഷ്ടപ്പെട്ടു. നീ പൊത്തിയതുകൊണ്ട് ലോകം ആദിത്യനില്ലാതെ ഇരുട്ടിൽപ്പെട്ടുപോയി അദ്രിജേ! പ്രജകളുടെ രക്ഷയ്ക്കായി ഞാൻ ഉടനെ ദീപ്തമായ മൂന്നാമത്തെ ഒരു കണ്ണും സൃഷ്ടിച്ചു. ആ കണ്ണിൻെറ മഹാതേജസ്സുകൊണ്ട് ഈ ഗിരി വെന്തുപോയി. ദേവീ, നിൻെറ പ്രിയത്തിനുവേണ്ടി മുമ്പത്തെ മട്ടിൽത്തന്നെ ആ ഗിരിയെ കുളുർപ്പിച്ചു."

ഉമ പറഞ്ഞു: "ഭഗവാനേ, അങ്ങയുടെ മുഖം ചന്ദ്രനെപ്പോലെ സുന്ദരമാണ്. കിഴക്കേ മുഖവും വടക്കേ മുഖവും പടിഞ്ഞാറേ മുഖവും വളരെ അഴകുള്ളതും, പൂർണ്ണചന്ദ്രനെപ്പോലെ മനോഹരവുമാണ്. എന്നാൽ അങ്ങയുടെ തെക്കുഭാഗത്തു വിളങ്ങുന്ന മുഖം എന്താണിത്ര രൗദ്രമായിരിക്കുന്നത്? അതിൻെറ ഊർദ്ധ്വഭാഗത്തെ ജട മഞ്ഞനിറമായിരിക്കുന്നതെന്താണ്? അങ്ങയുടെ കണ്ഠം ഇങ്ങനെ മയിൽപ്പീലിപോലെ കറുക്കുവാൻ എന്താണ് കാരണം? ദേവാ! അങ്ങയുടെ കൈയിൽ എപ്പോഴും പിനാകം ഇങ്ങനെ എന്താണു നില്ക്കുന്നത്? അങ്ങ് നിത്യവും ജടിലനാകാൻ എന്താണ് കാരണം? എന്താണു ബ്രഹ്മചാരിയാകുവാൻ കാരണം? പ്രഭോ! എനിക്കുള്ള ഈ സംശയങ്ങളെല്ലാം അങ്ങു വിവരിച്ചുതരണേ! ഞാൻ അങ്ങയുടെ സഹധർമ്മിണിയല്ലേ? ഭവാനിൽ കൂറുള്ളവളല്ലേ! വൃഷധ്വജാ! അങ്ങു പറയണേ!"

നാരദൻ പറഞ്ഞു: "ഇപ്രകാരം പാർവ്വതീദേവി പറഞ്ഞപ്പോൾ പിനാകപാണിയായ ഭഗവാൻ ഉടനെ അവളുടെ ബുദ്ധിയെയും ധീരതയെയും പ്രശംസിച്ചു. ആ പ്രഭു, മഹേശ്വരൻ അവളോടു പറഞ്ഞു: 'സുഭഗേ, ശുഭാനനേ, പാർവ്വതീ! ഞാൻ പറയാം. എന്നിൽ ഇതൊക്കെ സംഭവിക്കുവാനുള്ള കാരണമൊക്കെ ഞാൻ പറയാം. നീ കേൾക്കുക."

**141. ഉമാമഹേശ്വരസംവാദം - ശിവനും പാർവ്വതിയും തമ്മിൽ വർണ്ണാശ്രമധർമ്മികളുടെ ധർമ്മത്തെപ്പറ്റി പ്രതിപാദിക്കുന്നു -** മഹേശ്വരൻ പറഞ്ഞു: "മുമ്പു ബ്രഹ്മാ

വ് ഏറ്റവും സുന്ദരിയായ ഒരു സ്ത്രീയെ സൃഷ്ടിച്ചു. വിശിഷ്ടമായ രത്നങ്ങളുടെയും മറ്റു മനോഹര വസ്തുക്കളുടെയും അത്യുത്തമമായ തിലാംശം എടുത്താണ് ആ സുന്ദരിയെ സൃഷ്ടിച്ചത്. തന്മൂലം അവൾ തിലോത്തമ എന്ന് പ്രസിദ്ധയായി. സൗന്ദര്യംകൊണ്ട് ആരും അവൾക്കു തുല്യയായി ഉണ്ടായിട്ടില്ല. അവൾ എന്നോടണഞ്ഞില്ല. അവൾ എന്നെ വലംവെച്ച് കൊതിപ്പിച്ചു ശുഭാനനേ! അവൾ എന്നെ ഒന്നു വലംവെക്കുവാൻ തുടങ്ങിയപ്പോൾ സൗന്ദര്യംകൊണ്ട് ഞാൻ ആകൃഷ്ടനായി. അവൾ എന്റെ ഏതുഭാഗത്തെത്തിയോ, അപ്പോൾ അവളെക്കാണുവാൻ ഓരോ തല മുളച്ചുണ്ടായി. അങ്ങനെ ഞാൻ നാലുപാടും നാലു മുഖങ്ങളെ സൃഷ്ടിച്ചു. അവളെ നോക്കിക്കാണുവാൻ ഞാൻ ചതുർമ്മൂർത്തിത്വം കൈക്കൊണ്ടു. അങ്ങനെ കിഴക്കുഭാഗത്ത് അങ്കുരിച്ച മുഖത്താൽ ഞാൻ ഇന്ദ്രനെ ശാസിക്കുന്നു. വടക്കുഭാഗത്തുളള മുഖംകൊണ്ട് അനിന്ദിതേ, ഞാൻ നീയുമായി രമിക്കുന്നു. എന്റെ പടിഞ്ഞാറുഭാഗത്തുള്ള മുഖം സർവ്വപ്രാണികൾക്കും സുഖം നല്കുന്നു. തെക്കുഭാഗത്തുള്ള മുഖം ഭീമാഭമാണ്; രൗദ്രമാണ്. അത് പ്രജാസംഹാരം നടത്തുന്നതാണ്. ലോകരുടെ ഹിതം കാംക്ഷിച്ച് ഞാൻ ജടിലനും ബ്രഹ്മചാരിയും ആയിരിക്കയാണ്. ദേവകാര്യങ്ങൾ നടത്തുന്നതിന്നുവേണ്ടിയാണ് ഞാൻ പിനാകം കൈയിൽവെച്ചിരിക്കുന്നത്. പണ്ട് എന്റെ ശ്രീയെ കാംക്ഷിച്ച ഇന്ദ്രൻ അവന്റെ വജ്രായുധം എന്റെ കണ്ഠത്തിന്നുനേരെ പ്രയോഗിച്ചു. അതു ജ്വലിച്ചുവന്ന് എന്റെ കണ്ഠം ദഹിപ്പിച്ചു. തന്മൂലം ഞാൻ ശ്രീകണ്ഠനായി."

**ഉമ പറഞ്ഞു: "ശ്രീമത്തായ വാഹനങ്ങൾ വേണ്ടുവോളം ഉണ്ടായിട്ടും അല്ലയോ ദേവാ, ഭവാൻ എന്താണ് കാളയെ വാഹനമാക്കുവാൻ കാരണം?"**

മഹേശ്വരൻ പറഞ്ഞു: "ബ്രഹ്മാവ് പാൽ ചുരത്തുന്ന സുരഭി എന്ന ധേനുവിനെ സൃഷ്ടിച്ചു. അമൃതമായ പാൽ ചുരത്തുന്ന അവൾ നാനാരൂപം കൈക്കൊണ്ടു. അവളുടെ കുട്ടിയുടെ മുഖത്തുനിന്നൊഴുകുന്ന പത എന്റെ ദേഹത്തിൽ വന്നു വീണു. അപ്പോൾ ഞാൻ കോപിച്ച് ഒന്നു നോക്കി. അതോടെ പശുക്കൾ വെന്ത് പല വർണ്ണങ്ങളുള്ളതായിത്തീർന്നു. അന്ന് അർത്ഥവിത്തമനായ ലോകഗുരു എന്നെ സാന്ത്വനംചെയ്തു. അങ്ങനെ ബ്രഹ്മാവ് എനിക്ക് വാഹനമായും, ധ്വജചിഹ്നമായും വൃഷഭത്തെ നല്കി. അങ്ങനെയാണ് ഞാൻ വൃഷഭത്തെ വാഹനമാക്കിയത്.

ഉമ പറഞ്ഞു: "അല്ലയോ ദേവാ, ലോകത്തിൽ വളരെ ഗുണങ്ങൾ ചേർന്ന മനോഹരമായ ഗൃഹങ്ങൾ പലതുമുള്ളപ്പോൾ എന്തിനാണ് ഭവാൻ ശ്മശാനത്തിൽ രമിക്കുന്നത്? മുടിയും എല്ലും ചിന്നിച്ചിതറിക്കിടക്കുന്നതും, ഉഗ്രമായതും, തലയോടുനിറഞ്ഞതും, കുറുക്കനും കഴുകനും അവിടവിടെ സഞ്ചരിക്കുന്നതും, ചുടലത്തീ ജ്വലിക്കുന്നതും, അശുദ്ധമായ മാംസം, രക്തം, കൊഴുപ്പ് എന്നിവയാകുന്ന ചേറുപുരണ്ടതും, എല്ലും കുടലും ചിന്നിയതും, കുറുക്കന്മാർ ഓരിയിടുന്നതുമാണല്ലോ ഈ ചുടലക്കളം! ഇത് പാർക്കുവാൻ പറ്റിയ ഗൃഹമാണോ?"

മഹേശ്വരൻ പറഞ്ഞു: "പവിത്രമായ ഇടം ഏതെന്നു ഞാൻ വളരെയേറെ അന്വേഷിച്ചു. ഭൂമിയിൽ മുഴുവൻ അന്വേഷിച്ചു. എന്നാൽ ചുടലക്കളത്തെക്കാൾ പവിത്രമായ ഒരിടവും ഞാൻ കണ്ടെത്തിയില്ല. അതുകൊണ്ടാണ് സർവ്വഗൃഹങ്ങളെക്കാളും ശ്മശാനത്തെ ഇഷ്ടപ്പെടുവൻ കാരണം. പേരാലിന്റെ കൊമ്പ് ഒഴിയുമ്പോൾ, മാലച്ചാർത്ത് കൊഴിയുമ്പോൾ, അവിടെ കളിച്ച് ഉല്ലസിക്കുവാൻ ഭൂതങ്ങൾക്കു വലിയ ഇഷ്ടമാണ് സുന്ദരീ! ഈ ഭൂതഗണങ്ങളില്ലാത്ത ഒരിടത്ത് ദേവീ, ഞാൻ പാർക്കുവാൻ ആഗ്രഹിക്കുന്നില്ല. ഈ ചുടലക്കളമാകുന്ന പാർപ്പിടം ശുഭേ, ഏറ്റവും പവിത്രമായി എനിക്കു തോന്നുന്നു. പവിത്രത്തെ കാമിക്കുന്നവർ ഉപാസിക്കുന്നത് ഏറ്റവും പുണ്യമായതിനെയാണല്ലോ!"

ഉമ പറഞ്ഞു: "ഭഗവാനേ, സർവ്വഭൂതനാഥാ, സർവ്വധർമ്മജ്ഞസത്തമാ, പിനാകപാണേ, പ്രഭോ, വരദാ! എന്നിൽ സംശയം പിന്നെയും വർദ്ധിക്കുന്നു ദേവാ! ഈ മുനിഗണങ്ങൾ തപസ്സുചെയ്ത് തപസ്വികളുടെ വേഷം ധരിച്ച് പല മാതിരി വേഷത്തിൽ ഉലകിൽ ചുറ്റുന്നു. ഈ മഹർഷിഗണത്തിന്റെയും എന്റെയും പ്രിയത്തെ ചിന്തിച്ച് എന്റെ ഈ സംശയം തീർത്തുതരണേ അരിന്ദമാ! നരന്മാർക്ക് ആചരിക്കുവാനുള്ള ധർമ്മശാസ്ത്രം എന്താണ്? അറിയാത്തവർക്കുള്ള മാർഗ്ഗം എന്തെന്നു പറഞ്ഞുതരണേ!"

നാരദൻ പറഞ്ഞു: "ദേവി ഇപ്രകാരം മഹേശ്വരനോടു പറഞ്ഞപ്പോൾ മുനിഗണം ദേവിയെ പൂജിച്ചു. ഋക്കുകളിലെ അർത്ഥോക്തികൾകൊണ്ടും സ്തുതിവാക്യങ്ങൾകൊണ്ടും പൊരുൾചേർന്നവിധം പൂജിച്ചു."

മഹേശ്വരൻ പറഞ്ഞു: "അഹിംസ, സത്യംപറയൽ, സർവ്വഭൂതങ്ങളിലും അനുകമ്പ, ശമം, ശക്തിക്കൊത്ത ദാനം, ഇവ ഗൃഹസ്ഥന്നു ചേർന്ന ഉത്തമമായ ധർമ്മമാണ്. പരസ്ത്രീസംഗം ചെയ്യാതിരിക്കുക, സൂക്ഷിക്കാൻ അന്യൻ ഏല്പിച്ച സ്ത്രീയെയും സ്വത്തിനെയും തന്റെയാക്കാതിരിക്കുക. അനുഭവിക്കാതെ സൂക്ഷിക്കുക, കൊടുത്ത മുതൽ എടുക്കാതിരിക്കുക, മദ്യം, മാംസം എന്നിവ വർജ്ജിക്കുക. ഈ അഞ്ചുവിധമാണ് ധർമ്മം. ഇതിന്നു വളരെ ശാഖകളുണ്ട്, സുഖോദയവുമാണ്. പുണ്യത്തിന്നു കാരണമായ ഇത് ധർമ്മപരന്മാരായ എല്ലാവരും, ദേഹമുള്ളവരെല്ലാം ചെയ്യേണ്ടതാണ്."

**ഉമ പറഞ്ഞു:** "ഭഗവാനേ, വേറെയും സംശയങ്ങളുണ്ട്; **അതും പറഞ്ഞു തീർത്തുതരണേ!** ചാതുർവ്വർണ്യത്തിന്റെ **ധർമ്മമെന്താണ്? സ്വജാതിക്ക് സുഖാവഹമെന്താണ്?** ബ്രാ**ഹ്മണന്ന് എന്താണ് ധർമ്മം? ക്ഷത്രിയന്ന്** എന്താണ് ധർമ്മം? വൈശ്യന്റെ ധർമ്മമെന്താണ്? ശൂദ്രൻ എങ്ങനെ ജീവിക്കണം?"

മഹേശ്വരൻ പറഞ്ഞു: "അല്ലയോ മഹാഭാഗേ നീ ന്യായമായ ചോദ്യമാണ് ചോദിച്ചത്. ഭൂമിയിൽ ദ്വിജാതികൾ എന്നും ഭൂമിദേവന്മാരും മഹാഭാഗന്മാരുമാണ്. ബ്രാഹ്മണന്നു മഹത്തായ ധർമ്മം ഉപവാസമാണ്; അതിൽ യാതൊരു സംശയവുമില്ല. ധർമ്മാർത്ഥസമ്പന്നരായ അവർ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നതാണ്. അവന്റെ ധർമ്മമാണ് ദേവി, ബ്രഹ്മചര്യം. വ്രതോപായനവും, ദ്വിജത്വവും അതിൽനിന്നു ലഭിക്കും. ഗുരുക്കളുടെയും ദൈവതങ്ങളുടെയും പൂജയ്ക്കുവേണ്ടി സ്വാദ്ധ്യായാഭ്യാസവും ധർമ്മപരന്മാരായ ദേഹിമാർ പുണ്യത്തിന്നുവേണ്ടി ചെയ്യണം."

ഉമ പറഞ്ഞു: "ഭഗവാനേ, എനിക്ക് ഇതിലും സംശയമുണ്ട്. അതും ഒന്നു വിവരിച്ചുതരണേ! ചാതുർവ്വർണ്യത്തിന്റെ ധർമ്മം വ്യക്തമായി അങ്ങു പറഞ്ഞുതരണേ!"

മഹേശ്വരൻ പറഞ്ഞു: "വേദകാര്യങ്ങൾ രഹസ്യമായി കേൾക്കുക, കർത്തവ്യങ്ങൾ ചെയ്യുക, വേദവിധി വേണ്ടപോലെ അനുഷ്ഠിക്കുക, അഗ്നികാര്യങ്ങൾ നിർവ്വഹിക്കുക, ഗുരുകാര്യങ്ങൾ നിർവ്വഹിക്കുക, ഇതൊക്കെ ധർമ്മമാണ്. ഭിക്ഷയേറ്റ് ഊണുകഴിക്കുക, നിത്യം പൂണുനൂൽ ധരിക്കുക, നിത്യം സ്വാദ്ധ്യായം ചെയ്യുക, ബ്രഹ്മചര്യാശ്രമം സ്വീകരിക്കുക. ഇത് അനുക്രമമായ ധർമ്മമാണ്. ഗുരുവിന്റെ സമ്മതത്തോടുകൂടി പഠിപ്പുകഴിഞ്ഞ ശിഷ്യൻ സമാവർത്തിക്കണം. പിന്നെ ആ ദ്വിജൻ ഒരു കന്യകയെ വേൾക്കണം. അത് വിധിപ്രകാരം അനുരൂപയായ ഒരു സ്ത്രീയെയായിരിക്കണം. ശൂദ്രന്മാരുടെ അന്നം ഭക്ഷിക്കരുത്. അത് സാന്മാർ

ഗ്ഗികമായ ധർമ്മമാണ്. നിത്യവും ഉപവാസമെടുക്കുന്നതും ബ്രഹ്മചര്യവും ധർമ്മമാണ്. അഗ്നികർമ്മം ചെയ്യുന്നവനും, വേദാദ്ധ്യയനംചെയ്യുന്നവനും, ഇന്ദ്രിയം അടക്കുന്നവനും, വിഘസം അശിക്കുന്നവനും യതാഹാരനും, സത്യവാക്കും, ശുചിയും ആയിരിക്കുക എന്നതാണ് ഗൃഹസ്ഥൻെറ ധർമ്മം. അതിഥിവ്രതവും, ത്രേതാഗ്നിധാരണവും ധർമ്മമാണ്. പശുബന്ധവും ഇഷ്ടിയും വിധിപോലെ ആചരിക്കണം. യജ്ഞവും മുഖ്യമായ ധർമ്മമാണ്. അഹിംസയും മുഖ്യമായ ധർമ്മമാണ്. ഒരു ദേഹിയേയും ഹിംസിക്കരുത്. ഭക്ഷണം ഏറ്റവും ആദ്യം താൻ കഴിക്കരുത്. വിഘസം അശിക്കുക എന്നത് എല്ലാ ഭൃത്യാദികളെയും അതിഥികളെയും ഊട്ടിയ തിന്നുശേഷമുള്ള ഊണുകഴിക്കലാണ്. അങ്ങനെയാണ് ഗൃഹസ്ഥൻ ചെയ്യേണ്ടത്.

ബ്രാഹ്മണനും ഗൃഹസ്ഥനും വിശേഷാൽ ശ്രോത്രിയനും വിഘസാശികളാകണം. ഗൃഹസ്ഥനും ഗൃഹസ്ഥയ്ക്കും ഇതുതന്നെയാണ് ധർമ്മം. ഇത് ദമ്പതികൾ അനുഷ്ഠിക്കണം. ഗൃഹദേവതകൾക്കെല്ലാം പുഷ്പവും ബലിക്രിയയും നിത്യവും ചെയ്യണം. നിത്യവും ഗൃഹം ഉപലേപനം (ചാണകവെള്ളംകൊണ്ടു മെഴുകുക) ചെയ്യണം. നിത്യോപവാസവും വേണം. ഇത് ധർമ്മമാണ്. നന്നായി അടിച്ചു കഴുകി ആജ്യധൂമംകൊണ്ട് പുകയ്ക്കണം. ഇത് ഗൃഹസ്ഥരായ ബ്രാഹ്മണർ ലോകധാരണത്തിന്നായി ചെയ്യേണ്ടതാണ്. ഇത് നല്ല ബ്രാഹ്മണരുടെ നിത്യനടപടിയാണ്. ക്ഷത്രിയന്മാരുടെ ധർമ്മം ദേവീ, ഭവതി കേട്ടിട്ടില്ലേ? അതും നിനക്കു പറഞ്ഞുതരാം. നീ ശ്രദ്ധയോടെ കേൾക്കുക.

ക്ഷത്രിയന്നു ധർമ്മമായിട്ടുള്ളത് ഒന്നാമതായി പ്രജാപാലനമാണ്. ഷൾഭാഗഫലം വാങ്ങുന്ന രാജാവ് രാജധർമ്മത്തോടുകൂടിയവനാകും. ധർമ്മത്തോടെ പ്രജകളെ പാലിക്കുന്ന രാജാവിന്ന് പ്രജാരക്ഷാർജ്ജിതമായ ലോകം ധർമ്മസിദ്ധമാണ്. ആ രാജാവിന്നു ചേർന്ന ധർമ്മം, ദമം, സ്വാദ്ധ്യായം, അഗ്നിഹോത്രംചെയ്യൽ, ദാനം, അദ്ധ്യയനം ഇവയൊക്കെയാണ്. പൂണുനൂൽ ധരിക്കലും, യജ്ഞവും, ധർമ്മക്രിയകളും ചെയ്യണം. ഭൃത്യരെ സംരക്ഷിക്കുക, ധർമ്മങ്ങൾ ചെയ്താൽ അത് പാഴായിപ്പോകാതിരിക്കുവാൻ നോക്കുക, നന്നായി ദണ്ഡം നടത്തുക, ഇവയൊക്കെ ധർമ്മമാണ്. വേദക്രതുക്രിയയും ധർമ്മമാണ്. വ്യവഹാരത്തിൽ നീതിധർമ്മവും, സത്യവാക്പ്രീതിയും തുല്യമാണ്. ദുഃഖിതന്മാർക്ക് കൈകൊടുത്ത് ആപത്തിൽനിന്നു കയറ്റുന്ന രാജാവ് എവിടെയും ഏതുകാലത്തും പൂജ്യനായി പ്രശോഭിക്കും. ഗോബ്രാഹ്മണർക്കുവേണ്ടി വിക്രമിച്ച് പോരിൽ മത്സരിച്ച ക്ഷത്രിയൻ അശ്വമേധംകൊണ്ടു ലഭിക്കുന്ന പുണ്യംനേടി സ്വർഗ്ഗലോകത്ത് സുഖിക്കുന്നതാണ്.

വൈശ്യൻെറ ധർമ്മം പശുവിനെമേയ്ക്കലും കൃഷിചെയ്യലുമാണ്. അഗ്നിഹോത്രംചെയ്യുക, ദാനംനല്കുക, വേദംപഠിക്കുക ഇവയും അവൻ ചെയ്യേണ്ടതാണ്. കച്ചവടം നടത്തുക, നല്ല നിലയിലുള്ള ആതിഥ്യം, പ്രശമം, ദമം, വിപ്രരെ സ്വാഗതം ചെയ്യുക, ദാനംചെയ്യുക ഇതൊക്കെ സനാതനമായ വൈശ്യധർമ്മങ്ങളാണ്. വൈശ്യൻ ഒരിക്കലും എള്ളും, സുഗന്ധവസ്തുക്കളും, രസവും വില്ക്കരുത്. അതു വിലയ്ക്കു വില്ക്കാനുള്ളതല്ല. കച്ചവടത്തിന്നിരിക്കുന്ന വൈശ്യൻ സൽപഥസഞ്ചാരിയാകണം. എല്ലാ ആതിഥ്യവും ത്രിവർഗ്ഗത്തിന്നു പറ്റിയവിധം അർഹതപോലെയാകണം.

ശൂദ്രൻെറ ധർമ്മം നിത്യവും ബ്രാഹ്മണശുശ്രൂഷയാണ്. തപസ്വിയും, സത്യവാദിയും, ജിതേന്ദ്രിയനുമായ അതിഥിയെ ശുശ്രൂഷിക്കുന്ന ശൂദ്രൻ വലിയ തപസ്സുനേടുന്നു. നിത്യവും ശുഭംചെയ്യുന്നവനും, ദേവതകളെയും ദ്വിജന്മാരെയും പൂജിക്കുന്നവനും ബുദ്ധിമാനുമായ ആ ശൂദ്രൻ, ഇഷ്ടമായ ധർമ്മഫലം, ഏല്ക്കുന്നു. ഓരോ വർണ്ണത്തിന്നും ഏതേതാണ് വിധിച്ചിട്ടുള്ളത്. നാലു വർണ്ണങ്ങളും അതാത് നടപടി കൈക്കൊള്ളണം. അതാണ് അവർക്കു നന്മചെയ്യുക. ശോഭനേ, സുഭഗേ! ഞാൻ ഇതൊക്കെ നിന്നോടു പറഞ്ഞു. ഇനി എന്താണ് നീ കേൾക്കുവാൻ ഇച്ഛിക്കുന്നത്?"

ഉമ പറഞ്ഞു: "നാലുവർണ്ണത്തിന്നുംചേർന്ന ഹിതമായ കർമ്മം ഭവാൻ വ്യക്തമായി പറഞ്ഞു. ഞാൻ അതു കേട്ടു. ഇനി എല്ലാവർക്കും ചേർന്നതായ ധർമ്മം എന്തെന്നു വിവരിച്ചാലും!"

മഹേശ്വരൻ പറഞ്ഞു: "എല്ലാ ജീവജാലങ്ങളിലുംവെച്ച് ശ്രേഷ്ഠനായി ബ്രാഹ്മണനെ ബ്രഹ്മാവ് സൃഷ്ടിച്ചു. ലോകങ്ങൾക്കു നന്മയ്ക്കായി, ലോകോദ്ധാരണത്തിന്നുവേണ്ടിയാണ് വിധി അങ്ങനെ ഒരു സൃഷ്ടിചെയ്തത്. അങ്ങനെ ബ്രാഹ്മണൻ മർത്ത്യരിൽ ഭൂമിദേവനായി. അവരുടെ ധർമ്മകർമ്മഫലോദയങ്ങൾ ഞാൻ വിവരിക്കാം. വിപ്രന്മാർക്കുള്ള ധർമ്മമേതോ, അതു മുഖ്യമായ ധർമ്മമാണ്. ലോകധർമ്മത്തിന്നുവേണ്ടി ലോകത്തിൽ ഈ മൂന്നും പത്മജൻ സൃഷ്ടിച്ചു. ലോകത്തിൽ എന്നേക്കും വേണ്ടിയാണ് ആ സൃഷ്ടി നടത്തിയത്. സൃഷ്ടിച്ചവറ്റയെപ്പറ്റി കേൾക്കുക. വേദോക്തം മുഖ്യമായ ധർമ്മമാണ്. മറ്റേതു സ്മൃതിശാസ്ത്രമാണ്. വേറെ ഒന്ന് ശിഷ്ടാചരിതമാണ്. ഇവ മൂന്നും സനാതനമായ ധർമ്മമാകുന്നു.

മൂന്നു വേദങ്ങൾ അഭ്യസിച്ചവനും ജീവിതത്തിന്നായി വേദം അഭ്യസിപ്പിക്കാത്തവനുമായ വിദ്വാനായ ദ്വിജൻ സ്വാദ്ധ്യായം, യാഗം, ദാനം എന്നീ മൂന്നു കാര്യവും ചെയ്യുന്നവനും കാമക്രോധ, ലോഭങ്ങൾ എന്നീ മൂന്നും ഒഴിവാക്കിയവനുമായ ദ്വിജൻ ആരോ അവൻ ലോകത്തിന്നു മിത്രമാണ്. ആറു കർമ്മങ്ങളെ ഭുവനേശ്വരൻ വിപ്രന്മാർക്കു നിശ്ചയിച്ചു. അതു ഞാൻ പറയാം; കേൾക്കുക. അവ നിത്യകർമ്മങ്ങളാണ്.

യജ്ഞംചെയ്യുക. യജിക്കുക, ദാനം ചെയ്യുക, ദാനം വാങ്ങിക്കുക, വേദം ചൊല്ലുക, വേദം പഠിപ്പിക്കുക ഇവ ആറും ആരു ചെയ്യുന്നുവോ അവൻ ധർമ്മവാനായ ദ്വിജനാണ്. നിത്യവും സ്വാദ്ധ്യായം ചെയ്യുക എന്നതാണ് ധർമ്മം. യജ്ഞം ചെയ്യുക എന്നത് സനാതനമായ ധർമ്മമാണ്. ദാനം യഥാവിധി ചെയ്യുന്നതും പ്രശസ്തമായ ധർമ്മമാണ്. ശമം സന്തോഷപ്രദമാണ് അത് സാധുപ്രവൃത്തമായ ധർമ്മമാണ്. വിശുദ്ധരായ ഗൃഹസ്ഥർക്ക് വലുതായ ഒരു നേട്ടമാണ് ഈ ധർമ്മം. പഞ്ചയജ്ഞത്താൽ വിശുദ്ധമായ ആത്മാവോടുകൂടി സത്യവാക്കായി അനസൂയകനായി വിപ്രനെ സൽക്കരിച്ചു ദാനംചെയ്തു തൻെറ ഗൃഹം വൃത്തിയാക്കി ജീവിക്കുന്നവൻ, ഗർവ്വില്ലാത്തവൻ, കുടിലതയില്ലാത്തവൻ, സ്നിഗ്ദ്ധമായ വാക്കു പറയുന്നവൻ, ദാനം ചെയ്യുന്നവൻ, വിരുന്നുകാരെ സൽക്കരിക്കുവാൻ ഇഷ്ടമുള്ളവൻ, വിഘസം അശിക്കുന്നവൻ, യഥാന്യായം അതിഥികൾക്ക് പാദ്യം, അർഘ്യം, ആസനം, ശയനം, വിളക്ക്, പാർപ്പിന്നുള്ള സൗകര്യം ഇവ നൽകുന്നവൻ ആരോ അവനാണ് ശരിയായ ധാർമ്മികൻ.

പ്രഭാതത്തിൽ ഉണർന്നെഴുന്നേറ്റ് ആചമിച്ച് ഭോജനം നല്കാൻ ക്ഷണിച്ച് അതിഥിയെ സൽക്കരിച്ച് അനുയാനം ചെയ്യുന്നവൻ ആരോ ആ ഗൃഹസ്ഥൻ ധർമ്മിഷ്ഠനാണ്. സർവ്വ ആതിഥ്യവും ത്രിവർഗ്ഗത്തിന്ന് (ബ്രാഹ്മണക്ഷത്രിയവൈശ്യവർഗ്ഗത്തിന്ന്) ആകുന്നവിധം പറഞ്ഞുകഴിഞ്ഞു. ശൂദ്രൻെറ ധർമ്മവും പറഞ്ഞു. ഈ മൂന്നു വർഗ്ഗങ്ങളെയും ശുശ്രൂഷിക്കുക എന്നതാണ് ശൂദ്രൻെറ ധർമ്മം.

പ്രവൃത്തിലക്ഷണമായ ധർമ്മമാണ് ഗൃഹസ്ഥനിൽ വിധിച്ചിട്ടുള്ളത്. അതുകൊണ്ട് സർവ്വഭൂതഹിതവും ശുഭവുമായ അത് ഞാൻ പറയാം.

പല പ്രാവശ്യവും ശക്തിപോലെ ദാനംചെയ്യുക; പലവട്ടവും യജിക്കുക. ഭൂതി കാംക്ഷിക്കുന്നവൻ ഇതു ചെയ്യണം. പുഷ്ടികർമ്മവിധാനവും ചെയ്യേണ്ടതാണ്. ധർമ്മത്തോടുകൂടി അർത്ഥം നേടണം. ധർമ്മ്യമായ ധനം മൂന്നായി പങ്കിടണം. ഇവപ്രയത്നത്തോടെ മാനവൻ ചെയ്യേണ്ടതാണ്. ഐശ്വര്യാർത്ഥിയായ ഗൃഹസ്ഥൻ ആ മൂന്നിൽ ഒരു ഭാഗം ധനംകൊണ്ട് ധർമ്മാർത്ഥങ്ങൾ നടത്തണം. ഒരു അംശം കൊണ്ട് കാമം നടത്തണം. പിന്നെ ഒരംശത്തെ വളർത്തണം. മോക്ഷത്തിന്നായുള്ള നിവൃത്തികർമ്മം വേറെ നില്ക്കുന്നു. അതിന്റെ വൃത്തി ഞാൻ വേറെ വിവരിക്കാം. ദേവീ, നീ തത്ത്വമായി എല്ലാം കേൾക്കുക.

പ്രധാനമായും, ധർമ്മം, ഭൂതദയ-ഒരേയൊരു സ്ഥലത്തുതന്നെ പാർത്തിടായ്കയും ആശാപാശങ്ങളിൽനിന്നുള്ള വിമുക്തതയുമാണ് മോക്ഷേച്ഛുവിന്ന് വേണ്ടതായ ധർമ്മം. തന്റെ വീട്ടിൽ പാർക്കുവാനുള്ള താൽപര്യം, വെള്ളത്തിൽ കുടുതൽ താൽപര്യം ഇവ പാടില്ല. നല്ലതരം വസ്ത്രങ്ങൾ ധരിക്കുന്നതിൽ താൽപര്യം വയ്യാ. സ്ഥാനമാനങ്ങളായ ഇരുപ്പിലും താൽപര്യം പാടില്ല. അദ്ധ്യാത്മഗതി ചിന്തിക്കുന്നവൻ അതിൽ മനസ്സുവെക്കണം. അതിൽ പരായണനാകണം. യോഗത്തിലും പ്രതിസംഖ്യാനത്തിലും യോഗമാണ്ടവനാകണം. നിത്യം മരച്ചുവട്ടിൽ വാഴുന്നവനും ശൂന്യമായ ഗൃഹത്തിൽ കിടക്കുന്നവനും പുഴയുടെ മണൽത്തിട്ടിൽ കിടക്കുന്നവനും, നദീതീരത്തിൽ താൽപര്യമുള്ളവനും, സ്നേഹബന്ധമുള്ള സർവ്വതിനേയും വിട്ടവനുമായ ദ്വിജൻ ആത്മാവിൽ ആത്മാവിനെ അണപ്പിക്കണം. അവൻ തൂണുപോലെ നിരാഹാരനായി മോക്ഷദൃഷ്ടമായ പ്രവൃത്തിയാൽ പരിവ്രാട്ടായ ആ യോഗി ആരോ, അവൻ സനാതനധർമ്മത്തോടുകൂടിയ യോഗിയാണ്.

ഒന്നിലും ആസക്തിയില്ലാത്തവനും ഒരേടത്തുമാത്രം പാർക്കാത്തവനും ഒരേ ഒരു ദിക്കിൽ കിടക്കാത്തവനും ചുറ്റുമുള്ളതിൽനിന്നു വിമുക്തനായവനും ആരോ അവനാണ് മുക്തൻ. സന്മാർഗ്ഗിയും മോക്ഷവിത്തുമായവർക്ക് ഇതു വേദത്തിൽ പറഞ്ഞിട്ടുള്ള ധർമ്മമാണ്. ഈ വഴിക്ക് പിൻതുടരുന്നവന്റെ യാതൊരടയാളവും പിന്നെ ഭൂമിയിൽ ബാക്കിയായി നില്ക്കുകയില്ല. ഭിക്ഷുക്കൾ നാലുവിധമാണ്: കുടീചകൻ. ബഹൂദകൻ, ഹംസൻ, പരമഹംസൻ എന്നിങ്ങനെയാണ് നാലു വിധം. ഇതിൽ ഒടുവിൽപ്പറഞ്ഞ പരമഹംസൻ ഉത്തമനായ ഭിക്ഷുവാണ്. പരമഹംസനെക്കാൾ മേലെയായി ഭിക്ഷുവില്ല. ഓരോന്നും ക്രമപ്രകാരം ഉയർന്നുയർന്ന് പരമഹംസപദത്തെ പ്രാപിക്കുന്നു. ഇപ്പറഞ്ഞ നാലിന്നും താഴെയായും വേറെയില്ല. ദുഃഖമില്ലാത്തതും സുഖമില്ലാത്തതും സൗമ്യമായതും ജരയില്ലാത്തതും മരണമില്ലാത്തതും അവ്യയമായതുമാണ് ബ്രഹ്മത്തിന്റെ ഭാവം. അതു നേടുകയാണ് ധർമ്മം."

ഉമ പറഞ്ഞു: "ഭവാൻ സത്തുക്കൾ ചെയ്യുന്ന ഗാർഹസ്ഥ്യവും മോക്ഷധർമ്മവും പറഞ്ഞു. ജീവലോകത്തിന്റെ ശ്രേയസ്കരമായ മാർഗ്ഗം ഭവാൻ പറഞ്ഞു. അല്ലയോ ധർമ്മജ്ഞാ, ഇനി ഋഷിധർമ്മം കേൾക്കുവാൻ ഞാൻ ഇച്ഛിക്കുന്നു. എനിക്ക് എന്നും തപോവനത്തിൽ വാഴുന്ന ജനങ്ങളിൽ ഇഷ്ടമുണ്ട്. ആജ്യധൂമത്തിന്റെ ഗന്ധംകൊണ്ട് തപോവനം മൂടുമ്പോൾ അതുകണ്ട് എന്റെ മനസ്സ് നിത്യവും പ്രസന്നമാകുന്നുണ്ട്. മഹേശ്വരാ, എനിക്ക് മുനിധർമ്മത്തെപ്പറ്റിയുള്ള സകല സംശയങ്ങളും അങ്ങ് തീർത്തുതരണം. എന്റെ ചോദ്യത്തിന്നു തക്ക സമാധാനം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു."

മഹേശ്വരൻ പറഞ്ഞു: "അല്ലയോ ദേവീ, ഞാൻ നിന്നോടു മഹത്തരമായ മുനിധർമ്മത്തെപ്പറ്റി പറയുന്നു. എന്തു ചെയ്താണ് മുനിമാർ തപഃസിദ്ധരാകുന്നതെന്നും പറയാം. ധർമ്മജ്ഞരും ഫേനപരുമായ ഋഷികൾക്കുള്ള ധർമ്മവും ഞാൻ പറയാം. ധർമ്മജ്ഞേ, നീ ധർമ്മം കേട്ടുകൊള്ളുക. എന്നും അല്പാല്പമായി ബ്രാഹ്മാവിനെ സംബന്ധിച്ച പരിശുദ്ധമായ പതക്കൂട്ടം ഏല്ക്കുന്നവരാണ് ഫേനപന്മാർ. യാഗത്തിൽ നിന്ന് ഒഴുകിയ അമൃതം ബ്രഹ്മാവു പാനം ചെയ്യുന്നു. വിശുദ്ധരായ ഫേനപന്മാർ ഈ ഫേനം (പത)യാണ് ഭക്ഷിക്കുന്നത് തപോധനാ!

ഇനി ബാലഖില്യർക്കുള്ള ധർമ്മചര്യാമാർഗ്ഗം പറയാം. തപഃസിദ്ധരായ ബാലഖില്യമുനിമാർ സൂര്യമണ്ഡലത്തിൽ ശോഭിക്കുന്നു. അവർ ഉഞ്ഛവൃത്തികളായി പക്ഷികളെപ്പോലെ അന്നന്നത്തെ നെന്മണി പെറുക്കിയതുകൊണ്ട് ഉപജീവിക്കുന്നവരാണ്. അവർ മൃഗത്തിന്റെ തോലാണ് ധരിക്കുക. ചീരവല്ക്കലധാരികളുമാണ്. നിർദ്ദ്വന്ദ്വരും സന്മാർഗ്ഗികളുമായ ബാലഖില്യർ തപോധനരാണ്. അവർ നമ്മുടെ തള്ളവിരലിന്റെ മുട്ടോളം മാത്രം പൊക്കമുള്ള കുറിയവരാണ്. തപസ്സിനെ ഇച്ഛിക്കുന്ന അവർക്കുള്ള ധർമ്മം മഹാഫലമാണ്. അവർ ദേവന്മാർക്കു തുല്യമായ സുരകാര്യം നടത്തുന്നവരാണ്. തപസ്സുകൊണ്ട് കിൽബിഷമറ്റവരായ അവർ ദിക്കുമുഴുവൻ ദ്യോതിപ്പിക്കുന്നു.

മറ്റുള്ള ശുദ്ധചിത്തന്മാരും, ദയാധർമ്മപരായണന്മാരും ചുറ്റിസഞ്ചരിക്കുന്നവരും, സൽപ്പുണ്യനിരതന്മാരും, സോമലോകത്ത് അധിവസിക്കുന്നവരും, ചന്ദ്രകിരണം പാനംചെയ്ത് ജീവിക്കുകയാണ്. സംപ്രക്ഷാളന്മാരും അശ്മകുട്ടന്മാരും ദന്തോലൂഖലിമാരും (പല്ലുതന്നെ ഉരലാക്കിയവർ) ദേവന്മാരായ സോമപന്മാർക്കും ഊഷ്മപന്മാർക്കും അടുത്ത് ഉഞ്ഛവൃത്തി ചെയ്യുന്നവരും ദാരങ്ങളോടുകൂടിയവരും നിയതേന്ദ്രിയന്മാരാണ്. അവർക്ക് അഗ്ന്യാധാനവും പിതൃപൂജയും പഞ്ചയജ്ഞം യജിക്കലും ധർമ്മമായി പറയുന്നു. ചക്രചാരികളും ദേവലോകചാരികളുമായ ദ്വിജേന്ദ്രന്മാർ ഋഷിധർമ്മം ചെയ്യുന്നത് നീ വേറെയും കേൾക്കുക. ഞാൻ പറയാം.

യതേന്ദ്രിയനായ ഋഷി ആത്മജ്ഞാനംകൊള്ളുന്നു. അവൻ പിന്നെ കാമക്രോധങ്ങളെ ജയിക്കണം എന്നാണ് എന്റെ അഭിപ്രായം. അഗ്നിഹോത്രം, പരിസ്പന്ദം, ധർമ്മസത്രമിരിക്കൽ, സോമയജ്ഞാനുമതി, യജ്ഞദക്ഷിണ ഇവയഞ്ചുമാണ് ധർമ്മരതി. അത് യതികൾ അനുഷ്ഠിക്കണം. നിത്യവും യജ്ഞം ചെയ്യുക എന്നതാണ് ധർമ്മം. പിതൃദേവാർച്ചന, ആദരവ്, സർവ്വാതിഥ്യം, ഇവയൊക്കെ ഉഞ്ഛാന്നംകൊണ്ട് നിർവ്വഹിക്കുക. ഉപഭോഗങ്ങളിൽനിന്നു നിവർത്തിച്ചു ജീവിക്കുക, ഗോരസം മാത്രം കഴിക്കുക, ശമം, സ്പൃഹയില്ലായ്മ, നിലത്തുകിടക്കുക, യോഗം അഭ്യസിക്കുക, ഇലയും ചീരയും ഭക്ഷിക്കുക എന്നിവയൊക്കെയാണ് ഋഷികൾക്കുള്ള നിയമങ്ങൾ. ഇവകൊണ്ട് നേടാത്ത ഗതി നേടുന്നതാണ്.

വീട്ടിൽ നെല്ലുകുത്തുന്ന ഉലക്ക വെച്ചതിന്നുശേഷം, പുകയൊക്കെ പോയതിന്നുശേഷം, തീയൊക്കെ കെട്ടടങ്ങിയതിന്നുശേഷം, വീട്ടിലുള്ളവരെല്ലാം ഊണുകഴിഞ്ഞതിന്നുശേഷം, പാത്രം ഒരു മുറിയിൽനിന്നു മറ്റൊരു മുറിയിലേക്കു കൊണ്ടുപോകൽ നിർത്തിയതിന്നുശേഷം, പിച്ചക്കാരൊക്കെ പൊയ്ക്കഴിഞ്ഞതിന്നുശേഷം, വല്ല പാന്ഥനും വന്നെത്തിയാൽ സൽക്കരിക്കാമെന്നു വിചാരിച്ച് ആ വന്നുകേറുന്നവന്ന് ഭക്ഷണം നല്കിയതിന്നുശേഷം വേണം ഊണു കഴിക്കുവാൻ എന്നു വിചാരിച്ച് പാന്ഥനെ കാത്ത് ഉണ്ണാതിരിക്കുന്ന ഗൃഹസ്ഥൻ ആരോ, അവൻ തീർച്ചയായും സത്യധർമ്മപരനും ശാന്തനുമായ മുനിയുടെ ധർമ്മത്തിന്ന് തുല്യമായ ധർമ്മത്തോടുകൂടിയവനാണെന്ന് പരിഗണിക്കണം. ജളത്വം വിട്ടവനും, ഗർവ്വ് ഒഴിഞ്ഞവനും, മനസ്സ് തെളിഞ്ഞ

വനും, വിസ്മയമില്ലാത്തവനും, മിത്രങ്ങളിലും അമിത്രങ്ങളിലും സമനും മൈത്രനുമായവൻ ഉത്തമധർമ്മജ്ഞനാണ്."

**142. ഉമാമഹേശ്വരസംവാദം - വാനപ്രസ്ഥധർമ്മങ്ങളുടെ വിവരണം -** ഉമ പറഞ്ഞു: "ഭംഗിയേറിയ ദിക്കുകളിൽ, നദികളുടെ വെള്ളച്ചാട്ടമുള്ള സ്ഥലങ്ങളിൽ, പുഴവക്കിൽ, വള്ളിക്കുടിലുകളിൽ, പർവ്വതത്തിൽ, വനത്തിൽ, പരിശുദ്ധമായ ദേശങ്ങളിൽ, കായ്കളുള്ള പ്രദേശങ്ങളിൽ, വളരെ ശ്രദ്ധയോടുകൂടി ഫലമൂലങ്ങൾ കിട്ടുന്ന നല്ല പ്രദേശങ്ങളിൽ, യതവ്രതന്മാരായ മുനിമാർ പാർക്കുന്നു. അവരുടെ പുണ്യമായ വിധി കേൾക്കുവാൻ എനിക്കാശയുണ്ട് ശങ്കരാ! അല്ലയോ ദേവേശാ, തന്റെ ദേഹംകൊണ്ട്, മറ്റുള്ള ഭൃത്യാദികളുടെ സഹായംകൂടാതെ കഴിയുന്ന അവരുടെ, വാനപ്രസ്ഥന്മാരുടെ, പുണ്യമായ വിധിയെന്തെന്നു കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്; പറഞ്ഞാലും!"

മഹേശ്വരൻ പറഞ്ഞു: "വാനപ്രസ്ഥരുടെ ധർമ്മം ഞാൻ പറയാം. അത് ശ്രദ്ധയോടെ നീ കേൾക്കുക. ദേവീ, നീ മനസ്സിരുത്തിക്കേട്ട് ധർമ്മബുദ്ധിയെ പ്രാപിക്കുകയും ചെയ്യുക. സംസിദ്ധരും, നിയമംപൂണ്ടവരും, സത്തുക്കളും, വനത്തിൽ എത്തിയവരും, വാനപ്രസ്ഥന്മാരും നടത്തേണ്ട കർമ്മം എങ്ങനെയാണെന്ന് ഞാൻ പറയാം; നീ കേൾക്കുക.

മൂന്നുനേരവും കുളിക്കുക, പിതൃക്കളെയും ദേവകളെയും അർച്ചിക്കുക. ഭാഗ്നിഹോത്രംചെയ്യുക, ഇഷ്ടി, ഹോമവിധാനം, വരിനെല്ല് ഇവ വാങ്ങുക, ഫലമൂലങ്ങൾ കൊണ്ടുവരിക; ഇവയാൽ ജീവിക്കുക, ആവണക്ക്, ഓടം എന്നിവയുടെ എണ്ണകൊണ്ട് ദേഹത്തിൽ തേക്കുക. യോഗചര്യയെടുക്കുക, കാമക്രോധങ്ങളെ ഉപേക്ഷിക്കുക, വീരശയ്യയിൽ കിടക്കുക, വീരാസനത്തിൽ ഇരിക്കുക (ഭയങ്കരമായ കാടാണ് വീരസ്ഥാനങ്ങൾ) യോഗവട്ടം ചേർന്നു വേനൽക്കാലത്തു പഞ്ചതപസ്സോടെ യഥാന്യായം ഹഠയോഗപ്രസിദ്ധമായ മണ്ഡൂകനിയമം ആചരിക്കുക, വീരാസനം വാഴുക, വെറും നിലത്തു കിടക്കുക, മഴക്കാലത്തു മഴയേല്ക്കുക, മഞ്ഞുകാലത്ത് തണുത്ത ജലത്തിൽ നില്ക്കുക, വേനൽക്കാലത്തു പഞ്ചാഗ്നിമദ്ധ്യത്തിലിരിക്കുക-ഇവയാണ് ധർമ്മബുദ്ധികളായ ഋഷിമാർ ചെയ്യേണ്ടതായ നിയമങ്ങൾ. ജലം മാത്രം കുടിച്ചു ദിനങ്ങൾ കഴിക്കുന്നവർ, കാറ്റുമാത്രം ഉണ്ണുന്നവർ, ചണ്ടിമാത്രം തിന്നുന്നവർ, അശ്മകുട്ടന്മാർ (കല്ലു കൂട്ടി ഉരസി നെല്ലിന്റെ ഉമികളഞ്ഞ് പാകംചെയ്തു ജീവിക്കുന്നവർ), ദാന്തന്മാർ, സംപ്രക്ഷാളകന്മാർ, ചീരവൽക്കലവസ്ത്രധാരികൾ, മാനിന്റെ തോലുടുക്കുന്നവർ, ഇങ്ങനെയുള്ള സന്ന്യാസികൾ ഈ പറഞ്ഞവിധം യഥാകാലം യഥാവിധി ജീവിതം നയിക്കണം.

വനേചരന്മാർ, വനാസക്തന്മാർ, വനസ്ഥന്മാർ, വനഗോചരന്മാർ, വനവാസികൾ ഇവർ വനത്തെ ഗുരുവിനെപ്പോലെ സേവിക്കണം. അവർക്ക് ഹോമവും പഞ്ചയജ്ഞങ്ങളും ധർമ്മമാണ്. വേദോക്തമായ പഞ്ചധർമ്മത്തിന്റെ ഭാഗം കാത്തുകൊള്ളലും അവരുടെ ധർമ്മമാണ്. അഷ്ടമീയജ്ഞപരത, ചാതുർമ്മാസ്യനിഷേവണം, പൗർണ്ണമാസാദികളായ യജ്ഞങ്ങൾ, നിത്യയജ്ഞങ്ങൾ എന്നിവ ചെയ്യുന്നവർ, ദാരസംഗം വിട്ടൊഴിഞ്ഞവർ, എല്ലാ സങ്കരങ്ങളെയും വർജ്ജിച്ചവർ, എല്ലാ പാപങ്ങളും വിട്ടവർ, അങ്ങനെ താപസികന്മാർ വനത്തിൽ ചരിക്കുന്നു. സ്രുക്കും (ഹോമിക്കുവാൻ നെയ്യൊഴിക്കുന്ന തവി) ജലപാത്രവും വളരെ കാര്യമായി കരുതുന്നവർക്ക്, അവ രണ്ടുമല്ലാതെ വേറെ ധനമൊന്നുമില്ല, അവർ ആഗ്രഹിക്കുന്നുമില്ല. മൂന്ന് അഗ്നികാര്യങ്ങളും ചെയ്യുന്നതിൽ അവർ നിരതരാണ്. അവർ ധർമ്മിഷ്ഠന്മാരും നിത്യവും സത്പഥസഞ്ചാരികളുമാണ്. അവർ ബ്രഹ്മത്തെ പ്രാപിക്കുകയും ചെയ്യുന്നവരാണ്. മഹാപുണ്യമായ ബ്രഹ്മലോകവും, ശാശ്വതമായ സോമലോകവും പ്രാപിക്കുന്ന സിദ്ധരായ മുനികൾ സത്യധർമ്മാശ്രയന്മാരാണ്. വാനപ്രസ്ഥർക്കുള്ള ശുഭമായ ധർമ്മം ദേവീ, ഞാൻ പറഞ്ഞുകഴിഞ്ഞു. വളരെ വിസ്തരിച്ചുതന്നെ ഞാൻ പറഞ്ഞു."

ഉമ പറഞ്ഞു: "ഭഗവാനെ, സർവ്വഭൂതേശ്വരാ! സർവ്വഭൂതങ്ങളാലും നമസ്കരിക്കപ്പെടുന്ന ദേവാ! മുനിസംഘങ്ങൾക്കുള്ള സിദ്ധിവാദത്തെ അങ്ങു പറയണേ! സിദ്ധിവാദങ്ങളിൽ സിദ്ധരായവിധം വനവാസികൾ സ്വതന്ത്രരായി വർത്തിക്കുന്നു. ഭാര്യമാരോടുകൂടിയ അത്തരക്കാരുടെ ഗതിയെന്താണ്?"

മഹേശ്വരൻ പറഞ്ഞു: "അല്ലയോ ദേവീ, തപഃസ്വതന്ത്രരും ഭാര്യമാരോടുകൂടിയവരും ഇങ്ങനെ രണ്ടുവിധം സന്ന്യാസിമാരുണ്ട്. അവരുടെ അടയാളം: തല മൊട്ടയടിച്ചിരിക്കും; കാഷായവസ്ത്രം ധരിക്കും; യഥേഷ്ടം എവിടേയും സഞ്ചരിക്കും. എന്നാൽ ദാരവിഹാരികളായ വാനപ്രസ്ഥന്മാർ രാത്രി വീട്ടിൽ താമസിക്കും. മൂന്നുനേരം കുളിക്കുകയും മുഖ്യമായി ഋഷികൾക്കുള്ള ഹോമകർമ്മം -വെള്ളവും ഫലവുമായുള്ള കർമ്മം -സമാധി, സൽപഥത്തിലുള്ള നില, ഇങ്ങനെ വേദശാസനമനുസരിച്ചുള്ള അനുഷ്ഠാനം ഇവയെല്ലാം കേവലം വാനപ്രസ്ഥർക്കുള്ളതാണ്. ആ ധർമ്മങ്ങളെല്ലാം ആചരിച്ചാൽ അവർ തപസ്സിന്റെ ഫലം അനുഭവിക്കുന്നതുമാണ്.

ദാമ്പത്യധർമ്മങ്ങൾ അവർ അനുഷ്ഠിക്കും. അവർക്ക് ഭാര്യയുണ്ടല്ലോ. അവർ സ്വന്തം ഭാര്യമാരിലേ പ്രവേശിക്കുകയുള്ളു. അതും ആർത്തവാനന്തരമുള്ള ശുദ്ധവും ഉൽപാദനക്ഷമവുമായ കാലങ്ങളിലേ ഭാര്യയിൽ പ്രവേശിക്കുകയുള്ളു. അവരുടെ ധർമ്മം ഋഷിമാരുടെ ധർമ്മം തന്നെയാണ്. വിധിയിൽ കണ്ടതു മാത്രമേ അവർ ചെയ്യുകയുള്ളു. ഋഷികൾക്കു ലഭിക്കുന്ന ഫലങ്ങൾ അവർക്കും ലഭിക്കും. കാമചാപല്യം നിമിത്തം മറ്റുവിധത്തിൽ അവർ ജീവിക്കുവാൻ പാടില്ല.

എല്ലാ ജീവികൾക്കും അഭയംനല്കുന്നവൻ, ഹിംസാദോഷം വിട്ടവൻ, തീർച്ചയായും ധർമ്മത്തോടൊത്തവനാകും. സർവ്വഭൂതങ്ങളിലും ദയാശീലമുള്ളവനും, സർവ്വഭൂതങ്ങളിലും സത്യം പാലിക്കുന്ന വ്രതമുള്ളവനും സർവ്വഭൂതാത്മഭൂതനുമായ പുരുഷൻ ധർമ്മത്തോടു ചേർന്നവനാകും. സർവ്വവേദങ്ങളിൽ മുഴുകുന്നതും, സർവ്വഭൂതങ്ങളിലും ആർജ്ജവത്തോടെ ഇരിക്കുന്നതും രണ്ടും തുല്യമാണ്. എന്നാൽ, അല്പം മേലെ നില്ക്കുന്നത് ആർജ്ജവമാണ്. ആർജ്ജവത്തെ (സത്യം - നേർവഴി) ധർമ്മമായി പറയുന്നു. അധർമ്മം ജിഹ്മമാണ്, വളഞ്ഞതാണ്. ആർജ്ജവത്തോടു കൂടിയവനായ പുരുഷൻ ധർമ്മിഷ്ഠനായ പുരുഷനാണ്. നിത്യവും ആർജ്ജവമുള്ളവൻ ദേവന്മാരുടെ സന്നിധിയിൽപ്പോയി വാഴും. തനിക്ക് ധർമ്മിഷ്ഠനായി ജീവിക്കണമെന്ന ആഗ്രഹം ആർക്കുണ്ടോ, അവൻ ആർജ്ജവമുള്ളവനാകണം. ക്ഷാന്തൻ, ദാന്തൻ, ജിതക്രോധൻ, ധർമ്മഭൂതൻ, അഹിംസകൻ, ധർമ്മത്തിൽ നിത്യം ആസക്തൻ - ഇങ്ങനെയുള്ള ഗുണങ്ങളോടുകൂടിയവനാരോ, അവൻ ധർമ്മത്തോടൊത്തവനായി ഭവിക്കും. മടിവിട്ടവനും, ധർമ്മിഷ്ഠനും, ഭക്തിയോടെ സൽപ്പഥത്തെ ആശ്രയിക്കുന്നവനും, ചാരിത്രവാനും ബുദ്ധനുമായ പുരുഷൻ ബ്രഹ്മമായി ഭവിക്കുന്നതാണ്."

ഉമ പറഞ്ഞു: "ദേവാ! ആശ്രമസ്ഥന്മാരായ, തപോധനരായ താപസന്മാർ എന്തു ചര്യയാൽ ദീപ്തന്മാരായി ശോഭിക്കും? രാജാക്കളും, രാജപുത്രന്മാരും, നിർദ്ധനന്മാരും, ധനാഢ്യന്മാരും എന്തു കർമ്മത്താൽ ഭഗവാനേ, തപസ്സിന്റെ ഫലം നേടും? ആ ദിവ്യചന്ദനഭൂഷിതരായ കാനനവാസികൾ എന്തു കർമ്മത്താലാണ് നിത്യമായ സ്ഥാനത്തെ പ്രാപിക്കു

ന്നത്? തപശ്ചര്യയുടെ മഹത്തായ ഫലത്തെപ്പറ്റിയാണ് എൻെറ സംശയങ്ങൾ. ദേവാ, എൻെറ ഈ സംശയങ്ങളെല്ലാം ഭവാൻ തീർത്തുതരണേ! ത്രിനേത്രനായ ത്രിപുരാന്തകാ! പറഞ്ഞാലും."

മഹേശ്വരൻ പറഞ്ഞു: "അഹിംസർ, ദാന്തർ, നേരുപറയുന്നവർ, ഉപവാസവ്രതങ്ങൾ ആചരിക്കുന്നവർ, ഇങ്ങനെയുള്ള പുണ്യവാന്മാർ സിദ്ധന്മാരോടും ഗന്ധർവ്വന്മാരോടും ചേർന്ന് അനാമയരായി മോദിക്കുന്നതാണ്. മണ്ഡൂകയോഗശയനനും, യഥാന്യായം വിധിപ്രകാരം ദീക്ഷപൂണ്ടവനും, ധർമ്മനിഷ്ഠനുമായവൻ നാഗരോടുകൂടി മോദത്തോടെ നാഗലോകത്തു വസിക്കുന്നതാണ്. മാനിൻെറ വായിൽനിന്ന് ചവയ്ക്കുന്ന സമയത്ത് കൊഴിഞ്ഞുവീഴുന്ന പുല്ല്, മാൻകുട്ടത്തോടു ചേർന്നുതിന്നുന്ന ദീക്ഷിതനായ യോഗി സ്വർഗ്ഗലോകത്ത് അമരാവതിയിൽ സുഖമായി വസിക്കും. വെള്ളത്തിലെ ചണ്ടിയോ കൊഴിഞ്ഞുവീഴുന്ന പഴുത്ത ഇലയോ തിന്നുന്ന വ്രതശീലനായ യോഗി, ശീതയോഗങ്ങളെ സഹിച്ചു കഴിയുന്നവൻ, പരമമായ ഗതിയെ പ്രാപിക്കും. വായുമാത്രം ഭക്ഷിക്കുന്നവനും, ജലംമാത്രം കുടിക്കുന്നവനും, ഫലമൂലങ്ങൾ ഭക്ഷിച്ചു കഴിയുന്നവനുമായ യതി അപ്സരസ്ത്രീകളോടു ചേർന്ന് യക്ഷന്മാരുടെ ഐശ്വര്യം നേടി മോദിക്കുന്നതാണ്. വേനൽക്കാലത്തു വിധിപ്രകാരം പഞ്ചാഗ്നിമദ്ധ്യത്തിൽ തപസ്സുചെയ്യുന്നവൻ പന്ത്രണ്ടുവർഷം അതു തുടർന്നാൽ അവൻ മന്നിൽ രാജാവായി ഭവിക്കും.

ആഹാരം നിയന്ത്രിച്ച് പന്ത്രണ്ടു വർഷം മൗനവ്രതത്തോടെ മരുഭൂമിയിൽ ധ്യാനനിമഗ്നനായി കഴിഞ്ഞാൽ അവൻ മന്നിൽ രാജാവായി ഭവിക്കും. ശുദ്ധമായ നിലത്ത് ആകാശം കണ്ടുകൊണ്ട് പന്ത്രണ്ടുവർഷം കഴിച്ചുകൂട്ടുകയും, ഇടിത്തീയിന്നു ശരീരം അർപ്പിക്കുകയും ചെയ്യുന്നവനാരോ, അവൻ സ്വർഗ്ഗത്തിൽ സുഖമായി വസിക്കും. സ്ഥണ്ഡിലത്തിൽ (വെറും നിലത്ത്) കിടക്കുന്ന വ്രതമെടുത്തവന്ന് അല്ലയോ ഭാമിനീ, യാനങ്ങളും ശയനങ്ങളും മഹാർഹങ്ങളായ ചന്ദ്രശുഭ്രഗൃഹങ്ങളും ലഭിക്കും. ഒന്നും ഭക്ഷിക്കാതെ ആത്മോപജീവിയായി, നിയതനായി ഉപവാസമെടുത്ത് ദേഹം ഉപേക്ഷിക്കുന്നവൻ സ്വർഗ്ഗത്തെ പ്രാപിക്കുന്നതാണ്. ആത്മോപജീവിയായി പന്ത്രണ്ടുവർഷം ദീക്ഷയെടുത്തവൻ തൻെറ ദേഹം ആഴിയിലേക്കു വിട്ടാൽ അവൻ വാരുണമായ ലോകത്തിൽ ചെന്നെത്തുന്നതാണ്. ആത്മോപജീവിയായി പന്ത്രണ്ടുവർഷം ദീക്ഷയെടുക്കുന്നവൻ കല്ലുകൊണ്ട് കാലുടച്ചാൽ (തൻെറ കാൽ താൻതന്നെ കല്ലെടുത്ത് ഇടിച്ചുതകർത്താൽ സ്വയം വേദനപ്പെട്ടാൽ) അവൻ ഗുഹ്യകന്മാരുടെ ലോകത്തിലെത്തുന്നതാണ്. ആത്മോപജീവിയായി സിദ്ധനായിത്തീർന്നവൻ, നിർദ്വന്ദ്വനും നിഷ്പരിഗ്രഹനുമായവൻ, മനോഗതമായ ദീക്ഷ പന്ത്രണ്ടു കൊല്ലംകഴിച്ചാൽ സ്വർഗ്ഗലോകം നേടുകയും ദേവന്മാരോടുകൂടി സുഖിക്കുകയും ചെയ്യും. ആത്മോപജീവിയായി പന്ത്രണ്ടുവർഷം ദീക്ഷയെടുത്തവൻ ദേഹം അഗ്നിയിൽ ഹോമിച്ചാൽ ബ്രഹ്മലോകത്തു പൂജ്യനായി ഭവിക്കുന്നതാണ്. അല്ലയോ ദേവീ! യഥാന്യായം ദീക്ഷപൂണ്ട നിയതനായ ദ്വിജൻ ആത്മാവിനെ ആത്മാവിൽ നിർത്തി നിർമ്മമനായി, ധർമ്മലാലസനായി ഭവിക്കും. ഈ മനോഹതമായ ദീക്ഷ പന്ത്രണ്ടുവർഷം കഴിക്കുന്നവൻ കഴുത്തിൽ അരണീമന്ഥം കെട്ടി അനാവൃതനായി ഭവിച്ച് വീരാദ്ധ്വഗാമിയായി വീരാസനത്തിലിരുന്ന് വീരസ്ഥനായി വീരാന്മാർക്കുചേർന്ന ഗതിയെ നേടുന്നതാണ്. ദിവ്യപുഷ്പങ്ങളണിയുകയും ദിവ്യചന്ദനചർച്ചിതനായി, ധർമ്മാത്മാവായി, ദേവന്മാരോടുകൂടി സുഖമായി അവൻ വിണ്ണിൽ വാഴുന്നതുമാണ്. വീരലോകം പ്രാപിച്ചു വീരയോഗവഹനായി, എപ്പോഴും സത്വസ്ഥനായി, സർവ്വവും വിട്ട് ദീക്ഷിതനായി, നിയതനും ശുചിയുമായി വീരമാർഗ്ഗം പൂകുന്നതായാൽ അവൻ എന്നും ശാശ്വതമായ ലോകത്തെ പ്രാപിക്കുന്നതാണ്. അവൻ കാമഗമായ വിമാനത്തിൽ കയറി ഇഷ്ടംപോലെ സഞ്ചരിക്കുന്നതാണ്. പിന്നെ അവൻ ശക്രൻെറ പുരത്തിലെത്തി നിരാമയനായി മോദിക്കുകയുംചെയ്യും."

**143. ഉമാമഹേശ്വരസംവാദം - ഉയർന്ന ജാതിക്കാർ കർമ്മഫലംമൂലം താണജാതിയിൽ ജനിക്കുമെന്ന് ശിവൻ പാർവ്വതിയോടു പറയുന്നു -** ഉമ പറഞ്ഞു: "അല്ലയോ ഭഗനേത്രഘ്നനായ ഭഗവാനേ, പൂഷാവിൻെറ പല്ലു തകർത്ത ദേവാ, (ദക്ഷയാഗത്തിൽ തൻെറനേരെ പല്ലുകാട്ടി ച്ചിരിച്ച പൂഷാവിൻെറ പല്ല് അടിച്ചുകൊഴിച്ച കഥ ഇവിടെ 16-ാം അദ്ധ്യയത്തിൽ ചുരുക്കിപ്പറഞ്ഞിച്ചുണ്ട്.) ദക്ഷയജ്ഞഹരാ, ത്ര്യക്ഷാ! എൻെറ ഉള്ളിൽ വളരെ സംശയങ്ങൾ തോന്നുന്നു. സ്വയംഭൂ ഭഗവാൻ, ബ്രഹ്മാവ് മുമ്പേ നാലുവർണ്ണങ്ങളെ തീർത്തുവല്ലോ. എന്തു കർമ്മവിപാകംകൊണ്ട് വൈശ്യൻ ശൂദ്രത്വം പ്രാപിക്കും? അപ്രകാരം ക്ഷത്രിയൻ എങ്ങനെ വൈശ്യനാകും? വിപ്രൻ എങ്ങനെ ക്ഷത്രിയനാകും? അല്ലയോ ദേവേശാ, പ്രതിലോമമായി കർമ്മം എങ്ങനെ മാറ്റിക്കളയുന്നു? എന്തു കർമ്മംകൊണ്ട് വിപ്രൻ ശൂദ്രയോനിയിൽ വന്നു പിറക്കും? ക്ഷത്രിയൻ എന്തു കർമ്മം കൊണ്ടാണ് ശൂദ്രനായി ത്തീരുന്നത്? എൻെറ ഈ സംശയം അല്ലയോ ഭൂതപതേ, ഭവാൻ തീർത്തുതന്നാലും! സ്വഭാവാൽ ഈ മൂന്നു ജാതിയും എങ്ങനെ ബ്രാഹ്മണ്യം നേടും?"

മഹേശ്വരൻ പറഞ്ഞു: "ദേവീ, ബ്രാഹ്മണ്യം ഒരാൾ വിചാരിച്ചാൽ നേടുവാൻ കഴിയുന്നതല്ല. ബ്രാഹ്മണൻ സ്വഭാവാൽ ബ്രാഹ്മണനായി പിറക്കുകയാണ്. അപ്രകാരംതന്നെ ക്ഷത്രിയരും വൈശ്യരും ശൂദ്രരും ഉണ്ടാകുന്നത് സ്വാഭാവികമായിത്തന്നെയാണെന്നാണ് എൻെറ അഭിപ്രായം. ദ്വിജൻ ദുഷ്കൃതം ചെയ്താൽ അവൻ അവൻെറ സ്ഥാനത്തുനിന്നു ഭ്രംശിക്കും. അതുകൊണ്ട് ജാതിയിൽ ഒന്നാമനായി ശ്രേഷ്ഠനും ജ്യേഷ്ഠനുമായി പിറന്ന ബ്രാഹ്മണൻ അവൻെറ ശ്രേഷ്ഠത കാത്തുസൂക്ഷിക്കണം. വിപ്രധർമ്മത്തോടു ചേർന്നുനിന്ന് ബ്രാഹ്മണ്യത്തെ ഭജിക്കുന്നതായാൽ ക്ഷത്രിയനും വൈശ്യനും ഒരുകാലത്തു ബ്രാഹ്മണനായി ഭവിക്കും.

വിപ്രത്വം കൈവിട്ട് ക്ഷത്രിയൻെറ ധർമ്മത്തെ സ്വീകരിക്കുകയാണെങ്കിൽ ബ്രാഹ്മണ്യത്തിൽനിന്നു ഭ്രഷ്ടനായിത്തീർന്ന ആ പുരുഷൻ പിന്നെ ക്ഷത്രിയനായി വന്നു പിറക്കും. ലോഭമോഹങ്ങളോടുകൂടിയ ബ്രാഹ്മണൻ വൈശ്യകർമ്മം ലോഭമോഹങ്ങൾക്കു വശംവദനായി ചെയ്യുകയാണെങ്കിൽ, കിട്ടുവാൻ വിഷമമുള്ള ബ്രാഹ്മണ്യം അല്പബുദ്ധിയായ അവൻ ധിക്കരിച്ചു പ്രവർത്തിക്കുകയാണെങ്കിൽ ആ ദ്വിജൻ വൈശ്യനായി ജനിക്കും. തെറ്റിനടക്കുന്ന വൈശ്യൻ ശൂദ്രനായും ജനിക്കും. സ്വധർമ്മഭ്രഷ്ടനായ വിപ്രൻ ശൂദ്രനായും പിറക്കും. ജാതിഭ്രഷ്ടനായി പുറത്തുപോയവൻ നരകത്തിൽ വീണ് ബ്രഹ്മലോകപരിഭ്രഷ്ടനായി പിറക്കും. അല്ലയോ മഹാഭാഗേ, ധർമ്മചാരിണീ, ക്ഷത്രിയനും വൈശ്യനും തങ്ങളുടെ കർമ്മം ഉപേക്ഷിച്ച് ശൂദ്രകർമ്മമെടുക്കുകയാണെങ്കിൽ തങ്ങളുടെ സ്ഥാനത്തുനിന്നു ഭ്രഷ്ടരായി വർണ്ണസങ്കരത്തെ പ്രാപിച്ച് ബ്രാഹ്മണനും ക്ഷത്രിയനും വൈശ്യനും അപ്രകാരം ശൂദ്രനായിപ്പിറക്കും.

സ്വന്തം ധർമ്മം ഇന്നതാണെന്നറിഞ്ഞ് അതിൽ ബോധവാനായി, ജ്ഞാനവിജ്ഞാനവാനും ശുചിയുമായി, ധർമ്മനിരതനായിരിക്കുന്ന ധർമ്മജ്ഞൻ ധർമ്മത്തിൻെറ ഫലം അനുഭവിക്കും. ദേവീ, ഞാൻ നിനക്ക് ഒന്നു ചൊല്ലിക്കേൾപ്പിച്ചുതരാം. ഇതിനെപ്പറ്റി ബ്രഹ്മാവു പറഞ്ഞതാണ് അത്.

ധാർമ്മികന്മാരും സത്തുക്കളുമായവർ അദ്ധ്യാത്മമായ കാര്യങ്ങൾ നിഷ്ഠയോടെ ചെയ്യണം. അങ്ങനെയുള്ള സത്തുക്കൾ ഒരിക്കലും ഉഗ്രന്മാരുടെ, ക്രൂരന്മാരുടെ, അന്നം ക്ഷണിച്ചാൽപ്പോലും പോയി ഉണ്ണരുത്. പിന്നെ വളരെപ്പേർക്കായി തയ്യാറാക്കിയ 'ഗണാന്നം' ഭക്ഷിക്കരുത്. ശ്രാദ്ധത്തിന്നൊരുക്കിയ ആഹാരം ഭക്ഷിക്കരുത്. ദുഷ്ടന്മാരുടെ അന്നം ചെന്ന് ഉണ്ണരുത്. ഒരുകാലത്തും ശൂദ്രന്മാരുടെ അന്നവും ഭക്ഷിക്കരുത്. ശൂദ്രാന്നം യോഗ്യരായ ദേവന്മാരാൽ വിഗർഹിതമാണ്. ഈ പ്രമാണം പിതാമഹൻെറതന്നെ മുഖത്തുനിന്നു പുറപ്പെട്ടതാണെന്നാണ എൻെറ അഭിപ്രായം. അർഹിതാഗ്നിയും യജ്വാവുമായ ബ്രാഹ്മണൻ ശൂദ്രാന്നം വയറ്റിൽ കിടക്കുന്ന സന്ദർഭത്തിൽ മരിച്ചുപോയെങ്കിൽ അവൻ അടുത്ത ജന്മത്തിൽ തീർച്ചയായും ശൂദ്രനായി ജനിക്കും. ശൂദ്രാന്നദോഷംമൂലം ബ്രഹ്മത്തിൽനിന്നു വിട്ടവനായി ബ്രാഹ്മണൻ ശൂദ്രനായി ജനിക്കുമെന്നുള്ളതിൽ യാതൊരു സംശയവുമില്ല. വിപ്രൻ ആരുടെ അന്നം ഭുജിക്കുന്നുവോ, ആ അന്നത്തോടുകൂടി അവൻ മരിച്ചാൽ ആ ജാതിക്കാരൻെറ ജാതിയിൽ ആ വിപ്രൻ അടുത്ത ജന്മത്തിൽ പിറക്കുന്നതാണ്. ശുഭവും ദുർല്ലഭവുമായ വിപ്രത്വം നേടിയതിന്നുശേഷം അവൻ അതിനെ നിരസിച്ചു ജീവിക്കുകയാണെങ്കിൽ, അഭോജ്യമായ അന്നം ഉണ്ണുന്ന അവൻ, ദ്വിജത്വം വിട്ട് അധഃപതിക്കുക തന്നെ ചെയ്യും. ക്ഷുദ്രനും ദുരാപനും ബ്രഹ്മഘ്നനനും ചോരനും ഭഗ്നവ്രതനും അശുചിയും സ്വാദ്ധ്യായം വിട്ടവനും പാപിയും ലുബ്ധനും ചതിയനും ശഠനും മദ്യം വില്ക്കുന്നവനും കുണ്ഡാശിയും (പാകംചെയ്ത പാത്രത്തിൽനിന്നു തന്നെ എടുത്തു തിന്നുന്നവൻ) യതവ്രതനും വൃഷലീപതിയും നീചസേവിയും–ഇങ്ങനെയുള്ളവനായ വിപ്രൻ ബ്രാഹ്മണ്യം വിട്ടു വീണുപോകുന്നതാണ്. ഗുരുവിൻെറ ഭാര്യയുടെ കൂടെ കിടക്കുന്നവൻ, ഗുരുദ്രോഹി, ഗുരുനിന്ദകൻ ഇവർ ബ്രഹ്മജ്ഞാനിയായ ബ്രാഹ്മണനായാലും ബ്രാഹ്മണ്യം വിട്ട് വീണുപോകുന്നതാണ്. ഈ പറഞ്ഞ ദോഷങ്ങളൊന്നും കൂടാതെ ശുഭമായ കർമ്മങ്ങൾ ചെയ്യുന്നതായാൽ ശൂദ്രൻ ബ്രാഹ്മണനായി ഭവിക്കും. വൈശ്യൻ ക്ഷത്രിയനാകും. ശൂദ്രകർമ്മങ്ങൾ യഥാന്യായം യഥാവിധി ചെയ്താൽ, ഉയർന്ന ജാതിക്കാരിൽ സേവയും ശുശ്രൂഷയും ശൂദ്രൻ മടിക്കാതെ ചെയ്യണം. ആതാണ് സൽപഥോദ്യുതനായ ശൂദ്രൻ ചെയ്യേണ്ടത്. ദേവന്മാരെയും ദ്വിജന്മാരെയും സൽക്കരിക്കുന്നവനും സർവ്വ അതിഥികളെയും പൂജിക്കുന്ന വ്രതമുള്ളവനും ആർത്തവശുദ്ധിക്കുശേഷം ഭാര്യയെ സംഗിക്കുന്നവനും നിയതനും നിയതാശയനും ശുദ്ധനും ശുദ്ധരെ നോക്കുന്നവനും വിഘസം അശിക്കുന്നവനും (അതിഥിയെ സൽക്കരിച്ചതിന്നുശേഷമുള്ള അന്നം) ഭക്ഷിക്കുന്നവനും പാഴിൽ മാംസം തിന്നാത്തവനുമായ ശൂദ്രൻ അടുത്ത ജന്മത്തിൽ വൈശ്യനായി ജനിക്കും.

ഞാൻ എന്ന ഭാവം (അഹങ്കാരം) വിട്ടവാനാവുകയും നേരുപറയുകയും, സുഖദുഃഖങ്ങളിൽ സമഭാവമുള്ളവനാവുകയും, നിത്യം യജിക്കുകയും, സ്വാദ്ധ്യായപരനാവുകയും, ശുചിയും, ദാന്തനുമാവുകയും, ബ്രാഹ്മണനെ സല്ക്കരിക്കുന്നവനാവുകയും, എല്ലാ ജാതിക്കാരുടെയും സുഖത്തിന്നു പരിശ്രമിക്കുന്നവനാവുകയും, ഗൃഹസ്ഥവ്രതത്തിൽ നില്ക്കുന്നവനാവുകയും, രണ്ടുനേരം മാത്രം ഭക്ഷിക്കുന്നവനാവുകയും, അതിഥികളെയും, ആശ്രിതരെയും, ഊട്ടിയതിന്നു ശേഷം മാത്രം ഉണ്ണുന്നവനാവുകയും, ജിതാഹാരനാവുകയും, അഹങ്കാരം വിട്ടവനാവുകയും, അകാമനാവുകയും,. അഗ്നിഹോത്രമുപവാസിച്ചു വിധിപ്രകാരം ഹോമിക്കുന്നവനാവുകയും, സർവ്വ അതിഥികളെയും പൂജിക്കുന്നവനാവുകയും, ത്രേതാഗ്നിമന്ത്രങ്ങളുള്ളവനാവുകയും ചെയ്യുന്ന വൈശ്യൻ ആരോ, അവൻ തീർച്ചയായും അടുത്ത ജന്മത്തിൽ ബ്രാഹ്മണനായി ജനിക്കുന്നതാണ്. ആ വൈശ്യൻ ശുചിയായ ക്ഷത്രജന്മത്തിൽ പിറന്ന് ക്ഷത്രിയനായിത്തീർന്നതിന്നുശേഷം പിന്നെ ബ്രാഹ്മണനായും ഭവിക്കുന്നതാണ്. അങ്ങനെ ഉപര്യുപരി അവൻ ഉയർന്നുപോകും.

ഉപനീതനും, വ്രതപരനും, സൽകൃതനുമായ ക്ഷത്രിയൻ ദ്വിജനായി ജനിക്കും. ദാനംചെയ്യുക. സമൃദ്ധിയോടെ ദക്ഷിണാഢ്യങ്ങളായ മഖങ്ങൾ ചെയ്യുക. വേദംചൊല്ലി സ്വർഗ്ഗകാംക്ഷിയായി മൂന്ന് അഗ്നിയിലും ഹോമക്രിയാദികൾ ചെയ്യുക, ആർത്തരെ കൈകൊടുത്തു രക്ഷിക്കുക, ധർമ്മത്തോടെ പ്രജകളെ കാക്കുക, സത്യപരനാവുക, സത്യങ്ങൾ ചെയ്യുക, നിത്യവും ശുഭം ദർശിക്കുക, ധർമ്മദണ്ഡാൽ അനിർദ്ദണ്ഡ്യനാവുക, ധർമ്മകാര്യം നടത്തുക, കാര്യങ്ങൾ ചെയ്യുകയെന്ന ചുമതലയുള്ളവനാവുക, ആറിലൊന്നു നികുതി വാങ്ങിക്കുക, സ്ത്രീസംഗം ചെയ്യാതിരിക്കുക, സേവിക്കാതിരിക്കുക, സ്വച്ഛന്ദനാവുക, അർത്ഥകോവിദനാവുക.

ധർമ്മാത്മാവും, അർത്തവശുദ്ധി വന്നതിന്നുശേഷം ആ കാലങ്ങളിൽമാത്രം ഭാര്യയുമായി സംഗംചെയ്യുന്നവനും, നിത്യവും ഉപവസിക്കുന്നവനും (ഒരുനേരത്തെ ഭക്ഷണം ഉപേക്ഷിക്കുന്നവൻ), നിയതനും, സ്വാദ്ധ്യായനിരതനും, ശുചിയും, ആൾമറയോടുകൂടിയ അഗ്നിഗേഹത്തിൽ ശയിക്കുന്നവനും, സർവ്വാതിഥ്യവും ത്രിവർഗ്ഗത്തിന്നു ചെയ്യുന്നവനും, തെളിഞ്ഞവനും, ചോറ് ആഗ്രഹിക്കുന്ന ശൂദ്രന്മാർക്ക് എന്നും തയ്യാറുണ്ടെന്നു പറയുന്നവനും, അർത്ഥകാമങ്ങൾ വഴിയായി ഒന്നും നോക്കിക്കാണാത്തവനും, പിതൃക്കൾക്കും, ദേവകൾക്കും, അതിഥികൾക്കും എന്നും പൂജനല്കുന്നവനും, തൻെറ ഗൃഹത്തിൽ വരുന്ന എല്ലാവർക്കും അന്നവും മറ്റും ദാനംചെയ്യുന്നവനും, യഥാവിധി മൂന്നുനേരവും അഗ്നിഹോത്രം കഴിക്കുന്നവനും, ഗോക്കൾക്കും, ബ്രാഹ്മണർക്കും നന്മയ്ക്കുവേണ്ടി പോരാടി മരിക്കുന്നവനും, ത്രേതാഗ്നിപൂജ ചെയ്യുന്നവനും എവിടെയുണ്ടോ അവൻ അടുത്ത ജന്മം ബ്രാഹ്മണനായി ജനിക്കും.

ജ്ഞാനവിജ്ഞാനസമ്പന്നനും, സംസ്കൃതനും, വേദങ്ങളുടെ മറുകര കണ്ടവനും, ധർമ്മാത്മാവുമായ ക്ഷത്രിയൻ ആത്മകർമ്മം വേണ്ടവിധം നിർവ്വഹിക്കുന്നതായാൽ അടുത്ത ജന്മത്തിൽ വിപ്രനായി ജനിക്കും. ഇപ്രകാരമുള്ള കർമ്മം കൊണ്ട് അല്ലയോ ദേവീ, അവൻ താഴ്ന്ന ജാതിയിൽ ജനിച്ചവനായാലും. ശൂദ്രനായാലും അടുത്ത ജന്മത്തിൽ ശാസ്ത്രജ്ഞനായ ബ്രാഹ്മണനായി ജനിക്കും.

ദുർവൃത്തനായ ബ്രാഹ്മണനും, സർവ്വസങ്കരങ്ങളുടെയും ഭക്ഷണം കഴിച്ചാൽ ബ്രാഹ്മണ്യത്വം നഷ്ടപ്പെടും. പിന്നെ ശൂദ്രനായി പിറക്കുകയും ചെയ്യും. ശുചികർമ്മങ്ങൾ കൊണ്ട് ദേവീ, ശുദ്ധാത്മാവും ജിതേന്ദ്രിയനുമായ ശൂദ്രൻ വിപ്രനെപ്പോലെ സേവ്യനാണെന്നു പത്മജൻ പറഞ്ഞിട്ടുണ്ട്.

ശൂദ്രനായാലും അവന്ന് ശുഭമായ സ്വഭാവവും കർമ്മവുമുണ്ടെങ്കിൽ അവൻ ദ്വിജനേക്കാൾ മേലെയായി ഗണിക്കേണ്ടതാണ് എന്നാണ് എൻെറ അഭിപ്രായം. ജന്മമല്ല, സംസ്കാരകർമ്മമല്ല, ജ്ഞാനമല്ല, സന്തതിയല്ല, ദ്വിജത്വത്തിന്ന് കാരണമായി ഭവിക്കുന്നത്. കാരണം വൃത്തിയാണ്, സ്വഭാവമാണ്.

ലോകത്തിൽ എല്ലാം ബ്രാഹ്മണന്നായി വൃത്തിയാൽ വിധിക്കപ്പെട്ടതാണ്. ശരിയായി വൃത്തി അനുഷ്ഠിക്കുന്ന ശൂദ്രൻപോലും ബ്രാഹ്മണ്യം പ്രാപിക്കുന്നതാണ്. അല്ലയോ സുശ്രോണീ, ബ്രാഹ്മ്യം സ്വഭാവം, സർവ്വത്തിലും സമഭാവം എന്നിവയോടുകൂടിയവനിൽ നിർഗ്ഗുണവും നിർമ്മലവുമായ ബ്രഹ്മം നില്ക്കുന്നു – അവനാണു ദ്വിജൻ.

അല്ലയോ ദേവീ, സ്ഥാനവിഭാഗം കാണിച്ച് ഞാൻ ഈ യോനിഫലങ്ങളെ പറഞ്ഞു. അതു പ്രജകളെ സൃഷ്ടിച്ച കാലത്ത് വരദനായ ബ്രാഹ്മാവു പറഞ്ഞതാണ്.

ലോകത്തിൽ ബ്രാഹ്മണൻ കാലുകൊണ്ടു നടക്കുന്ന വയലാണ്. ആ വയലിൽ വിതയ്ക്കുന്ന വിത്തിന്റെ കൊയ്ത്തു സ്വർഗ്ഗത്തിലാണ് ഭാമിനീ! വിഘസാശിയാകണം. സൽപഥാലംബിയാകണം. ഭൂതിക്ക് ഇച്ഛിക്കുന്നവൻ ബ്രാഹ്മ്യമായ മാർഗ്ഗത്തിൽ കയറിനില്ക്കണം. വേദസംഹിതകൾ പഠിക്കണം. ഇങ്ങനെയാണ് ഒരു ബ്രാഹ്മണഗൃഹസ്ഥൻ ചെയ്യേണ്ടത്. അവൻ നിത്യവും സ്വാദ്ധ്യായിയാകണം. വേദം പഠിപ്പിക്കുന്നത് കച്ചവടമാക്കരുത്. ഇങ്ങനെയുള്ള വിപ്രനാണ് സൽപഥത്തിൽ നില്ക്കുന്നവൻ. വേദംചൊല്ലി അഗ്നികർമ്മം ചെയ്യുന്ന ബ്രാഹ്മണൻ ബ്രഹ്മമായി മാറും.

ബ്രാഹ്മണ്യം നേടിക്കഴിഞ്ഞാൽ അവൻ യതാത്മാവായി അതിനെ കാത്തുരക്ഷിക്കണം. ജാതി, പ്രതിഗ്രഹം, ദാനം, കർമ്മം ഇവ നോക്കി എല്ലാം വേണ്ടവിധം കാക്കണം, ശുചിസ്മിതേ!

ദേവീ, നിന്നോട് ഈ രഹസ്യവൃത്താന്തം, ശൂദ്രൻ പോയി ബ്രാഹ്മണനാകുന്ന ഗൂഢവൃത്താന്തം, ഞാൻ പറഞ്ഞു. ധർമ്മത്തിൽനിന്നു തെറ്റിയ ബ്രാഹ്മണൻ ശൂദ്രനാകുന്ന വിധവും ഞാൻ പറഞ്ഞുതന്നു."

**144. ഉമാമഹേശ്വരസംവാദം - എല്ലാ ഗുണങ്ങൾക്കും ദോഷങ്ങൾക്കും നിദാനം കർമ്മമാകയാൽ ഹിംസ വർജ്ജിക്കണമെന്ന് ശിവൻ പാർവ്വതിയോടു പറയുന്നു -** ഉമ പറഞ്ഞു: "ഭഗവാനേ, സർവ്വഭൂതേശ്വരാ, ദേവാസുരന്മാർ തൊഴുന്ന പ്രഭോ, നരന്മാർക്കു ധർമ്മാധർമ്മങ്ങൾ പറഞ്ഞുതന്നാലും! എനിക്ക് അതിൽ വലിയ സംശയങ്ങളുണ്ട്. മനസ്സ്, വാക്ക്, കർമ്മം എന്നീ മൂന്നുവിധത്തിൽ നരൻ പല ബന്ധങ്ങളിലും കെട്ടുപിണയുന്നു. പിന്നെ വീണ്ടും അതിൽനിന്നു വിമുക്തനാകുന്നു. എന്തു ശീലത്താലാണ്, എന്തു വൃത്തത്താലാണ്, എന്തു ക്രിയയാലാണ്, എന്തു സദാചാരഗുണങ്ങളാലാണ് മർത്ത്യർ സ്വർഗ്ഗം നേടുന്നത്? ഭഗവാനേ, പറഞ്ഞാലും!"

മഹേശ്വരൻ പറഞ്ഞു: "ദേവീ, ധർമ്മാർത്ഥതത്ത്വജ്ഞേ, ധർമ്മനിത്യേ, ദമത്തിൽ പ്രിയമുള്ളവളേ, സർവ്വപ്രാണിഹിതമായ പ്രശ്നം ഞാൻ പറയുന്നു, നീ കേൾക്കുക. അതു ബുദ്ധിവർദ്ധനമാണ് സത്യധർമ്മസ്ഥരായ സജ്ജനങ്ങൾ എല്ലാ തരത്തിലുമുള്ള ജാതിചിഹ്നങ്ങളും വിട്ടവർ, ധർമ്മലബ്ധമായ അർത്ഥത്തെ ഭുജിക്കുന്നവർ, ഇങ്ങനെയുള്ള നരന്മാർ സ്വർഗ്ഗത്തിലെത്തുന്നതാണ്. അധർമ്മം, ധർമ്മം എന്നിവയാൽ ശങ്കവിട്ടവൻ ബന്ധിക്കപ്പെടുകയില്ല. പ്രളയോൽപത്തിയുടെ തത്ത്വം അറിയുന്നവർ, സർവ്വജ്ഞർ,സമദർശികൾ, രാഗം വിട്ടവരായ പുരുഷന്മാർ, എന്നിവർ കർമ്മബന്ധത്തിൽനിന്നു വിമുക്തരാകും. മനസ്സ്, വാക്ക്, ദേഹം എന്നിവയാലുള്ള കർമ്മങ്ങൾകൊണ്ടു ഹിംസിക്കാത്തവരായ അവർ കർമ്മബന്ധത്തിൽനിന്നു വിമുക്തരാകും. ഒന്നിലും ആസക്തിയില്ലാത്തവരും കർമ്മത്താൽ ബദ്ധരാവുകയില്ല. പ്രാണാതിപാതം തീർന്ന ശീലവാന്മാർ, ദയാവാന്മാർ, ദാന്തന്മാർ, പ്രിയത്തിലും ദ്വേഷത്തിലും, തുല്യഭാവത്തോടികൂടിയവർ, ഇവരൊക്കെ കർമ്മബന്ധവിമുക്തരാകും. സർവ്വഭൂതത്തിലും ദയയുള്ളവർ, സർവ്വവിശ്വാസ്യരായവർ, ഹിംസാചാരം വിട്ടവർ - ഇങ്ങനെയുള്ളവർ സ്വർഗ്ഗത്തിലെത്തുന്നതാണ്. പരന്മാരുടെ ധനത്തിൽ ആഗ്രഹമില്ലാത്തവർ, പരന്മാരുടെ ഭാര്യയിൽ കൊതിക്കാത്തവർ, ധാർമ്മികമായി ലഭിച്ച അന്നം ഭക്ഷിക്കുന്നവർ - ഇങ്ങനെയുള്ളവർ സ്വർഗ്ഗത്തിൽ ചെന്നെത്തുന്നതാണ്. അമ്മയെപ്പോലെയും, പെങ്ങളെപ്പോലെയും, മകളെപ്പോലെയും, പരസ്ത്രീകളെ കാണുന്നവരായ പുരുഷന്മാർ സ്വർഗ്ഗത്തിലെത്തുന്നതാണ്. അന്യന്റെ മുതൽ കക്കാത്തവർ, നിത്യവും തന്റെ ധനംകൊണ്ടു തൃപ്തിപ്പെടുന്നവർ, തന്റെ ഭാഗ്യംകൊണ്ടുമാത്രം ഉപജീവിക്കുന്നവർ - അങ്ങനെയുള്ളവർ സ്വർഗ്ഗത്തിലെത്തുന്നതാണ്. തന്റെ ഭാര്യയിൽമാത്രം താൽപര്യമുള്ളവരും, ആർത്തവശുദ്ധി വന്ന ഉടനെ സംഗംചെയ്യുന്നവരും, ഗ്രാമ്യമല്ലാത്ത സുഖങ്ങൾ അനുഭവിക്കുന്നവരുമായ പുരുഷന്മാർ സ്വർഗ്ഗത്തിലെത്തും. പരസ്ത്രീകളിൽ കണ്ണുവെക്കാത്ത സ്വഭാവഗുണമുള്ളവരും, യതേന്ദ്രിയന്മാരും, സുശീലന്മാരുമായ നരർ സ്വർഗ്ഗത്തിലെത്തുന്നതാണ്. ദേവന്മാർ പറഞ്ഞ ഈ മാർഗ്ഗം നിത്യവും നരൻ അനുഷ്ഠിക്കണം. കലക്കമറ്റ മാർഗ്ഗം നിത്യവും ബുധൻ സേവിക്കണം. ദാനധർമ്മതപോയുക്തനും, ശീലം, ശൗചം, ദയ ഇവയോടുകൂടിയവനും, വൃത്തിക്കും ധർമ്മസിദ്ധിക്കും ബുധന്മാരാൽ അവർ സേവ്യരാണ്. ഇത്തരക്കാരല്ലാത്തവരെ സ്വർഗ്ഗം ഇച്ഛിക്കുന്നവർ സേവിക്കുകയില്ല."

ഉമ പറഞ്ഞു: "എന്തു വാക്കാലാണ് മനുഷ്യൻ ബന്ധനാകുന്നത്? എന്തു വാക്കാലാണ് പിന്നെ മുക്തനാകുന്നത്? ആ കർമ്മങ്ങൾ അല്ലയോ ഭൂതേശാ, പറഞ്ഞാലും. അനന്യാശയനായ ദേവദേവാ, പറയണേ!"

മഹേശ്വരൻ പറഞ്ഞു: "തനിക്കുവേണ്ടിയോ അന്യന്നു വേണ്ടിയോ നേരമ്പോക്കായിട്ടോ അസത്യം ആര് പറയുന്നില്ല അവർ സ്വർഗ്ഗത്തിലെത്തും. വൃത്തിക്കും ധർമ്മസിദ്ധിക്കും കാമത്തിന്നുവേണ്ടിയും നുണപറയാത്തവനാരോ അവൻ സ്വർഗ്ഗത്തിലെത്തും. ശ്ലക്ഷ്ണമായ വാക്ക് യാതൊരു തടസ്സവുംകൂടാതെ, മധുരമായ വാക്ക് പാപസ്പർശമില്ലാതെ ആരാണ് സ്വാഗതത്തോടെ പറയുന്നത്, ആ നരൻ വിണ്ണിലെത്തുന്നു. പരുഷമായ വാക്കു പറയാത്തവരും കടുത്തതും നിഷ്ഠൂരവുമായ വാക്കു പറയാത്തവരും, ഏഷണികൂട്ടാത്തവരുമായ സജ്ജനങ്ങൾ സ്വർഗ്ഗത്തിലെത്തുന്നതാണ്. മിത്രങ്ങളെ അകറ്റുവാൻ ഏഷണികൂട്ടുന്നമട്ട് അല്ലാത്തവരും, തമ്മിൽ ഇണക്കുന്നതിന്നുവേണ്ടി സത്യവാക്കുകൾ പറയുന്നവരുമായ പുരുഷന്മാർ വിണ്ണിൽ ചെന്നെത്തുന്നതാണ്. പരദ്രോഹവും പരുഷവും വിട്ട് ഏതു മാനവന്മാരോ എല്ലാവരിലും സമന്മാരായി, ദാന്തരായി വർത്തിക്കുന്നുവോ ആ നരന്മാർ സ്വർഗ്ഗത്തിലെത്തുന്നതാണ്. ശഠന്മാരായി പ്രലാപം കൂട്ടാത്തവരും വിരുദ്ധഭാവം വിട്ടൊഴിച്ചവരും എന്നും സൗമ്യം പറയുന്നവരുമായ നരന്മാർ വിണ്ണിലെത്തുന്നതാണ്. ചൊടിച്ച് ഹൃദയം പിളർക്കുന്ന വാക്കു പറയാതിരിക്കുക. കോപിച്ചാലും സാന്ത്വം പറയുക എന്നീ ഗുണങ്ങളുള്ള പുരുഷന്മാർ സ്വർഗ്ഗം പ്രാപിക്കുന്നതാണ്.

ദേവി, ഈ വാണീധർമ്മം നരന്മാരൊക്കെ സേവിക്കണം. ശുഭവും സത്യഗുണവുമായതിനെ സേവിക്കുകയും അസത്യത്തെ വർജ്ജിക്കുകയും ചെയ്യേണ്ടതാണ് ബുധന്മാർ."

ഉമ പറഞ്ഞു: "മനസ്സുകൊണ്ട് എന്തു കർമ്മം ചെയ്താലാണ് പുരുഷൻ എപ്പോഴും ബദ്ധനാകുന്നത്? അല്ലയോ പിനാകപാണേ, ദേവദേവാ, അതു പറയണേ!"

മഹേശ്വരൻ പറഞ്ഞു: "മനുഷ്യൻ എപ്പോഴും മാനസമായ ധർമ്മത്തോടു ചേർന്നവനാണ്. കല്യാണീ, സ്വർഗ്ഗം പ്രാപിക്കുന്ന അവരെപ്പറ്റി ഞാൻ പറയാം. ദുർമ്മാർഗ്ഗത്തിൽ സഞ്ചരിക്കുന്ന മനസ്സോടുകൂടിയവൻ എപ്പോഴും ദുർമ്മാർഗ്ഗിയുടെ നിലയിലെത്തിച്ചേരും. അതുകൊണ്ട് മനസ്സ് ബദ്ധമാവുകയുംചെയ്യും. ശുഭാനനേ, നീ അതുകേൾക്കുക. വിജനമായ കാട്ടിൽ അന്യന്റെ ധനമുള്ളതു കണ്ടാലും മനസ്സാൽപ്പോലും അതിനെ കൈയിലാക്കാൻ ശ്രമിക്കാത്ത

അഹിംസകൻ സ്വർഗ്ഗത്തിലെത്തിച്ചേരുന്നതാണ്. ഗ്രാമത്തിലും ഗൃഹത്തിലും വിജനസ്ഥാനത്തു കിടക്കുന്ന പരൻെറ ധനം എന്നും ആഗ്രഹിക്കാത്ത മനുഷ്യൻ സ്വർഗ്ഗത്തിലെത്തുന്നതാണ്. വിജനസ്ഥാനത്തുവെച്ച് കാമകേളിക്കുവേണ്ടി പരന്മാരുടെ ഭാര്യമാരെ മനസ്സുകൊണ്ടുപോലും സമീപിക്കാത്ത മർത്ത്യർ സ്വർഗ്ഗത്തിലെത്തുന്നതാണ്.

മിത്രത്തേയും ശത്രുവെയും തുല്യമായി കണക്കാക്കുന്നതാരോ, മിത്രത്തെപ്പോലെ ഭജിക്കുന്നതാരോ, അവൻ സ്വർഗ്ഗത്തിലെത്തുന്നതാണ്. ശ്രുതവാന്മാരും ദയാവാന്മാരും ശുചിയുള്ളവരും സത്യാസംഗരന്മാരും സ്വന്തം സ്വത്തുകൊണ്ട് തൃപ്തികൊള്ളുന്നവരുമായ നരന്മാർ സ്വർഗ്ഗത്തിലെത്തുന്നതാണ്. വൈരമില്ലാത്തവരും അനായാസരും എല്ലായ്പ്പോഴും മൈത്രീചിത്തന്മാരും എല്ലാ ഭൂതങ്ങളിലും ദയയുള്ളവരുമായ നരന്മാർ സ്വർഗ്ഗത്തിലെത്തുന്നതാണ്. ശ്രദ്ധയുള്ളവരും ദയയുള്ളവരും, ശുദ്ധരും, ശുദ്ധജനപ്രിയരും, ധർമ്മവും അധർമ്മവും വേർതിരിച്ചറിയുന്നവരുമായ നരന്മാർ സ്വർഗ്ഗത്തിലെത്തുന്നതാണ്. ശുഭവും അശുഭവുമായ കർമ്മങ്ങളിൽ അവയുടെ ഫലത്തിൻെറ വിപാകം അറിയുന്നവർ ദേവീ, സ്വർഗ്ഗത്തിൽ ചെന്നെത്തുന്നതാണ്. ന്യായം ചെയ്യുന്നവരും ഗുണം ചെയ്യുന്നവരും നിത്യവും ദേവന്മാരെയും ദ്വിജന്മാരെയും പൂജിക്കുന്നവരും ഉത്സാഹത്തോടുകൂടിയിരിക്കുന്നവരുമായ നരന്മാർ സ്വർഗ്ഗത്തിൽ ചെന്നെത്തുന്നതാണ്. ശുഭാശുഭഫലംമൂലം സ്വർഗ്ഗത്തിലെത്തുന്നവരായ യോഗ്യന്മാരെപ്പറ്റി ദേവീ, ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി നിനക്ക് എന്താണു കേൾക്കേണ്ടത്?"

ഉമ പറഞ്ഞു: "അല്ലയോ മഹേശ്വരാ, എനിക്കു മർത്ത്യരെപ്പറ്റി വലിയ ശങ്കയുണ്ട്. അതുകൊണ്ട് വ്യക്തമായി തത്ത്വങ്ങളെ വിവരിച്ചുതരണേ! പുരുഷൻ എന്തു കർമ്മംചെയ്താലാണു ദീർഘായുഷ്മാനാവുക? എന്തു തപസ്സു ചെയ്താലാണ് പുരുഷന്ന് അതിദീർഘമായ ആയുസ്സു ലഭിക്കുക? എന്തു കർമ്മംകൊണ്ട് മനുഷ്യൻ ക്ഷീണായുസ്സാകും? കർമ്മത്തിൻെറ വിപാകം ദേവാ, ഭവാൻ പറഞ്ഞാലും! ചില മനുഷ്യർ മഹാഭാഗ്യവാന്മാരായിക്കാണുന്നു. ചിലർ മന്ദഭാഗ്യന്മാരായിക്കാണുന്നു. ചിലർ കാഴ്ചയിൽതന്നെ പ്രിയദർശന്മാരായിക്കാണുന്നു. ചിലർ കുലീനരല്ലാതെയും ചിലർ കുലീനരായും കാണുന്നു. ചില മനുഷ്യർ കാണാൻ കൊള്ളാത്ത മരമുട്ടിപോലെ ജഡന്മാരായിക്കാണുന്നു. ചിലർ പ്രജ്ഞയില്ലാത്തവരായിക്കാണുന്നു. ചിലർ പണ്ഡിതന്മാരായിക്കാണുന്നു. മറ്റുചിലർ മഹാപ്രാജ്ഞരായി ജ്ഞാനവിജ്ഞാനങ്ങളുള്ളവരായിക്കാണുന്നു. മറ്റുചിലർ അല്പരോഗക്കാരും മറ്റു ചിലർ മഹാരോഗികളുമായിക്കാണുന്നു. ഇങ്ങനെ നരന്മാർ പലമട്ടിൽ കാണപ്പെടുന്നു ദേവാ, ഇതെന്തുകൊണ്ടാണെന്ന് വ്യക്തമാക്കിത്തരണേ!"

മഹേശ്വരൻ പറഞ്ഞു: "ദേവീ, ഞാൻ നിന്നോട് കർമ്മഫലോദയത്തെക്കുറിച്ചു പറയാം. മർത്ത്യലോകത്തിൽ തൻെറ കർമ്മത്തിൻെറ ഫലം എല്ലാ മനുഷ്യനും അനുഭവിക്കുന്നതാണ്. രൗദ്രനായി ജന്തുവധത്തിൽ എപ്പോഴും കത്തിയുയർത്തി നില്ക്കുന്നവൻ, എപ്പോഴും ജീവികളെ കൊല്ലുന്നതിൽ ഉത്സാഹത്തോടുകൂടിയവൻ, ദയയില്ലാത്തവൻ, എല്ലാ ജീവികൾക്കും ഭയം ജനിപ്പിക്കുന്നവൻ, ഉറുമ്പ്, പുഴുക്കൾ എന്നിവയ്ക്കുകൂടി രക്ഷനല്കാത്ത കരുണയില്ലാത്തവൻ, ഇങ്ങനെയുള്ള മനുഷ്യൻ അല്ലയോ ദേവീ, നരകത്തിൽ ചെന്നുവീഴും! അതിന്നു വിപരീതനായ ധർമ്മബുദ്ധിരൂപവാനായി ജനിക്കും. പാപകർമ്മംകൊണ്ടു ബദ്ധനായി ഹിംസാപരനായ നരൻ എല്ലാ ജീവിക്കും അപ്രിയംചെയ്യുന്നവനായി അല്പായുസ്സായി ഭവിക്കും. ഹിംസകൻ നരകത്തിലെത്തും. അഹിംസകൻ സ്വർഗ്ഗത്തിലെത്തും. രൗദ്രമായ യാതന നരകത്തിൽക്കിടന്ന് ഹിംസകൻ അനുഭവിക്കും. ആ നരകംവിട്ട് ഒരിക്കൽ ഒരു മനുഷ്യൻ കയറിയെങ്കിൽ അവൻ വീണ്ടും മനുഷ്യനായിപ്പിറക്കാം. എന്നാൽ അവൻ അല്പായുസ്സായി മരിച്ചുപോകും. പാപകർമ്മം മൂലം കർമ്മബദ്ധനായി, ഹിംസാപരനായി നരൻ സർവ്വജീവിക്കും അപ്രിയംചെയ്തു അല്പായുസ്സായി പിറക്കും. നല്ല ജാതിയിൽ ജനിച്ചവൻ, പ്രാണികളെ ഹിംസിക്കാത്തവൻ, ശസ്ത്രം ഉപേക്ഷിച്ചവൻ, ആരെയും ദണ്ഡിപ്പിക്കാത്തവൻ, ഒരിക്കലും ഹിംസയ്ക്ക് ഒരുങ്ങരുത്. കൊല്ലുകയോ, കൊല്ലിക്കുകയോ, കൊല്ലാൻ സമ്മതിക്കുകയോ ചെയ്യാതെ തന്നിൽ എന്നപോലെ അന്യനിലും സ്നേഹമുള്ളവൻ ആരോ, അവൻ ഉൽകൃഷ്ടനായ പുരുഷനാണ്. അവൻ ദേവത്വത്തെ പ്രാപിക്കുന്നതാണ്. ഒക്കുന്ന സുഖഭോഗങ്ങൾ മോദത്തോടെ ഭുജിക്കുകയും ചെയ്യും. പിന്നെ മനുഷ്യലോകത്ത് ഏതെങ്കിലുമൊരുകാലത്ത് വന്നു പിറന്നാൽ അവൻ ദീർഘായുഷ്മാനായി സുഖമായി പുഷ്ടിയോടെ വസിക്കുന്നതാണ്. സുവൃത്തനായ സൽക്കർമ്മിക്ക് ദീർഘായുസ്സിന്നുള്ള വഴിയുണ്ട്. പ്രാണിഹിംസയിൽനിന്നു വിമുക്തനായാൽ മതി. ഇത് പണ്ട് ബ്രഹ്മാവു പറഞ്ഞതാണ്."

**145. ഉമാമഹേശ്വരസംവാദം - സ്വർഗ്ഗനരകങ്ങൾക്കും ഉത്തമാധമകുലങ്ങളിലെ ജനനത്തിന്നും ഹേതു പല തരം കർമ്മങ്ങളാണെന്ന് -** ഉമ പറഞ്ഞു: "എന്തു കർമ്മം കൊണ്ടാണ്, എന്ത് ആചാരം കൊണ്ടാണ്, എന്തു ദാനംകൊണ്ടാണ് മനുഷ്യൻ സ്വർഗ്ഗം നേടുന്നത്?''

മഹേശ്വരൻ പറഞ്ഞു: "ദാതാവ്, വിപ്രന്മാർ, ഇവരെ ആദരിക്കുന്നവനും, ദീനന്മാരെയും, ആർത്തന്മാരെയും, കൃപണാദ്യരെയും, ഭക്ഷ്യഭോജ്യാന്നവസ്ത്രാദികൾ കൊടുത്ത് അനുഗ്രഹിക്കുന്നവനും, ഇരിപ്പിടം, സഭ, കിണറ്, തണ്ണീർപ്പന്തൽ, കുളങ്ങൾ ഇവ വേണ്ടവർക്കു വേണ്ടപ്പോൾ ലഭിക്കുമാറാക്കിത്തീർക്കുന്നവനും, ആസനം, ശയനം, വാഹനം, ഗൃഹം, രത്നം, ധനം, സസ്യങ്ങൾ, പശുക്കൾ, ക്ഷേത്രം, (വയൽ), സ്ത്രീജനം എന്നിവയെല്ലാം തെളിഞ്ഞമനസ്സോടെ ആരു ദാനംചെയ്യുന്നുവോ, അപ്രകാരം ദാനശീലനും, ദയാശീലനുമായ മനുഷ്യൻ സ്വർഗ്ഗത്തിലെത്തുന്നതാണ്. വളരെനാൾ ദേവീ, അവിടെവാണ് വലിയ സുഖങ്ങളൊക്കെ അനുഭവിച്ച്, അപ്സരസ്ത്രീകളോടുകൂടി നന്ദനാദിവനങ്ങളിൽ രമിച്ചതിന്നുശേഷം ആ സ്വർഗ്ഗലോകമൊക്കെ വിട്ട് മനുഷ്യജാതിയിൽ ധനധാന്യങ്ങളോടുകൂടിയ മഹാഭോഗങ്ങൾചേർന്ന കുലത്തിൽ വന്നു ജനിക്കുന്നതാണ്. അവിടെ കാമഗുണങ്ങൾ ചേർന്ന സുഖങ്ങൾ അനുഭവിച്ച് മഹാഭാഗനായി, മഹാധനികനായി, പ്രഭുവായി വസിക്കും. ഇവർ ദേവീ, മഹാഭാഗരാണ്, ദാനം ശീലിച്ച ജീവികളാണ്. സർവ്വപ്രിയാലോകരാകും എന്നു പണ്ട് ബ്രഹ്മാവ് പറഞ്ഞിട്ടുണ്ട്. മറ്റു ചിലർ ദേവീ, ബ്രാഹ്മണർ യാചിച്ചാലും ലാഭംമൂലം കൊടുക്കാത്തവരായിട്ടുണ്ട്. അവർ ബുദ്ധിയില്ലാത്തവരാണ്. ദീനരും, അന്ധരും, ദരിദ്രരുമായവരും, ഭിക്ഷുക്കളും, അതിഥികളുമായവരും അടുത്തുവന്ന് ഇരക്കുമ്പോൾ തൻെറ നാവിൻെറ രസംമാത്രം ചിന്തിച്ചു ദാനംചെയ്യുന്നതിൽനിന്നു പിൻതിരിക്കുന്ന ചിലരുമുണ്ട്. ധനങ്ങൾ, വസ്ത്രങ്ങൾ, ഭോഗഭേദങ്ങൾ, കാഞ്ചനം, ഗോക്കൾ, അന്നവികാരങ്ങൾ ഇവയൊന്നും ഒരിക്കലും നല്കുന്നില്ല. പ്രവർത്തിക്കാത്ത ലുബ്ധന്മാരും ദാനംചെയ്യാത്ത നാസ്തികന്മാരുമായ ഇമ്മാതിരിയുള്ള ബുദ്ധികെട്ട മനുഷ്യർ നരകത്തിലേക്കുള്ള യാത്രക്കാരാണ്. പിന്നെ ഇത്തരക്കാർ കാലമാറ്റംകൊണ്ട് മനുഷ്യരായി ധനമില്ലാത്ത വംശത്തിൽ, ആ വക അല്പബുദ്ധികൾ വന്നുപിറക്കും. പൈദാഹംപൂണ്ടവരായ എല്ലാവരും തള്ളിവിടുന്നവർ, എല്ലാ ഭോഗത്തിലുമുള്ള ആശയുംകെട്ടു പാപവൃത്തിയിൽ തള്ളിവിടുന്ന അല്പഭോഗകുലോൽപന്നന്മാരും,

അല്പഭോഗികളുമായ നരർ ഈ കർമ്മംമൂലം ദേവീ, നിർദ്ധനന്മാരാകുന്നു. നിത്യവും സ്ലബ്ധരായി ധനത്താൽ അഭിമാനികളായി, ആസനാർഹന്ന് ഇരിപ്പിടം നല്കാതെ അല്പബുദ്ധികളായി ആരു വർത്തിക്കുന്നുവോ, മാർഗ്ഗം അർഹിക്കുന്നവന്ന് ഏത് അല്പബുദ്ധികൾ മാർഗ്ഗം നല്കാതിരിക്കുന്നുവോ, പാദ്യാർഹന്ന് ആർ പാദ്യം നല്കാതിരിക്കുന്നുവോ, അർഘ്യം അർഹിക്കുന്നവരെ ആര് യഥാവിധി അർഘ്യം നല്കി പൂജിക്കാതിരിക്കുന്നുവോ, അർഘ്യവും ആചമനീയവും ഏത് അല്പബുദ്ധികൾ നല്കാതിരിക്കുന്നുവോ, ഗുരു വന്നാൽ ഭക്തിസ്നേഹത്തോടെ ഏതു ബുദ്ധിഹീനൻ ആദരിച്ച് ആചരിക്കാതിരിക്കുന്നുവോ, ആ ദുർബുദ്ധികൾ അഭിമാനംമൂലം ഉയർന്ന ലോഭത്തോടെ ഇരിക്കുന്നവരാണ്. അത്തരക്കാർ മാന്യരെ നിന്ദിക്കുകയും, വൃദ്ധരെ ധിക്കരിക്കുകയുംചെയ്യുന്നു. ദേവീ, ഇത്തരക്കാരായ മനുഷ്യർ നരകത്തിൽതന്നെ ചെന്നെത്തും. ആ നരന്മാർ ആ നരകം വിട്ടു കയറുന്നതായാൽ വളരെക്കാലം കഴിഞ്ഞിട്ട് നീചകുലത്തിൽ വന്നു പിറക്കും. പറയൻ, പുല്കസൻ മുതലായ കുത്സിതരായ ബുദ്ധിഹീനന്മാരുടെ കുലങ്ങളിൽ വന്നു പിറക്കും. ഗുരുക്കളെയും വൃദ്ധരെയും അവമാനിക്കുന്നവർക്ക് നരകമാണു സ്ഥാനം.

അസ്ലബ്ധനായവൻ, ഗർവ്വുവിട്ടവൻ, ദേവന്മാരെയും, ബ്രാഹ്മണരെയും പൂജിക്കുന്നവൻ, ലോകപൂജ്യൻ, വണങ്ങുന്നവൻ, മധുരമായി സംസാരിക്കുന്നവൻ, എല്ലാജാതിക്കാർക്കും പ്രിയംചെയ്യുന്നവൻ, എല്ലാഭൂതങ്ങൾക്കും ഹിതംചെയ്യുന്നവൻ, ദേഷ്യം വെടിഞ്ഞവൻ, കണ്ടാൽ മന്ദസ്മിതം തൂകുന്നവൻ, മൃദുശീലൻ, നല്ല മൊഴി പറയുന്നവൻ സ്വാഗതം പറയുന്നവൻ, സർവ്വജീവികളുടെയും ഹിംസയെ നീക്കുന്നവൻ. യഥാർഹം സൽക്രിയയോടെ അർഹിക്കുന്നവരെ പൂജിച്ചു നില്ക്കുന്നവൻ, മാർഗ്ഗംനല്കേണ്ടവന്ന് മാർഗ്ഗം കൊടുക്കുന്നവൻ, ഗുരുവിൽ വേണ്ടവിധം പൂജിക്കാത്തവൻ അതിഥികളെ സ്വീകരിക്കുന്നതിൽ താല്പര്യമുള്ളവൻ, വന്നുകയറുന്നവരെ പൂജിക്കുന്നവൻ, ഇപ്രകാരമുള്ള നരൻ ദേവീ, സ്വർഗ്ഗത്തിൽ പോകുന്നതാണ്. പിന്നെ അവൻ മനുഷ്യനായി ഉത്തമവംശത്തിൽ വന്ന് ജനിക്കും. അവിടെ വളരെ ഭോഗങ്ങൾ അനുഭവിച്ച് സർവ്വരത്നസമന്വിതനായി യഥാർഹം അർഹിക്കുന്നവർക്ക് നല്കുന്ന പുരുഷൻ ധർമ്മം ചെയ്യുന്നവനായി പ്രശോഭിക്കും. സർവ്വജീവികൾക്കും സമ്മതനും, സർവ്വരും കുമ്പിടുന്നവനും, സ്വന്തം കർമ്മത്തിൻെറ ഫലം തന്നെത്താനെ എപ്പോഴും നേടുന്നതാണ്. ഉൽകൃഷ്ടകുലത്തിൽ ജനിച്ചവനും, ഉയർന്ന ആഭിജാത്യമുള്ളവനുമായി അവൻ ശോഭിക്കുന്നതാണ്.

ദേവീ, ഇതാ ഞാൻ ബ്രഹ്മാവുപറഞ്ഞ ധർമ്മം പറഞ്ഞുകഴിഞ്ഞു. രൗദ്രപ്രവൃത്തിചെയ്യുന്ന സർവ്വജീവി ഭയങ്കരനായവൻ, കൈകൾകൊണ്ടും, കാലുകൊണ്ടും, കയറുകൊണ്ടും വടികൊണ്ടും, മൺകട്ടകൊണ്ടും, തൂണുകൊണ്ടും, ആയുധംകൊണ്ടും. ജന്തുക്കളെ ബാധിക്കുന്ന മനുഷ്യൻ, അവയെ ചവിട്ടുന്നവനും, വലിയ ഉദ്വേഗം മൃഗങ്ങൾക്കുണ്ടാക്കുന്നവനുമായ അധമമനുഷ്യൻ, തീർച്ചയായും നരകത്തിൽ ചെന്നു വീഴും. അവൻ പിന്നെ കാലത്തിൻെറ മാറ്റത്തിൽ മർത്ത്യനായി ജനിക്കും. പല രോഗങ്ങളുംപിടിച്ച് നീചകുലത്തിൽ അവൻ കിടന്ന് ഉഴലും. താൻ ചെയ്ത ദുഷ്കർമ്മഫലംകൊണ്ട് ലോകത്തിൻെറ വിദ്വേഷത്തിന്ന് പാത്രമായ നരാധമനായി, ജ്ഞാതിബന്ധുക്കളാൽ പീഡിതനായി ഭവിക്കും. മറ്റൊരുത്തൻ സർവ്വജീവികളെയും കരുണയോടെ വീക്ഷിക്കുകയും മൈത്രദൃക്കായി പിതൃസമനായി, നിർവൈരനായി, നിയതേന്ദ്രിയനായി ജീവികളെ ഭയപ്പെടാതെയും ഹനിക്കാതെയും, എല്ലാറ്റിനെയും കൈകളാലും കാലുകളാലും അടക്കി എല്ലാജഗതി കളിലും വിശ്വാസ്യനായി ജീവിക്കും. കയറും, വടിയും, മണ്ണാങ്കട്ടയും, ശസ്ത്രവും മറ്റും എടുത്ത് ഒരു ജീവിയെയും ദ്രോഹിക്കുകയില്ല. അവൻ പ്രിയംചെയ്യുന്നവനും മൃദുവുമായി, ദയാപരനായി പെരുമാറുന്നു. ഇപ്രകാരം ശീലവും ആചാരവുമുള്ള മർത്ത്യൻ സ്വർഗ്ഗലോകത്തെത്തുന്നു. അവിടെ ദിവ്യമായ ഗൃഹത്തിൽ മോദത്തോടെ സുരോപമന്മാരായി വാഴും. അവൻ കർമ്മക്ഷയം വന്നാൽ മർത്ത്യനായിപ്പിറക്കും. അങ്ങനെ പിറന്നാൽ അവന്ന് ദ്രോഹങ്ങൾ ആരും ചെയ്യുകയില്ല. രോഗങ്ങളോ, ദുഃഖങ്ങളോ ബാധിക്കുകയില്ല. അങ്ങനെ സുഖമായി അവൻ വാഴും. ഇങ്ങനെ സന്മാർഗ്ഗത്തിൽ ജീവിച്ചവൻ സുഖം ഏല്ക്കുന്നവനും, നിരായാസനും, നിരുദ്വേഗനുമായി യാതൊരുബാധവും ഏല്ക്കാതെ വാഴും ദേവീ!''

ഉമ പറഞ്ഞു: "മനുഷ്യർ ഊഹാപോഹവിദഗ്ദ്ധരായി കാണപ്പെടുന്നുണ്ട്. ദേവാ, എന്ത് കർമ്മവിശേഷംകൊണ്ടാണ് പുരുഷൻ പ്രജ്ഞയുള്ളവനാകുന്നത്? അല്ലയോ വിരൂപാക്ഷാ, എങ്ങനെയാണ് മനുഷ്യൻ സ്വല്പപ്രജ്ഞനായിത്തീരുന്നത്? എൻെറ ഉള്ളിലുള്ള ഈ സംശയം സർവ്വധർമ്മജ്ഞസത്തമാ, ഭവാൻ തീർത്തുതരണേ! ചിലർ ജന്മനാതന്നെ കുരുടന്മാരാണ്. ചിലർ രോഗാർത്തന്മാരാണ്. ചിലർ ക്ലീബരാകുന്നു. അതിൻെറ കാരണമെന്തെന്ന് പറഞ്ഞാലും!''

മഹേശ്വരൻപറഞ്ഞു: "സിദ്ധന്മാരും ധർമ്മജ്ഞന്മാരുമായ ദ്വിജന്മാരോട് നാൾതോറും കുശലം ചോദിക്കുന്ന കുശലന്മാർ, അശുഭക്രിയ ചെയ്യാത്തവർ, ശുഭകാര്യങ്ങൾമാത്രം ചെയ്യുന്നവർ ഈ പറഞ്ഞ ജനങ്ങൾ സ്വർഗ്ഗം നേടുന്നതാണ്. ഇഹലോകത്തിൽ അവർ സുഖവും നേടും. അവൻ വീണ്ടും മനുഷ്യനായിപ്പിറന്നാൽ വലിയ ബുദ്ധിമാനായി ഭവിക്കും. പരന്മാരുടെ ഭാര്യമാരെ ചീത്ത വിചാരത്തോടുകൂടി നോക്കുന്നവർ ആ ദുഷ്ടഭാവംകൊണ്ട്, അടുത്ത ജന്മം കുരുടനായിപ്പിറക്കും. ഇഷ്ടത്തോടുകൂടി ഒരു പെണ്ണിനെ നഗ്നയായി കണ്ട് രസിക്കുന്ന ആ ദുഷ്കർമ്മകാരികൾ രോഗാർത്തരായി കഷ്ടപ്പെടും. മൂഢന്മാരായ ദുരാചാരന്മാർ അന്യജാതിയിൽപ്പെട്ട സ്ത്രീകളുമായി സംഭോഗംചെയ്താൽ ആ ദുഷ്പ്രജ്ഞന്മാർ അടുത്ത ജന്മം നപുംസകമായിപ്പിറക്കും. പശുവിനെ ഹനിക്കുന്നവനും ഗുരുവിൻെറ ഭാര്യയുടെ കൂടെ കിടക്കുന്നവനും പാപം തുല്യമാണ്. അമിതമായ ഭോഗംചെയ്യുന്നവനും മുൻപറഞ്ഞ മട്ടിൽ ആണും പെണ്ണുമല്ലാത്തവനായി ജനിക്കും."

ഉമ പറഞ്ഞു: "ദോഷമുള്ള കർമ്മമെന്താണ്? ദോഷമില്ലാത്ത കർമ്മമെന്താണ്? ശ്രേയസ്സുചെയ്യുന്നവൻ എന്തു നിലയിൽ എത്തും? ദേവസത്തമാ, പറഞ്ഞാലും.''

മഹേശ്വരൻ പറഞ്ഞു: "ശ്രേയസ്സിൻെറ മാർഗ്ഗത്തെ അർത്ഥിക്കുന്ന പുരുഷൻ എപ്പോഴും അറിവുള്ള ബ്രാഹ്മണനോട് ധർമ്മമേതെന്ന് ചോദിച്ചറിയണം. ധർമ്മത്തെ അന്വേഷിക്കുന്ന ഗുണകാംക്ഷി സ്വർഗ്ഗംപ്രാപിക്കുന്നതാണ്. അവൻ പിന്നെയും മർത്ത്യനായി പിറന്നാൽ മേധാവിയും, ധാരണാശാലിയും, പ്രാജ്ഞനുമായി ശോഭിക്കും ദേവീ, ധരിക്കുക! ഇതാണ് ഭൂതിക്ക് കാരണമായ സദ്ധർമ്മം. മനുഷ്യരുടെ ഗുണത്തിന്നുവേണ്ടി നിന്നോട് ഞാൻ ഇതു പറഞ്ഞു.''

ഉമ പറഞ്ഞു: "ചില മനുഷ്യർ അല്പജ്ഞരാണ്. ചിലർ ധർമ്മദ്വേഷികളാണ്. അവർ വേദജ്ഞന്മാരായ ബ്രാഹ്മണരെ ചെന്നുകാണുവാൻ ആഗ്രഹിക്കുന്നില്ല. ചില നരന്മാർ വ്രതവാന്മാരാണ്. ചിലർ ധർമ്മശ്രദ്ധാപരായണന്മാരാണ്. ചിലർ നിയമമൊന്നും അനുഷ്ഠിക്കാതെ, വ്രതമെടുക്കാതെ, രാക്ഷസതുല്യന്മാരായും കാണുന്നു. ചിലർ യജ്വാക്കളാണ്. ചിലർ ഹോമങ്ങളൊന്നും ചെയ്യാത്തവരാണ്. ഇവർ ഇങ്ങനെ പല മട്ടായിക്കാണുന്നത് എന്തു കർമ്മവിപാകംകൊണ്ടാണ്? ദേവാ, പറഞ്ഞാലും!''

മഹേശ്വരൻ പറഞ്ഞു: "വേദങ്ങളിൽ മനുഷ്യരുടെ സകല കർമ്മങ്ങൾക്കും ഒരു അതിർത്തി നിർണ്ണയിച്ചിട്ടുണ്ട്. വേദത്തെ പ്രമാണമാക്കി കർമ്മംചെയ്യുന്നവൻ ദൃഢവ്രതനാണ്. അധർമ്മത്തെ ധർമ്മമാണെന്ന് മോഹത്താൽ ഏതൊരാൾ പറയുന്നുവോ മര്യാദകെട്ടവരും, വ്രതഹീനന്മാരുമായ അവരാണ് ബ്രഹ്മരാക്ഷസന്മാർ. അവർ കാലത്തിന്റെ പണിയാൽ മർത്ത്യരായിപ്പിറന്നാൽ ഹോമം, വഷൾക്കാരം എന്നിവയില്ലാത്ത നരാധമന്മാരായിത്തീരും. ദേവീ, നിന്റെ സംശയങ്ങൾ തീർക്കുവാൻ ഞാൻ മർത്ത്യർക്കുവേണ്ടി കുശലവും അകുശലവുമടങ്ങിയ ധർമ്മസമുദ്രംതന്നെ നിനക്ക് പറഞ്ഞുതന്നു.''

**146. ഉമാമഹേശ്വരസംവാദം- പതിശുശ്രൂഷയും അതിഥിസൽക്കാരവുമാണ് ഉത്തമസ്ത്രീകളുടെ ലക്ഷണം -**

നാരദൻ പറഞ്ഞു: "എന്നു പറഞ്ഞ് തന്റെ വാക്കുകൾ കേൾക്കുവാൻ ആഗ്രഹത്തോടെ സമീപത്തു നില്ക്കുന്ന ഇഷ്ടഭാര്യയോട് മഹാദേവൻ ഇപ്രകാരം പറഞ്ഞു:''

മഹേശ്വരൻ പറഞ്ഞു: "അല്ലയോ പരാവരജ്ഞേ, ധർമ്മജ്ഞേ, തപോവനനിവാസിനീ, സാദ്ധ്വീ, സുഭ്രൂ, സുകേശാന്തേ, ഹിമാദ്രിയുടെ നന്ദിനീ, ദക്ഷേ, ശമദമാധീനേ, നിർമ്മമേ, ധർമ്മചാരിണീ, വരാരോഹേ! ഞാൻ നിന്നോട് ഒരു അഭീപ്സിതം ചോദിക്കുകയാണ്. നീ അതു പറയണം. ബ്രഹ്മാവിന്റെ പതിവ്രതയായ ഭാര്യയാണല്ലോ സാവിത്രി. സതിയായ ശചീദേവിയാണല്ലോ ഇന്ദ്രന്റെ പ്രിയപ്പെട്ട ഭാര്യ. ധൂമോർണ്ണ മാർക്കണ്ഡേയന്റെ സാദ്ധ്വിയായ ഭാര്യയാണ്. ഋദ്ധി വൈശ്രവണന്റെ ഭാര്യയാണ്. വരുണന്റെ ഭാര്യയാണ് ഗൗരി. സൂര്യന്റെ ഭാര്യയാണ് സുവർച്ചല. ശശിയുടെ ഇഷ്ടഭാര്യയാണ് രോഹിണി. അഗ്നിയുടെ സതിയായ ഭാര്യയാണ് സ്വാഹ, കശ്യപന്ന് അദിതിയും. ഇങ്ങനെ അവരൊക്കെ പതിവ്രതകളാണ്. അവരെല്ലാം നിന്റെ അടുത്തുവന്നു സതീധർമ്മം നിത്യവും നിന്നോടു ചോദിച്ച് ഗ്രഹിച്ചവരാണല്ലോ പാർവ്വതീ! അതുകൊണ്ടാണു ഞാൻ നിന്നോട് ഈ വിഷയത്തെപ്പറ്റി പറയുവാൻ ആവശ്യപ്പെടുന്നത്. നീ ആദ്യംമുതല്ക്കേ സ്ത്രീധർമ്മത്തെപ്പറ്റിപ്പറയുക. നിന്നിൽനിന്ന് അതു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. നീ എന്റെ സഹധർമ്മിണിയാണല്ലോ. നീ സമഭാവനയുള്ളവളും സമവ്രതയുമാണ്. സമാനസാരവീര്യാഢ്യയായ നീ വലിയ തപസ്സു ചെയ്തവളാണല്ലോ. നീ പറഞ്ഞാൽ വിശേഷിച്ചും ഗുണവത്തരമായി വരും. ലോകത്തിലും അല്ലയോ ദേവീ, നിന്റെ വാക്കു പ്രമാണമായി ഭവിക്കുന്നതാണ്. സ്ത്രീകൾക്ക് വിശേഷിച്ചും പരമമായഗതി സ്ത്രീകൾതന്നെയാണല്ലോ. സുശ്രോണി, ലോകങ്ങളുടെ ഗതിയെല്ലാം ഗൗരിയിൽ ചെല്ലുന്നതാണ്. എന്റെ ദേഹത്തിന്റെ പകുതി നിന്റെ പകുതി ദേഹത്താൽ തീർത്തതാണല്ലോ. ലോകസന്താനകാരിണിയായ നീ സുരകാര്യം ചെയ്യുന്നുണ്ടല്ലോ. ശുഭേ, നിനക്കു ശാശ്വതമായ സ്ത്രീധർമ്മം അറിയാം. അതുകൊണ്ട് നീ സ്വധർമ്മം മുഴുവൻ വിസ്തരിച്ചു പറഞ്ഞാലും.''

ഉമ പറഞ്ഞു: "ഭഗവാനേ, സർവ്വഭൂതങ്ങളുടെയും നാഥാ, ഭൂതഭവ്യഭവോത്ഭവാ, നിന്റെ പ്രഭാവത്താൽ ദേവാ, എനിക്ക് ഒന്നു പറയുവാൻ തോന്നുന്നു. ദേവേശാ, സർവ്വതീർത്ഥജലവുംചേർന്ന നദികളാണ് ഈ നില്ക്കുന്നവർ. ഉപസ്പർശത്തിന്നായി (ആചമനസ്നാനങ്ങൾക്ക്) ആ നദീദേവിമാർ ഭവാന്റെ സമീപത്ത് ഇതാ നില്ക്കുന്നു. ഇവരോടുകൂടി ഞാൻ ചിന്തിച്ച് ആലോചിച്ചു ക്രമത്തിൽ പറയാം. 'ഞാൻ എല്ലാറ്റിന്നും പോന്നവനാണ്' എന്നു പറയാത്തവനാണ് ശരിയായ പുരുഷൻ. സ്ത്രീയും അല്ലയോ ഭൂതേശാ, സ്ത്രീയെത്തന്നെ പിൻതുടരും. ഞാൻ മാനിച്ചവരായിവരും എല്ലാ നദികളും. നദികൾക്ക് ഉത്തമമായ സരസ്വതി എന്ന പുണ്യ നദി ഇതാ നില്ക്കുന്നു. എല്ലാ നദികൾക്കും മുമ്പെ സാഗരത്തിലെത്തിയവളാണ് അവൾ. വിപാശ, വിതസ്ത, ചന്ദ്രഭാഗ, ഇരാവതി, ശതദ്രു, ദേവികാ, സിന്ധു, കൗശികി, ഗൗതമി, അപ്രകാരംതന്നെ സർവ്വതീർത്ഥങ്ങളോടുംചേർന്ന ദേവനദി വിണ്ണിൽനിന്നു മന്നിലേക്ക് ഒഴുകിയ സരിദ്വരയായ ഗംഗാദേവി ഇവരൊക്കെയാണല്ലോ ഭവാന്റെ സമീപത്തു നില്ക്കുന്നത്.

നാരദൻ പറഞ്ഞു: "എന്നു പറഞ്ഞ് ആ ദേവദേവപത്നിയായ പാർവ്വതി, ധർമ്മജ്ഞസത്തമാ, ചിരിച്ച് ആ നദികളെ വിളിച്ച് അവരോടു ചോദിച്ചു. ദേവമഹിഷിയും സ്ത്രീരത്നവും ധർമ്മവത്സലയുമായ ഉമാദേവി വിളിക്കെ സ്ത്രീധർമ്മദക്ഷമരായ ഗംഗാദികളായ നദിമാർ ആദരവോടെ നിന്നു.''

ഉമ പറഞ്ഞു: "അല്ലയോ നദികളേ, സ്ത്രീധർമ്മത്തെപ്പറ്റി ഭഗവാൻ എന്നോടു ചോദിക്കുന്നു. നിങ്ങളുമായി ആലോചിച്ച് ഞാൻ അതിന്നു മറുപടി പറയാമെന്നു വിചാരിക്കുന്നു. ഒരേ ഒരാൾക്കു ലോകത്തിലുള്ള എല്ലാ വിജ്ഞാനവും അധീനമാവുകയില്ല. നദികളേ, നിങ്ങളെ വിണ്ണിൽപ്പോലും മാനിക്കുന്നുണ്ട്. ശിവപുണ്യകളായ സകലസരിത്തുക്കളും പൂജിച്ച് അതിന്നു മറുപടി നല്കുവാൻ സ്വർന്നദിയായ ഗംഗയെ നിയോഗിച്ചു. പലതരത്തിലുള്ളതും ബുദ്ധിപൂർവ്വകവുമായ ധർമ്മവിഷയങ്ങൾ ശുചിസ്മിതയായ ഉമയോട് സ്ത്രീധർമ്മത്തെപ്പറ്റി, ശൈലപുത്രിദേവിയും പുണ്യയും പാപഭയാപഹയും സർവ്വധർമ്മവിശാരദയും ബഹുബുദ്ധിശാലിനിയുമായ ഗംഗ വിനയത്തോടെ സസ്മിതം ഇപ്രകാരം പറഞ്ഞു.''

ഗംഗ പറഞ്ഞു: "അല്ലയോ ധാർമ്മികേ, ദേവീ, ഞാൻ അനുഗ്രഹീതയായിരിക്കുന്നു. അനഘേ, സർവ്വമാന്യയായ നീ നദിയെ മാനിക്കുന്നുവല്ലോ. അതിൽ ഞാൻ കൃതജ്ഞയാണ്, അനുഗൃഹീതയാണ്. സമർത്ഥനാണെങ്കിലും ശക്തനാണെങ്കിലും ബഹുജനങ്ങളോട് അഭിപ്രായം ആരായുന്ന പുരുഷൻ, ബഹുജനങ്ങളെ മാനിക്കുന്ന പുരുഷൻ, അദുഷ്ടാത്മാവാണ്. അവൻ നിയതം പണ്ഡിതനെന്ന ഖ്യാതി നേടും. ജ്ഞാനവിജ്ഞാനമുള്ളവരായ ഊഹാപോഹകോവിദന്മാരോട്, സംശയം തീർത്തുതരുവാൻ സന്നദ്ധരായവരോട്, ചോദിച്ചാൽ അവൻ ഒരിക്കലും ആപത്തിൽപ്പെടുന്നതല്ല. മറിച്ച് ബഹുബുദ്ധിമാനായ പുരുഷൻ സഭയിൽ 'ഞാൻ യോഗ്യൻ' എന്നു ഭാവിച്ചാൽ അവന്റെ അഭിപ്രായം ദുർബ്ബലമായി ഭവിക്കും. ദിവ്യജ്ഞാനമുള്ളവളേ, ദിവ്യമുഖ്യേ, ദിവ്യപുണ്യസമുത്ഥിതേ, നീതന്നെവേണം ദേവീ, സ്ത്രീധർമ്മങ്ങൾ പറയുവാൻ.''

നാരദൻ പറഞ്ഞു: "വലിയ ഗുണംമൂലം ഗംഗ പൂജിച്ച ദേവിയായ, സുരസുന്ദരിയും, സ്ത്രീരത്നവുമായ ഉമ സർവ്വതും, ഒന്നുംവിടാതെ സ്ത്രീധർമ്മത്തെപ്പറ്റി പറഞ്ഞു.''

ഉമ പറഞ്ഞു: ''എനിക്കു തോന്നുന്നവിധം സ്ത്രീധർമ്മത്തെക്കുറിച്ചു വിധിപ്രകാരം ഞാൻ പറയുന്നു. നിങ്ങൾ ശ്രദ്ധാപൂർവ്വം, മനസ്സുവെച്ചു കേൾക്കുക. സ്ത്രീധർമ്മം മുൻപേതന്നെ വേൾക്കുന്ന കാലത്ത് ബന്ധുക്കൾ കല്പിച്ചിട്ടുള്ളതാണ്. അഗ്നിക്കടുത്തുനിന്ന് അഗ്നിയെ സാക്ഷിയാക്കി ഭർത്താവിന്റെ സഹധർമ്മിണി ആയിത്തീരണം. നല്ല സ്വഭാവമുള്ളവളും നല്ല വാക്കു പറയുന്നവളും, നല്ല നടപടിയും, നല്ല ശീലസ്വഭാവമുള്ളവളും സുഖദർശനയും ആകണം സഹധർമ്മിണി. അവളാണ് ധർമ്മപര, അവളാണ് ധർമ്മത്തെ ഏല്ക്കുന്നവൾ, ദേവനെപ്പോലെ എപ്പോഴും ഭർത്താവിനെ നോക്കിക്കാണുന്നവളാണ് ആ ധർമ്മപത്നി. അവൾ ദേവനിൽ എന്നപോലെ ഭർത്താവിനെ പൂജിക്കും, ശുശ്രൂഷിക്കും, പരിചരിക്കും.

അവൾ അനന്യഭാവയായി ദുഃഖം വെടിഞ്ഞു സുഖദർശനയായി, സുവ്രതയായി ഇരിക്കും. തന്റെ പുത്രന്റെ മുഖത്തെ നോക്കിക്കാണുന്നതുപോലെ ഭർത്താവിന്റെ മുഖം നോക്കിക്കാണും. സാദ്ധ്വിയും നിയതാചാരയും, ധർമ്മചാരിണിയുമായിരിക്കും അവൾ.

ദമ്പതികളുടെ ധർമ്മം ഞാൻ കേട്ടു. ഏറ്റവും ശുഭമായിട്ടുള്ളതാണ് സഹധർമ്മം.

ധർമ്മതൽപരയായ നാരി ഭർത്താവിന്നുതുല്യം വ്രതത്തോടുകൂടിയവളാണ്. അവൾ എപ്പോഴും ഭർത്താവിനെ ദേവനെപ്പോലെ നോക്കിക്കൊള്ളും. ഇതാണ് ശ്രേഷ്ഠവും ശുഭവുമായ ദാമ്പത്യധർമ്മം. ദേവനിൽ എന്നപോലെ അവൾ ഭർത്താവിനെ ശുശ്രൂഷയും പരിചര്യയും ചെയ്യും. വശ്യത്വംകൊണ്ട് ഉള്ളുതെളിഞ്ഞ അവൾ സുഖദർശനയും സുവ്രതയും, അനന്യചിത്തയും, സുമുഖിയുമായി ഇരിക്കുന്ന അവൾ തന്നെയാണ് സഹധർമ്മിണി.

**പരുഷം പറഞ്ഞാലും, കോപിച്ചുനോക്കിയാലും, ഭർത്താവിൽ പ്രസന്നമുഖിയായി നില്ക്കുന്ന സ്ത്രീയാണ് പതിവ്രത.** ചന്ദ്രൻ, അർക്കൻ, വൃക്ഷം എന്നിവയെപ്പോലും ആൺപേരായതുകൊണ്ട് നോക്കാത്തവൾ (അന്യപുരുഷന്മാരുടെ മുഖത്ത് പതിവ്രതമാർ നോക്കുകയില്ല), വരാരോഹയായ അവൾ, തന്റെ ഭർത്താവിനെയൊഴികെ, ആ സഹധർമ്മിണി നോക്കുകയില്ല.

ദരിദ്രനെയും, ദീനനെയും, വഴിനടന്ന് ക്ഷീണിച്ചവനെയും, രോഗിയേയും, പതിയേയും പുത്രനെയെന്നപോലെ നോക്കുന്നവളാണ് സഹധർമ്മിണി.

ഏതു പെണ്ണോ ശുദ്ധയും, ദക്ഷപുത്രിയും, പതിവ്രതയും, പതിപ്രാണയുമായവൾ; അവൾ ധർമ്മഭാഗിനിയാണ്. വൈമനസ്യംവിട്ട് ശുശ്രൂഷയും പരിചര്യയും ചെയ്യുന്നവളാണ്. വിനീതയായവളും, സുപ്രീതയും, ധർമ്മഭാഗിനിയുമാണ് അവൾ. അന്നദാനംകൊണ്ട് നിത്യവും കുടുംബത്തെ ഭരിക്കുന്നവൾ, കാമത്തിലും ഭോഗത്തിലും ഐശ്വര്യത്തിലും സുഖത്തിലും പതിയിലല്ലാതെ മറ്റാരിലും ആശവെക്കാത്തവൾ ആരോ, അവളാണ് സഹധർമ്മിണി.

നിത്യവും പ്രഭാതത്തിൽ എഴുന്നേല്ക്കുന്നവളും, ഗൃഹശുശ്രൂഷ ചെയ്യുന്നവളും, ഗൃഹം ചാണകവെള്ളത്താൽ മെഴുകി തുടയ്ക്കുന്നവളും, അഗ്നികാര്യത്തിൽ വ്യഗ്രതകാണിക്കുന്നവളും, പൂവ് അർച്ചിക്കുകയും ബലിയർപ്പിക്കുകയും ചെയ്യുന്നവളും, ദേവതകൾക്കും അതിഥികൾക്കും ഭൃത്യർക്കും വിളമ്പിക്കൊടുത്തതിന്നുശേഷം ഭർത്താവിനോടുകൂടി ശേഷാന്നം ഭക്ഷിക്കുന്നവളും, യഥാന്യായം യഥാവിധി സന്തുഷ്ടപുഷ്ടയായി വസിക്കുന്ന ആ നാരി ധർമ്മത്തോടുകൂടിയവളാണ്. ശ്വശ്രുവിന്റെയും ശ്വശുരന്റെയും പാദങ്ങൾ ശുശ്രൂഷിക്കുന്ന ഗുണാഢ്യയായവൾ, അച്ഛനമ്മമാരിൽ ശ്രദ്ധയുള്ളവൾ, ആരോ അവൾ തപോധനയാണ്. വിപ്രരേയും, ദുർബ്ബലരേയും, അനാഥരേയും, ദീനരേയും അന്ധരേയും കൃപണന്മാർ മുതലായവരേയും അന്നത്താൽ പോറ്റുന്നവളായ നാരിയാണ് പതിവ്രതയും ഭർത്തൃഭാഗധേയഭാഗിനിയുമായവൾ. ലഘുസത്വയായവളും, ദുസ്സാദ്ധ്യമായ വ്രതം നിത്യവും ആചരിക്കുന്നവളും, പതിയുടെ ചിത്തത്തിന്ന് ഇണങ്ങിയവളും, പതിയുടെ ഹിതത്തിന്ന് ചേർന്നവളുമാണ് പതിവ്രതയായവൾ. ഇതു പുണ്യമാണ്, ഇതു തപമാണ്, ഇത് സനാതനമായ സ്വർഗ്ഗ്യമാണ്. സ്ത്രീ ഭർത്തൃവ്രതത്തോടുകൂടി സതിയായി വർത്തിക്കുകയാണെങ്കിൽ അതിൽപ്പരം പുണ്യമില്ല, അതില്പരം തപസ്സില്ല, അതിൽപ്പരമായ സ്വർഗ്ഗ്യവുമില്ല. സ്ത്രീകൾക്കു പതിയാണ് ദൈവം, പതിയാണ് ഗതി, പതിയാണ് ബന്ധു. പതിപോലെ മറ്റൊരു ഗതിയുമില്ല. പതിപോലെ ഒരു ദൈവവുമില്ല. പതിയുടെ പ്രസാദം സ്ത്രീകൾക്കു സ്വർഗ്ഗം പോലെയാണ്. എന്നുതന്നെയല്ല, ഭവാൻ പ്രസാദിച്ചില്ലെങ്കിൽ അല്ലയോ മഹേശ്വരാ ഞാൻ സ്വർഗ്ഗംപോലും ഇച്ഛിക്കുകയില്ല. ഭർത്താവ് ദരിദ്രനായിരിക്കാം. രോഗിയായിരിക്കാം. ശത്രുക്കളാൽ ആപത്തിൽപ്പെട്ടവനായിരിക്കാം, ബ്രാഹ്മണന്റെ ശാപത്തിന്ന് പാത്രമായിരിക്കാം. അദ്ദേഹം എന്തു കല്പിക്കുന്നുവോ, അതു തെറ്റായാലും, അധർമ്മമായാലും, പ്രാണനാശകമായാലും സഹധർമ്മിണി അതിനെ യാതൊരു എതിർപ്പുംകൂടാതെ അത് ആപദ്ധർമ്മത്തെ ചിന്തിച്ച് ചെയ്യണം. ശങ്കിക്കരുത്. ഇങ്ങനെ ദേവാ, ഭവാന്റെ വാക്കനുസരിച്ച് സ്ത്രീധർമ്മത്തെ ഞാൻ പറഞ്ഞു. അപ്രകാരം നില്ക്കുന്ന സ്ത്രീയാണ് പതിവ്രത.''

നാരദൻ പറഞ്ഞു: "ഇപ്രകാരം ദേവി പറഞ്ഞപ്പോൾ മഹേശ്വരൻ ശൈലപുത്രിയെ പ്രശംസിച്ചു. അങ്ങനെ എല്ലാം കേട്ടതിന്നുശേഷം അവിടെ കൂടിയിരുന്നവരെയെല്ലാം വിട്ടയച്ചു. എല്ലാവരും തുണക്കാരോടുകൂടി പോയി. പിന്നെ ഭൂതഗണങ്ങളും പോയി. വന്നുചേർന്ന നദീദേവതമാരും പോയി. പിന്നെ ശിവനെ വന്ദിച്ച് ഗന്ധർവ്വന്മാരും അപ്സരസ്ത്രീഗണങ്ങളും പോയി.''

**147. പുരുഷമാഹാത്മ്യം - മനുവിന്റെ പുത്രനായ അംഗന്റെ വംശപരമ്പര, വസുദേവപുത്രനായ കൃഷ്ണനിൽ അവസാനിക്കുന്ന കൃഷ്ണന്റെ മഹത്ത്വം -** ഋഷികൾ പറഞ്ഞു: "അല്ലയോ പിനാകപാണേ! ഭഗന്റെ കണ്ണ് പൊട്ടിച്ചവനേ! എല്ലാ ലോകരാലും നമസ്കരിക്കപ്പെടുന്നവനേ! വാസുദേവന്റെ മാഹാത്മ്യം അല്ലയോ ശങ്കരാ, കേൾക്കുവാൻ ഞങ്ങൾ ആശിക്കുന്നു.''

മഹേശ്വരൻ പറഞ്ഞു: "പിതാമഹനെക്കാൾ മേലെയാണ് ശാശ്വതപുരുഷനായ ഹരി. കൃഷ്ണൻ ജാംബൂനദനിഭനാണ്. (സ്വർണ്ണംപോലെ വിളങ്ങുന്നവനാണ്). കാറില്ലാത്ത ആകാശത്തിലെ സൂര്യനെപ്പോലെ ശോഭിക്കുന്നവനാണ്. പത്തു കൈകളുള്ള അതിതേജസ്വിയാണ്. ദേവവൈരികളെ കൊല്ലുന്നവനാണ്. ശ്രീവത്സം എന്ന മറുകുള്ളവനാണ്, സർവ്വദേവന്മാരാലും സമർച്ചിതനാണ് ഹൃഷീകേശൻ.

അവന്റെ കുക്ഷിയിൽനിന്നാണ് ബ്രഹ്മാവുണ്ടായത്, അവന്റെ ശിരസ്സിൽനിന്നാണ് ഞാൻ ഉത്ഭവിച്ചത്. കേശങ്ങളിൽനിന്ന് എല്ലാ ജ്യോതിസ്സുകളുമുണ്ടായി. രോമങ്ങൾതോറും സുരാസുരന്മാർ ഉത്ഭവിച്ചു. ഋഷിമാരും അവന്റെ ദേഹത്തിൽനിന്ന് ജനിച്ചവരാണ്. ലോകം മുഴുവൻ അവനിൽ നിന്നാണ് ഉണ്ടായത്. അവൻ ബ്രഹ്മഗൃഹമാണ്. എല്ലാ ദേവന്മാരും അവനിൽ അധിവസിക്കുന്നു. ഈ ഭൂമിയെല്ലാം സൃഷ്ടിച്ച അവൻ മൂന്നു ലോകത്തിന്നും ഈശ്വരനാണ്. ചരാചരങ്ങളായ സകല ലോകത്തെയും സംഹരിക്കുന്നവനാണ്. അവൻ ദേവന്മാരിൽവെച്ചു ശ്രേഷ്ഠനാണ്. സാക്ഷാൽ ദേവനാഥനും പരന്തപനുമാണ്. സർവ്വജ്ഞനും, സർവ്വസംശ്ലിഷ്ടനും, സർവ്വേശനും, സർവ്വതോമുഖനും പരാത്മാവും, സർവ്വവ്യാപിയും, മഹേശ്വരനുമാണ് ഹൃഷികേശൻ. അവനെക്കാൾ മേലെയായി മൂന്നു ലോകത്തിലും ഒരു വസ്തുവുമില്ല. സനാതനനും മധുദ്വേഷിയുമായ ഗോവിന്ദൻ പുകഴ്ന്നവനാണ്. അവൻ സകല മന്നവരെയും കൊല്ലിക്കുന്ന മാനദനാണ്. സുരകാര്യത്തിനു വന്നവനാണ്. മർത്ത്യന്റെ ദേഹം സ്വീകരിച്ചിരിക്കയാണ്. ഈ ത്രിവിക്രമനില്ലെങ്കിൽ ദേവകൾ ഒരിക്കലും ശക്തരാവുകയില്ല. ലോകത്തിൽ ദേവകാര്യങ്ങൾ ചെയ്യുവാൻ പിന്നെ ആരുണ്ട്? എല്ലാ ജീവിക്കും നായകൻ ഗോവിന്ദനാണ്. എല്ലാ ദേവന്മാരാലും നമസ്കൃതനാണു ഗോവിന്ദൻ.

ഈ ദേവനാഥന്ന്, ദേവകാര്യത്തിൽ എപ്പോഴും തൽപരനായിരിക്കുന്നവന്ന്, ബ്രഹ്മഭൂതന്ന്, എല്ലാ ബ്രഹ്മർഷിമാരും ശരണം പ്രാപിക്കുന്നവന്ന്, ഉള്ളിൽ ബ്രഹ്മാവ് വർത്തിക്കുന്നു. ദേഹത്തിൽ സുഖമായി വസിക്കുന്നു. ശർവ്വനും അവന്റെ ദേഹത്തിൽ സുഖമായി വസിക്കുന്നു. അവന്റെ ദേഹത്തിൽ സകലദേവകളും സുഖമായി വസിക്കുന്നു. ആ ദേവൻ, പുണ്ഡരീകാക്ഷൻ, ശ്രീഗർഭൻ ശ്രീയോടുചേർന്നവൻ, ശാർങ്ഗചക്രായുധൻ, ഖൾഗി, സർവ്വനാഗാരികേതനൻ, മുഖ്യമായ ശീലവും, ശൗചവും, ദമവും, പരാക്രമവും, വീര്യവും, വപുസ്സും, കാഴ്ചയും, നീളവും, വണ്ണവും, ധൈര്യവും, ആർജ്ജവവും, പുഷ്ടിയും, ആനൃശംസ്യവും, രൂപവും ബലവും, എല്ലാം അവനിൽ സ്ഥിതിചെയ്യുന്നു. ദിവ്യവും അത്ഭുതവുമായ കാഴ്ചയുള്ള എല്ലാ അസ്ത്രങ്ങളോടുംചേർന്നവനും, യോഗമായനും, സഹസ്രാക്ഷനും നിരവദ്യനും മഹാശയനും, വീരനും, മിത്രജനശ്ലാഘിയും, ജ്ഞാനികളിലും ബന്ധുജനങ്ങളിലും പ്രിയമുള്ളവനും, ക്ഷമാവാനും, നിരഹങ്കാരിയും, ബ്രഹ്മണ്യനും, ബ്രഹ്മനായകനും, ഭയാർത്തന്മാരുടെ ഭയം തീർക്കുന്നവനും, മിത്രങ്ങൾക്ക് ആനന്ദം വർദ്ധിപ്പിക്കുന്നവനും, എല്ലാ ജീവിക്കും ശരണ്യനും ദീനപാലനത്തിൽ തല്പരനും, ശ്രുതവാനും, അർത്ഥവാനും, എല്ലാവരും നമിക്കുന്നവനും, ആശ്രിതന്മാർക്ക് ഇഷ്ടം നൽകുന്നവനും, ശത്രുക്കളുടെ ധർമ്മം അറിഞ്ഞവനും, നീതിജ്ഞനും, നീതിമാനും, ബ്രഹ്മവാദിയും, ജിതേന്ദ്രിയനും, ദേവകൾക്കു നന്മയ്ക്കായി ശ്രേഷ്ഠമായ ബുദ്ധിയോടുകൂടിയവനും, പ്രജാപത്യമായ ശുഭമാർഗ്ഗവും മാനവമായ ധർമ്മമാർഗ്ഗവും അവലംബിച്ച് മനുവിന്റെ വംശത്തിൽ ഗോവിന്ദൻ വന്നുപിറക്കും.

മനുവിന്റെ പുത്രൻ അംഗൻ, അംഗന്റെ പുത്രൻ അന്തർദ്ധാമാവ്, അന്തർദ്ധാമാവിന്റെ പുത്രൻ ഹവിർദ്ധാമാവ്, അവൻ മാന്യനായ പ്രജാപതിയാണ്. ഹവിർദ്ധാമാത്മജനായി മഹാനായ പ്രാചീനബർഹസ്സ് ജനിക്കും. അവന്നു പത്തു മക്കൾ, പ്രചേതസ്സുകൾ ഉണ്ടാകും. പ്രാചേതസനായ ദക്ഷന്നു പ്രജാവതിയുണ്ടകും. ദാക്ഷായണിയിൽ ആദിത്യനുണ്ടാകും. ആദിത്യന്റെ മകനായി മനു പിറക്കും. മനുവിന്ന് ഇള എന്നു പേരായ ഒരു മകൾ ഉണ്ടാകും. സുദ്യുമ്നൻ എന്നു പേരായി ഒരു മകനും ജനിക്കും. ബുധൻ ഇളയുടെ ഭർത്താവാകും. ബുധനിൽനിന്ന് പുരൂരവസ്സ് എന്ന പുത്രൻ ജനിക്കും. പുരൂരവസ്സിന്നു പുത്രനായി നഹുഷൻ ജനിക്കും. നഹുഷന്റെ പുത്രനായി യയാതി ജനിക്കും. യയാതിയുടെ പുത്രനായി സത്വാഢ്യനായി യദു ജനിക്കും. യദുവിന്റെ പുത്രനായി ക്രോഷ്ടാവുണ്ടാകും. ക്രോഷ്ടാവിന്നു പുത്രനായി വൃജിനീവൻ പിറക്കും. വൃജിനീവന് പുത്രനായി അവരാജിതനായി ഉഷൽഗു ജനിക്കും. ഉഷൽഗുവിന്ന് പുത്രനായി ശൂരൻ ഉണ്ടാകും. ശൂരന്റെ പുത്രനായി ചിത്രരഥനുണ്ടാകും. അവന്ന് ഇളയ പുത്രനായി ശൂരൻ ഉണ്ടാകും. വീര്യവാന്മാരും വിചിത്രഗുണികളുമായി അവരുടെ കുലത്തിൽ ക്ഷത്രിയശ്രേഷ്ഠനും കീർത്തിമാനും മഹാവീര്യനും മാനദനും വംശവിസ്താരകാരിയും ക്ഷത്രിയശ്രേഷ്ഠനുമായ പുത്രനെ ശൂരൻ ജനിപ്പിക്കും. ആ പുത്രൻ ആനകദുന്ദുഭി എന്നുകൂടി പ്രസിദ്ധനായ വസുദേവൻ ആകും. അവന്റെ പുത്രനായി നാലു കൈകളോടെ വാസുദേവൻ ജനിക്കും. ധാതാവും ബ്രാഹ്മണസൽക്കാരിയും ബ്രഹ്മഭൂതനും ദ്വിജപ്രിയനുമായി വളരും. ആ യദുനന്ദനൻ മാഗധനാൽ ബന്ധിക്കപ്പെട്ട രാജാക്കന്മാരെ മോചിപ്പിക്കും.

ഗിരിഗഹ്വരത്തിൽവെച്ച് ജരാസന്ധരാജാവിനെ ജയിച്ച് സർവ്വപാർത്ഥിവന്മാരുടെയും രത്നങ്ങളാൽ വീര്യവാനായി ഭവിക്കും. വീര്യത്താൽ ഭൂമിയിൽ തടവറ്റവനായി ഭവിക്കും. വിക്രമത്തോടെ അവൻ എല്ലാ രാജാക്കന്മാർക്കും, രാജാവാകും. എല്ലാ ശൂരസേനന്മാരിലുംവെച്ച് ശ്രേഷ്ഠനായി അവൻ ദ്വാരകയിൽ പ്രഭുവായി വാഴും. നയജ്ഞനായ അവൻ ശത്രുക്കളെ ജയിച്ച് ഭൂമിദേവിയെ സംരക്ഷിക്കും. അവനെ നിങ്ങൾ ചെന്നു കണ്ടു വാക്കുകളാലും, മാല്യാർച്ചനകളാലും മറ്റു ശ്രേഷ്ഠസുഗന്ധവസ്തുക്കളാലും, ബ്രഹ്മദേവനെ എന്നപോലെ അർച്ചിക്കുവിൻ. എന്നെയും പിതാമഹനായ ബ്രഹ്മദേവനെയും കാണുവാൻ വിചാരിക്കുന്നവൻ ആദ്യമായി അവനെ കാണേണ്ടതാണ്. പ്രതാപിയും, ഭഗവാനുമായ വാസുദേവനെ കാണേണ്ടതാണ്. അവനെക്കണ്ടാൽ എന്നെക്കണ്ടതായി കരുതാം. അവനെക്കണ്ടാൽ ബ്രഹ്മദേവനെക്കണ്ടതായി കരുതാം. മുനീന്ദ്രന്മാരേ! ആ പുണ്ഡരീകാക്ഷൻ ഏതൊരുത്തനിൽ പ്രീതനാകുന്നുവോ, എല്ലാ ബ്രഹ്മാദിദേവന്മാരും അവനിൽ പ്രീതരായി ഭവിക്കും. ലോകത്തിൽ ആ കേശവനെ ആര് ആശ്രയിക്കുന്നുവോ, ആ മർത്ത്യന്ന് കീർത്തിയും, ജയവും, സ്വർഗ്ഗവും ലഭിക്കുന്നതാണ്.

ധർമ്മഭാക്കായ അവൻ സാക്ഷാൽ ധർമ്മോപദേശകനായ ഗുരുവാകും. എല്ലായ്പോഴും ഉദ്യമിക്കുന്നവരായ ധർമ്മജ്ഞന്മാർ ആ ദേവേശനെ കൂപ്പേണ്ടതാകുന്നു. ആ വിഭു അർച്ചിതനായാൽ അത് ഏറ്റവും വലിയധർമ്മമായി ഗണിക്കപ്പെടും. പുരുഷശ്രേഷ്ഠനും അതിതേജസ്വിയുമായ ആ ദേവൻ പ്രജകളുടെ ഹിതത്തിന്നായി, ധർമ്മത്തിന്നായി, അനേകം കോടി ഋഷികളെ സൃഷ്ടിച്ചു.

വിഭുവായ അവൻ സൃഷ്ടിച്ച മഹർഷിമാർ, ഗന്ധമാദനത്തിൽ സനൽക്കുമാരൻ മുതലായവർ, തപസ്സുചെയ്യുന്നു. അതുകൊണ്ട് വാഗ്മിയും ധർമ്മജ്ഞനുമായ അവൻ ദ്വിജേന്ദ്രന്മാരെ, വന്ദിക്കപ്പെടുന്നു. വിണ്ണിൽ പ്രധാനിയാണ് ഭഗവാനും ഹരിയുമായ നാരായണൻ. അവനെ വന്ദിച്ചാൽ അവൻ വന്ദിക്കും. അവനെ മാനിച്ചാൽ അവൻ ഇങ്ങോട്ടും മാനിക്കും. അർഹിച്ചാൽ അർഹണംചെയ്യും. പൂജിച്ചാൽ ഇങ്ങോട്ടും പൂജിക്കും. കണ്ടാൽ നാളുതോറും കാണും. ആശ്രയിച്ചാൽ ആശ്രയിക്കുകയും ചെയ്യും. അർച്ചിച്ചാൽ അർച്ചിക്കുകയും ചെയ്യും. ദ്വിജമുഖ്യന്മാരേ! ഇതാണ് യാതൊരു കുറവും ഇല്ലാത്ത വിഷ്ണുവിന്റെ പരമമായ വ്രതം. മഹാനായ ആദിദേവനെ നിത്യവും സജ്ജനങ്ങൾ ആദരിക്കുന്നു. ഭുവനത്തിൽ ദേവകൾ അർച്ചിക്കുന്നവനാണ് സനാതനനായ ഹരി. അനുരൂപമായ അഭയം അവനെ സേവചെയ്യുന്നവർ നേടും. മനസ്സും വാക്കുമായ കർമ്മത്താൽ ദ്വിജന്മാർക്ക് അവൻ എന്നും വന്ദ്യനാണ്. പ്രയത്നംചെയ്ത് കാണേണ്ടവനാണ് ദേവകീപുത്രൻ. അല്ലയോ മുനിമുഖ്യന്മാരേ, വേണ്ടമാർഗ്ഗം ഞാൻ പറഞ്ഞുതന്നു. ആ ദേവനെ ചെന്നുകണ്ടാൽ നിങ്ങൾ എല്ലാ വിബുധന്മാരെയും കണ്ടതായി കണക്കാക്കാം. മഹാവരാഹനെ, എല്ലാവർക്കും പിതാവായ ദേവനെ, ആ ജഗത്പതിയെ ഞാനും നിത്യവും നമിക്കാറുണ്ട്. മൂന്നു മൂർത്തികളെയും കണ്ട ഫലം കൃഷ്ണനെക്കണ്ടാൽമാത്രം സിദ്ധിക്കും. ത്രിമൂർത്തികളെല്ലാം കൃഷ്ണനിൽ അധിവസിക്കുന്നു. എല്ലാ ദേവന്മാരും കൃഷ്ണനിൽ കുടികൊള്ളുന്നു.

അവന്റെ ജ്യേഷ്ഠസഹോദരനായി ശുഭ്രമായ കുന്നിന്റെ നിറത്തിൽ ഹലി എന്നപേരിൽ ബലവാനായി ഭൂമി താങ്ങുന്നവനായ അനന്തൻ വന്നുപിറക്കും. അന്ന് മൂന്നു ശാഖകളുള്ള ദിവ്യവും പൊന്മയവുമായ മരം, പന ആ ദേവന്ന് തേർത്തടത്തിൽ ധ്വജമായി വരും. മഹാത്മാക്കളും മഹാഭാഗന്മാരുമായ നാഗങ്ങൾ നിറയുന്നവിധം ആ മഹാബാഹു സർവ്വലോകേശ്വരന്റെ ശിരസ്സായി വിളങ്ങും. ചിന്തിച്ചാൽ മതി, അസ്ത്രങ്ങളും ശസ്ത്രങ്ങളും വേണ്ടടിക്കിൽ എത്തും. അനന്തൻ എന്നു പറയുന്നത് ഭഗവാനും അവ്യയനുമായ ഹരിയാണ്. പ്രഭോ, പോയിക്കണ്ടാലും എന്ന് ദേവന്മാർ പറഞ്ഞയച്ചവനായ ഗരുഡൻ, കശ്യപപുത്രൻ, വീര്യത്താൽ ബലവാ

നായ പക്ഷീന്ദ്രൻ പരമാത്മാവായ ദേവൻെറ അറ്റം കാണുവാൻ അശക്തനായി. തൻെറ ശരീരത്താൽ ഭൂമിയെ ചുറ്റിപ്പുല്കി അന്തർഭാഗത്ത് അനന്തൻ വാഴുകയാണ്. ആ ശേഷൻ സന്തുഷ്ടനായി സഞ്ചരിക്കുന്നു. അവൻ വിഷ്ണുതന്നെയാണ്. ഭൂമി താങ്ങുന്ന ഭഗവാൻ അനന്തൻ വിഷ്ണുതന്നെയാണ്.

ധരാധരനായ അനന്തൻതന്നെയാണ് രാമനായതും ഹലിയായി വന്നതും ഹൃഷീകേശനായതും. ദിവ്യരും ദിവ്യപരാക്രമരുമായ ആ പുരുഷവ്യാഘ്രർ കാണേണ്ടവരും മാനനീയന്മാരുമായ ചക്രലാംഗൂലധാരികളാണ് (ലാംഗൂലം. കലപ്പ, കരി). അല്ലയോ മുനീന്ദ്രന്മാരേ, ഞാൻ നിങ്ങൾക്ക് ഈ അനുഗ്രഹം പറഞ്ഞുതന്നു. നിങ്ങൾ ആ യദുമുഖ്യരെ യത്നത്തോടെ പൂജിക്കുക.''

**148. മഹാപുരുഷപ്രസ്താവം - ഭീഷ്മൻ കൃഷ്ണൻെറ മഹിമാതിശയം വർണ്ണിക്കുന്നു** - നാരദൻ പറഞ്ഞു: "ഉടനെ ആകാശത്ത് ഭയങ്കരമായ ഇടിയും മിന്നലുമുണ്ടായി വലിയ മഴക്കാർ ആകാശത്തിൽ നിറഞ്ഞു. ആകാശം ഇരുണ്ടു. മഴക്കാലത്തെന്നപോലെ നിർമ്മലമായ ജലം ഘോരമായി വർഷിച്ചു. കൂരിരുട്ടു വന്നുയർന്നു. ദിക്കുകളൊന്നും തെളിയാതായി ദേവാ, പിന്നെ പുണ്യവും, രമ്യവും ശാശ്വതവുമായ അചലത്തിൽ ശർവ്വനെയോ, ഭൂതസംഘത്തെയോ താപസന്മാർ കണ്ടില്ല. ക്ഷണത്താൽ ആകാശം കാറു നീങ്ങിയപ്പോൾ തെളിഞ്ഞു. വിപ്രന്മാർ വന്നവഴിക്കുതന്നെ തീർത്ഥയാത്രയ്ക്കായി പോയി. അചിന്ത്യവും, അത്ഭുതകരവുമായ അതു കണ്ടു വിസ്മയപ്പെട്ട് ഇങ്ങനെയാണ് ശങ്കരൻ ഉമയോടുകൂടി ഇരുന്നത്. ഇതൊക്കെ പറഞ്ഞത് അത്ഭുതം തന്നെ! അല്ലയോ പുരുഷശ്രേഷ്ഠാ, ആ ഭഗവാൻ, സനാതനനായ ബ്രഹ്മഭൂതൻ, മഹാത്മാവ് അദ്രീപൃഷ്ഠത്തിലിരുന്ന് ഈ അത്ഭുതം ഞങ്ങളിൽ ഉണ്ടാക്കി. അങ്ങ് ബ്രഹ്മമാണെന്ന്, സനാതനമാണെന്ന് വ്യക്തമാക്കിത്തന്നു. ഇതു രണ്ടാമത്തെ അത്ഭുതമാണ്, ഭവാൻെറ തേജസ്സ് ചേർന്നു കണ്ടതുതന്നെ! അപ്പോൾ മുമ്പത്തെ കഥ, മഹേശ്വരൻ പർവ്വതം ചുട്ടകഥ കൃഷ്ണാ, ഞങ്ങളുടെ ഓർമ്മയിൽ വന്നു. പ്രഭോ, ജനാർദ്ദനാ! ഭവാനോട് ഞങ്ങൾ ദേവൻെറ മാഹാത്മ്യം, കപർദ്ദിയായ ശിവൻെറ മാഹാത്മ്യം, ഹേ മഹാബാഹോ, പറഞ്ഞു.''

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം ആ തപോവനസ്ഥന്മാർ പറഞ്ഞപ്പോൾ ദേവകീസുതനായ കൃഷ്ണൻ ആ മുനികളെ മാനിച്ചു. ഉടനെ മുനികൾ ഹർഷിച്ച് വീണ്ടും വീണ്ടും കൃഷ്ണനോടു പറഞ്ഞു.''

മുനിമാർ പറഞ്ഞു: "വീണ്ടും ഞങ്ങൾ ഭവാനെ കാണുമാറാകട്ടെ മധുസൂദനാ! ഞങ്ങൾക്കു നിന്നെക്കാൾ മീതെയായി ഒരു ജ്ഞാനദർശനവുമില്ല. ഭഗവാനായ ഭവൻ പറഞ്ഞത് പരമാർത്ഥമാണ് മഹാഭുജാ! അല്ലയോ അരികർശനാ! ഞങ്ങൾ ഭവാനോട് ആ രഹസ്യമെല്ലാം വിവരിച്ചു. സത്യം അറിഞ്ഞ ഭവാൻ ചോദിച്ചപ്പോൾ ഞങ്ങൾ പറഞ്ഞു. ഈ രഹസ്യം ഭവാൻെറ പ്രിയത്തിന്നുവേണ്ടി ഞങ്ങൾ ഇപ്പോൾ പറഞ്ഞതാണ്. മൂന്നു ലോകത്തിലും ഭവാൻ അറിയാതെ ഒന്നുമില്ലല്ലോ ജനാർദ്ദനാ! ജന്മവും പ്രസവവും മറ്റു കാരണങ്ങളും അല്ലയോ പ്രഭോ, ഞങ്ങളുടെ ചാപല്യംമൂലം രഹസ്യം അറിയുവാൻ ഞങ്ങൾ അശക്തരാണ്. അതുകൊണ്ടാണ് ഭവാൻ നില്ക്കുമ്പോൾ ചാപല്യംമൂലം പ്രലപിച്ചത്. അങ്ങ് അറിയാത്തതായി ഒരു ആശ്ചര്യവുമില്ല. വിണ്ണിലും മന്നിലും അല്ലയോ ദേവാ, എല്ലാം ഭവാന് അറിവുള്ളതാണ്. അല്ലയോ കൃഷ്ണാ, ഞങ്ങൾ പോകട്ടെ. ഭവാൻ ബുദ്ധിയും പുഷ്ടിയുംമേറ്റാലും! നിനക്കു സമനായി, വിശിഷ്ടനായി പുത്രൻ ജനിക്കും. അവൻ മഹാപ്രഭാവനും മഹാകീർത്തിമാനും, പ്രഭുവുമായി ഭവിക്കും.''

ഭീഷ്മൻ പറഞ്ഞു: "പുരുഷോത്തമനും ദേവേശനുമായ യാദവനെ നമിച്ച്, പ്രദക്ഷിണംവെച്ച് മഹർഷികൾ പോയി. ശ്രീമാനായ നാരായണൻ, മഹാദീപ്തിയോടുകൂടിയ കൃഷ്ണൻ, മുറപ്രകാരം ആ വ്രതം അവസാനിപ്പിച്ചു ദ്വാരകയിലേക്ക് മടങ്ങി. പത്തുമാസം കഴിഞ്ഞ് കൃഷ്ണന് അത്ഭുതരൂപനായ പുത്രൻ രുക്മിണിയിൽ ഉണ്ടായി. ശൂരനും സമ്മതനും വംശദനുമായി അവൻ വളർന്നു. അവൻ സർവ്വജീവജാലങ്ങളുടെയും ഉള്ളിൽ വസിക്കുന്ന കാമനാണ്. സുരന്മാരുടെയും അസുരന്മാരുടെയും ഉള്ളിൽ എന്നും സഞ്ചരിക്കുന്നവനാണ് അവൻ. അല്ലയോ നരശാർദ്ദൂലാ! ചതുർഭുജനായ മുകിൽവർണ്ണാ! പാണ്ഡവന്മാർക്ക് ആശ്രിതനായി നിങ്ങൾ അവനെ അങ്ങോട്ടും ആശ്രയിച്ചു. കീർത്തിയും ലക്ഷ്മിയും ധൃതിയും സ്വർഗ്ഗത്തിൻെറ മാർഗ്ഗവും എവിടെയുണ്ടോ അവിടെ ത്രിവിക്രമനായ ദേവനായ വിഷ്ണു ശോഭിക്കുന്നു. ഇന്ദ്രാദികളായ മുപ്പത്തിമൂന്ന് ദേവകളും ഇവൻതന്നെയാണ്. അതിൽ സംശയമില്ല. ആദിദേവനും മഹാദേവനുമായ ഇവൻ എല്ലാലോകത്തിന്നും ആശ്രയമാകുന്നു. ആദ്യന്തഹീനനും അവ്യക്തനും മഹാത്മാവുമാണ് മധുസൂദനൻ. സുരകാര്യം നടത്തുവാനാണ് ആ ദേവൻ അവതാരമെടുത്തത്. സുദുസ്തരമായ അർത്ഥതത്ത്വത്തെ പറയുന്നവനും കർത്താവുമാണ് മാധവൻ. ഭവാന് എന്നും ജയവും അതുല്യമായ കീർത്തിയും വന്നുചേരട്ടെ! അങ്ങയ്ക്ക് ഈ ഭൂമിദേവി നാരായണൻെറ അനുഗ്രഹത്താൽ അധീനമായിരിക്കുന്നു. അചിന്ത്യനായ നാരായണൻ അങ്ങയ്ക്ക് ഗതിയും നാഥനുമാണ്. യുദ്ധമാകുന്ന അഗ്നിയിൽ അദ്ധ്വര്യുവായ ഭവാൻ മന്നവന്മാരെ ഹോമിച്ചു. കൃഷ്ണനായിരുന്നു അങ്ങയുടെ ആ യജ്ഞാഹുതിക്കുള്ള തവി. ആ ആഹുതിയേറ്റ് അഗ്നി യുഗാന്തത്തിലെ അഗ്നിപോലെ കത്തിജ്ജ്വലിച്ചു. പുത്രന്മാരോടും ജ്ഞാതികളോടും ഭ്രാതാക്കളോടുംകൂടിയ ദുര്യോധനൻ ശോച്യൻതന്നെ. അജ്ഞനായ അവൻ കൃഷ്ണനോടും അർജ്ജുനനോടും പോരാടുവാൻതുനിഞ്ഞില്ലേ? ഇതിൽ പരം വിവരക്കേട് എന്തുണ്ട്? ദൈതേയദാനവേന്ദ്രന്മാരെല്ലാം മഹാകായരും മഹാബലരുമാണ്. അവർ കാട്ടുതീയിൽ പാറ്റകളെന്നപോലെ ചക്രമാകുന്ന അഗ്നിയിൽ ചാമ്പലായി.

മനുഷ്യർക്ക് പോരിൽ എതിർക്കുവാൻ അത്ര എളുപ്പമല്ല. സത്വം, ശക്തി, ബലം എന്നിവ കുറഞ്ഞവർക്ക് എങ്ങനെ എതിർക്കുവാൻ കഴിയും? യുഗാന്താഗ്നിക്കു തുല്യനും, യോഗിയും, ജയനും, സവ്യസാചിയും രണാഗ്ര്യനുമായ അർജ്ജുനൻ അവൻെറ തേജസ്സുകൊണ്ട് ദുര്യോധനൻെറ സൈന്യത്തെ ഒട്ടുമുക്കാലും കൊന്നുകളഞ്ഞു രാജാവേ! വൃഷാക്ഷനായ മഹേശ്വരൻ ഹിമവാൻെറ പൃഷ്ഠത്തിൽവെച്ച് മഹർഷിമാരോടു പറഞ്ഞ പുരാണം ഞാൻ പറയാം. അത് ഭവാൻ കേൾക്കുക. അർജ്ജുനന്നുള്ള പുഷ്ടി, തേജസ്സ്, ദീപ്തി, പരാക്രമം, പ്രഭാവം, വിനയം, ജന്മം എന്നീഗുണങ്ങൾ കൃഷ്ണനുള്ളതിൻെറ മൂന്നിൽ ഒരംശം മാത്രമേയുള്ളു. മറിച്ച് ആക്കിത്തീർക്കുവാൻ ഒരാൾക്കും സാധിക്കുന്നതല്ല. അത് ഉള്ള വിധം ഭവാൻ കേൾക്കുക!

ഭഗവാൻ കൃഷ്ണൻ എവിടെയുണ്ടോ, അവിടെ വലിയ പുഷ്ടിയുമുണ്ടാകും. ഈ ഞങ്ങൾ അല്പബുദ്ധികളാണ്, സ്വതന്ത്രരാണ്, സുവിക്ലബരാണ്. അറിഞ്ഞുംകൊണ്ട് അവ്യയമായ മൃത്യുവിൻെറ മാർഗ്ഗത്തിലേക്ക് ചാടിയതാണ്. അന്യൻെറ വാക്കുകേട്ട് ചാടിയ നിർഭാഗ്യവാന്മാരാണ്. ഭവാൻ ആർജ്ജവമുള്ളവനും മുമ്പേതന്നെ പ്രതിജ്ഞ ചെയ്തവനും രാജ്യഭാരം ഏറ്റെടുക്കാത്തവനും പ്രതിജ്ഞ നിറവേറ്റുവാൻ ഉദ്യമിച്ചവനുമാണ്. ലോകത്തിലുണ്ടായ ആ നാശത്തിന്ന് ഉത്തരവാദിയാണ് താനെന്ന് നീ വിചാരിക്കുകയും വിശ്വസി

ക്കുകയും ചെയ്യുന്നു. അതു ശരിയല്ല. ഭീമനും അർജ്ജുനനും മറ്റുള്ളവരും ഭവാനും ചെയ്ത ശപഥം നിറവേറ്റാതെ വിടുന്നതു ശരിയാണോ? ധർമ്മമാണോ? ചിന്തിച്ചുനോക്കൂ! പടത്തലയ്ക്കൽവെച്ച് കാലത്താൽ ഈ ജനങ്ങളൊക്കെ ഹതരായി. കാലത്താലാണല്ലോ നാമെല്ലാം ഹതരായത്. കാലമെന്നത് എന്താണെന്നറിയാമോ? കാലം പരമശിവൻതന്നെയാണ്. ഈശ്വരൻതന്നെയാണ്. കാലജ്ഞനും കാലസംസ്പൃഷ്ടനുമായ ഭവാൻ എന്തിന്നു ദുഃഖിക്കുന്നു? കാലത്താൽ പ്രവർത്തിക്കപ്പെടുന്നതിനെപ്പറ്റി ദുഃഖിക്കുന്നത് ബുദ്ധിപൂർവ്വകമല്ല കാലം കൃഷ്ണൻതന്നെയാണെന്നു ധരിക്കുക. കൃഷ്ണൻ എന്നാൽ ഹരിതന്നെയാണ്. ആ ചോരക്കണ്ണനും ദണ്ഡധരനുമായകാലംതന്നെയാണ് ഹരി എന്നു പറയുന്നവൻ. അതുകൊണ്ട് മരിച്ചുപോയ ജ്ഞാതികളെപ്പറ്റി ദുഃഖിക്കാതിരിക്കൂ! നിത്യവും ദുഃഖം വെടിഞ്ഞ് അല്ലയോ കുരുനന്ദനാ! സമാധാനത്തോടെ വാഴുക.

ഞാൻ പറഞ്ഞ മാധവൻെറ മാഹാത്മ്യം ഭവാൻ കേട്ടുവല്ലോ. അതുമാത്രം മതി സജ്ജനങ്ങൾക്കു നിദർശനം. വ്യാസൻ പറഞ്ഞതും നാരദൻ പറഞ്ഞതും ഏറ്റവും അർഹനായ കൃഷ്ണൻ പറഞ്ഞതും നീ കേട്ടില്ലേ രാജാവേ! ഞാൻ മുനിവർഗ്ഗങ്ങളുടെ പ്രഭാവം പറഞ്ഞതും കേട്ടുവല്ലോ? മഹേശ്വരൻ ഗൗരിയോടുപറഞ്ഞ സംവാദവും കേട്ടുവല്ലോ. ഇത് ആരു ധരിക്കുന്നുവോ, ആരു ചൊല്ലുന്നുവോ, അവൻ ശ്രേയസ്സു നേടുന്നതാണ്. അവനോടുചേർന്ന് കാമങ്ങളെല്ലാം വന്നു ചേരുകയും ചെയ്യും. പരലോകത്ത് അവൻ സ്വർഗ്ഗത്തിലെത്തുകയും ചെയ്യും. അതിൽ ഒട്ടും സംശയിക്കേണ്ടതില്ല. ശ്രേയസ്സർത്ഥിക്കുന്നവർ ഭജിക്കേണ്ടതാണ് ജനാർദ്ദനനെ. രാജാവേ, വിപ്രർ വാഴ്ത്തുന്ന അക്ഷയനാണ് ജനാർദ്ദനൻ. മഹേശ്വരൻ ജനാർദ്ദനനെപ്പറ്റി പറഞ്ഞ ധർമ്മഗുണങ്ങളെ നീ എപ്പോഴും മനസ്സിൽ ധരിക്കണം കുരുരാജാവേ!

ഭവാൻ ഇപ്രകാരം പ്രവർത്തിച്ച് നല്ലപോലെ ദണ്ഡം ധരിച്ച് പ്രജകളെ രക്ഷിക്കുക. അങ്ങനെ ചെയ്താൽ നിനക്കു സ്വർഗ്ഗം ലഭിക്കുന്നതാണ്. രാജാവേ! നീ പ്രജകളെ ധർമ്മത്തോടെ സംരക്ഷിക്കുക. അങ്ങനെ പ്രജകളെ രക്ഷിക്കുന്ന രാജാവിന്ന് ദണ്ഡം ഉചിതമാണെന്നും ധർമ്മമാണെന്നും പറയപ്പെടുന്നു.

രാജാവേ, ഞാൻ സജ്ജനങ്ങളുടെ മുമ്പിൽവെച്ച് ഉമയും മഹേശ്വരനും തമ്മിൽ നടന്ന സംവാദം പറയുകയുണ്ടായല്ലോ. ആ ധർമ്മസംഹിത കേട്ടും കേൾക്കുവാൻ ഇച്ഛിച്ചും വൃഷാങ്കനെ പൂജിക്കുക. അതാണ് വിശുദ്ധാത്മാവും ആത്മൈശ്വര്യം നിനയ്ക്കുന്നവനുമായ പുരുഷൻ ചെയ്യേണ്ടത്. യാതൊരു കുറ്റവുമില്ലാത്ത മഹാത്മാവായ ശ്രീനാരദർഷിയുടെ സന്ദേശം ദേവപൂജയ്ക്കുവേണ്ടി ഭവാൻ അനുഷ്ഠിക്കുക. പാണ്ഡവാ! ഉ[illegible] അത്ഭുതപൂർണ്ണവും പുണ്യവുമായ ഹിമാദ്രിയിലെ ചരിത്രമാണ്. പ്രഭോ! വാസുദേവൻെറയും ശിവൻെറയും ശരിയായ സ്വഭാവജമായ ചരിത്രമാണ്. പതിനായിരം വർഷം കൃഷ്ണൻ ഗാണ്ഡീവിയോടുകൂടി ബദര്യാശ്രമത്തിൽ പണ്ടു തപസ്സു ചെയ്തു (നരനാരായണന്മാർ). അവരുടെ ആ തപസ്സ് കുറച്ചു വർഷമല്ല. മൂന്നു യുഗങ്ങളാണ് ആ തപസ്സു ചെയ്ത കാലം. ആ അംബുജാക്ഷന്മാരെപ്പറ്റി വ്യാസൻ പറഞ്ഞിട്ടും നാരദൻ പറഞ്ഞിട്ടും ഞാൻ അറിയുന്നുണ്ട് രാജാവേ!

ചെറുപ്പമായിരിക്കുമ്പോൾത്തന്നെ മഹാബാഹുവായ കൃഷ്ണൻ ജ്ഞാനികളെ രക്ഷിക്കുവാൻവേണ്ടി കംസനെ നിഗ്രഹിച്ചു. അവൻെറ കർമ്മങ്ങൾക്ക് ഒരന്തവും ഞാൻ കാണുന്നില്ല രാജാവേ! ശാശ്വതനും ശ്രീപുരാണപുരുഷനുമായവൻെറ ചരിത്രം ആർക്കു പറയുവാൻ കെല്പുണ്ട് യുധിഷ്ഠിരാ! ഉണ്ണീ, മകനേ, യുധിഷ്ഠിരാ! നിനക്കു തീർച്ചയായും ശ്രേയസ്സുണ്ടാകും. എന്തുകൊണ്ടെന്നാൽ പുരുഷവ്യാഘ്രനായ ജനാർദ്ദനൻ നിൻെറ സഖിയാണല്ലോ! പരത്തിലും ദുർഗ്ഗതിനേടിയ ദുര്യോധനനെപ്പറ്റി ചിന്തിച്ചു ഞാൻ ദുഃഖിക്കുന്നു. അവൻ ഒരാൾ കാരണമായി ആനകളും കുതിരകളും നിറഞ്ഞ ഭൂമി മുഴുവൻ, സർവ്വവും നശിച്ച് ചത്തുകെട്ടുപോയില്ലേ! ദുര്യോധനൻെറ കുറ്റംകൊണ്ടും കർണ്ണൻെറയും ശകുനിയുടെയും നാലാമനായ ദുശ്ശാസനൻെറയും (ഈ നാലു പേരും ദുരാലോചനമൂലം) കുറ്റംകൊണ്ട് കൗരവന്മാരെല്ലാം ഒടുങ്ങിപ്പോയി!

വൈശമ്പായനൻ പറഞ്ഞു: "പുരുഷർഷഭനായ ഗംഗാപുത്രൻ ഇപ്രകാരം പറഞ്ഞപ്പോൾ ആ മഹാത്മാക്കളുടെ നടുവിൽ കൗരവനായ ധർമ്മപുത്രൻ ഒന്നും മിണ്ടാതെ ഇരുന്നു. ഭീഷ്മൻെറ വാക്കു കേട്ട് ധൃതരാഷ്ട്രൻ തുടങ്ങിയ രാജാക്കന്മാർ അത്ഭുതപ്പെട്ടു. മനസ്സുകൊണ്ട് കൃഷ്ണനെ പൂജിച്ചു. അപ്പോൾ നാരദൻ തുടങ്ങിയ എല്ലാ മുനിമാരും ആ വാക്കുകേട്ട് 'നന്ന് നന്ന്' എന്നു വാഴ്ത്തിപ്പറഞ്ഞ് ഭീഷ്മനെ പൂജിച്ചു.

ഇതെല്ലാം യുധിഷ്ഠിരൻ അനുജന്മാരോടുകൂടിയിരുന്നു കേട്ടു. പുണ്യവും ആശ്ചര്യവുമായ ഭീഷ്മൻെറ അനുശാസനം പാണ്ഡവന്മാർ കേട്ടു. ഭൂരിദക്ഷിണനായ ഭീഷ്മൻ കുറച്ചുസമയം വിശ്രമിച്ചതിന്നുശേഷം ഭീഷ്മനോട് മഹാബുദ്ധിമാനായ രാജാവ് വീണ്ടും ചോദിച്ചു.''

**149. വിഷ്ണുസഹസ്രനാമം - ഭീഷ്മൻ വിഷ്ണുവിൻെറ ആയിരം നാമങ്ങൾ വിവരിക്കുന്നു -** വൈശമ്പായനൻ പറഞ്ഞു: "പരിപാവനമായ ധർമ്മങ്ങളെല്ലാം കേട്ട് യുധിഷ്ഠിരൻ വീണ്ടും ഭീഷ്മനോടു ചോദിച്ചു: 'ലോകത്ത് ഏകദൈവം എന്താണ്? ഏകാവലംബനം എന്താണ്? ആരെ സ്തുതിച്ച് ആരെ അർച്ചിച്ചാൽ, മനുഷ്യൻ സുഖം നേടും? എല്ലാ ധർമ്മത്തിലും ശ്രേഷ്ഠമായ ധർമ്മം എന്താണെന്നാണ് ഭവാൻെറ അഭിപ്രായം? എന്തു ജപിച്ചാലാണ് ജീവിക്ക് സംസാരബന്ധത്തിൽനിന്നു മുക്തി ലഭിക്കുക?''

ഭീഷ്മൻ പറഞ്ഞു: "ജഗത്തിൻെറ ഈശ്വരനും ദേവന്മാരുടെ ദേവനുമായ പുരുഷോത്തമനെ ആയിരം നാമത്താൽ വാഴ്ത്തുന്ന പുരുഷൻ സംസാരംവിട്ടു കയറുന്നതാണ്. പുരുഷനും അവ്യയനുമായ അവനെ ഭക്തിയോടെ അർച്ചിച്ചാൽ, ധ്യാനിച്ച് സ്തുതിച്ചു കുമ്പിട്ട്, അവനെ യജിച്ചാൽ, ലോകാദ്ധ്യക്ഷനും, അനാദ്യന്തനും സർവ്വലോകമഹേശ്വരനുമായ ദേവനെ, വിഷ്ണുവിനെ, വാഴ്ത്തിയാൽ അവൻെറ എല്ലാ ദുഃഖങ്ങളും നീങ്ങുന്നതാണ്.

ബ്രഹ്മണ്യനും, സർവ്വധർമ്മജ്ഞനും, ലോകത്തിൽ കീർത്തികരനും, ലോകനാഥനും, മഹൽഭൂതനും, സർവ്വഭൂതിക്കും കാരണനുമായവനെ സ്തുതിക്കുക! എല്ലാ ധർമ്മത്തിലും മേലെയായ ധർമ്മമാണ് ഇതെന്നാണ് എൻെറ അഭിപ്രായം. പുണ്ഡരീകാക്ഷനെ എപ്പോഴും ഭക്തിയോടെ നരൻ അർച്ചിക്കണം. ഏതവനാണോ മുഖ്യമായ വലിയ തേജസ്സ്, ഏതവനാണോ മുഖ്യമായ വലിയ തപസ്സ്, ഏതവനാണോ മുഖ്യമായ ബ്രഹ്മം, ഏതവനാണോ മുഖ്യമായ അവലംബനം, ഏതവനാണോ പവിത്രങ്ങളിൽവെച്ചു പവിത്രം, മംഗളങ്ങളിൽവെച്ചു മംഗളം, ദൈവതങ്ങളിൽവെച്ച് ഏതവനാണോ ശ്രേഷ്ഠമായ ദൈവതം, ഭൂതങ്ങളിൽവെച്ച് ഏതവനാണോ പിതാവ്, യുഗത്തിൻെറ ആദിയിൽ ആരിൽനിന്നാണോ ജഗത്ത് ഉത്ഭവിച്ചത്, യുഗക്ഷയത്തിൽ പിന്നീട് ജഗത്ത് ആരിൽച്ചെന്നു ലയിക്കുമോ, ലോകത്തിൽവെച്ച് ഏറ്റവും പ്രധാനമായ ആ ജഗന്നാഥൻെറ, വിഷ്ണുവിൻെറ സഹസ്രനാമം പാപഹരവും ഭയാപഹവുമാണ് രാജാവേ! ആ മഹാത്മാവിൻെറ ഗൗണങ്ങ

ളായ നാമങ്ങൾ പ്രസിദ്ധിപ്രാപിച്ചവയാണ്. ഋഷിമാർ പാടുന്ന ആ നാമങ്ങൾ ഞാൻ ഭൂതിക്കുവേണ്ടി പറയുന്നു.

## വിഷ്ണുസഹസ്രനാമം

ഓം, വിശ്വം വിഷ്ണു വഷൾക്കാരം
ഭൂതഭവ്യഭവൽപ്രഭു
ഭൂതകൃദ് ഭൂതഭൃദ് ഭാവൻ
ഭൂതാത്മാ ഭൂതഭാവനൻ

പൂതാത്മാ പരമാത്മാവു
മുക്തർക്കു പരയാം ഗതി
അവ്യയൻ പുരുഷൻ സാക്ഷി
ക്ഷേത്രജ്ഞൻ പിന്നെയക്ഷരം

യോഗം യോഗവിദാം നേതാ
പ്രധാനപുരുഷേശ്വരൻ
നരസിംഹവപുഃ ശ്രീമാൻ
കേശവൻ പുരുഷോത്തമൻ

സർവ്വൻ ശർവ്വൻ ശിവൻ സ്ഥാണു
ഭൂതാദിനിധിയവ്യയൻ
സംഭവൻ ഭാവനൻ ഭർത്താ
പ്രഭവൻ പ്രഭുവീശ്വരൻ

സ്വയംഭൂശംഭുവാദിത്യൻ
പുഷ്കരാക്ഷൻ മഹാസ്വനൻ
അനാദിനിധനൻ ധാതാ
വിധാതാ ധാതുരുത്തമൻ

അപ്രമേയൻ ഹൃഷീകേശൻ
പത്മനാഭാമരപ്രഭു
വിശ്വകർമ്മാ മനു ത്വഷ്ടാ
സ്ഥവിഷ്ഠൻ സ്ഥവിരൻ ധ്രുവൻ

അഗ്രാഹ്യൻ ശാശ്വതൻ കൃഷ്ണൻ
ലോഹിതാക്ഷൻ പ്രതർദ്ദനൻ
പ്രഭൂതൻ ത്രികകുപ്ധാമം
പവിത്രം മംഗളം പരം

ഈശാനൻ പ്രാണദൻ പ്രാണൻ
ജ്യേഷ്ഠൻ ശ്രേഷ്ഠൻ പ്രജാപതി
ഹിരണ്യഗർഭൻ ഭൂഗർഭൻ
മാധവൻ മധുസൂദനൻ

ഈശ്വരൻ വിക്രമീ ധന്വി
മേധാവീ വിക്രമൻ ക്രമം
അനുത്തമൻ ദുരാധർഷൻ
കൃതജ്ഞൻ കൃതിയാത്മവാൻ

സുരേശൻ ശരണം ശർമ്മം
വിശ്വരേതൻ പ്രജാഭവൻ
അഹസ്സംവത്സരം വ്യാളം
പ്രത്യയം സർവ്വദർശനൻ

അജൻ സർവ്വേശ്വരൻ സിദ്ധൻ
സിദ്ധി സർവ്വാദിയച്യുതൻ
വൃഷാകപിയമേയാത്മാ
സർവ്വയോഗവിനിസ്സൃതൻ

വസു വസുമനസ്സത്യൻ
സമാത്മാ സമ്മിതൻ സമൻ
അമോഘൻ പുണ്ഡരീകാക്ഷൻ
വൃഷകർമ്മാ വൃഷാകൃതി

രുദ്രൻ ബഹുശിരാ ബഭ്രു
വിശ്വയോനി ശുചിഃശ്രവൻ
അമൃതൻ ശാശ്വതൻ സ്ഥാണു
വരാരോഹൻ മഹാതപൻ

സർവ്വഗൻ സർവ്വവിൽ ഭാനു
വിഷ്വക്സേനൻ ജനാർദ്ദനൻ
വേദം വേദവിദവ്യംഗൻ
വേദാംഗൻ വേദവിൽ കവി

ലോകാദ്ധ്യക്ഷൻ സുരാദ്ധ്യക്ഷൻ
ധർമ്മാദ്ധ്യക്ഷൻ കൃതാകൃതൻ
ചതുരാത്മാ ചതുർവ്യൂഹൻ
ചതുർദ്ദംഷ്ട്രൻ ചതുർഭുജൻ

ഭ്രാജിഷ്ണു ഭോജനം ഭോക്താ
സഹിഷ്ണു ജഗദാദിജൻ
അനഘൻ വിജയൻ ജേതാ
വിശ്വയോനി പുനർവ്വസു

ഉപേന്ദ്രൻ വാമനൻ പ്രാംശു
അമോഘൻ ശുചിയൂർജ്ജിതൻ
അതീന്ദ്രൻ സംഗ്രഹം സർഗ്ഗം
ധൃതാത്മാ നിയമൻ യമൻ

വേദ്യൻ വൈദ്യൻ സദായോഗി
വീരഹാ മാധവൻ മധു
അതീന്ദ്രിയൻ മഹാമായൻ
മഹോത്സാഹൻ മഹാബലൻ

മഹാബുദ്ധി മഹാവീര്യൻ
മഹാശക്തി മഹാദ്യുതി
അനിർദ്ദേശ്യവപുഃശ്രീമാൻ
അമേയാത്മാ മഹാദ്രിധൃക്

മഹേഷ്വാസൻ മഹീഭർത്താ
ശ്രീനിവാസൻ സതാംഗതി
അനിരുദ്ധൻ സുരാനന്ദൻ
ഗോവിന്ദൻ ഗോവിദാംപതി

മരീചി ദമനൻ ഹംസൻ
സുപർണ്ണൻ ഭുജഗോത്തമൻ
ഹിരണ്യനാഭൻ സുതപൻ
പത്മനാഭൻ പ്രജാപതി

അമൃത്യു സർവ്വദൃക് സിംഹൻ
സന്ധാതാ സന്ധിമാൻ സ്ഥിരൻ
അജൻ ദുർമ്മർഷണൻ ശാസ്താ
വിശ്രുതാത്മാ സുരാരിഹാ

ഗുരു ഗുരുതമൻ ധാമം
സത്യം സത്യപരാക്രമൻ
നിമിഷാനിമിഷൻ സ്രഗ്വി
വാചസ്പതിയുദാരധീ

അഗ്രണീ ഗ്രാമണീ ശ്രീമാൻ
ന്യായം നേതാ സമീരണൻ
സഹസ്രമൂർദ്ധാ വിശ്വാത്മാ
സഹസ്രാക്ഷൻ സഹസ്രപാത്

ആവർത്തനൻ നിവൃത്താത്മാ
സംവൃത്തൻ സംപ്രമർദ്ദനൻ
അഹസ്സംവർത്തകൻ വഹ്നി-
യനിലൻ ധരണീധരൻ

സുപ്രസാദൻ പ്രസന്നാത്മാ
വിശ്വദൃക് വിശ്വഭുക് വിഭു
സൽക്കർത്താ സൽകൃതൻ സാധു-
ജപൻ നാരായണൻ നരൻ

അസംഖ്യേയാ, പ്രമേയാത്മാ
വിശിഷ്ടൻ ശിഷ്ടകൃൽ ശുചി
സിദ്ധാർത്ഥൻ സിദ്ധസങ്കല്പൻ
സിദ്ധിദൻ സിദ്ധിസാധനൻ

വൃഷാഹീ വൃഷഭൻ വിഷ്ണു
വൃഷപർവ്വൻ വൃഷോദരൻ
വർദ്ധനൻ വർദ്ധമാനൻ ച
വിവിക്തൻ ശ്രുതിസാഗരൻ

സുഭുജൻ ദുർദ്ധരൻ വാഗ്മി
മഹേന്ദ്രൻ വസുദൻ വസു
നൈകരൂപൻ ബൃഹദ്രൂപൻ
ശിപിവിഷ്ടൻ പ്രകാശനൻ

ഓജസ്തേജോദ്യുതിധരൻ
പ്രകാശാത്മാ പ്രതാപവാൻ
ഋദ്ധൻ സ്പഷ്ടാക്ഷരം മന്ത്രം
ചന്ദ്രാംശൂ ഭാസ്കരദ്യുതി

അമൃതാംശൂത്ഭവൻ ഭാനു
ശശബിന്ദു സുരേശ്വരൻ
ഔഷധം ജഗതഃസേതു
സത്യധർമ്മപരാക്രമൻ

ഭൂതഭവ്യഭവന്നാഥൻ
പവനൻ പവനാനലൻ
കാമഹാ കാമകൃത് കാന്തൻ
കാമൻ കാമപ്രദൻ പ്രഭു

യുഗാദികൃത് യുഗാവർത്തൻ
നൈകമായൻ മഹാശനൻ
അദൃശ്യാവ്യക്തരൂപശ്ച
സഹസ്രജിദനന്തജിൽ

ഇഷ്ടൻ വിശിഷ്ടൻ ശിഷ്ടേഷ്ഠൻ
ശിഖണ്ഡി നഹുഷൻ വൃഷൻ
ക്രോധഹാ ക്രോധകൃത്കർത്താ
വിശ്വബാഹു മഹീധരൻ

അച്യുതൻ പ്രഥിതൻ പ്രാണൻ
പ്രാണദൻ വാസവാനുജൻ
അപാംനിധിയധിഷ്ഠാനം
അപ്രമത്തൻ പ്രതിഷ്ഠിതൻ

സ്കന്ദൻ സ്കന്ദധരൻ ധുര്യൻ
വരദൻ വായുവാഹനൻ
വാസുദേവൻ ബൃഹത്ഭാനു
ആദിദേവൻ പുരന്ദരൻ

അശോകൻ താരണംതാരം
ശൂരൻ ശൗരി ജനേശ്വരൻ
അനുകൂലൻ ശതാവർത്തൻ
പത്മി പത്മനിഭേക്ഷണൻ

പത്മനാഭാരവിന്ദാക്ഷൻ
പത്മഗർഭൻ ശരീരഭൃത്
മഹർദ്ധിയൃദ്ധൻ വൃദ്ധാത്മാ
മഹാക്ഷൻ ഗരുഡദ്ധ്വജൻ

അതുലൻ ശരഭൻ ഭീമൻ
സമയജ്ഞൻ ഹവിർഹരി
സർവ്വലക്ഷണലക്ഷണ്യൻ
ലക്ഷ്മീവാൻ സമിതിഞ്ജയൻ

വിക്ഷിരൻ രോഹിതൻ മാർഗ്ഗം
ഹേതു ദാമോദരൻ സഹൻ
മഹീധരൻ മഹാഭാഗൻ
വേഗവാനമിതാശനി

ഉത്ഭവൻ ക്ഷോഭണൻ ദേവൻ
ശ്രീഗർഭൻ പരമേശ്വരൻ
കരണം കാരണം കർത്താ
വികർത്താ ഗഹനൻ ഗുഹൻ

വ്യവസായം വ്യവസ്ഥാനം
സംസ്ഥാനൻ സ്ഥാനദൻ ധ്രുവൻ
പരർദ്ധി പരമൻ സ്പഷ്ടൻ
തുഷ്ടൻ പുഷ്ടൻ ശുഭേക്ഷണൻ

രാമൻ വിരാമൻ വിരജൻ
മാർഗ്ഗം നേയൻ നയാനയൻ
വീരൻ ശക്തിമതാം ശ്രേഷ്ഠൻ
ധർമ്മൻ ധർമ്മവിദുത്തമൻ

വൈകുണ്ഠൻ പുരുഷൻ പ്രാണൻ
പ്രാണദൻ പ്രണവൻ പൃഥു
ഹിരണ്യഗർഭൻ ശത്രുഘ്നൻ
വ്യാപ്തൻ വായുവധോക്ഷജൻ

ഋതു സുദർശനൻ കാലൻ
പരമേഷ്ഠി പരിഗ്രഹൻ
ഉഗ്രൻ സംവത്സരൻ ദക്ഷൻ
വിശ്രമൻ വിശ്വദക്ഷിണൻ

വിസ്താരൻ സ്ഥാവരൻ സ്ഥാണു
പ്രമാണം ബീജമവ്യയം
അർത്ഥാ നർത്ഥൻ മഹാകോശൻ
മഹാഭോഗൻ മഹാധനൻ

അനിർവ്വിണ്ണൻ സ്ഥവിഷ്ഠൻ ഭൂ
ധർമ്മയൂപൻ മഹാമഖൻ
നക്ഷത്രനേമി നക്ഷത്രി
ക്ഷമൻ ക്ഷാമൻ സമീഹനൻ

യജ്ഞമീജ്യോ മഹേജ്യശ്ച
ക്രതു സത്രം സതാംഗതി
സർവ്വദർശി വിമുക്താത്മാ
സർവ്വജ്ഞൻ ജ്ഞാനമുത്തമൻ

സുവ്രതൻ സുമുഖൻ സൂക്ഷ്മൻ
സുഘോഷൻ സുമുഖൻ സഹൃത്
മനോഹരൻ ജിതക്രോധൻ
വീരബാഹു വിദാരണൻ

സ്വാപനൻ സ്വവശൻ വ്യാപി
നൈകാത്മാ നൈകകർമ്മകൃൽ
വത്സരൻ വത്സലൻ വത്സി
രത്നഗർഭൻ ധനേശ്വരൻ

ധർമ്മഗുപ് ധർമ്മകൃദ്ധർമ്മി
സത്തസത് ക്ഷരമക്ഷരം
അവിജ്ഞാതാ സഹസ്രാംശു
വിധാതാ കൃതലക്ഷണൻ

ഗഭസ്തി നേമി സത്വസ്ഥൻ
സിംഹം ഭൂതമഹേശ്വരൻ
ആദിദേവൻ മഹാദേവൻ
ദേവേശൻ ദേവഭൃൽ ഗുരു

ഉത്തരൻ ഗോപതീ ഗോപ്താ
ജ്ഞാനഗമ്യൻ പുരാതനൻ
ശരീരഭൂതഭൃത് ഭോക്താ
കപീന്ദ്രൻ ഭൂരിദക്ഷിണൻ

സോമപാ, മൃതപൻ സോമൻ
പുരുജിത് പുരുസത്തമൻ
വിനയൻ ജയൻ സത്യസന്ധൻ
ദാശാർഹൻ സാത്വതാംപതി

ജീവൻ വിനയിതാ സാക്ഷി
മുകുന്ദാമിതവിക്രമൻ
അംഭോനിധിയനന്താത്മാ
മഹോദധിശയാ, ന്തകൻ

**അജൻ** മഹാർഹൻ സ്വാഭാവ്യൻ
**ജിതാമിത്രൻ** പ്രമോദനൻ
**ആനന്ദം** നന്ദനൻ നന്ദൻ
സത്യാധർമ്മാ ത്രിവിക്രമൻ

**മഹർഷി** കപിലാചാര്യൻ
**കൃതജ്ഞൻ** മേദിനീപതി
ത്രിപദൻ ത്രിദശാദ്ധ്യക്ഷൻ
മഹാശൃംഗൻ കൃതാന്തകൃത്

മഹാവരാഹൻ ഗോവിന്ദൻ
സുഷേണൻ കനകാംഗദി
ഗുഹ്യൻ ഗഭീരൻ ഗഹനൻ
ഗുപ്തൻ ചക്രഗദാധരൻ

വേധാ സ്വാംഗാജിതൻ കൃഷ്ണൻ
ദൃഢൻ സങ്കർഷണാച്യുതൻ
വരുണൻ വാരുണൻ വൃക്ഷം
പുഷ്കരാക്ഷൻ മഹാമഹൻ

ഭഗവാൻ ഭഗഹാ നന്ദി
വനമാലി ഹലായുധൻ
ആദിത്യൻ ജ്യോതിരാദിത്യൻ
സഹിഷ്ണു ഗതി സത്തമൻ

സുധന്വാ ഖണ്ഡപരശു
ദാരുണൻ ദ്രവിണപ്രദൻ
ദിവസ്പൃക് സർവ്വദൃക് വ്യാസൻ
വാചസ്പതി അയോനിജൻ

ത്രിസാമാ സാമഗൻ സാമം
നിർവ്വാണം ഭേഷജം ഭിഷക്
സന്ന്യാസകൃൽ ശമം ശാന്തൻ
നിഷ്ഠാ ശാന്തിപരായണൻ

ശുഭാംഗൻ ശാന്തിദൻ സ്രഷ്ടാ
കുമുദൻ കുവലേശയൻ
ഗോഹിതൻ ഗോപതീ ഗോപ്താ
വൃഷഭാക്ഷൻ വൃഷപ്രിയൻ

അനിവർത്തി നിവൃത്താത്മാ
സംക്ഷേപ്താ ക്ഷേമകൃത് ശിവൻ
ശ്രീവത്സവക്ഷാ ശ്രീവാസൻ
ശ്രീപതി ശ്രീമതാംവരൻ

ശ്രീദൻ ശ്രീശൻ ശ്രീനിവാസൻ
ശ്രീനിധി ശ്രീവിഭാവനൻ
ശ്രീധരൻ ശ്രീകരൻ ശ്രേയഃ
ശ്രീമാൻ ലോകത്രയാശ്രയൻ

സ്വക്ഷൻ സ്വംഗൻ ശതാനന്ദൻ
നന്ദി ജ്യോതിർഗ്ഗണേശ്വരൻ
വിജിതാത്മാ വിധേയാത്മാ
സൽക്കീർത്തിച്ഛിന്നസംശയൻ

ഉദീർണ്ണൻ സർവ്വതശ്ചക്ഷു-
സ്സനീശൻ ശാശ്വതൻ സ്ഥിരൻ
ഭൂശയൻ ഭൂഷണം ഭൂതി
വിശോകൻ ശോകനാശനൻ

അർച്ചിഷ്മാനർച്ചിതൻ കുംഭൻ
വിശുദ്ധാത്മാ വിശോധനൻ
അനിരുദ്ധാ, പ്രതിരഥൻ
പ്രദ്യുമ്നാ, മിതവിക്രമൻ

കാലനേമിനിഹാ വീരൻ
ശൗരി ശൂരജനേശ്വരൻ
ത്രിലോകാത്മാ ത്രിലോകേശൻ
കേശവൻ കേശിഹാ ഹരി

കാമദേവൻ കാമപാലൻ
കാമികാന്തൻ കൃതാഗമൻ
അനിർദ്ദേശ്യവപൂ വിഷ്ണു
വീരാ, നന്തൻ ധനഞ്ജയൻ

ബ്രഹ്മണ്യൻ ബ്രഹ്മകൃത് ബ്രഹ്മൻ
ബ്രഹ്മം ബ്രഹ്മവിവർദ്ധനൻ
ബ്രഹ്മവിത് ബ്രാഹ്മണൻ ബ്രഹ്മി
ബ്രഹ്മജ്ഞൻ ബ്രാഹ്മണപ്രിയൻ

മഹാക്രമൻ മഹാകർമ്മാ
മഹാതേജാ മഹോരഗൻ
മഹാക്രതു മഹായജ്വാ
മഹായജ്ഞൻ മഹാഹവി

സ്തവ്യൻ സ്തവപ്രിയൻ സ്തോത്രം
സ്തുതൻ സ്തോതാ രണപ്രിയൻ
പൂർണ്ണൻ പൂരയിതാ പുണ്യൻ
പുണ്യകീർത്തിയനാമയൻ

മനോജവൻ തീർത്ഥകരൻ
വസുരേതൻ വസുപ്രദൻ
വസുപ്രദൻ വാസുദേവൻ
വസൂ വസുമനാ ഹരി

സത്ഗതി സത്കൃതീ സത്ത
സത്ഭൂതീ സത്പരായണൻ
ശൂരസേനൻ യദുശ്രേഷ്ഠൻ
സന്നിവാസൻ സുയാമുനൻ

ഭൂതവാസൻ വാസുദേവൻ
സർവ്വാസുനിലയാനലൻ
ദർപ്പഹാ ദർപ്പദൻ ദൃപ്തൻ
ദുർദ്ധരൻ അപരാജിതൻ

വിശ്വമൂർത്തി മഹാമൂർത്തി
ദീപ്തമൂർത്തിയമൂർത്തിമാൻ
അനേകമൂർത്തിയവ്യക്തൻ
ശതമൂർത്തി ശതാനനൻ

ഏകൻ നൈകൻ സവൻ കൻ കിം
യത്തൽ പദമനുത്തമം
ലോകബന്ധൂ ലോകനാഥൻ
മാധവൻ ഭക്തവത്സലൻ

സുവർണ്ണവർണ്ണൻ ഹേമാംഗൻ
വരാംഗൻ ചന്ദനാംഗദി
വീരഹാ വിഷമൻ ശൂന്യൻ
ഘൃതാശിയചലൻ ചലൻ

അമാനി മാനദൻ മാന്യൻ
ലോകസ്വാമി ത്രിലോകധൃക്
സുമേധാ മേധജൻ ധന്യൻ
സത്യമേധാ ധരാധരൻ

തേജോ വൃഷൻ ദ്യുതിധരൻ
സർവ്വശസ്ത്രഭൃതാംവരൻ
പ്രഗ്രഹൻ നിഗ്രഹൻ വ്യഗ്രൻ
നൈകശൃംഗൻ ഗദാഗ്രജൻ

ചതുർമ്മൂർത്തി ചതുർബ്ബാഹു
ചതുർവ്യൂഹൻ ചതുർഗ്ഗതി
ചതുരാത്മാ ചതുർഭാവൻ
ചതുർവ്വേദവി, ദേകപാൽ

സമാവർത്തൻ നിവൃത്താത്മാ
ദുർജ്ജയൻ, ദുരതിക്രമൻ
ദുർല്ലഭൻ ദുർഗ്ഗമൻ ദുർഗ്ഗൻ
ദുരാവാസനു ദുരാരിഹാ

ശുഭാംഗൻ ലോകസാരംഗൻ
സുതന്തു തന്തുവർദ്ധനൻ
ഇന്ദ്രകർമ്മാ മഹാകർമ്മാ
കൃതവർമ്മാ കൃതാഗമൻ

ഉത്ഭവൻ സുന്ദരൻ സുന്ദൻ
രത്നനാഭൻ സുലോചനൻ
അർക്കൻ വാജസനൻ ശൃംഗി
ജയന്തൻ സർവ്വവിത് ജയി

സുവർണ്ണബിന്ദുവക്ഷോഭ്യൻ
സർവ്വവാഗീശ്വരേശ്വരൻ
മഹാഹ്രദൻ മഹാഗർത്തൻ
മഹാഭൂതം മഹാനിധി

കുമുദൻ കുന്ദരൻ കുന്ദൻ
പർജ്ജന്യൻ പവനാ, നിലൻ
അമൃതാശാ, മൃതവപു -
സ്സർവ്വജ്ഞൻ സർവ്വതോമുഖൻ

സുലഭൻ സുവ്രതൻ സിദ്ധൻ
ശത്രുജിത് ശത്രുതാപനൻ
ന്യഗ്രോധോദുംബരാശ്വത്ഥൻ
ചാണൂരാംധ്രിനിഷൂദനൻ

സഹസ്രാർച്ചീ സപ്തജിഹ്വൻ
സപ്തൈധൻ സപ്തവാഹനൻ
അമൂർത്തിയനഘാ, ചിന്ത്യൻ
ഭയകൃൽ ഭയനാശനൻ

അണൂ ബൃഹത് കൃശൻ സ്ഥൂലൻ
ഗുണഭൃത് നിർഗ്ഗുണൻ മഹാൻ
അധൃതൻ സ്വധൃതൻ സ്വാസ്യൻ
പ്രാഗ്വംശൻ വംശവർദ്ധനൻ

ഭാരഭൃത് കഥിതൻ യോഗി
യോഗീശൻ സർവ്വകാമദൻ
ആശ്രമം ശ്രമണൻ ക്ഷാമൻ
സുപർണ്ണൻ വായുവാഹനൻ

ധനുർദ്ധരൻ ധനുർവ്വേദം
ദണ്ഡം ദമയിതാ ദമൻ
അപരാജിത് സർവ്വസഹൻ
നിയന്താ നിയമൻ യമൻ

സത്വവാൻ സാത്വികൻ സത്യൻ
സത്യധർമ്മപരായണൻ
അഭിപ്രായൻ പ്രിയാർഹാർഹൻ
പ്രിയകൃത് പ്രീതിവർദ്ധനൻ

വിഹായസഗതീ ജ്യോതി-
സ്സുരുചീ ഹുതഭുഗ് വിഭു
രവീ വിരോചനൻ സൂര്യൻ
സവിതാ രവിലോചനൻ

അനന്തൻ ഹുതഭുക് ഭോക്താ
സുഖദൻ നൈകദാ, ഗ്രജൻ
അനിർവ്വിണ്ണൻ സദാമർഷി
ലോകാധിഷ്ഠാനമത്ഭുതം

സനൽ സനാതനതമൻ
കപിലൻ കപിയവ്യയൻ
സ്വസ്തിദൻ സ്വസ്തികൃത് സ്വസ്തി
സ്വസ്തിഭുക് സ്വസ്തിദക്ഷിണൻ

അരൗദ്രൻ കുണ്ഡലീ ചക്രി
വിക്രമ്യൂർജ്ജിതശാസനൻ
ശബ്ദാതിഗൻ ശബ്ദസഹൻ
ശിശിരൻ ശർവ്വരീകരൻ.

അക്രൂരൻ പേശലൻ ദക്ഷൻ
ദക്ഷിണൻ ക്ഷമിമാർവരൻ
വിദ്വത്തമൻ വീതഭയൻ
പുണ്യശ്രവണകീർത്തനൻ

ഉത്താരണൻ ദുഷ്കൃതിഹാ
പുണ്യൻ ദുസ്വപ്നനാശനൻ
വീരഹാ രക്ഷണൻ സന്തൻ
ജീവനൻ പര്യവസ്ഥിതൻ

അനന്തരൂപാനന്തശ്രീ
ജിതമന്യൂഭയാപഹൻ
ചതുരസ്രൻ ഗഭീരാത്മാ
വിദിശൻ വ്യാദിശൻ ദിശൻ

അനാദിഭൂർഭുവോലക്ഷ്മി
സുവീരൻ രുചിരാംഗദൻ
ജനനൻ ജനജന്മാദി
ഭീമൻ ഭീമപരാക്രമൻ

ആധാരനിലയൻ ധാതാ
പുഷ്പഹാസൻ പ്രജാഗരൻ
ഊർദ്ധ്വഗൻ സത്പഥാചാരൻ
പ്രാണദൻ പ്രണവം പണം

പ്രമാണം പ്രാണനിലയം
പ്രാണഭൃത് പ്രാണിജീവനൻ
തത്ത്വം തത്ത്വവിദേകാത്മാ
ജന്മമൃത്യുജരാതിഗൻ

ഭൂർഭുവസ്വസ്തരുസ്താരൻ
സവിതാ പ്രപിതാമഹൻ
യജ്ഞൻ യജ്ഞപതീ യജ്വാ
യജ്ഞഭുക് യജ്ഞസാധനൻ

യജ്ഞാന്തകൃൽ യജ്ഞഗുഹ്യ-
മന്നമന്നാദനങ്ങനെ
ആത്മയോനി സ്വയംജാതൻ
വൈഖാനൻ സാമഗായനൻ

ദേവകീനന്ദനൻ സ്രഷ്ടാ
ക്ഷിതീശൻ പാപനാശനൻ
ശംഖഭൃത് നന്ദകീ ചക്രി
ശാർങ്ഗധന്വാ ഗദാധരൻ

രഥാംഗപാണിയക്ഷോഭ്യൻ
സർവ്വപ്രഹരണായുധൻ.

(ശ്രീസർവ്വപ്രഹരണായുധ ഓം നമസ്കാരം)

ഇപ്രകാരം വാഴ്ത്തേണ്ടുന്ന മഹാത്മാവായ കേശവന്റെ ദിവ്യമായ ആയിരം നാമങ്ങളും ഞാൻ പറഞ്ഞു. ഇത് എല്ലാ ദിവസവും കേൾക്കുന്നവനും ചൊല്ലുന്നവനും ഒട്ടും അശുഭം ഏല്ക്കുന്നതല്ല. ഇഹലോകത്തിലും പരലോകത്തിലും അവൻ സുഖിക്കുകയും ചെയ്യും. ബ്രാഹ്മണൻ വേദാന്തിയാകും. ക്ഷത്രിയൻ വിജയിയാകും. വൈശ്യന് ധനം വർദ്ധിക്കും. ശൂദ്രൻ സുഖിക്കും. ധർമ്മാർത്ഥി ധർമ്മംനേടും. അർത്ഥാർത്ഥിക്ക് അർത്ഥം ലഭിക്കും. കാമി കാമങ്ങൾ ഏല്ക്കും. പ്രജാർത്ഥിക്ക് പ്രജയുണ്ടാകും. ഭക്തിയോടെ എന്നും എഴുന്നേറ്റ് ശുചിയായി കേശവനിൽ മനസ്സുവെച്ച് വാസുദേവന്റെ ഈ നാമസഹസ്രം ജപിക്കുന്നതാണെങ്കിൽ വലിയ കീർത്തി ലഭിക്കുന്നതാണ്. ജ്ഞാതിമാരിൽ പ്രധാനിയായിത്തീരും. ഇളകാത്ത ശ്രീയും ഉണ്ടാകും. വലിയ ശ്രേയസ്സും ഉണ്ടാകും. ഒരിടത്തും ഭയം പറ്റുന്നതല്ല. വീര്യവും തേജസ്സും വർദ്ധിക്കും. രോഗമില്ലാത്തവനാകും. ശോഭ വർദ്ധിക്കും. ബലവും സൗന്ദര്യവും ഉള്ളവനാകും. രോഗാർത്തനായവന് രോഗങ്ങളൊക്കെ ഒഴിയും. ബദ്ധന് ബന്ധങ്ങളൊക്കെ ഒഴിഞ്ഞുപോകും. ഭയാർത്തന്ന് ഭയമെല്ലാം നീങ്ങും. ആപന്നന്ന് ആപത്തു നീങ്ങും. ദുർഗ്ഗങ്ങൾ കയറിക്കടക്കും. ഇതൊക്കെ പുരുഷോത്തമനെ, നിത്യവും ഭക്തിയോടെ, സഹസ്രനാമം ജപിക്കുന്നവന്ന് ലഭിക്കുന്നതാണ്.

വാസുദേവനെ ആശ്രയിക്കുന്നവനും, വാസുദേവഭക്തനുമായ മർത്ത്യൻ സർവ്വപാപത്തിൽനിന്നു വിട്ട് വിശുദ്ധാത്മാവായി നിത്യബ്രഹ്മത്തെ പ്രാപിക്കുന്നതാണ്. വാസുദേവഭക്തന്മാർക്ക് ഒരിക്കലും അശുഭം സംഭവിക്കുന്നതല്ല. ജന്മം, മൃത്യു, ജരാ, വ്യാധി, ഭയം ഇവയൊന്നും വന്നുചേരുകയില്ല.

ഭക്തിയോടും ശ്രദ്ധയോടുംകൂടി ഈ സ്തവം ജപിക്കുന്നവൻ ആത്മസുഖവും ക്ഷാന്തിയും നേടും. ധൃതിയും ശ്രീയും സ്മൃതിയും കീർത്തിയും നേടുകയും ക്രോധം, മാത്സര്യം, ലോഭം, പാപബുദ്ധി ഇവയൊന്നുംകൂടാതെയിരിക്കുകയും ചെയ്യും. ഇതൊക്കെയാണ് പുണ്യവാനായ വിഷ്ണുഭക്തന്ന് ലഭിക്കുക.

ചന്ദ്രനോടും നക്ഷത്രങ്ങളോടുംകൂടിയ ആകാശവും ഭൂമിയും സമുദ്രവും എല്ലാ ലോകവും വാസുദേവന്റെ വീര്യത്താൽ സ്ഥിതിചെയ്യുന്നു. ദേവന്മാരും, ദാനവന്മാരും, ഗന്ധർവ്വന്മാരും, യക്ഷരാക്ഷസന്മാരും, ഉരഗങ്ങളും ചേർന്ന ചരാചരജഗത്ത് എല്ലാം കൃഷ്ണന്റെ അധീനത്തിൽ നില്ക്കുന്നു. ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, സത്വം, തേജോബലം, ധൈര്യം എല്ലാം വാസുദേവാത്മജമാണ്. ക്ഷേത്രവും, ക്ഷേത്രജ്ഞനും അവൻതന്നെയാണ്.

എല്ലാ ആഗമങ്ങൾക്കും ആചാരമായി മുമ്പേതന്നെ കല്പിച്ചിട്ടുള്ളതും, ആദ്യാചാരമായ ധർമ്മവും, ധർമ്മത്തിന്റെ പ്രഭുവായ അച്യുതനാകുന്നു. പിതൃക്കളും, ദേവർഷികളും, മഹാഭൂതങ്ങളും, ധാതുക്കളുമെല്ലാം നാരായണോത്ഭവമാണ്. ഈ അഖിലചരാചരലോകവും നാരായണനിൽനിന്ന് ഉത്ഭവിച്ചതാണ്.

യോഗം ജ്ഞാനം സാംഖ്യം ശില്പാദികളായ തൊഴിലും കലാവിദ്യകളും വേദശാസ്ത്രങ്ങളും വിജ്ഞാനങ്ങളും എല്ലാം ജനാർദ്ദനനാണ്. നാനാഭൂതഗണങ്ങളെ ഭൂതാത്മാവ്, ഈ മൂന്നുലകിലും നിറഞ്ഞ് അവ്യയനായ ഭഗവാൻ ഏല്ക്കുന്നു.

ഭഗവാനായ വിഷ്ണുവിന്റെ ഈ സ്തവം വ്യാസനാൽ കീർത്തിക്കപ്പെട്ടതാണ്. ശ്രേയസ്സും സുഖങ്ങളും ഇച്ഛിക്കുന്ന പുരുഷൻ അത് പഠിക്കേണ്ടതാണ്. വിശ്വേശ്വരനും അജനും ജഗത്സൃഷ്ടിക്ഷയേശ്വരനുമായ പുഷ്കരേക്ഷണനെ സേവിക്കുന്നവൻ ഒരുകാലത്തും പരാജിതനായി ഭവിക്കുന്നതല്ല.''

**150. സാവിത്രീവ്രതോപാഖ്യാനം** - യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ സർവ്വശാസ്ത്രവിചക്ഷണം, മഹാപ്രാജ്ഞനായ പിതാമഹാ! എന്തു മന്ത്രം ജപിച്ചാലാണ് നിത്യമായ മഹാബലം സിദ്ധിക്കുക? പോകുമ്പോഴും വരുമ്പോഴും ദൈവകർമ്മക്രിയയ്ക്കും ശ്രാദ്ധകാലത്തിലും കർമ്മസാധനമായ മന്ത്രമേതാണ്? ശാന്തികരവും പുഷ്ടികരവും, ശത്രുഘ്നവും ഭയനാശവുമായി രക്ഷനല്കുന്ന ബ്രഹ്മകല്പമായ മന്ത്രം എന്താണെന്ന് ഭവാൻ പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: "വ്യാസൻ പറഞ്ഞ ഈ മന്ത്രം രാജാവേ, മനസ്സിരുത്തി കേൾക്കുക. അത് സാവിത്രി നിർമ്മിച്ചതും ഉടനെ പാപത്തെ നശിപ്പിക്കുന്നതുമാണ്. അല്ലയോ അനഘാശയാ! ആ മന്ത്രമുറ ഭവാൻ കേൾക്കുക! ഞാൻ പറയാം. അതുകേട്ടാൽ അല്ലയോ അനഘാശയാ! സകല പാപങ്ങളും ഒഴിഞ്ഞുപോകുന്നതാണ്. അല്ലയോ ധർമ്മജ്ഞാ, രാവും പകലും അതു ജപിച്ചാൽ പാപം നശിക്കുന്നതാണ്. ആ മന്ത്രം ഞാൻ നിനക്കു പറഞ്ഞുതരാം. മനസ്സുവെച്ച് കേൾക്കുക. അതു കേട്ടാൽ ആയുഷ്മാനാകും പാണ്ഡവാഗ്രജാ! സിദ്ധാർത്ഥനായി ഈ ലോകത്തിലും പരലോകത്തിലും മോദിക്കുന്നതാണ്. രാജാവേ, അതു പണ്ട് രാജശ്രേഷ്ഠന്മാർ സേവിച്ചിട്ടുള്ളതാണ്. നിത്യവും ക്ഷത്രധർമ്മസ്ഥരും സത്യധർമ്മപരായണന്മാരും അവ്യഗ്രമായി പ്രതിദിനം ആഹ്നികം നിയതരായി ചെയ്യുന്ന രാജാക്കന്മാരും അല്ലയോ ഭരതശാർദ്ദൂലാ! മുഖ്യമായ ഗതി നേടുന്നതാണ്.

മഹാവ്രതനായ വസിഷ്ഠനെ ഞാൻ നമസ്കരിക്കുന്നു. വേദത്തിൻെറ കാതലായ പരാശരനെ ഞാൻ നമസ്കരിക്കുന്നു. മഹോരഗനായ അനന്തനെ ഞാൻ നമസ്കരിക്കുന്നു. നാശമില്ലാത്തവരായ സിദ്ധന്മാരെയും ഞാൻ നമസ്കരിക്കുന്നു. പരന്മാരായ പരമർഷികൾക്കും ദേവാദിദേവനായ വരദനും സഹസ്രശീർഷനായ ശിവനും സഹസ്രനാമനായ ജനാർദ്ദനനും എന്നും നമസ്കാരം.

അജൈകപാത്ത്, അഹിർബുദ്ധ്ന്യൻ, അപരാജിതനായ പിനാകി, ഋതൻ, പിതൃരൂപൻ, ത്ര്യംബകൻ, മഹേശ്വരൻ, വൃഷാകപി, ശംഭു, ഹവനൻ, ഈശ്വരൻ ഈ പതിനൊന്നു രുദ്രന്മാർ മൂന്നു ലോകത്തിന്നും ഈശന്മാരും വിശ്രുതന്മാരുമാണ്. മഹാത്മാക്കളും ശതം ശതരുദ്രം എന്ന് പ്രസിദ്ധരുമാണ്. അംശൻ, ഭഗൻ, മിത്രൻ, ജലേശ്വരനായ വരുണൻ, ധാതാവ്, അര്യമാവ്, ജയന്തൻ, ഭാസ്കരൻ, ത്വഷ്ടാവ്, പൂഷാവ്, ഇന്ദ്രൻ, ദ്വാദശനായ വിഷ്ണു ഇങ്ങനെ പന്ത്രണ്ട് ആദിത്യന്മാരാണ് ഇവർ. ഇവർ കാശ്യപേയന്മാരാണ് എന്നാണ് ശ്രുതി, ധരൻ, ധ്രുവൻ, സോമൻ, സാവിത്രിൻ, അനിലൻ, അനലൻ, പ്രത്യൂഷൻ, പ്രഭാസൻ എന്നീ എട്ടുപേർ വസുക്കളാണ്. രണ്ടുപേർ അശ്വനീദേവകളാണ്. നാസത്യനും, ദസ്രനുമാണ് അവർ. മാർത്താണ്ഡന്ന് സംജ്ഞ എന്ന ഭാര്യയിൽ നിന്ന് ഉണ്ടായവരാണ് അവർ രണ്ടുപേരും. മൂക്കിൽകൂടെയാണ് അവർ ജനിച്ചത്. ഇനി ലോകങ്ങളുടെ കർമ്മസാക്ഷിമാരെപ്പറ്റിപ്പറയാം. അവർ എല്ലാ യജ്ഞത്തെയും എല്ലാ ദാനത്തെയും എല്ലാ കർമ്മത്തെയും പ്രത്യക്ഷമായും പരോക്ഷമായും അറിയുന്നവരാണ്. ഭൂതങ്ങൾക്കൊന്നിനും അവർ ദൃഷ്ടിക്കു വിഷയമാകുന്നില്ല. ത്രിദശേശ്വരന്മാർ മാത്രമേ അവരെ കാണുന്നുള്ളു. അവർ മൃത്യുവും കാലനുമാകുന്നു. എല്ലാ ശുഭാശുഭങ്ങളും അവർ ദർശിക്കുന്നു. വിശ്വേദേവന്മാർ, പിതൃക്കൾ, മൂർത്തിമാന്മാരായ തപോധനന്മാർ, സിദ്ധന്മാർ തപോമോക്ഷപരായണന്മാർ, ഇവർ ഭൂതങ്ങളുടെ പേര് സസന്തോഷം ഉച്ചരിക്കുന്നവർക്ക് ശുഭം നല്കും. ദിവ്യമായ തേജസ്സുകൊണ്ട് ബ്രഹ്മകൃതമായ ലോകങ്ങൾ വാഴുന്നവരും, സർവ്വലോകങ്ങളിൽ സർവ്വകർമ്മപ്രായരായവരും പ്രാണങ്ങൾക്കുള്ള ഈശരായവരുമായ ഇവരെ കീർത്തിക്കുന്ന പ്രയതനായ നരൻ നിത്യവും വളരെ ധർമ്മാർത്ഥകാമങ്ങളോടു ചേർന്നവനായി ഭവിക്കും. അവൻ വിശ്വേശ്വരൻ തീർത്ത സകല പുണ്യലോകങ്ങളും നേടുന്നതാണ്. മുപ്പത്തിമൂന്നു ദേവന്മാരും സർവ്വഭൂതേശ്വരന്മാരാണ്.

നന്ദികേശ്വരൻ, മഹാകാളൻ, ഗ്രാമണി, വൃഷഭധ്വജൻ, എല്ലാ ലോകത്തിന്നും ഈശ്വരന്മാരായ ഗണേശ്വരനും വിനായകനും എല്ലാ സൗമ്യരുദ്രഗണങ്ങളും യോഗഭൂതഗണങ്ങളും വ്യോമവും ജ്യോതിസ്സും സരിത്തുക്കളും പതഗേശ്വരനായ സുപർണ്ണനും, ഭൂമിയിൽ തപസ്സിദ്ധരായ ചരന്മാരും സ്ഥിരന്മാരും ഹിമവാനും എല്ലാ ശൈലങ്ങളും നാലു സമുദ്രങ്ങളും ഭവനെ അനുചരിക്കുന്നവരായ എല്ലാവരും ഹരതുല്യപരാക്രമന്മാരാണ്. വിഷ്ണുദേവനും ജിഷ്ണുവും അംബികയോടു കൂടിയ സ്കന്ദനും, ഇപ്പറഞ്ഞവരെയെല്ലാം ജപിച്ചാൽ സകല പാപവും ഒഴിയുന്നതാണ്.

ഇനി വാനവർഷിവരിഷ്ഠന്മാരെപ്പറ്റി പറയാം. യവക്രീതൻ, രൈഭ്യൻ, അർവ്വാവസു, പരാവസു, കക്ഷീവാൻ, ഔശിജൻ, ബലൻ, അംഗിരസ്സ് ഋഷിയും മേധാതിഥിസുതനുമായ കണ്വൻ, ബഹിർഷത്തുകൾ, ബ്രഹ്മതേജോമയരും ലോകഭാവനരും പ്രകീർത്തിതന്മാരുമായ ഇവരെല്ലാം രുദ്രാനലവസുക്കൾക്കു തുല്യം ശോഭിക്കുന്നവരാണ്. എല്ലാവരും ശുഭമേല്ക്കുന്നു. മന്നിൽ പുണ്യംപെയ്തു വിണ്ണിൽ വിണ്ണവരോടു കൂടി സുഖിക്കുകയാണ്. ഇവർ ഏഴുപേരും ഇന്ദ്രൻെറ ഗുരുക്കളാണ്. കിഴക്കൻദിക്കിൽ വാഴുന്നവരുമാണ്. ഇവരെ ശുചിയായി ജപിക്കുകയാണെങ്കിൽ അവർ ശക്രലോകത്ത് പൂജ്യന്മാരായി ഭവിക്കുന്നതാണ്. ഉന്മുചു, പ്രമുചു, സ്വസ്ത്യാത്രേയൻ, വീര്യവാനും ദൃഢവ്യനും ഊർദ്ധ്വബാഹുവുമായ തൃണസോമൻ, അംഗിരസ്സ്, മൈത്രാവരുണി, പ്രതാപവാനായ അഗസ്ത്യൻ ഇവർ ഏഴുപേരും ധർമ്മരാജാവിൻെറ ഋത്വിക്കുകളാണ്. ഇവർ വാനിൽ തെക്കുഭാഗത്താണു വാഴുന്നത്.

ദൃഢേയു, ഋതേയും, കീർത്തിമാനായ പരിവ്യാധൻ, ഏകതൻ, ദ്വിതൻ, ത്രിതൻ, ആദിത്യസന്നിഭനും ധർമ്മാത്മാവുമായ അത്രിപുത്രൻ, സാരസ്വതമഹർഷി ഇവർ വരുണൻെറ ഋത്വിക്കുകളാണ്. ഇവർ ഏഴുപേർ വാനിൽ പടിഞ്ഞാറുഭാഗത്തു സ്ഥിതിചെയ്യുന്നു.

വസിഷ്ഠൻ പറഞ്ഞു: "അത്രി, കാശ്യപമഹർഷി, ഗൗതമൻ, ഭരദ്വാജൻ, വിശ്വാമിത്രൻ എന്ന കൗശികൻ, ഋചീകപുത്രനും അത്യുഗ്രനുമായ ജമദഗ്നി ഇവർ പ്രതാപവാനായ ധനേശ്വരൻെറ ഗുരുക്കന്മാരാണ്. ഇവർ ഏഴുപേരും വിണ്ണിൽ വടക്കുഭാഗത്ത് സ്ഥിതി ചെയ്യുന്നവരാണ്. വേറെ എല്ലാ ദിക്കിലും സ്ഥിതിചെയ്യുന്ന സപ്തർഷികളുണ്ട്. അവർ കീർത്തിയും സ്വസ്തിയും വാഴ്ത്തി മർത്ത്യർക്ക് നല്കുന്നവരും വിശ്വത്തെ മുഴുവൻ ശുദ്ധീകരിക്കുന്നവരുമാണ്.

ധർമ്മൻ, കാമൻ, കാലൻ, വസു, വാസുകി, അനന്തൻ, കപിലൻ, ഇവർ ഏഴുപേരും ഊഴി താങ്ങുന്നവരാണ്. രാമൻ, വ്യാസൻ, ദ്രൗണി എന്ന അശ്വത്ഥാമാവ്, ലോമശൻ ഇവർ ഒരിനത്തിൽപ്പെട്ടവരാണ്. ഇങ്ങനെ ഏഴു വകുപ്പുകളിലായി ഏഴേഴു പേർ ചേർന്നതാണ്. ശാന്തിയും സ്വസ്തിയും ദാനം ചെയ്യുന്നവരും കീർത്തിമാന്മാരുമാണ് ദിക്പാലന്മാർ. ഇവർ വാഴുന്ന ദിക്കുകളിലേക്ക് തിരിഞ്ഞുനിന്ന് കൈകൂപ്പേണ്ടതാണ്. ഈ ഋഷികൾ എല്ലാ ദുരിതങ്ങളെയും സൃഷ്ടിക്കുന്നവരും എല്ലാം ശുദ്ധമാക്കുന്നവരുമാണെന്ന് അറിയപ്പെടുന്നു. സംവർത്തൻ, മേരുസാവർണ്ണൻ, മാർക്കണ്ഡേയൻ, സുധാർമ്മികൻ, നാരദൻ, സാംഖ്യയോഗന്മാർ, ദുർവ്വാസാവുമഹർഷി ഇവരെല്ലാം ഏറ്റവും ദാന്തരും മൂന്നു ലോകത്തിലും പേർപുകഴ്ന്നവരുമാണ്.

ബ്രഹ്മലോകരും രുദ്രാഭരുമായ ആ ദേവന്മാരെ വാഴ്ത്തിയാൽ അപുത്രൻ പുത്രനെ നേടും. ദരിദ്രൻ ധനം നേടും. ധർമ്മാർത്ഥകാമങ്ങളിലും ആ നരൻ സിദ്ധി നേടുന്നതാണ്. ഭൂമിയുടെ മുഴുവൻ ചക്രവർത്തിയായ പൃഥുവിൻെറ നാമം സ്മരിക്കണം. പ്രജാപതിക്കു തുല്യനും രാജാക്കളിൽവെച്ച് ശ്രേഷ്ഠനും വേനൻെറ പുത്രനുമാണ് ആ രാജാവ്. ഭൂമി തന്നെ അദ്ദേഹത്തിൻെറ പരിലാളനമൂലം പുത്രിയായി ഭവിച്ചു. ആദിത്യവംശോത്ഭവനും ദേവന്ദ്രസമചിത്തനും മൂന്നു ലോകത്തിലും പേർപുകഴ്ന്നവനും ഐളനുമായ പുരൂരവരാജാവിനെ, ബുധൻെറ ഇഷ്ടപുത്രനെ, കീർത്തിക്കണം. മൂന്നു ലോകത്തിലും പ്രസിദ്ധനും വീരനുമായ ഭരതരാജാവിനെ പുകഴ്ത്തണം. കൃതയുഗത്തിൽ ഗോമേധയജ്ഞംചെയ്ത് ദേവപ്രീതിവരുത്തിയ വീരനാണ് അവൻ. ദ്യുതിമാനായ രന്തിദേവൻ കീർത്തിക്കേണ്ടവനാണ്. വിശ്വജിത്ത് എന്ന യാഗം ചെയ്തവനും ലക്ഷണ്യനുമായ ലോകപൂജ്യനെ കീർത്തിക്കണം. ദ്യുതിമാനായ ശ്വേതരാജർഷിയെയും കീർത്തിക്കണം. ആർക്കുവേണ്ടി അന്ധകനെ കൊന്നുവോ, ആരിൽ സ്ഥാണു സന്തോഷിച്ചുവോ ആ ഭഗീരഥനൃപർഷിയെ പ്രകീർത്തിക്കണം. അവൻ സാഗരപുത്രന്മാരെയെല്ലാം ഗംഗയിൽ മുക്കി കരകയറ്റിയ വീരനാണ്. മഹാരൂപരും മഹോജസ്വികളും കീർത്തികരരുമായ ഈ അഗ്നിതുല്യന്മാരെ കീർത്തിക്കുക. കീർത്തനീയന്മാരായ ദേവന്മാരെയും മുനിമാരെയും ഭൂപന്മാരെയും ജഗത്തിൻെറ ഈശ്വരന്മാരെയും കീർത്തിക്കണം. സാംഖ്യം, യോഗം, പരമമായ ധർമ്മം, ഹവ്യം, കവ്യം, എന്നിവയും സർവ്വശ്രുതി പാരായണവും കീർത്തിതവുമായ പരബ്രഹ്മത്തെ ധ്യാനിക്കുക. എല്ലാ ജീവിക്കും മംഗളപ്രദവും പവിത്രവും ബഹുകീർത്തിതവും വ്യാധിപ്രശമനവും ശ്രേഷ്ഠവും എല്ലാ ക്രിയകൾക്കും പുഷ്ടിപ്രദവുമാണ് പുണ്യാത്മാക്കളെ ധ്യാനിക്കുക എന്നത്. കാലത്തും അന്തിക്കും ശുദ്ധിയോടെ ഭരതാ! ഇവരെ ധ്യാനിക്കുക. വിനായകശ്രേഷ്ഠരായ ഇവർ, ക്ഷാന്തരും ജിതേന്ദ്രിയരുമാണ്. ഇവരെ ഭജിച്ചാൽ ഇവർ രക്ഷിക്കുകയും ഏറ്റവും നന്മയായത് ചെയ്യുകയും, പ്രശോഭിക്കുകയും, വീശുകയും, ചമയ്ക്കുകയും ചെയ്യും. ഇവരെ കീർത്തിച്ചാൽ ഇവർ മനുഷ്യരുടെ സകല അശുഭങ്ങളെയും തീർക്കും. ഇവർ മഹാത്മാക്കളും പാപപുണ്യങ്ങൾക്കു സാക്ഷികളുമാണ്. കാലത്ത് ഉണർന്നെഴുന്നേറ്റ് ഇവരെ കീർത്തിക്കുന്നതായാൽ ശുഭം വന്നുചേരും. അഗ്നിഭയം, ചോരഭയം, എന്നിവ ഏല്ക്കുന്നതല്ല. മാർഗ്ഗതടസ്സം വന്നുചേരുകയുമില്ല. ഇവരെ കീർത്തിച്ചു സ്തുതിക്കുന്നവർക്ക് എന്നും ദുഃസ്വപ്നം കാണുവാൻ ഇടയാവുകയില്ല. എല്ലാ പാപങ്ങളും വിട്ടു സ്വസ്ഥിയോടെ ഗൃഹത്തിലെത്തുന്നതാണ്. ദീക്ഷാകാലത്തിലൊക്കെ ഇവരുടെ ചരിത്രം നിയതനായ ദ്വിജൻ പാരായണം ചെയ്താൽ ആത്മനിരതനായി, ന്യായവാനായി, ക്ഷാന്തനായി, ദാന്തനായി, ഈർഷ്യ വിട്ടവനായി ഭവിക്കും. രോഗാർത്തനായാലും ആധിവ്യാധിയുള്ളവനായാലും അവൻെറ സകലപാപങ്ങളും അറ്റുപോകുന്നതാണ്. ഗൃഹത്തിൽവെച്ചാണ് അവരുടെ ചരിത്രം പാരായണംചെയ്യുന്നതെങ്കിൽ കുലത്തിന്ന് സ്വസ്ഥിവരുന്നതാണ്. വയലിൽ വെച്ച് അവരെ സ്തുതിച്ചാൽ കൃഷി പുഷ്ടിപ്പെടും. ഗ്രാമാന്തരത്തിൽവെച്ച് ചൊല്ലിയാൽ വഴിയാത്ര ക്ഷേമമാകും. തനിക്കും തൻെറ ഭാര്യയ്ക്കും മക്കൾക്കും ധനത്തിന്നും വിത്തുകൾക്കും ഔഷധങ്ങൾക്കും ഇത് ഒരു രക്ഷയാണെന്ന് അറിയണം. യുദ്ധകാലത്ത് ഇവ പാരായണം ചെയ്യുന്ന ക്ഷത്രിയൻെറ ശത്രുക്കൾ നശിക്കുകയും തനിക്കു ക്ഷേമം ലഭിക്കുകയും ചെയ്യും. ദേവപിതൃങ്ങൾ തോറും ചൊല്ലുന്ന നരൻെറ കവ്യവും ഹവ്യവും, പിതൃക്കളും ദേവകളും ഭുജിക്കുന്നതാണ്. അവർക്കു വ്യാധിയും ആപത്തും, രാജാക്കന്മാരിൽ നിന്നും തസ്കരന്മാരിൽനിന്നും യാതൊരു ഭയവും ബാധിക്കുന്നതല്ല. കഷ്ടതകൾ ലഘുവായിത്തീരുകയും പാപം വിട്ടൊഴിയുകയുംചെയ്യും.

കപ്പലിലും വണ്ടിയിലും മറ്റും യാത്രചെയ്യുമ്പോഴും രാജഗൃഹത്തിൽ വസിക്കുമ്പോഴും യാത്രകളിലും മുഖ്യമായ സാവിത്രി ജപിക്കുന്നവന്ന് പരമമായ സിദ്ധി ലഭിക്കുന്നതാണ്. അവർക്ക് രാജഭയവും പിശാചഭീതിയും ഉണ്ടാകുന്നതല്ല. അവന്ന് അഗ്നി, വായു, ജലം, വ്യാളം എന്നിവയിൽനിന്നുള്ള ഭയഭീതിയും ഏല്ക്കുന്നതല്ല. നാലുജാതിക്കും അപ്രകാരം വിശേഷിച്ച് ആശ്രമങ്ങൾക്കും ദോഷം ബാധിക്കുന്നതല്ല. എന്നും ശാന്തി വരുത്തുകയും ചെയ്യും. ഇതാണ് പ്രധാനപ്പെട്ട സാവിത്രീമന്ത്രോച്ചാരണംകൊണ്ടു ലഭിക്കുക. അഗ്നികൊണ്ടുള്ള ഭയം ഗൃഹത്തിന്നുണ്ടാവുകയില്ല. ബാലമൃത്യു ഭവിക്കുന്നതല്ല. പാമ്പുകൾ വന്നുകയറുകയില്ല ദുഃഖം പറ്റുകയില്ല. പരമമായ ഗതി ലഭിക്കും. ഇതാണ് സാവിത്രീമന്ത്രം ജപിക്കുന്നതുകൊണ്ടുള്ള ഫലം. സാവിത്രീഗുണകീർത്തനം മഹാബ്രഹ്മമാണ്. ഗോക്കളുടെ മദ്ധ്യത്തിൽ ഇരുന്നു ജപിച്ചാൽ ഗോക്കൾക്ക് വളരെ സന്താനങ്ങൾ ഉണ്ടാകും.

ഗൃഹപ്രവേശത്തിലും യാത്ര പുറപ്പെടുമ്പോഴും മറ്റു കാലങ്ങളിലും സാവിത്രി ജപിക്കണം. സാവിത്രി ജപിച്ച് ഹോമം ചെയ്യുന്നവർക്ക്, എന്നും പരിശുദ്ധരായി ഭവിക്കുന്നവർക്ക്, ഋഷികൾക്ക്, ഏറ്റവും രഹസ്യമായ മന്ത്രമാണിത്. ശരിക്കു സിദ്ധന്ന് സിദ്ധമായതാണ് ഈ പഴയ കഥ. അതു നിന്നോടു ഞാൻ പറഞ്ഞു. തത്ഥ്യവും ബ്രഹ്മവും സനാതനവും സർവ്വജീവിക്കും ഹൃദ്യവും ശാശ്വതവുമായ ശ്രുതിയാണ് ഇത്.

സോമാർക്കവംശ്യരും എല്ലാ രാഘവന്മാരും കുരുക്കളും സാവിത്രീപരസൽഗതിക്കായി നിത്യവും പാരായണം ചെയ്യുന്നു. നിത്യവും ധ്രുവസപ്തർഷിദേവന്മാരുടെ ജപം അഭ്യസിച്ചാൽ നിത്യവും അശുഭങ്ങളെ നീക്കും. കൃഛ്റങ്ങൾക്കെല്ലാം മോചനവും നല്കും.

പണ്ടത്തെ ഋഷികളായ കാശ്യപൻ, ഗൗതമൻ മുതലായവരും, ഭൃഗു, അംഗിരസ്സ്, അത്രി മുതലായവരും, എല്ലാ പവിത്രാത്മാക്കളും ഈ മന്ത്രം ചൊല്ലി ആരാധന നടത്തുന്നു. ശുക്രൻ ആദിത്യൻ, ബൃഹസ്പതി മുതലായ ബ്രഹ്മർഷിമാരും ഇത് ധ്യാനിക്കുന്നു. ഭരദ്വാജനിൽ നിന്നു വസിഷ്ഠനും ശക്രനും വസുവും നേടി. യുദ്ധത്തിൽ അവർ ദാനവന്മാരെ ഈ മന്ത്രമഹാത്മ്യത്താൽ പരാജയപ്പെടുത്തി.

ഏതൊരുത്തൻ ആയിരം പശുക്കളെ സ്വർണ്ണംകൊണ്ട് കൊമ്പു പൊതിഞ്ഞ് വേദജ്ഞരായ ബ്രാഹ്മണർക്കു നല്കുന്നുവോ, മഹാഭാരതകഥ പരിശുദ്ധനായ ഏതൊരുത്തൻ നിത്യവും ഗൃഹത്തിൽ പാരായണം ചെയ്യുന്നുവോ, ഈ രണ്ടു കൂട്ടർക്കും ലഭിക്കുന്ന ഫലം ഒന്നുതന്നെയാണ്. തുല്യമായ ഫലം ലഭിക്കുന്നതാണ്.

ഭൃഗുവിനെ കീർത്തിച്ചാൽ ധർമ്മം വളർന്നുവരും. വസിഷ്ഠനെ പ്രകീർത്തിച്ചാൽ വീര്യം വർദ്ധിച്ചുവരും. രഘുപതിയെ നമിച്ചാൽ യുദ്ധത്തിൽ ജയം നേടും. അശ്വനീദേവകളെ ഭജിച്ചാൽ പിന്നെ അവനെ രോഗവും ബാധിക്കുന്നതല്ല.

ശാശ്വതമായ ബ്രഹ്മസാവിത്രിയെക്കുറിച്ചു നിന്നോടു ഞാൻ പറഞ്ഞു. അല്ലയോ ഭാരതാ, ഇനി നിനക്ക് എന്താണു കേൾക്കേണ്ടത്? പറയൂ! ഞാൻ എല്ലാം പറഞ്ഞുതരാം.''

**151. ബ്രാഹ്മണപ്രശംസ - എങ്ങനെയുള്ള ബ്രാഹ്മണരാണ് സംപൂജ്യരാവുക എന്ന്** - യുധിഷ്ഠിരൻ പറഞ്ഞു: "പൂജ്യന്മാരായവർ ആരാണ്? ആരിൽ ഏതു നിലയിൽ നില്ക്കണം? ഏതു തരക്കാരെ പൂജിക്കുന്നതുകൊണ്ട് യാതൊരു തെറ്റും പറ്റുകയില്ല? പറഞ്ഞാലും പിതാമഹാ!''

ഭീഷ്മൻ പറഞ്ഞു: "വിപ്രന്മാരുടെ അപ്രീതി ആരും നേടരുത്. നേടിയാൽ ദേവന്മാർപോലും അധഃപതിച്ചുപോകും! വിപ്രന്മാരെ വണങ്ങിയാൽ വണങ്ങുന്നവർക്ക് ശ്രേയസ്സുണ്ടാകും. ശ്രേയസ്സു നശിക്കുകയില്ല! ബ്രാഹ്മണർ പൂജ്യരാണ്. വണങ്ങേണ്ടവരാണ്. അവരിൽ പിതാവിൻെറ സമീപത്ത് പുത്രനെന്നമട്ടിൽ നീ നില്ക്കണം. അവരാണ് ഈ ലോകമൊക്കെ വേണ്ടവിധം മാർഗ്ഗദർശനം ചെയ്തു നിലനിർത്തുന്ന ബുദ്ധിമാന്മാർ. എല്ലാവർക്കും ധർമ്മസേതുക്കളായ വിപ്രന്മാർ ഏറ്റവും മേലെയാണ്. ധനധാന്യത്യാഗപരരും മൗനവ്രതികളും എല്ലാം ഇവരിലുണ്ട്. എല്ലാ ജീവികൾക്കും ആപത്തിൽ നിന്നു രക്ഷനല്കുന്നവരാണ് വിപ്രന്മാർ. നിയതവ്രതന്മാരാണ് അവർ. ലോകവ്യവഹാരത്തിന്നുള്ള നിയമങ്ങൾ, ഭരണവ്യവസ്ഥകൾ എന്നിവ നിർമ്മിച്ചവരാണ് ഇവർ. തന്മൂലം ഇവർ വലിയ കീർത്തി നേടിയിരിക്കുന്നു. തപോധനന്മാരായ ഇവർ വാക്കിന്നു വളരെ ബലമുള്ളവരാണ്. ധർമ്മജ്ഞരും ധർമ്മങ്ങൾക്കൊക്കെ നാഥന്മാരും സൂക്ഷ്മദർശികളുമാണ്. ധർമ്മസേതുക്കളായ ഈ ധാർമ്മികർ കർമ്മത്താൽ ധർമ്മത്തിൽ വസിക്കുന്നു. നാലുവർണ്ണത്തിലുള്ള പ്രജകളും ജീവിക്കുവാൻ ആശ്രയമായിട്ടുള്ളത് ഇവരാണ്. സർവ്വജേതാക്കളായ പന്ഥാക്കളും യജ്ഞവാന്മാരും സനാതനരുമാണ് ഇവർ. പിതൃപൈതാമഹമായ മഹാഭാരം എപ്പോഴും വഹിക്കുന്നു. ഭാരമേറ്റവരായ ഇവർ വിഷമഘട്ടങ്ങളിൽ കാളകളെപ്പോലെ കുഴങ്ങുകയില്ല. പിതൃദേവാതിഥിമുഖരായ ഇവർ ഹവ്യകവ്യങ്ങളെ ആദ്യമായി അനുഭവിക്കുന്നവരാണ്. ഭോജനത്താൽ മൂന്നു ലോകവും ഭയം നീക്കി സംരക്ഷിക്കുന്നവരാണ്. ലോകത്തിന്ന് ഇവർ ദീപമാണ്. കണ്ണുള്ളവർക്കു കണ്ണായി നില്ക്കുന്നതും ഇവർതന്നെയാണ്.

സർവ്വദീക്ഷാശ്രുതിധനന്മാരും ദക്ഷന്മാരും മോക്ഷദർശികളുമാണ് വിപ്രന്മാർ. സർവ്വഭൂതിഗതിജ്ഞന്മാരും അദ്ധ്യാത്മഗതി വീക്ഷിക്കുന്നവരുമാണ്. ആദിയും മദ്ധ്യവും അവസാനവും കാണുന്നവരും സംശയമറ്റവരുമാണ് അവർ. പരാപരവിശേഷജ്ഞന്മാരും പരസൽഗതിയെ പ്രാപിക്കുന്നവരുമാണ് അവർ. നിഷ്പരിഗ്രഹന്മാരും നിർദ്വന്ദ്വന്മാരും വിമുക്തന്മാരും പാപഹാരികളുമാണ്. ജ്ഞാനം നേടിയവരും യോഗ്യന്മാരും നിത്യവും മാനിക്കേണ്ടവരുമായ മാന്യരാണ് അവർ. ചന്ദനത്തിലും ചേറ്റിലും ഒന്നുപോലെ വ്യത്യാസമില്ലാത്തവരാണ്. ഉണ്ടാലും ഉണ്ണാഞ്ഞാലും വിഷയം തോന്നാത്തവരാണ്, സമദർശികളാണ്. ദുകൂലവും ക്ഷൗമ(വെള്ളപ്പട്ട്)വും തോലും ഉടുക്കുന്നതിൽ പ്രത്യേകതയൊന്നും കാണത്തവരാണ്. ഏതും സമഭാവനയോടെ ധരിക്കുന്നവരാണ്. ഭക്ഷണമില്ലെങ്കിലും വളരെ ദിവസം കഴിച്ചുകൂട്ടുന്നവരാണ്. സ്വാദ്ധ്യായം കൊണ്ട് ദേഹത്തെ ക്ഷീണിപ്പിക്കുന്നവരും സംയതേന്ദ്രീയന്മാരുമാണ്. അദൈവത്തെ ദൈവമാക്കും. ദൈവത്തെ നിർദ്ദൈവമാക്കും. കോപിച്ചാൽ ലോകത്തെ വേറെ സൃഷ്ടിച്ചുകളയും. ലോകേശ്വരന്മാരെയും വേറെ സൃഷ്ടിക്കുവാൻ കെല്പുള്ളവരാണ് അവർ.

ആ മഹാന്മാർ ശപിക്കുകയാൽ സാഗരജലം ഉൾക്കൊള്ളാൻ പറ്റാത്തതായി. അവരുടെ കോപാഗ്നി ഇന്നും ദണ്ഡകത്തിൽ കെടാതെ കിടക്കുന്നു. അവർ ദേവകൾക്കും ദേവകളാണ്; കാരണത്തിന്നും കാരണമാണ്. ഇങ്ങനെ മഹത്വം നിറഞ്ഞ വിപ്രന്മാരെ ആരു നിന്ദിക്കും? ഏതു ബുധൻ ആക്ഷേപിക്കും?

അവർ, കിഴവനായാലും കുട്ടിയായാലും ആരായാലും മാനത്തിന്ന് അർഹരാണ്. തപസ്സ്, വിദ്യ എന്നിവയാൽ അവർ പരസ്പരം മാനിക്കുന്നു. അവിദ്വാനായാലും ബ്രാഹ്മണൻ ദേവനാണ്. പാവനവും ഉത്തമവുമായ ദാനപാത്രമാണ്. വിദ്വാനായാൽ പറയേണ്ടതില്ല. അവൻ ദേവനാണ്. നിറഞ്ഞ കടൽപോലെ സമ്പൂർണ്ണനാണ്. വിദ്വാനായാലും അവിദ്വാനായാലും ബ്രാഹ്മണൻ മുഖ്യമായ ദൈവമാണ്. മന്ത്രത്താൽ പ്രണീതനായാലും അപ്രീണതനായാലും അവൻ അഗ്നിപോലെ വലിയ ദൈവതംതന്നെയാണ്. തേജസ്വിയായ അഗ്നി ചുടലക്കാട്ടിലായാലും ദുഷിക്കുകയില്ല. വിധിപോലെ അർപ്പിക്കപ്പെട്ട ഹവിസ്സ് യജ്ഞത്തിലായാലും ഗൃഹത്തിലായാലും അതിന്നുള്ള ശോഭ നശിക്കുകയില്ല. അപ്രകാരം ഒരു ബ്രാഹ്മണൻ അനിഷ്ടമായ കർമ്മം ചെയ്തവനായാലും എല്ലാവിധത്തിലും മാനിക്കേണ്ടവനാണ്. അവനെ മുഖ്യമായ ദൈവതമായി കാണേണ്ടതാണ്.''

**152. ബ്രാഹ്മണമാഹാത്മ്യം - ബ്രാഹ്മണനിന്ദയ്ക്കൊരുങ്ങിയ കാർത്തവീര്യാർജ്ജുനനോട് വായുവിൻെറ ഉപദേശം** - യുധിഷ്ഠിരൻ പറഞ്ഞു: "വിപ്രനെ പൂജിച്ചാൽ എന്തു ഫലമാണു ലഭിക്കുക? എന്തു കർമ്മഫലം സിദ്ധിക്കുമെന്നു വിചാരിച്ചിട്ടാണ് അവരെ പൂജിക്കുന്നത് മഹാശയാ?''

ഭീഷ്മൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് കാർത്തവീര്യാർജ്ജുനനും വായുദേവനും തമ്മിൽ നടന്ന സംഭാഷണമാണ് രാജാവേ! ശ്രീമാനായി കാർത്തവീര്യൻ എന്നു പേരായി ആയിരം കൈകളുള്ള ഒരു പ്രഭു ഉണ്ടായി. മാഹിഷ്മതിയിൽ ഈ ലോകത്തിലുള്ള സകലരുടേയും നാഥനായി മഹാബലനായ ചക്രവർത്തിയായി അവൻ വാണു. ദ്വീപുകളോടുകൂടിയ ആഴിചൂഴുന്ന ഊഴിയെ മുഴുവൻ ശാസിച്ച് ആ സത്യവിക്രമനായ ഹൈഹയൻ പാലിച്ചു. ക്ഷത്രധർമ്മവും വിനയവും ശ്രുതവും മുൻനിർത്തി ഒരു കാര്യത്തിന്നായി ദത്താത്രേയന്ന് അവൻ ധനം ദാനം ചെയ്തു. കൃതവീര്യപുത്രനായ അവൻ ആ മുനിയെ ആരാധിച്ച് പൂജിച്ചു.

കാർത്തവീര്യാർജ്ജുനൻെറ ദാനത്താൽ സന്തുഷ്ടനായ ദത്താത്രേയ മഹർഷി മൂന്നു വരം ആവശ്യപ്പെട്ടുകൊള്ളുവാൻ കാർത്തവീര്യനോടു പറഞ്ഞു. വരം തരാമെന്ന് ഏറ്റുപറഞ്ഞ ആ ദ്വിജനോട് രാജാവ് പറഞ്ഞു: 'അല്ലയോ ദ്വിജാ, യുദ്ധത്തിന്നിറങ്ങുമ്പോൾ എനിക്ക് ആയിരം കൈയുണ്ടാകണം. വീട്ടിലിരിക്കുമ്പോൾ രണ്ടെണ്ണം മതി. പോരിൽ പടയാളികൾ എൻെറ ആയിരം കൈകളും കാണണം. അല്ലയോ സംശിതവ്രതാ, എൻെറ വിക്രമംകൊണ്ട് ഭൂമിയൊക്കെ എനിക്കു ജയിക്കുവാൻ സാദ്ധ്യമാകണം. ധർമ്മപ്രകാരം അതു നേടിയിട്ട് ഞാൻ അതു ക്ഷീണംകൂടാതെ ഭരിക്കുമാറാകണം. ധർമ്മത്താൽ ഞാൻ ഭൂമിയൊക്കെ നേടിയതിന്നുശേഷം ക്ഷീണംകൂടാതെ ഭൂമിയെ പാലിക്കണം. അല്ലയോ ദ്വിജസത്തമാ! ഞാൻ നാലാമതും നിന്നോടു വരം അഭ്യർത്ഥിക്കുന്നുണ്ട്. ദ്വിജസത്തമാ, എനിക്ക് അനുഗ്രഹത്തിനായി ഭവാൻ അതും നല്കിയാലും! ഭവാൻെറ അനുഗ്രഹം വാങ്ങിയ എന്നെ സജ്ജനം തെറ്റിൽ ശാസിക്കട്ടെ!'

ഇപ്രകാരം രാജാവ് പറഞ്ഞതുകേട്ട് അപ്രകാരം ഭവിക്കട്ടെ എന്ന് ആ രാജാവിനോട് മഹർഷി പറഞ്ഞു. പ്രതാപിയായ അവന്ന് വരങ്ങളും സിദ്ധിച്ചു. പിന്നെ അർക്കാഗ്നി തേജസ്സായ തേരിൽ അവൻ കയറി. വീര്യത്താൽ മൂഢനായി ത്തീർന്ന അവൻ പറഞ്ഞു: 'ഇപ്പോൾ എന്നോടു തുല്യനായി ആരുണ്ട്? ധൈര്യം, വീര്യം, കീർത്തി. ശൗര്യം, വിക്രമം, ഓജസ്സ്, ഇവകൊണ്ട് എന്നോടു തുല്യനായി ആരുണ്ട്? ഇങ്ങനെ അവൻ തന്നെത്താനെ പറഞ്ഞുകഴിഞ്ഞ ഉടനെ ഒരു അശരീരിവാക്ക് ആകാശത്തുനിന്നു കേട്ടു. "എടോ മൂഢാ. നീ അറിയുന്നില്ലേ ക്ഷത്രിയനെക്കാൾ ബ്രാഹ്മണൻ മഹാനാണെന്ന്! ബ്രാഹ്മണാന്വിതനായ ക്ഷത്രിയനാണ് പ്രജകളെ ശാസിക്കുന്നത്.

അർജ്ജുനൻ പറഞ്ഞു: 'ഞാൻ സന്തോഷിച്ചാൽ ഭൂത

ങ്ങളെയൊക്കെ ഞാൻ സൃഷ്ടിക്കും. ഞാൻ കോപിച്ചാൽ ഭൂതങ്ങളെയൊക്കെ ഞാൻ മുടിച്ചുകളയും. അതിന്നു ഞാൻ എന്റെ മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും, സമർത്ഥനാണ്. എന്നേക്കാൾ മേലെയായി ഒരു അന്തണനുമില്ല. വിപ്രനാണ് മേലെയെന്നും, ക്ഷത്രിയൻ താഴെയാണ് എന്നും പറഞ്ഞുവല്ലോ. അത് ശരിയല്ല. നീ പറഞ്ഞ യുക്തിക്ക് ചേർന്നവരിൽ ഇതിൽ വിശേഷം കാണുന്നുണ്ട്. ക്ഷത്രിയാശ്രയന്മാരാണ് വിപ്രന്മാർ. ആ ക്ഷത്രം വിപ്രന്മാർക്കു കീഴിലാകാൻ പോകുന്നില്ല. വൈദികന്മാരാണെന്ന വ്യാജേന ബ്രാഹ്മണർ രാജാക്കന്മാരെപ്പറ്റിച്ചു തിന്നുതടിച്ചു നടക്കുന്ന കൂട്ടരാണ്.

ധർമ്മം ക്ഷത്രിയനിൽ നില്ക്കുന്നു. ക്ഷത്രിയൻ പ്രജകളെ പാലിക്കുന്നു. ബ്രാഹ്മണൻ ജീവിക്കുന്നത് ക്ഷത്രിയനെ ആശ്രയിച്ചിട്ടാണ്. അങ്ങനെയിരിക്കെ ക്ഷത്രിയനെക്കാൾ മീതെയാണോ വിപ്രൻ? സർവ്വഭൂതാദ്യന്മാരായ ഭൈക്ഷ്യവൃത്തിക്കാരേയും ആത്മാഭിമാനികളായ ദ്വിജന്മാരെയും എപ്പോഴും എന്റെ കീഴിൽ ഞാൻ നിർത്തുന്നതാണ്. വാനിൽ ഈ ഗായത്രിയെന്ന കന്യക പറഞ്ഞത് സത്യമാണോ? തോലുടുക്കുന്ന സകല ബ്രാഹ്മണരേയും ഞാൻ ജയിക്കുന്നതാണ്. ഈ മൂന്നുലോകത്തിലും ആർക്കും ഞാൻ അനുഭവിക്കുന്ന ചക്രവർത്തിപദത്തിൽനിന്ന് എന്നെ വീഴ്ത്തുവാൻ കഴിയുന്നതല്ല. ഒരു ദേവൻ വിചാരിച്ചാലും കഴിയുകയില്ല. ഒരു മർത്ത്യൻ വിചാരിച്ചാലും കഴിയുകയില്ല. ഏതു നിലയിലും ഞാൻ ദ്വിജനെക്കാൾ മേലെത്തന്നെയാണ്.

ബ്രഹ്മോത്തരമാണ് ലോകം എന്നാണല്ലോ പൊതുജനങ്ങളുടെ വിശ്വാസം. അതു തെറ്റാണെന്നു ഞാൻ കാണിച്ചുതരാം. അതു ക്ഷത്രിയശ്രേഷ്ഠമാണ് എന്നു ഞാൻ കാണിച്ചുതരാം! യുദ്ധത്തിൽ എന്റെ ഊക്കിനെ സഹിക്കുവാൻ കഴിയുന്നവർ വല്ലവരുമുണ്ടോ?' ഇപ്രകാരം അർജ്ജുനൻ പറഞ്ഞതുകേട്ട് ആ നിശാചരി നടുങ്ങിപ്പോയി. അപ്പോൾ ആ രാജാവിനോട് ആകാശത്തുനിന്നു വായു ഇപ്രകാരം പറഞ്ഞു.''

വായു പറഞ്ഞു: "എടോ രാജാവേ, നീ ഈ കലുഷമായ ഭാവത്തെ വിടു! നീ ബ്രാഹ്മണന്റെ മുമ്പിൽ കുമ്പിടുക. ബ്രാഹ്മണർക്കു കുറ്റംചെയ്യുന്നവൻ ആരോ, അവന്റെ നാട്ടിൽ ക്ഷോഭം ഉണ്ടാകും. അല്ലെങ്കിൽ ദ്വിജന്മാർ നിന്നെ അടക്കും. അല്ലെങ്കിൽ ഉത്സാഹംകെട്ട ആ മഹാബലന്മാർ നിന്റെ നാട് വിട്ടൊഴിച്ചു പോയേക്കും.''

ഭീഷ്മൻ പറഞ്ഞു: "ഉടനെ അവനോട് 'നീ ആരാണ്?' എന്ന് രാജാവു ചോദിച്ചു. ഇതുകേട്ട് വായു പറഞ്ഞു: 'ഞാൻ ദേവദൂതനായ വായുവാണ്. ഞാൻ നിനക്കു നന്മയ്ക്കു വേണ്ടതു പറയുകയാണ്.'

അർജ്ജുനൻ പറഞ്ഞു: "അമ്പോ! അത്ഭുതം! നീ ബ്രാഹ്മണരിൽ ഭക്തിയും സ്നേഹവും കാണിക്കുന്നു! ബ്രാഹ്മണൻ എപ്രകാരമുള്ള ഒരു ജീവിയാണ് ഭൂമിയിൽ എന്നുള്ളതു വ്യക്തമായി പറയുക! ശ്രേഷ്ഠനായ ഒരു ബ്രാഹ്മണൻ ഏതെങ്കിലും വിധത്തിൽ വായുതുല്യനാണോ? പറയൂ. ബ്രാഹ്മണൻ വെള്ളത്തിനു തുല്യനാണോ? സൂര്യന്നു തുല്യനാണോ? ആകാശത്തിന്നു തുല്യനാണോ? പറയൂ!''

**153. പവനാർജ്ജുനസംവാദം - ബ്രാഹ്മണപ്രസാദം കൊണ്ട് നന്മനേടിയവരും ബ്രാഹ്മണശാപംകൊണ്ട് ദുരിതമനുഭവിച്ചവരുമായ പലരുടേയും കഥകൾ -** വായു പറഞ്ഞു: "എടോ വിഡ്ഢീ, കേൾക്കൂ, വിപ്രന്മാരുടെ ഗുണങ്ങളെപ്പറ്റി നീ കേൾക്കുക! നീ പറഞ്ഞവരിലൊക്കെവെച്ച് മേലെയാണ് ബ്രാഹ്മണൻ. എല്ലാ ഭൂതങ്ങളിലും വെച്ച് ശ്രേഷ്ഠനാണ്. പണ്ട് അംഗരാജാവുമായി സ്പർദ്ധമൂലം ഭൂമി തന്റെ മഹീത്വം ഉപേക്ഷിച്ചു. ആ ഭൂമിയെ വിപ്രനായ കാശ്യപൻ സ്തംഭിപ്പിച്ച് നശിപ്പിച്ചു. വിപ്രർ ജയിക്കാൻ കഴിയാത്തവരാണ് രാജാവേ! അവരെ ഇഹത്തിൽവെച്ചും പരത്തിൽ വെച്ചും തോല്പിക്കുവാൻ കഴിയുന്നതല്ല. തേജസ്സാൽ പണ്ട് അംഗിരസ്സ് ജലമെല്ലാം കുടിച്ചു വറ്റിച്ചു. പാലു കുടിക്കുന്നതുപോലെ ആ ബ്രാഹ്മണർഷി ജലമെല്ലാം പാനം ചെയ്തിട്ടും തൃപ്തനായില്ല. അവന്റെ ദാഹം ശമിക്കാത്തമട്ടിൽ നിന്നു. പിന്നെ വലിയ ഒരു പ്രവാഹമുണ്ടാക്കി ലോകംമുഴുവൻ ജലം കൊണ്ടു നിറച്ചു രാജാവേ! അവൻ മുമ്പെ ചൊടിച്ചതു കാരണം ഈ ലോകംവിട്ട് ഞാൻ പോയി. അംഗിരസ്സിനെ ഭയപ്പെട്ട് ഞാൻ അഗ്നിഹോത്രത്തിൽപ്പോയി ഇരുന്നു. പിന്നെ ഇന്ദ്രനെ ഭഗവാനായ ഗൗതമബ്രാഹ്മണൻ ശപിച്ചു. തന്റെ ഭാര്യയായ അഹല്യയെ ബലാൽക്കാരംചെയ്ത അവനിൽ, ധർമ്മചിന്തമൂലം കൊല്ലാതെ വിട്ടയച്ചു.

അതുപോലെതന്നെ ഒരുകാലത്ത് ശുദ്ധജലമായി ശോഭിച്ചിരുന്ന സമുദ്രം ബ്രാഹ്മണർ ശപിക്കുകമൂലം ഉപ്പുവെള്ളമായി. പുകകൂടാതെ മേല്പോട്ടു ജ്വാല പൊങ്ങിയിരുന്ന അഗ്നി അംഗിരസ്സു കോപിച്ച് ശപിക്കുകമൂലം ആ ഗുണം ഒഴിഞ്ഞുപോയി. മഹോദധി നിർമ്മിച്ച രാജാക്കന്മാർ (അറുപതിനായിരം സഗരപുത്രന്മാർ) എല്ലാം സ്വർണ്ണനിറമുള്ള കപിലന്റെ ശാപമേറ്റ് വെണ്ണീറായിപ്പോയത് കേട്ടിട്ടില്ലേ? നീ ഒരിക്കലും വിപ്രന്നു കിടയാവുകയില്ല. അവരുടെ നന്മയെ നീ കേൾക്കുക രാജാവേ! ഗർഭത്തിൽ കിടക്കുന്ന ദ്വിജന്മാരെപ്പോലും നിത്യവും ക്ഷത്രിയന്മാർ വണങ്ങുന്നു. ദണ്ഡകന്മാരുടെ സാമ്രാജ്യംതന്നെ ബ്രാഹ്മണൻ നശിപ്പിച്ചുകളഞ്ഞു. താലജംഘന്മാർ എന്ന ക്ഷത്രിയവർഗ്ഗത്തെ മുഴുവൻ ഔർവ്വൻ എന്ന ഒറ്റ ബ്രാഹ്മണൻ നശിപ്പിച്ചു.

നീയും വലിയ രാജ്യത്തെയും, വലിയ ബലത്തെയും, ധർമ്മത്തെയും, ജ്ഞാനത്തെയും നേടിയത്, ദുർല്ലഭമായ ആ മഹത്വമെല്ലാം നേടിയത്, ദത്താത്രേയൻ എന്ന ബ്രാഹ്മണന്റെ അനുഗ്രഹത്താലല്ലയോ? നീ എന്തുകൊണ്ട് വിപ്രനായ അഗ്നിയെ യജിക്കുന്നില്ല? അർജ്ജുനാ! അവൻ എല്ലാലോകത്തിന്നും ഹവ്യവാഹനാണ് എന്ന് നീ എന്തുകൊണ്ട് ധരിക്കുന്നില്ല? എന്നുതന്നെയല്ല, സർവ്വഭൂതപോഷണകാരിയായ ബ്രാഹ്മണനെ ജീവലോകം സൃഷ്ടിക്കുന്നവനാണെന്നറിഞ്ഞിട്ടും എന്തേ അതിൽ ഇങ്ങനെ മൂഢത്വം കൈക്കൊള്ളുവാൻ?

വിസ്തൃതമായ സൃഷ്ടിക്കപ്പെടാത്ത ആകാശമാണ് ബ്രഹ്മാണ്ഡം. അത് ബ്രഹ്മത്തിൽനിന്നാണ് ഉണ്ടായത്. സൃഷ്ടിക്കപ്പെടാത്തിൽനിന്നാണ് ബ്രഹ്മാവിന്റെ ഉത്ഭവമെങ്കിൽ പിന്നെ എവിടെയാണ് ബ്രഹ്മാവിന്റെ നിലനില്പ് എന്നു നീ ചോദിച്ചേക്കാം. അന്ന് ഒന്നും ഉണ്ടായിരുന്നില്ലേ എന്നു ചോദിക്കാം. എന്നാൽ ഞാൻ അതിന്നു മറുപടി പറയാം. അഹങ്കാരം എന്ന ഒന്ന് ഉണ്ട്. ആ ശക്തമായ ഒന്നു സർവ്വതേജോമയനായ പ്രഭുവാകുന്നു. അണ്ഡവുമില്ല, എന്നാൽ ബ്രഹ്മം ഉണ്ട്. അവനാണ് വിശ്വത്തിന്റെ സ്രഷ്ടാവും നാഥനും! ഇപ്രകാരം വായുദേവൻ പറഞ്ഞപ്പോൾ കാർത്തവീര്യാർജ്ജുനൻ നിശ്ശബ്ദനായി ഇരുന്നു.''

**154. പവനാർജ്ജുനസംവാദം - ഭൂമി കാശ്യപിയായതും, ഉതത്ഥ്യൻ സോമപുത്രിയായ ഭദ്രയെ വേട്ടതും, വരുണൻ അവളെ അപഹരിച്ചതുമായ കഥ -** വായു പറഞ്ഞു: "പണ്ട് അംഗരാജാവ് ഈ ഭൂമിയെ ബ്രാഹ്മണർക്ക് ദക്ഷിണയായി ദാനംചെയ്യുവാനൊരുങ്ങി. ഇതറിഞ്ഞ് ഭൂമി ചിന്തിച്ചു: 'സർവ്വലോകവും താങ്ങുന്ന എന്നെ നേടിയ ഈ ശ്രേഷ്ഠനായ രാജാവ് ബ്രഹ്മപുത്രിയായ എന്നെ ബ്രാഹ്മണർക്കു ദാനം ചെയ്യുകയാണോ? ഞാൻ ഈ ഭൂമിത്വമൊക്കെ വിട്ടൊഴിഞ്ഞ് എന്റെ പിതാവിന്റെ ഗൃഹത്തി

ലേക്കു പോവുകയാണ്. ഈ നാട് ഭൂമിത്വം നശിച്ച് രാജാവോടുകൂടി നശിച്ചുപോകട്ടെ!' എന്നു വിചാരിച്ച് അവൾ നടന്നു. ഭൂമിദേവി പോകുന്നതു കണ്ടപ്പോൾ ആത്മാവിനെ വിട്ട് ധ്യാനനിമഗ്നനായി, സമാഹിതനായി, ഭൂമിയുടെ ഉള്ളിൽ പ്രവേശിച്ച് അദൃശ്യനായി കുടികൊണ്ടു. തൃണങ്ങളും ഔഷധികളും ഭൂമിയിൽ എല്ലായിടത്തും വളർന്ന് ഭൂമി സമൃദ്ധയായി, ഫലഭൂയിഷ്ഠയായി. ധർമ്മം വർദ്ധിച്ചു ഭയംവിട്ടമട്ടിൽ ഭൂമി പ്രശോഭിച്ചു രാജാവേ! അങ്ങനെ മഹാവ്രതനായ കാശ്യപൻ മുപ്പതിനായിരം ദിവ്യവർഷം ഭൂമിയായി യാതൊരു ഇളവും കൂടാതെ നിന്നു. അങ്ങനെ ആ കാലമത്രയും കഴിഞ്ഞപ്പോൾ ഭൂമിദേവി മടങ്ങിവന്ന് കാശ്യപനെ നമസ്കരിച്ച് തന്നെ മകളായി സ്വീകരിക്കണമെന്നപേക്ഷിച്ചു. അങ്ങനെ കാശ്യപൻ സമ്മതിച്ചപ്രകാരം ഭൂമി കാശ്യപപുത്രിയായി, കാശ്യപിയായി. രാജാവേ, ഇപ്രകാരമാണ് കാശ്യപന്റെ മഹത്ത്വം. എടോ രാജാവേ, ഈ കാശ്യപനെക്കാളും മേലെ യോഗ്യനായ ഒരു ക്ഷത്രിയന്റെ പേരൊന്നു പറയൂ! കേൾക്കട്ടെ!'

ഇതു കേട്ടപ്പോൾ കാർത്തവീര്യാർജ്ജുനൻ മിണ്ടാതെ അടങ്ങി. വായു പിന്നെയും പറയുവാൻ തുടങ്ങി. രാജാവേ, ഞാൻ ഉതത്ഥ്യന്റെയും അംഗിരോവംശ്യജന്റെയും കഥ പറയാം.

സോമന്റെ മകളായ ഭദ്ര സൗന്ദര്യംകൊണ്ട് അപ്സരസ്ത്രീസന്നിഭയായിരുന്നു. തന്റെ മകൾക്ക് ഭർത്താവായി സോമൻ ഉതത്ഥ്യനെ കണ്ടുവെച്ചു. അവൾ ഉതത്ഥ്യനെ ലഭിക്കുവാൻ തപസ്സുചെയ്തു. ചാരുഗാത്രിയും, മഹാഭാഗയും, കീർത്തിമതിയുമായ അവൾ വളരെ തപോനിയമങ്ങളോടെ തപസ്സു ചെയ്തു. പിന്നീട് സോമന്റെ പിതാവായ അത്രി ഉതത്ഥ്യനെ വിളിച്ചുവരുത്തി അവന്ന് ഭാര്യയായി സുപ്രസിദ്ധയായ അവളെ നല്കി. അപ്പോൾ ഉതത്ഥ്യൻ ദക്ഷിണയോടെ അവളെ ഏറ്റുവാങ്ങി.

വരുണൻ വളരെ മുമ്പുതന്നെ അവളെ ലഭിക്കണമെന്ന് ആശിച്ചിരുന്നു. അവൻ കാട്ടിൽ കടന്നുചെന്ന് യമുനാതീരത്ത് ഉതത്ഥ്യനൊത്തു വസിക്കുന്ന അവളെ കട്ടുകൊണ്ടുപോയി. ജലേശ്വരനായ വരുണൻ ഭദ്രയെയുംകൊണ്ട് തന്റെ രാജധാനിയിലെത്തി. അവന്റെ രാജധാനി പരമാത്ഭുതസങ്കാശവും അറുനൂറായിരം ഹ്രദങ്ങളോടുകൂടിയതുമാണ്. അതിനെക്കാൾ മനോഹരവും ഉത്തമവുമായി ഒരു പുരവും ലോകത്തിലില്ല. വെണ്മേടകൾ അപ്സരസ്സുകളോടുകൂടിയതും ദിവ്യമായ കാമങ്ങൾ ചേർന്നതുമാണ്. ആ വരുണദേവൻ അവളോടുകൂടി സുഖമായി രമിച്ചുവസിച്ചു രാജാവേ!

തന്റെ നഷ്ടപ്പെട്ട ഭാര്യയെ അന്വേഷിക്കുന്ന ഉതത്ഥ്യൻ വൃത്താന്തമറിഞ്ഞു. നാരദൻ പറഞ്ഞിട്ടാണ് ഉതത്ഥ്യൻ കാര്യം ഗ്രഹിച്ചത്. ഉതത്ഥ്യൻ നാരദനോടു പറഞ്ഞു: 'ദേവർഷേ, അങ്ങു ചെന്ന് ആ വരുണനോടു രൂക്ഷമായ വാക്കുപറഞ്ഞ് അധിക്ഷേപിക്കുക. എന്റെ വാക്കായി ഇപ്രകാരം പറയുക: 'എന്റെ ഭാര്യയെ വിട്ടുതരിക! നീ രഹസ്യമായി കടന്നുവന്ന് എന്റെ ഭാര്യയെ കട്ടത് നന്നായോ? എന്തു മര്യാദകെട്ട പണിയാണ് നീ ചെയ്തത്? ലോകപാലകന്മാർ എന്നാൽ ലോകത്തെ പാലിക്കുന്നവരല്ലേ? താൻ ആരാണ് ലോകപാലകനോ ലോകനാശകനോ? നീ തീർച്ചയായും ലോകപാലകനല്ല. സോമൻ എനിക്കു ഭാര്യയായി നല്കിയ ഭദ്രയെ നീ കട്ടുകൊണ്ടുപോയില്ലേ? ഇപ്രകാരം ഉതത്ഥ്യൻ പറഞ്ഞ ആ വാക്കുകൾ അങ്ങനെതന്നെ വരുണനോടു നാരദൻ പറഞ്ഞു. 'എന്നുതന്നെയല്ല, നീ ഉതത്ഥ്യന്റെ ഭാര്യയെ വിട്ടുകൊടുക്കുക. നീ അവളെ ഹരിച്ചത് ശരിയായില്ല. എന്താണ് നീ അങ്ങനെ ചെയ്തത്?'

ഇപ്രകാരം നാരദൻ പറഞ്ഞപ്പോൾ വരുണൻ പറഞ്ഞു: 'എടോ നാരദാ, ഇവൾ എനിക്കേറ്റവും ഇഷ്ടപ്പെട്ടവളാണ്. ഭീരുവായ ഈ പെൺകുട്ടി എനിക്കേറ്റവും പ്രിയപ്പെട്ടവളാണ്. ഞാൻ ഇവളെ വിടുകയോ? 'സാദ്ധ്യമല്ല.'

ഇപ്രകാരം വരുണൻ പറഞ്ഞ വൃത്താന്തം കേട്ട് നാരദൻ ചെന്ന് വലിയ സന്തോഷം തോന്നിക്കാത്തവിധം പറഞ്ഞു: 'എടോ ഉതത്ഥ്യാ, നീ പറഞ്ഞ വൃത്താന്തം ഞാൻ പറഞ്ഞു. വരുണൻ ആ വാക്കു കേട്ട ഉടനെ എഴുന്നേറ്റ് എന്റെ ചങ്കിൽപ്പിടിച്ച് 'കടന്നുപോകൂ' എന്നു പറഞ്ഞ് ഒരു തള്ള്! തടി കിട്ടിയതു ഭാഗ്യം! ഞാൻ ഇങ്ങോട്ടു പോന്നു. പോരുമ്പോൾ അദ്ദേഹം ഇപ്രകാരം വിളിച്ചുപറഞ്ഞു. നിന്നോടു പറയുവാൻ. 'നിന്റെ ഭാര്യയെ ഞാൻ തരുന്നില്ല! നീ എന്താ വേണ്ടതെങ്കിൽ ചെയ്തുകൊള്ളുക! നാരദൻ പറഞ്ഞവാക്കുകേട്ട് അംഗിരസ്സിന്റെ കോപം കത്തിജ്ജ്വലിച്ചു! ആ തപോധനൻ ജലം മുഴുവൻ കുടിച്ചു വറ്റിച്ച് വരുണാലയം നിർജ്ജലമാക്കി. സുഹൃത്തുക്കൾ പറഞ്ഞിട്ടും അവൻ അവളെ വിട്ടില്ല. ബ്രാഹ്മണോത്തമനായ ഉതത്ഥ്യൻ ക്രോധത്തോടെ ഭൂമിയോടു പറഞ്ഞു: 'ഭദ്രേ, ഭൂമിദേവീ! നീ എനിക്ക് വരുണന്റെ അറുന്നൂറായിരം ഹ്രദമുള്ള ആ മന്ദിരം കാണിച്ചുതരിക.' സമുദ്രം ഉടനെ പിൻവാങ്ങി. അപ്പോൾ ആ പ്രദേശം ഊഷരമായി. ആ സ്ഥലത്തെത്തുന്ന പുഴയോട് ആദ്വിജോത്തമൻ പറഞ്ഞു: 'അല്ലയോ ഭീരുവായ സരസ്വതീ! നീ ആരുംകാണാതെ മരുഭൂമിയിൽ അമർന്നുപോകട്ടെ! ശുഭേ, നീ വിട്ടുപോയ ഈ പ്രദേശം അപുണ്യമയമാകട്ടെ!'

ഇപ്രകാരം വരുണാലയം ജലമില്ലാതെ ശോഷിച്ചപ്പോൾ സകലതും ആപത്തു നിറഞ്ഞതായിത്തീർന്നു. വരുണൻ പരാജിതനായി ആംഗിരസനായ ഉതത്ഥ്യന്റെ അടുത്തേക്ക് ചെന്ന് സാംഷ്ടാംഗം നമസ്കരിക്കുകയും അദ്ദേഹത്തിന്റെ ഭാര്യയെ തിരിച്ചുനല്കുകയും ചെയ്തു.

ഉതത്ഥ്യൻ തന്റെ നഷ്ടപ്പെട്ട ഭാര്യയെ വീണ്ടുകിട്ടിയതിൽ സന്തോഷിച്ചു. അല്ലയോ ഹേഹയാ, ഇപ്രകാരം ആ ബ്രാഹ്മണൻ ലോകത്തെ രക്ഷപ്പെടുത്തി. വരുണന്റെ ഭയവും ഒഴിവാക്കി. ധർമ്മജ്ഞനായ ഉതത്ഥ്യൻ ഭാര്യയെ സ്വീകരിച്ചതിന്നുശേഷം വരുണനോടു പറഞ്ഞു: 'ഞാൻ തപസ്സുകൊണ്ടാണ് ഇവളെ നേടിയത്. ജലാധിപാ, നീ തന്ന ത്താൻ ദ്രോഹമുണ്ടാക്കി ഇപ്പോൾ ദുഃഖിക്കുകയാണ്! എന്നു പറഞ്ഞ് ഉതത്ഥ്യൻ തന്റെ ഭാര്യയോടുകൂടി ഗൃഹത്തിന്റെ ഉള്ളിലേക്കു കടന്നു. ഇങ്ങനെയാണ് ബ്രാഹ്മണോത്തമനായ ഉതത്ഥ്യൻ ചെയ്തത്. ഞാൻ ഇനിയും പറയണോ? നീ പറയൂ! ഉതത്ഥ്യനെക്കാൾ മീതെയായി ഒരു രാജാവിനെ!"

**155. പവനാർജ്ജുനസംവാദം - ദേവന്മാരെ പീഡിപ്പിക്കുന്ന അനേകം അസുരന്മാരെ സംഹരിച്ച അഗസ്ത്യന്റെയും വസിഷ്ഠന്റെയും കഥ -** ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം വായു പറയുന്നതുകേട്ട് രാജാവ് അങ്ങനെ നിന്നു. വായു വീണ്ടും തുടർന്നു. രാജാവേ, നീ അഗസ്ത്യബ്രാഹ്മണന്റെ മാഹാത്മ്യവും കേൾക്കുക. ദൈത്യന്മാർ തോല്പിച്ച ദേവന്മാർ ഉത്സാഹംകെട്ട മട്ടിലായി. അവർക്ക് യജ്ഞം നഷ്ടപ്പെട്ടു. പിതൃക്കളുടെ സ്വധയും നഷ്ടപ്പെട്ടു. കർമ്മേജ്യങ്ങൾ മർത്ത്യർക്കു ഇല്ലാതായി. ദൈത്യന്മാർമൂലം ഇങ്ങനെ എല്ലാവരും ഉഴലുവാൻ തുടങ്ങിയെന്നു കേൾക്കുന്നു. ഐശ്വര്യം നഷ്ടപ്പെട്ട വാനവർ ഇങ്ങനെ ഭൂമിയിൽ ചുറ്റിത്തിരിയുമ്പോൾ രാജാവേ, ദീപ്താദിത്യനെപ്പോലെ പ്രകാശിക്കുന്ന തേജസ്വിയും മഹാവ്രതനുമായ അഗസ്ത്യനെ കണ്ടുമുട്ടി. അവനെ അഭിവാദ്യംചെയ്ത ദേവന്മാർ കുശലംപറഞ്ഞ് ആ മഹാത്മാവിനോട് ഈ വാക്കുകൾ

കാലേതന്നെ പറഞ്ഞു രാജാവേ, 'മഹർഷേ, ഞങ്ങൾ ദൈത്യന്മാരാൽ പോരിൽ തോൽപ്പിക്കപ്പെട്ട് ഐശ്വര്യഭ്രഷ്ടരായിരിക്കുന്നു. അതുകൊണ്ട് അല്ലയോ മുനിപുംഗവാ, ഭവാൻ പ്രഭകൊണ്ട് ഞങ്ങളെ രക്ഷിക്കണേ!'

ഇപ്രകാരം ദേവന്മാർ പറഞ്ഞപ്പോൾ അഗസ്ത്യൻ ഉടനെ കോപിച്ചു. ആ അതിതേജസ്വി കല്പാന്താഗ്നികണക്കെ ശോഭിച്ചു. ജ്വലിക്കുന്ന അഗ്നി ചൂഴുന്ന അവനാൽ ദാനവർ ദഹിക്കുവാൻ തുടങ്ങി. അങ്ങനെ വാനിൽനിന്ന് അനവധി ദാനവന്മാർ കീഴോട്ട് ചത്തുവീഴുവാൻ തുടങ്ങി.ആ മഹാനായ അഗസ്ത്യന്റെ തേജസ്സേറ്റ് വെന്തു വീഴുന്നവരായ ദൈത്യന്മാർ രണ്ടു ലോകങ്ങളും വിട്ട് തെക്കോട്ടുപോയി; യമലോകത്തേക്ക്.

ഈ കാലത്ത് മഹാബലി ഭൂലോകത്തിൽ വാണ് അശ്വമേധയാഗം കഴിക്കുകയായിരുന്നു. ഭൂമിയിലും പാതാളലോകത്തും വസിക്കുന്ന ദൈത്യന്മാരെ അഗസ്ത്യൻ ചുട്ടുകളഞ്ഞില്ല. ഉടനെ ഭയംവിട്ടവരായ ദാനവന്മാർ ലോകങ്ങളെ നേടി രാജാവേ! പിന്നെ ദേവന്മാർ അഗസ്ത്യനോട് എല്ലാ ദൈത്യരെയും സംഹരിക്കുവാൻ ആവശ്യപ്പെട്ടു. അതുകേട്ട് ദേവന്മാരോട് അഗസ്ത്യൻ പറഞ്ഞു: 'ഒരിക്കലും ഭൂമിയിൽ നില്ക്കുന്ന ദൈത്യന്മാരെ കൊല്ലുവാൻ പാടില്ല. അവരെയും ചുടുകയാണെങ്കിൽ എന്റെ തപഃശക്തി നഷ്ടപ്പെട്ടുപോകും. അതുകൊണ്ട് അതു ചെയ്യുന്നില്ല' എന്നു പഞ്ഞു രാജാവേ!

അങ്ങനെ ബുദ്ധിമാനായ ഋഷി, തപസ്സിദ്ധിയുള്ളവനായ അഗസ്ത്യൻ, ദാനവരെ ചുട്ടു രാജാവേ! ഇപ്രകാരമാണ് അഗസ്ത്യന്റെ നിലയെന്നു മനസ്സിലാക്കണം. അനഘാശയാ! ഞാൻ ചോദിക്കുന്നു. രാജാവേ, ഈ അഗസ്ത്യനെക്കാൾ മേലെയായി ഒരു രാജാവ് ആരുണ്ട്? ഉണ്ടെങ്കിൽ പറയൂ. ഇപ്രകാരം അഗസ്ത്യൻ പറഞ്ഞതുകേട്ട് കാർത്തവീര്യാർജുനൻ നിന്നു. വായുദേവൻ പിന്നെയും തുടർന്നു.

വായു പറഞ്ഞു: 'രാജാവേ, ഇനി പ്രസിദ്ധനായ വാസിഷ്ഠന്റെ സൽക്രിയകളെപ്പറ്റി പറയാം. ആദിത്യന്മാർ മാനസസരസ്സിൽ സത്രം നടത്തി. അപ്പോൾ വസിഷ്ഠന്റെ തപസ്സിനെപ്പറ്റി ഓർത്ത് യാഗംചെയ്യുന്ന ദേവന്മാർ വസിഷ്ഠനെ പുരോഹിതനാക്കുവാൻ അദ്ദേഹത്തിന്റെ യോഗ്യതയറിഞ്ഞ് ഉദ്ദേശിച്ചു. അങ്ങനെ യാഗം തുടങ്ങി.

യജിക്കുന്ന അവർ ദീക്ഷയെടുത്ത് ക്ഷീണിച്ചിരിക്കുന്നതു കണ്ട് അവരെയെല്ലാം കൊന്നുകളയുവാൻ ഖലികൾ എന്ന പേരിൽ അറിയപ്പെടുന്ന ഒരുകൂട്ടം ദാനവന്മാർ വിചാരിച്ചു. ഈ ഖലിദാനവന്മാർ മലപോലെ ഉന്നതകായന്മാരും ഭയങ്കരന്മാരുമാണ്. അവരുടെ അടുത്തുതന്നെ ഒരു പൊയ്കയുണ്ട്. ചത്തവരെ ആ പൊയ്കയിൽ കൊണ്ടു വന്നിട്ടാൽ, ആ പൊയ്കയിലെ ജലം സ്പർശിച്ചാൽ, ഉടനെ ജീവിക്കും. ബ്രഹ്മാവു നല്കിയ ഒരു വരം ആ പൊയ്കയ്ക്കു ലഭിച്ചിട്ടുണ്ട്.

ആ ദാനവന്മാർ ഉഗ്രമായ മലയുടെ കൊടുമുടികൾ അടർത്തിയെടുത്ത് കൈയിൽവെച്ചും പരിഘമെടുത്തും വലിയ മരങ്ങൾ പറിച്ചെടുത്തും നൂറു യോജന വിസ്താരമുള്ള ജലാശയമിട്ടു കലക്കിയും ദേവകളുടെ നേരെ പാഞ്ഞുവന്ന് ഘോരമായി എതിർത്തു പോരാടി. പതിനായിരംപേർ പോരാടി. അവർ പ്രഹരിക്കുവാൻ തുടങ്ങിയപ്പോൾ ദേവകൾ ശക്രനെ ശരണംപ്രാപിച്ചു. ദേവന്മാർ ആർത്തരായപ്പോൾ ഇന്ദ്രൻ അവരോടുകൂടെപ്പോയി വസിഷ്ഠനെ ശരണംപ്രാപിച്ചു. ഭഗവാനും ഋഷിയുമായ വസിഷ്ഠൻ അവർക്ക് അഭയം നല്കി. അവർ ദുഃഖിക്കുന്നതു കണ്ട് ആനൃശംസ്യപരനായ മുനി യാതൊരു പ്രയാസവും കൂടാതെ തന്റെ തേജസ്സുകൊണ്ട് ആ ഖലി ദാനവസമൂഹത്തെ ചുട്ടു ദഹിപ്പിച്ചുകളഞ്ഞു. കൈലാസംപൂകുന്ന ഗംഗാനദിയെ ആ തപോനിധി ദിവ്യമായ ആ പൊയ്കയിലേക്കു കയറ്റി. ആ ജലം നിറഞ്ഞ് ആ പൊയ്കയുടെ ചിറ തകർന്നു. ആ സരസ്സിനെ ഇങ്ങനെ തകർത്ത് ഗംഗാനദി പിന്നെ അവിടെനിന്ന് സരയൂനദി എന്ന പേരിൽ ഒഴുകി. ഖലിമാർ ചത്തൊടുങ്ങിയ ആ പ്രദേശം ഖലിനമെന്ന പേരിനാൽ പ്രസിദ്ധമായി.

ഇപ്രകാരം വസിഷ്ഠൻ, ഇന്ദ്രൻ മുതലായ ദേവന്മാരെ രക്ഷിച്ചു. ബ്രഹ്മദത്തവരന്മാരായ ഈ ദൈത്യന്മാരെ മഹാനായ വസിഷ്ഠൻ കൊന്നുകളഞ്ഞു. ഇങ്ങനെ വസിഷ്ഠന്റെ കർമ്മവും ഞാൻ പറഞ്ഞു. അനഘാശയനായ രാജാവേ, ഞാൻ ചോദിക്കുന്നു ആരുണ്ട് ബ്രാഹ്മണനായ വസിഷ്ഠനെക്കാൾ യോഗ്യനായി ഒരു ക്ഷത്രിയൻ, ഉണ്ടെങ്കിൽ പറയൂ!'

**156. പവനാർജ്ജുനസംവാദം - അശ്വനീദേവികളെ ലോമപാനംചെയ്യിക്കാൻ വിസമ്മതിച്ച ഇന്ദ്രനെ ച്യവനൻ സ്തംഭിപ്പിച്ച കഥ -** ഭീഷ്മൻ പറഞ്ഞു: "വായു പറഞ്ഞതുകേട്ട് അർജ്ജുനൻ നിന്നു. വായു പിന്നെയും തുടർന്നു: 'ഇനി മഹാത്മാവായ അത്രിയുടെ കർമ്മം അല്ലയോ ഹേഹയാധിപാ, കേട്ടാലും. ഘോരമായ കൂരിരുട്ടിൽ ദേവാസുന്മാർ നിന്നു പോരാടി. ആ സമയത്ത് സ്വർഭാനു (രാഹു) സൂര്യചന്ദ്രന്മാരിൽ അമ്പെയ്തു തുളച്ചു. ലോകം ഇരുളടഞ്ഞു. അങ്ങനെ ദേവന്മാർ ദൈത്യന്മാരാൽ ഹനിക്കപ്പെട്ടു. ദേവന്മാർ, അല്ലയോ രാജശാർദ്ദൂലാ, തുല്യബലവാന്മാരായ അസുരന്മാരാൽ കൊന്നൊടുക്കപ്പെട്ടു പ്രാണനാശം വന്നുകൊണ്ടിരിക്കുന്ന ദേവന്മാർ തപസ്സുചെയ്യുന്ന അത്രിയെന്ന വിപ്രതാപസമുഖ്യനെ ചെന്നുകണ്ടു. കോപം ശമിച്ച് ഇന്ദ്രിയം വെന്നവനായ മുനിയോട് ദേവന്മാർ പറഞ്ഞു: 'ദൈത്യന്മാർ അമ്പെയ്തു ചന്ദ്രാർക്കന്മാരെ മൂടിക്കളഞ്ഞു. കൂരിരുട്ടത്ത് ശത്രുക്കൾ ഞങ്ങളെ ബാധിക്കുന്നു. പ്രഭോ, ഞങ്ങൾ യാതൊരു ശാന്തിയും കാണുന്നില്ല, ഞങ്ങളെ ഭവാൻ കാക്കണേ!''

അത്രി പറഞ്ഞു: "എങ്ങനെയാണു കാക്കേണ്ടത്?' അത്രി ചോദിച്ചതു കേട്ട് ദേവന്മാർ പറഞ്ഞു: 'മഹർഷേ, അങ്ങു ചന്ദ്രനായി ഭവിച്ചാലും. അല്ലെങ്കിൽ ഇരുട്ടകറ്റുന്ന സൂര്യനായാലും കൊള്ളാം. അങ്ങനെ ഭവാൻ ദസ്യുഹന്താവാകുക!''

വായു പറഞ്ഞു: "ഇപ്രകാരം ദേവന്മാർ പറഞ്ഞപ്പോൾ അത്രി ഇരുൾനീക്കുന്ന ചന്ദ്രനായി, സോമാഭനായി, പ്രിയദർശനനായി, സൗമ്യഭാവത്തോടെ നോക്കി. അപ്പോൾ പ്രഭ മങ്ങി സൂര്യനെയും, ചന്ദ്രനെയും അത്രി കണ്ടു രാജാവേ! പോരിൽ തന്റെ തപസ്സുകൊണ്ട് അത്രി പ്രകാശംപരത്തി. ഇരുട്ടുനീക്കി ലോകംമുഴുവൻ പ്രകാശിപ്പിച്ചു. തന്റെ തേജസ്സുകൊണ്ട് അസുരന്മാരെയെല്ലാം ജയിച്ചു. അത്രി ചുടുന്നതായ ദൈത്യന്മാരെ കണ്ടപ്പോൾ, അത്രിയാൽ രക്ഷിക്കപ്പെട്ട ദേവകൾ വിക്രമിച്ച് അസുരന്മാരെ കൊല്ലുവാൻ തുടങ്ങി. ഉടനെ ആദിത്യൻ തെളിഞ്ഞു. ദേവന്മാർ രക്ഷിക്കപ്പെടുകയും, ദൈത്യവർഗ്ഗം നശിക്കുകയും ചെയ്തു. ഇങ്ങനെ ചെയ്ത അത്രിയുടെ സാമർത്ഥ്യം പ്രശംസനീയംതന്നെ.

അഗ്നിയുടെ സഹായമുള്ളവനും, ജപിക്കുന്നവനും, തോൽ ഉടുത്തവനും, കായ്കൾ തിന്നുന്നവനുമായ ദ്വിജൻ ചെയ്ത അത്ഭുതകർമ്മം നോക്കൂ! മഹാനായ അത്രി ചെയ്ത കർമ്മവും ഞാൻ വിസ്തരിച്ചു പറഞ്ഞു. നീ പറയൂ! പറയൂ! അത്രിയെക്കാൾ യോഗ്യനായി ഒരു രാജാവിനെയും ഞാൻ കാണുന്നില്ല. ഉണ്ടെങ്കിൽ പറയൂ രാജാവേ!''

ഭീഷ്മൻ പറഞ്ഞു: "ഇപ്രകാരം വായു പറഞ്ഞതുകേട്ട് കാർത്തവീര്യാർജ്ജുനൻ നിശ്ശബ്ദമായി നിന്നു. വായു പിന്നെയും തുടർന്നു: 'രാജാവേ, നീ കേൾക്കൂ! ഇനി ച്യവനൻ

ചെയ്ത കർമ്മത്തെയും ഞാൻ പറയാം.' ആശ്വിനേയരോട് ച്യവനൻ ഏറ്റുപറഞ്ഞപ്രകാരം ശക്രനോടു പറഞ്ഞു: 'അല്ലയോ ശക്രാ, ഭവാൻ അശ്വികളെ ദേവന്മാരോടു കൂടിയിരുത്തി സോമപാനം ചെയ്യിക്കണം."

ഇന്ദ്രൻ പറഞ്ഞു: "വർജ്ജിക്കുന്നവരാണ് ഇവർ. അവരെ സോമപന്മാരാക്കുകയോ! ഇവർ ദേവന്മാരോടു തുല്യം യോഗ്യരല്ല. ഇവർ ജാതിയിൽ താഴെയാണ്. അവരെ ദേവന്മാരുടെ ഒപ്പം ഇരുത്താനോ സോമം പാനംചെയ്യിക്കുവാനോ പാടില്ല. അതുകൊണ്ട് ഈ കാര്യം പറയരുത്. ഞങ്ങൾ അശ്വികളോടൊപ്പമിരുന്ന് സോമപാനം ചെയ്യുകയില്ല മഹാവ്രതാ. വേറെ വല്ലതും പറയുവാനുണ്ടോ വിപ്രാ! ഉണ്ടെങ്കിൽ പറയൂ! ഞങ്ങൾ ചെയ്യാം."

ച്യവനൻ പറഞ്ഞു: "നിങ്ങളോടൊപ്പമിരുന്ന് അശ്വികളും സോമപാനം ചെയ്യണം. രണ്ടുപേരും സുരന്മാരാണ്. സൂര്യപുത്രരാണ് സുരനായക! ഞാൻ പറഞ്ഞമാതിരി എന്റെ വാക്കനുസരിച്ച് ദേവകൾ ചെയ്യണം. അതു ചെയ്താൽ നിങ്ങൾക്കു നന്മവരും. ചെയ്തില്ലെങ്കിലോ, നന്മയുമില്ല!"

ച്യവനൻ തുടർന്നു: "എടോ വലസൂദനാ, നീ ഞാൻ പറഞ്ഞ വാക്കു ചെയ്തില്ലെങ്കിൽ, ഈ യജ്ഞത്തിൽ ഇന്നു നീ അവരോടൊപ്പമിരുന്ന് സോമം പാനംചെയ്തില്ലെങ്കിൽ, ഞാൻ നിന്നെക്കൊണ്ടു സോമം കഴിപ്പിക്കും! മനസ്സിലായോ? നമുക്ക് ഒന്നു നോക്കാം!"

വായു പറഞ്ഞു: "ച്യവനൻ പിന്നെ അശ്വികൾക്കു ഹിതത്തിന്നായി കർമ്മം തുടങ്ങി. ച്യവനൻ മന്ത്രം ജപിച്ചപ്പോൾ ദേവകൾ അവന്റെ അധീനത്തിൽവന്നു. ച്യവനൻ ആ കർമ്മം ചെയ്തതുകണ്ട് ഇന്ദ്രന്നു ഭയങ്കരമായ കോപമുണ്ടായി. അവൻ ഒരു വലിയ മല പറിച്ചു കൈയിൽവെച്ച് ച്യവനന്റെ അരികിലേക്കു പാഞ്ഞുചെന്നു. വജ്രം കൈയിലിരിക്കുന്ന അവൻ അമർഷത്തോടെ കലങ്ങിമറിഞ്ഞകണ്ണുകളോടുകൂടി തന്റെ നേരെ വരുന്നത് തപസ്വിയായ ച്യവനൻ കണ്ടു. ച്യവനൻ കൈയിൽ അല്പം ജലമെടുത്ത് ഇന്ദ്രന്റെനേരെ തളിച്ചു. വെള്ളം ദേഹത്തിൽ വീണ ഉടനെ ഇന്ദ്രൻ സ്തംഭിച്ചുപോയി. വജ്രവും അദ്രിയും കൈയിൽ ധരിച്ചിരിക്കുന്ന ഇന്ദ്രന്റെ കൈ അനക്കാൻ വയ്യാത്തവിധം ഇന്ദ്രൻ സ്തംഭിച്ചുനിന്നു. അങ്ങനെ ഇന്ദ്രൻ ഗതികേടിലെത്തിയ സമയത്ത് ച്യവനൻ ഇന്ദ്രന്റെനേരെ ഉഗ്രനായ ഒരു ശത്രുവിനെ വിട്ടു. ച്യവനൻ അഗ്നിയിൽ മന്ത്രംജപിച്ചു ഹോമിച്ചപ്പോൾ അതിൽനിന്നു പുറപ്പെട്ടവനാണ്. ആ ഭയങ്കരനായ സത്വം. 'മദൻ' എന്നു പേരായ അവൻ വായ് തുറന്നു പാഞ്ഞടുത്തു. ആയിരം പല്ലുള്ള അവന്റെ വായ നൂറു യോജന വിസ്താരമുള്ളതായി കാണപ്പെട്ടു. ആയിരം പല്ലുകൾ പുറത്തു കണ്ടു. ഇരുന്നൂറു യോജനനീളമുണ്ട് അവന്റെ ഉഗ്രമായ ദംഷ്ട്രയ്ക്ക്. അവന്റെ താടി ഭൂമിയിലും വായ ആകാശത്തും മുട്ടിനില്ക്കുന്നു. അവന്റെ നാവിന്റെ കടയ്ക്കലായി ഇന്ദ്രാദിദേവകൾ കാണപ്പെട്ടു. കടലിൽ വായ്പിളർന്ന തിമിംഗലത്തിന്റെ ദംഷ്ട്രയിൽപ്പെട്ട മത്സ്യങ്ങൾപോലെ ദേവകൾ കാണപ്പെട്ടു. മദന്റെ വായിൽപ്പെട്ട ദേവകൾ ഉടനെ എത്തിയ ഇന്ദ്രനോടു വിളിച്ചു പറഞ്ഞു: 'ബ്രാഹ്മണനെ വണങ്ങുക! മുനിയെ വണങ്ങുക! അല്ലൽ കൂടാതെ അശ്വികളോടൊപ്പം സോമം പാനംചെയ്യുക എന്ന്.'

ഉടനെ ശക്രൻ ച്യവനനെ വണങ്ങി. അവൻ പറഞ്ഞതുപോലെ ചെയ്തു. അങ്ങനെ ച്യവനൻ ആശ്വിനേയന്മാരെ സോമപന്മാരാക്കി. പിന്നെ തന്റെ കർമ്മം അവസാനിപ്പിച്ച് മുനി മദൻ എന്നവനെ (മദത്തെ) നാലായി ഭാഗിച്ചു, പലരിലുമാക്കി: ചൂതിലും, നായാട്ടിലും, മദ്യപാനത്തിലും, സ്ത്രീജനത്തിലും - ഈ നാലുകൂട്ടത്തിലാക്കി മദത്തെ വീര്യവാനായ ച്യവനൻ വെച്ചു. ഈ ദോഷം ഏല്ക്കുന്നവർ തീർച്ചയായും നശിച്ചുപോകും രാജാവേ! അതുകൊണ്ട് ഇവരെ നരൻ ദൂരെയകറ്റണം."

ഇങ്ങനെ ഞാൻ ച്യവനന്റെ മാഹാത്മ്യവും പറഞ്ഞു രാജാവേ! എടോ കാർത്തവീര്യാ, പറയൂ! ഏതു രാജാവാണ് ഏതു ക്ഷത്രിയനാണ്, ഈ ച്യവനബ്രാഹ്മണനെക്കാൾ യോഗ്യനായിട്ടുള്ളത്? പറയൂ രാജാവേ!"

## 157. പവനാർജ്ജുനസംവാദം - ബ്രാഹ്മണരും കപന്മാരും തമ്മിൽ നടന്ന കലഹത്തിന്റെ കഥ -

ഭീഷ്മൻ പറഞ്ഞു: "വായു പറഞ്ഞതു കേട്ടപ്പോൾ അർജ്ജുനൻ ഒന്നും മിണ്ടാതെ നിന്നു. വായു പിന്നെയും പറയുവാൻ തുടങ്ങി: 'എടോ ജനാധിപാ വിപ്രന്മാരിലുള്ള മുഖ്യമായ കർമ്മം ഇനിയും ഞാൻ പറയാം. രാജാവേ, നീ കേൾക്കുക. മദവക്ത്രത്തിൽ (മദന്റെ വായിൽ) എപ്പോൾ ദേവന്മാർ കുടുങ്ങിയോ അപ്പോൾ ച്യവനൻ അവർക്കുള്ള ഊഴിയൊക്കെ ഹരിച്ചു. രണ്ടു ലോകങ്ങളും നഷ്ടപ്പെട്ട വിധത്തിൽ ദേവന്മാർ ദുഃഖിതരായി. അവർ ഉഴന്നുപോയി. ഉടനെ അവർ ബ്രഹ്മാവിന്റെ അടുത്തു ചെന്നു.'

ദേവകൾ പറഞ്ഞു: 'അല്ലയോ ലോകപൂജിതാ! ഞങ്ങൾ മദവക്ത്രത്തിൽപ്പെട്ടുനില്ക്കുന്ന സന്ദർഭത്തിൽ ച്യവനൻ ഭൂമിയെയും, കപന്മാർ സ്വർഗ്ഗത്തെയും തട്ടിയെടുത്തു പ്രഭോ!'

ബ്രഹ്മാവ് പറഞ്ഞു: 'അല്ലയോ ദേവന്മാരേ! നിങ്ങൾ എല്ലാവരും ഇന്ദ്രനോടുകൂടി വിപ്രരെ ശരണംപ്രാപിക്കുവിൻ. ബ്രാഹ്മണരെ പ്രസാദിപ്പിച്ചാൽ നിങ്ങൾക്ക് മുമ്പത്തെമാതിരിതന്നെ രണ്ടു ലോകവും ലഭിക്കും.' ദേവന്മാർ വിപ്രരെ ശരണംപ്രാപിച്ചു. വിപ്രന്മാർ ചോദിച്ചു: 'ദേവന്മാരേ, ഞങ്ങൾ ആരെയാണ് നിങ്ങൾക്കു വേണ്ടി ജയിക്കേണ്ടത്?' ഇപ്രകാരം ബ്രാഹ്മണർ പറഞ്ഞപ്പോൾ ദേവന്മാർ അവരോടു പറഞ്ഞു: 'ദ്വിജന്മാരേ, നിങ്ങൾ കപരെ ജയിക്കുവിൻ!' ഇതുകേട്ട് ബ്രാഹ്മണർ പറഞ്ഞു: 'അവരെ ഉടനെ ഭൂമിയിലേക്കു വരുത്തുക. ഭൂമിയിൽ എത്തിയാൽ അവരെയെല്ലാം ഉടനെ നശിപ്പിച്ചുകളയാം.'

പിന്നെ ബ്രാഹ്മണർ കപന്മാർ മുടിയുവാൻവേണ്ട ഹോമക്രിയകൾ ചെയ്യുവാൻ തുടങ്ങി. ഈ വൃത്താന്തം അറിഞ്ഞ് കപന്മാരിൽവെച്ചു ധനികനായ ഒരുത്തൻ വിപ്രന്മാരുടെ അടുത്തേക്കു ദൂതനെ പറഞ്ഞുവിട്ടു. കപന്മാർ പറഞ്ഞവിധം ധനി ദൂതൻമുഖേന വിപ്രരെ അറിയിച്ചു."

ധനി പറഞ്ഞു: 'കപന്മാർ എല്ലാം നിങ്ങളോടു തുല്യരാണ്. ആരും താഴെയല്ല! ആ നിലയ്ക്ക് നിങ്ങൾ ഈ തുടരുന്നത് എന്താണ്? എന്തു നേടാനാണീ പ്രയോഗമൊക്കെ? അവർ എല്ലാവരും വേദജ്ഞന്മാരാണ്. എല്ലാവരും പ്രാജ്ഞരാണ്. യജ്ഞങ്ങൾ ചെയ്യുന്നവരാണ്. എല്ലാവരും സത്യവ്രതന്മാരാണ്. എല്ലാവരും ബ്രഹ്മർഷിസന്നിഭന്മാരാണ്. അവരിൽ ശ്രീ രമിക്കുന്നു. അവർ ശ്രീയെ വഹിക്കുന്നു. അവരാരും പാഴായി ഭാര്യമാരെ സംശയിക്കുന്നില്ല. ആർത്തവശുദ്ധിക്കുശേഷം സന്താനോൽപാദനത്തിന്നല്ലാതെ വെറും കാമസമ്പൂർത്തിക്കുവേണ്ടി പാഴായി സംഗം അവരാരും ചെയ്യുകയില്ല. പാഴായി അവർ മാംസം ഭക്ഷിക്കുകയില്ല. യാഗത്തിൽ ബലി അർപ്പിച്ച മൃഗത്തിന്റെ മാംസം വേണ്ടപ്പെട്ടവർക്കെല്ലാം സൽക്കരിച്ചതിന്നു ശേഷമുള്ളതേ കഴിക്കാറുള്ളു. കത്തുന്ന അഗ്നിയിൽ ഹോമിക്കാതിരിക്കയില്ല. ഗുരു പറഞ്ഞതനുസരിക്കുന്നവരാണ് എല്ലാവരും. എല്ലാവരും നിയതാത്മാക്കളാണ്. കാമക്രോധലോഭമോഹങ്ങളെ അടക്കി ജീവിക്കുന്നവരാണ്. ബാലന്മാർക്കു നല്കാതെ ഭക്ഷിക്കുകയില്ല. ധർമ്മമനുസരിച്ചു ജീവിക്കുന്നവരാണ്. തീണ്ടാർന്ന പെണ്ണുങ്ങളുമായി സംയോഗം ചെയ്യാത്തവരാണ്. ശുഭകർമ്മികളായ അവർ സ്വർഗ്ഗതി കർമ്മാനുസരണം നേടുന്നവരാണ്. ഗർഭിണികൾക്കും, വൃദ്ധന്മാർ

ക്കും, കുട്ടികൾക്കും, വിളമ്പിക്കൊടുക്കാതെയിരുന്ന് തൻ കാര്യംമാത്രം നോക്കി ഉണ്ണുന്നകൂട്ടരല്ല. അവരാരും കാലത്ത് (ഉച്ചയ്ക്കുമുമ്പ്) ഒരുതരം കളിയിലും ഏർപ്പെടാത്തവരാണ്. പകൽ അല്പസമയംപോലും കിടന്നുറങ്ങാത്തവരാണ്. ഇങ്ങനെയും വേറെ പലതുമായ ഗുണങ്ങൾചേർന്ന കപന്മാരെ നിങ്ങൾ എങ്ങനെ ജയിക്കും? വിപ്രരേ, നിങ്ങൾ പിൻതിരിച്ചു കൊള്ളുവിൻ! പിന്മടങ്ങുവിൻ! പിൻതിരിച്ചുപോയാൽ നിങ്ങൾക്കു നല്ലതുവരും!''

ബ്രാഹ്മണർ പറഞ്ഞു: "കപന്മാരെ ഞങ്ങൾ ജയിച്ചുകൊള്ളാം. ദേവന്മാർ ആരോ, അവർ ഞങ്ങൾതന്നെയാണ്. കപർ ഞങ്ങൾക്കു വദ്ധ്യന്മാരാണ്. ധനീ, വന്നവഴിക്കു പൊയ്ക്കൊള്ളുക.''

വായു പറഞ്ഞു: "ധനി ഈ വർത്തമാനം കേട്ട് കപരോടു പറഞ്ഞു: 'കപന്മാരേ, ദ്വിജന്മാർ നിങ്ങളെ ഇഷ്ടപ്പെടുന്നില്ല!' ഇതു കേട്ടപ്പോൾ അസ്ത്രമെടുത്ത് കപന്മാരെല്ലാവരും വിപ്രരോടു ചെന്നേറ്റു. ഉയർന്ന കൊടിയോടുകൂടി വന്നെത്തുന്ന കപന്മാരെ ബ്രാഹ്മണർ കണ്ടു. ഉടനെ ബ്രാഹ്മണർ ജ്വലിക്കുന്ന അഗ്നികളെ കപന്മാരെ വധിക്കുവാനായി വിട്ടു. വിപ്രർ വിട്ടവരായ അഗ്നികൾ ശാശ്വതരായ കപന്മാരെയൊക്കെ കൊന്നുകളഞ്ഞു. ആ അഗ്നികൾ ആകാശത്ത് രക്തമേഘംപോലെ ശോഭിച്ചു രാജാവേ! ആ സമയത്ത് ദേവന്മാർ പോരിൽ ദാനവന്മാരെ ഒത്തുചേർന്നു വധിച്ചു. കപരെ കൊന്നതൊന്നും ദേവന്മാർ അറിഞ്ഞില്ല. ആ സമയത്ത് അതിതേജസ്വിയായ നാരദൻ ചെന്നുപറഞ്ഞു വിഭോ! 'യോഗ്യരായ ബ്രാഹ്മണർ തേജസ്സാൽ കപരെക്കൊന്നമാതിരി!' എന്നു പറഞ്ഞപ്പോഴാണ് ദേവന്മാർ വൃത്താന്തമറിഞ്ഞത്. നാരദൻ പറഞ്ഞതു കേട്ട് ദേവന്മാരെല്ലാം സന്തോഷിച്ചു. ആ പ്രസിദ്ധന്മാരായ ബ്രാഹ്മണേന്ദ്രന്മാരെയെല്ലാം പ്രശംസിച്ചു. ആ ദേവകൾക്ക് തന്മൂലം തേജസ്സും വീര്യവും വർദ്ധിച്ചു. മൂന്നു ലോകത്തിലും പൂജിക്കപ്പെട്ട അമരത്വവും അവർ നേടി.''

ഭീഷ്മൻ പറഞ്ഞു: 'ഇപ്രകാരം പറഞ്ഞ വായുവോട് കാർത്തവീര്യാർജ്ജുനൻ, ആ മഹാന്മാരെ വന്ദിച്ച് ഇപ്രകാരം മറുപടി പറഞ്ഞു.'

അർജ്ജുനൻ പറഞ്ഞു: "പ്രഭോ, ഞാൻ എപ്പോഴും ബ്രാഹ്മണർക്കുവേണ്ടി ജീവിച്ചുകൊള്ളാം. ബ്രാഹ്മണ്യരായ ബ്രാഹ്മണരെ ഞാൻ നിത്യവും നമിക്കുന്നു. ഞാൻ ദത്താത്രേയന്റെ അനുഗ്രഹംകൊണ്ടാണ്, ഈ ബലമൊക്കെ നേടിയത്. ലോകത്തിൽ മുഖ്യമായ കീർത്തിയും മഹത്തായ ധർമ്മവും ഞാൻ നേടിയിരിക്കുന്നു. അത്ഭുതം! അല്ലയോ വായൂ! നീ തത്ത്വമായിപ്പറഞ്ഞ ബ്രാഹ്മണകർമ്മങ്ങളെല്ലാം ഞാൻ കേട്ടു. അതു കേട്ട് ഞാൻ എത്രയും പുണ്യവാനായിരിക്കുന്നു.''

വായു പറഞ്ഞു: "ക്ഷത്രധർമ്മത്താൽ വിപ്രരെയും ഇന്ദ്രിയങ്ങളെയും കാത്തുകൊള്ളുക! കാലത്തിന്റെ ഗതിയിൽ ഭൃഗുക്കൾവഴിയായി ഭവാന് ഉഗ്രമായ ഭയം വന്നുകൂടും.''

**158. മഹാപുരുഷമാഹാത്മ്യം - ഭീഷ്മൻ ശ്രീകൃഷ്ണന്റെ മഹിമാതിശയം വർണ്ണിക്കുന്നു -** യുധിഷ്ഠിരൻ പറഞ്ഞു: 'അല്ലയോ രാജാവേ, ഭവാൻ എന്നും സംശിതവ്രതരായ വിപ്രന്മാരെ അർച്ചിക്കുന്നുണ്ടല്ലോ. രാജാവേ, എന്തു കർമ്മഫലം കണ്ടിട്ടാണ് അവരെ അർച്ചിക്കുന്നത്. വിപ്രപൂജചെയ്താൽ എന്ത് ഫലം കണ്ടിട്ടാണ് മഹാവ്രതാ, മഹാബാഹോ, ഭവാൻ അർച്ചിക്കുന്നത്? അതൊക്കെ പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: "മഹാവ്രതനും, വിപ്രപൂജയുടെ ഫലം കണ്ടവനുമായ മഹാമതി, ഈ നില്ക്കുന്ന കേശവൻ മുഴുവൻ പറയും. എനിക്കാണെങ്കിൽ ബലവും ശ്രോത്രവും, വാക്കും, ദൃഷ്ടിയും, മനസ്സും, ജ്ഞാനവും വ്യക്തമല്ലാത്ത നിലയിലായിരിക്കുന്നു. ഉടനെ ദേഹത്യാഗം ചെയ്യുന്നതിന്ന് ഞാൻ തയ്യാറായിരിക്കുകയാണ്. സൂര്യൻ വിട്ടുപോവുകയായി. രാജാവേ, ഞാൻ ഇപ്പോൾ വിപ്രന്മാർക്കും, ക്ഷത്രിയന്മാർക്കും, മറ്റ് ആര്യന്മാർക്കും, ശൂദ്രന്മാർക്കും ഉള്ള പുരാണമായ ധർമ്മമെല്ലാം കേൾപ്പിച്ചു. ഇനി നിങ്ങൾക്ക് കേൾക്കേണ്ടതെല്ലാം കൃഷ്ണനോട് ചോദിക്കൂ പാർത്ഥാ! കൃഷ്ണന്റെ ശരിയായ മഹത്വം ഞാൻ അറിയുന്നുണ്ട്. കൃഷ്ണൻ ആരാണെന്നും, ബലം എന്താണെന്നും ഞാൻ അറിയുന്നുണ്ട്. പുരാണനും അമേയനുമായ കേശവൻ നിങ്ങളുടെ സംശയമെല്ലാം തീർത്തുതരും കൗരവേന്ദ്രാ! കൃഷ്ണൻ ഭൂമിയും, ആകാശവും, സ്വർഗ്ഗവും, സൃഷ്ടിച്ചു. ഊഴി കൃഷ്ണന്റെ ദേഹത്തിൽനിന്നുണ്ടായി. ഭീമബലനും പുരാണനുമായ ആദിവരാഹമായി കൃഷ്ണൻ ശൈലങ്ങളോടുകൂടിയ ഈ ഭൂമിയെ സമുദ്രത്തിലാണ്ടുപോയപ്പോൾ പൊക്കി. അവൻ എല്ലാ ദിക്കുകളും, എല്ലാ പർവ്വതങ്ങളോടുംകൂടി സൃഷ്ടിച്ചു. എല്ലാ സൃഷ്ടിയും ഇവനിൽ നിന്നാണ്. അവന്റെ കീഴിലായി അംബരവും, സ്വർഗ്ഗവും, നാലു ദിക്കുകളും, നാലു വിദിക്കുകളും ഉണ്ടായി. ഇവയിൽ നിന്നാണ് എല്ലാ സൃഷ്ടിജാലങ്ങളും പുറത്തേക്കുവന്നത്. പ്രാചീനമായ പ്രപഞ്ചത്തിന്റെ സൃഷ്ടികർത്താവും അവൻ തന്നെയാണ്. അവന്റെ നാഭിയിൽനിന്ന് ഒരു താമര പൊങ്ങിവന്നു. അതിൽ താനെ ഒരു അമിതമായ ഓജസ്സുണ്ടായി. അവനാണ് ഘോരമായ തമസ്സ് നശിപ്പിക്കുന്നത്. ആ മഹാർണ്ണവം തർജ്ജനംചെയ്യുന്നതും അവനാണ്. കൃതയുഗത്തിൽ അല്ലയോ പാർത്ഥാ, കൃഷ്ണൻ പൂർണ്ണമായ ധർമ്മസ്വരൂപനായി ഭൂമിയിൽ നിലനില്ക്കുന്നു. ത്രേതായുഗത്തിൽ കൃഷ്ണൻ ജ്ഞാനസ്വരൂപനായി ഭൂമിയിൽ വർത്തിക്കുന്നു. ദ്വാപരയുഗത്തിൽ കൃഷ്ണൻ ബലസ്വരൂപമായി വർത്തിക്കുന്നു. കലിയുഗത്തിൽ കൃഷ്ണൻ അധർമ്മസ്വരൂപനായും വർത്തിക്കുന്നു.

പണ്ടുകാലത്ത് അവൻ ദൈത്യരെ സംഹരിച്ചു. അന്ന് പുരാണനായ ദേവനായി വർത്തിച്ചു. അവൻ അന്ന് അസുരന്മാരുടെ രാജാവായി ഭരണം നടത്തി (ബലിയായിട്ട്). അവൻ സകല ഭൂതങ്ങളെയും സൃഷ്ടിച്ചു. അവൻ എല്ലാ ജീവികളുടെയും ഭാവനനായ ഭൂതഭവ്യനായി. ജഗത്തുമുഴുവൻ ഭരിക്കുന്നവനും അവൻതന്നെ!

ദേവന്മാരിൽ എപ്പോൾ ധർമ്മം ക്ഷയിച്ചുപോകുന്നുവോ, അപ്പോൾ കൃഷ്ണൻ മർത്ത്യരിൽ വന്നുപിറക്കും. ഭാവിതാത്മാവായ അവൻ ധർമ്മത്തിൽ ഉറച്ചുനിന്ന് പരാപരമായ സകല ലോകത്തെയും ഭരിക്കുന്നു. സംരക്ഷിക്കേണ്ടത് സംരക്ഷിക്കുന്നതിന്നുവേണ്ടിയും കൃഷ്ണൻ അസുരധ്വംസനം ചെയ്യുന്നു. അല്ലയോ പാർത്ഥാ, അവൻ തന്നെയാണ് എല്ലാ കർമ്മവും. ശരിയും തെറ്റുമായ എല്ലാ കർമ്മവും അവൻ തന്നെ. എല്ലാറ്റിന്നും കാരണവും അവൻതന്നെ. കർത്താവും ക്രിയയും ചെയ്യുന്നവനും, ചെയ്യപ്പെടുന്നതും, ചെയ്യുന്ന കർമ്മവും എല്ലാം കൃഷ്ണൻതന്നെ. രാഹുവും, സോമനും, ശക്രനും എല്ലാം ആ പരമാത്മാവുതന്നെയാണ്. വിശ്വകർമ്മാവും അവൻ തന്നെ. വിശ്വരൂപനും അവൻതന്നെ. വിശ്വം ഭുജിക്കുന്നവനും, വിശ്വസൃക്കും, വിശ്വജിത്തും അവൻതന്നെയാണ്. ശൂലിയും, ശോണിതഭൃത്തും. കരാളനും എല്ലാം അവൻതന്നെയാണ്. എല്ലാ ജീവികളും പാടുന്നത് അവനെപ്പറ്റിയുള്ള സ്തുതികളാകുന്നു. അവൻ മാനുഷരൂപിയാണ്, അവൻ ഉഗ്രരൂപനാണ്, അവൻ തന്റെ പ്രവൃത്തിയാൽ അറിയപ്പെടുന്നു. അനേകം നൂറുനൂറ് ഗന്ധർവ്വന്മാരും, അപ്സരസ്സുകളും, ദേവന്മാരും എല്ലായ്പ്പോഴും അവനെ അനുഗമിക്കുന്നു. അവൻ ഐശ്വര്യവർദ്ധകനാണ്. അവൻ മാത്രമാണ് പ്രപഞ്ചത്തിലെ വിജയിയായ ഏകപുരുഷൻ. യജ്ഞത്തിൽ അദ്ദേഹം

വാഴ്ത്തപ്പെടുന്നു. സാമഗാനം ചെയ്യുമ്പോൾ അവനെ രഥന്തരം പാടിപ്പുകഴ്ത്തുന്നു. ബ്രാഹ്മണർ അവനെ വേദമന്ത്രങ്ങൾ ജപിച്ചു വാഴ്ത്തുന്നു. അദ്ധ്വര്യുക്കുകൾ അവന്ന് ഹവ്യം നല്കുന്നു. ഇന്ദ്രനോടുകൂടിയ ദേവന്മാർ അവനെ പാടിസ്തുതിച്ചു. വൃന്ദാവനത്തിൽ ഗോക്കളെ സംരക്ഷിക്കുവാൻ ഗോവർദ്ധനപർവ്വതം പൊക്കിപ്പിടിച്ചപ്പോൾ ഇന്ദ്രൻതുടങ്ങിയ ദേവന്മാർ പാടിസ്തുതിച്ചു. ഇന്ദ്രൻ കോപിച്ചു മഴചൊരിഞ്ഞത് നിഷ്ഫലമാക്കിത്തീർത്ത കൃഷ്ണനെ പിന്നെ ഇന്ദ്രാദികൾ സ്തുതിച്ചു. അവൻ എല്ലാ ഭൂതങ്ങളിലും കരുണ വർഷിക്കുന്നവനാണ് ഭാരതാ! അവൻ ആദിയിൽ ബ്രഹ്മഗുഹയിൽ പ്രവേശിച്ച് ശരിയായ ബ്രഹ്മാണ്ഡം, പ്രപഞ്ചത്തിൽ സമയം തുടങ്ങുന്നതിന്നുമുമ്പേ ദർശിച്ചു. ബ്രഹ്മമുണ്ടാകുന്നതിന്നുമുമ്പ് പ്രപഞ്ചം ശൂന്യമായിരുന്നു. അക്കാലത്ത് ഇവൻ പ്രപഞ്ചത്തിൽ എല്ലാംകണ്ട് വർത്തിച്ചു. സകല ദാനവന്മാരെയും, അസുരന്മാരെയും എതിർത്ത് ഈ കൃഷ്ണൻ ഭൂമിയെ രക്ഷപ്പെടുത്തി. ജനങ്ങൾ അവന്ന് പലതരത്തിലുള്ള അന്നം നിവേദിക്കുന്നു. യോദ്ധാക്കൾ യുദ്ധകാലത്ത് അവന്ന് എല്ലാവിധ വാഹനങ്ങളും സമർപ്പിക്കുന്നു. അവൻ ശാശ്വതനാണ്.

അവന്ന് ആകാശവും ഭൂമിയും സ്വർഗ്ഗവും അധീനത്തിൽ നില്ക്കുന്നു. അവൻ ശാശ്വതനാണ്. മിത്രാവരുണന്മാരുടെ രേതസ്സ് അവൻ കുംഭത്തിലാക്കി. അതിൽനിന്ന് വസിഷ്ഠൻ ഉത്ഭവിച്ചു. കൃഷ്ണൻ വായുദേവനാണ്. അവൻ അശ്വിദേവന്മാരാണ്. അവൻ ദൈവങ്ങളിൽ സഹസ്രരശ്മിയായ ദേവനാണ്. അവൻ എല്ലാ ദൈത്യരെയും ജയിച്ചു. എന്നുമാത്രമല്ല തൻെറ വിക്രമംകൊണ്ട്, മൂന്നുകാലടികൊണ്ട് മൂന്നുലോകവും നേടിയവനാണ്.

അവൻെറ തേജസ്സിൽ ചെറിയ ഒരു ഭാഗത്തിലാണ് സൂര്യമണ്ഡലം ഉജ്ജ്വലിക്കുന്നത്. അവൻ പിതൃക്കൾക്കും, നരന്മാർക്കും, അമരന്മാർക്കും, യജ്ഞജ്ഞാനമുള്ളവർക്കും ആത്മാവായി വിളങ്ങുന്നു. അവൻ കാലം വേർതിരിച്ച് രാവും പകലുമാക്കുന്നു. ഉത്തരായനവും ദക്ഷിണായനവും ഉണ്ടാക്കുന്നു. അവൻ ദിവസംതോറും സൂര്യനായി ഉദിക്കുന്നു. രശ്മിസമൂഹം ചുവട്ടിലേക്കും, മുകളിലേക്കും, നാലുവശത്തേക്കും ചിന്നുന്നു. സൂര്യൻ അവൻെറ തേജസ്സിൻെറ ഭാഗത്താൽ ജ്വലിക്കുന്നു.

മാസംതോറും യജ്ഞകൃത്തായി വിലസുന്നതും അവൻ തന്നെയാണ്. വേദവിജ്ഞന്മാർ അദ്ധ്വരത്തിൽ അവനെപ്പറ്റി പാടിസ്തുതിക്കുന്നു. ത്രിനാഭിയോടുകൂടിയതും, സപ്താശ്വങ്ങൾ വഹിക്കുന്നതും, ത്രിധാമചക്രം വഹിക്കുന്നതുമായ വത്സര രഥം ചേർത്തിണക്കിയവൻ അവനാണ്.

തേജസ്സുചേർന്നവനും, സർവ്വഗനും, സർവ്വസിംഹനും, ലോകംഭരിക്കുന്നവനുമായ ദേവൻ കൃഷ്ണൻതന്നെയാണ്. ഹംസനും, തമസ്സിനെ നീക്കുന്നവനും അവൻതന്നെയാണ് പാർത്ഥാ! ആ കർത്താവിനെ യുധിഷ്ഠിരാ! ഭവാൻ ശരണം പ്രാപിച്ചുകൊള്ളുക!

ഒരുകാലത്ത് മഹാത്മാവായ കൃഷ്ണൻ അഗ്നിയായി ഖാണ്ഡവത്തിൽ ഉണക്കപ്പുല്ലിൽകിടന്നു. വേഗത്തിൽ അവൻ സംതൃപ്തനായി. ഇഷ്ടമുള്ള എവിടെ പോകുന്നതിന്നും അവൻ കഴിവുറ്റവനാണ്. അവൻ രാക്ഷസന്മാരെയും, ഉരഗങ്ങളെയും ജയിച്ചു. എല്ലാറ്റിനെയും സർവ്വവ്യാപിയായ അവൻ അഗ്നിയിൽ ഹോമിച്ചു.

അവൻ പാർത്ഥന്ന് ശ്വേതാശ്വത്തെ നല്കി. എല്ലാ അശ്വങ്ങളെയും അവൻ ഒരുത്തനാണ് നടത്തിച്ചത്. ആ അശ്വങ്ങളുടെ സ്രഷ്ടാവ് അവനാണ്. ഈ മർത്ത്യജീവിതം തന്നെയാണ് രഥം. അതുനടത്തുന്നതും അവൻതന്നെ. ആ രഥത്തിന്നു ചക്രം മൂന്നുണ്ട് (അത് സത്വം, രജസ്സ്, തമസ്സ്, എന്നിവയാണ്.) അതിന്നു മൂന്നുതരം ചലനമുണ്ട് (ഉച്ചവും, നീചവും, മദ്ധ്യവുമായ ജന്മം). ആ രഥത്തിൽ നാലശ്വങ്ങളെ കെട്ടിയിട്ടുണ്ട്. സമയം, മുൻവിധി, ഈശ്വരേച്ഛ, സ്വപൗരുഷം ഇവ നാലുമാണ് കുതിരകൾ. അതിന്നു മൂന്നു നാഭികളുണ്ട്. വെളുത്തതും കറുത്തതും കലർന്നതുമായ നിറമുള്ളതാണ് അവ (നല്ലതും ചീത്തയും രണ്ടും കലർന്നതുമായ കർമ്മങ്ങളാണവ സൂചിപ്പിക്കുന്നത്).

അവൻ ഈ മന്നും വിണ്ണും അന്തരീക്ഷവും സൃഷ്ടിച്ചു. അവൻ വ്യോമം പഞ്ചനാഭിയായി തീർത്തു. വനങ്ങളും, ശൈലങ്ങളും, അവൻ തീർത്തു. അങ്ങനെ ദീപ്താഗ്നിവീരനായ ഋഷീകേശനാണ് അവയൊക്കെ തീർത്തത്. ആകാശം ഉൾപ്പെടെയുള്ള അഞ്ചു ഭൂതങ്ങളും അവനെ ആശ്രയിച്ചിരിക്കുന്നു. വജ്രപാണിയെ ശാസിക്കുന്നതിന്നുവേണ്ടി പുഴയും മറ്റും കടന്ന് വജ്രം തൻെറ നേരെ പ്രയോഗിക്കുന്ന ശക്രനെ കൃഷ്ണൻ തടുത്തു. അദ്ധ്വരത്തിൽ പുരാണഋക്കുകളാൽ സ്തുതനായി പ്രശോഭിക്കുന്ന മഹേന്ദ്രൻ അവൻതന്നെയാണ്. മഹാതേജസ്വിയായ ദുർവ്വാസാവിനെ തൻെറ ഗൃഹത്തിൽ കുറെനാൾ പാർപ്പിക്കുവാൻ കെൽപ്പുള്ളവനായി അവനല്ലാതെ ആരുണ്ട്? പുരാണഋഷി എന്നു പറയുന്നവൻ കൃഷ്ണനാണ്. പ്രപഞ്ചം സൃഷ്ടിച്ചവൻ കൃഷ്ണൻതന്നെ! എല്ലാറ്റിനെയും അവൻ തന്നിൽനിന്നുതന്നെ സൃഷ്ടിക്കുന്നു. എല്ലാ ദേവന്മാരിലുംവെച്ച് ശ്രേഷ്ഠൻ അവനാണ്. അവൻ എല്ലാ ദേവന്മാരെയും പഠിപ്പിക്കുന്നു. പുരാണമായ നാനാവിധികളും അവൻ ആശ്രയിക്കുന്നു. കാമ്യവും, ദൈവവും, ലൗകികവുമായ ഫലങ്ങൾ എല്ലാ വിഷ്വക്സേനൻതന്നെയാണെന്നു ധരിച്ചുകൊള്ളുക.

ശുക്ലജ്യോതിസ്സുകളായി ഈ ലോകത്തിൽ കാണുന്നതെല്ലാം അവൻതന്നെയാണ്. മൂന്നുലോകവും അവൻതന്നെ. മൂന്നുലോകവും പാലിക്കുന്നവനും അവൻതന്നെ. മൂന്നഗ്നിയും അവൻതന്നെ. മൂന്നു വ്യാഹൃതിയും അവൻതന്നെ. ദേവകീപുത്രൻ എല്ലാ ദൈവങ്ങളും ചേർന്നതാണ്. സംവത്സരം കൃഷ്ണൻതന്നെ. അവൻ ഋതുക്കളാണ്. അവൻ പക്ഷമാണ്. അവൻ പകലും, രാവുമാണ്. അവൻ കലയാണ്. അവൻ കാഷ്ഠയാണ്. അവൻ മാത്രയാണ്, മുഹൂർത്തമാണ്. അവൻ ലവമാണ്, ക്ഷണമാണ്, ഇവയെല്ലാം വിഷ്വക്സേനനാണെന്നു ധരിക്കുക!

ചന്ദ്രൻ, അർക്കൻ, ഗ്രഹങ്ങൾ, നക്ഷത്രങ്ങൾ, താരങ്ങൾ പർവ്വങ്ങൾ, പൗർണ്ണമാസം, നക്ഷത്രയോഗം, ഋതുക്കൾ എന്നീ എല്ലാ സൃഷ്ടിജാലവും അല്ലയോ പാർത്ഥാ, വിഷ്വക്സേനൻതന്നെയാണെന്നറിയുക.

രുദ്രന്മാർ, ആദിത്യന്മാർ, വസുക്കൾ, അശ്വിമാർ, വിശ്വേദേവന്മാർ, മരുത്തുക്കൾ, സാദ്ധ്യന്മാർ, പ്രജാപതി, ദേവമാതാവായ അദിതി, സപ്തർഷിമാർ എല്ലാം കൃഷ്ണനിൽനിന്ന് ഉത്ഭവിച്ചതാണ്.

അവൻ വായുവായി വീശും, അവൻ വിശ്വത്തിൽ വ്യാപിക്കും, അഗ്നിയായി ജ്വലിക്കും, വിശ്വരൂപനായി മാറും. വെള്ളമായി ലോകത്തെ മുക്കും, ബ്രഹ്മമായി രൂപമെടുക്കും, വിശ്വത്തെയെല്ലാം സൃഷ്ടിക്കും.

വേദം അവനാണ്, എന്നിട്ടും വേദംപഠിക്കുന്നവനും അവൻതന്നെയാണ്. വിധാനവും അവൻതന്നെ. വിധേയത്തെ സംശ്രയിക്കുന്നവനും അവൻതന്നെ. ലോകം ഭരിക്കുന്നതിന്നു ധർമ്മപരമായി നിശ്ചയിക്കപ്പെട്ട എല്ലാ ശാസനകളും കേശവൻതന്നെയാണ് എന്നു രാജാവേ, നീ കാണുക. സർവ്വചരങ്ങളും അചരങ്ങളും അവൻതന്നെയാണ്.

അത്ഭുതകരമായ പ്രകാശവും അവൻതന്നെയായി പ്രത്യക്ഷപ്പെട്ടു. വിശ്വരൂപനായി പ്രഭയാൽ അവൻ പ്രകാശിക്കുന്നു.

എല്ലാ ജീവജാലങ്ങളുടെയും ജീവന്റെ ഉത്ഭവകാരണവും അവൻതന്നെയാണ്.

അവൻ ആദ്യം ജലംസൃഷ്ടിച്ചു. പിന്നെ അവൻ പ്രപഞ്ചം സൃഷ്ടിച്ചു. ആ കൃഷ്ണൻതന്നെയാണ് വിഷ്ണു എന്ന് അറിയുക. അവനാണ് പ്രപഞ്ചത്തിന്റെ ആത്മാവ്. നാം കാണുന്ന വ്യത്യസ്തവും അത്ഭുതകരവുമായ സകല ഋതുക്കളും ഉൽപാതകളും ദൃശ്യങ്ങളും അവൻതന്നെയാണ്. ആകാശത്തിൽ മിന്നലും ഇടിയും മഴയുമുണ്ടാക്കുന്ന മേഘസമൂഹം അവനാണ്. അവൻ ഐരാവതമാണ്. അവൻ തന്നെ എല്ലാ സ്ഥാവരജംഗമങ്ങളും. വിശ്വത്തിന്റെ ആത്മാവ് ഈ വിഷ്ണുവാണെന്നു ധരിച്ചുകൊള്ളുക.

വിശ്വാവാസനും (പ്രപഞ്ചം അവനിൽ വസിക്കുന്നു) നിർഗ്ഗുണനും വാസുദേവനും അവൻതന്നെ. ജീവനാകുമ്പോൾ സങ്കർഷണനെന്ന് അറിയപ്പെടുന്നു. പിന്നെ പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നീ രൂപവും അവൻതന്നെ. ഈ മാർഗ്ഗത്തിലൂടെ മഹാത്മാവായ കൃഷ്ണൻ തന്റെ തന്നെ ഉത്ഭവമായി നാലു രൂപത്തിൽ നാലു മൂർത്തിയായി കാണിച്ചുതരുന്നു.

പ്രപഞ്ചസൃഷ്ടിക്ക് ആഗ്രഹിച്ച് അവൻ പഞ്ചഭൂതമായി രൂപമെടുത്തു. പിന്നെ അവൻ പ്രപഞ്ചത്തിൽ സൃഷ്ടി നടത്തി ദേവന്മാരെയും, അസുരന്മാരെയും, മനുഷ്യരെയും, പക്ഷികളെയും, മൃഗങ്ങളെയും അങ്ങനെ അഞ്ചു വർഗ്ഗങ്ങളെ സൃഷ്ടിച്ചു. പിന്നെ ഭൂമിയും വായുവും സൃഷ്ടിച്ചു. പിന്നെ ആകാശവും അഗ്നിയും ജലവും സൃഷ്ടിച്ചു. അല്ലയോ പാർത്ഥാ! ഈ സർവ്വചരാചരങ്ങളെയും സൃഷ്ടിച്ചതിന്നുശേഷം അവയിൽ നാലുതരം ക്രമം നിശ്ചയിച്ചു. പിന്നെ ഭൂമി സൃഷ്ടിച്ച് അഞ്ചുവിധം ബീജം അതിൽ സ്ഥാപിച്ചു. ദ്യോവിൽനിന്നു വർഷം ഭൂമിയിൽ പതിപ്പിച്ചു. യാതൊരു സംശയവുമില്ല, ഈ കൃഷ്ണൻതന്നെയാണ് ഈ പ്രപഞ്ചത്തിന്റെ സൃഷ്ടികർത്താവ്. അവന്റെ ഉത്ഭവം അവനിൽനിന്നുതന്നെ. അവന്റെ മഹത്വത്തിൽ എല്ലാം നിലനിൽക്കുന്നു. അവൻതന്നെയാണു ദേവന്മാരെയും, അസുരന്മാരെയും മനുഷ്യരെയും, ലോകത്തെയും, ഋഷികളെയും, പൃഥിവിയെയും സർവ്വജീവജാലങ്ങളെയും സൃഷ്ടിച്ചത്. സൃഷ്ടിക്കണമെന്നു തോന്നുകയാൽ സൃഷ്ടികർത്താവായ കൃഷ്ണൻ എല്ലാ ജീവപ്രപഞ്ചത്തെയും സൃഷ്ടിച്ചു. നന്മയും തിന്മയും, ചരവും, അചരവും, സർവ്വവും, വിഷ്വക്സേനനിൽനിന്ന് ഉത്ഭവിച്ചു. എന്തുണ്ടോ, എന്തുണ്ടാകുമോ അവയെല്ലാം കേശവൻ തന്നെയാണ്. എല്ലാ ജീവികൾക്കും അവരുടെ ജീവിതാന്ത്യത്തിൽ മരണം സംഭവിപ്പിക്കുന്നതും കൃഷ്ണൻതന്നെയാണ്. അവൻ ശാശ്വതനാണ്. ധർമ്മത്തെ ഉയർത്തുന്നതും അവൻതന്നെയാണ്. എന്ത് പണ്ടേ ഉണ്ടോ, എന്തു നാം അറിയപ്പെടുന്നില്ലയോ, അവയെല്ലാം വിഷ്വക്സേനൻതന്നെ. എന്തൊക്കെ മേന്മയേറിയതും ഉൽകൃഷ്ടമായതും പ്രപഞ്ചത്തിലുണ്ടോ, നല്ലതും ചീത്തയായും എന്തൊക്കെയുണ്ടോ അവയെല്ലാം കേശവനാണെന്നു ധരിക്കുക. കേശവനിൽ അപ്പുറമായി എന്തെങ്കിലും ഉണ്ടെന്നു വിചാരിക്കുന്നതു ബുദ്ധിശൂന്യതയാണ്. കേശവൻ അങ്ങനെ അചിന്ത്യനാണ്, അതിലപ്പുറവുമാണ്, നാരായണനാണ്. ഉന്നതമായതിൽവെച്ച് ഉന്നതനും അവ്യയനുമാണ്. ആദിമദ്ധ്യാന്തമായി നില്ക്കുന്ന ജഗത്തിൽ വസിക്കുന്ന സകലരും അവനിൽനിന്ന് ഉത്ഭവിച്ചതാണ്. അവൻ അവ്യയനാകുന്നു.''

**159. ദുർവ്വാസോഭിക്ഷ -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ മധുസൂദനാ, ബ്രാഹ്മണപൂജകൊണ്ട് എന്തു ഫലമാണ് സിദ്ധിക്കുക? അങ്ങ് ഇക്കാര്യം നല്ലപോലെ അറിയുന്നവനാണ് എന്നാണ് പിതാമഹന്റെ അഭിപ്രായം.''

കൃഷ്ണൻ പറഞ്ഞു: "രാജാവേ, ഭവാൻ ശ്രദ്ധാപൂർവ്വം കേട്ടാലും, ദ്വിജന്മാരുടെ മഹത്ത്വം ഞാൻ പറഞ്ഞുതരാം. അല്ലയോ കുരുസത്തമാ, തത്ത്വമായി ഞാൻ അവരുടെ ഗുണങ്ങൾ പറയാം. മുമ്പ് ഞാൻ ദ്വാരകയിൽ വാഴുന്ന കാലത്ത് ബ്രാഹ്മണർമൂലം കോപിച്ച പ്രദ്യുമ്നൻ എന്നോട് ഇപ്രകാരം ചോദിച്ചു!''

പ്രദ്യുമ്നൻ പറഞ്ഞു: "മധുസൂദനാ, ഈ വിപ്രരെ പൂജിച്ചിട്ട് എന്തുഫലം കിട്ടാനാണ്? ഈ ലോകത്തിലും പരലോകത്തിലും അവർക്ക് എന്ത് ഈശ്വരത്വമാണ് ഉള്ളത്? എന്നും വിപ്രരെ അർച്ചിച്ചാൽ എന്തു ഫലം സിദ്ധിക്കും? മാനദാ, ഇതൊക്കെ ഒന്ന് വ്യക്തമായി പറഞ്ഞു തരൂ! എനിക്ക് ഇക്കാര്യത്തിലുള്ള സംശയം ചെറുതല്ല.''

കൃഷ്ണൻ പറഞ്ഞു: 'ഇപ്രകാരം പ്രദ്യുമ്നൻ എന്നോടു ചോദിച്ചപ്പോൾ അതിന്നു ഞാൻ അന്ന് പറഞ്ഞ മറുപടി ഞാൻ ഭവാനോട് പറയാം. രാജാവേ, ശ്രദ്ധയോടെ കേൾക്കുക! വിപ്രപൂജയുടെ ഫലം രുക്മിണീപുത്രാ, നീ കേൾക്കുക. ഇവർ സോമരാജാക്കളാണ്. സുഖങ്ങൾക്കും, ദുഃഖങ്ങൾക്കും ഇവർ പ്രഭുക്കളാണ്. ഈ ലോകത്തിലും പരലോകത്തിലും അല്ലയോ രൗക്മിണേയാ, ഉണ്ണീ! എല്ലാ സൗമ്യഭാവങ്ങളും ബ്രാഹ്മണനിൽ നിന്നുത്ഭവിക്കുന്നു. ഇതിൽ എനിക്ക് ഒന്നും ചിന്തിക്കേണ്ടതായിട്ടില്ല. വിപ്രനെ പൂജിച്ചാൽ ആയുസ്സ്, കീർത്തി. യശസ്സ്, ബലം ഇവയൊക്കെ ഉണ്ടാകും. ലോകം, ലോകേശ്വരന്മാർ ഇവരൊക്കെ ബ്രാഹ്മണനെ പൂജിക്കുന്നവരാണ്. ത്രിവർഗ്ഗത്തിലും, മോക്ഷത്തിലും, യശസ്സിലും, ശ്രീയിലും, രോഗശാന്തിയിലും, ദേവതകളെയും പിതൃക്കളെയും പൂജിക്കുന്നതുപോലെ നമുക്കു ബ്രാഹ്മണരും അർച്ച്യരാണ്. എന്തുകൊണ്ടാണ് എന്നെ ഇവർ ബഹുമാനിക്കാത്തത്? ഞാൻ ഇവിടത്തെ നാഥനാണല്ലോ! എന്നോർത്ത് അല്ലയോ കുട്ടീ ബ്രാഹ്മണരുടെ നേരെ നീ ഒരിക്കലും കോപിക്കരുത്. ബ്രാഹ്മണർ ഈ ലോകത്തിലും പരലോകത്തിലും മഹാഭൂതമാണ്. വിശ്വത്തെ പ്രത്യക്ഷമായി ശരിയായി ദർശിക്കുന്ന ഇവർ കോപിച്ചാൽ ലോകംതന്നെ ഭസ്മമാക്കിക്കളയും. ഇവർ വേറെ ലോകങ്ങൾ സൃഷ്ടിച്ചുകളയും. വേറെ ലോകപാലകന്മാരെയും സൃഷ്ടിക്കും. തേജസ്വികളായ ഇവരിൽ നന്മചെയ്യാൻ മടിക്കുന്നവരുണ്ടോ?

ഉണ്ണീ, ഒരുദിവസം എന്റെ ഗൃഹത്തിൽ ഒരു ബ്രാഹ്മണൻ കയറിവന്നു. അവന്റെ വർണ്ണം ഹരിപിംഗളമാണ്. പീതാംബരമാണ് ധരിച്ചിട്ടുള്ളത്. വില്വത്തിന്റെ ഒരു വടി കൈയിലുണ്ട്. താടി നീണ്ടവനാണ്. ശരീരം മെലിഞ്ഞവനാണ്. സാധാരണ മർത്ത്യരെക്കാൾ പൊക്കം കൂടുതലുണ്ട്. കാഴ്ചയ്ക്ക് ഒരു മഹാനാണ്. ദിവ്യമായ ലോകങ്ങളും, മാനുഷലോകങ്ങളും ചുറ്റും അവൻ ചുറ്റി. അങ്ങനെ അവൻ ദ്വാരകയിൽ എത്തി. അവൻ സഭകളിലും, നാലും കൂടിയ പെരുവഴിയിലുമൊക്കെ ഇപ്രകാരം ഒരു പാട്ട് പാടാറുണ്ട്. ദുർവ്വാസാവ് എന്ന വിപ്രനെ വീട്ടിൽ ആരുണ്ട് അർച്ചിച്ച് ഇരുത്തുവാൻ? ചെറിയ കുറ്റത്തിലും ഏത് ജീവിയിലും കോപിക്കുന്നവനാണ് അവൻ. ഞാൻ പറയുന്ന ഈ വാക്കു കേട്ട് ആരുണ്ട് അവന്ന് ഇരിപ്പിടം നല്കുവാൻ? ആ ദുർവ്വാസാവായ എന്നെ ആര് പാർപ്പിക്കും? അവർ കോപിക്കാതെ ഇരിക്കുമോ? ഇതു കേട്ടവരാരും അവനെ വീട്ടിൽ പാർപ്പിച്ചില്ല. എന്നാൽ അവനെ ഞാൻ എന്റെ ഗൃഹത്തിൽ സ്വാഗതം ചെയ്തു പാർപ്പിച്ചു. അവൻ ചിലപ്പോൾ ഭയങ്കരതീറ്റക്കാരനായിക്കാണാം. ആയിരം പേർക്കുള്ള ഊണ് അവൻ ഒറ്റയ്ക്ക് ഉണ്ണും. ചിലപ്പോഴോ അല്പം മാത്രം ഉണ്ണും. ഊണുകഴിഞ്ഞ് ഇറങ്ങിയാൽ പിന്നെ അവനെക്കാണില്ല. ആരോടും ഒന്നുംപറയാതെ നടന്നുകളയും.

ചിലപ്പോൾ അവൻ ഒരു കാരണവുംകൂടാതെ ഇരുന്നു ചിരിക്കും. ചിലപ്പോൾ കാരണംകൂടാതെ ഇരുന്നു കരയും.

പ്രായംകൊണ്ട് നോക്കിയാൽ ഈ ഭൂമിയിലൊരാളും അത്ര പടുവൃദ്ധനായി കാണുകയില്ല. ഒരുദിവസം അവൻ ഒരു പണിചെയ്തു. ഞാൻ നല്കിയ കിടക്കയും, വിരിപ്പും പരിചര്യക്കു നിറുത്തിയ കന്യകകളേയുമൊക്കെ ചുട്ടുദഹിപ്പിച്ച് അവൻ പൊയ്ക്കളഞ്ഞു. പിന്നെയുണ്ട് അവൻ മടങ്ങിവന്ന് എന്നോടു പറയുന്നു. 'കൃഷ്ണാ എനിക്കു കുറച്ചു പായസം കഴിക്കണമെന്ന് ഒരാഗ്രഹം. വേഗം തയ്യാറാക്കിത്തരണം'. ഉടനെ മഹർഷിയുടെ ഇഷ്ടം അറിഞ്ഞ ഞാൻ അതിന്ന് ഏർപ്പാടുചെയ്തു. നല്ലനല്ല അന്നങ്ങളും, പാനീയങ്ങളും, പലമാതിരി ഭക്ഷ്യങ്ങളും, കൂട്ടാനുകളുമൊക്കെ ഒരുക്കിച്ചു. എല്ലാം കാലേതന്നെ ഒരുക്കംചെയ്തു. എന്താവശ്യപ്പെട്ടാലും കൊടുക്കുവാൻ തയ്യാറായി. ഒഴുകുന്ന മട്ടിലുള്ള പായസം ആദ്യംതന്നെ വിളമ്പി. അത് ഉണ്ടതിന്നുശേഷം അവൻ എന്നോടു പറഞ്ഞു. ആ ബാക്കിയുള്ള പായസം, ആ എച്ചിൽപ്പായസം എൻെറ ദേഹത്തിലൊക്കെ പുശുവാൻ ആ ബ്രാഹ്മണൻ ആജ്ഞാപിച്ചു. ഞാൻ ഒട്ടും മടിച്ചില്ല. യാതൊന്നും ചിന്തിച്ചുമില്ല. പറഞ്ഞ മാതിരിതന്നെ ആ എച്ചിലൊക്കെയെടുത്ത് ഞാൻ എൻെറ ദേഹത്തിലും ശിരസ്സിലുമൊക്കെ പൂശി. അപ്പോൾ പ്രദ്യുമ്നാ, ഞാൻ നിൻെറ അമ്മ ശോഭനാസ്യയായ രുക്മിണി, അരികെ നില്ക്കുന്നതു കണ്ടു. പുഞ്ചിരി തൂകി അവൻ അവളോടും പറഞ്ഞു, ആ എച്ചിൽപ്പായസം ദേഹത്തിലൊക്കെ തേക്കുവാൻ. അവളും മടികൂടാതെ ദേഹത്തിലൊക്കെ പായസം തേച്ചു. അതിന്നുശേഷം ആ മുനി ചെയ്ത കടുപ്പം കേൾക്കണോ. അവളെപ്പിടിച്ചു വണ്ടിക്കു കെട്ടി നുകം കഴുത്തിൽവെച്ച് അവൻ തേരിൽക്കയറി ചാട്ടവാറെടുത്ത് തേര് ഓടിച്ചു. അവൾ കുതിരവണ്ടി വലിക്കുംപോലെ വലിച്ചു. ബാലയായ അവളെ അവൻ ചമ്മട്ടികൊണ്ടു പ്രഹരിച്ചു. എനിക്കു യാതൊരു ദുഃഖവും ഇതു കണ്ടിട്ടുണ്ടായില്ല. അങ്ങനെ അവൻ രാജവീഥിയിൽകൂടി തേരോടിച്ചു. ദാശാർഹന്മാരെല്ലാം അത്യാശ്ചര്യത്തോടെ, ദുഃഖത്തോടെ, കോപത്തോടെ ഇതു നോക്കിക്കണ്ടു. ചിലർ തമ്മിൽ വിളിച്ച് ഇപ്രകാരം പതുക്കെപ്പറഞ്ഞു. 'മനുഷ്യരായി പിറക്കുകയാണെങ്കിൽ വിപ്രരായിത്തന്നെ പിറക്കണം. മറ്റു ജാതിയിൽ പിറന്നിട്ട് എന്തു കാര്യം? ഇപ്രകാരം ഒരു കടുംകൈ ചെയ്തു തേരിൽക്കയറിയ മറ്റൊരു പുരുഷൻ പിന്നെ ജീവിച്ചിരിക്കുമോ? ഏതു പുരുഷൻ ജീവിക്കും!''

ആശീവിഷമാണ് വലിയ വിഷം. അതിലും തീക്ഷ്ണനാണ് ദ്വിജൻ. ബ്രാഹ്മണനാകുന്ന ആശീവിഷത്തിൽ മരിച്ച മനുഷ്യന്ന് പിന്നെ യാതൊരു ചികിത്സയും ഭൂലോകത്തില്ല.''

ദുർദ്ധർഷനായ ആ മഹർഷി വണ്ടിയിൽ പോകുന്നു. രുക്മിണി വണ്ടി വലിക്കുന്നു. കഷ്ടം! വഴിയിൽ അവൾ കാലിടറി വീണു. അതൊന്നും ആ വൃദ്ധൻ പൊറുത്തില്ല. വേഗം! വേഗം! എന്നു പറഞ്ഞ് ചാട്ടവാർ വീശി അവളെ ത്വരിതപ്പെടുത്തി ഓടിച്ചു. വളരെ ചൊടിച്ച് ഉടനെ സഹിക്കാത്ത മട്ടിൽ ആ തേർ വിട്ട് അവൻ നിലത്തു ചാടി. കാൽനടയായി ഇടവഴിയിലൂടെ അവൻ നടന്നു.

എന്തുകഥ! അവൻ വഴിമാറിപ്പോവുകയാണെങ്കിൽ എവിടേക്കാണു പോകുന്നതെന്നറിയണമല്ലോ. ഞാൻ അവനെ പിൻതുടർന്നു. ഞാൻ വിളിച്ചുപറഞ്ഞു: 'ഭഗവാനേ, എന്നിൽ പ്രസാദിക്കണേ! ഭഗവാൻെറ കല്പനപോലെ ഞാൻ ദേഹത്തിലൊക്കെ പായസം തേച്ചവനാണേ, ആ നിലയിൽ അങ്ങയെ ഞാൻ അനുഗമിക്കുന്നു. പ്രസാദിക്കണേ!' എന്നു പറഞ്ഞു. അവൻ അതു കേട്ടു തിരിഞ്ഞുനിന്ന് എന്നെ നോക്കി. തേജസ്വിയായ ആ ബ്രാഹ്മണൻ എന്നോടു പറഞ്ഞു: 'എടോ കൃഷ്ണാ നീ നിൻെറ ക്രോധം സ്വഭാവത്താൽ ജയിച്ചിരിക്കുന്നു മഹാഭുജാ! അല്ലയോ സുവ്രതാ, നിന്നോടു തുല്യമായി ഒന്നും ഞാൻ ഈ വിശ്വത്തിൽ കാണുന്നില്ല സുവ്രതാ! ഗോവിന്ദാ! ഞാൻ നിന്നിൽ പ്രസാദിക്കുന്നു. ഇഷ്ടംപോലെ വരം വാങ്ങിക്കൊള്ളുക! ഞാൻ പ്രസാദിച്ചതിൻെറ ഫലം നീ യഥാവിധി കണ്ടുകൊള്ളുക. ദേവന്മാർക്കും മനുഷ്യർക്കും അന്നത്തിൽ ആഗ്രഹം എത്രകാലം നില്ക്കുന്നുവോ, അത്രകാലം അവർക്കു നിന്നിൽ ഭക്തിയും താൽപര്യവും ഉണ്ടാകും. എല്ലാ പുണ്യലോകത്തിലും ഭവാൻെറ കീർത്തി പരക്കും. അത്രകാലം മൂന്നു ലോകത്തിലും നീ മെച്ചം നേടുന്നതാണ്. ജനാർദ്ദനാ, നീ എല്ലാവർക്കും വളരെ പ്രിയപ്പെട്ടവനായി ഭവിക്കും. ഞാൻ നിൻെറ വിലപിടിച്ച പല മുതലുകളും തകർത്തുകളഞ്ഞു. പലതും ചുട്ടു ദഹിപ്പിച്ചു. അതൊക്കെ യാതൊരു കേടും പറ്റാത്ത മട്ടിൽ നിനക്കു കാണാൻ കഴിയും. അതു മുമ്പത്തെക്കാൾ മെച്ചമായമട്ടിൽ നിനക്കു കാണുവാൻ കഴിയും ജനാർദ്ദനാ! ഇപ്പോൾ നീ ദേഹത്തിൽ പായസം തേച്ചുവല്ലോ അതുകൊണ്ടു നിനക്കു മൃത്യുഭയം വരികയില്ല. നീ ഇച്ഛിക്കുമ്പോഴേ നിനക്കു മൃത്യു സംഭവിക്കുകയുള്ളു. ഉണ്ണീ, നീ ആ പായസം നിൻെറ രണ്ടു കാലടികളിലും എന്തേ പൂശാത്തത്? അത് എനിക്ക് ഇഷ്ടമില്ല.' എന്നും എന്നോടു സന്തോഷത്തോടെ പറഞ്ഞു. ഇതു കേട്ടു ഞാൻ എൻെറ ദേഹത്തിലേക്കു നോക്കിയപ്പോൾ ഞാൻ ശ്രീയോടു ചേർന്നവനായി കാണപ്പെട്ടു.

പിന്നെ പ്രീതനായ അവൻ രുക്മിണിയോടു പറഞ്ഞു. 'എല്ലാസ്ത്രീകളിലുംവെച്ചു മേന്മയേറിയ പ്രസിദ്ധി നീ നേടും. ലോകത്തിൽവെച്ചു കൂടുതൽ ശോഭനമായ കീർത്തിയും അല്ലയോ ശോഭനേ നീ നേടുന്നതാണ്. ജരയും, രോഗവും, വൈവർണ്ണ്യവും നിൻെറ ദേഹത്തിൽ തട്ടുകയില്ല. പുണ്യഗന്ധയായ നീ കൃഷ്ണനെ ആരാധിക്കും. കേശവൻെറ പതിനാറായിരം ഭാര്യമാരിൽ ശ്രേഷ്ഠയായി നീ കേശവൻെറ സാലോക്യത്തെ പ്രാപിക്കുന്നതാണ്.

പ്രദ്യുമ്നാ! നിൻെറ അമ്മയോട് അദ്ദേഹം ഇപ്രകാരം പറഞ്ഞു. പിന്നെ അഗ്നിസന്നിഭനായ ആ അതിതേജസ്വി, ദുർവ്വാസാവ്, പോകുന്ന സമയത്ത് എൻെറ നേരെ തിരിഞ്ഞ് ഇപ്രകാരംകൂടിപ്പറഞ്ഞു: 'നിന്നിൽ എന്നും ഈ സൽബുദ്ധി ഉണ്ടായിരിക്കട്ടെ! കേശവാ, വിപ്രരിൽ നിൻെറ മനോഭാവം ഇത്തരത്തിൽ എന്നും നിലനില്ക്കട്ടെ!'

ഉണ്ണീ, ഇപ്രകാരം പറഞ്ഞ് അദ്ദേഹം ഉടനെ മറഞ്ഞു. പിന്നെ ഞാൻ ഗൂഢമായ ഒരു വ്രതം മനസ്സിൽ ഏറ്റു. പ്രഭോ, ബ്രാഹ്മണൻ എന്തുപറയുന്നുവോ അതു ഞാൻ ചെയ്യും എന്നുള്ളതാണ് ആ വ്രതം.

ഉണ്ണീ, ഞാൻ ആ വ്രതമെടുത്ത് നിൻെറ അമ്മയോടുകൂടി വലിയ ഹർഷത്തോടുകൂടി ഗൃഹത്തിലേക്കു പോന്നു. വീട്ടിൽ വന്നുകയറിയപ്പോൾ ഞങ്ങൾ കണ്ട കാഴ്ച അത്ഭുതകരമായിരുന്നു. അദ്ദേഹം അടിച്ചു തകർത്തതും, ചുട്ടു ദഹിപ്പിച്ചതുമെല്ലാം വളരെ കൗതുകത്തോടെ പുത്തനായിത്തന്നെ കാണപ്പെട്ടു. യാതൊരു കേടുപാടും കൂടാതെ എല്ലാം പ്രത്യക്ഷമായി ഞങ്ങൾ കണ്ടു. അങ്ങനെ അന്നുമുതൽ ബ്രാഹ്മണപൂജയിൽ ഞാൻ കൂടുതൽ ഉത്സുകനായി രുക്മിണീപുത്രാ!

രുക്മിണീപുത്രനായ പ്രദ്യുമ്നൻ ചോദിച്ചപ്പോൾ അന്നു ഞാൻ ഇപ്രകാരം ദ്വിജമുഖ്യൻെറ മാഹാത്മ്യം അവനോടു പറഞ്ഞു. അല്ലയോ കൗന്തേയാ, പ്രഭോ ഭവാനും അപ്രകാരം വിപ്രന്മാരെ എപ്പോഴും പൂജിക്കണം. യോഗ്യന്മാരെ വാക്കുകൊണ്ടും ദാനംകൊണ്ടും പൂജിക്കുക. ഇപ്രകാരം ഫലം നേടി ഞാൻ വിപ്രപ്രസാദം നേടി എന്നും അവർക്കധീനനായി നിന്നു. ഭീഷ്മൻ എന്നെപ്പറ്റി ഇക്കാര്യത്തിൽ പറഞ്ഞതൊക്കെ ശരിയാണ് ഭരതർഷഭാ!''

**160. ഈശ്വരപ്രശംസ -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ മധുസൂദനാ, ദുർവ്വാസാവിൻെറ പ്രസാദംകൊണ്ട് അങ്ങ് അന്നു പല വിജ്ഞാനവും നേടിയല്ലോ! അത് ഒന്നു വിവരിച്ചുതരണേ! അവൻെറ മഹാഭാഗ്യങ്ങളും മഹാത്മാവിൻെറ നാമങ്ങളും തത്ത്വമായി എല്ലാം അറിയുവാൻ മോഹമുണ്ട് മഹാശയാ!''

വാസുദേവൻ പറഞ്ഞു: "കപർദ്ദിയെ കൈകൂപ്പി രാജാവേ, ഭവാനോടു സകലതും പറയാം. ഞാൻ നേടിയതും, യശസ്സു സമ്പാദിച്ചതും എല്ലാം ഉണർത്തിക്കാം. കാലത്തെഴുന്നേറ്റു ദേഹശുദ്ധി വരുത്തിയതിന്നുശേഷം ശതരുദ്രീയം ചൊല്ലാറുണ്ട്. അതു നീ കേൾക്കുക. തപസ്സിൻെറ അവസാനത്തിൽ തപോരാശിയായ പ്രജാപതി അതു തീർത്തു. താതാ, ശങ്കരൻ ചരാചരങ്ങളെയെല്ലാം സൃഷ്ടിച്ചു. മഹാദേവന്നും മേലെയായി ഒരു ഭൂതവുമില്ല രാജാവേ! മൂന്നു ലോകത്തിലും അവൻ എല്ലാ ഭൂതങ്ങൾക്കും പ്രവരനാണ്. മഹാത്മാവായ ശിവന്നു നേരെ നില്ക്കുവാൻ ശക്തനായി ഒരുത്തന്നും സാദ്ധ്യമല്ല. അവന്നു കിടയായി മൂന്നു ലോകത്തിലും ആരുമില്ല. പോരിൽ ക്രോധിച്ചുനില്ക്കുന്ന അവൻെറ ഗന്ധം ഏറ്റാൽപ്പോലും ശത്രുക്കൾ ബോധംകെട്ടു ചത്തമാതിരിയാകും. വിറയ്ക്കും, വീഴും. അവൻെറ ഘോരമായ ശബ്ദം പോരിൽ ഇടിനാദംപോലെ കേട്ടാൽ ദേവകൾപോലും വിറച്ചുപോകും. പിനാകി ക്രോധിച്ച് ഘോരരൂപത്തോടെ ആരെ നോക്കുന്നുവോ, സുരന്മാരായാലും, അസുരന്മാരായാലും, ഗന്ധർവ്വന്മാരായാലും, നാഗന്മാരായാലും, ആരായാലും ശിവൻ കോപിച്ചാൽ പിന്നെ അവന്നു രക്ഷയില്ല. ഏതു ഗുഹയിൽച്ചെന്നിരുന്നാലും അവന്നു രക്ഷകിട്ടുകയില്ല.

ദക്ഷപ്രജാപതി യജിച്ച യജ്ഞം നടക്കുമ്പോൾ, ഭവൻ ആ യജ്ഞത്തെ തവിടുപൊടിയാക്കി. വില്ലുകൊണ്ട് അമ്പു വലിച്ചുവിട്ട് ഒന്നു ഘോരമായി അലറി. ദേവന്മാർക്കു യാതൊരു ശാന്തിയും ലഭിച്ചില്ല. എല്ലാവരും അമ്പരന്നു വിഷണ്ണരായി. മഹേശ്വരൻ ക്രോധിച്ച് എയ്ത സമയത്ത്, യജ്ഞത്തിന്നു ശരമറ്റ സമയത്ത്, ആ ഞാണൊലികൊണ്ട് ലോകം കിടുകിടാ വിറച്ചുപോയി. സുരാസുരന്മാർ അവശരായി, വിഷാദിച്ചു. കടൽ കലങ്ങിമറിഞ്ഞു. ഭൂമി കുലുങ്ങി. പർവ്വതങ്ങൾ കടലിലലിഞ്ഞുപോയി. ആകാശം തകർന്നു ലോകങ്ങൾ കൂരിരുട്ടിൽപ്പെട്ടു. ദിക്കുകൾ അന്ധകാരത്തിലലിഞ്ഞു ഒന്നും തെളിയാതായി. സൂര്യചന്ദ്രന്മാരും, നക്ഷത്രങ്ങളും മങ്ങിപ്പോയി. എല്ലാവരും ഭയപ്പെട്ടു. സർവ്വജീവികൾക്കും തങ്ങൾക്കുംഹിതം കാംക്ഷിച്ച് ഋഷിമാർ സ്വസ്ത്യയനംചെയ്തു. ഉടനെ ശൗര്യപരാക്രമനായ രുദ്രൻ ദേവകളുടെ നേരെ പാഞ്ഞുചെന്നു. ക്രുദ്ധനായി അവൻ ഭഗൻെറ നേത്രങ്ങൾ അടിച്ചു പൊട്ടിച്ചുകളഞ്ഞു. പിന്നെ മഹേശ്വരൻ പൂഷാവിൻെറ നേരെ പാഞ്ഞുചെന്നു. അപ്പോൾ അവൻ പുരോഡാശം കഴിക്കുകയായിരുന്നു. ഉടനെ ഒറ്റ അടിക്ക് അവൻെറ പല്ലു മുഴുവൻ കൊഴിച്ചു. അപ്പോൾ സർവ്വത്ര കിടിലംകൊണ്ട ദേവകൾ എല്ലാവരും ശങ്കരാ! ശങ്കരാ! രക്ഷിക്കണേ! എന്നു പറഞ്ഞ് വിറച്ച് കൈകൂപ്പി. വീണ്ടും രുദ്രൻെറ നിശിതമായ ശരം തൊടുത്തു. രുദ്രൻെറ വിക്രമംകണ്ട് ദേവന്മാരും ഋഷികളും ഭയപ്പെട്ടുപോയി. ആ വിബുധോത്തമന്മാർ ശിവനെ കൈകുപ്പി. ശർവ്വൻെറ കോപം ശമിപ്പിച്ചു. അപ്പോൾ ദേവന്മാർ കൈകൂപ്പി ശതരുദ്രീയം ജപിച്ചു. ത്രിദശന്മാർ പുകഴ്ത്തി സ്തുതിച്ചപ്പോൾ മഹേശ്വരൻ പ്രസാദിച്ചു. രുദ്രന്ന് വിശേഷിച്ചും ഭാഗം യജ്ഞത്തിൽ നിശ്ചയിച്ചു. ദേവന്മാരെല്ലാം ഭയപ്പെട്ട് രുദ്രനെ ശരണംപ്രാപിക്കുകയും ചെയ്തു.

പിന്നെ തകർത്ത യജ്ഞത്തെ സന്തുഷ്ടനായ ദേവൻ വീണ്ടും ഒന്നായി യോജിപ്പിച്ചു. എന്തൊക്കെ തകർന്നു നഷ്ടപ്പെട്ടുവോ, അതെല്ലാം വീണ്ടും മുമ്പത്തെവിധംതന്നെ ശർവ്വൻ ഉണ്ടാക്കി.

വിണ്ണിൽ പണ്ട് അസുരന്മാർക്ക് മൂന്നു പുരം ഉണ്ടായി. ഇരുമ്പുകൊണ്ടും, വെള്ളികൊണ്ടും, സ്വർണ്ണംകൊണ്ടുമായിരുന്നു ആ പുരങ്ങൾ. ആ പുരങ്ങൾ ആകാശത്തു സഞ്ചരിച്ചു. അവയിൽ വസിക്കുന്ന ത്രിപുരന്മാരെ ജയിക്കുവാൻ ഇന്ദ്രന്ന് ഒരായുധംകൊണ്ടും കഴിഞ്ഞില്ല. ദേവന്മാരെല്ലാം കുഴങ്ങി. എല്ലാവരും ചെന്ന് രുദ്രനെ ശരണംപ്രാപിച്ചു. ദേവന്മാരെല്ലാവരുംകൂടി രുദ്രനോടു പറഞ്ഞു: 'അല്ലയോ മാനദാ, രുദ്രാ, അസുരന്മാർ രൗദ്രകർമ്മങ്ങളാൽ ഞങ്ങളെ നിരന്തരം പീഡിപ്പിക്കുന്നു. അവരെ ഭവാൻ പുരത്തോടൊപ്പം നശിപ്പിച്ച് ലോകത്തെ രക്ഷിക്കണേ!'

ദേവകൾ പ്രാർത്ഥിച്ചപ്പോൾ മഹേശ്വരൻ അവരെ സമാധാനിപ്പിച്ച് അയച്ചു. പിന്നെ, ദേവൻ വിഷ്ണുവെ ശരമാക്കി. അഗ്നിയെ ശരത്തിൻെറ മുനയാക്കി. യമനെ അമ്പിൻെറ കടയാക്കി, വേദത്തെ വില്ലാക്കി, സാവിത്രിയെ ഞാണാക്കി. ബ്രഹ്മാവിനെ സാരഥിയാക്കി. ഇങ്ങനെയെല്ലാം യുദ്ധസന്നാഹങ്ങളൊരുക്കി. അങ്ങനെ മഹേശ്വരൻ ആ ത്രിപർവ്വത്രിശല്യംകൊണ്ട് ആ ത്രിപുരന്മാരുടെ പുരം തകർത്തു. ആദിത്യകാലാഗ്നിതേജസ്സുള്ള ശരംകൊണ്ട് ആ ദൈത്യന്മാരെ പുരത്തോടൊപ്പം ചുട്ടുകളഞ്ഞു ഭാരതാ!

പിന്നെ മഹാദേവൻ ഒരു പിഞ്ചുപൈതലിൻെറ രൂപത്തിൽ അഞ്ചു ജടകളോടുകൂടിയവനായി പാർവ്വതിയുടെ മടിയിൽക്കിടന്നു. ഉടനെ എത്തിയ ദേവന്മാരോട് അവൾ പരീക്ഷിക്കാനായി ചോദിച്ചു. 'ഈ കുട്ടി ഏതാണെന്നറിയുമോ?' കുട്ടിയെക്കണ്ടപ്പോൾ ഇന്ദ്രന്നു പെട്ടെന്ന് അസൂയയും, ക്രോധവും വന്നുകയറി. അവൻ വജ്രായുധമെടുത്ത് കുട്ടിയെ കൊല്ലുന്നതിന്നുവേണ്ടി അവൻെറ നേരെ പ്രയോഗിക്കുവാൻ കരമുയർത്തി. വജ്രമേന്തിയ പരിഘതുല്യമായ അവൻെറ ഭുജം പെട്ടെന്ന് സ്തംഭിച്ചുപോയി. ദേവകൾ ഭുവനേശ്വരനായ അവനെ അറിഞ്ഞില്ല. എല്ലാ പ്രജാപതികളും ഈശ്വരനെ, ബാലനായി പാർവ്വതിയുടെ മടിയിൽക്കിടക്കുന്ന ഈശ്വരനെ അറിഞ്ഞില്ല.

പിന്നെ, മഹാവീര്യനായ ആ കുട്ടി ഭഗവാൻ മഹേശ്വരനാണെന്നറിഞ്ഞ് ബ്രഹ്മാവു കൈകൂപ്പി. സുരന്മാർ ഉമയേയും മഹേശ്വരനേയും സ്തുതിച്ചു പ്രസാദിപ്പിച്ചപ്പോൾ ഇന്ദ്രൻെറ കൈ മുമ്പത്തെമാതിരിതന്നെയായി.

ഇപ്രകാരം അത്ഭുതപ്രഭാവനായ മഹേശ്വരനാണ് ദുർവ്വാസാവായി വന്നത്. അവനാണ് എൻെറ ഗൃഹത്തിൽ ദ്വാരകയിൽ വസിച്ചത്. പലവിധത്തിലുള്ള ദ്രോഹങ്ങളും അവിടെ വെച്ചു ചെയ്തു. ദുസ്സഹങ്ങളായ ആ പ്രവൃത്തികളെല്ലാം ഞാൻ ഔദാര്യംകൊണ്ട് ക്ഷമിച്ചു. അവൻ രുദ്രനാണ്, ശിവനാണ്, അഗ്നിയാണ്, സർവ്വവും അവനാണ്. സർവ്വജിത്തും അവൻതന്നെ. ഇന്ദ്രനും, വായുവും, വിദ്യുത്തും, അശ്വികളുമാണ് അവൻ. ഇന്ദ്രനും, ഈശാനനും, സൂര്യനും, വരുണനും, കാലനും, അന്തകനും, മൃത്യുവും, തമസ്സും, രാവും, പകലും, മാസാർദ്ധവും, മാസവും, സന്ധ്യയും, വത്സരവും അവൻ തന്നെയാണ്.

ധാതാവും, വിധാതാവും, വിശ്വകർമ്മാവും, വിശ്വഗനും, സൂര്യനക്ഷത്രഗ്രഹങ്ങളും, ദിക്കുകളും, വിദിക്കുകളും, വിശ്വമൂർത്തിയും, അമേയാത്മാവും, പരമദ്യുതിയുമായ സർവ്വേശ്വരനാണ് അവൻ. ഒന്നായും, രണ്ടായും, പലതായും നില്ക്കുന്നവനും അവൻതന്നെയാണ്. നൂറായും, ആയിരമായും, നൂറായിരമായും കാണപ്പെടുന്ന മഹേശ്വരൻ ഭഗവാൻ അജനാണ്. പല പല വിധത്തിലും അവൻെറ ഗുണങ്ങൾ പറഞ്ഞവസാനിപ്പിക്കുവാൻ ആർക്കും പറ്റുന്നതല്ല. നൂറ്റാണ്ടു പറഞ്ഞാലും അവസാനം കാണുന്നതുമല്ല.''

**161. മഹേശ്വരമാഹാത്മ്യം -** വാസുദേവൻ പറഞ്ഞു: "ആ മഹാത്മാവിൻെറ മഹത്തായ ഐശ്വര്യങ്ങളെ അല്ലയോ മഹാബാഹുവായ യുധിഷ്ഠിരാ, നീ കേൾക്കുക. രുദ്രൻ ബഹുരൂപനാണ്. വളരെ നാമങ്ങൾ അവന്നുണ്ട്. അവയൊക്കെ നീ കേൾക്കുക.

മഹാദേവനെന്നും, സ്ഥാണുവെന്നും, അഗ്നിയെന്നും മഹേശനെ വിളിക്കുന്നുണ്ട്. ഏകാക്ഷൻ എന്നും, ത്ര്യംബകൻ (മൂന്നു കണ്ണുള്ളവൻ) എന്നും, വിശ്വരൂപനെന്നും, ശിവനെന്നും വിളിക്കുന്നുണ്ട്. വേദജ്ഞന്മാരായ ദ്വിജന്മർ അവന്ന് രണ്ടു വിധം ശരീരം ദർശിക്കുന്നു. ഉഗ്രമായ ഘോരമൂർത്തിയും ശിവമായ സൗമ്യമൂർത്തിയും അവന്നുണ്ട്. ഉഗ്രമായ രൂപം അഗ്നി, വിദ്യുത്ത്, ഭാസ്കരൻ ഇവയാണ്. അവൻെറ ശിവമായ മൂർത്തിയോ, ധർമ്മവും, ജലവും, ചന്ദ്രനുമാണ്. അവൻെറ ആത്മാവിൽ പകുതി അഗ്നിയും പകുതി സോമനുമാണ്. അവൻെറ ശിവയായ മൂർത്തി ബ്രഹ്മചര്യമനുഷ്ഠിക്കുന്നു. അവൻെറ ഘോരമായ മൂർത്തിയാൽ അവൻ ലോകത്തെ സംഹരിക്കുന്നു. ഈശ്വരത്വത്താലും മഹത്ത്വത്താലും അവൻ. മഹേശ്വരനായി ദഹിപ്പിക്കുന്നവനും, തീക്ഷ്ണനും, ഉഗ്രനും, പ്രതാപിയും, അവനാകയാലും, മാംസശോണിതമജ്ജാദനാകയാലും അവൻ രുദ്രനായി. മഹത്തായതുകൊണ്ട് വാനോരിൽ അവൻ മഹാനായി. മഹാവിശ്വം കാക്കുകയാൽ മഹാദേവനായി. അവൻ ധൂമ്രരൂപനാവുകയാൽ ധൂർജ്ജടിയായി. സർവ്വകാമങ്ങളാലും അവൻ സർവ്വരെയും വർദ്ധിപ്പിക്കുന്നു. മനുഷ്യർക്ക് ശിവം (ശുഭം) കാംക്ഷിക്കുന്നതുമൂലം അവൻ ശിവനായി. മേലെനിന്ന് നരപ്രാണങ്ങളെ ദഹിപ്പിക്കുകയാൽ അവൻ സ്ഥിരനായി. സ്ഥിരലിംഗനായ അവൻ നിത്യനായതുകൊണ്ട് സ്ഥാണുവായി. ഇവന്നു പലതായ രൂപം ഭൂതവും, ഭവ്യവും ഭവിക്കുന്നതുമാണ്. ചരാചരമായ എല്ലാ ജഗത്തും ബഹുരൂപനായ അവൻതന്നെയാണ്. അവനിൽ നിന്നു വിശ്വരൂപന്മാരുണ്ടായി, വിശ്വരൂപനായി അവൻ. സഹസ്രാക്ഷനും, അയുതാക്ഷനും, സർവ്വഗതാക്ഷനുമായ അവനിൽ ചക്ഷുസ്സിന്നു തേജസ്സുമുണ്ട്. അവൻെറ ചക്ഷുസ്സിന്ന് ഒരന്തവുമില്ല. അവൻ നിത്യവും പശുക്കളെ സംരക്ഷിച്ച് അവയോടൊത്തു രമിക്കുകയാണ്. അവയ്ക്കധിപനായിരിക്കുകയാൽ അവൻ പശുപതിയായി സ്മരിക്കപ്പെടുന്നു. അവൻെറ ലിംഗം നിത്യബ്രഹ്മചര്യത്തിൽ നില്ക്കുന്നു. ലോകർ ഇവനെ പൂജിക്കുന്നു. അത് മഹാത്മാവിന്നു പ്രിയവുമാകുന്നു. മഹാത്മാവിൻെറ വിഗ്രഹമോ, ലിംഗമോ പൂജിക്കുന്നവൻ നിത്യവും മഹിതമായ ശ്രീയെ പ്രാപിക്കുന്നതാണ്. ഋഷികളും, ദേവകളും, ഗന്ധർവ്വരും, അപ്സരസ്ത്രീകളും, ഊർദ്ധ്വമുഖസ്ഥിതമായ ലിംഗത്തെത്തന്നെ പൂജിക്കുന്നു. അതിനെ പൂജിച്ചാൽ മഹേശ്വരൻ മോദിക്കും. ഭക്തന്മാർക്ക് ഭക്തവത്സലനായ അവൻ സുഖം നല്കുന്നു. ചുട്ടെരിക്കുന്ന ഈ ദേവൻ ശ്മശാനങ്ങളിൽ അധിവസിക്കുന്നു. ആ സ്ഥലത്ത് യജിക്കുന്നവർ വീരസ്ഥാനനിഷേവികളാണ്. വിഷയസ്ഥനും, മൃത്യുവുമാണ് അവൻ. പ്രാണികൾക്ക് ശരീരഗനുമാണ്. പ്രാണാപാനനും, ദേഹികൾക്ക് ദേഹഗനും വായുവുമാണ് അവൻ അവൻെറ ഘോരമായ രൂപങ്ങൾ പലമാതിരി ദീപ്തങ്ങളാണ്. പണ്ഡിതന്മാർ അവനെ അറിഞ്ഞു പൂജിക്കുന്നു. അർത്ഥവത്തായ നാമങ്ങൾ വാനവർ വേറെയും പറയുന്നുണ്ട്. അവ ബഹുത്വത്താലും, വിഭുത്വത്താലും കർമ്മവൃത്തിയാലും വിവരിക്കുന്നു. വേദത്തിൽ ശതരുദ്രീയം ഉത്തമമായതാണെന്ന് ദേവന്മാർ അറിയുന്നു (ദ്രോണപർവ്വം 203-ാം അദ്ധ്യായം നോക്കുക). മഹാത്മാവിന്ന് ഉപസ്ഥാനമായ അത് വ്യാസപ്രോക്തമാണ്. സർവ്വലോകർക്കും പ്രദാതാവും, മഹത്തായ വിശ്വവും അവനാകുന്നു. ബ്രാഹ്മണരായ ഋഷികൾ ഇവൻ ജ്യേഷ്ഠഭൂതനാണെന്നും പറയുന്നു. ഇവൻ, ദേവകൾക്ക് ആദിമനായ ഇവൻ, മുഖത്തിൽ നിന്ന് അഗ്നിയെ സൃഷ്ടിച്ചു. നാനാഗ്രഹങ്ങൾകൊണ്ട് പ്രതിരുദ്ധമായ പ്രാണങ്ങളുടെ വിസർഗ്ഗം കഴിക്കുന്നു. ശരണ്യനായ ഇവൻ ശരണാഗതന്മാരെ ആരെയും ഉപേക്ഷിക്കുന്നതല്ല. ആയുസ്സ്, ആരോഗ്യം, ഐശ്വര്യം, വിത്തം, കാമങ്ങൾ എന്നിവയെല്ലാം അവൻ മനുഷ്യർക്കു നല്കുന്നു. അവൻ അവയെല്ലാം ഹരിക്കുകയും ചെയ്യുന്നു. ഇന്ദ്രാദികളായ ദേവന്മാരിലും ഉപരിയായ ഐശ്വര്യം ഇവനിൽ സ്ഥിതിചെയ്യുന്നു. അവൻ എപ്പോഴും മൂന്നു ലോകത്തിന്നും നന്മചെയ്യുവാൻ സന്നദ്ധനാണ്. മഹേശ്വരനും, മഹാലോകങ്ങൾക്ക് എല്ലാറ്റിന്നും ഈശ്വരനുമാണ് അവൻ. പലമട്ടിലുള്ള രൂപങ്ങൾകൊണ്ട് വിശ്വം നിറഞ്ഞവനാണ് അവൻ. ''ആ ദേവൻെറ മുഖം കടലിൽ ബഡവാമുഖമാകുന്നു.''

**162. ധർമ്മപ്രമാണകഥനം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ദേവകീപുത്രനായ കൃഷ്ണൻ പറഞ്ഞതിനു ശേഷം വീണ്ടും യുധിഷ്ഠിരൻ ശാന്തനവനായ ഭീഷ്മനോടു ചോദിച്ചു.''

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ മഹാശയാ, ധർമ്മജ്ഞന്മാരിൽ സത്തമാ! തീർപ്പുകല്പിക്കുന്ന കാര്യത്തിൽ, പ്രത്യക്ഷമെന്നും ആഗമമെന്നും പറയുന്ന രണ്ടുകാര്യത്തിൽ ഏതാണു പ്രമാണമായി സ്വീകരിക്കേണ്ടത്.''

ഭീഷ്മൻ പറഞ്ഞു: "നീ ചോദിച്ചത് നല്ല ഒരു ചോദ്യമാണ്. എനിക്കിതിൽ യാതൊരു സംശയവുമില്ല. ഞാൻ പറയുന്നതു ശ്രദ്ധയോടെ കേൾക്കുക മഹാപ്രാജ്ഞാ! സംശയങ്ങൾ ഏവരിലും എളുപ്പത്തിൽ ജനിക്കും. എന്നാൽ അതിനെ പരിഹരിക്കുവാനാണു പ്രയാസം. കാണപ്പെടുന്നതിലും, ശാസ്ത്രനിക്ഷിപ്തമായതിലും മർത്ത്യരെ ബാധിക്കുന്ന സംശയങ്ങൾക്ക് ഒരു കൈയും കണക്കുമില്ല. ജ്ഞാനികളാണെന്ന് അഭിമാനിക്കുന്ന ചിലരുണ്ട്. അവർ പ്രത്യക്ഷത്തെ പ്രമാണമാക്കി തർക്കിക്കുവാനൊരുങ്ങും. അവർ സത്യത്തെ സംശയമായിക്കാണുകയും, കാണാത്തതിനെ ഇല്ലെന്നുപറഞ്ഞ് നിഷേധിക്കുകയുംചെയ്യും. അതുകേട്ട് വിദ്വാന്മാരായി നടിക്കുന്ന ബാലന്മാർ (അറിവില്ലാത്തവർ) തെറ്റായി ധരിക്കുകയും ചെയ്യും. കാരണമായി ഒന്നുണ്ട് എന്നു വിചാരിക്കാം. എന്നാൽ ആ ഒന്നിനെപ്പറ്റി അറിയാൻ വിഷമമുണ്ട്. അതറിയുവാൻ മടിവിട്ട് ഒരുങ്ങി ദീർഘകാലം പഠിക്കണം. യോഗാഭ്യാസം ചെയ്യണം. അന്വേഷണം നടത്തണം. എന്നാൽ അത് പ്രാണയാത്ര പലമട്ടിൽ കല്പിക്കുന്നവനു ഗ്രഹിക്കുവാൻ കഴിയും ഭാരതാ! തൽപരന്ന് അതിൽ കാഴ്ച ലഭിക്കും. താൽപര്യമില്ലാത്തവന്ന് അതിനെ കണ്ടെത്തുവാൻ കഴിയുകയില്ല. യുക്തികൾക്ക് അതിരുകണ്ട് വലിയതും ഉത്തമവുമായ ജ്ഞാനം ലോകത്തിന്നെല്ലാം തേജസ്സായിട്ടുള്ളത് ബ്രഹ്മമാണെന്ന് അറിയുക. ലോകത്തിൻെറ ആദികാരണമായ ദിവ്യചൈതന്യത്തെ യുക്തികൊണ്ട് കണ്ടെത്തുവാൻ കഴിയുകയില്ലെന്ന് വേദാദിവാക്യങ്ങളെയാണ് ഈ സന്ദർഭത്തിൽ പ്രമാണമായി സ്വീകരിക്കേണ്ടത്.*

രാജാവേ, യുക്തികൊണ്ട് എല്ലാം പിടികിട്ടുമെന്നു വിചാരിക്കേണ്ടതില്ല. പ്രത്യക്ഷമായിക്കാണുന്നതെല്ലാം പ്രമാണമായി സ്വീകരിക്കയുമരുത്. നാം കാണുന്നതല്ല അതിൻെറ ശരിയായ രൂപവും ഭാവവുമെന്ന് ചിന്തിക്കണം. പിടികിട്ടാ

* അലോക സാമാന്യമചിന്ത്യ ഹേതുകം
ദ്വിഷന്തി മന്ദാശ്ചരിതം മഹാത്മനഃ (കാളിദാസൻ കുമാരസംഭവം)

ത്തതും, ഉറയ്ക്കാത്തതുമായ കാര്യങ്ങളെപ്പറ്റി വാക്കുകൊണ്ടു പറയാതിരിക്കുകയാണ് ഉത്തമം.''

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പിതാമഹാ, ഈ നാലുകാര്യങ്ങൾ പറഞ്ഞതിൽ ഏതാണ് സ്വീകാര്യം. പ്രത്യക്ഷം, ലോകം, ആഗമം, ആചാരം എന്നിവയിൽ ഏതാണ് ഉത്തമമായിട്ടുള്ളത്? പറഞ്ഞാലും!''

ഭീഷ്മൻ പറഞ്ഞു: "ബലവാന്മാരായ ദുരാത്മാക്കൾ ധർമ്മത്തെ അപഹരിക്കെ എന്ത് ഉറപ്പ് യത്നിച്ചുചെയ്താലും അത് കാലത്താൽ ഛിന്നഭിന്നമായിപ്പോയെന്നുവരാം. അധർമ്മം എന്നത് ധർമ്മത്തിൻെറ രൂപത്തിൽ, പുല്ല് മൂടിക്കിടക്കുന്ന പൊട്ടക്കിണറുപോലെയാണ്. ആ ഭയങ്കരന്മാർ മനുഷ്യരുടെ വൃത്തം തെറ്റിക്കും. അതും നീ കേൾക്കുക യുധിഷ്ഠിരാ! വേദങ്ങളെ നിന്ദിക്കുന്നതിൽ അത്തരം **ആളുകൾ തൽപരന്മാരും** സമർത്ഥന്മാരുമാണ്. **അവർ ധർമ്മദ്വേഷികളാണ്. അറിവില്ലാത്തവരെ അവർ വഴിതെറ്റിക്കും. നീ അത്തരക്കാരെ സേവിക്കരുത്. സാധുക്കളെ സേവിക്കുക. കിട്ടിയ അറിവുകൊണ്ട് തൃപ്തിപ്പെടാതെ** വേദപാരായണം മുതലായവകൊണ്ട് കൂടുതൽ ജ്ഞാനം നേടുവാൻ ശ്രമിക്കുന്നവരെ സേവിക്കുക. ലോഭം, മോഹം, എന്നിവയുടെ സഹായത്തോടെ സഞ്ചരിക്കുന്ന കാമത്തെയും അർത്ഥത്തെയും കൂട്ടുപിടിക്കാതിരിക്കുക. ധർമ്മമെന്നാൽ എന്താണ് എന്ന് അറിഞ്ഞവരുമായി ഇടപെടുക. അവരെ സേവിക്കുക. അവരുടെ സ്വഭാവം തെറ്റിപോവുകയില്ല. യജ്ഞവും സ്വാദ്ധ്യകർമ്മവും തെറ്റുന്നതല്ല. ആചാരം, വേദം, ധർമ്മം എന്നീ മൂന്നും ഒന്നുതന്നെയാണെന്നു ധരിക്കണം.''

യുധിഷ്ഠിരൻ പറഞ്ഞു: "പിതാമഹാ, എൻെറ ബുദ്ധി പതറിപ്പോകുന്നു. ഒരു പിടിയും കിട്ടുന്നില്ല. സംശയത്തിൽ മുങ്ങിപ്പോകുകയാണ്. അപാരത്തിൽ ഞാൻ അന്വേഷിക്കുന്നു; അക്കരെ കാണുന്നുമില്ല. വേദം, പ്രത്യക്ഷം, ആചാരം എന്നിവ മൂന്നുമാണ് പ്രമാണമെങ്കിൽ ഇവയിൽനിന്ന് വ്യത്യസ്തമാണ് ധർമ്മം. മൂന്നുംകൂടി എങ്ങനെയാണ് ഒന്നായി വരുന്നത്?''

ഭീഷ്മൻ പറഞ്ഞു: "ഭയങ്കരന്മാരായ ചില ശക്തന്മാർ തങ്ങളുടെ ബാഹുബലത്താൽ ധർമ്മത്തെ തകർത്തുകളയും. അപ്രകാരം സംഭവിക്കുമ്പോൾ മൂന്നിനമായി ധർമ്മത്തെ ചിന്തിക്കണം. മൂന്നിനം ധർമ്മദർശനവും ഒന്നാണെന്നു ധരിക്കണം. ആ മൂന്നിൻെറയും മാർഗ്ഗം ഓരോന്നിൻെറയും ധർമ്മമായിക്കാണണം. മൂന്നും വെവ്വേറെയാണെന്നു ചിന്തിക്കുന്നത് ബുദ്ധിപൂർവ്വകമല്ല. മൂന്നിനും വഴി പറഞ്ഞിട്ടുണ്ട്; അതുപോലെ ചെയ്യണം. സംശയംമൂലം ധർമ്മത്തെ പരീക്ഷിക്കരുത്. അല്ലയോ ഭരതശ്രേഷ്ഠാ. ഭവാന് ധർമ്മസംശയം പാടില്ല. നീ ഞാൻ പറയുന്നതിനെ ചോദ്യംചെയ്യാതെ അനുസരിക്കുക. നിസ്സംശയം അനുസരിക്കുക. അന്ധനെപ്പോലെയോ ബുദ്ധിഹീനനെപ്പോലെയോ നീ എന്നെ അനുസരിക്കുക. ഞാൻ പറയുന്നതു ചെയ്യുക.

അഹിംസ, സത്യം, അക്രോധം, ദാനം എന്നീ നാലു കാര്യവും അല്ലയോ അജാതശത്രോ, ഭവാൻ സേവിക്കുക. ഇതാണ് സനാതനമായ ധർമ്മം. പിതൃപൈതാമഹമുറയ്ക്കാണ് വിപ്രരിലുള്ള പെരുമാറ്റം. അത് മഹാബാഹോ, തെറ്റാതെ നീ ചെയ്യണം. ധർമ്മത്തെ ഉപദേശിച്ചുതരുന്ന ഗുരുക്കന്മാരാണ് അവർ. അറിയാത്തവർ ചെയ്യുന്ന പ്രമാണം അപ്രമാണമായിത്തീരും. അതിനെ പ്രമാണമാക്കരുത്. അതാണ് വാദത്തിന്നുള്ള കാരണമായിത്തീരുന്നത്.* വിപ്രരെ സൽക്കരിച്ച് മാനിക്കുക. ഈ ലോകംമുഴുവൻ അവരിൽ സ്ഥിതിചെയ്യുന്നു എന്ന് അവരെപ്പറ്റി ധരിക്കുക.''

യുധിഷ്ഠിരൻ പറഞ്ഞു: "ധർമ്മത്തെ വെറുക്കുന്നവരുണ്ടല്ലോ, ധർമ്മത്തെ സേവിക്കുന്നവരുമുണ്ടല്ലോ, ഈ രണ്ടു കൂട്ടർക്കുമുള്ള ലോകങ്ങൾ ഏതാണ്? അവർ എവിടെ ചെല്ലും? പിതാമഹാ, ഇതൊന്നു വ്യക്തമാക്കിത്തരണേ!''

ഭീഷ്മൻ പറഞ്ഞു: "രജസ്സുകൊണ്ടും തമസ്സുകൊണ്ടും മനസ്സുകൊണ്ടും ദുഷിച്ചവരായ ധർമ്മദ്വേഷികൾ നരകത്തിൽ ചെന്നെത്തുന്നതാണ്. ധർമ്മത്തെ എപ്പോഴും സേവിക്കുകയാണെങ്കിൽ സത്യവും ആർജ്ജവവും ഉള്ളവരായ ആ സജ്ജനങ്ങൾ എന്നും സ്വർഗ്ഗത്തിൽ വസിക്കും. ഗുരുജനങ്ങളെ ശുശ്രൂഷിക്കുന്ന ധർമ്മാത്മാക്കൾ, ധർമ്മത്തെ സേവി**ക്കുകമൂലം** ദേവലോകത്ത് ചെന്നെത്തുന്നതാണ്. മനുഷ്യരും, **ദേവകളും, ഉടൽ തപിപ്പിച്ച്,** ലോഭദ്വേഷങ്ങൾ വെടിഞ്ഞ്, **അടക്കത്തോടെ ജീവിക്കുന്നവർ** ധർമ്മംമൂലം സ്വർഗ്ഗസുഖം അനുഭവിക്കും. ഒന്നാമതായി ബ്രഹ്മഭാവമാണ് ധർമ്മം എന്നു മനീഷികൾ പറയുന്നു. ധർമ്മിഷ്ഠന്മാരായ അവർ അതു ഭക്ഷ്യാർത്ഥി പഴത്തെ എന്നപോലെ ഉപാസിക്കുന്നു.''

യുധിഷ്ഠിരൻ പറഞ്ഞു: "അസത്തുക്കളുടെ രൂപമെന്താണ്? സജ്ജനങ്ങളുടെ പ്രവൃത്തിയെന്താണ്? ഭവാൻ സത്തുക്കളെയും, അസത്തുക്കളെയും വേർതിരിച്ച് മനസ്സിലാക്കുവാനുള്ള മാർഗ്ഗം ഉപദേശിക്കണേ!''

ഭീഷ്മൻ പറഞ്ഞു: "അസത്തുക്കളായ ജനങ്ങൾ (ദുർജ്ജനങ്ങൾ) ദുരാചാരന്മാരാണ്. ദുരാധർഷന്മാരാണ്. ദുർമ്മുഖന്മാരാണ്. സാധുക്കൾ (സജ്ജനങ്ങൾ) സൽസ്വഭാവികളാണ്. വിശിഷ്ടമായ ആചാരമാണ് അവരുടെ ലക്ഷണം. രാജവീഥിയിലും (വലിയ വഴികൾ) പശുക്കൾ കിടക്കുന്നിടത്തും അവയുടെ മറവിൽ ചെന്നിരുന്നു മലമൂത്രങ്ങൾ വിടും. വയലിൽ നെല്ലിൻെറ ഇടയിൽ ചെന്നിരുന്ന് മലമൂത്രങ്ങൾ വിടും. ഇതൊക്കെ ദുർജ്ജനങ്ങളുടെ സ്വഭാവമാണ്. ധാർമ്മികരായ സജ്ജനങ്ങൾ ആവകയൊന്നും ചെയ്യുകയില്ല. അഞ്ചുപേർക്ക് ഭോജനം നല്കിയതിന്ന് ശേഷമുള്ളതേ സജ്ജനങ്ങൾ ഭക്ഷിക്കുകയുള്ളു. ഉണ്ണുന്ന സമയത്ത് അവർ ഒന്നും മിണ്ടുകയില്ല (വർത്തമാനങ്ങൾ പറഞ്ഞുചിരിക്കുന്നത് ദോഷമാണ് ഉണ്ണുമ്പോൾ). കൈനനച്ച് കിടന്നുറങ്ങുകയില്ല. (കൈകഴുകിയാൽ നല്ലപോലെ തുടച്ച് ഉണക്കണം) അഗ്നി, കാള, ദേവൻ, പശുത്തൊഴുത്ത്, ചതുഷ്പഥം, ബ്രാഹ്മണൻ, ധാർമ്മികൻ, വൃദ്ധൻ എന്നീ പറഞ്ഞവരെയെല്ലാം ധാർമ്മികൻ വലംവെയ്ക്കണം.

വൃദ്ധന്മാർക്കും, ചുമട് ഏറ്റിയവർക്കും, സ്ത്രീകൾക്കും, നഗരാദ്ധ്യക്ഷനും, ബ്രാഹ്മണർക്കും, പശുക്കൾക്കും, ധാർമ്മികൻ വഴിമാറിക്കൊടുക്കണം. അതിഥികൾക്കും, ദൂതന്മാർക്കും, സ്വജനങ്ങൾക്കും, ശരണം പ്രാപിച്ചവർക്കും സ്വാഗതം പറയുന്നതു ധർമ്മമാണ്. കാലത്തും അന്തിക്കുംമാത്രം അങ്ങനെ രണ്ടുനേരത്തെ ഭക്ഷണം ദേവകല്പിതമാണ്. മനുഷ്യർക്ക് ഇടയ്ക്ക് ഊണ് നിഷിദ്ധമാണ്. അത് ഉപവാസമാണ്. ഹോമകാലത്തേക്കുള്ള അഗ്നി കാലേതന്നെ സംരക്ഷിക്കുക. ഋതു

* ഇന്നലെ ചെയ്തോരബദ്ധം-മൂഢ-
ർക്കിന്നത്തെയാചാരമാകാം.
നാളത്തെ ശാസ്ത്രമതാകാം-അതിൽ
മൂളായ്ക സമ്മതം ധീമൻ.

**(കുമാരനാശാൻ)**

കാലത്ത് ആർത്തവശുദ്ധിക്കുശേഷം മാത്രം ഭാര്യയുമായി സംയോഗംചെയ്യുക. അങ്ങനെയല്ലാത്ത കാലത്തു സംഗം ചെയ്യുന്നതു ബ്രഹ്മചര്യമാവുകയില്ല. സജ്ജനങ്ങൾ ബ്രഹ്മചര്യമനുഷ്ഠിക്കണം.

അമൃത്, വിപ്രർ, പശു ഇവ മൂന്നും ഒരിടത്തുണ്ട്. അതുകൊണ്ട് ഗോക്കളെയും, ബ്രാഹ്മണരെയും യഥാവിധി അർച്ചിക്കുക. യജുസ്സുകൊണ്ട് സംസ്കരിക്കപ്പെട്ട മാംസം ഭുജിച്ചാൽ ദോഷമില്ല. പൃഷ്ഠത്തിലെ മാംസം, പാഴായ മാംസം (ദേവന്മാർക്കർപ്പിക്കാത്ത മാംസം), പുത്രന്റെ മാംസം ഇവ മൂന്നും തുല്യമാണ്. സ്വദേശത്തിലായാലും അന്യദേശത്തിലായാലും പാന്ഥനെ പട്ടിണിക്കിടരുത്. കർമ്മം സഫലമായി നിർവ്വഹിച്ച് ഗുരുജനങ്ങൾക്കു നല്കണം. ഗുരുജനങ്ങൾക്ക് ഇരിപ്പിടം കുമ്പിട്ടു തൊഴുതു കൊടുക്കുക. ഗുരുപൂജമൂലം ശ്രീയും ആയുസ്സും വർദ്ധിക്കുന്നതാണ്.

വൃദ്ധരെ അവമാനിക്കരുത്. അവരെ പ്രേഷ്യരാക്കരുത്. അവർ നില്ക്കുമ്പോൾ ഇരിക്കരുത്. അങ്ങനെ ചെയ്താൽ അവരുടെ ആയുസ്സ് നശിക്കുന്നതല്ല. നഗ്നയായി നില്ക്കുന്ന പെണ്ണിനെ നോക്കരുത്. നഗ്നനായി നില്ക്കുന്ന ആണിനെയും നോക്കരുത്. മൈഥുനംചെയ്യുന്നത് ആരും കാണരുത്. അപ്രകാരംതന്നെ ഭോജനവും വെളിവിൽ ഇരുന്നു പാടില്ല. തീർത്ഥത്തിൽവെച്ച് കൂടുതൽ പാവനമായ തീർത്ഥം ഗുരുക്കന്മാരാണ്. ശുദ്ധത്തിൽവെച്ച് ശുദ്ധമാകേണ്ടത് ഹൃദയമാണ്. ദൃശ്യങ്ങളിൽ വെച്ച് ശ്രേഷ്ഠമായത് ജ്ഞാനമാണ്. പരമമായ സുഖം സന്തോഷമാണ്. കാലത്തും, അന്തിക്കും വൃദ്ധന്മാർ പറയുന്ന നല്ല വാക്കുകൾ കേൾക്കണം. അവരുടെ ഉപദേശം വാങ്ങണം. മർത്ത്യൻ വൃദ്ധസേവമൂലം ശ്രുതം നേടും. വേദാഭ്യാസതുല്യമായ ജ്ഞാനം സമ്പാദിക്കാൻ കഴിയും.

സ്വാദ്ധ്യായത്തിലും, ഭക്തിയിലും, വലംകൈ ഉയർത്തണം. വാക്കും മനസ്സും, ഇന്ദ്രിയങ്ങളും നിത്യവും അടക്കണം. നല്ലപോലെ പാകംചെയ്ത പായസം, കഞ്ഞി, എൾച്ചോറ്, ഹവിസ്സുകൾ എന്നിവകൊണ്ട് അഷ്ടകയെന്നു പേരുള്ള ശ്രാദ്ധത്തിൽ ചെയ്യേണ്ടതായ പിതൃപൂജ, ദൈവപൂജ, നവഗ്രഹപൂജ ഇവയെല്ലാം ചെയ്യണം.

ക്ഷൗരക്രിയയിൽ നല്ലവാക്ക്, ഒരു ആശംസ പറയുക. തുമ്മിയാൽ ഒരു അഭിനന്ദനം ദേവന്മാർക്കു പറയുക. രോഗികളെക്കണ്ടാൽ ആയുസ്സിന്നായി അഭിനന്ദനം പറയുക. ആപത്തിൽപ്പോലും തന്നെക്കാൾ മേലെയായ ഒരുത്തനെ 'എടാ, നീ' എന്നൊന്നും വിളിക്കരുത്. 'എടാ, നീ' എന്ന് ഒരു മാന്യനെ വിളിച്ചാൽ അതു വധത്തിന്നു തുല്യം പാപമാണെന്നാണ് വിദ്വാന്മാരുടെ അഭിപ്രായം. താഴ്ന്നവരോടും, തുല്യരോടും, ശിഷ്യന്മാരോടും നന്മ പറയണം. അവർക്ക് നന്മ ആശംസിക്കണം. പാപകർമ്മാവിന്ന് എപ്പോഴും ഹൃദയം പാപമേ പറയൂ.

ദുഷ്ടന്മാർ തങ്ങൾ ചെയ്ത ദുഷ്കർമ്മം അറിഞ്ഞുകൊണ്ടുതന്നെ മൂടി വെക്കും. അത് അറിഞ്ഞുകൊണ്ട് യോഗ്യന്മാരുടെ മുമ്പിൽ മറയ്ക്കുവാൻ ശ്രമിക്കുന്നത് പാപമാണ്. നാശം അവന്നു വന്നുകൂടും.

'മനുഷ്യരാരും എന്നെക്കാണുന്നില്ല,' എന്നു വിചാരിച്ച് പാപംചെയ്താൽ അവൻ പാപിയായിത്തന്നെ വന്നുകൂടും. പണം പലിശയ്ക്കുകൊടുത്ത ഹുണ്ടികക്കാരൻ പലിശയെ ദിവസപ്പോക്കിൽ കാത്തുരക്ഷിക്കുന്നമാതിരി ധർമ്മംകൊണ്ട് മൂടുന്ന പാപം ധർമ്മത്തെ വളർത്തുന്നതാണ്.

ഉപ്പ് വെള്ളത്തിലിട്ടാൽ അലിഞ്ഞുപോകും. അതുപോലെ പ്രായശ്ചിത്തം ചെയ്താൽ പാപം ഉടനെത്തന്നെ നശിച്ചുപോകുന്നതാണ്. അതുകൊണ്ട് പാപം ആരും മറച്ചുവെക്കരുത്. മറച്ചുവെച്ചാൽ പാപം വർദ്ധിച്ചുവരുന്നതാണ്.

പാപം ചെയ്തുപോയാൽ അത് സജ്ജനങ്ങളോട് തുറന്നു പറയുക. ആ പാപത്തെ അവർ അടക്കും. ദുരയോടെ ധനം സമ്പാദിച്ചാൽ അതു നിലനില്ക്കുകയില്ല. കാലത്തിന്റെ പോക്കിൽ അത് അവന്റെ കൈയിൽനിന്നു പൊയ്ക്കളയും. അവൻ ചത്തുപോകുമ്പോൾ അത് മറ്റുള്ളവരുടെ കൈവശത്തിലാകും. മനസ്സ് എല്ലാ ജീവിക്കും ധർമ്മമാണ്. ധർമ്മംതന്നെയാണ് മനസ്സ്. അതുകൊണ്ടാണ് സർവ്വജീവികളും ധർമ്മത്തെ ആശ്രയിക്കുന്നത്. താൻ തനിയെ ധർമ്മം കർത്തവ്യമെന്ന നിലയിൽ ചെയ്യുക. ധർമ്മത്തെ ഉയർത്തിപ്പിടിച്ച് പെരുമ്പറയടിച്ച് ധർമ്മധ്വജനാകുവാൻ ശ്രമിക്കരുത്. ഞാൻ വലിയ ഒരു ധർമ്മം ചെയ്തിരിക്കുന്നു എന്നു മറ്റുള്ളവരെ അറിയിക്കുവാൻ ശ്രമിക്കരുത്. ധർമ്മംകൊണ്ട് ഉപജീവിക്കുന്നവർ ധർമ്മവർത്തകർ (ധർമ്മംകൊണ്ട് കച്ചവടം നടത്തുന്നവർ) ആകുന്നു. അത് ഒരു ധർമ്മമാവുകയില്ല. ധർമ്മം ചെയ്തു പ്രതിഫലം കാംക്ഷിക്കുന്നത് ഒരിക്കലും ധർമ്മമല്ല. ധർമ്മവ്യാപാരമാണത്. ദേവന്മാരെ ദംഭം കൂടാതെ അർച്ചിക്കുക. 'ദംഭയാഗങ്ങൾ' ചെയ്യരുത്. ഗുരുജനങ്ങളെ നിർവ്യാജം പൂജിക്കുക. പരലോകയാത്രയ്ക്കുള്ള നിധിയായി ദാനംകൊണ്ടുള്ള പുണ്യം ഇഹലോകത്ത് നേടിവെക്കുക.''

**163. ധർമ്മപ്രശംസ -** യുധിഷ്ഠിരൻ പറഞ്ഞു: "ഭാഗ്യമില്ലാത്തവൻ ഒരിക്കലും ധനം നേടുകയില്ല. അവൻ എത്ര ബലവാനായാലും നേടുവാൻ സാദ്ധ്യമല്ല. ഭാഗ്യമുള്ളവൻ ധനം നേടും. അവൻ എത്ര കൃശനായാലും ബുദ്ധിഹീനനായാലും നേടും. കിട്ടാത്ത കാലത്ത് എത്ര പ്രയത്നിച്ചാലും കിട്ടുകയില്ല. കിട്ടുന്ന കാലത്ത് യത്നമൊന്നും കൂടാതെതന്നെ ധനംലഭിക്കും. വലിയ ധനം പോലും ലഭിക്കും. യത്നിച്ചു ധനം നേടിയ പലരെയും നാം കാണുന്നുണ്ട്. യത്നം ചെയ്താൽമതി എന്നുണ്ടെങ്കിൽ യത്നിച്ചവർക്കെല്ലാം ഉടനെ ഫലം സിദ്ധിക്കേണ്ടതല്ലേ? കിട്ടാൻ യോഗമില്ലാത്തവന്നു കിട്ടുകയില്ല രാജാവേ! വളരെ പ്രയത്നിച്ചിട്ടും ഫലം സിദ്ധിക്കാത്ത മനുഷ്യരെയും നാം കാണുന്നുണ്ട്. ഒരാൾ നൂറുവിധത്തിൽ ശ്രമിച്ചാലും ധനവാനാകുന്നില്ല. മറ്റൊരാൾ യാതൊരു പ്രയത്നവും ചെയ്യാതെ തന്നെ, അവൻ വഴിവിട്ടു സഞ്ചരിക്കുന്നവനായാൽപ്പോലും ധനം ലഭിച്ചു സുഖിക്കുന്നതായിക്കാണുന്നു. ധനസമ്പാദനത്തിന്ന് പല അന്യായവും ചെയ്തിട്ടും നേടാൻ കഴിയാത്ത നിർദ്ധനരായ മർത്ത്യന്മാരെയും നാം കാണുന്നുണ്ട്. സ്വന്തം കർമ്മംകൊണ്ടു ധനവാന്മാരായ ദരിദ്ര ന്മാരെയും നാം കാണുന്നുണ്ട്. നീതിശാസ്ത്രം പഠിച്ചവൻ അനീതിയായി ജീവിക്കുന്നതും നാം കാണുന്നു. യാതൊരു പഠിപ്പുമില്ലാത്തവനെ മന്ത്രിയായി നിശ്ചയിച്ച് അവൻ പറയുന്നതു കേട്ട് ഭംഗിയായി ഭരിച്ചുവരുന്നതും നാം കാണുന്നു. ഈ വൈരുദ്ധ്യങ്ങൾക്കൊക്കെ എന്താണു കാരണം? വിദ്വാൻ ധനവാനായിട്ടും അവിദ്വാൻ ദരിദ്രനായിട്ടും വന്നുവെന്നു വരാം. ഇങ്ങനെ കാണുന്നതുകൊണ്ട് വിദ്യക്കും ധനത്തിന്നും തമ്മിൽ അഭേദ്യമായ ബന്ധമുണ്ടെന്നു വിചാരിക്കാമോ?

കൊറ്റിന്നുവേണ്ടി വിദ്വാൻ മൂഢനെ സേവിക്കുകയില്ല. വെള്ളം കിട്ടിയാൽ ദാഹംതീർക്കുന്നമാതിരി വിദ്വാൻ മൂഢന്മാരെ ആശ്രയിച്ച് ആവശ്യം നിർവ്വഹിക്കുകയില്ല. വിദ്യകൊണ്ട് എല്ലാം നടക്കുമെന്നുണ്ടെങ്കിൽ മനുഷ്യൻ വിദ്യയെ ഉപേക്ഷിക്കുകയില്ല. കാലം വരാതെ മനുഷ്യൻ ചാവുകയില്ല. നൂറമ്പു

തറച്ചാലും ചാവുകയില്ല. കാലമെത്തിയാലോ, പുല്ലിൻെറ മുന യേറ്റു മുറിഞ്ഞാൽമതി, അവൻെറ കഥ അവസാനിക്കും.''

ഭീഷ്മൻ പറഞ്ഞു: 'പ്രയത്നിക്കുവാൻ തുനിഞ്ഞവൻ ധനം നേടുന്നില്ലെങ്കിൽ ഉഗ്രമായ തപം ഏല്ക്കേണ്ടതായി വരുന്നു. വലിയ അദ്ധ്വാനം ചെയ്യണം; വിതയ്ക്കാതെ മുള യ്ക്കുകയില്ലല്ലോ. ദാനംചെയ്താൽ അവൻ ഭോഗങ്ങൾ അനു ഭവിക്കും. വൃദ്ധന്മാരെ സേവിച്ചാൽ വിദ്വാനാകും. അഹിംസ സ്വീകരിക്കുന്നവൻ ദീർഘായുഷ്മാനാകുമെന്നാണ് മനീഷി കൾ പറയുന്നത്. അതുകൊണ്ട് ദാനങ്ങൾ ചെയ്യണം. വാരി ക്കോരി കഴിവുപോലെ അർഹിക്കുന്നവർക്കു നല്കണം. എന്നാൽ നാം ഇരക്കുന്നവരാകരുത്. ധർമ്മിഷ്ഠന്മാരെ അർ ച്ചിക്കുക. നല്ലവാക്കു പറയുക. ഇഷ്ടമറിഞ്ഞു ദാനം ചെയ്യുക. ശാന്തശീലനാവുക, സകല ജീവികളിലും കരുണയുള്ളവ നാകുക. എല്ലാ ജീവികൾക്കും സുഖവും ദുഃഖവുമുണ്ടാകു ന്നത് അവരവരുടെ കർമ്മംകൊണ്ടാണ്. വിധി ഫലത്തെ നല്കുന്നു. നീയും അതിൽ വിശ്വസിക്കുക. നീയും കർമ്മ ഫലത്തിൽ വിശ്വസിക്കുക. ഒരുത്തനും ആ നിയമത്തിൽ നിന്ന് വിമുക്തനല്ല.''

**164. ധർമ്മപ്രശംസ -** ഭീഷ്മൻ പറഞ്ഞു: "ധാർമ്മികനായി ത്തീരുവാൻ ആഗ്രഹിക്കുന്നവൻ ധർമ്മകർമ്മങ്ങൾ ചെയ്യു കയും മറ്റുള്ളവരെ പ്രേരിപ്പിക്കുകയും ചെയ്യുക. അപ്രകാരം അധർമ്മകർമ്മങ്ങൾ ചെയ്യുകയും അധർമ്മത്തിലേക്ക് മറ്റു ള്ളവരെ പ്രേരിപ്പിക്കുകയും ചെയ്യുന്നവർ ഒരിക്കലും ധർ മ്മിഷ്ഠന്മാരായി വരികയില്ല. അതുകൊണ്ട് സൽക്കർമ്മങ്ങൾ ചെയ്തു മർത്ത്യർ ആശ്വസിക്കണം. ദുഷ്കർമ്മങ്ങളിൽ ഒരി ക്കലും നന്മ പ്രതീക്ഷിക്കേണ്ടതില്ല. ഏതുകാലത്തും നിഗ്ര ഹാനുഗ്രഹശക്തിയുള്ളത് 'കാലം' തന്നെയാണ്. അവൻ ജീവികളുടെ ഉള്ളിൽ കടന്നിരുന്ന് ധർമ്മവും അധർമ്മവും നടത്തുകയാണ്. ധർമ്മത്തിൻെറ ഫലം കാണുമ്പോൾ, പ്രത്യ ക്ഷമായി അനുഭവിക്കുമ്പോൾ, മർത്ത്യന്നു മനസ്സിലാകും ധർമ്മംതന്നെയാണ് ശ്രേഷ്ഠമായതെന്ന്. അപ്പോൾ ധർമ്മ ത്തിൽ താൽപര്യം വർദ്ധിക്കും. അതിൽ വിശ്വസിക്കുകയും ചെയ്യും. അധർമ്മത്തെ അകറ്റുകയും ചെയ്യും. ഇതിൽ ഒരുത്തൻെറ ധാരണ ദൃഢമല്ലാതെ വരുമ്പോൾ അവന്ന് ധർമ്മത്തിലുള്ള വിശ്വാസം നഷ്ടമാകുന്നു. അവൻ തൻ മൂലം പരാജിതനായി ഭവിക്കുന്നു. നിങ്ങൾ ധർമ്മത്തിൽ വിശ്വസിക്കുക; മറ്റൊന്നും ചിന്തിക്കേണ്ടതില്ല. നല്ലവരുടെ ലക്ഷണം ധർമ്മത്തിൽ വിശ്വസിക്കുക എന്നുള്ളതാണ്. ധർമ്മവും അധർമ്മവുമായി ഇടപെട്ട മനുഷ്യർക്ക്, ചെയ്യേ ണ്ടതെന്തെന്നും ചെയ്യരുതാത്തതെന്തെന്നും അറിയുന്ന മനു ഷ്യരെ അവരുടെ അനുഭവജ്ഞാനം കാലാനുകൂലമായി സന്മാർഗ്ഗത്തിലേക്ക്, ധാർമ്മികമാർഗ്ഗത്തിലേക്ക്, വഴികാണി ക്കും. ധർമ്മത്തെ അവർ മുറുകെപ്പിടിക്കും. ധർമ്മഫലം നേടുകയുംചെയ്യും. ഐശ്വര്യവാന്മാരായ രാജസ ന്മാർ ചെയ്യാത്തവിധം, തൻെറ ആത്മാവിനെ ആത്മാവാൽ ധാർ മ്മികന്മാർ പൂജിക്കുന്നു. അധർമ്മവാന് ഒരിക്കലും 'കാലം' ധർമ്മത്തെ നല്കുന്നതല്ല. അതുകൊണ്ട് ശുദ്ധഹൃദയനായി ആത്മാവിനെ ധർമ്മചാരിയായി ദർശിക്കുക. കാലത്താൽ സംരക്ഷിക്കപ്പെടുന്ന ധർമ്മം ജ്വലിക്കുന്ന അഗ്നിപോലെ യാണ്. അതിനെ എത്ര ശക്തിയോടെ വർദ്ധിച്ചുനില്ക്കു ന്ന അധർമ്മത്തിന്നും സ്പർശിക്കുവാൻ സാധിക്കുകയില്ല. തൊട്ടാൽ ദഹിച്ചുപോകും. ധാർമ്മികന്മാർ രണ്ടു ഫലങ്ങൾ ധാർമ്മികജീവിതംകൊണ്ടു നേടുന്നു. ഒന്ന് ആത്മാവിൻെറ പരിശുദ്ധി; മറ്റേത്, അധർമ്മവുമായുള്ള കൂട്ടുചേരായ്മ; ഇവ യാണ് നേട്ടം. ധർമ്മത്തിൻെറ പ്രകാശം വലുതാണ്. അത് മൂന്നു ലോകത്തിന്നും കാഴ്ചനല്കുവാൻ പര്യാപ്തമായ വെളി ച്ചം നല്കും. അത് മർത്ത്യനെ വിജയത്തിലെത്തിക്കുകയും ചെയ്യും. ഒരു ധാർമ്മികനായ പുരുഷന്ന് മറ്റൊരു അധർമ്മി യെ പിടിച്ചു ബലമായി ധർമ്മിഷ്ഠനാക്കുവാൻ കഴിയുന്ന തല്ല; പിടിച്ചുപൊക്കാനാവുകയില്ല. ധർമ്മംചെയ്യുവാൻ അത്ത രക്കാരെ പ്രേരിപ്പിച്ചാൽ അവർ ഭയംമൂലം കപടഭക്തി അതിൽ കാണിക്കുകയാണു ചെയ്യുക. ധാർമ്മികനായ ശൂദ്രൻ ഒരിക്കലും ദുരഭിമാനിയാവുകയില്ല. 'ഞാൻ ശൂദ്രനാണ്, എനിക്ക് നാലാമത്തെ ആശ്രമസേവയ്ക്ക് ഒരിക്കലും അധി കാരിതയില്ല' എന്നു വിശ്വസിക്കും. അല്ലാതെ അത്തരം കാര്യ ങ്ങളിൽ കപടഭക്തി നടിക്കുകയില്ല. ചാതുർവ്വർണ്ണ്യത്തിൻെറ കർത്തവ്യങ്ങൾ ശരിക്കും ഞാൻ പറയാം. എല്ലാ വർണ്ണ ത്തിലുംപെട്ടവർക്കും ദേഹമുള്ള കാലത്തോളം പഞ്ചഭൂത സഞ്ചിതമാണ് ശരീരം. ആത്മാവും തുല്യംതന്നെയാണ്. ആ നിലയ്ക്കു ചിന്തിക്കുമ്പോൾ എല്ലാം തുല്യംതന്നെ; ആത്മാ വും ശരീരവുമൊക്കെ ഒന്നുതന്നെ. എന്നാൽ വ്യത്യാസം കിട ക്കുന്നത് ഭൗതികവസ്തുവിലല്ല. എല്ലാ വ്യത്യാസവും ജീവിത ത്തിലെ കർമ്മധർമ്മങ്ങളിലാണ്. ജീവിതത്തിന്നും ലോക ത്തിന്നും ബന്ധപ്പെടുന്ന ധർമ്മകർമ്മങ്ങളിലാണ്. ഈ വ്യത്യാ സം ചാതുർവ്വർണ്ണ്യങ്ങൾക്കുണ്ടെങ്കിലും ഇവയൊഴിച്ചാൽ മറ്റു കാര്യങ്ങളിലെല്ലാം വേണ്ടുവോളം പ്രവർത്തനസ്വാത ന്ത്ര്യം അവർക്കുണ്ട്. തന്മൂലം എല്ലാ വ്യക്തികളും ഒരു ഏക ത്വത്തിൽ ചെന്നെത്തുന്നു.

ധർമ്മം ശാശ്വതമാണ്. ലോകത്തെ ധർമ്മം ആശ്രയി ക്കുന്നു. ലോകം ശാശ്വതമല്ലെങ്കിൽ അതിനെ അവലംബി ക്കുന്ന ധർമ്മം എങ്ങനെ ശാശ്വതമാകും? അതിന്ന് ഇതാ ണു സമാധാനം. നിഷ്കാമമായ കർമ്മമാണു ശാശ്വതം. സകാമകർമ്മം ഫലത്തെ ആശ്രയിച്ചു ചെയ്യുന്നതാകയാൽ അതു ശാശ്വതമായ പുണ്യമായി ഭവിക്കുകയില്ല. നിഷ്കാമ കർമ്മമാണ് ഏറ്റവും ശ്രേഷ്ഠമായത്. ബ്രഹ്മസായൂജ്യമാണ് അതിൻെറ ഫലം. ബ്രഹ്മം ശാശ്വതമാണ്; സ്വർഗ്ഗം ശാശ്വ തമല്ല. സ്വർഗ്ഗത്തെ കാമിച്ചു ചെയ്യുന്ന കർമ്മം സകാമകർ മ്മമാണ്. അതു നിഷ്കാമമായി പരിഗണിക്കാവുന്നതല്ല.

ലോകത്തിൽ നാം അനുഭവിക്കുന്ന സുഖങ്ങൾക്കും ദുഃഖങ്ങൾക്കുമെല്ലാം കാരണം കഴിഞ്ഞ ജന്മങ്ങളിൽ നേടി വെച്ച പുണ്യപാപങ്ങളുടെ ഫലങ്ങളാണ്. മനുഷ്യരിൽ നേടു വാൻ കഴിയാത്തവിധം കാണുന്ന അതുല്യതകൾക്കും അസ മത്വങ്ങൾക്കും കാരണം ക്രമക്കേടാണെന്നു കരുതാൻ വയ്യ. ധർമ്മത്തെ സേവിച്ചതുകൊണ്ട് ഒരു ജീവിക്കും ദോഷം സംഭവിക്കുകയില്ല. തിര്യക്കുകളിലുള്ളവർക്കും അവരുടെ കർമ്മഫലമാണ് ആശ്രയമെന്നു ധരിക്കുക. ലോകംതന്നെ യാണ് എല്ലാവർക്കും അറിവ് ഉപദേശിക്കുന്ന ഗുരു.

**165. വംശാനുകീർത്തനം -** വൈശമ്പായനൻ പറഞ്ഞു: "ശരതല്പത്തിൽക്കിടക്കുന്ന ഭീഷ്മനോട് അല്ലയോ കുരു ദ്വഹാ, ഹിതകാംക്ഷിയായ യുധിഷ്ഠിരൻ പാപനാശകരമായ കാര്യത്തെപ്പറ്റി ചോദിച്ചു.''

യുധിഷ്ഠിരൻ പറഞ്ഞു: "പുരുഷന്ന് ശ്രേയസ്കരമായത് എന്താണ്? എന്തുചെയ്താലാണ് സുഖം ലഭിക്കുക? എന്തു ചെയ്താൽ പാപം അറ്റുപോകും? എന്തു ചെയ്താൽ കശ്മല ങ്ങൾ നശിക്കും?''

വൈശമ്പായനൻ പറഞ്ഞു: "കേൾക്കുവാൻ ആഗ്രഹ മുള്ള അവനോട് ശാന്തനവൻ വീണ്ടും ദേവന്മാരുടെ നാമ ങ്ങൾ പറഞ്ഞുകൊടുത്തു പുരുഷർഷഭാ!''

ഭീഷ്മൻ പറഞ്ഞു: "ഞാൻ ഈ പറയുന്ന ദൈവതവംശ

ത്തെയും, അതോടുകൂടി ഋഷിവംശത്തെയും, മൂന്നു സന്ധ്യയിലും (കാലത്തും, ഉച്ചയ്ക്കും, വൈകുന്നേരവും) ജപിക്കുകയാണെങ്കിൽ ഉണ്ണീ, അതു കന്മഷങ്ങളെ നശിപ്പിക്കുന്നതാണ്. അറിഞ്ഞോ അറിയാതെയോ മർത്ത്യൻ ചെയ്യുന്ന പാപങ്ങൾ ഉച്ചയ്ക്കും, രണ്ടു സന്ധ്യയിലും സദാശുചിയായി ജപിക്കുകയാണെങ്കിൽ അന്നന്നുചെയ്യുന്ന പാപങ്ങളെല്ലാം അവനെ വിട്ടുപോകുന്നതാണ്. അവനെ അന്ധതയും, ബധിരതയും ബാധിക്കുന്നതല്ല. കാലേ ചെയ്യുകയാണെങ്കിൽ അവൻ ശുഭാഢ്യനാകും. അവൻ ഈ പവിത്രനാമങ്ങൾ ഉച്ചരിക്കുകയാണെങ്കിൽ തിര്യക്യോനിയിൽപ്പെടുന്നതല്ല. നരകത്തിലും വീഴുകയില്ല. സങ്കരദോഷത്തിന്നും അവൻ പാത്രമാവുകയില്ല. അവൻ ഭയം ഏല്ക്കുകയില്ല. ദുഃഖവും ബാധിക്കുകയില്ല. മരണത്തിൽപ്പോലും അവൻ ഭയപ്പെട്ട് മോഹിച്ചുപോവുകയില്ല. ദേവനും, ദേവാസുരഗുരുവും, സർവ്വരും കുമ്പിടുന്നവനും, അചിന്ത്യനും, അനിർദ്ദേശ്യനും എല്ലാ പ്രാണികളുടെയും ജീവനും, അയോനിജനുമാകുന്നു പിതാമഹനായ ബ്രഹ്മാവ്. അവൻ വിശ്വനാഥനാണ്. ആ ദേവന്റെ ഭാര്യയാണ് സാവിത്രി. പിന്നെ വേദങ്ങളുടെ കർത്താവായ വിഷ്ണു, നാരായണൻ എന്നറിയപ്പെടുന്ന പ്രഭു, പിന്നെ ഉമാപതിയായ വിരൂപാക്ഷൻ, പിന്നെ ദേവസേനാനിയായ സ്കന്ദൻ, പിന്നെ വിശാഖൻ, പിന്നെ ഹുതഭുക്കായ അഗ്നി, പിന്നെ വായുദേവൻ, പ്രഭാകരന്മാരായ ചന്ദ്രാർക്കന്മാർ, ശചീപതിയായ ശക്രൻ, ധൂമോർണ്ണയോടുകൂടിയ ദേവനായ യമൻ, ഗൗരിയോടുകൂടിയ വരുണൻ, ഋദ്ധിയോടുകൂടിയ ധനേശ്വരൻ, സൗമ്യയായ സുരഭി എന്ന പശു മഹർഷിയായ വിശ്രവസ്സ്, സങ്കല്പം, സമുദ്രം, ഗംഗ, സരിത്തുകൾ, മരുത്ഗണങ്ങൾ, തപസ്സിദ്ധരായ ബാലഖില്യർ, കൃഷ്ണദ്വൈപായന മഹർഷി നാരദൻ, പർവ്വതൻ, വിശ്വാവസു, ഹാഹാ, ഹൂഹൂ, ചിത്രസേനൻ, തുംബുരു, വിശ്രുതനായ ദേവദൂതൻ, മേന്മയേറിയ ദേവകന്യകമാർ, ദിവ്യകളായ അപ്സരസ്സുകൾ, ഉർവ്വശി, മേനക, രംഭ, മിശ്രകേശി, അലംബുഷ, ഘൃതാചി, വിശ്വാചി, പഞ്ചചൂഡ, തിലോത്തമ, ആദിത്യന്മാർ, വസുക്കൾ, രുദ്രന്മാർ, അശ്വിമാർ, പിതൃക്കൾ, ധർമ്മം, ശ്രുതം, തപം, ദീക്ഷ, വ്യവസായം, പിതാമഹൻ, രാവ്, പകൽ, മാരീചൻ, കാശ്യപർഷി, ശുക്രൻ, ബൃഹസ്പതി, കുജൻ, ബുധൻ, രാഹു, ശനി, നക്ഷത്രങ്ങൾ, ഋതുക്കൾ, മാസങ്ങൾ, പക്ഷങ്ങൾ, വത്സരം, വൈനതേയൻ, സമുദ്രങ്ങൾ, കദ്രുപുത്രന്മാർ, ഭുജംഗമർ, ശതദ്രു, വിപാശ, ചന്ദ്രഭാഗ, സരസ്വതി, സിന്ധു, ദേവിക, പ്രഭാസം, പുഷ്കരങ്ങൾ, ഗംഗ, മഹാനദി, വേണു, കാവേരി, നർമ്മദ, കുലുംപുന, വിശാല, കരതോയ, അംബുവാഹിനി, സരയൂ, ഗണ്ഡകി, ലോഹിത, മഹാനദം, താമ്രാരുണാ, വേത്രവതി, പർണ്ണാശ, ഗൗതമി, ഗോദാവരി, വേണ, കൃഷ്ണ, അദ്രിജ, ദൃഷദ്വതി, കാവേരി, ചക്ഷു, മന്ദാകിനി, പ്രയാഗ, പുണ്യമായ നൈമിഷം, വിശ്വേശ്വരസ്ഥാനമായ നിർമ്മലസരസ്സ്, സുസലിലമായ കുരുക്ഷേത്രത്തിലെ പുണ്യതീർത്ഥങ്ങൾ ഇവയെല്ലാം പ്രസിദ്ധങ്ങളാണ്.

അപ്രകാരംതന്നെ സിന്ധൂത്തമം, തപോദാനം, ബംബൂമാർഗ്ഗം, ഹിരണ്വതി, വിതസ്ത പ്ലക്ഷവതീനദി, പുണ്യങ്ങളായ ഭൂവിഭാഗങ്ങൾ, ഗംഗാദ്വാരം, മേദ്ധ്യമായ ഋഷികുല്യങ്ങൾ, ചിത്രവഹാനദി, ചർമ്മണ്വതി, പുണ്യയായ കൗശികി, യമുനാനദി, ഭീമരഥിനദി, ബാഹുദ, മഹാനദി, മഹേന്ദ്രവാണി, ത്രിദിവ, നീലിക, സരസ്വതി, നന്ദാ, പരനന്ദാ ഇപ്രകാരം തീർത്ഥങ്ങളായ മഹാഹ്രദങ്ങളും സ്മരിക്കണം.

ഗയ, ഫൽഗുനീതീർത്ഥം, സുരാവൃതമായ ധർമ്മാരണ്യം, പുണ്യയായ ദേവനദി, ബ്രഹ്മസരസ്സ് ഇവ മൂന്നു ലോകവും പുകഴ്ത്തുന്നവയാണ്. ഇവയെല്ലാം ധ്യാനിച്ചാൽ പാപം നശിക്കുന്നതാണ്. ശിവവുമാണ്.

ദിവ്യമായ ഔഷധികളോടുകൂടിയ ഹിമവത്പർവ്വതം, തീർത്ഥങ്ങളോടും, ഔഷധങ്ങളോടും ധാതുക്കളോടുംകൂടി ചിത്രാംഗമായ വിന്ധ്യപർവ്വതം, മഹേന്ദ്രം, മലയം, മേരു, ശ്വേതം, രജനാമൃതമായി ശൃംഗവാനായ മന്ദരപർവ്വതം, നീലൻ, നിഷധം, ദർദ്ദുര, അഞ്ജനാഭമായ ചിത്രകൂടപർവ്വതം, ഗന്ധമാദനം, പുണ്യയായ സോമഗിരി അപ്രകാരംതന്നെ മറ്റു ഗിരീന്ദ്രന്മാർ, ദിക്കുകൾ, വിദിക്കുകൾ, ഭൂമി, വൃക്ഷങ്ങൾ, വിശ്വേദേവന്മാർ, നഭസ്സ്, നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ ഈ പറഞ്ഞവരും പറയപ്പെടാത്തവരുമായ ദേവകളും എല്ലാവരും നമ്മെ പാലിക്കുന്നതാണ്. ഇവരുടെ പവിത്രനാമങ്ങൾ ജപിക്കുകയാണെങ്കിൽ നരൻ സകല പാപവും വിടുന്നതാണ്. ഇവരെ സ്തുതിക്കുന്നവനും പ്രതിനന്ദിക്കുന്നവനും എല്ലാ ഭയവും ഒഴിഞ്ഞുപോകുന്നതാണ്. ദേവതകളെ സ്തുതിച്ച് സന്തോഷിപ്പിക്കുന്നവനെ എല്ലാ പാപവും വിട്ടൊഴിയും.

ദേവതകളെ സ്തുതിച്ചതിന്നുശേഷം ഞാൻ തപസ്സിദ്ധരായ ദ്വിജേന്ദ്രന്മാരെ സ്തുതിക്കുന്നു. അവർ കീർത്തിദരും പാപം നീക്കുന്നവരായ യോഗ്യരുമാണ്.

യവക്രീതൻ, രൈഭ്യൻ, കാക്ഷീവൻ, ഔഷിജൻ, ഭൃഗു, അംഗിരസ്സ്, കണ്വൻ, മേധാതിഥി, ഗുണസമ്പന്നനായ ബർഹി ഇവർ കിഴക്കുദിക്കിൽ വാഴുന്നവരാണ്. ഇനി തെക്കൻ ദിക്കിൽ വസിക്കുന്ന മഹാഭാഗന്മാരെപ്പറയാം: ഉന്മുചു, പ്രമുചു, മഹാഭാഗനായ മുമുചു, സ്വസ്ത്യാത്രേയൻ, സുവീര്യവാൻ, മൈത്രാവരുണി, പ്രതാപിയായ അഗസ്ത്യൻ, ഊർദ്ധ്വബാഹു, ദൃഢായുസ്സ് ഇവരെല്ലാം പ്രസിദ്ധരായ ഋഷിസത്തമന്മാരാണ്.

ഇനി പടിഞ്ഞാറൻദിക്കിൽ വാഴുന്നവരെപ്പറ്റി പറയാം. നീ കേൾക്കുക! ഉഷംഗു, സോദരന്മാരോടുകൂടിയവനും, സുവീര്യവാനുമായ പരിവ്യാധൻ, ദീർഘതമസ്സ് എന്നു പേരായ ഋഷി, ഗൗതമൻ, കാശ്യപൻ, ഏകതൻ, ദ്വിതൻ, ത്രിതൻ എന്ന ഋഷി, അത്രിപുത്രനും ധർമ്മിഷ്ഠനുമായ സാരസ്വതൻ ഇവരൊക്കെയാണ്. ഇനി വടക്കൻദിക്കിൽ വാഴുന്നവരെ പറയാം: നീ കേൾക്കുക. അത്രി, വസിഷ്ഠൻ, ശക്തി, സുവീര്യവാനായ പാരാശര്യൻ, വിശ്വാമിത്രൻ, ഭരദ്വാജൻ, ജമദഗ്നി, ഋചീകപുത്രൻ, രാമൻ, ഋഷിയായ ഔദ്ദാലകി, ശ്വേതകേതു, കഹോളൻ, വിപുലൻ, ദേവലൻ, ദേവശർമ്മാവ്, ധൗമ്യൻ, ഹസ്തി, കാശ്യപൻ, ലോമശൻ, നാചികേതൻ, ലോമഹർഷണൻ, ഉഗ്രശ്രവസ്സ് എന്ന ഋഷി, ഭാർഗ്ഗവൻ, ച്യവനൻ ഇവരൊക്കെ ഋഷിദേവന്മാർ കലർന്നവരാണ്.

രാജാവേ, ആദ്യം പറഞ്ഞതെല്ലാം സർവ്വപാപവിനാശനമാണ്. നൃഗൻ, യയാതി, നഹുഷൻ, യദു, വീര്യവാനായ പൂരു, ധുന്ധുമാരൻ, ദിലീപൻ, പ്രതാപവാനായ സഗരൻ, കൃശാശ്വൻ, യൗവനാശ്വൻ, ചിത്രാശ്വൻ, സത്യവാൻ, ദുഷ്യന്തൻ, മഹായശനായ ഭരതചക്രവർത്തി, യവനൻ, ജനകൻ, ധൃഷ്ടരഥരാജാവ്, രഘുരാജാവ്, ദശരഥരാജാവ്, വീരനായ രക്ഷോഹാരി, രാമൻ, ശശബിന്ദു, ഭഗീരഥൻ, ഹരിശ്ചന്ദ്രൻ, മരുത്തൻ, ദൃഢരഥരാജാവ്, മഹോദയൻ, അളർക്കൻ, ഐളൻ എന്ന രാജാവ്, നരനായകനായ കരന്ധമൻ, നരശ്രേഷ്ഠനായ കാശ്മീരൻ, ദക്ഷൻ, അംബരീക്ഷൻ, കുകുരൻ, രൈവതൻ, ശ്രുതൻ, കുരുസംവരണൻ, മാന്ധാതാവ് ഇവരെല്ലാം സത്യവിക്രമന്മാരാണ്. രാജർഷിയായ മുചുകുന്ദൻ, ജാഹ്നവീസേവിതനായ ജഹ്നു, ആദിരാജാവ്, വൈന്യൻ, പൃഥു, പ്രിയംകരനായ ചിത്രഭാനു, രാജാവായ ത്രസദ്ദസ്യു, രാജാർഷിസത്തമനായ ശ്വേതൻ, മഹാഭിഷൻ, പ്രസിദ്ധനായ നിമി, അഷ്ടകരാജാവ്, ആയുസ്സ്, ക്ഷുപരാജർഷി,

കക്ഷേയു എന്ന നരനായകൻ, പ്രതർദ്ദനൻ, ദിവോദാസൻ, സുദാസൻ, കോസലരാജാവ്, ഐളൻ, നളൻ, രാജർഷിയായ മനു, സാക്ഷാൽ പ്രജാപതി, ഹവിദ്ധ്രൻ, വൃഷദ്ധ്രൻ, പ്രതീപൻ, ശന്തനു, അജൻ, പ്രാചീനബർഹിസ്സ്, മഹാകീർത്തിമാനായ ഇക്ഷ്വാകു, അനരണ്യൻ, നരപതിയായ ജാനുജംഘൻ, കക്ഷസേനൻ എന്ന രാജർഷി – ഇനിയും പറയപ്പെടാത്ത പല രാജർഷികളും – ഇവരെയെല്ലാം കാലത്തുണർന്നെഴുന്നേറ്റ് ഉച്ചയ്ക്കും സന്ധ്യയ്ക്കും കീർത്തിച്ചു ജപിക്കുകയാണെങ്കിൽ ആ പുരുഷൻ സർവ്വധർമ്മങ്ങളുടെയും ഫലം നേടുന്നവനാകും. ദേവദേവർഷികളും, രാജർഷികളും ഇവരെല്ലാം പുഷ്ടിയും, ആയുസ്സും, കീർത്തിയും, സ്വർഗ്ഗവും എനിക്കു നല്കുന്ന ഈശ്വരന്മാരാണ്. എനിക്കു വിഘ്നം സംഭവിക്കരുത്. പാപം നീങ്ങണം. വൈരികൾ ഉണ്ടാകരുത്. വിജയം ഇഹത്തിൽ എനിക്ക് എന്നും ലഭിക്കണം. പരലോകത്ത് ശുഭമായ ഗതിയുമുണ്ടാകണം. ഇവയെല്ലാം എനിക്കു നല്കി അനുഗ്രഹിക്കണേ!"

**166. ഭീഷ്മാനുജ്ഞ** - ജനമേജയൻ പറഞ്ഞു: "കൗരവരുടെ പിതാമഹനായ ഭീഷ്മൻ പാണ്ഡവന്മാരാൽ ചുറ്റപ്പെട്ട്, ശരശയ്യയിൽ കിടക്കുമ്പോൾ, എന്റെ പൂർവ്വപിതാമഹനായ യുധിഷ്ഠിരൻ ധർമ്മങ്ങളുടെ ആഗമമെല്ലാം അദ്ദേഹത്തിൽ നിന്നു കേട്ട്, എല്ലാ സന്ദേഹങ്ങളും തീർന്ന്, ധർമ്മങ്ങളെ ഗ്രഹിച്ച്, ദാനങ്ങളുടെ ക്രമങ്ങളും മനസ്സിലാക്കി, ധാർമ്മാർത്ഥങ്ങളിലുള്ള സകല സംശയങ്ങളും നീങ്ങിയതിന്നുശേഷം, അല്ലയോ വിപ്രാ, എന്തു ചെയ്തു? അങ്ങ് അതൊക്കെ പറയണേ!"

വൈശമ്പായനൻ പറഞ്ഞു: "ആ രാജമണ്ഡലം മുഹൂർത്തസമയം സ്തബ്ധമായി. അദ്ദേഹം മിണ്ടാതായപ്പോൾ എല്ലാവരും സ്തംഭിച്ചുപോയി. ചിത്രത്തിൽ എഴുതിയവിധം അവർ നിശ്ചലരായി നിന്നു! കുറച്ചുസമയം ധ്യാനത്തിൽ മുഴുകി. സത്യവതീസുതനായ വ്യാസൻ, ശരശയ്യയിൽ കിടക്കുന്ന ഗംഗാപുത്രനോട് ഇപ്രകാരം പറഞ്ഞു."

വ്യാസൻ പറഞ്ഞു: "രാജാവേ, കുരുരാജാവായ യുധിഷ്ഠിരൻ സ്വസ്ഥനായിരിക്കുന്നു. സഹോദരന്മാരോടും ധീമാനായ കൃഷ്ണനോടുംകൂടിയ യുധിഷ്ഠിരൻ അല്ലയോ രാജസിംഹാ, നിന്നെ സേവിക്കുന്നു. ഇവന്നു പുരത്തിലേക്കു പോകുവാൻ ഭവാൻ അനുവദിച്ചാലും!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വ്യാസൻ പറഞ്ഞപ്പോൾ ആ പൃഥിവീപതിയായ ഗംഗാപുത്രൻ അമാത്യന്മാരോടുകൂടിയ ധർമ്മജന്ന് പോകുവാൻ അനുവാദം നൽകി. ആ രാജാവിനോട് ശാന്തനവനായ രാജാവ് മധുരമായി ഇപ്രകാരം പറഞ്ഞു."

ഭീഷ്മൻ പറഞ്ഞു: "രാജാവേ, രാജധാനിയിലേക്കു പോവുക. മനസ്സിൽ ഒന്നുകൊണ്ടും ദുഃഖിക്കരുത്. വളരെ അന്നം ദാനംചെയ്യുക! ധാരാളം യജ്ഞങ്ങൾ ദക്ഷിണയോടുകൂടി നടത്തുക. യയാതി രാജാവിനെപ്പോലെ ദമത്തോടും ശ്രദ്ധയോടുംകൂടി ദാനങ്ങളും യജ്ഞങ്ങളും നടത്തുക. അല്ലയോ പാർത്ഥാ, നീ ക്ഷത്രധർമ്മത്തിൽ തല്പരനായി പിതൃക്കളെയും ദൈവതങ്ങളെയും തർപ്പിക്കുക. അങ്ങയ്ക്കു ശ്രേയസ്സുണ്ടാകും. മനസ്സിന് യാതൊരു അല്ലലും വേണ്ടാ. പ്രജകളെ രഞ്ജിപ്പിക്കുക. ലോകരെ സാന്ത്വനംചെയ്യുക. സുഹൃത്തുക്കൾക്ക് അർഹിക്കുന്നവിധം സൽക്കാരങ്ങൾ ചെയ്യുക! നിന്നെ സുഹൃത്തുകളും എല്ലാമിത്രങ്ങളും, ഫലങ്ങളോടും തറയോടുംകൂടിയ വൃക്ഷങ്ങളെ ദ്വിജൻ എന്നപോലെ ആശ്രയിച്ച് ഉപജീവിക്കട്ടെ. അല്ലയോ പാർത്ഥിവാ, വേണ്ട സമയത്തു എന്റെ അരികിൽ വരിക. ആദിത്യൻ ഉത്തരായണത്തിലേക്കു പ്രവേശിക്കുന്ന സന്ദർഭത്തിൽ ഭവാൻ എന്റെ സമീപത്തെത്തുക."

വൈശമ്പായനൻ പറഞ്ഞു: "പിതാമഹൻ പറഞ്ഞതിനെ കേട്ട് കൗന്തേയൻ 'അങ്ങനെയാകാം' എന്നു പറഞ്ഞ് അദ്ദേഹത്തെ വണങ്ങി യാത്രപറഞ്ഞ് പരിവാരങ്ങളോടുകൂടി ഹസ്തിനപുരിയിലേക്കു പോയി. ആ പതിവ്രതയായ ഗാന്ധാരിയും, ധൃതരാഷ്ട്രകളും, മഹർഷിമാരും, അനുജന്മാരും, കൃഷ്ണനുംകൂടെയുള്ളവനായും, പൗരന്മാരും, ജാനപദശ്രേഷ്ഠന്മാരും, മന്ത്രിമാരുമായും രഥങ്ങളോടിച്ച് രാജാവേ! യുധിഷ്ഠിരൻ ഹസ്തിനപുരിയിൽ പ്രവേശിച്ചു!"

## ഭീഷ്മസ്വർഗ്ഗാരോഹണപർവ്വം

**167. ഭീഷ്മപ്രാർത്ഥന** - വൈശമ്പായനൻ പറഞ്ഞു: "പിന്നെ യുധിഷ്ഠിരരാജാവ് പൗരന്മാരെയും ജാനപദന്മാരെയും വേണ്ടവിധം ബഹുമാനിച്ച് തങ്ങളുടെ പുരങ്ങളിലേക്കയച്ചു. വീരന്മാരായ നാഥന്മാർ മരിച്ചുപോയ നാരികളെ നല്ല ആശ്വാസവാക്കുകളാൽ രാജാവ് സാന്ത്വനം ചെയ്തു. രാജ്യത്തിന്നും രാജാവിന്നുംവേണ്ടി വീരചരമമടഞ്ഞ ആ ധീരന്മാരുടെ വധുക്കൾക്ക് രാജാവ് ധനങ്ങൾ വാരിക്കോരി ദാനംചെയ്ത് അവരെ സമാശ്വസിപ്പിച്ചു.

അഭിഷിക്തനായ യുധിഷ്ഠിരരാജാവ് രാജ്യം കൈയേറ്റു. രാജശ്രേഷ്ഠൻ പ്രകൃതിമാരെയെല്ലാം അതാതുനിലയ്ക്ക് നിർത്തി. ഗുണവാന്മാരായ ദ്വിജന്മാരിൽനിന്നും വേദജ്ഞന്മാരിൽനിന്നും മുഖ്യമായ ആശിർവ്വാദം സ്വീകരിച്ചു. അങ്ങനെ യുധിഷ്ഠിരരാജാവ് അമ്പതുരാത്രി ആ ഹസ്തിനപുരിയിൽ വസിച്ചു അങ്ങനെ കാലമടുത്തത് രാജാവു മനസ്സിലാക്കി. ഭീഷ്മപിതാമഹന്റെ വേർപാട് അടുത്തതായി ആ പുരുഷർഷഭൻ അറിഞ്ഞു.

യാജകന്മാരോടുകൂടി യുധിഷ്ഠിരൻ ഹസ്തിനപുരിയിൽ നിന്നു പുറപ്പെട്ടു. ആദിത്യൻ ഉത്തരായണത്തിലേക്കും പ്രവേശിച്ചു. നെയ്യ്, മാല്യം, പലതരം സുഗന്ധദ്രവ്യങ്ങൾ, പട്ടുകൾ, അകില്, ചന്ദനം, കാരകിൽക്കൂട്ടം മുതലായി സംസ്കാരത്തിന്നുവേണ്ട സകല വസ്തുക്കളും യുധിഷ്ഠിരൻ മുമ്പെതന്നെ അയച്ചു. വിലപിടിച്ച മാല്യങ്ങൾ, പലതരം രത്നങ്ങൾ, എന്നിവയെല്ലാംകൊണ്ട് ധൃതരാഷ്ട്രനെയും ഗാന്ധാരിയെയും മുമ്പെ ഒരു രഥത്തിലും, അമ്മയായ കുന്തിയും, സഹോദരന്മാരും, രാജാവും പിന്നാലെയുമായി രഥത്തിൽ പുറപ്പെട്ടു. കൂടെയുള്ള രഥങ്ങളിൽ പിന്തുണയായി ജനാർദ്ദനനും, ധീമാനായ വിദുരനും കൗരവ്യനായ യുയുത്സുവും, സാത്യകിയും, വിഭോ, മഹാരാജാവിന്ന് ചേർന്നവിധം പരിവാരങ്ങളോടുകൂടി തേജസ്വിയും സ്തുതികേൾക്കുന്നവനുമായി രാജാവ്, ഗാംഗേയന്നുള്ള അഗ്നിയുമായി അതിന്റെ പിന്നിലായി, ദേവരാജാവിനെപ്പോലെ പുരത്തിൽനിന്നു പുറപ്പെട്ടു.

അവരെല്ലാം കുരുക്ഷേത്രത്തിലെത്തി. രാജാവ് ശാന്തനുപുത്രന്റെ അടുത്തേക്കെത്തി. അവിടെ വ്യാസൻ അദ്ദേഹത്തിന്റെ സമീപത്തിരിക്കുന്നതായിക്കണ്ടു. രാജർഷേ, പിന്നെ നാരദനും, അസിതനും, ദേവലനും, നാനാരാജ്യത്തുനിന്നും യുദ്ധത്തിന്നുവന്നു പോരാടി മരിച്ചതിൽ ബാക്കിയുള്ളവരായ രാജാക്കന്മാരും കാവല്ക്കാരും മഹാത്മാവായ ഭീഷ്മനെ ചുറ്റും കാത്തുസംരക്ഷിക്കുവാൻ നില്ക്കുന്നതായിക്കണ്ടു. രാജാവ് നേരെചെന്ന് ആ വീരശയ്യയിൽ കിടക്കുന്ന

ധീരാഗ്രണിയെ കണ്ടു. ഉടനെ തേരുവിട്ടിറങ്ങി അനുജന്മാരോടുകൂടി ധർമ്മരാജാവ് ആ വീരനായ പിതാമഹനെ അഭിവാദ്യംചെയ്തു. ദ്വൈപായനൻ മുതലായ വിപ്രന്മാർ ബഹുമാനിക്കുന്നവനും, ബ്രഹ്മാഭരായ ഋത്വിക്കുകളും മറ്റു പലരും ഭ്രാതൃജനങ്ങളും ചുഴന്നവനും കൃഷ്ണനോടുകൂടിയവനുമായ യുധിഷ്ഠിരൻ, ഋഷിസേവിതനായി ശരശയ്യയിൽക്കിടക്കുന്ന പിതാമഹൻെറ സമീപത്തുചെന്നു. ധർമ്മരാജാവായ അദ്ദേഹം ഭ്രാതാക്കന്മാരോടുകൂടി ഭാരതാഗ്ര്യനെ ഉണർത്തിച്ചു.''

യുധിഷ്ഠിരൻ പറഞ്ഞു: "രാജാവേ, ഞാൻ യുധിഷ്ഠിരനാണ്. ജാഹ്നവീപുത്രാ! അങ്ങയ്ക്കു നമസ്കാരം! ഞാൻ പറയുന്നത് അങ്ങു കേൾക്കുന്നുണ്ടെങ്കിൽ, മഹാബാഹോ പറഞ്ഞാലും! ഈയുള്ളവൻ എന്താണു ചെയ്യേണ്ടത്? രാജാവേ, ഞാൻ സമയത്തിന്ന് ഇതാ എത്തിയിരിക്കുന്നു. അങ്ങയ്ക്കുവേണ്ട അഗ്നികളുമായി ഞാൻ എത്തിയിരിക്കുന്നു. വിഭോ! ആചാര്യന്മാരും, വിപ്രരും, ഋത്വിക്കുകളും, എൻെറ സഹോദരന്മാരും, മഹാമതേ, അങ്ങയുടെ പുത്രനായ ധൃതരാഷ്ട്രരാജാവും അമാത്യന്മാരോടുകൂടി വാസുദേവനും ഇതാ ഭവാൻെറ സമീപത്തെത്തിയിരിക്കുന്നു. ചത്തുശേഷിച്ച രാജാക്കന്മാരും, കുരുജാംഗലത്തിലെ പ്രമുഖന്മാരെല്ലാം ഇവിടെ എത്തിയിട്ടുണ്ട്. രാജാവേ, അങ്ങയെക്കാണുവാൻ എത്തിയിരിക്കുന്ന അവരെ ഇതാ ഒന്നു നോക്കൂ! കണ്ണുകൾ ഒന്നു മിഴിക്കൂ! അങ്ങയ്ക്കു വേണ്ടുന്ന സകല സാധനങ്ങളും ഞാൻ വരുത്തിയിട്ടുണ്ട്. കാലെ അങ്ങ് കല്പിച്ചവിധമെല്ലാം ഞാൻ ചെയ്തിരിക്കുന്നു.''

വൈശമ്പായനൻ പറഞ്ഞു: "ധീമാനായ കുന്തീപുത്രൻ ഇപ്രകാരം പറഞ്ഞപ്പോൾ ആപഗാസുതനായ ഭീഷ്മൻ ചുറ്റും ഒന്നു നോക്കി. തൻെറ ചുറ്റുംനില്ക്കുന്ന ഭാരതന്മാരെ ആ ധീരൻ കണ്ടു. പിന്നെ ബലവാനായ ഭീഷ്മൻ തൻെറ കൈ പൊക്കി ഗംഭീരമായ മേഘസ്വനംപോലെ, വാഗ്മിയായ ആ രാജാവ്, ഇപ്രകാരം കല്പിച്ചു.''

ഭീഷ്മൻ പറഞ്ഞു: "ഭാഗ്യം! യുധിഷ്ഠിരാ! ഭവാൻ അമാത്യന്മാരോടുകൂടി എൻെറ മുമ്പിലെത്തി! സഹസ്രാംശുവായ ദിവാകരൻ തിരിച്ചിരിക്കുന്നു. വടക്കോട്ട് അയനമായിരിക്കുന്നു. ഞാൻ ഈ കൂർത്തുമൂർത്ത ശരശയ്യയിൽ കിടപ്പായിട്ട് അമ്പത്തെട്ടു രാത്രി കഴിഞ്ഞു. ഒരു നൂറ്റാണ്ടിനൊപ്പം അത്ര ദീർഘമായി, ആ ദിവസങ്ങൾ നീണ്ടതായി, എനിക്കു തോന്നി. സൗമ്യമായ മാഘമാസം വന്നു യുധിഷ്ഠിരാ! ഈ ശുക്ലപക്ഷം മൂന്നിലൊന്ന് ഇപ്പോൾ ശേഷിച്ചിട്ടുണ്ട്.''

വൈശമ്പായനൻ പറഞ്ഞു: "ധർമ്മജനായ യുധിഷ്ഠിരനോട് ഇപ്രകാരം സരിൽസുതൻ പറഞ്ഞസമയത്ത് ധൃതരാഷ്ട്രനെ വിളിച്ച് പറഞ്ഞു.''

ഭീഷ്മൻ പറഞ്ഞു: "രാജാവേ, സംശയത്തിൻെറ നിശ്ചയങ്ങൾകണ്ട ഭവാൻ ധർമ്മജ്ഞനാണ്. അങ്ങ് അനേകം വിപ്രരെ സേവിച്ചിട്ടുണ്ടല്ലോ. എല്ലാശാസ്ത്രങ്ങളും എല്ലാധർമ്മങ്ങളും ഭവാൻ അറിയുന്നുണ്ട്. രാജാവേ, ഭവാൻ നാലു വേദങ്ങളും അറിഞ്ഞവനാണ്. അല്ലയോ കൗരവ്യാ, നീ വ്യസനിക്കരുത്. വരാനുള്ളതൊക്കെ വന്നു. വ്യാസൻ പറഞ്ഞിട്ടു നീ ദേവരഹസ്യം കേട്ടിട്ടുണ്ടല്ലോ. പാണ്ഡുവിൻെറ മക്കൾ ധർമ്മത്താൽ നിൻെറ മക്കൾതന്നെയാണ്. ധർമ്മത്തെ ഭരിച്ച് അവരെ രക്ഷിക്കുക. അവർ ഗുരുശുശ്രൂഷികളാണ്. ധർമ്മരാജാവ് ശുദ്ധമായ ബുദ്ധിയോടെ നിൻെറ കല്പന നിർവ്വഹിക്കുന്നതാണ്. അനൃശംസാഢ്യനായ ഇവൻ ഗുരുഭക്തനാണെന്നു ഞാൻ ധരിക്കുന്നുണ്ട്. നിൻെറ മക്കൾ ദുരാത്മാക്കളായിരുന്നു. അവർ ക്രോധലോഭപരായണരായിരുന്നു. ഈർഷ്യബാധിച്ച ദുർവൃത്തരായ അവരെപ്പറ്റി ദുഃഖിച്ചിട്ടെന്തുകാര്യം? ദുഃഖിക്കരുത്!''

വൈശമ്പായനൻ പറഞ്ഞു: "മനീഷിയായ ധൃതരാഷ്ട്രനോട് ഇപ്രകാരം പറഞ്ഞതിന്നുശേഷം മഹാഭുജനായ വാസുദേവനോട് ആ കൗരവൻ പറഞ്ഞു.''

ഭീഷ്മൻ പറഞ്ഞു: "ഭഗവാനേ, ദേവദേവേശ്വരാ, സുരാസുരന്മാരാൽ നമസ്കരിക്കപ്പെടുന്നവനേ, ത്രിവിക്രമാ,ശംഖചക്രഗദാധരാ, അങ്ങയ്ക്കു നമസ്കാരം! വാസുദേവനാണ്, ഹിരണ്യാത്മാവാണ്, സവിതാവാണ്. വിരാട്പുമാനാണ്, ജീവഭൂതാനുരൂപനാണ്, പരമാത്മാവാണ്, സനാതനനാണ്. നിൻെറ ഭക്തനു നിന്നിൽ ഹൃദയംചേർന്നവനും, സദാരനും, അദാരനുമായ സകലരെയും പുണ്ഡരീകാക്ഷാ, പുരുഷോത്തമാ, നീ രക്ഷിക്കണേ! ഭവാൻ ആലംബമായിട്ടുള്ള പാണ്ഡുപുത്രന്മാരെ കാത്താലും. ദുർബുദ്ധിയും, മന്ദനുമായ ദുര്യോധനനോട് അന്ന് ഞാൻ പറഞ്ഞു: 'കൃഷ്ണൻ എവിടെയുണ്ടോ, അവിടെ ധർമ്മമുണ്ട്. ധർമ്മം എവിടെയുണ്ടോ, അവിടെ ജയമുണ്ട്. വാസുദേവൻവഴിയായി ഉണ്ണീ, നീ പാണ്ഡുപുത്രന്മാരുമായി യോജിക്കുക. സന്ധിക്കുതക്ക മുഖ്യമായ കാലമാണിത്' എന്നു ഞാൻ വീണ്ടും പറഞ്ഞു. എൻെറ ആ വാക്ക് മൂഢനും മന്ദനുമായ അവൻ അനുസരിച്ചില്ല. എന്തുണ്ടായി? ഈ ഭൂമിയൊക്കെ മുടിച്ചു. പിന്നെ അവനും അവസാനിച്ചു.

കൃഷ്ണാ, ഭവാനെ ഞാൻ അറിയുന്നുണ്ട്. അങ്ങ് പുരാണനായ മുനിമുഖ്യനാണ്. നരനോടുകൂടി വളരെക്കാലം ഭവാൻ വസിച്ചു. അല്ലയോ ദേവാ, എന്നോട് ആ വൃത്താന്തം നാരദനും വ്യാസനും പറഞ്ഞുതന്നിട്ടുണ്ട്. നരനാരായണന്മാരാണ് നിങ്ങൾ. മർത്ത്യരായി അവതരിച്ചിരിക്കുകയാണ്.

കൃഷ്ണാ, ഭവാൻ എനിക്ക് അനുജ്ഞ നല്കുക! ഞാൻ എൻെറ ദേഹം ഉപേക്ഷിക്കട്ടെ! അങ്ങ് എന്നെ അനുവദിച്ചാലും! പരസൽഗതിപൂകുവാൻ അങ്ങ് എന്നെ അനുഗ്രഹിച്ചാലും! ഞാൻ പോകട്ടെ!''

കൃഷ്ണൻപറഞ്ഞു: "ഭീഷ്മാ, ഞാൻ സമ്മതിക്കുന്നു. ഭവാനെ പോകുവാൻ അനുവദിക്കുന്നു. നീ വസുക്കളിൽ ചെല്ലുക! മഹാദ്യുതേ, ഈ ലോകത്തിൽ നിനക്കു യാതൊരു പാപവും പറ്റിയിട്ടില്ല. രാജർഷേ! ഭവാൻ പിതൃഭക്തനാണ്. മാർക്കണ്ഡേയതുല്യനാണ്. അതുകൊണ്ട് ഭവാൻെറ പാട്ടിൽ മൃത്യു ഭൃത്യനെപ്പോലെ നില്ക്കുന്നു!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ പറഞ്ഞതുകേട്ട് ഗാംഗേയൻ പാണ്ഡവന്മാരോടും, ധൃതരാഷ്ട്രാദ്യന്മാരായ സുഹൃത്തുക്കളോടുമായി പറഞ്ഞു.''

ഭീഷ്മൻപറഞ്ഞു: "ഞാൻ പ്രാണൻ ത്യജിക്കുവാൻ ഇച്ഛിക്കുന്നു. നിങ്ങൾ അതിന്ന് എന്നെ അനുവദിച്ചാലും. നിങ്ങൾ സത്യത്തിൽ യത്നിക്കുക. സത്യമാണ് ഏറ്റവും വലിയ ബലം. നിങ്ങൾ എപ്പോഴും അനൃശംസാഢ്യരാകുവിൻ! നിയതാത്മാക്കളുമാകുവിൻ! ബ്രഹ്മണ്യരും, ധർമ്മിഷ്ഠരും, തപോനിത്യന്മാരുമായി നിങ്ങൾ ശോഭിക്കട്ടെ ഭരതാഗ്ര്യന്മാരേ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ആ സുഹൃത്തുക്കളോടു പറഞ്ഞ് ഭീഷ്മൻ യുധിഷ്ഠിരനെ ഗാഢമായി പുണർന്നു. പിന്നെയും ആ ധീമാൻ യുധിഷ്ഠിരനോട് ഇപ്രകാരം പറഞ്ഞു: "ബ്രാഹ്മണന്മാർ ഭവാന് എന്നും പൂജ്യ

രാണ്. വിശേഷിച്ചും പ്രാജ്ഞന്മാരും, ആചാര്യന്മാരും, ഋത്വിക്കുകളുമായ ബ്രാഹ്മണന്മാർ പൂജ്യതമന്മാരാണ്. രാജാവേ, ഇത് എപ്പോഴും ഓർക്കുക!''

**168. ഭീഷ്മമുക്തി -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ശാന്തനവനായ ഭീഷ്മൻ കുരുക്കളോടെല്ലാം പറഞ്ഞ് അല്പസമയം അടങ്ങി നിശ്ശബ്ദനായി അരിന്ദമാ! ക്രമത്തിൽ ധാരണകളിൽ അവൻ ആത്മധാരണംചെയ്തു. ആ മഹാത്മാവ് അടക്കുന്ന പ്രാണൻ മേൽപ്പോട്ടു കയറ്റമായി. ആ ശാന്തനവൻ ഏതേതു ഗാത്രം അപ്പോൾ വിടുന്നുവോ, യോഗംപ്രാപിച്ച അവന്റെ അതാത് അംഗം വിശല്യമായി ഭവിച്ചു (ദേഹത്തിലെ വേദനയില്ലാതായി). ആ മഹാത്മാക്കളുടെയിടയിൽ ഇത് ഒരു ആശ്ചര്യമായിത്തീർന്നു! ക്ഷണം കൊണ്ട് അവർ കാൺകെത്തന്നെ, ശരങ്ങളൊക്കെ നീങ്ങിപ്പോകുന്നതും വേദനയില്ലാതാകുന്നതും സംഭവിച്ചു. അതുകൊണ്ട് നോക്കിനില്ക്കുന്ന ദേവന്മാരും, അസുരന്മാരും, ഉരഗങ്ങളും അത്ഭുതപ്പെട്ടു. വ്യാസാദിമുനികളും അത്ഭുതത്തോടെ നിന്നു. സർവ്വസ്ഥാനംതോറും തടഞ്ഞുനിന്ന ആത്മാവ് മൂർദ്ധാവുഭേദിച്ച് ദ്യോവിലേക്ക് ഉയർന്നുപോയി. ഉടനെ ദേവദുന്ദുഭി ശബ്ദിച്ചു. പുഷ്പവൃഷ്ടിയുണ്ടായി. സിദ്ധന്മാരും മഹർഷികളും 'നന്ന്! നന്ന്!' എന്നു ഹർഷത്തോടെ വാഴ്ത്തി. ഭീഷ്മന്റെ മൂർദ്ധാവിൽനിന്നു കൊള്ളിമീൻപോലെ ഒരു തേജസ്സുയർന്ന് ആകാശത്തിലെത്തി ക്ഷണത്തിൽ പാഞ്ഞുപോയി. ഇപ്രകാരം അല്ലയോ രാജശാർദ്ദൂലാ, ശാന്തനവനായ രാജാവ് കാലത്തോടു യോജിച്ചുപോയി. ഭരതന്മാരുടെ കുലോദ്വഹനായ ആ ധീമാന്റെ ഐഹികജീവിതം അവസാനിച്ചു.

ഉടനെ വിറകും പലതരം സുഗന്ധഗണങ്ങളുമെടുത്ത് മഹാത്മാക്കളായ പാണ്ഡുപുത്രന്മാരും, വിദുരനും, കൗരവ്യനായ യുയുത്സുവുംകൂടി ചിതയുണ്ടാക്കി. മറ്റുള്ളവർ അതെല്ലാം കണ്ടുനിന്നു. ധർമ്മപുത്രനും, ധീമാനായ വിദുരനും കൗരവ്യനെ പട്ടുകൊണ്ടും പൂമാലകൾകൊണ്ടും മൂടി. യുയുത്സു അപ്പോൾ വെൺകൊറ്റക്കുട നിവർത്തിപ്പിടിച്ചു. ഭീമനും, അർജ്ജുനനും വെൺചാമരങ്ങൾ വീശി. മാദ്രേയന്മാർ രണ്ടുപേരും തലപ്പാവിൽപ്പിടിച്ച് യുധിഷ്ഠിരനോടു ചേർന്നുനിന്നു. കാൽപ്പാട്ടിലായി ധൃതരാഷ്ട്രനുംനിന്നു. ആലവട്ടമെടുത്ത് അവർ വീശി.

പിന്നെ ആ മഹാത്മാവിന്ന് പിതൃമേധം വിധിപ്രകാരം ചെയ്തു. അഗ്നിയിൽ പല യജ്ഞങ്ങളും ചെയ്തു. മാഗധന്മാർ സാമഗാനങ്ങൾ ആലപിച്ചു.

പിന്നെ ചന്ദനമുട്ടികളും, കാലീയകങ്ങളും, നല്ല കാരകിലുകളും, മറ്റു പലമാതിരി ഗന്ധങ്ങളുമിട്ട് ഗാംഗേയനെ മൂടി ചുടലയിൽ തീ കൊളുത്തി. ധൃതരാഷ്ട്രൻ മുതലായവർ ആ ചുടലയെ പ്രദക്ഷിണംവെച്ചു. അങ്ങനെ ഭീഷ്മനെ അല്ലയോ കുരുസത്തമ സംസ്കരിച്ചു. ഋഷിമാരോടുകൂടി ആ കുരൂദ്വഹന്മാർ പുണ്യയായ ഗംഗയിൽ പ്രവേശിച്ചു. വ്യാസൻ, നാരദൻ, അസിതൻ എന്നിവരുടെ പിൻതുണയോടെ കൃപനും ഭാരതസ്ത്രീകളും വന്നുചേർന്ന പൗരന്മാരും ചേർന്ന് ഗംഗാനദിയിൽ ഗാംഗേയന്ന് ഉദകക്രിയ ചെയ്തു. മഹാത്മാവായ തന്റെ പുത്രന്നു സകലജനങ്ങളും വിധിപോലെ ഉദകക്രിയ ചെയ്യുന്നതുകണ്ട് ഭാഗീരഥീനദി ആ ജലത്തിൽനിന്നെഴുന്നേറ്റു കരഞ്ഞ് അല്ലലോടെ വിലപിച്ച് അവിടെ കൂടിയ കൗരവന്മാരോട് ഇപ്രകാരം പറഞ്ഞു.''

ഗംഗപറഞ്ഞു: "അല്ലയോ അനഘന്മാരെ, ഞാൻ ഇതാ നിങ്ങളുടെ മുമ്പിൽ വന്നു നില്ക്കുന്നു. കേൾക്കുവിൻ!

രാജവൃത്തവും പ്രജ്ഞയും ആഭിജാത്യവും പൂർണ്ണമായവൻ, കുരുവൃദ്ധർക്കു സൽക്കർമ്മങ്ങൾ ചെയ്തവൻ, പിതൃഭക്തൻ, മഹാവ്രതൻ, പണ്ട് ജാമദഗ്ന്യനായ രാമന്നുപോലും തോല്പിക്കാൻകഴിയാഞ്ഞവൻ, ദിവ്യാസ്ത്രത്താൽ മഹാവീര്യൻ, ശിഖണ്ഡിയാൽ ഹതനായി! എന്റെ കരൾ കാരിരുമ്പാണ്. തീർച്ചയാണ് രാജാക്കന്മാരെ! എന്റെ ഇഷ്ടപുത്രനെ കാണാതിരുന്നിട്ടും എന്റെ കരൾ തകർന്നില്ലല്ലോ! സ്വയംവരത്തിൽ കാശിരാജാവിന്റെ രാജധാനിയിൽ കൂടിയ രാജമണ്ഡലത്തെ ഒറ്റത്തേരാൽ ജയിച്ച് കന്യകമാരെ അവൻ ഹരിച്ചു. ബലംകൊണ്ട് മന്നിൽ തുല്യനില്ലാത്തവനാണ് ഗാംഗേയൻ. അവനെയല്ലേ ശിഖണ്ഡി കൊന്നുകളഞ്ഞത്! ഇത് കേട്ടിട്ടും എന്റെ കരളു തകരുന്നില്ലല്ലോ! കുരുക്ഷേത്രത്തിൽ ആ ജാമദഗ്ന്യനെ വീര്യവാനായ അവൻ പോരിൽ യാതൊരു യത്നവുംകൂടാതെ പീഡിപ്പിച്ചു! അവനല്ലെ ഈ ശിഖണ്ഡിയാൽ (ആണും പെണ്ണുംകെട്ടവനാൽ) കൊല്ലപ്പെട്ടത്!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പലമട്ടിൽ കേഴുന്ന മഹാനദിയായ ഗംഗയെ വിഭുവായ ദാമോദരൻ ആശ്വസിപ്പിച്ചു.''

കൃഷ്ണൻ പറഞ്ഞു: "ഭദ്രേ! സമാശ്വസിക്കൂ! പുണ്യദർശനേ, നീ ദുഃഖിക്കരുത്. ഭവതിയുടെ പുത്രൻ മുഖ്യമായ ലോകം പ്രാപിച്ചു. അതിൽ യാതൊരു സംശയവും വേണ്ടാ. തേജസ്വിയായ വസുവാണ് ഇദ്ദേഹം. ശോഭനേ, ശാപംമൂലം അവൻ മനുഷ്യനായി പിറന്നതാണ്. അതുകൊണ്ട് ഭവതി പുത്രനെപ്പറ്റി ദുഃഖിക്കരുത്. ക്ഷത്രധർമ്മത്തോടെ നിന്റെ പുത്രൻ യുദ്ധക്കളത്തിൽ പടവെട്ടുമ്പോൾ ശിഖണ്ഡിയല്ല അവനെ കൊന്നത്; അർജ്ജുനനാണ് വധിച്ചത്. പോരിൽ അസ്ത്രമെടുക്കുന്ന കുരുശാർദ്ദൂലനെ, ഭീഷ്മനെ, പോരിൽ വധിക്കുവാൻ സാക്ഷാൽ ഇന്ദ്രന്നുപോലും സാദ്ധ്യമല്ല. ശോഭനേ! ഭവതിയുടെ പുത്രൻ സ്വച്ഛന്ദനായി സ്വർഗ്ഗംപ്രാപിച്ചു. അവനെ ഒരു ദേവനും പോരിൽ വധിക്കുവാൻ ശക്തനല്ല. കുരുനന്ദനനെപ്പറ്റി അല്ലയോ ഗംഗേ, ഭവതി ദുഃഖിക്കാതിരിക്കൂ! ദേവീ, നിന്റെ പുത്രൻ വസുക്കളിൽ എത്തിക്കഴിഞ്ഞു. ഭവതി ദുഃഖിക്കാതിരിക്കുക!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണനും, വ്യാസനും പറഞ്ഞപ്പോൾ ആ സരിത്പ്രവരയായ ഗംഗ, ശോകംവിട്ട് മഹാരാജാവേ സ്വന്തം ജനത്തിൽത്തന്നെ ആണ്ടുപോയി. ആ മഹാനദിയെ കൃഷ്ണൻ തുടങ്ങിയ എല്ലാവരും മാനിച്ചു രാജാവേ! അവളുടെ സമ്മതത്തോടെ എല്ലാരാജാക്കന്മാരും തിരിച്ചുപോയി.''

# അശ്വമേധപർവ്വം

''നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ.''

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ]

## ആശ്വമേധികപർവ്വം

**1. യുധിഷ്ഠിരശോകം -** വൈശമ്പായനൻ പറഞ്ഞു: "ഉദകക്രിയ കഴിഞ്ഞ് ധൃതരാഷ്ട്രനെ മുമ്പിൽ നടത്തി മഹാഭുജനായ യുധിഷ്ഠിരൻ ഗംഗാനദിയിൽനിന്നു കരയിലേക്കു കയറി. ആകുലേന്ദ്രിയനായ യുധിഷ്ഠിരൻ കണ്ണിൽനിറഞ്ഞ കണ്ണുനീരോടെ കരയിലെത്തിയ ഉടനെ ഒരു ഒറ്റയാനായ ആന വീഴുന്നമട്ടിൽ ബോധംകെട്ട് ഗംഗാതീരത്ത് വീണു. ഉടനെ കൃഷ്ണൻ 'ഭീമാ താങ്ങൂ!' എന്നു പറഞ്ഞയുടനെ ജ്യേഷ്ഠനെ ഭീമൻ താങ്ങി. ശത്രുബലാർദ്ദനനായ കൃഷ്ണൻ 'പാടില്ല, ദുഃഖിക്കരുത്!' എന്നു തളർന്നുവീണ യുധിഷ്ഠിരനെ നോക്കി പറഞ്ഞു. ആർത്തനായി ഭൂമിയിൽവീണ് അവിടെക്കിടന്നു നെടുവീർപ്പിടുന്ന ധർമ്മജനായ യുധിഷ്ഠിരനെ മറ്റു പാണ്ഡവന്മാർ ചുറ്റുംനിന്നു വിഷാദകലുഷമായ നയനങ്ങളോടെ നോക്കി. ദുഃഖാർത്തനായി, അവശനായി, ബോധംകെട്ടു തളർന്നുകിടക്കുന്ന രാജാവിനെക്കണ്ട് പാണ്ഡവന്മാർ ചുറ്റും ശോകപരവശരായി ഇരുന്നുപോയി. പുത്രശോകാർത്തനായ ധൃതരാഷ്ട്രരാജാവ്, പ്രജ്ഞാദൃഷ്ടിയായ ആ മഹാബുദ്ധിമാൻ, യുധിഷ്ഠിരനോട് ഇപ്രകാരം പറഞ്ഞു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "അല്ലയോ കുരുശാർദ്ദൂലാ, എഴുന്നേൽക്കൂ! കൗന്തേയാ, ഇനിമേൽ എന്താണ് ചെയ്യേണ്ടതെന്നറിഞ്ഞ് അതു നിർവ്വഹിക്കുക! അല്ലയോ രാജാവേ, നീ ക്ഷത്രധർമ്മം സ്വീകരിച്ച് ഈ ധരിത്രിയെ ജയിച്ചിരിക്കുന്നു. സുഹൃത്തുക്കളോടും, ഭ്രാതാക്കളോടുംചേർന്ന് നീ ഭൂമിയെ അനുഭവിച്ചുകൊള്ളുക. നിനക്ക് ദുഃഖിക്കേണ്ടതായി ഞാൻ ഒന്നും കാണുന്നില്ല രാജാവേ! അല്ലയോ ധർമ്മഭൃത്തമാ, ഞാൻ പറയുന്നത് കേൾക്കുക! നീ ഞങ്ങളുടെ കഥ ചിന്തിച്ചുനോക്കൂ! ഞങ്ങൾക്കു നൂറുമക്കളും നഷ്ടപ്പെട്ടു. സ്വപ്നത്തിൽ കൈയിൽക്കിട്ടിയ നിധിപോലെ അവരെല്ലാം നഷ്ടപ്പെട്ടു. രാജാവേ, ഈ ഞങ്ങൾക്ക്, എനിക്കും ഗാന്ധാരിക്കും ദുഃഖിക്കേണ്ടതായിട്ടുണ്ട്. നിനക്ക് എന്തുള്ളു ദുഃഖിക്കുവാൻ? എല്ലാവർക്കും പ്രത്യേകിച്ച് നമുക്ക് ഹിതമിച്ഛിക്കുന്ന മഹാനായ വിദുരൻ പറഞ്ഞ വാക്കുകൾ എത്ര അർത്ഥവത്തായിരുന്നു. അതു ഞാൻ കേട്ടില്ല. ഈ ദുർമ്മതിയായ ഞാൻ, അതു കേൾക്കാഞ്ഞതുകൊണ്ട്, ഇന്നു ദുഃഖത്തിന്ന് പാത്രമായി. അന്നു വിദുരൻ പറഞ്ഞത് ഇന്നും എൻെറ ഹൃദയത്തിൽമുഴങ്ങുന്നു.''

വിദുരൻ പറഞ്ഞു: "ദുര്യോധനൻ ചെയ്യുന്ന കുറ്റംമൂലം നിൻെറ വംശം നശിച്ചുപോകും. രാജാവേ, നീ നിൻെറ വംശത്തിന്നു സ്വസ്തി കാംക്ഷിക്കുന്നുണ്ടെങ്കിൽ ഞാൻ പറയുന്നത് ചെയ്യുക. ഈ ദുഷ്ടനും വിഡ്ഢിയുമായ ദുര്യോധനനെ ഉപേക്ഷിക്കുക! കർണ്ണനും ശകുനിയും ഇവനെ ഒരിക്കലും കാണരുത്! അവർ നിശ്ചയിച്ചുവെച്ച ഈ ചൂതുകളിയുണ്ടല്ലോ, അതു നീ തടുത്തേ പറ്റൂ! നീ ധർമ്മപുത്രനെ രാജാവായി അഭിഷേകംചെയ്യണം. അവൻ ധർമ്മിഷ്ഠനാണ്. വശിയായ അവൻ, ഇന്ദ്രിയങ്ങൾ അടക്കിവാഴുന്ന അവൻ, ധർമ്മത്താൽ ഈ ഭൂമി ഭരിച്ചുകൊള്ളും. കൗന്തേയനായ ധർമ്മപുത്രനെ രാജാവാക്കുന്ന കാര്യത്തിൽ നിനക്കു വിഷമമുണ്ടെങ്കിൽ വേണ്ടാ; നീ തന്നെ എല്ലാറ്റിന്നും നാഥനായി രാജ്യം കൈയേറ്റ് ഭരിക്കുക രാജാവേ! എല്ലാ ജീവികളിലും തുല്യമനോഭാവത്തോടെ നിൽക്കൂ നരാധിപാ! അല്ലയോ ജ്ഞാതിവർദ്ധനനായ രാജാവേ, നിന്നെ സകല ജ്ഞാതികളും സേവിച്ചു ജീവിക്കട്ടെ!"

ധൃതരാഷ്ട്രൻ പറഞ്ഞു: "ഇപ്രകാരം അന്നു ദീർഘദർശിയായ വിദുരൻ എന്നെ ഉപദേശിച്ചു. ഞാൻ ഭാഗ്യദോഷം നിമിത്തം വിദുരൻെറ വാക്കുകൾ മാനിച്ചില്ല. ആ വാക്കുകളെ തെറ്റിച്ച് ഞാൻ പാപിയും ദുർബുദ്ധിയുമായ ദുര്യോധനനെ പിൻതുടരുകയാണുണ്ടായത്. അവൻെറ ആഗ്രഹങ്ങൾക്കെല്ലാം ഞാൻ വഴങ്ങിക്കൊടുത്തു. ആ ധീരൻ പറഞ്ഞ മധുരമായ, ഹിതമായ വാക്ക് കേൾക്കാതിരുന്നതു മൂലം മഹാദുഃഖമായ ഫലമാണ് ഞാൻ നേടിയത്. ഞാൻ ദുഃഖത്തിൻെറ മഹാസമുദ്രത്തിൽ ആണ്ടുപോയി. രാജാവേ, വൃദ്ധരായി വാഴുന്ന ഈ മാതാപിതാക്കളെ നീ കാണുന്നില്ലേ? നോക്കൂ മകനെ, നിൻെറ ഈ വൃദ്ധരായ അച്ഛനമ്മമാർ ദുഃഖിക്കുന്ന മഹാസങ്കടത്തിൻെറ ആഴം നീ കാണുന്നില്ലേ? ഭവാന് ദുഃഖിക്കുവാൻ ഒന്നും ഞാൻ കാണുന്നില്ല രാജാവേ.''

**2. കൃഷ്ണദ്വൈപായനസാന്ത്വനം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധീമാനായ ധൃതരാഷ്ട്രരാജാവ് പറഞ്ഞപ്പോൾ ആ ബുദ്ധിമാനായ രാജാവ് മൗനമായിരുന്നു. അപ്പോൾ കേശവൻ ഇപ്രകാരം പറഞ്ഞു.''

കൃഷ്ണൻ പറഞ്ഞു: "അല്ലയോ ജനാധിപാ, മനസ്സുകൊണ്ട് അധികമായി ദുഃഖിക്കുകയാണെങ്കിൽ അവൻെറ മുമ്പെ മരിച്ചുപോയ പിതൃക്കൾ ആ ദുഃഖംമൂലം തപിപ്പിക്കപ്പെടും. രാജാവേ, ഭവാൻ വളരെ യജ്ഞങ്ങൾ ദക്ഷിണയോടുകൂടി നടത്തുക. സോമംകൊണ്ടും, സ്വധകൊണ്ടും, ദേവന്മാരെയും, പിതൃക്കളെയും തൃപ്തരാക്കുക. അന്നപാനംകൊണ്ട് പാന്ഥന്മാരെയും, പലതരം ആഗ്രഹനിവൃത്തിമൂലം ദരിദ്രരെയും തൃപ്തരാക്കുക. നിന്നെപ്പോലെയുള്ള മഹാബുദ്ധിമാന്മാർക്കു ചേർന്നതല്ല ഈ ദുഃഖഭാവം. അറിയേണ്ടതൊക്കെ നീ അറിഞ്ഞു. ചെയ്യേണ്ടതൊക്കെ നീ ചെയ്തു. രാജധർമ്മങ്ങളെല്ലാം നീ ഭീഷ്മനിൽനിന്നു ഗ്രഹിച്ചുകഴിഞ്ഞു. വേദവ്യാസനും, നാരദനും, വിദുരനും, പറഞ്ഞതും എല്ലാം കേട്ടു ഗ്രഹിച്ചതിന്നുശേഷം ഈ മൂഢവൃത്തിയെ പിന്നെ പിന്തുടരുകയാണോ? പിതൃപൈതാമഹമായ ക്രമത്തെ അനുസരിച്ച് ക്രമംതെറ്റാതെ നീ ഭാരം ഏല്ക്കുക. യശസ്സോടുകൂടി മിക്കവാറും എല്ലാ ക്ഷത്രിയന്മാരും പടവെട്ടി സ്വർഗ്ഗംപ്രാപിച്ചു. അതിൽ ഞാൻ സംശയിക്കുന്നില്ല. ക്ഷത്രിയശൂരന്മാരിൽ ആരും പിൻതിരിഞ്ഞ് ഓടി വധിക്കപ്പെട്ടിട്ടില്ല. മഹാരാജാവേ, ഭവാൻ ശോകംവിടുക. വന്നതൊക്കെ വരേണ്ടതുതന്നെയാ

ണ്. ഈ പോരിൽ ചത്തവരെ വീണ്ടും ഒന്ന് കാണണമെന്നു വെച്ചാൽ അതു സാദ്ധ്യമായ കാര്യമല്ല.''

വൈശമ്പായനൻ പറഞ്ഞു: "മാധവൻ ഇത്രയും ധർമ്മജനായ യുധിഷ്ഠിരനോടു പറഞ്ഞ് മിണ്ടാതെ നിന്നു. അപ്പോൾ തേജസ്വിയായ യുധിഷ്ഠിരൻ മറുപടി പറഞ്ഞു.''

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ഗോവിന്ദാ, ഭവാന് എന്നിലുള്ള പ്രീതി എത്രത്തോളം വലുതാണെന്നുള്ളത് എനിക്കറിയാം. അങ്ങ് എന്നിൽ എപ്പോഴും സൗഹൃദംകൊണ്ടും പ്രേമംകൊണ്ടും കനിയുന്നു. അല്ലയോ ഭഗവാനേ, യാദവനന്ദനാ! അങ്ങ് സസന്തോഷം എന്നെ വനത്തിലേക്കു പോകുവാൻ അനുവദിക്കയാണെങ്കിൽ ആ ഒരു പ്രവൃത്തിമൂലം അങ്ങ് ഈ ലോകത്തിൽ ഏറ്റവും വലിയ പ്രിയപ്രീതി എനിക്കു ചെയ്തതായി ഞാൻ കണക്കാക്കും. ഞാൻ യാതൊരു ശാന്തിയും കാണുന്നില്ല. പിതാമഹനെയല്ലേ വീഴ്ത്തിക്കളഞ്ഞത്! പോരിൽ പിന്മാറാത്ത കർണ്ണനെയല്ലേ വീഴ്ത്തിയത്! ഗുരുജനങ്ങളെ വധിച്ച് മഹാപാപം നേടിയ എനിക്ക് ഈ ക്രൗര്യത്തിന്നു തക്കതായ പരിഹാരം എന്താണ്? എന്തുചെയ്താലാണ് ഞാൻ അതിൽനിന്നു മുക്തനാവുക? എൻെറ മനസ്സ് ശുദ്ധമായി സമാധാനംകൊള്ളുവാൻ എന്തുചെയ്യണമെന്നു പറയൂ കേശവാ.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന പാർത്ഥനോടു തേജസ്വിയും ധർമ്മജ്ഞനുമായ വ്യാസൻ സാന്ത്വനംചെയ്തു ശുഭവും അർത്ഥപൂർണ്ണവുമായ വാക്കുകൾ പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ, ഉണ്ണീ, നിനക്ക് ഇപ്പോഴും മനസ്സിന്ന് ഒരു ഉറപ്പും വന്നിട്ടില്ല. നീ വീണ്ടും ബാല്യത്വംമൂലം, വിവരക്കേടുമൂലം, ഭ്രമിച്ചുകൊണ്ടിരിക്കുന്നു. എന്തിന്നാണ് ഉണ്ണീ, നാം ഇങ്ങനെ വെറുതെ വീണ്ടും വീണ്ടും പ്രലപിക്കുന്നത്? നീ ക്ഷത്രധർമ്മജ്ഞനല്ലേ? ക്ഷത്രിയന്മാരുടെ ജീവിതധർമ്മമല്ലേ യുദ്ധം? അപ്രകാരം ചെയ്യുന്ന രാജാവ് ആധിയാകുന്ന ബന്ധത്തിൽപ്പെടുന്നതു ശരിയല്ല. അരുതാത്തതാണ്. എല്ലാ മോക്ഷധർമ്മങ്ങളും നീ ശരിക്കു കേട്ടുകഴിഞ്ഞു. കാമജങ്ങളായ പല സംശയങ്ങളും ഞാൻ പറഞ്ഞുതന്ന് പരിഹരിച്ചു. ഭവാൻ ഓർമ്മകെട്ടവനാണ്. ശ്രദ്ധയില്ലാത്തവനാണ്, അതിൽ യാതൊരു സംശയവുമില്ല. ഇപ്രകാരം ആകാൻപാടില്ല. ഇത് നിനക്കു നന്നല്ല. ഇങ്ങനെ അജ്ഞത്വം ബാധിക്കുവാൻ പാടില്ല. അല്ലയോ ശുഭാശയാ! എല്ലാ പ്രായശ്ചിത്തവും നിനക്കറിയാം. രാജധർമ്മങ്ങളും ദാനധർമ്മങ്ങളുമെല്ലാം നീ കേട്ടു. എന്നിട്ടും സർവ്വധർമ്മജ്ഞനും സർവ്വഗമവിചക്ഷണനുമായ ഭവാൻ അറിയാത്തവനെപ്പോലെ വീണ്ടും ഇങ്ങനെ അന്ധതയിൽ വീണുപോകാൻ എന്താണ് കാരണം? എന്തേ, ഈമാതിരി മോഹിക്കുവാൻ?''

3. **സംവർത്തമരുത്തീയം -** വ്യാസൻ പറഞ്ഞു: "അല്ലയോ യുധിഷ്ഠിരാ! ഭവാൻെറ പ്രജ്ഞ ഒട്ടും നന്നായില്ല എന്നാണ് എൻെറ അഭിപ്രായം. ആർക്കും സ്വതന്ത്രനായി ഒരു ക്രിയയും നടത്തുവാൻ കഴിയുന്നതല്ല. തൻെറ യോഗ്യതകൊണ്ടാണ് ഇവിടെ ഓരോ കാര്യവും നടക്കുന്നതെന്ന് ആരെങ്കിലും കരുതുന്നുണ്ടെങ്കിൽ അതു വിഡ്ഢിത്തമാണ്. നല്ലതായാലും ചീത്തയായാലും മനുഷ്യൻ ചെയ്യുന്ന കർമ്മത്തിന്നു പ്രേരകമായി ഒരു ശക്തി പ്രവർത്തിപ്പിക്കുന്നുണ്ട്. ദൈവമാണ് പ്രവർത്തിപ്പിക്കുന്നവൻ. അല്ലയോ മാനദാ, കാര്യങ്ങളുടെ രഹസ്യം അതായിരിക്കേ, പിന്നെ ആവലാതിപ്പെടുന്നതിൽ വല്ല അർത്ഥവുമുണ്ടോ? താനാണ് ഈ പാപംചെയ്തവൻ, ആത്മാവാണ് പാപകർമ്മാവ്, എന്ന് നീ ഒടുവിൽ ചിന്തിക്കുകയാണ്. അതുകൊണ്ടു നീ ഞാൻ പറയുന്നത് കേൾക്കൂ! പാപം നശിക്കുവാനുള്ള ഉപായം, പാപമുണ്ടെന്ന് തോന്നുകയാണെങ്കിൽ ഞാൻ പറഞ്ഞുതരാം ഭാരതാ! തപസ്സ്, യജ്ഞം, ദാനം ഇവയാൽ ഏതു പാപിയും പാപത്തിൽനിന്നു മുക്തനാകും. ഇത് എപ്പോഴും നടക്കുന്നതാണ്. യജ്ഞംകൊണ്ടും, തപസ്സുകൊണ്ടും, ദാനംകൊണ്ടും അല്ലയോ രാജാവേ, ദുഷ്കർമ്മംചെയ്ത മർത്ത്യർ ശുദ്ധരാകും. അസുരന്മാരും, സുരന്മാരും പുണ്യത്തിന്നുവേണ്ടി യജ്ഞംചെയ്യാറുണ്ട്. മഹാത്മാക്കൾ അങ്ങനെ ചെയ്യുമ്പോൾ നമുക്ക് അതാണല്ലോ ഒരു നിദർശനം.

മഹാത്മാക്കളായ ദേവകൾ മേലെയായി വരുവാൻ കാരണം യജ്ഞകർമ്മങ്ങളാണ്. അങ്ങനെ യജ്ഞംചെയ്ത ദേവകൾ ശക്തരായി ദാനവന്മാരെ തോല്പിച്ചുകളഞ്ഞു. രാജസൂയം, അശ്വമേധം, സർവ്വമേധം, നരമേധം എന്നിവയെല്ലാം അല്ലയോ ഭാരതാ, ഭവാൻ ചെയ്തുകൊള്ളുക. യുധിഷ്ഠിരാ! വിധിപ്രകാരം ദക്ഷിണയോടുകൂടിയ അശ്വമേധം ഭവാൻ ചെയ്യുക. പണ്ട് ശ്രീരാമൻ ചെയ്തതുപോലെ വേണ്ടുവോളം അന്നവും വിത്തവുമൊരുക്കി അശ്വമേധംതന്നെ കഴിക്കുക. ഭരതരാജാവ്, ദുഷ്യന്താത്മജനായ പൃഥ്വീവീനാഥൻ, നിൻെറ പൂർവ്വപിതാമഹൻ, ശകുന്തളയിലുണ്ടായ വീരൻ എങ്ങനെ അശ്വമേധം ചെയ്തുവോ, അതേവിധം നീയും അശ്വമേധയാഗം കഴിക്കുക.''

യുധിഷ്ഠിരൻ പറഞ്ഞു: 'അശ്വമേധം തീർച്ചയായും രാജാവിനെ ശുദ്ധനാക്കും. എന്നാൽ, ഇക്കാര്യത്തിൽ എനിക്ക് ഒരഭിപ്രായം തോന്നുന്നു. അതും ഭവാൻ കേൾക്കണേ! അല്ലയോ ദ്വിജോത്തമാ, ഞാൻ വലിയ ജ്ഞാതിദ്ധ്വംസം കഴിച്ചവനാണ്. ആ മഹാപാതകം യുദ്ധത്തിൽ ചെയ്തു കഴിഞ്ഞതിന്നുശേഷം ഞാൻ നടത്തുന്ന ഈ അശ്വമേധത്തിൽ സ്വല്പമായി വല്ല ദാനവുംകൊടുത്ത് അവസാനിപ്പിച്ചാൽ പോരെന്ന് ഞാൻ വിചാരിക്കുന്നു. എന്നാൽ അതിന്നുതക്ക, അത്രമാത്രം, ധനം എവിടെയുണ്ട്? ധനം ആവശ്യംപോലെ ഞാൻ കാണുന്നുമില്ല.

യുദ്ധംകഴിഞ്ഞ് രാജ്യത്തിലെ ധനമൊക്കെ നശിച്ചിരിക്കുമ്പോൾ ദീനരായ ഈ ബാലരോട് ഞാൻ എങ്ങനെ ധനം ആവശ്യപ്പെടും? ഇനിയും ഉണങ്ങിയിട്ടില്ലാത്ത വ്രണത്തോടുകൂടിയ രാജപുത്രരോട് ഞാൻ എങ്ങനെ വിത്തം യാചിക്കും? ഞാൻ ആദ്യം ഭൂമിയെ യുദ്ധംചെയ്തു മുടിച്ചു. ഇപ്പോൾ യജ്ഞത്തിന്നുവേണ്ടി കരംവാങ്ങി മുടിക്കുന്നതു ശരിയാണോ? ദുഃഖത്തിൽപ്പെട്ടുഴലുന്ന ഞാൻ എങ്ങനെ അതിന്നൊരുങ്ങും? ദുര്യോധനൻെറ കുറ്റത്താൽ മന്നിൽ രാജാക്കന്മാരെല്ലാം നമുക്കു കീർത്തിയുണ്ടാക്കിത്തന്ന് നശിച്ചുപോയി മുനിസത്തമാ! ദുര്യോധനൻ സ്വത്തിന്നുവേണ്ടി ധരിത്രിയെ ക്ഷയിപ്പിച്ചു. അതോടൊപ്പം ദുഷ്ടനായ ധാർത്തരാഷ്ട്രൻെറ ഖജനാവും തീർന്നുപോയി. ഭൂരിദക്ഷിണയായി വിധിപ്രകാരം ആദ്യമായി വിദ്വാന്മാർ കണ്ടപ്രകാരം യജ്ഞംചെയ്യണം. അല്ലെങ്കിൽ അതിൽ വിധിവിപര്യയമായി പ്രവർത്തിക്കണം. അല്ലെങ്കിൽ പകരം മറ്റൊന്ന് ചെയ്യണം. ഇന്നത്തെ സാമ്പത്തികനില പരിഗണിച്ച് ഞാൻ എന്തുചെയ്യണമെന്ന് ഒരു മന്ത്രിയെപ്പോലെ എന്നെ ഉപദേശിച്ചാലും.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം യുധിഷ്ഠിരൻ പറഞ്ഞപ്പോൾ കൃഷ്ണദ്വൈപായനൻ ഒട്ടുസമയം ചിന്തിച്ച് ധർമ്മരാജാവിനോട് ഇപ്രകാരം പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "ഉടഞ്ഞുപോയ ഭണ്ഡാരം പൂർണ്ണമാകും. ധാരാളം ദ്രവ്യം ഹിമാലയത്തിൽ കിടപ്പുണ്ട്. മഹാത്മാവായ മരുത്തൻെറ യജ്ഞത്തിൽ ബ്രാഹ്മണർ ഉപേക്ഷിച്ചതാണ് ആ സ്വർണ്ണം. അത് വരുത്തിയാൽ കൗന്തേയാ! ഭവാൻെറ ആവശ്യം പൂർണ്ണമായും നിർവ്വഹിക്കുവാൻ കഴിയും.''

യുധിഷ്ഠിരൻ പറഞ്ഞു: "മരുത്തന്റെ യജ്ഞത്തിൽ വിത്തം എങ്ങനെയാണ് സമ്പാദിച്ചത്? അത്രയേറെ സ്വർണ്ണം എവിടെനിന്നു ലഭിച്ചു? ആ രാജാവ് ഏതു കാലത്താണ് ജീവിച്ചിരുന്നത്? വാഗ്മിസത്തമാ, പറഞ്ഞാലും!''

വ്യാസൻ പറഞ്ഞു: "രാജാവേ, എന്നാൽ കേൾക്കുക. കാരന്ധമരാജാവിനെപ്പറ്റി പറയാം. മഹാവീര്യവാനും, മഹാധനവാനുമായ ആ രാജാവ് ഏതു കാലത്താണ് വാണിരുന്നതെന്നു പറയാം. കേൾക്കുക!''

**4. സംവർത്തമരുത്തീയം - മരുത്തവംശകഥനം -** യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ധർമ്മജ്ഞാ, ദ്വൈപായനാ! രാജർഷീന്ദ്രനായ മരുത്തന്റെ കീർത്തനം കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. അനഘാശയാ! അവന്റെ കഥ പറഞ്ഞാലും!''

വ്യാസൻ പറഞ്ഞു: "പണ്ട് കൃതയുഗത്തിൽ ദണ്ഡധരനും, ഭൂമിയുടെ പ്രഭുവുമായ മനു ഉണ്ടായി ഉണ്ണീ! പ്രസന്ധി എന്നു പേരായി പ്രസിദ്ധനായ ഒരു പുത്രൻ അവന്നുണ്ടായി. പ്രസന്ധിയുടെ പുത്രനായി പ്രസിദ്ധനായ ക്ഷുപനുണ്ടായി. ക്ഷുപന്റെ പുത്രനായി ഇക്ഷ്വാകു എന്നു പ്രസിദ്ധനായ രാജാവുണ്ടായി. അവൻ മഹാശക്തനായിരുന്നു. അവന്ന് നൂറുപുത്രന്മാരുണ്ടായി. അവർ പ്രധാനപ്പെട്ട ധാർമ്മികന്മാരായിരുന്നു. ഇക്ഷ്വാകുരാജാവ് തന്റെ നൂറുപുത്രന്മാരെയും രാജാക്കളാക്കി. അവരിൽ ജ്യേഷ്ഠൻ വില്ലാളികളിൽ ഉത്തമനായ വിംശനായിരുന്നു. വിംശന്റെ പുത്രനായി ശുഭശീലനായ വിവിംശനുണ്ടായി ഭരതർഷഭാ! വിവിംശന്ന് പതിനഞ്ചു മക്കളുണ്ടായി. എല്ലാവരും ബ്രഹ്മണ്യരും, വില്ലെടുത്തവരിൽ വിക്രാന്തന്മാരും, സത്യവാന്മാരുമായിരുന്നു. ശാന്തന്മാരും, ദാനധർമ്മസ്ഥന്മാരും. എല്ലായ്പോഴും പ്രിയം മാത്രം പറയുന്നവരുമായിരുന്നു. അവരിൽ ജ്യേഷ്ഠൻ ഖനീനേത്രനായിരുന്നു. അവൻ രാജ്യം അകണ്ടകമായി നേടി. എന്നാൽ അവന്നു രാജ്യംപാലിക്കുവാൻ കഴിഞ്ഞില്ല. കാരണം, പ്രജകൾ രാജാവിൽ തൃപ്തരായിരുന്നില്ല. അവനെ രാജപദത്തിൽ നിന്നു നീക്കി പ്രജകൾ രാജാവിന്റെ തേജസ്വിയായ പുത്രനെ രാജാവായി അഭിഷേകംചെയ്തു. എല്ലാവർക്കും സന്തോഷമായി. അച്ഛന്റെ പൈകൃതവും രാജ്യഭ്രംശവുംകണ്ട് അവൻ അടക്കത്തോടെ പ്രജകളുടെ ഹിതമറിഞ്ഞ് രാജ്യം ഭംഗിയായി ഭരിച്ചു.

ബ്രഹ്മണ്യനും സത്യംപറയുന്നവനും ശുദ്ധനും ശമദമാന്വിതനുമായ അവനിൽ പ്രജകൾ രഞ്ജിച്ചു. അവൻ ധർമ്മനിത്യനും മനസ്വിയുമായിരുന്നു. ധർമ്മംചെയ്യുന്ന അവന്റെ ഭണ്ഡാരം ശോഷിച്ചു. സാമന്തരാജാക്കന്മാർ നിർദ്ധനനായിത്തീർന്ന അവനെ പീഡിപ്പിച്ചു. പലരും ആക്രമിക്കുവാൻ തുടർന്നപ്പോൾ, ഭണ്ഡാരവും കുതിരകളും നശിച്ച അവൻ പുരത്തോടും ഭൃത്യജനങ്ങളോടുംകൂടി ദുഃഖത്തിലായി. ബലം ക്ഷയിച്ചെങ്കിലും അവനെ വധിക്കുവാൻ അവർക്കു കഴിഞ്ഞില്ല. എന്തുകൊണ്ടെന്നാൽ ആ രാജാവ് സുവൃത്തനും ധർമ്മപരായണനുമായിരുന്നു യുധിഷ്ഠിരാ!

പുരത്തോടുകൂടെ വലിയ ദുഃഖത്തിൽ പതിച്ചപ്പോൾ രാജാവ് തന്റെ കൈയിൽ ബലമായി ഒന്ന് ഊതി. ഉടനെ ആ രാജാവ് ബലവാനായിത്തീർന്നു. പിന്നെ അവൻ അയൽ രാജ്യത്തിലെ രാജാക്കന്മാരെയെല്ലാം ജയിച്ചു. അങ്ങനെ ഈ കരത്തിൽ ഊതി ബലശാലിയായ രാജാവ് 'കരന്ധമൻ' എന്ന പേരിൽ പ്രസിദ്ധനായി രാജാവേ!

ത്രേതായുഗത്തിന്റെ ആദിയിൽ അവന് കാരന്ധമൻ എന്നറിയപ്പെടുന്ന പുത്രനുണ്ടായി. ശ്രീമാനായ അവൻ ഇന്ദ്രതുല്യനായി. ദേവകൾക്കുപോലും എളുപ്പത്തിൽ ജയിക്കുവാൻകഴിയാത്തവനായി. ആ രാജാവിന്റെ അധീനത്തിൽ മിക്കരാജാക്കന്മാരും വന്നുചേർന്നു. അവൻ സ്വഭാവംകൊണ്ടും ബലംകൊണ്ടും അവർക്കൊക്കെ ചക്രവർത്തിയായിത്തീർന്നു. അവിക്ഷിത്ത് എന്ന പേരിൽ അറിയപ്പെടുന്ന ആ ധർമ്മജ്ഞൻ ശൗര്യത്താൽ ഇന്ദ്രസന്നിഭനായി. ശ്രുതിമാനും ധർമ്മജ്ഞനും ധൃതിമാനും സംയതേന്ദ്രിയനുമായ അവൻ യാഗംചെയ്യുവാൻ ഒരുങ്ങി.

തേജസ്സുകൊണ്ട് അർക്കസദൃശനും ക്ഷമകൊണ്ട് ക്ഷമ (ഭൂമി)യോടു തുല്യനും ബുദ്ധികൊണ്ട് ബൃഹസ്പതിയോടു തുല്യനും സ്ഥിരതയിൽ ഹിമവാനോടു തുല്യനുമായിരുന്നു. മനസ്സ്, വാക്ക്, കർമ്മം എന്നിവയാലും ദമത്താലും ശാന്തിയാലും പ്രജകളുടെ മനസ്സ് ആ രാജാവ് രഞ്ജിപ്പിച്ചു. പ്രഭുവായിരിക്കുന്ന അവൻ നൂറ് അശ്വമേധയാഗം ചെയ്തു. പ്രഭുവും വിദ്വാനുമായ അംഗിരസ്സുതന്നെ യജ്ഞംചെയ്തു. അവന്റെ പുത്രൻ ഗുണങ്ങൾകൊണ്ട് അച്ഛനേക്കാൾ മേലെയായി. അവനാണ് മരുത്തൻ എന്നു പേരുകേട്ട ചക്രവർത്തി.

പതിനായിരം ആനയ്ക്കു തുല്യം ബലമുള്ളവനായ അവൻ രണ്ടാമത്തെ വിഷ്ണു എന്നപോലെ ശോഭിച്ചു. അവൻ യജ്ഞം ചെയ്യുവാൻ ഒരുങ്ങി. ഹിമാലയത്തിന്റെ വടക്കുഭാഗത്ത് മഹാമേരുവിൽപ്പോയി ആയിരക്കണക്കിന് സ്വർണ്ണപ്പാത്രങ്ങൾ നേടി. വിളമ്പുന്ന പാത്രങ്ങളും മറ്റു സകല സാധനങ്ങളും സ്വർണ്ണത്താൽ ഉണ്ടാക്കിച്ചു - പൊന്മയമായ വലിയ പാത്രങ്ങളും മറ്റുംനേടി കർമ്മം തുടങ്ങി. കുണ്ഡങ്ങൾ, പാത്രപീഠങ്ങൾ, മൂടിയുള്ള പലതരം പാത്രങ്ങൾ, കലങ്ങൾ, വട്ടകകൾ, അടുക്കുപാത്രങ്ങൾ എല്ലാം സ്വർണ്ണംകൊണ്ടു പണിയിച്ചു. ഇങ്ങനെ പൊൻപണിക്കാരെക്കൊണ്ടു പണിചെയ്യിച്ച പാത്രങ്ങൾക്ക് ഒരു കൈയും കണക്കുമില്ല. രാജധാനിക്ക് അടുത്തു തന്നെ യജ്ഞശാലയും പണിതു. ധർമ്മജ്ഞനായ ആ രാജാവ് യാഗം വിധിപ്രകാരം ആരംഭിച്ചു. അങ്ങനെ അനേകം രാജാക്കന്മാരോടുചേർന്നവനായ മരുത്തൻ യാഗം വേണ്ടവിധം തുടങ്ങി.''

**5. സംവർത്തമരുത്തീയം - ഇന്ദ്രബൃഹസ്പതിസംവാദം -** യുധിഷ്ഠിരൻ പറഞ്ഞു: ആ രാജാവ് എങ്ങനെയാണ് ഇത്ര വലിയ ശക്തനായത്? അല്ലയോ വാഗ്മിസത്തമനായ ദ്വിജാ! എങ്ങനെയാണ് രാജാവ് ഇത്രയധികം സ്വർണ്ണം സമ്പാദിച്ചത്? ഭഗവാനേ ആ ദ്രവ്യം ഇപ്പോൾ എവിടെയാണു കിടക്കുന്നത്? അത് എങ്ങനെ നമുക്കു നേടുവാൻ കഴിയും? തപോധനാ, പറഞ്ഞാലും!''

വ്യാസൻ പറഞ്ഞു: "ദക്ഷപ്രജാപതിക്ക് ദേവകളും ദൈത്യരുമായി ധാരാളം സന്താനങ്ങളുണ്ടായി. അവർ തമ്മിൽ സ്പർദ്ധയുണ്ടായി. അതുപോലെ അംഗിരസ്സിന്ന് തുല്യവ്രതരായി പരസ്പരം കലഹിക്കുന്ന രണ്ടു മക്കൾ ഉണ്ടായി. ഒന്ന് ബൃഹത്തായ തേജസ്സോടുകൂടിയ ബൃഹസ്പതിയും, മറ്റേത് തപസ്വിയായ സംവർത്തനുമാണ്. അവർ ഞാൻ മേലെ, ഞാൻ മേലെ എന്ന് തമ്മിൽ തിരക്കുന്നവരായിരുന്നു. അവർ യോജിക്കാതെ ഭിന്നിച്ചുനിന്നു. സംവർത്തനെ ബൃഹസ്പതി വീണ്ടും ബാധിച്ച് ദ്രോഹിച്ചു. ജ്യേഷ്ഠംഭ്രാതാവ് എപ്പോഴും ദ്രോഹിച്ചുകൊണ്ടിരിക്കുകയാൽ അർത്ഥങ്ങളൊക്കെ അവൻ വിട്ട് ദിഗംബരനായി കാട്ടിലേക്കു പോയി. വാസവൻ ദൈത്യരെ മിക്കവാറും കൊന്നുവീഴ്ത്തിയും ജയിച്ചും ഇന്ദ്രത്വം നേടി. അംഗിരസ്സിന്റെ ജ്യേഷ്ഠപുത്രനും വിപ്രാഗ്ര്യനുമായ ബൃഹസ്പതിയെ പുരോഹിതനായി വരിച്ചു. പണ്ട് കരന്ധമനെ യജിപ്പിച്ച പുരോഹിതനായിരുന്നു അംഗിരസ്സ്. അംഗിരസ്സ് കരന്ധമന്റെ കുലപുരോഹിതനായിരുന്നു താനും. വീര്യം, വൃത്തം, ബലം എന്നിവകൊണ്ട് കരന്ധമരാജാവ് ശക്രനെപ്പോലെ ഓജസ്വിയും ധർമ്മാത്മാവും സംശിതവ്രതനുമായിരുന്നു. അവന്ന് വാഹനം, യോദ്ധാക്കൾ, പലതരം മിത്രങ്ങൾ,

വിലപിടിച്ച നല്ലനല്ല കട്ടിലുകൾ, മെത്തകൾ എന്നിവയൊക്കെ ഏകാഗ്രമാനസനായി ധ്യാനിച്ച് ഊതിയാൽമതി, എല്ലാം വിചാരിച്ചതൊക്കെ ഉണ്ടാവുകയായി. ഇങ്ങനെ അവൻ സകല രാജാക്കന്മാരെയും തന്റെ ഗുണങ്ങൾകൊണ്ടു കീഴടക്കി. ഇഷ്ടംപോലെ ജീവിച്ച് അവസാനം ഉടലോടുകൂടി സ്വർഗ്ഗം പ്രാപിക്കുകയും ചെയ്തു. അവന്നുണ്ടായ പുത്രനും യയാതിയെപ്പോലെ ധാർമ്മികനായിരുന്നു. ശത്രുക്കളെയൊക്കെ ജയിച്ച അവൻ 'അവിക്ഷിത്ത്' എന്ന പേരിൽ പ്രസിദ്ധനായി. അവൻ ധരിത്രിയെ തന്റെ അധീനത്തിലാക്കി. ഗുണങ്ങളാലും വീര്യങ്ങളാലും അവൻ അച്ഛനെപ്പോലെത്തന്നെ മഹാനായി. പിന്നെ അവന്ന് ഇന്ദ്രതുല്യനായി ഒരു പുത്രൻ ഉണ്ടായി. വീര്യവാനായ ആ കുമാരൻ മരുത്തൻ എന്നു പ്രസിദ്ധനായി. അവനിൽ ആഴിചൂഴുന്ന ഊഴി കൂറോടെനിന്നു. അവൻ നിത്യവും പ്രതാപത്തിൽ ദേവേന്ദ്രനുമായി മത്സരിച്ചുകൊണ്ടിരുന്നു. മരുത്തനെക്കാൾ മേലെയാകണമെന്ന് ദേവേന്ദ്രനും തിരക്കിക്കൊണ്ടിരുന്നു. പൃഥിവീപതിയായ മരുത്തൻ വിശുദ്ധനും ഗുണവാനുമായിരുന്നു. കിണഞ്ഞുനോക്കിയിട്ടും വാസവന്ന് അവനെക്കാൾ യോഗ്യത പ്രാപിക്കുവാൻ കഴിഞ്ഞില്ല. അങ്ങനെയായപ്പോൾ ബൃഹസ്പതിയെ വിളിച്ച് ഇന്ദ്രൻ ദേവകളോടു കൂടിയാലോചിച്ച് ഇപ്രകാരം പറഞ്ഞു.''

ഇന്ദ്രൻ പറഞ്ഞു: "അല്ലയോ ബൃഹസ്പതി, അങ്ങയോട് ഞാൻ ഒരു കാര്യം പറയുന്നു. എനിക്ക് ഇഷ്ടംചെയ്യുവൻ ഭവാൻ വിചാരിക്കുന്നുണ്ടെങ്കിൽ ഒരിക്കലും അങ്ങ് മരുത്തന്ന് ദൈവകർമ്മങ്ങളും പിതൃകർമ്മങ്ങളും ഒന്നും ചെയ്യരുത്. ഞാൻ പറയുന്നത് എന്തുകൊണ്ടാണെന്നു ഭവാൻ ഗ്രഹിക്കണം. ഞാൻ മൂന്നു ലോകത്തിന്നു മാത്രമല്ല, എല്ലാ ദേവകൾക്കും നാഥനായ ഇന്ദ്രനാണ്! ഇന്ദ്രത്വംനേടിയ ഞാനും മരുത്തനും ഒരുപോലെയല്ല. മരുത്തൻ വെറും ഒരു ഭൂമിപാലൻ മാത്രമാണ്. അല്ലയോ ബ്രാഹ്മണാ, ഭവാൻ സുരേന്ദ്രനായ അമരനെ (മരണമില്ലാത്തവനെ) യജിപ്പിച്ചു. പിന്നെ അങ്ങ് പോയി മരുത്തനെ എങ്ങനെ യജിപ്പിക്കും? അവൻ, ആ മരുത്തൻ, മരണമുള്ളവനല്ലേ? മർത്ത്യനല്ലേ? അത് അങ്ങയ്ക്കു ചേർന്നതല്ല! അതുകൊണ്ട് ഭവാൻ ഒരുകാര്യം ചെയ്തേകഴിയൂ. ഒന്നുകിൽ എന്നെ സ്വീകരിക്കുക. അല്ലെങ്കിൽ എന്നെ വിട്ട് അവനെ സ്വീകരിക്കുക. രണ്ടുവഞ്ചിയിലും കാലിടുന്നതു നന്നല്ല. മരുത്തനെ വിട്ട് സ്വസ്ഥനായി ഭവാൻ എന്നെത്തന്നെ ഭജിക്കുക. അതാണു നല്ലത്! അതാണ് ശുഭമാവുക.''

വ്യാസൻ പറഞ്ഞു: "ഇപ്രകാരം അല്ലയോ കൗരവ്യാ, ദേവേന്ദ്രൻ ബൃഹസ്പതിയോട് പറഞ്ഞപ്പോൾ അല്പസമയം ചിന്തിച്ചുനിന്നതിനുശേഷം ദേവേന്ദ്രനോടു പറഞ്ഞു.''

ബൃഹസ്പതി പറഞ്ഞു: "അല്ലയോ ഇന്ദ്രാ, ഭവാൻ സകല ഭൂതങ്ങൾക്കും അധിപതിയാണ്. ലോകമെല്ലാം നിന്റെ അധീനത്തിൽ നില്ക്കുന്നു. നീ വലിയ വിക്രമങ്ങൾ ചെയ്തവനാണ്. വിശ്വരൂപൻ, നമുചി, വലൻ, എന്നിവരെയൊക്കെ വധിച്ചവനാണ്. ദേവകൾക്കുള്ള അഗ്രശ്രീയെ ആഹരിച്ചവൻ ഭവാനാണ്. മന്നും വിണ്ണും ഭരിക്കുന്നവനാണു നീ. ഇത് അങ്ങ് എന്നും ചെയ്തുകൊണ്ടിരിക്കുന്നുവല്ലോ വലസൂദനാ! ഭവാന്റെ പൗരോഹിത്യം ഏറ്റിട്ട് പിന്നെ എങ്ങനെയാണ് ദേവഗണേശ്വരാ, ഞാൻ മർത്ത്യനായ മരുത്തനെ യജിപ്പിക്കുക? അല്ലയോ പാകശാസനനായ ഇന്ദ്രാ! ഭവാൻ ആശ്വസിക്കുക. ഞാൻ ഒരിക്കലും മനുഷ്യന്നുവേണ്ടി യജ്ഞത്തിൽ സ്രുവം എടുക്കുന്നതല്ല. എന്റെ വാക്കിനെ ഭവാൻ കേൾക്കുക. അഗ്നിക്ക് ചൂടില്ലാതെയായേക്കാം, ഭൂമികിടന്നു വട്ടം കറങ്ങിയേക്കാം, സൂര്യൻ രശ്മി ഉപേക്ഷിച്ചുവെന്നും വരാം. എന്നാൽ ഈയുള്ളവനിൽ സത്യം ഒരിക്കലും തെറ്റിപ്പോവുകയില്ല.''

വൈശമ്പായനൻ പറഞ്ഞു: "ബൃഹസ്പതിയുടെ വാക്കുകേട്ട് ഇന്ദ്രൻ മത്സരംവിട്ടു. ബൃഹസ്പതിയെ പ്രശംസിച്ച് തന്റെ ഗൃഹത്തിലേക്കുപോന്നു.''

### 6. സംവർത്തമരുത്തീയം - സംവർത്തദർശനം -

വ്യാസൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ നടപ്പുള്ളതു ഞാൻ പറയാം. ധീമാനായ മരുത്തനും ബൃഹസ്പതിയും തമ്മിൽ നടന്ന സംവാദമാണത്.

ദേവരാജാവുമായി ബൃഹസ്പതി കരാറുചെയ്തു എന്ന വൃത്താന്തം മരുത്തൻ കേട്ടു. അതുകൊണ്ടൊന്നും അവൻ കുലുങ്ങിയില്ല. യജ്ഞത്തിനു തയ്യാറായി. ഒരുക്കങ്ങൾ ചെയ്തു. അങ്ങനെ യജ്ഞത്തിന്നുവേണ്ട കാര്യങ്ങളൊക്കെ ആ കരന്ധമരാജാവിന്റെ പൗത്രൻ ഒരുക്കി. വാഗ്മിയായ രാജാവ് ബൃഹസ്പതിയുടെ സമീപത്തെത്തി പറഞ്ഞു.''

മരുത്തൻ പറഞ്ഞു: "ഭഗവാനേ, തപോധനാ, മുമ്പേ തന്നെ ഞാൻ ഭവാനെ ആശ്രയിച്ചു! യജ്ഞവും നിശ്ചയിച്ചു. ഗുരോ അങ്ങയുടെ വാക്കനുസരിച്ചാണ് ഞാൻ ഇതിൽ പ്രവർത്തിച്ചത്. ആ യജ്ഞത്തിന്നുവേണ്ടി സംഭാരങ്ങളെല്ലാമൊരുക്കി. ഞാൻ ഇതാ അങ്ങയെ ആശ്രയിക്കുന്നു. അല്ലയോ മഹാശയാ, ഞാൻ അങ്ങയ്ക്ക് യാജ്യനാണ്. അങ്ങു വന്ന് അതു നടത്തിത്തരിക!''

ബൃഹസ്പതി പറഞ്ഞു: "അല്ലയോ രാജാവേ, ഞാൻ നിന്നെ യജിപ്പിക്കുവാൻ വിചാരിക്കുന്നില്ല. എന്നെ ദേവേന്ദ്രൻ വരിച്ചുകഴിഞ്ഞു. ഞാൻ അവനോട് ഏറ്റുപറയുകയുംചെയ്തു.''

മരുത്തൻ പറഞ്ഞു: "അച്ഛൻവഴി നിനക്ക് യാഗംചെയ്യിക്കാൻ അവകാശപ്പെട്ടവനാണ് ഞാൻ. ഇന്നുതുടങ്ങിയതല്ല. നിന്റെ അച്ഛനായിട്ട്, ഈ ഞങ്ങളുടെ വംശക്കാർക്ക് യാഗം ചെയ്യിക്കാറുണ്ട്. ഞാൻ നിങ്ങളെ എത്രയും കാര്യമായി ബഹുമാനിച്ചിട്ടുണ്ട്; ബഹുമാനിക്കുന്നുമുണ്ട്. നിന്റെ യാജ്യനായി ഞാൻ ഇതാ വന്നിരിക്കുന്നു. അങ്ങയിൽ കൂറുള്ളവനായ എന്നെ അങ്ങു സ്വീകരിച്ചാലും.''

ബൃഹസ്പതി പറഞ്ഞു: "എടോ രാജാവേ! ഞാൻ ദേവനെ യജിപ്പിച്ചതിന്നുശേഷം പിന്നെ മർത്ത്യനെ യജിപ്പിക്കുക എന്നതുണ്ടാവുകയില്ല. മരുത്താ, നീ പൊയ്ക്കൊള്ളുക. അല്ലെങ്കിൽ വേണ്ടാ, ഞാൻ നിന്നെ യജിപ്പിക്കുന്നതല്ല. നിങ്ങളുടെ യാജനം ഞാൻ ഉപേക്ഷിച്ചു. വേണമെങ്കിൽ വേറെ വല്ലവരേയും നോക്കിക്കൊള്ളുക! നിന്റെ യജ്ഞം നടത്തിത്തരുവാൻ തയ്യാറുള്ളവർ വേറെ ആരെങ്കിലും ഉണ്ടാകും. അവരെ കണ്ട് ഇഷ്ടംപോലെ വരിച്ചുകൊള്ളുക മഹാഭുജ!''

വ്യാസൻ പറഞ്ഞു: "ബൃഹസ്പതി ഇപ്രകാരം പറഞ്ഞപ്പോൾ മരുത്തൻ ലജ്ജിച്ചുപോയി. നിരാശനായി അവൻ മടങ്ങിപ്പോകുന്ന സമയത്ത് വഴിക്കുവച്ച് നാരദമഹർഷിയെ കണ്ടുമുട്ടി. ദേവർഷിയായ നാരദന്റെ അടുത്തുചെന്ന് വിധിപ്രകാരം കൈകൂപ്പിനിന്നു. അപ്പോൾ ആ രാജാവിനോടു നാരദൻ പറഞ്ഞു.''

നാരദൻ പറഞ്ഞു: "രാജാവേ! അങ്ങ് യാതൊരു ഹർഷവുമില്ലാത്തവനായി കാണുന്നു. എന്താണു വിശേഷം? സുഖം തന്നെയല്ലേ? അല്ലയോ സന്മതേ, ഭവാൻ എവിടെ പോയിരുന്നു? എവിടെനിന്നാണ് ഈ അസന്തുഷ്ടി സമ്പാദിച്ചത്? രാജാവേ! എനിക്കു കേൾക്കുവാൻ വിരോധമില്ലെങ്കിൽ പറയുക! നിന്റെ അല്ലൽ തീർക്കുന്നതിനു ഞാൻ കഴിയുന്ന ശ്രമം ചെയ്യാം. രാജാവേ, പറയൂ!''

വ്യാസൻ പറഞ്ഞു: "ഇപ്രകാരം നാരദൻ പറഞ്ഞതു കേട്ട് ആ രാജാവ് തന്നെ ബൃഹസ്പതി ചതിച്ച കാര്യമൊക്കെ പറഞ്ഞു.''

മരുത്തൻ പറഞ്ഞു: "മഹർഷേ, ഞാൻ ആംഗിരസനായ

ബൃഹസ്പതിയുടെ അടുത്തുചെന്നു. എൻെറ യജ്ഞത്തിന് ഋത്വിക്കായിരിക്കണമെന്നപേക്ഷിച്ചു. എന്നാൽ അവൻ എൻെറ അഭ്യർത്ഥന തള്ളിക്കളഞ്ഞു. അങ്ങനെ അവനാൽ തിരസ്കരിക്കപ്പെട്ടവനായ ഞാൻ നിരാശനായിരിക്കുന്നു. ഞാൻ ഇനി ജീവിച്ചിരിക്കുവാൻ വിചാരിക്കുന്നില്ല. ഗുരുവിനാൽ ഉപേക്ഷിക്കപ്പെട്ടവനായ ഞാൻ ദുഷിക്കപ്പെട്ടില്ലേ നാരദാ!''

വ്യാസൻ പറഞ്ഞു: "ഇപ്രകാരം രാജാവ് പറഞ്ഞപ്പോൾ നാരദൻ അതിനു മറുപടി പറഞ്ഞു. ആവിക്ഷിതരാജാവിനെ ജീവിപ്പിക്കുമാറ് ഉന്മേഷം നല്കുന്ന വൃത്താന്തം പറഞ്ഞു.''

നാരദൻ പറഞ്ഞു: "രാജാവേ! കേൾക്കൂ! അംഗിരസ്സിൻെറ പുത്രനായി മറ്റൊരാളുണ്ടല്ലോ! സംവർത്തൻ എന്ന് അറിയപ്പെടുന്ന ആ മഹാൻ ധാർമ്മികനാണ്. അവൻ ദിഗംബരനായി ദിക്കുകളിലൊക്കെ ചുറ്റിനടക്കുന്നുണ്ട്. സകല ജീവികളും അവനെക്കണ്ട് അത്ഭുതപ്പെടുന്നു. ബൃഹസ്പതി ഉപേക്ഷിച്ചതിൽ നീ വ്യസനിക്കേണ്ടതില്ല. അവനെ പോയിക്കാണുക പ്രസന്നനും, യോഗിയുമായ സംവർത്തൻ നിൻെറ യാഗം നടത്തിത്തരും.''

മരുത്തൻ പറഞ്ഞു: 'ഭഗവാനേ, നാരദാ, ഭവാൻ എന്നെ ജീവിപ്പിച്ചു ഞാൻ ചത്തതായിരുന്നു! അങ്ങയുടെ വാക്കു കേട്ട് ഞാൻ വീണ്ടും ജീവിക്കുന്നു! എവിടെയാണ് അദ്ദേഹം? വാഗ്മിസത്തമാ, പറഞ്ഞുതരിക! അവൻെറ അടുത്ത് എങ്ങനെ നില്ക്കണം? എങ്ങനെ കൈവിടാതിരിക്കുമെന്നുള്ള വിധം ഉപദേശിക്കണേ! അവനും എന്നെ ഉപേക്ഷിക്കുകയാണെങ്കിൽ പിന്നെ ഞാൻ ഒരു നിമിഷം ജീവിച്ചിരിക്കുകയില്ല!''

നാരദൻ പറഞ്ഞു: "അവൻ ഒരു ഭ്രാന്തൻെറ വേഷം ധരിച്ച് മഹാരാജാവേ, ശ്രീവാരണാസിയിൽ ശിവനെക്കാണുവാൻ എത്തി ചുറ്റിത്തിരിയുന്നുണ്ട്. ആ പുരദ്വാരത്തിൽ ഭവാൻ ചെന്നെത്തുക. അവിടെ ഒരിടത്ത് ഒരു ശവം കൊണ്ടുവന്നു വെക്കുക. അതുകണ്ടാൽ, ഒഴിഞ്ഞ് ഓടിപ്പോകുന്നവൻ ആരോ, അവനാണ് സംവർത്തനെന്നു ധരിക്കുക. ആ വീര്യവാൻ പോകുന്നവഴിക്ക് അവൻെറ പിന്നാലെ പോകണം. വിജനത്തിൽപ്പോയി അവനെ കൈകൂപ്പണം. 'അങ്ങല്ലാതെ എനിക്കു മറ്റൊരാശ്രയവുമില്ല' എന്നു പറയണം 'നിന്നോട് ആരുപറഞ്ഞു എന്നെപ്പറ്റി? എന്ന് അവൻ ചോദിച്ചാൽ 'സംവർത്ത, ഭവാനെപ്പറ്റി നാരദൻ പറഞ്ഞതാണ്' എന്നു പറയണം. അവൻ എന്നെ പിന്തുടരുവാൻ ആഗ്രഹിച്ചു ചോദിച്ചാലോ 'നാരദൻ അഗ്നിയിൽ പ്രവേശിച്ചിരിക്കയാണ് എന്നു സംശയം കൂടാതെ പറയണം.''

വ്യാസൻ പറഞ്ഞു: "അങ്ങ് പറഞ്ഞപോലെ ചെയ്യാം എന്നുപറഞ്ഞ് നാരദനെ പൂജിച്ച് സമ്മതംവാങ്ങി ആ രാജർഷി വാരാണസിയിലേക്കു പോയി. അവിടെച്ചെന്ന്, നാരദൻ പറഞ്ഞമാതിരി പുരത്തിൻെറ ദ്വാരത്തിലെത്തി. നാരദൻ പറഞ്ഞപ്രകാരം ഒരു ശവം അവിടെ കൊണ്ടുവന്നുവെച്ചു. ഒപ്പം ആ വിപ്രനും വന്ന് പുരത്തിൻെറ ദ്വാരത്തിൽക്കയറി. അപ്പോൾ ആ വിപ്രൻ ശവത്തിന്മേലേക്കു സൂക്ഷിച്ചുനോക്കി ഉടനെ പിന്മാറുന്നതുകണ്ടു. തിരിച്ചുപോകുന്ന അവനെ കൈകൂപ്പി രാജാവ് അവൻെറ പിന്നാലെകൂടി. ആവിക്ഷിതരാജാവ് സംവർത്തൻെറ ശിഷ്യനാകുവാൻ ആഗ്രഹിക്കുന്നതായി അറിയിച്ചു. വിജനസ്ഥലത്തുവെച്ച് അവനെക്കണ്ടു പറഞ്ഞപ്പോൾ ആ ബ്രാഹ്മണൻ ആ രാജാവിൻെറ ദേഹത്തിൽ, ചുമച്ച് കാർപ്പിച്ച് കഫവും മറ്റും തുപ്പി. തൻെറ ദേഹത്തിൽ തുപ്പലും കഫവുമൊക്കെ ഏല്പിച്ചുവെങ്കിലും രാജാവ് അവൻെറ പിന്നാലെ കൂടി. 'പ്രസാദിക്കണേ!' എന്നപേക്ഷിച്ചു. കുറെ നടന്നതിന്നുശേഷം ഒരിടത്തു സംവർത്തൻ തളർന്നമട്ടിൽ ഇരുന്നു. കുളുർത്തു നിഴലുള്ളതും, വളരെ കൊമ്പുകളുള്ളതുമായ ഒരു ആലിൻചുവട്ടിലാണ് ഇരുന്നത്.''

**7. സംവർത്തമരുത്തീയം - സംവർത്തസ്വീകാരം -**

സംവർത്തൻ പറഞ്ഞു: "എന്നെ നീ എങ്ങനെ അറിഞ്ഞു? ആരാണ് എന്നെ നിനക്കു പറഞ്ഞുതന്നത്? നീ എനിക്ക് ഇഷ്ടംചെയ്യുവാൻ വിചാരിക്കുന്നുണ്ടെങ്കിൽ അത് എന്നോടു ശരിക്ക് പറയണം. സത്യംപറഞ്ഞാൽ നിനക്ക് നീ വിചാരിച്ചമാതിരിയെല്ലാം സാധിക്കും. പൊളിയാണു പറയുന്നതെങ്കിലോ നിൻെറ തല നൂറുകഷണമായി തകർന്നു പോകും.''

മരുത്തൻ പറഞ്ഞു: "ഭഗവാനേ, നാരദനാണ് എന്നോടു പറഞ്ഞത്. അവൻ ഒരു വഴിക്ക് പോകുമ്പോഴാണ് പറഞ്ഞത്. അങ്ങ് എൻെറ ഗുരുവിൻെറ പുത്രനാണെന്നും അദ്ദേഹം പറഞ്ഞു. എനിക്ക് അങ്ങയിൽ ഉത്തമമായ പ്രീതിയുണ്ട്.''

സംവർത്തൻ പറഞ്ഞു: "സത്യം നീ പറഞ്ഞു. ഞാൻ വേഷംമാറി നടക്കുകയാണെന്ന് അദ്ദേഹത്തിന്നുമാത്രം അറിയാം. എന്നാൽ ഇനി എന്നോടു പറയുക. എവിടെയാണ് ഇപ്പോൾ നാരദൻ?''

മരുത്തൻ പറഞ്ഞു: "അങ്ങയെപ്പറ്റി എന്നോട് പറഞ്ഞ ദേവർഷിസത്തമൻ എന്നെ സമ്മതിപ്പിച്ചയച്ചതിന്നുശേഷം അഗ്നിയിൽ കയറി.''

വ്യാസൻ പറഞ്ഞു: "ഇപ്രകാരം രാജാവ് പറഞ്ഞതുകേട്ട് സംവർത്തൻ സന്തോഷിച്ചു: 'ഇത്രയൊക്കെ ചെയ്യുവാൻ ഞാൻ മതി,' എന്നു പറഞ്ഞു. പിന്നെ മരുത്തനോട് ഭ്രാന്തനായ ആ ബ്രാഹ്മണൻ രൂക്ഷമായ വാക്കുകൊണ്ട് ഭർത്സിക്കുംപോലെ രാജാവിനോട് വീണ്ടും വീണ്ടും ഇങ്ങനെ പറഞ്ഞു.''

സംവർത്തൻ പറഞ്ഞു: "ഞാൻ ഒരു വാതരോഗിയാണ്. ഞാൻ പല തോന്നിവാസങ്ങളും ചെയ്യും. വികൃതാകൃതിയാണു ഞാൻ. ഇങ്ങനെയുള്ള എന്നെക്കൊണ്ട് നീ യാഗം ചെയ്യിക്കുവാൻ വിചാരിക്കുന്നതു വിചിത്രമായിരിക്കുന്നു! എനിക്ക് ഒരു ചേട്ടനുണ്ട്. അവൻ മഹായോഗ്യനാണ്. അവൻ ഇന്ദ്രനോടുകൂടി ഇരിപ്പുണ്ട്. അവിടെ അവൻ യജ്ഞങ്ങൾ നിർവ്വഹിക്കുന്നതിന്ന് ഇരിക്കുന്നുണ്ട്. അവനോട് പറയൂ! അവൻ വേണ്ടമാതിരി ക്രിയചെയ്യും. ഗാർഹസ്ഥ്യവും, യജ്യതയും ഗ്രഹങ്ങളെയും, ദേവതമാരെയും എല്ലാം എന്നിൽ നിന്ന് എൻെറ ജ്യേഷ്ഠൻ തട്ടിയെടുത്തു. എൻെറ ദേഹം മാത്രമേ അവൻ വിട്ടുതന്നുള്ളൂ. അവൻെറ സമ്മതംകൂടാതെ അല്ലയോ ആവിക്ഷിതാ, അങ്ങയെ ഞാൻ ഒരിക്കലും യജിപ്പിക്കുകയില്ല. അദ്ദേഹം എനിക്ക് പൂജ്യനാണ്. എടോ രാജാവേ, നീ ഉടനെപോയി ബൃഹസ്പതിയെക്കണ്ട് സമ്മതം വാങ്ങിവരൂ! അതിന്നുശേഷം നിന്നെ ഞാൻ യജിപ്പിക്കാം. യജിക്കാൻ അങ്ങയ്ക്ക് ആഗ്രഹമുണ്ടെങ്കിൽ അങ്ങനെ ചെയ്യുക! ഞാൻ യജിപ്പിക്കാം.''

മരുത്തൻ പറഞ്ഞു: "അല്ലയോ സംവർത്താ, ഞാൻ ആദ്യമായി ബൃഹസ്പതിയെ ചെന്നുകണ്ടു. ആ വൃത്താന്തം ഞാൻ പറയാം: അങ്ങ് കേൾക്കുക! അവൻെറ അടുത്തു ചെന്നു ഞാൻ പറഞ്ഞപ്പോൾ വാസവൻെറ താല്പര്യപ്രകാരം എന്നെ അദ്ദേഹം ഉപേക്ഷിക്കുകയാണുണ്ടായത്. അദ്ദേഹം പറഞ്ഞത് കേൾക്കണോ! 'ഞാൻ അമർത്ത്യനായ യാജ്യനുള്ളവനാണ്. മർത്ത്യനെ ഞാൻ യജിപ്പിക്കുകയില്ല,' എന്നു തന്നെയല്ല ഇന്ദ്രൻ അവനോടു തടുത്തു പറയുകയും ചെയ്തു: 'അങ്ങ് മരുത്തനെ യജിപ്പിക്കരുത്. അല്ലയോ വിപ്രാ, ആ രാജാവ് എന്നോടു ഗുണങ്ങളാൽ മത്സരിക്കുന്നുണ്ട്.' ഇതു കേട്ട് ഭവാൻെറ ചേട്ടൻ 'അങ്ങനെയാകട്ടെ' എന്നു വലാരിയോട് പറയുകയും ചെയ്തു. ഞാൻ വളരെ ഇഷ്ടത്തോടെയാണ് അദ്ദേഹത്തെ സമീപിച്ചത്. എന്നാൽ അദ്ദേഹം എന്നെ സ്വീകരിച്ചില്ല. ദേവേന്ദ്രനെ ആശ്രയിച്ചു നില്ക്കുക മൂലമാണ്

അദ്ദേഹം സമ്മതിക്കാതിരുന്നത്. മുനിശ്രേഷ്ഠാ! അങ്ങനെയുള്ള ഞാൻ എല്ലാംകൊണ്ടും അങ്ങയോട് അഭ്യർത്ഥിക്കുന്നു. അങ്ങ് എനിക്ക് യജ്ഞം നിർവ്വഹിച്ചുതരണം. ഭവാൻ ചെയ്യുന്ന യജ്ഞംമൂലം വന്നുചേരുന്ന ഗുണങ്ങളാൽ ഞാൻ ഇന്ദ്രനെയും അതിക്രമിക്കുവാനാണ് ആഗ്രഹിക്കുന്നത് മഹർഷേ! അല്ലയോ ബ്രാഹ്മണാ ഇനിയും ആ ബൃഹസ്പതിയുടെ മുമ്പിൽ നാണംകെട്ട് ചെല്ലുവാൻ തോന്നുന്നില്ല. യാതൊരു കുറ്റവുംചെയ്യാത്ത എന്നെ തള്ളിക്കളഞ്ഞവനല്ലേ അവൻ?''

സംവർത്തൻ പറഞ്ഞു: "അങ്ങനെയാണോ? ആകട്ടെ! നിനക്ക് എല്ലാം ഞാൻ നടത്തിത്തരാം. എനിക്ക് വേണ്ടതൊക്കെ ഞാൻ പറയാം. അതു നീ ചെയ്തുതന്നാൽ മതി രാജാവേ! ഞാൻ യജിപ്പിക്കുന്ന ഭവാനെ ബൃഹസ്പതിയും ദേവേന്ദ്രനും ദ്വേഷിക്കും. അവർ ക്രുദ്ധരാകുമ്പോൾ ഇത് അങ്ങു നടത്തണം. എനിക്ക് ഉറപ്പായവിധം നീ ചെയ്യണം. അതിൽ ശങ്കിക്കരുത്. ഞാൻ സംബാന്ധവനായ നിന്നെ ക്രോധിച്ച് ഭസ്മമാക്കാതിരിക്കത്തക്കവിധം നീ ശ്രദ്ധിക്കുക.''

മരുത്തൻ പറഞ്ഞു: "സൂര്യൻ തപിക്കുന്ന കാലത്തോളം, മാമല നില്ക്കുന്ന കാലത്തോളം, എനിക്ക് ലോകങ്ങളൊന്നും വേണ്ടാ. ഞാൻ പറഞ്ഞ വാക്ക് തെറ്റിക്കുകയാണെങ്കിൽ! ഞാൻ ശപഥം ചെയ്യുന്നു! അങ്ങനെ ഞാൻ വാക്കു തെറ്റിച്ചാൽ ശുഭബുദ്ധിത്വം എന്നിൽ ഒരിക്കലും ഇല്ലാതെ പോകട്ടെ! വിഷയാസംഗിയായിക്കൊള്ളട്ടെ, വാക്കുതെറ്റിച്ചാൽ.''

സംവർത്തൻ പറഞ്ഞു: "അല്ലയോ ആവിക്ഷിത, ക്രിയകളിൽ ശുഭബുദ്ധി നിനക്കുണ്ട്, കേൾക്കുക! ഈ യാജനം എന്റെ ഉള്ളിലുള്ളതാണ് രാജാവേ! അല്ലയോ മന്നവാ, ഞാൻ നിന്നോട് പറയാം. അക്ഷയവും ഉത്തമവുമായ ദ്രവ്യം നിനക്ക് ലഭിക്കും. ഈ യജ്ഞംമൂലം നീ ദേവന്മാരെയും, ഗന്ധർവ്വന്മാരെയും, ശക്രനെയും, കീഴിലാക്കും. എനിക്ക് അർത്ഥത്തിലും, യാജ്യന്മാരിലും കാംക്ഷയില്ല; എങ്കിലും ഞാൻ എന്റെ ചേട്ടനും അവന്റെ ചങ്ങാതിയായ ഇന്ദ്രനും വിപ്രിയം ചെയ്യുവാൻതന്നെ വിചാരിക്കുന്നു. ഞാൻ നിന്നെ ദേവേന്ദ്രന്നു തുല്യനാക്കിത്തരാം. അതിൽ ഒട്ടും സംശയിക്കേണ്ടതില്ല. ഞാൻ സത്യം ചെയ്ത് ഏറ്റുപറയുന്നു. ഞാൻ നിനക്ക് ഇഷ്ടം ചെയ്തുകൊള്ളാം!''

**8. സംവർത്തമരുത്തീയം - മഹാദേവസ്തവം -** സംവർത്തൻ പറഞ്ഞു: "ഹിമാലയത്തിന്റെ മുകളിലായി 'മുഞ്ജവാൻ' എന്നു പേരായി ഒരു പർവ്വതമുണ്ട്. അവിടെ എന്നും ഭഗവാൻ ഉമാപതി, തപസ്സുചെയ്യുന്നു. മാമരങ്ങളുടെ ചുവട്ടിലും കുത്തൻശൃംഗങ്ങളിലും മലയുടെ ഗുഹകളിലും, ഇഷ്ടം പോലെ ഉമാപതി, ഭഗവാൻ മഹേശ്വരൻ, തേജസ്വിയായ ശൂലപാണി, ദേവിയോടും ഭൂതഗണങ്ങളോടുംകൂടി വാഴുന്നു. അവിടെ സാദ്ധ്യന്മാരും, രുദ്രന്മാരും, വിശ്വേദേവകളും, വസുക്കളും, യമനും, വരുണനും, അപ്രകാരം കൂട്ടുകാരോടുകൂടി കുബേരനും, ഭൂതപിശാചുക്കളും, നാസത്യന്മാരും, അശ്വികളും, ഗന്ധർവ്വരും, അപ്സരസ്ത്രീകളും, യക്ഷന്മാരും, ദേവർഷിമാരും, ആദിത്യന്മാരും, മരുത്തുക്കളും, യാതുധാനന്മാരും, മഹാത്മാവും, ബഹുരൂപനുമായ ഉമേശനെ ഉപാസിക്കുന്നു. അവിടെ ഭഗവാൻ, കുബേരന്റെ അനുയായികളായ വികൃതാകാരന്മാരായ വികൃതികളോടുംകൂടി കളിക്കുന്നതും ബാലാദിത്യസമപ്രഭനായി ശ്രീയോടുകൂടി ജ്വലിക്കുന്നതും കാണാവുന്നതാണ്. അവന്റെ രൂപം സംസ്ഥാനം ഇവയൊന്നും ഒരിക്കലും പറഞ്ഞവസാനിപ്പിക്കുവാൻ മാംസദൃഷ്ടികളായ പ്രാകൃതന്മാരായവർക്ക് സാധിക്കുന്നതല്ല.

അവിടെ ചൂടോ, തണുപ്പോ ഇല്ല. കാറ്റില്ല, സൂര്യനില്ല. ജരയില്ല, വിശപ്പും ദാഹവുമില്ല, മരണമില്ല, ഭയമില്ല രാജാവേ! ആ ശൈലപാർശ്വങ്ങൾതോറും ഇതാണു കഥ ജയിസത്തമാ! സുവർണ്ണധാതുക്കൾ അവിടെ അർക്കരശ്മികൾ പോലെ ഉണ്ട്. അവയ്ക്ക് കുബേരന്റെ ആയുധധാരികളായ തുണക്കാർ കാവൽനില്ക്കുന്നു. അവരെല്ലാം മഹാത്മാവായ കുബേരന്നു പ്രിയംചെയ്യുവാൻ മുതിർന്നവരാണ്. അവിടെ മഹേശ്വരൻ ആ ദേവഗണങ്ങളാൽ ആരാധിക്കപ്പെടുന്നു. മഹാദേവൻ പല പേരുകളാലും അറിയപ്പെടുന്നു: ശർവ്വൻ, വേധസ്സ്, രുദ്രൻ, ശിതികണ്ഠൻ, സുരൂപൻ, സുവർച്ചൻ, കപർദ്ദി, കരാളൻ, ഹര്യക്ഷൻ, വരദൻ, ത്ര്യക്ഷൻ, പൂഷദന്തഘ്നൻ, വാമനൻ, ശിവൻ, യാമ്യൻ, അവ്യക്തരൂപൻ, സദ്വൃത്തൻ, ശങ്കരൻ, ക്ഷേമ്യൻ, ഹരികേശൻ, സ്ഥാണു, പുരുഷൻ, ഹരിനേത്രൻ, മുണ്ഡൻ, കൃശൻ, ഉത്താരണൻ, ഭാസ്വരൻ, സുതീർത്ഥൻ, ദേവദേവൻ, ബ്രഹ്മൻ, ഉഷ്ണീഷി, സുവക്ത്രൻ, സഹസ്രാക്ഷൻ, മീഢ്വൻ, ഗിരീശൻ, പ്രശാന്തൻ, യതി, ചീരവാസൻ, വില്വദണ്ഡൻ, സിദ്ധൻ, സർവ്വദണ്ഡധരൻ, മൃഗവ്യാധൻ, ധ്വനി, മഹാൻ, ഭവൻ, വരൻ, സോമവക്ത്രൻ, സിദ്ധമന്ത്രൻ, ദൃക്ക്, ഹിരണ്യബാഹു, ഉഗ്രൻ, ദിക്പതി, വൃഷൻ, മാതൃഭക്തൻ, സേനന്യൻ, മദ്ധ്യമൻ, സ്രുവഹസ്തൻ, ആപതി, ഭാർഗ്ഗവൻ, അജൻ, കൃഷ്ണനേത്രൻ, വിരൂപാക്ഷൻ, തീക്ഷ്ണദംഷ്ട്രൻ, തീക്ഷ്ണൻ, വൈശ്വാനരമുഖൻ, മഹാദ്യുതി, അനംഗൻ, വിലോഹിതൻ, ദീപ്തൻ, ദീപ്താക്ഷൻ, മഹൗജൻ, വസുരേതസ്സ്, പൃഥുവപുസ്സ്, കൃത്തിവാസൻ, കപാലമാലി, സുവർണ്ണമകുടൻ, മഹാദേവൻ, കൃഷ്ണൻ, ത്ര്യംബകൻ, അനഘൻ, ക്രോധനൻ, അനൃശംസൻ, ബാഹുശാലി, മൃദു, ദണ്ഡി, തപ്തതപൻ, ക്രൂരകർമ്മാവ്, സഹസ്രശീർഷൻ, സഹസ്രചരണൻ, സധാത്മൻ, ദംഷ്ട്രി, ബഹുരൂപൻ, പിനാകി, മഹാദേവൻ, മഹായോഗീശ്വരൻ, അവ്യയൻ, ത്രിശൂലഹസ്തൻ, വരദൻ, ഭുവനേശ്വരൻ, ത്രിപുരഘ്നൻ, ത്രിനയനൻ, ത്രിലോകേശ്വരൻ, സർവ്വഭൂതപ്രഭവൻ, ധാരണൻ, ധരണീധരൻ, ഈശാനൻ, സർവ്വൻ, വിശ്വേശ്വരൻ, ഉമാപതി, പശുപതി, വിശ്വരൂപൻ, മഹേശ്വരൻ, ദശഭുജൻ, ദിവ്യഗോവൃഷഭധ്വജൻ, രുദ്രൻ, രൗദ്രൻ, ശൗരി, ശനീശ്വരൻ, ശിതികണ്ഠൻ, ശുക്രൻ, പൃഥു, പൃഥുഹരൻ, ഹരൻ, ചതുർമ്മുഖൻ,അനംഗാംഗഹരൻ, എന്നീ പേരുകളാൽ അറിയപ്പെടുന്ന മഹാദേവൻതന്നെ ശരണം എന്നു മനസാ ധരിച്ചു നീ തലതാഴ്ത്തി അണയുക! രംഹസ്സാകുന്ന ആ മഹാദേവനെ സമീപത്ത് ഇപ്രകാരം തിരുനാമങ്ങൾ പറഞ്ഞു സ്തുതിച്ചു നമസ്കരിക്കുകയാണെങ്കിൽ മഹാത്മാവിന്റെ അനുഗ്രഹത്താൽ രാജാവേ, ഭവാൻ സ്വർണ്ണത്തെ നേടുന്നതാണ്. സ്വർണ്ണംകൊണ്ടുവരുന്നതിന്ന് നിന്റെ ആളുകൾ അങ്ങോട്ടു ചെല്ലട്ടെ!''

വ്യാസൻ പറഞ്ഞു: "ഇപ്രകാരം അവൻ പറഞ്ഞപ്രകാരം കാരന്ധമന്റെ പുത്രനായ രാജാവ് നിർവ്വഹിച്ചു. അതിമാനുഷമായി യജ്ഞവിധി അനുഷ്ഠിച്ചു. ശില്പികളെ വരുത്തി രാജാവ് സ്വർണ്ണംകൊണ്ടു ധാരാളം പാത്രങ്ങൾ ഉണ്ടാക്കിച്ചു. ആ മരുത്തക്ഷിതീശൻ ദേവന്മാരെക്കാൾ ഐശ്വര്യവാനായി. ബൃഹസ്പതി ഈ വൃത്താന്തം അറിഞ്ഞു. അവൻ വല്ലാതെ തപിച്ച് വിളറി മെലിഞ്ഞു. 'എന്റെ ശത്രുവായ സംവർത്തൻ ധനിയായി ഭവിക്കുവാൻപോകുന്നു,' എന്നു ബൃഹസ്പതി വല്ലാതെ ദുഃഖിച്ചു. ബൃഹസ്പതി അസൂയാലുവായി ദുഃഖിച്ചു കിടപ്പിലായത് വാസവൻ കേട്ടു. ദേവന്മാരോടുകൂടി ദേവേന്ദ്രൻ അദ്ദേഹത്തെ ചെന്നു കണ്ട്, ഇപ്രകാരം പറഞ്ഞു.''

**9. സംവർത്തമരുത്തീയം - അഗ്നിശക്രസംവാദം -** ഇന്ദ്രൻ പറഞ്ഞു: "അല്ലയോ ബൃഹസ്പതീ, അങ്ങയ്ക്ക് ഉറക്കം സുഖമായികിട്ടുന്നില്ലേ? അങ്ങയുടെ ഭൃത്യന്മാർ നല്ലവരല്ലേ? അനുസരിക്കായ്കയോ മറ്റ് അനർത്ഥങ്ങളോ അവർ വരു

ത്തിവെക്കുന്നില്ലല്ലോ? ദേവന്മാർക്കു ഭവാൻ സുഖം ആശംസിക്കുന്നില്ലേ? ദേവന്മാർ ഭവാനെ കാത്തുപോരുന്നില്ലേ?''

ബൃഹസ്പതി പറഞ്ഞു: "ദേവരാജാവേ, ഞാൻ സുഖമായി മെത്തയിൽ കിടക്കുന്നുണ്ട്. എൻെറ ഭൃത്യന്മാരൊക്കെ നല്ലവർതന്നെയാണ്. ഞാൻ എന്നും ദേവന്മാർക്കു സുഖം ആശംസിക്കുന്നുണ്ട്. ദേവന്മാർ എന്നെ ദൃഢമായി സംരക്ഷിച്ചുപോരുന്നുണ്ട്.''

ഇന്ദ്രൻപറഞ്ഞു: "അങ്ങയ്ക്ക് എന്തോ ഒരു രോഗം ബാധിച്ചപോലെ കാണുന്നു. അത് മാനസികമോ ശാരീരികമോ ആകാം. അങ്ങു വല്ലാതെ വാടിവിളർത്തുപോയിരിക്കുന്നു. എന്താണ് കാരണം? ബ്രാഹ്മണാ, നിൻെറ ദുഃഖം എന്നോടു പറയൂ! അങ്ങയ്ക്കു ദ്രോഹംചെയ്യുന്നവരെയൊക്കെ ഞാൻ കൊന്നുകളയും. ഒന്നിനെയും ഞാൻ ബാക്കി വെയ്ക്കുന്നതല്ല.''

ബൃഹസ്പതി പറഞ്ഞു: "അല്ലയോ മഘവാവേ, മരുത്തൻ യജിക്കുന്നതായി ഞാൻ കേൾക്കുന്നു. ദക്ഷിണാഢ്യമായ മഹായജ്ഞം, മുഖ്യമായ യജ്ഞമാണ്, സംവർത്തൻ യജിപ്പിക്കുന്നതെന്നും കേൾക്കുന്നു. അവനെക്കൊണ്ടു യജിപ്പിക്കരുത് എന്നാണ് എൻെറ ആഗ്രഹം.''

ഇന്ദ്രൻ പറഞ്ഞു: "അല്ലയോ വിപ്രാ! അങ്ങയ്ക്ക് ഒന്നുകൊണ്ടും ഒരു കുറവുമില്ലല്ലോ. എന്തുവേണമെങ്കിലും ദേവലോകത്തു കിട്ടും. ദേവന്മാർക്കു നീ മന്ത്രിയും ആചാര്യനുമാണ്. ജരാമരണങ്ങൾ ഇല്ലാത്തവനാണ് നീ. നിന്നെ എന്തു ചെയ്യുവാൻ സംവർത്തന്നു കഴിയും? എന്തിനാണ് അകാരണമായി ഭവാൻ ദുഃഖിക്കുന്നത്?''

ബൃഹസ്പതി പറഞ്ഞു: "അല്ലയോ ഇന്ദ്രാ, നീ ദേവന്മാരോടുകൂടിച്ചെന്ന് ദൈത്യന്മാരെയെല്ലാം അടിച്ചോടിച്ച്, നീ അവരെയൊക്കെ കൂട്ടത്തോടെ കൊന്നൊടുക്കുവാനല്ലേ ആഗ്രഹിക്കുന്നത്? ആ ശത്രുക്കളിൽ ആരെങ്കിലും പുഷ്ടിയോടും ഐശ്വര്യത്തോടും ഇരിക്കുന്നതായിക്കണ്ടാൽ നിനക്കു ദുഃഖമുണ്ടാകുന്നു. ആ ഒരു വല്ലായ്മതന്നെയാണ് എന്നെയും ബാധിച്ചിരിക്കുന്നത്. ശത്രുക്കൾ നന്നായി തടിച്ചുവരുന്നതു കണ്ടാൽ എങ്ങനെ ഉറക്കം വരും? എങ്ങനെ ക്ഷീണിക്കാതിരിക്കും? അതാണു ദേവേന്ദ്രാ, എന്നെ ഈമാതിരി വിവർണ്ണനാക്കിത്തീർത്തത്. നോക്കൂ! ഞാൻ എന്തുമാതിരി വിളർത്തു ക്ഷീണിച്ചിരിക്കുന്നു! എൻെറ ശത്രുക്കൾ വളരുന്നു, സുഖിക്കുന്നു, എന്നു കേൾക്കുമ്പോൾ അതിൽപ്പരം അസുഖം എന്തുണ്ട്? ദേവേന്ദ്രാ! നീ അവരെ രണ്ടുപേരെയും അടക്കാതെ പറ്റില്ല. ആ സംവർത്തനെയും, ആ മരുത്തനെയും അടക്കിയേ പറ്റൂ!''

ഇന്ദ്രൻ പറഞ്ഞു: "വരൂ, ചെയ്യൂ! അഗ്നിദേവാ! ആ മരുത്തൻെറ അടുത്തുചെന്നു പറയൂ. ഇന്ദ്രൻ പറയുന്നു, ബൃഹസ്പതി അങ്ങയെ യജിപ്പിക്കും എന്നും, നിന്നെ അമർത്ത്യനാക്കും എന്നും!''

അഗ്നിപറഞ്ഞു: ഭഗവാനേ! ഞാൻ ഇതാ ദൂതിന്നു പോകുന്നു. മരുത്തന്നു ബൃഹസ്പതിയെ നല്കാമെന്നു പറയുവാൻ പോവുകയാണ്. ഇന്ദ്രൻെറ വാക്യം സത്യമാക്കാനും ബൃഹസ്പതിക്ക് പ്രിയംചെയ്യുവാനുമാണ് ഞാൻ പോകുന്നത്.''

വ്യാസൻ പറഞ്ഞു: "പിന്നെ മഹിതനായ ധൂമകേതു (അഗ്നി) വനംചുറ്റുന്ന വള്ളികളെ മഥിച്ചുകൊണ്ടും കാമത്തോടെ വേനൽക്കാലത്ത് ഇളകി കത്തിപ്പടർന്ന് കാറ്റിനെപ്പോലെ യാർത്തും വരുണൻെറ സമീപത്ത്എത്തി.''

മരുത്തൻ പറഞ്ഞു: "ആശ്ചര്യം! ഇതാ മൂർത്തിമാനായി അഗ്നിദേവൻ വന്നിരിക്കുന്നു. ആസനവും, സലിലവും, പാദ്യവും, ഗോവും, നല്കിയാലും മഹർഷേ! അഗ്നിയെ പൂജിക്കുക!''

അഗ്നി പറഞ്ഞു: "ആസനം, സലിലം, പാദ്യം എന്നിവയെല്ലാം അല്ലയോ അനഘാ! ഞാൻ സ്വീകരിച്ചിരിക്കുന്നു! അല്ലയോ മഹാശയാ! ഞാൻ ഇന്ദ്രൻ പറഞ്ഞുവിട്ട ദൂതനായി വന്നതാണ്.''

മരുത്തൻ പറഞ്ഞു: "ശ്രീമാനായ ദേവേന്ദ്രൻ എൻെറ സഖിയല്ലേ? അദ്ദേഹത്തിന്ന് എന്നിൽ പ്രീതിയില്ലേ? ദേവന്മാരെല്ലാം ആ രാജാവിൻെറ പാട്ടിൽനില്ക്കുന്നില്ലേ? എന്താണ് അദ്ദേഹത്തിൻെറ സന്ദേശം ദേവാ, പറഞ്ഞാലും!''

അഗ്നി പറഞ്ഞു: "ശക്രൻ വളരെ സുഖിയായിത്തന്നെ ഇരിക്കുന്നു. നീയുമായി അജരമായ, നാശമില്ലാത്ത, പ്രീതി അവൻ ആഗ്രഹിക്കുന്നു. ദേവന്മാരെല്ലാം അവൻെറ പാട്ടിൽ ത്തന്നെ നില്ക്കുന്നുണ്ട്. ദേവേശ്വരൻ പറഞ്ഞയച്ച സന്ദേശം ഭവാൻ കേട്ടാലും. എന്തിനാണ് ഇന്ദ്രൻ എന്നെ അങ്ങയുടെ അടുത്തേക്കു വിട്ടതെന്ന് പറയാം. മരുത്തന്ന് ബൃഹസ്പതിയെ നല്കാം. ഈ ആചാര്യൻ രാജാവേ, നിന്നെ യജിപ്പിക്കും. അങ്ങനെചെയ്താൽ നിന്നെ അമർത്ത്യനാക്കുകയും ചെയ്യാം. ഇതാണ് സന്ദേശം.''

മരുത്തൻ പറഞ്ഞു: "ഈ സംവർത്തൻ എന്ന ദ്വിജൻ എന്നെ യജിപ്പിക്കും. ബൃഹസ്പതിയെ ഞാനിതാ കൈകൂപ്പുന്നു. ദേവേന്ദ്രനെ യജിപ്പിച്ച 'യോഗ്യൻ' മർത്ത്യനെ യജിപ്പിച്ചാൽ അത് ഭംഗിയാവുകയില്ല!''

അഗ്നി പറഞ്ഞു: "ദേവലോകത്ത് ശ്ലാഘ്യമായി ഏതെല്ലാം ലോകങ്ങളുണ്ടോ, അതൊക്കെ ഭവാൻ നേടും. ദേവരാജൻ പ്രസാദിച്ചാലുള്ള ഗുണം ചെറുതല്ല. നിന്നെ ബൃഹസ്പതി യജിപ്പിക്കുകയാണെങ്കിൽ നീ സ്വർഗ്ഗം ജയിക്കും! നീ ഏതുകാലത്തും കീർത്തിമാനാവുകയും ചെയ്യും. മാനുഷലോകത്തിന്നപ്പുറമുള്ള ദിവ്യലോകവും, പ്രജാപതിയുടെ ലോകവും, മറ്റു ലോകങ്ങളും ഭവാൻ നേടും. ദേവരാജ്യം മുഴുവനും ബൃഹസ്പതി യജിപ്പിക്കുന്നതായാൽ ഭവാൻ നേടും നരേന്ദ്രാ!''

സംവർത്തൻ പറഞ്ഞു: "അല്ലയോ അഗ്നീ, ഭവാൻ ഈ കാര്യത്തിന്ന് ഇനി ദൂതനായി വരരുത്. മരുത്തന്ന് ബൃഹസ്പതിയെ നല്കാം, എന്നുള്ള സന്ദേശവുംകൊണ്ട് ഇനി ഇവിടെ ചവിട്ടരുത്. ഈ വാക്ക് കേട്ടപ്പോൾത്തന്നെ എനിക്കു ദേഷ്യംകൊണ്ട് കലികയറുകയാണ്. എടോ അഗ്നീ, ക്രൂരമായ എൻെറ ഒറ്റനോട്ടത്താൽ നിന്നെ ഞാൻ ചുട്ടുകളയും. അഗ്നീ, നീ എൻെറ മുമ്പിൽനിന്നു പൊയ്ക്കൊള്ളുക!''

വ്യാസൻ പറഞ്ഞു: "ദേവന്മാരുടെ അരികിലേക്ക് അഗ്നി അതിവേഗത്തിൽ മടങ്ങിപ്പോയി. തന്നെ മഹർഷി ക്രോധാഗ്നിയിൽ ദഹിപ്പിക്കുമോ എന്നു ഭയപ്പെട്ട് ആലിലപോലെ വിറച്ചു: ആടിയുലഞ്ഞു. ശക്രൻ അഗ്നിയെ കണ്ടയുടനെ ആ വമ്പനായ ബൃഹസ്പതിയുടെ മുമ്പിൽനിന്ന് അഗ്നിയോടു ചോദിച്ചു.''

ഇന്ദ്രൻ പറഞ്ഞു: "എടോ അഗ്നീ, ഞാൻ പറഞ്ഞപ്രകാരം നീ പോയി മരുത്തനോട് ബൃഹസ്പതിയെ നല്കാമെന്ന് പറഞ്ഞില്ലേ? യജ്ഞത്തിന്നൊരുങ്ങിയ അവൻ എന്തു സന്ദേശമാണ് എനിക്ക് തന്നയച്ചിട്ടുള്ളത്? എൻെറ വാക്ക് സാദരം കൈക്കൊണ്ടില്ലേ?''

അഗ്നി പറഞ്ഞു: "നിൻെറ വാക്ക് മരുത്തൻ കൈക്കൊണ്ടില്ല! ബൃഹസ്പതിക്ക് 'ഒരു കൂപ്പുകൈ' തന്നയച്ചിട്ടുണ്ട്. ഞാൻ പലപ്രാവശ്യവും അവനോട് ഇരന്നു പറഞ്ഞു. അങ്ങയുടെ സന്ദേശം വീണ്ടും വീണ്ടും ഉണർത്തിച്ചു. സംവർത്തൻ എന്നെ യജനം ചെയ്യിക്കും എന്ന് അവൻ വീണ്ടും വീണ്ടും മറുപടി പറഞ്ഞു. എന്നുതന്നെയല്ല, 'മാനുഷവും ദിവ്യവും, അതിലൊക്കെ മികച്ച പ്രജാപതിലോകവും, സമസ്തലോകവും ഞാൻ അവനുമായി കരാറുചെയ്തു നേടുവാൻ വിചാ

രിക്കുന്നില്ല. അവൻെറ ഔദാര്യംകൊണ്ടു കിട്ടുന്ന ഒരു ലോക വും എനിക്കു വേണ്ടാ.' എന്നാണ് അവൻ പറഞ്ഞയച്ചത്.''

ഇന്ദ്രൻ പറഞ്ഞു: "എടോ അഗ്നീ, ഭവാൻ ഒന്നുകൂടി പോകൂ. എൻെറ സ്വാർത്ഥത്തിന്നുവേണ്ടി ഞാൻ പറയുന്ന വാക്ക് ചെന്നു പറയൂ! വീണ്ടും പോയി പറയൂ, 'നീ ഞാൻ പറഞ്ഞത് കേട്ടില്ലെങ്കിൽ നിൻെറ നേരെ ഞാൻ വജ്രായുധം പ്രയോഗിക്കൂ'മെന്നു പറയൂ!''

അഗ്നി പറഞ്ഞു: "ഗന്ധർവ്വരാജാവു ദൂതനായി പോക ട്ടെ! അല്ലയോ സുരേന്ദ്രാ! ആ അതിതേജസ്വിയുടെ മുമ്പിൽ ഇനി ചെല്ലുവാൻ എനിക്കു ധൈര്യമില്ല. തീക്ഷ്ണമായ രോഷത്തോടെ ആ ബ്രഹ്മചാരി പറഞ്ഞത് കേൾക്കണോ? 'നീ വീണ്ടും ഇങ്ങോട്ടെങ്ങാനും ഈ കാര്യം പറഞ്ഞുവന്നാൽ, മരുത്തന്ന് ബൃഹസ്പതിയെ നല്കാമെന്ന് പറഞ്ഞുവന്നാൽ, ഞാൻ ക്രോധിച്ച് ക്രൂരമായി ഒറ്റ നോട്ടംകൊണ്ടു നിന്നെ ദഹിപ്പിച്ചുകളയും! അത് ശക്രാ! നീ ഒന്നു ചിന്തിക്കണം!''

ശക്രൻ പറഞ്ഞു: "എടോ അഗ്നീ, നീ മറ്റുള്ളവരെ ചുടു ന്നവനല്ലേ? നിന്നെ ചുട്ട് ഭസ്മമാക്കാൻ മറ്റാരും ഇല്ലല്ലോ! നീ ഇത്രയധികം ഭയപ്പെടുന്നു എന്ന് കേട്ടാൽ ലോകത്തു ള്ളവരാരും വിശ്വസിക്കുകയില്ല ഹവ്യവാഹാ!''

അഗ്നി പറഞ്ഞു: "അല്ലയോ ദേവേന്ദ്രാ, വിണ്ണും, ഭൂമി യും എല്ലാം നീ വ്യാപിക്കുന്നവനല്ലേ? നീ നിൻെറ ബല ത്താൽ സർവ്വത്ര വ്യാപിച്ചിരിക്കുകയാണല്ലോ. അങ്ങനെ യുള്ള നിന്നിൽനിന്ന് പണ്ട് വൃത്രാസുരൻ എങ്ങനെയാണ് സ്വർഗ്ഗം തട്ടിയെടുത്തത്?''

ഇന്ദ്രൻ പറഞ്ഞു: "എൻെറ ശത്രുവിനെ എനിക്ക് എൻെറ കാല്ക്കീഴിലമർത്ത് കീഴടക്കാൻ കഴിയും. മഹാമേരുവെ അണു വാക്കി ചെറുതാക്കാൻ എനിക്കു കഴിയും. ശത്രുക്കൾ അർപ്പി ക്കുന്ന സോമം ഞാൻ പാനംചെയ്യുകയില്ല. ബലഹീനനിൽ ഞാൻ എൻെറ മഹാശക്തിയുള്ള വജ്രം പ്രയോഗിക്കുക യില്ല. ഒരുകാലത്ത് വൃത്രൻ എന്നെ ജയിക്കുവാൻ ഒരുങ്ങി. എന്നാൽ ഒരു മനുഷ്യൻ എൻെറ ശത്രുത നേടിയിട്ടു പിന്നെ ജീവിക്കുമെന്നു വിചാരിക്കുന്നുണ്ടോ? ഞാൻ കാലകേയ ന്മാരെ ഭൂമിയിലേക്ക് ഓടിച്ചു. സകല ദാനവന്മാരെയും സ്വർ ഗ്ഗത്തിൽനിന്നും ഓടിച്ചു. പ്രഹ്ലാദൻെറ സ്വർഗ്ഗലോകവാഴ്ച യും ഈയുള്ളവൻ അവസാനിപ്പിച്ചു. ഇത്രത്തോളം ശക്ത നായ എന്നോടാണോ ഒരു മനുഷ്യൻ എതിർക്കുന്നത്? ഇത് ഒരു നല്ല കളിതന്നെ! എന്നെ തൊട്ടുകളിച്ചിട്ട് ഒരു മനു ഷ്യനും സുഖമായിരിക്കുമെന്നു വിചാരിക്കേണ്ട. ഞാൻ കോപിച്ചാൽ അവനെ തകർത്തുകളയും!''

അഗ്നി പറഞ്ഞു: "പണ്ട് ശര്യാതിയെ ച്യവനൻ യാജനം ചെയ്യിച്ചകാലത്തു സംഭവിച്ചത് ഓർക്കുന്നുണ്ടോ? അശ്വിമാ രോടുകൂടി നീ സോമപാനം ചെയ്തില്ലേ? നീ ക്രോധത്തോ ടെ ആദ്യം അവനെ തടഞ്ഞു. അന്ന് നടന്ന ആ ശര്യാതി യുടെ മഖത്തെപ്പറ്റി നീ ഓർക്കുന്നുണ്ടോ? കഠോരമായ വജ്രം ച്യവനൻെറ നേരെ, അല്ലയോ പുരന്ദരാ, നീ ഓങ്ങിയില്ലേ? ആ വിപ്രൻ കോപിച്ച് വജ്രത്തോടുകൂടിയ നിൻെറ കൈ തപോബലത്താൽ സ്തംഭിപ്പിച്ചില്ലേ? പിന്നെ അവൻ രോഷ ത്തോടെ ഘോരരൂപനായ ഒരു ശത്രുവിനെ നിനക്കുവേണ്ടി സൃഷ്ടിച്ചില്ലേ?

നീ ആ വിശ്വരൂപനായ മദാസുരനെക്കണ്ട് ഭയപ്പെട്ട് കണ്ണടച്ചില്ലേ? അന്ന് നിൻെറ ശൗര്യം ഞങ്ങൾ കണ്ടതാണ്. ആ ദൈത്യൻ താടി ഭൂമിയിലും വായുടെ മറ്റേ അറ്റം ആകാ ശത്തിലുമായി നിന്നില്ലേ? തുറന്ന വായിൽ ആയിരം പല്ലു കളും, അവൻെറ വായയുടെ വിസ്താരം നൂറുയോജനയുമാ യിരുന്നില്ലേ? ഘോരമായ ആ തീക്ഷ്ണരൂപം, തടിച്ചുരുണ്ട് വെള്ളിത്തൂണുപോലെ ഇരുന്നൂറു യോജന നീളമുള്ള നാലു ദംഷ്ട്രകൾ ചേർന്ന രൂപം, നീ കണ്ടില്ലേ? ഘോരമായ ശൂല വുമേന്തി പല്ലിറുമ്മി നിൻെറ നേരെ അവൻ നിന്നെ കൊ ല്ലുവാനായി പാഞ്ഞുവന്നില്ലേ? ആ ഘോരനെ കണ്ടപ്പോൾ അന്ന് എല്ലാവരും ഭവാൻെറ ഭാവങ്ങൾ നോക്കിക്കണ്ടു. അവനെക്കണ്ടു പേടിച്ച് ഓടി നീ ആ മുനിയെ ശരണം പ്രാപിച്ച്, കൈകൂപ്പി നിന്നത് മറന്നുവോ ദാനവഘ്നാ! ഇതിൽ നിന്ന് നീ ഒന്നു മനസ്സിലാക്കണം. ക്ഷത്രത്തെക്കാൾ മേലെ യാണ് ബ്രഹ്മവീര്യം. ബ്രഹ്മത്തെക്കാൾ മേലെയായി മറ്റൊ ന്നും കാണുകയില്ല. അങ്ങനെയുള്ള ഞാൻ ശരിക്കും ബ്രഹ്മതേജസ്സ് അറിഞ്ഞവനാണ്. സംവർത്തനെ ജയിക്കു വാൻ നീ ശ്രമിക്കുന്നത് ശരിയല്ല ശക്രാ! അതിൽ നീ വിജ യിക്കുവാൻ പോകുന്നില്ല.''

## 10. സംവർത്തമരുത്തീയം - മരുത്തയജ്ഞകഥനം -

**ഇന്ദ്രൻ പറഞ്ഞു: 'ബ്രാഹ്മണൻെറ വീര്യം പറഞ്ഞമാതി രിതന്നെയാണ്. ബ്രഹ്മവീര്യത്തെക്കാൾ മേലെയായി യാതൊ ന്നുമില്ല. എന്നാൽ ഞാൻ ആവിക്ഷിതൻെറ ബലത്തെ പൊറു** ക്കുവാൻ പോകുന്നില്ല. അവൻെറ നേരെ ഞാൻ എൻെറ വജ്രായുധമെടുത്തു പ്രയോഗിക്കുന്നതാണ്. അല്ലയോ ധൃത രാഷ്ട്രാ (ഒരു ദേവഗന്ധർവ്വൻ). നീ പോയി ആ മരുത്തൻ സംവർത്തനോടുകൂടി ഇരിക്കുന്നിടത്തു ചെന്ന് പറയൂ: 'രാജാവേ, നീ ബൃഹസ്പതിയെ ഗുരുവായി സ്വീകരിക്കുക! അല്ലെങ്കിൽ ഘോരമായ വജ്രം ഞാൻ പ്രയോഗിക്കും.''

വ്യാസൻ പറഞ്ഞു: "ഉടനെ ആ ധൃതരാഷ്ട്രഗന്ധർവ്വൻ പോയി ആ രാജാവിനെക്കണ്ട് ഇന്ദ്രൻ പറഞ്ഞയച്ച സന്ദേ ശമുണർത്തിച്ചു.''

ധൃതരാഷ്ട്രൻ പറഞ്ഞു: ഞാൻ ധൃതരാഷ്ട്രനെന്നു പേരുള്ള ഒരു ഗന്ധർവ്വനാണ്. നിൻെറ അടുത്ത് ഒരു ദൂത നായി വന്നിരിക്കയാണ് രാജാവേ! ദേവേന്ദ്രൻ പറഞ്ഞയച്ചു വന്നതാണ് രാജസിംഹാ. മഹാത്മാവായ ലോകനാഥൻെറ കല്പനപ്രകാരമാണ് എത്തിയിരിക്കുന്നത്. കല്പന എന്താണെ ന്നു കേൾക്കുക: 'ബൃഹസ്പതിയെ നീ യാജകനായി വരി ക്കുക! അല്ലെങ്കിൽ ഘോരമായ വജ്രം ഞാൻ നിൻെറ നേരെ പ്രയോഗിക്കും. ഈ പറഞ്ഞതു നീ കേട്ടില്ലെങ്കിൽ വന്നു ചേരുന്ന ഭയങ്കര ഫലങ്ങൾക്ക് നീ കാരണമാകുമെന്ന് ചിന്തി ച്ചുകൊള്ളുക.''

മരുത്തൻ പറഞ്ഞു: അല്ലയോ ഗന്ധർവ്വാ! വിശ്വേദേവ കൾക്കും, വസുക്കൾക്കും, അശ്വികൾക്കും, നിങ്ങൾക്കെല്ലാ വർക്കും അറിയാം. ഈ ലോകത്തിൽ മിത്രദ്രോഹം ചെയ്ത വർക്ക് യാതൊരു രക്ഷയുമില്ലെന്ന്. അത് ബ്രഹ്മഹത്യ ക്കു തുല്യമായ മഹാപാപമാണെന്ന്. ബൃഹസ്പതി വജ്രഭൃ ത്തായ ദേവരാജാവിനെ യജിപ്പിക്കുന്നു. സംവർത്തൻ എന്നെ യും യജിപ്പിക്കുന്നു. അവൻ പറഞ്ഞയച്ച വാക്ക് എനിക്ക് എടുക്കേണ്ട കാര്യമില്ല.''

ഗന്ധർവ്വൻ പറഞ്ഞു: "ആകാശത്ത് ആർത്തുകൊണ്ട് നില്ക്കുന്ന ദേവേന്ദ്രൻെറ ഘോരമായ മേഘങ്ങളുടെ സ്വനം നീ കേൾക്കൂ രാജസിംഹാ! ഇന്ദ്രൻ നിൻെറ നേരെ വജ്രം വിടുവാൻ സന്നദ്ധനായിട്ടാണു നില്ക്കുന്നത്. നിൻെറ ഗുണ ത്തിന്നുവേണ്ടത് ചിന്തിച്ചുചെയ്യുക. അതിന്നു കാലമായി രിക്കുന്നു. വൈകിയാൽ നീ അപകടത്തിലാകും.''

വ്യാസൻ പറഞ്ഞു: "ഇപ്രകാരം ധൃതരാഷ്ട്രൻ പറഞ്ഞ സന്ദേശവും ആർക്കുന്ന ഇന്ദ്രൻെറ ശബ്ദവും കേട്ട് തപോ നിത്യനായ രാജാവ്, ധർമ്മവാന്മാരിൽ അഗ്രഗണ്യനായ രാജാ വ്, സംവർത്തനോട് ഈ ഗന്ധർവ്വൻെറ സന്ദേശവും വന്നു ചേർന്ന അപകടസന്ധിയും അറിയിച്ചു.''

മരുത്തൻ പറഞ്ഞു: "ഈ എൻെറ ആത്മാവ് ഏറ്റവും ഉഴലുന്നവിധം കാര്യമെത്തിയിരിക്കുന്നു. മേഘസ്വനം ആകാ

ശത്ത് മുഴങ്ങുന്നു. ഇന്ദ്രൻ എത്തിയിട്ടുണ്ട്. എനിക്ക് എന്താണ് ഇനി രക്ഷ! ഞാൻ ഒന്നും കാണുന്നില്ല. അല്ലയോ വിപ്രേന്ദ്രാ! ഞാൻ ഭവാനാൽ ശർമ്മം ഏല്ക്കുമാറാകട്ടെ! വിപ്രമുഖ്യാ, ഭവാൻ എനിക്ക് അഭയംനല്കണേ! ഇതാ വജ്രി പത്തുദിക്കും പ്രശോഭിപ്പിച്ചുകൊണ്ടു വരുന്നു. ഘോരവും അമാനുഷവുമായ തേജസ്സോടെ സദസ്യരെ വിറപ്പിച്ചുകൊണ്ട് ഇതാ എത്തുന്നു.''

സംവർത്തൻ പറഞ്ഞു: "രാജാവേ! ശക്രനെപ്പറ്റി ഭയപ്പെടേണ്ടാ. ഞാൻ ഇപ്പോൾ ഈ ഘോരഭയത്തെ 'സംസ്തംഭിനീവിദ്യ'യാൽ ഈ ക്ഷണത്തിൽ കെടുത്തിക്കളയാം. ഭവാൻ ഇതിൽ ഒട്ടും ഭയപ്പെടാതെ സ്ഥിരമായി നില്ക്കുക! രാജാവേ, ആയിരം യാഗംചെയ്തവനായാലും ശക്രനെ ഞാൻ സ്തംഭിപ്പിച്ചുകൊള്ളാം, നീ ഭയപ്പെടാതിരിക്കൂ! വേണ്ടിവന്നാൽ ഈ ദേവന്മാരുടെ എല്ലാവരുടെയും ആയുധങ്ങളെ ഞാൻ ഒടുക്കിക്കളയാം. ആകാശത്ത് ഇന്ദ്രന്റെ ഇടിമിന്നൽ പരക്കട്ടെ! കാറ്റടിച്ച് മേഘം മഴ ചൊരിയട്ടെ! വെള്ളംപാഴിൽ ആകാശത്ത് വന്നുചേരട്ടെ! ഭയപ്പെടേണ്ടാ, മിന്നലും ഇടിയുമൊക്കെയാകട്ടെ! നിനക്കു ഭയപ്പെടേണ്ട കാര്യമില്ല. വാസവൻ വർഷം ചൊരിയട്ടെ! ഇഷ്ടമുള്ളേടത്ത് വജ്രം പ്രയോഗിക്കട്ടെ! നിന്റെ നാശത്തിന്നുവേണ്ടി ഭയങ്കരമായ ജലപ്രവാഹം ഉണ്ടാകട്ടെ! അഗ്നി നിന്നെ എല്ലാവിധത്തിലും രക്ഷിക്കും. ഭയപ്പെടാതിരിക്കുക!''

മരുത്തൻ പറഞ്ഞു: "ഘോരമായ ശബ്ദം അത്യുച്ചഘോഷത്തോടെ കേൾക്കുന്നു, അത് കാറ്റോടുകൂടിവരുന്ന വജ്രത്തിന്റെ ശബ്ദമാകാം. അതുകൊണ്ട്, എന്റെ ആത്മാവ് നടുങ്ങുന്നു വിപ്രാ! ഒരു സമാധാനവും ഞാൻ കാണുന്നില്ല.''

സംവർത്തൻ പറഞ്ഞു: "ഉഗ്രമായ വജ്രംകണ്ട് നീ ഭയപ്പെടേണ്ട. ആ വജ്രത്തെ ഞാൻ കാറ്റുകൊണ്ട് മുടിച്ചുകളയും നരേന്ദ്രാ! ഭയംവിട്ട് നീ മറ്റൊരു വരം എന്നിൽനിന്നു വരിക്കുക! നിന്റെ ആഗ്രഹം എന്താണ് അതു ഞാൻ നടത്തിത്തരാം.''

മരുത്തൻ പറഞ്ഞു: "ഇന്ദ്രൻ ഉടനെ പ്രത്യക്ഷനായി വരട്ടെ! യജ്ഞത്തിൽനിന്നു ഹവിസ്സ് ഏറ്റുവാങ്ങട്ടെ! ദേവന്മാർ അവരവരുടെ സ്ഥാനത്ത് ഇരുന്നുകൊള്ളട്ടെ! നമ്മൾ ഹോമിക്കുന്ന സോമം അവർ യഥാന്യായം ഏറ്റുകൊള്ളട്ടെ!''

സംവർത്തൻ പറഞ്ഞു: "ഇതാ ഹരിവാഹനനായ ശക്രൻ വരുന്നു ദേവന്മാർ വാഴ്ത്തുന്ന ആ ദേവൻ ഇതാ എത്തുന്നു. ഞാൻ മന്ത്രത്താൽ മഖത്തിൽ ആഹരിച്ച അവൻ മന്ത്രത്താൽ ത്രസിച്ചുകൊണ്ടാണ് എത്തുന്നത്. നീ നോക്കുക!''

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ദേവന്മാരോടുകൂടി ദേവരാജാവ് തേരിൽ ഹരിവാഹങ്ങളെപ്പൂട്ടി യജ്ഞത്തിൽ വന്നെത്തി. എതിരില്ലാത്ത രാജാവായ ആവിക്ഷിതന്റെ സോമംകഴിക്കുവാനായി എത്തി. ദേവന്മാരോടുകൂടി ഇന്ദ്രൻ വരുന്നതുകണ്ട് അവനെ എതിരേല്ക്കുവാൻ പുരോഹിതനോടുകൂടെ മരുത്തൻ ചെന്നു. ദേവാധിരാജാവിന്ന് അഗ്രപൂജ കഴിച്ചു. ശാസ്ത്രോക്തമായ വിധിപ്രകാരം ഇന്ദ്രൻ പ്രീതനായി.''

സംവർത്തൻ പറഞ്ഞു: "അല്ലയോ ഇന്ദ്രാ! ദേവാധിരാജാ, അങ്ങയ്ക്ക് സ്വാഗതം! അങ്ങയുടെ സാന്നിദ്ധ്യത്താൽ അല്ലയോ വിദ്വൻ, ഈ യജ്ഞം വളരെ ഭംഗിയായിരിക്കുന്നു. അല്ലയോ വലവൃത്രഘ്നാ! വീണ്ടും ഞാൻ ഹോമിക്കുന്ന സോമം അങ്ങ് ആസ്വദിച്ചാലും.''

മരുത്തൻ പറഞ്ഞു: "എന്നെ ശുഭനായി നീ കാണുക. ഈർഷ്യവിട്ട് നോക്കുക. ഞാൻ അങ്ങയെ കൈകൂപ്പുന്നു. യജ്ഞം സിദ്ധവും സഫലവുമായി. എന്റെ ജീവനും രക്ഷയായി. അല്ലയോ സുരേന്ദ്രാ! ബൃഹസ്പതിയുടെ അനുജനാണ് യാഗംചെയ്യുന്നത്. അത് ഭംഗിയാക്കിയാലും.''

ഇന്ദ്രൻ പറഞ്ഞു: "ഞാൻ തപസ്വിയായ നിന്റെ ഗുരുവിനെ അറിയുന്നുണ്ട്. അവൻ ബൃഹസ്പതിയുടെ അനുജനും, തിഗ്മശക്തിയുമാണെന്ന് ഞാൻ അറിയുന്നു. ഇദ്ദേഹം ആഹ്വാനംചെയ്തിട്ടാണ് ഞാൻ ഇവിടെ എത്തിയത്, രാജാവേ! ഞാൻ നിന്നിൽ പ്രീതനായിരിക്കുന്നു. എന്റെ മന്യു ഇതോടെ അവസാനിച്ചു.''

സംവർത്തൻ പറഞ്ഞു: "അല്ലയോ ദേവരാജാവേ, ഭവാൻ ഞങ്ങളിൽ പ്രീതനാണെങ്കിൽ ഈ യജ്ഞത്തിന്നുവേണ്ട വിധികളെല്ലാം പറഞ്ഞുതന്ന് പ്രവർത്തിപ്പിച്ചാലും. ദേവന്മാർക്കുള്ള ഭാഗങ്ങൾ അങ്ങുതന്നെ വെച്ചാലും! അതിനാൽ ലോകമൊട്ടുക്കും അറിയട്ടെ ദേവാ, ഈ യജ്ഞം ഭവാനാണ് ചെയ്യിപ്പിക്കുന്നതെന്ന്.''

വ്യാസൻ പറഞ്ഞു: "ഇപ്രകാരം ആംഗിരസനായ സംവർത്തൻ പറഞ്ഞപ്പോൾ ശക്രൻ ദേവന്മാരോട് പറഞ്ഞു: 'ദേവന്മാരെ, നിങ്ങൾ സഭാസ്ഥാനം ഉടനെ നിർമ്മിക്കുവിൻ. ആയിരം വിചിത്രമായ മുറികളോടുകൂടി തീർക്കുവിൻ. എല്ലാം കണ്ടാൽ വളരെ കൗതുകമുള്ളതാകണം. വിചിത്രമായി, സമൃദ്ധമായിരിക്കണം. ഗന്ധർവ്വന്മാർക്കും അപ്സരസ്ത്രീകൾക്കും ആരോഹണങ്ങൾക്ക് കോണികളും തൂണുകളും ഉണ്ടാക്കുവിൻ. അപ്സരസ്ത്രീകൾ നൃത്തംവെച്ച് യജ്ഞവാടം സ്വർഗ്ഗതുല്യമാക്കിത്തീർക്കുവിൻ! മനോഹരമാക്കിത്തീർക്കുവിൻ! ഇപ്രകാരം ഇന്ദ്രന്റെ കല്പനകേട്ട് ദേവകൾ എല്ലാം ഭംഗിയായി നിർമ്മിച്ചു രാജാവേ! പിന്നെ ഇന്ദ്രൻ മരുത്തരാജാവിന്റെ പൂജയേറ്റ് പ്രീതനായി ഇപ്രകാരം പറഞ്ഞു: "രാജാവേ, ഞാൻ ഇതാ നിന്നോടും നിന്റെ പൂർവ്വജന്മാരോടുംകൂടി വന്നുചേർന്നിരിക്കുന്നു. രാജേന്ദ്രാ! ദേവന്മാരെല്ലാം പ്രീതരായി നിന്നോട് ഹവിസ്സ് ഏറ്റുവാങ്ങുന്നതാണ്. രാജാവേ, ഇപ്പോൾ ഭവാൻ അഗ്നിയിൽ ബലിയായി ഒരു ചുവന്ന കാളയെ അർപ്പിക്കുക. വിശ്വേദേവകൾക്കായി പലതരം നിറത്തിലുള്ള കാളയെ ബലിയായി നല്കുക. ശിശ്നം ചലിക്കുന്ന നീലനിറമുള്ള നല്ല കാളയെ ദേവകൾക്കായി അർപ്പിക്കുക.' അപ്പോൾ ആ യാഗാഗ്നി കത്തിജ്ജ്വലിച്ച് യജ്ഞം തുടങ്ങി. ദേവന്മാർ പ്രത്യക്ഷരായി വന്ന് അന്നം വാങ്ങി. വിപ്രന്മാരുടെ പൂജയേറ്റ് ശക്രൻ അശ്വാരൂഢനായി വന്ന് ആ യജ്ഞശാലയിൽ സദസ്യനായി ഇരുന്നു. പിന്നെ ബലിപീഠത്തിൽക്കയറി സംവർത്തൻ രണ്ടാമത്തെ അഗ്നിപോലെ ജ്വലിച്ചു. മന്ത്രം ജപിച്ച് അവൻ ഉച്ചത്തിൽ ദേവന്മാരെ ആഹ്വാനംചെയ്തു. ദേവകൾക്ക് ഹവ്യം നല്കി. ആദ്യമായി സോമം വലജിത്തായ ഇന്ദ്രൻ ആസ്വദിച്ചു. ദേവന്മാരും സോമം പാനംചെയ്തു. ആ നരേശ്വരന്റെ ഹവ്യങ്ങൾ സ്വീകരിച്ച് അനുഭവിച്ചു സന്തുഷ്ടരായി, അനുവാദത്തോടെ തിരിച്ചുപോയി. പിന്നെ ആ രാജാവ് താൻ നേടിയ സ്വർണ്ണക്കൂട്ടമൊക്കെ ഒരിടത്തു കൂട്ടി അർഹരായ ബ്രാഹ്മണർക്ക് കുബേരനെപ്പോലെ ശത്രുഘാതിയായ രാജാവ് ദാനംചെയ്തു. അങ്ങനെ വൈശ്രവണതുല്യനായി വിലസി. പലതരം ധനങ്ങളാൽ രാജാവ് ഖജനാവ് പൂർണ്ണമാക്കി. ഉത്സാഹത്തോടെ, സമൃദ്ധമായ രാജ്യം, കടലിന്നടുത്തോളം വിസ്തൃതമായ രാജ്യം, ആചാര്യന്റെ ഉപദേശംപോലെ ക്ഷേമപൂർണ്ണമാക്കി ഭരിച്ചു.

ഇപ്രകാരം ഗുണസമ്പന്നനായ ആ രാജാവിന്റെ യജ്ഞത്താൽ സ്വർണ്ണം ധാരാളം വർദ്ധിച്ചുവന്നു. അല്ലയോ യുധിഷ്ഠിരാ, ആ ധനമൊക്കെ കിടപ്പുണ്ടെന്നു ഞാൻ പറഞ്ഞുവല്ലോ. അതൊക്കെ കൊണ്ടുവന്ന് ഭവാൻ യജ്ഞം നടത്തുക. ദേവന്മാർക്കു തൃപ്തിനല്കുക!''

വൈശമ്പായനൻ പറഞ്ഞു: "പിന്നെ പാണ്ഡവനായ യുധിഷ്ഠിരരാജാവ് സന്തോഷത്തോടെ, സത്യവതീസുത

നായ വ്യാസൻെറ വാക്കുകേട്ട് ആ ധനമെല്ലാം കൊണ്ടുവന്ന് യാഗം കഴിക്കുവാൻവേണ്ടി മനസ്സിൽ ഉറപ്പിച്ച് അമാത്യന്മാരെ വിളിച്ച് ആ കാര്യത്തെക്കുറിച്ചു മന്ത്രാലോചന നടത്തി.''

**11. കൃഷ്ണധർമ്മസംവാദം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അത്ഭുതമായ കർമ്മം വ്യാസൻ രാജാവിനോട് പറഞ്ഞപ്പോൾ, തേജസ്വിയായ വാസുദേവൻ ഇപ്രകാരം പറയുവാൻ തുടങ്ങി. ജ്ഞാതികളെയും, ബന്ധുക്കളെയും കൊന്നതുമൂലം ഉള്ളംതളർന്ന് ഗ്രഹണത്തിൽപ്പെട്ട സൂര്യനെ പ്പോലെയും, പുകയുന്ന അഗ്നിപോലെയും നിർവ്വിണ്ണനായിരിക്കയാണ് യുധിഷ്ഠിരൻ എന്നറിഞ്ഞ്, വൃഷ്ണികുലോത്തമനായ കൃഷ്ണൻ ധർമ്മപുത്രനെ ആശ്വസിപ്പിക്കുവാൻ വേണ്ടി ഇപ്രകാരം പറയുവാൻ തുടങ്ങി.''

വാസുദേവൻ പറഞ്ഞു: "മൃത്യുവിൻെറ മാർഗ്ഗം ജിഹ്മമാണ്, വക്രമാണ്. ബ്രഹ്മപദം ആർജ്ജവമാണ്. യുധിഷ്ഠിരാ, ഭവാൻെറ കർമ്മം നിലച്ചിട്ടില്ല. നീ ശത്രുക്കളെ ജയിച്ചിട്ടില്ല. നീ നിന്നിലുള്ള നിൻെറ വൈരിയെ അറിയാത്തത് കഷ്ടം തന്നെ! ഇക്കാര്യത്തിൽ ഞാൻ അങ്ങയോട് ധർമ്മം കേട്ട പടിക്കു പറയാം. ഇന്ദ്രൻ വൃത്രാസുരനോട് യുദ്ധം ചെയ്ത കഥ വിവരിക്കാം. പണ്ട് വൃത്രൻ ഭൂമി മുഴുവൻ വ്യാപിച്ചു നിന്നു രാജാവേ! ഭൂമിയെ വ്യാപിച്ചുനിന്നപ്പോൾ അവൻ ഭൂമിയുടെ ഗന്ധസ്ഥാനത്തെ (ഗുണമായ ഗന്ധത്തെ) അപഹരിച്ചു. അപ്പോൾ എല്ലായിടത്തും ദുർഗ്ഗന്ധം പരന്നു. അപ്പോൾ ശതക്രതു അവൻെറ കർമ്മത്തിൽ ക്രോധത്തോടെ വജ്രായുധം വൃത്രൻെറ നേരെ പ്രയോഗിച്ചു. മഹാതേജസ്സോടെ വജ്രം അവനെ വധിക്കുവാൻ വിടുന്ന സമയത്ത് അവൻ ഉടനെ വെള്ളത്തിൽ പ്രവേശിച്ചു ജലത്തിൻെറ വിഷയത്തെ അപഹരിച്ചു. അങ്ങനെ വൃത്രൻ ജലത്തിൻെറ ഗുണത്തെ നശിപ്പിച്ചു. രസാവസ്ഥ നശിച്ചു. ഉടനെ ശതക്രതു ക്രോധത്തോടെ അവൻെറ നേരെ വജ്രംവിട്ടു. അതിതേജസ്സായ വജ്രം അതിൽച്ചെന്ന് വൃത്രനെ വധിക്കുവാൻ ഭാവിക്കുമ്പോൾ ഉടനെ തേജസ്സിൽ വൃത്രൻ പ്രവേശിച്ച് തേജസ്സിൻെറ ഗുണത്തെ ഗ്രഹിച്ചു. അപ്പോൾ വൃത്രൻ തേജസ്സിൽ നിറയെ വ്യാപിച്ചു. അങ്ങനെയായപ്പോൾ രൂപവും നിറവും നഷ്ടപ്പെട്ടു. അപ്പോൾ കൂടുതൽ ക്രോധത്തോടെ അതിലേക്ക് ഇന്ദ്രൻ വജ്രായുധം വിട്ടു. അതിതേജസ്സായ വജ്രം തേജസ്സിൽ കടന്ന് വൃത്രനെ വധിക്കുവാൻ ഭാവിക്കുമ്പോൾ ഉടനെ വായുവിൽ പ്രവേശിച്ച് അതിൻെറ വിഷയത്തെ അപഹരിച്ചു. വായുവിൽ വൃത്രൻ നിറഞ്ഞപ്പോൾ അതിൻെറ ഗുണമായ സ്പർശസ്ഥാനം നഷ്ടപ്പെട്ടു. ഉടനെ ശതക്രതു വായുവിൽ വൃത്രസംഹാരത്തിന്നു വജ്രായുധം വിട്ടു. അതിതേജസ്വിയായ വജ്രം അതിൽപ്പതിച്ചപ്പോൾ തന്നെ വധിക്കുമെന്ന ഭയംമൂലം വൃത്രൻ ആകാശത്തേക്കു പാഞ്ഞുകയറി, അതിൻെറ വിഷയത്തെയും അപഹരിച്ചു. വ്യോമം ഉടനെ വൃത്രപ്രിയമായി. ശബ്ദസ്ഥാനമെന്ന വ്യോമഗുണത്തെ അവൻ അപഹരിച്ചു. ഉടനെ ക്രോധത്തോടെ ശതക്രതു വജ്രം അവൻെറനേരെ വിട്ടു. വജ്രം ആകാശത്തിൽക്കയറി വൃത്രനെ വധിക്കുമെന്നു കണ്ടപ്പോൾ വൃത്രൻ ഇന്ദ്രനിലേക്കു പാഞ്ഞുകയറി. അവൻെറ ഉള്ളിൽ കടന്ന് അവൻെറ വിഷയങ്ങളെ അപഹരിച്ചതോടെ ഇന്ദ്രൻ ബോധഹീനനായി വല്ലാതെ മോഹാലസ്യപ്പെട്ടു. ഉടനെ വസിഷ്ഠൻ അടുത്തുചെന്ന് 'രഥന്തരം' എന്ന മന്ത്രം ജപിച്ച് അവനെ ഉണർത്തി. പിന്നെ ഇന്ദ്രൻ തൻെറ ദേഹത്തിലിരിക്കുന്ന വൃത്രനെ വധിച്ചു രാജാവേ! അത് അദൃശ്യമായ വജ്രം കൊണ്ടാണ് ഇന്ദ്രൻ നിർവ്വഹിച്ചത്, എന്നു നാം കേൾക്കുന്നു. ധർമ്മ്യവും രഹസ്യവുമായ ഈ കഥ ഇന്ദ്രൻ മുനീന്ദ്രന്മാരോട് പറഞ്ഞു. മഹർഷിമാർ എന്നോടും പറഞ്ഞു. അല്ലയോ ജനാധിപാ, ഭവാൻ കേട്ടാലും.''

**12. കൃഷ്ണധർമ്മസംവാദം -** വാസുദേവൻ പറഞ്ഞു: "രണ്ടുവിധത്തിലാണ് ലോകത്തിൽ വ്യാധികൾ. ഒന്ന് ശാരീരികം, മറ്റേത് മാനസികം. ശരീരത്തിലുണ്ടാകുന്ന വ്യാധിയാണ് ശാരീരവ്യാധി. മനസ്സിലുണ്ടാകുന്ന വ്യാധിയാണ് മാനസവ്യാധി. രാജാവേ! ശീതം, ഉഷ്ണം, വായു ഇവ (വാതം, പിത്തം, കഫം) ശരീരജമായ ഗുണങ്ങളാണ്. ആ ഗുണം സമമായി തോതനുസരിച്ചു നില്ക്കുകയാണെങ്കിൽ അത് സ്വസ്ഥൻെറ ലക്ഷണമാണ്. അരോഗതയുടെ, ആരോഗ്യത്തിൻെറ ലക്ഷണമാണ്. ഉഷ്ണം ശീതത്തെയും ശീതം ഉഷ്ണത്തെയും ബാധിക്കും.

സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നുമാണ് ആത്മഗുണങ്ങൾ. ആ ഗുണം സമമായി തോതനുസരിച്ചുനിന്നാൽ അതാണ് സ്വസ്ഥൻെറ ലക്ഷണം. ഈ പറഞ്ഞതിൽ ഏതെങ്കിലും ഒന്നു വർദ്ധിച്ചാൽ ഉടനെ ചികിത്സിക്കണം. ശോകത്തെ ഹർഷം ബാധിക്കും. ശോകം ഹർഷത്തെയും ബാധിക്കും. ഒരുത്തൻ ദുഃഖത്തിൽ വാഴുകയാണെങ്കിൽ അവൻ അപ്പോൾ പണ്ടു കഴിഞ്ഞ സുഖങ്ങളെപ്പറ്റി ഓർക്കുകയായി. ഒരുത്തൻ സുഖത്തിലാണ് വാഴുന്നതെങ്കിൽ അപ്പോൾ അവൻെറ ചിന്ത കഴിഞ്ഞകാലങ്ങളിലെ ദുഃഖകരമായ സംഭവങ്ങളെപ്പറ്റിയായിരിക്കും. ദുഃഖിതൻ ദുഃഖത്തെ സ്മരിക്കയില്ല; സുഖി സുഖത്തെപ്പറ്റിയും സ്മരിക്കയില്ല. കൗന്തേയാ! അതല്ലാതെ ഇപ്പോൾ നീ എന്താണ് വിചാരിക്കുന്നത്? നിൻെറ ദുഃഖശമനത്തിന്ന് എന്താണ് സ്മരിക്കുവാൻ ഉദ്ദേശിക്കുന്നത്? തീണ്ടാരിയായി ഏകവസ്ത്രംചുറ്റിയിരിക്കുന്ന കൃഷ്ണയെ സഭയിലേക്കു വലിച്ചുകൊണ്ടുവന്ന ആ നില്പ് പാണ്ഡവന്മാർ നോക്കിനില്ക്കെ കണ്ട അവളുടെ ആ ദയനീയമായ നില, എന്തുകൊണ്ട് നീ ഇപ്പോൾ സ്മരിക്കുന്നില്ല. നിങ്ങളെ ചൂതുകളിക്കുശേഷം പുരത്തിൽനിന്നു പുറത്താക്കിയത് എന്തുകൊണ്ട് ഓർക്കുന്നില്ല? തോലുടുത്ത് കൊടുംകാട്ടിൽ പാർത്ത ആ കാലത്തെപ്പറ്റി നീ എന്തുകൊണ്ടു ചിന്തിക്കുന്നില്ല? ജടാസുരൻമൂലം നിങ്ങൾ അനുഭവിച്ച ക്ലേശം, ചിത്രസേനനോടു പോരാടിയ കഥ, ജയദ്രഥൻമൂലമുണ്ടായ ക്ലേശം - ഇതൊക്കെ ചെറിയ ദുഃഖങ്ങളാണോ? ഈ അവസരത്തിൽ ആ കഴിഞ്ഞുപോയ പരിക്ലേശങ്ങളെപ്പറ്റി എതുകൊണ്ട് ഭവാൻ സ്മരിക്കുന്നില്ല? വീണ്ടും അജ്ഞാതവാസത്തിൽ പാഞ്ചാലപുത്രിയെ കീചകൻ കാൽകൊണ്ടു ചവിട്ടിയില്ലേ? എന്തേ നീ അതോർക്കുവാൻ ഒരുങ്ങാത്തത്? ദ്രോണനോടും ഭീഷ്മനോടും അങ്ങ് പോരാടി അരിന്ദമാ! എന്തേ അതൊന്നും ഓർക്കാത്തത്?

ഇപ്പോൾ സമയം സമാഗതമായിരിക്കുന്നു. ശരിയായ ഒരു പോരാട്ടമാണ് വന്നെത്തിയിരിക്കുന്നത്. അത് ഒറ്റയ്ക്കു നിർവ്വഹിക്കേണ്ട പോരാട്ടമാണ്. അത് മനസ്സുകൊണ്ടുള്ള പോരാട്ടമാണ്. അതുകൊണ്ട് അല്ലയോ ഭാരതാ! നീ തയ്യാറാവുക. മനസ്സിനോട് ഒറ്റയ്ക്കു യുദ്ധംവെട്ടുവാൻ തയ്യാറാവുക. അവ്യക്തരൂപത്തിൽ വലിയ യുക്തിയാലും സ്വന്തം ക്രിയയാലും നീ മനസ്സിനെ കീഴടക്കണം. ഈ യുദ്ധത്തിന്ന് ശരങ്ങളും മറ്റ് ആയുധങ്ങളും ആവശ്യമില്ല. ബന്ധുമിത്രങ്ങളുടെ സഹായവും ആവശ്യമില്ല. ആത്മാവ് എന്ന ഒരു ശത്രുവിനോടാണ് നിനക്കു പൊരുതേണ്ടത്. അതിന്നു കാലമായിരിക്കുന്നു. ഈ പോരാട്ടത്തിൽ നീ ആത്മാവിനെ ജയിച്ചില്ലെങ്കിൽ നിൻെറ കഥ എത്ര ദയനീയമാകുമെന്നോ! അതു നല്ലപോലെ മനസ്സിലാക്കി നീ കർത്തവ്യാനുഷ്ഠാനംകൊണ്ട് കൃതകൃത്യത പ്രാപിക്കുക. നീ ഈ പോരാട്ടത്തിൽ വിജയശ്രീലാളിതനാവുക. ബുദ്ധിപൂർവ്വം ചിന്തിച്ച് എല്ലാ ജീവികളുടെയും വിധിയെന്തെന്നോർത്ത് അങ്ങയുടെ പൂർവ്വികന്മാരുടെ ജീവിതചര്യയെ അനുകരിച്ച് പിതൃപൈതാമഹനിലയിൽ യഥോചിതം രാജ്യം ഭരിച്ചാലും!''

**13. കൃഷ്ണധർമ്മസംവാദം** - വാസുദേവൻ പറഞ്ഞു: "ബാഹ്യമായ ധനം ഉപേക്ഷിച്ചാലും സിദ്ധി ലഭിക്കുന്നതല്ല ഭാരതാ! ശാരീരമായ ദ്രവ്യം ഉപേക്ഷിച്ചാൽ സിദ്ധി ലഭിച്ചു എന്നും വരാം; ലഭിച്ചില്ല എന്നും വരാം. ബാഹ്യദ്രവ്യം ഉപേക്ഷിച്ചവനും ശാരീരദ്രവ്യം വിടാത്തവനും എന്തു ധർമ്മമാണ്, എന്തു സുഖമാണ്, ലഭിക്കുന്നത്? അതു ശത്രുക്കൾക്കു ചേർന്നതായി ഭവിക്കട്ടെ!

മൃത്യു രണ്ടക്ഷരമാണ്. ശാശ്വതമായ ബ്രഹ്മം മൂന്നക്ഷരമാണ്. 'മമ' (എന്റെ) അതാണ് മൃത്യു. 'ന മമ' (എന്റെയല്ല) എന്നത് ശാശ്വതമായ ബ്രഹ്മമാകുന്നു. രാജാവേ, ബ്രഹ്മമൃത്യുക്കൾ ആത്മാവിൽത്തന്നെ കുടികൊള്ളുന്നു. അദൃശ്യങ്ങളായ അവ ഭൂതാത്മാക്കളിലിരുന്നു തമ്മിൽ പൊരുതിക്കൊണ്ടിരിക്കുന്നു. അതിൽ യാതൊരു സംശയവുമില്ല.

അല്ലയോ ഭാരതാ! ഒരു ജീവിയും ഒരിക്കലും നശിപ്പിക്കപ്പെടുന്നില്ല എന്നതു സത്യമാണെങ്കിൽ ഒരു ജീവിയെ കൊന്നു എന്നുള്ള അപരാധം ഒരുത്തനിൽ ആരോപിക്കപ്പെടുവാൻ നിവൃത്തിയില്ല. എല്ലാ ചരാചരങ്ങളുമടങ്ങിയ ഭൂമി മുഴുവൻ തനിക്കധീനമായിട്ടും രാജാവും അതിൽ തൽപരനല്ലെങ്കിൽ പിന്നെ അവന്നു ലോകംകൊണ്ടെന്തു കാര്യം? എന്നാൽ അല്ലയോ പാർത്ഥാ, ലോകം ഉപേക്ഷിച്ചു കാട്ടിൽ പോയി ഋഷിയുടെ ജീവിതം അനുഷ്ഠിക്കുന്ന ഒരുവൻ ധനാദികളിൽ താൽപര്യംകാണിക്കുകയാണെങ്കിൽ അവൻ മരണത്തിന്റെ വായിൽ ജീവിക്കുന്നതാണെന്നേ പരിഗണിക്കാവൂ. മമത്വം മൃത്യുവാണല്ലൊ. ബാഹ്യവും ആന്തരികവുമായ ശത്രുക്കളുള്ളത് ആധ്യാത്മികദൃഷ്ടികൊണ്ടു നോക്കിക്കാണണം. ആ ശത്രുക്കളുടെ ശരിയായ രൂപഭാവങ്ങൾ നോക്കിക്കാണാൻ കഴിയുകയും അനന്തമായ ആസ്തികത്തെ കാണുവാൻ കഴിയുകയും ചെയ്യുന്ന പുരുഷന്ന് ആ ഭയത്തെ അതിജീവിക്കുവാൻ കഴിയുന്നതാണ്.

ലൗകികബന്ധങ്ങളിൽ ആസക്തിയുള്ളവനെ ലോകം പ്രശംസിക്കുന്നില്ല. ആഗ്രഹംകൂടാതെ പ്രവൃത്തിയില്ല. എല്ലാ ആശകളും മനസ്സിന്റെ അംഗങ്ങളാകുന്നു. അതുകൊണ്ട് ബുദ്ധിമാന്മാർ ചിന്തിച്ച് അവരുടെ ആഗ്രഹങ്ങളെ അടക്കുന്നു. ബ്രഹ്മവുമായി സമ്പർക്കം പുലർത്തുന്ന യോഗിക്കറിയാം, യോഗം മോക്ഷത്തിന്നുള്ള ശരിയായ മാർഗ്ഗമാണെന്ന്. അതീതജന്മത്തിൽ തന്റെ അഭ്യാസബലംകൊണ്ടു സിദ്ധിച്ച വാസനമൂലം അയാൾ അ[illegible]ഗ്രഹിക്കുന്നു. ദാനവും, വേദാദ്ധ്യയനവും, തപസ്സും, കാമ്യമായ പല കർമ്മങ്ങളും, വേദസംബന്ധികളായ വ്രതങ്ങൾ, യജ്ഞങ്ങൾ ഇവയൊക്കെ ശ്രേഷ്ഠങ്ങളാണെന്ന് അറിഞ്ഞിട്ടും കാമംമൂലം അവയെ ചെയ്യാതിരുന്നാൽ അതായത് നിഷ്കാമമായി കർമ്മംചെയ്താൽ, അതിൽനിന്ന് ഒരു ഫലം സിദ്ധിക്കുമെന്നുള്ള ആശകൂടാതെ കർമ്മംചെയ്താൽ അതുതന്നെയാണ് ധർമ്മമായിട്ടുള്ളത്. ധർമ്മത്തിന്നു മൂലമായിട്ടുള്ളത് സംയമനമാകുന്നു. പണ്ടുള്ള മഹാശയന്മാർ കാമൻ പാടിയ ഗാഥകൾ ചൊല്ലാറുണ്ട്. അത് ഞാൻ ഇപ്പോൾ ചൊല്ലാം. യുധിഷ്ഠിരാ, നീ കേൾക്കുക. 'കാമനെ' (കാമത്തെ) നശിപ്പിക്കുവാൻ, 'ഈയുള്ളവനെ' നശിപ്പിക്കുവാൻ, ഉപായംകൂടാതെ ആർക്കും സാധിക്കുന്നതല്ല. ആയുധത്തിന്റെ ബലംകൊണ്ട് ആര് എന്നെ കൊല്ലുവാൻ ഒരുങ്ങുന്നുവോ, അവന്റെ ആ ആയുധത്തിൽ ഞാൻ വീണ്ടും വന്നുപിറക്കും. ദക്ഷിണാഢ്യമായ മഖംകൊണ്ട് ആര് എന്നെ കൊല്ലുവാൻ ഒരുങ്ങുന്നുവോ, ജംഗമത്തിൽ ധർമ്മിയെപ്പോലെ വീണ്ടും ഞാൻ അവിടെ ഉത്ഭവിക്കും.

വേദങ്ങളാലും, വേദാംഗങ്ങളാലും, ആര് എന്നെ കൊല്ലുവാൻ ഒരുങ്ങുന്നുവോ, സ്ഥാവരത്തിൽ ധർമ്മിയുടെ രൂപത്തിൽ ഞാൻ അവിടെ ഉത്ഭവിക്കുന്നതാണ്. എന്നെ ധീരതയാൽ കൊല്ലുവാൻ ആര് ഉദ്യമിക്കുന്നുവോ, ആ സത്യവിക്രമന്ന് ഭാവമായി ഞാൻ നില്ക്കും. അവൻ അപ്പോൾ എന്നെ അറിയുകയില്ല. തപസ്സുകൊണ്ടു സംശിതവ്രതനായ ആര് എന്നെ കൊല്ലുവാൻ ഒരുങ്ങുന്നുവോ, അവന്റെ തപസ്സിൽ വീണ്ടും ഞാൻ ഉത്ഭവിക്കുന്നതാണ്. മോക്ഷത്തെപ്രാപിച്ച് പണ്ഡിതനായ ഏതൊരുത്തൻ എന്നെ കൊല്ലാനൊരുങ്ങുന്നുവോ, മോക്ഷപ്രിയനായ അവന്നുമുമ്പിൽ ഞാൻ നൃത്തംവെക്കുകയും ഹസിക്കുകയും ചെയ്യും. ഒരു ജീവി വിചാരിച്ചാലും എന്നെ കൊല്ലുവാൻ കഴിയുകയില്ല. സനാതനനായി ഒരുത്തനേയുള്ളൂ; അത് ഞാൻ മാത്രമാണ്. അതുകൊണ്ട് അങ്ങ് കാമങ്ങളെ ദക്ഷിണാഢ്യമായ യജ്ഞങ്ങളാൽ ധർമ്മത്തിന്റെ മാർഗ്ഗത്തിലൂടെ വിടുക. ഇതുമൂലം നല്ലതായ ഫലം അങ്ങയ്ക്ക് സിദ്ധിക്കുന്നതാണ്.

അശ്വമേധയാഗം ചെയ്യുക, ദക്ഷിണാഢ്യമായ ആ യാഗം വിധിപ്രകാരം ചെയ്യുക, മറ്റു പലതരം യജ്ഞങ്ങളും ദക്ഷിണാഢ്യമായി നടത്തുക. അങ്ങ് അതിന് തയ്യാറാവുക. ബന്ധുജനങ്ങളെനോക്കി നീ വിഷാദകലുഷനാകാതിരിക്കുക. ഈ യുദ്ധക്കളത്തിൽ കൊന്നവരെയാരെയും ഇനി കാണാമെന്നു നീ വിചാരിക്കേണ്ട. ഭൂരിദക്ഷിണമായ, സമൃദ്ധമായ പല ശ്ലാഘ്യമഖങ്ങളും ചെയ്ത് പാരിൽ വളരെ കീർത്തി സമ്പാദിച്ച് ശ്ലാഘ്യമായ ഗതിയെ പ്രാപിക്കുക.''

**14. ഹസ്തിനപുരപ്രവേശം** - വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പല പല സാന്ത്വനവാക്കുകളാലും ഉപദേശങ്ങളാലും ആ തപസ്വികളായ മുനീന്ദ്രന്മാരാൽ, ബന്ധുക്കൾ മൃതനായി ദുഃഖിക്കുന്ന രാജർഷിയായ യുധിഷ്ഠിരൻ ആശ്വസിച്ചു. ശ്രീവിഷ്ടരശ്രവസ്സാകുന്ന (വിഷ്ണു-കൃഷ്ണൻ) ഭഗവാനും, കൃഷ്ണദ്വൈപായനനും, ദേവസ്ഥാനനും സമാശ്വസിപ്പിച്ചവനും, വിഭുവായ നാരദനും, ഭീമനും, നകുലനും, പിന്നെ ദ്രൗപദിയും, ഭീമാർജ്ജുനന്മാരും, മറ്റു പുരുഷവ്യാഘ്രന്മാരും, ശാസ്ത്രജ്ഞന്മാരും, വിപ്രന്മാരും, സാന്ത്വവാക്കുകൾ പറഞ്ഞാശ്വസിപ്പിച്ചവനുമായ യുധിഷ്ഠിരൻ ലോകോത്ഭവമായ ദുഃഖവും മാനസതാപവുംവിട്ട് ദേവകളെയും, വിപ്രരെയും അർച്ചിച്ചു. പിന്നെ ആ രാജാവ് മരിച്ച ബന്ധുക്കൾക്ക് പ്രേതകാര്യങ്ങൾ ചെയ്തു. ധർമ്മിഷ്ഠനായ രാജാവ് ആഴിചൂഴുന്ന ഊഴിയെ ഭരിച്ചു. പ്രശാന്തചിത്തനായ കൗരവ്യൻ ഇപ്രകാരം സ്വരാജ്യം നേടി വ്യാസനോടും നാരദനോടും മറ്റുള്ളവരോടും പറഞ്ഞു: 'അല്ലയോ വൃദ്ധരായ മുനീശ്വരന്മാരെ നിങ്ങൾ എന്നെ ആശ്വസിപ്പിച്ചു. എനിക്ക് ഇപ്പോൾ വ്യസനമെല്ലാം നീങ്ങിയിരിക്കുന്നു. ലേശംപോലും ദുഃഖം എനിക്കില്ല. വളരെ ധനം ലഭിച്ചിട്ടുണ്ടല്ലോ. അതുകൊണ്ട് ദേവന്മാരെ യജിക്കുന്നുണ്ട്. അല്ലയോ ഋഷിമാരേ, ഭവാന്മാരെ മുൻനിർത്തി ഞാൻ മഖം നടത്താം. ഭവാന്റെ രക്ഷയിൽ ഞാൻ ഹിമാദ്രിയിൽ ചെല്ലുന്നതാണ്. പിതാമഹാ, രാജർഷേ! അപ്രകാരം ചെയ്യണം, ഭവാന്റെ അധീനത്തിൽ എന്റെ യജ്ഞം നടക്കണം. ആ ദേശം വലിയ അത്ഭുതം നിറഞ്ഞതാണെന്നു ഞാൻ കേൾക്കുന്നുണ്ട്. ദ്വിജോത്തമാ! അപ്രകാരം വിചിത്രമായ മംഗളം ഭഗവാൻ നാരദനും ദേവസ്ഥാനനും പറഞ്ഞു. ഭാഗ്യമില്ലാത്ത പുരുഷന്ന് ഇപ്രകാരമുള്ള ഗുരുജനങ്ങളെ വ്യസനിക്കുന്ന സന്ദർഭത്തിൽ കിട്ടുന്നതല്ല. ഇത്ര സൗഹാർദ്ദമുള്ള നല്ലവരായ മാന്യരെ കാണുകയില്ല.'

ഇപ്രകാരം രാജാവ് പറഞ്ഞപ്പോൾ ആ രാജർഷിവരന്മാരെല്ലാവരും രാജാവിനെയും കൃഷ്ണാർജ്ജുനന്മാരെയും സമ്മതിപ്പിച്ച് എല്ലാവരും കണ്ടുനില്ക്കെ അവിടെത്തന്നെ മറഞ്ഞുപോയി. പിന്നെ പ്രഭുവായ ധർമ്മരാജാവ് അവിടെത്തന്നെ ഇരുന്നു. ഇപ്രകാരം വളരെക്കാലം അവർക്കു

കഴിഞ്ഞുപോയി. ഭീഷ്മൻ, കർണ്ണൻ തുടങ്ങിയവരായ കുരുക്കൾക്ക് ആ കുരുസത്തമൻ ധൃതരാഷ്ട്രനോടുകൂടി പിതൃക്രിയ നടത്തി. പിന്നെ പാണ്ഡവർഷഭനായ യുധിഷ്ഠിരൻ വിപ്രർക്ക് ധാരാളം ധനം ദാനംചെയ്തു. ധൃതരാഷ്ട്രനെ മുമ്പിൽ നടത്തി ഹസ്തിനപുരത്തിൽ കയറി. അച്ഛനെ, പ്രജ്ഞാദൃക്കായ ധൃതരാഷ്ട്രനെ, ആശ്വസിപ്പിച്ച് ധർമ്മിഷ്ഠനായ ധർമ്മപുത്രൻ അനുജന്മാരോടുകൂടി ഭൂമിയെ രക്ഷിച്ചു.''

**15. കൃഷ്ണാർജ്ജുനവിനോദം** - ജനമേജയൻ പറഞ്ഞു: "പാണ്ഡവന്മാർ യുദ്ധത്തിൽ ജയിച്ച് നാട്ടിൽ ശാന്തിയുണ്ടായപ്പോൾ ആ വീരന്മാരായ വാസുദേവധനഞ്ജയന്മാർ എന്തുചെയ്തു?''

വൈശമ്പായനൻ പറഞ്ഞു: "പാണ്ഡവന്മാർ ജയിച്ച് നാട്ടിൽ ശാന്തിയുണ്ടായപ്പോൾ രാജാവേ, വാസുദേവധനഞ്ജയന്മാർ ഹൃഷ്ടരായി. മോദത്തോടെ അവർ വിണ്ണിൽ ദേവന്മാർ എന്നപോലെ വിഹരിച്ചു. വിചിത്രമായ കാടുകളിലും, മലഞ്ചെരുവുകളിലും, പുണ്യതീർത്ഥങ്ങളിലും, പല്വലങ്ങളിലും, പുഴയിലും സന്തോഷത്തോടെ നന്ദനവനത്തിൽ അശ്വികൾ എന്നപോലെ അവർ വിഹരിച്ചു. കൃഷ്ണപാണ്ഡവന്മാർ ഇന്ദ്രപ്രസ്ഥത്തിൽപോയി കളിച്ചു. ആ രമ്യമായ സഭയിൽച്ചെന്നു വിഹരിച്ചു ഭാരതാ! അവിടെ പല യുദ്ധകഥകളും ചിത്രമായ ക്ലേശങ്ങളും പൂർവ്വകഥകൾ പറയുന്നതിന്നിടയിലൊക്കെ പ്രസംഗിച്ചു. ഋഷികളുടെയും ദൈവതങ്ങളുടെയും വംശങ്ങളെപ്പറ്റി പറഞ്ഞു. ആങ്ങനെ ആ പുരാണമുനിസത്തമന്മാർ പ്രീതിയോടെ പല കഥകളും പറഞ്ഞു. വിചിത്രവും രമ്യവുമായ കഥകൾ, വിചിത്രമായ പൊരുളുകളുള്ള കഥകൾ, എന്നിവയെല്ലാം കേശവൻ പാർത്ഥനോടു പറഞ്ഞു. പുത്രശോകം, ജ്ഞാതിശോകം, എന്നിവയോടുകൂടിയ അർജ്ജുനനെ പുരാതനമായ പല കഥകൾ പറഞ്ഞ് ജനാർദ്ദനൻ ആശ്വസിപ്പിച്ചു. വിജ്ഞാനജ്ഞനും തപോനിധിയുമായ കൃഷ്ണൻ ആശ്വസിപ്പിച്ച് ആത്മഭാരം തീർത്തുവെച്ച് വിശ്രമിച്ച ഗോവിന്ദൻ ആ കഥ പറഞ്ഞതിനുശേഷം സാന്ത്വോക്തിയോടെ ശ്ലക്ഷ്ണമായി യുക്തിക്കൊത്തവിധം ഇങ്ങനെ പറഞ്ഞു.''

വാസുദേവൻ പറഞ്ഞു: "അല്ലയോ പരന്തപാ, സവ്യസാചി! നിൻെറ കൈയൂക്കിനെ ആശ്രയിച്ച് രാജാവായ ധർമ്മപുത്രൻ ശത്രുക്കളെ മുഴുവൻ കൊന്നൊടുക്കി ഭൂമി നേടിയിരിക്കുന്നു. ഭീമസേനൻെറയും, നകുലസഹദേവന്മാരുടെയും മിടുക്കാൽ ഭംഗിയായി ശത്രുസംഹാരം നടത്തി ഭൂമി നേടിക്കഴിഞ്ഞു. നരോത്തമാ! ധർമ്മരാജാവ് അകണ്ടകം നാടുനേടി. ധർമ്മജ്ഞാ! രാജാവായ സുയോധനൻ ധർമ്മത്താൽ പോരാടി മരിച്ചു. അവർ ലുബ്ധന്മാരും അധർമ്മികളും നിത്യവും അപ്രിയം പറയുന്നവരുമായിരുന്നു. ദുരാത്മാക്കളായ ധാർത്തരാഷ്ട്രർ കൂട്ടത്തോടെ നശിച്ചുപോയി. അങ്ങനെ കലാപങ്ങളൊക്കെ നീങ്ങി ശമിച്ച ഭൂമി മുഴുവൻ നീ കാക്കുന്നതുമൂലം ധർമ്മരാജാവ് ഭരിക്കുന്നു കുരൂദ്വഹാ! ഞാൻ നിന്നോടുകൂടെ പാണ്ഡുനന്ദനാ, കാട്ടിലും രമിക്കുന്നു. കുന്തിയും കൂട്ടരുമുള്ള ദിക്കിൽ പറയാനില്ലല്ലോ അരികർശനാ! ധർമ്മജരാജാവ് എവിടെയുണ്ടോ, മഹാബലനായ ഭീമൻ എവിടെയുണ്ടോ, എവിടെ മാദ്രേയരുണ്ടോ, അവിടെ എനിക്കുള്ള പ്രീതി ചെറുതല്ല. അപ്രകാരം സ്വർഗ്ഗതുല്യമായ സഭാഭാഗത്ത് കൗരവാ, രമ്യപുണ്യസ്ഥാലംതോറും അല്ലയോ അനഘാശയാ, നിന്നോടുകൂടി വളരെനാൾ കഴിഞ്ഞു. ശൂരസൂനുവെയും, ബലനെയും, മറ്റു വൃഷ്ണിവര്യരെയും കാണാതെ വളരെ നാൾ കഴിഞ്ഞില്ലേ? ഇനി ഞാൻ ദ്വാരകയിലേക്ക് ഒന്നു പോകട്ടെ! നീയും എന്നെ സസന്തോഷം വിട്ടയയ്ക്കണം. യുധിഷ്ഠിരരാജാവിനോട് പലതും അതാതിടത്തുവെച്ചു പറഞ്ഞു. നമ്മൾ ഭീഷ്മനോടുംകൂടി ശോകപ്രശമനത്തിന്നായി പല ഉപദേശങ്ങളും പറഞ്ഞു. ശാസകനായ, പാണ്ഡവനായ, ധർമ്മപുത്രനെ നാം ശാസിച്ചു. ഞാൻ പറഞ്ഞ മൊഴികൾ മഹാത്മാവായ അവൻ സ്വീകരിക്കുകയുംചെയ്തു. ധർമ്മജ്ഞനായ ധർമ്മജനിൽ സത്യവാദിയായ ധർമ്മജനിൽ, സത്യവും ധർമ്മവും മുഖ്യമായ തീർപ്പും നിലയും എപ്പോഴും സ്ഥിരമാണ്. അങ്ങ് ചെന്ന് ആ മഹാശയനായ രാജാവിനോട്, നിൻെറ ബോദ്ധ്യംപോലെ എൻെറ യാത്രയെപ്പറ്റി പറയണം. പ്രാണത്യാഗം വന്നാൽപ്പോലും ഞാൻ ആ രാജാവിന്ന് ഒരിക്കലും അപ്രിയം ചെയ്യുന്നതല്ല. ദ്വാരകാപുരിയാത്രയിൽപ്പിന്നെ പറയാനുണ്ടോ! അദ്ദേഹത്തിന്ന് ഇഷ്ടമെന്തോ അതേ ഞാൻ ചെയ്യുകയുള്ളൂ. അദ്ദേഹം സസന്തോഷം സമ്മതിച്ചേ ഞാൻ ദ്വാരകയിലേക്കു പോകൂ! അല്ലയോ പാർത്ഥാ, ഞാൻ ഇവിടെ വസിച്ചു ചെയ്തതെല്ലാം നിൻെറ പ്രീതിയും ഹിതവും കാംക്ഷിച്ചാണ്. സത്യം പറഞ്ഞാൽ അല്ലയോ കൗരവ്യാ! ഇതു മിഥ്യയല്ല. ഞാൻ ഇവിടെ എന്തിന്നു പാർത്തുവോ അതിൻെറ ആവശ്യങ്ങളൊക്കെ നിർവ്വഹിച്ചു. ധാർത്തരാഷ്ട്രരാജാവ് പടയോടൊപ്പം മരിച്ചുപോയി. അല്ലയോ താതാ, ധീമാനായ ധർമ്മജന്ന് പാരിടം പാട്ടിലായിവന്നു. ആഴിചൂഴുന്ന ഭൂമി, കാടും മേടും നിറഞ്ഞ ഭൂമി, ധർമ്മജന്നു പാട്ടിലായി. പല രത്നങ്ങളും ചിന്നുന്ന ഭൂമി കുരുരാജന്ന് അധീനമായി പാണ്ഡവാ! ധർമ്മജ്ഞനായ ധർമ്മരാജാവ് ഭൂമിയൊക്കെ ഭരിക്കട്ടെ! പല സിദ്ധരും മഹാത്മാക്കളും വന്ന് ഉപാസിക്കുന്ന രാജാവ്, എപ്പോഴും വന്ദിമാർ വാഴ്ത്തുന്നവൻ! അല്ലയോ ഭരതർഷഭാ, എന്നോടുകൂടി ആ കുരുവർദ്ധനനായ മന്നവനെ കണ്ട് ദ്വാരകാഗമനത്തിന്നു ചോദിക്കുക.

എൻെറ ഈ ദേഹവും, എൻെറ ഗൃഹവും, ഗൃഹത്തിലുള്ള ധനവും ഞാൻ യുധിഷ്ഠിരന്ന് നല്കിയിരിക്കുന്നു. എനിക്ക് വളരെ പ്രിയപ്പെട്ട മാന്യനാണ് ധർമ്മജൻ. കുരുക്കൾക്ക് അധിപനാണ് ആ മഹാമതി. ഞാൻ ഭവാൻെറ കൂട്ടുവെടിഞ്ഞ് ജീവിക്കുന്നതിൽ യാതൊരു പ്രയോജനവും കാണുന്നില്ല. ധരിത്രി ഭവാൻെറ ആജ്ഞയിൽ നിൽക്കുന്നു. പാർത്ഥാ, നിൻെറ ജ്യേഷ്ഠനായ ധർമ്മജൻെറയും പാട്ടിൽ നില്ക്കുന്നു.''

## അനുഗീതാപർവ്വം

**16. സിദ്ധകാശ്യപസമാഗമം** - ജനമേജയൻ പറഞ്ഞു: "ശത്രുക്കളെ സംഹരിച്ചതിന്നുശേഷം മഹാത്മാക്കളായ കൃഷ്ണാർജ്ജുനന്മാർ ആ സഭയിൽ വാഴുമ്പോൾ അവിടെ അവർ എന്തു വിഷയങ്ങളെക്കുറിച്ചാണ് സംസാരിച്ചത്?''

വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണനോടുകൂടി അർജ്ജുനൻ തൻെറ നഷ്ടപ്പെട്ട രാജ്യം വീണ്ടെടുത്ത് വളരെ സന്തോഷത്തോടുകൂടി ആ ദിവ്യമായ സഭയിൽ പാർത്ത് വിഹരിച്ചു. സ്വർഗ്ഗതുല്യം മനോഹരമായ സഭയിൽ ഒരിടത്ത് സ്വജനങ്ങളോടുകൂടി യദൃച്ഛയാ സന്തോഷത്തോടെ ചെന്നു. പിന്നെ വളരെ പ്രീതിയോടുകൂടി പാണ്ഡവനായ അർജ്ജുനൻ കൃഷ്ണനോടുചേർന്ന് ആ മനോഹരമായ സഭയെ നോക്കി ഇപ്രകാരം പറഞ്ഞു.''

അർജ്ജുനൻ പറഞ്ഞു: "അല്ലയോ മഹാബാഹോ, ദേവകീപുത്രാ! യുദ്ധം തുടരുന്ന സന്ദർഭത്തിൽ നിൻെറ മാഹാത്മ്യവും നിൻെറ ഐശ്വര്യമായ രൂപവും ഞാൻ അറിഞ്ഞിരിക്കുന്നു. സൗഹൃദത്തോടെ ഭഗവാനേ, കേശവാ! അങ്ങ് അന്നു പറഞ്ഞുതന്നതെല്ലാം ഭ്രഷ്ടബുദ്ധിയായ ഈയുള്ളവൻെറ മനസ്സിൽ നിന്നില്ല. എല്ലാം മറന്നുപോയിരിക്കുന്നു.

ആ തത്ത്വങ്ങൾ കേൾക്കുന്നതിൽ എനിക്കു വീണ്ടും ആഗ്ര ഹമുദിക്കുന്നു. അങ്ങയാണെങ്കിൽ അധികം താമസിക്കാതെ ദ്വാരകയിലേക്കു പോവുകയുംചെയ്യും. മാധവാ, അങ്ങ് എന്തു വിചാരിക്കുന്നു?''

വൈശമ്പായനൻ പറഞ്ഞു: "എന്ന് അർജ്ജുനൻ പറ ഞ്ഞപ്പോൾ അർജ്ജുനനെ മഹാതേജസ്വിയും വാഗ്മിസത്തമ നുമായ കൃഷ്ണൻ ഗാഢമായി പുണർന്ന് ഇപ്രകാരം പറ ഞ്ഞു.''

വാസുദേവൻ പറഞ്ഞു: 'ഏറ്റവും ഗുഹ്യവും സനാതന വുമായ ധർമ്മസ്വരൂപവും, ശാശ്വതലോകവുമാണ്, ഞാൻ നിനക്കു പറഞ്ഞു തന്നത്. എടോ പാർത്ഥാ, നീ നിൻെറ ബുദ്ധി ഹീനതകൊണ്ട് അതു ഗ്രഹിച്ചില്ല. അത് എനിക്ക് ഒട്ടും ഇഷ്ട മായില്ല. ഓരോ സന്ദർഭത്തിൽ അതിന്നനുസരിച്ചാണ് ഓരോ ചിന്തയും ഉദിക്കുക. ഇപ്പോൾ ആ സന്ദർഭവും ആ ചിന്തയും പോയി. അതുകൊണ്ട് ആ സ്മൃതി ഇനി വരുവാൻ വിഷമ മുണ്ട്. ഞാൻ പറയുമ്പോൾ അതു ശ്രദ്ധിച്ചു ഗ്രഹിക്കേണ്ട തായിരുന്നു. നീ അതു ചെയ്തില്ല. നീ ദുർമ്മേധസ്സാണ് പാണ്ഡ വാ! ബുദ്ധിഹീനനാണ്. എടോ ധനഞ്ജയാ! അതൊക്കെ വീണ്ടും ഒന്നു പറയൂ എന്നു പറഞ്ഞാൽ എങ്ങനെ പറ്റും? ആ ധർമ്മം അന്നു പറഞ്ഞത് മതിയായിരുന്നു. ബ്രഹ്മപദമെ ന്തെന്ന് അറിയിക്കുവാൻ, അതൊക്കെ വീണ്ടും പറയുവാൻ, ഇനി പറ്റുന്നതുമല്ല. ഞാൻ ബ്രഹ്മത്തെപ്പറ്റി പറഞ്ഞു. അപ്പോൾ ഞാൻ യോഗത്തിൽ മുഴുകുകയും ചെയ്തു. ഇനി അക്കാര്യ ത്തിൽ പുരാതനമായ ഇതിഹാസം മാത്രം ഞാൻ പറയാം. അതു പുരാതനമാണ്. ആ ബുദ്ധിനേടി അഗ്ര്യമായ ഗതി ഭവാനു നേടുവാൻ കഴിയും. അതിനു തക്കവിധം ഞാൻ പറ യാം. ധർമ്മിഷ്ഠന്മാരിൽ ശ്രേഷ്ഠനായ ഭവാൻ അത് ശ്രദ്ധ യോടെ കേട്ടുകൊള്ളുക.

ശത്രുനിഷൂദനാ, സ്വർഗ്ഗത്തിൽനിന്ന് ഒരു ബ്രാഹ്മണൻ, ബ്രഹ്മലോകത്തിൽനിന്ന് ദുർദ്ധർഷനായ ഒരു ബ്രാഹ്മ ണൻ, എൻെറ അരികിൽ വന്നെത്തി. ഞാൻ അവനെ ദിവ്യ മായ വിധിയനുസരിച്ച് അർച്ചിച്ചു. ഞാൻ അവനോട് ചില തൊക്കെ ചോദിച്ചു. അതിന് അവൻ പറഞ്ഞ മറുപടി ഞാൻ പറയാം. അതു നീ കേൾക്കുക. ശങ്ക കൂടാതെ കേൾക്കുക! നിൻെറ സകലസംശയവും നീങ്ങും.''

ബ്രാഹ്മണൻ പറഞ്ഞു: "അല്ലയോ കൃഷ്ണാ, ഭവാൻ എന്നോട് മോക്ഷത്തെപ്പറ്റി ചോദിച്ചുവല്ലോ. ഭൂതാനുകമ്പ യ്ക്കായും മോഹങ്ങൾ ഇല്ലാതാക്കാനുംവേണ്ടിയാണല്ലോ ചോദിച്ചത്. അങ്ങ് ഈ ചോദിച്ചത് പരന്മാർക്കുവേണ്ടിയാ ണെന്ന് എനിക്കറിയാം മാധവാ! മധുസൂദനാ ഞാൻ പറയു ന്നത് ഭവാൻ ശ്രദ്ധവെച്ചു കേൾക്കുക.

മഹാതപസ്വിയായ ഒരു വിപ്രൻ, ധർമ്മവിത്തമനായ കാശ്യപൻ, ധർമ്മാഗമമറിഞ്ഞവനായ മറ്റൊരു വിപ്രനെക്കണ്ട് ഒന്നിച്ചുകൂടി. അവൻ ഭൂതഭാവിരഹസ്യങ്ങളെപ്പറ്റി അറിയുന്ന വനും, ജ്ഞാനവിജ്ഞാനങ്ങൾ ഗ്രഹിച്ചവനും, സുഖദുഃഖ കാരണങ്ങൾ മനസ്സിലാക്കിയവനും, ലോകതത്ത്വാർത്ഥ ങ്ങൾ അറിഞ്ഞവനുമായിരുന്നു. ജന്മമൃത്യുക്കളുടെ രഹസ്യ മറിഞ്ഞവനും, പുണ്യപാപഫലങ്ങൾ ഗ്രഹിച്ചവനും, വിദഗ്ദ്ധ നും, കർമ്മങ്ങളാൽ ഉയർന്നതും താഴ്ന്നതുമായ ദേഹിമാ രുടെ ഗതി കണ്ടവനും, മുക്തപ്രായനായ സിദ്ധനും, വിജിതേ ന്ദ്രിയനും, ശാന്തനും, ബ്രഹ്മതേജസ്സിൽ എല്ലായിടത്തും വ്യാ പിക്കുവാൻ കഴിവുള്ള യോഗ്യനും, അന്തർദ്ധാനഗതിജ്ഞനും ആണെന്നു കാശ്യപൻ കേട്ടു. അപ്രകാരം ഇഷ്ടംപോലെ മറയുകയും പ്രത്യക്ഷപ്പെടുകയും ചെയ്യുന്നവനും, ചക്രധര ന്മാരെയും സിദ്ധന്മാരെയും അനുഗമിക്കുന്നവനും അവരോ ടുകൂടി സല്ലപിക്കുന്നവനും, ഏകാന്തമായിടത്ത് ഇരിക്കുന്ന വനും, കാറ്റുപോലെ ഒന്നിലും സക്തിയില്ലാതെ യദൃച്ഛയാ സഞ്ചരിക്കുന്നവനുമായ ആ ബ്രാഹ്മണനെ മേധാവിയായ ദ്വിജസത്തമൻ, കാശ്യപൻ കണ്ടു. ധർമ്മാർത്ഥിയും, തപ സ്വിയും, സമാഹിതനുമായ അവൻെറ ആശ്ചര്യമായ സിദ്ധി യെ അവൻ അറിഞ്ഞു. അതു കണ്ടു വിസ്മയപ്പെട്ട് കാശ്യ പൻ ആ ദ്വിജമുഖ്യനെ കാൽപിടിച്ചു വന്ദിച്ച് മഹത്തായ പരി ചര്യകൊണ്ട് സന്തോഷിപ്പിച്ചു. ആ ശ്രുതചാരിത്രശാലിയെ അപ്രകാരം തക്കവിധം ഗുരുവൃത്തിയാൽ സന്തോഷിപ്പിക്കെ ആ ശിഷ്യനിൽ പ്രസാദിപ്പിച്ച് പരമമായ സിദ്ധിയെ ചിന്തിച്ച് ആ സിദ്ധൻ പറഞ്ഞ വാക്കുകൾ ഞാൻ പറയാം. അതിനെ ജനാർദ്ദനാ, ഭവാൻ കേൾക്കുക!''

സിദ്ധൻ പറഞ്ഞു: ഉണ്ണീ, മർത്ത്യർ പല കർമ്മങ്ങളാ ലും പുണ്യയോഗങ്ങളാലും ഇഹത്തിൽ പല ഗതിയെ പ്രാപി ക്കുന്നു; ദൈവലോകത്ത് വാസവും പ്രാപിക്കുന്നു. ഒരു സ്ഥല ത്തും എല്ലാനാളും ഉന്നതമായ സുഖം ലഭിക്കുന്നതല്ല. ഒരി ടത്തും സ്ഥിരമായ ഒരു പദവിയും മനുഷ്യന്നു നിലനില്ക്കു കയില്ല. വളരെ ദുഃഖിച്ച് കഷ്ടപ്പെട്ടു നേടിയ മഹത്തായ സ്ഥാനം കൈവിട്ട് വീണ്ടും പതിക്കും.

ഞാൻ വളരെ കഷ്ടമായ, അശുഭമായ, പാപങ്ങൾ ചെയ്തതുമൂലം വളരെ ദയനീയമായ ജന്മങ്ങളെടുക്കേണ്ടി വന്നിട്ടുള്ള ഒരു പാപിയായിരുന്നു. കാമവും, ക്രോധവുംമൂലം, തൃഷ്ണയും, മോഹവുംമൂലം, വളരെ ക്ലേശകരമായ ജന്മ ങ്ങളെടുത്തവനാണ് ഞാൻ. വളരെവളരെ ജനനമരണങ്ങൾ ക്കധീനനായവനാണ്. ആവക ജന്മങ്ങളിൽ പലതരം ആഹാ രങ്ങളും ഞാൻ ഭക്ഷിച്ചു. പലപ്രാവശ്യവും പല ജീവികളാ യും പിറന്നു. പല മുലകളും കുടിച്ചു. പല മാതാക്കളെയും ഞാൻ കണ്ടു. പല പിതാക്കളെയും ഞാൻ കണ്ടു. പല സുഖ ങ്ങളും അനുഭവിച്ചു. വിചിത്രമായ പലതും അനുഭവിച്ചു. പല വിചിത്രദുഃഖങ്ങൾക്കും പാത്രമായി അനഘാശയാ! പലപ്രാവ ശ്യം പല ഇഷ്ടന്മാരുമായി സഹവസിച്ചു. പലതരത്തിൽ വിര ഹദുഃഖങ്ങളും തന്മൂലം നേടി. പലപാട് അനിഷ്ടമായ സഹ വാസവും ഉണ്ടായി. ദുഃഖിച്ച് ധനം നേടി ധനനാശവും സംഭ വിച്ചു. കഷ്ടമായ പല അപമാനങ്ങളും രാജാവിൽനിന്നും സ്വജനങ്ങളിൽനിന്നും അനുഭവിച്ചു. ശരീരസംബന്ധമായും മാനസികമായും പല ക്രൂരവേദനകളും അനുഭവിച്ചു. അത്യു ഗ്രമായ അവമാനം, ദാരുണമായ വധം, ബന്ധനം, നരക ത്തിൽ പതനം, യമലോകത്തിൽ ദുഃഖം ഇവയൊക്കെ അനു ഭവിച്ചു. എപ്പോഴും ജരാരോഗങ്ങളും പലതരം വ്യസനങ്ങളും ഇങ്ങനെ പല ദ്വന്ദ്വങ്ങളും ഞാൻ ഈ ലോകത്തിൽ കുറ ച്ചല്ല അനുഭവിച്ചത്. പിന്നീടൊരിക്കൽ അപമാനത്തിൽപ്പെട്ടു പോവുകയാൽ സഹിക്കവയ്യാത്ത ദുഃഖത്തിൽപ്പെട്ടു കുഴ ങ്ങിയ ഞാൻ ജീവിതത്തെ വെറുത്ത് ലോകതന്ത്രം ഉപേക്ഷി ച്ചു. ഇഹലോകാനുഭവം ഏറ്റവുമധികം അനുഭവിച്ചവനായ ഞാൻ അതിൽ വെറുത്ത് ഈ മാർഗ്ഗത്തെ സ്വീകരിച്ചു. ലോക സുഖങ്ങൾ വെടിഞ്ഞു സമാധിയിൽ പിറന്ന ആത്മപ്രസാദം മൂലം ഞാൻ ഈ സിദ്ധിയെ നേടുകയുംചെയ്തു.

ഇനി ഞാൻ ഈ ലോകത്തിലേക്കു വരികയില്ല. ഞാൻ ഇവിടെ ലോകങ്ങളെല്ലാം ദർശിക്കുന്നുണ്ട്. സൃഷ്ടിമുതൽ മോക്ഷംവരെയുള്ള ഗതിയും, ശുഭമായ ആത്മഗതിയുമൊ ക്കെ, ഞാൻ കണ്ടുകഴിഞ്ഞു. ഏറ്റവും മുഖ്യമായ ഈ സിദ്ധിയും ഞാൻ നേടിക്കഴിഞ്ഞു. ഇനി ഞാൻ മേല്പോട്ടുയ രുകയാണ്. ഇതിന്നൊക്കെ അപ്പുറമായി ഒരു ദിവ്യമായ പദ മുണ്ട്. അവ്യക്തമായ ആ പദം ബ്രഹ്മപദമാണ്. അതിൽ ഞാൻ പൂകുന്നുണ്ട്. നീ അതിൽ ഒട്ടും സംശയിക്കേണ്ട. ഇനി ഞാൻ മർത്ത്യലോകത്തിൽ വന്നു ജനിക്കുകയില്ല പരന്തപാ! അല്ലയോ മഹാപ്രാജ്ഞാ, ഞാൻ നിന്നിൽ പ്രീതനായിരിക്കു ന്നു. എന്താണ് ഞാൻ അങ്ങയ്ക്കുവേണ്ടി ചെയ്യേണ്ടത്?

നിൻെറ ജീവിതകൃത്യങ്ങൾ നിർവ്വഹിക്കേണ്ട കാലമായെന്നും നീ അതിന്നർഹനായെന്നും നിനക്കു തോന്നുന്നുണ്ടെങ്കിൽ, എന്നിൽനിന്ന് അതിന്നാവശ്യമുള്ളതു വരിച്ചുകൊള്ളുക! അതിന്നുപറ്റിയ കാലം ഇതാണ്. എന്തുകൊണ്ടെന്നാൽ ഞാൻ ഉടനെ ഈ ലോകം വിട്ടുപോവുകയാണ്. ഭവാൻ എന്തിനാണ് എൻെറ അരികിൽ വന്നത് എന്നു ഞാനറിയുന്നുണ്ട്. ഉടനെ എനിക്ക് ഈ ലോകം വിടണം. അതുകൊണ്ട് ഞാൻ നിന്നെ പ്രേരിപ്പിക്കുകയാണ്. അല്ലയോ വിചക്ഷണാ, നിൻെറ സ്വഭാവഗുണത്താൽ ഞാൻ പ്രീതനായിരിക്കുന്നു. നീ എന്നോട് ആവശ്യമുള്ള നന്മ വരിച്ചുകൊള്ളുക. നിനക്കു കുശലത്തിന്നാവശ്യമായതൊക്കെ ഞാൻ പറഞ്ഞുതരാം. നീ ബുദ്ധിമാനാണ്. ഞാൻ നിൻെറ ബുദ്ധിയെ ബഹുമാനിക്കുന്നു. ഞാൻ നിന്നെ പൂജിക്കുന്നു. അല്ലയോ കാശ്യപാ! ഭവാൻ എന്നെ തിരിച്ചറിഞ്ഞ മേധാവിയാണ്. അതിന്നുള്ള കഴിവ് നിൻെറ ബുദ്ധിക്കുണ്ടായതിൽ ഞാൻ അഭിനന്ദിക്കുന്നു.''

**17. സിദ്ധകാശ്യപസംവാദം** - വാസുദേവൻ പറഞ്ഞു: "ആ സിദ്ധൻെറ കാൽപിടിച്ച്, ആ സിദ്ധനോടു പല ചോദ്യങ്ങളും അവൻ ചോദിച്ചു. മറുപടി പറയുവാൻ വളരെ ദുർഘടമായ ചോദ്യങ്ങളായിരുന്നു അവ. ആ ധർമ്മജ്ഞൻ അതിനെല്ലാം മറുപടി പറഞ്ഞു.''

കാശ്യപൻ പറഞ്ഞു: "ദേഹം എങ്ങനെ നശിക്കുന്നു? ദേഹം എങ്ങനെ ഉണ്ടാകുന്നു? കഷ്ടമായ, ക്ലേശഭൂയിഷ്ഠമായ സംസാരത്തിൽപ്പെട്ടവൻ എങ്ങനെ അതിൽനിന്നു മുക്തനാകും? കുറെക്കാലം പ്രകൃതിയെ ആശ്രയിച്ച്, സുഖങ്ങളനുഭവിച്ച്, ജീവൻ പിന്നെ ആ പ്രകൃതി നല്കിയ ശരീരം എങ്ങനെ കൈവിടുന്നു? ശരീരം വിട്ടവൻ പിന്നെ മറ്റൊന്നിനെ (ബ്രഹ്മം) എങ്ങനെ പ്രാപിക്കുന്നു? നരൻ ചെയ്യുന്ന ശുഭാശുഭങ്ങളായ കർമ്മങ്ങളുടെ ഫലങ്ങൾ എങ്ങനെയാണ് അനുഭവിക്കുന്നത്? ദേഹംവിട്ടവൻെറ കർമ്മം എവിടെയാണ് നില്ക്കുന്നത്?''

ബ്രാഹ്മണൻ പറഞ്ഞു: "ഇപ്രകാരം ചോദിച്ചപ്പോൾ ആ സിദ്ധൻ ആ ചോദ്യങ്ങൾക്കുള്ള ഉത്തരമോരോന്നും ക്രമപ്രകാരം പറഞ്ഞു: അല്ലയോ വാർഷ്ണേയാ! ഞാൻ പറയുന്നത് ഭവാൻ കേൾക്കുക.''

സിദ്ധൻ പറഞ്ഞു: "ആയുഷ്കരവും യശസ്കരവുമായി ഏതു കർമ്മത്തെ സേവിക്കുന്നുവോ, ഏതു ദേഹമെടുത്താലും അവയെല്ലാം ക്ഷയിക്കും. ആയുസ്സ് ക്ഷയിക്കുമ്പോൾ വിപരീതങ്ങൾ ചെയ്യാൻ തുടങ്ങും. നാശംവന്നടുക്കുമ്പോൾ മനുഷ്യൻെറ ബുദ്ധിക്കു മാറ്റംവരും. അനാത്മവാനായ മനുഷ്യൻ സത്വം, ബലം, കാലം എന്നിവ മനസ്സിലാക്കി വിരുദ്ധങ്ങളെ അധികമായി അനുഭവിക്കുവാൻ തുടങ്ങും. അങ്ങനെ ബോധമില്ലാത്തവനായി മനുഷ്യൻ അതികഷ്ടങ്ങളായ ഇവയെ ഏല്ക്കുവാൻ തുടങ്ങുമ്പോൾ അവൻ ചിലപ്പോൾ കൂടുതൽ ഭക്ഷിക്കും. ചിലപ്പോൾ ഒന്നും ഭക്ഷിക്കാതെ കിടക്കും. അങ്ങനെ വിരുദ്ധാഹാരനാകും. അന്യോന്യവിരുദ്ധങ്ങളായ ദുഷ്ടാന്നങ്ങളും, മാംസങ്ങളും, മദ്യങ്ങളും, മറ്റു പാനങ്ങളും കഴിക്കും; ധാരാളം കഴിക്കും. ഗുരുത്വമുള്ള ആഹാരങ്ങൾ ഭക്ഷിച്ചതിന്നുശേഷം അതു ദഹിക്കുന്നതിന്നുമുമ്പ് വീണ്ടും ഭക്ഷിക്കും. അധികമായി അദ്ധ്വാനിക്കും, അധികമായി സ്ത്രീസേവചെയ്യും, മൈഥുനം അധികം ചെയ്യും. എപ്പോഴും കർമ്മലോഭംമൂലം വന്ന വേഗങ്ങളെ അടക്കും. (രോഗാഃ സർവ്വേപിജായന്തേ വേഗോദീരണധാരണൈഃ - അഷ്ടാംഗഹൃദയം) രസം കലർന്ന ചോറുണ്ണും. പകൽ കിടന്നുറങ്ങും. വേണ്ടസമയത്ത് ദഹിക്കാത്ത അന്നം ദോഷകോപങ്ങളുണ്ടാക്കും. (വാതം, പിത്തം, കഫം എന്നിവ വികൃതമാകുമ്പോൾ ദോഷങ്ങൾ ചെയ്യും) അങ്ങനെ ദോഷം കോപിച്ച് മർത്ത്യനെ മരണത്തിലെത്തിക്കും. അല്ലെങ്കിൽ മർത്ത്യൻ രോഗം കൂടാതെതന്നെ തൂങ്ങിയോ മറ്റോ മരണത്തിന്നു വിധേയനാകും. ഇങ്ങനെയുള്ള കാരണങ്ങൾകൊണ്ട് ദേഹം ജീവികൾക്ക് വിട്ടുപോകുന്നു. ജീവൻ എന്താണെന്നുള്ളതും നീ ശരിയായി ധരിക്കുക.

തീവ്രമായി വായു അടിച്ചു ദേഹത്തിൽ ഊഷ്മാവു കോപിച്ച് ദേഹത്തിൽ എല്ലാ ഭാഗത്തും ചെന്നെത്തി പ്രാണവായുവിനെ തടുക്കുന്നു. ഏറ്റവും ശക്തിയേറിയ ഒരു ഊഷ്മാവ് ദേഹത്തിൽ കോപിച്ച് ജീവസ്ഥാനങ്ങളായ മർമ്മങ്ങൾ ഭേദിക്കുന്ന വസ്തുതയും നീ ധരിക്കുക. പിന്നെ വേദനപ്പെട്ട് ജീവൻ ജഡംവിട്ട് ഒഴിഞ്ഞുപോകും. മർമ്മച്ഛേദം വരുമ്പോൾ ജീവി വേദനപ്പെട്ട് ദേഹത്തെ ത്യജിക്കുന്നു. ഇത് നീ ചിന്തിക്കണം ദ്വിജശ്രേഷ്ഠാ! ജനനമരണങ്ങളിൽ സുഖദുഃഖാദിവികാരങ്ങൾക്ക് അടിമപ്പെട്ട് എന്നും ഉഴലുന്നവരാണ് എല്ലാ ജന്തുക്കളും. അല്ലയോ ദ്വിജർഷഭാ, ദേഹങ്ങൾ കൈവിടുകയും പിന്നെ ജന്മമെടുക്കുകയും ചെയ്യുക എന്ന സംസാരദുഃഖത്തിൽ മനുഷ്യൻ കിടന്ന് ഉഴലുകയാണ്. അങ്ങനെതന്നെ ഗർഭത്തിൽ പൂകുമ്പോഴും ഗർഭത്തിൽനിന്നു പുറത്തുവരുമ്പോഴും ജീവിക്ലേശങ്ങൾക്കും ദുഃഖങ്ങൾക്കും പാത്രമാകുന്നു. ഈ വേദന എപ്പോഴും വീണ്ടും വീണ്ടും മർത്ത്യനെ ബാധിക്കുന്നു. അവൻെറ ദേഹസന്ധികൾ ഭേദിക്കപ്പെടുന്നു. മാതാവിൻെറ ഗർഭാശയജലത്തിൽ കിടന്നു കഷ്ടതയനുഭവിക്കുന്നു. പഞ്ചഭൂതങ്ങൾ കൂടിച്ചേർന്നത് വിട്ടുപോകുന്നവിധം വേർപെട്ടുപോകുന്നു. പഞ്ചഭൂതങ്ങളിൽ പ്രാണാപാനസ്ഥാനത്തിരിക്കുന്നവനായ തീവ്രവായു ശൈത്യത്തിൽ മെയ്യിൽ കുപിതനായി അടിക്കും. പണിപ്പെട്ട് പ്രാണികളെ വിട്ട് വായു പോകും. ഇങ്ങനെ ദേഹത്തിൽനിന്നു വായു വേർപെട്ടുപോകും. അപ്പോൾ ശ്വാസോച്ഛ്വാസമില്ലാതാകും. ചൂടും ശ്വാസവും സൗന്ദര്യവും ബോധവും ഒന്നും ആ ശരീരത്തിൽ അപ്പോൾ ഇല്ലാതാകും. അങ്ങനെ ദേഹത്തിൽനിന്ന് ബ്രാഹ്മം (ജീവൻ) വിട്ടുപോകുമ്പോൾ മനുഷ്യൻ മൃതനായി എന്നു പറയുന്നു. ഏത് ഇന്ദ്രിയങ്ങൾകൊണ്ട് ദേഹി ഇന്ദ്രിയാർത്ഥങ്ങൾ കാണുന്നുവോ, ആ ഇന്ദ്രിയങ്ങൾ അവയെ അറിയാതെയാകും. പ്രാണൻ ആഹാരസംഭവമാണ്. ദേഹത്തിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവൻ ആരാണോ അവനാണ് ജീവൻ എന്നു പറയുന്നത്. ആ ജീവൻ സനാതനനാണ്. നാശമില്ലാത്തവനാണ്. അപ്രകാരം ഏതേതിടത്തിൽ ഏതേതു കൂടിച്ചേർന്നു നില്ക്കുന്നുവോ, അതാതിടം മർമ്മമെന്നു ചിന്തിക്കണം. അങ്ങനെയാണ് ശാസ്ത്രത്തിൽ കാണുന്നത്. ആ മർമ്മങ്ങൾ പിളർന്നാൽ അവിടംവിട്ടുയർന്ന് അവൻ ജന്തുവിൻെറ ഹൃദയത്തിൽ പ്രവേശിച്ച് സത്വത്തെയും തടയും. പിന്നെ സചേതനനായ ജന്തു ഒന്നും അറിയുകയില്ല. എന്തുകൊണ്ടെന്നാൽ മർമ്മങ്ങൾ മറയുമ്പോൾ ജ്ഞാനം തമസ്സുകൊണ്ടു മറയുന്നു. ആ ജീവൻ നിലയില്ലാതെ വായുവിൽ ചലിക്കപ്പെടും. പിന്നെ അവൻ അതിദാരുണമായി മഹോച്ഛ്വാസം ഉച്ഛ്വസിച്ച് നിഷ്ക്രമിക്കുമ്പോൾ അചേതനമായ ഉടലിനെ ഇളക്കും. ആ ജീവൻ ദേഹം വിടുമ്പോൾ താൻ ചെയ്ത എല്ലാ പുണ്യപാപഫലങ്ങളോടുകൂടിച്ചേരും. ശരിയായി ശ്രുതനിശ്ചയന്മാരും ജ്ഞാനവാന്മാരുമായ ബ്രാഹ്മണന്മാർ. പുണ്യവാനെയും പാപവാനെയും ലക്ഷണങ്ങൾകൊണ്ട് അറിയും. ഇരുട്ടിൽ പറന്നുനടക്കുന്ന മിന്നാമിനുങ്ങുകളെ എപ്രകാരം കണ്ണുള്ളവർ കാണുന്നുവോ, അപ്രകാരം ജ്ഞാനചക്ഷുസ്സുള്ളവർ ഈ പുണ്യവാന്മാരെയും അല്ലാത്തവരെയും കാണുന്നു. ഇപ്രകാരം സിദ്ധന്മാർ ദിവ്യചക്ഷുസ്സുകൊണ്ട് ജീവനെ കാണും. ജീവൻ പോകുമ്പോഴും, ജീവൻ വരുമ്പോഴും, യോനിയിൽ ചെല്ലുമ്പോഴും അവർ കാണുന്നു. മൂന്നു സ്ഥാനങ്ങളും ഇങ്ങനെ ശാസ്ത്രദൃഷ്ടികൊണ്ടു കാണുവാൻ അവന്നു കഴിയും. ജന്തു

ക്കൾ നിന്നുപോരുന്ന ഈ ഭൂമിയാണ് കർമ്മഭൂമി. അതിൽ എല്ലാ ജീവികളും ശുഭമോ, അശുഭമോ ചെയ്ത് സ്വർഗ്ഗമോ, നരകമോ നേടുന്നു. ഈ കർമ്മഭൂമിയിൽ തങ്ങൾ ചെയ്യുന്ന ഉയർന്നതും താണതും ഉൽകൃഷ്ടവും നികൃഷ്ടവുമായ കർമ്മങ്ങളാൽ അതാതിൻെറ ഫലം നേടുന്നു. പാപകർമ്മാക്കൾക്ക് കർമ്മത്തിൻെറ ഫലം നരകംതന്നെയാണ്. അത് മനുഷ്യനെ സേവിക്കുന്ന കഷ്ടമായ അധോഗതിയാകുന്നു. അതിൽപെട്ടുപോയാൽ ആ ദുഃഖം ഒഴിഞ്ഞുപോകാൻ എപ്പോഴും ആത്മാവിനെ പാപത്തിൽനിന്നു കാത്തുരക്ഷിക്കുകതന്നെവേണം.

ജീവികൾ ഉയർന്ന് ഉൽക്കർഷം പ്രാപിച്ചാൽ ഏതേതിടത്തിലാണു നില്ക്കുക എന്നുള്ളതും പറയാം. അതും തത്ത്വമായി നീ കേൾക്കുക. അതു കേട്ടാൽ നൈഷ്ഠികജ്ഞാനമുണ്ടാകും. കർമ്മനിശ്ചയം അറിയുവാൻ കഴിയും. താരാകാരങ്ങളായ ചന്ദ്രമണ്ഡലം ഏതേതിടത്തിലാണ്. ഏതേതു ലോകത്താണ് സ്വന്തം ശോഭയാൽ സൂര്യമണ്ഡലം ഭാസിക്കുന്നത് എന്നു കാണാം. ആ ദിവ്യലോകങ്ങളൊക്കെ പുണ്യങ്ങൾ ചെയ്യുന്ന ജനങ്ങൾക്കുള്ളതാണ്. കർമ്മക്ഷയത്താൽ അവരൊക്കെ ദിവ്യമായ ലോകത്തിൽനിന്ന് താഴോട്ടു വീണ്ടും വീണുപോകും. അവിടെയും നീചം, ഉച്ചം, മദ്ധ്യമം എന്നീ മൂന്നുനിലകളുണ്ട്. തന്മൂലം അവിടെ മറ്റുചിലർക്ക് ദീപ്തമായ ശ്രീ കണ്ടാൽ അവിടെയും സംതൃപ്തിക്കവകാശമില്ല. ഇപ്രകാരം മനുഷ്യാത്മാക്കൾക്കുള്ള ഗതികൾ ഞാൻ വേർതിരിച്ചു പറഞ്ഞുകഴിഞ്ഞു.

ഇനി ഗർഭത്തിൻെറ ഉപപത്തിയെപ്പറ്റി പറയാം. അപ്രകാരം ഞാൻ പറയുന്നത് അല്ലയോ ദ്വിജാ, ഭവാൻ കേൾക്കുക!''

18. **ബ്രാഹ്മണോപദേശം** - ബ്രാഹ്മണൻ പറഞ്ഞു: "ശുഭവും അശുഭവുമായ കർമ്മങ്ങൾക്ക് ജീവൻ ചെയ്യുന്നതൊന്നിനും നാശം സംഭവിക്കുന്നതല്ല. അത് ഓരോ ശരീരത്തിലും പ്രവേശിച്ച് ആ ചെയ്ത പുണ്യപാപങ്ങൾക്കനുസൃതമായ ഫലം നല്കിക്കൊണ്ടിരിക്കും. ഒരു വൃക്ഷം നട്ടുണ്ടായാൽ ആ വൃക്ഷം യഥാകാലം വളർന്ന് പൂത്ത് കായ് ഉണ്ടായി നല്കുന്നതുപോലെ ശുദ്ധചിത്തൻ ചെയ്യുന്ന സൽക്രിയകൾക്കു സൽഫലവും ദ്രോഹചിത്തന്മാർ ചെയ്യുന്ന പാപകർമ്മങ്ങൾക്ക് പാപഫലവും നല്കിക്കൊണ്ടിരിക്കുന്നു.

ജീവൻ അല്ലെങ്കിൽ ആത്മാവ് മനസ്സിനെ മുൻനിർത്തി പ്രവർത്തിക്കുവാൻ പ്രേരണനല്കുന്നു. കാമക്രോധങ്ങൾക്കു വശംവദനായി കർമ്മാനുഗുണനായി ഗർഭാശയത്തിൽ പ്രവേശിക്കുന്നു. ശുക്ലവും, രക്തവും, കൂടിച്ചേർന്ന് സ്ത്രീയുടെ ഗർഭത്തിൽ പ്രവേശിച്ച് ജീവൻെറ ക്ഷേത്രമായിത്തീർന്ന്, നല്ലതോ ചീത്തയോ ആയ ഉത്ഭവം ആ ആത്മാവിൻെറ കർമ്മഫലത്തിന്നനുസരിച്ച് ഉണ്ടാകുന്നു. ശരീരമുണ്ടായാലും അതിൽ അധിവസിക്കുന്ന ജീവൻ അതിനോടുബന്ധിക്കപ്പെട്ടു നില്ക്കുന്നില്ല. എന്തുകൊണ്ടെന്നാൽ, അതിൻെറ സൂക്ഷ്മഭാവവും സ്വഭാവവും അതുപോലെയാണ്. അതുകൊണ്ട് ആ അവ്യക്തത്തെ, ജീവനെ, 'ശാശ്വതബ്രഹ്മം' എന്നു പറയുന്നു. ആ ജീവൻ അല്ലെങ്കിൽ ആത്മാവ് എന്നു പറയുന്നതാണ് എല്ലാ പ്രാണികളിലും വിത്തായി, ബീജമായി, നില്ക്കുന്നത്. അതിലാണ് ജീവികൾ എല്ലാം ജീവിക്കുന്നത്. ആ ജീവൻ എല്ലാ അംഗങ്ങളിലും വ്യാപിച്ച് മനസ്സിൻെറ ഗുണത്തെ സ്വീകരിച്ച് പ്രാണൻെറ എല്ലാഭാഗത്തും വർത്തിച്ച് ഗർഭത്തിൽ ജീവനെ താങ്ങി സംരക്ഷിക്കുന്നു. തന്മൂലം ഗർഭത്തിലെ പ്രജ ജീവനോടുചേർന്ന് അംഗങ്ങളെ ചലിപ്പിക്കുന്നു. ഉരുക്കിയ ഇരുമ്പ് ഒരു മൂശയിൽ ഒഴിച്ചാൽ ആ മൂശയുടെ രൂപം പ്രാപിക്കുന്നമാതിരി ജീവൻ ഏതുരൂപത്തിൽ പ്രവേശിക്കുന്നുവോ, ആ രൂപമായിത്തീരുന്നു. ഒരിരുമ്പുവസ്തു ഉലയിൽവെച്ചു പഴുപ്പിച്ചാൽ അഗ്നി ആ വസ്തുവിൻെറ രൂപത്തിൽ നാം കാണുന്നു. അതുപോലെയാണ് ഗർഭസ്ഥനായ പ്രജയിൽ ജീവൻെറ രൂപം. ഒരു വിളക്ക് ഒരു മുറിക്കകത്തു കത്തുമ്പോൾ എല്ലാ വസ്തുക്കളും അതിൽ തെളിഞ്ഞുകാണുന്നു. ഈ വിധത്തിലാണ് മനസ്സ് ദേഹങ്ങളെ പ്രകാശിപ്പിക്കുന്നത്. കഴിഞ്ഞ ജന്മത്തിൽ ദേഹംകൊണ്ടു ചെയ്ത പുണ്യമോ പാപമോ ആയ കർമ്മത്തിൻെറ ഫലം ഈ ജന്മത്തിൽ ആ ജീവി ഈ പുതിയ ശരീരംകൊണ്ട് സുഖമോ, ദുഃഖമോ അനുഭവിച്ച് കർമ്മഫലം തീർന്നുപോയാൽ പിന്നെ മറ്റു കർമ്മങ്ങൾ ചെയ്യുകയും അതിൻെറ ഫലം വന്നുകൂടുകയും ചെയ്യുന്നു. ധർമ്മത്തെക്കുറിച്ചുള്ള ജ്ഞാനം ലഭിക്കുന്നതിൽ വിജയിക്കുകയും മോക്ഷചിന്ത പ്രാപിക്കുകയും ചെയ്യുന്നു. ചെയ്ത കർമ്മഫലം നീങ്ങിപ്പോകുവാൻതക്കവണ്ണമുള്ള ധർമ്മംകാണാത്ത കാലത്തോളം ആ കർമ്മഫലം വർദ്ധിച്ചുകൊണ്ടിരിക്കും. ഇതിനെപ്പറ്റി ഞാൻ പറയാം. അല്ലയോ നരർഷഭാ, ജീവൻ വീണ്ടും വീണ്ടും ജന്മമെടുക്കുമ്പോൾ എങ്ങനെ നല്ല നിലയിലെത്തുമെന്നുള്ളത്, എങ്ങനെ ജീവിച്ചാൽ, എന്തുചെയ്താൽ ജന്മം ശ്രേയസ്കരമാകുമെന്നുള്ളത് പറയാം.

ദാനം, വ്രതം, ബ്രഹ്മചര്യം, ബ്രഹ്മധാരണം, ദമം, പ്രശാന്തത, ഭൂതാനുകമ്പ, ആനൃശംസ്യം, സംയമനം, പരധനകാംക്ഷയില്ലായ്മ, മനസ്സുകൊണ്ടുപോലും ഭൂതങ്ങളെ ദ്രോഹിക്കായ്ക, മാതാപിതാക്കന്മാരെ ശുശ്രൂഷിക്കൽ, ദേവാതിഥിപൂജ, ഗുരുപൂജ, ഘൃണ, ശൗചം, ഇന്ദ്രിയനിഗ്രഹം, ശുഭങ്ങൾ ചെയ്യൽ, ഇവയെല്ലാം സജ്ജനങ്ങളുടെ വൃത്തിയാണ്. എന്നും പ്രജകളെ കാക്കുന്ന ധർമ്മം അതേവഴിക്കുണ്ടാകുന്നു. ഇപ്രകാരം സജ്ജനങ്ങളിൽ ഈ നില ദൃഢമായും കാണും. ആചാരം ധർമ്മമാണ്. ശാന്തന്മാർ ആ ധർമ്മത്തിൽ സ്ഥിതി ചെയ്യുന്നു. ആ ധർമ്മം സനാതനമാകുന്നു. അതിനെ ആശ്രയിക്കുന്നവൻ ഒരിക്കലും ദുർഘടത്തിൽ ചെന്നെത്തുകയില്ല. അതാണ് ധർമ്മമാർഗ്ഗം വിടുന്നവരെ അതിൽനിന്നു തടുക്കുന്നത്. മുക്തനായ യോഗി ഇവരെക്കാൾ മേലെയാകുന്നു. ധർമ്മം അനുഷ്ഠിക്കുന്ന അവന്ന് അപ്രകാരംതന്നെ ശുഭവും വന്നുചേരുന്നു. അവന്ന് വളരെനാളത്തെ ശുഭമായ പ്രവൃത്തികൊണ്ട് സംസാരത്തെ കടക്കുവാൻ സാധിക്കുന്നതാണ്.

ഇപ്രകാരം മുമ്പുചെയ്ത കർമ്മത്തെ ജീവി ഏല്ക്കുന്നു. ഇങ്ങനെ ജീവി തൻെറ ശരിയായ രൂപത്തിൽനിന്ന് വ്യത്യസ്തമായ ഭാവരൂപങ്ങളോടെ ലോകത്തിൽ വന്നുചേരുന്നു. കാരണം താൻ അതീതജന്മങ്ങളിൽ ചെയ്ത കർമ്മത്തിൻെറ ഫലമാണ് പിന്നെയുണ്ടാകുന്ന ഓരോ ദേഹത്തിനും രൂപവും ഭാവവും നല്കുന്നത്. എന്നാൽ ഇതിൽ ഒരു സംശയം ചോദിക്കുവാൻ ഇടയുണ്ട്. എന്തായിരുന്നു ഒരു ജീവൻെറ ആദ്യരൂപം, ആദ്യം ലഭിച്ച ശരീരത്തിൻെറ രൂപം? ലോകപിതാമഹനായ ബ്രഹ്മാവ് സൃഷ്ടിയുടെ ആരംഭത്തിൽ ഓരോന്നിനും ഓരോ രൂപംനല്കി. അങ്ങനെ മൂന്നുലോകവും സൃഷ്ടിച്ചു. അങ്ങനെ ലോകത്തിൽ ചരാചരങ്ങൾ ഉണ്ടായി. പിതാമഹൻ തന്നെത്താനെ ഒരു രൂപം കൈക്കൊണ്ടു. പിന്നെ അവൻ 'പ്രധാന'നെ സൃഷ്ടിച്ചു. ആ പ്രധാനനാണ് ബാഹ്യമായ പ്രപഞ്ചത്തിൻെറ രൂപത്തിന്ന് ഹേതുവായിരിക്കുന്നത്. അവനാൽ പ്രപഞ്ചം മൂടിയിരിക്കുന്നു. ഏറ്റവും പരമനായി അവൻ അറിയപ്പെടുന്നു. അതിൽ കാണപ്പെടുന്നത് മരണമുള്ളതാണ്, നാശമുള്ളതാണ്. കാണപ്പെടാത്തത്, മരണമില്ലാത്തതും, ശാശ്വതവുമാണ്. നാശമുള്ളതിനെ ക്ഷരമെന്നും നാശമില്ലാത്തതായ 'പര'ത്തിനെ അക്ഷരമെന്നും പറയുന്നു. എല്ലാ പുരുഷന്നും ക്ഷരം, അക്ഷരം എന്നീ ദ്വന്ദ്വരൂപങ്ങൾ മൂന്നിന്നുമുണ്ട്. ഓരോന്നിനും വെവ്വേറെയുമുണ്ട്. മുമ്പേ

തന്നെ പ്രജാപതി ചരാചരങ്ങളായ ഭൂതങ്ങളെ സൃഷ്ടിച്ച് അവർക്കെല്ലാം ഒരു നിശ്ചിതകാലയളവും സൃഷ്ടിച്ചു. പിന്നെ ആ ഭൂതജാലങ്ങൾക്ക് പ്രവൃത്തിയും നിവൃത്തിയും സൃഷ്ടിച്ചു. കഴിഞ്ഞ ജന്മത്തിൽ ദുഷ്ടാത്മാവും അതേസമയത്ത് ബുദ്ധിമാനുമായ ഒരാൾ, ഞാൻ ഈ പറഞ്ഞമാതിരിയുള്ള ഫലങ്ങളൊക്കെ അനുഭവിക്കുന്നതാണ്. സുഖവും ദുഃഖവും നിത്യങ്ങളല്ലെന്നും, അമേദ്ധ്യത്തിന്റെ കൂട്ടമാണ് ഈ ശരീരമെന്നും, അതു കർമ്മത്തിന്റെ നന്മകൊണ്ട് ഇല്ലാതായിവരുമെന്നും, സൽക്കർമ്മംകൊണ്ട് പാപം ക്ഷയിപ്പിക്കാമെന്നും അറിയുന്നവൻ ആരോ, സൗഖ്യമായി കാണുന്നതെല്ലാം ദുഃഖമാണെന്നു ചിന്തിക്കുന്നവൻ ആരോ, അവൻ തീർച്ചയായും ഘോരമായ സംസാരസമുദ്രം തരണംചെയ്യുന്നതാണ്. പ്രധാനനെ അറിഞ്ഞവൻ ജരാമൃത്യുരോഗങ്ങൾ ഇടപെട്ട പുരുഷൻ, ചൈതന്യവത്തായി ജീവികളിൽ ചൈതന്യത്തെ സമമായി ദർശിക്കുന്നു. പരമമായ പദത്തെ തിരയുന്നവൻ നിർവ്വിണ്ണനാകുന്നു. അതിൽ അല്ലയോ ഭാരതാ, സത്യമായ ഉപദേശം ഞാൻ നല്കാം. ശാശ്വതവും അവ്യയവുമായ ഇതിന്റെ ഉത്തമജ്ഞാനം ഞാൻ പറയുന്നതു ഭവാൻ കേട്ടു ധരിക്കുക!''

**19. യോഗവിചാരം** - ബ്രാഹ്മണൻ പറഞ്ഞു: "ബ്രഹ്മത്തിൽ ലയിച്ചവനായിരുന്നിട്ട് തന്നെക്കുറിച്ച് തീരെ ചിന്തയില്ലാത്തവനായി, എല്ലാ വിധത്തിലും തന്റെ അസ്തിത്വത്തെപ്പറ്റിയുള്ള ചിന്തയിൽനിന്നു വിട്ടവനായി പതുക്കെ ഓരോന്നോരോന്നായി ലോകബന്ധങ്ങളിൽനിന്ന് വിമുക്തനായി സംസാരമാകുന്ന സമുദ്രം തരണംചെയ്യുന്നവനായി. ഭവിക്കുന്നു. **എല്ലാവരിലും മിത്രമായവൻ, എല്ലാം സഹിക്കുന്നവൻ, ശമസക്തൻ, ജിതേന്ദ്രിയൻ, ഭയമന്യുക്കൾ അറ്റവൻ - ഇങ്ങനെയുള്ളവൻ ആത്മാവിൽ മുക്തനായി ഭവിക്കുന്നതാണ്. തന്നിലെന്നപോലെ ഏവനിലും പെരുമാറുന്നവനും നിയതനും,** ശുചിയും, അഹങ്കാരമില്ലാത്തവനും, അഭിമാനംനശിച്ചവനുമായ അവൻ എവിടെയും മുക്തൻതന്നെയാണെന്നു കരുതണം. ജീവിതവും മരണവും തുല്യമായവൻ, സുഖവും ദുഃഖവും തുല്യമായവൻ ലാഭവും അലാഭവും തുല്യമായവൻ, പ്രിയവും ദ്വേഷവും തുല്യമായവൻ ആരോ, അവൻ വിമുക്തനാണെന്ന് അറിയണം. ഒന്നിലും ആഗ്രഹിക്കാതിരിക്കുക, ഒന്നും ധിക്കരിക്കാതിരിക്കുക അങ്ങനെ നിർദ്വന്ദ്വനും രാഗമില്ലാത്തവനുമായിരിക്കുന്നവൻ ആരാണോ അവൻ മുക്തനാണെന്നറിയണം. ശത്രുഹീനൻ, ബന്ധുഹീനൻ, പുത്രഹീനൻ ഒന്നിലും കാംക്ഷയില്ലാത്തവൻ, ധർമ്മാർത്ഥകാമങ്ങളെ ത്യജിച്ചവൻ - ഇങ്ങനെയുള്ളവൻ വിമുക്തനാണ്. അധർമ്മിയല്ലാതിരിക്കുക, ധർമ്മിയുമല്ലാതിരിക്കുക, മുമ്പേ നേടിയതിനെ ത്യജിക്കുക, ധാതുക്ഷയംമൂലം പ്രശാന്താത്മാവായവൻ, നിർദ്വന്ദ്വൻ, ഇങ്ങനെയുള്ളവൻ മുക്തനാകുന്നു. കർമ്മങ്ങളൊക്കെ വർജ്ജിക്കുക, കാംക്ഷയില്ലാതിരിക്കുക, അസ്വസ്ഥവും അവശവും മൂഢവും ജന്മമൃത്യുജരാന്വിതവുമായ വിശ്വം ക്ഷയിക്കുന്നതായിക്കാണുന്നവനും വൈരാഗ്യബുദ്ധിയായി എപ്പോഴും ആത്മദോഷങ്ങളെ നോക്കുന്നവനുമായ പുമാൻ ഉടനെ ആത്മബന്ധവിമോക്ഷത്തെ ചെയ്യുന്നതാണ്. രസം, ഗന്ധം, സ്പർശം, ശബ്ദം, രൂപം, എന്നിവയുമായി യാതൊരു ബന്ധവുംകൂടാത്ത അനഭിജ്ഞേയനായ ആത്മാവിനെക്കണ്ടാൽ അവൻ വിമുക്തനാകും. പഞ്ചഭൂതഗുണം വിട്ട്. ശരീരം കൂടാതെ ഹേതുവിനെ നിർഗ്ഗുണനായ ഗുണഭോക്താവായി ആരു കാണുന്നുവോ, അവൻ മുക്തനാകുന്നു. ജ്ഞാനത്താൽ മാനസം, ശരീരം എന്നീ സങ്കല്പങ്ങളെ വ്യക്തമായിക്കണ്ടവൻ ആരോ അവൻ വിറകുതീർന്ന അഗ്നി എന്നപോലെ മെല്ലെ നിർവ്വാണം പ്രാപിക്കുന്നതാണ്.

എല്ലാവിധ സംസ്കാരങ്ങളിൽനിന്നും വിട്ടുനില്ക്കുന്നവനും, നിർദ്വന്ദ്വനും, നിഷ്പരിഗ്രഹനും തപസ്സുകൊണ്ട് ഇന്ദ്രിയങ്ങളെ ചരിപ്പിക്കുന്നവനുമായവൻ മുക്തനാകുന്നു. എല്ലാവിധ സംസ്കാരങ്ങളിൽനിന്നും വിട്ടവൻ സനാതനവും, ശാന്തവും, അചലവും, നിത്യവും, അക്ഷയവുമായ ബ്രഹ്മത്തെ പ്രാപിക്കുന്നതാണ്.

ഇനി മഹത്തരമായ യോഗശാസ്ത്രത്തെപ്പറ്റിപ്പറയാം. യോഗംകൊള്ളുന്ന യോഗികൾ എങ്ങനെയാണ് സിദ്ധാത്മാവെ കാണുന്നതെന്ന് പറയാം. അതിന്നുള്ള ഉപദേശം ഞാൻ വ്യക്തമാക്കാം. നീ അത് ശരിക്കു ധരിക്കുക. ആ വഴിയിലൂടെയാണെങ്കിൽ ആത്മാവിൽ എപ്പോഴും ആത്മാവിനെക്കാണാം. ഇന്ദ്രിയങ്ങൾ അടക്കി മനസ്സ് ആത്മാവിൽ നിർത്തുക. ആദ്യം തീവ്രമായ തപസ്സുചെയ്ത് മോക്ഷയോഗത്തെ ചരിക്കുക. തപസ്വി എന്നും യോഗത്താൽ യോഗശാസ്ത്രം അഭ്യസിക്കണം. മനീഷിയായ വിപ്രൻ ആത്മാവിൽ മനസ്സുകൊണ്ട് ആത്മദർശകനാകുന്നു. ആത്മാവിനെ ആത്മാവാൽ അടക്കുവാൻ ആരു ശക്തനാണോ, ആ ഏകാന്തി ആത്മാവിൽ ആത്മാവിനെ ദർശിക്കും. എപ്പോഴും സംയതനായ യോഗി, ആത്മവാനും വിജിതേന്ദ്രിയനുമായ യോഗി, യോഗത്തിൽ ആത്മാവിനെ ആത്മാവിൽ ദർശിക്കും. നാം സ്വപ്നത്തിൽ ഒരുത്തനെ കണ്ടിട്ട് ഉണരുമ്പോൾ അവനെയാണ് നാം കണ്ടത് എന്നു മനസ്സിലാക്കുന്നവിധം അപ്രകാരം യോഗത്തിൽ ഒരു നല്ലവനായ യോഗി ആത്മാവിനെ ദർശിക്കും. ഇഷീകയെ മുഞ്ജത്തിൽനിന്ന് തിരിച്ചറിയുന്നതുപോലെ (നേരിയ നാര് മുഞ്ജപ്പുല്ലിൽനിന്ന് തിരിച്ചറിയുന്നതുപോലെ) യോഗി ദേഹത്തിൽനിന്ന് ആത്മാവെ തിരിച്ചറിയുന്നു. മുഞ്ജപ്പുല്ലിനെ ദേഹമായും, ഇഷീകയെ ആത്മാവായും കണക്കാക്കി ചിന്തിക്കുക. യോഗജ്ഞന്മാർ ഇതിനെ ഉദാഹരണമായിപ്പറയും. ദേഹി (ദേഹമുള്ളവൻ) ആത്മാവിനെ നന്നായിക്കാണുന്നതായാൽ പിന്നെ അവന്ന് നാഥനായി മറ്റൊരാൾ ഇല്ല. അവൻ മൂന്നു ലോകത്തിന്റെയും പ്രഭുവാകുന്നു. അവന്ന് ഏതുരൂപം കൈക്കൊള്ളുന്നതിന്നും സാധിക്കുന്നതാണ്. ജരാമൃത്യുക്കൾ അവന്നില്ല. അവൻ ദുഃഖിക്കുകയോ, സന്തോഷിക്കുകയോ ചെയ്യുന്നതല്ല. ദേവകൾക്കും ദേവനെന്ന നില, വശിയായ അവൻ പ്രാപിക്കുന്നതാണ്. നശ്വരമായ ശരീരം ഉപേക്ഷിച്ച് അവ്യയമായ ബ്രഹ്മത്തെ അവൻ പ്രാപിക്കുന്നതാണ്. ഭൂതങ്ങൾ നാശം പ്രാപിച്ചാലും അതിൽ അവന്ന് ഭയമെന്നുള്ളതില്ല. ഭൂതങ്ങൾ ക്ലേശമേറ്റാലും അവൻ അതിൽ ക്ലേശിക്കുകയില്ല. സ്നേഹസംഗങ്ങളിൽനിന്ന് ഉൽഭൂതമായ ഘോരമായ ദുഃഖം, ശോകം, ഭയം എന്നിവയാൽ യോഗി ഇളക്കപ്പെടുന്നതല്ല. എന്തുകൊണ്ടെന്നാൽ യോഗി നിസ്പൃഹനും ശാന്തചിത്തനുമാണ്. അവനിൽ ശസ്ത്രങ്ങൾ പ്രവേശിക്കുന്നതല്ല. അവനു മൃത്യു ഇല്ല. ലോകത്തിൽ അവനെക്കാൾ അപ്പുറമായി യാതൊരു സുഖിയേയും കാണുകയില്ല. ജരാദുഃഖങ്ങൾ വിട്ട് അവൻ നന്നായി ആത്മയോഗം പ്രാപിച്ച് ആത്മാവിൽ അമരും; സുഖമായി നിദ്രചെയ്യും. ഈ മനുഷ്യശരീരം വിട്ട് ഇഷ്ടമുള്ള ശരീരംപ്രാപിക്കുവാൻ അവന്ന് കഴിയും. യോഗത്തിന്റെ ഫലം അനുഭവിച്ചുകൊണ്ടിരിക്കുമ്പോൾ അവൻ പിന്നെ യോഗത്തിൽനിന്ന് തെറ്റിപ്പോകരുത്. എപ്പോൾ ആത്മാവെ ആത്മാവിൽ നല്ല ഒരു യോഗിക്ക് കാണാൻ കഴിവുലഭിക്കുന്നുവോ, അപ്പോൾ ആ യോഗി ദേവേന്ദ്രന്റെ മേന്മപോലും ആഗ്രഹിക്കുന്നതല്ല. ഇന്ദ്രന്റെ അലൗകികസുഖങ്ങളെക്കാൾ ഉപരിയായ ഒരു നില യോഗിക്ക് ലഭിക്കും.

ഏകാന്തശീലനായ അവൻ എങ്ങനെയാണ് യോഗത്തെ പ്രാപിക്കുക എന്നതും ഞാൻ പറയാം. അതു ഭവാൻ കേൾക്കുക: ആദ്യമായി ഒരു പുരത്തെ ചിന്തിച്ച് അതിൽ

വാഴുക. വാഴുമ്പോൾ ആ പുര*ത്തിൽത്തന്നെ മനസ്സിനെ നിർത്തുക. വെളിയിൽ മനസ്സുവെക്കരുത്. അതിൽ വസിക്കുമ്പോൾ ബാഹ്യാഭ്യന്തരമായി ചലിക്കുന്ന മനസ്സിനെ അതിൽ ഉറപ്പിക്കണം. ആ പ്രത്യേകമായ മുറിയെ നോക്കിക്കാണുക. ആ സമയത്ത് ധ്യാനനിമഗ്നനായ പുരുഷന് എല്ലാം വ്യക്തമായി കാണുവാൻ കഴിയും, ബ്രഹ്മത്തെക്കാണുവാൻ കഴിയും. പ്രപഞ്ചത്തിൻെറ ആത്മാവാണ് ബ്രഹ്മം. അപ്പോൾ മനസ്സു വാഴുന്നിടത്ത് ബ്രഹ്മത്തിന്നപ്പുറമായി മറ്റൊന്നും ഉള്ളതായിക്കാണുന്നതല്ല. എല്ലാ ഇന്ദ്രിയങ്ങളേയും നിശ്ശബ്ദമായ കാട്ടിൽ, നിർജ്ജനമായ കാട്ടിൽ, സ്ഥിരമാക്കി അടക്കിനിർത്തി ബ്രഹ്മത്തെ ധ്യാനിക്കുക. ആഭ്യന്തരമായും ശാരീരികമായും മനസ്സിനെ നിർത്തി ധ്യാനിക്കണം. പല്ലുകൾ, അണ്ണാക്ക്, നാവ്, തൊണ്ട, കഴുത്ത്, കരൾ എന്നിവയെ അടക്കി ചിന്തിക്കണം.

ഇപ്രകാരം ഞാൻ പറഞ്ഞ മേധാവിയായ ശിഷ്യൻ വീണ്ടും മോക്ഷധർമ്മത്തെപ്പറ്റി ചോദിച്ചു; 'നാം ഉണ്ണുന്ന ചോറ് വയറ്റിൽക്കിടന്ന് എങ്ങനെ പചിക്കുന്നു? അത് എങ്ങനെ രസമായി പരിണമിക്കുന്നു? പിന്നെ അത് എങ്ങനെ രക്തമായി പരിണമിക്കുന്നു. മാംസം, മേദസ്സ്, ഞരമ്പ്, അസ്ഥി എന്നിവ എങ്ങനെ ഉണ്ടാകുന്നു? അവയെല്ലാം ജീവികളിൽ എങ്ങനെ വളരും? വളരുന്നവന് ബലം എങ്ങനെ വളരുന്നു? ഓജസ്സു നഷ്ടപ്പെട്ട മലകൾ എങ്ങനെ വെവ്വേറെ പുറത്തേക്കുപോകുന്നു? അവൻ എന്തിന്ന്, എങ്ങനെ ശ്വാസോച്ഛ്വാസം നിർവ്വഹിക്കുന്നു? ഏത് സ്ഥാനത്തിലായിട്ടാണ് ആത്മാവ് ആത്മാവിൽ നില്ക്കുന്നത്? എങ്ങനെ ദേഹത്തെ ജീവൻ വഹിക്കുന്നു? എങ്ങനെ ചേഷ്ടിപ്പിക്കുന്നു? വീണ്ടും അവൻ വർത്തിക്കുന്ന ദേഹത്തിൻെറ രൂപവും, നിറവും എന്തായിരിക്കും? അനഘാശയാ ശരിയായവിധം എന്നോടു പറഞ്ഞാലും.'

ഇപ്രകാരം ആ ദ്വിജൻ ചോദിച്ചപ്പോൾ അല്ലയോ മാധവാ! ഞാൻ അതിന്നു മറുപടി പറഞ്ഞു മഹാബാഹോ, അരിന്ദമാ, അവൻ ചോദിച്ചതിന്ന് ഞാൻ ഇപ്രകാരം പറഞ്ഞു. ഒരാൾക്ക് അയാളുടെ വിലപിടിച്ച രത്നം തൻെറ നിലവറയിൽ ഭദ്രമായി സൂക്ഷിച്ചുവെച്ചിരിക്കുന്നതിനെക്കുറിച്ച് എപ്പോഴും ശ്രദ്ധയുണ്ടായിരിക്കുന്നതുപോലെ, തൻെറ ദേഹത്തിനുള്ളിൽ സൂക്ഷിച്ചുവെച്ചിരിക്കുന്ന ആത്മാവിനെ നിശ്ചലമായ മനസ്സോടെ അന്വേഷിച്ചറിയുന്നതുപോലെ, തെറ്റുപറ്റാതെ ഇരിക്കണം. അങ്ങനെ ആത്മാവിനെ അറിഞ്ഞുകൊണ്ട് ഇരിക്കുന്നവൻ, പ്രീതനായി എപ്പോഴും ബ്രഹ്മസായൂജ്യത്തിൽ ഉദ്യുക്തനായിരിക്കുന്നവൻ, താമസിക്കാതെതന്നെ ആ കേവലബ്രഹ്മത്തെ കാണുന്നതാണ്. കണ്ണുകൊണ്ട് ബ്രഹ്മത്തെക്കാണുവാൻ കഴിയുകയില്ല. മറ്റ് ഇന്ദ്രിയങ്ങളാലും അറിയുവാൻ സാദ്ധ്യമല്ല. എന്നാൽ മനസ്സാകുന്ന ദീപത്താൽമാത്രം കാണപ്പെടുന്നു. ആ ബ്രഹ്മത്തിന്ന് അനേകം കൈകളും, കാലുകളും, എല്ലാ ഭാഗത്തുമുണ്ട്. അവന്ന് എല്ലാ ഭാഗത്തും വായകളും, കണ്ണുകളും, ചെവികളുമുണ്ട്. അവൻ എല്ലാദിക്കിലും, സർവ്വത്ര സർവ്വവസ്തുക്കളിലും വ്യാപിച്ചുനില്ക്കുന്നു. ജീവൻ ആത്മാവിനെ ദേഹത്തിൽനിന്നു വേർപെട്ട് ഇപ്രകാരം കാണും – ആ സ്വദേഹം വിട്ട അവൻ, കേവലബ്രഹ്മചാരിയായി മനസ്സുകൊണ്ട് ആത്മാവെ പ്രവസിക്കുന്നവിധം കാണും; ഇപ്രകാരം ബ്രഹ്മത്തെ ആശ്രയിച്ചു മോക്ഷത്തെ പ്രാപിക്കുന്നതാണ്.

ഈ പറഞ്ഞത് ഏറ്റവും ശുഭമായ, രഹസ്യമായ, കാര്യമാണ്. ദ്വിജോത്തമാ, ഇതു ഞാൻ ഭവാനോട് പറഞ്ഞു. ഇനി പോകട്ടെ! ഞാൻ യാത്രപറയുന്നു. അങ്ങ് യഥാസുഖം പോയാലും. ഇപ്രകാരം ഞാൻ പറഞ്ഞപ്പോൾ സംശിതവ്രതനായ ആ ശിഷ്യൻ വലിയ തപസ്വിയായ ആ വിപ്രൻ, യഥേഷ്ടം പോയി.''

വാസുദേവൻ പറഞ്ഞു: "അല്ലയോ പാർത്ഥാ, ഇപ്രകാരം എന്നോടു പറഞ്ഞതിന്നുശേഷം ആ ബ്രാഹ്മണസത്തമൻ, നല്ലപോലെ മോക്ഷധർമ്മത്തിൽ മുഴുകിയവനായ ആ മഹാശയൻ, മറഞ്ഞുപോയി. എടോ പാർത്ഥാ, നീ ഏകാഗ്രചിത്തനായി ഞാൻ പറഞ്ഞത് കേട്ടുവല്ലോ. അന്ന് തേർത്തട്ടിൽവെച്ച്, യുദ്ധംതുടങ്ങുന്നതിന്നുമുമ്പ്, ഞാൻ നിന്നോട് പറഞ്ഞിട്ടുണ്ട്. നീ എന്നിൽനിന്ന് ഇത് കേട്ടിട്ടുണ്ട്. എന്നിട്ടും നീ നല്ലപോലെ ധരിക്കാത്ത മട്ടിൽ കാണുന്നു. നീ ആത്മജ്ഞാനം വേണ്ടപോലെ ഉറയ്ക്കാത്തവനായിത്തോന്നുന്നു. ദഹനേന്ദ്രിയത്തിന്ന് ഒതുങ്ങാത്ത ഭക്ഷണം കഴിച്ചവനെപ്പോലെ കാണപ്പെടുന്നു.

അല്ലയോ ഭരതർഷഭാ! ദേവന്മാർക്കുപോലും അറിയുവാൻവയ്യാത്ത രഹസ്യമാണ് ഞാൻ പറഞ്ഞത്. അതു നീ കേട്ടില്ലേ? മനുഷ്യരിൽ ആരും ഇതു കേട്ടിട്ടില്ല, നീയല്ലാതെ മറ്റാരെയും ഇതു കേൾക്കുവാൻ അർഹനായി ഞാൻ കാണുന്നില്ല സന്മതേ! തെളിയാത്ത മനസ്സുകൊണ്ട് ഇത് ആർക്കും ഗ്രഹിക്കുവാൻ സാദ്ധ്യമല്ല. പതറാതെ കേൾക്കണം. പ്രവൃത്തിമാർഗ്ഗത്തിൽ ഏർപ്പെട്ടവരാൽ ദേവലോകം സമാവൃതമായിരിക്കുന്നു. പ്രവൃത്തിമാർഗ്ഗസ്ഥന്മാരെ ദേവകൾ ഇഷ്ടപ്പെടുന്നു. മർത്ത്യരൂപം എടുക്കുന്നവർ നിവൃത്തിമാർഗ്ഗം സ്വീകരിക്കുന്നത് ദേവകൾക്കു തൃപ്തിയല്ല. എന്തുകൊണ്ടെന്നാൽ ആ മാർഗ്ഗം സ്വീകരിക്കുന്ന മർത്ത്യന്മാർ ദേവന്മാരുടെ മഹത്ത്വത്തെക്കാൾ ഉന്നതമായ നിലയിലെത്തുന്നതാണ്. ഈ നില സ്വീകരിച്ച് ദേഹം വിടുന്നവൻ പരസൽഗതിയായ സനാതനബ്രഹ്മത്തെ, അമൃതത്ത്വത്തെ നേടി സുഖിക്കും. പാപയോനികളിൽ ജനിച്ചവരായാലും ഈ ധർമ്മം സ്വീകരിച്ചാൽ സ്ത്രീയായാലും, വൈശ്യനായാലും, ശൂദ്രനായാലും, പരമമായ സൽഗതി നേടുന്നതാണ്. പിന്നെ വിപ്രരുടെ കാര്യം പറയാനുണ്ടോ. ബഹുശ്രുതന്മാരായ നൃപന്മാരുടെ ബ്രഹ്മലോകപരായണരായ മഹാശയന്മാരുടെ കാര്യം പറയാനുണ്ടോ? ഇത് എഴുതപ്പെട്ടത് അതിൻെറ അടങ്ങിയ കാരണങ്ങളാലും, അതിൽ സിദ്ധിക്കുള്ള മാർഗ്ഗങ്ങളാലും, അതിൻെറ ഫലങ്ങളാലുമാണ്. ദുഃഖത്തിൽനിന്നുള്ള മോചനമാണ് നിർദ്ദേശിക്കപ്പെട്ടിരിക്കുന്നത്. ഇതിലപ്പുറമായി യാതൊരു സുഖവുമില്ല ഭരതർഷഭാ! ബുദ്ധിമാനും, ശ്രദ്ധയുള്ളവനും, പരാക്രമിയും, ലോകസാരത്തെ അസാരംപോലെ ഉപേക്ഷിക്കുന്നവനും ആരാണോ അവൻ പരമമായ സൽഗതി പ്രാപിക്കുന്നതാണ്. ഇത്രമാത്രമേ പറയേണ്ടതുള്ളു. ഇതിലപ്പുറമൊന്നുമില്ല. നിത്യമുക്തന്ന് ആറുമാസംകൊണ്ട് യോഗത്തെ പ്രാപിക്കാൻകഴിയും.''

**20. ബ്രഹ്മഗീത -** വാസുദേവൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് രണ്ടു ദമ്പതിമാർ തമ്മിലുള്ള സംഭാഷണമാണ് ഭരതർഷഭാ! ജ്ഞാനവിജ്ഞാനനിധിയായ ഒരു ബ്രാഹ്മണൻ വിജനമായ ഒരു സ്ഥലത്ത് ഇരിക്കുമ്പോൾ അദ്ദേഹത്തിൻെറ ഭാര്യയായ ബ്രാഹ്മണി സമീപത്തുചെന്ന് ഇപ്രകാരം പറഞ്ഞു: "യാതൊരു ദയയും ഇല്ലാത്തവനും, മൂഢനും, കർമ്മം കൈവിട്ടവനും, പതിയുമായ ഭവാനെ ആശ്രയിച്ചു ജീവിക്കുന്ന ഈയുള്ളവൾ ഏതുലോകം പ്രാപിക്കും? ഭാര്യമാർ ഭർത്തൃലോകങ്ങളെ പ്രാപിക്കുമെന്നു കേൾക്കുന്നു. അങ്ങ് ഭർത്താവായ ഞാൻ എന്തു ഗതിയാണു പ്രാപിക്കുക?' ഇപ്രകാരം തൻെറ ഭാര്യയായ ബ്രഹ്മണി പറയുന്നതു കേട്ടു ചിരിച്ചുകൊണ്ട് ആ ശാന്താത്മാവ് പറഞ്ഞു: 'അല്ലയോ സു

*പുരം എന്നത് ദേഹമാണ്

ഗേ. സന്മതേ, നിൻെറ ഈ വാക്കുകേട്ടിട്ട് എനിക്കു നിന്നിൽ യാതൊരു വിദ്വേഷമോ, ആക്ഷേപമോ, അസൂയയോ, പരിഭവമോ തോന്നുന്നില്ല സന്മതേ! ഗ്രാഹ്യവും, ദൃശ്യവുമായി, യഥാർത്ഥമായി, സത്യമായി, കർമ്മമുണ്ടെങ്കിൽ അതാണു കർമ്മമെന്ന് കർമ്മനിരതന്മാരായ ജ്ഞാനികൾ പറയുന്നു. ജ്ഞാനമില്ലാത്ത മർത്ത്യർ മിഥ്യകളെ കർമ്മംമൂലം സംഭരിക്കുന്നു. കർമ്മങ്ങളിൽനിന്നു വിട്ടുനില്ക്കുക എന്നത് ഒരു നിമിഷംപോലുമില്ല. കിട്ടുന്ന സർവ്വനിമിഷവും കർമ്മമുള്ളതാണ്. ജന്മം മുതൽ ശരീരം മറ്റൊരു രൂപം എടുക്കുന്നതുവരെ മനസ്സുകൊണ്ടും വാക്കുകൊണ്ടും ശുഭവും, അശുഭവുമായ കർമ്മം എല്ലാ ജീവികളിലും നിലകൊള്ളുന്നു. ദൃശ്യങ്ങളായ കർമ്മമാർഗ്ഗങ്ങൾ രക്ഷോബാധകൾക്ക് വിധേയമാകുന്നതു കാണുമ്പോൾ അവയിൽനിന്നു മാറിനിന്നുകൊണ്ട് ആത്മാവിൻെറ സഹായത്താൽ ഞാൻ എന്നിലുള്ള ആത്മാവിൻെറ സ്ഥാനത്തെ കണ്ടെത്തിയിരിക്കുന്നു. അനിർദ്ദ്വന്ദ്വമായ, ഉപാധിഭേദമില്ലാതെ എല്ലാറ്റിനും ഉപരിയായി നില്ക്കുന്ന ബ്രഹ്മം എവിടെയുണ്ടോ, സോമനും അഗ്നിയും എവിടെയുണ്ടോ അവിടെ ധൈര്യവാനും ഭൂതധാരകനുമായ വായു നിത്യം സഞ്ചരിക്കുന്നു.

ആ നാശമില്ലാത്ത (അക്ഷരമായ) സ്ഥാനത്തെ പ്രാപിക്കുന്നതിനുവേണ്ടിയാണ് ബ്രഹ്മാദിദേവന്മാർ യോഗത്തിൽ ഏകാഗ്രമായി ശ്രദ്ധ കേന്ദ്രീകരിച്ച് ആരാധിക്കുന്നത്. സുവ്രതന്മാരും, ജ്ഞാനികളും, ശാന്താത്മാക്കളും, ജിതേന്ദ്രിയരുമായ എല്ലാ മഹാശയന്മാരും ഈ അക്ഷരമായ സ്ഥാനത്തെ, ബ്രഹ്മത്തെ - പ്രാപിക്കുന്നതിന്നുവേണ്ടിയാണ് ഏകാഗ്രമായി ഭജിക്കുന്നത്. ആ അക്ഷരമായ സ്ഥാനം മൂക്കുകൊണ്ട് മണത്തറിയുവാൻ സാദ്ധ്യമല്ല. നാവുകൊണ്ട് ആസ്വദിച്ചറിയുവാനും സാദ്ധ്യമല്ല. ത്വക്കുകൊണ്ട് സ്പർശിച്ചറിയുവാനും സാദ്ധ്യമല്ല. മനസ്സുകൊണ്ട് കണ്ടറിയുവാൻ കഴിയും. കണ്ണുകൾക്ക് കാണുവാൻകഴിയാത്തതും, ചെവികൾക്ക് കേൾക്കുവാൻകഴിയാത്തതും, രസഗന്ധസ്പർശരൂപശബ്ദങ്ങളാൽ അലക്ഷ്യമായിട്ടുള്ളതുമാണ് അതിൻെറ ലക്ഷണം. ആ സ്ഥാനത്തു നിന്നാണ് പ്രപഞ്ചത്തിൻെറ ഉത്ഭവം. അവിടെയാണ് പ്രപഞ്ചത്തിൻെറ സ്ഥിതി, നിലനിൽപ്പ്, പ്രാണൻ, അപാനൻ, സമാനൻ, വ്യാനൻ, ഉദാനൻ എന്നീ വായുക്കൾ ആ സ്ഥാനത്തു നിന്ന് ഉണ്ടാവുകയും ആ സ്ഥാനത്തുതന്നെ പ്രവേശിക്കുകയും ചെയ്യുന്നു. സമാനവ്യാനവായുക്കളുടെ മദ്ധ്യത്തിലാണ് പ്രാണാപാനന്മാരുടെ സഞ്ചാരം. അത് നില്ക്കുമ്പോൾ, ആത്മാവ് ഉറങ്ങുമ്പോൾ, സമാനനും വ്യാനനും അതിൽ ലയിക്കുന്നു. അപാനപ്രാണമദ്ധ്യത്തിൽ ഉദാനൻ സർവ്വവ്യാപിയായി തിങ്ങിനില്ക്കുന്നു. അതുകൊണ്ട് ഉറങ്ങുന്ന നരനെ പ്രാണാപാനവായുക്കൾ വെടിയുന്നില്ല. എല്ലാ പ്രാണവായുക്കളെയും നിയന്ത്രിക്കുന്നവനാകയാൽ അവന്ന് ഉദാനൻ എന്നു പേരുണ്ടായി.

അതുകൊണ്ട് ബ്രഹ്മോച്ചാരണം നടത്തുന്ന ബ്രഹ്മജ്ഞാനികൾ എന്നെ ലക്ഷ്യമാക്കി (ബ്രഹ്മമാക്കി) തപോവ്രതാദികൾ അനുഷ്ഠിക്കുന്നു. ദേഹത്തിൽ സഞ്ചരിക്കുന്നവയും, അന്യോന്യം വിഴുങ്ങുകയും ചെയ്യുന്ന പ്രാണവായുക്കളുടെ ഇടയിൽ വൈശ്വാനരൻ എന്നുപറയുന്ന അഗ്നി ഏഴു ജ്വാലകളോടെ ഉജ്ജ്വലിക്കുന്നു. ഈ ജ്വാലകൾ ഏഴു ജിഹ്വകളാണ്. നാവുകളാണ്. ഈ ഏഴു ജിഹ്വകൾ ഏതാണെന്നു പറയാം: മൂക്ക്, നാക്ക്, ത്വക്ക്, ദൃക്ക്, ശ്രോത്രം, മനസ്സ്, ബുദ്ധി എന്നിവയാണ്. വൈശ്വാനരാഗ്നിയുടെ ജ്വാലകളാകുന്ന ജിഹ്വകൾ. ഈ അഗ്നിയിൽ ഹോമിക്കുന്ന ഇന്ധനങ്ങൾ: ഘ്രേയം, ദൃശ്യം, പേയം, സ്പൃശ്യം, ശ്രവ്യം, മന്തവ്യം, ബോദ്ധവ്യം ഇങ്ങനെ ഏഴുവിധമുണ്ട്. ഘ്രാണിക്കുന്നവൻ, ഭക്ഷിക്കുന്നവൻ, കാണുന്നവൻ, സ്പർശിക്കുന്നവൻ, കേൾക്കുന്നവൻ, മനനംചെയ്യുന്നവൻ, ബോദ്ധാവ് ഇങ്ങനെ ഏഴുപേരാണ് അഗ്നി ആഹുതിചെയ്യുന്ന ഋത്വിക്കുകൾ.

ഘ്രേയം, പേയം, ദൃശ്യം, സ്പർശ്യം, ശ്രവ്യം, മന്തവ്യം, ബോദ്ധവ്യം, എന്നീ ഹവ്യങ്ങളെല്ലാം ഏഴഗ്നികളിൽ ഹോമിക്കുന്നവൻ ആരോ അവന്ന് അതാതുവസ്തുക്കൾ തന്നിൽ നിന്നു തന്നെ ജനിക്കുവാൻ കഴിയുന്നു. ഭൂമി, ആകാശം, വായു, ജലം, ജ്യോതിസ്സ് എന്നീ പഞ്ചഭൂതങ്ങളും, മനസ്സും ബുദ്ധിയുംകൂടി ഏഴെണ്ണമാണ്. ഉത്ഭവസ്ഥാനങ്ങൾ ഹോമിക്കപ്പെടുന്ന ഹവിസ്സുകൾ എല്ലാം നശിക്കുകയല്ല, അഗ്നിജമായി ഭൂതഗണത്തെ പ്രാപിക്കുകയാണു ചെയ്യുന്നത്. ആ അഗ്നിയിൽ വാണ് അതിൽത്തന്നെ വീണ്ടും ഓരോന്നിൻെറയും യോനികളിൽ ജന്മമെടുക്കുന്നു. പ്രളയകാലത്തോളം യഥാസ്ഥാനം നിലനില്ക്കുന്നു. അതിൽനിന്നു ഗന്ധമുണ്ടാകുന്നു. അതിൽനിന്നു രസമുണ്ടാകുന്നു. അതിൽനിന്നു രൂപമുണ്ടാകുന്നു. അതിൽ നിന്നു സ്പർശമുണ്ടാകുന്നു. അതിൽനിന്ന് ശബ്ദമുണ്ടാകുന്നു. അതിൽനിന്ന് സംശയാത്മകമായ മനസ്സുണ്ടാകുന്നു. അതിൽ നിന്ന് നിശ്ചയാത്മകമായ ബുദ്ധിയുണ്ടാകുന്നു. ഇങ്ങനെ ഏഴു വിധമാണ് സൃഷ്ടി. പൗരാണികന്മാരും ഈ മട്ടിൽത്തന്നെയാണ് ഗ്രഹിച്ചിട്ടുള്ളത്. പൂർണ്ണവും അവസാനത്തേതുമായ മൂന്നാഹുതികൾകൊണ്ട്, തേജസ്സുകൊണ്ട്, നിറയുന്നതായി ഭവിക്കുന്നു.

**21. ബ്രാഹ്മണഗീത - ദശഹോതൃവിധാനം -** ബ്രാഹ്മണൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് 'ദശഹോതൃവിധാനമാണ്. അത് എപ്രകാരമാണെന്നു കേട്ടാലും ശ്രോത്രം, ത്വക്ക്, ദൃക്ക്, നാക്ക്. മൂക്ക്, കാല്, കൈ, ഉപസ്ഥം, ഗുദം ഇവ പത്തും ഹോതാക്കളാണ് ഭാമിനീ! ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം, വാക്ക്, തൊഴില്, യാത്ര എന്നിവയും, ശുക്ലം, മൂത്രം, മലം എന്നിവ വിടലുംകൂടി പത്തു ഹവിസ്സുകൾ ഉണ്ട്. പിന്നെ ദിക്കുകൾ, കാറ്റ്, സൂര്യൻ, ചന്ദ്രൻ, ഭൂമി, അഗ്നി, വിഷ്ണു, ഇന്ദ്രൻ, പ്രജാപതി, മിത്രൻ ഇവർ പത്തഗ്നികളാണ് ഭാമിനീ. പത്തിന്ദ്രിയങ്ങൾ ഹോതാക്കളാകുന്നു. ഹവിസ്സുകൾ അങ്ങനെ പത്താകുന്നു. ഈ പത്തഗ്നികളിൽ ഹോമിക്കപ്പെടുന്ന ഇന്ധനങ്ങളാണ് വിഷയങ്ങൾ. ചിത്തം എന്നു പറയുന്നത് ഹവിസ്സിൽ ഹോമിക്കുവൻ ആജ്യമെടുക്കുന്ന വെള്ളിക്കയിലാണ്.

ധനം എന്നു പറയുന്നത്, യജ്ഞം അനുഷ്ഠിക്കുന്നവൻെറ പവിത്രവും ഉത്തമവുമായ ജ്ഞാനമാകുന്നു. ഈ ജഗത്തുമുഴുവൻ ജ്ഞാനത്തിൽനിന്നു വേർതിരിച്ചു കാണിക്കപ്പെട്ടിരിക്കുന്നതായി കേൾക്കുന്നു. എല്ലാ അറിവിൻെറയും വിഷയമായിട്ടുള്ളത് മനസ്സാകുന്നു. അറിവ് കാണുക മാത്രമാണു ചെയ്യുന്നത്. സൂക്ഷ്മമായ രൂപത്തിൽ ശരീരസ്ഥനായ ആത്മാവ്, ജീവൻ ശുക്ലോത്ഭവമായ ശരീരത്തിൽ വർത്തിക്കുന്നു. ആ ശരീരം വഹിക്കുന്നവൻ ഗൃഹസ്ഥാശ്രമമായ അഗ്നിയോടുകൂടിയവനാണ്. അതിൽനിന്നു മറ്റൊരഗ്നി സംജാതമാകുന്നു. മനസ്സ് ആഹവനീയഗ്നിയാണ്. അതിലേക്കാണ് ഹവ്യം അർപ്പിക്കപ്പെടുന്നത്. അതിൽനിന്നാണു വേദത്തിൻെറ ഉത്ഭവം. മനസ്സ് ആ വേദത്തിൽ അധിഷ്ഠിതമായിരിക്കുന്നു. പിന്നെ രൂപം ഉണ്ടാവുകയും അതു മനസ്സിന്നു നേരെ പാഞ്ഞെത്തുകയും ചെയ്യുന്നു.''

ബ്രാഹ്മണി പറഞ്ഞു: "എന്തുകൊണ്ടാണു വാക്ക് ആദ്യമുണ്ടായത്. മനസ്സ് പിന്നെയും ഉണ്ടായതായി പറഞ്ഞുവല്ലോ. മനസ്സ് ആദ്യം ഉത്ഭവിച്ചിട്ട് പിന്നെ മനസ്സുകൊണ്ടു ചിന്തിച്ചിട്ടല്ലേ വാക്യം ഉണ്ടാകുന്നത്? എന്തു വിജ്ഞാനയോഗം കൊണ്ടാണ് മതി (പ്രാണൻ) ചിത്തത്തിൽ രക്ഷനേടുന്നത്? എന്തുകൊണ്ടു നിദ്രയിൽ മനസ്സുവിട്ടു നില്ക്കുമ്പോഴും പ്രാണൻ സർവ്വത്തേയും കൈവശമാക്കുന്നില്ല? എന്താണ് പിന്നെ അതിനെ (പ്രാണനെ) നിയന്ത്രിക്കുന്നത്?

ബ്രാഹ്മണൻ പറഞ്ഞു: "അപാനവായു നേതൃത്വം വഹിച്ച് പ്രാണവായുവിനെ തൻെറ നിയന്ത്രണത്തിലാക്കുന്നു. ആ നേതൃത്വംമൂലം അത് അപാനവായുവിൻെറ സ്വഭാവം കൈക്കൊള്ളുന്നു. താൽക്കാലികമായി അപാനവായുവിനോട് തുല്യമാക്കപ്പെട്ട പ്രാണവായുവിൻെറ നിയന്ത്രിതസഞ്ചാരം മനസ്സിൻെറ സഞ്ചാരമായി പറയപ്പെടുന്നു. അതുകൊണ്ട് മനസ്സു പ്രാണനെ ആശ്രയിച്ചുനില്ക്കുന്നില്ല. അതുകൊണ്ട് സ്വപ്നമില്ലാത്ത നിദ്രയിൽ മനസ്സിൻെറ അസാന്നിദ്ധ്യത്തിൽ പ്രാണൻ അപ്രത്യക്ഷമാകുന്നില്ല

വാക്കിനെയും മനസ്സിനെയുംപറ്റി നീ എന്നോട് ചോദിക്കുകയുണ്ടായല്ലോ. അതുകൊണ്ട് അവ തമ്മിലുള്ള ഒരു സംഭാഷണം ഞാൻ നിന്നോടു വെളിവാക്കാം. പണ്ട് വാക്കും മനസ്സുംകൂടി ബ്രഹ്മാവിൻെറ അടുത്തുചെന്നു ചോദിച്ചു: "പിതാമഹാ, ഞങ്ങളിൽ ആരാണ് മേലെ. അങ്ങു പറയൂ! സംശയം തീർത്തുതരൂ!' ഭഗവാൻ ഉടനെ പറഞ്ഞു: 'മനസ്സാണ് മേലെ.' ഉടനെ സരസ്വതി ചോദിച്ചു: 'ഞാൻ അങ്ങയുടെ എല്ലാ ആഗ്രഹങ്ങളുടെയും ഫലം നൽകുന്നുണ്ടല്ലോ! അങ്ങെന്താണ് ഇങ്ങനെ പറയുന്നത്? വാക്കുകളിൽകൂടെയാണല്ലോ ദൃശ്യവും അദൃശ്യവുമായ ഫലങ്ങൾ സിദ്ധിക്കുന്നത്. നിശ്ചയമായും വാക്കുകൊണ്ടുദ്ദേശിക്കുന്നത് സാധാരണം മാത്രമല്ല, വേദമന്ത്രങ്ങളും വേദവാക്യങ്ങളും ഉൾപ്പെടുമല്ലോ?

ബ്രഹ്മാവു പറഞ്ഞു: 'സ്ഥാവരം എന്നും ജംഗമമെന്നും എനിക്കു രണ്ടുവിധം മനസ്സുണ്ട്. സ്ഥാവരമായിട്ടുള്ളത് എൻെറ കൂടെയാണ്. ജംഗമമായിട്ടുള്ളത് നിൻെറ കൂടെയുമാണ്. മന്ത്രം, വർണ്ണം, സ്വരം എന്നിവയെല്ലാം ജംഗമമായ മനസ്സാണ്. നിൻെറ അധീനത്തിലാണ് നില്ക്കുന്നത്. അതുകൊണ്ട് നീയാണ് മേലെ. നിനക്കു ശോഭനത്തിങ്കൽ ധ്യാനാവസ്ഥയെ സ്വയം ഏല്ക്കുന്നു. അതുകൊണ്ടാണ് ഉച്ഛ്വാസം ഏറ്റുകൊണ്ട് ഞാൻ പറയുന്നത് സരസ്വതീ.'

വാഗ്ദേവി എപ്പോഴും പ്രാണാപാനവായുക്കളുടെ മദ്ധ്യത്തിലാണ് നില്ക്കുന്നത്. എന്നാൽ അപാനനിലേക്ക് ഇറങ്ങിക്കൊണ്ട്, പ്രാണനിൽനിന്നു വേർതിരിഞ്ഞതുകൊണ്ട് മേല്പോട്ട് ഉയർത്തപ്പെട്ടെങ്കിലും അവൾ പ്രജാപതിയുടെ സമീപത്തു ചെന്ന് 'ഭഗവാനേ, എന്നിൽ പ്രസാദിക്കണേ' എന്നു പറഞ്ഞു. ഒരിക്കൽക്കൂടി അപ്പോൾ വാക്ക് പോഷിപ്പിച്ചുകൊണ്ട് പ്രാണൻ പ്രത്യക്ഷപ്പെട്ടു. അതുകൊണ്ട് പുറത്തേക്ക് ഉച്ഛ്വസിച്ചുകൊണ്ട് യാതൊന്നും ഉച്ചരിക്കുന്നില്ല. വാക്ക് എപ്പോഴും ശബ്ദമയിയായി അവസാനമില്ലാത്ത മട്ടിൽ ഒഴുകുന്നു. ഘോഷമുണ്ടാക്കുന്ന വാക്കുകളേക്കാൾ മേന്മയേറിയത് നിർഘോഷമായ (ഉച്ചാരണമില്ലാത്ത) വാക്കാണ്. നിർഘോഷമായ വാക്ക് (ധ്വനിപ്രധാനമായ വാക്ക്) നല്ല പാൽ നല്കുന്ന പശുവിനെപ്പോലെ നാനാസാരങ്ങൾ അടങ്ങിയ അർത്ഥം ചുരത്തിത്തരുന്നു. എന്നും അവൾ ശാശ്വതമായ ബ്രഹ്മത്തെപ്പറ്റിയുള്ള വാക്കുകൾ, എന്നും ദിവ്യങ്ങളും അദിവ്യങ്ങളുമായ പ്രഭാവത്താൽ വാഗ്ദേവി ചുരത്തിക്കൊണ്ടിരിക്കുന്നു ശുചിസ്മിതേ! സൂക്ഷ്മങ്ങളായിരിക്കുന്ന ഇവയുടെ വ്യത്യാസം നീ മനസ്സിലാക്കുക."

ബ്രാഹ്മണി പറഞ്ഞു: "സംസാരിക്കുവാൻ ആഗ്രഹിക്കുകയും വാക്ക് ഉണ്ടാകാതിരിക്കുകയും ചെയ്തപ്പോൾ അന്നു സരസ്വതി എന്താണു പറഞ്ഞത്?"

ബ്രാഹ്മണൻ പറഞ്ഞു: "പ്രാണനാൽ ശരീരത്തിൽ ഉണ്ടാക്കപ്പെടുന്ന വാക്ക് പിന്നീട് പ്രാണനിൽനിന്ന് അപാനനിലേക്ക് എത്തിച്ചേരുന്നു. അതിന്നുശേഷം ഉദാനനായിമാറി ശരീരത്തിൽനിന്നു പുറത്തുവന്ന് വ്യാനനോടുകൂടി എല്ലായിടത്തും വ്യാപിക്കുന്നു. അതിന്നുശേഷം അവൾ സമാനനിൽ വസിക്കുന്നു. ഇപ്രകാരമാണ് വാക്ക് ആദ്യമായി പുറപ്പെട്ടത്. അതുകൊണ്ട് മനസ്സ് സ്ഥാവരമായതിൻെറ ഫലമായി മേലെയായി നില്ക്കുന്നു. അതുകൊണ്ടു വാഗ്ദേവി ജംഗമത്വം ഹേതുവായി ഉയർന്നുനില്ക്കുന്നു."

## 22. ബ്രാഹ്മണഗീത - സപ്തഹോതൃവിധാനം -

ബ്രാഹ്മണൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അല്ലയോ സുഭഗേ, അതു സപ്തഹോതൃക്കളുടെ വിധാനത്തിൻെറമാതിരിയാണ്. മൂക്കും, ദൃക്കും, നാക്കും, ത്വക്കും അഞ്ചാമതായി ചെവിയും, മനസ്സും, ബുദ്ധിയും ഇങ്ങനെ ഹോതാക്കൾ വെവ്വേറെയായി ഏഴുപേർ നില്ക്കുന്നു. എന്നാൽ അവ പരസ്പരം കാണുന്നില്ല. സ്വഭാവാൽ സപ്തഹോതൃക്കളാണ് ഇവയെന്നു ശോഭനേ, നീ ചിന്തിക്കണം."

ബ്രാഹ്മണി പറഞ്ഞു: "സൂക്ഷ്മമായ ഒരിടത്ത് ഇവരെല്ലാം വസിക്കുമ്പോൾ അവർ തമ്മിൽക്കാണുന്നില്ലെന്നു പറയുന്നത് എന്തുകൊണ്ടാണ്? ഭഗവാനേ, അവർക്കുള്ള സ്വഭാവമെന്തെന്നുള്ളത് പ്രഭോ, പറയണേ!"

ബ്രാഹ്മണൻ പറഞ്ഞു: "വസ്തുവിൻെറ ഗുണങ്ങളെപ്പറ്റിയുള്ള അറിവില്ലായ്മയെ അജ്ഞാനമെന്നും, അവയെപ്പറ്റിയുള്ള ജ്ഞാനത്തെ അഭിജ്ഞാതമെന്നും പറയുന്നു. ഈ പറയപ്പെട്ട ഏഴും, അവർക്ക് ഓരോരുത്തർക്കുമുള്ള ഗുണങ്ങളെ പരസ്പരം അറിയുവാനോ ഗ്രഹിക്കുവാനോ സാധിക്കാത്ത നിലയാണ്.

നാവ്, ദൃഷ്ടി, ചെവി, ത്വക്ക്, മനസ്സ്, ബുദ്ധി ഇവയൊന്നും ഗന്ധങ്ങളിൽ ചെല്ലുന്നില്ല. എന്നാൽ മൂക്ക് അവയിലെല്ലാം ചെന്നെത്തുന്നു. മൂക്കും, ദൃക്കും, ചെവിയും, ത്വക്കും, മനസ്സും, ബുദ്ധിയും രസങ്ങളിൽ ചെന്നെത്തുന്നില്ല. എന്നാൽ നാക്ക് അവയിൽ ചെന്നെത്തും.

മൂക്കും, നാവും, ചെവിയും, ത്വക്കും, മനസ്സും, ബുദ്ധിയും രൂപങ്ങളിൽ ചെന്നെത്തുകയില്ല. ദൃക്ക് അവയിൽ ചെന്നെത്തും. അപ്രകാരം മൂക്കും, നാവും, ദൃഷ്ടിയും, ശ്രോത്രവും, ബുദ്ധിയും, മനസ്സും സ്പർശങ്ങളിൽ ചെല്ലുകയില്ല. ത്വക്ക് അവയിൽ ചെന്നെത്തും.

മൂക്ക്, നാവ്, ത്വക്ക്, ദൃഷ്ടി, മനസ്സ്, ബുദ്ധി എന്നിവ ശബ്ദങ്ങളിൽ ചെല്ലുകയില്ല, അവയിൽ ശ്രോത്രം എത്തും.

മൂക്ക്, നാവ്, ത്വക്ക്, ദൃഷ്ടി, ശ്രോത്രം, മനസ്സ് എന്നിവ നിഷ്ഠയിൽ ചെല്ലുകയില്ല. അതിൽ ബുദ്ധി ചെന്നെത്തും. ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. മനസ്സും ഇന്ദ്രിയങ്ങളും തമ്മിലുള്ള സംഭാഷണമാണ് കഥാവിഷയം ഭാരതാ!"

മനസ്സു പറഞ്ഞു: "എന്നെക്കൂടാതെ മൂക്ക് ഗന്ധം അറിയുകയില്ല. നാവ് രസം അറിയുകയില്ല, കണ്ണ് രൂപത്തെ കാണുകയില്ല, തൊലി സ്പർശം അറിയുകയില്ല, ചെവി ശ്ബദം ഗ്രഹിക്കുകയില്ല. ഞാനില്ലാഞ്ഞാൽ ഒരിക്കലും ഇവ നടക്കുന്നതല്ല. എല്ലാ ഭൂതത്തിലും മേലെ സനാതനമായിട്ടുള്ളത് ഞാനാണ്. ശൂന്യമായ ഗ്രഹംപോലെ, അഗ്നികെട്ട സ്ഥാനംപോലെ, ഇന്ദ്രിയങ്ങളൊന്നും ഞാനില്ലാതെ പ്രകാശിക്കുന്നതല്ല. നനഞ്ഞ വിറകുപോലെ ഇന്ദ്രിയങ്ങൾ ഇണക്കിയാലും ഞാൻ ഇല്ലെങ്കിൽ ഇന്ദ്രിയംകൊണ്ട് ഒരു ജീവിക്കും ഒന്നും അറിയുവാൻ കഴിയുന്നതല്ല."

ഇന്ദ്രിയങ്ങൾ പറഞ്ഞു : ഭവാൻ പറഞ്ഞത് ശരിയാണ് സത്യമാണ്. ഭവാൻെറ ചിന്ത തെറ്റല്ല. എന്നാൽ ഞങ്ങളില്ലെങ്കിൽ ഞങ്ങൾക്ക് വിഷയമായ വസ്തുക്കളിൽനിന്നുള്ള സുഖങ്ങൾ എങ്ങനെയാണു മനസ്സേ, നീ അനുഭവിക്കുക? ഞങ്ങൾ കെട്ടുപോയാൽ അങ്ങയുടെ തർപ്പണമെവിടെ? പ്രാണധാരണമെവിടെ? വസ്തുക്കളുടെ അനുഭവമെവിടെ? ഞങ്ങളുടെ സഹായമില്ലാതെ യാതൊരു ഭോഗവും അങ്ങയ്ക്ക് ഭുജിക്കു

വാൻ സാദ്ധ്യമല്ല. ആഗ്രഹമുണ്ടായാൽപ്പോരല്ലോ! അങ്ങ് ചിന്തിച്ചവിധംതന്നെയാണ്. അതു സത്യമാണ്. അതല്ലാത്ത മട്ടിൽ ഞങ്ങൾ വിഷയങ്ങളിൽ പറ്റിനില്ക്കുകയാണെങ്കിൽ, സങ്കല്പത്താൽ അങ്ങ് ശരിയായവിധം ഭോഗങ്ങളെ ഏല്ക്കുന്നതാണ്. അതല്ലാതെ ഞങ്ങളുടെ അർത്ഥസിദ്ധി നിന്നിൽ നിൻെറ വരുതിയിലാണെങ്കിൽ നീ മൂക്കുകൊണ്ട് കാണുക. കണ്ണുകൊണ്ടു തിന്നുക. ചെവികൊണ്ട് ഗന്ധം ആസ്വദിക്കൂ! നാവുകൊണ്ട് സ്പർശസുഖം ഏല്ക്കുക! ശബ്ദം തൊലികൊണ്ടു ഗ്രഹിക്കുക. ബുദ്ധികൊണ്ടു തൊടുക! ദുർബ്ബലന്മാർക്കുള്ളതാണ് നിയമം. ശക്തന്മാർക്കുള്ളതല്ല. പുതുതായി നീ ഭോഗമേറ്റാലും. ഉച്ഛിഷ്ടം നീ ഭുജിക്കരുത്. നീ മുമ്പ് ആസ്വദിക്കാത്തത് ഇപ്പോൾ ആസ്വദിക്കുക. മുമ്പ് മറ്റുള്ളവർ രുചിനോക്കിയത് നീ അനുഭവിക്കുവാൻ പാടില്ല. ഒരു ശിഷ്യൻ ശ്രുതികൾ ലഭിക്കുന്നതിന്നുവേണ്ടി എപ്രകാരം ഒരു ഗുരുവിനെ സമീപിക്കുകയും, അങ്ങനെ ശ്രുതികൾ ലഭിച്ചശേഷം ശ്രുതിയുടെ അർത്ഥമറിഞ്ഞ് പെരുമാറുന്നുവോ അപ്രകാരം ഞങ്ങൾ കാണിച്ചുതന്ന വിഷയങ്ങളെ നീ കരുതുന്നു. അത് ജാഗ്രത്തിലും സ്വപ്നത്തിലും തുടരുന്നു.

വൈമനസ്യംബാധിച്ച അല്പതേജസ്സായ ജന്തുവിന്നും ജനത്തിന്നും ഞങ്ങൾ ചെയ്ത അർത്ഥകാര്യത്തിൽ പ്രാണധാരണം കാണുന്നു. പല സങ്കല്പങ്ങളോടുചേർന്നും പല സ്വപ്നങ്ങൾ കണ്ടും ബുഭുക്ഷകൊണ്ടു കുഴങ്ങി വിഷയങ്ങളിൽ പ്രവേശിക്കുന്നു.

മാനസികലക്ഷ്യങ്ങളെമാത്രം ആശ്രയിച്ചുകൊണ്ടുള്ള ആസ്വാദനത്തിൽ പ്രവേശിച്ച് ശരിയായ വസ്തുക്കളിൽ ബന്ധപ്പെടാതെയും ഉള്ളവൻ എപ്പോഴും മരണവുമായി ഏറ്റുമുട്ടുന്നു. അതു പ്രാണവായുക്കളുടെ നാശംമൂലം വിറകുതീരുമ്പോൾ അഗ്നി എന്നപോലെയാകുന്നു.

ഞങ്ങൾക്ക് ഗുണസംഗത്തിൽ ബന്ധമുണ്ടെന്നുള്ളത് വാസ്തവമാണ്. ഞങ്ങൾക്ക് ഗുണങ്ങളുമായി അറിവില്ല. എന്നാൽ ഞങ്ങളെക്കൂടാതെ അങ്ങയ്ക്ക് അനുഭൂതി ലഭിക്കുന്നതല്ല. ഞങ്ങളെക്കൂടാതെ സൗഖ്യവും സിദ്ധിക്കുന്നതല്ല.''

## 23. ബ്രാഹ്മണഗീത - പഞ്ചഹോതൃവിധാനം -

ബ്രാഹ്മണൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. സുഭഗേ, പഞ്ചഹോതാക്കൾ വിധാനത്തിൻെറമാതിരിയാണ്. പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ എന്നീ പഞ്ചഹോതാക്കളായ ഇവരെ ബുധന്മാർ പ്രധാന ഭാവങ്ങളായിക്കാണുന്നു.''

ബ്രാഹ്മണി പറഞ്ഞു: "സ്വഭാവാൽ ഏഴു ഹോതാക്കളാണ് ഉള്ളതെന്നായിരുന്നു എൻെറ വിചാരം. ആ പ്രധാനത എങ്ങനെ പഞ്ചഹോതാക്കളായി? അതു പറഞ്ഞാലും.''

ബ്രാഹ്മണൻ പറഞ്ഞു: "പ്രാണനാൽ സംഭൃതനായ വായു വ്യാനനായി പുറപ്പെടുന്നു. വ്യാനനാൽ സംഭൃതനായ വായു ഉദാനനായി പുറപ്പെടും. ഉദാനനാൽ സംഭൃതനായ വായു സമാനൻ എന്ന പേരിൽ അറിയപ്പെടും. അവർ ഒന്നിച്ചുചെന്ന് പണ്ട് ആദ്യപിതാമഹനോടു ചോദിച്ചു. പിതാമഹാ, ഞങ്ങളിൽ ശ്രേഷ്ഠനായിട്ടുള്ളവൻ ആരാണ്. ആരാണ്? ഞങ്ങളിൽവെച്ച് മേലെ?

ബ്രഹ്മാവു പറഞ്ഞു: "ആര് ഇല്ലാതായാൽ എല്ലാ പ്രാണങ്ങളും നശിച്ചുപോകുന്നുവോ, ഏവൻ പ്രാണികളുടെ മെയ്യിൽ ചരിച്ചാൽ എല്ലാ പ്രാണങ്ങളും പ്രാണികളുടെ മെയ്യിൽ ചരിക്കുന്നുവോ, അവനാണു ശ്രേഷ്ഠൻ! നീ ഇഷ്ടമുള്ളേടത്തു പൊയ്ക്കൊള്ളുക.''

പ്രാണൻ പറഞ്ഞു: "ഈ ഞാൻ ലയിച്ചുപോയാൽ സകല പ്രാണങ്ങളും പ്രാണികളുടെ മെയ്യിൽ ലയിച്ചുപോകും. ഞാൻ സഞ്ചരിച്ചാൽ ഉടനെ പ്രാണികളുടെ മെയ്യിലും പ്രാണൻ ചരിക്കും. ഞാനാണ് എല്ലാറ്റിലുംവെച്ച് ശ്രേഷ്ഠൻ. ഞാൻ ലയിക്കുന്നതു കാണിച്ചുതരാം.''

ബ്രാഹ്മണൻ പറഞ്ഞു: "പ്രാണൻ ഉടനെ ലയിച്ചു. പിന്നെ പ്രചരിക്കുകയും ചെയ്തു. ശുഭേ, പിന്നെ സമാനനും ഉദാനനും പറഞ്ഞു: 'നീ ഞങ്ങളെപ്പോലെ എല്ലായിടത്തും വ്യാപിച്ചുനില്ക്കുന്നില്ല. അല്ലയോ പ്രാണാ, നീ ഞങ്ങളെക്കാൾ മേലെയല്ല. അപാനനല്ലെ നിൻെറ പാട്ടിലുള്ളൂ? പ്രാണൻ വീണ്ടും ചരിച്ചു. അപ്പോൾ അപാനൻ പറഞ്ഞു: 'ഈ ഞാൻ ലയിച്ചാൽ എല്ലാ പ്രാണങ്ങളും പ്രാണികളുടെ മെയ്യിൽ ലയിക്കും. ഞാൻ സഞ്ചരിച്ചാലോ ഉടനെ ചരിക്കും. ഞാനാണ് എല്ലാറ്റിലുംവെച്ചു ശ്രേഷ്ഠൻ! കാണണോ ഞാൻ ലയിക്കുന്നത്?

"അപ്പോൾ അവനോട് വ്യാനനും, ഉദാനനും പറഞ്ഞു: "എടോ അപാനാ, നീ ശ്രേഷ്ഠനല്ല. പ്രാണനല്ലെ, നിൻെറ പാട്ടിലുള്ളൂ!' അപാനൻ ചുറ്റി ഉടനെ വ്യാനനോടു പറഞ്ഞു: 'ഞാൻ എല്ലാവരിലുംവെച്ച് ശ്രേഷ്ഠനാണ്. എന്തുകൊണ്ടാണെന്നുപറയാം. കേൾക്കുവിൻ! ഈ ഞാൻ ലയിച്ചാൽ എല്ലാ പ്രാണങ്ങളും പ്രാണികളുടെ ശരീരത്തിൽ ലയിച്ചുപോകും. ഞാൻ സഞ്ചരിച്ചാൽ ഉടനെ ചരിക്കും. ഞാനാണ് ഏറ്റവും ശ്രേഷ്ഠൻ. ഞാൻ ലയിക്കുന്നത് കാണിച്ചുതരാം.'

ഉടനെ വ്യാനൻ ലയിച്ചു. പിന്നെയും പ്രചരിച്ചു. അപ്പോൾ പ്രാണനും, അപാനനും, സമാനനും, ഉദാനനും അവനോടു പറഞ്ഞു: 'എടോ വ്യാനാ, നീ ശ്രേഷ്ഠനാണെന്ന് അഭിമാനം കൊള്ളുന്നതിന്നർത്ഥമില്ല. സമാനനല്ലെ നിൻെറ പാട്ടിലുള്ളൂ! പിന്നെയും വ്യാനൻ ചരിച്ചു. ഉടനെ സമാനൻ പറഞ്ഞു: 'എല്ലാറ്റിലുംവെച്ച് ശ്രേഷ്ഠൻ ഞാനാണ്. എന്തുകൊണ്ടെന്നു പറയാം. ഈ ഞാൻ ലയിച്ചാൽ സകല പ്രാണങ്ങളും ഉടനെ പ്രാണികളുടെ ശരീരത്തിൽ ലയിക്കും. ഞാൻ സഞ്ചരിച്ചാലോ ഉടനെ ചരിക്കുകയും ചെയ്യും. ഞാനാണ് ശ്രേഷ്ഠൻ. ലയിക്കുന്ന എന്നെ നോക്കുക. സമാനൻ ഉടനെ ചുറ്റി. അവനോടു പിന്നെ ഉദാനൻ പറഞ്ഞു: 'എല്ലാവരിലുംവെച്ച് ശ്രേഷ്ഠനാണ് ഞാൻ. എന്തുകൊണ്ടാണെന്നു പറയാം. ഈ ഞാൻ ലയിച്ചാൽ എല്ലാ പ്രാണങ്ങളും പ്രാണികളുടെ ദേഹത്തിൽ ലയിക്കും. ഞാൻ സഞ്ചരിച്ചാൽ ഉടനെ സഞ്ചരിക്കും. ഞാനാണ് ശ്രേഷ്ഠൻ. ലയിക്കുന്ന എന്നെ കാണുക.' അപ്പോൾ ഉദാനൻ ലയിച്ചു പിന്നെയും സഞ്ചരിച്ചു പ്രാണാപാനസമാനന്മാരും വ്യാനനും അപ്പോൾ പറഞ്ഞു: 'ഉദാനാ, നീ ശ്രേഷ്ഠനല്ല. വ്യാനനല്ലെ നിൻെറ പാട്ടിലുള്ളൂ!

ഒന്നിച്ചു നില്ക്കുന്ന അവരോട് ഉടനെ പ്രജാപതിയായ ബ്രഹ്മാവുപറഞ്ഞു: 'എല്ലാവരും ശ്രേഷ്ഠന്മാരാണ്. ഒരാൾ മീതെയെന്നു പറയുവാൻവയ്യ. എല്ലാവരും അന്യോന്യധർമ്മികളാണ്. എല്ലാവരും അവരവരുടെ സ്ഥാനത്ത് ശ്രേഷ്ഠന്മാരാണ്. എല്ലാവരും പരസ്പരധർമ്മികളാണ്', എന്ന് തുല്യതയിൽ നില്ക്കുന്ന അവരോടെല്ലാവരോടുമായി പ്രജാപതി പറഞ്ഞു. സ്ഥിരനായി ഒരുത്തനുണ്ട്. അസ്ഥിരനായും ഒരുത്തനുണ്ട്. വിശേഷാൽ യോഗ്യത പറയുകയാണെങ്കിൽ അഞ്ചു പ്രാണമാരുതന്മാരുണ്ട്. എൻെറ ആത്മാവ് ഒന്നുമാത്രം. അത് പല മാതിരി വർദ്ധിച്ചുവരും. നിങ്ങൾ തമ്മിൽ സുഹൃത്തുക്കളാണ്. തമ്മിൽ നിങ്ങൾ തൃപ്തിപ്പെടുത്തുവിൻ! നിങ്ങൾക്കു സ്വസ്തിഭവിക്കട്ടെ! നിങ്ങൾ ശാന്തരായി പിരിയുവിൻ. ഞാൻ നിങ്ങളെ അനുഗ്രഹിക്കുന്നു. നിങ്ങൾ പരസ്പരം താങ്ങിനിന്നു കൊള്ളുവിൻ!''

## 24. ബ്രാഹ്മണഗീത - പഞ്ചഹോതൃവിധാനം -

ബ്രാഹ്മണൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് നാരദമഹർഷിയും ദേവതമമഹർഷിയും തമ്മിൽനടന്ന ഒരു സംഭാഷണമാണ്.''

ദേവതമൻ പറഞ്ഞു: "ഒരു ജീവി ഉത്ഭവിക്കുമ്പോൾ എന്താണ് ആദ്യമായി ഉണ്ടാവുക? പ്രാണനോ, അപാനനോ, സമാനനോ, വ്യാനനോ, ഉദാനനോ?"

നാരദൻ പറഞ്ഞു: ഏതു ജന്തുവിനെയാണ് സൃഷ്ടിക്കുന്നത്, എന്തൊരു ജീവിയാണ് സൃഷ്ടിക്കപ്പെടുന്നത്, അതിൽനിന്നു വ്യത്യസ്തമായ മറ്റൊന്നാണ് ആദ്യം ഉണ്ടാവുക? ജീവൻെറ വായു ദ്വന്ദ്വമായി അറിയപ്പെടുന്നു. അത് ഇരട്ടയായി മേലും കീഴും വിലങ്ങുമായി വീശുന്നു."

ദേവതമൻ പറഞ്ഞു: "ജീവവായുക്കളിൽ ആരാൽ ജീവി ഉത്ഭവിക്കപ്പെടുന്നു? ആ രണ്ടു ജീവവായുക്കളിൽ ആദ്യം വരുന്നത് ഏതാണ്? ഇരട്ടയായ ആ ജീവവായുക്കളെപ്പറ്റി പറയാമോ? തലങ്ങും വിലങ്ങും, മേലും, കീഴും പായുന്ന അവയെപ്പറ്റി പറയാമോ?"

നാരദൻ പറഞ്ഞു: "സങ്കല്പത്തിൽനിന്ന് (ആഗ്രഹത്തിൽനിന്ന്) ഹർഷം ഉത്ഭവിക്കുന്നു. അത് ശബ്ദത്തിൽനിന്ന് ഉത്ഭവിക്കും. അത് രസത്തിൽനിന്നും ഉത്ഭവിക്കും, അത് രൂപത്തിൽനിന്നും ഉത്ഭവിക്കും. അങ്ങനെ രക്തത്തോടുകൂടി ച്ചേർന്ന് ശുക്ലത്തിൽനിന്ന് ആദ്യമായി പ്രാണൻ ഉത്ഭവിക്കും. പ്രാണൻ ശുക്ലത്തെ വികൃതമാക്കിയാൽ അപാനൻ ഉണ്ടാകും. ശുക്ലത്താലും രസത്താലും ജനിക്കും. ഇതാണ് അപാനൻെറ രൂപം. സ്ത്രീപുരുഷസംയോഗത്തിൽനിന്നാണ് ഹർഷമുണ്ടാകുന്നത്. കാമംമൂലമാണ് ശുക്ലമുണ്ടാകുന്നത്. സ്ത്രീകൾക്കു രജസ്സും കാമംകൊണ്ടുതന്നെ ഉത്ഭവിക്കുന്നു. ശുക്ലശോണിതങ്ങളുടെ മേളനത്താൽ സമാനനും, വ്യാനനും ഉണ്ടാകുന്നു. പ്രാണാപാനങ്ങൾ എന്ന ഈ ദ്വന്ദ്വം മേലും കീഴും ചരിക്കും. വ്യാനനും, സമാനനും രണ്ടുംകൂടി തിര്യക്ദ്വന്ദ്വത്വം പ്രാപിക്കുന്നു. വിലങ്ങനെ സഞ്ചരിക്കുന്നു. അഗ്നി എന്നത് സർവ്വദേവകളുമാണ്. ഇതാണ് വേദത്തിൽ പഠിപ്പിക്കുന്നത്.

ജ്ഞാനമാകുന്ന അഗ്നി ബ്രാഹ്മണനിൽ ബുദ്ധിയോടു ചേർന്നുണ്ടാകുന്നു. ആ അഗ്നിയുടെ ധൂമമാണ് തമസ്സെന്നു പറയുന്നത്. തേജസ്സിൻെറ രൂപം ഭസ്മരജസ്സാകുന്നു. നന്മ അഗ്നിയുടെ അംശത്തിൽനിന്നുത്ഭവിക്കുന്നു. ആ അഗ്നിഭാഗം ഹവ്യം അർപ്പിക്കപ്പെടുന്നതാണ്. യജ്ഞജ്ഞാനികൾ സമാനനും വ്യാനനും സത്വഗുണങ്ങളായിക്കാണുന്നു. പ്രാണനും അപാനനും അഗ്നിയിൽ ആഹുതിചെയ്യപ്പെടുന്ന ആജ്യമാണ്. അവയ്ക്കു രണ്ടിന്നുമിടയ്ക്കാണ് ഉദാനൻെറ ശ്രേഷ്ഠമായ സ്ഥാനം ബ്രാഹ്മണർ കാണുന്നത്.

ഇനി നിർദ്വന്ദ്വമെന്നത് എന്താണെന്നു പറയാം. അത് കേൾക്കുക. അവയ്ക്കു രണ്ടിന്നുമിടയിലാണ് അഗ്നി. രാവും പകലും ഉണ്ടല്ലോ, അവയുടെയും ഇടയിൽ അഗ്നിയാണ്. ഇത് ഉദാനൻെറ പരമരൂപമായി ബ്രാഹ്മണർ കാണുന്നു. ആദ്യം സമാനൻ പിന്നെ വ്യാനൻ. സത്ത് അസത്ത് എന്നത് ദ്വന്ദ്വമാണ്. അവയ്ക്ക് ഇടയിൽ അഗ്നിയാണ്. ഇത് ഉദാനൻെറ പരമരൂപമായി ബ്രാഹ്മണർ കാണുന്നു. പിന്നെയുള്ള കർമ്മം സമാനനും വ്യാനനും വേർതിരിക്കും. പിന്നെ മൂന്നാമത് സമാനൻ വീണ്ടും വേർതിരിക്കും. ശാന്തിക്കായി വ്യാനൻ സ്ഥിതിചെയ്യുന്നു. ശാന്തിതന്നെയാണ് ശാശ്വതമായ ബ്രഹ്മം. ഇതാണ് ഉദാനൻെറ പരമമായ രൂപമെന്ന് ബ്രാഹ്മണർ കാണുന്നു."

**25. ബ്രാഹ്മണഗീത - ചാതുർഹോതൃവിധാനം -** ബ്രാഹ്മണൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. ചാതുർഹോതൃവിധാനത്തിൻെറ മാതിരി വിധിപ്രകാരം അതിൻെറയെല്ലാം വിധാനം ഞാൻ പറയാം. ഭദ്രേ, ഞാൻ പറയുന്നത് നീ കേൾക്കുക. ഇത് രഹസ്യവും വളരെ അത്ഭുതകരവുമാണ്. കാരണം ക്രിയ, കർത്താവ്, മോക്ഷം എന്നിങ്ങനെ അല്ലയോ ഭാമിനീ, നാലുഹോതാക്കളുണ്ട്. ഇവരാൽ ഈ ജഗത്ത് നിറഞ്ഞിരിക്കുന്നു. ഹേതുക്കളുടെ സാധനത്തെ മുഴുവൻ നീ കേൾക്കുക: മൂക്ക്, നാവ്, ത്വക്ക്, ദൃക്ക്, ശ്രോത്രം ഇങ്ങനെ അഞ്ചും മനസ്സും, ബുദ്ധിയും കൂടി ഗുണഹേതുക്കൾ ഏഴാണ്. ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം ഇവയും മന്തവ്യം, ബോദ്ധവ്യം ഇവയുംകൂടി ഏഴാണ് കർമ്മഹേതുക്കൾ. ഘ്രാണിക്കുന്നവൻ, തിന്നുന്നവൻ, കാണുന്നവൻ, കേൾക്കുന്നവൻ, പറയുന്നവൻ ഇങ്ങനെ അഞ്ചുപേരും, മന്താവ്, ബോദ്ധാവ് എന്നീ രണ്ടുംകൂടി ഏഴാണ് കർത്തൃഹേതുക്കൾ.

ശുഭമോ അശുഭമോ ആയ അവരുടെ സ്വഗുണങ്ങൾ അതാതുഗുണവാന്മാർ അനുഭവിക്കുന്നു. ആത്മാവിനെ സംബന്ധിച്ചിടത്തോളം അത് നിർഗ്ഗുണനും അനന്തനുമാണ്. ഇവയേഴുമാണ് മോക്ഷകാരണങ്ങൾ, വിധിപ്രകാരം സ്ഥാനങ്ങൾ അറിയുന്ന വിദ്വാന്മാർക്ക്, ഗുണങ്ങൾ ദേവതകളായി എന്നും ഹവിസ്സ് ഭുജിക്കുന്നു. അജ്ഞനായ നരൻ പലതരം അന്നം ഭക്ഷിച്ച് മഹത്ത്വത്തെ ഏല്ക്കുന്നു.

തനിക്ക് അന്നം പചിപ്പിക്കുന്നവൻ മമത്വംമൂലം തന്നെത്താൻ കെട്ടുപോകുന്നു. കഴിക്കരുതാത്ത അന്നം ഭക്ഷിക്കുകയും, മദ്യം കുടിക്കുകയും ചെയ്യുന്നതുകൊണ്ട് അവൻ തന്നെത്താൻ ഹനിക്കുന്നു. അന്നത്തെ കെടുത്തവനെ അന്നം കെടുത്തിക്കളയും. തന്മൂലം അവൻ കെട്ടുപോകും, നശിച്ചുപോകും. ബുദ്ധിമാനായ നരൻ ഈ അന്നത്തെ കൊല്ലുകയാണെങ്കിൽ അതു വീണ്ടും ജനിപ്പിക്കുന്നു. അവൻ കഴിക്കുന്ന അന്നത്തിൽനിന്നു സൂക്ഷ്മമായ വ്യതിക്രമമുണ്ടാവുകയില്ല.

മനസ്സാൽ എന്തിൽ എത്തുന്നു, വാക്കുകൊണ്ട് എന്തു പറയുന്നു, ചെവിയാൽ എന്തു കേൾക്കുന്നു. കണ്ണുകൊണ്ട് എന്തു കാണുന്നു, സ്പർശത്താൽ എന്തു ഏല്ക്കുന്നു, മൂക്കുകൊണ്ട് എന്തു ഘ്രാണിക്കുന്നു. മനഃഷഷ്ഠങ്ങളായ ഈ ഹവ്യങ്ങളെയെല്ലാം അടക്കിക്കൊണ്ട് ഗുണവാനായ അഗ്നി നമ്മുടെ ശരീരത്തിൽ ജ്വലിക്കുന്നു.

യോഗത്താലുള്ള ആ യജ്ഞം ഞാൻ നിർവ്വഹിക്കുന്നു. ആ യജ്ഞം ജ്ഞാനവഹ്നിപ്രഭോത്ഭവമാണ്. മേല്പോട്ട് ഗതിയായ പ്രാണവായുവാണ് ആ യജ്ഞത്തിലെ സ്തോത്രം. കീഴോട്ട് ഗതിയായ അപാനവായുവാണ് അതിലെ ശസ്ത്രം. സർവ്വത്യാഗങ്ങളാണ് അഗ്ര്യമായ ദക്ഷിണ, മനസ്സും, ബുദ്ധിയും, ആത്മാവും, ബ്രഹ്മവും അതിലെ ഹോത്രിയും, അദ്ധ്വര്യുവും, ഉദ്ഗാത്രിയുമാകുന്നു. സത്യമാണ് പ്രശസ്താവിൻെറ ശസ്ത്രം, ദക്ഷിണ മുക്തിയാണ്. ഇതിനോടൊപ്പം ശ്രീനാരായണവേദികൾ ഋക്കുകൾ പാരായണം ചെയ്യുന്നു. ശ്രീനാരായണദേവന്ന് പണ്ടുകാലത്ത് പശുക്കളെ അർപ്പിച്ചിട്ടുണ്ട്. അതിനെപ്പറ്റി സാമങ്ങൾ പാടുകയും, അതിനെ പ്രമാണമായി കൈക്കൊള്ളുകയും ചെയ്യുന്നു. അല്ലയോ ഭീരു, ദേവനായ നാരായണൻ സർവ്വാത്മാവാണെന്നു നീ അറിയുക!"

**26. ബ്രാഹ്മണഗീത - ആത്മൈക്യകഥനം -** ബ്രാഹ്മണൻ പറഞ്ഞു: "ശാസ്താവ് ഒന്നേയുള്ളൂ. രണ്ടു ശാസ്താവില്ല. അവൻ ഉള്ളിൽ വാണ് ഭരണംനടത്തുന്നു. അവനെ ഞാൻ പറഞ്ഞുതരാം. അവനാൽ പ്രേരിതനായ ഞാൻ താഴ്ന്ന സ്ഥലത്തേക്ക് ഒഴുകുന്ന ജലമെന്നപോലെ പായുന്നു. അവൻെറ കല്പന ഞാൻ നിർവ്വഹിക്കുന്നു.

ഒരേയൊരു ഗുരുവേയുള്ളൂ. രണ്ടാമത് ഒരു ഗുരു, അവന്നപ്പുറത്ത് ഇല്ല. അവൻ ഹൃദയത്തിൽ സ്ഥിതിചെയ്യുന്നു. അവനെപ്പറ്റി ഞാൻ പറയാം. ആ ഗുരുവിൻെറ കല്പനപ്രകാരം അവർ സർപ്പങ്ങളെപ്പോലെ മനസ്സിൽ ശത്രുതയുള്ളവരാകുന്നു. ഒരേയൊരു ബന്ധുവേയുള്ളൂ. അവനല്ലാതെ രണ്ടാമതായി മറ്റൊരു ബന്ധുവുമില്ല. അവൻ മനസ്സിൽ സ്ഥിതി

ചെയ്യുന്നു. അവനെപ്പറ്റിപ്പറയാം: അവൻെറ ചൊല്ലുമൂലം ബാന്ധവർ ബന്ധുമാന്മാരാവുകയും സപ്തർഷികൾ അല്ലയോ പാർത്ഥാ, വാനിൽ ശോഭിക്കുകയും ചെയ്യുന്നു. ഒരുത്തൻ മാത്രമേ സംശയംതീർക്കുന്ന ശ്രോതാവായിട്ടുള്ളൂ; രണ്ടാമത് ഒരു ശ്രോതാവില്ല. ആ ശ്രോതാവ് ഉള്ളിൽ വാഴുന്നു. അവനെ ഞാൻ പറഞ്ഞുതരാം. ആ ഗുരുവിൻെറ കീഴിൽ ഗുരുകുലത്തിൽ വസിച്ച് ശക്രൻ മൂന്നു ലോകത്തിൻെറയും ആധിപത്യം നേടി. ഒരേയൊരു ശത്രുവേയുള്ളു. രണ്ടാമത് ഒരു ശത്രുവില്ല. അവൻ വസിക്കുന്നത് ഹൃദയത്തിലാണ്. അവനെപ്പറ്റി ഞാൻ ഇപ്പോൾപ്പറയാം. ആ ഗുരു ശാസിച്ചപ്പോൾ ലോകത്തിൽ സകലസർപ്പങ്ങളും എപ്പോഴും ശത്രുതയിലായി.

ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ദേവന്മാരും, ഋഷികളും, സർപ്പങ്ങളും, അസുരന്മാരും പ്രജാപതിയുടെ ചുറ്റും ഇരുന്നു പറഞ്ഞതാണ്. അവർ പ്രജാപതിയോട് പറഞ്ഞു: 'പിതാമഹാ, ഞങ്ങൾക്കു നന്മ ചെയ്താലും.'

ശ്രേയസ്സാഗ്രഹിച്ച് അടുത്തുവന്നവരോട് ഭഗവാൻ ഉടനെ 'ഓം' എന്ന ഏകാക്ഷരബ്രഹ്മം ഉപദേശിച്ചു. 'ഓം' എന്ന് ബ്രഹ്മാവു പറഞ്ഞതോടെ, അതു കേട്ടയുടനെ, അവർ നാനാവശങ്ങളിലേക്കും ഓടിക്കളഞ്ഞു. ആത്മോപദേശാർത്ഥം കേട്ട് എഴുന്നേറ്റോടുന്ന അവരിൽ സർപ്പങ്ങൾക്ക് ആദ്യമായി ദംശിക്കുവാനുള്ള ബുദ്ധിയുണ്ടായി. അസുരന്മാരിൽ സ്വഭാവജമായി ദംഭഭാവമുണ്ടായി.

ദേവന്മാർ ദാനം മനസ്സുകൊണ്ടു തീർച്ചയാക്കി. മഹർഷിമാരിൽ ദമം ഉണ്ടായി. ഒരേ ശാസ്താവിൽ ഒരേ വാക്കാൽ സംസ്കൃതർ എത്തിച്ചേർന്നു. പല തീർപ്പിലാണ് സർപ്പങ്ങളും, ദേവന്മാരും, ഋഷിമാരും ചെന്നെത്തിയത്. പറഞ്ഞാൽ കേൾക്കുന്നവനും ശരിയായവിധം ഗ്രഹിക്കുന്നവനും ചോദിച്ചറിയുന്നവനുമായി ഇവനെ വിട്ടു മറ്റൊരു ഗുരുവുമില്ല. അവൻെറ സമ്മതത്തോടെ കർമ്മം തുടരുന്നു. ഗുരുവും ബോദ്ധാവും കേൾക്കുന്നവനും, ദ്വേഷ്ടാവും, ഹൃദയത്തിൽ സ്ഥിതിചെയ്യുന്നവനാണ്. പാപം തുടർന്നാൽ ഇവൻ പാപചാരിയാകുന്നു. ശുഭംചെയ്താൽ ഇവൻ ശുഭചാരിയുമാകും. കാമത്തോടുചേർന്നാൽ ഇവൻ കാമചാരിയായി ഇന്ദ്രിയാനന്ദതല്പരനായി ഭവിക്കും. ബ്രഹ്മചാരിയായ അവൻ നിത്യവും ഇന്ദ്രിയജയത്തിൽ ഉദ്യുതനാകും. വ്രതകർമ്മങ്ങൾ കൈവിട്ടിട്ടും പിന്നെയും ബ്രഹ്മത്തിൽ നില്ക്കുന്നവൻ, ബ്രഹ്മമായി പറയപ്പെടുന്നവൻ, ലോകത്തിൽ ബ്രഹ്മചാരിയായി വർത്തിക്കുന്നു. ബ്രഹ്മം സമിത്താണ് ബ്രഹ്മം അഗ്നിയാണ്, ബ്രഹ്മം അയാളുടെ ഉൽഭവസ്ഥാനമാണ്, ജലം അവൻെറ ബ്രഹ്മമാണ്. ബ്രഹ്മം അവൻെറ ഗുരുവാണ്. അവൻ ബ്രഹ്മസമാഹിതനാണ്. ഇപ്രകാരം ബ്രഹ്മചര്യത്തെ ബുധന്മാർ സൂക്ഷ്മമായി അറിയുന്നു. ക്ഷേത്രജ്ഞനെ അറിഞ്ഞവർ അതിനെ സ്വീകരിക്കുന്നു.''

**27. ബ്രാഹ്മണഗീത - ആരണ്യകം -** ബ്രാഹ്മണൻ പറഞ്ഞു: "സങ്കല്പങ്ങളാകുന്ന മൂട്ടയും കൊതുകും നിറഞ്ഞതും, ശോകവും ഹർഷവുമാകുന്ന ഹിമവും ആതപവും ചേർന്നതും, മോഹമാകുന്ന കൂരിരുട്ടുള്ളതും, ലോഭവ്യാധികളും ഭുജംഗമങ്ങളും നിറഞ്ഞതും, ധനമാകുന്ന അപകടമുള്ളതും, കാമക്രോധങ്ങളാകുന്ന കൊള്ളക്കാർ നിറഞ്ഞതും ശത്രുഭീഷണവുമായ ദുർഗ്ഗം കയറി ഞാൻ വലിയ ഒരു കാട്ടിൽ കടന്നിരിക്കുന്നു.''

ബ്രാഹ്മണി പറഞ്ഞു: "അല്ലയോ മഹാപ്രജ്ഞാ! എവിടെയാണ് ആ വനം? ആ മരങ്ങളെന്താണ്? അതിലെ നദികളെന്താണ്? എന്താണ് കുന്നും മലയും? എത്ര ദൂരെയാണ് ആ കാട്?''

ബ്രാഹ്മണൻ പറഞ്ഞു: "അതിൽനിന്നുവിട്ട് മറ്റൊന്നില്ല. അതിനെക്കാൾ സുഖമായി മറ്റൊന്നുമില്ല. അതിൽനിന്നു വേർപെടാത്തതായി വേറെ ഒന്നുമില്ല. അതിനേക്കാൾ ചെറിയതായി ഒന്നുമില്ല. അതിനേക്കാൾ വലിയതായും മറ്റൊന്നുമില്ല. അതിനേക്കാൾ അണുവായി ഏറ്റവുമധികം സൂക്ഷ്മമായി മറ്റൊന്നുമില്ല. അതിനു തുല്യമായി ഒരു സുഖം വേറെയില്ല. അതിൽ ചെന്നാൽ ദ്വിജാദികൾ ദുഃഖിക്കുകയില്ല. ഹർഷിക്കുകയുമില്ല. ആരെയും ഭയപ്പെടുകയില്ല. ആരും അവനെയും ഭയപ്പെടുത്തുകയില്ല.

ആ കാട്ടിൽ ഏഴു മഹാദ്രുമങ്ങളുണ്ട്. ഏഴു ഫലങ്ങളുണ്ട്. ഏഴ് പാനഥന്മാരുണ്ട്. ഏഴാശ്രമവും, ഏഴു സമാധിയും, ഏഴു ദീക്ഷയും അടങ്ങിയതാണ് ആ അരണ്യത്തിൻെറ സ്വരൂപം.

ആ കാട്ടിൽ എല്ലായിടത്തും അഞ്ചു വർണ്ണത്തിലുള്ള ദിവ്യങ്ങളായ പൂക്കളും കായ്കളും സൃഷ്ടിക്കുന്ന വൃക്ഷങ്ങൾ നില്ക്കുന്നുണ്ട്. സുവർണ്ണങ്ങളും ദ്വിവർണ്ണങ്ങളുമായ പൂക്കളും കായ്കളും സൃഷ്ടിക്കുന്ന വൃക്ഷങ്ങൾ ആ കാട്ടിൽ എല്ലായിടത്തും നില്ക്കുന്നുണ്ട്.

സുഗന്ധികളും ദ്വിവർണ്ണങ്ങളുമായ പൂക്കളും കായ്കളും സർജ്ജിക്കുന്ന വൃക്ഷങ്ങൾ ആ കാട്ടിൽ നില്ക്കുന്നുണ്ട്. സുഗന്ധിയും, ഏകവർണ്ണങ്ങളുമായ പൂക്കളും, കായ്കളും സർജ്ജിക്കുന്ന വൃക്ഷങ്ങൾ ആ കാട്ടിൽ നില്ക്കുന്നുണ്ട്.

അവ്യക്തവർണ്ണങ്ങളായ പല വൃക്ഷങ്ങളും, പൂക്കളും കായ്കളും വിസർജ്ജിക്കുന്ന രണ്ടു മഹാവൃക്ഷം ആ കാട്ടിൽ നില്ക്കുന്നുണ്ട്.

അവിടെ ഒരഗ്നി, നല്ല ഹൃദയമുള്ളവൻ, ഉണ്ട്. അത് ഒരു വിപ്രനാണ്. പഞ്ചേന്ദ്രിയങ്ങൾ ചമതകൂട്ടമാണ്. അവയ്ക്ക് ഏഴു ദീക്ഷാഗുണങ്ങൾ മോക്ഷമാർഗ്ഗമായി (മോക്ഷത്തിലേക്ക് എത്തിക്കുന്നതായി) ഉണ്ട്. അതിൻെറ ഗുണങ്ങൾ ഫലങ്ങളാണ്: അതിഥികൾ ആ ഫലങ്ങൾ ആസ്വദിക്കുന്നു. അവിടെ പലയിടങ്ങളിലിരുന്ന് ഋഷികൾ ആതിത്ഥ്യം സ്വീകരിക്കുന്നു. അവർ ധ്യാനത്തിൽ മുഴുകുമ്പോൾ അവർ വേറെ ഒരു വനം പ്രശോഭിക്കുന്നതായിക്കാണുന്നു. ആ വനത്തിൽ വൃക്ഷം പ്രജ്ഞയാണ്. ഫലം മോക്ഷമാണ്. അതിൻെറ നിഴൽ ശാന്തിയാണ്. ജ്ഞാനമാണ് ആശ്രയം. തൃപ്തിയാണ് ആ വനത്തിലെ ജലം. ക്ഷേത്രജ്ഞനാണ് അതിലെ സൂര്യൻ. അതു കണ്ടെത്തുന്ന സത്തുക്കൾക്ക് പിന്നെ ഭയം എന്നതുണ്ടാവില്ല. അതിൻെറ അന്തം കാണുന്നതല്ല. മേലും, കീഴും വിലങ്ങും അതിൻെറ അറ്റം കാണുവാൻ സാദ്ധ്യമല്ല.

അതിൽ ഏഴു സ്ത്രീകൾ മുഖം താഴ്ത്തിയിരിക്കുന്നുണ്ട്. അവർ രശ്മി തൂകുന്ന അമ്മമാരാണ്. പ്രജതോറും വ്യത്യസ്തമായ രസത്തെ അവർ ഗ്രഹിക്കുന്നു. അവർ നിത്യാനിത്യഭാവസ്വരൂപന്മാരാകുന്നു. ഏഴു സിദ്ധന്മാരായ സപ്തർഷിമാർ, വസിഷ്ഠൻ തുടങ്ങിയവർ അവിടെത്തന്നെയാണ് നില്ക്കുന്നത്. അവിടെത്തന്നെ അവർ എത്തുകയും ചെയ്യും. യശസ്സ്, വർച്ചസ്സ്, ഭഗൻ, വിജയൻ, സിദ്ധഭാസ്സുകൾ ഇവ ഏഴും ആ സൂര്യന്നുചുറ്റും കറങ്ങുന്നു. ഗിരിശൈലങ്ങളും അവിടെ ചേർന്നു നില്ക്കുന്നു. അവിടെത്തെ ബ്രഹ്മജമായ അംബുക്കൾ വഹിക്കുന്ന അരുവികളും നദിയും ചുറ്റുന്നു. വൈതാനസന്നിധാനത്തിൽ നദികൾക്ക് ഒരു സംഗമസ്ഥാനമുണ്ട്. അവിടെ ബലിയർപ്പിക്കുവാനുള്ള പ്രത്യേക സ്ഥാനമുണ്ട്. ആത്മതൃപ്തന്മാരായവർ അതിൽ, സാക്ഷാൽ ബ്രഹ്മദേവൻെറ സമീപത്തിൽ എത്തുന്നു. ആശ ചുരുങ്ങിയവരും, സുവ്രതാശന്മാരും, തപസ്സുമൂലം അഘമറ്റവരും സാക്ഷാൽ ബ്രഹ്മത്തെ പ്രാപിക്കുന്നു.

ഇങ്ങനെയുള്ള വിദ്യയാകുന്ന അരണ്യത്തെപ്പറ്റി അറിയുന്നവർ ശമത്തെ വാഴ്ത്തുന്നു. അവിടെ അരണ്യത്തെനോക്കി

യറിഞ്ഞ് ധീരമായവിധം അതിൽ വന്നുപിറക്കുന്നു. അങ്ങനെ ബ്രാഹ്മണർ പുണ്യമായ അരണ്യത്തെ കാണുന്നു. ആ അരണ്യത്തെ അറിഞ്ഞ് ക്ഷേത്രജ്ഞൻ നിർദ്ദേശിച്ച മട്ടിൽ ബ്രാഹ്മണർ വസിക്കുന്നു.''

**28. ബ്രാഹ്മണഗീത - അദ്ധ്വര്യുയതിസംവാദം -** ബ്രാഹ്മണൻ പറഞ്ഞു: "ഞാൻ ഗന്ധത്തെ ഘ്രാണിക്കുന്നില്ല. ഞാൻ രസവും സ്വീകരിക്കുന്നില്ല. രൂപത്തെ ഞാൻ കാണുന്നില്ല. സ്പർശവും ഞാനേല്ക്കുന്നില്ല. പലതരം ശബ്ദവും ഞാൻ കേൾക്കുന്നില്ല. ഒന്നിനെപ്പറ്റിയും ഞാൻ സങ്കല്പിക്കുന്നുമില്ല. ഇഷ്ടമുള്ള സാധനങ്ങളെ ആഗ്രഹിക്കുക എന്നത് പ്രകൃതിസ്വഭാവമാണ്. ഇഷ്ടമില്ലാത്തതിനെ വെറുക്കുക എന്നതും പ്രകൃത്യാലുള്ള സ്വഭാവമാണ്. ആഗ്രഹവും വെറുപ്പും സ്വഭാവജമാണ്. അത്, ആ കാമദ്വേഷങ്ങൾ, പ്രാണാപാനന്മാർ ജീവികളുടെ ദേഹത്തിൽ പ്രകൃത്യാ ഏല്ക്കുന്നു. ഇവയ്ക്കെല്ലാം പുറമേ, ഇവയോടു ബന്ധപ്പെട്ട് ഭൂതങ്ങളുടെ ആത്മാവായി മറ്റൊന്ന് എല്ലാ ദേഹങ്ങളിലും കാണപ്പെടുന്നുണ്ട്. അതിൽ നില്ക്കുന്നവൻ കാമം, ക്രോധം, ജര, മരണം എന്നിവയിൽ സക്തനാകുന്നില്ല. ഞാൻ കാമങ്ങളൊന്നിനേയും കാമിക്കുന്നില്ല. ദ്വേഷങ്ങളെ ദ്വേഷിക്കുന്നുമില്ല. എനിക്ക് ഭാവങ്ങളിലൊന്നിലും ഒട്ടിപ്പിടിക്കുന്ന ഭാവമില്ല. പാപം വിട്ടവനാണ് ഞാൻ. താമരയിലയിൽ വെള്ളത്തുള്ളിപോലെ ഞാൻ ഒന്നിലും ഒട്ടുന്നില്ല. ഞാൻ കർമ്മങ്ങൾ ചെയ്യുന്നുണ്ടെങ്കിലും അതിൽ ഞാൻ ബന്ധപ്പെട്ടു നില്ക്കുന്നില്ല. ഒരു കർമ്മസുഖവും എന്നെ ബാധിക്കുന്നില്ല. സൂര്യരശ്മികൾ ആകാശത്തു പല രൂപങ്ങളും ഭംഗിയായി വരയ്ക്കും. എന്നാൽ അവയൊന്നും അംബരത്തിൽ തങ്ങിനില്ക്കുന്നില്ല. ആകാശവുമായി ഒട്ടിനില്ക്കുന്നില്ല. ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. ഒരു അദ്ധ്വര്യുവും, ഒരു യതിയും തമ്മിൽ നടന്ന സംഭാഷണമാണ് കഥാവിഷയം. അല്ലയോ സുന്ദരീ, നീ അതു കേൾക്കുക.

യജ്ഞത്തിൽ ഒരു ആടിനെ ഹോമിക്കുന്നതിനുവേണ്ടി ആദ്യമായി ജലമെടുത്തു ജപിച്ച് അതിൻെറ ദേഹത്തിൽ തളിക്കുന്നതു കണ്ട് യതി അദ്ധ്വര്യുവിനോടു പറഞ്ഞു: 'ഇത് ഹിംസയാണ്! കഷ്ടം! പാപമാണിത്! യതിയുടെ വാക്കു കേട്ട് അദ്ധ്വര്യു പറഞ്ഞു: 'ഈ ആട് ഒരിക്കലും നാശത്തെ പ്രാപിക്കുന്നില്ല. ഈ ആട് ഈ യജ്ഞത്തിൽ ബലിയർപ്പിക്കപ്പെടുന്നതുമൂലം ശ്രേയസ്സിനെ പ്രാപിക്കുന്നതാണ്. വേദത്തിൽപ്പറഞ്ഞ പ്രമാണം ശരിയാണെങ്കിൽ ഈ ആടിൻെറ പൃഥിവീഭാഗം പൃഥിവിയിൽ ചെന്നുചേരും. ജലത്തിൻെറ അംശം ജലത്തിൽ ചെന്നുചേരും. കണ്ണ് അർക്കനിൽ ചെല്ലും. ശ്രോത്രം ദിക്കുകളിൽച്ചെല്ലും. മൂക്ക് ദ്യോവിലും എത്തും. ആഗമത്തിൻെറ അനുശാസനങ്ങളനുഷ്ഠിക്കുന്ന എന്നെ പാപമൊന്നും ബാധിക്കുകയില്ല. ഞാൻ യാതൊരു പാപവും ചെയ്യുന്നില്ല.'

യതി പറഞ്ഞു: "ഈ ആടിനെ ജീവൻ പോകുമ്പോൾ അതിന്നാണ് ശ്രേയസ്സു വന്നുകൂടുന്നതെങ്കിൽ യാഗത്തിൻെറ ഗുണം ആടിനാണെങ്കിൽ അങ്ങയ്ക്ക് ഇതിലെന്തു കാര്യം? ഈ ആടിന്നും ആച്ഛൻ, അമ്മ, സഹോദരന്മാർ, ബന്ധുക്കൾ എന്നിവരൊക്കെയുണ്ടല്ലോ. അവരുടെയെല്ലാം സമ്മതം വാങ്ങിയിട്ടാണോ അങ്ങ് ഇവനെ ഇതിലേക്ക് പിടിച്ചുകൊണ്ടുവന്ന് നിറുത്തിയിരിക്കുന്നത്? ഈ ആടും സ്വതന്ത്രനല്ല. സമ്മതം ബന്ധപ്പെട്ടവർ നല്കിയിട്ടുണ്ടെന്ന് ആരെങ്കിലും പറയുന്നുണ്ടെങ്കിൽ ശരിയായ ബന്ധുജനങ്ങളെ ഭവാൻ ചെന്നുകാണുക. ഭവാൻ സമ്മതം ചോദിക്കുക. എന്നിട്ട് അതിനെപ്പറ്റിചിന്തിക്കാം.

ഈ ആടിൻെറ പ്രാണവായുവിനെയും, അതിൻെറ ഉത്ഭവസ്ഥാനത്തു നീ എത്തിച്ചുകഴിഞ്ഞാൽ പിന്നെ ബാക്കിയുള്ളതു നിശ്ചേഷ്ടമായ ദേഹം മാത്രമാണ്. ആ ആട് വിറകിന്നു തുല്യമായി. ഹോമത്തിന്നുള്ള വിറകുമാത്രം. ഹോമം നടത്തി കീർത്തി നേടണമെന്നു വിചാരിക്കുന്നവർ ഇത് ഒരു ഇന്ധനമായേ കാണുന്നുള്ളു; ആട് എന്നു പേരായ ഒരു വിറക്. ഹിംസിക്കരുത് എന്നും, അഹിംസ എല്ലാ ധർമ്മങ്ങളിലുംവെച്ചു ശ്രേഷ്ഠമായ കർമ്മമാണെന്നും വൃദ്ധജനങ്ങൾ പറയുന്നു. ഹിംസ കൂടാതെയുള്ള കർമ്മമാണ് നല്ലതെന്നു കാണുന്നു. കൂടുതൽ പറയുകയാണെങ്കിൽ പലതരത്തിലുള്ള പാപങ്ങളും ചെയ്യുവാൻ അങ്ങയ്ക്കു കഴിയും. സർവ്വഭൂതങ്ങളിലും അഹിംസാവ്രതം നമുക്ക് എപ്പോഴും രുചിക്കുന്നതാണ്. പ്രത്യക്ഷമായി നമുക്കിത് മനസ്സിലാക്കാം. അപ്രത്യക്ഷമായ കാര്യത്തെ ഞാൻ വിശ്വസിക്കുകയില്ല; ആശ്രയിക്കുകയില്ല.''

അദ്ധ്വര്യു പറഞ്ഞു: "ഭൂമിയുടെ ഗുണമായ ഗന്ധത്തെ ഭവാൻ അനുഭവിക്കുന്നു. ജലത്തിൻെറ ഗുണമായ രസത്തെ അങ്ങ് ആസ്വദിക്കുന്നു. ജ്യോതിസ്സിൻെറ ഗുണമായ രൂപത്തെ അങ്ങു കാണുന്നു. മരുത്തിൻെറ ഗുണമായ സ്പർശം ഭവാൻ അറിയുന്നു. വ്യോമത്തിൻെറ ഗുണമായ ശബ്ദം ഭവാൻ കേൾക്കുന്നു. മനസ്സിൻെറ ഗുണമായ ചിന്തയെ ഭവാൻ ചിന്തിക്കുന്നു. ഈ ഭൂതങ്ങളൊക്കെ പ്രാണനെന്നാണല്ലോ ഭവാൻ കാണുന്നത്? ആ പ്രാണങ്ങളെ ദാനംചെയ്യുക എന്നതിൽ നിന്നു വിട്ടുനില്ക്കുന്ന ഭവാൻ ഹിംസയിൽത്തന്നെയാണ് നില്ക്കുന്നത്. അല്ലയോ ദ്വിജാ! ഭവാൻ വിചാരിക്കുന്നത് പറയൂ. ഹിംസ കൂടാതെ ചേഷ്ടയില്ല എന്നതാണല്ലോ സത്യം?''

യതി പറഞ്ഞു: "അക്ഷരമെന്നും, ക്ഷരമെന്നും ആത്മാവിന്നു രണ്ടു നിലയുണ്ട്. സൽഭാവമാണ് അക്ഷരം. സ്വഭാവമാണു ക്ഷരം. പ്രാണൻ, ജിഹ്വ, മനസ്സ്, സൽഭാവഗുണം, രജസ്സ് ഇവ അക്ഷരമാണ്, ശാശ്വതമാണ്. ക്ഷരമെന്നു പറയുന്നത് നാശമുള്ളതാണ്. ആത്മാവ് ഈ രൂപങ്ങൾക്കൊക്കെ അതീതമായി നില്ക്കുന്നു. നിർദ്വന്ദ്വനായി, നിരീഹനായി, ജിതാത്മാവായി, നിർമ്മമനായി, സമനായി, സർവ്വജീവിയിലും സ്വതന്ത്രമായി സ്ഥിതിചെയ്യുന്നു. എല്ലാ സംഗങ്ങളും വിട്ടവന്ന് ഭയം ലേശവും ഉണ്ടാകുന്നതല്ല.

അദ്ധ്വര്യു പറഞ്ഞു: "സത്തുക്കളോടുചേർന്ന് സംവാസം ചെയ്യേണ്ടതാണ് മഹാശയാ! ഭവാൻെറ ഈ അഭിപ്രായം കേട്ട് എൻെറ മനസ്സു തെളിയുന്നു. ഭഗവാനേ, അങ്ങയുടെ സൽബുദ്ധിയെ കൈക്കൊണ്ടു ഞാൻ പറയുകയാണ്. മന്ത്രപൂർവ്വകമായ വ്രതം ചെയ്യുന്ന എനിക്ക് തെറ്റു വരുന്നതല്ല ദ്വിജാ.''

ബ്രാഹ്മണൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞപ്പോൾ യതി മിണ്ടാതെ നിന്നു. അദ്ധ്വര്യുവും മോഹംകൂടാതെ മഹാദ്ധ്വരം തുടർന്നു. ബ്രാഹ്മണോത്തമൻ ഇപ്രകാരം സൂക്ഷ്മമായ മോക്ഷമെന്തെന്ന് അറിയുന്നു. അറിഞ്ഞതിന്നുശേഷം അതെല്ലാം കണ്ടറിയുന്ന ക്ഷേത്രജ്ഞൻ നിർദ്ദേശിച്ചവിധം അവയെല്ലാം അനുഷ്ഠിക്കുന്നു.''

**29. ബ്രാഹ്മണഗീത - ക്ഷത്രോച്ഛദനം -** ബ്രാഹ്മണൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു കഥ പറയാറുണ്ട്. അത് കാർത്തവീര്യനും സമുദ്രവുമായി നടന്ന ഒരു സംഭാഷണമാണ് ഭാമിനീ!

ആയിരം കൈകളുള്ള കാർത്തവീര്യാർജ്ജുനൻ എന്ന രാജാവ് സമുദ്രത്താൽ ചുറ്റപ്പെട്ട ഊഴി മുഴുവൻ വില്ലുകൊണ്ട് ജയിച്ചവനാണ്. തൻെറ ബലംകൊണ്ട് ദർപ്പത്തോടെ അവൻ ഒരിക്കൽ കടൽവക്കത്തു ചുറ്റുകയായിരുന്നു. അപ്പോൾ അവൻ അനേകായിരം ശരങ്ങൾ സമുദ്രത്തിലേക്ക് എയ്തു എന്നു പറഞ്ഞുകേൾക്കുന്നു. ഉടനെ സമുദ്രം അവൻെറ മുമ്പിൽ തൊഴുകൈയോടെ നിന്ന് ഇപ്രകാരം പറഞ്ഞു: 'അല്ലയോ

വീരനായ രാജാവേ! അങ്ങ് എന്തിനാണ് ശരങ്ങൾ പ്രയോഗിക്കുന്നത്. അങ്ങയുടെ കല്പന നിർവ്വഹിക്കുവാൻ ഞാൻ സന്നദ്ധനാണ്. ചെയ്യേണ്ടതെന്തെന്നു പറഞ്ഞാലും. എന്നിൽ അധിവസിക്കുന്ന ജീവജാലങ്ങളെല്ലാം നീ എയ്ത ശരങ്ങളേറ്റ് അല്ലയോ നരശാർദ്ദൂലാ! ചത്തുപോകുന്നു. അവർക്ക് വിഭോ, അങ്ങ് അഭയം നില്കിയാലും!''

അർജ്ജുനൻ പറഞ്ഞു: "പോരിൽ എനിക്കു കിടയായി വില്ലെടുത്തവരിൽ വല്ലവരും വല്ല ഇടത്തിലുമുണ്ടോ? ഉണ്ടെങ്കിൽ പറയൂ! എന്നോടു പൊരുതാൻതക്ക യോഗ്യതയുള്ളവനുണ്ടെങ്കിൽ കേൾക്കട്ടെ പറയൂ.''

സമുദ്രം പറഞ്ഞു: "രാജാവേ, അങ്ങ് ജമദഗ്നി എന്ന മഹർഷിയെപ്പറ്റി കേട്ടിട്ടുണ്ടാകും. ആ ഋഷിയുടെ പുത്രൻ അങ്ങയുടെ ആതിത്ഥ്യത്തിന്നുതക്ക യോഗ്യനാണ്.''

ബ്രാഹ്മണൻ പറഞ്ഞു: "ഉടനെ വലിയ കോപത്തോടെ ആ രാജാവു പോയി. രാജാവിൻെറ മുഖം കോപംകൊണ്ട് ജ്വലിച്ചു. തന്നെക്കാൾ യോഗ്യനുണ്ടെന്നോ? അവന്ന് അതു സഹിച്ചില്ല. അവൻ ആശ്രമത്തിൽച്ചെന്ന് രാമനോട് ഒരുകൈ നോക്കുവാൻ തന്നെ ഒരുങ്ങി. അനവധി കൂട്ടുകാരോടുകൂടിയാണ് രാജാവ് പുറപ്പെട്ട് എത്തിയിരിക്കുന്നത്. ആ കാർത്തവീര്യാർജ്ജുനരാജാവ് രാമനോടെതിർത്തു. അങ്ങനെ മഹാത്മാവായ രാമനെ അവൻ യുദ്ധത്തിന്നിറക്കി.

തേജസ്വിയായ രാമൻെറ തേജസ്സ് വല്ലാതെ ഉജ്ജ്വലിച്ചു. ശത്രുസൈന്യത്തെ ചുട്ടെരിക്കുമാറ് ജ്വലിച്ചു കമലേക്ഷണേ! ഉടനെ രാമൻ തൻെറ മഴു കൈയിലെടുത്തു. ആയിരം കൈകളുള്ള രാജാവിനെ രാമൻ ഖണ്ഡിച്ചു ഖണ്ഡിച്ചു വീഴ്ത്തി. പല കൊമ്പുകളുള്ള വൃക്ഷത്തിൻെറ കൊമ്പ് വെട്ടിമുറിച്ചിടുന്നതുപോലെ വെട്ടിമുറിച്ചു വീഴ്ത്തി. അങ്ങനെ കാർത്തവീര്യാർജ്ജുനൻ മരിച്ചുവീണു. ഇതു കണ്ട് അവൻെറ ബന്ധുജനങ്ങൾ ഒന്നിച്ചുചേർന്നു വാളും വേലും കൈകളിലെടുത്ത് ആ ഭൃഗുവര്യൻെറ നേരെ പാഞ്ഞേറ്റു. രാമൻ വില്ലെടുത്ത് തേരിലിരുന്നു ശരങ്ങൾ വർഷിച്ചുതുടങ്ങിയപ്പോൾ രാജാവിൻെറ പട നാമാവശേഷമായി. ചില ക്ഷത്രിയന്മാർ പരശുരാമനെ ഭയപ്പെട്ട് സിംഹം ഓടിക്കുന്ന മൃഗങ്ങളെപ്പോലെ ഗിരിദുർഗ്ഗങ്ങളിലേക്കു കയറി. തങ്ങൾക്കു ചേർന്ന കർമ്മങ്ങൾ അവർ രാമനെ ഭയന്ന് ചെയ്യാതിരുന്നതുകൊണ്ട് അവരുടെ സന്താനങ്ങൾക്ക് ശൂദ്രത്വം വന്നുപെട്ടു. ക്ഷത്രിയരായ അവർ ബ്രാഹ്മണരുടെ സഹായത്തോടെ നടത്തേണ്ട ആചാരകർമ്മങ്ങൾ രാമനെ ഭയന്ന് ചെയ്യാതിരുന്നതുമൂലം സന്തതികൾ വൃഷലത്വം പ്രാപിച്ചു. ഇപ്രകാരം ദ്രാവിഡന്മാരും, ആഭീരന്മാരും, പുണ്ഡ്രന്മാരും, ശബരന്മാരും വൃഷലത്വം പ്രാപിച്ചു. ക്ഷത്രിയരായ ആ കൂട്ടരൊക്കെ തങ്ങളുടെ മുറ തെറ്റുകയാലാണ് വൃഷലത്വം പ്രാപിച്ചത്. യുദ്ധത്തിൽ മരിച്ചുപോയ ക്ഷത്രിയന്മാരുടെ സ്ത്രീകളിൽ ബ്രാഹ്മണർ സന്താനങ്ങളെ ജനിപ്പിച്ചു. അങ്ങനെ വിപ്രന്മാർ ജനിപ്പിച്ച ക്ഷത്രിയന്മാരും ജാമദഗ്ന്യൻെറ ശരത്തിന്നിരയായി. അങ്ങനെ ഇരുപത്തൊന്നുവട്ടം ക്ഷത്രിയവംശത്തെ പരശുരാമൻ കൊന്നൊടുക്കി. അങ്ങനെയിരിക്കെ, ഒരു അശരീരിവാക്കു കേട്ടു. മധുരമായ ആ ദിവ്യവാക്കുകൾ എല്ലാ ലോകങ്ങളും കേട്ടു. 'രാമാ, രാമാ, നിർത്തുക! ഇതുകൊണ്ടെന്താണ് നിനക്ക് ഗുണം? വത്സാ, വീണ്ടും വീണ്ടും ക്ഷത്രബന്ധുക്കളുടെ ഉടൽ പോക്കുന്നതിൽ എന്തു കാര്യം? ആ മഹാത്മാവിനോട് ഇപ്രകാരം ഋചീകാദികളായ പിതാമഹന്മാർ മതിയാക്കുക എന്നു പറഞ്ഞു മഹാഭാഗേ! പിതൃഘാതത്താൽ അമർഷിയായ രാമൻ ഋഷിമാരോട് പറഞ്ഞു: 'അല്ലയോ മഹാശയന്മാരേ, ഭവാന്മാർ ഇതിൽ എന്നെ തടുക്കരുത്.'

പിതൃക്കൾ പറഞ്ഞു: "അല്ലയോ യജികളിൽ സത്തമാ! താഴ്ന്നതരം ക്ഷത്രിയന്മാരെ ഭവാൻ വധിക്കരുത്. രാജാക്കന്മാരെ കൊന്നൊടുക്കുക എന്ന കർമ്മം അല്ലയോ മഹാശയാ, ബ്രാഹ്മണനായ ഭവാനു ചേർന്നതല്ല.''

**30. ബ്രാഹ്മണഗീത - ഇന്ദ്രിയജയം -** പിതൃക്കൾ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. ആ കഥ കേട്ട് അപ്രകാരം നീ ചെയ്യണം ദ്വിജസത്തമാ! അളർക്കൻ എന്ന് പേരായി ഒരു രാജർഷി പണ്ട് ഉണ്ടായിരുന്നു. വലിയ തപോനിധിയായിരുന്നു അദ്ദേഹം. ധർമ്മജ്ഞനും, സത്യം പറയുന്നവനും, മഹാത്മാവും, ദൃഢവ്രതനുമായിരുന്നു. ആഴിയാൽ ചുറ്റപ്പെട്ട ഈ ഊഴിയെല്ലാം വില്ലുകൊണ്ട് ജയിച്ചവനാണ് അവൻ. വലിയ ദുഷ്കരമായ കർമ്മം അവൻ ചെയ്തു. മനസ്സിനെ സൂക്ഷ്മത്തിലാക്കി മരച്ചുവട്ടിൽ വാഴുന്ന അവന്ന് ചിന്തയുണ്ടായി. അവൻ മഹാകർമ്മങ്ങളൊക്കെ വിട്ടൊഴിച്ച് സൂക്ഷ്മത്തിൽ മനസ്സുറപ്പിച്ചു.

അളർക്കൻ പറഞ്ഞു: "എൻെറ മനസ്സിന്ന് വേണ്ടുവോളം ബലം ലഭിച്ചിരിക്കുന്നു. ഞാൻ എൻെറ മനസ്സിനെ ജയിച്ചിരിക്കുന്നു. മനസ്സു ജയിച്ചാൽ എല്ലാ ജയവും തീർച്ചയാണ്! ശത്രുക്കളാൽ ചുഴന്ന ഞാൻ അവരുടെ നേരെ ശരങ്ങൾ വിടുന്നില്ല. മറ്റൊരിടത്തേക്കാണ് എയ്യുന്നത്. മനസ്സാണ് ചപലമായിട്ടുള്ളത്. അതിൻെറ ചാപല്യം മൂലം ഞാൻ മനുഷ്യരിൽ ദ്രോഹംചെയ്യുന്നു. അതുകൊണ്ട് കൂർത്തുമൂർത്ത അമ്പ് ഞാൻ എൻെറ മനസ്സിലേക്ക് അയയ്ക്കാം.

മനസ്സു പറഞ്ഞു: 'എടോ അളർക്കാ, നിൻെറ ബാണമൊന്നും എന്നിൽ കടക്കുകയില്ല. അത് നിൻെറ മർമ്മത്തെത്തന്നെയാണ് കീറുക. അതുകൊണ്ട് നീതന്നെയാണ് ചാവുക. എന്നെ കൊല്ലുവാൻ കെൽപ്പുള്ള മറ്റുവല്ല ശരങ്ങളുമുണ്ടോ എന്ന് നോക്കൂ!' ഇതു കേട്ടു ചിന്തിച്ച് അവൻ പിന്നെയും പറഞ്ഞു.

അളർക്കൻ പറഞ്ഞു: 'പല ഗന്ധങ്ങളും ഘ്രാണിക്കുക മൂലം മൂക്ക് അതിനെത്തന്നെ വീണ്ടും വീണ്ടും ഇഷ്ടപ്പെട്ടു ചെല്ലുന്നു. അതുകൊണ്ട് ഞാൻ എൻെറ മൂർച്ചയുള്ള ബാണങ്ങളെ മൂക്കിലേക്ക് എയ്തുകളയാം.

മൂക്കുപറഞ്ഞു: 'എടോ അർളക്കാ, നിൻെറ ബാണം എന്നിലേക്ക് കടക്കുകയില്ല. അത് നിൻെറ മർമ്മംതന്നെയാണ് കീറുക. നീ മർമ്മംപൊട്ടി മരിച്ചുപോകും. എന്നെക്കൊല്ലുവാൻതക്ക മറ്റുവല്ല ശരവുമുണ്ടോ എന്ന് അന്വേഷിച്ചു നോക്കൂ! അതു കേട്ട് അവൻ പിന്നെയും ചിന്തിച്ചു.

അളർക്കൻ പറഞ്ഞു: "സ്വാദുള്ള രസങ്ങൾ അനുഭവിച്ച് നാവ് അതിനെത്തന്നെ കൊതിക്കുന്നു. അതിലേക്കുതന്നെ ചെല്ലുന്നു. അതുകൊണ്ട് ഞാൻ നാവിലേക്ക് എൻെറ മൂർച്ചയുള്ള ശരങ്ങൾ എയ്തുകളയാം.

നാവ് പറഞ്ഞു: 'എടോ അളർക്കാ, നിൻെറ ബാണങ്ങൾ എന്നിൽ ഒട്ടും പ്രവേശിക്കുകയില്ല. അതു നിൻെറ മർമ്മത്തിനെത്തന്നെയാണ് കീറുക. നീ ആ മർമ്മം പൊട്ടി മരിക്കുകയും ചെയ്യും. എന്നെക്കൊല്ലുവാൻതക്ക ശരം വേറെ ഉണ്ടോ എന്ന് നോക്കൂ!, ഇതു കേട്ട് പിന്നേയും അവൻ ചിന്തിച്ച് ഇപ്രകാരം പറഞ്ഞു.

അളർക്കൻ പറഞ്ഞു: 'ത്വക്ക് പലതരത്തിലുള്ള സ്പർശസുഖം അനുഭവിച്ച് അതിൽത്തന്നെ ചെല്ലുന്നു. അതുകൊണ്ട് കങ്കപത്രശരങ്ങൾ പ്രയോഗിച്ച് ഞാൻ ത്വക്കിനെ പിളർന്നുകളയാം.'

ത്വക്ക് പറഞ്ഞു: 'എടോ അളർക്കാ! നിൻെറ ബാണങ്ങളൊന്നും എന്നിൽ കടക്കുകയില്ല. അവ നിൻെറ മർമ്മങ്ങളെത്തന്നെ പിളർക്കും. നീ മർമ്മം പൊട്ടി മരിക്കുകയുംചെയ്യും. അതാണ് സംഭവിക്കുക. അതുകൊണ്ട് എന്നെപ്പിളർക്കുവാൻ വേറെ വല്ല ബാണവുമുണ്ടോ എന്നു നോക്കൂ!' അതുകേട്ടു വീണ്ടും അവൻ ചിന്തിച്ചു പറഞ്ഞു.

അളർക്കൻ പറഞ്ഞു: 'പല ശബ്ദങ്ങൾ കേട്ട് അവയിൽ തന്നെ ചെവി പ്രവേശിക്കുന്നു. അതുകൊണ്ട് ഞാൻ ചെവിയിലേക്ക് മൂർച്ചയുള്ള എൻെറ ശരങ്ങൾ എയ്യുന്നതാണ്.

ചെവി പറഞ്ഞു: 'അല്ലയോ അളർക്കാ! നിൻെറ ശരങ്ങളൊന്നും എന്നിൽ കടക്കുകയില്ല. നിൻെറ മർമ്മംതന്നെ കീറും. മർമ്മം പൊട്ടി മരിക്കുകയും ചെയ്യും. അതുകൊണ്ട് എന്നെ ക്കൊല്ലുവാൻതക്ക ശരം വേറെ വല്ലതുമുണ്ടോ, എന്ന് നോക്കുക!' അതുകേട്ട് പിന്നെയും രാജാവ് ചിന്തിച്ചു പറഞ്ഞു.

അളർക്കൻ പറഞ്ഞു: 'പല രൂപങ്ങളുംകണ്ട് അതിൽ തന്നെ കണ്ണ് ചെല്ലുകയാണ്. അതുകൊണ്ട് ഞാൻ നിശിതമായ ശരങ്ങൾ അയച്ച് കണ്ണിനെ കൊന്നുകളയാം.'

കണ്ണ് പറഞ്ഞു: 'എടോ അളർക്കാ! നിൻെറ ശരങ്ങളൊന്നും എന്നിൽ കടക്കുകയില്ല. നിൻെറ മർമ്മംതന്നെയാണ് കീറുക. മർമ്മംപൊട്ടി നീതന്നെയാണ് മരിക്കുക! എന്നെക്കൊല്ലുവാൻതക്ക ശരങ്ങൾ വല്ലതുമുണ്ടോ എന്ന് നോക്കൂ! ഇതുകേട്ട് പിന്നെയും ചിന്തിച്ച് അളർക്കൻ പറഞ്ഞു.

അളർക്കൻ പറഞ്ഞു: 'പലതരത്തിലുള്ള നിഷ്ഠ പ്രജ്ഞ കൊണ്ട് കരുതുന്നു. അതുകൊണ്ട് ഞാൻ ബുദ്ധിയിൽ നിശിതബാണങ്ങളെ എയ്യുന്നു.'

ബുദ്ധി പറഞ്ഞു: 'അളർക്കാ! എന്നിൽ ഈ ബാണങ്ങൾ കടക്കുന്നതല്ല. നിൻെറ മർമ്മമാണ് അവകൊണ്ട് കീറുക. അതുകൊണ്ട് നീ മർമ്മംപൊട്ടി മരിക്കുന്നതാണ്. എന്നെ കൊല്ലുവാൻ മറ്റുവല്ല ശരങ്ങളുമുണ്ടോ എന്ന് നോക്കുക.'

ബ്രാഹ്മണൻ പറഞ്ഞു: 'അളർക്കൻ പിന്നീട് ഘോരവും ദുഷ്കരവുമായ തപസ്സുചെയ്തു. ഈ ഏഴിന്ദ്രിയങ്ങളിലും പ്രയോഗിക്കുവാൻ തക്ക ശക്തിയുള്ള ബാണമൊന്നും അവൻ കണ്ടില്ല. പിന്നെ പ്രഭുവായ അവൻ മനസ്സിരുത്തി ചിന്തിച്ചു. വളരെക്കാലം ചിന്തിച്ചിട്ട് യോഗത്താൽ പരമമായ ശ്രേയസ്സ്, ആ മതിസത്തമൻ, ദർശിച്ചില്ല.

പിന്നെ ആ മഹാവീര്യവാൻ മനസ്സിനെ ഏകാഗ്രമാക്കി നിശ്ചലനായി യോഗത്തിൽ മുഴുകി. ഒറ്റബാണംകൊണ്ട് സകല ഇന്ദ്രിയങ്ങളെയും കൊന്നുകളഞ്ഞു. യോഗംകൊണ്ട് അവൻ ആത്മാവിലെ പരമമായ സിദ്ധിയെ പ്രാപിച്ചു. വിസ്മയിച്ചുകൊണ്ട് ആ രാജർഷി പിന്നെ ആ ഗാഥ പാടി. 'അയ്യോ കഷ്ടം! നാം അനുഷ്ഠിച്ച കർമ്മങ്ങളൊക്കെ ബാഹ്യമായിരുന്നു! ഭോഗതൃഷ്ണയുമായി മുമ്പ് രാജ്യോപാസനചെയ്തു. പിന്നെ യോഗത്തെക്കാൾ ശ്രേഷ്ഠമായ സുഖമില്ലെന്നുകണ്ടു. രാമാ അത് നീ അറിയുന്നുണ്ടല്ലോ. രാമാ! ഇനി രാജാക്കന്മാരെയൊന്നും കൊല്ലരുത്. ഘോരമായതപസ്സിൽ ഏർപ്പെടുക! അങ്ങനെചെയ്താൽ തീർച്ചയായും ശ്രേയസ്സ് ലഭിക്കുന്നതാണ്.'

ഇപ്രകാരം പിതാമഹന്മാർ പറഞ്ഞപ്പോൾ ജമദഗ്നിയുടെ പുത്രനായ രാമൻ ഘോരമായ തപസ്സ് ചെയ്യുകയും ദുർഗ്ഗമമായ സിദ്ധിനേടുകയുംചെയ്തു.''

**31. ബ്രാഹ്മണഗീത - അംബരീഷഗാഥ -** ബ്രാഹ്മണൻ പറഞ്ഞു: "ലോകത്തിൽ മൂന്നു വൈരികളുണ്ട്. അവ പെരുക്കി ഒമ്പതായി വരുന്നു. ഹർഷം, പ്രീതി, ആനന്ദം ഇവ മൂന്നും സാത്വികമായ ഗുണങ്ങളാണ്. തൃഷ്ണ, ക്രോധം, വാശി ഇവ മൂന്നും രാജസമായ ഗുണങ്ങളാണ്. യാതൊരു ക്ഷീണവുംകൂടാതെ വളരെ ചുണയോടുകൂടി ഇവയെ ശരജാലങ്ങളാൽ ജയിച്ച്, പിന്നെ പരന്മാരെ ജയിക്കുവാൻ പ്രശാന്താത്മാവും ജിതേന്ദ്രിയനുമായ ധീരൻ ശ്രമിക്കണം. മുമ്പത്തെ കല്പം അറിയുന്ന ജനം ഇതിനെപ്പറ്റി ഗാഥകൾ പാടുന്നുണ്ട്. അത് ശമംകണ്ട അംബരീഷരാജാവ് പണ്ട് ചൊല്ലിയതാണ്. ദോഷങ്ങൾ വളരെ വന്നുയർന്നിട്ടും സജ്ജനങ്ങൾ ബാധയേറ്റപ്പോൾ ശക്തിയോടെ കീർത്തിമാനായ അംബരീഷൻ രാജ്യം കൈയേറ്റു. ആത്മദോഷങ്ങളെ ജയിച്ച് സാധുപൂജ ചെയ്തു വലിയ സിദ്ധിനേടിയതിന്നുശേഷം അവൻ ഇപ്രകാരം ഒരു ഗാഥ പാടി:

'ഞാൻ മിക്ക ദോഷങ്ങളെയും ജയിച്ചു. ഞാൻ മിക്ക രിപുക്കളെയും വധിച്ചു. എന്നാൽ വലിയ ഒരു ദോഷം ഇപ്പോഴും ബാക്കി കിടപ്പുണ്ട്. അതിനെ ഞാൻ കൊന്നിട്ടില്ല. എന്തിൻെറ പ്രേരണയാൽ ജീവി വൈതൃഷ്ണ്യം (ആഗ്രഹമില്ലായ്മ) പ്രാപിക്കാതിരിക്കുന്നത്, തൃഷ്ണാർത്തനെപ്പോലെ പാഞ്ഞു ചെന്നു വീണ് അറിയാതിരിക്കുന്നത്, എന്തിൻെറ പ്രേരണയാലാണ് മർത്ത്യൻ അകൃത്യം തുടരുന്നത്, ആ 'ലോഭ'ത്തെ തീക്ഷ്ണമായ വാളുകൊണ്ട് അറുക്കുവിൻ! ലോഭംമൂലം തൃഷ്ണയുണ്ടാകും. പിന്നെ ചിന്ത തുടരും. അവൻ കൊതിച്ചു നേടുന്നത് മിക്കതും രാജോഗുണമാണ്. അതിൽപ്പെട്ടാൽ മിക്കതും തമോഗുണം വന്നുപെടും. ഈ കണ്ട ഗുണങ്ങൾ കൊണ്ട് ദേഹം എടുത്ത് വീണ്ടും വീണ്ടും പിറക്കും. പിന്നെ ക്രിയകൾ ചെയ്യുവാൻ പ്രേരിതനാകും. ജീവിതം അവസാനിക്കുമ്പോൾ ഉടലറ്റ് പഞ്ചഭൂതങ്ങളായി മാറി ചിന്നുന്നു. ജന്മത്തോടെ മൃത്യുവിൽ ചെന്നെത്തും. അതുകൊണ്ട് നല്ലപോലെ ചിന്തിച്ച് ലോഭത്തെ ജയിച്ചുതന്നെ, ആത്മാവിൻെറ രാജ്യത്തെപ്പറ്റി ധീരനായി ചിന്തിക്കണം. ഇതാണ് ശരിയായ രാജ്യം. ഇതിനെക്കാൾ ശ്രേഷ്ഠമായി മറ്റു രാജ്യമില്ല. അതിലെ രാജാവോ, ആത്മാവാണ്. ഈ തത്ത്വം ഞാൻ നന്നായി അറിയുന്നുണ്ട്.'

ഇപ്രകാരം പ്രസിദ്ധനായ അംബരീഷരാജാവ് ഗാഥകൾ പാടി. ആധിരാജ്യത്തെ മുൻനിർത്തി ലോഭത്തെയും കാമത്തെയും ആ രാജാവ് അറുത്തുകളഞ്ഞു.''

**32. ബ്രാഹ്മണഗീത - ജനകബ്രാഹ്മണസംവാദം -** ബ്രാഹ്മണൻ പറഞ്ഞു: ''അല്ലയോ ഭാമിനീ, ഇതിന്ന് ഉദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. ജനകനും ബ്രാഹ്മണനും തമ്മിൽ നടന്ന ഒരു സംവാദമാണ് അതിലെ വിഷയം. ഒരു കുറ്റത്തിൽ അകപ്പെട്ട ബ്രാഹ്മണനെ ജനകരാജാവ് വിളിച്ച് ശിക്ഷയായി ഇപ്രകാരം പറഞ്ഞു: 'എൻെറ രാജ്യത്ത് നീ പാർക്കരുത്.' ഇപ്രകാരം രാജവ് കല്പിച്ചതുകേട്ട് ആ ബ്രാഹ്മണൻ പറഞ്ഞു: 'രാജാവേ, ഏതുവരെയാണ് ഭവൻെറ അധീനത്തിലുള്ള രാജ്യം? ഞാൻ വേറെ ഒരു രാജാവിൻെറ രാജ്യത്തിലേക്കു പോകുവാനാണ് പ്രഭോ, ആഗ്രഹിക്കുന്നത്! രാജാവേ, അങ്ങയുടെ കല്പന അനുസരിക്കുവാൻ ഞാൻ വിചാരിക്കുന്നു.' ഇപ്രകാരം യശസ്വിയായ ആ ബ്രാഹ്മണൻ പറഞ്ഞപ്പോൾ രാജാവ് ചുടുനെടുവീർപ്പുവിട്ട് ഒരക്ഷരവും മിണ്ടാതെ ഇരുന്നു ധ്യാനിച്ചിരിക്കുന്ന ഓജസ്വിയായ രാജാവിൽ വല്ലാത്ത ഒരു വിഷാദം വന്നുകൂടി; രാഹു വിഴുങ്ങിയ സൂര്യനെപ്പോലെയായി രാജാവ് ആശ്വസിച്ച് വിഷാദം തീർന്നതിന്നു ശേഷം അല്പം കഴിഞ്ഞിട്ട് ആ വിപ്രനോടു പറഞ്ഞു.''

ജനകൻ പറഞ്ഞു: ''പിതൃപൈതാമഹമായ രാജ്യവും നാടുമൊക്കെ എൻെറ അധീനത്തിൽ ഇരിക്കുമ്പോൾ ഞാൻ എൻെറ രാജ്യത്തിൻെറ അതിർത്തി തപ്പുകയായിരുന്നു. ഒരു വിധത്തിലും ഞാൻ അത് കണ്ടെത്തിയില്ല. ഊഴി കാണാതെ മിഥിലയുടെ ഉള്ളിലൊക്കെ തിരഞ്ഞു. അതിലും കാണാതെ സ്വന്തം പ്രജകളിലും ഞാൻ നോക്കി. അതിലും കാണാതായപ്പോൾ എനിക്കു വിഷാദമായി. കശ്മലമൊക്കെ വിട്ടപ്പോൾ എനിക്ക് അതിൽ ബുദ്ധി വീണ്ടും ചെന്നു. എനിക്കു വിഷയം, രാജ്യം ഞാൻ കണ്ടില്ല. അല്ലെങ്കിൽ എല്ലാം എൻെറ രാജ്യം തന്നെ. ഈ ദേഹംപോലും എൻെറയല്ല. അല്ലെങ്കിൽ ഈ ലോകം മുഴുവൻ എൻെറയാണ്. അതേസമയത്തുതന്നെ അല്ലയോ ദ്വിജോത്തമാ, അവയെല്ലാം എത്രത്തോളം എൻെറ

യാകുന്നുവോ, അത്രത്തോളം അവയെല്ലാം അന്യരുടേയുമാണ്. അതുകൊണ്ട് ഭവാൻ ആഗ്രഹമുള്ള കാലംവരെ ഇവിടെ പാർത്തുകൊള്ളുക! ഇഷ്ടമുള്ള കാലത്തോളം അനുഭവിച്ചുകൊള്ളുക.''

ബ്രാഹ്മണൻ പറഞ്ഞു: 'പിതൃപൈതാമഹമായ രാജ്യവും നാടുമൊക്കെ കൈയിലിരിക്കുമ്പോൾ ഭവാൻ എന്തു കാരണത്താലാണ് മമത്വം ഉപേക്ഷിച്ചത്? എന്തു ബുദ്ധി കൊണ്ടാണ് എല്ലാം അങ്ങയുടെ വിഷയമായത്? (രാജ്യമായത്?) എന്തുകൊണ്ടാണ് അങ്ങയുടെ രാജ്യത്തെ കാണാഞ്ഞത്? അഥവാ എല്ലാം അങ്ങയുടെ രാജ്യമായി കാണപ്പെട്ടത്?

ജനകൻ പറഞ്ഞു: "എല്ലാ ക്രിയകൾക്കും ഒരു അറുതിനില ഞാൻ ദർശിച്ചു അതുകൊണ്ട് 'ഇത് എന്റെയാണ്' എന്നു പറയാവുന്നതായി ഒന്നും ഞാൻ കണ്ടില്ല. ഇതിനെപ്പറ്റി ചിന്തിക്കുമ്പോൾ ഏതവന്റെ വസ്തുക്കളെയും ചിന്തിക്കുമ്പോൾ എന്റെ ബുദ്ധിയിൽ എന്റേതായി ഞാൻ ഒന്നും കണ്ടെത്തുന്നില്ല. ഈ ചിന്തയെ ആശ്രയിക്കുമ്പോൾ എന്റെ മനസ്സിൽനിന്ന് 'മമത്വം' ഓടിക്കളയുന്നു. പിന്നെ എന്തുകൊണ്ടാണ് ബുദ്ധി ഇതൊക്കെ എന്റെ രാജ്യത്തിലേതാണെന്നു പറഞ്ഞത് എന്നുള്ളതും പറയാം, കേൾക്കുക. മൂക്കിൽ ഏല്ക്കുന്ന ഗന്ധത്തെപ്പോലും അത് എനിക്കായി കരുതുന്നില്ല. അതുകൊണ്ടു ഞാൻ ജയിച്ച ഭൂമി നിത്യവും എന്റെ അധീനതയിൽ നില്ക്കുകയാണ്. നാവിൽ വന്നുപെടുന്ന രസത്തെ എനിക്കുവേണ്ടി ലഭിച്ചതായി ഞാൻ വിചാരിക്കുന്നില്ല. അതുകൊണ്ട് ഞാൻ ജയിച്ച ജലം എന്റെ അധീനത്തിൽ നില്ക്കുന്നു. ജ്യോതിസ്സിന്റെ രൂപം കണ്ണിൽവന്നുപെട്ടാൽ അത് ഞാൻ എന്റെ നേട്ടമായി കരുതുന്നില്ല. അതുകൊണ്ട് ഞാൻ വെന്ന ജ്യോതിസ്സ് എന്റെ അധീനത്തിൽ നില്ക്കുകയാണ്. ത്വക്ക് ഏല്ക്കുന്ന സ്പർശത്തെ ഞാൻ എന്റെ സുഖത്തിന്നായി വിചാരിക്കുന്നില്ല. അതുകൊണ്ട് ഞാൻ ജയിച്ച വായു എന്റെ അധീനത്തിൽ നില്ക്കുകയാണ്. ചെവി ഏല്ക്കുന്ന ശബ്ദത്തെ ഞാൻ എന്റെ ആവശ്യത്തിന്നായി കണക്കാക്കുന്നില്ല. അതുകൊണ്ട് ഞാൻ ജയിച്ച ശബ്ദം എന്റെ പാട്ടിൽത്തന്നെ നില്ക്കുന്നു. മനസ്സിന്റെ സ്ഥാനത്തു നില്ക്കുന്ന മനസ്സിനെ ഞാൻ എനിക്കുവേണ്ടിയാണെന്ന് അഭിമാനിക്കുന്നില്ല. അതുകൊണ്ട് ഞാൻ ജയിച്ച മനസ്സ് എന്റെ പാട്ടിൽത്തന്നെ നില്ക്കുകയാണ്. പിതൃക്കൾക്കും ദൈവതങ്ങൾക്കും, ഭൂതങ്ങൾക്കും, അപ്രകാരംതന്നെ അതിഥികൾക്കും വേണ്ടിയാണ് എന്നിലുള്ള സർവ്വതും, എന്റെ സർവ്വകർമ്മങ്ങളും, ഞാൻ ചെയ്യുന്നതു മുഴുവനും ഇത് കേട്ടപ്പോൾ ആ ബ്രാഹ്മണൻ ചിരിച്ച് ജനകരാജാവിനോടു പറഞ്ഞു: 'രാജാവേ, ഭവാനെ പരീക്ഷിക്കുവാൻവേണ്ടി വന്നവനായ 'ധർമ്മ'മാണ് ഞാൻ. അല്ലയോ രാജാവേ, ഭവാൻ ഒഴികെ ആരുണ്ട് ധർമ്മചക്രത്തെ തിരിക്കുവാൻ? ഈ ചക്രത്തിന്റെ നേമി നന്മകളാണ്. ദുർവ്വാരമായ ബ്രഹ്മലാഭത്തിന്നുവേണ്ടി സത്വനേമിസ്ഥമായ ചക്രത്തിന്റെ പ്രവർത്തകനായി മറ്റാരുണ്ട്?''

**33. ബ്രാഹ്മണഗീത - തത്ത്വസംഗ്രഹം** - ബ്രാഹ്മണൻ പറഞ്ഞു: "അല്ലയോ ഭീരു, നിന്റെ ബുദ്ധിയിൽ കണ്ട മാതിരി, നീ രസിക്കുന്നവിധം ഞാൻ ചെയ്യുന്നവനല്ല. ഞാൻ വേദജ്ഞനായ ഒരു ബ്രാഹ്മണനാണ്, മുക്തനാണ്. വനസഞ്ചാരിയായ ഈ ഞാൻ ഗൃഹസ്ഥാശ്രമിയുമാണ്. ശുഭത്തിലും, അശുഭത്തിലും, നല്ലതിലും, ചീത്തയിലും നീ കാണുന്നമാതിരിയുള്ള ഒരുത്തനല്ല ഞാൻ ഈ ജഗത്തിലുള്ള ഒന്നിൽ ഞാൻ എന്നും വ്യാപിച്ചിരിക്കുന്നു. ലോകത്തിലുള്ള സകല ചരാചരങ്ങൾക്കും ഞാൻ നാശകർത്താവാണ്, അന്തകനാണ്. മരത്തിന്നുള്ളിൽ അഗ്നിയെന്നപോലെ അവയുടെ നാശകർത്താവായി ഞാൻ സ്ഥിതിചെയ്യുന്നു. ഈ ഭൂമിയിലും, സ്വർഗ്ഗത്തിലും ഈ ബുദ്ധി കാത്തിരിക്കുന്നു. ഈ ജ്ഞാനംതന്നെയാണ് എന്റെ ധനം. ബ്രാഹ്മണർക്ക് ഒരേ ഒരു വഴി മാത്രമേയുള്ളൂ. അതിനെപ്പറ്റി അറിയുന്നവർ ആ വഴി എന്തെന്ന് പറയുന്നു. ഗൃഹത്തിലും വനവാസത്തിലും ഭിക്ഷയിലും ബ്രഹ്മവൃത്തിയിലും ഒരേയൊരു മാർഗ്ഗം അവർ പിന്തുടരുന്നു. പല തരത്തിലുള്ള അവ്യഗ്രമായ അടയാളങ്ങളാലും, പലമാതിരി ജീവിതധർമ്മങ്ങളാലും അവർ പല മാർഗ്ഗം അവലംബിക്കുന്നുണ്ടെങ്കിലും ആദർശം ഒന്നുതന്നെയാണ്. മാർഗ്ഗം ഭിന്നമായാലും ലക്ഷ്യം ഒന്നാണ്. പല പുഴകളും ഒരേ സമുദ്രത്തിൽ ചെന്നുചേരുന്നതുപോലെയാണ്. ബുദ്ധികൊണ്ട് എത്തുന്ന വഴി ദേഹംകൊണ്ടും പ്രാപിക്കുന്നതാണ്.

കർമ്മങ്ങൾക്ക് ആദിയും അന്തവുമുണ്ട്. ശരീരം ആ കർമ്മങ്ങളാൽ ബന്ധിക്കപ്പെട്ടിരിക്കുന്നു.

അതുകൊണ്ട് അല്ലയോ സുഭഗേ, നിനക്ക്പരലോകത്തെപ്പറ്റി ഭയപ്പെടേണ്ടതില്ല.

തൽഭാവപരയായി നീ നിന്റെ ആത്മാവിൽ എത്തുന്നതാണ്.''

**34. ബ്രാഹ്മണഗീത - ബ്രാഹ്മണഗീതാവസാനം** - ബ്രാഹ്മണി പറഞ്ഞു: "ശുദ്ധമല്ലാത്ത ആത്മാവോടുകൂടിയവന്നും ബുദ്ധി കുറഞ്ഞവന്നും ഇതു ഗ്രഹിക്കുവാൻ വളരെ വിഷമമുണ്ട്. എന്റെ ബുദ്ധിയാണെങ്കിൽ വളരെ മോശം. അല്പബുദ്ധിയാണു ഞാൻ. വളരെ ചുരുങ്ങിയതു മാത്രമല്ല. വളരെ കലർന്നതുമാണ്, അവ്യക്തമാണ്. അങ്ങു പറഞ്ഞ ആ ജ്ഞാനത്തിന്റെ അർത്ഥം ചുരുക്കത്തിൽ പറഞ്ഞുതരാമോ? ഈ ജ്ഞാനത്തിന്റെ ഉറവിടം ഗ്രഹിക്കുവാൻ എനിക്കാഗ്രഹമുണ്ട്.''

ബ്രാഹ്മണൻ പറഞ്ഞു: "ബ്രഹ്മത്തിൽ അധിഷ്ഠിതമായ ബുദ്ധിയാണ് താഴെയുള്ള അഗ്നി. ഗുരുവാണ് ഉപരിഭാഗത്തെ അഗ്നി. തപശ്രുതങ്ങളെ കടഞ്ഞാൽ (തപസ്സും വേദങ്ങളും) ജ്ഞാനാഗ്നി അതിൽ നിന്നുണ്ടായിവരുന്നതാണ്.''

ബ്രാഹ്മണി പറഞ്ഞു: "ബ്രഹ്മത്തിന്നുള്ള ലിംഗം ക്ഷേത്രജ്ഞൻ എന്നു പറയുന്നതാണെങ്കിൽ അതറിയുവാൻതക്ക ലക്ഷണം എന്താണ്?''

ബ്രാഹ്മണൻ പറഞ്ഞു: "അലിംഗം നിർഗ്ഗുണമാണ്, അതു കാണാൻ പറ്റുകയില്ല. അതില്ലാഞ്ഞതാണ് അതിന്നു കാരണം. അതിനെ ഗ്രഹിക്കുകയോ ഗ്രഹിക്കാതിരിക്കുകയോ ചെയ്യുന്നതിന്നുള്ള ഉപായം ഞാൻ പറയാം.

മോക്ഷത്തിന്റെ സിദ്ധിക്കുവേണ്ടി ഇന്നതു ചെയ്യുക, ഇന്നതു ചെയ്യരുത് എന്നൊന്നും എഴുതിവെച്ചിട്ടില്ല. സ്വർഗ്ഗത്തെ ആരു കാംക്ഷിക്കുന്നുവോ, അവർ കണ്ടും കേട്ടും വേണ്ടത് അറിഞ്ഞാണ് അനുഷ്ഠിക്കുക. ഇവിടെ നൂറും ആയിരവും അവ്യക്തവും വ്യക്തവുമായ രൂപങ്ങൾ വെളിവാക്കണം. വളരെ നാനാർത്ഥങ്ങളോടുകൂടിയതും വളരെ പ്രത്യക്ഷയുക്തികളോടുകൂടിയതുമായ അവയെല്ലാം അഭ്യസിച്ച് എവിടെ എത്തിയാൽ പിന്നെ അതിന്നപ്പുറം മറ്റൊരുനില ഏതിന്നില്ലയോ അതിനെ പ്രാപിക്കും.''

ശ്രീഭഗവാൻ പറഞ്ഞു: "പിന്നെ ആ ബ്രാഹ്മണിയുടെ ബുദ്ധി ക്ഷേത്രജ്ഞസംശയത്തിൽ, ക്ഷേത്രജ്ഞാനത്താൽ, ക്ഷേത്രജ്ഞന്മാരുടെയും അപ്പുറമായി എത്തിനിന്നു.''

അർജ്ജുനൻ പറഞ്ഞു: "അല്ലയോ കൃഷ്ണാ, എവിടെയാണ് ആ ബ്രാഹ്മണന്റെ ഭാര്യ? ആ ബ്രാഹ്മണശ്രേഷ്ഠൻ എവിടെയാണ്. അല്ലയോ അച്യുതാ, ഈ സിദ്ധിനേടിയ അവരെപ്പറ്റി അങ്ങു പറയണേ.''

ശ്രീഭഗവാൻ പറഞ്ഞു: "അർജ്ജുനാ, എന്റെ മനസ്സാണ് ആ ബ്രാഹ്മണൻ. എന്റെ ബുദ്ധിയാണ് ആ ബ്രാഹ്മണി. ക്ഷേത്രജ്ഞൻ എന്നു പറയപ്പെടുന്നവൻ ഞാൻതന്നെയാണ് ധനഞ്ജയാ!''

**35. ഗുരുശിഷ്യസംവാദം - തത്ത്വനിർവ്വചനം -** അർജ്ജുനൻ പറഞ്ഞു: "അറിയേണ്ടതായ ബ്രഹ്മത്തെപ്പറ്റി ഭവാൻ ഒന്ന് വിവരിച്ചുതരണേ! അങ്ങയുടെ പ്രസാദത്താൽ എന്റെ മനസ്സ് സൂക്ഷ്മാന്വേഷണത്തിൽ ഉത്സുകമായിരിക്കുന്നു.''

വാസുദേവൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അത് ശിഷ്യനും ഗുരുവുമായി നടന്ന ഒരു സംഭാഷണമാണ്. അത് മോക്ഷത്തെപ്പറ്റിയുള്ളതാണ്. സംശിതവ്രതനായ ഒരു ബ്രാഹ്മണനായ ആചാര്യന്റെ സമീപത്തുചെന്ന് ബുദ്ധിമാനായ ശിഷ്യൻ ചോദിച്ചു: 'ഭഗവാനേ, ഞാൻ അങ്ങയെ സംശ്രയിക്കുന്നു. നിഃശ്രേയസപരായണനായ എനിക്ക് അല്ലയോ പരന്തപാ, അങ്ങ് ശ്രേയസ്സ് ഉപദേശിച്ചുതന്നാലും, ഞാൻ അങ്ങയുടെ പാദത്തിൽ കുമ്പിട്ട് ഇരക്കുന്നു. ഞാൻ ആവശ്യപ്പെട്ടതു പറഞ്ഞുതന്നാലും.' ഇപ്രകാരം പറയുന്ന ശിഷ്യനോട് ഗുരു പറഞ്ഞു: 'എടോ ദ്വിജാ, നിനക്കു സംശയം തോന്നുന്നതൊക്കെ ചോദിച്ചുകൊള്ളുക. നിന്റെ സംശയങ്ങളൊക്കെ ഞാൻ തീർത്തുതന്നുകൊള്ളാം.' ഇപ്രകാരം വലിയ വാത്സല്യത്തോടെ ഗുരു പറഞ്ഞപ്പോൾ ശിഷ്യൻ കൈകൂപ്പിനിന്ന് എന്താണു ചോദിച്ചതെന്നു പറയാം. മഹാമതേ കേൾക്കുക!''

ശിഷ്യൻ പറഞ്ഞു: "ഗുരോ, ഞാൻ എവിടെനിന്ന് ഇഹത്തിൽ വന്നു? ഭവാൻ എവിടെനിന്നു വന്നു? ഏറ്റവും പരമമായ സത്യമെന്തെന്ന് പറഞ്ഞാലും. ചരങ്ങളും അചരങ്ങളുമായ ഭൂതങ്ങളൊക്കെ എവിടെനിന്ന് ഉത്ഭവിച്ചു? എന്തിനാലാണ് ഭൂതങ്ങൾ ജീവിക്കുന്നത്? അവയുടെ ആയുസ്സ് എത്രത്തോളമുണ്ട്? എന്താണ് സത്യം? എന്താണ് തപസ്സ്? ഹേ ബ്രാഹ്മണാ, എന്താണ് ഗുണങ്ങൾ? ശിവമായ മാർഗ്ഗങ്ങൾ എന്താണ്? എന്താണ് സുഖം? എന്താണു പാപം, ദുഷ്കൃതം? ഭഗവാനേ, എന്റെ ഈ ചോദ്യത്തിന് സുവ്രതാ, ഭവാൻ ശരിയായ ഉത്തരം പറയണേ വിപ്രർഷേ! തത്ത്വപ്രകാരവും, ക്രമപ്രകാരവും ഉത്തരം പറയണേ! ഈ ചോദ്യങ്ങൾക്ക് അങ്ങയൊഴികെ വിവരിക്കുവാൻ മറ്റൊരാളുമില്ല. അല്ലയോ ധർമ്മജ്ഞരിൽ ശ്രേഷ്ഠാ, ഇതു കേൾക്കുവാൻ എനിക്ക് അത്യധികമായ കൗതുകമുണ്ട്. മോക്ഷധർമ്മാർത്ഥകുശലനായ ഭവാൻ ലോകത്തിൽ പ്രസിദ്ധനാണ്. എല്ലാസംശയങ്ങളും തീർത്തുതരുവാൻ അങ്ങയല്ലാതെ മറ്റാരുമില്ല. സംസാരഭീരുക്കളായ ഞങ്ങൾ മോക്ഷകാംക്ഷികളാണ്.''

വാസുദേവൻ പറഞ്ഞു: "തന്റെ സമീപത്തുവന്ന് ആശ്രയിച്ച് വേണ്ടവിധം ചോദിക്കുന്ന അവനോട്, പ്രശാന്തനായി ഗുരുവിനെ പിൻതുടരുന്ന ഗുണവാനായ ശിഷ്യനോട്, നിഴൽപോലെ പിൻതുടരുന്ന ദാന്തനും, യതിയുമായ ബ്രാഹ്മചാരിയോട് അപ്പോൾ മേധാവിയും, ദൃഢവ്രതനുമായ ഗുരു അവന്റെ ചോദ്യത്തിന്നുള്ള ഉത്തരം മുഴുവനും പറഞ്ഞുകൊടുത്തു അരിന്ദമാ, കുരുദ്വഹാ!''

ഗുരു പറഞ്ഞു: "ലോകപിതാമഹനായ ബ്രഹ്മാവുതന്നെ ഇതൊക്കെ പണ്ടു പറഞ്ഞിട്ടുള്ളതാണ്. ഇതൊക്കെ ഋഷിമാർ കൊണ്ടാടി സേവിച്ചിട്ടുള്ളതുമാണ്. വേദജ്ഞാനത്തെ ആശ്രയിച്ച് തത്ത്വഭൂതാർത്ഥങ്ങളെപ്പറ്റി ഭാവനചെയ്യുന്നതുമാണ്. ഏറ്റവും ശ്രേഷ്ഠമായിട്ടുള്ളത് ജ്ഞാനമാണ്. ഉത്തമമായ തപസ്സ് സന്ന്യാസമായും ഞാൻ കാണുന്നു. ആത്മാവ് സർവ്വഭൂതസ്ഥനാണെന്നു യാതൊരു ബാധയും കൂടാതെ ഉറപ്പോടെ ജ്ഞാനതത്ത്വത്തെപ്പറ്റി അറിയുന്നുവോ, അവൻ സർവ്വഗനായി ഭവിക്കുന്നു. അവൻ പരമപദപ്രാപ്തനായി കരുതപ്പെടുന്നു. എല്ലാജീവികളുടെയും ആവസം ഒരിടത്തിലാണെന്നും അവയുടെ നിവാസവും ഒരിടത്തിൽത്തന്നെയാണെന്നും ആര് അറിയുന്നുവോ, അപ്രകാരം നാനാത്വത്തിൽ ഏകത്വം ആരു ദർശിക്കുന്നുവോ, അവൻ എല്ലാവിധ ദുഃഖങ്ങളിൽനിന്നും വിമുക്തനാകുന്നതിൽ വിജയിക്കുന്നു. യാതൊന്നിനെയും കാമിക്കാതിരിക്കുകയും താൻ, തന്റേതെന്ന് ഒന്നും അഭിമാനിക്കാതിരിക്കുകയും ചെയ്യുന്നുവോ, അങ്ങനെയുള്ളവൻ ഇഹലോകത്തിൽ ജീവിക്കുന്നുണ്ടെങ്കിലും അവൻ ബ്രഹ്മഭാവം പ്രാപിച്ചവനാണ്. പ്രധാന (പ്രകൃതി) ഗുണതത്ത്വജ്ഞനും ഭൂതവിധിവിത്തമനും നിർമ്മമനും നിരഹങ്കാരനുമായ പുരുഷൻ തീർച്ചയായും മുക്തനാകും.

'അവ്യക്തം' എന്ന വിത്തിൽനിന്നുത്ഭവിച്ചതും ബുദ്ധിയാകുന്ന തടിയായി വളർന്നതും മഹാഹങ്കാരമാകുന്ന കൊമ്പുകളോടുകൂടിയതും, ഇന്ദ്രിയങ്ങളാകുന്ന ചിനപ്പുകളോടുകൂടിയതും, അഞ്ചു മഹാഭൂതങ്ങളാകുന്ന പൂമൊട്ടുകളോടുകൂടിയതും, ധാതുക്കളാകുന്ന വിശേഷമാകുന്ന ചില്ലകളോടുകൂടിയതും, നിത്യവും ഇലകൾ വളരുന്നതും, നിത്യവും പുഷ്പിക്കുന്നതും, നിത്യവും ശുഭഫലങ്ങൾ ഉണ്ടാക്കുന്നതും, സർവ്വജീവികൾക്കും ആശ്രയമായതും, സനാതനവും ആകുന്നു; ബ്രഹ്മബീജോത്ഭവമായ അത് നാശമില്ലാത്തതാകുന്നു. ഈ തത്ത്വം മനസ്സിലാക്കി സംസാരവൃക്ഷത്തിന്റെ ശാഖകൾ ജ്ഞാനമാകുന്ന മൂർച്ചയുള്ള വാൾകൊണ്ട് അറുത്ത് അമരനായിത്തീർന്നാൽ അവന്നു പിന്നെ മൃത്യുജന്മങ്ങൾ ഉണ്ടാകുന്നതല്ല. ഭൂതഭവ്യഭവിഷ്യാദികളും ധർമ്മാർത്ഥകാമങ്ങളും, അവയുടെ നിർണ്ണയങ്ങളും പൂർവ്വകല്പമായ സനാതനതത്ത്വങ്ങളും സിദ്ധസംഘങ്ങൾ അറിയുന്നു. അല്ലയോ മഹാപ്രജ്ഞാ, ഉത്തമമായ ആ പദത്തെപ്പറ്റി ഞാൻ പറഞ്ഞുതരാം. മനീഷികൾ ബുദ്ധിയാൽ സംസിദ്ധരാകുന്നു. പണ്ടു തമ്മിൽ പരീക്ഷിക്കുന്ന മഹർഷികൾ ഒന്നിച്ചുചേർന്നു. പ്രജാപതി, ഭരദ്വാജൻ, ഗൗതമൻ, ഭാർഗ്ഗവൻ, വസിഷ്ഠൻ, കശ്യപൻ, വിശ്വാമിത്രൻ, അത്രി എന്നിവർ പല മാർഗ്ഗങ്ങളും ചുറ്റിക്കറങ്ങി സ്വന്തം കർമ്മങ്ങൾക്കൊണ്ടു തളർന്ന് ഋഷിയും വൃദ്ധനുമായ ആംഗീരസിനെ മുൻപെ നടത്തി, ദ്വിജാതികൾ ബ്രഹ്മാലയത്തിൽ ച്ചെന്ന് കല്മഷം വിട്ടു വിളങ്ങുന്ന ബ്രഹ്മദേവനെക്കണ്ടു. സസുഖം വസിക്കുന്ന ആ ദേവനെക്കണ്ടു കുമ്പിട്ട് മഹർഷികൾ വിനയത്തോടെ ഏറ്റവും നൈശ്രേയസമായ ഈ വാക്യം ചോദിച്ചു: 'എങ്ങനെയാണ് സൽക്കർമ്മങ്ങൾ ചെയ്യുക? എന്തു ചെയ്താൽ കിൽബിഷങ്ങൾ (പാപങ്ങൾ) തീരും? ശുഭമായ മാർഗ്ഗങ്ങൾ എന്താണ്? എന്താണ് സത്യം? ദുഷ്കൃതം എന്താണ്? പ്രളയം, മുക്തി, ഭൂതങ്ങളുടെ ജന്മം, നാശം എന്നിവയും എന്താണ്?''

ഈ ചോദ്യം കേട്ടപ്പോൾ അവരോട് അതിന്നു മറുപടിയായി ബ്രഹ്മാവ് എന്തു പറഞ്ഞുവോ, അതു ഞാൻ നിന്നോടു പറയാം. കേട്ടമാതിരി പറയാം ശിഷ്യാ, നീ കേൾക്കുക.''

ബ്രഹ്മാവ് പറഞ്ഞു: "അല്ലയോ സുവ്രതന്മാരേ, ഭൂതങ്ങളും സർവ്വചരാചരങ്ങളും സത്യത്തിൽനിന്നുത്ഭവിച്ചു. അവ തപസ്സുകൊണ്ടു ജീവിക്കുന്നു. ഇതു നിങ്ങൾ ഓർക്കുവിൻ! സ്വന്തം ജന്മസ്ഥാനത്തെവിട്ട് തങ്ങളുടെ കർമ്മത്തിന്റെ പ്രേരണയാൽ വ്യത്യസ്തമായി വർത്തിക്കുന്നു. സത്യം ഗുണങ്ങളോടു ചേരുമ്പോൾ അഞ്ചു ലക്ഷണങ്ങളോടുകൂടിയതാകുന്നു. ബ്രഹ്മം സത്യമാണ്, തപസ്സ് സത്യമാണ്, പ്രജാപതി സത്യമാണ്. എല്ലാ ചരാചരങ്ങളും ആ സത്യത്തിൽനിന്നാണ് ഉത്ഭവിച്ചത്. സത്യംതന്നെ ജഗന്മയമായ വിശ്വം. അതുകൊണ്ടു സത്യാത്മാക്കളായ വിപ്രന്മാർ നിത്യവും യോഗപരായണരായി ക്രോധവും, സന്താപവും, വിട്ടു നിഷ്ഠയോടുകൂടി ധർമ്മ

ത്തെ സേവിക്കുന്നു. അന്യോന്യനിഷ്ഠന്മാരും, വൈദ്യന്മാരും, ധർമ്മസേതുപ്രവർത്തകരും, ലോകഭാവനരും, നിത്യരുമായ അവരെപ്പറ്റി ഇനി ഞാൻ പറയാം. നാലുവിദ്യ, നാലുവർണ്ണം, നാലാശ്രമം എന്നിവയുടെ മാർഗ്ഗത്തിൽ നാലു കാലുകളോടു കൂടിയ ധർമ്മം നിത്യമായി സ്ഥിതിചെയ്യുന്നു എന്നു മനീഷികൾ പറയുന്നു. ദ്വിജേന്ദ്രന്മാരേ, നിങ്ങളോട് ആ നല്ല മോക്ഷത്തിന്റെ മാർഗ്ഗം ഉപദേശിക്കാം. ബ്രഹ്മസിദ്ധിക്കുവേണ്ടി മനീഷികൾ സഞ്ചരിച്ചിട്ടുള്ളതാണ് ആ മാർഗ്ഗം. ഞാൻ ഈ പറയുന്ന ദുർഘടമായ മാർഗ്ഗം മനസ്സിലാക്കാൻ വളരെ പ്രയാസമുള്ളതാണെങ്കിലും ആ മാർഗ്ഗം ഉത്തമമായിട്ടുള്ളതാണ്. പരമമായ പദത്തിലേക്കുള്ള ആ മാർഗ്ഗത്തെ മഹാഭാഗന്മാരെ നിങ്ങൾ ധരിക്കുവിൻ!

ഒന്നാമത്തെ പദം ബ്രഹ്മചര്യാശ്രമമാണ് എന്നു പറയാം. രണ്ടാമത്തെ ആശ്രമമാണ് ഗാർഹസ്ഥ്യം. പിന്നെ മൂന്നാമത്തേതാണ് വാനപ്രസ്ഥം. അതിന്റെ അപ്പുറമാണ് പരമപദമായ അദ്ധ്യാത്മം. ജ്യോതിസ്സ്, ആകാശം, ആദിത്യൻ, വായു, ഇന്ദ്രൻ, പ്രജാപതി എന്നിവരെ ആദ്ധ്യാത്മത്തിൽ എത്തുന്നതുവരെ കാണുന്നതല്ല. അതിന്നുള്ള ആദ്ധ്യാത്മസിദ്ധിക്കുള്ള ഉപായം എന്തെന്നു പറയാം. അത് ആദ്യമായി മനസ്സിലാക്കുക. ഫലമൂലങ്ങൾ ഭക്ഷിച്ച് കാട്ടിൽ ജീവിക്കുന്ന മുനികൾക്കു വിധിച്ചിട്ടുണ്ട്. ബ്രഹ്മണക്ഷത്രിയവൈശ്യന്മാരായ മൂന്നു ദ്വിജാതികൾക്കും ആ ജീവിതാശ്രമം വിധിച്ചിട്ടുണ്ട്, വാനപ്രസ്ഥം എന്ന ആശ്രമം. ഗൃഹസ്ഥാശ്രമം നാലു വർണ്ണങ്ങൾക്കും ഒപ്പംതന്നെ വിധിക്കപ്പെട്ടിരിക്കുന്നു. ധർമ്മം എന്നത് ശ്രദ്ധയെന്ന ലക്ഷണത്തോടുകൂടിയതാണ്. ധർമ്മത്തിൽ വിശ്വാസംഉണ്ടായിരിക്കുക എന്നാതാണ് ലക്ഷണം എന്നു ധീരാത്മാക്കൾ പറയുന്നു. ധീരന്മാർ സ്വീകരിച്ച ഈ മാർഗ്ഗത്തെ ദേവയാനം എന്ന മാർഗ്ഗമായി പറയുന്നു. ധർമ്മസേതു ലംഘിക്കാതെ കർമ്മംചെയ്യുന്ന ധീരാത്മാക്കൾ ഈ മാർഗ്ഗം അവലംബിച്ചിട്ടുണ്ട്. ഇവയിൽ ഏതെങ്കിലും ഒരു ധർമ്മമാർഗ്ഗം അവലംബിച്ച ദൃഢവ്രതന്മാർ കാലാനുസൃതമായ ഭൂതപ്രഭാവത്തേയും, ഭൂതക്ഷയത്തെയും കാണുന്നു. വിഷയസ്ഥങ്ങളായി വേർതിരിക്കപ്പെട്ട തത്ത്വങ്ങളെപ്പറ്റി ശരിയായി കാരണസഹിതം ഞാൻ പറയാം. മഹാത്മാവായ അവ്യക്തം, അഹങ്കാരം; ഇന്ദ്രിയങ്ങൾ പതിനൊന്നും, ജ്ഞാനേന്ദ്രിയങ്ങളും, കർമ്മേന്ദ്രിയങ്ങളും, അഞ്ചു മഹാഭൂതങ്ങളും നാശമില്ലാത്ത സൃഷ്ടികളാണ്. ഭൂതങ്ങൾ ഇങ്ങനെ നാലും ഇരുപതും പിന്നെ ഒന്നും ഉണ്ട്. ഈ തത്ത്വങ്ങളുടെയെല്ലാം ഉത്ഭവവും നാശവും അറിയുന്നവൻ ആരോ, അവൻ എല്ലാ ജീവികളിലുംവെച്ചു ധീരനാണെന്നു പറയാം. അവനെ ഒരിക്കലും മായാവ്യാമോഹം ബാധിക്കുന്നതല്ല. ശരിക്കു തത്ത്വങ്ങൾ ആര് അറിയുന്നുവോ, എല്ലാ ഗുണങ്ങളെയും എല്ലാദേവതകളെയും അറിയുന്നുവോ, അവൻ സകലപാപങ്ങളും നശിച്ച്, സകല ബന്ധങ്ങളെയും വേർപെട്ട് ശുഭമായ സകല ലോകസുഖങ്ങളും അനുഭവിക്കുന്നതാണ്.''

## 36. ഗുരുശിഷ്യസംവാദം - തമോഗുണനിരൂപണം

- ബ്രഹ്മാവു പറഞ്ഞു: "അവ്യക്തവും അനുദ്രിക്തവും സർവ്വവ്യാപിയും, ധ്രുവവും, സ്ഥിരവും, ഒമ്പതുദ്വാരമുള്ളതും, മൂന്നു ഗുണത്തോടുകൂടിയതും, അഞ്ചു ധാതുക്കളോടുകൂടിയതുമായ പുരത്തെ കാണുക. പതിനൊന്നുകൂട്ടം മനസ്സുൾപ്പടെ ചുറ്റിനില്ക്കുന്നതും, ബുദ്ധിയാകുന്ന ഭരണകർത്താവോടുകൂടിയതുമാണ് ആ പുരം. അതിൽ മൂന്ന് സ്രോതസ്സുണ്ട്. അവ എപ്പോഴും പൂരിക്കുന്നു. മൂന്ന് ഓവുകളുണ്ട്. അവ ഗുണാത്മകമാണ്; എപ്പോഴും പ്രവർത്തിക്കുന്നു. തമസ്സ്, രജസ്സ്, സത്വം എന്നീ പേരുകളാൽ മൂന്നു ഗുണങ്ങളും അറിയപ്പെടുന്നു. അവയെല്ലാം തമ്മിൽ തമ്മിൽ ഇണകളായി നില്ക്കുന്നതും, പരസ്പരോപജീവികളായിരിക്കുന്നവയുമാണ്. അവ ഇരട്ടയ്ക്ക് അന്യോന്യാലംബങ്ങളും, അന്യോന്യം പിൽതുടരുന്നവയുമാണ്. അവ തമ്മിൽചേർന്നു നില്ക്കുന്നു. ഇവയോട് തമ്മിൽതമ്മിൽ മൂന്നുഗുണങ്ങളും, അപ്രകാരം അഞ്ച് ധാതുക്കളുമായും ചേർന്ന്നില്ക്കുന്നു. തമസ്സിന്ന് ഇണയായി സത്വവും, സത്വത്തിന്ന് ഇണയായി രജസ്സും, രജസ്സിന്നിണയായി സത്വവും, സത്വത്തിന്നിണയായി തമസ്സും നില്ക്കുന്നു. തമസ്സിനെ അടക്കുന്നിടത്ത് രജസ്സ് തുടങ്ങുകയായി. രജസ്സ് അടക്കുന്നിടത്ത് സത്വം തുടങ്ങുകയായി. നൈശാത്മകമാണ് തമസ്സ് എന്നറിയണം. ആ തമസ്സിന്ന് മൂന്നു സ്വഭാവങ്ങളുണ്ട്. അതിന്റെ നാമം, മോഹം, എന്നാണ്. ആ മോഹത്തിന്ന് അധർമ്മം എന്ന ഒരു ലക്ഷണമുണ്ട്. അതു പാപകർമ്മങ്ങളിൽ ഉറച്ചതാണ്. ഇതാണ് താമസമായ കർമ്മത്തിന്റെ രൂപം. ഇതാണ് തമസിന്റെ പ്രകൃതി. രജസ്സ് മാറിപ്പോകുനതാണ്, സർവ്വഭൂതത്തിലും ഉൽപ്പത്തികൊണ്ട് അതിന്റെ സ്ഥിതിയെ ലക്ഷണമായി അറിയണം. ലാഘവം, ശ്രദ്ധധാനത എന്നിവയാണ് എല്ലാജീവികളിലുമുള്ള സാത്വികഗുണത്തിന്റെ ലക്ഷണമെന്നു നല്ല ജനങ്ങൾ പറയുന്നു. ഇവയുടെ ഗുണതത്ത്വങ്ങൾ തത്ത്വയുക്തിയാൽ ഞാൻ പറയുകയാണ്. അവ ചേർത്തും വേർതിരിച്ചും ഞാൻ പറയാം, അത് ശരിയായി കേൾക്കുക.

മോഹം, അജ്ഞാനം, അത്യാഗം, കർമ്മങ്ങൾക്ക് അദൃഢത്വം, സ്വപ്നം, സ്തംഭം, ഭയം, ലോഭം, ശോകം, സുകൃതദൂഷണം, ഓർമ്മക്കേട്, അവിപാകം, നാസ്തിക്യം, വൃത്തിതെറ്റൽ, ഭേദംനോക്കാതിരിക്കൽ, അന്ധത്വം, നീചവൃത്തിയെടുക്കൽ, ചെയ്യാതെ ചെയ്തെന്ന് മാനിക്കൽ, അജ്ഞാനി ജ്ഞാനിയാണെന്നു ഭാവിക്കൽ, അമൈത്രി, കർമ്മമില്ലായ്ക, അശ്രദ്ധ, ജളഭാവം, നേരില്ലായ്ക, ധരിക്കായ്ക, പാപകർമ്മം, അബോധം, ഗൗരവം, സന്നഭാവം, അവശിത്വം, അധോഗതി, ഈ ഗുണങ്ങളൊക്കെ താമസങ്ങളാണ്, തമോഗുണങ്ങളാണ്. അതു പറഞ്ഞുകഴിഞ്ഞു. ഈ ലോകത്തിലുള്ള ഭാവമെന്ന ഭാവങ്ങളെല്ലാം ഏതേതിടത്ത് തമോഗുണവുമായി ചേർന്നിരിക്കുന്നുവോ അതും താമസമായി കണക്കാക്കണം. ദേവന്മാരെക്കുറിച്ചും, ബ്രാഹ്മണരെപ്പറ്റിയും, വേദങ്ങളെപ്പറ്റിയും, കുറ്റങ്ങൾ പറയുക, ദാനംചെയ്യാതിരിക്കുക, ഗർവ്വുകാണിക്കാതിരിക്കുക, വ്യാമോഹം, വിദ്വേഷം, സഹിച്ചുകൂടായ്ക, മാത്സര്യം, ഇവയൊക്കെ ജീവികളിൽ താമസമായ വൃത്തിയാകുന്നു. കാര്യങ്ങൾ പാഴിൽ ചെയ്യുക, പാഴായദാനങ്ങൾ ചെയ്യുക, പാഴായി ഭക്ഷണം - ഈ പറഞ്ഞതൊക്കെ താമസമായ പ്രവൃത്തികളാണ്. അതിവാക്കു പറയുക, പൊറുത്തുകൂടായ്ക, മാത്സര്യം, അഭിമാനം, ശ്രദ്ധയില്ലായ്മ എന്നീ പറഞ്ഞവയെല്ലാം താമസവൃത്തിയാകുന്നു. ഈ ലോകത്ത് പാപകർമ്മങ്ങൾ ചെയ്യുന്ന ഇത്തരക്കാർ, മര്യാദകെട്ട് ജീവിക്കുന്ന മനുഷ്യർ എല്ലാം താമസവൃത്തികളാണ്. ആ പാപികൾക്കു നിശ്ചിയമായും വന്നുചേരുന്ന ജന്മങ്ങളെപ്പറ്റിപ്പറയാം. കീഴ് ലോകത്തിൽ നിരയം ഏല്ക്കുന്നതിന്നായി തിര്യങ് നരകത്തിൽ ചെന്നുചേരും. അപ്രകാരം സ്ഥിരമായ ഭൂതങ്ങൾ, വാഹനങ്ങൾ, പശുക്കൾ, ക്രവ്യാദങ്ങൾ, സർപ്പങ്ങൾ, കൃമികൾ, പുഴുക്കൾ, പക്ഷികൾ, അണ്ഡജങ്ങൾ, നാല്ക്കാലിവർഗ്ഗങ്ങൾ, ഭ്രാന്തന്മാർ, ഊമകൾ, പൊട്ടന്മാർ, മറ്റുള്ള പാപരോഗികൾ മുതലായികാണപ്പെടുന്നവർ തമസ്സിൽപ്പെട്ടുപോയ ദുർവൃത്തരാണെന്നു മുൻപറഞ്ഞ ലക്ഷണംകൊണ്ടു ഗ്രഹിക്കണം. താമസന്മാരെല്ലാം പാപികളായി അധോഗതിയിൽപ്പെട്ടു കീഴോട്ടൊഴുകുകയാണ്.

അത്തരക്കാർക്ക് ഉന്നതിക്കുവേണ്ടി പുണ്യങ്ങൾ എന്തൊക്കെയാണെന്ന് ഇനി ഞാൻ പറയാം. അവർ എങ്ങനെ പുണ്യംചെയ്തു പുണ്യലോകം പൂകും എന്നത് വ്യക്തമാ

ക്കാം. പാപകർമ്മത്തിന്ന് വിപരീതമായി സൽക്കർമ്മംചെയ്തു തളർന്നവരും, സ്വകർമ്മനിരതരുമായ ബ്രാഹ്മണരുടെ സംസ്കാരംകൊണ്ട് യതിച്ചു മേലെ സാലോക്യം പ്രാപിക്കും. അവർ വാനവർക്കുള്ള സ്വർഗ്ഗത്തെ പ്രാപിക്കുന്നതാണെന്ന് വൈദികശ്രുതികൾ ഉൽഘോഷിക്കുന്നു. മറിച്ച് ഏറ്റവരും, (അന്യഥാപ്രതിപന്നാസ്സേ) സ്വകർമ്മങ്ങൾ അറിഞ്ഞവരും, വീണ്ടും സംസാരചക്രത്തിൽ തിരിഞ്ഞ് മനുഷ്യരായി പിറക്കുന്നു. ആദ്യം പാപയോനികളായ ചണ്ഡാലരായും, ഊമകളായും, കൊഞ്ഞന്മാരുമായും പിന്നെപിന്നെ ഉയർന്നുയർന്നു ജാതിമാറി നല്ല നിലയിൽ ജനിച്ച് ക്രമത്തിൽ ശൂദ്രയോനിയും കടന്ന്, മറ്റു തമോഗുണങ്ങളെയും കടന്ന്, ഉയർന്നനിലയിലെത്തുന്നു. കാമവുമായുള്ള കെട്ടുപാടാണ്, ബന്ധമാണ്, വലിയ മോഹമായിക്കാണുന്നത്. മുനിമാരും, ഋഷിമാരും, ദേവന്മാർപോലും സുഖത്തിനെ മോഹിച്ച് മോഹത്തിൽപ്പെട്ടു പോയിട്ടുണ്ട്. തമോമോഹമാണ് വലിയ മോഹം. താമിസ്രം എന്നത് (നരകം) ക്രോധമാണ്. മരണമെന്നത് അന്ധതാമിസ്രമാണ്. വർണ്ണത്താലും, ഗുണത്താലും, ജന്മത്താലും യഥാർത്ഥമായി, യഥാവിധി ഈ തമസ്സിനെ വിപ്രന്മാരേ, ഞാൻ നിങ്ങൾക്കു പറഞ്ഞുതന്നു.

ഇത് ആരാണ് നന്നായി അറിയുന്നത്? ആരാണ് നന്നായി കാണുന്നത്? തമസ്സിൻെറ ലക്ഷണം എന്തെന്നു പറയാം. യഥാർത്ഥത്തിൽ ഇല്ലാത്തത് ഉണ്ടെന്നു തോന്നുക! ഇല്ലാത്തതിനെ ഉണ്ടെന്നു കാണുക! ഇതാണ് അന്ധത. ഇങ്ങനെ തമസ്സിൻെറ രൂപത്തെ പലമാതിരി ഞാൻ പറഞ്ഞു; ആ ഇരുട്ടിൻെറ ചെറുതും വലുതുമായ ഭാവങ്ങളെയും വിശദമാക്കിത്തന്നു. ഞാൻ ഈ പറഞ്ഞതൊക്കെ മനസ്സിൽ വെയ്ക്കുന്ന ഒരുവന്ന് പിന്നെ തമോഗുണം വന്നുപെട്ട് കുഴങ്ങുവാൻ ഇടവരികയില്ല. തമസ്സ് അവനിൽനിന്ന് ഒഴിഞ്ഞുപോകുന്നതാണ്.''

## 37. ഗുരുശിഷ്യസംവാദം - രജോഗുണനിരൂപണം -

ബ്രഹ്മാവ് പറഞ്ഞു: "അല്ലയോ സത്തുക്കളേ, മഹാഭാഗന്മാരേ, ഇനി ഞാൻ രജസ്സിനെപ്പറ്റി ശരിയാംവിധം പറയാം. നിങ്ങൾ രജോഗുണനിരൂപണം കേൾക്കുവിൻ! സംഘാതം, രൂപം, ആയാസം, സുഖം, ദുഃഖം, ഹിമം, ആതപം, ഐശ്വര്യം, വിഗ്രഹം, സന്ധി, അസൂയ, ക്ഷമ, ബലം, ശൗര്യം, ദമം, രോഷം, വ്യായാമം, കലഹം, ഈർഷ്യ, ഈപ്സ, ഏഷണി, രണം, മമത്വം, സംരക്ഷണം, വധം, ബന്ധം, പരിക്ലേശം, വാങ്ങൽ, വില്ക്കൽ, അറക്കുക, വെട്ടുക, കീറുക, പരമർമ്മം പിളർക്കുക, ഉഗ്രഭയങ്കരത, ക്രൂരത, ആക്രോശം, പരന്മാരുടെ ഛിദ്രം, അനുശാസ്യം, ലോകചിന്ത, അനുചിന്ത, മത്സരം, അന്യൻെറ തെറ്റിനെ ചൂണ്ടിക്കാണിക്കൽ, കാത്തുകൊള്ളൽ, പാഴായ വാദം, പാഴായ ദാനം, വികല്പം, ധിക്കരിക്കൽ, നിന്ദ, സ്തുതി, പ്രശംസ, പ്രതാപം, ആക്രമം, ശുശ്രൂഷ, പരിചര്യ, സേവ, തൃഷ്ണ, വ്യപാശ്രയം, കൂട്ടം, നയം, തെറ്റ്, കുറ്റംപറയൽ, പരിഗ്രഹം, ലോകത്തിൽ പലതായി വേറെ നില്ക്കുന്ന സംസാരമേല്ക്കൽ, ആണ്, പെണ്ണ്, ഗൃഹം, ദ്രവ്യം എന്നിവയിൽ വലിയ സന്തോഷവും അവയിൽ അവിശ്വാസവും, വ്രതങ്ങൾ, നിയമങ്ങൾ, ആശിസ്സോടുകൂടിയ കർമ്മങ്ങൾ, പലമാതിരി പൂർത്തങ്ങൾ, സ്വാഹാകാരം, നമസ്കാരം, സ്വധാകാരം, വഷൾക്കാരം, യജിപ്പിക്കുക, പഠിപ്പിക്കുക, യജിക്കുക, പഠിക്കുക ദാനം കൊടുക്കൽ, വാങ്ങിക്കൽ, പ്രായശ്ചിത്തങ്ങൾ, മംഗളം, 'ഇതെനിക്ക് ഇതെനിക്ക്' എന്നുള്ള സ്നേഹം, ഗുണസമുൽഭവം, അഭിദ്രോഹം, മായ, ചതി, മാനം, ചൗര്യം, ഹിംസ, ജുഹുപ്സ, പരിതാപം, പ്രജാഗരം, ചലം, ദർപ്പം, രാഗം, ഭക്തി, പ്രീതി, പ്രമോദനം, ചൂത്, ജനവാദം, സ്ത്രീസംബന്ധങ്ങൾ, ആട്ടം, കൊട്ട്, പാട്ട്, പ്രസംഗങ്ങൾ, ഈ പറഞ്ഞവയൊക്കെ അല്ലയോ വിപ്രന്മാരെ രാജസമാണ്. ഭൂമിയിൽ ഭൂതഭവ്യഭവൻ, ഭാവങ്ങളുടെ ഭാവന, ത്രിവർഗ്ഗപരമായി ധർമ്മാർത്ഥകാമങ്ങളെപ്പറ്റിയുള്ള ചിന്ത എന്നിവ രജോഗുണത്തെ പോഷിപ്പിക്കുന്നു. ഈ മർത്ത്യരുടെ ജന്മം അധോഗതിയായി ഭവിക്കുന്നു. വീണ്ടും വീണ്ടും ജനിച്ച് സുഖാനുഭവത്തിൽത്തന്നെ മുഴുകുന്നു. അവർ പരലോകത്തിൽ ഇച്ഛിക്കുന്നത് ഇഹലോകത്തിലും ഇച്ഛിക്കുന്നു. അവർ ദാനം നല്കുന്നു, ദാനം വാങ്ങുന്നു, പിതൃക്കളെ തർപ്പിക്കുന്നു, അഗ്നിയിൽ ഹോമിക്കുന്നു. ഇങ്ങനെ രജോഗുണത്തിൻെറ രൂപം പലവിധമുള്ളത് ഞാൻ പറഞ്ഞു. ഗുണങ്ങളുടെ പ്രവൃത്തിയും ഞാൻ ശരിക്കു പറഞ്ഞു. ഇപ്രകാരം ഗുണങ്ങൾ ആരറിയുന്നുവോ അവനിൽനിന്നു രജോഗുണം മുഴുവനും ഒഴിഞ്ഞുപോകുന്നതാണ്.''

## 38. ഗുരുശിഷ്യസംവാദം - സത്വഗുണനിരൂപണം -

ബ്രഹ്മാവ് പറഞ്ഞു: "ഇനി ഞാൻ മൂന്നാമത്തെ ഉത്തമമായ സത്വഗുണത്തെപ്പറ്റിപ്പറയാം. അത് സർവ്വഭൂതങ്ങൾക്കും ഹിതമായിട്ടുള്ളതും, ലോകത്തിൽ മഹത്തായ ധർമ്മവും ആക്ഷേപാർഹമല്ലാത്തതുമാണ്. ആനന്ദം, പ്രീതി, ഉദ്രേകം, തെളിവ്, സുഖം, അകാർപ്പണ്യം, അസംരംഭം, സംതൃപ്തി, ശ്രദ്ധ, ക്ഷമ, ധൈര്യം, അഹിംസ, സമത്വം, സത്യം, ആർജ്ജവം, ക്രോധം, അസൂയയില്ലായ്മ, ശൗചം, ദാക്ഷ്യം, പരാക്രമം, വെറും ജ്ഞാനം, വെറുംവൃത്തി, വെറുംസേവ, വെറും ശ്രമം, ഇപ്രകാരം പല കർമ്മങ്ങളും ഉള്ളവൻ പരമമായ ആനന്ദത്തെ അനുഭവിക്കുന്നതാണ്. നിർമ്മമൻ, നിരഹങ്കാരൻ, നിരാശിസ്സ്, എല്ലാറ്റിലും സമചിത്തത, അകാമൻ ഇങ്ങനെയുള്ളത് സനാതനമായ സാധുധർമ്മമാണ്. വിസ്രംഭം, ഹ്രീ, തിതിക്ഷ, ത്യാഗം, ശൗചം, അതന്ദ്രിത, ആനൃശംസ്യം, അസമ്മോഹം, എല്ലായിടത്തും ദയ, അപൈശുനം, തുഷ്ടി, ഹർഷം, വിസ്മയം, വിനയം, സാധുവൃത്തി, ശാന്തികർമ്മങ്ങളിൽ ശുദ്ധി, ശുഭബുദ്ധി, വിമുക്തി, ഔദാസീന്യം, ബ്രഹ്മചര്യം, ത്യാഗം, നിർമ്മമത്വം, ആഗ്രഹമില്ലായ്മ, ധർമ്മക്കെട്ട് വിടാതിരിക്കുക, വെറും ദാനം, വെറും യജ്ഞം, വെറുംമുറ, വെറുംവ്രതം, വെറും പ്രതിഗ്രഹം, വെറുംധർമ്മം, വെറും തപം ഇപ്രകാരം ഉള്ളവരാണ് ലോകത്തിൽ തത്ത്വസംശ്രയന്മാർ. ബ്രഹ്മയോനികളും, ധീരന്മാരും, സാധുദർശികളുമാണ് ബ്രാഹ്മണർ. സർവ്വപാപങ്ങളുംവിട്ട് ശോകം അറ്റ ധീരന്മാരായ മർത്ത്യർ വിണ്ണിലെത്തി മൂർത്തികൾ എടുക്കുന്നു. ഈശിത്വം, വശിത്വം, മനസ്സിന്ന് ലഘുത്വം എന്നിവ മാറി മഹാത്മാക്കൾ വിണ്ണിൽ ദേവകൾപോലെ ഏല്ക്കും. അവർ മേല്പോട്ട് ഒഴുകുന്നവരാണ്. പുരോഗതി മുകളിലേക്കുമുള്ളവരാണ് അവർ. അവർ വിണ്ണിലെത്തി ദേവകളായി വികാരത്തെ പ്രാപിക്കുന്നു. പ്രകൃത്യാ മാറ്റത്തെ പ്രാപിക്കുന്നു. അവർ എന്ത് ഇച്ഛിക്കുന്നുവോ, അതൊക്കെ അവർ നേടുന്നു; ദാനംചെയ്യുകയും ചെയ്യുന്നു. ഇതാണ് സാത്വികമായ വൃത്തം. ദ്വിജമുഖ്യന്മാരേ, അത് ഞാൻ നിങ്ങളോടു പറഞ്ഞു. ഇത് അറിഞ്ഞാൽ മുറയ്ക്ക് ഇച്ഛിക്കുന്നതൊക്കെ നേടും. ഇങ്ങനെ സത്വഗുണം ഞാൻ വിശേഷമായി വിവരിച്ചു. ശരിക്ക് ഗുണപ്രവൃത്തികളും പറഞ്ഞു. ഇപ്രകാരം ഗുണങ്ങൾ ആരറിയുന്നവോ, അവൻ ഗുണങ്ങളെ അനുഭവിക്കുന്നതാണ്. എന്നാൽ ഗുണങ്ങളിൽ അവൻ ലിപ്തനാവുകയില്ല.''

## 39. ഗുരുശിഷ്യസംവാദം - ഗുണത്രയനിരൂപണം -

ബ്രഹ്മാവ് പറഞ്ഞു: "എല്ലാ ഗുണങ്ങളെയും വ്യക്തമായി വേറെ വേറെ തിരിച്ച് പറയുവാൻ സാദ്ധ്യമല്ല. സത്വം, രജസ്സ്, തമസ്സ് എന്നീ മൂന്നുഗുണങ്ങളും മിശ്രമായിട്ടാണു കാണുന്നത്. അവ തമ്മിൽതമ്മിൽ ചേർന്നുകിടക്കുന്നു. അവ തമ്മിൽ ബന്ധപ്പെട്ടിരിക്കുന്നു. അവ തമ്മിൽ ആശ്രയിക്കപ്പെട്ടിരിക്കുന്നു. അവതമ്മിൽ രക്ഷപ്രാപിച്ചിരിക്കുന്നു. രജസ്സുള്ള കാലത്തോളം അതിനെ തമസ്സും അനുധാവനം ചെയ്യുന്നു.

അവ കൂടിക്കലർന്ന് നടത്തുകയും തമ്മിൽ കൂടിച്ചേർന്ന് ഒരു കൂട്ടായി നടക്കുകയും ചെയ്യുന്നു. ഹേതു ഉണ്ടായിട്ടും ഇല്ലാതേയും അവ കൂടിച്ചേർന്നാണ് നില്ക്കുന്നതും. തമ്മിൽ കലർന്ന് ഒന്നിച്ചുചേർന്ന് ബോധവൃത്തി ഇല്ലാത്ത അവയ്ക്ക് ഉളളകുറവും കുറവില്ലായ്മയും ഞാൻ ഇനി ശരിക്കും വിവരിക്കാം.

തിര്യക്ഭവം പ്രാപിച്ച തമസ്സ് എവിടെയാണോ വർദ്ധിച്ചുനില്ക്കുന്നത് അവിടെ അല്പം രജസ്സ് ഉണ്ടെന്നു ചിന്തിക്കുക. സത്വഗുണം വളരെ കുറച്ചേ അതിൽക്കാണൂ.

മദ്ധ്യസ്രോതസ്സ് പ്രാപിച്ച രജസ്സ് എവിടെയാണോ, വർദ്ധിച്ചുനില്ക്കുന്നത് അവിടെ അല്പം തമസ്സുണ്ടെന്ന് വിചാരിക്കുക. സത്വം അവിടെ വളരെ കുറച്ചേ ഉണ്ടായിരിക്കൂ.

ഊർദ്ധ്വസ്രോതസ്സിലെത്തിയ സത്വം എവിടെ വർദ്ധിച്ചു നില്ക്കുന്നുവോ, അവിടെ അല്പമായി തമസ്സുണ്ടാകും. എന്നാൽ രജസ്സ് അവിടെ ഏറ്റവും കുറച്ചേ ഉണ്ടാകയുള്ളൂ. സത്വം വൈകാരികീയോനിയാണ്. അത് ഇന്ദ്രിയക്കാഴ്ചയെ നല്കുന്നു. സത്വത്തേക്കാൾ മേലെയായി യാതൊരു ധർമ്മവുമില്ല. സത്വസ്ഥർ മേല്പോട്ടു ചെല്ലുകയും നടുക്കായി രാജസർ നില്ക്കുകയും ചെയ്യുന്നു. താഴ്ന്ന ഗുണമുള്ളവരായ താമസന്മാർ താഴോട്ടും പോകുന്നു. തമസ്സ് ശൂദ്രനിലും, രജസ്സ് ക്ഷത്രിയനിലും, ഉത്തമമായ സത്വം ബ്രാഹ്മണനിലും വർത്തിക്കുന്നു. ഇങ്ങനെ മൂന്നു വർണ്ണത്തിൽ മൂന്നു ഗുണങ്ങളും വർത്തിക്കുന്നു. അവ കൂട്ടുചേർന്നു കൂട്ടമായി ദൂരത്തു സത്വരജസ്തമോഗുണങ്ങൾ ചേർന്ന് ഒന്നായി ജൃംഭിച്ച് ദൂരത്തു നിന്നു കാണാൻ കഴിയുന്നുണ്ട്. അങ്ങനെ രജസ്സും, തമസ്സും, സത്വവും വെവ്വേറെ കൂട്ടമായും കാണപ്പെടുന്നുണ്ടെന്ന് നാം കേൾക്കുന്നു.

സൂര്യൻ ഉദിക്കുന്നതുകണ്ടാൽ കുചരന്മാർക്ക് (കള്ളന്മാർക്ക് ദുർമ്മാർഗ്ഗികൾക്ക്) ഭയമായി. ഉഷ്ണമായാൽ വഴിയാത്രക്കാർ തപിക്കുകയായി. അവർക്ക് സൂര്യാതപം ദുഃഖം ഉണ്ടാക്കുന്നു. വർദ്ധിച്ച സത്വമാണ് ആദിത്യൻ. വർദ്ധിച്ച തമസ്സിന് മാതൃകയാണ് കള്ളന്മാർ. വഴിപോക്കർക്കുള്ള താപമാണ് വർദ്ധിച്ച രജോഗുണം. തെളിഞ്ഞ സത്വമാണ് ആദിത്യൻ. ചൂടാണ് രജോഗുണം. പർവ്വങ്ങളിലുള്ള നിഴലാണ് തമസ്സ്. ഇപ്രകാരം എല്ലാ പ്രകാശഗ്രഹങ്ങളിലും മൂന്നു ഗുണത്തെയും കാണാം. ഇത് അതാതുവസ്തുക്കളിൽ മാറിമാറി അതാതുവിധം വർത്തിക്കുന്നു. എല്ലാ അചരവസ്തുക്കളിലും ഈ ഗുണങ്ങൾ മാറിമാറിവരും. കയ്പ്, എരിവ്, മധുരം ഇവ മൂന്നും തമസ്സ്, രജസ്സ്, സത്വം എന്നിവയെ പ്രതിനിധാനം ചെയ്യുന്നു. പാകപ്പെടുത്തുമ്പോൾ രസഭേദവും വന്നുചേരും. അങ്ങനെ തിര്യക്ഭാവം പൂണ്ട തമസ്സ് സ്ഥിരങ്ങളിലുണ്ട്. രാജസങ്ങൾ അവയിൽ തിരിയുന്നു. സ്നേഹഭാവം സാത്വികമാണ്.

പകൽ മൂന്നു ഭാഗമാണ്. രാത്രിയും അതുപോലെ മൂന്നായി ഭാഗിക്കപ്പെട്ടിരിക്കുന്നു. അപ്രകാരംതന്നെയാണ് പക്ഷങ്ങളും, മാസങ്ങളും, വത്സരവും, ഋതുക്കളും, സന്ധികളും, ദാനങ്ങൾ മൂന്നുവിധം ചെയ്യുന്നു. യജ്ഞങ്ങൾ മൂന്നുവിധം ചെയ്യുന്നു. മൂന്നുവേദം, മൂന്നുലോകം, മൂന്നുവിധം വിദ്യകൾ, ഭൂതം, വർത്തമാനം, ഭാവി ഇങ്ങനെ മൂന്നുവിധം കാലം, ധർമ്മം, അർത്ഥം, കാമം, ഇവ മൂന്നും, പ്രാണൻ, അപാനൻ, ഉദാനൻ ഇങ്ങനെ മൂന്നു ഗുണങ്ങൾ. ഇവ അതാതുവിധമായി അതാതിടത്തിൽ വർത്തിക്കുന്നു. ഇങ്ങനെ ഈ ലോകത്തിലുള്ളതെല്ലാം ത്രിഗുണാത്മകമാണ്."

**40. ഗുരുശിഷ്യസംവാദം - മഹത്ത്വനിരൂപണം -** ബ്രഹ്മാവ് പറഞ്ഞു: "അവ്യക്തത്തിൽനിന്ന് ആദ്യമായി മഹാമതിയായ മഹാൻ, ആത്മാവ് ഉണ്ടായി. എല്ലാ ഗുണങ്ങൾക്കും ആദ്യനായ അവൻ ഒന്നാമത്തെ സൃഷ്ടിയാണ് എന്നു പറയപ്പെടുന്നു. മഹാൻ ആത്മാ, മതീ, വിഷ്ണു, ജിഷ്ണു, ശംഭു, വീര്യവാൻ, ബുദ്ധി, പ്രജ്ഞ, ഉപലബ്ധി, കീർത്തി, ധൃതി, സ്മൃതി ഇങ്ങനെ മഹാനായ ആത്മാവിനെ പര്യായ പദങ്ങൾകൊണ്ട് അറിയപ്പെടുന്നു. അവനെക്കാണുന്നവനായ വിദ്വാൻ, ബ്രഹ്മജ്ഞൻ, മോഹത്തെ പ്രാപിക്കുന്നതല്ല. എല്ലായിടത്തും കൈകളും, എല്ലായിടത്തും കാലുകളും, എല്ലായിടത്തും കണ്ണുകളും, എല്ലായിടത്തും തലകളും, എല്ലായിടത്തും ചെവികളുമായി, എല്ലായിടത്തും വ്യാപിച്ചുനില്ക്കുന്നവനും, മഹാപ്രഭാവനുമായ ആ പുരുഷൻ എല്ലാറ്റിന്റെയും ഹൃത്തിൽ വസിക്കുന്നു. അണിമാ, ലഘിമാ, പ്രാപ്തി, ജ്യോതിസ്സ്, ഈശാനൻ, അവ്യയൻ എന്നിങ്ങനെ വിളങ്ങുന്ന അവനിൽ ബുദ്ധിചേർന്നവരായ ലോകർ, സൽഭാവത്തോടുകൂടിയവർ, അവനെ ധ്യാനിക്കുന്നവർ, നിത്യയോഗികൾ, സത്യസന്ധർ, ജിതേന്ദ്രിയന്മാർ, ജ്ഞാനവാന്മാർ, ലോഭം വിട്ടവർ, കോപം ജയിച്ചവർ, പ്രസന്നചിത്തന്മാർ, ധീരന്മാർ, നിരഹങ്കാരികൾ, നിർമ്മമന്മാർ, വിമുക്തന്മാർ, ഇവരെല്ലാം മഹത്ത്വത്തെ നേടും. മഹാനായ ആത്മാവിന്റെ പുണ്യമായ സൽഗതിയെ കണ്ടതുകൊണ്ട് അവർ മഹത്ത്വത്തെ പ്രാപിക്കുന്നു. അഹങ്കാരപ്രസൂതങ്ങളായ അഞ്ചു മഹാഭൂതങ്ങൾ ഭൂമി, വായു, ആകാശം, ജലം, ജ്യോതിസ്സ് ഇവയാണ്. ഈ ഭൂതങ്ങൾ അഞ്ചും ഭൂതങ്ങളിലും ചേർന്നുനില്ക്കുന്നു. അവ ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇവയുടെ പ്രവൃത്തിയിൽ ചേർന്നുനില്ക്കുന്നു. മഹാഭൂതങ്ങളുടെ വിനാശത്തിൽ പ്രളയംവരുമ്പോൾ അല്ലയോ ധീരന്മാരേ, ജീവികൾക്കെല്ലാം മഹത്തായ ഭയം വന്നുചേരും. പിന്നെ ലോകത്തിൽ ആ വീരൻ ഒരിക്കലും മോഹത്തിൽപ്പെടുന്നതല്ല. ആദിസർഗ്ഗത്തിൽ വിഷ്ണു തന്നെയാണ് സ്വയംഭൂവായി വരുന്ന പ്രഭു. ഇപ്രകാരം പരനും പുരാണനും വിശ്വരൂപനും, ഹിരൺമയനും, ഗുഹയിൽ ശയിക്കുന്നവനും എല്ലാവരുടെയും പരമമായ പദവുമായി ആരും കാണുന്നുവോ, അവനാണ് ബുദ്ധിമാൻ. അവന്റെ ബുദ്ധി സർവ്വോപരി പ്രശോഭിക്കുന്നു.''

**41. ഗുരുശിഷ്യസംവാദം - അഹങ്കാരത്വനിരൂപണം -** ബ്രഹ്മാവു പറഞ്ഞു: "ആദ്യമായി ഉണ്ടായതാണല്ലോ മഹത്. അവൻ രണ്ടാമത്തെ സൃഷ്ടിയായി 'അഹം' ഞാൻ, ആയി പുറപ്പെട്ടപ്പോൾ അവൻ രണ്ടാമത്തെ സൃഷ്ടിയായി. ആ അഹങ്കാരത്തിൽനിന്നാണ് എല്ലാ ജീവികളുടെയും ഉത്ഭവം. എന്തുകൊണ്ടെന്നാൽ അതിൽനിന്നു വികാരഭേദം പ്രാപിച്ചവയാണ് എല്ലാം. ശുദ്ധമായ തേജസ്സാണ് ചേതനയുടെ അവലംബം. ദേവൗഘപ്രഭവനായ ദേവൻ. പ്രജാപതി മനസ്സുകൊണ്ട് വിചിത്രമായ വിശ്വം സൃഷ്ടിച്ചു. മൂന്നുലോകവും സൃഷ്ടിച്ചു. അവൻ തന്നെത്താനെ 'ഇതെല്ലാം ഞാൻതന്നെ' എന്ന് അഭിമാനിക്കുന്നു. അദ്ധ്യാത്മജ്ഞാനസംതൃപ്തരായ ഭവിതാത്മമഹർഷികൾക്ക് സ്വാദ്ധ്യായക്രതുസിദ്ധന്മാർക്ക് ഇവൻ സനാതനമായ ലോകമാകുന്നു. അഹങ്കാരംകൊണ്ട് പെടുന്ന ഗുണങ്ങളെ ഭൂതാദിയായ ആ ഭൂതകരൻ ചമയ്ക്കുന്നു. എല്ലാം അവനിൽനിന്നുത്ഭവിക്കുന്നു. എല്ലാറ്റിനേയും അവൻ സൃഷ്ടിക്കുന്നു. അവൻ എല്ലാ പരിണാമങ്ങൾക്കും കാരണമാകുന്നു. അവൻ എല്ലാറ്റിനെയും ചലിപ്പിക്കുന്നു. അവൻ സ്വതേജസ്സാൽ വിശ്വത്തെ പ്രശോഭിപ്പിക്കുന്നു.''

**42. ഗുരുശിഷ്യസംവാദം - അദ്ധ്യാത്മവിവേചനം -** ബ്രഹ്മാവു പറഞ്ഞു: "അഹങ്കാരത്തിൽനിന്ന് അഞ്ചു മഹാഭൂതങ്ങളും ജനിക്കുന്നു. പൃഥിവി, അപ്പ്, അഗ്നി, വായു, ആകാശം ഇവയഞ്ചുമാണ് മഹാഭൂതങ്ങൾ. എല്ലാ ഭൂതങ്ങളും ഈ പറഞ്ഞ അഞ്ചുമഹാഭൂതങ്ങളിൽ ശബ്ദം, സ്പർശം, രസം, ഗന്ധം, രൂപം എന്ന ഈ പ്രവൃത്തിയിൽ മോഹിച്ചുപോകുന്നു.

മഹാഭൂതങ്ങളുടെ വിനാശത്തിൽ പ്രളയംവരുമ്പോൾ അല്ലയോ ധീരന്മാരേ, ജീവികൾക്കെല്ലാം മഹത്തായ ഭയം വന്നു ഭവിക്കും. ഏതു ഭൂതത്തിൽനിന്ന്, ഏത് ആദിയിൽ സൃഷ്ടിക്കപ്പെട്ടുവോ, അത് ആ ഭൂതത്തിൽത്തന്നെ ലയിക്കുന്നതാണ്. അങ്ങനെ മേൽക്കുമേൽ പ്രതിലോലമായി (പിന്നോക്കമടിച്ച്) ഓരോന്നും മറ്റതിൽ ക്രമപ്രകാരം ലയിച്ചുപോകും. അങ്ങനെ എല്ലാ ചരാചരജഗത്തും ലയിക്കുമ്പോൾ ഓർമ്മയുള്ള ധീരന്മാർ മാത്രം ലയിക്കാതെ നില്ക്കും. ശബ്ദം, സ്പർശം, നിറം, സ്വാദ്, ഗന്ധം, ഇവയഞ്ചും ക്രിയ നില്ക്കുന്ന കാരണത്താൽ അവ അനിത്യമാണ്. മോഹം എന്ന് അവയ്ക്ക് പേര് പറയും. ഫലകാമത്താൽ ജനിപ്പിക്കപ്പെട്ടവയും പരസ്പരം വ്യത്യാസമില്ലാത്തവയും, യഥാർത്ഥത്തിൽ അകിഞ്ചനരും മാംസശോണിതജാതന്മാരും, പരസ്പരം ആശ്രിതരും, ആത്മാവിന്നു പുറത്ത് ചരിക്കുന്നവരുമായ ഇവയെല്ലാം നിരാശ്രയരും ശക്തിഹീനരുമാണ്. പ്രാണൻ, അപാനൻ, ഉദാനൻ, സമാനൻ, വ്യാനൻ ഈ അഞ്ചു വായുക്കളും എല്ലായ്പോഴും ജീവനുമായി (അന്തരാത്മാവുമായി) അടുത്തു ബന്ധപ്പെട്ടവരാണ്. വാക്ക്, മനസ്സ്, ബുദ്ധി എന്നിവയോടു ചേർന്ന്, ഈ ലോകത്തെ എട്ടു ധാതുക്കളോടു ചേർത്തു ഘടിപ്പിച്ചിരിക്കുന്നു.

ത്വക്കും, മൂക്കും, ദൃക്കും, ചെവിയും, നാവും, വാക്കും, അടക്കുകയും, ശുദ്ധമായ മനസ്സും തെറ്റിപ്പോകാത്ത ബുദ്ധിയും ആർക്കുണ്ടോ, ഈ എട്ടഗ്നികൾ ആരുടെ മനസ്സിനെ ദഹിപ്പിക്കാതിരിക്കുന്നുവോ, അവൻ ശുഭമായ ബ്രഹ്മത്തെ പ്രാപിക്കുന്നതാണ്. ആ ബ്രഹ്മത്തിലുമപ്പുറമായി മറ്റൊന്നുമില്ല.

ഇനി പതിനൊന്ന് ഇന്ദ്രിയങ്ങളെപ്പറ്റി പറയുന്നുണ്ടല്ലോ. അതും ഞാൻ വിശദമാക്കാം ദിജേന്ദ്രന്മാരേ! ശ്രോത്രം, ത്വക്ക്, ദൃക്ക്, നാക്ക്, മൂക്ക്, ഇങ്ങനെ അഞ്ചിന്ദ്രിയങ്ങൾ. കാല്, ഉപസ്ഥം, ഗുദം, കൈ, വാക്ക് ഇവയഞ്ചും കൂടുമ്പോൾ പത്തെണ്ണമായി. പതിനൊന്നാമത്തേതായി മനസ്സും. ആദ്യമായി ഈ പതിനൊന്ന് ഇന്ദ്രിയഗ്രാമത്തെ (ഇന്ദ്രിയസമൂഹങ്ങളെ) ജയിക്കണം. അവയെ ജയിച്ചുകഴിഞ്ഞാൽ അവനിൽ ബ്രഹ്മം തെളിയുന്നതാണ്. ഈ പത്ത് ഇന്ദ്രിയങ്ങൾ പറഞ്ഞവയിൽ ആദ്യത്തെ അഞ്ചെണ്ണം ജ്ഞാനേന്ദ്രിയങ്ങളും, പിന്നത്തെ അഞ്ചെണ്ണം കർമ്മേന്ദ്രിയങ്ങളുമാണ്. ശ്രോത്രം തുടങ്ങിയവ അഞ്ചും ജ്ഞാനവുമായി ബന്ധപ്പെട്ടിട്ടുണ്ട്. മറ്റേഅഞ്ചും കർമ്മവുമായിട്ടാണ് ബന്ധപ്പെട്ടുനില്ക്കുന്നത്. അതിൽ വ്യത്യാസമില്ല. മനസ്സ് രണ്ടുവകുപ്പിൽപ്പെട്ടവയുമായി ബന്ധപ്പെട്ടു നില്ക്കുന്നു. ബുദ്ധി എല്ലാറ്റിന്നുമുപരിയായി പന്ത്രണ്ടാമതായി നില്ക്കുന്നു. ഇങ്ങനെ ഇന്ദ്രിയങ്ങളെ പതിനൊന്നിനെയും ഞാൻ യഥാക്രമം വിവരിച്ചുവല്ലോ. ഇപ്രകാരം ഇവയെ അറിഞ്ഞുകഴിഞ്ഞാൽ ആ വിദ്വാൻ കൃതകൃത്യനായി എന്നഭിമാനിക്കാം. ഇനി പലമാതിരിയുള്ള ഇന്ദ്രിയത്തെപ്പറ്റി പറയാം.

ആകാശം ഒന്നാമത്തെ ഭൂതം, ശ്രോത്രം അദ്ധ്യാത്മമാണ്, അത് ആത്മാവുമായി ബന്ധപ്പെട്ട് ചെവി എന്നറിയപ്പെടുന്നു, വസ്തുക്കളുമായി ബന്ധപ്പെട്ട് ശബ്ദമായി കേൾക്കുന്നു, ദിക്കുകൾ അതിന്റെ അധിദൈവതമാണ് – അതിന്റെ ദേവതയാണ്. വായു രണ്ടാമത്തെ ഭൂതമാണ്, ത്വക്ക് ആത്മാവുമായി ബന്ധപ്പെട്ടിരിക്കുന്നു, അതിന്റെ അധിഭൂതം സ്പൃശ്യമാണ്. അതിന്റെ അധിദൈവതം വിദ്യുത്താണ്. ജ്യോതിസ്സ് മൂന്നാമത്തെ ഭൂതമാണ്, ചക്ഷുസ്സ് അദ്ധ്യാത്മമാണ്. രൂപം അധിഭൂതമാണ്; സൂര്യൻ അതിന്റെ അധിദൈവമാണ്. നാലാമത്തേത് ജലമാണ്. അതിൽ നാക്ക് അദ്ധ്യാത്മമാണ്. അധിഭൂതം രസമാണ്, അതിന്റെ ദൈവതം സോമനാണ്. അഞ്ചാമത്തെ ഭൂതം ഭൂമിയാണ്, മൂക്ക് അദ്ധ്യാത്മമാണ്, അധിഭൂതം ഗന്ധമാണ്, അതിന്റെ അധിദൈവതം വായുവാകുന്നു. ഈ അഞ്ചു ഭൂതങ്ങളിലും മുമ്മൂന്ന് ഇനമായി ഇങ്ങനെ തിരിച്ചിരിക്കുന്നു.

ഇനി പലമാതിരി ഇന്ദ്രിയത്തെപ്പറ്റി പറയുന്നു. കാലുകൾ അദ്ധ്യാത്മമാണ്. വിപ്രന്മാർ തത്ത്വദർശികളാണ്, പോകുന്ന ഇടം അധിഭൂതമാണ്, വിഷ്ണു അതിന്റെ അധിദൈവതമാണ്. കീഴെ പോകുന്നത് അപാനനാണ്, അദ്ധ്യാത്മം ഗുദമാണ്, അധിഭൂതം വിസർഗ്ഗമാണ്, മിത്രൻ അതിന്റെ അധിദൈവതമാണ്. സർവ്വഭൂതോത്ഭവമായ ഉപസ്ഥം അദ്ധ്യാത്മമാണ്, അധിഭൂതം ശുക്ലമാണ്, അതിന്റെ വിധി ദൈവം പ്രജാപതിയാണ്. അദ്ധ്യാത്മജ്ഞാനികളായ ജനങ്ങൾ പറയുന്നു കൈകൾ അദ്ധ്യാത്മമാണെന്ന്. അധിഭൂതം കർമ്മജാലങ്ങളാണ്, ശക്രനാണ് അതിന്റെ അധിദൈവം.

പഞ്ചഭൂതാത്മസഞ്ചാരിയായ മനസ്സ് അദ്ധ്യാത്മമാണ്, അധിഭൂതം സങ്കലമാണ്. അതിന്റെ അധിദൈവതം ചന്ദ്രനാണ്. സർവ്വസംസാരകാരകമായ അഹങ്കാരം അദ്ധ്യാത്മമാണ്, അധിഭൂതം അഭിമാനമാണ്, അതിന്റെ അധിദൈവതം രുദ്രനാണ്. ആറ് ഇന്ദ്രിയങ്ങളേയും നടത്തിക്കുന്ന ബുദ്ധി അദ്ധ്യാത്മമാണ്, അധിഭൂതം ജ്ഞേയമാണ്, അതിന്റെ അധിദൈവതം ബ്രഹ്മാവാകുന്നു. ഭൂതങ്ങൾക്ക് മൂന്നു നിലയാണ്. നാലാമതായി ഒരു നിലയുമില്ല. സ്ഥലം, ജലം, വ്യോമം ഇവയാണ് അവ. ജന്മം നാലുവിധത്തിലാണ്. അണ്ഡജം, ഉൽഭിജ്യം, സ്വേദജം, ജരായുജം ഇങ്ങനെ നാലുവിധത്തിലാണ് ജീവികൾ ജനിക്കുന്നത്. മറ്റു ജീവികളും, ഖേചരങ്ങളും ഇപ്രകാരംതന്നെയാണ്. ഇഴജന്തുക്കൾ അണ്ഡജങ്ങളാണ്. കൃമികളും, അപ്രകാരമുള്ള ജന്തുക്കളും യഥാക്രമം സ്വേദജങ്ങളാണ്. ഇത് ഒരു രണ്ടാംജന്മമാണ്. അത് ഒരു താഴ്ന്ന ജന്മമാണ്. കാലമാറ്റത്തിൽ ഭൂമി പിളർന്നുണ്ടാകുന്നവ ഉൽഭിജ്യങ്ങൾ എന്നറിയപ്പെടുന്നു മുനിമുഖ്യന്മാരേ!

രണ്ടു കാലുള്ള ജീവികളും, വളരെ കാലുള്ളവയും തിര്യക്ഗതിയുള്ളവയും, ജരായുജങ്ങളായ ജീവികളാണ്. അവയിൽ ചിലവ വികൃതങ്ങളായിക്കാണപ്പെടുന്നു. ശാശ്വതമായ ബ്രഹ്മയോനികളായവർ രണ്ടുവിധമുണ്ട്. അതു തപസ്സുള്ളവരും, പുണ്യകർമ്മമുള്ളവരുമായി രണ്ടുവിധമാണ് എന്നു ബുധന്മാർ പറയുന്നു. കർമ്മം പലതരത്തിലുണ്ട്. യജ്ഞം, യജ്ഞത്തിൽ ദാനം, ജനിച്ചവർക്കുള്ള അദ്ധ്യയനം ഇപ്രകാരമാണ് പുണ്യകർമ്മമെന്നു വൃദ്ധന്മാർ അനുശാസിക്കുന്നു. ഇതു നല്ലപോലെ അറിയുന്നവൻ യോഗിയാണെന്ന് അല്ലയോ മുനിമുഖ്യരേ, ഗ്രഹിച്ചാലും, അവൻ എല്ലാ പാപവും വിട്ടൊഴിഞ്ഞവനുമാണെന്ന് ഗ്രഹിക്കണം. ഇങ്ങനെ ശരിയായ അദ്ധ്യാത്മവിധിയെ ഞാൻ നിങ്ങളോടു പറഞ്ഞു. അല്ലയോ ധർമ്മജ്ഞന്മാരെ, ജ്ഞാനികൾക്ക് ഇതിൽ ജ്ഞാനം ഉദിക്കുന്നതാണ്. ഇന്ദ്രിയം, ഇന്ദ്രിയവസ്തുക്കൾ, അഞ്ചു മഹാഭൂതങ്ങൾ ഇവയെല്ലാംകൂടി മനസ്സുകൊണ്ട് ധരിക്കണം. മനസ്സ് ക്ഷയിക്കുകയാണെങ്കിൽ ജന്മംകൊണ്ടുള്ള സുഖം ഒരിക്കലും ലഭിക്കുന്നതല്ല. ജ്ഞാനസമ്പന്നസത്വന്മാർക്ക് ആ സുഖം ബുധസമ്മതമാണ്.

ഇനി സൂക്ഷ്മമായ ഭാവം ചെയ്യുന്നതിനെപ്പറയാം. മൃദുവായും, ദാരുണമായുമിരിക്കുന്ന സർവ്വഭൂതനിവൃത്തിയെപ്പറ്റി പറയാം. ഗുണാഗുണങ്ങളിൽ ലിപ്തനാകാതെ, യാതൊരു ബന്ധത്തിലും പെടാതെ ഒന്നിലും മമതയില്ലാതെ ഏകാന്തജീവിയായി, യാതൊന്നിലും ഭേദബുദ്ധിയില്ലാതെ ജീവിക്കുക എന്നതാണ് ബ്രഹ്മപദപ്രാപ്തി, എല്ലാ സുഖങ്ങളുടെയും ഉറവിടമാണത്. വിദ്വാന്മാരായ പുരുഷന്മാർ ആമ അംഗങ്ങളെ ചുരുക്കുന്നമാതിരി കാമത്തെ അടക്കുന്നു. രജസ്സ്വിട്ട് വിമുക്തനായ അവൻ എപ്പോഴും സുഖിയാകുന്നു. കാമങ്ങളെല്ലാം അടക്കി, തൃഷ്ണയറ്റവനും, സമാഹിതനുമായ പുരുഷൻ, സർവ്വഭൂതങ്ങൾക്കും സുഹൃത്തുമായ പുരുഷൻ ബ്രഹ്മ

മായി ഭവിക്കും. വിഷയാർത്ഥികളായ ഇന്ദ്രിയഗണങ്ങളെയെല്ലാം അടക്കുകയാൽ, നാടുവിട്ട മുനിക്ക് ആദ്ധ്യാത്മികമായ അഗ്നി തെളിയും. വിറകിനാൽ എപ്രകാരമാണോ അഗ്നി വലിയ ജ്യോതിസ്സായി വളരുന്നത് അപ്രകാരം ഇന്ദ്രിയരോധം മൂലം മഹാത്മാവ് തെളിയുന്നതാണ്. ആത്മഹൃത്തിൽ പ്രസന്നാത്മാവ് ഭൂതൗഘത്തെ കാണുമ്പോൾ ജ്യോതിസ്സ് സൂക്ഷ്മത്തിൽവെച്ച് അത്യുത്തമമായ സൂക്ഷ്മത്തെ സ്വയം പ്രാപിക്കുന്നതാണ്.

ശരീരത്തെപ്പറ്റി ചിന്തിക്കുക. അതിന്ന് നിറത്തിന്ന് അഗ്നിയുണ്ട്. രക്തത്തിനും മറ്റു നീരിന്നും ജലമുണ്ട്. സ്പർശത്തിന്ന് വായുവുണ്ട്. മാംസത്തിന്നും എല്ലിന്നും മറ്റുമായി ഭൂമി (പൃഥിവി)യുണ്ട്. ശബ്ദത്തിന് ആകാശമുണ്ട്. രോഗങ്ങളും ശോകങ്ങളും ഉള്ളിൽ ചേർന്ന് അഞ്ചു ശ്രോതസ്സുകളോടും ചേർന്നിരിക്കുന്നു. പഞ്ചഭൂതങ്ങളാൽ കെട്ടിയുണ്ടാക്കിയതും ഒമ്പതു വാതിലുകളുള്ളതും രണ്ടു ദൈവതങ്ങൾ വസിക്കുന്നതുമാണ് ആ ഗൃഹം (ക്ഷേത്രം). ജീവനും ഈശ്വരനുമാണ് ആ ദൈവതങ്ങൾ. അതിൽ നിറയെ രജസ്സാണ്. അതിൻെറ ചപലതമൂലം അത് ദുർദർശമാണ്. അത് മൂന്നു ഗുണങ്ങളാൽ (സത്വം, രജസ്സ്, തമസ്സ്) ഉണ്ടാക്കപ്പെട്ടതാണ്. മൂന്നു ധാതുക്കൾ (വാതം, പിത്തം, കഫം)കൊണ്ടു ചേർക്കപ്പെട്ടവയാണ് സന്ദേഹസക്തമാണ്. ഈ ജഡം മോഹാകുലമാണ്. അത് ഈ ലോകത്തിൽ ദുശ്ചരമാണ്. കൊണ്ടുനടക്കുവാൻ വിഷമമുള്ളതാണ്. അത് സത്വത്തെ ആശ്രയിച്ചുനില്ക്കുന്നു. ഈ ലോകത്തിൽ ഈ ദേഹമാണ് കാലചക്രമായിതിരിയുന്നത്. അതു നിരന്തരം ചുറ്റിക്കൊണ്ടിരിക്കുന്നു. സംസാരചക്രമായി തിരിഞ്ഞുകൊണ്ടിരിക്കുന്നു. ഈ ദേഹം ഒരു മഹാർണ്ണവമാണ്. ഘോരമായ, അഗാധമായ മോഹമെന്നു പേരുള്ള ഒരു സമുദ്രമാണത്. ഈ ദേഹംതന്നെയാണ് ദേഹികളോടു ചേർന്ന് ലോകത്തിൽ സൃഷ്ടിയും, സംഹാരവും, ബോധവും നല്കുന്നത്. കാമം, ക്രോധം, ഭയം, ലോഭം, അഭിദ്രോഹം, അനൃതം ഇവയൊക്കെ ദുസ്സ്യജമാണെങ്കിലും ഇന്ദ്രിയങ്ങളെ നിരോധിച്ചാൽ ത്യജിക്കാവുന്നതാണ്. പഞ്ചധാതുക്കൾ വെന്നവൻ ആരോ, ലോകത്തിൽ അവന് ആനന്ദത്തെ പ്രാപിക്കുന്ന സ്ഥാനം ലഭിക്കുന്നതാണ്. പഞ്ചേന്ദ്രിയങ്ങളാകുന്ന കുത്തനെയുള്ള കരയോടുകൂടിയതും, കാമതാൽപര്യങ്ങൾ ചേർന്ന് കുത്തിച്ചാടി ഒഴുകുന്ന മനസ്സാകുന്ന പ്രവാഹമുള്ളതുമായ പുഴ, മോഹമായ കുണ്ടുള്ള പുഴ, നീന്തിക്കടന്ന് കാമക്രോധങ്ങളെ ജയിക്കണം. ഈ ദോഷങ്ങളെ വിട്ടുകയറിയവൻ തീർച്ചയായും പരത്തിനെ ദർശിക്കുന്നതാണ്. മനസ്സിനെ മനസ്സിൽ നിറുത്തി. ആത്മാവിനെ ആത്മാവിൽ അവൻ ദർശിക്കുന്നതാണ്. സർവ്വജ്ഞനായ അവൻ, എല്ലായിടത്തും ആത്മാവിനെ ആത്മാവിൽക്കാണുന്നതാണ്. ഒന്നു പലതായി അവൻ ദീപത്തിൽനിന്നു കൊളുത്തിയ അനേകായിരം ദീപങ്ങൾപോലെതന്നെ എല്ലാറ്റിലും ദർശിക്കും. ആത്മാവിനെ എല്ലായിടത്തും എല്ലാറ്റിലും പല രൂപത്തിൽ ക്കാണും. അവൻ വിഷ്ണുവാണ്. അവൻ മിത്രനാണ് (സൂര്യൻ) അവൻ പാശി (വരുണൻ) യാണ്. അവൻ അഗ്നിയാണ്, അവൻ പ്രജാപതിയാണ്, അവൻ ധാതാവാണ്, അവൻ പ്രഭുവാണ്, അവൻ സർവ്വതോമുഖനാണ്. എല്ലാ ഭൂതത്തിൻേറയും മഹാത്മാവിൻെറ ഹൃദയത്തിൽ പ്രകാശിക്കും. ഭൂദേവന്മാരും, ദേവാസുരന്മാരും, യക്ഷരാക്ഷസന്മാരും, ഭൂതങ്ങളും, നാഗങ്ങളും, പിശാചുക്കളും, ഖഗങ്ങളും, മഹർഷിമാരും എല്ലാവരും ആ നിലയിലെത്തിയവനെ സ്തുതിക്കുന്നതാണ്.''

**43. ഗുരുശിഷ്യസംവാദം - വിഭൂതിധർമ്മജ്ഞാനനിരൂപണം** - ബ്രഹ്മാവ് പറഞ്ഞു: "മനുഷ്യരിൽ രാജാവ് ക്ഷത്രിയനാണ്. രജോഗുണമാണ് രാജാവിൽ വിളങ്ങുന്നത്. വാഹനങ്ങളിൽ, ഭാരം വഹിക്കുന്നവയിൽ, രാജാവ് ആനയാണ്. കാട്ടുമൃഗങ്ങളിൽ സിംഹമാണ് രാജാവ്. യജ്ഞമൃഗങ്ങളിൽ ചെമ്മരിയാടാണ് മെച്ചപ്പെട്ടത്. ഇഴജന്തുക്കളിൽ പാമ്പും, വളർത്തുമൃഗങ്ങളിൽ കാളയും, കോവർകഴുതകളിൽ പെണ്ണുമാണ് നായകന്മാർ. പിന്നെ പേരാല്, ഞാവൽ മരം,അരയാൽ, പൂള, ഇലഞ്ഞി, മേഷശൃംഗം, കീചകം ഇവയൊക്കെയാണ് വൃക്ഷങ്ങളിൽ രാജാക്കൾ. അതിൽ യാതൊരു സംശയവുമില്ല. ഹിമവാൻ, പാരിയാത്രം, സഹ്യം, വിന്ധ്യൻ, ത്രികൂടം, ശ്വേതൻ, നീലൻ, ഭാസൻ, കോഷ്ഠവാൻ, ഗുരുസ്കന്ധൻ, മഹേന്ദ്രൻ, മാല്യവാൻ ഇവരെല്ലാം പർവ്വതരാജാക്കളാണ്. അതുപോലെ മരുത്തുക്കൾ ഗണങ്ങളിൽ നായകരാകുന്നു. ഗ്രഹങ്ങൾക്ക് അധിപൻ സൂര്യനാകുന്നു. നക്ഷത്രങ്ങൾക്ക് അധിപൻ ചന്ദ്രനാകുന്നു. യമൻ പിതൃക്കൾക്ക് അധിപനാകുന്നു. പുഴകൾക്ക് അധിപൻ സമുദ്രമാകുന്നു. ജലങ്ങൾക്ക് അധിപൻ വരുണനാകുന്നു. മരുത്തുക്കൾക്ക് അധിപൻ വാസവനാകുന്നു. ഉഷ്ണങ്ങൾക്ക് അധിപൻ സൂര്യനാകുന്നു. ജ്യോതിസ്സുകൾക്ക് അധിപൻ ചന്ദ്രനാകുന്നു. ഭൂതങ്ങൾക്ക് അധിപൻ അഗ്നിയാകുന്നു. ബ്രാഹ്മണർക്ക് അധിപൻ ബൃഹസ്പതിയാകുന്നു. സോമൻ ഔഷധികൾക്കെല്ലാം ഈശ്വരനാകുന്നു. ബലവാന്മാർക്ക് ഈശ്വരൻ വിഷ്ണുവാകുന്നു. രൂപങ്ങൾക്ക് ഈശ്വരൻ ത്വഷ്ടാവാകുന്നു. പശുക്കൾക്ക് ഈശ്വരൻ ശിവനാകുന്നു. ദീക്ഷിതർക്ക് ആധിപത്യം, യജ്ഞത്തിനാകുന്നു. ഇന്ദ്രൻ ദേവന്മാർക്ക് നാഥനാകുന്നു.

ദിക്കുകൾക്ക് നായകത്വം കിഴക്കുദിക്കിന്നാണ്. അന്നർക്കു പ്രതാപവാനായ സോമനാണ്. രത്നങ്ങൾക്കെല്ലാം വിത്തേശനാണ്. ദേവന്മാർക്ക് പുരന്ദരനാണ്. ഇതു ഭൂതാധീശ്വരൻെറ സൃഷ്ടിയാണ്. പ്രജകൾക്ക് പ്രജാപതിയാണ് നാഥൻ. എല്ലാ ഭൂതങ്ങൾക്കും ഈ ഞാനാണ് ബ്രഹ്മമയനായ മഹാൻ. എന്നെക്കാളും വിഷ്ണുവിനേക്കാളും മേലെയായി ഒരു ഭൂതവുമില്ല. ഏവർക്കും രാജാധിരാജനായി ബ്രഹ്മമയനും മഹാനുമായി വിഷ്ണു വിളങ്ങുന്നു. ഈശ്വരത്വം എല്ലാം അറിയുവിൻ. എല്ലാറ്റിന്നും കർത്താവ് അകൃതനായ ഹരിയാകുന്നു.

നരന്മാർ, കിന്നരന്മാർ, യക്ഷന്മാർ, അഹികൾ, രക്ഷസ്സുകൾ, ഗന്ധർവ്വന്മാർ, ദേവന്മാർ, ദാനവന്മാർ, നാഗങ്ങൾ ഇവർക്കെല്ലാം ഈശ്വരനാണ് ഹരി. കാമുകന്മാർ പിന്തുടരുന്ന കൂട്ടരായ സ്ത്രീകൾക്ക്, വാമലോചനയും മഹേശ്വരിയും മഹാദേവിയുമായ പാർവ്വതിയാണ് നായിക. ശുഭയായ ഉമാദേവി സ്ത്രീകളിൽ ശ്രേഷ്ഠയാണ്. സുഖിക്കുന്ന സമ്പന്നകളായ നാരിമാരിൽ ശ്രേഷ്ഠകൾ അപ്സരസ്ത്രീകളാണ്. ധർമ്മകാംക്ഷികളാണ് രാജാക്കന്മാർ. ധർമ്മസേതുക്കളാണ് ബ്രാഹ്മണർ. അതുകൊണ്ട് ദ്വിജന്മാരെ രക്ഷിക്കുവാൻ രാജാവ് പ്രയത്നിക്കേണ്ടതാണ്.

ഏതു രാജാവിൻെറ നാട്ടിൽ സജ്ജനങ്ങൾ കഷ്ടപ്പെടുന്നുവോ, ആ രാജാക്കന്മാർ ഗുണഹീനരായിത്തീരുകയും മരണാനന്തരം ദുർഗ്ഗതി പ്രാപിക്കുകയുംചെയ്യും. ഏതൊരു രാജാവിൻെറ നാട്ടിൽ സജ്ജനങ്ങൾ സംരക്ഷിക്കപ്പെടുന്നുവോ, ആ രാജാവ് ഈ ലോകത്തിൽ സുഖമനുഭവിക്കും, പരലോകത്തിലും സുഖിയാകുന്നതാണ്. അല്ലയോ ദ്വിജമുഖ്യന്മാരെ, മഹാത്മാക്കൾ ഉന്നതമായ സ്ഥാനത്തിലെത്തിച്ചേരുമെന്നു ധരിച്ചുകൊള്ളുവിൻ.

ഇനി ധർമ്മലക്ഷണത്തെപ്പറ്റി പറയാം. അഹിംസയാണ് പരമമായ ധർമ്മം. ഹിംസ അധർമ്മമാണ്. പ്രകാശമാകുന്ന ചിഹ്നത്തോടുകൂടിയവരാണ് ദേവന്മാർ. മാനവന്മാർ കർമ്മമാകുന്ന ലക്ഷണത്തോടുകൂടിയവരാണ്. ശബ്ദമാകുന്നു ആകാശത്തിൻെറ ലക്ഷണം. സ്പർശം കാറ്റിൻെറ ലക്ഷണമാണ്. ജ്യോതിസ്സ് രൂപമാകുന്ന ലക്ഷണത്തോടുകൂടിയതാണ്. ജലം രസലക്ഷണമാണ്. ഗന്ധമാകുന്ന ലക്ഷണത്തോടുകൂടിയതാണ്

സർവ്വഭൂതധാരിണിയായ ഭൂമി. സ്വരവ്യഞ്ജനസംസ്കാരമായ വാക്കാണ് ശബ്ദലക്ഷണം. മനസ്സിന്റെ ലക്ഷണമാണു ചിന്ത. ചിന്തയുടെ ലക്ഷണമാണു ബുദ്ധി. മനസ്സുകൊണ്ട് അർത്ഥങ്ങളെ ചിന്തിക്കും. ബുദ്ധികൊണ്ട് തീർച്ചപ്പെടുത്തും. വ്യവസായമാണ് ബുദ്ധിയുടെ ലക്ഷണം. അതിൽ സംശയമില്ല.

മനസ്സിന്റെ ലക്ഷണമാണ് ധ്യാനം. അവ്യക്തം സത്തുക്കളുടെ ലക്ഷണമാണ്. അവരുടെ പ്രവൃത്തി എന്തെന്ന് അവർ വിളംബരം ചെയ്യുകയില്ല. പ്രവൃത്തി ലക്ഷണമാണ്. യോഗം, ജ്ഞാനം സന്ന്യാസമാകുന്ന ലക്ഷണത്തോടുകൂടിയതാണ്. അതുകൊണ്ട് ജ്ഞാനത്തെ മുൻനിർത്തി ബുദ്ധിമാൻ സന്ന്യസിക്കണം. ജ്ഞാനിയായ സന്ന്യാസി പരമമായ സൽഗതിയെ പ്രാപിക്കുന്നതാണ്. തമസ്സ്, മൃത്യു, ജര എന്നിവയെ അതിഗമിക്കുന്നവൻ എല്ലാ ദ്വന്ദ്വങ്ങളെയും അതിവർത്തിക്കും. വിധിപ്രകാരം ലക്ഷണത്തോടുകൂടിയ ധർമ്മം ഞാൻ നിങ്ങളോടു പറഞ്ഞു.

ഇനി ഞാൻ ഗുണങ്ങളുടെ ഗ്രഹണത്തെയും നന്നായി പറയാം. പൃഥിവിയുടെ ഗുണമായ ഗന്ധം മൂക്കുകൊണ്ടു ഗ്രഹിക്കുന്നു. മൂക്കിൽ നില്ക്കുന്ന വായു ഗന്ധത്തെ ഗ്രഹിക്കുവാൻ സഹായിക്കും. ജലത്തിന്റെ ധാതുരസം ഗ്രഹിക്കുന്നത് നാക്കുകൊണ്ടാണ്. നാക്കിൽ നില്ക്കുന്ന സോമൻ രസം അറിയുവാൻ സഹായിക്കുന്നു. ജ്യോതിസ്സിന്റെ ഗുണമായ രൂപം കണ്ണുകൊണ്ട് ഗ്രഹിക്കുന്നു. കണ്ണിൽ നില്ക്കുന്ന സൂര്യൻ രൂപത്തെ ഗ്രഹിക്കുവാൻ സഹായിക്കുന്നു. വായവ്യമായ സ്പർശം ത്വക്കുകൊണ്ട് ഗ്രഹിക്കുന്നു. ത്വക്കിൽ നില്ക്കുന്ന വായു സ്പർശത്തിന്നു സഹായിക്കുന്നു. ആകാശത്തിന്റെ ഗുണം ചെവികൊണ്ട് ഗ്രഹിക്കുന്നു. ചെവിയിൽ വാഴുന്ന ദിക്ക് ശബ്ദത്തെ ഗ്രഹിക്കുവാൻ സഹായിക്കുന്നു. മനസ്സിന്റെ ഗുണമാണ് ചിന്ത. അത് ഗ്രഹിക്കുന്നത് പ്രജ്ഞമൂലമാണ്. ഹൃദയത്തിലുള്ള ചേതനാധാതു മനസ്സിന്റെ ബോധത്തെ സഹായിക്കുന്നു. ബുദ്ധിജ്ഞാനംകൊണ്ടു മഹാനെ അദ്ധ്യവസായംചെയ്യുന്നു, തിട്ടപ്പെടുത്തുന്നു. വ്യക്താവ്യക്തങ്ങളെ മനസ്സിൽ ബുദ്ധി ഉറപ്പിക്കുന്നു. അതിൽ ശങ്കയില്ലാതെ തീരുമാനത്തിലെത്തുന്നു.

ക്ഷേത്രജ്ഞൻ അലിംഗഗ്രഹണനും, നിത്യനും, നിർഗ്ഗുണാത്മകനുമാകുന്നു. അതുകൊണ്ട് അലിംഗനായ ക്ഷേത്രജ്ഞൻ കേവലം ജ്ഞാനംകൊണ്ടുമാത്രം ഗ്രഹിക്കേണ്ടവനാണ്. അവ്യക്തം എന്നത് ക്ഷേത്രമാണ്. ആ ക്ഷേത്രത്തിൽ ഗുണങ്ങൾ ഉത്ഭവിക്കുകയും ക്ഷയിക്കുകയും ചെയ്യുന്നു. ഞാൻ എപ്പോഴും അതിനെ, അതു മറവിലാണെങ്കിലും കാണുകയും അറിയുകയും കേൾക്കുകയും ചെയ്യുന്നു. അത് ഒളിവിലാണെങ്കിലും പുരുഷൻ അത് അറിയുന്നു. ക്ഷേത്രത്തെ അറിയുന്നതുകൊണ്ട് ആ പുരുഷനെ ക്ഷേത്രജ്ഞൻ എന്നു പറയുന്നു. ഗുണവൃത്തങ്ങളും അപ്രകാരം അവൃത്തങ്ങളും എല്ലാം ക്ഷേത്രജ്ഞൻ കാണുന്നു. ആദിമദ്ധ്യാവസാനത്തോടുകൂടിയതും വീണ്ടും വീണ്ടും സൃഷ്ടിക്കപ്പെടുന്നതും, അചേതനവുമായ സൃഷ്ടികളൊന്നും തന്നെത്താനെ അറിയുന്നില്ല. അവയ്ക്ക് ആദിമദ്ധ്യാവസാനങ്ങൾ ഉള്ളതുകൊണ്ടാണ് ശരിയായ ജ്ഞാനം ഇല്ലാത്തത്. സത്യം ആരും കാണുന്നില്ല. ഗുണങ്ങളിൽനിന്നു ജനിച്ചവയ്ക്ക് അതു സാദ്ധ്യമല്ല. ഗുണങ്ങൾ ആത്മാവെ കാണുന്നില്ല. എന്നാൽ ക്ഷേത്രജ്ഞൻ മാത്രം എല്ലാം കാണുന്നു. ഗുണംചേർന്നതായ ഗുണങ്ങൾക്ക് പരമായിട്ടുള്ളത് 'മഹത്താ'കുന്നു. അതാകുന്നു പരമായത്. അതുകൊണ്ട് ധർമ്മജ്ഞനായവൻ എല്ലാ ഗുണങ്ങളെയും തള്ളിക്കളഞ്ഞ്, എല്ലാ ബുദ്ധിയെയും വിട്ട്, പാപങ്ങൾ നശിപ്പിച്ച്, ദോഷങ്ങൾ തീർന്നവൻ ക്ഷേത്രജ്ഞനിൽ ചെന്നു ലയിക്കും. നിർദ്ദ്വന്ദ്വനായി, ആരുടെ മുമ്പിലും തലകുനിക്കാത്തവനായി, സ്വാഹാകാരം വെടിഞ്ഞവനായി, അസ്ഥാനനും അചലനുമായിരിക്കുന്നവൻ ആരോ, അവനാണ് ക്ഷേത്രജ്ഞൻ. അവൻ ഏറ്റവും പരനായ പ്രഭുവാകുന്നു.

### 44. ഗുരുശിഷ്യസംവാദം - ഭൂതാദ്യന്തനിരൂപണം -

ബ്രഹ്മാവ് പറഞ്ഞു: "ആദിയും, മദ്ധ്യവും, അന്തവുമുള്ളതും, നാമലക്ഷണങ്ങളോടുകൂടിയതും, ഗ്രഹിക്കുവാൻ കഴിയുന്നതുമായ എല്ലാറ്റിനെയുംപറ്റി ഞാൻ തത്ത്വമായി പറയാം. ആദ്യമായി പകൽ, പിന്നെ രാത്രി, പിന്നെ മാസം. മാസത്തിൽ ശുക്ലപക്ഷം ആദിയിൽ, പിന്നെ നക്ഷത്രങ്ങൾ, തിരുവോണം മുതൽ നക്ഷത്രങ്ങൾ, ശിശിരം മുതൽ ഋതുക്കൾ; ഇങ്ങനെ തുടങ്ങുന്നു. ഗന്ധങ്ങൾക്ക് ആദിയാകുന്നത് ഭൂമിയാണ്. അപ്രകാരം രസങ്ങൾക്ക് ആദിയാകുന്നത് ജലം, ഭൂതങ്ങൾക്ക് ജ്യോതിസ്സാകുന്നത് സൂര്യൻ, സ്പർശങ്ങൾക്ക് ആദിയാകുന്നത് വായു, ശബ്ദത്തിന് ആദിയാകുന്നത് ആകാശം. ഗുണങ്ങൾ ഭൂതോത്ഭവങ്ങളാകുന്നു.

ഇനി ഭൂതങ്ങളുടെ ആദിയായി ഉത്തമമായിട്ടുള്ളതിനെപ്പറയാം. ജ്യോതിസ്സുകൾക്ക് അർക്കൻ ആദിയാകുന്നു. ഭൂതങ്ങൾക്ക് ആദി അഗ്നിയാകുന്നു. വിദ്യകൾക്കെല്ലാം ആദി സാവിത്രി (മന്ത്രം)യാകുന്നു. ദേവകൾക്ക് ആദി പ്രജാപതിയാകുന്നു. വേദങ്ങൾക്കൊക്കെ ആദി 'ഓം' കാരമാകുന്നു. വാക്കുകൾക്ക് ആദി പ്രാണനാകുന്നു. ലോകങ്ങളെല്ലാം നിയതമായി അംഗീകരിച്ചത് സാവിത്രിയാകുന്നു. ഛന്ദസ്സുകൾക്ക് ആദ്യത്തേതു ഗായത്രിയാകുന്നു. എല്ലാ ജീവികൾക്കും മുന്നിൽ ഗണിക്കേണ്ടത് ആടിനെയാകുന്നു. നാൽക്കാലികളിൽ ആദിയായത്, ശ്രേഷ്ഠമായത് പശുവാകുന്നു. മനുഷ്യരിൽ പ്രഥമസ്ഥാനം ദ്വിജാതികൾക്കാണ്. പക്ഷികളിൽ ശ്രേഷ്ഠൻ പരുന്താകുന്നു. യജ്ഞങ്ങൾക്കുത്തമമായത് ഹുതമാണ്, ഹവ്യമാണ്. ഇഴജന്തുക്കളിൽ ശ്രേഷ്ഠമായത് സർപ്പമാണ് ദ്വിജേന്ദ്രന്മാരേ! എല്ലാ യുഗങ്ങളിലും ആദിയായത്, ശ്രേഷ്ഠമായത് കൃതയുഗമാണ്. അതിൽ യാതൊരു സംശയവുമില്ല. രത്നങ്ങളിൽ ശ്രേഷ്ഠമായത് സ്വർണ്ണമാണ്. സസ്യങ്ങളിൽ ശ്രേഷ്ഠമായത് യവമാണ്. എല്ലാ ഭക്ഷ്യഭോജ്യങ്ങളെക്കാൾ ശ്രേഷ്ഠമായത് അന്നമാണ് (ഊണ്). പേയങ്ങളായ എല്ലാ ദ്രവ്യത്തെക്കാളും ശ്രേഷ്ഠമായത് ശുദ്ധജലംതന്നെ. സ്ഥാവരഭൂതങ്ങളിൽ എല്ലാറ്റിലും ശ്രേഷ്ഠമായത് പ്ലക്ഷമാണ്. അതു ബ്രഹ്മക്ഷേത്രവും എപ്പോഴും പുണ്യവുമാണ്. പ്രജാപതികളായ ശ്രേഷ്ഠന്മാരിൽ വെച്ചു ശ്രേഷ്ഠൻ ഞാനാകുന്നു. എന്നിൽവെച്ചു ശ്രേഷ്ഠൻ എന്റെ അചിന്ത്യാത്മാവായ വിഷ്ണുവാകുന്നു. മലകൾക്കെല്ലാം ആദിമൻ മഹാമേരുവാകുന്നു. എല്ലാ പ്രദിക്കുകൾക്കും മേലെയായത് പൂർവ്വദിക്കാകുന്നു. നദികൾക്കും മേലെയായത് ത്രിപഥഗയായ ഗംഗയാകുന്നു. എല്ലാ ജലാശയങ്ങളിലുംവെച്ചു ശ്രേഷ്ഠമായത് സമുദ്രമാകുന്നു. ദേവദാനവഭൂതാഹിപിശാചുക്കൾക്കും നരകിന്നരയക്ഷന്മാർക്കും പ്രഭുവായത് ഈശ്വരൻ (ശംഭു) ആകുന്നു. വിശ്വജഗത്തിന്നും ബ്രഹ്മമയനും മഹാത്മാവായ വിഷ്ണുവാണ് ആദിപുരുഷൻ. അവനേക്കാൾ മേലെയായി ഒരു ഭൂതവും മൂന്നുലോകത്തുമില്ല. ആശ്രമങ്ങളിൽ ശ്രേഷ്ഠമായത് ഗാർഹസ്ഥ്യമാണ്. അതിൽ യാതൊരു സംശയവുമില്ല. ലോകങ്ങൾക്കെല്ലാം ആദിയായത് അവ്യക്തമാണ്. എല്ലാറ്റിനും അന്തമായതും അതു തന്നെയാണ്.

പകലിന്ന് അന്തം അസ്തമയമാണ്. രാത്രിക്ക് അന്തം ഉദയമാണ്. സുഖത്തിന്ന് അന്തം ദുഃഖമാണ്. ദുഃഖത്തിന്ന് അന്തം സുഖമാണ്. വളർച്ചയുടെ അന്തം ക്ഷയമാണ്. ഉയർച്ചയുടെ അറുതി വീഴ്ചയാണ്. സംയോഗത്തിന്ന് അറുതി വേർപാടാണ്. ജീവന്റെ അവസാനം മരണമാണ്. കൃതത്തിന്ന് അറുതി നാശമാണ്. ജനിച്ചവന്ന് അറുതി മരണമാണ്. ഈ പറഞ്ഞത് തീർച്ചയാകുന്നു. ഈ ലോകത്തിൽ ഒരു ചരവും ഒരു

അചരവും ശാശ്വതമല്ല. യജ്ഞം, ദാനം, മുറ, തപം, വ്രതങ്ങൾ, നിയമങ്ങൾ ഇവയുടെയെല്ലാം അറുതി നാശമാകുന്നു. ജ്ഞാനത്തിന്ന് ഒരറ്റവുമില്ല. അതുകൊണ്ട് ശുദ്ധമായ ജ്ഞാനം ഒന്നുകൊണ്ടുമാത്രം ജിതേന്ദ്രിയനായി നിർമ്മമനായി നിരഹങ്കാരനായിരിക്കുന്ന ശാന്താത്മാവ് പാപത്തിൽനിന്നു വിമുക്തനാകുന്നു.

**45. ഗുരുശിഷ്യസംവാദം - ഗൃഹസ്ഥാശ്രമവിധി -** ബ്രഹ്മാവു പറഞ്ഞു: "കാലചക്രം തിരിയുകയാണ്. അതിന്നു ബലമായി നില്ക്കുന്നത് ബുദ്ധിയാണ്. മനസ്സാണ് അതിൻെറ തൂണ്. അതിന്മേലാണ് ആ ചക്രം സ്ഥിതിചെയ്യുന്നത്. പഞ്ചേന്ദ്രിയങ്ങളാണ് അതിൽ കെട്ടിയിരിക്കുന്നത്. മഹാഭൂതങ്ങളാണ്; ചക്രത്തിൻെറ കുംഭം. ആ ചക്രത്തിൻെറ ആവരണം കുടുംബമാണ്. ജര, ശോകം എന്നിവയാൽ ആവേശിച്ചിരിക്കുന്നു. വ്യാധിയും വ്യസനവും അതിൽനിന്നുത്ഭവിക്കുന്നു. സമയം, കാലം എന്നിവയോടു ബന്ധപ്പെട്ട് ആ ചക്രം തിരിയുന്നു. ശ്രമവ്യായാമങ്ങൾ അതു തിരിയുമ്പോഴുള്ള ഘോഷങ്ങളാകുന്നു. രാവും പകലും ആ ചക്രത്തിൻെറ തിരിച്ചലാണ്. ശീതവും ഉഷ്ണവും അതിനെ ചുറ്റിയിരിക്കുന്നു. സുഖവും ദുഃഖവുമാണ് അതിൻെറ ഏപ്പുകൾ. വിശപ്പും ദാഹവുമാണ് അതിൽ അടിച്ചുറപ്പിച്ച ആണികൾ. സൂര്യാതപവും നിഴലും അതിൻെറ ചാലുകളാണ്. അതു നിമേഷോന്മേഷങ്ങളാൽ വിഹ്വലമാണ്. ഘോരമായ മോഹാംബു നിറഞ്ഞുനില്ക്കുന്നതാണ് അചേതനം. അതിനെ മാസമായും മാസാർദ്ധമായും അളന്നു കണക്കാക്കുന്നു. അതു സർവ്വത്ര മാറ്റങ്ങളോടെ ലോകത്തിൽ ഉരുളുന്നു. തമസ്സാകുന്ന ചേറ്റിലൂടെയും, രജസ്സാകുന്ന ഒഴുക്കിലൂടെയും മഹാഹങ്കാരം കത്തിജ്ജ്വലിക്കെ ഗുണങ്ങളാൽ ഭരിക്കപ്പെടുന്നു. അരതിയാൽ അതു കെട്ടപ്പെട്ടിരിക്കുന്നു. നാശത്തിൻെറയും ദുഃഖത്തിൻെറയും മദ്ധ്യത്തിലൂടെ ആ ചക്രം ഉരുളുന്നു. ക്രിയകളും ക്രിയാകാരണങ്ങളും അതിൽ ഘടിപ്പിച്ചിരിക്കുന്നു. അതിൻെറ ബന്ധം വലിയതാണ്, വിസ്തൃതമാണ്. ലാഭേച്ഛയും മോഹവും അതിൽ കൂടികൊള്ളുന്നു. അജ്ഞാനസംഭവമായ ചിന്തയോട് അതു ചേർന്നുനില്ക്കുന്നു. ഭയമോഹാദികളോടുകൂടി ഭൂതസമ്മോഹകാരകമായി ആനന്ദപ്രീതിയുടെ ലക്ഷ്യത്തിലേക്ക് പായുകയും ചെയ്യുന്നു. കൈവശമുള്ളത് കാമക്രോധങ്ങളാണ്. മഹത്ത് ആദിയായും പഞ്ചഭൂതങ്ങൾ അവസാനമായും ഭവിക്കുന്നതുമാണത്. അതിൻെറ സ്വഭാവവും ഉൽപത്തിയും നാശവും അനവരതം ഉണ്ടാക്കുക എന്നതാണ്. അതിൻെറ തിരിച്ചലിൻെറ വേഗം മനോവേഗതുല്യമാണ്. മനസ്സാണ് അതിൻെറ അതിര്. അങ്ങനെ മനോരമ്യമായ കാലചക്രം അനവരതം തിരിഞ്ഞുകൊണ്ടിരിക്കുന്നു.

ചൈതന്യഹീനമായ ഈ കാലചക്രം, ദ്വന്ദ്വത്തോട് (വിരുദ്ധമായ ദ്വന്ദ്വത്തോട്) ചേർന്നതായ ഈ കാലചക്രം, വാനവരോടുചേർന്നു സൃഷ്ടിക്ഷയബോധങ്ങളെ നല്കുന്നു. ശരിക്ക് സത്യമായി കാലചക്രത്തിൻെറ പ്രവൃത്തികളും, നിവൃത്തികളും നിത്യവും അറിയുന്നവനായ നരൻ ഭൂതങ്ങളിലൊന്നിലും മയങ്ങിപ്പോകുന്നതല്ല. എല്ലാ സംസ്കാരങ്ങളേയും വിട്ട്, എല്ലാ ദ്വന്ദ്വങ്ങളെയുംവിട്ട്, എല്ലാ പാപങ്ങളുംവിട്ട് ഒഴിയുമ്പോൾ അവൻ പരമമായ സൽഗതിയെ പ്രാപിക്കുന്നതാണ്. ബ്രഹ്മചര്യം, ഗാർഹസ്ഥ്യം, വാനപ്രസ്ഥം, സന്ന്യാസം ഇങ്ങനെയുള്ള നാലാശ്രമങ്ങൾക്കും മൂലമായിട്ടുള്ളത് ഗാർഹസ്ഥ്യമാണ്. അതിൽനിന്നാണ് മറ്റാശ്രമങ്ങളുടെ ഉത്ഭവം.

ഈ ലോകത്തിൽ പ്രസിദ്ധമായ ആഗമം എന്തുണ്ടോ, എന്ത് അംഗീകരിച്ചിട്ടുണ്ടോ, അതു മേന്മയുള്ളതാണ്. ആദ്യമേതന്നെ സംസ്കാരസംസ്കൃതനായി ശരിയായി വ്രതമനുഷ്ഠിച്ച് ഗുണങ്ങൾചേർന്ന കുലത്തിൽ ശ്രേഷ്ഠവർണ്ണത്തിൽ ജനിച്ചവൻ ഗുരുകുലവിദ്യാഭ്യാസം കഴിഞ്ഞ് സമാവർത്തനം ചെയ്യണം. അവൻ സ്വദാരനിരതനായി നല്ല ആചാരങ്ങൾ അനുവർത്തിച്ച് ജിതേന്ദ്രിയനായി ശ്രദ്ധയോടെ പഞ്ചമഹായജ്ഞങ്ങളെ യജിക്കണം. ദേവതകൾ അതിഥികളെ പൂജിച്ച് അന്നദാനം ചെയ്തു വിഘസം അശിച്ച് വേദകർമ്മതൽപരരായി യഥാശക്തി യഥാസൗഖ്യം ഇജ്യാദാനങ്ങളോടുകൂടിയവനായി കൈകാലുകളുടെ ചാപല്യങ്ങൾ വിട്ടവനായി മുനിയായി വാക്ചാപല്യം, അംഗചാപല്യം എന്നിവ വിട്ടവനായി വർത്തിച്ചാൽ അവൻ ശിഷ്ടജനങ്ങൾക്ക് ആദരണീയനായി ഭവിക്കും. എന്നും യജ്ഞോപവീതം ധരിക്കുക, ശുഭ്രവസ്ത്രംധരിക്കുക, ശുചിവ്രതനാവുക! യമദാനങ്ങളുള്ള അവൻ ശിഷ്ടരോടുകൂടി വസിക്കണം. ഉദരത്തേയും ഉൽപാദനേന്ദ്രിയത്തേയും അടക്കണം. മൈത്രനാകണം. ഒരു മുളവടി കൈയിൽ ധരിച്ചിരിക്കണം. കൈയിൽ ഒരു കമണ്ഡലു ഉണ്ടാകണം. വേദം ചൊല്ലുകയും, വേദം പഠിപ്പിക്കുകയും, യജ്ഞം ചെയ്യുകയും, യജിപ്പിക്കുകയും, ദാനംകൊടുക്കുകയും, ദാനം വാങ്ങിക്കുകയും ഇങ്ങനെ ആറു വൃത്തികൾ ചെയ്യണം.

ബ്രാഹ്മണൻെറ ജീവിതവൃത്തി മൂന്നാണ്; യജിപ്പിക്കുക, പഠിപ്പിക്കുക, ശുദ്ധാത്മാക്കൾ ദാനംചെയ്യുന്നത് വാങ്ങിക്കുക. ഇനിയും വേറെ മൂന്നു കർമ്മങ്ങളുണ്ടല്ലോ. ദാനം, അദ്ധ്യയനം, യാഗം ഇവ മൂന്നും ധർമ്മയുക്തങ്ങളാണ്. ആ മൂന്നു കർമ്മങ്ങളിലും ധാർമ്മികൻ തെറ്റിപ്പോകരുത്. ദാന്തൻ, മൈത്രൻ, ക്ഷമിക്കുന്നവൻ, സർവ്വഭൂതസമൻ, മുനി ഈ നിലയിൽ നിന്നു ചലിക്കുവാൻ പാടില്ല. ശുചിയായി ഇതൊക്കെ വിപ്രൻ യഥാശക്തി അനുഷ്ഠിക്കണം. ഇപ്രകാരമായാൽ സംശിതവ്രതനായ ഗൃഹസ്ഥൻ സ്വർഗ്ഗം നേടുന്നതാണ്.''

**46. ഗുരുശിഷ്യസംവാദം - സന്ന്യാസാശ്രമവിധി -** ബ്രഹ്മാവു പറഞ്ഞു: "ഈ പറഞ്ഞമാതിരി യഥാവിധി യഥാശക്തി പഠിച്ചവനും, ബ്രഹ്മചര്യമെടുത്തവനും, സ്വധർമ്മനിരതനും, വിദ്വാനും, സർവ്വ ഇന്ദ്രിയങ്ങളെയും നിയന്ത്രിച്ചവനും, മുനിയും ഗുരുപ്രിയഹിതങ്ങൾക്കു സന്നദ്ധനും, സത്യധർമ്മപരനും, ശുചിയുമായവൻ ഗുരുവിൻെറ അനുവാദം വാങ്ങി യാതൊരു കുറ്റവും പറയാതെ അന്നംഭുജിക്കണം. 'ഹവിഷ്യ' ഭൈക്ഷ്യം ഭുജിക്കുന്നതിന്ന് സ്ഥാനം, ആസനം, വിഹാരം എന്നിവ സ്വീകരിക്കണം. ദേവമാർക്ക് അർപ്പിക്കുന്നതിന്നു ഭിക്ഷയായിക്കിട്ടിയ ധാന്യംകൊണ്ട് ഒരു രൂപത്തിൽ നെയ്യും, പാലും ചേർത്തുണ്ടാക്കുന്ന ഒരുതരം പായസമാണ് ഹവിഷ്യം. അവൻ അഗ്നിയിൽ രണ്ടുനേരം ഹോമിക്കണം. ശുദ്ധനും യതേന്ദ്രിയനുമായിരിക്കണം. പ്ലാശിൻെറയോ, കൂവളത്തിൻെറയോ വടിയായിരിക്കണം അവൻെറ കൈയിൽ. പട്ടോ പരുത്തിവസ്ത്രമോ മാൻതോലോ, കാഷായവസ്ത്രമോ ഉടുക്കണം എന്നതു നിയമമാണ്. നിത്യവും ഉദകക്രിയവ്രതവാനായി മൗഞ്ജിമേഖല ധരിക്കണം ജടിയാകണം. യജ്ഞോപവീതം ധരിക്കണം. സ്വാദ്ധ്യായിയാകണം. അലുബ്ധനാകണം. നിയതവ്രതനാകണം. ശുദ്ധജലംകൊണ്ടു ദൈവതങ്ങളെ തർപ്പിക്കണം. ഇവ ഭാവനിഷ്ഠയോടെ ചെയ്യുന്ന ബ്രഹ്മചാരി പ്രശസ്തനാകും. ഈ യോഗം അനുഷ്ഠിച്ച് ഊർദ്ധ്വരേതസ്സായവൻ സ്വർഗ്ഗത്തെ ജയിക്കുന്നതാണ്. പരമമായ സ്ഥാനം പ്രാപിച്ചവൻ പിന്നെ ജന്മങ്ങളിൽ ചെന്നുപെടുന്നതല്ല.

ഇങ്ങനെ നല്ലപോലെ സംസ്കൃതസംസ്കാരനായി ബ്രഹ്മചര്യവാനായി ഗ്രാമംവിട്ട് അരണ്യത്തിൽ വ്രജിതനായി മുനിയായി വാഴുക. തോലോ, വല്ക്കലമോ, ചാർത്തി രണ്ടു സന്ധ്യയ്ക്കും ആചമിക്കുക. എന്നും അരണ്യത്തിൽ വസിക്കുന്നവൻ പിന്നെ ഗ്രാമത്തിലേക്കു വരരുത്. കാലേ പാന്ഥന്മാരെ പൂജിച്ച് ഇരിപ്പിടം നല്കണം. കിഴങ്ങോ, ഇലയോ, കായോ,

ചാമയോ ഭക്ഷിക്കണം. വെള്ളം, കായ എന്നിവയൊക്കെ കാട്ടിൽനിന്നുതന്നെ അനുഭവിക്കണം. ഭിക്ഷയെടുത്തതുപോലെ ക്രമത്തിൽ ആഹാരം കഴിക്കണം. ഭിക്ഷയാകുന്ന ഫലമൂല ങ്ങളാൽ ആഗതനായ പാന്ഥനെ പൂജിക്കണം. തൻെറ ഭക്ഷ്യം ഭിക്ഷയായി യാതൊരു ക്ഷീണവും കൂടാതെ ദാനംചെയ്യണം. ദേവതകൾക്കും അതിഥികൾക്കും ദാനംചെയ്തതിന്നുശേഷം വാഗ്യതനായി ഭക്ഷിക്കണം. സ്പർദ്ധവിട്ട ഹൃദയത്തോടെ കിട്ടു ന്നത് ഉണ്ണുക; ദേവന്മാരെ വന്ദിക്കുക, ദാന്തനും, മൈത്രനും, ക്ഷമാവാനും, താടിയും തലയും വളർത്തിയവനും, സാദ്ധ്യാ യശീലനും, ഹോമിക്കുന്നവനും, സത്യധർമ്മപരായണനും, ശുദ്ധദേഹനും, സദാദക്ഷനും, വനവാസിയും, സമാഹിതനും, ജിതേന്ദ്രിയനും വാനപ്രസ്ഥനുമായ യോഗി മോക്ഷത്തെ നേടു ന്നതാണ്.

ഗൃഹസ്ഥനായ ബ്രഹ്മചാരിയും വാനപ്രസ്ഥനും മോക്ഷം പ്രാപിക്കുവാൻ ആശിക്കുകയാണെങ്കിൽ ഉത്തമമായ വൃത്തി യെ കൈക്കൊള്ളണം. എല്ലാ ജീവിക്കും അഭയംനല്കി നിർ മ്മലനായി ജീവിക്കണം. സർവ്വഭൂതങ്ങളിലും മൈത്രിയും സുഖവും ആശംസിക്കുന്നവനായി സർവ്വഇന്ദ്രിയങ്ങളേയും അടക്കി മുനിയായി വാഴുക. ഇരക്കാതെയും തനിക്കുവേണ്ടി താൻ പാകംചെയ്യാതെയും യദൃച്ഛയാ കിട്ടിയതു കഴിച്ചു ജീവി ക്കണം. അഗ്നികർമ്മം കഴിഞ്ഞ്, ഊണു കഴിഞ്ഞ് തീയും പുകയും ഒക്കെപോയ ഗൃഹത്തിൽ വല്ലതും ഉണ്ടെങ്കിൽ അതുചെന്നു ഭിക്ഷയായി വാങ്ങി അശിക്കണം. മോക്ഷം ആഗ്ര ഹിക്കുന്നവൻ അങ്ങനെയുള്ള ഗൃഹത്തിൽ ചെന്നു ഭിക്ഷ വാങ്ങാം. പാത്രങ്ങൾ എല്ലാം കഴുകിക്കമിഴ്ത്തിയ ഇടത്തു ചെന്നു ബാക്കിയുള്ളത് വല്ലതും കിട്ടിയാൽ സന്തോഷം കൊണ്ട് ആഹ്ലാദിക്കരുത്. വല്ലതും കിട്ടാതിരുന്നലോ ബുദ്ധി മങ്ങിപ്പോവുകയുമരുത്. ജീവിതയാത്രയെ കാംക്ഷിക്കുന്നവൻ, കാലം നോക്കുന്നവൻ, സമാഹിതനായി ഭിക്ഷ വാങ്ങണം. സാമാന്യം ലാഭം ആശിക്കരുത്. അഭിപൂജിതനായി സൽക്കാരം കൈക്കൊള്ളരുത്. വലിയ പൂജയോടെ സൽക്കരിക്കുന്നതു സ്വീകരിക്കുവാൻ ഭിക്ഷു പോകരുത്. അതിൽ വെറുക്കേണ്ട വനാണ് ഭിക്ഷു. ഉണ്ണുമ്പോൾ രസം ആസ്വദിച്ച് ആനന്ദിച്ചു കഴിക്കരുത്. കയ്പ്, എരിവ്, ചവർപ്പ് എന്നീ രസങ്ങൾ അറി ഞ്ഞു ഭക്ഷിക്കരുത്. അവയിൽ വെറുപ്പുതോന്നരുത്. മധുര മായ രസം ആസ്വദിക്കുകയുമരുത്. മോക്ഷജ്ഞാനമുള്ളവൻ ഭൂതസംരോധംകൂടാതെ വൃത്തിയെമാത്രം ഇച്ഛിക്കണം. മറ്റ് അന്നമൊന്നും ഭിക്ഷയേല്ക്കുന്നവൻ ഒരിക്കലും ഇച്ഛിക്ക രുത്. ആളുകൾ കാൺകെ ധർമ്മംചെയ്യരുത്. നിർജ്ജന പ്രദേശത്തുവെച്ച് വിരജനായി ചെയ്യണം.

ശൂന്യമായ ഗൃഹം, കാട്, മരച്ചുവട്, പുഴവക്ക്, പർവ്വത ഗുഹ ഇവയിലേതെങ്കിലും ഇരിപ്പിടമായി സ്വീകരിക്കണം. വേനല്ക്കാലത്ത് ഒരു ദിക്കിൽ ഒരു ദിവസം, കൊല്ലത്തിൽ ഒരിക്കൽമാത്രം പാർക്കാം. സൂര്യൻ കാണിക്കുന്ന മാർഗ്ഗത്തി ലൂടെ ഒരു പുഴു ഊഴി ചുറ്റുന്നതുപോലെ ഊഴി ചുറ്റിത്തി രിയുക! സർവ്വഭൂതദയാവാനായ അവൻ ഭൂമിയിലേക്കു നോക്കി പ്രാണികളെ ചവിട്ടാതെ നടക്കണം. ഒന്നും നേടരുത്. സ്നേ ഹിതന്മാരുടെയോ, മറ്റു സ്നേഹമുള്ളവരുടെയോകൂടെ വസി ക്കരുത്. കർമ്മങ്ങളൊക്കെ ശുദ്ധജലംകൊണ്ടു ചെയ്യണം. വെള്ളം മുക്കിയെടുത്ത് പുരുഷൻ ഉപസ്പർശിക്കണം. അവിടെ ബ്രഹ്മചര്യം, സത്യം, ആർജ്ജവം, അക്രോധം, അനസൂയ, ദമം, അപൈശൂനം (ഏഷണികൂട്ടാതിരിക്കുക) ഈ എട്ടു കാര്യങ്ങളിലും വ്രതവാനായി അവയെ വർജ്ജിക്കണം. യാതൊരു ആഗ്രഹവും കാണിക്കാതെ ലഭിച്ച അന്നം മിണ്ടാതിരുന്ന് ഉണ്ണണം. കേവലം പ്രാണയാത്രയെമാത്രം ഉദ്ദേശിച്ച് അന്നം കഴിക്കണം. ധർമ്മമായി ലഭിച്ചതു കഴിക്കണം. ജിഹ്വാസുഖ ത്തിന്നുവേണ്ടി കഴിക്കരുത്. ചോറോ വസ്ത്രമോ അല്ലാതെ മറ്റൊരു സാധനവും ആരു തന്നാലും വാങ്ങരുത്. എത്ര ത്തോളം ഒരാൾക്ക് ഊണിന്നുവേണം, അത്രയ്ക്കു വാങ്ങാ മെന്നല്ലാതെ അതിൽക്കവിഞ്ഞു പിറ്റേദിവസത്തേക്ക് ഇരി ക്കട്ടെ എന്നു വിചാരിച്ചു വാങ്ങരുത്. ശത്രുക്കളിൽനിന്ന് ഒന്നും വാങ്ങരുത്. ദാനം കൊടുക്കാനും വിചാരിക്കരുത്. ദൈന്യ ഭാവംകണ്ട് ജീവികൾക്കു പങ്കിട്ടുകൊടുക്കാൻ ശ്രമിക്കരുത്. പരദ്രവ്യം എടുക്കരുത്. ചോദിക്കാതെ അന്യൻെറ വസ്തു എടു ക്കരുത്. ഭക്ഷണം വാങ്ങിക്കഴിച്ചതിന്നുശേഷം അവൻെറ മറ്റു വസ്തുക്കളൊന്നും ആഗ്രഹിക്കരുത്. മണ്ണ്, വെള്ളം, അന്നം, പാത്രം, പുഷ്പം, ഫലം ഇവയൊന്നും പരസ്യമായി സ്വീകരി ക്കരുത്. ശില്പവിദ്യയെടുത്തു ജീവിക്കുവാൻ വിചാരിക്കരുത്. സ്വർണ്ണം ആഗ്രഹിക്കരുത്. ക്ഷണിക്കപ്പെടാതെ ചെന്നെത്തി യവൻ ദ്വേഷ്ടാവാകരുത്; ഉപദേഷ്ടാവുമാകരുത്. ശ്രദ്ധാ പൂതങ്ങളായവ സ്വീകരിക്കാം. നിമിത്തങ്ങളെ ഒഴിവാക്കണം. നല്ല വൃത്തി അനുഷ്ഠിക്കുന്നവനാവുക, അസക്തനായി ഒരേ നിലയിൽ എല്ലാവരിലും വർത്തിക്കുക. ഫലേച്ഛയോടുകൂടി യവയായാലും ഹിംസയോടുകൂടിയവയായാലും ലൗകിക ജീവിതത്തിന്നുവേണ്ടി സംഭരിക്കുന്നതൊന്നും ചെയ്തു പോകരുത്. എല്ലാ ഭാവവും വിട്ട് ലഘുമിത്രനായി പരിവ്രജി ക്കണം. സകല ചരാചരങ്ങളിലും സമനായി വർത്തിക്കണം. പരനിൽ ഭയം ഉണ്ടാക്കരുത്. ഒന്നിലും ഭയപ്പെടുകയുമരുത്. എല്ലാവർക്കും വിശ്വാസ്യനായിരിക്കുക. അങ്ങനെയുള്ളവൻ മോക്ഷജ്ഞനാണെന്നു പറയുന്നു. വരാൻപോകുന്നതിൽ ഉൽക്കണ്ഠ പാടില്ല. കഴിഞ്ഞതിനെക്കുറിച്ചു ദുഃഖിക്കരുത്. കാലകാംക്ഷിയായവൻ സമാഹിതനായി വർത്തമാനത്തെ ഉപേക്ഷിക്കുക. കണ്ണുകൊണ്ടും, മനസ്സുകൊണ്ടും, വാക്കു കൊണ്ടും ഒരു സ്ഥലവും ദുഷിപ്പിക്കരുത്. ആരെയും വേദനി പ്പിക്കരുത്. വെളിവായോ, രഹസ്യമായോ യാതൊരു പാപവും ചെയ്യരുത്. ആമ അംഗങ്ങൾ അടക്കുന്നതുപോലെ എന്നും ഇന്ദ്രിയങ്ങളെ അടക്കുക. ക്ഷീണേന്ദ്രിയനും, മനസ്സും, ബുദ്ധി യും, അടക്കിയവനും, നിരീഹനും, തത്ത്വവിത്തമനും, നിർദ്ദ്വ ന്ദ്വനും, നിർന്നമസ്കാരനും, നിസ്വാഹാകാരനും, നിർമ്മമനും, നിരഹങ്കാരനും, നിർയോഗക്ഷേമനുമായവനെ ആത്മവാനെ ന്നു പറയാം. നിരീഹനും, നിർഗ്ഗുണനും, ശാന്തനും, നിരാസ ക്തനും, നിരാശ്രയനും, തത്ത്വജ്ഞനും, ആത്മസംസക്തനു മായ പുരുഷൻ മുക്തനാകും; അതിൽ യാതൊരു സംശയ വുമില്ല. കൈ, കാല്, പുറം, തല, വയറ് ഇവയൊന്നും ഇല്ലാ ത്തതായും, ഗുണവും കർമ്മവും ക്രിയയും ഇല്ലാത്തതായും, കേവലം വിമലമായും, സ്ഥിരമായും, രസം, ഗന്ധം, രൂപം, ശബ്ദം, സ്പർശം ഇവയില്ലാത്തതായും അനുഗമ്യമായും, അനാ സക്തമായും മാംസമില്ലാത്തതായും എന്തുണ്ടോ, നിശ്ചിന്ത്യ വും, അവ്യയവും, ദിവ്യവും എപ്പോഴും ഗൃഹസ്ഥവുമായി എന്തുണ്ടോ, ആ ഭൂതവ്യാപിയായ ആത്മാവെ കാണുന്നവർ ഒരിക്കലും മൃതരാകുന്നതല്ല. അവിടേക്കു ബുദ്ധിയും ഇന്ദ്രി യങ്ങളും ദേവതമാരും ചെല്ലുന്നതല്ല. ദേവയജ്ഞങ്ങളും, ലോ കങ്ങളും, തപസ്സും, വ്രതങ്ങളും ഒന്നും അവിടെ പ്രവേശിക്കു ന്നതല്ല. ജ്ഞാനവാന്മാർ എത്തുന്ന ഇടം അലിംഗഗ്രഹണ മായ ഇടമാണെന്നാണ് എൻെറ അഭിപ്രായം. അതുകൊണ്ട് അലിംഗധർമ്മജ്ഞൻ ധർമ്മതത്ത്വം ചരിക്കണം. ഗൃഹധർ മ്മാശ്രിതനായ വിദ്വാൻ വിജ്ഞാനാചാരത്തെ ഏല്ക്കണം. അമൂഢനായ അവൻ മൂഢൻ എന്നപോലെ ധർമ്മത്തെ ദൂഷ്യ പ്പെടാത്തവിധം ഏല്ക്കണം. അന്യന്മാർ എന്നും ഇവനെ അപ മാനിക്കുന്നവിധം ചെയ്തു ചുറ്റണം. ശാന്തനായി സദ്ധർമ്മ ത്തെ നിന്ദിക്കാതെ ചുറ്റണം. ഇപ്രകാരം സദ്വൃത്തനായി വാഴുന്നവൻ ശ്രേഷ്ഠനായ മുനിയാകുന്നു. ഇന്ദ്രിയങ്ങൾ, ഇന്ദ്രി യവിഷയങ്ങൾ, അഞ്ചു മഹാഭൂതങ്ങൾ, മനസ്സ്, ബുദ്ധി, അഹ ങ്കാരം, അവ്യക്തം, പുരുഷൻ ഇവയെക്കുറിച്ചെല്ലാം ശരിയായ

ജ്ഞാനം ആർക്കുണ്ടോ, അവൻ എല്ലാ ബന്ധങ്ങളെയും വിട്ടു മോക്ഷംപ്രാപിക്കുന്നതാണ്.

എല്ലാ മനസ്സിലാക്കി തത്ത്വജ്ഞനായിത്തീർന്ന അവൻ വിജനത്തിൽപ്പോയി ധ്യാനിക്കണം; അങ്ങനെ നിരാലംബ നായി ധ്യാനിക്കുന്നവൻ മുക്തനാകും. എല്ലാ സംഗങ്ങളെയും വിട്ട് ആകാശത്തു വായുപോലെ ക്ഷീണകോശനായി നിരാതങ്കനായി ഭവിച്ചവൻ മോക്ഷപദത്തെ പ്രാപിക്കുന്നതാണ്.''

**47. ഗുരുശിഷ്യസംവാദം - മുക്തിമാർഗ്ഗം -** ബ്രഹ്മാവു പറഞ്ഞു: "സത്യത്തെ ഉറപ്പിച്ച് വൃദ്ധന്മാരായ ചിലർ പറയുന്നു, സന്ന്യാസം എന്നതു തപസ്സാണെന്ന്. ബ്രഹ്മത്തിൽ നിന്നുത്ഭവിച്ചവരായ ബ്രാഹ്മണർ പറയുന്നു, ജ്ഞാനം ബ്രഹ്മമാണ് എന്നും. ബ്രഹ്മം അതിദൂരാത്മകമാണ്. അത് വേദത്തെ ആശ്രയിച്ചാണ് നാം അറിയുന്നത്. നിർദ്വന്ദ്വവും, നിർഗ്ഗുണവും, നിത്യവും, അചിന്ത്യവും, ഉത്തമവുമാണ് ആ ബ്രഹ്മം. തപസ്സുകൊണ്ടും, ജ്ഞാനംകൊണ്ടും ധീരന്മാരായ അവർ ആ പരമാത്മാവിനെ ദർശിക്കും. മനസ്സു നിർമ്മലമായ ശുദ്ധാത്മാക്കൾ, പാപം കഴുകിക്കളഞ്ഞവർ, രജസ്സ് (കാമാദികൾ) ഇല്ലാത്തവർ അങ്ങനെയുള്ളവർ ബ്രഹ്മത്തെ ദർശിക്കും. തപസ്സുകൊണ്ട് ക്ഷേമമായ മാർഗ്ഗത്തൂടെ പരമേശ്വരനിൽ പുണ്യാത്മാക്കൾ ചെന്നെത്തുന്നു. സന്ന്യാസനിഷ്ഠന്മാരായ ബ്രഹ്മവേദികൾ എന്നും ചെന്നെത്തുന്നു. തപം പ്രതീപമാണെന്നും ആചാരം ധർമ്മസാധനമാണെന്നും ജ്ഞാനം പരമമാണെന്നും സന്ന്യാസം ഏറ്റവും ഉത്തമമാണെന്നും പറയുന്നു. നിരാധാരമായ ജ്ഞാനം ആര് തത്ത്വനിശ്ചയത്താൽ കാണുന്നു, സർവ്വജീവിയിലും ആത്മാവെ ആരു കാണുന്നു, അവൻ സർവ്വഗാമിയാകുന്നു. സഹവാസവും വിവാസവും ഏതു പണ്ഡിതൻ കാണുന്നുവോ, ഒന്നായും പലതായും ആരു കാണുന്നുവോ, നാനാത്വത്തിൽ ഏകത്വം ഏവൻ ദർശിക്കുന്നുവോ, അവൻ എല്ലാ ദുഃഖത്തിൽനിന്നും വിമുക്തനാകും.

ഒന്നും കാമിക്കാത്തവൻ, ഒന്നിനെയും നിന്ദിക്കാത്തവൻ, അവൻ ഇഹലോകത്തിൽ വാണാലും അവൻ ബ്രഹ്മഭാവത്തെ പ്രാപിക്കുന്നതാണ്. വിധാനഗുണതത്ത്വജ്ഞൻ സർവ്വപ്രാധാന്യത്തെ അറിയുന്നവൻ, നിർദ്വന്ദ്വൻ, നിരഹങ്കാരൻ എന്ന നിലയിലെത്തിയവൻ തീർച്ചയായും മുക്തനാകും. നിർദ്വന്ദ്വൻ, നിർനമസ്കാരൻ, നിഃസ്വധാകാരൻ, നിർഗ്ഗുണം, നിത്യം, അദ്വൈതം, ഇങ്ങനെയുള്ള ഗുണമുള്ളവൻ ശമത്തെ പ്രാപിച്ച് മുക്തനാകും.

ഗുണമയമായ സകല കർമ്മവും വിട്ട്, ശുഭാശുഭമായ എല്ലാകർമ്മവും വിട്ട്, സത്യവും അനൃതവും വിട്ട്, ഒന്നിലും ലിപ്തനാകാത്തവൻ തീർച്ചയായും മുക്തനാകും. അവ്യക്തയോനിയിൽനിന്നുത്ഭവിച്ചതും, ബുദ്ധിയാകുന്ന കവരത്തോടു കൂടിയതും വലുതായി വളർന്നതും, മഹാഹങ്കാരമെന്നു പേരുള്ളതുമായ വൃക്ഷം, ഇന്ദ്രിയാങ്കുരങ്ങളാകുന്ന കോടരങ്ങളോടുകൂടിയതും, മഹാഭൂതങ്ങളാൽ വിശാലമായതുമായ ആ വൃക്ഷം, മരങ്ങളിൽവെച്ചു ശ്രേഷ്ഠമാണ്. എന്നും പൂവും കായുമായി ശുഭാശുഭഫലങ്ങൾ അത് നല്കുന്നു. സർവ്വജീവികൾക്കും ജീവിക്കുവാൻ കഴിവുറ്റ ആ ബ്രഹ്മവൃക്ഷം സനാതനമാണ്, നിത്യമാണ്, അക്ഷയമാണ്. ഇപ്രകാരം തത്ത്വജ്ഞാനമായ വാൾകൊണ്ട് വെട്ടിപ്പിളർന്ന്, ആ മരത്തോട് ഒട്ടുന്ന സംഗപാർശ്വങ്ങളെ അറുത്ത്, ജന്മമൃത്യുക്കളെയും ജരയെയും ഛേദിച്ചു കാണിച്ച നിർമ്മമനും, നിരഹങ്കാരനുമായ ജ്ഞാനി മുക്തനാകും. അതിൽ യാതൊരു സംശയവുമില്ല. രണ്ടു പക്ഷികൾ സുഹൃത്തുക്കളായുണ്ട്. അവ നിത്യങ്ങളാണ്, ചൈതന്യഹീനങ്ങളാണ്, ബുദ്ധിഹീനങ്ങളാണ്. ഇവയ്ക്കു രണ്ടിനുമപ്പുറത്ത് ഒന്നുണ്ട്. അത് ചൈതന്യമുള്ളതാണ്. അത് ബുദ്ധിയുള്ളതായി അറിയപ്പെടുന്നു.

അചേതനനും, സത്വസംഖ്യാവിമുക്തനും, സത്വത്തിൽ പരമായ ചേഷ്ടയുള്ളവനുമാണ് അന്തരാത്മാവ്. ആ ക്ഷേത്രജ്ഞൻ സർവ്വസംഖ്യാതബുദ്ധിയാകുന്നു. ഗുണാതിഗനുമാകുന്നു. അവനെ ശരിയായി അറിഞ്ഞവൻ ആരോ, അവൻ സകല പാപങ്ങളിൽനിന്നും വിമുക്തനാകുന്നു.''

**48. ഗുരുശിഷ്യസംവാദം - പുരുഷവിവേചനം -** ബ്രഹ്മാവ് പറഞ്ഞു: "ചിലർ പറയുന്നു, ബ്രഹ്മം വലിയ ഒരു മരമാണെന്ന്. ചിലർ പറയുന്നു, വലിയ ഒരു കാനനമാണെന്ന്. ചിലർ പറയുന്നു. ബ്രഹ്മം അവ്യക്തമാണെന്ന്. ചിലർ പറയുന്നു ബ്രഹ്മം പരമവും അനാമയവുമാണ് എന്ന്. ചിലർ അതിനെ എല്ലാറ്റിൻേറയും പ്രഭവമായും എല്ലാം ചെന്നുലയിക്കുന്ന അവ്യക്തമായും പറയുന്നു. ഒറ്റശ്വാസത്തിൻെറ ഇട കൊണ്ട് അന്തകാലത്തിൽ സമനായ അവൻ ആത്മാവിൽ ചെന്നുചേർന്ന് അമൃതത്വം പ്രാപിക്കുന്നു. നിമിഷസമയം ആത്മാവിനെ ആത്മാവിൽ അടക്കുന്നതായാൽ ആത്മാവിൽ അമൃതത്വം പ്രാപിക്കുന്നതാണ്. ആത്മപ്രസാദത്താൽ അവ്യയമായ വിദ്വൽസ്ഥാനം പ്രാപിക്കുന്നതാണ്. പ്രാണായാമങ്ങളാൽ പ്രാണനെ അടക്കിയാൽ വീണ്ടും ചെന്നെത്തുന്നതാണ്. പത്തും പിന്നെ പന്ത്രണ്ടും ഇരുപത്തിനാലിന്നപ്പുറവും - ഇപ്രകാരം പ്രസന്നാത്മാവ് എന്തു വിചാരിക്കുന്നുവോ, അതെല്ലാം നേടുന്നതാണ്. (നീലകണ്ഠൻ എന്ന വ്യാഖ്യാതാവ് ഇതിനെപ്പറ്റി ഇപ്രകാരമാണ് പറയുന്നത്. പത്തുകൂട്ടം പറഞ്ഞത് യോഗമുറകളാണ്. യമം, നിയമം, ആസനം, പ്രാണായാമം, പ്രത്യാഹാരം, ധ്യാനം, ധാരണ, സമാധി എന്നിവയും, തർക്കവും, വൈരാഗ്യവും ചേർന്നതാണ് പത്തുകൂട്ടം. കാര്യങ്ങൾ പന്ത്രണ്ട് എന്നു പറഞ്ഞത്, മൈത്രി, കരുണ, മുദിത, ഉപേക്ഷ എന്നീ നാലും ആദ്യത്തെ എട്ടും ചേരുമ്പോൾ പന്ത്രണ്ടാകുന്നു. യമങ്ങൾ അഞ്ചും, നിയമങ്ങൾ അഞ്ചും, യോഗങ്ങൾ ആറും, മൈത്രി തുടങ്ങിയവ നാലും ആകുന്നു) അവ്യക്തത്തിൽനിന്നുപരിയായ തത്ത്വം അമൃതത്ത്വത്തിന്നായിവരും. സത്വത്തെ അറിഞ്ഞവർ സത്വത്തെക്കാൾ മേലെയായി ഒന്നിനെയും വാഴ്ത്താറില്ല. സത്വസംസ്ഥനായ പുമാനെ അനുമാനംകൊണ്ട് അറിയുന്നു. പുമാനെ ഇപ്രകാരമല്ലാതെ അറിയുവാനോ പറയുവാനോ പറ്റുന്നതല്ല മുനിമുഖ്യന്മാരേ!

ധൈര്യം, ക്ഷമ, അഹിംസ, സമത്വം, സത്യം, ആർജ്ജവം, ജ്ഞാനം, ത്യാഗം, സന്ന്യാസം എന്നിവയെല്ലാം സാത്വികന്മാരുടെ ലക്ഷണമാണ്. ഈ പറഞ്ഞ അനുമാനത്തെ കണ്ട് മനീഷികൾ സത്വഗുണവാന്മാരെ തിരിച്ചറിയുന്നു. ജ്ഞാനത്തിൽ ഉറച്ച ചില വിദ്വാന്മാർ പറയുന്നു, ക്ഷേത്രജ്ഞനും പ്രകൃതിയും തമ്മിൽ ഒന്നായിട്ടല്ല സ്ഥിതിചെയ്യുന്നതെന്ന്. പുരുഷനിൽനിന്നും ഭിന്നമാണ് പ്രകൃതി എന്നത് തീർച്ചയാണ്. പ്രകൃതിയാൽ സഹജമായ പരത്തെ വേറെ വിധത്തിൽ അറിയണം. പുരുഷനും പ്രകൃതിയും തമ്മിലുള്ള വ്യത്യാസവും ഐക്യവും ശരിയായി മനസ്സിലാക്കണം. ബുദ്ധിയിൽ കണ്ടമട്ടിൽ സമ്മതമായ ഏകത്വനാനാത്വങ്ങളെപ്പറ്റിപ്പറഞ്ഞു. പ്രാണിയും അത്തിയും ഒന്നായിട്ടുതോന്നാം. എന്നാൽ അത് വേറെവേറെയാണല്ലോ. വെള്ളത്തിൽ മത്സ്യം വേറെയാണ്. വെള്ളവും മത്സ്യവും ഒന്നല്ല.

അപ്രകാരമാണ് ഈ പ്രകൃതിയും പുരുഷനും തമ്മിലുള്ള അന്തരം. ചെന്താമരയിലയിൽ ജലബിന്ദുപോലെയാണ്. ഒന്നിൽ മറ്റൊന്ന് സ്ഥിതിചെയ്യുന്നു. രണ്ടും ഒന്നല്ല; രണ്ടും തമ്മിൽ പറ്റുന്നുമില്ല.''

ഗുരു പറഞ്ഞു: "ഇപ്രകാരം പറയുന്ന ലോകപിതാമഹനോട് മുനിസത്തമനായ ആ ദ്വിജൻ പിന്നെയും സംശയത്തോടെ ചോദിച്ചു.''

**49. ഗുരുശിഷ്യസംവാദം - ഋഷിപ്രശ്നം -** ഋഷികൾ പറഞ്ഞു: "ധർമ്മങ്ങളിൽവെച്ച് ഏറ്റവും അവശ്യമായി ചെയ്യേണ്ടത് എന്താണ്? ധർമ്മത്തെപ്പറ്റി പലമാതിരി വിരുദ്ധമായ അഭിപ്രായങ്ങൾ പറഞ്ഞുകേൾക്കുന്നുവല്ലൊ! ദേഹം നശിച്ചു കഴിഞ്ഞാൽ പിന്നെ ചിലതുണ്ട് അതിനപ്പുറത്ത് എന്നു ചിലർ പറയുന്നു. ദേഹം നശിച്ചാൽ പിന്നെ ഒന്നുമില്ല ബാക്കിയെന്ന് വേറെ ചിലർ പറയുന്നു ചിലർ അക്കാര്യം വളരെ സംശയത്തിലാണെന്നു പറയുന്നു. ചിലർ പറയുന്നു, സംശയമൊന്നുമില്ല, തീർച്ചയാണ്, ഉണ്ടെന്ന്. ചിലർ പറയുന്നു നിത്യം, ശാശ്വതം എന്നൊക്കെപ്പറയുന്നുണ്ടല്ലോ അത് അങ്ങനെയല്ല എന്ന്. ചിലർ ഉണ്ടെന്നു പറയുമ്പോൾ മറ്റു ചിലർ ഇല്ലെന്നു പറയുന്നു. ചിലർ പറയുന്നു, രണ്ടായിക്കാണുന്നത് ഒന്നാണെന്ന്. വേറെ ചിലർ പറയുന്നു. രണ്ടുംകൂടി കലർന്നതാണെന്ന്. ബ്രഹ്മജ്ഞാനികളായ ബ്രാഹ്മണർ, സത്യവാന്മാർ പറയുന്നു, ഒന്നേയുള്ളു അനേകമില്ല എന്ന്. അതു വ്യക്തമാണെന്ന് ചിലർ. പലതായി ചിലരും പറയുന്നു. ചിലർ പറയുന്നു, ദേശവും കാലവും മാത്രമേയുള്ളു വാസ്തവമായിട്ട് എന്ന്. മറ്റുചിലർ അത് അങ്ങനെയല്ല എന്ന്.

ഇനി ചിലരുടെ വേഷങ്ങൾ പറയാം. ജടയും, മാൻതോലും ധരിച്ച് ചിലർ നടക്കുന്നു. ചിലർ തല മൊട്ടയടിച്ചു നടക്കുന്നു. ചിലർ നഗ്നരായി, ദിഗംബരന്മാരായി നടക്കുന്നു. ചിലർ കുളിക്കുകയില്ല, ചിലർ കുളിയിൽ താൽപര്യമുള്ളവരാണ്. ഈ ബ്രാഹ്മണർ തത്ത്വജ്ഞബ്രഹ്മദർശികളായ ദേവന്മാരാണ്.

ചിലർ ആഹാരം ഇച്ഛിക്കുന്നു. ചിലർ ഉപവാസത്തിൽത്തന്നെ കഴിയുന്നു. ചിലർ കർമ്മത്തെ വാഴ്ത്തുന്നു. ചിലർ ശാന്തിയെയും വാഴ്ത്തുന്നു. ചിലർ മോക്ഷത്തെ വാഴ്ത്തുന്നു. ചിലർ പലതരം ഭോഗങ്ങളെയും വാഴ്ത്തുന്നു. ചിലർ ധനത്തെ ഇച്ഛിക്കുന്നു മറ്റുചിലർ നിർദ്ധനത്വത്തെപ്പറ്റി പുകഴ്ത്തുന്നു. ചിലർ പറയുന്നു, ജീവിതത്തിന്നുവേണ്ട വഹ സമ്പാദിക്കണമെന്ന്. ചിലർ പറയുന്നു, അതുപാടില്ല എന്ന്. ചിലർ അഹിംസാതൽപരരാണ്. ചിലർ ഹിംസാപരായണരാണ്. ചിലർ പറയുന്നു, യോഗ്യതകൾക്കും കീർത്തിക്കും വേണ്ടിയാണു ജീവിക്കുന്നതെന്ന്. മറ്റുചിലർ പറയുന്നു, അതു ശരിയല്ലെന്ന്.അങ്ങനെ ഉണ്ടെന്നുള്ളതിൽ ചിലർ തൽപരരാണ്. ചിലർ ഉണ്ടോ ഇല്ലയോ എന്നും സംശയിക്കുന്നവരാണ്. ചിലർ ദുഃഖിക്കുവാനും, ചിലർ സുഖിക്കുവാനും, ചിലർ ധ്യാനിക്കുവാനും തൽപരരായിക്കാണുന്നു. ചില ജ്ഞാനികളായ ബ്രാഹ്മണർ പറയുന്നു, അതു യജ്ഞമാണെന്ന്. ചിലർ അത് ദാനമായി പറയുന്നു. ചിലർ അത് തപമായി പറയുന്നു. മറ്റു ചിലർ വേദാദ്ധ്യയനമായി ഘോഷിക്കുന്നു. ചിലർ ജ്ഞാനത്തെയും, സന്ന്യാസത്തെയും അനുകരിക്കുവാൻ അനുശാസിക്കുന്നു. ചിലർ ഭൂതങ്ങളിൽ ചിന്തിച്ചു പറയുന്നത്, ഈ കാണുന്നതു പ്രകൃതി മാത്രമാണെന്നും അതിന്നപ്പുറം ഒന്നുമില്ലെന്നുമാണ്. ചിലർ എല്ലാറ്റിനെയും പുകഴ്ത്തുന്നു. ചിലർ ഒന്നിനെയും പുകഴ്ത്തുന്നില്ല.

ഇപ്രകാരം ധർമ്മം പുറപ്പെട്ട് പല മട്ടിൽ അറിയിക്കുമ്പോൾ ദേവാ, ഞങ്ങൾ ഒന്നിലും ഒരു തീർപ്പ്, നിശ്ചയം കാണുന്നില്ല. സുരസത്തമാ, ഞങ്ങൾ യാഥാർത്ഥ്യം ഗ്രഹിക്കാത്ത മൂഢന്മാരായിരിക്കുന്നു.

'ഇതാണ് ശ്രേയസ്സ്' 'ഇതാണ് ശ്രേയസ്സ്' എന്ന് ഏറ്റേർപ്പെടുന്ന ജനം ആര് ഏതു ധർമ്മമേല്ക്കുന്നുവോ അത് അവൻ പൂജിക്കുന്നു. അതുകൊണ്ട് ഞങ്ങൾക്കു പ്രജ്ഞ ശരിക്കും ലഭിക്കുന്നില്ല. പല മട്ടിലായിരിക്കുന്നു മനസ്സും. എന്താണ് ശ്രേയസ്സ് എന്നുള്ളതു പറഞ്ഞുകേൾക്കുവാൻ ആശയുണ്ട്. ഇതിന്നുപരിയായി എന്താണ് ഗുഹ്യമായിക്കിടക്കുന്നത്? അത് അങ്ങു ഉപദേശിക്കണേ! എന്താണ് പ്രകൃതിയും ക്ഷേത്രജ്ഞനും തമ്മിൽ ബന്ധം? അവയുടെ ഹേതു എന്താണ്?"

ഇപ്രകാരം ഋഷിമാരായ ബ്രാഹ്മണർ ചോദിച്ചതു കേട്ട് ലോകഭാവനനായ ഭഗവാൻ, ബുദ്ധിമാനായ ധർമ്മാത്മാവ്, അവരോട് ശരിയായി ഉത്തരം പറഞ്ഞു."

**50. ഗുരുശിഷ്യസംവാദം - തത്ത്വഗുണവിസ്താരം -** ബ്രഹ്മാവു പറഞ്ഞു: "അല്ലയോ സത്തുക്കളെ, നിങ്ങൾ ചോദിച്ചതിന്നുള്ള മറുപടി ഞാൻ ഇതാ പറയുന്നു. അതു നിങ്ങൾ കേട്ടു ധരിക്കുവിൻ മുമ്പ് ഒരു ഗുരു ശിഷ്യനോട് ഉപദേശിച്ചതാണിത്. അത് അപ്രകാരംതന്നെ ഞാൻ നിങ്ങളോട് പറയുന്നു. എല്ലാം നല്ലപോലെ കേട്ടു ധരിക്കുവിൻ.

സർവ്വഭൂതങ്ങൾക്കും അഹിംസയാണ് ഏറ്റവും സ്വീകാര്യമായിട്ടുള്ളത്. ഒന്നിനെയും ഹിംസിക്കാതിരിക്കുക, ആരെയും ഭയപ്പെടുത്താത്ത ഈ നില ശ്രേഷ്ഠമായിട്ടുള്ളതും ധർമ്മലക്ഷണവുമാണ്. നിഃശ്രേയസമാണ് ജ്ഞാനമെന്നു വൃദ്ധന്മാരായ തത്ത്വദർശികൾ പറയുന്നു. അതുകൊണ്ട് വിശുദ്ധമായ ജ്ഞാനംകൊണ്ട് കിൽബിഷമെല്ലാം നീങ്ങും. ഹിംസയിൽ വലിയ താൽപര്യമുള്ളവരും നാസ്തികന്മാരും ഉണ്ടല്ലോ. ലോഭമോഹാന്വിതന്മാരായ അവർ നരകത്തിൽ പോകുന്നതാണ്. ആശിസ്സുചേർന്ന കർമ്മങ്ങൾ യാതൊരു ഇളവുംകൂടാതെ ചെയ്യുന്നർ ഈ ലോകത്തിൽ വീണ്ടും വീണ്ടും ജന്മമെടുത്ത് മോദിക്കുന്നതാണ്. ശ്രദ്ധയോടുകൂടി കർമ്മംചെയ്യുന്ന പണ്ഡിതന്മാർ, നിഷ്കാമമായി സൽക്കർമ്മംചെയ്യുന്ന ധീരന്മാർ, സാധുദർശികളാകുന്നു. നല്ല ഉൾക്കാഴ്ചയുള്ളവരാകുന്നു.

ഇനി ക്ഷേത്രജ്ഞനും പ്രകൃതിയും തമ്മിലുള്ള യോഗവും വിയോഗവും വ്യക്തമാക്കാം. സത്തുക്കളേ, അത് നിങ്ങൾ ധരിക്കുവിൻ! വിഷയവും, വിഷയിത്വവും, സംബന്ധവും ഞാൻ പറയാം. പുരുഷൻ വിഷയിയും സത്വം (പ്രകൃതി) വിഷയവും എന്നാണ് എൻെറ അഭിപ്രായം. മുമ്പെ ഇതിനെപ്പറ്റി വിവരിച്ചിട്ടുണ്ട്. പ്രാണിയും അത്തിമരവും എന്നപോലെയാണെന്ന്. അനുഭവിക്കുന്ന നിൻെറ, ആസ്വദിക്കുന്ന നിൻെറ നില ഇതാണ്. പ്രകൃതി അചേതനമാണ്, ചിന്തിക്കാൻ കഴിയാത്തതാണ്. അതുകൊണ്ട് അതനുഭവിക്കുന്നത് അറിയുന്നില്ല. അത് അറിയുന്നവനാരോ, അവനാണ് ഭുജിക്കുന്നവൻ എന്നു പറയണം. ക്ഷേത്രജ്ഞനാണ് ആസ്വാദകൻ, പ്രകൃതി അത് അനുഭവിക്കുന്നു എന്നു വിചാരിക്കാം. ജ്ഞാനികൾ പറയുന്നു പ്രകൃതി ദ്വന്ദ്വഭാവമുള്ളതാണെന്ന്. അതുകൊണ്ടാണ് ഉണ്ടാക്കപ്പെട്ടിരിക്കുന്നതെന്ന്. അതിന് ഗുണസംബന്ധമുണ്ട്. ക്ഷേത്രജ്ഞൻ നിർദ്വന്ദ്വനാണ്, നിഷ്കളങ്കനാണ്. നിത്യനാണ്, നിർഗ്ഗുണാത്മകനാണ്, സമനാണ്. എല്ലാറ്റിലും ഒരുപോലെ വർത്തിക്കുന്നു. സംജ്ഞാനുഗനാണ്. പ്രകൃതിയുമായി അവൻ താമരയിലയിൽ ജലമെന്നപോലെ ചേർന്നുനിന്ന് സത്വത്തെ, പ്രകൃതിയെ, ആസ്വദിക്കുന്നു. ജ്ഞാനിയായ അവൻ എത്ര ഗുണമേറ്റാലും അതിൽ ഒട്ടിനില്ക്കുകയില്ല. താമരയിലയിൽ നിന്നു തുള്ളുന്ന നീർത്തുള്ളി ഇലയിലൊട്ടാത്തതുപോലെ ക്ഷേത്രജ്ഞൻ പ്രകൃതിയോട് ബന്ധപ്പെടാതെ നില്ക്കുന്നു. ഇപ്രകാരം ലേപനം വിട്ടവനായി പുരുഷൻ നില്ക്കുന്നു എന്നുള്ളതിൽ യാതൊരു സംശയവുമില്ല.

പ്രകൃതിയെന്നത് പുരുഷൻെറ ദ്രവ്യമാണെന്നാണ് ശാസ്ത്രം രേഖപ്പെടുത്തിയിട്ടുള്ളത്. പ്രകൃതിയും പുരുഷനും തമ്മിലുള്ള ചേർച്ചയാണ്, വസ്തുവും അതിൻെറ കർത്താവും തമ്മിലുള്ള ബന്ധം. ഒരാൾ ഒരു വിളക്കു തെളിയിച്ച് അതുമായി ഇരുളടഞ്ഞ സ്ഥലത്തു കടക്കുന്നതുപോലെയാണ് പരമാർത്ഥികൾ സത്വമാകുന്ന ദീപവുമേന്തി പോകുന്നത്. എത്രത്തോളം ദ്രവ്യമുണ്ടോ അത്രത്തോളം അതിൻെറ ഗുണവും നില്ക്കുന്നു. എത്രത്തോളം എണ്ണയും തിരിയുമുണ്ടോ

അത്രത്തോളം വിളക്കു തെളിഞ്ഞ് വെളിച്ചം നല്കുന്നു. തിരി കെട്ടുപോയാൽ വസ്തുവും, ഗുണവും, (എണ്ണയും, തിരിയും) തീർന്നുപോയി എന്നറിയണം. അപ്രകാരം പ്രകൃതി (സത്വം) എന്നത് വ്യക്തമാണ്. പരനായ പുരുഷൻ അവ്യക്തനാണ്. അല്ലയോ ബ്രാഹ്മണരേ, ഇതു നിങ്ങൾ ഗ്രഹിക്കുവിൻ. ഇനി വേറെ പറയാം.

ആയിരം ദുർബുദ്ധികൾ ആയിരം വ്യാഖ്യാനിച്ചാലും ജ്ഞാനം നേടാൻ ബുദ്ധിക്കു കഴിയുകയില്ല. നാലിലൊരംശം കൊണ്ടും ബുദ്ധിമാൻ സുഖമായി അറിവിനെ നേടും. ധർമ്മത്തെ നേടുന്നത് ഉപായംകൊണ്ടാണെന്നറിയണം. ഉപായം കണ്ടറിഞ്ഞ ബുദ്ധിമാൻ അത്യന്തമായ സുഖം അനുഭവിക്കും. വഴിച്ചെലവുകൂടാതെ, വേണ്ട സൗകര്യങ്ങൾനോക്കാതെ, യാത്ര തുടരുന്നവൻ വളരെ ക്ലേശത്തോടുകൂടെ മാത്രമേ പോവുകയുള്ളൂ. ഇടയ്ക്കുവെച്ച്, ലക്ഷ്യത്തിലെത്തുന്നതിന്നുമുമ്പ്, അവൻ നശിച്ചുപോയെന്നുംവരാം. ഇപ്രകാരം കർമ്മങ്ങളെ മനസ്സിലാക്കണം. അപ്രകാരമുള്ള കർമ്മങ്ങൾക്ക് ഫലം ലഭിച്ചു എന്നും ലഭിച്ചില്ല എന്നും വരാവുന്നതാണ്. ഏതാണോ ഒരുത്തന്ന് ശുഭം, ഏതാണോ അശുഭം എന്നത് പരീക്ഷിച്ചറിയണം. വളരെ നീളംകൂടിയ വഴി കാൽനടയായി പോവുകയാണെങ്കിൽ, മുമ്പെ കാണാത്തതായ ആ വഴിയെപ്പറ്റി ഒന്നുമറിയാതെ തുടരുകയാണെങ്കിൽ, അവന്റെ അനുഭവം എപ്രകാരമായിരിക്കും, അതാണ് അറിവില്ലാത്തവന്റെ, ജ്ഞാനമില്ലാത്തവന്റെ, ജീവിതയാത്രയുടെ പുരോഗതി. എന്നാൽ, ബുദ്ധിയുള്ളവന്റെ ജീവിതയാത്ര അറിവുള്ള പാതയിൽക്കൂടെ നല്ല വേഗതയുള്ള കുതിരകളെപ്പൂട്ടിയ രഥത്തിൽ കയറിയുള്ള യാത്രപോലെയാണ്. ഒരു കുന്നിന്റെ മുകളിൽക്കയറിയ അവൻ ഭൂമിയുടെ നിരപ്പിലേക്ക് നോക്കാറില്ല. തേരാൽ ക്ലേശിച്ചുഴന്ന തേരാളിയെ നോക്കുക. തേരിന്നു പോകുവാൻപറ്റിയ പാത എത്രത്തോളമുണ്ടോ അത്രയ്ക്ക് അവന്നു പോകുവാൻ പറ്റും. തേരിന്നുള്ള വഴിയില്ലെങ്കിൽ ഇറങ്ങി അവൻ നടക്കുകതന്നെ വേണം. തത്ത്വയോഗവിധാനജ്ഞനും, ഗുണജ്ഞനുമായ മേധാവി പാർത്തറിഞ്ഞ് അങ്ങനെ മേല്പോട്ടു പോകും. തോണികൂടാതെ ഉൽക്കടമായ കടലിൽച്ചെന്നിറങ്ങിയാൽ സമ്മോഹംകൊണ്ട് അവൻ കൈകൊണ്ടു നീന്തിക്കയറുവാൻ വിചാരിച്ചാൽ തീർച്ചയായും അവൻ മുങ്ങിച്ചാവുകതന്നെ ചെയ്യുന്നതാണ്. വഴിയറിയുന്ന പ്രാജ്ഞൻ നല്ല തണ്ടുവെച്ചുകെട്ടിയ തോണിയിൽക്കയറി വെള്ളത്തിൽ ഒട്ടും ഭയപ്പെടാതെ തണ്ടുവലിച്ചു കയം കയറിക്കടക്കുന്നതാണ്. മറുകരയെത്തി അവൻ തോണിവിട്ടു നിർമ്മമനായി കയറിക്കടക്കുന്നതുമാണ്. മുമ്പെ ഇതിനെപ്പറ്റി രഥയാത്രയും കാൽനടത്തവും ഉദാഹരണമായി പറഞ്ഞുകഴിഞ്ഞു. സ്നേഹംമൂലം മായാമോഹത്തിൽപ്പെട്ടവനായി, തോണിയോട് മുക്കുവൻ എന്നപോലെ മമത്വം ബാധിച്ച് അവൻ അവന്റെ മാർഗ്ഗത്തിൽ ചുറ്റിക്കറങ്ങുകയാണ്. ഒരുത്തനും തോണിയിൽക്കയറി കരയിൽ ചുറ്റിത്തിരിയുവാൻ സാദ്ധ്യമല്ല. അപ്രകാരംതന്നെ വണ്ടിയിൽക്കയറി കടലിൽ യാത്രചെയ്യുവാനും സാദ്ധ്യമല്ല. ഇങ്ങനെ ഓരോന്നിന്നും ഓരോ പ്രവർത്തനരംഗങ്ങളുണ്ട്. ലോകത്തിൽ എപ്രകാരം ഒരുത്തൻ ചെയ്യുന്നുവോ, അപ്രകാരം ആ കർമ്മങ്ങളുടെ ഫലം അവനേല്ക്കുന്നതാണ്. ഗന്ധം, രസം, രൂപം, സ്പർശം, ശബ്ദം, ഇവ കൂടാതെ മുനിമാർ ബുദ്ധിയാൽ കാണുന്നു. അതുതന്നെയാണ് 'പ്രധാനം' എന്നു പറയുന്നു. പ്രധാനമാണ് അവ്യക്തം. അവ്യക്തത്തിന്റെ ഗുണമാണ് മഹത്ത്. മഹത്ത് എന്ന പ്രധാന ഭൂതത്തിന്റെ ഗുണമാണ് അഹങ്കാരം. ആ അഹങ്കാരത്തിൽനിന്നാണ് മഹാഭൂതകൃതമായ ഗുണം ഉണ്ടായത്. ഭൂതങ്ങൾക്ക് വെവ്വേറെയുള്ള ഗുണങ്ങളാണ് വിഷയങ്ങൾ. ബീജധർമ്മം അവ്യക്തമാണ്. അത് പ്രസവാത്മകമാണ്. ബീജധർമ്മി മഹാനായ ആത്മാവാകുന്നു എന്നും അതാണ് ഉത്ഭവമെന്നും നാം കേട്ടിരിക്കുന്നു. ബീജധർമ്മമാണ് അഹങ്കാരം. അതിൽനിന്നാണ് വീണ്ടും വീണ്ടും ഉത്ഭവം ഉണ്ടായിക്കൊണ്ടിരിക്കുന്നത്. ഈ അഞ്ചു ഭൂതങ്ങൾക്കും ബീജപ്രസവധർമ്മങ്ങളുണ്ട്. ഈ ബീജധർമ്മികളാണ് പ്രസവത്തെയും ചെയ്യുന്നത്. പഞ്ചഭൂതവിശേഷങ്ങളോടുകൂടിയ ചിത്തം വിശേഷണമാകുന്നു. ആകാശത്തിന്ന് ഒരു ഗുണം മാത്രം. വായുവിന്ന് രണ്ടു ഗുണമുണ്ട്. ജ്യോതിസ്സിന്ന് മൂന്നു ഗുണമുണ്ട്. വെള്ളത്തിന്നു നാലു ഗുണമുണ്ട്. ചരാചരങ്ങൾ ചേർന്ന ഭൂമി സർവ്വഭൂതവിധാത്രിയായി ശുഭാശുഭങ്ങൾ കാണിച്ചുവല്ലോ. ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം എന്നീ അഞ്ചുമാണ് ഭൂമിക്കുള്ള ഗുണങ്ങൾ. അത് ദ്വിജമുഖ്യരേ, ധരിച്ചാലും! എപ്പോഴും ഭൂമിക്ക് ഗന്ധമുണ്ട്. ആ ഗന്ധം പല വിധത്തിലാണ്. ആ ഗന്ധത്തിന്റെ പല ഗുണവും ഞാൻ വിസ്തരിച്ചു പറയാം. ഗന്ധം ഇഷ്ടവും അനിഷ്ടവുമുണ്ട്, മധുരം, കടു, അമ്ലം, നിർഹാരി, സംഹതം, സ്നിഗ്ദ്ധം, രൂക്ഷം, വിശദം ഇങ്ങനെ പൃഥിവിക്ക് പത്തു ഗന്ധമുണ്ട്.

ശബ്ദം, സ്പർശം, രൂപം, ദ്രവം എന്നിവ ജലത്തിന്റെ ഗുണങ്ങളാണ്. രസജ്ഞാനത്തെപ്പറ്റിപ്പറയാം: രസം പല വിധത്തിലാണ്. മധുരം, പുളി, കയ്പ്, ചവർപ്പ്, എരുവ്. ഇങ്ങനെ ആറു രസങ്ങളോടുകൂടിയ രസം ജലമയമാകുന്നു. ശബ്ദം, സ്പർശം, രൂപം ഇങ്ങനെ ജ്യോതിസ്സിന്നു മൂന്നു ഗുണങ്ങളുണ്ട്. ജ്യോതിസ്സിന്റെ ഗുണമാണ് രൂപം. രൂപം പലമാതിരിയാണ്; ശുക്ലം. കൃഷ്ണം, രക്തം, നീലം, പീതം, അരുണം, ഹ്രസ്വം, ദീർഘം, കൃശം, സ്ഥൂലം, വൃത്തം, ചതുരശ്രം ഇങ്ങനെ തേജസ്സിന്റെ രൂപം പന്ത്രണ്ടുവിധം വിസ്താരത്തെ പ്രാപിച്ചിരിക്കുന്നതു കാണാം. ഇവയെല്ലാം വൃദ്ധന്മാരും, ധാർമ്മികരും, സത്യവാദികളുമായവർ ഗ്രഹിച്ചിരിക്കുന്നു. ശബ്ദം, സ്പർശം, എന്നീ രണ്ടു ഗുണമാണ് വായുവിന്നുള്ളത്. സ്പർശം പലമട്ടിലുണ്ട്: രൂക്ഷം, ശീതം, ഉഷ്ണം, സ്നിഗ്ദ്ധം, വിശദം, കഠിനം, ചിക്കണം, ശ്ലക്ഷ്ണം, പിച്ഛിലം, ദാരുണം, മൃദു എന്നീ പന്ത്രണ്ടുതരത്തിൽ വിസ്തരിച്ച് വായുവിന്റെ ഗുണത്തെപ്പറ്റി വിധിപോലെ തത്ത്വദർശികളും, ധാർമ്മികരുമായ വിപ്രന്മാർ പറയുന്നു. ആകാശത്തിന്ന് ഒരു ഗുണമേയുള്ളൂ. ആ ഗുണം ശബ്ദം മാത്രമാകുന്നു. ആ ശബ്ദത്തെ വിസ്തരിച്ച് പല ഗുണങ്ങളെപ്പറ്റിയും പറയാം. ഷൾജർഷഭങ്ങൾ, ഗാന്ധാരം, മദ്ധ്യമം, പഞ്ചമം, നിഷാദം, ധൈവതം ഇപ്രകാരം അവയെ അറിയണം. ശബ്ദം, ഇഷ്ടം, അനിഷ്ടം, സംഹതം, ഭിന്നം ഇങ്ങനെ പത്തുവിധം ശബ്ദം ആകാശസംഭവമായി ഉണ്ട്.

ആകാശമാണ് ഏറ്റവും ഉത്തമമായ ഭൂതം. അതിന്നു മേലെ അഹങ്കാരം, അഹങ്കാരത്തെക്കാൾ മേലെ ബുദ്ധി, ബുദ്ധിയെക്കാൾ മേലെ ആത്മാവ്, അതിലും മേലെയാണ് അവ്യക്തം, അവ്യക്തത്തെക്കാൾ മേലെയാണ് പുരുഷൻ. പരാപരജ്ഞനും ഭൂതങ്ങളുടെയെല്ലാം കർമ്മമറിഞ്ഞവനും, സർവ്വഭൂതാത്മാഭൂതാത്മാവുമായവൻ അവ്യയാത്മാവിൽ ചെന്നെത്തുന്നതാണ്.''

**51. ഗുരുശിഷ്യസംവാദോപസംഹാരം** - ബ്രഹ്മാവ് പറഞ്ഞു: "ഈ പഞ്ചഭൂതങ്ങളുടെയെല്ലാം ഈശ്വരൻ മനസ്സാകുന്നു. അടക്കുന്ന കാര്യത്തിലും, വിട്ടയയ്ക്കുന്ന കാര്യത്തിലുമെല്ലാം ഭൂതാത്മാവായി നില്ക്കുന്നത് മനസ്സാണ്. മഹാഭൂതങ്ങളുടെ നിത്യമായ അധിഷ്ഠാതാവായിട്ടുള്ളതും മനസ്സാകുന്നു. ബുദ്ധി ഐശ്വര്യത്തെ പറയുന്നു; അവനാകുന്നു ക്ഷേത്രജ്ഞൻ. ഒരു സാരഥി അശ്വങ്ങളെ രഥത്തിൽ നുകംവെച്ചു പൂട്ടിക്കെട്ടുന്നതുപോലെ, ഇന്ദ്രിയങ്ങളെമനസ്സിൽ ബന്ധിക്കുന്നു. ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി എന്നിവ എല്ലായ്പോഴും ക്ഷേത്രജ്ഞനോട് ചേർന്നിരിക്കുന്നു, ബന്ധി

ച്ചിരിക്കുന്നു. വലിയ കുതിരകൾക്കു തുല്യമായ ബുദ്ധിയെ ക്കെട്ടിയ രഥത്തിൽക്കയറി ഭൂതാത്മാവ് എല്ലായിടത്തും സഞ്ച രിക്കുന്നു. ഇന്ദ്രിയസമൂഹങ്ങളാണു കുതിരകൾ. മനസ്സാ ണു സാരഥി. ബുദ്ധിയാണു നിയന്ത്രിക്കുന്ന കടിഞ്ഞാ ണ്. നിത്യവും പായുന്ന അതിന്റെ ഉള്ളിലിരിക്കുന്നവൻ മഹ ത്തായ ബ്രഹ്മമാകുന്നു. ഇപ്രകാരം ബ്രഹ്മമയമായ രഥ ത്തെ ആരറിയുന്നുവോ, ആ ധീരനായ വിദ്വാൻ സർവ്വഭൂത ങ്ങളിലും ഭയം ഏല്ക്കുന്നതല്ല. അവ്യക്താദിവിശേഷാന്തവും, ചരാചരസമന്വിതവും, സൂര്യചന്ദ്രന്മാരാകുന്ന കാഴ്ചയോടും, നക്ഷത്രഗണങ്ങളാകുന്ന അലങ്കാരത്തോടും, പുഴ, കുന്നിൽ നിര എന്നിവയാൽ എല്ലാ ദിക്കിലും പരിഭൂഷിതവും, പല മട്ടി ലുള്ള ജലത്താൽ എപ്പോഴും അലംകൃതവും ഭൂതങ്ങൾക്കെ ല്ലാം ആജീവ്യവും പ്രാണങ്ങൾക്കെല്ലാം ഗതിയുമായ ആ ബ്രഹ്മവനത്തിൽ നിത്യവും ക്ഷേത്രജ്ഞൻ ആ രഥത്തിൽ ചുറ്റുന്നു.

ഈ ലോകത്തിൽ ചരാചരമായി തത്ത്വജാലങ്ങൾ ഉണ്ട ല്ലോ. അവയൊക്കെ ആദ്യമായി ലയിക്കും. പിന്നെ എല്ലാ ഭൂത ഗണങ്ങളും ലയിക്കും. ഗുണങ്ങളും ലയിക്കും. പിന്നെ പഞ്ച ഭൂതങ്ങളും ലയിക്കും. ഇങ്ങനെയാണ് വിലയത്തിന്റെ ക്രമം.

ദേവന്മാരും, മാനുഷരും, ഗന്ധർവ്വരും, പിശാചുക്കളും, അസുരന്മാരും, രാക്ഷസന്മാരും ക്രിയാഹേതുക്കളാലല്ല സ്വഭാ വാൽ സൃഷ്ടരാണ് എല്ലാവരും. വിശ്വസ്രഷ്ടാക്കളായ ഇവർ വീണ്ടും പിറക്കുന്നു. അവർ പെറ്റമ്മയായ പഞ്ചഭൂതങ്ങളിൽ ത്തന്നെ ലയിക്കും. കാലമായാൽ കടലിൽ അതിൽനിന്നു യർന്ന തിര അതിൽത്തന്നെ ലയിക്കുന്നതുപോലെ ലയിക്കും. വിശ്വസൃക്ഭൂതത്തിന്റെ മാർഗ്ഗത്തിലൂടെ എല്ലാ മഹാഭൂത ങ്ങളും പഞ്ചഭൂതങ്ങളും വിട്ടവൻ പരസൽഗതിയെ പൂകുന്ന താണ്.

ഇതൊക്കെ പ്രജാപതിയായ പ്രഭു മനസ്സാൽ തീർത്ത താണ്. അപ്രകാരം ഋഷികൾ ദേവത്വത്തെ തപസ്സുകൊണ്ടു നേടിയതാണ്. തപസ്സിന്റെ മുറപോലെ ഫലമൂലങ്ങൾ ഭക്ഷി ക്കുന്ന തപസ്സിദ്ധന്മാർ മൂന്നുലോകത്തെയും യോഗത്താൽ ദർശിക്കുന്നു. അഗദം മുതലായ ഔഷധങ്ങൾ, നാനാതരം വിദ്യകൾ എന്നിവയെല്ലാം തപസ്സുകൊണ്ട് സാധിക്കുന്നു. തപസ്സുവഴി എല്ലാം നേടാൻ കഴിയും. എന്തൊക്കെ നേടാൻ കഴിയാത്തതുണ്ടോ എന്തൊക്കെ പ്രാപിക്കാൻ സാധിക്കാത്ത തുണ്ടോ, എന്തൊക്കെ പഠിക്കാൻ സാധിക്കാത്തതുണ്ടോ, എന്തൊക്കെ ജയിക്കാൻ കഴിയാത്തതുണ്ടോ, എന്തൊക്കെ ചേർക്കാൻ കഴിയാത്തതുണ്ടോ അതൊക്കെ തപസ്സുകൊണ്ടു കഴിയുന്നതാണ്. തപസ്സും ദുരതിക്രമമാണ്. അതിനെ കവി ഞ്ഞ് നില്ക്കുവാൻ ഒന്നിന്നും സാദ്ധ്യമല്ല. സുരാപാനം (മദ്യ പാനം) ബ്രഹ്മഹത്തി, അപഹരണം, ഭ്രൂണഹത്യ, ഗുരുപത്നി രതി, ഇത്തരം മഹാപാപങ്ങൾ ചെയ്തവന്റെ പാപവും തപ സ്സുകൊണ്ടു വിട്ടൊഴിയുന്നതാണ്.

മനുഷ്യരും, പിതൃക്കളും, ദേവന്മാരും, പശുക്കളും, പക്ഷി കളും, മൃഗങ്ങളും, മറ്റു ഭൂതജാലങ്ങളും, ചരങ്ങളും, അചര ങ്ങളും തപസ്സൽപരരായി നിത്യവും തപസ്സുകൊണ്ടു സിദ്ധി യേല്ക്കുന്നു: ഇപ്രകാരം മഹാമായരായ ദേവന്മാർ തപസ്സു കൊണ്ടാണ് സ്വർഗ്ഗത്തിലെത്തിയത്. ആശിസ്സോടുകൂടിയ കർമ്മങ്ങൾ മടികൂടാതെ ചെയ്യുന്നവരും, അഹങ്കാരാഢ്യ ന്മാരുമായ അവർ പ്രജാപതിയുടെ സമീപത്തു സഞ്ചരിക്കു ന്നവരാണ്. വിശുദ്ധജ്ഞാനയോഗത്താൽ നിരഹങ്കാരരും, നിർമ്മമന്മാരുമായ മഹാത്മാക്കൾ ഉത്തമവും മഹത്തുമായ ലോകം നേടുന്നു. ധ്യാനയോഗലീനരായി, മനസ്സുതെളിഞ്ഞ വരായ ആത്മവിത്തമന്മാർ സുഖം വായ്ക്കുന്ന അവ്യക്തത്തെ പ്രാപിക്കും. ധ്യാനയോഗത്താൽ ചെന്നണഞ്ഞ് നിർമ്മമരും, നിരഹങ്കാരരുമായവർ അവ്യക്തവും, മഹത്തും ഉത്തമവു മായ ലോകത്തെ പ്രാപിക്കുന്നു. അവ്യക്തോൽഭൂതമായി വീണ്ടും സമസംജ്ഞയിലാണ്ട പുരുഷൻ തമസ്സും രജസ്സും വിട്ടു സത്വത്തെ പ്രാപിച്ച് സർവ്വപാപങ്ങളും വിട്ടവൻ സർവ്വം നിഷ്കളം സൃഷ്ടിക്കുന്നു. അവൻ സർവ്വജ്ഞനാണെന്നു ധരിക്കുക. അവനെ അറിഞ്ഞവൻ വേദജ്ഞനാണെന്നു വിചാ രിക്കണം. ശുദ്ധമായ ജ്ഞാനം പിത്തംകൊണ്ടെണഞ്ഞ് മുനി യായി, സംയതനായി വാഴുക. ഇതു നിത്യമായ ഒരു രഹ സ്യമാകുന്നു. അവ്യക്തം ആദിയായി വിശേഷം അന്തമായിരി ക്കുന്നതാണ് അവിദ്യയുടെ ലക്ഷണം. അങ്ങനെ ഗുണങ്ങളെ ലക്ഷണങ്ങൾകൊണ്ടു അറിയുവിൻ. ദ്വ്യക്ഷരം, രണ്ടക്ഷര മുള്ളതാണ് 'മൃത്യു.' 'ശാശ്വതം' എന്ന ബ്രഹ്മം മൂന്നക്ഷ രമുള്ളതാകുന്നു. 'മമ' (എന്റെ) എന്ന രണ്ടക്ഷരമാണ് മൃത്യു. 'ന മമ' 'എന്റെയല്ല' എന്നതാണ് ശാശ്വതം. മന്ദബുദ്ധി കളായ ചില നരന്മാർ കർമ്മത്തെ പുകഴ്ത്തുന്നു. വൃദ്ധ ന്മാരായ മഹാത്മാക്കൾ ആ കർമ്മത്തെ പുകഴ്ത്തുന്നതല്ല. കർമ്മത്താൽ ജാതനായ ജന്തു മൂർത്തിമാനായ 'ഷോഡശാ ത്മക'യാണ് (പഞ്ചഭൂതങ്ങളും നാലു ജ്ഞാനേന്ദ്രിയങ്ങളും മനസ്സും നാലു കർമ്മേന്ദ്രിയങ്ങളും ചേർന്ന പതിനാറെണ്ണം). ശരിയായ ജ്ഞാനത്തെ പുരുഷൻ വിഴുങ്ങിക്കളയുന്നു. ദേവ ന്മാർക്ക്, അമൃത് അശിക്കുന്നവർക്ക് അതാണ് ആശ്രയം. അതുകൊണ്ടാണ് മറുകരകണ്ട മഹാത്മാക്കൾ സ്നേഹത്തെ ഉപേക്ഷിക്കുന്നത്. വിദ്യാമയനായ പുരുഷൻ കർമ്മാത്മാവല്ല. ഇപ്രകാരം ആര് അമൃതനും, നിത്യനും, അഗ്രാഹ്യനും, അക്ഷര നിഷ്ഠനുമായ ആത്മാവിനെ കൂട്ടുവിട്ട് അധീനത്തിൽ കാണു ന്നുവോ, അവൻ അമൃതനാകുന്നു. അപൂർവ്വനും, അകൃത നും, നിത്യനും, അവിചാരിയുമായി ഏതൊരുത്തനെ അറിയു ന്നുവോ, അഗ്രാഹ്യനും, അമൃതാശിയുമായ ആത്മാവെ അറി യുന്നുവോ, അവൻ ഈ കാരണങ്ങളാൽ അഗ്രാഹ്യാമൃത നായി ഭവിക്കും. സർവ്വസംസ്കാരവും കൂട്ടി ആത്മാവിനെ ആത്മാവിലാക്കിയ പുരുഷൻ ആ ശുഭമായ ബ്രഹ്മത്തെ അറി യുന്നു. അതിന്നപ്പുറമായി ഒന്നും ഇല്ല. സത്വപ്രസാദം വന്നു ചേർന്നാൽ പ്രസാദത്തെ നേടും. പ്രസാദത്തിന്റെ ലക്ഷ ണമോ സ്വപ്നക്കാഴ്ചയ്ക്ക് തുല്യമാണ്. ഇതാണ് മുക്തർക്ക് ഗതി. ജ്ഞാനനിഷ്ഠിതരായ, നിശ്ചയത്തിൽ ഉറച്ച യോഗികൾ പരിണാമജമായതെല്ലാം കാണും. ഇതാണ് വിരക്തർക്ക് ഗതി. ഇത് സനാതനമായ ധർമ്മമാകുന്നു. ജ്ഞാനവാന്മാർക്ക് ഇതാണു ലാഭം. ഇത് അനിന്ദിതമായ വൃത്തമാകുന്നു. എല്ലാ ഭൂതങ്ങളിലും സമഭാവനയുള്ളവനും, നിരാശിസ്സും, നിസ്പൃ ഹനും, എല്ലാറ്റിലും തുല്യമായി ദർശിക്കുന്നവനുമായ പുരു ഷൻ ഈ ഗതിയെ നേടുന്നതാണ്. ഇതെല്ലാം ഞാൻ നിങ്ങ ളോട് പറഞ്ഞു ബ്രഹ്മർഷിമുഖ്യന്മാരേ! അപ്രകാരം നിങ്ങൾ ഉടനെ ചെയ്യുവിൻ. എന്നാൽ നിങ്ങൾക്കു സിദ്ധി ലഭിക്കുന്ന താണ്."

ഗുരു പറഞ്ഞു: "ഇപ്രകാരം ഗുരുവായ ബ്രഹ്മാവ് പറഞ്ഞപ്പോൾ മുനിമാരായ അവർ ആ വാക്കുകൾ കേട്ട് അപ്രകാരം ചെയ്തു. പിന്നെ ലോകങ്ങളെ നേടുകയും ചെയ്തു. ഇപ്രകാരം ഞാൻ പറഞ്ഞ ബ്രഹ്മഭാഷിതം അല്ലയോ ശുദ്ധാ ത്മാവേ, ഭവാൻ നന്നായി അനുഷ്ഠിക്കുക, നീ സിദ്ധനായി ഭവിക്കും.''

വാസുദേവൻ പറഞ്ഞു: "ഇപ്രകാരം മുഖ്യമായ ധർമ്മം ഗുരു പറഞ്ഞതുകേട്ട ശിഷ്യൻ അല്ലയോ കൗന്തേയാ, എല്ലാം ചെയ്ത് പിന്നെ മോക്ഷത്തെ പ്രാപിക്കുകയും ചെയ്തു. അങ്ങനെ ശിഷ്യൻ കൃതകൃത്യനായി കുരുകുലോദ്വഹാ! എവിടെ എത്തിയാൽ പിന്നെ ആരും അല്ലൽ ഏല്ക്കുന്നതല്ലയോ ആ പദത്തെ അവൻ പ്രാപിച്ചു.''

അർജ്ജുനൻ പറഞ്ഞു: "അല്ലയോ കൃഷ്ണാ, ആരാണ് ജനാർദ്ദനാ, ഈ ബ്രാഹ്മണൻ? ആരാണ് ഈ ശിഷ്യൻ? എനിക്കു കേൾക്കാൻ വിരോധമില്ലെങ്കിൽ വിഭോ, ശരിയായും പറഞ്ഞുതരണേ!"

വാസുദേവൻ പറഞ്ഞു: "അല്ലയോ മഹാത്മാവേ, ആ ഗുരു ഞാനാണ്. എൻെറ മനസ്സാണ് ശിഷ്യൻ! നിന്നോടുള്ള പ്രീതികൊണ്ടു ഞാൻ ഈ രഹസ്യം ഉപദേശിച്ചതാണ് ധനഞ്ജയാ! നിനക്ക് എൻെറ പ്രീതി ശാശ്വതമാണെങ്കിൽ അല്ലയോ കുരുകുലോദ്വഹാ, ഈ അദ്ധ്യാത്മംകേട്ട് നന്നായി സുവ്രതാ, നീ ആചരിക്കുക! അരികർശനാ, നീ ഈ ധർമ്മം നന്നായി ചെയ്യുകയാണെങ്കിൽ എല്ലാ പാപങ്ങളുംവിട്ട് കേവലം മോക്ഷത്തെ പ്രാപിക്കും. മുമ്പേ ഞാൻ ഇതുതന്നെയാണു പറഞ്ഞത്, യുദ്ധകാലത്തിൻെറ ആരംഭത്തിൽ. മഹാബാഹോ, നീ അതുകൊണ്ട് ഇതിൽ നല്ലപോലെ മനസ്സുവെക്കുക! അല്ലയോ ഭരതശ്രേഷ്ഠാ, വളരെനാളായി ഞാൻ അച്ഛനെ കണ്ടിട്ട്. നിൻെറ സമ്മതത്തോടെ അച്ഛനെക്കാണുവാൻ പോകണമെന്ന് ഞാൻ ആശിക്കുന്നു ഫൽഗുനാ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ കൃഷ്ണനോട് അർജ്ജുനൻ ഉത്തരം പറഞ്ഞു: 'ഭവാനു പോകണമെങ്കിൽ നാം ഉടനെ ഹസ്തിനപുരിയിൽപ്പോവുക. അവിടെ ച്ചെന്നു ധർമ്മിഷ്ഠനായ യുധിഷ്ഠിര രാജാവിനെക്കാണുക. രാജാവിൻെറ സമ്മതംവാങ്ങി ഭവാൻ സ്വന്തം പുരിയിലേക്കു പോയാലും!"

**52. കൃഷ്ണപ്രയാണം** - വൈശമ്പായനൻ പറഞ്ഞു: "ഉടനെ ദാരുകനെ വിളിച്ച് രഥത്തിൽ അശ്വങ്ങളെ പൂട്ടുവാൻ കൃഷ്ണൻ ആജ്ഞാപിച്ചു. അല്പനിമിഷങ്ങൾക്കുള്ളിൽ രഥം പൂട്ടിയതായി ദാരുകൻ ഉണർത്തിച്ചു. അപ്രകാരം പിൻതുണക്കാരെ പാർത്ഥൻ പ്രേരിപ്പിച്ചു. 'എല്ലാം തയ്യാറെടുക്കുവിൻ! നമുക്ക് ഇന്ന് ഹസ്തിനാപുരിയിൽ എത്തണം.' പാർത്ഥൻെറ കല്പനകേട്ട് ഭടന്മാരെല്ലാം തയ്യാറായി രാജാവേ! തേജസ്വിയായ പാർത്ഥനോട് 'ഇതാ എല്ലാവരും തയ്യാറായിരിക്കുന്നു' എന്നു ഭടന്മാർ അറിയിച്ചു. അങ്ങനെ കൃഷ്ണാർജ്ജുനന്മാർ ഒരു രഥത്തിൽക്കയറി ഹസ്തിനാപുരിയിലേക്കു തിരിച്ചു പോകുന്നവഴിക്കു വിചിത്രമായ ഓരോ കഥകൾ പറഞ്ഞ് കൃഷ്ണാർജ്ജുനന്മാർ രസിച്ചു. തേരിൽ ഇരിക്കുന്ന കൃഷ്ണനോട് തേജസ്വിയായ ധനഞ്ജയൻ വീണ്ടും ഇപ്രകാരം പറയുവാൻ തുടങ്ങി ഭാരതസത്തമാ!"

അർജ്ജുനൻ പറഞ്ഞു: "അല്ലയോ വൃഷ്ണികുലോത്തമാ ഭവാൻെറ പ്രസാദത്താൽ രാജാവ് വിജയിച്ചു. വൈരികളെയെല്ലാം സംഹരിച്ചു അകണ്ടകമായി രാജ്യംനേടി. അല്ലയോ മധുസൂദനാ, പാണ്ഡവന്മാർ സനാഥരായി. അങ്ങയാൽ കുരുക്കളാകുന്ന മഹാസമുദ്രം ഭവാനാകുന്ന പ്ലവത്താൽ (തോണി) കടന്ന് മറുകരയെത്തി. അല്ലയോ വിശ്വകർമ്മാവേ, വിശ്വാത്മാവേ, വിശ്വസത്തമാ! അങ്ങയ്ക്കു നമസ്കാരം. ഞാൻ അങ്ങയായിത്തീർന്നാലെന്നവണ്ണം ഭവാനെ ഞാൻ അറിയുന്നു. മധുസൂദനാ, എല്ലാ ജീവികളുടെ ആത്മാവും അങ്ങയുടെ തേജസ്സിൽ നിന്നുണ്ടായതാണല്ലോ! ഈ ഭൂമിയും ആകാശവും അങ്ങയുടെ രതിക്രീഡാത്മമായ മായയാകുന്നു. ചരാചരാത്മകമായ വിശ്വമെല്ലാം നിന്നിലുള്ളതാണ്. അങ്ങു ചതുർവ്വിധമായ ഭൂതസമൂഹങ്ങളെയും വ്യത്യസ്തഭാവത്തോടെ സൃഷ്ടിക്കുന്നു. ഭൂമിയും, അന്തരീക്ഷവും സ്വർഗ്ഗവും അപ്രകാരം ഭവാൻ സൃഷ്ടിക്കുന്നു. അങ്ങയുടെ പുഞ്ചിരിയാണല്ലൊ പൂനിലാവ്.

അങ്ങയുടെ ഇന്ദ്രിയങ്ങളാണല്ലോ ഋതുക്കൾ. എപ്പോഴും വീശിക്കൊണ്ടിരിക്കുന്ന വായു ഭവാൻെറ പ്രാണനാകുന്നു. സനാതനമായ മൃത്യു അങ്ങയുടെ ക്രോധമാകുന്നു. അങ്ങയുടെ പ്രസാദമാണ് ഐശ്വര്യദേവത. അല്ലയോ ബുദ്ധിസത്തമാ, ശ്രീ എപ്പോഴും അങ്ങയിൽ അധിവസിക്കുന്നുവല്ലോ. രതി, തുഷ്ടി, ക്ഷാന്തി, ധൃതി, മതി, കാന്തി, ചരം, അചരം എന്നിവയെല്ലാം യുഗാന്തത്തിൽ അങ്ങയിൽത്തന്നെ ചെന്നു ലയിക്കുന്നുവല്ലോ അനഘാശയാ! വളരെയേറെ കാലങ്ങൾ പറഞ്ഞാലും ഭവാൻെറ ഗുണങ്ങൾ അവസാനിക്കുന്നതല്ല. അങ്ങ് ആത്മാവാണ്. പരമാത്മാവുമാണ്. അല്ലയോ നളിനേക്ഷണാ, അങ്ങയ്ക്ക് നമസ്കാരം. അല്ലയോ ദുർദ്ധർഷാ, നാരദമഹർഷി പറഞ്ഞു, ഞാൻ അങ്ങയെ അറിയുന്നു. ദേവലനും, വ്യാസനും, ഭീഷ്മനും പറഞ്ഞ് ഞാൻ അങ്ങയെപ്പറ്റി അറിയുന്നുണ്ട്. സർവ്വവും ഭവാനിൽ നില്ക്കുന്നു. ഭവാൻ ഒരുത്തനാണ് ജനേശ്വരനായിട്ടുള്ളത്. അല്ലയോ അനഘാശയാ, അനുഗ്രഹത്തോടെ ഇതു ഭവാൻ പറഞ്ഞു. അങ്ങ് പറഞ്ഞതെല്ലാം ഞാൻ ആചരിച്ചുകൊള്ളാം. ജനാർദ്ദനാ! ഞങ്ങളുടെ ഇഷ്ടത്തിനായി ഭവാൻ പലതും ചെയ്തു. പാപിയായ ആ കൗരവ്യനെ, ധാർത്തരാഷ്ട്രനെ, പോരിൽ വധിച്ചതും അങ്ങയുടെ അനുഗ്രഹംകൊണ്ടുതന്നെയാണ്. അങ്ങ് ദഹിപ്പിച്ച സൈന്യത്തെ ഞാൻ യുദ്ധത്തിൽ വിജയിച്ചതാണ്. ഞാൻ ജയിച്ചു എന്നു വരുത്തിയ സകല കർമ്മവും ശരിയായും ചെയ്തത് ഭവാനാണ്. ദുര്യോധനൻെറ യുദ്ധത്തിൽ, അങ്ങയുടെ ധീയാലും, വിക്രമത്താലും, കർണ്ണൻെറ വധോപായവും, ഭവാൻ നന്മയോടെ എനിക്കു കാണിച്ചുതന്നു. പാപിയായ സൈന്ധവൻെറയും, സോമദത്തപുത്രൻെറയും വധോപായം ഭവാൻ കാണിച്ചുതന്നു. അതുകൊണ്ട് അല്ലയോ ദേവകീപുത്രാ! എന്നിൽ പ്രീതനായിരിക്കുന്ന ഭവാൻ എനിക്കുവേണ്ടി എന്തു പറഞ്ഞാലും ചെയ്യും. അതിൽ എനിക്ക് ലേശവും സംശയമില്ല. അല്ലയോ സന്മതേ യുധിഷ്ഠിരരാജാവിനെ ചെന്നുകണ്ട് അല്ലയോ ധർമ്മജ്ഞാ, ഞാൻ അങ്ങയുടെ യാത്രയ്ക്ക് അനുവാദംനല്കുന്ന കാര്യത്തിൽ പ്രേരിപ്പിക്കാം. പ്രഭോ, അങ്ങ് ദ്വാരകയിൽപ്പോകുന്ന കാര്യം എനിക്ക് സമ്മതംതന്നെയാണ്. ജനാർദ്ദനാ, അങ്ങു താമസിക്കാതെ അമ്മാവനെക്കാണും. ദുർദ്ധർഷനായ ബാലനെയും, മറ്റു വൃഷ്ണീന്ദ്രന്മാരെയും ഭവാൻ കാണും!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഓരോന്നും സംസാരിച്ചുകൊണ്ടിരിക്കവെ അവർ ഹസ്തിനപുരത്തിൽ ചെന്നെത്തി. വളരെ സന്തോഷത്തോടെ ഇരിക്കുന്ന ജനങ്ങൾ നിറഞ്ഞ ആ പുരത്തിലേക്ക് അവർ ചെന്നെത്തി. ഇന്ദ്രാലയംപോലെ ശോഭിക്കുന്ന ധൃതരാഷ്ട്രൻെറ ഗൃഹത്തിൽ അവർ ചെന്നെത്തി. ധൃതരാഷ്ട്രരാജാവിനെ അവർ ചെന്നുകണ്ടു. പിന്നെ വിദുരനെയും, പിന്നെ ധർമ്മപുത്രരാജാവിനെയും കണ്ടു. ദുർദ്ധർഷനായ ഭീമനെയും, മാദ്രീനന്ദനന്മാരെയും കണ്ടു. ധൃതരാഷ്ട്രൻെറ സമീപത്തുനില്ക്കുന്ന അപരാജിതനായ യുയുത്സുവിനെയും കണ്ടു. പ്രാജ്ഞയായ ഗാന്ധാരിയെയും, കുന്തിദേവിയെയും, കൃഷ്ണയെയും കണ്ടു. സുഭദ്ര മുതലായ മറ്റു ഭാരതസ്ത്രീകളെയും കണ്ടു. ഗാന്ധാരിയെ ശുശ്രൂഷിക്കുന്ന മറ്റു സ്ത്രീകളെയും കണ്ടു. ധൃതരാഷ്ട്രക്ഷിതിപനെ ചെന്നുകണ്ട് ആ അരിന്ദമർ അവരവരുടെ പേര് പറഞ്ഞ് പാദംപിടിച്ചു. ഗാന്ധാരിയുടെയും, കുന്തിയുടെയും, ധർമ്മജൻെറയും, ഭീമൻെറയും പാദങ്ങൾ അപ്രകാരംതന്നെ ആ മഹാത്മാക്കൾ പിടിച്ചു. ക്ഷത്താവിൻെറ സമീപത്തുചെന്ന് അവ്യയമായ കുശലം ചോദിച്ചു. അവരോടെല്ലാവരോടുംകൂടി ആ വൃദ്ധനൃപനെ ശുശ്രൂഷിച്ചു. മേധാവിയായ ധൃതരാഷ്ട്രരാജാവ് പിന്നെ രാത്രിയിൽ ആ കുരുമുഖ്യനെയും കൃഷ്ണനെയും ഗൃഹങ്ങളിലേക്കയച്ചു. അവരവരുടെ ഗൃഹങ്ങളിൽ രാജാനുമതരായ അവർ ചെന്നെത്തി. വീര്യവാനായ കൃഷ്ണൻ ധനഞ്ജയൻെറ ഗൃഹത്തിലേക്കു പോയി. അവിടെ കൃഷ്ണൻ

എല്ലാവിധവിശിഷ്ടവസ്തുക്കളാലും അർച്ചിതനായി. ധനഞ്ജയ നോടുകൂടെ അന്ന് അവിടെക്കിടന്ന് കൃഷ്ണൻ ഉറങ്ങി.

നേരം പ്രഭാതമായി. സൂര്യരശ്മി സകലയിടത്തും പ്രകാശിച്ചു. അവർ പൂർവ്വാഹ്നക്രിയ ചെയ്തു. അർച്ചിതരായ അവർ ധർമ്മരാജാവിന്റെ ഗൃഹത്തിൽചെന്നു. അപ്പോൾ അമാത്യരോടുകൂടി മഹാബലനായ ധർമ്മരാജാവ് ഇരിക്കുകയായിരുന്നു. ആ ഗൃഹത്തിൽ രാജാവിനെ, അവർ അർച്ചിതനായ ശക്രനെ അശ്വിനീദേവകൾ എന്നപോലെ ദർശിച്ചു. അവർ രാജാവിന്റെ സമീപത്തുചെന്നു. പ്രീതനായ രാജാവിന്റെ അനുവാദത്തോടെ അവർ ആസനസ്ഥരായി. മേധാവിയായ രാജാവ്, പറയുവാൻ ഇച്ഛിക്കുന്ന അവരോട് ആ വാഗ്മി പ്രവരനായ രാജസത്തമൻ ഇപ്രകാരം പറഞ്ഞു.''

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ യദുകുരുദ്വഹന്മാരേ, ഞാൻ നിങ്ങളെ സസന്തോഷം കാണുന്നു.! നിങ്ങൾ എന്താണ് പറയുവാൻ ചിന്തിക്കുന്നത് പറയുക! സംശയിക്കേണ്ടതില്ല. വേണ്ടത് ഉടനെ ഞാൻ ചെയ്യാം. ഇപ്രകാരം രാജാവ് പറഞ്ഞപ്പോൾ വിനയപൂർവ്വം സമീപത്തുചെന്ന് വാക്യവിശാരദനായ അർജ്ജുനൻ ഇപ്രകാരം ഉണർത്തിച്ചു.''

അർജ്ജുനൻ പറഞ്ഞു: "പ്രതാപവാനായ ഈ വാസുദേവൻ അല്ലയോ രാജാവേ, നമ്മുടെകൂടെ വളരെനാൾ പാർത്തുവല്ലോ. ഇപ്പോൾ അങ്ങയുടെ സമ്മതംവാങ്ങി ദ്വാരകയിൽച്ചെന്ന് അച്ഛനെ കാണണമെന്നാഗ്രഹിക്കുന്നു. അങ്ങ് അനുവാദിക്കുകയാണെങ്കിൽ, അങ്ങയ്ക്ക് സമ്മതമാണെങ്കിൽ, അദ്ദേഹം പോകാൻ ഇഷ്ടപ്പെടുന്നു. അങ്ങ് അനുവദിക്കണമെന്നപേക്ഷിക്കുന്നു.''

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ പുണ്ഡരീകാക്ഷാ! മധുസൂദനാ, അങ്ങയ്ക്കു ശുഭം ഭവിക്കട്ടെ പ്രഭോ, ശൂരസൂനുവെക്കാണുവാൻ ദ്വാരകയിലേക്ക് ഇപ്പോൾ പൊയ്ക്കൊള്ളുക! മഹാബാഹോ, കേശവാ! ഭവാൻ പോകുന്നത് എനിക്കു സമ്മതമാണ്. അമ്മാവനെയും, അമ്മയായ ദേവകിയെയും കണ്ടിട്ടു വളരെനാളായല്ലോ. അല്ലയോ സുമാനദ, ഭവാൻ അമ്മാവനെയും ബലനെയും ചെന്നുകണ്ട് അല്ലയോ മഹാപ്രാജ്ഞാ, യഥാർഹം പൂജിച്ചാലും! എന്നെ നിത്യവും ഓർക്കണേ! ശക്തനായ ഭീമനെയും ഓർക്കണേ! അല്ലയോ മാനദാ! അർജ്ജുനനെയും ഓർക്കണേ! മാദ്രീപുത്രന്മാരെയും ഓർക്കണേ! ആനർത്തരാജ്യ(ദ്വാരക)വും കണ്ട്, അച്ഛനെയും കണ്ട് വൃഷ്ണിന്ദ്രന്മാരെയും കണ്ട് അങ്ങു വീണ്ടും ഇങ്ങോട്ടു വരണേ! അശ്വമേധത്തിന് ഭവാൻ എത്തണം! പോകുമ്പോൾ രത്നങ്ങളും, ധനങ്ങളും, പലവിധം വസ്ത്രങ്ങളും വേണ്ടുവോളം കൊണ്ടുപോകാം. സാത്വതാ, ഇഷ്ടമുള്ളതൊക്കെ എടുത്തുകൊള്ളുക. ഭവാന്റെ പ്രസാദത്താൽ കേശവാ, ഈ ഭൂമിമുഴുവൻ ഞങ്ങൾക്കു ലഭിച്ചു; വീരാ! രിപുക്കളൊക്കെ വധിക്കപ്പെട്ടു!''

വൈശമ്പായനൻ പറഞ്ഞു: "ധർമ്മരാജാവായ യുധിഷ്ഠിരൻ, കൗരവ്യൻ, ഇപ്രകാരം പറഞ്ഞപ്പോൾ പുരുഷശ്രേഷ്ഠനായ വാസുദേവൻ ഇങ്ങനെ അവരോടു പറഞ്ഞു.''

കൃഷ്ണൻ പറഞ്ഞു: "രത്നങ്ങളും ധനങ്ങളും ഈ ധരിത്രിയും അല്ലയോ മഹാഭുജാ, എല്ലാം അങ്ങയ്ക്കുള്ളതാണ്. എന്റെ ഗൃഹത്തിലുള്ള സകല ധനങ്ങൾക്കും അല്ലയോ രാജാവേ, ഭവാൻ ഈശ്വരനാകുന്നു. എല്ലാം അങ്ങയുടേതാണ്!''

വൈശമ്പായനൻ പറഞ്ഞു: "അപ്രകാരമാകട്ടെ എന്നേറ്റ് എതിർപൂജ ചെയ്തവനായ ഗദാഗ്രജൻ പിതൃസഹോദരിയോട് (കുന്തിയോട്) യാത്രപറഞ്ഞ് അവളെ പ്രദക്ഷിണം ചെയ്തു. കുന്തിയാൽ വേണ്ടപോലെ ആദരിക്കപ്പെട്ടവനായ ഗദാഗ്രജൻ, കൃഷ്ണൻ, വിദുരാദ്യരാൽ അനുഗമിക്കപ്പെട്ടു. അങ്ങനെ ചതുർഭുജനായ കൃഷ്ണൻ ഹസ്തിനപുരത്തിൽനിന്നു ദിവ്യരഥത്തിൽ പുറപ്പെട്ടു. രഥത്തിൽ സഹോദരിയായ സുഭദ്രയേയും കയറ്റിയിരുത്തി. പിതൃസഹോദരിയായ കുന്തിയുടേയും രാജാവിന്റേയും അനുവാദത്തോടെ പൗരജനങ്ങളാൽ ചുറ്റപ്പെട്ടവനായി, മുറയ്ക്ക് ഹസ്തിനപുരത്തിൽനിന്നിറങ്ങി. കൃഷ്ണന്റെ പിന്നാലെ അർജ്ജുനനും, ശൈനേയനും, മാദ്രീകുമാരന്മാരും, അഗാധബുദ്ധിമാനായ വിദുരനും, ഭീമഗജേന്ദ്രവിക്രമനായ ഭീമനും അനുഗമിച്ചു.

പിന്നെ കുരുരാജ്യമുഖ്യന്മാരെയെല്ലാം തിരിച്ചയച്ച്, വീരനായ വിദുരനേയും പറഞ്ഞു തിരിച്ചയച്ച് ജനാർദ്ദനൻ ദാരുകനോടും, ശിനിപുത്രനോടും, അശ്വങ്ങളെ നടത്തുവാനായി പറഞ്ഞു. ഉടനെ കൃഷ്ണന്നു തുണയായി രിപുവർഗ്ഗമർദ്ദനനായ സാത്യകി പോയി. സുരവൈരികളെ ജയിച്ച ഇന്ദ്രൻ സ്വർഗ്ഗത്തിൽ എത്തുന്നതുപോലെ പ്രതാപവാനായ കൃഷ്ണൻ ദ്വാരകയിൽ ചെന്നെത്തി.''

### 53. ഉത്തങ്കോപാഖ്യാനം - കൃഷ്ണോത്തങ്കസമാഗമം

- വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻ ദ്വാരകയിലേക്കു പോകുന്നസമയത്ത് ഭരതർഷഭന്മാർ അദ്ദേഹത്തെ ഗാഢമായി പുണർന്നു യാത്രയയച്ചു പരിവാരങ്ങളോടുകൂടി പിൻതിരിച്ചു പോന്നു. വീണ്ടും വീണ്ടും മാധവനെ അർജ്ജുനൻ പുണർന്നു. കണ്ണെത്തുന്നിടത്തോളം അവനെ നോക്കി നിന്നു. പാർത്ഥൻ ഗോവിന്ദനിൽ ഏല്പിച്ച ദൃഷ്ടിയെ പിൻതിരിച്ചു. അപരാജിതനായ കൃഷ്ണനും അപ്രകാരം ദൃഷ്ടി പിൻതിരിച്ചു. ആ മഹാത്മാവ് പോകുന്ന സമയത്ത് പലതരം അത്യത്ഭുതങ്ങളുമുണ്ടായി. അത് ഞാൻ പറയാം, നീ കേൾക്കുക. കാറ്റ് വളരെ വേഗത്തോടെ ആ തേരിന്നു മുമ്പിൽ ആഞ്ഞടിച്ചു. ചരലും, പൊടിയും, മുള്ളും എല്ലാം വഴിയിൽ നിന്നു മാരുതൻ അടിച്ചു പറപ്പിച്ചു. സുരഭിലമായ ജലം ദേവേന്ദ്രനും വർഷിച്ചു. ശാർങ്ഗധന്വാവിന്റെ മുമ്പിൽ ദിവ്യങ്ങളായ പുഷ്പങ്ങളും വർഷിച്ചു. അങ്ങനെ ആ മഹാബാഹു 'മരുധന്വപ്പരപ്പി'ൽ ചെന്നെത്തി. അവിടെവെച്ച് ഓജസ്വിയായ ഉത്തങ്കനെ കണ്ടു. പൃഥുലോചനനായ കൃഷ്ണൻ ആ മുനിയെ പൂജിച്ചു. ആ മുനി കൃഷ്ണന്റെ പൂജയേറ്റ് കുശലം ചോദിച്ചു. കുശലംചോദിച്ച ആ മ ുനിയും കൃഷ്ണനെ പൂജിച്ചു. മാധവനോടു പിന്നെ മുനി ചോദിച്ചു.''

ഉത്തങ്കൻ പറഞ്ഞു: "അല്ലയോ കൃഷ്ണാ, ഭവാൻ കുരുപാണ്ഡവസത്മത്തിൽ പോയിരുന്നല്ലോ. അവർ തമ്മിലുള്ള സൗഹാർദ്ദം ഉറപ്പിച്ചിട്ടുതന്നെയല്ലേ മടങ്ങിയത്? കുറച്ചു കോട്ടം സൗഹൃദത്തിന്നു പറ്റിയത് ശക്തനായ ഭവാന്റെ സന്നിധിയിൽവെച്ച് ഉറപ്പിച്ചുകാണും! ആ വീരന്മാരെ തമ്മിൽ ഇണക്കിയിട്ടാണല്ലോ കേശവാ, ഭവാൻ തിരിച്ചുപോന്നത്? അവർ സംബന്ധികളാണ്. എന്നെന്നും ഇഷ്ടരുമായ നിലയ്ക്ക് നിന്റെ പ്രയത്നം നന്നായിരിക്കും. അഞ്ചു പാണ്ഡവന്മാരും ധൃതരാഷ്ട്രപുത്രന്മാരും ഒന്നിച്ചുചേർന്ന് നിന്നോടൊപ്പം ലോകങ്ങളിൽ കളിക്കും എന്നുള്ളതു തീർച്ചയാണ്! അങ്ങനെയല്ലേ പരന്തപാ! കൗരവന്മാർക്കൊക്കെ നീ നാഥനായി ശമഭാവംപൂണ്ടിരിക്കെ ആ രാജാക്കന്മാരെല്ലാം സ്വന്തം രാജ്യത്തു സുഖം നേടുമെന്നു വിചാരിക്കുന്നു. ഉണ്ണീ, നിന്നിൽ എനിക്ക് എന്നുമുള്ള ആശ അതാണ്. അത് അല്ലയോ വത്സാ, ഭരതന്മാരിൽ ഫലിപ്പിച്ചില്ലേ?''

ശ്രീഭഗവാൻ പറഞ്ഞു: "അല്ലയോ മഹർഷേ, ഞാൻ ആദ്യമേതന്നെ കുരുക്കളിൽ തമ്മിൽ അടുപ്പിക്കുവാനും ശമിപ്പിക്കുവാനും വലിയ യത്നം ചെയ്തുനോക്കി. സമസ്ഥിതിയിലാക്കിവിടാൻ സാധിക്കാതായി. പിന്നെ അവർ പരസ്പരം പോരാടി സകലതും നശിച്ചുപോയി. സകല ബന്ധുക്കളോടും മക്കളോടുംകൂടി നശിച്ചുപോയി. ബുദ്ധികൊണ്ടോ, ബലം

കൊണ്ടോ ദൈവത്തെ (വിധിയെ) ജയിക്കുവാൻ സാദ്ധ്യമല്ല. മഹർഷേ, അങ്ങയ്ക്ക് അറിയാവുന്നതാണല്ലോ എല്ലാം. അവർ എന്റെ മനസ്സിനെ തെറ്റിച്ചുകളഞ്ഞു. ഭീഷ്മന്റെയും വിദുരന്റേയും മനസ്സു തെറ്റിച്ചുവിട്ടു. അതുകൊണ്ട് അവരൊക്കെ തമ്മിൽ പോരാടി യമപുരിയിലെത്തിച്ചേർന്നു. അഞ്ചു പാണ്ഡവന്മാർ മാത്രം ശേഷിച്ചു. അവരെല്ലാം ഹതമിത്രന്മാരാണ്, എല്ലാവരുടേയും മക്കളും മരിച്ചു. ധാർത്തരാഷ്ട്രന്മാർ സകല ബന്ധുമിത്രങ്ങളോടുംകൂടി ചത്തൊടുങ്ങി.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ അതുകേട്ട് ഉത്തങ്കന്നു കോപം വന്നുകയറി. അവന്റെ കണ്ണുകൾ ചുവന്നു. തുറിച്ചുനോക്കി കൃഷ്ണനോടു പറഞ്ഞു.''

ഉത്തങ്കൻ പറഞ്ഞു: "കൃഷ്ണാ, നീ ശക്തനാണ്. നിനക്കു കഴിയാത്തതൊന്നുമില്ലെന്ന് എനിക്കറിയാം. അങ്ങനെയുള്ള നീ കുരുമുഖ്യന്മാരെ കൊല്ലാതെ രക്ഷിക്കാത്തതിൽ എനിക്കു നിന്നോട് അമർഷമുണ്ട്. എല്ലാവരും നിന്റെ ചാർച്ചക്കാരും വേഴ്ചക്കാരുമാണ്. അങ്ങനെയിരിക്കെ നീ എന്തുകൊണ്ട് അതിന്നു തുനിഞ്ഞില്ല? നിന്നെ ഞാൻ ഇപ്പോൾ ശപിച്ചുകളയാം. തീർച്ചയായും ഞാൻ ഇപ്പോൾ നിന്നെ ശപിക്കും! പെട്ടെന്ന് അവരെ ഊക്കോടെ ചെന്നു തടുക്കേണ്ടതല്ലേ? നിന്നോട് അളവറ്റ ക്രോധമാണു തോന്നുന്നത്. ഇപ്പോൾ ശപിച്ചുകളയാം മധുസൂദനാ! ശക്തനാണെങ്കിലും നീ, മിഥ്യാചാരനായ നീ, സകലത്തിനെയും കൊന്നുകളഞ്ഞില്ലേ മാധവാ? കുരുപാണ്ഡവന്മാർ തമ്മിൽ തെറ്റി നശിക്കുന്നത് നീ കണ്ടുനിന്നു അല്ലേ? ആപത്തിൽപ്പെട്ടു നശിക്കുന്ന ബന്ധുക്കളെ നീ കയറ്റിയില്ലല്ലോ.

വാസുദേവൻ പറഞ്ഞു: "അല്ലയോ ഭൃഗുനന്ദനാ, ഞാൻ എല്ലാം വിസ്തരിച്ചു പറയാം. അതു ഭവാൻ കേൾക്കുക. അല്ലയോ ഭാർഗ്ഗവേന്ദ്രാ, ഭവാൻ അനുനയം കൈക്കൊള്ളുക. അങ്ങ് ഒരു ഋഷിയാണല്ലോ! എന്റെ അദ്ധ്യാത്മം കേട്ടുകഴിഞ്ഞതിന്നുശേഷം ഭവാൻ ശാപം വിട്ടുകൊള്ളുക. എന്നെ അല്പതമസ്സുകൊണ്ടു ബാധിച്ചുകളയാമെന്ന് ആരും വിചാരിക്കേണ്ടാ. അതിന്ന് ആർക്കും സാദ്ധ്യമല്ല. നിന്റെ തപസ്സ് നശിച്ചുകാണണമെന്നുള്ള മോഹം എന്നിലില്ല. ഉഗ്രമായ തപസ്സ് അങ്ങയ്ക്കുണ്ട്. ഗുരുജനങ്ങളുടെ അനുഗ്രഹവും അങ്ങയിൽ വേണ്ടുവോളമുണ്ട് അല്ലയോ ദ്വിജോത്തമാ, ഞാൻ നിന്റെ കൗമാരബ്രഹ്മചര്യത്തെ നന്നായി അറിയുന്നുണ്ട്. ക്ലേശിച്ചുനേടിയ തപസ്സ് വെറുതെ നശിപ്പിച്ചുകളയേണ്ടല്ലോ എന്നുവെച്ചു ഞാൻ പറഞ്ഞതാണ്.''

**54. ഉത്തങ്കോപാഖ്യാനം - കൃഷ്ണാദ്ധ്യാത്മകഥനം** - ഉത്തങ്കൻ പറഞ്ഞു: "അല്ലയോ കേശവാ, നീ അനിന്ദിതമായ നിന്റെ അദ്ധ്യാത്മം തത്ത്വമായി പറയുക. അതു കേട്ടുകഴിഞ്ഞതിന്നുശേഷം ജനാർദ്ദനാ, നിനക്കു ശ്രേയസ്സു നല്കണോ, ശാപം നല്കണോ എന്നുള്ളതു ഞാൻ തീരുമാനിച്ചുകൊള്ളാം.''

വാസുദേവൻ പറഞ്ഞു: "എന്നിലുള്ള ഭാവങ്ങൾ സത്വം, രജസ്സ്, തമസ്സ് എന്നിവയാണെന്നു നീ ധരിക്കുക. സകല രുദ്രന്മാരും, വസുക്കളും എന്നിൽനിന്നുണ്ടായതാണ് എന്നും നീ ഓർക്കണം. എന്നിൽ എല്ലാഭൂതങ്ങളും വസിക്കുന്നു. ഞാൻ എല്ലാഭൂതങ്ങളിലും വസിക്കുന്നു. ഈ കാര്യം നീ നല്ലവണ്ണം ധരിച്ചുകൊള്ളുക. അതിൽ ഒട്ടും സംശയിക്കയേ വേണ്ടാ. ഇപ്രകാരം സകല ദൈത്യന്മാരും, യക്ഷന്മാരും, ഗന്ധർവ്വന്മാരും, ആശരന്മാരും, നാഗന്മാരും, അപ്സരസ്സുകളും എല്ലാം എന്നിൽനിന്നുണ്ടായതാണെന്ന് എടോ ദ്വിജാ, നീ ധരിക്കുക. സത്തും, അസത്തും, വ്യക്തവും, അവ്യക്തവും, അക്ഷരവും, ക്ഷരവും എന്നിവയെല്ലാം എന്നിൽനിന്നുണ്ടായതാണെന്നു നീ ധരിക്കുക. അല്ലയോ താപസികാ, നാലാശ്രമങ്ങളുണ്ടല്ലോ! അവയുടെ ധർമ്മങ്ങളും, വൈദികങ്ങളായി അറിവിൽപ്പെട്ട സകല ധർമ്മങ്ങളും എന്നിൽനിന്നുണ്ടായതാണെന്ന് അറിയുക. സദസൽപ്പരമായ വിശ്വം, അതുപോലെ സത്തും, അസത്തും, സനാതനനായ ദേവദേവനും ആരാണെന്നറിയാമോ? ഈ ഞാൻതന്നെയാണ്. എന്നെ വിട്ട് അതിലപ്പുറമായി ഒരു ദേവനുമില്ല. മനസ്സിലായോ ദ്വിജാ!

ഓങ്കാരം മുതൽ തുടങ്ങുന്ന സകല വേദങ്ങളും ഞാനാണെന്നു ധരിക്കൂ ഭൃഗുദ്വഹാ! യൂപം, സോമം, ചരു, ഹോമം, മഖത്തിൽ ദേവപോഷണം, ഹോതാവ്, ഹവ്യം എല്ലാം ഞാൻതന്നെയാണ് ഭൃഗുനന്ദനാ! അദ്ധ്വര്യു, കല്പകം, ഹവിസ്സ്. മുഖ്യമായ സംസ്കൃതം ഇവയൊക്കെ ഞാൻതന്നെ. ഉദ്ഗാതാവ് ഗീതഘോഷത്താൽ എന്നെത്തന്നെയാണ് അദ്ധ്വരത്തിൽ വാഴ്ത്തുന്നത്. പ്രായശ്ചിത്തംതോറും ശാന്തിമംഗളവാചകന്മാർ വിശ്വകർമ്മവായ എന്നെ സ്തുതിക്കുന്നു ദ്വിജസത്തമാ! എന്റെ ആദ്യപുത്രനാണ് ധർമ്മമെന്നത് എന്നു നീ അറിയുക. അവൻ എന്റെ മനസ്സിൽനിന്നുണ്ടായവനാണ്. സർവ്വഭൂതങ്ങളിലും ദയാവാനും, സർവ്വഭൂതദയാത്മകനുമാണ്. പ്രവൃത്തിനിവൃത്തിസ്ഥന്മാരായ മാനദന്മാരാൽ ഞാൻ പലതരം ജന്മമെടുത്തു സംസാരിക്കുന്നു. ധർമ്മം രക്ഷിക്കുവാനും ധർമ്മം സ്ഥാപിക്കുവാനും ഞാൻ ഓരോ സന്ദർഭത്തിലും അതാതിന്നുപറ്റിയ വേഷവും രൂപവും മൂന്നു ലോകത്തിലും കൈക്കൊള്ളുന്നു.

ഞാൻ വിഷ്ണുവാണ്. ഞാൻതന്നെയാണ് ബ്രഹ്മാവ്. ശക്രൻ ഞാൻതന്നെ. അക്ഷയനായ പ്രഭു ഞാൻതന്നെ. ഞാൻ സർവ്വഭൂതസമൂഹത്തേയും സൃഷ്ടിക്കുന്നു. ഞാൻ തന്നെ അവയെല്ലാം സംഹരിക്കുന്നു. അധർമ്മത്തിൽ നില്ക്കുന്നവർക്കെല്ലാം അച്യുതനായ ഞാൻ യുഗത്തിൽ ഇളകുന്ന സമയത്ത് ധർമ്മസേതുവേ കെട്ടും. പ്രജകളുടെ ഹിതത്തിന്നായി അതാതു യോനികളിൽ വന്നു പിറക്കും. ഞാൻ എപ്പോൾ അവതാരമെടുത്ത് ദേവയോനിയിൽ ഉത്ഭവിച്ചുനില്ക്കുന്നുവോ, അപ്പോൾ ഞാൻ ദേവനെപ്പോലെ സകലതും ചെയ്യും. അതിൽ സംശയിക്കേണ്ട. അല്ലയോ ഭൃഗുനന്ദനാ! ഗന്ധർവ്വയോനിയിൽ എപ്പോൾ ഞാൻ നില്ക്കുന്നുവോ, അപ്പോൾ ഞാൻ ഗന്ധർവ്വനെപ്പോലെ എല്ലാം ചെയ്യും. അതിൽ സംശയിക്കേണ്ടതില്ല. നാഗവംശത്തിലാണ് നില്ക്കുന്നതെങ്കിൽ അപ്പോൾ നാഗംപോലെ ചരിക്കും. യക്ഷരാക്ഷസയോനിയിലായാൽ അപ്പോഴും ശരിക്ക് അവരെപ്പോലെ വിചരിക്കുന്നതാണ്.

മർത്ത്യയോനിയിൽ നില്ക്കുമ്പോൾ ഞാൻ ദയയോടു ദീനതയോടുംകൂടി ഇരന്നു. എന്നാലും അവർ സമ്മോഹം പൂണ്ട് മോഹിതരായി (മൂഢാത്മാക്കളായി) ഞാൻ പറഞ്ഞതനുസരിച്ചില്ല. എന്റെ വാക്കുകൾ ഒന്നും അവർ അനുസരിക്കുന്നില്ലെന്നു കണ്ടപ്പോൾ ഞാൻ അവരെ ഭയപ്പെടുത്താൻ ശ്രമിച്ചു. പിന്നെയും ഞാൻ ക്രോധത്തോടെ എന്റെ മാനുഷരൂപം കാണിച്ചുകൊടുത്തു. അധർമ്മികളായ അവർ കാലത്തിന്റെ, ധർമ്മത്തിന്റെ പിടിയിൽപ്പെട്ടവരാണ്. ധർമ്മയുദ്ധത്തിൽ അവരെ സംഹരിച്ചു. അവർ നിസ്സംശയം സ്വർഗ്ഗം പ്രാപിക്കുകയുംചെയ്തു. ലോകത്തിൽ പാണ്ഡവന്മാർ പ്രസിദ്ധിനേടി ദ്വിജസത്തമാ! ഇതാണല്ലോ നീ എന്നോടു ചോദിച്ചത്? നിന്റെ സംശയം തീർന്നുവോ? ചോദിച്ചതൊക്കെ ഞാൻ പറഞ്ഞുകഴിഞ്ഞു.''

**55. ഉത്തങ്കോപാഖ്യാനം - വരദാനം** - ഉത്തങ്കൻ പറഞ്ഞു: "അല്ലയോ ജനാർദ്ദനാ, ഭവാൻ ജഗദ്കർത്താവാണെന്നു ഞാൻ അറിയുന്നു. നിന്റെ പ്രസാദത്താൽത്തന്നെയാണ് ഈ വിശ്വം നിലനില്ക്കുന്നതെന്നും ഞാൻ വിശ്വസിക്കുന്നു. അതിൽ സംശയിക്കുന്നില്ല. എന്റെ മനസ്സ് നിന്നെ അറി

യുകയാൽ തെളിഞ്ഞിരിക്കുന്നു. ശാപത്തിൽനിന്ന് ഞാൻ പിൻവാങ്ങിയിരിക്കുന്നു പരന്തപാ! നിന്നിൽനിന്ന് അനുഗ്രഹം ഞാൻ അർഹിക്കുന്നുണ്ടെങ്കിൽ നിൻെറ ഐശ്വര്യമായ രൂപമൊന്നു കാണിച്ചുതരണേ! കാണുവാൻ എനിക്കു വലിയ ആഗ്രഹമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "ഉത്തങ്കൻ അഭ്യർത്ഥിച്ചപ്പോൾ കൃഷ്ണൻ അവനിൽ പ്രസാദിച്ച് തൻെറ ഐശ്വര്യമായ രൂപം, ശാശ്വതമായ വൈഷ്ണവരൂപം, ധീമാനായ അർജ്ജുനൻ കണ്ട രൂപം, കാട്ടിക്കൊടുത്തു. മഹാത്മാവും, വിശ്വരൂപനും, മഹാഭുജനും, സഹസ്രസൂര്യസദൃശനും, കത്തിജ്ജ്വലിക്കുന്ന അഗ്നിക്കു തുല്യനുമായ ദേവനെ ഉത്തംഗൻ ദർശിച്ചു. സർവ്വതോമുഖനായി ആകാശം തിങ്ങിനില്ക്കുന്ന വിഷ്ണുവിൻെറ വൈഷ്ണവാശ്ചര്യരൂപം പാർത്തുകണ്ട്, ആ പരമേശ്വരനെക്കണ്ട്, ആ വിപ്രൻ വിസ്മയിച്ചുപോയി."

ഉത്തങ്കൻ പറഞ്ഞു: "വിശ്വകർമ്മാവെ, നമസ്കാരം. വിശ്വാത്മാവെ, വിശ്വസംഭവാ! അങ്ങയുടെ പാദത്താൽ ഭൂമി നിറഞ്ഞിരിക്കുന്നു. ആകാശം ശിരസ്സാൽ മൂടിയിരിക്കുന്നു. ആകാശത്തിന്നും ഭൂമിക്കുമുള്ള ഇട അങ്ങയുടെ വയറുകൊണ്ടു മൂടിയിരിക്കുന്നു. ദിക്കുകളെല്ലാം കൈകൾകൊണ്ടു മൂടിയിരിക്കുന്നു. അച്യുതാ! എല്ലാം ഭവാൻതന്നെ! അക്ഷയ്യവും ഉത്തമവുമായ രൂപം സംഹരിക്കണേ! വീണ്ടും ശാശ്വതനായ നിന്നെ സ്വന്തമായ രൂപത്താൽ കാണുമാറാകണേ!"

വൈശമ്പായനൻ പറഞ്ഞു: ഗോവിന്ദൻ അവനിൽ പ്രസാദിച്ച് ഇപ്രകാരം പറഞ്ഞു ജനമേജയാ! 'നിനക്കു ഞാൻ ആവശ്യമുള്ള വരം നല്കാം ചോദിച്ചുകൊള്ളുക.' ഉടനെ ഉത്തങ്കൻ പറഞ്ഞു. 'മഹാദ്യുതേ, അങ്ങയിൽനിന്ന് ഈ വരംതന്നെ വേണ്ടുവോളമായി പുരുഷോത്തമാ! കൃഷ്ണാ, ഞാൻ ഭവാൻെറ ഈ രൂപം കണ്ടുവല്ലോ!' കൃഷ്ണൻ വീണ്ടും അവനോടു പറഞ്ഞു: "ചിന്തിക്കേണ്ടതില്ല. നീ വരം ചോദിക്കണം. എൻെറ ദർശനം ഒരിക്കലും വെറുതെയാവുകയില്ല."

ഉത്തങ്കൻ പറഞ്ഞു: "ഒന്നു ചെയ്യണമെന്നതു കൂടിയേ കഴിയൂ. എങ്കിൽ പ്രഭോ, ഞാൻ ഒന്ന് ആവശ്യപ്പെടുന്നു. വേണ്ടദിക്കിൽ വെള്ളം കിട്ടുമാറാകണം. വെള്ളം ദുർല്ലഭമായ മരുഭൂമിയിൽ ലഭിക്കുമാറാകണം."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ കൃഷ്ണൻ തൻെറ തേജസ്സടക്കി അതിന്നുശേഷം ഉത്തങ്കനോട് 'എടോ ഉത്തങ്കാ, നീ വേണ്ടപ്പോൾ എന്നെ സ്മരിച്ചുകൊള്ളുക' എന്നു പറഞ്ഞ് ഭഗവാൻ ദ്വാരകയിലേക്കു പോയി.

പിന്നെ ഒരിക്കൽ ഉത്തങ്കൻ ജലം കാംക്ഷിച്ചു ദാഹിച്ച് മരുഭൂമിയിൽ ചുറ്റിത്തിരിയുമ്പോൾ അച്യുതനെ ഓർത്തു. അപ്പോൾ നഗ്നനായി ചേറുപുരണ്ട ചണ്ഡാലനെ ആ മരുഭൂമിയിൽ കണ്ടു. അവൻെറകൂടെ കുറെ നായ്ക്കളേയും കണ്ടു. കണ്ടാൽ ഒരു ഭയങ്കരൻ. ഒരു ഖൾഗം അരയിൽ കെട്ടിയിരിക്കുന്നു. അമ്പും വില്ലും കൈയിലുണ്ട്. അവൻെറ കാൽകീഴിൽ ഒരുറവു കണ്ടു. അതിൽ ആ ദ്വിജൻ വളരെ ജലം ദർശിച്ചു. ആ ചണ്ഡാലൻ ഒന്നു ചിരിച്ച് അവനോടു പറഞ്ഞു."

ചണ്ഡാലൻ പറഞ്ഞു: "വരൂ ഉത്തങ്കാ ജലം എന്നോടു വാങ്ങിക്കുക ദ്വിജോത്തമാ! ദാഹിച്ചുതളരുന്ന ഭവാനെ കണ്ടപ്പോൾ എനിക്കു ദയതോന്നി."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ആ ചണ്ഡാലൻ പറഞ്ഞപ്പോൾ മുനി ആ ജലത്തിൽ ഒട്ടും താൽപര്യം കാണിച്ചില്ല. ആ ധീമാൻ ഉഗ്രമായ വാക്കാൽ അച്യുതനെ ആക്ഷേപിച്ചു. ആ ചണ്ഡാലൻ 'കുടിക്കൂ' എന്ന് അവനോടു വീണ്ടും പറഞ്ഞു. ആ താപസൻ കോപിച്ചു. അവൻ ആ ജലം കുടിച്ചില്ല. ക്ഷുത്ത് അടക്കി. ആ മഹാത്മാവ് അപ്രകാരം തീർച്ചയാക്കി. തള്ളിവിട്ട ആ ചണ്ഡാലൻ നായ്ക്കളോടുകൂടി അവിടെവെച്ചുതന്നെ മറഞ്ഞു. അവനെ കണ്ടപ്പോൾ നാണിച്ചുപോയ ഉത്തങ്കൻ ഓർത്തു 'കൃഷ്ണൻ എന്നെ ചതിച്ചു'എന്ന്. ഉടനെ ആ വഴിയെത്തന്നെ ശംഖുചക്രഗദാധരനായ ദേവൻ അവിടെയെത്തി. ആ മഹാശയത്തോട് ഉത്തങ്കൻ പറഞ്ഞു."

ഉത്തങ്കൻ പറഞ്ഞു: "അപ്രകാരമുള്ള ജലം നീ തന്നാൽ അത് എങ്ങനെയാണ് പുരുഷോത്തമാ വാങ്ങിക്കുക? വിപ്രന്മാർക്കു ചണ്ഡാലൻെറ മൂത്രജലം എങ്ങനെ സ്വീകാര്യമാകും?"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞപ്പോൾ അവനോട് മഹാബുദ്ധിമാനായ ജനാർദ്ദനൻ നല്ല വാക്കുകളാൽ സാന്ത്വനം ചെയ്തുപറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഏതു മട്ടിലുള്ള രൂപത്തെ ധരിച്ചാണു നല്കേണ്ടത്. അതു ധരിച്ച് ഞാൻ നിനക്കു തന്നു. അതു നീ അറിഞ്ഞില്ല. നിനക്കുവേണ്ടി ഞാൻ വജ്രമേന്തുന്ന ദേവേന്ദ്രനോടു പറഞ്ഞു: 'ഉത്തങ്കന്ന് അമൃതജലം നല്കണം' എന്ന്. പ്രഭുവായ ദേവേന്ദ്രൻ എന്നോടു പറഞ്ഞു: 'മർത്ത്യന്ന് അമർത്ത്യത ചേർന്നതല്ലല്ലോ ഇവന്നു വേറെ ഒരു വരം നല്കുക' എന്നു വീണ്ടും പറഞ്ഞു ഭൃഗുത്തമാ! ഞാൻ ശചീപതിയോടു പറഞ്ഞു: 'അവന്ന് അമൃതു നൽകൂ' എന്ന്. ഉടനെ എന്നെ പ്രസാദിപ്പിച്ച് സുരനാഥൻ പറഞ്ഞു."

ഇന്ദ്രൻ പറഞ്ഞു: "മഹാമതേ, നല്കണമെന്നുണ്ടെങ്കിൽ ഞാൻ ചണ്ഡാലവേഷത്തിൽച്ചെന്ന് ആ ഭാർഗ്ഗവന്ന് അമൃതു നല്കാം. അപ്രകാരം ചെന്നാൽ അവൻ അമൃതം വാങ്ങുകയാണെങ്കിൽ, ഭാർഗ്ഗവന്നു കൊടുക്കുന്നതിന്ന് ഞാൻ ഇതാ പോകുന്നു. അവൻ തള്ളിക്കളയുകയാണെങ്കിൽ പിന്നെ ഞാൻ ഒരിക്കലും കൊടുക്കുന്നതല്ല."

കൃഷ്ണൻ പറഞ്ഞു: "ഇപ്രകാരം കരാറുചെയ്ത് ആ വേഷമെടുത്ത് വാസവൻ നിൻെറ മുമ്പിൽവന്ന് അമൃതു കാണിച്ചു. എന്നാൽ നീ അതു വാങ്ങിക്കാതെ തള്ളിക്കളഞ്ഞു. ചണ്ഡാലനായ ദേവനെ നീ തള്ളിക്കളഞ്ഞത് ഏറ്റവും വലിയ അതിക്രമമാണ്. എനിക്ക് വീണ്ടും നിൻെറ ഇഷ്ടമെന്തെന്നാൽ അതു ചെയ്യുവാൻ സാധിക്കും. ദുർദ്ധർഷമായ നിൻെറ ആഗ്രഹം, ജലത്തിലുള്ള ഇച്ഛ, ഞാൻ ഫലിപ്പിക്കാം. അങ്ങയ്ക്ക് ഏതേതുനാൾ ജലത്തിൽ ഇച്ഛയുണ്ടാകുമോ, അന്നന്ന് അല്ലയോ ബ്രാഹ്മണാ, ജലംനിറഞ്ഞ മഴക്കാറുകൾ മരുഭൂമിയിലുണ്ടാകും. സ്വാദുകൂടിയ ജലം ഭൃഗുനന്ദനാ, ഭവാന് ആ കാറുകൾ നല്കും. അവയ്ക്ക് ഉത്തങ്കമേഘങ്ങൾ എന്ന ഒരു പ്രസിദ്ധിയും സിദ്ധിക്കും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ ആ വിപ്രൻ പ്രീതനായി. 'ഉത്തങ്കക്കാറു'കൾ മരുഭൂമിയിൽ ഇന്നും വർഷിക്കുന്നുണ്ട് ഭരതാ!"

**56. ഉത്തങ്കോപാഖ്യാനം - കുണ്ഡലാഹരണം -** ജനമേജയൻ പറഞ്ഞു: "മഹാശയനായ ഉത്തങ്കൻ എന്തു തപസ്സുള്ളവനാണ്. വിഷ്ണുവിനെപ്പോലും ശപിക്കുവാൻ ഒരുങ്ങിയ അവൻ സാധാരണക്കാരനല്ലെന്നു ഞാൻ വിചാരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "അല്ലയോ ജനമേജയാ, ഉത്തങ്കൻ വലിയ തപസ്വിയാണ്. തേജസ്വിയും ഗുരുഭക്തനുമായ അവൻ മറ്റൊന്നിനെയും ഭജിച്ചില്ല. ഗുരുവിനെത്തന്നെ അർച്ചിച്ച് കഴിഞ്ഞുകൂടി. മറ്റു മുനിപുത്രന്മാർക്കുപോലും ഒരു ആഗ്രഹമുണ്ടായി. 'ഉത്തങ്കൻെറ ശിഷ്യനാണെങ്കിൽ നന്നായിരുന്നു' എന്ന്. ഗൗതമന്ന് വളരെ ശിഷ്യന്മാരുണ്ടായിരുന്നു. അവരിൽ അല്ലയോ ജനമേജയാ. ഉത്തങ്കനിൽ എന്നപോലെ വർദ്ധിച്ച പ്രീതിയും സ്നേഹവും മറ്റാരിലും ഉണ്ടായിരുന്നില്ല. അവൻെറ ദമശൗചങ്ങൾ വിക്രമംചേർന്ന കർമ്മം, നല്ലതായ ശുശ്രൂഷ, എന്നിവയാലെല്ലാം ഗൗതമൻ പ്രീതനായി. ആ മഹാമുനി അനവധി ശിഷ്യന്മാരെ പഠിപ്പിച്ചുവിട്ടു. എന്നാൽ

പ്രീതികാരണം ഗുരു ഉത്തങ്കനെ വിട്ടയച്ചില്ല. ക്രമത്താൽ ശിഷ്യനും വയസ്സായി. അവനെ ജര ബാധിച്ചു. എന്നാൽ ശിഷ്യ വാത്സല്യംമൂലം ഗുരു ഇക്കാര്യം അറിഞ്ഞില്ല.

അങ്ങനെയിരിക്കെ ഒരു ദിവസം ഗുരുവിന്നു വിറകു കൊണ്ടുവരുവാൻ ഉത്തങ്കൻ കാട്ടിലേക്കു പോയി. ഉത്തങ്കൻ ഒരു വലിയ വിറകിൻകെട്ട് തലയിലേറ്റി കൊണ്ടുവന്നു. അതിന്റെ ഭാരംകൊണ്ട് ഉഴന്ന ഉത്തങ്കൻ ആ വിറകിൻകെട്ട് ഒരു വിധം താങ്ങി ആശ്രമാങ്കണത്തിലെത്തിയ ഉടനെ നിലത്തിട്ടു. ഉത്തങ്കൻ വിശന്നു തളർന്നിരുന്നു. അവന്റെ വെള്ളിക്കമ്പി പോലെയുള്ള മുടി വിറകിൽ പറ്റിപ്പിടിച്ചു. ആ വിറകിൻ കെട്ടോടുകൂടി ആ മുടിയിഴയും നിലത്തു പതിച്ചു. ഭാരം കൊണ്ടു ഴന്ന് വിശന്നു പരവശനായ അവൻ നരച്ചമുടി കണ്ടതോടെ. താൻ വൃദ്ധനായെന്നുംകൂടെ അറിഞ്ഞപ്പോൾ. ഉറക്കെ പൊട്ടിക്കരഞ്ഞുപോയി. ഉടനെ ഗുരുവിന്റെ മകൾ. പങ്കജംപോലെ സുന്ദരമായ മുഖത്തോടുകൂടിയ ആ സുശ്രോണി. കണ്ണുനീർ കൈകൊണ്ടു വാങ്ങിച്ചു. ആ വിപുലാക്ഷി. അച്ഛന്റെ വാക്കുകേട്ട് ആ ധർമ്മജ്ഞാ. ലജ്ജകൊണ്ട് തലകുനിച്ചു നിന്നു. കണ്ണുനീർവീണ കൈകൾ കഠിനമായ ചൂടുകൊണ്ടു ചുട്ടു പൊള്ളിപ്പോയി. ആ കണ്ണുനീർത്തുള്ളി തട്ടി ദഹിക്കുന്ന കൈകൾ പിൻവലിച്ചു. ആ ബാഷ്പം വാങ്ങാൻ ഭൂമിദേവിപോലും ശക്തയായില്ല. ഉത്തങ്കവിപ്രനോട് ഗൗതമൻ പ്രീതിയോടെ പറഞ്ഞു: 'ഉണ്ണീ ഉത്തങ്കാ, നിന്റെ ഹൃദയത്തിൽ ഇത്ര ശക്തമായ ഒരു ദുഃഖം വന്നുകൂടുവാൻ എന്താണു കാരണം? സ്ഥൈര്യമായി കാര്യം പറയുക. തത്ത്വം കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്.'

ഉത്തങ്കൻ പറഞ്ഞു: 'അങ്ങയിൽ മനസ്സുവെച്ച ഭജിച്ച് അങ്ങയ്ക്കു പ്രീതിചെയ്യുവാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങയോടുള്ള ഭക്തിയിൽ ഞാൻ മുങ്ങിയവനാണ്. അങ്ങയുടെ എല്ലാ ഭാവങ്ങളുമറിഞ്ഞ് അനുവർത്തിക്കുന്നവനാണ് ഞാൻ. എനിക്കു ജരാനര വന്നുപെട്ട കാര്യം ഞാൻ അറിഞ്ഞിരുന്നില്ല. ജീവിതത്തിന്റെ സുഖമെന്തെന്ന് ഞാൻ അറിഞ്ഞിട്ടുമില്ല. നൂറു വർഷമായില്ലേ ഞാൻ അങ്ങയുടെ ശിഷ്യനായിക്കഴിയുന്നു? അങ്ങ് എന്നെ വിട്ടയയ്ക്കുന്നില്ലല്ലോ. എന്റെ താഴെ വന്നുചേർന്ന ശിഷ്യന്മാരെയൊക്കെ പോകാൻ അങ്ങ് അനുവദിച്ചു. കുറച്ചുപേരെയല്ല അങ്ങ് പഠിപ്പിച്ചുവിട്ടത്. ദ്വിജശ്രേഷ്ഠാ, നൂറും ആയിരവുമല്ലല്ലോ!'

ഗൗതമൻ പറഞ്ഞു: "നിന്നിൽ പ്രീതിയോടെ, നിന്റെ ഗുരുശുശ്രൂഷയാൽ, ഞാൻ വളരെക്കാലം സുഖമായി കഴിഞ്ഞുകൂടി. വളരെ വർഷങ്ങൾ കടന്നുപോയത് ഞാനറിഞ്ഞില്ല ദ്വിജർഷഭാ! ഇപ്പോൾ നീ പോകുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ ഭാർഗ്ഗവാ, ഞാൻ അനുവദിക്കാം. എന്റെ സമ്മതംവാങ്ങി നീ നന്നായി സ്വന്തം ഗൃഹത്തിൽ വൈകാതെ ചെന്നെത്തുക!'

ഉത്തങ്കൻ പറഞ്ഞു: "ദ്വിജോത്തമാ, ശിഷ്യന്മാർ നല്കേണ്ടതായ ഗുരുദക്ഷിണയുണ്ടല്ലോ. അത് ഞാൻ എന്താണ് അങ്ങയ്ക്കു നല്കേണ്ടത്? അത് അങ്ങു വാങ്ങിക്കണം. എന്നിട്ട് ഞാൻ സമ്മതത്തോടെ പൊയ്ക്കൊള്ളാം."

ഗൗതമൻ പറഞ്ഞു: "സജ്ജനങ്ങൾ പറയുന്നു, ഗുരുജനങ്ങൾക്ക് ദക്ഷിണ സന്തോഷമാണെന്ന്. അല്ലയോ ബ്രാഹ്മണാ, നീ എനിക്കു നല്ല സേവനമാണു ചെയ്തിട്ടുള്ളത്. അതുകൊണ്ടുതന്നെ ഞാൻ തൃപ്തനാണ്. വേറെ ഗുരുദക്ഷിണയൊന്നും ആവശ്യമില്ല. അല്ലയോ ഭൃഗുസത്തമാ, നീ വളരെ വർഷങ്ങൾ എനിക്കുവേണ്ടി ജീവിതത്തിൽ ചെലവഴിച്ചു. അതുകൊണ്ട് നീ പതിനാറുവയസ്സുള്ള ഒരു യുവാവായി ഭവിക്കട്ടെ! അങ്ങനെ യുവത്വത്തിലെത്തിയ നിനക്ക് എന്റെ കന്യകയെ ഞാൻ ഭാര്യായായി നല്കുന്നു. എടോ ദ്വിജാ, നിന്റെ തേജസ്സിനെ സേവിക്കുവാൻപറ്റിയ മറ്റൊരു സ്ത്രീയും ഇന്നില്ല.''

വൈശമ്പായനൻ പറഞ്ഞു: "ആ യശഃസ്വിനയെ യുവാവായി ഭവിച്ച ഉത്തങ്കൻ വേട്ടു. ഗുരുവിന്റെ സമ്മതം വാങ്ങി ഗുരുപത്നിയോടു പറഞ്ഞു.

ഉത്തങ്കൻ പറഞ്ഞു: 'അല്ലയോ ശ്രീമതി, ഭവതിക്ക് ഗുരുദക്ഷിണയായി ഞാൻ എന്താണു നല്കേണ്ടത്? കല്പിച്ചാലും! പ്രാണൻ, ധനം എന്നിവകൊണ്ടുപോലും ഞാൻ ഭവതിയുടെ ഹിതം ചെയ്യുന്നതാണ്. ഈ ലോകത്തിൽ ദുർല്ലഭമായി എന്തത്ഭുതകരമായ ധനമുണ്ടോ, അത് ഞാൻ ഭവതിക്കുവേണ്ടി തപശ്ശക്തിയാൽ കൊണ്ടുവന്നു നല്കാം; സംശയിക്കേണ്ട.'

അഹല്യ പറഞ്ഞു: 'അല്ലയോ വിപ്രാ, ഞാൻ സന്തുഷ്ടയായിരിക്കുന്നു. അനഘാശയാ! അതു മതി. നിനക്കു നന്മ ഭവിക്കട്ടെ! ഉണ്ണീ, നീ യഥേഷ്ടം പൊയ്ക്കൊള്ളുക.'

വൈശമ്പായനൻ പറഞ്ഞു: "ഉത്തങ്കൻ മഹാരാജാവേ, ഉടനെ ഇപ്രകാരം പറഞ്ഞു: 'അമ്മേ, എന്നോടു കല്പിക്കുക! മടിക്കേണ്ട, ഞാൻ നിന്റെ പ്രിയം ചെയ്തുകൊള്ളാം.'

അഹല്യ പറഞ്ഞു: 'സൗദാസപത്നി അണിഞ്ഞിട്ടുള്ള ദിവ്യമായ രത്നകുണ്ഡലം രണ്ടും കൊണ്ടുവന്നു തരൂ. എന്നാൽ ഭദ്രം ഭവിക്കും. ഗുരുദക്ഷിണ ചെയ്തുഎന്നുംവരും.''

വൈശമ്പായനൻ പറഞ്ഞു: "അവൻ അങ്ങനെയാകാമെന്ന് ഏറ്റുപറഞ്ഞ് അവിടെനിന്നുപോയി ജനമേജയാ! ഗുരുപത്നിയുടെ പ്രിയത്തിന്നുവേണ്ടി അവയെ കൊണ്ടുവരുവാൻ പുറപ്പെട്ടു. ആ ബ്രാഹ്മണർഷഭൻ അതിവേഗത്തിൽ നടന്നു. *സൗദാസൻ എന്ന നരഭോജിയായ രാക്ഷസന്റെ സമീപത്തു ചെന്ന് കുണ്ഡലങ്ങൾ ഇരക്കുവാനാണ് അവൻ പുറപ്പെട്ടത്.

ഗൗതമൻ ഭാര്യയോടു ചോദിച്ചു: 'ഇന്ന് ഇത്ര വൈകിയിട്ടും ഉത്തങ്കനെ കണ്ടില്ലല്ലോ.' അവൾ പറഞ്ഞു: 'അവൻ കുണ്ഡലം കൊണ്ടുവരുവാൻ പോയിരിക്കയാണ്.' അപ്പോൾ ഗൗതമൻ പത്നിയോടു പറഞ്ഞു: 'നീ അവനെ അതിന്നയച്ചതു നന്നായില്ല. ആ ശാപമേറ്റ രാജാവ് ആ ബ്രാഹ്മണേന്ദ്രനെ കൊന്നുകളയും, അതിൽ ഒട്ടും സംശയമില്ല.'

അഹല്യ പറഞ്ഞു: 'ഭഗവാനേ, ഞാൻ കാര്യത്തിന്റെ വൈഷമ്യം ധരിക്കാതെയാണ് ആ വിപ്രനെ അയച്ചത്. അങ്ങയുടെ പ്രസാദത്താൽ ഭഗവാനേ, അവന്ന് ആപത്തൊന്നും സംഭവിക്കാതിരിക്കണേ!'

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ദുഃഖത്തോടെ പറയുന്ന പത്നിയോട് 'ആകട്ടെ!' എന്ന് ഗൗതമൻ മറുപടി പറഞ്ഞു. ഉത്തങ്കൻ നടന്നുനടന്ന് ശൂന്യമായ ഒരു കാട്ടിൽ വെച്ച് ആ രാജാവിനെ കണ്ടെത്തുകയും ചെയ്തു.''

## 57. ഉത്തങ്കോപാഖ്യാനം - കുണ്ഡലമാഹാത്മ്യം -

വൈശമ്പായനൻ പറഞ്ഞു: "ഉത്തങ്കൻ കാട്ടിൽവെച്ച് ഘോരമൂർത്തിയായ രാജാവിനെ കണ്ടെത്തി. വളർന്ന താടി; ദേഹത്തിലൊക്കെ രക്തംപുരണ്ട മട്ടിലിരിക്കുന്നു! ഉത്തങ്കൻ നടുങ്ങിയില്ല. അതിതേജസ്വിയും, ഭയങ്കരനും, യമതുല്യനുമായ ആ രാജാവ് ഉടനെ എഴുന്നേറ്റ് അവനോടു പറഞ്ഞു.''

സൗദാസൻ പറഞ്ഞു: "ഭാഗ്യം! എനിക്ക് മംഗളം വന്നു! അല്ലയോ ശുഭശീല, നീ വന്നതു നന്നായി. ആറാം ദിവസം

* സൗദാസൻ ഋതുപർണ്ണരാജാവിന്റെ പൗത്രനായിരുന്നു. കല്മാഷപാദൻ എന്നുകൂടി പേരുണ്ട്. മേരുമഹർഷിയുടെ ശാപംനിമിത്തം അവൻ നരഭോജിയായ രാക്ഷസനായി. ആദിപർവ്വം 176-ാം അദ്ധ്യായത്തിൽ ഈ കഥ വിവരിച്ചിട്ടുണ്ട്.

കാലത്ത് അടുത്തുവരുന്നവർ എനിക്കു ഭക്ഷണമാണ്. ഭക്ഷണം അന്വേഷിക്കുന്ന എൻെറ മുമ്പിൽ നീ വന്നതു നന്നായി!''

ഉത്തങ്കൻ പറഞ്ഞു: "രാജാവേ, ഗുരുവിന്നു ധനം അന്വേഷിച്ച്, ഗുരുദക്ഷിണ നല്കുവാൻവേണ്ടി അന്വേഷിച്ച്, ഞാൻ ഇവിടെ എത്തിയിരിക്കയാണ്. ഗുരുദക്ഷിണയ്ക്ക് അർത്ഥം അന്വേഷിക്കുന്നവനെ വധിക്കുവാൻ പാടില്ലെന്നു മഹാന്മാരായ ബുദ്ധിമാന്മാർ പറയുന്നു.''

സൗദാസൻ പറഞ്ഞു: "എടോ ദ്വിജോത്തമാ! ആറാം ദിവസം നന്നായി! ആറാം ദിവസമാണ് എനിക്ക് അഷ്ടി നിശ്ചയിച്ചിരിക്കുന്നത്. വിശന്നിരിക്കുന്ന എനിക്ക് ഇപ്പോൾ ശാസ്ത്രവും പുരാണവുമൊന്നും കേൾക്കേണ്ടാ. ഞാൻ നിന്നെ വിടുകയില്ല.''

ഉത്തങ്കൻ പറഞ്ഞു: "രാജാവേ, ഭവാന് എന്നെ തിന്നണം, അതല്ലേ വേണ്ടു? എനിക്ക് സമ്മതമാണ്. എന്നാൽ ഞാൻ ഗുരുദക്ഷിണചെയ്ത് നിൻെറ മുമ്പിൽ ഉടനെ എത്തിക്കളയാം. കരാറുചെയ്യാം. ഗുരുവിന്നുവേണ്ടി ഏറ്റുപറഞ്ഞ കാര്യം അല്ലയോ നൃപോത്തമാ, നിൻെറ കൈവശമാണ് ഇരിപ്പ്. ഞാൻ അത് നിന്നോടിരക്കുകയാണ് രാജാവേ! ഭവാൻ മഹാബ്രാഹ്മണർക്കൊക്കെ രത്നങ്ങൾ ദാനം ചെയ്യുന്നവനാണെന്നുള്ള സൽക്കീർത്തി പറഞ്ഞുകേൾക്കുന്നു. ഭൂമിയൽ സൽപ്പാത്രങ്ങളിൽ ദാനംചെയ്യുന്നവനാണ് നരവ്യാഘ്രനായ ഭവാനെന്നും കേൾക്കുന്നുണ്ട്. പ്രതിഗ്രഹത്തിന്നു പാത്രം ഞാൻ തന്നെയാണ് നൃപോത്തമ! നിൻെറ പക്കലുള്ള ആ വിശേഷപ്പെട്ട അർത്ഥം വാങ്ങിക്കൊണ്ടുപോയിട്ട് അല്ലയോ അരിന്ദമാ, കരാറുപോലെ പിന്നെ ഞാൻ നിൻെറ പാട്ടിൽത്തന്നെ വന്നുകൊള്ളാം. ഞാൻ നിന്നോട് സത്യം ഏറ്റുപറയുന്നു. ശപഥംചെയ്യുന്നു. ഒരിക്കലും ഞാൻ വാക്കു തെറ്റിക്കുകയില്ല. നേരമ്പോക്കിൽപ്പോലും ഭോഷ്ക്കുപറയാത്തവനാണ് ഞാൻ. പിന്നെ മറ്റു കാര്യത്തിൽ പറയുവാനുണ്ടോ? ഭവാൻ എന്നെപ്പറ്റി മനസ്സിലാക്കൂ!''

സൗദാസൻ പറഞ്ഞു: "നിൻെറ ഗുരുവിന്നു നൽകാൻ ഉദ്ദേശിക്കുന്ന അർത്ഥം എൻെറ കൈവശമുണ്ടെന്നാണോ പറയുന്നത്? കൊള്ളാം! എന്നാൽ ഞാൻ അതു തരാം. ഞാൻ പ്രതിഗ്രാഹ്യനാണെങ്കിൽ ഇപ്പോൾ അത് പറയൂ!''

ഉത്തങ്കൻ പറഞ്ഞു: "അല്ലയോ പുരുഷർഭാ, ഭവാൻ എന്നും പ്രതിഗ്രാഹ്യൻതന്നെയാണെന്നാണ് എൻെറ അഭിപ്രായം. ഞാൻ ഭവാൻെറ മുമ്പിൽ വന്നത് കുണ്ഡലങ്ങൾ യാചിക്കുവാനാണ്.''

സൗദാസൻ പറഞ്ഞു: "അല്ലയോ വിപ്രർഷേ, എൻെറ ഭാര്യയ്ക്കു ചേർന്നതാണ് ആ കുണ്ഡലങ്ങൾ രണ്ടും. അങ്ങ് വേറെ ഒരു അർത്ഥം വരിക്കുക. അല്ലയോ സുവ്രതാ, അത് ഞാൻ നല്കാം!''

ഉത്തങ്കൻ പറഞ്ഞു: "ഞങ്ങൾ അങ്ങയ്ക്കു പ്രമാണമാണെങ്കിൽ സത്യസന്ധത പാലിക്കുക! എനിക്ക് കുണ്ഡലങ്ങൾ നല്കുക!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന ഉത്തങ്കനോടു രാജാവു പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, ദേവിയുടെ അടുത്തുചെല്ലുക. ഞാൻ പറഞ്ഞതായി പറയുക! അവൾ അത് ഭവാനു നല്കും. എൻെറ വാക്ക് ഇപ്രകാരം പറഞ്ഞാൽമതി, ശുചിവ്രതയായ അവൾ തീർച്ചയായും കുണ്ഡലങ്ങൾ തരുന്നതാണ്. അതിൽ ഒട്ടും സംശയംവേണ്ടാ.''

ഉത്തങ്കൻ പറഞ്ഞു: "രാജാവേ, ഭവാൻെറ ഭാര്യ എവിടെയാണ്? എങ്ങനെ കണ്ടെത്തും? ഭവാൻ എന്താണ് പതിയുടെ സമീപത്തേക്കു തനിയെ പോകാതിരിക്കുന്നത്?''

സൗദാസൻ പറഞ്ഞു: "അവളെ ഭവാൻ ഇപ്പോൾ ചെന്നാൽ കാണും. ഒരു കാട്ടരുവിയുടെ കരയിൽ അവൾ ഇരിക്കുന്നുണ്ട്. ഇത് ആറാമത്തെ ദിവസമാണ്. ഇന്ന് അവളെ നേരിട്ടുകാണാൻ പാടില്ല.''

വൈശമ്പായനൻ പറഞ്ഞു: "സൗദാസൻ പറഞ്ഞതു കേട്ട് ഉത്തങ്കൻ നടന്നു ഭരതർഷഭാ! മദയന്തിയെ ചെന്നുകണ്ട് കാര്യം പറഞ്ഞു കേൾപ്പിച്ചു. സൗദാസൻ പറഞ്ഞയച്ച വാക്കു കേട്ടപ്പോൾ ആ സുലോചന ധീമാനായ ഉത്തങ്കനോട് ഇപ്രകാരം മറുപടി പറഞ്ഞു ജനമേജയാ!''

മദയന്തി പറഞ്ഞു: "അല്ലയോ ബ്രഹ്മർഷേ, നേരു പറയൂ! അല്ലയോ മഹാശയാ, ഭവാൻ ഒരിക്കലും ഭോഷ്കു പറയുകയില്ലെന്ന് എനിക്കറിയാം. എങ്കിലും ഒരടയാളം എനിക്ക് കൊണ്ടുവന്നുതരണം. ഈ മണികുണ്ഡലങ്ങൾ ദിവ്യങ്ങളാണ്. ദേവന്മാരും, യക്ഷന്മാരും, മഹർഷിമാരും ഈ ദിവ്യരത്നഭൂഷണം അപഹരിക്കുവാൻ ഓരോരോ മാർഗ്ഗം ചിന്തിക്കുന്നുണ്ട്. ആവക ദുർഘടങ്ങളിൽനിന്ന് അവയെ സംരക്ഷിച്ചുവരികയാണ്. ഇപ്പോൾ നിലത്തുവെച്ചാൽ ഈ രത്നങ്ങളെ പന്നഗങ്ങൾ വന്നു തട്ടിക്കൊണ്ടുപോയേക്കും. ഭക്ഷണോച്ഛിഷ്ടംകൊണ്ട് അശുദ്ധി ബാധിച്ചവർ ഇതു കൈയിൽ വെച്ചാൽ യക്ഷന്മാർ അപഹരിച്ചുകളയും. ശ്രദ്ധകൂടാതെ വല്ലദിക്കിലും അത് ധരിച്ച ആൾ കിടന്നുറങ്ങിയാൽ ദേവന്മാരും അപഹരിച്ചുകളയും. ഈവക ഛിദ്രങ്ങളിൽ (പഴുതുകളിൽ) ഈ രത്നകുണ്ഡലങ്ങൾ അപഹരിക്കപ്പെട്ടേക്കാം. ദേവന്മാർ, രക്ഷസ്സുകൾ, നാഗന്മാർ, ഇവർക്കൊക്കെ ഇതു ശരിയായി, വൈഷമ്യംകൂടാതെ ധരിക്കാം. ഈ രത്നകുണ്ഡലങ്ങൾ രാവും പകലും ഗൃഹത്തിൽ സ്വർണ്ണം വിളയിക്കും ദ്വിജസത്തമാ! രാത്രിയിൽ നക്ഷത്രങ്ങളുടെയും, താരങ്ങളുടെയും ശോഭയെ നീക്കുമാറ് ശോഭിച്ചുനില്ക്കും. ഭഗവാനേ, ഇതണിഞ്ഞവർക്ക് പിന്നെ വിശപ്പും ദാഹവും ഉണ്ടാവുകയില്ല. അത്തരം ഭയങ്ങളിൽനിന്ന് ഇത് രക്ഷനല്കും. വിഷത്തിൽനിന്നും, അഗ്നിയിൽനിന്നും, ശ്വാപദന്മാരിൽനിന്നും ഒരു ഭയവും ഇതു കൈവശമുള്ളവരെ ഒരിക്കലും ബാധിക്കുന്നതല്ല. ഹ്രസ്വനായ ഒരാളാണ് ഇത് ചാർത്തുന്നതെങ്കിൽ ആ ആളുടെ രൂപത്തിന്നനുസരിച്ച് കുണ്ഡലവും ഹ്രസ്വമായിത്തീരും. ഏതു രൂപവാനാണ് അണിയുന്നതെങ്കിൽ ആ ആൾക്ക് ചേർന്നവിധമായി അത് രൂപം പ്രാപിക്കും. ഇപ്രകാരമുള്ള ശ്രേഷ്ഠതകൾ തികഞ്ഞതാണ് എൻെറ കുണ്ഡലങ്ങൾ. എല്ലാവരാലും അത് സ്തുതിക്കപ്പെടുന്നു. എല്ലാവരും പൂജിക്കുന്നു. മൂന്നുലോകത്തിലും പേരുകേട്ടതാണ് ഈ രത്നകുണ്ഡലങ്ങൾ. ആ നിലയ്ക്ക് അങ്ങ് ഒരടയാളം കൊണ്ടുവരിക. എന്നാൽ തരാം. അല്ലാതെ ഇത്രയും വിലയേറിയ വസ്തു തരുന്നത് ശരിയല്ല!''

**58. ഉത്തങ്കോപാഖ്യാനം - കുണ്ഡലപ്രദാനം** - വൈശമ്പായനൻ പറഞ്ഞു: "ഉത്തങ്കൻ ഉടനെ മടങ്ങിച്ചെന്ന് മിത്രസഹനോട് (സൗദാസനോട്) അഭിജ്ഞാനം (അടയാളം) ആവശ്യപ്പെട്ടു. ഉടനെ ആ ഇക്ഷ്വാകുവംശജനായ രാജാവ് അടയാളം നല്കി.''

സൗദാസൻ പറഞ്ഞു:

"ക്ഷേമ്യയല്ലീഗ്ഗതി, പര-
മില്ലാ മറ്റൊന്നുമേ ഗതി
ഇതെൻെറ മതമെന്നോർത്തു
കുണ്ഡലങ്ങൾ കൊടുക്കുക.''

വൈശമ്പായൻ പറഞ്ഞു: "ഉത്തങ്കൻ ഈ വാക്കുകൾ കേട്ടു ഗ്രഹിച്ച്, അവളുടെ അടുത്തുചെന്ന് ഭർത്തൃവാക്കുകൾ ഉണർത്തിച്ചു. അപ്പോൾ അവൾ ആ രത്നകുണ്ഡലങ്ങൾ രണ്ടും അവന്ന് നല്കി. അവൻ കൃതജ്ഞതാപൂർവ്വം ആ രത്നകുണ്ഡലങ്ങൾ വാങ്ങിച്ച് രാജാവിൻെറ മുമ്പിൽച്ചെന്ന് വീണ്ടും പറഞ്ഞു: 'അല്ലയോ രാജാവേ, അങ്ങു പറഞ്ഞ ആ ഗൂഢവചനത്തി

ന്റെ (അടയാളവാക്യത്തിന്റെ) അർത്ഥമെന്താണ്? അതു കേൾക്കുവാൻ മോഹമുണ്ട് രാജാവേ!''

സൗദാസൻ പറഞ്ഞു: "കേൾക്കുക, ഞാൻ പറയാം. ക്ഷത്രിയന്മാർ സൃഷ്ടിയുടെ ആരംഭംമുതല്ക്കേ ബ്രാഹ്മണരെ പൂജിച്ചുവരുന്നു. ക്ഷത്രിയരുടെ കൈയിൽനിന്ന് പല ദ്രോഹങ്ങളും വന്നുഭവിക്കും. തന്മൂലം വിപ്രന്മാർവഴിയായി ക്ഷത്രിയന്മാർക്ക് പല ദോഷങ്ങളും ഏൽക്കേണ്ടതായും വന്നുകൂടും. എന്റെ കാര്യം പറയുകയാണെങ്കിൽ ഞാൻ വിപ്രന്മാരെ നമിച്ചു പൂജിച്ചവനാണ്. എന്നിട്ടും ഞാൻ ഒരു വിപ്രനിൽനിന്നു ദ്രോഹമേറ്റ് ഈ മട്ടിലായി. എന്റെ ഭാര്യയായ മദയന്തിയോടുകൂടി വേറെ ഗതിയൊന്നും കാണാതെ കഴിയുകയാണ് ഗതിസത്തമാ! സ്വർഗ്ഗലബ്ധിക്കോ ഇഹലോകസുഖത്തിന്നോ ഞാൻ യാതൊരു മാർഗ്ഗവും കാണാതെ ഉഴലുകയാണ്. വിശേഷിച്ചും വിപ്രന്മാരോടു വിരോധിച്ച രാജാവിന്ന് ലോകത്തിൽ നില്ക്കുവാൻതന്നെ സാദ്ധ്യമല്ല. പരലോകത്ത് അവന്നു ഗതിയുണ്ടാവുകയില്ല. അതുകൊണ്ടു ഹേ ബ്രഹ്മണശ്രേഷ്ഠാ, അങ്ങയുടെ ഇഷ്ടം സാധിപ്പിക്കുകയാണ്. കുണ്ഡലങ്ങൾ ഇതാ തന്നിരിക്കുന്നു. ഇനി നാം ചെയ്തുവെച്ച കരാറ് സഫലമാകണേ!''

ഉത്തങ്കൻ പറഞ്ഞു: "രാജാവേ, ഞാൻ അപ്രകാരം തന്നെ ചെയ്യാം. വീണ്ടും ഞാൻ ഭവാന്റെ സമീപത്തെത്താം. ഒരു ചോദ്യം ഞാൻ ഭവാനോട് ചോദിക്കുവാൻ ആഗ്രഹിക്കുന്നു പരന്തപാ!''

സൗദാസൻ പറഞ്ഞു: "അല്ലയോ വിപ്രാ, നീ ഇഷ്ടംപോലെ ചോദിച്ചുകൊള്ളുക. മറുപടി ഞാൻ പറയാം, നിന്റെ സംശയം ഞാൻ തീർത്തുതരാം. അതിൽ ഒട്ടും ചിന്തിക്കേണ്ടതില്ല.''

ഉത്തങ്കൻ പറഞ്ഞു: "വാക്സംഗമനാണ് മിത്രം എന്ന് ധർമ്മനൈപുണ്യദർശികൾ പറയുന്നു. (ഏതാനും വാക്കുകൾ പരസ്പരം സംസാരിക്കുവാൻ ഇടവരുന്നവർ സഖികളാകും, 'സാപ്തപദീനം, മൈത്രം' എന്നാണ് ശ്രുതിവാക്യം). 'മിത്രരിൽ ദ്രോഹംചെയ്യുന്നവൻ കള്ളനാണ്' എന്നും മഹാശയന്മാർ പറയുന്നു. അങ്ങനെയാണെങ്കിൽ ഈ നിലയ്ക്ക് എന്റെ സുഹൃത്തായിത്തീർന്നിരിക്കുന്നു രാജാവേ! എനിക്കു ക്ഷേമകരമായ, ഹിതമായ, ബുദ്ധിയോടെ മിത്രത്തിന്റെ നിലയിൽ നൽകൂ നരർഷഭാ! ഞാൻ ഇപ്പോൾ സിദ്ധാർത്ഥനായിരിക്കുന്നു. ഭവാനാണെങ്കിൽ പുരുഷാദനാണ്. നരഭോജിയാണ്. ഈ നിലയ്ക്ക് ഇനി ഞാൻ അങ്ങയുടെ മുമ്പിൽ വരുന്നതു യുക്തമാണോ അയുക്തമാണോ? പറയൂ!''

സൗദാസൻ പറഞ്ഞു: "നിന്റെ ഈ ചോദ്യത്തിന്നു തക്ക മറുപടി തരാതെ പറ്റില്ല. അതുകൊണ്ട് അല്ലയോ ദ്വിജോത്തമാ, ശരിയായ മറുപടി ഞാൻ പറയാം. എന്റെ അടുക്കൽ അല്ലയോ ദ്വിജശ്രേഷ്ഠാ, നീ ഒരിക്കലും വരരുതേ! അങ്ങനെ ചെയ്താൽ ഞാൻ നിനക്കു നന്മ കാണുന്നുണ്ട്. വിപ്രാ, കുരുദ്വഹാ! വരരുത്, വന്നാൽപിന്നെ എന്താണ് സംഭവിക്കുക എന്നറിയാമോ? മരണമാണ് ഉണ്ടാവുക! അതിൽ സംശയം വേണ്ടാ.''

വൈശമ്പായനൻ പറഞ്ഞു: "ധീമാനായ രാജാവ് ഇപ്രകാരം തക്കതായ ഹിതം പറഞ്ഞപ്പോൾ ഉത്തങ്കൻ രാജാവിന്റെ സമ്മതം വാങ്ങി അഹല്യയുടെ (ഗുരുപത്നിയുടെ) സമീപത്തിലേക്കു നടന്നു. ആ ദിവ്യകുണ്ഡലവുംകൊണ്ട് ഗുരുപത്നിക്കു പ്രിയംചെയ്യുവാൻ ഒരുങ്ങിയ ശിഷ്യൻ, ഗൗതമന്റെ ആശ്രമത്തിലേക്ക് വളരെ വേഗത്തിൽ നടന്നുപോന്നു. മദയന്തി ആ കുണ്ഡലങ്ങൾ എങ്ങനെ ശ്രദ്ധയോടെ സംരക്ഷിക്കണമെന്നുപദേശിച്ചുവോ അപ്രകാരം അവൻ കൃഷ്ണാജിനത്തിൽ പൊതിഞ്ഞുകെട്ടിയാണ് കൈയിൽ വെച്ചിരുന്നത്. വഴി നടന്ന് അവൻ തളർന്നുവിശന്ന് ഒരു ഫലവൃക്ഷത്തിന്റെ ചുവട്ടിലെത്തി. ഒരു വലിയ വില്വമായിരുന്നു ആ വൃക്ഷം. ആ വൃക്ഷത്തിന്റെ കൊമ്പിൽ കുണ്ഡലപ്പൊതി കെട്ടിയിട്ട് അവൻ ആ മരത്തിന്മേൽ കയറി. ആ ദ്വിജപുംഗവൻ ആ വില്വഫലങ്ങൾ കൊഴിക്കുവാൻ തുടങ്ങി. വില്വഫലത്തിൽത്തന്നെ ദൃഷ്ടിവെച്ച് അതു കൊഴിച്ചുകൊണ്ടു നില്ക്കുമ്പോൾ ആ കൃഷ്ണാജിനത്തിന്മേൽ വില്യഫലം വീണു ഏതിന്മേൽ ആ കുണ്ഡലം കെട്ടിയിരുന്നോ ആ കെട്ട് വില്വത്തിന്റെ കായ് വീണപ്പോൾ പൊട്ടിപ്പോവുകയും മരത്തിൽനിന്ന് ആ തോല് കുണ്ഡലത്തോടൊപ്പം നിലത്തുവീഴുകയും ചെയ്തു. കെട്ടുപൊട്ടി ആ കൃഷ്ണാജിനം നിലത്തുവീണ ഉടനെ മരച്ചുവട്ടിൽപ്പാർത്തിരുന്ന ഒരു നാഗത്താൻ അതിൽ ആ കുണ്ഡലങ്ങൾ കണ്ടു. ഐരാവതകുലോത്ഭൂതനായ ആ നാഗത്താൻ പാഞ്ഞുചെന്ന് രത്നകുണ്ഡലങ്ങൾ കൈക്കലാക്കി. കുണ്ഡലങ്ങൾ വായിൽ കടിച്ചെടുത്ത് പുറ്റിന്റെ ഉള്ളിലേക്കു പോയി.

സർപ്പം കുണ്ഡലങ്ങൾ രണ്ടും ഹരിക്കുന്നത് ഉത്തങ്കൻ കണ്ടു. അവൻ മരത്തിൽനിന്നു ദുഃഖപരവശനായി പരമകോപനനായി താഴെപ്പതിച്ചു. ഒരു വിറകിൻകൊള്ളിയെടുത്ത് പുറ്റിൽ കുത്തിക്കുഴിച്ചു അവൻ. കഷ്ടം! മുപ്പതും പിന്നെ അഞ്ചും നാളുകൾ കഷ്ടപ്പെട്ട് കുത്തിക്കുഴിച്ചിട്ടും ഒരു പിടിയും കിട്ടിയില്ല. സർപ്പത്തിനെക്കണ്ടില്ല. ആ ബ്രാഹ്മണസത്തമൻ ക്രോധാമർഷാഭിതപ്തനായി വീണ്ടും ഭൂമിയിൽ കുത്തിക്കുഴിക്കുവാൻ തുടങ്ങി. വിറകിൻകൊള്ളിയാലാണ് കുത്തുന്നതെങ്കിലും ആ തപസ്വിയായ ബ്രാഹ്മണന്റെ ക്രോധാമർഷതാപങ്ങളോടുകൂടിയ ആഘാതം സഹിക്കാതെ ഭൂമി വിറച്ചുപോയി; ആകുലപ്പെട്ട് ഉലഞ്ഞ വിപ്രർഷി ഭൂതലം കുത്തിക്കൊണ്ടുതന്നെ നിന്നു. നാഗലോകത്തേക്കു വഴിയുണ്ടാക്കുവാൻതന്നെ നിശ്ചയിച്ച് ആ ബ്രാഹ്മണൻ നില്ക്കെ, കുതിരകളെപ്പൂട്ടിയ ഒരു രഥത്തിൽക്കയറി തേജസ്വിയായ വജ്രപാണി അവിടെ എത്തി ആ ദ്വിജശ്രേഷ്ഠനെ കണ്ടു.''

വൈശമ്പായനൻ പഞ്ഞു: "ശക്രൻ ഒരു ബ്രാഹ്മണരൂപത്തിൽ അവന്റെ സമീപത്തെത്തി, അവന്റെ ദുഃഖത്തിൽ അനുതപിക്കുന്നവിധം ഇപ്രകാരം പറഞ്ഞു: 'എടോ ബ്രാഹ്മണാ, ഇതു നിന്നെക്കൊണ്ട് ആകാത്തതാണ്! ഇവിടെനിന്ന് അസംഖ്യം യോജന ദൂരത്താണ് നാഗലോകം. അവിടേക്ക് ഒരു വിറകിൻകൊള്ളികൊണ്ടാണോ മാർഗ്ഗം ഉണ്ടാക്കാൻ ശ്രമിക്കുന്നത്? ഇതു നിന്നെക്കൊണ്ട് ആകാത്ത കാര്യമാണ്!''

ഉത്തങ്കൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, എനിക്കു നാഗലോകത്തുചെന്ന് ആ കുണ്ഡലങ്ങൾ വാങ്ങുവാൻ സാധിക്കുന്നതല്ലെങ്കിൽ അങ്ങു കാണ്കെത്തന്നെ ഞാൻ എന്റെ പ്രാണൻ കളയും ദ്വിജോത്തമാ!''

വൈശമ്പായനൻ പറഞ്ഞു: "ഉത്തങ്കനെ അവന്റെ നിശ്ചയത്തിൽനിന്നു പിൻതിരിപ്പിക്കുവാൻ സാദ്ധ്യമല്ലെന്ന് ഇന്ദ്രന്നു മനസ്സിലായി. ഉടനെ ഇന്ദ്രൻ തന്റെ വജ്രായുധത്തെ ആ വിറകിൻകൊള്ളിയോടു ചേർത്തിണക്കി. പിന്നെ വജ്രം ചേർന്നതായ ആ ദണ്ഡംകൊണ്ട് പ്രഹരം തുടങ്ങിയപ്പോൾ ഭൂമി പിളർക്കുവാൻ തുടങ്ങി. അങ്ങനെ നാഗലോകത്തേക്ക് ഒരു വഴിയുണ്ടാക്കി ജനമേജയാ! ആ വഴിയിലൂടെ നടന്ന് ഉത്തങ്കൻ നാഗലോകത്തു ചെന്നു. അസംഖ്യം യോജന വിസ്താരമുള്ള നാഗലോകം കണ്ടു.''

ദിവ്യമായ മുത്തുമണികളും, സ്വർണ്ണങ്ങളും നിറഞ്ഞതും, മഹത്തരമായതും സ്ഫടികക്കൽപ്പടവുകളുള്ളതും, മതിൽക്കെട്ടുകളുള്ളതും, തെളിഞ്ഞ ജലമുള്ള വാപികൾ ചേർന്നതും, നാനാപക്ഷിഗണങ്ങൾ ചേർന്നതും, നാനാദ്രുമങ്ങളോടുകൂടിയതുമായ ആ നാഗലോകത്തേക്കുള്ള വഴിയും ആ ഭൃഗൂത്തമൻ ദർശിച്ചു. അഞ്ചുയോജന വീതിയും അഞ്ചു യോജന

നീളവുമുള്ളതാണ് ആ നാഗലോകം. ഉത്തങ്കൻ നാഗലോകത്തെക്കണ്ടപ്പോൾ അവന്ന് ആനന്ദമല്ല ഉണ്ടായത്, കുണ്ഡലം അപഹരിക്കപ്പെട്ടതിലുള്ള ദുഃഖം വളരുകയാണുണ്ടായത്. അവൻ നിരാശനായി. അപ്പോൾ വാൽ വെളുത്തതും ദേഹം കറുത്തതും മുഖവും ചെവിയും ചുവന്നതും ദീപ്തതേജസ്സുള്ളതുമായ ഒരു കുതിര അവനോടു പറഞ്ഞു.''

അശ്വം പറഞ്ഞു: "അല്ലയോ വിപ്രാ! അങ്ങ് എന്റെ ഈ ഗുദത്തിൽ ഒന്ന് ഊതുക. എന്നാൽ, നിനക്ക് ഐരാവത സുതൻ കൊണ്ടുപോയ രത്നകുണ്ഡലം ലഭിക്കും. ഉണ്ണീ, നിനക്ക് അതിൽ ഒരിക്കലും ജുഗുപ്സ തോന്നരുത്. നീ ഇത് ഗൗതമാശ്രമത്തിൽവെച്ച് മുമ്പു ചെയ്തിട്ടുണ്ട്.''

ഉത്തങ്കൻ പറഞ്ഞു: "അങ്ങ് ആരാണെന്നറിയാൻ ഞാനാഗ്രഹിക്കുന്നു. ഉപാദ്ധ്യായന്റെ ആശ്രമത്തിൽവെച്ചു ഞാൻ ചെയ്തതെന്താണെന്നും കേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു.''

അശ്വം പറഞ്ഞു: "എടോ ഉത്തങ്കാ, നിന്റെ ഗുരുവിന്റെയും ഗുരുവാണ് ഞാൻ. ഞാൻ ജ്വലിക്കുന്ന അഗ്നിദേവനാണ്. എന്നെ നീ ഗുരുവിന്നുവേണ്ടി എപ്പോഴും പൂജിക്കുകയായിരുന്നുവല്ലോ. വിധിപോലെ ശുചിയായി ഭൃഗുപുത്രാ, നീ അഗ്നികർമ്മം ചെയ്തവനാണ്. അതുകൊണ്ട് ഞാൻ നിനക്കു നന്മ ചെയ്യാം. ഞാൻ പറഞ്ഞപ്രകാരം ചെയ്യൂ! വൈകരുത്.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അഗ്നി പറഞ്ഞപ്പോൾ ഉത്തങ്കൻ അപ്രകാരം ചെയ്തു. ഘൃതാർച്ചിസ്സ് പ്രീതനായി ചുട്ടെരിക്കുവാൻ സന്നദ്ധനായി. ഉത്തങ്കൻ ഊതുവാൻ തുടങ്ങിയപ്പോൾ അവന്റെ രോമകൂപങ്ങളിൽനിന്നു പുക തിങ്ങിപ്പുറപ്പെട്ട് നാഗലോകം മൂടി ഭയങ്കരമായി. പുക വർദ്ധിച്ചു പരന്നപ്പോൾ നാഗലോകം ഇരുട്ടഞ്ഞ് ഒന്നും കാണാത്തമാതിരിയായി രാജാവേ! ഹാ! ഹാ! എന്നു വിലാപംകൊണ്ട് ഐരാവതനിവേശനം മാറ്റൊലിക്കൊണ്ടു. വാസുകിപ്രവരന്മാരായ അഹീന്ദ്രന്മാരുടേയും ഗൃഹങ്ങൾ തെളിയാതായി ഭാരതാ! മൂടൽമഞ്ഞിൽ മൂടിയ മലപോലെ ഒന്നും തിരിയാത്തമട്ടായി.

പുകയേറ്റു കണ്ണുചുവന്ന്, തീയുടെ ചൂടേറ്റു കുഴങ്ങിയ നാഗങ്ങൾ മഹാത്മാവായ ഭാർഗ്ഗവൻ എന്തുപറയുന്നു എന്നു കേൾക്കുവാൻ മുമ്പിലെത്തി. തേജസ്വിയായ ആ മഹർഷിയുടെ തീർപ്പ് എന്താണെന്ന് അവർ കേട്ടു. ഉഴന്ന കണ്ണുകളോടെ അവരെല്ലാം ഋഷിയെ യഥാവിധി പൂജിച്ചു. വൃദ്ധരും, ബാലരുമടക്കം സകല നാഗങ്ങളും ആ ബ്രാഹ്മണന്റെ മുമ്പിൽ കൈകൂപ്പി വീണു കേണ് പറഞ്ഞു: "ഭഗവാനേ പ്രസാദിക്കണേ!'' ബ്രാഹ്മണനെ പാദ്യാർഘ്യങ്ങൾ നല്കി ബഹുമാനിച്ചു പ്രസാദിപ്പിച്ച്, നാഗങ്ങൾ ആ ദിവ്യമായ കുണ്ഡലയുഗങ്ങളും അദ്ദേഹത്തിന്നു നല്കി.

പിന്നെ നാഗങ്ങളുടെ പൂജയേറ്റ് പ്രതാപവാനായ ബ്രാഹ്മണൻ അഗ്നിയെ വലംവെച്ച് ഗുരുവിന്റെ ഗൃഹത്തിലേക്കു പോയി. രാജാവേ, ഗുരുവിന്റെ ഗൃഹത്തിലേക്ക് വേഗത്തിൽ ചെന്ന് ഗുരുപത്നിയെക്കണ്ട് അവൻ കുണ്ഡലങ്ങൾ നല്കി, തൊഴുതു സന്മതേ!

പിന്നെ ഗുരുവിനെക്കണ്ട് വാസുകിപ്രമുഖന്മാരായ അഹീന്ദ്രന്മാരെ കണ്ട കഥയും ശരിക്ക് ഗുരുവിനോട് ആ ദ്വിജോത്തമൻ ഉണർത്തിച്ചു. ഇപ്രകാരം ആ മഹാത്മാവായ ഉത്തങ്കൻ മൂന്നുലോകവും സഞ്ചരിച്ച് ആ ദിവ്യമായ മണികുണ്ഡലങ്ങളെ ഗുരുപത്നിക്കു നല്കി ജനമേജയാ!

ഇപ്രകാരം മാഹാത്മ്യമുള്ളവനാണ് ഉത്തങ്കമഹർഷി. ഭരതർഷഭാ, മഹാതപസ്വിയാണ് അവൻ. അങ്ങ് ഇതാണല്ലോ ചോദിച്ചത്!

**59. കൃഷ്ണന്റെ ദ്വാരകാപ്രവേശം** - ജനമേജയൻ പറഞ്ഞു: "ഉത്തങ്കന്നു വരം നല്കിയതിന്നുശേഷം അല്ലയോദ്വിജസത്തമാ, മഹാബാഹുവായ ഗോവിന്ദൻ, ആ സൽകീർത്തിമാൻ, എന്തുചെയ്തു?''

വൈശമ്പായനൻ പറഞ്ഞു: "ഉത്തങ്കന്ന് വരംനല്കിയതിന്നുശേഷം, സാത്യകിയോടുകൂടി ഗോവിന്ദൻ വേഗതയുള്ള അശ്വങ്ങളെ ഓടിച്ച് ദ്വാരകയിലേക്കു തിരിച്ചു. പുഴകളും, പൊയ്കകളും, കാടുകളും, മലകളും കടന്ന് അഴകേറിയ ദ്വാരകാപുരിയിൽ ചെന്നെത്തി. മഹാരാജാവേ, ആ സന്ദർഭത്തിൽ രൈവതകോത്സവം തുടങ്ങിക്കഴിഞ്ഞിരുന്നു. അവിടെ യുയുധാനനോടുകൂടി പുണ്ഡരീകാക്ഷൻ ചെന്നെത്തി.

നാനാരൂപവിചിത്രങ്ങളും, രത്നകോശാഢ്യവുമായ ആ ശ്രേഷ്ഠപർവ്വതം ശോഭിച്ചു! പലയിടത്തിലും തൂക്കിയിട്ട പൊന്മാലകളാലും പലതരം പൂമാലകളാലും, പലതരം വസ്ത്രങ്ങൾകൊണ്ടും, കല്പവൃക്ഷങ്ങൾകൊണ്ടും, പലയിടത്തിലും ദീപസ്തംഭങ്ങളാലും, വീണ്ടും, വീണ്ടും, അലങ്കരിക്കപ്പെട്ട് പ്രശോഭിച്ചു! ഗുഹകൾ, ചോലസ്ഥലംതോറും പകൽവെളിച്ചത്തിലെന്നപോലെ ആ രാത്രിയിൽ പ്രശോഭിച്ചു. ചുറ്റും മണികളണിഞ്ഞ വിചിത്രമായ കൊടിക്കൂറകളാലും അവിടം വിളങ്ങി. സ്ത്രീകളും, പുരുഷന്മാരും പാട്ടുംകൂത്തുമായി, അവിടം ശബ്ദായമാനമായി. രത്നങ്ങൾചേർന്ന മഹാമേരുപർവ്വതംപോലെ മനോഹരമായി ആ ശൈലം വിളങ്ങി. സന്തോഷംകൊണ്ട് സ്ത്രീപുരുഷന്മാർ മദിച്ചു തിമിർത്തു ഭാരതാ! അവർ മലയെ സ്തുതിച്ചുപാടുന്ന മനോഹരഗാനങ്ങൾ ആകാശത്തോളമെത്തി. പ്രമത്തമത്തസമ്മത്തമായ അട്ടഹാസങ്ങളാലും, ആർപ്പുവിളികളാലും, ജയഘോഷങ്ങളാലും, കിലുകിലാരവങ്ങളാലും ശബ്ദസങ്കലമായ അദ്രി അഴകോടെ വിളങ്ങി. ഭക്ഷ്യഭോജ്യവിഹാരാഢ്യമായ വാണിഭത്തെരുവകളും പ്രശോഭിച്ചു. ഭക്ഷ്യഭോജ്യവിഹാരങ്ങൾ അവിടെയൊക്കെ നിറഞ്ഞു. വാണിഭങ്ങൾ തെരുവുകളിൽ വിചിത്രവസ്തുക്കൾ ചേർന്നു ശോഭിച്ചു. ആ വാണിഭത്തെരുവിൽ വീണാവേണുമൃദംഗധ്വനികളും, വസ്ത്രമാല്യഗണങ്ങളും, സുരാമൈരേയസമ്മിശ്രമായ (മദ്യങ്ങൾ കലർത്തിയ) ഭോജ്യങ്ങളും പലയിടങ്ങളിലും സംഭരിക്കപ്പെട്ടു. വീടുകളിൽ ദീനന്മാർക്കും, അന്ധന്മാർക്കും, കൃപണന്മാർക്കും അവിടെ വാരിക്കോരി ദാനം ചെയ്യുന്നത് കാണാമായിരുന്നു.

ഇപ്രകാരം മംഗളമായി ആ ഗിരീന്ദ്രന്റെ മഹോത്സവം ഏറ്റവും പ്രശോഭിച്ചു! പുണ്യാലയാഢ്യമായും, പുണ്യവാന്മാർ വിളങ്ങുന്നതായും, വൃഷ്ണിവീരന്മാർ വിഹരിക്കുന്നതായും കാണപ്പെട്ട ആ രൈവതമഹോത്സവത്തിൽ ആ പർവ്വതമാകുന്ന മന്ദിരം നക്ഷത്രങ്ങൾ ചേർന്ന് വിളങ്ങുന്ന വിണ്ണുപോലെ ചിന്നിമിന്നി!

ഇങ്ങനെ മഹോത്സവാഘോഷം കൊടിമ്പിരിക്കൊണ്ടിരിക്കുന്ന സന്ദർഭത്തിൽ കൃഷ്ണൻ അവിടെയെത്തി. കൃഷ്ണന്റെ സാന്നിദ്ധ്യത്താൽ ആ പർവ്വതരാജാവ് ശക്രപത്മം പോലെ പ്രശോഭിച്ചു! ആ ഉത്സവം കണ്ട് പൂജിതനായി, ശുഭമായ മന്ദിരത്തിലേക്ക് കൃഷ്ണൻ സാത്യകിയോടുകൂടി പോയി. ഗോവിന്ദനും, സാത്യകിയും ഗൃഹത്തിലെത്തി. ഏറെനാളായി ഗൃഹത്തിൽനിന്ന് വേർപെട്ടുകഴിയുന്ന അവർ സസന്തോഷം അവരുടെ ഗൃഹത്തിൽ മടങ്ങിയെത്തി. ദാനവന്മാരിൽ ഇന്ദ്രൻ ചെയ്തമാതിരി അസാദ്ധ്യമായ കർമ്മംചെയ്താണ് അവർ മടങ്ങിയെത്തിയിരിക്കുന്നത്.

വാർഷ്ണേയൻ എത്തുന്നതുകണ്ട് ശ്രേഷ്ഠന്മാരായ ഭോജിവൃഷ്ണികളും, അന്ധകന്മാരും, ദേവകൾ ഇന്ദ്രനെയെന്നവിധം എതിരേറ്റു, മേധാവിയായ കൃഷ്ണൻ അവരെ മാനിക്കുകയും കുശലം ചോദിക്കുകയും ചെയ്തു.

അഭിവാദ്യം ചെയ്ത് അച്ഛനേയും അമ്മയേയും വന്ദിച്ചു. അവർ പുത്രനെ പുല്കി. അവരെ കൃഷ്ണൻ സാന്ത്വവാക്കു

പറഞ്ഞ് സമാശ്വസിപ്പിച്ചു. തൃക്കാൽ കഴുകി ആ മഹാഭുജൻ, ചുറ്റും ഇരിക്കുന്ന വൃഷ്ണികളോടുകൂടെ വിശ്രമിച്ചു. പിന്നെ അച്ഛൻ ചോദിക്കുകയാൽ ആ മഹായുദ്ധത്തെക്കുറിച്ച് പറയുവാൻ തുടങ്ങി.''

**60. വാസുദേവവാക്യം** - വാസുദേവൻ പറഞ്ഞു: "അല്ലയോ വാർഷ്ണേയാ, യുദ്ധം വളരെ അത്ഭുതകരമായി നടന്നു എന്ന് ഞങ്ങൾ കേട്ടു. എന്നും മർത്ത്യന്മാരോ പ്രസംഗത്തിലും പറയുന്നതായി നിത്യവും കേട്ടിരുന്നു. നീയാണെങ്കിൽ യുദ്ധം പ്രത്യക്ഷമായി കണ്ടവനാണ്. സ്വരൂപം അറിഞ്ഞവനുമാണല്ലോ മഹാഭുജാ! അതുകൊണ്ട് ആ കഴിഞ്ഞ യുദ്ധത്തെപ്പറ്റി ശരിക്ക് പറഞ്ഞുകേൾക്കുവാൻ ആഗ്രഹമുണ്ട് അനഘാശയാ! മഹാന്മാരായ പാണ്ഡവന്മാർ നടത്തിയ ആ യുദ്ധം എങ്ങനെയായിരുന്നു? അവരെങ്ങനെ ഭീഷ്മകർണ്ണകൃപദ്രോണശല്യാദികളോട് പോരാടി? എങ്ങനെ ഉത്തമമായ ആ പോരാട്ടം നടന്നു? നാനാവേഷങ്ങളും നാനാ ആകൃതിയുമുള്ള പലതരം വേഷസ്ഥരായ, കൃതാസ്ത്രരായ, മറ്റു പല ക്ഷത്രിയന്മാരുമായും എങ്ങനെ പോരാട്ടം നടന്നു?''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അച്ഛനുമമ്മയും സമീപത്തിരുന്നു ചോദിച്ചപ്പോൾ പങ്കജേക്ഷണനായ കൃഷ്ണൻ കുരുവീരന്മാർ മൃതരായ ആ യുദ്ധത്തെ പറഞ്ഞുകൊടുത്തു.''

കൃഷ്ണൻ പറഞ്ഞു: "മഹാന്മാരായ ക്ഷത്രിയന്മാരുടെ കർമ്മം മഹാത്ഭുതംതന്നെ. വളരെയധികം മഹാന്മാർ ചേർന്ന ഇത് ഭയങ്കരമായ പോരാട്ടമാകയാൽ അത് തികച്ചും ശരിയായി വർണ്ണിക്കുവാൻ ഒരു [illegible]റാണ്ടുകൊണ്ടും സാദ്ധ്യമല്ല. എന്നാൽ പ്രാധാന്യം ചിന്തിച്ച് [illegible]രുക്കമായി ആ യുദ്ധത്തിൻെറ ചരിത്രം പറയാം. മന്നവന്മാരുടെ കർമ്മം ശരിക്കു ചുരുക്കിപ്പറയാം അമരദ്യുതേ, അങ്ങ് കേൾക്കുക.

പതിനൊന്നക്ഷൗഹിണിയുടെ നാഥനായി ഭീഷ്മൻ സേനാപതിയായി. ദേവകൾക്ക് ഇന്ദ്രൻ എന്നപോലെ കൗരവ്യന്മാർക്ക് അങ്ങനെ കൗരവ്യനായ ഭീഷ്മൻ സേനാപതിയായി. ഏഴക്ഷൗഹിണി സൈന്യങ്ങൾ പാണ്ഡവർക്കുണ്ടായിരുന്നു. അതിൻെറ സേനാനിയായി ശിഖണ്ഡിയും നിന്നു. അവനെ നേതാവാക്കി ബുദ്ധിമാനായ സവ്യസാചി കാത്തു. ആ മഹായോഗ്യർ തമ്മിൽ പത്തുദിവസം യുദ്ധമുണ്ടായി. കുരുപാണ്ഡവർ തമ്മിൽ നടന്ന ആ യുദ്ധം രോമാഞ്ചജനകം എന്നേ പറഞ്ഞുകൂടൂ! പിന്നെ ശിഖണ്ഡി ഗംഗാപുത്രനുമായി പോരാടി. ഗാണ്ഡീവിയോടൊത്തുനിന്ന് ശിഖണ്ഡി ഭീഷ്മനെ വീഴ്ത്തി. ഭീഷ്മൻ മുനിവൃത്തിയോടെ ശരതല്പത്തിൽ കിടന്ന് കുറേനാൾ കഴിഞ്ഞ് മൃതനായി. ദക്ഷിണായനം കഴിയുന്നതുവരെ ശരശയനത്തിൽക്കിടന്ന് ഉത്തരായനം തുടങ്ങിയപ്പോഴാണ് മൃതനായത്. പിന്നെ സർവ്വ അസ്ത്രജ്ഞന്മാരിലും ഉത്തമനായ ദ്രോണൻ വീരനായ കൗരവ്യരാജാവിൻെറ സൈന്യത്തിൻെറ നാഥനായി. ദൈത്യന്മാർക്ക് ശുക്രൻ എന്നപോലെ നാഥനായി. അപ്പോൾ കൗരവന്മാർക്ക് ഒമ്പതക്ഷൗഹിണി സൈന്യം ബാക്കിയുണ്ടായിരുന്നു. സമരശ്ലാഘിയായ ആ ദ്വിജോത്തമനെ കർണ്ണനും കൃപനും പാലിച്ചുനിന്നു. മഹാസ്ത്രജ്ഞനായ ധൃഷ്ടദ്യുമ്നൻ പാണ്ഡവസൈന്യത്തിൻെറ നേതാവായി. ശ്രീമാൻ മിത്രൻ പാശിയെ എന്നപോലെ ഭീമൻ അവനെ കാത്തു. പടയോടുകൂടിയ ധൃഷ്ടദ്യുമ്നൻ ദ്രോണനെ പിടിക്കുവാൻ ആഗ്രഹിച്ചു. അച്ഛനിൽ ചെയ്ത പഴയ വൈരം ചിന്തിച്ച് പോരിൽ കടുത്ത ക്രിയ ചെയ്തു. ആ ദ്രോണനും പാർഷതനും തമ്മിൽ നടന്ന പോരാട്ടത്തിൽ പല നാട്ടിൽ നിന്നും വന്ന രാജശ്രേഷ്ഠന്മാർ പലരും അവസാനിച്ചു. രോമാഞ്ചജനകമായ ആ യുദ്ധം അഞ്ചുദിവസം നീണ്ടുനിന്നു. പിന്നെ തളർന്നുപോയ ദ്രോണൻ ധൃഷ്ടദ്യുമ്നൻെറ പിടിയിൽപ്പെട്ടുപോയി. അവൻെറ കഥ കഴിഞ്ഞപ്പോൾ ദുര്യോധനസൈന്യത്തിൽ കർണ്ണൻ സേനാപതിയായി.

കർണ്ണൻ സേനാനിയാകുമ്പോൾ കൗരവപക്ഷത്തിൽ അഞ്ചക്ഷൗഹിണി മാത്രം ബാക്കിയുണ്ടായിരുന്നു. പാണ്ഡവപക്ഷത്തിൽ മൂന്നക്ഷൗഹിണിയും ശേഷിച്ചിരുന്നു. ആ പടയെ അർജ്ജുനൻ സംരക്ഷിച്ചുപോന്നു. രണ്ടു പക്ഷത്തിലും മിക്കവാറും വീരന്മാരൊക്കെ നശിച്ച് പോരിന്ന് ഒരുങ്ങിനില്ക്കുകയായിരുന്നു ശേഷിച്ചവരെല്ലാം. പിന്നെ പാർത്ഥനും കർണ്ണനുമായി ഭയങ്കരമായി പോരാട്ടം നടന്നു. പർത്ഥനിൽ ഏറ്റ് കർണ്ണൻ തീയ്യിൽ ഇയ്യാംപാറ്റപോലെ നശിച്ചുപോയി. രണ്ടു ദിവസത്തെ യുദ്ധമേ നടന്നുള്ളു. ദാരുണമായവിധം അർജ്ജുനൻെറ ശരമേറ്റ് കർണ്ണൻ മരിച്ചുപോയി.

കർണ്ണൻ മരിച്ചതോടെ കൗരവപ്പടയുടെ ഓജസ്സ് നശിച്ചു. അവർ ഹതോദ്യമരായി. മൂന്നക്ഷൗഹിണിസൈന്യത്തോടുകൂടി മദ്രരാജാവായ ശല്യൻ സേനാനിയായി. അവനെ മറ്റു വീരന്മാർ തുണച്ചു.

മിക്കവാറും ആന കുതിരകളൊക്കെ ചത്തൊടുങ്ങിയ പാണ്ഡവസൈന്യത്തിൻെറ നായകനായി യുധിഷ്ഠിരൻ സേനാനിയായി. പാണ്ഡവന്മാർ ധർമ്മജനെ തുണച്ചു. മദ്രരാജാവിനെ നിരുത്സാഹരായ കൗരവരും തുണച്ചു. കുരുരാജാവായ യുധിഷ്ഠിരൻ മദ്രരാജാവിനേയും ഹനിച്ചു. അന്നത്തെ പകലിൻെറ പകുതികൊണ്ട് ആ ദുഷ്കരമായ ക്രിയയും നടന്നു.

ശല്യൻ മരിച്ചപ്പോൾ മഹാശയനും അമിതവിക്രമനുമായ സഹദേവൻ ആ കലിയെക്കൊണ്ടുവന്ന്, കലാപവിത്തുവിതച്ച ശകുനിയെ, പോരിൽ വധിച്ചു.

ശകുനി ചത്തപ്പോൾ ബുദ്ധികെട്ട ദുര്യോധനൻ തൻെറ ഗദയും കൈയിലെടുത്തു യുദ്ധക്കളത്തിൽനിന്ന് ഓടിക്കളഞ്ഞു. അപ്പോൾ പടയൊന്നും അവശേഷിച്ചിരുന്നില്ല. ക്രുദ്ധനായ ഭീമൻ അവനെ പിൻതുടർന്നു ചെന്നു. ദ്വൈപായനഹ്രദത്തിൽ അവൻ ജലം സ്തംഭിപ്പിച്ച് നീറ്റിൽ ഒളിച്ചിരിക്കുന്നതായി അറിഞ്ഞു. ഉടനെ, ചത്തതിൽ ബാക്കിയുള്ള സൈന്യങ്ങളോടുകൂടെചെന്ന് ഹ്രദം വളഞ്ഞു. ആ ഹ്രദത്തിലിരിക്കുന്നവൻെറ സമീപത്തു ഹൃഷ്ടരായി പാണ്ഡവന്മാർകൂടി. വെള്ളത്തിലിറങ്ങി വാക്കാകുന്ന മൂർച്ചയുള്ള ശരങ്ങൾ വിട്ടു. സഹിക്കവയ്യാതെ അവൻ അവിടെനിന്നെഴുന്നേറ്റു യുദ്ധത്തിന്നു ചെന്നു. പിന്നെ പോരിൽ ധാർത്തരാഷ്ട്രക്ഷിതീശനെ ആ ധീരന്മാരുടെ മുമ്പിൽവെച്ച് അവർ കണ്ടുനില്ക്കെ വിക്രമിച്ച് ഭീമൻ കൊന്നുവീഴ്ത്തി.

അങ്ങനെ യുദ്ധം ജയിച്ച് ആഹ്ലാദത്തോടെ പാണ്ഡവസൈന്യം അന്നു രാത്രി ശിബിരത്തിൽ കിടന്നുറങ്ങുമ്പോൾ രാത്രി ശിബിരത്തിൽക്കടന്ന് ദ്രൗണി അച്ഛനെ കൊന്ന ധൃഷ്ടദ്യുമ്നനോടുള്ള വിദ്വേഷം മനസ്സിൽവെച്ച് പാണ്ഡവയോദ്ധാക്കളെയെല്ലാം വെട്ടിക്കൊന്നു.

പാണ്ഡവരുടെ മക്കളും പടയും മിത്രങ്ങളുമെല്ലാം മൃതരായി. പാണ്ഡവന്മാർ അഞ്ചുപേരും ഞാനും സാത്യകിയും മാത്രം അവശേഷിച്ചു. കൃപനോടും ഭോജനോടുംകൂടി അശ്വത്ഥാമാവ് രക്ഷപ്പെട്ടു. കൗരവ്യനായ യുയുത്സുവും പാണ്ഡവന്മാരെ ആശ്രയിക്കുകമൂലം രക്ഷപ്പെട്ടു. കൗരവേന്ദ്രനായ സുയോധനൻ കൂട്ടത്തോടെ നശിച്ചതിന്നുശേഷം വിദുരനും സഞ്ജയനും വന്ന് ധർമ്മപുത്രനെ സേവിച്ചു.

ഇപ്രകാരം പതിനെട്ടുദിവസം യുദ്ധമുണ്ടായി പ്രഭോ! അതിൽ ക്ഷത്രിയന്മാരെല്ലാം മൃതിയടഞ്ഞ് സ്വർഗ്ഗത്തെ പ്രാപിച്ചു.''

വൈശമ്പായനൻ പറഞ്ഞു: "രോമാഞ്ചമഞ്ചുമാറ് ആ കഥ കേൾക്കുന്ന സമയത്ത് വൃഷ്ണികൾക്കെല്ലാം പെട്ടെന്ന് ദുഃഖവും ക്ലേശവും പരിക്ലേശവുമുണ്ടായി രാജാവേ!''

**61. വസുദേവസാന്ത്വനം** - വൈശമ്പായനൻ പറഞ്ഞു: "പ്രതാപവാനായ വാസുദേവൻ മഹാഭാരതയുദ്ധകഥ പറയുമ്പോൾ അച്ഛനോട് അഭിമന്യുവിൻെറ വധത്തെപ്പറ്റി പറയാതെ വിട്ടു. അച്ഛൻ ആ വൃത്താന്തമറിഞ്ഞാൽ ദുഃഖിക്കുമെന്നുള്ളതുകൊണ്ട് മഹാമതിയായ കൃഷ്ണൻ അത് പറയുവാൻ വിട്ടിരുന്നു. തൻെറ ദൗഹിത്രൻെറ വധത്തെ കേൾക്കുമ്പോൾ അച്ഛൻ വലിയ ദുഃഖത്തിൽ പതിക്കുമെന്നും ശോകതപ്തനാകുമെന്നും കരുതി തല്ക്കാലം മറച്ചുവെച്ചതായിരുന്നു.

തൻെറ മകനെ വധിച്ച വൃത്താന്തം വിട്ടതു കണ്ടപ്പോൾ 'കൃഷ്ണ' സൗഭദ്രൻെറ വധവും പറയൂ എന്ന് പറഞ്ഞ് സുഭദ്ര ഇരിക്കുന്നിടത്തുനിന്ന് നിലത്തുവീണു. നിലത്തുവീണ മകളെ വസുദേവൻ കണ്ടു. അതു കണ്ടതോടെ വസുദേവനും ദുഃഖംകൊണ്ട് മൂർച്ഛിച്ച് നിലത്തുവീണു. പിന്നെ അവിടെനിന്ന് എഴുന്നേറ്റപ്പോൾ ദൗഹിത്രനിധനദുഃഖപീഢിതനായ വസുദേവൻ കൃഷ്ണനോട് ഇപ്രകാരം പറഞ്ഞു മഹാരാജാവേ!"

വസുദേവൻ പറഞ്ഞു: "അല്ലയോ പുണ്ഡരീകാക്ഷാ, നീ സത്യവാക്കാണ് എന്നു പ്രസിദ്ധികേട്ടവനാണല്ലോ. അല്ലയോ ശത്രുഘ്ന, എന്തേ നീ ദൗഹിത്രവധം എന്നോട് പറയാഞ്ഞത്? തത്ത്വമായി, ഉണ്ടായ മട്ടിൽ സത്യമായി, നിൻെറ മരുമകൻെറ വധത്തെപ്പറ്റിയും പറയുക കർണ്ണാ! നിന്നോട് തുല്യനായ മറ്റൊരു 'കണ്ണ'നല്ലേ, അഭിമന്യു. അവനെ എങ്ങനെ ശത്രുക്കൾക്ക് കൊല്ലുവാൻ കഴിഞ്ഞു? എടോ വാർഷ്ണേയാ, കാലംവരാതെ നരന്മാർക്കു ചാകുവാൻ പറ്റില്ല! അത് എനിക്കറയാം. അതുകൊണ്ടാണ് എൻെറ കരൾ നൂറുകഷണമായി പൊട്ടിത്തകരാതിരിക്കുന്നത്. അമ്മയായ സുഭദ്രയെപ്പറ്റി പോർക്കളത്തിൽവെച്ച് അവൻ എന്തു പറഞ്ഞു? എന്നെപ്പറ്റിയും ആ ചഞ്ചലലോചനൻ വല്ലതും പറഞ്ഞുവോ? അവൻ യുദ്ധത്തിൽ പിന്തിരിഞ്ഞ് ഓടുമ്പോഴാണോ ശത്രുക്കൾ കൊന്നത്? അങ്ങനെ അപമാനിതനായിട്ടല്ലല്ലോ വധിക്കപ്പെട്ടത്? ഗോവിന്ദാ, യുദ്ധത്തിൽ അവൻ മുഖം തിരിച്ചില്ലല്ലോ? തേജസ്വിയായ അവൻ, കൃഷ്ണാ, ബാലഭാവത്തോടെ ശ്ലാഘ്യമായ വിധം വിനയഭാവംപൂണ്ട് എന്നോടു പറഞ്ഞിട്ടുണ്ട്. ബാലനായ അവൻ ദ്രോണകർണ്ണകൃപാദികളാൽ വഞ്ചിതനായില്ലല്ലോ. അയ്യോ, അവൻ ചത്തു മണ്ണടിഞ്ഞു പോയോ? കേശവാ, എന്തുണ്ടായി എന്നു പറയൂ! ദ്രോണനോടും, ഭീഷ്മനോടും, ശക്തനായ കർണ്ണനോടും പോരിൽ നിത്യവും മത്സരിക്കുവാൻ ശക്തനാണ് എൻെറ ദൗഹിത്രൻ! അവൻ എവിടെ?"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പലതരത്തിൽ വിലപിച്ച് ദുഃഖിച്ചിരിക്കുമ്പോൾ അച്ഛനോട് അത്യധികമായ ദുഃഖത്തോടെ ഗോവിന്ദൻ ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "പടത്തലയ്ക്കൽ മുഖം തിരിച്ചില്ല, ഭയപ്പെട്ടില്ല, കടക്കാൻ വയ്യാത്ത യുദ്ധത്തിൽ പിൻതിരിഞ്ഞിട്ടുമില്ല. നൂറും ആയിരവും രാജാക്കന്മാരെ വെട്ടിവീഴ്ത്തി ദ്രോണനും കർണ്ണനും ഒപ്പം നിന്ന് കുഴക്കുന്ന സമയത്ത് ദുശ്ശാസനപുത്രൻെറ വശത്തിലായി. ഒറ്റയ്ക്ക് ഒരുത്തനോടു പൊരുതുകയാണെങ്കിൽ പ്രഭോ, പോരിൽ അഭിമന്യുവിനെ വധിക്കുവാൻ വജ്രപാണിയായ ഇന്ദ്രനുപോലും സാദ്ധ്യമല്ല. അർജ്ജുനനെ പടക്കളത്തിൽനിന്ന് സംശപ്തകന്മാർ അകറ്റിയ ഘട്ടത്തിൽ, മറ്റൊരു രംഗത്തിൽ പോരാട്ടം നടക്കുമ്പോൾ അവനെ ദ്രോണൻമുതലായ മഹാരഥന്മാരെല്ലാവരുംകൂടി വളഞ്ഞു. അച്ഛാ, അവിടെനിന്ന് അവൻ വളരെ ശത്രുക്കളെ വധിച്ചു. അല്ലയോ വാർഷ്ണേയാ, ഭവാൻെറ മകളുടെ മകൻ ദൗശ്ശാസനിയുടെ വശത്തിൽപെട്ടുപോയി. അവൻ ദൃഢമായും വീരസ്വർഗ്ഗത്തിൽ എത്തിക്കഴിഞ്ഞു. ശോകം കളയൂ മഹാമതേ! ജ്ഞാനികൾ ദുഃഖത്തിൽപ്പെട്ട് തളരാറില്ല. ദ്രോണകർണ്ണാദ്യന്മാരെപ്പോലും എതിരിട്ട് തടുത്ത ധീരൻ, മഹേന്ദ്രതുല്യരോട് പടവെട്ടിനിന്ന് മൃതിയടഞ്ഞ വീരൻ സ്വർഗ്ഗത്തിലെത്തുകയില്ലേ? ദുർദ്ധർഷാ, ശോകം കളയുക! ദുഃഖത്തിന്ന് അടിമപ്പെടാതിരിക്കുക! ശസ്ത്രശുദ്ധമായ പദം, വീരന്മാർക്കുള്ള സ്വർഗ്ഗം, ആ പരപുരഞ്ജയൻ പ്രാപിച്ചുകഴിഞ്ഞു. വീരനായ അവൻ മരിച്ചതുമൂലം എൻെറ പ്രിയസഹോദരിയായ സുഭദ്ര ദുഃഖാർത്തയായി കുന്തിയുടെ സമീപത്തുചെന്ന് കുരരിപ്പക്ഷിപോലെ ആർത്തുവിലപിച്ചു. അവൾ ദ്രൗപദിയുടെ സമീപത്തെത്തി ദുഃഖത്തിൽ മുഴുകി ചോദിച്ചു. 'ആര്യേ, മക്കളൊക്കെ എവിടെ? അവരെ എല്ലാം കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു!'' അവൾ പറഞ്ഞതുകേട്ട് ആ കുരുനാരികളെല്ലാവരും അവളെ കൈകൾകൊണ്ടു താങ്ങി. എല്ലാവരും സഹിക്കവയ്യാത്ത ദുഃഖത്താൽ ആർത്തുവിലപിച്ചു. ഉത്തരയോടും അവൾ ചോദിച്ചു. 'ഭദ്രേ, നിൻെറ കാന്തൻ എവിടെപ്പോയി? അവൻ വേഗം വന്നാൽ ഉടനെ എന്നെ അറിയിക്കണം. വിരാടപുത്രീ, എൻെറ വാക്കു കേട്ടാൽ എന്നും അവൻ ഗൃഹത്തിൽനിന്ന് എത്താറുണ്ടല്ലോ. ഇന്ന് എന്താണ് അവൻ വരാതിരിക്കുന്നത്? അഭിമന്യു, നിൻെറ മാതുലന്മാർ മഹാരഥന്മാരാണ്; കുശലികളാണ്. പോരിന്നു വന്ന നിന്നോട് എല്ലാവരും കുശലം പറഞ്ഞു. മുമ്പത്തെ മട്ടിൽ ഇന്നത്തെ യുദ്ധത്തെപ്പറ്റിയും പറയൂ! അരിന്ദമാ! ഇങ്ങനെ കേഴുന്ന എന്നോട് എന്തേ നീ ഒന്നും പറയാത്തത്?' ഇപ്രകാരം വാർഷ്ണേയി വിലപിക്കുന്നതുകേട്ട് കുന്തീദേവി ദുഃഖത്തോടെ മെല്ലെ ഇപ്രകാരം പറഞ്ഞു.''

കുന്തി പറഞ്ഞു: "സുഭദ്രേ, വാസുദേവനും, സാത്യകിയും, അവൻെറ അച്ഛനും രണത്തിൽ ശ്ലാഘിച്ച് ലാളിക്കുന്ന അവൻ കാലത്തിൻെറ വഴിക്കു പൊയ്ക്കളഞ്ഞു. ഇപ്രകാരമാണല്ലോ മർത്ത്യധർമ്മം. യദുനന്ദിനീ, നീ ദുഃഖിക്കരുത്. ദുർദ്ധർഷനായ നിൻെറ പുത്രൻ പരസൽഗതി പ്രാപിച്ചു. വലിയ പ്രസിദ്ധമായ ക്ഷത്രിയകുലത്തിലാണല്ലോ നീ പിറന്നത്. അല്ലയോ പത്മനേത്രേ, നീ ആ ചഞ്ചലലോചനനെ ഓർത്ത്, ആ പൊന്നുമോനെ ഓർത്ത്, ദുഃഖിക്കാതിരിക്കുക. ഇതാ നീ ഇങ്ങോട്ടൊന്നു നോക്കൂ! ഗർഭിണിയായ ഉത്തരയല്ലേ ഈ ഇരിക്കുന്നത്. നിൻെറ ഈ ദുഃഖം കാണുമ്പോൾ ഈ പൊന്നുമോള് എത്ര ദുഃഖിക്കുന്നുണ്ടാകും! അവൻെറ പുത്രനെ ഭാമിനിയായ ഇവൾ പ്രസവിക്കും. സമാശ്വസിക്കൂ!''

കൃഷ്ണൻ പറഞ്ഞു: "ഇപ്രകാരം കുന്തിതന്നെ അവളെ സമാശ്വസിപ്പിച്ചു. എന്നിട്ട് ദുഃഖം വിട്ട് പരേതന്നു ശ്രാദ്ധകർമ്മം നിശ്ചയിച്ചു. ധർമ്മജ്ഞനായ രാജാവിനെയും, ഭീമനെയും, യമാഭന്മാരായ യമന്മാരെയും സമ്മതിപ്പിച്ച് ധാരാളം ദാനധർമ്മാദികൾ ചെയ്തു. പിന്നെ വിപ്രന്മാർക്ക് വളരെ പശുക്കളെ ദാനംചെയ്തു. യദൂദ്വഹാ! പിന്നെ എല്ലാം കഴിഞ്ഞതിന്നുശേഷം വാർഷ്ണേയി ഉത്തരയോടു പറഞ്ഞു.''

കുന്തി പറഞ്ഞു: "അല്ലയോ ഉത്തരേ, അനിന്ദിതേ, സുശ്രോണീ, നീ ഒട്ടും ദുഃഖിക്കരുത്. കാന്തനെ ഓർത്ത് ഗർഭസ്ഥനായ ബാലനെ പരിപാലിക്കുക!''

കൃഷ്ണൻ പറഞ്ഞു: "മഹാദ്യുതേ, ഇപ്രകാരം പറഞ്ഞ് കുന്തി വിരമിച്ചു. കുന്തിയെ സമ്മതിപ്പിച്ച് ഞാൻ സുഭദ്രയേയുംകൊണ്ട് ഇങ്ങോട്ടു പോന്നു. ഇപ്രകാരം ഭവാൻെറ മകളുടെ മകൻെറ ജീവിതം അവസാനിച്ചു. അല്ലയോ മാനദാ, ദുർദ്ധർഷാ, പിതാവേ, അങ്ങ് സന്താപം വിടുക! ദുഃഖത്തെപ്പറ്റി ചിന്തിക്കരുതേ!''

**62. വ്യാസസാന്ത്വനം** - വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം തൻെറ പുത്രനായ കൃഷ്ണൻ പറഞ്ഞതുകേട്ട് വസുദേവൻ ശോകം വെടിഞ്ഞു. ആ ധർമ്മിഷ്ഠനായ ശൂരപുത്രൻ പിന്നെ ദൗഹിത്രന്ന് ഉത്തമമായ ശ്രാദ്ധകർമ്മം ചെയ്തു. അപ്രകാരം ഭാഗിനേയന്നുവേണ്ടി കൃഷ്ണനും ശ്രാദ്ധം

ചെയ്തു. ഓജസ്വികളായ അറുപതിനായിരം ബ്രാഹ്മണരെ വരുത്തി വിധിപ്രകാരം എല്ലാ ഗുണങ്ങളോടുംകൂടിയ ഊണു നല്കി. എല്ലാവർക്കും പുതിയ വസ്ത്രങ്ങൾ നല്കി. പിന്നെ മഹാബാഹുവായ കൃഷ്ണൻ അവർക്കെല്ലാം ധനത്തിലുള്ള ദാഹം ശമിപ്പിക്കുകയും ചെയ്തു. ബ്രാഹ്മണരെല്ലാം അപ്പോൾ ആനന്ദംകൊണ്ട് രോമഹർഷണന്മാരായി. സ്വർണ്ണം, പശുക്കൾ, മെത്ത, കട്ടിൽ, വസ്ത്രങ്ങൾ, എന്നിവയൊക്കെ ദാനംചെയ്തപ്പോൾ അവർ അനുഗ്രഹിച്ചു. 'വർദ്ധിക്കട്ടെ! വർദ്ധിക്കട്ടെ!' എന്ന് അവർ വിളിച്ചുപറഞ്ഞു.

ദാശാർഹനായ വാസുദേവൻ, ബലൻ, സാത്യകി, സത്യകൻ എന്നിവരും അഭിമന്യുവിന്നു ശ്രാദ്ധംചെയ്തു. അവർ എത്രയും ദുഃഖിക്കുകതന്നെ ചെയ്തു. ഒരു വിധത്തിലും മനസ്സിൽ ശമം നേടാൻ കഴിഞ്ഞില്ല. അഭിമന്യു പിരിഞ്ഞ അവരുടെ ദുഃഖം എന്നു തീരും? അപ്രകാരംതന്നെ ഹസ്തിനപുരിയിൽ പാണ്ഡവന്മാരും അഭിമന്യു പിരിയുകയാൽ ശമം നേടിയില്ല. അല്ലയോ രാജേന്ദ്രാ പിന്നെ വളരെ ദിവസങ്ങൾ വിരാടപുത്രി കരുണാമയമായ ചിന്തയോടെ ഭർത്താവിനെ ചിന്തിച്ച് ഊണിൽ തൃപ്തിയില്ലാതെ ദുഃഖിതയായിക്കിടന്നു. അതുകണ്ട് എല്ലാവരും ദുഃഖിച്ചു. വയറ്റിൽ അവളുടെ ഗർഭം ലയിച്ച മട്ടിലായി.

ഈ നാശനില ദിവ്യദൃഷ്ടിയാൽ അറിഞ്ഞ വ്യാസൻ അവിടെ എത്തി. ദീർഘാക്ഷിയായ കുന്തിയെച്ചെന്നു കണ്ടു പറഞ്ഞു. തേജസ്വിയായ അദ്ദേഹം ഉത്തരയോടും പറഞ്ഞു: 'യശസ്വിനീ, നീ ദുഃഖം ത്യജിക്കുക! നിൻെറ പുത്രൻ തേജസ്വിയായി ഭവിക്കും. വാസുദേവൻെറ പ്രഭാവത്താലും, എൻെറ വാക്കാലും പാണ്ഡവന്മാർക്കുശേഷം അവൻ ഭൂമി പാലിക്കുന്നതാണ്.' ധനഞ്ജയനെ നോക്കി ധർമ്മജൻ കേട്ടുനില്ക്കെ ഹർഷിപ്പിക്കുന്നവിധം വ്യാസൻ ഇപ്രകാരം പറഞ്ഞു ഭാരതാ!''

വ്യാസൻ പറഞ്ഞു: "നിൻെറ പൗത്രൻ മഹാഭാഗനായി ഭവിക്കും; അതിൽ സംശയം ഒട്ടും വേണ്ട. ധർമ്മമായവിധം ആഴിചൂഴുന്ന ഊഴിയെ പാലിക്കും. അതുകൊണ്ട് കുരുശ്രേഷ്ഠാ, അരികർശനാ! ശോകംവിട്ടുകൊള്ളുക! നിനക്ക് ഇതിൽ വിചാരിക്കുവാനില്ല. ഇത് സത്യമാണ്. വൃഷ്ണിവീരനായ കൃഷ്ണൻ അന്നു പറഞ്ഞത് ഓർക്കുന്നില്ലേ? കുരുനന്ദനാ, ആ പറഞ്ഞത് അതുപേലെതന്നെ സംഭവിക്കും. ഇതിൽ ചിന്തിപ്പാനില്ല. ആ വീരൻ നേടിയ അക്ഷയലോകങ്ങളിൽ അവൻ പ്രവേശിച്ച് ദേവലോകങ്ങൾ പൂകി. ആ വീരനെപ്പറ്റി ഭവാനും മറ്റു കുരുക്കളും ദുഃഖിക്കരുത്.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പിതാമഹനായ വ്യാസൻ പറഞ്ഞതു കേട്ട് ധർമ്മാത്മാവായ ധനഞ്ജയൻ ശോകംവെടിഞ്ഞ് മഹാരാജാവേ, ഹൃഷ്ടനായി. അല്ലയോ ധർമ്മജ്ഞാ, നിൻെറ അച്ഛൻ ആ ഗർഭത്തിൽ യഥേഷ്ടം വാണു. ശുക്ലപക്ഷത്തിൽ ചന്ദ്രൻ എന്നപോലെ ഗർഭം വളർന്നു. പിന്നെ വ്യാസൻ ധർമ്മരാജാവിനെ അശ്വമേധത്തിന്നു പ്രേരിപ്പിച്ചു. വ്യാസൻ മറയുകയും ചെയ്തു. മേധാവിയായ ധർമ്മരാജാവ് വ്യാസൻെറ വാക്കു കേട്ട് അല്ലയോ വത്സാ, ധനം കൊണ്ടുവരുവാൻ തീർച്ചയാക്കി.''

**63. ദ്രവ്യാനയനാരംഭം** - ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, മഹാനായ വ്യാസമുനി പറഞ്ഞ വാക്കു കേട്ട് അശ്വമേധത്തെപ്പറ്റി എന്തൊക്കെയാണു പിന്നെ ചെയ്തത്? മരുത്തൻ പണ്ടുകാലത്ത് നിക്ഷേപിച്ച ആ രത്നങ്ങൾ ഉണ്ടല്ലോ. അതൊക്കെ എങ്ങനെയാണ് നേടിയത്? ദ്വിജോത്തമാ, പറയണേ!''

വൈശമ്പായനൻ പറഞ്ഞു: "വ്യാസൻ പറഞ്ഞതു കേട്ട് ധർമ്മരാജാവായ യുധിഷ്ഠിരൻ അനുജന്മാരെയെല്ലാം അരികിൽ വിളിച്ച് യഥാകാലം ഇപ്രകാരം പറഞ്ഞു. അർജ്ജുനനും, ഭീമനും, മാദ്രീപുത്രന്മാരും ജ്യേഷ്ഠൻെറ വാക്കുകൾ കേൾക്കുവാൻ സശ്രദ്ധം നിന്നു.''

രാജാവ് പറഞ്ഞു: "വീരന്മാരേ, കുരുക്കളുടെ ഹിതം നോക്കുന്ന ധീമാനും, മഹാശയനുമായ കൃഷ്ണൻ സൗഹൃദത്താൽ പറഞ്ഞ വാക്കുകൾ നിങ്ങൾ കേൾക്കുകയുണ്ടായല്ലോ! തപോവൃദ്ധനും, മഹാത്മാവും, സുഹൃത്തുക്കൾക്ക് ഐശ്വര്യം ആശംസിക്കുന്നവനും, ധർമ്മശീലനും, അത്ഭുതക്രിയ ചെയ്യുന്നവനും, ഗുരുവുമായ വ്യാസൻ പറഞ്ഞതും നിങ്ങൾ കേൾക്കുകയുണ്ടായല്ലോ. മഹാപ്രാജ്ഞനും ധീമാനുമായ ഭീഷ്മരും, ഗോവിന്ദനും പറഞ്ഞത് നിങ്ങൾ ഓർക്കുന്നുണ്ടല്ലോ. അതോർത്ത് പാണ്ഡുപുത്രന്മാരേ, ഞാൻ ഒരു കാര്യം ചെയ്യുവാൻ ആഗ്രഹിക്കുന്നുണ്ട്. അതുകൊണ്ട് നമ്മൾക്കെല്ലാവർക്കും ഇന്നേക്കും നാളേക്കും ഏറ്റവും ഹിതമായിട്ടുള്ള ഒരു കാര്യമാണത്. ബ്രഹ്മവാദിയായ ആ മുനി പറഞ്ഞ വാക്കുകൾ ഫലത്തിൽ ശുഭം നല്കും. ഈ ഭൂമിയെല്ലാം രത്നങ്ങൾ ഇല്ലാത്തതായി, ധനം ക്ഷയിച്ചതായിത്തീർന്നിരിക്കുന്നു. വ്യാസൻ മരുത്തൻെറ ധനത്തെപ്പറ്റി പറഞ്ഞിട്ടുണ്ടല്ലോ. നിങ്ങൾക്ക് അതിനെപ്പറ്റി എന്താണ് ചിന്തിക്കുവാനുള്ളതെങ്കിൽ ചിന്തിച്ചു പറയുവിൻ. ധർമ്മത്താൽ പറയുന്നവിധം ആകാം. ഭീമാ, നീ എന്താണ് ഇതിനെപ്പറ്റി ചിന്തിക്കുന്നത്?''

ഇപ്രകാരം രാജാവു പറഞ്ഞുകഴിഞ്ഞപ്പോൾ അല്ലയോ കുരുകുലോദ്വഹാ, ഭീമസേനൻ കൈതൊഴുത് രാജേന്ദ്രനോടു പറഞ്ഞു.

ഭീമൻ പറഞ്ഞു: "അല്ലയോ മഹാബാഹോ, ഭവാൻ പറഞ്ഞത് എനിക്കും തൃപ്തികരമായ കാര്യമാണ്. വ്യാസൻ പറഞ്ഞുതന്ന ധനം കൊണ്ടുവരണമെന്ന കാര്യം വേണ്ടതാണെന്നുതന്നെയാണ് എൻെറ അഭിപ്രായം. നമുക്ക് ആവിക്ഷിതൻെറ ധനം നേടാവുന്നതാണെങ്കിൽ പ്രഭോ, തീർച്ചയായും അത് ഉടനെ ചെയ്യുകതന്നെ വേണം എന്നാണ് എൻെറ അഭിപ്രായം. അതുകൊണ്ട് മഹാത്മാവായ ഗിരീശനെ വണങ്ങി, ശുഭമായി കപർദ്ദിയെ അർച്ചിച്ച് അതു കൊണ്ടുവരികതന്നെ! ആ സ്വാമിയായ ദേവദേവേശനെയും, ആ ദേവൻെറ ഭൃത്യനെയും മനസ്സുകൊണ്ടും, വാക്കുകൊണ്ടും, കർമ്മംകൊണ്ടും, പ്രസാദിപ്പിച്ച് ആ അർത്ഥം നേടാം. ആ ദ്രവ്യം കാക്കുന്ന രൗദ്രാകാരരായ കിന്നരന്മാരുണ്ടല്ലോ. വൃഷധ്വജൻ പ്രസാദിക്കുകയാണെങ്കിൽ അവരും പാട്ടിലാകുന്നതാണ്!''

വൈശമ്പായനൻ പറഞ്ഞു: "എന്ന് ഭീമൻ പറഞ്ഞ വാക്കു കേട്ട് അല്ലയോ ഭരതർഷഭാ, ധർമ്മപുത്രരാജാവ് പ്രീതനായി. അർജ്ജുനൻ മുതലായവരും 'അങ്ങനെതന്നെ' എന്നു പറഞ്ഞു.

അങ്ങനെ പാണ്ഡവന്മാരെല്ലാം രത്നം കൊണ്ടുവരുവാനുള്ള നിശ്ചയം മനസ്സിൽ ഉറപ്പിച്ചു. നല്ല നാളും, നല്ല ആഴ്ചയും, നല്ല മുഹൂർത്തവും നിശ്ചയിച്ച് സൈന്യത്തിന്നു കല്പന നല്കി. പിന്നെ പാണ്ഡുപുത്രന്മാർ വിപ്രരെക്കൊണ്ട് 'സ്വസ്തി' ചൊല്ലിച്ചു. ആദ്യമേതന്നെ ദേവവരനായ മഹേശ്വരനെ പൂജിച്ച് മോദകം, പായസം, മാംസം, അപ്പം ഇവകൊണ്ടു നിവേദിച്ചു പ്രാർത്ഥിച്ച് രസത്തോടെ പുറപ്പെട്ടു. അവർ പോകുമ്പോൾ അവിടെ ശുഭമായ മംഗളങ്ങൾ പ്രഹൃഷ്ടചിത്തന്മാരായ വിപ്രപ്രവരന്മാരും പൗരന്മാരും പറഞ്ഞു. പിന്നെ അഗ്നിക്രിയകൾ നടത്തുന്ന ബ്രാഹ്മണരെ തല കുനിച്ച് കൈകൂപ്പി പ്രദക്ഷിണംവെച്ച് ആ പാണ്ഡുനന്ദനന്മാർ പുറപ്പെട്ടു. പുത്രദുഃഖം അനുഭവിച്ച് സഭാര്യനായിരിക്കുന്ന ധൃതരാഷ്ട്രനെ സമ്മതിപ്പിച്ച്, പൃഥുദൃക്കായ പൃഥയേയും സമ്മതിപ്പിച്ച് ഗാന്ധാരീധൃതരാഷ്ട്രന്മാരുടെ അരികിൽ ധാർത്തരാഷ്ട്രനായ യുയുത്സുവിനെ തലസ്ഥാനനഗരത്തിൽ നിറുത്തി, പൗരന്മാരുടെയും ബുദ്ധിമാന്മാരായ ബ്രാഹ്മണരുടെയും ആശംസകൾ സ്വീകരിച്ച് അവർ പുറപ്പെട്ടു.''

**64. ദ്രവ്യാനയനോപക്രമം** - വൈശമ്പായനൻ പറഞ്ഞു: "ഉടനെ എല്ലാവരും സന്തോഷത്തോടെ പുറപ്പെട്ടു. സന്തോഷത്തോടുകൂടിയ നരന്മാരും, കുതിരകളും, മറ്റു വാഹനങ്ങളുംകൂടി യാത്ര തുടർന്നു. വന്ദികളും, മാഗധന്മാരും, പുറപ്പെടുന്ന അവരെ വാഴ്ത്തി സ്തുതിച്ചു. സ്വന്തം സൈന്യങ്ങളോടുകൂടി സഞ്ചരിക്കുന്ന അവർ രശ്മിതൂകുന്ന ആദിത്യന്മാർപോലെ തലയ്ക്കു മുകളിൽപ്പിടിച്ച വെൺകൊറ്റക്കുടയാൽ വിളങ്ങി. വെളുത്തവാവു ദിവസം പൂർണ്ണചന്ദ്രൻ പ്രശോഭിക്കുന്നമാതിരി യുധിഷ്ഠിരൻ വിളങ്ങി. വഴിക്കു സന്തോഷത്തോടെ ജനങ്ങൾ ജയാശിസ്സുകൾ നേർന്നു. അവരുടെ ആശംസയും, അനുഗ്രഹവുമെല്ലാം പുരുഷർഷഭരായ പാണ്ഡവന്മാർ ഏറ്റുവാങ്ങി. അപ്രകാരം സൈന്യങ്ങൾ നരേന്ദ്രനെ പിൻതുടർന്നു. ആ യാത്രയിലുണ്ടായ ആഘോഷം വാനിൽ പ്പരന്നു.

പുഴകളും, പൊയ്കകളും, കാടുകളും, മലകളും എല്ലാം കടന്ന് മഹാരാജാവ് പർവ്വതത്തിൽ ചെന്നെത്തി. രാജാവേ, മുഖ്യമായ ആ ദ്രവ്യമിരിക്കുന്ന ഇടത്തിൽചെന്നു കൂടാരമടിച്ച് പാണ്ഡവപ്പടയെ അതിൽ പാർപ്പിച്ചു. ആ പ്രദേശം നല്ല പരപ്പുള്ള ഒരു ഇടമായിരുന്നു ഭരതർഷഭാ! അവർ തപോവിദ്യാദമമുള്ള വിപ്രരെയും, അല്ലയോ കൗരവ്യാ, വേദവേദന്തവിത്തായ ആചാര്യനെയും അഗ്നിവേശ്യനെയും മുൻപിൽ ഇരുത്തി. കൂടെവന്ന മന്നവന്മാരും, വിപ്രന്മാരും, പുരോഹിതന്മാരും ശാന്തിചെയ്ത് യഥാന്യായം ചുറ്റും ചെന്നുകൂടി. നടുവിൽ രാജാവിന്നും മുറയ്ക്കു പിന്നെ മന്ത്രിമാർക്കും ഇരിക്കുന്നതിന്ന് വഴി ആറും, ഒമ്പതിടവും ആയി, പാർക്കുന്നതിന്നുള്ള കൂടാരം ഉണ്ടാക്കി. വിധിപ്രകാരംതന്നെ മത്തേഭങ്ങൾക്കുള്ള പാർപ്പിടവും തീർത്തു. ഇതൊക്കെ തയ്യാറാക്കിച്ച് രാജാവ് വിപ്രന്മാരോടു പറഞ്ഞു: ശുഭമായ നക്ഷത്രത്തിൽ, ശുഭമായ നാളിൽ, ശുഭമായ മുഹൂർത്തത്തിൽ നിങ്ങൾ എന്തു ചെയ്യണമെന്നും നിനയ്ക്കുന്നുവോ, അതു ചെയ്യണം. ഇവിടെ പാർത്ത് നമ്മൾക്കു കാലം താമസിപ്പിച്ചുകൂടാ. എന്നു നല്ലപോലെ ചിന്തിച്ച് പിന്നെ വേണ്ടക്രിയ ചെയ്യണം ദ്വിജേന്ദ്രന്മാരേ!' എന്നു രാജാവു പറഞ്ഞതു കേട്ട് പുരോഹിതന്മാരോടു കൂടിയ ദ്വിജന്മാർ ഹൃഷ്ടരായി, ധർമ്മരാജന്ന് പ്രിയം അർത്ഥിക്കുന്നവരായി ഇപ്രകാരം പറഞ്ഞു."

ബ്രാഹ്മണർ പറഞ്ഞു: "ഇന്ന് ആഴ്ചയും നാളും ശുഭമാകുന്നു. ശ്രേഷ്ഠമായ കർമ്മത്തിന്ന് ഇന്നു പ്രവർത്തിക്കാം. ഇന്നു ജലപാനം മാത്രമായി ഞങ്ങൾ ഉപവസിക്കും. നിങ്ങൾക്കും ഇന്ന് ഉപവാസംതന്നെ വേണം രാജാവേ!"

വൈശമ്പായനൻ പറഞ്ഞു: "ആ ബ്രാഹ്മണശ്രേഷ്ഠർ ഇപ്രകാരം പറഞ്ഞപ്പോൾ ആ രാജാക്കന്മാരെല്ലാം ഉപവാസമെടുത്തു ശുദ്ധരായ അവർ ദർഭവിരിച്ച് അതിൽ, യജ്ഞത്തിൽ ജ്വലിക്കുന്ന അഗ്നികൾപോലെ കിടന്നു. അന്നത്തെ രാത്രി അങ്ങനെ കഴിഞ്ഞു. വിപ്രന്മാർ പറയുന്ന മംഗളമായ വാക്കുകൾ കേട്ട് ആ മഹാത്മാക്കൾ പ്രകാശിച്ചു. പ്രഭാതമായപ്പോൾ ആ ദ്വിജേന്ദ്രന്മാർ ധർമ്മാത്മജനോടു പറഞ്ഞു."

**65. ദ്രവ്യാനയനം** - ബ്രാഹ്മണർ പറഞ്ഞു: "മഹാത്മാവായ ത്ര്യംബകന്ന് ഉപഹാരം കഴിക്കണം. ഉപഹാരംചെയ്തതിന്നു ശേഷം രാജാവേ, നമ്മൾക്കു കാര്യനിർവ്വഹണത്തിന്നു വേണ്ടി ശ്രമിക്കാം."

വൈശമ്പായനൻ പറഞ്ഞു: "ആ ബ്രാഹ്മണർ പറഞ്ഞ വാക്കുകേട്ട് യുധിഷ്ഠിരരാജാവു വേണ്ടവിധം മഹേശ്വരന്ന് ഉപഹാരം കഴിച്ചു. വിധിപ്രകാരം സംസ്കരിച്ച ആജ്യത്താൽ അഗ്നിയെ തർപ്പിച്ചു. മന്ത്രസിദ്ധമായ ഹവ്യവും ഹോമിച്ചു. അതിന്നുശേഷം പുരോഹിതൻ ഇറങ്ങി. രാജാവേ, മന്ത്രസംശുദ്ധമായ പുഷ്പങ്ങളും ഉടനെ എടുത്ത് മോദകം, പായസം, മാംസം എന്നിവയാൽ ബലി നല്കി. വിചിത്രമായ പൂമാല, പലമട്ടുള്ള പുഷ്പങ്ങൾ എന്നിവയാലും വിശിഷ്ടതമമായ കർമ്മങ്ങൾ ചെയ്ത് ആ വേദപാരഗനായ പുരോഹിതൻ കിങ്കരന്മാർക്കും മുഖ്യമായ ബലി നല്കി. യക്ഷേന്ദ്രനായ കുബേരനും, മണിഭദ്രനും, മറ്റ് യക്ഷന്മാർക്കും, ഭൂപതികൾക്കും യഥോചിതം കൃസരം, മാംസം, അപ്രകാരം തിലോദകം ഇവ മാത്രമല്ല, ചോറും കുടത്തിലാക്കി വൃകോദരൻ നല്കി. രാജാവ് ആയിരം പശുക്കളെ ബ്രാഹ്മണർക്ക് ദാനംചെയ്തു. പിന്നെ നക്തഞ്ചരങ്ങളായ ഭൂതങ്ങൾക്കു ബലി നല്കി. ധൂപഗന്ധം വിളങ്ങിയും, പൂക്കൾ ചിന്നിയും ദേവദേവൻെറ ആസ്ഥാനം വളരെ ശോഭിച്ചു രാജാവേ! രുദ്രന്നും ഗണങ്ങൾക്കും പൂജചെയ്തതിന്നുശേഷം രാജാവ് വ്യാസനെ മുന്നിൽ നടത്തി രത്നനിധിയിരിക്കുന്ന സ്ഥലത്തു ചെന്നു. ധനാദ്ധ്യക്ഷനെ വന്ദിച്ച് കൈകൂപ്പി അഭിവാദ്യംചെയ്തു. വിചിത്രമായ പൂവുകൾ, കൃസരം, അപൂപം എന്നിവയാൽ എല്ലാ ശംഖാദിനിധിക്കും, ആ നിധീശന്മാർക്കുമെല്ലാം അർച്ചനം ചെയ്തു. ബ്രാഹ്മണരെക്കൊണ്ട് ആ വീര്യവാൻ സ്വസ്തി ചൊല്ലിച്ചു. തേജസ്വികളായ അവർ ചൊല്ലുന്ന പുണ്യാഹഘോഷം രാജാവിനെ പ്രീതനാക്കി. കുരുശ്രേഷ്ഠനായ ധർമ്മജൻ പിന്നെ നിധിയിരിക്കുന്ന സ്ഥലം കുഴിപ്പിച്ചു. അപ്പോൾ അതിൽ എല്ലാവിധ യജ്ഞവസ്തുക്കളും കണ്ടെത്തി.

പാത്രങ്ങൾ പലതരം, ഭംഗിയേറിയ കരകങ്ങൾ, ഭൃംഗാരങ്ങൾ, കടാഹങ്ങൾ, വട്ടകകൾ, കലങ്ങൾ പലവിധ ചട്ടികൾ, വിചിത്രമായ പാത്രങ്ങൾ എന്നിവ പലവിധം അസംഖ്യം കണ്ടെത്തി.

ധർമ്മരാജാവ് അവയെല്ലാം എടുപ്പിച്ച് വലിയ 'കരപുടങ്ങളിൽ' ആ നിധിയെല്ലാം നിറച്ചു. (കരപുടം മരംകൊണ്ടുണ്ടാക്കിയ വലിയ അറകളാണ്.) പിന്നെ വളരെയധികം ഭാണ്ഡങ്ങളായിക്കെട്ടി ചുമടാക്കി ധർമ്മരാജാവ് എടുപ്പിച്ചു പലരെക്കൊണ്ടും ചുമടുകെട്ടുകൾ കൊട്ടകളിലാക്കി അനവധിപേരെക്കൊണ്ട് കാവുകളിന്മേൽ എടുപ്പിച്ചു. അറുപതിനായിരം ഒട്ടകങ്ങളും, നൂറ്റിരുപതിനായിരം കുതിരകളും, നൂറായിരം ആനകളും അത്രതന്നെ രഥങ്ങളും, അത്രതന്നെ കാളവണ്ടികളും, പിന്നെ അത്രയ്ക്കു പിടിയാനകളും വഹിക്കുവാൻ മാത്രം ആ നിധി അത്രയും വലുതായിരുന്നു. എന്തിന്ന്, പിന്നെയും ശേഷിച്ച വിശിഷ്ടരത്നങ്ങളും, സ്വർണ്ണമയങ്ങളായ പാത്രങ്ങളും, അനവധി ചുമടുകളായി കെട്ടി കഴുതകളുടെ പുറത്തും മനുഷ്യർ തലച്ചുമടായും വഹിച്ചു. അതിന്ന് ഒരു കണക്കുമില്ലായിരുന്നു. ആ നിധി പുറത്തെടുത്തപ്പോൾ അത്ഭുതപ്പെട്ടുപോയി. യുധിഷ്ഠിരൻ നേടിയ നിധി അത്ര ചെറുതായിരുന്നില്ല. പതിനാറായിരം പൊൻനാണ്യങ്ങളാണ് ഒരു ഒട്ടകത്തിൻെറ പുറത്തു കയറ്റിയത്. എണ്ണായിരംവീതം ഓരോ രഥത്തിലും കയറ്റി. ഇരുപതിനായിരം പൊൻനാണ്യങ്ങൾ ഓരോ ആനയുടെയും പുറത്തുകയറ്റി. പിന്നെ കുതിരകൾക്കും, കഴുതകൾക്കും, മനുഷ്യരുടെ തലച്ചുമടുകൾക്കും തക്ക ഭാരം യഥായോഗ്യം നല്കി. ഇവയെല്ലാം യഥാക്രമം വാഹനങ്ങളിൽക്കയറ്റി ഒന്നുകൂടി ശിവനെ കൈകൂപ്പി യുധിഷ്ഠിരരാജാവ് ഹസ്തിനപുരിയിലേക്കു കൃഷ്ണദ്വൈപായന മഹർഷിയുടെ അനുജ്ഞയോടുകൂടി ധൗമ്യമുനിയാകുന്ന പുരോഹിതനെ മുമ്പിൽ രഥത്തിൽ ഇരുത്തി യാത്രപുറപ്പെട്ടു. അവരുടെ യാത്രയിൽ ഓരോ ഗവ്യൂതിയിലും (നന്നാലുനാഴിക നടന്നാൽ) വിശ്രമിച്ചു വിശ്രമിച്ച്, അങ്ങനെ ആ പർവ്വതപ്രദേശത്തെ പിന്നിട്ടുപോന്നു. അങ്ങനെ ആ വലിയ സൈന്യം നഗരത്തെ ലക്ഷ്യമാക്കി നടന്നു. ദ്രവ്യഭാരാമൂലം പണിപ്പെട്ട് ചരിക്കുകയാണെങ്കിലും അവരെ ആ യാത്രയിൽ ഹർഷിപ്പിച്ച് ആ യാത്ര സുഗമമാക്കിത്തീർത്തു."

**66. പരീക്ഷിജ്ജന്മകഥനം** - വൈശമ്പായനൻ പറഞ്ഞു: "ഈ കാലത്ത് വീര്യവാനായ വാസുദേവൻ വൃഷ്ണിപ്രവരോടുകൂടി ഹസ്തിനാപുരിയിൽ എത്തി. ധർമ്മരാജാവ് മുമ്പേ തന്നെ കൃഷ്ണനോട് അഭ്യർത്ഥിച്ചിട്ടുണ്ടായിരുന്നു. അതുപ്രകാരം കാലമറിഞ്ഞ് കൃഷ്ണൻ തക്കസമയത്ത് ഹസ്തിനപുരിയിലെത്തിച്ചേർന്നു. രുക്മിണീപുത്രനും, യുയുധാനനും, ചാരുദേഷ്ണനും, സാംബനും, ഗദനും, കൃതവർമ്മാവും, വീരനായ സാരണനും, നിശഠനും, ഉന്മുഖനും, കൂടെ ഉണ്ടായിരുന്നു. ഇവരെല്ലാം ഓരോ രഥങ്ങളിൽ സുഹൃത്തുക്കളോടൊപ്പം യാത്രചെയ്തു. എല്ലാ രഥങ്ങളുടെയും മുൻപിലായി ബലഭദ്രനും സുഭദ്രയും ഒരു രഥത്തിൽ യാത്രതുടർന്നു. ഇവരുടെയെല്ലാം യാത്രയ്ക്ക് പ്രത്യേകിച്ചും ഒരു പ്രാധാന്യമുണ്ടായിരുന്നു: പാഞ്ചാലിയെയും ഉത്തരയെയും കണ്ടു സമാശ്വസിപ്പിക്കുന്നതിന്നും അപ്രകാരംതന്നെ ഭർത്താക്കൾ മരിച്ചു ശോകാബ്ധിയിൽ ആണ്ടുകിടക്കുന്ന ആ ക്ഷത്രിയസ്ത്രീകളെയെല്ലാം നേരിട്ടുകണ്ട് ആശ്വസിപ്പിക്കുന്നതിന്നുമായിരുന്നു. വൃഷ്ണികളാകുന്ന ബന്ധുക്കൾ വന്നറിഞ്ഞ് ധൃതരാഷ്ട്രരാജാവും, വിദുരനും, അവരെ സസന്തോഷം യഥാവിധി സ്വീകരിച്ചു. അവിടെ തേജസ്വിയായ വിദുരൻെറയും യുയുത്സുവിൻെറയും അർച്ചന കൈകൊണ്ട് പുരുഷോത്തമനായ കൃഷ്ണൻ പാർത്തു.

അങ്ങനെ ആ വൃഷ്ണിവീരന്മാർ അവിടെ പാർക്കുന്ന സന്ദർഭത്തിൽ അല്ലയോ ജനമേജയ. നിൻെറ അച്ഛനായ **പരീക്ഷിത്തു പിറന്നു**. അരിനാശനനായ ആ രാജാവ് പിറന്ന സംഭവം വളരെ **കഷ്ടമാണ്**, പറഞ്ഞറിയിക്കുവാൻ. ആ ശിശു **ബ്രഹ്മാസ്ത്രപീഡിതനാകയാൽ നിർജ്ജീവമായി**, നിശ്ചേഷ്ടനായി ശവമായിട്ടാണു പിറന്നത്. പിറന്ന ഉടനെ എല്ലാവരും സന്തോഷിക്കുകയും ഉടനെ ശോകത്തിൽ മുങ്ങുകയും ചെയ്തു. ഉത്തര ഒരു ആൺകുഞ്ഞിനെ പ്രസവിച്ച ഉടനെ ദിക്കുകളെല്ലാം മുഴുങ്ങുമാറ് ഹൃഷ്ടരായ ജനങ്ങളുടെ സിംഹനാദവും വായ്ക്കുരവകളും മുഴങ്ങി. എന്നാൽ ആ മംഗളശബ്ദം പെട്ടെന്നു നിന്നുപോയി. എന്താണ് ഈ ശബ്ദം പെട്ടെന്ന് നിലച്ചതെന്നറിയുവാൻ കൃഷ്ണൻ വെമ്പലോടെ ഉടനെ അന്തഃപുരത്തിലേക്ക് ഓടി. കൂടെ വ്യഥയോടെ യുയുധാനനും ഓടി. യുയുധാനൻെറ മനസ്സും ഇന്ദ്രിയങ്ങളും തളർന്നിരുന്നു. ഉടനെ അച്ഛൻപെങ്ങളായ കുന്തി കൃഷ്ണൻെറ അരികിലേക്കു പാഞ്ഞുവരുന്നതും കൃഷ്ണൻ കണ്ടു. വരൂ വരൂ, കൃഷ്ണാ! എന്നു കുന്തി ഉറക്കെ വിളിച്ചുപറഞ്ഞു. കുന്തിയുടെ പിന്നാലെ പാഞ്ചാലിയും, പിന്നാലെ സുഭദ്രയും, ആങ്ങളയുടെ അരികിലേക്കു ശരം വിട്ടപോലെ പാഞ്ഞണഞ്ഞു ദുഃഖിച്ച് ആർക്കുന്ന ഭാരതസ്ത്രീകളേയും കൃഷ്ണൻ കണ്ടു. ഉടനെ കൃഷ്ണൻെറ മുമ്പിൽ കുന്തീഭോജപുത്രി എത്തിക്കഴിഞ്ഞു. അവൾ വരണ്ട തൊണ്ടയോടെ, പതറിയ ശബ്ദത്തോടെ ഇപ്രകാരം പറഞ്ഞു.''

കുന്തി പറഞ്ഞു: "മഹാബാഹോ, വാസുദേവാ, നിന്നാൽ നിൻെറ അമ്മയായ ദേവകി സുപ്രജയായി വിളങ്ങുന്നു. നീ ഒരുത്തനേ ഞങ്ങൾക്ക് ഒരാശ്രയമുള്ളൂ. നിൻെറ അധീനത്തിലാണ് ഈ കുലത്തിൻെറ ഗതി. അല്ലയോ യദുവീരാ, പ്രഭോ! നിൻെറ ഭഗിനിയുടെ പുത്രൻെറ ഈ പുത്രൻ, ദ്രൗണി കൊന്നവനാണ്. അവൻ ഇതാ അങ്ങനെ ശവമായിട്ടല്ലേ പിറന്നിരിക്കുന്നത്! കേശവാ, നീ അവനെ ജീവിപ്പിക്കൂ! ഐഷികത്തിൽ (ദ്രൗണി ഐഷീകതൃണമെടുത്ത് ബ്രഹ്മാസ്ത്രം ജപിച്ചുവിട്ടപ്പോൾ) യദുനന്ദനാ! നീ സത്യം ചെയ്തില്ലേ, ഗർഭസ്ഥനായ ശിശുവിനെ ദ്രൗണീ, നീ നശിപ്പിച്ചാൽ ഞാൻ അവനെ ജീവിപ്പിക്കും' എന്ന്. നീ ആ സത്യംചെയ്ത് ഓർക്കുന്നില്ലേ? വത്സാ അവൻ ചത്ത പിള്ളയായി പിറന്നിരിക്കുന്നു! നീ ഒന്നു നോക്കൂ പുരുഷോത്തമാ! ഉത്തരയെയും സുഭദ്രയെയും ദ്രൗപദിയെയും എന്നെയും അല്ലയോ ഹരേ, നീ ഒന്നു നോക്കൂ! ധർമ്മജനെയും, ഭീമാർജ്ജുനന്മാരെയും, നകുലനെയും, സഹദേവനെയും, അല്ലയോ വീരാ നീ എല്ലാവരെയും ഈ ആപത്തിൽനിന്നു കയറ്റിവിടണേ! ഈ കാണുന്ന സകലരുടെയും പ്രാണങ്ങൾ നില്ക്കുന്നത് കുലസന്താനമായ ഈ പൈതലിലാണ്. പാണ്ഡവർക്കും എനിക്കും വേറെ ഒരു ഗതിയുമില്ല. ദാശാർഹാ, പാണ്ഡുവിൻെറ പിണ്ഡവും അപ്രകാരം എൻെറ ശ്വശുരൻെറ പിണ്ഡവും ഇവനിൽ നില്ക്കുന്നു. പ്രിയപ്പെട്ട അർജ്ജുനപുത്രൻ അഭിമന്യുവിന്നും വേറെ ഗതിയെന്തുണ്ട്! അവൻ മരിച്ചുപോയെങ്കിലും ജനാർദ്ദനാ, നീ അവന്നു പ്രിയം ചെയ്യുക! മുമ്പെ അഭിമന്യു പറഞ്ഞ കാര്യം ഉത്തര പറയാറുണ്ട് അരികർശനാ! തീർച്ചയായും പ്രിയംമൂലമാണ് അഭിമന്യു ഇങ്ങനെ പറഞ്ഞിട്ടുള്ളത്. 'ഭദ്രേ, ഉത്തരേ, നിൻെറ പുത്രൻ അമ്മാവൻെറ അടുത്തു പോയി വസിക്കും. വൃഷ്ണികളുടെയും അന്ധകരുടെയും ഗൃഹത്തിൽചെന്നു വസിച്ച് ധനുർവ്വേദം എൻെറ അമ്മാവനിൽനിന്ന് അവൻ പഠിക്കും. വിചിത്രമായ അസ്ത്രങ്ങളും, പിന്നെ നീതിശാസ്ത്രവും അവൻ പഠിക്കും.' ഇപ്രകാരം ഉണ്ണീ, ശത്രുനാശനനായ സൗഭദ്രൻ സ്നേഹത്തോടെ പറഞ്ഞിട്ടുണ്ട്. ആ ദുർദ്ധർഷൻ പറഞ്ഞത് അപ്രകാരംതന്നെ ഭവിക്കും. ഇതിൽ ഞാൻ സംശയിക്കുന്നില്ല. ഞങ്ങൾ എല്ലാവരും നിന്നോടു കുമ്പിട്ട് ഇരക്കുകയാണ് മധുസൂദനാ! ഈ കുലത്തിൻെറ ഹിതത്തിന്നായി ഉത്തമമായ കർമ്മം നീ ചെയ്യുക!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പൃഥുലോചനയായ പൃഥ വാർഷ്ണേയനോടു പറഞ്ഞു, നിലത്തു വീഴുകയും കൈ പൊക്കുകയും ചെയ്തു. മറ്റു സ്ത്രീകളും അവരുടെ സഹിക്കവയ്യാത്ത ദുഃഖത്തെ വെളിപ്പെടുത്തി. ഇപ്രകാരം കണ്ണിൽ കണ്ണുനീർ നിറഞ്ഞ് കൃഷ്ണനോട് അവൾ ഇരന്നു. കഷ്ടം! വാസുദേവൻെറ മരുമകൻെറ പുത്രൻ മൃതനായിട്ടല്ലേ പിറന്നിരിക്കുന്നത്!' എന്ന് കുന്തീദേവി വിലപിച്ചു നിലത്തു വീണപ്പോൾ കൃഷ്ണൻ ആ അച്ഛൻപെങ്ങളെ താങ്ങി നല്ലവാക്കുകൾകൊണ്ടു സാന്ത്വനംചെയ്തു.''

**67. സുഭദ്രാവാക്യം** - വൈശമ്പായനൻ പറഞ്ഞു: "കുന്തി എഴുന്നേറ്റപ്പോൾ ആങ്ങളയെ നോക്കി സുഭദ്ര ദുഃഖാർത്തയായി ഓർത്തുനിന്ന് ഇങ്ങനെ പറയുവാൻ തുടങ്ങി.''

സുഭദ്ര പറഞ്ഞു: "പുണ്ഡരീകാക്ഷാ, ധീമാനായ പാർത്ഥൻെറ പൗത്രനെ നീ നോക്കൂ! കുരുവംശം ക്ഷയിച്ച കാലത്തുണ്ടായ ഒരു പൊടിപ്പാണ് ഈ പൈതൽ. അവൻെറ കഥയും കഴിഞ്ഞിട്ടല്ലേ കൃഷ്ണാ ഈ കിടക്കുന്നത്? ഭീമസേനൻെറ നേരെ ദ്രൗണി വിട്ട ഇഷീകവന്നു പതിച്ചത് ഉത്തരയിലും വിജയനിലും എന്നിലുമാണ്. അയ്യോ, കഷ്ടം! ആ ഇഷീക കേശവാ, എൻെറ ഹൃദയത്തെ തുളച്ചു കയറി ഇപ്പോഴും നില്ക്കുന്നു. തന്മൂലം എൻെറ പൊയ്പോയ പുത്രന്ന് തുല്യനായ ഈ പൗത്രനെയും ഞാൻ കാണുന്നില്ലല്ലോ ദുർദ്ധർഷാ! ധർമ്മാത്മാവായ യുധിഷ്ഠിരൻ എന്തു പറയും? ഭീമനും അർജ്ജുനനും പിന്നെ മാദ്രീകുമാരന്മാരും എന്തു പറയും? അഭിമന്യുവിൻെറ പുത്രൻ മൃതനായിട്ടാണു പിറന്നത് എന്നു കേട്ടാൽ അവരെല്ലാം എന്തു പറയും? അല്ലയോ വാർഷ്ണേയാ, പാണ്ഡുപുത്രന്മാരെല്ലാം ദ്രൗണിയാൽ വഞ്ചിതന്മാരായി. പാണ്ഡവഭ്രാതാക്കൾക്കെല്ലാം അഭിമന്യു പ്രിയപ്പെട്ടവനായിരുന്നു. അതിൽ യാതൊരു സംശയവുമില്ല. ദ്രോണപുത്രൻെറ അസ്ത്രത്താൽ തങ്ങൾ പരാജിതരാക്കപ്പെട്ടു എന്നു കേട്ടാൽ എന്തു പറയും? ഇതിലും വലുതായ ഒരു ദുഃഖം എന്തു സംഭവിക്കുവാനുണ്ട് ജനാർദ്ദനാ? അഭിമന്യുവിൻെറ പുത്രൻ മൃതജാതനായിക്കിടക്കുന്ന കിടപ്പുനോക്കൂ, അരിന്ദമാ! ഞാൻ നിൻെറ മുമ്പിൽ തലകുമ്പിട്ടു നമസ്കരിക്കു

ന്നു. നീ പ്രസാദിക്കണേ! ആങ്ങളേ, നീ കനിയണേ! ഈ നില്ക്കുന്ന കുന്തിയെയും, ദ്രൗപദിയെയും നീ ഒന്നു നോക്കൂ! പുരുഷോത്തമാ! ദ്രൗണി പാണ്ഡുപുത്രന്മാർക്കുള്ള ഗർഭം നശിപ്പിക്കുമ്പോൾ മാധവാ, ക്രുദ്ധനായി നീ ദ്രൗണിയോടു പറഞ്ഞില്ലേ അരിമർദ്ദനാ! 'ഞാൻ നിന്നെ അകാമനാക്കും. നരാധമനായ ബ്രഹ്മബന്ധോ, കിരീടിയുടെ പൗത്രനെ ഞാൻ ജീവിപ്പിക്കും.' ഇപ്രകാരം അന്നു പറഞ്ഞ വാക്കുകേട്ട് ഞാൻ നിന്റെ ബലം മനസ്സിലാക്കി. ഞാൻ നിന്നെ പ്രസാദിപ്പിക്കുന്നു. അഭിമന്യുവിന്റെ പുത്രൻ ജീവിക്കട്ടെ! ശുഭമായ കാര്യം നീ ഏറ്റുപറഞ്ഞതിന്നുശേഷം അപ്രകാരം നീ പ്രവർത്തിക്കുന്നില്ലെങ്കിൽ അല്ലയോ വൃഷ്ണിശാദ്ദൂലാ, പിന്നെ ഈ പെങ്ങൾ ജീവിച്ചിരിക്കുമെന്നു നീ ധരിക്കേണ്ടാ. അഭിമന്യുവിന്റെ പുത്രൻ, അല്ലയോ വീരാ, ജീവിക്കാതിരിക്കുകയാണെങ്കിൽ, അല്ലയോ അരിന്ദമാ, ദുർദ്ധഷാ, പിന്നെ നീ ജീവിച്ചിരുന്നിട്ട് എന്തു കാര്യം? എനിക്കെന്തുകാര്യം? വീരാ നീ ജീവിപ്പിക്കൂ! മൃതനായ കുട്ടിയെ ജീവിപ്പിക്കൂ! സൗഭദ്രപുത്രൻ ജീവിക്കട്ടെ! വീരാ! എന്റെ മകന്റെ കണ്ണുപോലെത്തന്നെ ശോഭിക്കുന്നു ഇവന്റെ കണ്ണുകളും. ഇവനെ ജീവിപ്പിക്കൂ! വരണ്ട സസ്യത്തിൽ ജലബിന്ദുക്കൾ വീഴ്ത്തി ജീവിപ്പിക്കുന്ന കാർമേഘംപോലെ നീ അവനെ ജീവിപ്പിക്കുക! കേശവാ, നീ ധർമ്മിഷ്ഠനാണ്! സത്യവാനാണ്! സത്യവിക്രമനാണ്.ആ വാക്കു ഭവാൻ സത്യമാക്കണേ അരിമർദ്ദനാ! ഭവാൻ വിചാരിച്ചാൽ മൃതിയടഞ്ഞ മൂന്നു ലോകത്തെയും ജീവിപ്പിക്കുവാൻ കഴിയുന്നതാണ്. പിന്നെയാണോ മൃതിപ്പെട്ടുപോയ പെങ്ങളുടെ പുത്രന്റെ പുത്രനെ ജീവിപ്പിക്കുവാൻ വിഷമം? കൃഷ്ണാ നിന്റെ പ്രഭാവം എനിക്കറിയാം. ഞാൻ അജ്ഞയല്ല അതു കൊണ്ടാണു ഞാൻ നിന്നോട് ഇത് ഇരക്കുന്നത്. ആങ്ങളേ, നീ ചെയ്യൂ! പാണ്ഡവന്മാർക്കു വലുതായ ഈ അനുഗ്രഹം ചെയ്യൂ! ഇതിലപ്പുറം ഒരനുഗ്രഹം അവർക്കെന്തുണ്ട്! അല്ലയോ മഹാഭുജാ. ഈ ഉത്തരയോടു നീ അനുകമ്പ കാണിക്കൂ! അല്ലെങ്കിൽ ഈ എന്നോട് നീ അനുകമ്പകാണിക്കൂ. ഈ പെങ്ങളോട് അനുകമ്പ കാണിച്ചു എന്നോ, പുത്രൻ മരിച്ചുപോയ ഒരു അമ്മയോടു ദയകാണിച്ചുവെന്നോ, അഥവാ തന്നെ ആശ്രയിച്ചവരിൽ അനുകമ്പ കാണിച്ചു എന്നോ കുഞ്ഞാങ്ങളേ, ഞങ്ങൾ സമാധാനിക്കട്ടെ! കനിയണേ മഹാഭുജാ!''

**68. ഉത്തരാവിലാപം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സഹോദരിയായ സുഭദ്ര പറഞ്ഞതു കേട്ടു ദുഃഖമൂർച്ഛിതനായി കേശിഘ്നനായ ജനാർദ്ദനൻ 'അങ്ങനെയാകാം' എന്ന് എല്ലാവരും കേൾക്കുമാറ് ഉച്ചത്തിൽ പറഞ്ഞു. ഈ വാക്കു കേട്ടതോടെ എല്ലാവരും ആഹ്ലാദിച്ചു. അവിടെകൂടി ദുഃഖതപ്തരായി നില്ക്കുന്ന ജനങ്ങളെ, സൂര്യാതപത്താൽ ചുട്ടുപഴുത്തു നില്ക്കുന്നവരെ, കുളുർജലത്താൽ എന്നവിധം 'അങ്ങനെയാകാം' എന്ന വാക്കാൽ കൃഷ്ണൻ കുളുർപ്പിച്ചു. ഉടനെ നിന്റെ അച്ഛന്റെ ഈറ്റില്ലത്തിൽ കൃഷ്ണൻ ചെന്നു കയറി. അല്ലയോ പുരുഷവ്യാഘ്രാ, വിധിപ്രകാരം അവിടെ ഗന്ധമാല്യങ്ങൾ സമർപ്പിച്ചിരുന്നു. എല്ലാ ദിക്കിലും പൂർണ്ണമായ ജലകുംഭങ്ങൾ വെച്ചിരുന്നു. നെയ്യ്, പനച്ചിക്കൊള്ളി, കടുക് ഇവയൊക്കെ യഥാവിധി വെച്ചിരുന്നു മഹാഭുജാ! ചുറ്റും തെളിഞ്ഞ വസ്ത്രങ്ങളും, വിളക്കുംവെച്ച് പരിചര്യയ്ക്കായി വൃദ്ധസ്ത്രീകളും ചേർന്ന ആ ഈറ്റില്ലത്തിൽ പരിശീലനം സിദ്ധിച്ച ധീരന്മാരും സമർത്ഥന്മാരുമായ വൈദ്യന്മാരും കൂടിയിരുന്നു. രക്ഷോഘ്നങ്ങളായ ഔഷധമന്ത്ര പ്രയോഗങ്ങളും കുശലന്മാരായ തന്ത്രജ്ഞന്മാർ വിധിപ്രകാരംവെച്ച ദ്രവ്യങ്ങളുമെല്ലാം അവിടെ ജനാർദ്ദനൻ നോക്കിക്കണ്ടു. നിന്റെ അച്ഛനെ പ്രസവിച്ചുകിടക്കുന്ന ആ ഈറ്റില്ലം ഇപ്രകാരം കണ്ടു ഹർഷത്തോടെ ഹൃഷീകേശൻ 'നന്നു നന്ന്' എന്നു പറഞ്ഞു. ഇപ്രകാരം സസന്തോഷം വാർഷ്ണേയൻ പറയുന്ന സമയത്ത് പാഞ്ചാലി വെമ്പലോടെ ചെന്ന് ഉടനെ ഉത്തരയോടു പറഞ്ഞു. 'ഉത്തരേ, ഭദ്രേ, ഇതാ വരുന്നു നിന്റെ 'അമ്മാനച്ഛൻ' മധുസൂദനൻ. അപരാജിതനും, പുരാണഋഷിയും, അചിന്ത്യാത്മാവുമാണ് ആ അപരാജിതൻ. ഈ വാക്കുകേട്ട ഉടനെ ഉത്തര കണ്ണുനീർ തുടച്ചു. ബാഷ്പാകുലമായ വാക്കുകൾ അടക്കി. കണ്ണുനീര് അടക്കി.ദേഹം നല്ലപോലെ മറച്ചു. അങ്ങനെ പണിപ്പെട്ട് ആത്മാവിനെ നിയന്ത്രിച്ച് ഒരു ദേവിയുടെ മട്ടിൽ കൃഷ്ണന്റെ നേരെ തിരിഞ്ഞ്, സന്തപ്തഹൃദയത്തോടെ ആ മനസ്വിനി അവിടേക്കു വന്ന കൃഷ്ണനെ നോക്കി ആവലാതിപ്പെട്ട് ദുഃഖപൂർണ്ണമായ വാക്കുകൾ ഇപ്രകാരം പറഞ്ഞു.''

ഉത്തര പറഞ്ഞു: "അല്ലയോ പുണ്ഡരീകാക്ഷാ, ബാലൻ വേർപെട്ടുപോയ ഞങ്ങളെ കാണുന്നില്ലേ! ജനാർദ്ദനാ, അഭിമന്യുവിനോടൊപ്പം ഞാനും ഹനിക്കപ്പെട്ടിരിക്കുന്നു. ഞങ്ങൾ രണ്ടുപേരും ഇപ്പോൾ കൊല്ലപ്പെട്ടിരിക്കുന്നു. അല്ലയോ മധുഘ്നാ, വാർഷ്ണേയവീരാ, ഞാൻ അങ്ങയുടെ മുമ്പിൽ കുമ്പിട്ട് അങ്ങയുടെ ദയയ്ക്ക് ഇരക്കുന്നു. ദ്രോണപുത്രന്റെ അസ്ത്രത്താൽ ദഹിച്ചുപോയ എന്റെ പുത്രനെ ജീവിപ്പിക്കുക! ധർമ്മാത്മജക്ഷിതിപനോ, ഭീമസേനനോ, ഭവാനോ പറയേണ്ടത് ഇഷീക ഒന്നും അറിയാത്ത അമ്മയെ കൊന്നു കളയട്ടെ.' ഇങ്ങനെയാണ് പറഞ്ഞിരുന്നതെങ്കിൽ എത്ര നന്നായിരുന്നു. അങ്ങനെ ഞാൻ അന്നു നശിച്ചുപോയിരുന്നുവെങ്കിൽ ഈ മഹാദുഃഖം കാണേണ്ടിവരില്ലായിരുന്നു. ഗർഭത്തിൽ വാഴുന്ന ഈ ബാലന്ന് ബ്രഹ്മാസ്ത്രംകൊണ്ടുള്ള പാതനം, ആനൃശംസ ചെയ്തവനായ ദുർബുദ്ധിയായ അശ്വത്ഥാമാവിന്ന് എന്തു ഫലമാണ് ഏല്ക്കുവാൻ പോകുന്നതാവോ? ശത്രുനാശനനായ ഭവാനെ ഞാൻ കുമ്പിട്ട് അർച്ചിക്കുന്നു. ഗോവിന്ദാ! എന്റെ ഈ കുഞ്ഞ് ഇപ്പോൾ ജീവിച്ചില്ലെങ്കിൽ ഞാൻ എന്റെ പ്രാണൻ ഇപ്പോൾ ഉപേക്ഷിക്കും. മഹാശയാ, എന്റെ സകല മനോരഥവും ഇവനിലാണ് വർദ്ധിച്ചു സ്ഥിതിചെയ്യുന്നത്. ദ്രോണപുത്രൻ അവനെ നശിപ്പിച്ചിട്ടു പിന്നെ ഞാൻ ജീവിച്ചിട്ടെന്തു ഫലം കേശവാ! കൃഷ്ണാ, ഞാൻ വിചാരിച്ചിരുന്നു എന്റെ ഓമനപ്പുത്രനെ മടിയിൽ വെച്ചു ലാളിക്കുവാൻ. ആ ആഗ്രഹം നിഷ്ഫലമായി ഭവിച്ചു. ഞാൻ സന്തോഷത്തോടെ എന്റെ മകനെ നെഞ്ചോടണച്ച് ആലിംഗനം ചെയ്തു ലാളിക്കുമെന്നുള്ള ആശ നശിച്ചുപോയി ജനാർദ്ദനാ! ആ ചഞ്ചലലോചനനായ അഭിമന്യുവിന്റെ പുത്രൻ മരിച്ചുപോകയാൽ എന്റെ സകല ആശയും പാഴിലായിപ്പോയി. ആ ചപലാക്ഷനായ മരുമകൻ നിനക്കിഷ്ടപ്പെട്ടവനായിരുന്നില്ലേ കൃഷ്ണാ! നോക്കൂ, അവന്റെ പുത്രൻ കിടക്കുന്ന കിടപ്പ് ഒന്നു നീ നോക്കൂ! ബ്രഹ്മാസ്ത്രമേറ്റു മരിച്ചു കിടക്കുന്ന കിടപ്പ് നോക്കൂ! ഇവനും അച്ഛനെപ്പോലെ കൃതഘ്നൻതന്നെ! അച്ഛനെപ്പോലെ ഇവനും പാണ്ഡവശ്രീയെ വിട്ട് കാലപുരിയിലേക്കു പോയില്ലേ?

അഭിമന്യു മരിച്ചപ്പോൾ ഞാൻ സത്യംചെയ്തു. വീരാ! ഞാൻ ഇതാ നിന്റെ അരികിലേക്കു പുറപ്പെടുകയായി' എന്നു പറഞ്ഞു കേശവാ! ക്രൂരയായ ഇവൾ ജീവിതം കാംക്ഷിച്ച് പറഞ്ഞമാതിരി ചെയ്തില്ല. ഇന്ന് ഇത്ര വൈകി ഞാൻ അവന്റെ സമീപത്തെത്തിയാൽ ആ ഫൽഗുനാത്മജൻ എന്തു പറയും?''

**69. പരീക്ഷിത്സംജീവനം -** വൈശമ്പായനൻ പറഞ്ഞു: ദയനീയമായവിധം വിലപിച്ച് ഉന്മത്തയെപ്പോലെ പുത്രനെ കാംക്ഷിക്കുന്ന ഉത്തര തളർന്നു നിലത്തു വീണു. പുത്രശോകാർത്തയായ അവൾ അനാഹ്ലാദിതയായി നിലത്തു വീണ ഉടനെ അതു കണ്ടു ദുഃഖാർത്തയായി കുന്തി നില

വിളിച്ചു. ഒപ്പം എല്ലാ ഭാരതസ്ത്രീകളും ദുഃഖർത്തരായി കരഞ്ഞു മുറവിളികൂട്ടി. മുഹൂർത്തസമയം പാണ്ഡവരുടെ ആ ഗൃഹം ആർത്തസ്വരത്താൽ മുഴങ്ങി; കാണാൻപറ്റാത്ത മട്ടിലായി. അതിദാരുണമായി പുത്രശോകാർത്തയായ വിരാടപുത്രി കശ്മലപ്പെട്ടുപോയി. പിന്നെ ഉത്തര തൻേറടത്തോടെ എഴുന്നേറ്റ് മകനെ എടുത്തു മടിയിൽവെച്ച് ഇപ്രകാരം വിലപിച്ചു.''

ഉത്തര പറഞ്ഞു: "ധർമ്മജ്ഞൻെറ മകനേ, നീ ധർമ്മം അറിയുന്നില്ലല്ലോ! നീ എന്തേ നിൻെറ മുമ്പിൽ നില്ക്കുന്ന വൃഷ്ണിവീരനെ നോക്കാത്തത്? എന്തേ അഭിവാദനം ചെയ്യാത്തത്? ഉണ്ണീ നീ പോയി, എൻെറ വാക്കായി നിൻെറ അച്ഛനോടു പറയുക. 'വീരാ, കാലം എത്താതെ ആർക്കും ചാകുവാൻ കഴിയുകയില്ല! ഈ ഞാൻ ഇപ്പോൾ പതിയും പുത്രനും പിരിഞ്ഞവളായിരിക്കുന്നു. ചാകേണ്ടവളായിട്ടും ഈയുള്ളവൾ ചാകാതെ ജീവിക്കുന്നു; നിസ്വയായി, സ്വസ്തികെട്ടവളായി ജീവിക്കുന്നു.' ധർമ്മരാജാവ് സമ്മതിക്കയാണെങ്കിൽ ഞാൻ വിഷംതിന്നു ചാകാം. അല്ലെങ്കിൽ അഗ്നിയിൽ ചാടി മരിക്കാം. അല്ലെങ്കിൽ എൻെറ കരൾ എന്തുകൊണ്ടു പതിയും പുത്രനും മരിച്ചിട്ടും ആയിരം കഷണങ്ങളായി തകർന്നില്ലാ? മരണം വിഷമമായിരിക്കാം. ഉണ്ണീ, ഇതാ ഒന്ന് എഴുന്നേൽക്കൂ! ഒന്നു കണ്ണു തുറക്കൂ! നിൻെറ മുമ്പിൽ കരഞ്ഞു നില്ക്കുന്ന അമ്മാമയെ ഒന്നു നോക്കൂ! മുത്തശ്ശിയെ ഒന്നു നോക്കൂ! മാഴ്കി മങ്ങിക്കുഴങ്ങി ദുഃഖക്കടലിൽ മുങ്ങിനില്ക്കുന്ന പാഞ്ചാലിയെ ആര്യാ, നോക്കൂ ഉണ്ണീ! വേടൻെറ അമ്പേറ്റു മാഴ്കുന്ന മൃഗം പോലെ ദുഃഖിക്കുന്ന സാത്വതിയേയും ഒന്നു നോക്കൂ ഉണ്ണീ! ഒന്ന് എണീക്കൂ! ഒന്നു നോക്കൂ! ധീമാനായ ലോകനാഥൻെറ മുഖത്തൊന്നു നോക്കൂ! നിൻെറ അച്ഛൻെറ കണ്ണുകൾ പോലെ മനോഹരമായ നേത്രങ്ങളോടുകൂടിയ പങ്കജാക്ഷൻെറ മുഖത്തേക്കൊന്നു നോക്കു ഉണ്ണീ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കരഞ്ഞ് അവൾ പിന്നെയും വീണതു കണ്ട് ആ സ്ത്രീകൾ വീണ്ടും താങ്ങി ഉത്തരയെ എഴുന്നേല്പിച്ചു. മത്സ്യരാജപുത്രിയായ ഉത്തര ധൈര്യത്തോടെ എഴുന്നേറ്റു. കൃഷ്ണൻെറ മുമ്പിൽ കൈകൂപ്പി ഭൂമിയിൽ തൊട്ട് അഭിവാദനംചെയ്തു. അവളുടെ ആ ദുസ്സഹമായ നിലവിളികേട്ട് ആ പുരുഷർഷഭൻ കൃഷ്ണൻ, ആചമിച്ച് ബ്രഹ്മാസ്ത്രം ഉപസംഹരിച്ചു. 'അവൻെറ ജീവൻ ഞാൻ ഇതാ നല്കുന്നു' എന്നു ദാശാർഹൻ ഏറ്റുപറഞ്ഞു. ആ വിശുദ്ധാത്മാക്കളെല്ലാം കൃഷ്ണൻ പറഞ്ഞതു കേട്ടുനിന്നു.''

കൃഷ്ണൻ പറഞ്ഞു: "ഉത്തരേ, ഞാൻ അസത്യം പറയുകയില്ല. ഈ പറഞ്ഞത് സത്യമായി ഭവിക്കും. എല്ലാ ജീവികളും കാൺകെ ഞാൻ ഇവനെ ഇപ്പോൾ ജീവിപ്പിക്കും. ഞാൻ ഒരിക്കലും നേരമ്പോക്കിൽപ്പോലും അസത്യം പറഞ്ഞിട്ടില്ല, യെങ്കിൽ, ഞാൻ യുദ്ധത്തിൽ പിന്തിരിഞ്ഞിട്ടില്ലായെങ്കിൽ ഞാൻ ഈ പറഞ്ഞതു സത്യമെങ്കിൽ, ഇവൻ ജീവിക്കട്ടെ! എനിക്ക് ഇഷ്ടം ധർമ്മമാണെങ്കിൽ, വിശേഷിച്ചും ബ്രാഹ്മണേന്ദ്രരും എനിക്ക് ഇഷ്ടമാണെങ്കിൽ, ചത്തപിള്ളയായിപ്പിറന്ന അഭിമന്യുസുതൻ ജീവിക്കട്ടെ! വിജയനിൽ ഞാൻ ഒരിക്കലും വിരോധം അറിഞ്ഞിട്ടില്ല. അതു സത്യമാണെങ്കിൽ ആ സത്യത്താൽ, മരിച്ച ഈ കുട്ടി ജീവിക്കുമാറാകട്ടെ! എന്നിൽ സത്യവും, ധർമ്മവും നിലനില്ക്കുന്നതാണെങ്കിൽ അപ്രകാരം മൃതനായ ഈ കുട്ടി അഭിമന്യുപുത്രൻ, ജീവിക്കുമാറാകട്ടെ! കംസനെയും കേശിയെയും ഞാൻ ധർമ്മത്താലാണ് സംഹരിച്ചതെങ്കിൽ ആ സത്യത്താൽ ബാലനായ ഇവൻ വീണ്ടും ജീവിക്കുമാറാകട്ടെ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ പറഞ്ഞ ഉടനെ ആ ബാലൻ അല്ലയോ ഭരതർഷഭ! മെല്ലെ ചലിക്കുവാൻ തുടങ്ങി. രാജാവേ കുട്ടി സചേതനനായി.''

**70. പാണ്ഡവാഗമനം -** വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻ എപ്പോൾ ബ്രഹ്മാസ്ത്രം പിൻവലിച്ചുവോ രാജാവേ, ഉടനെ ആ ഗൃഹം നിൻെറ അച്ഛനാൽ തേജസ്സോടെ പ്രകാശിച്ചു. ഉടനെ അവിടെകൂടിയിരുന്ന രക്ഷസ്സുകളൊക്കെ വീടുവിട്ടോടി നശിച്ചു. 'കേശവാ, നന്ന് നന്ന്' എന്ന ആകാശഭാഷിതം ഉടനെ മുഴങ്ങി. ഉടനെ ആ ബ്രഹ്മാസ്ത്രം കത്തി ജ്വലിച്ച് ബ്രഹ്മപാർശ്വത്തേക്ക് പാഞ്ഞുപോയി. അതു പോയ ഉടനെ നിൻെറ അച്ഛൻ ജീവനോടെ പ്രകാശിച്ചു രാജാവേ! ഈ ബാലൻ യഥോത്സാഹം യഥാബലം ഇളകി.

അവൻ കൈകാൽ കുടഞ്ഞ് കളിച്ചു. ഇത് കണ്ടതോടെ ഭാരതസ്ത്രീകൾ മോദത്തിൽ മുഴുകി. ഗോവിന്ദൻ പറഞ്ഞ പ്രകാരം വിപ്രന്മാരെല്ലാം സ്വസ്തി പറഞ്ഞു. എല്ലാവരും പിന്നെ മോദത്തോടെ ജനാർദ്ദനനെ വാഴ്ത്തി. ഭാരതേന്ദ്രസ്ത്രീകൾ തോണിയോടുകൂടി മറുകരയെത്തുവാൻ നില്ക്കുന്നവരെപ്പോലെ ആശ്വാസംകൊണ്ടു. കുന്തിയും, പാഞ്ചാലിയും, സുഭദ്രയും, ഉത്തരയും മറ്റു രാജസ്ത്രീകളും മനസ്സുകുളുർത്തവരായിത്തീർന്നു.

നടന്മാർ, ദൈവജ്ഞന്മാർ, മല്ലന്മാർ, സുഖശയ്യാനുപൃച്ഛകന്മാർ, സൂതമാഗധന്മാർ ഇവരെല്ലാം ജനാർദ്ദനനെ പുകഴ്ത്തി. എല്ലാവരും കുരുവംശത്തെ ആശിസ്സുകളാൽ സ്തുതിച്ചു ഭരതർഷഭാ!

ഉത്തര എഴുന്നേറ്റ് യഥാകാലം ആ യദുവീരനെ പുത്രനോടുകൂടെ അഭിവാദ്യംചെയ്തു ഭാരതാ! അവന് കൃഷ്ണൻ വളരെ രത്നങ്ങൾ വിശേഷമായി നല്കി. മറ്റ് വൃഷ്ണികളും വേണ്ട സമ്മാനങ്ങൾ കുട്ടിക്ക് നല്കി. യഥാകാലം കുട്ടിക്ക്, നിൻെറ അച്ഛന്, സത്യസന്ധനായ ജനാർദ്ദനൻ നാമകരണം ചെയ്തു. 'കുലം ക്ഷയിച്ച കാലത്ത് ജാതനായ ഈ അഭിമന്യുപുത്രന്ന് (പരീക്ഷണവിധേയനാകയാൽ) പരീക്ഷിത്ത് എന്ന് പേര് നല്കി. യഥാകാലം നിൻെറ അച്ഛൻ വളർന്നു വന്നു രാജാവേ! ലോകർക്കെല്ലാം ഹൃദയാഹ്ലാദം വർദ്ധിപ്പിച്ചു. അങ്ങനെ നിൻെറ അച്ഛൻ വളർന്ന് ഒരുമാസം പ്രായമായി. അപ്പോഴേക്കും പാണ്ഡവന്മാരെല്ലാവരും വളരെ രത്നങ്ങളുമായി ഹസ്തിനാപുരിയിലെത്തി. അവർ അടുത്തെത്തിക്കൊണ്ടിരിക്കെ വിവരമറിഞ്ഞ് വൃഷ്ണികൾ എതിരേറ്റു. പുരവാസികൾ ഹസ്തിനാപുരം തോരണങ്ങളാലും മാല്യങ്ങളാലും അലങ്കരിച്ചു. വിചിത്രമായ കൊടിക്കൂറകൊണ്ടും പലതരം ധ്വജങ്ങൾകൊണ്ടും ഗൃഹങ്ങൾ അലങ്കരിച്ചു ജനേശ്വരാ!'

പലമാതിരി ഇപ്രകാരം ദേവതായനങ്ങൾ, പൂജ പാണ്ഡവപ്രിയകാംക്ഷയോടെ വിദുരൻ കല്പിച്ചു. രാജവീഥികൾ പൂക്കളാൽ അലങ്കരിക്കപ്പെട്ടിരുന്നു. ആ പുരം സമുദ്രത്തിൻെറ ഇരമ്പൽപോലെ ശബ്ദായമാനമാവുകയും അലങ്കാരങ്ങളാൽ പ്രശോഭിക്കുകയും ചെയ്തു. നൃത്തംവെക്കുന്ന നർത്തകന്മാരുടെയും, ഗായകന്മാരുടെയും ധ്വനികൊണ്ട് അന്ന് ആ പുരം കുബേരപുരംപോലെയായി. വന്ദിമാരും നരന്മാരും സ്ത്രീകളോടൊപ്പം വിവിക്തമായ പ്രദേശത്ത് ശോഭിക്കുന്നതുപോലെ അതാതിടങ്ങൾ ഉല്ലാസപൂർണ്ണമായി.

ചുറ്റും കറ്റേറ്റിളകുന്ന കൊടിക്കൂറകളും കരുക്കളെ ദക്ഷിണോത്തരങ്ങൾ കൈപൊക്കി ചൂണ്ടിക്കാണിക്കുംപോലെ ചലിച്ചു. രാജ്യം മുഴുവൻ ഉത്സവമാഘോഷിക്കണമെന്ന് രാജകിങ്കരന്മാർ വിളംബരംചെയ്തു. രത്നങ്ങളും, ആഭരണങ്ങളും നിറഞ്ഞ നിധി കൊണ്ടുവരുന്നതിൻെറ സൂചനയായി രാജ്യവാസികളെല്ലാം മഹോത്സവം ആഘോഷിക്കുവാൻ രാജാവിൻെറ കീഴിലുള്ള ഉദ്യോഗസ്ഥന്മാർ കല്പന നല്കി.''

**71. വ്യാസകൃഷ്ണാനുജ്ഞ -** വൈശമ്പായനൻ പറഞ്ഞു: "പാണ്ഡവന്മാർ അടുത്തെത്തിക്കഴിഞ്ഞു, എന്നു കേട്ട് ശത്രുകർശനനായ വാസുദേവൻ അമാത്യ

രോടും സുഹൃത്ഗണങ്ങളോടുംകൂടി പുറപ്പെട്ടു. പാണ്ഡവന്മാർ വൃഷ്ണികളോടു കൂടി ഒന്നായി ധർമ്മപ്രകാരം ചേർന്നു രാജാവേ! അവർ അങ്ങനെ ഹസ്തിനാപുരിയിൽ പ്രവേശിച്ചു. ആ വലിയ സൈന്യങ്ങളുടെ ചക്രനേമീസ്വനങ്ങളും, കുളമ്പടിശബ്ദങ്ങളുംചേർന്ന് ആകാശവും, ഭൂമിയും, വിണ്ണും നിറഞ്ഞ് മുഴങ്ങി. നിധിയെ മുന്നിലാക്കിക്കൊണ്ട് പ്രീതരായ പാണ്ഡവന്മാർ അമാത്യന്മാരോടും സുഹൃത്തുക്കളോടുംകൂടി തങ്ങളുടെ പുരത്തിൽ പ്രവേശിച്ചു.

ഹസ്തിനാപുരിയിൽ എത്തിയ ഉടനെ അവർ ന്യായം പോലെ ആദ്യമായി ധൃതരാഷ്ട്രരാജാവിനെ ചെന്നു കണ്ടു. ഓരോരുത്തനും അവനവൻെറ പേരു പറഞ്ഞ് അദ്ദേഹത്തിൻെറ പാദങ്ങളിൽ നമിച്ചു. ധൃതരാഷ്ട്രനെയും, പിന്നെ ഗാന്ധാരിദേവിയെയും, പിന്നെ കുന്തീദേവിയെയും ആ ഭരതസത്തമർ പൂജിച്ചു നൃപവ്യാഘ്രാ! പിന്നെ വൈശ്യാപുത്രനായ യുയുത്സുവിനോടുകൂടി അവർ വിദുരനെ ചെന്നുകണ്ടു. പാണ്ഡവന്മാരുടെ പൂജയേറ്റ് ആ വീരൻ ശോഭിച്ചു. പിന്നെ ആ വീരർ വളരെ ആശ്ചര്യവും ചിത്രവും അത്ഭുതവുമായ വൃത്താന്തം, നിൻെറ അച്ഛൻെറ ജന്മത്തെപ്പറ്റിയുള്ള വൃത്താന്തം കേട്ടു ഭാരതാ! ധീമാനായ വാസുദേവൻെറ ആ അത്ഭുതകർമ്മം കേട്ടറിഞ്ഞ് അവർ പൂജാർഹനും, ദേവകീസൂനുവുമായ കൃഷ്ണനെ പൂജിച്ചു.

പിന്നെ കുറച്ചുനാൾ കഴിഞ്ഞപ്പോൾ സത്യവതീസുതനായ വ്യാസൻ, മഹാതേജസ്വിയായ കൃഷ്ണദ്വൈപായനൻ ഹസ്തിനാപുരിയിൽ വന്നെത്തി. കുരുപ്രവരന്മാരെല്ലാം അദ്ദേഹത്തെ യഥായോഗ്യം പൂജിച്ചു. വൃഷ്ണ്യന്ധകശ്രേഷ്ഠന്മാരോടുകൂടി പാണ്ഡവർ അദ്ദേഹത്തെ ഉപാസിച്ചു. അവിടെ പലതരത്തിലുള്ള കഥകൾ ഓരോന്നുപറഞ്ഞ് അങ്ങനെയിരിക്കെ ധർമ്മപുത്രനായ യുധിഷ്ഠിരൻ വ്യാസനോട് ഇപ്രകാരം പറഞ്ഞു.''

ധർമ്മപുത്രൻ പറഞ്ഞു: "ഭഗവാനേ, അങ്ങയുടെ പ്രസാദത്താലാണ് ഈ രത്നം ഞങ്ങൾ കൊണ്ടുവന്നത്. അത് അശ്വമേധയാഗത്തിൽ ഉപയോഗപ്പെടുത്തുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു. അല്ലയോ മുനിസത്തമാ, ഭവാൻെറ അനുവാദം ഞങ്ങൾ ആഗ്രഹിക്കുന്നു ഭവാൻെറയും കേശവൻെറയും പാട്ടിലാണ് ഈ ഞങ്ങൾ എല്ലാവരും.''

വ്യാസൻ പറഞ്ഞു: "രാജാവേ, ഞാൻ സമ്മതിക്കുന്നു. ഇനി എന്താണു വേണ്ടതെന്ന് ആജ്ഞാപിച്ചാലും. വിധിപ്രകാരം ദക്ഷിണയോടുകൂടിയ അശ്വമേധയാഗംതന്നെ നടത്തണം. സകലപാതകങ്ങളെയും നശിപ്പിക്കുവാൻ പറ്റിയതാണ് അശ്വമേധയാഗം. രാജാവേ, അതു ചെയ്തുകഴിഞ്ഞാൽ പിന്നെ ഒരുവിധ പാപവും അങ്ങയിൽ ബാക്കിനില്ക്കുകയില്ല. അതിലൊട്ടും സംശയിക്കയേ വേണ്ടാ!''

വൈശമ്പായനൻ പറഞ്ഞു: "അതു കേട്ട് ആ ധർമ്മിഷ്ഠനും കുരുരാജാവുമായ യുധിഷ്ഠിരൻ അല്ലയോ കൗരവ്യാ, അശ്വമേധയാഗം ചെയ്യുവാൻ തീരുമാനിച്ചു. അതൊക്കെ ആ രാജാവ് വേദവ്യാസനെ സമ്മതിപ്പിച്ചു. പിന്നെ വാസുദേവൻെറ സമീപത്തെത്തി ആ വാഗ്മി ഇപ്രകാരം പറഞ്ഞു.''

ധർമ്മപുത്രൻ പറഞ്ഞു: "പുരുഷോത്തമാ, ഭവാനാൽ ദേവകീ ദേവി സുപ്രജയായി (നല്ല സന്താനമുള്ളവളായി) മഹാബാഹോ, ഞാൻ അങ്ങയോടു പറയുന്നത് സാധിപ്പിക്കുക. അച്യുതാ! വിക്രമത്താലും ബുദ്ധിയാലും അങ്ങയാണല്ലോ യുദ്ധത്തിൽ ഈ ഭൂമിയൊക്കെ ജയിച്ചത്. ഭവാൻ എന്നെ ദീക്ഷിപ്പിക്കുക! അങ്ങ് ഞങ്ങൾക്ക് ഉത്തമനായ ഗുരുവാണ്. ദാശാർഹാ, ഭവാൻ യജിച്ചാൽ ഞാൻ പാപമൊക്കെ നശിച്ചവനായി ഭവിക്കും. നീ യജ്ഞമാണ്, അക്ഷരനാണ്, എല്ലാം നീയാണ്. നീ ധർമ്മമാണ്, നീ പ്രജാപതിയാണ്, നീ സർവ്വജീവിക്കും ഗതിയാണെന്നുറച്ചാണ് ഞാൻ ഇരിക്കുന്നത്.''

വാസുദേവൻ പറഞ്ഞു: "മഹാബാഹോ, ഭവാൻ ഇപ്രകാരം പറയുവാൻ അർഹൻതന്നെയാണ് അരിന്ദമാ. നീ എല്ലാ ജീവിക്കും ഗതിയാണെന്ന് ഉറച്ചാണ് ഞാൻ ഇരിക്കുന്നത്. കുരുവീരന്മാരിൽ നീയാണല്ലോ ധർമ്മത്താൽ വിലസുന്നത്. രാജാവേ, ഞങ്ങളെല്ലാം അങ്ങയുടെ കീഴിൽ നില്ക്കുന്നു. നീ ഞങ്ങൾക്കെല്ലാം രാജാവാണ്. നീ ഞങ്ങൾക്കെല്ലാം ഗുരുവാണ്. എൻെറ സമ്മതത്തോടെ നീ യജിക്കൂ. നീ സാധിക്കേണ്ടതാണ് ഈ ക്രതു. ഭവാൻ വിചാരിക്കുന്ന കാര്യം ഞങ്ങളെ ഏല്പിക്കുക ഭാരതാ! ഞാൻ സത്യം ഏറ്റുപറയുന്നു. അങ്ങ് കല്പിക്കുന്നതെല്ലാം ഞാൻ ചെയ്തുകൊള്ളാം അനഘാശയാ! ഭീമസേനനും അർജ്ജുനനും മാദ്രീകുമാരന്മാരും അല്ലയോ രാജാവേ നീ യജിച്ചാൽ യത്നം ചെയ്തവരായി ഭവിക്കും.''

**72. യജ്ഞസാമഗ്രീസമ്പാദനം -** വൈശമ്പായനൻപറഞ്ഞു: "കൃഷ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ ധർമ്മപുത്രനായ യുധിഷ്ഠിരൻ മേധവിയായ വ്യാസനെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'തത്ത്വമായി അശ്വമേധത്തിന്നു പറ്റിയ കാലം എപ്പോഴാണ് അങ്ങയ്ക്ക് ബോദ്ധ്യമായിക്കാണുന്നത്. അപ്പോൾ ഭവാൻ അതിന്നുവേണ്ടി എന്നെ ദീക്ഷിപ്പിച്ചാലും! ഭവാൻെറ അധീനത്തിലാണ് എൻെറ ക്രതു.''

വ്യാസൻ പറഞ്ഞു: "കൗന്തേയാ, ഞാൻ പൈലനോടും (വ്യാസശിഷ്യൻ) യാജ്ഞവല്ക്യനോടുംകൂടി കാലാനുരൂപമായ വിധി എന്താണോ, അത് നിസ്സംശയം ചെയ്തുകൊള്ളാം. ചൈത്രമാസത്തിൽ വെളുത്തവാവിൽ നീ ദീക്ഷയെടുക്കണം. യജ്ഞത്തിന്നുള്ള സംഭാരങ്ങളെല്ലാം ഒരുക്കുക. പുരുഷർഭാ, അശ്വവിദ്യ അറിയുന്ന സൂതന്മാരും അതറിയുന്ന വിപ്രന്മാരും മേദ്ധ്യശ്വത്തെ നിൻെറ യജ്ഞം നടത്തുവാൻവേണ്ടി പരീക്ഷിക്കുക. ആഴിചുഴുന്ന ഊഴിചുറ്റുവാൻ ശാസ്ത്ര പ്രകാരം അതിനെ വിടുക. ആ അശ്വം അങ്ങയുടെ ദീപ്തമായ കീർത്തിയെ കാണിച്ചുകൊണ്ട് ലോകത്തെങ്ങും ചുറ്റിനടക്കട്ടെ രാജാവേ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വ്യസൻ പറഞ്ഞതു കേട്ട് 'അങ്ങനെ ചെയ്യാം' എന്ന് രാജാവു പറഞ്ഞു. ആ ബ്രഹ്മണൻ പറഞ്ഞമാതിരി എല്ലാം ചെയ്തു രാജാവേ! അശ്വമേധത്തിനുള്ള സംഭാരമൊക്കെ ഒരുക്കി. എല്ലാം ഒരുക്കിക്കഴിഞ്ഞതിന്നുശേഷം ധർമ്മപുത്രരാജാവ്, അമേയാത്മാവ്, വേദവ്യാസനോട് എല്ലാം തയ്യാറായി എന്നുണർത്തിച്ചു. തേജസ്വിയായ വ്യാസൻ ഉടനെ രാജാവായ ധർമ്മജനോട് ഇപ്രകാരം പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "ഭവാൻെറ ദീക്ഷണത്തിൽ ഞങ്ങൾ കാലത്തിന്നും യോഗത്തിന്നുമനുസരിച്ച് തയ്യാറായിരിക്കുന്നു. സ്ഫ്യവും (യജ്ഞത്തിൽ ജന്തുക്കളെ അറക്കുവാനുള്ള വാൾ) കൂർച്ചവും (ഒരുപിടി കുശ) എന്നിവ സ്വർണ്ണംകൊണ്ടുള്ളതാകണം. മറ്റുപകരണങ്ങളെല്ലാം സ്വർണ്ണം കൊണ്ടുതന്നെയാകണം. അതിന്നു വേണ്ടുന്നതെല്ലാം സ്വർണ്ണം കൊണ്ടുതന്നെ ഉണ്ടാക്കിക്കുക. അശ്വത്തെ ഇന്നുതന്നെ വിടണം. പിന്നെ മന്നിൽ രക്ഷയോടുകൂടി അവൻ യഥാക്രമം യഥാവിധി ശാസ്ത്രംപോലെ ചുറ്റിനടക്കട്ടെ.''

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, നാം വിടുന്ന അശ്വം ഈ മന്നിൽ എങ്ങനെയാണു ചുറ്റിനടക്കുക. ഇഷ്ടമായ വിധത്തിൽ ചുറ്റുവാൻവിടുന്ന അതിന്നു രക്ഷ നല്കേണ്ടതില്ലേ? കാമചാരിയായി ഭൂമി ചുറ്റുന്ന ഈ കുതിരയെ ആരാണു രക്ഷിക്കേണ്ടതെന്ന് മാമുനേ, ഭവാൻ പറഞ്ഞാലും!''

വൈശമ്പായനൻ പറഞ്ഞു: "രാജാവു പറഞ്ഞതു കേട്ടപ്പോൾ വ്യാസമഹർഷി പറഞ്ഞു: "ഭീമസേനൻെറ അനുജനും വില്ലാളികളിൽ ഉത്തമനും സഹിഷ്ണുവും ധൃഷ്ണുവുമായ ജിഷ്ണുവുണ്ടല്ലോ, അവൻ അശ്വത്തെ കാത്തുകൊള്ളും. അവൻ ഭൂമി വെല്ലുന്നതിന്നു ശക്തനാണ്. നിവാതകവചന്മാരെ കൊന്നവനാണവൻ. അവന്നു ദിവ്യാസ്ത്രങ്ങൾ കൈവശമുണ്ട്, ദിവ്യമായ ദേഹവുമുണ്ട്. വില്ലും അവൻെറ ആവനാഴിയും ദിവ്യമാണ്. അവയെല്ലാം അവൻെറ പിന്നാലെ ചെന്നുകൊള്ളും. അവൻ ധർമ്മാർത്ഥകുശലനാണ്. എല്ലാ വിദ്യകളിലും നിപുണനാണ്. അല്ലയോ നൃപശ്രേഷ്ഠാ, അവൻ ശാസ്ത്രപ്രകാരം ഭവാൻെറ അശ്വത്തെ നടത്തും. രാജപുത്രനും മഹാബാഹുവും ശ്യാമനും രാജീവലോചനനും വീരനും സൗഭദ്രജനകനുമായ അർജ്ജുനൻ അശ്വത്തെ കാത്തുകൊള്ളും. തേജസ്വിയായ ഭീമസേനൻ, ഭൂരിവിക്രമനായ ആ കൗന്തേയൻ രാജ്യം സംരക്ഷിച്ചുകൊള്ളും. മാത്രമല്ല, നകുലനും സഹദേവനും കാത്തുകൊള്ളും സഹദേവൻ മഹാബുദ്ധിമാനാണ്, അവൻ കുടുംബതന്ത്രം വിധിപോലെ കാക്കും. പേരെടുത്തവനാണ് അവൻ.' ഇതൊക്കെ യഥാന്യായം പറഞ്ഞുകേട്ടപ്പോൾ കുരൂദ്വഹൻ ബന്ധുജനങ്ങൾക്കു ക്ഷണം അയയ്ക്കുകയും അർജ്ജുനനെ അശ്വസംരക്ഷണത്തിന്ന് ഏല്പിക്കുകയും ചെയ്തു.''

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ അർജ്ജുനാ, വീരാ! നീ കുതിരയെ പരിപാലിക്കുക. അശ്വമേധത്തിലെ അശ്വത്തെ രക്ഷിക്കുവാൻ നീ അർഹനാണല്ലോ. മറ്റാരും അതിന്നു പോന്നവരായി ഞാൻ കാണുന്നില്ല. മഹാബാഹോ, നിന്നോട് ഏതെങ്കിലും രാജാക്കന്മാർ എതിർത്തേല്ക്കുകയാണെങ്കിൽ അവരുമായി എന്നെന്നേക്കും വിഗ്രഹം ബാധിക്കാത്തമട്ടിൽ ചെയ്യണം അനഘാശയാ! നീ എൻെറ യജ്ഞത്തെപ്പറ്റി ചെല്ലുന്നിടത്തൊക്കെ പറയണം. രാജാക്കന്മാരോട് തക്കസമയത്ത് അശ്വമേധത്തിന്ന് എത്തണമെന്നു ക്ഷണിക്കണം മഹാബാഹോ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധർമ്മാത്മാവ് തൻെറ ഭ്രാതാവായ സവ്യസാചിയോടു പറഞ്ഞു. പുരം രക്ഷിക്കുന്നതിന്ന് ഭീമനെയും നകുലനെയും നിയോഗിച്ചു. യുധിഷ്ഠിരൻ ധൃതരാഷ്ട്രരാജാവിനെക്കണ്ടു സംസാരിച്ച് അനുവാദം വാങ്ങുകയുംചെയ്തു.''

**73. അശ്വാനുസരണം** - വൈശമ്പായനൻ പറഞ്ഞു: "ദീക്ഷാകാലം വന്നുചേർന്നപ്പോൾ ഋത്വിക്പ്രവരന്മാരായ അവർ രാജാവിനെ വിധിപോലെ അശ്വമേധത്തിന്നു ദീക്ഷയെടുപ്പിച്ചു. ദീക്ഷിച്ച രാജാവ് പശുബന്ധങ്ങൾ മുതലായ കർമ്മങ്ങൾ ചെയ്തു (യാഗത്തിൽ കൊല്ലേണ്ടതായ ജീവികളെ പിടിച്ചു കെട്ടുന്ന കർമ്മം വിധിപ്രകാരം രാജാവ് നിർവ്വഹിച്ചു) ഋത്വിക്ജനങ്ങളോടുകൂടി തേജസ്വിയായ ധർമ്മപുത്രൻ പ്രശോഭിച്ചു. അശ്വമേധത്തിന്നുള്ള അശ്വത്തെ ധർമ്മവിത്തമനായ വ്യാസൻതന്നെ ശാസ്ത്രപ്രകാരം വിട്ടു. ദീക്ഷയെടുത്ത ധർമ്മപുത്രൻ, രുക്മകണ്ഠനും ഹേമമാലിയുമായി കത്തുന്ന അഗ്നിപോലെ പ്രശോഭിച്ചു. കൃഷ്ണാജിനവും ദണ്ഡും ധരിച്ച് പട്ടുടുത്ത രാജാവ് ദ്യുതിമാനായി അദ്ധ്വരത്തിൽ വീണ്ടും പ്രജാപതിയെപ്പോലെ ശോഭിച്ചു.

തുല്യമായ വേഷത്തിൽ രാജാവിൻെറ ഋത്വിക്കുകൾ എല്ലാവരും വിളങ്ങി. കത്തുന്ന അഗ്നിപോലെ പാർത്ഥനും വിളങ്ങി. ശ്വേതാശ്വനായ ധനഞ്ജയൻ ധർമ്മരാജാവിൻെറ കല്പനപ്രകാരം ശക്തനായ കൃഷ്ണസാരാശ്വത്തെ വിധിപോലെ പിന്തുടർന്നു രാജാവേ! ഉടുമ്പിൻതോലുറയിട്ട കൈകളിൽ ഗാണ്ഡീവം വില്ല് ഉലച്ച്, ആ കുതിരയെ സസന്തോഷം പിൻതുടർന്നു. കുരുശ്രേഷ്ഠനായ അർജ്ജുനൻെറ ആ യാത്ര കാണുവാൻ നഗരവാസികൾ ആബാലവൃദ്ധം തെരുവിൻെറ ഇരുവശങ്ങളിലും തിങ്ങിക്കൂടി. ആ വാജിയെയും, ആ വാജിപരിചാരകനെയും കാണുവാൻ തമ്മിൽ തിങ്ങിനില്ക്കുന്ന അവരിൽനിന്നു ചൂടു പുറപ്പെട്ട് ഉഷ്ണിച്ചു വലഞ്ഞു. അങ്ങനെ നില്ക്കുമ്പോൾ കൗന്തേയനായ അർജ്ജുനൻെറ വരവുകണ്ട് ജനങ്ങൾ ജയാശംസകൾ വിളിച്ചു. ആർപ്പുവിളികൊണ്ട് ദിക്കുകളും ആകാശവും തിങ്ങിവിങ്ങി രാജാവേ! 'ഇതാ പോകുന്നു കൗന്തേയൻ! ഇതാ പോകുന്നു ദീപ്തിമാനായ അശ്വം! ഇതാ അശ്വത്തെ പിൻതുടർന്ന് അർജ്ജുനൻ പോകുന്നു! വലിയ വില്ലേന്തിയ മഹാഭുജൻ ഇതാ പോകുന്നു.' ഇപ്രകാരമുള്ള ശബ്ദകോലാഹലങ്ങളാൽ ഹസ്തിനപുരം മുഴങ്ങി. 'സ്വസ്തി ഭവിക്കട്ടെ! ഭാരതാ! ക്ലേശം കൂടാതെ വീണ്ടും വരിക.' ഇപ്രകാരം ചില പുരുഷന്മാർ ആശംസിച്ചു. 'അർജ്ജുനനെ ഈ തിക്കിനുള്ളിൽക്കൂടി കാണാൻ വിഷമം! വില്ലു കാണുന്നുണ്ട്! ഇതല്ലെ ഭീമനിർഹ്രാദമായ ഗാണ്ഡീവം? വിശുദ്ധമായവില്ല്? സ്വസ്തി ഭവിക്കട്ടെ! ക്ലേശംകൂടാതെ പൊയ്ക്കൊള്ളട്ടെ! ഭയം വിട്ടവനായി പൊയ്ക്കൊള്ളട്ടെ! തിരിച്ച് വന്നിട്ട് ഇനി അർജ്ജുനനെക്കാണാം. അവൻ ഉടനെ വരും.' ഇപ്രകാരം പല വിധത്തിൽ സ്ത്രീകളും പുരുഷന്മാരും ഭരതർഷഭാ, പറയുന്ന നല്ലവാക്കുകൾ ആ ഉൽകൃഷ്ടബുദ്ധിമാൻ കേട്ടുകൊണ്ടു നടന്നു. യാജ്ഞവൽക്യൻെറ യജ്ഞകർമ്മവിചക്ഷണനായ ശിഷ്യൻ, വേദപാരഗനായ വിപ്രൻ, പാർത്ഥൻെറ കൂടെപ്പോയി. വേറെ വേദപരാഗന്മാരായ പല വിപ്രന്മാരും പോയി മഹാഭാഗാ! ആ മഹാത്മാവിൻെറകൂടെ പല രാജാക്കന്മാരും വിധിപ്രകാരം പോയി പൃഥിവീപതേ! അതും ധർമ്മരാജാവിൻെറ അനുജ്ഞയാലാണ്. അല്ലയോ ശുഭാശയാ, പാണ്ഡവർ അശ്വത്തിൻെറ തേജസ്സാൽ ജയിച്ച ഭൂമിയിൽ ദേശംതോറും സഞ്ചരിച്ചു. മഹാരാജാവേ, ആ യാത്രയിൽ പാണ്ഡവന്നു വന്നുപെട്ട യുദ്ധങ്ങളെ ഇനി വർണ്ണിക്കാം. അല്ലയോ വീരാ, വലിയതും വിചിത്രതരവുമായിരുന്നു ആ സംഘട്ടനങ്ങൾ.

ആ കുതിര ഭൂമിയെ വലംവെച്ച് ചുറ്റി. ആദ്യം അത് വടക്കോട്ടേക്കാണു പോയത്. ആ യാത്രയെപ്പറ്റി കേൾക്കു രാജാവേ! രാജാക്കന്മാരുടെ രാജ്യങ്ങൾ മർദ്ദിക്കുന്ന ആ ഉത്തമമായ അശ്വം മെല്ലെ നടന്നുപോയി. അതിനെ പിന്തുടർന്ന് ശ്വേതാശ്വരഥീന്ദ്രനായ അർജ്ജുനനും പോയി. ആ യാത്രയിൽ ഹതബാന്ധവരായ രാജാക്കന്മാർ (ഭാരതയുദ്ധത്തിൽ ബന്ധുജനങ്ങൾ മരിച്ച രാജാക്കന്മാർ) പതിനായിരംപേർ ഒത്തുചേർന്ന് അർജ്ജുനൻെറ നേരെ പൊരുതി. രാജാവേ, ആ പോരാട്ടത്തിൽ കിരാതന്മാരും, യമനന്മാരും, വില്ലും വാളുമേന്തിയ പലരും, മറ്റു പലതരം, മ്ലേച്ഛന്മാരുമുണ്ടായിരുന്നു. ഇവരെല്ലാം മുമ്പ് പോരിൽ പിന്മടക്കിവിട്ടവരായിരുന്നു. ആര്യന്മാരായ മന്നവന്മാരും, പ്രഹൃഷ്ടരായ നരവാഹനന്മാരും പാണ്ഡുപുത്രനോട് ഏറ്റു. പലരും യുദ്ധദുർമ്മദന്മാരായിരുന്നു. ഇപ്രകാരം പലയിടത്തും യുദ്ധം നടന്നു രാജാവേ! പല ദിക്കിൽ നിന്നും വന്നുചേർന്ന രാജാക്കന്മാരുമായി അർജ്ജുനന്ന് യുദ്ധംചെയ്യേണ്ടതായിവന്നു. രണ്ടുഭാഗത്തും കടുത്ത പോരാട്ടം നടന്ന ചരിത്രം ഇനി അനഘാശയാ, ഞാൻ ഭവാനോടു പറയാം.''

**74. അശ്വാനുസരണം - ത്രിഗർത്തപരാഭവം** - വൈശമ്പായനൻ പറഞ്ഞു: "ത്രിഗർത്തന്മാരുമായി കിരീടിയുദ്ധത്തിൽ പ്രവേശിച്ചു. അവർ വളരെ പകയുള്ളവരും കൊല്ലപ്പെട്ടവരുടെ പുത്രന്മാരും, പൗത്രന്മാരുമായിരുന്നു. അവർ ഉത്തമമായ യജ്ഞാശ്വം വന്നതറിഞ്ഞ്, തങ്ങളുടെ രാജ്യത്തിൻെറ അതിർത്തിയിൽവെച്ച് ചട്ടയിട്ട ആ വീരന്മാർ വന്ന് വളഞ്ഞു. തേരിലിരിക്കുന്നവരും, ആവനാഴിയുള്ളവരും, കോപ്പണിഞ്ഞ അശ്വങ്ങളോടു കൂടിയവരുമായ അവർ വന്നു വളഞ്ഞ് യജ്ഞാശ്വത്തെ പിടിക്കുവാനായി തുനിഞ്ഞു. അപ്പോൾ കിരീടി

ആ വീരന്മാരുടെ ആഗ്രഹമെന്തെന്ന് ചിന്തിച്ചറിഞ്ഞ് തൻെറ മുമ്പിലെത്തിയ ആ വീരന്മാരോടു സാന്ത്വോക്തികൾ പറഞ്ഞു. അവർ ഉടനെ അതിനെ അവഗണിച്ച് അമ്പുകൾ തൂകി. തമോരജസ്സുകളിൽ മുങ്ങിയ അവരെ കിരീടി തടുത്തു. അവരോടു ചിരിച്ചുകൊണ്ടു കിരീടി പറഞ്ഞു ഭാരതാ! "ധർമ്മം വിട്ടവരേ, നിങ്ങൾ ഒഴിഞ്ഞുമാറിക്കൊള്ളുവിൻ! ജീവിതം വെറുതെ നശിപ്പിക്കേണ്ട! ശ്രേയസ്കരമായതു ജീവിതമാണ്.'' വീരനായ അർജ്ജുനൻ അശ്വസംരക്ഷണത്തിന്ന് പോകുമ്പോൾ ധർമ്മജൻ ഇപ്രകാരം പറഞ്ഞിട്ടുണ്ട്. 'ബന്ധുക്കൾ മൃതിയടഞ്ഞവരായ രാജാക്കന്മാരെ നീ കൊല്ലരുത്. ഇപ്രകാരം തടുത്തിട്ടുള്ളതുകൊണ്ട് അർജ്ജുനൻ അവരെ കൊല്ലുവാൻ ശ്രമിച്ചില്ല. ഒഴിച്ചുപൊയ്ക്കൊള്ളുവാൻ പറഞ്ഞു. എന്നാൽ അവർ വിട്ടൊഴിച്ചതുമില്ല.

പിന്നെ ത്രിഗർത്തരാജാവായ സൂര്യവർമ്മനെ യുദ്ധത്തിൽ ശരജാലംകൊണ്ടു മൂടി ധനഞ്ജൻ ചിരിച്ചു. അവർ അത് സഹിച്ചില്ല. അവർ തോരൊലി കൂട്ടി, ചക്രധ്വനികൂട്ടി എല്ലാ ദിക്കുകളും മുഴക്കി ധനഞ്ജയനോട് ഏറ്റുമുട്ടി. സൂര്യവർമ്മാവ് പാർത്ഥനിൽ മൂർച്ചകൂട്ടിയ ശരങ്ങളെ അസ്ത്രലാഘവംകാട്ടി നൂറെണ്ണം എയ്തു രാജാവേ! അപ്രകാരം മറ്റു വില്ലാളികളും സഹായികളും ധനഞ്ജയനെ വധിക്കുവാൻ ആഗ്രഹിച്ചുതന്നെ ശരജാലം വർഷിച്ചു. ഞാണുവലിച്ച് എയ്തുവിട്ട പല ബാണങ്ങളെയും പാർത്ഥൻ അറുത്തു ഭൂമിയിൽ വീഴ്ത്തി. തേജസ്വിയായ കേതുവർമ്മാവും അവൻെറ സഹോദരനായ യുവാവും ജ്യേഷ്ഠന്നുവേണ്ടി പേരെടുത്ത് പാണ്ഡുപുത്രനുമായി പോരാടി. ആ കേതുവർമ്മാവ് യുദ്ധത്തിൽ എതിർത്തേല്ക്കുന്നതു കണ്ട് ഉടനെ കൂരമ്പുകൾ വലിച്ച് രിപുനാശനനായ ബീഭത്സു എയ്തു. കേതുവർമ്മനെ എയ്തപ്പോൾ മഹാരഥനായ ധൃതവർമ്മൻ തേരോടിച്ച് എത്തി. വളരെ ശരങ്ങൾ ജിഷ്ണുവിൽ വർഷിച്ചു. അവൻെറ കൈവേഗംകൊണ്ട് വീര്യവാനായ ജിഷ്ണു അഭിനന്ദിച്ചു. ബാലനായ ധൃതവർമ്മൻെറ യുദ്ധവൈദഗ്ദ്ധ്യം ഗുഡാകേശന്ന് വളരെ ബോധിച്ചു. അവൻ ശരം എടുക്കുന്നതും തൊടുക്കുന്നതും പാകശാസിനി കണ്ടില്ല. ശരങ്ങൾ വന്നുവീഴുന്നതേ കണ്ടുള്ളൂ. യുദ്ധത്തിൽ അർജ്ജുനൻ ധൃതവർമ്മനെ പ്രകീർത്തിച്ചു. മനസ്സുകൊണ്ട് അല്പസമയം പോരിൽ ഹർഷംപൂണ്ടപോലെ അർജ്ജുനൻ കാണപ്പെട്ടു. പാമ്പുപോലെ ചൊടിച്ചു ചീറി എയ്യുന്ന അവനെ പ്രീതിയോടെ മഹാബാഹുവായ കുരുവീരൻ കൊന്നില്ല; ചിരിച്ചുകൊണ്ട് ശരമെയ്തു നിന്നു. ഓജസ്വിയായ പാർത്ഥൻ ഇപ്രകാരം ദ്രോഹിക്കാതെ കാക്കുന്ന ധൃതവർമ്മൻ ഉടനെ തീക്ഷ്ണമായ ബാണം വിജയനിൽ വിട്ടു. അത് ഉടനെ കൈയിൽ വന്നേറ്റ് ഊക്കിൽ കയറിയപ്പോൾ മോഹിച്ചുപോയി. ഗാണ്ഡീവം കൈയിൽനിന്ന് വിട്ടുപോയി. അത് നിലത്തുപതിച്ചു. സവ്യസാചിയുടെ കൈയിൽനിന്നു വീഴുന്ന വില്ലിൻെറ അകൃതി ഇന്ദ്രൻെറ ചാപംപോലെ ആയിത്തീർന്നു, ഭാരതാ! ആ ദിവ്യമായ വില്ല് വീണ ഉടനെ രാജാവേ, ആ മഹാഹവത്തിൽ അത്യുഗ്രമായി ധൃതവർമ്മൻ ചിരിച്ചു. ഉടനെ തൻെറ കൈയിലെ ചോര തുടച്ച് ജിഷ്ണു ദിവ്യമായ ചാപം എടുത്ത് ശരങ്ങൾ വർഷിച്ചു. ഉടനെ ഹലഹലാ ശബ്ദം ആകാശത്തിൽ മുഴങ്ങി. ആ കർമ്മത്തെക്കണ്ടു നാനാ ഭൂതഗണങ്ങൾ ഉച്ചത്തിൽ ആർപ്പുവിളിച്ചു. ക്രോധിച്ച അർജ്ജുനനെ കാലാന്തകയമന്ന് തുല്യനായി കാണപ്പെട്ടു. അപ്പോൾ ത്രിഗർത്തയോധന്മാർ ചുറ്റും വളഞ്ഞു അവർ പാഞ്ഞുവന്നത് ധൃതവർമ്മനെ കാക്കുവാനായിരുന്നു. അർജ്ജുനൻെറ ചുറ്റും അവർ വളഞ്ഞു അർജ്ജുനൻെറ കോപം മുഴുത്തു. ഉടനെ അവരുടെ ഭടന്മാരിൽ പത്തും എട്ടും പേരെ അനേകം ഇരുമ്പുശരങ്ങൾകൊണ്ട് വധിച്ചു. അവരെല്ലാം കെട്ടുപൊട്ടി ഉടഞ്ഞുതകർന്നമട്ടായി. അവരെ നോക്കി വെമ്പലോടെ ധനഞ്ജയൻ സർപ്പംപോലെയുള്ള ശരങ്ങളെ അത്യുച്ചത്തിൽ ചിരിച്ചുകൊണ്ട് എയ്തു. മനസ്സുകെട്ട് മഹാരഥന്മാരായ ത്രിഗർത്തന്മാർ ധനഞ്ജയശരാർത്തന്മാരായി പത്തുദിക്കിലേക്കും പാഞ്ഞുപോയി. അവർ സംശപ്തകാരിയായ ആ പുരുഷവ്യാഘ്രനോടു പറഞ്ഞു: 'അല്ലയോ അർജ്ജുനാ, ഞങ്ങൾ നിൻെറ കിങ്കരന്മാരാണ്. ഞങ്ങൾ എല്ലാവരും നിൻെറ പാട്ടിൽ നില്ക്കുന്നു. ഭവാൻെറ മുമ്പിൽ വണങ്ങിനില്ക്കുന്ന പ്രേഷ്യരോട് ഭവാൻ കല്പിച്ചാലും! ഞങ്ങൾ പാർത്ഥാ, കൗരവനന്ദനാ! ഭവാൻെറ കല്പന അനുസരിക്കുവാൻ സന്നദ്ധരാണ്. ഇപ്രകാരം ആ ത്രിഗർത്തന്മാർ പറഞ്ഞപ്പോൾ അർജ്ജുനൻ അവരോടെല്ലാവരോടുമായി വിളിച്ചുപറഞ്ഞു: "നിങ്ങൾ നിങ്ങളുടെ ജീവൻ കാത്തു കൊള്ളുവിൻ! എൻെറ ശാസനം സ്വീകരിച്ചുകൊള്ളുവിൻ!''

**75. അശ്വാനുസരണം - വജ്രദത്തയുദ്ധം -** വൈശമ്പായനൻ പറഞ്ഞു: "പ്രാക്ജ്യോതിഷത്തിലെത്തി അവിടെ ആ ഉത്തമമായ അശ്വം സഞ്ചരിച്ചു. ഉടനെ ഭഗദത്തപുത്രനായ വജ്രദത്തൻ യുദ്ധത്തിന്നൊരുങ്ങിയിറങ്ങി. രണകർക്കശനായി ആ രാജാവ്. പാണ്ഡുപുത്രൻെറ ഹയം എത്തിയെന്നറിഞ്ഞപ്പോൾ ആ മഹീപതി പുരത്തിൽനിന്നിറങ്ങിച്ചെന്ന് ബലമായി അശ്വത്തെപ്പിടിച്ച് നഗരത്തിലേക്കു കൊണ്ടുപോയി. അതു കണ്ടപ്പോൾ മഹാബാഹുവായ കുരുപ്രവരൻ ഗാണ്ഡീവം വില്ലുലച്ചുംകൊണ്ട് ബലമായിക്കയറി. ഗാണ്ഡീവംവില്ലിൽ നിന്നു പുറപ്പെടുന്ന ശരങ്ങളേറ്റുഴലുന്ന ആ രാജാവ്, ആ കുതിരയെ പെട്ടെന്ന് വിട്ട് പാർത്ഥനിൽ പാഞ്ഞേറ്റു പിന്നെ പുരിയിൽച്ചെന്നു ചട്ടയിട്ട് ആ നൃപോത്തമൻ ആനപ്പുറത്തു കയറി ഒരു മറി നോക്കാനായി പുറപ്പെട്ടു. ആ രണകർക്കശൻ തൻെറ തലയ്ക്കു മുകളിൽ വെൺകൊറ്റക്കുട പിടിപ്പിച്ച്, ആലവട്ടം വീശിച്ച് 'എഴുന്നള്ളിച്ചു' വരുന്ന ആ മഹാരഥൻ, പാണ്ഡവന്മാരിൽ പ്രമുഖമഹാരഥനായ അർജ്ജുനനെ, ആ ബീഭത്സുവിനെ, ബാല്യം മൂലം, തൻെറ വിഢ്ഢിത്തത്തിൻെറ ഊക്കുകൊണ്ട് യുദ്ധത്തിന്നു വിളിച്ചു. കന്നംപൊട്ടി മദം ചാടുന്ന മലപോലെ ഉന്നതനായ ഗജത്തെ ക്രോധത്തോടെ ശ്വേതാശ്വൻെറ നേരെ ഓടിച്ചു. മഹാമേഘജാലം പോലെയുള്ള ശത്രുഗജസഞ്ചയത്തെ തടുത്തുനിർത്തുവാൻ പോന്നവനും, പോരിൽ ശാസ്ത്രനുസരണം നിർത്തുന്ന രണഗർവ്വിയായ ഗജശ്രേഷ്ഠനും ആ രാജാവ് വിട്ടവനുമായ ആ ഗജം ആകാശത്തേക്കു പാഞ്ഞുകയറുന്ന ഒരു കുന്നുപോലെ ദന്താങ്കുശംകൊണ്ടു വിളങ്ങി രാജാവേ, പായുന്ന അവനെ നോക്കി കോപിച്ചവനായ ധനഞ്ജയൻ നിലത്തു നിന്ന് ആനപ്പുറത്തിരിക്കുന്ന വജ്രദത്തനോട് പൊരുതി. വജ്രദത്തൻ വിട്ട ഊക്കേറുന്ന തോമരങ്ങൾ, അഗ്നിപോലെ ഉഗ്രമായ തോമരങ്ങൾ, പാറ്റകൾപോലെ ശക്തിയായി പാഞ്ഞു ചെന്നു. അവ എത്തുന്നതിന്നുമുമ്പുതന്നെ ഗാണ്ഡീവോത്ഥകമായ ശരങ്ങളാൽ രണ്ടും മൂന്നുമായി ആകാശത്തുവെച്ച് അർജ്ജുനൻ മുറിച്ചു വീഴ്ത്തി. താൻ വിടുന്ന തോമരങ്ങൾ ഖണ്ഡിച്ചുവിടുന്നതു കണ്ട് ഭഗദത്തപുത്രൻ തടയാത്ത ബാണങ്ങളെ പാണ്ഡവനിൽ അയച്ചു. ഉടനെ അർജ്ജുനനും പൊൻകെട്ടുള്ള ശരങ്ങളെ ക്രുദ്ധനായി വലിച്ച് ഭഗദത്തൻെറ പുത്രൻെറ നേരെ വിട്ടു. തേജസ്വിയായ വജ്രദത്തൻ പോരിൽ അർജ്ജുനൻെറ ശരങ്ങളേറ്റ് ആനപ്പുറത്തുനിന്നു താഴെ വീണു. എന്നാൽ ബോധംകെട്ടില്ല. ഉടനെ അവിടെനിന്നെഴുന്നേറ്റ് വജ്രദത്തൻ വീണ്ടും ആനപ്പുറത്തുകയറി. വമ്പനായ കൊമ്പനാനയെ അവ്യഗ്രമായി അവൻ വിജയൻെറ നേർക്ക് ജയകാംക്ഷയോടെ പ്രേഷണംചെയ്തു വിട്ടു. ഉടനെ ജിഷ്ണു അവൻെറ നേർക്ക് കത്തുന്ന അഗ്നിക്കു തുല്യമായ, സർപ്പതുല്യമായ ശരങ്ങൾ സംക്രുദ്ധനായി എയ്തുവിട്ടു. അവയേറ്റ്

ആ കുംഭീന്ദ്രൻ രക്തംചാടി, മനയോലയൊഴുകുന്ന മലപോലെ പ്രശോഭിച്ചു.''

**76. അശ്വാനുസരണം - വജ്രദത്തപരാജയം** - വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ആ രാജാവുമായി അർജ്ജുനൻ വൃത്രനോട് ഇന്ദ്രനെന്നവിധം മൂന്നു ദിവസം യുദ്ധം ചെയ്തു. പിന്നെ നാലാംദിവസം മഹാബലനായ വജ്രദത്തൻ ഉച്ചത്തിൽ ചിരിച്ചുകൊണ്ടു ഇപ്രകാരം പറഞ്ഞു.''

വജ്രദത്തൻ പറഞ്ഞു: "എടോ അർജ്ജുനാ, നിൽക്കു! നിന്നെ ഞാൻ ജീവനോടെ വിട്ടയയ്ക്കുകയില്ല. നിന്നെ കൊന്നിട്ട് എൻെറ അച്ഛന്ന് വിധിപ്രകാരം തിലോദകം നല്കണം. നിൻെറ അച്ഛൻെറ (ഇന്ദ്രൻെറ) സഖിയും, വൃദ്ധനും എൻെറ പിതാവുമായ ഭഗദത്തനെ നീ കൊന്നു. വൃദ്ധനായതുകൊണ്ട് നീ നിഷ്പ്രയാസം കൊന്നു. അതിൽ നീ യോഗ്യനായിരിക്കയാണ്. ബാലനായ എന്നോടു നീ ഒന്ന് എതിർത്തു ജയിക്കൂ! കാണട്ടെ നിൻെറ വീര്യം!''

വൈശമ്പായനൻ പറഞ്ഞു: "എന്നുപറഞ്ഞ് ചൊടിച്ച് നാധിപനായ വജ്രദത്തൻ വിട്ടയച്ച ഗജോത്തമൻ ആകാശത്തിൽ ചാടുമാറ് പാണ്ഡവനിൽ പാഞ്ഞേറ്റു. തുമ്പിക്കൈത്തുമ്പുകൊണ്ട് ചീറ്റുന്ന ജലശീകരംകൊണ്ട് ആ ഗജോത്തമൻ മഴക്കാർ നീലമലയെ എന്നവിധം അവനെ കുളിപ്പിച്ചു. ആ രാജാവ് വിട്ടവനായ ആന കാറുപോലെ അലറി, മുഖാഡംബരമായ ഘോഷത്തോടെ അർജ്ജുനനോടേറ്റു വജ്രദത്തൻ അയച്ച ഗജേന്ദ്രൻ തുള്ളുന്നവിധം കൗരവമഹാരഥൻെറ നേരെ വന്നടുത്തു. വജ്രദത്തൻെറ ഗജേന്ദ്രൻ വന്നടുക്കുന്നതു കണ്ട് ഗാണ്ഡീവംവില്ല് കൈയിലുള്ള അരിമർദ്ദനനായ ശക്തൻ ഒട്ടും കുലങ്ങുകയുണ്ടായില്ല. ആ രാജാവിൽ അർജ്ജുനൻ വളരെ ക്രോധത്തോടെ കാര്യവിഘ്നവും മുമ്പത്തെ പകയും ഓർമ്മവെച്ച് ചുണച്ച് പോരാടി ഉടനെ ആ കുംഭിയിൽ ക്രുദ്ധനായി ശരങ്ങൾ വർഷിച്ചു. ആ രാജാവ് അതൊക്കെ ആഴിയെ കരയെന്നപോലെ തടുത്തു. ശ്രീമാനായ ആ ദന്തിരാജൻ അർജ്ജുനൻ തടുത്തപ്പോൾ ദേഹത്തിലൊക്കെ അമ്പുകയറിയ ആ ആന മുള്ളൻപന്നിപോലെ നിന്നു. ആനയെ അർജ്ജുനൻ നിറുത്തിയതു കണ്ടപ്പോൾ ഭഗദത്തസുതനായ രാജാവ് കൂരമ്പ് അർജ്ജുനനിൽ ചുണയോടെ അയച്ചു.

മഹാഭുജനായ ഫൽഗുനൻ ശത്രുഘാതിയായ ശരം കൊണ്ട് അവൻെറ ശരങ്ങളെയെല്ലാം തടുത്തു. അത് ഒരത്ഭുതംതന്നെ ഉളവാക്കി. പിന്നെ വീണ്ടും ക്രോധത്തോടെ പ്രക്ജ്യോതിഷാധിപനായ രാജാവ് ശക്തിയോടെ മലപോലെയുള്ള ഗജരാജനെ വിട്ടു. ശക്തിയോടെ അവൻ പാഞ്ഞുവരുന്നതു കണ്ട് പാകശാസിനി അഗ്നിതുല്യമായ നാരാചം ആനയിൽ എയ്തു. അർജ്ജുനൻെറ ആ ബാണം മർമ്മങ്ങളിൽ ഏറ്റപ്പോൾ ആ ഗജം വജ്രമേറ്റ പർവ്വതംപോലെ നിലത്തു വീണു. ധനഞ്ജയശരം ഏറ്റ ആ ഗജം വജ്രപീഡിതമായ ശൈലം മന്നിൽ താഴുന്നപോലെ ശോഭിച്ചു. വജ്രദത്തൻെറ ആ ഗജം വീണ ഉടനെ പാണ്ഡവൻ നിലത്തു നില്ക്കുന്ന രാജാവിനോട് 'ഭയപ്പെടേണ്ട' എന്നു വിളിച്ചുപറഞ്ഞു.''

അർജ്ജുനൻ പറഞ്ഞു: "എടോ രാജാവേ, ഞാൻ പുറപ്പെടുന്ന സമയത്ത് എന്നോട് യുധിഷ്ഠിരരാജാവ് പറഞ്ഞു. 'ധനഞ്ജയാ! നീ രാജാക്കന്മാരെ ഈ യാത്രയിൽ വധിക്കരുത്. അല്ലയോ നരവ്യാഘ്രാ, നീ ഇത്രയൊക്കെ ചെയ്തതു മതി. യോദ്ധാക്കളെയും നീ വധിക്കരുത്. വളരെയേറെ യോദ്ധാക്കളെ വധിച്ചവനല്ലേ നീ, അതു മതി. നീ രാജാക്കന്മാരോടും സുഹൃത്തുക്കളോടുംകൂടി യുധിഷ്ഠിരൻെറ അശ്വമേധത്തിൽ വന്ന് അതിനെ മംഗളമാക്കിത്തരണമെന്ന് പറയുക.' ഇപ്രകാരം എൻെറ ജ്യേഷ്ഠൻെറ കല്പന അനുസരിക്കുന്ന ഞാൻ നിന്നെ കൊല്ലുന്നില്ല. എഴുന്നേൽക്കൂ ഭയപ്പെടേണ്ടാ! നീ സുഖമായി പൊയ്ക്കൊള്ളുക രാജാവേ! ചൈത്രമാസത്തിൽെറ തുടർച്ചയിൽ ധീമാനായ ധർമ്മരാജാവിൻെറ അശ്വമേധം നടക്കുമ്പോൾ നീ എത്തണമെന്ന് ഞാൻ ക്ഷണിക്കുന്നു.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അർജ്ജുനൻ പറഞ്ഞപ്പോൾ അർജ്ജുനനോട് പോരാടി പരാജയമടഞ്ഞ ഭഗദത്തപുത്രൻ 'അപ്രകാരമാകാം' എന്നു മറുപടി പറഞ്ഞു.''

**77. അശ്വാനുസരണം - സൈന്ധവയുദ്ധം** - വൈശമ്പായനൻ പറഞ്ഞു: "കിരീടി സൈന്ധവരുമായി പൊരുതി. മഹായുദ്ധത്തിൽ ചത്തുശേഷിച്ചവരും അവരുടെ മക്കളുമായിട്ടാണ് ഇപ്പോൾ അർജ്ജുനൻ പടവെട്ടുന്നത്. ശ്വേതാശ്വനായ അർജ്ജുനൻ വന്നതറിഞ്ഞ് ആ ദുർദ്ധർഷന്മാരായ മന്നവന്മാർ അർജ്ജുനനോട് പോരാടുവാൻ ഒരുങ്ങിപ്പുറപ്പെട്ടു. രാജ്യത്തിൻെറ അതിർത്തിയിൽവെച്ച് ആ വിഷതുല്യന്മാർ അശ്വത്തെ പിടികൂടി. ഭീമൻെറ അനുജനായ പാർത്ഥനെ അവർ ഭയപ്പെട്ടില്ല. അവർ യജ്ഞഹയത്തിൻെറ കാല്ക്കൽ വില്ലുമായി നില്ക്കുന്ന ബീഭത്സുവിനോട് എതിർത്തു. മഹാവീരന്മാരായ അവർ അർജ്ജുനന്നുചുറ്റും വളഞ്ഞു. മുമ്പെ പോരിൽ മടക്കി ഓടിക്കപ്പെട്ടവരായ ആ മന്നവന്മാർ ഇപ്പോൾ തരത്തിന്നുകിട്ടിയ അവനെ കൊല്ലാൻതന്നെ തീരുമാനിച്ചു. അവർ തങ്ങളുടെ നാമങ്ങളും, ഗോത്രങ്ങളും, പല കർമ്മങ്ങളും വിളിച്ചുപറഞ്ഞ് പാർത്ഥൻെറ നേരെ ശരവർഷങ്ങൾ ചൊരിഞ്ഞു. ആനയെയും തടുക്കുന്ന ശരജാലത്താൽ പോരിൽ ജയംകൊതിക്കുന്ന അവർ കൗന്തേയനെ വളഞ്ഞ് പോരിൽ അത്യുഗ്രകർമ്മാവായ പാർത്ഥനെ നോക്കിക്കൊണ്ട് തേരിലിരുന്നുകൊണ്ട് ആ വീരന്മാർ കാലാൾപ്പടയുമായി പടവെട്ടി.

ആ വീരന്മാർ, ആ നിവാതകവചവൈരിയെ, സംശപ്തകനിഹന്താവിനെ, സിന്ധുരാജാവിഘാതിയെ ചുണയോടെ എയ്തു. ഉടനെ ആയിരം തേരും പതിനായിരം കുതിരകളും കൂടി ബീഭത്സുവെ കോട്ടകെട്ടിയ മട്ടിൽ ആ സൈന്യക്കോട്ടയുടെ ഉള്ളിലാക്കി നിർത്തി ഹൃഷ്ടരായി. പോരിൽ തങ്ങളുടെ രാജാവായ ജയദ്രഥനെ എപ്രകാരമാണ് സവ്യസാചി കുടക്കിൽപെടുത്തിയത്, അതിന്ന് തക്ക പ്രതിവിധി ചെയ്യാമെന്നുള്ളത് ചിന്തിച്ചിട്ടെന്നപോലെ അർജ്ജുനെ കുടക്കിൽപ്പെടുത്തി.

അങ്ങനെ കാർമേഘങ്ങൾ ശരമാരി ചൊരിയുന്നവിധം ശരവർഷം തുടങ്ങി. കാറ്റേറ്റ സൂര്യനെന്നപോലെ അർജ്ജുനൻ പ്രശോഭിച്ചു. കൂട്ടിനുള്ളിൽ സഞ്ചരിക്കുന്ന പക്ഷിപോലെ അർജ്ജുനൻ ആ സൈന്യകൂട്ടിൻെറ ഉള്ളിൽ സഞ്ചരിച്ചു ഭാരതാ! പാർത്ഥൻ ശരജാലങ്ങളാൽ ഉഴന്നുപോയപ്പോൾ സർവ്വത്ര ഹാ! ഹാ! എന്ന ഘോഷം മുഴങ്ങി രാജാവേ! മൂന്നുലോകവും നടുങ്ങി. സൂര്യൻ മങ്ങിപ്പോയി! കൈലാസപർവ്വതംപോലും അപ്പോൾ പതുക്കെ ഒന്നു വിറച്ചുപോയി രാജാവേ!

ചുടുനെടുവീർപ്പുവിട്ട് വലിയ ശോകത്തോടെ സപ്തർഷികൾ ഭയപ്പെട്ടുപോയി. ദേവർഷികൾപോലും നടുങ്ങിപ്പോയി. ചന്ദ്രൻെറ മണ്ഡലത്തെ പിളർന്ന് അതിലെ ശശം (മുയൽ) വീണുപോയി. പുകചിന്നിപ്പരക്കുന്ന ദിക്കുകൾ വിപരീതങ്ങളായി ഭവിച്ച് അറിയാത്തമട്ടായി. രാസഭത്തിൻെറ (കഴുതയുടെ) അരുണവർണ്ണത്തിൽ മഴവില്ലും മിന്നലും ചേർന്ന് ആകാശം മൂടിയ മട്ടിൽ മേഘങ്ങൾ നിറയുകയും അതിൽ നിന്ന് രക്തവും, മാംസവും വർഷിക്കുകയുംചെയ്തു. ആ ശരവർഷത്തിൽ അർജ്ജുനൻ മറഞ്ഞപ്പോൾ ഇതൊക്കെയാണ് കണ്ട നിമിത്തങ്ങൾ ഭാരതാ! ഇത് മഹാത്ഭുതം ജനിപ്പിച്ചു.

ചുറ്റുനിന്നും ശരജലം വന്നേറ്റ് ദേഹത്തിൽ തറച്ച അർജ്ജുനൻ മോഹിച്ചുപോവുകയും കൈയിലുള്ള ഗാണ്ഡീവവും കൈയുറയും താഴെ വീഴുകയുംചെയ്തു. അർജ്ജുനൻ മോഹിച്ച സമയത്ത്, ആ മഹാരഥൻ മയങ്ങിയ സമയത്ത് മഹത്തരമായ ശരജാലങ്ങൾ ഉടനെ സൈന്ധവന്മാർ തൂകി. പാർത്ഥൻ മോഹലസ്യപ്പെട്ടതറിഞ്ഞ് ദേവന്മാർ ത്രസിച്ചുപോയി. ഉടനെ അവന്നുവേണ്ടി ശാന്തിവിധികൾ അവർ ചെയ്തു. ക്ഷണത്തിൽ ദേവർഷിമാരും, സപ്തർഷിമാരും, ബ്രഹ്മർഷിമാരും, പാർത്ഥന്നു വിജയം ആശംസിച്ചു.

പിന്നെ ദേവന്മാർ, പാർത്ഥൻെറ തേജസ്സ് ഒന്നുജ്ജ്വലിച്ചപ്പോൾ പോരിൽ അസ്ത്രജ്ഞനായ ആ വീരൻ കുന്നുപോലെ കുലുങ്ങാതെ ഉറച്ചുനിന്നു. പിന്നെ ആ ദിവ്യമായ വില്ലിട്ട് ആ കുരുനന്ദനൻ ഉലച്ചപ്പോൾ യന്ത്രനാദംപോലെ അതിൻെറ ധ്വനി മുഴങ്ങി. ഉടനെ ശരവർഷം വൈരികളിൽ ചൊരിഞ്ഞു. പ്രഭുവായ ഇന്ദ്രൻ മേഘമാലകളിൽനിന്നു വർഷം ചൊരിയുന്നമാതിരിയാണ് അർജ്ജുനൻ ശരജാലങ്ങൾ വർഷിച്ചിരുന്നത്. ഉടനെ സൈന്ധവയോദ്ധാക്കൾ രാജാക്കന്മാരോടുകൂടി എല്ലാവരും പാറ്റ ചിന്നിപ്പരന്ന മരം മാതിരി ശരജാലത്താൽ കാണാത്ത മട്ടിലായിത്തീർന്നു.

അവൻെറ വീരമായ അട്ടഹാസത്തിൻെറ ധ്വനി കേട്ട് ഭയപ്പെട്ടുവിറച്ച് ഓടിക്കളഞ്ഞു. ദുഃഖിച്ച് കണ്ണുനീർപൊഴിച്ച് ചില സൈന്ധവന്മാർ വ്യസനത്തിലകപ്പെട്ടു. ആ ബലിയായ നരർഷഭൻ ശരജാലങ്ങൾ പൊഴിച്ച് സൈന്ധവപ്പടയിൽക്കടന്ന് തീക്കൊള്ളിപോലെ ഒന്നു ചുറ്റി. ഇന്ദ്രജാലംപോലെ ബാണജാലം ആ ശത്രുകർശനൻ എല്ലാദിക്കിലും വജ്രിയായ ശക്രൻ എന്നപോലെ വിതറി. കാർനിരപോലെയുള്ള പട അവൻ ശരമായയാൽ പിളർന്നു. അങ്ങനെ ആ കൗരവശ്രേഷ്ഠനായ അർജ്ജുനൻ ശരൽക്കാലത്തെ സൂര്യൻ എന്നപോലെ ശോഭിച്ചു.''

**78. അശ്വാനുസരണം - സൈന്ധവപരാജയം** - വൈശമ്പായനൻ പറഞ്ഞു: "പോരിന്ന് സന്നദ്ധനായി നില്ക്കുന്ന ഗാണ്ഡീവി ദുർദ്ധർഷനായി പോരിൽ ഹിമാലയപർവ്വതംപോലെ പ്രശോഭിച്ചു. പിന്നെ സൈന്ധവയോദ്ധാക്കൾ വീണ്ടും ഒന്നിച്ചു ചേർന്നുനിന്ന് വാശിയോടെ ശരവർഷം വർഷിച്ചു ഭരതാ! വീണ്ടും ഒത്തുചേർന്ന് പോരിൽ ഏറ്റവരായ അവരെ നോക്കി ചിരിച്ചുകൊണ്ടുചാകാൻ ഒരുങ്ങി നിൽക്കുന്ന ആ യോദ്ധാക്കളോട് മഹാഭുജനായ പാണ്ഡവൻ നല്ല വാക്കുകൾ പറഞ്ഞു.''

അർജ്ജുനൻ പറഞ്ഞു: "ഏറ്റവും ശക്തിയായി നിങ്ങൾ പൊരുതുവിൻ! എന്നെ വെല്ലുവാൻ നിങ്ങൾ ശ്രമിക്കുവിൻ! കാര്യങ്ങൾ വേണ്ടവിധം ചെയ്യുവിൻ! നിങ്ങൾക്കു മഹാഭയം എത്തിക്കഴിഞ്ഞു. ഇതാ ശരജാലം തടുത്ത് ഞാൻ പൊരുതുന്നു. നിങ്ങൾ പോരിന്ന് ഒരുങ്ങിനില്ക്കുവിൻ! നിങ്ങളുടെ ഗർവ്വ് ഞാൻ ഇപ്പോൾ തീർത്തുതരാം.''

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് കൗരവ്യനായ ഗാണ്ഡീവി ചൊടിയോടെ ശരമെടുത്തു. ഉടനെ ജ്യേഷ്ഠൻ പറഞ്ഞവാക്കുകൾ ഓർത്തു. 'ഉണ്ണീ, നിന്നെ ജയിക്കുവാൻ എത്തുന്ന ക്ഷത്രിയരെ നീ കൊല്ലരുത്. നീ അവരെ കൊല്ലാതെ ജയിക്കണം', എന്ന് മഹാത്മാവായ ജ്യേഷ്ഠൻെറ വാക്കുകളെ ഓർത്ത് പുരുഷർഷഭനായ അർജ്ജുനൻ വീണ്ടും ചിന്തിച്ചു. 'രാജാക്കന്മാരെ കൊല്ലരുത്' എന്നല്ലേ എന്നോട് രാജാവു പറഞ്ഞത്! ആ ധർമ്മജൻെറ ശുഭമായ വാക്ക് എങ്ങനെ പാഴിലാക്കും? ഒരു രാജാവിനെയും കൊല്ലരുത്. രാജാവിൻെറ കല്പന നടത്തുകയും വേണം എന്നു വിചാരിച്ച് യുദ്ധത്തിൽ മദമുള്ളവരായ ആ സൈന്ധവരോട് ധർമ്മജ്ഞനായ ഫൽഗുനൻ പറഞ്ഞു.''

അർജ്ജുനൻ പറഞ്ഞു: "അല്ലയോ മന്നവന്മാരേ, ഞാൻ നിങ്ങൾക്കു നന്മ ഉപദേശിക്കുന്നു. ഞാൻ നിങ്ങളെ ആരെയും കൊല്ലുന്നില്ല. എതിരാളികളെ ആരെയും വധിക്കുവാൻ വിചാരിക്കുന്നില്ല. പോരിൽ തോറ്റതിന്നുശേഷം 'ഞാൻ അങ്ങയുടെ ആളാണ്' എന്നു പറയുന്നവരെ ആരേയും വധിക്കുകയില്ല. അതുകൊണ്ട് നിങ്ങൾ എൻെറ ഈ ഉപദേശം സ്വീകരിക്കുക. ആത്മഹിതത്തെ ചെയ്യുക. അല്ലെങ്കിൽ ഞാൻ പീഡിപ്പിക്കുന്ന നിങ്ങൾ ഗത്യന്തരമില്ലാതെ കുഴങ്ങും.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ആ വീരന്മാരോടു പൊരുതുവാൻ നില്ക്കുന്ന കുരുപുംഗവൻ, പടുവും സംക്രുദ്ധനും ജയാർത്ഥിയുമായ അർജ്ജുനൻ, ആ ക്രോധിച്ചുനില്ക്കുന്ന യോധന്മാരോടു പറഞ്ഞു. നൂറും ആയിരവും മൂർച്ചകൂട്ടിയ ശരങ്ങളെ രാജാവേ, ആ സൈന്ധവന്മാർ അർജ്ജുനൻെറ കൈകളിലേക്കു വിട്ടു. ആശീവിഷംപോലെ ഉഗ്രമായ ആ ബാണങ്ങൾ വന്നെത്തുന്നതുകണ്ട് കൂരമ്പുകൾ വിട്ട് അവയെ ധനഞ്ജയൻ അറുത്തുവിട്ടു. ചാണയ്ക്കുവെച്ച കങ്കച്ചിറകുള്ള ശരങ്ങളെയ്ത് പോരിൽ ഓരോരുത്തരെയായി ധനഞ്ജയൻ പിളർന്നു. ഉടനെ വീണ്ടും കത്തിയും വേലും മറ്റായുധങ്ങളും അർജ്ജുനൻെറ നേരെ, ജയദ്രഥൻെറ വധത്തെ ചിന്തിച്ച് പകപോക്കുവാനായി സൈന്ധവന്മാർ വിട്ടു. അവരുടെയെല്ലാം സങ്കല്പങ്ങളെ കിരീടി പാഴിലാക്കി. അവർ വിടുന്ന സകല ആയുധങ്ങളെയും അപ്പോഴപ്പോൾ ഖണ്ഡിച്ച് കിരീടി ആഹ്ലാദത്തോടെ ചിരിച്ചു. ജയകാംക്ഷികളായ ആ യോധന്മാർ ഇപ്രകാരം യത്നിക്കുന്ന സമയത്ത് മൂർച്ചകൂട്ടിയ ഭല്ലങ്ങൾകൊണ്ട് അർജ്ജുനൻ യോദ്ധാക്കളുടെ ശിരസ്സുകൾ ഖണ്ഡിച്ചു. ഉടനെ യോദ്ധാക്കൾ ഭയപ്പെട്ട് ഓടി. പിന്നെയും അവർ ഒത്തുചേർന്നു പോരിന്നു വന്നെത്തി. പിൻവാങ്ങിയും വന്നണഞ്ഞും അട്ടഹാസം മുഴക്കിയും അവരുടെ ശബ്ദകോലാഹലം കടലിൻെറ ഇരമ്പംപോലെ അവിടെയൊക്കെ മുഴങ്ങി. തേജസ്വിയായ പാർത്ഥൻ കൊന്നുവിടുന്ന അവർ അർജ്ജുനനോട് ഉത്സാഹംപോലെയും ബലംപോലെയും നിന്നു പൊരുതി. പിന്നെ അവരെ പാർത്ഥൻ മൂർച്ചകൂട്ടിയ ശരങ്ങൾകൊണ്ട് ബോധം മറിഞ്ഞവരാക്കി. വാഹനസൈന്യങ്ങളൊക്കെ പരിക്ലാന്തരും പരിഭ്രാന്തരുമായി.

അവർ എല്ലാവരും ഉഴന്ന സന്ദർഭത്തിൽ തൻെറ പേരക്കിടാവായ (പുത്രൻെറ പുത്രനായ) കുട്ടിയെ എടുത്തു തേരിൽക്കയറി ദുശ്ശള അർജ്ജുനൻെറ അരികിലേക്കു ചെന്നു. വീരനായ സുരഥൻെറ പുത്രനെയാണ് അവൾ കൈയിൽ വെച്ചിരിക്കുന്നത്. യോധന്മാരെ രക്ഷിക്കുന്നതിന്നു യാചിക്കുവാനാണ് അവൾ ആങ്ങളയുടെ അടുത്തേക്കു പുറപ്പെട്ടത്. പാർത്ഥൻെറ സമീപത്തെത്തി അവൾ വിങ്ങിപ്പൊട്ടിക്കരഞ്ഞു. തൻെറ പെങ്ങൾ (ഭർത്താവും മകനും ആങ്ങളമാരുമെല്ലാം നഷ്ടപ്പെട്ട ഓമനപ്പെങ്ങൾ) തൻെറ സമീപത്തു വന്നുനിന്ന് ഉച്ചത്തിൽ വിലപിക്കുന്നതുകണ്ടപ്പോൾ അർജ്ജുനന്നുണ്ടായ ദുഃഖം ചെറുതല്ല. അവളെ ഈ നിലയിൽ കണ്ടതോടെ അർജ്ജുനൻ വില്ലു താഴെയിട്ടു. വില്ലുപേക്ഷിച്ച് അർജ്ജുനൻ പെങ്ങളുടെ സമീപത്തുചെന്ന് പറഞ്ഞു 'പെങ്ങളെ, കരയാതിരിക്കൂ! ഞാൻ എന്തു ചെയ്യണം? പെങ്ങളേ, പറയൂ! ഞാൻ തയ്യാറാണ്.''

ദുശ്ശള പറഞ്ഞു: "ഭരതശ്രേഷ്ഠ, നിൻെറ പെങ്ങളുടെ പേരക്കിടാവാണ് ഈ കുട്ടി. ഈ ഓമന, എൻെറ ആകെ കൂടിയുള്ള ഈ പൗത്രൻ, അവൻെറ അച്ഛൻെറ അമ്മാവനെ നോക്കി കൈപൊക്കി അഭിവാദ്യം ചെയ്യുന്നതു നീ കാണുന്നില്ലേ, പാർത്ഥാ! കാണുന്നില്ലേ പുരുഷർഷഭാ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന പെങ്ങളോട് അർജ്ജുനൻ ആ കുട്ടിയുടെ അച്ഛനെവിടെ? എന്നു

ചോദിച്ചു. അപ്പോൾ ദുശ്ശള ആങ്ങളയോടു ദീനസ്വരത്തിൽ മറുപടി പറഞ്ഞു.''

ദുശ്ശള പറഞ്ഞു: "ഇവൻെറ അച്ഛൻ പിതൃശോകംമൂലം ദുഃഖിതനായി കഴിയുകയായിരുന്നു. അവൻ മരിച്ചുപോയി. ആങ്ങളേ! എങ്ങനെയാണതുണ്ടായതെന്ന് ഞാനെങ്ങനെ എൻെറ പൊന്നാങ്ങളയോടു പറയും! നീയാണ് അവൻെറ അച്ഛനെ കൊന്നതെന്നുകെട്ടു ദുഃഖിച്ച് നിന്നെ ഭയപ്പെട്ടു കഴിയുകയായിരുന്നു.

അല്ലയോ അനഘാശയനായ സഹോദരാ! നീ കുതിരയെയുംവിട്ട് ഇങ്ങോട്ടു വരുന്നുവെന്നും പോരിന്നെത്തിക്കഴിഞ്ഞുവെന്നും കേട്ടതോടുകൂടി ഭയപ്പെട്ടുവീണു മരിച്ചുപോയി ധനഞ്ജയാ! എൻെറ ഓമനപ്പുത്രൻ, അച്ഛൻ മരിച്ച ദുഃഖത്താൽ ആർത്തനായ പുത്രൻ, ബീഭത്സു വന്നു എന്നു കേട്ടയുടനെ പേടിച്ചുവിറച്ച് അവൻ മന്നിൽവീണു മരിച്ചുപോയി. എൻെറ പൊന്നുമകൻ, ആങ്ങളേ! അവൻ മരിച്ചു കിടക്കുകയാണ്! ഈ ഓമനപ്പൈതലിനെയുംകൊണ്ട് ഞാൻ നിന്നെ ശരണംപ്രാപിച്ചിരിക്കയാണ്. ഇവനേ എനിക്ക് ഇനി ഒരാശ്രയമുള്ളു. ഇവനേയെങ്കിലും നീ എനിക്കു തരണേ പൊന്നാങ്ങളേ! ഞാൻ നിന്നോടിരക്കുകയാണ്.''

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ധൃതരാഷ്ട്രപുത്രി വാവിട്ട് ഉച്ചത്തിൽ സഹിക്കവയ്യാത്ത ദുഃഖത്തോടെ നിലവിളിച്ചു. ഭാരതചക്രവർത്തിയായി വിരാജിച്ച ധൃതരാഷ്ട്രൻെറ പുത്രിയാണ് ഈ വിലപിക്കുന്നത്. പാർത്ഥൻ ഒന്നും മിണ്ടാതെ നിന്നു. ദുഃഖഭാരത്താൽ തല താനേ താഴ്ന്നുപോയി. അവൾ പാർത്ഥനോടു വീണ്ടും പറഞ്ഞു.''

ദുശ്ശള പറഞ്ഞു : "ആങ്ങളേ, ഈ ഭാഗ്യഹീനയായ പെങ്ങളുടെ പേരക്കിടാവിനെ നീ കാക്കണേ! അവനെയെങ്കിലും എനിക്കു നീ വിട്ടുതരണേ! അവനിൽ കരുണയുണ്ടാകണേ കുരുദ്വഹാ! ആ കുരുരാജാവു ചെയ്ത അപരാധങ്ങളൊക്കെ നീ മറക്കണം! ബുദ്ധിഹീനനായ സൈന്ധവനെയും നീ മറക്കണം. അരിമർദ്ദനനായ അഭിമന്യുവിന്ന് എപ്രകാരമാണു പരീക്ഷിത്ത്, അപ്രകാരം എൻെറ പുത്രനായ സുരഥന്നുണ്ടായവനാണ് മഹാഭുജനായ ഈ പുത്രൻ. അവനെ ഞാൻ എൻെറ പൊന്നാങ്ങളയുടെ മുമ്പിൽ കൊണ്ടുവന്നിരിക്കയാണ്. നരശ്രേഷ്ഠാ, യോധന്മാരെ നീ കൊല്ലാതെ വിടണേ! എൻെറ വാക്ക് നീ കേൾക്കണേ! ഇതാ, ഈ പെങ്ങളുടെ പുത്രൻെറ പുത്രൻ. ഇവൻ ആ മന്ദൻെറ പുത്രനാണ്. അതുകൊണ്ട് നീ ഇവനിൽ പ്രസാദിക്കണം. ഇവൻ ഇതാ തല കുമ്പിട്ട് ശമത്തിന്നായി നിന്നോടു യാചിക്കുന്നതു നോക്കൂ! മഹാബാഹോ, ശമിക്കൂ! കോപം കളയൂ ധനഞ്ജയാ! അച്ഛനും അച്ഛാച്ഛനുമൊക്കെ മരിച്ച ഒന്നുമറിയാത്ത പൈതലാണിവൻ അർജ്ജുനാ, ധർമ്മജ്ഞാ പ്രസാദിക്കണേ! നീ കോപത്തിൽ പെട്ടു പോകല്ലേ! അനാര്യനായി നിന്നിൽ ക്രുദ്ധനായ മുത്തച്ഛനോടുള്ള പക ഈ പേരക്കിടാവിൽ കാട്ടരുതേ! മറക്കണേ! ഏറ്റവും വലിയ അപരാധം ചെയ്ത അവനെ മറക്കണേ! നീ ഈ പൈതലിൽ പ്രസാദിക്കണേ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ദുശ്ശള ദുഃഖിച്ചു വിലപിച്ച്, കണ്ണുനീരിൽക്കുളിച്ചു പറയുമ്പോൾ, ധനഞ്ജയൻ ഗാന്ധാരീദേവിയെയും ധൃതരാഷ്ട്രനെയും ഓർത്തുപോയി. ദുഃഖശോകത്തോടെ ക്ഷത്രധർമ്മത്തെ ഗർഹിച്ചുകൊണ്ട് ഇപ്രകാരം പറഞ്ഞു: 'ക്ഷത്രധർമ്മം കഷ്ടം! മോശംതന്നെ! ദുര്യോധനൻ, ക്ഷുദ്രൻ, മാനി, രാജ്യംകൊതിച്ച് എന്തൊക്കെ ആപത്തു വരുത്തിവെച്ചു! അതുകൊണ്ടാണല്ലോ ഞാൻ ബന്ധുജനങ്ങളെയൊക്കെ കൊന്നൊടുക്കിയത്!' ഇങ്ങനെ പല സാന്ത്വോക്തികളും പറഞ്ഞ് പെങ്ങളെ പ്രസാദിപ്പിച്ച് അവളെ തഴുകി പ്രീതയാക്കി പാർത്ഥൻ സ്വഗൃഹത്തിലേക്കയച്ചു. ആ യോദ്ധാക്കളെ ദുശ്ശള യുദ്ധത്തിൽനിന്നു തടഞ്ഞു. പാർത്ഥനെ പൂജിച്ചു യാത്രപറഞ്ഞ് ആ ശുഭാനനഗൃഹത്തിലേക്കു തിരിച്ചു. അങ്ങനെ സൈന്ധവരെ ജയിച്ച് ധനഞ്ജയൻ യഥേഷ്ടം പാഞ്ഞുപോകുന്ന കുതിരയെ പിൻതുടർന്നു. വാനിൽ മാനിനെ അനുധാവനംചെയ്യുന്ന പിനാകിയെപ്പോലെ ആ യജ്ഞാശ്വത്തെ അനുഗമിക്കുന്ന പാർത്ഥൻ ശോഭിച്ചു. ആ കുതിര ഇഷ്ടംപോലെ യഥാക്രമം ഓരോ ദേശത്തിൽ സഞ്ചരിച്ചു. പാർത്ഥൻ തൻെറ കർമ്മം യഥാകാമം നടത്തി. ആ കർമ്മം പുഷ്ടിപ്പെട്ടുകൊണ്ടിരുന്നു. അങ്ങനെ ക്രമത്തിൽ സഞ്ചരിക്കുന്ന ആ അശ്വം മണിപുരരാജാവിൻെറ ദേശത്ത് പാണ്ഡവനോടുകൂടി ചെന്നെത്തി പുരുഷർഷഭാ!''

**79. അശ്വാനുസരണം - അർജ്ജുനബഭ്രുവാഹനയുദ്ധം** - വൈശമ്പായനൻ പറഞ്ഞു: "അച്ഛൻ അശ്വത്തെ പിന്തുടർന്ന് തൻെറ നാട്ടിൽ എത്തിയതായിക്കേട്ട് ബഭ്രുവാഹനരാജാവ് വിനയത്തോടെ ബ്രാഹ്മണരും അർത്ഥവുമായി പുറപ്പെട്ടു. ഇപ്രകാരം മണിപുരേശ്വരൻ വന്നതു കണ്ടപ്പോൾ ധനഞ്ജയൻ ക്ഷത്രധർമ്മം ചിന്തിച്ച് ഈ വരവിനെ പ്രശംസിച്ചില്ല. എന്നുതന്നെയല്ല, അല്പം ക്രോധത്തോടെ ധർമ്മാത്മാവായ അർജ്ജുനൻ പറയുകയും ചെയ്തു.''

അർജ്ജുനൻ പറഞ്ഞു: "എടോ പുത്രാ, നിൻെറ ഈ പ്രവൃത്തി ഒട്ടും ശരിയായില്ല. നീ ക്ഷത്രധർമ്മത്തിൽനിന്ന് ബാഹ്യനായിരിക്കുകയാണ്. ഞാൻ യുധിഷ്ഠിരരാജാവിൻെറ യജ്ഞീയാശ്വത്തെ കാത്തുകൊണ്ട് നിൻെറ നാട്ടിൽ വന്നിട്ട് എന്താണ് പുത്രാ! നീ പൊരുതാതിരിക്കുവാൻ? ഇതു ക്ഷത്രധർമ്മത്തിന്നു ചേർന്നതാണോ? ദുർബുദ്ധേ! ഈ പ്രവൃത്തി മഹാമോശം! മഹാമോശംതന്നെ! പൊരുതുവാൻവന്ന എന്നോട് നീ സാന്ത്വമല്ലേ തുടർന്നത്? ജീവിച്ചിരിക്കുന്ന നിന്നാൽ ഒരൊറ്റ പുരുഷാർത്ഥവും നേടുവാൻ കഴികയില്ല. അല്ലെങ്കിൽ നീ ഒരു പെണ്ണിനെപ്പോലെ വന്ന് എന്നെ സാമംകൊണ്ടു സ്വീകരിക്കുവാൻ ശ്രമിക്കുമോ? എടാ വിഢ്ഢീ, ഞാൻ ശസ്ത്രംകൂടാതെ വിരുന്നുവന്നവനായിരുന്നെങ്കിൽ നരാധമാ, നിൻെറ ഈ തൊഴില് ചേർന്നതായേനേ!''

വൈശമ്പായനൻ പറഞ്ഞു: "ഭർത്താവ് തൻെറ പുത്രനോട് ഇപ്രകാരം പറഞ്ഞതറിഞ്ഞ് ഉരഗരാജപുത്രി ഉലൂപി, സഹിക്കാതെ ഭൂമി പിളർന്ന് മകൻെറ മുമ്പിലെത്തി. മകൻ തലതാഴ്ത്തി ചിന്താമഗ്നനായി ഇരിക്കുന്നു. അച്ഛൻ പോരിന്നു ചെല്ലുവാൻ ആക്ഷേപത്തോടെ വിളിക്കുമ്പോൾ അവൻ എന്തു ചെയ്യും?

അവൻെറ ഇരിപ്പുകണ്ട് ആ സർവ്വാംഗസുന്ദരിയായ, നാഗരാജപുത്രിയായ ഉലൂപി സമീപത്തെത്തി ധർമ്മജ്ഞനായ അവനോട് ധർമ്മപരമായ വാക്കുകൾ പറഞ്ഞു: 'എടോ ഞാൻ പന്നഗാത്മജയും നിൻെറ അമ്മയുമായ ഉലൂപിയാണ് എന്നു നീ ധരിക്കുക. ഉണ്ണീ, പറഞ്ഞതുപോലെതന്നെ നീ ചെയ്യുക! അതുകൊണ്ടു നിനക്ക് പരമമായ ധർമ്മം ലഭിക്കും. കുരുശ്രേഷ്ഠനായ നിൻെറ അച്ഛൻ യുദ്ധഗർവ്വിയായി നില്ക്കുന്നു! അച്ഛനുമായി നീ പൊരുതുക! അങ്ങനെ ചെയ്താൽ അച്ഛൻ പ്രീതനാകും. അതിൽ സംശയിക്കേണ്ടതില്ല.'

ഇപ്രകാരം അമ്മ യുദ്ധത്തിന്നു പ്രോത്സാഹിപ്പിക്കുകയാൽ ബഭ്രുവാഹനരാജാവ്, മഹാതേജസ്വി, പോരിന്നു സന്നദ്ധനായി ഭരതർഷഭാ! പൊൻചട്ടയിട്ട് മിന്നുന്ന കിരീടവും ധരിച്ച് ധാരാളം ആവനാഴികളോടുകൂടിയ നല്ല രഥത്തിൽ ക്കയറി. എല്ലാം ഉപകരണങ്ങളും ചേർന്ന് മനോവേഗമായ കുതിരകളെ പൂട്ടിയ, ശ്രീ തിളങ്ങുന്നവിധം ചക്രോപസ്കരാഢ്യവും സ്വർണ്ണക്കോപ്പുകൾ അണിഞ്ഞതും ഉത്തമവും ഏറ്റവും പൂജിതവും സ്വർണ്ണസിംഹക്കൊടിയുയർത്തിയതു

മായ രഥത്തിൽക്കയറി യുദ്ധത്തിന്നൊരുങ്ങി ബഭ്രുവാഹന രാജാവ് പാർത്ഥന്റെ നേരെച്ചെന്നു.

വീരനായ അവൻ ചെന്ന് അർജ്ജുനൻ കാത്തുപോരുന്ന ആ യജ്ഞാശ്വത്തെ അശ്വശിക്ഷക്കാരായ ആളുകളുടെ സഹായത്തോടെ പിടികൂടി. അശ്വത്തെ പിടിച്ചതു കണ്ട് അർജ്ജുനൻ പ്രീതനായി. ഉടനെ ചെന്ന് തേരിൽ നില്ക്കുന്ന പുത്രനെ കാത്തുനില്ക്കുന്ന അച്ഛൻ പോരിൽ തടുത്തു. അസംഖ്യം ശരസംഘത്താൽ ആ വീരനെ നരേശ്വരൻ പാമ്പൊക്കുന്ന കൂരമ്പുകൾകൊണ്ട് അർദ്ദിപ്പിച്ചു. അവിടെവച്ച് അച്ഛനും മകനും തമ്മിൽ മഹാബഹളമായ ഒരു പോരാട്ടം നടന്നു. ആ പോരാട്ടം ദേവാസുരയുദ്ധത്തിന്നു തുല്യമായിരുന്നു. രണ്ടുപേർക്കും പ്രീതിജനകവുമായിരുന്നു. മൂർച്ചകൂടിയ ശരംകൊണ്ട് ആ നരവ്യാഘ്രൻ കിരീടിയെ കഴുത്തിന്റെ താഴെയായി എല്ലിന്റെ താഴെ എയ്ത് ചിരിച്ചു. അതു കടയോടെ പുറ്റിൽ പാമ്പുകടക്കുന്നതുപോലെ കടന്നു പോയി. കൗന്തേയനെ പിളർന്ന് ഭൂമിയിൽ പതിച്ചു. ആ ധീമാൻ ഏറ്റവും ശക്തിയായി വേദനപ്പെട്ട് വില്ലിനെത്തന്നെ അവലംബിച്ച് ദിവ്യതേജസ്സോടെ ചത്ത മാതിരി നിന്നുപോയി. പിന്നെ സ്വബോധമുണ്ടായപ്പോൾ പുരുഷർഷഭൻ പുകഴ്ത്തി. മകനോട് മഹാദ്യുതിയായ ഇന്ദ്രപുത്രൻ ഇപ്രകാരം പറഞ്ഞു: 'മഹാബാഹോ, നന്ന്, നന്ന്, വത്സാ, ചിത്രാംഗദയുടെ പുത്രാ! നിനക്ക് തക്ക തൊഴിലാണ് നീ ചെയ്തത്. ഞാൻ സംപ്രീതനായിരിക്കുന്നു. ഇതാ ഞാൻ ശരങ്ങൾ എയ്യുന്നു. ഉണ്ണീ, നീ പോരിൽ ധൈര്യമായി ദൃഢമായി ഇരിക്കുക' ഇപ്രകാരം പറഞ്ഞ് ശരനിരകൾ അർജ്ജുനൻ വർഷിച്ചു. ഗാണ്ഡീവത്തിൽ നിന്നും പുറപ്പെടുന്ന ഇടത്തീപോലുള്ള സകലബാണങ്ങളും ബഭ്രുവാഹനൻ മുമ്മൂന്നു കഷണങ്ങളാക്കി നുറുക്കിക്കളഞ്ഞു. അവന്റെ സ്വർണ്ണാലംകൃതമായ ധ്വജം ദിവ്യമായ ശരങ്ങളാൽ, ക്ഷുരത്താൽ, പൊൻപനപ്രായമായ ദ്വജം, പാർത്ഥൻ തേരിൽനിന്നു വീഴ്ത്തി. വേഗമേറിയ വലിയ കുതിരകളെ കൊന്നുകളഞ്ഞു അരിന്ദമാ! അങ്ങനെ ആ മഹാക്രിയ ചെയ്ത് അർജ്ജുനൻ ചിരിച്ചു.

ഉടനെ ആ രാജാവ് കോപത്തോടെ തേരിൽനിന്നിറങ്ങി. നിലത്തുനിന്നുകൊണ്ട് അച്ഛനുമായി പൊരുതി. പാർത്ഥരിൽ പ്രവരനായ അർജ്ജുനൻ പുത്രന്റെ വിക്രമത്തിൽ പ്രീതനായി. ആ വജ്രിനന്ദനൻ പുത്രനെ ഏറെ പീഡിപ്പിച്ചില്ല. അച്ഛൻ വിമുഖനായി എന്നു വിചാരിച്ച് ബഭ്രുവാഹനൻ വീണ്ടും സർപ്പോഗ്രങ്ങളായ ബാണങ്ങൾകൊണ്ട് അച്ഛനെ പീഡിപ്പിച്ചു. പിന്നെ ബഭ്രുവാഹനൻ അവന്റെ വിവരക്കേടുകൊണ്ട് അച്ഛനെ ഹൃദയത്തിൽ ആഞ്ഞ് ഒരു ശരം പ്രയോഗിച്ചു. അതു നല്ല കരുത്തുള്ളതും മൂർച്ചകൂടിയതുമായിരുന്നു. ആ ശരം മർമ്മംകീറി പാണ്ഡവനിൽചെന്നു കയറി, അർജ്ജുനനിൽ ദുഃഖമുണ്ടാക്കി. ധീരനായ മകൻ ഗാഢമായി എയ്ത എയ്ത്തേറ്റ കുരുനന്ദനനായ അർജ്ജുനൻ മോഹാന്ധനായി നിലത്തുവീണു. ആ വീരനായ കുരുധുരന്ധരൻ വീണ സമയത്ത് ഉടനെ ചിത്രാംഗദാപുത്രനായ ബഭ്രുവാഹനനും മൂർച്ഛിച്ച വീണുപോയി. പോരിൽ കിണഞ്ഞു പോരാടിയ പിതാവ് മരിച്ചതായിക്കണ്ട്, അർജ്ജുനൻ മുമ്പേ തന്നെ ഗാഢമായി ബാണങ്ങൾ എയ്തേറ്റവനായ പുത്രൻ, പിതാവ് മൃതനായതുകണ്ട് ദുഃഖാർത്തനായി മോഹിച്ച് പോർക്കളത്തെ പുണരുമാറ് കമഴ്ന്നുവീണുപോയി.

ഭർത്താവിനെ കൊന്നതായിക്കണ്ടും പുത്രൻ വീണുകിടക്കുന്നതുകണ്ടും ചിത്രംഗദ ഭയത്തോടെ പോർക്കളത്തിലെത്തി. ശോകത്താൽ കരൾചുട്ട് കരഞ്ഞുവിറച്ച് മണിപുര രാജമാതാവായ ചിത്രാംഗദ, മകൻ കൊന്നതായ പിതാവിനെ, തന്റെ കാന്തനെ കണ്ടു.''

## 80. അശ്വാനുസരണം - അർജ്ജുനപ്രത്യുജ്ജീവനം

- വൈശമ്പായനൻ പറഞ്ഞു: "ഉടനെ പലതരത്തിൽ വിലപിച്ച് ചിത്രാംഗദ മോഹിച്ച് ദുഃഖസന്തപ്തയായി ഭൂമിയിൽ വീണു. സ്വബോധം വന്ന അവൾ നാഗകന്യകയായ ഉലൂപിയെ നോക്കി ദിവ്യമായ സൗന്ദര്യമുള്ള ആ അംബുജാക്ഷി ഇപ്രകാരം പറഞ്ഞു.''

ചിത്രാംഗദ പറഞ്ഞു: "ഉലൂപി, യുദ്ധത്തിൽ മരിച്ചുവീണ കാന്തനെ നീ കാണുന്നില്ലേ? നീ കാരണമല്ലേ എന്റെ ഉണ്ണി ആ ജയശീലനെ അമ്പുകൊണ്ടു കൊന്നുകളഞ്ഞത്? നീ ആചാര്യധർമ്മജ്ഞയാണല്ലൊ! നീ പതിവ്രതയല്ലേ? നീ കാരണമായി നിന്റെ ഭർത്താവ് ഇതാ പാരിൽ ചത്തുകിടക്കുന്നതു നോക്കൂ! നിന്നിൽ ധനഞ്ജയൻ വളരെ കുറ്റങ്ങൾ ചെയ്തിരിക്കും, എന്നാലും നീ അതൊക്കെ ക്ഷമിക്കണം. ഞാൻ നിന്നോട് ഇരക്കുന്നു. നീ പാർത്ഥനെ ജീവിപ്പിക്കൂ! ആര്യേ, നീ ധർമ്മജ്ഞയാണല്ലൊ! ശുഭേ, നീ മൂന്നുലോകത്തിലും കീർത്തിക്കപ്പെട്ടവളാണല്ലൊ! മകനെക്കൊണ്ടു ഭർത്താവിനെ കൊല്ലിച്ചവളാണെന്നുള്ള കേൾവി നിനക്ക് ഭൂഷണമാകുമോ? പന്നഗപുത്രീ, ഞാൻ എന്റെ ഹതനായ പുത്രനെപ്പറ്റി ദുഃഖിക്കുന്നില്ല. പതിയെപ്പറ്റിയാണു ഞാൻ ദുഃഖിക്കുന്നത്. അവന്ന് ഇങ്ങനെയാണല്ലോ നാം ആതിത്ഥ്യം നൽകിയത്!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ചിത്രാംഗദ തന്റെ സപത്നിയായ നാഗകന്യകയോട്, ഉലൂപിയോട്, പറഞ്ഞ് പതിയുടെ പാർശ്വത്തിൽ വീണു. ഇപ്രകാരം ആ യശസ്വിനി വീണ്ടും പറഞ്ഞു.''

ചിത്രാംഗദ പറഞ്ഞു: "കുരുശ്രേഷ്ഠാ, എഴുന്നേല്ക്കുക! ഇഷ്ടനായ നീ എന്റെ പ്രിയനല്ലേ? ഇതാ അങ്ങയുടെ കുതിരയെ ഞാൻ അങ്ങയ്ക്കു വിട്ടുതന്നിരിക്കുന്നു. വിഭോ, ഭവാൻ ധർമ്മരാജാവിന്റെ ഈ യജ്ഞഹയത്തെ പിന്തുടരേണ്ടതല്ലേ? എന്താണ് മന്നിൽ ഇങ്ങനെ കിടക്കുന്നത്? കുരുക്കളുടേയും എന്റെയും പ്രാണൻ ഹേ കുരുനന്ദനാ നിന്നിലാണല്ലോ ഇരിക്കുന്നത്. മറ്റുള്ളവരുടെ പ്രാണനും നിന്നിലാണല്ലോ. അങ്ങനെയുള്ള നീ പ്രാണൻ ത്യജിക്കുവാൻ എന്താണു തുനിഞ്ഞത്? ഉലൂപീ, നീ നന്നായി ഒന്നു നോക്കൂ! മന്നിൽ വീണുകിടക്കുന്ന കാന്തനെ നോക്കൂ! എന്റെ മകനെ പ്രേരിപ്പിച്ച് കാന്തനെ കൊല്ലിച്ചിട്ടും നീ കേഴുന്നില്ല. എന്റെ ഈ പുത്രൻ മരിച്ചുപൊയ്ക്കൊള്ളട്ടെ. ഞാൻ സമ്മതിക്കുന്നു. എന്നാലും ലോഹിതാക്ഷനായ ഗുഡാകേശൻ, വിജയൻ, ജീവിച്ച് എഴുന്നേല്ക്കുമാറാകട്ടെ. നരന്മാർക്ക് ബഹുഭാര്യാത്വം അല്ലയോ സുഭഗേ, ഒരു കുറ്റമായിപ്പറയുന്നില്ല. എന്നാൽ സ്ത്രീകൾക്ക് ബഹുഭർത്തൃത്വം കുറ്റവുമാണ്. അതിൽ കാന്തനിൽ നീ കോപിക്കരുതേ! നിന്റെ ബുദ്ധി ഇത്തരത്തിലാകരുതേ! ശാശ്വതവും അവ്യയവുമായ സഖ്യം ധാതാവ് കല്പിച്ചു. ആ സഖ്യത്തെ നീ ഓർക്കുക. നിന്റെ സംഗമം സത്യമാകട്ടെ! അല്ലയോ ഉലൂപി, നീ പുത്രനെക്കൊണ്ട് ഈ എന്റെ പതിയെ കൊല്ലിച്ചു. ഇനി നീ അവനെ ജീവിപ്പിച്ചില്ലെങ്കിൽ ഇന്നുതന്നെ ഞാൻ ജീവൻ കളയുന്നതാണ്. ഞാൻ ദേവീ, പതിയും പുത്രനും മരിച്ചവളായിരിക്കുന്നു. ഞാൻ ദുഃഖത്തിൽ മുഴുകിയിരിക്കുന്നു. ഞാൻ നിന്റെ മുമ്പിൽവെച്ചു പ്രായോപവേശം (ഉപവാസമെടുത്ത് മരിക്കുക) ചെയ്യുന്നുണ്ട്. അതിലൊട്ടും സംശയിക്കുന്നില്ല. സപത്നിയായ നാഗിയോട് ഇപ്രകാരം പറഞ്ഞ് ആ ചിത്രവാഹനപുത്രി പ്രായോപവേശത്തിൽ പ്രവേശിച്ച് അടങ്ങിയിരുന്നു രാജാവേ!

വൈശമ്പായനൻ തുടർന്നു: "അവൾ കരഞ്ഞ് അടങ്ങിയിരുന്നു. ഭർത്താവിന്റെ പാദം പിടിച്ചിരുന്ന് ഉണ്ണിയെ നോക്കി

ക്കണ്ട് നെടുവീർപ്പിട്ടു. ഉടനെ ബഭ്രുവാഹനൻ ബോധത്തോടെ എഴുന്നേറ്റു. അമ്മയെ പോർക്കളത്തിൽക്കണ്ട് ഇപ്രകാരം പറഞ്ഞു.''

ബഭ്രുവാഹനൻ പറഞ്ഞു: "ഇതിലും ദുഃഖകരമായ കാഴ്ച എന്തുണ്ട്! എൻെറ അമ്മ എത്ര സുഖത്തോടെ വസിക്കുന്നവളായിരുന്നു. ഇതാ, എന്താണു ഞാൻ ഈ കാണുന്നത്. മരിച്ചുവീണ കാന്തൻെറ കൂടെ ഇതാ അമ്മ ദുഃഖിച്ചു കിടക്കുന്നു. പോരിൽ ശത്രുക്കളെക്കൊല്ലുന്ന സർവ്വശസ്ത്രധരാഗ്ര്യനെ ഞാൻ കൊന്നുകളഞ്ഞു. അവനെ ഞാൻ മൃതനായിക്കാണുന്നു! പോരിൽ ചാകാനും തീർച്ചയായും ദുർഘടംതന്നെ! അയ്യോ! ഈ ദേവിയുടെ ഹൃദയം തകർന്നുപോയില്ല! മഹാബാഹുവും, വ്യൂഢോരസ്കനുമായ പതിയെ വധിക്കപ്പെട്ടവനായിക്കണ്ടിട്ടും അവളുടെ ഹൃദയം നൂറായി നുറുങ്ങിയില്ല! കാലമെത്താതെ മാർത്ത്യന്നു ചാകുവാൻ എങ്ങനെ കഴിയും? എൻെറ അമ്മയും പാപിയായ ഈ ഞാനും അതുകൊണ്ടാണല്ലോ മരിക്കാതിരിക്കുന്നത്!

ഹാ കഷ്ടം! കുരുപ്രവരനായ അർജ്ജുനൻെറ പൊന്മയമായ മെയ്ക്കോപ്പുകൾ അയ്യോ! ഈ പാപിയായ പുത്രൻ കൊന്നുകളഞ്ഞ മഹാധനുർദ്ധരൻെറ മെയ്ച്ചട്ടകൾ, ഭൂമിയിൽ ചിന്നിച്ചിതറിക്കിടക്കുന്നു. വിപ്രന്മാരേ, കാണുവിൻ. ഹാ! ഹാ! വീരനായ എൻെറ അച്ഛൻ വെറും നിലത്ത്, മകനായ ഞാൻ കൊന്നുവിട്ട മഹാരഥൻ ഇതാ വീരശയനത്തിൽ കിടക്കുന്നതു നോക്കൂ! വിപ്രരെ, കുരുമുഖ്യൻ വിട്ട കുതിരയെ പിന്തുടരുന്നവർ. പോരിൽ ഞാൻ കൊന്ന ഈ വീരന്ന് എന്തു ശാന്തിയാണു ചെയ്യുവാൻ പോകുന്നത്! വിപ്രന്മാരേ, നിങ്ങൾ കല്പിക്കുവിൻ, ഈ പാപിക്ക് ഇതിനുതക്ക പ്രായശ്ചിത്തമെന്താണ്! യുദ്ധത്തിൽ അച്ഛനെ വധിച്ച പാപിക്ക് എന്താണു പ്രതിവിധി! പോരിൽ അച്ഛനെ വധിച്ച ഈ നൃശംസൻ തോലുടുത്ത് ഇനി മഹാദുശ്ചരമായ പന്ത്രണ്ടു വർഷത്തെ പ്രായശ്ചിത്തവിധി അനുഷ്ഠിക്കുന്നതാണ്. ഈ മൃതനായ അച്ഛൻെറ തലയോട് എടുത്തു യാചിച്ചു കിട്ടുന്ന അരിമണി അതിലിട്ടു പാകംചെയ്തു ഭക്ഷിച്ചു പന്ത്രണ്ടു കൊല്ലം കഴിക്കുക എന്നതാണ് പിതാവിനെ കൊന്ന പാപിക്കുള്ള പ്രായശ്ചിത്തം. അതു ഞാൻ ചെയ്തുകൊള്ളാം. വേറെ പ്രായശ്ചിത്തമൊന്നുമില്ല. നാഗേന്ദ്രതനയേ, നോക്കൂ, ഞാൻ വധിച്ച നിൻെറ കാന്തനെ നോക്കൂ! പോരിൽ അർജ്ജുനനെ വധിച്ച് ഞാൻ നിൻെറ ഇഷ്ടം സാധിപ്പിച്ചു! അങ്ങനെ ചെയ്ത ഞാൻ ഇതാ അച്ഛൻ ഏറ്റമാർഗ്ഗം അവലംബിക്കുകയാണ്. ശുഭേ, ആത്മാവിനാൽ ആത്മാവിനെത്താങ്ങുവാനുള്ള കെൽപ്പ് എനിക്കില്ല. ഞാനും ഗാണ്ഡീവധന്വാവും മരിക്കുകയാൽ ദേവീ, നീ പ്രീതയായാലും! ആത്മാവാണേ, സത്യമാണ് ഞാനീപ്പറഞ്ഞത്!''

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ദുഃഖശോകങ്ങളോടെ ആ രാജാവ് ആചമിച്ച് ദുഃഖത്തോടെ വീണ്ടും പറഞ്ഞു.''

ബഭ്രുവാഹനൻ പറഞ്ഞു: "എല്ലാ ഭൂതങ്ങളും കേൾക്കുവിൻ! എല്ലാ ചരങ്ങളും, അചരങ്ങളും കേൾക്കുവിൻ! അമ്മേ, ഭുജംഗോത്തമേ, നീയും ഞാൻ പറയുന്നതു കേൾക്കുക! ഞാൻ സത്യമായി പറയുന്നതു കേൾക്കുക! എൻെറ അച്ഛനായ നരോത്തമൻ, ജയൻ, എഴുന്നേറ്റില്ലെങ്കിൽ ഈ പോർക്കളത്തിൽക്കിടന്നു ഞാൻ ഇതാ ദേഹം ശോഷിപ്പിക്കുകയാണ്! അച്ഛനെക്കൊന്ന എനിക്ക് ഒരിടത്തും പ്രായശ്ചിത്തമില്ല. ഗുരുഹിംസാർദ്ദിതനായ പാപി നരകത്തിൽ പോവുക തന്നെ ചെയ്യും. വീരനായ ക്ഷത്രിയനെ വധിച്ചാൽ, നൂറു ഗോക്കളെ ദാനംചെയ്താൽ പ്രായശ്ചിത്തമായി. എന്നാൽ അച്ഛനെക്കൊന്ന എനിക്ക് പ്രായശ്ചിത്തമില്ല! ഈ കിടക്കുന്ന പാണ്ഡുപുത്രൻ, ധനഞ്ജയൻ, വീരൻ, മഹാതേജസ്വിയാണ്! ധാർമ്മികനായ ആ വീരനെ വധിച്ച എനിക്കു പ്രായശ്ചിത്തമില്ല! എവിടെയുണ്ട്?''

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞിട്ട് രാജാവേ, ധനഞ്ജയപുത്രൻ ആചമിച്ച് പ്രായോപവേശം ചെയ്ത് ആ മഹീപതി മിണ്ടാതെയിരുന്നു. അമ്മയോടുകൂടി പിതൃശോകാർത്തനായി മണിപുരരാജാവ് പ്രായോപവേശം ചെയ്യുന്ന സന്ദർഭത്തിൽ അല്ലയോ പരന്തപാ! അവിടെ ഒരു അത്ഭുതം സംഭവിച്ചു. ഉലൂപി ഉടനെ മൃതസഞ്ജീവനമണിയെ ധ്യാനിച്ചു. നാഗങ്ങൾക്ക് ആശ്രയമായ ആ മണി ഉടനെ കൈയിൽ വന്നുചേർന്നു. ആ നാഗരാജനന്ദിനി ആ മണി കൈയിൽവെച്ച്, സൈന്യങ്ങൾക്കുള്ളിൽ ആഹ്ലാദം നല്കുമാറ് ഉടനെ ഇപ്രകാരം പറഞ്ഞു.''

ഉലൂപി പറഞ്ഞു: "ഉണ്ണീ, നീ ദുഃഖിക്കാതെ എഴുന്നേല്ക്കുക. നീ ജിഷ്ണുവെ ജയിച്ചിട്ടില്ല. ഒരാണിന്നും ഇവനെ ജയിക്കുവാൻ സാദ്ധ്യമല്ല. ഇന്ദ്രാദികളായ വിബുധന്മാർക്കും സാദ്ധ്യമല്ല. ഞാൻ ഒരു മായ കാണിച്ചതാണ്. ആ 'മോഹിനി' എന്ന മായ കാണിച്ചത് നിൻെറ പിതാവിൻെറ പ്രിയത്തിന്നുവേണ്ടിയാണ്. അല്ലയോ കൗരവ്യാ, യുദ്ധത്തിൽ മകനാകുന്ന നിൻെറ ശക്തി പ്രത്യക്ഷമായി പൊരുതിക്കാണുവാൻ വന്നതാണ് ഈ അരിനാശനൻ! അതുകൊണ്ടാണ് ഉണ്ണീ, നിന്നെ ഞാൻ പ്രേരിപ്പിച്ചത്. മകനെ, അണുവും പാപം ആത്മാവിൽ നീ ചിന്തിക്കരുത്. നിനക്ക് പാപം ഒരു ലേശവും ബാധിക്കുന്നതല്ല. അതിലൊട്ടും ശങ്കിക്കയേ വേണ്ട. ഇവൻ പുരാണപുരുഷനായ നരനാണ്. ശാശ്വതനായ അവ്യയനാണ്. അവനെ പോരിൽ ജയിക്കുവാൻ മകനേ, ശക്രൻ പോലും അശക്തനാണ്. രാജാവേ, എൻെറ ദിവ്യമായ മണി ഇതാ ഞാൻ കൊണ്ടുവന്നിരിക്കുന്നു. നോക്കൂ! ചത്ത നാഗങ്ങളെ നിത്യവും ഈ മണിയാണ് ജീവിപ്പിക്കുന്നത്. ഇത് നിൻെറ അച്ഛൻെറ മാറിൽവെച്ചുകൊള്ളുക. അപ്പോൾക്കാണാം ജീവൻവീണ പാണ്ഡുപുത്രനായ പാർത്ഥനെ!''

വൈശമ്പായനൻ പറഞ്ഞു: "എന്ന് അവൾ പറഞ്ഞതു കേട്ട് തേജസ്വിയായ അവൻ ആ മണി എടുത്ത്, അച്ഛനിൽ കുറ്റംചെയ്യാത്ത അവൻ, സ്നേഹത്തോടെ അച്ഛൻെറ മാറിൽ ആ രത്നം വെച്ചു. ആ രത്നം മാറിൽ വെച്ചയുടനെ, അത്ഭുതം! ജിഷ്ണു ജീവിച്ചു. കുറെനേരമായി ഉറങ്ങിക്കിടന്ന് എഴുന്നേല്ക്കുന്നവിധം രക്തനിറത്തിലുള്ള കണ്ണുകൾ തുടച്ച് നിവർന്നിരുന്നു. മനസ്വിയായ, ആ മഹാത്മാവ് ബോധവാനായി എഴുന്നേറ്റപ്പോൾ സ്വസ്ഥനായ പിതാവിനെനോക്കി ബഭ്രുവാഹനൻ വന്ദിച്ചു. വീണ്ടും ആ പുരുഷവ്യാഘ്രൻ ലക്ഷ്മീവാനായി എഴുന്നേറ്റപ്പോൾ, പ്രഭോ, പുണ്യങ്ങളായ ദിവ്യപുഷ്പങ്ങൾ പാകശാസനൻ വർഷിച്ചു. ദേവദുന്ദുഭി കൊട്ടാതെതന്നെ മേഘസ്വനംപോലെ മുഴങ്ങി. 'നന്ന് നന്ന്!' എന്ന് ആകാശത്ത് ബഹളമായ ശബ്ദം മുഴങ്ങി.

ഉടനെ എഴുന്നേറ്റ് മഹാബാഹുവായ ധനഞ്ജയൻ ആശ്വസിച്ചു ബഭ്രുവാഹനനെ പുല്കി മൗലിയിൽ ഘ്രാണിച്ചു. അപ്പോൾ കുറച്ചകലെയായി ശോകത്തിൽ മുഴകിനില്ക്കുന്നവളായ അവൻെറ അമ്മയെ കണ്ടു. ഉലൂപിയോടുകൂടി നില്ക്കുന്ന അവളെക്കണ്ട് അർജ്ജുനൻ ചോദിച്ചു.''

അർജ്ജുനൻ പറഞ്ഞു: "ശോകം, വിസ്മയം, ഹർഷം ഇവയോടുകൂടി എന്തു സംഭവമാണിവിടെ നടക്കുന്നത്? ശത്രുജിത്തേ, ഈ പോർക്കളത്തിൽ എന്തുണ്ടായി? നീ അറിഞ്ഞുവെങ്കിൽ പറയൂ! നിൻെറ അമ്മ ഈ പോർക്കളത്തിൽ എന്തിന്നായി വന്നു? നാഗേന്ദ്രനന്ദിനിയായ ഉലൂപിയും എന്തിന്നായി വന്നു? ഞാൻ പറഞ്ഞിട്ടാണല്ലോ നീ പോരിൽ ഏർപ്പെട്ടത്? അത് എനിക്കറിയാം. പിന്നെ ഇവിടെ ഈ പെണ്ണുങ്ങൾ വരു

വാൻ ഉണ്ടായ കാരണമെന്താണെന്നാണ് അറിയാത്തത്. പെണ്ണുങ്ങൾ യുദ്ധക്കളത്തിലെത്താനുള്ള ഹേതു എന്തെന്നറിയുവാൻ എനിക്കാഗ്രഹമുണ്ട്.

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ചോദിക്കുന്ന അച്ഛനോട്, മണിപുരരാജാവ് കുമ്പിട്ടു തൊഴുത് പ്രസാദിപ്പിച്ച് ഇപ്രകാരം പറഞ്ഞു. 'അച്ഛാ' ഉലൂപിയോട് ചോദിക്കുക. അവൾ എല്ലാം പറയും.'

**81. അശ്വാനുസരണം - അർജ്ജുനശാപകഥനം -** അർജ്ജുനൻ പറഞ്ഞു: "അല്ലയോ കൗരവ്യകുലനന്ദിനീ, നീ എന്തിനാണ് പോർക്കളത്തിലേക്കു വന്നത്? അപ്രകാരം തന്നെ എന്തിനായിട്ടാണ് മണിപുരേശ്വരൻെറ അമ്മയും വന്നത്? അല്ലയോ ഭുജംഗമേ, നീ ഈ രാജാവിൻെറ കുശലം കാമിക്കുന്നവളല്ലേ? അല്ലയോ ചപലാപാംഗീ, നീ എനിക്കും ശുഭം ഇച്ഛിക്കുന്നില്ലേ?

ഹേ സുശ്രോണീ, പ്രിയദർശനേ, നിനക്ക് ഞാൻ അപ്രിയം വല്ലതും അറിയാതെ ചെയ്തുപോയോ? ബഭ്രുവാഹനനും ചെയ്തുപോയോ? നിൻെറ സപത്നിയായ രാജപുത്രി, ചിത്രവാഹനനന്ദിനി, വരാംഗിയായ ചിത്രാംഗദാ, വല്ല തെറ്റും ചെയ്തുപോയോ?"

ഇതുകേട്ട് പുഞ്ചിരിതൂകി അവനോട് ഉരഗപുത്രി മറുപടി പറഞ്ഞു.

ഉലൂപി പറഞ്ഞു: "എനിക്ക് ഭവാൻ യാതൊരു തെറ്റും ചെയ്തില്ല; ബഭ്രുവാഹനനും ചെയ്തിട്ടില്ല. അവൻെറ അമ്മയും യാതൊരു തെറ്റും ചെയ്തിട്ടില്ല. അവൾ എൻെറയടുത്ത് ഭൃത്യയുടെ മട്ടിലാണു നില്ക്കുന്നത്. ഞാൻ ചെയ്ത വർത്തമാനങ്ങൾ എല്ലാം പറയാം, അങ്ങ് കേൾക്കുക. അതുകേട്ട് ഭവാൻ എന്നിൽ കോപിക്കരുതെന്ന് ഒരപേക്ഷയുണ്ട്. ഭവാൻെറ പാദത്തിൽ ഞാൻ കുമ്പിട്ടു തൊഴുന്നു. പ്രസാദിക്കണേ! മഹാബാഹോ, ധനഞ്ജയാ, എല്ലാം കേൾക്കുക. മഹാഭാരതയുദ്ധത്തിൽ ഭവാൻ ഗംഗാപുത്രനെ, ഭീഷ്മനെ, ആ ശാന്തനുനന്ദനനെ, ഭവാനുമായി പൊരുതുമ്പോഴല്ലല്ലോ, വീഴ്ത്തിയത്! നീ അധർമ്മത്താലാണ് അവനെ വീഴ്ത്തിയത്. അതിന്നുള്ള പ്രായശ്ചിത്തമാണ് ഈ നടന്നത്. വീരാ, നീ പൊരുതുന്ന സമയത്തല്ല, ശിഖണ്ഡി പൊരുതുമ്പോൾ അവനെ ആശ്രയിച്ചാണ് നീ ഭീഷ്മനെ വീഴ്ത്തിയത്. അങ്ങനെ നീ മുത്തച്ഛനെ കൊന്നു. അതിന്നുപശാന്തി ചെയ്യാതെയാണ് നീ മരിക്കുന്നതെങ്കിൽ ആ പാപകർമ്മംമൂലം നീ നരകത്തിൽ തീർച്ചയായും ചെന്നുവീഴും. പുത്രനിൽനിന്ന് നീ ഏറ്റത് എന്തോ, അത് അതിന്നു നിശ്ചയിക്കപ്പെട്ട പ്രായശ്ചിത്തമാണ്. വസുക്കളും, അല്ലയോ വസുധാപാലാ, ഗംഗയും കൂടി ഒരു ദിവസം ഭവാനെപ്പറ്റി ഇപ്രകാരം പറഞ്ഞത് ഞാൻ കേട്ടു. അത് ഭീഷ്മനെ വീഴ്ത്തിയ ദിവസം ഗംഗാതീരത്തുവച്ചാണ് ഞാൻ കേട്ടത്. ആ വസുക്കളും, മറ്റു ദേവന്മാരും ഗംഗയിൽ കുളിച്ച് ആ നദിയോടുചേർന്ന് അവിടെവെച്ച് ഭാഗീരഥിയുടെ സമ്മതത്തോടുകൂടി ഇപ്രകാരം പറഞ്ഞു: "ശാന്തനവനായ ഭീഷ്മനെ സവ്യസാചി വധിച്ചു. പോരിൽ പൊരുതാതെ നില്ക്കുന്ന സന്ദർഭത്തിലാണ് വധിച്ചത്. അനാസക്തനായവനെ വധിച്ചു മാനിനി! ഈ കാരണത്താൽ ഞങ്ങൾ അർജ്ജുനനെ ശപിക്കുകയാണ്.' ഇതു കേട്ടപ്പോൾ ഭാഗീരഥി പറഞ്ഞു: 'അങ്ങനെയാകട്ടെ!' എന്ന്. ഈ വർത്തമാനം കേട്ടയുടനെ ദുഃഖത്തോടെ ഞാൻ ചെന്ന് എൻെറ അച്ഛനോടു പറഞ്ഞു. അച്ഛൻ ഇതുകേട്ട് വിഷാദിച്ചു നിന്നു. ഉടനെ ചെന്ന് എൻെറ അച്ഛൻ നിനക്കുവേണ്ടി അഭ്യർത്ഥിച്ചു. വീണ്ടും വീണ്ടും തൊഴുത് അവരെ പ്രസാദിപ്പിച്ചു. അപ്പോൾ അവർ ഇപ്രകാരം പറഞ്ഞു: 'പാർത്ഥന്ന് പുത്രനായി മഹാഭാഗേ, മണിപുരപതി ഉണ്ടായിട്ടുണ്ട്. യുവാവായ അവൻ പോർക്കളത്തിൽവെച്ച് ഈ കിരീടിയെ അമ്പെയ്തു വീഴ്ത്തും. ഇതു ചെയ്യുകയാണെങ്കിൽ അവൻ ശാപംവിട്ടു കയറിക്കൊള്ളും ഉരഗേശ്വരാ! ഭവാൻ പൊയ്ക്കൊള്ളുക!' എന്ന് ആ വസുക്കൾ അച്ഛനോടു പറഞ്ഞു. അച്ഛൻ ആ വർത്തമാനം എന്നോടു പറഞ്ഞു. ആ വൃത്താന്തം ഗ്രഹിച്ചിരിക്കുന്ന ഞാൻ ശാപത്തിൽനിന്ന് ഭവാനെ വേർപെടുത്തുകയാണ് ഇപ്പോൾ ഉണ്ടായത്. ദേവേന്ദ്രന്നുപോലും നിന്നെ പരാജിതനാക്കുവാൻ സാദ്ധ്യമല്ല. ആത്മാവ് എന്നതുതന്നെയാണ് പുത്രനും, വേറെയല്ല. അതുകൊണ്ടാണ് അവൻ നിന്നെ ജയിച്ചത്. അതിൽ എനിക്ക് ഒട്ടും ദോഷമില്ല! വിഭോ, അങ്ങയുടെ അഭിപ്രായമെന്താണ്?"

ഇപ്രകാരം അവൾ പറഞ്ഞതുകേട്ട് പ്രസന്നാത്മാവായ വിജയൻ പ്രസന്നചിത്തനായി ഇപ്രകാരം പറഞ്ഞു: 'ദേവി, നീ ചെയ്തതെല്ലാം എനിക്കു പ്രിയമായിരിക്കുന്നു.!'

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം മണിപുരത്തിൻെറ അധിപനായ പുത്രനോട്, ജയൻ പറഞ്ഞു. ചിത്രാംഗദയും ഉലൂപിയും കേട്ടുനിന്നു."

അർജ്ജുനൻ പറഞ്ഞു: "യുധിഷ്ഠിരരാജാവിൻെറ അശ്വമേധം അടുത്തുവരുന്ന ചൈത്രമാസത്തിലാണ്. നീ അമാത്യന്മാരോടുകൂടെ അവിടെ എത്തണം. അമ്മമാരെയും കൂട്ടിക്കൊണ്ടുവരണം രാജാവേ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പാർത്ഥൻ പറഞ്ഞപ്പോൾ ധീമാനായ ബഭ്രുവാഹനരാജാവ് കണ്ണുനീർ നിറഞ്ഞ കണ്ണുകളോടെ അച്ഛനോടു പറഞ്ഞു."

ബഭ്രുവാഹനൻ പറഞ്ഞു: "അല്ലയോ ധർമ്മജ്ഞാ, ഭവാൻ കല്പിക്കുകയാൽ ഞാൻ അശ്വമേധത്തിന്ന് എത്തിക്കൊള്ളാം. അവിടെ വിപ്രർക്കു വിളമ്പുകാരനായി ഞാൻ സേവനം ചെയ്തുകൊള്ളാം. എനിക്ക് അനുഗ്രഹത്തിന്നായി ഭവാൻ സ്വന്തം പുരത്തിൽ കേറണം. വന്നാലും! ഭാര്യമാരോടുകൂടി അങ്ങ് എൻെറ രാജധാനിയിൽ വന്നുകയറി എന്നെ അനുഗ്രഹിച്ചാലും. അതിലൊട്ടും മടിക്കരുത്, മറ്റൊന്നും ചിന്തിക്കരുത്! ഒരു രാത്രി എൻെറ ഗൃഹത്തിൽ സുഖമായി വസിച്ച് പ്രഭാതത്തിൽ അശ്വത്തെ അനുഗമിച്ചാലും, ജയിപുംഗവ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പുത്രൻ പറഞ്ഞപ്പോൾ വാനരകേതനനായ പാർത്ഥൻ ചിത്രാംഗദയുടെ പുത്രനോട് പുഞ്ചിരിയോടെ പറഞ്ഞു."

അർജ്ജുനൻ പറഞ്ഞു: "മഹാബാഹോ, ഞാൻ യജ്ഞത്തിൽ ദീക്ഷ ആചരിക്കുന്നുണ്ടെന്നു നിനക്കറിയാമല്ലോ. അതുകൊണ്ട് ഹേ, പൃഥുലോചനാ, ഞാൻ നിൻെറ പുരത്തിൽ കയറുന്നില്ല. അതു നിയമവിരുദ്ധമാകയാൽ ഞാൻ ചെയ്യുന്നില്ല. ഈ യജ്ഞീയാശ്വമാണെങ്കിൽ ഇഷ്ടംപോലെ സഞ്ചരിക്കുകയാണുതാനും. നരർഷഭാ, നിനക്കു സ്വസ്തി ഭവിക്കട്ടെ! ഞാൻ പോകുന്നു. എനിക്കു താമസിക്കുവാൻ വയ്യ!"

വൈശമ്പായനൻ പറഞ്ഞു: "വിധിപോലെ അവിടെ പുത്രനാൽ പൂജിതനായ ഇന്ദ്രപുത്രൻ ഭാര്യമാരുടെ സമ്മതത്തോടുകൂടി പോന്നു ഭരതസത്തമാ!"

**82. അശ്വാനുസരണം - മാഗധപരാജയം -** വൈശമ്പായനൻ പറഞ്ഞു: "ആ യജ്ഞീയഹയം സമുദ്രംവരെ ഭൂമിയിൽ ചുറ്റി. അങ്ങനെ രാജാവേ, ഹസ്തിനപുരത്തിലേക്കായി തിരിച്ച അശ്വത്തിനെ പിൻതുടർന്ന് കിരീടിയും തിരിച്ചു. അങ്ങനെ മടങ്ങിപ്പോരുമ്പോൾ യദൃച്ഛയാ 'രാജഗൃഹപുരം'എന്ന നഗരത്തിലെത്തി. അർജ്ജുനൻ അടുത്തുവന്നതുകണ്ട് അവിടത്തെ രാജാവായിരുന്ന സഹദേവൻെറ പുത്രനായ'മേഘസന്ധി' അർജ്ജുനനെ പേരിന്നു വിളിച്ചു. ക്ഷത്രധർമ്മസ്ഥിതനും വീരനുമായ അവൻെറ പോർവിളി അർജ്ജുനൻ കേട്ടു.

പുരംവിട്ട് തേരും, വില്ലും, കൈയുറയുമായി എത്തിയ മേഘസന്ധി തേരിൽനിന്നിറങ്ങി കാൽനടയായിച്ചെന്ന് അർജ്ജുനനോടു പൊരുതി.

തേജസ്വിയായ മേഘസന്ധി അർജ്ജുനനോടു സമീപിച്ച്, ബാല്യത്താൽ രാജാവേ, യാതൊരു കൗശലവും കൂടാതെ വെളിവായി അർജ്ജുനനോടു പറഞ്ഞു. 'എടോ ഭാരതാ! ഈ കുതിര എന്താണിങ്ങനെ പെൺകൂട്ടത്തിൽ കടന്ന മാതിരി ചുറ്റുന്നത്? ഞാൻ ഇതാ ഈ കുതിരയെ പിടിക്കുന്നു. നീ ശക്തനാണെങ്കിൽ അതിനെ വിടുവിക്കൂ! എൻെറ പൂർവ്വപിതാക്കന്മാർ നീ പോരിൽ സമർത്ഥനാണെന്നു സമ്മതിക്കുകയാണെങ്കിൽ, ഞാൻ നിനക്ക് യുദ്ധമാകുന്ന ആതിത്ഥ്യം നല്കാം. നീ എയ്തുകൊള്ളുക! ഞാൻ ഇതാ എയ്യുന്നു!'

മേഘസന്ധി പറഞ്ഞതുകേട്ട് അർജ്ജുനൻ ചിരിച്ചുകൊണ്ട് ഉത്തരം പറഞ്ഞു: 'വിഘ്നങ്ങളുണ്ടാക്കുന്നവനെ ഞാൻ നിലയ്ക്കുനിർത്തും! അങ്ങനെയൊരു വ്രതം എനിക്കുണ്ട്. ജ്യേഷ്ഠഭ്രാതാവ് കല്പിക്കയാൽ ഞാൻ പുറപ്പെട്ടതാണ്. അതു നിനക്കറിയാമല്ലോ! നീ യഥാശക്തി എയ്തുകൊള്ളുക. അതിലെനിക്ക് യാതൊരു ദുഃഖവുമില്ല, കോപവുമില്ല.''

ഇപ്രകാരം പറയുന്ന പാണ്ഡവൻെറനേരെ ആ മഗധരാജാവ് ആദ്യമായി ശരങ്ങൾ വിട്ടു. സഹസ്രാക്ഷൻ മാരിചൊരിയുമ്പോലെ അവൻ ആയിരം ബാണങ്ങൾ എയ്തു. ശൂരനായ ഗാണ്ഡീവിയും ഗാണ്ഡീവോത്ഥമായ ശരങ്ങൾകൊണ്ട് ആ ശരങ്ങളെ പാഴാക്കി കിണഞ്ഞു പോരാടി ഭരതർഷഭാ! ആ ബാണൗഘങ്ങളെയെല്ലാം കപികേതനൻ പാഴാക്കിവിട്ടു. വായിൽ തീജ്ജ്വാലയുള്ള സർപ്പംപോലെയുള്ള ശരങ്ങൾ അവൻെറ നേരെവിട്ടു. ധ്വജത്തിലും, കൊടിക്കാലിലും, തേരിലും, യന്ത്രത്തിലും, വാജിയിലും, മറ്റു രഥാംഗങ്ങളിലും സൂതനിലും എയ്തു. എന്നാൽ അവൻെറ ദേഹത്തിൽ എയ്തില്ല. തൻെറ ദേഹംനോക്കി കാത്ത് അർജ്ജുനനാൽ രക്ഷിക്കപ്പെട്ട അവൻ തൻെറ വീര്യത്താലാണ് അങ്ങനെ സംഭവിച്ചതെന്നു ചിന്തിച്ച് ശരങ്ങളെ അർജ്ജുനനിൽ വർഷിച്ചു.

ഇങ്ങനെ മാഗധനാൽ എയ്യപ്പെട്ട ഗാണ്ഡീവധന്വാവ് വസന്തത്തിൽ പൂത്ത പിലാശുവൃക്ഷംപോലെ രക്തനിറത്തിൽ വിളങ്ങി. തൻെറ ദേഹത്തിൽ എയ്ത്തു ഒന്നും ഏല്ക്കാത്തവനായ മാഗധേന്ദ്രൻ പാണ്ഡവേന്ദ്രനെ ശരങ്ങൾകൊണ്ട് പ്രഹരിച്ചു. അതുകൊണ്ട് അവൻ അല്പസമയം ലോകവീരനായി ശോഭിച്ചു. പിന്നെ സവ്യസാചി ചുണച്ച് വില്ലു ശക്തിയായി വലിച്ച് ആദ്യമായി അവൻെറ രഥത്തിൽക്കെട്ടിയ അശ്വങ്ങളെ കൊന്നു. പിന്നെ സൂതൻെറ തലയും കൊയ്തുവീഴ്ത്തി. അവൻെറ ആ വലിയ വില്ല് കത്തിയമ്പെയ്ത് അറുത്തു. കൈയുറ, കൊടിക്കൂറ, ധ്വജം എന്നിവ ഒരോന്നോരോന്നായി വീഴ്ത്തി. ആ രാജാവ് അശ്വങ്ങൾ, സൂതൻ, വില്ല് എന്നിവയൊക്കെ നഷ്ടപ്പെട്ടപ്പോൾ ഗദ കൈയിലെടുത്ത് അർജ്ജുനൻെറനേരെ ഊക്കോടെ പാഞ്ഞുചെന്നു. അവൻ എത്തുമ്പോഴെക്കും സ്വർണ്ണംകൊണ്ട് കെട്ടിച്ച ആ ഗദ, കഴുച്ചിറകുവെച്ച ശരങ്ങൾകൊണ്ട് നുറുക്കിക്കളഞ്ഞു. തകർന്നുപോയ ആ ഗദ മണിബന്ധം തകർന്ന് ഉറയൂരുന്ന പാമ്പുപോലെ നിലത്തേക്കു വീണു. തേരും, വില്ലും, ഗദയും നഷ്ടപ്പെട്ട അവനിൽ പിന്നെ എയ്യുവാൻ ധീമാനും മഹാരഥനുമായ അർജ്ജുനൻ വിചാരിച്ചില്ല! മാനംകെട്ട് ക്ഷത്രധർമ്മത്തിൽ നില്ക്കുന്ന അവനോട് കപികേതനൻ ശാന്തമായി സാന്ത്വവാക്കുകൾ പറഞ്ഞു.''

അർജ്ജുനൻ പറഞ്ഞു: 'ഉണ്ണീ, നീ പൊയ്ക്കൊള്ളുക! നീ കാണിച്ച ക്ഷത്രധർമ്മം ധാരാളം മതി. ബാലനായ നിൻെറ വിക്രമം ധാരാളം മതി! നീ സമർത്ഥനാണ്. രാജാക്കന്മാരെ വധിക്കരുത്, എന്നു ധർമ്മരാജാവു കല്പിച്ചിട്ടുണ്ട്. അങ്ങനെ പോരിൽ ഒരു വിഷമം അദ്ദേഹം വരുത്തിവെച്ചു. അതുകൊണ്ടാണ് രാജാവേ. നീ ഇപ്പോൾ ജീവിക്കുന്നത്!''

വൈശമ്പായനൻ പറഞ്ഞു: "എന്ന് തന്നെ അർജ്ജുനൻ ധിക്കരിച്ചുവിട്ടതായിക്കണ്ട മാഗധൻ 'ശരി' എന്നു ചിന്തിച്ച് അർജ്ജുനനെ കൈകൂപ്പി പൂജിച്ചു. 'ഞാൻ തോറ്റു. അങ്ങയ്ക്കു ശുഭം! ഞാൻ പോരിന്ന് ഇനി ഒരുങ്ങുന്നില്ല! ഞാൻ അങ്ങയ്ക്ക് എന്തു ചെയ്യേണ്ടൂ! അജ്ഞാപിച്ചാലും!'

ഇപ്രകാരം കൈകൂപ്പിനില്ക്കുന്ന അവനെ ആശ്വസിപ്പിച്ച് അർജ്ജുനൻ വീണ്ടും പറഞ്ഞു: "ചൈത്രമാസത്തിൽ നമ്മുടെ രാജാവിൻെറ അശ്വമേധം നടക്കുന്നുണ്ട്. അതിലേക്കു ഭവാൻ വരണം.' ഇപ്രകാരം അർജ്ജുനൻ പറഞ്ഞപ്പോൾ അങ്ങനെയാകാമെന്നു സഹദേവപുത്രൻ മറുപടി പറയുകയും, ആ ഹയത്തെ പൂജിക്കുകയും, പോരിൽ അർജ്ജുനനെ പ്രശംസിക്കുകയുംചെയ്തു. ആ പുരുഷകേസരി വീണ്ടും അവിടെനിന്നു പോയി കടൽത്തീരത്തൂടെ സഞ്ചരിച്ചു. വംഗം, പുണ്ഡ്രം, കോസലം എന്നീ രാജ്യങ്ങളിലൂടെ സഞ്ചരിച്ചു. അതാതിടത്ത് വലിയ മ്ലേച്ഛസൈന്യങ്ങളോടു പോരാടി അർജ്ജുനൻ ഗാണ്ഡീവത്താൽ അവരെ ജയിച്ചു.''

### 83. അശ്വാനുസരണം - ചേദിനിഷാദാദി പരാജയം -

വൈശമ്പായനൻ പറഞ്ഞു: "മാഗധൻ പൂജിച്ച ശ്വേതാശ്വനായ പാണ്ഡവൻ രാജാവേ, തെക്കേദിക്കു പിടിച്ച് ആ ഹയത്തെ നടത്തി. പിന്നെയും തിരികെ വന്ന് യഥേഷ്ടം ചുറ്റുന്ന ആ കുതിര ശുക്തിമതി എന്നു പേരായ ചേദിപുരിയിൽ ചെന്നുകയറി. അവിടെവെച്ച് ശരഭൻ എന്ന ശിശുപാലപുത്രൻ ആദ്യം യുദ്ധംകൊണ്ട് അതിഥിയെ സൽക്കരിച്ചു. പിന്നെ പാണ്ഡുപുത്രനെ പൂജിക്കുകയും ചെയ്തു. പിന്നെ അവിടെനിന്നും പുറപ്പെട്ട് ആ യജ്ഞീയാശ്വം കാശി, അംഗം, കോസലം, കിരാതം, തങ്കണം എന്നീ രാജ്യങ്ങളിൽ യഥാക്രമം പ്രവേശിച്ചു. അതാതിടങ്ങളിൽ യഥാന്യായം പൂജ കൈക്കൊണ്ട് ധനഞ്ജയൻ വീണ്ടും അവിടെനിന്നു തിരിച്ചു. പിന്നെ കൗന്തേയൻ ദശാർണ്ണം എന്ന രാജ്യത്തെത്തി. അവിടെ ശത്രുമർദ്ദനനായി ചിത്രാംഗതൻ എന്നു പേരായ രാജാവുണ്ട്. മഹാബലവാനാണ്. വിജയനും, അവനും തമ്മിൽ ഭയങ്കരമായ ഒരു യുദ്ധം ഉണ്ടായി. അവനേയും പുരുഷർഷഭനായ കിരീടി പാട്ടിലാക്കി. അവിടെനിന്നു പോയി അശ്വം നിഷാദരാജാവായ ഏകലവ്യൻെറ നാട്ടിൽ ചെന്നെത്തി. ഏകലവ്യപുത്രൻ യുദ്ധംകൊണ്ട് അവനെ സ്വാഗതംചെയ്തു സ്വീകരിച്ചു. അവിടെവെച്ച് നിഷാദരുമായി ചെയ്ത പോരാട്ടം രോമാഞ്ചജനകമായിരുന്നു. പിന്നെ യുദ്ധത്തിൽ തോല്ക്കാത്തവനായ പാർത്ഥൻ യജ്ഞവിഘ്നത്തിന്നു വന്ന് എതിർത്ത അവനെ ആ പോരിൽ ജയിച്ചു. ആ നൈഷാദിയെ അല്ലയോ രാജേന്ദ്രാ, ജയിച്ച് ആ പാകശാസനപുത്രൻ പൂജയേറ്റു വീണ്ടും തെക്കൻ കടൽക്കരയിലേക്കു ചെന്നു. ദ്രാവിഡന്മാരോടും, ആന്ധ്രന്മാരോടും, രൗദ്രരായ മാഹിഷരോടും, കോലാചലക്കാരോടും ആ കിരീടി യുദ്ധത്തിൽ ഏർപ്പെട്ടു. അവരെയും വലിയ ഉഗ്രമല്ലാത്ത യുദ്ധംകൊണ്ടു കീഴടക്കി.

അവരൊക്കെ അശ്വത്തിൻെറ പാട്ടിലായശേഷം സുരാഷ്ട്രത്തേക്കു പോയി. പിന്നെ ഗോകർണ്ണത്തിൽ ചെന്നു. പിന്നെ പ്രഭാസതീർത്ഥത്തിലെത്തി. പിന്നെ വൃഷ്ണീന്ദ്രൻ കാക്കുന്ന രമ്യമായ ദ്വാരകയിൽച്ചെന്നു. അവിടെ അണഞ്ഞ ഹയത്തെ യദുകുമാരന്മാർ ചെന്നുപിടിച്ചു. അവർ ആ കുതിരയെ ഉഗ്രസേനൻെറ അരികിലേക്കു കൊണ്ടുചെന്നു. ഉഗ്രസേനൻ അവരെ അതിൽനിന്നു വിലക്കി. രാജാവേ! ഉടനെ വൃഷ്ണ്യന്ധകപുരേശ്വരനും കിരീടിയുടെ അമ്മാവനുമായ വാസുദേവനോടുകൂടെ ഉഗ്രസേനൻ പ്രീതിയോടെ ചെന്നു മുറയ്ക്ക് കുരുമുഖ്യനായ ആ ഭാരതശ്രേഷ്ഠനെ ശ്രേഷ്ഠ

മായ പൂജയോടെ ആദരിച്ചു. അവരുടെ സമ്മതത്തോടെ അർജ്ജുനൻ അശ്വം പോകുന്നവഴിക്കുതന്നെ പോയി. പിന്നെ കടൽക്കരയിലൂടെ, പടിഞ്ഞാറൻ പ്രദേശത്തുകൂടെ, ആ കുതിര ക്രമത്തിൽ ഉയർന്ന പ്രദേശമായ പഞ്ചാബിൽ എത്തിച്ചേർന്നു. അവിടെനിന്നു പിന്നെ ഗാന്ധാരനാട്ടിൽ ആ കുതിര ചെന്നെത്തി കൗരവാ! അങ്ങനെ കൗന്തേയൻ പിന്തുണയായിപ്പോകുന്ന ആ അശ്വം യഥേഷ്ടം സഞ്ചരിച്ചു. പിന്നെ കിരീടിയുമായി അവിടെവെച്ചു ഘോരമായ ഒരു യുദ്ധം ഗാന്ധാരരാജ്യത്തുവെച്ചു നടന്നു. മുമ്പെ വൈരമുള്ള ശകുനിയുടെ പുത്രനായ ഗാന്ധാരരാജാവുമായിട്ടായിരുന്നു ആ സംഘട്ടനം.''

**84. അശ്വാനുസരണം - ശകുനിപുത്രപരാജയം -** വൈശമ്പായനൻ പറഞ്ഞു: "വീരനായ ശകുനിയുടെ പുത്രൻ, ഗാന്ധാരരിൽ മഹാരഥൻ, വലിയ ഒരു പടയോടുകൂടി ഗുഡാകേശനോടു പോരിന്നു ചെന്നു. ശകുനിയെ കൊന്നതിലുള്ള വിദ്വേഷം സഹിക്കാത്തവരായ ഗാന്ധരന്മാർ, തേര്, ആന, കുതിരകൾ, കൊടിക്കൂറ, കേതുക്കൾ എന്നിവയോടു ചുഴന്ന ആ ഭടന്മാർ പാർത്ഥന്റെനേരെ വില്ലുയർത്തിപ്പിടിച്ചു പോരിന്നുചെന്നു. അവർ വന്നെത്തിയപ്പോൾ പോരിൽ മടങ്ങാത്തവനായ ബീഭത്സു, അവരോട്, ധർമ്മരാജാവു പോരുമ്പോൾ അർജ്ജുനനോടു പറഞ്ഞ വാക്കുകൾ അറിയിച്ചു. എന്നാൽ അതൊന്നും അവർ സ്വീകരിച്ചില്ല. പാർത്ഥൻ പല സാന്ത്വവചനങ്ങളും പറഞ്ഞുനോക്കി. യുദ്ധത്തിൽനിന്നു തടുത്തു. എന്നാലും അവർ കൂട്ടാക്കിയില്ല. അവർ അശ്വത്തിന്റെ ചുറ്റും വന്നു വളഞ്ഞു. അപ്പോൾ പാണ്ഡവന്റെ മട്ടുമാറി. കോപത്തോടെ അർജ്ജുനൻ അവരുടെ തല കൊയ്തുവീഴ്ത്തുവാൻ തുടങ്ങി. ഗാണ്ഡീവത്താൽ ക്ഷുരം തൂകി. യാതൊരു പ്രയത്നവും കൂടാതെ പാണ്ഡവൻ അവരുടെ തല അറുത്തുവീഴ്ത്തിത്തുടങ്ങി. പാർത്ഥൻ കൊല്ലുവാൻ തുടങ്ങിയപ്പോൾ അവർ കുതിരയെ വിട്ട് ഉഴന്നു. പാർത്ഥന്റെ ശരവർഷം സഹിക്കാതെ ചിലർ പിന്തിരിഞ്ഞ് ഓട്ടമായി. ആ ഗാന്ധാരന്മാർ തടുത്ത തേജസ്വിയായ പാണ്ഡവൻ എണ്ണിയെണ്ണി അവരുടെ തല വീഴ്ത്തി. യുദ്ധത്തിൽ ചുറ്റുപാടും ഗാന്ധാരന്മാരെ കൊന്നുവിടുവാൻ തുടങ്ങിയപ്പോൾ രാജാവായ ശകുനിയുടെ പുത്രൻ വന്ന് പാണ്ഡവനെ തടുത്തു. ക്ഷത്രധർമ്മം വിടാതെ പൊരുതുന്ന ആ രാജാവിനോട് അപ്പോൾ പാർത്ഥൻ പറഞ്ഞു: 'വീരനായ രാജാവേ, ഞാൻ പറയുന്നതു കേൾക്കുവിൻ! ധർമ്മരാജാവു പറഞ്ഞിട്ടുണ്ട് രാജാക്കന്മാരെ കൊല്ലരുതെന്ന്. അതുകൊണ്ട് ഞാൻ കൊല്ലുന്നതല്ലെന്നു നിങ്ങൾ ധരിക്കുവിൻ. അതുകൊണ്ട് ഹേ വീരാ, യുദ്ധം ഇനി വേണ്ടാ. നിനക്ക് ഇപ്പോൾ യാതൊരു തോൽവിയും സംഭവിച്ചിട്ടില്ല.'

ഇപ്രകാരം അർജ്ജുനൻ പറഞ്ഞിട്ടും അനുസരിക്കാതെ അജ്ഞാനത്താൽ മോഹിതനായി അവൻ ഇന്ദ്രാത്മജകർമ്മാവായ ഗാണ്ഡീവിയിൽ വിശിഖങ്ങൾ വർഷിച്ചു! അപ്പോൾ സമർത്ഥനായ അർജ്ജുനൻ അവന്റെ ശിരസ്സിലിരിക്കുന്ന തലപ്പാവ് അർദ്ധചന്ദ്രം എന്ന ബാണംകൊണ്ട് എയ്ത്, അച്ഛനായ ജയദ്രഥന്റെ ശിരസ്സ് ദൂരെ കൊണ്ടുപോയി ഇട്ടതുപോലെ, ദൂരെയകറ്റിവിട്ടു. ആ മഹാകർമ്മം കണ്ട് ഗാന്ധാരന്മാരെല്ലാം അത്ഭുതപ്പെട്ടു. അർജ്ജുനന്ന് ആ രാജാവിന്റെ തല കൊയ്യുവാൻ വിഷമമില്ലെന്നും, താൻ ഇപ്പോൾ കൊയ്യുന്നില്ലെന്നും 'അർജ്ജുനൻ തന്റെ അസ്ത്രപ്രയോഗംകൊണ്ട് ഗാന്ധാരന്മാരെ ധരിപ്പിക്കുകയാണെന്നും അവർക്കു മനസ്സിലായി. യുദ്ധരംഗംവിട്ട് പ്രാണനേയുംകൊണ്ട് ഓടിപ്പൊയ്ക്കളയുവാൻ ലാക്കുനോക്കി കേഴമാനെപ്പോലെ ഭയപ്പെട്ട്, ആ യോദ്ധാക്കളോടുകൂട്ടി ഓടിക്കളഞ്ഞു. തന്റെ നേരെ പോരാടുവാൻതന്നെ നിനച്ചു പിന്നെയും എത്തുന്നവരുടെ ശിരസ്സുകൾ മൂർച്ചകൂട്ടിയ ഭല്ലംകൊണ്ട് അരിഞ്ഞുവീഴ്ത്തി. ഉയർത്തിയ കൈകൾ അമ്പേറ്റു ഭൂമിയിൽ വീണതു ചിലർ അറിഞ്ഞില്ല. പാർത്ഥൻ എയ്യുന്ന ഗാണ്ഡീവമുക്തമായ ദീർഘശരങ്ങൾ ഏറ്റ് ആന, കുതിര, കാലാൾ എന്നീ പടയെല്ലാം പതിച്ചുപോയി. മിക്കപേരും ചത്തു. ചിലർ വീണ്ടും വീണ്ടും വന്നു തിരിച്ചുപോയി.

ഉഗ്രകർമ്മവായ ആ വീരന്റെ മുമ്പിലായി, ധനഞ്ജയന്റെ ശക്തിയോട് എതിർക്കുന്ന ആ വൈരികൾ അനുനിമിഷം വീഴുന്നതും അവർ അറിഞ്ഞില്ല.

ഈ നിലയിൽ കുഴപ്പം വർദ്ധിച്ചപ്പോൾ ഗാന്ധാരരാജാവിന്റെ മന്ത്രികളെ മുമ്പിൽ നടത്തി വിശിഷ്ടമായ പൂജാദ്രവ്യമെടുത്തു രാജാവിന്റെ അമ്മ (ശകുനിയമ്മാവന്റെ ഭാര്യ) ഇറങ്ങിവന്നു. ആദ്യംതന്നെ അവ്യഗ്രനും, യുദ്ധദുർമ്മദനുമായ പുത്രനെ തടുത്ത് ജിഷ്ണുവിന്റെ സമീപത്തെത്തി. അക്ലിഷ്ടകാരിയായ അർജ്ജുനനെ സമാശ്വസിപ്പിച്ചു. പ്രഭുവായ ബീഭത്സു അവളെ പൂജിച്ച്, പ്രസന്നനായി അവളെ സാന്ത്വനംചെയ്തു. പിന്നെ ശകുനിയുടെ പുത്രനെ നോക്കി ഇപ്രകാരം പറഞ്ഞു: 'മഹാബാഹോ, നിന്റെ ഈ ബുദ്ധിയെ ഞാൻ പ്രശംസിക്കുന്നില്ല. ഞാൻ അത് ഇഷ്ടപ്പെടുന്നില്ല. ഹേ മിത്രഘ്നാ എതിർപോരിന്നു നീ നിന്നതു നന്നായില്ല. സന്മതേ, നീ എന്റെ ഭ്രാതാവാണ്. ഗാന്ധാരിയമ്മയെ ചിന്തിച്ചും, ധൃതരാഷ്ട്രരാജാവിന്നുവേണ്ടിയും രാജാവേ, നീ ഇപ്പോൾ ജീവിക്കുന്നു. അവരെ ഓർത്താണ് ഞാൻ നിന്നെ ബാക്കിവെച്ചത്. (നിന്റെ അമ്മായിയും അമ്മാവനും ഞങ്ങളുടെകൂടെ ഞങ്ങളുടെ ഗുരുജനങ്ങളായി വസിക്കുമ്പോൾ നിന്നെ എങ്ങനെ വധിക്കും!) നിന്നെ വിട്ട്, നിന്റെ തുണക്കാരെയൊക്കെ ഞാൻ കൊന്നുകളഞ്ഞില്ലേ? മേലാൽ ഈ വൈരം വെച്ചുപുലർത്തരുത്. അതു ശുഭമല്ല. അതു വിടുക. ഇനി ഇങ്ങനെ വേണ്ടാത്തതൊന്നും തോന്നരുത്. ചൈത്രമാസത്തിൽ നമ്മുടെ രാജാവായ യുധിഷ്ഠിരഭൂപൻ അശ്വമേധയാഗം കഴിക്കുന്നത് ഇപ്പോൾ നീ അറിഞ്ഞിരിക്കുമല്ലോ. അതിലേക്കു കാലേ വന്നുചേരണമെന്നു ഞാൻ നിന്നെ ക്ഷണിക്കുന്നു.'

**85. അശ്വമേധാരംഭം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അർജ്ജുനൻ അവനോടു പറഞ്ഞു. പിന്നെ സ്വതന്ത്രമായി ഇഷ്ടംപോലെ സഞ്ചരിക്കുന്ന ആ കുതിരയുടെ പിന്നാലെ പോയി. കുറെ പോയപ്പോൾ കുതിര ഹസ്തിനപുരിയെ ലക്ഷ്യമാക്കി സഞ്ചരിച്ചു. അർജ്ജുനൻ കുശലിയായി വിജയിച്ചു തിരിച്ചുവരുന്നതായി ചാരന്മാർ മുഖേന അറിഞ്ഞ യുധിഷ്ഠിരൻ അത്യധികം സന്തോഷിച്ചു.

ആ സന്ദർഭത്തിൽ മാഘമാസത്തിൽ ദ്വാദശിദിനത്തിൽ അനുകൂലമായ പൂയം നക്ഷത്രത്തിൽ ധർമ്മരാജാവും തേജസ്വിയുമായ യുധിഷ്ഠിരൻ മറ്റു സഹോദരന്മാരെ വിളിച്ചു. ഭീമനെയും, നകുലനെയും സഹദേവനെയും വിളിച്ച് കാലേ തന്നെ ഇപ്രകാരം പറഞ്ഞു. ആദ്യമായി ആ വാഗ്മിപ്രവരനും ധർമ്മിഷ്ഠനുമായ യുധിഷ്ഠിരൻ ഭീമനോടു പറഞ്ഞു.''

ധർമ്മപുത്രൻ പറഞ്ഞു: "ഭീമസേനാ, നിന്റെ അനുജൻ കുതിരയോടുകൂടി തിരിച്ചുവരുന്നുണ്ട്. ധനഞ്ജയനെ അനുഗമിച്ചിരുന്ന എന്റെ ആൾക്കാർ പറയുന്നു. കാലവും അടുത്തു, കുതിരയും അടുത്തു മാഘമാസത്തിലെ വെളുത്ത വാവിന്ന് ഒരു മാസമുണ്ട്. അതുകൊണ്ടു വിദ്വാന്മാരായ വൈദജ്ഞബ്രാഹ്മണന്മാരെ ഉടനെ വരുത്തുക. അശ്വമേധം നടത്തുവാൻ വേണ്ടസ്ഥാനം, യാജ്ഞിയസ്ഥലം അവർ നോക്കി തീരുമാനിക്കട്ടെ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം രാജാവു പറ

ഞ്ഞതുകേട്ടു ഭീമൻ രാജകല്പന നിർവ്വഹിച്ചു. അല്ലയോ പുരുഷേന്ദ്രാ, ഗുഡാകേശൻെറ വരവുകേട്ടു വലിയ സന്തോഷമായി. ഭീമൻ പ്രാജ്ഞരായ തച്ചന്മാരെ വരുത്തി. യജ്ഞക്രിയാദക്ഷന്മാരായ ബ്രാഹ്മണരെ മുമ്പെ നടത്തി. ശ്രീയോടുകൂടിയതും, വിശാലമായ മുറികൾ ചേർന്നതും, കിടപ്പറകളോടുകൂടിയതുമായ ഗൃഹങ്ങളും, സൗധങ്ങളും, വഴികളും വാതിലുകളും ഒക്കെച്ചേർന്ന് 'യജ്ഞവാടം' വിധിപോലെ ആ കൗരവൻ അളപ്പിച്ച് വേണ്ടവിധം അനേകം മേടനിലകൾ വെൺമണിത്തിണ്ണകൾ എന്നിവയൊക്കെ സ്വർണ്ണരത്നകവചിതങ്ങളായി യഥാവിധി ഭംഗിയായി പണിയിച്ചു. പൊന്നണിഞ്ഞ തൂണുകളുടെ നിരകൾ, വലിയ കമാനങ്ങൾ എന്നിവ യജ്ഞസ്ഥാനസ്ഥലംതോറും ശുദ്ധമായ സ്വർണ്ണംകൊണ്ടുതന്നെ അലങ്കരിച്ചു. നാനാരാജ്യങ്ങളിൽനിന്നും വന്നുചേരുന്ന സഭാര്യരായ രാജാക്കന്മാർക്കും ബ്രാഹ്മണർക്കും സൗകര്യംപോലെ സുഖമായി വസിക്കുവാൻ പറ്റിയ മട്ടിലുള്ള ഹർമ്മ്യങ്ങൾ വേണ്ട ദിക്കുകളിൽ ധാരാളം പണിയിച്ചു.

പിന്നെ ധർമ്മപുത്രൻെറ കല്പനപ്രകാരം രാജാക്കൾക്കെല്ലാം ക്ഷണക്കത്തുകൊടുത്ത് അക്ലിഷ്ടകാരിയായ ഭീമസേനൻ ദൂതന്മാരെ വിട്ടു മഹാഭുജാ! കത്തു കിട്ടിയ ഉടനെ കുരുരാജപ്രിയത്തിന്നായി രാജാക്കന്മാർ വന്നുചേരുവാൻ തുടങ്ങി. പല രത്നങ്ങളും, സുന്ദരിമാരായ പെണ്ണുങ്ങളും, കുതിരികളും ആയുധങ്ങളുമായി വന്നുകൊണ്ടിരിക്കുന്ന രാജാക്കന്മാർ പുതുതായി നിർമ്മിക്കപെട്ട രത്നസൗധങ്ങളായ കൈനിലകളിൽ കയറിപ്പാർക്കുവാൻ തുടങ്ങിയപ്പോൾ ആ മഹാനഗരം കടൽപോലെ ഇരമ്പി. ആ മഹാസ്വനം ആകാശം മുട്ടി. അതിഥികളായ അവർക്ക് അപ്പോൾ രാജാവായ കൗരവൻ അന്നപാനങ്ങളും, ദിവ്യമായ ശയ്യകളും നല്കി സ്വീകരിച്ചു. നല്ല കരിമ്പിൻനീരും, നാനാവാഹനശാലകളും നല്കി. ധീമാനായ ധർമ്മരാജാവിൻെറ മഹായജ്ഞത്തിൽ ബ്രഹ്മവാദികളായ മുനിമാരും ശിഷ്യരോടുകൂടി വന്നുചേർന്നു. അവരെയെല്ലാം രാജാവു സ്വീകരിച്ചു. വസതിവരെ അവരെ മഹാതേജസ്വിയായ യുധിഷ്ഠിരരാജാവ് താൻതന്നെ ദംഭംവിട്ടു പിൻതുടർന്നു.

പിന്നെ തച്ചന്മാരും, മറ്റു ശില്പികളും, യജ്ഞവിധാനത്തിൻെറ പണിയെല്ലാം നിർവ്വഹിച്ചതായി ധർമ്മരാജാവിനോട് ഉണർത്തിച്ചു. അതൊക്കെ യഥാസമയം ഭംഗിയായി നിർവ്വഹിച്ചത് അറിഞ്ഞ് അനുജന്മാരോടുകൂടി അവരെ രാജാവ് ആദരിച്ച് ആ യജ്ഞം തുടരുന്ന സമയത്ത് ഹേതുവാദികൾ (താർക്കികന്മാർ) വാഗ്മികൾ എന്നിവർ ചേർന്ന് പരസ്പരജയാർത്ഥികളായി പലവാദങ്ങളും, ചർച്ചകളും, സമ്മേളനങ്ങളും നടത്തി. ആ യജ്ഞത്തിൻെറ മുഖ്യമായ വിധിയെ രാജാക്കന്മാർ നോക്കിക്കണ്ടു. ഇന്ദ്രൻെറ സംഭാരംപോലെയാണ് ഭീമൻ അവിടെയെല്ലാം സംഭരിച്ചിരിക്കുന്നത് ഭാരതാ! സ്വർണ്ണാലംകൃതമായ സൗധങ്ങളും, തോരണങ്ങളും, മനോഹരശയ്യകളും, വിചിത്രമായ ആസനങ്ങളും, വിഹാരസ്ഥലങ്ങളും, രത്നഖചിതങ്ങളായ സകല ഉപകരണങ്ങളും, കുടങ്ങളും, പാത്രങ്ങളും, കടാഹങ്ങളും, കലങ്ങളും, പത്തായങ്ങളും, തുടങ്ങിയ സർവ്വവസ്തുക്കളും രാജാക്കന്മാർ അത്ഭുതത്തോടെ ദർശിച്ചു. സ്വർണ്ണനിർമ്മിതമല്ലാതെ മറ്റൊന്നും അവർ അവിടെ കണ്ടില്ല. ശാസ്ത്രത്തിൽ യൂപങ്ങൾ മരംകൊണ്ടുണ്ടാക്കുവാനാണ് പറഞ്ഞിട്ടുള്ളതെങ്കിലും അവയെല്ലാം യുധിഷ്ഠിരൻെറ യജ്ഞത്തിൽ സ്വർണ്ണനിർമ്മിതമായിരുന്നു. ഇവയൊക്കെ യഥാകാലം ആ തേജസ്വിക്കു തീർത്തതായിക്കണ്ട് അത്ഭുതപ്പെടാത്ത രാജാക്കന്മാർ ഉണ്ടായിരുന്നില്ല. നീറ്റിലും, കരയിലുമുള്ള ജീവികളെയും, അത്ഭുതജീവികളെയും മറ്റും അവിടെ രാജാക്കന്മാർ കൊണ്ടുവന്നിരുന്നു. അപ്രകാരം പശുക്കൾ, എരുമകൾ, വൃദ്ധസ്ത്രീകൾ, പലതരം ജലജന്തുക്കൾ, പല ശ്വാപദങ്ങൾ, ഖഗങ്ങൾ, പലതരം ജരായുജങ്ങൾ, അണ്ഡജങ്ങൾ, സ്വേദജങ്ങൾ, ഉൽഭിജ്യങ്ങൾ, പർവ്വതാനൂപജാതകളായ പലതരം ജീവികൾ ഇത്തരം വസ്തുക്കളെല്ലാം അവിടെ വരുത്തിയിട്ടുണ്ടായിരുന്നു. ഈ അത്ഭുതവസ്തുകളുടെയെല്ലാം പ്രദർശനംകണ്ട് രാജാക്കന്മാരെല്ലാം അത്ഭുതപ്പെട്ടു. ഗോധനധാന്യങ്ങൾമൂലം മുദിതരായ രാജാക്കന്മാർ വിസ്മയത്തിൽ മുഴുകി.

സമൃദ്ധമായ മൃഷ്ടാന്നം വിപ്രന്മാർക്കും, വൈശ്യർക്കും അവിടെ നല്കപ്പെട്ടു. ഓരോ വട്ടവും ഊണുകഴിഞ്ഞെഴുന്നേറ്റാൽ, പന്തൽ ഒഴിഞ്ഞാൽ, ഉടനെ ദുന്ദുഭി ഇടിനാദംപോലെ മുഴങ്ങും. ഇങ്ങനെ തുടരെയായി ദുന്ദുഭിനാദം ദിവസംതോറും അവിടെ മുഴങ്ങിക്കൊണ്ടിരുന്നു.

ഇപ്രകാരമാണ് ധീമാനായ ധർമ്മരാജാവിൻെറ യജ്ഞം തുടങ്ങിയത്. രാജാവേ, ദിവസംതോറും അവിടെകൂടിക്കാണാവുന്ന വിഭവങ്ങൾ പറയാം. കുന്നുപോലെ ചോറുകൂട്ടിയ കുന്നുകൾ, തൈരു നിറച്ച വലിയ തോടുകൾ, നെയ്യിൻെറ കയങ്ങൾ ഇവയൊക്കെക്കണ്ട് ജനങ്ങൾ അത്ഭുതപ്പെട്ടു പോയി. നാനാജനപദങ്ങൾ കൂടുന്ന ജംബുദ്വീപ് മുഴുവൻ (യൂറേഷ്യാവൻകര) ആ രാജാവിൻെറ മഹാമഖത്തിൽ ഒന്നിച്ചുചേർന്ന് അവിടെ പ്രതിനിധീകരിച്ചവിധം കാണപ്പെട്ടു. ആയിരമായിരം രാജ്യക്കാരും വർഗ്ഗങ്ങളും, ജാതികളും, വന്നുചേർന്ന് എല്ലാ പ്രാതിനിദ്ധ്യവും പരിപൂർണ്ണമാക്കപ്പെട്ടിരുന്നു. പൂമാല ചാർത്തിയവരും മണികുണ്ഡലങ്ങൾ അണിഞ്ഞവരുമായ നൂറും ആയിരവും പുരുഷന്മാർ പല പാത്രങ്ങളും കൊണ്ടുനടന്ന്ദ്വിജന്മാർക്കു വിളമ്പിക്കൊടുത്തു. പലമട്ട് അന്നപാനങ്ങളും അനുയായികളായ ആളുകളും ഭൂപൻെറ ഉപഭോജ്യങ്ങൾ ബ്രാഹ്മണർക്കു നല്കി.''

**86. അശ്വമേധാരംഭം - ശ്രീകൃഷ്ണാഗമനം -** വൈശമ്പായനൻ പറഞ്ഞു: "വേദജ്ഞരായ ബ്രാഹ്മണരേയും വന്നുചേർന്ന ഭൂമിപാലരായ രാജാക്കന്മാരേയും കണ്ട് യുധിഷ്ഠിരരാജാവ് ഭീമസേനനോടു പറഞ്ഞു.''

ധർമ്മപുത്രൻ പറഞ്ഞു: "നരവ്യാഘ്രന്മാരായ മഹാത്മാക്കൾ എത്തിച്ചേർന്നിരിക്കുന്നു. ഭൂമിയുടെ നാഥന്മാരായ ഇവരെ പൂജിക്കണം. രാജാക്കന്മാരൊക്കെ പൂജാർഹരാണല്ലൊ ഭീമാ?''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം യശസ്വിയായ രാജേന്ദ്രൻ പറഞ്ഞപ്പോൾ തേജസ്വിയായ ഭീമൻ നകുലസഹദേവന്മാരോടുകൂടി അപ്രകാരമെല്ലാം ചെയ്തു.

ഈ സന്ദർഭത്തിൽ വൃഷ്ണികളോടുകൂടി ഗോവിന്ദൻ ധർമ്മജൻെറ സമീപത്തെത്തി. ബലദേവനെ മുമ്പെ നടത്തി സർവ്വജനങ്ങളിലും ഉത്തമനായ കൃഷ്ണൻ പിമ്പേയും, അതിന്നു പിന്നിലായി സാത്യകിയും, പ്രദ്യുമ്നനും, ഗദനും, നിശാനും, സാംബനും, കൃതവർമ്മാവുമായി കൃഷ്ണൻ ഹസ്തിനാപുരിയിലെത്തി. മഹാരഥനായ ഭീമൻ അവരെയെല്ലാം പൂജിച്ചു സ്വീകരിച്ചു. അവരെല്ലാവരും രത്നാലംകൃതമായ ഗേഹങ്ങളിൽ പ്രവേശിച്ചു. യുധിഷ്ഠിരൻെറ സമീപത്തിരുന്ന് കൃഷ്ണൻ പല കാര്യങ്ങളും പറയുന്ന സന്ദർഭത്തിൽ 'അർജ്ജുനൻ വളരെ യുദ്ധങ്ങൾ ചെയ്ത് ക്ഷീണിച്ചിരിക്കുന്നു' എന്നു പറഞ്ഞു. കൗന്തേയനായ ധനഞ്ജയനെപ്പറ്റി കേട്ട്, വീണ്ടും ആ വൈരിവിഘാതിയെപ്പറ്റി കേട്ട്, ഇന്ദ്രപുത്രനായ ജിഷ്ണുവിൽ സ്നേഹത്തോടെ ജഗത്പതിയായ കൃഷ്ണൻ പറഞ്ഞു.''

കൃഷ്ണൻ പറഞ്ഞു: 'ദ്വാരകാനിവാസിയായ എൻെറ ഒരു സ്നേഹിതൻ പോയിരുന്നു. രാജാവേ! അവൻ യുദ്ധകർശിതനായ അർജ്ജുനനെക്കണ്ട വിവരം എന്നോടു പറഞ്ഞു. ആ മഹാഭുജൻ അടുത്തെത്തിക്കഴിഞ്ഞു എന്നും പറഞ്ഞു. പ്രഭോ, കൗന്തേയാ, അശ്വമേധത്തിന്നുവേണ്ട കാര്യങ്ങൾ ചെയ്തുകൊള്ളുക.''

വൈശമ്പായനൻ പറഞ്ഞു: "ഇതുകേട്ട് ധർമ്മരാജാവായ യുധിഷ്ഠിരൻ കൃഷ്ണനോടു മറുപടി പറഞ്ഞു: 'ഭാഗ്യം! കുശലിയായ ജിഷ്ണു വന്നെത്തുന്നു! മാധവാ, ഭാഗ്യം! പാണ്ഡവപ്പടയുടെ നായകനായ അവൻ എന്തു പറഞ്ഞയച്ചു? അത് അങ്ങയിൽനിന്നു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു യദുനന്ദനാ!' ഇപ്രകാരം ആ ധർമ്മരാജാവ് പറഞ്ഞപ്പോൾ വൃഷ്ണ്യന്ധകേശ്വരനും വാഗ്മിയുമായ കൃഷ്ണൻ ധർമ്മിഷ്ഠനായ യുധിഷ്ഠിരനോട് ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "മഹാരാജാവേ, ഇതാണ് പാർത്ഥന്റെ വാക്കായി അവൻ പറഞ്ഞയച്ചത്. 'രാജാക്കളെല്ലാം വന്നുചേരുന്നതാണ് കൗരവർഷഭാ! വന്നുചേരുന്നവരെ തക്കവിധത്തിൽ വലിയ പൂജ ചെയ്യണം. ഈ വാക്ക് രാജാവിനെ ഉണർത്തിക്കണം മാനദാ! അർഘ്യാഹരണനാൾ വന്നപോലെ ആപത്തും വരാതിരിക്കത്തക്കവിധം ശ്രദ്ധിക്കണം.' അർജ്ജുനന്റെ നിർദ്ദേശം ഭവാൻ ചെയ്യണം. ഭവാൻ അത് സമ്മതിക്കണം. രാജദ്വേഷംമൂലം പ്രജകൾ വീണ്ടും നശിക്കാതിരിക്കുവാൻ ശ്രദ്ധിക്കണമല്ലോ. പിന്നെ ഒരു കാര്യംകൂടി കൗന്തേയൻ പറഞ്ഞയച്ചിട്ടുണ്ട്. അതും ഭവാൻ കേൾക്കുക. 'നമ്മുടെ യജ്ഞത്തിൽ മണിപുരാധിപനായ രാജാവ് വന്നെത്തും. അവൻ എന്റെ പുത്രനായ ബഭ്രുവാഹനനാണ്. അവൻ എനിക്ക് ഇഷ്ടപ്പെട്ടവനാണ്. എനിക്കുവേണ്ടി ഭവാൻ അവനെ വിധിപോലെ ബഹുമാനിക്കണം. അവൻ എന്നിൽ ഭക്തനാണ്. എന്നിൽ കൂറുള്ളവനുമാണ് പ്രഭോ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അർജ്ജുനന്റെ സന്ദേശം കൃഷ്ണനിൽനിന്ന് കേട്ട് യുധിഷ്ഠിരരാജാവ് അവന്റെ വാക്കുകളെ അഭിനന്ദിച്ച് ഇപ്രകാരം പറഞ്ഞു."

**87. അർജ്ജുനപ്രത്യാഗമനം -** യുധിഷ്ഠിരൻ പറഞ്ഞു: "കൃഷ്ണാ, ഭവാൻ പറയേണ്ടുന്ന പ്രിയം ഭവാൻ പറഞ്ഞു. ഞാൻ അതു കേട്ടു. അതെനിക്ക് അമൃതരസം പോലെ പ്രഭോ! എന്റെ ഹൃദയം കുളുർപ്പിച്ചു. വിജയൻ പല രാജാക്കളുമായി അതാതിടത്തുവെച്ച് യുദ്ധം വീണ്ടും ഉണ്ടാക്കി. ഹൃഷീകേശാ, അതും ഞാൻ കേട്ടു. എന്തു കാരണത്താലാണ് എപ്പോഴും ധീമാനായ അർജ്ജുനൻ യാതൊരു സുഖവുംകൂടാതെ കേഴുന്നത്? വിജയന്ന് എന്നും ഉള്ളിൽ ദുഃഖം തന്നെയാണ്. സുഖമെന്നു പറയുന്നത് അവന്ന് ഇന്നേവരെ ലഭിച്ചിട്ടില്ല. കൗന്തേയനായ ജിഷ്ണുവേ ഞാൻ ഗൂഢമായി ഓർക്കുന്നു. ജനാർദ്ദനാ! ഏറ്റവും ദുഃഖിക്കുന്നവരായി വല്ലവരുമുണ്ടെങ്കിൽ അത് ഈ പാണ്ഡവനാണ്! ധനഞ്ജയനാണ്! എല്ലാ ശുഭലക്ഷണങ്ങളും ചേർന്ന ശരീരത്തിൽ എന്തെങ്കിലും അശുഭലക്ഷണമുണ്ടോ? അനിഷ്ടലക്ഷണം വല്ലതുമുണ്ടോ? ഇങ്ങനെ ദുഃഖം വന്നുകൂടുവാൻ എന്താണു കാരണം? എപ്പോഴും ഏറ്റവും ദുഃഖിക്കുന്ന ആ പാണ്ഡുപുത്രൻ, ബീഭത്സുവിന്ന് നിന്ദ്യമായ ലക്ഷണമൊന്നും ശരീരത്തിൽ കാണുന്നില്ലല്ലോ? ഉണ്ടെങ്കിൽ അതൊന്നു വിവരിക്കുമോ? കേൾക്കാനാഗ്രഹമുണ്ട്!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധർമ്മപുത്രൻ പറഞ്ഞതുകേട്ട് ഹൃഷീകേശൻ വലിയ ഒരു കാര്യമാണ് ധർമ്മജൻ ചോദിച്ചതെന്ന് അറിഞ്ഞു. അതിന്നു തക്കതായ മറുപടി ഭോജവർദ്ധനനായ വിഷ്ണു പറഞ്ഞു: 'രാജാവേ, അവനിൽ ലേശവും ദുർലക്ഷണം ഞാൻ കാണുന്നില്ല. ആ സിംഹത്തെപ്പോലുള്ള പുരുഷന്ന് കാൽപ്പിണ്ഡി (കാലിന്റെ വണ്ണക്കുടം) കുറച്ചു വലിയതാണ് എന്ന ഒരു ലക്ഷണക്കേടു മാത്രമേയുള്ളൂ. അതുകൊണ്ട് ആ നരവ്യാഘ്രന്ന് എന്നും പെരുവഴിയിലാണ് ജീവിതം, എന്നും വീടുവിട്ടു ജീവിക്കുകയാണ്. മറ്റൊന്നും ദുഃഖകരമായി ഞാൻ കാണുന്നില്ല,' എന്ന് കൃഷ്ണൻ പറഞ്ഞതുകേട്ട് ആ പുരുഷർഷഭൻ 'ഇപ്പറഞ്ഞതു ശരിയാണ്' എന്ന് വൃഷ്ണിശാർദ്ദൂലനോടു പറഞ്ഞു പ്രഭോ!

ഈ സമയത്ത് അതു കേട്ട് പാഞ്ചാലി വലിയ സൗന്ദര്യപ്പിണക്കത്തോടെ കൃഷ്ണനെ നോക്കി. അവളുടെ പ്രണയത്തെ കേശിനിഷൂദനനായ കൃഷ്ണൻ കൈക്കൊണ്ടു. സഖിക്കു സഖിയാണ് കേശവൻ. അർജ്ജുനന്നു തുല്യനായ സഖിയാണ് കേശവൻ. ഭീമാദികളായ കൗരവന്മാരും, യാജകന്മാരും അവിടെ വിചിത്രവും ശുഭവുമായ പാർത്ഥന്റെ കഥകൾ കേട്ടു സന്തോഷിച്ചു. അങ്ങനെ അവർ അർജ്ജുനന്റെ കഥകൾ വാഴ്ത്തിപ്പറഞ്ഞ് സന്തോഷിച്ചിരിക്കുന്ന സന്ദർഭത്തിൽ മഹാത്മാവായ അർജ്ജുനൻ വിട്ട ഒരു ദൂതൻ അവിടെ എത്തി. ബുദ്ധിമാനായ അവൻ ചെന്ന് കുരുശ്രേഷ്ഠന്റെ മുമ്പിൽ കുമ്പിട്ട് നരവ്യാഘ്രനായ ഫൽഗുനൻ വരുന്നതായ വൃത്താന്തം അറിയിച്ചു. ആ വാക്കു കേട്ട് സന്തോഷാശ്രുക്കൾ പൊഴിച്ച് രാജാവ്, പ്രിയം പറഞ്ഞതിന്ന് ആ ദൂതന്ന് വളരെ ധനം ദാനംചെയ്തു.

പിന്നെ രണ്ടാംദിവസം വലിയ ശബ്ദഘോഷങ്ങൾ മുഴങ്ങി. നരവ്യാഘ്രനായ കുരുധുരംധരന്റെ വരവിൽ ആഹ്ലാദപ്രകടനങ്ങൾ ചെറുതായിരുന്നില്ല. സ്വീകരണത്തിന്നുള്ള വെടിക്കെട്ടുകളും, വാദ്യഘോഷങ്ങളും, മംഗളധ്വനികളും മുഴങ്ങി.

ഉടനെ പാഞ്ഞുവരുന്ന കുതിരയുടെ പാദധൂളി പൊങ്ങി. പാഞ്ഞുവരുന്ന ഉച്ചൈശ്രവസ്സിന്റെ ചുറ്റും പൊടിപടലം പൊങ്ങുന്ന മാതിരി ധൂളി പൊങ്ങി. ഹർഷാരവവും, ജയശബ്ദവും അർജ്ജുനൻ കേട്ടു. 'പാർത്ഥാ!' നീ ഭാഗ്യത്താൽ കുശലിയായിരിക്കുന്നു! യുധിഷ്ഠിരൻ ധന്യനായിരിക്കുന്നു! ഈ ഭൂമിയിലുള്ള രാജാക്കളെയെല്ലാം പോരിൽ ജയിക്കുവാൻ പോന്നവനായി മന്നിൽ ആരുണ്ട്? യജ്ഞീയാശ്വത്തെ വിട്ട് ഭൂമി മുഴുവൻ കൈയിലാക്കിയ അർജ്ജുനനൊഴികെ മറ്റ് ആരുണ്ട് ഈ ലോകത്തിൽ? വളരെയേറെ യോഗ്യന്മാരായ സഗരരാജാക്കന്മാർ മന്നിൽ ഉണ്ടായിട്ടുണ്ട്. അവർക്കുപോലും ഇത്തരം മഹത്തായ കർമ്മം ചെയ്യുവാൻ സാധിച്ചതായി ഞങ്ങൾ കേട്ടിട്ടില്ല. ഒരിക്കലും കേട്ടിട്ടില്ല! ഇപ്രകാരം ഭവാൻ ചെയ്ത ദുഷ്കരമായ കർമ്മം പോലുള്ള ഒരു കർമ്മം മറ്റാരും ചെയ്തിട്ടില്ല, ചെയ്യുകയുമില്ല.' ഇപ്രകാരം മഹാജനങ്ങൾ കർണ്ണസുഖമായവിധം പുകഴ്ത്തിപ്പറയുന്ന വാക്കുകൾ കേട്ടുകൊണ്ട് ധർമ്മിഷ്ഠനായ അർജ്ജുനൻ യജ്ഞശാലയിലേക്കു കയറി.

ഉടനെ അമാത്യമാരോടുകൂടി രാജാവും, യദുനന്ദനനായ കൃഷ്ണനും, ധൃതരാഷ്ട്രനെ മുന്നിലാക്കി പാർത്ഥനെ സ്വാഗതം ചെയ്യുവാൻ ഒരു എതിരേല്പായിച്ചെന്നു. ഉടനെ അർജ്ജുനൻ പിതാവായ ധൃതരാഷ്ട്രന്റെ പാദത്തിൽ കൈകൂപ്പി. പിന്നെ ധർമ്മരാജാവായ യുധിഷ്ഠിരന്റെ പാദത്തിൽ കൂപ്പി. ഭീമാദ്യന്മാരെയും പൂജിച്ചു. കേശവനെ ആഞ്ഞ് മുറുകെ ആലിംഗനം ചെയ്തു. അവരുമായിച്ചേർന്ന് അർച്ചിതനായി യഥാവിധി അർജ്ജുനൻ പ്രത്യർച്ചന ചെയ്തു. കരകാണാത്ത മഹാസമുദ്രം കടന്ന് കരയ്ക്കെത്തിയവിധം മഹാഭുജനായ അർജ്ജുനൻ വിശ്രമിച്ചു. ഈ സന്ദർഭത്തിൽ എല്ലാവർക്കും ആനന്ദം വളർത്തുമാറ് രാജാവായ ബഭ്രുവാഹനൻ വന്നെത്തി. ബുദ്ധിമാനായ അവൻ അമ്മമാരോടുകൂടിയാണ് ആ കുരുരാജ്യത്തിലെത്തിയിരിക്കുന്നത്. ബഭ്രുവാഹനരാജാവ് വൃദ്ധന്മാരായ ആ കൗരവരുടെ കാൽക്കൽ കുമ്പിട്ടു. മറ്റു രാജാക്കന്മാരെയും യഥാക്രമം കുമ്പിട്ടു തൊഴുതു. ആ മഹാബാഹുവിനെ അവരെല്ലാം ആഹ്ലാദത്തോടും വാത്സല്യത്തോടും അഭിനന്ദിച്ചു. പിന്നെ അവൻ മുത്തശ്ശിയായ കുന്തിയുടെ മുഖ്യമായ ഗൃഹത്തിൽച്ചെന്ന് അച്ഛമ്മയെ നമസ്കരിച്ചു."

**88. അശ്വമേധക്രിയ -** വൈശമ്പായനൻ പറഞ്ഞു: "പാണ്ഡവന്മാരുടെ ഭവനത്തിൽ മഹാഭുജനായ ബഭ്രുവാഹനൻ പ്രവേ

ശിച്ച്, മുത്തശ്ശിയായ കുന്തിയെചെന്നു വന്ദിച്ച് ഭംഗിയിൽ സാമവാക്കുകൾ പറഞ്ഞു. പിന്നെ ചിത്രാംഗദാദേവിയും, കൗരവ്യ (കൗരവ്യസർപ്പത്തിൻെറ) പുത്രിയായ ഉലൂപിയും പോയി കുന്തിയെയും, കൃഷ്ണയെയും വിനയത്തോടെ ചെന്നുകണ്ടു. പിന്നെ സുഭദ്രയെയും മറ്റു കുരുസ്ത്രീകളെയും ക്രമത്തിൽ പോയിക്കണ്ടു. അവർക്കു കുന്തീദേവി പല രത്നങ്ങളും നല്കി. ദ്രൗപദിയും, സുഭദ്രയും, മറ്റു വധുക്കളും അവർക്കു വിശേഷപ്പെട്ട പല വസ്തുക്കളും സമ്മാനിച്ചു. യഥാർഹമായ ശയ്യകളിലും ഇരിപ്പിടങ്ങളിലും ആ ദേവിമാർ വസിച്ചു. അർജ്ജുനൻെറ ഹിതം ചിന്തിച്ച് കുന്തി ആദരിച്ച അവരും, പൂജയേറ്റ തേജസ്വിയായ ബഭ്രുവാഹനരാജാവും ധൃതരാഷ്ട്രരാജാവിനെ ചെന്നുകണ്ട് യഥാവിധി സേവിച്ചു. ധർമ്മപുത്രരാജാവിനെയും, **ഭീമൻ മുതലായ പാണ്ഡവന്മാരെയും അവർ ചെന്നുകണ്ട് യഥാവിധി കുമ്പിട്ടുവണങ്ങി** വിനയത്തോടെ നിന്നു. **അവർ അവനെ പ്രേമത്തോടെ** പുല്കി ന്യായമായി **പൂജിച്ചു. അവന്നു വളരെ ധനങ്ങൾ ആ മഹാരഥന്മാർ നല്കി. അപ്രകാരം ആ മന്നവൻ ചക്രഗദാധരനായ കൃഷ്ണനെ ചെന്നുകണ്ട് രൗക്മിണേയൻ എന്നപോലെ** ആദരവോടെ സേവിച്ചു. കൃഷ്ണൻ ആ രാജാവിന്ന് വിലയുള്ളതും, സർവ്വരാലും പൂജിക്കപ്പെടുന്നതും, സ്വർണ്ണാലങ്കരണങ്ങളാൽ അലങ്കൃതവും, ദിവ്യാശ്വങ്ങളെ പൂട്ടിയതുമായ ഉത്തമരഥത്തെ നല്കി. ധർമ്മരാജാവും, ഭീമസേനനും, ജിഷ്ണുവും, മാദ്രീകുമാരന്മാരും, വെവ്വേറെ അവന്ന് വിലപിടിച്ച സമ്മാനങ്ങൾ നൽകി. പിന്നെ മൂന്നാംദിവസം സത്യവതീസുതനായ വ്യാസമുനി, വാഗ്മിസത്തമൻ യുധിഷ്ഠിരൻെറ മുമ്പിൽച്ചെന്ന് ഇപ്രകാരം പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "ഇന്നുമുതൽ, അല്ലയോ കൗന്തേയാ, യജിക്കുക, കാലമായിരിക്കുന്നു. യാജകന്മാർ പറയുന്നു മുഹൂർത്തമായെന്ന്. യാതൊരു കുറവും പോരായ്മയും ഒന്നിന്നും തട്ടാത്തമട്ടിൽ ഈ യജ്ഞം നിർവ്വഹിക്കണം രാജാധിരാജാവേ! സ്വർണ്ണം ധാരാളമായതുകൊണ്ട് ഈ യജ്ഞം ബഹുസുവർണ്ണകം എന്ന ഖ്യാതിനേടും. അതുകൊണ്ട് ഈ യജ്ഞത്തിൽ സാധാരണയിൽക്കവിഞ്ഞ് മൂന്നിരട്ടിച്ച് ദക്ഷിണ നല്കണം. മൂന്ന് യജ്ഞംചെയ്ത ഫലം ഉണ്ടാകട്ടെ! ബ്രാഹ്ണരാണെങ്കിൽ യജ്ഞം വേണ്ടവിധം നിർവ്വഹിക്കുന്നതിൽ സമർത്ഥരാണ്. ബഹുദക്ഷിണമായ മൂന്നശ്വമേധം ഭവാൻ ഇതിൽ നേടിക്കഴിയും. ജ്ഞാതിഹിംസാർത്ഥമായ പാപത്തിൽനിന്നു വിട്ടുപോകുന്നതാണ് നരേശ്വരാ! ഇത് ഏറ്റവും പവിത്രവും, പാവനവും ഉത്തമവുമാണ്. അശ്വമേധാവഭൃഥസ്നാനത്തോടുകൂടി സകല പാപവും അങ്ങയെ വിട്ടൊഴിയുന്നതാണ് കുരുനന്ദനാ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ബുദ്ധിമാനും തേജസ്വിയുമായ വ്യാസൻ പറഞ്ഞപ്പോൾ ധർമ്മാത്മാവായ ധർമ്മപുത്രൻ അശ്വമേധത്തിന്ന് ദീക്ഷയെടുത്തു. പിന്നെ അശ്വമേധമഹാമഖം ആ മഹാബാഹു നിർവ്വഹിക്കുവാൻ ഒരുങ്ങി. വളരെ അന്നവും വളരെ ദക്ഷിണയും ചേർന്നതും, സർവ്വകാമസമ്പൂർണ്ണവുമായ യജ്ഞം ചെയ്യുവാൻ ഒരുങ്ങി. വേദജ്ഞന്മാരായ ബ്രാഹ്മണർ, നല്ലപോലെ പഠിച്ച ബ്രാഹ്മണർ, യജ്ഞകർമ്മങ്ങളെല്ലാംചെയ്ത് എല്ലാ[illegible] യജ്ഞത്തിൽ പരിശീലനം സിദ്ധിച്ചവരാണ്. അവർക്ക് ഒന്നിലും ഒരു തെറ്റും പറ്റിയില്ല. ഒന്നും വിട്ടുപോവുകയുമുണ്ടായില്ല. എല്ലാം നിശ്ചയപ്രകാരം അവർ നിർവ്വഹിച്ചു. യുക്തമായും, ക്രമംപോലെയും ആ ദ്വിജർഷഭന്മാർ ചെയ്തു. ആദ്യമായി 'ധർമ്മം' എന്നു പേരായ 'പ്രവർഗ്ഗ്യം' എന്ന ക്രിയ ആ ദ്വിജസത്തമന്മാർ ചെയ്തു. വിധിപ്രകാരം 'അഭിഷവം' എന്ന കർമ്മവും ആ സോമപസത്തമന്മാർ ചെയ്തു. അങ്ങനെ സോമപസത്തമന്മാർ വിധിപ്രകാരം രാജാവേ, സോമഭിഷവണം[1] ചെയ്തു. അങ്ങനെ സവനം (യാഗം) ശാസ്ത്രമുറപ്രകാരം ആ ഋത്വിക്കുകൾ നിർവ്വഹിച്ചു.

അവിടെ പിശുക്കന്മാർ ആരും ഉണ്ടായില്ല. ദരിദ്രന്മാരായി ആരും ഉണ്ടായില്ല. വിശന്നവനും അല്ലലിൽപ്പെട്ടവനും വെറും പ്രാകൃതനായ നരനും ഉണ്ടായില്ല. എല്ലാവരും സുഖികളായി കാണപ്പെട്ടു.

തേജസ്വിയും ശത്രുശാസനനുമായ ഭീമൻ വേണ്ടവർക്കൊക്കെ ചോറു കൊടുപ്പിച്ചു. രാജശാസന വേണ്ടപോലെ ഭീമൻ നിർവ്വഹിച്ചു. സംസ്കാരത്തിൽ (യാഗവിധി) സമർത്ഥന്മാരായ യാജകന്മാർ കാര്യങ്ങളെല്ലാം ദിവസംതോറും ശാസ്ത്രത്തിൽ കണ്ടവിധം ചെയ്തു. ആ ധീമാൻെറ സദസ്യനായി ആരും ഷഡംഗം[2] അറിയാത്തവനായി ഉണ്ടായിരുന്നില്ല. വ്രതമെടുക്കാത്തവനും, അനാചാര്യനും, വാദത്തിൽ അസമർത്ഥനുമായി ആരും സദസ്സിൽ ഉണ്ടായിരുന്നില്ല. പിന്നെ യൂപം (യജ്ഞസ്തംഭം) നാട്ടുന്ന കർമ്മം നടന്നു. ആറ് സ്തംഭം കൂവളത്തടികൊണ്ട്, അത്രതന്നെ സ്തംഭം കരിങ്ങാലിത്തടികൊണ്ട്, അത്രതന്നെ സ്തംഭം പ്ലാശുകൊണ്ട്, രണ്ടു യൂപം ദേവതാരമരംകൊണ്ട് ഇങ്ങനെയായിരുന്നു കുരുരാജാവിൻെറ അദ്ധ്വരത്തിലെ യൂപങ്ങൾ. യാജകന്മാർ പിന്നെ ഒന്നുകൂടി നിശ്ചയിച്ചു. അത് ശ്ലേഷ്മാതകം എന്ന വൃക്ഷവിശേഷത്താലായിരുന്നു ഭരതർഷഭാ! പിന്നെ സ്വർണ്ണയൂപങ്ങൾ വേറെയും ഭംഗിയായി നാട്ടി. ഇവയൊക്കെ ധർമ്മരാജാവിൻെറ കല്പനപ്രകാരം ഭീമസേനനാണ് നാട്ടിയത്. രാജർഷി നല്കിയ വസ്ത്രംകൊണ്ട്, അഴകോടെ വാനിൽ സപ്തർഷിമാർ സ്വർഗ്ഗത്തിൽ സ്ഥാപിച്ച യൂപംപോലെ, ഇന്ദ്രാദികളൊത്ത് വിളങ്ങുന്നപോലെ, ശോഭിച്ചു.

'ചയനം' കെട്ടുന്നതിന്നായി സ്വർണ്ണത്തിൽ വാർത്ത ഇഷ്ടികകൾ അവിടെ കൂട്ടിയിരിക്കുന്നു. ആ ചയനം (അഗ്നിസംസ്കാരം) ദക്ഷപ്രജാപതിയുടെ യജ്ഞചയനംപോലെ പ്രശോഭിച്ചു. പത്തും എട്ടും മുഴമാണ് ആ ചയനത്തിൻെറ വിസ്താരം. നാലുനിലയിലാണ് അതു പണിതിട്ടുള്ളത്. ഒരു സ്വർണ്ണഗരുഡനെ മൂന്നു കോണിൽ വരച്ചിട്ടുണ്ട്. കളമെഴുതിയിരിക്കുന്നു. സ്വർണ്ണത്താൽ പൊടിയിട്ടിട്ടാണ് കളമെഴുതിയിരിക്കുന്നത്.

എല്ലാം കഴിഞ്ഞതിന്നുശേഷം ഓരോ യൂപത്തിലും ശാസ്ത്രപ്രകാരം മനീഷികൾ, അതാതു ദേവന്മാർക്കുള്ള മൃഗങ്ങളെയും, പക്ഷികളെയും അതാത് യൂപങ്ങളിൽ ബന്ധിച്ചു. ശാസ്ത്രത്തിൽപ്പറഞ്ഞപ്രകാരം കാളകളെയും ജലജന്തുക്കളെയും യൂപത്തിൽക്കെട്ടുക എന്ന കർമ്മം നടത്തി. അവയെല്ലാം അഗ്നിചയനത്തിന്ന് ഉപയോഗപ്പെടുത്തി. മുന്നൂറു പശുക്കളെ യൂപങ്ങളിൽക്കെട്ടി. മുമ്പിലായി ശ്രേഷ്ഠരായ കുതിരകളെ ബന്ധിച്ചു. ഇങ്ങനെയാണ് ധർമ്മപുത്രൻെറ യജ്ഞത്തിലെ ബലിമൃഗങ്ങളുടെ നില്പ്, ധർമ്മപുത്രൻെറ യജ്ഞം സാക്ഷാൽ ദേവർഷിസങ്കുലമായി പ്രശോഭിച്ചു. ഗന്ധർവ്വന്മാർ പാട്ടുപാടി. അപ്സരസ്ത്രീകൾ നൃത്തംചെയ്തു. കിന്നരന്മാരും കിമ്പുരുഷന്മാരുംകൂടി ചുറ്റും സിദ്ധന്മാരായ വിപ്രന്മാരോടുകൂടി ഇരുന്നു. ആ സദസ്സിൽ വ്യാസശിഷ്യന്മാരായ ദ്വിജർഷഭന്മാർ സർവ്വശാസ്ത്രപ്രണേതാക്കളും, യജ്ഞസംസ്തരദക്ഷകരുമായ വ്യാസശിഷ്യന്മാർ എപ്പോഴുമുണ്ടായിരുന്നു. മാത്രമല്ല, നാരദനും, മഹാദ്യുതിയായ തുംബുരുവും, വിശ്വാവസുവും, ചിത്രസേനനും, മറ്റുള്ള ചില പ്രധാനികളും ഉണ്ടായിരുന്നു. അവരെല്ലാം സംഗീതകോവിദന്മാരായിരുന്നു. ഗീതകുശലന്മാരും, നൃത്യങ്ങളിൽ വിശാരദന്മാരുമായ ഗന്ധർവ്വ

1. യാഗത്തിൽ സോമലത ഇടിച്ചുപിഴിയുന്ന ഒരു ക്രിയ
2. ഷഡംഗം = ആറു വേദാംഗങ്ങൾ

ന്മാർ കർമ്മങ്ങളുടെ അന്തരങ്ങളിൽ, ഇടനേരങ്ങളിൽ, ബ്രാഹ്മണരെ സന്തോഷിപ്പിച്ചുകൊണ്ടിരുന്നു.''

**89. അശ്വമേധസമാപ്തി -** വൈശമ്പായനൻ പറഞ്ഞു: "മറ്റു ജീവികളെ വിധിപ്രകാരം വേവിച്ച് ആ യാജകന്മാരായ പുരോഹിതന്മാർ പിന്നെ ആ യജ്ഞീയാശ്വത്തെ (ലോകം ചുറ്റിയെത്തിയ കുതിരയെ) ശാസ്ത്രവിധിപ്രകാരം വധിച്ച് ആ അശ്വത്തെ കഷണങ്ങളായി വെട്ടിമുറിച്ചു. ശാസ്ത്രവിധിയനുസരിച്ച് ആ യാജകന്മാർ അതിനെ വേവിച്ചു. പിന്നെ രാജാവിനെയും മനസ്വിനിയായ ദ്രുപദപുത്രിയെയും മൂന്നു കലനകളോടുകൂടി ആ മുറിച്ച മൃഗത്തിൻെറ സമീപത്തിരുത്തി. ആ വധിച്ച മൃഗത്തിൻെറ വപ (കൊഴുപ്പ്) ശാസ്ത്രംപോലെ എടുത്ത് ആ ബ്രാഹ്മണർ വിധിപ്രകാരം അഗ്നിയിൽ പൊരിച്ച് അവ്യഗ്രരായി ആ വപാധൂമഗന്ധം അനുജന്മാരോടുകൂടി ധർമ്മരാജാവ് ഘ്രാണിച്ചു. ആ ഗന്ധം സർവ്വ പാപങ്ങളെയും ഹരിക്കുന്നതാണെന്നു ശാസ്ത്രത്തിൽ വിധിച്ചിട്ടുണ്ട്. ആ അശ്വത്തിൻെറ മറ്റ് അംഗങ്ങളെയും രാജാവേ, ധീരന്മാരായ ഋത്വിക്കുകൾ അഗ്നിയിൽ ഹോമിച്ചു. പതിനാറു ഋത്വിക്കുകൾ അഗ്നിക്കുചുറ്റും ഇരുന്നാണ് അത് സമം എടുത്തു ഹോമിച്ചത്. ഇന്ദ്രന്നു തുല്യനായ ആ രാജാവിൻെറ യജ്ഞം ഇങ്ങനെയാണ് നിർവ്വഹിച്ചത്. ശിഷ്യനോടുകൂടിയ ഭഗവാൻ വ്യാസൻ ഇപ്രകാരം നരേന്ദ്രനെ വർദ്ധിപ്പിച്ചു. യുധിഷ്ഠിരൻ പിന്നെ ബ്രാഹ്മണർക്ക് യഥാവിധി ദക്ഷിണ നല്കി. ആയിരംകോടി നിഷ്കങ്ങൾ (സ്വർണ്ണനാണ്യം) നല്കി. വ്യാസന്നു തൻെറ മുഴുവൻ ഭൂമിയും ദാനമായി നല്കി. സത്യവതീപുത്രനായ വ്യാസൻ ഭൂമി സ്വീകരിച്ചതിന്നുശേഷം ധർമ്മപുത്രനോട്, ഭരതശ്രേഷ്ഠനായ യുധിഷ്ഠിരനോട്, ഇപ്രകാരം പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "അല്ലയോ ഭരതോത്തമാ, ഈ ഭൂമി ഞാൻ അങ്ങയെത്തന്നെ ഏല്പിച്ചുതരുന്നു. രാജസത്തമാ, എനിക്ക് അതിന്നുള്ള വില നല്കിയാലും. വിപ്രന്മാർ ധനാർത്ഥികളാണല്ലോ.''

വൈശമ്പായനൻ പറഞ്ഞു: "ആ വിപ്രന്മാരോട്, ശുഭാശയനായ യുധിഷ്ഠിരൻ, ഭ്രാതാക്കളോടുകൂടെ, യോഗ്യരായ രാജമദ്ധ്യത്തിലിരിക്കുന്ന യുധിഷ്ഠിരൻ ഇപ്രകാരം പറഞ്ഞു: 'മഹായജ്ഞമായ അശ്വമേധത്തിന്ന് ദക്ഷിണയായി നല്കേണ്ടതു ഭൂമിയാണ്. അർജ്ജുനൻ ജയിച്ച് അധീനമാക്കിയ ഈ ഭൂമി മുഴുവൻ ഇതാ ഞാൻ ഋത്വിക്കുകൾക്കായി ദാനം ചെയ്യുന്നു. അങ്ങനെ സർവ്വ ഭൂമിയും ഞാൻ നിങ്ങൾക്കു തന്ന് വനത്തിലേക്കായി ഞാൻ ഇതാ പോകുന്നു. ബ്രാഹ്മണരേ, നിങ്ങൾ ഭൂമി മുഴുവൻ ഭാഗിച്ചെടുത്തുകൊള്ളുവിൻ! ചാതുർഹോത്രയജ്ഞം പ്രമാണമാക്കി നാലായിത്തന്നെ ഭൂമി നിങ്ങൾ ഭാഗിച്ചെടുത്തുകൊള്ളുവിൻ! നിങ്ങൾക്ക് ദാനം ചെയ്തതിന്നുശേഷം ആ ബ്രഹ്മസ്വം ഏറ്റെടുക്കുന്നതിന്നു ഞാൻ ആഗ്രഹിക്കുന്നില്ല ദ്വിജന്മാരേ! എൻെറ അനുജന്മാർക്കും അതിൽ ഇഷ്ടമേയുള്ളൂ വിപ്രരേ! ഇപ്രകാരം യുധിഷ്ഠിരൻ പറഞ്ഞ ഉടനെ അനുജന്മാരും പാഞ്ചാലപുത്രിയും 'അങ്ങനെതന്നെ! അങ്ങനെതന്നെ!' എന്നു പറഞ്ഞു. ഈ മൊഴികൾ ആ സദസ്സിലെ ജനങ്ങളെയെല്ലാം കോരിത്തരിപ്പിച്ചു. അത്ഭുതകരമായ ആ നിമിഷത്തിൽ ഭാരതാ! ആകാശത്തുനിന്നു വാക്ക് പുറപ്പെട്ടു 'നന്ന്! നന്ന്!' ഉടനെ പ്രശംസിക്കുന്ന വിപ്രന്മാരുടെ ശബ്ദകോലാഹലം മുഴങ്ങി. ശബ്ദമടങ്ങിയപ്പോൾ കൃഷ്ണദ്വൈപായന മഹർഷി വിപ്രമദ്ധ്യത്തിൽവെച്ച് യുധിഷ്ഠിരനെ പൂജിച്ച് ഇപ്രകാരം പറഞ്ഞു: 'ഭവാൻ എനിക്കു തന്നു. അതു ഞാൻ അങ്ങയ്ക്കു നല്കുന്നു. ഈ ബ്രാഹ്മണർക്കു സ്വർണ്ണം നല്കുക; ഭൂമി അങ്ങയിൽത്തന്നെ നില്ക്കണം! ഇപ്രകാരം വ്യാസൻ പറഞ്ഞപ്പോൾ കൃഷ്ണൻ ധർമ്മരാജാവായ യുധിഷ്ഠിരനോട് പറഞ്ഞു; 'ഭഗവാൻ വ്യാസൻ എന്തുപറയുന്നുവോ, അത് അനുസരിക്കേണ്ടവനാണ് ഭവാൻ.' ഇപ്രകാരം കൃഷ്ണൻ പറഞ്ഞതുകേട്ട് അനുജന്മാരോടൊപ്പം യുധിഷ്ഠിരൻ പ്രീതാത്മാവായി കോടി കോടി സ്വർണ്ണം മഖദക്ഷിണയായി നല്കി. അത്ര വലിയ ഒരു ദാനം ഈ ലോകത്ത് മറ്റൊരു രാജാവും ചെയ്യുകയില്ല! മരുത്തനെപ്പോലെയാണ് കൗരവരാജാവായ യുധിഷ്ഠിരൻ ചെയ്ത ഈ ദാനം. മറ്റൊരു രാജാവും ഇത്ര മഹത്തായ ദാനം ചെയ്തതായി കേട്ടിട്ടില്ല.

കൃഷ്ണദ്വൈപായനമുനി ആ രത്നങ്ങളൊക്കെ സ്വീകരിച്ചു. വിദ്വാനായ മുനി ആ കിട്ടിയ ദക്ഷിണ നാലായി ഭാഗിച്ച് ഋത്വിക്കുകൾക്കു നല്കി. പിന്നെ ഭൂമിക്കു വിലയായി വ്യാസന്നു യുധിഷ്ഠിരൻ സ്വർണ്ണം ദാനംചെയ്തു. അങ്ങനെ പാപങ്ങൾ വിട്ടവനായി സ്വർഗ്ഗലബ്ധിക്കു പാത്രമായി സഹോദരന്മാരോടുകൂടി മോദിച്ചു.

അന്തമില്ലാത്ത സ്വർണ്ണഭാരം, ഋത്വിക്കുകളും ബ്രാഹ്മണർക്കായി പങ്കിട്ടു. ഉത്സാഹംപോലെയും ബലംപോലെയും നല്കി.

യജ്ഞവാടത്തിൽ പൊന്നുകളും ഭൂഷണങ്ങളുമായി എന്തൊക്കെയുണ്ടോ, തോരണങ്ങളും, യൂപങ്ങളും, കുടങ്ങളും, പാത്രങ്ങളും, ഇഷ്ടികകളും, അതൊക്കെ സ്വർണ്ണനിർമ്മിതങ്ങളായിരുന്നു. അവയെല്ലാം യുധിഷ്ഠിരൻെറ അഭിപ്രായത്തോടെ, ബ്രാഹ്മണർ പങ്കിട്ടെടുത്തു. ദ്വിജന്മാർക്ക് ആവശ്യമുള്ളത്ര ധനം അവർ എടുത്തതിന്നുശേഷം ബാക്കിയുള്ള ക്ഷത്രിയധനത്തെ വൈശ്യന്മാർക്കും, പിന്നെ ബാക്കിയായ ധനത്തെ ശൂദ്രന്മാർക്കും ദാനംചെയ്തു. വിത്തം കൊണ്ടു ബുദ്ധിമാനായ രാജാവ് സന്തോഷിച്ചു. വിപ്രന്മാർ സന്തുഷ്ടരായി എല്ലാവരും അവരവരുടെ വസതികളിലേക്കു പോയി. തനിക്കു ലഭിച്ച അംശം, മഹത്തായ സ്വർണ്ണം മുഴുവൻ ഭഗവാൻ വ്യാസൻ കുന്തിക്കായി നല്കി. മഹാദ്യുതിയായ തൻെറ ശ്വശുരൻ പ്രീതിയോടെ ~~തന്ന~~ ആ ധനം അവൾ വാങ്ങി സന്തോഷിച്ചു. ആ ധനം കുന്തീദേവി വലിയ പുണ്യമായ കർമ്മങ്ങൾക്കായി ഉപയോഗപ്പെടുത്തി.

എല്ലാ കർമ്മങ്ങളും തീർന്നശേഷം രാജാവ് അനുജന്മാരോടുകൂടി 'അവഭൃതസ്നാനം' കഴിച്ച് നിഷ്പാപനായി, ദേവന്മാരോടുകൂടിയ ഇന്ദ്രനെപ്പോലെ പൂജയേറ്റ് ശോഭിച്ചു. വന്നുചേർന്ന രാജാക്കന്മാരോടുകൂടി പാണ്ഡവന്മാർ താരങ്ങളോടുകൂടിയ ഗ്രഹങ്ങളെപ്പോലെ ഭംഗിയിൽ പ്രശോഭിച്ചു. പിന്നെ രാജാക്കൾക്കും പല രത്നങ്ങളും, ഗജങ്ങൾ, അശ്വങ്ങൾ, അലങ്കാരങ്ങൾ, സ്ത്രീകൾ, വസ്ത്രങ്ങൾ, കാഞ്ചനം എന്നിവയും രാജാവ് നല്കി. പാർത്ഥൻ പാർത്ഥിവന്മാരുടെ യോഗത്തിൽ അന്തമറ്റ ആ ധനോച്ചയത്തെ നല്കി, വിത്തേശ്വരനെന്നപോലെ ശോഭിച്ചു രാജാവേ!

പിന്നെ വീരനായ ബഭ്രുവാഹനരാജാവിനെ അരികിൽ വരുത്തി. വളരെ ധനം ദാനംചെയ്ത് ഗൃഹത്തിലേക്കയച്ചു.

പിന്നെ ദുശ്ശളയുടെ പൗത്രനായ ബാലനെ ഭരതർഷഭാ, ആ ധീമാൻ പെങ്ങളിലുള്ള പ്രീതിമൂലം താതൻെറ രാജ്യത്തിൽ പിതാവിൻെറ പിൻഗാമിയായി വാഴിച്ചു. ആ രാജാക്കന്മാരെയെല്ലാം പൂജിച്ച് ധനം ദാനംചെയ്ത് കുരുരാജാവായ യുധിഷ്ഠിരൻ പറഞ്ഞയച്ചു.

മഹാത്മാവായ മാധവനെയും, ബലിയായ ബലഭദ്രനെയും, പ്രദ്യുമ്നൻ മുതലായ സകല വൃഷ്ണിവീരന്മാരെയും ആ മഹാദ്യുതിയായ രാജാവ് അനുജനോടുകൂടി സൽക്കരിച്ച് നാട്ടിലേക്കു യാത്രയാക്കി.

ധീമാനായ ധർമ്മരാജാവിൻെറ യജ്ഞം ഇപ്രകാരം അവസാനിച്ചു. വളരെ അന്നം, വളരെ ധനം, വളരെ രത്നങ്ങൾ ചേർന്നതും, സുരാമൈരേയങ്ങൾ (പലതരം മദ്യങ്ങൾ) സാഗരംപോലെ സംഭരിച്ചതും, നെയ്യുകൊണ്ടുള്ള കയങ്ങളും (അഗാധമായ കുണ്ട്) ചോറ്റിൻ കുന്നുകളാകുന്ന പർവ്വതങ്ങളും, സമ്പാറാകുന്ന ആറുകളും അവിടെക്കണ്ട് അത്ഭുതപ്പെടാത്തവർ ആരുണ്ട് ഭരതർഷഭാ! ഭക്ഷ്യങ്ങളായ മാംസങ്ങൾ വെച്ചു തിന്നുന്നതിന്നും പശുക്കളെ കൊല്ലുന്നതിന്നും ഒരന്തവും കണ്ടില്ല.

വിസ്തൃതമായ പ്രദേശം മുഴുവൻ മദ്യമത്തന്മാരായ ജനങ്ങളാൽ, സന്തുഷ്ടരായ യുവതീജനങ്ങൾ പകർന്നുകൊടുക്കുന്ന മദ്യം വാങ്ങിക്കഴിച്ച് മുദിതരായ ജനങ്ങളാൽ, നിറഞ്ഞിരുന്നു. മൃദംഗശംഖനാദങ്ങൾകൊണ്ട് ആ മഹോത്സവസ്ഥലം മുഴുവൻ ഹർഷംകൊണ്ടു മനോജ്ഞമായി. 'കൊടുക്കാം, തിന്നാം, ഇഷ്ടംപോലെ കുടിക്കാം, രാവും പകലും യാതൊരു തടസ്സവുമില്ല, മഹോത്സവം ആഘോഷിക്കാം, ഹൃഷ്ടപുഷ്ടജനങ്ങളോടുകൂടി ഉല്ലസിക്കാം' എന്ന് അവർ വിളിച്ചുപറഞ്ഞു. കളിച്ചും പുളച്ചും അനുഭവിച്ചും ഈ യജ്ഞത്തെപ്പറ്റി നാനാരാജ്യത്തുനിന്നു വന്നവരും നാനാദിക്കിലും പോയി വർണ്ണിച്ചുവന്നു. ധനധാരകൊണ്ടും കാമരത്നരസവർഷംകൊണ്ടും, രത്നധനദാനംകൊണ്ടും സമൃദ്ധിയായ അന്നപാനദാനംകൊണ്ടും അല്ലയോ ഭരതശ്രേഷ്ഠാ, എല്ലാപാപവും കഴകിക്കളഞ്ഞ് ഭരതശ്രേഷ്ഠനായ യുധിഷ്ഠിരൻ കൃതാർത്ഥനായി തൻെറ പുരത്തിലേക്കു പ്രവേശിച്ചു.''

**90. നകുലോപാഖ്യാനം** - ജനമേജയൻ പറഞ്ഞു: "എൻെറ മുത്തച്ഛനും ധീമാനുമായ ധർമ്മരാജാവിൻെറ അദ്ധ്വരത്തിൽ ആശ്ചര്യമായി വല്ലതും ഉണ്ടായോ? ഉണ്ടായെങ്കിൽ അത് പറഞ്ഞുകേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. അങ്ങു പറയണേ!''

വൈശമ്പായനൻ പറഞ്ഞു: "രാജശാർദ്ദൂലാ, വലിയ ഒരു ആശ്ചര്യം അവിടെ നടന്നു, ആ ഉത്തമമായ കഥ ഞാൻ പറയാം, കേൾക്കുക ആ സംഭവം. അശ്വമേധയജ്ഞം തീർന്ന അന്നു നടന്നതാണ് ഈ കഥ.

വിപ്രരും, ജ്ഞാതികളും, സംബന്ധികളും, മിത്രരും, യാഗത്തിൽ സംതൃപ്തികൊൾകെ, ദീനന്മാരും, അന്ധരും, കൃപണന്മാരും സംതൃപ്തികൊൾകെ, ദിക്കുകളിൽ എല്ലായിടത്തും മഹാഘോഷം ചൊരിഞ്ഞുകൊണ്ടിരിക്കെ ഭാരതാ, ഒരു സംഭവമുണ്ടായി. കണ്ണു നീലച്ച ഒരു കീരീ, ഒരു വശംമാത്രം സ്വർണ്ണവർണ്ണമായ ഒരു കീരി, ഒരു പൊത്തിൽ ഇരുന്ന് ഇടിവെട്ടുന്നവിധം, മൃഗദ്വിജഭയപ്രദമായവിധം, മഹാനും ധൃഷ്ടനുമായ അവൻ, മനുഷ്യവാക്കാൽ ഇങ്ങനെ പറഞ്ഞു മഹാശയാ! 'ഹേ നരേന്ദ്രന്മാരേ, യജ്ഞത്തെ പ്രശംസിച്ചതുമതി! കുരുക്ഷേത്രത്തിൽ വസിച്ച ഉഞ്ഛവൃത്തിബ്രാഹ്മണൻെറ ഒരു ഇടങ്ങഴി മലർപ്പൊടിദാനത്തിന്നൊക്കുകയില്ല, നിങ്ങളുടെ ഈ യജ്ഞം!' ആ കീരി പറഞ്ഞ ഈ വാക്കുകേട്ട് രാജാവേ, ആ ബ്രാഹ്മണരെല്ലാം വല്ലാതെ വിസ്മയിച്ചുപോയി. അവർ ആ ബിലത്തിനടുത്തുചെന്നു കീരിയോടു ചോദിച്ചു.''

ബ്രാഹ്മണർ പറഞ്ഞു: "സജ്ജനങ്ങൾ ചേർന്ന ഈ യജ്ഞത്തിലേക്ക് നീ എവിടെനിന്നു വരുന്നു? നിനക്ക് എന്താണ് ബലം? പിന്നെ നിൻെറ അറിവ് എന്താണ്? എന്താണ് നിനക്ക് ആശ്രയം? ഞങ്ങളുടെ മഖത്തെപ്പറ്റി നിന്ദിക്കുവാൻ നീ ആരാണ് എന്ന് അറിയേണ്ടിയിരിക്കുന്നു. ശാസ്ത്രം തെറ്റാതെ വിവിധവസ്തുക്കൾകൊണ്ട് ആഗമവിധിപ്രകാരം, ന്യായപ്രകാരം, ചെയ്യേണ്ടമാതിരി ചെയ്തതാണ് ഈ യജ്ഞം. ശാസ്ത്രത്തിൽക്കണ്ട മുറപോലെ പൂജ്യരെ ഇവിടെ പൂജിച്ചു. അഗ്നിയിൽ മന്ത്രത്തോടെ ഹോമിച്ചു. യാതൊരു മത്സരവും കൂടാതെ സന്മനസ്സായി ദാനങ്ങൾ ചെയ്തു. ദ്വിജന്മാരൊക്കെ പല ദാനങ്ങളാലും സംതൃപ്തരായി സന്തോഷിക്കുന്നു. സുയുദ്ധംകൊണ്ട് ക്ഷത്രിയരും, ശ്രാദ്ധംകൊണ്ട് പിതൃക്കളും, രക്ഷകൊണ്ട് വൈശ്യരും സന്തോഷിക്കുന്നു. കാമലബ്ധിയാൽ നാരികളും, കനിവാൽ ശൂദ്രരും, അപ്രകാരം ദാനശേഷത്തിൽ മറ്റുള്ളവരും സന്തോഷിക്കുന്നു. ഈ രാജാവിൻെറ ശുദ്ധകർമ്മത്താൽ ജ്ഞാതികളും ബന്ധുക്കളും സന്തോഷിക്കുന്നു. ദേവന്മാർ പുണ്യമായ ഹവിസ്സുകൊണ്ടും, ശരണാഗതന്മാർ പാലനംകൊണ്ടും സന്തോഷിക്കുന്നു. ഇതിൽ നീ സത്യം പറയുക! സത്യം വിപ്രരിൽ സത്യമാണ്. ശ്രുതിക്ക് ചേർന്നതും, അനുഭവത്തിന്നുചേർന്നതും എന്താണെന്നുവെച്ചാൽ അത് പറയുക. ഈ ബ്രാഹ്മണർ അത് കേൾക്കുവാൻ ആഗ്രഹിക്കുന്നു. നിൻെറ വാക്കുകൾ ശ്രദ്ധിച്ചു കേൾക്കേണ്ടതാണെന്നു ഞങ്ങൾ ധരിക്കുന്നു. നീ പ്രാജ്ഞനാണ്; സംശയമില്ല. നീ ദിവ്യമായ രൂപം കൈക്കൊണ്ട ദേവനാണോ? വേദജ്ഞരായ ബ്രാഹ്മണരുടെ മദ്ധ്യത്തിലെത്തി ഇപ്രകാരം പ്രസംഗിച്ച നീ, സാധാരണ കീരിയല്ല എന്ന് ഞങ്ങൾ വിശ്വസിക്കുന്നു. അതുകൊണ്ട് നീ കാര്യം പറഞ്ഞുതരൂ!' ഇപ്രകാരം ആ ബ്രാഹ്ണർ ചോദിച്ചപ്പോൾ കീരി ചിരിച്ചുകൊണ്ടു മറുപടി പറഞ്ഞു.''

കീരി പറഞ്ഞു: "ഞാൻ ഈ പറഞ്ഞത് നുണയല്ല. ഞാൻ ഗർവ്വംകൊണ്ട് പറഞ്ഞതല്ല വിപ്രരേ! ഞാൻ പറഞ്ഞ വാക്കുകൾ നിങ്ങൾ കേട്ടില്ലേ? ഒരിടങ്ങഴി മലർപ്പൊടിക്ക് (യവം വറുത്തുപൊടിച്ചത്) തുല്യമല്ല ഈ യജ്ഞം ദ്വിജന്മാരേ! എന്ന് ഞാൻ തീർച്ചയായും പറയുന്നു! അത് പറയേണ്ടതാണ് വിപ്രരേ! അവ്യഗ്രചിത്തരായി നിങ്ങൾ കേൾക്കുവിൻ. നടന്നമാതിരി ആ കഥ ഞാൻ പറയാം. കണ്ടതാണ്; അനുഭവിച്ചതാണ് ഞാൻ. എന്തൊരു അത്ഭുതവും ഉത്തമവുമാണ്! ആ കുരുക്ഷേത്രവാസിയായ, ദാതാവായ, ഉഞ്ഛവൃത്തിദ്വിജൻ തൻെറ ഭാര്യയോടും പുത്രനോടും സ്നുഷയോടുംകൂടി സ്വർഗ്ഗത്തിൽപ്പോയത് ഞാൻ കണ്ടതാണ്! എൻെറ ദേഹം പാതിയോളം സ്വർണ്ണമായിത്തീർന്നതും ഉണ്ടായതാണ്. അത്ഭുതം! ദാനത്തിൻെറ മഹത്തായ ഫലം ഞാൻ നിങ്ങളോടു പറയാം. ന്യായാപ്തമായി നല്കിയ വിപ്രൻെറ ചെറിയ ദാനം മഹത്തായ ഫലം നല്കിയത് എങ്ങനെയെന്ന് ഞാൻ പറയാം. വിപ്രരേ!''

കീരി കഥ തുടർന്നു: "ധർമ്മക്ഷേത്രമായ കുരുക്ഷേത്രത്തിൽ വസിക്കുന്ന ധർമ്മജ്ഞന്മാരിൽ ഒരു ബ്രാഹ്മണൻ മാടപ്പിറാവിനെപ്പോലെ ഉഞ്ഛവൃത്തികൊണ്ട് ജീവിതം നയിച്ചിരുന്നു. ഭാര്യയോടും പുത്രനോടും പുത്രഭാര്യയോടുംകൂടി ആ ബ്രാഹ്മണൻ തപോവൃത്തിയിൽ മനസ്സുവെച്ച് ജീവിച്ചു. അവൻ ശുദ്ധവൃത്തനും, ധർമ്മാത്മാവും, യതേന്ദ്രിയനും ആയിരുന്നു. സുവ്രതനായ അവൻ അവരോടുകൂടി ആറാം ദിവസം കാലത്തുമാത്രം ഭക്ഷണം പാകംചെയ്ത് അവർ ഒന്നിച്ചിരുന്ന് ഊണുകഴിക്കും. അതാണ് അവരുടെ പതിവായ ആഹാരം. അങ്ങനെ ആറുദിവസം കൂടുമ്പോൾ ഒരു ആഹാരം എന്ന നിലയ്ക്കാണ് ആ വ്രതനിഷ്ഠർ ജീവിച്ചുപോന്നത്.

ഒരു ക്ഷാമകാലത്ത് ആറാംദിവസം ആഹാരത്തിന്നു മാർഗ്ഗമില്ലാതെയായി. പട്ടിണിതന്നെയായി. പിന്നത്തെ ആറാം ദിവസം, ഒന്നിടവിട്ടുള്ള ആറാംദിവസം, ഊണായിക്കഴിയുവാൻ തുടങ്ങി.

അങ്ങനെ ആ ധാർമ്മികൻ ഘോരമായ ദുർഭിക്ഷത്തിൽപ്പെട്ടു. ഒരു നെന്മണിപോലും കിട്ടുവാൻ മാർഗ്ഗമില്ലാതായി. വിപ്രന്മാരെ, എന്തു സംഭവിച്ചു എന്നതു കേട്ടുകൊള്ളുക. കൊയ്ത്തുള്ള ദിക്കിലൊക്കെ ഉണക്കുബാധിച്ച് കൊയ്യാതായി. ആഹാരത്തിന്നു മാർഗ്ഗമില്ലാതായി. നെന്മണി പെറു

ക്കുവാൻ അവർ പോയി. തപസ്വിയായ ആ വിപ്രൻ വിശന്ന്, ഉഷ്ണിച്ച്, തളർന്ന്, ആർത്തനായി നെന്മണി കിട്ടാതെ, ആഹാരത്തിന്നു വഴികാണാതെ, തൻെറ കുടുംബം മുഴുവൻ വളരെ ദിവസമായി പട്ടിണിയിൽപ്പെട്ട ആ ഉത്തമബ്രാഹ്മണൻ, ആ കാലംവരെ കഷ്ടപ്പെട്ടു കഴിച്ചുകൂട്ടി. അങ്ങനെ ആറാം ദിവസം അവൻ ഒരിടങ്ങഴി യവം സമ്പാദിച്ചു. ഉഞ്ഛവൃത്തി കൊണ്ട് നേടിയ ആ ഒരിടങ്ങഴി യവം ആ തപസ്വികൾ വറുത്തുപൊടിച്ചു. ജപിച്ച് അഗ്നികൂട്ടി, അഗ്നിയിൽ ദേവകൾക്ക് ആഹൂതിചെയ്ത് ഓരോ പിടി ഓരോരുത്തർക്കായി ഭാഗിച്ചു. വിശന്ന് പരവശതപ്രാപിച്ച അവർ ആഹാരമായി ആ മലർപ്പൊടി ഉണ്ണുവാൻ ഭാവിക്കുന്ന സമയത്ത് അതിഥിയായി ഒരു ദ്വിജൻ വന്നുചേർന്നു. ആ വന്ന അതിഥിയെ ക്കണ്ട് അവർ ഹൃഷ്ടരായി. അതിഥിയെ അഭിവാദ്യംചെയ്തു സ്വീകരിച്ച്, ശുഭം ചോദിച്ചു. വിശുദ്ധചിത്തരും, ദാന്തന്മാരും, ദമവും, ശ്രദ്ധയുള്ളവരും, അനസൂയുക്കളും, അക്രോധരും, സാധുക്കളും, അമത്സരരും, മാനക്രോധാദികൾ വിട്ടവരും, ധർമ്മജ്ഞന്മാരുമായ ആ ദ്വിജോത്തമർ, അതിഥിയുടെ ബ്രഹ്മചര്യം, ഗോത്രം എന്നിവയൊക്കെ ചോദിച്ചറിഞ്ഞു. വിശന്നുഴന്ന ആ അതിഥിയെ കുടിലിന്നുള്ളിൽ കയറ്റിയിരുത്തി. 'അങ്ങയ്ക്ക് ഇതാ അർഘ്യം! അങ്ങയ്ക്ക് ഇതാ പാദ്യം! അങ്ങയ്ക്ക് ഇരിക്കുവാൻ ഇതാ ദർഭപ്പുൽപ്പായ വിരിച്ചിരിക്കുന്നു. അനഘാശയാ! നിയമോപാർജ്ജിതവും ശുദ്ധവുമായ മലർപ്പൊടി ഇതാ വിളമ്പിയിരിക്കുന്നു. ദ്വിജർഷഭാ, അങ്ങു സ്വീകരിക്കുക. ഞങ്ങളുടെ നിവേദ്യം ഉണ്ടാലും! അങ്ങയ്ക്കു ശുഭം ഭവിക്കട്ടെ!''

ഇപ്രകാരം ആ ദ്വിജൻ ക്ഷണിച്ചപ്പോൾ ഒരുപിടി മലർപ്പൊടി സ്വീകരിച്ചു. അവൻ അതു ഭക്ഷിച്ചു. എന്നാൽ അവൻെറ വിശപ്പടങ്ങിയില്ല. അവൻ അതുകൊണ്ടു തൃപ്തനായില്ല. വിശക്കുന്നവനായ ആ അതിഥിബ്രാഹ്മണനെ നോക്കിക്കണ്ട് ഉഞ്ഛവൃത്തിയായ ഗൃഹസ്ഥൻ 'ഇവനെ എങ്ങനെ തൃപ്തനാക്കും?' എന്ന് ആഹാരത്തെപ്പറ്റി ഓർത്ത് ഗൃഹസ്ഥൻെറ ഹിതമറിഞ്ഞ് ഉടനെ അവൻെറ ഭാര്യ പറഞ്ഞു: 'എൻെറ ഭാഗംകൂടി അതിഥിക്കു നല്കുക. ഇഷ്ടംപോലെയുണ്ട്. അതിഥിയായ ബ്രാഹ്മണോത്തമൻ തൃപ്തനായിപ്പോകട്ടെ!' ഇപ്രകാരം പറയുന്ന ഭാര്യയെ ഗൃഹസ്ഥനായ ബ്രാഹ്മണൻ നോക്കി. വിശന്നുഴന്ന അവൾ തൻെറ അന്നം ദാനംചെയ്യുവാൻ സമ്മതിച്ചതിൽ അദ്ദേഹത്തിനു വലിയ മതിപ്പുതോന്നി. ആ മലർപ്പൊടി സ്വീകരിക്കുന്നതിൽ വിരോധം കാണിച്ചില്ല. തനിക്കൊത്ത ഭാര്യതന്നെ എന്ന ചിന്തയാൽ മനസ്സുകൊണ്ട് അവളെ ആദരിച്ചു. വിശന്നുഴന്നലഞ്ഞ അവൾ വൃദ്ധയാണ്, തപസ്വിനിയാണ്, എല്ലും തൊലിയും മാത്രമായി വിറയ്ക്കുന്നവളാണ്. അവളെ നോക്കി ഭർത്താവായ ഉഞ്ഛവൃത്തി ബ്രാഹ്മണൻ പറഞ്ഞു: 'പുഴു, പാറ്റ, മൃഗങ്ങൾ എന്നിവ പോലും സ്ത്രീകളെ കാത്തുപോറ്റുന്നു. പോറ്റേണ്ടവരാണ് സ്ത്രീകൾ. നീ ഇപ്രകാരം പറയരുത്. കനിയേണ്ടവനാണ് പുരുഷൻ, പോറ്റി രക്ഷിച്ചിടേണ്ടവളാണ് ഭാര്യ. കത്തുന്ന യശസ്സൊക്കെ കെട്ടുപോകും; സ്ത്രീകൾക്ക് ദുഃഖത്തിന്നിടവരുത്തുകയാണെങ്കിൽ ദിവ്യലോകങ്ങളിലൊന്നും ചെന്നെത്തുന്നതുമല്ല! ധർമ്മകാമാർത്ഥകാര്യങ്ങൾ, ശുശ്രൂഷ കുലസന്തതി എന്നിവ ഭാര്യമാർക്ക് അധീനമാണ്. തനിക്കും പിതൃക്കൾക്കും തക്കധർമ്മവും ഭാര്യയുടെ അധീനത്തിൽ നില്ക്കുന്നു! തൊഴിൽകൊണ്ടു ഭാര്യയെ കാക്കാൻ, അറിയാൻ കൊള്ളാത്ത പുരുഷൻ വലിയ ദുഷ്പേരുനേടും, അവൻ അവസാനം നരകത്തിലെത്തുകയുംചെയ്യും.' ഭർത്താവു പറഞ്ഞതുകേട്ട് അവൾ മറുപടി പറഞ്ഞു 'നമ്മൾക്ക് ധർമ്മാർത്ഥങ്ങൾ സമമല്ലേ ദ്വിജാ! ഈ മലർപ്പൊടി, എൻെറ ഭാഗമായ നാലിൽ ഒരു ഭാഗം, അങ്ങു വാങ്ങുക! എന്നിൽ ഭവാൻ കനിയൂ! സത്യം, രതി, ധർമ്മം, സ്വർഗ്ഗം ഇവയൊക്കെ ഗുണങ്ങൾകൊണ്ടു നേടാവുന്നതാണ്. കാമം സ്ത്രീകൾക്കു പതിയുടെ അധീനത്തിൽ നില്ക്കുന്നു. സന്താനോൽപാദനത്തിൽ അമ്മയുടെ ആർത്തവം, അച്ഛൻെറ ബീജം ഇവ രണ്ടും ചേരണം. സ്ത്രീകൾക്കു പതിയാണു ദൈവതം. ഭർത്താവിൻെറ പ്രസാദത്താൽ സ്ത്രീകൾക്കു രതി, പുത്രൻ എന്നിവയുടെ ഫലം ലഭിക്കുന്നു. പാലനംചെയ്യുകയാൽ ഭവാൻ പതിയായി. ഭരിക്കുകയാൽ അങ്ങു ഭർത്താവായി. പുത്രപ്രദാനത്താൽ അങ്ങു വരദനായി. അതുകൊണ്ട് എൻെറ മലർപ്പൊടി ഭവാൻ വാങ്ങി അതിഥിയെ സൽക്കരിക്കുക. വൈകരുത്. ജര ബാധിച്ചവനും, ഏറ്റവും വൃദ്ധനും, വിശന്നവനും, അതിദുർബ്ബലനും, ഉപവാസത്താൽ തളർന്നവനും, കർശിതനുമാണല്ലോ ഭവാനും?'

ഇപ്രകാരം ഭാര്യ പറഞ്ഞപ്പോൾ അവൻ ആ മലർപ്പൊടി വാങ്ങിച്ച് ഇപ്രകാരം പറഞ്ഞു: 'അല്ലയോ ദ്വിജാ, അങ്ങയ്ക്ക് ഇതാ വീണ്ടും മലർപ്പൊടി വിളമ്പുന്നു. അല്ലയോ ബ്രാഹ്മണസത്തമാ, വാങ്ങിക്കൊള്ളുക!' രണ്ടാമതു വിളമ്പിയ മലർപ്പൊടികൊണ്ടും ആ ബ്രാഹ്മണൻെറ വിശപ്പുമാറിയില്ല. അവൻെറ മുഖം പ്രസന്നമായില്ല അതുകൊണ്ട് അവനെ നോക്കി, ആ ഉഞ്ഛവൃത്തിദ്വിജൻ വീണ്ടും ചിന്തയിൽ മുഴുകി.''

മകൻ പറഞ്ഞു: "ഈ മലർപ്പൊടി എൻെറ കൈയിൽ നിന്നു വാങ്ങിച്ച് അങ്ങുന്ന് വിപ്രന്നു നല്കിയാലും. ഇതു തന്നെയാണ് സുകൃതമെന്ന് ഞാൻ കാണുന്നു! അതുകൊണ്ട് ഇതു ഭവാൻ ചെയ്യണം. അച്ഛൻ എനിക്ക് എപ്പോഴും യത്നം ചെയ്തും സംരക്ഷിക്കേണ്ടവനാണ്. വൃദ്ധനായ അച്ഛനെ രക്ഷിക്കുക എന്നത് സജ്ജനങ്ങൾ കാംക്ഷിക്കുന്ന കാര്യമാണ്. വാർദ്ധക്യത്തിൽ പ്രത്യേകിച്ചും പുത്രൻ പിതാക്കളെ സംരക്ഷിക്കണം. വിപ്രർഷേ, മൂന്നുലോകത്തും എല്ലാകാലത്തും നിലനില്ക്കുന്ന വേദവാക്യമാണ് ഇത്. പ്രാണനെ ധരിച്ചാലേ ഭവാന് തപസ്സുചെയ്യുവാൻ കഴിയൂ! ദേഹത്തിൽനില്ക്കുന്ന പ്രാണനാണ് ഏറ്റവും വലിയ ദേവൻ. അതു ദേഹത്തിൽ വസിക്കുന്നു. അതിനെ നിലനിർത്തുവാൻ അച്ഛൻ എൻെറ മലർപ്പൊടി വാങ്ങി ഭക്ഷിക്കൂ!''

അച്ഛൻ പറഞ്ഞു: "ആയിരം വർഷം ജീവിച്ചിരുന്നാലും അച്ഛനു പുത്രൻ ബാലൻതന്നെയാണ്. പുത്രനെ ഉത്പാദിപ്പിച്ച പിതാവ് പുത്രനാൽ കൃതകൃത്യനാകും. കുട്ടികൾക്ക് വിശപ്പു കൂടുതലാണ് മറ്റുള്ളവരേക്കാൾ എന്ന പരമാർത്ഥം ഞാൻ അറിയുന്നുണ്ട്. വൃദ്ധനായ ഞാൻ ഇപ്പോഴും ജീവിച്ചിരിക്കുന്നുണ്ട്. മകനേ, നീ ബലവാനായി വളരുക. ഉണ്ണീ, പ്രായാധിക്യംമൂലം എനിക്കു വിശപ്പ് കുറഞ്ഞുപോയിരിക്കുന്നു. വളരെക്കാലം ഞാൻ തപസ്സുചെയ്തു. ചാകുന്നതിൽ എനിക്കു ഭയവുമില്ല.''

മകൻ പറഞ്ഞു: "അച്ഛാ, ഞാൻ അങ്ങയുടെ സന്താനമാണ്. 'പും' നാമനരകത്രാണമൂലം 'പുത്ര'നെന്ന പേരിന്ന് പാത്രമായി. ആത്മാവാണ് പുത്രൻ എന്നറിയുക. അതുകൊണ്ട് ആത്മാവിനെ ആത്മാവിൽ ഭവാൻ കാത്തുകൊണ്ടാലും.''

അച്ഛൻ പറഞ്ഞു: "ഉണ്ണീ, നീ എനിക്കൊത്തവൻതന്നെ! എന്നെപ്പോലെതന്നെ നീയും രൂപം, ശീലം, ദമം ഇവകൊണ്ട് തുല്യൻ തന്നെ. പലമട്ട് ഞാൻ പരീക്ഷിച്ചു. ഉണ്ണീ, ഞാൻ നിൻെറ മലർപ്പൊടി വാങ്ങാം.''

കീരി പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് ആ ബ്രാഹ്മണൻ മകൻെറ കൈയിൽനിന്നു മലർപ്പൊടി വാങ്ങി. പുഞ്ചിരി തൂകി ആ ഗൃഹസ്ഥൻ അത് ആ അതിഥിദ്വിജന്നു നല്കി. ആ മലർപ്പൊടിയും ഭക്ഷിച്ച ആ ദ്വിജൻ അതുകൊണ്ടും

തൃപ്തനായില്ല. ധർമ്മാത്മാവായ ആ ഉഞ്ഛവൃത്തി ലജ്ജിച്ചു പോയി. അപ്പോൾ അവിടെ നില്ക്കുന്ന സാധ്വിയായ വധു (പുത്രഭാര്യ) ബ്രാഹ്മണന്നു പ്രിയംചെയ്യുവാനിച്ഛിച്ചു സന്തോഷിച്ച് അവളുടെ ഓഹരി മലർപ്പൊടി കൈയിലെടുത്ത് ശ്വശുരനോടു പറഞ്ഞു.''

സ്നുഷ പറഞ്ഞു: "വിപ്രാ, ഭവാന്റെ സന്താനംമൂലമായി എനിക്കു സന്താനമുണ്ടാകും. ഭവാൻ എന്റെ മലർപ്പൊടി വാങ്ങിച്ച് അതിഥിക്കു നല്കുക! ഭവാന്റെ പ്രസാദമുണ്ടെങ്കിൽ എനിക്ക് അക്ഷയമായ ലോകങ്ങൾ സിദ്ധിക്കും. എവിടെയെത്തിയാൽ അല്ലൽ ബാധിക്കുകയില്ല, അവിടെ പുത്രൻമൂലമായി ഞാനെത്തിക്കൂടും. ധർമ്മംമുതലായ മൂന്നും മൂന്നഗ്നികളാണ്. അപ്രകാരംതന്നെ പുത്രപൗത്രത്രയവും അക്ഷയമായ സ്വർഗ്ഗമാണ്. പിതൃക്കളെ കടത്തിൽനിന്നു കാക്കുന്നതുകൊണ്ട് പുത്രൻ എന്ന പേരു സിദ്ധിച്ചു എന്നു കേൾക്കുന്നു. പുത്രപൗത്രന്മാരാൽ നിത്യവും സജ്ജനങ്ങൾക്കുള്ള ലോകം പ്രാപിക്കുവാൻ സാധിക്കുന്നതാണ്.''

ശ്വശുരൻ പറഞ്ഞു: "വെയിലും കാറ്റും ദേഹത്തിലേറ്റ് നീ വിവർണ്ണയായിരിക്കുന്നു. മെലിഞ്ഞ് അല്ലയോ സുവ്രതേ, നീ വിശന്ന് പരവശയായിക്കാണുന്നു. നിന്റെ കൈയിൽ നിന്ന് എങ്ങനെ ഞാൻ മലർപ്പൊടി വാങ്ങേണ്ടു! ഞാൻ അതു വാങ്ങി ധർമ്മഘാതകനാകുന്നു! കല്യാണശീലേ, കല്യാണീ, നീ ഇങ്ങനെ പറയരുതേ! ആറാംദിവസം വ്രതമെടുത്ത് ശുചിത്വം, ശീലം, തപസ്സ് എന്നിവയോട് കാറ്റുമാത്രം ശ്വസിച്ച് ഉണ്ണാതിരിക്കുന്ന നിന്നെ ഞാൻ എങ്ങനെ കാണും ശുഭേ! വിശന്നുഴന്ന പെൺകുട്ടീ, നീ എന്നാൽ കാത്തു രക്ഷിക്കപ്പെടേണ്ടവളല്ലേ? ഉപവാസംകൊണ്ടു തളർന്നവളല്ലേ? നീ എന്റെ ബന്ധുവിന്റെ പുത്രിയല്ലേ? ഞാനെന്തുചെയേണ്ടൂ!''

സ്നുഷ പറഞ്ഞു: "അങ്ങ് എന്റെ ഗുരുവിന്നും ഗുരുവാണ്; എന്റെ ദൈവത്തിന്റെ ദൈവമാണ്. അതുകൊണ്ട് ഭവാൻ ദേവനേക്കാൾ കവിഞ്ഞ ദേവനാണ്. അതുകൊണ്ടു പ്രഭോ, ഭവാൻ എന്റെ കൈയിൽനിന്നു മലർപ്പൊടി വാങ്ങിയാലും! ദേഹവും പ്രാണനും ധർമ്മവും ഗുരുശുശ്രൂഷയ്ക്കു വേണ്ടിയാണ്. അല്ലയോ വിപ്രാ, ഭവാന്റെ പ്രസാദംമൂലം ഞാൻ ശുഭമായ ലോകങ്ങൾ നേടുന്നതാണ്. കൂറുള്ള ഞാൻ നിങ്ങളെ ശുശ്രൂഷിക്കേണ്ടവളാണ് ദ്വിജോത്തമാ! എനിക്കും ചിന്താവിഷയമാണ് അത്. അതുകൊണ്ട് അങ്ങ് മലർപ്പൊടി എന്റെ കൈയിൽനിന്നു വാങ്ങിക്കണേ!''

ശ്വശുരൻ പറഞ്ഞു: "അല്ലയോ സാദ്ധ്വീ, നീ ഈ ശീലസ്വഭാവങ്ങൾമൂലം ശോഭിക്കുന്നു. നീ ധർമ്മവ്രതത്തോടെ ഗുരുവിനെ ശുശ്രൂഷിക്കുന്നു. അതുകൊണ്ട് ഞാൻ നീ തരുന്ന മലർപ്പൊടി വാങ്ങുന്നു. നീ ഒരിക്കലും വഞ്ചനാർഹയല്ല. നീ മഹാഭാഗയാണ്. അർഹിക്കുന്നവളാണ്. ധർമ്മം ചെയ്യുന്നവരിൽ നീ ഉത്തമയാണ്.''

കീരി പറഞ്ഞു: "എന്നുപറഞ്ഞ് ആ മലർപ്പൊടി വാങ്ങിച്ച് ബ്രാഹ്മണന്നു നല്കി. അതിഥിയായ ആ സാധുബ്രാഹ്മണൻ അതുകൊണ്ടു സന്തോഷിച്ചു. ആ ദ്വിജർഷഭനോട് പ്രീതനായ ആ അതിഥി, വാഗ്മിയായ ആ ദ്വിജശ്രേഷ്ഠൻ, പുരുഷരൂപത്തിൽ പ്രത്യക്ഷനായ 'ധർമ്മം' ഇപ്രകാരം പറഞ്ഞു.''

ധർമ്മം പറഞ്ഞു: "ശുദ്ധമായ നിന്റെ ധർമ്മത്താലും ന്യായാർജ്ജിതത്താലും ശക്തിപോലെ ദാനംചെയ്യുകയാലും ഞാൻ ഭവാനിൽ പ്രസാദിക്കുന്നു ദ്വിജർഷഭാ! അമ്പോ! നിന്റെ ദാനത്തെ സ്വർഗ്ഗത്തിൽ സ്വർഗ്ഗവാസികൾ വാഴ്ത്തുന്നു. ആകാശത്തുനിന്നു പുഷ്പവർഷം ഭൂമിയിൽ വീണതു നീ കാണുക! ദേവന്മാരുടെ മുന്നിലായി ദേവർഷിമാരും ദേവഗന്ധർവ്വന്മാരും ദേവദൂതന്മാരും ഭവാന്റെ ദാനത്തിൽ വിസ്മയത്തോടെ അങ്ങയെ വാഴ്ത്തി ഇതാ നില്ക്കുന്നു. ബ്രഹ്മലോകത്തു സഞ്ചരിക്കുന്ന ബ്രഹ്മർഷികൾ വിമാനത്തിലിരുന്ന് നിന്റെ ദർശനത്തെ കാംക്ഷിക്കുന്നു ദ്വിജർഷഭാ, ഭവാൻ വിണ്ണിൽച്ചെന്നാലും! പിതൃലോകത്തിലുള്ള പിതൃക്കളെയൊക്കെ നീ കയറ്റിവിട്ടു. നിന്റെ വംശത്തിൽ വളരെ യുഗങ്ങൾക്കുമുമ്പേ മരിച്ചുപോയവരും ഒരിക്കലും ഗതി ആശിക്കാത്തവരുമായ പല പിതൃക്കളെയും ഇപ്പോൾ ഭവാൻ കയറ്റിവിട്ടിരിക്കുന്നു. ബ്രഹ്മചര്യത്താലും ദാനത്താലും യജ്ഞത്താലും തപസ്സുകൊണ്ടും കലരാത്ത ധർമ്മത്താൽ ഭവാൻ പിതൃക്കളെ കയറ്റിവിട്ടിരിക്കുന്നു. അതുകൊണ്ട് ഭവാൻ വിണ്ണിൽ കയറിയാലും! സുവ്രതാ, പരമമായ ശ്രദ്ധയോടെ ഭവാൻ തപസ്സുചെയ്യുന്നു. അതുകൊണ്ട് ഭവാന്റെ ദാനത്താൽ സ്വർഗ്ഗത്തിൽ ദേവകൾ ഭവാനിൽ പ്രസാദിച്ചിരിക്കുന്നു. ബ്രാഹ്മണോത്തമാ! ശുദ്ധമായ തേജസ്സോടെ ഭവാൻ കൈയിലുള്ളതെല്ലാം ദാനംചെയ്യുകയാൽ, ദുർഘടസന്ധിയിൽ പ്രാണൻ കളഞ്ഞും ദാനംചെയ്യുകയാൽ, ആ കർമ്മത്താൽ ഭവാനു സ്വർഗ്ഗംലഭിച്ചിരിക്കുന്നു. വിശപ്പ് പ്രജ്ഞയെ നശിപ്പിക്കും. അത് ധർമ്മബുദ്ധിയെ തെറ്റിക്കും. വിശന്ന് അറിവുകെട്ടുപോയ മനുഷ്യൻ ധൈര്യത്തെയും കൈവെടിയും. ബുഭുക്ഷയെ ആരു ജയിക്കുന്നുവോ, അവൻ സ്വർഗ്ഗത്തെയും ജയിക്കുന്നു; തീർച്ചയാണ്. എപ്പോൾ മർത്ത്യൻ ദാനത്തിൽ തൽപരനാകുന്നുവോ, അപ്പോൾ ധർമ്മം അവന്ന് ഇടിയുന്നതല്ല. സുതസ്നേഹം നോക്കാതെ, ഭാര്യാസ്നേഹവും നോക്കാതെ, ധർമ്മംതന്നെ വലിയത് എന്നു ഭവാൻ ചിന്തിച്ചു. തൃഷ്ണയെ നീ ഗണിച്ചതേയില്ല; തള്ളിക്കളഞ്ഞു. ദ്രവ്യാപ്തി വളരെ സൂക്ഷ്മമായ ഒരു നേട്ടമാണ്. പാത്രത്തിൽ ദാനംചെയ്യുക എന്നത് അതിനെക്കാൾ ഉപരിയായ, മഹത്തായ നേട്ടമാണ്. ദാനത്തെക്കാൾ മേലെയാണു കാലം. തക്കകാലത്തുള്ള സഹായിക്കൽ, ശ്രദ്ധ അതിനെക്കാൾ മേലെയാണ്. സ്വർഗ്ഗദ്വാരം മഹാസൂക്ഷ്മമാണ്. അത് കാണാൻ വിഷമമാണ്. മനുഷ്യൻ ശ്രദ്ധയില്ലാത്തവനായി മൗഢ്യംബാധിച്ച് സ്വർഗ്ഗത്തിന്റെ വാതിൽ കാണാതിരിക്കുന്നു. സ്വർഗ്ഗത്തിലെ വാതിലിന്റെ സാക്ഷ കാമലോഭത്തിന്റെ ബീജമാണ്. സ്നേഹരാഗങ്ങളിൽ മറയ്ക്കപ്പെട്ടിരിക്കയാണത്. ആ സാക്ഷ നീക്കുവാൻ അടുക്കുവാൻതന്നെ പ്രയാസമുണ്ട്. ആ സ്വർഗ്ഗവാതിലിന്റെ സാക്ഷ പിന്നെ ആരാണ് കാണുന്നതെന്നു പറയാം. ക്രോധംവെടിഞ്ഞ പുരുഷന്മാർക്ക് ആ സാക്ഷ കാണാൻ കഴിയും. ഇന്ദ്രിയങ്ങളെ ജയിച്ചവർക്ക് അതു കാണാൻകഴിയും. തപസ്സിൽ ലയിച്ച ബ്രാഹ്മണർക്ക് ആ സാക്ഷ കാണാൻ കഴിയും. യഥാശക്തി ദാനംചെയ്യുന്നവർക്കും ആ സ്വർഗ്ഗദ്വാരസാക്ഷ കാണുവാൻ കഴിയും. ആയിരം നിഷ്കം കൈയിലുള്ളവൻ നൂറു നിഷ്കം ദാനംചെയ്താലും, നൂറു നിഷ്കം കൈയിലുള്ളവൻ പത്തു നിഷ്കം ദാനം ചെയ്താലും, പത്തു നിഷ്കം കൈയിലുള്ളവൻ ഒരു നിഷ്കം ദാനംചെയ്താലും ഫലം തുല്യമാണ്. അങ്ങനെ യഥാശക്തി ദാനംചെയ്യുന്നവനും യഥാശക്തി ജലം നല്കുന്നവനും ഫലം തുല്യമാണ്. രന്തിദേവൻ എന്ന രാജാവ് സർവ്വധനവും നശിക്കെ ശുദ്ധിചിത്തനായി ജലം ദാനംചെയ്ത് ഹേ വിപ്രാ, സ്വർഗ്ഗംനേടി. മഹാഫലപ്രദാനംചെയ്തു എന്നതുകൊണ്ട് ധർമ്മം തെളിയുകയില്ല. ദാനം ശ്രദ്ധാപൂതമായിരിക്കണം, ഭക്തിയോടെയാകണം. ന്യായമായി ലഭിച്ച വസ്തുവായിരിക്കണം ദാനം ചെയ്യുന്നത്. വലിയതാണ് ദാനംചെയ്തതെന്നുവച്ച് വലിയ ഫലം സിദ്ധിക്കുമെന്നു വിചാരിക്കേണ്ട. കഴിവ് ചെറിയതിനുള്ളവൻ അതിൽ ഭക്തിവിശ്വാസത്തോടെ, ശ്രദ്ധയോടെ, നല്കിയാൽ അതാണു ഫലപ്രദമാവുക.

ആയിരം പശുക്കളെ നൃഗൻ എന്ന രാജാവ് വിപ്രന്മാർക്കും ദാനംചെയ്തു. അതിൽ അന്യന്റെ ഒരു പശുവിനെ

ദാനം ചെയ്തതുമൂലം അവൻ നരകത്തിൽ പോകേണ്ടതായും വന്നു തന്റെ മാംസം ദാനംചെയ്ത് സുവ്രതനായ, ഔശീനരനായ, ശിബിരാജാവ് വിണ്ണിൽ പുണ്യലോകങ്ങളെ പ്രാപിച്ച് ഇന്നും മോദിക്കുന്നു. വിഭവം വേണ്ടുവോളം ദാനം ചെയ്തതുകൊണ്ട് പുണ്യമായില്ല. ആത്മശക്തിയാർജ്ജിച്ച് നല്ല മനുഷ്യർ ശുഭാർജ്ജിതമായ ദാനംനല്കി പുണ്യംനേടുന്നു. ന്യായമായി സമ്പാദിച്ച് അല്പമായ ദാനം പല യജ്ഞത്തെക്കാൾ ശ്രേഷ്ഠമായ ഫലം നല്കുവാൻ പര്യാപ്തമാകും. ക്രോധത്തോടെ ദാനംചെയ്താൽ ആ ദാനത്തിന്നു യാതൊരു ഫലവും കിട്ടുകയില്ല. ലോഭത്തോടെ ദാനംചെയ്യുന്നവന്ന് സ്വർഗ്ഗം സിദ്ധിക്കുകയില്ല. ന്യായമായ മാർഗ്ഗത്തിൽ നേടിയ തപസ്വിയായ പുരുഷൻ, ദാനജ്ഞനായ പുരുഷൻ, നല്കുന്ന ദാനം അവനെ സ്വർഗ്ഗത്തിലെത്തിക്കും. ഭൂരിദക്ഷിണമായ പല രാജസൂയം ചെയ്താലും, ഭൂരിദക്ഷിണമായ അശ്വമേധയാഗം കഴിച്ചാലും ഭവാന്റെ ഈ ദാനത്തിന്റെ ഫലം നേടുന്നതല്ല. ഇടങ്ങഴി മലർപ്പൊടി ദാനംചെയ്തു അക്ഷയമായ ബ്രഹ്മലോകമാണ് ഭവാൻ നേടിയിരിക്കുന്നത്! രജസ്സറ്റ ആ ബ്രഹ്മലോകത്തെ അല്ലയോ വിപ്രാ, ഭവാൻ യഥാസുഖം പൂകിയാലും. നിങ്ങൾക്കു സ്വർഗ്ഗത്തിലേക്കു പോകുവാൻ ദിവ്യമായ വിമാനം ഇതാ വന്നെത്തിയിരിക്കുന്നു ദ്വിജപുംഗവാ! യഥേഷ്ടം നിങ്ങൾ കയറുവിൻ. ഹേ ഭൂസുരാ, ധർമ്മമാണ് ഈ ഞാൻ. ഭൂസുരാ, ഭവാൻ എന്നെ കണ്ടാലും, നീ ഉടലോടെ, ഭാര്യാപുത്രസ്നുഷമാരോടുംകൂടെ സ്വർഗ്ഗത്തിലേക്ക് പോയാലും. ഭവാൻ ദേഹത്തെ കയറ്റിവിടുക മാത്രമല്ല ചെയ്തുള്ളു! പാരിൽ ഭവാന്റെ കീർത്തിയുറച്ചു.''

കീരി പറഞ്ഞു: "എന്ന് ധർമ്മൻ പറഞ്ഞപ്പോൾ വിമാനത്തിൽക്കയറി ആ ദ്വിജൻ ഭാര്യയോടും പുത്രനോടും, സ്നുഷയോടുംകൂടി സ്വർഗ്ഗത്തിലേക്കു പോയി. പുത്രനും സ്നുഷയും ഭാര്യയുംകൂടി ആ ധർമ്മജ്ഞൻ സ്വർഗ്ഗം പുകിയപ്പോൾ മടവെടിഞ്ഞ് ഞാൻ അവിടെച്ചെന്നു. ഉടനെ ആ മലർപ്പൊടിയുടെ ഗന്ധംകൊണ്ടും, വെള്ളത്തിന്റെ നനവുകൊണ്ടും വർഷിച്ച ദിവ്യപുഷ്പങ്ങൾകൊണ്ടും, സജ്ജനദത്തമായ മലർത്തരികളാലും, എന്റെ തല സ്വർണ്ണമായിത്തീർന്നു. വിപ്രന്റെ തപശ്ശക്തിമൂലം സ്പർശിച്ച സ്ഥലംമുഴുവൻ ഇപ്രകാരം സ്വർണ്ണമായിത്തീർന്നു. ആ സത്യസന്ധന്റെ മലർപ്പൊടിദാനത്താൽ ആ മലർപ്പൊടിയുടെ ഗന്ധമേറ്റ എന്റെ പകുതിഭാഗം സ്വർണ്ണമായിത്തീർന്നു. വിപ്രന്മാരേ, നോക്കുവിൻ. ഇതാണ് ആ മഹാമതിയുടെ തപസ്സിന്റെ മഹാത്മ്യം നോക്കുക! ഇനി എന്റെ മറ്റേ പാർശ്വവും എങ്ങനെ സ്വർണ്ണമാകും വിപ്രരേ? ഞാൻ തപോവനങ്ങളിലും യജ്ഞങ്ങളിലുമൊക്കെ വീണ്ടും പ്രഹൃഷ്ടനായി പ്രവേശിച്ചു.

ഇപ്പോൾ ധീമാനായ കുരുരാജാവിന്റെ ഈ യജ്ഞത്തെപ്പറ്റി കേട്ടറിഞ്ഞു. വലിയ ആശയോടുകുടിയാണ് ഞാൻ ഇവിടെ എത്തിയത്. ശ്രമിച്ചുനോക്കി എന്നാൽ ഒന്നുകൊണ്ടും ഞാൻ സ്വർണ്ണമായില്ല.

അതുകൊണ്ടാണ് ബ്രാഹ്മണരേ, ഞാൻ ചിരിച്ച് അപ്രകാരം പറഞ്ഞത്. ഉച്ഛവൃത്തി ബ്രാഹ്മണന്റെ ഇടങ്ങഴി മലർപ്പൊടിക്ക് ഒക്കുകയില്ല, യുധിഷ്ഠിരന്റെ അശ്വമേധയജ്ഞമെന്ന്! മലർപ്പൊടിയുടെ തരി സ്പർശിക്കയാൽ അന്ന് സ്വർണ്ണമായി ഞാൻ മാറി. ഈ മഹായജ്ഞം അതിനോട് തുല്യമല്ല എന്ന് എനിക്കിപ്പോൾ ബോദ്ധ്യമായി. അതാണ് എന്റെ അഭിപ്രായം.''

വൈശമ്പായനൻ പറഞ്ഞു: "എന്ന് ആ കീരി യജ്ഞകർമ്മങ്ങൾ നിർവ്വഹിച്ച ബ്രാഹ്മണരോടു പറഞ്ഞു. ആ കീരി അവിടെത്തന്നെ മറഞ്ഞു. വിപ്രന്മാർ തങ്ങളുടെ ഗൃഹത്തിലേക്കു പോവുകയുംചെയ്തു. ഭവാനോട് അല്ലയോ പരപുരഞ്ജയാ, ഞാൻ ഇതൊക്കെ പറഞ്ഞുതന്നു. ആ മഹായജ്ഞമായ അശ്വമേധത്തിലുണ്ടായ അത്ഭുതങ്ങളെല്ലാം പറഞ്ഞു. രാജാവേ, നീ യജ്ഞത്തെപ്പറ്റിക്കേട്ട് വിസ്മയിക്കേണ്ട ആവശ്യമില്ല. ആയിരംകോടി ഋഷിമാർ തപസ്സുകൊണ്ടുമാത്രം സ്വർഗ്ഗത്തിലെത്തിക്കഴിഞ്ഞു. എല്ലാ ഭൂതത്തിലും അഹിംസ, സന്തോഷം, ആർജ്ജവം, ശീലം, തപസ്സ്, ദമം, സത്യം, ദാനം എന്നിവയൊക്കെ യജ്ഞത്തിന്നു തുല്യമാണ്.''

**91. ഹിംസാമിശ്രധർമ്മനിന്ദ** - ജനമേജയൻ പറഞ്ഞു: "രാജാക്കൾ യജ്ഞത്തിൽ താൽപര്യമുള്ളവരാണ്. മഹർഷികൾ തപസ്സിൽ താൽപര്യമുള്ളവരാണ്. വിപ്രർ ശാന്തിയിലും, ശമത്തിലും, ദമത്തിലും, നില്ക്കുന്നവരാണ് പ്രഭോ! അതുകൊണ്ടു യജ്ഞഫലങ്ങളോട് തുല്യമായി മറ്റൊന്നും കാണപ്പെടുന്നില്ല എന്നാണ് എനിക്കുതോന്നുന്നത്. അതു ശരിയാണ് സംശയമില്ല. യജ്ഞങ്ങൾചെയ്ത് വളരെ മന്നവന്മാരും, മുനിമുഖ്യന്മാരും ഇവിടെ കീർത്തിനേടിയശേഷം പരലോകത്ത് സ്വർഗ്ഗത്തിലെത്തിച്ചേർന്നു. ദേവരാജാവായ സഹസ്രാക്ഷകൻ ദക്ഷിണാഢ്യമായ മഖങ്ങൾകൊണ്ട്, ആതേജസ്വിയായ, പ്രഭുവായ, ഇന്ദ്രൻ, ദേവരാജ്യം മുഴുവൻ കൈയിലാക്കി. ഭീമാർജ്ജുനന്മാരോടുകൂടിയ യുധിഷ്ഠിരരാജാവ് വീര്യവർദ്ധനകൊണ്ട് ഇന്ദ്രതുല്യനാണെന്നിരിക്കെ പിന്നെ ആ കീരി എന്താണ് മഹാക്രതുവും മഹാത്മാവുമായ ആ രാജാവിന്റെ മഹായജ്ഞാശ്വമേധത്തെ ഗർഹിച്ചത്?

വൈശമ്പായനൻ പറഞ്ഞു: "യജ്ഞത്തിന്റെ മുഖ്യമായ വിധിയും, യജ്ഞത്തിന്റെ ഫലവും അല്ലയോ രാജാവേ, ഞാൻ ഇതാ പറയുന്നു. കേട്ടുകൊള്ളുക. ശരിയായവിധം വിവരിക്കുക.

പണ്ട് ശക്രൻ യജിക്കുന്ന സമയത്ത് മഹർഷികൾ പറഞ്ഞു. അപ്പോൾ കർമ്മങ്ങൾ ഋത്വിക്ജനങ്ങൾ ചെയ്തുകൊണ്ടിരുന്നു. യജ്ഞം നടക്കുകയായിരുന്നു. ആജ്യം അഗ്നിയിൽ ഹോമിച്ചുകൊണ്ടിരുന്നു. മഹർഷിമാർ ചുറ്റും ഇരിക്കുകയായിരുന്നു. സുപ്രീതരായ വിപ്രന്മാർ, വേദജ്ഞാനികൾ, വേദമന്ത്രങ്ങളെ വളരെ മധുരമായ സ്വരത്തിൽ ചൊല്ലി. ദേവന്മാരെ ഓരോരുത്തരെയായി ആവാഹിക്കുകയായിരുന്നു. ശ്രേഷ്ഠരായ അദ്ധ്വര്യക്കുകൾ അശ്രാന്തരായി യജുർവ്വേദത്തിലെ മന്ത്രങ്ങൾ മൃദുസ്വരത്തിൽ ജപിച്ചുകൊണ്ടിരുന്നു. അങ്ങനെ മുഹൂർത്തവും വന്നുചേർന്നു. യജ്ഞത്തിൽ പശുക്കളെ (ജീവികളെ) വധിച്ച് ബലിയർപ്പിക്കുവാനുള്ള സമയമായി. ബലിക്കുവേണ്ടി തെരഞ്ഞെടുത്ത പശുക്കളെ പിടിച്ചു. ഉടനെ ആ ഋഷിമാരുടെ ഹൃദയം കരുണകൊണ്ടു നിറഞ്ഞു. പശുക്കൾ ദുഃഖപൂർണ്ണരായിക്കണ്ടതോടെ ആ തപോധനന്മാർ രാജാവേ, ശക്രന്റെ സമീപത്തുചെന്ന് ഇപ്രകാരം പറഞ്ഞു: 'അല്ലയോ പുരന്ദരാ! അങ്ങയ്ക്ക് ശുഭമല്ല ഈ യജ്ഞമുറ. മഹാധർമ്മം ഇച്ഛിക്കുന്ന ഭവാനെന്താണ് ഈ ഹിംസാകർമ്മം നടത്തുവാനൊരുങ്ങുന്നത്. അല്ലയോ പുരന്ദരാ, യാഗത്തിൽ ബലിയർപ്പിക്കുവാൻ സൃഷ്ടിക്കപ്പെട്ടവരല്ല ഈ ജീവികൾ. അല്ലയോ പുരന്ദരാ ഇത് അങ്ങയുടെ മഹത്ത്വത്തെ ക്ഷയിപ്പിക്കും. ഈ ബലി ഒരിക്കലും ധർമ്മമല്ല. അങ്ങയുടെ ഈ സമാരംഭം പ്രഭോ, ധർമ്മോപഘാതമാണ്. ഈ യജ്ഞം ധർമ്മമല്ല. ഹിംസ ഒരിക്കലും ധർമ്മമാവുകയില്ല. ആ ബ്രാഹ്മണർക്കു വേണമെങ്കിൽ ആഗമനിയമപ്രകാരം യജ്ഞംചെയ്യാം. വിധിപ്രകാരം കാണുന്ന യജ്ഞം ചെയ്യുകയാണെങ്കിൽ നിനക്ക് ധർമ്മം വർദ്ധിക്കുന്നതാണ്. മൂന്നുവർഷംവെച്ച വിത്തുകൊണ്ട് അല്ലയോ സഹസ്രാക്ഷാ, നീ യജിക്കുക! ഇന്ദ്രാ, ഇതാണ് മഹത്തായ ധർമ്മം. ഇതാണ് മഹാഗുണമായ ഫലം നല്കുക.

തത്ത്വം കാണുന്ന മുനികൾ പറഞ്ഞ നല്ല വാക്കാണിത്. ശത ക്രതോ!'

ഈ ഉപദേശമൊന്നും മാനത്താൽ മോഹത്തിൻപാട്ടി ലായ അവൻ സ്വീകരിക്കുകയുണ്ടായില്ല. അങ്ങനെ ശക്രൻെറ യജ്ഞശാലയിൽ താപസന്മാർ തമ്മിൽ തർക്കമായി. തർക്കം 'ചരത്താലാണൊ അചരത്താലാണോ യജിക്കേണ്ടത്' എന്നായിരുന്നു. അങ്ങനെ വാദിച്ച് തളർന്നവരും തത്ത്വം കാണുന്നവരുമായ മഹർഷിമാർ ഇന്ദ്രനോടു കൂടിച്ചെന്ന് വസു എന്ന രാജാവിനോടു ചോദിച്ചു: ധർമ്മസംശയത്തിൽപ്പെട്ട ഞങ്ങൾക്ക് സത്യം പറഞ്ഞുതരണേ! മഹാമതേ! യജ്ഞാഗമം എങ്ങനെയാണെന്ന് ഞങ്ങളോടു പറയൂ. യാഗംചെയ്യേണ്ടത്. യജ്ഞത്തിൽ ബലിയർപ്പിക്കേണ്ടത് പശുക്കളാലോ? അതോ വിത്തുകളാലോ? അവർ പറയുന്നത് വസു കേട്ടു. എന്നാൽ, തർക്കത്തിൻെറ ബലാബലത്തെ അവൻ ചിന്തിച്ചില്ല. ആ രാജാവ് പറഞ്ഞു: 'ഉപനീതങ്ങളാൽ (ഏതാണ് കൈയിൽക്കിട്ടിയത് എന്നുവെച്ചാൽ അതുകൊണ്ട്) യാഗംചെയ്യണം' എന്നു പറഞ്ഞ് ആ രാജാവ് അന്തർദ്ധാനംചെയ്തു രസാതലത്തിലേക്കു പോയി. ചേദിരാജാവായ പ്രഭു പ്രശ്നത്തിന്ന് ഇങ്ങനെ അസത്യമായ ഒരു മറുപടി പറഞ്ഞ് സ്ഥലംവിട്ടു. അതുകൊണ്ടു വലിയ ജ്ഞാനിയായാലും കാര്യമായ പ്രശ്നങ്ങളിൽ ശങ്കിക്കുന്ന വലിയ കാര്യങ്ങളിൽ തനിച്ചു മറുപടി പറയുന്നത് ശരിയല്ല. പ്രഭുവും പ്രജാപതിയുമായ സ്വയംഭൂവ് ഒഴികെ തനിച്ചു മറുപടി പറയുവാൻ ആരും പ്രാപ്തരല്ല. അശുദ്ധബുദ്ധിയായ പാപി വളരെ ദാനങ്ങൾ നല്കിയാലും, വലിയ ദാനങ്ങൾ നല്കിയാലും അവ പാഴിലായി കെട്ടുപോകുന്നു. ദുരാത്മാവും, ഹിംസകനും, അധർമ്മിഷ്ഠനുമായ ദുഷ്ടന്ന് ഒരിക്കലും ദാനംകൊണ്ട് കീർത്തി ലഭിക്കുന്നതല്ല. ഇഹത്തിലും പരത്തിലും കിട്ടുകയില്ല. അന്യായമായി ആർജ്ജിച്ച ദ്രവ്യം വീണ്ടും വീണ്ടും ആ പണ്ഡിതനായ പുരുഷൻ, ധർമ്മത്തിൽ ശങ്കിക്കുന്നവൻ, യജിച്ചതുകൊണ്ട് അവന് ധർമ്മഫലം സിദ്ധിക്കുന്നതല്ല.

ധർമ്മവൈതംസികനാണ് അവൻ. വ്യാജംകൊണ്ട് ധർമ്മിഷ്ഠനാണെന്നു നടിക്കുന്നവനാണ് അവൻ. പാപാത്മാവാണ്, നരാധമനാണ്. ലോകവിശ്വാസം നേടാനായി അവൻ വിപ്രർക്കു ദാനംനല്കുകയാണ്. പാപകർമ്മംകൊണ്ട് ധനം നേടി. നിരങ്കുശനായ വിപ്രൻ രാഗമോഹാന്ധനായി. ഒടുവിൽ കലുഷമായ ഗതിയിലെത്തും. നേടിവെക്കുവാൻ ബുദ്ധിയുള്ളവൻ, ലോഭമോഹങ്ങൾക്കധീനനായവൻ, അശുദ്ധബുദ്ധി പാപംകൊണ്ട് ഭൂതങ്ങളെ ഭയപ്പെടുത്തിക്കൊണ്ടിരിക്കും.

ഇപ്രകാരം ധനം നേടി മൗഢ്യത്താൽ ദാനംചെയ്താലും, യജിച്ചാലും പരലോകത്ത് ശുഭമായ ഫലം നേടുകയില്ല. പാപകർമ്മത്തിലൂടെ ധനം സമ്പാദിച്ചത് ഒരിക്കലും ശുഭത്തിന്നായി ഭവിക്കുകയില്ല. ഉച്ഛവൃത്തികൊണ്ടു ലഭിക്കുന്ന ധാന്യം, ഫലങ്ങൾ, മൂലങ്ങൾ, ചീര, ജലം, പാത്രം എന്നിവ ധാർമ്മികരായ തപോധനന്മാർ വിഭവംപോലെ ദാനംചെയ്ത് സ്വർഗ്ഗത്തിൽ ചെന്നുചേരുന്നു. ഇത് മഹത്തായ യോഗഫലംനല്കും. ദാനം, ഭൂതാനുകമ്പ, ബ്രഹ്മചര്യം, സത്യം, അനുക്രോശം, ധൃതി, ക്ഷമ ഇവ ശാശ്വതധർമ്മത്തിൻെറ മൂലമാണ്. പണ്ടുള്ളവരായ, വിശ്വാമിത്രാദികളായ രാജാക്കന്മാരെപ്പറ്റി കേട്ടിട്ടുണ്ടല്ലോ. വിശ്വാമിത്രൻ, അസിതൻ, ജനകരാജാവ്, കക്ഷസേനൻ, ആർഷ്ടിഷേണൻ, സിന്ധുദ്വീപരാജാവ് ഇവരും മറ്റു പലരും ന്യായാർജ്ജിതമായ ധനം ദാനംചെയ്തും തപസ്സു ചെയ്തും പരമമായ സിദ്ധിയെ നേടിയവരാണ്. ബ്രാഹ്മണരും, ക്ഷത്രിയരും, വൈശ്യരും, ശൂദ്രരും, തപോധനന്മാരായി, ദാനധർമ്മാഗ്നിയിൽ ശുദ്ധരായി പാപംനശിച്ച് സ്വർഗ്ഗത്തിൽ ചെല്ലുന്നു ഭാരതാ!

**92. അഗസ്ത്യയജ്ഞം** - ജനമേജയൻ പറഞ്ഞു: "ഭഗവാനേ,ധർമ്മസിദ്ധമായ സത്യത്താൽ സ്വർഗ്ഗംലഭിക്കുമെങ്കിൽ എന്നോട്,ഈ ചോദിക്കുന്ന കാര്യങ്ങളെപ്പറ്റി വ്യക്തമായി വിശദീകരിച്ചുതരണേ! അങ്ങ് വിശദീകരണത്തിൽ സമർത്ഥനാണല്ലോ? ഉച്ഛവൃത്തിയായ ബ്രാഹ്മണന്ന് മലർപ്പൊടിദാനംകൊണ്ടു ലഭിച്ച മഹാഫലം ഭവാൻ എന്നോടു പറഞ്ഞുവല്ലോ. അത് അല്ലയോ ബ്രാഹ്മണാ! സത്യമാണ്. അതിൽ ഒട്ടും സംശയമില്ല. എല്ലാ യജ്ഞങ്ങൾക്കും മുഖ്യമായ, ഏറ്റവും ഉന്നതമായ, ഫലം ഏതു നിലയിൽ വന്നെത്തും? ദ്വിജർഷഭാ, ഇവയെല്ലാം എനിക്കു വിശദമാക്കിത്തരൂ!"

വൈശമ്പായനൻ പറഞ്ഞു: "ഇതിന്നുദാഹരണമായി ഒരു പഴങ്കഥ പറയാറുണ്ട്. അതു പണ്ട് അഗസ്ത്യൻെറ മഹായജ്ഞത്തിലുണ്ടായതാണ് അരിന്ദമാ! പണ്ടു പന്ത്രണ്ടുവർഷം അഗസ്ത്യൻ ദീക്ഷയെടുത്തു രാജാവേ! അഗസ്ത്യമഹർഷി മഹാതേജസ്വിയാണ്, സർവ്വഭൂതഹിതോദ്യുതനാണ്. ആ മഹാത്മാവിൻെറ സത്രത്തിൽ പാവകോപമന്മാരായ അശ്മകുട്ടന്മാരും, മരീചിപരും, കിഴങ്ങു തിന്നുന്നവരും, കായ് തിന്നുന്നവരും, പൃഷ്ടികന്മാരും, വൈഖസികരും, യതിമാരും, ഭിക്ഷുക്കളുമൊക്കെ വന്നുചേർന്നു. എല്ലാവരും പ്രത്യക്ഷധർമ്മാക്കളും, ജിതക്രോധരും, ജിതേന്ദ്രിയരുമായിരുന്നു. എല്ലാവരും ദമസ്ഥന്മാരും, ഹിംസാദംഭങ്ങൾ വിട്ടവരുമായിരുന്നു. എല്ലാവരും ശുദ്ധവൃത്തികളും, നിത്യവും ഇന്ദ്രിയങ്ങളുടെ ബാധ വിട്ടവരുമായിരുന്നു. ആ യജ്ഞത്തെ ഉപാസിച്ച് യജിക്കുന്ന മഹർഷികൾ ഭഗവാനായ അഗസ്ത്യനും യഥാശക്തി അന്നം ആ യജ്ഞത്തിൽ ആർജ്ജിച്ചു. ആ യജ്ഞത്തിൻെറ ആവശ്യത്തിന്ന് അതു വേണ്ടുവോളം മതിയായി. നിയമപ്രകാരം നേടിയ ആ അന്നത്താൽ യാഗം നടത്തപ്പെട്ടു. അപ്രകാരം അനേകം യോഗ്യരായ മുനികൾ ക്രതുക്കൾ ചെയ്തു. ഇപ്രകാരം അഗസ്ത്യമഹർഷിയുടെ യജ്ഞം നടക്കുമ്പോൾ സഹസ്രാക്ഷനായ ഇന്ദ്രൻ മഴ പൊഴിച്ചില്ല ഭാരതസത്തമാ! പിന്നെ രാജാവേ, മഹാത്മാവായ അഗസ്ത്യൻെറ ക്രിയകളുടെ ഇടയ്ക്ക് ഭാവിതാത്മാക്കളായ മുനിമാരുടെ സംസാരം ഇപ്രകാരം നടന്നു."

മഹർഷിമാർ പറഞ്ഞു: "യജമാനനായ അഗസ്ത്യൻ മത്സരംകൂടാതെ അന്നം നല്കുന്നുണ്ട്. മഴയാണെങ്കിൽ വർഷിക്കുന്നുമില്ല. പിന്നെ എങ്ങനെ എവിടുന്ന് ഈ അന്നമുണ്ടാകുന്നു? ഇത് അത്ഭുതംതന്നെ. ഈ യജ്ഞമാണെങ്കിൽ പന്ത്രണ്ടുകൊല്ലംകൊണ്ടേ കാലംകൂടുകയുള്ളൂ. ഈ . നിലയ്ക്ക് എന്തുണ്ടാകും? യാഗം നടക്കുന്ന പന്ത്രണ്ടുവർഷവും ഇന്ദ്രൻ മഴപൊഴിക്കുകയില്ല. ഇക്കാര്യം നിങ്ങൾ നല്ലപോലെ ധരിക്കുവിൻ! അതുകൊണ്ടു ധീമാനായ അഗസ്ത്യമുനിയെ, മഹാതപസ്വിയെ, നിങ്ങൾ വേണ്ടുവോളം അർച്ചനചെയ്തു പ്രസാദിപ്പിച്ചുകൊള്ളുക."

വൈശമ്പായനൻ പറഞ്ഞു: "എന്നുപറഞ്ഞപ്പോൾ പ്രതാപവാനായ അഗസ്ത്യൻ കുമ്പിട്ട്, ആ മുനികളെ പ്രസാദിപ്പിച്ച്, ഇപ്രകാരം പറഞ്ഞു."

അഗസ്ത്യൻ പറഞ്ഞു: "പന്ത്രണ്ടുവർഷത്തേക്ക് ഇന്ദ്രൻ വർഷിക്കുന്നതല്ലെങ്കിൽ ഞാൻ 'ചിന്തായജ്ഞം' കഴിക്കും. ശാശ്വതമായ വിധിയാണ് അത്. പന്ത്രണ്ടുവർഷത്തേക്ക് ഇന്ദ്രൻ വർഷിക്കുന്നതല്ലെങ്കിൽ ഞാൻ 'സ്പർശയജ്ഞം' കഴിക്കും. അതും ശാശ്വതമായ വിധിയാണ്. പന്ത്രണ്ടുവർഷത്തേക്ക് ഇന്ദ്രൻ വർഷിക്കുന്നില്ലെങ്കിൽ ധ്യേയാത്മാവിൽ ഞാൻ യതവ്രതനായി യജ്ഞങ്ങൾ ആഹരിക്കും. വളരെ വർഷത്തേക്കു ഞാൻ ഇവിടെ 'ബീജയജ്ഞ'വും നേടിയിട്ടുണ്ട്. അതു ഞാൻ ബീജങ്ങളാൽ നിർവ്വഹിക്കും. അതിൽ യാതൊരു

വിഘ്നവും ഉണ്ടാവുകയില്ല. എൻെറ ഈ സത്രം പാഴാക്കി വിടുവാൻ ഒരിക്കലും സാധിക്കുന്നതല്ല. ഇന്ദ്രൻ വർഷിച്ചാലുംകൊള്ളാം, വർഷിച്ചില്ലെങ്കിലുംകൊള്ളാം. അതല്ല എൻെറ അഭ്യർത്ഥന. കാമംമൂലം ഇന്ദ്രൻ ചെയ്യാതിരിക്കുകയാണെങ്കിൽ പിന്നെ ഞാൻ തന്നെത്താൻ ഇന്ദ്രനാകും. സകല പ്രജകളെയും ഞാൻ ജീവിപ്പിക്കും. ഏത് ആഹാരം ആവശ്യമണോ അത് അപ്പോൾ ഉണ്ടായിവരും. വിശേഷിച്ചും ഞാൻ വീണ്ടും വീണ്ടും ആവശ്യമുള്ളതൊക്കെ ഇവിടെ വരുത്തും, ഇന്നുതന്നെ സ്വർണ്ണവും മറ്റു ധനങ്ങളും ഉണ്ടായിവരും. മൂന്നു ലോകത്തിലും വിശേഷപ്പെട്ടത് എന്തുണ്ടോ, അതൊക്കെ തന്നെത്താനെ ഇവിടെ വന്നു ചേരണം. ദിവ്യമായ അപ്സരസ്ത്രീസംഘവും, ഗന്ധർവ്വന്മാരും, കിന്നരന്മാരും, വിശ്വാവസുവും എല്ലാം വന്ന് എൻെറ മഖത്തെ ഉപാസിക്കട്ടെ. ഉത്തരകുരുരാജ്യത്ത് എന്തു ധനമുണ്ടോ, അതെല്ലാം ഇന്ന് യജ്ഞങ്ങൾക്കുവേണ്ടി തന്നെത്താനെ വന്നുചേരണം. സ്വർഗ്ഗവും സ്വർഗ്ഗത്തിലുള്ളവരും തന്നെത്താന് ധർമ്മവും എല്ലാം ഇവിടെയെത്തണം.

വൈശമ്പായനൻ പറഞ്ഞു: "എന്ന് ദീപ്താഗ്നിതേജസ്സായ അഗസ്ത്യൻ പറഞ്ഞ ഉടനെ എല്ലാം തപശ്ശക്തികൊണ്ട് ഉണ്ടായിവന്നു. മഹർഷികൾ സന്തോഷത്തോടെ അഗസ്ത്യൻെറ തപോബലത്തെക്കണ്ടു. അവർ അത്ഭുതത്തോടെ പൊരുൾ ചേർന്ന വാക്കുകൾ ഇപ്രകാരം പറഞ്ഞു."

ഋഷികൾ പറഞ്ഞു: "ഞങ്ങൾ നിൻെറ വാക്കുകൊണ്ടു പ്രീതരായിരുന്നു. ആ യജ്ഞത്താൽ ഞങ്ങൾ സന്തുഷ്ടരായിരിക്കുന്നു. ഞങ്ങൾ ന്യായമായതേ ഇച്ഛിക്കുന്നുള്ളൂ. ഈ പ്രവൃത്തിമൂലം അങ്ങയുടെ തപസ്സിന്ന് യാതൊരു ന്യൂനതയും വന്നുചേരരുതെന്നു ഞങ്ങൾ ആഗ്രഹിക്കുന്നു. യജ്ഞവും, ദീക്ഷയും, ഹോമവും പിന്നെ അതിലേക്കു വേണ്ടതൊക്കെയും ഞങ്ങൾ ന്യായമായി കൊണ്ടുവരാം. സ്വകർമ്മനിരതന്മാരാണ് ഈ ജനങ്ങളെല്ലാം (അത്ഭുതകർമ്മങ്ങൾ കാണിച്ച് തപസ്സിൻെറ ഒരു ഭാഗം നശിപ്പിക്കരുതെന്ന് അപേക്ഷിക്കുകയാണ്.) ഞങ്ങൾ ദേവന്മാരെ ബ്രഹ്മചര്യമെടുത്ത് ന്യായമായവിധം പൂജിക്കാം. നിയമാനുസരണം ഗൃഹം വിട്ടു കാട്ടിൽ വന്നവരാണ് ഈ ഞങ്ങൾ എല്ലാവരും. ധർമ്മം കാണുന്ന മാർഗ്ഗത്തിലൂടെ തപസ്സുചെയ്യുന്നവരാണ് ഈ ഋഷിമാരെല്ലാം. ഹിംസയില്ലാത്ത മാർഗ്ഗം സ്വീകരിച്ചവരാണ് ഞങ്ങൾ. അത് അങ്ങയ്ക്ക് ഇഷ്ടമായിരിക്കും. യജ്ഞത്തിൽ അങ്ങ് എന്നും ഈ അഹിംസയെ വിഭോ, ഭവാൻ പറയണം. അതുകൊണ്ടുതന്നെ ഞങ്ങൾ പ്രീതരാകുന്നതാണ് ദ്വിജസത്തമാ! ഈ സത്രം കഴിഞ്ഞതിന്നുശേഷം ഞങ്ങൾ അങ്ങയുടെ അനുവാദത്തോടെ പോകുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "അവർ ഇപ്രകാരം പറയുന്ന സമയത്ത് ദേവരാജാവായ പുരന്ദരൻ, തേജസ്വിയായ ഇന്ദ്രൻ, അഗസ്ത്യൻെറ തപോബലം കണ്ട് വർഷം ചൊരിഞ്ഞു. ആ യജ്ഞം കഴിയുന്നതുവരെ അമിതവിക്രമനായ പർജ്ജന്യൻ ധാരാളം മഴ ചൊരിഞ്ഞു ജനമേജയാ! ത്രിദശേശ്വരൻ ഇപ്രകാരം അഗസ്ത്യനെ പ്രസാദിപ്പിച്ചു. അല്ലയോ രാജർഷേ, ബൃഹസ്പതിയെ മുന്നിൽനിർത്തി ഇന്ദ്രൻ അഗസ്ത്യൻെറ സമീപത്തെത്തി അദ്ദേഹത്തെ സന്തോഷിപ്പിച്ചു. യജ്ഞം കഴിഞ്ഞതിന്നുശേഷം മുനിമാരെ അഗസ്ത്യൻ വേണ്ടമാതിരി പൂജിച്ച് സന്തോഷത്തോടെ വിട്ടയച്ചു."

ജനമേജയൻ പറഞ്ഞു: "ആരാണ് തല സ്വർണ്ണമായ കീരിയായി വന്നത്? മനുഷ്യവാക്കാൽ പറഞ്ഞ അവൻ ആരാണെന്നറിഞ്ഞാൽക്കൊള്ളാം. അങ്ങു പറഞ്ഞുതരണേ!"

വൈശമ്പായനൻ പറഞ്ഞു: "ഇത് എന്നോടു ഭവാൻ ആദ്യംചോദിച്ചില്ല; ഞാൻ പറഞ്ഞുമില്ല. ആരാണ് ഈ കീരിയെന്നുള്ളതു ഞാൻ പറയാം, കേൾക്കുക. മർത്ത്യവാക്കായി പറഞ്ഞത് എന്താണെന്നും ഞാൻ പറയാം, കേൾക്കുക.

പണ്ട് ജമദഗ്നിമഹർഷി ശ്രാദ്ധം നിശ്ചയിച്ചു. അതിന്നു വേണ്ട ഹോമധേനുവും വന്നെത്തി. ആ മഹർഷിതന്നെ അവളെ കറന്നു. ശുദ്ധമായ ഒരു പുതിയ കലത്തിൽ ആ പാല് മഹർഷി വെച്ചു. ആ സമയത്ത് 'ധർമ്മം' ക്രോധ'ത്തിൻെറ രൂപമെടുത്ത് ആ പാത്രത്തിൽ കടന്നുകൂടി. മുനീന്ദ്രനെ ഒന്നു പരീക്ഷിക്കാനാണ് ക്രോധരൂപത്തിൽ ധർമ്മം അതിൽ കടന്നത്. അവൻ ആ പാൽ മുഴുവൻ കുടിച്ചു. ഇത് ഒരു വിപ്രിയമാണല്ലോ. മുനി കലത്തിൽ പാൽ കാണാതായപ്പോൾ ചിന്തിച്ചു. ആരാണ് ഈ പണി ചെയ്തത്? ശാന്തനായി ക്ഷമയോടെ ചിന്തിച്ചപ്പോൾ മുനിക്ക് അറിയുവാൻ സാധിച്ചു. ഇതു ധർമ്മം തന്നെ പരീക്ഷിക്കുവാൻ ചെയ്തതാണെന്ന്. 'ക്രോധ'ത്തെ കണ്ടറിഞ്ഞ മുനി കോപിക്കുകയുണ്ടായില്ല. ഇതു കണ്ടപ്പോൾ ആ ക്രോധം ബ്രാഹ്മണൻെറ രൂപം കൈക്കൊണ്ടു. താൻ തോറ്റുപോയെന്നറിഞ്ഞ് അമർഷണനായ ക്രോധം ഭൃഗുപുംഗവനോടു പറഞ്ഞു."

ക്രോധം പറഞ്ഞു: ഭൃഗുശ്രേഷ്ഠാ, ഞാൻ തോറ്റുപോയിരിക്കുന്നു. ഭൃഗുക്കൾ എല്ലാം മഹാകോപികളാണെന്നു ലോകത്തിൽ ഒരു ചൊല്ലുണ്ട്. ആ ചൊല്ല് വെറുതെയാണ്. ഒരു പാഴ്വാക്കാണത്. ഭവാൻ എന്നെ ജയിക്കുകമൂലം ആ ചൊല്ല് പാഴായിരിക്കുന്നു. ക്ഷമാവാനും മഹാത്മാവുമായ ഭവാൻെറ പാട്ടിൽ, ചൊല്പടിക്ക്, ഞാൻ ഇരുന്നു കൊള്ളാം. സാധോ ഞാൻ തപസ്സിനെ ഭയപ്പെടുന്നു. പ്രഭോ, ഭവാൻ എന്നിൽ പ്രസാദിക്കണേ!"

ജമദഗ്നി പറഞ്ഞു: "എടോ ക്രോധമേ, ഞാൻ നിന്നെ നേരെ കണ്ടു. നീ അല്ലൽകൂടാതെ പൊയ്ക്കൊള്ളുക. നീ യാതൊരു തെറ്റും എന്നിൽ ചെയ്തിട്ടില്ല. എനിക്കു നിന്നിൽ യാതൊരു കോപവുമില്ല, അസൂയയുമില്ല. ഈ പാലിന്നുള്ള സങ്കല്പം ഞാൻ ആരിൽ സങ്കല്പിച്ചു ചിന്തിച്ചുവോ, ആ പിതൃക്കൾ മഹാഭാഗരാണ്. അവരിൽ നീ എൻെറ സങ്കല്പം ഉറപ്പുവരുത്തുക."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം മുനി പറഞ്ഞപ്പോൾ ആ 'ക്രോധം' അവിടെത്തന്നെ മറഞ്ഞു. പിതൃക്കളുടെ ശാപംമൂലം അവൻ പിന്നെ കീരിയായി ജനിച്ചു. അവരെക്കണ്ട് കീരി ക്ഷമായാചനംചെയ്തു ശാപമോക്ഷത്തിന്നപേക്ഷിച്ചു. അവർ കീരിയോടു പറഞ്ഞു: 'ശരി, ശാപമോക്ഷം തരാം! നീ ധർമ്മത്തെ ആക്ഷേപിക്കുക. അതു നിനക്ക് ശാപമോക്ഷം നല്കും."

അവർ അപ്രകാരം പറഞ്ഞുവിട്ട കീരി യജ്ഞദേശങ്ങൾതോറും, ധർമ്മാരണ്യങ്ങൾതോറും സഞ്ചരിച്ചു. യജ്ഞം നടത്തുന്ന സ്ഥലങ്ങളിലൊക്കെ നടന്നു. അങ്ങനെ നിരാശനായി ഒടുവിൽ യുധിഷ്ഠിരൻെറ യജ്ഞത്തിലും വന്നെത്തി. അങ്ങനെ ഇടങ്ങഴി മലർപ്പൊടിയുടെ ദാനമാഹാത്മ്യം പറഞ്ഞ് ധർമ്മപുത്രൻെറ യജ്ഞത്തെപ്പറ്റി ആക്ഷേപം പറഞ്ഞ് 'ക്രോധം' ശാപമോക്ഷം നേടി. ധർമ്മത്തെ (ധർമ്മനെ) ആക്ഷേപിക്കുക എന്നത് അങ്ങനെ നിർവ്വഹിക്കപ്പെട്ടു. യുധിഷ്ഠിരൻ ധർമ്മനാണല്ലോ.

ഇപ്രകാരം ആ മഹാത്മാവിൻെറ യജ്ഞം ഭംഗിയായി നടന്നു. കീരിയുടെ കഥയും കേട്ടു. ഞങ്ങൾ എല്ലാവരും കണ്ടുനില്ക്കെ ആ കീരി മറഞ്ഞുപോവുകയും ചെയ്തു.

# ആശ്രമവാസികപർവ്വം

"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## ആശ്രമവാസപർവ്വം

**1. ധൃതരാഷ്ട്രനിൽ പാണ്ഡവന്മാരുടെ പ്രവൃത്തി -**
ജനമേജയൻ പറഞ്ഞു: "മഹാത്മാക്കളായ എൻെറ പിതാമഹന്മാർ, പാണ്ഡവന്മാർ, ആ മഹാനായ ധൃതരാഷ്ട്രരാജാവിൽ എന്തു മനോഭാവത്തോടെയാണു നിന്നത്? ആ രാജാവാണെങ്കിൽ അമാത്യന്മാർ മരിച്ചവനും, പുത്രന്മാരൊക്കെ മരിച്ചവനും, ആശ്രയങ്ങളൊക്കെ നഷ്ടപ്പെട്ടവനും, ഐശ്വര്യങ്ങളൊക്കെ നശിച്ചവനുമാണല്ലോ. അദ്ദേഹം എങ്ങനെ ഏത് നിലയിൽ ജീവിച്ചുപോന്നു? ഏതു നിലയിൽ ഗാന്ധാരിയും ജീവിച്ചുപോന്നു? പിന്നെ എൻെറ പൂർവ്വപിതാമഹന്മാരും മഹാത്മാക്കളുമായ പാണ്ഡവന്മാർ എത്രകാലം രാജ്യം വാണു? അതും വിശദമായി പറയണേ!"

വൈശമ്പായനൻ പറഞ്ഞു: "വൈരികളെയൊക്കെ നശിപ്പിച്ച് മഹാത്മാക്കളായ പാണ്ഡവന്മാർ രാജ്യം നേടിയതിന്നു ശേഷം ധൃതരാഷ്ട്രനെ മുമ്പിൽ നിർത്തി ഭൂമിയൊക്കെ പാലിച്ചു. വിദുരനും, സഞ്ജയനും ധൃതരാഷ്ട്രനെ സേവിച്ചു. അല്ലയോ കുരുസത്തമാ, മേധാവിയും, വൈശ്യാപുത്രനുമായ യുയുത്സുവും രാജാവിനെ ശുശ്രൂഷിച്ചു. രാജ്യഭരണത്തിൽ ആ രാജാവുമായി പാണ്ഡവന്മാർ കാര്യാലോചന നടത്തി. ആ ധൃതരാഷ്ട്രരാജാവിൻെറ സമ്മതത്തോടെ പതിനഞ്ചുവർഷം രാജ്യം ഭരിച്ചു. ധർമ്മരാജാവിൻെറ ചൊൽപ്പടിക്കു നില്ക്കുന്ന ആ വീരന്മാരെല്ലാംചെന്ന് ആ രാജാവിൻെറ പാദങ്ങളിൽ കുമ്പിട്ടു സേവിച്ചുപോന്നു. രാജാവ് അവരെ ആലിംഗനംചെയ്ത് മൂർദ്ധാവിൽ ഘ്രാണിച്ച് സന്തോഷിപ്പിച്ചുവിടുകയും അവർ കാര്യങ്ങൾ നടത്തുന്നതിൽ നിത്യം ജാഗരൂകരാകുകയും ചെയ്തു. ഗാന്ധാരിയെ പിന്തുടർന്ന് കുന്തിഭോജൻെറ പുത്രിയും ജീവിച്ചുപോന്നു. പാഞ്ചാലിയും, സുഭദ്രയും, മറ്റു പാണ്ഡവസ്ത്രീകളും ആ ശ്വശ്രുക്കളിൽ തുല്യനിലയ്ക്ക് യഥാവിധി നിന്നു. വിലയേറിയ ശയനങ്ങൾ, വസ്ത്രങ്ങൾ, ആഭരണങ്ങൾ, രാജർഹങ്ങളായ അസംഖ്യം ഭക്ഷ്യഭോജ്യങ്ങൾ ഇവയൊക്കെ ധൃതരാഷ്ട്രന്നുവേണ്ടി മഹാരാജാവായ യുധിഷ്ഠിരൻ വരുത്തിച്ചു. അപ്രകാരം കുന്തി ഗാന്ധാരിയിൽ ഗുരുജനങ്ങളിലെന്നപോലെ ഭക്തിയോടെ പെരുമാറി. വിദുരനും, സഞ്ജയനും, യുയുത്സുവും മക്കൾ ചത്ത വൃദ്ധനായ രാജാവിനെ ശുശ്രൂഷിച്ചു കൗരവാ! ദ്രോണൻെറ ഭാര്യയുടെ സഹോദരനായ വിപ്രനുണ്ടല്ലോ കൃപൻ എന്ന മഹാരഥൻ, അവനും രാജാവിൽ ഭക്തിയോടെ നിന്നു. ഭഗവാൻ വ്യാസനും നിത്യവും ധൃതരാഷ്ട്രരാജാവിനോടുകൂടിവാണു. അദ്ദേഹം പല പുരാണകഥകളും ഋഷികൾ, ദേവകൾ, പിതൃക്കൾ, രക്ഷസ്സുകൾ എന്നിവരുടെ കഥകളൊക്കെ പറഞ്ഞുകൊടുത്തു സന്തോഷിപ്പിച്ച് ഇരുന്നു. ധർമ്മംചേർന്ന കാര്യങ്ങളും വ്യവഹാരങ്ങളും ധൃതരാഷ്ട്രൻെറ അനുവാദത്തോടെ വിദുരൻ ചെയ്യിച്ചു. അങ്ങനെ സാമന്തന്മാർ വഴിയായി പ്രിയമായ വളരെ കാര്യങ്ങൾ വിദുരൻെറ നയത്താൽ സ്വല്പമായ സ്വത്തുകൊണ്ടു നേടി. പലരെയും ബന്ധനത്തിൽനിന്നു വിടുവിക്കുകയും, വധത്തിൽനിന്ന് ഒഴിവാക്കുകയുംചെയ്തു. ധർമ്മരാജാവ് അവർ ചെയ്യുന്ന കാര്യങ്ങളിൽ ഒന്നിലും കൈകടത്തുകയുണ്ടായില്ല. വിഹാരയാത്രകളിൽ തേജസ്വിയും കുരുരാജാവുമായ യുധിഷ്ഠിരൻ ധൃതരാഷ്ട്രന്ന് ഇഷ്ടമുള്ളതൊക്കെ നല്കി. പരിപ്പുകാരും, കറിയുണ്ടാക്കുന്നവരും ഒരുതരം രാഗഷാഡബം ഉണ്ടാക്കുന്നവരും മുമ്പത്തെമട്ടിൽത്തന്നെ ധൃതരാഷ്ട്രരാജാവിനെ സേവിച്ചുപോന്നു. വിലപിടിച്ച വസ്ത്രങ്ങൾ, പലതരം മാല്യങ്ങൾ, എന്നിവയെല്ലാം ധൃതരാഷ്ട്രന്ന് പാണ്ഡവന്മാർ വേണ്ടവിധം എത്തിച്ചുകൊടുത്തു. മൈരേയങ്ങൾ (ഒരു തരം മദ്യം), മത്സ്യമാംസങ്ങൾ, പാനകങ്ങൾ, പലഹാരങ്ങൾ, മധുരമുള്ള വസ്തുക്കൾ, തേൻ മുതലായ വിചിത്രമായ ഭക്ഷ്യപേയങ്ങൾ എന്നിവയെല്ലാം മുമ്പത്തെമാതിരിതന്നെ ധൃതരാഷ്ട്രരാജാവിന്ന് തയ്യാറാക്കിച്ചു. ഓരോ ദിക്കിൽനിന്ന് വന്നുചേരുന്ന രാജാക്കന്മാരും എല്ലാവിധം ആൾക്കാരുംചേർന്ന് മുമ്പത്തെ മാതിരിതന്നെ രാജാവിനെ സേവിച്ചു. കുന്തിയും, പാഞ്ചാലിയും, കീർത്തിമതിയായ സുഭദ്രയും, നാഗാംഗനയായ ഉലൂപിയും, ചിത്രാംഗദാദേവിയും, ധൃഷ്ടകേതുവിൻെറ സഹോദരിയും, ജരാസന്ധൻെറ പുത്രിയും, ഇങ്ങനെയുള്ളവരും മറ്റു പല നാരിമാരും, അല്ലയോ പുരുഷർഷഭാ, ദാസിമാരെപ്പോലെ സുബലപുത്രിയായ ഗാന്ധാരിയെ സേവിച്ചു. 'മക്കളൊക്കെപോയ രാജാവിന്ന് യാതൊരു ദുഃഖത്തിനും ഇടവരരുത്,' എന്നു ഭ്രാതാക്കളോട് എന്നും യുധിഷ്ഠിരൻ ആജ്ഞാപിക്കാറുണ്ട്. ഇപ്രകാരം അർത്ഥവത്തായ ധർമ്മരാജകല്പനകേട്ട് അവർ വിശേഷിച്ചും രാജാവിൻെറ ഹിതംനോക്കി നിന്നു. എന്നാൽ ഒരാൾ അതിലൊന്നും അത്ര വഴങ്ങാതെ നിന്നിരുന്നു. വ്യത്യസ്തനായി, എല്ലാറ്റിലും ഒരു ഭാവഭേദത്തോടെ നിന്നിരുന്നു. അതു മറ്റാരുമല്ല, ഭീമൻ ഒരാൾ മാത്രമായിരുന്നു, ആ വീരനാണെങ്കിൽ ഹൃദയത്തിൽനിന്ന് ധൃതരാഷ്ട്രൻെറ ദുഷ്ടതമൂലം അന്നു ചൂതിൽ സംഭവിച്ച സംഭവങ്ങളൊന്നും നീങ്ങുകയുണ്ടായില്ല. അതൊക്കെ തെളിഞ്ഞുകൊണ്ടുതന്നെ നിന്നു."

**2. ധൃതരാഷ്ട്രനിൽ പാണ്ഡവരുടെ പ്രവൃത്തി -**
വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പാണ്ഡവന്മാർ പൂജിച്ചുപോരുന്ന അംബികാപുത്രനായ ധൃതരാഷ്ട്രൻ മുമ്പത്തെപ്പോലെ തന്നെ മുനിമാരോട് ഒത്തുചേർന്നു. ബ്രഹ്മദേയമായ അഗ്രഹാരങ്ങൾ, പൂജകൾ എന്നിവയൊക്കെ നിർവ്വഹിക്കപ്പെട്ടു. ആ കുരുദ്വഹൻ ചെയ്യുന്ന സകല കർമ്മങ്ങളും കുന്തീനന്ദനനായ യുധിഷ്ഠിരൻ സമ്മതിച്ചു. വലിയ ദയാലുവായ യുധിഷ്ഠിരരാജാവ് പ്രീതനായി തമ്പിമാരോടും, അമാത്യന്മാരോടും പറഞ്ഞു."

ധർമ്മപുത്രൻ പറഞ്ഞു: "എനിക്കും അപ്രകാരംതന്നെ നിങ്ങൾക്കും ഈ രാജാവ് മാനിക്കപ്പെടേണ്ടവനാണ്. ധൃതരാഷ്ട്രരാജാവിൻെറ ചൊല്പടിക്കു നില്ക്കുന്നവൻ ആരോ, അവൻ എൻെറ സുഹൃത്താണ്. നേരെ മറിച്ചാണെങ്കിലോ,

അവൻ എന്റെ ശത്രുവാണെന്നും ധരിക്കുക! ആ ശത്രുവിനെ ഞാൻ അടക്കുകയും ചെയ്യും.''

വൈശമ്പായനൻ പറഞ്ഞു: "പിതൃക്കൾക്കുവേണ്ടി ദിവസേനയും, മക്കൾക്കും സുഹൃത്തുക്കൾക്കുംവേണ്ടി യഥാകാലവും ശ്രാദ്ധത്തിന് മഹാനായ ധൃതരാഷ്ട്രരാജാവ് വിചാരിക്കുമ്പോഴൊക്കെ ബ്രാഹ്മണർക്ക് വേണ്ടുവോളം ധനംനല്കിക്കൊണ്ടിരുന്നു. ധർമ്മരാജാവും ഭീമനും, അർജ്ജുനനും, മാദ്രീകുമാരന്മാരും അതിന്നൊക്കെ സമ്മതം നല്കി. ധൃതരാഷ്ട്രന്റെ ഇഷ്ടം ഒരുവിധത്തിലും തടയുവാൻ പാടില്ലെന്നുതന്നെ ചിന്തിച്ചിരുന്നു. "രാജാവാണെങ്കിൽ വൃദ്ധനാണ്. പുത്രന്മാരും പൗത്രന്മാരുമെല്ലാം വധിക്കപ്പെട്ടവനുമാണ്. ഈ നിലയിലെത്തി ദുഃഖിക്കുന്ന രാജാവ് ഇനി ഞങ്ങൾ കാരണമായി ദുഃഖിച്ച് ചാകാനിടവരരുത്." എന്ന് അവർ ഓർത്തുകൊണ്ടിരുന്നു. 'ആ കുരുവീരന്ന് മക്കൾ ജീവിച്ചിരിക്കുമ്പോൾ എന്തുസുഖം ലഭിച്ചിരുന്നുവോ, അതിൽ ഒട്ടും കുറവു വരാതെ അത്രതന്നെ സുഖം ഏല്ക്കട്ടെ!' എന്ന് അവർ ഉറപ്പിച്ചുനിന്നു.

പിന്നെ അഞ്ചു ഭ്രാതാക്കളും ഒന്നിച്ചു ചേർന്ന് ഒരേ ശീലത്തോടെ ധൃതരാഷ്ട്രന്റെ ആജ്ഞയിൽ നിന്നു. തന്നിൽ വിനയത്തോടെ നില്ക്കുന്ന അവരെയെല്ലാം, ശിഷ്യരെപ്പോലെനില്ക്കുന്ന അവരെയെല്ലാം, വാത്സല്യമുള്ള ഗുരു എന്നപോലെ സ്വീകരിച്ചു. ഗാന്ധാരീദേവിയും തന്റെ മരിച്ചുപോയ മക്കളെ ചിന്തിച്ച് ശ്രാദ്ധകർമ്മംകൊണ്ടും അന്തണർക്ക് ഇഷ്ടംപോലെ ദാനങ്ങൾ നല്കിയും കടംവീട്ടി. ഇപ്രകാരം ധർമ്മിഷ്ഠരിൽ ശ്രേഷ്ഠനും, ധർമ്മരാജാവും, ധീമാനുമായ ആ യുധിഷ്ഠിരൻ ഭ്രാതാക്കന്മാരോടുകൂടി വൃദ്ധനായ ആ രാജാവിനെ പൂജിച്ചു. ആ രാജാവ് അതിതേജസ്വിയാണ്, വൃദ്ധനാണ്, കുരുകുലോദ്വഹനാണ്. അദ്ദേഹം അല്പംപോലും അപ്രിയം പാണ്ഡവന്മാരിൽ ദർശിച്ചില്ല. സദ്വൃത്തിയോടുകൂടി പെരുമാറുന്ന ആ യോഗ്യരായ പാണ്ഡുപുത്രരിൽ അംബികാപുത്രനായ ധൃതരാഷ്ട്രരാജാവ് പ്രീതനായി. സുബലപുത്രിയായ ഗാന്ധാരി ആ പുത്രദുഃഖം കളഞ്ഞ് എപ്പോഴും പാണ്ഡവന്മാരിൽ, തന്റെ പുത്രന്മാരിലെന്നപോലെ പ്രീതയായി. വീര്യവാനായ യുധിഷ്ഠിരൻ ആ വൈചിത്ര്യവീര്യരാജാവിൽ അപ്രിയംകൂടാതെ പ്രിയംതന്നെ ചെയ്തു. എന്തെങ്കിലും കാര്യം ധൃതരാഷ്ട്രൻ പറഞ്ഞാൽ, ഗാന്ധാരിയും എന്തെങ്കിലും പറഞ്ഞാൽ വലിയതായാലും ചെറിയതായാലും, ഉടനെ അത് ശത്രുവിനാശനനായ ആ പാണ്ഡവശ്രേഷ്ഠൻകേട്ട് ആ വാക്കിനെ ആദരിച്ച് നിർവ്വഹിപ്പിക്കും. അവന്റെ പ്രവൃത്തിമൂലം ധൃതരാഷ്ട്രൻ പ്രീതനായി. മന്ദബുദ്ധിയായ പുത്രനെ ഓർത്ത് അനുതപിക്കുകയും ചെയ്തു. എന്നും കാലത്ത് എഴുന്നേറ്റ് ശുചിയായി രാജാവ് ജപിക്കുക പതിവാണ്. 'പാണ്ഡവന്മാർക്ക് പോരിൽ ഒന്നിലും തോൽവിപറ്റല്ലേ!' എന്നായിരുന്നു രാജാവിന്റെ ജപവും പ്രാർത്ഥനയും. വിപ്രരെക്കൊണ്ടു സ്വസ്തി ചൊല്ലിച്ചു. അഗ്നിയിൽ ആഹൂതി ചെയ്യിച്ചു. ഇങ്ങനെ പല പുണ്യകർമ്മങ്ങളാലും ധൃതരാഷ്ട്രൻ പാണ്ഡവർക്ക് ദീർഘായുസ്സ് ആശംസിച്ചു. ധൃതരാഷ്ട്രരാജാവ് തന്റെ സ്വന്തം മക്കളിൽനിന്നുപോലും ഇപ്രകാരം ഒരു പ്രീതി അനുഭവിക്കുവാൻ ഇടയായിട്ടില്ല. പാണ്ഡവന്മാർമൂലം അന്നു പ്രീതിയേറ്റതുപോലെ തന്റെ ജീവിതത്തിൽ ഒരിക്കലും പ്രീതി മുമ്പെ ധൃതരാഷ്ട്രന്നു ലഭിച്ചിട്ടില്ല. അപ്രകാരംതന്നെ വൈശ്യർക്കും, ശൂദ്രജനങ്ങൾക്കും രാജാവ് പ്രിയനായി ഭവിച്ചു. അന്ന് എന്തു കുറ്റം ധാർത്തരാഷ്ട്രന്മാർ പാണ്ഡവന്മാരിൽ ചെയ്തുവോ, അത് ഇന്ന് ധർമ്മരാജാവ് വിസ്മരിച്ചു. അതിനെപ്പറ്റി ഓർത്തില്ല. അങ്ങനെ ധൃതരാഷ്ട്രനെ യുധിഷ്ഠിരൻ സേവിച്ചു. ആരെങ്കിലും എന്തെങ്കിലും ഒരപ്രിയം ധൃതരാഷ്ട്രന്ന് ചെയ്തുപോയാൽ അവനിൽ ധീമാനായ ധർമ്മജന്നു ദ്വേഷ്യമുണ്ടാകും. ധൃതരാഷ്ട്രരാജാവിന്റെയും, ദുര്യോധനന്റെയും ദുഷ്കൃതം ആരും പറഞ്ഞില്ല. യുധിഷ്ഠിരനെ ഭയപ്പെട്ട് ആരും ഒന്നും പറഞ്ഞില്ല. ധീരത, ശൗചം എന്നിവയാൽ ധൃതരാഷ്ട്രരാജാവും, ഗാന്ധാരിയും, വിദുരനും ധർമ്മപുത്രനിൽ സന്തോഷിച്ചു. എന്നാൽ അല്ലയോ ശത്രുഘ്നനായ രാജാവേ, ഭീമനിൽ അവർക്ക് അത്ര സന്തോഷം തോന്നിയിരുന്നില്ല. യാതൊന്നും ചിന്തിക്കാതെ ഭീമനും ധർമ്മജനെ പിന്തുടർന്നു. എന്നാൽ ഇടയ്ക്കിടയ്ക്ക്, ആ ധൃതരാഷ്ട്രന്റെ മുഖത്തേക്കു നോക്കുമ്പോഴൊക്കെ ഭീമന്റെ മനസ്സ് ദുർമ്മനസ്സാകും! രാജാവിനെ പിൻതുടരുന്ന ജ്യേഷ്ഠനെ ശത്രുമർദ്ദനനായ ആ കൗരവ്യൻ പിന്തുടർന്നു. അത് ശരീരംകൊണ്ടു മാത്രമായിരുന്നു. കരൾകൊണ്ട് അവൻ പിൻതിരിഞ്ഞവനായിരുന്നു!''

**3. ധൃതരാഷ്ട്രനിർവ്വേദം –** വൈശമ്പായനൻ പറഞ്ഞു: "യുധിഷ്ഠിരരാജാവിന്നും, ദുര്യോധനന്റെ പിതാവായ ധൃതരാഷ്ട്രന്നും തമ്മിൽ സ്നേഹനിലയിൽ ജനങ്ങൾ യാതൊരു വ്യത്യാസവും കണ്ടെത്തുകയുണ്ടായില്ല.

എന്നാൽ ധൃതരാഷ്ട്രരാജാവ് ആ ദുഷ്ടനായ തന്റെ പുത്രനെ എപ്പോൾ ചിന്തിക്കുന്നുവോ അപ്പോളൊക്കെ ഭീമനെ മനസ്സുകൊണ്ടു വെറുക്കുകയും പതിവായി. അതുപോലെ ഭീമനും ആ ധൃതരാഷ്ട്രരാജാവിനെ പൊറുത്തില്ല. മനസ്സിൽ ദുഷ്ടമായ വിചാരമായിരുന്നു. ഉള്ളിൽ വൃകോദരൻ ഒളിവായി പല അപ്രിയങ്ങളും ചെയ്തുപോന്നു. ധൃതരാഷ്ട്രന്റെ കല്പനയെ കൃതകഭൃത്യന്മാരാൽ എപ്പോഴും തെറ്റിച്ചുകൊണ്ടിരുന്നു. ആ രാജാവിന്റെ പണ്ടത്തെ ദുർമ്മന്ത്രങ്ങളും, പ്രവൃത്തിയും ഇടയ്ക്കൊക്കെ ഭീമൻ ഓർക്കും. ഒരിക്കൽ ഭീമൻ സുഹൃത്തുക്കളുടെ മദ്ധ്യത്തിൽവെച്ച് കൈകൊട്ടി ഒച്ചയുണ്ടാക്കി. ഗാന്ധാരിയും ധൃതരാഷ്ട്രനും കേൾക്കാവുന്നവിധം ഒരു ദിക്കിലിരുന്ന് ദുര്യോധനൻ, കർണ്ണൻ, ദുശ്ശാസനൻ ഇവരെയൊക്കെ ചിന്തിച്ച് അമർഷത്തോടെ ചുണയോടെ, ഇപ്രകാരം പരുഷമായ വാക്കുകൾ പറഞ്ഞു.''

ഭീമൻ പറഞ്ഞു: "നോക്കൂ! എന്റെ കൈ ഒന്നു നോക്കൂ! ഇരിമ്പുലക്കപോലെയാണ് എന്റെ ഈ കൈകൾ! കുരുടൻരാജാവിന്റെ മക്കളെയൊക്കെ, അവർ പല ശസ്ത്രാസ്ത്രപടുക്കളായിരുന്നിട്ടും അവരെ സകലത്തിനെയും ഈ കൈകൾ കാലപുരിയിലേക്കു കയറ്റിവിട്ടു! ദുരാസദങ്ങളാണ് എന്റെ ഈ കൈകൾ! ഇരിമ്പുലക്കപോലെയാണിവ. ഈ കൈകൾക്കിടയിൽപ്പെട്ടിട്ടാണ് ധൃതരാഷ്ട്രപുത്രന്മാർ സകലതും കിടുങ്ങി ചത്തുപോയത്. എന്റെ ഈ കൈകളുണ്ടല്ലോ നിത്യവും നല്ല ചന്ദനംപൂശേണ്ട കൈകളാണ്! ഈ കൈകളാലെയല്ലെ ബന്ധുജനങ്ങളോടുകൂടി സുയോധനൻ മുടിഞ്ഞുപോയത്!''

വൈശമ്പായനൻ പറഞ്ഞു: "ഈ വർത്തമാനം അതുപോലെ പലതും വൃകോദരന്റെ മുഖത്തുനിന്ന് ശല്യംപോലെ രാജാവിന്റെ ഹൃദയത്തിൽ തുളഞ്ഞുകേറി. രാജാവ് സഹിക്കവയ്യാത്ത ഈ വാക്കുകേട്ടു നിർവ്വേദത്തിൽ മുഴുകിപ്പോയി. കാലത്തിന്റെ മാറ്റത്തെ മനസ്സിലാക്കിയ ബുദ്ധിമതിയായ ദേവി, സർവ്വധർമ്മജ്ഞയായ ഗാന്ധാരി, ഈ അപ്രിയവാക്കുകൾ തന്റെ ചെവികൊണ്ടുതന്നെ കേട്ടു. പതിനഞ്ചുവർഷം അപ്പോഴേക്കും എത്തിയിരിക്കുന്നു. ഭീമന്റെ വാക്കാകുന്ന ബാണത്താൽ മുറിവേല്പിക്കപ്പെട്ട രാജാവ് നിർവ്വേദം പൂണ്ടുപോയി. കുന്തീപുത്രനായ ധർമ്മജനുണ്ടോ ഈവകയൊക്കെ അറിയുന്നു? ശ്വേതാശ്വനായ അർജ്ജുനനും, കുന്തിയും, പേർപുകഴ്ന്ന പാഞ്ചാലിയും, ധർമ്മജ്ഞരായ മാദ്രീകുമാരന്മാരും ഇതറിഞ്ഞില്ല. അവർ എപ്പോഴും ധർമ്മപുത്രന്റെ

ആഗ്രഹാനുവർത്തികളായിരുന്നു. വൃദ്ധനായ രാജാവിന്ന് അനിഷ്ടമായതൊന്നും അവർ ചെയ്തിരുന്നില്ല. ഒരു ദിവസം ധൃതരാഷ്ട്രരാജാവ് സുഹൃത്തുക്കളെ വിളിച്ചുവരുത്തി വല്ലാത്ത ദുഃഖത്തോടെ തൊണ്ടയിടറിക്കൊണ്ട് ഇപ്രകാരം പറഞ്ഞു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "നിങ്ങൾക്ക് എല്ലാവർക്കും അറിവുള്ളതാണ് കുരുവംശം മുടിഞ്ഞ സംഭവങ്ങൾ. അതൊക്കെ വന്നുകൂടിയത് ഈയുള്ളവന്റെ കുറ്റംകൊണ്ടാണെന്ന് എല്ലാ കൗരവന്മാരും സമ്മതിച്ച കാര്യമാണ്. ജ്ഞാനികൾക്കൊക്കെ ഭയം വളർത്തിയ ആ ദുഷ്ടനായ ദുര്യോധനനെ കൗരവന്മാരുടെ അധിപനായി അവരോധിച്ചതും, വാസുദേവൻ പറഞ്ഞ പൊരുൾചേർന്ന വാക്ക് കേൾക്കാതിരുന്നതും ഈയുള്ളവനാണ്. 'അമാത്യരോടുകൂടിയ ഈ പാപിയെ കൊല്ലൂ' എന്ന് കൃഷ്ണൻ അന്നേ പറഞ്ഞതാണ്. ഞാൻ പുത്രസ്നേഹാർദ്രനായി പണ്ഡിതന്മാർ പറഞ്ഞ ഹിതമായ വാക്കു നിരസിച്ചു. വിദുരൻ, ഭീഷ്മൻ, ദ്രോണാചാര്യൻ, കൃപൻ ഇവരൊക്കെ എന്നെ ഉപദേശിച്ചു. പലപ്പോഴും വന്ന് വ്യാസഭഗവാനും ഉപദേശിച്ചു. സഞ്ജയനും ഗാന്ധാരിയും ഉപദേശിച്ചു. അന്ന് അതൊന്നും ഞാൻ കൈക്കൊണ്ടില്ല. ഇന്ന് അതോർത്തു ഞാൻ ദുഃഖിക്കുകയാണ്. ഗുണവാന്മാരായ പാണ്ഡവന്മാർക്ക് മഹാത്മാക്കളായ പാണ്ഡവന്മാർക്ക് അന്നു ഞാൻ പിതൃപൈതാമഹമുറ അനുസരിച്ച് ലഭിക്കേണ്ട രാജ്യം, ദീപ്തശ്രീയായ രാജ്യം, നൽകിയില്ല. മന്നവന്മാർക്കെല്ലാം നാശം പാർത്തുകണ്ടവനായ ഗദാഗ്രജൻ, മുഖ്യമായ ശ്രേയസ്സും ഇതു തന്നെ എന്ന് ജനാർദ്ദനൻ കണ്ടു. ആ ഞാൻ ആത്മാവിൽ അനന്തമായ അപ്രിയങ്ങളെല്ലാം ഇന്നെന്റെ കരളിൽ മുള്ളായി ഭവിച്ചിരിക്കുന്നു. അതുംപേറി ജീവിക്കുകയാണ് ഞാൻ. ഇപ്പോൾ ആ ശല്യം പേറി സഹിക്കവയ്യാത്ത ദുഃഖത്തോടെ പതിനഞ്ചു വർഷവും പിന്നിട്ടുപോയി. ഈ പാപത്തെ കഴുകിക്കളഞ്ഞ് ശുദ്ധമാക്കാൻ ദുർമ്മതിയായ ഞാൻ നിയതനായി നാലാംദിവസവും ചിലപ്പോൾ എട്ടാംദിവസവും മാത്രം ഓരോനേരം ഭക്ഷണം കഴിച്ചു ജീവിക്കുകയാണ്. ദാഹംതീർക്കുവാൻ മാത്രമായി അല്പം അന്നംകഴിക്കുകയാണ്. അതു പരക്കെ അറികയില്ല. ഗാന്ധാരിക്ക് അറിയാം. ഉണ്ണാറുണ്ട് എന്ന് എല്ലാപരിജനങ്ങളും ചോദിച്ചാൽ പറയും. അത് യുധിഷ്ഠിരനെ ഭയന്നിട്ടാണ്. ആ പാണ്ഡവൻ അറിഞ്ഞാൽ വല്ലാതെ ദുഃഖിക്കും. ഞാൻ പട്ടുകിടക്കയിലല്ല കിടക്കുന്നത്. നിലത്ത് ദർഭയിൽ തോലുവിരിച്ച് അതിലാണ് കിടക്കുന്നത്.

വ്രതമാണെന്ന പേരും പറഞ്ഞ് കീർത്തിമതിയായ ഗാന്ധാരിയും അപ്രകാരംതന്നെ കിടക്കുന്നു. പോരിൽ പിന്മാറാത്ത നൂറുമക്കൾ മരിച്ച അമ്മയാണവൾ. അതിൽ ഞാൻ തപിക്കുന്നില്ല. അവർ ക്ഷത്രധർമ്മത്തോടെയാണല്ലോ മരിച്ചുപോയത്. ഇപ്രകാരം പറഞ്ഞ് ധൃതരാഷ്ട്രൻ ധർമ്മജന്റെ നേരെ തിരിഞ്ഞ് പറഞ്ഞു: 'അല്ലയോ യാദവീപുത്രാ, നിനക്ക് സ്വസ്തി ഭവിക്കട്ടെ! എന്റെ വാക്ക് നീ കേൾക്കുക ഉണ്ണീ, ഞാൻ വളരെ സുഖമായി ഇവിടെ പാർത്തു. നീ നന്നായി എന്നെ നോക്കി. മഹാദാനങ്ങൾ നല്കി. പിന്നെ ശ്രാദ്ധങ്ങൾ വീണ്ടും ഊട്ടി. ഉണ്ണീ, വളരെ പുണ്യകർമ്മങ്ങൾ യഥേഷ്ടം ചെയ്തു. മക്കൾ മരിച്ചുപോയ ഗാന്ധാരി ധൈര്യത്തോടെ എന്നെ നോക്കുന്നു. ദ്രൗപദിയെ സഭയിൽ വെച്ച് ദ്രോഹിച്ച അവർ, നിന്റെ ഐശ്വര്യത്തെ അപഹരിച്ച അവർ, ആ നൃശംസകന്മാർ, സ്വധർമ്മത്താൽ പോരിൽ വീഴ്ത്തപ്പെട്ട അവരെല്ലാം അവസാനിച്ചു. കുരുനന്ദനാ, ഇനി അവരിൽ ഒരു മറുകൈയും പ്രയോഗിക്കേണ്ടതില്ല. അവർ നേരിട്ടു യുദ്ധംചെയ്തു ചത്ത് ശസ്ത്രധരന്മാർക്കുള്ള ലോകത്തിൽ എത്തിക്കഴിഞ്ഞു. ആത്മാവിന്ന് ഹിതമായ പുണ്യം ചെയ്യേണ്ടതായ ഒരു കർത്തവ്യം എന്നിലുണ്ട്. അത് ഗാന്ധാരിയിലും അവശേഷിച്ചിരിക്കുന്നു. മഹാരാജാവേ, നീ അതിന്ന് സമ്മതിക്കുക! നീയാണെങ്കിൽ ശസ്ത്രധരന്മാരിൽ ഉത്തമനാണ്. എപ്പോഴും ധർമ്മത്തിൽ തൽപരനാണ്. രാജാവ് ഭൂതങ്ങൾക്കൊക്കെ ഗുരുവാണ്. അതുകൊണ്ടാണ് ഞാൻ നിന്നോടു പറയുന്നത് വീരാ, നിന്റെ സമ്മതത്തോടെ ഞാൻ കാട്ടിൽപോയി പാർക്കട്ടെ! ചീരവും വൽക്കലവും ചുറ്റി ഗാന്ധാരീസഹിതനായി ഞാൻകാട്ടിലേക്കുപോകട്ടെ! നിനക്ക് ആശിസ്സു നല്കി ഞാൻ അരണ്യചരനാകട്ടെ! ഉണ്ണീ, നമ്മുടെ വംശത്തിൽ എല്ലാവർക്കും ഇതു ചേരുന്ന കർമ്മമാണ്. മക്കൾക്ക് ഐശ്വര്യം ഉണ്ടാക്കിവെച്ചതിന്നുശേഷം കാടു പൂകുക എന്നതാണ് ധർമ്മം ഭരതർഷഭാ! അവിടെച്ചെന്ന് ഞാൻ വായുമാത്രം ഭക്ഷിച്ചോ, അന്നം ഭക്ഷിക്കാതെയോ പാർത്തുകൊള്ളാം. എന്റെ തപസ്സിന്റെ ഫലം നീ അനുഭവിക്കും. രാജാവാണല്ലോ നീ. ഒരോഹരി രാജാവിന്നുള്ളതാണല്ലോ. ശുഭമായാലും അശുഭമായാലും അതിന്റെ ഫലം രാജാക്കൾ അനുഭവിക്കും.''

യുധിഷ്ഠിരൻ പറഞ്ഞു: "രാജാവേ, ഭവാൻ ഇങ്ങനെ ദുഃഖിക്കുമ്പോൾ എനിക്കു രാജ്യം പ്രിയമല്ലാതായിരിക്കുന്നു. ഞാൻ വളരെ മോശം! ദുർബുദ്ധിയാണ് ഞാൻ. രാജ്യത്തിൽ ആശവെച്ച് പ്രമാദങ്ങൾ പലതും ചെയ്തുപോയവനാണ് ഞാൻ. അനുജന്മാരോടുകൂടിയവനായ ഞാൻ ഇതൊന്നും അറിഞ്ഞില്ല! കഷ്ടം അങ്ങ് ദുഃഖിച്ച് ഉപവാസംകൊണ്ട് ദേഹം കൃശമാക്കി, നിരാഹാരനായി, വെറും നിലത്തു കിടക്കുകയായിരുന്നു എന്ന കാര്യം ഞാൻ അറിഞ്ഞില്ല! അയ്യോ! ഗൂഢബുദ്ധിയായ ഭവാൻ ഈ മൂഢനെ വഞ്ചിച്ചു. അങ്ങ് ആദ്യം എന്നെ വിശ്വസിപ്പിച്ചു. 'എനിക്കു പരമസുഖമാണെ'ന്നു പറഞ്ഞ് എന്നെ വിശ്വസിപ്പിച്ചു. എന്നിട്ട് അങ്ങ് ദുഃഖത്തിൽ മുഴുകി കഷ്ടമായ ജീവിതം പിൻതുടർന്നു. എന്തിന്ന് എനിക്കു രാജ്യം? എന്തിന്ന് എനിക്കു ഭോഗങ്ങൾ? എന്തിന്ന് യജ്ഞം? എന്തിന്ന് സുഖം? ഈ ഞാൻ കാരണമല്ലെ രാജാവേ, ഭവാൻ ഈ ദുഃഖങ്ങളൊക്കെ ഏല്ക്കുന്നത്? ഞാൻ പീഡിതമായ രാജ്യത്തെയും, പീഡിതമായ ആത്മാവിനെയുമാണ് ഇപ്പോൾ ദർശിക്കുന്നത്! ദുഃഖത്തിൽ മുഴുകിയ ഭവാൻ പറഞ്ഞ വാക്കു കേട്ടപ്പോൾ എന്റെയും രാജ്യത്തിന്റെയും നില പീഡിതമായിരിക്കുന്നു രാജാവേ! ഭവാൻ അച്ഛനാണ്. ഭവാൻ അമ്മയാണ്. ഭവാൻ ഞങ്ങൾക്ക് വലിയ ഗുരുവാണ്. ഭവാൻ വേർപെട്ടുപോയാൽ പിന്നെ ഞങ്ങളുടെ നിൽപ്പ് എത്ര ശോചനീയമാണ്. എന്താണു ഞങ്ങൾക്ക് ഒരവലംബമായിട്ടുള്ളത്?

അങ്ങയുടെ ഔരസപുത്രനായ യുയുത്സു ഇവിടെയുണ്ടല്ലോ, അവൻ രാജാവാകട്ടെ! രാജാവേ, അല്ലെങ്കിൽ ഭവാൻ നിശ്ചയിക്കുന്ന മറ്റൊരാളാകട്ടെ, ഞാൻ കാട്ടിലേക്കു പോവുകയാണ്. നീ നാടുഭരിച്ചുകൊള്ളുക. ദുഷ്കീർത്തികൊണ്ടു വെന്തവനാണ് ഞാൻ. ആ എന്നെ വീണ്ടും നീ വേവിക്കരുതേ! ഞാൻ രാജാവല്ല. രാജാവ് അങ്ങയാണ്. ഞാൻ അങ്ങയുടെ പാദസേവകനായ ഒരു അടിമയാണ്. ധർമ്മജ്ഞാ, ഗുരുവായ ഭവാന് ഈയുള്ളവൻ അനുജ്ഞ നല്കണമെന്നോ!

ദുര്യോധനൻമൂലമായി യാതൊരു ദുഃഖവും ഞങ്ങൾക്കില്ല, യാതൊരു വിഷമവുമില്ല, അനഘാശയാ! ഞങ്ങളും അന്യരും മോഹിച്ചുപോയി. അജ്ഞാനത്തിൽപ്പെട്ടുപോയി. എന്നാൽ പരമാർത്ഥം എന്താണ്? വരാനുള്ളതു വന്നു, അത് ആർക്കും തടുക്കുവാൻ സാദ്ധ്യമല്ല. ആ ഭവിതവ്യത കൊണ്ടുള്ള ദുഃഖം ഭവാനെ ബാധിച്ചു എന്നു മാത്രം. ഭാഗ്യത്താൽ ഭവാനെ ശുശ്രൂഷിച്ച് ഞങ്ങളുടെ ഉള്ളിലുള്ള അല്ലൽ ഞങ്ങൾ പോക്കട്ടെ!''

ധൃതരാഷ്ട്രൻ പറഞ്ഞു: "ഉണ്ണീ, കുരുനന്ദനാ, എൻെറ മനസ്സ് എന്നെ തപസ്സിന്നു പ്രേരിപ്പിക്കുന്നു. നമ്മുടെ വംശക്കാർക്ക് വനവാസം ചേർന്നതാണ് ഉണ്ണീ! ചിരകാലമായി ഞാൻ നിൻെറ ശുശ്രൂഷയുമേറ്റ് വാഴുന്നു. വൃദ്ധനായ എനിക്ക് രാജാവേ, അനുവാദം തരൂ!'' ഇപ്രകാരം ധൃതരാഷ്ട്രരാജാവ് ധർമ്മജനോട് വിറച്ചുനിന്ന് തൊഴുതു പറഞ്ഞു. പിന്നെ അദ്ദേഹം മഹാശയനായ സഞ്ജയനോടും, മഹാരഥനായ കൃപനോടും പറഞ്ഞു. 'നിങ്ങൾ ഈ രാജാവിനെ സമ്മതിപ്പിക്കണേ! എൻെറ മനസ്സു തളരുന്നു. തൊണ്ട വരളുന്നു. പ്രായാധിക്യംമൂലവും വാക്ക് വേണ്ടപോലെ പുറപ്പെടാത്തതുകൊണ്ടും ഞാൻ കുഴങ്ങുന്നു.''

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ധർമ്മബുദ്ധിയും, വൃദ്ധനും, കുരൂദ്വഹനുമായ ആ ധീമാൻ ഗാന്ധാരിയുടെ മെയ്യിലേക്കു ചാഞ്ഞു. പ്രാണൻ പൊയ്പോയോ എന്നു ശങ്കിക്കുന്നവിധം, ബോധഹീനനായി ആ കൗരവേന്ദ്രൻ ചാഞ്ഞുകിടക്കുന്നതു കണ്ടപ്പോൾ കൗന്തേയനും ശത്രുനാശനനുമായ രാജാവ് ആർത്തനായി.''

യുധിഷ്ഠിരൻ പറഞ്ഞു: "നൂറായിരം ആനകൾക്കൊത്ത ബലമുള്ളവൻ ഏവനാണോ, ആ രാജാവല്ലേ നാരിയുടെ മെയ്യിൽ ചത്തമാതിരി തളർന്നുകിടക്കുന്നത്! കാരിരുമ്പുകൊണ്ടുള്ള ഭീമവിഗ്രഹത്തെ പുണർന്ന് തവിടുപൊടിയാക്കിയ ശക്തനല്ലെ ദുർബ്ബലയായ നാരിയിൽ ചാഞ്ഞുകിടക്കുന്നത്! ഞാൻ മഹാമോശം! അധർമ്മജ്ഞനാണ് ഞാൻ. എൻെറ ബുദ്ധി മഹാമോശം! എൻെറ വിദ്യാഭ്യാസവും വെറുതെ! ഞാൻ ഒരാൾ കാരണമായിട്ടാണല്ലോ ഈ രാജാവ് ഈ നിലയിൽ കിടക്കുന്നത്! ഈ എൻെറ ഗുരു ഉപവാസം ചെയ്തതുപോലെ ഞാനും ഉപവാസം ചെയ്യുകയാണ്! രാജാവും, കീർത്തിശാലിനിയായ ഗാന്ധാരിയും ഉണ്ണാതിരിക്കുമ്പോൾ ഞാൻ ഉണ്ണുന്നത് ശരിയല്ല. ഞാനും പട്ടിണി കിടക്കുകയാണ്.''

വൈശമ്പായനൻ പറഞ്ഞു: "ധർമ്മജ്ഞനായ പാണ്ഡവൻ പിന്നെ കൈയിൽ വെള്ളം നനച്ച് അവൻെറ മാറും മുഖവും പതുക്കെ ഒന്നു തലോടി. രാജാവ് രത്നൗഷധിഗന്ധാഢ്യമായ കരംകൊണ്ട് തൊട്ടപ്പോൾ ഉടനെ ധൃതരാഷ്ട്രരാജാവ് ഉണർന്നു. തൻേറടം വീണു!''

ധൃതരാഷ്ട്രൻ പറഞ്ഞു: "അല്ലയോ പാണ്ഡവാ, നീ എന്നെ കൈകൊണ്ടു വീണ്ടും തൊടുക! നീ എന്നെ പുൽകുക! രാജീവലോചനാ, ഭവാൻ തൊട്ടമാത്രയിൽ ഞാൻ ജീവിച്ചെഴുന്നേറ്റു. ഭവാൻെറ ശിരസ്സിൽ ഞാൻ ഒന്നു ഘ്രാണിക്കുവാൻ ഇച്ഛിക്കുന്നു രാജാവേ! നിൻെറ ദേഹത്തിൽ ഒന്നു തലോടാനും എനിക്കു തോന്നുന്നു. രാജാവേ, അത് എനിക്ക് ഏറ്റവും പ്രിയമായ കാര്യമാണ്. ഞാൻ ഊണുകഴിച്ചിട്ട് ഇന്നേക്ക് എട്ടുദിവസമായി. അതുകൊണ്ട് അല്ലയോ കുരുശാർദ്ദൂലാ, എനിക്ക് ഒന്നും ചെയ്യുവാൻ വയ്യാ. നിന്നോടു യാചിക്കുവാൻവേണ്ടി വാക്കുകൾ പുറപ്പെടുവിക്കുവാൻ വളരെ പണിപ്പെടേണ്ടിവന്നു. അതുകൊണ്ടാണ് തളർന്നുപോയത് ഉണ്ണീ! മനസ്സുവാടി ബോധംകെട്ടുപോകാനും അതാണു കാരണം. അമൃതച്ചാറുപോലെയുള്ള നിൻെറ കരസ്പർശം ഏറ്റ സമയത്ത് എനിക്കു ജീവൻ വീണു. ഞാൻ അത് ഓർക്കുകയാണ് കുരുദ്വഹാ!''

വൈശമ്പായനൻ പറഞ്ഞു: "കൗന്തേയനായ യുധിഷ്ഠിരൻ വലിയച്ഛൻെറ വാക്കുകേട്ടു ഭാരതാ! സൗഹാർദ്ദത്തോടെ അവനെ ദേഹത്തിലെല്ലാം തലോടി. ഉടനെ വീണ്ടും പ്രാണൻ മടക്കിക്കിട്ടിയ മട്ടിൽ ധൃതരാഷ്ട്രൻ തെളിഞ്ഞു. കൈകൊണ്ട് യുധിഷ്ഠിരനെ തഴുകി നെറുകയിൽ ഘ്രാണിച്ചു. ഇതുകണ്ട് ദുഃഖത്തോടെ വിദുരൻ മുതലായവർ കരഞ്ഞുപോയി. അത്യധികമായ ദുഃഖംമൂലം ധൃതരാഷ്ട്രനോടാകട്ടെ യുധിഷ്ഠിരനോടാകട്ടെ വിദുരൻ ഒന്നും പറഞ്ഞില്ല. ധർമ്മജ്ഞയായ ഗാന്ധാരി മനോദുഃഖങ്ങളൊക്കെ ഏറ്റു സഹിച്ച് 'വയ്യാ! വലഞ്ഞു' എന്നു പറഞ്ഞു. ദുഃഖത്തോടെ കുന്തിയോടുകൂടി മറ്റു നാരിമാരും അടുത്തുചെന്ന് നിറഞ്ഞകണ്ണുകളോടെ ചുറ്റും നിന്നു. യുധിഷ്ഠിരനെ നോക്കി ധൃതരാഷ്ട്രൻ വീണ്ടും പറഞ്ഞു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "ഭരതർഷഭാ, രാജാവേ! ഞാൻ തപസ്സു ചെയ്യുവാൻ ആഗ്രഹിക്കുന്നു. എന്നെ അനുവദിക്കൂ! ഉണ്ണീ, വീണ്ടും പറയുവാൻ തുടങ്ങിയപ്പോൾ എൻെറ കരൾ വാടുവാൻ തുടങ്ങി. മകനേ, ഇനി നീ എന്നെ ക്ലേശിപ്പിക്കരുത്!''

വൈശമ്പായനൻ പറഞ്ഞു: "ആ കൗരവേന്ദ്രൻ ഇപ്രകാരം പാണ്ഡവനോടു പറഞ്ഞപ്പോൾ കേട്ടുനില്ക്കുന്ന ഭടന്മാരെല്ലാം ആർത്തു നിലവിളിച്ചു. മെലിഞ്ഞുവിളറിയും, അർഹനല്ലാതെയും മന്നവനെക്കണ്ടു. എല്ലും തൊലിയുമായി ഉപവാസംകൊണ്ട് ഏറ്റവും തളർന്നും കാണപ്പെട്ടു. അങ്ങനെയുള്ള പിതാവിനെ, ആ പ്രഭുവിനെ, ധർമ്മപുത്രൻ തഴുകി വല്ലാത്ത ദുഃഖത്തോടെ കണ്ണുനീർ പ്രവഹിക്കുന്നതിന്നിടയ്ക്കു വീണ്ടും ഇപ്രകാരം പറഞ്ഞു.''

ധർമ്മപുത്രൻ പറഞ്ഞു: "രാജേന്ദ്രാ, ഞാൻ ജീവനും ഭൂമിയും ഒന്നും കാമിക്കുന്നില്ല. എനിക്ക് ഏറ്റവും പ്രിയമായത് രാജാവേ, അങ്ങയുടെ ആഗ്രഹം സാധിപ്പിക്കുക എന്നതാണ്. അതിൽപ്പരം ഞാൻ ഒന്നിനെയും കാമിക്കുന്നില്ല. അങ്ങയ്ക്കു ഞാൻ അനുഗ്രാഹ്യനും പ്രിയനുമാണെങ്കിൽ അങ്ങ് എഴുന്നേറ്റ് ഊണുകഴിക്കുക! പിന്നെ വേണ്ട കാര്യത്തെപ്പറ്റി ചിന്തിക്കാം.''

പിന്നെ ധർമ്മജനോടു ധൃതരാഷ്ട്രൻ പറഞ്ഞു: "നീ സമ്മതിക്കുകയാണെങ്കിൽ ഉണ്ണാമെന്നാണ് എൻെറ ആഗ്രഹം.''

വൈശമ്പായനൻ പറഞ്ഞു: "ധൃതരാഷ്ട്രരാജാവ് ഇപ്രകാരം ധർമ്മജനോടു പറഞ്ഞപ്പോൾ ഋഷിയും, സത്യവതീപുത്രനുമായ വ്യാസൻ അടുത്തുവന്ന് ഇപ്രകാരം പറഞ്ഞു.''

**4. വ്യാസാനുജ്ഞ -** വ്യാസൻ പറഞ്ഞു: "മഹാബാഹുവായ യുധിഷ്ഠിരാ, കുരുദ്വഹാ! തേജസ്വിയായ ധൃതരാഷ്ട്രൻ പറഞ്ഞപ്രകാരം ഭവാൻ ചെയ്തുകൊള്ളുക. അതിൽ ശങ്കിക്കേണ്ടതില്ല. വൃദ്ധനാണ് ഈ രാജാവ്. വിശേഷിച്ചും പുത്രന്മാരൊക്കെ കൊല്ലപ്പെട്ടവരുമാണ്. ഈ ദുഃഖവും താങ്ങി വളരെക്കാലം ജീവിക്കുവാൻ അവന്നു കഴിയുകയില്ലെന്നാണ് എൻെറ അഭിപ്രായം. മഹാഭാഗാ, ഗന്ധാരിയും അല്ലയോ പ്രാജ്ഞാ, ദുഃഖം അറിഞ്ഞവളാണ്. അവൾ ധൈര്യംകൊണ്ടു പുത്രശോകം താങ്ങുകയാണ് രാജാവേ! നിന്നോട് ഞാനും ഇതുതന്നെയാണ് പറയുന്നത്. ഞാൻ പറയുന്നതു കേൾക്കൂ! രാജാവ് അനുവാദം വാങ്ങിക്കൊള്ളട്ടെ! വെറുതെ ഇവിടെക്കിടന്നു ചാകാൻ ഇടവരുത്തരുത്. പണ്ടത്തെ നമ്മുടെ രാജാക്കന്മാർ പോയ വഴിക്കുതന്നെ ഈ രാജാവും പൊയ്ക്കൊള്ളട്ടെ! അവസാനം എല്ലാ രാജർഷികൾക്കും ആശ്രയം കാടുതന്നെയാണ്!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അത്ഭുതകർമ്മാവായ വ്യാസൻ പറഞ്ഞപ്പോൾ തേജസ്വിയായ ധർമ്മരാജാവ് മുനിയോട് ഇപ്രകാരം മറുപടി പറഞ്ഞു.''

ധർമ്മപുത്രൻ പറഞ്ഞു: "ഞങ്ങൾക്ക് ഭഗവാൻ മാന്യനാണ്. ഞങ്ങൾക്കു ഭഗവാൻ ഗുരുവാണ്. ഭഗവാൻ ഈ നാടിന്നും ഈ കുലത്തിന്നും ഒരാശ്രയമാണ്. ഭഗവാനേ, ഞാൻ മകനാണ്. എൻെറ അച്ഛനും, ഗുരുവുമാണ് ധൃതരാഷ്ട്രരാജാവ്. ധർമ്മത്താൽ മകൻ അച്ഛൻെറ കല്പനപ്രകാരം നില്ക്കുമല്ലോ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധർമ്മപുത്രൻ പറഞ്ഞപ്പോൾ ധർമ്മജ്ഞപുംഗവനായ വ്യാസൻ ധർമ്മപുത്രനോട് പറഞ്ഞു. തേജസ്വിയും കവിയുമായ വ്യാസൻ വീണ്ടും പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "മഹാബാഹോ! നീ പറയുന്നത് സത്യമാണ് രാജാവേ! ഈ രാജാവ് ഏറ്റവും വൃദ്ധനാണ്. പ്രമാണംപോലെ നില്ക്കുന്നവനാണ് ഈ രാജാവ്. എന്നാലും ഭവാനാലും അനുജ്ഞ നല്കപ്പെട്ടവനാണ്. അവന് ഇഷ്ടമെന്തോ അതു ചെയ്യട്ടെ! രാജാവിന്ന് നീ വിഘ്നം ചെയ്യരുത്. യുധിഷ്ഠിരാ, രാജാക്കൾക്ക് ഇതാണ് മുഖ്യമായ ധർമ്മം - ഒന്നുകിൽ യുദ്ധക്കളത്തിൽവെച്ചു മരണം പ്രാപിക്കുക, അല്ലെങ്കിൽ കാട്ടിൽ കിടന്നു മരിക്കുക. രാജേന്ദ്രാ, നിൻെറ അച്ഛനായ പാണ്ഡുരാജാവ് ഗുരുവിനെ ശിഷ്യനെന്നപോലെ ഉപാസിച്ചവനാണ് ഈ രാജാവ്. കുന്നുപോലെ കൂട്ടിയ രത്നങ്ങൾ ദക്ഷിണയായി നല്കിയ മഖങ്ങൾ കഴിച്ചു. വലിയ യജ്ഞങ്ങൾ കഴിച്ചു അങ്ങനെ ഭൂമി ഭരിച്ചും പ്രജകളെ പാലിച്ചു. പിന്നെ നീ വനവാസത്തിന്നു പോയപ്പോൾ ഈ രാജാവു വലുതായ രാജ്യം മുഴുവൻ മകനിലാക്കി. അവനും പതിമ്മൂന്നു സംവത്സരം ഭംഗിയായി പ്രജകളെ ഭരിച്ചു. ധാരാളം ധനം ദാനംചെയ്തു. ഇവൻ അല്ലയോ നരവ്യാഘ്രാ, ഭവാനാൽ, ഭൃത്യനാൽ എന്നപോലെ, അർച്ചിതനായി. ഗുരുസേവയാൽ രാജാവിൽ മാത്രമല്ല, ഗാന്ധാരീദേവിയിലും ഭവാൻ ഭൃത്യനിലയിൽ നിന്നുകൊണ്ടു പൂജിച്ചു പാലിക്കുന്നു. യുധിഷ്ഠിരാ, അങ്ങനെയുള്ള പിതാവിന്നു നീ അനുജ്ഞ നല്കുക. തപസ്സുചെയ്യേണ്ട കാലമായിരിക്കുന്നു. നിന്നിൽ ഈ രാജാവിന്നു ലേശവും വിദ്വേഷമില്ല യുധിഷ്ഠിരാ."

വൈശമ്പായനൻ പറഞ്ഞു: "ഇത്രമാത്രം പറഞ്ഞ് രാജാവിനെ വ്യാസൻ സമ്മതിപ്പിച്ചു. 'അപ്രകാരമാകട്ടെ' എന്നു കൗന്തേയൻ അനുവദിച്ചു. ഭഗവാൻ വ്യാസൻ പോയതിന്നു ശേഷം പാണ്ഡവനായ രാജാവ് പതുക്കെ വണങ്ങി വൃദ്ധനായ പിതാവിനോടു പറഞ്ഞു.''

യുധിഷ്ഠിരൻ പറഞ്ഞു: "ഭഗവാൻ വ്യാസൻ എന്തു പറയുന്നുവോ, ഭവാൻെറ അഭിപ്രായമെന്താണോ വില്ലാളിയായ കൃപൻ എന്തു പറയുന്നുവോ, വിദുരനെന്തു പറയുന്നുവോ, യുയുത്സുവും, സഞ്ജയനും, എന്തുപറയുന്നുവോ, അതു ഞാൻ സമ്മതിക്കുന്നു രാജാവേ! ഇവരൊക്കെ എനിക്കു മാന്യരാണ്. കുലത്തിന്നു ഹിതം കാംക്ഷിക്കുന്നവരുമാണ്. രാജാവേ, തല കുമ്പിട്ടു കൂപ്പി ഞാൻ യാചിക്കുകയാണ്. അങ്ങ് ഊണു കഴിക്കുക! പിന്നെ ആശ്രമത്തിലേക്കു പോകാം. കാട്ടിലേക്കു പോകാം.''

**5. ധൃതരാഷ്ട്രോപദേശം** - വൈശമ്പായനൻ പറഞ്ഞു: "പ്രതാപവാനായ ധൃതരാഷ്ട്രൻ രാജാവിൻെറ സമ്മതം വാങ്ങി ഗാന്ധാരിയോടുകൂടി താൻ വസിക്കുന്ന സ്വന്തം ഗൃഹത്തിലേക്കു ചെന്നു. മന്ദപ്രാണനായി, മന്ദഗതിയായി, കഷ്ടപ്പെടുന്നവിധം, കാൽനടയായി വൃദ്ധനായ ഒരാനയെപ്പോലെ പതുക്കെ നടന്നു. അവൻെറ പിന്നാലെ വിദുരനും, വിദ്വാനും സൂതനുമായ സഞ്ജയനും, വില്ലാളിയായ ശാരദ്വതനും, കൃപനും നടന്നു. ഗൃഹത്തിൽ ചെന്നു പൂർവ്വാഹ്നക്രിയ ചെയ്ത് രാജാവേ, വിപ്രേന്ദ്രന്മാർക്കു തൃപ്തി വരുന്നതുവരെ ഭക്ഷണം നല്കിയശേഷം ഊണുകഴിച്ചു. ധർമ്മജ്ഞയായ ഗാന്ധാരിയും വധുക്കൾ ഉപചരിച്ച് പൂജിക്കപ്പെടുന്ന കുന്തിയും ഊണുകഴിച്ചു. ഊണുകഴിച്ച ആ കുരുശ്രേഷ്ഠനായ നരേന്ദ്രനെ ഊണുകഴിഞ്ഞവരായ പാണ്ഡവന്മാരും വിദുരൻ മുതലായവരും ചുറ്റും നിന്നു സേവിച്ചു. പിന്നെ അടുത്തിരുന്ന് അംബികാസുതൻ കൗന്തേയനോടു ഗൂഢമായി, അടുത്തിരുന്ന് കൈകൊണ്ടു പുറം തൊട്ടുതലോടി, ഇപ്രകാരം പറഞ്ഞു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "അല്ലയോ കുരുനന്ദനാ, നീ എപ്പോഴും തെറ്റുപറ്റാത്തവിധം ഭരണകാര്യങ്ങളിൽ പ്രവർത്തിക്കുക. ധർമ്മത്തെ മുൻനിർത്തി എട്ടംഗങ്ങളോടുകൂടിയ രാജ്യത്തെ നൃപപുംഗമാ, നീ പരിപാലിക്കുക. രാജ്യത്തിൻെറ എട്ടംഗങ്ങൾ രാജാവ്, മന്ത്രി, ബന്ധുക്കൾ, ഭണ്ഡാരം, രാജ്യം, കോട്ട, സൈന്യം, പൗരന്മാർ ഈ എട്ടംഗങ്ങളോടുകൂടിയ രാജ്യത്തെ പാലിക്കുക രാജാവേ! ധർമ്മത്തോടുകൂടി രാജ്യം എങ്ങനെ സംരക്ഷിക്കും എന്നത് അല്ലയോ പാണ്ഡുനന്ദനാ, വിദ്വാനായ നീ ഗ്രഹിക്കുക.

വിദ്യാവൃദ്ധന്മാരെ നീ എപ്പോഴും സേവിക്കണം യുധിഷ്ഠിരാ. അവർ പറയുന്നതും നീ കേൾക്കണം. സംശയിച്ചു നില്ക്കാതെ അവർ പറയുന്നതിനെ അനുസരിക്കണം. കാലത്ത് എഴുന്നേറ്റ് അവരെ രാജാവേ, വിധിപോലെ പൂജിച്ച് കൃത്യമായ കാലമാകുമ്പോൾ തൻെറ കാര്യത്തെ അവരോട് ചോദിച്ചറിയണം. രാജാവേ, കാര്യത്തിന്നു ഹിതം കാംക്ഷിക്കുന്ന നീ മാനിക്കുന്നതായാൽ അവർ നിനക്ക് എല്ലാവിധത്തിലും ഹിതം പറഞ്ഞുതരും. ഇന്ദ്രിയങ്ങളെയെല്ലാം അശ്വങ്ങളെ എന്നപോലെ കടിഞ്ഞാണിട്ട് നിയന്ത്രിക്കുക. അവ ദ്രവ്യമായ ധനംപോലെ നമ്മുടെ ഹിതത്തിന്നൊത്തവിധം നമുക്ക് ഉപകാരപ്പെടും. അച്ഛൻ മുത്തച്ഛൻ എന്നിവർ വഴിയായി ശുദ്ധാത്മാക്കളും വഞ്ചനയില്ലാത്തവരുമായ മന്ത്രിമാരെ, ദാന്തരും സൽക്കർമ്മികളുമായവരെ, മന്ത്രിമാരായി നല്ല ആളുകളെ നിശ്ചയിക്കുക. ചാരവൃത്തിക്ക് സമർത്ഥരായ ചാരന്മാരെ നിശ്ചയിക്കുക. അവർ ആരാണെന്നു പരന്മാർ അറിയരുത്. അവരെ പരീക്ഷിച്ചറിഞ്ഞേ വെയ്ക്കാവൂ. അവർ നിൻെറ രാജ്യത്തു താമസിക്കുന്നവരാകണം. കോട്ടയും ആർച്ചുകളുമൊക്കെ കെട്ടിയുറപ്പിച്ച് പുരത്തെ കാത്തു രക്ഷിക്കണം. അട്ടാലം, അട്ടം എന്നിവകളോടുകൂടി ഏഴു കോട്ടക്കെട്ടുള്ളതായിരിക്കണം മതിലുകൾ. വലിയ മതിലുകളുള്ള നിൻെറ വാതിലുകളിലൊക്കെ യന്ത്രങ്ങളും രക്ഷകരും വെവ്വേറെ കാവൽ നിർത്തിയിരിക്കണം. കുലശീലങ്ങൾ അറിയുന്ന ആൾക്കാരെക്കൊണ്ട് നിൻെറ അർത്ഥം സൂക്ഷിപ്പിക്കണം. ഭോജനാദികളിൽ ആത്മാവിനേയും എന്നും കാത്തു രക്ഷിക്കണം. വിഹാരകാലത്തും (കളി) ആഹാരകാലത്തും (ഊണ്) മാല്യം, ശയ്യ, ആസനം എന്നിവയിലും സ്ത്രീകളെ സൂക്ഷിക്കണം. ആപ്തകളായ വൃദ്ധസ്ത്രീകളെ കാവലായി അന്തഃപുരത്തിൽ നിർത്തണം. ശീലവാന്മാരും, കുലീനന്മാരും, ജ്ഞാനികളും, വിദ്യാവിദഗ്ദ്ധന്മാരുമായ ദ്വിജന്മാരെ മന്ത്രിമാരായി നിശ്ചയിക്കണം. വിനീതന്മാരും, കുലീനന്മാരും, നേരുള്ളവരും, അർത്ഥപടുക്കളുമായ മന്ത്രിമാരോടുകൂടി കാര്യങ്ങൾ ആലോചിച്ചു ചെയ്യുക. വളരെയധികം പേരോടുകൂടിയാകരുത് കാര്യാലോചന. ഒന്നിച്ചും വേർതിരിച്ചും ഓരോവിധം കൗശലം പ്രയോഗിച്ചും മന്ത്രിമാരുമായി മന്ത്രിക്കുക. രഹസ്യമായിരിക്കണം. മന്ത്രിസഭായോഗങ്ങൾ. പുല്ലില്ലാത്ത കാട്ടിലിരുന്നു മന്ത്രിക്കാം. എന്നാൽ രാത്രിയിൽ ഒരിക്കലും മന്ത്രിമാരുമായി കാര്യാലോചന ചെയ്യരുത്. വാനരന്മാരും, പക്ഷികളും, മറ്റു മർത്ത്യനുസാരികളും മന്ത്രഗൃഹത്തിൽ പാടില്ല. പിന്നെ മുടന്തന്മാർ, ജഡന്മാർ മുതലായവരും പാടില്ല. രാജാക്കന്മാർക്ക് മന്ത്രഭേദത്തിൽ വന്നുചേരുന്ന ദോഷങ്ങൾക്ക് യാതൊരു പ്രതിവിധിയും ഉണ്ടാകുന്നതല്ലെന്നാണ് എൻെറ അഭിപ്രായം. മന്ത്രഭേദത്തിൽ നീ മന്ത്രിമാരുടെ മദ്ധ്യത്തിൽ പറയണം. ഭേദിക്കാതിരുന്നാൽ ഗുണവും വീണ്ടും ഉണ്ടാകും. ശത്രുഹരനായ രാജാവേ! പൗരജാനപദർക്കുള്ള ശൗചവും അശൗചവും അറിയുന്നവിധം ചെയ്യണം. നിത്യവും ആപ്തന്മാരുമായി വ്യവഹാരങ്ങൾ ചെയ്യണം രാജാവേ. നല്ലപോലെ ഹിതവും സന്തോഷവുംചെയ്യുന്ന ചാരന്മാരോടുചേർന്ന്

പരിണാമംധരിച്ച് ദണ്ഡ്യന്മാരെ ന്യായമായവിധം ശിക്ഷിക്കണം യുധിഷ്ഠിരാ!

കൈക്കൂലി വാങ്ങുന്നവർ, ചതിയന്മാർ, കള്ളത്തരം കാണിക്കുന്നവർ, പരസ്ത്രീസംഗം ചെയ്യുന്നവർ, കള്ളക്കേസ്സുകൾ കൊടുക്കുന്നവർ ഇവരൊക്കെ ഉഗ്രമായ ശിക്ഷകൊടുക്കേണ്ട കൂട്ടരാണ്. വെറുതെ നിലവിളി കൂട്ടുന്നവർ, ലുബ്ധന്മാർ, കവർച്ചക്കാർ, സാഹസപ്രിയന്മാർ, സഭകളിലും, വിഹാരങ്ങളിലും കയറി ബഹളംകൂട്ടി തല്ലിത്തകർക്കുന്നവർ; വർണ്ണത്തെ ദുഷിപ്പിക്കുന്നവർ ഇവരൊക്കെ ദേശകാലംപോലെ ഹേമദണ്ഡങ്ങൾക്കും, വധത്തിന്നും, ഹിംസയ്ക്കും അർഹരാണ്.

നീ പ്രഭാതത്തിൽ എഴുന്നേറ്റ് ദേഹശുദ്ധി വരുത്തിയതിന്നുശേഷം അന്നന്നത്തെ ചെലവിൻെറ കണക്കുകൾനോക്കണം. അതിന്നുശേഷമേ അലങ്കാരവും ഭോജനവും മറ്റും പാടുള്ളൂ. പിന്നെ എന്നും സന്തോഷം ജനിപ്പിക്കുന്നവിധം യോദ്ധാക്കളെ നോക്കിക്കാണണം. ദൂതന്മാരെയും, ചാരന്മാരെയും കാണുവാനുള്ള കാലം രാത്രിയിലാക്കണം. കാര്യനിർണ്ണയവും, അർത്ഥനിർണ്ണയവുമെല്ലാം എപ്പോഴും രാത്രി അവസാനിക്കുന്ന മുഹൂർത്തത്തിലാക്കണം. അർദ്ധരാത്രിയും നട്ടുച്ചയും കളിക്കാനല്ലാതെ കാര്യങ്ങൾക്കു പറ്റുന്ന കാലമല്ല.

സമയമൊന്നും വെറുതെ കളയരുത്. എല്ലാസമയവും കാര്യങ്ങൾക്കുവേണ്ടി ഉപയോഗപ്പെടുത്തണം. അല്ലയോ ദാക്ഷിണ്യമുള്ളവനേ, നീ രാജോചിതമായ വേഷധാരണങ്ങളോടുകൂടെ നില്ക്കണം. ധനദാനാദികൾക്ക് സന്നദ്ധനായിരിക്കണം. ഉണ്ണീ, കാര്യങ്ങൾക്കുമാറ്റം പലതും കാണുന്നു! ചക്രം ചുറ്റുന്നതുപോലെ മാറിമാറി ഭാഗ്യവും നിർഭാഗ്യവും വന്നുകൊണ്ടിരിക്കും. ഭണ്ഡാരം വർദ്ധിപ്പിക്കുവാനായി ന്യായമായ മാർഗ്ഗത്തിൽ യത്നം ചെയ്യണം. അന്യായമായ മാർഗ്ഗം ഒരിക്കലും സ്വീകരിച്ചുപോകരുത്. നശിപ്പിക്കുവാൻ തക്കം നോക്കിക്കൊണ്ടിരിക്കുന്ന രാജാക്കളുടെ പ്രവൃത്തികൾ ചാരന്മാർമുഖേന മനസ്സിലാക്കണം. അത്തരം രിപുക്കളെ വിശ്വസ്ഥരായ ചാരന്മാരെ നിശ്ചയിച്ച് അകറ്റി നശിപ്പിക്കുവാൻ നോക്കണം. ഭൃത്യന്മാരെ പരീക്ഷിച്ച് അവരുടെ പ്രവൃത്തി മനസ്സിലാക്കിയേ ഗൃഹത്തിൽ ജോലിക്കു നിശ്ചയിക്കാവൂ! തക്കതായ മേലാളായി നില്ക്കുവാൻ കഴിവുള്ളവനെ ജോലിയിൽ നിശ്ചയിച്ചു കർമ്മം ചെയ്യിക്കണം. നിൻെറ പടനായകൻ ദൃഢവ്രതനായിരിക്കണം. ശൂരനും, ക്ലേശം സഹിക്കുവാൻ സന്നദ്ധതയുള്ളവനും, ഹിതം നോക്കുന്നവനും, കൂറുള്ളവനുമായ പുരുഷനാകണം പടനായകൻ. നാട്ടുകാരൊക്കെ നിനക്കു കർമ്മങ്ങൾ ചെയ്യുവാൻ തയ്യാറുള്ളവരാകണം. കാളയും, കഴുതയുംപോലെ ഭാരം വലിക്കാനും, ഭാരം ചുമക്കാനും സന്നദ്ധനാകണം രാജാവിൻെറ നാട്ടുകാർ. തൻെറ ആൾക്കാരിലും, അന്യൻെറ ആൾക്കാരിലും, തൻെറ കുറ്റവും, അന്യൻെറ കുറ്റവും നീ നിത്യവും നോക്കിക്കാണണം യുധിഷ്ഠിരാ! സ്വകർമ്മവിക്രാന്തരായി നാട്ടിലുള്ള മനുഷ്യരിൽ അവരുടെ ഉപജീവനകാര്യങ്ങളിൽ ഹിതമായവിധം അനുഗ്രഹം നല്കണം. അറിഞ്ഞുകൊണ്ടു ഗുണാർത്ഥികൾക്കു ഗുണങ്ങൾ ചെയ്യണം ജനേശ്വരാ! നിനക്കുവേണ്ടി സേവനം അനുഷ്ഠിക്കുന്ന ധീരന്മാർ ഒരിക്കലും സ്ഥൈര്യത്തിൽനിന്നു പതിച്ചുപോകുന്നതല്ല.''

6. **ധൃതരാഷ്ട്രോപദേശം** - ധൃതരാഷ്ട്രർ പറഞ്ഞു: "യുധിഷ്ഠിരാ, തൻെറയും തൻെറ ശത്രുവിൻെറയും മണ്ഡലങ്ങളെ നല്ലപോലെ അറിയണം. അതുപോലെതന്നെ ഉദാസീനന്മാരുടെയും മദ്ധ്യസ്ഥന്മാരുടെയും മണ്ഡലങ്ങളും അറിയണം. ആതതായികളായ നാലുവിധം ശത്രുക്കളുടെ മണ്ഡലങ്ങളും അറിയണം. ശത്രു, ശത്രുവിൻെറ മിത്രം, രണ്ടുഭാഗക്കാരും ജയിക്കണമെന്നു കാംക്ഷിക്കുന്നവർ, രണ്ടുഭാഗക്കാരും തോല്ക്കണമെന്നും വിചാരിക്കുന്നവർ, ഇവരാണ് നാലുവിധത്തിലുള്ള ശത്രുക്കൾ. അപ്രകാരം അമാത്യന്മാർ, ഉൾനാട്, പലമാതിരി ദുർഗ്ഗങ്ങൾ, പലമാതിരി ബലങ്ങൾ തുടങ്ങിയ പന്ത്രണ്ടുകാര്യങ്ങൾ മന്നവന്മാർക്കു വിഷയങ്ങളാകണം. മന്ത്രിമുഖ്യങ്ങളായ ഗുണങ്ങൾ അറുപതും പിന്നെ പന്ത്രണ്ടുമുണ്ട്. ഇതൊക്കെ ചേർന്നതാണ് മണ്ഡലമെന്നു നീതിജ്ഞന്മാർ പറയുന്നു. ഇതിൽ ഷാൾഗുണ്യങ്ങൾ നില്ക്കുന്നു. യുധിഷ്ഠിരാ, ഇവയൊക്കെ നീ ധരിക്കണം. വൃദ്ധിക്ഷയങ്ങളും സ്ഥാനവും നീ അറിയണം കുരുസത്തമാ! ദ്വിസപ്തതിസ്ഥമായ ഷാൾഗുണ്യഗുണവും മഹാഭുജാ, നീ ധരിക്കണം. സ്വപക്ഷം എപ്പോൾ ബലംകൂടിയതായി വരികയും, ശത്രുപക്ഷം എപ്പോൾ ക്ഷയിക്കുകയും ചെയ്യുന്നുവോ, അപ്പോൾ ശത്രുക്കളോട് എതിർത്ത് ശത്രുരാജാവിനെ ജയിക്കണം. എപ്പോൾ ശത്രുക്കൾ ബലവാന്മാരാവുകയും, തൻെറ പക്ഷം ദുർബ്ബലമാവുകയും ചെയ്യുന്നുവോ, അപ്പോൾ ശത്രുക്കളുമായി സന്ധിചെയ്യണം. ഇതാണ് ക്ഷീണിച്ച, ബുദ്ധിമാനായ, രാജാവ് ചെയ്യേണ്ടത്. പിന്നെ ധാരാളം ധനങ്ങൾ ഉണ്ടാകുകയും വേണം. യാത്രയ്ക്ക് എപ്പോൾ പറ്റിയ സമയമായിക്കാണുന്നുവോ, അപ്പോൾ സൈന്യങ്ങളുമായി പുറപ്പെടണം. അപ്പോൾ വേണ്ട സ്ഥാനങ്ങളിൽ സമർത്ഥന്മാരെ നിയോഗിക്കണം. നന്ധിചെയ്ത് നീക്കുപോക്കുകൾ ചെയ്യുമ്പോൾ വിസ്താരമുള്ള ഭാഗമായാലും ഫലം കുറഞ്ഞ, മോശം ഭൂഭാഗമേ ശത്രുവിന്ന് വിട്ടുകൊടുക്കാവൂ. ധനം വിട്ടുകൊടുക്കേണ്ടിവന്നാൽ നാണയപ്രായമായ ലോഹമേ കൊടുക്കാവൂ. സ്വർണ്ണംകൊണ്ടുള്ളത് കൊടുക്കരുത്. സൈന്യങ്ങളെ കൊടുക്കണമെന്നു വരുമ്പോൾ ഒന്നിന്നും കൊള്ളാത്ത ക്ഷീണിച്ചവരെ തെരഞ്ഞെടുത്തു നല്കണം. തനിക്ക് ഇങ്ങോട്ടു കിട്ടേണ്ട ഘട്ടങ്ങളിൽ ഇതിന്നു വിപരീതമായ നിലയിലായിരിക്കണം കൈക്കൊള്ളേണ്ടത്. ഇതാണ് സന്ധിവിശാരദനായ രാജാവിൻെറ മിടുക്ക്. സന്ധിക്ക് രാജാവിൻെറ പുത്രനെ വരുത്തണം. വിപരീതന്മാരായവരെ സന്ധിയിൽ ഏർപ്പെടുത്തുന്നത് നല്ലതല്ല. വിപത്തിന്ന് കാരണമായി ഭവിക്കും. അതിൻെറ മുക്തിക്കു മന്ത്രോപായം അറിയുന്നൻ യത്നിക്കേണ്ടതാണ്. നാട്ടുകാരിൽ ദീനന്മാരെപ്പോലും രാജാവ് ആദരിക്കണം. ക്രമത്തിലോ, അല്ലെങ്കിൽ ഒന്നിച്ചോ ശത്രുരാജാവിനെ എതിർത്തു നശിപ്പിക്കണം; അതിന്ന് ഉത്സാഹിക്കണം. പീഡനം, സ്തംഭനം, കേശഭംഗം എന്നിയയാണ് ചെയ്യേണ്ടത്. ഇവ സ്വന്തം നാടിൻെറ രക്ഷയ്ക്ക് ആവശ്യമാകുന്നു. കീഴിൽവന്ന സാമന്തരാജാവിന്ന് വൃദ്ധി കാംക്ഷിക്കേണ്ടതാണ്. അങ്ങനെയുള്ളവരെ ദ്രോഹിക്കുവാൻ പാടില്ല. അല്ലയോ കൗന്തേയാ, സാമന്തനെ ഭൂമി ജയിക്കണമെന്നാഗ്രഹിക്കുന്നവൻ ഹിംസിക്കരുത്. ഗണങ്ങളെ ഭേദിപ്പിക്കുന്നതിന്ന് മന്ത്രിമാരുമായി കൂടിയാലോചന നടത്തണം.

സാധുസംഗ്രഹണം, പാപനിഗ്രഹം ഇവ രണ്ടും നടത്തണം. ബലവാൻ ഒരിക്കലും ദുർബ്ബലനെ അന്വേഷിക്കരുത്. അല്ലയോ രാജശാർദ്ദൂല, എപ്പോഴും ബുദ്ധിമാനായ രാജാവ് വേതസവൃത്തിയിൽ നില്ക്കണം. അശക്തനായവൻ ബലവാന്മാരുടെ മുമ്പിൽ തലകുനിക്കുകയും, ശക്തിലഭിച്ചാൽ തല പൊക്കുകയും വേണം. (ആറ്റുവഞ്ഞി ഒഴുക്കിൽ തലകുനിക്കുകയും ഒഴുക്കില്ലാത്തപ്പോൾ നിവർന്നുനില്ക്കുകയും ചെയ്യുന്നതുകൊണ്ട് 'വേതസവൃത്തി' എന്ന് ആ മാതിരി പണിക്ക് പേര് വന്നു) ബലംകെട്ട ഇവനോട് ബലവാനായ രാജാവ് യുദ്ധത്തിന്നു വരികയാണെങ്കിൽ സാമം മുതലായ ഉപായങ്ങൾ മാർഗ്ഗമായി ക്രമത്തിൽ അവനെ അതിൽനിന്നു പിൻതിരിപ്പിക്കണം. അതിന്നു സാധിക്കാതെ വരുമ്പോൾ മന്ത്രിമാരുമായി അവനോട് പോരിന്നു പുറപ്പെടണം. കോശം,

ദണ്ഡം, പൗരന്മാർ, ആത്മപ്രിയന്മാർ ഇവയൊക്കെ കൂട്ടി യോജിപ്പിച്ച് പോരിന്നിറങ്ങണം. എല്ലാംകൂടി ചേർന്നില്ലെങ്കിൽ ആകുന്നേടത്തോളംചേർത്തും പോരിന്നിറങ്ങണം. ഈ ക്രമത്താൽ മുക്തി ശരീരം കൊണ്ടു നേടാം.''

**7. ധൃതരാഷ്ട്രോപദേശം** – ധൃതരാഷ്ട്രൻ പറഞ്ഞു: "അല്ലയോ രാജസത്തമാ, സന്ധിയും വിഗ്രഹവും രാജാവ് ശ്രദ്ധാപൂർവ്വം നോക്കിക്കൊള്ളണം. ദ്വിയോനി, വിവിധോപായം, ബഹുകല്പം ഇതാണ് ഇവയുടെ സ്വഭാവം. ദ്വിയോനി എന്നു പറഞ്ഞത്, പ്രബലന്മാരോട് സന്ധിയും, ദുർബ്ബലനായ ശത്രുവിനോട് വിഗ്രഹമാണ്. അതിന്നു വിവിധമായ ഉപായങ്ങളും, കൈക്കൊള്ളണം. അല്ലയോ കൗരവ്യാ, നീ നിൻെറ നിലയും ശത്രുവിൻെറ നിലയും രണ്ടും നോക്കിയറിഞ്ഞേ യുദ്ധത്തിന്നു പോകാവൂ. തുഷ്ടവും പുഷ്ടബലനുമായ ശത്രു ബലവാനാണെന്നു ധരിക്കണം. പര്യുപാസനകാലത്ത് മറ്റുള്ളവനോട് എതിർക്കണം. ആമർദ്ദകാലത്ത് ഉടനെ വ്യപസർപ്പണം ചെയ്യണം. വ്യസനം, ഭേദനം, എന്നിവ ശത്രുക്കൾക്ക് ഉണ്ടാകണം. അറുക്കൽ, ഭയപ്പെടുത്തൽ, യുദ്ധത്തിൽ ബലം നശിപ്പിക്കൽ എന്നിവയും ഉണ്ടാക്കണം. യുദ്ധത്തിന്നു പുറപ്പെടുന്ന രാജാവ് തനിക്കും ശത്രുവിന്നുമുള്ള മൂന്നുവിധം ശക്തിയെയുംക്കുറിച്ച് അവയുടെ ബലാബലങ്ങളെക്കുറിച്ച് ചിന്തിക്കണം. പ്രഭുശക്തി, മന്ത്രശക്തി, ഉത്സാഹശക്തി എന്നിവയാണ് മൂന്നുവിധം ശക്തികൾ. ഈ ശക്തിയോടു കൂടി രാജാവു പോരിന്നു പോകണം. ഇതിന്നു വിപരീതമാണ് കാര്യമെന്നു കണ്ടാൽ ഉടനെ പിന്മാറണം. രാജാവ് മൂലബലവും, മിത്രബലവും സ്വീകരിക്കണം. അടവീബലം, ഭൃത്യബലം, ശ്രേണീബലം എന്നിവയും നേടണം. അതിൽ മിത്രബലവും മൂലബലവും ശ്രേഷ്ഠമായിട്ടുള്ളതാണ് രാജാവേ! ശ്രേണീബലവും ഭൃത്യബലവും ഇവരണ്ടും തുല്യമാണ് എന്നാണ് എൻെറ അഭിപ്രായം. അപ്രകാരം രണ്ടുകൂട്ടർക്കും ചാരബലവും പ്രധാനമായിട്ടുള്ളതാണ് രാജാവേ. കാലം അടുക്കുമ്പോൾ കാലത്തെപ്പറ്റി നല്ലപോലെ ചിന്തിക്കണം. പലതരത്തിലുള്ള ആപത്തിനെയും കണ്ടറിയണം രാജാവേ! രാജാക്കൾക്കു വന്നുചേരാവുന്ന അത്തരം കാര്യങ്ങൾ നീ വേർതിരിച്ചു കേൾക്കുക. ആപത്തുകൾക്കു വികല്പം പലതും വന്നുകൂടും പാണ്ഡുപുത്രാ! ദമാഭിനയങ്ങൾ പ്രസംഗിച്ച് അവയെ മനസ്സിലാക്കണം. രാജാവു നല്ല ബലത്തോടുകൂടി വേണം യാത്രപോകാൻ. ദേശകാലങ്ങളും ബലവും ആത്മഗുണവും ചേർന്നവൻ അകമ്പടികൂടാതെ സഞ്ചരിക്കരുത്. അത് അപകടമാണ്. ഹൃഷ്ടപുഷ്ടബലനായ രാജാവ്, അഭിവൃദ്ധിക്കു ശ്രമിക്കുന്ന രാജാവ്, ഒരിക്കലും ഒറ്റയ്ക്കു നടക്കരുത്. കൃശനല്ലാത്തവന് ഏതുകാലത്തും ഇങ്ങനെ സഞ്ചരിക്കാം പാണ്ഡുപുത്രാ! ആവനാഴിയാകുന്ന കല്ല്, തേർകുതിരകളാകുന്ന പ്രവാഹം, ധ്വജമാകുന്ന വൃക്ഷംതിങ്ങിയ കര എന്നിവയോടുകൂടിയ, പദാദിയും ആനകളുമാകുന്ന ചളി എന്നിവയോടുകൂടിയ, നദിയെ ശത്രുനാശത്തിന്നു വേണ്ടി രാജാവ് അയയ്ക്കണം. ആ നദീപ്രവാഹത്തിൽ ശത്രു മുങ്ങി മരിക്കണം. പിന്നെ കഴിയുന്നവിധം ശകടം, പത്മം, വജ്രം എന്നീ വ്യൂഹങ്ങളെ കൂട്ടിയിണക്കി ഉശനസ്സിൻെറ ശാസ്ത്രപ്രകാരം സൈന്യത്തെ നിരത്തണം. ചാരന്മാരെവിട്ട് ശത്രുവിൻെറ ബലം അറിയണം. സ്വബലം കാട്ടി സ്വഭൂമിയിൽ പോർ നടത്താം. അപ്രകാരം ശത്രു ഭൂമിയിലും പോരുനടത്താം. രാജാവു സൈന്യത്തെ സന്തോഷിപ്പിക്കുവാൻ വേണ്ടതൊക്കെ ചെയ്യണം.

ഇപ്രകാരം മഹാരാജാവേ, പ്രവർത്തിക്കുന്ന രാജാവ് പരലോകത്ത്, സ്വർഗ്ഗത്തിൽ ചെന്നെത്തും. ഇതാണ് ധർമ്മത്തോടെ നാടുഭരിക്കുന്ന രാജാവിന്നു ലഭിക്കുന്ന ഗതി.

ഇപ്രകാരം കുരുശ്രേഷ്ഠാ, നീ നാട്ടുകാർക്ക് ഹിതമായത് ചെയ്തുകൊള്ളുക. ഉണ്ണീ, അതുകൊണ്ട് ഇഹത്തിലും പരത്തിലും നിനക്കു നന്മ സിദ്ധിലഭിക്കും. ഭീഷ്മൻ എല്ലാം നിനക്കു പറഞ്ഞുതന്നു. പോരെങ്കിൽ കൃഷ്ണനും പറഞ്ഞുതന്നു. വിദുരനും വേണ്ടതായ ജ്ഞാനങ്ങളൊക്കെ ഉപദേശിച്ചു. അത്യാവശ്യം ചിലതൊക്കെ ഞാനും നിനക്കു പറഞ്ഞുതരികയാണ്. സന്തോഷത്തോടെ ഞാൻ പറയുന്നു. അല്ലയോ ഭൂരിദക്ഷിണനായ രാജാവേ, ഈ പറഞ്ഞതൊക്കെ നീ ചെയ്യുക! അങ്ങനെ ചെയ്താൽ പ്രജകൾക്കെല്ലാം നിന്നോടു വലിയ ഇഷ്ടമാകും. അതുകൊണ്ട് നീ വിണ്ണിൽ സുഖമായി ഭവിക്കും. അശ്വമേധം ആയിരം ചെയ്ത രാജാവിന്നും ധർമ്മത്തോടെ പ്രജകളെ പാലിക്കുന്ന രാജാവിന്നും ഫലം തുല്യമാണെന്ന് നീ ധരിക്കണം.''

**8. ധൃതരാഷ്ട്രവനഗമനപ്രാർത്ഥന** – യുധിഷ്ഠിരൻ പറഞ്ഞു: "രാജാവേ, ഭവാൻ പറഞ്ഞമാതിരിയെല്ലാം ഞാൻ ചെയ്തുകൊള്ളാം. പാർത്ഥിവർഷഭാ, വീണ്ടും ഭവാൻ എനിക്കു വേണ്ടതു പറഞ്ഞുതന്നു ശാസിക്കണേ! ഭീഷ്മൻ സ്വർഗ്ഗം പ്രാപിച്ചിരിക്കെ, ശ്രീകൃഷ്ണൻമടങ്ങിപ്പോയിരിക്കെ, വിദുരനും സഞ്ജയനും ഇല്ലാതിരിക്കെ പിന്നെ ആരുണ്ട് എനിക്കു വേണ്ടതു പറഞ്ഞുതരാൻ! ഇന്ന് എൻെറ ഹിതം കാക്കുന്ന ഭവാൻ കല്പിക്കുന്നമാതിരി പറഞ്ഞതൊക്കെ ഞാൻ അനുസരിക്കുന്നതാണ്. അങ്ങു തൃപ്തനാകണേ!''

വൈശമ്പായനൻ പറഞ്ഞു: "എന്നു ധീമാനായ ധർമ്മരാജാവു പറഞ്ഞപ്പോൾ രാജർഷിയായ അവൻ കൗന്തേയൻെറ അനുവാദത്തിന്നായി ഇച്ഛിച്ചു ഭരതർഷഭാ! 'ഉണ്ണീ, നീ അല്പം വിശ്രമിക്കുക. എനിക്കു വളരെ ക്ഷീണമുണ്ട്' എന്നു പറഞ്ഞ് ധൃതരാഷ്ട്രൻ ഗാന്ധാരിയുടെ ഭവനത്തിലേക്കു പോയി. രാജാവ് പീഠത്തിൽ ഇരിക്കെ, ധർമ്മചാരിണിയായ ഗാന്ധാരി പ്രജാപതിതുല്യനായ പതിയോട് കാലം അറിഞ്ഞ്, കാലേതന്നെ ഇപ്രകാരം പറഞ്ഞു.''

ഗാന്ധാരി പറഞ്ഞു: "വ്യാസമുനി സമ്മതിച്ച ഭവാൻ യുധിഷ്ഠിരൻെറ അനുവാദം വാങ്ങി എപ്പോൾ കാട്ടിലേക്കു പുറപ്പെടും?''

ധൃതരാഷ്ട്രൻ പറഞ്ഞു: "അല്ലയോ ഗാന്ധാരി, മഹാത്മാവായ പിതാവ് അനുവദിച്ചവനായ ഞാൻ താമസിക്കാതെതന്നെ ധർമ്മപുത്രൻെറ അനുവാദത്തോടെ കാട്ടിലേക്കു പോകും. ഞാൻ കള്ളച്ചൂതുകളിയന്മാരായ എൻെറ സകല മക്കൾക്കും പ്രേതതയ്ക്കു ചേർന്നവിധം വിത്തദാനം നല്കുവാൻ ഇച്ഛിക്കുന്നു. എല്ലാ പൗരന്മാരുടെയും സാന്നിദ്ധ്യം സ്വഗൃഹത്തിൽ അണയ്ക്കണമെന്നും ഇച്ഛിക്കുന്നുണ്ട്.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് ധർമ്മരാജാവിൻെറ അരികിലേക്ക് ആളെ വിട്ടു. അവൻെറ വാക്കു പ്രകാരം സകല പൗരപ്രമാണികളെയും വിളിച്ചുവരുത്തി. ഉടനെ കുരുജാംഗലവാസികളായ ബ്രാഹ്മണർ എത്തി. ക്ഷത്രിയന്മാരും, വൈശ്യന്മാരും, ശൂദ്രന്മാരും വന്നുകൂടി. പിന്നെ രാജാവ് അന്തഃപുരത്തിൽനിന്നിറങ്ങി വന്നുചേർന്ന സകല ജാതിക്കാരെയും സകല പ്രകൃതിമാരെയും ദർശിച്ചു. പുരത്തിൽ വസിക്കുന്നവരും, നാട്ടിൻപുറങ്ങളിൽ വസിക്കുന്നവരും, എല്ലാ സുഹൃത്തുക്കളും വന്നുചേർന്നു. നാനാദേശങ്ങളിൽ നിന്നു വന്ന വിപ്രന്മാരെയും കണ്ടു രാജാവേ! എല്ലാവരെയും കണ്ട് അവരെ അഭിമുഖീകരിച്ച് അവരോട് അംബികാപുത്രനായ ധൃതരാഷ്ട്രരാജാവ് ഇപ്രകാരം പറഞ്ഞു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "ഭവാന്മാരും കൗരവന്മാരും വളരെക്കാലമായി ഒന്നിച്ചു പാർത്തവരാണ്. പരസ്പരം സുഹൃത്തുക്കളാണ്, പരസ്പരം ഹിതംചെയ്യുവാൻ സന്നദ്ധരാണ്.

ഈ കാലം സമാഗതമായപ്പോൾ ഞാൻ എന്തു പറയുന്നുവോ, അതു നിങ്ങൾ ചെയ്യണം. ചിന്തിക്കേണ്ടതില്ല.

സുഹൃത്തുക്കളേ, ഗാന്ധാരിയോടുകൂടി കാട്ടിൽപ്പോകാൻ എനിക്ക് ഒരാഗ്രഹമുണ്ടായിരുന്നു. വ്യാസൻെറയും ധർമ്മപുത്രൻെറയും സമ്മതത്തോടെ ഞാൻ അതിനു തയ്യാറായിരിക്കുകയാണ്. ഭവാന്മാരും അതിന്നു സമ്മതിക്കണം. അതിലൊട്ടും വിചാരിക്കേണ്ടതില്ല. ഞങ്ങൾക്കും നിങ്ങൾക്കും ശാശ്വതമായ പ്രീതിയുണ്ട്. അപ്രകാരമുള്ള ഒരു പ്രീതി മറ്റു രാജ്യത്തുള്ള രാജാക്കന്മാർക്കില്ലെന്നാണ് എൻെറ അഭിപ്രായം. ഈ വയസ്സുകാലത്ത് ഞാൻ ശാന്തനായി, മക്കളെല്ലാം നഷ്ടപ്പെട്ടവനായി, ഉപവാസംകൊണ്ടു കൃശനായി, ഗാന്ധാരിയോടുകൂടി, രാജ്യം യുധിഷ്ഠിരൻ ഭരിക്കുന്ന ഈ കാലത്ത് സുഖത്തോടെ വസിക്കുന്നുണ്ട് സജ്ജനങ്ങളേ! ദുര്യോധനൻ ഭരിച്ചിരുന്ന കാലത്തെക്കാൾ മെച്ചമായ ഒരു ഭരണമാണ് ഇപ്പോൾ എന്നുള്ളതും ഞാൻ ഓർക്കുന്നുണ്ട്. സജ്ജനങ്ങളേ! വയസ്സായി, കണ്ണുകാണാത്തവനായി മക്കൾ ചത്തുപോയവനായ എനിക്ക് ഇനി എന്താണ് ഒരു ഗതി? സജ്ജനങ്ങളേ, നിങ്ങൾ സമ്മതിക്കണേ!"

വൈശമ്പായനൻ പറഞ്ഞു: "അവൻെറ വാക്കുകേട്ട് കുരുജാംഗലനിവാസികളായ എല്ലാവരും ബാഷ്പംകൊണ്ട് വാക്കിടറി കരഞ്ഞുപോയി ഭരതർഷഭാ! ഒന്നും മിണ്ടാതെ ദുഃഖിച്ചുനില്ക്കുന്ന അവരോട് തേജസ്വിയായ ധൃതരാഷ്ട്രൻ വീണ്ടും പറയുവാൻ തുടങ്ങി.''

**9. ധൃതരാഷ്ട്രപ്രാർത്ഥന** – ധൃതരാഷ്ട്രൻ പറഞ്ഞു: "ശന്തനുമഹാരാജാവ് ഈ ഭൂമി ശരിയായവിധം പരിപാലിച്ചു അപ്രകാരംതന്നെ ഭീഷ്മൻെറ സംരക്ഷണത്തിൽനിന്നുകൊണ്ട് വിചിത്രവീര്യനും ഭൂമി പരിപാലിച്ചു. എൻെറ അച്ഛൻ കാര്യം കണ്ടവനായിരുന്നു. അദ്ദേഹം ഈ ഭൂമി വേണ്ടമാതിരി ഭരിച്ചു. അതിൽ യാതൊരു സംശയവുമില്ല. എൻെറ അനുജനായ പാണ്ഡു നിങ്ങൾക്കെല്ലാം പ്രിയപ്പെട്ടവനായിരുന്നു. അവനും നിങ്ങളെ കാത്തുരക്ഷിച്ചു. അതും ശരിയായി നിങ്ങൾക്കറിയാം. ഞാനും നിങ്ങളെ ശുശ്രൂഷിച്ചു. നന്നായോ തെറ്റായോ നിങ്ങളെ ശുശ്രൂഷിച്ചു. സജ്ജനങ്ങളേ, യോഗ്യരായ മഹാജനങ്ങളേ! നിങ്ങൾ അതിൽ യാതൊന്നും ഉള്ളിൽവെക്കാതെ എന്നോടു ക്ഷമിക്കണേ!

നിഷ്കണ്ടകമായി രാജ്യം ദുര്യോധനൻ ഭുജിച്ച കാലത്ത്, ആ മന്ദൻ ദുർബുദ്ധിയായിരുന്നു. എങ്കിലും അവൻ നിങ്ങളെ ദ്രോഹിച്ചിട്ടില്ല. ആ ദുഷ്ടൻെറ കുറ്റം കാരണമായി, അവൻെറ ഗർവ്വു കാരണമായി രാജാക്കന്മാർ തമ്മിൽ മഹായുദ്ധമുണ്ടായി. അതും ഞാൻ ചെയ്ത നയവിരോധംമൂലം ഉണ്ടായതായിരുന്നു. നല്ലതോ, ചീത്തയോ! അന്നു ഞാൻ അങ്ങനെയൊക്കെ ചെയ്തുപോയി. എന്നാലും നിങ്ങളുടെ ഉള്ളിൽ അതൊന്നും ഇനി വെച്ചിരിക്കരുത്. ഞാൻ നിങ്ങളോട് ക്ഷമായാചനംചെയ്യുന്നു. നിങ്ങളുടെ മുമ്പിൽ കൈകൂപ്പി അപേക്ഷിക്കുന്നു. വൃദ്ധനാണ് ഈയുള്ളവൻ. മക്കൾ ചത്തവനാണ് ഈയുള്ളവൻ, ദുഃഖിയായ രാജാവാണ് ഈയുള്ളവൻ. ഇവൻ മരിച്ചുപോയ മഹാനായ ഒരു രാജാവിൻെറ പുത്രനാണെന്നു ചിന്തിച്ച് നിങ്ങൾ എനിക്ക് അനുവാദം തരണേ!

ഈ നില്ക്കുന്ന ഗാന്ധാരി പാവം! വൃദ്ധയായി, സകല മക്കളും മരിച്ചുപോയവളാണ്. ഒടുങ്ങാത്ത പുത്രദുഃഖത്തിൽ ആർത്തയാണ് ഇവൾ. ഈ ഗാന്ധാരിയും ഞാൻ മുഖാന്തിരമായി നിങ്ങളോടു യാചിക്കുന്നു! മക്കൾ മരിച്ചുപോയ ഈ കിഴവർ കേഴുന്നവരാണ് എന്നുവെച്ച് നിങ്ങൾ ഞങ്ങളെ അനുവദിക്കുവിൻ. ഞങ്ങൾ കാടുകയറട്ടെ! നിങ്ങളോട് കൈകൂപ്പി ഞങ്ങൾ അപേക്ഷിക്കുന്നു. നിങ്ങളെ ശരണംപ്രാപിച്ച് അപേക്ഷിക്കുന്നു.

ഈ നില്ക്കുന്ന കുന്തീപുത്രനായ കൗരവനൃപൻ യുധിഷ്ഠിരൻ, നിങ്ങൾ സമത്തിലും വിഷമത്തിലും നോക്കേണ്ടവനാണ്. തീർച്ചയായും ഇവൻ ഒരിക്കലും വിഷമത്തിൽപ്പെട്ടുപോകുന്നതല്ല. ഓജസ്വിമാരായ സഹോദരന്മാരാണ് ഇവൻെറ നാലു മന്ത്രിമാരും. അവർ ലോകപാലാഭന്മാരാണ്. എല്ലാ ധർമ്മാർത്ഥങ്ങളും കണ്ടവരാണ്. ഭഗവാനും ഭൂതേശനുമായ ബ്രഹ്മദേവനെപ്പോലെ ധർമ്മപുത്രൻ നിങ്ങളെ സംരക്ഷിച്ചുകൊള്ളും. അവശ്യം നിങ്ങളോടു പറയേണ്ടതായ ഒരു കാര്യമുണ്ട്. അതു ഞാൻ നിങ്ങളോടു പറയുന്നു: യുധിഷ്ഠിരനെ ഞാൻ ഇതാ നിങ്ങൾക്കെല്ലാവർക്കുമായി നിങ്ങളെ ഏല്പിച്ചുതരുന്നു. അപ്രകാരംതന്നെ നിങ്ങളെയെല്ലാവരെയും ഈ വീരൻെറ പക്കലും ഞാൻ ഏല്പിച്ചിരിക്കുന്നു. എൻെറ ചത്തുപോയ മക്കൾ നിങ്ങൾക്ക് എന്തെങ്കിലും ദ്രോഹം ചെയ്തിട്ടുണ്ടെങ്കിൽ, അല്ലെങ്കിൽ എൻെറ ആൾക്കാർ എന്തെങ്കിലും അപരാധം നിങ്ങൾക്കു ചെയ്തിട്ടുണ്ടെങ്കിൽ, നിങ്ങൾ അതൊക്കെ ക്ഷമിക്കണമെന്നു ഞാൻ കൈകൂപ്പി അപേക്ഷിക്കുന്നു.

മാന്യരെ, നിങ്ങളാരും എനിക്ക് യാതൊരു ദുഃഖവും ക്രോധത്തിന്നുള്ള പ്രവൃത്തിയും ഒരിക്കലും ചെയ്തിട്ടില്ല. ഗുരുഭക്തന്മാരായ പ്രജകളേ, നിങ്ങൾക്കു നമസ്കാരം, വന്ദനം. ലോഭികളും, അസ്ഥിരചിത്തരും, താന്തോന്നികളുമായ എൻെറ പുത്രന്മാർ കാരണം ഞാൻ നിങ്ങളോട്, ഗാന്ധാരിയോടു കൂടെനിന്ന് അഭ്യർത്ഥിക്കുന്നു.''

വൈശമ്പായനൻ പറഞ്ഞു: "എന്നു ധൃതരാഷ്ട്രൻ പറഞ്ഞപ്പോൾ നാട്ടുകാരൊക്കെ കണ്ണുനീരിൽ നനഞ്ഞ് ഒന്നും മിണ്ടാതെ പരസ്പരം നോക്കിനിന്നു.''

**10. പ്രകൃതിസാന്ത്വനം** – വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ആ വൃദ്ധനായ രാജാവു പറഞ്ഞപ്പോൾ രാജാവേ, പൗരന്മാരും നാട്ടുകാരുമൊക്കെ ബോധം കെട്ടമാതിരിയായി. ഒന്നും മിണ്ടാതെ തൊണ്ടയിടറിനില്ക്കുന്ന അവരോട് ധൃതരാഷ്ട്രരാജാവ് ഇപ്രകാരം വീണ്ടും പറഞ്ഞു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "വൃദ്ധനായി മക്കളും ചത്ത്, ധർമ്മപത്നിയോടുകൂടി ദയനീയമായമട്ടിൽ വിലപിക്കുന്ന ഈ നിലയിൽ, അല്ലയോ സജ്ജനങ്ങളേ, ഞാൻ നിങ്ങളോട് വീണ്ടും ഇരക്കുന്നു. അച്ഛനായ വ്യാസഭഗവാനും ധർമ്മജ്ഞനായ ധർമ്മപുത്രനും ധർമ്മജ്ഞരേ, കാട്ടിൽപ്പോയി വസിക്കുവാൻ സമ്മതിച്ചിരിക്കുന്നു. ആ ഞാൻ വീണ്ടും വീണ്ടും യോഗ്യരെ, നിങ്ങളുടെ മുമ്പിൽ കുമ്പിട്ടുകൊണ്ട് അപേക്ഷിക്കുന്നു. ഗാന്ധാരിയോടുകൂടി ഞാൻ കാട്ടിലേക്കു പോകട്ടെ! നിങ്ങൾ സമ്മതിക്കുവിൻ!''

വൈശമ്പായനൻ പറഞ്ഞു: "കുരുരാജാവ് പറഞ്ഞ കരുണമായ അപേക്ഷ അവർ കേട്ടു. അവർ കൂട്ടത്തോടെ നിലവിളി കൂട്ടി. അവർ കരഞ്ഞ് കണ്ണുനീരിൽ മുഴുകി. കുരുജാംഗലനിവാസികൾ ഉത്തരീയംകൊണ്ടും കൈകൾകൊണ്ടും മുഖംപൊത്തി, അച്ഛനും അമ്മയും എന്നപോലെ തേങ്ങിക്കരഞ്ഞു. ധൃതരാഷ്ട്രനും ഗാന്ധാരിയും കാട്ടിലേക്ക് പോകുന്നു എന്നുള്ള ദയനീയവാക്യം കേട്ടതോടെ അവരുടെ ഹൃദയം ശൂന്യമായി ധൃതരാഷ്ട്രൻെറ പ്രവാസത്തിൽനിന്നുണ്ടായ ദുഃഖത്താൽ അവർ ബോധംകെട്ട മട്ടിലായി. ധൃതരാഷ്ട്രൻെറ വേർപാടിലുള്ള ആയാസം സഹിച്ച് അവർ മെല്ലെ മെല്ലെ തമ്മിൽപ്പറഞ്ഞ് സമ്മതിക്കുവാൻതന്നെ തീർച്ചയാക്കി. പിന്നെ അവർ തമ്മിൽ പറഞ്ഞുവെച്ചവിധം കൂട്ടിച്ചേർത്ത് സംസാരിക്കുവാനായി ഒരു വിപ്രനെ ധരിപ്പിച്ചു. ആ വിപ്രൻമുഖാന്തിരം രാജാവിനോട് പൗരരുടെ അഭിപ്രായം

അറിയിക്കുവാൻ ഉറച്ചു. പിന്നെ സമ്മതിച്ചവനും, സ്വാചാരനും, കാര്യകോവിദനുമായ ആ ബ്രാഹ്മണൻ, ഋക്കുകൾ ധാരാളം അഭ്യസിച്ചവനും സാംബൻ എന്നപേരിൽ അറിയപ്പെടുന്നവനുമായ ആ വിപ്രൻ, പറയുവാൻ തുടങ്ങി. അരചനെ സമ്മതിപ്പിച്ച്, സദസ്യരെ പ്രസാദിപ്പിച്ച്, പ്രഗല്ഭനും മേധാവിയുമായ ആ വിപ്രൻ രാജാവിനോടു പറഞ്ഞു.''

സാംബൻ പറഞ്ഞു: "രാജാവേ, ഈ നില്ക്കുന്ന മഹാജനങ്ങളുടെ പ്രതിനിധിയായി അവരുടെ നിർദ്ദേശപ്രകാരം അവരുടെ ഹൃദയം അങ്ങയുടെ മുമ്പിൽ തുറന്നുകാട്ടുവാൻ, അവരുടെ വാക്കുകൾ പറയുവാൻ, എന്നെ ഏല്പിച്ചിരിക്കുന്നു. അത് ഇതാ ഞാൻ പറയുന്നു. വീരനായ രാജാവേ, ഭവാൻ ധരിച്ചാലും! രാജാവേ, പറയുന്നവിധമെല്ലാം ആകട്ടെ അങ്ങു പറഞ്ഞത് സത്യമാണ്. മിഥ്യാവാക്ക് ഭവാൻ പറഞ്ഞിട്ടില്ല. സുഹൃത്വം നമ്മളിൽ തുല്യമാണ്. ഈ കുലത്തിലെ രാജാക്കന്മാരിൽ ആരും ഒരിക്കലും പ്രജകൾക്ക് അപ്രിയംചെയ്യുന്നവരായി ഉണ്ടായിട്ടില്ല. പ്രജകളെ പ്രീതിയോടെ പാലിച്ചു. അച്ഛനെപ്പോലെയും, ജ്യേഷ്ഠനെപ്പോലെയും നിങ്ങൾ ഞങ്ങളെ പരിപാലിച്ചു. ഞങ്ങൾക്ക് ഒരിക്കലും ദുര്യോധനരാജാവ് അപ്രിയം ചെയ്തിട്ടില്ല. ധർമ്മാത്മാവായ സത്യവതീസുതൻ, വ്യാസമഹർഷി, പറയുന്നവിധം ഭവാൻ ചെയ്തുകൊള്ളുക! മഹാരാജാവേ, ആ ഋഷി ഞങ്ങൾക്കെല്ലാം ഗുരുവാണ്. മഹാനാണ്. ഭവാൻ വിട്ടുപോയാൽ ഞങ്ങൾ ദുഃഖശോകാർത്തരാകും. രാജാവേ, വളരെക്കാലമായി അങ്ങയുടെ ഗുണശതങ്ങളെ അനുഭവിച്ചവരാണ് ഞങ്ങൾ. ശാന്തനുരാജാവും ചിത്രാംഗദരാജാവും പരിപാലിച്ചമാതിരി ഭീഷ്മവീര്യത്തിന്റെ സഹായത്തോടെ ഭവാന്റെ അച്ഛനും അപ്രകാരം ഭരിച്ചു. ഭവാന്റെ സഹായത്തോടെ പാണ്ഡുവും അപ്രകാരം ഞങ്ങളെ സംരക്ഷിച്ചു. അപ്രകാരംതന്നെ ഞങ്ങളെ നന്നായി ദുര്യോധനരാജാവും പാലിച്ചു. അല്പംപോലും ദോഷം ഞങ്ങളെസ്സംബന്ധിച്ചിടത്തോളം, അങ്ങയുടെ പുത്രനായ ദുര്യോധനൻ ഞങ്ങൾക്കു ചെയ്തിട്ടില്ല രാജാവേ! അച്ഛനെപ്പോലെ വിശ്വസ്തരായിരുന്നു ആ രാജാവിൽ ഞങ്ങൾ. ഞങ്ങൾ ഈ കുരുജാംഗലത്തിൽ സുഖമായി വസിച്ചു. അതങ്ങയ്ക്ക് അറിവുള്ളതാണ്. അപ്രകാരംതന്നെ കുന്തീപുത്രനായ ധർമ്മപുത്രൻ ആയിരംവർഷം ജീവിച്ചിരുന്ന് ഞങ്ങളെ കാത്തു പാലിക്കും. രാജാവേ! ധീരനായ ആ രാജാവ് സംരക്ഷിക്കുമ്പോൾ ഞങ്ങൾ മഹത്തായ സുഖം അനുഭവിക്കും രാജാവേ!

പുരാണരാജർഷികളുടെ പുണ്യംചെയ്യുന്ന നിങ്ങളുടെ കുരു, സംവരണൻ, ഭരതൻ തുടങ്ങിയവരുടെ ജീവിതനിലവാരം ഈ പുണ്യപുരുഷനായ ധർമ്മിഷ്ഠൻ, ഭൂരിദക്ഷിണനായ ധർമ്മപുത്രൻ പിൻതുടരുന്നുണ്ട്. രാജാവേ, അദ്ദേഹത്തിൽ അല്പംപോലും കുറ്റം പറയുവാൻ ഞങ്ങൾ കാണുന്നില്ല. ഞങ്ങൾ നിത്യവും സുഖത്തോടെ നിങ്ങളുടെ രക്ഷയിൽ വാണു. സപുത്രനായ ഭവാന് ഒട്ടും ദോഷമില്ല. ഭവാൻ ദുര്യോധനനിൽ ജ്ഞാതിധ്വംസകുറ്റം ആരോപിക്കുകയുണ്ടായില്ലേ? അതിലും ഭവാനെ ഞങ്ങൾ സമ്മതിപ്പിക്കുന്നു. അവൻ ചെയ്തത് കുറ്റമല്ലെന്നു ഞങ്ങൾ കാണിച്ചുതരാം. ആ മഹായുദ്ധം, മഹാനാശം വരുത്തിവെച്ചത് ദുര്യോധനനാലല്ല, ദുര്യോധനൻ ചെയ്തതല്ല, ഭവാൻ ചെയ്തതല്ല, കർണ്ണൻ ചെയ്തതല്ല, ശകുനി ചെയ്തതല്ല. ആ കുരുക്കൾ മുടിയുവാൻ ദൈവമാണ് കാരണം. അല്ലാതെ മറ്റാരുമല്ല കാരണം. മറ്റുള്ളവരെ വെറുതെ ആരോപിക്കുകയാണെന്നുമാത്രം. അതിനെ തടുക്കുവാൻ കരുത്ത് ആർക്കുണ്ട്? ദൈവത്തെ പൗരുഷംകൊണ്ട് നീക്കംചെയ്യുവാൻ സാദ്ധ്യമാണോ? എളുപ്പമാണോ?

പതിനെട്ട് അക്ഷൗഹിണിസൈന്യം ഒത്തുചേർന്നില്ലേ? രാജാവേ, പതിനെട്ടുദിവസംകൊണ്ട് കുരുപുംഗവന്മാർ അതൊക്കെ തവിടുപൊടിയാക്കി നിലംപരിശാക്കിയില്ലേ? ഭീഷ്മദ്രോണകൃപാദ്യന്മാരും, മഹാത്മാവായ കർണ്ണനും, വീരനായ സാത്യകിയും, പിന്നെ ധൃഷ്ടദ്യുമ്നനും, ഭീമാർജ്ജുനനകുലസഹദേവന്മാരായ നാലു പാണ്ഡവകുമാരന്മാരുംചേർന്ന് നശിപ്പിച്ചുകളഞ്ഞില്ലേ? ഈ മഹാക്ഷയം ദൈവബലംകൊണ്ടല്ലാതെ വന്നുചേരുന്നതല്ല രാജാവേ! വേണ്ടിവരുമ്പോൾ യുദ്ധം ക്ഷത്രിയർക്കു വിധിച്ചിട്ടുള്ളതല്ലേ? യുദ്ധഭൂമിയിൽ ശാസ്ത്രമേറ്റ് നീചനായ ക്ഷത്രിയൻ മരിക്കണം. എന്നാൽ അവന്ന് വീരസ്വർഗ്ഗം ലഭിക്കും. ആ നരവ്യാഘ്രന്മാരാണെങ്കിൽ വലിയ വിദ്യാബലവും, ബാഹുബലവും ഉള്ളവരായിരുന്നു. തേര്, ആന, കുതിര എന്നിവയോടുകൂടിയ ഭൂമിയെ മുടിച്ചുകളഞ്ഞു. ആ യോഗ്യരായ രാജാക്കൾ മരിക്കുവാനുള്ള കാരണം നിന്റെ മകനല്ല, നീയുമല്ല, നിന്റെ ഭൃത്യന്മാരുമല്ല, കർണ്ണനല്ല, ശകുനിയല്ല, രാജാവേ! ഇവരാരുമല്ല ഈ രാജാക്കളൊക്കെ നശിക്കുവാൻ കാരണം. എല്ലാം 'ദൈവം' ചെയ്തതാണ്. ഇതിൽ ആരോട് ആരു പറയുവാനുണ്ട്? ഭവാൻ ഈ ജഗത്തിന്നെല്ലാം ഗുരുവാണ്. പ്രഭുവാണ്. ധർമ്മാത്മാവായ നിന്റെ പുത്രന്ന് ഞങ്ങൾ സമ്മതം നല്കുന്നു. സഹായികളോടുകൂടി ആ രാജാവ് വീരലോകം പ്രാപിക്കട്ടെ! ദ്വിജശ്രേഷ്ഠന്മാരുടെ അനുവാദത്താൽ അവൻ സ്വർഗ്ഗത്തിൽ സുഖമായി വസിക്കട്ടെ! ധർമ്മത്തിൽ എനിക്കു നല്ല വിശ്വാസമുണ്ട്. ഭവാൻ പുണ്യം നേടും. ധർമ്മമൊക്കെ നീ അറിയും. ഭവാൻ സുവ്രതനായാലും പാണ്ഡവരിൽ നിന്റെ ദൃഷ്ടിപ്രദാനം പാഴായിപ്പോവുകയില്ല. അത് വിണ്ണു കാക്കുവാൻ പോരുന്നതാണ്. പിന്നെ ഭൂമി കാക്കുവാൻ പോരാതെ വരികയില്ലല്ലോ. അല്ലയോ ധീമൻ, നാട്ടുകാർ ശീലവാന്മാരായ പാണ്ഡുപുത്രന്മാരെ സമത്തിലും വിഷമത്തിലും അനുവർത്തിക്കും. ബ്രഹ്മദേയാഗ്രഹാരങ്ങൾ, പാരിബർഹങ്ങൾ എന്നിവയൊക്കെ രാജാവായ പാണ്ഡുപുത്രൻ മുൻപറഞ്ഞവർ എങ്ങനെ ഏറ്റുവോ അപ്രകാരം കാക്കുന്നതാണ്. മൃദുവും, ദാന്തനും, ദീർഘദർശിയും, വൈശ്രവണതുല്യനുമാണ്, മഹാന്മാരായ മന്ത്രിമാരോടുകൂടിയവനാണ്, മഹാശയനാണ് കുന്തീപുത്രനായ യുധിഷ്ഠിരൻ. പിന്നെ മിത്രദയാശാലിയായ ഈ ഭരതർഷഭൻ ശുചിയുള്ളവനാണ്. ശുദ്ധനാണ്. മേധാവിയായ അവൻ കാര്യം നേരെ കാണുന്നു. പുത്രനെപ്പോലെ പാലിതനാണ് അവൻ. ധർമ്മജന്റെ സംസർഗ്ഗംമൂലം ഈ ജനത്തിന്ന് വിപ്രിയം രാജർഷേ, ഭീമാർജ്ജുനന്മാർ ചെയ്യുകയില്ല. മാർദ്ദവമുള്ളവരിൽ ഇവർ മന്ദന്മാരായും തീക്ഷ്ണരായവരിൽ സർപ്പാഭരായും ഇരിക്കുന്ന ഈ മഹാത്മാക്കൾ, വീര്യവാന്മാരാണ്. അവർ പൗരന്മാർക്ക് ഹിതമേ ചെയ്യുന്നുള്ളൂ. കുന്തി, പാഞ്ചാലി, അപ്രകാരം ഉലൂപി, സുഭദ്ര ഇവരാരും ഈ ജനങ്ങളിൽ പ്രതികൂലമായി ഒന്നും ചെയ്യുന്നതല്ല. ഭവാൻ ഉണ്ടാക്കിയ ഈ സ്നേഹം യുധിഷ്ഠിരൻ വർദ്ധിപ്പിച്ചു. അത് പൗരന്മാരും നാട്ടുകാരുംകൂടി പിന്നോട്ടാക്കുന്നതല്ല. സജ്ജനങ്ങൾ തെറ്റു ചെയ്താലും മഹാരഥന്മാരായ കൗന്തേയന്മാർ ആ മർത്ത്യരെ കാത്തുരക്ഷിക്കും. അവർ ധർമ്മത്തെ അവലംബിക്കുന്നവരാണ്. രാജാവേ, ഭാവൻ മനോദുഃഖം വിടുക. യുധിഷ്ഠിരനിൽ ഭവാൻ ദുഃഖകാരണം കാണിക്കരുത്. അതു വിടുക ധർമ്മ്യമായ കർമ്മങ്ങൾ ചെയ്യുക. പുരുഷർഷഭാ, വന്ദനം!''

വൈശമ്പായനൻ പറഞ്ഞു: "ആ ബ്രാഹ്മണൻ പറഞ്ഞ ധർമ്മമായ ഗുണോത്തരമായ വാക്ക് 'നന്ന് നന്ന്!' എന്നു കൊണ്ടാടി സകല ജനങ്ങളും സ്വീകരിച്ചു. ധൃതരാഷ്ട്രനും ആ വാക്കു സസന്തോഷം കൊണ്ടാടി സ്വീകരിച്ചു. ശുഭമായ നിലയിൽ ദൃഷ്ടി ചായ്ച്ച രാജാവിനെ കൈകൂപ്പി. രാജാവ് ജനങ്ങളേയും കൈകൂപ്പി പൂജിച്ചു. അങ്ങനെ എല്ലാ കുരു

ജാംഗലവാസികളും പിരിഞ്ഞുപോയി. പിന്നെ ധൃതരാഷ്ട്രൻ ഗാന്ധാരിയോടുകൂടി തന്റെ ഗൃഹത്തിലേക്കു പോന്നു. ആ രാത്രി കഴിഞ്ഞതിന്നുശേഷം പിന്നെ എന്തുചെയ്തു എന്നതും ഞാൻ പറയാം കേൾക്കുക."

**11. ഭീമക്രോധം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ പ്രഭാതമായപ്പോൾ അബിംകാസുതനായ ധൃതരാഷ്ടൻ ധർമ്മപുത്രന്റെ ഗൃഹത്തിലേക്ക് വിദുരനെത്തന്നെ വിട്ടു. യാതൊരു കുറവുമില്ലാത്ത നാഥനായ ധർമ്മരാജാവിന്റെ സമീപത്തുചെന്ന് രാജാവിന്റെ വാക്കാൽ ആ ബുദ്ധിമാനായ തേജസ്വി പറഞ്ഞു.''

വിദുരൻ പറഞ്ഞു: "മഹാരാജാവായ ധൃതരാഷ്ട്രൻ കാട്ടിൽ വാഴുവാൻ ദീക്ഷയെടുത്തിരിക്കയാണല്ലോ. ഈ വരുന്ന കാർത്തികമാസത്തിൽ അദ്ദേഹം കാട്ടിലേക്കുപോകും. കുരുശ്രേഷ്ഠ, ഭവാനോട് ഒരു കാര്യം പറയുവാൻ അവൻ ഇച്ഛിക്കുന്നുണ്ട്. ശ്രാദ്ധം കൊടുക്കുവാൻ അദ്ദേഹം ആഗ്രഹിക്കുന്നു. മഹാനായ ഭീഷ്മന്നുംശ്രാദ്ധം നല്കുവാൻ വിചാരിക്കുന്നു. പിന്നെ ദ്രോണന്നും, സോമദത്തനും, ധീമാനായ ബാൽഹീകനും മരിച്ച എല്ലാ മക്കൾക്കും മിത്രങ്ങൾക്കും പിന്നെ നീ സമ്മതിക്കുകയാണെങ്കിൽ ആ നീചനായ ജയദ്രഥനും ശ്രാദ്ധം നല്കുവാൻ രാജാവ് ആഗ്രഹിക്കുന്നുണ്ട്.''

വൈശമ്പായനൻ പറഞ്ഞു: "വിദുരൻ പറഞ്ഞ വാക്കു കേട്ട് യുധിഷ്ഠിരൻ ഹർഷത്തോടെ പൂജിച്ചു. പാണ്ഡുപുത്രനായ അർജ്ജുനന്നും ആ കാര്യം വളരെ ഇഷ്ടമായി. ദൃഢക്രോധനായ ഭീമൻ, വിദുരൻ പറഞ്ഞ ആ വാക്ക് അപ്പോൾ കൊണ്ടാടിയില്ല. അവന്റെ മുഖം തെളിഞ്ഞില്ല. ദുര്യോധനൻ ചെയ്തത് ആ തേജസ്വി ഓർത്തു. ഭീമസേനന്റെ അഭിപ്രായം അറിഞ്ഞ് കിരീടി, ഫൽഗുനൻ, ഭീമന്റെ പാദത്തിൽ നമിച്ച് ആ നരർഷഭനോടു പറഞ്ഞു.''

അർജ്ജുനൻ പറഞ്ഞു: "ഭീമാ, രാജാവായ വൃദ്ധൻ, പിതാവ്, കാട്ടിൽ പോകുവാൻ ദീക്ഷയെടുത്തിരിക്കയാണെന്നു നിനക്കറിയമല്ലോ. അവൻ പോകുന്ന ഈ സന്ദർഭത്തിൽ ഐഹികമായ കടമകളെല്ലാം നിർവ്വഹിക്കണമെന്ന ആഗ്രഹത്തോടെ അഭ്യർത്ഥിക്കുകയാണ്. സുഹൃത്തുക്കൾക്കെല്ലാം ശ്രാദ്ധം കഴിക്കണമെന്നാണ് ആഗ്രഹിക്കുന്നത്. ഭവാൻ നേടിയ ധനം നല്കാനാണു കൗരവൻ ഇച്ഛിക്കുന്നത്. ഭീഷ്മാദ്യന്മാർക്കാണ് ഔർദ്ധ്വദേഹികം നല്കുവാൻ ഇച്ഛിക്കുന്നത്. മഹാബാഹോ, അതിനു ഭവാൻ അനുവാദം നല്കണം. മഹാഭുജാ, ഭാഗ്യം! നമ്മുടെ ഭാഗ്യം! ഇപ്പോൾ ധൃതരാഷ്ട്രൻ നമ്മളോടു ധനമിരക്കുന്നു! മുമ്പു നാം അവന്റെ സമീപത്തുചെന്ന് ഇരന്നവരാണ്! നോക്കൂ! കാലത്തിന്റെ തിരിച്ചടി നോക്കൂ! ഭൂമിയുടെ മുഴുവൻ ചക്രവർത്തിയായി വാണവനാണ് ആ രാജാവ്! ശത്രുക്കളാൽ എല്ലാ അമാത്യന്മാരും കൊല്ലപ്പെട്ട അവൻ കാടുകയറാനാണ് ഇപ്പോൾ ഭാവിക്കുന്നതെന്നോർക്കണം! ദാനമല്ലാതെ മറ്റൊന്നും മനസാ ഭവാൻ ചിന്തിക്കരുത്. ആ രാജാവ് യാചിക്കുന്നതിനെ കൊടുക്കുക. മറ്റൊന്നും ചിന്തിക്കരുത്. കൊടുക്കാതിരുന്നാലോ അതു നമുക്ക് കീർത്തികേടാണ്. ധർമ്മത്തിന്ന് ഒരു കുത്താണ്. അതു വരുത്തിവെക്കരുത്. മഹാഭുജാ! അധർമ്മം നമ്മെ ബാധിക്കരുത്! ജ്യേഷ്ഠഭ്രാതാവ് ഈശ്വരനാണ്. രാജാവിനെ കണ്ട് നീ പഠിക്കുക! കൊടുപ്പാൻ നീ അർഹനാണ്. എടുക്കാൻ നീ അർഹനല്ല ഭാരത!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന അർജ്ജുനനെ ധർമ്മരാജാവു പൂജിച്ചു ഭീമസേനൻ ചൊടിച്ച് അപ്പോൾ ഇങ്ങനെ പറഞ്ഞു.''

ഭീമൻ പറഞ്ഞു: "ഭീഷ്മന്നുവേണ്ട പ്രേതകാര്യത്തിന്നുള്ള കാര്യങ്ങൾ അർജ്ജുനാ, നാം ചെയ്യും. സോമദത്തരാജാവിന്നും, ഭൂരിശ്രവസ്സിന്നും, രാജർഷിയായ ബാൽഹീകന്നും, മഹാത്മാവായ ദ്രോണന്നും വേണ്ട ശ്രാദ്ധകാര്യങ്ങൾക്കു ധനം നമ്മൾ ചെലവുചെയ്യാം. കർണ്ണന് ശ്രാദ്ധത്തിനു വേണ്ട വക കുന്തി ചെലവുചെയ്തോളും. അവർക്കൊന്നും ആ കൗരവരാജാവ് ശ്രാദ്ധം നല്കേണ്ട എന്നാണ് എന്റെ ബുദ്ധി പറയുന്നത്. നമ്മുടെ വൈരികൾക്ക് നാം ശ്രാദ്ധം നല്കി അവരെ സന്തോഷിപ്പിച്ചുകൂടാ. ചത്താലും ആ ദുര്യോധനാദികൾ കഷ്ടത്തിൽനിന്ന് കഷ്ടത്തിൽ എത്തണം. അതാണ് ആവശ്യം. കുലപാംസനന്മാരായ അവർ ഭൂമിമുഴുവൻ മുടിച്ചവരാണ്. നീ എന്താണു കഴിഞ്ഞതൊക്കെ മറന്നു സംസാരിക്കുന്നത്? പന്ത്രണ്ടുകൊല്ലം കാട്ടിൽ കഴിച്ചുകൂട്ടിയ കാര്യം ഇത്ര എളുപ്പത്തിൽ മറന്നോ? വിഷമംപിടിച്ച അജ്ഞാതവാസം മറന്നോ? ദ്രൗപദിയുടെ ശോകം വർദ്ധിപ്പിച്ചതു മറന്നോ? അന്നൊക്കെ ധൃതരാഷ്ട്രന് നമ്മളിലുള്ള സ്നേഹം എവിടെപ്പോയിരുന്നു? കൃഷ്ണാജിനവും തോളിലിട്ട്, സർവ്വാഭരണവും ഭൂഷണങ്ങളും അഴിച്ചുവെപ്പിക്കപ്പെട്ട് പാഞ്ചാലിയോടുകൂടി രാജാവിനെ പിന്തുടർന്നുപോയവനല്ലേ ഭവാൻ? അന്ന് ദ്രോണൻ ജീവിച്ചിരുന്നില്ലേ? ഭീഷ്മൻ നാട്ടിലുണ്ടായിരുന്നില്ലേ? സോമദത്തൻ എവിടെപ്പോയിരുന്നു? പതിമ്മൂന്നുവർഷമാണ് കാട്ടിൽ നാം വന്യവൃത്തിയോടെ പാർത്തത്! ഈ വലിയച്ഛൻ അന്നു നിന്നെ അച്ഛനെപ്പോലെ നോക്കിയോ? പാർത്ഥാ, നീ അതും മറന്നോ? കുലപാംസനനായ ഈ 'കുരുട്ടുവൃദ്ധൻ' ക്ഷത്താവിനോടു (ചൂതുകളിക്കുന്ന സന്ദർഭത്തിൽ) 'എന്തുനേടി? സൗബലൻ ഇപ്പോൾ എന്തുനേടി,' എന്നു ചോദിച്ചതൊക്കെ മറന്നുപോയോ?''

വൈശമ്പായനൻ പറഞ്ഞു: "എന്നു പറയുന്ന ഭീമനോടു കൗന്തേയനായ ധർമ്മപുത്രൻ, ധീമാനായ യുധിഷ്ഠിരൻ 'എടാ ഭീമാ, നീ ഒന്നു മിണ്ടാതിരിക്ക്!' എന്നു ഭർത്സിച്ചുകൊണ്ടു പറഞ്ഞു.''

**12. യുധിഷ്ഠിരാനുമോദനം -** അർജ്ജുനൻ പറഞ്ഞു: "അല്ലയോ ഭീമാ, നീ എന്റെ ചേട്ടനാണ്. എനിക്കു നീ ഗുരുവാണ്. മറ്റൊന്നും ഞാൻ പറയുന്നില്ല. എല്ലാംകൊണ്ടും രാജർഷിയായ ധൃതരാഷ്ട്രനെ മാനിക്കണം. ആര്യന്മാർ അപകാരങ്ങളെ ഓർക്കാറില്ല. ഉപകാരങ്ങളെ മാത്രമേ ഓർക്കാറുള്ളൂ. ഇതാണ് ആര്യമര്യാദ. അത് തെറ്റാത്ത സജ്ജനങ്ങളാണ് പുരുഷോത്തമന്മാർ.''

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ അർജ്ജുനൻ ഇപ്രകാരം പറഞ്ഞതുകേട്ട് ക്ഷത്താവിനോട് കുന്തീപുത്രനും ധർമ്മിഷ്ഠനുമായ യുധിഷ്ഠിരൻ പറഞ്ഞു."

ധർമ്മപുത്രൻ പറഞ്ഞു: "വിദുരാ, എന്റെ വാക്കാൽ ഇതു കുരുരാജാവിനോടു പറയുക. മക്കൾക്ക് ശ്രാദ്ധത്തിന് ഭവാൻ എത്രധനം ഇച്ഛിക്കുന്നുണ്ടോ, അത്ര ധനം ഞാൻ നല്കുന്നതാണ്. ഭീഷ്മാദികളായ, ആപ്തന്മാരായ, സുഹൃത്തുക്കൾക്കും എന്റെ ഭണ്ഡാരത്തിൽനിന്ന് ചെലവുചെയ്തുകൊള്ളാം. ഭീമന് എന്നും അതുകൊണ്ട് കുണ്ഠിതംവരാൻ പാടില്ല.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് ധർമ്മരാജാവ് അർജ്ജുനനെ പ്രശംസിച്ചു. അപ്പോൾ ഭീമസേനൻ അർജ്ജുനന്റെ നേരെ കണ്ണിട്ട് ഒന്നുനോക്കി. അപ്പോൾ ധീമാനായ യുധിഷ്ഠിരൻ വിദുരനോടു പറഞ്ഞു: "ഭീമസേനനിൽ രാജാവ് തെല്ലും കോപംകൊള്ളരുത്. ഭീമനാണ് ബുദ്ധിമുട്ടിയവൻ. വെയിലും, മഞ്ഞും, മഴയുമൊക്കെ ഏറ്റ് കാട്ടിൽ ക്കിടന്നു ദുഃഖങ്ങൾ സഹിച്ചത് ഭീമനാണ്. അങ്ങയ്ക്ക് അതൊക്കെ അറിവുള്ളതല്ലെ? അതുകൊണ്ട് എന്റെ വാക്കാൽ രാജാവിനോടു പറയണം ഭരതർഷഭാ! 'എത്ര ധനം വേണമെന്നാണ് ആശിക്കുന്നത്, അത്ര ധനം, വേണ്ടുവോളം ധനം,

എൻെറ ഗൃഹത്തിൽനിന്ന് എടുക്കാം. ഏറ്റവും ദുഃഖിച്ചവനാണ് ഭീമൻ. അതുകൊണ്ടാണ് അവൻ മാത്സര്യം കാട്ടുന്നത്. അത് മനസ്സിൽ വെക്കരുതെന്ന് ആ രാജാവിനോടു പറയണം. രാജാവ് വിപ്രന്മാർക്കു നല്കിക്കൊള്ളട്ടെ! യഥേഷ്ടം ചെലവുചെയ്യാം. മക്കൾക്കും ഇഷ്ടർക്കുംവേണ്ടി ആ രാജാവ് കടംവീട്ടുവാൻ വിചാരിക്കുകയാകാം. എൻെറ ഈ ശരീരംപോലും അങ്ങയ്ക്ക് അധീനമാണ് രാജാവേ! ധനങ്ങളും അപ്രകാരമാണെന്നു ധരിച്ചാലും. അതിൽ യാതൊരു സംശയവും എനിക്കില്ല.''

**13. വിദുരവചനം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധർമ്മപുത്രൻ പറഞ്ഞപ്പോൾ അതൊക്കെ ധരിച്ച് വിദുരൻ ധൃതരാഷ്ട്രരാജാവിൻെറ സന്നിധിയിൽ ചെന്നു. യുധിഷ്ഠിരൻ പറഞ്ഞതെല്ലാം അറിയിച്ചു.''

വിദുരൻ പറഞ്ഞു: "നിൻെറ വാക്ക് ആദ്യംമുതല്ക്കേ എല്ലാം യുധിഷ്ഠിരനോടു പറഞ്ഞു. മഹാദ്യുതിയായ അവൻ നിൻെറ വാക്ക് കൊണ്ടാടി സ്വീകരിച്ചു. തേജസ്വിയായ അർജ്ജുനനും അവൻെറ ഗൃഹം അങ്ങയ്ക്കായി അർപ്പിച്ചിരിക്കുന്നു. ഗൃഹത്തിലുള്ള ധനവും പ്രാണൻപോലും ഭവാനായി അർച്ചിച്ചിരിക്കുന്നു. നിൻെറ ഉണ്ണിയായ ധർമ്മരാജാവ് രാജ്യം, പ്രാണൻ, ധനങ്ങൾ ഇവയൊക്കെ അർച്ചിച്ചിരിക്കുന്നു. അങ്ങ് പറഞ്ഞതും പിന്നെ വേണ്ടതുമൊക്കെ സമ്മതിച്ചിരിക്കുന്നു. മഹാഭുജനായ ഭീമൻ പലമട്ടിലുള്ള സർവ്വവിധ ദുഃഖങ്ങളും ചിന്തിച്ചിരിക്കെ അവനും പണിപ്പെട്ടു സമ്മതിച്ചു. അവനെ ധാർമ്മികനായ രാജാവും ജിഷ്ണുവും സമ്മതിപ്പിച്ച് വേഴ്ചയിൽത്തന്നെ നിർത്തി. ഭവാന് മന്യു ഉണ്ടാകരുത് എന്നും **ധർമ്മജൻ പറഞ്ഞയച്ചിട്ടുണ്ട്. ഭീമൻ ആ വൈരം ചിന്തിച്ച് അന്യായംപോലെ ചെയ്തതിൽ ഭവാനു വിഷമമൊന്നും തോന്നരുത്. ഇപ്രകാരമാണല്ലോ നരാധിപാ ക്ഷത്രിയരുടെ ധർമ്മം! പോരിൽ ക്ഷത്രിയധർമ്മത്തിൽ നില്ക്കുന്നവനാണ്** ഈ വൃകോദരൻ. ഭീമന്നുവേണ്ടി ഈ ഞാനും കിരീടിയും വീണ്ടും വീണ്ടും ഭവാനോട് ഇരക്കുകയാണ്, ഭവാൻ പ്രസാദിക്കുക! ഇവിടെയുള്ള എല്ലാ ധനത്തിന്നും പ്രഭുവാണ് ഞാൻ. അതുകൊണ്ട് ഭവാൻ ഇച്ഛിക്കുന്നിടത്തോളം ധനമെടുത്ത് ദാനധർമ്മാദികൾക്കു ചെലവുചെയ്യുക. ഭവാൻ ഈ രാജ്യത്തിന്നും അല്ലയോ ഭാരതാ, എല്ലാധനത്തിന്നും ഞങ്ങളുടെ ജീവന്നും ഈശ്വരനാണ്. ബ്രഹ്മദേയമായ അഗ്രഹാരങ്ങൾ മക്കൾക്ക് ഔർദ്ധ്വദേഹികമായി ഇവിടെയുള്ള ഗോക്കൾ, രത്നങ്ങൾ, ദാസികൾ, ദാസന്മാർ, അജം, അവികം എന്നിവയൊക്കെ വരുത്തി ബ്രാഹ്മണർക്കു ദാനംചെയ്യാം. ദീനന്മാർ, അന്ധന്മാർ, കൃപണന്മാർ എന്നിവർക്കും അങ്ങും ഇങ്ങും വിദുരാ, ഭവാൻ പാനാന്നാഢ്യങ്ങളായ ഊട്ടുപുരകൾ തീർപ്പിച്ചുകൊള്ളുക. പശുക്കൾക്കു ജലം കുടിക്കുവാൻ കൽത്തൊട്ടികൾ നിർമ്മിക്കുക, മുതലായ പുണ്യകർമ്മങ്ങളും ചെയ്യിക്കുക എന്ന് എന്നോട് രാജാവും അർജ്ജുനനും പറഞ്ഞു. ഇനി വേണ്ടതൊക്കെ ഭവാൻ ചെയ്യണം.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വിദുരൻ പറഞ്ഞപ്പോൾ ആ വാക്കുകൾ ധൃതരാഷ്ട്രൻ കൊണ്ടാടി. കാർത്തികയിൽ മഹാദാനത്തിന്ന് രാജാവ് തീരുമാനിക്കുകയും ചെയ്തു ജനമേജയാ!''

**14. ദാനയജ്ഞം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വിദുരൻ വന്നു പറഞ്ഞപ്പോൾ ധൃതരാഷ്ട്രന്നു സന്തോഷമായി. ധർമ്മപുത്രൻെറയും, അർജ്ജുനൻെറയും ഔദാര്യത്തിൽ വലിയ മതിപ്പും പ്രീതിയും തോന്നി. പിന്നെ ഭീഷ്മന്നുവേണ്ടി പ്രാജ്ഞരും, വരിഷ്ഠന്മാരുമായ ബ്രഹ്മണർഷിമാരെ വരുത്തി. സുഹൃത്തുക്കൾക്കുവേണ്ടിയും, പുത്രന്മാർക്കുവേണ്ടിയും ബ്രാഹ്മണരെ വരുത്തി.അസംഖ്യം അന്നപാനങ്ങളും, വാഹനങ്ങളും, ആച്ഛാദനങ്ങളും, സുവർണ്ണമണിരത്നങ്ങളും, ദാസികളും, ദാസന്മാരും, കോലാട്, ചെമ്മരിയാട് എന്നിവയും, രത്നങ്ങളും, കമ്പിളികളും, ഗ്രാമങ്ങളും, ക്ഷേത്രങ്ങളും, ധനങ്ങളും, കോപ്പണിഞ്ഞ ആനകളും, അശ്വങ്ങളും, വരസ്ത്രീകളും, കന്യകമാരും, എല്ലാം ദാനത്തിന്നുവേണ്ടി ഒരുക്കി. ഈ ധനങ്ങളെല്ലാം ആളും പേരും കുറിച്ച് രാജാവ് വരുത്തിയ ബ്രാഹ്മണർക്കു ദാനംചെയ്തു. ഭീഷ്മന്നുവേണ്ടി, ദ്രോണന്നുവേണ്ടി, സോമദത്തന്നുവേണ്ടി, ബാൽഹീകന്നുവേണ്ടി, ദുര്യോധനന്നുവേണ്ടി, ദുശ്ശാസനന്നുവേണ്ടി - ഇങ്ങനെ നൂറു മക്കളുടെയും മറ്റുള്ളവരുടെയും പേരിൽ പേരുപറഞ്ഞു ദാനം നിർവ്വഹിച്ചു. ജയദ്രഥപ്രഭൃതികളെയും മറ്റ് സുഹൃത്തുക്കളെയും ധൃതരാഷ്ട്രൻ വിസ്മരിച്ചില്ല. വളരെ ധനങ്ങൾ ദക്ഷിണയായ നല്കിയ ആ ശ്രാദ്ധയജ്ഞം 'പൊടിപൂര'മായി നടന്നു. അനേകം ധനങ്ങളും, രത്നങ്ങളും യുധിഷ്ഠിരാനുമതിയോടുകൂടി ധൃതരാഷ്ട്രൻ ദാനംചെയ്തു. എപ്പോഴും ആൾക്കാരും, ഗണകന്മാരും, ലേഖകന്മാരും യുധിഷ്ഠിരൻ പറയുകയാൽ നൃപനോടു ചോദിച്ചു: 'കല്പിക്കുക! എന്താണ് ദാനത്തിന്ന് ഇനി വേണ്ടത്? എല്ലാം ഇവിടെ സമൃദ്ധിയായി തയ്യാറുണ്ട്' എന്ന് രാജാവ് പറഞ്ഞപ്പോൾ ദാനം ആരംഭിച്ചു.

നൂറു കൊടുക്കേണ്ടവർക്ക് ആയിരം നൽകി. ആയിരം കൊടുക്കേണ്ടവർക്കു പതിനായിരം! ഇങ്ങനെ ധൃതരാഷ്ട്രരാജാവ് കുന്തീപുത്രൻെറ ആജ്ഞപ്രകാരം നല്കി. ഇപ്രകാരം ധൃതരാഷ്ട്രനായ ആ മേഘം ഒരു ഭയങ്കരമായ ധനവർഷമാണ് വർഷിച്ചത്. കാർമേഘം പെയ്യുന്ന വർഷം സസ്യങ്ങളെ എന്നപോലെ ധനവർഷത്താൽ ബ്രാഹ്മണരെ തർപ്പിച്ചു. ബ്രാഹ്മണർക്കു നല്കിയതിന്നുശേഷം എല്ലാ ജാതിക്കാരെയും അല്ലയോ മഹാമതേ! അന്നപാനങ്ങൾകൊണ്ടും, രത്നൗഘങ്ങൾകൊണ്ടും ആ രാജാവ് ആറാടിച്ചു! വസ്ത്രരത്നധനങ്ങളാകുന്ന ഒഴുക്കോടും, മൃദംഗപടഹനാദമാകുന്ന ശബ്ദത്തോടും, പശു, കുതിര മുതലായ തിമംഗലങ്ങൾ ചേർന്ന ചുഴിയോടും നാനാരത്നങ്ങൾചേർന്ന ആ രത്നാകരം (സമുദ്രം) ഗ്രാമാഗ്രഹാരങ്ങളാകുന്ന ദ്വീപകളോടും, രത്നസ്വർണ്ണാദികളാകുന്ന ജലപൂരത്തോടുംകൂടി, ധൃതരാഷ്ട്രനാകുന്ന ചന്ദ്രനാൽ വേലിയേറ്റംകൊണ്ട ആ ധനസാഗരം, ലോകത്തെ ധനദാനത്തിൽ മുക്കി നീന്തിത്തുടിപ്പിച്ചു.

ഇപ്രകാരം പുത്രപൗത്രന്മാർക്കും, പിതൃക്കൾക്കും, മരിക്കുന്നതിന്നു മുമ്പെ തനിക്കും ഗാന്ധാരിക്കും മഹാരാജാവേ, ഔർദ്ധ്വദേഹികം ദാനംചെയ്തു. അനേകം ദാനങ്ങൾ എടുത്തു കൊടുത്ത് രാജാവ് എപ്പോൾ തളർന്നുവോ, അപ്പോൾ രാജാവ് ദാനയജ്ഞം മതിയാക്കി. ആ രാജാവ് ഇങ്ങനെ ദാനയജ്ഞം നടനനർത്തനകലാലാസ്യാഢ്യമായി വളരെ അന്നദാനത്തോടും വളരെ ദക്ഷിണയോടുംകൂടി നടത്തി. ഇപ്രകാരം പത്തുദിവസം ദാനങ്ങൾ നല്കി ഭൂപതിയായ അംബികാസുതൻ പുത്രപൗത്രന്മാർക്കുള്ള കടം തീർത്തു ഭാരതാ!''

**15. ധൃതരാഷ്ട്രനിര്യാണം -** വൈശമ്പായനൻ പറഞ്ഞു: "പ്രഭാതമായപ്പോൾ അംബികാപുത്രൻ, ധൃതരാഷ്ട്രരാജാവ് വനവാസത്തിന്ന് ഒരുങ്ങി. പാണ്ഡുപുത്രന്മാരെ വിളിച്ച് ഗാന്ധാരിയോടുകൂടി ധീമാനായ ധൃതരാഷ്ട്രൻ യഥാവിധി വേദജ്ഞന്മാരായ വിപ്രരെക്കൊണ്ട് കാർത്തികമാസം പൗർണ്ണമിയിൽ ഇഷ്ടംചെയ്യിച്ചു. അഗ്നിഹോത്രം നടത്തി. വല്ക്കലം അജിനം എന്നിവ ഉടുത്തു. വധുക്കളോടുകൂടി രാജാവ് ഗൃഹംവിട്ട് ഇറങ്ങി.

അവർ ഇറങ്ങുന്നതു കണ്ടതോടുകൂടി കൗരവപാണ്ഡവസ്ത്രീജനങ്ങളും കൗരവവംശജന്മാരും കൂട്ടത്തോടെ നില

വിളിച്ചു. അവിടെ ആ രാജധാനി ആർത്തനാദംകൊണ്ടു മുഖരിതമായി. വൈചിത്രവീര്യരാജാവിൻെറ പോക്ക് എല്ലാവരുടെയും ഹൃദയത്തെ തകർത്തുകളഞ്ഞു. ഉടനെ പൂവും മലരും മറ്റുമായി ഗൃഹത്തെ പൂജിച്ച്, രാജാവ് അർത്ഥദാനങ്ങളിൽ ഭൃത്യവർഗ്ഗങ്ങളെയൊക്കെ പൂജിച്ച്, അവിടെനിന്ന് ഇറങ്ങി. ഉടനെ രാജാവായ യുധിഷ്ഠിരൻ കൈകൂപ്പി വിറച്ച്, നിറഞ്ഞകണ്ണുകളോടെ ഉറക്കെ നിലവിളിച്ചു. 'പുണ്യവാനേ! ഭവാൻ എങ്ങോട്ടു പോകുന്നു?' എന്നു പറഞ്ഞയുടനെ യുധിഷ്ഠിരൻ നിലത്തുവീണു! മഹാദുഃഖം അടക്കി, വീണ്ടും വീണ്ടും നെടുവീർപ്പുവിട്ട് ഭാരതാഗ്രനായ അർജ്ജുനൻ 'ധർമ്മരാജാവേ, ഇതു വയ്യ' എന്നു പറഞ്ഞു ധർമ്മപുത്രനെ ദീനനായി, ക്ഷീണഭാവത്തോടെ പിടിച്ചെഴുന്നേല്പിച്ചു.

വൃകോദരൻ, ഫൽഗുനൻ, വീരന്മാരായ മാദ്രീപുത്രന്മാർ, വിദുരൻ, സഞ്ജയൻ, വൈശ്യാപുത്രനായ യുയുത്സു, കൃപൻ, വിപ്രന്മാരോടുകൂടി ധൗമ്യൻ – ഇവരെല്ലാം കണ്ണുനീരൊഴുകുന്ന മുഖത്തോടെ ബാഷ്പനിരുദ്ധകണ്ഠന്മാരായി അവരെ അനുഗമിച്ചു. ആ സമയത്ത് എന്താണു കാണുന്നത്? കുന്തി മുമ്പേ നടക്കുന്നു! അവളുടെ ചുമലിൽ കൈവെച്ചുകൊണ്ട് കണ്ണുകെട്ടിയ ഗാന്ധാരി നടക്കുന്നു.* ഗാന്ധാരിയുടെ ചുമലിൽ കൈവെച്ച് പിന്നാലെ ധൃതരാഷ്ട്രനും വിശ്വാസത്തോടെ നടക്കുന്നു. ഈ പോക്ക് കണ്ടതോടുകൂടി കൃഷ്ണയും സുഭദ്രയും കൊച്ചുകുഞ്ഞിനെ കൈയിൽ വെച്ച് കൗരവവധുവായ ഉത്തരയും ചിത്രാംഗദയും മറ്റു സ്ത്രീകളും കൗരവവധുക്കളും രാജാവിനോടുകൂടി ഇറങ്ങി. മരിച്ചുപോയ പുത്രന്മാരുടെ ഭാര്യമാരും മറ്റു വധുക്കളുമെല്ലാം അവരുടെ യാത്രകണ്ട് ഹൃദയംനൊന്ത് വാവിട്ടു നിലവിളിച്ചു. രാജാവേ, കുരരികളെപ്പോലെ നിലവിളിക്കുന്ന അവരുടെ ശബ്ദംകൊണ്ട് രാജധാനി മുഴങ്ങി. ഉടനെ ബ്രാഹ്മണരുടെയും ക്ഷത്രിയരുടെയും വൈശ്യരുടെയും ശൂദ്രരുടെയും ഭാര്യമാരെല്ലാം അവിടെ വന്നു ചുറ്റുംകൂടി. അവർ പോകുന്ന ആ പോക്കിൽ പൗരവർഗ്ഗമെല്ലാം ഹസ്തിനാപുരത്തിൽ ദുഃഖത്തിൽ മുങ്ങിപ്പോയി. പണ്ട് ചൂതിൽ കൗരവന്മാരുടെ ചൂതരങ്ങിൽനിന്നു പാണ്ഡവന്മാർ പാഞ്ചാലിയോടുകൂടി പോകുമ്പോൾ എപ്രകാരം ദുഃഖിച്ചുവോ അതുപോലെ ദുഃഖപൂർണ്ണമായിരുന്നു അവർക്ക് ഈ വനയാത്ര.

ഹസ്തിനാപുരത്തിലെ കൗരവവധുക്കൾ സൂര്യചന്ദ്രന്മാർക്കുപോലും യഥേഷ്ടം കാണുവാൻപറ്റാത്തവിധം അന്തഃപുരത്തിൽ വസിക്കുന്ന മനോഹരികളായ രാജാകുമാരികളാണ്. ആ സുന്ദരിമാർ ശങ്കവിട്ടു പുറത്തിറങ്ങി, രാജാവ് കാട്ടിലേക്കു പോകുമ്പോൾ അവരുടെ പിന്നാലെ ശോകാകുലരായിനടന്ന് ബഹുജനാകുലമായ രാജവീഥിയിൽ ചെന്നെത്തി.''

**16. കുന്തീവനപ്രസ്ഥാനം -** വൈശമ്പായനൻ പറഞ്ഞു: "പ്രാസാദങ്ങളിലും ഹർമ്മ്യങ്ങളിലും താഴെയും മേലെയും എല്ലായിടത്തും സ്ത്രീകളുടെയും പുരുഷന്മാരുടെയും നിലവിളി ഉച്ചത്തിലുണ്ടായി. സ്ത്രീപുരുഷന്മാർ തിങ്ങിയ രാജവീഥിയിലൂടെ ധീമാനായ ആ രാജാവ്, വിറച്ചുതൊഴുത് അങ്ങനെ പണിപ്പെട്ട് നടന്നുപോന്നു. ഹസ്തിനപുരംവിട്ട് വർദ്ധമാനവഴിയിലൂടെ നടന്നു. ആ ജനക്കൂട്ടത്തെ പിന്നെ മടക്കിയയച്ചു. രാജാവിൻെറ കൂടെ വിദുരനും കാട്ടിലേക്കു പോകുവാൻ തന്നെ തീരുമാനിച്ചു. ധൃതരാഷ്ട്രൻെറ പ്രധാനമന്ത്രിയായിരുന്ന സഞ്ജയൻ, ഗാവൽഗണിപുത്രനായ സൂതൻ, അവരുടെകൂടെ കാട്ടിലേക്കുപോകുവാൻ തീരുമാനിച്ചു. എന്നാൽ ധൃതരാഷ്ട്രൻ കൃപനെയും യുയുത്സുവിനെയും അതിൽ നിന്നു പിന്തിരിപ്പിച്ച്, അവരെ ധർമ്മപുത്രനെ ഏല്പിച്ചു. പൗരന്മാരെയൊക്കെ പിന്തിരിപ്പിച്ചു. അപ്പോൾ യുധിഷ്ഠിരരാജാവ് അന്തഃപുരസ്ത്രീകളോടുകൂടി ധൃതരാഷ്ട്രാനുജ്ഞയോടെ മടങ്ങിപ്പോരുവാൻ തീർച്ചയാക്കി. അവൻ വനത്തിലേക്ക് അവരെ പിന്തുടരുന്ന കുന്തിയോടു പറഞ്ഞു: 'ഞാൻ രാജാവിൻെറകൂടെ പോവുകയാണ്. അമ്മ മടങ്ങിപ്പൊയ്ക്കൊള്ളുക. വധുക്കളോടുകൂടി അല്ലയോ രാജ്ഞീ, നഗരത്തിലേക്കു പോവുക! തപസ്സിന്നു നിശ്ചയിച്ച ധർമ്മിഷ്ഠനായ രാജാവ് എഴുന്നള്ളട്ടെ.' ഇപ്രകാരം ധർമ്മപുത്രൻ പറഞ്ഞപ്പോൾ കണ്ണിൽ കണ്ണുനീർനിറഞ്ഞ കുന്തി ഗാന്ധാരിയെ പിടിച്ചുകൊണ്ട് നടന്നു.''

കുന്തി പറഞ്ഞു: "യുധിഷ്ഠിരാ! രാജാവേ, നീ ഒരിക്കലും സഹദേവനിൽ മുഷിയരുത് കേട്ടോ! അവൻ എന്നിൽ കൂറുള്ളവനാണ്. നിന്നിലും എപ്പോഴും കൂറുള്ളവനാണ്. പോരിൽ പിന്മാറാത്ത കർണ്ണനെ നീ എന്നും ഓർക്കണം. മോനേ, അവൻ പോരിൽ വീരനായിരുന്നു. പ്രജ്ഞകെട്ടവളായ ഞാൻ അന്ന് ഉപേക്ഷിച്ചവനാണ് എൻെറ ഉണ്ണി. അമ്മയുടെ ഈ കരൾ കാരിരുമ്പാണു മോനേ! ആ സൂര്യപുത്രനെ കാണാതെ അമ്മയുടെ കരൾ നൂറുനൂറു കഷണമായി പൊട്ടിച്ചിതറിയില്ലല്ലോ! ഇപ്രകാരം പോയതിൽ ഞാൻ അരിന്ദമാ, എന്തു ചെയ്യും? എൻെറ വലിയ തെറ്റ് ആ സൂര്യപുത്രനെ വെളിവാക്കിയില്ല എന്നതാണ്. അവന്നുവേണ്ടി, അവൻെറ ആത്മാവിൻെറ ഗതിക്കുവേണ്ടി, മുഖ്യമായ ദാനം മഹാബാഹോ, നീ ചെയ്യണം. അല്ലയോ അരികർശനനായ മകനേ, നീ എപ്പോഴും അനുജന്മാരോടുകൂടി പാഞ്ചാലിക്ക് ഇഷ്ടപ്പെടുന്നമട്ടിൽ, ഇഷ്ടമായ നിലയിൽ നില്ക്കണം. ഭീമനും അർജ്ജുനനും നകുലനും സഹദേവനും അപ്രകാരം തന്നെ നീയും തമ്മിൽ ഇണങ്ങി നില്ക്കണം. കുലത്തിൻെറ ഭാരം നിന്നിലാണു നില്ക്കുന്നത്. ഞാൻ വനത്തിൽവെച്ച് ശ്വശുരൻെറയും ശ്വശ്രുവിൻെറയും പാദശുശ്രൂഷചെയ്ത് ഗാന്ധാരിയോടുകൂടി പാർക്കട്ടെ! ചേറണിഞ്ഞ് തപസ്സു ചെയ്തു വസിക്കട്ടെ മക്കളെ!''

വൈശമ്പായനൻ പറഞ്ഞു: ഇപ്രകാരം അമ്മ പറഞ്ഞതുകേട്ട് ധർമ്മബുദ്ധിയായ, വാഗ്മിയായ, യുധിഷ്ഠിരൻ അനുജന്മരോടുകൂടി വിഷാദിച്ചു നിന്നു. ഒരക്ഷരവും ഉത്തരം പറഞ്ഞില്ല. മുഹൂർത്തസമയം ധ്യാനിച്ചുനിന്ന് ധർമ്മരാജാവായ യുധിഷ്ഠിരൻ ചിന്താശോകപരായണനായി, ദീനനായി അമ്മയോടു പറഞ്ഞു.''

യുധിഷ്ഠിരൻ പറഞ്ഞു: "അമ്മേ, എന്തുറപ്പാണ് ഇത്? ഇതു വലിയ കടുപ്പംതന്നെ! അമ്മേ, അങ്ങനെ ചെയ്യരുതേ! ഞാൻ ഇതു സമ്മതിക്കുകയില്ല. അമ്മേ, പ്രസാദിക്കണേ! പുരംവിട്ടു കാട്ടിൽപോയ ഞങ്ങളെ മുമ്പ് 'വിദുളയുടെ കഥ' കൃഷ്ണൻമുഖേന പറഞ്ഞുതന്നു പ്രേരിപ്പിച്ചു. അങ്ങനെയുള്ള അമ്മ ഇപ്പോൾ ഈ മക്കളെ വിട്ടു കാടുകയറുകയാണോ? പ്രിയദർശയായ അമ്മേ! വിദുളാവാക്കു ചിന്തിച്ച് നീ ഞങ്ങളെ ഉപേക്ഷിക്കരുതേ! രാജാക്കന്മാരെയൊക്കെ വധിച്ച് രാജ്യം ഞാൻ നേടിയിരിക്കുന്നു. നരർഷഭനായ വാസുദേവൻ മുഖേന നീ പറഞ്ഞ് ഇളക്കിവിട്ട വിദുളാവാക്യമോർത്ത് ഞങ്ങൾ പ്രജ്ഞയുള്ളവരായി. അന്ന് ഞാൻ കേട്ടതായ അമ്മയുടെ ബുദ്ധി ഇപ്പോൾ എങ്ങോട്ടുപോയി? ക്ഷത്രധർമ്മസ്ഥിതി ഉപദേശിച്ചുതന്ന നീ അതൊക്കെ കൈയിലെത്തിയപ്പോൾ ഉപേക്ഷിച്ചുപോകയാണോ? അമ്മേ! ഈ ഞങ്ങളെ

* സൗദാസൻ ഋതുപർണ്ണരാജാവിൻെറ പൗത്രനായിരുന്നു. കല്മാഷപാദൻ എന്നുകൂടി പേരുണ്ട്. മേരുമഹർഷിയുടെ ശാപംനിമിത്തം അവൻ നരഭോജിയായ രാക്ഷസനായി. ആദിപർവ്വം 176-ാം അദ്ധ്യായത്തിൽ ഈ കഥ വിവരിച്ചിട്ടുണ്ട്.

ഉപേക്ഷിച്ച്, ഈ രാജ്യവും ഉപേക്ഷിച്ച്, ഈ നില്ക്കുന്ന സ്നുഷമാരെയും ഉപേക്ഷിച്ചു പോവുകയാണോ? ദുർഗ്ഗാരണ്യം വാഴാൻ എന്താണമ്മയ്ക്കു തോന്നാൻ! യശസ്വിനിയായ അമ്മേ, നീ പ്രസാദിക്കണേ!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം തൊണ്ടയിടറി മകൻ പറയുന്നതു കേട്ടിട്ടും അശ്രുപൂർണ്ണമായ കണ്ണുകളോടെ അവൾ വീണ്ടും നടന്നു. അപ്പോൾ ഭീമൻ പറഞ്ഞു.''

ഭീമൻപറഞ്ഞു: "അമ്മേ, കുന്തീദേവി, എങ്ങോട്ടു പോകുന്നു! പുത്രൻ നേടിയ രാജ്യം ഏറ്റ് അനുഭവിച്ച് രാജധർമ്മങ്ങൾ നേടേണ്ടുന്ന കാലത്ത് അമ്മയ്ക്ക് എന്താണിങ്ങനെ തോന്നാൻ? അമ്മേ എന്തിനാണ് നീ ഞങ്ങളെക്കൊണ്ട് ഈ ലോകം മുടിപ്പിച്ചത്? പിന്നെ എന്തുകൊണ്ടാണ് ഇങ്ങനെ ഇപ്പോൾ സർവ്വസ്വവും ഉപേക്ഷിച്ച്, ഞങ്ങളെയും ഉപേക്ഷിച്ച്, കാടുകയറുവാൻ ഉറച്ചത്? ഇങ്ങനെയായിരുന്നു നിന്റെ വിചാരമെങ്കിൽ കാട്ടിൽനിന്നു ഭവതി കൊച്ചുകുട്ടികളായിരുന്ന ഞങ്ങളെ എന്തിന്ന് ഇങ്ങോട്ടു കൊണ്ടുപോന്നു? ദുഃഖശോകാർത്തരായ മാദ്രീനന്ദനന്മാരെ നീ കാണുക! അമ്മേ, പ്രസാദിച്ചാലും! യശസ്വിനീ, നീ കാട്ടിലേക്ക് പോകല്ലേ! അമ്മേ, ബലാർജ്ജിതമായ യുധിഷ്ഠിരശ്രീയെ നീ സ്വീകരിച്ചാലും.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പലവിധം ആവലാതി പറയുന്ന മക്കളുടെ വാക്കുകൾ കാടുപൂകുവാൻ ഉറച്ച ആ ഭാമിനി കേട്ടില്ല. വിഷണ്ണമുഖിയായി പാഞ്ചാലി അമ്മയെ പിന്തുടർന്നു. അമ്മ കാടുകയറുന്നു എന്നുകണ്ട് സുഭദ്രയോടുംകൂടി അവൾ വായവിട്ട് നിലവിളിച്ചു. കരയുന്ന മക്കളെ അവൾ വീണ്ടും വീണ്ടും നോക്കി. എന്നിട്ടും നില്ക്കാതെ മഹാപ്രാജ്ഞയായ കുന്തി കാട്ടിലേക്കു നടന്നു. വനവാസത്തിന്ന് തീരുമാനിച്ചുനടന്നു. അവളെ സ്ത്രീകളോടും. ഭൃത്യരോടുംകൂടിയ പാണ്ഡവന്മാർ വീണ്ടും പിന്തുടർന്നു. പിന്നെ കണ്ണുനീർ തുടച്ച് അവൾ മക്കളോടു പറഞ്ഞു.''

**17. കുന്തീവാക്യം –** കുന്തി പറഞ്ഞു: "പാണ്ഡവാ, നീ പറഞ്ഞത് ശരിയാണ്. ഉണ്ണീ, രാജാക്കന്മാരേ, നിങ്ങളെ ഞാൻ മുമ്പ് ഇളക്കിത്തീർത്തു എന്നതു ശരിയാണ്. രാജ്യം ചൂതിൽ തോറ്റു നഷ്ടപ്പെട്ട് നിങ്ങൾ ജ്ഞാതിമാരാൽ സുഖഭ്രഷ്ഠരായിത്തീർന്നു. നിങ്ങൾ അപമാനിതരായി. അപ്പോഴാണ് ഞാൻ അന്നു നിങ്ങളെ ഇളക്കിവിട്ടത്! പുരുഷേന്ദ്രന്മാരേ, പാണ്ഡുവിന്റെ സന്താനങ്ങൾ നശിക്കരുതെന്നു ഞാൻ കരുതി. നിങ്ങൾക്കു കീർത്തിക്കു കുറവുണ്ടാകരുതെന്ന് ഞാൻ കരുതി. അതുകൊണ്ടാണ് മക്കളേ, ഞാൻ നിങ്ങളെ അന്നിളക്കിവിട്ടത്. നിങ്ങളെല്ലാവരും ഇന്ദ്രസമന്മാരാണ്. ദേവവിക്രമന്മാരാണ്. നിങ്ങൾ ശത്രുക്കളുടെ മുഖം നോക്കി നില്ക്കുവാൻപാടില്ല. അതുകൊണ്ടാണ് മക്കളേ, ഞാൻ അന്നു നിങ്ങളെ ഇളക്കിവിട്ടത്! ധർമ്മിഷ്ഠന്മാരിൽ വെച്ച് ശ്രേഷ്ഠനാണ് യുധിഷ്ഠിരൻ. നീയോ ഇന്ദ്രതുല്യനുമാണ്. നിങ്ങൾ വീണ്ടും കാട്ടിൽക്കിടന്ന് ദുഃഖിക്കുവാൻ ഇടവരരുത് എന്നു വിചാരിച്ചാണ് മക്കളെ അന്നു ഞാൻ നിങ്ങളെ ഇളക്കിവിട്ടത്. പതിനായിരം ആനയ്ക്കുള്ള ശക്തിയുള്ളവനാണ്, വിഖ്യാതവിക്രമനാണ് ഈ ഭീമൻ. അങ്ങനെയുള്ള ഈ ഭീമൻ കഷ്ടതയൊന്നും ഏല്ക്കരുത് എന്നു വിചാരിച്ചാണ് മക്കളേ, ഞാൻ അന്നു നിങ്ങളെ ഇളക്കിവിട്ടത്! ഭീമസേനന്റെ അനുജനായ ഇവൻ വാസവതുല്യനാണ്. അങ്ങനെയുള്ള വിജയൻ താണുപോകരുതേ എന്നുള്ള വിചാരത്താലാണ് മക്കളേ, അന്നു ഞാൻ നിങ്ങളെ ഇളക്കിവിട്ടത്. നകുലനും, സഹദേവനും ഗുരുവർത്തികളാണ്. അവർ വിശന്നുഴന്ന് കഷ്ടപ്പെടരുതെന്നു ചിന്തിച്ചാണ് മക്കളേ, അന്നു ഞാൻ നിങ്ങളെ ഇളക്കിവിട്ടത്.

ഈ നില്ക്കുന്ന പാഞ്ചാലി, ശ്യാമയായ മനോഹരി, ആയതനേത്രയായ ഇവൾ വെറുതെ സഭയിൽ ശത്രുക്കളാൽ ക്ലിഷ്ടയായി. അതിന്നു പ്രതികാരം ചെയ്യാതിരിക്കുവാൻ പാടില്ല എന്നു വിചാരിച്ചാണ്. മക്കളേ, അന്നു ഞാൻ നിങ്ങളെ ഇളക്കിവിട്ടത്! ഭീമാ, നിങ്ങൾ കാൺകെത്തന്നെയല്ലേ വാഴപോലെ വിറച്ചുനില്ക്കെ തീണ്ടാരിയായ ഈ പെണ്ണിനെ ശത്രുക്കളാൽ ക്ലിഷ്ടമായ ഇവളെ ചൂതിൽ ജയിച്ച അവർ പിടിച്ചിഴച്ചത്. ആ ദുശ്ശാസനൻ മൂർഖസ്വഭാവംമൂലം അവളെ ദാസിയെപ്പോലെ വലിച്ചിഴച്ചില്ലേ? അന്നു ഞാൻ തീർച്ചപ്പെടുത്തി ഈ ദുഷ്പ്രവൃത്തി ചെയ്തവരുടെ കുലമെല്ലാം തോറ്റുപോയി എന്ന്. അതൊക്കെ കണ്ടുകൊണ്ട് എന്റെ ശ്വശുരന്മാരായ ഗുരുക്കന്മാർ സഭയിൽ ഇരിക്കുന്നുണ്ടായിരുന്നു. അവൾ ദൈവം നാഥനെന്നു പറഞ്ഞു കുരരിപ്പിടപോലെ കരഞ്ഞു. എന്നാൽ ബുദ്ധികെട്ട മഹാപാപിയായ ദുശ്ശാസനൻ അപ്പോൾ അവളുടെ മുടി ചുറ്റിപ്പിടിച്ച് വലിച്ച അന്ന് ഞാൻ ബോധംകെട്ട് വീണുപോയി മക്കളേ! അങ്ങനെ തേജസ്സ് കെട്ടുപോയ നിങ്ങളുടെ തേജസ്സ് വർദ്ധിച്ചുകാണുവാൻ അന്നു വിദുളാവാക്കുകൊണ്ട് ഞാൻ നിങ്ങളെ ഇളക്കിവിട്ടതാണ് മക്കളേ! നിങ്ങൾ അത് ഓർക്കണം. ഈ പാണ്ഡുരാജാവിന്റെ വംശം എന്റെ മക്കൾ കാരണമായി നശിക്കരുതേ എന്നു വിചാരിച്ച് ഉണ്ണികളേ, അന്ന് ഞാൻ നിങ്ങളെ ഇളക്കിവിട്ടതാണ്. ആരിൽനിന്നാണോ വാംശം ഇടിയുന്നത്, വംശംകെട്ടവനായ അവന്റെ പുത്രപൗത്രന്മാർക്ക് പുണ്യലോകം ലഭിക്കയില്ല രാജാവേ!

ഞാൻ എന്റെ ഭർത്താവിന്റെ മഹത്തായ രാജ്യഫലം പണ്ട് അനുഭവിച്ചവളാണ് മക്കളേ! മഹാദാനങ്ങൾ നല്കി, വിധിപോലെ ഞാൻ സോമാപാനം ചെയ്തു. ഞാൻ കൃഷ്ണനെ പ്രേരിപ്പിച്ചത് എനിക്കുവേണ്ടിയല്ല. നിങ്ങളെക്കൊണ്ട് യുദ്ധംചെയ്യിച്ച് ഭൂമി നേടി എനിക്കു സുഖിക്കണമെന്നു വിചാരിച്ചല്ല. മക്കളേ, അമ്മയ്ക്ക് അങ്ങനെ ഒരു ആശ ഉണ്ടായിട്ടില്ല. വിദുളാവാക്കുവഴിയായി മക്കളെ പ്രേരിപ്പിച്ചത് നിങ്ങളുടെ അഭിമാനം പാലിക്കുവാൻ വേണ്ടിയാണ്.

പുത്രന്മാർ നേടിയ രാജ്യഫലം ഞാൻ ഇച്ഛിക്കുന്നില്ല മക്കളേ. തപസ്സുകൊണ്ട് എന്റെ പുണ്യവാനായ പതിയുടെ ലോകത്തെയാണ് മക്കളേ, ഇപ്പോൾ ഞാൻ ഇച്ഛിക്കുന്നത്. വനവാസികളായ ശ്വശുരനേയും, ശ്വശ്രുവിനേയും ഉപാസിച്ച് ഞാൻ എന്റെ ശരീരം ശോഷിപ്പിക്കും യുധിഷ്ഠിരാ! ഭീമൻ മുതലായ സഹോദരന്മാരോടുകൂടി കുരുശ്രേഷ്ഠാ, മോനേ, നീ തിരിച്ചുപോകൂ! നീ ധർമ്മത്താൽ മനസ്സുവെക്കുക! നിന്റെ മനസ്സു വലുതായിവരും.

**18. വനപ്രവേശം –** വൈശമ്പായനൻ പറഞ്ഞു: 'കുന്തി ഇപ്രകാരം പറഞ്ഞതുകേട്ടപ്പോൾ രാജാവേ, ആ പാണ്ഡവന്മാർ ലജ്ജിച്ചുപോയി. നല്ലവരായ അവർ പാഞ്ചാലിയോടുകൂടി പിന്തിരിച്ചു. ഉടനെ അന്തഃപുരസ്ത്രീകൾ മുഴുവൻ നിലവിളിക്കുന്ന ശബ്ദംകൊണ്ട് അവിടം മുഖരിതമായി. കുന്തിയുടെ പോക്കുകണ്ട് കരയാത്തവർ ആരുമുണ്ടായിരുന്നില്ല. ഉടനെ പാണ്ഡവന്മാരെല്ലാം രാജാവിനെ വലംവെച്ച് അഭിവാദ്യംചെയ്തു ഒഴിച്ചുപോന്നു. കുന്തിയെ പിൻവാങ്ങുവാൻ പിന്നെ പ്രേരിപ്പിച്ചില്ല. അപ്പോൾ തേജസ്വിയായ അംബികാസുതൻ, ധൃതരാഷ്ട്രൻ ഗാന്ധാരിയേയും വിദുരനെയും വിളിച്ച് ഇപ്രകാരം പറഞ്ഞു.''

ധൃതരാഷ്ട്രൻ പറഞ്ഞു: "യുധിഷ്ഠിരന്റെ പെറ്റമ്മ കുന്തി തിരിച്ചുപോകുന്നതല്ലെ നല്ലത്! യുധിഷ്ഠിരൻ പറഞ്ഞതൊക്കെ സത്യമാണ്. മഹാഫലമായ പുത്രൈശ്വര്യം, വലുതായ ഐശ്വര്യം, എല്ലാം ഉപേക്ഷിച്ച് മക്കളെയുംവിട്ട് മുമ്പത്തെപ്പോലെ ഇവൾ കാട്ടിലേക്കു പോകുന്നത് എന്താണ്? രാജ്യംവാണ് തപം, ദാനം, വ്രതം എന്നിവയോടെ ജീവി

ക്കുവാൻ ഇവൾക്കു സാധിക്കുമല്ലോ. ഇവൾ എന്റെ വാക്കു കേൾക്കട്ടെ! ഗാന്ധാരീ, ഞാൻ വധൂശുശ്രൂഷകൊണ്ട് സന്തുഷ്ടനായി. അതുകൊണ്ട് ധർമ്മജ്ഞേ, നീ ഇവളെ മടങ്ങിപ്പോകുവാൻ സമ്മതിക്കൂ.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധൃതരാഷ്ട്രൻ പറഞ്ഞപ്പോൾ ഗാന്ധാരിയും കുന്തിയോട് രാജാവിന്റെ വാക്കു മുഴുവനും പറഞ്ഞു. വിശേഷാൽ തന്റെ വാക്കും അവളോടു പറഞ്ഞു. ആ ദേവി വനവാസത്തിന്ന് ഉറച്ചാണു പോന്നത്. അവളെ പിന്തിരിപ്പിക്കുവാൻ സാധിച്ചില്ല. ധർമ്മിഷ്ഠയും, സതിയുമായ കുന്തിയെ സമ്മതിപ്പിക്കുവാൻ ആർക്കും കഴിഞ്ഞില്ല. അവളുടെ ആ നിലയും നിശ്ചയവും അറിഞ്ഞ് കുരുശ്രേഷ്ഠർ ഒഴിച്ചുപോയി എന്നു കണ്ട് കുരുനാരികൾ വീണ്ടും കരയുവാൻതുടങ്ങി.

പാർത്ഥന്മാരും എല്ലാ വധൂജനങ്ങളും പോയതിന്നു ശേഷം പ്രാജ്ഞനായ ധൃതരാഷ്ട്രൻ വനത്തിലേക്കു പോയി. പാണ്ഡവന്മാർ ദീനരായി, ദുഃഖശോകപരായണരായി, വാഹനങ്ങളിൽക്കയറി സ്ത്രീകളോടുകൂടി എല്ലാവരും ഹസ്തിനപുരത്തിലെത്തി.

ഹർഷംകെട്ട്, ആനന്ദവും നശിച്ച്, ബാലവൃദ്ധസ്ത്രീകളോടുകൂടിയ ഹസ്തിനാപുരം ഉത്സവം കഴിഞ്ഞമാതിരി നിഷ്പ്രഭമായി, പാണ്ഡവരുടെ എല്ലാവരുടെയും ഉത്സാഹം വിട്ടുപോയി. എല്ലാവരും ദുഃഖത്തിൽ മുഴകി. കുന്തി വേർപെട്ടുപോയ ദുഃഖത്താൽ തള്ളപ്പശു വിട്ടുപോയ കുട്ടികൾപോലെയായി.

ധൃതരാഷ്ട്രൻ അന്നത്തെ പകൽനടന്ന് ദൂരെ എത്തി. പിന്നെ ഗംഗാതീരത്തെത്തി അവിടെ അവർ പാർത്തു. വേദജ്ഞരായ ബ്രാഹ്മണർ മുറപ്രകാരം ഇട്ടു കത്തിച്ച അഗ്നികൾ തപോവനത്തിൽ അതാതിടത്ത് ഏറ്റവും ശോഭിച്ചു. ആ വൃദ്ധനായ നരനാഥനും അവിടെ അഗ്നി കൂട്ടി അഗ്നിയെ ഉപാസിച്ചു. വിധിപോലെ രാജാവ് ഹോമിച്ചു. സന്ധ്യക്ക് ആദിത്യനെ ഉപാസിച്ചു ഭാരതാ!

രാജാവിന്ന് ദർഭപ്പുല്ലുകൊണ്ട് മെത്ത വിദുരനും, സഞ്ജയനുംകൂടി ഉണ്ടാക്കി. കുരുവീരന്റെ അടുത്തുതന്നെ ഗാന്ധാരിക്കും മെത്തയുണ്ടാക്കി. പിന്നെ ഗാന്ധാരിയുടെ അടുത്തായി ദർഭവിരിച്ച് അതിൽ സാധുവ്രതസ്ഥയായ കുന്തി, യുധിഷ്ഠിരരാജാവിന്റെ പെറ്റമ്മ, ഇരുന്നു. അവർ വിളിച്ചുപറഞ്ഞാൽ കേൾക്കാവുന്ന ദൂരത്തായി വിദുരനും സഞ്ജയനും ഇരുന്നു. യഥാസ്ഥാനം യാജകരും ഇരുന്നു. അവരെ സഹായിക്കുന്ന വിപ്രരും ഇരുന്നു.

വിപ്രന്മാർ വേദം ഉച്ചരിച്ചുകൊണ്ടിരുന്നു. അഗ്നി കത്തിജ്ജ്വലിച്ചു. ബ്രാഹ്മിപോലെ ആ രാത്രി പ്രീതിപ്പെടുന്നവിധത്തിൽ വന്നുചേർന്നു. പിന്നെ ആ രാത്രി കഴിഞ്ഞപ്പോൾ അവൻ പൂർവ്വാഹ്നക്രിയ ചെയ്തു. അഗ്ന്യാഹുതി കഴിച്ച് യഥാക്രമം എല്ലാവരും അവിടെനിന്നുപോയി. വടക്കോട്ടുതിരിഞ്ഞ് ഉപവാസികളായ അവർ നടന്നു. ആദ്യത്തെ രാത്രിയിലെ അവരുടെ പാർപ്പ് വളരെ ദുഃഖകരമായിരുന്നു. നഗരവാസികളും നാട്ടുകാരും ദുഃഖിച്ചതും ദുഃഖമേറ്റതും എല്ലാം അവരുടെ മനസ്സിനെ ആകുലമാക്കിയിരുന്നു.''

**19. ശതയൂപാശ്രമവാസം** – വൈശമ്പായനൻ പറഞ്ഞു: 'പിന്നെ പുണ്യജനങ്ങൾ വാഴുന്ന പരിശുദ്ധമായ ഗംഗാതീരത്തിൽ ധൃതരാഷ്ട്രൻ വിദുരന്റെ അഭിപ്രായമനുസരിച്ചു വസിച്ചു. വനവാസികളായ ബ്രാഹ്മണർ അവനെ ചെന്നു കണ്ടു. വളരെയധികം ക്ഷത്രിയന്മാരും ശൂദ്രന്മാരും ചെന്നു കണ്ടു ഭാരതാ! അവർ ചുറ്റുമിരുന്നു പല പുണ്യകഥകളും പറയുക പതിവായി. വിധിപോലെ അവരെ അർച്ചിച്ച് ശിഷ്യരോടുകൂടി പറഞ്ഞുവിട്ടു. സന്ധ്യയോടുകൂടി രാജാവ് ഗംഗനദിയിലിറങ്ങി വിധിപോലെ ശുദ്ധിചെയ്തു. കീർത്തിമതിയായ ഗാന്ധാരിയുംകൂടെ പോയി. വെവ്വേറെ എല്ലാവരും തീർത്ഥത്തിൽ കുളിച്ച്, വിദുരാദികളും മറ്റുള്ളവരും കർമ്മങ്ങൾ ചെയ്തു ഭാരതാ!

കുന്തിഭോജന്റെ പുത്രിയായ കുന്തി കുളിച്ചുവരുന്ന ശ്വശുരനായ വൃദ്ധനെയും ഗാന്ധാരിയെയും ഗംഗതീരത്തിലേക്കു കൈപിടിച്ച് എത്തിച്ചു. രാജയാജകന്മാർ വേദീപരിസ്തരം ചെയ്തു. സത്യസംഗരനായ രാജാവ് സന്ധ്യാഹുതി ചെയ്തു. പിന്നെ ഗംഗാതീർത്ഥംവിട്ട് നിയതനും സംയതേന്ദ്രിയനുമായ വൃദ്ധരാജാവ് ആൾക്കാരോടുകൂടി കുരുക്ഷേത്രത്തിൽച്ചെന്നു. അവിടെച്ചെന്ന് ധീമാനായ ശതയൂപൻ എന്ന രാജർഷിയെക്കണ്ടു.

കേകയരാജ്യം വാണിരുന്ന പരന്തപനായിരുന്നു ആ രാജാവ്. തന്റെ പുത്രനിൽ ജനങ്ങളുടെ ഐശ്വര്യമെല്ലാം ഏല്പിച്ച് വനത്തിലേക്കു പോയി. അവനോടുകൂടി രാജാവ് വ്യാസാശ്രമത്തിലും ചെന്നെത്തി. അവിടെവെച്ച് ആ രാജാവ് കുരുമുഖ്യനായ ധൃതരാഷ്ട്രനെ സ്വീകരിച്ചു. അവിടെ ദീക്ഷയെടുത്ത് കൗരവരാജാവ് ശതയൂപാശ്രമത്തിൽ പാർപ്പുറപ്പിച്ചു.

വ്യാസന്റെ നിർദ്ദേശപ്രകാരം ആ മഹാമതിയായ രാജാവ് ആരണ്യകവിധാനത്തെയെല്ലാം ധൃതരാഷ്ട്രരാജാവിന്ന് ഉപദേശിച്ചു. ഇപ്രകാരം തപസ്സുകൊണ്ട് മഹാശയനായ ധൃതരാഷ്ട്രരാജാവ് ആത്മാവിനെ തന്നിൽ ഇണക്കി. കൂട്ടുകാരെയും തന്നിൽ ഇണക്കി.

അപ്രകാരംതന്നെ മരവുരിയും തോലുമുടുത്ത ഗാന്ധാരീദേവി കുന്തിയോടുകൂടി തുല്യമായ വ്രതമെടുത്തു. രാജാവേ, കർമ്മം, മനസ്സ്, വാക്ക്, കണ്ണ് എന്നിവയാൽ ഇന്ദ്രിയസമൂഹത്തെയൊക്കെ ജയിച്ചു. വലിയ തപസ്സുചെയ്ത് മനസ്സിനെയും അടക്കി.

എല്ലുംതോലും അവശേഷിച്ച്, മാംസം ശുഷ്കിച്ച്, ജടയും അജിനവും മരവുരിയും ധരിച്ച് ആ രാജാവ് മഹർഷിയെപ്പോലെ മോഹംകൂടാതെ തപസ്സുചെയ്തു. സുബുദ്ധിയും, ധർമ്മാർത്ഥവിജ്ഞനുമായ വിദുരൻ സഞ്ജയനോടുകൂടി സഭാര്യനായ രാജാവിനെ ശുശ്രൂഷിച്ചു. വല്ക്കലധാരിയായ രാജാവ് വലിയ തപസ്സുമൂലം കൃശനായി. എന്നാലും ആ രാജാവ് ജിതാത്മാവായി.''

**20. നാരദവാക്യം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ ആ രാജാവിനെക്കാണുവാൻ നാരദൻ, പർവ്വതൻ, ദേവലൻ മുതലായ വലിയ തപസ്വികൾ, ശിഷ്യരോടുകൂടെ വ്യാസൻ, മറ്റു സിദ്ധന്മാർ, മനീഷികൾ, വൃദ്ധനും ധാർമ്മികനുമായ ശതയൂപൻ എന്നിവരെല്ലാം ധൃതരാഷ്ട്രനെ കാണുവാനെത്തി. അവരെ വിധിപ്രകാരം കുന്തി പൂജിച്ചു. ആ താപസന്മാർ അവളുടെ പരിചര്യകൊണ്ട് സന്തോഷിച്ചു. അവിടെ ധർമ്മ്യമായ കഥകൾ മഹർഷികൾ പറഞ്ഞു. മഹാത്മാവായ ധൃതരാഷ്ട്രനെ പുണ്യകഥകൾ പറഞ്ഞ് സന്തോഷിപ്പിച്ചു. കഥാപ്രസംഗമദ്ധ്യേ നാരദൻ പ്രത്യക്ഷമായിക്കണ്ട ചില കാര്യങ്ങൾ ചില കഥകൾ പറഞ്ഞു.''

നാരദൻ പറഞ്ഞു: "കേകയാധിപനായി നിർഭയനായി ശ്രീമാനായി ഒരു രാജാവുണ്ടായിരുന്നു. ശതയൂപരാജാവിന്റെ പിതാമഹനായിരുന്നു അദ്ദേഹം. സഹസ്രചിത്യൻ എന്നാണ് ആ രാജാവിന്റെ പേര്. ധർമ്മിഷ്ഠനായ മൂത്ത മകന് അദ്ദേഹം രാജ്യം നല്കി. അങ്ങനെ മഹാത്മാവായ സഹസ്രചിത്യൻ എന്ന രാജാവ് കാട്ടിലേക്കു പോയി. ദീപ്തമായ തപസ്സിന്റെ മറുകരയ്ക്കെത്തി. ദേവേന്ദ്രന്റെ സംസ്ഥാനത്തിൽ ആ മഹാദ്യുതി ചെന്നെത്തി. സഞ്ചാരിയായ ഞാൻ പല പ്രാവശ്യവും ആ രാജാവിനെ ഇന്ദ്രപുരിയിൽ വെച്ചു

കണ്ടിട്ടുണ്ട്. തപസ്സുകൊണ്ട് അഘംപോയ ആ രാജാവിന്ന് ആ സിദ്ധി ലഭിച്ചു.

ഇപ്രകാരം ശൈലാലയനായ ആ രാജാവ്, ഭഗദത്ത ൻെറ മുത്തച്ഛൻ, തപോബലംകൊണ്ട് ദേവേന്ദ്രൻെറ ഗൃഹ ത്തിലെത്തി. മഹാശയനായ പൃഷദ്ധ്രൻ വജ്രതുല്യനായ രാജാവായി വാണു. തപസ്സുമൂലം അവനും ഇപ്രകാരംതന്നെ ഭൂമിവിട്ട് സ്വർഗ്ഗംനേടി. ഈ കാട്ടിൽതന്നെയാണ് മാന്ധാ താവിൻെറ പുത്രൻ പുരുകുത്സൻ എന്ന രാജാവ് മഹാസി ദ്ധിയെ നേടിയത്. ഏതൊരു രാജാവിൻെറ വല്ലഭയായിട്ടാണ് സരിൽപ്രവരയായ ഗംഗാനദി നിന്നത്. ആ രാജാവും ഈ അരണ്യത്തിൽ വന്നു തപസ്സുചെയ്തിട്ടാണ് സ്വർഗ്ഗം നേടി യത്. രാജാവായ ശശലോമനും വലിയ ധാർമ്മികനായിരുന്നു. ഈ വനത്തിൽ തപസ്സുചെയ്തിട്ടാണ് അവനും സ്വർഗ്ഗത്തി ലെത്തിയത്. വേദവ്യാസൻെറ പ്രസാദത്താൽ ഭവാനും ഈ തപോവനത്തിലെത്തിച്ചേർന്നു. ദുഷ്പ്രാപ്യമായ മുഖ്യപദം ഭവാനും പ്രാപിക്കുന്നതാണ് രാജാവേ! നീയും അല്ലയോ നൃപവ്യാഘ്രാ തപസ്സിൻെറ അവസാനത്തിൽ ശ്രീ കലരുന്ന വിധം ഗാന്ധാരിയോടുകൂടി ആ മഹാത്മാക്കൾനേടിയ ഗതി നേടുന്നതാണ്. നിത്യവും ഇന്ദ്രൻെറ സമീപത്തിൽ വസി ക്കുന്ന പാണ്ഡു നിന്നെ സ്മരിക്കുകയാണ്. ഭവാനെ എന്നും അവൻ ശ്രേയസ്വിയാക്കിത്തീർക്കും. രാജാവേ! ഭവാ ൻെറ ശുശ്രൂഷയാൽ കീർത്തിമതിയായ ഗാന്ധാരിയും നിൻെറ ഈ വധുവായ കുന്തിയും ഭർത്തൃസാലോക്യം പ്രാപിക്കു ന്നതാണ്. യുധിഷ്ഠിരൻെറ മാതാവേ, അവൻ ശാശ്വതധർ മ്മിഷ്ഠനാണ്. ദിവ്യചക്ഷുസ്സുകൊണ്ട് ഞങ്ങൾ ഇതു കാണു **ന്നുണ്ട് രാജാവേ! വിദ്വാൻ മഹാനായ ധർമ്മപുത്രനിൽ ചെന്നുചേരും. ഇവിടെനിന്ന് ഈ സഞ്ജയനും ധ്യാനം കൊണ്ട് സ്വർഗ്ഗത്തിലെത്തിച്ചേരും.''**

**വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം നാരദൻ പറ** ഞ്ഞതുകേട്ട് മഹാത്മാവായ **കൗരവേന്ദ്രൻ തൻെറ പത്നി** യോടുകൂടി പ്രീതനായി. വിദ്വാനായ രാജാവ് നാരദൻെറ **വാക്യത്തെ** പ്രശംസിച്ചു. നാരദനെ പൂജിച്ചു. പിന്നെ മറ്റു **മുനിമാരും** നാരദനെ വേണ്ടവിധം പൂജിച്ചു. വീണ്ടും വീണ്ടും **അവരെല്ലാം** ധൃതരാഷ്ട്രരാജാവിൻെറ പേരിൽ പ്രീതരായി. നാരദൻ പറഞ്ഞ വാക്കിനെ ആ ദ്വിജസത്തമന്മാർ പുക ഴ്ത്തി. ഉടനെ രാജർഷിയായ ശതയൂപൻ പറഞ്ഞു.''

ശതയൂപൻ പറഞ്ഞു: "കുരുരാജാവിന് മഹാദ്യുതേ, ഭഗവാനേ! ഭവാൻ വലിയ ശ്രദ്ധയുണ്ടാക്കി. ഈ സർവ്വജന ങ്ങൾക്കും എനിക്കും ശ്രദ്ധയുണ്ടാക്കി മഹാദ്യുതേ! എനി ക്കൊരു കാര്യം അറിയേണ്ടതുണ്ട്. അതു ഞാൻ ചോദി ക്കുന്നു മഹാശയാ! അതു ധൃതരാഷ്ട്രരാജാവിൻെറ പേരി ലാണ് ലോകപൂജിതനായ ദേവർഷേ! സർവ്വവൃത്താന്തതത്ത്വ ജ്ഞനും ദിവ്യദൃഷ്ടിയുള്ളവനുമായ ഭവാൻ നരർക്ക് വിപ്രർ ഷേ, നാനാപ്രകാരത്തിലുള്ള ഗതി കാണുന്നുണ്ടല്ലോ. രാജാ ക്കന്മാർക്ക് ഇന്ദ്രസാലോക്യം നീ പറഞ്ഞുവല്ലോ. ഈ നരേ ന്ദ്രൻെറ ലോകങ്ങളെപ്പറ്റി ഭവാൻ പറഞ്ഞില്ലല്ലോ മഹാമുനേ! ഈ രാജാവിൻെറ സ്ഥാനവും കേൾക്കുവാൻ ഞാൻ ഇച്ഛി ക്കുന്നു. പ്രഭോ ഭവാൻ അത് ഏതുവിധമാണെന്നും പറഞ്ഞു തരുമോ? തത്ത്വമായി പറഞ്ഞാലും!''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം തൻെറ മന സ്സിൽക്കണ്ടത് ശതയൂപൻ ചോദിച്ചപ്പോൾ ആ സഭാമദ്ധ്യ ത്തിൽവെച്ച് ദിവ്യദൃക്കും തപോനിധിയുമായ നാരദൻ പറ ഞ്ഞു.''

നാരദൻ പറഞ്ഞു: "യദൃച്ഛയാൽ ശക്രൻെറ സദസ്സിൽ ശചീപതിയായ ശക്രനെ ഞാൻ കണ്ടു. പാണ്ഡുരാജാവിനെ യും കണ്ടു. അവിടെവച്ച് ധൃതരാഷ്ട്രനെപ്പറ്റി പറയുന്നതു ഞാൻ കേട്ടു. ഈ രാജാവ് ചെയ്യുന്ന ഉഗ്രമായ തപസ്സിനെ പ്പറ്റിയായിരുന്നു പ്രസംഗവിഷയം. അതിൽ ദേവരാജാവു തന്നെ പറഞ്ഞത് ഞാൻ ഇപ്രകാരം കേട്ടു. ഇനി മൂന്നുകൊ ല്ലത്തെ ആയുസ്സുകൂടിയുണ്ട് ധൃതരാഷ്ട്രന്ന്. പിന്നെ ഗാന്ധാ രിയോടുകൂടി അവൻ കുബേരഭവനത്തിലെത്തും. അവിടെ വിത്തേശനാൽ ഈ രാജാവ് സുൽകൃതനാകും. ഇഷ്ടം പോലെ ഗമിക്കുന്ന വിമാനത്തിൽ കയറി, ദിവ്യാഭരണഭൂഷി തനായി, ഋഷിപുത്രനും മഹാഭാഗനുമായി, തപസ്സുകൊണ്ടു പാപങ്ങൾ ഛേദിക്കുന്നവനായി, ദേവന്മാരുടെയും ഗന്ധർ വ്വന്മാരുടെയും ആശരേശ്വരന്മാരുടെയും ലോകങ്ങൾതോറും ഇഷ്ടംപോലെ ഗാന്ധാരിയുമൊത്തു സഞ്ചരിക്കും. ഇതാണ ല്ലോ ഭവാൻ ചോദിച്ചത്? നിങ്ങളോട് ഈ മഹാദേവരഹ സ്യം പ്രീതിയോടെ ഞാൻ പറഞ്ഞു. അതുകൊണ്ട് ജ്ഞാന സമ്പന്നരായ നിങ്ങൾ തപസ്സുകൊണ്ടു പാപം നീങ്ങിയവരാ യിരിക്കുന്നു.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ദേവർഷി പറ ഞ്ഞ മധുരമായ വർത്തമാനംകേട്ട് എല്ലാവരും സന്തോഷിച്ചു. രാജാവും വളരെ പ്രീതനായി. ഇപ്രകാരം ധൃതരാഷ്ട്രൻെറ സമീപത്തിരുന്ന് ആ മനീഷികൾ പ്രസംഗിച്ചു. പിന്നെ സിദ്ധ ഗതിയുള്ളവരായ അവർ യഥേഷ്ടം പോവുകയുംചെയ്തു.

**21. പാണ്ഡവപരിതാപം -** വൈശമ്പായനൻ പറഞ്ഞു: "കൗരവേന്ദ്രനായ ധൃതരാഷ്ട്രൻ വനത്തിൽ പോയപ്പോൾ പാണ്ഡവന്മാർ ശോകാർത്തരായി. അമ്മ വിട്ടുപിരിഞ്ഞതി ലുള്ള ദുഃഖം ചെറുതല്ലായിരുന്നു. പൗരന്മാരെല്ലാം രാജാവി നെപ്പറ്റി ദുഃഖിച്ചു. നാലുംകൂടിയ വഴിയിലും മറ്റിടങ്ങളിലും, ജനങ്ങൾ കൂടുന്നിടത്തൊക്കെ, രാജാവിനെപ്പറ്റി പറയുവാൻ തുടങ്ങി. വിപ്രന്മാരും സംസാരിക്കുന്നുണ്ടായിരുന്നു. നിർജ്ജ നമായ കാട്ടിൽ ആ രാജാവ് എങ്ങനെ പാർക്കുന്നു! വൃദ്ധ രായ ഗാന്ധാരിയും കുന്തിയും എങ്ങനെ പാർക്കുന്നു? സുഖാർഹനായ ആ രാജർഷി സുഖംകെട്ട് മഹാവനത്തി ലേക്കു പോയത് എന്തു നിലയിലാണാവോ? പ്രജ്ഞാദൃഷ്ടി യായ ആ രാജാവ്, മക്കളൊക്കെ മരിച്ച ആ രാജാവ്, എന്തു ചിന്തിച്ചാണ് കാട്ടിലേക്കു പോയത്? മക്കളെ കാണാ തെ കുന്തി ജീവിക്കുന്നതു ചിന്തിക്കുമ്പോൾ കഷ്ടംതോ ന്നുന്നു. ദുഷ്കരമായ ആ ജീവിതം എങ്ങനെ അവൾ നയി ക്കുന്നു? അവൾ രാജ്യശ്രീയും വെടിഞ്ഞ് കാട്ടിൽ പോയി. വലിയ ത്യാഗംതന്നെ! കുട്ടികൾപോലും കൂടുന്നിടത്തെല്ലാം ഇതാണു സംസാരം. പാണ്ഡവന്മാരുടെ കഥയാണെങ്കിൽ, വനത്തിൽ അവർ പോയ അന്നുമുതൽ ശോകപരായണ രായി കഴിയുകയാണ്. വൃദ്ധയായ അമ്മയെ ഓർത്ത് വളരെ നാൾ പുരത്തിൽ അവർ വസിച്ചില്ല. അപ്രകാരംതന്നെ സകല മക്കളും മരിച്ചുപോയ വൃദ്ധനായ ആ മന്നവനെയും മഹാഭാഗയായ ഗാന്ധാരിയെയും ധീരനായ വിദുരനെയും ചിന്തിക്കുമ്പോൾ അവർക്കെല്ലാം മ്ലാനതയാണ്. യാതൊരു തെളിവും പ്രീതിയും പാണ്ഡവരിൽ ആരിലുമുണ്ടായില്ല. രാജ്യകാര്യങ്ങളിൽ പ്രീതിയില്ല, സ്ത്രീകളിൽ പ്രീതിയില്ല.ഇങ്ങ നെ ആ രാജാവിനെ ചിന്തിക്കുന്നവരെല്ലാം നിർവ്വേദം പൂണ്ട വരായി. ഒന്നിലും രുചിയില്ലാത്തവരായി. ആ ഘോരമായ ജ്ഞാതിവധം അവർ വീണ്ടും വീണ്ടും സ്മരിച്ചു. പോർക്ക ളത്തിൽ ബാലനായ അഭിമന്യുവെ വധിച്ച കാര്യം അവർ വീണ്ടും വീണ്ടും ഓർത്തു.

പോരിൽ പിന്മാറാത്ത കർണ്ണൻെറ കാര്യം ചിന്തിച്ചു. ദ്രൗപദീപുത്രന്മാരുടെ കഥയോർത്തു. മറ്റ് ഇഷ്ടന്മാരുടെ കഥ ചിന്തിച്ചു. ഈ വധങ്ങളെയൊക്കെ ഓർത്ത് ആ വീര ന്മാർ അതിഹർഷം വിട്ടമാതിരിയായി എല്ലാവരും. വീരന്മാർ ചത്ത് രത്നങ്ങൾകെട്ട പാർത്തട്ടിനെ കണ്ട് എപ്പോഴും ചിന്തി ച്ച് മനസ്സിൽ യാതൊരു ശമവുമുണ്ടായില്ല. മക്കൾ മരിച്ച പാഞ്ചാലിയും സാത്വതിയായ സുഭദ്രയും യാതൊരു മന

ശ്ശാന്തിയും കാണാതെ, അപ്രഹൃഷ്ടരായി നെടുവീർപ്പിട്ട് കഴിഞ്ഞുകൂടി. അവരിൽ എല്ലാവരിലും ഒരേയൊരു ആശ മാത്രം നിലനിന്നു. ഉത്തരയുടെ പുത്രനായ പരീക്ഷിത്ത് എന്ന പൈതലിൻെറ മുഖംകണ്ട് ജനമേജയാ, നിൻെറ അച്ഛൻെറ മുഖം കണ്ട് ആ പൂർവ്വപിതാമഹന്മാർ ജീവിതത്തിൽ ആശിച്ചു. അവർ അങ്ങനെ പ്രാണൻ ധരിച്ചു ഭാരതാ!''

**22. യുധിഷ്ഠിരയാത്ര** - വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പുരുഷവ്യാഘ്രന്മാരായ പാണ്ഡവന്മാർ, അമ്മയുടെ ഇഷ്ടത്തിന്നു പാത്രമായ പാണ്ഡവന്മാർ, അമ്മയെത്തന്നെ ചിന്തിച്ചു. ആ വീരന്മാരെല്ലാം ഒരേടത്തു കൂടിയിരുന്ന് അമ്മയെ ഓർത്തു ദുഃഖിച്ചു. രാജ്യകാര്യങ്ങളിൽ മുമ്പെ ആസക്തരായ അവർ ഇപ്പോൾ രാജ്യകാര്യങ്ങൾ പുരിയിലെങ്ങും ചെയ്യാതായി. ശോകത്തിൽ മുങ്ങിപ്പോയ അവർ ഒന്നും ചെയ്യുവാൻ ഇഷ്ടപ്പെട്ടില്ല. അവർ അമ്മയെത്തന്നെ ചിന്തിച്ചു. കൃശയായ കുന്തി, ആ വൃദ്ധരായ ദമ്പതിമാരെ എങ്ങനെ താങ്ങും? മക്കളൊക്കെ ചത്തുപോയി ആശ്രയമില്ലാത്തവനായ ആ രാജാവ് എങ്ങനെ ജീവിക്കുകയായിരിക്കും? ചെന്നായ്ക്കൾ ചുറ്റിനടക്കുന്ന കാട്ടിൽ എങ്ങനെ രാജാവ് പത്നിയോടുകൂടി വസിക്കുന്നു? ബന്ധുക്കളും മക്കളുമൊക്കെ ചത്തൊടുങ്ങിയ ഗാന്ധാരീദേവിയുടെ കഥയെന്താണ്? ഭർത്താവ് വൃദ്ധൻ, പോരെങ്കിൽ കുരുടൻ, ആശ്രയമൊന്നുമില്ല! അവർ വിജനമായ കാട്ടിൽ എങ്ങനെ ജീവിക്കും'? ഇപ്രകാരം ഓരോരുത്തരും വന്നു പറയുന്നതു കേൾക്കുമ്പോൾ അവരുടെ ദുഃഖവും വിഷമവും വർദ്ധിക്കുകയായി. അങ്ങനെ ധൃതരാഷ്ട്രനെക്കാണുവാൻ കാട്ടിലേക്കു പോകുവാൻ അവർ തീർച്ചയാക്കി. സഹദേവൻ രാജാവിൻെറ മുമ്പിൽ കുനിഞ്ഞു കൈകൂപ്പി ഇപ്രകാരം പറഞ്ഞു: 'രാജാവേ! ഭവാൻ എൻെറ ഹൃദയം അമ്മയെക്കാണുവാൻ വെമ്പുന്നുണ്ടെന്ന് അറിയുന്നു! അത്ഭുതം! കാര്യഗൗരവം ചിന്തിച്ച് അമ്മയെക്കാണുവാനുള്ള ആഗ്രഹം ഞാൻഉണർത്താതിരുന്നതാണ്. യാത്രയെപ്പറ്റിയുള്ള സംഗതി പറയുന്നു. ദിവസം വന്നടുത്തു! രാജാവേ, പോകാം ഭാഗ്യം! കുന്തി തപസ്സിലിരിക്കുന്ന ഇരിപ്പ് നമ്മൾക്കു കാണാം. അമ്മ ഇപ്പോൾ തലമുടി ജടയാക്കിയിട്ടുണ്ടാകും. കാശകുശകളുടെ മൂർച്ചയുള്ള അഗ്രഭാഗംകൊണ്ട് അമ്മയുടെ കൈ മുറിഞ്ഞിട്ടുണ്ടാകും. ഏറ്റവും സുഖമേറിയ മണിമാളികയിൽ ജീവിച്ചു വളർന്ന എൻെറ അമ്മ ഇപ്പോൾ തളർന്നിട്ടുണ്ടാകും. ആ നിലയിലാണ് രാജാവേ, ഞാൻ അമ്മയെക്കാണുക! വല്ലാതെ തളർന്ന മട്ടിൽ ദുഃഖിച്ചിരിക്കുന്നതായിക്കാണുന്നു. ഭാരത രാജാവേ, മർത്ത്യരുടെ ഗതി നിത്യമല്ല, ശാശ്വതമല്ല. രാജപുത്രിയായ കുന്തി ഇപ്പോൾ കാട്ടിൽ ദുഃഖിച്ചിരിക്കുന്നു.''

വൈശമ്പായനൻ പറഞ്ഞു: "സഹദേവൻ പറഞ്ഞതു കേട്ടു നാരീപ്രവരയായ പാർഷതീദേവി രാജാവിനെ പൂജിച്ച് അഭിനന്ദിച്ചു പറഞ്ഞു.''

പാഞ്ചാലി പറഞ്ഞു: "രാജാവേ, കുന്തീദേവിയെക്കാണുവാൻ എന്നാണു സാധിക്കുക? അമ്മ ഇപ്പോൾ ജീവിച്ചിരിക്കുന്നുണ്ടോ? ജീവിച്ചിരിക്കുന്നുണ്ടെങ്കിൽ എനിക്ക് അവളെ കാണുന്നതിൽ പ്രീതിയുണ്ട് രാജാവേ! അങ്ങയുടെ കരൾ എന്നും ധർമ്മത്തിൽ നില്ക്കട്ടെ! രാജേന്ദ്രാ, ഭവാൻ ഞങ്ങളെ ശ്രേയസ്സോടു കൂട്ടിച്ചേർക്കും. അങ്ങയുടെ പാദത്തിൻകീഴിൽ ഈ വധുക്കൾ ഉത്തരവും പ്രതീക്ഷിച്ചു നില്ക്കുകയാണ്. കുന്തി ഗാന്ധാരിമാരെയും ശ്വശുരനെയും കാണുവാൻ കാത്തുകൊണ്ടാണ് വധുക്കൾ നില്ക്കുന്നത്!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ദ്രൗപദീദേവി പറഞ്ഞപ്പോൾ രാജാവ് എല്ലാ സേനാധിപന്മാരെയും വരുത്തി ഇങ്ങനെ പറഞ്ഞു: 'തേരും ആനയും വളരെയുള്ളതായ എൻെറ സൈന്യത്തെക്കൂടി ഇറക്കുവിൻ! കാട്ടിലേക്കു പോയി അവിടെ വസിക്കുന്ന ധൃതരാഷ്ട്രരാജാവിനെക്കാണുക! 'സ്ത്രീജനാദ്ധ്യക്ഷന്മാരെ വിളിച്ചു പറഞ്ഞു. പലതരം യാനങ്ങളും, പല്ലക്കുകളും ഒരുക്കുക. രാജവധുക്കൾക്കുപോകാം. വണ്ടി, വാണിഭവേശ്മങ്ങൾ, ഭണ്ഡാരശില്പിമാർ ഇവരൊക്കെ കുരുശ്രേഷ്ഠൻെറ ആശ്രമത്തിലേക്കു പോരട്ടെ! നല്ലമാതിരി അകമ്പടി കൂട്ടണം! രാജാവിനെ കാണുവാൻ ആഗ്രഹമുള്ള ഏത് ആൾക്കും പോരാം. രക്ഷാസൈന്യത്തെ ചുറ്റും കൂട്ടണം. സൂതപൗരോഗന്മാർ എല്ലാവരും മടപ്പള്ളി അടച്ച്, പോന്നുകൊള്ളട്ടെ! എൻെറ ഭക്ഷ്യഭോജ്യങ്ങളും ഇപ്പോൾ വണ്ടിയിൽ കയറ്റട്ടെ! നാളെയാണു യാത്രയെന്നു പരസ്യം ചെയ്യണം. അതിന്ന് അമാന്തം പാടില്ല. വഴിക്കു വിശ്രമിക്കുവാനുള്ള പലതരം കൂടാരങ്ങൾ ഉണ്ടാക്കിക്കണം.

ഇപ്രകാരം അനുജന്മാരോടു ചേർന്നുനിന്ന് പാണ്ഡവനായ യുധിഷ്ഠിരൻ കല്പിച്ചു. പിറ്റേന്നാൾ നാരിമാരോടും, വൃദ്ധരോടുംകൂടി യാത്രയായി. ജനങ്ങളെ കാത്തു വെളിയിൽ അഞ്ചു ദിവസങ്ങൾ വഴിക്കു പാർത്തു. പിന്നെ രാജാവ് ആ കാട്ടിലേക്കു പ്രവേശിക്കുകയും ചെയ്തു.''

**23. ധൃതരാഷ്ട്രൻെറ ആശ്രമം** - വൈശമ്പായനൻ പറഞ്ഞു: "ഭാരതസത്തമനായ രാജാവ് ഉടനെ കല്പന നല്കി. ലോകപാലതുല്യന്മാരായ അർജ്ജുനാദിവീരന്മാരുടെ അധീനത്തിലുള്ള സൈന്യത്തെ നടത്തുവാൻ ആജ്ഞാപിച്ചു. പ്രീതിയോടെ സൈന്യങ്ങളെ കൂട്ടുവാൻ ശംഖശബ്ദംകൊണ്ട് അറിയിച്ചു. 'ഒരുക്കുക ഒരുക്കുക!' എന്ന് ആർപ്പുവിളിച്ച് ആർക്കുന്ന സാദികളുടെ ശബ്ദവും മാറ്റൊലിക്കൊണ്ടു. ചിലർ യാനങ്ങളാൽ ചെന്നു. ചിലർ പായുന്ന ഹയങ്ങളിൽ ക്കയറിച്ചെന്നു. കത്തുന്ന അഗ്നിപോലെ ശോഭിക്കുന്ന തേരുകളാൽ ചിലർ എത്തിക്കഴിഞ്ഞു. ചിലർ ആനകളാലും, മറ്റു ചിലർ ഒട്ടകങ്ങളാലും ചെന്നു. നഖരപ്രാസയോധികളായ കാലാളുകളും നിരന്നു. നഗരവാസികളും നാട്ടുകാരും പല യാനങ്ങളാലും എത്തി. എല്ലാവരും രാജാവിനെ പിന്തുടർന്നു. കുരുശ്രേഷ്ഠനായ ധൃതരാഷ്ട്രനെ കാണുവാനുള്ള ആ യാത്ര വളരെ കേമമായിരുന്നു. രാജകല്പനയാൽ ആചാര്യനായ ഗൗതമൻ, കൃപൻ പടനായകനായി ആശ്രമത്തിലേക്കു നടന്നു.

പിന്നെ വിപ്രരോടുകൂടി കുരുരാജാവായ യുധിഷ്ഠിരൻ, വന്ദിമാഗധസൂതന്മാരുടെ സ്തുതിഗീതം കേട്ടും, തലയ്ക്കു മേലെ പിടിച്ച വെൺകൊറ്റക്കുടയോടും, വലിയ തേർക്കൂട്ടത്തോടുംകൂടി ഭാരതചക്രവർത്തിയായ യുധിഷ്ഠിരൻ, എഴുന്നള്ളി. കുന്നിന്നു തുല്യമായ ആനകളുമായി ഭീമകർമ്മാവായ ഭീമനും, യന്ത്രായുധങ്ങൾ തയ്യാറാക്കിയമട്ടിൽ പോയി. മാദ്രീപുത്രന്മാരും അപ്രകാരം സുസംവൃതരായി കുതിരപ്പുറത്തു കയറി യാത്രയായി. ചട്ടയിട്ട് ഉന്നതമായ ധ്വജം ഉയർത്തി അവർ പാഞ്ഞുപോയി. മഹാത്മാവായ അർജ്ജുനനും വെള്ളക്കുതിരകളെക്കെട്ടിയ സൂര്യാഭമായ രഥത്തിൽ ക്കയറി രാജാവിൻെറ പിന്നാലെ യാത്രയായി. പാഞ്ചാലി മുതലായ സ്ത്രീകളൊക്കെ പല്ലക്കിൽ കയറി. അവർ ധനം വിതറിക്കൊണ്ടാണു പോയത്. അവർ സ്ത്രീജനാദ്ധ്യക്ഷയുടെ രക്ഷയിലാണു പോയത്. സമൃദ്ധിയായി ആനകളും കുതിരകളും രഥങ്ങളും എല്ലാം വേണുവീണാസ്വനങ്ങളാൽ നാദിതമായി. അപ്പോൾ പാണ്ഡവപ്പട ശോഭിച്ചു ഭരതർഷഭാ!

അഴകുള്ള പുഴകളുടെ തീരങ്ങളിലും പൊയ്കകളുടെ തീരങ്ങളിലും പാർത്തുകൊണ്ട് ആ കുരുപുംഗവർ യാത്ര തുടർന്നു. തേജസ്വിയായ യുയുത്സുവും പുരോഹിതനായ ധൗമ്യനും യുധിഷ്ഠിരൻെറ കല്പനപ്രകാരം ഹസ്തിനപുരത്തിൽ വസിച്ച് നഗരസംരക്ഷ നടത്തി.

പതുക്കെ പാവനമായ യമുനാനദി കയറിക്കടന്നു. ധീമാനായ ആ രാജർഷി ശതയൂപൻെറ ആശ്രമം ദൂരെനിന്നു കണ്ടു. ധൃതരാഷ്ട്രരാജാവിൻെറ ആശ്രമവും ദൂരത്തായി നോക്കിക്കണ്ടു. പിന്നെ എല്ലാവർക്കും സന്തോഷമായി. എല്ലാവരും വാഹനങ്ങളിൽനിന്ന് ഇറങ്ങി, മഹാനാദം മുഴക്കി കാട്ടിലൂടെ നടന്നു ഭരതർഷഭാ!''

**24. യുധിഷ്ഠിരാദിധൃതരാഷ്ട്രസമാഗമം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ പാണ്ഡവന്മാർ ദൂരത്തുനിന്നുതന്നെ ഇറങ്ങി. കാൽനടയായി നൃപൻെറ ആശ്രമത്തിലേക്കു വിനയം കൊണ്ടു കുനിഞ്ഞ ശിരസ്സോടെ പോയി. ആ യോദ്ധാക്കളും നാട്ടിൽപ്പാർക്കുന്നവരും കാൽനടയായി പിന്തുടർന്നു. കുരുമുഖ്യവധുക്കളും അപ്രകാരം പിന്തുടർന്നു. പിന്നെ ആ പാണ്ഡുനന്ദനന്മാർ ധൃതരാഷ്ട്രൻെറ ആശ്രമത്തിൽ പ്രവേശിച്ചു. ശൂന്യമായി മൃഗഗണം ചിന്നി വാഴക്കാടുകൊണ്ടു മനോഹരമായി വിളങ്ങുന്ന ധൃതരാഷ്ട്രാശ്രമം കണ്ടു. അവിടെ പിന്നെ യതവ്രതരായ താപസന്മാർ വന്നുചേർന്നു. വന്നെത്തുന്ന പാണ്ഡവരെക്കാണുവാൻ കുതൂഹലത്തോടെ അവർ വന്നുചേർന്നു. രാജാവ് അവരോടു ചോദിച്ചു: 'എവിടെയാണ് കുരുകുലോദ്വഹനായ രാജാവ്? ഞങ്ങളുടെ വലിയച്ഛൻ എവിടെ?' എന്നുനിറഞ്ഞ കണ്ണുകളോടെ ചോദിച്ചു. അവർ പറഞ്ഞു: 'രാജാവ് യമുനയിലേക്കു കുളിക്കുവാൻ പോയിരിക്കയാണ്. ജലമെടുക്കുവാനുള്ള കുടവും, പൂവ് പറിക്കുവാനുള്ള പാത്രവുമായി പോയിരിക്കുകയാണ് പ്രഭോ!' ഈ വർത്തമാനം കേട്ടപ്പോൾ അവർ എല്ലാവരും യമുനയിലേക്കു നടന്നു. ഒട്ടുദൂരത്തായി അവരെ പദാതികൾ കണ്ടു. പിന്നെ ബദ്ധപ്പെട്ട് ആ പിതൃദർശനകാംക്ഷികൾ ചെന്നു. സഹദേവൻ കുന്തി നില്ക്കുന്ന ദിക്കിലേക്ക് ഉടനെ ഓടി. ആ ധീമാൻ അമ്മയുടെ കാൽ പിടിച്ച് ഉച്ചത്തിൽ നിലവിളിച്ചു. കണ്ണുനീർ മുഖത്തുകൂടി ഒഴുകുന്ന കുന്തി ഇഷ്ടപുത്രനെ നോക്കി. കൈകളാൽ തഴുകി തലപൊക്കി പുത്രനെ നോക്കി. 'സഹദേവൻ ഇതാ വന്നിരിക്കുന്നു' എന്നു ഗാന്ധാരിയോടു പറഞ്ഞു. പിന്നീട് രാജാവിനെ, ഭീമനെ, ജിഷ്ണുവിനെ, പിന്നെ നകുലനെ ഇവരെയെല്ലാം കണ്ട് പൃഥ നടന്നു. മക്കൾ മരിച്ച ആ ദമ്പതികളുടെ മുമ്പിലായി കുന്തി നടന്നു. അവരെയുംകൊണ്ടു നടക്കുന്ന അമ്മയുടെ ആ ശോചനീയമായ ജീവിതയാത്ര കണ്ട് മക്കൾ തളർന്നു നിലത്തുവീണു. അവരെ രാജാവ്, ശബ്ദംകേട്ടും സ്പർശനംകൊണ്ടും ആ മഹാശയൻ, വെവ്വേറെ മനസ്സിലാക്കി. മേധാവിയായ ആ പ്രഭു ആശ്വസിപ്പിച്ചു. ഗാന്ധാരിയോടുകൂടിയ ആ രാജാവിനെക്കണ്ടു കണ്ണുനീർ ചൊരിഞ്ഞ് ആ മഹാത്മാക്കൾ അവരെ ഉപാസിച്ചു. വിധിപോലെ അമ്മയെയും ഉപാസിച്ചു. എല്ലാവരുടെയും ജലകുംഭം അവർ വാങ്ങി. പാണ്ഡുപുത്രന്മാർ അമ്മയുടെ ആശ്വാസവാക്കുകേട്ട് ബോധക്കേടിൽനിന്നുണർന്ന് ആശ്വസിക്കെ, ആ ജലകുംഭവുമായി അവർ നടന്നു.

ആ നരാഗ്ര്യന്മാരുടെ ഭാര്യമാരും, അന്തഃപുരജനങ്ങളും, നഗരവാസികളും, നാട്ടിൻപുറവാസികളും ആ നരനാഥനെ കണ്ടു. നാമവും ഗോത്രവും പറഞ്ഞു യുധിഷ്ഠിരൻ അവരെയെല്ലാം രാജാവിന്നു പരിചയപ്പെടുത്തി. അപ്പോൾ ആ ജനത്തെ ധൃതരാഷ്ട്രൻ നല്ല വാക്കുകൾകൊണ്ടു സല്കരിച്ചു. അവർ തനിക്കു ചുറ്റുമായി വന്നുനിന്നപ്പോൾ അവൻ ബാഷ്പാകുലേക്ഷണനായി, പണ്ട് താൻ ഹസ്തിനപുരിയിൽ രാജാവായിരുന്ന കാലത്തെ ഓർത്തു.

പാഞ്ചാലി തുടങ്ങിയ വധുക്കൾ രാജാവിൻെറ പാദത്തിൽ നമസ്കരിച്ചുനിന്നു. ഗാന്ധാരിയോടും, കുന്തിയോടുംകൂടി രാജാവ് ആ വധുക്കളെ കൊണ്ടാടി. പിന്നെ സിദ്ധചാരണന്മാർ സേവിക്കുന്ന ആശ്രമത്തിൽ എത്തി, നക്ഷത്രങ്ങൾ ചേർന്ന വ്യോമംപോലെ കാണികൾ നില്ക്കുന്ന ആ ആശ്രമഭാഗത്ത് അവർ എത്തി.''

**25. ഋഷികളോട് യുധിഷ്ഠിരാദികളുടെ നിവേദനം -** വൈശമ്പായനൻ പറഞ്ഞു: "ആ പങ്കജാക്ഷന്മാരായ ജ്യേഷ്ഠാനുജന്മാർ, ആ നരപുംഗവന്മാർ, ഒന്നിച്ചുചേർന്ന് അവിടെ ഇരുന്നു. രാജാവ് അവരോടുകൂടി ആശ്രമത്തിലിരുന്നു. ഭരതർഷഭാ, മാർവിരിഞ്ഞ ആ പാണ്ഡവന്മാരെ, കുരുശ്രേഷ്ഠൻെറ പുത്രന്മാരെ, കാണുവാനായി നാനാദിക്കിൽനിന്നും വന്നെത്തിയവരായ താപസന്മാർ ചുറ്റുംനിന്നു.

അവർ പറഞ്ഞു: "ഇതിൽ ആരാണ് യുധിഷ്ഠിരൻ! ഭീമാർജ്ജുനന്മാരും, യമരും, കൃഷ്ണയും ഏതെന്ന് അറിയണം!' ഇതു കേട്ടപ്പോൾ സൂതനായ സഞ്ജയൻ പേർപറഞ്ഞ് അവരെയൊക്കെ അടയാളങ്ങളുമായി പരിചയപ്പെടുത്തി. കൃഷ്ണയെയും, മറ്റ് കുലസ്ത്രീകളെയും പരിചയപ്പെടുത്തി.''

സഞ്ജയൻ പറഞ്ഞു: "ഇതാ! നല്ല തങ്കനിറത്തോടെ, ഒട്ടൊതുങ്ങിയമട്ടിൽ വലിയ ഒരു സിംഹത്തിൻെറ പ്രൗഢിയോടെ, കനത്ത മൂക്കും വിടുർന്ന് നീണ്ടുതുടുത്ത നയനങ്ങളുമായി നില്ക്കുന്ന ഇദ്ദേഹമാണ് കുരുരാജാവായ യുധിഷ്ഠിരൻ. അടുത്തുനില്ക്കുന്ന ഇദ്ദേഹം മത്തഗജേന്ദ്രനെപ്പോലെ ഘനമായി നടക്കുന്നവനും ഉരുക്കിയ സ്വർണ്ണംപോലെ ശുദ്ധമായ തങ്കവർണ്ണത്തോടുകൂടി തടിച്ച തോളും നീണ്ട കൈകളും ഉള്ള ഇവനാണ് വൃകോദരൻ എന്ന പുരുഷൻ. ഇദ്ദേഹത്തെ നിങ്ങൾ കാണുവിൻ!

അവൻെറ സമീപത്തായി വലിയ വില്ല് കൈയിൽവെച്ച് ശ്യാമമായ നിറത്തോടെ ഉത്തമനായ ആനയെപ്പോലെയുള്ളവനും സിംഹത്തെപ്പോലെ ഉന്നതമായ അംസത്തോടുകൂടിയവനും, ആനയെപ്പോലെ ലീലാലോലമായി നടക്കുന്നവനും, പത്മാക്ഷനുമായ ഇവൻ അർജ്ജുനനാണ്.

കുന്തിയുടെ അടുത്തായി നില്ക്കുന്ന രണ്ടുപേരെ നോക്കുക. പുരുഷോത്തമന്മാരായ ഇവർ ഹരിവിഷ്ണുതുല്യരായ യമന്മാരാണ്. മനുഷ്യലോകത്തിൽ ഈ നകുലസഹദേവന്മാർക്ക് രൂപംകൊണ്ടും ബലംകൊണ്ടും ശീലംകൊണ്ടും തുല്യരായി ആരെയും കാണുകയില്ല.

ഈ നില്ക്കുന്ന പത്മദളായതാക്ഷി, മദ്ധ്യവയസ്സിൽ നില്ക്കുന്ന ഈ സുന്ദരി, സൗന്ദര്യദേവിപോലെ ഉല്ലാഭമായ ഇവൾ, സാക്ഷാൽ ലക്ഷ്മീദേവിക്കു തുല്യയായ ഇവൾ, പാഞ്ചാലിയാണ്.

അവളുടെ സമീപത്തു നില്ക്കുന്നവളെ നോക്കൂ! കനകോല്പലാഭയായ ഇവൾ, മൂർത്തിമതിയായ നിലാവുപോലെ ശോഭിക്കുന്ന ഇവൾ മദ്ധ്യവയസ്കയായ ഈ സുന്ദരി, അല്ലയോ വിപ്രേന്ദ്രരെ, ചക്രായുധൻെറ പെങ്ങളായ സുഭദ്രയാണ്.

ഇതാ അടുത്തുനില്ക്കുന്ന ഈ സ്വർണ്ണവർണ്ണമുള്ള സുന്ദരി ഭുജംഗകന്യയായ ഉലൂപി, അർജ്ജുനൻെറ ഭാര്യയാണ്. അവളുടെ അടുത്ത് നില്ക്കുന്നവളാണ് ചിത്രാംഗദരാജാവിൻെറ പുത്രിയായ അർജ്ജുനഭാര്യ. മധുകപ്പൂവുപോലെ, സ്വർണ്ണംപോലെ ശോഭിക്കുന്ന ഇവളെ അറിയുക!

ശ്രീകൃഷ്ണനോട് ഗുണത്തിൽ തിരക്കിനിന്നവനായ സേനേശരാജാവിൻെറ സഹോദരിയാണ് ഇവൾ. വിടർന്ന നീലോല്പലംപോലെ കാന്തിമതിയായ ഇവൾ വൃകോദരൻെറ ഭാര്യയാണ്.

അവളുടെ സമീപത്തിൽ നില്ക്കുന്ന ഈ സുന്ദരി മഗധരാജാവായ ജരാസന്ധൻെറ പുത്രിയാണ്. ചമ്പകപ്പൂവിൻെറ

നിറമുള്ള ഈ സുന്ദരി മാദ്രിയുടെ പുത്രന്മാരിൽ ഇളയവനായ സഹദേവന്റെ ഭാര്യയാണ്

കരിംകൂവളപ്പൂവുപോലെ ശ്യാമളമായ ദേഹത്തോടെ സമീപത്തു നില്ക്കുന്ന ഇവളെ നോക്കൂ! മാദ്രേയരിൽ ജ്യേഷ്ഠനായ നകുലന്റെ ഭാര്യയാണ് ഈ കമലായതാക്ഷി.

ഉരുക്കിയ പൊന്നിന്റെ നിറത്തോടെ കൈയിൽ ഒരു കുട്ടിയുമായി നില്ക്കുന്ന ഇവൾ വിരടരാജാവിന്റെ പുത്രിയായ ഉത്തരയാണ്. ദ്രോണാദികളായ മഹാരഥന്മാർ അവരുടെ തേരുകളെല്ലാം നഷ്ടപ്പെട്ടസമയത്തു കൊന്ന അഭിമന്യുവിന്റെ ഭാര്യയാണ്.

സീമന്തരേഖ മറയുമാറ് വെള്ളവസ്ത്രംകൊണ്ടു തലമൂടി നില്ക്കുന്ന ഈ വധുക്കളെല്ലാം ഈ വൃദ്ധനായ ധൃതരാഷ്ട്രരാജാവിന്റെ മരിച്ച പുത്രന്മാരുടെ ഭാര്യമാരാണ്; നൂറു പുത്രന്മാരുടെയും ഭാര്യമാരാണ്. പ്രാധാന്യത്തെ പുരസ്കരിച്ച് ഇവരെ ഞാൻ നിങ്ങൾക്കു പരിചയപ്പെടുത്തിത്തന്നു. ബ്രാഹ്മണ്യംചേർന്ന, ഋജുബുദ്ധിചേർന്ന, മാന്യരെ, ഇപ്പോൾ രാജേന്ദ്രന്മാരുടെ ഭാര്യമാരെപ്പറ്റിയെല്ലാം ഞാൻ പറഞ്ഞു. നിങ്ങൾ എല്ലാം കേട്ടുവല്ലോ. വിശുദ്ധരാജേന്ദ്രന്മാരുടെ പരിഗ്രഹങ്ങളാണ് ഈ നില്ക്കുന്നവരെല്ലാം.''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കുരുവൃദ്ധനായ ധൃതരാഷ്ട്രൻ ഉത്തമന്മാരായ ആ രാജപുത്രന്മാരോടുചേർന്നു. ആ താപസന്മാരെല്ലാം പോയതിന്നുശേഷം എല്ലാവരോടും കുശലം ചോദിച്ചു. ആ യോധന്മാർ ആശ്രമമണ്ഡലത്തെവിട്ട് വാഹനങ്ങളെയൊക്കെ അഴിച്ചുവിട്ടിരിക്കെ സ്ത്രീകളോടും വൃദ്ധരോടും ബാലകരോടുംകൂടിയ അവർ എല്ലാവരും ഇരുന്നതിനുശേഷം കുശലങ്ങൾ ചോദിച്ചു.''

**26. വിദുരനിര്യാണം –** ധൃതരാഷ്ട്രൻ പറഞ്ഞു: "യുധിഷ്ഠിരാ, മഹാബാഹോ, ഭവാൻ കുശലിയാണല്ലോ! ഭ്രാതാക്കളോടും പൗരന്മാരോടും നാട്ടുകാരോടും കൂടി ഭവാൻ കുശലിയായി ഇരിക്കുന്നില്ലേ? നിന്നെ സേവിച്ചുനില്ക്കുന്ന സചിവന്മാരും ഭൃത്യന്മാരും ഗുരുക്കന്മാരും അനാമയികളല്ലേ? രാജാവേ! അവരൊക്കെ നിന്റെ രാജ്യത്ത് യാതൊരു ബാധയുംകൂടാതെ വാഴുന്നില്ലേ? പൂർവ്വന്മാരായ രാജർഷികളുടെ വൃത്തിയിൽ നീ വർത്തിക്കുന്നില്ലേ? ന്യായം തെറ്റിക്കാതെ നിന്റെ ഭണ്ഡാരം വാഴുന്നില്ലേ? ശത്രുക്കളിലും മിത്രങ്ങളിലും മദ്ധ്യവർത്തികളിലും നീ തക്കവിധത്തിൽ നില്ക്കുന്നില്ലേ? വിപ്രന്മാരുടെ ആഗ്രഹാരങ്ങൾ നീ നല്ലപോലെ നോക്കുന്നില്ലേ? അവർ നിന്റെ ശീലത്താൽ സന്തോഷിക്കുന്നില്ലേ ഭാരതാ? ശത്രുക്കളും, പൗരന്മാരും, ഭൃത്യരും, സ്വജനങ്ങളും ശ്രദ്ധയോടുകൂടി യജിക്കുന്നില്ലേ? അന്നപാനത്താൽ പാന്ഥന്മാരെ പൂജിക്കുന്നില്ലേ? വിപ്രന്മാർ നിന്റെ നീതിയാൽ സ്വകർമ്മനിഷ്ഠരായി വർത്തിക്കുന്നില്ലേ? ക്ഷത്രിയന്മാരും, വൈശ്യന്മാരും, ശൂദ്രന്മാരുമായ കുടുംബികൾ ദുഃഖിക്കുന്നില്ലല്ലോ! സ്ത്രീകളും, ബാലരും, വൃദ്ധരുമൊന്നും നാട്ടിൽ ഇരക്കുന്നില്ലല്ലോ. കുലസ്ത്രീകളെ നീ ഗൃഹത്തിൽ പൂജിക്കുന്നില്ലേ? ഈ രാജർഷിമാരുടെ കുലം രാജാവായ നിന്നിൽ ഇരിക്കുമ്പോൾ യഥോചിതം മഹാരാജാവേ, ആ യശസ്സുകൊണ്ട് താണുപോകുന്നില്ലല്ലോ.''

വൈശമ്പായനൻ പറഞ്ഞു: "എന്നു പറയുന്ന രാജാവിനോട് ന്യായജ്ഞനായ യുധിഷ്ഠിരൻ കുശലപ്രശ്നത്തോടുചേർന്ന് വാക്കിൽ കുശലനായ അദ്ദേഹം ഉത്തരം പറഞ്ഞു.''

യുധിഷ്ഠിരൻ പറഞ്ഞു: "രാജാവേ, ഭവാന്റെ തപസ്സ് ശമദമങ്ങളോടെ വായ്ക്കുന്നില്ലേ? എന്റെ അമ്മയായ കുന്തി നിങ്ങളെ തളർച്ചകൂടാതെ ശുശ്രൂഷിക്കുന്നില്ലേ? അങ്ങനെ ചെയ്താൽ അമ്മയുടെ വനവാസം സഫലമാകുമെന്നാണ് എന്റെ വിശ്വാസം. എന്റെ വല്യമ്മ ശീതം, വാതം, യാത്രാക്ലേശം ഇവകൊണ്ടൊക്കെ ക്ഷീണിച്ചവളാണ്. ദേവിയായ അവൾ ഘോരമായ തപസ്സിൽ ഏർപ്പെട്ടിരിക്കുകയാണല്ലോ! അമ്മയ്ക്കു ദുഃഖം ഏല്ക്കാറില്ലല്ലോ! ക്ഷത്രധർമ്മസ്ഥരും, വീരന്മാരും, മരിച്ചവരുമായ മക്കളെ ചിന്തിച്ച് അമ്മ കരയാറില്ലല്ലോ? കുറ്റംചെയ്തവരായ ഞങ്ങളെ കുറ്റപ്പെടുത്താറില്ലല്ലോ? രാജാവേ, വിദുരനെക്കാണുന്നില്ലല്ലോ! ആ മാന്യൻ എവിടെയാണ്? ഈ കുശലിയായ സഞ്ജയൻ തപസ്സിൽ സ്ഥിരനല്ലേ?''

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധർമ്മപുത്രൻ ചോദിച്ചപ്പോൾ ധൃതരാഷ്ട്രരാജാവു പറഞ്ഞു: "പുത്രാ! കുശലിയായ വിദുരൻ ഘോരമായതപസ്സിൽ മുഴുകിയിരിക്കയാണ്. നിരാഹാരനായി വായുമാത്രം ഭക്ഷിച്ച് ഞരമ്പുതെളിച്ചു മെലിഞ്ഞ് തപംചെയ്യുകയാണ്. ചിലപ്പോൾ ഈ ശൂന്യാരണ്യത്തിൽ വിപ്രന്മാർ വല്ലേടത്തും കണ്ടെന്നുവരാം.''

എന്നു ധൃതരാഷ്ട്രൻ പറയുന്ന സമയത്ത് ജടിയും, ഒരു മരക്കഷണം വായിൽ കടിച്ചുപിടിച്ചവനും, *കൃശനും, ദിഗംബരനും, ദേഹത്തിൽ ചേറണിഞ്ഞവനും, കാട്ടിലെ പൊടി ഏറ്റവനുമായ വിദുരൻ കുറച്ചകലെ നില്ക്കുന്നതായി രാജാവിന്റെ ദൃഷ്ടിയിൽപ്പെട്ടു. ആശ്രമത്തിലേക്കു നോക്കി ഉടനെ പിന്തിരിഞ്ഞുപോകുന്ന സമയത്ത് രാജാവേ, അവനെ പിന്തുടർന്ന് ഒറ്റയ്ക്ക് യുധിഷ്ഠിരരാജാവ് ചെന്നു. അവൻ ചെടികളുടെയും, മരങ്ങളുടെയും ഇടയിലൂടെ പോകുന്നത് യുധിഷ്ഠിരൻ കണ്ടും കാണാതെയും പിന്തുടർന്നു. യുധിഷ്ഠിരൻ വിളിച്ചുപറഞ്ഞു. 'ഹേ, വിദുരാ! നിൽക്കൂ! ഞാൻ അങ്ങയുടെ ഇഷ്ടനായ യുധിഷ്ഠിരനാണ് നിൽക്കൂ! നിൽക്കൂ!' എന്നു പറഞ്ഞു പണിപ്പെട്ട് വിദുരന്റെ പിന്നാലെ രാജാവ് ഓടി. വിജനമായ ഒരു ഏകാന്തസ്ഥലത്തു ചെന്നപ്പോൾ ബുദ്ധിമാനായ അവൻ നിന്നു. ആ കാട്ടിന്നുള്ളിൽ വിദുരൻ ഒരു വൃക്ഷത്തിന്നടുത്തുചെന്നു നിന്നു. ഏറ്റവും ക്ഷീണിച്ചവിധം പ്രാകൃതവേഷനായി നില്ക്കുന്ന വിദുരനെ രാജാവു കണ്ടറിഞ്ഞു. ആ മഹാബുദ്ധിമാനെ ബുദ്ധിമാനായ യുധിഷ്ഠിരൻ കണ്ടറിഞ്ഞു. 'ഞാൻ യുധിഷ്ഠിരനാണ്' എന്നു പറഞ്ഞ് വിദുരന്റെ മുമ്പിൽനിന്നു. വിദുരൻ കേൾക്കെ അവനെ യുധിഷ്ഠിരൻ പൂജിച്ചു. അവൻ അപ്പോൾ കണ്ണടയ്ക്കാതെ ആ രാജാവിനെ നോക്കി. വിദുരൻ ദൃഷ്ടിയെ ദൃഷ്ടികൊണ്ട് സമാഹിതനായി ചേർത്തു. ബുദ്ധിമാനായ വിദുരൻ ഗാത്രങ്ങൾ കൊണ്ട് ഗാത്രങ്ങൾ പൂകി. പ്രാണൻ പ്രാണനിൽച്ചേർത്ത് ഇന്ദ്രിയം ഇന്ദ്രിയത്തിൽച്ചേർത്ത് തേജസ്സാൽ ഉജ്ജ്വലിക്കുന്ന അവൻ യോഗബലംപൂണ്ട് ധർമ്മരാജാവിന്റെ ഉടലിൽ പ്രവേശിച്ചു. വിദുരന്റെ ഉടൽ അങ്ങനെ നിശ്ചലമായി. ദൃഷ്ടികൾ സ്തബ്ധമായി നിശ്ചലമായി. അങ്ങനെ ചൈതന്യംവിട്ട് അവൻ മരത്തിൽ ചായുന്നതായി രാജാവ് കണ്ടു. ഉടനെ തേജസ്വിയായ ധർമ്മരാജാവിന് താൻ കുറേകൂടി ബലവാനും തേജസ്വിയും ആയിരിക്കുന്നുവെന്നു തോന്നി. എന്നു തന്നെയല്ല വിദ്യയെ കൈക്കൊണ്ട ആ പുണ്യപുരുഷൻ താൻ മനുഷ്യനായിപ്പിറക്കുന്നതിന്നുമുമ്പുള്ള സ്ഥിതിയും ഓർമ്മിച്ചു തേജസ്വിയായ രാജാവിൽ യോഗധർമ്മം വ്യാസൻ മുമ്പേ പറഞ്ഞ മട്ടിൽത്തന്നെ സംഭവിച്ചു. അവിടെത്തന്നെ വിദുരന്റെ മൃതദേഹം ദഹിപ്പിക്കുവാൻ യുധിഷ്ഠിരൻ വിചാ

*വായുമാത്രം ഭക്ഷണമായിട്ടുള്ള മുനിമാർ ശ്വാസം കഴിക്കുന്നതിന്റെ സൗകര്യത്തിന്നുവേണ്ടി ഒരു മരക്കഷണമോ ഒരു കല്ലിൻകഷണമോ കടിച്ചു പിടിക്കുമെന്നു പറയുന്നു.

രിച്ചു. അപ്പോൾ ആകാശത്തുനിന്ന് ഇപ്രകാരം വാക്കുകൾ കേട്ടു. 'ഹേ! രാജാവേ, വിദുരന്റെ ദേഹം ദഹിപ്പിക്കരുത്. അവിടെവിട്ട് പൊയ്ക്കൊള്ളുക. അദ്ദേഹത്തിൽ അങ്ങയും അടങ്ങിയിരിക്കുന്നു. ഇതു ശാശ്വതമായ ധർമ്മമാണ് (വിദുരനിൽ ധർമ്മപുത്രനും ധർമ്മപുത്രനിൽ വിദുരനും അടങ്ങിയിരിക്കുന്നു. രണ്ടും ഒന്നാണ്. ധർമ്മത്തിന്റെ രണ്ടു രൂപത്തിലുള്ള അവതാരമാണ്.) ഇവന്നു 'സന്താനികം' എന്ന ദിവ്യലോകലബ്ധിയുണ്ടാകുന്നതാണ്. ഭരതാ, യതിധർമ്മം പൂണ്ട ഇവൻ ഒരിക്കലും ശോച്യനല്ല പരന്തപാ!' ഇപ്രകാരം അശരീരിവാക്കുകേട്ട് യുധിഷ്ഠിരൻ അവിടെനിന്നു ക്ഷണത്തിൽ മടങ്ങി. ധൃതരാഷ്ട്രരാജാവിനോട് സംഭവങ്ങളെല്ലാം അറിയിച്ചു. അപ്പോൾ ദ്യുതിമാനായ രാജാവും, സർവ്വജനങ്ങളും, ഭീമസേനൻ തുടങ്ങിയവരും ഏറ്റവും വലിയ അത്ഭുതത്തിൽ ആണ്ടുപോയി. ഇതുകേട്ട് പ്രീതനായി ധൃതരാഷ്ട്രൻ ധർമ്മപുത്രനോടു പറഞ്ഞു: 'എന്റെ വെള്ളം, ഫലം, മൂലം ഇവയെല്ലാം നീ സ്വീകരിക്കുക. മർത്ത്യന്ന് എന്തു മുതലാണ് കൈവശമുള്ളത്. അതുതന്നെയാണ് അതിഥിക്കും നല്കേണ്ട ധനം.' എന്നു ധൃതരാഷ്ട്രൻ പറഞ്ഞപ്പോൾ യുധിഷ്ഠിരൻ രാജാവിനോട് 'അങ്ങനെയാകട്ടെ' എന്നു പറഞ്ഞു. രാജാവ് നല്കിയ ഫലം, മൂലം, ജലം എന്നിവയെല്ലാം അനുജന്മാരോടുകൂടി അവർ അനുഭവിച്ചു. അവിടെ വൃക്ഷച്ചുവട്ടിൽ ഫലമൂലജലാശികളായി എല്ലാവരും ആ രാത്രി പാർത്തു.''

**27. വ്യാസാഗമനം –** വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ഈ പുണ്യകർമ്മം ചെയ്യുന്ന അവർക്ക് നക്ഷത്രം ചിന്നുന്ന ആ നല്ല രാത്രിയും അങ്ങനെ തെളിഞ്ഞുനിന്നു. അന്നു രാത്രി അവർ ധർമ്മാർത്ഥപ്രസംഗങ്ങൾ കേട്ടു. വിചിത്രപദസഞ്ചാരനാനാശ്രുതികളൊത്തതായിരുന്നു അന്നത്തെ ധർമ്മാർത്ഥപ്രസംഗങ്ങൾ.

അമ്മയുടെ ചുറ്റുമായി വെറും മണ്ണിൽ പാണ്ഡുനന്ദനന്മാർ കിടന്നു. രാജാവേ, ആ രാജാക്കന്മാർ മഹാർഹമായ ശയനങ്ങളിൽക്കിടന്നു ശീലിച്ചവരാണല്ലോ. മഹാശയനായ ധൃതരാഷ്ട്രമഹാരാജാവ് എന്തു ഭക്ഷിച്ചുവോ, ആ ഫലമൂലങ്ങൾതന്നെ ഭക്ഷിച്ച് ആ രാത്രി അവിടെ പാർത്തു. ആ രാത്രി കഴിഞ്ഞതിന്നുശേഷം പൂർവ്വാഹ്നക്രിയ ചെയ്തു. ഭ്രാതാക്കളോടുകൂടി രാജാവ് ആശ്രമമണ്ഡലം കണ്ടു. അന്തഃപുരാനുചരന്മാരും ഭൃത്യന്മാരും ആചാര്യന്മാരും ചേർന്ന രാജാവ് സുഖംപോലെ, ഉദ്ദേശംപോലെ, ധൃതരാഷ്ട്രന്റെ സമ്മതത്തോടെ അവിടെയൊക്കെ ചുറ്റിനടന്നു കണ്ടു.

ഹോമാഗ്നി ജ്വലിക്കുന്ന വേദികൾ, കുളിച്ച് ആഹൂതി കഴിക്കുന്ന മുനികളാൽ ചുറ്റപ്പെട്ടതും കാട്ടുപൂനിരകളാലും നെയ്യ് ഹോമിച്ച പുകയാലും ചൂഴുന്നതുമായ വേദികൾ, അവർ കണ്ടു. ബ്രഹ്മദേഹംപൂണ്ട മുനിനിരയ്ക്കൊത്തതാണ് ആ ഹോമവേദികൾ. പേടികൂടാതെ അങ്ങുമിങ്ങും നില്ക്കുന്ന മാൻകൂട്ടത്താലും നിശ്ശങ്കമായി കൂകുന്ന പക്ഷികളാലും മയിലിന്റെ കേകാരവത്താലും നത്തുകളുടെ 'കത്ത'ലുകളാലും കുയിൽകൂട്ടത്തിന്റെ കഹൂ കുഹൂ എന്നുള്ള ശബ്ദങ്ങളാലും വിപ്രന്മാർ ഉച്ചരിക്കുന്ന വേദസൂക്തങ്ങളുടെ ആരവത്താലും അങ്ങുമിങ്ങും അലങ്കരിക്കപ്പെട്ടതാണ് ആ തപോവനമണ്ഡലം. ഫലമൂലങ്ങൾ ഭക്ഷിക്കുന്ന മഹാന്മാർ വിലസുന്ന പുണ്യമായ പ്രദേശമാണ് ആ തപോവനമണ്ഡലം. അവയൊക്കെ ചുറ്റിനടന്നു കണ്ട യുധിഷ്ഠിരൻ താപസന്മാർക്കുവേണ്ടി കൊണ്ടുവന്ന പാത്രങ്ങൾ, സ്വർണ്ണം കൊണ്ടും ചെമ്പുകൊണ്ടുമുണ്ടാക്കിയ കുടങ്ങൾ, തോലുകളും, വീരാളിപ്പട്ടുകളും, സ്രുക്കും, സ്രുവവും, കിണ്ടിയും, കിണ്ണവും, താലങ്ങളും, ലോഹപാത്രങ്ങളും പലതരം ചെറിയ പാത്രങ്ങളും രാജാവേ, എന്തെന്ത് ഇച്ഛിക്കുന്നുവോ, അതു മുഴുവനും മറ്റു പാത്രങ്ങളും അവർക്കു നല്കി. അങ്ങനെ ധർമ്മാത്മാവായ യുധിഷ്ഠിരൻ ആശ്രമത്തിൽ ചുറ്റി. ഇപ്രകാരം മറ്റു ദ്രവ്യങ്ങളും ദാനംചെയ്ത് ആശ്രമത്തിൽ രാജാവു തിരിച്ചെത്തി. ആഹ്നികംചെയ്തു അരചനായ ധൃതരാഷ്ട്രനെ ഗാന്ധാരിയോടൊപ്പം അവ്യഗ്രനായി യുധിഷ്ഠിരൻ ദർശിച്ചു. ഒട്ടുദൂരെയായി ശിഷ്യയുടെ നിലയിൽ നില്ക്കുന്ന അമ്മയായ കുന്തിയെ, ശിഷ്ടാചാരംചെയ്ത്, ഒതുങ്ങി നില്ക്കുന്ന വിധത്തിൽ, അമ്മയെയും ആ ധാർമ്മികൻ കണ്ടു. യുധിഷ്ഠിരരാജാവ് അടുത്തുചെന്ന് തന്റെ പേര് അറിയിച്ച് ധൃതരാഷ്ട്രക്ഷിതിപനെ അർച്ചിച്ചു. 'ഇരിക്കുക' എന്ന് രാജാവ് ആജ്ഞാപിച്ചു. ഉടനെ യുധിഷ്ഠിരനും ഭീമൻ തുടങ്ങിയ പാണ്ഡുപുത്രന്മാരും പുൽപ്പായയിലിരുന്നു. ധൃതരാഷ്ട്രന്റെ പാദത്തിൽ കുമ്പിട്ട് രാജകല്പന അനുസരിച്ചു. അവരോടു കൂടി ഇരിക്കുന്ന കൗരവരാജാവ് ദേവന്മാരോടുകൂടിയ ബ്രഹ്മശ്രീ വിളങ്ങുന്ന വ്യാഴത്തെപ്പോലെ വളരെ ശോഭിച്ചു.

അവർ അങ്ങനെ ഇരിക്കുമ്പോൾ മഹർഷികൾ വന്നുചേർന്നു. അവർ കുരുക്ഷേത്രത്തിൽ വാഴുന്ന ശതയൂപൻ മുതലായവരാണ്. ദേവർഷികൾ സേവിക്കുന്ന ഭഗവാൻ വ്യാസനും തേജസ്വികളായ ശിഷ്യന്മാരോടുകൂടി വരുന്നതായി രാജാവിന്നു കാണുവാൻ കഴിഞ്ഞു. പിന്നെ ആ കൗരവ രാജാവും വീരനായ കുന്തീകുമാരനും ഭീമൻ മുതലായവരും ചെന്ന് അവരെ എതിരേറ്റ് അഭിവാദ്യം ചെയ്തു. അവരുമായി ചേർന്ന് വ്യാസനും ശതയൂപാദ്യരും വന്നുചേർന്നു. അവർ ധൃതരാഷ്ട്രക്ഷിതിപനോട് ഇരിക്കുവാൻ അപേക്ഷിച്ചു. നല്ല ദർഭപ്പുല്ലുപായയിൽ കൃഷ്ണാജിനത്തിൽ കുശവിരിച്ചതിൽ വ്യാസൻ കയറിയിരുന്നു. ഓജസ്വികളായ ആ എല്ലാ ദ്വിജശ്രേഷ്ഠന്മാരും വേദവ്യാസന്റെ അനുവാദത്തോടെ ചുറ്റും പീഠങ്ങളിൽ ഇരുന്നു.''

**28. വ്യാസവാക്യം –** വൈശമ്പായനൻ പറഞ്ഞു: "മഹാത്മാക്കളായ പാണ്ഡവന്മാർ ഇരുന്നപ്പോൾ സത്യവതീപുത്രനായ വ്യാസൻ ഇപ്രകാരം പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "അല്ലയോ മഹാബാഹുവായ ധൃതരാഷ്ട്രാ, തപസ്സ് നന്നായി ചെയ്യുന്നില്ലേ? തപസ്സിന്ന് വിഘ്നമൊന്നും നേരിടുന്നില്ലല്ലോ. വനവാസംകൊണ്ടു നിന്റെ മനസ്സ് തെളിയുന്നില്ലേ? പുത്രന്മാർ മരിച്ചതുകൊണ്ടുള്ള ശോകമൊക്കെ ഇപ്പോൾ നീങ്ങിയില്ലേ? രാജാവേ, അനഘാശയാ! ജ്ഞാനങ്ങൾ മിക്കവാറും തെളിഞ്ഞില്ലേ? ദൃഢബുദ്ധിയോടുകൂടി ആരണ്യവിധി നീ ചെയ്യുന്നില്ലേ? എന്റെ സ്നുഷയായ ഗാന്ധാരി ഇപ്പോൾ കേഴുന്നില്ലല്ലോ? പ്രജ്ഞയേറിയ ബുദ്ധിമതി, ദേവി, ധർമ്മാർത്ഥദർശിനി, ആഗമാപായതത്ത്വജ്ഞയായ ഗാന്ധാരി ദുഃഖിക്കുന്നുണ്ടോ? രാജാവേ, കുന്തിയും ഗർവ്വുകൂടാതെ ഭവാനെ ശുശ്രൂഷിക്കുന്നില്ലേ? സ്വന്തം പുത്രരെ ഉപേക്ഷിച്ചും ഗുരു ശുശ്രൂഷചെയ്യുന്ന കുന്തി ഗർവ്വ് വിട്ട് ശുശ്രൂഷിക്കുന്നില്ലേ? ധർമ്മപുത്രരാജാവിനെ നീ കൊണ്ടാടുന്നില്ലേ? ഭീമാർജ്ജുനന്മാരെ നീ സാന്ത്വനം ചെയ്യുന്നില്ലേ? നിന്റെ മനസ്സ് ഇപ്പോൾ നിർമ്മലമല്ലേ? യാതൊരു കലവറയുംകൂടാതെ നീ ഭീമാർജ്ജുനന്മാരിൽ സന്തോഷിക്കുന്നില്ലേ? രാജാവേ, ജ്ഞാനംപൂണ്ട ഭവാൻ ശുദ്ധനല്ലേ? എല്ലാ ഭൂതത്തിലും ശ്രേഷ്ഠമായത് ഇപ്പറയുന്നതു മൂന്നുമാണ്. നിർവൈരത്വം, സത്യം, അക്രോധം ഇവ മൂന്നും തുല്യമാണ് രാജാവേ! കാട്ടിൽ വാണിട്ട് അല്ലയോ ഭാരതാ, നിനക്ക് മൗഢ്യം ഒന്നും ബാധിച്ചില്ലല്ലോ. വന്യാന്നവും ഉപവാസവും നിനക്ക് ഇപ്പോൾ അധീനത്തിലല്ലേ?

ധർമ്മാത്മാവായ ധർമ്മൻെറ വിധിക്കുള്ള ഗതി എപ്രകാരമാണ്. വിദുരനിൽ സംഭവിച്ചതെന്ന് ഞാനറിഞ്ഞിട്ടുണ്ട്. ധർമ്മൻ മാണ്ഡവ്യമുനിയുടെ ശാപംമൂലം വിദുരനായി ജന്മമെടുത്തതാണ്. വിദുരൻ മഹാബുദ്ധിമാനും മഹായോഗിയും മഹാത്മാവും മഹാശയനുമായിരുന്നു. ദേവന്മാരിൽ ബൃഹസ്പതി, അസുരന്മാരിൽ ശുക്രൻ, അപ്രകാരം നരന്മാരിൽ വിദുരൻ ശ്രേഷ്ഠനാണ്. എന്നാൽ ഈ നരശ്രേഷ്ഠനെപ്പോലെ മുൻ പറഞ്ഞവർപോലും ബുദ്ധിമാന്മാരല്ല. ചിരകാലമായി നേടിവെച്ച തപസ്സിനെ ചെലവുചെയ്താണ് മാണ്ഡവ്യമഹർഷി സനാതനനായ ധർമ്മനെ ശപിച്ചത്. *പണ്ട് ബ്രഹ്മാവ് നിശ്ചയിച്ചപ്രകാരം ആത്മബലംകൊണ്ട് വിചിത്രവീര്യൻെറ ക്ഷേത്രത്തിൽ (ഭാര്യയിൽ) ജനിച്ചവനാണ് ആ മഹാശയൻ. അങ്ങനെയാണ് ദേവദേവനും സനാതനനുമായ ധർമ്മൻ നിൻെറ അനുജനായി പിറന്നത്. മനോധാരണകൊണ്ടും ധ്യാനംകൊണ്ടും ധർമ്മനാണെന്ന് ആര്യന്മാർ പറയപ്പെടുന്നവനും, സത്യത്താലും ദമത്താലും ശമത്താലും വളർന്നവനും, അഹിംസയാലും ദാനത്താലും ശാശ്വതതാപസനായവനുമായ കുരുരാജാവായ യുധിഷ്ഠിരൻ യോഗത്താൽ ധർമ്മനാൽ ജനിപ്പിക്കപ്പെട്ടവനാണ്. യുധിഷ്ഠിരൻ ധർമ്മൻെറ അവതാരംതന്നെയാണ്. ജ്ഞാനംകൊണ്ടും ദാക്ഷിണ്യംകൊണ്ടും രാജാവേ! അഗ്നി, കാറ്റ്, ജലം, ഭൂമി, ആകാശം ഇവ എപ്രകാരമോ അപ്രകാരം 'ധർമ്മം' ഈ ലോകത്തിലും പരലോകത്തിലും നില്ക്കുന്നു. അവൻ സർവ്വഗനാണ് രാജാവേ! ചരാചരങ്ങളെ തിങ്ങി ധർമ്മം സ്ഥിതിചെയ്യുന്നു. അവൻ ദേവദേവന്മാരാലും, നിഷ്പാപരായ സിദ്ധന്മാരാലും കാണപ്പെടുന്നു. ധർമ്മംതന്നെയാണ് വിദുരൻ; വിദുരൻതന്നെയാണ് പാണ്ഡുപുത്രനായ യുധിഷ്ഠിരൻ. അങ്ങനെയുള്ള ആ മഹാശയൻ നിൻെറ പ്രത്യക്ഷദാസനായി നില്ക്കുന്നു! ആ ബുദ്ധിസത്തമനായ നിൻെറ അനുജൻ വിദുരൻ ഇപ്പോൾ മഹാത്മാവായ ധർമ്മപുത്രനിൽ, യുധിഷ്ഠിരനിൽ യോഗബലംകൊണ്ട് പ്രവേശിച്ചിരിക്കുന്നു. അങ്ങയ്ക്കും ശ്രേയസ്സ് വൈകാതെ ഞാൻ സാധിപ്പിക്കാം ഭരതർഷഭാ! നിൻെറ സംശയം തീർക്കുവാനായി മകനേ, ഞാൻ ഇപ്പോൾ വന്നതാണ്.

പണ്ട് മഹർഷിമാർ ആരും ലോകത്തിൽ ചെയ്യാത്തതായ ആശ്ചര്യം ഞാൻ നിങ്ങൾക്ക് എൻെറ തപസ്സിൻെറ സിദ്ധികൊണ്ടു കാണിച്ചുതരാം. നീ എന്ത് ഇച്ഛിക്കുന്നുവോ, ആ ഇഷ്ടം രാജാവേ, നീ എന്നിൽനിന്നു വരിച്ചുകൊള്ളുക. കാണാൻ ആഗ്രഹമുള്ളത്, തൊടാൻ ആഗ്രഹമുള്ളത്, കേൾക്കാൻ ആഗ്രഹമുള്ളത്, ഏതോ അത് ആവശ്യപ്പെട്ടുകൊള്ളുക. അത് ഞാൻ സാധിപ്പിച്ചുതരാം അനഘാശയാ!''

**29. ഗാന്ധാരീവാക്യം –** ജനമേജയൻ പറഞ്ഞു: "നൃപർഷഭനായ ധൃതരാഷ്ട്രരാജാവ് ഭാര്യയോടും വധുവായ കുന്തിയോടുംകൂടി അല്ലയോ വിപ്രാ, കാട്ടിലിരിക്കുമ്പോൾ, വിദുരൻ സിദ്ധനായി ധർമ്മരാജാവിൽ ചേർന്നിരിക്കുന്ന സന്ദർഭത്തിൽ, തേജസ്വിയായ വ്യാസമഹർഷി എന്താശ്ചര്യം കാണിക്കുമെന്നാണ് അവരോടു പറഞ്ഞത്? അത് എന്നോടു ഭവാൻ പറയണേ! സൈന്യത്തോടുകൂടിയവനായ അവൻ എന്തു ഭക്ഷിച്ചാണ് അവിടെ പാർത്തത്? അന്തഃപുരത്തോടും സൈന്യത്തോടുംകൂടിയ ആ മാന്യന്മാർ എങ്ങനെ അവിടെ ജീവിച്ചുപോന്നു? എല്ലാം പറഞ്ഞുകേൾക്കുവാൻ ആഗ്രഹിക്കുന്നു. മഹാശയാ, പറഞ്ഞാലും!''

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, കുരുരാജാവിൻെറ കല്പനപ്രകാരം പാണ്ഡവന്മാർ അവിടെ വിശ്രമിച്ച് പലമാതിരി അന്നപാനങ്ങളനുഭവിച്ച് പാർത്തു. സൈന്യങ്ങളോടും അന്തഃപുരത്തോടും (സ്ത്രീജനങ്ങളോടും) കൂടി ഒരു മാസം ആ വനത്തിൽ പാണ്ഡവന്മാർ പാർത്തു. അപ്പോൾ ഞാൻ പറഞ്ഞമാതിരി വ്യാസൻ വന്നെത്തി. അപ്രകാരം അവരെല്ലാം കഥകളോരോന്നു പറഞ്ഞ് രാജാവിൻെറ അടുത്തു വസിക്കുമ്പോൾ മറ്റു മഹർഷിമാരും വന്നുചേർന്നു. നാരദൻ, പർവ്വതൻ, പിന്നെ തപസ്വിയായ ദേവലൻ, വിശ്വാവസു, ചിത്രസേനൻ, തുംബുരു എന്നിവരും വന്നുചേർന്നു. അവരെയെല്ലാം യഥാവിധി ധൃതരാഷ്ട്രൻെറ അനുവാദത്തോടെ കുരുരാജാവായ യുധിഷ്ഠിരൻ പൂജിച്ചു. ധർമ്മജൻെറ അർച്ചന കൈക്കൊണ്ട് അവരെല്ലാവരും പുണ്യാസനങ്ങളിലും പുണ്യമായ ദർഭപ്പായകളിലും ഇരുന്നു. അവരെയെല്ലാം ഇരുത്തിയതിന്നുശേഷം മഹാമതിയായ ധർമ്മരാജാവ് പാണ്ഡവന്മാരുമായി അരികിൽ ഇരുന്നു. ഗാന്ധാരി, കുന്തി, പാഞ്ചാലി, സുഭദ്ര എന്നിവർ അപ്രകാരംതന്നെ മറ്റു നാരികളോടുംകൂടി ഒരിടത്തിരുന്നു. അവിടെ അവരെല്ലാവരും ഇരിക്കുമ്പോൾ, ധർമ്മിഷ്ഠവും ദിവ്യവും ഉത്തമവുമായ ദേവാസുരന്മാരുടെ കഥ, പുരാണർഷികളുടെ കഥ, വ്യാസൻ പറഞ്ഞു. ബുദ്ധിയാകുന്ന ദൃഷ്ടിയോടുകൂടിയ ധൃതരാഷ്ട്രൻെറ സമീപത്ത് ഇരുന്ന് സർവ്വവേദജ്ഞസത്തമനും വാഗ്മിസത്തമനുമായ വ്യാസമഹർഷി വീണ്ടും ആ പറഞ്ഞ കാര്യം വളരെ സന്തോഷത്തോടെ പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "രാജേന്ദ്രാ, ഞാൻ നിൻെറ ഉള്ളിലുള്ള വിവക്ഷിതം അറിഞ്ഞു. മക്കൾകാരണമായി ശോകംകൊണ്ട് നീയും ഗാന്ധാരിയും വേവുകയാണെന്ന് എനിക്കറിയാം. ഇപ്പോഴും ദുഃഖം നില്ക്കുന്നില്ലേ? കുന്തിക്ക് ഹൃദയത്തിൽ ശോകം നില്ക്കുന്നില്ലേ? ദ്രൗപദിക്കും നില്ക്കുന്നില്ലേ? പുത്രനാശത്തിൽനിന്നുണ്ടായ തീവ്രദുഃഖം കൃഷ്ണഭഗിനിയായ സുഭദ്രയുടെ മനസ്സിൽ ഇപ്പോഴും നില്ക്കുന്നില്ലേ? നില്ക്കുന്നുണ്ടെന്ന് ഞാൻ മനസ്സിലാക്കുന്നു. നിങ്ങളെല്ലാവരും ഒത്തു എന്നു കേട്ട് രാജാവേ, സംശയം തീർക്കണമെന്നു വിചാരിച്ചാണ് ഞാൻ വന്നത്. കുരുരാജാവേ, ദേവന്മാരും ഗന്ധർവ്വന്മാരും ഈ മഹർഷികളും എല്ലാവരും കാണട്ടെ! ഞാൻ നേടിവെച്ച തപസ്സിൻെറ ബലം കാണട്ടെ! അതുകൊണ്ട് ഞാൻ ചോദിക്കുന്നു. മഹാപ്രാജ്ഞാ, പറയൂ! ഞാൻ ഭവാൻെറ എന്താഗ്രഹമാണു സാധിപ്പിച്ചുതരേണ്ടത്? വരം തരുവാൻ ശക്തനാണ് ഞാൻ. ചോദിക്കുന്നതിൽ ഒട്ടും സംശയിക്കേണ്ടതില്ല എൻെറ തപസ്സിൻെറ ഫലം ഞാനിന്നു കാട്ടിത്തരാം.''

വൈശമ്പായനൻ പറഞ്ഞു: "ബുദ്ധിമാനായ വ്യാസൻ ഇപ്രകാരം പറഞ്ഞപ്പോൾ ധൃതരാഷ്ട്രരാജാവ് മുഹൂർത്തസമയം ചിന്തിച്ച് ഇപ്രകാരം പറയുവാൻ തുടങ്ങി.''

ധൃതരാഷ്ട്രൻ പറഞ്ഞു: "ഞാൻ ധന്യനായി. ഞാൻ അനുഗൃഹീതനായി. എൻെറ ജന്മം സഫലമായി. സജ്ജനങ്ങളായ നിങ്ങളുമായി ചേരുവാൻ സാധിച്ചതിൽ ഞാൻ ഭാഗ്യവാനായി. ഇന്ന് ഞാൻ എൻെറ ആത്മാവിൻെറ ഇഷ്ടഗതിയേയും മുനീന്ദ്രന്മാരേ, നിങ്ങളുമായി ചേർന്നകാരണം ദർശിക്കുന്നു. നിങ്ങളെ കാണുകയാൽത്തന്നെ ഞാൻ പരിശുദ്ധനായിത്തീർന്നിരിക്കുന്നു. അതിൽ യാതൊരു സംശയവുമില്ല! പരലോകഭയം ലേശവും എനിക്കില്ല അഘഹീനന്മാരേ! എന്നാൽ ഇന്ന് ആ മന്ദബുദ്ധിയുടെ ദുർന്നയംകാരണം, ആ പുത്രസ്നേഹം ചിന്തിച്ച്, എൻെറ മനസ്സ് ദുഃഖിക്കുകയാണ്. നിഷ്പാപരായ പാണ്ഡവന്മാരെ ചതിച്ചത് ആ

*മാണ്ഡവ്യമഹർഷിയുടെ ശാപത്തെപ്പറ്റി ആദിപർവ്വം 107, 108 അദ്ധ്യായങ്ങളിൽ വിവരിച്ചിട്ടുണ്ട്.

പാപിയല്ലേ! അങ്ങനെ അതുമൂലം എന്തൊക്കെ സംഭവിച്ചു! നരന്മാർ, നാഗങ്ങൾ, കുതിരകൾ എന്നിവയോടുകൂടിയ ഈ ഊഴിയൊക്കെ മുടിച്ചു. നാനാനാട്ടിൽനിന്നും വന്ന വമ്പന്മാരായ രാജാക്കന്മാരെയൊക്കെ മുടിച്ചു. എല്ലാവരുമൊത്തുകൂടി, എൻെറ പുത്രൻകാരണമായി സകലരും ചത്തു മണ്ണടിഞ്ഞുപോയി. എത്രയും ഇഷ്ടപ്പെട്ട അച്ഛൻ, ഭാര്യ, ജീവൻ എന്നിവയൊക്കെ ഉപേക്ഷിച്ച് ആ ശൂരന്മാരെല്ലാം പ്രേതരാജാവിൻെറ ഗൃഹത്തിൽ കയറിയില്ലേ! മിത്രത്തിന്നുവേണ്ടി പോരിൽ മരിച്ച അവരുടെ ഗതിയെന്താണ്? അപ്രകാരംതന്നെ പോരിൽ മരിച്ച എൻെറ പുത്രപൗത്രജനങ്ങളുടെയും ഗതിയെന്താണ്? ആ ബലിഷ്ഠനും വൃദ്ധനുമായ ശാന്തനവനായ ഭീഷ്മനെ കൊല്ലിച്ചതോർക്കുമ്പോഴും ദ്രോണനെ കൊല്ലിച്ചതോർക്കുമ്പോഴും എനിക്കുള്ള ദുഃഖം ചെറുതല്ല. പാപിയും മൂഢനുമായ എൻെറ മകൻ, അവൻ സുഹൃത്‌വിദ്വേഷിയാണ്. ഭൂമിയും രാജ്യവും ആഗ്രഹിച്ച് കുലം മുടിച്ചുകളഞ്ഞു. അതൊക്കെ ചിന്തിച്ച് ഉള്ളുനൊന്തുകൊണ്ട്, ഹൃദയം വെന്തുകൊണ്ട്, രാവും പകലും ഒരുപോലെ പൊറുതിയില്ലാതെ ദുഃഖശോകങ്ങളിൽ കിടന്നു നീന്തുകയാണ്. ഇതോർക്കുന്ന എനിക്ക് ഒരു ലേശവും സമാധാനം കിട്ടുന്നില്ല അച്ഛാ!''

വൈശമ്പായനൻ പറഞ്ഞു: "എന്ന് ആ രാജർഷി പറയുന്ന ആവലാതി കേട്ട് വീണ്ടും ഗാന്ധാരിയുടെ ശോകം ഒന്നുകൂടി പുതുതായി വളർന്നു. ജനമേജയാ! കുന്തിക്കും ദ്രൗപദിക്കും സുഭദ്രയ്ക്കും അപ്രകാരം ആ കൗരവവധുക്കൾക്കും ശ്രേഷ്ഠകളായ നാരീജനങ്ങൾക്കും വീണ്ടും ശോകം വർദ്ധിച്ചുവന്നു. പുത്രശോകത്തോടെ ഗാന്ധാരി, കണ്ണുംകെട്ടിയിരിക്കുന്ന ഗാന്ധാരീദേവി, എഴുന്നേറ്റു കൈകൂപ്പി ശ്വശുരനായ വ്യാസനോട് ഇപ്രകാരം പറഞ്ഞു.''

ഗാന്ധാരി പറഞ്ഞു: "മുനിപുംഗവാ, കനത്ത ശോകവുമായി ഇങ്ങനെ പതിനാറു വർഷം കഴിഞ്ഞു. പുത്രന്മാർ മരിച്ചുപോകയാൽ ദുഃഖിക്കുന്ന രാജാവിന്ന് ഒരു ശാന്തിയും ഇന്നേവരെ ലഭിച്ചിട്ടില്ല മഹർഷേ! പുത്രശോകംപൂണ്ടു നെടുവീർപ്പിട്ട് രാജാവ് തൻെറ ശയ്യയിൽ കിടക്കാറില്ല മഹാമുനേ! തപോബലംകൊണ്ട് മറ്റു ലോകങ്ങൾ തീർക്കുവാൻപോരുന്നവനാണല്ലോ ഭവാൻ. ലോകാന്തരത്തിൽ എത്തിക്കഴിഞ്ഞ മക്കളെ കാട്ടുവാനായി ഈ രാജാവ് പറയണോ! ജ്ഞാതികളും പുത്രന്മാരും മരിച്ചുപോയവളാണ് പാർഷതി. എൻെറ സ്നുഷമാരിൽ ശ്രേഷ്ഠയായ കൃഷ്ണ ദുഃഖിക്കുകയാണ്. അപ്രകാരം കൃഷ്ണൻെറ സഹോദരിയായ സുഭദ്ര സൗഭദ്രവധസന്തപ്തയായി ദുഃഖിക്കുകയാണ് മഹർഷേ! ഭൂരിശ്രവസ്സിൻെറ പ്രിയവല്ലഭയായ ഇവൾ ഭർത്തൃവ്യസനശോകാർത്തയായി വല്ലാതെ ദുഃഖിക്കുന്നുണ്ട്. മഹർഷേ, ഇവളുടെ ശ്വശുരനും കുരുമുഖ്യനുമായ ബാൽഹീകൻ പിതാവിനോടൊപ്പം മൃതിയടഞ്ഞു. സോമദത്തനും യുദ്ധത്തിൽ മരിച്ചുപോയി. ശ്രീമാനും ബുദ്ധിമാനുമായ നിൻെറ പുത്രൻെറ, യുദ്ധത്തിൽനിന്നു പിന്മാറാത്ത നൂറു പുത്രന്മാരും മരിച്ചുപോയി. ആ നൂറു വീരന്മാരുടെ ഭാര്യമാർ നൂറുപേരും ദുഃഖശോകത്തിൽ മുഴുകിനില്ക്കുന്നതു നോക്കൂ! ഇവർ രാജാവിന്നും എനിക്കും ദുഃഖം വീണ്ടും വീണ്ടും കത്തിജ്ജ്വലിപ്പിക്കുകയാണു മഹർഷേ! അതുകൊണ്ട് അവർ ആത്മഹത്യചെയ്യുവാൻ ഒരുങ്ങുന്നു മഹർഷേ! എൻെറ ശ്വശുരന്മാർ ശൂരരാണ്, മഹാത്മാക്കളാണ്, മഹാരഥരാണ്. സോമദത്തൻ തുടങ്ങിയ പരേതന്മാർക്ക് ഇനി എന്താണു ഗതി മഹർഷേ! ഭഗവാനേ, അങ്ങയുടെ പ്രസാദത്താൽ ഈ രാജാവ്, യുധിഷ്ഠിരൻ, എങ്ങനെ വിശോകനായി ഭവിക്കും? എങ്ങനെ ദുഃഖത്തിൽനിന്നു വിമുക്തനാകും? ഞാൻ എങ്ങനെ വിമുക്തയാകും? ഭവാൻെറ വധുവായ കുന്തിയും എങ്ങനെ ശോകത്തിൽനിന്നു വിമുക്തി നേടും?''

വൈശമ്പായനൻ പറഞ്ഞു: "എന്ന് ഗാന്ധാരി പറഞ്ഞപ്പോൾ വ്രതകൃശാസ്യയായ കുന്തി, താൻ ഒളിവിൽ പ്രസവിച്ച കർണ്ണനെ, ആദിത്യതുല്യനായ പുത്രനെ ഓർത്തു. വരദനായ വ്യാസൻ, അവളെ ദൂരെനിന്നു കേൾക്കുവാനും കാണുവാനും കഴിവുള്ള വ്യാസൻ, സവ്യസാചിയുടെ അമ്മ, ദുഃഖിക്കുന്നതായി കണ്ടു. വ്യാസൻ അവളോടു ചോദിച്ചു: 'കുന്തീ, നീ എന്താണ് ഓർക്കുന്നത്? മഹാഭാഗേ, നിൻെറ മനസ്സിൽ ഒതുക്കിവെച്ചിട്ടുള്ള ആ ദുഃഖം എന്താണ്? എന്നോടു പറയൂ!' അപ്പോൾ ശ്വശുരനോടു കുന്തി കുനിഞ്ഞ്, കൈകൂപ്പി ലജ്ജയോടെ തൻെറ പൂർവ്വകഥ വെളിവാക്കുമാറ് ഇങ്ങനെ പറഞ്ഞു.''

**30. വ്യാസകുന്തീസംവാദം –** കുന്തി പറഞ്ഞു: "ഭഗവാനെ, അങ്ങ് എൻെറ ശ്വശുരനാണ്. എൻെറ ദൈവതത്തിന്നും ദൈവതമാണ്. എനിക്കു ഭവാൻ ദേവദേവനാണ്. അങ്ങയോട് ഞാൻ സത്യമായ കാര്യം പറയുന്നു. അങ്ങ് കേൾക്കണേ.

തപസ്വിയും, മഹാകോപിയും, വിപ്രനുമായ ദുർവ്വാസാവ് എൻെറ പിതാവിൻെറ ഭിക്ഷാന്നം ഉണ്ണുവാൻ പണ്ട് രാജധാനിയിൽ വസിച്ചു. അദ്ദേഹത്തെ ഞാൻ പ്രീതനാക്കി. വളരെ ശുദ്ധമായ മനസ്സോടെ യാതൊരു തെറ്റുംകൂടാതെ ഞാൻ അദ്ദേഹത്തെ ശുശ്രൂഷിച്ചു. ക്ഷിപ്രകോപിയായ അദ്ദേഹം കോപിക്കേണ്ടിടത്ത് ഒരിക്കലും എന്നോടു കോപിച്ചില്ല. എന്നിൽ പ്രീതനായി വരം തരുവാൻ ആ മുനി സന്നദ്ധനായി. അപ്പോൾ ശാപഭയംമൂലം ഞാൻ ആ മുനിയോട് 'ആവാം വരം വാങ്ങാം' എന്നു പറഞ്ഞു. വരമൊന്നും വേണ്ടെന്നു പറഞ്ഞാൽ അദ്ദേഹം കോപിക്കുമെന്ന് എനിക്കറിയാം. ഉടനെ അദ്ദേഹം പറഞ്ഞു: "ഭദ്രേ, നീ ധർമ്മത്തിൻെറ അമ്മയായി വരും. ശുഭാനനേ, നീ ആഹ്വാനംചെയ്യുന്ന ദേവന്മാർ നിൻെറ പാട്ടിൽ നില്ക്കും.' എന്നു പറഞ്ഞ് ആ വിപ്രൻ മറഞ്ഞു. ഞാൻ അത്ഭുതപ്പെട്ടു. ഏതുനിലയിലും എനിക്ക് ഓർമ്മക്കേടു ബാധിക്കാറില്ല. പിന്നെ ഒരു ദിവസം ഹർമ്മ്യത്തിൽ ഞാൻ നില്ക്കുമ്പോൾ മനോഹരനായ ഉദിച്ചുവരുന്ന സൂര്യനെ കണ്ടു. അപ്പോൾ ആ മുനി പറഞ്ഞ മന്ത്രം ഓർത്ത് ഞാൻ ആ ദിനേശനെ ആഗ്രഹിച്ച് ആഹ്വാനം ചെയ്തു. എൻെറ ബാലസഹജമായ വിവരക്കേടുകൊണ്ട് ഞാൻ ആദിത്യനെ ഓർത്തുനിന്നുപോയി. ഇതിൽ ദോഷമുണ്ടെന്ന് അറിഞ്ഞുകൂടായിരുന്നു. ഉടനെ ദേവനായ സഹസ്രാംശു എൻെറ അടുത്തേക്കണഞ്ഞു. തൻെറ ദേഹം രണ്ടാക്കി ഒരു ദേഹം വിണ്ണിൽ തപിക്കുമാറ് നിർത്തി. മറ്റേ ദേഹംകൊണ്ട് എൻെറ അരികിലേക്കു വന്നു. ഇത് കണ്ടതോടെ ഞാൻ വിറച്ചുപോയി. അദ്ദേഹം പറഞ്ഞു: 'എന്നിൽനിന്നു വരം വാങ്ങുക' എന്ന്. 'ദേവാ പൊയ്ക്കൊള്ളുക!' എന്നു തല കുമ്പിട്ട് അദ്ദേഹത്തോടു പറഞ്ഞു. ഉടനെ തിഗ്മാംശുവായ ദേവൻ എന്നോടു പറഞ്ഞു: 'ശുഭേ, വെറുതെ എന്നെ വിളിച്ചുവരുത്തിയതിന്നുശേഷം പോകാൻ പറയുകയോ? കൊള്ളാം! ഞാൻ നിന്നെയും നിനക്കു വരം തന്ന ദ്വിജനെയും ദഹിപ്പിച്ചുകളയും!' തെറ്റുചെയ്യാത്ത ആ ബ്രാഹ്മണനെ ശാപത്തിൽനിന്നു രക്ഷിക്കുവാൻ ഞാൻ അദ്ദേഹത്തോട് 'ദേവാ, ഭവാനു തുല്യനായ ഒരു പുത്രനെ എനിക്കു നല്കിയാലും!' എന്നു പറഞ്ഞു. ഉടനെ ഭാനുമാൻ തേജസ്സാൽ എന്നിൽ പ്രവേശിച്ച് എന്നെ മയക്കി. 'നിനക്കു

പുത്രനുണ്ടാകും' എന്നു പറഞ്ഞ് ആകാശത്തേക്ക് ഉയരുകയുംചെയ്തു. പിന്നെ വീട്ടിൽ അച്ഛൻ ഈ വൃത്താന്തം അറിയാത്തവിധം ഞാൻ പെരുമാറി. ഗൂഢമായി ഞാൻ പ്രസവച്ചു. ആ കുട്ടിയെ, എന്റെ ഓമനപ്പുത്രനായ കർണ്ണനെ, ഞാൻ പുഴയിലൊഴുക്കിക്കളഞ്ഞു. ആ ദേവനായ സഹസ്രാംശുവിന്റെ പ്രസാദത്താൽ മുനി പറഞ്ഞവിധം വീണ്ടും ഞാൻ കന്യകയായി. മൂഢയായ ഞാൻ എന്റെ ഓമനയെ അറിഞ്ഞുംകൊണ്ടു തള്ളി. അതുകൊണ്ടാണ് വിപ്രർഷേ, ഞാൻ നീ കണ്ടമാതിരി ദഹിച്ചുകൊണ്ടിരിക്കുന്നത്. ആ പാപം, പാപമായിലും അത് ഞാൻ ഇപ്പോൾ അങ്ങയോടു വെളിവായി പറയുന്നു. അവനെ കാണുവാൻ എനിക്കു വലിയ മോഹമുണ്ട് മഹർഷേ! എന്റെ ആ മോഹം ഒന്നു സാധിപ്പിച്ചുതരണേ. ഈ രാജാവിന്റെ ഉള്ളിലുള്ള മോഹവും ഭവാൻ കണ്ടതാണല്ലോ. അദ്ദേഹവും ആ ആഗ്രഹം നേടട്ടെ, മുനിസത്തമാ!' ഇപ്രകാരം കുന്തി പറഞ്ഞതു കേട്ട് വേദജ്ഞസത്തമനായ വ്യാസൻ മറുപടി പറഞ്ഞു.''

വ്യാസൻ പറഞ്ഞു: "ശുഭേ, നന്ന്. ഇതൊക്കെ നീ എന്നോടു തുറന്നുപറഞ്ഞതു നന്നായി. നിനക്ക് അതിൽ യാതൊരു കുറ്റവുമില്ല. നീ വീണ്ടും ഭഗവാന്റെ അനുഗ്രഹത്താൽ കന്യകയായല്ലൊ! ഐശ്വര്യവാന്മാരായ ദേവന്മാർ ദേഹത്തിൽ ആവേശിക്കും. ദേവന്മാർ സങ്കല്പംകൊണ്ടും പുത്രന്മാരെ ജനിപ്പിക്കും. അതിന്ന് അവർക്ക് കഴിയും. പറഞ്ഞിട്ടും നോക്കിയിട്ടും സ്പർശിച്ചിട്ടും സംയോഗംചെയ്തിട്ടും അങ്ങനെ അഞ്ചുവിധത്തിൽ ദൈവങ്ങൾ മർത്ത്യരിൽ സന്താനങ്ങളെ ജനിപ്പിക്കും. അവർ അണിമാദികളായ അഷ്ടസിദ്ധിയുള്ളവരാണ്. മനുഷ്യധർമ്മത്തെ മാനദണ്ഡമാക്കി ദൈവധർമ്മത്തെ ദുഷിക്കുവാൻ വയ്യ! മർത്ത്യധർമ്മത്തിൽ നില്ക്കുന്ന നിന്നിൽ അത് ദോഷമായി പറയുവാൻ പാടില്ല. കുന്തീ, മനസ്സിലായോ? ഞാൻ പറയുന്നതിനെ നീ ധരിക്കുക, നീ കാര്യബോധമില്ലാതെ ദുഃഖിക്കുകയാണ്

നീ ദുഃഖത്തിന് അർഹയല്ല. നിന്റെ മനസ്സിലെ ജ്വരം പോകട്ടെ! ബലവാന്മാർക്ക് എന്തുമാകാം. അവർ ചെയ്യുന്നതൊക്കെ പത്ഥ്യമാണ്. ബലവാന്മാർ എന്തു ചെയ്യുന്നുവോ അതൊക്കെ ശുദ്ധമായി, നല്ലതായി കരുതുന്നു. ബലവാന്മാർ എന്തു ചെയ്യുന്നുവോ അതു ധർമ്മമായി പറയുന്നു. ബലവാന്മാർക്ക് എല്ലാം തന്നിൽ അടങ്ങുന്നു. അവർ എല്ലാറ്റിന്നും നാഥന്മാരാകുന്നു."

**31. ഗംഗാതീരഗമനം –** വ്യാസൻ പറഞ്ഞു: "ഭദ്രേ, ഗാന്ധാരീ! നിന്റെ ഭ്രാതാക്കന്മാരെയും പുത്രന്മാരെയും ഇഷ്ടരെയും, സ്നുഷമാരെ അവരുടെ കാന്തരോടുകൂടിയും രാവ് ഉണർന്നേല്ക്കുന്നവിധം നീ കാണും. കർണ്ണനെ കുന്തിയും കാണും. സുഭദ്ര അഭിമന്യുവെക്കാണും. പാഞ്ചാലി അഞ്ചു പുത്രന്മാരെയും പിതാവിനെയും ഭ്രാതാക്കളെയും കാണും. നീയും കുന്തിയും രാജാവും പ്രേരിപ്പിച്ചപ്പോൾ എന്റെ മനസ്സിൽ ഇത് പൊന്തിവന്നു. നിങ്ങളെ കാണിക്കണമെന്ന് ഒരു വിചാരം എന്നിലുണ്ടായി. ആ മഹാത്മാക്കളായ നരർഷഭന്മാരെപ്പറ്റി ശോചിക്കേണ്ടതില്ല. അവരെല്ലാം ക്ഷത്രധർമ്മസ്ഥരായിട്ടാണല്ലോ മൃതരായത്! അത് തീർച്ചയായും സംഭവിക്കേണ്ടതായ ദേവകാര്യമായിരുന്നു. അനിന്ദിതേ! അതുകൊണ്ട് അവരെല്ലാവരും ദേവാംശജരായി ജനിച്ചവരാണ്.

ഗന്ധർവ്വന്മാരും, ഗുഹ്യകന്മാരും, പിശാചുക്കളും, ആശരന്മാരും, ദേവർഷികളും, സിദ്ധന്മാരും, പുണ്യവാന്മാരും, ദേവന്മാരും, ദാനവരും, സിദ്ധദേവർഷിമാരും, കുരുക്ഷേത്രമായ പോർക്കളത്തിൽ സിദ്ധികൂടി. ധൃതരാഷ്ട്രൻ എന്നു പേരായി ധീമാനായ ഗന്ധർവ്വരാജാവുണ്ടല്ലോ, അദ്ദേഹംതന്നെയാണ് നിന്റെ പതിയായി, മനുഷ്യനായി, ധൃതരാഷ്ട്രരാജാവായി കുരുവംശത്തിൽ വന്നുപിറന്നത്. മരുത്ഗണത്തിൽ വിശിഷ്ടനായി അച്യുതനായവനാണ് പാണ്ഡുവായിപ്പിറന്നത്. ധർമ്മത്തിന്റെ അംശജാതന്മാരാണ് വിദുരനും ധർമ്മപുത്രനും. കലിയാണ് ദുര്യോധനൻ. ദ്വാപരനാണ് ശകുനി എന്നു നീ ധരിക്കണം. രാക്ഷസന്മാർ ജന്മമെടുത്തവരാണ് ദുശ്ശാസനാദികൾ. ശുചിസ്മിതേ, നീ ധരിക്കുക: മരുത്ഗണത്തിൽ, ബലവാനാണ് അരിന്ദമനായ ഭീമസേനൻ. നരൻ എന്ന ഋഷിയാണ് കുന്തീപുത്രനായ ധനഞ്ജയൻ. നാരായണനായ ഹൃഷീകേശനാണ് കേശവൻ. അശ്വികളാണ് നകുലസഹദേവന്മാർ. ശോഭനേ! ലോകങ്ങളെ തപിപ്പിക്കുന്ന തപനൻ തന്നെയാണ് കർണ്ണൻ. പാർത്ഥനിൽനിന്നുണ്ടായവനും ഹർഷവർദ്ധനനും, ആറു മഹാരഥന്മാർകൂടി വളഞ്ഞിട്ട് അടിച്ചു കൊലപ്പെടുത്തിയവനുമായ ആ സൗഭദ്രനില്ലേ! അവൻ സോമനാണ്. സോമൻ യോഗസിദ്ധിയാൽ രണ്ടാമത് ഒരു ദേഹം കൂടി എടുത്തതാണ്. ദ്രൗപദിയോടൊപ്പം അഗ്നിയിൽനിന്നുണ്ടായ ധൃഷ്ടദ്യുമ്നൻ ശുഭമായ അഗ്നിയുടെ ഭാഗമാണ്. ശിഖണ്ഡി ഒരു രാക്ഷസനാണ്. ദ്രോണൻ ബൃഹസ്പതിയുടെ അംശമാണ്. ദ്രൗണി രുദ്രന്റെ അംശമാണ്. ഗാംഗേയനായ ഭീഷ്മൻ വസു മനുഷ്യനായി പിറന്നതാണെന്നുധരിക്കുക. ഇങ്ങനെ മഹാപ്രാജ്ഞേ, ഇവരൊക്കെ മർത്ത്യരായിപ്പിറന്ന ദേവകളാണ്. അവർ അവരുടെ അവതാരത്തിന്റെ കൃത്യം നിർവ്വഹിച്ചതിന്നുശേഷം സ്വർഗ്ഗത്തിലേക്കുതന്നെ മടങ്ങിപ്പോയി ശോഭനേ! എല്ലാവർക്കും വളരെക്കാലമായി ഉള്ളിൽ നില്ക്കുന്ന ദുഃഖമുണ്ടല്ലോ, അത് ഇപ്പോൾ ഞാൻ തീർത്തുതരാം. ഇഹലോകഭയവും പരലോകഭയവുമെല്ലാം ഞാനിപ്പോൾ തീർത്തുതരാം. നിങ്ങൾ എല്ലാവരും ഭാഗീരഥീനദീതീരത്തേക്കു പൊയ്ക്കൊള്ളുവിൻ. അവിടെവെച്ച് നിങ്ങൾക്ക് പോരിൽ കൊല്ലപ്പെട്ട എല്ലാവരെയും കാണുവാൻ സാധിക്കുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്നു വേദവ്യാസൻ പറഞ്ഞവാക്കു കേട്ട് എല്ലാവരും വലിയ ആഹ്ലാദത്തോടെ സിംഹനാദം മുഴക്കി ഗംഗാതീരത്തേക്കു നടന്നു. പാണ്ഡവന്മാരോടും അമാത്യന്മാരോടുംകൂടി ധൃതരാഷ്ട്രനും പോയി. വന്നുചേർന്ന മഹർഷിമാരും, ഗന്ധർവ്വന്മാരും രാജാവിന്റെകൂടെ ഗംഗാതീരത്തേക്കു പോയി. ആ മഹാജനസമുദ്രം ഗംഗയുടെ സമീപത്തെത്തി. അവർ ഗംഗാതീരത്തിൽ വലിയ പ്രീതിയോടെ സുഖമായി പാർപ്പുറപ്പിച്ചു. രാജാവും പാണ്ഡവരോടുകൂടി ഇഷ്ടപ്പെട്ട ഒരു ദിക്കിൽ കൂടെയുള്ളവരുമൊന്നിച്ച്, നാരികളോടും വൃദ്ധരോടുംകൂടി ഇരുന്നു. അന്നത്തെ പകൽ അവർക്ക് ഒരു നൂറ്റാണ്ടുപോലെ ദീർഘമായിത്തോന്നി. പകൽ പോയി രാത്രി വരുവാൻ ഇത്ര വളരെ താമസം മുമ്പ് അവർക്കനുഭവപ്പെട്ടിട്ടില്ല. ചത്ത രാജാക്കന്മാരെ കാണാൻ രാത്രിയെ അവർ കാത്തിരുന്നു. പിന്നെ സൂര്യൻ പുണ്യമായ അസ്തശൈലത്തിലെത്തി. ഉടനെ അവർ എല്ലാവരും ഗംഗാനദിയിലിറങ്ങി കുളിച്ച്, നിശാമുഖകർമ്മം നടത്തി."

**32. ഭീഷ്മാദിദർശനം –** വൈശമ്പായനൻ പറഞ്ഞു: "പിന്നെ രാത്രിയായപ്പോൾ അവർ സായാഹ്നക്രിയകൾ ചെയ്തു. അവിടെ കൂടിയവരൊക്കെ വ്യാസന്റെ സമീപത്തെത്തി. മഹാത്മാവായ ധൃതരാഷ്ട്രൻ ശുദ്ധഹൃദയനായി, ശുദ്ധാത്മാവായി, ഏകാഗ്രചിത്തനായി പാണ്ഡവന്മാരോടും മുനിമാരോടുംകൂടി ഇരുന്നു. ഗാന്ധാരിയുടെ സമീപത്തായി നാരികളെല്ലാം ഇരുന്നു. നഗരക്കാരും നാട്ടുകാരും പ്രായക്രമമനുസരിച്ച് ഇരുന്നു. പിന്നെ തേജസ്വിയായ വ്യാസൻ ഗംഗാജലത്തിൽ ഇറങ്ങിച്ചെന്ന് മരിച്ചുപോയ എല്ലാ യോദ്ധാക്ക

ളെയും വിളിച്ചു. പാണ്ഡവരുടെയും കൗരവരുടെയും യോദ്ധ ന്മാരെയെല്ലാം വിളിച്ചു. അപ്പോൾ കുരുപാണ്ഡവപ്പടയുടെ ബഹളമായ ശബ്ദം മുമ്പത്തെ മട്ടിൽ ജലത്തിൽനിന്ന് ഉണ്ടായി ജനമേജയാ! പിന്നെ ഭീഷ്മൻ, ദ്രോണൻ എന്നി ങ്ങനെ ഓരോരുത്തരായി എല്ലാ രാജാക്കന്മാരും വെള്ള ത്തിൽനിന്ന് സൈന്യങ്ങളോടുകൂടി പൊങ്ങിവന്നു. വിരാട ദ്രുപദന്മാരും മക്കളോടുകൂടി പൊങ്ങിവന്നു.* കർണ്ണൻ, ദുര്യോധനൻ മഹാരഥനായ ശകുനി, ദുശ്ശാസനനും സഹോ ദരന്മാരും, അങ്ങനെ മഹാബലന്മാരായ എല്ലാ ധാർത്തരാഷ്ട്ര ന്മാരും, ഭഗദത്തൻ, ജരാസന്ധൻ, ജലസന്ധൻ, യൂപദ്ധ്വജൻ, ശലൻ, ശല്യൻ, അനുജന്മാരോടുകൂടിയ വൃഷസേനൻ, രാജ പുത്രനായ ലക്ഷ്മണൻ, ധൃഷ്ടദ്യുമ്നന്റെ മക്കൾ, ശിഖണ്ഡി യുടെ പുത്രന്മാർ, അനുജന്മാരോടുകൂടി ധൃഷ്ടകേതു, അച ലൻ, വൃഷകൻ, അലായുധനിശാചരൻ, ബാൽഹീകൻ, സോമ ദത്തൻ, ചേകിതാനൻ ഇവരും മറ്റു പലരും ഗംഗാജലത്തിൽ നിന്നു പൊങ്ങിവന്നു.

എല്ലാവരും ഭാസുരമായ ദേഹത്തോടുകൂടിയവരാണ്. അവർ എല്ലാവരും ജലത്തിൽനിന്നുയർന്നു. ഏതു വീരന് ഏതു വേഷമോ, ഏതു കൊടിയോ, ഏതു വാഹനമോ അതാതു വേഷത്തിൽ വന്നെത്തി. അങ്ങനെ രാജാക്കന്മാരെ കണ്ടു. എല്ലാവരും ദീപ്തമായ വസ്ത്രം ധരിച്ചിരിക്കുന്നു. എല്ലാവ രും ദീപ്തമായ കുണ്ഡലങ്ങളണിഞ്ഞിരിക്കുന്നു (അക്കാല ത്തെ വേഷം ശരിക്കും അതായിരുന്നു) എല്ലാവരും വൈരം വെടിഞ്ഞവരും അഹങ്കാരം വിട്ടവരുമായിരുന്നു മത്സരവും ക്രോധവും ആർക്കുമുണ്ടായിരുന്നില്ല. ഗന്ധർവ്വന്മാർ പാട്ടു പാടുകയും, വന്ദിമാർ വാഴ്ത്തുകയും ചെയ്തു. ദിവ്യമാല്യാം ബരധരന്മാരും അപ്സരസ്ത്രീകളോടുകൂടിയവരുമായിരുന്നു എല്ലാവരും.

ഈ സമയത്ത് പ്രീതനായ സത്യവതീസുതൻ, തപോ ബലംകൊണ്ട് ധൃതരാഷ്ട്രന്ന് ദിവ്യചക്ഷുസ്സ് നല്കി. ദിവ്യ ജ്ഞാനബലത്തോടെ കീർത്തിമതിയായ ഗാന്ധാരി തന്റെ മക്കളെയെല്ലാം കണ്ടു. പോരിൽ മരിച്ചുപോയ മറ്റുള്ളവരെ യും കണ്ടു. അചിന്ത്യവും അത്ഭുതവുമായ ആ കഴ്ച എത്ര യും രോമഹർഷണമായിരുന്നു. വിസ്മയത്തോടെ അവരെ ല്ലാം കണ്ണടയ്ക്കാതെ സകലരെയും കണ്ടു. ഉദഗ്രമായ ഉത്സ വംപോലെ ആണും പെണ്ണും കൂടിക്കലർന്നു കണ്ടു. വിസ്തൃ തമായ തിരശ്ശീലയിൽ ചിത്രം – പടം കാണുന്നതുപോലെ കൗതുകത്തോടെ കണ്ട് എല്ലാവരും ആശ്ചര്യപ്പെട്ടു. ധൃതരാ ഷ്ട്രൻ ദിവ്യദൃഷ്ടികൊണ്ട് അവരെ എല്ലാവരെയും കണ്ടു. ആ മുനീന്ദ്രന്റെ പ്രസാദംകൊണ്ട് എല്ലാവരും മോദിച്ചു ഭരതർഷഭാ!"

**33. സ്ത്രീകൾക്ക് ഭർത്തൃലോകദാനം –** വൈശമ്പായ നൻ പറഞ്ഞു: "പിന്നെ ആ പുരുഷശ്രേഷ്ഠന്മാർ പരസ്പരം ഒത്തുകൂടി. ക്രോധമാത്സര്യങ്ങൾ വിട്ട്, എല്ലാവരും ഗതകന്മ ഷരായി. ബ്രഹ്മർഷി കല്പിച്ച മുഖ്യമായ വിധി സ്വീകരിച്ചു സന്തോഷിച്ച് എല്ലാവരും സ്വർഗ്ഗത്തിൽ ദേവന്മാർ എന്ന വിധം നിന്നു.

പുത്രന്മാർ മാതാപിതാക്കളുമായി ചേർന്നു. ഭാര്യമാരു മായി ഭർത്താക്കന്മാർ ചേർന്നു. ചേട്ടന്മാരുമായി അനുജ ന്മാർ ചേർന്നു. ഇഷ്ടൻ ഇഷ്ടനുമായി ചേർന്നു രാജാവേ! പാണ്ഡവന്മാർ വീരനായ കർണ്ണനോടും സൗഭദ്രനോടുംകൂടി ഹർഷത്തോടെ ചേർന്നു. പിന്നെ പ്രീതിയോടെ കർണ്ണനോ ടുകൂടി പാണ്ഡവന്മാരും കൂടിച്ചേർന്നു. അവർ പരസ്പരം സൗഹാർദ്ദത്തോടെ നിന്നു. പരസ്പരം ചേർന്ന് ആ യോദ്ധാ ക്കൾ അല്ലയോ ഭരതർഷഭാ, മുനിപ്രസാദംകൊണ്ട് വിദ്വേഷം ഇല്ലാത്തവരായി, കേവലം പകയൊക്കെ കൈവിട്ടു പരസ്പര സൗഹാർദ്ദത്തോടെ നിന്നു. ഇപ്രകാരം എല്ലാവരും ഗുരുജന ങ്ങളോടും ബന്ധുജനങ്ങളോടും ചേർന്നുനിന്നു. നരവ്യാഘ്ര രായ കുരുക്കൾ മക്കളോടും മറ്റു മന്നവന്മാരോടും കൂടിച്ചേർ ന്ന് ഉല്ലസിച്ചു. ആ രാത്രി മുഴുവൻ ഇപ്രകാരം പ്രീതരായി ഉല്ലസിച്ചു; വിഹരിച്ചു. സന്തോഷംകൊണ്ട് ആ രാജാക്ക ന്മാരൊക്കെ വിചാരിച്ചു. തങ്ങൾ സ്വർഗ്ഗത്തിലെത്തിക്കഴിഞ്ഞു എന്ന്. ശോകം, ഭയം, ത്രാസം, അയശസ്സ്, രതി ഇവയൊ ന്നും പരസ്പരം ചേർന്നുനില്ക്കുന്ന യോധന്മാർക്ക് ഉണ്ടായിരു ന്നില്ല ഭരതർഷഭാ! ഭർത്താക്കൾ, മക്കൾ, അച്ഛന്മാർ, ഭ്രാതാ ക്കൾ എന്നിവരോടു ചേർന്ന നാരിമാർ ഏറ്റവും സന്തോഷി ച്ചു ദുഃഖം കൈവിട്ടു. ഒരു രാത്രി ആ വീരന്മാരും സ്ത്രീജ നങ്ങളും ചേർന്നു കളിച്ചു തമ്മിൽ പറഞ്ഞു സന്തോഷിച്ച് കെട്ടിപ്പിടിച്ചു ചുംബിച്ചു തഴുകി. പിന്നെ അവരൊക്കെ യാത്ര പറഞ്ഞു പോകാൻഭാവിച്ചപ്പോൾ മഹർഷി അവരെയെല്ലാം അതാതു ലോകങ്ങളിലേക്ക് വിട്ടയച്ചു. എല്ലാവരും നോക്കി നില്ക്കെത്തന്നെ അവർ പോയി മറഞ്ഞു. അവർ പുണ്യമായ ഗംഗാനദിയിലേക്ക് ഇറങ്ങി. ആ മഹാശയന്മാർ തേരും കൊടി യുമായി അവരുടെ ഗൃഹങ്ങളിലേക്കു പോയി.

ചിലർ ദേവലോകത്തെത്തി. ചിലർ ബ്രഹ്മസദസ്സിൽ ചെന്നുചേർന്നു. ചിലർ വരുണലോകത്തെത്തി. ചിലർ വിത്തേ ശന്റെ ഗൃഹത്തിലും ചെന്നുചേർന്നു. ചിലർ വൈവസ്വത ലോകത്തിലെത്തി. ചിലർ ഉത്തരകുരുവിലും, ചിലർ പിശാ ചുക്കളുടെ ലോകത്തിലും, ചിലർ ആശരന്മാരുടെ ലോക ത്തിലും ചെന്നെത്തി. വിചിത്രഗതിമാരായ ചിലർ ദേവന്മാ രുടെകൂടെയും ചേർന്നു. അവർ ഭൃത്യന്മാരോടും വാഹനങ്ങ ളോടുംകൂടെ തങ്ങളുടെ ഗൃഹങ്ങളിൽ ചെന്നുചേർന്നു. അവരൊക്കെ പോയതിന്നുശേഷം വെള്ളത്തിൽ ഇറങ്ങി നില്ക്കുന്ന മഹർഷി, തേജസ്വിയായ ധർമ്മശീലൻ, കുരുക്ക ളുടെ ഹിതം നോക്കിച്ചെയ്യുന്ന മഹാനുഭാവൻ, ഭർത്താക്കൾ മരിച്ചുപോയ ആ ക്ഷത്രിയസ്ത്രീകളോട് വിളിച്ചുപറഞ്ഞു: 'ഹേ, കുലസ്ത്രീകളെ നിങ്ങൾ ആരൊക്കെയാണ് ഭർത്തൃ ലോകത്തേക്കു പോകുവാൻ ആഗ്രഹിക്കുന്നത്. അവർ ഇപ്പോൾ ഗംഗാജലത്തിൽ ഇറങ്ങിക്കൊള്ളുവിൻ! മടിക്കേണ്ട തില്ല.' ആ മഹർഷിയുടെ വാക്കുകേട്ട് ഏറ്റവും ശ്രദ്ധയോ ടെ ആ മുഖ്യനാരിമാർ ശ്വശുരന്റെ അനുവാദത്തോടെ ഗംഗാജലത്തിൽ ഇറങ്ങി മുങ്ങി. മനുഷ്യദേഹം കൈവിട്ടു ഭർത്താക്കന്മാരോട് സാദ്ധ്വികളെല്ലാം ചേർന്നു രാജാവേ! ഇങ്ങനെ ശീലഗുണമുള്ള ആ പതിവ്രതകളായ ക്ഷത്രിയ സ്ത്രീകൾ മുക്തകളായി ഭർത്തൃസാലോക്യം പ്രാപിച്ചു. ദിവ്യ രൂപമെടുത്ത് ദിവ്യാഭരണധാടിയോടെ ദിവ്യമാല്യാംബരം ചാർത്തി തങ്ങളുടെ ഭർത്താക്കൾക്കു തുല്യം ശീലഗുണം ചേർന്ന അവർ, വിമാനത്തിൽക്കയറി ക്ഷീണംകൂടാതെ ഗുണ ങ്ങൾചേർന്ന അവരവരുടെ സ്ഥാനത്ത് എത്തിച്ചേർന്നു.

ഏതൊരാൾക്ക് ഏതൊരാഗ്രഹം ജനിച്ചുവോ അതൊ ക്കെ ധർമ്മവത്സലനും വരദനുമായ വ്യാസൻ നല്കി. നര ദേവന്മാർ വീണ്ടും വന്ന കഥ കേട്ടു നാനാ നാട്ടിലുള്ള ജന ങ്ങളും മോദിച്ച് രോമാഞ്ചകഞ്ചുകം അണിഞ്ഞുപോയി.

ഇഷ്ടന്മാരോടുകൂടി അവരുടെ സംഗമം കേൾക്കുന്ന മർത്ത്യൻ ഇഷ്ടങ്ങൾ എല്ലാം ഇഹത്തിലും പരത്തിലും നേടും.

ഇഷ്ടബാന്ധവസംയോഗത്തെ അനായാസമായും അനാ മയമായും ഇപ്രകാരം ബുധന്മാരെ കേൾപ്പിക്കുന്ന ധർമ്മ

* ദ്രൗപദി പുത്രന്മാർ, സൗഭദ്രേയൻ, ഘടോൽക്കചൻ

ജ്ഞൻ ഈ ലോകത്തിൽ പ്രസിദ്ധനായി പരലോകത്തിൽ ശുഭമായ സ്ഥാനംനേടും.

സ്വാദ്ധ്യായവാന്മാരായ മർത്ത്യർ, തപസു ശീലിച്ചവർ, സാദ്ധ്വാചാരന്മാർ, ദമം പൂണ്ടവർ, ദാനംകൊണ്ടു പാപം നീങ്ങിയവർ, ആർജ്ജവമുള്ളവർ (നേരുള്ളവർ), ശുദ്ധന്മാർ, ദാന്തന്മാർ, നുണപറയാത്തവർ, ആസ്തികന്മാർ, ശ്രദ്ധയുള്ള വർ, ധൈര്യമുള്ളവർ ഇങ്ങനെയുള്ള മന്നവന്മാർ ഈ ഒരു ആശ്ചര്യപർവ്വം കേട്ടാൽ സൽഗതി നേടുന്നതാണ്."

**34. വൈശമ്പായനവാക്യം –** സൂതൻ പറഞ്ഞു: "ഇതു കേട്ട് വിദ്വാനായ ജനമേജയരാജാവ് ഹർഷപുളകിതനായി. പിതാമഹന്മാരുടെ ഗമനാഗമനവൃത്താന്തം രാജാവിനെ അത്ഭുതപ്പെടുത്തി. പുനരാഗമനത്തെപ്പറ്റി രാജാവ് സന്തോഷത്തോടെ ഇപ്രകാരം പറഞ്ഞു: 'ദേഹംവെടിഞ്ഞുപോയ വർക്ക് പിന്നെ ആ രൂപം എങ്ങനെ കാണാൻ കഴിഞ്ഞു?' ഇപ്രകാരം രാജാവ് ചോദിച്ചപ്പോൾ വാഗ്മികുലോത്തമനും പ്രതാപവാനുമായ വ്യാസശിഷ്യൻ ജനമേജയനോടു പറഞ്ഞു."

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, എല്ലാ കർമ്മങ്ങൾക്കും നാശമില്ല എന്നാണ് ശാസ്ത്രനിശ്ചയം. കർമ്മജങ്ങളായിട്ടാണ് ശരീരങ്ങളും രൂപങ്ങളും ആത്മാക്കൾ എടുക്കുന്നത്. ഭൂതാധിപതിയെ ആശ്രയിക്കുകയാൽ മഹാഭൂതങ്ങൾ നിത്യങ്ങളാണെന്ന് അറിയുക. അവയ്ക്കു നാശമില്ല. അത് അനന്തതയിൽ സ്ഥിതിചെയ്യുന്നു. അവയ്ക്കു നാശമില്ലാത്തതുകൊണ്ട് നശ്വരമായതു നശിക്കുമ്പോൾ ശാശ്വതമായത് അതോടൊപ്പം നശിക്കുന്നില്ല. അനായാസകൃതമായ കർമ്മം സത്യവും ശ്രേഷ്ഠവുമാണ്. അതു ശരിയായ ഫലം നല്കുകയുംചെയ്യും. ഇവയോടു ചേർന്ന് ആത്മാവ് സുഖദുഃഖങ്ങൾ ഏല്ക്കുന്നു. അപ്രകാരം ചേരുന്ന ക്ഷേത്രജ്ഞൻ തീർച്ചയായും നശിക്കുന്നില്ല. എങ്ങനെയെന്നാൽ ഭൂതങ്ങൾക്ക് ആത്മഭാവം വേർപെടാതിരിക്കുന്നതുപോലെയാണ് അത്. അവന്നു കർമ്മംനശിക്കുന്നതുവരെ സ്വരൂപിത്വം നിലനില്ക്കുന്നു. കർമ്മം ക്ഷയിച്ചാൽ മർത്ത്യൻ രൂപം മാറി എടുക്കുകയും ചെയ്യുന്നു. നാനാത്വവും ഏകത്വവും ഈ ദേഹത്തിൽ ചേർന്നുനില്ക്കുകയാണ്. അവ വെവ്വേറെയാണെന്നറിയുന്ന ജ്ഞാനികൾക്ക്, ദേഹവും ആത്മാവും വേറെയാണെന്നറിയുന്ന യോഗികൾക്ക്, എല്ലാം ശാശ്വതമാക്കിവെക്കാൻ കഴിയും. അശ്വമേധത്തിൽ അശ്വത്തെ കൊല്ലുന്നതിൽ ശ്രുതി ഇങ്ങനെ പറയുന്നു: 'ലോകാന്തരംപ്രാപിച്ച ദേഹികൾക്കു ജീവൻ നിത്യമാകുന്നു.'

രാജാവേ, അങ്ങയ്ക്കു ഇഷ്ടമാണെങ്കിൽ ഞാൻ ഹിതം പറയാം. ദേവയാത്രാവഴികൾ നീ യാഗശാലയിൽ കേൾക്കുകയുണ്ടായില്ലേ? അങ്ങ് യജ്ഞംചെയ്തപ്പോൾ അങ്ങയ്ക്ക് ദേവകൾ ഹിതരായി വന്നു. ജീവനെ പരലോകത്തേക്കു കൊണ്ടുപോകുന്ന ഈശ്വരന്മാർ ദേവന്മാരോട് ഒത്തുകൂടി. അതുകൊണ്ട് യജിച്ചാൽ ഗതി ലഭിക്കും. പഞ്ചവർഗ്ഗങ്ങൾ നശിക്കാത്തതാണെങ്കിൽ ആത്മാവു നിത്യനാണ്. ആത്മാവുതന്നെയാണ് പുരുഷൻ. ഇതിൽ നാനാത്വം, നാനാസമായോഗം, കാണുന്നവൻ വൃഥാമതിയാകുന്നു. അവൻ വേർപാടിൽ നിലവിളികൂട്ടുന്ന ബാലനാണ്, അജ്ഞനാണ്; എന്നാണെൻെറ അഭിപ്രായം. വേർപാടിൽ ദോഷംകാണുന്നവൻ സംയോഗത്തെ ഉപേക്ഷിക്കണം. അസംഗനിൽ പിന്നെ സംഗമെവിടെ? സംഗമില്ലാത്തവന്നു വിയോഗമെവിടെ? അതുകൊണ്ട് ദുഃഖം എന്നതു വിയോഗജമാണ് എന്ന് അറിയുക! ശരീരവും ആത്മാവും തമ്മിലുള്ള അന്തരം ശരിയായി അറിഞ്ഞവൻ മാത്രമേ ദുഃഖത്തിൽനിന്നു വിമുക്തനാകുന്നുള്ളു. അല്ലാത്തവന്ന് അതിന്നു സാധിക്കുന്നതല്ല. പരത്തെ -ആത്മാവിനെ- അറിയുന്നവൻ ശരിയായ ജ്ഞാനിയാകുന്നു. അവൻ അജ്ഞാനത്തിൽനിന്നു വിമുക്തനാകുന്നു. ജീവികളുടെ ഓരോന്നിൻെറയും കാര്യം പറയുകയാണെങ്കിൽ അവൻ എവിടെനിന്നു വന്നു? കാണപ്പെടാത്ത ഒരിടത്തു നിന്ന് ഇവിടെ എത്തി. നമുക്കാർക്കും അവനെപ്പറ്റി മുമ്പ് അറിവില്ല. എങ്ങോട്ടു പിന്നെപ്പോകുന്നു? അറിഞ്ഞുകൂടാ. ഞാൻ അവനെ അറിയുന്നില്ല. അവൻ എന്നെയും അറിയുന്നില്ല. എന്നെ സംബന്ധിച്ചിടത്തോളം എന്നിൽ വിരക്തി (ത്യാഗം) കാണുന്നില്ല. ഏതേത് ഉടലുകൊണ്ട് എന്താണോ അസ്വതന്ത്രനായവൻ നടത്തുന്നത്, അതാത് ഉടലുകൊണ്ട് പിന്നെ അത് അവൻ അനുഭവിക്കുന്നു. മനസ്സുകൊണ്ടു മാനസികമായ സുഖദുഃഖഭാവങ്ങൾ അനുഭവിക്കുന്നു. ദേഹത്താൽ ചെയ്തതിൻെറ ഫലം ദേഹവും അനുഭവിക്കുന്നു."

**35. പരീക്ഷിദ്ദർശനം –** വൈശമ്പായനൻ പറഞ്ഞു: "മക്കളെ കാണാതെ ദുഃഖിച്ച ധൃതരാഷ്ട്രന്ന് മക്കളെ കാണുവാൻ സാധിച്ചു. ഋഷിപ്രസാദംകൊണ്ട് അവരുടെ ആ രൂപത്തിൽ ത്തന്നെ കാണുവാൻ കഴിഞ്ഞു കുരൂദ്വഹാ! ആ രാജാവ് രാജധർമ്മങ്ങളും ബ്രഹ്മോപനിഷത്തും നേടി. ബുദ്ധിക്ക് നിശ്ചയവും ഉറപ്പും ആ നരശ്രേഷ്ഠൻ സമ്പാദിച്ചു. മഹാപ്രജ്ഞനായ വിദുരനും തപോബലംമൂലം സിദ്ധിനേടി. ധൃതരാഷ്ട്രനും തപോനിധിയായ വ്യാസനെ ആശ്രയിച്ച് സിദ്ധി നേടി."

ജനമേജയൻ പറഞ്ഞു: "എനിക്കും വരദനായ വ്യാസൻ പ്രായരൂപത്തോടുകൂടിയ എൻെറ അച്ഛനെ കാണിച്ചുതരുന്നതായാൽ ഭവാൻ പറയുന്നതൊക്കെ എനിക്ക് ബോദ്ധ്യമാകും. ഞാൻ വിശ്വസിക്കും. എനിക്ക് വലിയ പ്രിയമുള്ള ഒരു കാര്യമാണ് പിതാവിനെ കാണുന്നത്. കൃതാർത്ഥനാകും. കാര്യത്തിൽ ദൃഢതയും വന്നുചേരും. ഋഷിമുഖ്യൻെറ പ്രസാദംകൊണ്ട് ഞാൻ വിചാരിച്ചത് ഫലിക്കണം."

സൂതൻ പറഞ്ഞു: "ഇപ്രകാരം ആ രാജാവ് പറഞ്ഞപ്പോൾ പ്രതാപവാനായ വേദവ്യാസൻ, ധീമാൻ, പ്രസാദിച്ചു. പരീക്ഷിത്തിനെയും വരുത്തി. ആ പ്രായത്തിലും ആ രൂപത്തിലും സ്വർഗ്ഗത്തിൽനിന്നു വന്ന നരേന്ദ്രനെ, ശ്രീമാനായ പിതാവിനെ, ജനമേജയരാജാവ് കണ്ടു. മഹാനായ ശമീകനെയും ശമീകൻെറ പുത്രനായ ശൃംഗിയെയും ആ രാജാവിൻെറ അമാത്യന്മാരെയും സ്വർഗ്ഗത്തിൽനിന്ന് വന്നവരായി രാജാവ് ദർശിച്ചു. പിന്നെ സസന്തോഷം അവഭൃഥസ്നാനം പിതാവിനോടുകൂടി ജനമേജയൻ കഴിച്ചു. ആദ്യം അച്ഛനെ സ്നാനംചെയ്യിച്ചു. താനും സ്നാനംചെയ്തു. അതിന്നുശേഷം ആസ്തികദ്വിജനോട് പറഞ്ഞു: 'ആസ്തിക', പലതരത്തിലുള്ള അത്ഭുതംനിറഞ്ഞതാണ് എൻെറ ഈ യാഗം എന്നാണ് എൻെറ അഭിപ്രായം. എൻെറ ദുഃഖംതീർക്കുവാൻ അച്ഛൻ ഇവിടെ വന്നെത്തിയില്ലേ? അതിൽപ്പരം ഭാഗ്യമെന്തുണ്ട്? അത്ഭുതമെന്തുണ്ട്?"

ആസ്തികൻ പറഞ്ഞു: "പുരാണർഷിയും തപോനിധിയുമായ വ്യാസൻ ഏത് മഖത്തിലാണോ വന്നുചേരുന്നത്, ആ യാഗകർത്താവിന്ന് രണ്ടുലോകവും ജയിച്ചതായി കരുതാം. പാണ്ഡവനന്ദനാ, വിചിത്രമായ 'മഹാഭാരതകഥ'യും ഭവാൻ കേട്ടില്ലേ? അതും വലിയ പുണ്യംതന്നെ! അച്ഛൻെറ പദവിക്കു സർപ്പങ്ങളെ ചുട്ടതും നന്നായി. ഭവാൻെറ സത്യം

മൂലം തക്ഷകൻ രക്ഷപ്പെടുകയും ചെയ്തു രാജാവേ! ആ യോഗ്യൻെറ ഗതികണ്ട് ഭവാൻ താപസന്മാരെ പൂജിച്ചു വലിയ ധർമ്മവും നേടി. പാപവിനാശനമായ സകലതും ഞാൻ കേട്ടു. ഉദാരദർശനംമൂലം ഹൃദയഗ്രന്ഥിയും തീർന്നു. ധർമ്മത്തിൽ കൂറുള്ളവരും, സദ്വൃത്തിയിൽ താൽപര്യമുള്ള വരും, പാപം നശിപ്പിക്കുന്നവരുമായ മഹാശയന്മാരെ എന്നും ഭവാൻ വണങ്ങണേ!"

സൂതൻ പറഞ്ഞു: "ഇപ്രകാരം ആ ദ്വിജേന്ദ്രൻെറ വാക്കു കേട്ട് രാജാവായ ജനമേജയൻ ആ മുനിയെ വീണ്ടും പൂജിച്ചു ബഹുമാനിച്ചു. പിന്നെ രാജാവ് ആ മഹാനായ വൈശമ്പായനമഹർഷിയോട് വനവാസത്തിൽ ബാക്കിയുള്ള കഥകളും പറയണമെന്ന് ആവശ്യപ്പെട്ടു.

**36. യുധിഷ്ഠിരപ്രത്യാഗമനം** – ജനമേജയൻ പറഞ്ഞു: "പുത്രപൗത്രന്മാരെ അനുയായികളോടുകൂടി കണ്ട ധൃത രാഷ്ട്രരാജാവ് പിന്നെ എന്തുചെയ്തു? യുധിഷ്ഠിരരാജാവും എന്തുചെയ്തു?"

വൈശമ്പായനൻ പറഞ്ഞു: "മഹാ ആശ്ചര്യമായ ആ ദർശനം, മരിച്ച മക്കളുടെ ദർശനം, കണ്ടവനായ ധൃത രാഷ്ട്രരാജർഷി ശോകംവെടിഞ്ഞ് വീണ്ടും ആശ്രമത്തി ലെത്തി. മറ്റുള്ള എല്ലാ ജനങ്ങളും ആ മഹർഷിമാരും ധൃതരാഷ്ട്രൻെറ അനുവാദത്തോടെ യഥേഷ്ടം പോയി. മഹാത്മാക്കളായ പാണ്ഡവന്മാർ അല്പം പടയോടുകൂടി വീണ്ടും സഭാര്യനായ രാജാവിൻെറ സമീപത്തെത്തി ബ്രഹ്മ ർഷിജനപൂജിതനും ധീമാനുമായ സത്യവതീസുതൻ, വ്യാ സൻ, ധൃതരാഷ്ട്രനോട് പറഞ്ഞു."

വ്യാസൻ പറഞ്ഞു: "ധൃതരാഷ്ട്രാ, മഹാബാഹോ കൗര വനന്ദനാ! ജ്ഞാനവൃദ്ധന്മാർ, പുണ്യകർമ്മികൾ, ശ്രദ്ധാഭിജന വൃദ്ധന്മാർ, വേദവേദാംഗവേദികൾ, ധർമ്മജ്ഞന്മാർ എന്നീ നിലകളിൽ വിളങ്ങുന്ന പഴമക്കാർ പറഞ്ഞ പലപല ചരിത്ര വും ഭവാൻ കേൾക്കുകയുണ്ടായല്ലോ? നീ ശോകത്തിൽ കരൾവെക്കരുത്. വിധിയിൽ ബുധന്മാരാരും ഉഴലാറില്ല. വേദജ്ഞനായ നാരദൻ മുഖേന നീ ദേവരഹസ്യം കേൾക്കു കയുണ്ടായല്ലോ! ധർമ്മത്താൽ ശസ്ത്രപൂതമായ ഗതി അവർ പ്രാപിച്ചു. മക്കളൊക്കെ നീ കണ്ടമാതിരിതന്നെ യഥേഷ്ടം വിഹരിക്കുന്നവരാണ്. ധീമാനായ ഈ ധർമ്മജനാണെങ്കിൽ നിന്നെ അനുകൂലിച്ച് ഭാര്യയോടും, സുഹൃജ്ജനങ്ങളോടും മറ്റു ഭ്രാതാക്കളോടുംകൂടി നില്ക്കുന്നു. ഇനി അവനെ നീ വിട്ടയയ്ക്കുക. പോയി രാജ്യം പരിപാലിക്കട്ടെ! അവർ കാട്ടിൽ വന്നിട്ട് ഇപ്പോൾ ഒരു മാസമായിരിക്കുന്നു. ഈ രാജസ്ഥാനമാണെങ്കിൽ നിത്യവും കാത്തുപോരേണ്ടതാണ് രാജാവേ! രാജ്യം എന്നത് ശത്രുക്കളുള്ളതാണ് കുരൂദ്വഹാ!"

വൈശമ്പായനൻ പറഞ്ഞു: "തേജസ്വിയായ വ്യാസൻ പറഞ്ഞതുകേട്ട്, വാഗ്മിയായ ആ കുരുനന്ദനൻ ധർമ്മപുത്ര നെ വിളിച്ച് ഇങ്ങനെ പറഞ്ഞു."

ധൃതരാഷ്ട്രൻ പറഞ്ഞു: "അല്ലയോ അജാതശത്രോ, നീ ഭ്രാതാക്കളോടുകൂടി ഞാൻ പറയുന്നതു കേൾക്കുക. രാജാവേ, നിൻെറ പ്രസാദത്താൽ ശോകം നമ്മെ ബാധി ക്കുന്നില്ല. ഹസ്തിനാപുരിയിൽ എന്ന വിധത്തിൽ ഉണ്ണീ, ഞാൻ ഈ വനത്തിൽ സുഖിക്കുന്നു. പ്രിയാനുവർത്തിയായി നാഥൻ എനിക്ക് തുണയുണ്ട് എന്നു കാണുകയാൽ ഞാൻ സന്തോ ഷിക്കുന്നു. നിന്നാൽ ഞാൻ പുത്രഫലംനേടി! നിന്നിൽ എനിക്കുള്ള പ്രീതി ചെറുതല്ല. എനിക്കു ദുഃഖമില്ല, ദ്വേഷമില്ല മകനേ! നീ വൈകാതെ പുരത്തിലേക്കു പോവുക. നിന്നെ നോക്കിയിട്ട് ഇന്നെനിക്കു തപസ്സ് കുറഞ്ഞുപോകുന്നു. തപസ്സോടുകൂടിയ എൻെറ ദേഹം നിന്നെക്കണ്ട് ഞാൻ വഹിക്കുകയാണ്. ഈ നിൻെറ മാതാക്കൾ കൊഴിഞ്ഞു വീഴുന്ന ഇലകൾ മാത്രം തിന്നു ജീവിക്കുകയാണ്. അവർ എനിക്കുതുല്യം വ്രതമെടുക്കുന്നു. അവർ ഈ നിലയ്ക്കു വളരെ ദിവസങ്ങൾ ജീവിച്ചിരിക്കുകയില്ല. ലോകാന്തരത്തിൽ പ്പോയ ദുര്യോധനാദികളെയെല്ലാം ഞാൻ കണ്ടു. വേദവ്യാ സൻെറ തപോവീര്യത്താലും നിൻെറ ആഗമനത്താലും എനി ക്ക് അതു സാധിച്ചു മകനേ! അല്ലയോ സന്മതേ, എൻെറ ജീവിതംകൊണ്ടുള്ള കാര്യവും തീർന്നു. ഞാൻ ഇനി കടു ത്ത തപസ്സുചെയ്യുന്നതാണ്. അതിന്ന് നീ എനിക്ക് അനു വാദം തരണം. പിണ്ഡവും കീർത്തിയും നിന്നിലാണ്. ഈ കുലത്തിൻെറ നിലനില്പും നിന്നിലാണ് മഹാഭുജാ! ഉണ്ണീ, നീ ഇന്നോ നാളെയോ നാട്ടിലേക്ക് പൊയ്ക്കൊള്ളുക. പലേ മട്ടിലുള്ള രാജനീതി നീ കേട്ടില്ലേ? പറയുവാൻ ഞാൻ ഇനി ഒന്നും കാണുന്നില്ല. എല്ലാം നീ ചെയ്തിരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ രാജാവി നോട് യുധിഷ്ഠിരൻ പറഞ്ഞു: 'ധർമ്മജ്ഞാ! യാതൊരു കുറ്റ വും ചെയ്യാത്ത എന്നെ ഭവാൻ കൈവിടരുതേ! ഭ്രാതാക്കൾ എല്ലാവരും പൊയ്ക്കൊള്ളട്ടെ! കൂടെയുള്ളവരും പൊയ്ക്കൊ ള്ളട്ടെ! ഞാൻ ഭവാനെയും അമ്മമാരേയും ശുശ്രൂഷിച്ച് ഇവിടെ യതവ്രതനായി വസിച്ചുകൊള്ളാം.' ഇതുകേട്ട് ഗാന്ധാരി ധർമ്മജനോടു പറഞ്ഞു: 'അതു ശരിയല്ല ഉണ്ണീ, നീ ഞാൻ പറയുന്നത് കേൾക്കുക! നിൻെറ അധീനത്തി ലാണ് കുരുക്കളുടെ കുലം. ശ്വശുരന്നുള്ള പിണ്ഡവും നിന്നി ലാണ്. ഉണ്ണീ, നീ പൊയ്ക്കൊൾക. നീ ഞങ്ങളെ പൂജി ച്ചതു മതി. രാജാവ് പറഞ്ഞമാതിരി നീ ചെയ്യൂ! മകനെ, താതൻെറ വാക്ക് നീ അനുസരിക്കൂ! എന്നു ഗാന്ധാരി പറ ഞ്ഞപ്പോൾ ധാരധാരയായി ഒഴുകുന്ന കണ്ണുനീർ യുധി ഷ്ഠിരൻ തുടച്ച് കരയുന്ന കുന്തിയുടെ മുഖത്തേക്കു നോക്കി അവൻ പറയുവാൻതുടങ്ങി.

ധർമ്മപുത്രൻ പറഞ്ഞു: "രാജാവും, ഗാന്ധാരിയും എന്നെ പറഞ്ഞയയ്ക്കുന്നു അമ്മേ! എൻെറ മനസ്സ് അമ്മ യിൽപ്പറ്റി നില്ക്കുകയാണ്. ദുഃഖിക്കുന്ന ഞാൻ എങ്ങനെ പോകും? തപസ്സിന്നു വിഘ്നം ചെയ്യുവാനും അല്ലയോ ധർ മ്മചാരിണി, എനിക്ക് വയ്യല്ലോ! തപസ്സിലും മേലെയായി ഒന്നുമില്ല. തപസ്സുകൊണ്ട് മഹത്ത് ഏല്ക്കുന്നു. രാജ്ഞീ, എനിക്കും മുമ്പത്തെമാതിരി രാജ്യത്തിൽ ബുദ്ധി നില്ക്കു ന്നില്ല. എല്ലാംകൊണ്ടും എൻെറ മനസ്സ് തപസ്സിൽ സക്തമാ യിരിക്കുന്നു. ഈ പാരിടം ശൂന്യമായി ഞാൻ കാണുന്നു ശുഭേ! അത് എനിക്ക് ഒരു പ്രീതിയും ചെയ്യുന്നില്ല. നമ്മുടെ ബന്ധുക്കളൊക്കെ ക്ഷയിച്ചു. നമുക്ക് മുമ്പത്തെ മട്ടിൽ സൈന്യങ്ങളില്ല. ഏറ്റവും ക്ഷയിച്ചതു പാഞ്ചാലരാണ്. അവർ കഥാമാത്രമായി അവശേഷിച്ചു. ശുഭേ, അവർക്കു വംശകൃത്തായി ഒറ്റ കുഞ്ഞും ഇല്ല. പോർക്കളത്തിൽ ദ്രോണൻ സകലരേയും ഭസ്മമാക്കി. അവരിൽ ശേഷിച്ചവരെ രാത്രിയിൽ പടകുടീരത്തിൽവെച്ച് ദ്രൗണിയും കൊന്നു കളഞ്ഞു. നമ്മൾ മുമ്പെ കണ്ടിരുന്ന ചേദിമത്സ്യന്മാരുടെ കഥയാണത്. വാസുദേവനെ ആശ്രയിച്ച വൃഷ്ണിചക്രം മാത്രം നില്ക്കുന്നുണ്ട്. ധർമ്മത്തിന്നാണ് അർത്ഥം എന്നു ഞാൻ അവരെക്കണ്ടു നില്ക്കുകയാണ്. നന്മയിൽ ഇവനെ ദർശിക്കൂ! നിൻെറ ദർശനം ദുർല്ലഭമാണ്. രാജാവ് തീവ്രവും അവിഷഹ്യവുമായ തപസ്സുചെയ്യുവാൻ തുടങ്ങുകയാണ്."

വൈശമ്പായനൻ പറഞ്ഞു: "ഇതുകേട്ട് ഭടോത്തമനായ സഹദേവൻ കണ്ണുനീർ നിറഞ്ഞുകവിയുന്ന കണ്ണുകളോടെ യുധിഷ്ഠിരനോടു പറഞ്ഞു: 'അമ്മയെ വിട്ടുപോകുവാൻ ഞാൻ ഇല്ല. ഭരതർഷഭാ! ഭവാൻ ഉടനെ പൊയ്ക്കൊള്ളുക. ഞാൻ വലിയ തപസ്സിൽ പ്രവേശിക്കുകയാണു രാജാവേ! ഞാൻ എൻെറ ഈ ശരീരം തപസ്സുചെയ്ത് ശോഷിപ്പിക്കുവാനാണു വിചാരിക്കുന്നത്. രാജാവിനും അമ്മമാർക്കും പാദശുശ്രൂഷ ചെയ്തു ഞാൻ കാട്ടിൽ വസിച്ചുകൊള്ളാം.' ഇപ്രകാരം പറയുന്ന ആ മഹാഭുജനെ പുല്കി കുന്തി പറഞ്ഞു: 'ഉണ്ണീ, നീ പൊയ്ക്കൊള്ളുക! നീ ഞാൻ പറഞ്ഞ പ്രകാരം ചെയ്യുക. വന്നതു നന്നായി മക്കളെ, ഇനി നിങ്ങൾ സ്വസ്ഥരായി പോകുവിൻ! ഇങ്ങനെ നിങ്ങൾ തുടങ്ങരുത്. ഇങ്ങനെയായാൽ ഞങ്ങളുടെ തപസ്സിന്ന് അതു തടസ്സമാകും. നിന്നിൽ സ്നേഹബന്ധം വെച്ചിരുന്നാൽ എൻെറ തപസ്സ് ഇടിഞ്ഞുപോകും. അതുകൊണ്ട് ഉണ്ണീ പൊയ്ക്കൊള്ളുക. ഞങ്ങൾക്ക് ഇനി ജീവിതം കുറച്ചേയുള്ളു.' ഇപ്രകാരം കുന്തി പല വാക്കുകളും പറഞ്ഞ് രാജാവേ, സഹദേവൻെറയും യുധിഷ്ഠിരൻെറയും മനസ്സിനെ ഉറപ്പിച്ചു.

രാജാവും അമ്മയും അനുവദിച്ച ആ കുരുരാജാവ് കുരുശ്രേഷ്ഠനെ നമസ്കരിച്ചു യാത്രചെയ്യുവാൻ ഒരുങ്ങി."

യുധിഷ്ഠിരൻ പറഞ്ഞു: "നന്നായി നിങ്ങൾ കൊണ്ടാടുന്ന ഞങ്ങൾ ഇനി നാട്ടിലേക്കു പോകട്ടെ! ഭവാൻെറ സമ്മതത്തോടെ കല്മഷമൊക്കെ നീങ്ങിയ ഞങ്ങൾ പോകട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം യോഗ്യനായ രാജർഷി ധർമ്മരാജാവ് പറഞ്ഞപ്പോൾ ധൃതരാഷ്ട്രൻ സമ്മതിക്കുകയും ധർമ്മപുത്രനെ കൊണ്ടാടുകയും ചെയ്തു. ബലവാനായ ഭീമനെയും ധൃതരാഷ്ട്രരാജാവ് സാന്ത്വനം ചെയ്തു. മേധാവിയായ അവൻ ഇവൻെറ വാക്ക് സ്വീകരിച്ചു. അർജ്ജുനനെയും വീരന്മാരായ യമന്മാരെയും തഴുകി പുല്കി നല്ലതു പറഞ്ഞ് കൗരവ്യൻ സമ്മതിപ്പിച്ചു. അവർ പിന്നെ ഗാന്ധാരിയുടെ പാദത്തിൽ കുമ്പിട്ട് സമ്മതം വാങ്ങി. ശിരസ്സിൽ ഘ്രാണനംചെയ്തു. അമ്മ വിട്ട അവർ രാജാവിനെ വലംവെച്ചു വീണ്ടും വത്സരെപ്പോലെ തടുക്കുവാൻ വീണ്ടുംവീണ്ടും വലംവെച്ച്, നോക്കി. പാഞ്ചാലിമുതലായ കുരുസ്ത്രീകൾ എല്ലാവരും ശ്വശുരനിൽ മുറയ്ക്കുള്ള വൃത്തി ചെയ്ത് യാത്രയായി. ശ്വശ്രുക്കളും സമ്മതിച്ച് പുല്കി കൊണ്ടാടിവിട്ട അവർ ഭർത്താക്കളോടുകൂടി ചെയ്യേണ്ട കാര്യങ്ങൾ ഉപദേശിച്ചു അവർ, യാത്രയായി.

പിന്നെ സുതന്മാർ പറയുന്ന 'തേരിനെപ്പൂട്ടുക' എന്ന ശബ്ദം അവർ കേട്ടു. കുതിരകളുടെ ഹ്രേഷിതം കേട്ടു. പിന്നെ ഒട്ടകത്തിൻെറ കരച്ചിലും കേട്ടു. യുധിഷ്ഠിരരാജാവ് പിന്നെ ഭാര്യ, ഭടന്മാർ, കൂട്ടുകാർ എന്നിവരോടുകൂടി വീണ്ടും ഹസ്തിനപുരത്തേക്ക് ബന്ധുജനങ്ങളോടുംകൂടി പോന്നു."

## നാരദാഗമനപർവ്വം

**37. കാട്ടുതീയിൽ ധൃതരാഷ്ട്രാദികളുടെ ദഹനം -** വൈശമ്പായനൻ പറഞ്ഞു : "രണ്ടുവർഷം പിന്നെ പാണ്ഡുപുത്രന്മാർ രാജ്യം ഭരിച്ചതിന്നുശേഷം ഒരുദിവസം യദൃച്ഛയാൽ ധർമ്മപുത്രൻെറ മുമ്പിൽ നാരദമഹർഷി ചെന്നു രാജാവേ! വാഗ്മിയും മഹാഭുജനുമായ കുരുരാജാവ്, യുധിഷ്ഠിരൻ, ഇരുന്ന് ആശ്വസിച്ച നാരദനോടു പറഞ്ഞു: 'ഭഗവാനേ, അങ്ങ് ഇവിടെ വന്നു കണ്ടിട്ട് വളരെ നാളായല്ലൊ. കുശലംതന്നെയല്ലേ? ഭവാന് ശുഭമല്ലേ? അങ്ങ് ഏതൊക്കെ നാടു സന്ദർശിച്ചിട്ടാണ് ഇവിടെ എത്തിയത്? ഞാൻ എന്താണ് അങ്ങയ്ക്കു ചെയ്യേണ്ടത്? അല്ലയോ ദ്വിജശ്രേഷ്ഠാ പറഞ്ഞാലും! ഞങ്ങൾക്ക് അങ്ങുന്നാണ് ഒരു ആശ്രയം."

നാരദൻ പറഞ്ഞു: "ഭവാനെക്കണ്ടിട്ടു വളരെ നാളായല്ലൊ എന്നു വിചാരിച്ചാണ് ഞാൻ തപോവനത്തിൽനിന്ന് ഇങ്ങോട്ടുവന്നത്. തീർത്ഥങ്ങളും, ഗംഗയുമൊക്കെ ഞാൻ കണ്ടു രാജാവേ!"

യുധിഷ്ഠിരൻ പറഞ്ഞു: ഗംഗാതീരത്തു വസിക്കുന്ന ജനങ്ങൾ എന്നോടു പറയുന്നു, മഹാത്മാവായ ധൃതരാഷ്ട്രൻ വലിയ തപസ്സിൽ മുഴുകിയിരിപ്പാണെന്ന്. ഭവാൻ കാണുകയുണ്ടായോ? കുരുപുംഗവൻ ക്ഷേമത്തോടെ വാഴുന്നില്ലേ? ഗാന്ധാരിയും കുന്തിയും സഞ്ജയനും ക്ഷേമത്തോടെ ഇരിക്കുന്നില്ലേ? എങ്ങനെ എൻെറ അച്ഛനാകുന്ന ആ രാജാവ് വസിക്കുന്നു? ഭവാൻ കണ്ടുവെങ്കിൽ അവരുടെയെല്ലാം വൃത്താന്തമറിയുവാൻ എനിക്ക് ആഗ്രഹമുണ്ട്."

നാരദൻ പറഞ്ഞു: "രാജാവേ, ഭവാൻ മനസ്സുറപ്പിച്ചു കേൾക്കുക. നടന്നമാതിരി ആ കഥ ഞാൻ പറയാം. തപോവനത്തിൽ കേട്ടതും, ഞാൻ കണ്ടതും പറയാം.

വസവാസംവിട്ട് നിങ്ങൾ പോന്നതിന്നുശേഷം അല്ലയോ കുരൂദ്വഹാ, നിൻെറ അച്ഛൻ കുരുക്ഷേത്രത്തിൽനിന്നു പോന്ന് ഗാന്ധാരിയോടും വധുവായ കുന്തിയോടുംകൂടി ഗംഗാദ്വാരത്തിലെത്തി. സൂതനായ സഞ്ജയനും ചേർന്ന് യാജകാഗ്നിയുണ്ടാക്കി. പിന്നെ തപോധനനായ നിൻെറ അച്ഛൻ തീവ്രമായ തപസ്സു ചെയ്തു. വായിൽ ഒരു കല്ല് കടിച്ചുപിടിച്ച് കാറ്റുമാത്രം ഭക്ഷണമാക്കി മുനിയായി തപസ്സു ചെയ്തു. വനത്തിൽ പല മഹർഷിമാരും വന്ന് അവനെ പൂജിച്ചു. അങ്ങനെ ആറുമാസം ആ തപോധനൻ എല്ലും തൊലിയുമായി നിന്നു. മാസത്തിൽ ഒരിക്കൽ വെള്ളംമാത്രം കുടിച്ച് ഗാന്ധാരിയും കുന്തിയും ജീവിച്ചു. സഞ്ജയൻ ആറാംദിവസം ഒരുനേരം മാത്രം ഉണ്ടു പാർത്തു ഭാരതാ! യാജകന്മാർ അഗ്നികളെ വിധിപോലെ ഹോമിച്ചു പ്രഭോ! കാട്ടിൽ കണ്ടും കാണാതെയും അങ്ങനെ വാഴുന്ന രാജാവിന്ന് ഗൃഹമില്ലാത്ത ജീവിതമായിരുന്നു. സഞ്ജയനും ആ ദേവിമാരും ഒന്നിച്ചു രാജാവിൻെറകൂടെ നടന്നു. സമത്തിലും വിഷമത്തിലും രാജാവിൻെറ കൈ പിടിച്ചിരുന്നത് സഞ്ജയനായിരുന്നു. രാജാവേ, ഗാന്ധാരിക്ക് കണ്ണായിനിന്നത് അനിന്ദിതയായ കുന്തിയായിരുന്നു. ഗംഗതീരത്തായി ഒരു ദിവസം ധീമാനായ ആ നരോത്തമൻ ഗംഗാസ്നാനംചെയ്ത് ആശ്രമാഭിമുഖമായി യാത്രയായി. ഉടനെ കാറ്റടിച്ച് ഉൽക്കടമായി കാട്ടുതീ പടർന്നു കത്തി ആ കാടൊക്കെ ചുട്ടെരിച്ചു. ചുറ്റും തീ പടർന്നുപിടിച്ചു. മാൻകൂട്ടവും പാമ്പുകളും ചുറ്റും വേവുന്ന സമയത്ത്. പന്നിക്കൂട്ടം വെള്ളം കണ്ട ദിക്കിലേക്കു പാഞ്ഞു. ആ സമയത്ത് കാടൊക്കെകൂടി ഒന്ന് ആളിക്കത്തി. അതിൽ മഹാദുഃഖമാണ്ട് ഉണ്ണാതെ മന്ദപ്രാണചേഷ്ടിതനായ രാജാവിനും മെലിഞ്ഞ അമ്മമാർക്കും ഒഴിച്ചു പോകുവാൻ വയ്യാതായി. കാട്ടുതീയ് അരികത്തെത്തിയതു കണ്ടപ്പോൾ ആ രാജാവ് ജയംനേടുന്ന സഞ്ജയനായ സൂതനോട് ഇപ്രകാരം പറഞ്ഞു: 'സഞ്ജയാ, നീ ഒഴിഞ്ഞു പൊയ്ക്കൊള്ളുക! തീയില്ലാത്ത ദിക്കിലേക്കു നിനക്ക് ഒഴിഞ്ഞുപോകാൻ കഴിയും. ഞങ്ങൾ ഈ അഗ്നിയെ ഏറ്റ് പരസൽഗതി നേടിക്കൊള്ളാം.' വാഗ്മിസത്തമനായ സഞ്ജയൻ അവനോടു പറഞ്ഞു: 'രാജാവേ, ഈ വെറും അഗ്നിയിൽക്കിടന്നു ചാകുന്നത് അങ്ങയ്ക്കു നന്നല്ല. തീയൽനിന്ന് ഒഴിഞ്ഞുപോകാനും വഴി ഞാൻ കാണുന്നില്ല. ഇനിമേൽ

വേണ്ടതായ കാര്യം എന്താണെന്ന് ഇവിടുന്നു പറയണം.' ഇപ്രകാരം സഞ്ജയൻ പറഞ്ഞപ്പോൾ രാജാവു മറുപടി പറഞ്ഞു: 'സഞ്ജയാ, ഭവനം വിട്ട ഞങ്ങൾക്ക് ഈ മൃതി അനിഷ്ടമല്ല. വെള്ളംകൊണ്ടോ, തീകൊണ്ടോ, കാറ്റുകൊണ്ടോ ഉപവാസവികർഷണംകൊണ്ടോ മരണം വരിക്കാം. അത് താപസന്മാർക്കു ചേർന്ന മൃതിയാണ്. സഞ്ജയാ, നിനക്ക് പോകാം; വൈകരുത്.' എന്നു സഞ്ജയനോടു പറഞ്ഞ് ഉള്ളുറപ്പിച്ച് രാജാവു കിഴക്കോട്ടുതിരിഞ്ഞ് ഗാന്ധാരിയോടും കുന്തിയോടുംകൂടി ഇരുന്നു. അപ്രകാരം കിഴക്കോട്ട് അഭിമുഖമായി അഗ്നിയിൽ സ്വയം ആഹൂതിചെയ്യുവാനിരിക്കുന്ന രാജാവിനെക്കണ്ട് സഞ്ജയൻ വലംവെച്ചു. മേധാവിയായ സഞ്ജയൻ യോഗംകൈക്കൊള്ളുവാൻ പറഞ്ഞു. ബുദ്ധിമാനായ ഋഷിപുത്രൻ, രാജാവ്, അവൻ പറഞ്ഞമാതിരിതന്നെ ചെയ്തു. ഇന്ദ്രിയങ്ങൾ അടക്കി മുട്ടിപോലെ ഇരിപ്പായി. യോഗ്യയായ ഗാന്ധാരിയും നിൻെറ പെറ്റമ്മയായ കുന്തിയും അങ്ങനെയിരിക്കെ കാട്ടുതീയിൽപ്പെട്ട് വെന്തു ദഹിച്ചുപോയി. നിൻെറ അച്ഛനായ രാജാവും കാട്ടുതീയിൽപ്പെട്ടുപോയി. മഹാമാത്രനായ ആ സഞ്ജയൻ കാട്ടുതീയിൽനിന്നു വിട്ടുനിന്നു. താപസന്മാരോടുകൂടി അവനെ ഞാൻ ഗംഗാതീരത്തുവെച്ചു കണ്ടു. തേജസ്വിയായ അവൻ ഈ വൃത്താന്തം അവരോടൊക്കെപ്പറഞ്ഞു. അവരോടൊക്കെ യാത്രപറഞ്ഞ് ഹിമാലയപർവ്വതത്തിലേക്കു കയറിക്കയറി നടന്നു. ഇപ്രകാരം കുരുരാജാവായ മഹാശയൻ കാലംകഴിച്ചു. നിൻെറ അമ്മമാരായ ഗാന്ധാരിയും കുന്തിയും ഇരുന്ന സ്ഥലത്ത് ഞാൻ യദൃച്ഛയാ പിന്നീടു പോയി. അവിടെച്ചെന്നപ്പോൾ രാജാവിൻെറയും. ഭവാൻെറ അമ്മമാരുടെയും എല്ലുകൾ കണ്ടു രാജാവേ! പിന്നെ ആ മഹർഷിമാർ തപോവനത്തിൽ ചെന്നു. രാജാവിൻെറ മരണത്തെകേട്ട് അവർ ദുഃഖിച്ചില്ല. കാരണം പുണ്യമായ ഗതിയാണ് രാജാവിന്നു ലഭിച്ചത്. ഞാൻ ഈ വൃത്താന്തമെല്ലാം അവിടെവെച്ചാണു കേട്ടത് പുരുഷസത്തമാ! ആ രാജാവും ദേവിമാരും വെന്തുപോയ അത്യാഹിതത്തെപ്പറ്റി ഓർത്തു വ്യസനിക്കേണ്ടതില്ല. എന്തുകൊണ്ടെന്നാൽ അവർ സ്വയം ഇഷ്ടത്തോടുകൂടി അഗ്നിയെ ഏറ്റതാണ്. ഗാന്ധാരീദേവിയും കുന്തിയും അഗ്നിയിൽ സ്വയമേവ ആഹൂതി ചെയ്തതാണ്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ധൃതരാഷ്ട്രൻെറ നിര്യാണം കേട്ടതോടുകൂടി യോഗ്യരായ പാണ്ഡവന്മാരെല്ലാം ഉല്ക്കടമായ ദുഃഖത്തിൽ മുഴുകിപ്പോയി, അന്തഃപുരങ്ങൾ ആർത്തനാദംകൊണ്ടു മുഴങ്ങി. പൗരന്മാരും രാജാവിൻെറ ഗതികേട്ട് ദുഃഖപരവശരായി മുറവിളികൂട്ടി. 'അയ്യോ കഷ്ടം' എന്നു ദുഃഖത്തോടെ രാജാവ് നിലവിളിച്ചു. കൈപൊക്കി അമ്മയെ ഓർത്ത് 'അമ്മേ! അമ്മേ!' എന്നുവിളിച്ച് യുധിഷ്ഠിരൻ കരഞ്ഞു. ഭീമൻ തുടങ്ങിയുള്ള ഭ്രാതാക്കന്മാരുടെ നിലവിളികൊണ്ട് അന്തഃപുരം വലിയ രോദനശബ്ദംകൊണ്ട് നിറഞ്ഞു. കുന്തിയുടെ മരണം കേട്ടതിലുള്ള ദുഃഖം സഹിക്കാതെ മക്കൾ വലഞ്ഞു. മക്കൾ മരിച്ചുപോയ കിഴവനായ രാജാവും, പാവമായ ഗാന്ധാരിയും കാട്ടുതീയിൽ വെന്തുപോയി എന്ന വൃത്താന്തംകേട്ട് ദുഃഖിക്കാത്തവർ ആരുമുണ്ടായിരുന്നില്ല. ആ ശബ്ദം ഒട്ടുനേരം ഉണ്ടായി. പിന്നെ ബാഷ്പം ധൈര്യംകൊണ്ട് അടക്കി ധർമ്മരാജാവ് ഇപ്രകാരം പറഞ്ഞു."

**38. യുധിഷ്ഠിരവിലാപം** - യുധിഷ്ഠിരൻ പറഞ്ഞു: "അങ്ങനെ മഹത്തായ തപസ്സിൽ മുഴുകി വസിച്ചിരുന്ന ആ മഹാത്മാവിന്ന് ഇപ്രകാരം അനാഥനെപ്പോലെയുള്ള ഒരു ഗതി ഉറ്റവരായ ഞങ്ങൾ ജീവനോടെ ഇരിക്കുമ്പോൾ വന്നുകൂടിയില്ലേ! അല്ലയോ ബ്രാഹ്മണാ, മർത്ത്യരുടെ ഗതി എങ്ങനെയാണെന്ന് ആർക്കു കാണുവാൻ സാധിക്കും. മർത്ത്യരുടെ അന്ത്യം ഏതുവിധത്തിലായിരിക്കുമെന്ന് ആർക്കും തീർത്തുപറയുവാൻ സാദ്ധ്യമല്ല. ഈ വൈചിത്രവീര്യനായ രാജാവ് കാട്ടുതീയിൽ പൊരിഞ്ഞ് മരിച്ചതോർക്കുമ്പോൾ എങ്ങനെ പ്രവചിക്കുവാൻ കഴിയും? ബാഹുവീര്യമുള്ള ഏതു ബലശാലിക്ക് നൂറുമക്കൾ ഉണ്ടായിരുന്നുവോ, ആയിരം ആനയ്ക്കുള്ള ബലമുള്ള ആ രാജാവല്ലേ കാട്ടുതീയിൽ വെന്ത് മരിച്ചുപോയത്! ഏതൊരു മഹാപുരുഷനെ നാരികൾ ആലവട്ടം എടുത്ത് വീശിക്കൊണ്ടിരുന്നുവോ, കാട്ടുതീയിൽ വെന്ത ആ പുരുഷനെ കഴുകന്മാരല്ലേ ഇപ്പോൾ ചിറകുകൊണ്ട് വീശുന്നത്! ഉറങ്ങുന്ന ഏതൊരുത്തനെ സൂതമാഗധന്മാർ സ്തുതിഗീതങ്ങളാൽ ഉണർത്തിയിരുന്നുവോ ആ രാജാവ് പാപിയായ എൻെറ കർമ്മംമൂലം വെറും മണ്ണിലല്ലേ ഇപ്പോൾ കിടക്കുന്നത്? മക്കൾ മരിച്ചുപോയ സുബലരാജപുത്രിയായ ഗാന്ധാരിയെപ്പറ്റി ഞാൻ ദുഃഖിക്കുന്നില്ല. അവൾ പാതിവ്രത്യത്തോടെ ഭർത്താവിനെ അനുഗമിച്ചത് ഉചിതംതന്നെ. കുന്തിയെപ്പറ്റി ഞാൻ ദുഃഖിക്കുന്നു ബ്രാഹ്മണാ! പുത്രന്മാരുടെ ഐശ്വര്യസമൃദ്ധിയെ വിട്ട്, ലോകത്തിൽ ഏറ്റവും ജ്വലിക്കുന്ന സമൃദ്ധിയെവിട്ട്. എൻെറ അമ്മ കാട്ടിൽപ്പോയില്ലേ? അതാലോചിക്കുമ്പോൾ എൻെറ ഇടനെഞ്ചു പൊട്ടുന്നു. ഞങ്ങൾക്ക് എന്തിനീ രാജ്യം! എന്തിനീ ബലവിക്രമം! എല്ലാം മോശം! മോശം! ക്ഷത്രധർമ്മം മോശം! അമ്മ കാട്ടിൽക്കിടന്നു ചത്തുപോയി വിക്രമികളായ മക്കൾ നാടുവാഴുമ്പോൾ! ജീവിച്ചിരിക്കുമ്പോൾ! ദ്വിജോത്തമാ, കാലത്തിൻെറ ഗതി സൂക്ഷ്മം തന്നെ! രാജ്യംവെടിഞ്ഞ് എൻെറ അമ്മ വനത്തിൽ വാഴാനല്ലേ വിചാരിച്ചത്!

യുധിഷ്ഠിരൻെറ പെറ്റമ്മ! ഭീമൻെറ പെറ്റമ്മ! അർജ്ജുനൻെറ പെറ്റമ്മ! അനാഥയെപ്പോലെ കാട്ടിൽക്കിടന്ന് കാട്ടുതീയിൽപ്പെട്ട് വെന്തുമരിച്ചുപോയി! മഹർഷേ, ഇത് ആലോചിക്കുമ്പോൾ ഞാൻ തൻേറടമില്ലാതെ മോഹാലസ്യപ്പെട്ടുപോകുന്നു! ഖാണ്ഡവത്തിൽ സവ്യസാചി അഗ്നിയെ വെറുതെ തർപ്പിച്ചു. ഉപകാരം നിനയ്ക്കാത്ത കൃതഘ്നനാണ് ആ അഗ്നി എന്നാണ് എൻെറ അഭിപ്രായം! ആ ഭഗവാൻ സവ്യസാചിയുടെ അമ്മയെ ചുട്ടുകളഞ്ഞില്ലേ? വിപ്രനെന്ന വ്യാജേന ഭിക്ഷയ്ക്ക് ആരു കയറിവന്നുവോ, ആ അഗ്നി മോശക്കാരൻതന്നെ! മഹാപാപിതന്നെ! പാർത്ഥൻെറ സത്യസന്ധതയും മോശംതന്നെ! ആ രാജാവിനേയും അഗ്നി ദഹിപ്പിച്ചുകളഞ്ഞു. തപസ്വിയായ ആ രാജർഷിയെയല്ലേ അഗ്നി ചുട്ടുകളഞ്ഞത്! ഇങ്ങനെ ഒരു മൃത്യു സംഭവിക്കാനെന്താണ് കാരണം? ഈ പാരൊക്കെ ഭരിച്ച രാജാവിന്ന് മന്ത്രത്താൽ പൂതമായ അഗ്നി മഹാവനത്തിലുണ്ടല്ലോ. എന്നിട്ടും എന്താണ് അവനെ ഇങ്ങനെ ചുട്ടുകളഞ്ഞതു മഹർഷേ! ഇപ്രകാരം തീയിൽപ്പൊരിഞ്ഞു മരിച്ച് എൻെറ അച്ഛൻ നിഷ്ഠയിൽ എത്തി. ഞരമ്പേറ്റ്, ഏറ്റവും മെലിഞ്ഞ്, വിറച്ച് ആ കുന്തി 'മോനേ യുധിഷ്ഠിരാ, വരൂ! ഭീമാ, വരൂ! അഗ്നി ഇതാ വന്നു വിഴുങ്ങുന്നു! മക്കളേ, ഓടിവന്ന് അമ്മയെ പിടിച്ച് തീയിൽനിന്ന് രക്ഷിക്കൂ!' എന്ന് അവൾ ഭയപ്പെട്ട് നിലവിളിച്ചിട്ടുണ്ടാകും. മുനേ, ഇതോർത്ത് എൻെറ ഇടനെഞ്ച് പൊട്ടുന്നു. ചുറ്റും ആളിക്കത്തുന്ന കാട്ടുതീയിലല്ലേ എൻെറ

അമ്മ പെട്ടത്. ഇതിലും വലിയ ഒരാപത്ത് എന്താണ് ഒരാൾക്കു സംഭവിക്കുക! സഹദേവൻ മക്കളിൽവെച്ച് അമ്മയ്ക്കു ഏറ്റവും ഇഷ്ടപ്പെട്ടവനാണ്. എന്തുഫലം? ഈ ആപത്തിൽനിന്ന് അമ്മയെക്കയറ്റുവാൻ അവനും കഴിഞ്ഞില്ലല്ലോ! ആ വീരനായ മാദ്രീകുമാരനും കഴിഞ്ഞില്ലല്ലോ!"

'വൈശമ്പായനൻ പറഞ്ഞു: "എന്ന് യുധിഷ്ഠിരൻ കരയുന്നതുകേട്ട് അവരെല്ലാവരും തമ്മിൽത്തമ്മിൽ പുല്കി കരയുവാൻ തുടങ്ങി. ആ പഞ്ചപാണ്ഡവന്മാർ കല്പാന്തത്തിൽ ദുഃഖിക്കുന്ന ജീവികളെപ്പോലെയായി. കരയുന്ന ആ നരേന്ദ്രന്മാരുടെ വലിയ രോദനസ്വനം പ്രാസാദത്തിൽ തടഞ്ഞ് ഭൂമിയിലും ആകാശത്തിലും തിങ്ങി വിങ്ങി."

**39. ശ്രാദ്ധദാനം** – നാരദൻ പറഞ്ഞു: "അല്ലയോ ഭാരതാ, ധൃതരാഷ്ട്രരാജാവ് വെറുതെയങ്ങനെ അഗ്നിയിൽക്കിടന്ന് വെന്തുമരിക്കുകയല്ല ഉണ്ടായത് യുധിഷ്ഠിരാ! അതിനെപ്പറ്റി ഞാൻ കേട്ടത് നിന്നോടു പറയാം ഭാരതാ! വായുഭക്ഷണം മാത്രമായി അവൻ വനത്തിൽക്കയറിയപ്പോൾ ഇഷ്ടി ചെയ്ത് അഗ്നികളെ വിട്ടു എന്നാണ് ഞാൻ കേട്ടത്. അവന്റെ യാജകന്മാർ നിർജ്ജനമായ കാട്ടിൽ അഗ്നിയെ ഉപേക്ഷിച്ച് യഥേഷ്ടം പോയി ഭരതസത്തമാ. ആ വഹ്നി അങ്ങനെ ഉണക്കപ്പുല്ലിൽപ്പിടിച്ച് പടർന്നു വർദ്ധിച്ചതാണു പോലും! അതുകൊണ്ടാണ് ആ കാടുവെന്തത് എന്ന് ആ താപസന്മാർ പറയുന്നു. ആ രാജാവ് ആ ഗംഗയുടെ വക്കിൽ ഞാൻ മുമ്പു പറഞ്ഞമാതിരി ആ സ്വന്തം അഗ്നികൊണ്ടു തന്നെ വെന്തതാണ് ഭരതർഷഭാ! ഇപ്രകാരമാണ് അനഘാശയാ, ആ മുനിമാർ എന്നോടു പറഞ്ഞത്. ഗംഗാതീരത്തുവെച്ച് ഞാൻ കണ്ട മുനികൾ പറഞ്ഞതാണിത് യുധിഷ്ഠിരാ! ഇപ്രകാരംതാൻ ജ്വലിപ്പിച്ച് ആരാധിച്ച് അർപ്പിച്ച അഗ്നിയായി അദ്ദേഹം ചേർന്നുപോയി; സൽഗതി പൂകി രാജാവേ! അതുകൊണ്ട് അവനെപ്പറ്റി നീ ഒരിക്കലും ദുഃഖിക്കരുത്. ഗുരുശുശ്രൂഷയാൽ നിന്റെ അമ്മയും അല്ലയോ രാജാവേ! വലിയ സിദ്ധിയെ പ്രാപിച്ചു. എനിക്ക് ഇക്കാര്യത്തിൽ യാതൊരു സംശയവുമില്ല. അല്ലയോ രാജേന്ദ്രാ! അതുകൊണ്ട് ഭവാൻ അവർക്കുവേണ്ട ഉദകക്രിയ ചെയ്യുക. ഭ്രാതാക്കന്മാരോടുകൂടി ഉദകക്രിയ ചെയ്യുക എന്നതാണ് ഇപ്പോൾ ഇവിടെ ചെയ്യേണ്ടത്."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ പാണ്ഡവധുരംധരനായ രാജാവ്, അനുജന്മാരോടും അവരുടെ ഭാര്യമാരോടും കൂടി രാജധാനിയിൽനിന്നിറങ്ങി ഭരതർഷഭാ! നഗരക്കാരും നാട്ടുകാരും രാജഭക്തിയോടെ, ഗംഗയിൽ ഒറ്റവസ്ത്രവുമുടുത്ത്, ചെന്നിറങ്ങി.

വെള്ളത്തിലിറങ്ങി ആ നരപുംഗവന്മാർ എല്ലാവരും യുയുത്സുവിനെ മുന്നിൽ നിർത്തി ആ മഹാശയന്ന് 'ഉദകം' നല്കി, ഉദകക്രിയചെയ്തു. ഗാന്ധാരിക്കും കുന്തിക്കും നാമഗോത്രങ്ങൾ പറഞ്ഞ് വിധിപ്രകാരം ഉദകക്രിയ ചെയ്തു. പിന്നെ അവർ പുരത്തിന്നു പുറത്തു പാർത്തു. കാരണം പുലയാചരിക്കുകയായിരുന്നു (പുലയാചരിക്കുമ്പോൾ രാജാക്കന്മാർ പുരത്തിൽ പാർക്കുവാൻ പാടില്ലെന്നാണ് നിശ്ചയം). വിധിജ്ഞന്മാരായ വിശ്വസ്തരെ നൃപൻ കാട്ടുതീയിൽ ദഹിച്ച ഗംഗാദ്വാരത്തേക്ക് വിട്ടു രാജാവേ! ഗംഗാദ്വാരത്തിൽ അവർ ചെയ്യേണ്ടതെന്തെന്ന് രാജാവ് ആജ്ഞാപിച്ചു. വേണ്ടുന്ന സ്വത്തുകൊടുത്ത് നിർവ്വഹിക്കേണ്ട കാര്യങ്ങൾ രാജാവ് ആപ്തജനങ്ങളെ ഏല്പിച്ചയച്ചു.

പന്ത്രണ്ടാംദിവസം പുലകുളിയൊക്കെ കഴിഞ്ഞ് അന്ന് പരേതരായ അവർക്കു ശ്രാദ്ധങ്ങൾ വിധിപ്രകാരം ദക്ഷിണയോടുകൂടി ചെയ്തു. ധൃതരാഷ്ട്രന്റെപേർക്ക് രാജാവ് സ്വർണ്ണവും വെള്ളിയും പശുക്കളും വിലപിടിച്ച ശയ്യകളും ദാനംചെയ്തു. തേജസ്വിയായ രാജാവു ,ഗാന്ധാരിയുടെ പേർക്കും കുന്തിയുടെപേർക്കും വെവ്വേറെ പേരുപറഞ്ഞു തന്നെ ഉത്തമമായ ദാനങ്ങൾ നല്കി. ആര് എന്ത് എത്ര ആഗ്രഹിക്കുന്നുവോ അത് അത്രയ്ക്ക് ആ നരൻ നേടി. ശയനം, ഭോജനം, സ്ഥാനം, മണി, രത്നം, ധനം, യാനം, വസ്ത്രങ്ങൾ, ഭോഗങ്ങൾ മോടിയിൽ അലങ്കരിച്ച ദാസികൾ, ഇവയൊക്കെയാണ് രാജാവ് അമ്മമാരുടെ പേരിൽ ചെയ്ത ദാനങ്ങൾ.

പിന്നെ ആ രാജാവ് അസംഖ്യംപേർക്ക് ശ്രാദ്ധം ഊട്ടി. അതിന്നുശേഷം രാജാവ് ഹസ്തിനാപുരപട്ടണത്തിൽ കയറി. രാജാജ്ഞ നിർവ്വഹിക്കുവാൻ അങ്ങോട്ടുപോയ പുരുഷന്മാർ അസ്ഥിസഞ്ചയനം കഴിച്ച് തിരിച്ചുവന്നു. പലതരം ഗന്ധമാല്യങ്ങൾകൊണ്ട് അവയെ യഥാവിധി അർച്ചിച്ച് കർമ്മംനടത്തിയെന്ന് രാജാവിനെ അറിയിച്ചു. പിന്നെ മഹർഷിയായ നാരദൻ യഥേഷ്ടം പോയി രാജാവേ! ധീമാനായ ധൃതരാഷ്ട്രൻ ഇപ്രകാരം കാട്ടിൽ മൂന്നുവർഷവും നാട്ടിൽ പതിനഞ്ചുവർഷവും യുദ്ധാനന്തരം കഴിഞ്ഞു. പോരിൽ മരിച്ച മക്കൾക്കും ജ്ഞാതികൾക്കുവേണ്ടിയും, സംബന്ധികൾക്കുവേണ്ടിയും, സഹജന്മാർക്കുവേണ്ടിയും മിത്രങ്ങൾക്കുവേണ്ടിയും, സ്വജനങ്ങൾക്കുവേണ്ടിയും ധാരാളം ധനാദികൾ അദ്ദേഹം ദാനംചെയ്തു. ജ്ഞാതികളും ബന്ധുക്കളും മരിച്ച യുധിഷ്ഠിരരാജാവ് അതിപ്രീതികൂടാതെ ആ രാജ്യത്തെ ഏറ്റു പരിപാലിച്ചു.

ഈ ആശ്രമവാസികപർവ്വം ആദരവുകാണിക്കുവാനായി കേട്ട് ഗന്ധമാല്യാഢ്യമായഹവ്യം ബ്രാഹ്മണേന്ദ്രരെ ഊട്ടേണ്ടതാകുന്നു."

# മൗസലപർവ്വം

"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

## മൗസലപർവ്വം

**1. മുസലോത്പത്തി –** വൈശമ്പായനൻ പറഞ്ഞു: "മുപ്പത്താറാമത്തെ വർഷം വന്നുപിറന്നപ്പോൾ കുരുനന്ദനനായ യുധിഷ്ഠിരൻ വിപരീതങ്ങളായ നിമിത്തങ്ങൾ കണ്ടു. കാറ്റു രൂക്ഷമായി ഇരമ്പിവീശി ചരൽ വർഷിച്ചു. പക്ഷികൾ അപ്രദക്ഷിണമായി വട്ടംചുറ്റി. പുഴ മേല്പോട്ടേക്കൊഴുകി. ദിക്കുകൾ മുഴുവൻ മഞ്ഞുകൊണ്ട് മൂടി. തീപ്പൊരി ചിതറുന്ന കൊള്ളിമീനുകൾ ആകാശത്തുനിന്നു ഭൂമിയിൽ പതിച്ചു. ആദിത്യമണ്ഡലം പൊടിപറന്നു മൂടിക്കണ്ടു. കബന്ധങ്ങളുമായി രശ്മികൂടാതെ സൂര്യൻ ഉദിച്ചു. ഉഗ്രങ്ങളായ പരിവേഷങ്ങൾ ചന്ദ്രസൂര്യന്മാരിൽ കണ്ടു. മൂന്നുനിറത്തിൽ സൂര്യനെക്കണ്ടു. സൂര്യബിംബത്തിൻെറ വക്ക് ശ്യാമവർണ്ണവും രൂക്ഷവർണ്ണവുമായി ഭസ്മം പൂശി അരുണാഭമായമട്ടിൽ കാണപ്പെട്ടു. ഇപ്രകാരവും മറ്റുപ്രകാരത്തിലും ഭയജനകമായ ഉൽപ്പാതങ്ങൾ ഉണ്ടായി. ഹൃദയത്തിന്ന് ഉദ്വേഗമുണ്ടാക്കുന്ന വളരെയേറെ ദുശ്ശകുനങ്ങൾ കാണപ്പെട്ടു രാജാവേ!

കുറച്ചുദിവസം കഴിഞ്ഞപ്പോൾ കുരുരാജാവായ യുധിഷ്ഠിരൻ വൃഷ്ണിസമൂഹം മൗസലത്തിൽ നശിച്ചു എന്ന കഥ കേട്ടു. കൃഷ്ണനും രാമനും ദേഹംവിട്ടതായും പാണ്ഡവൻ കേട്ടു. ഭ്രാതാക്കളെയെല്ലാം അരികെവിളിച്ച് 'എന്താണ് ഇനി വേണ്ടത്?' എന്നു ചോദിച്ചു. തമ്മിൽ ഏറ്റ് ആ ബ്രഹ്മദണ്ഡബലത്തിൻെറ പാട്ടിലായി എല്ലാവരും. വൃഷ്ണികളുടെ കഥ തീർന്നു എന്ന് പാണ്ഡവന്മാർ കേട്ടു. വാസുദേവൻെറ അന്ത്യം കടൽ വറ്റി എന്ന് പറയുന്നതുപോലെയുള്ള അത്ഭുതംപോലെയാണ് പാണ്ഡവന്മാർ കേട്ടത്. ആ വീരന്മാർ കൃഷ്ണൻെറ നാശത്തെക്കേട്ടു വിശ്വസിച്ചില്ല. കൃഷ്ണൻ മരിക്കുകയോ? അതൊരിക്കലുമുണ്ടാവുകയില്ല! മൗസലത്തെപ്പറ്റിക്കേട്ടു ദുഃഖശോകാർത്തരായി വിഷാദം പൂണ്ട് ആശകെട്ട് ആ പാണ്ഡവന്മാർ ഇരുന്നുപോയി!"

ജനമേജയൻ പറഞ്ഞു: "ഭഗവാനേ, എങ്ങനെയാണ് വൃഷ്ണ്യന്ധകന്മാർ മരിച്ചുപോയത്? വാസുദേവൻ കണ്ടുനില്ക്കെ മഹാരഥരായ ഭോജന്മാരും മരിച്ചുപോയിപോലും! എങ്ങനെ അത് സംഭവിച്ചു?"

വൈശമ്പായനൻ പറഞ്ഞു: "മുപ്പത്താറാമത്തെ ആണ്ടിൽ വൃഷ്ണികൾക്ക് വലിയ ഒരു ദുർന്നയം വന്നുപെട്ടു. കാലപ്രചോദിതരായ അവർ ഇരിമ്പുലക്ക എടുത്ത് പരസ്പരം അടിച്ചുകൊല്ലുകയാണുണ്ടായത്!"

ജനമേജയൻ പറഞ്ഞു: "ആ വൃഷ്ണ്യന്ധകവീരന്മാർ ആര് ശപിച്ചിട്ടാണ് നശിച്ചുപോയത്? ഭോജന്മാരും എങ്ങനെ ആരുടെ ശാപം മൂലമാണ് മരിച്ചത്? വിസ്തരിച്ച് എല്ലാം പറയണേ!"

വൈശമ്പായനൻ പറഞ്ഞു: "ഒരു ദിവസം വിശ്വാമിത്രമഹർഷിയും കണ്വമഹർഷിയും നാരദമഹർഷിയും ദ്വാരകയിൽച്ചെന്നു. സാരണൻ മുതലായവർ (വാസുദേവന്ന് ദേവകിയിലുണ്ടായ പുത്രൻ) അവർ വന്നെത്തുന്നതു കണ്ടു. ഉടനെ അവർ മഹർഷിമാരെ ഒന്നു പരീക്ഷിക്കുവാൻ തീരുമാനിച്ചു. വലിയ ഒരു വിനോദം അവർ മഹർഷിമാരുടെ മുമ്പിൽ കാണിച്ചു.

സാംബനെ സ്ത്രീവേഷം കെട്ടിച്ച്, ഗർഭിണിയായ ഒരു സ്ത്രീയുടെ വേഷത്തിൽ മുമ്പെ നടത്തി. ആ ദൈവദണ്ഡനിപീഡിതന്മാരായ മഹാശയന്മാർ മഹർഷിമാരോടു പറഞ്ഞു: "ഇവൾ ബഭ്രുവിൻെറ ഭാര്യയാണ്. പുത്രനെ പ്രസവിക്കണം എന്നാണ് ഇവളുടെ ആഗ്രഹം മഹർഷിമാരേ, നിങ്ങൾ പറയുവിൻ! ഗർഭിണിയായ ഇവൾ പ്രസവിക്കുന്നത് ആൺകുട്ടിയോ, പെൺകുട്ടിയോ?"

മുനികൾക്കു വേഗത്തിൽ മനസ്സിലായി, തങ്ങളെ വഞ്ചിച്ചു പരിഹസിക്കുവാൻ സന്നദ്ധരായി നില്ക്കുകയാണ് ഈ വൃഷ്ണ്യന്ധകന്മാരെന്ന്. അവരാൽ അധിക്ഷേപിക്കപ്പെട്ട ആ മഹർഷിമാർ അവരുടെ ചോദ്യത്തിന്നു മറുപടി പറഞ്ഞു രാജാവേ! അതു കേൾക്കുക: 'വൃഷ്ണ്യന്ധകന്മാർ മുടിയുവാൻ ഘോരമായ ഒരു ഇരുമ്പുലക്കയാണ് വാസുദേവൻെറ ദായാദനായ ഈ സാംബൻ പ്രസവിക്കുക. ദുർവൃത്തരായ നിങ്ങൾ നൃശംസരായ നിങ്ങൾ, തമ്മിൽ കോപിച്ച് ഈ ഉലക്കകൊണ്ടു കുലം മുഴുവൻ മുടിച്ചുകളയും. രാമകൃഷ്ണന്മാർമാത്രം അതിൽനിന്നൊഴിവാകും. ഹലായുധനായ ബലരാമൻ ദേഹം വെടിഞ്ഞു കടലിൽ ആണ്ടുപോകും. മന്നിൽ കിടക്കുന്ന സമയത്തു കൃഷ്ണനെ 'ജര' എയ്തുകൊല്ലും.'

ദുർബുദ്ധികൾ ചതിച്ച് അവമാനിച്ച മുനികൾ ക്രോധരക്താക്ഷരായി പരസ്പരം നോക്കി ഇപ്രകാരം പറഞ്ഞു. ഇപ്രകാരം പറഞ്ഞ് ആ മുനികൾ കൃഷ്ണൻെറ സമീപത്തെത്തി.

ഇതുകേട്ട് മധുസൂദനൻ വൃഷ്ണികളോടു പറഞ്ഞു: കാര്യങ്ങളുടെ അവസാനം എങ്ങനെയാണെന്നറിയുന്നവനായ കൃഷ്ണൻ, മതിമാനായ വാസുദേവൻ, അപ്രകാരം വരുമെന്നുതന്നെ പറഞ്ഞു. ഹൃഷീകേശൻ സ്വന്തം ഗൃഹത്തിൽ പ്രവേശിച്ചു. ജഗൽഗുരുവായ കൃഷ്ണൻ കൃതാന്തനെ വേറെ മട്ടിലാക്കാൻ ശ്രമിച്ചില്ല.

പിറ്റേദിവസം സാംബൻ ഇരുമ്പുലക്കയെ പ്രസവിച്ചു. വൃഷ്ണ്യന്ധകഭടന്മാരുടെ പടയെ അതാണല്ലോ ഭസ്മമാക്കിയത്. വൃഷ്ണ്യന്ധകക്ഷയത്തിന്ന് യമകിങ്കരതുല്യനായി ജനിച്ചതാണ് ആ ഇരുമ്പുലക്ക.

ശാപമൂലം ഉലക്കയെ സാംബൻ പ്രസവിച്ചു എന്ന് രാജാവിനെ അറിയിച്ചു. രാജാവ് ആ ഇരിമ്പുലക്ക രാവി പ്പൊടിപ്പിച്ച് ആൾക്കാരെക്കൊണ്ട് ആ പൊടി കടലിൽ കൊണ്ടുപോയി എറിയിച്ചു. പിന്നെ ദ്വാരകാപുരിയിൽ ഉഗ്രസേനരാജാവും രാമനും കൃഷ്ണനും വമ്പനായ ബഭ്രുവും പറഞ്ഞവിധം അപ്പോൾ അവർ വിളംബരം ചെയ്തു. ഇതായിരുന്നു വിളംബരം: 'ഇന്നേമുതൽ എന്നും വൃഷ്ണ്യന്ധക

കുലങ്ങളിൽ മദ്യം ആരും ഉണ്ടാക്കരുത്. പുരവാസികളിൽ ആരും ഉണ്ടാക്കരുത്. ഉണ്ടാക്കിയതായി അറിഞ്ഞാൽ അവരെ ജീവനോടെ, അവരുടെ ബന്ധുക്കളോടുകൂടെ ശൂലത്തിൽ കയറ്റുന്നതാണ്.'

രാജാവിൻെറ വിളംബരംകേട്ട് അവർ മദ്യം ഉണ്ടാക്കുന്നതിൽനിന്നു വിരമിച്ചു. അക്ലിഷ്ടകാരിയാണ് രാമൻ. പറഞ്ഞമട്ടിൽ ചെയ്യുമെന്നറിയാം. അതുകൊണ്ട് ആ പുരുഷന്മാരാരും അതിന്നൊരുങ്ങിയില്ല."

**2. ഉൽപ്പാതദർശനം** – വൈശമ്പായനൻ പറഞ്ഞു: ഇപ്രകാരം പ്രയത്നങ്ങൾ പലതും ചെയ്തിട്ടും വൃഷ്ണ്യന്ധകന്മാരുടെ ജനങ്ങളിൽ എല്ലാവരുടെ ഗൃഹങ്ങളിലും ദിവസേന കാലൻ പല രൂപത്തിലും ചെന്നു. കരാളൻ, വികടൻ, മുണ്ഡൻ, കൃഷ്ണപിംഗളപുരുഷൻ, ഇങ്ങനെ പല മട്ടിൽ വൃഷ്ണികളുടെ ഗൃഹങ്ങളിൽ കാണാം. നോക്കുമ്പോൾ കാണുകയുമില്ല. കണ്ട ഉടനെ അവൻെറമേൽ മഹേഷ്വാസന്മാർ ശരംവിട്ടു. അസംഖ്യം വിട്ടു. എന്തു പ്രയോജനം? ഒറ്റ ശരവും അവൻെറ ദേഹത്തിൽ ഏറ്റില്ല. സർവ്വഭൂതാന്തകൻെറ ദേഹത്തിലുണ്ടോ ശരമയച്ചിട്ടു പ്രയോജനം?

നാളുതോറും ഘോരമായ മഹോത്പാതങ്ങൾ ഉണ്ടായി. വൃഷ്ണ്യന്ധകക്ഷയത്തിന്നുണ്ടായ ആ നിമിത്തങ്ങളൊക്കെ രോമാഞ്ചജനകങ്ങളായിരുന്നു. വഴികളിലൂടെ പരസ്യമായി എലികൾ ഘോഷയാത്രചെയ്തു. സകല കുടങ്ങളും പൊട്ടി ദ്വാരമായി രാത്രി ഉറങ്ങിക്കിടക്കുന്നവരുടെ നഖവും തലമുടിയുമൊക്കെ എലികൾ വന്നു കരണ്ടു. വൃഷ്ണിഗൃഹങ്ങളിൽ മധുരമായി പാടിയിരുന്ന തത്തകളുടെ ശബ്ദം വികൃതമായി; 'ചീ ചീ കൂചീ' എന്നൊക്കെയായി, രാവും പകലും ഈ ശബ്ദത്തിന്നൊരു ഒഴിവുമില്ലാതായി. അരയന്നങ്ങൾ കൂമൻെറ മാതിരി 'മൂളക്കം' മൂളാൻ തുടങ്ങി. ആടുകൾ കുറുക്കന്മാരെപ്പോലെ ഓരിയിടുവാൻ തുടങ്ങി ഭാരതാ! വെളുത്തതും കാലുചുവന്നതുമായ പ്രാവുകളും മറ്റു വിഹഗങ്ങളും കാലപ്രേരണമൂലം വൃഷ്ണിഗൃഹങ്ങളിൽ ചുറ്റിപ്പറന്നു.

പശു കഴുതക്കുട്ടിയെ പ്രസവിച്ചു. കോവർകഴുതയിലും കഴുതയുണ്ടായി. പട്ടികൾ പൂച്ചകളെ പ്രസവിച്ചു. എലികളെ കീരികൾ പ്രസവിച്ചു. വൃഷ്ണികൾക്കു പാപംചെയ്യുന്നതിലൊട്ടും നാണമില്ലാതെയായി. പിതാക്കന്മാരെയും ദേവന്മാരെയും ബ്രാഹ്മണരേയും ദ്വേഷിച്ച് ആക്ഷേപം പറയുന്നതിൽ യാതൊരു സങ്കോചവുമില്ലാതായി. രാമനും കൃഷ്ണനുമൊഴികെ മറ്റുള്ളവരെല്ലാം ഗുരുജനങ്ങളെ ധിക്കരിച്ചു. ഭാര്യ ഭർത്താവിനെ വഞ്ചിച്ചു. ഭർത്താവ് ഭാര്യയെയും വഞ്ചിച്ചു.

ജ്വലിക്കുന്ന അഗ്നി അപ്രദക്ഷിണമായി ചുറ്റി. ചുവന്ന മണി നീലനിറമായി വെവ്വേറെ ജ്വാല ചിന്നി. ഉദയാസ്തമനംതോറും ആ പുരത്തിൽ ദിവാകരൻ കബന്ധങ്ങളാൽ ചുറ്റപ്പെട്ടവിധം പുരുഷന്മാർക്കു കാണുവാൻ കഴിഞ്ഞു. അല്ലയോ ഭാരതാ, വേറെയും പല ദുശ്ശകുനങ്ങളുമുണ്ടായി. ഊട്ടുപുരയിൽവെച്ച ചോറിൽ വിളമ്പുന്ന സമയത്ത് അസംഖ്യം കൃമികൾ ഇഴയുന്നതായിക്കണ്ടു. പുണ്യാഹപദങ്ങൾ ഉച്ചരിക്കുമ്പോഴും ജപിക്കുന്ന സമയത്തും യോഗ്യരായ അവർ എന്തോ പാഞ്ഞോടുന്ന ഒച്ച കേൾക്കുകയായി. എന്നാൽ ഒന്നിനേയും കാണുവാൻ കഴിഞ്ഞില്ല. വീണ്ടും ഗ്രഹങ്ങൾതമ്മിൽ നക്ഷത്രത്തെ അടിക്കുന്നതായി അവരൊക്കെ കണ്ടു. എന്നാൽ, സ്വന്തം നക്ഷത്രത്തെ മാത്രം അവർ ആരും കാണുകയുണ്ടായില്ല. വൃഷ്ണ്യന്ധക ഗൃഹത്തിങ്കൽ പാഞ്ചജന്യം മുഴങ്ങുന്ന സമയത്ത് ക്രൂരസ്വരകളായ കഴുതകൾ എതിർശബ്ദമുണ്ടാക്കി. പാഞ്ചജന്യത്തെ അനുകരിച്ച് കഴുതകൾ ശബ്ദമുണ്ടാക്കി!

ഇപ്രകാരം കാലവ്യത്യാസം വന്നതുകണ്ട് ഹൃഷീകേശൻ ത്രയോദശിയിലും, ചതുർദ്ദശിയിലും വാവു വന്നതുകണ്ട് അവരോടു പറഞ്ഞു. 'ചതുർദ്ദശിയെ വീണ്ടും രാഹു വാവാക്കിത്തീർത്തു. ഭാരതന്മാരുടെ യുദ്ധംവന്ന കാലത്തേ ഇതു കണ്ടിട്ടുള്ളു. ഇന്നു നമ്മൾക്കുള്ള മുടിവാണ് ഇതു കാണിക്കുന്നത്.'

ജനാർദ്ദനൻ കാലത്തിൻെറ നിലയെപ്പറ്റി ആലോചിച്ചു. കേശിസൂതൻ ഓർത്തു: 'മുപ്പത്താറാമത്തെ ആണ്ട് വന്നെത്തി. ബന്ധുക്കൾ മരിച്ചതായിക്കണ്ട് ഗാന്ധാരി പുത്രശോകാഭിതപ്തയായി നിലവിളിച്ച് ആർത്ത്, അന്നുപറഞ്ഞ ആ കാലം ഇതാ വന്നെത്തി! സൈന്യം വ്യൂഹംകെട്ടി നില്ക്കുന്ന സമയത്ത് ഉഗ്രമായ ഉൽപ്പാതങ്ങൾ കണ്ടപ്പോൾ യുധിഷ്ഠിരൻ അന്നു പറഞ്ഞതും ഇപ്പോൾ വന്നടുത്തു!' ഇപ്രകാരം പറഞ്ഞ് അരിന്ദമനായ വാസുദേവൻ ആ വാക്കുകൾ സത്യമാക്കുവാൻവേണ്ടി അപ്പോൾ തീർത്ഥയാത്രയ്ക്കു പോകുവാൻ കല്പന കൊടുത്തു. കേശവൻെറ ആജ്ഞ ആൾക്കാർ വിളംബരംചെയ്തു. 'വീരന്മാരേ, നിങ്ങളെല്ലാവരും സമുദ്രതീരത്തേക്ക് തീർത്ഥയാത്രപോകുവിൻ!' എന്ന് വിളംബരം ചെയ്തു."

**3. പരസ്പരഹനനം** – വൈശമ്പായനൻ പറഞ്ഞു: "കറുത്ത ഒരു ഭയങ്കരി വെളുത്ത പല്ലുകാട്ടിച്ചിരിച്ച് രാത്രിയിൽ ദ്വാരകയിൽക്കടന്ന് സ്ത്രീകളെ കട്ടുകൊണ്ട് ഓടിക്കളഞ്ഞതായി സ്ത്രീകൾ സ്വപ്നം കണ്ടു. ഉഗ്രമായ കഴുക്കൾ അഗ്നിഹോത്രഗൃഹത്തിലും, വാസ്തുമദ്ധ്യത്തിലും ഗൃഹത്തിലുമൊക്കെ കടന്നുവന്ന് വൃഷ്ണ്യന്ധകരെ പിടിച്ച് കൊത്തിവിഴുങ്ങിയതായും അവർ സ്വപ്നത്തിൽ കണ്ടു. അലങ്കാരങ്ങൾ, കുട, കൊടി, ചട്ട എന്നിവയെല്ലാം ഭയങ്കരാകാരരായ രാക്ഷസന്മാർ ബലമായി എടുത്തുകൊണ്ടുപോയതായും കണ്ടു. കൃഷ്ണന്ന് അഗ്നി നല്കിയ ഇരുമ്പുമയമായ വജ്രനാഭം, ചക്രം, ആകാശത്തേക്ക് ഉയർന്നുപോയത് വൃഷ്ണികളെല്ലാം കണ്ടു.

സൂര്യാഭമായ ദിവ്യരഥത്തെ കുതിരകൾ, ദാരുകൻ കണ്ടുനില്ക്കെത്തന്നെ കൊണ്ടോടിക്കളഞ്ഞു. മനോവേഗം കൂടിയ കുതിരകൾ നാലും, സമുദ്രത്തിന്നു മുകളിൽ ഉഴന്ന് ചുറ്റുന്നതായിക്കണ്ടു. മാന്യങ്ങളായ രാമകൃഷ്ണധ്വജങ്ങൾ രണ്ടും, 'പനയും' 'പക്ഷിരാജാവും' എന്നീ രണ്ടു ധ്വജങ്ങളും, അപ്സരസ്ത്രീകൾ പറിച്ചെടുത്ത് 'തീർത്ഥയാത്രചെയ്യൂ' എന്നു വിളിച്ചു പറഞ്ഞു.

പിന്നെ വൃഷ്ണ്യന്ധകമഹാരഥന്മാർ അന്തഃപുരത്തോടുകൂടി യാത്രയ്ക്കൊരുങ്ങി രാജാവേ! ഭോജ്യം, ഭക്ഷ്യം, കുടിക്കുവാനുള്ള പാനീയങ്ങൾ എന്നിവയും ധാരാളം മദ്യവും മാംസവും വൃഷ്ണ്യന്ധകമഹാരഥന്മാർ തയ്യാറാക്കി. തേര്, ആന, കുതിര എന്നിവയാൽ പടകൂട്ടി തിഗ്മഭാസ്സുകളായ അവർ ഉടനെ നഗരം വിട്ടിറങ്ങി. ആദ്യം അവർ പ്രഭാസത്തിൽ ഉദ്ദേശിച്ച ഗൃഹങ്ങളിൽ വളരെ ഭക്ഷ്യപേയങ്ങളോടുകൂടി ആ യാദവന്മാർ ഭാര്യമാരോടുകൂടി പാർത്തു. പിന്നെ കടൽവക്കത്ത് അവർ വസിച്ച സമയത്ത് യോഗജ്ഞനും കാര്യകോവിദനുമായ ഉദ്ധവൻ, ആ വീരന്മാരോട് യാത്ര പറഞ്ഞ് എങ്ങോട്ടോ പോയി. കുമ്പിട്ട് തൊഴുത് ആ യോഗ്യൻ പുറപ്പെടുന്ന സമയത്ത് വൃഷ്ണികളുടെ നാശം അടുത്തതായി കണ്ടറിഞ്ഞ കൃഷ്ണൻ ഉദ്ധവനെ തടുക്കുവാൻ ശ്രമിക്കുകയുണ്ടായില്ല.

പിന്നെ കാലം പിഴച്ചവരായ ആ വൃഷ്ണ്യന്ധകമഹാരഥന്മാർ തേജസ്വിയായ ഉദ്ധവൻ പോകുന്നത് നോക്കിക്കണ്ടു. മഹാത്മാക്കളായ വിപ്രന്മാർക്കു വെച്ച ചോറ് മദ്യം നാറുന്നതായിക്കണ്ട് അതൊക്കെ കുരങ്ങന്മാർക്ക് എറിഞ്ഞുകൊടുത്തു.

പ്രഭാസത്തിൽ വസിക്കുന്ന അവർ നൂറുനൂറു പെരുമ്പറകൾ അടിച്ച് ഘോഷമുണ്ടാക്കി നടനനർത്തനങ്ങൾ തുടങ്ങി. പാട്ടും കൂത്തും കൊട്ടും മുഴുത്തപ്പോൾ മദ്യം വാർത്ത് കുടിക്കുവാൻ തുടങ്ങി. കൃഷ്ണൻെറ മുമ്പിൽ ഇരുന്ന് രാമൻ കൃതവർമ്മാവിനോടുകൂടി മദ്യം വാർത്തു കുടിച്ചു. സാത്യകിയും ഗദനും ബഭ്രുവും മദ്യം മുറയ്ക്കു കുടിച്ചു. അങ്ങനെ മദ്യലഹരിയിൽ ഉന്മത്തനായ സാത്യകി കൃതവർമ്മാവിനെനോക്കി പൊട്ടിച്ചിരിച്ചു കളിയാക്കി പറഞ്ഞു: 'ചത്തമാതിരി കിടന്നുറങ്ങുന്ന മനുഷ്യരെ വെട്ടിക്കൊല്ലുന്ന വല്ല ക്ഷത്രിയരും ലോകത്തിലുണ്ടോ? നീ ആ ചെയ്ത കൊടുംകൊലയുണ്ടല്ലോ അത് യാദവന്മാർ പൊറുക്കുകയില്ല!' എന്ന് യുയുധാനൻ പറഞ്ഞപ്പോൾ രഥിശ്രേഷ്ഠനായ പ്രദ്യുമ്നൻ സാത്യകിയുടെ വാക്കു ശരിവെച്ച് അഭിനന്ദിച്ചു; അങ്ങനെ ഹാർദ്ദിക്യനെ അവമാനിച്ചു. ഉടനെ ഏറ്റവും ക്രുദ്ധനായി അവിടെനിന്നെഴുന്നേറ്റ് കൃതവർമ്മാവ്, അവജ്ഞയോടെ ഇടതുകൈകൊണ്ട് വിരൽ ചൂണ്ടി ഉച്ചത്തിൽ പറഞ്ഞു: ഈ പറഞ്ഞവൻ മഹാവീരൻതന്നെ! കൈപോയി പ്രായോപവേശം ചെയ്ത് അനങ്ങാതെ ധ്യാനിച്ചിരിക്കുന്ന ഭൂരിശ്രവസ്സിനെ നൃശംസമായവിധം പാഞ്ഞുചെന്നു തല വെട്ടിക്കളഞ്ഞ യോഗ്യനാണ് ഈ പറയുന്നതെന്നോർക്കണം. മഹായോഗ്യൻ തന്നെ!' അവൻ പറഞ്ഞ ആ വാക്കു കേട്ടപ്പോൾ വൈരിനാശനനായ കേശവൻ കോപത്തോടെ ചെരിഞ്ഞ് ഒന്നു നോക്കി. അപ്പോൾ സാത്യകി കൃഷ്ണനോട് സത്രാജിത്തിൻെറ സ്യമന്തകമണിയെ സംബന്ധിച്ച കഥ പറഞ്ഞുകേൾപ്പിച്ചു. ഇതുകേട്ട് സംക്രുദ്ധയായ സത്യഭാമ കേശവൻെറ അടുത്തുചെന്നു മടിയിൽ വീണു കിടന്ന്, കേശവനെ പ്രകോപിപ്പിക്കുവാനായി, നിലവിളിച്ചു. ഉടനെ ചൊടിച്ച് അവിടെനിന്ന് സാത്യകി എഴുന്നേറ്റ് സത്യഭാമയോടു പറഞ്ഞു: 'ദ്രൗപദീപുത്രന്മാർ അഞ്ചുപേർക്കും, ധൃഷ്ടദ്യുമ്നനും, ശിഖണ്ഡിക്കും പിൻതുണയ്ക്കായി ഇപ്പോൾ ഇവനെ ഞാൻ അയച്ചുകളയാം. ഞാൻ പറഞ്ഞത് സത്യമാണ്. അവരെയെല്ലാം സൗപ്തികത്തിൽ കൊന്നത് ഏതു ദുഷ്ടനാണോ, ദ്രോണപുത്രന്ന് തുണയായി നിന്ന ആ പാതകി കൃതവർമ്മാവാണ്! ഇവൻെറ ആയുസ്സും യശസ്സുമൊക്കെ ഇതാ അവസാനിച്ചു സത്യഭാമേ, സുമദ്ധ്യമേ!' എന്നു പറഞ്ഞു വാളെടുത്ത് കൃഷ്ണൻെറ അരികത്തു വെച്ചുതന്നെ ക്രോധത്തോടെ ആവൻ കൃതവർമ്മാവിൻെറ തല വെട്ടിവീഴ്ത്തി. ചുറ്റും നില്ക്കുന്ന മറ്റുള്ളവരെയും വധിക്കുന്ന സാത്യകിയെ ഉടനെ തടയുവാനായി കൃഷ്ണൻ പാഞ്ഞുചെന്നു. കാലപ്പിഴയുടെ പ്രേരണയാൽ അവർ ഒന്നിച്ചുചേർന്നു. ഭോജാന്ധകന്മാർ ശിനിപുത്രനെ (സാത്യകിയെ) വളഞ്ഞു. അവർ ക്രോധിച്ച് എത്തുന്നതു കണ്ട്, ജനാർദ്ദനൻ കാലമാറ്റത്തെക്കണ്ടു ക്രോധിച്ചില്ല. കുടിച്ചു ബോധംമറിഞ്ഞ അവർ കാലധർമ്മപ്രചോദിതരായി എച്ചിൽപ്പാത്രം എടുത്ത് സാത്യകിയെ പ്രഹരിക്കുവാൻതുടങ്ങി. യുയുധാനനെ പ്രഹരിക്കുന്നതുകണ്ടപ്പോൾ രുക്മിണീപുത്രൻ ശൈനേയനെ ഒഴിച്ചുമാറ്റുവാൻ ഇടയിലേക്കു കടന്നു. അവൻ ഭോജരോട് ഏറ്റു. അന്ധകരോട് സാത്യകിയും ഏറ്റു. പൊരുതിക്കൊണ്ടു നില്ക്കുന്ന മഹാശക്തരായ അവരെ കൃഷ്ണൻ കണ്ടുനില്ക്കെത്തന്നെ ശക്തരായ ശത്രുക്കൾ കൊന്നുകളഞ്ഞു. സാത്യകിയേയും തൻെറ പുത്രനേയും കൊന്നതു കണ്ട് ആ യദൂത്തമൻ ഉടനെ ക്രോധത്തോടെ ഒരുപിടി ഏരകപ്പുല്ലു പറിച്ചെടുത്തു. അത് ഘോരമായ വജ്രംപോലെ ഇരുമ്പുലക്കയായിത്തീർന്നു. അതുകൊണ്ടു മുമ്പിൽ നില്ക്കുന്നവരെ കൃഷ്ണനും കൊന്നു. പിന്നെ ഭോജന്മാർ, അന്ധന്മാർ, ശൈനേയന്മാർ, വൃഷ്ണികൾ എന്നിവർ കാലചോദിതന്മാരായി ആ മുസലങ്ങൾ പറിച്ചു തമ്മിൽ പ്രഹരിച്ചു മരിച്ചുവീണു. ക്രോധത്തോടെ അവരിൽ ആരെങ്കിലും ആ പുല്ല് എടുത്താൽ അതുടനെ വജ്രമായി രൂപാന്തരപ്പെടുകയായി. അങ്ങനെ രാജാവേ, സംഭവിച്ചു. അവിടെ പുല്ലു പോലും ഉലക്കയായി കണ്ടു. അതൊക്കെ ബ്രഹ്മദണ്ഡത്തിൻെറ പണിയായിരുന്നു എന്നു വിചാരിക്കണം രാജാവേ! വേണ്ടാത്തവരിൽപ്പോലും പുല്ല് എറിഞ്ഞാൽ ഏല്ക്കുകയായി രാജാവേ! അതുടനെ വജ്രപ്രായമായ ഉലക്കയായി മാറുന്നത് കാണാം. ഉന്മത്തരായി എഴുന്നേറ്റുചെന്നു പൊരുതുന്ന കുകുരാന്ധകർ തിയ്യിൽ ഇയ്യാംപാറ്റ എന്നവിധം വീണു നശിച്ചു. കൊല്ലപ്പെടുന്ന അവരിൽ ആർക്കും പിൻതിരിഞ്ഞ് ഓടുവാൻ തോന്നിയില്ല.

അവിടെ കാലപ്പിഴ അറിഞ്ഞ മഹാബാഹുവായ മധുസൂദനൻ ഇരിമ്പുലക്ക കുത്തിയൂന്നി നിന്നു. സാംബൻ, ചാരുദേഷ്ണൻ, പ്രദ്യുമ്നൻ, അനിരുദ്ധൻ എന്നിവർ കൊല്ലപ്പെട്ടതായികണ്ടു. ഗദൻ വീഴുന്നതുകണ്ട് കടുത്ത കോപത്തോടെ ബാക്കിയുള്ളവരെയൊക്കെ ശാർങ്ഗചക്രഗദാധരൻ അവസാനിപ്പിച്ചു. അവർ ഇപ്രകാരം അവരെ കൊല്ലുമ്പോൾ അതിതേജസ്വിയും അരിപുരഞ്ജയനുമായ ബഭ്രുവും ദാരുകനും പറഞ്ഞു: 'ഭഗവാനേ, മറ്റുള്ള സകലരേയും ഭവാൻ കൊന്നുവല്ലൊ! ഇനി രാമൻ പോയ വഴിക്ക് ഭവാൻ തിരിയുക! നാം രാമൻെറ അടുത്തേക്കു പോവുക."

**4. രാമകൃഷ്ണന്മാരുടെ പരമഗതി –** വൈശമ്പായനൻ പറഞ്ഞു: "ഉടനെ വാസുദേവനും ബഭ്രുവും രാമനെ അന്വേഷിച്ചു പുറപ്പെട്ടു. അനന്തവീര്യനായ രാമനെ അവർ കണ്ടെത്തി. ഒരു മരച്ചുവട്ടിൽ തനിച്ചു ചിന്താമഗ്നനായി ഇരിക്കുന്ന ആ മഹാനുഭാവൻെറ സമീപത്തു ചെന്നു. അപ്പോൾ കൃഷ്ണൻ ദാരുകനോടു പറഞ്ഞു: 'എടോ ദാരുകാ, നീ കുരുരാജ്യത്തു ചെന്നു യദുക്കൾ ബ്രഹ്മശാപംനിമിത്തം ചത്തു എന്നു പറയുക. വൃത്താന്തം കേട്ട് വിജയൻ എത്തട്ടെ.' എന്നു കൃഷ്ണൻ പറഞ്ഞതുകേട്ട് ദാരുകൻ ബുദ്ധി കെട്ട് തേരോടിച്ച് കുരുരാജ്യത്തേക്കു പോയി. പിന്നെ ദാരുകൻ പോയതിന്നുശേഷം കൃഷ്ണൻ സമീപത്തു നില്ക്കുന്ന ബഭ്രുവെ നോക്കിപ്പറഞ്ഞു: 'ബഭ്രു, നീ ഉടനെ ചെന്ന് സ്ത്രീകളെ കാത്തുകൊള്ളുക. ദസ്യുവർഗ്ഗം ലോഭം മൂലം അവരെ ആക്രമിച്ചു കൊല്ലാതിരിക്കട്ടെ!'

ഉടനെ ഉന്മത്തനും ജ്ഞാതിവധംമൂലം ദുഃഖിക്കുന്നവനുമായ ബഭ്രു കൃഷ്ണൻെറ ആജ്ഞപ്രകാരം പോയി ദുരന്തനായി കൃഷ്ണപാർശ്വത്തിൽ ക്ഷീണംതീർത്ത് ഇരിക്കുകയായിരുന്നു അവൻ. വഴിക്കുവെച്ച് ബഭ്രുവെയും വേടൻെറ കൂടത്തിലെ ഇരിമ്പുലക്ക ക്ഷണത്തിൽ വധിച്ചു. ബഭ്രുവിനെ കൊന്നതുകണ്ടപ്പോൾ കൃഷ്ണൻ ജ്യേഷ്ഠനോടു പറഞ്ഞു: 'ചേട്ടാ, ഭവാൻ എന്നെ കാത്തുകൊള്ളുക! ജ്ഞാതികളുടെ സമീപത്തു സ്ത്രീകളെയാക്കി നമുക്കു പോരാം.' ഉടനെ ദ്വാരകയിൽച്ചെന്ന് കൃഷ്ണൻ അച്ഛനോടു പറഞ്ഞു: 'ധനഞ്ജയൻ വന്നു സ്ത്രീകളെ സംരക്ഷിക്കുന്നതുവരെ അച്ഛൻ അവരെ കാത്തുരക്ഷിക്കണം. രാമൻ എന്നെ കാട്ടിൽ കാത്തിരിക്കുന്നു. ഞാൻ പോയി അദ്ദേഹത്തോടു ചേരട്ടെ! യാദവർക്കു വന്നുചേർന്ന നാശം ഞാൻ കണ്ടു. മുമ്പെ കുരുപ്രവരന്മാർക്കും ഇപ്രകാരംതന്നെയാണല്ലോ സംഭവിച്ചത്! യദുക്കളില്ലാതെ യാദവേന്ദ്രൻെറ പുരം കാണുവാൻ എനിക്കു യാതൊരു മോഹവും തോന്നുന്നില്ല. ഞാൻ രാമനോടൊപ്പം തപസ്സുചെയ്യുവാൻ വനത്തിലേക്കു പോവുകയാണ്,' എന്നു പറഞ്ഞ് കൃഷ്ണൻ അച്ഛൻെറ പാദത്തിൽ നമസ്കരിച്ച് ക്ഷണത്തിൽ പോന്നു.

കൃഷ്ണൻ പോയതായിക്കണ്ട് സ്ത്രീകളും കുട്ടികളും ചേർന്ന ദ്വാരകയിൽ വലിയ ആർത്തനാദം മുഴങ്ങി. സ്ത്രീകളുടെ നിലവിളി കേട്ടപ്പോൾ തിരിഞ്ഞുനിന്ന് കൃഷ്ണൻ വിളിച്ചുപറഞ്ഞു: 'ഉടനെ അർജ്ജുനൻ ഈ പുരത്തിൽ

എത്തും. നരാഗ്ര്യനായ അവൻ നിങ്ങളുടെ അല്ലൽ തീർക്കുന്നതാണ്. കരയാതിരിക്കുവിൻ!' ഉടനെ കൃഷ്ണൻ കാട്ടിലേക്കു ചെന്നു. രാമൻ തനിയെ ധ്യാനിച്ചിരിക്കുന്നതായി കണ്ടു.

യോഗിയായ രാമൻെറ വായിൽനിന്ന് ഒരു സർപ്പം പുറപ്പെടുന്നതായി കൃഷ്ണൻ കണ്ടു. ആ സർപ്പം കൃഷ്ണൻ നോക്കിനില്ക്കെ സമുദ്രത്തിലൂടെ പോയി ശ്വേതദ്വീപിൽ ചെന്നെത്തുന്നതും കൃഷ്ണൻ കണ്ടു. ആയിരം ഫണമുള്ളവനും അദ്രിതുല്യനും രക്താസ്യനുമായ അവൻ തൻെറ ആദ്യത്തെ ദേഹംവിട്ടു ചെല്ലുമ്പോൾ അവനെ സാഗരം സ്വീകരിച്ചു. പുഴകളും ദിവ്യനാഗങ്ങളും അവനെ സ്വീകരിച്ചു. കാർക്കോടകനും, വാസുകിയും, തക്ഷകനും, വരുണനും കുഞ്ജരനും, പൃഥുശ്രവസ്സും, മിത്രനും, ശംഖനും, കുമുദനും, പുണ്ഡരീകനും, മഹാത്മാവും ഉരഗേന്ദ്രനുമായ ധൃതരാഷ്ട്രനും, ഹ്രാദനും, ക്രാഥനും, ശിതികണ്ഠനും, പ്രതാപികളായ നാഗങ്ങളിൽ ചകൻ, മന്ദൻ, ഷണ്ഡൻ എന്നിവരും, നാഗശ്രേഷ്ഠനായ ദുർമ്മുഖനും, അംബരീഷനും, രാജാവായ വരുണനും നേരെ ചെന്നു സ്വാഗതം പറഞ്ഞു വാഴ്ത്തി അർഘ്യപാദ്യാദികളാൽ അവനെ സ്വീകരിച്ചു.

തൻെറ അഗ്രജൻ പോയപ്പോൾ ദിവ്യദൃഷ്ടികൊണ്ട് എല്ലാഗതിയും അറിഞ്ഞ കൃഷ്ണൻ ശൂന്യമായ കാട്ടിൽ ചിന്താമഗ്നനായി ചുറ്റി. തേജസ്വിയായ കൃഷ്ണൻ ഒരിടത്തു ചെന്നിരുന്നു. അപ്പോൾ തൻെറ ചിന്തയിൽ എല്ലാം പൊന്തിവന്നു. അന്ന് ഗാന്ധാരി പറഞ്ഞ വാക്കുകൾ ഓർമ്മവന്നു. അപ്പോൾ അന്ധകവൃഷ്ണികളുടെ നാശവും ആദ്യമുണ്ടായ കുരുക്ഷയവും ഓർത്ത് രണ്ടും ഒന്നു താരതമ്യപ്പെടുത്തി നോക്കി. തനിക്കു പോകേണ്ട കാലം വന്നുവെന്ന കാര്യം തീർച്ചപ്പെട്ടു. ആത്മാവിൽ ആത്മാവിനെ ഉറപ്പിച്ച് ഇന്ദ്രിയനിഗ്രഹംചെയ്തു. മുറയ്ക്കു മുപ്പാരിൻെറ ഭരണത്തിന്നു വേണ്ടിയും, ആത്രേയവാക്കു കാക്കുന്നതിന്നുവേണ്ടിയും നിശ്ചയം ചെയ്തു. സർവ്വതത്ത്വാർത്ഥവേദിയായ ആ ദേവനും സംശയം തീർത്ത് ഉറയ്ക്കുവാൻ ഇച്ഛിച്ചുപോലും! ഇന്ദ്രിയവും വാക്കും മനസ്സും അടക്കിവെച്ചു വലിയ യോഗം ഉൾക്കൊണ്ട് കൃഷ്ണൻ കിടന്നു.

ഈ സന്ദർഭത്തിൽ ഉഗ്രനായ ഒരു വേടൻ മാനിനെ അന്വേഷിച്ച് ആ വഴിക്കു വന്നു. 'ജര' എന്നാണ് അവൻെറ പേര്. ആ വേടൻ യോഗംപൂണ്ടു കിടക്കുന്ന കൃഷ്ണനെ നോക്കി. ഒരു മാനാണ് കിടക്കുന്നതെന്ന് ആ വേടൻ, ജരയെന്നു പേരായ ആ വേടൻ, തെറ്റായി ധരിച്ച് കാലിൻെറ അടിയിലേക്ക് ഒരു ശരം വിട്ടു. മാൻ എഴുന്നേറ്റ് ഓടിപ്പോകുമ്പോഴേക്കും അതിനെ പിടിക്കുവാനായി ക്ഷണത്തിൽ ഓടി സമീപത്തെത്തി. അപ്പോൾ ആ വീരൻ കണ്ടതെന്താണ്? യോഗംപൂണ്ടു കിടക്കുന്ന ചതുർഭുജനായ പീതാംബരനെയാണ്. ജര ഉടനെ വലുതായ ദുഃഖത്തോടെ നിലവിളിച്ചു: 'ഞാൻ തെറ്റുചെയ്തു!' 'തെറ്റുചെയ്തു!' എന്നു കരഞ്ഞ് തൃക്കാലുകൾ പിടിച്ചു. മഹാത്മാവായ ദേവൻ അവനെ ആശ്വസിപ്പിച്ചു: 'നീ തെറ്റുചെയ്തില്ല, ദുഃഖിക്കേണ്ടാ!' എന്ന് ആശ്വാസവാക്കുകൾ പറഞ്ഞ് 'ലക്ഷ്മി'യോടുകൂടി ആ വിശ്വപൂർണ്ണൻ മേല്പോട്ടുയർന്നു!

വിണ്ണിലേക്കുയരുന്ന കൃഷ്ണനെ എതിരേല്ക്കുവാൻ വസുക്കളും, രുദ്രന്മാരും, അശ്വികളും, വിശ്വേദേവകളും, ആദിത്യന്മാരും, ദേവേന്ദ്രനും, മുനിമാരും, സിദ്ധന്മാരും, മുഖ്യഗന്ധർവ്വന്മാരും, അപ്സരസ്ത്രീകളും ഉടനെ നേരെ ചെന്നു. ഉടനെ ഉഗ്രവീര്യനായ ഭഗവാൻ നാരായണൻ, പ്രഭവൻ, പ്രക്ഷയാത്മാവ്, യോഗാചാര്യൻ, ലക്ഷ്മിയാൽ വിശ്വം നിറഞ്ഞവൻ, മഹാത്മാവ് തൻെറതന്നെ പാദത്തിൽ ചെന്നു ചേർന്നു. പിന്നെ ദേവകൾ, മുനിമാർ, ചാരണന്മാർ എന്നിവരോടെല്ലാം കൃഷ്ണൻ കൂടിച്ചേർന്നു രാജാവേ! ഗന്ധർവ്വന്മാരും സകല അപ്സരസ്ത്രീകളും, സാദ്ധ്യന്മാരും ആ പൂജ്യനെ പൂജിച്ചു. ദേവന്മാരെല്ലാം ആ പുരുഷോത്തമനെ സ്തുതിച്ചു. മുനീന്ദ്രന്മർ ഋക്കുകൊണ്ട് അർച്ചിച്ചു. ഗന്ധർവ്വന്മാർ വാഴ്ത്തിനിന്നു. ഇന്ദ്രൻ സന്തോഷത്തോടെ കണ്ടു വാഴ്ത്തി സ്തുതിച്ചുനിന്നു."

**5. അർജ്ജുനാഗമനം** – വൈശമ്പായനൻ പറഞ്ഞു: 'ദാരുകൻ കുരുനാട്ടിലേക്കു തേരോടിച്ചുപോയി കൗന്തേയവീരനെ കണ്ടു. 'മൗസല'ത്താൽ തമ്മിൽ വൃഷ്ണികൾ അടിച്ചുകൊല്ലപ്പെട്ട വൃത്താന്തം പറഞ്ഞു. വൃഷ്ണിഭോജാന്ധകുകുരർ മുടിഞ്ഞതു കേട്ട് ശോകസന്തപ്തനായി പാണ്ഡവൻ ത്രസിച്ചുപോയി. കേശവൻെറ ഇഷ്ടസഖി അർജ്ജുനൻ യാത്രപറഞ്ഞ് അമ്മാവനെ കാണുവാൻപോയി, 'ഇതൊന്നും ശരിയല്ല. അങ്ങനെ വരില്ല' എന്നും പറഞ്ഞു. പ്രഭോ! അർജ്ജുനൻ ദാരുകനോടുകൂടി ദ്വാരകയിൽ ചെന്നെത്തി. നാഥൻ മരിച്ചുപോയ പെണ്ണിനെപ്പോലെ, വിധവപ്പെണ്ണിനെപ്പോലെ, ദ്വാരകയെ അർജ്ജുനൻ ദർശിച്ചു.

ലോകനാഥൻ നാഥനായി മുമ്പു വാണിരുന്ന നാരിമാർ അനാഥമാരായി. നാഥനായി പാർത്ഥനെക്കണ്ട് അവർ ദുഃഖാർത്തരായി നിലവിളിച്ച് ആർത്തു! കൃഷ്ണൻെറ ഭാര്യമാർ പതിനാറായിരം പോരാണ്. അവരെല്ലാവരുംകൂടി ആർത്തു നിലവിളിക്കുന്നതു കണ്ട് കയറിച്ചെന്ന അർജ്ജുനൻ അവരുടെ മുഖത്തു നോക്കുവാൻ ശക്തനായില്ല. കണ്ണിൽ കണ്ണുനീർ നിറഞ്ഞ പാർത്ഥൻ, ആ കൗരവ്യൻ, എങ്ങനെ അവരുടെ മുഖത്തു നോക്കും. ഭർത്താവും മക്കളുമില്ലാത്ത ആ സ്ത്രീകളുടെ ദുഃഖം അവർണ്ണനീയമായിരുന്നു.

വൃഷ്ണ്യന്ധകരാകുന്ന ജലവും, കുതിരകളാകുന്ന മത്സ്യങ്ങളും, രഥങ്ങളാകുന്ന തോണികളും, വാദിത്രം രഥം എന്നിവയുടെ ശബ്ദമാകുന്ന ഇരമ്പവും, ഗേഹങ്ങളാകുന്ന തീർത്ഥക്കയങ്ങളും, രത്നമാകുന്ന ചണ്ഡിക്കൂട്ടവും, വജ്രപ്രാകാരനിരയാകുന്ന ജലാവർത്തവും, രഥ്യാശബ്ദവും ചത്വരനിലയാകുന്ന കയവുംചേർന്ന ദ്വാരകയാകുന്ന പുഴ, രാമകൃഷ്ണന്മാരാകുന്ന മുതലകൾ വസിക്കുന്ന പുഴ, കാലപാശത്താൽ ഗ്രഹിക്കപ്പെട്ട് ഘോരമായ വൈതരണി (നരകത്തിലെ പുഴ)യെപ്പോലെ ധീമാനായ ഇന്ദ്രപുത്രൻ ദർശിച്ചു. വൃഷ്ണിപുംഗവന്മാർ കൂടാതെയുള്ള ദ്വാരക ശ്രീ നശിച്ച് ആനന്ദം നഷ്ടപ്പെട്ട് മഞ്ഞിൽ നിഷ്പ്രഭമായി നില്ക്കുന്ന താമരക്കുളംപോലെ പാർത്ഥൻ ആ ദ്വാരകയെയും, കൃഷ്ണൻെറ ഭാര്യമാരെയും ദർശിച്ചു. ഇത് കണ്ടതോടെ അർജ്ജുനൻ ഉച്ചത്തിൽ നിലവിളിച്ചു. കണ്ണുനീരിൽ മുഴുകി നിലത്തു വീണുപോയി. സത്രാജിത്തിൻെറ പുത്രിയായ സത്യഭാമ, രുക്മിണീദേവി എന്നിവർ കരഞ്ഞ് ഓടിച്ചെന്ന് അർജ്ജുനന്നു ചുറ്റും നിന്നു. സ്വർണ്ണപീഠത്തിൽ അവർ അർജ്ജുനനെ താങ്ങിയിരുത്തി. ആ മഹാത്മാവിനോട് അവർ ഒന്നും പറയാതെ നിശ്ശബ്ദമായി എല്ലാവരും നിന്നു. പിന്നെ ഗോവിന്ദനെ വാഴ്ത്തി. ആ പാണ്ഡുനന്ദനൻ സ്ത്രീകളെ ആശ്വസിപ്പിച്ച് അമ്മാവനെ കാണുവാൻ അദ്ദേഹത്തിൻെറ അടുത്തേക്കു പോയി."

**6. അർജ്ജുനവസുദേവസംവാദം** – വൈശമ്പായനൻ പറഞ്ഞു: കിടപ്പിലായ ആ വീരനായ വസുദേവനെ, പുത്രശോകാർത്തനായ അമ്മാവനെ, ആ കുരുപുംഗവൻ ചെന്നു കണ്ടു. കണ്ണിൽ കണ്ണുനീർ നിറഞ്ഞ ആ ദീർഘബാഹു, ആ വ്യൂഢോരസ്കൻ, ആർത്തനായി; ആർത്തനായ അമ്മാവൻെറ പാദത്തിൽ പിടിച്ചു. ഭാരതാ! ഉടനെ ആ ഭാഗിനേയനെ അടുപ്പിച്ച് അവൻെറ മൂർദ്ധാവിൻ ഘ്രാണിക്കുവാൻ ആനകദുന്ദുഭി (വസുദേവർ) ഇച്ഛിച്ചു. എന്നാൽ

ആ മഹാബാഹു അതിന്നു ശക്തനായില്ല. ആ മഹാഭുജനായ വൃദ്ധൻ കൈകൾകൊണ്ട് അർജ്ജുനനെ പുല്കി. മക്കളെയോർത്തു കരഞ്ഞു. വിഹ്വലനായി വിലപിച്ചു. സഖികളെയും, സോദരന്മാരെയും, ദൗഹിത്രന്മാരെയും, പുത്രന്മാരെയും, പൗത്രന്മാരെയും ഓർത്തു വിലപിച്ചു.

വസുദേവൻ പറഞ്ഞു: "ആരാണോ അസംഖ്യം ഭൂപന്മാരെയും ദൈത്യന്മാരെയും തോല്പിച്ചത് അവരെ ഇപ്പോൾ ഞാൻ കാണുന്നില്ല. അർജ്ജുനാ, അങ്ങനെ ഞാൻ ചാകാതെ ഇപ്പോഴും ജീവിക്കുന്നു. നിൻെറ ഇഷ്ടശിഷ്യന്മാർ ആരോ നിനക്കു സമ്മതന്മാർ ആരോ, അർജ്ജുനാ, അവരുടെ (പ്രദ്യുമ്നസാത്യകിമാരുടെ) പ്രവൃത്തികൾ മൂലം വൃഷ്ണികളെല്ലാം മുടിഞ്ഞുപോയി. വൃഷ്ണിപുംഗവരിൽ അതിരഥികളും കൃഷ്ണൻെറ പ്രിയ ഭാജനങ്ങളും നീ അഭിമാനത്തോടെ പുകഴ്ത്താറുള്ളവരുമായ അവർ രണ്ടുപേരും വൃഷ്ണികുലം നശിക്കാൻ പ്രധാന കാരണക്കാരായി. സാത്യകിയെയും കൃതവർമ്മനെയും, ഞാൻ ഗർഹിക്കുന്നില്ല. അക്രൂരനെയും പ്രദ്യുമ്നനെയും, ഞാൻ ഗർഹിക്കുന്നില്ല. ഇതിനൊക്കെ കാരണം ശാപമാണ്! കേശിയെയും കംസനെയും ശക്തനായ ചൈദ്യനെയും വിഷമിച്ച് അന്ന് ആ ജഗത്ഗുരു വധിച്ചു. ഏകലവ്യനെയും, കലിംഗേശനെയും, ഗാന്ധാരകാശീശരെയും, മരുഭൂമിയിലെ രാജാക്കന്മാരേയും, ദാക്ഷിണാത്യരേയും, പ്രാച്യരേയും, പാർവ്വതീയരേയും ജയിച്ച മധുസൂദനൻ അനയംമൂലം അതിൽ ഔദാസീന്യം കാണിച്ചു. നീയും നാരദനും മറ്റു മുനികളും ഗോവിന്ദനെ നിത്യനായും അനഘനായും കാണുന്നു. വിഭുവായ ആ അധോക്ഷജൻ, ജ്ഞാതിവധം നോക്കിക്കണ്ട് ഉദാസീനനായി എൻെറ പുത്രൻ നിന്നു. ഗാന്ധാരിയും മുനികളും എന്താണോ പരന്തപാ, പറഞ്ഞത് അതൊന്നു മാറ്റിവെക്കാൻ ജഗത്പ്രഭു വിചാരിക്കുകയുണ്ടായില്ല. ജ്ഞാതി കൊന്നവനായ നിൻെറ പൗത്രനെ, തേജസ്സുകൊണ്ട് അവൻ ജീവിപ്പിച്ചത് നീ പ്രത്യക്ഷമായി കണ്ടതാണല്ലോ! നിൻെറ തോഴനായ അവൻ ഈ ജ്ഞാതികളെ രക്ഷിക്കുവാൻ ഇച്ഛിച്ചില്ല. പിന്നീട് ഇവൻ, സഖികൾ, ഭ്രാതാക്കൾ, പുത്രന്മാർ, പൗത്രന്മാർ എന്നിവർ ചത്തു വീഴുന്നതു കണ്ട് എന്നോട് ഇപ്രകാരം പറഞ്ഞു: 'ഈ വംശം ഇപ്രകാരം നശിച്ചു! ധനഞ്ജയൻ ഉടനെ ദ്വാരകയിലെത്തും. അവനോടു വൃഷ്ണിവംശം നശിച്ച വൃത്താന്തം പറയുക! ആ തേജസ്വി യദുക്കളുടെ സംഘം നശിച്ചതു കേട്ടാൽ ഉടനെ വന്നെത്തും: അതിൽ വിചാരിക്കേണ്ടതില്ല. അർജ്ജുനനെ ഞാനാണെന്നു ഭവാൻ വിചാരിക്കുക ഭാരതാ! അർജ്ജുനൻ തന്നെയാണു ഞാൻ. ഞാൻതന്നെയാണ് അർജ്ജുനൻ. അവൻ എന്തു പറയുന്നുവോ അതു ഭവാൻ ചെയ്യണം ഭാരതാ! കാലോചിതമായി സ്ത്രീകളിലും കിടാങ്ങളിലും അർജ്ജുനൻ ഇവിടെ ഔർദ്ധ്വദേഹികമായ കർമ്മം ചെയ്യും. ധനഞ്ജയൻ തിരിച്ചുപോയാൽ ഈ പുരി, കോട്ടകൊത്തളങ്ങളോടുകൂടിയ ഈ പുരി കടൽ വന്നു കയറി മുക്കിക്കളയും. പുണ്യമായ ഒരു പ്രദേശത്ത് നിയമം പൂണ്ടു ഞാൻ ധീമാനായ രാമനോടൊപ്പം ഇരുന്നു കാലം കഴിക്കുന്നതാണ്. ഇതു സത്യമാണ്! ഇപ്രകാരം അമിതവിക്രമനായ ഹൃഷീകേശൻ എന്നോട് പറഞ്ഞ് കിടാങ്ങളോടുകൂടി വസിക്കുന്ന എന്നെ ഉപേക്ഷിച്ച് എവിടേക്കോ പോയി അർജ്ജുനാ! ഞാൻ മഹാത്മാക്കളായ നിൻെറ ഭ്രാതാക്കന്മാരെയും ജ്ഞാതിധ്വംസത്തെയും ചിന്തിച്ചു ദുഃഖംമൂലം ഉണ്ണാറില്ല. ഭാഗ്യത്താൽ പാണ്ഡവാ, നീ വന്നു. ഞാൻ ഉണ്ണുകയില്ല, ഞാൻ ജീവിക്കുകയുമില്ല പാർത്ഥാ. കൃഷ്ണൻ പറഞ്ഞ മാതിരി എല്ലാം നീ ചെയ്തുകൊള്ളുക! ഈ രാജ്യവും സ്ത്രീകളും രത്നജാലങ്ങളും എല്ലാം പാർത്ഥാ, ഭവാനെ ഞാൻ ഏല്പിക്കുന്നു. അരിസൂദനാ, ഞാൻ എൻെറ ഈ പ്രാണനെ ഇപ്പോൾ ത്യജിക്കുകയാണ്."

**7. വൃഷ്ണികളത്രാപഹരണം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അമ്മാവൻ പറഞ്ഞ വാക്കുകേട്ട് പരന്തപനായ ജിഷ്ണു മനസ്സു മങ്ങി മുഖംവാടി വസുദേവനോടു പറഞ്ഞു: 'അല്ലയോ വൃഷ്ണിപ്രവീരാ, ബന്ധുക്കൾ ഇല്ലാതെ ഈ ശൂന്യമായ ഭൂമിയെക്കാണുവാൻ ഞാൻ ഒരിക്കലും ആളാവുകയില്ല അമ്മാവാ! രാജാവും ഭീമനും നകുലനും സഹദേവനും പാഞ്ചാലിയും ഈ ഞങ്ങൾ ആറുപേരും സമബുദ്ധികളാണ്. രാജാവിന്നും ഈ ലോകം വിടുവാനുള്ള കാലം ഇതാണ്, തീർച്ചയാണ്. കാലജ്ഞന്മാരിൽ ഉത്തമനായ ഭവാൻ ആ കാലം സമാഗതമായിരിക്കുന്നു എന്ന് ധരിച്ചാലും. എല്ലാംകൊണ്ടും വൃഷ്ണിജനങ്ങളെയെല്ലാം, നാരികളെയും വൃദ്ധരേയുമെല്ലാം, ഞാൻ ഇന്ദ്രപ്രസ്ഥത്തിലേക്കു കൊണ്ടുപോവുകയാണ് അരിന്ദമാ!' എന്നു പറഞ്ഞു ദാരുകനെ വിളിച്ച് ഇപ്രകാരം കല്പിച്ചു: 'വൃഷ്ണിവീരന്മാരായ അമാത്യന്മാരെ ഞാൻ കാണുവാൻ ഇച്ഛിക്കുന്നു. വൈകാതെ അവരെ വിളിച്ചുകൊണ്ടുവരൂ!' എന്നു പറഞ്ഞ് യദുസഭയായ 'സുധർമ്മ'യിലേക്ക് അർജ്ജുനൻ കടന്നു. ആ ശൂരൻ വീരന്മാരെപ്പറ്റി ദുഃഖിക്കുകയായിരുന്നു. സിംഹാസനത്തിൽ ഇരിക്കുന്ന അർജ്ജുനനെ മിക്കവാറും സകല ജനങ്ങളും വിപ്രന്മാരും വാർത്തകൾ അറിയിക്കുന്ന ദൂതന്മാരും വന്നു സേവിച്ചു മനസ്സു മങ്ങി, ചൈതന്യംകെട്ട അവരോട് ഏറ്റവും ദീനനായി പാർത്ഥൻ കാലം ചിന്തിച്ച് ഇപ്രകാരം പറഞ്ഞു: 'മാന്യരെ, ഞാൻ വൃഷ്ണ്യന്ധകജനത്തെയെല്ലാം ഇന്ദ്രപ്രസ്ഥത്തിലേക്കു കൊണ്ടുപോവുകയാണ്. ഈ പട്ടണം മുഴുവൻ താമസിയാതെ കടൽ വന്നു കയറി മുക്കിക്കളയും. എല്ലാ വാഹനങ്ങളും ഒരുക്കുവിൻ! രത്നങ്ങൾ സകലതും എടുക്കുവിൻ! ഇന്ദ്രപ്രസ്ഥത്തിൽ ഈ വജ്രൻ* നിങ്ങളുടെ രാജാവായി ഭരിക്കും. ഏഴാമത്തെ ദിവസം ആദിത്യൻ ഉദിച്ചുയരുമ്പോൾ കടൽ കയറി ദ്വാരക മുക്കും. അതുകൊണ്ട് അതിന്നു മുമ്പായി നാം സ്ഥലംവിടണം. എല്ലാം ഒരുക്കിക്കൊള്ളുക. വൈകരുത്.' അക്ലിഷ്ടകാരിയായ അർജ്ജുനൻ ഇപ്രകാരം പറഞ്ഞപ്പോൾ അവരെല്ലാം ഒരുക്കങ്ങൾ ചെയ്തു. തങ്ങളുടെ കാര്യസിദ്ധിക്കു വേണ്ടതെല്ലാം ഉത്സാഹത്തോടെ ഒരുക്കി. കൃഷ്ണൻെറ ഗൃഹത്തിൽ അന്നത്തെ രാത്രി അർജ്ജുനൻ പാർത്തു. ഒരു യുഗം കഴിയുന്നതുപോലെ അത്ര ദീർഘമായിരുന്നു അന്നത്തെ രാത്രി. അത്ര കനത്ത ദുഃഖത്തോടെ അർജ്ജുനൻ ആ രാത്രി കഴിച്ചുകൂട്ടി. പിറ്റേദിവസം പ്രഭാതത്തിൽ ശൗരി, പ്രതാപവാനും തേജസ്വിയുമായ വസുദേവൻ ആത്മയോഗംപൂണ്ട് അഗ്ര്യമായ ഗതിയെ പൂകി. ഉടനെ വസുദേവൻെറ ഗൃഹത്തിൽ ഘോരമായി ആർത്തു നിലവിളിക്കുന്ന സ്ത്രീകളുടെ ശബ്ദം മുഴങ്ങി. മുടിചിന്നി, ഭൂഷണജാലങ്ങൾ ഉപേക്ഷിച്ച്, മാറത്തടിച്ച് സ്ത്രീകൾ അവിടെ സകരുണം വിലപിച്ചു. ദേവകീദേവി, മദിര (വസുദേവൻെറ ഒരു ഭാര്യ), ഭദ്ര, രോഹിണി എന്നീ മുഖ്യസ്ത്രീകൾ ഭർത്താവിൻെറകൂടെ ചുടലയിൽക്കയറുവാൻ തീരുമാനിച്ചു.

ആ വസുദേവനെ, മർത്ത്യർ വഹിക്കുന്നതും പൂക്കൾ ചിന്നിയതുമായ വാഹനത്തിൽക്കിടത്തി പുറത്തേക്ക് എടുത്തു. വാഹനത്തിന്നു മുമ്പെ അർജ്ജുനൻ നടന്നു. അവനെ ദുഃഖാർത്തന്മാരായ ജനങ്ങൾ പിന്തുടർന്നു. അതാതിടത്തു നിന്നു ദ്വാരകാവാസികളായ പൗരന്മാരും നാട്ടുകാരും ഒപ്പം വിലാപയാത്രയിൽ സംബന്ധിച്ചു. അശ്വമേധച്ഛത്രവും ജ്വലിക്കുന്ന പന്തങ്ങളും ഒപ്പം ആ വാഹനത്തിൻെറ മുമ്പിൽ വഹിച്ചുകൊണ്ടു യാജകന്മാർ നടന്നു. ആ വീരനെ ചമഞ്ഞ് ഒരുങ്ങിയ ദേവിമാരും പിന്തുടർന്നു. ആ ദേവിമാരുടെ

* വജ്രൻ അനിരുദ്ധൻെറ പുത്രനാണ്

പിന്നിലായി സ്ത്രീ സഹസ്രവും വളരെ വധുക്കളും കൂടെ നടന്നു. ജീവിച്ചിരിക്കുമ്പോൾ ആ മഹാന് ഏതു പ്രദേശം ഇഷ്ടമായിരുന്നുവോ, അവിടെത്തന്നെ 'പിതൃമേധം' നടത്തി. പിതൃക്രിയ നടത്തി. ചിതാഗ്നിയിൽവെച്ച ആ വീരനായ ശൂരപുത്രനെ ആ നാലു പത്നിമാരും ഭർത്തൃസാലോക്യം ഇച്ഛിച്ച് ഉടന്തടി ചാടി. നാലു പത്നിമാരോടുകൂടി അവനെ അങ്ങനെ പാണ്ഡുനന്ദനൻ പലതരം സുഗന്ധതൈലങ്ങളും ചന്ദനമുട്ടികളും ഒക്കെയിട്ട് ദഹിപ്പിച്ചു. അപ്പോൾ കത്തിക്കാളുന്ന അഗ്നിയുടെ ശബ്ദം ഉയർന്നു. സാമഗന്മാർ വേദസൂക്തങ്ങൾ ഘോഷിച്ചു. അതോടൊപ്പം നിലവിളിക്കുന്ന ജനങ്ങളുടെ വിലാപശബ്ദവും ചേർന്ന് അന്തരീക്ഷം മുഖരിതമായി.

പിന്നെ വജ്രൻ മുതലായ വൃഷ്ണ്യന്ധകകുമാരന്മാർ എല്ലാവരും സ്ത്രീകളും ആ മഹാശയന്ന് ഉദകക്രിയ ചെയ്തു. വേണ്ടതെല്ലാം ശ്രദ്ധയോടെ ധർമ്മപുരസ്സരംചെയ്ത് ഫൽഗുനൻ വൃഷ്ണികൂട്ടം മുടിഞ്ഞതായ ആ സ്ഥലത്തേക്കു പോയി ഭാരതാ! കദനത്തിൽ മഗ്നരായവരെ കണ്ട് അവൻ ഏറ്റവും ദുഃഖിച്ചു. കൗരവ്യൻ അവിടെ കാലോചിതമായ കർമ്മം നടത്തി. പ്രധാനമായ മുറപ്രകാരം ഏരകപ്പുല്ലുകൊണ്ട് ബ്രഹ്മശാപം നിമിത്തം മരിച്ചവർക്കെല്ലാം വേണ്ട ശേഷക്രിയകൾ ചെയ്തു. രാമകൃഷ്ണന്മാരുടെ മൃതശരീരം രണ്ടും ആപ്തകാരികളായ പുരുഷന്മാരെവിട്ട് അന്വേഷിപ്പിച്ചു കണ്ടെത്തി. അവർക്കു വിധിപ്രകാരം പ്രേതകാര്യം ചെയ്തു പാണ്ഡവൻ ഏഴാംദിവസം തേരിൽക്കയറി പുറപ്പെട്ടു. കഴുതകൾ, ഒട്ടകങ്ങൾ, കുതിരകൾ എന്നിവയെപ്പൂട്ടിയ തേരുകളിൽ വൃഷ്ണിവീരന്മാരുടെ സ്ത്രീകൾ, ദുഃഖിച്ചുമെലിഞ്ഞ സ്ത്രീകൾ, മഹാത്മാവായ ജിഷ്ണുവെ പിന്തുടർന്നു പുറപ്പെട്ടു. വൃഷ്ണ്യന്ധകന്മാരുടെ ഭൃത്യന്മാർ തേരിലും അശ്വങ്ങളിലുമിരുന്ന് വീരന്മാരില്ലാത്ത ആബാലവൃദ്ധം സ്ത്രീജനത്തെ ചുറ്റുമായി പൗരന്മാരും നാട്ടുകാരും പാർത്ഥന്റെ ശാസനപ്രകാരം നടന്നു. ആനക്കാർ മലപോലെയുള്ള ആനപ്പുറത്തു കയറി യാത്രയായി. പാദരക്ഷകരും ഇടയ്ക്കിടയ്ക്ക് ആയുധമേന്തിയവരുമുണ്ടായിരുന്നു. വൃഷ്ണ്യന്ധകുമാരന്മാരൊക്കെ പാർത്ഥന്റെകൂടെ നടന്നു. വലിയ ധനങ്ങൾ ഭണ്ഡങ്ങളിലാക്കി കയറ്റിയ വാഹനങ്ങളും അവയെകാക്കുന്ന വിപ്രക്ഷത്രിയവൈശ്യന്മാരും ശൂദ്രരും കൃഷ്ണന്റെ പതിനാറായിരം ഭാര്യമാരും കൃഷ്ണപൗത്രനായ വജ്രനെ മുമ്പിൽ നടത്തി യാത്രയായി. ആയിരം പതിനായിരം പ്രയുതം അർബ്ബുദം വൃഷ്ണ്യന്ധകസ്ത്രീകൾ, ഹതനാഥകളായ സ്ത്രീകൾഇറങ്ങി. വളരെയധികം ധനസമൃദ്ധിയോടെ, വലിയ കടൽപോലെ, വിപുലമായ വൃഷ്ണിസംഘത്തെ രഥിശ്രേഷ്ഠനായ പാർത്ഥൻ, പുരഞ്ജയനായ ജിഷ്ണു, വഹിച്ചു. ആ ജനം പോന്ന സമയത്ത് മകരാലയമായ സമുദ്രം രത്നപൂർണ്ണമായ ദ്വാരകാപുരിയെ വെള്ളംകൊണ്ടു മുക്കിക്കളഞ്ഞു. പുരുഷശ്രേഷ്ഠനായ അർജ്ജുനൻ ഏതേതുഭാഗം വിട്ടുപോന്നുവോ, അതാതു ഭാഗം പിന്നാലെവന്ന് കടൽ ആക്രമിച്ചു. ഈ മഹാത്ഭുതം ദർശിച്ച് ദ്വാരകാവാസികൾ ക്ഷണത്തിൽ പോന്നു. 'അമ്പോ അത്ഭുതം! ദൈവവിധി അത്ഭുതം!' എന്ന് അവർ പോരുമ്പോൾ പറഞ്ഞു. ഭംഗിയേറിയ കാട്ടിലും കുന്നിലും പുഴവക്കിലും പാർത്ത് അങ്ങനെ വൃഷ്ണികളുടെ പ്രിയവധുക്കളെ ധനഞ്ജയൻ കൊണ്ടുപോന്നു. മതിമാനായ അർജ്ജുനൻ പഞ്ചനദത്തിലെത്തി. പശുക്കളും ധാരാളം ധാന്യങ്ങളുമുള്ള സ്ഥലംനോക്കി അവിടെ വിശ്രമിച്ചു. ഫൽഗുനൻ ഒരുത്തൻമാത്രമാണ് അനാഥകളായ ആ സ്ത്രീകളെ കൊണ്ടുപോകുന്നത്. അതുകൊണ്ട് ദസ്യുക്കൾക്കു മനസ്സിൽ കോപം മുഴുത്തു, കൊതിതുള്ളി. ഉടനെ ഉള്ളിൽ ദുരമുഴുത്ത ആ പാപികൾ അവിടെ കന്നുകാലികളെ മേയ്ക്കുന്ന ഇടയന്മാരോടു കൂടിച്ചേർന്ന്, ആ അശുഭദൃഷ്ടികൾ ആലോചന നടത്തി: 'ഈ ഒരൊറ്റ വില്ലാളി, അർജ്ജുനൻമാത്രം വിധവമാരെയും വൃദ്ധരെയും ബാലന്മാരെയും കൊണ്ടുപോകുന്നു. നമ്മെ അവരൊന്നും അത്ര കണക്കാക്കുന്നില്ല. ഭടന്മാരൊക്കെ ശക്തികെട്ട കൂട്ടരാണ്.' ഇതു കേട്ട് വടിയുമായി അസംഖ്യം കൊള്ളക്കാർ കൂട്ടമായി പാഞ്ഞുവന്ന് വൃഷ്ണികുലത്തിലെ പെണ്ണുങ്ങളെ കവർച്ച ചെയ്യുവാൻ, ബലമായി പിടിച്ചുകൊണ്ടുപോകുവാൻ, ഒരുങ്ങി. മറ്റുള്ളവർക്ക് ഘോരമായ സിംഹനാദംകൊണ്ടു ഭയം ജനിപ്പിച്ചു. കാലചോദിതരായ അവർ കൊല്ലാനായി ഒരുങ്ങികൂടി അടുത്തു. ഉടനെ പിന്തുണക്കാരോടുകൂടി കൗന്തേയൻ തിരിഞ്ഞു അവരോട് ആ മഹാബാഹു ചിരിച്ചുകൊണ്ടു പറഞ്ഞു: 'അധർമ്മികളെ, നിങ്ങൾ ജീവിച്ചിരിക്കുവാൻ ആഗ്രഹിക്കുന്നുണ്ടെങ്കിൽ തിരിച്ചു പൊയ്ക്കൊള്ളുവിൻ! ഞാൻ നിങ്ങളെ ഇപ്പോൾ നിഗ്രഹിച്ചുകളയും. വേഗം തടിനോക്കിക്കൊള്ളുവിൻ!' ആ വീരൻ അപ്രകാരം പറയുന്ന വാക്കിനെ ധിക്കരിച്ച് ആൾക്കൂട്ടത്തിൽ ആ മൂഢന്മാർ വീണ്ടും വീണ്ടും തടുത്തിട്ടും പിന്മാറാതെ പാഞ്ഞുകയറി. അജരവും ദിവ്യവുമായ ഗാണ്ഡീവം എന്ന വലിയ വില്ല് അർജ്ജുനൻ എടുത്തു. ആ വില്ലു കുലയേറ്റാൻ നോക്കി പണിപ്പെട്ട് ഒരുമാതിരി വലിച്ച് ഞാണുകെട്ടി. ഞരുങ്ങി ആ ബഹളത്തിൽ ബദ്ധപ്പെട്ടു കെട്ടി. അസ്ത്രങ്ങളെ അവൻ ഓർത്തു. എന്നാൽ ഒന്നും ഓർമ്മയിൽവരുന്നില്ല. അർജ്ജുനൻ തനിക്കു ബാധിച്ച മഹാവൈകൃതം കണ്ട്, പോരിൽ തന്റെ ബാഹുവീര്യം നഷ്ടപ്പെട്ടതായി അറിഞ്ഞ്, ദിവ്യാസ്ത്രം നശിച്ചതായി അറിഞ്ഞു. അർജ്ജുനൻ ലജ്ജിച്ചുപോയി. തേര്, ആന, കുതിര എന്നീ ചതുരംഗസൈന്യങ്ങളോടു വൃഷ്ണിഭടന്മാർ ആരും സ്ത്രീകളെ അപഹരിക്കുന്ന ദസ്യുക്കളെ തടുക്കുവാൻ ശക്തരായില്ല. വളരെ സ്ത്രീകൾ അങ്ങും മിങ്ങും പാഞ്ഞു. ആ സ്ത്രീജനങ്ങളെ രക്ഷിക്കുവാൻ അർജ്ജുനൻ വല്ലാതെ പ്രയത്നിച്ചുനോക്കി. ഭടന്മാർ കണ്ടുനില്ക്കെത്തന്നെ ആ സുന്ദരിമണികളായ സ്ത്രീകളെ കൊള്ളക്കാർ വലിച്ചിഴച്ചു. ചില സ്ത്രീകൾ സമ്മതത്തോടെ ദസ്യുക്കളോടുകൂടി പോയി. ഗാണ്ഡീവത്തിൽനിന്നു പുറപ്പെട്ട ശരങ്ങൾകൊണ്ട് അർജ്ജുനൻ ദസ്യുക്കളെ വധിച്ചു. വൃഷ്ണിഭടന്മാരോടുകൂടി നല്ല യത്നംചെയ്തു. ക്ഷണംകൊണ്ട് അർജ്ജുനന്റെ അമ്പും ഒടുങ്ങിപ്പോയി ഭാരതാ! പണ്ട് രക്തം കുടിച്ചിരുന്ന ആ ശരങ്ങൾ അക്ഷയങ്ങളായിരുന്നു. വിധിവൈഭവം നോക്കൂ! ഗാണ്ഡീവത്തിൽനിന്ന് ശരങ്ങൾ ചൊരിയുന്ന ശരങ്ങളുടെ ആവനാഴി ക്ഷയിച്ചുപോയി ഭാരതാ!

അമ്പ് ഒടുങ്ങുകയാൽ ദുഃഖശോകങ്ങളോടെ വില്ലിന്റെ കോലുകൊണ്ട് ദസ്യുവർഗ്ഗത്തെ ശക്രനന്ദനൻ അടിച്ചുകൊന്നു ഭാരതാ! പാർത്ഥൻ നോക്കിനില്ക്കെത്തന്നെ ചുറ്റും വളഞ്ഞ് വൃഷ്ണ്യന്ധകവധുക്കളെ ആ മ്ലേച്ഛന്മാർ ബലമായി പിടിച്ചുകൊണ്ടുപോയി ജനമേജയാ! ഇതു ദൈവവിധിതന്നെ എന്നു ധനഞ്ജയൻ മനസ്സുകൊണ്ടു ചിന്തിച്ച് ശോകാവേശം പൂണ്ട് വീണ്ടും നെടുവീർപ്പിട്ടു നിന്നു. അസ്ത്രങ്ങൾ നശിക്കുകയാലും ബാഹുവീര്യം ക്ഷയിക്കുകയാലും വില്ല് അധീനമാകാതെ അമ്പ് ഒടുങ്ങുകയാലും ബുദ്ധിക്ഷയം ബാധിച്ച് പാർത്ഥൻ 'ദൈവഹിതംതന്നെ ഇതെ'ന്നു വിചാരിച്ച് അടങ്ങി. പിന്നെ പാർത്ഥൻ ഇനി വിക്രമിക്കുന്നില്ലെന്നും തീരുമാനിച്ചു. മിക്ക രത്നങ്ങളും കൊള്ളക്കാർ ബലമായി അർജ്ജുനൻ നോക്കിനില്ക്കെ കൊണ്ടുപോയി. നല്ല പെണ്ണുങ്ങളെയൊക്കെ ദസ്യുക്കൾ പിടിച്ചുകൊണ്ടുപോയി. കൊണ്ടുപോയതിൽ അവശേഷിച്ച സ്ത്രീജനങ്ങളെയുംകൊണ്ട് ആ മഹാമതി പോന്നു. അങ്ങനെ കുരുക്ഷേത്രത്തിലെത്തിച്ചേർന്നു. അപഹരിച്ചതിൽ ബാക്കിയുള്ള വൃഷ്ണിനാരികളെ

കൊണ്ടുപോന്ന് ധനഞ്ജയൻ ഓരോരോ ഇടത്തിൽ പാർപ്പിച്ചു.

കൃതവർമ്മാവിന്റെ പുത്രനെ പാർത്ഥൻ മാർത്തികാവതത്തിൽ രാജാവായി വാഴിച്ചു. അപഹരിച്ചതിൽ ബാക്കി വന്ന ഭോജസ്ത്രീകളെയും അവിടെ വാഴിച്ചു. ബാലകളും വൃദ്ധകളുമായ സ്ത്രീകളെ, വീരന്മാർ വിട്ടുപോയ സ്ത്രീകളെ, ഇന്ദ്രപ്രസ്ഥത്തിൽ ഇരുത്തി. സരസ്വതീതീരത്ത് സാത്യകീപുത്രനെ വാഴിച്ചു. വൃദ്ധകളും ബാലകളുമായ സ്ത്രീകളെ അവന്റെ സംരക്ഷണയിലാക്കി. ഇന്ദ്രപ്രസ്ഥം വജ്രന്ന് ആ അരിസൂദനൻ നല്കി. വജ്രൻ തടുത്തിട്ടും അക്രൂരന്റെ ഭാര്യമാർ പ്രവർജ്ജാവ്രതം കൈക്കൊണ്ടു. ശൈബ്യയും, രുക്മിണിയും, ഗാന്ധാരപുത്രിയും ഹൈമവതിയും ജാംബവതിയും -കൃഷ്ണന്റെ ഭാര്യമാർ- അഗ്നിയിൽ പ്രവേശിച്ച് ദേഹം വെടിഞ്ഞു. കേശവന്റെ മറ്റു ഭാര്യമാരായ സത്യഭാമ മുതലായവർ തപസ്സുചെയ്യുവാനുറച്ച് കാടുകയറി രാജാവേ! അവർ ഫലമൂലങ്ങളെ ഭക്ഷിച്ച്, ഹരിയിൽ ധ്യാനമുറച്ച് ഹിമാലയപർവ്വതത്തിൽക്കയറി കലാപഗ്രാമത്തിലെത്തി. പാർത്ഥന്റെകൂടെ പോന്നവരായ ദ്വാരകാനിവാസികളെ യഥാർഹം ധനം നല്കി അർജ്ജുനൻ വജ്രനെ ഏല്പിച്ചു. ഇപ്രകാരം വ്യഥിതനായ അർജ്ജുനൻ കാലോചിതമായ കാര്യങ്ങൾ ചെയ്തു. അങ്ങനെ സഹിക്കവയ്യാത്ത സങ്കടത്തോടെ ബാഷ്പവ്യാകുലനായി അർജ്ജുനൻ ആശ്രമത്തിൽ ചെന്ന് വേദവ്യാസമഹർഷിയെ കണ്ടു."

**8. വ്യാസാർജ്ജുനസംവാദം** – വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ആ സത്യവാദിയുടെ ആശ്രമത്തിൽക്കയറുന്ന അർജ്ജുനൻ ഒറ്റയ്ക്കിരിക്കുന്ന സത്യവതീപുത്രനായ വ്യാസമഹർഷിയെക്കണ്ടു. ആ ധർമ്മജ്ഞന്റെ മുമ്പിൽച്ചെന്ന് മഹർഷിയെ നമസ്കരിച്ചു. 'ഇതാ അർജ്ജുനൻ വന്നിരിക്കുന്നു' എന്നുപേര് പറഞ്ഞു തൊഴുതു. 'അർജ്ജുനാ, സ്വാഗതം! നിനക്ക് സ്വാഗതം!' എന്ന് ഋഷി പറഞ്ഞു. 'ഇരിക്കുക' എന്നു പ്രസന്നാത്മാവായ ആ മുനി കല്പിച്ചു. യാതൊരു തെളിവുമില്ലാത്തവനായി വീണ്ടും വീണ്ടും നെടുവീർപ്പിട്ട് നിർവ്വിണ്ണനായി ഇരിക്കുന്ന പാർത്ഥനെ നോക്കി വ്യാസൻ ഇപ്രകാരം പറഞ്ഞു."

വ്യാസൻ പറഞ്ഞു: "വല്ലവരുടെയും നഖസ്പർശമേറ്റതോ, വല്ലവരുടെയും മുടികൊഴിഞ്ഞതോ, വല്ലവരുടെയും ഉടുത്ത വസ്ത്രത്തുമ്പുകൊണ്ടതോ ആയ ജലത്തിലെങ്ങാനും നീ കുളിച്ചുപോയോ? അശുദ്ധകളായ തീണ്ടാരിപ്പെണ്ണുങ്ങളുമായി നീ സംഭോഗം ചെയ്തോ? അതോ നീ കോപിച്ച് വല്ല ബ്രാഹ്മണരെയും കൊലചെയ്തോ? അതോ വല്ല യുദ്ധത്തിലും നീ തോറ്റുപോയോ? എന്താ നീ ഇങ്ങനെ 'അശ്രീകര'നായി ഇരിക്കുന്നത്? നിന്നെ എന്നും ശ്രീമാനായിട്ടേ ഞാൻ കാണാറുള്ളൂ. ഇന്ന് എന്താണിങ്ങനെ? എനിക്കു കേൾക്കുവാൻ വിരോധമില്ലെങ്കിൽ പറയൂ വേഗം."

അർജ്ജുനൻ പറഞ്ഞു: "ശ്രീമാനായ കൃഷ്ണൻ, താമരദളനയനൻ, ആ കൃഷ്ണൻ, രാമനോടുകൂടെ സ്വർഗ്ഗാരോഹണം ചെയ്തു. ബ്രഹ്മണശാപംമൂലം മൗസലത്തിൽ വൃഷ്ണിവീരന്മാർക്കെല്ലാം നാശം സംഭവിച്ചു. പ്രഭാസത്തിൽ വെച്ചു വീരന്മാരെല്ലാം മരിച്ച കഥ രോമഹർഷജനകമാണ്, ആ ശൂരന്മാർ മഹാത്മാക്കളാണ്. സിംഹദർപ്പന്മാരാണ്. മഹാബലരാണ്. അങ്ങനെയുള്ള ഭോജന്മാരും, വൃഷ്ണികളും അന്ധകരും തമ്മിൽ എതിർത്ത് തമ്മിലടിച്ച് സകലരും പരസ്പരം കൊന്നുകളഞ്ഞു. ഗദ, വേൽ, പരിഘം എന്നിവ താങ്ങുന്ന ഇരിമ്പുലക്കപോലുള്ള കൈകളോടുകൂടിയ അവർ 'ഏരകപ്പുല്ലു' കൊണ്ടുള്ള അടിയേറ്റ് മരിച്ചുപോലും ('വൈക്കോലിഴ'കൊണ്ട് അടിച്ചു തമ്മിൽ മരിച്ചുപോലും). നോക്കൂ! കാലത്തിന്റെ വൈപരീത്യം. നോക്കൂ! അഞ്ഞൂറായിരം ബാഹുശാലികളാണ് ചത്തുപോയത്. ഒന്നും രണ്ടുമല്ല! പരസ്പരം എതിർത്ത് ഏറ്റ് സകലതും ഒടുങ്ങി. അപ്രമേയശ്രീമാനായ പുരുഷൻ, ശംഖചക്രഗദാധരനായ പുരുഷൻ, പീതാംബരൻ, ചതുർബ്ബാഹു, ശ്യാമൻ, പത്മദളേക്ഷണനായ കൃഷ്ണൻ ഇപ്പോൾ കാണപ്പെടുന്നില്ല. ഞാൻ ദുഃഖിച്ചു ജീവിക്കുന്നത് എന്തിന്ന്? ശത്രുപ്പടയെ ചുടുന്നവിധം എന്റെ തേരിന്റെ മുമ്പിൽ നടന്ന ആ അച്യുതനെ, ആ ദ്യുതിമാനെ, ഞാൻ കാണുന്നില്ല. അവൻ ആദ്യമേതന്നെ ചുട്ടുകളഞ്ഞ ആ ശത്രുസൈന്യത്തെയായിരുന്നു പിന്നീട് ഞാൻ ഗാണ്ഡീവത്താൽ കൊന്നിരുന്നത്. ഞാൻ നിർവിണ്ണചിത്തനായിരിക്കുന്നു. എനിക്ക് ഒന്നുകൊണ്ടും മനശ്ശാന്തി ലഭിക്കുന്നില്ല മുനിസത്തമാ! വീരനായ കൃഷ്ണനില്ലാതെ ജീവിപ്പാൻ എനിക്കു കഴികയില്ല ഭഗവാനേ! വിഷ്ണു പൊയ്പ്പോയതായിക്കേട്ട് എനിക്കു ദിക്കുകൾപോലും തിരിച്ചറിയാതായിരിക്കുന്നു. ജ്ഞാതിവീര്യങ്ങളും കെട്ട് ശൂന്യനായി ഞാൻ ഉഴലുകയാണ്. എനിക്ക് ശ്രേയസ്സിന്നുള്ള മാർഗ്ഗം അങ്ങ് പറഞ്ഞുതരണേ മുനിസത്തമാ!"

വ്യാസൻ പറഞ്ഞു: "ബ്രഹ്മശാപംനിമിത്തം വൃഷ്ണ്യന്ധകമഹാരഥന്മാർ വെന്തു നശിച്ചു. അല്ലയോ കുരുശാർദ്ദൂലാ, നീ അവരെപ്പറ്റി ഒരിക്കലും ദുഃഖിക്കരുത്. അത് അങ്ങനെ വന്നുചേരുമെന്ന് ആ മഹാത്മാക്കൾ കണ്ടതാണ്. മാറ്റുവാൻ കൃഷ്ണന്ന് കഴിയും. എന്നാലും അത് അദ്ദേഹം വിട്ടൊഴിച്ചതാണ്. ചരാചരം മുഴുവനും ഈ മൂന്നുലോകവും ഗോവിന്ദനാണ്. സർവ്വ ചരാചരങ്ങളെയും മാറ്റുവാൻ പോന്നവനാണ് കൃഷ്ണൻ. പിന്നെ ഈ മഹാത്മാക്കളുടെ ശാപം ഒഴിവാക്കാൻ അദ്ദേഹത്തിന്നു വല്ല പ്രയാസവുമുണ്ടോ? ചക്രഗദാധരനായ ഗോവിന്ദൻ നിന്റെ തേരിന്നുമുമ്പിൽ നടന്നു. നിന്നിൽ സ്നേഹംമൂലം പുരാണർഷിയായ വാസുദേവൻ, ചതുർഭുജനായ വിഷ്ണു നടന്നു. ആ പൃഥുലോചനൻ ഭൂമിയുടെ ഭാരം തീർത്തുകൊടുത്തു. അവതാരകാര്യങ്ങൾ നിർവ്വഹിച്ച് കൃഷ്ണൻ ദേഹം ത്യജിച്ച് മുഖ്യമായ സ്വസ്ഥാനത്ത് ചെന്നെത്തുകയുംചെയ്തു. ദേവകൾക്കായി മഹാകർമ്മം നീയും നിർവ്വഹിച്ചു ഭരതർഷഭാ! ഭീമസേനനും യമന്മാരും നിന്നെ സഹായിക്കുകയും ചെയ്തു മഹാഭുജാ! നിങ്ങൾ തീർച്ചയായും കൃതാർത്ഥരാണ്, കാര്യങ്ങൾ സാധിച്ചവരാണ്, കുരുപുംഗമാ! പോകേണ്ടതായ കാലമാണ് ഇത്. ഇപ്പോൾ പോകുന്നത് വിഭോ, ശ്രേയസ്കരവുമായിരിക്കും. ബുദ്ധിയും തേജസ്സും പ്രതിപത്തിയും ബുദ്ധിയുടെ കാലത്ത് ഭരതർഷഭാ, അപ്രകാരമുണ്ടാകും. കാലം മറിച്ചു വന്നുചേരുമ്പോൾ എല്ലാം നശിച്ചുപോവുകയും ചെയ്യും. കാലംമൂലമായി സർവ്വതും ഉണ്ടാകുന്നു. ജഗത്തിന്റെ ബീജം കാലമാകുന്നു ധനഞ്ജയാ! കാലം തന്നതെല്ലാം കാലംതന്നെ എടുക്കും. അത് യദൃച്ഛയാലാകും. കാലംതന്നെ ബലവാനാകുന്നു. പിന്നെ അവൻതന്നെ ദുർബ്ബലനാകുന്നു. അവൻതന്നെ ഈശ്വരനായി പരക്കെ ആജ്ഞാപിക്കുന്നവനാകുന്നു.

അസ്ത്രങ്ങൾ കൃതകൃത്യങ്ങളായി (നിശ്ചയിച്ച കാര്യങ്ങൾ നിർവ്വഹിച്ച്) വന്നവഴിക്കുതന്നെ പോയി. കാലം വന്നുചേരുമ്പോൾ അവ ഇനിയും നിന്റെ കൈയിൽ വന്നു ചേരും, ഭാരതാ! നിങ്ങൾക്കു പോകുവാനുള്ള കാലം വന്നു ചേർന്നു. എന്റെ കാഴ്ച നിങ്ങൾക്ക് ശ്രേയസ്സു നല്കട്ടെ ഭരതർഷഭാ!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് തേജസ്വിയായ വ്യാസൻ പറഞ്ഞ വാക്കിനെ ധരിച്ച് അനുജ്ഞ വാങ്ങിച്ചു. പാർത്ഥൻ ഹസ്തിനാപുരിയിൽ ചെന്നെത്തി. പുരത്തിൽ ചെന്നു. ആ വീരൻ ധർമ്മപുത്രനെ ചെന്നുകണ്ട് വൃഷ്ണ്യന്ധകന്മാരുടെ വംശം നശിച്ച കഥ, നടന്നപ്രകാരം സകലതും പറഞ്ഞുകേൾപ്പിച്ചു."

# മഹാപ്രസ്ഥാനികപർവ്വം

"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരയണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

**1. പാണ്ഡവപ്രസ്ഥാനം** – ജനമേജയൻ പറഞ്ഞു: "വൃഷ്ണ്യന്ധകകുലം മുടിച്ച മൗസലപ്പോരിനെപ്പറ്റിക്കേട്ടപ്പോൾ, കൃഷ്ണൻ സ്വർഗ്ഗാരോഹണം ചെയ്തതും കേട്ടപ്പോൾ, പിന്നെ പാണ്ഡവന്മാർ എന്തുചെയ്തു?"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഭയങ്കരമായ വൃഷ്ണിനാശം കേട്ട് കൗരവരാജാവു മഹാപ്രസ്ഥാനത്തിന്ന് തീരുമാനിച്ചു പാർത്ഥനോടു പറഞ്ഞു: 'കാലം സകല ജീവജാലങ്ങളെയും പചിക്കുകയാണ്. മഹാമതേ, നീയും ആ കാലപാശത്തെ, നമ്മെയെല്ലാം കെട്ടിയിട്ടിരിക്കുന്ന ആ കാലമാകുന്ന പാശത്തെ, കാണേണമെന്ന് ഞാൻ വിചാരിക്കുന്നു.' ഇതുകേട്ട് അർജ്ജുനൻ പറഞ്ഞു: 'കാലം! കാലം! ശരി!' എന്നു ധീമാനായ ചേട്ടൻ പറഞ്ഞ വാക്കിനെ കൈക്കൊണ്ടു അർജ്ജുനന്റെ അഭിപ്രായം അറിഞ്ഞ് ഭീമനും നകുലസഹദേവന്മാരും സവ്യസാചിയുടെ വാക്കുകളെ സ്വീകരിച്ച് യുയുത്സുവിനെ വരുത്തി. ധൃതരാഷ്ട്രന്ന് വൈശ്യസ്ത്രീയിൽ ജനിച്ച ആ സഹോദരനിൽ ധർമ്മാർത്ഥമായി പ്രവ്രജിക്കുന്ന യുധിഷ്ഠിരൻ രാജ്യം ഏല്പിച്ചു. പരീക്ഷിത്തിനെ രാജാവായി അഭിഷേകംചെയ്തു. പിന്നെ ദുഃഖത്തോടെ സുഭദ്രയോടു പാണ്ഡവാഗ്രജനായ യുധിഷ്ഠിരൻ പറഞ്ഞു: 'സുഭദ്രേ, ഇവൻ നിന്റെ പുത്രന്റെ പുത്രനാണ്. ഇവൻ കുരുരാജാവായി വരും. യുദുകളിൽ ശേഷിച്ച 'വജ്ര'നെ ഇപ്പോൾ രാജാവാക്കിയിരിക്കയാണ്. പരീക്ഷിത്ത് ഹസ്തിനപുരത്തും, യാദവരാജാവായ വജ്രൻ ഇന്ദ്രപ്രസ്ഥത്തിലും വാഴട്ടെ! നീ ഇവരെയെല്ലാം സംരക്ഷിക്കുക. അധർമ്മം ചിന്തിക്കരുത്!' എന്നുപറഞ്ഞ് ആ ധർമ്മരാജാവ്, മരിച്ചുപോയ വാസുദേവനും വൃദ്ധനായ അമ്മാവനും രാമൻ മുതലായവർക്കും അനുജരന്മാരോടുകൂടി, യാതൊരു ക്ഷീണവുംകൂടാതെ ശ്രാദ്ധകർമ്മങ്ങൾ വിധിപ്രകാരം ചെയ്തു. വ്യാസനെയും, നാരദനെയും, മാർക്കണ്ഡേയനെയും, ഭരദ്വാജനെയും, യാജ്ഞവല്ക്യനെയും വരുത്തി കൃഷ്ണന്നു വേണ്ടി സ്വാദേറുന്ന അന്നം, ശാർങ്ഗിയെച്ചൊല്ലി ഊട്ടി. പിന്നെ രത്നങ്ങളും, വസ്ത്രങ്ങളും, ഗ്രാമവും അശ്വങ്ങളും, രഥങ്ങളും, സ്ത്രീകളെയും ദ്വിജന്മാർക്കായി നൂറും ആയിരവും ദാനംചെയ്തു. ഗുരുവായ കൃപനെ പൗരന്മാരോടുകൂടി പൂജിച്ചു. ശിഷ്യനായി പരീക്ഷിത്തിനെ അവന്റെ കാൽക്കൽ ഏല്പിച്ചു. നാട്ടുകാരെ വരുത്തി രാജർഷി തന്റെ അഭിപ്രായം അവരെ ഉണർത്തിച്ചു. അവന്റെ വാക്കുകേട്ട് ആ പൗരന്മാരും നാട്ടുകാരും വലിയ ഉദ്വേഗത്തോടെ – ഭയത്തോടെ ആ വാക്കുകേട്ട് അതിനെ പ്രശംസിച്ചില്ല. 'രാജാവേ! അങ്ങനെ പറയല്ലേ!' എന്ന് അവർ രാജാവിനോടു പറഞ്ഞു. കാലത്തിന്റെ മാറ്റം അറിഞ്ഞ രാജാവ് അത് കേട്ടില്ല. പൗരന്മാരെയും, ജാനപദന്മാരെയും അതൊക്കെ സമ്മതിപ്പിച്ചു. തന്റെ സോദരന്മാരോടുകൂടി പോകുവാൻ തീർച്ചയാക്കി. പിന്നെ ആ കൗരവരാജാവായ ധർമ്മപുത്രൻ, യുധിഷ്ഠിരൻ, ദേഹാലങ്കാരങ്ങൾ ഉപേക്ഷിച്ച് വല്ക്കലങ്ങൾ ഉടുത്തു. ഭീമാർജ്ജുനയമന്മാരും കീർത്തിമതിയായ കൃഷ്ണയും വല്ക്കലങ്ങൾ ഉടുത്തു. പിന്നെ എല്ലാവരും വിധിപ്രകാരമുള്ള യാഗഹോമാദികൾ ചെയ്യിച്ചു ഭരതർഷഭാ! വെള്ളത്തിൽ അഗ്നികളെ വെടിഞ്ഞ് ആ നരർഷഭന്മാർ യാത്രയായി. പാഞ്ചാലിയോടുകൂടി ആ അഞ്ചുപേരും ഹസ്തിനപുരം വിട്ടിറങ്ങി. ഇതുകണ്ട് സ്ത്രീകൾ എല്ലാവരും കരഞ്ഞു. ഇവരുടെ ഈ പോക്കു പണ്ട് ചൂതിൽത്തോറ്റ് പാഞ്ചാലിയോടുകൂടി വല്ക്കലവുമുടുത്ത് കാട്ടിലേക്കു പോകുന്ന ആ പോക്കിനെ അനുസ്മരിപ്പിച്ചു. യുധിഷ്ഠിരന്റെ അഭിപ്രായം അറിഞ്ഞും, വൃഷ്ണികളുടെ നാശം കണ്ടും, ആ ഭ്രാതാക്കൾക്കെല്ലാം യാത്രയിൽ ഹർഷമാണ് ഉണ്ടായത്. ഭ്രാതാക്കൾ അഞ്ചുപേരും ആറാമത് പാഞ്ചാലിയും ഏഴാമതായി കൂടെ ഒരു നായയും പുറപ്പെട്ടു. അങ്ങനെ തന്നോടുകൂടി ഏഴുപേരുമൊന്നിച്ച് യുധിഷ്ഠിരൻ ഹസ്തിനാപുരിയിൽനിന്ന് ഇറങ്ങി. പൗരരൊത്ത് തുണയായി വളരെ ദൂരത്തോളം അവർ നടന്നു. തിരിച്ചുപോവുക എന്ന് പറയുവാൻ അവർക്കാർക്കും സാധിച്ചില്ല. പിന്നെ കുറെദൂരം ചെന്നപ്പോൾ പൗരന്മാർ തിരിച്ചുപോന്നു. യുയുത്സുവിനോടുകൂടി കൃപൻ മുതലായവരും തിരിച്ചുപോന്നു.

ഈ സന്ദർഭത്തിൽ കൗരവ്യനാഗപുത്രിയായ ഉലൂപി ഗംഗയിൽച്ചാടി നാഗലോകത്തേക്കു പോയി. ചിത്രാംഗദ മണിപുരത്തേക്കും പോയി. മറ്റ് അമ്മമാർ പരീക്ഷിത്തിന്റെ കൂടെ നിന്നു.

മഹാത്മാക്കളായ പാണ്ഡവന്മാർ പ്രസിദ്ധയായ കൃഷ്ണയോടുകൂടി ഉപവാസവ്രതം ആചരിച്ച് കിഴക്കോട്ട് യാത്ര ചെയ്തു. യോഗംപൂണ്ടവരായ ആ മഹാത്മാക്കൾ, ത്യാഗധർമ്മത്തോടുകൂടിയ ആ മഹാശയന്മാർ, പല രാജ്യങ്ങളിലും സഞ്ചരിച്ച്, പല പുഴകളിലും ചുറ്റി, പല സമുദ്രതീരങ്ങളിലും ചെന്നു. യുധിഷ്ഠിരൻ മുമ്പും പിന്നാലെ ഭീമനും അവന്റെ പിന്നാലായി അർജ്ജുനനും പിന്നെ യമന്മാരും ക്രമപ്രകാരം നടന്നു. പിന്നിലായി വരാരോഹയും ശ്യാമയും പൊയ്ത്താർദളാക്ഷിയും നാരീപ്രവരയുമായ പാഞ്ചാലിയും നടന്നു ഭാരതോത്തമാ! കാട്ടിലേക്കു പോകുന്ന പാണ്ഡുപുത്രനെ ഒരു നായയും പിന്തുടർന്നു. ക്രമത്തിൽ ആ വീരന്മാർ നടന്ന് ചെങ്കടലിന്റെ തീരത്തെത്തി. ദിവ്യമായ ഗാണ്ഡീവംവില്ല് ധനഞ്ജയൻ വിട്ടിട്ടില്ലായിരുന്നു. രത്നലോഭംമൂലം ശരമൊടുങ്ങാത്ത ആവനാഴിയും ഉപേക്ഷിച്ചിട്ടില്ലായിരുന്നു. അവർ അവിടെവെച്ച് മുൻഭാഗത്തായി അഗ്നിയെ, മലപോലെ നില്ക്കുന്നതായിക്കണ്ടു. അവൻ ഒരു പുരുഷരൂപമെടുത്തു മാർഗ്ഗം തടഞ്ഞുനിന്നു. സപ്താർച്ചിസ്സായ അഗ്നിദേവൻ അപ്പോൾ പാണ്ഡവന്മാരോടു പറഞ്ഞു: 'ഹേ, പാണ്ഡവന്മാരേ! വീരന്മാരേ! ഞാൻ അഗ്നിയാണെന്ന് ധരിക്കുവിൻ! യുധിഷ്ഠിരാ, മഹാബാഹോ! പരന്തപനായ ഭീമാ! അർജ്ജുനാ! അശ്വിസുതന്മാരേ! എന്റെ വാക്കിനെ ഭവാന്മാർ കേൾക്കുവിൻ! ഞാൻ അഗ്നിയാണ് കൗരവന്മാരേ! ഞാൻ ഖാണ്ഡവം ദഹിപ്പിച്ചു! ഈ അർജ്ജുനൻ, നിങ്ങളുടെ ഭ്രാതാവ്, ഈ ഗാണ്ഡീവം ജലത്തിൽ വിട്ടുപൊയ്ക്കൊള്ളട്ടെ! അതുകൊണ്ട് ഇനി യാതൊരു കാര്യവുമില്ല. മഹാത്മാവായ കൃഷ്ണനിൽ ഇരുന്ന ആ ചക്രരത്നവും കാലത്തിന്റെ പ്രഭാവത്താൽ കൈവിട്ടുപോയി. ഇനിയും കാലം വരുമ്പോൾ അതും കൈയിൽ എത്തിക്കൊള്ളും. പാർത്ഥന്നുവേണ്ടി ഈ ഗാണ്ഡീവം ഞാൻ മുമ്പ് വരുണന്റെ കൈയിൽനിന്ന് വാങ്ങിച്ചു. ആ ഗാണ്ഡീവമെന്ന മുഖ്യചാപം വരുണന്നുതന്നെ മടക്കിക്കൊടുക്കുക.' അഗ്നി

യുടെ വാക്കുകേട്ട് ഭ്രാതാക്കളെല്ലാം ഉടനെ പാർത്ഥനെ പ്രേരിപ്പിച്ചു. ഉടനെ അർജ്ജുനൻ ഗാണ്ഡീവവും അമ്പൊടുങ്ങാത്ത ആവനാഴിയും വെള്ളത്തിലിട്ടു. അപ്പോൾ പാവകൻ മറയുകയും ചെയ്തു.

പിന്നെ വീരന്മാരായ പാണ്ഡവർ തെക്കോട്ടു പോയി. അവർ ഉപ്പുസമുദ്രത്തിൻെറ വടക്കേ തീരത്തൂടെ പോയി തെക്കുപടിഞ്ഞാറെ ദിക്കിലെത്തി ഭാരതസത്തമാ! പിന്നെ അവർ തിരിഞ്ഞു പടിഞ്ഞാറൻദിക്കിൽ ചെന്നു. അവിടെ കടലടിച്ചു മുങ്ങിമറയുന്ന ദ്വാരകാപുരി ദർശിച്ചു. പിന്നെ ഭാരതസത്തമർ വടക്കോട്ടു തിരിഞ്ഞു. അങ്ങനെ നടന്ന് യോഗധർമ്മികളായ ആ ഭാരതസത്തമർ ഭൂമിയെ പ്രദക്ഷിണംചെയ്യുവാൻ ഇച്ഛിച്ചു."

**2. ദ്രൗപദ്യാദിപതനം –** വൈശമ്പായനൻ പറഞ്ഞു: "വടക്കോട്ടു നടന്ന് നിയതാത്മാക്കളായ അവർ, യോഗത്തിൽ മുഴുകിയ അവർ, ഹിമാലയപർവ്വതത്തെ ദർശിച്ചു. ആ മലയും കടന്നു നടന്ന അവർ പിന്നെ മണൽക്കടൽ കണ്ടു. മലകളിൽ ശ്രേഷ്ഠമായ മഹാമേരുപർവ്വതത്തെയും അവർ കണ്ടു. യോഗധർമ്മികളായ അവർ വേഗത്തിൽ ഗമിക്കുമ്പോൾ യോഗത്തിൽനിന്നു ഭ്രംശിച്ച് പാഞ്ചാലി ഭൂമിയിൽ വീണു. അവൾ വീണതു കണ്ടു മഹാബലനായ ഭീമൻ പാഞ്ചാലിയെ നോക്കി ധർമ്മരാജാവിനോടു ചോദിച്ചു."

ഭീമൻ പറഞ്ഞു: "അല്ലയോ പരന്തപാ! ഈ രാജപുത്രി അധർമ്മം ഒന്നും ചെയ്തിട്ടില്ലല്ലോ! ഈ കൃഷ്ണ ഭൂമിയിൽ വീഴുവാൻ എന്താണു കാരണം? പറയണേ!"

യുധിഷ്ഠിരൻ പറഞ്ഞു: "നാം എല്ലാം ഇവൾക്കു തുല്യരായിരുന്നിട്ടും ഇവൾക്ക് അർജ്ജുനൻെറ നേരെ പക്ഷപാതമുണ്ടായിരുന്നു. അതിൻെറ ഫലം അവൾ ഏല്ക്കുകയാണു പുരുഷസത്തമാ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് തിരിഞ്ഞു നോക്കാതെ ആ ഭരതോത്തമൻ നടന്നു. ധീമാനായ ധർമ്മിഷ്ഠൻ, പുരുഷർഷഭനായ രാജാവ്, മനസ്സുറപ്പിച്ചു നടന്നു. പിന്നെ വിദ്വാനായ സഹദേവൻ ഭൂമിയിൽ വീണു. അവനും വീണുപോയതായിക്കണ്ട് ഭീമൻ രാജാവിനോടു ചോദിച്ചു."

ഭീമൻ ചോദിച്ചു: "നമ്മെയെല്ലാം ശുശ്രൂഷിക്കുന്ന അവൻ അഹങ്കാരം വെടിഞ്ഞവനാണല്ലോ? ഈ മാദ്രീപുത്രൻ എന്തേ ഭൂമിയിൽ വീണുപോയത്?"

യുധിഷ്ഠിരൻ പറഞ്ഞു: "തന്നെപ്പോലെ പ്രാജ്ഞനായി ആരും ഇല്ലെന്ന് ഇവൻ വിചാരിച്ചിരുന്നു. ആ ദോഷംകൊണ്ടാണ് ഈ രാജപുത്രൻ താഴെ വീണുപോയത്!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞു സഹദേവനെയും ഉപേക്ഷിച്ച് ഭ്രാതാക്കളും നായയും തുണയായിട്ടുള്ള കുന്തീപുത്രനായ യുധിഷ്ഠിരൻ യാത്രയായി. കൃഷ്ണയും പാണ്ഡവനായ സഹദേവനും വീണതുകണ്ട് ദുഃഖിതനായി നടക്കുമ്പോൾ ബന്ധുപ്രിയനും ശൂരനുമായ നകുലനും അങ്ങനെ ഭൂമിയിൽ വീണു. വീരനും ചാരുദർശനനുമായ നകുലൻ വീണതു കണ്ട് വീണ്ടും ഭീമൻ രാജാവിനോട് ഇങ്ങനെ പറഞ്ഞു."

ഭീമൻ പറഞ്ഞു: "ധർമ്മത്തിന്നു യാതൊരു കേടും വരുത്താത്തവനും ഭ്രാതാവിൻെറ വാക്കിനെ അനുസരിക്കുന്നവനും, പാരിൽ നിസ്തുല്യമായ സൗന്ദര്യമുള്ളവനുമായ നകുലൻ എന്താണിങ്ങനെ ഭൂമിയിൽ വീണത്?"

വൈശമ്പായനൻ പറഞ്ഞു: "എന്നു ഭീമൻ പറഞ്ഞതു കേട്ട്, ധർമ്മാത്മാവായ യുധിഷ്ഠിരൻ, ബുദ്ധി തികഞ്ഞ ജ്ഞാനി, നകുലനെപ്പറ്റി പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "അഴകിൽ തന്നോടു കിടയായി ലോകത്തിൽ ആരുമില്ല എന്നാണ് ഇവൻെറ വിചാരം. 'ഞാൻ ഒരുത്തൻ മാത്രമാണ് എല്ലാവരിലുംവെച്ച് അഴകിൽ മേലെ!' എന്ന്. അതുകൊണ്ടാണ് നകുലൻ വീണത്. വൃകോദരാ, നടക്കൂ! ആർക്ക് എന്താണോ വിഹിതമായിട്ടുള്ളത് വീരാ, അതിൻെറ ഫലം അവൻ ഏല്ക്കുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "അവർ വീണതു കണ്ട് ശ്വേതവാഹനനായ അർജ്ജുനൻ, ശത്രുനിഷൂദനനായ വിജയൻ, ശോകസന്തപ്തനായി വീണു. പുരുഷവ്യാഘ്രനായ ആ ശക്രവീര്യൻ വീണതു കണ്ട് ആ ദുരാധർഷൻ മരിക്കുന്നതു കണ്ട്, ഭീമൻ രാജാവിനോടു ചോദിച്ചു."

ഭീമൻ പറഞ്ഞു: "ഈ മഹാത്മാവ് കളിയിൽപ്പോലും ഒരു അനൃതം പറഞ്ഞതായി ഞാൻ ഓർക്കുന്നില്ല. ഇവനും ഭൂമിയിൽ വീണുപോലും! ആ വീഴ്ച എന്തിനുള്ള വികാരമാണ്?"

യുധിഷ്ഠിരൻ പറഞ്ഞു: "ഒറ്റപ്പകൽകൊണ്ടു ശത്രുക്കളെ മുഴുവൻ ചുട്ടുകളയാമെന്ന് അർജ്ജുനൻ പറഞ്ഞു. എന്നാൽ ശൂരനാണെന്നു മാനിക്കുന്ന അവൻ അതു ചെയ്തതുമില്ല. അതുകൊണ്ടാണ് അവൻ വീണത്. സകല വില്ലാളികളെയും അർജ്ജുനൻ അവമാനിച്ചു. ഐശ്വര്യം ചിന്തിക്കുന്നവൻ അങ്ങനെ ചെയ്യരുതാത്തതായിരുന്നു."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് യുധിഷ്ഠിരൻ നടന്നു. ഉടനെ ഭീമനും വീണു. ഭീമൻ വീണുകിടക്കുന്ന ആ കിടപ്പിൽക്കിടന്നു ധർമ്മരാജാവായ യുധിഷ്ഠിരനോടു ചോദിച്ചു."

ഭീമൻ പറഞ്ഞു: "ഹേ! ഹേ! രാജേന്ദ്രാ, ഒന്നു തിരിഞ്ഞുനോക്കൂ. നിൻെറ ഇഷ്ടനായ ഞാൻ ഇതാ വീണു. ഞാൻ എന്തുകൊണ്ടാണു വീണത്? അറിയുമെങ്കിൽ പറയണേ!"

യുധിഷ്ഠിരൻ പറഞ്ഞു: "എടോ ഭീമാ, നീ വളരെ അധികം ഉണ്ണുന്നവനാണ്. 'ശക്തിയിൽ എന്നോടു തുല്യനായി ആരുമില്ല' എന്നു വമ്പു പറയുകയും ചെയ്യും! ഉണ്ണുമ്പോൾ മറ്റുള്ളവർക്കു വേണമെന്നുള്ള വിചാരം നിനക്കുണ്ടായിരുന്നില്ലതാനും! അതുകൊണ്ടാണ് ഭീമാ നീ വീണത്."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ആ മഹാഭുജൻ അവനെ തിരിഞ്ഞുനോക്കാതെ നേരെ നടന്നു. ഇനി ആരുണ്ട് തുണ? ഞാൻ പല പ്രാവശ്യവും പറയുകയുണ്ടായല്ലോ; ആ നായ മാത്രമുണ്ട്. ആ നായ യുധിഷ്ഠിരനെ അനുഗമിച്ചു."

**3. യുധിഷ്ഠിര സ്വർഗ്ഗാരോഹണം –** വൈശമ്പായനൻ പറഞ്ഞു: "ഈ സന്ദർഭത്തിൽ ഭൂമിയും, ആകാശവും, ദിക്കുകളും മുഴക്കി ദേവേന്ദ്രൻ തേരുമായി എത്തി. പാർത്ഥനോടു തേരിൽക്കയറുവാൻ അപേക്ഷിച്ചു. ഭ്രാതാക്കളൊക്കെ വീണതു കണ്ട് ധർമ്മരാജാവായ യുധിഷ്ഠിരൻ ശോകസന്തപ്തനായി സഹസ്രാക്ഷനോടു പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "എൻെറ അനുജന്മാരൊക്കെ വീണുപോയി. എന്നെ സ്വർഗ്ഗത്തിലേക്കു കൊണ്ടുപോവുകയാണെങ്കിൽ അവരും കൂടെപോരണം. ഭ്രാതാക്കളോടു കൂടാതെ സ്വർഗ്ഗത്തിലേക്കു പോകുവാൻ ഞാൻ ഇച്ഛിക്കുന്നില്ല സുരേശ്വരാ! സുകുമാരിയും, സുഖാർഹയുമായ രാജപുത്രി, ഞങ്ങളോടുകൂടി വസിച്ച സുകുമാരി, ഞങ്ങളോടു കൂടി പോരണം പുരന്ദരാ! അത് അങ്ങ് അനുവദിക്കണം."

ഇന്ദ്രൻ പറഞ്ഞു: "സ്വർഗ്ഗത്തിൽച്ചെല്ലുമ്പോൾ ഭവാന് ഭവാൻെറ അനുജന്മാരെക്കാണാം. അവർ ആദ്യംതന്നെ സ്വർഗ്ഗത്തിലെത്തിക്കഴിഞ്ഞു. കൃഷ്ണയോടുകൂടി അവരെയും ഭവാനു കാണാം ഭരതർഷഭാ! ഭവാൻ എന്തിന്നു ദുഃഖിക്കുന്നു, അവർ മർത്ത്യശരീരംവിട്ട് സ്വർഗ്ഗത്തിലെത്തി ഭരതർഷഭാ! അങ്ങയ്ക്ക് ഉടലോടെ സ്വർഗ്ഗത്തിലെത്താം. അതിൽ ഒട്ടും സംശയംവേണ്ട."

യുധിഷ്ഠിരൻ പറഞ്ഞു: "നോക്കൂ! ഈ നായ എന്നിൽ കൂറോടുകൂടി നില്ക്കുന്നു ഭൂതഭവ്യേശ്വരാ, ഇവൻ എൻെറ കൂടെ പോരണം. എൻെറ ബുദ്ധി ക്രൂരമല്ല, അനൃശംസമാണ്."

ഇന്ദ്രൻ പറഞ്ഞു: "രാജാവേ, അമർത്ത്യത്വം, എന്നോടു തുല്യമായ നില, മഹത്തായ ശ്രീ, വലിയ സിദ്ധി, സ്വർഗ്ഗസൗഖ്യം ഇവയെല്ലാം നീ നേടുന്നു. നീ നായയെ വിടൂ! അതിൽ യാതൊരു ക്രൂരതയോ, നിർദ്ദയത്വമോ ഇല്ല!"

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ സഹസ്രനേത്രാ, ആര്യാ! അനാര്യം ആര്യന്നു ചെയ്യുക എന്നത് ദുഷ്കരമാണ്. അതു ചെയ്യുവാൻ വയ്യ. ശ്രീക്കുവേണ്ടി ഭക്തനെ തള്ളുക എന്ന അനാര്യത്വം ചെയ്യണമെന്നാണോ ഭവാന്റെ അഭിപ്രായം? അങ്ങനെയാണെങ്കിൽ എനിക്ക് ആ ശ്രീ ആവശ്യമില്ല."

ഇന്ദ്രൻ പറഞ്ഞു: "നായ്ക്കളെയുംകൊണ്ടു നടക്കുന്നവർക്ക് സ്വർഗ്ഗലോകത്തു യാതൊരു സ്ഥാനവുമില്ല. എന്നു തന്നെയല്ല, ക്രോധവശന്മാരെന്നു പറയപ്പെടുന്ന ദേവന്മാർ അത്തരക്കാരുടെ പുണ്യമെല്ലാം അപഹരിക്കുകയും ചെയ്യും. അതിനെപ്പറ്റി ചിന്തിച്ച് ഹേ, ധർമ്മരാജാവേ, നീ നീതി പ്രവർത്തിക്കുക. നീ നായയെ ഉപേക്ഷിക്കുക. അതിൽ യാതൊരു സംശയവുമില്ല."

യുധിഷ്ഠിരൻ പറഞ്ഞു: "ഭക്തന്മാരെ ഉപേക്ഷിക്കുക എന്നത് വലിയ പാപമാണെന്നു പറയപ്പെടുന്നു. അതു ഭൂലോകത്ത് ബ്രഹ്മഹത്യക്കു തുല്യമായ പാപമാണ്. അതുകൊണ്ട് എന്തുതന്നെ വന്നാലും കൊള്ളാം, ഞാൻ ഈ നായയെ എന്റെ സുഖംനോക്കി ഉപേക്ഷിക്കുകയില്ല. ശക്രാ, നോക്കൂ! അവൻ ഭീതനാണ്. എന്നിൽ ഭക്തനാണ്. രക്ഷിക്കാൻ ആരുമില്ലാതെ ദുഃഖിക്കുന്നവനാണ്. രക്ഷ അന്വേഷിച്ചു വന്നവനാണ്. ക്ഷീണിച്ചിരിക്കുന്നവനുമാണ്. പ്രാണരക്ഷയ്ക്കുവേണ്ടി എന്നെ ആശ്രയിച്ചവനാണ്. ഇങ്ങനെയുള്ള ഈ ജീവിയെ നിരാധാരനായി തള്ളിക്കളയണമെന്നോ? പാടില്ല! അത് ഞാൻ പ്രാണൻപോയാലും ചെയ്യില്ല. എടോ ശക്രാ! ഇത് എന്റെ വ്രതമാണ്."

ഇന്ദ്രൻ പറഞ്ഞു: "എടോ യുധിഷ്ഠിരാ, ഭവാൻ എന്തെല്ലാം ദാനധർമ്മങ്ങൾ ചെയ്തിട്ടുണ്ടോ, എന്തെല്ലാം യജ്ഞങ്ങൾ ചെയ്തിട്ടുണ്ടോ എന്തെല്ലാം അഗ്ന്യാഹുതികൾ ചെയ്തിട്ടുണ്ടോ, ഇവയെല്ലാം നായയുടെ ദൃഷ്ടിയിൽപ്പെട്ടാൽ നഷ്ടപ്പെട്ടുപോകും. ക്രോധവശന്മാർ എന്ന ദേവന്മാർ അതൊക്കെ നിന്നിൽനിന്ന് എടുത്തുകളയും. അതുകൊണ്ട് ഭവാൻ ഈ നായയെ ഉപേക്ഷിച്ചുകൊള്ളുക! നായയെ നീ ഉപേക്ഷിക്കുകയാണെങ്കിൽ നിനക്ക് സ്വർഗ്ഗലോകം ലഭിക്കുന്നതാണ്. നീ നിന്റെ ഭ്രാതാക്കളെ വിട്ടു, പ്രിയയായ കൃഷ്ണയേയും വിട്ടു. എന്നിട്ട് നീ ധർമ്മവഴിക്കുള്ള, നീ നേടിയ പുണ്യത്തിന്റെ മാർഗ്ഗത്തിലുള്ള ലോകത്തെ അർഹിക്കുന്നു; കൈക്കൊള്ളുന്നു. എന്നിട്ടും ഈ മഹത്വമേറിയ പലതും ത്യജിച്ചിട്ടും നീ എന്തുകൊണ്ട് ഈ നായയെ ത്യജിക്കുന്നില്ല? ത്യാഗത്തെച്ചൊല്ലി നീ ഇപ്പോൾ അബദ്ധം കാണിക്കുകയാണോ?"

യുധിഷ്ഠിരൻ പറഞ്ഞു: "എല്ലാ ലോകത്തിലും പ്രസിദ്ധമായ ഒരു കാര്യമാണ് ഞാൻ പറയുന്നത്. മരിച്ചുപോയവരോട് ബന്ധുത്വമോ, ശത്രുതയോ പാടില്ല എന്നതാണ് അത്. എന്റെ സഹോദരന്മാരും കൃഷ്ണയും മരിച്ചുവീണപ്പോഴാണ് ഞാൻ അവരെ ഉപേക്ഷിച്ചു പോന്നത്. അവർക്കു ജീവൻനല്കുവാനുള്ള കഴിവ് എനിക്കില്ലായിരുന്നു. അതുകൊണ്ടാണ് ഞാൻ അവരെ ത്യജിച്ചത്. അല്ലാതെ ജീവനോടുകൂടിയിരിക്കുമ്പോഴല്ല. 'എന്നെ രക്ഷിക്കണേ!' എന്നു പറഞ്ഞു. വരുന്നവനെ ഭയപ്പെടുത്തി ഓടിക്കുക. സ്ത്രീജനങ്ങളെ വധിക്കുക, ബ്രാഹ്മണന്റെ സ്വത്ത് അപഹരിക്കുക, മിത്രങ്ങൾക്കു ദ്രോഹംചെയ്യുക ഇവ നാലുകൂട്ടവും ഭക്തന്മാരെ ഉപേക്ഷിക്കുക എന്നതും തുല്യമായ പാപങ്ങളാണെന്നാണ് എന്റെ അഭിപ്രായം."

വൈശമ്പായനൻ പറഞ്ഞു: "ധർമ്മരാജാവിന്റെ ഈ വാക്കുകേട്ട് ധർമ്മസ്വരൂപനായ ഭഗവാൻ നായയുടെ രൂപം ഉപേക്ഷിച്ച്, യുധിഷ്ഠിരരാജാവിൽ വളരെ സംപ്രീതനായി നല്ല വാക്കുകൾകൊണ്ടു പുകഴ്ത്തി, ഇപ്രകാരം പറഞ്ഞു."

ധർമ്മൻ പറഞ്ഞു: "രാജാവേ, നീ അച്ഛനുചേർന്ന പുത്രൻ തന്നെയാണ്. സ്വഭാവംകൊണ്ടും ബുദ്ധികൊണ്ടും സർവ്വജീവിയിലുള്ള കനിവുകൊണ്ടും ഭാരതേന്ദ്രാ, നീ അച്ഛന്നു (പാണ്ഡുവിന്നു) ചേർന്ന പുത്രൻ തന്നെയാണ്. മുമ്പ് ഞാൻ ദ്വൈതവനത്തിൽവെച്ചു നിന്നെ പരീക്ഷിച്ചു. വെള്ളത്തിന്നുവേണ്ടി പണിപ്പെട്ട നിന്റെ അനുജന്മാർ വീണപ്പോൾ! ഓർക്കുന്നില്ലേ? അതിൽ നീ നിന്റെ ഭ്രാതാക്കളായ ഭീമാർജ്ജുനന്മാരെ ഉപേക്ഷിച്ചു. എളയമ്മയുടെ നന്മ ചിന്തിച്ച് നീ 'നകുലൻ ജീവിക്കട്ടെ' എന്നാണ് എന്നോടപേക്ഷിച്ചത്. ഇപ്പോഴത്തെ പരീക്ഷണത്തിൽ ഈ നായയോ നിന്റെ ഭക്തനാണെന്ന ചിന്തയാൽ ദേവരഥത്തെപ്പോലും നീ ഉപേക്ഷിച്ചു! ഇത്രയും മഹത്തായ ത്യാഗം ചെയ്തിട്ടുള്ളവർ ആരും സ്വർഗ്ഗത്തിലില്ല. അതുകൊണ്ട് അക്ഷയമായ ലോകങ്ങളെ നിനക്ക് ഉടലോടുകൂടി പ്രാപിക്കുവാൻ കഴിയുന്നു ഭാരതാ! ദിവ്യമായ മുഖ്യഗതി നീ നേടിക്കഴിഞ്ഞു ഭരതർഷഭാ!"

വൈശമ്പായനൻ പറഞ്ഞു: "പിന്നെ ധർമ്മനും ശക്രനും മരുത്തുക്കളും അശ്വികളും ദേവർഷിമാരും ദേവകളും പാണ്ഡുപുത്രനെ തേരിൽ കയറ്റി. ആ കാമചാരികളായ സിദ്ധന്മാർ, രജോഹീനരും പുണ്യവാന്മാരും പുണ്യവാക്കുകളും പുണ്യബുദ്ധികളുമായ ആ സിദ്ധന്മാർ, തങ്ങളുടെ വിമാനത്തിൽ ആ രാജാവിനെ കയറ്റി. ആ കുരുകുലോദ്വഹൻ ആ തേരിൽക്കയറി. അപ്പോൾ ഭൂമിയും ആകാശവും തേജസ്സാൽ തിങ്ങിവിങ്ങി. യുധിഷ്ഠിരൻ വിമാനത്തിൽ മേല്പോട്ടുപൊങ്ങി. ഇതുകണ്ട് ദേവന്മാരുടെ ഇടയിൽനിന്നു ലോകവിത്തമനും വലിയ തപസ്വിയും ബൃഹദ്വാദിയുമായ നാരദൻ ഉച്ചത്തിൽ ഇങ്ങനെ പറഞ്ഞു."

നാരദൻ പറഞ്ഞു: "പല രാജർഷികളും സ്വർഗ്ഗത്തിൽ എത്തിയിട്ടുണ്ടല്ലോ! അവരുടെ എല്ലാവരുടെയും കീർത്തിയെ നിഷ്പ്രഭമാക്കുന്നവിധം കുരുനന്ദനൻ ഉജ്ജ്വലതേജസ്വിയായി ഉയർന്നുനില്ക്കുന്നു. ലോകം അദ്ദേഹത്തിന്റെ കീർത്തിയാലും തേജസ്സാലും സ്വഭാവഗുണത്താലും നിറഞ്ഞുനില്ക്കുന്നു. ഈ പാണ്ഡവനൊഴികെ ഉടലോടുകൂടി മറ്റൊരാളും സ്വർഗ്ഗത്തിൽവന്നതായി ഞാൻ അറിയുന്നില്ല. വിഭോ, ഭവാൻ ഭൂമിയിൽനില്ക്കുമ്പോൾ തേജസ്സായി വിണ്ണിൽ കണ്ടിരുന്നവയുണ്ടല്ലോ, അവയെല്ലാം വിണ്ണവരുടെ മന്ദിരങ്ങളാണ്. അവ കുറച്ചല്ല. അവയൊക്കെ അങ്ങ് കാണുക!"

വൈശമ്പായനൻ പറഞ്ഞു: "നാരദൻ പറഞ്ഞതു കേട്ട് ധർമ്മശീലനായ രാജാവ് ദേവന്മാരോടും തന്റെ മുൻഗാമികളായ രാജർഷിമാരോടും ഇപ്രകാരം പറഞ്ഞു: 'നല്ലതായാലും ചീത്തയായാലും എന്റെ അനുജന്മാർക്കുള്ള ഇടമേതോ, അതുമതി എനിക്കും. അവർ ഇരിക്കുന്നിടത്തെത്തുവാൻ ഞാൻ ആഗ്രഹിക്കുന്നു. വേറെ ലോകങ്ങളൊന്നും എനിക്കു വേണ്ടാ.' രാജാവിന്റെ വാക്കുകേട്ട് ദേവരാജാവായ പുരന്ദരൻ ആനൃശംസ്യാന്വിതനായി യുധിഷ്ഠിരനോടു മറുപടി പറഞ്ഞു."

ഇന്ദ്രൻ പറഞ്ഞു: "രാജേന്ദ്രാ! ഭവാൻ ഈ സ്ഥാനത്തു വാണാലും! സ്വന്തം കർമ്മത്തിന്റെ പുണ്യം ഭവാന് ലഭിച്ചിരിക്കുന്നു. നീ എന്താണ് ഇപ്പോഴും മാനുഷമായ സ്നേഹത്തിൽ ഇട്ടു വലിക്കുന്നത്? മറ്റാരും ഒരിടത്തും നേടാത്തതായ ഏറ്റവും ശ്രേഷ്ഠമായ സിദ്ധി ഭവാൻ നേടിയിരിക്കുന്നു. നിന്റെ സഹോദരന്മാർ ആരും ഈ സ്ഥാനത്തെത്തിയിട്ടില്ല കുരുനന്ദനാ! ഇപ്പോഴും മാനുഷമായ ഭാവം നിന്നിൽ തട്ടുന്നുണ്ട്. രാജാവേ, ഇത് സ്വർഗ്ഗമാണ്. വിണ്ണിൽ മേവുന്ന സിദ്ധന്മാരെയും ദേവർഷികളെയും ഭവാൻ നോക്കൂ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന ദേവരാജാവായ സ്വാമിയോട് ധീമാനായ യുധിഷ്ഠിരൻ പൊരുൾ ചേർന്നതും ശ്ലാഘ്യവുമായ വാക്കുകൾ വീണ്ടും പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "അസുരസൂദനാ, ഞാൻ പറയട്ടെ! അവർ കൂടെയില്ലാതെ ഇവിടെ വാഴുവാൻ ഞാനില്ല. എന്റെ അനുജന്മാരുള്ള ദിക്കിലേക്കുപോകുവാൻ ഞാൻ ഇച്ഛിക്കുന്നു. എവിടെയാണോ നല്ല പൊക്കവും ഒത്ത വണ്ണവുംചേർന്ന് അഴകുള്ളവളും ശ്യാമയും ബുദ്ധിമതിയും സത്വഗുണംചേർന്നവളും നാരീപ്രവരയുമായ പാഞ്ചാലി വസിക്കുന്നത്, അവിടെയാണ് എനിക്കും ഗതി. ഞാൻ അവിടേക്കു പോകാനാഗ്രഹിക്കുന്നു."

# സ്വർഗ്ഗാരോഹണപർവ്വം

"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേത്."

[നാരയണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

**1. നാരദയുധിഷ്ഠിരസംവാദം** – ജനമേജയൻ പറഞ്ഞു: "ത്രിവിഷ്ടപമാകുന്ന (മൂന്നാമത്തെ ലോകമാകുന്ന) സ്വർഗ്ഗത്തിൽ പ്രവേശിച്ച് എൻെറ പൂർവ്വപിതാമഹന്മാർ ഏതേതിടത്തിൽ ചെന്നു? പാണ്ഡുപുത്രന്മാരും ധാർത്തരാഷ്ട്രന്മാരും ഏതേതിടത്തിൽ ചെന്നു. അത് കേൾക്കുവാൻ എനിക്കു വലിയ മോഹമുണ്ട്. അങ്ങ് അത്ഭുതക്രിയനായ വ്യാസ ഭഗവാൻെറ അനുഗ്രഹത്താൽ എല്ലാം അറിയുന്നവനാണ് എന്നാണ് എൻെറ അഭിപ്രായം."

വൈശമ്പായനൻ പറഞ്ഞു: "ത്രിവിഷ്ടപമായ സ്വർഗ്ഗത്തിൽ ചെന്നതിന്നുശേഷം നിൻെറ പൂർവ്വപിതാമഹന്മാരായ യുധിഷ്ഠിരൻ തുടങ്ങിയവർ എന്താണു ചെയ്തതെന്നു പറയാം, നീ കേൾക്കുക! ത്രിവിഷ്ടപമായ സ്വർഗ്ഗത്തിലെത്തിയ ധർമ്മരാജാവായ യുധിഷ്ഠിരൻ ശ്രീയാൽ വിളങ്ങുന്ന ദുര്യോധനൻ സിംഹാസനത്തിൽ ഇരിക്കുന്നതായി കണ്ടു. സൂര്യനെപ്പോലെ ശോഭയോടെ വീരലക്ഷ്മീവിലാസിയായി വിളങ്ങുന്ന പുണ്യകർമ്മാക്കളായ ദേവന്മാരോടും സാദ്ധ്യന്മാരോടുംകൂടിച്ചേർന്ന് സസന്തോഷം ഇരിക്കുന്നതായാണ് യുധിഷ്ഠിരൻ കണ്ടത്. ദുര്യോധനൻ ഈ മഹാപദവിയിൽ ഇരിക്കുന്നതു കണ്ടപ്പോൾ യുധിഷ്ഠിരന്ന് അമർഷമുണ്ടായി. ദുര്യോധനനിൽ ആ മഹത്തായ ശ്രീ കണ്ട ഉടനെ മുഖം പിന്തിരിച്ചു നടന്നു. ഉച്ചത്തിൽ ആ കൂട്ടുകാരോടു വിളിച്ചു പറഞ്ഞു: 'ദേവന്മാരേ, എനിക്ക് സ്വർഗ്ഗം ആവശ്യമില്ല! ദീർഘദർശിയല്ലാത്തവനും, ലുബ്ധനുമായ ദുര്യോധനൻെറകൂടെ എനിക്ക് സ്വർഗ്ഗംവേണ്ടാ. ഇവൻ ഒരുത്തൻ കാരണം ഭൂമിയിലുള്ള സകല സുഹൃത്തുക്കളെയും ബന്ധുക്കളോടുംകൂടി കൊല്ലേണ്ടിവന്നു. ആ ലുബ്ധൻകാരണം കാട്ടിൽക്കിടന്ന് കഷ്ടപ്പെടേണ്ടിവന്നതുകൊണ്ടല്ലേ ഞങ്ങൾ പോരിൽ അവരെയൊക്കെ ഭയങ്കരമായി പോരാടി വധിച്ചത്! ദ്രുപദപുത്രിയായ പാഞ്ചാലി, ധർമ്മചാരിണിയായ സാദ്ധ്വി, സഭാമദ്ധ്യത്തിൽ ഗുരുജനങ്ങളുടെ മുമ്പിൽ പരിക്ലിഷ്ടയായില്ലേ, നല്ല വളായ ഞങ്ങളുടെ പത്നി ഇങ്ങനെ കഷ്ടപ്പെട്ടു. ദേവന്മാരേ, ഈ ദുര്യോധനനെ എനിക്കു കാണേണ്ടാ! എൻെറ സഹോദരന്മാരുള്ളിടത്തു പോകാനാണ് ഞാൻ ഇഷ്ടപ്പെടുന്നത്.' നാരദൻ ഇതു കേട്ടപ്പോൾ ചിരിച്ചു പറഞ്ഞു: 'അതു വേണ്ടെടോ, യുധിഷ്ഠിരാ! അതു നന്നല്ല!"

നാരദൻ പറഞ്ഞു: "രാജേന്ദ്രാ, സ്വർഗ്ഗവാസത്തിൽ വിരോധമൊക്കെ നശിക്കുന്നു യുധിഷ്ഠിരാ, മഹാബാഹോ! ഇപ്രകാരം ഒരിക്കലും പറയുവാൻ പാടില്ല. ദുര്യോധനനെപ്പറ്റി ഞാൻ പറയുന്നത് ഭവാൻ കേൾക്കുക! ദുര്യോധനരാജാവിനെ ദേവന്മാർ പൂജിക്കുന്നു! അനേകം രാജാക്കന്മാരും സത്തുക്കളും സ്വർഗ്ഗത്തിൽ ആ രാജവര്യനെ പൂജിക്കുന്നു. പോരിൽ ദേഹത്തെ ഹോമിച്ച് വീരന്മാരുടെ ലോകത്തിൽ എത്തിയവനാണ് ദുര്യോധനൻ. ദേവതുല്യന്മാരായ നിങ്ങളെ എല്ലാവരെയും അവനാണല്ലോ യുദ്ധക്കളത്തിലിറക്കിയത്. അങ്ങനെയുള്ള ആ വീരന്മാർ ക്ഷത്രധർമ്മം സ്വീകരിച്ച് ഈ സ്ഥാനത്തെ നേടിയതാണ്. മഹാഭയത്തിൽപ്പോലും കുലുങ്ങാത്തവനാണ് ഈ രാജാവ്. അതൊന്നും നീ ഉള്ളിൽ വെയ്ക്കരുത് ഉണ്ണീ! ചൂതിലുണ്ടായതൊന്നും ഇനി ചിന്തിക്കരുത്. പാഞ്ചാലീപരിക്ലേശവും ചിന്തിക്കരുത്. ജ്ഞാതികളാൽ വന്നുകൂടിയ ക്ലേശജാലങ്ങളൊന്നും നീ ചിന്തിക്കരുത്. പോരിലുംമറ്റുമുണ്ടായത് ഒന്നും ഓർക്കരുത്. ഭവാൻ ന്യായപ്രകാരം ദുര്യോധനരാജാവുമായി ചേരുക! ഇതു ഭൂമിയല്ല സ്വർഗ്ഗമാണ്. ഇവിടെ വൈരങ്ങളൊന്നുമില്ല രാജാവേ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു നാരദൻ പറഞ്ഞപ്പോൾ കുരുരാജാവായ യുധിഷ്ഠിരൻ, മേധാവി, അനുജന്മാരെപ്പറ്റി ചോദിച്ച് ഇപ്രകാരം പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: "ദുര്യോധനന്ന് നിത്യമായ ഈ വീരലോകങ്ങൾ ലഭിക്കുമെങ്കിൽ ഭൂമിയിലുള്ള സകല സുഹൃത്തുക്കളെയും ദ്രോഹിച്ച പാപിയായ അധർമ്മിക്ക് ഈ വീരലോകം ലഭിക്കുമെങ്കിൽ, ആനയും, കുതിരയും, ആളുകളും ചേർന്ന ഭൂമി മുടിയുവാൻ കാരണമായ പാപിക്ക് ഈ വീരലോകം ലഭിക്കുമെങ്കിൽ, പകവീട്ടുവാൻവേണ്ടി ശ്രമം ചെയ്തു കഷ്ടപ്പെട്ടു പോരാടി അവനെ ജയിച്ച മഹാത്മാക്കളും, വീരന്മാരും, മഹാവ്രതരും, സത്യപ്രതിജ്ഞരും, ശൂരന്മാരും, സത്യവാദികളുമായ എൻെറ അനുജന്മാർക്ക് എത്ര മഹത്തരമായ ലോകമായിരിക്കും ലഭിക്കുക! മഹർഷേ, അവരെ ഒന്നു കാണിച്ചുതരൂ! സത്യനിഷ്ഠനും മഹാനും കുന്തീപുത്രനുമായ കർണ്ണൻ എവിടെയാണ്? ശൈനേയനെയും, പാർഷതനെയും, പാർഷതാത്മജന്മാരെയും ക്ഷത്രധർമ്മം സ്വീകരിച്ച് ശസ്ത്രഹതന്മാരായ മന്നവന്മാരെയും കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു. അല്ലയോ ബ്രഹ്മർഷേ, ആ രാജാക്കന്മാരൊക്കെ എവിടെയാണ്? അവരെയൊന്നും കാണുന്നില്ലല്ലോ നാരദാ! വിരാടദ്രുപദന്മാരെ, ധൃഷ്ടകേതുപ്രമുഖന്മാരെ, പാഞ്ചാല്യനായ ശിഖണ്ഡിയെ ദ്രൗപദീപുത്രന്മാരെ, ദുർദ്ധർഷനായ സൗഭദ്രനെ, ഇവരെയൊക്കെ കാണുവാൻ ഞാൻ ആഗ്രഹിക്കുന്നുണ്ട് നാരദാ.

**2. യുധിഷ്ഠിരൻെറ നരകദർശനം** – യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ദേവന്മാരേ, ഞാൻ അതിതേജസ്വിയായ കർണ്ണനെ കാണുന്നില്ലല്ലോ. യുധാമന്യു, ഉത്തമൗജസ്സ്, എന്നീ ഭ്രാതാക്കളെയും ഞാൻ കാണുന്നില്ല. എനിക്കുവേണ്ടി യുദ്ധത്തിൽ ശരീരത്തെ ഹോമിച്ച രഥീന്ദ്രന്മാരെയും, എനിക്കുവേണ്ടി യുദ്ധത്തിൽ മരിച്ച രാജാക്കന്മാരെയും, അവരുടെ മക്കളെയും കാണുന്നില്ലല്ലോ? ശാർദ്ദൂലവിക്രമന്മാരായ, ആ രഥീന്ദ്രന്മാരായ പുരുഷോത്തമന്മാരും ഈ ലോകം നേടിയില്ലെന്നോ? ആ മഹാരഥന്മാരെല്ലാം ഈ ലോകം നേടി വാഴുന്നുണ്ടെങ്കിൽ, ആ മഹാത്മാക്കളോടു ചേർന്ന് ദേവന്മാരേ, ഞാൻ ഇവിടെ വസിച്ചുകൊള്ളാം. ആ വീരന്മാർ അക്ഷയശുഭമായ ഈ ലോകം നേടിയില്ലെങ്കിൽ ആ ഭ്രാതാക്കളും ജ്ഞാതികളുമായ വീരന്മാർ ഇല്ലാതെ ഞാൻ ഇവിടെ വാഴുവാൻ വിചാരിക്കുന്നില്ല. ഉദകക്രിയചെയ്യുന്ന സന്ദർഭത്തിൽ അമ്മ പറഞ്ഞത് ഞാൻ

കേട്ടു. 'കർണ്ണന്ന് ഉദകം ചെയ്യുക!' ആ വാക്കോർത്ത് എൻെറ മനസ്സു തപിക്കുന്നു. അതു ചിന്തിക്കുമ്പോൾ എൻെറ മനസ്സ് വീണ്ടും വീണ്ടും തപിക്കുന്നു. അമർത്ത്യന്മാരെ, ആ വീരൻെറ കാലടികൾ അമ്മയുടെ കാലടികൾപോലെയായിരുന്നു. അതു കണ്ടിട്ടും ഞാൻ ആ ശത്രുസംഹാരിയായ കർണ്ണനുമായി ചേരുവാൻ വിചാരിച്ചില്ല! കർണ്ണനോടു കൂടിയ ഞങ്ങളെ വെല്ലുവാൻ ഇന്ദ്രന്നുപോലും കഴിയുമായിരുന്നില്ല. അവൻ എവിടെയാണ്? ആ സൂര്യപുത്രൻ എവിടെയാണ്? ഞാൻ അവനെ ചെന്ന് ഒന്നു കാണട്ടെ! ഞാൻ അവനെ, സവ്യസാചിയെക്കൊണ്ടു കൊല്ലിച്ചു. പിന്നെയല്ലേ ഞാൻ അവനെ അറിഞ്ഞത്! പ്രാണനേക്കാൾ പ്രിയപ്പെട്ട ഭീമവിക്രമനായ ഭീമനെ, ഇന്ദ്രാഭനായ അർജ്ജുനനെ, യമാഭന്മാരായ യമന്മാരെ, ധർമ്മിഷ്ഠയായ കൃഷ്ണയെ, ഇവരെയെല്ലാം കാണുവാൻ ഞാൻ ആഗ്രഹിക്കുന്നു. അവരില്ലാത്ത ഈ സ്വർഗ്ഗത്തിൽ വാഴുവാൻ എനിക്കിഷ്ടമില്ല. ഞാൻ നിങ്ങളോടു സത്യം പറയുന്നു. അവർ എവിടെയുണ്ടോ, അതാണ് എനിക്കു സ്വർഗ്ഗം. അവരില്ലാത്ത ഇടം എനിക്കു സ്വർഗ്ഗമല്ലെന്നാണ് എൻെറ അഭിപ്രായം.

ദേവകൾ പറഞ്ഞു: "അങ്ങയ്ക്കു അതിലാണ് ശ്രദ്ധയെങ്കിൽ മകനേ, പോവുക, കാണിച്ചുതരാം. വൈകേണ്ടതില്ല. നിൻെറ ഇഷ്ടമെന്തോ, അതിന്ന് ഞങ്ങൾ സന്നദ്ധരാണ്. ദേവരാജാവിൻെറ കല്പനയാൽ ഞങ്ങൾ അങ്ങയുടെ ആഗ്രഹം നിർവ്വഹിക്കുവാൻ സന്നദ്ധരായിരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ദേവന്മാർ ദേവദൂതനോട്, 'യുധിഷ്ഠിരനെ കൊണ്ടുപോയി അവൻെറ ഇഷ്ടന്മാരെയെല്ലാം കാണിച്ചുകൊടുക്കുക' പരന്തപാ! ഇപ്രകാരം പറഞ്ഞു കൗന്തേയനായ രാജാവും ദേവദൂതനും നടന്നു. അങ്ങനെ രാജശാർദ്ദൂലാ, അവർ ആ പുരുഷർഭന്മാരുള്ള സ്ഥലത്തെത്തി. ദേവദൂതൻ മുമ്പെ നടന്നു. രാജാവ് പിന്നാലെയും നടന്നു. പാപംചെയ്തവർ വസിക്കുന്ന അശുഭവും, ദുർഗ്ഗമമായ വഴിയിലൂടെ നടന്നു. ഘോരമായ കൂരിരുട്ടിൽ മൂടിയതും, മുടിയാകുന്ന ചണ്ടിനിറഞ്ഞതും, മാംസവും ചോരയും കൂടിച്ചേർന്ന ചേറുകെട്ടിയതും, പാപികളുടെ ദുർഗ്ഗന്ധം പരത്തുന്നതും, കടുന്നലുകൾ പറക്കുന്നതും, പുഴുക്കളും കൊതുകും ഈച്ചയും കൂടിയതും, അങ്ങുമിങ്ങും ചിന്നിയ ശവനിരയുള്ളതും, എല്ലുകളും മുടികളും, ചിന്നിയതും, കൃമികീടങ്ങൾ തത്തുന്നതും, ചുറ്റും പടർന്നാളി ചെന്തീയ് കത്തിയെരിയുന്നതും, സൂചിമുഖങ്ങളായ ഇരുമ്പുകൊണ്ടുള്ള കൊറ്റികളും, കഴുക്കളും പറക്കുന്നതും, വിന്ധ്യംപോലെ ശവങ്ങൾ ചിന്നിപ്പരന്നതും, ചോരയും മേദസ്സും ഒഴുകുന്നതും, കൈയറ്റതും, തുടയറ്റതും, കൈത്തണ്ടയറ്റതും, വയറുമുറിഞ്ഞതും കുടൽ ചാടിയതും, കാലുമുറിഞ്ഞതും, അങ്ങുമിങ്ങും കിടന്ന് പിടയുന്നതുമായ ദേഹങ്ങളുള്ളതും, ശവങ്ങൾ ചീഞ്ഞുനാറുന്നതുമായ ആ മാർഗ്ഗം, അശുഭവും രോമഹർഷണവുമായി കാണപ്പെട്ടു. പലതും ചിന്തിച്ച് ധർമ്മപുത്രരാജാവ് ആ വഴിയുടെ നടുവിലൂടെ ചെന്നു. ചുട്ടുതിളയ്ക്കുന്ന ജലം ഒഴുകിവരുന്ന ദുർഗ്ഗമമായ പുഴ കണ്ടു. കൂർത്ത കത്തികൾ നിറഞ്ഞ, വാളുകളാകുന്ന ഇലകൾനിറഞ്ഞവൃക്ഷങ്ങൾ തിങ്ങിയ കാട് കണ്ടു. ഇരുമ്പുപോലെയും, പാറപോലെയുമുള്ള ഇടങ്ങളും, വെണ്മയുള്ള മണൽപ്പരപ്പും, ചുട്ടുപൊള്ളുന്ന മട്ടിൽ പഴുത്ത പ്രദേശവും, ലോഹങ്ങൾ തിളയ്ക്കുന്ന കുംഭങ്ങളും, കടുത്ത മുള്ളുള്ളതും അടുക്കാൻ വയ്യാത്തതുമായ കൂടശാല്മലികളും, പാപികൾക്ക് യാതനയുണ്ടാക്കുന്ന മറ്റുപലതും ആ വഴിക്ക് കുന്തീപുത്രനായ യുധിഷ്ഠിരൻ ദർശിച്ചു. ആ ദുർഗ്ഗംനോക്കിക്കണ്ട് യുധിഷ്ഠിരൻ ദേവദൂതനോടു പറഞ്ഞു: 'എടോ ദേവദൂതാ! നമ്മൾ ഇപ്രകാരമുള്ള വഴി ഇനി എത്ര ദൂരം പോകണം? എവിടെയാണ് എൻെറ ഭ്രാതാക്കളെന്ന് നീ എന്നോടു പറയൂ! ദേവകൾക്ക് ഈ ദേശം ഏതാണ്? എന്തു പേരിലാണ് അറിയപ്പെടുക എന്നുള്ളതും കേൾക്കാനാഗ്രഹമുണ്ട്.' ധർമ്മരാജാവു പറഞ്ഞ വാക്കുകേട്ട് ദേവദൂതൻ പിന്തിരിഞ്ഞു. അദ്ദേഹത്തോട് രാജദൂതൻ പറഞ്ഞു: 'ഭവാൻെറ യാത്ര ഇത്രയ്ക്കു മാത്രമാണ്. ഞാനങ്ങയെ തിരിച്ചുകൊണ്ടുപോകണമെന്നാണ് ദേവൻെറ കല്പന രാജേന്ദ്രാ! ഭവാൻ തളർന്നെങ്കിൽ ഇനി ഇങ്ങോട്ടു പോന്നുകൊള്ളുക.'

യുധിഷ്ഠിരൻ വെറുപ്പോടെ സഹിക്കാൻവയ്യാത്ത ആ ദുർഗ്ഗന്ധം ശ്വസിച്ചു വലഞ്ഞ് തിരിക്കുവാൻതന്നെ തീർച്ചയാക്കി പിന്തിരിഞ്ഞു ഭാരതാ! ദുഃഖശോകങ്ങളോടെ തിരിച്ച ധർമ്മശീലനായ ആ പാണ്ഡവൻ അപ്പോൾ അവിടെ ദുഃഖിതന്മാരായ ആരോപറയുന്ന ദീനസ്വരം കേട്ടു; ചുറ്റും കേട്ടു. 'ഹേ ധർമ്മരാജാവേ! ഹേ രാജർഷേ! പുണ്യപുരുഷാ! പാണ്ഡവാ! ഞങ്ങളുടെ അനുഗ്രഹത്തിന്നായി ഭവാൻ അല്പസമയം നില്ക്കണേ! ദുർദ്ധർഷനായ ഭവാൻ വരുന്ന സമയത്ത് പുണ്യമാരുതൻ വീശുന്നു. താതാ, ഭവാൻെറ മെയ്യിൽ തട്ടിവരുന്ന കാറ്റ് ഞങ്ങൾക്കു സുഖം നല്കുന്നു. വളരെ നാളുകൾക്കുള്ളിൽ ഇന്നാണ് ഞങ്ങൾ സുഖം അനുഭവിക്കുന്നത് പുരുഷർഷഭാ! നിന്നെ കാണുകയാൽ ഞങ്ങൾക്കു സുഖം ലഭിക്കുന്നു നൃപസത്തമാ! ഭവാൻ പോകല്ലേ! അല്പസമയം നില്ക്കണേ! മഹാബാഹോ, കൗരവ്യാ, ഭവാൻ നില്ക്കുകയാണെങ്കിൽ തീവ്രമായവേദന ഞങ്ങളേല്ക്കുന്നതല്ല.' ഇപ്രകാരം വേദനകൊണ്ടു ദുഃഖിക്കുന്നവരും ദീനമായി അപേക്ഷിക്കുന്നവരുമായ ജനങ്ങൾ ആ സ്ഥലത്ത് എല്ലാദിക്കിലും വിളിച്ചുപറയുന്നത് രാജാവ് കേട്ടു. ആ ദുഃഖിതരായ ജനങ്ങൾ ദയനീയമായി വിലപിച്ചു പറയുന്ന വാക്കുകേട്ട് കനിവോടെ യുധിഷ്ഠിരൻ നിലവിളിച്ച് 'അയ്യോ! മഹാകഷ്ടം! എന്നു പറഞ്ഞു. രാജാവു മുമ്പെ കേട്ടു പരിചയമുള്ള ശബ്ദമാണ് കേട്ടത്. വീണ്ടും അതു കേട്ടു. വാടിത്തളർന്ന അവർ പറയുന്നതെന്താണെന്ന് രാജാവിന്നു തിരിഞ്ഞില്ല. അവർ പറയുന്നതെന്തെന്ന് മനസ്സിലാകാതെ യുധിഷ്ഠിരൻ ചോദിച്ചു. 'നിങ്ങളാരാണ്? എന്തുകൊണ്ടാണ് നിങ്ങൾ ഇവിടെ നില്ക്കുന്നത്?' യുധിഷ്ഠിരൻ ചോദിച്ചതു കേട്ട് അവരെല്ലാവരും ഒന്നിച്ചു പറഞ്ഞു: 'ഞാൻ കർണ്ണനാണ്, ഞാൻ ഭീമസേനനാണ്, ഞാൻ അർജ്ജുനനാണ്, ഞാൻ നകുലനാണ്, ഞാൻ സഹദേവനാണ്, ഞാൻ ധൃഷ്ടദ്യുമ്നനാണ്, ഞാൻ ദ്രൗപദിയാണ്, ഞങ്ങൾ ദ്രൗപദേയന്മാരാണ്' എന്ന് നിലവിളിച്ചു പറഞ്ഞു. ആ പ്രദേശത്തിന്നൊത്തവിധം ആ വാക്കുകൾകേട്ട് രാജാവേ, യുധിഷ്ഠിരൻ വിചാരിച്ചു: 'ഇതെന്തൊരു ദൈവകല്പിതമാണ്? എന്തു പാപമാണ് ഈ മഹാത്മാക്കൾ ചെയ്തത്? കർണ്ണനും, എൻെറ അനുജന്മാരും, ദ്രൗപദിയും, ദ്രൗപദേയന്മാരും, എന്തു പാപമാണ് ചെയ്തത്? ഇവർ ഈ പാപമായ, ദുർഗ്ഗന്ധമായ, ക്രൂരമായ ദേശത്തു നില്ക്കുന്നു. ഈ പുണ്യകർമ്മാക്കളാരും ദുഷ്കർമ്മം ചെയ്തതായി ഞാൻ ഓർക്കുന്നില്ല. എന്തു സുകൃതംചെയ്തിട്ടാണ് ധാർത്തരാഷ്ട്രനായ സുയോധനൻ, മഹാപാപി, തുണക്കാരോടുകൂടി ശ്രീയോടെ ഇന്ദ്രനെപ്പോലെ ലക്ഷ്മിയോടുകൂടി പൂജ്യനായി വർത്തിക്കുന്നത്? സർവ്വധർമ്മജ്ഞരും ശൂരന്മാരും, സത്യാഗമപരായണരും, സത്യധർമ്മസ്ഥരും, സത്തുക്കളും, യജ്വാക്കളും, ബഹുദക്ഷിണരുമായ ഇവർ നരകത്തിൽ കിടക്കുന്നു. ഇത് എന്തിൻെറ വികാരമാണ്? എന്തുകൊണ്ട് സംഭവിച്ചു? ഞാൻ ഉറങ്ങിയിട്ട് സ്വപ്നം കാണുകയാണോ? ഉണർന്നിരിക്കുമ്പോൾ യഥാർത്ഥത്തിൽ ഇതു കാണുകയാണോ? ഞാൻ ബോധവാനാണോ? അബോധാവസ്ഥയിലാണോ? അതോ, ഇത് തലച്ചോ

റിൻെറ തകരാറുകൊണ്ട് വന്നുകൂടിയ ഒരു ചിത്തഭ്രമമാണോ?' ഇങ്ങനെ യുധിഷ്ഠിരരാജാവ് പലതും വിചാരിച്ചു. ദുഃഖശോകങ്ങളിൽ മുഴുകി ചിന്താവ്യാകുലിതേന്ദ്രിയനായി തീവ്രമായ കോപത്തോടെ പിന്നെ ആ ധർമ്മനന്ദനനായ രാജാവ് ദേവകളെയും ധർമ്മത്തെയും ഗർഹിച്ചു. സഹിക്കവയ്യാത്ത ദുർഗന്ധത്താൽ മനസ്സുതപിച്ച് രാജാവ് ദേവദൂതനോടു പറഞ്ഞു: 'എടോ ദേവദൂതാ, നീ പൊയ്ക്കൊള്ളുക. നീ ഏതു ദേവന്മാരുടെ ദൂതനാണ്, അവരുടെ മുമ്പിൽ ചെന്ന് പറയൂ. ഞാൻ അങ്ങോട്ടേക്കില്ല, ഇവിടെത്തന്നെ നില്ക്കുകയാണ് എന്ന് യുധിഷ്ഠിരൻ പറഞ്ഞതായി പറയുക! ദുഃഖത്തിൽക്കിടക്കുന്ന എൻെറ ഭ്രാതാക്കൾ എന്നെ ആശ്രയിച്ച് സുഖിക്കുന്നുണ്ടെന്നും പറയുക.' എന്ന് ധീമാനായ പാണ്ഡുപുത്രൻ പറഞ്ഞതുകേട്ട് ആ ദൂതൻ ദേവരാജാവായ ശതക്രതു ഇരിക്കുന്നിടത്തേക്കുചെന്നു. ഇന്ദ്രനെക്കണ്ട് യുധിഷ്ഠിരരാജാവിൻെറ കാര്യങ്ങളെല്ലാം അദ്ദേഹം പറഞ്ഞവിധം തന്നെ ഉണർത്തിച്ചു രാജാവേ!"

**3. യുധിഷ്ഠിരദേഹത്യാഗം –** വൈശമ്പായനൻ പറഞ്ഞു: "കുന്തീപുത്രനായ ധർമ്മപുത്രൻ, യുധിഷ്ഠിരൻ, അല്പസമയം അവിടെ നിന്നു. ഉടനെ അവിടേക്ക് ഇന്ദ്രാദികളായ ദേവന്മാർ എത്തി. മൂർത്തിയെടുത്ത ധർമ്മനും രാജാവിനെക്കാണുവാൻ ആ കൗരവരാജാവായ യുധിഷ്ഠിരൻ നിൽക്കുന്നിടത്തേക്കെത്തി. പുണ്യാഭിജനകർമ്മാക്കളും, ഭാസിക്കുന്ന ദേഹത്തോടുകൂടിയവരുമായ ആ ദേവകൾ വന്നപ്പോൾ ആ മാർഗ്ഗത്തിലുണ്ടായിരുന്ന ഇരുട്ടുപോയി രാജാവേ! പാപികളുടെ യാതനകളൊന്നും പിന്നെ അവിടെ ഉണ്ടായില്ല. കുടശാല്മലിയോടുകൂടിയ ആ വൈതരണിയെന്ന പുഴയും കാണാതെയായി. പേടിവളർത്തിയ ലോഹകുംഭങ്ങളും പാറകളും, വികൃതാകൃതികളായ ദേഹങ്ങളും, അവിടെ ചുറ്റുമുണ്ടായിരുന്ന മറ്റുഭയങ്കരവസ്തുക്കളും അങ്ങനെ കുരുരാജാവ് കണ്ടിരുന്നതൊന്നും പിന്നെ കണ്ടില്ല. ഉടനെ സുഖപ്രദമായ പുണ്യഗന്ധമുള്ള ശുഭമായ കാറ്റ് ദേവന്മാരുടെ സമീപത്ത് കുളിർമ്മ നല്കുമാറ് വീശി ഭാരതാ! ഇന്ദ്രനോടുകൂടി മരുത്തുക്കളും, വസുക്കളും, അശ്വികളും, സാദ്ധ്യന്മാരും, രുദ്രന്മാരും, ആദിത്യന്മാരും, പിന്നെ മറ്റു ദേവന്മാരും ഒട്ടുക്ക് അവിടെ എത്തിച്ചേർന്നു. സിദ്ധന്മാരായ മുനീന്ദ്രന്മാരും തേജസ്വിയായ ധർമ്മപുത്രരാജാവ് നില്ക്കുന്നിടത്തു വന്നെത്തി. പിന്നെ സുരപതിയും ശ്രീമാനുമായ ഇന്ദ്രൻ യുധിഷ്ഠിരനോട് ഇപ്രകാരം സാന്ത്വനം ചെയ്തുപറഞ്ഞു."

ഇന്ദ്രൻ പറഞ്ഞു: "യുധിഷ്ഠിരാ, മഹാബാഹോ! ദേവകളെല്ലാം നിന്നിൽ പ്രീതരായിരിക്കുന്നു. വരൂ നരവ്യാഘ്രാ, വിഭോ അങ്ങ് ചെയ്തതെല്ലാം മതി. മഹാബാഹോ! ഭവാൻ സിദ്ധിനേടിയിരിക്കുന്നു. ഭവാന് അക്ഷയമായ ലോകം ലഭിച്ചിരിക്കുന്നു. ഭവാൻ എൻെറ ഈ മൊഴികൾ കേട്ടാലും. എല്ലാരാജാക്കളും നരകം കാണേണ്ടതാണ്. ശുഭങ്ങളുടെയും അശുഭങ്ങളുടെയും കൂട്ടങ്ങൾ അങ്ങനെ രണ്ടാണല്ലോ ഭരതർഷഭാ! ആദ്യമായി സുകൃതം ഏല്ക്കുന്നവൻ പിന്നെ നരകം ഏല്ക്കണം. ആദ്യം നരകം ഏല്ക്കുന്നവൻ പിന്നെ സ്വർഗ്ഗത്തിൽ എത്തുന്നതാണ്. അധികം പാതകം ചെയ്തവൻ ആദ്യമായി സ്വർഗ്ഗസുഖം അനുഭവിക്കും. ശ്രേയസ്സിനെ അർത്ഥിക്കുന്നവനായ ഞാൻ അതുകൊണ്ടാണ് ആദ്യം നരകത്തിലേക്കു ഭവാനെ കൊണ്ടുപോകുന്നത്. രാജാവേ, ദ്രോണനിൽ പുത്രനെപ്പറ്റി നീ ഒരു വ്യാജത്തൊഴിൽ എടുത്തു (അശ്വത്ഥാ മാഹതഃ കുഞ്ജരാഃ). ആ വ്യാജത്തൊഴിലിന്നു തക്കപ്രവൃത്തിയാണു ഞാൻ ചെയ്തത്. വ്യാജത്താൽ ഞാൻ നിന്നെ നരകവും കാണിച്ചു. അത്രതന്നെ! നീ എപ്രകാരമാണോ അപ്രകാരംതന്നെ ഭീമനും, അർജ്ജുനനും, നകുലസഹദേവന്മാരും, പാഞ്ചാലിയായ കൃഷ്ണയും വ്യാജത്താൽ നരകത്തിൽ പോയതാണ്. വരൂ നരവ്യാഘ്രാ. അവർ പാപത്തിൽനിന്ന് വിമുക്തരായി. നിന്നോട് കൂറുണ്ടായിരുന്നവരിൽ മരിച്ച രാജാക്കന്മാരുണ്ടല്ലോ. അവരെല്ലാം സ്വർഗ്ഗത്തിലെത്തിച്ചേർന്നു ഭരതർഷഭാ, കണ്ടാലും! ആ മഹേഷ്വാസനായ കർണ്ണൻ, സർവ്വശസ്ത്രധരോത്തമനായ കർണ്ണൻ, വലിയ സിദ്ധി നേടി. അവനെപ്പറ്റിയാണല്ലോ നീ ദുഃഖിക്കുന്നത്? സൂര്യപുത്രനായ ആ നരവ്യാഘ്രനെ നീ കാണുക. അവൻ തൻെറ സ്ഥാനത്തെത്തിരിക്കുന്നു. മഹാബാഹോ, അവനെക്കണ്ട് ശോകം കളയുക. ഭ്രാതാക്കളെയെല്ലാവരേയും കണ്ടുകൊള്ളുക. ഭവാൻെറ സുഹൃത്തുക്കളായ രാജാക്കന്മാരെയും സ്വസ്ഥാനത്ത് കണ്ടുകൊള്ളുക. നീ മാനസജ്വരം ഉപേക്ഷിക്കുക. ഭവാൻ കഷ്ടപ്പാട്, നരകം, ആദ്യം ഏറ്റുകഴിഞ്ഞു. ഇനി ഇന്നു മുതൽ ഭവാൻ എന്നോടൊപ്പം വിഹരിച്ചാലും. ശോകം കൂടാതെ നിരാമയനായി വിഹരിച്ചാലും. ഉണ്ണീ, നീ നേടിയ പുണ്യകർമ്മങ്ങൾക്കും, തപസ്സിന്നും ദാനങ്ങൾക്കും ഉള്ള ഫലം മഹാബാഹോ ഭവാൻ കൈക്കൊണ്ടാലും. രാജാവേ, ഇന്നുതന്നെ ദേവഗന്ധർവ്വാപ്സരസ്സുകൾ, വിണ്ണിലായി, മംഗളമായി, വിരജസ്സായി, അംബരഭൂഷണങ്ങളോടുകൂടി, അവർ ഭവാനെ സേവിക്കട്ടെ! ഋദ്ധികൂടിയ രാജസൂയത്താൽ കീഴടക്കിയ ലോകങ്ങളെ ഭവാൻ സ്വീകരിച്ചുകൊള്ളുക. മഹാബാഹോ! തപസ്സിൻെറ ഫലവും സ്വീകരിച്ചുകൊള്ളുക! ഭവാൻെറ ലോകങ്ങൾ രാജാക്കന്മാർക്കുള്ളതിലും മേലെയാണ് യുധിഷ്ഠിരാ! ഹരിശ്ചന്ദ്രനെപ്പോലെ അല്ലയോ പാർത്ഥാ, ഭവാൻ അതിൽ വിഹരിക്കുക. എവിടെയാണോ രാജർഷിയായ മാന്ധാതാവ്, എവിടെയാണോ രാജർഷിയായ ഭഗീരഥൻ, എവിടെയാണോ ദുഷ്യന്തപുത്രനായ ഭരതൻ അവിടെ ആ ദിവ്യമായ ലോകത്ത് ഭവാൻ വിഹരിച്ചാലും. പാർത്ഥാ മൂന്നുലോകത്തിന്നും ശുദ്ധി നല്കുന്നതാണ് ഈ പുണ്യയായ നദി ആകാശഗംഗ! അതിൽ ഭവാൻപോയി മുങ്ങിക്കുളിച്ച് പോന്നാലും രാജാവേ! അതിൽ കുളിച്ചാൽ ഭവാൻെറ മർത്ത്യഭാവം ആ നിമിഷത്തിൽ ഒഴിഞ്ഞുപോകും. ശോകം വിട്ട് ആയാസംകൂടാതെ ഭവാൻ വൈരംതീർന്നവനായി ഭവിക്കും."

വൈശമ്പായനൻ പറഞ്ഞു: "കൗരവേന്ദ്രനായ ധർമ്മരാജാവിനോട് ഇപ്രകാരം ഇന്ദ്രൻ പറഞ്ഞപ്പോൾ ധർമ്മൻ പ്രത്യക്ഷമൂർത്തിയായി തൻെറ പുത്രനോട് ഇപ്രകാരം പറഞ്ഞു: 'ഹേ രാജാവേ, ഹേ മഹാപ്രാജ്ഞാ! എൻെറ മകനേ, ഞാൻ നിന്നിൽ പ്രസാദിച്ചിരിക്കുന്നു. ഭക്തിയാലും, സത്യവാക്കാലും, ദമത്താലും, ക്ഷമയാലും, രാജാവേ, നിൻെറമേൽ ഞാൻ മുമ്പെ പരീക്ഷിച്ചു സ്വഭാവാൽ അല്ലയോ പാർത്ഥാ, ഹേതുക്കൾകൊണ്ട് ഇളക്കാവുന്നവനല്ല നീ. മുമ്പെ ദ്വൈതവനത്തിൽവെച്ച് ചോദ്യാവലികൾകൊണ്ടും പരീക്ഷിച്ചു. അരണിക്കെട്ടിൻെറ കാര്യത്തിനായി നീ വന്നപ്പോൾ. അതും നീ തരണം ചെയ്തു. പാഞ്ചാലിയോടുകൂടി നിൻെറ സഹോദരന്മാരൊക്കെ പോയിട്ടും ഭാരതാ, ഞാൻ നായയുടെ രൂപത്തിൽ വന്ന് നിന്നെ പരീക്ഷിച്ചു. മൂന്നാമതും സോദരന്മാർക്കുവേണ്ടി ഇവിടെ നീ ഉറപ്പിച്ചു പാർക്കുന്നു. അല്ലയോ മഹാഭാഗാ, നീ വിശുദ്ധനാണ്, നീ സുഖിയാണ്, കല്മഷം നീങ്ങിയവനാണ്. പാർത്ഥാ, നിൻെറ സഹോദരന്മാർ നരകത്തിന് അർഹരല്ല. മഹാശയാ, ഇതു ദേവരാജാവായ ഇന്ദ്രൻ കാട്ടിയ ഒരു മായയാണ്. രാജാക്കളെല്ലാം ഉണ്ണീ, നരകം കാണേണ്ടതാണ്. അതുകൊണ്ടാണ് നീ അല്പസമയം ദുർഘടമായ ആ നരകം ഏല്ക്കുവാൻ ഇടയായത്. അർജ്ജുനനും, ഭീമനും, പിന്നെ നകുലസഹദേവന്മാരും പുരുഷർഷഭന്മാരാണ്. ചിരകാലം സത്യവാനും, ശൂരനുമായ കർണ്ണനും നരകത്തിൽ കിടക്കുകയില്ല. രാജപുത്രിയായ

പാഞ്ചാലിയും നരകത്തിൽ കിടക്കുകയില്ല യുധിഷ്ഠിരാ! വരൂ വരൂ, ഭാരതാ ത്രിപഥഗയായ ഗംഗയെക്കാണുക.'

ഇതുകേട്ട് രാജർഷി, നിൻെറ പൂർവ്വപിതാമഹനായ യുധിഷ്ഠിരൻ, ധർമ്മനോടും മറ്റ് ദേവന്മാരോടുംകൂടി നടന്നു. ഋഷിമാർ വാഴ്ത്തുന്ന പുണ്യയും പാവനിയുമായ ദേവഗംഗയിൽ ഇറങ്ങി. അങ്ങനെ രാജാവ് മർത്ത്യദേഹം വിട്ടു. പിന്നെ ധർമ്മരാജാവായ യുധിഷ്ഠിരൻ ദിവ്യവപുസ്സ് നേടി. ആ വെള്ളത്തിൽ മുങ്ങിനിവർന്നപ്പോൾ രാജാവ് വൈരം വിട്ടവനും ദുഃഖങ്ങൾ വിട്ടവനുമായി. പിന്നെ കുരുരാജാവായ യുധിഷ്ഠിരൻ ദേവന്മാരോടും ധർമ്മനോടുംകൂടി പോയി. രാജാവ് മുനിമാരാൽ സ്തുതിക്കപ്പെട്ടു. ആ ശൂരന്മാരായ നരവ്യാഘ്രർ മന്യു തീർന്നവരായി. എല്ലാവരും അവരവരുടെ സ്ഥാനത്തു പാണ്ഡവരും കൗരവരും, അവർക്ക് അർഹിക്കുന്ന സ്ഥാനങ്ങളിൽ സസുഖം വസിച്ചു.

**4. വാസുദേവാദിദർശനം –** വൈശമ്പായനൻ പറഞ്ഞു: "പിന്നെ യുധിഷ്ഠിരരാജാവ്, മരുത്ഗണങ്ങളും സുരർഷികളും സ്തുതിച്ചുപറയുന്നത് കേട്ടുകൊണ്ട് പല കുരുപുംഗവന്മാരും വസിക്കുന്ന സ്ഥലത്തേക്കെത്തി. അവിടെ ബ്രാഹ്മദേഹത്തിൽ സ്വയം ഗോവിന്ദനെ ദർശിച്ചു. മുമ്പെ കണ്ടിട്ടുള്ള സാദൃശ്യംമൂലം ഗോവിന്ദനാണെന്ന് യുധിഷ്ഠിരന്നു മനസ്സിലായി. ദീപ്തമായ ശരീരത്തോടും, പുരുഷൻെറ ആകൃതിയിലും, ചക്രാദികളായ അസ്ത്രശസ്ത്രങ്ങളോടുംകൂടിയവനായി കാണപ്പെട്ടു. തേജസ്വിയായ അർജ്ജുനൻ സമീപത്തിലുമായി കാണപ്പെട്ടു. അങ്ങനെ കൗന്തേയൻ മധുസൂദനനെ ദർശിച്ചു. ദേവപൂജിതരായ കൃഷ്ണാർജ്ജുനന്മാർ യുധിഷ്ഠിരനെ നേരിട്ടു കണ്ടു. ശരിക്കുള്ള പൂജയാൽ ആ നരവ്യാഘ്രർസ്വീകരിച്ചു. മറ്റൊരിടത്തു ശസ്ത്രധരശ്രേഷ്ഠനായ കർണ്ണനെ ദ്വാദശാദിത്യന്മാരോടൊന്നിച്ച് ആ കുരുനന്ദനൻ കണ്ടു. പിന്നെ മറ്റൊരിടത്തായി മരുത്ഗണങ്ങളോടൊപ്പം ആ ദേഹത്തോടുകൂടി വിഭുവായ ഭീമസേനനെയും കണ്ടു. മൂർത്തിമാനായ വായുവിൻെറ സമീപത്ത് ദിവ്യമൂർത്തിയും യോഗ്യനുമായ ഭീമനെ, പരമമായ സിദ്ധിനേടിയ മഹാനെ, പരമമായ ശ്രീയോടുകൂടി ദർശിച്ചു. അശ്വികൾക്കു സമീപത്തിൽ സ്വന്തം തേജസ്സുകൊണ്ടു ദീപ്തരായി നകുലസഹദേവന്മാരെ കൗരവൻ ദർശിച്ചു. പിന്നെ പത്മോത്പലമാല ചാർത്തിയ കൃഷ്ണയെ കണ്ടു. വപുസ്സുകൊണ്ടു വിണ്ണിൽക്കയറുന്ന സൂര്യകാന്തിയെന്നവിധം അവളെ ദർശിച്ചു. അവളെപ്പറ്റിയുള്ള വിവരങ്ങൾ കേൾക്കുവാൻ യുധിഷ്ഠിരരാജാവ് ആഗ്രഹിച്ചു. ദേവേശ്വരനായ ഭഗവാൻ ഇന്ദ്രൻ അപ്പോൾ അവനോട് പറഞ്ഞു: 'ശ്രീദേവി ദ്രൗപദിയുടെ രൂപത്തിൽ മാനുഷരൂപം കൈക്കൊണ്ടതാണ്. അല്ലയോ ധർമ്മജാ, ഭവാനുവേണ്ടി ലോകകാന്തയായ അവൾ പുണ്യയോനിജയായി ഭൂമിയിൽ ജന്മമെടുത്തതാണ്. ശിവൻ നിങ്ങളുടെ രതിക്കുവേണ്ടി അവളെ സൃഷ്ടിച്ചതാണ്. ഭവാന്മാർ അവളോടുകൂടി വസിച്ചു. പാഞ്ചാലി പ്രസവിച്ച അഞ്ചുപേരും മഹാഭാഗരും അനലോപമരും, ഓജസ്വികളുമാണ് രാജാവേ! ഇനി ഗന്ധർവ്വരാജാവായ ധൃതരാഷ്ട്രനെ നോക്കൂ! മനീഷിയായ ഇവനാകുന്നു ഭവാൻെറ അച്ഛൻെറ ജ്യേഷ്ഠൻ എന്നു ധരിക്കണം. ഇതാ ഭവാൻെറ ജ്യേഷ്ഠനായ കൗന്തേയൻ കർണ്ണൻ! ശ്രേഷ്ഠനായ ആ സൂര്യപുത്രൻ, രാധേയൻ എന്ന പേരിൽ അറിയപ്പെട്ടിരുന്ന ഭവാൻെറ ജ്യേഷ്ഠനാണ്. ആദിത്യതുല്യനായ ആ മഹാപുരുഷൻ പോകുന്നത് നോക്കുക! സാദ്ധ്യരും, വിശ്വേദേവകളും മരുത്ഗണങ്ങളും ചേർന്നവരിൽ അല്ലയോ രാജേന്ദ്രാ, വൃഷ്ണ്യന്ധകരഥീന്ദ്രന്മാരെ ദർശിച്ചാലും. ചന്ദ്രൻെറ കൂടെ അജയ്യനായ സൗഭദ്രനെ കണ്ടാലും. തിങ്കളിൻെറ കാന്തിയോടെ ആ ധനുർദ്ധരൻ നില്ക്കുന്നതു നോക്കൂ!

മഹേഷ്വാസനായ പാണ്ഡു, കുന്തിയോടും മാദ്രിയോടുമൊത്ത് വിമാനത്തിൽക്കയറി എൻെറ സമീപത്തേക്ക് എന്നും വരാറുണ്ട്. വസുക്കളോടുകൂടി ഭവാൻ ശന്തനുപുത്രനായ ഭീഷ്മനെ കാണുക! ബൃഹസ്പതിയുടെ സമീപത്ത് നിങ്ങളുടെ ഗുരുവായ ദ്രോണനെക്കാണുക! ഇവരും മറ്റു രാജാക്കളും ഭവാൻെറ യോധന്മാരായിരുന്നു പാണ്ഡവാ! അവർ ഗന്ധർവ്വരോടും, യക്ഷന്മാരോടും, മറ്റു പുണ്യജനങ്ങളോടുംകൂടി പോകുന്നു. ചിലർ ഗുഹ്യകന്മാരുടെ ഗതിയെ പ്രാപിച്ചു നരാധിപാ! ദേഹംവെടിഞ്ഞ ഇവർ പുണ്യമായ വാക്കുകൊണ്ടും, പുണ്യമായ കർമ്മംകൊണ്ടും, പുണ്യമായ ബുദ്ധികൊണ്ടും സ്വർഗ്ഗംനേടിയവരാണ്."

**5. സ്വർഗ്ഗഗതിവിവരണം –** ജനമേജയൻ പറഞ്ഞു: "മഹാത്മാക്കളായ ഭീഷ്മദ്രോണന്മാരും, ധൃതരാഷ്ട്രരാജാവും, വിരാടദ്രുപദന്മാരും, ശംഖനും, ഉത്തരനും, ധൃഷ്ടകേതുവും, ജയൽസേനനും, സത്യജിത്തുരാജാവും, ദുര്യോധനൻെറ പുത്രന്മാരും, സൗബലനായ ശകുനിയും, വീരന്മാരായ കർണ്ണപുത്രന്മാരും, ജയദ്രഥരാജാവും, ഘടോല്ക്കചൻ മുതലായവരും, പിന്നെ പേർപറഞ്ഞ മറ്റു മന്നവന്മാരും ദീപ്തമൂർത്തികളായിരുന്നുവല്ലോ. അവർ സ്വർഗ്ഗത്തിൽ എത്രനാൾ വസിച്ചു? അതും ഭവാൻ എന്നോടു പറയുക. അവർക്ക് സ്വർഗ്ഗത്തിൽ എന്നേക്കും സ്ഥാനം ഉണ്ടോ? അല്ലയോ ദ്വിജോത്തമാ, കർമ്മങ്ങൾ തീർന്നതിന്നുശേഷം എന്തു ഗതിയാണ് ആ നരർഷഭർ പിന്നെ നേടിയത്? ദ്വിജസത്തമാ, അത് പറഞ്ഞുകേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. ദീപ്തമായ തപസ്സുകൊണ്ട് അവയെല്ലാം ഭവാൻ കാണുന്നുണ്ടല്ലോ?"

സൂതൻ പറഞ്ഞു: "എന്ന് ജനമേജയൻ പറഞ്ഞതുകേട്ട് മഹാനായ വ്യാസൻ സമ്മതിച്ചപ്രകാരം ആ നരാധിപനോട് ബ്രഹ്മർഷിയായ വൈശമ്പായനൻ പറയുവാൻ തുടങ്ങി."

വൈശമ്പായനൻ പറഞ്ഞു: "അവരവരുടെ കർമ്മങ്ങൾ അനുഭവിച്ചുകഴിഞ്ഞാൽ പിന്നെ ആർക്കും തൻെറ സ്വന്തം പ്രകൃതിയിലേക്കു തിരിച്ചുവരുവാൻ സാധിക്കുന്നതല്ല രാജാവേ! നീ നല്ല ഒരു ചോദ്യമാണ് ചോദിച്ചത്. രാജാവേ, ദേവഗുഹ്യമായ ഒരു കാര്യം ഞാൻ പറയാം, അത് ഭവാൻ കേൾക്കുക. ഭരതർഷഭാ തേജസ്വിയും, ദിവ്യദൃഷ്ടിയുള്ളവനും, പ്രതാപവാനും, പുരാണമുനിയും, അഗാധബുദ്ധിയും, സർവ്വജ്ഞനും, കർമ്മഫലഗതികണ്ടവനുമായ വ്യാസൻ സവിസ്തരം പറഞ്ഞുതന്നു. കർമ്മത്തിൻെറ അവസാനത്തിൽ എന്തു സംഭവിക്കുമെന്ന് അറിഞ്ഞവനാണ് അദ്ദേഹം. അദ്ദേഹം പറഞ്ഞത് അവതാരം എന്തിന്നുവേണ്ടി സ്വീകരിച്ചുവോ, ആ കർമ്മം തീർന്നപ്പോൾ അവരെല്ലാം അവരവരുടെ ആദ്യഭാവത്തിൽത്തന്നെ ചെന്നു ലയിച്ചു എന്നാണ്.

മഹാതേജസ്വിയായ ഭീഷ്മൻ വസുക്കളിൽ ചെന്നു ലയിച്ചു ഭാരതാ! വസുക്കൾ എട്ടുപേരാണ്, ആ വസുക്കളോടു ചേർന്നു. ആംഗിരസനായ ദ്രോണൻ ബൃഹസ്പതിയിൽ ചേർന്നു. മരുത്ഗണത്തിൽ കൃതവർമ്മാവ്, ഹാർദ്ദിക്യൻ ചെന്നുചേർന്നു. സനൽക്കുമാരനിൽ ശരിയാംവിധം പ്രദ്യുമ്നൻ ചെന്നുചേർന്നു. ധൃതരാഷ്ട്രൻ ധനേശ്വരൻെറ ദുർല്ലഭമായ സ്ഥാനത്ത് ചെന്നുചേർന്നു. ധൃതരാഷ്ട്രനോടുകൂടി ഗാന്ധാരിയും അവിടെ ചെന്നെത്തി. പാണ്ഡു ശക്രാലയത്തിൽ രണ്ടു ഭാര്യമാരോടുംകൂടി ചെന്നെത്തി. വിരാടദ്രുപദന്മാരും, ധൃഷ്ടകേതു എന്ന രാജാവും, നിശഠൻ, അക്രൂരൻ, സാംബൻ, ഭാനുകമ്പൻ, വിദൂരഥൻ, ഭൂരിശ്രവസ്സ്, ശലൻ, മറ്റുരാജാക്കന്മാരും, കംസനും – അപ്രകാരം ഉഗ്രസേനനും, വസുദേവനും, ഭ്രാതാവായ ശംഖനോടുകൂടെ നരപുംഗവനായ ഉത്തരനും, ഈ നരോത്തമന്മാരെല്ലാം വിശ്വേദേവകളിൽ

ചെന്നുചേർന്നു. തേജസ്വിയായ വർച്ചസ്സ് എന്നു പേരുള്ള പ്രതാപവാനായ സോമപുത്രൻ ക്ഷത്രധർമ്മത്താൽ മറ്റാർക്കും സാധിക്കാത്തവിധം പോരാടി. മഹാരഥനായ ആ ധർമ്മാത്മാവ് കർമ്മാന്തത്തിൽ ആ മഹാരഥൻ, ചന്ദ്രനിൽ ചെന്നുചേർന്നു. കർണ്ണൻ മരിച്ചിട്ടു സൂര്യനിൽ ചെന്നുചേർന്നു നരർഷഭാ!

ശകുനി ദ്വാപരനിലായി. ധൃഷ്ടദ്യുമ്നൻ അഗ്നിയിൽ ചേർന്നു. പിന്നെ ധൃതരാഷ്ട്രപുത്രന്മാർ ബലോല്ക്കടരായ യാതുധാനന്മാരായിരുന്നു. ഋദ്ധിമാന്മാരായ ആ വീരന്മാർ ശസ്ത്രപൂതരായി സ്വർഗ്ഗത്തിൽ എത്തി. ധർമ്മനിൽ വിദുരൻ ചെന്നു. രാജാവായ ധർമ്മപുത്രനും അപ്രകാരംതന്നെ ധർമ്മനിൽ ചെന്നു ലയിച്ചു. ഭഗവാനും ദേവനുമായ അനന്തൻ (രാമൻ) രസാതലത്തിലെത്തി. അവൻ പിതാമഹൻെറ നിയോഗത്താൽ, യോഗത്താൽ ഭൂമിയെ താങ്ങുന്നവനാണ്. സാക്ഷാൽ ദേവദേവേശനായ നാരായണൻെറ അംശമാണ് കൃഷ്ണൻ. കർമ്മത്തിൻെറ അന്തത്തിൽ അവൻ നാരായണനിൽത്തന്നെ ലയിച്ചു. വാസുദേവൻെറ ഭാര്യമാരായ പതിനാറായിരം സ്ത്രീകൾ അക്കാലത്ത് സരസ്വതിയിൽ മുങ്ങി ജനമേജയാ! അങ്ങനെ അവർ ദേഹംവെടിഞ്ഞ് സ്വർഗ്ഗത്തിലെത്തി. അവർ പിന്നെ അപ്സരസ്ത്രീകളായി വാസുദേവനെ സേവിച്ചു. ആ മഹായുദ്ധത്തിൽ മരിച്ച വീരന്മാരായ മഹാരഥന്മാർ, ഘടോല്ക്കചൻ മുതലായവർ, ദേവന്മാരിലും, യക്ഷന്മാരിലും ചെന്നുചേർന്നു. ദുര്യോധനനെ സഹായിച്ച മുമ്പെ പറഞ്ഞ രാക്ഷസന്മാർ ക്രമത്തിൽ മുഖ്യലോകങ്ങളെ പ്രാപിച്ചു രാജാവേ! ദേവരാജൻെറ ഗൃഹവും, ധീമാനായ വൈശ്രവണൻെറ ഗൃഹവും, പാശിയുടെ ലോകങ്ങളും അപ്രകാരം പുരുഷർഷഭന്മാർ പ്രവേശിച്ചു. മഹാദ്യുതേ, ജനമേജയാ, ഭവാനോട് ഇതൊക്കെ ഞാൻ വിസ്തരിച്ചു പറഞ്ഞു. പാണ്ഡവന്മാരുടെയും കൗരവന്മാരുടെയും ചരിത്രം ഭവാൻ കേട്ടുവല്ലോ ഭരതർഷഭാ!"

സൂതൻ പറഞ്ഞു: "ഇതു കേട്ട് ബ്രാഹ്മണരേ, ജനമേജയരാജാവ് യജ്ഞകർമ്മങ്ങൾക്കിടയിൽ വളരെയധികം അത്ഭുതപ്പെട്ടു. ആ രാജാവിൻെറ കർമ്മം യാജകന്മാർ യഥാവിധി നിർവ്വഹിച്ചു. ആസ്തികനും പ്രീതനായി സർപ്പങ്ങളെ വിടുവിച്ചു. ധാരാളം ദക്ഷിണനല്കി രാജാവ് ദ്വിജന്മാരെ പ്രീതരാക്കി. രാജാവിൻെറ പൂജയും സൽക്കാരവുമൊക്കെ കൈക്കൊണ്ട് അവർ വന്നവഴിക്കു പോവുകയും ചെയ്തു.

ആ വിപ്രരെ സസന്തോഷം വിട്ടയച്ചതിന്നുശേഷം ജനമേജയരാജാവ് തക്ഷശില എന്ന സ്ഥലംവിട്ട് ഹസ്തിനപുരിയിൽ എത്തി.

വൈശമ്പായനൻ കീർത്തിച്ച കഥയൊക്കെ ഞാൻ നിന്നോടു പറഞ്ഞു. വ്യാസൻെറ നിർദ്ദേശപ്രകാരം ജനമേജയൻ സർപ്പസത്രത്തിൽവെച്ചു പറഞ്ഞതാണിത്.

ഈ ഇതിഹാസം പുണ്യവും പവിത്രവും ഏറ്റവും ഉത്തമവുമാണ്. സത്യവാക്കായ കൃഷ്ണദ്വൈപായനൻ നിർമ്മിച്ചതാണ് ഈ ഇതിഹാസം രാജാവേ! സർവ്വജ്ഞനും ശാസ്ത്രവിധി അറിയുന്നവനും, സത്തായവനും, ധർമ്മവിത്തമനും, അതീന്ദ്രിയനും, ശുചിയും, തപസ്വിയും, ഭാവിതാത്മാവും, സാംഖ്യയോഗജ്ഞാനമുള്ളവനും, ഐശ്വര്യവാനുമായ ആ ഋഷി തീർത്തതാണ് ഇത്. അനേകതന്ത്രസംബുദ്ധമായ ദിവ്യദൃഷ്ടികൊണ്ടു കണ്ട്, പാണ്ഡവന്മാരുടെയും മറ്റ് മന്നവന്മാരുടെയും പേരിനെ പ്രകീർത്തിക്കുവാൻ ഋഷിപുംഗവൻ തീർത്താണ് ഈ ഇതിഹാസം.

പർവ്വംതോറും വിദ്വാനായ പുരുഷൻ ഇത് നിത്യവും വായിച്ചു കേൾപ്പിക്കുന്നതായാൽ പാപംവിട്ട് സ്വർഗ്ഗംനേടി അവൻ ബ്രഹ്മമായി ഭവിക്കും. ഈ കൃഷ്ണവേദം മുഴുവൻ ശ്രദ്ധയോടെ ഇരുന്നു കേൾക്കുന്നതായാൽ ബ്രഹ്മഹത്യ മുതലായ പാപഘങ്ങൾ ഒരു കോടി ചെയ്തവനായാലും, അതൊക്കെ തീർന്നുപോകുന്നതാണ്. ശ്രാദ്ധത്തിൽ ഒരു പാദമെങ്കിലും ഇത് വിപ്രരെ കേൾപ്പിച്ചാൽ അവൻെറ പിതൃക്കൾ ഉണ്ടതായ അന്നവും പാനവും അക്ഷയമായി ഭവിക്കുന്നതാണ്. ഇന്ദ്രിയത്താലും മനസ്സാലും പകൽ വന്നുചേർന്ന പാതകം മഹാഭാരതം വായിച്ചാൽ രാത്രിയാകുന്നതിന്നു മുമ്പെതന്നെ തീർന്നുപോകും. സ്ത്രീകളോടൊത്ത് രാത്രികാലങ്ങളിൽ അന്ന് താൻ ചെയ്ത പാതകം മഹാഭാരതം വായിച്ചാൽ ഉദിക്കുന്നതിന്നു മുമ്പുതന്നെ തീരുന്നതാണ്. 'മഹത്താണ് ഭാരത'രുടെ ജന്മം. അതുകൊണ്ട് 'മഹാഭാരതം' എന്ന് ഈ ഇതിഹാസത്തിന്നു പേരുണ്ടായി. 'മഹത്ത്വ'ത്താലും 'ഭാരത്വാ'ലും 'മഹാഭാരതം' എന്നു പേരുണ്ടായി. ഇതിൻെറ നിരുക്തം അറിയുന്നതായാൽ അവന്നു സകല പാപങ്ങളും തീരുന്നതാണ്. പതിനെട്ടു പുരാണങ്ങളിലും ഇതിലുള്ളപോലെ ധർമ്മാർത്ഥകാമമോക്ഷകാര്യങ്ങളെക്കുറിച്ച് പ്രതിപാദിക്കുന്നില്ല. മോക്ഷാർത്ഥികളായ ബ്രാഹ്മണരും ക്ഷത്രിയരും ഗർഭിണിയായ സ്ത്രീയും ഈ ഇതിഹാസം കേൾക്കേണ്ടതാണ്. ഇതു വായിക്കുന്നവൻെറ പാപങ്ങൾ ഒഴിഞ്ഞുപോകും; അവൻ ധർമ്മികനാവും; ധർമ്മാർത്ഥകാമങ്ങൾ നേടും; മോക്ഷവും പ്രാപിക്കും. ഇതിലുള്ളത് മറ്റു പലതിലും കാണും. എന്നാൽ ഇതിലില്ലാത്തത് ഒരിടത്തും കാണുകയില്ല. 'ജയം' എന്നു പേരുള്ള ഈ ഇതിഹാസം മോക്ഷകാമുകർ എല്ലാവരും കേൾക്കണം. ബ്രാഹ്മണരും ക്ഷത്രിയരും, ഗർഭമുള്ള സ്ത്രീകളും കേൾക്കണം. സ്വർഗ്ഗം കാംക്ഷിക്കുന്നവൻ സ്വർഗ്ഗം നേടും. ജയം കാംക്ഷിക്കുന്നവൻ ജയം നേടും. ഭാഗ്യമുള്ള മകനെയോ, ഭാഗ്യമുള്ള മകളെയോ ഗർഭമുള്ളവൾ പ്രസവിക്കും. ആ കൃഷ്ണദ്വൈപായനമഹർഷി, മോക്ഷത്തിൻെറ മൂർത്തിയായ വ്യാസൻ, ഈ ഭാരതം ഒതുക്കി ചുരുക്കി ധർമ്മകാംക്ഷമൂലം നിർമ്മിച്ചു. അറുപതുലക്ഷം പദ്യങ്ങൾകൊണ്ട് മറ്റൊരു സംഹിതയും തീർത്തു. അതിൽ മുപ്പതുലക്ഷംകൊണ്ടുള്ളത് ദേവലോകത്തു നില്ക്കുന്നു. പതിനഞ്ചുലക്ഷംകൊണ്ടുള്ളത് പിതൃലോകത്തും നില്ക്കുന്നു. യക്ഷലോകത്തിൽ പതിന്നാലുലക്ഷംകൊണ്ടുള്ളതും നില്ക്കുന്നു. മർത്ത്യലോപത്ത് നിർമ്മിച്ച മഹാഭാരതം ഒരു ലക്ഷം ശ്ലോകങ്ങൾ മാത്രം അടങ്ങിയതാണ്. ദേവന്മാർക്കു മഹാഭാരതം ചൊല്ലിക്കൊടുത്തത് നാരദനാണ്. പിതൃക്കൾക്ക് ചൊല്ലിക്കേൾപ്പിച്ചത് ദേവലനാണ്. ശുകൻ യക്ഷന്മാർക്കും ആശരന്മാർക്കും ചൊല്ലിക്കേൾപ്പിച്ചു. മർത്ത്യരിൽ മഹാഭാരതം ചൊല്ലിക്കേൾപ്പിച്ചത് വൈശമ്പായനനാണ്.

പുണ്യമായ ഈ ഇതിഹാസം വളരെ അർത്ഥങ്ങൾ ചേർന്നതും വേദസമ്മിതവുമാണ്. വേദതുല്യമാണ്. വ്യാസപ്രോക്തമായ ഈ ഇതിഹാസം ബ്രാഹ്മണനെ മുന്നിൽ നിർത്തി ചൊല്ലിക്കേൾപ്പിക്കുകയാണെങ്കിൽ അവൻ വലിയ ആഗ്രഹങ്ങൾ നേടും, കീർത്തിനേടും, പിന്നെ പരമമായ സിദ്ധിയും നേടുന്നതാണ് ശൗനകാ! എനിക്ക് അതിൽ യാതൊരു സംശയവുമില്ല.

ഭാരതം പഠിക്കുന്നത് പുണ്യമാണ്. അതിൽ ഒരു പാദം ചൊല്ലുന്നതുപോലും പുണ്യമാണ്. ഭക്തിശ്രദ്ധകളോടെ അത് ചൊല്ലിക്കേൾപ്പിക്കുന്നതും നല്ലതാണ്. ശുദ്ധമായ ശ്രദ്ധയുള്ളവന്നു സകലപാപവും തീരുന്നതാണ്.

മഹർഷി, ഭഗവാൻ വ്യാസൻ, മുൻപ് ഈ സംഹിത നിർമ്മിച്ചു. നാലു വേദങ്ങളോടുകൂടി, ആ ഭാരതസംഹിത വ്യാസൻ തൻെറ പുത്രനായ ശുകനോടുകൂടി ചൊല്ലി.

ആയിരം അമ്മമാരും, ആയിരം പിതാക്കന്മാരും, നൂറു നൂറു പുത്രന്മാരും, നൂറുനൂറു ഭാര്യമാരും സംസാരത്തിൽ

മുഴകി ലോകത്തിൽ ജീവിച്ചു. ലോകംവിട്ടുപോവുകയും ചെയ്തു. മറ്റുള്ളവരും വന്നുചേരുന്നു, ജീവിക്കുന്നു, പോകുന്നു. മൂഢന്ന് ആയിരമായിരം സന്ദർഭങ്ങൾ ഹർഷിക്കുന്നതിന്നും, നൂറുനൂറു സന്ദർഭങ്ങൾ ദുഃഖിക്കുന്നതിന്നും ദിനം തോറും ഉണ്ടാകുന്നു. എന്നാൽ പണ്ഡിതനെ അവ രണ്ടും ബാധിക്കുന്നില്ല. ഞാൻ കൈപൊക്കി ഉച്ചത്തിൽ വിളിച്ചു പറയുന്നു, എന്നാൽ ഒരു മനുഷ്യനും അതു കേൾക്കുന്നില്ല! 'അർത്ഥവും കാമവും ധർമ്മത്തിൽനിന്നാണ് ഉണ്ടാകുന്നത്. അർത്ഥത്തെയും കാമത്തെയും കാംക്ഷിക്കുന്ന നിങ്ങൾ എന്തുകൊണ്ട് ധർമ്മത്തെ സേവിക്കുന്നില്ല!'

കാമം, ഭയം, ലോഭം എന്നിവയാൽ ധർമ്മം ഒരിക്കലും ജീവിതത്തിന്നുപോലും മർത്ത്യർ ഉപേക്ഷിക്കരുത്. മരിക്കുമെങ്കിൽ മരിക്കട്ടെ! മരിക്കുമെന്നു വന്നാൽപ്പോലും ധർമ്മത്തെ ഉപേക്ഷിക്കരുത്. ദുഃഖവും സുഖവും നിത്യങ്ങളല്ല, ശാശ്വതമല്ല. ധർമ്മം ശാശ്വതമായിട്ടുള്ളതാണ്. അതിന്ന് ഒരിക്കലും നാശമില്ല! ജീവൻ ശാശ്വതമാണ്. ജീവനെ പ്രത്യക്ഷമാക്കിയ ഹേതു ശാശ്വതമല്ല. ഈ ഭാരതഗായത്രി പ്രഭാതത്തിൽ എഴുന്നേറ്റ് ജപിക്കുകയാണെങ്കിൽ അവന്ന് ഭാരതം മുഴുവൻ പാരായാണംചെയ്യുന്നവന്നു ലഭിക്കുന്ന ഫലം സിദ്ധിക്കുന്നതാണ്. ബ്രഹ്മസായൂജ്യം ലഭിക്കുന്നതുമാണ്. മഹാസമുദ്രം എപ്രകാരമാണോ രത്നാകരമായി വിലസുന്നത്, ഹിമാലയം എപ്രകാരമാണ് രത്നാകരമായി വിളങ്ങുന്നത്, അതുപോലെതന്നെ വിശേഷപ്പെട്ട രത്നങ്ങളുടെ ആകാരമാണ് മഹാഭാരതവും. മഹാഭാരതം തത്ത്വരത്നങ്ങളുടെ ഒരു നിധിയാണ്. കൃഷ്ണദ്വൈപായനവിരചിതമായ ഈ വേദാഗമം വിദ്വാനായ പുരുഷൻ ചൊല്ലിക്കേൾപ്പിച്ചാൽ അവൻ അർത്ഥങ്ങളെ നേടും. ഈ ഭാരതാഖ്യാനം വളരെ ശ്രദ്ധയോടെ പഠിക്കുന്നതായാൽ അവന്ന് പരമമായ സിദ്ധി ലഭിക്കുന്നതാണ്. അതിൽ ഒട്ടും സംശയമില്ല.

വ്യാസഭഗവാനാൽ വിരചിതമായ, ചുണ്ടിൽ ഏന്തിയ, ഈ വേദം, ഈ ഭാരതം അപ്രമേയമാണ്, പുണ്യമാണ്, പവിത്രമാണ്, പാപഹരമാണ്, ശിവമാണ്. ഈ ഭാരതം ചൊല്ലിക്കേൾക്കുന്നതായാൽ അവൻ പിന്നെ പുഷ്കരതീർത്ഥത്തിൽ എന്തിന്ന് സ്നാനംചെയ്യണം? തീർത്ഥസ്നാനം ചെയ്യേണ്ടതായ ആവശ്യമില്ലതന്നെ!

## മഹാഭാരതശ്രവണവിധി

ജനമേജയൻ പറഞ്ഞു: "ഭഗവാനേ, വിദ്വാനായവൻ എങ്ങനെയാണ് ഭാരതത്തെ കേൾക്കേണ്ടത്? എന്താണ് സിദ്ധിക്കുന്ന ഫലം? എതു ദേവന്മാരെയാണ് പാരായണം ചെയ്യുമ്പോൾ പൂജിക്കേണ്ടത്? ഓരോ പർവ്വവും വായിച്ചു തീരുമ്പോൾ, എന്തു ദാനമാണു നൽകേണ്ടത്? വായിക്കുവാൻ ഒരുങ്ങുന്നവൻ ഏതുവിധം നിഷ്ഠയോടുകൂടിയവനാകണം ഭഗവാനേ, എല്ലാം വിസ്തരിച്ചു പറഞ്ഞുതരണേ!"

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ഭാരതപാരായണത്തിൻെറ വിധിയും ഫലവും ഞാൻ പറയാം, ഭവാൻ ചോദിച്ചുവല്ലോ. കേട്ടാലും! സ്വർഗ്ഗത്തിൽനിന്നു ദേവകൾ ഭൂമിയിലേക്ക് വിനോദത്തിന്നായി, കളിക്കുന്നതിന്നായി വന്നു. അവർ ആ ലീലകളൊക്കെ കഴിഞ്ഞ് മടങ്ങിപ്പോവുകയും ചെയ്തു. അത്ഭുതം! അതു ഞാൻ ഭവാനോട് പറയാം. ഋഷികളുടെയും ദേവകളുടെയും അവതാരം, ഭൂമിയിൽ അവർ വന്ന സംഭവം, ചുരുക്കമായി പറയാം. കേട്ടുകൊള്ളുക! ഭാരതത്തിൽ എന്തൊക്കെയാണു കാണുന്നത്? രുദ്രന്മാർ, സാദ്ധ്യന്മാർ, വിശ്വേദേവകൾ, ആദിത്യന്മാർ, അശ്വിനീദേവന്മാർ, ലോകപാലകന്മാർ, മഹർഷികൾ, ഗുഹ്യകന്മാർ, ഗന്ധർവ്വന്മാർ, വിദ്യാധരന്മാർ, ഭുജംഗന്മാർ, സിദ്ധന്മാർ, ധർമ്മൻ, സ്വയംഭൂവ്, കാത്യായനീവരനായ മുനി, പർവ്വതങ്ങൾ, സമുദ്രങ്ങൾ, നദികൾ, അപ്സരസ്സുകൾ ഗ്രഹങ്ങൾ, സംവത്സരങ്ങൾ, അയനങ്ങൾ, ഋതുക്കൾ എല്ലാ സുരാസുരന്മാരുംചേർന്ന ചരാചരങ്ങളടങ്ങിയ ജഗത്തും-ഇവയെല്ലാം ഒന്നിച്ച് ഒരിടത്തു കാണണമെങ്കിൽ നിങ്ങൾ ഭാരതം നോക്കുവിൻ. അവരുടെ നില നിങ്ങൾ കേൾക്കുകയാണെങ്കിൽ, നാമകർമ്മാനുകീർത്തനം കേൾക്കുകയാണെങ്കിൽ, ഘോരമായ പാപംചെയ്തവനാണെങ്കിൽപ്പോലും, അവനിൽനിന്ന് ആ പാപമൊക്കെ വിട്ട് ഒഴിഞ്ഞുപോകുന്നതാണ്.

ക്രമത്തിൽ ആദ്യംമുതൽ ശരിയായവിധം ഈ ഇതിഹാസം ശ്രവിക്കുന്ന ശുചിയായ സംയതാത്മാവ് ഭാരതം മുഴുവനും കേട്ടുകഴിഞ്ഞാൽ അവൻ വലിയ പുണ്യാത്മാവായി എന്നു ധരിക്കണം. അങ്ങനെയുള്ളവൻ ബ്രാഹ്മണന്ന് ശ്രാദ്ധം നൽകണം. യഥാശക്തി ഭക്തിയോടെ, മഹാദാനങ്ങൾ നൽകണം. പലമാതിരി രത്നങ്ങൾ നൽകണം. പശുക്കളെ കറക്കുവാനുള്ള ഓട്ടുപാത്രം, നല്ല പശുക്കൾ, ചമയിച്ച കന്യകമാർ, എല്ലാ കാമ്യമായ ഗുണങ്ങളും തികഞ്ഞ പലമാതിരി രഥങ്ങൾ, വിചിത്രമായ ഭവനങ്ങൾ ഭൂമി, വസ്ത്രങ്ങൾ, കാഞ്ചനം, വാഹനങ്ങൾ, മത്തഗജങ്ങൾ, കുതിരകൾ, കട്ടിലുകൾ, പല്ലക്കുകൾ, അലങ്കരിച്ച തേരുകൾ, ഗൃഹത്തിൽ ശ്രേഷ്ഠമായി, വിലയുള്ള എന്തു വസ്തുവുണ്ടോ അവയൊക്കെ വിപ്രന്മാർക്കു നൽകണം. തന്നെയും തൻെറ ഭാര്യയെയും മക്കളെയും അങ്ങനെയുള്ള ബ്രാഹ്മണർക്കായി ദാനചെയ്യണം. ക്രമത്തിൽ ഈ ഇതിഹാസം സശ്രദ്ധം ശുചിയായി വായിച്ചുതീർത്തവൻ വളരെ ശ്രദ്ധയോടെ മുൻപറഞ്ഞവയെ നൽകണം. ശക്തിപോലെയുള്ളത് എത്രയും വിനയത്തോടെ സന്തുഷ്ടനായി, കേൾക്കാൻ ആഗ്രഹിക്കുന്നവനായി, നിശ്ചലനായി നൽകണം. സത്യവും ആർജ്ജവവുമുള്ളവൻ, ദാന്തൻ, ശുചി, പരിശുദ്ധൻ, ശ്രദ്ധാലു, ജിതക്രോധൻ ഇങ്ങനെയുള്ളവൻ ഭാരതപാരായാണംമൂലം സിദ്ധനായി ഭവിക്കും. ശുചിയും, സൗശീല്യവും, സദാചാരവുമുള്ളവനും, ശുഭ്രമായ വസ്ത്രംധരിക്കുന്നവനും, ജിതേന്ദ്രിയനും, സംസ്കൃതനും, സർവ്വശാസ്ത്രജ്ഞനും, ശ്രദ്ധാവാനും, അനസൂയകനും, രൂപവാനും, സുഭഗനും, ദാന്തനും, സത്യവാദിയും, ജിതേന്ദ്രിയനും, ദാനമാനങ്ങളാൽ വശ്യനുമായിരിക്കണം മഹാഭാരതം വായിക്കുന്നവൻ. മഹാഭാരതം വായിക്കുന്നവൻ ആദ്യമായി സ്വസ്ഥനായി നല്ല ഒരു ഇരിപ്പടത്തിൽ മനസ്സിൽ ശാന്തതയോടെ എല്ലാവിധ അസ്വസ്ഥതകളിൽനിന്നും വിമുക്തനായി നല്ല ശ്രദ്ധയോടെ ഇരുന്നു വായന തുടരണം. വായന വളരെ താമസത്തോടെ ഓരോ അക്ഷരം പെറുക്കി വായിക്കരുത്. വളരെ പണിപ്പെട്ട് കൂട്ടി വായിക്കുവാൻ ബുദ്ധിമുട്ടുന്നമട്ടിൽ ശബ്ദമുണ്ടാക്കി വായിക്കരുത്. അതിവേഗത്തിൽ വായിക്കരുത്. ശാന്തമായി, വേണ്ടുവോളം, ധീരമായി അക്ഷരത്തെറ്റുകൂടാതെ ഊർജ്ജിതമായി, വർണ്ണവും വാക്കും വേർതിരിച്ചു കേൾക്കത്തക്കവണ്ണം സ്വരവും ഭാവവും ചേർന്നവിധം, അറുപത്തിമൂന്നു വർണ്ണങ്ങൾ ചേർന്ന്, എട്ടു സ്ഥാനംകൊണ്ട് ഉച്ചരിച്ചു വായിക്കണം. നാരായണനെയും, നരോത്തമനായ നരനേയും, സരസ്വതീദേവിയേയും വ്യാസനേയും നിനച്ച്, ജയം എന്നുകൂടിപ്പേരുള്ള മഹാഭാരതം വായിക്കുവാൻ തുടങ്ങണം. ഇപ്രകാരം പറയുന്നവനിൽനിന്നുവേണം ഭാരതം കേൾക്കുവാൻ. അങ്ങനെ നിയമസ്ഥനും ശുചിയുമായ ശ്രോതാവ് ഭാരതം ചൊല്ലിക്കേട്ടാൽ ഫലം ഏല്ക്കുന്നതാണ്. ആദ്യപാരായണം കഴിഞ്ഞാൽ ആ വിദ്വാൻ ബ്രാഹ്മണർക്ക് വേണ്ടുവോളം ദാനങ്ങൾ

നല്കണം. എന്നാൽ ആ പുരുഷൻ അഗ്നിഷ്ടോമമഖത്തിന്റെ ഫലം നേടുന്നതാണ്. അപ്സരസ്ത്രീകൾ കൂടുന്ന വലിയ വിമാനത്തെ അവൻ നേടും. ദേവന്മാരോടുകൂടി സമാഹിതനായ അവൻ സ്വർഗ്ഗത്തിലെത്തുന്നതാണ്.

രണ്ടാം പാരായണം തീർന്നാൽ അതിരാത്രം എന്ന യാഗംചെയ്ത ഫലം നേടുന്നതാണ്. സർവ്വരത്നമയവും ദിവ്യവുമായ വിമാനത്തിൽ അവൻ കയറും. ദിവ്യമാല്യാംബരധരനും, ദിവ്യഗന്ധവിഭൂഷിതനും, ദിവ്യഗന്ധധരനുമായി അവൻ നിത്യവും ദേവലോകത്ത് പൂജിതനാകും. മൂന്നാമത്തെ പാരായണം തീർന്നാൽ ദ്വാദശാഹയാഗത്തിന്റെ ഫലം അവൻ നേടും. സുരന്മാരെപ്പോലെ ശോഭയോടുകൂടിയവനായി അവൻ സ്വർഗ്ഗത്തിൽ ആയിരം വർഷം വാഴും. വാജപേയഫലം നാലാം പാരായണത്തിൽ ലഭിക്കും. അഞ്ചാംപാരായണത്തിൽ അതിന്റെ ഇരട്ടി ഫലം അവൻ നേടുന്നതാണ്. ഉദിച്ചുവരുന്ന സൂര്യനെപ്പോലെ അവൻ തേജസ്വിയായി അനലോപമനായി വിളങ്ങും. വിമാനത്തിൽ ദേവന്മാരോടുകൂടി വിണ്ണിൽ സഞ്ചരിക്കും. സ്വർഗ്ഗത്തിൽ ആയിരംവർഷം ഇന്ദ്രനോടുകൂടി സുഖിക്കുന്നതാണ്. ആറും ഏഴും പാരായണത്തിൽ ഈ ഫലം സിദ്ധിക്കും. മുമ്മൂന്നായി ഇരട്ടിച്ച് ഓരോ പാരായണത്തിലും ഫലം സിദ്ധിക്കുന്നതാണ്.

കൈലാസശിഖരംമാതിരി വൈഡൂര്യത്തിണ്ണയുള്ളതും, പലകോട്ടകൾ കെട്ടിയിട്ടുള്ളതും, മണിവിദ്രുമങ്ങളാൽ അലങ്കരിച്ചിട്ടുള്ളതും, കാമഗമായതും, അപ്സരസ്ത്രീകളോടുകൂടിയതുമായ വിമാനത്തിൽക്കയറി എല്ലാലോകങ്ങളും രണ്ടാമത്തെ സൂര്യനെപ്പോലെ ചുറ്റുന്നതാണ്.

എട്ടാമത്തെ പാരായണത്തിൽ രാജസൂയഫലം സിദ്ധിക്കുന്നതാണ്. ചന്ദ്രാഭമായ അഴകേറിയ വിമാനത്തിൽ കയറും. തിങ്കൾകാന്തി നിറമുള്ള, മനോവേഗമായി ശേഭിക്കുന്ന അശ്വത്തിൽക്കയറി തിങ്കൾനേർമുഖികളായ സുന്ദരികളോടുകൂടി അവരുടെ അരഞ്ഞാണിന്റെയും കാൽച്ചിലമ്പിന്റെയും മനോഹരശബ്ദം എല്ലായ്പോഴും കേൾക്കത്തക്കവിധം ഉള്ള സുന്ദരികളായ ജനങ്ങളുടെ അങ്കത്തിൽകിടന്ന് ഉറങ്ങി ഉണരും. ഒമ്പതാമത്തെ പാരായണത്തിൽ അല്ലയോഭാരതാ, അശ്വമേധയജ്ഞത്തിന്റെ ഫലം നേടും. പൊന്നുകൊണ്ട് തൂണിൽ കെട്ടി വൈഡൂര്യത്തിണ്ണയോടുകൂടി ചുറ്റും ദിവ്യമായ സ്വർണ്ണമയഗവാക്ഷങ്ങൾവെച്ച് വ്യോമചാരികളായ ഗന്ധർവ്വാപ്സരസ്ത്രീകളോടുചേർന്നു വളരെ ശ്രീയോടുകൂടി വിമാനത്തിൽക്കയറി ജ്വലിക്കുന്നതാണ്. ദിവ്യമാല്യാംബരങ്ങൾ ചാർത്തി, ദിവ്യചന്ദനം പൂശി ദേവന്മാരോടുകൂടി ദേവന്മാർ സ്വർഗ്ഗത്തിലെന്നപോലെ സന്തോഷിക്കുന്നതാണ്. പത്താമത്തെ പാരായണം തീർന്ന് വിപ്രന്മാരെ കൂപ്പിയാൽ കിങ്ങിണിത്തൊങ്ങലിന്റെ ശബ്ദത്തോടെ വലിയ ധ്വജവും പതാകയുമായി രത്നത്തിണ്ണകളും, വൈഡൂര്യക്കല്ലുകൊണ്ടുള്ള കമാനവും, പൊന്നിൽ ജനാലയും, പവിഴനിർമ്മിതമായ വ്രാന്തയും ഉള്ളതും പാട്ടുപാടുന്ന ഗന്ധർവ്വാപ്സരസ്ത്രീകൾ വിലസുന്നതും സുകൃതികൾക്ക് ഇരിക്കുവാൻ യോഗ്യവുമായ വിമാനത്തിൽ അവൻ സുഖമായി വാഴും.

അഗ്നിയുടെ നിറത്തിൽ പൊന്നണിഞ്ഞ മകുടച്ചാർത്തു ചാർത്തി ദിവ്യചന്ദനംപൂശി, ദിവ്യമാല്യമണിഞ്ഞ്, ദിവ്യലോകങ്ങളിൽ ദിവ്യഭോഗങ്ങളോടുകൂടി അവൻ ചുറ്റും. വിബുധന്മാരുടെ പ്രസാദംകൊണ്ടു ശ്രീമാനായി വളരെ വർഷങ്ങൾ ഇപ്രകാരം സ്വർഗ്ഗലോകത്തിൽ പൂജ്യനായി വസിക്കും. ഇരുപത്തോരായിരം വർഷം അവൻ ഗന്ധർവ്വന്മാരോടുകൂടി, പുരന്ദരപുരത്തിൽ ഇന്ദ്രനോടുകൂടി, വാണ് സുഖിക്കുന്നതാണ്. ദിവ്യയാനങ്ങളും, വിമാനങ്ങളുംമറ്റും കയറി നാനാലോകങ്ങളിലും ദിവ്യകളായ സുന്ദരിമാരോടുകൂടി ദേവന്മാരെപോലെ അവൻ സുഖമായി വാഴും. പിന്നെ അവൻ സൂര്യന്റെ ഗൃഹത്തിലും, ചന്ദ്രന്റെ ഗൃഹത്തിലും, ശംഭുവിന്റെ ഗൃഹത്തിലും രാജാവേ, പ്രവേശിച്ചതിന്നുശേഷം വിഷ്ണുവിന്റെ ലേകത്തിൽ ചെന്നെത്തുന്നതാണ്. ഈ പറഞ്ഞപ്രകാരമൊക്കെ ഉണ്ടാകും രാജാവേ! ഇതിൽ ഒട്ടും ശങ്കിക്കേണ്ടതില്ല. മഹാഭാരതം വായിക്കുമ്പോൾ ശ്രദ്ധയോടെ ഇരിക്കണമെന്ന് എന്റെ ഗുരു പറഞ്ഞിട്ടുണ്ട്. വായിച്ചവന്ന് ഉള്ളിൽ ഓർക്കുന്നതൊക്കെ നല്കണം. തേര്, ആന, കുതിര, യാനങ്ങൾ, വാഹനങ്ങൾ, വിശേഷമായി കടകം, കുണ്ഡലം, വേറെ ബ്രഹ്മസൂത്രം, വിചിത്രമായ വസ്ത്രം, വിശേഷമായ സുരഭിലവസ്തുക്കൾ എന്നിവയെല്ലാം നല്കി അവനെ പൂജിക്കണം. എന്നാൽ അവന്ന് വിഷ്ണുലോകം സിദ്ധിക്കുന്നതാണ്.

ഇനി ബ്രാഹ്മണേന്ദ്രന്നു നല്കേണ്ടവ ഞാൻ പറയാം രാജാവേ! പർവ്വംതോറും ഭാരതം വായിച്ചാൽ, ജാതി, ദേശം, സത്യം, മാഹാത്മ്യം, ധർമ്മം, വൃത്തി എന്നിവയറിഞ്ഞ്, രാജാക്കന്മാരുടെ രാജാവേ, മുമ്പേതന്നെ വിപ്രരെക്കൊണ്ടു സ്വസ്തിപറയിച്ച് ഉടനെ കാര്യം തുടങ്ങണം. പർവ്വംകഴിഞ്ഞാൽ വിപ്രരെ ശക്തിപോലെ പൂജിക്കുക! മുമ്പെതന്നെ വായിക്കുന്നവന്നു വസ്ത്രഗന്ധങ്ങളോടുകൂടി വിധിപ്രകാരം ഊണു കൊടുക്കണം. മധുവും പായസവുംഒക്കെയുള്ള സുഖമായ ഊണ് അവന്നു നല്കണം. പിന്നെ മൂലഫലപ്രായവും, നെയ്യ്, തേൻ, പായസം എന്നിവയോടുകൂടിയതുമായ ഭക്ഷണം ശർക്കരച്ചോറോടുകൂടി ആസ്തികപർവ്വപാരായണത്തിൽ നല്കണം. അപ്പം, അട, ലഡ്ഡു മുതലായ പലഹാരങ്ങളും ഊണിന്നു വിളമ്പണം.

ഇനി സഭാപർവ്വം വായിക്കുമ്പോൾ വിപ്രരെ ഹവിസ്സ് ഊട്ടണം. ആരണ്യകപർവ്വം പാരായണംചെയ്യുമ്പോൾ ഫലമൂലങ്ങളാൽ വിപ്രരെ തർപ്പിക്കണം. ആരണീപർവ്വത്തിലെത്തിയാൽ ജലകുംഭം കൊടുക്കണം. മുഖ്യങ്ങളായ തർപ്പണങ്ങളും, വന്യമൂലഫലങ്ങളും, സർവ്വകാമഗുണങ്ങളും ചേർത്തു വിപ്രന്മാർക്ക് അന്നം നല്കണം. ഇപ്രകാരംതന്നെ വിരാടപർവ്വം വായിക്കുമ്പോൾ വിപ്രന്മാർക്ക് പലമാതിരി വസ്ത്രങ്ങൾ ദാനംചെയ്യണം. ഉദ്യോഗപർവ്വം പാരായണംചെയ്യുമ്പോൾ എല്ലാ കർമ്മഗുണങ്ങളോടുംകൂടി ഗന്ധമാല്യാഞ്ചിതാംഗരായ ബ്രാഹ്മണരെ ചോറ് ഊട്ടണം.

ഭീഷ്മപർവ്വം വായിക്കുമ്പോൾ രാജാവേ, ശ്രേഷ്ഠമായ യാനം ദാനമായി നല്കണം. പിന്നെ ബഹുവിഭവങ്ങളോടുകൂടിയ നല്ല അന്നം നല്കണം. ദ്രോണപർവ്വത്തിൽ വിപ്രന്മാർക്ക് നല്ല ഭോജനം നല്കുക. ശരവും, വില്ലും, വാളും സൽപാത്രങ്ങളിൽ ദാനംചെയ്യുക! കർണ്ണപർവ്വം വായിക്കുമ്പോഴും സർവ്വകാമങ്ങളും തികഞ്ഞ ഭോജനം വിപ്രന്മാർക്ക് സംയതചിത്തനായി നല്കണം. ശല്യപർവ്വം പാരായണം ചെയ്യുമ്പോൾ ശർക്കരച്ചോറ്, അപ്പം, അട, തർപ്പണം ഇവയോടുകൂടി സുഖമായ ഭക്ഷണം നല്കണം. സഭാപർവ്വം വായിക്കുന്ന സമയത്ത് അപ്രകാരംതന്നെ ചെറുപയറു ചേർന്ന പായസം നല്കണം. സ്ത്രീപർവ്വം പാരായണംചെയ്യുമ്പോൾ വിപ്രരെ രത്നങ്ങളാൽ തർപ്പിക്കണം.

പിന്നെ ഐഷീകപർവ്വം വായിക്കുമ്പോൾ നെയ്ച്ചോറ് മുതലായ വിശേഷപ്പെട്ട ഭക്ഷണം ബ്രാഹ്മണരെ വിളിച്ചുവരുത്തി സൽക്കരിക്കണം. ശാന്തിപർവ്വത്തിൽ സർവ്വഗുണവും ചേർന്ന ഹവിസ്സ് ബ്രാഹ്മണരെ ഊട്ടണം. അശ്വമേധത്തിൽ സർവ്വകാമങ്ങളും തികഞ്ഞ ഭോജനം നല്കണം. അപ്രകാരം ആശ്രമവാസത്തിൽ വിപ്രരെ ഹവിസ്സ് ഊട്ടണം. മൗസലത്തിൽ സർവ്വഗുണവുംചേർന്ന ഗന്ധവും, മാല്യവും,

അനുലേപനവും നല്കണം. മഹാപ്രസ്ഥാനത്തിൽ സർവ്വകാമാഢ്യമായ ദാനങ്ങൾ ചെയ്യണം. സ്വർഗ്ഗപർവ്വത്തിൽ അപ്രകാരം വിപ്രരെ ഹവിസ്സ് ഊട്ടണം. ഹരിവംശം തീരുമ്പോൾ ആയിരം വിപ്രർക്ക് അന്നദാനം ചെയ്യണം. വിപ്രന്ന് ആയിരം നിഷ്കത്തോടുകൂടി ഒരു പശുവിനെ ദാനംചെയ്യണം. അതിൽ പകുതി നിഷ്കവും ഒരു പശുവിനേയും ദരിദ്രന്നു നല്കണം.

പർവ്വാംതോറും വായിച്ചുതീരുമ്പോൾ ഗ്രന്ഥവിചക്ഷണൻ സ്വർണ്ണത്തോടുകൂടി ആ ഗ്രന്ഥം വായിച്ചവന്നു ദാനംചെയ്യണം.

ഹരിവംശം വായിക്കുമ്പോഴും പർവ്വംതോറും പായസം ഊട്ടണം രാജാവേ! പാരായണംതോറും ഇതു ശരിക്കും ചെയ്യണം ഭരതർഷഭാ! എല്ലാ സംഹിത തീർന്നിട്ടും പ്രയതനായ ശാസ്ത്രകോവിദൻ ശുഭമായ സ്ഥലത്ത് ഇരുത്തി വെള്ളപ്പട്ടു പുതച്ച്, വെള്ളവസ്ത്രവും, മാലയും, ചാർത്തി ശുചിയായി ചമഞ്ഞ് വെവ്വേറെ ഗന്ധമാല്യങ്ങൾകൊണ്ട് ശരിക്ക് അർച്ചിക്കുക! സശ്രദ്ധനും പ്രയതനുമായി രാജാവേ, സംഹിതാഗ്രന്ഥങ്ങളെ ഭക്ഷ്യമാല്യങ്ങളോടും പേയങ്ങളോടും പലതരം ഇഷ്ടവസ്തുക്കളോടും, സ്വർണ്ണത്തോടുംകൂടി ദക്ഷിണയായി നല്കണം. അതിൽ പകുതിയോ നാലിൽ ഒരു ഭാഗമോ ലോഭംകൂടാതെ എന്തെന്തു തനിക്ക് ഇഷ്ടമായതുണ്ടോ അതൊക്കെ ദ്വിജന്നു ദാനമായി നല്കണം. മഹാഭാരതം വായിക്കുന്ന ഗുരുവിനെ എല്ലാംകൊണ്ടും ദാനങ്ങളാൽ സന്തോഷിപ്പിക്കണം. ദേവന്മാരെയും നരനാരായണന്മാരെയും പ്രകീർത്തിക്കുക. പിന്നെ ഗന്ധമാല്യങ്ങളാൽ അന്തണേന്ദ്രന്മാരെ ചമയിക്കുക. പലതരത്തിലുള്ള കാമദാനങ്ങളാൽ തർപ്പിക്കുക. അങ്ങനെ ചെയ്താൽ ആ നരൻ അതിരാത്രമഖത്തിന്റെ ഫലം നേടുന്നതാണ്. പർവ്വംതോറും ദാനംചെയ്യുന്നവൻ ക്രതുഫലത്തെയും നേടുന്നതാണ്. ഭാരതം വായിക്കുന്നവൻ വ്യക്തമായി അക്ഷരസ്പുടതയോടെ, പദസ്പുടതയോടെ, വ്യക്തമായ സ്വരത്തോടെ, വായിക്കണം. ഭവിഷ്യമായ ഭാരതം വിപ്രന്മാരെ കേൾപ്പിക്കണം ഭാരതാ! വിപ്രന്മാരെ ഊട്ടിയതിന്നുശേഷം വായിക്കുന്നവന്നു മൃഷ്ടാന്നം നല്കി സന്തോഷിപ്പിക്കണം. വായനക്കാരൻ സന്തുഷ്ടനായാൽ പ്രീതി ശുഭമാകും. വിപ്രൻ സന്തോഷിച്ചാൽ എല്ലാ ദേവകളും പ്രസാദിക്കും. അതുകൊണ്ടു നല്ല ബ്രാഹ്മണരെ മുറയ്ക്ക് പല മട്ടിലുള്ള വിശേഷമായ ദ്രവ്യങ്ങൾ നല്കി വരിക്കുക. അല്ലയോ രാജാവേ, ഞാൻ ഭാരതപാരായണത്തിന്റെ വിധി ഭവാനോട് പറഞ്ഞു. ശ്രദ്ധയോടെ ഭവാൻ ഇരിക്കുക. അങ്ങ് ചോദിച്ച ചോദ്യത്തിന്റെ ഉത്തരമാണ് ഞാൻ പറഞ്ഞത്. ഭാരതം വായിക്കുന്നതിനും ഭാരതം കേൾക്കുന്നതിനും എപ്പോഴും ശ്രമിക്കണം. ശ്രേയസ്സ് ആഗ്രഹിക്കുന്നവൻ അതു ചെയ്യണം. ഭാരതം കേൾക്കുകയും ഭാരതം പഠിക്കുകയും വേണം. ഭാരതം ഗൃഹത്തിലുള്ളവനു വിജയം കൈവശമാകും. ഭാരതം പാവനമാണ്. ഭാരതം പുണ്യമാണ്. ഭാരതത്തിൽ അനവധി കഥകൾ അടങ്ങിയിരിക്കുന്നു. ഭാരതം ദിവ്യന്മാർ സേവിക്കുന്നു. ഭാരതം പരമമായ പദമാകുന്നു.

എല്ലാ ശാസ്ത്രത്തിലുംവെച്ചു മുഖ്യമായത് മഹാഭാരതമാണ് ഭരതർഷഭാ! ഭാരതത്താൽ നിനക്കു മോക്ഷം പ്രാപിക്കാം. ഞാൻ ഈ തത്ത്വം നിന്നോടു പറയുന്നു രാജാവേ!

മഹാഭാരതം എന്ന ആഖ്യാനത്തെയും, ഭൂമിയെയും, ഗോവിനെയും, വാണിയെയും, വിപ്രരെയും, കേശവനെയും സ്തുതിച്ചാൽ അവൻ ഒരിക്കലും താഴ്ന്നുപോവുകയില്ല. വേദത്തിൽ, രാമായണത്തിൽ, പുണ്യമായ ഭാരതത്തിൽ, ഇവയിലെല്ലാം ഹേ ഭാരതേന്ദ്രാ, ഹരി ആദിയിലും, മദ്ധ്യത്തിലും, അവസാനത്തിലും വാഴ്ത്തപ്പെട്ടിരിക്കുന്നു. എവിടെയെല്ലാം വിഷ്ണുവിന്റെ കഥകളുണ്ടോ, എവിടെയെല്ലാം ശാശ്വതമായ ശ്രുതിജാലങ്ങളുണ്ടോ, അവയെല്ലാം ഭാരതത്തിലുണ്ട്. പരമമായ പദത്തെ ഇച്ഛിക്കുന്ന മനുഷ്യൻ ഭാരതം കേൾക്കണം. ഇതു പവിത്രമാണ്, ഇതു പരമമാണ്, ഇതു ധർമ്മനിദർശനമാണ്, ഇതു സർവ്വഗുണങ്ങളോടുംകൂടിയതാണ്. ഭൂതി ആഗ്രഹിക്കുന്നവൻ ഇത്, ഈ ഭാരതം, കേൾക്കണം. ശരീരം, വാക്ക്, മനസ്സ് എന്നിവയാൽ മനുഷ്യൻ നേടിവെച്ച പാപങ്ങളെല്ലാം ഭാരതം വായിച്ചാൽ സൂര്യോദയത്തിൽ ഇരുട്ട് എന്നപോലെ, മാഞ്ഞുപോകും. പതിനെട്ടു പുരാണങ്ങൾ കേട്ടാൽ ഉണ്ടാകുന്ന ഫലം മുഴുവൻ വിഷ്ണുഭക്തനായ പുരുഷൻ നേടുന്നതാണ്. അതിൽ യാതൊരു സംശയവുമില്ല. സ്ത്രീകളും പുരുഷന്മാരും വിഷ്ണുപദത്തിൽ ചെന്നെത്തും. സന്താനം ഉണ്ടാകാൻ ആഗ്രഹിക്കുന്ന നാരിമാർ വിഷ്ണുവിന്റെ യശസ്സിനെ കേൾക്കണം. വായിച്ചുകേൾപ്പിക്കുന്നവന്ന് സ്വർണ്ണനാണ്യം ദക്ഷിണ നല്കണം. വായിച്ചവന്ന് യഥാശക്തി സ്വർണ്ണം ദാനംചെയ്താൽ ഫലം തീർച്ചയായും സിദ്ധിക്കും. പൊന്നുകൊണ്ടു കൊമ്പുകെട്ടിച്ച കപിലപ്പശുവെ വസ്ത്രം ചാർത്തിച്ച്, കുട്ടിയോടുകൂടി മഹാഭാരതഗ്രന്ഥം വായിച്ചവന് ദാനംചെയ്യണം. നന്മ നിനയ്ക്കുന്നവൻ അതാണു ചെയ്യേണ്ടത്. പുണ്യമായ അലങ്കാരങ്ങളും നല്കണം. നല്ല കർണ്ണാഭരണങ്ങളും, വിശേഷപ്പെട്ട വസ്തുക്കളുടെ ദാനവും നല്കണം. രാജാവേ, ഭൂമിദാനം പോലെയുള്ള ദാനം ഇന്നെവരെ ഉണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല. ഭാരതം വായിച്ചവന്ന് ഭൂമിതന്നെ ദാനംചെയ്താൽ അത്രയ്ക്കും നന്മയാണു ഫലം.

മഹാഭാരതം നിത്യം കേൾക്കുകയും, കേൾപ്പിക്കുകയും ചെയ്യുന്ന പുരുഷൻ എല്ലാ പാപങ്ങളും വിട്ട് വിഷ്ണുസ്ഥാനത്ത് എത്തുന്നതാണ്. അവൻ പതിനൊന്നു തലമുറ പിതൃക്കളെ കയറ്റിവിടും. തന്നെയും, തന്റെ പുത്രനെയും, തന്റെ ഭാര്യയെയും ദുഃഖത്തിൽനിന്നു വിമുക്തനാക്കും ഭരതർഷഭാ! ഭാരതപാരായണം കഴിഞ്ഞാൽ ദശാംശഹോമവും ചെയ്യണം രാജാവേ!

ഇവയെല്ലാം ഭവാന്റെ സന്നിധിയിൽ ഞാൻ പറഞ്ഞു നരർഷഭാ! ഈ മഹാഭാരതം ഭക്തിയോടെ ആദ്യംമുതൽ കേൾക്കുന്നതാണെങ്കിൽ, മദ്യപാനം ചെയ്തവനായാലും, ബ്രഹ്മഹത്ത്യാപാപം ചെയ്തവനായാലും, കള്ളനായാലും, ഗുരുവിന്റെ ഭാര്യയുടെ തല്പത്തിൽ കിടന്നവനായാലും ചണ്ഡാലനായാലും അവനെ അവൻ നേടിയ മഹാപാപങ്ങളൊക്കെ കൈവിട്ടു പോകുന്നതാണ്.

അവൻ പാപം മുഴുവൻ അകറ്റി. ഇരുട്ടിനെ നീക്കിയ അർക്കൻ എന്നപോലെ, വിഷ്ണു ലോകത്തിൽ വിഷ്ണു എന്നപോലെ, മോദിക്കുന്നതാണ്.

# ഹരിവംശപർവ്വം

"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വണിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

**1. ആദിസർഗ്ഗകഥനം** – വ്യാസൻെറ ചുണ്ടുകളിൽനിന്ന് പിറന്നതും അതുല്യവും പുണ്യവും, പവിത്രവും, ഏറ്റവും പാപഹരവും വിശുദ്ധവുമായ ഈ മഹാഭാരതം കേട്ടവന്ന് പിന്നെ പുഷ്കരതീർത്ഥജലത്തിൽ അഭിഷേകം ചെയ്യേണ്ട ആവശ്യമില്ല. പരാശരനന്ദനനും സത്യവതീഹൃദയനന്ദനനുമായ വ്യാസൻ വിജയിക്കുന്നു! ആ മഹാശയൻെറ മുഖമാകുന്ന താമരയിൽനിന്ന് ഉത്ഭവിച്ച മൊഴിയാകുന്ന അമൃത് ജനങ്ങൾ പാനം ചെയ്യുന്നു. വേദജ്ഞനായി, ജ്ഞാനിയായി വിളങ്ങുന്ന ഒരു ബ്രാഹ്മണന്ന്, പൊന്നുകൊണ്ടു കെട്ടിച്ച കൊമ്പുകളോടുകൂടിയ നൂറു പശുക്കളെ ദാനംചെയ്യുന്നവനും. ഈ പുണ്യമായ മഹാഭാരതകഥ കേൾക്കുന്നവന്നും ലഭിക്കുന്ന ഫലം, രണ്ടുപേർക്കും ലഭിക്കുന്ന ഫലം, തുല്യമാകുന്നു.

നൂറ് അശ്വമേധം ചെയ്താലുള്ള ഫലവും, നാലായിരം ശതം യജ്ഞത്തിന്നുള്ള ഫലവും ഹരിവംശം ചൊല്ലിക്കേൾപ്പിക്കുന്നവന്ന് അനന്തമായി ലഭിക്കുന്നതാണെന്നു മുനീന്ദ്രനായ വ്യാസൻ പറഞ്ഞിരിക്കുന്നു. ശ്രീയെഴുന്ന വാജപേയം രാജസൂയം എന്നിവയാൽ ലഭിക്കുന്ന ഫലവും ഹസ്തിരഥദാനത്താൽ ലഭിക്കുന്ന ഫലവും ഈ ഹരിവംശം ചൊല്ലിക്കേൾപ്പിക്കുന്നവന്നു സിദ്ധിക്കുമെന്നു വ്യാസഭഗവാനും വാല്മീകിമഹർഷിയും പറഞ്ഞിട്ടുണ്ട്. വിധിപ്രകാരം തെറ്റുകൂടാതെ ആര് ഹരിവംശം എന്ന ഈ ഗ്രന്ഥം ഏതൊരു മഹർഷി പകർത്തിയെഴുതിക്കുന്നുവോ, ആ മഹാതപസ്വി ഹരിയുടെ പാദമാകുന്ന പത്മത്തെ രസലുബ്ധനായ വണ്ട് എന്നപോലെ നേടുന്നതാണ്.

ബ്രഹ്മാവിൻെറ ആദികാരണനായ ശ്രീനാരായണൻെറ ആറാമത്തെ തലമുറയിൽപ്പെട്ടവനും മഹർഷിയും അക്ഷയമായ വിഭൂതിയുള്ളവനും നാരായണാംശോത്ഭവനും പരാശരൻെറ ഏകപുത്രനുമായ മഹാ ജ്ഞാനനിധിയാണെന്നു ഞാൻ കാണുന്നു. ആ മഹർഷിയെ ഞാൻ ഉപാസിക്കുന്നു.

ആദിചൈതന്യനും, ഈശാനനും, ശ്രുതിസ്മൃതിഫലപ്രദനും, സത്യൈകപൂർണ്ണനും, പരബ്രഹ്മവും, വ്യക്തനും, അവ്യക്തനും, അനശ്വരനും, അസത്സദ്സദാകാരനും, വിശ്വാത്മാവും, സദസദ്പരനും, പരാപരങ്ങൾ സൃഷ്ടിക്കുന്നവനും, പുരാണനനും, പരനും, അവ്യയനും, മംഗല്യനും, മംഗളനും, വരേണ്യനും, അനഘനും, ശുചിയുമായി പ്രശോഭിക്കുന്ന ഹൃഷീകേശനായ വിശ്വാചാര്യനെ കൈകൂപ്പി നൈമിഷാരണ്യത്തിൽവെച്ച് കുലപതിയും ധർമ്മാത്മാവും ശാസ്ത്രവിത്തമനുമായ ശൗനകമഹർഷി സൗതിയോട് ചോദിച്ചു.

ശൗനകൻ പറഞ്ഞു: "അല്ലയോ സൂതപുത്രാ, അങ്ങ് മഹാഖ്യാനം പറഞ്ഞുകഴിഞ്ഞു. ഭരതന്മാരുടേയും, മറ്റ് അനേകം രാജാക്കന്മാരുടെയും, ദേവന്മാരുടെയും, ദാനവന്മാരുടെയും, ഗന്ധർവ്വന്മാരുടെയും, നാഗങ്ങളുടെയും, രാക്ഷസന്മാരുടെയും, ദൈത്യരുടെയും, സിദ്ധന്മാരുടെയും, ഗുഹ്യകന്മാരുടെയും, അത്യത്ഭുതകരമായ കർമ്മങ്ങളും, വിക്രമങ്ങളും, ധർമ്മനിശ്ചയങ്ങളും, വിചിത്രങ്ങളായ സൽക്കഥകളും, ഉത്തമവും ശ്രേഷ്ഠവുമായ ജന്മകഥകളും എല്ലാം ഭവാൻ പറഞ്ഞു. പുണ്യവും പുരാണവുമായ ആ കഥകൾ എല്ലാം അല്ലയോ സൂതാ, മനസ്സിന്നും കർണ്ണത്തിന്നും സുഖം നല്കുന്നു. അമൃതുപോലെ പ്രീതി നല്കുന്നു. അല്ലയോ ലോമഹർഷണപുത്രാ, അതിൽ കുരുക്കളുടെ ജന്മത്തെപ്പറ്റി ഭവാൻ പറഞ്ഞുവല്ലോ. എന്നാൽ വൃഷ്ണ്യന്ധകവംശത്തെപ്പറ്റി ഒന്നും ഭവാൻ പറഞ്ഞില്ലല്ലോ. അതും ഭവാൻ പറഞ്ഞു കേൾക്കുവാൻ ഞങ്ങൾ ആഗ്രഹിക്കുന്നു; പറഞ്ഞാലും."

സൂതൻ പറഞ്ഞു: "ജനമേജയൻ വ്യാസശിഷ്യനോടു ചോദിച്ചപ്പോൾ ആ മഹർഷി പറഞ്ഞപോലെ ഞാൻ ആദ്യം മുതൽ വൃഷ്ണിവംശത്തെപ്പറ്റി പറയാം. ഭാരതന്മാരുടെ ഇതിഹാസമായ മഹാഭാരതം കേട്ടുകഴിഞ്ഞപ്പോൾ പ്രാജ്ഞനായ ജനമേജയൻ വൈശമ്പായനനോട് ചോദിച്ചു."

ജനമേജയൻ പറഞ്ഞു: "വേദത്തിൻെറ ആശയവ്യാപ്തിയുള്ളതും അർത്ഥബഹുലമായതുമായ ഭാരതകഥ ഭവാൻ വിസ്തരിച്ചു പറഞ്ഞു. അതെല്ലാം ഞാൻ സശ്രദ്ധം കേട്ടു. ആ കഥയിൽ ശൂരന്മാരും പുരുഷർഷഭന്മാരുമായ പല വൃഷ്ണ്യന്ധകമഹാരഥന്മാരെപ്പറ്റിയും പറഞ്ഞിട്ടുണ്ട്. അവരുടെ മഹാകർമ്മങ്ങളെയും വിസ്തരിച്ചിട്ടുണ്ട്. പലയിടത്തും ചുരുക്കിയും പറഞ്ഞിട്ടുണ്ട്. വൃഷ്ണികളെയും പാണ്ഡവന്മാരെയും ഒരു കടുംബക്കാരായാണല്ലോ കണക്കാക്കുന്നത്. വൃഷ്ണ്യന്ധകന്മാരുടെ വംശകഥയും അങ്ങ് വിസ്തരിച്ചു പറഞ്ഞാലും. അങ്ങ് എല്ലാം പ്രത്യക്ഷമായി കണ്ടിട്ടുള്ള പണ്ഡിതനാണല്ലോ തപോധനാ! ആരൊക്കെയാണ് അവരുടെ വംശത്തിലുണ്ടായ പ്രധാനികൾ. അവരെപ്പറ്റിയെല്ലാം അറിയുവാൻ ഞാനാഗ്രഹിക്കുന്നു. അവയെല്ലാം അങ്ങ് പറയണേ മഹർഷേ! പ്രജാപതിയുടെ പൂർവ്വസൃഷ്ടി മുതൽ അവരുടെ കഥയറിയാൻ ആഗ്രഹിക്കുന്നു മഹർഷേ!"

സൂതൻ പറഞ്ഞു: "സൽക്കാരപൂർവ്വം ഇപ്രകാരം രാജാവ് ചോദിച്ചപ്പോൾ മഹാത്മാവായ ആ മുനി ക്രമത്തിൽ വിസ്തരിച്ച് ആ കഥ പറയുവാൻ തുടങ്ങി."

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, പാപങ്ങളെയെല്ലാം നശിപ്പിക്കുന്ന ദിവ്യവും പുണ്യവുമായ സൽക്കഥ വളരെ അർത്ഥങ്ങൾ നിറഞ്ഞതും, വേദത്തിന്നു തുല്യം വിചിത്രമായതുമായ സൽക്കഥ, ഞാൻ പറയാം. അല്ലയോ താതാ, ഇതു ധരിക്കുന്നവനും വീണ്ടും വീണ്ടും കേൾക്കുന്നവനും അവൻെറ വംശത്തെ ഉദ്ധരിക്കുകയും, സ്വർഗ്ഗത്തിൽ പൂജിക്കപ്പെടുകയും ചെയ്യും.

അവ്യക്തമായ ആ കാരണംതന്നെയാണ് നിത്യമായും സദസദാത്മകമായും സ്ഥിതിചെയ്യുന്നത്. അതുതന്നെയാണ് പ്രധാനപുരുഷാകാരനായി വിശ്വസ്രഷ്ടാവായി വിലസുന്ന ഈശ്വരനുമായ ബ്രഹ്മാവ്. ഓജസ്വിയും മഹത്തത്ത്വവുമായ ബ്രഹ്മാവ് 'അതു' തന്നെയാണെന്ന് രാജാവേ, അറിഞ്ഞാലും. സർവ്വലോകവും സൃഷ്ടിക്കുന്നവനും നാരായണപരായണനുമായവൻ അവൻതന്നെയാകുന്നു. മഹത്തിൽനിന്ന്

അഹങ്കാരം ഉത്ഭവിച്ചു. ഭൂതങ്ങളുടെ ഉൽപ്പത്തി അഹങ്കാരത്തിൽനിന്നാകുന്നു. ഭൂതങ്ങളാൽ ഉണ്ടാകപ്പെട്ട ഭൂതഭേദങ്ങളുടെയും സൃഷ്ടി സനാതനമാകുന്നു. പണ്ടുള്ളവരുടെ കീർത്തിയെ വർദ്ധിപ്പിക്കുന്ന അവയെ പറയാം. ബുദ്ധികൊണ്ട് ഗ്രഹിച്ചവ കഴിയുന്നവിധം അവാന്തരവിഭാഗത്തോടെ സർവ്വവും പറയാം. അതു കേൾക്കുന്നതുതന്നെ ധന്യവും യശസ്യവും ആയുഷ്യവും സ്വർഗ്ഗദവും ശത്രുനാശനവുമാണ്. പുണ്യകർമ്മാക്കളും പ്രസിദ്ധന്മാരുമായ അവരെസംബന്ധിച്ച് കീർത്തിച്ചുകൊണ്ട് പറയുന്നതെല്ലാം അതുകൊണ്ട് ശുചിയായിരിക്കുന്ന ഭവാനോട് ശുചിയോടെ വൃഷ്ണിവംശജാതന്മാരെപ്പറ്റി പറയുന്നു. ഭൂതസർഗ്ഗത്തിൽവെച്ച് ഉത്തമമാണ് ഇത്.

സ്വയംഭൂവായ ഭഗവാൻ നാനാലോകങ്ങളെ സൃഷ്ടിക്കുന്നതിന്ന് ആദ്യമായി ജലത്തെ സൃഷ്ടിച്ച് അവയിൽ തൻെറ വീര്യത്തെച്ചേർത്തു. നാരങ്ങൾ* എന്നത് ജലത്തിൻെറ മറ്റൊരു പേരാണ്. എന്തെന്നാൽ നരൻെറ മക്കളാണല്ലോ അവ. അവയിൽ അയനംചെയ്യുന്നതുകൊണ്ട് നാരായണൻ എന്ന നാമത്താൽ അവൻ അറിയപ്പെടുന്നു. ആ ജലത്തിൽ സ്വർണ്ണവർണ്ണമായ വളരെ വലിയ ഒരു അണ്ഡം ഉണ്ടായി. അതു വളരെനാൾ നീരിൽ കിടന്നു. അതിൽനിന്ന് സ്വയം ബ്രഹ്മാവുണ്ടായി (അതുകൊണ്ടു ബ്രഹ്മാവിനെ 'സ്വയംഭൂ' എന്നു പറയുന്നു.) എന്ന് ഞാൻ കേട്ടിട്ടുണ്ട്. വളരെ ആണ്ടുകൾ ആ അണ്ഡത്തിൽ സ്ഥിതിചെയ്ത ബ്രഹ്മാവ് ആ അണ്ഡത്തെ രണ്ടായിപ്പകുത്തു. അതാണു മന്നും വിണ്ണുമായതു - ഭൂമിയും സ്വർഗ്ഗവുമായത്. ആ രണ്ടുകഷണങ്ങൾക്കുമിടയിലായി ഉള്ള സ്ഥലത്ത് ബ്രഹ്മാവ് ആകാശത്തെ സൃഷ്ടിച്ചു. അംഭസ്സിൽ പൊങ്ങിക്കിടന്ന ഭൂമിയെ ഉണ്ടാക്കുകയും ദിക്കുകളെ പത്താക്കി സൃഷ്ടിക്കുകയും ചെയ്തു. പിന്നെ സൃഷ്ടിക്കുന്നതിൽ ഇച്ഛിച്ചുകൊണ്ട് പ്രജാപതി കാലം, മനസ്സ്, വാക്ക്, കാമം, ക്രോധം, രതി എന്നിവയെ സൃഷ്ടിച്ചു. പിന്നെ മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ എന്നീ ഏഴുപേരെ, മാനസന്മാരായ ഏഴുപേരെ, സങ്കല്പത്താൽ ആ തേജസ്വി സൃഷ്ടിച്ചു. ഇവർ സപ്തബ്രഹ്മാക്കളാണെന്നു പുരാണങ്ങളിൽ പറയുന്നു. നാരായണാത്മാക്കളാണ് ഈ ഏഴു ബ്രഹ്മസൃഷ്ടികൾ എന്നു പറയുന്നു. അനന്തരം ബ്രഹ്മാവു പിന്നെ സ്വന്തം രോഷത്താൽ രുദ്രനെ സൃഷ്ടിച്ചു. പൂർവ്വന്മാർക്കും പൂർവ്വനായ സനൽക്കുമാരനെയും സൃഷ്ടിച്ചു. അവർ ഏഴു പേരും ഭാരതാ, പ്രജാസൃഷ്ടി നടത്തി. രുദ്രനും സനൽക്കുമാരനും സ്കന്ദനും തേജസ്സടക്കി നില്ക്കുന്നു. അവരുടെ ഏഴു വംശങ്ങൾ ദിവ്യമാണ്. ദേവകൾ ഉള്ളതും ക്രിയയും, പ്രജയും വർദ്ധിച്ചതും, മഹർഷികൾ ഉള്ളതുമാണ്. കാർമേഘം, മിന്നൽ, ഇടി, രോഹിതം, ഇന്ദ്രായുധം, ഖഗങ്ങൾ എന്നിവയെയും പാർജ്ജന്യനെയും അതിനുശേഷം ബ്രഹ്മാവു സൃഷ്ടിച്ചു.

പിന്നെ ഋക്ക്, യജ്ജുസ്സ്, സാമം എന്നീ വേദങ്ങൾ യജ്ഞസിദ്ധിക്കായി സൃഷ്ടിച്ചു. പിന്നെ സ്വന്തം മുഖത്തിൽനിന്ന് ദേവന്മാരെയും വക്ഷസ്സിൽനിന്നു പിതൃക്കളെയും ബ്രഹ്മാവു സൃഷ്ടിച്ചു. പിന്നീടു തൻെറ ലിംഗത്തിൽനിന്നു മനുഷ്യനെയും ജഘനത്തിൽനിന്നു അസുരന്മാരെയും സൃഷ്ടിച്ചു. പിന്നീട് സാദ്ധ്യന്മാരെന്ന പ്രാചീനദേവന്മാരെയും സൃഷ്ടിച്ചതായി പറഞ്ഞുകേട്ടിട്ടുണ്ട്. അങ്ങനെ ഉയർന്നതും താഴ്ന്നതുമായ പല ജീവികളും ബ്രഹ്മാവിൻെറ ശരീരത്തിൽനിന്നുണ്ടായി ഇപ്രകാരം ബ്രഹ്മാവു സൃഷ്ടി നടത്തുമ്പോൾ പ്രജകൾ വർദ്ധിക്കുന്നതായി കാണായ്കയാൽ ദേഹത്തെ രണ്ടാക്കി. പകുതി ആണും പകുതി പെണ്ണുമാക്കി. അങ്ങനെ ആ ആണ് പെണ്ണിൽ പ്രജാസഞ്ചയത്തെ ഉത്പാദിപ്പിക്കുവാൻ തുടങ്ങി. ദ്യോവും ഭൂമിയും അവരുടെ മഹിമയാൽ വ്യാപിച്ചു. വിഷ്ണു വിരാട്ടിനെ സൃഷ്ടിച്ചു. ആ വിരാട് (ആപവപ്രജാപതി) പുരുഷനെ തീർത്തു. ആപവപുത്രനായി ഉണ്ടായ ആ പുരുഷനാണ് മനു. അവൻെറ യോനിജസൃഷ്ടി മുതല്ക്കാണ് മന്വന്തരം ആരംഭിക്കുന്നത്. വിരാട്ടിൽനിന്നുണ്ടായ ആ മനു പ്രജാസൃഷ്ടി നടത്തി. നാരായണൻവഴിക്കുള്ള സൃഷ്ടി അയോനിജമാണ് - മാനസമാണ്. മനുവിൻേറതുമുതൽ യോനിജവുമാണ്.

ഈ ആദിസർഗ്ഗത്തെ അറിയുന്നവൻ ആയുഷ്മാനും കീർത്തിമാനും ധന്യനും പ്രജാവാനും ശ്രുതമാർന്നവനുമായി ഇഷ്ടമായ സൽഗതിയെ നേടുന്നതാകുന്നു."

**2. ദക്ഷോത്പത്തികഥനം -** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പ്രജാസൃഷ്ടിനടത്തിയ ആപവപ്രജാപതി (ബ്രഹ്മാവ്) സ്വയം പുരുഷനായ ശരീരത്തിൻെറ മറ്റേ പകുതിയിൽനിന്നുണ്ടായ ശതരൂപ എന്ന അയോനിജയായ പത്നിയെ നേടി. മഹിമാവുകൊണ്ടു വ്യോമം വ്യാപിച്ചുനിന്ന അവന്ന് അവൻെറ ധർമ്മമൂലം ശതരൂപ പിറന്നു. മഹാരാജാവേ, പതിനായിരം വർഷം ദുശ്ചരമായ തപസ്സ് അവൾ ചെയ്തു. അതിൻെറ ഫലമായിട്ടാണ് മഹാതപോധനനായ പുരുഷൻ എന്നറിയപ്പെടുന്ന മനുവിനെ ഭർത്താവായി അവൾക്കു ലഭിച്ചത്. ആ പുരുഷൻ പിന്നീടു സ്വായംഭൂവൻ എന്നപേരിൽ പ്രസിദ്ധനായ മനുവായി. ആ മനുവിന്ന് എഴുപത്തൊന്നു യുഗമാണു കാലയളവ്. ആ കാലത്തെ മന്വന്തരം എന്നു പറയുന്നു.

ശതരൂപയ്ക്ക് മനുവിൻെറ സംയോഗത്താൽ ഒരു സന്താനമുണ്ടായി. അവൻെറ പേര് വീരൻ എന്നാണ്. വീരനിൽനിന്ന് കാമ്യ പ്രിയവ്രതനെയും ഉത്താനപാദനെയും പ്രസവിച്ചു. അല്ലയോ മഹാഭുജാ, പ്രജാപതിയായ കർദ്ദമന് കാമ്യ എന്ന പുത്രിയുണ്ടായി. ആ കാമ്യ സമ്രാട്ട്, കുക്ഷി, വിരാട്, പ്രഭു എന്നീ നാലു മക്കളെ പ്രിയവ്രതൻെറ ഭാര്യയായി പ്രസവിച്ചു. അത്രി എന്ന പ്രജാപതി ഉത്താനപാദനെ പുത്രനായി സ്വീകരിച്ചു. ഉത്താനപാദൻെറ പത്നിയായ സൂനൃത നാലു മക്കളെ ഉത്താനപാദനിൽനിന്നുനേടി. ഈ സൂനൃത എന്ന നാരി ധർമ്മൻെറ പുത്രിയായ പേരുകേട്ട സുന്ദരിയായിരുന്നു. ധ്രുവൻെറ അമ്മ ശുഭയാണ്. അവൾ അശ്വമേധത്തിൻെറ ഫലമായി ജനിച്ചവളാണ്. ഉത്താനപാദൻ സൂനൃതയിൽ ധ്രുവൻ, കീർത്തിമാൻ, ശാന്തസ്വരൂപനായ ശിവൻ, അയസ്പതി എന്നീ പുത്രന്മാരെ ജനിപ്പിച്ചു. മഹായശസ്വിയായ ധ്രുവൻ മുവ്വായിരം ദിവ്യസംവത്സരം തപസ്സുചെയ്തു ഭാരതാ! ബ്രഹ്മാവ് പ്രീതനായി അവന്ന് അതുല്യമായ സ്ഥാനംനല്കി. സപ്തർഷിമാരുടെ മുമ്പിൽ സ്ഥിരമായ സ്ഥാനമാണ് ബ്രഹ്മാവ് അവന്നു നല്കിയത്. അവൻെറ വർദ്ധിച്ച മഹിമാവും സമൃദ്ധിയുംകണ്ട് ദേവാസുരന്മാരുടെ ആചാര്യനായ ശുക്രമഹർഷി ഇപ്രകാരം ഒരു ശ്ലോകം ചൊല്ലി: 'അമ്പോ! ഇവൻെറ തപോവീര്യം! അമ്പോ! ഇവൻെറ ശ്രുതം! ഇവൻെറ ബലം അത്ഭുതം തന്നെ! സപ്തർഷിമാർ ഈ ധ്രുവനെ മുമ്പിലാക്കിയാണല്ലോ നില്ക്കുന്നത്!'

ധ്രുവൻെറ ഭാര്യ ശംഭു ശ്ലിഷ്ടിയെയും ഭവ്യനെയും പ്രസവിച്ചു. ശ്ലിഷ്ടിക്ക് സുച്ഛായ എന്ന ഭാര്യയിൽ പാപഹീനരായ അഞ്ചു പുത്രന്മാരുണ്ടായി. രിപു, രിപുഞ്ജയൻ,

* ആപോ നാരാ ഇതി പ്രോക്താ
ആപോ വൈ നരസൂനവഃ
അയനം തസ്യ താഃ പൂർവ്വം
തേന നാരായണഃ സ്മൃതഃ

പുണ്യൻ, വൃകലൻ, വൃകതേജൻ, എന്നിവരാണ് അവർ. രിപുവിൽനിന്നു ബൃഹതിക്ക് സർവ്വതേജസ്വിയായ ചാക്ഷുഷൻ എന്ന പുത്രൻ ഉണ്ടായി. ചാക്ഷുഷന്ന് വീരണ്യപുത്രിയായ പുഷ്കരണിയിൽ മനു എന്ന പുത്രൻ ഉണ്ടായി. ഈ പത്മതേജസ്വിയായ മനുവിന്ന് മഹാത്മാവായ ആരണ്യന്റെ പുത്രി നഡ്വല എന്ന ഭാര്യയിൽ മഹൗജസ്വികളായ പത്തു മക്കളുണ്ടായി. ഊരു, പൂരു, ശതദ്യുമ്നൻ, തപസ്വി, സത്യവാൻ, കവി, അഗ്നിഷ്ഠ്, അതിരാത്രൻ, സുദ്യുമ്നൻ, അഭിമന്യു ഇവരാണ് ആ പത്തു പേർ. അഗ്നിപുത്രിയിൽ ഊരുവിന്ന് മഹാപ്രഭരായി ആറു പുത്രന്മാരുണ്ടായി. അംഗൻ, ഖ്യാതി, സുമനസ്സ്, അംഗിരസ്സ്, ഗയൻ, ക്രതു എന്നിവരാണ് അവർ. അംഗന്ന് സുനീഥയിൽ വേനൻ എന്നു പേരായ ഒരു പുത്രനുണ്ടായി. വേനൻ ചെയ്ത പാപകർമ്മം മൂലം സജ്ജനങ്ങൾ അവനിൽ കോപിച്ചു. സന്താനലാഭത്തിന്നുവേണ്ടി മുനിജനങ്ങൾ അവന്റെ വലംകൈ കടഞ്ഞു. അതിൽനിന്നു പൃഥു എന്നവൻ ജനിച്ചു.

അവനെകണ്ട് മുനികൾ ഇപ്രകാരം പ്രജകളോടു പറഞ്ഞു: 'പ്രജകളേ, നിങ്ങളെ തേജസ്വിയായ ഇവൻ സുഖിപ്പിക്കും. ഇവൻ പ്രസിദ്ധനായ രാജാവാകും.' വില്ലും, വാളും, ചട്ടയുമായി തേജസ്സുകൊണ്ട് ശത്രുക്കളെ ചുടുന്നപോലെ ജ്വലിക്കുന്ന ആ പൃഥുരാജാവ്, വൈന്യനായ ക്ഷത്രപൂർവ്വൻ ക്ഷോണിയെ രക്ഷിച്ചു. രാജസൂയാഭിഷേകം ചെയ്തവരിൽ ആ രാജാവ് ശ്രേഷ്ഠനായി. അവന്നു രണ്ടു നിപുണരായ പുത്രരുണ്ടായി. സൂതൻ, മാഗധൻ എന്നിവരായിരുന്നു അവർ. ഈ ഗോവിൽനിന്ന് (ഭൂമിയെ) അവൻ സസ്യദുഗ്ദ്ധങ്ങളെ കറന്നെടുത്തു ഭാരതാ! പ്രജകൾക്ക് കൊറ്റിന്നുവേണ്ടി ആ രാജാവ് ദേവന്മാരോടും മുനീന്ദ്രരോടും, പിതൃക്കളോടും, ദൈത്യരോടും, ഗന്ധർവ്വാപ്സരസ്ത്രീകളോടുംകൂടെ ഭൂമിയാകുന്ന ഗോവിനെ കറന്നു. സർപ്പങ്ങളും, യക്ഷന്മാരും, വൃക്ഷങ്ങളും, ഗിരികളും, എല്ലാവരും അവരവരുടെ പാത്രങ്ങളിൽ കറക്കുമ്പോൾ അവരുടെ ഇഷ്ടപ്രകാരം ഭൂമിദേവിയാകുന്ന പശു ചുരത്തിക്കൊടുത്തു. അതുകൊണ്ട് അവരൊക്കെ പ്രാണൻ വഹിച്ചു. ധർമ്മജ്ഞന്മാരായി പൃഥുവിന്ന് രണ്ടു പുത്രന്മാരുണ്ടായി. അന്തർദ്ധിയും പാലിതനുമായിരുന്നു അവർ. അതിൽ അന്തർദ്ധിക്ക് ശിഖണ്ഡിനി എന്ന നാരിയിൽ ഹവിർദ്ധാനൻ എന്ന പുത്രനുണ്ടായി. ഹവിർദ്ധാനനിൽനിന്ന് ധിഷണ എന്നുപേരായ ആഗ്നേയിയിൽ ആറു സന്താനങ്ങളുണ്ടായി. പ്രാചീനബർഹിസ്സ്, ശുക്ലൻ, ഗയൻ, കൃഷ്ണൻ, വ്രജൻ, ജിനൻ എന്നിവരാണ്. ഭഗവാൻ പ്രാചീനബർഹിസ്സ് മഹാനായ പ്രജാപതിയായി. ഹവിർദ്ധാനാത്മജനായ അവൻ പ്രജകളെ സംരക്ഷിക്കുന്നതിൽ തന്റെ അച്ഛനെക്കാൾ ഉത്സുകനായിരുന്നു. അവൻ യജ്ഞംചെയ്യുമ്പോൾ മുന്നിൽ വിരിക്കാറുള്ള ദർഭ ഭൂമണ്ഡലം മുഴുവൻ നിറഞ്ഞ് അവന്റെ മഹത്ത്വം പരത്തി. അങ്ങനെ അവൻ ഭഗവാൻ പ്രാചീനബർഹിസ്സ് എന്നപേരിൽ വിഖ്യാതനായി. ആ പ്രജാപതി മഹാതപസ്സുചെയ്തു. ആ പ്രഭുവായ രാജാവ് സമുദ്രകന്യകയായ സവർണ്ണയെ ഭാര്യയായി സ്വീകരിച്ചു. പ്രാചീനബർഹിസ്സിന്ന് സവർണ്ണയിൽ പത്തു മക്കളുണ്ടായി. അവരുടെയെല്ലാം പേർ 'പ്രചേതസ്സ്' എന്നായിരുന്നു. അവർ എല്ലാവരും ധനുർവ്വേദജ്ഞരായിരുന്നു. എല്ലാവരും തുല്യരായി ധർമ്മം ചരിക്കുന്നവരും, വലിയ തപസ്വികളുമായി. പതിനായിരം വർഷം അവർ സമുദ്രജലത്തിൽക്കിടന്നു തപസ്സുചെയ്തു. അപ്രകാരം അവർ തപസ്സുചെയ്കെ ഭൂമിയെ പരിപാലിക്കുവാൻ ആരുമില്ലാതെയായി. ഭൂമി മുഴുവൻ വൃക്ഷങ്ങൾ വളർന്ന് സൂര്യപ്രകാശംപോലും കടക്കാത്ത കാടായിത്തീർന്നു. തന്മൂലം ജനങ്ങളൊക്കെ ക്ഷയിച്ചു. ആകാശത്തിൽ വൃക്ഷങ്ങൾ വളർന്നുയരുകയാൽ കാറ്റിന്ന് വീശുവാൻ കഴിയാതായി. പ്രജകൾക്കു സഞ്ചരിക്കുവാൻ കഴിയാതായി. തപസ്വികളായ പ്രാചേതസ്സുകൾ ഈ നില മനസ്സിലാക്കി. അവർ കോപിച്ച് അവരുടെ വായിൽനിന്ന് അഗ്നിയും മാരുതനും ഉണ്ടാക്കിവിട്ടു. ഉടനെ കാറ്റുചെന്നടിച്ചു വൃക്ഷങ്ങളെ വേരുപുഴക്കിവീഴ്ത്തി. അഗ്നി അതിൽ ഘോരമായി പടർന്നുപിടിച്ചു. സകല മരങ്ങളെയും ചുട്ടുചാമ്പലാക്കി. ദ്രുമങ്ങളെ ക്ഷയിപ്പിച്ചതുകൊണ്ട്, കുറച്ചു വൃക്ഷങ്ങൾമാത്രം ബാക്കിയായി നില്ക്കെ രാജാവായ സോമൻ (ചന്ദ്രൻ) ഈ പ്രജാപതികളായ പ്രചേതസ്സുകളുടെ അടുത്തുചെന്നുപറഞ്ഞു:

അല്ലയോ പ്രാചീനാബർഹിഷരാജാക്കളേ! നിങ്ങൾ കോപം അടക്കുവിൻ! വൃക്ഷങ്ങൾ ഇല്ലാതായി. ഭൂമിയിൽ കാറ്റും തീയും ശമിക്കണം. വൃക്ഷങ്ങളുടെ കന്യാരത്നമായ ഈ വരവർണ്ണിനി ഭാവിതത്ത്വത്തെ ഗ്രഹിച്ച് ഞാൻ ഗർഭത്തിൽ വഹിച്ചവളാണ്. മാരീഷാഎന്നുപേരായ ഈ വൃക്ഷകന്യക യോഗ്യരായ നിങ്ങൾക്കു ഭാര്യയാകും. അവൾ സോമവംശത്തെ വളർത്തും. പകുതി നിങ്ങളുടെ തേജസ്സും, പിന്നെ പകുതി എന്റെ തേജസ്സുംചേർന്ന് ഒന്നായി ഇവൾക്ക് ഒരു പുത്രൻ ഉണ്ടാകും. അവൻ ദക്ഷപ്രജാപതിയാകും. നിങ്ങളുടെ തേജസ്സാകുന്ന അഗ്നി ചുട്ടുകളഞ്ഞ ആ പ്രജാവ്രജത്തെ അഗ്നിസന്നിഭനായ ആ പ്രജാപതി വീണ്ടും വളർത്തുന്നതാണ്.'

സോമന്റെ വാക്കുകേട്ട് പ്രചേതസ്സുകൾ കോപം പിൻവലിച്ചു. കോപം ഉപേക്ഷിച്ച് അവർ മാരിഷാ എന്ന വൃക്ഷകന്യകയെ പത്നിയായി കൈക്കൊണ്ടു. അവർ മനസ്സുകൊണ്ട് അവളിൽ ഗർഭം ആധാനംചെയ്തു. അവൾ ആ പ്രചേതസ്സുകളിൽനിന്നു പത്തു പേരെ ഗർഭാധാനംചെയ്തു പ്രസവിച്ചു. തേജസ്വിയായ സോമന്റെ അംശം ദക്ഷപ്രജാപതിയായി ജനിച്ചു. സോമവംശം വളർത്തുന്ന മക്കളെ ദക്ഷൻ ജനിപ്പിച്ചു. ചരാചരങ്ങളെയും ഇരുക്കാലികളും നാല്ക്കാലികളുമായ ജീവികളെയും അവൻ തീർത്തു. ദക്ഷൻ മനസ്സിൽ വിചാരിച്ച് സ്ത്രീകളെയും സൃഷ്ടിച്ചു. അതിൽ പത്തുപേരെ ധർമ്മനു നല്കി; പതിമൂന്നു കന്യകമാരെ കശ്യപന്നു നല്കി; സോമരാജാവിന്ന് ഇരുപത്തേഴു നക്ഷത്രനാമകളായ കന്യകമാരെ നല്കി. ഈ ദക്ഷപുത്രിമാരിൽനിന്നു ദേവകളും, ഖഗങ്ങളും, നാഗങ്ങളും, ഗോക്കളും, ദൈത്യരും, ദാനവരും, ഗന്ധർവ്വന്മാരും, അപ്സരസ്ത്രീകളും ഇങ്ങനെയുള്ള ജാതികളെല്ലാം ഉണ്ടായി. അന്നുമുതൽക്കാണ്പ്രജകൾ ഉണ്ടാകുവാൻ ആണും പെണ്ണും തമ്മിൽ സംഭോഗം വേണമെന്നായത്. സങ്കല്പം, ദർശനം, സ്പർശനം, ഇവകൊണ്ടാണ് പണ്ടു സൃഷ്ടി നടന്നിരുന്നത്."

ജനമേജയൻ പറഞ്ഞു: "ദേവന്മാർ, ദാനവന്മാർ, ഗന്ധർവ്വന്മാർ, ഉരഗങ്ങൾ, രാക്ഷസന്മാർ എന്നിവരുടെ സംഭവം, ദക്ഷന്റെ സംഭവം എന്നിവയൊക്കെ മുമ്പു പറയുകയുണ്ടായല്ലോ. മുമ്പെ ദക്ഷൻ ഉണ്ടായത് ബ്രാഹ്മവിന്റെ വലത്തെ തള്ളവിരലിൽനിന്നാണെന്നു ഭവാൻ പറഞ്ഞു. ഇടത്തെ തള്ളവിരലിൽനിന്ന് അവന്റെ പത്നിയുണ്ടായതായും ഭവാൻ പറഞ്ഞു. പിന്നെ എങ്ങനെ തപസ്വിയായ അവൻ പ്രാചേതസനായി? എന്റെ ഈ സംശയം അല്ലയോ വിപ്രാ! ഭവാൻ നല്ലപോലെ വ്യക്തമാക്കിത്തരണേ! സോമന്റെ ദൗഹിത്രൻ പിന്നെ എങ്ങനെ അവന്റെ ശ്വശുരനായി? ഇത് അത്ഭുതമാണല്ലോ!"

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, നിത്യവും ഭൂതങ്ങളിൽ ഉൽപ്പത്തിയും നിരോധവും കാണുന്നതിൽ ഋഷികളും വിദ്വാന്മാരും, ഭ്രമിക്കുന്നില്ല. ദക്ഷാദികൾ യുഗംതോറും നരേശ്വരന്മാരായി ഉണ്ടാകും. രാജാവേ, ഇവർക്ക് ആദ്യകാലങ്ങളിൽ ജ്യേഷ്ഠാനുജക്രമങ്ങൾ ഒന്നും ഉണ്ടായിരുന്നില്ല, രാജാവേ! തപസ്സാണ് ശ്രേഷ്ഠത. അതിന്റെ യോഗ്യത

യാണ് ശ്രേഷ്ഠത്വം നിർണ്ണയിക്കുക. ചരാചരാത്മകമായ ഈ ദക്ഷസൃഷ്ടിയെ അറിഞ്ഞവർ സന്തതികൾ വർദ്ധിച്ചു ദീർഘായുഷ്മാന്മാരായി അവസാനം സ്വർഗ്ഗലോകത്ത് പൂജ്യരായി പ്രശോഭിക്കുന്നതാണ്."

**3. മരുദുത്പത്തികഥനം -** ജനമേജയൻ പറഞ്ഞു: "അല്ല യോ വൈശമ്പായനാ, ദേവന്മാർ, ദാനവന്മാർ, ഗന്ധർവ്വന്മാർ, ഉരഗന്മാർ, രാക്ഷസന്മാർ എന്നിവരുടെ ഉത്ഭവത്തെ ഭവാൻ വിസ്തരിച്ചു പറഞ്ഞാലും!"

വൈശമ്പായനൻ പറഞ്ഞു: "മുമ്പെതന്നെ പ്രജകളെ സൃഷ്ടിക്കുവാനായി ബ്രഹ്മാവ് കല്പിച്ചപ്രകാരം ദക്ഷപ്രജാപതി പ്രജാസൃഷ്ടി ചെയ്തത് എപ്രകാരമാണെന്നു ഞാൻ പറയാം, രാജാവേ, ഭവാൻ മനസ്സിരുത്തി അവയെല്ലാം കേൾക്കുക. ആദ്യമേതന്നെ ആ പ്രഭു മാനസമായി ഭൂതൗഘങ്ങളെ സൃഷ്ടിച്ചു. ഋഷികൾ, ദൈവതങ്ങൾ, ഗന്ധർവ്വന്മാർ, അസുരർ, രാക്ഷസന്മാർ എന്നിവരെയെല്ലാം സൃഷ്ടിച്ചു. യക്ഷന്മാർ, ഭൂതങ്ങൾ, പിശാചുക്കൾ, പാമ്പുകൾ, മൃഗങ്ങൾ പക്ഷികൾ എന്നിവയെയും സൃഷ്ടിച്ചു. പക്ഷേ, ധീമാനായ മഹാദേവൻ മാനസജനസൃഷ്ടി വർദ്ധിക്കാതിരിക്കാൻ അവരെ ശപിച്ചു. പിന്നെ പ്രജകളുടെ വർദ്ധനയ്ക്കുവേണ്ടിയുള്ള ഉപായം ചിന്തിച്ച്, പ്രജാപതി മൈഥുനംകൊണ്ടു പലതരത്തിലുള്ള പ്രജകളെ സൃഷ്ടിക്കുവാൻതന്നെ ചിന്തിച്ച്, കഠിനമായ തപസ്സുചെയ്തു. പിന്നെ പ്രജാപതിയായ വീരണൻെറ പുത്രിയായ 'അസിക്നി'യെന്ന കന്യകയെ, ലോകം ധരിക്കുന്ന മഹാഭാഗയെ, ദക്ഷൻ ഭാര്യയായി വരിച്ചു. ആ വീരണൻെറ പുത്രിയായ അസിക്നിയിൽ വീര്യവാനായ ദക്ഷൻ അയ്യായിരം മക്കളെ ഉൽപാദിപ്പിച്ചു. പ്രജാസൃഷ്ടിക്ക് ഒരുങ്ങിയ ആ യോഗ്യന്മാരെക്കണ്ട് സംസാരിക്കുന്നതിൽ സമർത്ഥനായ നാരദൻ അവർക്കു ജ്ഞാനോപദേശം നല്കി. നാരദൻെറ ജ്ഞാനോപദേശം അവർക്കു പ്രജാസൃഷ്ടിയിൽ താൽപര്യം ഇല്ലാതാക്കി. ഇതു നാരദന് ഒരു ശാപം ലഭിക്കുവാനും ഇടയാക്കി. പരമേഷ്ടിയുടെ ശ്രേഷ്ഠപുത്രനായ അവനെ കാശ്യപമുനി ദക്ഷശാപഭയംമൂലം ദക്ഷനന്ദിനിയിൽ വീണ്ടും ജനിപ്പിച്ചു. ആ നാരദൻ മുമ്പെതന്നെ പരമേഷ്ടിയാൽ ഉത്പാദിതനായിരുന്നു. അസിക്നിയെന്ന വീരണൻെറ പുത്രിയിൽ ആ ദേവർഷിസത്തമനെ വീണ്ടും ആ യോഗിമുഖ്യനെ, തൻെറ പുത്രനായി ബ്രഹ്മാവിനു തുല്യനായി സൃഷ്ടിച്ചു. ഹര്യശ്വന്മാർ എന്നു പറയുന്ന ദക്ഷാത്മജന്മാരെ അവൻ മനസ്സിളക്കി നശിപ്പിച്ചു. അതു വിധിയാലാണ് എന്നേ പറഞ്ഞുകൂടു. അവൻെറ നാശത്തിന്നായി വിക്രമിയായ ദക്ഷൻ ചെന്ന് ഏറ്റു. മഹർഷികളെ മുൻപിലാക്കി പരമേഷ്ടി തടുത്തു. പിന്നെ ദക്ഷനും പരമേഷ്ടിയുമായി ഒരു കരാറുണ്ടാക്കി, 'എൻെറ കന്യകയിൽ നിൻെറ പുത്രനായ നാരദൻ വന്നുപിറക്കട്ടെ!' എന്ന്. പിന്നെ ദക്ഷൻ പരമേഷ്ടിക്ക് തൻെറ കന്യകയെ നല്കി. അവളിൽ ദക്ഷശാപംമൂലം നാരദൻ വീണ്ടും വന്നുപിറന്നു.

ജനമേജയൻ പറഞ്ഞു: "പ്രജാപതിയുടെ പുത്രന്മാരെ നാരദമഹർഷി എങ്ങനെ നശിപ്പിച്ചു? ദ്വിജശ്രേഷ്ഠാ, ആ കാര്യം ശരിയായി കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. പറയണേ!"

വൈശമ്പായനൻ പറഞ്ഞു: "ദക്ഷൻെറ പുത്രന്മാരായ ഹര്യശ്വർ പ്രജാവൃദ്ധിക്ക് ഒരുങ്ങി. ഒത്തുകൂടിയപ്പോൾ ആ വീര്യവാന്മാരോടു നാരദൻ ഇപ്രകാരം പറഞ്ഞു: 'എടോ വിഡ്ഢികളേ! നിങ്ങൾ പ്രജാസൃഷ്ടി നടത്തുവാൻ കാംക്ഷിക്കുന്നവരാണല്ലോ? നിങ്ങൾക്കു ഭൂമിയുടെ അളവിനെപ്പറ്റി വല്ലതും നിശ്ചയമുണ്ടോ? അതൊന്നും അറിയാത്ത നിങ്ങൾ പ്രജാസൃഷ്ടിക്ക് ഒരുങ്ങുന്നതു വിചിത്രംതന്നെ! ഭൂമിയുടെ അളവും വിസ്താരവും അറിയാതെ നിങ്ങൾ ഉള്ളിലും മേലും കീഴും എങ്ങനെ പ്രജാസൃഷ്ടി നടത്തും?'

നാരദൻ ഇങ്ങനെ പറഞ്ഞപ്പോൾ കാര്യം പന്തിയല്ലെന്നു മനസ്സിലായി. അവർ ഭൂമിയുടെ പരിമാണം മനസ്സിലാക്കുവാൻ, നീളവും വീതിയും ഉള്ളും ഗ്രഹിക്കുവാൻ, ലോകമൊക്കെ ചുറ്റിക്കാണുവാൻ, പുറപ്പെട്ടു. അങ്ങനെ പുറപ്പെട്ടുപോയ ആ പ്രചേതസപുത്രന്മാർ വായുഭക്ഷണംപോലും ഇല്ലാതെ പരാജിതരായി. അവർ മടങ്ങിവന്നില്ല. സമുദ്രത്തിലെത്തിയ നദികൾപോലെ പിന്നെ പുറപ്പെട്ടദിക്കിൽ മടങ്ങിയെത്തിയില്ല. ഇനി പ്രതീക്ഷിച്ചിട്ടും കാര്യമില്ലെന്നുകണ്ട് അവർ നശിച്ചുപോയതായി അറിഞ്ഞ്, പ്രചേതസനായ ദക്ഷൻ വൈരിണിയെന്ന ഭാര്യയിൽ ആയിരം പുത്രന്മാരെ വീണ്ടും ജനിപ്പിച്ചു വീണ്ടും ജനിച്ചവരായ ഈ ശബളാശ്വന്മാരും പ്രജാസൃഷ്ടിക്കൊരുങ്ങി. അവരോടു നാരദൻ മുമ്പു പറഞ്ഞ വാക്കുകൾ പറഞ്ഞു. അവരും ഭൂമിയുടെ അളവു കാണുവാൻതന്നെ തീർച്ചയാക്കി. അവർ തമ്മിൽ പറഞ്ഞു: 'ഈ മുനി പറഞ്ഞതു ന്യായമായ കാര്യമാണ്. ഭ്രാതാക്കന്മാരെ കണ്ടുപിടിക്കുകതന്നെ വേണം. ഭൂമിയുടെ ശരിയായ നില അറിയുകയും വേണം. ഭൂമിയുടെ സ്ഥിതി മനസ്സിലാക്കി സുഖമായി പ്രജകളെ സൃഷ്ടിക്കുകയും ചെയ്യാം,' എന്നു പറഞ്ഞ് അവരെല്ലാവരും ഏകാഗ്രചിത്തരായി, സ്വസ്ഥചിത്തരായി, ക്രമമായ വഴിക്കുനടന്നു. തങ്ങളുടെ പൂർവ്വജന്മാർപോയ വഴിയിലൂടെ അവരും സഞ്ചരിച്ചു. സകലദിക്കിലും ചുറ്റിത്തിരിഞ്ഞു. അവരും തിരിച്ചുവരികയുണ്ടായില്ല. പുറപ്പെട്ട നദി വീണ്ടും മടങ്ങിവരാത്തതുപോലെ അവരും എങ്ങോ പോയി അവസാനിച്ചു. അങ്ങനെ ശബളാശ്വരും നശിച്ചുപോയപ്പോൾ ദക്ഷൻ കോപിച്ചു പറഞ്ഞു: 'എടോ നാരദാ, നീയും നശിക്കട്ടെ! വീണ്ടും നീ ഗർഭത്തിൽ പ്രവേശിക്കട്ടെ!' അന്നുമുതൽ ഭ്രാതാവിനെത്തിരയുവാൻ ഭ്രാതാവു പോയാൽ നശിക്കുകതന്നെ ചെയ്യും. രാജാവേ, പണ്ഡിതന്മാരാരും അതു ചെയ്യരുത്! അവരും നഷ്ടമായതറിഞ്ഞ് ദക്ഷപ്രജാപതി വൈരിണിയിൽ അറുപതു പെൺമക്കളെ സൃഷ്ടിച്ചു. അവരിൽ ചിലരെ കശ്യപൻ ഭാര്യമാരായി സ്വീകരിച്ചു. അപ്രകാരം സോമനും ധർമ്മനും അവരിൽ ചിലരെ ഭാര്യമാരായി സ്വീകരിച്ചു. വേറെ ചില മുനികളും ചില കന്യകമാരെ സ്വീകരിച്ചു കൗരവ്യാ!

പത്തുപേരെയാണ് ധർമ്മന്നു നല്കിയത്. പതിമ്മൂന്നു പേരെ കശ്യപന്നും നല്കി. ഇരുപത്തേഴുപേരെ സോമന്ന് നല്കി. അരിഷ്ടനേമിക്ക് നാലുപേരെ നല്കി. ഭൃഗുപുത്രന്ന് രണ്ടുപേരെ നല്കി. അംഗിരസ്സിന്ന് രണ്ടുപേരെ നല്കി. വിദ്വാനായ കൃശാശ്വന്ന് രണ്ടുപേരെയും നല്കി. അവരുടെയെല്ലാം പേരു ഞാൻ പറയാം, നീ കേൾക്കുക!

അരുന്ധതി, വസു, യാമി, ലംബ, ഭാനു, മരുത്വതി, മുഹൂർത്ത, സങ്കല്പ, സാദ്ധ്യ, വിശ്വ ഇങ്ങനെ പത്തുപേരാണ് ധർമ്മൻെറ പത്നികൾ. അവരിൽ ഉണ്ടായ മക്കളേയും പറയാം കേൾക്കുക.

വിശ്വയുടെ മക്കളാണ് വിശ്വേദേവകൾ. സാദ്ധ്യയുടെ മക്കളാണ് സാദ്ധ്യർ മരുത്വതിയിലുണ്ടായ മക്കളാണ് മരുത്തുകൾ. വസുവിൻെറ മക്കളാണ് വസുക്കൾ. ഭാനുവിൻെറ മക്കളാണ് ഭാനുക്കൾ. മുഹൂർത്തയുടെ മക്കളാണ് മുഹൂർത്തജർ. ലംബയുടെ പുത്രനാണ് ഘോഷൻ. യാമിയുടെ സന്തതിയാണ് നാഗവീഥി. പൃഥിവീവിഷയം മുഴുവനും അരുന്ധതി പ്രസവിച്ചതാണ്. സങ്കല്പയുടെ പുത്രനായി ജനിച്ചവനാണ് സങ്കല്പൻ എന്ന സർവ്വാത്മാവ്. യാമിനിയുടെ പുത്രനായ നാഗവീഥിക്കു വൃഷലംബ എന്നവൾ ഉണ്ടായി.

പിന്നെ പ്രാചേതസനായ ദക്ഷൻ സോമന് കൊടുത്ത

പത്നിമാരെപ്പറ്റിപ്പറയാം. അവർ ജ്യോതിഷത്തിൽ നക്ഷത്രങ്ങളുടെ പേരായി അറിയപ്പെടുന്നവരാണ്. അശ്വതി മുതൽ രേവതിവരെയുള്ള ഇരുപത്തേഴുപേരാണ് സോമൻെറ ഭാര്യമാർ. ജ്യോതിസ്സു തുടങ്ങിയവർ, വേറെ പ്രസിദ്ധരായ വസുക്കൾ, എട്ടുപേരാണ്. അവരുടെ പേരും ഞാൻ വിസ്തരിച്ചു പറയാം. ആപൻ, ധ്രുവൻ, സോമൻ ധരൻ, അനിലൻ, അനലൻ, പ്രത്യൂഷൻ, പ്രഭാസൻ ഇവർ എട്ടുപേരുമാണ് വസുക്കൾ. ആപൻെറ പുത്രന്മാർ വൈതണ്ഡ്യൻ, ശ്രമൻ, ശാന്തൻ, മുനി ഇവരാണ്. ധ്രുവൻെറ പുത്രനാണ് ഭഗവാൻ കാലൻ. അവനാണ് ലോകരുടെ കാലനായി നില്ക്കുന്നത്. സോമൻെറ പുത്രനാണ് ഭഗവാൻ വർച്ചസ്സ്. അവനാണ് എല്ലാറ്റിനെയും ശോഭിപ്പിക്കുന്നവൻ. ധരൻെറ പുത്രന്മാരാണ് ദ്രവിണനും ഹുതഹവ്യവഹനും. മനോഹരയുടെ പുത്രരാണ് ശിശിരനും രമണനും പ്രാണനും. അനിലൻെറ ഭാര്യയാണ് ശിവ. അവളുടെ പുത്രരാണ് മനോജവനും അവിജ്ഞാതഗതിയും. ഈ രണ്ടുപേർ അനിലാത്മജന്മാരാണ്. അഗ്നിയുടെ പുത്രനാണ് കുമാരൻ. ശ്രീമാനായ അവൻ ശരവണോത്ഭവനാണ്. അവൻെറ അനുജന്മാരാണ് ശാഖൻ, വിശാഖൻ, നൈഗമേയൻ എന്നിവർ. കൃത്തികയുടെ പുത്രനാകയാൽ കുമാരനെ കാർത്തികേയൻ എന്നും പറയുന്നു. സ്കന്ദൻ തന്നെയാണ് സനൽക്കുമാരൻ. അവൻ അഗ്നിയുടെ കാലാംശംകൊണ്ടുണ്ടാക്കപ്പെട്ടവനാണ്.

പ്രത്യൂഷൻെറ പുത്രനാണ് പ്രസിദ്ധ ഋഷിയായ ദേവലൻ. ദേവലന്നു രണ്ടു പുത്രന്മാരുണ്ടായി. അവർ ക്ഷമാവാനും തപസ്വിയുമാണ്. ബ്രഹ്മചാരിണി എന്നവൾ ബൃഹസ്പതിയുടെ സഹോദരിയാണ്. യോഗസിദ്ധയായ അവൾ നിസ്സംഗയായി ലോകത്തിലെങ്ങും സഞ്ചരിക്കുന്നു. അവൾ പ്രഭാസനെന്നു പേരുള്ള എട്ടാമനായ വസുവിൻെറ ഭാര്യയായി. മഹാഭാഗനും പ്രജാപതിയുമായ വിശ്വകർമ്മാവ് അവളുടെ പുത്രനാണ്. അവൻ ദേവന്മാരുടെ ശില്പിയാണ്, പെരുന്തച്ചനാണ്. പല ശില്പങ്ങളും അവൻ തീർത്തിട്ടുണ്ട്. എല്ലാ ഭൂഷണങ്ങളും അവനാണ് നിർമ്മിക്കുന്നത്. എല്ലാ ശില്പികളിലുംവെച്ചു ശ്രേഷ്ഠനാണ് അവൻ. ദേവന്മാർക്കുവേണ്ട വിമാനങ്ങളൊക്കെ തീർക്കുന്നവൻ അവനാണ്. ആ മഹാത്മാവിൻെറ ശില്പത്തെയാണ് മർത്ത്യരും നോക്കിപ്പകർത്തുന്നത്.

കശ്യപനിൽനിന്ന് സുരഭി പതിനൊന്നു രുദ്രന്മാരെ ജനിപ്പിച്ചു. മഹാദേവൻെറ പ്രസാദംകൊണ്ട്, തപോയോഗത്തിൽ നിരതയായി അവൾ രുദ്രന്മാരെ ജനിപ്പിച്ചു. അജൈകപാദൻ, അഹിർബ്ബുദ്ധ്ന്യൻ, ത്വഷ്ടാവ്, രുദ്രൻ എന്നിവർ സുരഭിയുടെ മക്കളാണ്. ത്വഷ്ടാവിൻെറ പുത്രൻ ശ്രീമാനായ വിശ്വരൂപനാണ്. അവൻ മഹാകീർത്തിമാനാണ്.

ഹരൻ, ബഹുരൂപൻ, ത്ര്യംബകൻ, അപരാജിതൻ, വൃഷാകപി, ശംഭു, രൈവതൻ, കപർദ്ദി, മൃഗവ്യാധൻ, സർപ്പൻ, കപാലി ഇങ്ങനെ ത്രിഭുവനേശ്വരന്മാരായ പതിനൊന്നു പേരാണ് രുദ്രന്മാർ. തേജസ്വികളായ രുദ്രന്മാർ നൂറുകണക്കിൽ, പല രൂപത്തിൽ പുരാണത്തിൽ പറയപ്പെടുന്നു. ഇവർ പുരാണത്തിൽ പ്രസിദ്ധന്മാരും വിശ്വവ്യാപികളും അമിതതേജസ്വികളുമാണ് ഭാരതാ!

കശ്യപൻെറ ഭാര്യമാർ ആരൊക്കെയാണെന്നും അല്ലയോ ഭരതവ്യാഘ്രാ, ഭവാൻ കേട്ടാലും. അദിതി, ദിതി, ദനു, അരിഷ്ട, സുരസാ, ഖശ, സുരഭി, വിനത, താമ്ര, ഇരാ, ക്രോധവശാ, കദ്രു, മുനി എന്നിവരാണ് കശ്യപൻെറ ഭാര്യമാർ. രാജാവേ, അവരുടെ സന്തതികൾ ആരൊക്കെയാണെന്നും പറയാം, കേട്ടാലും. ചാക്ഷുഷമെന്ന പൂർവ്വമന്വന്തരത്തിൽ തുഷിതരെന്നു പേരായ ശ്രേഷ്ഠരായ പന്ത്രണ്ടു സുരോത്തമന്മാർ ഉണ്ടായിരുന്നു. അവർ തമ്മിൽ വൈവസ്വതമന്വന്തരത്തിൻെറ ആരംഭത്തിൽ, സർവ്വസത്വങ്ങളുടെയും ഹിതത്തിന്നുവേണ്ടി ഒന്നിച്ചു ചേർന്ന്, പ്രസിദ്ധമായ ചാക്ഷുഷമന്വന്തരാന്ത്യകാലത്ത് പറഞ്ഞു."

ദേവന്മാരെ, നിങ്ങൾ എല്ലാവരും വരുവിൻ! ഇനി അദിതിയുടെ ഉള്ളിൽ പ്രവേശിച്ച് (വൈവസ്വത) മന്വന്തരത്തിൽ വീണ്ടും പിറക്കണം. അതു നമ്മൾക്കു നന്മയായി വരും."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ആ ചാക്ഷുഷമന്വന്തരാന്ത്യത്തിൽ എല്ലാവരും ദക്ഷപുത്രിയായ അദിതിയിൽ മരീചിപുത്രനായ കശ്യപൻെറ മക്കളായി വീണ്ടും പിറന്നു. വിഷ്ണുവും ശക്രനുംകൂടി അങ്ങനെ വീണ്ടും പിറന്നു. അവരെയും അര്യമാവ്, ധാതാവ്, പൂഷാവ്, ത്വഷ്ടാവ്, വിവസ്വാൻ, സവിതാവ്, മിത്രൻ, വരുണൻ, അംശൻ, പരമതേജസ്വിയായ ഭഗൻ എന്നിവരെയും പന്ത്രണ്ട് ആദിത്യന്മാരെന്നു പറയുന്നു. ആ ചാക്ഷുഷമന്വന്തരത്തിൽ തുഷിതന്മാർ എന്നു പേരായ ആ സുരന്മാർ പന്ത്രണ്ട് ആദിത്യന്മാരായി വൈവസ്വതമന്വന്തരത്തിൽ പിറന്നു.

മുമ്പുപറഞ്ഞ സുവ്രതകളായ ഇരുപത്തേഴു സോമൻെറ ഭാര്യമാർക്കും തേജസ്വികളായ സന്താനങ്ങൾ ഉണ്ടായി.

അനേകപുത്രന്മാരുള്ള വിദ്വാനായ അരിഷ്ടനേമിയുടെ വിദ്യുത് എന്നു പേരുള്ള നാലു ഭാര്യമാരിൽ പതിനാറുസന്താനങ്ങളുണ്ടായി. രാജർഷിയായ കൃശാശ്വൻ ബ്രഹ്മർഷിമാരിൽനിന്ന് സൽകൃതവും ശ്രേഷ്ഠവും പ്രത്യംഗിരസജവുമായ വേദമന്ത്രങ്ങളും ദേവന്മാരിൽനിന്ന് ആയുധങ്ങളും നേടി. ഈശ്വരേച്ഛയാൽ ജനിക്കുന്ന മുപ്പത്തിമൂന്നു ദേവതകളും ആയിരം യുഗം ചെല്ലുമ്പോൾ വീണ്ടും പിറക്കും. അവർക്കും നിരോധവും ഉൽപ്പത്തിയും ഉണ്ടെന്നു പറയുന്നു. സൂര്യൻ ആകാശത്തിൽ ഉദിക്കുകയും അസ്തമിക്കുകയും ചെയ്യുന്നത് എപ്രകാരമോ, അപ്രകാരം ദേവവർഗ്ഗങ്ങൾ യുഗങ്ങൾ തോറും പിറക്കും.

ദിതിക്കു കാശ്യപനിൽനിന്നു രണ്ടു മക്കളുണ്ടായി എന്നു കേൾക്കുന്നു. അവർ ഹിരണ്യകശിപുവും ഹിരണ്യാക്ഷൻ എന്നു പേരായ വീരനുമാണ്. വിപ്രചിത്തി 'സിംഹിക' എന്ന കന്യകയെ വിവാഹംചെയ്തു. സൈംഹികേയന്മാർ എന്നു വിഖ്യാതരായ മഹാബലന്മാർ അവളുടെ പുത്രന്മാരാണ്. അവർ ഗണങ്ങളോടുകൂടി പതിനായിരം പേരുണ്ട്. അവർക്കു പുത്രപൗത്രന്മാരായി അനേകായിരമുണ്ട്. അവരുടെ എണ്ണം അസംഖ്യമാണ്. ഇനി ഹിരണ്യകശിപുവിന്നുള്ള സന്തതികളെക്കുറിച്ചു കേൾക്കുക.

ഹിരണ്യകശിപുവിന്ന് ഓജസ്വികളായ മക്കൾ നാലുപേരാണ്. അനുഹ്ലാദൻ, അതിവീര്യവാനായ ഹ്ലാദൻ, പ്രഹ്ലാദൻ, സംഹ്ലാദൻ ഇങ്ങനെ നാലുപേരാണ്. അതിൽ ഹ്ലാദൻെറ പുത്രന് ഹ്ലദൻ എന്നാണ് പേര്, സംഹ്ലാദൻെറ പുത്രന്മാർ സുന്ദൻ നിസുന്ദൻ ഇങ്ങനെ രണ്ടുപേരാണ്. അനുഹ്ലാദൻെറ പുത്രന്മാർ ആയുസ്സ്, ശിബികാലൻ ഇവരാണ്. പ്രഹ്ലാദൻെറ പുത്രനാണ് വിരോചനൻ. വിരോചനൻെറ പുത്രനാണ് ബലി. ബലിയുടെ പുത്രന്മാർ നൂറുപേരാണ്. മൂത്ത പുത്രനാണ് ബാണൻ. അവൻെറ അനുജന്മാരാണ് ധൃതരാഷ്ട്രൻ, സൂര്യൻ, ചന്ദ്രമസ്സ്, ഇന്ദ്രതാപനൻ, കുംഭനാഭൻ, ഗർദ്ദഭാക്ഷൻ, കുക്ഷി മുതലായവർ. ജ്യേഷ്ഠനായ ബാണൻ പശുപതിയിൽ (ശിവനിൽ) ഭക്തിയുള്ളവനായിരുന്നു. ബാണൻ പൂർവ്വജന്മത്തിൽ ശിവനോട് ഒരു വരം ചോദിക്കുകയുണ്ടായി. 'ഗൗരീശപ്രഭോ, അങ്ങയുടെ പാർശ്വത്തിൽ വസിക്കുവാൻ എന്നെ അനുഗ്രഹിക്കണേ!' എന്ന്. ആ ബാണന്ന് ലോഹിതി എന്ന ഭാര്യയിൽ ഇന്ദ്രദമനൻ എന്നു പേരായ ഒരു പുത്രനുണ്ടായി. അവൻെറ ഗണത്തിൽ ലക്ഷം അസുരന്മാരുണ്ടായിരുന്നു.

ഹിരണ്യാക്ഷൻെറ മക്കളായി, ബലവാന്മാരായി, വിദ്വാ

ന്മാരായി അഞ്ചുപേരുണ്ട്. ഝർഝരൻ, ശകുനി, ഭൂതസന്താപനൻ, വിക്രാന്തനായ മഹാനാഭൻ, കാലനാഭൻ ഇവരാണ് അഞ്ചുപേർ.

ദനുവിൻെറ പുത്രന്മാരായി ഉഗ്രവിക്രമരായ നൂറുപേരുണ്ടായി. അവർ തപസ്വികളായ മഹാവീര്യരായിരുന്നു. അവരിൽ പ്രശസ്തരാണെന്നു പറയാം. ദ്വിമൂർദ്ധാവ്, ശകുനി, വിഭു, ശങ്കുശിരസ്സ്, ശങ്കകർണ്ണൻ, വിരോധൻ, ഗവേഷ്ഠി, ദുന്ദുഭി, അയോമുഖൻ, ശംബരൻ, കപിലൻ, വാമനൻ, മരീചി, മഘവാവ്, ഇരാ, ശങ്കുശിരസ്സ്, വൃകൻ, വിക്ഷോഭണൻ, കേതു, കേതുവീര്യൻ, ശതഹ്രദൻ, ഇന്ദ്രജിത്ത്, സത്യജിത്ത്, വജ്രനാഭൻ, വിക്രാന്തനായ മഹാനാഭൻ, കാലനാഭൻ, ഏകചക്രൻ, മഹാബാഹു, താരകൻ, മഹാബലൻ, വൈശ്വാനരൻ, പുലോമാവ്, വിദ്രാവണമഹാസുരൻ, സ്വർഭനു, വൃഷപർവ്വാവ്, തുഹുണ്ഡൻ, മഹാസുരൻ, സൂക്ഷ്മൻ, നിചന്ദ്രൻ, ഊർണ്ണനാഭൻ, മഹാഗിരി, അസിലോമാവ്, കേശി, ശഠൻ, ബലകൻ, മദൻ, ഗഗനമൂർദ്ധാവ്, കുംഭനാഭൻ, മഹാസുരൻ, വിരൂപാക്ഷൻ, വൈസൃപൻ, സുപഥൻ, ഹരാഹരൻ, ഹിരണ്യകശിപു, ശതായുസ്സ്, ശംബരൻ, ശരഭൻ, ശലഭൻ വീര്യവാനായ വിപ്രചിത്തി – ഈ പറഞ്ഞവരെല്ലാം കശ്യപൻെറ പുത്രരാണ്. ദനു എന്ന ഭാര്യയിൽ പിറന്നവരാണ്. വിപ്രചിത്തിയാണ് ഇവരിൽ പ്രധാനി. ഈ ദാനവന്മാർ (ദനുവിൻെറ മക്കൾ) മഹാബലന്മാരാണ്. ഇവരുടെയൊക്കെ പുത്രപൗത്രന്മാരെപ്പറ്റി പറഞ്ഞറിയിക്കുവാൻ പറ്റുകയില്ല രാജാവേ! അവർ അസംഖ്യമായിരുന്നു.

പ്രഭ എന്നവൾ സ്വർഭാനുവിൻെറ കന്യകയാണ്. പുലോമയന് മൂന്നു പുത്രിമാരുണ്ടായി. ഉപദാനവി, ഹയശിര തുടങ്ങിയവർ. ശർമ്മിഷ്ഠ വൃഷപർവ്വാവിൻെറ പുത്രിയാണ്. പുലോമ, കാളിക എന്നിവർ വൈശ്വാനരൻെറ കുമാരികളാണ്. അവർ വീര്യവതികളും ധാരാളം സന്താനങ്ങളുള്ളവരും മരീചിപുത്രനായ കശ്യപൻെറ ഭാര്യമാരുമാണ്. അവരുടെ മക്കളായി അറുപതിനായിരം ദാനവന്മാർ ജനിച്ചു. വേറെ ആയിരത്തിനാനൂറു മക്കളുമുണ്ടായി. ഹിരണ്യപുര നിവാസികളായിരുന്നു അവരെല്ലാം. മഹാതപസ്വിയായ മാരീചി (കശ്യപൻ)യാണ് ഇവരുടെയെല്ലാം പിതാവ്. ഈ പൗലോമരും കാലകേയരും മഹാബലവാന്മാരായ ദാനവന്മാരാണ്. ഇവരെ കൊല്ലുവാൻ ദേവന്മാർക്കുപോലും സാദ്ധ്യമല്ലാതാക്കി, പിതാമഹൻ അവർക്കു കൊടുത്ത വരംകാരണം. സവ്യസാചിയാണ് ഹിരണ്യപുരവാസികളായ അവരെയെല്ലാം കൊന്നുകളഞ്ഞത്.

പ്രഭയുടെ പുത്രനാണ് നഹുഷൻ. ശചിയുടെ പുത്രനാണു സൃഞ്ജയൻ. പൂരുവിനെ ശർമ്മിഷ്ഠ പ്രസവിച്ചു. ഉപദാനവി ദുഷ്യന്തനെ പ്രസവിച്ചു. പിന്നെ വേറെ മഹാവീര്യന്മാരായി അതിദാരുണന്മാരായി ദാനവന്മാർ സിംഹികയിൽ വിപ്രചിത്തിയുടെ പുത്രന്മാരായി ഉണ്ടായി. ദൈത്യദാനവയോഗത്താൽ തീവ്രവിക്രമന്മാരായി 'സിംഹികേയന്മാർ' എന്ന പേരിൽ വിഖ്യാതരായ പതിമ്മൂന്നു മഹാബലന്മാരുണ്ട്. വ്യംശൻ, ശല്യൻ, മഹാബലനായ നഭൻ, വാതാപി, നമുചി, ഇല്വലൻ, ഖസൃമൻ, ആഞ്ജികൻ, നരകൻ, കാലനാഭൻ, ശുകൻ, പോതരണൻ, വീര്യവാനായ വജ്രനാഭൻ എന്നീ കൂട്ടരുടെ ജ്യേഷ്ഠനാണ് രാഹു. ഇവൻ സൂര്യനെയും ചന്ദ്രനെയും പീഡിപ്പിക്കുന്നവനാണ്.

ഹ്ലാദന്നു പുത്രന്മാരായി മൂകൻ, തുഹുണ്ഡൻ എന്നു പേരായി രണ്ടുപേർ ഉണ്ടായി. താടകയിൽ സുന്ദൻെറ പുത്രനായി മാരീചനുണ്ടായി. അപ്രകാരംതന്നെ ശിവമാണന്നും വീര്യവാനായ സുരകല്പനും ഉണ്ടായി. ഇവർ ദാനവമുഖ്യന്മാരാണ്. ദനുവംശത്തെ വളർത്തിയവരാണ്. അവരുടെ പുത്രപൗത്രന്മാർ നൂറും ആയിരവും അതിലപ്പുറവുമുണ്ട്.

സംഹ്ലാദദൈത്യവംശത്തിൽ നിവാതകവചർ എന്ന അസുരന്മാരുണ്ടായി. അവരെല്ലാം തപസ്സുകൊണ്ട് പരിശുദ്ധാത്മാക്കളായി. മഹാന്മാരായ പലരും അക്കൂട്ടത്തിൽ ഉണ്ടായി. അവർ മണിമതി എന്ന നഗരത്തിൽ വസിച്ചു. മൂന്നുകോടി മക്കളും അവർക്കുണ്ടായി. സുരന്മാർക്ക് അവദ്ധ്യരായ അവരെ പിന്നീട് അർജ്ജുനൻ യുദ്ധത്തിൽ വീഴ്ത്തിക്കളഞ്ഞു.

താമ്രയ്ക്ക് വളരെ ബലശാലിനികളായ ആറു കന്യകമാരുണ്ടായി. കാകി, ശ്യേനി, ഭാസി, സുഗ്രീവി, ശുചി, ഗൃദ്ധ്രക എന്നിവരാണ് അവർ. കാകി കാക്കകളെ പ്രസവിച്ചു. ഉലൂകി ഉലൂകങ്ങളേയും പെറ്റു. ശ്യേനി ശ്യേനങ്ങളെ (പരുന്ത്) പെറ്റു. ഭാസി ഭാസഘങ്ങളെയും പെറ്റു. ഗൃദ്ധ്രി ഗൃദ്ധ്രരെയും (കഴുകൻ) പെറ്റു. ശുചി നീർപ്പക്ഷികളെ പെറ്റു. സുഗ്രീവി കുതിര, കഴുത, ഒട്ടകം എന്നിവകളേയും പെറ്റു. ഇങ്ങനെ താമ്രയുടെ വംശത്തെ ഞാൻ പറഞ്ഞു.

വിനതയ്ക്കു രണ്ടുമക്കളുണ്ടായി; അരുണനും, ഗരുഡനും. അതിൽ പക്ഷികളിൽ ശ്രേഷ്ഠനായ സുപർണ്ണൻ (ഗരുഡൻ) തൻെറ കർമ്മംകൊണ്ടു ഭയങ്കരനാണ്. സുരസയ്ക്കു വളരെ ഓജസ്സുള്ള സർപ്പങ്ങൾ ധാരാളം സന്തതികളായി ഉണ്ടായി. അവർ ധാരാളം തലകളുള്ളവരും ആകാശത്തൂടെ പായുന്നവരുമാണ്. കദ്രുവിന് ഓജസ്വികളായ സർപ്പങ്ങൾ ആയിരമുണ്ടായി. വളരെ ശിരസ്സുള്ള ആ നാഗങ്ങളൊക്കെ ഗരുഡൻെറ പാട്ടിൽനിന്നു. അവരിൽ ശ്രേഷ്ഠന്മാരായ നാഗങ്ങൾ ശേഷൻ, വാസുകി, തക്ഷകൻ, ഐരാവതൻ, മഹാപത്മൻ, കംബളാശ്വതരർ, ഏലാപുത്രൻ, ശംഖൻ, കാർക്കോടകൻ, ധനഞ്ജയൻ, മഹാനീലൻ, മഹാകർണ്ണൻ, ധൃതരാഷ്ട്രൻ, വലാഹകൻ, കുഹരൻ, പുഷ്പദംഷ്ട്രൻ, ദുർമ്മുഖൻ, സുമുഖൻ, ശംഖൻ, ശംഖപാലൻ, കപിലൻ, വിമനൻ, നഹുഷൻ, ശംഖരോമാവ്, മണി എന്നു തുടങ്ങിയവരാണ്. ഗരുഡൻ അവരുടെ പുത്രപൗത്രഗണങ്ങളെയൊക്കെ കൊന്നുകളഞ്ഞു. വായുഭക്ഷികളായ പതിന്നാലായിരം ക്രൂരരായ സർപ്പങ്ങളുടെ ഗണത്തെ 'ക്രോധവശഗണം' എന്നു പറയുന്നു. അവരെല്ലാം ദംഷ്ട്രികളായിരുന്നു. കരനീർപ്പക്ഷികൾ ധരയുടെ സന്താനങ്ങളാണെന്നു പറയുന്നു.

സുരഭി ഗോക്കളെ പ്രസവിച്ചു; അവൾ പിന്നെ മഹിഷങ്ങളെയും പെറ്റു. ഇര, മരം, വള്ളിച്ചെടി, പുൽജാതികൾ എന്നിവയെ പെറ്റു. ഖശ യക്ഷരാക്ഷസന്മാരെയും പെറ്റു. മുനി എന്നവൾ അപ്സരസ്സുകളെ പ്രസവിച്ചു. അരിഷ്ട എന്നവൾ സത്വഗുണവാന്മാരും ശക്തരുമായ ഗന്ധർവ്വരെ പെറ്റു. ഈ ചരാചരങ്ങളെല്ലാം കശ്യപൻെറ മക്കളായി ഉണ്ടായവരാണ്. അവരുടെ പുത്രന്മാരും പൗത്രന്മാരും നൂറും ആയിരവും അതിലപ്പുറവുമുണ്ട്. താതാ, സ്വാരോചിഷം എന്ന മന്വന്തരത്തിലെ സൃഷ്ടി ഇപ്രകാരമാകുന്നു.

വൈവസ്വതമന്വന്തരത്തിൽ വലിയ വാരുണക്രതു ചെയ്യുമ്പോൾ, ബ്രഹ്മാവിന്ന് ആഹുതിചെയ്ത സമയം പ്രജാസൃഷ്ടി എപ്രകാരമായിരുന്നുവെന്നു പറയാം. മുമ്പു മാനസരായി ഉണ്ടായ ഏഴു ബ്രഹ്മർഷികളെ തൻെറ പുത്രന്മാരാക്കി പിതാമഹൻ സങ്കല്പിച്ചു. പിന്നെ ദേവാസുരന്മാർ തമ്മിലുള്ള വിരോധംമൂലം യുദ്ധമുണ്ടായി. അപ്പോൾ മക്കൾ ചത്ത ദിതി വീണ്ടും കശ്യപനെ സന്തോഷിപ്പിച്ചു. അവൾ കശ്യപനെ നല്ലപോലെ സേവിച്ചു സന്തോഷിപ്പിച്ചപ്പോൾ അവളിൽ പ്രീതനായ കശ്യപൻ അവൾക്കു വരം നല്കാമെന്നു പറഞ്ഞു. അവൾ വരം വരിക്കുകയുംചെയ്തു. 'ഇന്ദ്രനെ വധിക്കുവാൻതക്ക ഓജസ്സുള്ള ഒരു പുത്രനെ എനിക്കു നല്കണം.' അവൾ അപേക്ഷിച്ച വരം ആ തപോനിധി നല്കി. വരം നല്കിയതിന്നുശേഷം അവ്യഗ്രനായി കശ്യപൻ അവളോടു പറഞ്ഞു; 'ഞാൻ ഈ നല്കുന്ന

പുത്രനെ നീ വഹിക്കുക. നിൻെറ പുത്രനായി ഉണ്ടാകുന്ന ഇവൻ ഇന്ദ്രനെ വധിക്കും. നൂറുകൊല്ലം നീ ഗർഭം ചുമക്കണം. ശുദ്ധിയോടുകൂടി വ്രതമെടുത്ത് ഈ ഗർഭത്തെ വഹിച്ചാൽ നീ പറഞ്ഞപ്രകാരം എല്ലാം സംഭവിക്കും.' അപ്രകാരമാകാമെന്നു ഭർത്താവായ മുനിയോട് അവൾ ഏറ്റുപറയുകയുംചെയ്തു. ശുചിയായി അവൾ ഗർഭംധരിച്ചു രാജാവേ!

ദിതിക്കു ഗർഭം നല്കിയതിന്നുശേഷം കശ്യപൻ പോയി. അവൻ ഓജസ്വികളായ ദേവകൾക്കു ഗണശ്രേഷ്ഠൻ ആരാകുമെന്നു ചിന്തിച്ച് ദേവന്മാർക്ക് അവദ്ധ്യമായ, ദുർദ്ധഷമായ, തേജസ്സ് ദിതിയിൽ സ്ഥാപിച്ചു. അതിന്നുശേഷം സംശിതവ്രതനായ അവൻ മലയിൽ പോയി. അവളുടെ അടുത്തു കടന്നുകൂടുവാനുള്ള പഴുതുനോക്കി പാകശാസനൻ (ഇന്ദ്രൻ) തക്കം നോക്കി നടന്നു. നൂറ്റാണ്ടു തികയുവാൻ അല്പം സമയമേയുള്ളൂ. ആ സന്ദർഭത്തിൽ പാകശാസനൻ പഴുതു കണ്ടെത്തി. അന്നൊരു ദിവസം രാത്രി പാദം ജലംകൊണ്ട് കഴുകാതെ ദിതി പോയി കിടന്നു. അവൾക്ക് ഉറക്കം ഉണ്ടാക്കിച്ച് ഇന്ദ്രൻ അവളുടെ കുക്ഷിയിൽ പ്രവേശിച്ചു. വജ്രമെടുത്ത് ശക്രൻ അവളുടെ ഗർഭത്തെ ഏഴു കഷണമാക്കി നുറുക്കി. വജ്രംകൊണ്ടു നുറുക്കുന്ന സമയത്ത് ആ ഗർഭസ്ഥശിശു കരഞ്ഞു. 'മാ രോദീ' (കരയാതിരിക്കൂ) എന്നു ശക്രൻ അതിനോടു വീണ്ടും വീണ്ടും കല്പിച്ചു. ഇന്ദ്രൻ ക്രോധത്തോടെ ആ ഗർഭത്തെ ഏഴാക്കി മുറിച്ചു ആ ഏഴുകഷണങ്ങളെയും വീണ്ടും ഏഴു വീതമാക്കി മുറിച്ചു, ആ അരികർശനൻ. അവ മരുത്തുക്കൾ എന്ന ദേവന്മാരായി. അങ്ങനെ ശക്രൻ 'മാ രോദീ' എന്നു പറഞ്ഞതുകൊണ്ട് അവർ മരുത്തുക്കളായി. ഇന്ദ്രന്നു തുണയായി നാല്പത്തൊമ്പതു ദേവകൾ അങ്ങനെ മരുത്തുക്കളെന്നപേരിലുണ്ടായി.

എല്ലാ ഭൂതജാലങ്ങളും അങ്ങനെ വളർന്നുവന്നപ്പോൾ അല്ലയോ ജനമേജയാ, തേജസ്വികളായ ദേവകളുടെ ഗണത്തിന്ന്, ഓരോ കൂട്ടത്തിന്നും ശ്രേഷ്ഠനായ ഹരി ഓരോ പ്രജാപതിയെ നല്കി; പിന്നീട് ഹരി ഭൂമിയെ പൃഥുവിന്നു നല്കി. അന്നുമുതൽ രാജ്യങ്ങളുണ്ടായി ഭാരതാ! ഹരി, വീരൻ, കൃഷ്ണൻ, ജിഷ്ണു, പുരുഷൻ, പ്രജാപതി, പർജ്ജന്യൻ, തപനൻ, അവ്യക്തൻ ഇപ്രകാരം അറിയപ്പെടുന്നവൻെറയാണ് ഈ ഉലകെല്ലാം.

ഈ ഭൂതസൃഷ്ടി വഴിപോലെ അറിയുന്നതായാൽ, അല്ലയോ ഭരതർഷഭാ, ഇപ്രകാരമുള്ള മരുത്തുക്കളുടെ ജന്മം കേൾക്കുകയും പഠിക്കുകയും ചെയ്യുന്നതായാൽ, അവൻ വീണ്ടും ജനനമരണങ്ങൾക്ക് അധീനനാകുമെന്ന് ഒരിക്കലും ഭയപ്പെടേണ്ടതില്ല. അവൻ സംസാരസമുദ്രംകടന്ന് പരലോകത്തിൽ എത്തി സുഖമായി വസിക്കും.

**4. പൃഥൂപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "വൈന്യനായ പൃഥുവിനെ പിതാമഹൻ അധിരാജനാക്കി വാഴിച്ചു. പിന്നെ പിതാമഹൻ ക്രമത്തിൽ രാജ്യങ്ങളെ വീതിച്ച് ദാനം ചെയ്യൽ തുടങ്ങി. ഔഷധം, ദ്വിജൻ, നക്ഷത്രങ്ങൾ, ഗ്രഹങ്ങൾ, യജ്ഞങ്ങൾ, തപസ്സുകൾ എന്നിവയ്ക്കെല്ലാം രാജാവായി ചന്ദ്രനെ അഭിഷേചിച്ചു. ജലരാജ്യത്തിൻെറ രാജാവായി വരുണനെ വാഴിച്ചു. രാജാക്കൾക്കെല്ലാം അധീശ്വരനായി വൈശ്രവണനെ അഭിഷേചിച്ചു. വിശ്വേദേവന്മാരിൽ ആംഗിരസനായ ബൃഹസ്പതിയെ അധിപതിയാക്കി. ഭൃഗുവംശക്കാരുടെ അധിപനായി ശുക്രനെ നിശ്ചയിച്ചു. ആദിത്യന്മാർക്കെല്ലാം അധിപനായി വിഷ്ണുവെ അഭിഷേചിച്ചു. വസുക്കളുടെ അധിപനായി അഗ്നിയെ നിശ്ചയിച്ചു. പ്രജാപതികൾക്ക് അധിപനായി ദക്ഷനെ നിയമിച്ചു. മരുത്തുക്കൾക്ക് അധിപതിയായി ശക്രനെ നിശ്ചയിച്ചു. ദൈത്യന്മാരുടെയും ദാനവന്മാരുടെയും വർഗ്ഗത്തിന്നെല്ലാം അധീശ്വരനായി വീരനായ പ്രഹ്ലാദനെ നിശ്ചയിച്ചു. പിതൃക്കൾക്കെല്ലാം അധീശ്വരനായി സൂര്യപുത്രനായ യമനെ അഭിഷേചിച്ചു. മാതൃമന്ത്രവ്രതങ്ങൾക്കും ഗോക്കൾക്കും അതുപോലെ യക്ഷന്മാർക്കും രാക്ഷസന്മാർക്കും പാർത്ഥിവന്മാർക്കും സാദ്ധ്യന്മാർക്കും നാരായണനെ നാഥനാക്കി നിശ്ചയിച്ചു. രുദ്രന്മാർക്കും നാഥനായി ശിവനെ നിശ്ചയിച്ചു. ദാനവന്മാർക്ക് അരചനായി വിപ്രചിത്തിയെ നിശ്ചയിച്ചു. സർവ്വഭൂതങ്ങൾക്കും പിശാചുക്കൾക്കും ഈശനായി ശൂലപാണിയെ നിശ്ചയിച്ചു. ഹിമവാനെ മലകൾക്ക് അധിപനായി അഭിഷേചിച്ചു. പുഴകൾക്കെല്ലാം അധീശ്വരനായി സമുദ്രത്തെ നിശ്ചയിച്ചു. ഗന്ധങ്ങൾക്കും മരുത്തുക്കൾക്കും അശരീരികളായ ജനങ്ങൾക്കും ശബ്ദത്തിനും ആകാശത്തുള്ള മറ്റുവസ്തുക്കൾക്കും അധീശ്വരനായി വായുദേവനെ നിയമിച്ചു. ഗന്ധർവ്വന്മാർക്ക് അധിപനായി ചിത്രരഥപ്രഭുവെ നിശ്ചയിച്ചു. നാഗങ്ങൾക്ക് അധിപനായി വാസുകിയെ നിശ്ചയിച്ചു. സർപ്പങ്ങൾക്ക് അധിപനായി തക്ഷകനെ നിശ്ചയിച്ചു. ആനകൾക്കെല്ലാം രാജാവായി ഐരാവതത്തെ നിശ്ചയിച്ചു. കുതിരകളുടെ രാജാവായി ഉച്ചൈശ്രവസ്സിനെ നിശ്ചയിച്ചു. ഖഗങ്ങൾക്കൊക്കെ രാജാവായി ഗരുഡനെ നിശ്ചയിച്ചു. വന്യമൃഗങ്ങൾക്ക് അധിപനായി സിംഹത്തെ നിശ്ചയിച്ചു. ഗോക്കൾക്ക് രാജാവായി വൃഷഭത്തെ നിശ്ചയിച്ചു.

വലിയ മരങ്ങൾക്കൊക്കെ നാഥനാക്കി അരയാലിനെ നിശ്ചയിച്ചു. പുഴകൾക്കും ആഴികൾക്കും മഴയ്ക്കും കാറ്റിന്നും ആദിത്യന്മാർക്കും നാഥനാക്കി പാർജ്ജന്യനെ നിശ്ചയിച്ചു. എല്ലാ ദംഷ്ട്രഗണങ്ങൾക്കും രാജാവാക്കി ശേഷനെ നിശ്ചയിച്ചു. സർപ്പങ്ങൾക്കും മറ്റ് ഇഴജന്തുക്കൾക്കും അധിപനാക്കി തക്ഷകനെ നിശ്ചയിച്ചു. ഗന്ധർവ്വന്മാർക്കും അപ്സരസ്ത്രീകൾക്കും ഈശനായി കാമദേവനെ നിശ്ചയിച്ചു. ഋതുക്കൾ, മാസങ്ങൾ, ദിവസങ്ങൾ, എന്നിവയ്ക്കും പക്ഷം, രാത്രി, മുഹൂർത്തം, തിഥി, പർവ്വം എന്നിവയ്ക്കും കലാ, കാഷ്ഠ, പ്രമാണങ്ങൾ എന്നിവയ്ക്കും ഗതിക്കും, അയനത്തിന്നും ഗണയോഗങ്ങൾക്കും ഈശനാക്കി സംവത്സരത്തെ നിശ്ചയിച്ചു. ഇങ്ങനെ ക്രമത്തിൽ രാജ്യങ്ങളെ പിതാമഹൻ വേർതിരിച്ചു. പിന്നെ പിതാമഹൻ ദിക്പാലന്മാരെ നിശ്ചയിച്ചു ഭാരതാ!

കിഴക്കൻദിക്കിൽ വൈരാജപ്രജാപതികുമാരനായ സുധന്വാവെ ദിക്പാലനായി അഭിഷേചിച്ചു. തെക്കൻദിക്കിൽ കർദ്ദമൻ എന്ന പ്രജാപതിക്ക് കുമാരനായ ശംഖപദനെ രാജാവായി അഭിഷേചിച്ചു. പടിഞ്ഞാറുദിക്കിൻെറ അധിപനായി രജസ്സിൻെറ കുമാരനായ കേതുമാനെ രാജാവായി അഭിഷേചിച്ചു. ദുർദ്ധർഷനായ പർജ്ജന്യപ്രജാപതികുമാരനെ, ഹിരണ്യരോമനെ, വടക്കുദിക്കിൻെറ രാജാവായി അഭിഷേചിച്ചു. ഏഴുദ്വീപുകളും പർവ്വതങ്ങളുമുള്ള ഈ ഭൂമിയെ എല്ലാം, അതാതു പ്രദേശം, ധർമ്മത്താൽ ഇപ്പോഴും അവർ സംരക്ഷിച്ചുപോരുന്നു. ഈ രാജാക്കന്മാരാൽ പൃഥുരാജാവ് രാജാധിരാജനായി രാജസൂയയജ്ഞത്തിൽവെച്ച് വിധിപോലെ അഭിഷിക്തനായി.

തേജസ്സേറിയ ചാക്ഷുഷമന്വന്തരം തീർന്നതിന്നുശേഷം രാജ്യം വൈവസ്വതമനുവിന്നായി ബ്രഹ്മാവ് നല്കി. വൈവസ്വതമനുവിൻെറ ചരിത്രവും ഞാൻ വിസ്തരിച്ചു പറയാം; നീ അത് വളരെ ഇഷ്ടത്തോടെ കേൾക്കുവാൻ തയ്യാറുണ്ടെങ്കിൽ പറയാം രാജാവേ! പുരാണത്തിൽ പറഞ്ഞിട്ടുള്ള ഇത് ഉത്തമവും മഹത്തുമാണ്, ധന്യമാണ്, യശസ്യമാണ്, ആയുഷ്യമാണ്, സ്വർഗ്ഗവാസപ്രദവും ശുഭവുമാണ് അത്."

ജനമേജയൻ പറഞ്ഞു: "അല്ലയോ വൈശമ്പായനാ,

പൃഥുവംശത്തെ ഭവാൻ വിസ്തരിച്ചു പറഞ്ഞാലും. ആ മഹാത്മാവ് ഭൂമിയെ കറന്നു എന്ന് കേൾക്കുന്നുണ്ടല്ലോ. അതും പറഞ്ഞുതന്നാലും. പിതൃഗണങ്ങളും ദേവന്മാരും ഋഷിഗണങ്ങളും ദൈത്യരും നാഗപ്രവരന്മാരും, യക്ഷന്മാരും, തരുക്കളും, ശൈലങ്ങളും, പിശാചുക്കളും, ഗന്ധർവ്വന്മാരും, ദ്വിജേന്ദ്രന്മാരും സത്വവാന്മാരായ രാക്ഷസന്മാരും ഭൂമിയെ കറന്നു എന്ന് പറയുന്നതും എങ്ങനെയാണെന്നു പറഞ്ഞാലും. അല്ലയോ വൈശമ്പായനാ, അവരുടെ പാത്രഭേദത്തെയും ഭവാൻ പറഞ്ഞാലും. ഭൂമിയാകുന്ന ആ ഗോവിനെ കറക്കുവാനുള്ള വത്സന്മാരെയും, ക്ഷീരഭേദങ്ങളെയും, ദോഗ്ദ്ധാക്കളെയും പറഞ്ഞാലും. പണ്ട് വേനന്റെ കൈ എന്തു കാരണത്താലാണ് ക്രുദ്ധരായ മുനിമാർ കടഞ്ഞത്? താതാ, ആ കാരണത്തെയും പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "അത്ഭുതം! ഭവാനോടു ഞാൻ വൈന്യനായ പൃഥുവിന്റെ വിസ്തരിച്ച ചരിത്രം പറയാം. ഏകാഗ്രനായി പ്രയതനായി ജനമേജയാ, കേട്ടാലും. അശുചിക്കും ക്ഷുദ്രചിത്തന്നും, കുശിഷ്യന്നും, അവ്രതന്നും, കൃതഘ്നന്നും, വിരോധിക്കും ഇതു പറഞ്ഞുകൊടുക്കരുത് രാജാവേ! സ്വർഗ്ഗ്യവും യശസ്യവും ആയുഷ്യവും ധർമ്മ്യവും വേദോപമവും പിന്നെ രഹസ്യവുമായ ഇതിനെ രാജാവേ, ഭവാൻ മുറയ്ക്കു കേട്ടാലും. ബ്രാഹ്മണരെ കൈകൂപ്പി വൈന്യനായ പൃഥുവിന്റെ വിസ്തരിച്ച ചരിത്രം പറയുന്നവൻ കൃതാകൃതംകൊണ്ട് ഒരിക്കലും ദുഃഖിക്കുന്നതല്ല."

**5. പൃഥൂപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "പണ്ട് ധർമ്മസംരക്ഷകനായി അത്രിസമനായ പ്രഭു ഉണ്ടായിരുന്നു. അത്രിവംശജനായ ആ പ്രജാപതി അംഗൻ എന്നപേരിൽ പ്രസിദ്ധനായി. അവന്നു ധർമ്മപാടവമില്ലാത്തവനായി വേനൻ എന്നു പേരായ പുത്രൻ ഉണ്ടായി. മൃത്യുവിന്റെ പുത്രിയായ സുനീഥ പ്രസവിച്ചവനായിരുന്നു ആ രാജാവ്. കാലന്റെ പുത്രി സുനീഥയുടെ പുത്രനായ വേനൻ സ്വധർമ്മം ഉപേക്ഷിച്ച് കാമത്താൽ ലോഭപ്രവൃത്തി ചെയ്തു. ധർമ്മമില്ലാത്ത മര്യാദയെ ആ രാജാവ് സ്ഥാപിക്കുവാൻ തുടങ്ങി. വേദധർമ്മങ്ങളൊക്കെ വിട്ട് അവൻ തോന്നിയ മാതിരി അധർമ്മപരനായി നടക്കുവാൻ തുടങ്ങി. വേദാദ്ധ്യയനമോ ഹോമമോ കൂടാതെ ആ രാജാവ് ഭരിക്കുവാൻ തുടങ്ങി. അപ്പോൾ ദേവകൾ എല്ലാവരും അതൃപ്തരായി. അവർ തുടർന്ന് യജ്ഞഹുതമായ സോമവും അനാദരവുമൂലം വാങ്ങാതായി. 'യജിക്കരുത്, ഹോമിക്കരുത്' എന്നൊക്കെ ആ പ്രജാപതി വിനാശകാലം അടുത്തപ്പോൾ കല്പിക്കുവാൻ തുടങ്ങി. ക്രൂരമായ പ്രതിജ്ഞകൾ ചെയ്യുവാൻ തുടങ്ങി: 'ഞാനാണ് യജിക്കപ്പെടേണ്ടവൻ! ഞാനാണ് യാഗം ചെയ്യുന്നവൻ! ഞാനാണ് യജ്ഞൻ!' എന്നൊക്കെ അവൻ പ്രസ്താവിക്കുവാൻ തുടങ്ങി, കുരുരാജാവേ! 'എന്നിൽ യജ്ഞം ചെയ്യുവിൻ, എന്നിൽ ഹോമിക്കുവിൻ. ഞാനാണ് എല്ലാറ്റിനും അർഹൻ!' എന്നു കല്പിച്ചു. മര്യാദയൊക്കെ വിട്ട് അയുക്തംനേടുന്ന അവനോട് മരീചി തുടങ്ങിയ മുനികൾ എല്ലാവരുംകൂടി പറഞ്ഞു: 'ഞങ്ങൾ അങ്ങയ്ക്കു വേണ്ടി വളരെപ്പേർ അനേകകൊല്ലങ്ങളായി ദീക്ഷപൂണ്ട് ഇരിക്കുകയാണ്. അല്ലയോ വേനാ, ഭവാൻ അധർമ്മം ചെയ്യരുത്. ഇത് ശാശ്വതമായ ധർമ്മമാണ്. വലിയ കുലത്തിലല്ലേ നീ പിറന്നത്! പ്രജാപതിയുമാണ്. 'ഞാൻ പ്രജകളെ പാലിക്കുവാൻ സന്നദ്ധനാണ് എന്ന് ഭവാൻ പ്രതിജ്ഞചെയ്തിട്ടുള്ളതല്ലേ?' ഇപ്രകാരം പറയുന്ന മുനിമാരോട് എല്ലാവരോടും അപ്പോൾ ചിരിച്ച് ആ ദുർബുദ്ധി അനർത്ഥമായ ചില വാക്കുകൾ പറഞ്ഞു.

വേനൻ പറഞ്ഞു: 'ഞാനല്ലാതെ മറ്റാരുണ്ട് ധർമ്മസ്രഷ്ടാവായിട്ട്? ഞാൻ ആരു പറയുന്നത് കേൾക്കണമെന്നാണ് നിങ്ങളുടെ മോഹം? ശ്രുതം, വീര്യം, തപം, സത്യം എന്നിവയിൽ എന്നെക്കാൾ യോഗ്യനായ ഒരാളുമില്ല. ഞാൻ ആരാണെന്നു വിഡ്ഢികളേ, നിങ്ങൾക്ക് ഇതുവരെയും മനസ്സിലായില്ലല്ലോ! സർവ്വഭൂതപ്രഭവനായ എന്നെ, വിശേഷിച്ച് ധർമ്മകൃത്തായ എന്നെ, മഹാവിഡ്ഢികളായ നിങ്ങളുണ്ടോ അറിയുന്നു! മണ്ടശ്ശിരോമണികളേ, ഞാൻ വിചാരിച്ചാൽ ഈ ലോകം മുഴുവൻ ചുട്ടുകളയും! അല്ലെങ്കിൽ ഈ ഭൂമി മുഴുവൻ ഞാൻ വെള്ളത്തിൽ മുക്കിക്കളയും. ആകാശം ഇടിഞ്ഞുവീണാൽ ഞാൻ താങ്ങിനിർത്തിക്കളയും, ഭൂമി ഞാൻ തകർത്തുകളയും. ഇതിൽ യാതൊരു സംശയവും വേണ്ട.'

മൗഢ്യംകൊണ്ടും ഗർവ്വുകൊണ്ടും ഇത്തരത്തിൽ നില്ക്കുന്ന രാജാവായ വേനനെ ഒരുവിധത്തിലും ഇണക്കാൻ കഴിയാതെ മഹർഷിമാരൊക്കെ ചൊടിച്ചു. അവനെ അവർ എല്ലാവരുംകൂടി കടന്നുപിടിച്ച്, കോപത്തോടെ അവന്റെ ഇടത്തേത്തുട കടഞ്ഞു. ആ രാജാവിന്റെ തുട കടയുന്ന സമയത്ത് അതിൽനിന്ന് ഏറ്റവും കറുത്ത ഒരു പൊക്കം കുറഞ്ഞ പുരുഷൻ പൊങ്ങിവന്നു. അവൻ മഹർഷിമാരുടെ മുമ്പിൽ പേടിച്ചു കൈകൂപ്പി നിന്നു. ജനമേജയാ, കുഴങ്ങി നില്ക്കുന്ന അവനെ കണ്ട് ഉടനെ അത്രി പറഞ്ഞു: 'അവിടെ നിഷാദിക്കുക' (ഇരിക്കുക) എന്ന്. അങ്ങനെ അവൻ 'നിഷാദി'യായി, നിഷാദവംശത്തിന്റെ കർത്താവായി, വാഗ്മിസത്തമാ! അവൻ ധീവരന്മാർക്കു ജന്മം നല്കി. ഈ ധീവരന്മാരും വിന്ധ്യപർവ്വതത്തിൽ താമസിക്കുന്ന തുഷാരന്മാരും തുംബരന്മാരും മറ്റ് അധർമ്മികളായ കാട്ടുജാതിക്കാരും വേനന്റെ പാപത്തിൽനിന്നുത്ഭവിച്ചവരാണെന്ന് അറിയുക.

പിന്നെ ആ മഹാത്മാക്കൾ വേനന്റെ വലത്തുകൈ ക്രോധത്തോടെ അരണി കടയുന്നമാതിരി കടഞ്ഞു. ഉടനെ അഗ്നിതുല്യനായ 'പൃഥു' ആ വലംകൈയിൽനിന്നുയർന്നു. ദേഹം ദീപ്തമായി സാക്ഷാൽ അഗ്നി എന്നപോലെ അവൻ ശോഭിച്ചു. വില്ലും ചട്ടയും ധരിച്ച് 'പൃഥു' എന്നു പിന്നീട് പ്രസിദ്ധനായ അവൻ മഹർഷിമാരുടെ മുമ്പിൽ ശോഭിച്ചു. അവൻ മഹാരവമുണ്ടാക്കുന്ന 'അജഗവം' എന്നു പേരുള്ള വില്ലുമേന്തിയാണ് ജനിച്ചത്. ദിവ്യമായ ബാണങ്ങളും രക്ഷയ്ക്കായി പ്രശോഭിക്കുന്ന ചട്ടയുമായി അവൻ ജന്മനാ വിളങ്ങി. അവൻ ഉണ്ടായിവന്നതുകണ്ട് ഹർഷത്തോടെ ഭൂതസഞ്ചയം വന്നുചേർന്നു. വേനൻ വിണ്ണിൽ ചെന്നെത്തുകയുംചെയ്തു. മഹാത്മാവായ സൽപ്പുത്രൻ പിറന്നതോടെ വേനൻ 'പുംനാമനരക'ത്തിൽനിന്നു രക്ഷപ്പെട്ടു. (വംശത്തിൽ പുത്രനുണ്ടായല്ലേ പിതൃക്കൾക്ക് 'പും' നാമനരകത്തിൽനിന്ന് ഉയർച്ചയുണ്ടാകൂ). രത്നങ്ങളുംകൊണ്ട് അവനെ പുഴയാഴികൾ എല്ലായിടത്തുനിന്നും അഭിഷേകജലത്തോടുകൂടി എത്തി സേവിച്ചു. ദേവന്മാരോടും അംഗിരസ്സിന്റെ പുത്രപൗത്രന്മാരോടുംകൂടിയ ഭഗവാനായ പിതാമഹൻ, സകല സ്ഥാവരജംഗമങ്ങളായ പ്രാണികളുടെ സാന്നിദ്ധ്യത്തിൽ വൈന്യനെ (വേനന്റെ പുത്രനെ) ചക്രവർത്തിയായി അഭിഷേചിച്ചു. ധർമ്മജ്ഞനും, മഹാതേജസ്വിയും, പ്രതാപിയുമായ വേനപുത്രൻ രാജധിരാജനായി അഭിഷേകംചെയ്യപ്പെട്ടപ്പോൾ, അവൻ അച്ഛൻ മുഷിപ്പിച്ച പ്രജകൾക്കു സന്തോഷം വളർത്തി അവരെ അനുരഞ്ജിപ്പിച്ചു. അനുരഞ്ജനം മൂലം അവന്റെപേര് 'രാജാവ്' എന്നായിത്തീർന്നു. അവൻ സമുദ്രത്തിൽ ചെന്നാൽ ജലമൊക്കെ സ്തംഭിച്ചുനില്ക്കുകയായി. മലകളിൽ ചെന്നാൽ മലകൾ വഴി നല്കുകയായി. രഥത്തിന്റെ ധ്വജം ഒന്നിലും തടയാൻ ഇടവന്നില്ല. ഭൂമി ഉഴാതെതന്നെ വിളവുനല്കി. വിചാരിച്ചാൽ മതി സകല അന്നവും മുമ്പിൽ എത്തുകയായി. പശുക്കൾ, ഇഷ്ടംപോലെ പാൽ ചുരത്തിക്കൊടുത്തു. തേൻകൂട്ടിൽ മധു

ഇഷ്ടംപോലെ വർദ്ധിച്ചു. ഇവൻെറ കാലത്ത് പിതാമഹൻെറ മഹായജ്ഞത്തിന്നുവേണ്ടി ചാറെടുക്കുവാൻ സോമലത ഇടിച്ചുപിഴിയുന്ന സമയത്ത് മഹാമതിയായ സൂതൻ ജനിച്ചു. ആ മഹായജ്ഞത്തിൽത്തന്നെ പ്രാജ്ഞനായി മാഗധനുമുണ്ടായി. പൃഥുവിനെ സ്തുതിക്കുന്നതിന്നുവേണ്ടി ദേവന്മാരും മഹർഷികളും അവരെ വിളിച്ചു പറഞ്ഞു: 'ഈ രാജാവിനെ നിങ്ങൾ വാഴ്ത്തി സ്തുതിക്കണം. നിങ്ങളുടെ കർമ്മത്തിന്ന് അനുരൂപമായവിധം പാത്രമാണ് ഈ നരാധിപൻ.' അപ്പോൾ സൂതമാഗധന്മാർ ആ മുനീന്ദ്രന്മാരോടു പറഞ്ഞു: 'ഞങ്ങൾ ദേവർഷികളെയെല്ലാം സ്വകർമ്മംകൊണ്ടു വാഴ്ത്താം. ഇവൻെറ കർമ്മങ്ങളൊന്നും ഞങ്ങൾക്കറിഞ്ഞുകൂടാ. പിന്നെ എങ്ങനെ വാഴ്ത്തണം?' അപ്പോൾ മുനീന്ദ്രന്മാർ പറഞ്ഞു: "ഭാവിയെ വാഴ്ത്തിയാൽ മതി. ഏതു കർമ്മം ചെയ്താണ് ആ പൃഥു ബലവാനാകുക എന്നുള്ളത് പറയാം. സത്യം ചൊല്ലുന്നവൻ, ദാനശീലൻ, സത്യസന്ധൻ, നരേശ്വരൻ, ശ്രീമാൻ, ജൈത്രൻ, ക്ഷമാശീലൻ, വിക്രാന്തൻ, ദുഷ്ടശാസനൻ, ധർമ്മജ്ഞൻ, കൃതജ്ഞൻ, ദയാവാൻ, ഇഷ്ടം പറയുന്നവൻ, മാന്യൻ, മാനിക്കുന്നവൻ, യജ്വാവ്, ബ്രഹ്മണ്യൻ, സത്യസംഗരൻ, ശമൻ, ശാന്തനിരതനായി വ്യവഹാരസ്ഥനായ രാജാവ് ഈ നിലയിലൊക്കെ രാജാവിനെ ആശംസിക്കാം' എന്നു പറഞ്ഞു. അന്നുമുതൽ ലോകത്തിൽ സ്തുതിചെയ്യേണ്ട അവസരങ്ങളിൽ സൂതമാഗധവന്ദികൾമുഖേന ആശീർവാദം ചെയ്യിക്കുവാൻ ആരംഭിച്ചു.

അങ്ങനെ സൂതമാഗധന്മാർ ആദ്യമായി വാഴ്ത്തിസ്തുതിച്ചതിൽ പ്രീതനായി, പ്രജേശനായ പൃഥു ആനൂപദേശം സൂതന്നും, മാഗധം മഗധന്നും പാരിതോഷികമായി നൽകി. അതുകൊണ്ട് പ്രജകളോടു പ്രീതിയോടെ മഹാശയരായ മഹർഷികൾ പറഞ്ഞു: 'നിങ്ങൾക്കു വൃത്തി കഴിവാനുള്ള വഴി ഈ ജനേശ്വരൻ തരും.' ഇതു കേട്ട് പ്രജകൾ പൃഥുവിനോട് അഭ്യർത്ഥിച്ചു. രാജാവേ, 'ഞങ്ങൾക്ക് ഭവാൻ ഉപജീവനമാർഗ്ഗം നല്കിയാലും,' എന്ന് മുനിമാർ പറഞ്ഞതനുസരിച്ചു പറഞ്ഞു.

പ്രജകൾ ഇപ്രകാരം അഭ്യർത്ഥിച്ചപ്പോൾ പ്രജാഹിതം ചെയ്യുവാനുള്ള ആഗ്രഹത്തോടെ വില്ലും അമ്പും എടുത്ത് ഭൂമിയെ ആ ബലവാൻ അർദ്ദിപ്പിച്ചു. ഉടനെ ഒരു പശുവിൻെറ രൂപം സ്വീകരിച്ച് ഭൂമി പാഞ്ഞോടിക്കളഞ്ഞു. ഗോവിൻെറ രൂപത്തിൽ ഓടുന്ന അവളുടെ പിന്നാലെ പൃഥു വില്ലുമേന്തി പാഞ്ഞുചെന്നു. അവൾ ബ്രഹ്മലോകാദികളായ ലോകങ്ങളിൽ ഭയപ്പെട്ട് പാഞ്ഞുചെന്നു. അവിടെച്ചെന്നെത്തിയ ഭൂമിദേവി വില്ലുമേന്തി തൻെറ മുമ്പിൽ നില്ക്കുന്ന പൃഥുവിനെ കണ്ടു. ജ്വലിക്കുന്ന, തീക്ഷ്ണബാണങ്ങളുമേന്തി നില്ക്കുന്ന ആ അച്യുതമൂർത്തിയെ ദർശിച്ചു. മഹായോഗിയും മഹാത്മാവുമായ അവൻ ദേവന്മാർക്കുപോലും അപ്രധൃഷ്യനായിരുന്നു. ഒന്നുകൊണ്ടും രക്ഷകിട്ടാതെ ഭൂമിദേവി വൈന്യനെത്തന്നെ ആശ്രയിച്ചു. മൂന്നുലോകവും നിത്യവും ആരെപ്പൂജിക്കുന്നുവോ ആ ഭൂമിദേവി അവൻെറ മുമ്പിൽ കൈകൂപ്പിനിന്ന് ആ വൈന്യനോടു പറഞ്ഞു: 'രാജാവേ, ഭവാൻ അധർമ്മം ചെയ്യരുതേ, സ്ത്രീവധം ചെയ്യരുതേ! അല്ലയോ പൃഥിവീപാലാ, ഞാനില്ലാതെ ഭവാൻ എങ്ങനെ പ്രജകളെ സംരക്ഷിക്കും? ലോകർ എല്ലാവരും എന്നിൽ നില്ക്കുന്നു. ഞാൻ ജഗത്തിനെ ധരിക്കുന്നു. ഞാൻ നശിച്ചാൽ അതോടൊപ്പം പ്രജകളും നശിക്കും. രാജാവേ, അങ്ങ് യാഥാർത്ഥ്യം ഗ്രഹിച്ചാലും. ശ്രേയസ്സ് ഇച്ഛിക്കുന്നുണ്ടെങ്കിൽ ഭവാൻ എന്നെ കൊല്ലരുത്. പ്രജകൾക്കു രാജാവായിരിക്കുന്ന പ്രഭോ, എൻെറ വാക്കിനെ ഭവാൻ കേട്ടാലും! ഉപായത്തോടെ തന്ത്രപരനായി ചെയ്യുന്ന കാര്യങ്ങൾക്കൊക്കെ ഫലം സിദ്ധിക്കും. പ്രജകളെ ധരിക്കുന്ന കാര്യത്തിൽ ഭവാൻ ഉപായം ചിന്തിച്ചാലും. എന്നെ വധിച്ചാൽ പ്രജകളെ ധരിക്കുവാൻ ശക്തനല്ലാതെ വന്നുകൂടും. മഹാദ്യുതേ, ഭവാൻ കോപം നിർത്തിയാലും, സ്ത്രീകളെ ഒരുകാലത്തും വധിക്കുവാൻപാടില്ല. അവർ അവധ്യകളാണ്. തിര്യക്കുകളിൽപ്പോലും ഈ പ്രമാണം സ്വീകരിക്കുന്നു. രാജാവേ, ഭവാൻ ധർമ്മം കൈവിടരുതേ!' ഇപ്രകാരം ഭൂമിദേവി പറഞ്ഞതുകേട്ട് മഹാശയനായ ആ രാജാവ് കോപം വെടിഞ്ഞു ധർമ്മാനുസൃതമായി ഭൂമീദേവിയോടു പറഞ്ഞു."

**6. പൃഥൂപാഖ്യാനം –** പൃഥു പറഞ്ഞു: "ഒരുത്തന്നുവേണ്ടി ആര് പ്രാണികളെ കൊല്ലുന്നുവോ, തനിക്കുവേണ്ടിയോ മറ്റൊരുത്തന്നുവേണ്ടിയോ പല പ്രാണികളെ ആരു കൊല്ലുന്നുവോ, അവന്ന് പാതകം വന്നുചേരും. പലർക്കു സുഖത്തിന്നുവേണ്ടി ദുഷ്ടനായ ഒരാളെ കൊല്ലാതിരിക്കുകയാണെങ്കിൽ അവനെ കൊല്ലണം. അങ്ങനെ പലരുടെ സുഖത്തിന്നുവേണ്ടി ഒരു പാപിയെ കൊന്നാൽ അതുകൊണ്ട് പാപം ഉണ്ടാകുന്നതല്ല. പാപത്തിൽ പങ്കുമുണ്ടാവുകയില്ല. ദുഷ്ടുകാട്ടുന്ന ഒരുവനെ കൊല്ലുകയാണെങ്കിൽ, അതുകൊണ്ട് പലർക്കും ക്ഷേമമാണെങ്കിൽ അവനെ കൊല്ലുന്നത് പുണ്യമാണുതാനും. അതുകൊണ്ട് എടോ വസുന്ധരേ, ഞാൻ പ്രജകളുടെ നന്മയ്ക്കുവേണ്ടി നിന്നെ കൊല്ലുകയാണ്! ഞാൻ പറയുന്ന ലോകഹിതമായ മൊഴി നീ കേൾക്കുന്നില്ലെങ്കിൽ ഞാൻ നിന്നെ ഇപ്പോൾ കൊല്ലുന്നതാണ്. എൻെറ കല്പന കേൾക്കുവാൻ തയ്യാറില്ലാത്ത നിന്നെ ഞാൻ അമ്പുകൊണ്ട് കൊന്നുകളയാം. ഞാൻ എൻെറ ദേഹത്തെ വലുതാക്കി പ്രജകളെ ധരിച്ചുകൊള്ളാം. അല്ലയോ ധർമ്മിഷ്ഠേ, നീ എൻെറ ശാസനം സ്വീകരിച്ച് പ്രജകളെയെല്ലാം പോറ്റുക. പ്രജകളെ ധരിക്കുവാൻ നീ ശക്തയാണ്. നീ എൻെറ പുത്രിയായിക്കൊള്ളുക. അങ്ങനെയായാൽ ഞാൻ എടുത്ത ശരം, നിന്നെക്കൊല്ലാൻ എടുത്ത ഘോരമായ ഈ ശരം മടക്കിക്കൊള്ളാം."

പൃഥിവി പറഞ്ഞു: "വീരാ, ഭവാൻ പറഞ്ഞപോലെയാകാം. ഞാൻ ചെയ്തോളാം. അതിൽ സംശയിക്കേണ്ടതില്ല. ഉപായത്തിൽ തുടങ്ങിയ കാര്യമെല്ലാം ഫലിക്കുന്നതാണ്. ഭവാൻ പ്രജകളെ ധരിക്കുവാനുള്ള ഉപായം ചിന്തിച്ചു കണ്ടുകൊള്ളുക. എനിക്കു തക്കതായ ഒരു 'കിടാവി'നെ ഭവാൻ കണ്ടുകൊള്ളുക. എന്നാൽ ഞാൻ വാത്സല്യംമൂലം ചുരത്തിത്തരാം. ധർമ്മവിത്തമാ. ഭവാൻ എന്നെ അതിന്നു തക്കവിധം സർവ്വത്ര സമയാക്കിക്കൊള്ളുക. ഞാൻ ചുരത്തുന്ന ക്ഷീരം എല്ലായിടത്തും ഒപ്പം പ്രചരിക്കുമാറാക്കിത്തീർത്താലും."

വൈശമ്പായനൻ പറഞ്ഞു: 'ഉടനെ വൈന്യൻ ഭൂമിയിലെ മലകളെ മാറ്റുവാൻ തുടങ്ങി. അസംഖ്യം ശൈലങ്ങളെ സ്ഥലം മാറ്റി ഭൂമി പരപ്പാക്കി. വില്ലിൻെറ തുമ്പാൽ മലകൾ തള്ളിമാറ്റി. ഒരിടത്ത് കുന്നുകൾ കുന്നുകൂടിക്കിടന്നു. അങ്ങനെ വൈന്യനായ പൃഥുരാജാവ് രാജാവേ, ഭൂമിയെ സമനിരപ്പാക്കി. പൂർവ്വമന്വന്തരങ്ങളിലെല്ലാം ഭൂമി വിഷമസ്ഥയായിരുന്നു. കുന്നും കുഴിയും മറ്റുമായി വളരെ ദുർഘടസ്ഥിതിയിലായിരുന്നു. മുമ്പെ ചാക്ഷുഷാന്തരത്തിൽ സ്വാഭാവികമായി ഉണ്ടായിരുന്ന സമവും വിഷമവുമായ ഭാവം മാറി ഇപ്പോൾ സമമായി.

പൂർവ്വമന്വന്തരത്തിൽ ഭൂമി വിഷമാകാരയായിരുന്നതുകൊണ്ട് പുരങ്ങളും ഗ്രാമവിഭാഗങ്ങളും ഒന്നും ഉണ്ടായിരുന്നില്ലപോലും! അന്ന് സസ്യങ്ങളില്ല. ഗോരക്ഷയില്ല. കൃഷിവാണിഭങ്ങളില്ല. സത്യാനൃതങ്ങളില്ല (കച്ചവടങ്ങളില്ല, സത്യാനൃതം, നുണയും നേരും കലർന്നതാണല്ലോ കച്ചവടം) ലോഭമില്ല, മത്സരമില്ല. ഈ വൈവസ്വതമന്വന്തരം വന്നതിനുശേഷം വൈന്യൻമുതൽക്കാണ് ഇതൊക്കെ ഉണ്ടാകാൻ

തുടങ്ങിയത് രാജാവേ!

ഏതേതു ഭാഗം ഭൂമി സമനിരപ്പായിത്തീർന്നുവോ, അതാതിടത്തിൽ പ്രജകളൊക്കെ പാർക്കുവാൻ തീരുമാനിച്ചു. പ്രജകൾക്കുള്ള ആഹാരം, ഫലമൂലങ്ങൾ എന്നിവയെല്ലാം വളരെ പണിപ്പെട്ടു കിട്ടുന്ന മട്ടായിരുന്നു എന്നു കേൾക്കുന്നു. പ്രഭുവായ സ്വായംഭൂവമനുവിനെ കിടാവാക്കി അല്ലയോ പുരുഷശ്രേഷ്ഠാ, ഭൂമിയാകുന്ന ഗോവിനെ കറന്നു. സകല സസ്യവർഗ്ഗങ്ങളെയും കറന്നെടുത്തു. പ്രതാപവാനായ വൈന്യൻ, പൃഥു, അങ്ങനെ ധാന്യം കറന്നെടുത്തതുമുതലാണ് പ്രജകൾ അന്നം ഭക്ഷിച്ചുതുടങ്ങിയത്. അന്നം കഴിച്ച് ജനങ്ങൾ ഇന്നും കഴിയുന്നു.

പിന്നെ ഋഷിമാർ ഭൂമിയെ കറന്നു എന്നു കേൾക്കുന്നു. അന്നു വത്സനായത് സോമനാണ്. ദോഗ്ദ്ധാവായതു മഹാനായ അംഗിരസ്സിൻെറ പുത്രനും തേജസ്വിയുമായ ബൃഹസ്പതിയാണ്. പാത്രം ഛന്ദസ്സായിരുന്നു ഭാരതാ! അനുപമമായ ക്ഷീരമായി ലഭിച്ചത് തപോമയമായ ശാശ്വതബ്രഹ്മമായിരുന്നു. പിന്നെ പുരന്ദരൻ തുടങ്ങിയ ദേവന്മാർ അപ്രകാരം സ്വർണ്ണപ്പാത്രത്തിൽ ഭൂമിയെ കറന്നു എന്നു കേൾവിയുണ്ട്. അന്നു കിടാവായി മുലകുടിച്ചതു ദേവേന്ദ്രനാണ്. കറക്കുവാൻ ഇരുന്ന ആൾ സവിതാവാണ്. ഊർജ്ജസ്കരമായ ക്ഷീരം അവൾ ചുരത്തിക്കൊടുത്തു. ആ ക്ഷീരത്താലാണ് ഇന്നും ദേവകൾ പുലരുന്നത്.

പിന്നെ പിതൃക്കളും ധരണിയെ കറന്നു എന്നു കേൾക്കുന്നു. അവർ വെള്ളിപ്പാത്രമെടുത്താണു കറന്നത്. സ്വധയാണ് അവർക്കു ലഭിച്ച ദുഗ്ദ്ധം. ആ മഹാവിക്രമികൾക്ക് കിടാവായി നിന്നതു വൈവസ്വതനായ യമനാണ്. ലോകപ്രകാലനായ കാലൻ, അന്തകനാണ് ദോഗ്ദ്ധാവായത്.

പിന്നെ നാഗങ്ങളും ധരിത്രിയെ കറന്നു. തക്ഷകനാണു കിടാവായത്. ചുരയ്ക്കയാണ് അവർ പാത്രമായി എടുത്തത്. കറന്നിട്ട് അവർക്കു കിട്ടിയ ദുഗ്ദ്ധം വിഷമായിരുന്നു. അവർക്കു ദോഗ്ദ്ധാവായി ഇരുന്നു കറന്ന ആൾ ഐരാവതവും സർപ്പങ്ങൾക്ക് ദോഗ്ദ്ധാവായത് പ്രതാപിയായ ധൃതരാഷ്ട്രനുമായിരുന്നു. രാജാവേ, നാഗങ്ങളും സർപ്പങ്ങളും അത് അനുഭവിച്ച്, അതിനാൽ വീര്യംവാച്ച്, അതുകൊണ്ടു ദേഹം പുഷ്ടിപ്പെട്ട് ഉഗ്രമായ വിഷവീര്യമുള്ളവരായി. അവർ അതിനെ ആശ്രയിച്ചു കഴിയുന്നു ഭാരതാ!

പിന്നെ അസുരന്മാരും ധരിത്രിയെ കറന്നതായി കേൾക്കുന്നു. ഇരുമ്പുപാത്രം കൈയിലെടുത്ത് അവർ ധരിത്രിയെ കറന്നു. ശത്രുസംഹാരിയായ മായാവിദ്യയാണ് അവർ അന്നു കറന്നെടുത്തത്. അന്നു കിടാവായത് പ്രഹ്ലാദപുത്രനായ വിരോചനനാണ്. ദൈത്യന്മാരുടെ ഋത്വിക്കും ദ്വിമൂർദ്ധാവുമായ മധു എന്ന ശക്തനാണ് ദോഗ്ദ്ധാവായത്. ഇന്നും മായാവികളായ ആ മഹാസുരന്മാർ ആ മായകൊണ്ടാണു പുലരുന്നത്. മഹാപ്രാജ്ഞരായ ദൈത്യന്മാർക്കും അതാണ് വലിയ ബലമായിരിക്കുന്നത്.

യക്ഷന്മാരും ഭൂമി കറന്നതായി കേൾക്കുന്നുണ്ട് താതാ! അല്ലയോ രാജാവേ, ആമപാത്രത്തിൽ (ചൂളയ്ക്കുവെക്കാത്ത പാത്രം) അക്ഷയമായ അന്തർദ്ധാനവിദ്യ കറന്നു. കിടാവായത് വൈശ്രവണനാണ്. കറന്നത് മണിവരതാതനായ രജതനാഭനാണ് - മൂന്നു തലയുള്ള തേജസ്വിയും തപസ്വിയുമായിരുന്നു അവൻ. അവർക്ക് അതുതന്നെ ജീവിതവൃത്തിയെന്നു പരമർഷി(വ്യാസൻ) പറഞ്ഞുകേട്ടിട്ടുണ്ട്. പിശാചുക്കളും രാക്ഷസന്മാരും ധരിത്രിയെ കറന്നു. ശവത്തിൻെറ തലയോട്ടിയിലാണ് കറന്നത്. അന്ന് അവർക്ക് ദോഗ്ദ്ധാവ് രജതനാഭനായിരുന്നു കുരൂദ്വഹാ! സുമാലിയായിരുന്നു വത്സൻ (കിടാവ്) കൗരവ്യാ! ദുഗ്ദ്ധമായി ലഭിച്ചതു രക്തമാണ്. യക്ഷന്മാരും, രക്ഷസന്മാരും അവർ കറന്നെടുത്ത പാലുകൊണ്ട് ഇന്നും അമരോപമന്മാരായി കഴിയുന്നു. പിശാചുക്കളും ഭൂതസംഘങ്ങളും അതുകൊണ്ടുതന്നെ കഴിയുന്നു.

പിന്നെ പത്മപത്രത്തിൽ ഗന്ധർവ്വന്മാരും അപ്സരസ്സുകളും ധരിത്രിയെ കറന്നു. അവർ കറന്നെടുത്ത ദുഗ്ദ്ധം നല്ല ഗന്ധമായിരുന്നു (നല്ല സൗരഭ്യവസ്തു). ചിത്രരഥനെ കിടാവാക്കി രാജാവേ! അവർക്ക് ദോഗ്ദ്ധാവായത് ബലവാനും മഹാത്മാവും അർക്കസന്നിഭനുമായ ഗന്ധർവ്വരാജാവ് സുരുചിയായിരുന്നു.

പിന്നെ ശൈലങ്ങളും രാജാവേ, ധരിത്രിയെ കറന്നു. മൂർത്തിമത്തായ ഔഷധങ്ങളേയും പല രത്നങ്ങളേയുമാണ് കറന്നെടുത്തത്. ഹിമവാനാണു കിടാവായത്, മേരുവാണു ദോഗ്ദ്ധാവായത്. പാത്രമായതു മഹാഗിരി എന്ന ശൈലമാണ്. അതിലാണു ശൈലങ്ങളുടെ നിലനില്പ്.

ചെടികളും സസ്യങ്ങളും ധരിത്രിയെ കറന്നു എന്നു കേൾക്കുന്നു. ഇലയെ പാത്രമാക്കി. മുറിഞ്ഞ ദിക്കിൽ മുളച്ചുവരണം എന്നതിനാലാണ് അവ കറന്നെടുത്തത്. പൂത്തുനില്ക്കുന്ന സാലമാണ് കറന്നത്. കിടാവായത് ആൽവൃക്ഷമാണ്.

ഈ വസുന്ധരയാണെങ്കിൽ ധാത്രിയും വിധാത്രിയും മഹാപാവനിയും ചരാചരങ്ങൾക്കെല്ലാം ജന്മഭൂമിയും അവയ്ക്കെല്ലാം ആശ്രയവുമാകുന്നു. എല്ലാ കാമങ്ങളും കറന്നെടുക്കാവുന്ന അവൾ എല്ലാറ്റിനേയും മുളപ്പിച്ചുണ്ടാക്കുന്നു. സമുദ്രാന്തം പരന്നുകിടക്കുന്ന ഭൂമി മധുകൈടഭമേദസ്സുകൊണ്ട് നനഞ്ഞ് കുതിർന്നവളായിരുന്നു. മേദസ്സുകൊണ്ടു മൂടിയവളാകയാൽ മേദിനി എന്ന പേർ അവൾക്കു ലഭിച്ചു എന്നു ബ്രഹ്മജ്ഞന്മാർ പറയുന്നു.* പിന്നെ ധരിത്രി വൈന്യനായ പൃഥുമഹാരാജാവിൻെറ പുത്രിയായി ഭവിച്ചു ഭാരതാ! പൃഥുവിൻെറ പുത്രിയാകയാൽ പൃഥ്വിയെന്നു ഭൂമിക്കു പിന്നെ പേർ ലഭിച്ചു. പൃഥു ഭാഗംതിരിച്ചു ശുദ്ധമാക്കി. വസുന്ധര അങ്ങനെ സസ്യങ്ങൾ വളർന്ന് വിളഭൂമിയായി. പുരങ്ങളാലും പട്ടണങ്ങളാലും ഭൂമി ശോഭിച്ചു. ഇപ്രകാരം പ്രഭാവശാലിയായ ആ വൈന്യൻ എന്ന രാജാവ് ഭൂതങ്ങളെല്ലാം പൂജിക്കേണ്ടവനാണ്. അതിൽ യാതൊരു സംശയവുമില്ല. വേദവേദാംഗവിജ്ഞന്മാരും യോഗ്യന്മാരുമായ ബ്രാഹ്മണർക്കും ബ്രഹ്മയോനിയും സനാതനനുമായ പൃഥു ആദരണീയനാണ്. പാർത്ഥിവത്വത്തിന്ന് ഇച്ഛിക്കുന്ന യോഗ്യരായ പാർത്ഥിവന്മാർക്കും, ആദിരാജാവായ പൃഥു, പ്രതാപവാനായ വൈന്യൻ നമസ്കാര്യനാണ്. പോരിൽ ജയം പാർത്ത് എതിർത്തു പൊരുതുന്ന യോദ്ധാക്കൾക്കും നമസ്കാര്യൻ പൃഥുതന്നെയാണ്. അദ്ദേഹം യോദ്ധാക്കളിൽ പ്രഥമനായ രാജാവാണ്.

പൃഥുരാജാവിൻെറ പേർ ഉച്ചരിച്ച് യോദ്ധാക്കൾ പോരിൽ ഇറങ്ങിയാൽ അവർ ഘോരമായ പോരിൽ വിജയിച്ചു കയറും. അവർ ക്ഷേമത്തോടെ കീർത്തിമാന്മാരാകും. വിത്താഢ്യരായി പുണ്യവൃത്തി ചെയ്യുന്ന വൈശ്യർക്കും തങ്ങൾക്ക് ഉപജീവനമാർഗ്ഗം നല്കിയ പ്രസിദ്ധനായ പൃഥുതന്നെയാണ് നമസ്കാര്യനായവൻ. ബ്രാഹ്മണക്ഷത്രിയവൈശ്യരെ ശുശ്രൂഷിക്കുന്ന ശുദ്ധരായ ശൂദ്രർക്കും ആദിരാജാവായ പൃഥുതന്നെയാണ് നമസ്കാര്യനായവൻ. ശ്രേയസ്സിനെ ആഗ്രഹിക്കുന്ന എല്ലാവരും പൃഥുവിനെ നമസ്കരിക്കണം.

ഇങ്ങനെ വത്സവിശേഷവും കറന്നവരും കറന്നെടുത്ത

* മധുകൈടഭന്മാരുടെ കഥ ഈ പർവ്വത്തിൽ 52-ാം അദ്ധ്യായത്തിലും ഭവിഷ്യൽപർവ്വം 26-ാം അദ്ധ്യായത്തിലും ഉണ്ട്.

ക്ഷീരവും കറക്കുവാൻ എടുത്ത പാത്രങ്ങളും ഞാൻ ഭവാനോടു പറഞ്ഞു. ഇനി എന്താണു പറയേണ്ടത്? ആദ്യം മുതൽ ഈ പൃഥുവിൻെറ ചരിത്രം ശ്രവിക്കുന്നവൻ പുത്രന്മാരോടും പൗത്രന്മാരോടുംകൂടി മന്നിൽ വളരെക്കാലം മോദത്തോടെ വസിക്കുന്നതാണ്."

**7. മന്വന്തരവർണ്ണനം** – ജനമേജയൻ പറഞ്ഞു: "അല്ലയോ തപോധനനായ വൈശമ്പായനാ, ഭവാൻ മന്വന്തരങ്ങളെയൊക്കെ വിസ്തരിച്ചു പറഞ്ഞാലും. അവയിലെ സൃഷ്ടിവിസൃഷ്ടികളേയും പറയണേ! മനുക്കൾ എത്രയാണ്? ഓരോ മനുവിന്നുമുള്ള കാലവും എത്രയാണ്? ബ്രാഹ്മണാ! മന്വന്തരങ്ങളെ തത്ത്വമായി കേൾക്കുവാൻ, ഉള്ളതുപോലെ അറിയുവാൻ, എനിക്ക് വലിയ ആഗ്രഹമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "മന്വന്തരങ്ങളെപ്പറ്റി പറഞ്ഞാൽ ഒരന്തവും കിട്ടുകയില്ല ഉണ്ണീ! ഒരു നൂറ്റാണ്ടുകാലം വിസ്തരിച്ചാലും മതിയാവുകയില്ല. ഞാൻ വളരെ ചുരുക്കി അവയെപ്പറ്റി പറയാം നീ കേട്ടുകൊള്ളുക!

സ്വായംഭുവമനു, സ്വാരോചിഷൻ, ഉത്തമൻ, താമസൻ, രൈവതൻ, ചാക്ഷുഷൻ ഇവരാണു കഴിഞ്ഞുപോയ കാലങ്ങളിലെ മനുക്കൾ. അല്ലയോ കൗരവ്യാ, ഇപ്പോഴത്തെ മനുവാണ് വൈവസ്വതൻ. ഇനി വരുന്ന സാവർണ്ണിമനു, ഭൗത്യൻ, രൗച്യൻ എന്നീ നാലുപേരേയും മേരുസാവർണ്ണന്മാർ എന്നു പറയുന്നു. ഇവരാണു കഴിഞ്ഞതും, ഇപ്പോൾ ഉള്ളതും, ഇനി ഉണ്ടാകുന്നതുമായ മനുക്കൾ എന്നറിയണം. ഇങ്ങനെയാണ് മനുക്കളെപ്പറ്റി പറഞ്ഞുവരുന്നത്. അവരുടെ ഋഷികളേയും മക്കളേയും ദേവന്മാരേയുംപറ്റി ഇനി പറയാം.

മരീചി, അംഗിരസ്സ്, അത്രി, ഭഗവാനായ പുലഹൻ, ക്രതു, പുലസ്ത്യൻ, വസിഷ്ഠൻ എന്നിവർ ഏഴുപേരും ബ്രഹ്മാവിൻെറ മക്കളാണ്. വടക്കൻദിക്കിൽ ഈ സപ്തർഷികൾ നില്ക്കുന്നു സ്വായംഭുവമന്വന്തരത്തിൽ ശാന്തരജസ്സ്, പ്രകൃതി, യാമൻ എന്നീ ദേവതകൾ പൂജിക്കപ്പെടുന്നു. അഗ്നിബാഹു, മേധാ, മേധാതിഥി, വസു, അഗ്നിധ്രൻ, ജ്യോതിഷ്മാൻ, ദ്യുതിമാൻ, ഹവ്യൻ, സവനൻ, പുത്രൻ ഇങ്ങനെ ഓജസ്വികളായ പത്തുപേരാണ് സ്വായംഭുവമനുവിൻെറ പുത്രന്മാർ. ഒന്നാമത്തെ മന്വന്തരത്തെപ്പറ്റിയാണ് രാജാവേ, ഞാൻ ഈ പറഞ്ഞത്.

വസിഷ്ഠപുത്രനായ ഔർവ്വൻ, സ്തംബൻ, കാശ്യപൻ, പ്രാണൻ, ബൃഹസ്പതി, ദത്തൻ, നിശ്ച്യവനൻ, എന്നീ മഹർഷിമാരെല്ലാം വായുപ്രോക്തരാണ്; മഹാബലരാണ്. സ്വാരോചിഷമന്വന്തരത്തിലെ ദേവകളെ തുഷിതന്മാരെന്നപേരിൽ അറിയപ്പെടുന്നു.

ഹവിർദ്ധ്രൻ, സുകൃതി, ജ്യോതിസ്സ്, ആപൻ, മൂർത്തി, അയസ്യയൻ, പ്രഥിതൻ, നഭസ്യൻ, നഭസ്സ്, ഊർജ്ജസ്സ് എന്നിവരെല്ലാം മഹാത്മാവായ സ്വാരോചിഷമനുവിൻെറ പുത്രന്മാരാണ്. മഹാവീര്യപരാക്രമരായിരുന്നു രാജാവേ, ഇവർ. ഇങ്ങനെ രണ്ടാമത്തെ മന്വന്തരവും ഞാൻ ഭവാനോടു പറഞ്ഞുകഴിഞ്ഞു.

ഇനി മൂന്നാമത്തെ മന്വന്തരത്തെ വിശദമാക്കാം. അതു ഭവാൻ കേട്ടുകൊള്ളുക. വസിഷ്ഠപുത്രന്മാരായ ഏഴുപേർ, അവരെ വാസിഷ്ഠന്മാർ എന്നു പറയുന്നു. അവരായിരുന്നു സപ്തർഷികൾ. ഹിരണ്യഗർഭൻെറ മക്കളായിരുന്ന അവരുടെ പേർ ഊർജ്ജന്മാരെന്നായിരുന്നു. അവർ തേജസ്വികളായിരുന്നു. ഋഷിമാരെപ്പറ്റി പറഞ്ഞു. ഇനി പറയുന്നതും കേൾക്കുക. ഉത്തമന്ന് അഴകേറിയ പത്തു മക്കൾ ഉണ്ടായിരുന്നു. ഈഷൻ, ഊർജ്ജൻ, തനൂജൻ, മധു, മാധവൻ, ശുചി, ശുക്രൻ, സഹൻ, നഭൻ, നഭസ്യൻ എന്നിവരായിരുന്നു അവർ. ആ മന്വന്തരത്തിൽ ഭാനുക്കളാണ് ദേവന്മാർ. ഇങ്ങനെ മൂന്നാമത്തെ മന്വന്തരത്തെയും പറഞ്ഞു.

ഇനി നാലാമത്തെ മന്വന്തരത്തെപ്പററി പറയാം: അതിലെ സപ്തർഷിമാർ കാവ്യൻ, പൃഥു, അഗ്നി, ജന്യു, ധാതാവ്, കപീവാൻ, അകപീവാൻ എന്നിവരാണ്. വത്സാ, ഇവരുടെ പുത്രപൗത്രന്മാരെക്കുറിച്ചു പുരാണങ്ങളിൽ വർണ്ണിക്കപ്പെട്ടിട്ടുണ്ട്. ഈ താമസമന്വന്തരത്തിൽ ദേവകൾ സത്യന്മാർ എന്ന പേരുള്ളവരായിരുന്നു. താമസൻ എന്ന മനുവിൻെറ മക്കൾ ആരൊക്കെയാണെന്നും പറയാം. ദ്യുതി, തപസ്യൻ, സുതപൻ, കപോമൂലൻ, തപോധനൻ, തപോരതി, കല്മാഷൻ, തന്വി, ധന്വി, പരന്തപൻ ഇങ്ങനെ താമസൻ എന്ന മനുവിന്ന് പത്തു പുത്രന്മാരാണ്. അവർ എല്ലാവരും മഹാബലന്മാരാണ്. മഹാരാജാവേ, വായു ഇവരെക്കുറിച്ചു വർണ്ണിച്ചിട്ടുണ്ട്.

ഇനി അഞ്ചാമത്തെ മന്വന്തരം പറയാം: വേദബാഹു, യദുദ്ധ്രൻ, വേദശിരസ്സായ മുനി, ഹിരണ്യലോമൻ, പർജ്ജന്യൻ, സോമപുത്രനായ ഊർദ്ധ്വബാഹു, അത്രിപുത്രനായ സത്യനേത്രൻ ഇവരാണ് ആ മന്വന്തരത്തിലെ സപ്തർഷികൾ. ദേവന്മാർ ഇവരായിരുന്നു: അഭൂതരജസ്സ്, പ്രകൃതി, പാരിപ്ലവൻ, രൈഭ്യൻ. രൈവതമനുവിൻെറ മക്കളെയും ഞാൻ പറയാം. അതും കേൾക്കുക: ധൃതിമാൻ, അവ്യയൻ, യുക്തൻ, തത്ത്വദർശി, നിരുത്സുകൻ, അരണ്യൻ, പ്രകാശൻ, നിർമ്മോഹൻ, സത്യവാക്ക്, കവി ഇവരായിരുന്നു മനുവിൻെറ പുത്രന്മാർ. അഞ്ചാമത്തെ മന്വന്തരത്തെപ്പറ്റി പറഞ്ഞു.

ഇനി ആറാമത്തെ മന്വന്തരത്തെയും പറയാം. അതും ഭവാൻ കേട്ടാലും! ഭൃഗു, നഭൻ, വിവസ്വാൻ, സുധാവ്, വിരജസ്സ്, അതിനാമാവ്, സഹിഷ്ണു എന്നിവരാണ് ആറാമത്തെ മന്വന്തരത്തിലെ സപ്തർഷികൾ. ഇനി ചാക്ഷുഷമെന്ന ഈ മന്വന്തരത്തിലെ ദേവന്മാരെയും ഞാൻ പറയാം: ആദ്യർ, പ്രഭൂതർ, ഋഭുർ, പിന്നെ പൃഥക്ഭാവർ, ലേഖന്മാർ എന്നീ അഞ്ചു ദേവഗണങ്ങളായിരുന്നു ദേവന്മാർ. ഇവർ മഹാ ഓജസ്വികളും മഹാത്മാക്കളുമായിരുന്നു. അംഗിരസ്സുമുനിയുടെ പുത്രന്മാരുമായിരുന്നു അവർ. അവരുടെ അമ്മ നാഡ്വലാ ആയിരുന്നു. പത്തു പുത്രന്മാർ ആ മനുവിന്നുണ്ട്. ഊരു തുടങ്ങിയ ഇവരെല്ലാം പ്രസിദ്ധരായിരുന്നു. ആറാമത്തെ മന്വന്തരത്തെക്കുറിച്ചു ഞാൻ പറഞ്ഞുകഴിഞ്ഞു.

അത്രി, വസിഷ്ഠൻ, ഭഗവാൻ കാശ്യപൻ, മഹാമുനിയായ ഗൗതമൻ, ഭരദ്വാജൻ, വിശ്വാമിത്രൻ, മഹാത്മാവായ ഋചീകൻെറ പുത്രനായ മുനി, ജമദഗ്നി ഇവരേഴുപേരുമാണ് ഈ മന്വന്തരത്തിലെ സപ്തർഷികൾ. രുദ്രന്മാർ, വിശ്വേദേവന്മാർ, സാദ്ധ്യന്മാർ, മരുത്തുക്കൾ, വസുക്കൾ, ആദിത്യർ, ദേവർ, വൈവസ്വതന്മാരായ അശ്വിപുത്രന്മാർ ഇവരെല്ലാം ഇപ്പോഴത്തെ വൈവസ്വതമന്വന്തരത്തിലെ ദേവകളാണ്. ആ മഹാത്മാവിന്ന് ഇക്ഷ്വാകു തുടങ്ങിയ പത്തു പുത്രന്മാരാണ്. ഈ പറഞ്ഞ മഹൗജസ്വികളായ മഹർഷികളുടെ പുത്രപൗത്രന്മാർ എല്ലാദിക്കിലുമുണ്ട് ഭാരതാ! മന്വന്തരംതോറും മുൻപുപറഞ്ഞ നാല്പത്തൊൻപതു പവനന്മാരും ലോകവ്യവസ്ഥയ്ക്കുവേണ്ടിയും ലോകം സംരക്ഷിക്കുന്നതിന്നുവേണ്ടിയും നില്ക്കുന്നു. ഓരോ മന്വന്തരം കഴിഞ്ഞാലും ഇതിൽ ഇരുപത്തെട്ടു പവനന്മാർ സ്വന്തം കർമ്മംചെയ്ത് വാനിൽ ചെന്നെത്തും, അനാമയമായി ബ്രഹ്മലോകത്തെത്തും. മന്വന്തരാന്തത്തിൽ മറ്റുള്ളവർപോയവരുടെ സ്ഥാനത്തിൽ സ്ഥിതിചെയ്ത് തപോബലത്താൽ സ്ഥാനപൂർത്തി വരുത്തും.

കഴിഞ്ഞവരേയും ഇപ്പോൾ ഉള്ളവരേയും ഈ ക്രമത്താൽ, അല്ലയോ ഭാരതാ, ഞാൻ പറഞ്ഞു. കഴിഞ്ഞ ഏഴു മന്വന്തരത്തേയും പറഞ്ഞുകഴിഞ്ഞു ഭാരതാ!

ഇനി വരാൻപോകുന്ന മന്വന്തരത്തെയും ഞാൻ പറ

യാം. അതും നീ കേട്ടുകൊള്ളുക. വത്സാ, സാവർണ്ണമനുക്കൾ അഞ്ചുപേരാണ്. അതും നീ കേൾക്കുക. ഒരാൾ വൈവസ്വതനും അതിൽ നാലുപേർ പ്രജാപതികളുമാണ്. അവർ നാലുപേരും പരമേഷ്ടിസുതന്മാരാണ്. വത്സാ, ദക്ഷന്റെ പുത്രിയായ പ്രിയയുടെ പുത്രന്മാരാണു രാജാവേ, മഹാന്മാരായ അവർ. മേരുപൃഷ്ഠത്തിലിരുന്നു തപിച്ച ഓജസ്വികളാണവർ. രുചി എന്ന പ്രജാപതിയുടെ പുത്രൻ രൗച്യമനു എന്നറിയപ്പെടുന്നു. ഭൂതിദേവിയിൽ പിറന്ന രുചിയുടെ പുത്രനായ അവന്റെ പേര് ഭൈത്യൻ എന്നാണ്.

ഇനി അടുത്ത മന്വന്തരത്തിലെ ആൾക്കാർ ഇവരാണ്. ഇവർ ആകാശത്തു പ്രത്യക്ഷപ്പെടുവാൻപോകുന്ന ഏഴു മഹർഷിമാരാണ്. സാവർണ്ണമന്വന്തരത്തിലെ അവരെ ഭവാൻ കേട്ടാലും! രാമൻ, വ്യാസൻ, ദീപ്തിമാനായ ആത്രേയൻ, ഭരദ്വാജൻ, മഹാദ്യുതിമാനായ ദ്രൗണി എന്ന അശ്വത്ഥാമാവ്, ഗൗതമപുത്രനായ ശാരദ്വതന്റെ പുത്രനായ കൃപൻ, കൗശികനായ ഗാലവൻ, കാശ്യപനായ രുരു ഇവരാണ് അടുത്ത മന്വന്തരത്തിലെ സപ്തർഷികൾ. ബ്രഹ്മസന്നിഭരും ധന്യരുമാണ് ആ വിശ്രുതരായ സപ്തർഷികൾ. ആഭിജാത്യത്താലും തപസ്സുകൊണ്ടും മന്ത്രവ്യാകൃതിയാലും വിശുദ്ധരായ ആ സപ്തർഷികൾ ബ്രഹ്മലോകവാസികളാണ്. ഭൂതഭവ്യഭവൽജ്ഞാനമുള്ളവരാണ് ഈ സപ്തർഷികൾ. തപസ്സിനാൽ പ്രസിദ്ധരായ ഇവർ കൂടിയിരുന്നു തത്ത്വജ്ഞാനങ്ങൾ ചിന്തിക്കുന്നു. മന്ത്രവ്യാകരണങ്ങളാലും മറ്റ് ഐശ്വര്യസിദ്ധിയാലും ഭരിക്കേണ്ടവരായ ഈ മഹർഷികൾ ജ്ഞാനനിഷ്ഠാനാമങ്ങളറിയുന്ന ബ്രാഹ്മണരാണ്. ഇവർ ഏഴേഴു ഗുണങ്ങളും തികഞ്ഞ മഹർഷികളാണ്. ഇവർ മന്ത്രകർത്താക്കളും ദീർഘായുഷ്മാന്മാരും ദീർഘജ്ഞരും ഈശ്വരന്മാരുമാണ്. ബുദ്ധിമാന്മാരായ ഇവർ ധർമ്മത്തെ കാണുന്നവരും ഗോത്രപ്രവർത്തകരുമാണ്. കൃതാദിയായ യുഗംതോറും വീണ്ടും വർണ്ണാശ്രമകാമങ്ങളെയൊക്കെ പ്രവർത്തിപ്പിക്കുന്നവരാണ് ഈ സപ്തർഷികൾ. ഇവർ മഹാഭാഗരും സത്യധർമ്മപരായണരുമാണ്. ഇവിടെ വീണ്ടും അവർ പിറക്കും. ധർമ്മം ശിഥിലമാകുമ്പോൾ മന്ത്രവും ബ്രാഹ്മണരും ഇവർ മൂലം ഉണ്ടാകുന്നു. യാചിക്കുകയാണെങ്കിൽ പരന്മാർക്ക് ഇവർ എല്ലാവരും വരം ദാനം ചെയ്യുന്നവരുമാണ്. കാലമോ, ഇവരുടെ ഉൽപത്തിയുടെ സമയമോ, അവരുടെ പരിണാമമോ പറയാൻ സാദ്ധ്യമല്ല. സപ്തർഷികൾക്കുള്ള ദേശം രാജാവേ, ഞാൻ ഭവാനോടു പറഞ്ഞു. അല്ലയോ രാജസത്തമാ, ഭാവിയിൽ ജനിക്കുവാൻപോകുന്ന സാവർണ്ണമനുവിന്റെ പുത്രന്മാർ ആരൊക്കെയാണെന്നും കേൾക്കുക. വരീയാൻ, അവരീയാൻ, സമ്മതൻ, ധൃതിമാൻ, വസു, ചരിഷ്ണു, അധൃഷ്ണു, വാജൻ, സുമതി തുടങ്ങിയവരാണ് ഉണ്ടാകാൻപോകുന്ന സാവർണ്ണമനുവിന്റെ ജനിക്കുവാൻ പോകുന്ന പത്തു പുത്രന്മാർ.

ഇനി ആദ്യത്തെ മേരുസാവർണ്ണത്തിൽ ഉണ്ടാകുന്ന മുനികളെ പറയാം: മേധാതിഥിയെന്ന പൗലസ്ത്യൻ, വസു എന്ന കാശ്യപൻ, ജ്യോതിഷ്മാൻ എന്ന ഭാർഗ്ഗവൻ, ദ്യുതിമാൻ എന്ന ആംഗിരസ്സ്, വസിഷ്ഠനായ സാവനൻ, ആത്രേയനായ ഹവ്യവാഹൻ, പൗലഹൻ, ഇവർ രോഹിതാന്തരത്തിൽ മുനീന്ദ്രന്മാരായി വരും. അതിൽ മൂന്നു ദേവഗണങ്ങളേ ഉണ്ടായിരിക്കുകയുള്ളൂ. ദക്ഷപുത്രനായ ഈ രോഹിതനെന്ന പ്രജാപതിയുടെ, ഈ ആദ്യസാവർണ്ണമനുവിന്റെ പുത്രന്മാർ ധൃഷ്ടകേതു, പഞ്ചഹോത്രൻ, നിരാകൃതി, പൃഥുശ്രവൻ, ഭൂരിധാമാവ്, ഋചീകൻ, അഷ്ടഹതൻ, ഗയൻ എന്നീ മഹാബലരായ ഒമ്പതുപേരാണ്. ഇവരൊക്കെ മഹാ ഓജസ്വികളാണ്.

. പത്താമത്തെ പര്യായത്തിൽ (രണ്ടാം സാവർണ്ണമന്വന്തരത്തിൽ) ഹവിഷ്മാനെന്ന പൗലഹൻ, സുകൃതിയെന്ന ഭാർഗ്ഗവൻ, ആപോമൂർത്തിയെന്ന ആത്രേയൻ, വസിഷ്ഠനായ അഷ്ടമൻ, പൗലസ്ത്യനായ പ്രമിതി, കാശ്യപനായ നഭോഗൻ, അംഗിരസ്സിന്റെ ഗോത്രജനായ നഭസ്സിന്റെ പുത്രൻ സത്യൻ ഇവരാണ് സപ്തർഷികൾ. ദേവഗണം രണ്ടാണ്. ഋഷിമന്ത്രാഖ്യരും വിശ്രുതരുമാണ് അവർ. മനുപുത്രന്മാർ പത്തു പേരുണ്ട്. അവരുടെ പേരും പറയാം: മനുസുതൻ, ഉത്തമൗജസ്സ്, വീര്യവാൻ, നികുഞ്ജൻ, ശതാനീകൻ, നിരാമിത്രൻ, വൃഷസേനൻ, ജയദ്രഥൻ, ഭൂരിദ്യുമ്നൻ, സുവർച്ചസ്സ് എന്നിവരാണ് അവർ.

പതിനൊന്നാമത്തെ പര്യായത്തിൽ (മൂന്നാമത്തെ സാവർണ്ണമന്വന്തരത്തിൽ) ഉള്ള സപ്തർഷികളെ പറയാം; നീ കേട്ടു ധരിച്ചാലും. ഹവിഷ്മാനെന്ന കാശ്യപൻ, ഹവിഷ്മാനെന്ന ഭാർഗ്ഗവൻ, തരുണൻ, എന്നു പറയുന്ന ആത്രേയൻ, അനഘൻ എന്ന വാസിഷ്ഠൻ, ഉദധിഷ്ണ്യനെന്ന ആംഗിരസൻ, നിശ്ചരൻ എന്ന പൗലസ്ത്യൻ, അഗ്നിതേജസ്സെന്ന പുലഹൻ - ഇവരെല്ലാം സപ്തർഷിമാരാണ്. ബ്രഹ്മനന്ദനരായ മൂന്നുഗണം ദേവന്മാരുമുണ്ട്. സംവർത്തകൻ, സുശർമ്മാവ്, ദേവാനീകൻ, പുരൂദ്വഹൻ, ക്ഷേമധന്വാവ്, ദൃഢായുസ്സ്, ആദർശൻ, പണ്ഡകൻ, മനു. മൂന്നാമത്തെ സാവർണ്ണപുത്ര ന്മാരായ ഇവർ ഒമ്പതുപേരാകുന്നു.

നാലാം സാവർണ്ണത്തിന്റെ സപ്തർഷിമാരെയും കേൾക്കുക. വസിഷ്ഠപുത്രനായ ദ്യുതി, സുതപസ്സെന്ന ആത്രേയൻ, തപോമൂർത്തിയെന്ന ആംഗിരസ്സ്, തപസ്വിയെന്ന കാശ്യപൻ, തപോശനൻ എന്ന പൗലസ്ത്യൻ, തപോരവിയെന്ന പൗലഹൻ, തപോധൃതിയെന്ന ഭാർഗ്ഗവൻ ഇവരാണ് ആ ഏഴുപേർ. അഞ്ചാണ് ദേവഗണങ്ങൾ. ഇവർ ബ്രഹ്മാവിന്റെ മാനസപുത്രരാണ്. ദേവവായു, അദൂരൻ, ദേവശ്രേഷ്ഠൻ, വിദൂരഥൻ, മിത്രസേനൻ, മിത്രകൃത്ത്, മിത്രവാൻ, മിത്രദേവൻ, മിത്രബാഹു, സുവർച്ചസ്സ് ഇവരെല്ലാം പന്ത്രണ്ടാമത്തെ മനുവിന്റെ മക്കളാണ്.

വരാനുള്ള പതിമ്മൂന്നാമത്തെ മന്വന്തരത്തിൽ ആംഗിരസ്സനായ ധൃതിമാൻ, പൗലസ്ത്യനായ ഹവ്യപൻ, തത്ത്വദർശിയെന്ന പൗലഹൻ, നിരുത്സകനെന്ന ഭാർഗ്ഗവൻ, നിഷ്പ്രകമ്പൻ എന്ന ആത്രേയൻ, നിർമ്മോഹനെന്ന കാശ്യപൻ, സുതപസ്സെന്ന വാസിഷ്ഠൻ ഇവർ ഏഴുമാണ് മഹർഷികൾ. ദേവഗണം അതിൽ മൂന്നാണ് എന്നാണു സ്വായംഭൂവ് പറഞ്ഞിട്ടുള്ളത്. ഇനി പതിമൂന്നാമത്തെ മനുവായ രുചിയുടെ മക്കളെപ്പറ്റി അറിയണം. ചിത്രസേനൻ, വിചിത്രൻ, നയൻ, ധർമ്മഭൃതൻ, ധൃതൻ, സുനേത്രൻ, ക്ഷത്രവൃദ്ധി, സുതപൻ, നിർഭയൻ, ദൃഢൻ. പതിമ്മൂന്നാമത്തെ അന്തരത്തിൽ ഇവർ ആ രൗച്യമനുവിന്റെ പുത്രന്മാരായി കണക്കാക്കപ്പെടുന്നു.

പതിന്നാലാമത്തെ പര്യായത്തിൽ ഭൗത്യമന്വന്തരത്തിൽ അതിബാഹു എന്ന ഭാർഗ്ഗവൻ, ശുചിയെന്ന ആംഗിരസ്സ്, യുക്തൻ എന്ന ആത്രേയൻ വസിഷ്ഠൻ, ശുക്രൻ, അജിതൻ, പൗലഹൻ - ഇവർ ഒടുവിലത്തെ സപ്തർഷികളാകുന്നു. ഇവരെയെല്ലാം പ്രഭാതത്തിൽ സ്തുതിച്ചാൽ സുഖം സിദ്ധിക്കും, യശസ്സുണ്ടാകും, ആയുസ്സു വർദ്ധിക്കും. ഉണ്ടായവരും ഉണ്ടാവാനിരിക്കുന്നവരുമായ മഹർഷിമാരെ പതിവായി കീർത്തിച്ചു പറയണം. ഇതിന്ന് അഞ്ചാണ് ദേവതാഗണം. തരംഗഭീരു, വിപ്രൻ, സരസ്വാൻ, ഉഗ്രൻ, അഭിമാനി, പ്രവീണൻ, ജിഷ്ണു, സംക്രന്ദനൻ, തേജസ്വി, സബലൻ ഇവരൊക്കെ ഭൗത്യമനുവിന്റെ പുത്രന്മാരാണ്.

ഭൗത്യമനുവിന്റെ അധികാരം കഴിയുന്ന കാലം ഒരു കല്പം തികയും.

ഇങ്ങനെ പേരുചൊല്ലി ഞാൻ കഴിഞ്ഞ മനുക്കളെ വ്യക്തമാക്കി. ഇവർ വേണ്ടവിധം സമുദ്രത്താലും പട്ടണങ്ങളാലും ചുറ്റപ്പെട്ട ഊഴിയെ ആയിരംയുഗം കാലം ഭരിച്ചു. തപസ്സിദ്ധിയാൽ പ്രജകളെ പരിപാലിച്ചു, രാജാവേ! ഓരോ മന്വന്തരത്തിലും പ്രജാസംഹാരവും നടക്കുന്നതാണ്."

**8. നിമിഷാദികല്പാന്തസംഖ്യ -** ജനമേജയൻ പറഞ്ഞു: "മന്വന്തരങ്ങളുടെ കണക്കും യുഗസംഖ്യാനവും ബ്രഹ്മാവിൻെറ ഒരു പകലിൻെറ അളവും അല്ലയോ മഹാമതേ, പറഞ്ഞുതരണേ!"

വൈശമ്പായനൻ പറഞ്ഞു: "മനുഷ്യലോകത്തിൽ അഹോരാത്രം സൂര്യൻ സഞ്ചരിക്കുന്നു. അതിനെ അടിസ്ഥാനമാക്കി ഒരു കണക്കു ഞാൻ പറയാം. അരിന്ദമാ! അതു ഭവാൻ കേട്ടാലും.

പതിനഞ്ചു നിമിഷം ചേർന്നാൽ ഒരു കാഷ്ഠയാകുന്നു. കാഷ്ഠ മുപ്പതു ചേരുമ്പോൾ ഒരു കലയാകുന്നു. മുപ്പതു കല കൂടുമ്പോൾ ഒരു മുഹൂർത്തമാകുന്നു. മുപ്പതു മുഹൂർത്തം ചേരുമ്പോൾ ഒരു രാപ്പകലാകുന്നു എന്നു പ്രാജ്ഞർ പറയുന്നു. സൂര്യേന്ദുക്കളുടെ ഗതിയെ ആശ്രയിച്ചാണ് ഈ കണക്ക്. എല്ലാറ്റിലും വിശേഷിച്ച് അഹോരാത്രത്തിൽ പതിനഞ്ചു ചേർന്ന് ഒരു പക്ഷമാകുന്നു. രണ്ടു പക്ഷം ചേർന്നത് ഒരു മാസം. രണ്ടു മാസം ചേർന്നത് ഒരു ഋതു (മൂന്നു ഋതു കൂടുമ്പോഴാണ് ഒരു അയനം). രണ്ട് അയനം, (ഉത്തരായനവും ദക്ഷിണായനവും) കൂടുമ്പോൾ ഒരു സംവത്സരം. ഈ പറഞ്ഞ അളവിൽ രണ്ടുപക്ഷമുള്ള ഒരു മാസം പിതൃക്കൾക്ക് ഒരു അഹോരാത്രമാകുന്നു എന്നു കാലവേദികൾ പറയുന്നു.

പിതൃക്കൾക്ക് പകൽ കൃഷ്ണപക്ഷവും രാത്രി ശുക്ലപക്ഷവുമാണ്. പിതൃക്കൾക്ക് കൃഷ്ണപക്ഷത്തിൽ നാം ചെയ്യുന്ന ശ്രാദ്ധം അവരുടെ പകലത്തെ ഭക്ഷണമാകുന്നു.

ഇനി ദേവന്മാരുടെ കാര്യത്തിലാണെങ്കിൽ മനുഷ്യർക്കുള്ള അളവിൽ ഗണിക്കുന്ന ഒരു വർഷം ദേവകൾക്ക് ഒരു അഹോരാത്രമാണ്. മനുഷ്യരുടെ ഉത്തരായണകാലം ദേവകൾക്ക് പകലും മനുഷ്യരുടെ ദക്ഷിണായനകാലം ദേവകൾക്ക് ഒരു രാത്രിയുമാണ് എന്ന് തത്ത്വാർത്ഥകോവിദന്മാർ പറയുന്നു. ദേവന്മാരുടെ പത്തു കൊല്ലം മനുവിന്ന് ഒരു അഹോരാത്രമാകുന്നു. അങ്ങനെ മനുവിന്നുള്ള ഒരു അഹോരാത്രം പത്തിരട്ടിക്കുമ്പോൾ മനുവിന്ന് ഒരു പക്ഷമാകുന്നു. അങ്ങനെയുള്ള പത്തു പക്ഷം ചേരുമ്പോൾ മനുവിന്ന് ഒരു മാസമാകുന്നു. മാസം പന്ത്രണ്ടാകുമ്പോൾ മനുക്കൾക്ക് ഒരു ഋതുവാകുന്നു എന്ന് തത്ത്വദർശികൾ പറയുന്നു. മൂന്ന് ഋതു ചേരുമ്പോൾ ഒരു അയനമാകുന്നു. രണ്ട് അയനം കൂടുമ്പോൾ മനുവിന്ന് ഒരു വർഷമാകുന്നു. അങ്ങനെയുള്ള നാലായിരം വർഷം ചേർന്നതാണ് 'കൃതം' എന്ന യുഗം. നാനൂറു വർഷം ചേർന്നതാണ് കൃതയുടെ സന്ധ്യാകാലം. അത്രതന്നെയുണ്ട് അതിൻെറ സന്ധ്യാംശവും. അങ്ങനെയുള്ള മൂവ്വായിരംവർഷം ചേർന്നതാണ് ത്രേതായുഗം. മുന്നൂറു വർഷമാണ് ആ യുഗത്തിൻെറ സന്ധ്യ. അത്രതന്നെയാണ് അതിൻെറ സന്ധ്യയുടെ അംശവും. ദ്വാപരയുഗം അങ്ങനെയുള്ള രണ്ടായിരം വർഷമാണ് എന്നു ജ്ഞാനികൾ പറയുന്നു. അതിന്ന് ഇരുന്നൂറു വർഷമാണ് സന്ധ്യാകാലം. സന്ധ്യാംശവും അപ്രകാരംതന്നെയാണ്.

കലിയുഗം മുൻപറഞ്ഞവിധമുള്ള ആയിരം വർഷമാണ് എന്നു മനീഷികൾ കണക്കാക്കിപ്പറയുന്നു. നൂറുകൊല്ലം യുഗസന്ധ്യയെയും അത്രതന്നെ സന്ധ്യാംശവും ആ യുഗത്തിനുണ്ട്. ഇപ്രകാരം പന്തീരായിരം വർഷം ചേർന്നതാണ് ഒരു ചതുർയുഗം. ഇങ്ങനെ ദിവ്യമായ അളവുകൊണ്ട് യുഗങ്ങളുടെ അളവറിയുക.

കൃതം, ത്രേതം, ദ്വാപരം, കലി ഇങ്ങനെ നാലു യുഗങ്ങളുണ്ട്. ഇങ്ങനെയുള്ള എഴുപത്തൊന്നു ചതുർയുഗത്തെ കണക്കാക്കി അല്ലയോ രാജാവേ, അതിനെ മന്വന്തരം എന്ന് അർത്ഥദർശികൾ പറയുന്നു. അതിനും രണ്ടയനമാണ്: ദക്ഷിണായനവും ഉത്തരായനവും. അയനം പൂർത്തിയായാൽ ഒരു മനുവിൻെറ അന്ത്യമായി. പിന്നെ അത്രകാലം വേറെ ഒരു മനു അപ്രകാരം ഭരണം നടത്തും. പതിനായിരം മന്വന്തരങ്ങൾ ചേരുമ്പോൾ ബ്രഹ്മാവിന്ന് ഒരു സംവത്സരമാകുന്നു എന്ന് തത്ത്വജ്ഞരായ മുനിമാർ പറയുന്നു. ബ്രഹ്മാവിൻെറ ഒരു പകൽ ഒരു കല്പം എന്നു പറയുന്നു. ആയിരം യുഗങ്ങൾ ചേരുമ്പോഴാണ് ബ്രഹ്മാവിൻെറ ഒരു രാത്രി. കാടും മലയുംകൂടിയ ഭൂമി ആയിരം യുഗം പൂർണ്ണമാകുമ്പോൾ സമുദ്രത്തിൽ ആണ്ടുപോകും. ബ്രഹ്മാവിൻെറ പകൽ അവസാനിക്കുമ്പോൾ കല്പം അവസാനിക്കുന്നു. എഴുപത്തൊന്നു കൃതത്രേതാദികൾ ചേർന്ന യുഗങ്ങളെ മന്വന്തരമെന്ന പേരിൽ ഞാൻ പറഞ്ഞു. കീർത്തിമാന്മാരായ പതിനാല് മനുക്കളേയും ഞാൻ വ്യക്തമാക്കിത്തന്നു. അവരെല്ലാം വേദത്തിലും പുരാണങ്ങളിലും അവരുടെ പ്രഭാവം കാണിച്ചിട്ടുണ്ട്. ആ പ്രജാപതികളെ കീർത്തിക്കുന്നത് ധന്യമാണ് രാജാവേ! മന്വന്തരത്തിൻെറ അവസാനത്തിൽ സംഹാരമുണ്ടാകും. സംഹാരത്തിൻെറ അന്തത്തിൽ ഉത്ഭവം ഉണ്ടാകുന്നു. അവയുടെ അന്തരം നൂറ്റാണ്ടുകളാൽപ്പോലും വിവരിക്കുവാൻ പ്രയാസമാണ്. പ്രജാസൃഷ്ടിയും സംഹാരവും എല്ലാ മന്വന്തരങ്ങളിലും ഉണ്ടാകുമെന്നു കേൾക്കുന്നുണ്ട് രാജാവേ. ആ സംഹാരത്തിൽ ബാക്കിയായി കുറച്ചു ദേവന്മാരും ബ്രഹ്മർഷിമാരും നില്ക്കുന്നു. അവർ ബ്രഹ്മചര്യം, തപസ്സ്, ശ്രുതം എന്നിവയെല്ലാം കൂടുതലായി ഉള്ളവരാണ്. ആയിരം യുഗങ്ങൾ കൂടുമ്പോൾ ഒരു കല്പം കഴിയുന്നു. അപ്പോൾ സകല ഭൂതജാലങ്ങളും സൂര്യരശ്മിയിൽ വെന്തുപോകും. അപ്പോൾ ബ്രഹ്മാവിനെ മുമ്പിൽ നിർത്തി ആദിത്യന്മാരുമായി ദേവന്മാർ യോഗനും യോഗേശ്വരനുമായ ക്ഷേത്രജ്ഞരൂപനിൽ പ്രവേശിക്കുന്നു; പ്രഭുവും ദേവനും ഹരിയുമായ നാരായണനിൽ പ്രവേശിക്കുന്നു. കല്പാന്തംതോറും അവൻ ഈ ഭൂതൗഘത്തെ സൃഷ്ടിക്കുന്നു. അവ്യക്തനും ശാശ്വതനും ദേവനുമായ അവൻെറയാകുന്നു ഈ ജഗത്ത്. കല്പാന്ത്യത്തിൽ എല്ലാം ഒരു ഒറ്റ സമുദ്രമായി ഭൂമി മൂടിക്കിടക്കും. ഈ കാലം ബ്രഹ്മാവിന്ന് രാത്രിയാണ്. ഇപ്രകാരമുള്ള പകലും രാത്രിയുംചേർന്ന്, സൃഷ്ടിയും പ്രളയവുമായി നീങ്ങുന്ന ദിനരാത്രങ്ങൾ ചേർന്ന് ബ്രഹ്മാവിൻെറ ആയിരംവർഷം കൂടുമ്പോഴാണ് നാരായണന്ന് ഒരു ഉറക്കത്തിന്നുള്ള കാലം. അത്രകാലം കൂടുമ്പോഴാണ് നാരായണൻെറ രാത്രി. അപ്പോൾ സൃഷ്ടിയൊന്നുംകൂടാതെ പിതാമഹൻ നിദ്രായോഗം പൂണ്ടുകിടക്കുന്നു. ആയിരംയുഗം ചെല്ലുമ്പോൾ ആ രാവ് അവസാനിക്കും. അപ്പോൾ ഭഗവാൻ ലോകപിതാമഹൻ, ബ്രഹ്മാവ്, ഉണർന്ന് വീണ്ടും സൃഷ്ടിക്കൊരുങ്ങി, സർഗ്ഗത്തിന്ന് മനസ്സുവെക്കുകയായി. ആ പണ്ടുള്ള ഓർമ്മ അതേ വൃത്തം, അപ്രകാരംതന്നെ പ്രവൃത്തിയും. ആ ദേവസ്ഥാനഭേദങ്ങൾ എല്ലാം അപ്പോഴും മാറി വീണ്ടും ഉണ്ടാകും.

സൂര്യാംശുവാൽ വെന്തുപോയ ഭൂതജാലങ്ങളെല്ലാം ദേവർഷി യക്ഷഗന്ധർവ്വന്മാർ, പിശാചുക്കൾ, അഹികൾ, നിശാചരന്മാർ, എന്നിവരൊക്കെ വത്സാ, വീണ്ടും ഉണ്ടാകും. നാനാതരത്തിലുള്ള ഋതുക്കളുടെ ലക്ഷണങ്ങൾ ഓരോ ഋതുവിലും കാണുന്നമാതിരിതന്നെയാണ്. അതാതു രൂപഭേദങ്ങൾ ബ്രഹ്മാവിൻെറ രാത്രികഴിഞ്ഞാൽ കാണപ്പെടും. പ്രജാസ്രഷ്ടാക്കളായ പ്രജാപതികളുണ്ടാകും. മനുഷ്യരും ദേവകളും മഹർഷികളും ഏവരും ശുദ്ധമായ ബ്രഹ്മത്തോടു

ചേർന്നുകഴിഞ്ഞാൽ അവർക്കു പിന്നെ യുഗത്തിൽ ജന്മമില്ല; വീണ്ടും പിറക്കുകയില്ല. അതിൽ ഒട്ടും സംശയമില്ല. കാലസംഖ്യാവിഭാഗജ്ഞനായ ഈശ്വരൻ അപ്രകാരം എല്ലാം ക്രമമായവിധം ആയിരം യുഗമാകുന്ന പകൽ സൃഷ്ടിച്ച്, പിന്നെ ആയിരം യുഗമാകുന്ന രാത്രി കഴിച്ച്, ഭൂതങ്ങളെയെല്ലാം സംഹരിക്കും വീണ്ടും സൃഷ്ടിക്കും. വ്യക്താവ്യക്തനും മഹാദേവനും ഹരിയും വിഭുവുമായ നാരായണൻ ഇങ്ങനെ സൃഷ്ടിയും സംഹാരവും നടത്തുന്നു. ഇന്നത്തെ മനുവായ വൈവസ്വതനും അവൻെറ അംശമാണ്, വൃഷ്ണിവംശത്തെപ്പറ്റിപ്പറയുമ്പോൾ ആ പുരാതനചരിത്രം പറയാം. മഹാത്മാവായ ഹരി, പ്രഭു, സർവ്വഅസുരന്മാരേയും നശിപ്പിക്കുന്നതിന്നുവേണ്ടിയും സർവ്വലോകത്തിന്നും ഹിതംചെയ്യുവാൻവേണ്ടിയും വൃഷ്ണികുലത്തിൽ അവതരിച്ചു."

**9. വൈവസ്വതോത്പത്തി** – വൈശമ്പായനൻ പറഞ്ഞു: "ദക്ഷപുത്രിയിൽ കശ്യപമഹർഷിക്കു വിവസ്വാൻ ഉണ്ടായി. ത്വഷ്ടാവ് എന്ന പ്രജാപതിയുടെ പുത്രിയായ സംജ്ഞാദേവിയാണ് വിവസ്വാൻെറ ഭാര്യ. സുരേണു എന്നു മൂന്നു ലോകത്തിലും പ്രസിദ്ധി നേടിയവളാണ്, മാഹാത്മ്യമേറിയ മാർത്താണ്ഡൻെറ ഭാര്യയായ സംജ്ഞ. ദീപ്തമായി സർവ്വദാ തപിപ്പിച്ചുകൊണ്ടിരിക്കുകയാൽ മാർത്താണ്ഡൻെറ രൂപത്തിൽ, രൂപയൗവനസമ്പന്നയായ ഭാര്യ അസന്തുഷ്ടയായിത്തീർന്നു. ഭർത്താവിൻെറ ഉജ്ജ്വലിക്കുന്ന മണ്ഡലത്തിൽ വാഴുന്ന അവൾ അർക്കതേജസ്സുകൊണ്ട് കരുവാളിച്ച് ഭംഗിയില്ലാത്ത മട്ടിലായിത്തീർന്നു. 'ഇവൻ മൃതനല്ല, അണ്ഡസ്ഥനാണ്' എന്നു സ്നേഹത്തോടെ കശ്യപൻ അറിയാതെ പറഞ്ഞു. അന്നുമുതൽ അവൻ 'മാർത്താണ്ഡ'നായി. വത്സാ, ആ വിവസ്വാനു തേജസ്സ് നിത്യവും അധികമാണ്. അതുകൊണ്ട് കശ്യപപുത്രൻ മൂന്നു ലോകവും തപിപ്പിച്ചു.

മൂന്നു മക്കളെ മാർത്താണ്ഡൻ സംജ്ഞയിൽ ജനിപ്പിച്ചു. അതിൽ ഒന്നു കന്യകയും മറ്റു രണ്ടുപേർ രണ്ടു പ്രജാപതികളുമായിരുന്നു. വൈവസ്വതമനുവാണ് ഒരാൾ. രണ്ടാമത്തെ പുത്രനാണ് ശ്രാദ്ധദേവൻ യമൻ. യമുനയും യമനും ഇരട്ടയായി പിറന്നു. വിവസ്വാൻെറ സഹിക്കവയ്യാത്ത ആ തേജോരൂപം കണ്ട് 'സംജ്ഞ' തൻെറ രൂപത്തിൽ തൻെറ ഛായയെ സൃഷ്ടിച്ചു. ആ സംജ്ഞച്ഛായ പെട്ടെന്നുയർന്നു കുമ്പിട്ടു തൊഴുത് സംജ്ഞയോടു പറഞ്ഞു, രാജാവേ, 'ശുചിസ്മിതേ, ഞാൻ എന്തു ചെയ്യേണ്ടൂ? ആജ്ഞാപിച്ചാലും! ഭവതിയുടെ കല്പന ഞാൻ നിർവ്വഹിച്ചുകൊള്ളാം. വരവർണ്ണിനീ, കല്പിച്ചാലും!'

സംജ്ഞ പറഞ്ഞു: "ഞാൻ അച്ഛൻെറ വീട്ടിലേക്കു പോവുകയാണ്. നിനക്കു സുഖമായി വരട്ടെ! നീ ഇവിടെ എൻെറ ഗൃഹത്തിന്നുള്ളിൽ യാതൊരു വികാരവുമില്ലാത്തവളായി വസിക്കണം. ഇവർ എൻെറ മക്കളാണ്, ഈ കന്യക സുമദ്ധ്യയാണ്. ഇവരെ നീ പാലിക്കണം ഭഗവാനോട് ഇതൊന്നും പറയരുത്, അറിയിക്കരുത്. ഞാൻതന്നെ നീ."

ഛായ പറഞ്ഞു: "എൻെറ മുടി ചുറ്റിപ്പിടിച്ച് എന്നെ പ്രഹരിക്കുകയോ ശപിക്കുകയോ അദ്ദേഹം ചെയ്യുന്നതു വരെ ഞാൻ ഈ രഹസ്യം പുറത്തു പറയുകയില്ല. ദേവീ, നീ യഥാസുഖം പൊയ്ക്കൊള്ളുക."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സുവർണ്ണയെ പറഞ്ഞേല്പിച്ചു സംജ്ഞ അച്ഛനായ ത്വഷ്ടാവിൻെറ വീട്ടിൽ ലജ്ജയോടെ എത്തി. ത്വഷ്ടാവിൻെറ സമീപത്ത് തപസ്വിനിയായ അവൾ നാണിച്ചുനിന്നു. അച്ഛൻ അവളെ ശാസിച്ചു. ഭർത്താവിൻെറ അടുത്തേക്കു മടങ്ങിപ്പോകാൻ വീണ്ടും വീണ്ടും നിർബ്ബന്ധിച്ചു. ഉടനെ അവൾ അവിടെനിന്നു മടങ്ങി. ഒരു ബഡവയുടെ (പെൺകുതിരയുടെ) രൂപം ധരിച്ച്, ഉത്തരകുരുരാജ്യത്തു ചെന്ന് പുല്ലും തിന്നു നടന്നു.

തൻെറ ഭാര്യയായ സംജ്ഞതന്നെയാണ് ഇവൾ എന്നു വിചാരിച്ച് ആദിത്യൻ രണ്ടാമത്തെ സംജ്ഞയിൽ തനിക്ക് ഒത്തവിധം യോഗ്യതയുള്ള പുത്രനെ ജനിപ്പിച്ചു. ആദ്യം ആദിത്യനുണ്ടായ മനുവിനുതുല്യം ശക്തനും വർണ്ണവുമുള്ളവനുമായതിനാൽ അവൻ സാവർണ്ണനെന്ന പേരിൽ അറിയപ്പെട്ടു. അവൻ സാവർണ്ണമനു എന്നു പ്രസിദ്ധനായി. രണ്ടാമത്തെ പുത്രനാണ് ശനൈശ്ചരൻ (ഛായയ്ക്കുണ്ടായവൻ). പാർത്ഥിവിയായ ഛായ, രണ്ടാമത്തെ അമ്മ, ആദ്യമാതാവിലുണ്ടായ പുത്രരെ തൻെറ പുത്രരിൽ എന്നപോലെ അത്രയ്ക്കു സ്നേഹിച്ചില്ല; മനു അമ്മയുടെ ആ കർമ്മം ക്ഷമിച്ചു; എന്നാൽ യമൻ സഹിച്ചില്ല.

രോഷംകൊണ്ടും ബാല്യംകൊണ്ടും ഭവിതവ്യതകൊണ്ടും വൈവസ്വതനായ യമൻ ആ സംജ്ഞയെ പ്രഹരിക്കുവാൻ ചെന്നു. ഉടനെതന്നെ പ്രഹരിക്കുന്ന പുത്രനെ സാവർണ്ണമാതാവു ശപിച്ചു: 'എന്നെ ചവിട്ടാനോങ്ങിയ നിൻെറ കാൽ കൊഴിഞ്ഞുപോകട്ടെ' എന്നു ദുഃഖത്തോടെ ശപിച്ചു. ഉടനെ യമൻ അച്ഛൻെറ അടുത്തുചെന്നു ആവലാതിപ്പെട്ടു. കൈകൂപ്പി യമൻ അച്ഛനോടു പറഞ്ഞു. വലിയ ശാപത്താൽ ഭയപ്പെട്ട്, സംജ്ഞ പറഞ്ഞ വാക്കിൻെറ കടുപ്പമോർത്ത്, കരഞ്ഞ് അച്ഛനോടു പറഞ്ഞു:

'അമ്മയ്ക്കു സ്നേഹം എല്ലാ മക്കളിലും ഒരുപോലെയാകണം. ഇവൾ ഞങ്ങളെയെല്ലാം ഉപേക്ഷിച്ച് കൊച്ചനുജനെ മാത്രം സ്നേഹിക്കുന്നു. ഇതു കണ്ടപ്പോൾ എനിക്കു സഹിച്ചില്ല. ഞാൻ അമ്മയുടെ നേരെ കാലോങ്ങിയതല്ലാതെ ചവിട്ടിയില്ല. എൻെറ വിവരക്കേടുകൊണ്ടും ബാല്യത്വമോർത്തും അത് അച്ഛൻ പൊറുക്കണം. (അമ്മ പറഞ്ഞതു കേൾക്കണോ?) "നിനക്കു പൂജ്യയായ എന്നെ പുത്രാ, നീ ധിക്കരിക്കുകയല്ലേ ചെയ്തത്? അതുകൊണ്ട് നിൻെറ കാല് കൊഴിഞ്ഞുപോകട്ടെ! അതിൽ യാതൊരു സംശയവും വേണ്ട!" "അച്ഛാ, മക്കൾ ചീത്തയായെന്നുവരാം. എന്നാൽ അമ്മ ദുഷ്ടയാകാമോ? എൻെറ അമ്മ ഇങ്ങനെ എന്നെ ശപിച്ചു അച്ഛാ! താപസോത്തമാ, ഗോപതേ, ഭവാൻെറ പ്രസാദത്താൽ എൻെറ കാൽ വീഴാതിരിക്കട്ടെ!"

വിവസ്വാൻ പറഞ്ഞു: 'ഉണ്ണീ, സംശയമില്ല! ഇതിൻെറ കാരണം വലിയതായിരിക്കും! ധർമ്മജ്ഞനും സത്യവാക്കുമായ നിനക്കും കോപംവന്നില്ലേ? കാരണം ചെറുതായിരിക്കയില്ല! നിൻെറ അമ്മ പറഞ്ഞ വാക്കു മാറ്റുവാൻ സാദ്ധ്യമല്ല. അല്ലയോ പ്രാജ്ഞാ, നിൻെറ കാലിൽനിന്നു മാംസവുമെടുത്ത് കൃമികൾ മന്നിലേക്ക് ഇറങ്ങും. അതിന്നുശേഷം നിനക്കു സുഖം ലഭിക്കുന്നതാണ്. അങ്ങനെ വന്നു ചേരുമ്പോൾ നിൻെറ അമ്മയുടെ വാക്കു സത്യമാകും. അങ്ങനെ ചേരുമ്പോൾ നിൻെറ ശാപംതീർന്ന് നീ രക്ഷപ്പെടുകയും ചെയ്യും."

ആദിത്യൻ സംജ്ഞയെ വിളിച്ച് 'സംജ്ഞേ, എല്ലാ മക്കളും തുല്യരാണ്, എന്നിട്ടും നീ എന്താണ് ചില മക്കളിൽ കൂടുതൽ സ്നേഹംകാണിക്കുന്നത്?' എന്നു ചോദിച്ചു. വീണ്ടും വീണ്ടും ചോദിച്ചു. അവൾ ഒരു നിന്ദാഭാവം കാണിച്ചതല്ലാതെ മറുപടി ഒന്നും അർക്കനോടു പറഞ്ഞില്ല. യോഗത്താൽ സത്യാവസ്ഥ മനസ്സിലാക്കിയ ആദിത്യൻ തീക്ഷ്ണനായി അവളെ ശപിച്ചു നശിപ്പിക്കുവാൻ കോപത്തോടെ തലമുടി ചുറ്റിപ്പിടിച്ചു. ഉടനെ അവൾ ഉണ്ടായവിധം എല്ലാം മാർത്താണ്ഡനോടു പറഞ്ഞു. വിവസ്വാൻ അതു കേട്ടു കോപിച്ച് ത്വഷ്ടാവിൻെറ സന്നിധിയിൽചെന്നു. ത്വഷ്ടാവ് മുറപോലെ അർക്കനെ പൂജിച്ചു. കോപിച്ച് തന്നെ ചുട്ടുദഹി

പ്പിക്കുവാൻ വന്ന ആദിത്യനെ നല്ലവാക്കു പറഞ്ഞു ശമിപ്പിച്ചു.

ത്വഷ്ടാവ് പറഞ്ഞു: 'നിൻെറ തേജസ്സിൻെറ ശക്തികൊണ്ട് നിൻെറ രൂപം ശോഭിക്കുന്നില്ല. അതു സഹിക്കാതെ സംജ്ഞ പുല്ലുപിടിച്ച കാട്ടിൽക്കിടന്നു ജീവിക്കുകയാണ്. ശുഭാചാരിണിയായ നിൻെറ ഭാര്യയെ നീ ഇപ്പോൾ ചെന്നാൽ കാണാം. അവൾ ബഡവാരൂപമെടുത്ത് (പെൺകുതിരയുടെ രൂപമെടുത്ത്) തപോവ്രതയായി സഞ്ചരിക്കുകയാണ്. ജടിലബ്രഹ്മചാരിണിയായി ഇല തിന്നു മെലിഞ്ഞു ജീവിക്കുന്നു. ആന തുമ്പിക്കൈകൊണ്ടു മഥിച്ച താമരപ്പൊയ്കപോലെ അവൾ മാഴ്കുന്നു. യോഗമേന്തിയ ആ ശ്ലാഘ്യയെ യോഗം കൈക്കൊണ്ട് അല്ലയോ ഗോപതേ, നീ സ്വീകരിക്കുക. എൻെറ അഭിപ്രായം നിനക്കു സ്വീകാര്യമാണെങ്കിൽ ദേവാ, നിനക്ക് മനോഹരമായ രൂപം അരിന്ദമാ, ഞാൻ ഉണ്ടാക്കിത്തരാം.'

മുൻപ് മേലും വിലങ്ങും എല്ലാവശത്തും ഒരേ രൂപം സ്വീകരിച്ച്, ആ രൂപത്തിൽ സംഭൃതനായ ദേവനായതിനാൽ വിഭാവസു എന്ന പേർ സൂര്യനുണ്ടായി. അതുകൊണ്ട് ത്വഷ്ടാവിൻെറ വാക്കിനെ മാനിച്ച് തനിക്കു രൂപസിദ്ധിയുണ്ടാക്കാൻ ത്വഷ്ടാവിന്ന് അനുമതി നല്കി. അപ്പോൾ ത്വഷ്ടാവ് മഹാതേജസ്വിയായ മാർത്താണ്ഡവിവസ്വാനെ പിടിച്ചു ചാണയിൽവെച്ചു കടഞ്ഞ് ആ കടുത്ത തേജസ്സൊക്കെ രാകി ശരിപ്പെടുത്തി ഭാരതാ! തേജസ്സ് അങ്ങനെ കുറച്ചപ്പോൾ മാർത്താണ്ഡൻെറ രൂപം സുന്ദരമായി പ്രകാശിച്ചു. സൂര്യൻെറ രൂപം അന്നുമുതൽ കാണുവാൻ ഏറ്റവും മനോഹരമായി. കാന്തമായവയിൽവെച്ചു കാന്തമായി ഏറ്റവും ആകർഷകമായി വിളങ്ങി. ആ രശ്മിമാൻെറ മുഖത്തിൽ നിന്ന് ഉൽക്കടമായ തേജസ്സിനെ നീക്കംചെയ്തു. അന്നുമുതൽ ആദിത്യൻെറ മുഖം രക്താഭമായി. അർക്കൻെറ മുമ്പുണ്ടായിരുന്ന മുഖരാഗം കടഞ്ഞതുമൂലം വീണുപോയി. ആ വീണുപോയ മുഖരാഗത്തിൽനിന്നു പന്ത്രണ്ട് ആദിത്യന്മാർ ഉത്ഭവിച്ചു. ധാതാവ്, അര്യമാവ്, മിത്രൻ, വരുണൻ, ഭഗൻ, അംശൻ, ഇന്ദ്രൻ, വിവസ്വാൻ, പൂഷാവ്, പത്താമനായി പർജ്ജന്യൻ, പിന്നെ ത്വഷ്ടാവ്, ഏറ്റവും ചെറിയവനെങ്കിലും സർവ്വരിലും ശ്രേഷ്ഠനായ വിഷ്ണു എന്നിവരാണ് പന്ത്രണ്ട് ആദിത്യന്മാർ. തന്നിൽനിന്ന് ആദിത്യന്മാരുണ്ടായതുകണ്ട് ദേവൻ ഹർഷിച്ചു. ഗന്ധം, പുഷ്പം, ഭൂഷണങ്ങൾ, മിന്നുന്ന മകുടം എന്നിവയാൽ അലങ്കരിക്കപ്പെട്ട അവരെക്കണ്ടു സന്തോഷിച്ചു. ത്വഷ്ടാവ് സൂര്യനെ പൂജിച്ചു പറഞ്ഞു: 'ദേവാ, ഭവാൻ ഉത്തരകുരുവിൽ സഞ്ചരിക്കുന്ന ഭാര്യയുടെ അടുത്തേക്കു ചെല്ലുക! അവൾ പെൺകുതിരയായി പുൽക്കാട്ടിൽ സഞ്ചരിക്കുകയാണ്' അവൻ തൻെറ ഭാര്യയുടെ ആകൃതിക്കു ചേർന്നവിധത്തിലുള്ള രൂപം കൈക്കൊണ്ടു. അപ്പോൾ ബഡവയായി നില്ക്കുന്ന ഭാര്യയെ അവൻ കണ്ടു. തേജസ്സുകൊണ്ടും നിയമംകൊണ്ടും ആർക്കും അല്പവും അധൃഷ്യയായ അവൾ പെൺകുതിരയുടെ രൂപത്തിൽ നിർഭയം സഞ്ചരിക്കെ ഭഗവാനായ ആദിത്യൻ കുതിരയായി അവളുടെ മുഖത്തിന്നടുത്തുചെന്നു. പരപുരുഷനാണെന്നു ശങ്കിച്ച് മൈഥുനപ്രതികൂലചേഷ്ടകൾ കാണിച്ചു. അവൾ വിവസ്വാൻെറ ശുക്ലം നാസാദ്വാരത്തിൽകൂടി തുമ്മിപ്പുറത്താക്കി. അപ്പോൾ അതിൽനിന്നു രണ്ട് അശ്വിനീദേവന്മാർ ജനിച്ചു. അവർ ദേവന്മാരുടെ വൈദ്യന്മാരായി പിന്നെ പ്രസിദ്ധരായി. 'നാസത്യ'നെന്നും 'ദസ്ര'നെന്നും പേരിൽ അവർ പ്രസിദ്ധരായി. എട്ടാംപ്രജാപതിയായ വിവസ്വാൻെറ നന്ദനന്മാരാണ് അവർ. അശ്വരൂപമെടുത്ത് സൂര്യഭഗവാൻ അവരെ സംജ്ഞയിൽ ജനിപ്പിച്ചു. അവൾക്കു മനോഹരമായ രൂപത്തിൽ പിന്നെ ഭാസ്കരൻ പ്രത്യക്ഷനായി. അവൾ ഭർത്താവിനെക്കണ്ട് മോദിച്ചു ജനമേജയാ!

യമൻ താൻ ചെയ്ത കർമ്മംമൂലം ദുഃഖിതനായിരുന്നു. അവൻ ധർമ്മത്തോടെ പ്രജകളെ രഞ്ജിപ്പിച്ചു പാലിച്ചു. ആ ശ്ലാഘ്യമായ കർമ്മത്താൽ ആ മഹാദ്യുതി പിതൃക്കളുടെ ആധിപത്യവും ലോകപാലാധിപത്യവും നേടി. തപസ്വിയായ പ്രജാപതിയുമായ സാവർണ്ണൻ മനുവായി. ആ സർവ്വസമർത്ഥൻ, വരാൻപോകുന്ന സാവർണ്ണമന്വന്തരത്തിലെ മനുവായിരിക്കും. ഇപ്പോഴും ആ പ്രഭുവായ മനു മേരുവിൻെറ ശിഖരത്തിൽ ഇരുന്ന് തപസ്സുചെയ്യുകയാണ്. അവൻെറ അനുജനായ ശനൈശ്ചരൻ ഗ്രഹമായി. നാസത്യന്മാർ എന്നിവർ സ്വർഗ്ഗത്തിലെ വൈദ്യന്മാരായി സവിതാവും കുതിരകൾക്കു ശാന്തി നല്കുന്നവനായി രാജാവേ! ആ തേജസ്സിൽനിന്നാണ് ത്വഷ്ടാവ് വിഷ്ണുചക്രം ഉണ്ടാക്കിയത്. പോരിൽ തടുക്കവയ്യാത്ത ആ ആയുധം ദാനവധ്വംസത്തിന്നായി ഉണ്ടാക്കപ്പെട്ടതാണ്.

അവർക്കു സഹോദരിയായി ഉണ്ടായ ഇരട്ടക്കുട്ടികളിൽപ്പെട്ട യശസ്വിനിയായ കന്യക ജനങ്ങളെ പവിത്രരാക്കുന്ന, നദികളിൽ ശ്രേഷ്ഠയായ, യമുനാനദിയായി ഒഴുകി. ലോകത്തിൽ മനു സാവർണ്ണൻ എന്നു പ്രസിദ്ധനായി. ആ രണ്ടാംമനുവിൻെറ അനുജനായ ശനൈശ്ചരൻ (ശനിഗ്രഹം) എല്ലാ ലോകങ്ങളും പൂജിക്കുന്ന ഗ്രഹത്വത്തെ പ്രാപിച്ചു.

ഈ ദേവകളുടെ ജന്മം കേൾക്കുന്നവനും ഗ്രഹിക്കുന്നവനും ആപത്തു സകലതും വിട്ടൊഴിയും. വലിയ കീർത്തി നേടുകയും ചെയ്യും."

**10. വൈവസ്വതസുതവിഭാഗം** – വൈശമ്പായനൻ പറഞ്ഞു: "വൈവസ്വതമനുവിന്ന് ആത്മതുല്യരായ മക്കൾ ഒമ്പതുപേരാണ്. ഇക്ഷ്വാകു, നാഭാഗൻ, ധൃഷ്ണു, ശര്യാതി, നരിഷ്യൻ, പ്രാംശു, ഏഴാമനായ നാഭാഗാരിഷ്ടൻ, കരുഷൻ, പൃഷദ്ധ്രൻ ഇവരാണ് ആ ഒമ്പതുപേർ ഭരതർഷഭാ! പുത്രന്മാർ ഉണ്ടാകണമെന്നാഗ്രഹിച്ച് അവൻ ഒരു യാഗംചെയ്തു. പ്രജാപതി മിത്രാവരുണന്മാർക്കാണ് ആ യാഗംചെയ്തത്. അതിൻെറ ഫലമായിട്ടാണ് ഒമ്പതു പുത്രന്മാർ ഉണ്ടായത്. ആ ഇഷ്ടി അങ്ങനെ നടക്കുന്നകാലത്ത് ആ മിത്രാവരുണർക്ക് മുനി ആഹുതി ഹോമിച്ചു. ആഹുതി ഹോമിച്ചപ്പോൾ ദേവന്മാരും ഗന്ധർവ്വന്മാരും ദാനവന്മാരും മഹാതപസ്വികളായ മുനീന്ദ്രന്മാരും സന്തോഷിച്ചു പറഞ്ഞു: 'അമ്പോ! ഇവൻ തപോവീര്യൻതന്നെ! അമ്പോ! ഇവൻെറ ജ്ഞാനം അത്ഭുതംതന്നെ!' അതിൽ ദിവ്യാംബരം ചാർത്തി, ദിവ്യഭൂഷണമണിഞ്ഞ്, ദിവ്യമായ മെയ്യഴകുള്ള 'ഇള' എന്നവൾ പൊങ്ങിവന്നു എന്നാണ് പ്രസിദ്ധി. അപ്പോൾ ദണ്ഡധരനായ മനു വിളിച്ചുപറഞ്ഞു: 'ഇളേ, എന്നോടുകൂടെ പോരിക!' അപ്പോൾ പുത്രകാമനായി, ധാർമ്മികനായി വിളങ്ങുന്ന പ്രജാപതിയോട് ഇള പറഞ്ഞു."

ഇള പറഞ്ഞു: "ഞാൻ മിത്രാവരുണൻെറ അംശത്തിൽ പിറന്നവളാണ് പ്രഭോ! ഞാൻ അവരുടെ അരികിലേക്കു പോകട്ടെ! എനിക്കു ധർമ്മധ്വംസം വന്നുകൂടല്ലോ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞു മിത്രാവരുണസന്നിധിയിലണഞ്ഞ് വരാരോഹയായ ഇള തൊഴുതുകൊണ്ടു പറഞ്ഞു."

ഇള പറഞ്ഞു: "അല്ലയോ ദേവന്മാരേ, ഞാൻ നിങ്ങളുടെ അംശജയാണ്. ഞാൻ നിങ്ങൾക്കുവേണ്ടി എന്തു ചെയ്യണമെന്ന് ആജ്ഞാപിച്ചാലും! മനു എന്നോടു പറയുന്നു, 'എൻെറകൂടെ നീ പോരിക' എന്ന്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന സാദ്ധ്വിയും ധർമ്മനിഷ്ഠയുമായ ഇളയോട് മിത്രനും വരുണനും ഇപ്രകാരം പറഞ്ഞു. അതെന്താണെന്ന് ഭവാൻ കേട്ടാലും."

മിത്രാവരുണന്മാർ പറഞ്ഞു: "അല്ലയോ സുശ്രോണി, സുന്ദരീ, നിൻെറ ഈ ധർമ്മവും വണക്കവും ദമവും സത്യവും കണ്ട് ഞങ്ങൾ സന്തോഷിക്കുന്നു. നീ ഞങ്ങളുടെ കന്യകയാണ്. പുത്രിയാണ് എന്നുള്ള പ്രസിദ്ധിയുണ്ടാകും. പിന്നീട് നീ മനുവിൻെറ വംശകരനായ പുത്രനായി മാറും. അവൻ മൂന്നുലോകത്തിലും കീർത്തിമാനായി ഭവിക്കും. സുദ്യുമ്നൻ എന്ന പേരിൽ ശോഭിക്കും. ഈ ലോകത്തിലുള്ളവർക്ക് പ്രിയനും, ധർമ്മശീലനും മനുവിൻെറ വംശവർദ്ധനനുമായി നീ പ്രസിദ്ധനാകും."

വൈശമ്പായനൻ പറഞ്ഞു: "അതുകേട്ട് അവൾ പിതാവിൻെറ സമീപത്തേക്കണയുന്ന സമയത്തു ലാക്കുനോക്കി, ബുധൻ അവളെ മൈഥുനത്തിന്ന് ക്ഷണിച്ചു. അവൾ സമ്മതിച്ചു. അങ്ങനെ സോമപുത്രനായ ബുധനിൽനിന്ന് അവൾക്ക് 'പുരൂരവൻ' എന്നു പേരായ ഒരു പുത്രനുണ്ടായി. പ്രസവിച്ചതിന്നുശേഷം അവൾ സ്ത്രീത്വംവിട്ട് പുരുഷനായി. സുദ്യുമ്നൻ എന്നപേരിൽ പിന്നെ അവൻ അറിയപ്പെട്ടു. അവനു മൂന്നു മക്കളുണ്ടായി. അവർ വലിയ ധാർമ്മികരായിരുന്നു ഭാരതാ! ഉൽക്കലൻ, ഗയൻ, വിനതാശ്വൻ എന്നിവരായിരുന്നു. ഉൽക്കലന്ന് ഉത്കലവും വിനതാശ്വന്ന് പശ്ചിമദിക്കും ഗയന്ന് പൂർവ്വദിക്കിലുള്ള ഗയ എന്ന പുരിയും നല്കപ്പെട്ടു. മനു സൂര്യനിലേക്കു പൂകിയതിന്നുശേഷം ആ ക്ഷത്രിയന്മാർ പത്തായി പകുത്ത് ഈ ധരിത്രിയെ ഭരിച്ചു. കാടും ആകരവും കൂടിയതും, യൂപമുള്ളതുമായ ഭൂമിയുള്ള മദ്ധ്യദേശത്തെ ജ്യേഷ്ഠനന്ദനൻ ഇക്ഷ്വാകു നേടി. സുദ്യുമ്നന്ന് ഈ ഗുണം ലഭിച്ചില്ല. അവൻ കന്യകയായിട്ടാണല്ലോ പിറന്നത്. വസിഷ്ഠോക്തിയാൽ ആ മഹാന് പിന്നെ പ്രതിഷ്ഠാനം (പ്രയാഗ) ലഭിച്ചു. പിന്നെ ആ പ്രതിഷ്ഠ അവൻ പുരൂരവന്നു നല്കി; രാജ്യം നേടിയ കീർത്തിമാനായ സുദ്യുമ്നൻ പ്രതിഷ്ഠാനത്ത് കുറച്ചുകാലം മാത്രം ഭരിച്ചു.

ഉൽക്കലന്ന് മൂന്നു പുത്രന്മാരുണ്ടായി. അവർ മൂന്നു ലോകത്തിലും പ്രസിദ്ധരായി. ധൃഷ്ടകൻ, അംബരീഷൻ, ദണ്ഡൻ, ഈ മൂന്നുപേരാണ് മക്കൾ. ആ മഹാത്മാവായ ദണ്ഡൻ തീർത്തതാണ് ഉത്തമമായ ദണ്ഡകാരണ്യം. വിശ്വവിഖ്യാതമായ ആ കാനനം താപസന്മാർക്ക് ഏറ്റവും ഉത്തമമാകുന്നു. ആ കാനനത്തിൽച്ചെന്നാൽത്തന്നെ മർത്ത്യർ പാപമൊക്കെ വിട്ടവരായിത്തീരും. ഐളനെ (ഇളയുടെ പുത്രനായ പുരൂരവനെ) ജനിപ്പിച്ച സുദ്യുമ്നൻ പിന്നെ സ്വർഗ്ഗം പ്രാപിച്ചു ഭാരതാ! മനുപുത്രൻ രാജാവേ, പെണ്ണായി വന്ന് ആണായവനാണ്. ആദ്യം ഇളയായി പിന്നീട് സുദ്യുമ്നനായി പ്രസിദ്ധിനേടി.

നരിഷ്യൻെറ മക്കളാണ് ശകന്മാർ, നാഭാഗന്ന് അംബരീഷൻ എന്ന പുത്രൻ ഉണ്ടായി ഭാരതാ! അവൻ പാർത്ഥിവന്മാരിൽ ശ്രേഷ്ഠരിൽ ശ്രേഷ്ഠനായി. ധൃഷ്ണുവിന്ന് ധാഷ്ടകനെന്ന യുദ്ധവീരനായ ക്ഷത്രിയപുത്രനുണ്ടായി. കരൂഷന് യുദ്ധദുർമ്മദന്മാരായ കാരൂഷരെന്ന ക്ഷത്രിയരുണ്ടായി. ഇവർ ആയിരക്കണക്കിനുള്ള ക്ഷത്രിയഗണങ്ങളിൽ വിക്രാന്തരായിരുന്നു. നാഭാഗാരിഷ്ടനുണ്ടായ ക്ഷത്രിയപുത്രന്മാർ വൈശ്യരായി. പ്രാംശുവിന് ഒരു പുത്രനുണ്ടായി. അവൻ ശര്യാതി എന്ന പേരിൽ വിഖ്യാതനായി. നരിഷ്യന്തകന് (ദണ്ഡധാരിയായ രാജാവ്) ദമനുണ്ടായി. ശര്യാതിക്ക് ഇരട്ട പ്രസവിച്ച രണ്ടു പേരുണ്ടായി, മകൻ ആനർത്തകനും, മകൾ സുകന്യയുമായിരുന്നു ആ ഇരട്ടക്കുട്ടികൾ. സുകന്യ എന്ന മകൾ ച്യവനമഹർഷിയുടെ പത്നിയായി. ആനർത്തൻെറ പുത്രനാണ് മഹാദ്യുതിയായ രേവൻ, ആനർത്ത രാജ്യത്ത് അവൻ കുശസ്ഥലീപുരിയിൽ വാണു. രേവൻെറ പുത്രനാണ് രൈവതൻ. വലിയ ധാർമ്മികനായ അവൻെറ മറ്റൊരു പേരായിരുന്നു കുകുദ്മി എന്ന്. നൂറു മക്കളിൽ ഏറ്റവും ശ്രേഷ്ഠൻ അവനായിരുന്നു. അവൻ കുശസ്ഥലിയിൽ ഭരണംനടത്തി. അവൻ കന്യകയോടുകൂടി ബ്രഹ്മപാർശ്വത്തിൽച്ചെന്ന് പാട്ടുകേട്ട് മുഹൂർത്തനേരം ഇരുന്നു. ഇതിനകം വളരെ യുഗങ്ങൾ ഭൂമിയിൽ കഴിഞ്ഞുപോയി. പ്രഭോ, വീണ്ടും അവൻ യാദവന്മാർ വസിക്കുന്ന തൻെറ പുരിയിലെത്തി. അവൻ അപ്പോഴും യുവാവായിരുന്നു. ദ്വാരം വളരെയുള്ളതും ഭംഗിയുള്ളതുമായ ദ്വാരകാപുരിയെ തീർത്തതും വാസുദേവാദ്യന്മാരായ ഭോജവൃഷ്ണ്യന്ധകന്മാർ ഭരിച്ചതും ആ രൈവതൻ തത്ത്വമായവിധം അറിഞ്ഞ് അല്ലയോ അരിന്ദമാ, വ്രതശീലയായ രേവതി എന്ന തൻെറ കന്യകയെ ബലദേവന്നു നല്കി. അതിന്നുശേഷം അവൻ മേരുശിഖരത്തിലേക്കു തപസ്സിന്നായി പോയി. രേവതീദേവിയുമായി സുധാർമ്മികനായ രാമൻ സുഖമായി രമിച്ചു വാണു."

**11. ധുന്ധുമാരണം** – ജനമേജയൻ പറഞ്ഞു: "വളരെ യുഗങ്ങൾ കഴിഞ്ഞിട്ടും എന്തുകൊണ്ടാണ് കുകുദ്മിയായ രൈവതന്നും രേവതിക്കും ജര വന്നുചേരാഞ്ഞത്? മേരുവിൽ പ്പോയിരുന്ന ശര്യാതിസുതൻെറ സന്തതി ഇന്നും മന്നിൽ നില്ക്കുവാൻ എന്താണു കാരണം? അതിൻെറ ശരിയായ സത്യാവസ്ഥ കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "ജര, പൈദാഹം എന്നു മാത്രമല്ല, മൃത്യുവും അല്ലയോ ഭരതർഷഭാ, ഋതുചക്രവും ബ്രഹ്മലോകസ്ഥന്ന് ഇല്ല മഹാശയാ! കുകുദ്മിയായ രൈവതൻ ആ ബ്രഹ്മലോകത്തേക്കു പോയപ്പോൾ പുണ്യജനരായ രാക്ഷസന്മാർ കുശസ്ഥലി പിടിച്ചു. ആ വലിയ ധാർമ്മികന്ന് നൂറു ഭ്രാതാക്കൾ ഉണ്ടായിരുന്നു. ആശരന്മാർ ആക്രമിക്കുവാൻ വന്നപ്പോൾ അവർ യാതൊരു ന്യൂനതയും പറ്റാതെ നാനാദിക്കിലേക്കും ഓടിക്കളഞ്ഞു. രാജേന്ദ്രാ, പാഞ്ഞോടിപ്പോയ ഭ്രാതാക്കന്മാർ നൂറും ഭയപ്പെട്ടു പല ദിക്കിലേക്ക് ഓടിപ്പോയി. അവരുടെ കുലം പിന്നെ വർദ്ധിച്ചുവന്നു രാജാവേ! അവരിലുള്ള ശര്യാതർ എന്നു പേരു കേട്ടവർ ദിക്കിലെങ്ങും പ്രസിദ്ധരും ധർമ്മിഷ്ഠരുമായ ക്ഷത്രിയരായിരുന്നു ഭാരതാ! ആ ക്ഷത്രിയർ എല്ലാ ദിക്കിലുമുള്ള മലയിൽ കടന്ന് ഗുഹകളിൽ താമസിച്ചു. നാഭാഗരും അരിഷ്ടജരും ഇങ്ങനെ രണ്ടു കൂട്ടർ വൈശ്യരായി ജനിച്ച് പിന്നീട് ബ്രാഹ്മണത്വം നേടി. കുരൂഷജന്മാർ കാരൂഷന്മാരെന്ന പേരിൽ രണോദ്ധതരായ ക്ഷത്രിയന്മാരായി. പ്രജാപതി എന്ന ഒരു പുത്രൻ പ്രാംശുപുത്രനായി ഉണ്ടായി. വൃഷഗദ്ധ്രൻ ഗുരുവിൻെറ പശുവിനെ കൊല്ലുകയാൽ ഗുരുശാപംനിമിത്തം ശൂദ്രനായി ജന്മമെടുത്തു. ഇങ്ങനെ ഞാൻ ഒമ്പതുപേരെപ്പറ്റിയും പറഞ്ഞുകഴിഞ്ഞു. ഈ പറഞ്ഞത് വൈവസ്വതമനുവിൻെറ മക്കളാണ്.

മനുവിന്ന് തുമ്മിയപ്പോൾ ഇക്ഷ്വാകു എന്നു പേരായ പുത്രൻ പിറന്നു. ഭൂരിദക്ഷിണരായ നൂറു പുത്രന്മാർ ഇക്ഷ്വാകുവിന്നുണ്ടായി. ആ നൂറുപേരിൽ മൂത്തവൻ വികുക്ഷി എന്നവനാണ്. വികുക്ഷിത്വം (വിശാലവക്ഷസ്സ്) ആയതുകൊണ്ട് അവന്ന് ആ പേരു വന്നു. ആ പ്രഭു അയോധനായി അയോദ്ധ്യാധിപനായി. അവന്ന് അമ്പതു മക്കളുണ്ടായി. ശകുനി മുതൽ അമ്പതുപേരാണ് ഉണ്ടായത്. ഉത്തരാപഥദേശത്തിൽ വാണ് അവർ ഊഴി കാത്തു. തെക്കൻദിക്കിലും അപ്രകാരം അവൻെറ ശശാദൻ തുടങ്ങിയ നാല്പത്തെട്ടു

മക്കൾ ഊഴി ഭരിച്ചു. അഷ്ടക എന്ന ഒരു ശ്രാദ്ധത്തിന്ന് ഇക്ഷ്വാകു വികുക്ഷിയെ പറഞ്ഞു വിട്ടു. മൃഗങ്ങളെ വധിച്ച് ശ്രാദ്ധത്തിന്നു മാംസം കൊണ്ടുവരുവാനാണ് അയച്ചത്. ശ്രാദ്ധത്തിന്നുമുമ്പായി ശ്രാദ്ധത്തിന്ന് ഉദ്ദേശിച്ച മുയലിനെ അല്ലയോ താതാ നായാട്ടുചെയ്തു വന്ന ശശാദൻ ഭക്ഷിച്ചു. അവനെ ഇക്ഷ്വാകു ത്യജിച്ചു. പിന്നെ വസിഷ്ഠൻെറ നിർദ്ദേശപ്രകാരം ഇക്ഷ്വാകുവിൻെറ കാലശേഷം ശശാദൻ മടങ്ങി വന്ന് ആ സ്ഥലം വാണു. ശശാദൻെറ പുത്രനാണ് വീര്യവാനായ കുകുൽസ്ഥൻ. ശക്രനാകുന്ന വൃഷഭത്തിൻെറ (കാളയുടെ) കുകുൽസ്ഥത്തിൽ (പൂണക്കുറ്റിയിൽ) കയറിയിരുന്നു. പണ്ടു ദേവാസുരയുദ്ധത്തിൽ അസുരന്മാരെ ഈ കുകുൽസ്ഥരാജാവ് തോല്പിച്ചോടിച്ചു. അതുകൊണ്ടാണ് ആ രാജാവിന്ന് കുകുൽസ്ഥൻ* എന്നു പേരുണ്ടായത്.

കുകുൽസ്ഥന്ന് അനേനസ്സെന്ന പുത്രനുണ്ടായി. അനേനസ്സിൻെറ പുത്രൻ പൃഥു; പൃഥുവിൻെറ പുത്രൻ വിഷ്ടരാശ്വൻ. വിഷ്ടരാശ്വൻെറ പുത്രനായിരുന്നു ആർദ്രൻ. ആർദ്രൻെറ പുത്രൻ യുവനാശ്വൻ. അവൻെറ പുത്രൻ ശ്രാവൻ. അവൻ ശ്രാവസ്തകൻ എന്ന പേരിൽ രാജ്യം ഭരിച്ചു. ഈ ശ്രാവസ്തവകനാണ് ശ്രാവസ്തി എന്ന പട്ടണം നിർമ്മിച്ചത്. ശ്രാവസ്തകൻെറ പുത്രൻ ബൃഹദശ്വൻ. അവൻ കീർത്തിമാനായിരുന്നു. അവൻെറ പുത്രനാണ് കുവലാശ്വൻ. അവൻ മഹാധാർമ്മികനായിരുന്നു. ആ രാജാവാണ് ധുന്ധുവിനെ വധിക്കുക കാരണം ധുന്ധുമാരൻ എന്ന പേരിന്നു പാത്രമായത്."

**ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, ധുന്ധുവധം ശരിയായിക്കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. കുവലാശ്വനാണല്ലോ ധുന്ധുമാരനായത്?"**

**വൈശമ്പായനൻ പറഞ്ഞു: "കുവലാശ്വന്നു വില്ലാളി** വീരന്മാരായി നൂറു മക്കൾ ഉണ്ടായി. സർവ്വവിദ്യാവിദഗ്ദ്ധന്മാരും ബലവാന്മാരും ദുരാസദന്മാരുമായിരുന്നു അവർ. എല്ലാവരും ധർമ്മിഷ്ഠരും യജ്വാക്കളും വളരെ ദക്ഷിണ ദാനംചെയ്യുന്നവരുമാണ്. ബൃഹദശ്വൻ കുവലാശ്വനെ രാജാവായി നിശ്ചയിച്ചു. രാജശ്രീയെ പുത്രനിൽ അർപ്പിച്ച അവൻ കാടുകയറി. ഉത്തങ്കൻ എന്ന വിപ്രർഷി, അവൻ കാട്ടിലേക്കു പോകാൻ തീർച്ചയാക്കിയ ഘട്ടത്തിൽ തടുത്തു."

ഉത്തങ്കൻ പറഞ്ഞു: "രാജാവേ, അങ്ങു ചെയ്യേണ്ടതു പ്രജാസംരക്ഷണമാണ്. അത് അങ്ങു ചെയ്യണം. അല്ലാത്ത പക്ഷം ഭവാൻ ഭയപ്പെട്ട് ഇരിക്കേണ്ടതായിവരും. ഉദ്വേഗം കൂടാതെ തപസ്സുചെയ്യുവാൻ നിനക്കു സാധിക്കാതെയാകും രാജാവേ. ഉദ്വേഗങ്ങൾ എല്ലാം തീർക്കാതെ കാടുകയറുന്നതു ശരിയല്ല. പ്രജകളെ രക്ഷിക്കുക എന്നതിൽ വലിയ ഒരു ധർമ്മം ഞാൻ കാണുന്നില്ല. കാട്ടിലാണെങ്കിൽ വീട്ടിലെമാതിരി മത്സരമൊന്നും ഞാൻ കാണുന്നില്ല. അതുകൊണ്ട് അങ്ങയുടെ ഈ പുറപ്പാടു ശരിയല്ല. അതിന്നുള്ള ബുദ്ധി ഉപേക്ഷിക്കുക. ഇങ്ങനെയുള്ള ധർമ്മം ഒരു ദിക്കിലും കാണുന്നുമില്ല. പണ്ടത്തെ രാജാക്കന്മാർ പ്രജാപാലനത്തിന്ന് എന്തെല്ലാം ചെയ്തിരുന്നു! രാജാവേ, പ്രജകളെ രക്ഷിച്ചാലും! ഞാൻ ഒരു കാര്യം പറയാം. എൻെറ ആശ്രമത്തിൻെറ സമീപത്ത് മരുധന്വപ്രദേശമുണ്ട്. അവിടെ 'ഉജ്ജാനകം' എന്നു പേരായി വലിയ ഒരു മണൽക്കടലുണ്ട്. ദേവന്മാർക്കു കൊല്ലുവാൻ വയ്യാത്തവനും മഹാകായനും മഹാബലനുമായ ഒരു കൂറ്റൻ രാക്ഷസൻ ഭൂമിക്കടിയിൽ മണലിൽ മൂടിക്കിടക്കുന്നുണ്ട്. മധുരക്ഷസ്സിൻെറ പുത്രനായ ധുന്ധു എന്ന മഹാസുരനാണ് അവൻ. ലോകനാശത്തിന്ന് ഉഗ്രമായ തപസ്സുചെയ്തവനാണ് ആ ഘോരരക്ഷസ്സ്. ഓരോ സംവത്സരത്തിൻെറയും അവസാനത്തിൽ അവൻ ശ്വാസംവിടും. അപ്പോൾ കാടുംമേടും കൂടിയ ഭൂമി കുലുങ്ങും. അവൻെറ നെടുവീർപ്പിൻെറ കാറ്റുകൊണ്ടു പൊടി പറക്കും. സൂര്യമാർഗ്ഗം മൂടും. ഏഴുദിവസം ഭൂകമ്പമുണ്ടാകും. മണലും തീപ്പൊരിയും ചിന്നി പുകഞ്ഞ് ആകാശം മൂടി ഇരുളടഞ്ഞു ലോകം അതിദാരുണമാകും. അതുകൊണ്ടു രാജാവേ. എനിക്ക് എൻെറ ആശ്രമത്തിൽ പാർക്കുവാൻ സാദ്ധ്യമല്ലാതായിരിക്കുന്നു. ആ കൂറ്റൻ രക്ഷസ്സിനെ ലോകഹിതത്തിന്നുവേണ്ടി ഭവാൻ കൊല്ലണം. ഈ മഹാസുരനെ കൊന്നു ലോകം ആപത്തുനീങ്ങിയതായി വന്നു കാണട്ടെ! ജനങ്ങൾ ഭയം വിട്ടവരാകട്ടെ! അവനെ കൊല്ലുവാൻ ഭവാൻ ഒരുത്തനേ പോന്നവനായി ഇന്നു ലോകത്തിലുള്ളു. കഴിഞ്ഞ യുഗത്തിൽ അല്ലയോ അനഘനായ രാജാവേ, വിഷ്ണു എനിക്ക് ഒരു വരം തന്നിട്ടുണ്ട്. ശക്തനായ രൗദ്രാസുരനെ ഏതൊരാൾ സംഹരിക്കുന്നുവോ, അവനു നീ വരം നല്കി തേജസ്സു വളരെ വർദ്ധിപ്പിക്കും എന്ന്. തേജസ്വിയായ ധുന്ധുവിനെ അല്പതേജസ്വിയായ ഒരുത്തനു കൊല്ലുവാൻ കഴിയുന്നതല്ല. നൂറുവർഷം ശ്രമിച്ചാലും അവനെ ചുടുവാൻ സാദ്ധ്യമല്ല."

**വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഉത്തങ്കൻ പറഞ്ഞപ്പോൾ ആ രാജാവ് ധുന്ധുവിനെ ധ്വംസിക്കുവാൻ തൻെറ പുത്രനായ കുവലാശ്വനെ ഉത്തങ്കന്നു നല്കി."**

ബൃഹദശ്വൻ പറഞ്ഞു: "ഭഗവാനേ, ഞാൻ അസ്ത്രങ്ങളൊക്കെ വെച്ചവനാണ്. ഇനി എടുക്കുവാൻ വിചാരിക്കുന്നില്ല. ഈ നില്ക്കുന്നവൻ എൻെറ പുത്രനാണ്. ഹേ ദ്വിജപ്രഭോ, ഇവൻ 'ധുന്ധുമാര' നാകും അതിൽ യാതൊരു സംശയവും വേണ്ട."

വൈശമ്പായനൻ പറഞ്ഞു: "ധുന്ധുധ്വംസത്തിന്ന് അവനെ ആ രാജർഷി ഉടനെ അയച്ചു. ആ ശിതവ്രതൻ പർവ്വതപ്രദേശത്തേക്ക് പോവുകയുംചെയ്തു. നൂറു പുത്രന്മാരോടുകൂടി കുവലാശ്വരാജാവ് ഉത്തങ്കനോടുകൂടി ധുന്ധുവിനെ കൊല്ലുവാനായി പുറപ്പെട്ടു. അപ്പോൾ ഭഗവാൻ തേജസ്സാൽ അവനിൽ കയറി. ഉത്തങ്കൻ നിയോഗിച്ചപ്രകാരം ലോകഹിതത്തിന്നായി വിഷ്ണു അവനിൽ ആവേശിച്ചു. ദുർദ്ധർഷനായ ആ രാജാവ് പോകുമ്പോൾ ദ്യോവിൽ മംഗളശബ്ദം മുഴങ്ങി. 'ഈ ശ്രീമാനായ രാജാവ് അവദ്ധ്യനാകും, ഈ രാജാവ് ധുന്ധുമാരനാകും' എന്ന് എല്ലായിടത്തുനിന്നും ആശംസകൾ മുഴങ്ങി. ദേവകൾ അവൻെറ ശിരസ്സിൽ ദിവ്യപുഷ്പങ്ങൾ പൊഴിച്ചു ഭരതർഷഭാ! ദേവദുന്ദുഭിനാദങ്ങളും മുഴങ്ങി.

വീര്യവാനായ ആ ലോകമുഖ്യൻ മക്കളോടുകൂടിച്ചെന്ന് അന്തമറ്റ ആ മണൽക്കടൽ കുഴിപ്പിച്ചു. നാരായണൻ വളർത്തിയ തേജസ്സിനെ രാജാവ് വർദ്ധിപ്പിച്ചു; മഹാതേജസ്സാക്കി വളർത്തി. മണൽക്കടൽ കുഴിക്കുന്ന മക്കൾ പടിഞ്ഞാറാൻദിക്കിലായി ധുന്ധുവിനെ കണ്ടുമുട്ടി രാജാവേ! വിശ്വം ചുറ്റിച്ചിടുന്നവിധം വായിൽനിന്ന് അഗ്നി വമിച്ചു. പിന്നെ അതിശക്തിയായി ജലം ചാടി ചന്ദ്രോദയത്തിൽ കടൽ വേലിയേറ്റംകൊള്ളുന്നമട്ടിൽ വെള്ളം പൊങ്ങി തിരതല്ലി അവിടം മൂടി. വായിൽനിന്നു പുറപ്പെടുന്ന അഗ്നിയിൽ ആ രക്ഷസ്സ് മൂന്നു മക്കളെയൊഴികെ മറ്റ് എല്ലാറ്റിനെയും ചുട്ടുകളഞ്ഞു. ആ രാജാവ് ഹേ കൗരവ്യാ, ശക്തനായ ആ

* പണ്ട് ദേവേന്ദ്രന്ന് അസുരന്മാരെ വധിക്കാൻ കഴിയാതെവന്നപ്പോൾ കുകുൽസ്ഥനെ സ്വർഗ്ഗത്തിൽ വരുത്തി. ഇന്ദ്രൻ കാളയുടെ രൂപമെടുത്ത് അതിൻെറ പൂണയിൽക്കയറിയിരുന്നു യുദ്ധംചെയ്തു അസുരന്മാരെ തോല്പിച്ചു. അന്നുമുതൽ കുകുൽസ്ഥൻ എന്ന് ആ രാജാവിന്നു പേരുണ്ടായി.

രക്ഷസ്സിൻെറ നേരെ കിണഞ്ഞ് ഏറ്റുമുട്ടി. ധുന്ധുമാരണൻ ധുന്ധുവുമായി പോരാടി. അവൻെറ ആ വാരിവേഗമൊക്കെ രാജാവ് കുടിച്ചുവറ്റിച്ചു. ആ യോഗി, യോഗോത്ഭവമായ അംഭസ്സുകൊണ്ട് അഗ്നിയെ കെടുത്തി. ആ കൂറ്റനായ ജലരക്ഷസ്സിനെ ബലമായി അവൻ അറുത്തുവീഴ്ത്തി. ആ രക്ഷസ്സിൻെറ കഥ കഴിച്ചതിന്നുശേഷം ആ രാജാവ് ഉത്തങ്കൻെറ മുമ്പിൽ ചെന്നെത്തി. ഉത്തങ്കൻ ആ മഹാത്മാവായ രാജാവിന്നു വരം നല്കി. 'ശത്രുക്കളോട് തോല്ക്കാതിരിക്കുക! അക്ഷയമായ വിത്തം ഉണ്ടാവുക! ധർമ്മത്തിൽ നിത്യവും തൽപരനാവുക! അക്ഷയമായ സ്വർഗ്ഗവാസം സിദ്ധിക്കുക. രക്ഷസ്സുകൊന്ന സുതന്മാർക്ക് വാനിൽ അക്ഷയമായ ലോകം ലഭിക്കുക!' എന്നീ വരങ്ങൾ ഉത്തങ്കൻ അവന് ദാനം ചെയ്തു."

**12. ധുന്ധുമാരാന്വയം** – വൈശമ്പായനൻ പറഞ്ഞു: "അവന്ന് മൂന്നു മക്കളാണല്ലോ ശേഷിച്ചത്. അതിൽ മൂത്തവൻ ദൃഢാശ്വനായിരുന്നു. ചന്ദ്രാശ്വനും കപിലാശ്വനും ഇളയവരും കിടാങ്ങളുമായിരുന്നു. ധുന്ധുമാരൻെറ പുത്രനായ ദൃഢാശ്വൻെറ പുത്രൻ ഹര്യശ്വനാണ്. ഹര്യശ്വൻെറ പുത്രൻ നികുംഭനാണ്. അവൻ എപ്പോഴും ക്ഷത്രധർമ്മസ്ഥനായിരുന്നു. നികുംഭൻെറ പുത്രനായ സംഹതാശ്വൻ യുദ്ധവിചക്ഷണനായിരുന്നു. സംഹതാശ്വൻെറ പുത്രന്മാർ അകൃതാശ്വനും കൃശാശ്വനുമായിരുന്നു രാജാവേ! അവൻെറ (സംഹതാശ്വൻെറ) ഭാര്യ ഹിമവാൻെറ പുത്രിയായിരുന്നു. അവൾ ദൃഷദ്വതി എന്നപേരിൽ മൂന്നു ലോകത്തിലും പ്രസിദ്ധയായി. പ്രസേനജിത്ത് ദൃഷദ്വതിയുടെ പുത്രനാണ്. പ്രസേനജിത്തിൻെറ ഭാര്യ പതിവ്രതയായ ഗൗരിയായിരുന്നു. എന്നാൽ ഭർത്താവിൻെറ ശാപംമൂലം അവൾ ബാഹുദ എന്ന നദിയായി ഒഴുകി. അവളുടെ പുത്രൻ മഹാനായ യുവനാശ്വരാജാവായിരുന്നു. യുവനാശ്വൻെറ പുത്രൻ മാന്ധാതാവായിരുന്നു. അവൻ മൂന്നു ലോകത്തെയും ജയിച്ചു. അവൻെറ ഭാര്യ ശശബിന്ദുവിൻെറ പുത്രിയായ ബിന്ദുമതി എന്നു പേരുള്ള ചൈത്രരഥിയായിരുന്നു. സാദ്ധ്വിയായ ബിന്ദുമതി ലോകത്തിൽ സൗന്ദര്യം കൂടിയവളായിരുന്നു. പതിനായിരം സോദരന്മാർക്ക് പതിവ്രതയായ അവൾ ജ്യേഷ്ഠസഹോദരിയായിരുന്നു. അവളിൽ മാന്ധാതാവിന്നു രണ്ടു പുത്രരുണ്ടായി. പുരുകുത്സനും ധർമ്മശീലനായ മുചുകുന്ദനുമായിരുന്നു അവർ. പുരുകുത്സൻെറ പുത്രനാണ് ത്രസദ്ദസ്യു. അവന് നർമ്മദയിൽ സംഭൂതനെന്ന പുത്രനുണ്ടായി. സംഭൂതൻെറ പുത്രൻ സുധന്വാവ് എന്ന രാജാവായിരുന്നു. സുധന്വാവിൻെറ പുത്രൻ ത്രിധന്വാവ് എന്ന അരിമർദ്ദനൻ ആയിരുന്നു. ത്രിധന്വരാജാവിന്ന് വിദ്വാനായ ത്രൈയാരുണൻ എന്ന പുത്രനുണ്ടായി. അവന്ന് സത്യവ്രതൻ എന്ന കുട്ടിയുണ്ടായി. അവൻ ബലവാനായിരുന്നു. ആ ദുർമ്മതി പാണിഗ്രഹണവിവാഹങ്ങൾക്കു വിഘ്നങ്ങൾ വരുത്തിവെച്ചു. അവൻ ഒരു പെണ്ണിനെ വേട്ടു. അത് മറ്റൊരുത്തൻ വേട്ടവളായിരുന്നു. അന്യൻെറ ഭാര്യയായിരുന്നു. ബാല്യം, കാമം, ചാപലം, സംഹർഷം, മോഹം എന്നീ വികാരങ്ങൾക്ക് അധീനനായ അവൻ തൻെറ പുരിയിലുള്ള ഒരുത്തൻെറ പുത്രിയെ കാമത്തോടെ അപഹരിച്ചു. അധർമ്മത്തിൻെറ ആണിയായി നിന്ന അവനെ അച്ഛൻ ത്രൈയാരുണൻ എന്ന രാജാവ് നാട്ടിൽനിന്ന് തള്ളിക്കളഞ്ഞു. പലപ്രാവശ്യവും അവനെ അച്ഛൻ 'അപദ്ധ്വംസ' (ഹീനൻെറ പുത്രാ) എന്നു കോപത്തോടെ വിളിച്ചു. 'ഞാൻ എവിടെപ്പോകണം അച്ഛൻ ഉപേക്ഷിച്ചാൽ?' എന്നു ചോദിച്ചു. ഉടനെ അച്ഛൻ പറഞ്ഞു: 'നിനക്കു പറ്റിയ സ്ഥലം രാജധാനിയല്ല. പോയി ശ്വപാക (ചണ്ഡാളർ)രോടുകൂടി താമസിക്കുക! കുലംകെടുത്തിയ പുത്രൻ എനിക്കുവേണ്ടാ' എന്ന് അച്ഛൻ ദേഷ്യപ്പെട്ടു പറഞ്ഞപ്പോൾ അവൻ നഗരത്തിന്നു പുറത്തുപോയി. അങ്ങനെ രാജധാനി വിട്ടുപോകുന്ന അവനെ വസിഷ്ഠഭഗവാൻ തടുക്കുകയുണ്ടായില്ല. ധീരനായ 'സത്യവ്രതൻ' അച്ഛൻ പറഞ്ഞപ്രകാരം ശ്വപാകരുടെ അടുത്തു പോയി വസിച്ചു. അച്ഛൻ കാടുകയറുകയുംചെയ്തു.

പിന്നെ ആ രാജ്യത്ത് ഇന്ദ്രൻ മഴപൊഴിച്ചില്ല. പന്ത്രണ്ടുവർഷത്തേക്ക് ഈ അധർമ്മംമൂലം മഴയുണ്ടായില്ല.

അക്കാലത്ത് കടൽക്കരയിൽ വിശ്വാമിത്രൻ മഹാതപസ്സു ചെയ്യുന്നുണ്ടായിരുന്നു. തൻെറ ഭാര്യയെ ആ നാട്ടിൽ വിട്ട് വിശ്വാമിത്രമഹർഷി കടൽക്കരയിൽച്ചെന്ന് വലിയ തപസ്സിൽ ഏർപ്പെട്ടു. അവൻെറ ഭാര്യ ജീവിക്കുവാൻ മാർഗ്ഗമില്ലാതെ, കണ്ഠത്തിൽ കയർകെട്ടി മദ്ധ്യമനായ പുത്രനെ മറ്റുള്ളവരുടെ രക്ഷയ്ക്കുവേണ്ടി, നൂറുപശുക്കൾക്കു പകരമായി, വിററു. കഴുത്തിൽ കയറിട്ട് ആ മുനിപുത്രനെ വില്ക്കുന്നസമയത്തു ധർമ്മാത്മാവായ സത്യവ്രതൻ, രാജപുത്രൻ, ചെന്നുവിടുവിച്ചു. മഹാബാഹുവായ രാജാവ് അവനെ രക്ഷിച്ചു കൂട്ടിക്കൊണ്ടുപോയി. വിശ്വാമിത്രൻെറ ഇഷ്ടത്തിന്നായും തൻെറ വലിയ കൃപമൂലവുമാണ് അങ്ങനെ ചെയ്തത്.

ഗളത്തിൽ കയറിട്ടു ബന്ധിച്ച കാരണം ആ തപോനിധി 'ഗാലവൻ' എന്നു പിന്നീട് പ്രസിദ്ധി നേടി. കൗശികനായ ആ ഗാലവൻ അങ്ങനെ ആ വീരനാൽ വിമുക്തനാക്കപ്പെട്ടു."

**13. ത്രിശങ്കുചരിത്രം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ സത്യവ്രതൻ ഭക്തിയാലും, കൃപയാലും, പ്രതിജ്ഞയാലും വിനയത്തോടെ വിശ്വാമിത്രൻെറ ഭാര്യയെ സംരക്ഷിച്ചു. അവൻ മാൻ. പന്നി, പോത്ത് മുതലായ കാട്ടുമൃഗങ്ങളെ വേട്ടയാടി കൊന്ന് അവയുടെ മാംസം വിശ്വാമിത്രാശ്രമത്തിൻെറ സമീപത്തുള്ള വൃക്ഷത്തിൽ പതിവായി കൊണ്ടുവന്നു കെട്ടിത്തൂക്കി. ഗൂഢമായ വ്രതത്തോടെ പന്ത്രണ്ടു വർഷത്തെ ദീക്ഷയെടുത്തവനായിരുന്നു അവൻ. അച്ഛൻെറ കല്പനപ്രകാരം അവൻ കാട്ടിൽ പോയി പാർക്കുകയായിരുന്നു. അയോദ്ധ്യാരാജ്യവും അന്തഃപുരവും ശിഷ്യന്മാരോടും ഉപാദ്ധ്യായനോടുംകൂടി വസിഷ്ഠമുനി പാലിച്ചുപോന്നു.

സത്യവ്രതൻ തൻെറ ബാല്യംകൊണ്ടും, ഭവിതവ്യതയുടെ ശക്തികൊണ്ടും വസിഷ്ഠനിൽ വലിയ കോപത്തോടുകൂടെ കഴിഞ്ഞു. അച്ഛൻ രാജ്യത്തുനിന്നു മകനെ തള്ളിവിടുമ്പോൾ അച്ഛനെ എന്തുകൊണ്ട് വസിഷ്ഠൻ തടുത്തില്ല എന്നതാണ് സത്യവ്രതന്ന് ആ മുനിയോട് വൈരമുണ്ടാകുവാൻ കാരണമായത്. പാണിഗ്രഹണമന്ത്രങ്ങൾക്ക് ഉറപ്പ് ഏഴാമത്തെ പദത്തിലാണ്. സത്യവ്രതൻ അവൻെറ (വസിഷ്ഠൻെറ) ഗൂഢമായ നിശ്ചയത്തെ അറിഞ്ഞില്ല. 'ധർമ്മജ്ഞനായ വസിഷ്ഠൻ എന്നെ കാക്കുന്നില്ല' എന്നു ചിന്തിച്ച് സത്യവ്രതൻ മനസാ വസിഷ്ഠനിൽ രോഷത്തോടെയിരുന്നു. ഭഗവാനായ വസിഷ്ഠൻ ഗുണബുദ്ധിയോടെ ചെയ്ത ഗൂഢനിശ്ചയം സത്യവ്രതൻ അറിയുകയുണ്ടായില്ല. മഹാത്മാവായ അച്ഛന്ന് അവനിലുള്ള അപ്രീതികാരണം പന്ത്രണ്ടുവർഷത്തേക്ക് ഇന്ദ്രൻ മഴ പെയ്യിക്കുകയുണ്ടായില്ല. അതുകൊണ്ട് 'പാരിൽ ദുർവ്വഹമായ ദീക്ഷ കൈക്കൊണ്ടവനായ അവൻ ഉണ്ണീ, കുലത്തിന്ന് നന്മചെയ്യും. അത് ഉപകാരമാവുകയും ചെയ്യും.' ഈ നിശ്ചയംമൂലമാണ് അച്ഛൻ മകനെ ഉപേക്ഷിക്കുന്ന സമയത്ത് വസിഷ്ഠൻ തടയാതിരുന്നത്. ഇവൻെറ പുത്രനെ അഭിഷേചിപ്പിക്കുന്നതിന്ന് മഹർഷി നിശ്ചയിച്ചു. ബലവാനായ സത്യവ്രതൻ പന്ത്രണ്ടുകൊല്ലത്തെ ദീക്ഷയിലാണ്. ഗൂഢമായ വ്രതത്തിലാണ്. മാംസം കിട്ടാതായപ്പോൾ

സത്യവ്രതൻ മഹാനായ വസിഷ്ഠൻെറ പശുവിനെ, എല്ലാകാമവും കറക്കുന്ന പശുവിനെ, കണ്ടെത്തി. ക്രോധം, മോഹം, ശ്രമം, ക്ഷുത്ത് എന്നിവകൊണ്ട് ദുഃഖിതനായ രാജാവ്, പത്തു ധർമ്മങ്ങളെയും വിട്ടവനായ രാജാവ്, മത്തനും, പ്രമത്തനും, ഉന്മത്തനും, ശ്രാന്തനും, ക്രുദ്ധനും, ബുഭുക്ഷിതനും, ബദ്ധപ്പെടുന്നവനും, ഭീരുവും, ലുബ്ധനും, കാമിയുമായ രാജാവ്, ആ പശുവിനെ പിടിച്ചു ബലമായി വധിച്ചു ജനമേജയാ! ആ മാംസം വിശ്വാമിത്രനന്ദനന്മാരെയും ഭുജിപ്പിച്ചു. ഈ വൃത്താന്തം വസിഷ്ഠനെ ക്രുദ്ധനാക്കി. വസിഷ്ഠൻ ക്രോധത്തോടെ രാജപുത്രനോട് പറഞ്ഞു."

വസിഷ്ഠൻ പറഞ്ഞു: "എടോ ക്രൂരാ, നീ ചെയ്ത അധർമ്മത്തിന്ന് ഞാൻ നിന്നിൽ സംശയംകൂടാതെ ശങ്കുക്കളെ (പാപങ്ങളെ) പതിപ്പിക്കുന്നു. നിന്നിൽ വൈകൃതമായ മൂന്നു ശങ്കുക്കൾ നിലവിലുണ്ട്. ഒന്ന് അച്ഛൻെറ അപ്രീതി സമ്പാദിച്ചത്. രണ്ട് ഗുരുവിൻെറ പശുവിനെ കൊന്നത്. ഇവ രണ്ടിന്നും പുറമെ മൂന്നാമത്തേതായി അപ്രോക്ഷിതമായ ആഹാരം കഴിച്ചിരിക്കുന്നു. ഇവ മൂന്നും നിന്നിൽ ഇപ്പോൾ ബാധിച്ചിട്ടുണ്ട്."

**വൈശമ്പായനൻ** പറഞ്ഞു: "ഇപ്രകാരം മൂന്നു ശങ്കുക്കൾ (പാപങ്ങൾ) അവനിൽ മുനി കണ്ടു. തന്മൂലം മുനി അവന്ന് ത്രിശങ്കു എന്നു പേരു നല്കി. ആ പേര് ലോകപ്രസിദ്ധമാവുകയും ചെയ്തു. പിന്നെ തപസ്സിൽനിന്ന് വിരമിച്ച വിശ്വാമിത്രൻ ആശ്രമത്തിൽ തിരിച്ചെത്തി. തൻെറ ഭാര്യയെ പട്ടിണിയിൽനിന്നു സംരക്ഷിച്ച വൃത്താന്തം അറിഞ്ഞ് വിശ്വാമിത്രമുനി ത്രിശങ്കുവിന്ന് വരംനല്കി. വരം ചോദിക്കുക എന്ന് വിശ്വാമിത്രൻ ത്രിശങ്കുവിനോട് പറഞ്ഞപ്പോൾ ആ രാജപുത്രൻ വരം അഭ്യർത്ഥിച്ചു. 'എനിക്ക് ഉടലോടെ സ്വർഗ്ഗത്തിൽ പോകണം' എന്നാണ് അവൻ വരം ആവശ്യപ്പെട്ടത്. അത് നല്കുകയുംചെയ്തു.

പന്ത്രണ്ടുകൊല്ലത്തെ അനാവൃഷ്ടിക്കുശേഷം, ആ ദുരിതങ്ങളും ഭയങ്ങളും തീർന്നതിന്നുശേഷം, വിശ്വാമിത്രൻ പിതാവിൻെറ രാജ്യത്തേക്കു കൊണ്ടുപോയി അവനെ രാജാവാക്കി വാഴിച്ച് യജ്ഞം തുടങ്ങി. വസിഷ്ഠനും ദേവകളും കാൺകെത്തന്നെ പ്രഭുവായ കൗശികൻ (വിശ്വാമിത്രൻ) ഉടലോടെ അവനെ സ്വർഗ്ഗത്തിലേക്കു കയറ്റിവിട്ടു. അവൻെറ സത്യരഥയെന്ന ഭാര്യ, കേകയപുത്രി, കൽമഷമറ്റവനായ ഒരു ആൺകുട്ടിയെ പ്രസവിച്ചു. അവനാണ് ഹരിശ്ചന്ദ്രൻ. ത്രിശങ്കുപുത്രനായ അവനാണ് പിന്നീട് വിശ്വവിശ്രുതനായിത്തീർന്ന ഹരിശ്ചന്ദ്രൻ എന്ന രാജാവ്. ആ രാജാവ് രാജസൂയംചെയ്ത് സമ്രാട്ട് എന്ന പ്രസിദ്ധി സമ്പാദിച്ചു. ഹരിശ്ചന്ദ്രൻെറ പുത്രൻ വീര്യവാനായ രോഹിതനാണ്. അവൻ രാജാവായ കാലത്താണ് രോഹിതാപുരം ഉണ്ടാക്കിച്ചത്. രാജ്യം ഭരിച്ച് ആ രാജർഷി നാട്ടുകാരെ ഭരിച്ചു. സംസാരത്തിൻെറ നിസ്സാരതയെക്കണ്ട ആ രാജാവ് തൻെറ പുരം വിപ്രന്മാർക്കു ദാനംചെയ്തു. രോഹിതൻെറ പുത്രനാണ് ഹരിതൻ. ഹരിതൻെറ പുത്രൻ ചഞ്ചു. ചഞ്ചുവിൻെറ രണ്ടു പുത്രന്മാർ വിജയനും സുദേവനുമാണ്. ക്ഷത്രത്തെ മുഴുവൻ ജയിക്കുകയാൽ അവൻ വിജയൻ എന്ന് അന്വർത്ഥനാമാവായി. അവൻെറ പുത്രനായ രുരുകൻ ധർമ്മാർത്ഥകോവിദനായ രാജാവായിരുന്നു. രുരുകൻെറ പുത്രൻ വൃകൻ. വൃകൻെറ പുത്രൻ ബാഹു. അവൻ ധർമ്മിഷ്ഠനായിരുന്നില്ല. അതുകൊണ്ട് ഹേഹയതാലജംഘരാജാക്കന്മാർ, ശകയവനകാംബോജപാരദപല്ലവരാജാക്കന്മാരോടുകൂടി ബാഹുകനെ സ്ഥാനഭ്രഷ്ടനാക്കി ഓടിച്ചു. അവൻ ധർമ്മയുഗത്തിലും വലിയ ധാർമ്മികനായിരുന്നില്ല. ബാഹുവിൻെറ പുത്രൻ സഗരൻ ഗര (വിഷം) ത്തോടുകൂടി പിറന്നവനാകയാൽ സഗരൻ എന്നു പേരുണ്ടായി. ഔർവ്വൻെറ ആശ്രമത്തിൽച്ചെന്ന അവനെ ആ ഭാർഗ്ഗവൻ സംരക്ഷിച്ചു. ആഗ്നേയാസ്ത്രം ഭാർഗ്ഗവനിൽനിന്ന് സഗരരാജാവു സമ്പാദിച്ചു. അവൻ ഭൂമി ജയിച്ചു കീഴടക്കി. താലജംഘഹേഹയന്മാരെയൊക്കെ മുടിച്ച് അവൻ ഭൂമി കീഴടക്കി. ധർമ്മജ്ഞനായ സഗരമഹാരാജാവ് ശകന്മാരെയും പഹ്ലവന്മാരെയും, പാരദന്മാരെയും ധർമ്മഭ്രഷ്ടരാക്കി കുരുസത്തമാ!"

**14. സഗരോത്പത്തി** - ജനമേജയൻ പറഞ്ഞു: "ഗരത്തോടുകൂടെ (വിഷത്തോടുകൂടെ) സഗരൻ എങ്ങനെ കേടുകൂടാതെ ഉണ്ടായി? എന്തിനാണ് അനാമയനായ ആ രാജാവ് ഓജസ്വികളായ ശകക്ഷത്രിയന്മാരിൽ ക്രുദ്ധനായി അവരുടെ കുലധർമ്മത്തെ നശിപ്പിച്ചത്? അവയൊക്കെ ഭവാൻ എന്നോട് വിസ്തരിച്ചു പറയണേ തപോധനാ!"

വൈശമ്പായനൻ പറഞ്ഞു: "വ്യസനത്തിൽപ്പെട്ട ബാഹുവിൻെറ രാജ്യം ഹേഹയന്മാരും, താലജംഘന്മാരും, ശകന്മാരും ചേർന്ന് അപഹരിച്ചു. യവനന്മാരും, പാരദന്മാരും, കാംബോജന്മാരും, പഹ്ലവന്മാരും, ബഡന്മാരും ഇങ്ങനെ ഈ അഞ്ചുകൂട്ടരും ഹേഹയന്മാർക്കുവേണ്ടി ആക്രമിച്ചു. രാജ്യം പോയപ്പോൾ ബാഹുരാജാവ് കാട്ടിൽ കയറി രക്ഷപ്പെട്ടു. ഭാര്യയോടുകൂടി ദുഃഖിച്ച് കാട്ടിൽ അലയുന്ന രാജാവ്, കാട്ടിൽവെച്ച് ജീവത്യാഗംചെയ്തു. ഗർഭിണിയായ അവൻെറ ഭാര്യ യാദവി അവനെ പിന്തുടർന്നു. അവൾക്കു മുമ്പേതന്നെ അവളുടെ സപത്നി വിഷംകൊടുത്തിട്ടുണ്ടായിരുന്നു. ഭർത്താവിന്ന് ചിതയുണ്ടാക്കി ആ ചിതയിൽ അവളും കയറി. എന്നാൽ ഭാർഗ്ഗവനായ ഔർവ്വൻ കൃപയോടെ ആ ഗർഭിണിയെ തടുത്തു. ചിതകയറുവാൻ സമ്മതിച്ചില്ല. അവളെ സാന്ത്വനംചെയ്ത് ആശ്രമത്തിലേക്കു കൂട്ടിക്കൊണ്ടുപോയി. അവിടെവെച്ച് അവൾ ഗരത്തോടുകൂടിയ ഒരു ആൺകുട്ടിയെ പ്രസവിച്ചു. അവനാണ് പ്രസിദ്ധനായിത്തീർന്ന സഗരൻ. ആ കുട്ടിയുടെ ജാതകർമ്മം മുതലായ സകല ചടങ്ങുകളും ഔർവ്വൻ കഴിച്ചു. വേദശാസ്ത്രങ്ങൾ പഠിപ്പിച്ചു. അസ്ത്രവിദ്യയും പഠിപ്പിച്ചു. മഹാസ്ത്രങ്ങൾ ഉപദേശിച്ചു. മഹാഘോരവും സുരന്മാർക്കുപോലും ദുസ്സഹവുമായ ആഗ്നേയാസ്ത്രവും നല്കി. ഈ അസ്ത്രശക്തിയാൽ പോരിൽ ബലവാനായ സഗരൻ ക്രോധത്തോടെ, രുദ്രൻ പശുക്കളെ എന്നപോലെ, ഹേഹയന്മാരെ കൊന്നൊടുക്കി. ആ കീർത്തിമാൻ ലോകങ്ങളിൽ കീർത്തിയും നേടി. പിന്നെ യവനകാംബോജശകപാരദന്മാരെയും പഹ്ലവന്മാരെയും നിശ്ശേഷം നശിപ്പിക്കുവാൻ തീരുമാനിച്ചു.

വീരനും വമ്പനുമായ സഗരൻ കൊന്നൊടുക്കുവാൻ തുടങ്ങിയപ്പോൾ അവർ ചെന്ന് വസിഷ്ഠൻെറ പാദത്തിൽ നമസ്കരിച്ച് ശരണംപ്രാപിച്ചു. അവരെ ശ്രീമാനായ വസിഷ്ഠൻ സ്വീകരിച്ചു. അവർക്ക് അഭയംനല്കി. പിന്നെ വസിഷ്ഠൻ സഗരനെ തടഞ്ഞു. സഗരൻ തൻെറ സത്യത്തെ ചിന്തിച്ചും ഗുരുവിൻെറ വാക്യത്തെ ഓർത്തും അവരുടെ ധർമ്മത്തെ കൊന്നു (ധർമ്മത്തെ നശിപ്പിച്ച് ധർമ്മഭ്രഷ്ടരാക്കി.) അവരുടെ വേഷം മാറ്റിവിട്ടു. ശകന്മാർക്ക് നെറുകയിൽമാത്രം കുറച്ചു മുടി നിറുത്തി പകുതിഭാഗം മൊട്ടയടിപ്പിച്ച് അയച്ചു. യവനന്മാരുടെ തല മുഴുവനും മൊട്ടയടിപ്പിച്ചുവിട്ടു. കാംബോജന്മാരുടെയും ശിരസ്സു മുഴുവനും മൊട്ടയടിപ്പിച്ചുവിട്ടു. പാരദന്മാർ തലമുടി വടിച്ചവരും താടിയും മീശയും വളർത്തിയവരുമാക്കി. പിന്നെ വേദാദ്ധ്യയനം, സ്വാദ്ധ്യായം, വഷൾക്കാരം മുതലായവ ഇല്ലാത്തവരുമാക്കിവിട്ടു. പാരദന്മാർ, യവനന്മാർ, കാംബോജന്മാർ, ശകന്മാർ, കോളിസർപ്പന്മാർ, മഹിഷാദാദ്യന്മാർ, ചോളന്മാർ, കേരളർ ഇവരൊക്കെ വസിഷ്ഠൻെറ നിർദ്ദേശപ്രകാരം സഗരരാജാവ് ധർമ്മഭ്രഷ്ടരാക്കിവിട്ട ക്ഷത്രിയരാണ്.

തുഷാരന്മാർ, ഖസന്മാർ, ചോളന്മാർ, മദ്രകന്മാർ, കിഷ്കിന്ധന്മാർ, വംഗന്മാർ, കൗന്തളന്മാർ, സാല്വന്മാർ, കൊങ്കണന്മാർ എന്നിവരെയെല്ലാം ധർമ്മവിജയിയായ സഗരൻ ജയിച്ചു. അശ്വമേധം ദീക്ഷിച്ച് ഭൂമി ചുറ്റാൻ അശ്വത്തെ സഗരരാജാവ് വിട്ടു.

അങ്ങനെ ചുറ്റിത്തിരിയുന്ന യജ്ഞാശ്വത്തെ ആരോ പൂർവ്വദക്ഷിണവാരിധിയുടെ തീരത്തുവെച്ച് കരയ്ക്കടുത്തു ഒരിടത്ത് ഭൂമിയുടെ ഉള്ളിൽ അപഹരിച്ചുകൊണ്ടുപോയി ഒളിപ്പിച്ചു. ആ ദിക്ക് തന്റെ മക്കളെക്കൊണ്ട് രാജാവു കുഴിപ്പിച്ചു. അങ്ങനെ മഹാർണ്ണവം കുഴിക്കുന്ന സമയത്ത് അവർ ആദിപുരുഷനായ ഹരിയെ, പ്രജേശ്വരനായ കൃഷ്ണനെ, കപിലാകാരനായി ഉറങ്ങുന്ന ലൂപത്തിൽ കണ്ടെത്തി. ഉണർന്ന് കണ്ണുതുറന്നുനോക്കുന്ന അവന്റെ നേത്രാഗ്നിയിൽ സഗരന്റെ മക്കളൊക്കെ വെന്തുവെണ്ണീറായിപ്പോയി രാജാവേ! അതിൽ നാലുപേർ മാത്രമേ ശേഷിച്ചുള്ളൂ. സുകേതു, ബർഹകേതു, ധർമ്മരതൻ, ശൂരനായ പഞ്ചജനൻ ഇവരാണ് അവന്റെ വംശത്തിൽ ബാക്കിയായത്. അതിൽ പഞ്ചജനനാണ് വംശകരനായത്. സഗരന്ന് ശ്രീഭഗവാൻ നാരായണൻ, ഹരി, വരം നല്കി. ഇക്ഷ്വാകുവംശത്തിന്റെ അക്ഷയവും നശിക്കാത്ത കീർത്തിയും ഉണ്ടാകുവാൻ അനുഗ്രഹിച്ചു. സമുദ്രമാകുന്ന പുത്രനെയും അക്ഷയമായ സ്വർഗ്ഗവാസവും അനുഗ്രഹിച്ചു നല്കി. ദൃഷ്ടിപാതത്താൽ മരിച്ചുപോയ മക്കൾക്ക് അക്ഷയമായ ലോകവും നല്കി.

സമുദ്രം അർഘ്യം കൈക്കൊണ്ട് ആ നരേന്ദ്രനെ വന്ദിച്ചു. ആ കർമ്മംകൊണ്ടു കടലിന്ന് സാഗരമെന്ന പേർ സിദ്ധിച്ചു. സമുദ്രംവഴിയായി അശ്വമേധഹയത്തെ നേടുകയും ചെയ്തു. ആ കീർത്തിമാൻ നൂറ് അശ്വമേധം ചെയ്ത് വലിയ കീർത്തിനേടി. അവന്ന് അറുപതിനായിരം മക്കളുണ്ടായിരുന്നു എന്നാണ് നാം കേട്ടിട്ടുള്ളത്."

**15. സൂര്യവംശാനുകീർത്തനം** – ജനമേജയൻ പറഞ്ഞു: "മഹാത്മാവായ സഗരന്ന് അറുപതിനായിരം വീരന്മാരും വിക്രമന്മാരുമായ മക്കൾ ഉണ്ടായത് എപ്രകാരമാണ് ബ്രാഹ്മണാ?"

വൈശമ്പായനൻ പറഞ്ഞു: "തപസ്സുകൊണ്ട് പാപമറ്റവരായി സഗരന്ന് രണ്ടു ഭാര്യമാരുണ്ടായിരുന്നു, അതിൽ ജ്യേഷ്ഠത്തി വിദർഭരാജാവിന്റെ പുത്രി കേശിനി എന്നവളായിരുന്നു. അനുജത്തി ധർമ്മംചെയ്യുന്ന ഒരു നല്ല ഭാര്യയായിരുന്നു. അരിഷ്ടനേമിയുടെ മകളായിരുന്നു അവൾ. അഴകിൽ അവൾ അതുല്യയുമായിരുന്നു. അവർക്ക് ഔർവ്വൻ വരംകൊടുത്തു. കേൾക്കണം രാജാവേ, ചരിത്രം: 'തപസ്വിനിയായ ഒരുത്തി അറുപതിനായിരം പുത്രന്മാരെ നേടട്ടെ! മറ്റേവൾ വംശകർത്താവായ ഒരേയൊരു പുത്രനെ നേടട്ടെ! ഇതിൽ ഏതുവരം ആർക്കുവേണമോ, അത് യഥേഷ്ടം വരിക്കാം.' അതിൽ ലോഭംമൂലം ഒരുവൾ ശൂരന്മാരായ വളരെ മക്കളെ വരിച്ചു. മറ്റവൾ വംശകൃത്തായ ഒരു പുത്രനെയും വരിച്ചു. അങ്ങനെ അസമഞ്ജസനെന്ന ഒരു പുത്രനെ സഗരനിൽനിന്നു നേടി കേശിനി പ്രസവിച്ചു. രാജാവായ അവൻ പഞ്ചജനൻ എന്നപേരിൽ പ്രസിദ്ധനായി; ബലവാനുമായി. വളരെ വിത്തുകളുള്ള ഒരു വലിയ ചുരയ്ക്കയാണ് മറ്റവൾ പ്രസവിച്ചത് എന്നു പറയുന്നു. അതിൽ എള്ളിൻമണിപോലെ അറുപതിനായിരം പ്രജകൾക്കുള്ള ഗർഭം ഉണ്ടായിരുന്നു. അവ യഥാകാലം പിറന്നുണ്ടായി. അവ യഥാക്രമം വളർന്നു. പിതാവ് അറുപതിനായിരം കുടങ്ങളിൽ നെയ്യൊഴിച്ച് ഓരോ ബീജം അതിലിട്ട് വായ് മൂടിക്കെട്ടിവെച്ചു സൂക്ഷിച്ചു. ഓരോ കുടത്തിന്നും പെറ്റമ്മമാരായി ഓരോ ആയമാരെയും നിശ്ചയിച്ചു. പത്തുമാസം തികഞ്ഞപ്പോൾ ആ കുടങ്ങളിൽനിന്ന് സഗരന്റെ പ്രീതി വർദ്ധിപ്പിക്കുമാറ് പുത്രന്മാർ ഓരോന്നായി പൊങ്ങിവന്നു. ഇപ്രകാരം സഗരന്ന് അറുപതിനായിരം മക്കൾ ചുരയ്ക്കക്കുരുവിൽനിന്നുണ്ടായി രാജാവേ!

ഈ വമ്പന്മാരായ പുത്രന്മാർ നാരായണന്റെ തേജസ്സിൽ വെന്തുപോയി. പഞ്ചജനൻ (അസമഞ്ജസൻ) എന്ന പുത്രൻ രാജാവായി. പഞ്ചജനന്ന് അംശുമാൻ എന്ന വീര്യവാനായ പുത്രനുണ്ടായി. അവന്റെ പുത്രനാണ് 'ദിലീപൻ.' ദിലീപൻ ഘട്വാംഗനെന്നപേരിൽ വിശ്രുതനായി. ദിലീപന്റെ പുത്രനാണ് മഹാരാജാവായ 'ഭഗീരഥൻ' അവനാണല്ലോ ആകാശത്തുനിന്ന് ഗംഗയെ ഭൂമിയിലേക്കുകൊണ്ടുവന്ന മഹാശക്തൻ. കീർത്തിമാനായ ആ മഹാരാജാവ് മറ്റൊരു ഇന്ദ്രനെപ്പോലെ ഈ ഗംഗയെ കടലിലേക്കിറക്കി. അവളെ തന്റെ പുത്രിയാക്കി. വംശജ്ഞന്മാരായ മനീഷികൾ ഗംഗ 'ഭാഗീരഥി'യായ കഥ പറഞ്ഞുവരുന്നു.

ഭഗീരഥന്റെ പുത്രൻ ശ്രുതൻ എന്ന അതിവിശ്രുതനാണ്. അവന്റെ പുത്രനാണ് അതിധാർമ്മികനായ നാഭാഗൻ. നാഭാഗന്റെ പുത്രനാണ് അംബരീഷൻ. അവൻ സിന്ധുദ്വീപന്റെ പിതാവാണ്. വീര്യവാനായ അയുതാജിത്ത് സിന്ധുദ്വീപന്റെ പുത്രനാണ്. അയുതാജിത്തിന്റെ പുത്രനാണ് പ്രസിദ്ധനായ ഋതുപർണ്ണൻ. അവനാണ് നളന്റെ തോഴനായത്. അവൻ ദിവ്യമായ അക്ഷഹൃദയജ്ഞനാണ്. ഋതുപർണ്ണന്റെ പുത്രൻ ആർത്തുപർണ്ണി എന്ന രാജാവാണ്. അവന്റെ പുത്രൻ ഇന്ദ്രസഖാവായ സുദാസൻ. സുദാസന്റെ പുത്രൻ സൗദാസ്യരാജാവ്. കല്മാഷപാദൻ, മിത്രസഹൻ എന്നും അവന്നുപേരുണ്ട്. കല്മാഷപാദന്റെ പുത്രനായ സർവ്വകർമ്മാവ് വിശ്രുതനാണ്. സർവ്വകർമ്മാവിന്റെ പുത്രൻ പ്രസിദ്ധനായ അനരണ്യനാണ്. അനരണ്യന്റെ പുത്രൻ നിഘ്നൻ. നിഘ്നന്നു രണ്ടു പുത്രന്മാരാണ്. അനമിത്രൻ, രഘു എന്നിവരാണ്. അവർ പാർത്ഥിവർഷഭസത്തമരാണ്. അനമിത്രന്റെ പുത്രൻ ധർമ്മിഷ്ഠനും വിദ്വാനുമായ ദുളിദുഹനാണ്. അവന്റെ പുത്രനാണ് ദിലീപൻ. അവൻ ശ്രീരാമന്റെ പ്രപിതാമഹനാണ്. ദീർഘബാഹുവായ ദിലീപന്റെ പുത്രൻ രഘു. മഹാബലനായ രഘു അയോദ്ധ്യാധിപനായി വാണു. രഘുവിന്റെ പുത്രൻ അജൻ. അജന്റെ പുത്രൻ ദശരഥൻ. ധർമ്മാത്മാവും കീർത്തിമാനുമായ രാമൻ ദശരഥപുത്രനായി ഉണ്ടായി. രാമന്റെ മകൻ കുശൻ, കുശന്റെ പുത്രൻ അതിഥി, അതിഥിയുടെ പുത്രൻ നിഷധൻ, നിഷധന്റെ പുത്രൻ നളൻ. നളന്റെ പുത്രൻ നഭൻ. നഭന്റെ പുത്രൻ പുണ്ഡരീകൻ, അവന്റെ പുത്രൻ ക്ഷേമധന്വാവ്. ക്ഷേമധന്വാവിന്റെ പുത്രൻ പ്രതാപവാനായ ദേവാനീകൻ. ദേവാനീകന്റെ പുത്രൻ പ്രഭുവായ അഹീനഗു. അഹീനഗുവിന്റെ പുത്രൻ സുധന്വാവ്, സുധന്വാവിന്റെ പുത്രൻ അനലൻ എന്ന രാജാവ്. അനലന്റെ പുത്രൻ ഉക്ഥൻ. മഹാത്മാവായ ഉക്ഥന്റെ പുത്രനാണ് വജ്രനാഭൻ, വജ്രനാഭന്റെ പുത്രൻ വിദ്വാനായ ശംഖൻ. അവൻ ധുഷിതാശ്വൻ എന്ന പേരിൽ പ്രസിദ്ധനായി. ധുഷിതാശ്വന്റെ പുത്രൻ പുഷ്പൻ. പുഷ്പന്റെ പുത്രൻ വിദ്വാനായ അർത്ഥസിദ്ധി, അർത്ഥസിദ്ധിയുടെ പുത്രൻ സുദർശനൻ, സുദർശനന്റെ പുത്രൻ അഗ്നിവർണ്ണൻ, അഗ്നിവർണ്ണന്റെ പുത്രൻ ശീഘ്രഗൻ. ശീഘ്രഗന്റെ പുത്രൻ മരു, മരു യോഗംപ്രാപിച്ച് കലാപദ്വീപിൽ വസിച്ചു. ജ്ഞാനിയായ അവന്റെ പുത്രനായ ബൃഹത്ബലൻ ഉണ്ടായി. പുരാണവിശ്രുതരായി നളന്മാർ രണ്ടുപേർ മാത്രമേ ഉണ്ടായിരുന്നുള്ളൂ രാജാവേ! വീരസേനപുത്രനും അപ്രകാരം ഇക്ഷ്വാകുവംശജനും.

ഇക്ഷ്വാകുവംശോത്ഭവരെ പ്രാധാന്യപ്രകാരം ഞാൻ പറഞ്ഞു. ഇവർ വൈവസ്വതന്മാരാണ് (സൂര്യവംശജർ).

തേജസ്വികളായ രാജാക്കന്മാരാണ്. ആദിത്യനാകുന്ന വിവസ്വാൻെറ, പ്രജാവൃദ്ധികരനായ ശ്രാദ്ധദേവൻെറ, സൃഷ്ടി നല്ലപോലെ പഠിച്ചവൻ സന്താനങ്ങളോടുകൂടിയവനാകും. പിന്നെ അവൻ ആദിത്യസായൂജ്യത്തെ പ്രാപിക്കുകയും ചെയ്യും. പാപം വിടും അവൻെറ ജരസ്സ് അറ്റുപോകും. അവൻ സംസാരസമുദ്രം തരണംചെയ്യും."

**16. ശ്രാദ്ധകല്പം** – ജനമേജയൻ പറഞ്ഞു: "ആദിത്യനായ വിവസ്വാന് എങ്ങനെ ശ്രാദ്ധദേവത്വം ലഭിച്ചു? അല്ലയോ വിപ്രേന്ദ്രാ, ആ ശ്രാദ്ധവിധാനങ്ങൾ കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. പിതൃക്കളുടെ ആദിസൃഷ്ടി; ആരാണീ പിതൃക്കൾ? ബ്രാഹ്മണർ പറഞ്ഞുകേട്ടിട്ടുണ്ട്, ദേവകൾക്കും ദേവതകൾ വാനിൽ വാഴുന്ന പിതൃക്കളാണെന്ന്. വേദജ്ഞരും അങ്ങനെ പറയുന്നുണ്ട്. അത് അറിയുവാൻ ആഗ്രഹമുണ്ട്. ഗണങ്ങൾ ആരാണ്? അവർക്ക് എന്താണ് പരമമായ ബലം? എങ്ങനെ നാം ചെയ്യുന്ന ശ്രാദ്ധം പിതൃക്കളെ പ്രീണിപ്പിക്കുന്നു? പ്രീതരായി ഏതു പിതൃക്കളാണ് ശ്രേയസ്സു നല്കുക? പിതൃസർഗ്ഗം മഹത്തരമാണല്ലോ. അത് ശരിയായി അറിയുവാൻ ആഗ്രഹമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "അത്ഭുതവും മഹത്തരവുമായ പിതൃസർഗ്ഗത്തെപ്പറ്റി ഞാൻ ഭവാനു പറഞ്ഞുതരാം. നാം ചെയ്യുന്ന ശ്രാദ്ധം എങ്ങനെ പിതൃക്കളെ പ്രീണിപ്പിക്കുന്നു എന്നതും പറയാം. പ്രീതരായി ശ്രേയസ്സുചെയ്യുന്ന പിതൃക്കൾ ഏതൊക്കെയാണെന്നുള്ളതും പറയാം. മുമ്പെ ഇക്കാര്യത്തെപ്പറ്റി ഭീഷ്മൻ മാർക്കണ്ഡേയമഹർഷിയോടു ചോദിച്ചു. അപ്പോൾ ആ മഹർഷി അതിന്നു പറഞ്ഞ മറുപടി ഞാൻ പറയാം. ശരതല്പത്തിൽക്കിടക്കുന്ന ഭീഷ്മനോട് യുധിഷ്ഠിരൻ ചോദിച്ചു. അങ്ങ് എന്നോടു ചോദിച്ച ഈ ചോദ്യംതന്നെയാണ് അന്നു ചോദിച്ചത്. അന്ന് ഭീഷ്മൻ പറഞ്ഞ മറുപടി ഞാൻ പറയാം. സനൽക്കുമാരൻ മാർക്കണ്ഡേയനോടു പറഞ്ഞതാണ് ആ മറുപടി."

യുധിഷ്ഠിരൻ പറഞ്ഞു: "അല്ലയോ ധർമ്മജ്ഞാ, പുഷ്ടിയെ കാമിക്കുന്ന ഒരുത്തൻ എങ്ങനെയാണ് പുഷ്ടിനേടുക? ഇതു കേൾക്കുവാൻ മോഹമുണ്ട്. എന്തു ചെയ്താൽ ദുഃഖിക്കാതിരിക്കാം?"

ഭീഷ്മൻ പറഞ്ഞു: "സർവ്വധർമ്മഫലമായ ശ്രാദ്ധംകൊണ്ടു പിതൃക്കൾക്കു പ്രീതിനല്കുന്നവൻ, തൽപരനും, പ്രയതനുമായി ശ്രാദ്ധംചെയ്യുന്നവൻ, ഇഹത്തിലും പരത്തിലും സുഖിയാകും. പിതൃക്കൾ ധർമ്മത്തെ ഇച്ഛിക്കുന്നു. പ്രജയെ കാമിക്കുന്നവന്നു സന്താനങ്ങളെ നല്കും. ധനപുഷ്ടി ആഗ്രഹിക്കുന്നവന്ന് അതും നല്കും യുധിഷ്ഠിരാ!"

യുധിഷ്ഠിരൻ പറഞ്ഞു: "പിതൃക്കൾ സ്വർഗ്ഗത്തിൽ വാഴുന്നു. ചില പിതൃക്കൾ നരകത്തിൽ വാഴുന്നു. പ്രാണികൾക്കു കർമ്മഫലം ദൃഢമല്ല എന്നാണല്ലോ പറയുന്നത്. ഫലം ആഗ്രഹിക്കുന്ന മർത്ത്യർ ശ്രാദ്ധം നിത്യം ചെയ്യുന്നു. അത് അച്ഛന്നുവേണ്ടിയും, അച്ഛാച്ഛന്നുവേണ്ടിയും, അച്ഛാച്ഛൻെറ അച്ഛന്നുവേണ്ടിയും ഇങ്ങനെ മൂന്നു പിണ്ഡമാണ്. ആ ശ്രാദ്ധങ്ങൾ എങ്ങനെയാണ് പിതൃക്കൾക്കു ചെന്നുചേരുന്നത്? അവർ നല്കുവാൻ ശക്തരാണോ? നരകത്തിൽ കിടക്കുന്നവർ എങ്ങനെ നമ്മൾക്കു ഗുണംചെയ്യുവാൻ ശക്തരാകുന്നു? പിതൃക്കൾ എന്നു പറയുന്നവർ അതിൽനിന്നു വേറിട്ടു നില്ക്കുന്നവരാണോ? നാം പിന്നെ ആരെയാണ് യജിച്ചു പൂജിക്കുന്നത്? വാനിൽ ദേവകളും പിതൃക്കളെ യജിക്കുന്നുണ്ടെന്നു കേൾക്കുന്നു. ഇങ്ങനെ പല സംശയങ്ങളും എന്നിലുണ്ട്. അവയൊക്കെ ഒന്നു തീർത്തുതന്നാൽ കൊള്ളാം. അതിബുദ്ധിമാനായ ഭവാൻ അതൊക്കെ പറഞ്ഞുതരണേ! പിതൃക്കൾക്കു നല്കുന്ന ശ്രാദ്ധം എങ്ങനെയാണ് പ്രാണികളെ ഉദ്ധരിക്കുന്നത്?"

ഭീഷ്മൻ പറഞ്ഞു: "നീ ചോദിച്ച ഈ ചോദ്യത്തിൻെറ സമാധാനം ഞാൻ കേട്ടവിധം പറയാം. പിതൃക്കൾ വേറെയാണെന്നും; നാം ആരെയാണ് യജിക്കുന്നതെന്നും പറയാം. ലോകാന്തരത്തിൽ വസിക്കുന്ന എൻെറ അച്ഛൻ മുമ്പു പറഞ്ഞതാണിത്. ശ്രാദ്ധകാലത്ത് അച്ഛന്നു നല്കാനായി ഞാൻ പിണ്ഡം കൈയിലെടുത്തു ഉടനെ അത്ഭുതം! ഭൂമി പിളർന്ന് അച്ഛൻ കൈനീട്ടിക്കാണിച്ചു. ആഭരണങ്ങൾ ചാർത്തി കേയൂരമണിഞ്ഞ കൈ! ചുവന്ന വിരലുകൾ! പണ്ട് ഞാൻ കണ്ടമാതിരിതന്നെ അച്ഛൻെറ കൈ ഞാൻ കണ്ടു. കല്പസൂത്രങ്ങളിൽ ഈ വിധി ഞാൻ കണ്ടിട്ടില്ല. അതും വിചാരിച്ച് ധർമ്മലോപം ഭയന്നു ഞാൻ കൈയിൽ പിണ്ഡം കൊടുത്തില്ല. ശങ്കിക്കാതെ ശാസ്ത്രവിധിപ്രകാരം ദർഭയിൽ തന്നെ ഞാൻ പിണ്ഡംവെച്ചു. അപ്പോൾ അച്ഛൻ സന്തോഷിച്ച് മധുരമായ വാക്കു പറയുന്നത് ഞാൻ കേട്ടു. ഞാൻ പ്രീതിനല്കിയ അദ്ദേഹം ഇപ്രകാരം പറഞ്ഞു.

"നിന്നാൽ ഞാൻ ഇഹത്തിലും പരത്തിലും സന്താനസിദ്ധികൊണ്ടുള്ള അർത്ഥം സിദ്ധിച്ചവനായി. ധർമ്മം കണ്ട വിദഗ്ദ്ധനും സൽപ്പുത്രനുമായ പുത്രാ, നിന്നിൽ ഞാൻ സന്താനസിദ്ധികൊണ്ടുള്ള അർത്ഥം നേടിക്കഴിഞ്ഞു. അല്ലയോ ദൃഢവ്രതാ, ഞാൻ നിന്നെ പരീക്ഷിക്കുന്നതിന്നുവേണ്ടി ഇതു ചെയ്തതാണ്. ലോകർക്ക് ധർമ്മവ്യവസ്ഥ ധരിപ്പിക്കുന്നതിന്നുവേണ്ടിയും ഞാൻ ഇതു ചെയ്തതാണ് അനഘാശയാ! ധർമ്മത്തെ രക്ഷിക്കുന്നവൻ അതിൻെറ കാൽഫലം പുണ്യം നേടും. രക്ഷിക്കാത്ത മൂഢൻ അതിൻെറ പാപവും കാൽഭാഗം നേടും. ധർമ്മാചരണങ്ങളിൽ രാജാവ് പ്രമാണമായി എന്ത് ചെയ്യുന്നുവോ, ഇതു തന്നെ പ്രമാണമാക്കി നാട്ടുകാരും ചെയ്യുന്നു. നീ ശാശ്വതമായ വേദധർമ്മത്തെ പ്രമാണമാക്കി, ഭരതർഷഭാ! അങ്ങനെ അതിനെ പ്രമാണമാക്കി, നീ എനിക്കു പ്രീതി വർദ്ധിപ്പിച്ചു. അതിൽ സംപ്രീതനായ ഞാൻ നിനക്ക് ഉത്തമമായ വരം നല്കുന്നു. നീ വരിക്കുക! നീ വാങ്ങുക! മൂന്നു ലോകത്തിലും അതിദുർല്ലഭമായ വരം ഞാൻ തരാം, നീ വാങ്ങുക. നീ ജീവിക്കുവാൻ ഇച്ഛിക്കുന്ന കാലത്തോളം മരണം നിന്നെ പ്രാപിക്കുകയില്ല. നിൻെറ സമ്മതത്തോടുകൂടിയേ നിനക്ക് മൃതി വന്നുചേരൂ! ഇനി വേറെ ഒരു വരവുംകൂടെ തരാം. നിൻെറ ഉള്ളിലുള്ള ആഗ്രഹം നീ പറയൂ ഭരതശ്രേഷ്ഠാ!'

"എന്നു പറയുന്ന അവിടുത്തോട് കുമ്പിട്ടു തൊഴുത് ഞാൻ പറഞ്ഞു സത്തമാ: "അങ്ങയുടെ പ്രസാദത്താൽ ഞാൻ കൃതകൃത്യനായി. വീണ്ടും എന്നെ അനുഗ്രഹിക്കുവാൻ വിചാരിക്കുന്നുണ്ടെങ്കിൽ, അതിന്നു ഞാൻ യോഗ്യനാണെങ്കിൽ, ഭവാൻ എൻെറ ചോദ്യത്തിന് വിവരിച്ച് ഉത്തരം പറഞ്ഞുതരാമോ? "ധർമ്മിഷ്ഠനായ അദ്ദേഹം പറഞ്ഞു: "ഭീഷ്മാ, നീ ഇച്ഛിക്കുന്നതു പറയൂ. നീ ചോദിക്കുന്ന സംശയം തീർത്തു തരുന്നുണ്ട് ഭാരതാ!" അങ്ങനെ സംശയം തീർത്തുതരുവാൻ ഞാൻ അവിടെത്തന്നെ മറഞ്ഞുപോയ അദ്ദേഹത്തോട്, പുണ്യലോകം വാഴുന്ന എൻെറ പിതാവിനോട് കൗതുകത്തോടെ ചോദിച്ചു."

ഭീഷ്മൻ പറഞ്ഞു: "ദേവകൾക്കും ദേവതകളാണു പിതൃദേവകൾ എന്നു കേൾക്കുന്നു. വാനോരും പിതൃക്കളും വേറെ വേറെയാണോ? ആരെയാണു നാം യജിക്കുന്നത്? നാം ചെയ്യുന്ന ശ്രാദ്ധം പിതൃക്കളെ എങ്ങനെയാണു പ്രീണിപ്പിക്കുന്നത്? ലോകാന്തരസ്ഥരല്ലേ അവർ. അവരെ നാമെങ്ങനെ ശ്രാദ്ധംകൊണ്ടു പ്രീണിപ്പിക്കും? ശ്രാദ്ധത്തിൻെറ ഫലം എന്താണ്? ദേവന്മാരും ദാനവന്മാരും മാനുഷരും ആരെയാണു യജിക്കുന്നത്? യക്ഷഗന്ധർവ്വന്മാരും ഉരഗരും കിന്ന

രന്മാരും ഉരഗമുഖ്യന്മാരും ആരെയാണു യജിക്കുന്നത്? എനിക്ക് അതിൽ വലിയ ശങ്കയുണ്ട്. വലിയ കൗതുകമുണ്ട് അറിയുവാൻ. ധർമ്മജ്ഞാ, അതു വിസ്തരിച്ചു പറഞ്ഞു തരണേ! ഭവാൻ സർവ്വജ്ഞനാണെന്നാണ് എൻെറ അഭിപ്രായം' എന്ന് ഭീഷ്മൻ പറഞ്ഞതുകേട്ടു പിതാവ് ഉടനെ പറഞ്ഞു.

ശന്തനു പറഞ്ഞു: 'നീ ചോദിച്ചതിന്നുത്തരം ഞാൻ ചുരുക്കമായി പറയാം. പിതൃക്കളുടെ ഉത്ഭവവും, ദാനംചെയ്യുന്നതിൻെറ ഫലവും പറയാം. പിതൃശ്രാദ്ധത്തിൻെറ ഹേതു നീ ശ്രദ്ധിച്ചുകേൾക്കുക. ബ്രഹ്മാവിൻെറ മക്കളാണു മകനേ, പിതൃക്കൾ. അവർ സ്വർഗ്ഗത്തിൽ ദേവകളാണ്. അവരെ ലോകർ യജിക്കുന്നു. ദേവന്മാരും, അസുരന്മാരും, മനുഷ്യരും, യക്ഷഗന്ധർവ്വോരഗരും, കിന്നരന്മാരും, ഉരഗമുഖ്യരും അവരെ യജിക്കുന്നു. ശ്രാദ്ധത്താൽ തൃപ്തരായ അവർ പിന്നെ തൃപ്തിപ്പെടുത്തും. ദേവഗന്ധർവ്വാഢ്യമായ ജഗത്തിനെ അവർ തൃപ്തിപ്പെടത്തും എന്നാണ് ബ്രഹ്മകല്പന. മഹാമതേ, അവരെ ശ്രാദ്ധംകൊണ്ട് മടിവിട്ട് യജിക്കുക. അവർ നിനക്ക് നന്മ നല്കും. അവർ എല്ലാവിധ കാമങ്ങളും ദാനംചെയ്യുന്നവരാണ്.

നാമഗോത്രാദികൾ ചൊല്ലി നീ ആരാധിക്കുന്ന അവർ സ്വർഗ്ഗസ്ഥരായ എന്നെപ്പോലെയുള്ളവരെയും തൃപ്തിപ്പെടുത്തും ഭാരതാ! ശേഷമുള്ളതൊക്കെ നിനക്ക് മാർക്കണ്ഡേയൻ പറഞ്ഞുതരും; അവൻ പിതൃഭക്തനാണ്; ആത്മജ്ഞാനമുള്ളവനുമാണ്. ഇന്ന് അദ്ദേഹം ഈ ശ്രാദ്ധത്തിൽ വന്നത് എൻെറ അനുഗ്രഹത്താലാണ്. ഇനി അറിയേണ്ടതൊക്കെ ഈ മഹാത്മാവിനോട് ചോദിക്കുക' എന്നു പറഞ്ഞ് മറഞ്ഞുപോയി."

**17. പിതൃകല്പം** - ഭീഷ്മൻ പറഞ്ഞു: "അദ്ദേഹം മാർക്കണ്ഡേയനോട് പറയുകയാൽ ഞാൻ മുമ്പെ അച്ഛനോട് ചോദിച്ച ആ ചോദ്യങ്ങൾ എല്ലാം അദ്ദേഹത്തോടും ചോദിച്ചു. അപ്പോൾ ആ തപോനിധിയായ മാർക്കണ്ഡേയൻ എന്നോടു പറഞ്ഞു:

"അല്ലയോ ഭീഷ്മാ, ഞാൻ എല്ലാം പറഞ്ഞുതരാം. ശ്രദ്ധയോടെ കേൾക്കുക അനഘാശയാ! ഞാൻ പിതൃക്കളുടെ പ്രസാദത്താൽ ദീർഘായുസ്സ് നേടിയവനാണ്. പിതൃഭക്തിയാൽ മുമ്പേതന്നെ യശസ്സും സമ്പാദിച്ചു. ആ ഞാൻ വളരെ ആയിരം വർഷം കൂടുമ്പോൾ ഉണ്ടാകുന്ന യുഗാന്തത്തിൽ മേരുപർവ്വതത്തിൽ കയറി ദുശ്ചരമായ തപസ്സു ചെയ്തു. അങ്ങനെ ഇരിക്കുമ്പോൾ ഒരുദിവസം തേജസ്സുകൊണ്ട് ആകാശം പ്രശോഭിപ്പിക്കുമാറ് ആ മഹാപർവ്വതത്തിൻെറ വടക്കുഭാഗത്തൂടെ ഒരു വലിയ വിമാനം വരുന്നതായി ഞാൻ കണ്ടു. ആ വിമാനത്തിൽ ഒരു കട്ടിലിൽക്കയറി ആദിത്യകാന്തിയോടെ കിടക്കുന്ന ഒരു ദിവ്യദേഹത്തെ ഞാൻ കണ്ടു. അംഗുഷ്ഠപ്രായനായി അഗ്നിയിൽ അഗ്നി എന്നപോലെ ഒരു പുരുഷനെ അതിൽ ഞാൻ കണ്ടു. ഉടനെ ഞാൻ അദ്ദേഹത്തെ കൈകൂപ്പി ആ ദേവൻെറ മുമ്പിൽ തലകുനിച്ചു. വിമാനത്തിൽ വാഴുന്ന അവനിൽ ഞാൻ പാദ്യാർഘ്യപൂജ ചെയ്തു. ആ ദുർദ്ധർഷനോട് ഞാൻ ചോദിച്ചു: "അങ്ങ് ആരാണ് എന്ന് അറിയുവാൻ ആഗ്രഹിക്കുന്നു! തപോവീര്യോൽപന്നമായി, നാരായണഗുണാത്മകമായി, ദേവകൾക്കും ദൈവതമായി വിളങ്ങുന്നവനാണ് ഭവാൻ എന്ന് എനിക്കു തോന്നുന്നു" ഞാൻ പറഞ്ഞതുകേട്ട് ആ ധർമ്മാത്മാവ് ഒന്ന് ചിരിച്ചു. ഇപ്രകാരം എന്നോടു പറഞ്ഞു അനഘാശയാ! "നന്നായി തപസ്സുചെയ്യാത്തതുകാരണമാണ് നീ എന്നെ അറിയാത്തത്." ക്ഷണത്തിൽ അവൻ വലുതായി മനോഹരരൂപനായി നിന്നു. അവനെപ്പോലെ തേജസ്വിയായ ഒരു പുരുഷനെ ഞാൻ മുമ്പെ കണ്ടിട്ടില്ല."

സനൽക്കുമാരൻ പറഞ്ഞു: "ഞാൻ വിഭുവായ ബ്രഹ്മാവിൻെറ ആദ്യത്തെ മാനസപുത്രനാണ് എന്ന് നീ അറിയുക! തപോവീര്യോൽപന്നനായവനാണ്, നാരായണഗുണാത്മകനാണ്, സനൽക്കുമാരൻ എന്ന് കേട്ടിട്ടില്ലേ? വാനവന്മാർ പറഞ്ഞ് നീ കേട്ടിരിക്കും. ഭാർഗ്ഗവാ, ആ പറയപ്പെടുന്നവനാണ് ഇവൻ, ശുഭമായ എന്ത് ഇഷ്ടമാണ് ഞാൻ ഭവാനു ചെയ്യേണ്ടത്? ബ്രഹ്മാവിൻെറ മറ്റു പുത്രന്മാരൊക്കെ എൻെറ അനുജന്മാരാണ്. ഭ്രാതാക്കൾ ഏഴുപേരാണ്. ദുർദ്ധർഷരായ അവർക്ക് വംശവുമുണ്ട്. വസിഷ്ഠൻ, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, ധീമാനായ മരീചി, ഇവരൊക്കെ ദേവന്മാരാലും ഗന്ധർവ്വന്മാരാലും സേവിക്കപ്പെടുന്നവരാണ്. മൂന്നുലോകവും ഭരിക്കുന്നവർ ഇവരാണ്. ദേവഗന്ധർവ്വപൂജിതരാണ് ഇവർ. ഞങ്ങൾ യതിധർമ്മാക്കളാണ്. ആത്മാവിനെ ആത്മാവിലാക്കി പ്രജാധർമ്മം, കാമം എന്നിവയെല്ലാം കൈവെടിഞ്ഞവരാണ്. മഹാമുനേ! പിറന്നമാതിരിയിരിക്കുന്ന ഞാൻ കുമാരനാണ്. അത് നീ ഓർക്കണം. അതുകൊണ്ട് 'സനൽക്കുമാരൻ' എന്ന പേര് എനിക്കു നടപ്പായി. എന്നോടുള്ള ഭക്തിയാൽ, നീ എന്നെക്കാണുവാനുള്ള ആശയാൽ, തപിച്ചു ഇതാ ഞാൻ ഭവാൻെറ മുമ്പിലെത്തി. അങ്ങയ്ക്ക് എന്തിഷ്ടമാണ് ഞാൻ സാധിച്ചു തരേണ്ടത്?"

മാർക്കണ്ഡേയൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ ആ സനാതനനോട് ഞാൻ പറഞ്ഞു. പ്രീതനായ ഭഗവാൻെറ സമ്മതം വാങ്ങി, ഭാരതാ! പിന്നെ ആ സനാതനനോട് ഞാൻ ഈ കാര്യത്തെപ്പറ്റി ചർച്ചചെയ്തു. പിതൃസർഗ്ഗത്തെപ്പറ്റിയും ശ്രാദ്ധഫലത്തെപ്പറ്റിയും ചോദിച്ചു. ഹേ ഭീഷ്മാ, എൻെറ സംശയം ആ ദേവേശ്വരൻ തീർത്തുതന്നു. വളരെ മുമ്പാണതുണ്ടായത്. ആ പ്രസംഗത്തിൽ ധർമ്മാത്മാവ് എന്നോട് ഇപ്രകാരമാണു പറഞ്ഞത്.

അനഘാ, ഞാൻ അങ്ങയിൽ സംതൃപ്തനാണ്. പ്രീതനാണ്. ഞാൻ പറയുന്നത് ഭവാൻ കേൾക്കുക. ബ്രഹ്മാവ് ദേവന്മാരെ സൃഷ്ടിച്ചതിന്നുശേഷം എന്നെ യജിച്ചാലും എന്നു കല്പിച്ചു. എന്നാൽ ദേവന്മാർ ബ്രഹ്മനെ വിട്ട ഫലാർത്ഥികളായി ആത്മാവിനെ യജിച്ചു. തന്മൂലം അവർ ബ്രഹ്മാവിൻെറ ശാപം വാങ്ങി. അങ്ങനെ ദേവകൾ മൂഢന്മാരായി സംജ്ഞകെട്ടവരായിത്തീർന്നു. ഒന്നുമറിയാത്ത മട്ടായി. അതിൽ ലോകം മോഹത്തിൽ മുഴുകിപ്പോയി. ശപിക്കപ്പെട്ട ദേവന്മാർ ബ്രഹ്മാവിൻെറ മുമ്പിൽച്ചെന്നു കുമ്പിട്ട്, ഈ നിലയിൽ നിന്നു രക്ഷിക്കണമെന്നു യാചിച്ചു. ലോകത്തിൻെറ അനുഗ്രഹത്തിന്നുവേണ്ടി പിന്നീട് ബ്രഹ്മാവ് അവരോടു പറഞ്ഞു: 'ദേവന്മാരേ, നിങ്ങൾ പ്രായശ്ചിത്തം ചെയ്തുകൊള്ളുവിൻ. നിങ്ങൾ വ്യതിക്രമം ചെയ്തുപോയി. നിങ്ങൾ നിങ്ങളുടെ മക്കളോടു ചോദിക്കുവിൻ. അവർ നിങ്ങൾക്കു ജ്ഞാനം ഉപദേശിക്കും. നിങ്ങൾ ബോധവാന്മാരാകും.

പ്രായശ്ചിത്തത്തിന്ന് ആർത്തരായ അവർ പുത്രന്മാരോടു ചോദിച്ചു. പരിശുദ്ധാത്മാക്കളായ പുത്രന്മാർ അവരോടു പറഞ്ഞു: 'ധാർമ്മികരേ, പ്രായശ്ചിത്തം വാക്ക്, മനസ്സ്, കർമ്മം എന്നിവയിൽനിന്നുണ്ടാകുന്നു. നിത്യവും കാണുന്ന കുശലന്മാർ അങ്ങനെയാണു പറയുന്നത്. പ്രായശ്ചിത്താർത്ഥതത്ത്വജ്ഞരായി ദേവകളേ, ബോധംപൂണ്ടു പൊയ്ക്കൊള്ളുവിൻ!' എന്ന് പുത്രന്മാർ പറഞ്ഞപ്പോൾ ശാപഗ്രസ്തരായ ദേവകൾ, പുത്രന്മാരാൽ നിന്ദിക്കപ്പെട്ട ദേവകൾ, പിതാമഹൻെറ സമീപത്ത് സംശയം തീർത്തുകിട്ടുവാനായി ചെന്നു. ആ ദേവൻ അപ്പോൾ അവരോടു പറഞ്ഞു: 'നിങ്ങളാണോ

ബ്രഹ്മവാദികൾ? അതുകൊണ്ട് നിങ്ങൾ പറയുന്നത് അതുപോലെതന്നെ സംഭവിക്കും. മറിച്ചു വരികയില്ല! അവരുടെ ദേവകർത്താക്കളായ നിങ്ങൾ അവർക്കു ദേവകളായി ഭവിക്കും. അപ്രകാരംതന്നെ നിങ്ങൾക്കു ജ്ഞാനം ഉപദേശിച്ചുതന്നവർ (പുത്രന്മാർ) നിങ്ങൾക്കു പിതൃക്കളായും ഭവിക്കും. അവരും നിങ്ങളും തമ്മിൽത്തമ്മിൽ പിതൃക്കളാകും. ശങ്കിക്കേണ്ടതില്ല. പിതൃക്കളും ദേവകളാണ് അമർത്ത്യന്മാരേ!' ഉടനെ ബ്രഹ്മാവിൻെറ അടുത്തുനിന്നു തിരിച്ചെത്തി ബ്രഹ്മാവ് സംശയം തീർത്തുവിട്ട അവർ തമ്മിൽ പ്രീതരായി പുത്രന്മാരോടു പറഞ്ഞു.

'ധർമ്മജ്ഞരേ, നിങ്ങൾ ഞങ്ങൾക്കു പിതൃക്കളാണ്. നിങ്ങൾ ഞങ്ങൾക്ക് പരമമായ ബോധം നല്കിയവരാണ്. നിങ്ങൾക്ക് എന്തു വരമാണ്. എന്തു കാമമാണ്, ഞങ്ങൾ നല്കേണ്ടത്? നിങ്ങൾ എന്തു പറയുന്നുവോ. അത് അപ്രകാരംതന്നെ ഭവിക്കും. തെറ്റിവരികയില്ല. പുത്രന്മാരേ എന്ന് നിങ്ങൾ ഞങ്ങളെ വിളിച്ചില്ലേ? അതുകൊണ്ട് നിങ്ങൾ ഞങ്ങൾക്കു പിതൃക്കളായിരിക്കുന്നു. അതിൽ സംശയിക്കേണ്ടതില്ല (ദേവന്മാരായ പിതാക്കന്മാരെ അവരുടെ മക്കൾ, സംശയം ചോദിച്ചപ്പോൾ പുത്രന്മാരേ എന്ന് പിതാക്കന്മാരെ സംബോധനചെയ്തു. തന്മൂലം പുത്രന്മാർ അവർക്കു പിതൃക്കളായി.) ശ്രാദ്ധങ്ങളാൽ പിതൃമഖം ചെയ്ത് കർമ്മം കഴിക്കുകയാണെങ്കിൽ രക്ഷസ്സുകളും നാഗങ്ങളും ദാനവന്മാരും അതിൻെറ ഫലം ഏല്ക്കുന്നതാണ്. ശ്രാദ്ധപോഷിതരായി നിങ്ങൾ പോഷിപ്പിക്കുന്ന പിതൃക്കൾ നിത്യം വ്യയമില്ലാതെ സോമനെ വർദ്ധിപ്പിച്ചുകൊള്ളും. ശ്രാദ്ധത്താൽ പോഷിതനായ സോമൻ ലോകത്തെ പുഷ്ടിപ്പെടുത്തും. കുന്നുകളും സമുദ്രങ്ങളും കാടുകളും നിറഞ്ഞ ചരാചരങ്ങളെല്ലാം ശ്രാദ്ധങ്ങളെ പുഷ്ടികാമരായി ചെയ്യുകയാണെങ്കിൽ, ചെയ്യുന്നവർ ആരോ, പിതൃക്കൾ അവർക്ക് എപ്പോഴും പ്രജാസൃഷ്ടി നല്കുന്നതാണ്.

മൂന്നു പിണ്ഡം നാമഗോത്രങ്ങൾ പറഞ്ഞ് ശ്രാദ്ധത്തിൽ ഏല്ക്കുകയാണെങ്കിൽ, അവർ എവിടെയിരുന്നാലും, പിതാമഹരോടൊത്ത് അവരെ എന്നും പിതൃക്കൾ ശ്രാദ്ധത്താൽ തൃപ്തരായ പിതൃക്കൾ കാക്കുന്നതാണ് എന്ന് മുമ്പേ ബ്രഹ്മദേവൻ, പരമേഷ്ടി, കല്പിച്ചു. അമർത്ത്യരേ, ഇന്നുമുതൽ ആ വാക്ക് സത്യമാകട്ടെ! അമർത്ത്യരേ, നമ്മൾ അന്യോന്യം എല്ലാവരും പിതൃക്കളും പുത്രരുമാകുന്നു."

സനൽക്കുമാരൻ പറഞ്ഞു: "പിതൃക്കളാകുന്നു ദേവകൾ, ദേവകളാകുന്നു പിതൃക്കൾ, ഇവർ അന്യോന്യം പിതൃക്കളാണ്; അന്യോന്യം ദേവന്മാരും പിതൃക്കളുമാണ്."

**18. പിതൃകല്പം - പിതൃഗണവിഭാഗം -** മാർക്കണ്ഡേയൻ പറഞ്ഞു: "ഭാസ്വാനും ദേവദേവനും ഭഗവാനുമായ സനൽക്കുമാരൻ ഇപ്രകാരം പറഞ്ഞപ്പോൾ അരിജിത്തും ദേവാഗ്രനുമായ ആ മഹാശയനോട് ഞാൻ സംശയം ചോദിച്ചു. അല്ലയോ ഗാംഗേയാ, അത് ആദ്യംമുതൽ ഞാൻ പറയാം, നീ കേൾക്കുക: 'പിതൃക്കൾ എത്ര ഗണമുണ്ട്? അവർ ഏതു ലോകത്താണ് ഇരിക്കുന്നത്? ദേവകൾക്ക് സോമം അവർ എങ്ങനെയാണ് വർദ്ധിപ്പിച്ചിരിക്കുന്നത്?"

സനൽക്കുമാരൻ പറഞ്ഞു: "അല്ലയോ യജ്വമുഖ്യാ, വാനിൽ പിതൃഗണം ഏഴായി നില്ക്കുന്നുണ്ട്. അതിൽ മൂർത്തിയുള്ളവർ നാലുകൂട്ടരും മൂർത്തിയില്ലാത്തവർ മൂന്നു കൂട്ടരുമാണ്. അവരുടെ ലോകവും അവരുടെ വിസർഗ്ഗവും പ്രഭാവവും മഹിമയും വിസ്തരിച്ചു ഞാൻ പറയാം. തപോധനാ, ഭവാൻ കേട്ടുകൊള്ളുക.

ധർമ്മമൂർത്തിയുള്ളവരായ മൂന്നു ഗണങ്ങളുണ്ട്. അവർക്കുള്ള ലോകവും പേരും ഞാൻ പറയാം. നീ എല്ലാം കേട്ടു ധരിക്കുക. സനാതനമെന്ന ലോകങ്ങളാണ് ആ ഭാസ്വരരുടെ ഇരിപ്പിടം. മൂർത്തിയില്ലാത്തവരായ പിതൃഗണം പ്രജാപതിയുടെ മക്കളാണ്. വിരാജൻ എന്ന പ്രജാപതിയുടെ മക്കളായ അവർ വൈരാജന്മാർ എന്നുപറയപ്പെടുന്നു. വിപ്രേന്ദ്രാ, വാനോർ അവരെ വിധിപ്രകാരം ക്രമമായി യജിക്കുന്നു. സനാതനപദംപൂകിയ യോഗിഭ്രഷ്ടരാണിവർ. വീണ്ടും യുഗസഹസ്രങ്ങൾ കഴിയുമ്പോൾ ബ്രഹ്മവാദികളായി ഇവർ പിറക്കും. മുഖ്യമായ സാംഖ്യയോഗം വീണ്ടും ഒത്തുകണ്ട ഇവർ വീണ്ടും തിരിച്ചുപോരാത്തവിധം യോഗസൽഗതിയെ പ്രാപിച്ചവരാണ്. ഈ പിതൃക്കൾ അല്ലയോ താതാ, യോഗിയോഗവിവർദ്ധനരാണ്. ഇവർ യോഗബലംകൊണ്ട് മുമ്പേതന്നെ സോമനെ പോഷിപ്പിക്കുന്നു. അതുകൊണ്ട് വിശേഷിച്ചും യോഗികൾക്കു ശ്രാദ്ധം നല്കണം. വമ്പന്മാരായ സോമപന്മാർക്കുള്ള ആദ്യത്തെ സർഗ്ഗം ഇതാകുന്നു. ഇവരുടെ മാനസികയായ കന്യകയാണ് മേന. അവൾ ഹിമാദ്രിയുടെ പത്നിയായി. ശ്രേഷ്ഠനായ മൈനാകം അവളുടെ മകനാണ്. മൈനാകത്തിൻെറ പുത്രനാണ് ക്രൗഞ്ചമഹാഗിരി. ആ പർവ്വതപ്രവരനായ പുത്രൻ നാനാരത്നങ്ങളുള്ളവനാണ്. ഹിമവാൻ മേനയിൽ മൂന്നു കന്യകമാരെ ജനിപ്പിച്ചു. അപർണ്ണ, ഏകപർണ്ണ, ഏകപാടല ഇവരാണ് ആ മൂന്നു പുത്രികൾ. ദേവാസുരന്മാർപോലും ചെയ്യാത്ത ദുസ്സാദ്ധ്യമായ തപസ്സാണ് അവർ ചെയ്തത്. തപശ്ശക്തിയാൽ അവർ മൂന്നുപേരും ചരാചരങ്ങളെയെല്ലാം തപിപ്പിച്ചു. ഏകപർണ്ണം (ഒരേ ഒരു ഇല) കൊണ്ട് ഒരുദിവസത്തെ ആഹാരം കഴിച്ചവളാണു ഏകപർണ്ണ. ഒരേ ഒരു പാടലപുഷ്പം ഭക്ഷിച്ചു ജീവിച്ചവൾ ഏകപാടലയായി. ഒരുവൾ (അപർണ്ണ) ഒന്നും തിന്നാതെ തപസ്സുചെയ്തു. അവളെ അമ്മ തടുത്തു. മാതൃസ്നേഹംകൊണ്ടു ദുഃഖിക്കുന്ന അവൾ ഉമാ, മകളേ, അരുത്! എന്നു തടുത്തു. (ഇലപോലും തിന്നാതെ തപസ്സുചെയ്യുന്ന മകളോട് മോളേ! അങ്ങനെ ചെയ്യരുത് എന്ന് അമ്മ സങ്കടപ്പെട്ടു പറഞ്ഞു. അതുകൊണ്ട് ഉ-മാ, അങ്ങനെ അരുത്' എന്നു പറഞ്ഞതുകൊണ്ട് പാർവ്വതിക്ക് 'ഉമ' എന്നു പേരുണ്ടായി.) അങ്ങനെ ദുശ്ചരമായ തപസ്സു ചെയ്കയാൽ മൂന്നു ലോകത്തിലും ഉമാ എന്ന പേരിൽ ആ സുന്ദരി പ്രഖ്യാതയായിത്തീർന്നു. അപ്രകാരം പ്രസിദ്ധയായ അവൾ യോഗധർമ്മം അനുഷ്ഠിച്ചു. ഈ കുമാരീത്രയങ്ങളോടെയാണ് മാധവാ, ലോകം നില്ക്കുന്നത്. മൂന്നുപേരും യോഗമിയന്ന തപോമൂർത്തികളാണ്. ബ്രഹ്മവാദിനിമാരും ഊർദ്ധ്വരേതസ്സുള്ളവരുമാണ്.

ഉമ അവരിൽ ശ്രേഷ്ഠയാണ്. വരവർണ്ണിനിയായ അവൾ യോഗബലം പൂണ്ടവളും, മഹാദേവൻെറ പത്നിയുമായി. മഹാത്മാവായ അസിതൻ എന്ന ദേവലന്ന്, ധീമാനായ യോഗാചാര്യന്ന്, ഏകപർണ്ണയെ പത്നിയായി നല്കി ദ്വിജാ! ഏകപാടലയെ ജൈഗീഷവ്യന്നും വിധിപ്രകാരം നല്കി. മഹാഭാഗകളായ ആ മൂന്നുപേരും യോഗാചാര്യരുമായി ചേർന്നു. 'സോമപദ'യെന്ന പിതൃലോകത്തിൽ മാരീചസുതർ പിതൃക്കളായി വസിക്കുന്നു. ദേവകൾ അവരെ പൂജിക്കുന്നു. അഗ്നിഷ്വാത്തർ എന്നു പേരായ അവരെല്ലാവരും ഓജസ്വികളാണ്. അവരുടെ മാനസിയായ കന്യക അഛോദ എന്ന നദിയാണ്. അതിൽനിന്നുണ്ടായതാണ് അഛോദസരസ്സ്. മുമ്പ് അവൾ (അഛോദ) പിതൃക്കളെ ഒരിക്കലും കണ്ടിട്ടില്ല. ശുചിസ്മിതയായ അവൾ മൂർത്തിവിട്ട ആ പിതൃക്കളെ കണ്ടു. അവൾ അവരെ അറിഞ്ഞില്ല! അറിഞ്ഞില്ലല്ലോ എന്നു ദുഃഖിച്ച് ആ വരവർണ്ണിനി ലജ്ജിച്ചു. അന്തരീക്ഷചാരിയായ വസുവിനെക്കണ്ട് അവൾ പിതാവായി അവനെ വരിച്ചു. കീർത്തിമാനായ ആയുവിൻെറ പുത്രനായ ആ അമാവസു അദ്രിക എന്ന അപ്സരസ്സോടുകൂടി വിമാനത്തിൽ ആകാശത്തിൽ

ഇരിക്കുമ്പോളാണ് അദ്ദേഹത്തെ അവൾ തന്റെ താതനായി മനസാ വരിച്ചത്. കാമരൂപിണിയായ അവൾ സ്വന്തം പിതാവിനെ വിട്ട് മറ്റൊരാളെ പിതാവായി പ്രാർത്ഥിക്കുകയാൽ യോഗഭ്രഷ്ടയായി പതിച്ചുപോയി. വിണ്ണിൽനിന്നു പതിക്കുന്ന സമയത്ത് മൂന്നു വിമാനങ്ങൾ അവൾ കണ്ടു. സൂര്യരശ്മിയിൽകൂടി പ്രകാശിച്ചുകാണുന്ന സൂക്ഷ്മമായ അണുക്കളുടെ വലുപ്പത്തിൽ അതിൽ പിതൃക്കളെ അവൾ കണ്ടു. സുസൂക്ഷ്മരായ അവർ അവ്യക്തരായി അഗ്നിയിൽ വാഴുന്ന അഗ്നിപോലെ കാണപ്പെട്ടു. തലകീഴായി കീഴ്പോട്ട് വീഴുന്ന സന്ദർഭത്തിൽ 'എന്നെ രക്ഷിക്കണേ!' എന്ന് അവരോട് അവൾ വിളിച്ചുപറഞ്ഞു. 'ഭയപ്പെടേണ്ട' എന്ന് അവർ വിളിച്ചുപറഞ്ഞ ഉടനെ അവൾ ആകാശത്തുനിന്ന് അവൾ പിന്നെ ദുഃഖപൂർണ്ണമായ വാക്കുകളാൽ പിതൃക്കളെ പ്രസാദിപ്പിച്ചു. തെറ്റുകൊണ്ട് ഐശ്വര്യം നഷ്ടപ്പെട്ട കന്യകയോട് അവർ പറഞ്ഞു: 'അല്ലയോ ശുചിസ്മിതേ സ്വദോഷത്താൽ ഐശ്വര്യം നഷ്ടപ്പെട്ട് നീ വാഴുന്നു. ഏതേതു ദേഹംകൊണ്ടു കർമ്മം ദേവകൾ ചെയ്യുന്നുവോ അതാതു കർമ്മംകൊണ്ടു ദേവകൾ ഫലം നേടുന്നു. ദേവന്മാർക്കു ഫലം ഉടനെ സിദ്ധിക്കും. മാനവന്മാർക്ക് മരിച്ചതിന്നുശേഷമാണ് സിദ്ധിക്കുക. അതുകൊണ്ട് പുത്രീ, നീ മൃത്യുവിന്നുശേഷം തപസ്സിന്റെ ഫലം നേടുന്നതാണ്' എന്നു പിതൃക്കൾ പറഞ്ഞപ്പോൾ അവൾ തന്റെ പിതൃക്കളെ പ്രസന്നരാക്കി. അപ്പോൾ സന്തോഷത്തോടെ, അവളിൽ കൃപയോടെ, ചിന്തിച്ച് അവർ അവളോടു പറഞ്ഞു: 'നീ ഈ വസുരാജാവിന്റെ കന്യകയായി പിറക്കും. മകളായി വരും. മന്നിൽ മനുഷ്യരിൽ ഈ രാജാവ് ജനിക്കുന്ന കാലത്തു നീ അദ്ദേഹത്തിന്റെ കന്യകയായി ഭവിക്കും. പിന്നെ നീ നിന്റെ ദുർല്ലഭമായ സ്ഥാനത്ത് എത്തുകയുംചെയ്യും. അങ്ങനെ ഭൂമിയിൽ പിറക്കുന്ന കാലത്ത് നീ പരാശരന്റെ പുത്രനായി ഒരു പുത്രനെ പ്രസവിക്കും. മഹർഷിയായ അവൻ ഒന്നായിക്കിടക്കുന്ന വേദം നാലായി ഭാഗിക്കും. മഹാഭിഷൻ ശന്തനുവായി പിറക്കും. അവനിൽ പ്രസിദ്ധരായ രണ്ടു മക്കൾ നിനക്കുണ്ടാകും. ധർമ്മിഷ്ഠനായ വിചിത്രവീര്യനും ചിത്രാംഗദനുമായിരിക്കും അവർ. ഈ പുത്രന്മാരെ പ്രസവിച്ച് വീണ്ടും ലോകത്തിലെത്തും. പിതൃവ്യതിക്രമംമൂലം കുത്സിതമായ ജന്മം ലഭിക്കും. ഈ രാജാവിന്ന് അദ്രികയിൽ കന്യകയായി നീ പിറക്കും. ഇരുപത്തെട്ടാമത്തെ ദ്വാപരത്തിൽ മത്സ്യയോനിയിൽ പിറക്കും.' ഇപ്രകാരം പറയപ്പെട്ട അവൾ ദാശപുത്രിയായി സത്യവതി എന്ന പേരിൽ വസുരാജാവിന്റെ ബീജത്തിൽനിന്ന് മത്സ്യയോനിയിൽ പിറന്നു.

വാനിൽ ഭംഗിയേറിയ വൈഭ്രാജലോകങ്ങളുണ്ട്. അവിടെ ബഹിർഷദാഖ്യന്മാരായ പിതൃക്കൾ ദ്യോവിൽ വിശ്രുതരായി വസിക്കുന്നു. അവിടെ ദേവഗന്ധർവ്വയക്ഷരാക്ഷസന്മാരും, നാഗസർപ്പസുവർണ്ണന്മാരുമായ ഓജസ്വികൾ അവരെ ഭജിക്കുന്നു. മഹാനായ, പ്രജാപതിയായ, പുലസ്ത്യന്റെ പുത്രരാണ് അവർ. അവർ മഹാത്മാക്കളും മഹാഭാഗരും തേജസ്വികളായ തപസ്വികളുമാണ്. അവരുടെ മാനസിയായ കന്യക, വിശ്രുതയായ പീവരി, യോഗബലമുള്ളവൾ, യോഗിയുടെ പത്നിയായി പിറക്കും. യുഗധർമ്മം ഭരിക്കുന്ന അവൾ ദ്വാപരയുഗത്തിൽ യോഗിമാതാവായി പിറക്കും. പരാശരകുലോത്പന്നനായ ശുക്രൻ എന്ന തപോനിധി വ്യാസപുത്രനായി ആ യുഗത്തിൽ ഉണ്ടാകും. മഹായോഗിയും ദ്വിജർഷഭനുമാകും. അരണിയിൽ പുകയറ്റ അഗ്നിപോലെ ജനിക്കും. അവൻ മുൻപറഞ്ഞ പീവരി എന്ന പിതൃകന്യകയിൽ ഒരു കന്യകയെയും, യോഗഗുരുക്കളായ നാല് മക്കളെയും ജനിപ്പിക്കും. കൃഷ്ണൻ, ഗൗരൻ, പ്രഭു, ശംഭു, എന്നീ പുത്രന്മാരും, കൃത്വി എന്ന കന്യകയുമാണ് ജനിക്കുക. കൃത്വി ബ്രഹ്മദത്തന്റെ അമ്മയാകും. അണുഹന്റെ ഭാര്യയാകും. ധർമ്മാത്മാവായ ഈ യോഗഗുരു, വ്രതിമാരെ ചമച്ച്, അച്ഛനാകുന്ന വ്യാസൻ ഉപദേശിച്ച ധർമ്മം ഗ്രഹിച്ച്, ആ ബുദ്ധിമാനും, മഹായോഗിയുമായ ശ്രീശുകൻ വീണ്ടും തിരിച്ചുവരവില്ലാത്ത സത്ഗതി പ്രാപിക്കും. ഉദ്വേഗമറ്റതും, ശാശ്വതവുമായ അവ്യയസ്ഥാനമാകുന്ന ബ്രഹ്മത്തെ പ്രാപിക്കും.

പിതൃക്കൾ മൂർത്തിയില്ലാത്തവരും ധർമ്മസ്വരൂപികളുമാണ് മഹർഷേ! അവർ വൃഷ്ണ്യന്ധകകുലത്തിൽ വന്നു പിറക്കും. അവരുടെ കഥയ്ക്ക് ഇതിലാണ് ഉത്ഭവം. പ്രജാപതിയായ വസിഷ്ഠപുത്രരാണ് സുകാലർ എന്ന പിതൃക്കൾ. വാനിൽ ജ്യോതിസ്സുകളായി ഭാസിക്കുന്ന അവരെ, സർവ്വപൂർണ്ണവും കാമവുമായ പദങ്ങളിൽ പ്രകാശിക്കുന്ന അവരെ, ദ്വിജാതികൾ സേവിക്കുന്നു. അവരുടെ മാനസികകന്യകയാണ് 'ഗോവ്' അവൾ വിശ്രുതയാണ്. അവൾ നിന്റെ വംശത്തിൽ ശുകന്റെ ഭാര്യയാകും. 'ഏകശൃംഗ' എന്ന പേരിൽ അവൾ സാദ്ധ്യർക്ക് കീർത്തി വർദ്ധിപ്പിക്കും. മരീചിഗർഭമായ ലോകങ്ങളെ ആശ്രയിച്ച് നില്ക്കുന്നവരും, അംഗിരസ്സിന്റെ മക്കളുമായ സാദ്ധ്യർ മുമ്പെ വളർന്നവരാണ്. ഫലാർത്ഥികളായ ക്ഷത്രിയന്മാർ അവരെ സേവിക്കുന്നു. അവരുടെ മാനസിയായ പുത്രിയാണ് യശോദ. വൃദ്ധശർമ്മയുടെ സ്നുഷയായ അവൾ വിശ്വമഹത്തിന്റെ പത്നിയാണ്. മഹാത്മാവായ ദിലീപരാജർഷിയുടെ അമ്മയാണ് അവൾ. അവന്റെ ആജ്ഞ നന്ദിച്ച് മഹർഷികൾ ഗാഥ പാടി. അന്ന് ആ ദേവയുഗത്തിൽ അശ്വമേധമഹാമഖത്തിൽ മഹാത്മാവായ ശാണ്ഡില്യനിൽനിന്ന് അഗ്നിജന്മം കേട്ട് സത്യവാനായി മഹാത്മാവായിരിക്കുന്ന ദിലീപനാകുന്ന യജമാനനെ സമാഹികന്മാരായ മർത്ത്യരും കാണും. സ്വർഗ്ഗം നേടും.

പ്രജാപതിയായ, കർദ്ദമന്നു സുസ്വധ എന്നവരാണ് പിതൃക്കൾ. അവർ പുലഹോൽപ്പന്നരായ, മഹാന്മാരായ, ദ്വിജർഷഭരാണ്. വിണ്ണിൽ അവർ കാമഗമായ ലോകത്തിൽ ആകാശത്തുകൂടി സഞ്ചരിക്കുന്നു. അവരെ അല്ലയോ താതാ, ഫലാർത്ഥികളായ വൈശ്യർ സേവിക്കുന്നു. അവരുടെ മാനസിയായ കന്യക വിശ്രുതയായ വിരജയാണ്. അവൾ യയാതിയുടെ അമ്മയാണ്. നഹുഷന്റെ ഭാര്യയാണ്. ഇങ്ങനെ ഈ മൂന്നു ഗണത്തെയും ഞാൻ പറഞ്ഞു. ഇനി നാലാമത്തേത് നീ കേൾക്കുക. അവരെ സോമപർ എന്നു പറയുന്നു. കവിയുടെ പുത്രിയായ സ്വധയിൽ പിറന്ന അഗ്നിപുത്രന്മാരായ അവർ ശൂദ്രരാൽ സേവിക്കപ്പെടുന്നു. മാനസാഭിധമായ ലോകത്തിൽ വിണ്ണിൽ അവർ സ്ഥിതിചെയ്യുന്നു. അവരുടെ മാനസയായ പുത്രിയാണ് നർമ്മദ എന്ന ശ്രേഷ്ഠനദി. ദക്ഷിണാപഥത്തിലൂടെ അവൾ ഒഴുകി പ്രാണികളെ പവിത്രമാക്കുന്നു. പുരുകുത്സന്റെ പത്നിയും ത്രസദസ്യുവിന്റെ അമ്മയുമാണ് അവൾ. അവളെ സ്വീകരിച്ചു യുഗംതോറും ധർമ്മനാശത്തിൽ പ്രജാപതിയായ മനു ശ്രാദ്ധങ്ങളെ നടത്തുന്നു. എല്ലാ പിതൃക്കൾക്കുമുള്ള ആദിസർഗ്ഗത്താൽ, സ്വധർമ്മത്താൽ, അദ്ദേഹത്തെ ശ്രാദ്ധദേവൻ എന്നു വിളിക്കുന്നു. വെള്ളിപ്പാത്രത്തിലോ, വെള്ളിചേർത്തുണ്ടാക്കിയ പാത്രത്തിലോ നല്കുന്ന സ്വധ മുൻപെ പിതൃപ്രീതി നല്കുന്നു. സോമന്നു പോഷണംചെയ്ത്, അഗ്നിക്കും വൈവസ്വതനും പോഷണംചെയ്ത്, ഉദഗായനമായ അഗ്നിയിൽ, തീയില്ലെങ്കിൽ ജലത്തിൽ, ഭക്തിയോടെ പിതൃക്കളെ പ്രീതനാക്കുന്നവനെ പിതൃക്കൾ പ്രീതനാക്കുന്നു. പിതൃക്കൾ പുഷ്ടിനല്കുമ്പോൾ പ്രജകൾ വർദ്ധിക്കും. സ്വർഗ്ഗം, ആരോഗ്യം, മാത്രമല്ല, വേറെ എന്തു കാംക്ഷിക്കുന്നുവോ, അതൊക്കെ ദേവകാര്യത്തിലും പിതൃകാര്യത്തിലും മുഖ്യമായും

നേടും. ദേവകൾക്കുംമുമ്പേ ഉള്ളതാണ് പിതൃക്കളെ പോഷിപ്പിക്കൽ. ക്ഷിപ്രപ്രസാദരും അക്രോധരുമായ അവർ ലോകത്തെ പോഷിപ്പിക്കുന്നു. അവർ എന്നും സ്ഥിരപ്രസാദരാണ്. അതുകൊണ്ട് ഹേ ഭാർഗ്ഗവാ, ഭവാൻ അവരെ കൂപ്പുക!

അല്ലയോ വിപ്രർഷേ, ഭവാൻ പിതൃഭക്തനാണ്. വിശേഷിച്ചും നീ എന്നിൽ ഭക്തിയുള്ളവനാണ്. നിനക്കു ഞാൻ നന്മചെയ്യാം. അതു നീ പ്രത്യക്ഷമായി കാണുക. വിജ്ഞാനം തെളിയിക്കുന്ന ദിവ്യമായ ചക്ഷുസ്സ് ഞാൻ നിനക്കു നല്കാം. പ്രമാദംവിട്ട ആ ഗതി ഹേ മാർക്കണ്ഡേയാ, നീ കണ്ടാലും! ദിവ്യമായ ദേവഗതി, ആ പിതൃക്കൾക്കുള്ള ഗതി, നിന്നെപ്പോലുള്ള സിദ്ധർക്കുപോലും മാംസചക്ഷുസ്സാൽ കാണുന്നതല്ല.' എന്നു പറഞ്ഞ് ആ ദേവനാഥന്റെ കൃപയാൽ എനിക്കു വാനോർക്കുപോലും ദുർല്ലഭമായ ജ്ഞാനംകലർന്ന ദൃഷ്ടി നല്കി. യഥേഷ്ടം രണ്ടാമത്തെ അഗ്നിപോലെ പോയി. ഞാൻ കണ്ടത് എന്തെന്ന് ഹേ കുരുശ്രേഷ്ഠാ, ഭവാൻ ധരിച്ചാലും. ആ ദേവന്റെ പ്രസാദത്താൽ മർത്ത്യർക്കു ദുർല്ലഭമായത് എനിക്കു കാണുവാൻ സാധിച്ചു."

**19. പിതൃകല്പം - യോഗഭ്രംശവിവർത്തനം -** മാർക്കണ്ഡേയൻ പറഞ്ഞു: "മുമ്പത്തെ യോഗത്തിൽ ഭരദ്വാജന്മാരായ ദ്വിജാതികൾ ഉണ്ടായി. യോഗധർമ്മംപൂണ്ട അവർ ദുഷ്ടവൃത്തിയാൽ ഭ്രംശിച്ചുപോയി. അപഭ്രംശംപെട്ടവരും യോഗധർമ്മം തെറ്റിയവരുമായ അവർ വലിയ മാനസസരസ്സിന്റെ തീരത്തുചെന്നു സാങ്കേതികപ്പെട്ടവരായി വെള്ളത്തിൽ ഇറങ്ങി. ആ കാര്യംതന്നെ നിനച്ചു യോഗം ലഭിക്കാതെ കാലധർമ്മം പ്രാപിച്ചു. **യോഗഭ്രഷ്ടരായ അവർ വളരെക്കാലം ദേവന്മാരിൽ വാണ് പിന്നെ കൗശികരായി, കുരുക്ഷേത്രത്തിൽ രാജാക്കന്മാരായി, ജനിച്ചു.** പിതൃധർമ്മത്തിന്നു ഹിംസാവിഹാരം ചെയ്യുന്നവർ ഭ്രഷ്ടരായി പിന്നെയും നീചജാതിയിൽ വന്നു പിറക്കും. കഴിഞ്ഞ ജന്മങ്ങളിൽ ചെയ്ത പിതൃപ്രസാദംമൂലം അവർക്ക് അതാതു നീചകുലത്തിൽ ജനിച്ചാലും പൂർവ്വജന്മസ്മരണ ലഭിക്കും. നിത്യവും സമാഹിതരായ അവർ ധർമ്മചാരികളായി ഭവിക്കും. പിന്നെ വീണ്ടും സ്വധർമ്മംകൊണ്ട് ബ്രാഹ്മണത്വം നേടും. മുജ്ജന്മത്തിൽ ചെയ്തുവെച്ച യോഗം പിന്നെയും വന്നുകൂടും. വീണ്ടും അവർ സിദ്ധന്മാരായി ശാശ്വതമായ സ്ഥാനത്തെ പ്രാപിക്കും. ഇപ്രകാരം ധർമ്മബുദ്ധി വീണ്ടും ഭവാനു ലഭിക്കും. യോഗധർമ്മത്തിൽ നിരതമായ ബുദ്ധിയും ഭവാൻ നേടും. യോഗം നിത്യവും ദുർല്ലഭമാണ്. അല്പജ്ഞന്മാർക്ക് ഒരിക്കലും അതു ലഭിക്കയില്ല. ലഭിച്ചാൽ അത് അവർ കെടുത്തിക്കളയും. കടുത്ത വ്യസനം മൂലം അതു നശിപ്പിക്കും. അധർമ്മത്തിൽപ്പെട്ട് അല്പജ്ഞന്മാർ ഗുരുജനങ്ങളെപ്പോലും പീഡിപ്പിക്കും. അയാച്യയാചനം ഒരിക്കലും ശരണാഗതന്മാരായ രക്ഷകന്മാർ ചെയ്യുന്നതല്ല. പാവപ്പെട്ടവരെ അവർ നിന്ദിക്കുകയില്ല. ധനലബ്ധിയിൽ മദിക്കുകയില്ല. ആഹാരവിഹാരാദികൾവിട്ട് സ്വധർമ്മകൃതവൃത്തികളായി ധ്യാനാദ്ധ്യയനസമ്പന്നരായി മോഷണത്താലോ മറ്റോ നഷ്ടപ്പെട്ട വസ്തുക്കളെപ്പറ്റി ചിന്തിച്ചു ദുഃഖിക്കാത്തവരായി, ഉപഭോഗത്തെ കൊതിക്കാത്തവരായി, മധുമാംസങ്ങൾ ഉപേക്ഷിച്ചവരായി, നിത്യവും കാമാസക്തി ഉപേക്ഷിച്ച്, വിപ്രസേവയുള്ളവരായി, അനാര്യകഥ ചെയ്യാത്തവരായി, മടിപെട്ടുഴലാത്തവരായി, അത്യന്താഭിമാനമില്ലാത്തവരായി. അനാവശ്യകാര്യം കൂട്ടംകൂടി സംസാരിക്കുന്നതിൽ താൽപര്യമില്ലാത്തവരായി വർത്തിക്കുന്ന മനുഷ്യർ യോഗത്തെ പ്രാപിക്കുന്നതാണ്. അങ്ങനെയുള്ള യോഗം മന്നിൽ വളരെ വളരെ ദുർല്ലഭമാണ്. പ്രശാന്തന്മാരും ജിതക്രോധന്മാരും മാനാഹങ്കാരങ്ങൾ വിട്ടവരും നന്മയുടെ ഇരിപ്പിടമായിട്ടുള്ളവരുമായവർ ആരോ അവരാണ് ദൃഢവ്രതന്മാർ! ഇപ്രകാരമുള്ള ബ്രാഹ്മണരായിത്തീർന്നവർ അപ്പോൾ തങ്ങൾക്കു വന്നുചേർന്ന പ്രമാദത്താലുണ്ടായ ദോഷത്തെ ഓർക്കും. ധ്യാനാദ്ധ്യയനയുക്തന്മാരും ശാന്തമാർഗ്ഗത്തിൽ നില്ക്കുന്നവരുമായവർക്ക് യോഗധർമ്മത്തിലും മേലെ മറ്റു ധർമ്മമൊന്നുമില്ല ധാർമ്മികാ! എല്ലാ ധർമ്മത്തിലും ശ്രേഷ്ഠമായത് അല്ലയോ ഭാർഗ്ഗവാ, നീ ചെയ്താലും. കാലത്തിന്റെ പരിണാമംകൊണ്ട് ലഘുവായ ആഹാരം കഴിച്ച് ജിതേന്ദ്രിയനായി അതിൽത്തന്നെ താൽപര്യത്തോടെ പ്രിയതനായി ശ്രദ്ധിയായ ഭവാൻ യോഗധർമ്മാഢ്യനാകട്ടെ!' എന്നു പറഞ്ഞ് ഭഗവാൻ സനൽക്കുമാരൻ അവിടെത്തന്നെ മറഞ്ഞു. പതിനെട്ടുവർഷം എനിക്ക് ഒരൊറ്റപ്പകൽപോലെ മാത്രമേ തോന്നിയുള്ളു. ആ ദേവന്റെ പ്രസാദംമൂലം പതിനെട്ടു വർഷം അദ്ദേഹത്തെ ഉപാസിച്ചിട്ടും എനിക്ക് ഒട്ടും വാട്ടം തട്ടിയില്ല. വിശപ്പും ദാഹവും ഞാനറിഞ്ഞില്ല അനഘാശയാ! പിന്നീട് ശിഷ്യർ പറഞ്ഞാണ് ഞാൻ കാലത്തെക്കുറിച്ച് അറിഞ്ഞത്."

**20. പിതൃകല്പം -** മാർക്കണ്ഡേയൻ പറഞ്ഞു: "സനൽക്കുമാരൻ മറഞ്ഞുപോയതിന്നുശേഷം ആ പ്രഭുവിന്റെ അനുഗ്രഹത്താൽ ഞാൻ വിജ്ഞാനത്തോടുകൂടിയ ദിവ്യചക്ഷുസ്സുള്ളവനായിത്തീർന്നു. തന്മൂലം ഞാൻ ആ കൗശികാത്മജന്മാരായ വിപ്രന്മാരെ കണ്ടു. അല്ലയോ ഗംഗാപുത്രാ, കുരുക്ഷേത്രത്തിൽ ആ വിഭു പറഞ്ഞവരായ യോഗ്യരെ ഞാൻ കണ്ടു. ദ്വിജനാണ് ഏഴാംജന്മത്തിൽ അവരിൽ പിതൃവർത്തി എന്ന രാജാവായ ബ്രഹ്മദത്തമായത്. ശീലംകൊണ്ടും കർമ്മംകൊണ്ടും പേരുകൊണ്ടും പ്രസിദ്ധികൊണ്ടും അവൻ വിശ്രുതനായിരുന്നു. ശുകന്റെ കന്യകയായ കൃത്വി ആ നരനാഥനെ പ്രസവിച്ചു. അണുഹൻ എന്ന രാജാവിൽനിന്ന് അവൾക്കുണ്ടായ ആ പുത്രനെ കാമ്പില്യാ എന്ന ഉത്തമമായ നഗരത്തിൽവെച്ച് പ്രസവിച്ചു."

ഭീഷ്മൻ പറഞ്ഞു: "മഹാഭാഗനും മുനീന്ദ്രനുമായ മാർക്കണ്ഡേയൻ പറഞ്ഞമാതിരി അവന്റെ വംശത്തെപ്പറ്റി ഞാൻ പറയാം രാജാവേ, കേൾക്കുക."

യുധിഷ്ഠിരൻ പറഞ്ഞു: "ആരുടെ പുത്രനാണ് അണുഹൻ? ഏതു കാലത്താണ് അവൻ ജീവിച്ചിരുന്നത്? അതിൽ പ്രസിദ്ധനായ ധർമ്മിഷ്ഠൻ, ബ്രഹ്മദത്തൻ എന്ന രാജാവ് എന്തു വീര്യത്തോടുകൂടിയവനാണ്? ഏഴാമത്തേവനായ അവൻ എങ്ങനെയാണ് രാജാവായത്?

അല്പവീര്യനായ ഒരുത്തന്ന് ലോകപൂജിതനായ ഭഗവാൻ ശുകൻ, യോഗീന്ദ്രൻ, കീർത്തിമതിയായ കൃത്വി എന്ന കന്യകയെ കൊടുക്കാൻ അവകാശമില്ലല്ലോ? മഹാദ്യുതേ, അതു വിസ്തരിച്ച് കേൾക്കുവാൻ എനിക്കാഗ്രഹമുണ്ട്. ബ്രഹ്മദത്തന്റെ ചരിത്രം ഭവാൻ പറയണേ! സംസാരത്തിൽ ദ്വിജാതികൾ ഏതുവിധമായിരുന്നു? മാർക്കണ്ഡേയൻ പറഞ്ഞമാതിരി എല്ലാം പറഞ്ഞുതരണേ!"

ഭീഷ്മൻ പറഞ്ഞു: "പ്രതീപനെന്ന രാജർഷിയായ എന്റെ മുത്തച്ഛന് സമകാലികനായിരുന്നു ആ രാജാവെന്നു കേട്ടിട്ടുണ്ട്. മഹാഭാഗനായ ബ്രഹ്മദത്തൻ, യോഗരാജർഷിസത്തമൻ, എല്ലാ ജീവികളുടെയും ശബ്ദത്തിന്റെ അർത്ഥം അറിയുന്നവനും സർവ്വഭൂതങ്ങൾക്കും ഹിതം ചെയ്യുന്നവനുമായിരുന്നു. അവന്റെ സുഹൃത്തായിരുന്നു ഗാലവൻ. അവൻ പ്രസിദ്ധനായ യോഗചാര്യനായിരുന്നു. തപസ്സുകൊണ്ട് ഒരു ശിക്ഷാക്രമം ഉണ്ടാക്കിയവനും ആ ക്രമത്തെ നടപ്പിലാക്കിയവനുമാണ് ആ മഹാൻ. കുണ്ഡരീകൻ എന്ന യോഗി മഹാത്മാവായ അവന്റെ മന്ത്രിയുമായിരുന്നു. അവർ പരസ്പരം സുഹൃത്തുക്കളായി എല്ലാ ജന്മങ്ങളിലും

തുടർന്നവരാണ്. ഏഴു ജന്മത്തിലും അവർ ഓജസ്വികളായ ഏഴുപേരായി എന്ന് മാർക്കണ്ഡേയമുനി പറഞ്ഞിട്ടുണ്ട്. അദ്ദേഹം പറഞ്ഞവിധം അവൻെറ വംശത്തെപ്പറ്റി പറയാം; ബ്രഹ്മദത്തനെന്ന പൗരവൻെറ കഥ പറയാം.

ബൃഹൽക്ഷത്രൻെറ പുത്രനായി ധാർമ്മികനായ സുഹോത്രനുണ്ടായി. അവന് ഹസ്തിയെന്നു പേരുള്ള ഒരു പുത്രനുണ്ടായി. അവൻ പണ്ടു നിർമ്മിച്ച ഉത്തമനഗരമാണ് ഹസ്തിനാപുരം. ആ ഹസ്തിരാജാവിന്ന് പുത്രന്മാരായി മൂന്നു മക്കളുണ്ടായി. അവർ അതിധാർമ്മികരായിരുന്ന അജമീഢൻ, ദ്വിമീഢൻ, പുരുമീഢൻ ഇവരായിരുന്നു. അജമീഢന്ന് ബൃഹദിഷു എന്ന പുത്രൻ ധൂമനി എന്നവളിലുണ്ടായി. പ്രഭോ, ബൃഹദിഷുവിൻെറ പുത്രനായി ബൃഹദ്ധനുസ്സുണ്ടായി. ബഹുധാർമ്മികനായ ബൃഹദ്ധനുസ്സിന്ന് ബൃഹദ്ധർമ്മാവുണ്ടായി. അവൻെറ പുത്രനായി സത്യജിത്തുണ്ടായി. അവൻെറ പുത്രനായി വിശ്വജിത്തുണ്ടായി. വിശ്വജിത്തിൻെറ പുത്രനായി രാജാവായ സേനജിത്തുണ്ടായി. സേനജിത്തിന്ന് പ്രസിദ്ധരായ നാലു മക്കളുണ്ടായി. രുചിരൻ, ശ്വേതകേതു, മഹിമ്നാരൻ, വത്സൻ എന്നിവരായിരുന്നു ആ അവന്തിരാജാവിൻെറ പുത്രന്മാർ.

രുചിരൻെറ പുത്രൻ പ്രസിദ്ധനായ പൃഥുസേനൻ. പൃഥുസേനൻെറ പുത്രനായി പാരൻ ഉണ്ടായി. പാരന്ന് പുത്രനായി നീപൻ ഉണ്ടായി. നീപന്ന് വലിയ ഓജസ്വികളായ നൂറു പുത്രന്മാരുണ്ടായി അവർ മഹാരഥന്മാരും ബാഹുവീര്യമുള്ളവരും ശൂരന്മാരുമായിരുന്നു. അവരെല്ലാം നീപന്മാർ എന്നു പ്രസിദ്ധികേട്ട രാജാക്കളായിരുന്നു. ആ നീപവംശജന്മാർക്ക് വംശദനായി കീർത്തിവർദ്ധനനായി സമരൻ രാജാവായി. കാമ്പില്യത്തിൽ വാഴുന്ന അവർക്ക് സമരപ്രിയനായി സമരൻ എന്ന രാജാവുണ്ടായി. സമരന്ന് മൂന്നു പുത്രന്മാരുണ്ടായി. പരൻ, പാരൻ, സദശ്വൻ എന്നിവരായിരുന്നു അവർ. അവരെല്ലാം മഹാധാർമ്മികരായിരുന്നു. പരൻെറ പുത്രനായിരുന്നു പൃഥു. പൃഥുവിൻെറ പുത്രനായി സുകൃതനുണ്ടായി. സുകൃതമായ കർമ്മംകൊണ്ട് ആ പേരിൽ അവൻ പ്രസിദ്ധനായി. അവൻെറ പുത്രനായി സർവ്വഗുണസമ്പന്നനായി വിഭ്രാജൻ എന്നവൻ ഉണ്ടായി. വിഭ്രാജൻെറ പുത്രനാണ് 'അണുഹൻ' എന്ന രാജാവ്. ശുകൻെറ മകളായ കൃത്വിയുടെ ഭർത്താവാണ് കീർത്തിമാനായ അവൻ. ശുകൻെറ ജാമാതാവായ ആ അണുഹൻ എന്ന രാജർഷിക്ക് പുത്രനായി ഉണ്ടായവനാണ് ബ്രഹ്മദത്തൻ എന്ന പ്രഭു. യോഗാത്മാവായ അവന്ന് പുത്രനായി പരമവിക്രമിയായ വിഷ്വക്സേനനുണ്ടായി. വിഭ്രാജൻെറ കർമ്മശക്തിമൂലം ബ്രഹ്മദത്തൻെറ പുത്രനായി പിറന്നവനാണവൻ.പിന്നെയുണ്ടായ പുത്രനാണ് പ്രസിദ്ധനായ സർവ്വസേനൻ. പൂജനീയ എന്ന പെൺപക്ഷി ബ്രഹ്മദത്തൻെറ ഗൃഹത്തിൽവെച്ച് ആ സർവ്വസേനൻെറ രണ്ടു കണ്ണും കുത്തിപ്പൊട്ടിച്ചുകളഞ്ഞു. ബ്രഹ്മദത്തൻെറ ഗൃഹത്തിൽ വളരെക്കാലം വാണവളായ ആ പെൺപക്ഷി അങ്ങനെ ഒരു കടുപ്പം ചെയ്തുകളഞ്ഞു രാജാവേ! പിന്നെ ആ ബ്രഹ്മദത്തന്നുണ്ടായ പുത്രനാണ് വിഷ്വക്സേനൻ. അവൻ മഹാബലപരാക്രമനായിരുന്നു. വിഷ്വക്സേനൻെറ പുത്രൻ ദണ്ഡസേനൻ എന്ന രാജാവായിരുന്നു. അവൻെറ പുത്രൻ ഭല്ലാടനായിരുന്നു. അവനെയാണ് പണ്ട് രാധേയനായ കർണ്ണൻ വധിച്ചത്. ദണ്ഡസേനൻെറ പുത്രനായ ഭല്ലാടൻ വീരനും മഹാത്മാവും വംശവർദ്ധനനുമായി. ഭല്ലാടപുത്രൻ ദുർബ്ബുദ്ധിയായി ഭവിച്ചു, യുധിഷ്ഠിരാ! നീപന്മാർക്ക് ആ രാജാവ് അന്തകൃത്തായി ഭവിച്ചു രാജാവേ! ഉഗ്രായുധനായ അവൻ കാരണമായി നീപവംശം മുഴുവൻ നശിപ്പിക്കപ്പെട്ടു. മദോത്സിക്തനായ ഉഗ്രായുധൻ യുദ്ധത്തിൽ എൻെറ കൈകൊണ്ടും മൃതനായി. അവൻ വലിയ അഹങ്കാരിയും അഹങ്കാരത്തിൽ വലിയ തൽപരനും എപ്പോഴും അന്യായംതന്നെ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നവനുമായിരുന്നു."

യുധിഷ്ഠിരൻ പറഞ്ഞു: "ഉഗ്രായുധൻ ആരുടെ പുത്രനാണ്? ഏതു വംശത്തിലാണ് അവൻ പിറന്നത്? അവനെ ഭവാൻ എന്തു കാരണത്താലാണു വധിച്ചത്? അതു പറയണേ!"

ഭീഷ്മൻ പറഞ്ഞു: "അജമീഢൻെറ പുത്രനായി വിദ്വാനായ യവീനരൻ ഉണ്ടായി. അവന്ന് ധീരനായ പുത്രൻ സത്യധൃതി എന്നവൻ ഉണ്ടായി. സത്യധൃതിയുടെ പുത്രൻ പ്രതാപിയായ ദൃഢനേമി. ദൃഢനേമിയുടെ പുത്രനായി സുധർമ്മാവ് എന്ന രാജാവുണ്ടായി. സുധർമ്മാവിൻെറ പുത്രനായി പ്രജേശ്വരനായ സാർവ്വഭൗമനുണ്ടായി. സാർവ്വഭൗമൻ എന്നവൻ ഏകച്ഛത്രാധിപതിയായി. അവൻെറ വലിയ വംശത്തിൽ മഹാൻ എന്ന പൗരവനന്ദനനുണ്ടായി. അവന് രുക്മരഥനുണ്ടായി. രുക്മരഥന്ന് സുപാർശ്വൻ എന്ന പുത്രനുണ്ടായി. സുപാർശ്വൻ രാജാവായി. സുപാർശ്വന്ന് സുമതി എന്ന പുത്രനുണ്ടായി. അവൻ ധാർമ്മികനായ രാജാവായിരുന്നു. സുമതിക്ക് വീര്യശാലിയും ധർമ്മാത്മാവുമായ സന്നതി ഉണ്ടായി. സന്നതിയുടെ പുത്രനായി കൃതൻ എന്നു പേരായ മഹാബലനായ ഒരു രാജാവുണ്ടായി. ഹിരണ്യനാഭനെന്നു പേരായ യോഗ്യനായ കൗശലൻെറ ശിഷ്യനായിരുന്നു അവൻ. അവൻ ഇരുപത്തിനാലു പ്രാച്യസാമസംഖ്യ തീർന്നവനാണ്. പ്രാച്യസാമാക്കളെന്നും കാർത്തിസാമാക്കളെന്നും സാമഗർ എന്നും അവർ കീർത്തിനേടി. കൃതന്ന് പുത്രനായി ഉഗ്രായുധൻ ഉണ്ടായി. അവൻ വീരനായ പൗരവവംശനന്ദനനായി. പൃഷതൻെറ പിതാമഹനായ നീപനെ പോരിൽ ഏറ്റവനാണ് അവൻ. അവൻ തേജസ്വിയും പാഞ്ചാലാധിപനുമായ നീപനെ വധിച്ചു. പിന്നെ ഉഗ്രായുധൻെറ പുത്രൻ ക്ഷേമ്യനെന്ന കീർത്തികേട്ടവൻ. അവൻെറ പുത്രനാണ് സുവീരൻ. സുവീരൻെറ പുത്രനാണ് നൃപഞ്ജയൻ. നൃപഞ്ജയന്ന് പുത്രനായി ബഹുരഥനുണ്ടായി. ഇങ്ങനെ പൗരവമാരുടെ പരമ്പര.

ഉഗ്രായുധൻ മഹാദുഷ്ടനായി വളർന്നു. വലിയ ഒരു സൈന്യം അവൻെറ കൈവശമുണ്ടായിരുന്നു. മഹാശക്തനുമായിരുന്നു അവൻ! നീപപ്രദ്ധ്വംസകൻ എന്നു കീർത്തിനേടിയവനുമായിരുന്നു. ആ മദോദ്ധതൻ നീപരേയും മറ്റു രാജാക്കന്മാരേയും വധിച്ചു.

എൻെറ അച്ഛനായ ശന്തനുരാജാവ് മരിച്ച അന്ന് അവൻ നമ്മുടെ അരികിലേക്ക് കുത്സിതവും പാപപൂർണ്ണവുമായ ഒരു വർത്തമാനം പറഞ്ഞയച്ചു. അച്ഛൻെറ മരണം മൂലം ദുഃഖിച്ച് ഞാൻ വെറും നിലത്തു കിടക്കുകയായിരുന്നു. ചുറ്റും മന്ത്രിമാർ ഇരിപ്പുണ്ട്. ഈ സമയത്ത് ഉഗ്രായുധൻ പറഞ്ഞയച്ച ഒരു ദൂതൻ വന്നു. അവൻ എൻെറ അടുത്തു വന്ന് ഇപ്രകാരം പറഞ്ഞു രാജാവേ! 'നിൻെറ അമ്മയുണ്ടല്ലൊ "ഗന്ധകാളി" എന്ന പേരുകേട്ടവൾ! ഭീഷ്മാ, നീ അവളെ, ആ സ്ത്രീരത്നത്തിനെ, എനിക്കു തരണം. ഞാൻ അവളെ എൻെറ ഭാര്യയാക്കട്ടെ കുരുശ്രേഷ്ഠാ! നീ അതിന്ന് മടിക്കരുത്. അങ്ങനെ നീ ചെയ്താൽ നിനക്ക് എന്തുവേണമെങ്കിലും ഞാൻ തരാം. പുഷ്ടമായ രാജ്യം വേണോ, ധാരാളം ധനം വേണോ, എന്തുവേണമെങ്കിലും തരാം. ഞാൻ രത്നഭാക്കാണ് എന്ന് നീ അറിയണം. ഈ ഭൂമിയിൽ ഉള്ള നല്ല വസ്തുക്കളൊക്കെ ഞാൻ അനുഭവിക്കുന്നവനാണ്! പിന്നെ ഒരു കാര്യം പറഞ്ഞേക്കാം. പോരിൽ എൻെറ സൈന്യങ്ങൾ പുറപ്പെടുന്നുണ്ടെന്നു കേട്ടാൽ മതി പിന്നെ ശത്രുസൈന്യങ്ങളൊക്കെ ഓടിക്കളയും! കണ്ടാൽ പിന്നെ പറയുകയേ വേണ്ടാ. നിൻെറ രാജ്യത്തിന്നും വംശത്തിന്നും ജീവന്നും

നീ നന്മ നിനയ്ക്കുന്നുണ്ടെങ്കിൽ നീ ഞാൻ പറഞ്ഞത് കേൾക്കുകയാണു നല്ലത്. നീ നിന്റെ അമ്മയെ എനിക്കു തന്നില്ലെങ്കിൽ പിന്നെ നിന്റെ തടി കിട്ടുകയില്ലെന്ന് നീ ധരിച്ചോളൂ!' താഴെ നിലത്തു കുശശയ്യയിൽ ഇരിക്കുന്ന ഞാൻ ദൂതൻ മുഖാന്തിരം അവന്റെ വാക്ക് കേട്ടതോടുകൂടി, ആ ദുർബ്ബുദ്ധിയുടെ ആഗ്രഹം അറിഞ്ഞതോടുകൂടി, ഉടനെ ഞാൻ പടനായകന്മാരോട് പടകൂട്ടുവാൻ കല്പനകൊടുത്തു. എന്നെ ആശ്രയിക്കുന്ന ബാലനായ വിചിത്രവീര്യനെ കണ്ടപ്പോൾ എന്റെ മനസ്സിൽ ഒന്നുകൂടി ക്രോധം കത്തി ജ്ജ്വലിച്ചു. യുദ്ധത്തിന്നുതന്നെ ഉറച്ചു മന്ത്രകോവിദന്മാരായ സചിവന്മാർ എന്നെ തടുത്തു. വേദജ്ഞന്മാരും, ഋത്വിക്കുകളും, കാര്യം കാണുന്ന സുഹൃജ്ജനങ്ങളും, സിദ്ധന്മാരും, ശാസ്ത്രവിജ്ഞന്മാരും ചേർന്ന് ഈ സന്ദർഭത്തിൽ യുദ്ധം കൂടാതിരിക്കുവാൻ തക്കതായ കാരണം എന്നോടു പറഞ്ഞു.

മന്ത്രികൾ പറഞ്ഞു: "ഈ പാപി നീചകർമ്മങ്ങളിൽ ഏർപ്പെട്ടവനാണ്, യുദ്ധസന്നദ്ധമായ സൈന്യങ്ങളോടുകൂടിയവനുമാണ്. ഭവാനാണെങ്കിൽ പുലയുള്ളവനുമാണ്. പ്രഭോ, ഈ സന്ദർഭത്തിൽ യുദ്ധം ചെയ്യുന്നതു വിധിക്കു ചേർന്നതല്ലതാനും. ഞങ്ങൾ ഒരു കാര്യം ചെയ്യാം. സാമം, ദാനം, ഭേദം എന്നീ മാർഗ്ഗങ്ങളെ പ്രയോഗിച്ചുനോക്കാം. പുല വീടിയതിനുശേഷം ദേഹാർച്ചനചെയ്ത് ഉടനെ വിപ്രസ്വസ്ത്യയനം വാങ്ങി, അഗ്നിയിൽ ഹോമിച്ച്, ദ്വിജന്മാരെ പൂജിച്ച്, ബ്രാഹ്മണാനുജ്ഞയൊക്കെ വാങ്ങി ജയത്തിന്ന് പുറപ്പെടാം. അല്ലാതെ പുലകുളിയുള്ള സമയത്ത്, വ്രതംതെറ്റിച്ച് യുദ്ധത്തിന്നുപോകുന്നത് ശരിയല്ല, അസ്ത്രം തൊടാൻ പാടില്ല. യുദ്ധത്തിന്നിറങ്ങരുത്. ഇങ്ങനെയാണല്ലോ വൃദ്ധന്മാർ പറയുന്നത്. അത് നാം അനുഷ്ഠിക്കണമല്ലോ. ആദ്യം സാമദാനങ്ങൾ പ്രയോഗിക്കുക, പിന്നെ ഭേദം പ്രയോഗിക്കുക. അവസാനം ശക്രൻ ശംബരനെ കൊന്നമാതിരി അവനെ കൊല്ലുക!"

വിശേഷിച്ചും പ്രാജ്ഞരായ വൃദ്ധന്മാർ കാലേതന്നെ പറഞ്ഞ ചൊല്ല് കേൾക്കേണ്ടതാണെന്നുവെച്ച് ഞാൻ തല്ക്കാലം അടങ്ങി. ശാസ്ത്രകോവിദരായ അവർ പല മുറകളും പ്രയോഗിച്ചു. ആ കാലത്തു മുഖ്യമായ കർമ്മവും തുടർന്നു. ആദ്യമേതന്നെ പ്രാജ്ഞന്മാർ അവന്റെ സമീപത്തുചെന്ന് പല നല്ല വാക്കുകളും പറഞ്ഞുനോക്കി. സാമങ്ങളെക്കൊണ്ട് അവനെ പ്രസാദിപ്പിക്കുവാൻ നോക്കി. ഫലമുണ്ടായില്ല. ആ രാജാവ് ഒന്നുകൊണ്ടും തുഷ്ടനായില്ല. അധർമ്മിയായ അവന്റെ സൈന്യങ്ങൾ അവന്റെ മര്യാദകേട് ബോദ്ധ്യപ്പെട്ടപ്പോൾ അവനെ വിട്ടൊഴിച്ചുപോയി. പരദാരാഭിലാഷം നന്നല്ലെന്നും അതു നാശത്തിനാണെന്നും പറഞ്ഞ് സൈന്യങ്ങൾ അവനെ സഹായിച്ചില്ല, അവന്റെ ഉത്തമസൈന്യങ്ങൾ പിരിഞ്ഞുപോയതൊന്നും ഞാൻ അറിഞ്ഞില്ല. സ്വകർമ്മഹതനെ, മുമ്പേതന്നെ സജ്ജനനിന്ദ്യനെ, കൊല്ലുവാൻതന്നെ ഞാൻ തീരുമാനിച്ചു. യഥാവിധി പുല വീടിയ ഉടനെ, വില്ലും അമ്പും കൈയിലെടുത്ത് തേരുമായി ഞാൻ പുരിവിട്ടു. വിപ്രർ പറയുന്ന സ്വസ്ത്യയനമേറ്റ് വൈരിയെ ഞാൻ ചെന്ന് ഏറ്റു. അവന്റെ ബലത്തെ ഞാൻ അസ്ത്രബലംകൊണ്ട് എതിർത്തു. രണ്ടും ഒത്ത് തമ്മിൽ എതിർത്തു. മൂന്നുദിവസം ദേവാസുരന്മാരെപ്പോലെ യുദ്ധം നടന്നു. അവൻ എന്റെ അസ്ത്രപ്രതാപത്താൽ പോർക്കളത്തിൽ വെന്തെരിഞ്ഞുപോയി. ആ ശൂരൻ അങ്ങനെ നേരിട്ട് പടവെട്ടി ജീവൻവെടിഞ്ഞ് ഭൂമിയിൽ പതിച്ചു.

ഈ സന്ദർഭത്തിൽ ഉണ്ണീ! കാമ്പില്യത്തിൽ പൃഷതൻ വന്നു. ഉഗ്രായുധരാജാവ് മരിച്ചപ്പോൾ സ്വന്തം പിതൃരാജ്യമായ അഹിച്ഛത്രം മഹാദ്യുതിയായ ദ്രുപദന്റെ പിതാവ് എന്റെ അനുമതിയോടെ നേടി. രാജാവേ, പിന്നെ ദ്രുപദനെ അർജ്ജുനൻ പോരിൽ തന്റെ ശക്തികൊണ്ടു തോല്പിച്ചു. കാമ്പില്യത്തോടുകൂടി അഹിച്ഛത്രം അർജ്ജുനൻ ദ്രോണന്നു നല്കി. ആ സംഭവം അങ്ങയ്ക്ക് അറിവുള്ളതാണല്ലോ. ജയിപ്രവരനായ ദ്രോണൻ രണ്ടും ഏറ്റുവാങ്ങിച്ചു. കാമ്പില്യം ദ്രോണന്നു കൊടുത്തതും അങ്ങയ്ക്ക് അറിവുള്ളതാണല്ലോ.

ഇങ്ങനെ ദ്രുപദന്റെയും ബ്രഹ്മദത്തന്റെയും വംശം പറഞ്ഞു. നീപന്റെയും ഉഗ്രായുധന്റെയും വംശത്തെപ്പറ്റിയും ഞാൻ പറഞ്ഞു."

യുധിഷ്ഠിരൻ പറഞ്ഞു: " ആ ബ്രഹ്മദത്തന്റെ മൂത്ത മകനെ എന്തിനാണ് പൂജനീയ എന്ന പെൺപക്ഷി അന്ധനാക്കിയത്? നദീപുത്രാ, പറഞ്ഞാലും. വളരെനാളായി അവന്റെ ഗൃഹത്തിൽ പാർത്തിരുന്ന അവൾ മഹാത്മാവായ ആ നരേന്ദ്രനിൽ എന്തിനാണ് അപ്രിയം ചെയ്തത്? അവനോട് ആ പക്ഷി എന്തു സഖ്യമാണ് ചെയ്തത്? ഇതെല്ലാം ശരിയായി പറഞ്ഞ് എന്റെ സംശയം തീർത്തുതരണേ!"

ഭീഷ്മൻ പറഞ്ഞു: "മഹാരാജാവേ, എല്ലാം ഞാൻ പറഞ്ഞുതരാം. ബ്രഹ്മദത്തന്റെ ഗൃഹത്തിൽ മുമ്പു നടന്ന മാതിരി എല്ലാം പറയാം. അതു ഭവാൻ ഗ്രഹിച്ചാലും യുധിഷ്ഠിരാ! ബ്രഹ്മദത്തന്നു സഖിയായി ഒരു ശകുന്തിക (പെൺപക്ഷി) ഉണ്ടായിരുന്നു. അവൾ ചുവന്ന തലയുള്ളവളും, വയറും പൃഷ്ഠവും കറുത്തവളുമായിരുന്നു. ബ്രഹ്മദത്തനോടു വളരെ ഇഷ്ടപ്പെട്ടവളും സഖിയുമായിരുന്നു അവൾ. അവളുടെ നല്ല കൂട് അയാളുടെ വസതിയിൽത്തന്നെയായിരുന്നു. പതിവായി പകൽ രാജാവിന്റെ ഗൃഹം വിട്ട് അവൾ പോകും. അവൾ കടലിലും, തടത്തിലും, പൊയ്കയിലും, പല്വലത്തിലുമൊക്കെ സഞ്ചരിക്കും. നദി, പർവ്വതം, കുഞ്ജം, വനം, പൂവനം, പൂക്കൾ വികസിച്ച തടാകങ്ങൾ, കൽഹാരപ്പൂക്കൾ വിരിഞ്ഞ പല്വലങ്ങൾ, ആമ്പൽപ്പൊയ്കകൾ, അല്ലി മണമുള്ള വെള്ളമുള്ള സ്ഥലങ്ങൾ, ഹംസസാരസകാരണ്ഡകങ്ങളുടെ ശബ്ദമുള്ള പൊയ്കകൾ ഈ ദിക്കുകളൊക്കെ ചുറ്റിപ്പറന്ന് രാത്രിയാകുമ്പോൾ അവൾ കാമ്പില്യത്തിലെത്തും. ധീമാനായ ബ്രഹ്മദത്തരാജാവിന്റെ ഗൃഹത്തിൽ ചെന്നെത്തി താൻ അന്നന്നുകണ്ട കാഴ്ചകളും സംഭവങ്ങളുമൊക്കെപ്പറയുക പതിവായിരുന്നു. ആശ്ചര്യകരമായി കണ്ടതും കേട്ടതുമായ വൃത്താന്തങ്ങൾ പറയുക പതിവായിരുന്നു. പല ദിക്കുകളിലും പോയി ദിവസേന നൂതനമായ പലതും പറയുക പതിവായി.

ഒരുദിവസം ആ ബ്രഹ്മദത്തരാജാവിന്ന് അല്ലയോ കൗരവാ, സർവ്വസേനൻ എന്നു പേരായി. ഒരു പുത്രൻ ജനിച്ചു. ആ പൂജനീയയും കൂട്ടിൽ മുട്ടയിട്ടു ആ മുട്ടയും യഥാകാലം പൊട്ടിവിരിഞ്ഞു. മുട്ട പൊട്ടിവിരിഞ്ഞപ്പോൾ കൈയും കാലും കൊക്കുമുള്ള ഒരു മാംസപിണ്ഡമായി കാണപ്പെട്ടു. പിന്നെ കണ്ണുമുണ്ടായിവന്നു. ചെറുതായി ചിറകും മുളച്ചുയർന്നു. ആ പൂജനീയ രാജാവിന്റെ പുത്രനിലും തന്റെ പുത്രനിലും തുല്യമായ സ്നേഹത്തോടെ കഴിഞ്ഞു. നാൾതോറും തുല്യമായ സ്നേഹത്തോടെ പ്രീതിയോടെ കൊക്കിൽ രണ്ട് പഴങ്ങൾ കൊണ്ടുവരിക പതിവായി. അമൃതുപോലെ ഹൃദ്യമായ ആ പഴങ്ങളിൽ ഒന്ന് രാജപുത്രനായ സർവ്വസേനന്നും മറ്റേതു തന്റെ പുത്രനും നൽകുക പതിവായി, ആ പക്ഷിക്കു രണ്ടു പുത്രന്മാരും തുല്യരായിരുന്നു. ആ പഴങ്ങൾ തിന്ന് കുഞ്ഞുങ്ങൾ രണ്ടും സന്തോഷത്തോടെ വാണു. അങ്ങനെ എന്നും പൂജനീയ പോകും. എന്നും രണ്ടു പഴങ്ങളുംകൊണ്ട് മടങ്ങിവന്ന് മക്കൾക്കു കൊടുക്കും. എന്നും മക്കൾ തിന്നും. ഇതു പതിവായി നടന്നു. പക്ഷിക്കുഞ്ഞിനാൽ രാജാവേ, ധാത്രി ബ്രഹ്മദത്തകുമാരനെ കളിപ്പിക്കുകയും പതിവായി. ഒരു ദിവസം പൂജനീയപ്പക്ഷിയുടെ കൂട്ടിൽനിന്ന് ആ പക്ഷിക്കു

ഞ്ഞിനെ വലിച്ച് പുറത്തിട്ട് കളിച്ചുകൊണ്ടിരിക്കെ രാജാവിൻെറ പുത്രൻ ആ പക്ഷിക്കുഞ്ഞിൻെറ കഴുത്തിൽ പിടികൂടി. കളിച്ചുകളിച്ച് അതിൻെറ കഴുത്തിൽ ബലമായി അമർത്തിപ്പിടിച്ചു. ആ പിടുത്തം വേർപെടുത്താൻ പറ്റാതെ ആ പക്ഷിക്കുഞ്ഞ് കഷ്ടം! ചത്തുപോയി. അതു ചത്ത് വായ് പിളർന്നു. ഉടനെ രാജാവ് കുട്ടിയുടെ കൈ പണിപ്പെട്ട് വിടുവിച്ചുനോക്കിയപ്പോൾ രാജാവിന്നു വലിയ ദുഃഖമായി. രാജാവിൻെറ കണ്ണിൽനിന്നു കണ്ണുനീരൊഴുകി. ധാത്രിയെ രാജാവ് ശകാരിച്ചു. പക്ഷിയെപ്പറ്റി ദുഃഖിച്ചുകൊണ്ടു നിന്നു. ഈ സമയത്ത് കാടുചുറ്റിത്തിരിഞ്ഞ് പൂജനീയ രണ്ടു പഴങ്ങളുമായി ബ്രഹ്മദത്തൻെറ ഗൃഹത്തിൽ വന്നുചേർന്നു രാജാവേ! പഞ്ചഭൂതങ്ങൾ കൈവിട്ടു ചത്തുകിടക്കുന്ന തൻെറ പുത്രനെ അവൾ കണ്ടു. പുത്രനെ ആ നിലയിൽ കണ്ട ഉടനെ അവൾ മോഹാലസ്യപ്പെട്ടുവീണു. പിന്നെ ബോധം വന്നതിന്നുശേഷം ആ പാവം കരഞ്ഞു.

പൂജനീയ പറഞ്ഞു: 'ഞാൻ വരുമ്പോൾ എൻെറ അരികത്തുവന്ന് കൂകുന്ന നീ എന്താണു കുഞ്ഞേ, വരാഞ്ഞത്? അവ്യക്തമായ മനോഹരവാക്കുകൾകൊണ്ട് പല വിനോദങ്ങളും എൻെറ ഹൃദയത്തിന്ന് നല്കുന്ന നീ തുടുത്ത വായ് തുറന്ന് വിശന്ന് എൻെറ അടുത്ത് തുടുത്ത നാവ് (അണ്ണാക്ക്) കാട്ടി എന്താണു മകനേ, നീ വരാത്തത്? നിന്നെ ചിറകുകൊണ്ടു പുല്കി നിൻെറകൂടെ കൂകാറുണ്ടല്ലോ നിൻെറ അമ്മ. നീ 'ചീപീ' 'കൂചീ' എന്ന് എന്താണ് ഇപ്പോൾ കൂകിക്കേൾക്കാത്തത്? എൻെറ മനോരഥം മകനെ, എപ്പോൾ ഞാൻ കാണും? വായ തുറന്ന് വെള്ളത്തിന്നു ദാഹിച്ച്, യാചിച്ച്, ചിറകിട്ടുപിടച്ച് നീ മരിച്ചതിൽ എൻെറ മനോരാജ്യം നശിച്ചുപോയി' എന്ന് വളരെ കരഞ്ഞതിന്നു ശേഷം രാജാവിനോടു പറഞ്ഞു.

'അല്ലയോ രാജാവേ, ധർമ്മജ്ഞരിൽ മൂർദ്ധാഭിഷിക്തനായ ഭവാൻ സനാതനമായ ധർമ്മം അറിയുന്നുണ്ടല്ലോ. എന്നിട്ട് എൻെറ പുത്രനെ ധാത്രിമൂലമായി നീ കൊല്ലിച്ചില്ലേ? എന്താണ് നീ ഇങ്ങനെ ചെയ്യിച്ചത്? നിൻെറ പുത്രനെക്കൊണ്ട് പിടിച്ചുവലിച്ചു കൂട്ടിൽനിന്ന് പുറത്തിട്ടിട്ടല്ലേ എൻെറ മകനെ ഇങ്ങനെ കഴുത്തുപിടിച്ചു ഞെരിച്ച് കൊന്നുകളഞ്ഞത്? പറയെടാ കൊള്ളരുതാത്ത ക്ഷത്രിയാ! നീ നിശ്ചയമായും കേട്ടിട്ടില്ലേ അംഗിരസ്സു പറഞ്ഞ ശ്രുതിവാക്യം: "ശരണാഗതൻ, അപ്രകാരംതന്നെ വിശന്നവൻ, ശത്രുക്കളാൽ ബാധിക്കപ്പെട്ടവൻ, സ്ഥിരമായി വീട്ടിൽ വസിക്കുന്നവൻ ഇവരെയൊക്കെ പാലിക്കേണ്ടതാണ് എന്ന് നീ കേട്ടിട്ടില്ലേ? പാലിക്കാത്ത നരൻ കുംഭീപാകമായ നരകത്തിൽ ചെന്നു വീഴും. ഇവൻെറ ഹവ്യകവ്യങ്ങൾ പിതൃക്കളും ദേവകളും ഏല്ക്കുകയില്ല.' എന്നുപറഞ്ഞ് മഹാരാജാവേ, ദശധർമ്മഗയായ അവൾ, പത്ത് അവസ്ഥാന്തരം പ്രാപിച്ച അവൾ, (മത്ത, പ്രമത്ത, ഉന്മത്ത, ശ്രാന്ത, ക്രുദ്ധ, ബുഭുക്ഷിത, ത്വരമാണ, ഭീരു, ലുബ്ധ, കാമി എന്നിവയാണ് പത്തു ദശകൾ) ഇവയെ പ്രാപിച്ച ആ പക്ഷി, ശോകാർത്തയായി ആ ബാലൻെറ രണ്ടു കണ്ണും തുളച്ചു. നഖംകൊണ്ട് രാജപുത്രൻെറ കണ്ണു പൊട്ടിച്ച് അവനെ അന്ധനാക്കി. അവൾ ആകാശത്തിലേക്കു പറന്നു. രാജാവ് തൻെറ പുത്രൻെറ മുഖത്തുനോക്കി പൂജനീയയോടു പറഞ്ഞു: 'അല്ലയോ ശുഭേ, നീ ശോകം വിടുക! അല്ലയോ ഭീരു! നീ നല്ല പ്രവൃത്തിയാണു ചെയ്തത്. ശോഭനമായ പ്രവൃത്തിയാണു ചെയ്തത്. നീ നിൻെറ ദുഃഖം ഇതുകൊണ്ടു ശമിപ്പിച്ചു. ഇനി നീ പോകേണ്ടതില്ല. പകരത്തിന്നു പകരം ചെയ്തു. തുല്യമായി. ഇനി നാം തമ്മിലുള്ള വേഴ്ച ഉപേക്ഷിക്കേണ്ടതില്ല. സ്നേഹം നിലനില്ക്കണം. നീ മുമ്പ് പാർത്തമാതിരി തന്നെ പാർത്തുകൊള്ളുക. നിനക്ക് ശുഭം വന്നുചേരും. നീ എങ്ങും പോകേണ്ട. നമുക്ക് മുമ്പെ കഴിഞ്ഞമാതിരി തന്നെ ഇവിടെ വസിക്കാം, ഇവിടെ സുഖമായി വസിക്കാം. പുത്രനെ നീ പീഡിപ്പിച്ചതിലുള്ള കോപം എനിക്ക് നിന്നിലില്ല. നീ ചെയ്യേണ്ടതാണ് ഇപ്പോൾ ചെയ്തത്!'

പൂജനീയ പറഞ്ഞു: 'രാജാവേ, പുത്രസ്നേഹം നിന്നിലുണ്ട്. ആത്മാവിനെപ്പോലെതന്നെയാണ് പുത്രനും. പുത്രൻെറ കണ്ണ് കളഞ്ഞതിന്നുശേഷം ഞാൻ ഇനി ഭവാൻെറ കൂടെ പാർക്കുവാൻ വിചാരിക്കുന്നില്ല. രാജശാർദ്ദൂലാ, നിൻെറ ഗൃഹത്തിൽ കുറ്റം നടത്തിയവളാണ് ഞാൻ. ഉശനസ്സിൻെറ ഗീതങ്ങൾ നീ കേൾക്കണം. ഞാൻ പറയാം.

ദുഷ്ടമിത്രം, ദുഷ്ടദേശം, ദുഷ്ടരാജാവ്, ദുഷ്ടമായ സൗഹൃദം, ദുഷ്ടനായ പുത്രൻ, ദുഷ്ടയായ ഭാര്യ, ഇവരെ ദൂരെ ഉപേക്ഷിക്കണം. ദുഷ്ടമിത്രത്തിന്ന് ഇഷ്ടം എവിടെ! ചീത്ത ഭാര്യയിൽ രതി എന്നത് സാദ്ധ്യമാണോ? ദുഷ്പുത്രനിൽ പിണ്ഡം എവിടെ? ചീത്ത രാജാവിൽ എവിടെയാണു സത്യം? ദുർമ്മൈത്രിക്ക് വിശ്വാസം എവിടെ? ദുർദ്ദേശത്തു ജീവിക്കുവാൻ എങ്ങനെ കഴിയും?

ചീത്ത രാജാവിൽ എപ്പോഴും ഭയംതന്നെ! ദുഷ്പുത്രൻ മൂലം എപ്പോഴും ദുഃഖംതന്നെ! ദ്രോഹിച്ചവനിൽ വിശ്വസിക്കുന്ന നരാധമൻ അനാഥനും ദുർബ്ബലനുമായവനെപ്പോലെ അധികകാലം ജീവിച്ചിരിക്കുകയില്ല. അവിശ്വസ്തനിൽ വിശ്വാസം പാടില്ല. വിശ്വസ്തനിലും അതിവിശ്വാസം പാടില്ല. വിശ്വസിച്ചവനിൽനിന്നുണ്ടാകുന്ന ഭയം വേരുംകൂടി ദഹിപ്പിച്ചുകളയും. രാജസേവയിൽ വിശ്വാസം, ഗർഭസങ്കരജാതന്മാരിൽ വിശ്വാസം. ഇവ ഏതൊരുത്തനിൽ ഉണ്ടാകുന്നുവോ ആ മനുഷ്യൻ മൂഢനാണ്. അങ്ങനെയുള്ള ജനങ്ങൾ അധികകാലം ജീവിക്കുവാൻപോകുന്നില്ല. ആപത്തിൽപ്പെട്ടുപോകും. ആ മർത്ത്യൻ ഉയർന്നവനായാലും ഉത്തരീയത്തിൽ കയറിപ്പറ്റിയ പുഴുപോലെ തീർച്ചയായും അവൻ നശിക്കും, തീർച്ചയാണ്. ഇപ്രകാരമാണ് ശുക്രൻ പറഞ്ഞിട്ടുള്ളത്. "മാർദ്ദവത്തോടെ ഉടലിൽ ചേർന്നുനിന്ന് ബുദ്ധിമാനായവൻ നിത്യവും ശത്രുവിനെ മുടിക്കും; വൃക്ഷത്തെ ലത വരിഞ്ഞുകെട്ടി മുടിക്കുന്നമാതിരി. മൃദുവും ആർദ്രനും കൃശനുമായി പതുക്കെ ശത്രു ലയിച്ചുപോകും. പുറ്റുവൃക്ഷത്തിൻെറ വേര് അറുക്കുന്നതുപോലെ അറുക്കും. മുനിമാരുടെ മുന്നിൽ അദ്രോഹം ശപഥംചെയ്ത് ദേവേന്ദ്രൻ പിന്നെ നമുചിയെ വെള്ളത്തിൻെറ നുരകൊണ്ട് കൊന്നുകളഞ്ഞു രാജാവേ! ശത്രുവെ ഉറക്കത്തിൽ കൊല്ലും, മദ്യംകൊടുത്ത് ബോധഹീനമാക്കി കൊല്ലും, പ്രമത്തനായിരിക്കുമ്പോൾ, മറ്റൊന്നിൽ ബദ്ധശ്രദ്ധനായിരിക്കുമ്പോൾ, കൊന്നുകളയും. വിഷംകൊടുത്തു കൊല്ലും, തീയിലിട്ട് കൊല്ലും, കയറുകൊണ്ട് കുടുക്കിട്ട് കൊല്ലും, ആയുധം പ്രയോഗിച്ചും കൊല്ലും, മായാവിദ്യകൊണ്ടും കൊല്ലും. വൈരത്താലും ഭയത്താലും ശത്രുവെ നരൻ ബാക്കിവെക്കാറില്ല. ഉന്മൂലനാശം ചെയ്തുകളയും. ഈ ദൃഷ്ടാന്തം കണ്ട് മനസ്സിലാക്കും പ്രഭോ! ശത്രുശേഷവും, കടത്തിന്നു ശേഷവും, അഗ്നിശേഷവും, രാജാവേ, വീണ്ടും കൂടിയാൽ അതു വർദ്ധിക്കുകയേയുള്ളു. അതുകൊണ്ട് ഈ പറഞ്ഞവയെ ബാക്കി വെച്ചേക്കരുത്. വൈരി കൂടെയിരുന്നു വർത്തമാനങ്ങൾ പറഞ്ഞു ചിരിക്കും. വലിയ സംഭാഷണങ്ങളിൽ ചേർന്ന് സംസാരിക്കും. ഒരേ ഒരു ഇരിപ്പിടത്തിൽ ഇരിക്കും. ഒന്നിച്ചിരുന്ന് ഭക്ഷണം കഴിക്കും. അതുകൊണ്ടൊക്കെ വൈരംപോയെന്നും ഐക്യമായെന്നും വിചാരിച്ചുപോകരുത്. അപ്പോഴും വൈരി കുറ്റം ചെയ്തതിനെപ്പറ്റി ഓർക്കുന്നതാണ്. വൈരിയുമായി വിവാഹാദികളായ ബന്ധങ്ങൾ ഉണ്ടാക്കിവെച്ചാലും വിശ്വസിച്ചുപോകരുത്. ജാമാതാവായ ശത്രക്രതു പോരിൽ ഭാര്യയുടെ അച്ഛനായ പുലോമാവിനെ കൊന്നത് എപ്പോഴും

ഓർമ്മയുണ്ടാകണം. ഉള്ളിൽ വൈരംവെച്ച് പുറമെ ഇഷ്ടം പറയുന്ന മർത്ത്യനിൽ മാൻ വേടനിൽ എന്നപോലെ അറിവുള്ളവരാരും അടുത്തുപോകരുത്. വൈരത്തോടെ വർദ്ധിച്ചിരിക്കുന്ന വൈരമുള്ളവന്റെ സമീപത്ത് വസിക്കരുത്. ഒഴുക്ക് പുഴവക്കത്ത് നില്ക്കുന്ന വൃക്ഷത്തെ കടപുഴക്കി വീഴ്ത്തുന്നമാതിരി വീഴ്ത്തിക്കളയും. ശത്രു നമ്മെ കയറ്റി ഉയർത്തിവിട്ടുവെങ്കിൽ താൻ കയറിപ്പോന്നു എന്നു വിചാരിച്ചുപോകരുത്. തലപ്പാവിൽ ഇരിക്കുന്ന പുഴു എപ്പോഴാണ് അവനാൽ സംഹരിക്കപ്പെടുക എന്ന് അറിഞ്ഞുകൂടല്ലോ.' ഇപ്രകാരം ശുക്രൻ പാടിയ ഗാഥ ഏത് മനുഷ്യനും പഠിച്ചിരിക്കണം. അവനാണ് ബുദ്ധിമാൻ. അവനാണ് ആത്മാവിനെ കാക്കുന്ന ജ്ഞാനിയായ മനുഷ്യൻ രാജാവേ!"

ഞാൻ അങ്ങയുടെ പുത്രന്റെ കണ്ണുരണ്ടും കുത്തിപ്പൊട്ടിച്ച് അന്ധനാക്കിവിട്ടു. അങ്ങയ്ക്കു അതിദാരുണമായ കുറ്റം ഞാൻ ചെയ്തു. അതുകൊണ്ട് നീ എന്നെ മേലിൽ വിശ്വസിക്കരുത്."

എന്നു പറഞ്ഞ് ആ പതംഗിനി ആകാശത്തേക്കു പറന്നുപോയി. ഇപ്രകാരം ഈ പൂർവ്വകഥ ഞാൻ നിന്നോടു പറഞ്ഞു രാജാവേ! ബ്രഹ്മദത്തന്റെ രാജ്യത്ത് പൂജനീയ ചെയ്തതും പറഞ്ഞതുമായ കഥ നീ ഗ്രഹിക്കേണ്ടതാണ്. മഹാമതിയായ യുധിഷ്ഠിരാ, പിന്നെ ശ്രാദ്ധത്തെപ്പറ്റി നീ ചോദിച്ചുവല്ലോ. അതുകൊണ്ട് ഞാൻ നിന്നോട് ഈ പഴങ്കഥ പറയാം. മാർക്കണ്ഡേയൻ ചോദിച്ചപ്പോൾ സനൽക്കുമാരൻ പറഞ്ഞതാണ് ഈ കഥ. നിത്യവും സുകൃതമായ ശ്രാദ്ധത്തിന്ന് ഇവിടെ ഉദ്ദേശിക്കപ്പെട്ട ഫലം ഏഴു ജന്മത്തിലും ലഭിക്കുമെന്ന് രാജാവേ ധരിക്കണം. അതിനെപ്പറ്റി ഗാലവന്റെയും, പുണ്ഡരീകന്റെയും, ബ്രഹ്മദത്തന്റെയും, ബ്രഹ്മചാരിയായ യോഗിയുടെയും കഥ പറയാം."

**21. പിതൃകല്പം** – മാർക്കണ്ഡേയൻ പറഞ്ഞു: "ലോകം ശ്രാദ്ധത്തിൽ സ്ഥിതിചെയ്യുന്നു. യോഗം ശ്രാദ്ധപ്രവൃത്തമാകുന്നു. ശ്രാദ്ധത്തിന്റെ അത്ഭുതമായ ഉത്തമഫലം ഞാൻ നിന്നോടു പറയാം. ഏഴുജന്മത്തിൽ ബ്രഹ്മദത്തൻ ഏറ്റ ശ്രാദ്ധഫലം ഞാൻ പറയാം. അതിൽനിന്നാണ് ധർമ്മത്തിന്റെ വൃദ്ധി മെല്ലെ ഏല്ക്കുന്നത്. ശ്രാദ്ധത്തിൽ ധർമ്മപീഡ ചെയ്തിട്ടും അല്ലയോ അനഘാശയാ! പണ്ട് ചില ബ്രാഹ്മണർ ശ്രാദ്ധകർമ്മംമൂലം ഫലസിദ്ധി നേടിയത് മഹാമതേ, ഭവാൻ കേൾക്കുക. അധർമ്മിഷ്ഠരായവരെങ്കിലും പിതൃവ്രതരായ ഏഴു വിപ്രരെപ്പറ്റി, സനൽക്കുമാരൻ പറഞ്ഞവരെപ്പറ്റി, ഞാൻ പറയാം. സനൽക്കുമാരന്റെ അനുഗ്രഹത്താൽ, ഞാൻ ദിവ്യചക്ഷുസ്സുകൊണ്ട് കണ്ടതാണ്. അവർ വാക്ദുഷ്ടൻ, ക്രോധൻ, ഹിംസ്രൻ, പിശുനൻ, കവി, ഖസൃമൻ, പിതൃവർത്ത്യൻ ഇവർ – നാമകർമ്മങ്ങൾകൊണ്ട് അന്വർത്ഥനാമാക്കളാണ്. ഉണ്ണീ, ഇവർ കൗശികപുത്രന്മാരായ ഗാർഗ്ഗ്യശിഷ്യന്മാരാണ്. അച്ഛൻ മരിച്ചതിന്നുശേഷം ഇവർ വ്രതമെടുത്തു. ഗുരു പറഞ്ഞതനുസരിച്ച് ഇവർ കറക്കുന്ന ഒരു പശുവിനെ മേച്ചുനടന്നു. കുട്ടിയോടുകൂടിയ നല്ല ഒരു കപിലപ്പശുവായിരുന്നു അവൾ. അത് ഗുരുവിന്നു ന്യായമായി ദാനം ലഭിച്ചവളായിരുന്നു. ആ പശുവിനെ മേച്ചുനടക്കുമ്പോൾ അവർക്ക് വിശന്നു. തിന്നുവാൻ ഒന്നും കിട്ടിയില്ല. ആ പശുവിനെ കൊന്നുതിന്നാലോ എന്ന് ഒരു ക്രൂരബുദ്ധി അവരിൽ ചിലർക്ക് അങ്കുരിച്ചു. 'അരുത് പാടില്ല' എന്ന് കവിയും ഖസൃമനും പറഞ്ഞു. അവർ പാടില്ലെന്ന് വീണ്ടും ഇരന്നുപറഞ്ഞു. എന്നാൽ മറ്റുള്ള ആ വിപ്രന്മാരെ തടുക്കുവാൻ അവർക്ക് കഴിഞ്ഞില്ല. നിത്യവും ശാസ്ത്രാഹ്നികത്തിൽ പിതൃഭക്തിയോടുകൂടിയവനും ധർമ്മസമാഹിതനുമായ ആ ദ്വിജൻ, കവി, കോപത്തോടെ മറ്റുള്ള സഹോദരന്മാരോടു പറഞ്ഞു. "നിങ്ങൾ പശുവിനെ കൊല്ലുവാൻ തീർച്ചയാക്കിയെങ്കിൽ ഒരു കാര്യം ചെയ്യുവിൻ. അതിനെ പിതൃകല്പമായി ചെയ്യുക! നമ്മൾ എല്ലാവരും ഒപ്പം നന്നായി സമാഹിതരായി ചെയ്യുക. അങ്ങനെ ചെയ്താൽ പശുവിന്നും ധർമ്മം ലഭിക്കും; അതിൽ യാതൊരു സംശയവുമില്ല. നമുക്കു പശുവിനെ കൊന്നതുകൊണ്ടുള്ള അധർമ്മം പറ്റുകയുമില്ല. പിതൃപൂജയെന്ന ധർമ്മംചെയ്താൽ അധർമ്മം ബാധിക്കുന്നതല്ല."

'അങ്ങനെയാകട്ടെ' എന്ന് എല്ലാവരും തീരുമാനിച്ചു. പശുവിനെ മന്ത്രംചൊല്ലി പ്രോക്ഷണംചെയ്ത് പിതൃക്കൾക്കു സങ്കല്പിച്ച് അറുത്തു ഭാരതാ! ആ പശുവിനെ അവർ എല്ലാവരുംകൂടി പാകംചെയ്ത് സുഖമായി ഭക്ഷിച്ചു. പിന്നെ ഗുരുവിന്റെ അടുത്തുചെന്നു പറഞ്ഞു: 'ഞങ്ങൾ പശുക്കളെ മേയ്ക്കുമ്പോൾ ഒരു കൂറ്റൻ പുലി പാഞ്ഞുവന്ന് പശുവിനെ പിടികൂടി കടിച്ചുകൊന്നു തിന്നുകളഞ്ഞു. പശുക്കുട്ടിയേയുംകൊണ്ട് ഞങ്ങൾ രക്ഷപ്പെട്ടു! ഇതാ പശുക്കുട്ടി!' എന്നു പറഞ്ഞപ്പോൾ ഗുരു വിശ്വസിച്ചു. പശുവിന്റെ കിടാവിനെ ഗുരു വാങ്ങി.

ഗുരുവിൽ മിഥ്യോപചാരം അന്യായമായി ചെയ്ത ആ ദ്വിജന്മാർ ആയുസ്സൊടുങ്ങിയപ്പോൾ കാലധർമ്മം പ്രാപിച്ചു. ക്രൂരന്മാരും ഹിംസകന്മാരും, ഗുരുവിൽ അന്യായം ചെയ്തവരും, ഉഗ്രന്മാരും, ഹിംസാതൽപരന്മാരുമായ ആ ഏഴുപേരും പിന്നത്തെ ജന്മത്തിൽ വേടന്റെ മക്കളായി പിറന്നു. അവർ ധീരന്മാരും ബലശാലികളുമായി വളർന്നു.

ഗോവിനെ പ്രോക്ഷിച്ച് ധർമ്മാനുസരണം പിതൃപൂജ കഴിച്ചിട്ടുള്ളവരാകയാൽ ആ പുണ്യംകൊണ്ട് അവർ വേടന്മാരായിപ്പിറന്നപ്പോഴും കഴിഞ്ഞ ജന്മത്തിലെ ഓർമ്മയും കർമബോധവും ഉണ്ടായി. അങ്ങനെ അവർ ദശാർണ്ണരാജ്യത്ത് ഏഴുപേരും ധർമ്മകോവിദരായി, സ്വധർമ്മനിഷ്ഠരായി, ലോഭാനൃതവിഹീനരായി, വർത്തിച്ചു. പ്രാണധാരണത്തിന്ന് വേട്ടയാടിക്കഴിഞ്ഞാൽ പിന്നെയുള്ള സമയം അവർ ധ്യാനിച്ചിരുന്നു. സൽക്കർമ്മചിന്തയോടെ ധ്യാനനിമഗ്നരായി ദിനങ്ങൾ കഴിച്ചു. അവരുടെ പേരുകളും ഞാൻ പറയാം രാജാവേ! നിർവൈരൻ, നിർവൃതി, ശാന്തൻ, നിർമ്മന്യു, കൃതിവൈദ്യൻ, സോമാനുവർത്തൻ ഇവർ ഏഴുപേരും അതിധാർമ്മികരായ വേടന്മാരായി വളർന്നു.

ഉണ്ണീ, ഹിംസയിലും ധാർമ്മികരായിരിക്കുന്ന അവർ അച്ഛനമ്മമാരെ പ്രീതിപ്പെടുത്തി ജീവിച്ചു. അച്ഛനമ്മമാർ മൃതരായപ്പോൾ അവരെല്ലാവരും വില്ലുവെച്ച് വനത്തിൽ ഉപാസിച്ച് പ്രാണത്യാഗംചെയ്തു. അവർ മാതൃപിതൃശുശ്രൂഷ ചെയ്ത് ജീവിക്കുകയാൽ പിന്നത്തെ ജന്മത്തിൽ പൂർവ്വജന്മസ്മരണയോടുകൂടിയ മാനുകളായി ജനിച്ചു. മറ്റുള്ളവരെ ഭയപ്പെടുത്തി ജീവിച്ചവരായതുകൊണ്ട് അവർ കാലഞ്ജരപർവ്വതത്തിൽ മാനുകളായി, മറ്റുള്ളവരെ ഭയപ്പെട്ടു കഴിയുന്നവരായി, പിറന്നു. അവർ മാനുകളായി പിറന്നപ്പോൾ അവരുടെ പേരും എന്തായിരുന്നു എന്നു പറയാം. ഉന്മുഖൻ, നിത്യവിത്രസ്തൻ, സ്തബ്ധകർണ്ണൻ, വിലോചനൻ, പണ്ഡിതൻ, ഘസ്മരൻ, നാഭി എന്നായിരുന്നു അവരുടെ ഏഴുപേരുടെയും നാമങ്ങൾ. കഴിഞ്ഞ ജന്മങ്ങളിലെ സ്മൃതി അവരിൽ ഉണ്ടായിരുന്നതുകൊണ്ട് അവർ അക്കാര്യംതന്നെ ഓർത്തിരുന്നു. അവർ നിഷ്പരിഗ്രഹരായി, നിർദ്വന്ദ്വരായി, കാന്തരായി, നാടുചുറ്റുന്നവരായി, ശുഭകർമ്മാക്കളായി, എല്ലാവരും വനചാരികളായി യോഗധർമ്മം അനുഷ്ഠിച്ച് സന്ന്യാസവൃത്തിയോടെ വനപ്രദേശങ്ങളിൽ വിഹരിച്ചു. ആ മരുപ്രദേശത്ത് ഉപവാസം അനുഷ്ഠിച്ച് തപസ്വികളായ ആ മൃഗങ്ങൾ പ്രാണൻ ത്യജിച്ചു. അവർക്കു മരുഭൂമിയിൽ മരിച്ചതുകൊ

ണ്ടുള്ള മഹത്തായ സിദ്ധിപദം ലഭിക്കുകയും ചെയ്തു ഭാരതാ! ഇപ്പോഴും രാജാവെ, കാലഞ്ജരാദ്രിയിൽ പുണ്യകർമ്മത്താൽ പാപം നശിച്ച അവരെ കാണാമെന്നു പറയുന്നുണ്ട്.

പിന്നെ ശുഭത്തിലും ശുഭമായ ചക്രവാകജന്മം അവർക്കു ലഭിച്ചു. ശുഭമായ ദിക്കിൽ ശരദ്വീപിൽ ജലജീവികളായ അവർ ഏഴുപേരും ദാമ്പത്യകർമ്മംവിട്ട് മുനിമാരായി, ബ്രഹ്മചാരികളായി, നിസ്പൃഹൻ, നിർമ്മമൻ, ക്ഷാന്തൻ, നിർദ്വന്ദ്വൻ, നിഷ്പരിഗ്രഹൻ, നിർവൃത്തി, നിഭൃതൻ എന്നീ ഏഴു പേരുകളാൽ അറിയപ്പെട്ടു. ആ പക്ഷിശ്രേഷ്ഠന്മാർ ഏഴു പേരും അവിടെ ധർമ്മചാരികളായി ജീവിച്ചു. പിന്നെ നിരാഹാരരായി തപസ്സുചെയ്ത് ആ സരസ്സിൻെറ തീരത്തിൽ പ്രാണത്യാഗം ചെയ്തു.

പിന്നെ അവർ ഏഴുപേരും മാനസസരസ്സിൽ പക്ഷികളായിപ്പിറന്നു. അപ്പോഴും അവർ സോദരന്മാരായിത്തന്നെയാണ് പിറന്നത്. മുജ്ജന്മസ്മൃതിയോടുകൂടിയ അവർ എല്ലാവരും ഒപ്പം ബ്രഹ്മചാരികളായി. വിപ്രജന്മം ലഭിക്കണമെന്നായിരുന്നു അവരുടെ ആഗ്രഹം. ഗുരുവിനെ ചതിക്കുക കാരണം അവർ തിര്യക്യോനിയിൽ വന്നു പിറന്നു. അങ്ങനെ സംസാരത്തിൽ ഭ്രമിച്ചു ചുറ്റിക്കറങ്ങി. സ്വാർത്ഥത്തിൽ നിന്ന് പിതൃവാക്യാർത്ഥം ചെയ്തതുമൂലം ഗുണം മേന്മേൽ വർദ്ധിച്ച ജ്ഞാനവും ജന്മവും അവർ നേടി. സുമനസ്സ്, ശുചിവാക്, ശുദ്ധൻ, പഞ്ചമൻ, ഛിദ്രദർശനൻ, സുനേത്രൻ, സ്വതന്ത്രൻ, എന്നായിരുന്നു പക്ഷികളുടെ പേരുകൾ, പഞ്ചമൻ പാഞ്ചികൻ എന്ന പേരിൽ ഏഴാം ജന്മത്തിൽ പിറന്നു. ആറാമൻ പുണ്ഡരീകൻ എന്ന പേരിലും ഏഴാമൻ ബ്രഹ്മദത്തൻ എന്ന പേരിലും ജനിച്ചു. അവർക്ക് ഈ ഏഴുജന്മത്തിലും ഒത്തുചേർന്ന തപസ്സുകൊണ്ടും യോഗം ഉണ്ടാവുകയാലും ശുഭമായ പൂർവ്വജന്മസ്മരണയാലും മുജ്ജന്മത്തിൽ ഗുരുകുലത്തിൽനിന്ന് കേട്ടുധരിച്ച ഉത്തമമായ ബ്രഹ്മജ്ഞാനവും ബുദ്ധിയും ഉറച്ചുനിന്നു. അവർ സംസാരത്തിൽ ഇരിക്കുമ്പോഴും ഈ സ്മൃതി നഷ്ടപ്പെട്ടില്ല. എല്ലാവരും ബ്രഹ്മചാരികളും വിഹഗബ്രഹ്മവാദികളുമായിരുന്നു. അവർ യോഗധർമ്മം ഉൾക്കൊണ്ടു വിഹരിച്ചു.

ആ പക്ഷിശ്രേഷ്ഠർ അവിടെ ഒപ്പം സഞ്ചരിക്കെ നീപാധിപനായ രാജാവ്, വിഭ്രാജൻ എന്ന പൗരവാന്വയജാതൻ, ശരീരംകൊണ്ട് പ്രശോഭിക്കുന്ന മഹാശയൻ, ഭാര്യയോടുകൂടി ആ കാട്ടിൽ വന്നു ചേർന്നു. സ്വതന്ത്രനെന്ന പക്ഷിരാജേന്ദ്രനെകണ്ട് ഇഷ്ടപ്പെട്ടു. ശ്രീമാനായ ആ രാജാവ് പോകുന്നതുകണ്ട് ശ്രേഷ്ഠനായ ആ പക്ഷി തന്നത്താൻ പറഞ്ഞു: 'ഈമാതിരി ശ്രേഷ്ഠനായ രാജാവായി ഞാൻ ജനിക്കണം. നല്ല പുണ്യവും, നിയമവും, തപസ്സും ഇവന്നുണ്ടെങ്കിൽ അതിൻെറ ഫലമായി ഈ രാജാവിനെപ്പോലെ യോഗ്യനായി അടുത്ത ജന്മത്തിൽ ജനിക്കണമെന്നു ഞാൻ ആഗ്രഹിക്കുന്നു. ഞാൻ വെറും തപസ്സുകൊണ്ടും ഉപവാസംകൊണ്ടും തളർന്നുപോയിരിക്കുന്നു."

**22. പിതൃകല്പം -** മാർക്കണ്ഡേയൻ പറഞ്ഞു: "അവനോട് ഇണകളായ രണ്ടു ചക്രവാകങ്ങൾ പറഞ്ഞു: 'നിനക്കു ഹിതം ചെയ്യുന്ന മന്ത്രിമാരാകാം ഞങ്ങൾ.' അവൻ അതിന്നു സമ്മതിച്ചു. അവന്ന് യോഗത്തിൽ ബുദ്ധി ഉറച്ചു. അങ്ങനെ കരാറുചെയ്തു ശുചി എന്ന പക്ഷി ഇപ്രകാരം പറഞ്ഞു: 'കാമപ്രധാനനായ നീ യോഗധർമ്മത്തെ കൈവിട്ട് ഇപ്രകാരം വരം അർത്ഥിക്കുകയാൽ എൻെറ വാക്ക് ഭവാൻ കേട്ടാലും. താതാ, നീ കാമ്പില്യത്തിൽ രാജാവായി വരും. അതിൽ യാതൊരു സംശയവുമില്ല. നിനക്ക് ഇവർ സഖാക്കളും മന്ത്രിമാരുമാകും."

സംസാരിക്കുവാൻ അർഹതയില്ലാത്തവരായ നാലു പക്ഷികൾ രാജ്യം കാംക്ഷിച്ച മൂന്നുപേരെയും യോഗത്തിൽ നിന്നു ഭ്രംശിപ്പിക്കുമാറു ശപിച്ചു. അവർ ശാപമേറ്റ് ബുദ്ധികെട്ട് മൂന്നുപേരും യോഗഭ്രഷ്ടരായിത്തീർന്നു. അപ്പോൾ സഹചാരികളായ അവർ ആ നാലു പേരോടും മാപ്പിന്ന് അപേക്ഷിച്ചു. അപ്പോൾ അവർ പ്രസാദിച്ചു. മറ്റുള്ള ഇവർ പറയുകയാൽ സുമനസ്സ് പ്രസാദത്തോടെ ഇപ്രകാരം പറഞ്ഞു: "ശാപത്തിന്ന് നിങ്ങൾക്ക് അന്ത്യം ഉണ്ടാകും, അതിൽ നിങ്ങൾ സംശയിക്കേണ്ടതില്ല. ഇവിടംവിട്ടു മർത്ത്യത്വം പ്രാപിച്ച് നിങ്ങൾ യോഗസ്ഥരായി ഭവിക്കും. ഈ സ്വതന്ത്രൻ എന്നവൻ ജീവജാലങ്ങളുടെയും ശബ്ദത്തിൻെറയും അർത്ഥം അറിയുന്നവനാകും. ഇവൻ കാരണമാണ് ഞങ്ങൾക്കു പിതൃപ്രസാദം ലഭിച്ചത്. പിതൃക്കൾക്കു പശുവിനെ ധർമ്മാനുസരണം പ്രോക്ഷിച്ചുവെച്ചതുകൊണ്ട് ഞങ്ങൾക്ക് ഈ ജ്ഞാനസംസർഗ്ഗയോഗം മറ്റൊരു പുരുഷൻ മൂലം സിദ്ധിച്ചു. ഈ വാക്യം ഏതെങ്കിലും മറ്റൊരു പുരുഷൻ സന്ദർഭോചിതമായി ചൊല്ലിക്കേൾക്കാൻ നിങ്ങൾക്കു സാധിച്ചാൽ അന്ന് നിങ്ങൾ ശാപമോക്ഷം വന്നു യോഗത്തെ പ്രാപിക്കുന്നതാണ്."

**23. പിതൃകല്പം -** മാർക്കണ്ഡേയൻ പറഞ്ഞു: "യോഗധർമ്മസ്ഥരായ ഏഴുപേരും മാനസചാരികളായി പത്മഗർഭൻ, അരവിന്ദാക്ഷൻ, ക്ഷീരഗർഭൻ, സുലോചനൻ, ഉരുവിന്ദു, സുവിന്ദു, ഹൈമഗർഭൻ ഇവർ ഏഴുപേരും - കാറ്റും ജലവും മാത്രം കഴിച്ച് തപസ്സുചെയ്ത് ദേഹം ശോഷിപ്പിച്ചു. വിഭ്രാജമാനൻ എന്ന രാജാവ് തപസ്സുചെയ്തു ഭാര്യാസമേതനായി നന്ദനവനത്തിൽ ശക്രൻ എന്ന മാതിരി ചുറ്റി. യോഗധർമ്മാഢ്യരായ ആ പക്ഷികളെ അവൻ കണ്ടു. നിർവ്വേദത്തോടെ ആ കാര്യം ചിന്തിച്ചു ചിന്തിച്ച് പുരത്തിൽ എത്തി. അവന്ന് അണുഹൻ എന്നു പേരായ പുത്രനുണ്ടായി. അണുധർമ്മസ്ഥനായ അവൻ അണുവായ പദത്തിൽ എത്തിച്ചേർന്നു. അവന്ന് ശുകൻ തൻെറ പൂജ്യയായ പുത്രിയെ ഭാര്യയായി നല്കി. അവൾ സത്യശീലഗുണംപൂണ്ടവളും യോഗധർമ്മപ്രസക്തയുമാണ്. അല്ലയോ ഭീഷ്മാ, മനീഷിണിയായ അവൾ പണ്ട് ഉദ്ദിഷ്ടയായ പിതൃകന്യകയായിരുന്നു. അതിശോഭനയായ അവൾ, സത്യധർമ്മസ്ഥയായ അവൾ, കൃതാത്മാക്കൾക്ക് അത്യന്തദുർവ്വിദയായ അവൾ, എൻെറ മുമ്പിൽവെച്ച് സനൽക്കുമാരനാൽ പറയപ്പെട്ടു. 'ഇവൾ യോഗയാണ്, യോഗപത്നിയാണ്, യോഗമാതാവുമാണ്' എന്ന് ഞാൻ മുമ്പു പിതൃകല്പത്തിൽ പറഞ്ഞു. നരനായകനായ വിഭ്രാജൻ രാജ്യത്ത് അണുഹനെ വെച്ചു. പൗരരെ നന്ദിച്ച് വിപ്രരെ സ്വസ്ത്യയനം ചെയ്ത് ആ കൂട്ടുകാരുള്ളിടത്തേക്കു തപസ്സിന്നു പൊയ്ക്കൊള്ളുവാൻ പറഞ്ഞു. അപ്രകാരം അവൻ പോയി. നിരാഹാരനായി കാറ്റുമാത്രം ഉണ്ട്, ഉഗ്രമായ തപസ്സുചെയ്തു, സർവ്വകാമങ്ങളും ഉപേക്ഷിച്ച് ആ പക്ഷികൾ വസിച്ചിരുന്ന സരസ്സിൻെറ തീരത്തിരുന്നു തപസ്സു ചെയ്തു. അവൻെറ സങ്കല്പം അവരിൽ (പക്ഷികളിൽ) ഒരുത്തൻെറ പുത്രനായി ജനിച്ച് യോഗത്താൽ മുക്തനാകണമെന്നായിരുന്നു ഭാരതാ! അപ്രകാരം മനസ്സിൽ സങ്കല്പിച്ച് ആ മഹാതപസ്വിയായ വിഭ്രാജൻ ഭാസ്കരതുല്യനായി ശോഭിച്ചു. അവൻ മൂലമായി 'വൈഭ്രാജം' എന്ന പേരിൽ ആ കാടു ശോഭിച്ചു. അവൻ തപസ്സുചെയ്തിരുന്ന ആ സരസ്സും വൈഭ്രാജസരസ്സ് എന്ന പേരിൽ പ്രസിദ്ധമായി കുരൂദ്വഹാ! അവിടെവെച്ചാണ് രാജാവേ, ആ നാലു പക്ഷികളും ദേഹത്യാഗംചെയ്തത്. പിന്നെ യോഗഭ്രഷ്ടരായ ആ മൂന്നുപേരും അവിടെവെച്ചുതന്നെയാണ് ദേഹം വെടിഞ്ഞത്.

കാമ്പില്യനഗരത്തിൽ ബ്രഹ്മദത്തൻ ആദിയായ പേരിൽ അവർ പിന്നെ ഏഴുപേരും, പാപം തീർന്നതിന്നുശേഷം, യോഗ്യരായി പിറന്നു. തപസ്സ്, ധ്യാനം, ജ്ഞാനം, പൂജ, വേദം, വേദാംഗം എന്നിവയിൽ അവർ പാരഗന്മാരായി. അതിൽ നാലുപേർ ഓർമ്മയുള്ളവരും മൂന്നുപേർ മോഹത്തിൽപ്പെട്ട വരുമായിരുന്നു. സ്വതന്ത്രൻ എന്നവൻ അണുഹന്ന് പുത്ര നായി ബ്രഹ്മദത്തൻ എന്ന പേരിൽ ജനിച്ചു. അപ്രകാ രമാണല്ലോ പക്ഷിയായിരുന്നകാലത്ത് അവൻ സങ്കല്പിച്ചി രുന്നത്. അവൻ ജ്ഞാനം, ധ്യാനം, തപസ്സ്, എന്നിവയാൽ പവിത്രനും വേദവേദാംഗപാരഗനുമായി. സുനേത്രനും ഛിദ്ര ദർശിയും ശ്രോത്രിയസുതരായി പിറന്നു. അവർ വേദ വേദാംഗപാരഗരായിത്തീർന്നു ബ്രഹ്മദത്തനുമൊത്ത് മുജ്ജ ന്മത്തിൽ ജീവിച്ചവരായ ഇവർ ബ്രഹ്മദത്തനു സഹായിക ളായി ജനിച്ചു. അഞ്ചാമൻ പാഞ്ചാലനെന്ന പേരിലും ആറാ മൻ കുണ്ഡരീകനെന്ന പേരിലും പ്രസിദ്ധനായി. പാഞ്ചാലൻ ഋഗ്വേദിയായി ആചാര്യത്വം നടത്തി. കുണ്ഡരീകനും ഛന്ദോ ച്ചാരണംചെയ്യുന്നവനും സാമയജുർവ്വേദപണ്ഡിതനുമായി. അണുഹനന്ദനനായ രാജാവ് സർവ്വജീവികളുടെയും ശബ്ദ ത്തിൻെറ അർത്ഥം അറിയുന്നവനുമായി. പാഞ്ചാലകുണ്ഡ രീകന്മാർ അവൻെറ സഖിമാരുമായി. അവർ ഗ്രാമ്യധർമ്മനിര തരായി ജീവിച്ചു. അവർ കാമത്തിൻെറ വശവർത്തികളായി, മുജ്ജന്മകർമ്മംമൂലം ധർമ്മാർത്ഥകോവിദരായി, ഭവിച്ചു. രാജാവായ അണുഹൻ നിഷ്കല്മഷനായ ബ്രഹ്മദത്തനെ രാജ്യത്തിൽ രാജാവായി വാഴിച്ച് കാലധർമ്മംപ്രാപിച്ചു. **അസിതദേവലൻെറ പുത്രി, ദുർദ്ധർഷയായ സന്നതി, ബ്രഹ്മ ദത്തൻെറ പ്രസിദ്ധയായ ഭാര്യയായിത്തീർന്നു. ഏകഭാവം പൂണ്ട പ്രസിദ്ധയായ കന്യക അവനുണ്ടായി. അവൾ അമ്മ യെപ്പോലെതന്നെ കീർത്തിമതിയായിരുന്നു. ഏഴു ജന്മ ത്തിലും അഞ്ചാമനായ പാഞ്ചാലനും ആറാമനായി കുണ്ഡ രീകനും, ഏഴാമനായി ബ്രഹ്മദത്തനും അങ്ങനെ ജനിച്ചു. മറ്റു** പക്ഷികൾ കാമ്പില്യത്തിൽ ദരിദ്രനായ ഒരു ശ്രോത്രി യൻെറ കുലത്തിൽ സഹോദരന്മാരായി പിറന്നു. ധൃതിമാ നായ സുമനസ്സ് വിദ്വാനും തത്ത്വദർശിയും വേദജ്ഞാനി യുമായി. ആ നാലുപേരും തത്ത്വദർശികളുമായി. മുജ്ജന്മ ബന്ധംമൂലം അവർ വീടുവിട്ട് പോകുന്നതിലും ഐക്യമുള്ള വരായി. യോഗതല്പരരായ അവർ എല്ലാവരും വീടുവിട്ടുപോ കുവാൻ നിശ്ചയംചെയ്തു. അച്ഛനോട് അറിയിച്ചപ്പോൾ അവരോട് അച്ഛൻ പറഞ്ഞു: 'വിട്ടുപോകുന്നത് നിങ്ങൾക്ക് അധർമ്മമാണ്. ദാരിദ്ര്യം തീർക്കാതെയും, സന്താനസമൃ ദ്ധിയുണ്ടാക്കാതെയും, ശുശ്രൂഷചെയ്യാതെയും നിങ്ങൾ എന്താണു പോകുന്നത്?' ആ ദ്വിജർ എല്ലാവരും അപ്പോൾ അച്ഛനോടു പറഞ്ഞു: 'അങ്ങയ്ക്ക് കഴിവാനുള്ള ഏർപ്പാട് ഞങ്ങൾ ചെയ്തുവെക്കാം. മഹാർത്ഥമായ 'ഈ ശ്ലോകം* മന്ത്രിമാരോടുകൂടിയ രാജാവിനെ കണ്ട് ചൊല്ലിക്കേൾപ്പി ക്കുക. നിഷ്കന്മഷനായ ബ്രഹ്മദത്തനെ ചൊല്ലിക്കേൾപ്പി ക്കുക. അതു കേട്ടാൽ അദ്ദേഹം ഗ്രാമങ്ങളും പുഷ്കല മായ സകല ഭോഗങ്ങളും വിചാരിച്ച ധനങ്ങളും നല്കു ന്നതാണ്. താതാ, യഥേഷ്ടം പോയാലും.' എന്നു പറഞ്ഞ് എല്ലാവരും പിതാവിനെ പൂജിച്ച് യോഗധർമ്മത്തിൽ മന സ്സുവെച്ച് പരമമായ നിർവൃതി നേടി."

**24. പിതൃകല്പം –** മാർക്കണ്ഡേയൻ പറഞ്ഞു: "ബ്രഹ്മദത്ത ൻെറ പുത്രനായി വൈഭ്രാജൻ ഉണ്ടായി. യോഗാത്മാവും തപസ്വിയുമായ അവൻ വിഷ്വക്സേനൻ എന്ന പേരിൽ പ്രസിദ്ധനായി ഒരിക്കൽ ആ ബ്രഹ്മദത്തൻ കാട്ടിൽ ഭാര്യ യോടുകൂടി, ശചീദേവിയോടുകൂടി ഇന്ദ്രൻ എന്നപോലെ, സന്തോഷത്തോടെ സഞ്ചരിക്കുകയായിരുന്നു. അപ്പോൾ ആ രാജാവ് ഉറുമ്പുകൾ സംസാരിക്കുന്നതു കേട്ടു. രാജാവ് ആ ഉറുമ്പുകളുടെ വാക്കിൻെറ അർത്ഥം ഗ്രഹിച്ചു ചിരിച്ചു. അതു കണ്ട് രാജ്ഞി രാജാവിനോടു ചോദിച്ചു: 'എന്താണ് ഭവാൻ ചിരിച്ചത്.' രാജാവു പറഞ്ഞു: 'ഞാൻ ഉറുമ്പുകളുടെ പ്രസംഗം കേട്ടിട്ട് ചിരിച്ചതാണ്. അവർ ഭാര്യാഭർത്താക്ക ന്മാർ തമ്മിൽ ഓരോന്നു പറയുകയാണ്. ആ കൊച്ചുറുമ്പ് ഭാര്യയോടു ക്രോധിക്കുകയാണ്. അതു കേട്ടു പൊട്ടിച്ചിരിച്ച താണ്.' ഇതു കേട്ട് രാജ്ഞി 'സന്നതി' വളരെ ദുഃഖിച്ചു. എന്താണ് രാജാവ് ചിരിച്ചതെന്ന് അവൾക്കു മനസ്സിലായില്ല. അവൾ വളരെനാൾ ഊണില്ലാതെ ദുഃഖിച്ചിരുന്നു. ഭർത്താവ് അവളെ സമാശ്വസിപ്പിച്ച് കാരണമാരാഞ്ഞു. രാജാവിനോട് അപ്പോൾ രാജ്ഞി പറഞ്ഞു: 'രാജാവേ, അങ്ങ് എന്നെ പരിഹസിച്ചു ചിരിച്ചു! ഇനി ഞാൻ ജീവിക്കുവാൻ ആഗ്രഹി ക്കുന്നില്ല.' ഇതു കേട്ട് രാജാവ് താൻ ചിരിച്ചതിൻെറ കാരണം വ്യക്തമാക്കി. എന്നാൽ അത് രാജ്ഞി വിശ്വസി ച്ചില്ല. അവൾ ചൊടിച്ച് രാജാവിനോട് പറഞ്ഞു: 'മനുഷ്യന്ന് ഈ സ്വഭാവം ശരിയല്ല; ഏതവന്ന് ഉറുമ്പിൻെറ വാക്ക റിയുവാൻ സാധിക്കും? അറിയണമെങ്കിൽ ദേവപ്രസാദമോ പൂർവ്വജന്മസ്മൃതിയോ ഉണ്ടാകണം. തപസ്സുകൂടാതെ, വിദ്യ കൂടാതെ, രാജാവേ, സർവ്വസത്യങ്ങളുടെയും സംസാരം അറിയുവാൻ കഴിയുമെങ്കിൽ അത് എനിക്കും ബോദ്ധ്യമാക്കി ത്തരണം. അങ്ങ് ഭോഷ്ക്കു പറഞ്ഞ് എന്നെ പരിഹസിച്ച താണ്. അങ്ങനെയല്ലെങ്കിൽ അത് എന്നെ ബോദ്ധ്യപ്പെടു ത്തണം. അല്ലാത്തപക്ഷം ഞാൻ പ്രാണൻ കളയും! സത്യ മാണ് ഞാൻ പറയുന്നത് രാജാവേ!' ഇപ്രകാരം പരുഷസ്വ രത്തിൽ ഭാര്യ പറഞ്ഞതുകേട്ട് രാജാവു കുഴപ്പത്തിലായി. രാജാവ് വലിയ ഒരു ആപത്തിൽപ്പെട്ടവനായിത്തീർന്നു. ദേവദേവനെ രാജാവ് ഭജിച്ചു. ഭക്തിയോടെ ശരണ്യനും, ഭൂതേശ്വരനും, മുകുന്ദനുമായ നാരായണനെ ഭജിച്ചു. രാജാവ് സമാഹിതനായി, നിരാഹാരനായി ആറുദിവസം ഭജിച്ചു. ആറാംദിവസം ആ കീർത്തിമാൻ കണ്ണിന്നുമുമ്പിൽ പ്രഭുവായ വിഷ്ണുവിനെ പ്രത്യക്ഷമായിക്കണ്ടു. സർവ്വഭൂത ദയാപരനായ ഭഗവാൻ രാജാവിനോടു പറഞ്ഞു: 'അല്ലയോ ബ്രഹ്മദത്താ, നാളെ പ്രഭാതമാകുമ്പോൾ നീ മംഗളം നേടു ന്നതാണ്.' എന്നു പറഞ്ഞ് ഭഗവാൻ അവിടെ മറഞ്ഞു.

ആ യോഗ്യരായ നാലു ബ്രാഹ്മണർക്കും അച്ഛനായ അവൻ പുത്രന്മാർ പറഞ്ഞ ശ്ലോകം പഠിച്ച് കൃതകൃത്യനായി, മന്ത്രിമാരോടുകൂടി യോഗ്യനായ രാജാവിനെ അന്വേഷിച്ചു. ശ്ലോകം കേൾപ്പിക്കുവാനായി അപ്പോൾ ഒരവസരവും ലഭിച്ചില്ല.

രാജാവ് സരസ്സിൽ കുളിച്ച്, നാരായണൻെറ വരം സമ്പാദിച്ച്, പ്രീതിയോടെ പൊന്നിൻതേരിൽക്കയറി പുരിയി ലേക്കു പുറപ്പെട്ടു. അവന്ന് ദ്വിജർഷഭനായ കുണ്ഡരീകൻ രഥത്തിൽ കടിഞ്ഞാണു പിടിച്ചു. ബാഭ്രവ്യൻ അപ്രകാരം തന്നെ രാജാവിന്ന് വെൺചാമരം വീശി. ഇതുതന്നെ തക്ക അവസരം എന്നു വിചാരിച്ച് ആ ബ്രാഹ്മണർ അപ്പോൾ ആ ശ്ലോകം രാജാവിനെയും മന്ത്രിമാരെയും കേൾപ്പിച്ചു:

"വേടരേഴ്, ദശാർണ്ണത്തിൽ
മാൻകൾ കാലാഞ്ജരാദ്രിയിൽ
കോകങ്ങൾതാൻ ശരദ്വീപിൽ
അന്നങ്ങൾ പിന്നെ മാനസേ
കുരുക്ഷേത്രേ ബ്രാഹ്മണരായ്
വേദപാരഗരായവർ
ദീർഘയാത്രയ്ക്കൊരുമ്പെട്ടു
നിങ്ങൾ എന്താണ് നില്പതും?"

* ശ്ലോകം അടുത്ത അദ്ധ്യായത്തിൽ കാണാം.

ഈ പദ്യം കേട്ടപ്പോൾ നരാധിപനായ ബ്രഹ്മദത്തൻ മോഹിച്ചു വീണുപോയി. ഇതു കണ്ടപ്പോൾ മന്ത്രിയായ പാഞ്ചാല്യനും കുണ്ഡരീകനും ചമ്മട്ടിയും കടിഞ്ഞാണു മൊക്കെ വിട്ട് ഇരുന്നുപോയി. അസ്വസ്ഥരായി പൗരമുഖ്യ ന്മാരും ഇഷ്ടജനങ്ങളും വിഷമിച്ചു.

മുഹൂർത്തസമയം കഴിഞ്ഞപ്പോൾ രാജാവിന്നു ബോധം വന്നു. രാജാവ് തേരിൽ എഴുന്നേറ്റിരുന്നു. ആ അരിന്ദമന്ന് കഴിഞ്ഞ ജന്മം ഓർമ്മവന്നു. അവൻ ആ സരസ്സിനെ ചിന്തിച്ചു, കഴിഞ്ഞ ജന്മത്തെ സ്മരിച്ചു. ആ ബ്രാഹ്മണന്ന് ധാരാളം അർത്ഥഭോഗങ്ങൾ നല്കി.

പിന്നെ സ്വന്തം രാജ്യത്തെത്തി അരിജിത്തായ വിഷ ക്സേനനെ രാജാവായി അഭിഷേകം ചെയ്തതിന്നുശേഷം ബ്രഹ്മദത്തൻ രാജ്ഞിയോടുകൂടി കാട്ടിലേക്കു പോയി. അപ്പോൾ രാജാവിനോട് ദേവലപുത്രിയായ 'സന്നതി' രാജ്ഞി യോഗത്താൽ കാടുപൂകിയ രാജാവിനോട് ഏറ്റവും പ്രീതിയോടെ പറഞ്ഞു: 'രാജാവേ, ഭവാന്റെ ഉറുമ്പിന്റെ സംസാരത്തെക്കുറിച്ചുള്ള ജ്ഞാനമറിഞ്ഞ് ഞാൻ ആഗ്ര ഹംമൂലം ഭവാനെ കോപിപ്പിച്ചു. ഇനി നമ്മൾക്ക് ഇഷ്ടമായ മുഖ്യഗതി നേടാം. അങ്ങയ്ക്കു നഷ്ടപ്പെട്ട ജ്ഞാനം ഞാൻ ഇതാ വീണ്ടും ഓർമ്മപ്പെടുത്തുന്നു.' രാജ്ഞി പറഞ്ഞതു കേട്ട് രാജാവു വളരെ സന്തോഷിച്ചു. യോഗംപൂണ്ട് ദുർല്ലഭ മായ ഗതി വേഗത്തിൽ നേടി. മുഖ്യമായ സാംഖ്യയോഗത്തെ ധർമ്മിഷ്ഠനായ കുണ്ഡരീകനും നേടി സിദ്ധനായി, കർമ്മ ത്താൽ വിശുദ്ധനായി, യോഗത്തെപ്രാപിച്ചു. പാഞ്ചാല്യൻ ക്രമവും ശിക്ഷയും നിർമ്മിക്കുകയും യോഗാചാര്യപദവും മുഖ്യമായ കീർത്തിയും ആ താപസൻ നേടുകയും ചെയ്തു.

ഇപ്രകാരം പൂർവ്വകാലചരിത്രം ഞാൻ പ്രത്യക്ഷമായും കണ്ടതാണ് അച്യുതാ! അല്ലയോ ഗാംഗേയാ, ഭവാൻ അതു ധരിച്ചാലും. തന്മൂലം ശ്രേയസ്സു ലഭിക്കുന്നതാണ്. അവരുടെ ചരിത്രം ധരിക്കുന്ന മറ്റുള്ളവരും തിര്യക്‌വർഗ്ഗത്തിലോ ജന വർഗ്ഗങ്ങളായോ വീണ്ടും ജന്മമെടുക്കുന്നതല്ല. മഹാന്മാരുടെ ഗതിയായ ഈ മഹാർഹമായ കഥ കേൾക്കുകയാണെങ്കിൽ ഹൃദയത്തിൽ എന്നും യോഗവും ധർമ്മവും ഉറയ്ക്കുന്ന താണ് ഭാരതാ! ഈ ഫലബന്ധംകൊണ്ട് അവൻ ഒരിക്കൽ ശമം നേടുന്നതാണ്. പിന്നെ മന്നിൽ ദുർല്ലഭമായ ശുദ്ധയോ ഗികൾക്കുള്ള ഗതി നേടുകയും ചെയ്യും."

വൈശമ്പായനൻ പറഞ്ഞു: "ധീമാനായ മാർക്കണ്ഡേ യൻ പണ്ട് ഇപ്രകാരം പറഞ്ഞു, ശ്രാദ്ധത്തിന്റെ ഫലസം ബന്ധം സോമനെ പോഷിപ്പിക്കുമെന്ന്. സോമൻ ലോക ത്തെ അത്യധികം പോഷിപ്പിക്കുന്ന ഭഗവാനാണ്. വൃഷ്ണി വംശത്തെപ്പറ്റി പറയാം; അപ്പോൾ ചന്ദ്രവംശചരിത്രം കേൾ ക്കാം."

**25. സോമജന്മകഥനം** – വൈശമ്പായനൻ പറഞ്ഞു: "പണ്ട് സോമന്റെ അച്ഛനായി അത്രിമഹർഷിയുണ്ടായി. ആ മഹാൻ പ്രജാസൃഷ്ടിക്കൊരുങ്ങിയ ബ്രഹ്മാവിന്റെ മാനസപുത്രനാണ്. അത്രിമഹർഷിയും പ്രജകളുടെ സൃഷ്ടി യിൽ അദ്ദേഹത്തോടൊപ്പം പുത്രന്മാരും മനസ്സ് വാക്ക് കർമ്മം എന്നിവയിൽകൂടെ മംഗളംചെയ്തുകൊണ്ട് വർ ത്തിച്ചു. എല്ലാ ജീവികളിലും അഹിംസാവ്രതമാചരിക്കുന്നവ നായ അത്രിമഹർഷി, ധർമ്മനിഷ്ഠനും സംശിതവ്രതനുമായ മഹർഷി, മരമുട്ടി, പാറ എന്നിവപോലെ നിശ്ചലനായി കൈ മേലോട്ടു പൊക്കി അതുല്യമായ തപസ്സിൽ മുഴുകി അങ്ങനെ നിന്നു. തേജസ്വിയായ അദ്ദേഹം ആ നില്പ് മൂവ്വായിരം വർഷമാണ് നിന്നതെന്നു കേൾക്കുന്നു. ഊർദ്ധ്വ രേതസ്സായി ആ മഹർഷി കണ്ണടയ്ക്കാതെ തപോനിര തനായി നില്ക്കെ ആ മഹാസത്വന്റെ ദേഹം സോമഭാ വത്തെ പ്രാപിച്ചു ഭാരതാ! ഭാവിതാത്മാവായ അവൻ സോമ ഭാവം സങ്കല്പിച്ചുനിന്നതുകൊണ്ടാണ് സോമരൂപത്തെ പ്രാപി ച്ചത്. പത്തുദിക്കും വിളങ്ങുമാറ് അവൻ സോമരൂപത്തിൽ നില്ക്കുമ്പോൾ അവന്റെ കണ്ണിൽനിന്ന് സോമരൂപത്തി ലുള്ള തേജസ്സ് ജലമായി ഒഴുകുകയും അത് ആകാശത്തെ പത്തുദിക്കിലും തേജസ്സായി പ്രശോഭിക്കുകയും ചെയ്തു. ആ തേജസ്സുകൊണ്ടു നിറഞ്ഞ പത്തു ദിക്കുകളാകുന്ന ദേവിമാർ ആ തേജസ്സിനെ ഗർഭത്തിൽ വിധിപൂർവ്വകമായി വഹിച്ചു. എന്നാൽ ആ തേജസ്സിനെ ഗർഭത്തിൽ താങ്ങിനി ല്ക്കുന്നതിൽ അവർ അപ്രാപ്തരായിത്തീർന്നു. ലോകത്തെ പ്രകാശിപ്പിക്കുന്ന ഔഷധീശനായ സോമൻ ആ ദിക്‌ദേവിക ളുടെ ഗർഭത്തിൽനിന്നു ഛിദ്രിച്ച് പുറത്തുവീണു. ദിക്കുകൾ ആ ഗർഭത്തിന്റെ തേജസ്സിനെ താങ്ങാൻ കഴിയാത്തതു കൊണ്ട് ആ ഗർഭമെല്ലാം ഒരേ സമയത്ത് ഒന്നിച്ചു പതിക്കു കയാണുണ്ടായത്. പത്തുപേരിൽനിന്നും ഒന്നിച്ചു പതിച്ച് സോമനായിത്തീർന്ന ആ അത്രിപുത്രനെക്കണ്ട് ലോകപിതാ മഹനായ ബ്രഹ്മാവ് ലോകങ്ങൾക്കൊക്കെ ഹിതം വരണ മെന്ന കാംക്ഷയോടെ തേരിൽ കയറ്റി. ആ തേര് വേദമ യവും, ധർമ്മസ്വരൂപവും, സത്യത്താൽ നിയന്ത്രിക്കപ്പെട്ടതും, ആയിരം വെള്ളക്കുതിരകളെ പൂട്ടിയതുമായിരുന്നു എന്നാണ് കേൾക്കുന്നത്.

പരമാത്മാവായ അത്രിയുടെ പുത്രൻ ലോകത്തിൽ ജാതനായപ്പോൾ ബ്രഹ്മാവിന്റെ ഏഴു മാനസപുത്രന്മാരും അവനെ സ്തുതിച്ചു. അപ്രകാരം അംഗിരസ്സിന്റെ പുത്രന്മാരും. ഭൃഗുവും ഭൃഗുവിന്റെ പുത്രന്മാരും സോമനെ സ്തുതിച്ചു. ഋക്ക്, യജുസ്സ്, അഥർവ്വം എന്നീ വേദങ്ങളാൽ വാഴ്ത്തി അംഗിരസ്സോടും മക്കളോടുംകൂടി ദേവകൾ സ്തുതിച്ചപ്പോൾ സോമന്റെ തേജസ്സ് വർദ്ധിച്ചുവർദ്ധിച്ചു വന്നു. തേജസ്സ് വർദ്ധിച്ചുവന്നപ്പോൾ സോമന്റെ തേജസ്സുകൊണ്ടു മൂന്നു ലോകവും വിളങ്ങി. അങ്ങനെ ഊഴിയിൽ എങ്ങും പ്രസി ദ്ധനായ സോമൻ മുൻപറയപ്പെട്ട തേരിൽ ലോകം മുവ്വേഴു വട്ടം വലംവെച്ചു. അങ്ങനെ ഭൂമി വലംവെക്കുന്ന സമ യത്ത് സോമനിൽനിന്നു താഴോട്ടു പതിച്ച തേജസ്സ് ഉജ്ജ്വ ലിക്കുന്ന ഔഷധികളായിത്തീർന്നു. അവ മൂന്നുലോകവും, നാലുതരം പ്രജകളും (ജരായുജങ്ങൾ, അണ്ഡജങ്ങൾ, ഉത്ഭി ജങ്ങൾ, സ്വേദജങ്ങൾ) പാലിച്ചുവരുന്നു. ഭഗവാൻ സോമൻ ഇപ്രകാരം സർവ്വവസ്തുക്കളെയും പോഷിപ്പിക്കുന്നു.

അങ്ങനെ ഭഗവാൻ സോമൻ തന്റെ കർമ്മംമൂലം തേജസ്വിയായിത്തീർന്നു. പിന്നെ ആ മഹാഭാഗൻ നൂറു പത്മം കാലം തപസ്സുചെയ്തു. തന്നത്താനെ ജഗത്തിനെ താങ്ങുന്ന സ്വർണ്ണനിറം പൂണ്ടവരായ ദേവിമാർക്ക് സ്വകർ മ്മത്താൽ പുകഴ്ന്ന സോമദേവൻ നിധിയായി ഭവിച്ചു. ബ്രഹ്മ വിത്തായ ബ്രഹ്മദേവൻ അവന്ന് രാജ്യം നല്കി. ബീജം, ഔഷധം, ദ്വിജങ്ങൾ, അംഭസ്സുകൾ, ഇവയ്ക്കെല്ലാം ആധി പത്യമാണ് സോമന്നു നല്കിയത്. എല്ലാ രാജ്യത്തും അല്ല യോ രാജേന്ദ്രാ, രാജിക്കുന്ന സകല വസ്തുക്കൾക്കും രാജാ വാക്കി സോമനെ അഭിഷേചിച്ചു ജനമേജയാ! സോമൻ മൂന്നു ലോകത്തെയും സ്വന്തം തേജസ്സുകൊണ്ടു പ്രകാശി പ്പിച്ചു വിളങ്ങി.

പ്രാചേതസനായ ദക്ഷൻ തന്റെ മഹാവ്രതകളായ പുത്രിമാരായ താരങ്ങളെ അവന്നു നല്കി. ശ്രേഷ്ഠനായ സോമൻ മഹാരാജ്യത്തെ സ്വീകരിച്ച്, രാജസൂയം എന്ന മഖം സഹസ്രശതം ദക്ഷിണയോടെ കഴിച്ചു.

രാജസൂയസത്രത്തിൽ ഹോതാവായത് ഭഗവാൻ അത്രി യായിരുന്നു. അദ്ധ്വര്യുവായത് ഭഗവാൻ ഭൃഗുവായിരുന്നു. ഉൽഗാതാവ് ഹിരണ്യഗർഭനായിരുന്നു. വസിഷ്ഠനായിരുന്നു

ബ്രഹ്മൻ. സദസ്യരായി വന്നുചേർന്നത് സനൽക്കുമാരാദ്യന്മാരായ ആദ്യബ്രഹ്മർഷികളോടു കൂടിയ ഭഗവാൻ നാരായണൻതന്നെ, ഹരിതന്നെ, ആയിരുന്നു. ഈ ബ്രഹ്മർഷിമാരിൽ ശ്രേഷ്ഠരായ സദസ്യർക്ക് സോമൻ മൂന്നു ലോകങ്ങളെയാണ് ദക്ഷിണയായി നല്കിയത്. ഈ യജ്ഞത്തിൽ സോമനെ സേവിച്ചിരുന്നത് സിനീവാലി, കുഹു, ദ്യുതി, പുഷ്ടി, പ്രഭ, വസു, കീർത്തി, ധൃതി, ലക്ഷ്മി എന്നീ ഒമ്പതു ദേവിമാരായിരുന്നു. ഇപ്രകാരം എല്ലാ ഋഷിമാരാലും ദേവന്മാരാലും പൂജിതനായ സോമൻ 'അവഭൃഥസ്നാനം' ചെയ്തു. അങ്ങനെ രാജാധിരാജനായ ചന്ദ്രൻ പത്തുദിക്കും പ്രശോഭിപ്പിക്കുമാറ് വിരാജിച്ചു.

ഇങ്ങനെ അസുലഭമായ ഐശ്വര്യം മുനിസൽകൃതനായി ലഭിക്കുകയാൽ ചന്ദ്രന്റെ മാനസികമായ നില തെറ്റിപ്പോയി. അവന്റെ ബുദ്ധി ഐശ്വര്യസമൃദ്ധിയിൽ ഭ്രമിച്ചുപോയി. വിനയംവിട്ട് അനീതിയിൽ മനസ്സുവെച്ചു. ചന്ദ്രൻ അംഗിരസ്സിന്റെ സകല പുത്രന്മാരെയും ധിക്കരിച്ച് ബൃഹസ്പതിയുടെ ഭാര്യയായ, യശസ്വിനിയും സുന്ദരിയുമായ താരയെ ബലമായി അപഹരിച്ചു. ദേവർഷിമാരും ദേവന്മാരും അവളെ വിട്ടുകിട്ടുന്നതിന്നുവേണ്ടി ചന്ദ്രന്റെ സമീപത്തുചെന്ന് യാചിച്ചു. എന്നാൽ അവരുടെ യാചനകളെയെല്ലാം ചന്ദ്രൻ ധിക്കരിച്ചു. ബൃഹസ്പതിയുടെ ഭാര്യയെ സോമൻ ബൃഹസ്പതിക്കു വിട്ടുകൊടുത്തില്ല. ദേവാചാര്യനായ ബൃഹസ്പതി ചന്ദ്രനിൽ അത്യധികം കോപിച്ചു. എന്നാൽ ബൃഹസ്പതിയുടെ പിതാവായ അംഗിരസ്സിന്റെ പൂർവ്വശിഷ്യനായ ശുക്രൻ ചന്ദ്രന്റെ പക്ഷംപിടിച്ചു. എന്നാൽ ബൃഹസ്പതിയിൽ സ്നേഹംമൂലം ഭഗവാൻ രുദ്രൻ ആജഗവമെന്ന വില്ലുമായി ബൃഹസ്പതിക്കു സഹായിയായി നിന്നു. മഹാത്മാവായ അവൻ ബ്രഹ്മശിരസ്സ് എന്ന മഹാസ്ത്രമെടുത്ത് അസുരന്മാരുടെ നേരെ പ്രയോഗിച്ചു. അതോടെ അവരുടെ ശൗര്യമൊക്കെ നശിച്ചുപോയി. അങ്ങനെ അവിടെ താരകാമയ യുദ്ധമെന്നു പ്രഖ്യാതമായ ഒരു മഹായുദ്ധംതന്നെ പൊട്ടിപ്പുറപ്പെട്ടു. ലോകക്ഷയകരമായ ആ യുദ്ധത്തിൽ അനവധി ദേവാസുരന്മാർ കൊല്ലപ്പെട്ടു. ലോകക്ഷയകരമായി ആ യുദ്ധം ഭയങ്കരമായി നടന്നു. അതിൽ ശേഷിച്ച ദേവന്മാരും തുഷിതന്മാരും ബ്രഹ്മാവിനെ പോയി ശരണംപ്രാപിച്ച ഉടനെ ബ്രഹ്മാവ് ശുക്രനെയും ജ്യേഷ്ഠരുദ്രനായ ശങ്കരനെയും യുദ്ധത്തിൽനിന്നു തടഞ്ഞുനിർത്തി.

അങ്ങനെ ബ്രഹ്മാവ് താരയെ സ്വയം ബൃഹസ്പതിയുടെ കൈയിൽ ഏല്പിച്ചു. ബൃഹസ്പതി തന്റെ ഭാര്യയെ ഗർഭിണിയായിരിക്കുന്നതായി കണ്ട് പറഞ്ഞു: 'എടീ താരേ, നീ എന്റെ ക്ഷേത്രമാണ്. അതിൽ നീ അന്യന്റെ ഗർഭത്തെ ധരിക്കുവാൻ പാടില്ല.' ഇതു കേട്ട് അവൾ തന്റെ ഗർഭത്തെ അസ്ഥാനമായ ഒരിടത്തുചെന്ന് ഉപേക്ഷിച്ചു. ദസ്യുഘ്നാതിയായ കുമാരനായിരുന്നു ആ കുട്ടി. ഈഷികപ്പുല്ലിന്റെ കെട്ടിന്നുള്ളിൽ കത്തുന്ന അഗ്നിപോലെ ശോഭിക്കുന്ന കുട്ടിയെ അവൾ ഉപേക്ഷിച്ചു. പിറന്ന ഉടനെ ആ ഭഗവാൻ ദേവന്മാരുടെ ശരീരകാന്തിയെ അധഃകരിച്ചുകളഞ്ഞു. ഉടനെ ദേവകൾ താരയുടെ അടുത്തുചെന്നു സംശയം ചോദിച്ചു. 'എടീ താരേ, നീ പ്രസവിച്ച പുത്രൻ ആരിൽനിന്നുണ്ടായവനാണ്? സോമനിൽനിന്നോ, ബൃഹസ്പതിയിൽനിന്നോ? പറയൂ! സത്യം പറയൂ!' ദേവകളുടെ ചോദ്യത്തിന്ന് അവൾ യാതൊരു മറുപടിയും പറഞ്ഞില്ല. ഉടനെ ദസ്യുഘ്നാതകനായ ആ കുമാരൻ അവളെ ശപിക്കുവാൻ മുതിർന്നു. അപ്പോൾ ബ്രഹ്മാവ് അവനെ തടുത്ത് താരയോട് സംശയം ചോദിച്ചു. 'എടോ താരേ, നീ എന്നോട് സത്യം പറയൂ. ഈ കുട്ടി നിനക്ക് ആരിൽനിന്നുണ്ടായവനാണ്? പറയൂ!' വരദനും പ്രഭുവുമായ ബ്രഹ്മാവു ചോദിച്ചപ്പോൾ അവൾ ബ്രഹ്മദേവനെ തൊഴുതു പറഞ്ഞു: 'ഇവൻ സോമന്റെ പുത്രനാണ്. ഇതു കേട്ടപ്പോൾ സോമൻ ആ കുട്ടിയെ അടുപ്പിച്ച് അവന്റെ ശിരസ്സിൽ ഘ്രാണിച്ചു. ബ്രഹ്മാവും അവന്റെ ശിരസ്സിൽ ഘ്രാണിച്ചു. ധീമാനായ ആ ചന്ദ്രപുത്രന്ന് 'ബുധൻ' എന്നു പേര് നല്കി. ആ ബുധൻ ആകാശത്തിൽ പ്രതികൂലമായി ഉദിക്കുന്നു. അവനിൽനിന്ന് വൈരാജപുത്രിയായ ഇളയ്ക്ക് പുരൂരവൻ എന്നു പേരായ പുത്രൻ ഉണ്ടായി. മഹാനായ പുരൂരവന്ന് ഉർവ്വശിയിൽ നാലു പുത്രന്മാർ ഉണ്ടായി.

അങ്ങനെയിരിക്കെ സോമന്നു ക്ഷയരോഗം ബാധിച്ചു. രാജയക്ഷ്മാവ് ബാധിച്ച സോമൻ പ്രക്ഷീണമണ്ഡലനായി. അങ്ങനെ രോഗംബാധിച്ചപ്പോൾ അവൻ അത്രിമഹർഷിയെത്തന്നെ ശരണം പ്രാപിച്ചു. അവന്നു ബാധിച്ച രോഗത്തെ മഹാതപസ്വിയായ അത്രിമഹർഷി മാറ്റിക്കൊടുത്തു. രാജയക്ഷ്മാവ് നീങ്ങിയപ്പോൾ സോമൻ ശ്രീമാനായി ശോഭിച്ചു.

ഇങ്ങനെ കീർത്തിവർദ്ധനമായ സോമന്റെ ജന്മത്തെപ്പറ്റി ഞാൻ പറഞ്ഞു. ഇനി ഈ സോമന്റെ വംശത്തെപ്പറ്റി പ്പറയാം; അതും ഭവാൻ കേൾക്കുക. അതു കേൾക്കുന്നതു ധന്യമാണ്. ആരോഗ്യപ്രദവും ആയുർവർദ്ധനവുമാണ്. പുണ്യമായ സങ്കല്പസാധനമാണ്. സോമന്റെ ജന്മകഥ കേട്ടാൽ പാപമൊക്കെ നീങ്ങുന്നതാണ്."

**26. ഐളോൽപ്പത്തി –** വൈശമ്പായനൻ പറഞ്ഞു: "മഹാരാജാവേ, ബുധന്ന് വിദ്വാനായ പുരൂരവൻ എന്ന പുത്രൻ ഉണ്ടായി. തേജസ്വിയും ദാനശീലനും യജ്വാവും ബഹുദക്ഷിണനുമായിരുന്നു അവൻ. പോരിൽ അവൻ ശത്രുക്കൾക്ക് അജയ്യനായിരുന്നു. ബ്രഹ്മവാദിയും പരാക്രമിയുമായിരുന്നു. അഗ്നിഹോത്രവും വളരെ യജ്ഞവും നടത്തിയ മഹീപതിയായിരുന്നു. സത്യം പറയുന്നവനും പുണ്യബുദ്ധിയും സുന്ദരനും സംവൃതമൈഥുനനുമായിരുന്നു ആ രാജാവ്. മൂന്നു ലോകത്തിലും പ്രസിദ്ധനായ പുരൂരവന്ന് തുല്യനായി അക്കാലത്ത് ആരും ഉണ്ടായിരുന്നില്ല. ബ്രഹ്മവാദിയും ധർമ്മിഷ്ഠനും ശാന്തനും സത്യവാദിയുമായ അദ്ദേഹത്തെ അഭിമാനംവെടിഞ്ഞ് പ്രസിദ്ധയായ ഉർവ്വശി വരിച്ചു.

രമണീയമായ ചൈത്രരഥവനത്തിൽ പത്തുവർഷവും, അഞ്ചുവർഷം മന്ദാകിനീതീരത്ത് അളകാപുരിയിലും, ആറുവർഷക്കാലം ഉത്തമമായ നന്ദനോപവനത്തിലും, ഏഴുവർഷം മനോരഥഫലദ്രുമങ്ങളുള്ള ഉത്തരകുരുവിലും, എട്ടു കൊല്ലം ഗന്ധമാദനപർവ്വതപാദത്തിലും, പത്തുവർഷം മേരുവിന്റെ വടക്കേച്ചെരിവിലും, ഇങ്ങനെ ദേവന്മാർ ചുറ്റുന്ന മുഖ്യമായ വനങ്ങളിലും രാജാവ് ഉർവ്വശിയോടുകൂടി വിനോദിച്ച് വസിച്ചു. അവർ അവിടെയെല്ലാം മോദത്തോടെ രമിച്ചു വസിച്ചു. മഹർഷിമാർ പുകഴ്ത്തുന്ന പുണ്യപ്രദേശത്തിൽ, പ്രയാഗയിൽ, രാജാവ് രാജ്യം ഭരിച്ചുവാണു. ആ രാജാവിന്ന് അവളിൽ അമരോപന്മാരായി ഏഴു മക്കൾ ഉണ്ടായി. അവരെ സ്വർഗ്ഗത്തിലാണ് പ്രസവിച്ചത്. മഹാത്മാക്കളായ അവർ ധീമാനായ ആയുസ്സ്, അമാവസു, വിശ്വായുസ്സ് അതിധർമ്മിഷ്ഠനായ ശ്രുതായുസ്സ്, ദൃഢായുസ്സ്, വനായുസ്സ്, ശതായുസ്സ് ഇവർ ഏഴുപേരുമാണ് ഉർവ്വശി പെറ്റുണ്ടായ പുരൂരവന്റെ മക്കൾ."

ജനമേജയൻ പറഞ്ഞു: "ഗന്ധർവ്വിയായ ഉർവ്വശീദേവി മർത്ത്യനായ രാജാവിനെ, ദേവന്മാരെയൊക്കെ ഉപേക്ഷിച്ച്, ആശ്രയിക്കുവാൻ വല്ല കാരണവുമുണ്ടോ? പറഞ്ഞാലും!"

വൈശമ്പായനൻ പറഞ്ഞു: "അവൾ ബ്രഹ്മശാപംമൂലം രാജാവിനെ ആശ്രയിച്ചതാണ്. ആ സുന്ദരി ഒരു കരാറുപ്രകാരമാണ് ഐളനെ പ്രാപിച്ചത്. അവൾക്ക് ശാപമുക്തി

ലഭിക്കുവാൻ ചെയ്ത കരാറെന്തെന്നും പറയാം. 'താൻ കാമിക്കുന്ന സമയത്തു മാത്രം മൈഥുനം ചെയ്യുക, രാജാവിനെ നഗ്നരൂപത്തിൽ കാണാതിരിക്കുക, രണ്ട് ആടുകളെ മെത്തയുടെ സമീപത്ത് കെട്ടിനിർത്തുക, അതിനെ എപ്പോഴും കാണുകയും വേണം. ഘൃതം മാത്രമേ ആഹാരം പാടുള്ളൂ. അത് ഒരുനേരം മാത്രം! രാജാവേ, ഈ കരാറ് അങ്ങയ്ക്ക് എത്രകാലം പാലിക്കുവാൻ സാധിക്കുമോ അത്രകാലം ഞാൻ അങ്ങയുടെകൂടെ പാർക്കാം. കരാറ് തെറ്റിയാലോ, അന്ന് ഞാൻ പൊയ്ക്കളയും.' ഇതാണ് അവൾ രാജാവുമായി ചെയ്ത കരാറ്.

അവൾ ചെയ്ത കരാറുകളെല്ലാം ആ രാജാവ് കാത്തുരക്ഷിച്ചു. അങ്ങനെ പുരൂരവസ്സിന്റെ ഭാര്യയായി ആ ഭാമിനി പാർത്തു. അവനിൽ സക്തയായി അങ്ങനെ ശാപത്താൽ മൂഢയായി അമ്പത്തൊമ്പതു സംവത്സരം ഉർവ്വശി മനുഷ്യനായ ആ രാജാവിനോടുകൂടെ പാർത്തു. അപ്പോൾ ഗന്ധർവ്വന്മാർക്ക് ആവലാതിയായി."

ഗന്ധർവ്വന്മാർ പറഞ്ഞു: "അല്ലയോ മഹാഭാഗന്മാരേ, നിങ്ങൾ വീണ്ടും ചിന്തിക്കുവിൻ. സ്വർഗ്ഗത്തിന് ഭൂഷണയായ ഉർവ്വശി ദേവന്മാരുമായി ചേരുവാനുള്ള മാർഗ്ഗം എന്തെന്ന് ചിന്തിക്കുവിൻ. ആ സുന്ദരിയില്ലാതെ സ്വർഗ്ഗം ഭൂഷണമില്ലാത്തമാതിരി നിഷ്പ്രഭമായിരിക്കുന്നു. ഇപ്രകാരം അവർ പറഞ്ഞപ്പോൾ വാഗ്മിപ്രവരനായ വിശ്വാവസു പറഞ്ഞു: 'അവർ തമ്മിൽ കരാർചെയ്യുന്നത് ഞാൻ പണ്ടു കേട്ടു. അവൾ രാജാവിനെ വിടുന്നവിധം കരാറുതെറ്റിച്ച് അവളെ വീണ്ടും സ്വർഗ്ഗത്തിലേക്കു കൊണ്ടുപോരണം. അത് എങ്ങനെ വേണമെന്ന് എനിക്കറിയാം. നിങ്ങൾക്കു കാര്യം സാധിക്കുന്നതിന്നുവേണ്ടി തുണക്കാരോടുകൂടി ഇതാ ഞാൻ പോവുകയാണ്' എന്നു പറഞ്ഞ് പ്രസിദ്ധനായ അദ്ദേഹം പ്രതിഷ്ഠാനത്തിൽചെന്നെത്തി.

രാത്രിയായ സമയംനോക്കി അകത്തു കടന്നുകൂടി അവൻ ഒരു ആടിനെ അപഹരിച്ചു. ആടുകളുടെ അമ്മയെപ്പോലെയാണ് ചാരുഹാസിനിയായ ഉർവ്വശി അവയോടു പെരുമാറിയിരുന്നത്. ഗന്ധർവ്വന്മാരുടെ ആഗമനവും, ശാപത്തിന്റെ അവസാനവും എത്തിയതായി ആ യശസ്വിനിക്ക് മനസ്സിലായി. രാജാവിനോട് വിളിച്ചുപറഞ്ഞു: 'അയ്യോ! ഇതാ എന്റെ പുത്രനെ കള്ളന്മാർ കട്ടുകൊണ്ടു പോകുന്നേ!' എന്ന് അവൾ നിലവിളിച്ചു. രാജാവ് ശയ്യയിൽ നഗ്നനായി കിടക്കുകയായിരുന്നു. അദ്ദേഹം എഴുന്നേറ്റില്ല. 'എന്നെ അവരെങ്ങാനും നഗ്നരൂപത്തിൽ കണ്ടുകഴിഞ്ഞാൽ കരാറ് തെറ്റിപ്പോകും' എന്നുവിചാരിച്ച് അനങ്ങാതെ കിടന്നു. അപ്പോൾ ഗന്ധർവ്വന്മാർ രണ്ടാമത്തെ ആടിനെയും പിടിച്ചുകൊണ്ടുപോയി. രണ്ടാടുകളെയും മോഷ്ടിച്ചപ്പോൾ ഉർവ്വശി ഐളനോടു പറഞ്ഞു: 'അനാഥയുടെ മാതിരി എന്റെ കുട്ടിയെ പ്രഭോ! കള്ളന്മാർ കൊണ്ടുപൊയ്ക്കളയുന്നു.' ഇങ്ങനെ പറഞ്ഞപ്പോൾ കിടക്കയിൽ നഗ്നനായി കിടക്കുന്ന രാജാവ് അവിടെനിന്ന് പെട്ടെന്നെഴുന്നേറ്റ് ഓടി (ഇരുട്ടത്തല്ലേ, ആരും കാണുകയില്ലല്ലോ എന്നു വിചാരിച്ചു) ആടുകളെ പിടിക്കുവാൻ രാജാവ് ഓടിയ സമയത്ത് ഗന്ധർവ്വന്മാർ പെട്ടെന്ന് ഒരു മിന്നൽ വെളിച്ചമുണ്ടാക്കി. രാജധാനി മുഴുവൻ വെളിച്ചംകൊണ്ട് പ്രകാശിച്ചു. ഉടനെ ഉർവ്വശി രാജാവിന്റെ നഗ്നമായ രൂപംകണ്ടു. നഗ്നനായ രാജാവിനെ കണ്ടതോടെ കാമരൂപിണിയായ ഉർവ്വശി മറഞ്ഞുപോയി. ഗന്ധർവ്വന്മാർ ആടുകളെ വിട്ട് ഓടിപ്പോയി. ആടുകളെയും കൊണ്ടു മടങ്ങിയെത്തിയ രാജാവ് ഉർവ്വശിയെക്കണ്ടില്ല. രാജാവ് വിലപിച്ചു. രാജാവ് ഭൂമിയിലൊക്കെ ചുറ്റിത്തിരിഞ്ഞു. അവളെ കണ്ടെത്തിയില്ല.

അങ്ങനെ ചുറ്റിത്തിരിഞ്ഞു നടക്കുമ്പോൾ ആ മഹാബലൻ കുരുക്ഷേത്രത്തിൽവെച്ച് അവളെ കണ്ടെത്തി. പ്ലക്ഷതീർത്ഥത്തിൽ ഹേമവതി എന്ന പൊയ്കയിൽ കുളിച്ചുകൊണ്ടിരിക്കയായിരുന്നു. കൂടെ അഞ്ച് അപ്സരസ്ത്രീകളുമുണ്ട്. കുളിക്കുന്ന ആ ശോഭനാംഗിയെ കണ്ട് രാജാവ് വിലപിച്ച് അടുത്തുചെന്നു. അവൾ അവിടെ ആ രാജാവിനെ അരികെ കണ്ടു. ഉർവ്വശി രാജാവിനെ ചൂണ്ടിക്കാണിച്ച് അപ്സരസ്ത്രീകളോടു പറഞ്ഞു: 'ഈ നില്ക്കുന്നവനാണ് ആ പുരുഷോത്തമൻ! ഇവനോടുകൂടെ ഞാൻ വളരെനാൾ പാർത്തു' എന്നു പറഞ്ഞ് രാജാവിന്റെ സമീപത്തു ചെന്നുനിന്നു. അവർ പരസ്പരം നോക്കി. അവരെല്ലാവരും വല്ലാതെ ഉഴന്നു വിഷമത്തിലായി. 'പെണ്ണേ, നീ പോകല്ലേ, നിൽക്കൂ! നീ എത്രനാൾ എന്നോടുകൂടെ പാർത്തു! ക്രൂരേ! നീ എങ്ങനെ എന്നെ വിട്ടു! നിന്റെ മനസ്സു കഠിനംതന്നെ! നീ എന്റെ ചൊല്പടിക്കു നില്ക്കില്ലേ?' ഇപ്രകാരം രാജാവ് ഓരോന്ന് പുലമ്പുവാൻതുടങ്ങി. ഉർവ്വശി പറഞ്ഞു: 'ഐളാ, ഞാൻ നിന്നിൽ നിന്ന് ഗർഭിണിയാകും. ഓരോ ആണ്ടിലും നിനക്ക് എന്നിൽ നിന്നു മക്കളുണ്ടാകും. ഓരോവർഷവും ഒരു രാത്രി നീ എന്നോടുകൂടി വസിക്കും രാജാവേ!' ഇങ്ങനെ അവൾ പറഞ്ഞപ്പോൾ രാജാവിന് സന്തോഷമായി. അദ്ദേഹം പുരത്തിലേക്കു മടങ്ങി. ഒരാണ്ടുചെന്നപ്പോൾ ഉർവ്വശി രാജാവിന്റെ സമീപത്തെത്തി. ഒരു രാത്രി രാജാവ് സുഖമായി അവളോടുകൂടി വസിച്ചു. അവൾ രാജാവിനോടു പറഞ്ഞു: "ഗന്ധർവ്വന്മാർ വരം ഭവാന് നല്കും. അവരോട് ഭവാൻ വരം വരിച്ചാലും! 'യോഗ്യരായ ഗന്ധർവ്വന്മാർക്ക് തുല്യനായി വരണം ഞാൻ' എന്ന് ഭവാൻ അവരോട് വരം വാങ്ങിക്കുക." അവൾ പറഞ്ഞപ്രകാരംതന്നെ രാജാവ് ഗന്ധർവ്വന്മാരോട് വരം വാങ്ങി. ഗന്ധർവ്വന്മാർ സമ്മതിച്ച് രാജാവിന്ന് വരം നല്കി.

ഉടനെ താലത്തിൽ അഗ്നി നിറച്ച് ഗന്ധർവ്വന്മാർ അവനോടു പറഞ്ഞു: 'ഇതുകൊണ്ട് യജിച്ച് ഭവാൻ ഞങ്ങളുടെ സാലോക്യം പ്രാപിക്കുക രാജാവേ!' പുത്രന്മാരുമായി അവൻ മടങ്ങി. പുരത്തിലെത്തുന്നവഴിക്ക്, അഗ്നിയെ കാട്ടിൽവെച്ച് മക്കളോടുകൂടി രാജാവ് ഗൃഹത്തിലെത്തി. മടങ്ങിവന്നു നോക്കിയപ്പോൾ അവൻ വെച്ച ദിക്കിൽ ത്രേതാഗ്നിയെക്കണ്ടില്ല. അവിടെ ഒരു ആൽവൃക്ഷത്തെ കണ്ടു. ശമിയായിത്തീർന്ന അശ്വത്ഥത്തെക്കണ്ട് അവൻ വിസ്മയപ്പെട്ടു. ഗന്ധർവ്വന്മാരോട് അഗ്നി നശിച്ച കഥ അറിയിച്ചു. അതുകേട്ടപ്പോൾ ഗന്ധർവ്വന്മാർ അതിനെ അരണിയാക്കുവാൻ പറഞ്ഞു. അതു കേട്ടു രാജാവ് ആൽകൊണ്ട് അരണിയുണ്ടാക്കിച്ച് യഥാവിധി കടഞ്ഞു. കടഞ്ഞ തീയ് മൂന്നാക്കി ആ രാജാവ് യജിച്ചു. പല യജ്ഞങ്ങളുംചെയ്ത് രാജാവ് ഗന്ധർവ്വന്മാരുടെ സാലോക്യംപ്രാപിച്ചു. ഗന്ധർവ്വന്മാരുടെ വരം വാങ്ങിയ രാജാവ് ത്രേതാഗ്നിയെ സ്വയം ഉണ്ടാക്കി. ആദ്യം ഒരു അഗ്നിയുണ്ടായി. അതിനെ ഐളൻ മൂന്ന് അഗ്നിയാക്കി.

ഇപ്രകാരം പ്രഭാവനായ ഐളരാജാവ് മഹർഷിമാരാൽ പുകഴ്ത്തപ്പെടുന്ന പുണ്യദേശമായ പ്രയാഗയിൽ രാജാവായി രാജ്യം ഭരിച്ചു. ഗംഗയുടെ ഉത്തരതീരത്ത് പ്രതിഷ്ഠാനം എന്ന സ്ഥലത്താണ് കീർത്തിമാനായ രാജാവ് രാജ്യം ഭരിച്ചിരുന്നത്."

**27. അമാവസുവംശകീർത്തനം -** വൈശമ്പായനൻ പറഞ്ഞു: "ഐളന്റെ പുത്രന്മാരെല്ലാം ദേവസുതോപമന്മാരായിത്തീർന്നു. അവരെയെല്ലാം ഉർവ്വശി ദേവലോകത്താണ് പ്രസവിച്ചത്. ധീമാനായ ആയുസ്സ്, അമാവസു, വിശ്വായുസ്സ്, അതിധർമ്മിഷ്ഠനായ ശ്രുതായുസ്സ്, ദൃഢായുസ്സ്, വനായുസ്സ്, ശതായുസ്സ് ഇവരാണ് ഉർവ്വശിപുത്രന്മാർ.

അമാവസുവിൻെറ സുതർ ഭീമൻ എന്ന രാജാവ്, നഗ്നജിത്ത് എന്നിവരാണ്. ഭീമൻെറ പുത്രനാണ് കാഞ്ചനപ്രഭൻ. കാഞ്ചനപ്രഭൻെറ പുത്രൻ വിദ്വാനായ സുഹോത്രൻ. അവൻ മഹാബലനായിരുന്നു. സുഹോത്രൻെറ പുത്രൻ ജഹ്നു. അവൻെറ അമ്മ കേശിനിയാണ്. ജഹ്നു സർവ്വമേധം എന്ന മഹായജ്ഞം നടത്തിയവനാണ്. അവനെ ഭർത്താവായി ലഭിക്കുവാൻ ഗംഗാദേവി ചെന്നുപോലും! അതിന്നു രാജാവ് സമ്മതിച്ചില്ല. തന്മൂലം ഗംഗ അദ്ദേഹത്തിൻെറ സദസ്സിനെ ഗംഗാജലത്തിൽ മുക്കിക്കളഞ്ഞു. യജ്ഞവാടം ചുറ്റും അവൾ മുക്കിയതു കണ്ടപ്പോൾ സുഹോത്രപുത്രനായ ജഹ്നു ക്രോധത്തോടെ ഇങ്ങനെ പറഞ്ഞുപോലും ഭാരതാ! 'എടോ ഗംഗേ, ഞാൻ നിൻെറ ജലമൊക്കെ ഇപ്പോൾ കുടിച്ചു വറ്റിച്ചുകളയും. നിൻെറ യത്നം ഞാനിപ്പോൾ പാഴിലാക്കിക്കളയാം, കാണണോ? നിൻെറ ധിക്കാരത്തിൻെറ ഫലം ഇപ്പോൾ നീ ഏല്ക്കും' എന്നു പറഞ്ഞ് ആ രാജർഷി ഗംഗയെ പാനംചെയ്തു. ഇതു കണ്ട് മഹർഷികൾ അവളെ ആ രാജാവിൻെറ പുത്രിയായി കണക്കാക്കി. അതുകൊണ്ട് ഗംഗ ജാഹ്നവിയായി.

ജഹ്നു യുവനാശ്വൻെറ പുത്രിയായ കാവേരിയെ വിവാഹംചെയ്തു. യുവനാശ്വൻെറ ശാപംമൂലം ഗംഗ തൻെറ പകുതികൊണ്ട് ജഹ്നുവിൻെറ ഭാര്യയും ശ്രേഷ്ഠയുമായ കാവേരിനദിയെ തീർത്തു. ജഹ്നു സുനഹൻ എന്ന ധാർമ്മികനും പ്രിയപ്പെട്ടവനുമായ പുത്രനെ കാവേരിയിൽ ജനിപ്പിച്ചു. അവൻെറ പുത്രനാണ് അജകൻ. അജകൻെറ പുത്രനായി ബലാകാശ്വൻ എന്ന രാജാവുണ്ടായി. അവൻ നായാട്ടുകാരനായി. അവൻെറ പുത്രനായി കുശനുണ്ടായി. കുശന്ന് നാലു പുത്രന്മാരുണ്ടായി. അവർ ദേവതുല്യരായിരുന്നു. കുശികൻ, കുശനാഭൻ, കുശാംബൻ, മൂർത്തിമാൻ എന്നിവരായിരുന്നു നാലുപേർ. കാട്ടിൽ പാർക്കുന്ന പഹ്ലവന്മാരോടുകൂടി കുശികൻ വളർന്നു. കുശികൻ ഇന്ദ്രതുല്യനായ പുത്രനെ ലഭിക്കുന്നതിന്നുവേണ്ടി തപസ്സുചെയ്തു. ഇന്ദ്രൻ ഭയപ്പെട്ട് അവൻെറ പുത്രനായിത്തീർന്നു. ആയിരം വർഷം കഴിഞ്ഞതിന്നുശേഷം അവനെ വാസവൻ കണ്ടു. അത്യുഗ്രമായ തപസ്സുചെയ്യുന്ന അവനെക്കണ്ട് പുത്രോത്പത്തിക്ക് സമർത്ഥനായ ഇന്ദ്രൻ, തൻെറ അംശംകൊണ്ട് ഒരു പുത്രനെ അവന്ന് ദാനംചെയ്യുകയാണുണ്ടായത്. അങ്ങനെ അവന്ന് ഇന്ദ്രാംശംകൊണ്ടുണ്ടായവനാണ് ഗാധി എന്ന രാജാവ്. ആ കൗശികൻ ഇന്ദ്രൻതന്നെയാണ്. കുശികരാജാവിൻെറ ഭാര്യ പുരുകുത്സൻെറ പുത്രിയായിരുന്നു. അവളാണ് ഗാധിയെ പ്രസവിച്ചത്. ഗാധിയുടെ കന്യകയായി സത്യവതിയുണ്ടായി. അവൾ ശോഭനയായ ഒരു മാന്യയായിരുന്നു. അവളെ ഭൃഗുപുത്രനായ ഋചീകന്ന് ഗാധി നല്കി. ആ ഭൃഗുപുത്രൻ അവളിൽ സംതൃപ്തനായി, ഗാധിക്കും തനിക്കും പുത്രനുണ്ടാകുവാൻ ചരു ഉണ്ടാക്കി. ഭർത്താവായ ഋചീകൻ അവളെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'നീ ഈ ഹവിസ്സ് ഭക്ഷിക്കുക. നിൻെറ അമ്മ മറ്റേ ഹവിസ്സും ഭക്ഷിക്കുക. അവളിൽ ദീപ്തിമാനായ ക്ഷത്രിയർഷഭൻ പിറക്കും. അവൻ രാജാക്കന്മാർക്ക് അജേയനാകും. ക്ഷത്രിയർഷഭസൂദനനായി ഭവിക്കും. നിനക്കും ശോഭനേ, യോഗ്യനും ധീമാനും തപോനിധിയുമായ പുത്രനുണ്ടാകും. അവൻ ശമം ഉള്ളവനുമായ ബ്രാഹ്മണശ്രേഷ്ഠനാകും' എന്ന് ഭാര്യയോടു പറഞ്ഞ് ഭൃഗുനന്ദനനായ ഋചീകൻ നിത്യമായ തപോനുഷ്ഠാനത്തിന്നുവേണ്ടി മഹാരണ്യത്തിലേക്കു പോയി. അക്കാലത്ത് ഗാധി ഭാര്യാസമേതം തീർത്ഥയാത്രയ്ക്കിടയ്ക്ക് മകളെക്കാണുവാൻ ചെന്നു. മഹർഷി തന്ന ചരു രണ്ടും സത്യവതി ശ്രദ്ധയോടെ എടുത്ത് അമ്മയുടെ മുമ്പിൽ കൊണ്ടുവെച്ചു. ദൈവയോഗത്താൽ അമ്മ അതു തമ്മിൽ മാറി മകൾക്കു നല്കി. അവളറിയാതെ സ്വയം മകളുടെ ചരു കഴിക്കുകയുംചെയ്തു. ഉടനെ സത്യവതി ക്ഷത്രിയാന്തകനായ കുമാരനെ ഗർഭംധരിച്ചു. ദീപ്തമായ വപുസ്സാൽ ഘോരദർശനമായി. ഋചീകൻ അവളെക്കണ്ട് യോഗത്താൽ എല്ലാം മനസ്സിലാക്കി. ദ്വിജശ്രേഷ്ഠൻ സുന്ദരിയായ ഭാര്യയോടു പറഞ്ഞു: 'ഭദ്രേ, ഹവിസ്സ് മാറി നിനക്ക് അമ്മ തന്നു. അമ്മ നിന്നെ ചതിച്ചു. നിനക്ക് ക്രൂരകൃത്തും അതിദാരുണനുമായ ഒരു പുത്രനാണ് ജനിക്കുവാൻപോകുന്നത്. നിനക്ക് നിൻെറ അമ്മയിൽ ഒരു ഭ്രാതാവുണ്ടാകുവാൻപോകുന്നു. അവൻ ബ്രഹ്മഭൂതനും തപോധനനുമാകും. ഞാൻ ബ്രഹ്മത്തെ ജപിച്ച് ആ ചരുവിൽ കയറിയിരുന്നു.' ഭർത്താവ് ഇപ്രകാരം പറഞ്ഞപ്പോൾ ഉത്തമയായ സത്യവതി പതിയെ പ്രസാദിപ്പിക്കുമാറ് യാചിച്ചു. 'അപ്രകാരം ആകല്ലേ എൻെറ പുത്രൻ; അവൻ ബ്രാഹ്മണാധമനാകല്ലേ!' എന്ന് അവൾ പറഞ്ഞതു കേട്ട് ആ മുനി പറഞ്ഞു: 'ഭദ്രേ, ഞാൻ ഇങ്ങനെയാകണമെന്ന് സങ്കല്പിച്ചതല്ല. അച്ഛനും അമ്മയും കാരണം മകൻ ഉഗ്രകർമ്മാവായി ഭവിക്കും.' ഇപ്രകാരം അദ്ദേഹം പറഞ്ഞതു കേട്ട് സത്യവതി വീണ്ടും പറഞ്ഞു: 'ഇച്ഛിച്ചാൽ ലോകം തന്നെ സൃഷ്ടിക്കുവാൻ കെല്പുള്ളവനാണ് ഭവാൻ. പിന്നെ മകനെപ്പറ്റി പറയുവാനുണ്ടോ? എനിക്ക് അങ്ങ് ശമാത്മാവായ പുത്രനെ നല്കിയാലും! അങ്ങ് പറഞ്ഞമാതിരിയുള്ളവൻ പുത്രനാകേണ്ടാ. പുത്രൻെറ പുത്രൻ ആയിക്കൊള്ളട്ടെ! എൻെറയും അങ്ങയുടെയും പൗത്രൻ അങ്ങനെയാകട്ടെ. വന്നേ കഴിയൂ എങ്കിൽ അങ്ങനെ ഒന്നു ചെയ്താൽ മതി ദ്വിജോത്തമാ!'

പിന്നെ തപോബലത്താൽ മഹർഷി അവളെ പ്രസാദിപ്പിച്ചു. 'ഭദ്രേ, എനിക്ക് പുത്രനും പൗത്രനും തമ്മിൽ ഒരന്തരവുമില്ല. അല്ലയോ വരവർണ്ണിനീ, നീ പറഞ്ഞ വാക്കാൽ അങ്ങനെതന്നെ വന്നുകൊള്ളട്ടെ!'

പിന്നെ യഥാകാലം സത്യവതി ഭാർഗ്ഗവനെ പ്രസവിച്ചു. തപസ്വിയും ദാന്തനും ശാന്തനുമായ ജമദഗ്നിയുണ്ടായി. മുമ്പ് ഭാർഗ്ഗവൻ രുദ്രവിഷ്ണുഹവ്യങ്ങൾ തമ്മിൽ മാറി യജിച്ചതുമൂലം വൈഷ്ണവാംശമായി ജമദഗ്നി ജനിച്ചു. സത്യവതിയാണെങ്കിൽ പുണ്യസത്യധർമ്മാവലംബയാണ്. അവൾതന്നെയാണ് 'കൗശികി' എന്ന നാമമുള്ള മഹാനദിയായി ഭവിച്ചത്.

ഇക്ഷ്വാകുവംശസംഭൂതനും 'രേണു' എന്നു പേരുള്ളവനുമായ ഒരു രാജാവുണ്ടായിരുന്നു. അവൻെറ കന്യകയായി കാമലീ എന്നും പേരുള്ള രേണുക എന്നവൾ ഉണ്ടായി. ആ കാമലീ എന്ന രേണുകയിൽ തപോവീര്യങ്ങളൊത്ത ഋചീകപുത്രൻ ക്രൂരനായ ജാമദഗ്ന്യനെ (പരശുരാമനെ) ജനിപ്പിച്ചു. സർവ്വവിദ്യാഢ്യനായി, ശ്രേഷ്ഠനായി, ധനുർവ്വേദപാരഗനായി, ദീപ്താഗ്നിതുല്യനായി വിളങ്ങുന്നവനും ക്ഷത്രം മുടിക്കുന്നവനുമായ രാമനെ ജനിപ്പിച്ചു.

ഔർവ്വൻ എന്ന പേരിൽ പ്രസിദ്ധനായ ഋചീകന്ന് സത്യവതിയിൽ പ്രസിദ്ധനായ ജമദഗ്നി പിറന്നു. തപോവീര്യത്താൽ പിറന്ന അവൻ ബ്രഹ്മവിത്തമനായി. പിന്നെ പിറന്നത് ശുനശ്ശേഫനാണ്. ഒടുവിൽ പിറന്നവനാണ് ശുനഃപുച്ഛൻ. വിശ്വാമിത്രൻ എന്ന പുത്രനെ കുശികാത്മജനായ ഗാധി ജനിപ്പിച്ചു. അവൻ തപസ്സ്, വിദ്യ, ശമം ഇവയോടുകൂടിയവനായി, ബ്രഹ്മർഷിയായി. സപ്തർഷിമാരുടെ പദത്തിലേക്കുയർന്നു. പേരുകൊണ്ട് വിശ്വരഥൻ എന്നറിയപ്പെട്ട അവൻ വിശ്വാമിത്രനായി. ധർമ്മശീലനുമായിരുന്നു വിശ്വാമിത്രൻ. അവൻ ഭൃഗുവിൻെറ പ്രസാദത്താൽ കൗശികനിൽ നിന്നുണ്ടായ കുലവർദ്ധനനായിത്തീർന്നു.

വിശ്വാമിത്രൻെറ പുത്രന്മാർ ദേവരാതൻ മുതലായവരാണ്. മൂന്നു ലോകത്തിലും പ്രസിദ്ധരായ അവരുടെ പേര് കേൾക്കണമെങ്കിൽ പറയാം. ദേവശ്രവസ്സ്, കതി (കതിയുടെ വഴിക്കാണ് കാത്യായനന്മാർ ഉണ്ടായത്). ഹിരണ്യാക്ഷൻ ഇവർ ശാലാവതിയിലുണ്ടായവരാണ്. രണ്ടാമത്തെ ഭാര്യയായ രേണുവിലുണ്ടായവരാണ് രേണുമാൻ, സാംകൃതി, ഗാലവൻ, മുൽഗലൻ (അവൻ പ്രസിദ്ധനാണ്), മധുഛന്ദസ്സ്, ജയൻ, ദേവലൻ എന്നിവർ. അഷ്ടകൻ, കച്ഛപൻ, കാരിതൻ എന്നിവരും വിശ്വാമിത്രൻെറ മക്കളാണ്. (കൗശികഗോത്രബ്രാഹ്മണർ എണ്ണത്തിൽ ഒരുപാടുണ്ട്. ഇവർ മറ്റേതു ഋഷിമാരുടെ കുലത്തിൽനിന്നും വിവാഹബന്ധം സ്ഥാപിക്കാൻ യോഗ്യരാണ്. രാജർഷിയായ പൗരവൻെറ കുലവും ബ്രഹ്മർഷിയായ കൗശികൻെറ കുലവുമായി വിവാഹബന്ധമുണ്ടായിട്ടുണ്ട്. ഇപ്രകാരം ഈ വംശത്തിൽ ക്ഷത്രിയ ബ്രാഹ്മണർ തമ്മിൽ വിവാഹബന്ധങ്ങളുണ്ടായിട്ടുള്ള കാര്യം വിശ്രുതമാണ്.)

ദേവലൻ, രേണു, യാജ്ഞവല്ക്യൻ, അഘമർഷണൻ, ഔദുംബരൻ, അഭിഷ്ണാതൻ, താരകായണൻ, ചുഞ്ചുലൻ, ശാലാവത്യൻ, ഹിരണ്യാക്ഷൻ, സാംകൃത്യൻ, ഗാലവൻ, ബാദരായണി, ലോഹിതൻ, വാല്ക്കല്യൻ, യമദൂതൻ, കാരിഷൻ. ധീമാനായ വിശ്വാമിത്രൻെറ പുത്രന്മാരായി ഇങ്ങനെ വളരെപ്പേരുണ്ട്.

വിശ്വാമിത്രപുത്രന്മാരിൽ അഗ്രജൻ ശുനശ്ശേഫനാണ്. ഭാർഗ്ഗവകുലത്തിൽ അദ്ദേഹം ജനിച്ചപ്പോൾമുതലാണ് കൗശികഗോത്രമുണ്ടായത്. വിശ്വാമിത്രൻെറ പുത്രനായി ശുനശ്ശേഫൻ ജനിച്ചു. അവൻ ഹരിശ്ചന്ദ്രൻെറ യജ്ഞത്തിൽ പശുവാക്കി കൊണ്ടുവരപ്പെട്ടെന്നു പറയപ്പെടുന്നു. ശുനശ്ശേഫൻ ദേവകളാൽ വിശ്വാമിത്രന്നു നല്കപ്പെട്ടതാണത്രേ! ദേവദത്തനായതിനാൽ അവൻ ദേവരാതൻ എന്ന പേരിൽ പ്രസിദ്ധി പ്രാപിച്ചു. ദേവരാതാദ്യന്മാരായി വിശ്വാമിത്രന്ന് ഏഴു പ്രമുഖരായ മക്കളുണ്ട്. ദൃഷദ്വതീപുത്രൻ, വിശ്വാമിത്രജനായ അഷ്ടകൻ, അഷ്ടകൻെറ പുത്രനായ ലൗഹി, ഇങ്ങനെ ജഹ്നുഗണത്തെ ഞാൻ പറഞ്ഞുകഴിഞ്ഞു. ഇനി ഞാൻ മഹാത്മാവായ ആയുസ്സിൻെറ വംശത്തെക്കുറിച്ചു വർണ്ണിക്കാം."

**28. ആയുർവ്വംശകീർത്തനം** - വൈശമ്പായനൻ പറഞ്ഞു: ആയുസ്സിന്ന് മക്കൾ അഞ്ചുപേരാണ്. എല്ലാവരും വീരന്മാരും മഹാരഥന്മാരുമാണ്. അവരെയെല്ലാം സ്വർഭാനുവിൻെറ മകളായ 'പ്രഭ'യാണ് പെറ്റത്. ആദ്യമേ ഉണ്ടായത് നഹുഷനാണ്. പിന്നെ ജനിച്ചവൻ വൃദ്ധശർമ്മാവാണ്. പിന്നീടു ജനിച്ച രംഭൻ, രജി, അനേനസ്സ് ഇവർ മൂന്നുപേരും മൂന്നു ലോകത്തിലും പേരുകേട്ടവരാണ്.

രജിക്ക് അഞ്ഞൂറു മക്കളുണ്ടായി. രജിപുത്രന്മാരായ ക്ഷത്രിയരെ മഹേന്ദ്രൻപോലും ഭയപ്പെട്ടു. ദേവാസുരരണം ഘോരമായി ഉണ്ടായ കാലത്ത് ദേവാസുരന്മാർ ചെന്ന് പിതാമഹനോട് പറഞ്ഞു: 'ഭഗവാനേ, ഞങ്ങളിൽ ആരാണ് പോരിൽ ജയിക്കുവാൻപോകുന്നത്? സർവ്വഭൂതേശ്വരാ, ഭവാൻ പറഞ്ഞാലും! അങ്ങയുടെ മൊഴികേൾക്കുവാൻ ഞങ്ങൾക്ക് ആഗ്രഹമുണ്ട്!"

ബ്രഹ്മാവു പറഞ്ഞു: "രജി ഏതുകൂട്ടർക്കുവേണ്ടി ആയുധമെടുക്കുന്നുവോ, ആ പ്രഭു ചേരുന്ന ഭാഗക്കാർ മൂന്നുലോകത്തെയും ജയിക്കും; അതിൽ സംശയമില്ല. രജി എവിടെയുണ്ടോ, അവിടെ ധൃതിയുണ്ട്. ധൃതി (ധീരത) എവിടെയുണ്ടോ, അവിടെ ലക്ഷ്മിയുണ്ട്. ധൃതിയും ശ്രീയും ഉള്ളത് എവിടെയോ, അവിടെ ധർമ്മമുണ്ട്. അവിടെ ജയവുമുണ്ടാകും."

വൈശമ്പായനൻ പറഞ്ഞു: "രജിക്ക് വിജയം സംഭവിക്കുമെന്നു ബ്രഹ്മാവു പറഞ്ഞപ്പോൾ സുരന്മാരും അസുരന്മാരും പ്രീതരായി ജയം ആഗ്രഹിച്ച് ഭരതാഗ്ര്യനായ രജിയെ വരിക്കുവാൻ എത്തി. സ്വർഭാനുവിൻെറ ദൗഹിത്ര (മകളുടെ പുത്രൻ)നായ അവൻ, പ്രഭയിൽ പിറന്നവനായ ആ രാജാവ്, പരമതേജസ്വിയും സോമവംശവിവർദ്ധനനുമായ രാജാവ്, ശ്രീമാനായിരിക്കെ അവൻെറ സമീപത്തുചെന്നു ഹൃഷ്ടരായി ദേവാസുരന്മാർ പറഞ്ഞു: 'ഞങ്ങൾക്കു വിജയത്തിന്നായി നീ വില്ലെടുക്കണം!' അപ്പോൾ ആ ദേവദൈത്യന്മാരോടു രജി പറഞ്ഞു. സ്വാർത്ഥജ്ഞനും സ്വാർത്ഥമുദ്ദേശിച്ച് ആത്മകീർത്തി പുലർത്തുന്നവനുമായ രാജാവു പറഞ്ഞു."

രജി പറഞ്ഞു: "ദൈത്യന്മാരെയെല്ലാം ജയിച്ച് ഇന്ദ്രാദിദേവന്മാരേ, ഞാൻ ധർമ്മത്താൽ ഇന്ദ്രനാകാം. അതിന്നു സമ്മതമാണെങ്കിൽ ഞാൻ യുദ്ധത്തിൽ പൊരുതാം."

വൈശമ്പായനൻ പറഞ്ഞു: "ദേവന്മാർ മുമ്പെതന്നെ സന്തോഷത്തോടെ ചെന്ന് ഉടനെ പറഞ്ഞു: 'ഇഷ്ടംപോലെയാകാം രാജാവേ, ഭവാൻെറ ആഗ്രഹം സഫലമാകട്ടെ!'

ദേവന്മാർ പറഞ്ഞതു കേട്ട് രാജാവായ രജി ദൈത്യേന്ദ്രരോട് സുരന്മാരോടെന്നവിധം ചോദിച്ചു. ആ ചോദ്യത്തിന്ന് ഗർവ്വികളായ ദാനവർ സ്വാർത്ഥത്തെ പിന്തുടർന്ന് രാജാവിനോട് അഭിമാനത്തോടെ ഇപ്രകാരം മറുപടി പറഞ്ഞു: 'പ്രഹ്ലാദനാണ് നമ്മൾക്ക് ഇന്ദ്രൻ. അവന്നുവേണ്ടിയാണ് ജയിക്കുന്നത്. ഈ കരാറുപ്രകാരം രാജസത്തമാ, ഭവാൻ നിന്നാലും!' അപ്രകാരമാകാം എന്നു പറയുന്ന അവനെ ദേവകൾ വീണ്ടും പ്രേരിപ്പിച്ചു. ജയിച്ചാൽ ഇന്ദ്രനാകാം എന്ന് ദേവന്മാർ പറഞ്ഞപ്പോൾ ആ രാജാവ് വജ്രിക്ക് വദ്ധ്യന്മാരായ ദൈത്യന്മാരെയെല്ലാം വധിച്ചു. പരമമായ ശ്രീയെ, പൊയ്പ്പോയ ദേവലക്ഷ്മിയെ, വശിയും ശൂരനുമായ ആ രജിരാജാവ് വീണ്ടെടുത്തു. വീര്യവാനായ രജിയോടുകൂടി വീര്യവാനായ വാസവൻ 'ഞാൻ രജിയുടെ പുത്രനാകുന്നു' എന്നു പറഞ്ഞ് ഇപ്രകാരം പ്രസ്താവിച്ചു: 'താതാ! ദേവന്മാർക്കൊക്കെ ഭവാൻ ഇന്ദ്രനാണ്. അതിൽ സംശയിക്കേണ്ടതില്ല. അങ്ങയുടെ വീരകർമ്മത്താൽ അനുഗൃഹീതനായ ഞാൻ അങ്ങയ്ക്ക് പുത്രനായി. ഇതാ ഇന്ദ്രനായ ഞാൻ നില്ക്കുന്നു. അങ്ങയുടെ പുത്രനെന്നപേരിൽ ഞാൻ വിഖ്യാതനാകും.' ശക്രോക്തി കേട്ട് മായകൊണ്ട് ആ ദേവനാൽ ചതിക്കപ്പെട്ട രാജാവ് 'അപ്രകാരമാകട്ടെ' എന്നു പ്രീതിയോടെ ഇന്ദ്രനോടു പറഞ്ഞു. ദേവതുല്യനായ ആ രാജാവ് സ്വർഗ്ഗം പ്രാപിച്ചതിന്നുശേഷം രജിയുടെ പുത്രന്മാർ ഇന്ദ്രനിൽനിന്നു തങ്ങളുടെ അവകാശം തർക്കിച്ച് ബലമായി കൈക്കലാക്കി. അവൻെറ അഞ്ഞൂറു മക്കൾ ആ ശതക്രതുവിനെ പലതരത്തിൽ ആക്രമിച്ച് ത്രിവിഷ്ടപമെന്നു പ്രസിദ്ധമായ സ്വർഗ്ഗലോകം പിടിച്ചെടുത്തു. പിന്നെ വളരെക്കാലം ചെന്നപ്പോൾ ഭാഗവും രാജ്യവുമൊക്കെ നഷ്ടപ്പെട്ടവനായ ശക്രൻ ബൃഹസ്പതിയോട് പറഞ്ഞു: 'അങ്ങു ലന്തപ്പഴത്തോളം ഹവിസ്സ് എനിക്ക് നല്കണം. ബ്രഹ്മർഷേ! എന്നാൽ ഞാൻ തേജസ്സോടെ നില്ക്കാം. പുഷ്ടനായി എന്നും നില്ക്കാം. അല്ലയോ ബ്രാഹ്മണാ, രജിയുടെ പുത്രന്മാർകാരണം ദുഃഖിച്ചു മെലിഞ്ഞ് രാജ്യംപോയി ഊണുപേക്ഷിച്ച്, ഓജസ്സുകെട്ട് ഞാൻ ഈ മട്ടിലായത് ഭവാൻ കണ്ടില്ലേ? ഞാൻ മൂഢനായിരിക്കുന്നു!"

ബൃഹസ്പതി പറഞ്ഞു: "എടോ ശക്രാ! എന്നോടു ഇത് ആദ്യമേതന്നെ നീ അപേക്ഷിച്ചിരുന്നുവെങ്കിൽ നിനക്കുവേണ്ടി ചെയ്യുവാൻ വയ്യാത്തതായി വല്ലതും ഉണ്ടായിരുന്നുവോ? ദേവേന്ദ്രാ! ഞാൻ നിൻെറ ശ്രേയസ്സിന്നുവേണ്ടി എത്ര

യൊക്കെ യത്നംചെയ്തവനാണ്! ഇനിയും ചെയ്യാം. താമസി ക്കാതെതന്നെ ഭവാൻ രാജ്യവും ഭാഗവുമൊക്കെ നേടും. അതിന്നു വേണ്ടതൊക്കെ ഞാൻ ചെയ്യാം. ഉണ്ണീ, ദുഃഖി ക്കേണ്ട ആവശ്യമില്ല!"

വൈശമ്പായനൻ പറഞ്ഞു: "ദ്വിജസത്തമനായ ബൃഹ സ്പതി രജിപുത്രന്മാർക്കു ബുദ്ധിസമ്മോഹമുണ്ടാക്കാനായി നാസ്തികവാദത്തിൽ പരമായ ധർമ്മവിദ്വേഷമുണ്ടാക്കുന്ന അർത്ഥശാസ്ത്രം സൃഷ്ടിച്ചു. തർക്കശാസ്ത്രത്തിൽ മാത്രം അടി സ്ഥാനമാക്കിയുള്ള ആ ശാസ്ത്രം ഉൽക്കൃഷ്ടമെങ്കിലും ധർമ്മ പ്രധാനന്മാർക്കു രുചിക്കാത്തതാകുന്നു. ഈ അർത്ഥ ശാസ്ത്രം കേട്ട് അല്പബുദ്ധികളായ രജിപുത്രന്മാർ പഴയ ധർമ്മ ശാസ്ത്രങ്ങളിലൊക്കെ വിദ്വേഷമുള്ളവരായിത്തീർന്നു. ഇങ്ങ നെ ധർമ്മംതെറ്റിയ മാർഗ്ഗത്തിലൂടെ സഞ്ചരിച്ച് അവരൊ ക്കെ ക്ഷയിച്ചുപോയി. ദുഷ്പ്രാപ്യമായ ത്രൈലോക്യം ശക്രന് വീണ്ടും ലഭിച്ചു. ബൃഹസ്പതിയുടെ പ്രസാദംമൂലം ശക്രൻ നിർവൃതി നേടി. അവർ രാഗോന്മത്തന്മാരും വിധർമ്മികളും മൂഢന്മാരുമായി എപ്പോൾ ഭവിച്ചുവോ, അപ്പോൾ വീര്യ പരാക്രമങ്ങളൊക്കെപ്പോയി ബ്രഹ്മദ്വേഷികളായി ഭവിച്ചു. തന്മൂലം ഇന്ദ്രൻ സുരൈശ്വര്യം മുഖ്യമായ പദത്തോടെ നേടി. കാമക്രോധാലംബരായ രജിപുത്രവർഗ്ഗത്തെ ഒക്കെ അങ്ങനെ മുടിച്ചുകളഞ്ഞു.

ശക്രൻെറ സ്ഥാനച്യുതിയും പിന്നെ ശക്രൻെറ സ്വർഗ്ഗ പ്രതിഷ്ഠയും ആരു കേൾക്കുന്നുവോ, ആര് അതൊക്കെ ധരിക്കുന്നുവോ, അവർ പിന്നെ ദുഷ്ടതയ്ക്കു പാത്രമാകു ന്നതല്ല."

**29. കാശിരാജവംശകഥനം – വൈശമ്പായനൻ പറഞ്ഞു: "രാഭന്നു സന്തതിയുണ്ടായില്ല. അനേനസ്സിൻെറ വംശപരമ്പര** ഞാൻ പറയാം. **അനേനസ്സിൻെറ പുത്രൻ രാജാവായി.** അവൻ പ്രതിക്ഷത്രൻ എന്നു **കീർത്തിമാനായ രാജാവായി** രുന്നു. പ്രതിക്ഷത്രൻെറ പുത്രനാണ് സൃഞ്ജയൻ. അവൻ **പ്രസിദ്ധ**നായിരുന്നു. സൃഞ്ജയൻെറ പുത്രൻ ജയൻ. ജയ **ൻെറ പുത്രൻ** വിജയൻ. വിജയൻെറ പുത്രൻ കൃതി. അവ **ൻെറ** പുത്രൻ ഹര്യശ്വതൻ. ഹര്യശ്വസുതൻ, രാജാവായ സഹദേവൻ, പ്രതാപവാനായിരുന്നു. സഹദേവപുത്രൻ ധർ മ്മിഷ്ഠനും കീർത്തിമാനുമായ നദീനൻ. നദീനൻെറ പുത്രൻ ജയത്സേനൻ, ജയത്സേനപുത്രൻ സംകൃതി. സംകൃതിയുടെ പുത്രൻ ധർമ്മിഷ്ഠനും വിശ്രുതനുമായ ക്ഷത്രധർമ്മാവ്. അങ്ങനെ അനേനസ്സിൻെറ വംശത്തെപ്പറ്റി ഞാൻ പറഞ്ഞു കഴിഞ്ഞു.

ഇനി ക്ഷത്രവൃദ്ധൻെറ കുലം പറയാം. ക്ഷത്രവൃദ്ധൻെറ പുത്രന്മാരിൽ പ്രസിദ്ധൻ സുനഹോത്രനായിരുന്നു. സുന ഹോത്രന്ന് ധർമ്മിഷ്ഠന്മാരായി മൂന്നു പുത്രന്മാരുണ്ടായി; കാശൻ, ശലൻ, പ്രഭാവശാലിയായ ഗൃൽസ്നമദൻ. ഗൃൽസ്ന മദപുത്രനായിരുന്നു ശുനകൻ. ശുനകപുത്രന്മാർ ശൗന കർ. അവരിൽ വിപ്രക്ഷത്രിയ വൈശ്യന്മാർ, ശൂദ്രന്മാർ എന്നിവർ പെടുന്നു. ശലപുത്രൻ ആർഷ്ടിഷേണൻ. അവ ൻെറ പുത്രൻ കാശകൻ. കാശകൻെറ പുത്രന്മാർ കാശികൾ. ഇവരിൽ മൂത്തവൻ ദീർഘതപസ്സ്. ദീർഘതപസ്സിൻെറ പുത്രൻ ധന്വൻ. ധന്വൻെറ പുത്രൻ വിദ്വാനായ ധന്വന്തരി. വലിയ തപസ്സിൻെറ അവസാനം ആ ധീമാൻ വൃദ്ധനായ കാലത്തുണ്ടായവനാണ് ധന്വന്തരി. ആ ദേവൻ മനുഷ്യ നായി പിറന്നതാണ്."

ജനമേജയൻ പറഞ്ഞു: "ദേവനായ ധന്വന്തരി എങ്ങനെ മർത്ത്യനായിപ്പിറന്നു? അതു കേൾക്കുവാൻ എനിക്കാഗ്രഹ മുണ്ട്. ശരിക്കു പറഞ്ഞാലും!"

വൈശമ്പായനൻ പറഞ്ഞു: "ധന്വന്തരി അവതരിച്ച വൃത്താന്തം ഞാൻ ശരിക്കു പറയാം, ഭവാൻ കേട്ടാലും. രാജാവേ, പണ്ട് പാലാഴി കടഞ്ഞകാലത്ത് അതിൽനിന്നു ണ്ടായവനാണ് ധന്വന്തരിദേവൻ. അന്ന് മഹാതേജസ്വിയായി സമുദ്രത്തിൽനിന്നു പൊങ്ങിവന്നവനാണ്. സിദ്ധികാര്യം ശീലമാക്കി വിഷ്ണുവെ പാർത്തുനിന്നു. 'അബ്ജൻ നീ' എന്ന് വിഷ്ണു പറയുകയാൽ അവൻ അബ്ജനായി ഭവിച്ചു. അബ്ജൻ വിഷ്ണുവിനോടു പറഞ്ഞു, 'പ്രഭോ! ഞാൻ ഭവാൻെറ പുത്രനാണ്. എനിക്ക് ഭൂമിയിൽ ഭാഗസ്ഥാനം നല്കുക സുരനാഥാ!' എന്ന് അവൻ തർത്ഥ്യമായി പറ ഞ്ഞപ്പോൾ, അതു കേട്ട് പ്രഭു മറുപടി പറഞ്ഞു.

'യജ്ഞവിഭാഗം പണ്ട് യജ്ഞീയരായ സുരന്മാർ ചെയ്തു. ഹോത്രം ദേവകളിൽ മഹർഷികൾ ചെയ്യുന്നു. നിനക്ക് ഉപഹോമങ്ങൾ അർപ്പണം ചെയ്യാനുംപാടില്ല. നീ ദേവന്മാരുണ്ടായതിന്നുശേഷം ഉണ്ടായവനാണ് മകനേ! അതുകൊണ്ട് നീ ഒരിക്കലും ദേവനാവുകയില്ല. ലോകത്തിൽ നീ രണ്ടാം ജന്മമെടുക്കുമ്പോൾ പ്രസിദ്ധനായി ഭവിക്കും. ഗർഭത്തിലിരിക്കുമ്പോൾത്തന്നെ നിനക്ക് അണിമ മുതലായ സിദ്ധികൾ ലഭിക്കും. ആ ശരീരത്തോടെ നീ ദേവനായി ഭവിക്കും. ഹവിസ്സ്, മന്ത്രം, വ്രതം, ജപം എന്നിവയാൽ വിപ്ര ന്മാർ നിന്നെ യജിക്കും. നീ ആയുർവ്വേദത്തെ എട്ടു ഭാഗ മാക്കി (അഷ്ടാംഗം) ഉണ്ടാക്കും. ഇത് പണ്ടേതന്നെ പത്മജൻ കണ്ടിട്ടുള്ളതാണ്. രണ്ടാം ദ്വാപരത്തിൽ നീ പിറക്കുന്ന താണ്. അതിൽ സംശയമില്ല."

വൈശമ്പായനൻ പറഞ്ഞു: "അവന്ന് ഈ വരം നല്കി വിഷ്ണു മറഞ്ഞു. രണ്ടാം ദ്വാപരമായപ്പോൾ സുനഹോത്ര പുത്രനായ കാശിരാജാവ് പുത്രന്നുവേണ്ടി ദീർഘമായ തപ സ്സുചെയ്തു. 'എനിക്കു പുത്രനെ നല്കുന്ന ദേവനെ ഞാൻ സേവിക്കുന്നു.' അബ്ജദേവനെ പുത്രാർത്ഥമായി ആ രാജാവ് ആരാധിച്ചു. ആ ഭഗവാൻ സന്തോഷിച്ച് ആ രാജാ വിനോടു പറഞ്ഞു: 'അല്ലയോ സുവ്രതാ, ഭവാൻ എന്താ ണിച്ഛിക്കുന്നത്? പറയൂ, അങ്ങ് ആഗ്രഹിക്കുന്ന വരം ഞാൻ നല്കാം.'

നൃപൻ പറഞ്ഞു: "ഭഗവാനേ, ഭവാൻ എന്നിൽ ഇഷ്ട നാണെങ്കിൽ, വിഖ്യാതനായ എൻെറ പുത്രനായി ഭവാൻ ജനിച്ചാലും!' 'അങ്ങനെയാകാം' എന്നു പറഞ്ഞ് ദേവൻ അവിടെത്തന്നെ മറഞ്ഞു. പിന്നെ ദേവനായ ധന്വന്തരി അവൻെറ ഗൃഹത്തിൽ പിറന്നു. കാശിരാജാവ് (ധന്വന്തരി) സർവ്വരോഗപ്രണാശനനായി. ഭരദ്വാജനിൽനിന്ന് ആയുർവ്വേദ ഔഷധികർമ്മങ്ങളൊക്കെ നേടി. അത് എട്ടാക്കിത്തിരിച്ച് ശിഷ്യന്മാർക്ക് നല്കി. ധന്വന്തരിയുടെ പുത്രൻ വിക്രമനായ കേതുമാനായിരുന്നു. കേതുമാൻെറ വീരനായ പുത്രൻ ഭീമ രഥൻ. ഭീമരഥൻെറ പുത്രനാണ് ദിവോദാസൻ എന്ന രാജാവ്. ധർമ്മിഷ്ഠനായ ദിവോദാസൻ കാശിയിലെ രാജാ വായി. അക്കാലത്ത് ശൂന്യമായ വാരാണസീപുരിയിൽ ക്ഷേമ കൻ എന്നു പേരായ രാക്ഷസൻ വാണിരുന്നു. മഹാത്മാ വായ നികുംഭൻ, 'ആയിരം വർഷം ഈ നഗരി ശൂന്യമായി ക്കിടക്കും, അതിൽ സംശയിക്കേണ്ടതില്ല' എന്നാണ് ശപിച്ചു വിട്ടത്. ആ പുരിക്കു ശാപമേറ്റപ്പോൾ പ്രജേശ്വരനായ ദിവോ ദാസൻ രാജ്യത്തിൻെറ അതിർത്തിയിൽ, ഗോമതീനദിയുടെ തീരത്തിൽ, നല്ല ഒരു പുരി നിർമ്മിച്ചു. പണ്ട് ഭദ്രശ്രേണ്യൻെറ യായിരുന്നു വാരാണസീപുരി. ഭദ്രശ്രേണ്യൻെറ വില്ലാളി ശ്രേഷ്ഠന്മാരായ നൂറു പുത്രന്മാരെ കൊന്നതിന്നുശേഷം ദിവോദാസൻ ആ രാജ്യം കൈയിലാക്കിയതാണ്."

ജനമേജയൻ പറഞ്ഞു: "പ്രഭുവായ നികുംഭൻ വാരാണ സിയെ ശപിക്കുവാൻ എന്താണു കാരണം? ധർമ്മിഷ്ഠനായ നികുംഭൻ ആരാണ്? മോക്ഷസിദ്ധിക്കുള്ള ക്ഷേത്രം ശപിച്ച തിൻെറ കാരണമെന്താണ്?"

വൈശമ്പായനൻ പറഞ്ഞു: "രാജർഷിയായ ദിവോദാസൻ എന്ന രാജാവ് നഗരം നേടി. തേജസ്വിയായ ആ രാജാവ് ആ നഗരത്തെ നന്നാക്കി പുഷ്ടിപ്പെടുത്തി വസിച്ചു. അക്കാലത്ത് വേളി കഴിച്ചു വസിക്കുന്ന മഹേശ്വരൻ പാർവ്വതീദേവിയുടെ ഇഷ്ടത്തിന്നുവേണ്ടി ശ്വശുരൻെറ അടുത്തു വസിച്ചു. ദേവൻെറ ആജ്ഞയാൽ അധിരൂപരായ പാർഷദന്മാർ, തപസ്വികൾ, പൂർവ്വോപദേശങ്ങൾവഴി ഗൗരിയെ സന്തോഷിപ്പിച്ചു. മഹാദേവി ഹർഷിക്കുന്നു. മേന ഹർഷിക്കുന്നില്ല. പലവട്ടം ദേവിയെയും ദേവനെയും ജുഗുപ്സിക്കുന്നു. 'പാർഷദനോടുകൂടിയവനും അനാചാരനുമാണ് നിൻെറ ഭർത്താവായ മഹേശ്വരൻ. അവൻ എപ്പോഴും ഒരു ദരിദ്രൻതന്നെ! അവൻെറ ശീലം നന്നല്ല' എന്ന് അമ്മ പറഞ്ഞപ്പോൾ സ്ത്രീസഹജമായ സ്വഭാവത്താൽ ചൊടിച്ച് എണീറ്റു പോയി; പുഞ്ചിരിയോടെ വരദയായ പാർവ്വതി ശിവൻെറ സമീപത്തെത്തി. മുഖം വിളറി ദേവി മഹാദേവനോടു പറഞ്ഞു: 'ഞാനിനി അവിടെ പാർക്കുകയില്ല. ദേവാ, ഭവാൻ എന്നെ അങ്ങയുടെ ഗൃഹത്തിലേക്കു കൊണ്ടുപോവുക.' അപ്രകാരം ചെയ്യുവാൻ മഹാദേവൻ ലോകമെമ്പാടും കണ്ണോടിച്ചു നോക്കി കുരുനന്ദനാ! സിദ്ധിക്ഷേത്രമായ കാശിയിൽ മഹേശ്വരനായ മഹാദേവൻ വസിക്കുവാൻ തീരുമാനിച്ചു. ആ പട്ടണത്തിൽ ദിവോദാസൻ വസിക്കുന്നതായി മഹാദേവൻ കണ്ടു. അടുത്തുനില്ക്കുന്ന നികുംഭനെ നോക്കി ഇപ്രകാരം പറഞ്ഞു: 'ഗണേശ്വരാ! നീ വാരാണസീപുരിയിൽച്ചെന്ന് അതിനെ ശൂന്യമാക്കിത്തീർക്കുക! ആ രാജാവാണെങ്കിൽ വലിയ വീര്യവാനാണ്. അതുകൊണ്ട് മൃദുവായ ഉപായമേ പ്രയോഗിക്കാവൂ.' ഉടനെ നികുംഭൻ വാരാണസിയിൽ പ്രവേശിച്ചു. സ്വപ്നത്തിൽ കണ്ഡുകൻ എന്ന ക്ഷുരകന്ന് വെളിവായി പറഞ്ഞു: 'നഗരിയുടെ അറ്റത്ത് നീ എൻെറ വിഗ്രഹം തീർത്തുവെക്കുക. നിനക്കു ഞാൻ നന്മ ചെയ്യാം. നീ എനിക്ക് ഒരു സ്ഥാനം നല്കുക' എന്ന് സ്വപ്നത്തിൽ പറഞ്ഞു. സ്വപ്നത്തിൽ കണ്ടമാതിരിയൊക്കെ ക്ഷുരകൻ ചെയ്തു. അവൻ പുരിയുടെ ദ്വാരത്തിൽ ചെന്ന് രാജാവിനോട് വൃത്താന്തം ഉണർത്തിച്ചു. അവൻ നിത്യവും വലിയ പൂജ ചെയ്യുവാൻ തുടങ്ങി. ഗന്ധങ്ങൾ, മാല്യങ്ങൾ, പ്രോക്ഷണീയങ്ങൾ, പാനപ്രയോഗങ്ങൾ എന്നിവയാലെല്ലാം അത്ഭുതമായവിധം കർമ്മങ്ങളാരംഭിച്ചു. ഇപ്രകാരം ഗണേശനെ നിത്യവും അർച്ചിക്കുവാൻ തുടങ്ങി. ഗണേശൻ അനേകായിരം വരങ്ങൾ നഗരത്തിലുള്ളവർക്കു നല്കുവാൻ തുടങ്ങി. ഹിരണ്യം, മക്കൾ, ആയുസ്സ്, എല്ലാവിധം കാമങ്ങൾ ഇവയൊക്കെ നല്കുവാൻ തുടങ്ങി.

രാജാവിൻെറ ശ്രേഷ്ഠയായ മഹിഷി, 'സുയശസ്സ്' എന്നു പേരുള്ള സാദ്ധ്വി, രാജാവു പറഞ്ഞതനുസരിച്ച് പുത്രലാഭം ഇച്ഛിച്ചു ഗണേശനെ പൂജിച്ച് പുത്രനെ ലഭിക്കുവാൻ അഭ്യർത്ഥിച്ച് വീണ്ടും വീണ്ടും അവിടെച്ചെന്നു. പുത്രലബ്ധിക്കുവേണ്ടി പലവട്ടം പൂജിച്ചിട്ടും നികുംഭൻ അവൾക്കു പുത്രലാഭമുണ്ടാക്കിയില്ല. 'രാജാവ് എന്നിൽ കോപിച്ചാൽ കാര്യം സാധിക്കും,' എന്നു തീർച്ചയാക്കി നികുംഭനും ഇരുന്നു.

അങ്ങനെ കുറേനാൾ കഴിഞ്ഞപ്പോൾ രാജാവു കോപിച്ച് ഇങ്ങനെ പറഞ്ഞു: 'എൻെറ നഗരദ്വാരത്തിൽ എത്തി ഈ മഹാഭൂതം പ്രീതനായി നഗരവാസികൾക്ക് എന്തൊക്കെ വരങ്ങളാണു നല്കുന്നത്. എനിക്കുമാത്രം തരുന്നില്ല. എൻെറ ആൾക്കാർ നഗരിയിൽ നിത്യവും ഭൂതത്തെ പൂജിക്കുന്നു. ഞാനാണെങ്കിൽ ഏറ്റവും വിനീതനായി, എൻെറ ദേവിക്ക് ഒരു സന്താനം ഉണ്ടാകുവാൻ അഭ്യർത്ഥിച്ചു പൂജിച്ചു. ഈ കൃതഘ്നൻ എനിക്കു പുത്രനെ എന്തുകൊണ്ടു നല്കുന്നില്ല? അതുകൊണ്ട് ഇനി ഞാൻ അവനെ പൂജിക്കുവാൻ വിചാരിക്കുന്നില്ല. ഒറ്റ സൽക്രിയയും ചെയ്യുന്നില്ല. അതുകൊണ്ട് ഈ ദുഷ്ടൻെറ ഇരിപ്പിടം ഞാൻ ഇന്നു തല്ലിത്തകർത്തുകളയും,' ഇപ്രകാരം ആ മഹാപാതകിയായ, ദുരാത്മാവായ, രാജാവു ചിന്തിച്ചുറച്ച് ആ ഗണാധിപനായ നികുംഭൻെറ ക്ഷേത്രം ആൾക്കാരെ വിളിച്ച് അടിച്ചുടച്ച്, നിലംപരിശാക്കി. തൻെറ ക്ഷേത്രം ഇപ്രകാരം ഇടിച്ചു തവിടുപൊടിയാക്കിയതു കണ്ടപ്പോൾ ആ മഹാശക്തൻ, രാജാവിനെ ശപിച്ചു: 'യാതൊരു കുറ്റവും ഇല്ലാത്തവനായ എൻെറ ഗൃഹം നീ നശിപ്പിച്ചതുകാരണം പെട്ടെന്നു നിൻെറ ഈ നഗരം ശൂന്യമാകട്ടെ.' അങ്ങനെ ആ ശാപംമൂലം വാരാണസീപുരി ശൂന്യമായിത്തീർന്നു.

അങ്ങനെ ആ പട്ടണത്തെ ശപിച്ച് ശിവൻെറ അടുത്തേക്കു നികുംഭൻ ചെന്നു. പെട്ടെന്ന് ആ പുരിയിൽനിന്ന് ആളുകൾ പലയിടത്തേക്കുമായി വിട്ടുപോയി. ആ പുരി ശൂന്യപ്രായമായപ്പോൾ മഹാദേവൻ സ്വപദത്തെ നിർമ്മിച്ചു. അവിടെ മഹാദേവൻ ശ്രീപാർവ്വതിയെ രമിപ്പിച്ചു വസിച്ചു. എന്നാൽ തൻെറ ഗൃഹത്തെപ്പറ്റിയുള്ള ചിന്തമൂലം ദേവിക്ക് അവിടെ വസിക്കുന്നതിലും താൽപര്യം ഉണ്ടായില്ല. മഹാദേവനോട് ദേവി പറഞ്ഞു: 'ദേവാ, ഞാൻ ഈ പുരിയിൽ പാർക്കുന്നില്ല."

ദേവൻ പറഞ്ഞു: "ഞാൻ മറ്റൊരു വീട്ടിലും പാർക്കുകയില്ല. 'ഈ അവിമുക്ത'മാണ് എൻെറ ഗൃഹം. ഞാൻ നിൻെറ ഗൃഹത്തിലേക്കില്ല ദേവി, നീ നിൻെറ ഗൃഹത്തിലേക്കു പൊയ്ക്കൊള്ളുക!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഒരു പുഞ്ചിരിയോടെ ത്രിപുരാന്തകനായ ത്ര്യംബകഭഗവാൻ പറഞ്ഞു. അങ്ങനെ പറയുകയാൽ ആ പുരം അവിമുക്തമായി. ഇപ്രകാരം ശപിക്കപ്പെട്ട വാരാണസി 'അവിമുക്ത'മായി. അവിടെ സർവ്വദേവനമസ്കൃതനായ ദേവൻ വസിക്കുന്നുണ്ട്. മഹാത്മാവിൻെറ ആ പുരം കലികാലത്തു മാഞ്ഞുപോകും. അങ്ങനെ നശിച്ചുപോകുന്ന ആ പുരം വീണ്ടും ജനങ്ങൾ പാർപ്പുള്ളതായി ഭവിക്കുകയും ചെയ്യും. അങ്ങനെ ശാപംമൂലം ശൂന്യവും വീണ്ടും ജനനിബിഡവുമായിത്തീർന്നു വാരാണസി.

ഭദ്രശ്രേണ്യൻെറ പുത്രൻ ദുർദമൻ പ്രസിദ്ധനായി. ബാലനായ അവനെ ദിവോദാസൻ കൊല്ലാതെവിട്ടു. അവൻ ഹൈഹയപുത്രനാകാൻ സമ്മതിച്ചു. അവരുടെ സഹായത്തോടെ ദിവോദാസൻ ബലമായി പിടിച്ചെടുത്ത തൻെറ പിതൃസ്വത്ത് തിരിച്ചുപിടിച്ചു. ഭദ്രശ്രേണ്യൻെറ പുത്രൻ, മഹാത്മാവായ ദുർദമൻ, വീരനായ ക്ഷത്രിയനായിരുന്നു. അവൻ അങ്ങനെ പ്രതികാരംചെയ്തു. ദിവോദാസനിൽനിന്ന് ദൃഷദ്വതിക്ക് പ്രതർദ്ദനൻ എന്ന പുത്രനുണ്ടായി. ബാലനായിരിക്കുന്ന കാലത്തുതന്നെ രാജ്യം അവൻ (ദുർദമനിൽ നിന്നും) തിരിച്ചുപിടിച്ചു.

പ്രതർദ്ദനന്ന് രണ്ടു പുത്രന്മാരുണ്ടായി, വത്സനും ഭാർഗ്ഗനും. വത്സന്ന് അളർക്കനുണ്ടായി. അവന്നു പുത്രനായി സംനതിയുണ്ടായി. അളർക്കൻ എന്ന കാശിരാജാവ് ബ്രഹ്മണ്യനും സത്യസംഗരനുമായിരുന്നു. പഴമക്കാർ ഇന്നും രാജർഷിയായ അളർക്കനെ പാടി വാഴ്ത്തുന്നുണ്ട്. അറുപത്താറായിരം വർഷങ്ങൾ ആ രാജാവ് ഭംഗിയായി രാജ്യം ഭരിച്ച് കാശിരാജകുലോദ്വഹനായി പ്രസിദ്ധിയാർജ്ജിച്ചു. ലോപാമുദ്രയുടെ പ്രസാദംമൂലമാണ് അവൻ ദീർഘായുസ്സു നേടിയത്. രൂപയൗവനവാനായ അദ്ദേഹത്തിൻെറ രാജ്യം മഹത്തരമാണ്. ക്ഷേമകനെന്ന രാക്ഷസനെ നികുംഭൻെറ ശാപാന്തത്തിൽ ആ മഹാഭുജൻ സംഹരിച്ചു. വീണ്ടും രമണീയമായ വാരാണസീപുരിയിൽ പ്രവേശിച്ചു.

സംനതിയുടെ പുത്രൻ സുനീഥൻ അതിധാർമ്മികനായിരുന്നു. സുനീഥൻെറ പുത്രൻ ക്ഷേമ്യൻ പ്രസിദ്ധനായിരുന്നു. ക്ഷേമ്യൻെറ പുത്രൻ കേതുമാൻ, അവൻെറ പുത്രൻ സുകേതു, സുകേതുവിൻെറ പുത്രൻ ധർമ്മകേതു. ധർമ്മകേതു പ്രസിദ്ധനായിരുന്നു. ധർമ്മകേതുവിൻെറ പുത്രൻ സത്യകേതു മഹാരഥനായിരുന്നു. സത്യകേതുവിൻെറ പുത്രൻ വിഭു എന്ന പ്രജേശ്വരനായിരുന്നു. വിഭുവിൻെറ പുത്രൻ ആനർത്തൻ. ആനർത്തൻെറ പുത്രൻ സുകുമാരൻ. സുകുമാരൻെറ പുത്രൻ സുധാർമ്മികനായ ധൃഷ്ടകേതു. ധൃഷ്ടകേതുവിൻെറ പുത്രൻ വേണുഹോത്രൻ. വേണുഹോത്രൻെറ പുത്രൻ ഭർഗൻ എന്ന രാജാവായിരുന്നു. വത്സഭൂമി വത്സൻെറയും ഭൃഗുഭൂമി ഭാർഗ്ഗവൻെറയുമായി. അംഗിരസ്സിൻെറ വംശജരായ ഇവർ ഭാർഗ്ഗവ കുലജാതരാണ്. ഇവരിൽ വിപ്രരും ക്ഷത്രിയരും വൈശ്യരും ധാരാളം ഉണ്ടായി. ഈ കാശിവംശജന്മാരെപ്പറ്റി ഞാൻ പറഞ്ഞു. ഇനി നഹുഷരാജാവിൻെറ ചരിത്രം പറയാം; അതു ഭവാൻ കേട്ടാലും."

**30. യയാതിചരിത്രം** – വൈശമ്പായനൻ പറഞ്ഞു: "തേജസ്വിയായ നഹുഷരാജാവിന്നു പിതൃകന്യകയായ വിരജ എന്ന ഭാര്യയിൽ ഇന്ദ്രതേജസ്വികളായ ആറു മക്കൾ ഉണ്ടായി. യതി, യയാതി, സംയാതി, ആയാതി, ഭവൻ, സുയാതി ഇങ്ങനെ ആറു മക്കളുണ്ടായതിൽ രാജാവായത് യയാതിയാണ്. അവരിൽവെച്ചു മൂത്തവൻ യതിയാണ്. രണ്ടാമനാണ് യയാതി. ധാർമ്മികനായ യതി കാകുൽസ്ഥരാജാവിൻെറ കന്യകയായ 'ഗോവ്' എന്ന സുന്ദരിയെ വിവാഹംചെയ്തു. ജ്യേഷ്ഠനായ യതി മഹാമുനിയായി മോക്ഷപദം പ്രാപിച്ച് ബ്രഹ്മഭൂതനായി. മറ്റ് അഞ്ചു പേരിൽ യയാതി ഭൂമിയൊക്കെ ജയിച്ചു കൈയിലാക്കി. ശുക്രൻെറ മകളായ ദേവയാനിയെ വിവാഹംചെയ്തു. വൃഷപർവ്വാവ് എന്ന അസുരരാജാവിൻെറ പുത്രിയായ ശർമ്മിഷ്ഠയെയും ഭാര്യയാക്കി. യദുവെയും തുർവ്വസുവെയും ദേവയാനി പ്രസവിച്ചു. ദ്രുഹ്യുവിനെയും അനുവിനെയും പൂരുവിനെയും അസുരപുത്രിയായ ശർമ്മിഷ്ഠയും പ്രസവിച്ചു. ഇന്ദ്രൻ യയാതിയിൽ പ്രീതനായി ഭാസ്വരമായ ഒരു രഥം സമ്മാനിച്ചു. ദിവ്യങ്ങളും ശ്രേഷ്ഠങ്ങളുമായ കുതിരകളെപ്പൂട്ടിയ ആ രഥത്തിൽക്കയറി എവിടെയും തടവറ്റു സഞ്ചരിക്കുവാൻ അദ്ദേഹത്തിന്നു കഴിഞ്ഞു. മനോജവങ്ങളും വെളുത്തവയുമായ കുതിരകളെക്കെട്ടിയ ആ തേരിനാൽ യയാതി ഭാര്യമാരെ നേടിക്കൊണ്ടുവന്നു. ആറു രാത്രികൊണ്ട് ഭൂമി മുഴുവൻ കീഴടക്കുകയും ചെയ്തു. ഇന്ദ്രാദികളായ സുരന്മാർക്കുപോലും യയാതി പോരിൽ ദുർദ്ധർഷനായിരുന്നു. പൗരവന്മാർക്കെല്ലാം ആ തേരു പണ്ട് പൈതൃകമായി ലഭിച്ചിരുന്നു. വസുകൗരവനുണ്ടായ ജനമേജയൻ എന്ന രാജാവു വരെ ആ തേര് പൗരവന്മാരുടെ കൈവശമുണ്ടായിരുന്നു. പരീക്ഷിത്തിൻെറ പുത്രനായ ആ കൗരവരാജാവിൻെറ കൈവശം ആ തേരു വന്നുചേർന്ന കാലത്ത് ധീമാനായ ഗാർഗ്ഗ്യൻ ആ രാജാവിനെ ശപിച്ചു. ആ ശാപമേറ്റ് ആ തേരു നശിച്ചുപോയി. വാക്ശൂരനും ബാലനുമായ ഗാർഗ്ഗ്യൻെറ പുത്രനെ രാജാവായ ജനമേജയൻ വധിച്ചു. അങ്ങനെ ജനമേജയൻ ബ്രഹ്മഹത്യാപാപത്തിന്നു പാത്രമായി. ആ രാജർഷി ലോഹത്തിൻെറ ഗന്ധത്തോടുകൂടി വളരെനാൾ അങ്ങുമിങ്ങും ഉഴന്നു നടന്നു. അവനെ പൗരവന്മാരും നാട്ടുകാരും തള്ളിക്കളഞ്ഞു. ഒരിടത്തും ഒരു ശമം അവന്നു ലഭിച്ചില്ല. പിന്നെ ദുഃഖസംതപ്തനായ അവൻ സ്വസ്ഥത കിട്ടുവാൻവേണ്ടി ഇന്ദ്രോതൻ എന്ന ശൗനകനെ ശരണം പ്രാപിച്ചു. ഇന്ദ്രോതനെന്ന ശൗനകൻ ജനമേജയരാജാവിന്നുവേണ്ടി യാഗംചെയ്തു. ആ ദ്വിജസത്തമൻ അശ്വമേധയജ്ഞം ചെയ്തു. രാജാവിൻെറ പാപം നീങ്ങി ശുദ്ധമാകുവാൻവേണ്ടി അതു നിർവ്വഹിച്ചു. ആ രാജാവ് യജ്ഞം കഴിഞ്ഞ് അവഭൃഥസ്നാനം ചെയ്തതോടെ ലോഹഗന്ധം ദേഹത്തിൽനിന്നു നീങ്ങുകയും ചെയ്തു.

ചേദിരാജാവായ വസുവിന്ന് ആ രഥം ഇന്ദ്രൻ വളരെ സന്തോഷത്തോടെ നല്കി. അവൻ വഴിയായി ബൃഹദ്രഥൻ നേടി. ബൃഹദ്രഥൻ വഴിക്കു പുത്രനായ ബാർഹദ്രഥരാജാവിന്നു ലഭിച്ചു. പിന്നെ ജരാസന്ധനെ ഭീമൻ വധിച്ചപ്പോൾ കൗരവനന്ദനനായ ഭീമൻ ആ മുഖ്യമായ രഥത്തെ പ്രീതിയോടെ വാസുദേവന്നു നല്കി.

ഏഴു സമുദ്രവും തുരുത്തുകളും ചേർന്ന ഈ ഭൂമിയെ നഹുഷപുത്രനായ യയാതിരാജാവ് അഞ്ചായി അന്നു ഭാഗിച്ചു. കിഴക്കുതെക്കു ദിക്കിലായി തുർവ്വസുവെ മതിമാനായ രാജാവു വാഴിച്ചു. പടിഞ്ഞാറുദിക്കിൽ ദ്രുഹുവിനെയും വടക്കുദിക്കിൽ അനുവിനെയും വാഴിച്ചു.

മൂത്തവനായ യദുവിനെ പൂർവ്വോത്തരദിക്കിലും രാജാവായി അഭിഷേചിച്ചു. മദ്ധ്യദിക്കിൽ പൂരുവിനെയും യയാതി വാഴിച്ചു. അവർ ഏഴു തുരുത്തും പുരങ്ങളോടുകൂടിയ ഊഴി മുഴുവനും അതാതു പ്രദേശത്ത് ധർമ്മത്തോടെ പാലിക്കുന്നതിന്നായി നഹുഷപുത്രനായ യയാതി നിശ്ചയിച്ചു. അവരുടെ പ്രജകളെ ആദ്യമായി പറയാം രാജസത്തമാ!

വില്ലും അമ്പും ത്യജിച്ച് അഞ്ചു മക്കളുണ്ടായതിൽ കൃതകൃത്യനായ രാജാവ്, രാജ്യഭാരം തൻെറ ദായാദികളിൽ ഏല്പിക്കുകയാണുണ്ടായത്. ശസ്ത്രംവെച്ച്, ഒരിക്കലും പരാജയപ്പെടാത്തവനായ യയാതിരാജാവ്, പ്രീതിമാനായ രാജാവ്, ഭൂമി ഭാഗിച്ചശേഷം, ജരവന്നപ്പോൾ യദുവിനെ വിളിച്ച് ഇപ്രകാരം പറഞ്ഞു: 'ഉണ്ണീ, യദൂ, നീ എൻെറ ജര ഏറ്റുവാങ്ങുക! എൻെറ ജര ഞാൻ നിനക്കു നല്കാം. നിൻെറ യൗവനം എനിക്കു തരിക. കൃത്യാന്തരത്താൽ ഞാൻ നിൻെറ തരുണമായ രൂപം കൈക്കൊണ്ടു മന്നിൽ വസിക്കട്ടെ!' അച്ഛൻെറ വാക്കു കേട്ട് യദു മറുപടി പറഞ്ഞു:

"ഞാൻ ഒരു ബ്രാഹ്മണന്ന് കൊടുക്കാമെന്നുപറഞ്ഞ ഭിക്ഷ കൊടുക്കുവാൻ ശക്തനാകാതെ അത് ഇന്നും നല്കിയിട്ടില്ല. ആ കടംതീർക്കാതെ ഞാൻ അങ്ങയുടെ ജര വാങ്ങാൻ വിചാരിക്കുന്നില്ല. ജരയ്ക്കു ദോഷം കുറച്ചൊന്നുമല്ല. ഇഷ്ടമുള്ളതു തിന്നുവാനോ കുടിക്കുവാനോ കഴികയില്ല. അങ്ങനെ ചെയ്തുപോയാലോ കഷ്ടമാണ് അനുഭവം. അതുകൊണ്ട് ഈ ചെറുപ്പത്തിൽ ഞാൻ അങ്ങയുടെ ജര വാങ്ങാൻ വിചാരിക്കുന്നില്ല. രാജാവേ, എന്നെക്കാൾ ഇഷ്ടമുള്ള മക്കൾ പലരും അങ്ങയ്ക്ക് ഉണ്ടല്ലോ. അവരോടാരോടെങ്കിലും പറയൂ. മറ്റു പുത്രരെ വരിച്ചോളൂ. എന്നെക്കൊണ്ടാവില്ല."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം യദു പറഞ്ഞപ്പോൾ യയാതിരാജാവിന്നു കോപംവന്നുകയറി. വാഗ്മിയായ അദ്ദേഹം മകനെ ഗർഹിച്ച് ഇങ്ങനെ പറഞ്ഞു: 'എന്നെ ധിക്കരിച്ചാൽ നിനക്ക് എന്താണ് വേറെ ആശ്രയം? നിനക്ക് എന്താണ് വിധിക്കപ്പെട്ട ധർമ്മം? എടോ ദുർബുദ്ധേ ഞാൻ നിൻെറ ഗുരുവല്ലേ!' എന്നുപറഞ്ഞ് യദുവിനെ കോപത്തോടെ യയാതി ശപിച്ചു: 'എടാ മൂഢാ, നിൻെറ സന്തതിക്ക് രാജ്യത്തിന്ന് അവകാശമില്ലെന്നു ധരിച്ചുകൊള്ളുക! നരാധമാ!' പിന്നെ തുർവ്വസുവോടും ദ്രുഹ്യുവോടും അനുവോടും രാജാവ് പറഞ്ഞു. അച്ഛന്നു യൗവനം നല്കി അച്ഛൻെറ ജര കൈമാറ്റംചെയ്തു വാങ്ങുവാൻ അവരാരും സമ്മതിച്ചില്ല. അവരും അച്ഛൻെറ അപേക്ഷ നിരസിച്ചു. അവരെയും അപരാജിതനായ യയാതി ക്രുദ്ധനായി ശപിച്ചുവിട്ടു. രാജാവേ, മുമ്പു ഞാൻ നിന്നോടു പറഞ്ഞ

മാതിരി അവൻ പൂരുവിൻെറ മൂത്തവരായ നാലുപേരെയും ശപിച്ചു. പിന്നെ അപ്പോൾത്തന്നെ പൂരുവിനെ വിളിച്ച് രാജാവ് പറഞ്ഞു ഭാരതാ!

പൂരൂ, മോനെ, നിൻെറ സുന്ദരമായ രൂപം കൈയേറ്റ് തരുണനായി അച്ഛൻ ഭൂമിയിൽ ചരിക്കട്ടെ! ജര ഞാൻ നിനക്കു നല്കാം. നിനക്ക് അതിന്നു സമ്മതമാണെങ്കിൽ!'

വൈശമ്പായനൻ പറഞ്ഞു: "പ്രതാപവാനായ പൂരു അച്ഛൻെറ ജരയെ വാങ്ങിച്ചു. യയാതി പൂരുവിൻെറ രൂപ യൗവനങ്ങളെടുത്ത് യുവാവും സുന്ദരനുമായി ഭൂമിയിൽ ചരിച്ചു. അവൻ സകലവിധകാമങ്ങളും അങ്ങനെ അനുഭ വിച്ചു ഭാരതസത്തമാ! ആ പ്രഭു സ്വർഗ്ഗത്തിലെ അതിസുന്ദ രിയായ പിശ്വാചിയോടുകൂടി ചൈത്രരഥമെന്ന വനത്തിൽ സുഖമായി രമിച്ചു. സകല കാമഭോഗങ്ങളിലുമുള്ള തൃഷ്ണ എന്നിട്ടും തീരാഞ്ഞപ്പോൾ ആ രാജാവ് പൂരുവിൻെറ കൈ യിൽനിന്നു തൻെറ ജര ഏറ്റുവാങ്ങി. അവൻെറ യൗവനം മടക്കിക്കൊടുത്തു. യയാതി അതിനെപ്പറ്റി പാടിയ 'ഗാഥ' കേൾക്കേണ്ടതാണ്. കാമത്തെ ആമ തൻെറ അംഗം അട ക്കുന്നമാതിരി അടക്കണം എന്നാണ് ഗാഥയുടെ ചുരുക്കം."

യയാതി പറഞ്ഞു: "കാമാനുഭവം അനുഭവിച്ച് കാമം മതിയാകുമെന്ന് ആരും വിചാരിച്ചുപോകേണ്ട. അതുണ്ടാ വുകയില്ല. ഹവിസ്സ് അഗ്നിയിൽ ഹോമിക്കുംതോറും ആ അഗ്നി വർദ്ധിച്ചുവർദ്ധിച്ചു വരികയേയുള്ളു! ഈ ലോകത്തി ലുള്ള നെല്ലും ഗോതമ്പും യമവും സ്വർണ്ണവും സുന്ദരിമാ രായ പെണ്ണുങ്ങളും പശുക്കളും (ലോകത്തിലുള്ള സകല സുഖമാർഗ്ഗങ്ങളും) ഒരേ ഒരു മനുഷ്യൻെറ സുഖസംതൃപ്തി ക്കുമതിയാവുകയില്ല. ഒരു മനുഷ്യൻെറ തൃപ്തിയെ പൂർത്തി യാക്കുവാൻ പോരാ. ഈ തത്ത്വം മനസ്സിലാക്കിയാൽ പിന്നെ അവൻ മോഹത്തിൽപ്പെട്ടുപോവുകയില്ല. ഒരു ജീവിക്കും ഉപദ്രവം ചെയ്യുവാൻ വിചാരിക്കരുത്. അഹിംസതന്നെ പര മമായ ധർമ്മമെന്നു മനസ്സുകൊണ്ടും വാക്കുകൊണ്ടും കർ മ്മംകൊണ്ടും ആരുറപ്പിക്കുന്നുവോ, അവൻ ബ്രഹ്മത്വം പ്രാപിക്കുന്നതാണ്. അന്യനെ ഭയപ്പെടാത്ത നില, അന്യനെ ഭയപ്പെടുത്താത്തനില എപ്പോൾ ഒരുവൻ കൈക്കൊള്ളു ന്നുവോ, ഇച്ഛയും ദ്വേഷവും എപ്പോൾ ഒരുത്തൻ കൈവിടു ന്നുവോ അപ്പോൾ അവൻ ബ്രഹ്മത്വം പ്രാപിച്ചവനാകുന്നു. ദുർമ്മതിയായ മർത്ത്യനെ വിട്ടൊഴിയാതെ നില്ക്കുന്നത്, ചാകുന്നതുവരെ വിട്ടുപിരിയാത്തത്, അങ്ങനെയുള്ള ഒരു രോഗമുണ്ട് അതിൻെറ പേര് 'തൃഷ്ണ' എന്നാണ്. ആ രോഗത്തെ വിട്ടവന്നു മാത്രമേ 'സുഖം' ലഭിക്കുകയുള്ളു. പ്രായമാകുമ്പോൾ മനുഷ്യൻെറ തലമുടി ജീർണ്ണിക്കും; പല്ല് കൊഴിയും; ദേഹവും ജീർണ്ണിക്കും; എന്നാൽ 'ജീവി താശ' 'ധനാശ' എന്നീ രണ്ടു വസ്തുക്കൾക്കും 'ജര' ബാധി ക്കുകയില്ല. അവയ്ക്കുരണ്ടിന്നും വാർദ്ധക്യത്തിൻെറ സ്പർശം പോലും ഏല്ക്കുന്നില്ല. ലോകത്തിൽ കാമസുഖം വലി യതുതന്നെ! മറ്റ് പല ദിവ്യസുഖങ്ങളുമുണ്ട്. എന്നാൽ തൃഷ്ണാക്ഷയത്താലുണ്ടാകുന്ന സുഖത്തിൻെറ പതിനാറിൽ ഒരു ഭാഗത്തിന്ന് ഒക്കുകയില്ല മുൻപറഞ്ഞ സുഖങ്ങളൊ ന്നും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം രാജർഷിയായ യയാതി പറഞ്ഞ് കാട്ടിലേക്കു ഭാര്യയോടുകൂടി പോയി. വളരെക്കാലം വനത്തിൽ വസിച്ചു തപസ്സുചെയ്തു. തപ സ്സിൻെറ അവസാനത്തിൽ ഭൃഗുതുംഗത്തിലിരുന്ന് ആ തപോ നിധി സഭാര്യനായി തപസ്സുചെയ്തു. ഊണ് ഉപേക്ഷിച്ചു തപസ്സുചെയ്ത് അവർ ദേഹം വെടിഞ്ഞ് സ്വർഗ്ഗംപ്രാപിച്ചു.

ആ രാജാവിൻെറ വംശത്തിൽ അഞ്ചു രാജർഷികൾ സൂര്യൻെറ രശ്മികൾ എന്നപോലെ, ഭൂമി വ്യാപിച്ചു വർ ദ്ധിച്ചു. യദുരാജർഷിയുടെ വംശത്തെപ്പറ്റി പറയാം. ആ രാജർഷിയുടെ പുണ്യത്താൽ യദുവംശത്തിൽ നാരായണൻ പിറന്നു. വൃഷ്ണിവംശോദ്വഹനായ ഹരി, കൃഷ്ണൻ പിറ ന്നത് യദുവിൻെറ വംശത്തിലാണ്. യയാതിയുടെ ചരിത്രം കേൾക്കുന്നവൻ ധന്യനും യശസ്വിയും നാട്ടുകാരിൽ ആയു ഷ്മാനുമായി ഭവിക്കും രാജാവേ! അത്രയ്ക്കു പുണ്യമാണ് യയാതിയുടെ ചരിത്രം പറയുന്നതും, ആ ചരിത്രം കേൾ ക്കുന്നതും."

**31. പൂരുവംശപരമ്പര** – ജനമേജയൻ പറഞ്ഞു: "അല്ല യോ ബ്രാഹ്മണാ, പൂരുവിൻെറ വംശപരമ്പര ശരിയായി ക്കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. അതുപോലെതന്നെ തുർവ്വസു, യദു, അനു, ദ്രുഹ്യു എന്നിവരുടെ വംശപരമ്പ രയും വെവ്വേറെ കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. വൃഷ്ണിവംശത്തെപ്പറ്റി പറയുമ്പോൾ എൻെറ വംശത്തെ തന്നെ ആദ്യമായി വിസ്തരിച്ചു പറഞ്ഞുതരണേ!"

വൈശമ്പായനൻ പറഞ്ഞു: "പൗരുഷം നിറഞ്ഞതായ പൂരുവംശത്തെപ്പറ്റി ഞാൻ പറയാം. അതു ഭവാൻ കേട്ടു കൊള്ളുക. ക്രമത്തിൽ വിസ്തരിച്ച് അതു പറയാം. ആ വംശ ത്തിലാണല്ലോ ഭവാൻ പിറന്നത്. പൂരുവംശം മഹത്തര മാണ്. രാജേന്ദ്രാ, പിന്നീട് തുർവ്വസു, യദു, അനു, ദ്രുഹ്യു ഇവരുടെ വംശത്തെക്കുറിച്ചു പറയാം.

പൂരുവിൻെറ പുത്രനായി ജനമേജയൻ എന്ന രാജാവു ണ്ടായി. അവൻെറ പുത്രനായി പ്രചിന്വയൻ ഉണ്ടായി. കിഴ ക്കേദിക്ക് അവൻ വിജയിച്ചു. പ്രചിന്വയൻെറ പുത്രൻ പ്രവീ രൻ. പ്രവീരൻെറ പുത്രൻ മനസ്യു. മനസ്യുവിൻെറ പുത്ര നായി അഭയദൻ എന്ന രാജാവുണ്ടായി. അപ്രകാരംതന്നെ അഭയദരാജാവിന്നു സുധന്വാവ് എന്ന പുത്രനുണ്ടായി. സുധ ന്വരാജാവിൻെറ പുത്രനായി ബഹുഗവൻ എന്ന രാജാവു ണ്ടായി. ബഹുഗവൻെറ പുത്രനായി ശമ്യാതിയുണ്ടായി. ശമ്യാതിയുടെ പുത്രനായി രഹസ്യാതി എന്ന പുത്രനുണ്ടായി. രഹസ്യാതിയുടെ പുത്രനായി രൗദ്രാശ്വൻ എന്ന രാജാവു ണ്ടായി. രൗദ്രാശ്വരാജാവിന്ന് ഘൃതാചി എന്ന അപ്സരസ്ത്രീ യിൽ പത്തുമക്കളുണ്ടായി. അവരിൽ മൂത്തവൻ ഋചേയുവാ യിരുന്നു. കൃതണേയു, കക്ഷേയു, സ്ഥണ്ഡിലേയു, സന്ന തേയു, ദശാർണ്ണേയു, ജലേയു, പ്രസിദ്ധനായ സ്ഥലേയു, ധനേയു, വനേയു എന്നിവരായിരുന്നു ആ പത്ത് ആൺ മക്കൾ. പിന്നെ പത്ത് പെൺമക്കളുണ്ടായി: രുദ്ര, ശൂദ്ര, ഭദ്ര, മലദാ, മലഹാ, ഖലദാ, നളദാ, സുരസാ, ഗോചപലാ, സ്ത്രീരത്നകൂട എന്നിവരായിരുന്നു പത്തു പെണ്മക്കൾ. അവർ ക്ക് അത്രിവംശത്തിൽ ജനിച്ചവനും കുലോല്പന്നനുമായ പ്രഭാ കരൻ ഭർത്താവായി. അവൻ രുദ്രയിൽ പ്രസിദ്ധനായ സോമ നെ ജനിപ്പിച്ചു. രാഹുവിൻെറ ആഘാതമേറ്റ് ആകാശത്തു നിന്ന് സൂര്യൻ ഭൂമിയിൽ പതിച്ചപ്പോൾ ലോകം ഇരുട്ടിൽ പ്പെട്ടുപോയി. ആ സമയത്ത് പ്രഭ വളർത്തിയവനാണ് പ്രഭാ കരൻ. അർക്കൻ ഭൂമിയിലേക്ക് വീഴുമ്പോൾ വിപ്രർഷി പറഞ്ഞു: 'നില്ക്കൂ, അങ്ങയ്ക്കു സ്വസ്തിഭവിക്കട്ടെ!' എന്ന്. അതുകൊണ്ട് അർക്കൻ ഭൂമിയിലേക്കു പതിച്ചുമില്ല. ആ തപോനിധി അത്രിഗോത്രത്തെ അങ്ങനെ ഏറ്റവും ശ്രേഷ്ഠ മാക്കി. യജ്ഞത്തിൽ സുരന്മാർ അത്രിക്കുവേണ്ടി ധനം വേണ്ടത്ര കൊണ്ടുവന്നു. രൗദ്രാശ്വപുത്രികളിൽ ആ ഉഗ്രത പോനിധിയായ പ്രഭാകരൻ ഒരേപേരുള്ള പത്തുപുത്രന്മാരെ ജനിപ്പിച്ചു. അവർ ഗോത്രകരന്മാരായ ദേവജ്ഞർഷികളായി രാജാവേ! അതുകൊണ്ട് സ്വസ്ത്യാത്രേയന്മാർ എന്നു പ്രസിദ്ധ രായി, ആത്രേയധനവർജ്ജിതന്മാരായി ഭവിച്ചു.

കക്ഷേയുവിന്ന് മൂന്നു മഹാരഥന്മാരായ മക്കളുണ്ടായി. സഭാനരൻ, ചാക്ഷുഷൻ, പരമന്യു എന്നിവരാണ് അവർ.

സഭാനരൻെറ പുത്രൻ വിദ്വാനായ കാലാനലൻ എന്ന രാജാവായിരുന്നു. കാലാനലൻെറ പുത്രൻ ധർമ്മജ്ഞനായ സൃഞ്ജയനാണ്. സൃഞ്ജയന് പുരഞ്ജയൻ എന്ന പുത്രനുണ്ടായി. പുരഞ്ജയന്ന് പുത്രനായി ജനമേജയൻ ഉണ്ടായി. ജനമേജയരാജർഷിക്ക് മഹാശാലൻ എന്നുപേരായ പുത്രനുണ്ടായി. അവൻ വേദങ്ങൾ നല്ലപോലെ അഭ്യസിച്ചവനും ഭൂമിയിൽ നല്ല ഉറച്ച കീർത്തി നേടിയവനുമായിരുന്നു. മഹാശാലന്ന് ധാർമ്മികനായി മഹാമനസ്സ് എന്ന പുത്രനുണ്ടായി. യജ്ഞത്തിൽ സുരന്മാർ പൂജിച്ച ആ വീരൻ വലിയ കീർത്തിമാനായി മഹാമനസ്സു രാജാവിന്നു രണ്ടു പുത്രന്മാരുണ്ടായി ഭാരതാ! ധർമ്മജ്ഞനായ ഉശീനരനും ബലശാലിയായ തിതിക്ഷുവുമാണ് അവർ.

ഉശീനരന്ന് രാജർഷിവംശത്തിൽ ജനിച്ചവരായ അഞ്ചു ഭാര്യമാരുണ്ടായിരുന്നു. നൃഗാ, കൃമി, നവ, ദർവ്വ, ദൃഷദ്വതി എന്നിവരായിരുന്നു ആ അഞ്ചു ഭാര്യമാർ. അവരിൽ ഉശീനരന്ന് കുലോദ്വഹന്മാരായി അഞ്ചു പുത്രന്മാരുമുണ്ടായി. വൃദ്ധനായ രാജാവ്ചെയ്ത വലിയ തപസ്സിൻെറ ഫലമായിട്ടാണ് ആ കുലോദ്വഹപുത്രന്മാർ ഉണ്ടായത്. നൃഗയ്ക്ക് നൃഗൻ എന്ന പുത്രനുണ്ടായി. കൃമിക്ക് കൃമി എന്ന പുത്രനുണ്ടായി. അപ്രകാരംതന്നെ നവയ്ക്ക് നവൻ എന്ന പുത്രൻ ജനിച്ചു. ദർവ്വയ്ക്കുണ്ടായ പുത്രന് സുവ്രതൻ എന്നു പേർ നല്കി. ദൃഷദ്വതിക്ക് ഔശീനരനായ ശിബി എന്ന പുത്രനുണ്ടായി. അവൻ രാജാവായി ശിബിക്ക് 'ശിബിനാട്' നല്കി. നൃഗന്നു യൗധേയം എന്ന രാജ്യം നല്കി. നവന്ന് നവരാഷ്ട്രം നല്കി. കൃമിക്ക് കൃമിളാപുരിയും നല്കി. സുവ്രതന്ന് അംബഷ്ടമെന്ന രാജ്യം നല്കി. ഇനി ശിബിയുടെ പുത്രന്മാരെപ്പറ്റി പറയാം രാജാവേ, മനസ്സുവെച്ചു കേൾക്കുക.

ശിബിക്ക് നാലു പുത്രന്മാരുണ്ടായി. അവർ മൂന്നു പാരിലും പ്രസിദ്ധിനേടിയ വീരന്മാരായിരുന്നു. വൃഷദർഭൻ, സുവീരൻ, മദ്രകൻ, കേകയൻ ഇവരായിരുന്നു ആ നാലു പേർ. അവരുടെ രാജ്യമാണ് പുഷ്ടമായ കേകയം, മദ്രകം, വൃഷദർഭം, സുവീരം എന്നിവ.

ഇനി തിതിക്ഷുവിൻെറ മക്കളെ പറയാം. തിതിക്ഷുവിൻെറ പുത്രൻ കിഴക്കുരാജ്യത്ത് രാജാവായി ഭാരതാ! അവൻ ഉഷദ്രഥൻ എന്നു പ്രസിദ്ധനായ രാജാവായിരുന്നു. മഹാബാഹുവായ അവൻെറ പുത്രനാണ് ഫേനൻ. ഫേനൻെറ പുത്രനായി സുതപസ്സ് ജനിച്ചു. സുതപസ്സിൻെറ പുത്രനായി ബലി ഉണ്ടായി. സ്വർണ്ണസമാനനായ അവൻ മനുഷ്യയോനിയിൽ പിറന്ന ദാനവരാജാവ് ബലിതന്നെയായിരുന്നു. ബലി എന്ന രാജാവ് പൂർവ്വജന്മത്തിൽ മഹായോഗിയായിരുന്നു. അവൻ വംശകരന്മാരായ അഞ്ചു മക്കളെ ജനിപ്പിച്ചു. അതിൽ ആദ്യത്തേവൻ അംഗൻ, രണ്ടാമത്തേവൻ വംഗൻ, പിന്നെ സുഹൻ, പുണ്ഡ്രൻ, കലിംഗൻ ഇവരെല്ലാം ബലിയിൽനിന്നു ജനിച്ചവരും ക്ഷത്രിയരുമായിരുന്നു. ബലിക്ക് വംശകരന്മാരായി വിപ്രന്മാരുമുണ്ടായി. ബലിക്ക് ബ്രഹ്മാവു പ്രസാദിച്ച് വരം നല്കി: 'നിനക്ക് മഹായോഗിത്വവും കല്പാന്തകാലത്തോളം ആയുസ്സും ഉണ്ടാകട്ടെ! പോരിൽ തോല്ക്കാതിരിക്കട്ടെ! ധർമ്മത്തിൽ പ്രാധാന്യം ലഭിക്കട്ടെ! ത്രൈലോക്യകാഴ്ചയുണ്ടാകട്ടെ! സന്താനങ്ങൾ പ്രധാനികളാകട്ടെ! നീ ബലത്തിൽ എതിരില്ലാത്തവനാകട്ടെ! ധർമ്മതത്ത്വാർത്ഥദർശനം ഉണ്ടാകട്ടെ! നീ നാലുവർണ്ണത്തെയും മന്നിൽ നിലനിർത്തട്ടെ!' ഇപ്രകാരം ബ്രഹ്മാവിനാൽ അനുഗ്രഹിക്കപ്പെട്ട ബലിരാജാവ് ശാന്തിയെ പ്രാപിച്ചു. അന്നുണ്ടായ ഈ മക്കളൊക്കെ ക്ഷത്രജന്മാരായ മുനീശ്വരന്മാരായി. മഹാത്മാവായ ദീർഘതമസ്സിന്ന് സുദേഷ്ണയിൽ അഞ്ചു പുത്രന്മാരുണ്ടായി. പാപഹീനരായ ആ അഞ്ചു മക്കളെയും ബലി വിവിധ രാജ്യങ്ങളിൽ അഭിഷേചിച്ച് കൃതാർത്ഥനായി.

പിന്നെ അവൻ യോഗാത്മാവായി യോഗത്തിൽ ലയിച്ചു. സർവ്വഭൂതങ്ങൾക്കും അധൃഷ്യനായ അവൻ കാലംനോക്കി നടന്നു. ഏറെക്കാലംകൊണ്ട് സ്വസ്ഥാനത്തെത്തുകയും ചെയ്തു. രാജാവേ! അംഗം, വംഗം, സുഹ്മം, കലിംഗം, പുണ്ഡ്രകം, ഇവയാണ് അഞ്ചു പുത്രന്മാരുടെയും രാജ്യങ്ങൾ.

ഇനി അംഗപ്രജകളെപ്പറ്റി പറയാം, കേട്ടാലും. അംഗപുത്രനായി രാജാധിരാജനായി ദധിവാഹനൻ എന്ന മഹാൻ വിളങ്ങി. ദധിവാഹനൻെറ പുത്രനായി ദിവിരഥൻ എന്ന രാജാവുണ്ടായി. ദിവിരഥന്ന് ഇന്ദ്രതുല്യപരാക്രമനായി വിദ്വാനായ ധർമ്മരതനുണ്ടായി. അവന് ചിത്രരഥൻ എന്ന പുത്രനുണ്ടായി. വിഷ്ണുപദാദ്രിയിൽ പോയി ആ ചിത്രരഥൻ യജിച്ചു. യജ്ഞംചെയ്ത് മഹാനായി ഭവിച്ച അവൻ ഇന്ദ്രനോടൊപ്പം ഇരുന്ന് സോമം പാനംചെയ്തു.

പിന്നെ ചിത്രരഥന്ന് ദശരഥൻ എന്ന പുത്രനുണ്ടായി. ലോമപാദൻ എന്നും പേരുള്ള അവന് മകളായി ശാന്ത എന്ന പെൺകുട്ടിയുണ്ടായി. ദശരഥന് ഋശ്യശൃംഗമഹർഷിയുടെ പ്രസാദത്താൽ കുലോദ്വഹനായി, വീരനായി, ചതുരംഗനെന്ന പുത്രനുണ്ടായി. ചതുരംഗൻെറ പുത്രനായി പൃഥുലാക്ഷൻ എന്ന കീർത്തിമാനുണ്ടായി. പൃഥുലാക്ഷൻെറ പുത്രനായി ചമ്പൻ എന്ന പ്രസിദ്ധനായ ഒരു രാജാവുണ്ടായി. ചമ്പൻെറ പുരിയായ ചമ്പ മുമ്പ് മാലിനി എന്നാണറിയപ്പെട്ടിരുന്നത്. പൂർണ്ണഭദ്രൻെറ പ്രസാദംമൂലം അവന്നു പുത്രനായി ഹര്യംഗൻ ഉണ്ടായി. അവന്നുവേണ്ടി വിഭാണ്ഡകപുത്രനായ ഋശ്യശൃംഗമഹർഷി ജലത്തിൽനിന്നുണ്ടായ ഐരാവതം എന്ന ഗജത്തെ മന്ത്രശക്തിയാൽ ദേവലോകത്തുനിന്ന് മന്നിലേക്കു വരുത്തിച്ച് ആ രാജാവിന്ന് വാഹനമായി നല്കി. ഹര്യംഗൻെറ പുത്രനായി ഭദ്രരഥനെന്നു പേരായ രാജാവുണ്ടായി. ഭദ്രരഥൻെറ പുത്രനായി ബൃഹൽകർമ്മാവ് എന്ന രാജാവുണ്ടായി. അവൻെറ പുത്രനാണ് ബൃഹദർഭൻ. ബൃഹദർഭൻെറ പുത്രനാണ് ബൃഹന്മനസ്സ്, ബൃഹന്മനസ്സ് ഒരു പുത്രനെ ജനിപ്പിച്ചു. അവൻെറ പേർ ജയദ്രഥൻ എന്നാണ്. ജയദ്രഥൻെറ പുത്രനായി ദൃഢരഥൻ എന്ന രാജാവുണ്ടായി. ദൃഢരഥൻെറ പുത്രനായി വിശ്വജിത്ത് ഉണ്ടായി. അവൻെറ പുത്രനായി കർണ്ണൻ എന്ന രാജാവുണ്ടായി. കർണ്ണൻെറ പുത്രനായി വികർണ്ണനുണ്ടായി. വികർണ്ണന്ന് അംഗവംശവിവർദ്ധനരായി നൂറുമക്കളുണ്ടായി. ബൃഹദർഭജൻെറ പുത്രനായ ബൃഹന്മനസ്സ് ഉണ്ടല്ലോ, അവന്ന് ചൈദ്യരാജപുത്രികളായ രണ്ടു ഭാര്യമാരുണ്ടായിരുന്നു. യശോദേവി എന്നും സത്യവതി എന്നുമായിരുന്നു അവരുടെ നാമങ്ങൾ. ഇവർ രണ്ടുപേരുംവഴിയായി രണ്ടു വംശമായി പ്പിരിഞ്ഞു. യശോദേവിയിൽ ഉണ്ടായവൻ ജയദ്രഥനാണ് രാജാവേ! അവൻ ബ്രഹ്മക്ഷത്രങ്ങളിൽവെച്ച് മേന്മയേറിയവനായിരുന്നു. സത്യവതിയിൽ ഖ്യാതനും വിജയിയുമായിരുന്ന വിജയനുണ്ടായി. വിജയന്ന് പുത്രനായി ധൃതി എന്നവൻ ഉണ്ടായി. അവന് ധൃതവ്രതനുണ്ടായി. ധൃതവ്രതൻെറ പുത്രനായി വിശ്രുതനായ സത്യകർമ്മാവുണ്ടായി. സത്യകർമ്മാവിൻെറ പുത്രനായി അതിരഥൻ എന്ന സൂതൻ ഉണ്ടായി. അതിരഥൻ കർണ്ണനെ സ്വീകരിച്ചു. അതുകൊണ്ട് കർണ്ണൻ സൂതപുത്രനായി. മഹാശക്തനായ കർണ്ണനെപ്പറ്റി ഭവാനോട് ഞാൻ പറഞ്ഞിട്ടുണ്ട്. കർണ്ണന്ന് വൃഷസേനൻ എന്ന പുത്രനുണ്ടായി. വൃഷസേനന്ന് പുത്രനായി വൃഷൻ ഉണ്ടായി. ഈ അംഗവംശജന്മാരെയെല്ലാം ഞാൻ പറഞ്ഞു. അവരെല്ലാം സത്യവ്രതന്മാരും, വമ്പന്മാരും, പ്രജാഢ്യന്മാരും, മഹാരഥന്മാരുമായിരുന്നു. ഇനി രൗദ്രാശ്വപുത്രനായ ഋചേയുവിന്നുള്ള വംശം ഞാൻ പറയാം; കേൾക്കുക. അതിലാണല്ലോ ജനമേജയാ, ഭവാൻ പിറന്നത്!'

**32. പൂരുദ്ര്യുഹ്യനുവംശകീർത്തനം -** വൈശമ്പായനൻ പറഞ്ഞു: "രാജർഷിയായ ഋചേയു ഏകച്ഛത്രാധിപതിയായ അധൃഷ്യനായി വാണു. ഋചേയുവിന്ന് തക്ഷകപുത്രിയായ ജ്വലന ഭാര്യയായി. ആ ദേവിയിൽ രാജർഷിയായ മതിനാരൻ എന്ന രാജാവുണ്ടായി. മതിനാരന്ന് ധർമ്മിഷ്ഠന്മാരായി മൂന്നു മക്കൾ പിറന്നു. മൂത്തവൻ തംസു, പ്രതിരഥൻ, ധാർമ്മികനായ സുബാഹു ഇങ്ങനെ മൂന്നുമക്കളും ഉണ്ടായി. പിന്നെ അവരുടെയെല്ലാം സഹോദരിയായി ഗൗരി എന്ന കന്യകയും ഉണ്ടായി. ഗൗരി മാന്ധാതാവിൻെറ അമ്മയായിരുന്നു. ബ്രഹ്മണ്യരും സത്യവാദികളും വേദജ്ഞാനികളുമായിരുന്നു അവരെല്ലാം. എന്നുതന്നെയല്ല ആ സഹോദരന്മാർ എല്ലാവരും കൃതാസ്ത്രരും ശക്തരും യുദ്ധകോവിദരുമായിരുന്നു. പ്രതിരഥൻെറ പുത്രനായി കണ്വൻ എന്ന രാജാവുണ്ടായി. കണ്വൻെറ പുത്രൻ മേധാതിഥി. അവൻെറ പുത്രന്മാരാണ് കണ്വായനദ്വിജർ. ഇളിനന്ന് ഇളിനി എന്ന കന്യകയുണ്ടായി രാജാവേ! ബ്രഹ്മവാദിനിയും സമർത്ഥയുമായ അവളെ തംസു ഭാര്യയായി നേടി. തംസുവിന്ന് സുരോധസ്സുണ്ടായി. അവൻ ധർമ്മഭൃക്കായ നൃപർഷിയായി. ധർമ്മവാദിയും പരാക്രമിയുമായ അവൻെറ ഭാര്യയായിരുന്നു ഉപദാനവി. ഉപദാനവി ഐളികാത്മജന്മാരായ നാലുപേരെ പ്രസവിച്ചു. ദുഷ്യന്തൻ, സുഷ്മന്തൻ, പ്രവീരൻ, അനഘൻ എന്നിവരായിരുന്നു പ്രസിദ്ധരായ ആ നാലുപേർ. ദുഷ്യന്തൻെറ പുത്രനായിരുന്നു വീര്യവാനായ ഭരതൻ. അവൻ സർവ്വദമനൻ എന്നു പ്രസിദ്ധനായി. നാഗായുതബലനും (പതിനായിരം ആനയുടെ ബലമുള്ളവനും) മഹാനുമായിരുന്നു അവൻ. മഹാത്മാവായ ദുഷ്യന്തപുത്രൻ ചക്രവർത്തിയായി. ശാകുന്തളേയനായ ഭരതനിൽനിന്നു നിങ്ങൾ ഭാരതന്മാർ എന്ന പേർ നേടി. ദുഷ്യന്തരാജാവിനോട് ഒരു അശരീരോക്തി ഉണ്ടായിപോലും.

"ഉലയാണമ്മയച്ഛന്ന്
മകനാർക്കാണയാളവൻ
ദുഷ്യന്ത, പോറ്റൂ മകനെ
ധിക്കരിക്കൊല്ല ജയയെ.
പിതാവിനെ മകൻ കേറ്റും
യമലോകാൽ നരേശ്വര!
ഗർഭാധാനംചെയ്തതു നീ
സത്യം ചൊല്ലീ ശകുന്തള."

ഭാരതരാജാവിന്ന് മാതൃകോപംമൂലം മക്കളെല്ലാം നശിച്ചു. ഈ കാര്യം ഞാൻ നിന്നോട് മുമ്പ് പറഞ്ഞിട്ടുണ്ട്. ഭരതൻെറ യാഗത്തിൽവന്ന ദേവകൾ ഭരതനുവേണ്ടി അംഗിരസിൻെറ പുത്രനായ ബ്രഹസ്പതിയുടെ പുത്രനും മഹാമുനിയുമായ ഭരദ്വാജനെ പുത്രനായി കൊടുത്തു എന്നു പറയുന്നു. മരുത്തുക്കൾമൂലം ഉണ്ടായ ധർമ്മസംക്രമത്തെപ്പറ്റി ഇങ്ങനെ പറഞ്ഞു കേട്ടിട്ടുണ്ട്. പിന്നീട് ഭരദ്വാജൻ ഭരതനെ യജ്ഞം ചെയ്യിച്ചു. ഭരതന്നു പുത്രന്മാർ എല്ലാം മരിച്ചുപോയിരുന്നു. ഭരദ്വാജപ്രയത്നത്താൽ ഭരതൻെറ ഭാര്യയിൽ വിതഥൻ ഉണ്ടായി. വിതഥൻ ഉണ്ടായതിന്നുശേഷം ഭരതൻ മരിച്ചു. ഭരദ്വാജൻ വിതഥനെ രാജാവായി വാഴിച്ച് സ്വർഗ്ഗം പ്രാപിച്ചു.

ആ രാജാവായ വിതഥന്ന് അഞ്ചു പുത്രന്മാരുണ്ടായി. സുഹോത്രൻ, സുഹോദാവ്, ഗയൻ, ഗർഗ്ഗൻ, മഹാത്മാവായ കപിലൻ ഇവരായിരുന്നു ആ അഞ്ചുപേർ. സുഹോത്രന്നു രണ്ടു പുത്രന്മാരുണ്ടായി; സത്വവാനായ കാശികൻ, ഗൃൽസമതി എന്ന രാജാവ്. ഗൃൽസമതിക്ക് മക്കളായി, ബ്രഹ്മക്ഷത്രിയവൈശ്യരായി പലരുമുണ്ടായി. അതിൽ കാശികന്നു പുത്രരായി കാശേയനും ദീർഘതപസ്സുമുണ്ടായി.

ഇനി ആജമീഢമെന്ന മറ്റൊരു വംശത്തെ കേട്ടാലും. സുഹോത്രന്നു ബൃഹത്ത് എന്ന പുത്രനുണ്ടായി. ബൃഹത്തിന്നു മൂന്നു പുത്രന്മാരുണ്ടായി. അജമീഢൻ, ദ്വിമീഢൻ, വീര്യവാനായ പുരുമീഢൻ. അജമീഢന്ന് പത്നിമാർ മൂന്നുപേരായിരുന്നു. അവർ പ്രസിദ്ധ സുന്ദരിമാരായിരുന്നു. നീലിനി, കേശിനി, വരാംഗനയായ ധൂമിനി ഇവരായിരുന്നു ആ മൂന്നു പേർ.

അജമീഢന്ന് നീലിനി എന്ന സ്ത്രീയിൽ സുശാന്തി എന്നവൻ പിറന്നു. സുശാന്തിയുടെ പുത്രൻ പുരുജാതി. പുരുജാതിക്ക് പുത്രനായി വാഹ്യാശ്വൻ പിറന്നു. വാഹ്യാശ്വന്നു ദേവാഭന്മാരായ അഞ്ചു പുത്രന്മാരുണ്ടായി. മുൽഗലൻ, സൃഞ്ജയൻ, ബൃഹദിഷ്വൻ, യവീനരൻ, വീരനായ ക്രിമിളാശ്വൻ. ഈ അഞ്ചുപേരും രാജ്യഭരണത്തിൽ വിശ്രുതരായിരുന്നു. അതിനാൽ പുഷ്ടിയേറിയ ഈ നാടിന്ന് പാഞ്ചാലമെന്ന പേരുവന്നു എന്നു നീ ധരിക്കുക. നാടിനെ രക്ഷിക്കുവാൻ സമർത്ഥരാകയാൽ അവർ പാഞ്ചാലർ എന്നു പ്രസിദ്ധരായി. മുൽഗലൻെറ പുത്രനാണു പ്രസിദ്ധനായ മൗൽഗല്യൻ. ഇവരൊക്കെ മഹാത്മാക്കളും ക്ഷാത്രതേജസ്സുള്ള ബ്രാഹ്മണരുമാണ്. ഇവർ അംഗിരസ്സിൻെറ ഭാഗത്തു ചേർന്നവരായ കണ്വമൗൽഗലരാണ്. മൗൽഗലൻെറ പുത്രരിൽ ജ്യേഷ്ഠനും ബ്രഹ്മർഷിയുമായി ഇന്ദ്രസേനനുണ്ടായി; ഇന്ദ്രസേനപുത്രനായി വധ്ര്യശ്വനും. വധ്ര്യശ്വന്നു മേനകയിൽ രണ്ടു സന്താനങ്ങളുണ്ടായി. ഒന്നു രാജർഷിയായ ദിവോദാസനും മറ്റേതു പ്രസിദ്ധയായ അഹല്യയുമായിരുന്നു.

അഹല്യ ശാരദ്വതൻെറ പത്നിയായി, അവൾ ശതാനന്ദൻ എന്ന ഋഷിപ്രവരനെ പ്രസവിച്ചു. അവനും കീർത്തിമാനായിരുന്നു. ധനുർവ്വേദപാരഗനായ സത്യധൃതി ശതാനന്ദൻെറ പുത്രനാണ്. ഒരുദിവസം സത്യധൃതി ഒരു സുന്ദരിയായ അപ്സരസ്ത്രീയെ കാട്ടിൽവെച്ചു കണ്ടു. ഉടനെ അവന്ന് കാമമോഹമുദിച്ചു. ഉടനെ ശുക്ലം സ്രവിച്ചു. അതു ശരക്കാട്ടിൽ വീണു. അതു രണ്ടു സന്താനമായി കാട്ടിൽക്കിടന്നുണ്ടായി. ഒരാണും ഒരു പെണ്ണും.

നായാട്ടിന്നുപോയ ശന്തനു ഈ കുട്ടികളെ കണ്ടു. കൃപയോടെ അദ്ദേഹം അവരെ എടുത്ത് രാജധാനിയിലേക്കു കൊണ്ടുപോന്നു. രാജാവ് കൃപയോടെ എടുത്തു വളർത്തിയതുകൊണ്ട് അവർക്കു കൃപൻ എന്നും കൃപിയെന്നും പേരുണ്ടായി. ഇങ്ങനെ ശാരദ്വതരെപ്പറ്റി ഞാൻ പറഞ്ഞു. ഇവരെ ഗൗതമരെന്നും പറയുന്നു.

ഇനി ദിവോദാസസന്തതികളെപ്പറ്റി പറയാം. ദിവോദാസൻെറ പുത്രനാണ് മിത്രയു എന്ന രാജാവ്. അദ്ദേഹം ബ്രഹ്മർഷിയായിരുന്നു. അവൻെറ പുത്രനാണ് മൈത്രായണൻ. മൈത്രായണൻെറ പുത്രനാണ് സോമൻ. സോമവംശജരെ മൈത്രേയരെന്നു പറയുന്നു. ഇവർ ഭാർഗ്ഗവപക്ഷത്ത് ആശ്രിതരായതിനാൽ ഭാർഗ്ഗവരെന്നും പറയപ്പെടുന്നു.

മഹാത്മാവായ സൃഞ്ജയന്ന് പഞ്ചജനൻ എന്നു പേരായ പുത്രനുണ്ടായി. പഞ്ചജനൻെറ പുത്രനാണ് സോമദത്തൻ എന്ന രാജാവ്. സോമദത്തൻെറ പുത്രനാണ് പ്രസിദ്ധരാജാവായ സഹദേവൻ. സഹദേവൻെറ പുത്രനായി സോമകൻ എന്ന രാജാവുണ്ടായി. വംശം ക്ഷയിച്ച കാലത്താണ് അജമീഢവംശത്തിൽ സോമകൻ ഉണ്ടായത്. സോമകൻെറ പുത്രനാണ് ജന്തു. ജന്തുവിന്ന് നൂറു മക്കൾ ഉണ്ടായി. അവരിൽ ഇളയവൻ പൃഷതനാണ്. പ്രതാപിയായ അവനാണ് ദ്രുപദൻെറ പിതാവ്. ദ്രുപദൻെറ പുത്രനാണ് ധൃഷ്ടദ്യുമ്നൻ. ധൃഷ്ടദ്യുമ്നൻെറ പുത്രനാണ് ധൃഷ്ടകേതു. സോമകന്മാർ മഹാത്മാക്കളും ആജമീഢന്മാരുമാണ്. മഹാനായ അജമീഢൻെറ സന്തതികളാണ് സോമന്മാർ.

അജമീഢൻെറ മഹിഷിയായ ധൂമിനി പുത്രനുണ്ടാകാൻ ആഗ്രഹിച്ചു വ്രതമെടുത്തു. അവളാണ് നിൻെറ പൂർവ്വന്മാരുടെ മാതാവായത്. പുത്രകാംക്ഷിണിയായ ആ ദേവി വ്രതാചാരങ്ങളോടെ ആയിരം വർഷം ദുശ്ചരമായ തപസ്സുചെയ്ത് അഗ്നിയിൽ ആഹൂതിചെയ്തു. പവിത്രയായി മിതാഹാരയായി അഗ്നിഹോത്രത്തിന്നുള്ള കുശപ്പുല്ലു വിരിച്ച് അതിൽ ക്കിടന്നുറങ്ങി ജനമേജയാ! ആ ധൂമിനീദേവിയോടുകൂടി സംഗംചെയ്ത് അജമീഢൻ ധൂമവർണ്ണനും അഴകുറ്റവനുമായ ഋക്ഷനെ ജനിപ്പിച്ചു. ഋക്ഷന്ന് പുത്രനായി സംവരണൻ ഉണ്ടായി. സംവരണൻെറ പുത്രനായി 'കുരു' ഉണ്ടായി. കുരു എന്ന രാജാവ് കുരുക്ഷേത്രം എന്ന സ്ഥലത്ത് ഒരു ജനപദം സൃഷ്ടിച്ചു. പിന്നെ പ്രയാഗ വിട്ടുപോന്ന് കുരുക്ഷേത്രത്തിൽ വസിച്ചു. അവിടെവെച്ച് ആ മഹാഭാഗൻ വളരെ വത്സരം തപസ്സുചെയ്തു. അവൻെറ തപസ്സിൽ സന്തോഷിച്ച് ശക്രൻ അവന്നു വരം നല്കി. പുണ്യവാന്മാർ വസിക്കുന്ന ഒരു പുണ്യസ്ഥലമായി ആ കുരുക്ഷേത്രം പ്രസിദ്ധമായി. അവൻെറ മഹിതമായ വംശം ആ പേരിൽ പ്രസിദ്ധമായി. അങ്ങനെ നിങ്ങൾ എല്ലാവരും കുരുവിൻെറ വംശക്കാർ, കൗരവർ എന്ന് പ്രസിദ്ധന്മാരായി.

കുരുവിന്ന് നാലു പുത്രന്മാരുണ്ടായി. സുധന്വാവ്, സുധനുസ്സ്, പരീക്ഷിത്ത്, മഹാബാഹുവായ അരിമേജയൻ – ഇവരാണ് ആ നാലു പേർ. സുധന്വാവിൻെറ പുത്രനാണ് സുഹോത്രൻ. അവൻ മഹാബുദ്ധിമാനായിരുന്നു. സുഹോത്രൻെറ പുത്രൻ ച്യവനൻ; അവൻ ധർമ്മാർത്ഥപടുവായ രാജാവായിരുന്നു.

യജ്ഞങ്ങൾ ചെയ്ത് ച്യവനൻ മഹാധാർമ്മികനായി വിലസി. അവൻ ഇന്ദ്രതുല്യം പ്രസിദ്ധനായ പുത്രനെ ജനിപ്പിച്ചു. അവൻ ആകാശത്തുകൂടി സഞ്ചരിക്കുവാൻ കഴിവുള്ള ഉപരിചരൻ എന്നു പ്രസിദ്ധിയുള്ളവനും ചേദി നിവാസിയുമായ വസുവിനെ ജനിപ്പിച്ചു.

ചൈദ്യനായ ഉപരിചരനിൽനിന്ന് 'ഗിരിക' ഏഴു പുത്രന്മാരെ നേടി. മഹാരഥനും മഗധാധിപനുമായ ബൃഹദ്രഥൻ, പ്രത്യഗ്രഹൻ, മണിവാഹനനെന്നു പേരുള്ള കുശൻ, മാരുതൻ, യദു, മത്സ്യൻ, പിന്നെ മകളായി കാളിയും. ബൃഹദ്രഥൻെറ പുത്രൻ കുശാഗ്രൻ പ്രസിദ്ധനായി. കുശാഗ്രൻെറ പുത്രൻ വിദ്വാനായ വൃഷഭൻ. അവൻ മഹാവീരനായിരുന്നു. വൃഷഭൻെറ പുത്രൻ പുഷ്പവാൻ. അവൻ ധാർമ്മികനായിരുന്നു. അവൻെറ പുത്രൻ വിക്രാന്തനായ സത്യഹിതനായിരുന്നു. അവന്ന് പുത്രനായി ധർമ്മാത്മാവായ ഉർജ്ജൻ എന്നവൻ ഉണ്ടായി. ഉർജ്ജൻെറ പുത്രനായി സംഭവൻ ഉണ്ടായി. സംഭവന്ന് രണ്ടു കീറായി രണ്ടു ഭാര്യമാരിൽ ഒരു സന്താനം ഉണ്ടായി. 'ജര' കൂട്ടിച്ചേർത്ത പുത്രനാണ് ആ പുത്രൻ. 'ജര'യാൽ സന്ധിപ്പിക്കപ്പെട്ടവനാകയാൽ അവൻ 'ജരാസന്ധൻ' എന്നു പ്രസിദ്ധനായി. മഹാബലനായ അവൻ എല്ലാ ക്ഷത്രിയന്മാരെയും ജയിച്ചു. മഹാബലനായിരുന്നു അവൻ. ജരാസന്ധൻെറ പുത്രനായ സഹദേവൻ പ്രതാപവാനായിരുന്നു. സഹദേവപുത്രനായ ഉദായുസ്സ് ശ്രീമാനും കീർത്തിമാനുമായിരുന്നു. ഉദായുസ്സിന്ന് മഹാധാർമ്മികനായി ശ്രുതധർമ്മാവ് എന്ന പുത്രൻ ഉണ്ടായി. അവൻ മഗധരാജാവായി. കുരുവിൻെറ മറ്റൊരു പുത്രനായ പരീക്ഷിത്തിൻെറ പുത്രൻ മഹാധാർമ്മികനായ ജനമേജയനായിരുന്നു. ജനമേജയന്ന് മൂന്നു പുത്രന്മാരുണ്ടായി. മൂന്നുപേരും മഹാരഥന്മാരായിരുന്നു. ശ്രുതസേനൻ, ഉഗ്രസേനൻ, ഭീമസേനൻ, ഇവരെല്ലാം മഹാഭാഗന്മാരാണ്, വിക്രാന്തരാണ്, ബലശാലികളുമാണ്. ജനമേജയന്ന് പുത്രനായി സുരഥനും മതിമാനും ഉണ്ടായി.

സുരഥൻെറ വിക്രമിയായ പുത്രനാണ് വിദൂരഥൻ. വിദൂരഥൻെറ പുത്രൻ ഋക്ഷൻ എന്ന മഹാരഥനാണ്. അവൻ രണ്ടാമത്തെ ഋക്ഷനായി ശോഭിച്ചു. അങ്ങയുടെ വംശത്തിൽ രണ്ട് ഋക്ഷന്മാരും രണ്ട് പരീക്ഷിത്തുകളും ഉണ്ടായിട്ടുണ്ട്. ഭീമസേനൻ എന്ന പേരിൽ മൂന്നു രാജാക്കന്മാരുണ്ടായിട്ടുണ്ട്. ജനമേജയന്മാർ രണ്ടുപേർ ഉണ്ടായിട്ടുണ്ട്. രണ്ടാമത്തെ ഋക്ഷൻെറ പുത്രനാണ് രണ്ടാം ഭീമസേനൻ. ഭീമസേനൻെറ പുത്രനായി പ്രതീപൻ ഉണ്ടായി. പ്രതീപൻെറ പുത്രനായി ശന്തനു ഉണ്ടായി: ശന്തനു, ദേവാപി, ബാൽഹീകൻ. ഇവർ മൂന്നുപേരും മഹാരഥന്മാരായിരുന്നു. ഭവാൻെറ വംശം ശന്തനുവിൻെറ വംശമാണ്. ആ വംശത്തിലാണ് ജനമേജയാ, ഭവാൻ ജനിച്ചത്.

ബാൽഹീകൻെറ രാജ്യം സപ്തവം എന്നതായിരുന്നു. ബാൽഹീകൻെറ പുത്രനാണ് പ്രസിദ്ധനായ സോമദത്തൻ. സോമദത്തൻെറ പുത്രനാണ് ഭൂരിയും ഭൂരിശ്രവസ്സും ശലനും.

ദേവാപി മുനിയായി. അവൻ ദേവകൾക്ക് ഉപാദ്ധ്യായനായിത്തീർന്നു.

മഹാത്മാവായ ച്യവനൻ ദേവാപിയെ ഏറ്റവും പ്രിയപ്പെട്ട പുത്രനായി കണക്കാക്കി. ജനങ്ങൾക്കും ഇഷ്ടനായി, കൗരവർക്ക് ധുരംധരനായി, ശന്തനു രാജാവായി.

ഇനി ശന്തനുവിൻെറ വംശം പറയാം: നീ ആ വംശത്തിലുണ്ടായവനാണ്. ദേവവ്രതൻ എന്ന പുത്രനെ ഗംഗയിൽ ശന്തനു ജനിപ്പിച്ചു. അവനാണ് ഭീഷ്മൻ; പാണ്ഡവരുടെ പിതാമഹൻ. പിന്നെ വിചിത്രവീര്യനെ കാളി പ്രസവിച്ചു. അവൻ ധർമ്മാത്മാവും കല്മഷം ഇല്ലാത്തവനുമായ ശന്തനുപുത്രനായിരുന്നു. വിചിത്രവീര്യൻ പുത്രന്മാരുണ്ടാകാതെ മരിച്ചപ്പോൾ അവൻെറ ഭാര്യമാരിൽ വ്യാസമുനി പുത്രന്മാരെ ജനിപ്പിച്ചു. ധൃതരാഷ്ട്രൻ, പാണ്ഡു, വിദുരൻ ഈ മൂന്നുപേരും അങ്ങനെ ഉണ്ടായവരാണ്. ധൃതരാഷ്ട്രന്ന് ഗാന്ധാരിയിൽ നൂറു മക്കൾ ഉണ്ടായി. അതിൽ മൂത്തവനാണ് ദുര്യോധനൻ. അവൻ എല്ലാവരിലും ശ്രേഷ്ഠനും പ്രഭാവശാലിയുമായിരുന്നു.

പാണ്ഡുവിൻെറ പുത്രനാണ് അർജ്ജുനൻ. അർജ്ജുനൻെറ പുത്രനാണ് അഭിമന്യു. സൗഭദ്രനായ അഭിമന്യുവിൻെറ പുത്രനായി പരീക്ഷിത്തുണ്ടായി. ആ പരീക്ഷിത്താണ് ജനമേജയരാജാവേ, നിൻെറ അച്ഛൻ. ഈ പറഞ്ഞതാണ് പൗരവകുലം. അതിലാണ് ഭവാൻ ജനിച്ചത് രാജാവേ!

ഇനി തുർവ്വസു ദ്രുഹ്യു, അനു എന്നിവരുടെ കുലത്തെപ്പറയാം; തുർവ്വസുവിൻെറ പുത്രനാണ് വഹ്നി. വഹ്നിയുടെ പുത്രൻ ഗോഭാനു. ഗോഭാനുവിൻെറ പുത്രനായി ത്രൈസാനു എന്ന രാജാവുണ്ടായി. അവൻ അപരാജിതനായി വിരാജിച്ചു. ത്രൈസാനുവിൻെറ പുത്രൻ കരന്ധമൻ. കരന്ധമൻെറ പുത്രൻ മരുത്തൻ. നിന്നോട് മുമ്പെ പറഞ്ഞ മരുത്തൻ വേറെയാണ്. അത് അവിക്ഷിത്തിൻെറ പുത്രനാണ്. മരുത്തൻ സന്താനഹീനനായി. തന്മൂലം അവൻ യജ്ഞങ്ങൾ വളരെ ദക്ഷിണയോടെ ചെയ്തു. ആ രാജാവിന്ന് 'സമ്മത'യെന്നു പേരായ ഒരു പുത്രിയുണ്ടായി. അവൾ സംവർത്തന്ന് ദക്ഷിണയായി ഭവിച്ചു. അവൾ ദുഷ്യന്തൻ എന്ന പൗരവനെ പെറ്റു. നിഷ്പാപനായ പുത്രനായിരുന്നു ദുഷ്യന്തൻ. അച്ഛൻെറ ജര കൈമാറുന്ന കാര്യത്തിൽ സമ്മതിക്കാത്ത മക്കളെ യയാതി ശപിക്കുകയുണ്ടായല്ലോ. തന്മൂലം പൗരവവംശത്തിൽ തുർവ്വസുവിൻെറ വംശം വിലീനമായി.

ദുഷ്യന്തൻെറ മകൻ കുരുത്ഥാമനനായിരുന്നു. കുരുത്ഥാമനന്ന് ആക്രീഡനുണ്ടായി. അവന്ന് നാലു പുത്രന്മാരുണ്ടായി. പാണ്ഡ്യൻ, കേരളൻ, അപ്രകാരം കോളൻ, ചോളൻ

എന്നീ രാജാക്കളാണ് അവർ. പാണ്ഡി, ചോളം, കേരളം എന്നീ സമൃദ്ധമായ നാടുകൾ അവരുടേതായിരുന്നു.

ദ്രുഹ്യുവിന്റെ പുത്രർ ബഭ്രുവും സേതുവും. സേതുവിന്റെ പുത്രൻ അംഗാരസേതു. അവനെ മരുത്പതി എന്നും പറയുന്നു. അവനെ യൗവനാശ്വൻ വളരെ പണിപ്പെട്ടു വധിച്ചു. അവനുമായി പതിന്നാലുമാസം യുദ്ധമുണ്ടായി. അംഗാരകന്റെ പുത്രൻ ഗാന്ധാരൻ രാജാവായി. ആ ഗാന്ധാരന്റെ പേരുകൊണ്ട് ഗാന്ധാരരാജ്യം പ്രസിദ്ധമായി. ഗാന്ധാരരാജ്യത്തെ കുതിരകൾ കുതിരവർഗ്ഗത്തിൽ വെച്ചു മെച്ചപ്പെട്ടതാണ്.

അനുവിന്റെ പുത്രൻ ധർമ്മൻ. ധർമ്മന്റെ പുത്രൻ ധൃതൻ. ധൃതന്നു പുത്രനായി ദുദുഹനുണ്ടായി. അവന്റെ പുത്രനായി പ്രചേതസ്സുണ്ടായി. പ്രചേതസ്സിന്റെ പുത്രനായി സുചേതസ്സുണ്ടായി. ഇങ്ങനെ അനുവിന്റെ വംശവും ഞാൻ പറഞ്ഞു. ഇനി തേജസ്വിയും ജ്യേഷ്ഠനുമായ യദുവിന്റെ വംശത്തെപ്പറ്റി പറയാം. വിസ്തരിച്ച് മുറയ്ക്കു ഞാൻ പറയാം. ഭവാൻ ശ്രദ്ധിച്ചു കേൾക്കുക."

**33. യദുവംശവർണ്ണനം** – വൈശമ്പായനൻ പറഞ്ഞു: "യദുവിന്ന് ദേവതുല്യന്മാരായ അഞ്ചു മക്കളുണ്ടായി. സഹസ്രദൻ, പയോദൻ, ക്രോഷ്ടാവ്, നീലൻ, അജികൻ എന്നിവരാണ്. സഹസ്രദന്റെ പുത്രന്മാരായി മൂന്നു പേരുണ്ടായി. അവർ വലിയ ധാർമ്മികരായിരുന്നു. ഹൈഹയൻ, ഹയൻ, വേണുഹയൻ എന്നിവരായിരുന്നു അവർ. ഹൈഹയന്റെ പുത്രനായി ധർമ്മനേത്രനുണ്ടായി. ധർമ്മനേത്രന്റെ പുത്രനായി കാർത്തൻ ഉണ്ടായി. കാർത്തന്റെ പുത്രനായി സാഹഞ്ജനൻ ഉണ്ടായി. ആ രാജാവാണ് 'സാഹഞ്ജനീപുരി' നിർമ്മിച്ചത് സാഹഞ്ജയനന്റെ പുത്രനായി മാഹിഷ്മാൻ എന്ന രാജാവുണ്ടായി. ആ രാജാവാണ് മാഹിഷ്മതീപുരി നിർമ്മിച്ചത്. മാഹിഷ്മാന്റെ പുത്രൻ ഭദ്രശ്രേണ്യൻ. അവൻ മഹാപ്രതാപിയായിരുന്നു. വാരാണസിയുടെ അധിപനായി മുമ്പെ ആ രാജാവിനെപ്പറ്റി പറഞ്ഞിട്ടുണ്ട്. ഭദ്രശ്രേണ്യന്റെ പുത്രൻ പ്രസിദ്ധനായ 'ദുർമ്മദ'നാണ്. ദുർമ്മദന്റെ പുത്രൻ ശ്രീമാനും വീര്യവാനുമായ കനകൻ. കനകന്ന് നാലു മക്കളുണ്ടായി. ലോകത്തിൽ അവർ പ്രസിദ്ധി നേടിയവരാണ്. കൃതവീര്യൻ, കൃതൗജസ്സ്, കൃതവർമ്മാവ്, കൃതാഗ്നി എന്നിവരാണ് ആ നാലുപേർ. അതിൽ കൃതവീര്യന്നു പുത്രനായി അർജ്ജുനനുണ്ടായി. അവൻ അനേകായിരം കൈകളുള്ളവനായി, സപ്തദ്വീപുകളുടെ രാജാവായി, സൂര്യതേജസ്സുള്ള ഒറ്റത്തേരുകൊണ്ട് അവൻ ധരിത്രിയെ ജയിച്ചു. ആയിരം വർഷം ദുശ്ചരമായ വലിയ തപസ്സുചെയ്തു. അവൻ ദത്താത്രേയനെ ആരാധിച്ചു. ദത്താത്രേയൻ തേജസ്വിയായ അവന്ന് നാലുവരങ്ങൾ നല്കി. ഒന്നാമത്തെ വരമായി യുദ്ധത്തിൽ ആയിരം കൈകൾ ഉണ്ടാകുവാൻ അവൻ അർത്ഥിച്ചു. രണ്ടാമത് അധർമ്മത്തിൽപ്പെട്ടുപോയാൽ സജ്ജനങ്ങൾ തടുക്കണം. മൂന്നാമതായി ഉഗ്രമായവിധം ഭൂമി ജയിച്ച് ധർമ്മാനുസരണം രഞ്ജിപ്പിക്കുക. നാലാമതായി പല യുദ്ധങ്ങളും ചെയ്ത് അസംഖ്യം ശത്രുക്കളെ വധിച്ച് പോരിൽ തന്നെക്കാൾ മേലെ ശത്രുക്കളെ വധിച്ച മറ്റൊരാൾ ഉണ്ടായിട്ടില്ലെന്നു കീർത്തിമാനാകണം. ഇവയാണു വരങ്ങൾ.

കാർത്തവീര്യാർജ്ജുനൻ യുദ്ധംചെയ്യുന്ന സമയത്ത് മായകൊണ്ട് ആ യോഗേശ്വരന്ന് യോഗത്താൽ ആയിരം കൈകളുണ്ടാകും. പട്ടണങ്ങളും ഏഴു ദ്വീപുകളുംചേർന്ന ഈ ഭൂമിമുഴുവൻ, കരയുംകടലും ചേർന്ന ഭൂമിമുഴുവൻ, ഉഗ്രമായ വിധിപ്രകാരം അവൻ വിജയിച്ചു. ഏഴുദ്വീപിലും അവൻ എഴുന്നൂറു മഖങ്ങൾ വിധിപ്രകാരം ചെയ്തു എന്നു കേൾക്കുന്നു രാജാവേ! ആ മഹാബാഹുവിന്റെ എല്ലാ യജ്ഞങ്ങളും വളരെ ദക്ഷിണയോടുകൂടി നടത്തപ്പെട്ടു. എല്ലായജ്ഞങ്ങൾക്കും കാഞ്ചനയൂപങ്ങളും കാഞ്ചനവേദികളുമായിരുന്നു. എല്ലാ യജ്ഞത്തിന്നും ദേവന്മാർ വിമാനത്തിൽ വന്നിരുന്നു. നിത്യവും ഗന്ധർവ്വാപ്സരസ്ത്രീഗണങ്ങളാൽ ഏറ്റവും ശോഭിതമായിരുന്നു. അവന്റെ യജ്ഞത്തിൽ പാട്ടുപാടിയ ഗന്ധർവ്വനായത് നാരദനായിരുന്നു. വിദ്വാനും വീരദാസാത്മജനുമായ ആ മഹാശയൻ അവന്റെ മാഹാത്മ്യാതിശയത്തിൽ വിസ്മയത്തോടെ ഇങ്ങനെ പാട്ടുപാടി.

നാരദൻ പറഞ്ഞു: "തീർച്ചയായും കാർത്തവീര്യാർജ്ജുനന്റെ മാതിരി ഒരു രാജാവിന്നും യോഗ്യതയില്ല. ഉണ്ടാകുവാൻ വിഷമമാണ്. യജ്ഞം, ദാനം, ശ്രുതം, തപസ്സ്, വിക്രമം ഇവ മൂലമായി അതുല്യമായ യോഗ്യതയാണ് അദ്ദേഹം നേടിയിരിക്കുന്നത്. വില്ലും, വാളും, പരിചയുമായി ഏഴു ദ്വീപിലും ആ യോഗി തേരോടിക്കുന്നതായി നരർക്കു കാണാം. ദ്രവ്യക്ഷയം അദ്ദേഹത്തിന്നില്ല, ശോകമില്ല, വിഭ്രാന്തിയില്ല. ധർമ്മത്താൽ പ്രജകളെ സംരക്ഷിക്കുന്ന രാജാവിന്റെ രാജ്യത്ത് അങ്ങനെയുള്ള ബാധകളൊന്നും ഉണ്ടാവുകയില്ല. മഹാരാജാവിന്റെ വൈഭവം അത്ര മഹത്തരമാണ്. എൺപത്തയ്യായിരംവർഷം രാജാവ് സർവ്വരത്നാഢ്യസമ്രാട്ടായി ചക്രവർത്തിപദത്തിൽ വാണു. അവൻ യജ്ഞപാലനായും ക്ഷേത്രപാലനായും വാണു. മഴയ്ക്ക് അവൻ പർജ്ജന്യനായി. അങ്ങനെ യോഗിത്വത്താൽ അർജ്ജുനൻ അധിപനായി. ഞാൺതഴമ്പുള്ള അവൻ ആയിരം കൈകളാൽ, ആയിരം രശ്മികളാൽ ശരത്കാലത്തിലെ ആദിത്യനെപ്പോലെ ഉജ്ജ്വലിക്കുകയാണ്. വീര്യവാനായ അവൻ കാർക്കോടാത്മജന്മാരായ നാഗങ്ങളെ ജയിച്ച് മാഹിഷ്മതിയിൽ അവരെ മർത്ത്യരുടെ നാട്ടിൽ അധിവസിപ്പിച്ചു. വർഷത്താൽ കടലിന്റെ ഊക്കിനെയും ആ കമലേക്ഷണൻ കളിയാൽ കൈകളിൽത്താങ്ങി മേല്പോട്ടൊഴുക്കി. അവൻ കളിച്ചിളക്കി നുരപ്പൂമാല ചാർത്തി, തിരമാലയയഞ്ഞ് നർമ്മദ ശങ്കിച്ചുകൊണ്ടാണെത്തുന്നത്. അവൻ ആയിരം കൈകൾകൊണ്ട് കടലിലിട്ടു കലക്കുന്ന സമയത്ത് പേടിച്ച പാതാളത്തിലേക്ക് ഓടിയൊളിച്ച് അനങ്ങാതെ ദാനവന്മാർ ഇരുന്നു. പെരുംതിരതകർത്ത് മത്സ്യങ്ങളെ ഉലച്ച്, നുരക്കാറ്റേറ്റ് അടിച്ചിട്ടും, ഉല്ക്കടമായി ചുഴിചുറ്റിച്ച് ആയിരം കൈകൊണ്ടു രാജാവ് കടലിനെ മന്ദരപർവ്വതത്താൽ ദേവാസുരന്മാർചേർന്ന് പാലാഴി കടഞ്ഞപോലെ, കീഴ്മേലിട്ട് കലക്കിമറിച്ചു. മന്ദരക്ഷോഭം കൊണ്ടുണ്ടായ ഭയം ചിന്തിച്ചും, അമൃതമുണ്ടാകുമോ എന്നു ശങ്കിച്ചും, പണ്ട് അമൃതുണ്ടായ കാലത്ത് സർപ്പങ്ങൾക്കു പറ്റിയ സംഭവങ്ങൾ വീണ്ടും ആവർത്തിക്കുമോ എന്നു ഭയപ്പെട്ടും ആ ഭയങ്കരനായ രാജാവിന്റെമുമ്പിൽ ശിരസ്സു നമിച്ച് അനങ്ങാതെ മഹോരഗങ്ങൾ നിന്നുപോയി. സന്ധ്യാസമയത്ത് കാറ്റടിയേറ്റ വാഴക്കൂട്ടംപോലെ ആ കാർത്തവീര്യാർജ്ജുനൻമൂലമുണ്ടാക്കപ്പെട്ട വായുവാൽ പ്രകമ്പിതരായി.

കാർത്തവീര്യാർജ്ജുനൻ അഞ്ചു ശരങ്ങളാൽ ഗർവ്വിഷ്ഠനായ രാവണനെ മയക്കി ഞാണുകൊണ്ടു കെട്ടിവരിഞ്ഞു. മഹാശക്തനും ലങ്കാധിപനുമായ രാവണനെ അങ്ങനെ യുദ്ധത്തിൽ തോല്പിച്ച് മാഹിഷ്മതിയിൽ പിടിച്ചുകെട്ടിയിട്ടു. ഈ വർത്തമാനം കേട്ട്, തന്റെ പുത്രനെ പിടിച്ചു കെട്ടിയിട്ടിരിക്കുന്നതായിക്കേട്ടു പുലസ്ത്യമഹർഷി ചെന്ന് അവനെ വിട്ടുകൊടുക്കുവാൻ അഭ്യർത്ഥിച്ചു. അപ്രകാരം അർജ്ജുനൻ മഹർഷിയുടെ ഇഷ്ടമനുസരിച്ച് വിട്ടയച്ചു.

ആ രാജാവിന്റെ ആയിരം കൈകൾകൊണ്ടുണ്ടാക്കപ്പെടുന്ന ചെറുഞാണൊലി പ്രളയകാലത്തെ കാറ്റിൽ ഇടിവെട്ടുപോലെ മുഴങ്ങിക്കൊണ്ടിരുന്നു. അങ്ങനെയുള്ള ആ കാർത്തവീര്യാർജ്ജുനന്റെ ആയിരം കൈകളും ഹിമാലയത്തിൽനില്ക്കുന്ന കരിമ്പനക്കാട് വെട്ടിത്തള്ളുന്നതുപോലെ

വെട്ടിത്തള്ളിയതോർക്കുമ്പോൾ പരശുരാമന്റെ വീര്യം അമ്പോ! മഹത്തരംതന്നെ!

ഒരിക്കൽ വലിയ തൃഷ്ണയോടെ അഗ്നിഭഗവാൻ ഇരക്കുക കാരണം കാർത്തവീര്യൻ ഏഴു ദ്വീപും അവന്നു ഭിക്ഷയായി നല്കി. പുരങ്ങളും ഗ്രാമങ്ങളും ഗോശാലകളും രാജ്യങ്ങളും എന്നുതന്നെയല്ല തന്റെ എല്ലാ വസ്തുക്കളും അഗ്നി ജ്വലിപ്പിക്കുവാൻ തുടങ്ങി. അങ്ങനെ പുരുഷശ്രേഷ്ഠനായ കാർത്തവീര്യന്റെ വൈഭവത്താൽ കാടും മലകളുമെല്ലാം ചുട്ടു ചാമ്പലാക്കി. വരുണന്റെ പുത്രന്റെ ശൂന്യമായ നല്ല ആശ്രമം ഹേഹയനോടുകൂടിയ അഗ്നി ചുട്ടു ചാമ്പലാക്കി. അഗ്നി വലിയ ഭയത്തോടെയാണ് ആ ആശ്രമം ചുട്ടത്. ആ ആശ്രമത്തിന്റെ നാഥൻ ആരാണെന്നോ? മുമ്പേ വരുണന്നു ജനിച്ചവനും മഹാതേജസ്വിയും ഉത്തമനും, ആപവൻ എന്ന പേരിൽ അറിയപ്പെടുന്നവനുമായ വസിഷ്ഠമഹർഷിയാണ്. ഈ കാരണത്താൽ ക്രോധിച്ച് ആ മഹർഷി അർജ്ജുനനെ ശപിച്ചു: 'എടോ ഹേഹയാ! നീ എന്റെ കാട് എന്തുകൊണ്ടാണ് അഗ്നിയിൽനിന്ന് ഒഴിവാക്കാഞ്ഞത്. ഇതുംകൂടെ നീ അഗ്നിക്ക് ഇരയാക്കിയതു വലിയ കഷ്ടമായിപ്പോയി. അതുകൊണ്ട് ദുഷ്കരമായ ക്രിയ നിന്നിൽ ഒരുത്തൻ നടത്തും. രാമൻ എന്നു പേരായ മഹാബാഹുവായ ജാമദഗ്ന്യൻ നിന്റെ ആയിരം കൈകളും വെട്ടിത്തള്ളും. പ്രതാപവാനും ബലവാനും തപസ്വിയും ബ്രാഹ്മണനുമായ ഭാർഗ്ഗവൻ നിന്നെ വധിക്കും."

വൈശമ്പായനൻ പറഞ്ഞു: "ദ്രവ്യനാശംപറ്റാതെ ഈ ലോകത്തിൽ ആരും ഇല്ല അരികർശനാ! പ്രഭാവത്തോടുകൂടി ധർമ്മത്തോടുകൂടി പ്രജകളെ പരിപാലിച്ച പ്രതാപവാനായ കാർത്തവീര്യാർജ്ജുനനും മൃത്യു ബാധിച്ചില്ലേ! വസിഷ്ഠന്റെ ശാപംമൂലം അതു സംഭവിച്ചു. പണ്ട് അതും അവൻ വരിച്ച വരംതന്നെയാണ്!

ആ മഹാത്മാവിന്റെ നൂറു മക്കളിൽ അഞ്ചുപേർ ചാകാതെ ശേഷിച്ചു. അവർ കൃതാസ്ത്രരും ശക്തരും ധർമ്മാത്മാക്കളും യശസ്വികളുമായിരുന്നു. ശൂരസേനൻ, ശൂരൻ, ധൃഷ്ടോക്തൻ, കൃഷ്ണൻ, ജയധ്വജൻ– ഇവരാണ് ആ അഞ്ചുപേർ. ജയധ്വജനാണ് അവന്തിരാജാവായത്. അവൻ മഹാനായിരുന്നു.

കാർത്തവീര്യന്റെ മക്കളൊക്കെ വീര്യവാന്മാരും മഹാരഥന്മാരുമായിരുന്നു. ജയധ്വജന്റെ പുത്രൻ മഹാബലവാനായ താലജംഘനായിരുന്നു. അവന് നൂറു പുത്രന്മാരുണ്ടായി. അവർ മഹാബലവാന്മാരായ താലജംഘന്മാർ എന്ന് അറിയപ്പെട്ടു.

ആ വമ്പന്മാരായ ഹേഹയന്മാരുടെ വംശത്തിൽ രാജാവേ, വീതിഹോത്രന്മാർ, സുജാതന്മാർ, ഭോജന്മാർ, അവന്തികൾ, തൗണ്ടികേരന്മാർ, താലജംഘന്മാർ ഇവരൊക്കെ ഉണ്ടായി. ഭരതന്മാർ, സുജാതന്മാർ– ഇവരുടെയൊക്കെ പരപ്പുമൂലം അവരെക്കുറിച്ച് ഞാൻ വിസ്തരിച്ചു പറയുന്നില്ല. വൃഷാദ്യരായ, പുണ്യാത്മാക്കളായ, യാദവന്മാർ കുറെയുണ്ടായിട്ടുണ്ട് രാജാവേ!

യാദവന്മാരിൽ വംശകരൻ വൃഷനാണ്. വൃഷന്റെ പുത്രനാണ് മധു. മധുവിന്ന് നൂറു പുത്രന്മാരുണ്ടായി. അതിൽ വംശകൃത്തായിത്തീർന്നവൻ 'വൃഷണ'നാണ്. വൃഷണന്റെ വംശക്കാർ വൃഷ്ണികൾ എന്നറിയപ്പെടുന്നു. മധുവിന്റെ പരമ്പരകൾ മാധവന്മാരാണ്. യദുവിന്റെ വംശജരെല്ലാം യാദവന്മാരാണ്. ഹൈഹയവംശജരെ ഹേഹയന്മാരെന്നും പറയുന്നു.

കാർത്തവീര്യന്റെ ജന്മചരിത്രം നിത്യവും കീർത്തിക്കുകയാണെങ്കിൽ അവന് വിത്തനാശം സംഭവിക്കുന്നതല്ല. നഷ്ടംവന്നുപോയ ധനം തിരിച്ചുകിട്ടും.

ഈ അഞ്ചു വംശങ്ങളുടെ ക്രമമായ ചരിത്രം കേൾക്കുന്ന രാജാവ് ധർമ്മാർത്ഥപടുവായി ഭവിക്കും. അഞ്ച് ഇന്ദ്രിയങ്ങൾക്കും വശിയായി ഭവിക്കും. ആത്മജന്മാർക്ക് നാഥനായി ഭവിക്കുകയും ചെയ്യും. ഈ അഞ്ചുവംശത്തെക്കുറിച്ച് കേൾക്കുന്നവന് ആയുസ്സ്, കീർത്തി, സന്താനം, ഐശ്വര്യം, ഭൂമി എന്നിവ, ദുർല്ലഭവും ഉപയോഗപ്രദവുമായ ഇവ, അധീനമാകും. ഇതു ധരിക്കേണ്ടതാണ് രാജാവേ!

ക്രോഷ്ടുവിന്റെ ഉത്തമവും പൗരുഷവുമായ വംശത്തെപ്പറയാം. അവൻ യജ്വാവും പുണ്യകർമ്മാവും യദുവിന്റെ വംശധരനുമായിരുന്നു. ഈ ക്രോഷ്ടുവംശത്തെപ്പറ്റി കേട്ടാൽ എല്ലാ പാപവും ഒഴിഞ്ഞുപോകും. ഈ വംശത്തിലാണ് വൃഷ്ണികുലോദ്വഹനായി ഹരി, വിഷ്ണു, പിറന്നത്."

**34. വൃഷ്ണിവംശവർണ്ണനം** – വൈശമ്പായനൻ പറഞ്ഞു: "ക്രോഷ്ടുവിന്നു രണ്ടു ഭാര്യമാരുണ്ടായിരുന്നു. ഗാന്ധാരി, മാദ്രി എന്നിവരായിരുന്നു. ഗാന്ധാരി മഹാബലനായ അനമിത്രനെ പ്രസവിച്ചു. മാദ്രി യുധാജിത്തിനെയും ദേവമീഢ്വാനെയും പ്രസവിച്ചു. അവർക്കു വൃഷ്ണിവംശവിവർദ്ധനമായി മൂന്നുപേരിൽനിന്നു മൂന്നു വംശങ്ങൾ ഉണ്ടായി. മാദ്രീപുത്രനായ യുധാജിത്തിനു രണ്ടുപുത്രന്മാരുണ്ടായി. വൃഷ്ണിയെന്നും അന്ധകനെന്നുമായിരുന്നു അവരുടെ പേരുകൾ. വൃഷ്ണിക്ക് രണ്ടു പുത്രന്മാരുണ്ടായി. ശ്വഫല്ക്കനും ചിത്രകനുമായിരുന്നു അവർ. ധർമ്മാത്മാവായ ശ്വഫല്ക്കൻ എവിടെ വാഴുന്നുവോ, അവിടെ വ്യാധിയാകട്ടെ, ഭയമാകട്ടെ, വിപത്തുകളാകട്ടെ, ഉണ്ടായിരുന്നില്ല. ഒരിക്കൽ പ്രഭുവായ കാശിരാജാവിന്റെ നാട്ടിൽ മൂന്നുവർഷം ഇന്ദ്രൻ മഴ പൊഴിച്ചില്ല. ഇങ്ങനെ കുഴപ്പത്തിലായപ്പോൾ കാശിരാജാവ് ശ്വഫല്ക്കനെ ആദരവോടെ ക്ഷണിച്ചുവരുത്തിയിരുത്തി. ശ്വഫല്ക്കൻ വന്നുചേർന്നപ്പോൾ വാസവൻ മഴ പൊഴിച്ചു. ശ്വഫല്ക്കൻ കാശിരാജാവിന്റെ പുത്രിയായ ഗാന്ദിനിയെ വിവാഹംകഴിച്ചു. അവൾ എന്നും വിപ്രർക്കു ഗോക്കളെ ദാനംചെയ്തിരുന്നു. ഇവളെ അമ്മ ഗർഭംധരിച്ചിട്ടും വളരെ കൊല്ലം പ്രസവിക്കാതെ ഗർഭം ചുമന്നു നടന്നു. അങ്ങനെ കുറെ വർഷംചെന്നപ്പോൾ രാജാവ് (അച്ഛൻ) ഗർഭത്തിലിരിക്കുന്ന കുട്ടിയോടു വിളിച്ചുപറഞ്ഞു: കുട്ടീ, നീ വേഗം ഭൂമിയിൽവന്നു പിറക്കൂ! എന്താണ് ഇത്ര ദീർഘമായ കാലം ഗർഭത്തിലിരിക്കുന്നത്?' ഈ വാക്കുകേട്ട് ഗർഭത്തിലിരിക്കുന്ന കന്യക വിളിച്ചുപറഞ്ഞു: 'അച്ഛാ, ഞാൻ ഭൂമിയിൽവന്നു പിറക്കാം. എല്ലാദിവസവും ഓരോ പശുവിനെ ദാനംചെയ്യുവാൻ ഇടയാക്കുകയാണെങ്കിൽ, അതിന്നു ഭവാൻ തയ്യാറുണ്ടെങ്കിൽ, ഞാൻ ഭൂമിയിൽവന്നു പിറക്കാം.'

'അങ്ങനെയാകാം! പിറക്കൂ!' എന്ന് അച്ഛൻ മറുപടി പറഞ്ഞു. അവൾക്കു സന്തോഷമായി. അങ്ങനെ അച്ഛൻ പ്രീതിപ്പെടുത്തിയതിനുശേഷമാണ് അവൾ അമ്മയുടെ ഗർഭത്തിൽനിന്നു പുറത്തുവന്നത്.

ഇവൾക്ക് ദാതാവും, യജ്വാവും, ധീരനും, ശ്രുതവാനും, അതിഥിപ്രിയനുമായ ആശ്വഭാനുപുത്രനായി 'അക്രൂരൻ' ജനിച്ചു. അവൻ വലിയ ധർമ്മിഷ്ഠനും ഭൂരിദക്ഷിണനുമായിരുന്നു. പിന്നെ വേറെയും മക്കളുണ്ടായി. ഉപാസംഗൻ, മൽഗു, മൃദു, മൃദുരൻ, അരിമേജയൻ, അവിക്ഷിപൻ, ഉപേക്ഷൻ, ശത്രുഘ്നൻ, അരിമർദ്ദനൻ, ധർമ്മദൃക്, യതിധർമ്മാവ്, ഗൃദ്ധ്രമൻ, ഭോജൻ, അന്തകൻ, ആവാഹൻ, പ്രതിവാഹൻ വരസ്ത്രീമണിയായ 'സുന്ദരി' ഇവരാണ് മറ്റ് സന്താനങ്ങൾ. അക്രൂരന്ന് ഉഗ്രസേന എന്നു പേരായ ഭാര്യയിൽ ദേവതുല്യാഭരായ രണ്ടു പുത്രന്മാർ - പ്രസേനൻ, ഉപദേവൻ - എന്നിവർ ഉണ്ടായി. ചിത്രകന് പൃഥു, വിപൃഥു, അശ്വഗ്രീവൻ, അശ്വ

ബാഹു, സുപാർശ്വകൻ, ഗവേഷണൻ, അരിഷ്ടനേമി, അശ്വൻ, സുധർമ്മാവ്, ധർമ്മഭൃത്ത്, സുബാഹു, ബഹുബാഹു പിന്നെ ശ്രവണ, ശ്രവിഷ്ഠാ എന്ന രണ്ടു കന്യകമാർ ഇവരൊക്കെയുണ്ടായി.

ദേവമീഢ്വാന് അശ്മകി എന്ന ഭാര്യയിൽ ശൂരൻ എന്ന പുത്രനുണ്ടായി. ശൂരന്ന് പട്ടമഹിഷിയായ ഭോജ്യയിൽ പത്തു മക്കളുണ്ടായി. മഹാബാഹുവായ വസുദേവനാണ് മൂത്തവൻ. അവൻ പിറന്നപ്പോൾ ദിവ്യമായ ആനകദുന്ദുഭീവാദ്യങ്ങളുടെ ഘോഷം വിണ്ണിലുണ്ടായി. തന്മൂലം 'ആനകദുന്ദുഭി' എന്നു പേർ ലഭിച്ചു. ശൂരൻെറ ഗൃഹത്തിൽ പുഷ്പവൃഷ്ടിയുമുണ്ടായി. മന്നിൽ മർത്ത്യരിൽ വസുദേവന്നുതുല്യം അഴകുള്ളവനായി ആരും ഉണ്ടായിരുന്നില്ല. ആ നരശ്രേഷ്ഠൻ പൂർണ്ണചന്ദ്രനെപ്പോലെ പ്രശോഭിച്ചു. പിന്നെ ദേവഭാഗനും ദേവശ്രവസ്സും ഉണ്ടായി. അനാധൃഷ്ടി, കനവകൻ, വത്സവാൻ, ഗൃഞ്ജിമൻ, ശ്യാമൻ, ശമീകൻ, ഗണ്ഡൂഷൻ എന്നീ ആൺകുട്ടികൾക്കു പുറമെ അഞ്ചു കന്യകമാരും പിറന്നു. പൃഥുകീർത്തി, പൃഥ, ശ്രുതദേവ, ശ്രുതശ്രവ, രാജാധിദേവി ഇവരായിരുന്നു ആ അഞ്ചു കന്യകമാർ. ഇവർ അഞ്ചുപേരും വീരമാതാക്കളായി. കുന്തിഭോജൻ പൃഥയെ മകളായി വരിച്ചു, കുരുനന്ദനാ! പൂജ്യനും വൃദ്ധനുമായ കുന്തിഭോജരാജന് പൃഥയെ ശൂരൻ ദാനംചെയ്തു. കുന്തിഭോജാത്മജയായിത്തീർന്നതുകൊണ്ട് പൃഥ കുന്തി എന്ന പേരിൽ പ്രസിദ്ധയായി.

ശ്രുതദേവയിൽ അന്ത്യന്ന് ജഗൃഹു എന്നൊരു പുത്രനുണ്ടായി. ശ്രുതശ്രവയിൽ ചൈദ്യരാജാവിന്ന് ശിശുപാലൻ എന്ന പുത്രനുണ്ടായി. മുമ്പെ ദൈത്യനായകനായ ഹിരണ്യകശിപു ശിശുപാലനായി ജന്മമെടുത്തതാണ്. പൃഥുകീർത്തി എന്നവളിൽ വൃദ്ധശർമ്മാവിന്ന് പുത്രനായി കുരൂഷരാജാവും വീരനുമായി മഹാബലവാനായ ദന്തവക്ത്രൻ ഉണ്ടായി. കുന്തിഭോജൻ മകളായി സ്വീകരിച്ച പൃഥയെ പാണ്ഡു വേട്ടു. ധർമ്മനിൽനിന്ന് അവൾക്കു ധർമ്മനിഷ്ഠനായ യുധിഷ്ഠിരൻ ഉണ്ടായി. വായുഭഗവാനിൽനിന്ന് അവൾക്കു ഭീമൻ ജനിച്ചു. ഇന്ദ്രനിൽനിന്ന് അർജ്ജുനനും ജനിച്ചു. അവൻ പാരിൽ അതുല്യപരാക്രമിയായി, ഇന്ദ്രതുല്യപരാക്രമിയായി വിളങ്ങി.

വൃഷ്ണിവംശനന്ദനനായ അനമിത്രന്ന് പുത്രനായി 'ശിനി' ഉണ്ടായി. ശിനിയുടെ പുത്രനാണ് സത്യകൻ. സത്യകൻെറ പുത്രനാണ് സാത്യകി എന്നറിയപ്പെടുന്ന യുയുധാനൻ. യുയുധാനൻെറ പുത്രൻ അസംഗൻ, അസംഗൻെറ പുത്രൻ ഭൂമി. ഭൂമി എന്നവൻെറ പുത്രനാണ് യുഗന്ധരൻ. ഇങ്ങനെ ആ വംശപരമ്പര കഴിഞ്ഞു.

ദേവഭാഗൻെറ മഹാഭാഗനായ മകനാണ് ഉദ്ധവൻ. ഉദ്ധവൻ ദേവതുല്യനായ മഹാപണ്ഡിതനായിരുന്നു. അനാധൃഷ്ടിക്ക് അശ്മകിയിൽ യശസ്വി എന്ന പുത്രനുണ്ടായി. ദേവശ്രവസ്സിന്ന് ശത്രുനാശകനായ ശത്രുഘ്നനെന്ന പുത്രനുണ്ടായി. ബാല്യത്തിൽത്തന്നെ കാട്ടിൽ ഉപേക്ഷിക്കപ്പെട്ടവനും നിഷാദന്മാർ വളർത്തിയവനുമായി ഒരു പുത്രനുണ്ടായി. ഇവനാണ് പ്രസിദ്ധനായ ഏകലവ്യൻ. ഇവൻ നിഷാദിയായി വളർന്നു. നിഷാദന്മാരാണ് ഇവനെ കണ്ടെടുത്തു വളർത്തിയത്.

വത്സവന്നു പുത്രനായി പ്രതാപവാനായ വസുദേവൻ, തൻെറ പുത്രനായ കൗശികനെ ജലത്തോടെ ദാനംചെയ്തു. പുത്രനില്ലാത്ത ഗണ്ഡൂഷന്ന് വിഷ്വക്സേനൻ തൻെറ പുത്രന്മാരെ നല്കി. ചാരു, ചാരുദേഷ്ണൻ, പാഞ്ചാലൻ, കൃതലക്ഷണൻ എന്നീ നാലുപേരെയാണ് ദാനംചെയ്തത്. ആ വീരന്മാർ പോരിൽനിന്ന് പിൻതിരിയാത്തവരായിരുന്നു. ഇളയവനും മഹാബാഹുവുമായ രൗക്മിണേയൻ, ചാരുദേഷ്ണൻ യുദ്ധവിദഗ്ദ്ധനായിരുന്നു. അവൻ കൊന്ന ശത്രുക്കളുടെ മാംസംകൊതിക്കുന്ന ആയിരക്കണക്കിന്നു കാക്കകൾ അവൻെറ പിന്നാലെ എപ്പോഴും കൂടിയിരുന്നു. കനവകൻെറ പുത്രന്മാർ തന്ദ്രിജനും തന്ദ്രിപാലനും. ഗൃഞ്ജിമൻെറ പുത്രന്മാരായ വീരൻ, അശ്വഹനൻ എന്നിവർ വീരന്മാരായിരുന്നു. ശ്യാമപുത്രനാണ് ശമീകൻ, ശമീകൻ രാജാവായി. ശമീകൻ രാജസൂയംകഴിക്കുവാൻ തീർച്ചയാക്കി. ഭോജത്വത്തിൽ തനിക്കു വെറുപ്പുതോന്നി. അത് അവസാനിപ്പിക്കാനാണ് രാജസൂയം കഴിച്ചത്. അജാതശത്രു എന്നു പേരായ പുത്രൻ അവനുണ്ടായി.

ഇനി വസുദേവരുടെ പുത്രന്മാരെപ്പറ്റി വിവരിക്കാം. വീരന്മാരായ അവരെപ്പറ്റി കേൾക്കുക. പല ശാഖയോടു കൂടിയ വൃഷ്ണികൾ വലിയ ഓജസ്വികളായിരുന്നു. വൃഷ്ണികൾ മൂന്നിനത്തിൽപ്പെടുന്നു. ഈ വലിയ വംശത്തെ ഗ്രഹിച്ച പുരുഷന്ന് ഒരിക്കലും അനർത്ഥങ്ങൾ വന്നുചേരുന്നതല്ല."

**35. ശ്രീകൃഷ്ണജന്മാനുകീർത്തനം -** വൈശമ്പായനൻ പറഞ്ഞു: "വസുദേവന്ന് ഭാര്യമാരായി പതിന്നാലു സുന്ദരിമാർ ഉണ്ടായിരുന്നു അവരിൽ രോഹിണി, ഇന്ദിര, വൈശാഖി, ഭദ്ര, സുനാമ്നി എന്ന അഞ്ചുപേർ പൗരവവംശജരായിരുന്നു. സഹദേവാ, ശാന്തിദേവാ, ശ്രീദേവാ, ദേവരക്ഷിതാ, വൃകദേവി, ഉപദേവി, ദേവകി എന്നിവർ ഏഴുപേരും ദേവലൻെറ പുത്രിമാരായിരുന്നു. സുതനു, ബഡവാ എന്ന രണ്ടു പരിചാരികമാരും. അങ്ങനെ ഈ പതിന്നാലുപേർ ഭാര്യമാരായിരുന്നു. പൗരവിയായ രോഹിണി ബാൽഹീകൻെറ പുത്രിയായിരുന്നു. വസുദേവൻെറ പ്രിയതമയും മൂത്ത പത്നിയുമായ ഇവൾ ആദ്യമായി രാമനെ പ്രസവിച്ചു. പിന്നെ സാരണനെയും ശഠനെയും പ്രസവിച്ചു. പിന്നെ ദുർദമൻ, ദമനൻ, ശ്വഭ്രൻ, പിണ്ഡാരകൻ, ഉശീനരൻ, പുത്രിയായ ചിത്ര എന്നിവരെ രോഹിണി പ്രസവിച്ചു. പത്തുപേരാണ് അവർ. ചിത്ര, സുഭദ്ര എന്ന പേരിൽ പിന്നീടു വിഖ്യാതയായി. വസുദേവന്ന് ദേവകിയിൽ കീർത്തിമാനായ ശൗരി (കൃഷ്ണൻ) ഉണ്ടായി.

രാമന്ന് രേവതിയിൽ നിശഠൻ എന്ന തൻെറ പ്രിയപുത്രൻ ഉണ്ടായി. പാർത്ഥന്ന് സുഭദ്രയിൽ രഥിയായ അഭിമന്യു ഉണ്ടായി. കാശിരാജപുത്രിയിൽ അക്രൂരന്ന് സത്യകേതു എന്ന പുത്രനുണ്ടായി. വസുദേവൻെറ മഹാഭാഗമാരായ ഏഴു ഭാര്യമാരിൽ ഉണ്ടായ ശൂരന്മാരായ പുത്രന്മാരുടെ പേര് ഞാൻ പറയാം. നീ കേൾക്കുക. ഭോജൻ, വിജയൻ എന്നിവരാണ് ശാന്തിദേവയുടെ രണ്ടു മക്കൾ. സുനാമ്നിക്ക് വൃകദേവൻ, ഗദൻ എന്നീ രണ്ടു പുത്രന്മാരുണ്ടായി. ഉപാസംഗവരൻ എന്ന പുത്രനെ ദേവരക്ഷിത പ്രസവിച്ചു. മഹാത്മാവായ അംഗാവഹൻ എന്ന പുത്രനെ വൃകദേവി പ്രസവിച്ചു.

വൃകദേവി ത്രിഗർത്തരാജാവിൻെറ പുത്രിയായിരുന്നു. ആ രാജാവിൻെറ പുരോഹിതൻ ശൈശിരായണൻ എന്ന ഗാർഗ്ഗ്യൻ ആയിരുന്നു. അവൻ സ്യാലൻ, യാദവപുരോഹിതനായിരുന്നു. സ്യാലനാൽ ഗാർഗ്ഗ്യൻ ആക്ഷേപിക്കപ്പെട്ടു. ആക്ഷേപിച്ചത് 'നീ ഒരു നപുംസകമാണ്' എന്നാണ്. പന്ത്രണ്ടുകൊല്ലം നിയമാനുസാരം ജീവിച്ച തന്നെ വെറുതെ സപുംസകമാണെന്നു പറഞ്ഞ് ആക്ഷേപിച്ചതിൽ അതികഠിനമായി അവൻ കോപിച്ചു. ക്രോധംകൊണ്ട് അവൻെറ നിറം കാരിരുമ്പുപോലെ കറുത്തുപോയി. അവൻ ഒരു ഗോപകന്യകയായ സ്ത്രീയെ വേട്ടു. അവളുമായി മൈഥുനം തുടങ്ങി. ഗോപാലി എന്ന അപ്സരസ്ത്രീ ഗോപസ്ത്രീരൂപം കൈക്കൊണ്ടതായിരുന്നു അവൾ. അവൾ ഗാർഗ്ഗ്യൻെറ അച്യുതവും

ദുർധരവുമായ വീര്യത്തെ ധരിച്ചു. അങ്ങനെ 'കാലയവനൻ' എന്നു പേരായ ഒരു പുത്രൻ ആ ഗാർഗ്ഗ്യന്നു അവളിൽ ഉണ്ടായി. അവൻ മഹാബലനായ രാജാവായി. ദേഹത്തിന്റെ പകുതിഭാഗം കാളയുടെ രൂപമുള്ള കുതിരകളാണ് യുദ്ധത്തിൽ അവന്റെ വാഹനമായിരുന്നത്.

ഒരു യവനരാജാവിന്റെ അന്തഃപുരത്തിൽ, സന്താനമില്ലാത്ത കാലത്ത്, ജനിച്ചുവളർന്ന അവൻ 'കാലയവനൻ' എന്നു പ്രസിദ്ധനായി പോരിന്ന് ആഗ്രഹിച്ച് ആ രാജാവ് വിപ്രരോടു ചോദിച്ചു. അവൻ ചോദിച്ചപ്രകാരം വിഭുവായ നാരദൻ വൃഷ്ണ്യന്ധകന്മാരുടെ പുരം പറഞ്ഞുകൊടുത്തു. ഉടനെ ഒരു അക്ഷൗഹിണി പടയുമായി ആ രാജാവ് മഥുരയ്ക്കു പുറപ്പെട്ടു. ഒരു ദൂതനെ വിളിച്ച് ആദ്യമായി വൃഷ്ണ്യന്ധകപുരത്തിലേക്കു വിട്ടു. ഉടനെ വൃഷ്ണ്യന്ധകന്മാർ കൃഷ്ണനെ മുന്നിൽ ഇരുത്തി ഒന്നിച്ചുചേർന്ന് ആലോചനനടത്തി. യവനന്റെ കൈയിൽനിന്നു രക്ഷകിട്ടുവാനുള്ള മാർഗ്ഗത്തെപ്പറ്റി ചിന്തിച്ചു.

എല്ലാവരും സ്ഥലംവിടുന്നതാണ് ബുദ്ധിപൂർവ്വകമാവുക എന്ന തീരുമാനത്തിലെത്തി. അങ്ങനെ ശിവനെ മാനിച്ച് ആ യാദവന്മാരെല്ലാം മഥുരാപുരിവിട്ട് ഓടിപ്പോയി, കുശസ്ഥലി എന്ന ദ്വാരകയിൽ താമസിക്കുവാൻ തീരുമാനിച്ചു.

ഇതാണ് കൃഷ്ണന്റെ വംശചരിത്രം. ഇത് ശുചിയായി, നിയതേന്ദ്രിയനായി പർവ്വങ്ങളിൽ മറ്റുള്ളവർക്കു ചൊല്ലിക്കേൾപ്പിക്കുന്ന വിദ്വാൻ എല്ലാ ഋണങ്ങളിൽനിന്നും വിമുക്തനാകും; സുഖിയാകും."

**36. ജ്യാമഘവംശാനുകീർത്തനം** - വൈശമ്പായനൻ പറഞ്ഞു: **"ക്രോഷ്ടുവിന്ന് പുത്രനായി വ്രജനീവാൻ എന്നു പ്രസിദ്ധനായ പുത്രനുണ്ടായി. വ്രജനീവാന്റെ പുത്രനായി** ശ്രേഷ്ഠനായ സ്വാഹി ഉണ്ടായി. അവൻ ഹോമം ചെയ്യുന്നവരിൽ ശ്രേഷ്ഠനായിരുന്നു. സ്വാഹിക്കു പുത്രനായി രാജാവും വാഗ്മിയുമായ 'രുഷൽഗു' ഉണ്ടായി. വളരെ ദക്ഷിണയോടുകൂടി മഹായജ്ഞം നടത്തിയവനാണ് അവൻ. രുഷൽഗു ശ്രേഷ്ഠനായ പുത്രനുണ്ടാകണമെന്നാഗ്രഹിച്ച് യജ്ഞം ചെയ്തു. അതുപോലെതന്നെ ചിത്രരഥൻ എന്നു പേരായ സന്താനം അവന്നുണ്ടായി. അവൻ സൽക്കർമ്മവാനായിരുന്നു. ചിത്രരഥപുത്രനായി രാജർഷികളെ സദാ മാനിക്കുന്ന ശശബിന്ദു ഉണ്ടായി. ശശബിന്ദുവിന്റെ പുത്രനായ പൃഥുശ്രവസ്സ് പേരുകേട്ട രാജാവായിരുന്നു. പൃഥുശ്രവസ്സിന്റെ പുത്രനായി ഉത്തരൻ ഉണ്ടായി. പിന്നെ അവന്റെ പുത്രനായി സുയജ്ഞൻ ഉണ്ടായി. സുയജ്ഞന്റെ പുത്രനായി ഉശതൻ ഉണ്ടായി. ഉശതൻ തന്റെ കർമ്മംകൊണ്ട് യജ്ഞം ചെയ്യുന്നവരിൽ ഉത്തമനായി. ശത്രുതാപനനായ ശിനേയു എന്നവൻ ഉശതപുത്രനാണ്. അവന്റെ പുത്രനായി മരുത്തൻ എന്ന രാജർഷിയുണ്ടായി രാജാവേ! മരുത്തന്റെ മൂത്ത മകനാണ് പരലോക ഫലത്തിന്നുള്ള കർമ്മംചെയ്തു ജീവിച്ച മഹാനായ കംബളബർഹിഷൻ. സുതാർത്ഥിയായി സൽക്കർമ്മംചെയ്ത് അവന്ന് രുക്മകവചൻ എന്ന പുത്രനുണ്ടായി. അവൻ നൂറു മക്കളിൽ ഏകനായി അവശേഷിച്ചവനാണ്. രുക്മകവചൻ ചട്ടയിട്ട നൂറു ധനുർദ്ധരന്മാരെ കൂരമ്പെയ്തു വധിച്ച് മുഖ്യമായ ശ്രീയെ നേടി. രുക്മകവചന്ന് അരിമർദ്ദനനായ പരാജിത്തുണ്ടായി. പരാജിത്തിന്ന് വീര്യവാന്മാരായ അഞ്ചു പുത്രന്മാരുണ്ടായി. രുക്മേഷു, പൃഥുരുക്മൻ, ശ്യാമഘൻ, പാലിതൻ, ഹരി എന്നിവരായിരുന്നു അവർ. ഹരിയെയും പാലിതനെയും അച്ഛൻ വിദേഹർക്കു നല്കി. രുക്മേഷു രാജാവായി. പൃഥു രുക്മനെ ആശ്രയിച്ചു വാണു. അവർ നാട്ടിൽനിന്ന് ജ്യാമഘനെ ആട്ടിയോടിച്ചു. ജ്യാമഘൻ അങ്ങനെ ആശ്രമവാസിയായി. ആ പ്രശാന്തൻ വിപ്രന്മാരുടെ സഹായത്തോടെ തേരും കൊടിയുമായി മറുനാടു കൈയിലാക്കി. തനിച്ച് നർമ്മദയുടെ തീരത്തുള്ള 'മൃത്തികാവതി' എന്ന പുരിയും ഋക്ഷവാൻ പർവ്വതവും കീഴടക്കി. ശുക്തിമതി എന്ന നഗരി ആസ്ഥാനമാക്കി വാണു. ജ്യാമഘന്റെ ഭാര്യ ശൈബ്യയായിരുന്നു. അവൾ വലിയ ബലവതിയും സതിയുമായിരുന്നു. രാജാവിന്നു പുത്രനുണ്ടായില്ല. എന്നിട്ടും മറ്റൊരുവളെ വേട്ടില്ല. അവൻ പോരിൽ ജയിച്ച് ഒരു കന്യകയെ പിടിച്ചു കൊണ്ടുവന്നു. ഭാര്യയെ ഭയപ്പെട്ട് അവൻ അവളോടു പറഞ്ഞു, ഇവൾ സ്നുഷയാണെന്ന്. അതു കേട്ട് ഭാര്യ ചോദിച്ചു, 'ഏതു പുത്രന്റെ ഭാര്യ (സ്നുഷ)യാണ് ഇവൾ' എന്ന്. അത് കേട്ട് രാജസത്തമനായ ജ്യാമഘൻ പറഞ്ഞു: 'നീ പ്രസവിക്കുവാൻപോകുന്ന പുത്രന്റെ ഭാര്യയാകുന്നവളാണ് ഇവൾ; ഉപദാനവി.' ആ കന്യക ഈ വാക്കു കേട്ട് ഉഗ്രമായ തപസ്സുചെയ്തു. ആ തപസ്സിന്റെ ഫലമായി രാജ്ഞി പ്രസവിച്ചു. സുഭഗയായ ശൈബ്യ വൃദ്ധയായിരുന്നുവെങ്കിലും സ്നുഷയുടെ തപസ്സിന്റെ ശക്തിയാൽ ഒരു പുത്രനെ പ്രസവിച്ചു. രാജപുത്രിയായ സ്നുഷയ്ക്ക് അങ്ങനെ വിദർഭൻ എന്ന ഭർത്താവുണ്ടായി. അവനിൽനിന്ന് അവൾ ഗർഭിണിയായി പ്രസവിച്ച് വിദ്വാന്മാരായ ക്രഥകൗശികന്മാരുണ്ടായി. അങ്ങനെ വിദർഭരാജാവിന്ന് യുദ്ധകോവിദന്മാരായ മക്കളുണ്ടായി. ധർമ്മിഷ്ഠനായ ലോമപാദൻ വിദർഭന്റെ മൂന്നാമത്തെ പുത്രനാണ്.

ലോമപാദപുത്രനായി ബഭ്രു ഉണ്ടായി. ബഭ്രുവിന്റെ പുത്രനായി ആഹൃതിയുണ്ടായി. ആഹൃതിക്കു പുത്രനായി കൗശികനുണ്ടായി. അവൻ വിദ്വാനും മഹാധാർമ്മികനുമായിരുന്നു. കൗശികന്റെ പുത്രനായി ചേദി ഉണ്ടായി. അവന്റെ പുത്രന്മാരാണ് രാജാക്കളായ ചൈദ്യർ. വിദർഭന്റെ മറ്റൊരു പുത്രനാണ് ഭീമൻ. അവന്റെ പുത്രൻ കുന്തി. കുന്തി എന്നവന്റെ പുത്രനായിരുന്നു രണശൂരനായ ധൃഷ്ടൻ. ധൃഷ്ടന്ന് ശൂരന്മാരായി മൂന്നു പുത്രന്മാർ മഹാധാർമ്മികരായി ഉണ്ടായി. ആവന്ത്യൻ, ദശാർഹൻ, ശക്തനായ വിഷഹരൻ ഇവരായിരുന്നു മൂന്നുപേർ. ദശാർഹന്റെ പുത്രനാണ് വ്യോമാവ്, വ്യോമാവിന്റെ പുത്രനാണ് ജീമൂതൻ. ജീമൂതപുത്രനാണ് ബൃഹതി. ബൃഹതിയുടെ പുത്രൻ ഭീമരഥൻ. പിന്നെ ഭീമരഥപുത്രനായി നവരഥൻ ഉണ്ടായി. അവന്റെ സുതനായി ദശരഥൻ ഉണ്ടായി. ദശരഥസുതനായി ശകുനി ഉണ്ടായി. ശകുനിയുടെ സുതനായി കരംഭൻ ഉണ്ടായി. കരംഭസുതനായി ദേവരാതൻ ഉണ്ടായി. അവന്റെ പുത്രനായി ദേവക്ഷത്രനുണ്ടായി. അവന്റെ സുതനായി ദൈവക്ഷത്രി കീർത്തിമാനായി. ദൈവക്ഷത്രി സുതനായി ദേവഗർഭാഭനായ പുത്രനുണ്ടായി. ദേവക്ഷത്രന്റെ സുതനായി വംശകരനായ മധു ഉണ്ടായി. മധു മധുരമായി സംസാരിക്കുന്നവനായിരുന്നു. വൈദർഭിയിൽ മധുവിന്ന് മരുവസൻ ഉണ്ടായി. മരുവസന്റെ സുതനായി പുരുഷോത്തമനായ പുരുദ്വാൻ ഉണ്ടായി. ഭദ്രവതി എന്ന വൈദർഭിയിൽ മധു എന്ന പുത്രൻ ജനിച്ചു, കുരൂദ്വഹാ! അവന്റെ ഭാര്യ ഐക്ഷ്വാകിയായിരുന്നു. അവളിൽ പുത്രനായി സത്വാൻ ജനിച്ചു. സർവ്വഗുണങ്ങളും ചേർന്ന സത്വാൻ 'സാത്വതന്മാർ' എന്ന വംശപ്പേരു വളർത്തിയവനാണ്. മഹാത്മാവായ ജ്യാമഘന്റെ ഈ വംശത്തെ ശരിയായി അറിഞ്ഞാൽ അവൻ ശ്രേഷ്ഠമായ കീർത്തിനേടുകയും സന്താനസമൃദ്ധിയുള്ളവനാവുകയും ചെയ്യും."

**37. ബഭ്രുവംശവർണ്ണനം** - വൈശമ്പായനൻ പറഞ്ഞു: "സത്വവാനായ സാത്വതന്റെ ഭാര്യയായ കൗസല്യ പ്രസവിച്ചു മക്കളുണ്ടായി. ഭജമാനൻ, ഭജി, ദിവ്യനായ ദേവാവൃധ

രാജാവ്, മഹാഭുജനായ അന്ധകൻ, യദുനന്ദനനായ വൃഷ്ണി എന്നീ യദുകുമാരന്മാരെ കൗസല്യ പ്രസവിച്ചു ഇവരുടെ നാലു ശാഖകളായി കുലം വർദ്ധിച്ചു. അത് ഭവാൻ കേൾക്കുക. ഭജമാനന്ന് സൃഞ്ജയാത്മജകളായ ഉപ ബാഹ്യയും ബാഹ്യയും ഭാര്യമാരായി. അവരിൽ പല പുത്ര ന്മാരുമുണ്ടായി. കൃമി, ക്രമണൻ, ധൃഷ്ടൻ, ശൂരൻ, പുരഞ്ജ യൻ ഇവർ സൃഞ്ജയിയായ ബാഹ്യയിൽ പിറന്നവരാണ്.

അയുതാജിത്, സഹസ്രാജിത്, ശതാജിത്ത്, ദാശകൻ എന്നിവർ ഉപബാഹ്യയിൽ ഭജമാനന്നുണ്ടായവരാണ്.

ദേവവൃധരാജാവ്, യജ്വാവായി വലിയ തപസ്സുചെയ്തു. ഗുണവാനായ പുത്രൻ ഉണ്ടാകാൻ ആഗ്രഹിച്ചാണ് തപസ്സു ചെയ്തത്. അവൻ ആത്മയോഗംചെയ്തു പർണ്ണശനദിയിൽ നിന്നു തപസ്സുചെയ്തു. ഇങ്ങനെ വെള്ളത്തിൽനിന്നു തപം ചെയ്യുന്ന അവന് വലിയ ഒരു പ്രിയംചെയ്യുവാൻ ആ നദി കരുതി. ചിന്തപൂണ്ട ആ നദി അവന്റെ കല്യാണഭാവം കണ്ട് ആ രാജാവിന്റെ നന്മചിന്തിച്ച്, ഒരു നിശ്ചയംചെയ്തു: 'ഇദ്ദേഹത്തിന്ന് ഒരു നല്ല പുത്രനുണ്ടാകുവാൻ പറ്റിയ ഒരു പെണ്ണിനെയും ഞാൻ കാണുന്നില്ല. അതുകൊണ്ട് ഞാൻ തന്നെ ഇദ്ദേഹത്തിന്റെ ഭാര്യയായി ഒരു പുത്രനെ ഇദ്ദേഹ ത്തിൽനിന്നു ജനിപ്പിച്ചു പ്രസവിക്കും. ഞാൻ ഇദ്ദേഹത്തി ന്റെ സഹധർമ്മിണിയാകാം' ഇങ്ങനെ ചിന്തിച്ച് നദി ഒരു കന്യകയായി, നല്ല ഒരു സുന്ദരിയായി അദ്ദേഹത്തിന്റെ മുമ്പിൽ നിന്നു. അവളെ രാജാവു പ്രേമിച്ചു. അവൾ രാജാ വിനെ വരിച്ചു. ധീരധീയായ അവൻ തേജസ്സേറിയ ഗർഭം അവളിൽ ഉണ്ടാക്കി. പിന്നെ ആ മഹാനദി പത്താമത്തെ മാസത്തിൽ പെറ്റു. അങ്ങനെ ദേവവൃധനിൽനിന്ന് ബഭ്രു എന്ന ഗുണവാനായ പുത്രനെ അവൾ പ്രസവിച്ചു. ഈ കഥ ഈ നാട്ടിലെ പുരാണജ്ഞർ ഇന്നും പാടുന്നു. അവർ ദേവവൃധന്റെ ഗുണം പ്രകീർത്തിച്ചു പാടുന്നു. ഒരേസമയത്ത് ദൂരത്തും അടുത്തും അദ്ദേഹത്തെ കാണാ യിരുന്നതായി പ്രകീർത്തിക്കുന്നു. ദേവവൃധന്റെ പുത്രനായ ബഭ്രു ശ്രേഷ്ഠനും ദേവതുല്യനുമാണ്. ഏഴായിരത്തറുപ ത്താറു പുരുഷന്മാരുമൊത്ത് അവർ അമൃതത്വം നേടിയ വരാണ്. യജ്വാവും, വിദ്വാനും, ദാനപതിയും, ബ്രഹ്മണ്യനും, തേജസ്വിയും, കീർത്തിമാനുമാണ് സുദൃഢായുധനായ ബഭ്രു. അവൻ സാത്വതന്മാരിൽ ഉത്തമനാണ്. അവന്റെ വലിയ തായ കുലമാണ് മാർത്തികാവതഭോജന്മാർ.

അന്ധകനിൽനിന്ന് കാശിരാജപുത്രിയിൽ നാലു മക്കൾ ഉണ്ടായി. കുകുരൻ, ഭജമാനൻ, ശമി, കംബളബർഹിഷൻ ഇവരാണ് ആ നാലുപേർ.

കുകുരന്റെ സുതൻ ധൃഷ്ണു, ധൃഷ്ണുവിന്റെ സുതൻ കപോതരോമാവ്, കപോതരോമാവിന്റെ സുതൻ തൈത്തിരി, തൈത്തിരിയുടെ സുതൻ പുനർവ്വസു, പുനർ വ്വസുവിന്റെ സുതൻ അഭിജിത്ത് എന്ന രാജാവ്. അഭിജി ത്തിന്ന് ഇരട്ടയായി പുത്രനും പുത്രിയുമുണ്ടായി. അവർ ആഹുകനും ആഹുകിയുമാണ്. അവർ പ്രസിദ്ധരായി. ഇവരിൽ ആഹുകനെപ്പറ്റി പ്രകീർത്തിച്ച് ഗാഥ പാടുന്നുണ്ട്. 'ശ്വേതമായ പരിവാരത്തോടുകൂടി കുതിരക്കുട്ടിയെപ്പോലെ ചുണയോടെ സഞ്ചരിക്കുന്ന ആ മഹാന്റെ അകമ്പടി യായി പിന്നാലെ എൺപത് പരിചക്കാരുണ്ടായിരിക്കും. നൂറായിരം ആയുസ്സോടുകൂടിയ, ആ ഭോജവംശജനായ രാജാവിന്റെ അകമ്പടിക്കാരിൽ, ദീർഘയുസ്സില്ലാത്തവരോ, പുത്രരില്ലാത്തവരോ, ധാരാളം ദാനംചെയ്യാത്തവരോ, യാഗം ചെയ്യാത്തവരോ ആയി ആരും ഉണ്ടായിരുന്നില്ല. പൂർവ്വദി ക്കിൽ രാജാവിന്ന് അനുമോദനം നല്കുവാൻ പൊൻച്ചങ്ങല യും വെള്ളിച്ചങ്ങലയുമണിഞ്ഞ പതിനായിരം ആനകൾ നില്ക്കാറുണ്ടായിരുന്നു. ആവനാഴിയും അടിപ്പലകയുമുള്ളവ യും വരൂഥങ്ങൾ (തേരിനെ മൂടുന്ന ശീല) ധ്വജം ഇവയോ ടുകൂടിയതും കാറുപോലെ മുഴങ്ങുന്നതുമായ പതിനായിരം തേരുകൾ ആ രാജാവിന്ന് സ്വാഗതം നല്കാനെത്താറുണ്ടാ യിരുന്നു. അത്രയും ആയിരക്കണക്കിന്ന് ആനകളും രഥ ങ്ങളും വടക്കുദിക്കിൽനിന്നും മറ്റു ദിക്കുകളിൽനിന്നും ആഹു കനെ അഭിനന്ദിക്കാനെത്തിയിരുന്നു. ഭോജരാജാക്കളെല്ലാം ആഹുകനെ ഉപാസിച്ചു. ആ ഭൂമിപാലന്മാരുടെ രഥസേനക ളുടെ കിങ്ങിണിസ്വനം ആഹുകസന്നിധിയിലുയർന്നിരുന്നു.

അവന്തികൾക്ക് സഹോദരിയായ ആഹുകിയെ ആഹു കൻ നല്കി. ആഹുകന്ന് കാശിരാജപുത്രിയിൽ രണ്ടുമക്കളു ണ്ടായി. അവർ ദേവകൻ, ഉഗ്രസേനൻ എന്നിവരായിരുന്നു. അവർ ദേവനന്ദനസന്നിഭരായി വളർന്നു. ദേവകന്ന് നാലു മക്കൾ ഉണ്ടായി. അവരും ദേവസന്നിഭരായിരുന്നു. ദേവ വാൻ, ഉപദേവൻ, സുദേവൻ, ദേവരക്ഷിതൻ ഇവരാണ് നാലുപേർ. പിന്നെ ഏഴു പെണ്മക്കളുണ്ടായി. അവരെ ഏഴു പേരെയും വസുദേവന്നു ഭാര്യമാരായി നല്കി.

ദേവകി, ശാന്തിദേവ, സുദേവ, ദേവരക്ഷിതാ, വൃക ദേവി, ഉപദേവി, സുനാമ്നി ഇവരാണ് ഏഴുപേർ. ഉഗ്രസേ നന്ന് ഒമ്പതുപുത്രന്മാരുണ്ടായി. അതിൽ മൂത്തവനാണ് കംസൻ. ന്യഗ്രോധൻ, സുനാമാവ്, കങ്കൻ, ശങ്കു, സുഭൂമി പൻ, രാഷ്ട്രപാലൻ, സുതനു, അനാധൃഷ്ടി, പുഷ്ടിമാൻ ഇവരാണ് പുത്രന്മാർ. അവർക്ക് സഹോദരിമാരായി സുന്ദരി മാരായ കംസ, കംസവതി, സുതനു, രാഷ്ട്രപാലി, കങ്ക എന്നിവർ. കുകുരോത്ഭവർ ഇങ്ങനെയുണ്ടായി. ഉഗ്രസേന ന്റെയും സന്താനങ്ങളുടെയും ചരിത്രം വ്യാഖ്യാനിച്ചു കഴിഞ്ഞു. ഓജസ്വികളായ കകുരന്മാരുടെ ഈ വംശത്തെ പ്പറ്റിധരിച്ചാൽ പ്രജാവാനായി അവൻ തന്റെ വംശം വലു തായി, പ്രസിദ്ധമായി ഭവിക്കുന്നതാണ്."

**38. സ്യമന്തകകഥ –** വൈശമ്പായനൻ പറഞ്ഞു: "ഭജമാന ന്റെ പുത്രൻ മഹാരഥനായ വിദൂരഥൻ കീർത്തിമാനായി. വിദൂരഥന്റെ പുത്രനായി ശൂരനായ രാജാധിദേവൻ ജനിച്ചു. രാജാധിദേവന്ന് വീര്യവാന്മാരായി ഉണ്ടായ മക്കൾ ആരൊ ക്കെയാണെന്നു പറയാം. ദത്തൻ, അതിദത്തൻ, ബലി, ശ്വേണാശ്വൻ, ശ്വേതവാഹനൻ, ശമി, ദണ്ഡശർമ്മാവ്, ശത്രു ജിത്ത്, ദണ്ഡശത്രു എന്നീ പുത്രന്മാരും ശ്രവിഷ്ഠ, അവ ണാ എന്നീ പുത്രിമാരും ഉണ്ടായി.

ശമിയുടെ പുത്രൻ പ്രതിക്ഷത്രൻ. പ്രതിക്ഷത്രന്റെ പുത്രൻ സ്വയംഭോജൻ. സ്വയംഭോജന്റെ പുത്രൻ ഹൃദീ കൻ. ഹൃദീകന്നുണ്ടായ മക്കളൊക്കെ ഭീമവിക്രമന്മാരായിരു ന്നു. അവരിൽ മൂത്തവൻ കൃതവർമ്മാവായിരുന്നു. മദ്ധ്യമൻ ശതധന്വാവുമായിരുന്നു. ദേവർഷികളുടെ അനുഗ്രഹത്താൽ അവന്ന് ഭിഷഗൻ, വൈതരണൻ, സുദാന്തൻ, വിദാന്തൻ എന്നീ പുത്രന്മാരും കാമദന്തിക, കാമദ എന്നീ രണ്ടു പുത്രി കളും ഉണ്ടായി

വിദ്വാനായ കംബളബർഹിഷന് പുത്രന്മാരായി വിദ്വാ നായ ദേവവാനും വീരനായ അസമൗജസ്സും നാസമൗജസ്സും ഉണ്ടായി. മകനില്ലാത്ത അസമൗജസ്സിന്ന് അന്ധകൻ തന്റെ മക്കളെ നല്കി. സുദംഷ്ട്രൻ, ചാരുരൂപൻ, കൃഷ്ണൻ എന്നി വരാണ് ആ അന്ധകത്രയങ്ങളായിത്തീർന്ന മക്കൾ. ഇവരും മറ്റു പലരുമായ അന്ധകന്മാരെപ്പറ്റി പറഞ്ഞുകഴിഞ്ഞു.

അന്ധകന്മാരുടെ ഈ വംശപരമ്പര നിത്യവും ധരിക്കു കയാണെങ്കിൽ താൻ ഒരു വലിയ വംശത്തിന്റെ കർത്താ വായി ഭവിക്കും. അതിൽ ഒട്ടും സംശയിക്കേണ്ടതില്ല.

ഗാന്ധാരി, മാദ്രി എന്നീ രണ്ടുപേരാണല്ലോ ക്രോഷ്ടു വിന്റെ ഭാര്യമാർ. അതിൽ ഗാന്ധാരി ബലവാനായ അന മിത്രനെ പ്രസവിച്ചു. മാദ്രി യുധാജിത്തിനെയും ദേവമീഢ്വാ

നെയും പ്രസവിച്ചു. അനമിത്രൻ അമിത്രജയിയായി, അപരാജിതനായി ശോഭിച്ചു. അനമിത്രൻെറ പുത്രനായി സ്നിഗദ്ധൻ ഉണ്ടായി. സ്നിഗ്ദ്ധന്നു രണ്ടു പുത്രന്മാരുണ്ടായി. ശത്രുസൈന്യങ്ങൾക്കു ജയിക്കുവാൻകഴിയാത്ത സത്രാജിത്തും പ്രസേനനുമായിരുന്നു അവർ. പ്രസേനൻ ദ്വാരകയിൽ വാഴുമ്പോൾ വിലമതിക്കാൻവയ്യാത്ത ഒരു രത്നം കടലിൽവച്ചു നേടി. അത് ദിവ്യമായ സ്യമന്തകരത്നമായിരുന്നു. സത്രാജിത്തിന്ന് സൂര്യൻ പ്രാണപ്രിയനായ സഖിയായി. ഒരുദിവസം പ്രഭാതത്തിൽ മഹാരഥനായ അവൻ സൂര്യസേവയ്ക്കായി തേരിൽക്കയറി സമുദ്രതീരത്തുചെന്ന് ഉപസ്പർശിക്കുവാൻ കടലിലിറങ്ങി. സൂര്യസേവ കഴിക്കുന്ന അവൻെറ മുമ്പിൽ സൂര്യഭഗവാൻ അസ്പഷ്ടമൂർത്തിയായി, തേജോമണ്ഡലവാനായി പ്രത്യക്ഷനായി. തൻെറ മുമ്പിൽ നില്ക്കുന്ന സൂര്യഭഗവാനോട് ആ പ്രഭു പറഞ്ഞു: 'അല്ലയോ ജ്യോതിഷ്പതേ! ആകാശത്തിൽ ഞാൻ ഭഗവാനെ എന്നും കാണുന്നമാതിരി ഭവാൻ എൻെറ മുമ്പിൽ പ്രത്യക്ഷനായിരിക്കുന്നു. ഭാഗ്യം! തേജോമണ്ഡലിയായ ദേവാ, ഭവാൻെറ സഖ്യത്താൽ എനിക്ക് എന്തനുഗ്രഹമാണ് ലഭിക്കേണ്ടത്? ഭവാൻെറ സാമീപ്യംകൊണ്ട് ഞാൻ എന്താണ് നേടേണ്ടത്?'

സത്രാജിത്തിൻെറ വാക്കുകേട്ട് സൂര്യഭഗവാൻ സന്തോഷത്തോടെ സ്യമന്തകം എന്ന രത്നം തൻെറ കഴുത്തിൽ നിന്ന് എടുത്തുമാറ്റി കൈയിൽവച്ചു. അപ്പോൾ സൂര്യഭഗവാൻെറ പ്രഭ നീങ്ങി. കാണുവാൻ പറ്റുന്നവിധം സൗമ്യരൂപത്തോടെ രാജാവ് സൂര്യദേവനെക്കണ്ടു. സൂര്യദേവൻെറ ഉജ്ജ്വലമായ ഭാവംനീങ്ങി സൗമ്യരൂപനായി വ്യക്തമായിക്കണ്ടു. ആ രാജാവ് കുറച്ചുനേരം പരസ്പരം സംസാരിച്ചു. അങ്ങനെ സൂര്യൻ പോകാൻഭാവിക്കുന്ന സമയത്ത് സത്രാജിത്ത് സ്നേഹത്തോടെ ആ സുഹൃത്തിനോടു ചോദിച്ചു: 'പ്രഭോ, സഖേ! ഭാവൻ ഏതൊരു വസ്തുവിലാണോ ലോകങ്ങളെ പ്രശോഭിപ്പിച്ചുകൊണ്ടിരിക്കുന്നത്, ആ രത്നം ഭഗവാനേ, ഇങ്ങോട്ടു തരൂ! ' രവി അവനെനോക്കി സസന്തോഷം ആ രത്നം അവന്നു നല്കി. ആ സ്യമന്തകം കഴുത്തിലിട്ട് സത്രാജിത്ത് രാജധാനിയിലേക്കുചെന്നു. സത്രാജിത്ത് സ്യമന്തകത്തിൻെറ ശോഭയോടെ വന്നെത്തുന്നതുകണ്ട് ജനങ്ങൾ അത്ഭുതപ്പെട്ടു. 'ഇതാ, സൂര്യഭഗവാൻ ഭൂമിയിൽ സഞ്ചരിച്ചുവരുന്നു!' എന്ന് അത്ഭുതത്തോടെ ജനങ്ങൾ പാഞ്ഞ് ഓടി. ചിലർ പരിഭ്രമിച്ചു പാഞ്ഞു. രാജാവ് സകലരെയും അത്ഭുതതേജസ്സാൽ പരിഭ്രമിച്ച് അന്തഃപുരത്തിൽ കയറി.

സത്രാജിത്ത് ഉത്തമമായ ആ സ്യമന്തകരത്നം തൻെറ സഹോദരനായ പ്രസേനന്ന് അവനോടുള്ള സ്നേഹത്താൽ നല്കി. വൃഷ്ണ്യന്ധകരിൽ ആരുടെ വീട്ടിലിരുന്നാലും സ്വർണ്ണം വിളയിച്ചുകൊണ്ടിരുന്നു ആ രത്നം. കാലേ മേഘം മഴപെയ്യിച്ചു. ആ രാജ്യത്ത് വ്യാധിഭീതിയും ഇല്ലാതായി. പ്രസേനനിൽനിന്ന് ആ രത്നം കിട്ടിയാൽക്കൊള്ളാമെന്ന് ശ്രീകൃഷ്ണൻ ആഗ്രഹിച്ചു. എന്നാൽ അതു നേടിയില്ല.' ശക്തനാണെങ്കിലും കൃഷ്ണന്ന് സ്യമന്തകം ലഭിച്ചില്ല.

ഒരു ദിവസം സ്യമന്തകം അണിഞ്ഞ് പ്രസേനൻ കാട്ടിലേക്ക് നായാട്ടിന്നുപോയി. സ്യമന്തകം കണ്ട് പാഞ്ഞുവന്ന ഒരു സിംഹത്തിൻെറ ആക്രമണംമൂലം, പ്രസേനൻ ആ സിംഹത്തിൻെറ അടിയേറ്റ് മൃതനായി. ആ രത്നവും കൈയിലേന്തി ഓടുന്ന സിംഹത്തെ മഹാബലനായ ഋക്ഷരാജാവ് (ജാംബവാൻ) അടിച്ചുകൊന്നു. ആ രത്നവുംകൊണ്ട് ഗുഹയിൽ ചെന്നിരുന്നു.

കാട്ടിൽ നായാട്ടിന്നുപോയ പ്രസേനൻ ചത്തതായി അറിഞ്ഞ് സർവ്വരും അവൻെറ വധത്തിനു കാരണം കൃഷ്ണനാണെന്നു സംശയിച്ചു. കൃഷ്ണൻ രത്നം ചോദിച്ചിട്ട് കിട്ടാതിരുന്ന വൃത്താന്തം അറിവുള്ള വൃഷ്ണ്യന്ധകരൊക്കെ കൃഷ്ണനെപ്പറ്റി സംശയിച്ചു. അങ്ങനെ ജനസംസാരം പരന്നപ്പോൾ സംശയത്തിന്നു പാത്രമായ കൃഷ്ണൻ, 'മണി ഞാൻ അന്വേഷിച്ചു കൊണ്ടുവരാം' എന്നേറ്റ് കാട്ടിലേക്കു പോയി. പ്രസേനൻ വേട്ടയാടാനായി പോയദിക്ക് അന്വേഷിച്ചുപിടിച്ചു. പ്രസേനൻെറ കാലടിപ്പാടുകൾ അറിയുന്നവരെകൂട്ടിപോയി വഴി കണ്ടുപിടിച്ചു. ഋക്ഷവാൻ എന്ന മലയിലും വിന്ധ്യപർവ്വതത്തിലും ചുറ്റിക്കറങ്ങിത്തിരഞ്ഞു. അങ്ങനെ തിരഞ്ഞുകൊണ്ടിരിക്കെ പ്രസേനൻെറയും അവൻെറ അശ്വങ്ങളുടെയും ശവം കണ്ടെത്തി. രത്നം കണ്ടെത്തിയില്ല. പ്രസേനൻെറ ദേഹത്തിന് അല്പംദൂരെയായി ഒരു സിംഹത്തെ ആരോ കൊന്നിട്ടതായി കണ്ടെത്തി. സിംഹത്തെകൊന്നത് ഒരു ഋക്ഷമാണെന്ന് അവിടെപ്പതിഞ്ഞ കാലടിപ്പാടുകൾകൊണ്ടു മനസ്സിലായി. കൃഷ്ണൻ ഋക്ഷത്തിൻെറ കാലടി നോക്കിനടന്നു. തിരഞ്ഞുതിരഞ്ഞു പോയി, കാലടിപ്പാടുകൾനോക്കി ഒരു ഗുഹയുടെ സമീപത്തെത്തി. വലിയ ഒരു ഋക്ഷത്തിൻെറ ഗുഹയിൽ ചെന്നപ്പോൾ, അവിടെ ഒരു പെണ്ണ് പറയുന്ന വാക്കുകൾ കേട്ടു. രാജാവേ, ജാംബവാൻെറ മകനെ ധാത്രി രത്നം ഇട്ടു കളിപ്പിച്ച് 'കരയല്ലേ മോനേ!' എന്നു പറയുന്ന ശബ്ദമാണ് കൃഷ്ണൻ കേട്ടത്.

ധാത്രി പറഞ്ഞു: 'സിംഹം പ്രസേനനെകൊന്നു. സിംഹത്തെ ജാംബവാൻ കൊന്നു. ഓമനേ, ഉണ്ണീ, കരയല്ലേ! ഈ സ്യമന്തകം ഇപ്പോൾ നിൻേറതായി. ഇതെടുത്തു കളിക്കൂ ഉണ്ണീ!'

വൈശമ്പായനൻ പറഞ്ഞു: "ആ ധാത്രി പറഞ്ഞ ശബ്ദം ശ്രദ്ധയോടെ കേട്ടുനിന്ന ഭഗവാൻ മിണ്ടാതെ പെട്ടെന്ന് ആ ബിലത്തിലേക്കു കടന്നുചെന്നു. യാദവരെ ബലരാമനോടുകൂടെ പുറത്തു നിർത്തി. ശാർങ്ഗധന്വാവായ ഭഗവാൻ അകത്തു ചെന്ന് ഗുഹയിൽ വാഴുന്ന ജാംബവാനെ കണ്ടു. ഗുഹയിൽ കടന്നുചെന്ന് ജാംബവാനോട് വാസുദേവൻ ഒറ്റയ്ക്ക് കൈകൊണ്ടുമാത്രം എതിർത്തു. ഇരുപത്തൊന്നു ദിവസം ഗോവിന്ദൻ യുദ്ധംചെയ്തു.

കൃഷ്ണൻ ഗുഹയുടെ ഉള്ളിൽ കടന്നിട്ട് ഇരുപത്തൊന്നു ദിവസം കഴിഞ്ഞിട്ടും കാണാതായപ്പോൾ ബലഭദ്രൻ തുടങ്ങിയവർ ദ്വാരകാപുരിയിൽച്ചെന്ന് കൃഷ്ണൻെറ കഥ കഴിഞ്ഞു എന്നു പറഞ്ഞു. വാസുദേവൻ ബലവാനായ ജാംബവാനെ ജയിച്ച്, ജാംബവതി എന്ന ഋക്ഷരാജാവിൻെറ കന്യകയെ വിവാഹംചെയ്തു. തനിക്കു വന്നുചേർന്ന ചീത്തപ്പേര് കളയുവാനായി സ്യമന്തകമണിയും വാങ്ങി. ഋക്ഷരാജാവിൻെറ സമ്മതത്തോടെ കൃഷ്ണൻ ഗുഹയിൽനിന്നു പുറത്തുപോന്നു. മഹത്തായ ശ്രീയോടുകൂടി കൃഷ്ണൻ ദ്വാരകയിൽചെന്നെത്തി.

അങ്ങനെ ആ രത്നംനേടി അപവാദം തീർത്ത്, കൃഷ്ണൻ ആ രത്നം എല്ലാ സാത്വതന്മാരും കാൺകെ സത്രാജിത്തിന്നു നല്കി. ഇങ്ങനെ വെറുതെ ദുഷ്പേരു കേട്ടവനായ ഹരി നഷ്ടപ്പെട്ട സ്യമന്തകം നേടി അപവാദത്തെ നീക്കംചെയ്തു.

സത്രാജിത്തിന്ന് പത്തു ഭാര്യമാരുണ്ടായിരുന്നു. അവരിൽ നൂറു മക്കളുണ്ടായി. അവരിൽ മൂന്നുപേർ പ്രസിദ്ധന്മാരായി. മൂത്തവൻ ഭംഗകാരനാണ്. പിന്നെ വീരനായ വാതപതി. മൂന്നാമനാണ് ഉപസ്വാവാൻ. കുമാരിമാർ മൂന്നുപേരും പേരുകേട്ട സുന്ദരിമാരാണ്. സ്ത്രീകളിൽ ഉത്തമയായ സത്യഭാമ, ദൃഢവ്രതയായ വ്രതനി, പിന്നെ പ്രസ്വാപിനി ഇങ്ങനെ മൂന്നുപേരാണ്. ഇവരിൽ സത്യഭാമയെ കൃഷ്ണന്നു ഭാര്യയായി നല്കി. ഭംഗകാരന്ന് രണ്ടു പുത്രന്മാരുണ്ടായി; സമാക്ഷനും നാരേയനും. രണ്ടുപേരും നരപുംഗവരായിരുന്നു. വളരെ അഴകുള്ളവരുമായിരുന്നു.

മാദ്രീപുത്രനായ യുധാജിത്തിന്ന് പൃശ്നി എന്ന പുത്രനുണ്ടായി. പൃശ്നിക്കു രണ്ടു മക്കളുണ്ടായി. ശ്വഫല്ക്കനും ചിത്രകനും.

ശ്വഫല്ക്കൻ കാശിരാജാവിൻെറ മകളായ ഗാന്ദിനിയെ വേട്ടു. അവൾക്കുവേണ്ടി അച്ഛൻ നിത്യവും ഗോക്കളെ നല്കി. അവൾക്ക് ജ്ഞാനിയും, കീർത്തിമാനും, മഹാബാഹുവും, മഹാഭാഗനും, യജ്വാവും, ബഹുദക്ഷിണനുമായ 'അക്രൂരൻ' എന്ന പുത്രൻ ജനിച്ചു. അക്രൂരന്ന് അതിരിക്തൻ, ഉപാസംഗൻ, മൽഗു, അരിമേജയൻ, മൃദുരൻ, അവിക്ഷിപൻ, ഉപേക്ഷൻ, ശത്രുഘ്നൻ, അരിമർദ്ദനൻ, ധർമ്മധൃക്ക്, യതി ധർമ്മാവ്, ഗൃദ്ധ്രൻ, അന്ധകൻ, ആവാഹൻ എന്നീ പുത്രന്മാരും പ്രതിവാഹൻ, സുന്ദരിയായ വരാംഗന എന്നു പേരായ പുത്രിയും ഗാന്ദിനിയിലുണ്ടായി. ആ സാംബപത്നി, വസുന്ധര, രൂപയൗവന സമ്പന്നയും സർവ്വത്തമനോഹരയുമായിരുന്നു. ഉഗ്രസേനിയിൽ അക്രൂരന്നു സുദേവൻ, ഉപദേവൻ എന്ന രണ്ടു പുത്രന്മാരുണ്ടായി രാജാവേ! അവർ ദേവതുല്യപ്രഭന്മാരായിരുന്നു. ചിത്രകന്ന് പത്നിമാർ രണ്ടായിരുന്നു. ശ്രവണയും ശ്രവിഷ്ഠയും. പൃഥു, പിപൃഥു, അശ്വഗ്രീവൻ, അശ്വബാഹു, സുപാർശ്വകൻ, ഗവേഷണൻ, അരിഷ്ടനേമി, അശ്വൻ, സുധർമ്മൻ, ധർമ്മഭൃത്ത്, സുബാഹു, ബഹുബാഹു എന്നീ പുത്രന്മാരുണ്ടായി.

ഈ പറയപ്പെട്ട, ശ്രീകൃഷ്ണഭഗവാനെപ്പറിയുള്ള അപവാദകഥ, കേൾക്കുന്നതായാൽ ആ പുരുഷന്ന് ഒരിക്കലും വൃഥാപവാദം കേൾക്കേണ്ടതായി വരുന്നതല്ല."

**39. സ്യമന്തകാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻ കാട്ടിൽപ്പോയി പണിപ്പെട്ട് നേടിക്കൊണ്ടുവന്ന സ്യമന്തകരത്നം സത്രാജിത്തിന്ന് നല്കിയല്ലോ. ആ രത്നം അക്രൂരൻ (ബഭ്രു) ശതധന്വാവിനെക്കൊണ്ടു കട്ടെടുക്കുവാൻ പ്രേരണ ചെലുത്തി. അതിന്നു തക്കതായ ഒരു കാരണമുണ്ടായിരുന്നു. അക്രൂരൻ എപ്പോഴും കന്യകാരത്നമായ സത്യഭാമയെയും സ്യമന്തകരത്നത്തെയും കൈയിലാക്കുവാൻ ലാക്കുനോക്കുന്നുണ്ടായിരുന്നു. ശക്തിമാനായ ശതധന്വാവ് രാത്രി സത്രാജിത്തിനെ വെട്ടിക്കൊന്ന് സ്യമന്തകരത്നം കൈയിലാക്കി ആ രത്നം അക്രൂരന്ന് നല്കി. രത്നം വാങ്ങി അക്രൂരൻ ശതധന്വാവിനെക്കൊണ്ട് സത്യംചെയ്യിച്ചു. ഈ രത്നം തൻെറപക്കലുണ്ടെന്ന് വെളിപ്പെടുത്തരുത് എന്ന്. എന്നുതന്നെയല്ല, 'കൃഷ്ണൻ നിന്നോടു പൊരുതുവാൻ പാഞ്ഞെത്തുകയാണെങ്കിൽ നിന്നെ ഞങ്ങൾ തുണയ്ക്കുന്നതാണ്. ഈ ദ്വാരകയൊക്കെ എൻെറ പാട്ടിലാണെന്ന് നീ ധരിക്കുക! സംശയിക്കേണ്ട' എന്നും പറഞ്ഞു.

അച്ഛനെ വധിച്ച വർത്തമാനം യശസ്വിനിയായ സത്യഭാമ അറിഞ്ഞ് ദുഃഖാർത്തയായി. അവൾ ഉടനെ തേരിൽക്കയറി ഹസ്തിനാപുരിയിലേക്കു പാഞ്ഞുചെന്നു. കൃഷ്ണൻ അന്ന് ഹസ്തിനാപുരിയിലായിരുന്നു. പാണ്ഡവരുടെ ഉദകക്രിയ കൃഷ്ണൻ ചെയ്തുകഴിഞ്ഞിരിക്കുകയായിരുന്നു. യശസ്വിനിയായ സത്യഭാമ അച്ഛനെ ഭോജനായ ശതധന്വാവു കൊന്ന വൃത്താന്തം പറഞ്ഞു നിലവിളിച്ചു കണ്ണുനീരൊഴുക്കി. ഉടനെ കൃഷ്ണൻ മരിച്ചുപോയ പാണ്ഡവന്മാർക്ക് ഉദകക്രിയ ചെയ്തു. അസ്ഥിസഞ്ചയനാദികർമ്മങ്ങൾ ഒക്കെ നടത്തുവാൻ സാത്യകിയെ ഏർപ്പാടുചെയ്ത് സത്യഭാമയോടുകൂടി ബദ്ധപ്പെട്ട് ദ്വാരകയിലേക്കു പോന്നു. ദ്വാരകയിൽ ച്ചെന്നു ജ്യേഷ്ഠനായ ബലരാമനെ കണ്ട് ഇപ്രകാരം പറഞ്ഞു.

'സിംഹം പ്രസേനനെക്കൊന്നു, സത്രാജിത്തിനെ ശതധന്വനും കൊന്നു. ചേട്ടാ, ഇനി സ്യമന്തകത്തിൻെറ ഉടമസ്ഥത എനിക്കാണ്. ചേട്ടാ, തേരിൽക്കേറൂ. വേഗംചെന്ന് ആ ശതധന്വാവ് എന്ന ഭോജനെ കൊന്നാൽ ആ സ്യമന്തകം മഹാബാഹോ, നമുക്കു ലഭിക്കും. അതുകൊണ്ട് ഒട്ടും വൈകിക്കൂടാ.'

പിന്നെ ശതധന്വാവും കൃഷ്ണനുംതമ്മിൽ വലിയ യുദ്ധമുണ്ടായി. ശതധന്വാവ് ഈ യുദ്ധത്തിൽ 'അക്രൂരൻ എവിടെ?' എന്ന് എല്ലായിടത്തുംനോക്കി; കണ്ടില്ല. ഭോജനെയും (ശതധന്വാവിനെയും) കൃഷ്ണനെയും ക്രോധാരുണേക്ഷണന്മാരായി കണ്ടപ്പോൾ അക്രൂരൻ ആ ഹാർദ്ദിക്യനെ പറഞ്ഞ മാതിരി തുണയ്ക്കുകയുണ്ടായില്ല. കൃഷ്ണനുമായി പോരാടിയാൽ രക്ഷയില്ലെന്നുധരിച്ച് ഭയപ്പെട്ട ആ ഭോജൻ ഓടിക്കളയുവാൻതന്നെ തീരുമാനിച്ചു. അശ്വത്തെ ഓടിച്ച് അവൻ നൂറുയോജനയിൽ അപ്പുറം ഓടിക്കളഞ്ഞു. ഭോജൻെറ 'ഹൃദയ' എന്നു പേരായ പെൺകുതിര നൂറുയോജനയില്പരം ഓടുവാൻ കഴിവുള്ളതാണ്. നൂറുയോജനയോടിയപ്പോൾ കുതിര തളർന്നു. കൃഷ്ണൻെറ തേര് മുന്നേറുന്നതു കണ്ടപ്പോൾ ശതധന്വനും കുതിരയെവിട്ട് ഓടാൻതുടങ്ങി. തളർന്നുവിയർത്ത് അവശയായി കുതിരയുടെ പ്രാണൻ പോകുന്നതുകണ്ടപ്പോൾ കൃഷ്ണൻ ചേട്ടനായ രാമനോടു പറഞ്ഞു: 'ചേട്ടാ, ഇവിടെ നില്ക്കൂ! എൻെറ കുതിര വല്ലാതെ ക്ഷീണിച്ചിരിക്കുന്നു. ഞാൻ കാൽനടയായിപോയി സ്യമന്തകരത്നത്തിനെ നേടിക്കൊള്ളാം.' പരമാസ്ത്രജ്ഞനായ കൃഷ്ണൻ ശതധന്വാവിനെ മിഥിലയ്ക്കടുത്തുവെച്ച് കാൽനടയായി ച്ചെന്ന് വധിച്ചു രാജാവേ! ബലവാനായ ആ ഭോജനെ കൊന്നിട്ടും അവൻെറ കൈവശം സ്യമന്തകം കാണുവാൻ കഴിഞ്ഞില്ല. ശതധന്വാവിനെക്കൊന്നു മടങ്ങിവന്ന കൃഷ്ണനോടു രാമൻ ചോദിച്ചു. 'കൃഷ്ണാ! രത്നം എവിടെ? തരൂ!' ചേട്ടൻ ചോദിച്ചതു കേട്ടപ്പോൾ കൃഷ്ണൻ മറുപടി പറഞ്ഞു: 'രത്നമില്ല; അതവിടെയില്ല.' ബലഭദ്രൻ രോഷാകുലനായി 'ധിക്! ധിക്! കഷ്ടം! കഷ്ടം!' എന്ന് കൃഷ്ണനെനോക്കി പറഞ്ഞു.

നീ എൻെറ അനുജനല്ലേ എന്നുവെച്ച് പൊറുക്കുകയാണ്! സ്വസ്തി ഭവിക്കട്ടെ! നീ പൊയ്ക്കൊള്ളുക! ഞാൻ പോവുകയാണ്! എനിക്കു നീയും വേണ്ടാ, ദ്വാരകയും വേണ്ടാ. വൃഷ്ണികളും വേണ്ടാ!'

അരിമർദ്ദനനായ രാമൻ ഇങ്ങനെ ശുണ്ഠിയെടുത്തു പറഞ്ഞ് മിഥിലയിലേക്കു വെച്ചടിച്ചു. മിഥിലയിലെ രാജാവ് രാമനെ സ്വീകരിച്ച് എല്ലാവിധത്തിലും പൂജിച്ചു. അക്കാലത്ത് മതിമാന്മാരിൽ അഗ്രഗണ്യനായ ബഭ്രു (അക്രൂരൻ) പലതരത്തിലുള്ള യജ്ഞങ്ങൾ അനവധിചെയ്തു. ദീക്ഷയെടുത്ത് സ്യമന്തകരക്ഷയ്ക്കായി, ദീക്ഷയാകുന്ന രക്ഷയ്ക്കു കവചം ധരിച്ചു. പിന്നെ രത്നങ്ങളും മറ്റു പല ദ്രവ്യങ്ങളും ദാനം ചെയ്തു. ആ ധർമ്മിഷ്ഠൻ അറുപതുവർഷം യാഗംനടത്തി. ആ യജ്ഞങ്ങളെല്ലാം 'അക്രൂരയജ്ഞങ്ങൾ' എന്ന് ചരിത്രപ്രസിദ്ധമായിത്തീർന്നു. ആ മഹാൻചെയ്ത മഖങ്ങളൊക്കെ വളരെ ചോറും ദക്ഷിണയും നല്കി സകലയാഗ്രഹങ്ങളും പൂർത്തിയാക്കുന്നവയായിരുന്നു.

ഇക്കാലത്ത് ശക്തിശാലിയായ ദുര്യോധനൻ മിഥിലിയിൽചെന്ന് ബലഭദ്രനെക്കണ്ട് ശിഷ്യത്വംനേടി. ബലഭദ്രൻെറ അടുത്തുചെന്നുകൂടി ഗദായുദ്ധം പഠിച്ചു.

വൃഷ്ണ്യന്ധകപ്രവരന്മാരും കൃഷ്ണനുംകൂടിപ്പോയി രാമനെ ചെന്നുകണ്ടു പ്രസാദിപ്പിച്ച് ദ്വാരകയ്ക്കു കൂട്ടിക്കൊണ്ടുപോന്നു. ഈ സന്ദർഭത്തിൽ അക്രൂരൻ അന്ധകരിൽ നിന്നു വിട്ടുപിരിഞ്ഞു മാറിപ്പോയി ഭരതർഷഭാ!

രാത്രി ഉറങ്ങിക്കിടന്നിരുന്ന മഹാബലനായ സത്രാജിത്തിനെ ബന്ധുക്കളോടുകൂടി വധിച്ചതിന്നുശേഷം അന്ധകന്മാരുമൊത്ത് അക്രൂരൻ നാടുവിട്ടോടിപ്പോയി. ജ്ഞാതിച്ഛിദ്രമോർത്ത് കൃഷ്ണനും അവനെ വിട്ടൊഴിച്ചു.

അക്രൂരൻ നാടുവിട്ടുപോയപ്പോൾ പിന്നെ അവിടെ

വാസവൻ മഴ പൊഴിച്ചില്ല. മഴ പെയ്യാതായപ്പോൾ സകലകൃഷിയും നശിക്കുകയും നാട് ക്ഷയിക്കുകയും ചെയ്തു. അപ്പോൾ കുകുരന്മാരും അന്ധകന്മാരുംകൂടി അക്രൂരനെ പ്രസാദിപ്പിച്ചു. പിന്നെയും അക്രൂരൻ, ആ ദാനശീലൻ, ദ്വാരകയിലേക്കുവന്നപ്പോൾ സഹസ്രാക്ഷനായ ഇന്ദ്രൻ മഴ പൊഴിക്കുവാൻ തുടങ്ങി. കടലിലും കരയിലുമൊക്കെ മഴ വർഷിച്ചു. തന്റെ സഹോദരിയും ശീലഗുണമുള്ളവളുമായ കന്യകയെ വാസുദേവന്റെ പ്രീതി ലഭിക്കുവാനായി അക്രൂരൻ നല്കി കുരുനന്ദനാ! കൃഷ്ണൻ യോഗമാഹാത്മ്യത്താൽ അക്രൂരന്റെ പക്കൽ സ്യമന്തകമണിയുണ്ടെന്നു മനസ്സിലാക്കി. സഭാമദ്ധ്യത്തിൽവെച്ച് അക്രൂരനോട് ജനാർദ്ദനൻ ചോദിച്ചു: 'പ്രഭോ, ഭവാന്റെ പക്കൽ **മഹിതരത്നമായ** സ്യമന്തകമില്ലേ? അത് എനിക്കു **തരു! അങ്ങ് ഒരിക്കലും** അനാര്യത ചെയ്യരുത്! **അറുപതുകൊല്ലംമുൻപ് എനിക്കുണ്ടായ** ആ രോഷം **എനിക്ക് ഇപ്പോളും വീണ്ടും വീണ്ടും ഉണ്ടായിക്കൊണ്ടിരിക്കുന്നു.'**

**എല്ലാ സാത്വതന്മാരുടെയും മദ്ധ്യത്തിൽവെച്ച് കൃഷ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ** ആ രത്നം എടുത്ത് യാതൊരു ക്ലേശവും കൂടാതെ മഹാമതിയായ അക്രൂരൻ കൃഷ്ണന്റെ കൈയിൽക്കൊടുത്തു. ബഭ്രു (അക്രൂരൻ) സത്യം പറഞ്ഞു. രത്നം തന്നപ്പോൾ കൃഷ്ണന്നു സന്തോഷമായി. അരിന്ദമനായ കൃഷ്ണൻ അതു വീണ്ടും ബഭ്രുവിന്നു തന്നെ മടക്കിക്കൊടുത്തു. കൃഷ്ണൻ നല്കി തന്റെ കൈയിൽ വന്ന മണിരത്നമായ സ്യമന്തകം അണിഞ്ഞ് ഗാന്ദിനീപുത്രനായ അക്രൂരൻ സൂര്യനെപ്പോലെ പ്രശോഭിച്ചു.

ശുചിയായി ശുദ്ധാത്മാവായി ശ്രദ്ധയോടെ ഈ കഥ നിത്യവും കേൾക്കുകയാണെങ്കിൽ അവൻ എല്ലാ സുഖങ്ങൾക്കും പാത്രമാകും. പുണ്യഫലങ്ങൾ അനുഭവിക്കും. അവന്റെ കീർത്തി ബ്രഹ്മലോകംവരെ എത്തുകയും ചെയ്യും. യാതൊരു സംശയവുമില്ല. അല്ലയോ നൃപശ്രേഷ്ഠാ! ഞാൻ സത്യമാണ് ഭവാനോട് പറഞ്ഞത്."

**40. ജനമേജയപ്രശ്നം** – ജനമേജയൻ പറഞ്ഞു: "മഹാശയന്മാർ തേജസ്വിയായ വിഷ്ണുവിന്റെ പലതരത്തിലുള്ള അവതാരങ്ങളെപ്പറ്റിപ്പറയുന്നു. അവർ ചൊല്ലാത്ത പുരാണത്തിൽ വരാഹത്തെപ്പറ്റിപ്പറയുന്നുണ്ടെന്നു കേട്ടിട്ടുണ്ട്. ആ ചരിത്രം ഒന്നു പറഞ്ഞുകേട്ടാൽക്കൊള്ളാം. അതിന്റെ വിധി, വിസ്താരം, കർമ്മഗുണസന്താനം, ഹേതു, കാംക്ഷിതം ഇവയൊന്നും ഞാൻ കേട്ടു ധരിച്ചിട്ടില്ല. വരാഹത്തിന്ന് എന്താണ് ആത്മാവ്? എന്താണ് മൂർത്തി? എന്താണ് ദേവത? എന്താണ് ആചാരം? എന്താണ് പ്രഭാവം? പണ്ട് അവൻ എന്താണ് ചെയ്തത്?

യജ്ഞത്തിന്നായി ഒത്തുചേർന്ന് വിപ്രന്മാർ നോക്കിനില്ക്കുന്ന അവസരത്തിൽ മഹാവരാഹത്തിന്റെ ചരിതം വ്യാസമഹർഷി ഇങ്ങനെയാണ് പറഞ്ഞുകേട്ടിട്ടുള്ളത്. അല്ലയോ ബ്രാഹ്മണാ, സാക്ഷാൽ നാരായണൻ വരാഹത്തിന്റെ രൂപമെടുത്ത് ആഴിയിൽ ആണ്ടുപോയ ഭൂമിയെ തേറ്റകൊണ്ടു പൊക്കിയെടുത്തു എന്നു പറഞ്ഞു. അരിസൂദനനായ നാരായണന്റെ കർമ്മമെല്ലാം ഒന്നും വിടാതെ കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

ഭഗവാന്റെ കർമ്മങ്ങൾ, മുറയ്ക്കു അവതാരങ്ങൾ, അല്ലയോ ബ്രാഹ്മണാ, അങ്ങു വിവരിച്ചു പറഞ്ഞുതരണേ! എന്തിനാണു ഭഗവാനായ വിഷ്ണു, സുരന്മാരുടെ ശത്രുക്കളെ സംഹരിക്കുന്ന ധീമാൻ, വസുദേവഗൃഹത്തിൽ വാസുദേവനായി വന്നു പിറന്നത്! പുണ്യവാന്മാർ വസിക്കുന്ന വാനോർ വസിക്കുന്ന, പുണ്യമായ ദേവലോകംവിട്ട് ഇവിടെ മർത്ത്യഭൂമിയിൽ വന്നുവല്ലോ! ദേവന്മാരുടെയും മാനുഷരുടെയും നേതാവും ഭൂമിക്കും പ്രഭവനായ പ്രഭുവെ, ദിവ്യാത്മാവിനെ, എന്തിന്നു മനുഷ്യരുടെ നിലയിലാക്കി? അനാമയമായി മനുഷ്യർക്ക് ഈ സംസാരചക്രമൊക്കെ നടത്തുന്ന ചക്രധരനായ ദേവൻ മർത്ത്യനാകുവാൻ വിചാരിച്ചത് എന്തുകൊണ്ടാണ്? എല്ലാ ലോകവുമടങ്ങിയ ജഗത്തിനെ ഗോപനംചെയ്യുന്ന (പാലിക്കുന്ന) ദേവൻ, വിഷ്ണുഭഗവാൻ മന്നിൽ വന്ന് 'ഗോപനാ'കുവാൻ എന്താണ് കാരണം? മഹാത്മാവും മഹാഭൂതധാരിയും അവയെ സൃഷ്ടിച്ചവനുമായ ദേവൻ ആരാണോ, ആ 'ശ്രീഗർഭൻ' മന്നിലെ ശ്രീഗർഭത്തിൽപ്പെട്ടത് എന്തുകൊണ്ടാണ്? മൂന്നു ക്രമം (പദവിന്യാസം) കൊണ്ട് മൂന്നു ലോകവും നേടി, ത്രിദശന്മാരുടെ (ദേവന്മാരുടെ) ആഗ്രഹം നിവർത്തിച്ചവനും, ത്രിവർഗ്ഗപ്രഭവം (ധർമ്മാർത്ഥകാമങ്ങളിൽനിന്നുണ്ടാകുന്ന മൂന്നു മാർഗ്ഗങ്ങൾ, അതായത് ധർമ്മംകൊണ്ട് ഊർദ്ധ്വഗതിയും, അർത്ഥംകൊണ്ട് മർത്ത്യലോകരൂപമായ മദ്ധ്യഗതിയും, കാമംകൊണ്ട് അധോഗതിയും ഇങ്ങനെ മൂന്നു മാർഗ്ഗങ്ങൾ) ലോകത്തിൽ സ്ഥാപിച്ചവനും, ലോകാവസാനത്തിൽ ജഗത്തിനെ പാനംചെയ്തു തന്റെ ഉള്ളിലാക്കി ജലമൂർത്തിയായി ലോകത്തെ ദൃശ്യാദൃശ്യവഴിക്ക് ഒറ്റക്കടലാക്കിയവനും, പുരാണത്തിൽ പുരാണാത്മാവായി വരാഹത്തിന്റെ ആകൃതിയെടുത്ത് തേറ്റയുടെ തുമ്പത്ത് ഊഴിയെ താങ്ങി പൊക്കിയ അരിസൂദനനും, ഈ മൂന്നു ലോകവും പുരുഹൂതന്നുവേണ്ടിത്തന്നെ മുമ്പ് അവ്യയനായ ദേവൻ സുരന്മാർക്കുവേണ്ടി അസുരന്മാരെ ജയിച്ച് നല്കിയവനും, സുരസത്തമനും, സിംഹാകാരം എടുത്ത് ദേഹം രണ്ടായിപ്പിളർന്ന വീരനായ ഹിരണ്യകശിപു എന്ന ദൈത്യനെ പണ്ട് വധിച്ചവനും, ഔർവ്വൻ എന്ന സംവർത്തകാഗ്നിയായി പണ്ട് പാതാളത്തിൽച്ചെന്ന് സമുദ്രജലം മുഴുവൻ ഹവിസ്സായി കഴിച്ചവനും, സഹസ്രമൂർദ്ധാവും, സഹസ്രാക്ഷനും, സഹസ്രദനും, സഹസ്രപാത്തുമായ ദേവനായി യുഗംതോറും കീർത്തിക്കുന്നവനും. ചരാചരം നശിച്ച് ഒറ്റക്കടലായിക്കിടക്കുമ്പോൾ തന്റെ നാഭിയാകുന്ന അരണിയിൽനിന്ന് ബ്രഹ്മാലയം ഉയർത്തിയവനും, 'താരകാമയ'മായ യുദ്ധത്തിൽ ദൈത്യന്മാരെ വധിച്ചവനും, സർവ്വദേവമയമായും സർവ്വായുധാഢ്യമായും ഇരിക്കുന്ന ഉടൽ എടുത്തവനും, ഗരുഡന്റെ പുറത്തുകയറിച്ചെന്നു ദൃപ്തനായ കാലനേമിയെ പോരിൽ വീഴ്ത്തിയവനും, മയനെയും താരകാസുരനെയും ജയിച്ചവനും, അമൃതവാരിധിയായ് പാലാഴിയിൽ ഉത്തരദിക്കിൽ മഹാതിമിരംപൂണ്ട് യോഗാത്മാവായി കിടക്കുന്നവനും, ദേവകളുടെ അരണിയായ ശ്രീ അദിതിക്ക് ദിവ്യതപോബലംപൂണ്ട ഗർഭമായവനും, പുരാണനും, ഗർഭാന്തരത്തിൽ ദാനവന്മാർ തടഞ്ഞ ദേവേന്ദ്രനെ സ്വസ്ഥനാക്കിയവനും, തന്റെ പദങ്ങളെ ലോകമയങ്ങളാക്കി ദൈത്യന്മാർക്ക് അംഭസ്സിൽ വാസമാക്കിത്തീർത്തവനും, ദേവന്മാരെ വിണ്ണിൽവാഴിച്ച് ദേവന്മാരുടെ നാഥനായി ഇന്ദ്രനെ വാഴിച്ചവനുമായ ദേവനെ ഞാൻ കൈകൂപ്പുന്നു.

പാത്രങ്ങൾ, ദക്ഷിണ, ദീക്ഷ, ചമസോലൂഖലങ്ങൾ, ഗാർഹപത്യമുറയ്ക്ക് അന്വാഹാര്യമായ കർമ്മക്രമത്താൽ തീർത്തവനും, ആഹവനീയൻ എന്ന അഗ്നി, വേദി, കുശം, സ്രുവം, പ്രേക്ഷണീയം, ധ്രുവം എന്നിവയും അവഭൃഥ്യവു വെച്ചവനും. സുധ മൂന്നും, ഹവ്യകവ്യസ്ഥിരായ ദ്വിജന്മാരെയും,. ഹവ്യം ഉണ്ണുവാൻ സുരന്മാരെയും, പിതൃക്കൾക്കു കവ്യവും നിശ്ചയിച്ചവനും യൂപം, സമിത്സ്രുവം, സോമം, പവിത്രം, പരിധിവ്രജം, യജ്ഞീയദ്രവ്യം, സചയമായ അഗ്നിമഖങ്ങൾ, സദസ്യർ, യജമാനന്മാർ, മേദ്ധ്യാദികളായ ക്രതുഭേദം. പാരമേഷ്ഠ്യക്രിയവഴിക്ക് മുമ്പേ സകലതും വിഭജിച്ചവനും, യാഗത്തിന്ന് യോജിച്ചവിധം ലോകങ്ങൾ കല്പിച്ച് ആക്രമിക്കുന്നവനും, ക്ഷണം, ലവം, കാഷ്ഠ, കല, മൂന്നു

കാലങ്ങൾ, മുഹൂർത്തം, തിഥി, മാസങ്ങൾ, പക്ഷം, സംവത്സരം, ഋതുക്കൾ, കാലയോഗങ്ങൾ, മൂന്നിൽ മൂന്നുതരം പ്രമാണങ്ങൾ, ക്ഷേത്രങ്ങൾ, ആയുസ്സ്, വൃദ്ധിലക്ഷണം, രൂപസൗഷ്ഠവം, മൂന്നു വർണ്ണങ്ങൾ, മൂന്നു ലോകങ്ങൾ, മൂന്നു വിദ്യകൾ, മൂന്ന് അഗ്നികൾ, മൂന്നു കാലങ്ങൾ, മൂന്നു കർമ്മങ്ങൾ, മൂന്നുപായങ്ങൾ, മൂന്നു ഗുണങ്ങൾ, ഇവയൊക്കെ നിത്യമായ കർമ്മംകൊണ്ട് മുമ്പേ സൃഷ്ടിച്ചവനും, സർവ്വഭൂതഗുണസ്രഷ്ടാവും, സർവ്വഭൂതഗുണാത്മകനും, മർത്ത്യർക്ക് ഇന്ദ്രിയംമുൻപായ യോഗത്താൽ രതികൊള്ളുന്നവനും ഗതാഗതങ്ങളാൽ എന്നും നയിക്കുന്നവനും, ജഗത്തിൻെറ ഈശ്വരനും, ധർമ്മകർമ്മാക്കൾക്ക് ഗതിയും, പാപികൾക്ക് ഗതിയായവനും, ചാതുർവ്വർണ്ണ്യപ്രഭവനായി ചാതുർഹോത്രം ഭരിക്കുന്നവനും, ചാതുർവ്വിദ്യാജ്ഞനമുള്ളവനും, ചാതുരാശ്രമ്യസംശ്രയനും, ദിഗന്തരം, നഭസ്സ്, ഭൂമി, വായു, വെള്ളം, അഗ്നി, ചന്ദ്രസൂര്യജ്യോതിരാത്മാവും യോഗീശ്വരനും ക്ഷണദന്തകനും ജ്യേതിസ്സിന്നും അപ്രകാരംതന്നെ തമസ്സിന്നും ആശ്രയമായവനും പരാപരങ്ങളായി പറയപ്പെടുന്നവനുമായ പരമാത്മാവുമാണ് ആ പരനായ നാരായണൻ.

നാരായണപരം വേദം
നാരായണപരം ക്രിയ
നാരായണപരം ധർമ്മം
നാരായണപരം ഗതി

ആദിത്യാദ്യനും, ദിവ്യനും, ദൈത്യാന്തകരനും, വിഭുവും, യുഗാന്തത്തിൽ അന്തകനും, പരലോകാന്തകാന്തകനും, ലോകസേതുക്കൾക്ക് സേതുവും, മേദ്ധ്യക്രിയകൾക്ക് മേദ്ധ്യനും, വിദ്വാന്മാർക്ക് വേദ്യനും, പ്രഭുക്കൾക്ക് പ്രഭുവും, അഗ്നിവർച്ചസ്സുകൾക്ക് അഗ്നിയും, സോമന്മാർക്ക് സോമനും, മനുഷ്യർക്ക് മനോഭൂതനും, താപസർക്ക് തപോമയനും, നയശീലർക്ക് വിനയവും, തേജസ്വികൾക്ക് തേജസ്സും, സർഗ്ഗങ്ങൾക്ക് സർഗ്ഗകരനും, ലോകങ്ങൾക്ക് ഹേതുവും അനുത്തമനും വിഗ്രഹാർഹക്ക് വിഗ്രഹവും, ഗതിമാന്മാർക്ക് ഗതിയും, ആകാശപ്രഭവനായ വായു. പ്രാണവായു, അഗ്നി, പ്രാണൻ, ദേവന്മാരുടെ അഗ്നി, ഹുതാശനൻ, ഇവയ്ക്കെല്ലാം പ്രാണനാണ് മധുസൂദനൻ. രക്തം രസത്തിൽനിന്നുണ്ടാകുന്നു. മാംസം രക്തത്തിൽനിന്നുണ്ടാകുന്നു. മാംസത്തിൽ മേദസ്സുണ്ടാകുന്നു. മേദസ്സിൽ അസ്ഥിയുണ്ടാകുന്നു. അസ്ഥിയിൽ മജ്ജയുണ്ടാകുന്നു. അപ്രകാരം മജ്ജയിൽ ശുക്ലമുണ്ടാകുന്നു. ശുക്ലത്താൽ ഗർഭം രസമൂലക്രിയാവശാൽ ഉണ്ടാകുന്നു. അതിൽ ആദ്യം ജലാംശമാണുണ്ടാകുന്നത്. അത് സൗമ്യരാശിയാണ്. ഗർഭോഷ്ഠസംഭവനായ വഹ്നി രണ്ടാമത്തെ രാശിയാണ്. ശുക്ലം സോമോത്ഭവമാണെന്നറിയുക. ആർത്തവം അഗ്നിയിൽനിന്ന് ഉത്ഭവിക്കുന്നതാണ്. രണ്ടു ഭാഗം രസാത്മകമാണ്. വീര്യം ചന്ദ്രനും അഗ്നിയുമാണ്. കഫവർഗ്ഗത്തിൽ ശുക്ലം പെടുന്നു. പിത്തവർഗ്ഗത്തിൽ രക്തം പെടുന്നു. കഫത്തിൻെറ സ്ഥാനം ഹൃദയമാണ്. പിത്തത്തിൻെറ സ്ഥാനം നാഭിയാണ്. ദേഹത്തിൻെറ മദ്ധ്യത്തിലാണ് ഹൃദയം. അത് മനസ്സിൻെറ സ്ഥാനമാകുന്നു. നാഭിയുടെയും കോഷ്ഠത്തിൻെറയും ഇടയ്ക്കാണ് ദേവനായ ഹുതാശനൻ നില്ക്കുന്നത്. മനസ്സ് പ്രജാപതിയാണ്. കഫം സോമനാണ്. പിത്തം അഗ്നിയാണ്. ജഗത്ത് അഗ്നീഷോമാത്മകമാണ്.

ഇപ്രകാരം പ്രവർത്തിച്ച ഗർഭം മേഘംപോലെ (ധൂമം, ജ്യോതിസ്സ്, സലിലം, മാരുതൻ എന്നിവയുടെ സന്നിപാതമാണ് മേഘം) വളർന്നതിൽ വായു പരമാത്മാവോടുകൂടി പ്രവേശിക്കുന്നു. പിന്നെ അംഗങ്ങൾ സൃഷ്ടിച്ച് വർദ്ധിക്കുന്നവിധം വഹിക്കുന്നു. മെയ്യുള്ളവന്നൊക്കെ അവ അഞ്ചായി വേർതിരിക്കുകയും വളരുകയും ചെയ്യുന്നു.

പ്രാണൻ, അപാനൻ, സമാനൻ, വ്യാനൻ, ഉദാനൻ ഇങ്ങനെ അഞ്ചു വായുക്കൾ ഉണ്ട്. പ്രാണൻ പ്രഥമമായ ഹൃദയത്തിൻെറ സ്ഥാനമാണ്. അതു വർദ്ധിപ്പിച്ച് സഞ്ചരിക്കും. അപാനൻ പിൻഭാഗത്ത്, ഉദാനൻ മൂർദ്ധാവിൽ ഇങ്ങനെ ദേഹികൾക്ക് കാണപ്പെടുന്നു. വ്യാനൻ വ്യായാമം ചെയ്യുന്നു. സമാനൻ സമനാക്കുന്നു. ഇന്ദ്രിയം വിഷയം കൊണ്ടുള്ള ഭൂതാവാപ്തി പ്രാപിക്കുന്നു. ഭൂമി, കാറ്റ്, ആകാശം, ജലം, ജ്യോതിസ്സ് ഇവയാണ് പഞ്ചഭൂതങ്ങൾ. ദേഹത്തിൽ ഉൾപ്പെട്ട് ഇന്ദ്രിയങ്ങൾ അതാതു യോഗംനടത്തുന്നു.

ദേഹം ഭൂമയമാണ്. മാരുതൻ പ്രാണാത്മാവാണ്. ഛിദ്രങ്ങൾ, പഴുതുകൾ, ആകാശജങ്ങളാണ്. ഒഴുകുന്നത് ജലംകൊണ്ടാണ്. ജ്യോതിസ്സ് കണ്ണാണ്. അത് അഗ്നിമയമാണ്. മനസ്സ് ഇവയുടെ നിയന്ത്രകനാണ്. ഇന്ദ്രിയഗ്രാമങ്ങളെയും വിഷയങ്ങളെയും വീര്യത്തോടെ അതു നടത്തുന്നു.

ഇപ്രകാരം സനാതനമായ ലോകമൊക്കെ സൃഷ്ടിക്കുന്ന പുരുഷനായ ഭഗവാൻ ഈ നാശമുള്ള മർത്ത്യലോകത്തിൽ വന്നു പിറക്കുവാൻ എന്താണ് കാരണം? എനിക്ക് ഇതിനെപ്പറ്റി വലിയ സംശയം തോന്നുന്നു. ഹേ ബ്രാഹ്മണാ, വലിയ വിസ്മയവും തോന്നുന്നു. ഗതിമാന്മാർക്കു ഗതിയായ ഭഗവാൻ മർത്ത്യൻെറ ദേഹമെടുത്ത് നശ്വരമായ ലോകത്തിലേക്ക് എന്തിന്നവതരിച്ചു? എൻെറ വംശത്തിലുണ്ടായ പൂർവ്വന്മാരുടെയെല്ലാം സംഭവം ഞാൻ ഭവാനിൽനിന്നു കേട്ടു. ഇനി വിഷ്ണുവിൻെറ ചരിത്രം കേൾക്കുവാൻ വളരെ മോഹംതോന്നുന്നു. ക്രമത്തിൽ വൃഷ്ണികളുടെ ചരിത്രവും കേൾക്കുവാൻ ആഗ്രഹമുണ്ട്. ദേവന്മാരും ദൈത്യന്മാരും വിഷ്ണുവെ വലിയ ആശ്ചര്യമായി വർണ്ണിച്ചു പറയുന്നു. ആശ്ചര്യമായ വിഷ്ണുവിൻെറ ജന്മത്തെപ്പറ്റി പറഞ്ഞാലും മഹാമുനേ! സുഖാവഹമായ ഈ ആഖ്യാനം പറയുക! പ്രഖ്യാതമായ തേജസ്സും ബലവും വീര്യവുമുള്ള വിഷ്ണുവിൻെറ അത്ഭുതമായകർമ്മങ്ങൾ സത്യമായി ഭവാൻ പറഞ്ഞു തരണേ!"

**41. നാനാവതാരവർണ്ണനം –** വൈശമ്പായനൻ പറഞ്ഞു: "ഉണ്ണീ, ജനമേജയാ! ശാർങ്ഗധന്വാവിനെപ്പറ്റി അറിയുവാൻ നീ ചോദിച്ച ചോദ്യം മഹത്തരമാണ്. യഥാശക്തി ഞാൻ പറയാം. വിഷ്ണുവിൻെറ കീർത്തിയെ ഭവാൻ കേട്ടറിയുക. വിഷ്ണുവിൻെറ പ്രഭാവം കേൾക്കുവാൻ നിനക്കു തോന്നിയത് നിൻെറ ഭാഗ്യമാണ്. ദിവ്യവും അത്ഭുതവുമായ വിഷ്ണുപ്രഭാവം ഞാൻ പറയാം, നീ കേൾക്കുക. സഹസ്രാസ്യൻ, സഹസ്രാക്ഷൻ, സഹസ്രഭുജൻ, അവ്യയൻ, സഹസ്രശീർഷൻ, സഹസ്രകരൻ, സഹസ്രജിഹ്വൻ, ഭാസ്വാൻ, സഹസ്രമകുടൻ, പ്രഭു, സഹസ്രദൻ, സഹസ്രാദി എന്നു തന്നെയല്ല യജ്ഞം, സവനം, ഹവനം, ഹവ്യം, ഹോതാവ്, യജ്ഞപാത്രങ്ങൾ, പവിത്രങ്ങൾ, വേദി, ദീക്ഷ, ചരു, സ്രുവം, സ്രുക്, സോമം, ശൂപ്പം, മുസലം, പ്രോക്ഷണം, ദക്ഷിണായനം, അദ്ധ്വര്യു, സാമഗൻ, വിപ്രൻ, സദസ്യം, സദനം, സഭ, യൂപം, സമിത്, കുശം, ദർവ്വി, ചമത, ഉലൂഖലം, പ്രാഗ്വംശം, യജ്ഞഭൂമി, ഹോതാവ്, ചയനം ഇങ്ങനെയുള്ള യജ്ഞസംബന്ധമായ സകലതും ഭഗവാൻതന്നെ.

കുറിയവ, വലിയവ, ചരങ്ങൾ, അചരങ്ങൾ, പ്രായശ്ചിത്തങ്ങൾ, അർത്ഥം, സ്ഥണ്ഡിലങ്ങൾ, കുശങ്ങൾ, മന്ത്രം, യജ്ഞവഹൻ, വഹ്നിഭാഗം, ഭാഗംവഹിക്കുന്നവൻ, അഗ്രഭുക്ക്, സോമഭുക്ക്, ധൃതാർച്ചിസ്സ്, മുദായുധൻ, ശാശ്വതനായ പ്രഭു ഇവയൊക്കെ ആ ഭഗവാനായ നാരായണൻതന്നെ എന്ന് വൈദികദ്വിജന്മാർ കീർത്തിക്കുന്നു.

ശ്രീമാനും ശ്രീവത്സാങ്കനും, സുരേശ്വരനുമായ വിഷ്ണുവിൻെറ ആയിരമായിരം അവതാരങ്ങൾ ഇതിന്നുമുമ്പേ കഴിഞ്ഞിരിക്കുന്നു, അതിൽ യാതൊരു സംശയവുമില്ല. ദേവനായ പ്രജാപതി പറയുന്നു ഇനിയും അനേകായിരം അവതാരങ്ങൾ ഉണ്ടാകുമെന്ന്.

രാജാവേ, ഭവാൻ ദിവ്യമായ ശുഭപുണ്യകഥ ചോദിച്ചുവല്ലോ. എന്തിന്ന് ഭഗവാൻ വിഷ്ണു, സുരേശ്വരൻ, അരിസൂദനൻ, ദേവലോകംവിട്ട് വസുദേവവംശത്തിൽ പിറന്നു? ഈ പ്രശ്നത്തിന്ന് ഉത്തരം ഞാൻ പറയാം. ഒന്നും വിട്ടുകളയാതെ പറയാം, നീ കേൾക്കുക. വാസുദേവൻെറ മാഹാത്മ്യം, മഹാദ്യുതിയുടെ ചരിത്രം സുരന്മാർക്കും മർത്ത്യർക്കും ഹിതത്തിന്നുവേണ്ടിയാണ്. അവൻ ലോകപ്രഭവത്തിന്നു കാരണമാകുന്നു. കാര്യനിർവ്വഹണത്തിന്നുവേണ്ടി സർവ്വഭൂതാത്മാവായ അവൻ പലപ്രാവശ്യം അവതരിക്കുന്നു. പുണ്യവും ദിവ്യവുമായ ഗുണങ്ങൾചേർന്ന അവതാരങ്ങളെ ഞാൻ ഇതാ വിവരിക്കുന്നു. ഉദാരമായതും വൈദികശ്രുതിയാൽ വർണ്ണിച്ചിട്ടുള്ളതും, ശുചിയും പ്രയതവുമായ വാക്കോടുകൂടിയതായും ഇരിക്കുന്ന അവയെ അല്ലയോ ജനമേജയാ, നീ ധരിച്ചാലും! ഇതു പരമവും പുരാണവും വേദതുല്യവുമാണെന്നു ധരിച്ചാലും! വിഷ്ണുവിൻെറ അത്ഭുതമായ ദിവ്യകഥ ഞാൻ പറയാം, ഭവാൻ കേട്ടാലും!

ധർമ്മത്തിന്ന് എപ്പോൾ വാട്ടം (ഗ്ലാനി) തട്ടുന്നുവോ അപ്പോഴപ്പോൾ ധർമ്മത്തെ നിലനിർത്തുവാൻ പ്രഭു ഉണ്ടായിവരുന്നു. അവൻെറ സത്തായ ഒരു മൂർത്തിയുണ്ട്. രാജാവേ, ആ മൂർത്തി എപ്പോഴും ദ്യോവിൽനിന്ന് ഘോരമായ തപസ്സുചെയ്യുന്നു! രണ്ടാമത്തെ മൂർത്തി കിടപ്പിൽ നിദ്രായോഗമെടുക്കുന്നു. പ്രജാസംഹാരസൃഷ്ടിക്കായി അദ്ധ്യാത്മമായ ചിന്താകല്പിതമാണ് ആ മൂർത്തി. ആയിരം യുഗം കിടന്ന് ഉറങ്ങി ആ മൂർത്തി കാര്യത്തിന്നായി പല രൂപത്തിൽ പ്രത്യക്ഷപ്പെടുന്നു. ഒരായിരംയുഗം പൂർണ്ണമാകുമ്പോഴാണ് ജഗത്പതി ഉണർന്നെഴുന്നേല്ക്കുന്നത്. പിതാമഹൻ, ലോകപാലന്മാർ, ഇന്ദ്രൻ, ആദിത്യന്മാർ, അഗ്നി, ബ്രഹ്മാവ്, കപിലൻ, പരമേഷ്ഠി, ദേവന്മാർ, സപ്തർഷികൾ, പ്രസിദ്ധനായ ത്രിനേത്രൻ, ശിവൻ, വായു, സമുദ്രങ്ങൾ, ശൈലങ്ങൾ, ഇവയെല്ലാം ആ ദേവൻെറ ദേഹത്തിൽ നില്ക്കുന്നവരാണ്.

മഹിതാനുഭാവനായ സനൽക്കുമാരൻ, മഹാത്മാവും പ്രജാസൃഷ്ടി ചെയ്യുന്നവനുമായ മനു ഇവരും വിഷ്ണുവിൻെറ സ്വരൂപമാണ്. പ്രദീപ്തമായ വഹ്നിക്കുതുല്യം പ്രകാശിക്കുന്ന ദേവനാണു പുരാണപുരുഷൻ.

ദേവന്മാരും, അസുരന്മാരും, ഫണികളും, സർവ്വചരാചരങ്ങളും നശിക്കെ, കടലിൽ കളിച്ചുപുളച്ചുനടന്ന മധുകൈടഭന്മാരാകുന്ന വീരന്മാരെ, പോരിന്നുവന്ന ആ ദൈത്യന്മാരെ, അവർ ആവശ്യപ്പെട്ട വരം ദാനംചെയ്തു കൊന്നവനാണ് ആ പ്രഭു.

ആ പത്മനാഭൻ പണ്ടു സമുദ്രജലത്തിൽ കിടന്നുറങ്ങുമ്പോൾ നാഭിയിൽനിന്നുയർന്ന പുഷ്കരത്തിൽ മുമ്പേ ദേവമഹർഷികൾ ഉണ്ടായി. ഇതിനെ ആ മഹാത്മാവിൻെറ പൗഷ്കരമെന്ന അവതാരമായി പറയുന്നു. ശ്രുതിയിൽ ആ മഹാത്മാവിൻെറ വരഹാവതാരത്തെ വർണ്ണിച്ചിട്ടുണ്ട്. അതിൽ മഹാവിഷ്ണു ആ സുരശ്രേഷ്ഠൻ, വരാഹത്തിൻെറ രൂപമെടുത്ത്, കാടും പർവ്വതങ്ങളും പെടുന്ന ഈ ഊഴിയെ, ആഴിയാൽ ചുറ്റപ്പെട്ട ഊഴിയെ, ജലത്തിൽ മുങ്ങിപ്പോയ സമയത്ത് എടുത്തു പൊക്കി. ലോകർക്ക് ഹിതത്തിന്നായി ഭൂമിയെ ആ പ്രഭു ഉദ്ധരിച്ചു. വേദമാകുന്ന പാദത്തോടുകൂടിയവനും, യൂപമാകുന്ന ദംഷ്ട്രയോടുകൂടിയവനും, ക്രതുവാകുന്ന ദന്തത്തോടുകൂടിയവനും, ചിതയാകുന്ന മുഖത്തോടുകൂടിയവനും, അഗ്നിയാകുന്ന നാവോടുകൂടിയവനും ദർഭപ്പുല്ലാകുന്ന രോമത്തോടുകൂടിയവനും, ബ്രഹ്മമാകുന്ന ശിരസ്സോടുകൂടിയവനും, മഹാതപനനും, അഹോരാത്രമാകുന്ന നേത്രങ്ങളോടുകൂടിയവനും, ദിവ്യനും, വേദാംഗമാകുന്ന ശ്രുതി ഭൂഷണമായിട്ടുള്ളവനും, ആജ്യമാകുന്ന നാസികയോടുകൂടിയവനും, സ്രുവാതുണ്ഡനും, സാമഘോഷസ്വനനും, മഹാനും, ധർമ്മസത്യമയനും, ശ്രീമാനും, ക്രമവിക്രമസൽകൃതനും, പ്രായശ്ചിത്തനഖനും, ധീരനും, പശ്ചാനുവും, മഹാഭുജനും, ഉൽഗതാന്തനും, ഹോമലിംഗനും, ഫലബീജമഹൗഷധിയും, വായുവാകുന്ന അന്തരാത്മാവോടുകൂടിയവനും, മന്ത്രസ്പിക്കും, വികൃതനും, സോമശോണിതനും, വേദിസ്കന്ധനും, ഹവിർഗ്ഗന്ധനും, ഹവ്യകവ്യാതിവേഗവാനും, പ്രാഗ്വംശകായനും, ദ്യുതിമാനും, നാനാദീക്ഷാപ്രയോജിതനും, ദക്ഷിണാഹൃദയനും, യോഗിയും, മഹാസത്രമയനും, മഹാനും, ഉപാകർമ്മോഷ്ഠരുചകനും, പ്രാഗ്വംശാവർത്തഭൂഷണനനും, നാനാഛന്ദോഗതിപഥനും, ഗുഹ്യോപനിഷദാസനനും, ഛായാപത്നീയുതനും, മേരുശൃംഗംപോലെ ഉന്നതനുമായ ദേവൻ, കാടും മാടും പെടുന്നതും, ആഴിചൂഴുന്നതുമായ ഊഴിയെ ജലത്തിൽ താണുപോയപ്പോൾ വരാഹമായിച്ചെന്ന് തേറ്റയിൽ പൊക്കിയെടുത്ത് ലോകർക്ക് ഹിതംചെയ്തു. ഭൂമിയെപ്പൊക്കിയെടുത്ത് സഹസ്രശീർഷനായ ആദിദേവൻ വീണ്ടും പൃഥിവിയാക്കി. ഇപ്രകാരം ഭൂതഹിതാർത്ഥിയായി ദേവൻ യജ്ഞവരാഹത്വംപൂണ്ട് ആഴിയിൽ അമർന്നുപോയ ഊഴിയെ ഈ നിലയിലാക്കി.

വരാഹത്തെപ്പറ്റി ഞാൻ പറഞ്ഞു. ഇനി നരസിംഹാവതാരത്തെപ്പറ്റിപ്പറയാം. ഹിരണ്യകശിപുവിനെ നരസിംഹമായി അവതരിച്ച് ഈ അവതാരത്തിൽ കൊന്നു.

മുമ്പ് കൃതയുഗത്തിൽ സുരന്മാരുടെ അരിയും, ബലംകൊണ്ട് ദർപ്പിതനുമായി ഹിരണ്യകശിപുവുണ്ടായി. ദൈത്യന്മാരിൽ ആദിപുരുഷനായ അവൻ വലിയ തപസ്സു ചെയ്തു. പതിനോരായിരത്തിഅഞ്ഞൂറു വർഷമാണ് അവൻ തപസ്സുചെയ്തത്. ജപോപവാസനിരതനായി സ്ഥാനമൗനദൃഢവ്രതനായി ശമം, ദമം, ബ്രഹ്മചര്യം എന്നിവയോടുകൂടി തപസ്സുചെയ്തു രാജാവേ! തപസ്സുകൊണ്ടും നിയമംകൊണ്ടും അവനിൽ ബ്രഹ്മാവ് പ്രീതനായി രാജാവേ! ആ സ്വയംഭൂവ് ഹംസത്തെപ്പൂട്ടിയ അർക്കാഭമായ വിമാനത്തിൽ അവൻെറനേരെ പറന്നുചെന്നു. ബ്രഹ്മാവ് പരിവാരങ്ങളോടെയാണ് ചെന്നത്. അകമ്പടിയായി ആദിത്യന്മാർ, വസുക്കൾ, സാദ്ധ്യന്മാർ, മരുത്തുകൾ, ദേവന്മാർ, രുദ്രന്മാർ, അശ്വികൾ, യക്ഷന്മാർ, രാക്ഷസന്മാർ, കിന്നരന്മാർ, ദിക്കുകൾ, വിദിക്കുകൾ, പുഴകൾ, ആഴികൾ, മുഹൂർത്തങ്ങൾ, നക്ഷത്രങ്ങൾ, നഭശ്ചരഗ്രഹഗണങ്ങൾ, തപോവൃദ്ധരായ ദേവർഷികൾ സിദ്ധന്മാർ, സപ്തർഷികൾ പുണ്യാഢ്യരായ രാജർഷിമാർ, ഗന്ധർവ്വന്മാർ, അപ്സരസ്ത്രീകൾ, വാനവന്മാർ ഇവരോടെല്ലാവരോടുംകൂടെ ചരാചരഗുരുവും ശ്രീമാനുമായ ബ്രഹ്മാവ്, അവൻെറ സമീപത്തെത്തി, ആ ദൈത്യനോടു പറഞ്ഞു.

'അല്ലയോ സുവ്രതാ, ഭവാൻെറ ഈ തപസ്സിൽ ഞാൻ പ്രസാദിക്കുന്നു. ഭക്തനായ നിന്നിൽ ഞാൻ പ്രസന്നനായിരിക്കുന്നു. വരം വരിക്കുക. നന്നായിവരട്ടെ! നിൻെറ ആഗ്രഹം നീ നേടുക.'

ഹിരണ്യകശിപു പറഞ്ഞു: "ദേവദാനവഗന്ധർവ്വന്മാരും യക്ഷരാക്ഷസപന്നഗന്മാരും, പിശാചുക്കളും, മനുഷ്യരും എന്നെ ഒരിക്കലും കൊല്ലരുത്. ഋഷിമാർ എന്നെ ശപിച്ചു കൊല്ലരുത്. തപസ്വികളാരും എന്നെ ശപിക്കരുത്. ഈ വരം ഞാൻ വരിക്കുന്നു. ശസ്ത്രം, അസ്ത്രം, മല, മരം ഇവ

യാലോ, അപ്രകാരംതന്നെ ഉണങ്ങിയ വസ്തുകൊണ്ടോ പച്ചയായ വസ്തുകൊണ്ടോ എനിക്കു വധം ഏല്ക്കരുത്. സഭ്യനും, ബലവാനും, ആഢ്യനുമായ എന്നെ ഒരൊറ്റ അടിക്ക് നശിപ്പിക്കുവാൻ ആരാണോ ശക്തൻ അവൻ എൻെറ മൃത്യുവാകാം. പിന്നെയും ഞാൻ വരം വരിക്കുന്നു. ഞാൻ തന്നെയാകണം ആദിത്യനും, ചന്ദ്രനും, വായുവും, അഗ്നിയും, വെള്ളവും, ആകാശവും, നക്ഷത്രങ്ങളും, പത്തു ദിക്കുകളും. ഞാൻ തന്നെയാകണം ക്രോധവും, കാമവും, വരുണനും, ഇന്ദ്രനും, യമനും, യക്ഷകിംപുരുഷാധീശനും, ധനാദ്ധ്യക്ഷനും, ധനേശ്വരനും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ദൈത്യൻ പറഞ്ഞപ്പോൾ സ്വയംഭൂഭഗവാൻ ചിരിച്ച് ആ ദൈത്യരാജാവിനോടു പറഞ്ഞു, നൃപോത്തമാ!

ബ്രഹ്മാവു പറഞ്ഞു: 'ഉണ്ണീ നീ ആവശ്യപ്പെട്ട ദിവ്യവും അത്ഭുതവുമായ വരമൊക്കെ ഞാൻ നിനക്കു നല്കിയിരിക്കുന്നു. വത്സാ, നീ ഈ ആഗ്രഹങ്ങളൊക്കെ നേടും, സംശയിക്കേണ്ടാ.'

എന്നു പറഞ്ഞ് ഭഗവാൻ ആകാശത്തേക്കുയർന്ന് ബ്രഹ്മർഷിവർഗ്ഗം സേവിക്കുന്ന വൈരാജബ്രഹ്മലോകം പ്രാപിച്ചു. പിന്നെ ദേവകൾ, നാഗങ്ങൾ, ഗന്ധർവ്വന്മാർ, മുനിമാർ എന്നിവരൊക്കെ ബ്രഹ്മാവ് ഹിരണ്യകശിപുവിനു വരം നല്കിയ വൃത്താന്തം കേട്ട്, ബ്രഹ്മാവിൻെറ മുന്നിലെത്തി. ഇന്ദ്രാദികളായ ദേവന്മാർ വിഭുവോടു പറഞ്ഞു.

ദേവകൾ പറഞ്ഞു: 'ഭഗവാനേ, ഈ വരം വാങ്ങിയ ആ ദൈത്യൻ ഞങ്ങളെ വീഴ്ത്തിക്കളയും. ഭഗവാനേ, പ്രസാദിക്കണേ! അവനെ വധിക്കാനുള്ള മാർഗ്ഗം ഭവാൻ ചിന്തിക്കണേ! സ്വയംഭൂവായ ഭഗവാൻ സർവ്വഭൂതാദികരനായ വിഭു, സ്രഷ്ടാവ്, ഹവ്യകവ്യങ്ങൾക്ക് കാരണൻ, അവ്യക്തൻ, പ്രകൃതി, ധ്രുവൻ അങ്ങാണ്.' ദേവനായ പ്രജാപതി, ഭഗവാൻ, സർവ്വഭൂതഹിതം പറഞ്ഞുകേട്ട് സർവ്വദേവകളോടുമായി പറഞ്ഞു.

'ദേവകളേ, ആ ദൈത്യൻ ചെയ്ത തപസ്സിൻെറ ഫലം അവൻ ഏല്ക്കാതെ പറ്റില്ല. ഭഗവാനായ വിഷ്ണു അവൻെറ തപസ്സിൻെറ ഫലം ക്ഷയിക്കുന്ന സന്ദർഭത്തിൽ വധിക്കുന്നതാണ്.'

എന്നു പത്മോത്ഭവനായ ബ്രഹ്മാവു പറഞ്ഞതു കേട്ട് ദേവന്മാരെല്ലാം സന്തോഷിച്ചു. ദിവ്യമായ അവരവരുടെ സ്ഥാനങ്ങളിലേക്കു മടങ്ങിപ്പോയി. വരം ലഭിച്ചതിൽ സന്തോഷത്തോടെ ഹിരണ്യകശിപു കൂസൽകൂടാതെ സർവ്വരേയും ഉപദ്രവിക്കുവാൻ തുടങ്ങി. വരലബ്ധിയിൽ അവൻ ഉദ്ധതനായിത്തീർന്നു. ആശ്രമങ്ങളിൽച്ചെന്ന് മഹാശയന്മാരായ ശിതവ്രതമുനീന്ദ്രന്മാരെ, സത്യധർമ്മസ്ഥന്മാരായ ദാന്തന്മാരെ, അവൻ ദ്രോഹിച്ചു. സ്വർഗ്ഗത്തിൽച്ചെന്ന് ദേവന്മാരെയും തോല്പിച്ച് ആ മഹാസുരൻ മൂന്നുലോകത്തെയും കീഴടക്കി സ്വർഗ്ഗത്തിൽ താമസമാക്കി. വരമദോന്മത്തനായ ആ ദൈത്യൻ ഭൂമിയിൽ വാണകാലത്ത് ദൈത്യന്മാരെ യജ്ഞത്തിന്ന് അർഹരാക്കി. ദേവന്മാർക്കു യജ്ഞം ഇല്ലാതാക്കി. അവരുടെ അവകാശമൊക്കെ നീക്കം ചെയ്തു. വിശ്വദേവകളും മരുത്തുക്കളും രുദ്രന്മാരും, ആദിത്യന്മാരും ചേർന്ന് നാരായണനെ ശരണംപ്രാപിച്ചു. ശരണ്യനും ശക്തനുമായ വിഷ്ണുവിനെ വേദജ്ഞമയവും, ബ്രഹ്മവും, നിത്യനും, ബ്രഹ്മദേവനും, ഭൂതഭവ്യഭവത്തായി, പ്രഭുവായിരിക്കുന്ന ലോകവന്ദ്യനെ, ദേവകൾ ശരണംപ്രാപിച്ചു."

ദേവകൾ പറഞ്ഞു: "ഹിരണ്യകശിപുവിനെ ഞങ്ങൾ ഭയപ്പെടുന്നു. അവനിൽനിന്നുള്ള ഭയത്തിൽനിന്ന് ഞങ്ങളെ രക്ഷിക്കണേ! അങ്ങയാണ് ഞങ്ങൾക്ക് അഗ്രനായ ധാതാവ്. ബ്രഹ്മാദ്യന്മാരായ ദേവകൾക്കെല്ലാം ഭവാനാണല്ലോ രക്ഷിതാവ്. സുരോത്തമാ! നീയാണ് ഏറ്റവും പരമമായ ദേവൻ. നീയാണ് പരമനായ ഗുരു. ഉൽഫുല്ലപത്മപത്രാക്ഷനായ ഭഗവാൻ ശത്രുപക്ഷഭയങ്കരനാണ്. ദൈത്യക്ഷയത്തിന്ന് ഭവാനല്ലാതെ ഞങ്ങൾക്കു ശരണമായി ആരുമില്ല ഭഗവാനേ!"

വിഷ്ണു പറഞ്ഞു: "ഭയം വേണ്ട ദേവകളേ! ഞാൻ നിങ്ങൾക്ക് അഭയം നല്കുന്നു. താമസിക്കാതെ ദേവന്മാരേ, നിങ്ങൾക്കു സ്വർഗ്ഗം തിരിച്ചുകിട്ടും. വരദാനംകൊണ്ടു മദാന്ധനായ ദൈത്യനെ കൂട്ടത്തോടെ, ദേവന്മാർക്ക് അവദ്ധ്യനായ ദാനവേന്ദ്രനെ, ഞാൻ വധിക്കുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഭഗവാൻ ഹരി ദേവന്മാരെ വിട്ടയച്ചു. ഉടനെതന്നെ ഹിരണ്യകശിപുവിൻെറ സഭയിലേക്കു കയറിച്ചെന്ന് പ്രഭോ, പകുതി ദേഹം നരൻെറയും പകുതി ദേഹം സിംഹത്തിൻെറയുമായി, അങ്ങനെ നരസിംഹവപുസ്സോടുകൂടി കൈകൾകൂട്ടി ഉരസി ജീമൂതഘനസങ്കാശനായി, മേഘംപോലെ അലറുന്ന സ്വരത്തോടെ, ജീമൂതഘനദീപ്തമായ ഓജസ്സോടുകൂടിയവനായി. ജീമൂത(മേഘം) വേഗവാനായി ദൃപ്തനായ വ്യാഘ്രത്തെപ്പോലെ വിക്രാന്തനായി ശോഭിച്ചു, ശക്തനായ ആ ദൈത്യനെ, ദൃപ്തരായ ദൈത്യന്മാരാൽ ചുറ്റപ്പെട്ടിരിക്കുന്ന ആ ദൈത്യനെ, ഒരൊറ്റയടിക്ക് കൊന്നുകളഞ്ഞു.

നരസിംഹാവതാരത്തെക്കുറിച്ചു ഞാൻ പറഞ്ഞു. ഇനി വാമനാവതാരകഥ ഞാൻ പറയാം. വാമനൻെറ ആകൃതിയെടുത്ത് ബലിയായ വിഷ്ണു പോയി ബലിഷ്ഠനായ ബലിയുടെ യജ്ഞശാലയിൽ മൂന്നടിപ്പാടിൽ അക്ഷോഭ്യരായ ദൈത്യർക്ക് ഉൽക്ഷോഭമുണ്ടാക്കി.

വിപ്രചിത്തി, അയശ്ശങ്കു, ശിബി, വീരനായ ഹയഗ്രീവൻ, കേതുമാൻ, ഉഗ്രൻ, സോമവ്യഗ്ര്യൻ, മഹാസുരൻ, പുഷ്കരൻ, പുഷ്ക്കലൻ, വേപനൻ, സുമഹാരഥൻ, ബൃഹത്കീർത്തി, മഹാജിഹ്വൻ, സാശ്വൻ, അശ്വപിതി. പ്രഹ്ലാദൻ, അശ്വശിരസ്സ്, കുംഭൻ, സംഹ്ലാദൻ, ഗഗനപ്രിയൻ, അനുഹ്ലാദൻ, ഹരിഹരൻ, വരാഹൻ, ശങ്കരൻ, അരുജൻ, ശരഭൻ, ശലഭൻ, കുപനൻ, കോപനൻ, ക്രഥൻ, ബൃഹത്കീർത്തി, മഹാജിഹ്വൻ, ശങ്കുകർണ്ണൻ, മഹാസ്വനൻ, ദീർഘജിഹ്വൻ, അർക്കനയൻ, മൃദുചാപൻ, മൃദുപ്രിയൻ, യവിഷ്ഠൻ, വായു, നമുചി, ശംബരൻ, മഹാനായ വിജ്വരൻ, ചന്ദ്രഹന്താവ്, ക്രോധഹന്താവ്, ക്രോധവർദ്ധനൻ, കാലകൻ, കാലകേയൻ, വത്രൻ, ക്രോധൻ, വിരോചനൻ, ഗരിഷ്ഠൻ, വരിഷ്ഠൻ, പ്രലംബൻ, നരകൻ, ഇന്ദ്രതാപനരായ വാതാപിയും കേതുമാനും ബലദർപ്പിതനായ അസിലോമൻ പുലോമാവ് വാക്കുലൻ, പ്രമദൻ, മദൻ, ഖസൃമൻ, കാലവദനൻ, കരാളൻ, കൗശികൻ, ശരൻ, ഏകാക്ഷൻ, ചന്ദ്രഹന്താവായ രാഹു, സംഹ്രാദൻ, സൃമരൻ, ഖനൻ, ശതഘ്നി, ചന്ദ്രഹസ്തൻ, പരിഘഹസ്തന്മാർ, മഹാശിലായുധന്മാർ, ശൂലമേന്തിയ ദാനവന്മാർ, അശ്യന്ത്രായുധന്മാർ, മുസലപാണികൾ, നാനായുധാഢ്യന്മാർ, നാനാവേഷധാരികൾ, മഹാജവന്മാർ, ആമമുഖന്മാർ, കോഴിമുഖന്മാർ, മുയൽമുഖന്മാർ, കൂമൻമുഖന്മാർ, കഴുതമുഖന്മാർ, ഒട്ടകമുഖന്മാർ, പന്നിമുഖന്മാർ, ഭീമന്മാരായ മകരാസ്യന്മാർ, സൃഗാലമുഖന്മാരായ ദൈത്യന്മാർ, എലിമുഖന്മാർ, തവളമുഖന്മാർ, ഘോരന്മാരായ ചെന്നായ്മുഖന്മാർ, പൂച്ചമുഖന്മാർ, ആനമുഖന്മാർ, മഹാവക്ത്രന്മാർ, ചീങ്കണ്ണിമുഖന്മാർ, ആടുമുഖന്മാർ, ശൂരന്മാരായ കാളമുഖന്മാർ, അജമുഖന്മാർ, ചെമ്മരിയാടുമുഖന്മാർ, മഹിഷമുഖന്മാർ, ഉടുമ്പുമുഖന്മാർ, മുള്ളൻപന്നിമുഖന്മാർ, ക്രൗഞ്ചവക്ത്രരായ ദൈത്യർ, ഖൽഗാസ്യന്മാർ, മയൂരാസ്യന്മാർ – ഇങ്ങനെ പലമട്ടുള്ള അസുരന്മാരും, ആനത്തോലുടുത്തവർ, കൃഷ്ണാജിനം ചാർത്തിയവർ, ഉഷ്ണീഷകുണ്ഡലമകുടാഢ്യന്മാരായ ദാനവ

ന്മാർ, കരീടധാരികൾ കുടുമ്മ വെച്ചവർ, കംബുകണ്ഠന്മാർ, സുഭാസ്സുകൾ, നാനാവേഷാഢ്യരായ ദൈത്യന്മാർ, നാനാ മാല്യങ്ങളും അനുലേപനങ്ങളും അണിഞ്ഞവർ, അതിതേജസ്സോടെ ദീപ്തമായ തങ്ങളുടെ ആയുധങ്ങളെ എടുത്തവരായ അസുരന്മാർ, ഹൃഷീകേശൻ ഭൂമി കാലടിയാൽ അളക്കുന്ന സമയത്ത് എല്ലാദിക്കിൽനിന്നും പാഞ്ഞുവന്നു. ഉടനെ പ്രഭുവായ ഭഗവാൻ ആ ദൈത്യരെ കൈകളാലും കാലടികൊണ്ടും മഥിച്ചുതകർത്തു. മഹാഭീമമായ രൂപം ധരിച്ച് അങ്ങനെ ഭൂമിയെ പിടിച്ചെടുത്തു.

ആ ദേവൻ ഭൂമിയളക്കുന്ന സമയത്ത് ചന്ദ്രാർക്കന്മാർ ആ ഋഷീകേശന്റെ മുലയുടെ ഇടയ്ക്കുനിന്നു. ദേവൻ അത്ര ഉയർന്നുപൊങ്ങി. ആകാശം അളക്കുമ്പോൾ ചന്ദ്രാർക്കന്മാർ നാഭിസ്ഥാനത്തുനിന്നു. വീര്യവാനായ വിഷ്ണു അത്ര ഉന്നതനായി നിന്നാണ് അളന്നതെന്നു ദ്വിജാതികൾ പറയുന്നു. നഭസ്സിൽ മേലോട്ടളക്കുമ്പോൾ കാൽമുട്ടിന്റെ പാടിൽ സൂര്യചന്ദ്രന്മാർ നിന്നുപോലും. അങ്ങനെ ഭൂമിമുഴുവൻ ജയിച്ച്, അസുരമുഖ്യന്മാരെയെല്ലാം ജയിച്ച്, സ്വർഗ്ഗം ശക്രനു നല്കി. വിഷ്ണു ബലവാന്മാരിൽ ഉത്തമനായി വിളങ്ങി.

ഇങ്ങനെ മഹാത്മാവായ ഭഗവാന്റെ വാമനാവതാരവും ഞാൻ പറഞ്ഞുകഴിഞ്ഞു. ദേവജ്ഞന്മാരായ വിപ്രന്മാർ ഇപ്രകാരം വിഷ്ണുവിന്റെ മാഹാത്മ്യം പുകഴ്ത്തുന്നു.

വിഷ്ണു വീണ്ടും ഭൂമിയിൽ ഭൂതരൂപമായി അവതരിച്ചത് ഏറ്റവും ക്ഷമയുള്ള ദത്താത്രേയനായിട്ടാണ് എന്നു പറയുന്നു. വേദങ്ങൾ നശിച്ച കാലത്ത് സൽക്കർമ്മങ്ങൾ, മഖങ്ങൾ, ഇവയൊക്കെ ഇല്ലാതായി. ചാതുർവ്വർണ്യങ്ങളൊക്കെ കൂടിക്കലർന്ന് ധർമ്മമൊക്കെ ശിഥിലമായി, അധർമ്മം മൂത്തുവരികയും സത്യം കെട്ടുപോവുകയും ചെയ്തു. അസത്യം മൂത്തുനിന്നു. അക്കാലത്തു പ്രജകളൊക്കെ ക്ഷയിച്ച് ധർമ്മം ഉഴന്നുപോയി. വേദങ്ങൾ യജ്ഞക്രിയയോടൊത്ത് അവൻ ഉദ്ധരിച്ചു. നാലുജാതിയേയും ആ മഹാശയൻ വേർതിരിച്ചുനിർത്തി. ധീമാനായ കാർത്തവീര്യാർജ്ജുനന്ന്, ഹേഹയ രാജാവിന്ന്, വരദനായ, ധീമാനായ ദത്താത്രേയൻ ഇങ്ങനെ വരം നല്കി:

'അല്ലയോ അനഘാശയാ! പോരിൽ നിന്റെ ഈ രണ്ടു ഭുജങ്ങളും ആയിരം ഭുജങ്ങളായി മാറും. അതിൽ നീ സംശയിക്കേണ്ടാ. നീ ഈ ഭൂമിയെ മുഴുവൻനേടി പരിപാലിക്കും വസുധാധിപാ! ധർമ്മവിത്തമനായ നീ രിപുക്കൾക്ക് ദുർന്നിരീക്ഷ്യനായി വരും.'

നിന്നോട് ഈ വൈഷ്ണവമായ, മഹാത്ഭുതമായ, ശുഭമായ അവതാരങ്ങളെപ്പറ്റി ഞാൻ പറഞ്ഞു. പിന്നീട് മഹാത്മാവ് ജാമദഗ്ന്യനായിട്ടാണ് അവതരിച്ചത്. ആയിരം കൈകൾ ലഭിക്കുകയാൽ ഗർവ്വിയായി പോരിൽ അജയ്യനായി തീർന്ന അർജ്ജുനരാജാവിനെ യുദ്ധമദ്ധ്യത്തിൽവെച്ച് പ്രഭുവായ രാമൻ സംഹരിച്ചുകളഞ്ഞു. മേഘംപോലെ ആർക്കുന്ന അവനെ ധർഷിച്ച്, ഇഷ്ടംപോലെ കാർത്തവീര്യന്റെ ആയിരം കൈകളും അറുത്ത് ഭൃഗുനന്ദനൻ കൊന്നുകളഞ്ഞു. ദീപ്തമായ തന്റെ വെൺമഴുവാൽ ജ്ഞാതിമാരോടുകൂടിയ കാർത്തവീര്യന്റെ വംശജരായ സകല ക്ഷത്രിയന്മാരെയും മുവ്വേഴുവട്ടം സംഹരിച്ച് പാരിടം നിക്ഷത്രമാക്കിത്തീർത്തു. ക്ഷത്രിയന്മാരില്ലാതായി. തപസ്വിയായ ഭാർഗ്ഗവൻ തന്റെ പാപംമുഴുവൻ നീക്കുവാനായി അശ്വമേധം കഴിച്ചു. വലിയ ദാനങ്ങൾ ചെയ്ത ആ യജ്ഞത്തിൽ ദക്ഷിണയായി ഭൂമിയെ മാരീചനായ കാശ്യപമഹർഷിക്കു പ്രീതിയോടെ നല്കി. അനവധി ഗജങ്ങൾ, അശ്വങ്ങൾ, തേരുകൾ എന്നിവയും ആ മഹാരഥിശ്രേഷ്ഠൻ ദാനംചെയ്തു. ഒടുങ്ങാത്ത സ്വർണ്ണവും ദാനംചെയ്തു. പശുക്കളെയും ധാരാളം ആ വാജിമേധത്തിൽ ദക്ഷിണയായി ഭാർഗ്ഗവൻ ദാനംചെയ്തു. ഇന്നും ലോകങ്ങളുടെ ഹിതത്തിന്നുവേണ്ടി ദീപ്തമായ തപസ്സു ചെയ്തുകൊണ്ട് വീണ്ടും ജാമദഗ്ന്യൻ ദേവനെപ്പോലെ മഹേന്ദ്രപർവ്വതത്തിൽ വസിക്കുന്നു. ശാശ്വതനും അവ്യയനുമായ മഹാവിഷ്ണുവിന്റെ, സുരേശ്വരന്റെ, മഹാത്മാവിന്റെ, ജാമദഗ്ന്യാവിർഭാവം ഇങ്ങനെയാണ്.

പിന്നെ ചതുർവ്വിംശ(24-ാം) യുഗത്തിൽ വിശ്വാമിത്രപുരസ്സരനായി, ദശരഥരാജാവിന്റെ പുത്രനായി, പത്മജലോചനൻ പിറന്നു. മഹാഭുജനും, ഈശ്വരനും, പ്രഭുവുമായ നാരായണൻ ആത്മാവിനെ നാലാക്കി രാമൻ എന്ന് പ്രസിദ്ധനും ശ്രേഷ്ഠനുമായ പുരുഷനായി, ഭാസ്കരതുല്യതേജസ്വിയായി ഭൂമിയിൽ ശോഭിച്ചു. ലോകത്തെ പ്രസാദിപ്പിക്കുവാനും, രാക്ഷസന്മാരെ ഒടുക്കുവാനും, ധർമ്മവൃദ്ധി വരുത്തുന്നതിന്നുമായി ആ കീർത്തിമാൻ അവതരിച്ചു. ആ രാജാവ് സർവ്വഭൂതേശനായ വിഷ്ണുവിന്റെ അവതാരമായി ജ്ഞാനികൾ പറയുന്നു.

ധീമാനായ വിശ്വാമിത്രൻ അവന്ന് അസ്ത്രങ്ങൾ നല്കി. സുരന്മാർക്കുപോലും ദുർധരമായ അവ ദേവശത്രുക്ഷയം വരുത്തുന്നതിന്നുവേണ്ടി നല്കി. അസുരന്മാർ മഹാത്മാക്കളായ ഋഷിമാരുടെ യജ്ഞം ധ്വംസിക്കുന്നവരായി. അവരിൽ സുബാഹുവും മാരീചനും ബലത്തിൽ മുന്തിയവരായിരുന്നു. ആ മഹാത്മാവ് അവരെയൊക്കെ കൊന്ന് അവരുടെ ആശ നശിപ്പിച്ചു. മഹാത്മാവായ ജനകൻ യജ്ഞം നടത്തിയ കാലത്തു കളിയായി മഹേശ്വരന്റെ വില്ല് ആ ദാശരഥി അനായാസം ഖണ്ഡിച്ചു. പതിന്നാലുവർഷം ലക്ഷ്മണനോടുകൂടെ കാട്ടിൽ സർവ്വഭൂതഹിതോദ്യതനായി വസിച്ചു. അവനെ, നാട്ടുകാർ ലക്ഷ്മീദേവിയാണെന്ന് പുകഴ്ത്തുന്ന സീത, ഭർത്താവിനെ പിന്തുടർന്ന്, സമീപത്ത് പാർത്തു. പതിനാലുവർഷം കാട്ടിൽ തപസ്സുചെയ്ത് രാഘവൻ ജനസ്ഥാനത്തിൽ വാണ് ദേവകാര്യം നടത്തി. സീത വാഴുന്ന ഇടം അന്വേഷിച്ച് ലക്ഷ്മണനോടുകൂടെ വിഭു, ഭീമവിക്രമന്മാരായ കബന്ധനെയും, വിരാധനെയും, വധിച്ചു. പുരുഷവ്യാഘ്രരായ അവർ രണ്ടുപേരും ശാപത്താൽ രാക്ഷസരായ ഗന്ധർവ്വന്മാരായിരുന്നു.

അഗ്നിപോലെയും അർക്കൻപോലെയും വിദ്യുത്തുപോലെയും ഇരിക്കുന്ന ഉരുക്കുകൊണ്ടുള്ളതും പൊന്നുകെട്ടിച്ചതുമായ ശരങ്ങൾകൊണ്ട് മഹേന്ദ്രവജ്രംപോലെയും ഇടിത്തീപോലെയുമിരിക്കുന്ന ശരങ്ങൾ ആഞ്ഞെയ്ത് ആ രാക്ഷസന്മാരെ രാമൻ കൊന്നുതള്ളി.

അവൻ സുഗ്രീവന്റെ കാര്യത്തിന്നുവേണ്ടി ശക്തനായ വാനരേന്ദ്രനെ ബാലിയെ, വധിച്ചു. സുഗ്രീവനെ രാജാവായി അഭിഷേകം നടത്തി. ദേവദാനവഗന്ധർവ്വയക്ഷനാഗന്മാർക്കും അവദ്ധ്യനും യുദ്ധത്തിൽ ജയിക്കാൻ കഴിയാത്തവനുമായ രാവണനെന്ന രാക്ഷസരാജാവിനെ, കോടി രാക്ഷസന്മാരോടു കൂടിയവനെ, നീലാഞ്ജനപർവ്വതതുല്യനെ, ത്രൈലോക്യരാവണനും ഘോരനുമായ രാവണാശരരാജാവിനെ, ദുർജ്ജയനെ, ദുർദ്ധരനെ, ദൃപ്തനെ, വ്യാഘ്രംപോലെയുള്ള വീരനെ, വരം വാങ്ങിച്ച് ഗർവ്വിയായവനെ, ദേവന്മാർക്കുപോലും ദുർന്നിരീക്ഷ്യനായ രാവണരാജാവിനെ, മന്ത്രിമാരോടും സേനകളോടുകൂടി രാമൻ വധിച്ചു. പുലസ്ത്യപുത്രനും യുദ്ധത്തിൽ ദുർജ്ജയനും, ക്രൂരനിശ്ചയനുമായ രാവണനെ ഭ്രാതാക്കൾ, പുത്രന്മാർ, മന്ത്രിമാർ, സൈന്യം എന്നിവ അടക്കം ഭൂതപതിയായ രാമൻ നിഗ്രഹംചെയ്തു. മധുനന്ദനനും ഗർവ്വിയുമായ ലവണാസുരനെ, വരദൃപ്തനായ ആ മഹാസുരനെ, മധുവനത്തിൽവെച്ച് വധിച്ചു. രണശൗണ്ഡനായ അവൻ പോരിൽ

മറ്റ് രാക്ഷസന്മാരെയും വധിച്ചു. ഈ കർമ്മങ്ങളൊക്കെ നടത്തി. ധർമ്മിഷ്ഠസത്തമനായ രാമൻ പത്തശ്വമേധം തടസ്സമൊന്നുംകൂടാതെ നടത്തി. അശുഭോക്തികൾ കേൾക്കുകയോ ആകുലമായ കാറ്റ് വീശുകയോ രാമൻ രാജ്യം ഭരിക്കുമ്പോൾ ഉണ്ടായില്ല. ദ്രവ്യാപഹരണം നടന്നില്ല. വിധവകൾ ഉണ്ടായില്ല. കരയുവാനുള്ള വഴികൾ ഉണ്ടായില്ല. അനർത്ഥങ്ങളൊന്നുമുണ്ടായില്ല. രാമൻ രാജ്യം ഭരിക്കുന്ന കാലത്ത് ലോകം മുഴുവൻ ശാന്തമായിരുന്നു, ദാന്തമായിരുന്നു! പ്രാണികൾക്ക് ഭയമുണ്ടായില്ല. ജലത്തിൽനിന്നും അഗ്നിയിൽനിന്നും കൊടുങ്കാറ്റിൽനിന്നും ഭയം പ്രജകൾക്ക് നേരിട്ടില്ല. വൃദ്ധന്മാർ ബാലന്മാർക്കു ശേഷക്രിയ ചെയ്യേണ്ടതായിവന്നില്ല. വിപ്രന്മാരെ രാജാക്കന്മാരും രാജാക്കളെ വൈശ്യരും സേവിച്ചു. മൂന്നു ജാതിക്കാരെയും ഗർവ്വുകൂടാതെ ശൂദ്രന്മാർ ശുശ്രൂഷിച്ചു. സ്ത്രീകൾ ഭർത്താക്കന്മാരെ ചതിച്ചില്ല. ഭർത്താക്കന്മാർ ഭാര്യമാരെയും ചതിച്ചില്ല. ലോകം മുഴുവൻ ദാന്തമായി, മന്നിൽ കള്ളന്മാരും തട്ടിപ്പറിക്കാരും ഇല്ലാതായി.

എല്ലാറ്റിന്നും ഭർത്താവായി ഒരേയൊരാൾ മാത്രമുണ്ടായി, രാമൻ മാത്രം. എല്ലാറ്റിനെയും രാമൻ പരിപാലിച്ചു. രാമൻ രാജ്യംഭരിച്ച കാലത്തുജനങ്ങൾ ദീർഘായുഷ്മാന്മാരായി ആയിരം വർഷം ജീവിച്ചു. ആയിരം മക്കളോടുകൂടി ജീവിച്ചു. രോഗംകൂടാതെ എല്ലാവരും ആരോഗ്യത്തോടെ ജീവിച്ചു! ദേവകളും ഋഷീന്ദ്രന്മാരും മനുഷ്യരും കൂട്ടംകൂടി രാമനെ പുകഴ്ത്തി. ശ്രീരാമൻെറ മഹത്ത്വത്തെപ്പറ്റി അന്ന് ജനങ്ങൾ പാടിയിരുന്ന ഗാഥ ഇന്നും പ്രസിദ്ധമാണ്. 'അവൻ തന്നെയാണ് പരമതത്ത്വം' എന്ന്. രാമൻ ശ്യാമവർണ്ണനായിരുന്നു. ലോഹിതാക്ഷനും ദീപ്താസ്യനും മിതഭാഷിയും ആജാനബാഹുവും സുമുഖനും സിംഹസ്കന്ധനും മഹാഭുജനുമായ ശ്രീരാമൻ പതിനോരായിരംകൊല്ലം അയോദ്ധ്യാധിപനായി വാണു. രാമൻെറ രാജ്യത്ത് യഥാസുഖം ഋക്‌യജുസ്സാമഘോഷവും, വില്ലിൽ ഞാണിൻെറ ഘോഷവും ഇവ യാതൊരു ഭംഗവുംകൂടാതെ ഉണ്ടായി. ദാനം നല്കലും ഉണ്ണലും മുറയ്ക്കു നടന്നു. സത്ത്വവാനും ഗുണസമ്പന്നനും സ്വതേജസ്സുകൊണ്ട് ജ്വലിക്കുന്നവനുമായ അവൻ ചന്ദ്രാർക്കരേക്കാൾ ശോഭിച്ചു. രാഘവൻ ദക്ഷിണാഢ്യമായ പുണ്യയജ്ഞങ്ങൾ നൂറുകണക്ക് ചെയ്തു. പിന്നെ അയോദ്ധ്യവിട്ട് വിണ്ണിൽ ആ മഹാബലൻ കയറി.'

ഇപ്രകാരം ഇക്ഷ്വാകുകുലനന്ദനനും മഹാബാഹുവുമായ രാജാവ് കൂട്ടത്തോടെ രാവണനെകൊന്ന് തൻെറ പരമമായ സ്ഥാനത്തേക്കു മടങ്ങിപ്പോയി."

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ വിഷ്ണുവിൻെറ വേറെ ഒരു അവതാരമുണ്ടായി. ഇത് ഏറ്റവും വിഖ്യാതമാണ്. മാഥുരകല്പത്തിൽ സർവ്വഭൂതഹിതത്തിന്നായി നടന്നതാണ് ആ അവതാരം. അതിൽ സാല്വൻ, മൈന്ദൻ, കംസൻ, അരിഷ്ടൻ, ഋഷഭൻ, കേശി, ദൈത്യസ്ത്രീയായ പൂതന, കുവലയാപീഡമെന്ന ആന, ചാണൂരൻ, മുഷ്ടികൻ എന്നീ ദൈത്യരെ മാനുഷദേഹമെടുത്തവരെ, മഹാത്മാവായ ആ വീര്യവാൻ കൊന്നുകളഞ്ഞു. മാത്രമല്ല, അത്ഭുതകർമ്മവായ ബാണൻെറ ആയിരം കൈകളും അറുത്തു. പോരിൽ ശക്തനായ നരകനെയും ശക്തനായ യവനനെയും കൊന്നു. മന്നവന്മാർക്കുണ്ടായിരുന്ന രത്നമെല്ലാം തൻെറ തേജസ്സാൽ കൃഷ്ണൻ ഹരിച്ചു. മന്നിൽ ദുരാചരന്മാരായ മന്നവന്മാരെയെല്ലാം അങ്ങനെയാണ് കൊന്നത്. വിഷ്ണു ഇരുപത്തെട്ടാം ദ്വാപരത്തിൽ ഈ ഒമ്പതാമത്തെ അവതാരമുണ്ടായി. ഇതിനുമുൻപ് വ്യാസനായി ജാതുകർമ്മപുരസ്സരനായി പിറന്നു. ഒന്നായിക്കിടന്നിരുന്ന വേദങ്ങളെ ആ മഹാത്മാവ് നാലാക്കി ഭാഗിച്ചു. ആ സത്യവതീപുത്രൻ ഭാരതവംശത്തെ ജനിപ്പിച്ചു. മഹാത്മാവായ നാരായണൻെറ ജനഹിതാർത്ഥമായ അവതാരങ്ങളെ ഞാൻ പറഞ്ഞു. ഇവയൊക്കെ കഴിഞ്ഞവയാണ്. ഇനി ചില അവതാരങ്ങൾ വരാൻപോകുന്നു. അതും പറയാം.

സർവ്വലോകത്തിൻെറയും ഹിതത്തിന്നായും നാരായണൻ പത്താമത്തെ അവതാരമായി (കല്ക്കി) ഭാവ്യവാനായി യാജ്ഞവൽക്യപുരസ്സരനായി പിറക്കും. ഭവിതവ്യഥനായി അധർമ്മചരികളായി സർവരെയും സംഹരിച്ച് ഗംഗായുമുനാമദ്ധ്യത്തിലായി അനുചരന്മാരോടുകൂടി നിഷ്ഠ നേടും. അമാത്യന്മാരോടും സൈനികന്മാരോടുംകൂടി രാജാക്കൾ നശിക്കുന്ന ആ കാലത്ത് ജനങ്ങൾ അനിന്ത്രിതരായിത്തീരും. ഉടനെ പോരിൽ അവർ തമ്മിൽത്തമ്മിൽ വെട്ടിമരിക്കും. തമ്മിൽ സ്വത്ത് വെട്ടിപ്പിടിക്കും. ആവലാതി കേൾക്കാൻ ആളില്ലാതെ ദുഃഖത്തിലാകും.

കലിയുടെ സന്ധിയിൽ ഇപ്രകാരം ജനങ്ങൾ കഷ്ടപ്പെടും. ജനങ്ങൾ ക്ഷയിക്കും. അങ്ങനെ കലി അവസാനിക്കും.

കലിയുഗം ക്ഷയിച്ചുകഴിഞ്ഞാൽ പിന്നെ കൃതയുഗം തുടങ്ങും. അത് സ്വാഭാവികമായി ഉണ്ടാകുന്നതാണ്. അതിൽ മാറ്റം വരുന്നതല്ല. ഇവയും മറ്റുപല ദിവ്യവും ദിവ്യഗുണാന്വിതവുമായ പല അവതാരങ്ങളെയും പുരാണത്തിൽ ബ്രഹ്മവാദികൾ പാടുന്നുണ്ട്.

ദേവന്മാർപോലും അവതാരകീർത്തനത്തിൽ മോഹിച്ചുപോകുന്നു. വേദശ്രുതിസമാഹിതമായി പുരാണം നില്ക്കുന്നു. കീർത്തനീയനായ, സർവ്വലോകഗുരുവായ വിഷ്ണുവിൻെറ അവതാരത്തെപ്പറ്റി ചുരിക്കിപ്പറഞ്ഞുകഴിഞ്ഞു.

വിഷ്ണുവിൻെറ അവതാരങ്ങളെ പറയുന്നതായാലും കൈകൂപ്പി കേൾക്കുന്നതായാലും പിതൃക്കൾ പ്രീതരാകുന്നതാണ്.

ഇതൊക്കെ യോഗീശ്വരയോഗമായയാണ്. അതു കേട്ടാൽ ആ നരൻെറ പാപമൊക്കെ നീങ്ങും. സമൃദ്ധിയും നല്ല ഋദ്ധിയോടുകൂടിയ ഭോഗവും നേടുന്നതാണ്. ഭഗവാൻെറ പ്രസാദത്താൽ അവയെല്ലാം സംഭവിക്കുന്നതാണ്."

**42. ആശ്ചര്യം –** വൈശമ്പായനൻ പറഞ്ഞു: "വിഷ്ണുവിൻെറ വിശ്വത്വവും കൃതത്തിൽ ഹരിത്വവും കേട്ടാലും. ദേവകളിൽ വൈകുണ്ഠത്വവും, മർത്ത്യരിൽ വിഷ്ണുഭാവവും കേട്ടാലും, അവന്ന് ഈശത്വവും ദുർവ്വിഗാഹമായ കർമ്മപ്രവൃത്തിയും, കഴിഞ്ഞതും, വരാൻപോകുന്നതും, ഭവാൻ ശരിയായവിധം എന്നിൽനിന്നു കേട്ടുകൊള്ളുക രാജാവേ! അവ്യക്തനും വ്യക്തലിംഗനുമാണ് ഭഗവാൻ പ്രഭു. നാരായണൻ അവ്യയനും അനന്താത്മാവുമാകുന്നു. കൃതയുഗത്തിൽ നാരായണൻ, ഹരിയായി ബ്രഹ്മാവ്, ഇന്ദ്രൻ, ചന്ദ്രൻ, ധർമ്മൻ, ശുക്രൻ, ബൃഹസ്പതി എന്നിവരായതും ഇവൻതന്നെ. പിന്നീട് അദിതിയുടെ പുത്രനായ ഇന്ദ്രാനുജനായി വിഷ്ണുവായി പിറന്നതും ഇവൻതന്നെ. സുരാരികളായ ദൈത്യദാനവരാക്ഷസന്മാരുടെ ധ്വംസനത്തിന്നായാണ് അങ്ങനെ പുത്രനായി ജനിച്ചത്. മുമ്പെ ഇവൻ പ്രധാനാത്മാവായിരുന്നു. അവൻ ആദ്യം ബ്രഹ്മനെ സൃഷ്ടിച്ചു. ആ പൂർവ്വപുരുഷൻ ആദികല്പത്തിൽ പ്രജാപതികളെ സൃഷ്ടിച്ചു. അവർ മഹത്തരമായ ബ്രഹ്മവംശശരീരങ്ങൾ തീർത്തു. ആ മഹാന്മാരിൽനിന്ന് ബ്രഹ്മശാശ്വതം പലതുമുണ്ടായി. ഇതാ മഹാശ്ചര്യമായ വിഷ്ണുവിൻെറ നാമാനുകീർത്തനം ലോകത്തിൽ കീർത്തനീയമായ അത് നീ എന്നിൽനിന്നു കേൾക്കുക.

ഉണ്ണീ, വൃത്രവധം കഴിഞ്ഞ് കൃതയുഗം വന്നകാലത്ത് മൂന്നുലോകവും പുകഴ്ന്ന താരകാമയമായ മഹായുദ്ധമുണ്ടായി. അക്കാലത്ത് യുദ്ധഗർവ്വികളായ, ഘോരന്മാരായ, ദാനവ

ന്മാർ യക്ഷാശരഫണികളെയും ദേവസമൂഹത്തെയും കൊന്നുതുടങ്ങി. ക്ഷീണായുധന്മാരായ അവർ യുദ്ധത്തിൽ പിൻതിരിഞ്ഞ് ഓടിക്കളഞ്ഞു. അപ്പോൾ അവർ രക്ഷയ്ക്കായി ശ്രീനാരായണനെ ധ്യാനിച്ചു.

ആ സന്ദർഭത്തിൽ കടുത്ത അഗ്നി വർഷിക്കുന്ന കാറുകൾ സൂര്യേന്ദുഗ്രഹവർഗ്ഗങ്ങളോടുകൂടിയ ആകാശത്തെ മറച്ചു. മിന്നൽപ്പിണരുകൾ വീശി. കഠോരമായി ഇടിവെട്ടി. തമ്മിൽ കൂട്ടിയടിക്കുന്നവിധം ഏഴുവിധത്തിൽ കാറ്റുകൾ വീശി. കത്തുന്ന ജലവും ഇടിത്തീയും വജ്രവേഗവും ചേർന്ന് ഘോരമായ ഉൽപ്പാതത്തോടെ ആകാശം തീപ്പിടച്ചമാതിരി പൊട്ടിയലറി. വളരെ കൊള്ളിമീനുകൾ ആകാശത്തിലങ്ങുമിങ്ങും ചാടി. തലകീഴായി വിമാനങ്ങൾ വീണ് മേല്പോട്ടു പൊങ്ങി. ചതുര്യുഗങ്ങളുടെ അവസാനത്തിൽ ലോകത്തിൽ ഇത്തരം ഭയങ്ങൾ വന്നുകൂടും. അതിന്റെ മട്ടുകൾ. വലിയ ഉൽപ്പാതങ്ങളിൽ ഒത്തുകണ്ടു. ഇരുട്ടിൽ സകലതും മൂടി. ഒന്നും തെളിയാത്തമട്ടിലായി.

കൂരിരുട്ടിന്റെ തള്ളലിൽ പത്തുദിക്കും തിരിയാത്ത മട്ടിലായി. മൂർത്തിയെടുത്ത കാളരാത്രിപോലെ കാർമേഘത്തിന്റെ മൂടലിൽ ദ്യോവ് അർക്കനെ മറച്ചു. ഇരുട്ടുകൊണ്ടു തെളിയാതായി.

ഉടനെ കൂരിരുൾക്കാറുകളെ, രണ്ടു കൈകൊണ്ടും നീക്കി പ്രഭു, ദിവ്യമായ തന്റെ രൂപം കാണിച്ചു. ഹരി കൃഷ്ണമായ തന്റെ രൂപം പ്രത്യക്ഷമായിക്കാണിച്ചു. കാർമുകിൽവർണ്ണനായി അഞ്ജനവർണ്ണനായി. കറുത്ത തലമുടിയോടെ, തേജസ്സാകുന്ന ഉടലാൽ കൃഷ്ണാചലപ്രഭനായ കൃഷ്ണൻ, ധൂമാന്ധകാരമായ ശരീരംകൊണ്ട്, യുഗാന്തത്തിലെ അഗ്നിപോലെ, എട്ടു പീനമായ അംശത്തോടുകൂടി വലാകാമാലകൾ ധരിച്ച്, ചാമീകരകരശ്രീയോടുകൂടിയ ആയുധങ്ങൾ എടുത്ത് ചന്ദ്രാർക്കരശ്മിദ്യുതിമാനായി, ഗിരികൂടനായി, ശിലോച്ചയനായി, നന്ദകാനന്ദിതകരനായി, ശരമാകുന്ന ആശീവിഷം വഹിക്കുന്നവനായി, ശക്തിചിത്രഹലോദഗ്രനായി, ശംഖുചക്രഗദാധരനായി, ക്ഷമമൂലം, വിഷ്ണുശൈലം, ശ്രീവൃക്ഷം, ശാർങ്ഗകാർമ്മുകം, ഹര്യശ്വത്തെപ്പൂട്ടിയ തേരിൽ, ഗരുഡക്കൊടിയുള്ള തേരിൽ, ചന്ദ്രാർക്കന്മാരാകുന്ന ചക്രമുള്ള രഥത്തിൽ, മന്ദരപർവ്വതമാകുന്ന അച്ചുതണ്ട് ഇട്ടതേരിൽ, അനന്തമായ ഭാസ്സോടെ മഹാമേരു കൂബരമുള്ള രഥത്തിൽ, താരകളാകുന്ന പുഷ്പങ്ങൾ പതിച്ച രഥത്തിൽ, ഗ്രഹനക്ഷത്രങ്ങൾ വിളങ്ങുന്ന, ദിവ്യലോകരഥത്തിൽ വസിക്കുന്ന, ഭയവിനാശിയായ ദേവൻ പ്രത്യക്ഷനായി.

ഉടനെ ഇന്ദ്രൻമുമ്പായ ദേവകൾ കൈകൂപ്പി എല്ലാവരും ഒത്തുചേർന്ന് ശരണ്യനായ ആ ദേവനെ, ജയത്തിന്നുവേണ്ടി ശരണം പ്രാപിച്ചു.

ദേവവത്സലനായ വിഷ്ണു അവർ പറയുന്ന വാക്കു കേട്ടു. വലിയ പോരിൽ ആ ദൈത്യന്മാരെ കൊല്ലുവാൻ മനസാ നിശ്ചയിച്ചു.

ഉത്തമമായ ആകാശത്തിൽ സ്ഥിതിചെയ്യുന്ന വിഷ്ണുവായ പുരുഷോത്തമൻ ദേവകളോട് ഇങ്ങനെ പ്രതിജ്ഞ ചെയ്തു: 'ദേവന്മാരെ നിങ്ങൾ അടങ്ങുവിൻ! ഭയംവേണ്ടാ, നന്മവരും. ദൈത്യന്മാരെ ഞാൻ ജയിച്ചുകഴിഞ്ഞു. ത്രൈലോക്യം നിങ്ങൾ വാങ്ങിയാലും.' സത്യം പറയുന്ന വിഷ്ണുവിന്റെ വാക്കുകേട്ട് അവർ സന്തോഷിച്ചു. അമൃതംകിട്ടിയ മട്ടിൽ ദേവകൾ തൃപ്തരായി.

ഉടനെ കൂരിരുട്ടു നീങ്ങി, കാർ മുഴുവൻ നശിച്ചുപോയി. കാറ്റ് നന്നായി കുളിർമ്മയോടെ വീശി. പത്തുദിക്കും തെളിഞ്ഞു; നക്ഷത്രങ്ങളെല്ലാം പ്രകാശിച്ച് ചന്ദ്രനെ വലംവെച്ചു ഗ്രഹങ്ങളൊക്കെ ദീപ്തമായി സൂര്യനെ വലംവെച്ചു. ഗ്രഹങ്ങൾ വിഗ്രഹം നിർത്തി. കടലൊക്കെ തെളിഞ്ഞു. വഴികളിൽനിന്നു പൊടിപടലം നീങ്ങി. സ്വർഗ്ഗത്തിന്റെ മൂന്നു മാർഗ്ഗങ്ങളും വിളങ്ങി പുഴ ശരിക്ക് ഒഴുകി. കടൽ കലങ്ങാതായി. നരന്മാരുടെ അന്തരാത്മാവിൽ ഇന്ദ്രിയങ്ങൾ ശുഭങ്ങളായി. ഉച്ചത്തിൽ വേദോച്ചാരണം മുഴങ്ങി. മഹർഷികൾ ശോകംവിട്ടു. യജ്ഞങ്ങളിൽ ശിവവും സ്വാദുള്ളതുമായ ഹവിസ്സ് പാവകൻ ഉണ്ടു. ലോകർ ധർമ്മത്തിൽ മനസ്സു വെച്ചു പ്രവർത്തിച്ചു. അവർ മോദിച്ചു. ദേവദേവനായ വിഷ്ണുവിന്റെ, സത്യപ്രതിജ്ഞന്റെ, ശത്രുവധത്തെപ്പറ്റിയുള്ള വാക്കുകേട്ടപ്പോൾ രാജാവേ, ലോകം മുഴുവൻ ഏറ്റവും സന്തോഷിച്ചു.'

**43. ദൈത്യബലവർണ്ണനം** – വൈശമ്പായനൻ പറഞ്ഞു: "ഉടനെ ദാനവന്മാരും ദൈത്യന്മാരും വിഷ്ണുവിനെ ഭയപ്പെട്ട് എല്ലാവരുംകൂടി വലിയ ഒരു പരിശ്രമത്തിൽ ഒത്തുചേർന്നു. രണദുർജ്ജയരായ അവർ പോരിന്നുവേണ്ട ഒരുക്കങ്ങൾ ഉത്സാഹത്തോടെ ചെയ്തു.

മയൻ ഒരു കാഞ്ചനമയമായ രഥം നിർമ്മിച്ചു. മൂന്നു നല്വമാണ് അതിന്റെ വിസ്താരം. അത് ഒന്നുകൊണ്ടും തകർക്കാൻ വയ്യാത്തതാണ്. നാലു ചക്രത്തോടുകൂടി ഓടുന്നതായ ആ രഥത്തെ അവൻ യുദ്ധത്തിന്നായി ഒരുക്കിയിറക്കി. അതിന്റെ പണി മഹാവിചിത്രവും അത്ഭുതവുമാണ്. കിങ്ങിണീജാലഘോഷം മുഴങ്ങുന്നതും, പുലിത്തോലുകൊണ്ട് ആച്ഛാദനം ചെയ്തതുമാണ് ആ രഥം. രത്നജാലങ്ങൾ പതിച്ചതും സ്വർണ്ണജാലം അണിഞ്ഞതും നല്ല അച്ചുതണ്ടുള്ളതും നല്ല ഇരിപ്പുള്ളതുമായ ആ രഥം, പർവ്വതതുല്യം വിളങ്ങി. ഈഹാമൃഗങ്ങളും പക്ഷികളുംചേർന്നു കാണാൻ കൗതുകമുള്ളതും, ദിവ്യാസ്ത്രങ്ങളും ആവനാഴിയും വഹിക്കുന്നതും, മേഘനിർഘോഷം കൂട്ടുന്നതും ഗദാപരിഘങ്ങൾ നിറച്ചുവെച്ചതുമായ ആ രഥം, മൂർത്തിമത്തായ അബ്ധിപോലെ വിളങ്ങി.

ഹേമകേയൂരങ്ങളണിഞ്ഞ്, സ്വർണ്ണമണ്ഡലകൂബരത്തോടെ ധ്വജപതാകകൾ ഉയർത്തി അർക്കനോടുകൂടിയ മന്ദരപർവ്വതംപോലെയും, ഗജേന്ദ്രനെപ്പോലെയും മേഘംപോലെയും വിളങ്ങുന്നതും അല്ലിപോലെ രശ്മിയുള്ളതും ആയിരം ഋക്ഷങ്ങളെ (കരടികളെ) പൂട്ടിയതും, ആയിരം മേഘമാലികളുടെ ഘനസ്വനത്തോടുകൂടിയതും, ദീപ്തവും വ്യോമചരവും ദിവ്യവുമായതും, ശത്രുവിന്റെ തേരിനെ തകർക്കുവാൻ പോന്നതുമായ ആ രഥത്തിൽ മേരുവിൽ അർക്കൻ എന്നപോലെ മയാസുരൻ കയറി. ഒരു ക്രോശം വിസ്താരമുള്ള ഇരുമ്പുകൊണ്ടുണ്ടാക്കപ്പെട്ട, കാക്കകൊടിയായ നീലാഞ്ജനസമാഭമായ ഭയങ്കര ശിലാഖണ്ഡങ്ങൾ നിറച്ചതേരിൽ കയറി. എട്ട് ഇരുമ്പിന്റെ ചക്രത്തോടുകൂടിയും ലോഹേഷായുഗകൂബരത്തോടും കരിങ്കുയിലിന്റെ കാന്തിയോടും ഗർജ്ജിക്കുന്ന മേഘംപോലെയും ഉള്ളതായിരുന്നു ആ തേര്. ഉറപ്പുള്ളതും ഇരുമ്പുപരിഘവും കല്ലും കവണയും വെച്ചിട്ടുള്ളതും കുന്തം, വിസ്തൃതമായ പാശം, കെട്ടിത്തൂക്കിയ ഇരുമ്പുലക്കകൾ, ഭയജനകമായ തോമരം, വെണ്മഴു, ഇവയൊക്കെ ചേർന്ന് ഭംഗിയിൽ ശത്രുക്കളുടെ നേർക്കു പാഞ്ഞെത്തുന്നതും, രണ്ടാമത്തെ മന്ദരപർവ്വതംപോലെ ശോഭിക്കുന്നതും, ആയിരം ഖരങ്ങൾ വഹിക്കുന്നതുമായ ഉത്തമമായ തേരിൽ താരകാസുരൻ കയറി.

വിരോചനൻ സേനാമുഖത്ത് ഗദയേന്തി ക്രുദ്ധനായി നിന്നു. അവൻ ദീപ്തമായ ശൃംഗാദ്രിപോലെ പടത്തലയ്ക്കൽ നിന്നു. ആയിരം ഹയങ്ങളെക്കെട്ടിയ രഥത്തെ ശത്രുമർദ്ദനനായ ഹയഗ്രീവൻ എന്ന ദാനവൻ വാഹനമാക്കി. അനേകാ

യിരം കൈ നീണ്ട വലിയ വില്ലുലച്ച് വേടുതൂങ്ങുന്ന മരം പോലെ മുമ്പിൽ വരാഹനും നിന്നു.

ഖരൻ ദർപ്പത്തോടെ കോപബാഷ്പം ഒലിപ്പിച്ചു ചുണ്ടും പല്ലും പുറത്തു കാണിക്കുന്നവിധം വായ് തുറന്നു പോരിന്നു നിന്നു. പതിനെട്ടു കുതിരകളെപ്പൂട്ടിയ തേരിൽ ത്വഷ്ടാവ് എന്ന വീരനായ ദാനവൻ നിന്നു. അവൻ ദൈത്യവ്യൂഹം കെട്ടി മുന്നോട്ടു കേറി.

വിപ്രചിത്തിയുടെ പുത്രനായ ശ്വേതൻ ശ്വേതകുണ്ഡല ഭൂഷിതനായി ശ്വേതശൈലംപോലെ പോരിന്ന് എതിർത്തു കൊണ്ടു നില്പായി. അരിഷ്ടനെന്ന ബലിപുത്രൻ ശൈലശില കൾ ആയുധമാക്കി, യുദ്ധത്തിന്ന് ഉന്നി മറ്റൊരു പർവ്വതമെ ന്നപോലെ നില്പായി.

ഏറ്റവും ഹർഷിച്ച് ബാലാശ്വംപോലെ കിശോരൻ ദൈ ത്യസൈന്യത്തിൻെറ നടുവിലായി സൂര്യനെപ്പോലെ പ്രഭതൂകി നില്പായി. കാർമേഘംപോലെ കറുത്ത്, വിശിഷ്ടവസ്ത്രാഭരണ ങ്ങളണിഞ്ഞ ലംബൻ ദൈത്യവ്യൂഹത്തിൽ മഞ്ഞിൽ അർ ക്കൻ എന്നപോലെ പ്രശോഭിച്ചു. വക്രയോധിയാണ് സ്വർ ഭാനു (രാഹു). പല്ലും ചുണ്ടും കണ്ണുമാണ് അവൻെറ ആയു ധങ്ങൾ. അവൻ, ആ മഹാഗ്രഹം, ഹസിച്ചുപുളച്ച് ദൈത്യ സൈന്യത്തിൻെറ മുമ്പിൽ നിന്നു.

ചിലർ കുതിരപ്പുറത്തു കയറി. മറ്റു ചിലർ ആനപ്പുറ ത്തു കയറി, സിംഹവ്യാഘ്രങ്ങളിൽ ചിലർ കയറി, പന്നിക ളുടെയും കരടികളുടെയും പുറത്ത് വേറെ ചിലർ കയറി. ചിലർ കഴുതപ്പുറത്തു കയറി. ചിലർ ഒട്ടകപ്പുറത്തു കയറി. ചിലർ മേഘങ്ങളുടെ പുറത്തു കയറി. നാനാതരം പക്ഷിക ളുടെ പുറത്ത് ചിലർ കയറി. ചില ദൈത്യർ വായുവാഹന ന്മാരായി. ചിലർ കാലാൾപ്പടയിൽ കൂടി. ചിലർ ഭീമകായ ന്മാരും, മറ്റു ചിലർ വികൃതമുഖന്മാരുമാണ്. ഒറ്റക്കാലന്മാരും ഇരുക്കാലന്മാരുമുണ്ട്. അവർ ആർക്കുവാൻ തുടങ്ങി. എല്ലാ വരും യുദ്ധകാംക്ഷികൾതന്നെ! ചിലർ കൂക്കിയാർത്തു. ചിലർ കൈകൊണ്ടു ശബ്ദമുണ്ടാക്കി.

ദൃപ്തശാർദ്ദൂലങ്ങൾപോലെ ശൂരന്മാരായ ദാനവപുംഗവ ന്മാർ ആർത്തട്ടഹസിച്ചു. ഗദപോലെയും ഇരുമ്പുലക്കപോ ലെയുമുള്ള കൈകളാൽ ചാപമെടുത്ത് പ്രയോഗിക്കുന്ന ആ ഭീമകായന്മാർ ദേവന്മാരെ തർജ്ജിച്ചു.

കത്തി, വാൾ, കയറ് എന്നുമാത്രമല്ല തോമരം, തോട്ടി, പട്ടസം എന്നിവയെടുത്തു കളിച്ചും, മുൾത്തടി, ശതധാരം, മുൽഗരം, ഭിണ്ഡിപാലം, പലതരം മഹായുധങ്ങൾ, പരിഘം, ചക്രം എന്നിവയാൽ പല രസങ്ങൾ കാണിച്ചും അവർ വിനോദിച്ചുരസിച്ച് സൈന്യത്തെ ആനന്ദിപ്പിച്ചു.

ഇപ്രകാരം ആ ദൈത്യസൈന്യമെല്ലാം യുദ്ധത്തിന് ബലാഭിമാനത്താൽ ഉന്മത്തരായി. ദേവന്മാർക്കുനേരെ അവ രുമായി പടവെട്ടാൻ ഒരുങ്ങി നില്പായി. ഒരു മേഘപ്പടപോലെ ആ സൈന്യസമൂഹം വിളങ്ങി. ആ സൈന്യം അനേകാ യിരം ദൈത്യന്മാരാൽ തിങ്ങിവിങ്ങി. തീക്കാറ്റു പുറപ്പെടുവി ക്കുന്ന കാറുപോലെയും പർവ്വതപംക്തിപോലെയും രണൗ ഘോദയത്തിൽ, പോരിന്ന് ഒരുങ്ങി ഉന്മത്തരായവിധം വിളങ്ങി."

**44. ദേവബലവർണ്ണനം** - വൈശമ്പായനൻ പറഞ്ഞു: "ഉണ്ണീ, ജനമേജയാ! നീ യുദ്ധത്തിൽ ദൈത്യവംശത്തിൻെറ വിവരണം കേൾക്കുകയുണ്ടായല്ലോ. സുരന്മാരുടെ വൈ ഷ്ണവമായ സർവ്വസൈന്യവിസ്താരത്തേയും നീ കേൾക്കുക. ആദിത്യവസുരുദ്രന്മാരും ശക്തരായ അശ്വിപുത്രന്മാരും പട യോടുകൂടി സഹായികളോടുചേർന്ന് യഥാബലം ഒരുങ്ങി. ലോകപാലനായ സഹസ്രാക്ഷൻ, ദേവേന്ദ്രൻ, സർവ്വദേവ ഗ്രാമിണി ഐരാവതത്തിൻെറ പുറത്തുകയറി ഇരുന്നു മുമ്പിൽ നിന്നു. പക്ഷിരാജാവിൻെറ വേഗമുള്ളതായ രഥം അവൻെറ ഇടത്തുപുറത്തു നിന്നു. ഇന്ദ്രൻെറ ആ തേര് മനോഹരമായ ചക്രമാകുന്ന കാലുകളോടും സ്വർണ്ണവജ്ര ങ്ങൾ അണിഞ്ഞതുമാണ്. അസംഖ്യം ദേവഗന്ധർവ്വയക്ഷ ന്മാർ ഇന്ദ്രനെ പിന്തുടർന്നു. യജ്ഞികരും ദീപ്തരുമായ ബ്രഹ്മർഷിവര്യന്മാർ വിജയം ആശംസിച്ചുകൊണ്ടു നിന്നു. വജ്രവിസ്ഫൂർജ്ജിതമായ വിദ്യുത്താകുന്ന ഇന്ദ്രായുധത്തോ ടുകൂടി കാർമേഘങ്ങൾ ഇന്ദ്രനോടൊപ്പം നിന്നു. മേഘ നിര ഇച്ഛാനുസാരം നീങ്ങുന്ന പർവ്വതങ്ങളെപ്പോലെ കാണ പ്പെട്ടു. ഇന്ദ്രരഥം ആ മേഘങ്ങൾ കാത്തു. സോമമഖത്തിൽ പങ്കെടുക്കുന്ന ഹവിർദ്ധാനസമയത്ത് ആരെ സ്തുതിക്കുന്നു വോ, ആര് എഴുന്നള്ളുമ്പോൾ ദേവതൂര്യം മുഴങ്ങുന്നുവോ, ആരുടെ മുമ്പിൽ, അപ്സരസ്ത്രീകൾ നൃത്തംവെയ്ക്കുന്നുവോ, ആ മഹേന്ദ്രൻ ആനപ്പുറത്തു കയറി. ആയിരം കുതിരക ളെപ്പൂട്ടിയതും മനോജവവുമായ ഇന്ദ്രൻെറ മഹാരഥം മാതലി തെളിക്കുന്ന ആ വിശേഷപ്പെട്ട തേര്, സൂര്യതേജസ്സിനാൽ ചൂഴ്ന്ന മേരുപർവ്വതംപോലെ വിളങ്ങി.

യമൻ ദണ്ഡമുയർത്തി മുൽഗരവുമേന്തി ദൈത്യന്മാർ ക്കു ദുഃഖം വളർത്തുമാറ് ശബ്ദിച്ചു നിലയുറപ്പിച്ചു. നാലു സമുദ്രവും ചൂഴ്ന്ന് പന്നഗങ്ങളാൽ സംരക്ഷിതനായി, ശംഖ്, മുത്തുമണി എന്നിവയാൽ നിർമ്മിച്ച മനോഹരമായ വസ്ത്രം ചാർത്തിയവനും ജലാകാരമായ ദേഹത്തോടുകൂടിയവനും കോളിളക്കംകൊണ്ടു ജലക്രീഡകൾ നല്ലപോലെ അറിയുന്ന വനും, വെള്ളവസ്ത്രം ഉലയുമാറ് ധരിച്ചവനും, പ്രവാളരുചി രമായ അംഗദം ധരിച്ചവനും മണിപോലെ ശ്യാമനും ഹാര ഭാരമണിയുന്ന വയറോടുകൂടിയവനും പ്രസിദ്ധിനേടിയനു മായ, പാശധാരിയായ 'വരുണൻ' ദേവസൈന്യത്തിൻെറ നടുവിലായി നിലയുറപ്പിച്ചു.

യക്ഷരാക്ഷസസൈന്യങ്ങളും ഗുഹ്യകന്മാരുംചേർന്ന വനും മണിശ്യാമമായ ദേഹത്തോടുകൂടിയവനും ശംഖപത്മ ങ്ങളെന്ന നിധികൾ ചേർന്നവനും നിധികളുടെ പതിയും പ്രഭുവും രാജരാജേശ്വരനും ശ്രീമാനും നരവാഹനനുമായ 'കുബേരൻ' ഗദയുമെടുത്തു നില്പായി. വിമാനയോധിയും ധനദനുമായ ആ രാജരാജൻ, യുദ്ധാർത്ഥിയും നരവാഹന നും ശിവസഖനുമായ കുബേരൻ, ശിവന്നു തുല്യം പ്രശോ ഭിച്ചു.

കിഴക്കുഭാഗത്ത് ദേവേന്ദ്രനും തെക്കുഭാഗത്ത് പിതൃരാ ജാവും (യമൻ) പടിഞ്ഞാറുഭാഗത്ത് വരുണനും വടക്കുഭാഗ ത്തു കുബേരനും നിന്നു. ഇങ്ങനെ നാലുഭാഗത്ത് ബലവാ ന്മാരായ നാലു ലോകപാലന്മാർ നിലയുറപ്പിച്ചു; അവരവ രുടെ ദിക്ഭാഗം അവരവർ കാത്തുപോന്നു.

ഏഴു കുതിരകളെപ്പൂട്ടിയതും ആകാശത്തിൽ ഓടുന്നതു മായ രഥത്തോടെ, ശ്രീയാൽ ജ്വലിക്കുന്ന ദീപ്തമായ രശ്മിജാല ത്തോടുകൂടിയ സൂര്യൻ ഉദയാസ്തമയങ്ങളാകുന്ന ചക്രങ്ങ ളോടുകൂടിയതും മഹാമേരുപർവ്വതംചുറ്റി സഞ്ചരിക്കുന്നതും ലോകം തപിപ്പിക്കുന്നതും അവ്യയമായ സ്വർഗ്ഗദ്വാരചക്ര ത്തോടു ചേർന്നതുമായ രഥത്തിൽ ഇരുന്നു. ആയിരം രശ്മിയോടുകൂടി സ്വന്തം തേജസ്സുകൊണ്ട് വിളങ്ങുന്ന ദ്വാദ ശാത്മാവായ ദിനേശ്വരൻ ദേവമദ്ധ്യത്തിൽ ആ രഥത്തിൽ സഞ്ചരിച്ചു. ശീതരശ്മിവാനായ സോമൻ ശ്വേതാശ്വത്തെപ്പൂ ട്ടിയ തേരിൽ മഞ്ഞുനീരൊലിയുണ്ടാക്കി ലോകാഹ്ലാദം വളർത്തുമാറ് വിളങ്ങി. നക്ഷത്രങ്ങളും യോഗവും ആരുടെ ചൊൽപ്പടിയിൽ നില്ക്കുന്നുവോ, ശിശിരാംശുവും ദ്വിജേ ശ്വരനും ആരോ, ജഗത്തിൻെറ ഛായ വഹിക്കുന്ന ശരീര ത്തോടുകൂടിയവനും രാത്രിയിലെ തമസ്സു നശിപ്പിക്കുന്നവനും, ജ്യോതിർന്നാഥനും, രസങ്ങളാൽ ആശ്രിതനും, ഔഷധീ

രക്ഷകനും, അമൃതനിധിയും, ജഗത്തിൽ പ്രഥമനായവനും, സൗമ്യശീലനുംആയ ആ സോമദേവനെ ഹിമായുധനായി ദാനവന്മാർ ദർശിച്ചു.

സർവ്വഭൂതങ്ങൾക്കും പ്രാണനായി അഞ്ചായി നരന്മാരിൽ നില്ക്കുന്നവനും, സപ്തസ്കന്ധസ്ഥനായി മൂന്നു ലോകവും ചരാചരങ്ങൾ ഏന്തുന്നവനും, അഗ്നിയുടെ സാരഥിയും, സർവ്വപ്രഭവനും, ഈശ്വരനും, സപ്തസ്വരത്തോടുകൂടിയ ഗാനം ചൊല്ലുന്നതിന്ന് ഉത്ഭവസ്ഥാനമായവനും ആയത് ആരാണോ, ഉത്തമമായ ഭൂതമായത് ആരാണോ, അശരീരിയായതും ആരാണോ, അംബരചരനും ശീഘ്രഗതിയും ശബ്ദയോനിജനും ആരാണോ, ആ വായുഭഗവാൻ സർവ്വ ഭൂതങ്ങളുടെയും ആയുസ്സ് ഇളകുമാറുള്ള ശക്തിയോടുകൂടി ദൈത്യഭീഷണമായവിധം വിപരീതമായി മേഘങ്ങളോടുകൂടി ആഞ്ഞുവീശി.

മരുത്തുക്കളും ദേഗന്ധർവ്വന്മാരും വിദ്യാധരന്മാരോടുകൂടി ഉറയൂരിയ പാമ്പുപോലുള്ള ശരങ്ങൾഎടുത്ത് നല്ല കളികളിച്ചു. സർപ്പപതികൾ കടുത്ത രോഷമയമായ വിഷം സൃഷ്ടിച്ച് ശരങ്ങളായി ദേവന്മാർക്കു സഹായത്തിന്നായി വായ് തുറന്ന് ആകാശത്തെത്തി. പർവ്വതങ്ങൾ ശിലാശൃംഗങ്ങളും ശതശാഖാദ്രുമങ്ങളുംചേർന്ന് ദൈത്യരെ പ്രഹരിക്കുന്നതിന്നുവേണ്ടി ദേവന്മാരെ സേവിച്ചു. ആ ദേവനായ ഹൃഷീകേശൻ, ത്രിവിക്രമനായ പത്മനാഭൻ, യുഗാന്തത്തിൽ കൃഷ്ണവർത്മാവായി വിളങ്ങുന്ന ദേവൻ, വിശ്വജഗത്പ്രഭു, സമുദ്രയോനി, മധുവൈരി, ഹവ്യാശി, ക്രതുസൽകൃതൻ, ഭൂമിക്കും ജഗത്തിന്നും ആകാശത്തിന്നും ഭൂതാത്മാവായ ദേവൻ, ശത്രുഘ്നൻ, ശാന്തിദൻ, സമൻ, ജഗദ്യോനി, ജഗദ്ബീജൻ, ജഗദ്ഗുരു, മഹാശയൻ ഇങ്ങനെ പല മട്ടിൽ പ്രശോഭിക്കുന്ന ഭഗവാൻ വിഷ്ണു, അർക്കാഗ്നിതുല്യം ഉയർന്നേന്തുന്ന തേജസ്സോടുകൂടിയ അരിനാശനനായ ചക്രഗാദാധരൻ, ചക്രം കൈയിലെടുത്ത് ദേവസൈന്യത്തിൽ, പരിവേഷത്തോടെ ഉയരുന്ന സൂര്യമണ്ഡലത്തിൻെറ ധാടിയോടെ ഇടംകൈകൊണ്ട് അസുരരെ വധിക്കുവാനുള്ള വമ്പോടെ, കാളാകാരമെഴുന്ന ശത്രുനാശനമായ ഗദയേന്തി മറ്റു കൈകളിൽ ദീപ്തങ്ങളായ ആയുധങ്ങൾ ധരിച്ചു. ഭുജഗാരിയാകുന്ന ഗരുഡനെ ധ്വജത്തിൽ വഹിക്കുന്ന കീർത്തിമാനായ പ്രഭു, ശാർങ്ഗം, മുസലം മുതലായ ആയുധങ്ങളും ധരിച്ചു.

കശ്യപപുത്രനായ ഗരുഡൻ എന്ന ഭുജഗഭോജനനെ, വായുവേഗമുള്ള പക്ഷിയെ, വ്യോമത്തെ ക്ഷോഭിപ്പിക്കുന്ന ഖഗേന്ദ്രനെ, കൊക്കിൽ കൊത്തിയെടുത്ത നാഗത്താൽ പ്രശോഭിക്കുന്ന ഭാസുരാഭനെ, അമൃതം കടഞ്ഞുണ്ടാക്കിയ മന്ദരംപോലെ ഭയങ്കരകാരമുള്ളവനെ, പല പ്രാവശ്യം ദേവദൈത്യ യുദ്ധത്തിൽ വീര്യംകാണിച്ച ധീരനെ, മഹേന്ദ്രൻ അമൃതാപഹരണം കണ്ട് വജ്രം ഏല്പിച്ച ശൂരനെ, ശിഖാചൂഡാഢ്യനെ, തപ്തകുണ്ഡലാലംകൃതാംഗനെ, വിചിത്രപക്ഷാംബരനെ ധാതുചിത്രാദ്രിതുല്യനെ, വലിയ കൊക്കിൽ തിങ്കൾകാന്തിയോടെ മണിരത്നം വിളങ്ങുന്ന നാഗഭോഗമണിഞ്ഞമട്ട് നില്ക്കുന്നവനെ, ചാരുചിത്രച്ചിറകുകൾ വാനിൽ ലീലയാ വിരിച്ചുനില്ക്കുന്നവനെ, യുഗാന്തത്തിൽ ഇന്ദ്രചാപാഢ്യമായ മഴക്കാറുനിറഞ്ഞ ആകാശംപോലെ ഭീഷണാകാരംപൂണ്ടവനെ, നീലലോഹിതപീതാഭമായ പതാകാലംകൃതമായ അംഗത്തോടുകൂടിയവനെ, കേതുവിൻെറ വേഷമെടുത്തവനെ, മഹാകായനികേതനെ, അരുണൻെറ സഹോദരനെ, അങ്ങനെയുള്ള ഗരുഡനെ ഹരി യുദ്ധത്തിൽ അധിരോഹണംചെയ്തു. ഗരുഡൻെറ പുറത്തു ഭഗവാൻ വിഷ്ണു കയറി. സുവർണ്ണവർണ്ണനായ ആ സുപർണ്ണൻ എന്ന ഖഗരാജൻെറ പുറത്ത് ഭഗവാൻ നാരായണൻ ഇരിപ്പുറപ്പിച്ചു. അവൻെറ പിന്നിലായി ദേവന്മാർ നിന്നു. തപസ്വികളായ മുനീന്ദ്രന്മാരും നിന്നു. അങ്ങനെ നില്ക്കെ മന്ത്രങ്ങളാൽ എല്ലാവരും ഗദാധരനെ വാഴ്ത്തി സ്തുതിച്ചു.

വിത്തേശനോടുകൂടി വൈവസ്വതൻ മുമ്പിൽ നില്ക്കുന്ന, വാരിരാജാവ് സംരക്ഷിക്കുന്ന, ദേവരാജാവ് (ഇന്ദ്രൻ) പ്രശോഭിച്ചു. വിമലമായ ചന്ദ്രപ്രഭയാൽ ദേവസൈന്യം ശോഭിച്ചു. വായുവീശി ഘോഷമുണ്ടാക്കി. വഹ്നി കത്തി ജ്വലിച്ചു. സഹിഷ്ണുവായ ജിഷ്ണു വിരാജിച്ചു. വിഷ്ണു തേജസ്വിയായി അങ്ങനെ ആ സൈന്യം വല്ലാതെ ക്ഷോഭിച്ച് പോരിന്നായി നിന്നു. 'വാനവർക്ക് സ്വസ്തി!' എന്ന് അംഗിരസ്സിൻെറ പുത്രൻ ബൃഹസ്പതി പറഞ്ഞു. 'ദൈത്യർക്ക് സ്വസ്തി!' എന്ന് ഉടനെ ശുക്രനും പറഞ്ഞു.'

**45. ഔർവ്വാഗ്നിസംഭവം** - വൈശമ്പായനൻ പറഞ്ഞു: "ദേവന്മാരും അസുരന്മാരും സൈന്യങ്ങളെ അണിനിരത്തി യുദ്ധം ആരംഭിച്ചു. പോര് മഹാ ബഹളമായി നടന്നു. പരസ്പരം ജയകാംക്ഷികളായി കഠിനമായ യുദ്ധം നടത്തി. പലതരം ആയുധങ്ങൾ ധരിച്ച് യുദ്ധക്കളത്തിലിറങ്ങിയ ദാനവദേവന്മാർ, ശൈലങ്ങളോടു ശൈലങ്ങൾ എന്നമാതിരി തമ്മിൽ ഏറ്റ് എതിർത്തു. സുരാസുരന്മാർ തമ്മിലുള്ള യുദ്ധം ഏറ്റവും അത്ഭുതകരമായി ശോഭിച്ചു. ഗർവ്വ് വിനയത്തോടും, അധർമ്മത്തോടു ധർമ്മവും എന്നമട്ടിലാണ്, ആ യുദ്ധം നടന്നത്.

ഉടനുടൻ ഓടുന്ന തേരുകളാലും, ഓടുന്ന വാഹനങ്ങളാലും, ആകാശത്തു ചാടിക്കയറുന്ന വലിയ ഖഡ്ഗധാരികളാലും, എല്ലായിടത്തും വീശിപ്പായുന്ന ഇരിമ്പുലക്കയെടുത്തവരാലും യുദ്ധം തകൃതിയായി നടന്നു. എയ്യുന്ന ശരങ്ങൾ, ഞാൺധരിക്കുന്ന വില്ലുകൾ, ഇരിമ്പുലക്ക, മുൾത്തടി ഇവ കൊണ്ടുള്ള പ്രഹരംകൊണ്ട് ആ യുദ്ധം ഘോരമായി. ദേവദാനവസങ്കുലമായി നടന്നു. ലോകത്തെയിട്ടു വിറപ്പിക്കുന്ന വിധവും, യുഗാവസാനത്തിലെ സർവ്വസംഹാരകമായ പ്രളയാഗ്നിയോടുതുല്യമായും ഭയജനകമായി ആ യുദ്ധം നടന്നു. പരിഘത്താലും, ആഞ്ഞെറിയുന്ന മലകളുടെ പതനത്താലും, ഭയങ്കരശബ്ദത്തോടെ ദേവന്മാരുടെ നേരെ ഏല്ക്കുന്ന പ്രഹരം ഇന്ദ്രാദികളായ ദേവന്മാരെ പരിഭ്രമിപ്പിച്ചു. ജിതകാശികളും ശക്തന്മാരുമായ അസുരന്മാരുടെ മർദ്ദനമേറ്റ ദേവകൾ, അസ്ത്രങ്ങൾകൊണ്ട് മഥിക്കപ്പെട്ടവരായ ദേവകൾ വിഷണ്ണരായി. അസുരന്മാർ വീശിയടിക്കുന്ന ഇരിമ്പുലക്കകൊണ്ടുള്ള അടിയേറ്റ് ദേവന്മാരുടെ തലപൊളിഞ്ഞ് രക്തം പ്രവഹിക്കുവാൻ തുടങ്ങി. ദൈത്യന്മാരുടെ ഗദാഘാതമേറ്റ് സുരന്മാരുടെ മാറിടം തകർന്നു. ദേവന്മാർ ദൈത്യമായയിൽ പ്പെട്ടുപോയി. പാശത്തിൽക്കിടന്നു പിടഞ്ഞ് ശരമേറ്റ് യതിക്കാൻ വയ്യാത്തവരായി; അങ്ങനെ ദേവന്മാർ ചുണകെട്ട് അനങ്ങാൻ വയ്യാത്തവരായി. അവർ സ്തംഭിച്ചവിധമായി, പ്രാണൻ പോയമാതിരിയായി. ദേവസൈന്യം ഒട്ടുമുക്കാലും ഒന്നും പ്രവർത്തിക്കുവാൻ പറ്റാത്തവരും, ആയുധങ്ങൾ നഷ്ടപ്പെട്ടവരുമായിത്തീർന്നു. അപ്പോൾ വജ്രംപ്രയോഗിച്ച് ഇന്ദ്രൻ മായാപാശമഴിച്ചു. അമ്പുകൾ വജ്രംകൊണ്ട് നുറുക്കി. ഘോരമായ ദൈത്യബലത്തെ അകറ്റി സഹസ്രാക്ഷനായ ഇന്ദ്രൻ അടുത്തു നിന്നിരുന്ന ദൈത്യന്മാരെ കൊന്ന് ഇന്ദ്രൻ, ദൈത്യസൈന്യത്തെ ക്ഷണത്തിൽ 'താമസാസ്ത്ര'ത്തിൻെറ ബലത്താൽ ഇരുട്ടാക്കി. ആ താമസാസ്ത്രം ഇന്ദ്രൻ വിട്ടപ്പോൾ ഭയങ്കരമായ ഇരുട്ടു ബാധിച്ചു. ദേവന്മാരെയും ദൈത്യന്മാരെയും പരസ്പരം അറിയാൻ കഴിയാത്തമട്ടായി.

പുരുഹൂതൻെറ വീര്യംകൊണ്ട് അങ്ങനെ ഘോരമായ കൂരിരുട്ടിൽപ്പെട്ടുപോയപ്പോൾ, മായാപാശങ്ങൾ യത്നം ചെയ്ത് ദേവകൾ വേർപെടുത്തി. ഇരുട്ടിൽപ്പെട്ട ദൈത്യസംഘങ്ങളുടെ ദേഹങ്ങളെ അവർ വീഴ്ത്തി. സൈന്യം

ചിന്നി ബോധംകെട്ട് ഇരുട്ടുകൊണ്ടു കറുത്തകാന്തിയുള്ള ആ അസുരന്മാർ ചിറകറ്റ അദ്രിപോലെ ചിന്നി. കൂരിരുട്ടാകുന്ന പെരുംകടലിൽപ്പെട്ട ദൈത്യരുടെ പെരുംപട ഭയചകിതനായി. അപ്പോൾ 'മയൻ' തമോമായയെ ചുടുന്ന ഒരു മായ ചമച്ചു. മായയാൽ അസുരനായ മയൻ ഔർവ്വാഗ്നിയെ സൃഷ്ടിച്ചു. ആ അഗ്നി യുഗാന്താഗ്നിപോലെ ഉഗ്രമായി ജ്വലിച്ചു. മായാനിർമ്മിതമായ ആ മായാഗ്നി കൂരിരുട്ടൊക്കെ നീക്കി. ദൈത്യന്മാരൊക്കെ ദീപ്തമായ അംഗത്തോടെ പോരിന്നു നില്ക്കുന്നതു കാണുമാറായി.

ഔർവ്വാഗ്നിമായയിൽപ്പെട്ട് ദേവകൾ വെന്തുപോകാൻ തുടങ്ങി. ഉടനെ ദേവകൾ ശീതാംശുവർഷിക്കുന്ന ചന്ദ്രൻെറ അടുത്തേക്ക് ഓടിച്ചെന്നു. ഔർവ്വതേജസ്സുകൊണ്ട് വെന്തു തേജസ്സറ്റ ദേവകൾ സന്തപ്തരായി ഇന്ദ്രനെ ശരണംപ്രാപിച്ച് ഉണർത്തിച്ചു. മായയാൽ ചുട്ട് സൈന്യത്തെ ദാനവന്മാർ ദഹിപ്പിച്ചുകൊണ്ടിരിക്കെ ദേവരാജാവിനോടു ദേവപ്രേരണയാൽ വരുണൻ ഇപ്രകാരം പറഞ്ഞു."

വരുണൻ പറഞ്ഞു: "അല്ലയോ ശക്രാ, പണ്ട് ബ്രഹ്മർഷിജനായ ഔർവ്വൻ, തേജസ്വിയായ മഹർഷി, ഗുണങ്ങളാൽ ബ്രഹ്മതുല്യനായ മുനി, ദാരുണമായ തപസ്സു ചെയ്തു. തപസ്സുകൊണ്ട് അവ്യയമായ വിശ്വം അർക്കനെപ്പോലെ തപിച്ചു. അപ്പോൾ അവൻെറ മുമ്പിൽ ദേവന്മാരും, ബ്രഹ്മർഷിമാരും, മുനിമാരും ചെന്നെത്തി. ഹിരണ്യകശിപു എന്ന ദാനവേശ്വരൻ തേജസ്വിയായ മഹർഷിയോട് ഉണർത്തിച്ചു. അപ്പോൾ ബ്രഹ്മസമ്മിതമായി ബ്രഹ്മർഷിമാർ പറഞ്ഞു."

ബ്രഹ്മർഷിമാർ പറഞ്ഞു: "ഭഗവാനേ, മുനിവംശത്തിൽ അങ്ങയുടെ ഈ കുലം കുറ്റിയറ്റുപോയിരിക്കുന്നു. അങ്ങു മാത്രമാണ് ഉള്ളത്. അങ്ങയ്ക്കാണെങ്കിൽ സന്താനങ്ങളില്ല. അങ്ങ് ഗോത്രാനുവർത്തനം ചെയ്തില്ല. കൗമരവ്രതം സ്വീകരിച്ച് ക്ലേശാനുവർത്തനമാണല്ലോ ചെയ്യുന്നത്! ഭാവിതാത്മാക്കളായ പല മുനിമാരുടെയും ഗോത്രം ഇപ്രകാരം ഒറ്റപ്പെട്ടു നില്ക്കുന്നതായിക്കാണുന്നുണ്ട്. ഒരേ ഒരാൾ മാത്രമായി ശേഷിച്ചിരിക്കുന്നതാണ് കാണുന്നത്. കുലങ്ങൾ കുറ്റിയറ്റുപോയാൽ ഉയരാൻ ഞങ്ങൾക്കു മാർഗ്ഗം കാണുന്നില്ല. ഭവാൻ തപസ്സുകൊണ്ടു ശ്രേഷ്ഠനാണ്. തേജസ്സുകൊണ്ടു പ്രജാപതി തുല്യനാണ്. വംശവർദ്ധനയ്ക്ക് വേണ്ടതു ഭവാൻ ചെയ്യുക. ഭവാൻ സ്വന്തം തേജസ്സ് ആധാനംചെയ്തു പുത്രരൂപത്തിൽ ദ്വിതീയശരീരം നേടിയാലും."

വരുണൻ പറഞ്ഞു: "എന്ന് ആ മുനികൾ പറഞ്ഞപ്പോൾ മുനിക്ക് മനസ്സിൽ ക്ഷോഭമുണ്ടായി. ആ മുനികളെ നിന്ദിച്ചുകൊണ്ട് അവൻ ഇപ്രകാരം പറഞ്ഞു."

ഔർവ്വൻ പറഞ്ഞു: "ഇത് ശാശ്വതധർമ്മമാണ്. മുനികൾക്ക് ആദികല്പിതമാണ്. ആർഷകർമ്മം ചെയ്ത് അനുവർത്തിയായ ബ്രാഹ്മണൻെറ കർമ്മം, ആർഷമായ കർമ്മം, വന്യഫലമൂലാശികളായവരുടെ കർമ്മം, ബ്രഹ്മയോനികളായവരുടെ കർമ്മം, നന്നായി അനുഷ്ഠിച്ചാൽ ആ ബ്രഹ്മചര്യം ബ്രഹ്മനെയും ഇളക്കുന്നതാണ്! ഗൃഹസ്ഥാശ്രമികളായ ദ്വിജന്മാർക്ക് മൂന്നാണ് വൃത്തി. വനാശ്രമസ്ഥരായ നമുക്ക് വനവൃത്തിയാണ്. ജലംമാത്രം പാനംചെയ്യുന്നവർ, കാറ്റുമാത്രം ഉണ്ണുന്നവർ, ദന്തോലൂഖലികന്മാർ, ദന്തപന്മാർ, അശ്മകുട്ടന്മാർ, പഞ്ചാതപന്മാർ ഇങ്ങനെയാണ്. അവർ ഇവരൊക്കെ തപസ്സിൽ നില്ക്കുന്നവരാണ്. ദുഷ്ക്കരമായ വ്രതത്തോടുകൂടിയവരാണ്. ബ്രഹ്മചര്യത്തെ മുൻനിർത്തി ഇവർ പരസൽഗതി പ്രാപിക്കുന്നതാണ്.

ബ്രാഹ്മണന്ന് ബ്രാഹ്മണത്വം ബ്രഹ്മചര്യകൊണ്ട് ഉണ്ടാകുന്നു എന്നാണ് പറയുന്നത്. ബ്രഹ്മജ്ഞരായ അവർ പരത്തിൽ ബ്രഹ്മത്തെ പ്രാപിക്കുന്നു. ധൈര്യം ബ്രഹ്മചര്യത്തിൽ സ്ഥിതിചെയ്യുന്നു. തപസ്സ് ബ്രഹ്മചര്യത്തിൽ സ്ഥിതിചെയ്യുന്നു. ബ്രഹ്മചര്യയിൽ ഉറച്ചുനില്ക്കുന്ന ബ്രാഹ്മണർ ബ്രഹ്മലോകം പ്രാപിക്കുന്നു. യോഗംകൂടാതെ സിദ്ധി ഉണ്ടാവുകയില്ല. സിദ്ധിയുണ്ടാകാതെ കീർത്തിയുണ്ടാകയില്ല. ബ്രഹ്മചര്യത്തിലും മേലെ യശസ്സിന്ന് മൂലകാരണമായി മറ്റൊരു തപവുമില്ല. അതുകൊണ്ട് ഇന്ദ്രിയഗ്രാമത്തെ അടക്കി പഞ്ചഭൂതത്തെയും ബ്രഹ്മചര്യത്തിൽ ഉറപ്പിക്കുക! അതിലും വലിയതായ ഒരു തപസ്സ് വേറെയില്ല. യോഗംകൂടാതെയുള്ള മുണ്ഡനം, സങ്കല്പം കൂടാതെയുള്ള വ്രതാചരണം, ബ്രഹ്മചര്യം കൂടാതെയുള്ള ചര്യ, ഇവ മൂന്നും ദംഭമാണെന്നേ ഞാൻ പറയൂ! മാനസപ്രജയെ ബ്രഹ്മാവ് സൃഷ്ടിച്ചില്ലേ? അപ്പോൾ ഭാര്യയെവിടെ? സംഗമെവിടെ? ഭാവവിപര്യയമെവിടെ?

അമിതമായ ആത്മബലമുള്ളവരായ നിങ്ങൾക്ക് തപോവീര്യം കൈവശമുള്ളപ്പോൾ പ്രാജാപത്യവിധിയനുസരിച്ചു നിങ്ങൾ മാനസാത്മജന്മാരെ സൃഷ്ടിക്കുവിൻ. താപസൻ മനസ്സുകൊണ്ടു തീർത്തയോനിയിലാണ് ഗർഭാധാനം ചെയ്യേണ്ടത്. തപസ്വികളുടെ വ്രതാനുഷ്ഠാനത്തിന് പറ്റിയതല്ല സ്ത്രീകളുമായുള്ള സംയോഗവും ബീജത്തിൻെറ ആധാനവും. ധർമ്മത്തിന്ന് യോജിക്കാത്ത വിധത്തിൽ നിശ്ശങ്കം അർത്ഥശൂന്യമായ കാര്യം പറയുന്ന നിങ്ങൾ, സത്തുക്കളാണെങ്കിലും അസത്തുക്കളായി എനിക്കു തോന്നുന്നു. ദേഹദീപ്തമായ അന്തരാത്മാവിനെത്തന്നെ മനോമയമാക്കി ആത്മഭൂവായ പുത്രനെ ഞാൻ ഇതാ സൃഷ്ടിക്കുന്നു. ഇപ്രകാരം എൻെറ ആത്മാവ് രണ്ടാമത്തേതായ ഒരു ആത്മാവിനെ ജനിപ്പിക്കും. അത് വന്യമായ വിധിപ്രകാരമാണ്. അത് ഇവിടെ പ്രജാദാഹകമായവിധമായിരിക്കും.'

വരുണൻ പറഞ്ഞു: "തപസ്സുചെയ്യുന്ന ഔർവ്വൻ തൻെറ തുട അഗ്നിയിലാക്കി ഒരു ദർഭത്താൽ പുത്രോൽപ്പത്തിക്കായി കടഞ്ഞു. അവൻെറ തുട ഭേദിച്ച് ജ്വാലാമാലയോടെ സമസ്തജഗത്തിൻെറയും നാശം ഇച്ഛിക്കുന്ന അഗ്നിരൂപനായ പുത്രൻ ജനിച്ചു. ഔർവ്വൻെറ തുട ഭേദിച്ച് ലോകവിനാശകനായ അനലനുണ്ടായി. അവൻ ഔർവ്വൻ എന്ന പേരിൽ വിഖ്യാതനായി, മൂന്നു ലോകവും ചുടുന്നവിധം കടുത്ത കോപത്തോടുകൂടിയവനായി അവൻ പിറന്നു. പിറന്ന ഉടനെ അച്ഛനോട് ദീപ്തമായ വാക്കോടെ പറഞ്ഞു: 'അച്ഛാ, എനിക്കു വിശക്കുന്നു! എന്നെ ഈ ജഗത്തുമുഴുവൻ പിടിച്ചുതിന്നാൻ വിട്ടുതരിക.' ആകാശത്തെത്തുന്ന ജ്വാലയോടുകൂടി അവൻ വളർന്ന് പത്തുദിക്കും നിറഞ്ഞു. ഭൂതങ്ങളെയൊക്കെ ചുടുമാറ് അന്തകാനലൻ വലുതായി.

സർവ്വലോകപതിയും പ്രഭുവുമായ ബ്രഹ്മാവ്, മഹാനായ മുനിപുത്രനെ സൃഷ്ടിച്ച ഇടത്തിലെത്തി. സുതനാകുന്ന അഗ്നിയാൽ ദീപ്തമായി ഋഷിയുടെ തുട ബ്രഹ്മാവ് കണ്ടു. ഔർവ്വാഗ്നിയാൽ തപ്തമായ ലോകത്തെയും മുനിമാരെയും ബ്രഹ്മാവ് കണ്ടു. ഔർവ്വമുനിയെ പൂജിച്ച് അവനോട് ബ്രഹ്മാവ് പറഞ്ഞു."

ബ്രഹ്മാവ് പറഞ്ഞു: "മഹർഷേ, നീ ലോകങ്ങളുടെ ഹിതത്തിന്നുവേണ്ടി പുത്രൻെറ തേജസ്സിനെ താങ്ങുക. ഈ നിൻെറ പുത്രന്നുവേണ്ട ഉത്തമമായ സഹായം ഞാൻ ചെയ്തുതരാം. ഇവന്ന് പാർപ്പിടം ഞാൻ നല്കാം. അമൃതമയമായ ഭക്ഷണവും ഞാൻ നല്കാം. എൻെറ തഥ്യമായ വാക്ക് നീ കേൾക്കൂ വാഗ്സത്തമാ!"

ഔർവ്വൻ പറഞ്ഞു: "മഹാശയാ! ഞാൻ ധന്യനായി, അനുഗൃഹീതനായി. ഭഗവാനേ, എൻെറ പുത്രന്ന് ഇവിടെ വന്ന് ഭവാൻ അനുഗ്രഹം തരുന്നതിൽ ഞാൻ സന്തോഷി

ക്കുന്നു. എന്ന് അവന് പ്രഭാവകാലം വരും? എന്റെ പുത്രൻ എന്തു ഹവ്യത്താൽ സുഖതൃപ്തനാകും? ഇവന്ന് എവിടെയാണ് പാർപ്പിടം? ഭോജനം എന്താണ് ഭവാൻ കല്പിക്കുന്നത്? മഹാഓജസ്വിയായ ഇവന്റെ വീര്യത്തിന്ന് ചേർന്നവിധം ഇവ രണ്ടും എന്താണ് ഭവാൻ കല്പിക്കുന്നത്?"

ബ്രഹ്മാവ് പറഞ്ഞു: "കടലിന്റെ വായിൽ ബഡവയുടെ മുഖത്ത് ഇവൻ പാർക്കും. എന്റെ യോനിയായ ജലം ഇവന്റെ തോയാത്മകമായ വപുസ്സായി ഭവിക്കും വിപ്രാ! അത് നിന്റെ പുത്രന്ന് ഹവിസ്സായി ഞാൻ നല്കാം. ഒടുങ്ങാത്തതാണ് അത്. ഇവൻ അവിടെ വാരിഹവ്യം അശിച്ച് അതിൽ നിഷ്ഠിതനായി വസിക്കും. യുഗാന്ത്യസമയത്ത് ഇവൻ അല്ലയോ സുവ്രതാ, ഞാനും ഒന്നിച്ചുകൂടി വീണ്ടും ലോകങ്ങൾതോറും ചുറ്റിസഞ്ചരിക്കും. പ്രളയകാലത്ത് ഈ അഗ്നി, ഞാൻ ജലാശനനാക്കിയ അഗ്നി, ദേവാസുരരാക്ഷസന്മാരോടുകൂടിയ ജീവജാലങ്ങളെ എല്ലാം ചുട്ടെരിക്കും."

വരുണൻ പറഞ്ഞു: "അങ്ങനെ ആകട്ടെ! എന്നു പറഞ്ഞ് വഹ്നി(ഔർവ്വൻ) ജ്വാലാമാല ചുരുക്കി അച്ഛനിൽ പ്രഭയൊക്കെ ഏല്പിച്ച് കടൽമുഖത്തു കയറി. പിന്നെ ബ്രഹ്മാവും ഔർവ്വാഗ്നിയുടെ പ്രഭാവമറിയുന്ന ഋഷിമാരുംപോയി തങ്ങളുടെ സ്ഥാനത്തെത്തി. ഈ ആശ്ചര്യമൊക്കെ കണ്ട് ഹിരണ്യകശിപു ഔർവ്വനെ പൂജിച്ച് താണുകൂപ്പി ഇപ്രകാരം പറഞ്ഞു."

ഹിരണ്യകശിപു പറഞ്ഞു: "ഭഗവാനെ, ഇത് വലിയ ആശ്ചര്യംതന്നെ ഭവാൻ സാധിച്ചിരിക്കുന്നത്. ലോകം അതിന്നു സാക്ഷിയാണ്. ഭവാന്റെ തപസ്സുകൊണ്ട് പിതാമഹൻ പ്രസാദിച്ചിരിക്കുന്നു. ഞാൻ അങ്ങയ്ക്കും അങ്ങയുടെ പുത്രന്നും അല്ലയോ മഹാവ്രതാ, ഭൃത്യനാണെന്ന് അറിഞ്ഞാലും! ഞാൻ കർമ്മശ്ലാഘ്യനാണെങ്കിൽ, ആപത്തിൽപ്പെട്ട് ഭവാനെ സേവിക്കുന്ന ഈയുള്ളവനെ ഒന്നു നോക്കണേ, അനുഗ്രഹിക്കണേ! ഞാൻ തളർന്നുപോയാൽ എന്റെ സുഹൃത്തായ ഭവാനുതന്നെയാണ് തോൽമയെന്നു ധരിക്കണേ!"

ഔർവ്വൻ പറഞ്ഞു: "ഞാൻ ധന്യനായിരിക്കുന്നു. അനുഗൃഹീതനായിരിക്കുന്നു. നിന്റെ ഗുരുവാകാൻ ഞാൻ സമ്മതിക്കുന്നു. സുവ്രതാ! ഈ തപസ്സുകൊണ്ട് നിന്റെ ഭയം തീർന്നു എന്നു നീ ധരിക്കുക! എന്റെ പുത്രൻ ഉണ്ടാക്കിയ മായയെ നീ ഗ്രഹിക്കുക. ഇന്ധനം കൂടാതെ അഗ്നിമയിയായി അഗ്നികൾക്കൊക്കെ അധൃഷ്യയായിരിക്കുന്ന മായയെ നീ ധരിക്കുക! ശത്രുനാശത്തിൽ നിന്റെ വംശത്തിലേക്ക് ഇതു വശ്യയാകും. നിന്റെ പക്ഷത്തെ ആ മായ കാക്കും. ശത്രുപക്ഷത്തെ പ്രഹരിച്ചുവിടുകയും ചെയ്യും."

വരുണൻ പറഞ്ഞു: "അപ്രകാരമാകട്ടെ! എന്നു പറഞ്ഞ് അനുഗ്രഹംവാങ്ങി മുനിമുഖ്യന്റെ മുമ്പിൽ കുമ്പിട്ടു തൊഴുത് ദാനവേശ്വരനായ ഹിരണ്യകശിപു സ്വർഗ്ഗത്തിലേക്കു പോയി. അതിദുസ്സഹയായ മായ, ദേവകൾക്ക് ദുരാസദയായ മായ, പണ്ട് ഊർവ്വപുത്രനായ ഔർവ്വനെന്ന അഗ്നി ചമച്ച മായയാണ്. ആ ദൈത്യൻ (ഹിരണ്യകശിപു) ഇപ്പോൾ ഇല്ല. അതുകൊണ്ട് ഈ മായ വീര്യം കെട്ടുപോയിരിക്കുന്നു. അതിൽ സംശയിക്കേണ്ടതില്ല. പണ്ട് ഈ മായയ്ക്ക് ഒരു ശാപം, തേജസ്സുകൊണ്ടു ഇതിനെ തീർത്തവൻതന്നെ നല്കിയിട്ടുണ്ട്. ഇതിനെ സംഹരിക്കുന്നതിന്ന് ഭഗവാൻ ഇച്ഛിക്കുന്നെങ്കിൽ എന്നെ സഹായിക്കണം. എനിക്ക് ജലയോനിയായ ചന്ദ്രനെ സഹായത്തിന്ന് ഇന്ദ്രാ, ഭവാൻ അയച്ചു തരിക. അവനോടുകൂടിച്ചേർന്ന് ജലജന്തുകൂട്ടത്തോടും ചേർന്ന് ഉടനെ ഞാൻ ഈ മായയെ മുടിച്ചുകളയാം. നിന്റെ പ്രസാദമുണ്ടെങ്കിൽ അതിൽ ഒട്ടും സംശയിക്കേണ്ടതില്ല."

**46. കാലനേമിയുടെ പുറപ്പാട്** – വൈശമ്പായനൻ പറഞ്ഞു: "ആകട്ടെ' എന്നു പറഞ്ഞ് ശക്രൻ സന്തോഷിച്ചു. ദേവന്മാർക്ക് നന്മ വർദ്ധിപ്പിക്കുന്നവനായ ഇന്ദ്രൻ തന്റെ അടുത്തുനിന്നിരുന്ന ശിശിരായുധനായ ചന്ദ്രനോട് ഇങ്ങനെ പറഞ്ഞു."

ശക്രൻ പറഞ്ഞു: "എടോ സോമാ, നീ ഇപ്പോൾ വരുണനെ സഹായിക്കുക. അസുരന്മാരുടെ നാശത്തിന്നും ദേവന്മാരുടെ വിജയത്തിന്നുമായി നീ വേണ്ട സഹായം ചെയ്യുക. നീയാണെങ്കിൽ അതുല്യമായ വീര്യത്തോടുകൂടിയവനാണല്ലോ! ജ്യോതിർഗോളങ്ങളുടെയെല്ലാം അധിപതികളുടെയും ഈശ്വരനാണല്ലോ! സർവ്വലോകർക്കും രസം ചന്ദ്രമയമാണെന്നാണ് രസജ്ഞന്മാർ പറയുന്നത്. നിന്റെ മണ്ഡലത്തിൽ ക്ഷയവൃദ്ധികൾ സമുദ്രതുല്യമായിക്കാണുന്നു. അഹോരാത്രങ്ങൾ മാറ്റുന്ന കാലകൃത്താണല്ലോ നീ.ലോകത്തിന്റെ ഛായയാണല്ലോ, നിഴലാണല്ലോ, നിന്റെ മെയ്യിൽ 'ശശം' എന്നു പറയപ്പെടുന്നത്. ദേവന്മാരോ നക്ഷത്രങ്ങളെ അറിയുന്ന മറ്റുള്ളവരോ നിന്നെ ശരിക്കു ധരിച്ചിട്ടില്ല. നീ സൂര്യമാർഗ്ഗത്തിന്നും ഉപരിയായിട്ടാണല്ലോ നില്ക്കുന്നത്. നീ ജ്യോതിസ്സുകൾക്കൊക്കെ മേലെയായി നില്ക്കുന്നു. ജഗത്തിലെ തമസ്സ് നീ ഉടലാൽ നീക്കി ശോഭിപ്പിക്കുന്നു.

ശ്വേതഭാനുവാണു നീ, ഹിമാംഗനാണു നീ. ജ്യോതിസ്സുകളുടെ അധിപനും ശശിയുമാണ് നീ. കാലം സൃഷ്ടിക്കുന്നവനും കാലയോഗാത്മാവും പൂജനീയനും നിത്യനും യജ്ഞസാരവും നീയാണ്. ഔഷധീശനും, ക്രിയായോനിയും, ജലയോനിയും, അനുഷ്ണകിരണനും, ശീതാംശുവും, അമൃതധാരനും, ചപലനും, ശ്വേതവാഹനനും നീയാണ്. നീ കാന്തദേഹർക്കു കാന്തിയാണ്. സോമാശനർക്ക് സോമനാണ്. ഭൂതങ്ങൾക്കൊക്കെ നീ സൗമ്യനാണ്, അന്ധകാരാരിയായ നക്ഷത്രരാജാവാണ്. അതുകൊണ്ട് സമരസന്നദ്ധനായി നില്ക്കുന്ന വരുണനോടുകൂടെ നീ പോയാലും! പോരിൽ നമ്മെ ദഹിപ്പിച്ചുകൊണ്ടിരിക്കുന്ന അസുരമായയെ നീ ചെന്ന് അടക്കുക!"

സോമൻ പറഞ്ഞു: "ജഗത്പതേ, ദേവരാജാവേ, ഭവാൻ എന്നെ പോരിന്നു പോകുവാൻ കല്പിച്ചുവല്ലോ! ഞാൻ ഇതാ ദൈത്യമായയെ പോക്കുന്ന ഹിമം ചൊരിയുന്നു. കഠിനമായ മഞ്ഞിൽപ്പെട്ട് മായ പോയി, മദമറ്റു വലയുന്ന ദൈത്യരെ ഭവാന് ഉടനെ കാണാം."

വൈശമ്പായനൻ പറഞ്ഞു: "ഹിമാംശുതൂകുന്ന ബാഷ്പം കലർന്ന മഞ്ഞുമലകൾ ഘോരന്മാരായ ദൈത്യന്മാരുടെ ഉടൽ മഴക്കാറുകൾപോലെ മൂടിക്കളഞ്ഞു. പാശശുക്ലാംശുധരന്മാരായ വരുണനും ചന്ദ്രനുംകൂടി ആ രണത്തിൽ ഹിമപാതംകൊണ്ടും പാശഘാതംകൊണ്ടും ദൈത്യരെ കൊന്നൊടുക്കി. പാശഹിമായുധന്മാരായ ആ രണ്ട് അംബുനാഥന്മാർ പോർക്കളത്തിൽ വെള്ളം കലങ്ങിയ കടൽപോലെ ചുറ്റി ദൈത്യന്മാരുടെ വലിയ പടയെ അവർ മുക്കിയതായി കാണപ്പെട്ടു. വിശ്വം സംവർത്തകമേഘങ്ങളാൽ മൂടിയമാതിരിയായി. അംശുക്കളോടും പാശങ്ങളോടുംകൂടിയ ആ വരുണസോമന്മാർ, ദേവകളോടുകൂടി ദൈത്യർ നിർമ്മിച്ച മായയെ മുടിച്ചു. ശീതാംശുവിന്റെ ജലത്തിൽ നിർദഗ്ദ്ധരായ അവർ യുദ്ധത്തിൽ പാശിയുടെ പാശത്താൽ ബന്ധിക്കപ്പെട്ടു. ദൈത്യന്മാർ ഇളകാതെയായി. കൊടുമുടിയിടിഞ്ഞ മലപോലെയായി. ഹിമാർദ്ദിതരായി, ശീതാംശുമാനാൽ വധിക്കപ്പെട്ട ദൈത്യന്മാർ വീണുകൊണ്ടിരുന്നു. ദേഹംമുഴുവൻ മഞ്ഞിൽ മരവിച്ച് ചൂടറ്റ അഗ്നിപോലെയായി. ആ ദൈത്യന്മാരുടെ

ചിത്രരൂപങ്ങളായ വിമാനങ്ങൾ വിപരീതപ്രഭങ്ങളായി താഴെ വീഴുകയും പൊങ്ങുകയും ചെയ്യുകയായി. പാശിയുടെ പാശത്തിൻെറ കെട്ടേറ്റിട്ടും, ശിശിരരശ്മി മൂടിയും മയൻ ദാനവരെ കണ്ടു. മായാവിയായ ദാനവൻ ആകാശത്തിൽ ദർശിച്ചു. അപ്പോൾ ഒരു പർവ്വതമായയെ മയൻ സൃഷ്ടിച്ചു. ശിലാജാലം ചിതറിയും ഉണ്ടയായ പാറകൾ പൊട്ടിത്തകർന്നും, വൃക്ഷംചിന്നുന്ന മുടിയോടുകൂടിയും, ഗുഹയും കാടുംകൂടിയും, ആന, സിംഹം, പുലി എന്നിവയുടെ കൂട്ടങ്ങളോടു ചേർന്നും കാറ്റേറ്റ് ആടിയുലയുന്ന മരത്തോടുംകൂടിയ പർവ്വതം, തൻെറ പുത്രനായ ക്രൗഞ്ചൻ തീർത്തതും വാനിൽ ചരിക്കുന്നതുമായ പർവ്വതമയമായ മായ ആകാശത്തിൽ പറക്കുന്നവിധം ആ ദാനവൻ സൃഷ്ടിച്ചു. ആ പർവ്വതം കല്ലു ചീറിപ്പായുന്ന പാറപെയ്ത് മാമരങ്ങളെ വീഴ്ത്തി, ദേവസംഘത്തെ മയൻ ഹനിക്കുകയും, ദൈത്യരെ ജീവിപ്പിക്കുകയും ചെയ്തു. അപ്പോൾ ചന്ദ്രൻെറയും വരുണൻെറയും മായ മറഞ്ഞുപോയി. പോരിൽ ഇരിമ്പുകട്ടിയായ കല്ലും ദേവന്മാരിൽ വർഷിച്ചു. കൽക്കൂട്ടംകൊണ്ട് വിഷവൃക്ഷശൈലങ്ങൾ തിങ്ങി ഭൂമി പർവ്വതങ്ങളാൽ ഘോരസഞ്ചാരമായിത്തീർന്നു. ആ പർവ്വതങ്ങളേല്ക്കാതെയും, പാറ വന്നു കൊള്ളാതെയും, വൃക്ഷങ്ങൾ ദേഹത്തിൽ ഏല്ക്കാതെയും, തടയാതെയും ഒരു ദേവനും ആ പോരിലുണ്ടായില്ല. വില്ലു പോയി, ആയുധംപൊട്ടി, ആവിലമായ വിധത്തിൽ യത്നം വിട്ട്. ആ ഗദാധരനൊഴികെ മറ്റുള്ള സകല ദേവന്മാരും വലഞ്ഞു. ദേവസൈന്യം ഉഴന്നുപോയി. ശ്രീമാനും, ഈശനും, ജഗൽകർത്താവുമായ ഗദാധരൻ കോപിച്ചില്ല. കാലജ്ഞനും കാളമേഘാഭനുമായ ഭഗവാൻ ജനാർദ്ദനൻ ദേവാസുരയുദ്ധം കാണുവാൻ ആഗ്രഹിച്ച് യുദ്ധം നോക്കിനിന്നു.

പിന്നെ ഭഗവാൻ വായുവിനെയും അഗ്നിയെയും വിളിച്ച്, മയൻ സൃഷ്ടിച്ചതും വർദ്ധിച്ചുവന്നതുമായ മായയെ നശിപ്പിക്കുവാനായി പറഞ്ഞുവിട്ടു. ഉടനെ കാറ്റും അഗ്നിയും കൂടിച്ചേർന്നു വർദ്ധിച്ചു. വിഷ്ണു പറഞ്ഞുവിട്ട അവർ പരസ്പരം ചേർന്നു വർദ്ധിച്ച് ആ മായയെ അടിച്ചുദഹിപ്പിച്ച് പറപ്പിച്ചു കളഞ്ഞു. വലിയ യുദ്ധത്തിൽ വളർന്നെത്തിയ അവർ ചുട്ടെരിച്ച് ആ പർവ്വതമായയെയും ഭസ്മാക്കിക്കളഞ്ഞു. ആ തീയ് കാറ്റോടുചേർന്നും, ആ തീയ് കാറ്റേറ്റുലഞ്ഞും പ്രളയകാലത്തിലെന്നപോലെ ഉല്ക്കടമായി വർദ്ധിച്ച് ദൈത്യസൈന്യത്തെ ചുട്ടെരിച്ചുകളഞ്ഞു. ആദ്യം കാറ്റുകയറി ആക്രമിച്ചു. പിന്നെ പിന്നാലെ തീയും ചെന്നേറ്റു. അങ്ങനെ കാറ്റും തീയുംകൂടി ഒരു കളികളിച്ചു; ദാനവസേനയിൽ ഒരു ചുറ്റുചുറ്റിക്കളിച്ചു. ചാമ്പലായി താഴെവീണും ഉടനെത്തന്നെ പൊങ്ങിയും അങ്ങനെ ദൈത്യവിമാനങ്ങൾ അഗ്നികർമ്മം സാഷ്ടാംഗനമസ്കാരംപോലെ കഴിക്കുന്ന സന്ദർഭത്തിൽ വായുസ്കന്ധം ചെന്നടിച്ച് വിമാനങ്ങളെ തൂളിക്കുമ്പോൾ, മായാബന്ധമൊക്കെ തീർന്ന സമയത്ത് മഹാവിഷ്ണു വാഴ്ത്തപ്പെടുമ്പോൾ ദൈത്യന്മാർ പിന്നെ യത്നിക്കാതെയായി. മൂന്നു പാരിൻെറയും ബന്ധം അവരിൽനിന്നു വിട്ടുപോയിരിക്കുന്നു! ദേവകൾ ഹർഷിച്ചു. 'നന്ന് നന്ന്!' എന്ന ശബ്ദം സർവ്വത്ര മാറ്റൊലിക്കൊണ്ടു. അങ്ങനെ ഇന്ദ്രൻ ജയിക്കുകയും മയൻ തോല്ക്കുകയുംചെയ്ത സന്ദർഭത്തിൽ, സർവ്വദിക്കിലും ശ്രദ്ധയോടെ ധർമ്മകർമ്മം നടന്നു. ചന്ദ്രൻെറ മാർഗ്ഗം തെളിഞ്ഞു. ഭാനുമാൻ സഞ്ചാരം തുടങ്ങി. മൂന്നുലോകവും മുമ്പത്തെമാതിരിയായി. നരന്മാരൊക്കെ ചരിത്രബന്ധുക്കളോടുകൂടിയവരായി. മൃത്യുമര്യാദയോടെ പെരുമാറി. അഗ്നിക്ക് യജ്ഞത്തിൽ ആഹൂതി നല്കപ്പെട്ടു. ദേവകളൊക്കെ ഈ സന്ദർഭത്തിൽ ശാന്തിയോടെ യജ്ഞാംശങ്ങൾ കൈക്കൊണ്ട് സ്വർഗ്ഗാർത്ഥം കാട്ടി. ലോകപാലകരൊക്കെ ദിക്കിൽ നന്നായി നടന്നു. ശുദ്ധന്മാർ തപസ്സുകൊണ്ടു വർദ്ധിച്ചു. ദുഷ്കർമ്മികൾ നശിച്ചു. ദേവപക്ഷം പ്രമോദിച്ചു. ദൈത്യപക്ഷം കുഴങ്ങി. ധർമ്മം മൂന്നുകാലിൽ നിന്നു. അധർമ്മം ഒറ്റക്കാലിൽ നിന്നു. മഹാദ്വാരം തുറന്നു. സൽപ്പഥത്തിലൂടെ സഞ്ചരിച്ചു. വർണ്ണങ്ങളൊക്കെ അതാതു ധർമ്മങ്ങൾ അനുഷ്ഠിച്ചു. ആശ്രമങ്ങളും ഈ ലോകത്ത് യഥാക്രമം നടന്നു. രാജാക്കളൊക്കെ പ്രജകളെ സംരക്ഷിച്ചു ശോഭിച്ചു. ദേവസംസ്തവനം മുതലായ ഗാഥകൾ എല്ലായിടത്തും ആലപിക്കപ്പെട്ടു. ലോകം കലുഷതവിട്ട് ശമം പ്രാപിച്ചു. തപസ്സു നടന്നു. ഇതൊക്കെ സംഭവിക്കുവാൻ കാരണം അഗ്നിയും വായുവുംചേർന്ന് പടവെട്ടി അസുരന്മാരെ ജയിച്ചതുകൊണ്ടാണ്. അന്നുമുതൽ എല്ലായിടത്തും മുൻപറഞ്ഞവിധം ശാന്തി കളിയാടി. അവരുടെ വിജയരസത്താൽ ലോകം നന്മയിൽ മുഴുകി.

അഗ്നിയും വായുവുംകൂടിച്ചേർന്ന് ദൈത്യന്മാർക്ക് ഇത്ര വലുതായ ഒരാപത്തു വരുത്തിവെച്ചതുകേട്ട് അതു കാണുവാനായി കാലനേമി എന്ന പ്രസിദ്ധനായ ദാനവൻ പുറപ്പെട്ടു.

സൂര്യതേജസ്സുള്ള മുകുടം ധരിച്ചവനും, ചിലമ്പിട്ടവനും, ഭൂഷണമായി അംഗദം ധരിച്ചവനും, മന്ദരാദ്രിപോലെ തടിച്ചു പൊങ്ങിയവനും, മഹാരജതസംവൃതനും, നൂറായുധങ്ങൾ നൂറു കൈകളിൽ എടുത്തവനും നൂറു ശിരസ്സും നൂറു മുഖവും നൂറു കൈയും ഉള്ളവനുമായ കാലനേമി, ആകെക്കൂടി കണ്ടാൽ നൂറു കൊടുമുടിയുള്ള പർവ്വതംപോലെ ഭയങ്കരാകാരനായിരുന്നു. ഉണങ്ങിയ മഹാവനത്തിൽ പിടിച്ച അഗ്നിപോലെ അവൻെറ തലമുടി ധൂമ്രമായി കാണപ്പെട്ടു. താടി മീശ ഹരിതവർണ്ണമായിരുന്നു. ദംഷ്ട്രകൾ പുറത്തു കാണുന്നവിധം ചുണ്ടും മുഖവും ഭീഷണമായി വിളങ്ങി. മൂന്നു ലോകത്തിലും നിറഞ്ഞ മാതിരി അവൻ നിന്നു. വലിയ ഉടലുള്ളവനും കൈകളാൽ ആകാശം എത്തിപ്പിടിക്കുന്നവനും കാലുകൊണ്ടു മലകളെ പന്തടിക്കുന്നവനും ശ്വാസങ്ങൾകൊണ്ടു മഴ വർഷിക്കുന്നവനും കാറുകളെ അടിച്ചു പറപ്പിക്കുന്നവനും നെടുനീളമായ തുടുംകണ്ണുള്ളവനും ഇന്ദ്രവർച്ചസ്സോടുകൂടിയവനുമായ ആ കാലനേമി പോരിൽ ദേവകളെ ചുട്ടെരിക്കുന്നവിധം പ്രത്യക്ഷനായി.

ദേവകളെ തർജ്ജിപ്പിച്ചും, പത്തുദിക്കുമടച്ച് പ്രളയക്ഷുബ്ധനായ ദൃപ്തമൃത്യുപോലെ വന്നുയർന്നു. നല്ല പെരുംവിരലുകളുള്ളവനും മാല്യഭൂഷകൾ ചാർത്തി ചട്ട ഉലയുന്നവിധം മെയ്യുള്ളവനും വലത്തേ കൈ നീട്ടി ദേവന്മാർ കൊന്ന ദൈത്യന്മാരോട് എഴുന്നേൽക്കൂ എന്നു കല്പിക്കുന്നവനുമായ ആ കാലനേമിയെ, പോരിൽ ശത്രുക്കൾക്കെല്ലാം അന്തകനായവനെ പേടിച്ചുഴറിയ ദൃഷ്ടിയാൽ ദേവന്മാരൊക്കെ നോക്കിക്കണ്ടു. മൂന്നുലോകവും അളന്ന് മൂന്നടിയാൽ കീഴിലാക്കുന്ന നാരായണന്നു തുല്യം വിക്രമിയായ കാലനേമിയെ അവർ കണ്ടു. അവൻ കാലുയർത്തി കാറേറ്റ് ഉലയുന്ന ഉടുപ്പോടെ മുന്നോട്ടു കുതിച്ചു. ദേവന്മാരെ കിടുകിട വിറപ്പിക്കുമാറ് അവൻ ദേവസൈന്യത്തിലേക്ക് കുതിച്ചുകയറി.

ഇങ്ങനെ മായാസുരേന്ദ്രൻ തഴുകിവിട്ട ദൈത്യനായ കാലനേമി വിഷ്ണുവിൻെറ അരികെ നില്ക്കുന്ന ഇന്ദ്രനെപ്പോലെ വിളങ്ങി. ഉടനെ ഇന്ദ്രാദികളായ ദേവന്മാരെല്ലാം ഭയങ്കരനായ കാലനേമി, കാലനെപ്പോലെ ദേവസൈന്യത്തിൽ കടന്ന് ആക്രമണം തുടങ്ങിയപ്പോൾ നടുങ്ങിപ്പോയി."

**47. കാലനേമീപ്രഭാവം** - വൈശമ്പായനൻ പറഞ്ഞു: "ദാനവർക്ക് പ്രീതി വർദ്ധിക്കുവാനായി മഹാസുരനായ കാലനേമി, വേനലിൻെറ അന്ത്യത്തിൽ, വർഷക്കാലമടുക്കുമ്പോൾ മഴക്കാർ എന്നപോലെ വർദ്ധിച്ചു. മൂന്നുലോകവും നിറഞ്ഞുനില്ക്കുന്ന കാലനേമിയെ കണ്ട് അസുരന്മാർ

സന്തോഷിച്ചു. തളർന്ന ദാനവേശ്വരന്മാരെല്ലാം എഴുന്നേറ്റു. അവർക്ക് അമൃതു ലഭിച്ചമാതിരിയായി.

ഭയവും വിറയുംവിട്ട് മയൻ, താരകൻ മുതലായവർ താരകാമയയുദ്ധത്തിൽ ജയകാംക്ഷികളായി പോരിൽ ശ്രദ്ധയോടുകൂടി ആ ദാനവർ ശോഭിച്ചു. അവർ അസ്ത്രാഭ്യാസത്താലും വ്യൂഹംചമച്ചും ദാനവനായ കാലനേമിക്ക് വളരെ പ്രീതിയുണ്ടാക്കി.

മയന്ന് പോരിൽ സേനാധിപതികളായി നില്ക്കുന്നവരെല്ലാം ഹൃഷ്ടരായി ഭയംവിട്ട്, പോരിന്നു സന്നദ്ധരായിനിന്നു. വിപ്രചിത്തിയുടെ പുത്രനായ ശ്വേതനും, ഖരൻ, ലംബൻ എന്നു പേരായ വേറെ രണ്ടുപേരും, ബലിപുത്രനായ അരിഷ്ടനും കിശോരനും ഉഷ്ട്രനും, പിന്നെ വക്രയോധിയായ സ്വർഭാനു (രാഹു) ഇവരൊക്കെ അസ്ത്രജ്ഞരാണ്, തപോവ്രതരുമാണ്. ഇവരെല്ലാവരും ഉത്തമനായ കാലനേമിയോട് കൂടിച്ചേർന്നു. കനത്ത ഗദ, ചക്രങ്ങൾ, വെണ്മഴു, മലപോലെയുള്ള പാറകൾ, വലിയ കല്ലുകൾ ഇവയൊക്കെ ഒരുക്കി. പട്ടസം, ഭിണ്ഡിപാലങ്ങൾ, പരിഘം, തോമരങ്ങൾ, കനത്ത ഘാതിനികൾ, ശതഘ്നികൾ, കാലകല്പം, മുസലം, ക്ഷേപിണി മുൽഗരം, യുഗങ്ങൾ, കയർ, തേച്ച കത്തികൾ, കൊത്തുന്ന പാമ്പുകൾ, പതറുന്ന സായകങ്ങൾ, വജ്രം, പ്രഹരണീയങ്ങൾ, വിളങ്ങുന്ന തോമരങ്ങൾ ഉറയൂരിയ തീക്ഷ്ണഖൾഗം, ശിതശൂലങ്ങൾ ഇവയൊക്കെ എടുത്തവരും, ഉദ്ദീപ്തചിത്തന്മാരും, ഉത്തമായുധധാരികളുമായ ആദൈത്യന്മാർ കാലനേമിയെ മുന്നിൽനിർത്തി പടത്തലയ്ക്കൽ നില്പുറപ്പിച്ചു. ദീപ്താസ്ത്രധ്വരായ ആ ദൈത്യപ്പട പ്രശോഭിച്ചു. നക്ഷത്രംമൂടി വർഷത്തിൽ കാർമേഘംചേർന്ന ആകാശംപോലെ ഭീകരമായി വിളങ്ങി.

ഇന്ദ്രൻ പാലിക്കുന്ന ദേവന്മാരുടെ സൈന്യവും ശോഭിച്ചു. ചന്ദ്രസൂര്യാംശുകളാൽ ദീപ്തമായി ശീതോഷ്ണപ്രഭയോടുചേർന്ന് വായുവിൻെറ വേഗത്തോടെ നല്ല തേർക്കൂട്ടവും കൊടിയുമായി താരൗഘക്കൊടിയോടുകൂടി മേഘമാകുന്ന വസ്ത്രം ഉലഞ്ഞ്, നക്ഷത്രഗ്രഹങ്ങളാൽ ഹസിച്ച് യമേന്ദ്രവിത്തേശർ, ധീമാനായ പാശി എന്നിവർ പാലിക്കുന്നതും, അഗ്നിവായുക്കൾ എരിയുമാറ് നാരായണപരായണമായി കടൽക്കോളേറ്റംപോലെ ദിവ്യമായ ദേവസൈന്യം യക്ഷഗന്ധർവ്വന്മാരോടുകൂടി അസ്ത്രഭീമമായി പ്രശോഭിച്ചു. അങ്ങനെ ആ രണ്ടു സൈന്യങ്ങൾ തമ്മിൽ സമാഗമമുണ്ടായി. യുഗപര്യവസാനത്തിൽ മന്നും വിണ്ണും തമ്മിലെന്നവിധം ആ യുദ്ധം, ദേവദാനവയുദ്ധം ഘോരമായി നടന്നു. ക്ഷമയും പരാക്രമവും തമ്മിലെന്നപോലെയും ഗർവ്വും വിനയവും തമ്മിലെന്നപോലെയും ആയിരുന്നു ആ യുദ്ധം

ആ സൈന്യങ്ങളിൽ ഭീമാകാരന്മാരായ സുരന്മാരും അസുരന്മാരും കിഴക്കേക്കടലിൽനിന്നും പടിഞ്ഞാറേക്കടലിൽനിന്നും ക്ഷുബ്ധരായ മേഘങ്ങൾ എന്നപോലെ പാഞ്ഞെത്തി. പൂത്ത കുന്നിൻകാടുകളിൽനിന്നു വന്നേല്ക്കുന്ന ആനകൾപോലെ അവർ ഭയങ്കരമായി പടവെട്ടി. ഉടനെ ഭേരികൾ കൊട്ടി. അസംഖ്യം ശംഖങ്ങൾ വിളിച്ചു. ആ ശബ്ദത്താൽ ആകാശവും ഭൂമിയും ദിക്കുകളും നിറഞ്ഞു. ഞാണ് കൈയിൽ അടിച്ച് ഒച്ചയുണ്ടാക്കി. ചെറുഞാണൊലി കൂട്ടി. ദുന്ദുഭിധ്വനിയുണ്ടാക്കി. അവ ദൈത്യന്മാരുടെ ബഹളശബ്ദങ്ങളെ അധഃകരിച്ചു.

തമ്മിൽ പാഞ്ഞുചെന്ന് ഏറ്റ് തമ്മിൽ അവർ വീഴ്ത്തപ്പെട്ടു. കൈകളാൽ കൈകൾ പിടിച്ചു ഒടിച്ചു. മറ്റുചിലർ മല്ലടിച്ചു. ഘോരമായ ഇടിവാൾ എടുത്ത് ദേവകൾ പ്രയോഗിച്ചു. അസുരർ ഇരുമ്പുലക്ക വീശി. പോരിൽ വാളും വലിയ ഗദകളും എടുത്ത് ദാനവേന്ദ്രന്മാർ പൊരുതി. ഗദയേറ്റ് അംഗമുടഞ്ഞും, ബാണമേറ്റു പിളർന്നും അറ്റും ചിലർ വീണു. ചിലർ കുനിഞ്ഞ് ഓടിയൊഴിഞ്ഞു. പിന്നെ ഓടുന്ന അശ്വങ്ങളോടുകൂടിയ തേരുകളും, പായുന്ന വിമാനവുമായി അവർ വാശിയോടെ പരസ്പരം ഏറ്റുമുട്ടി. പോരിൽ പാഞ്ഞ് ഏറ്റും, അപ്രകാരം പാഞ്ഞ് ഓടിയും അവർ പോരിൽ ഭയങ്കരമായി ഏറ്റുമുട്ടി. തേരുകളെ തേരുകൾ തടഞ്ഞു. കാലാൾ കാലാൾകളെ തടഞ്ഞു. തേരുകളുടെ മുഴക്കം ബഹളമായി; ആകാശത്ത് ഇടിമുഴക്കം എന്നവിധം മുഴങ്ങി. ചിലർ തേർക്കൂട്ടം ഉടച്ചു. ചിലരെ തേർ ഉടച്ചു തകർത്തുകളഞ്ഞു. തിക്കിൽച്ചെന്നകപ്പെട്ട് തേരുകൾ ഇളകുവാൻ വയ്യാത്ത മട്ടിലായി. തമ്മിൽ ഏറ്റ് യുദ്ധത്തിൽ കൈകൾകൊണ്ട് ഏന്തി ഗർവ്വികളായ അസുരന്മാർ ഹർഷാരവത്തോടെ വാളും പരിചയുമെടുത്തു വെട്ടി. ചിലർ അസ്ത്രം ഏറ്റ് പിളർന്നു. ചിലർ ചോര ഛർദ്ദിച്ചു. ആ യുദ്ധത്തിൽ ജലം ഒഴുകുന്ന രക്തമേഘങ്ങൾപോലെയായി യോധന്മാർ. അസ്ത്രശസ്ത്രങ്ങളോടെ ഓങ്ങിവീശുന്ന ഗദകളോടുംകൂടി ദേവാസുരന്മാർ നടത്തുന്ന ആ യുദ്ധം മഹാബഹളമായി നടന്നു. മഹാദൈത്യരാകുന്ന കാറും ദേവന്മാരുടെ ആയുധമാകുന്ന ഇടിമിന്നലുമായി അന്യോന്യം ശരവർഷമാകുന്ന വർഷംചേർന്ന ആ യുദ്ധം ദുർദ്ദിനംപോലെയായി.

ഇതിന്നിടയിൽ കാലനേമി എന്ന മഹാസുരൻ കോപിച്ചു. അവൻ വർദ്ധിച്ച് കടലിനെ തിരമാലയടിപ്പിച്ച് പാഞ്ഞുവരുന്ന കാളമേഘംപോലെ പാഞ്ഞേറ്റു. അവനെ മിന്നലാകുന്ന വാൾ വീശി ഇടിത്തീ പറപ്പിച്ച് ശരമഴ പെയ്തപ്പോൾ ദേഹത്തിൽത്തട്ടി മലയുടെ കൊടുമുടിപോലെ കാറുകൾ തട്ടിതകർന്നുകൊണ്ടിരുന്നു. ചൊടിച്ച് ചില്ലി വളയുമാറു വിയർത്ത് അവൻ നെടുവീർപ്പിടുമ്പോൾ തീ ഉരുമ്മുന്ന കാറ്റുമായി വായിൽനിന്നു തീപ്പൊരി പറന്നു. മേലും കീഴും ആകാശത്തും അവൻ ഭുജങ്ങൾ പരത്തി. അഞ്ചു മുഖമുള്ള വിഷോഗ്രമായ പത്തി വിരിച്ച പാമ്പുകൾ കൊത്തുന്നപോലെ അവൻെറ അനേകം കൈപ്പത്തികൾ ആകാശത്തിൽ വിരിച്ചു.

അവൻ പലതരം അസ്ത്രങ്ങളാലും, പല വില്ലുകളാലും, പരിഘങ്ങളാലും, ദിവ്യങ്ങളായ മറ്റ് ആയുധങ്ങളാലും, ശൈലസമൂഹങ്ങളാലെന്നവിധം ആകാശം മൂടി. കാറ്റേറ്റ് വസ്ത്രം ഉലഞ്ഞുകൊണ്ട് അവൻ യുദ്ധമദ്ധ്യത്തിൽ നിന്നു. സന്ധ്യാകാലത്തെ ചുവന്ന വെയിലേറ്റ മേരുശൃംഗംപോലെ വിളങ്ങി. തുടയുടെ ചലനത്തിലുണ്ടാകുന്ന കാറ്റുകൊണ്ട് പറപ്പിക്കുന്ന ശൈലശൃംഗങ്ങളാലും ദ്രുമങ്ങളാലും വജ്രത്തിനാൽ മലകളെ എന്നപോലെ അവൻ ദേവകളെ വീഴ്ത്തി. കാലനേമിയാൽ ഹതരായ അമരന്മാർ പോരിൽ അനങ്ങുവാൻ വയ്യാത്തവരായിത്തീർന്നു. ചിലർ അവൻെറ കൈചുരുട്ടിപ്പിടിച്ച ഇടിയേറ്റു ചത്തു. ചിലർ അംഗം പിളർന്ന് ചത്തു. യക്ഷഗന്ധർവ്വപതികൾ ഫണികളോടുകൂടി വീണു. ആ കാലനേമി യുദ്ധത്തിൽ ത്രസിപ്പിച്ച ദേവകളും, യക്ഷന്മാരും, ഗന്ധർവ്വപതികളുമൊക്കെ സർപ്പങ്ങളുടെ മാതിരി വീണുപോയി. അവർ എഴുന്നേറ്റ് അവനോട് എതിരായി ഒന്നും ചെയ്യുവാൻ ശക്തരാകാതെ ചൈതന്യമറ്റ് കിടന്നു.

അവൻ ശരബന്ധംകൊണ്ട് വാസവനെ സ്തംഭിപ്പിച്ചു. സഹസ്രാക്ഷൻ ഗജാരൂഢനായി അനങ്ങാതെ ഒന്നിന്നും പറ്റാത്തമട്ടിൽ ഇരുന്നു. വെള്ളം ചോർന്നുപോയ മഴക്കാറുപോലെയും, വെള്ളം വറ്റിപ്പോയ കടൽപോലെയും പാശം നഷ്ടപ്പെട്ട പാശിയെ (വരുണനെ) നിശ്ചേഷ്ടനാക്കിത്തീർത്തു. അവൻ പോരിൽ കാലരൂപമായ ഇരിമ്പുലക്കവീശി അടിച്ചതുകൊണ്ട് വൈശ്രവണൻ പൊട്ടിക്കരഞ്ഞുപോയി. എനിക്ക് കുബേരത്വവും വേണ്ട, ധനദനുമാകേണ്ടാ എന്നു പറഞ്ഞു. സർവ്വസംഹാരിയായ യമൻ പോരിൽ അവൻെറ ദണ്ഡംകൊണ്ടുള്ള പ്രഹരമേറ്റ് അചേതനനായിത്തീർന്നു;

ഭയപ്പെട്ട് സ്വദേശത്തേക്കു മടങ്ങിപ്പോയി. ലോകപാലന്മാരെയൊക്കെ അങ്ങനെ അവൻ ഓടിച്ചുവിട്ടു. നിശ്ചയിക്കപ്പെട്ട അവരുടെ തൊഴിലെല്ലാം സ്വയം തൻെറ ദേഹം വലുതാക്കി നാലാക്കി പകുത്ത് നാലു ദിക്കിലും നിന്ന് അവൻതന്നെ നിർവ്വഹിച്ചു. രാഹു കാണിച്ചുകൊടുത്ത ദീവ്യമായ നക്ഷത്രപഥം പ്രാപിച്ച് സോമൻെറ ലക്ഷ്മിയെ അവൻ നേടി. അവൻെറ രാജ്യത്തെയും കൈയിലാക്കി. ദീപ്താംശുവിനെ സ്വർഗ്ഗദ്വാരസ്ഥാനത്തുനിന്ന് ഇളക്കി നീക്കി. അയനസ്ഥാനമൊക്കെ കൈയിലാക്കി. അങ്ങനെ ആദിത്യൻെറ ദിനകർമ്മവും കാലനേമി അപഹരിച്ചു. ദേവമുഖങ്ങളിലുള്ള അഗ്നിയെ ബലമായി തൻെറ മുഖങ്ങളിലാക്കി. ഉടനെതന്നെ വായുവിനെയും തൻെറ അധീനത്തിൽപ്പെടുത്തി. പുഴയെയെല്ലാം കടലിൽനിന്നു മടക്കിക്കൊണ്ടുപോന്ന് വീര്യത്താൽ തൻെറ അധീനത്തിലാക്കി. അവൻെറ ഉടൽ സിന്ധുക്കളായി നിന്നു. ആകാശത്തും ഭൂമിയിലുള്ള ജലത്തെയെല്ലാം തന്നിലാക്കി. ശൈലങ്ങൾ രക്ഷയ്ക്കായിട്ടുള്ള ഭൂമിയെ സ്വയം ധരിച്ചു. മഹാനും മഹാഭൂതപതിയുമായി കാലനേമി സ്വയം ഭൂവിനെപ്പോലെ പ്രശോഭിച്ചു. സർവ്വലോകമയനായ ആ ദൈത്യൻ, സർവ്വലോകഭയാവഹനായ കാലനേമി ലോകപാലൈകദേഹനായി, ചന്ദ്രാർക്കഗ്രഹമൂർത്തിയായി, അഗ്നിവായുക്കളോടുകൂടി ശോഭിച്ചു. ലോകസൃഷ്ടിക്ഷയകരനായി, പരമേഷ്ഠിപദസ്ഥനായി വിളങ്ങുന്ന അവനെ ദൈത്യർ സ്തുതിച്ചു. ദേവന്മാർ ബ്രഹ്മാവിനെ എന്നപോലെ ദൈത്യർ ആ കാലനേമിയെ സ്തുതിച്ചു."

**48. കാലനേമിവധം** - വൈശമ്പായനൻ പറഞ്ഞു: "ആ കാലനേമിയിൽ വിപരീതകർമ്മത്താൽ അഞ്ചു ഗുണങ്ങൾ ചേർന്നുനിന്നില്ല. വേദം, ധർമ്മം, ക്ഷമ, സത്യം നാരായണാശ്രയയായി നില്ക്കുന്ന ശ്രീ എന്നിവയാണ് ആ അഞ്ചു ഗുണങ്ങൾ. അവ തന്നിൽ അടങ്ങാതെ നിന്നതിനാൽ ആ ദാനവേശ്വരന് വലിയ ക്രോധമുണ്ടായി. വിഷ്ണുവിൻെറ സ്ഥാനം കൈയിലാക്കണമെന്ന് ആഗ്രഹിച്ച് അവൻ വിഷ്ണുവിൻെറ അടുത്ത് നേരിട്ടുതന്നെ ചെന്നു. അവൻ നാരായണനെ കണ്ടു. ശംഖുചക്രഗദാധരനായി ദാനവധ്വംസനത്തിന്നുള്ള ശുഭമായ ഗദ ചുഴറ്റി ഗരുഡൻെറപുറത്ത് ഇരിക്കുന്നു! മഴക്കാറിൻെറ നിറം! മിന്നലൊക്കുന്ന വസ്ത്രം ധരിച്ചിരിക്കുന്നു! ശിഖിയും കാശ്യപപക്ഷീന്ദ്രനുമായ ഗരുഡൻ ആകുന്ന വാഹനത്തിൽ ഇരിക്കുന്നവനും ദൈത്യനാശത്തിന്നുവേണ്ടി പോരിൽ നന്നായി കരുതിനില്ക്കുന്നവനുമായ ദേവനെ, അക്ഷോഭ്യനായ വിഷ്ണുവിനെക്കണ്ട് കാലനേമി ഹൃദയം ക്ഷോഭിച്ച്, ഇങ്ങനെ പറഞ്ഞു: 'നമുക്ക് ഇവൻ ശത്രുവാണ്. പൂർവ്വന്മാരായ ദാനവർഷിപ്രവരന്മാർക്കും ഇവൻ ശത്രുതന്നെയായിരുന്നു. കടലിൽപ്പാർത്തിരുന്ന മധുകൈടഭന്മാർക്കും ഇവൻ ശത്രുതന്നെയായിരുന്നു. നമുക്ക് ഈ വിഗ്രഹം (യുദ്ധം) അടങ്ങാത്ത ഒരു വസ്തുവായിത്തീർന്നിരിക്കുന്നു. ആദ്യദൈത്യശ്രേഷ്ഠന്മാരെ പലരെയും ഇവൻ മുമ്പ് കൊന്നിട്ടുണ്ട്. ആ ഇവൻ നിർഘൃണനാണ്. ഇവൻ പോരിൽ ശസ്ത്രമെടുത്ത ബാലന്മാരെപ്പോലെ നിർലജ്ജനാണ്. ഇവൻ ദാനവസ്ത്രീക്ക് സീമന്തത്തെ അറുത്തവനാണ്. ഇവൻ വാനവർക്ക് വിഷ്ണുവാണ്, ദേവന്മാർക്ക് വൈകുണ്ഠനാണ്. ജലജീവികളായ പന്നഗങ്ങൾക്ക് ഇവൻ അനന്തനാണ്. സ്വയംഭൂവായ ബ്രഹ്മാവിൻെറ സ്വയംഭൂവാണ്. ഇവൻ വാനവർക്ക് നാഥനാണ്, നമുക്ക് അപ്രിയകൃത്തുമാണ്. വിരോധമേ നമ്മൾക്ക് ഇവൻ ചെയ്യുന്നുള്ളു! ഇവൻെറ വലിയ കോപംമൂലമാണ് ഹിരണ്യകശിപു കൊല്ലപ്പെട്ടത്. ഇവൻെറ തണലിൽ നില്ക്കുകയാലാണ് ദേവന്മാർ മഖമുഖസ്ഥരായത്. മഹർഷിമാർ മൂന്നുവഴി ഹോമിച്ച ആ ആജ്യം ഭുജിക്കുകയാണ് ദേവന്മാർ. സർവ്വ ദേവദ്വേഷികളെയും ഇവൻ വധിക്കുന്നു. പോരിൽ നമ്മുടെ കൂട്ടകാരുടെ എത്രവംശങ്ങൾ ഇവൻെറ തേജസ്സാൽ ഭസ്മമായിപ്പോയിരിക്കുന്നു. സകല യുദ്ധത്തിലും ദേവന്മാർക്കുവേണ്ടി ജീവൻ നശിപ്പിച്ചുവിടുന്നവൻ ഇവനാണ്. ശത്രുക്കളിൽ ഇവൻ സൂര്യതേജസ്സുള്ള ചക്രം വിടുന്നു. ദൈത്യന്മാർക്ക് കാലനായ ഇവന്ന് ഞാൻ ഇന്ന് കാലനായിരിക്കും. കഴിഞ്ഞ കാലങ്ങളിൽ ചെയ്ത ദുഷ്ക്കർമ്മത്തിൻെറ ഫലമൊക്കെ ഇവൻ, ഈ ദുർമ്മതി, നേടുവാനാണു പോകുന്നത്. ഭാഗ്യം! ഇന്ന് എൻെറ നേരെ ഈ വിഷ്ണു എന്നവൻ വന്നിരിക്കുന്നു! ഇന്ന് എൻെറ അമ്പുകൾ ഏറ്റു വലഞ്ഞ് ഇവൻ എൻെറ മുമ്പിൽ കുമ്പിടുന്നതു കാണാം! ദൈത്യർക്കു ഭീതി നല്കുന്ന ഈ വിഷ്ണുവിനെ വധിച്ചിട്ടേ ഇനി വേറെ കാര്യമുള്ളൂ. നാരായണനെ ആശ്രയിക്കുന്ന ഒറ്റ ആളേയും ഞാൻ ബാക്കിവെക്കുകയില്ല. ദാനവേന്ദ്രന്മാരെ ഇവൻ മറ്റു ജന്മങ്ങളിൽപ്പോലും ബാധിച്ചവനാണ്. മുമ്പ് ഇവൻ അനന്തനായി, പത്മനാഭനായി, ഘോരമായ ഏകാർണ്ണവത്തിൽ, ലോകം പ്രളയജലത്തിൽ കിടക്കുന്ന കാലത്ത് മധുകൈടഭന്മാരെ ഇവൻ ഒറ്റയ്ക്കാണ് കൊന്നുകളഞ്ഞത്. ആ ദാനവേശ്വരനായ എൻെറ അച്ഛനെ, ഹിരണ്യകശിപു എന്ന് പ്രസിദ്ധനായവനെ ഇവനൊറ്റയ്ക്കു തുടയിന്മേൽ കിടത്തിയാണു കൊന്നത്. ഇവനെ ദേവതാരണിയായ അദിതി ഗർഭത്തിൽ വഹിച്ചു. ബലിയജ്ഞംകഴിക്കുന്ന കാലത്ത് വാമനൻെറ ആകൃതിയെടുത്ത് ഇവൻ തനിയെ മൂന്നടി കൊണ്ട് ലോകമൊക്കെ അളന്ന് ബലിയിൽനിന്ന് കൈയിലാക്കി. പിന്നെ ഇപ്പോൾ, താരകാമയമായ യുദ്ധം നടക്കുന്ന ഇപ്പോൾ, അവൻ എന്നോടു യുദ്ധത്തിന്ന് വരും! അവൻെറ അവസാനം അടുത്തു. ദേവന്മാരുടെ അവസാനവും അടുത്തു. ഒക്കെ അവനോടൊപ്പം ഇപ്പോൾ അവസാനിക്കും."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് നാരായണനെ അയോഗ്യമായ വാക്കുകൊണ്ടു പലമട്ട് ആക്ഷേപിച്ച് പോരിന്നൊരുങ്ങി നിന്നു. ദൈത്യേന്ദ്രൻ ആക്ഷേപിച്ചപ്പോൾ ഗദാധരനായ വിഷ്ണു കോപിച്ചില്ല. വലിയ ക്ഷമാബലത്തോടെ വിഷ്ണു പുഞ്ചിരിതൂകി പറഞ്ഞു."

വിഷ്ണു പറഞ്ഞു: "ദൈത്യൻ അല്പബലനാണ്. അവനു ദർപ്പമാണു ബലം. ക്രോധംകൊണ്ടു നീ അധിക്ഷേപം പറയുന്നു. എടോ ദൈത്യാ, നീ നിൻെറ ദോഷംകൊണ്ട് നശിച്ചു! നീ ഈ പറഞ്ഞതൊക്കെ ക്ഷമ വിട്ടിട്ടല്ലേ? അതുതന്നെയാണ് നാശത്തിൻെറ ലക്ഷണം! നീ ഒരു നീചനാണ് എന്നാണ് എൻെറ അഭിപ്രായം. നിൻെറ വാക്ബലം മോശം! മോശം! പെണ്ണുങ്ങൾ ഗർജ്ജിച്ച് ആക്ഷേപിക്കുന്ന ദിക്കിൽ വീരന്മാരായ ആണുങ്ങൾ നില്ക്കുകയില്ല! പൂർവ്വന്മാർ പോയ വഴിക്ക് ദൈത്യാ, നീയും പോകും! അതേ വഴിയുള്ളൂ! പ്രജാപതി നിശ്ചയിച്ച വരമ്പു പൊട്ടിച്ചാൽ ആർക്കു നന്മ ലഭിക്കും? ദാനവനായ നീ ബലാൽ ദേവവ്യാപാരകൃത്തായി. നിന്നെ ഇപ്പോൾതന്നെ ഞാൻ അവസാനിപ്പിച്ച് ദേവന്മാരെ വീണ്ടും അവരുടെ സ്ഥാനത്തു പുനഃസ്ഥാപിക്കും."

വൈശമ്പായനൻ പറഞ്ഞു: 'ഇപ്രകാരം സംഗരത്തിൽ ശ്രീവത്സാങ്കിതനായ ദേവൻ പറഞ്ഞപ്പോൾ ആ ദാനവൻ ഒരു പരിഹാസപ്പുഞ്ചിരിയോടെ ആയുധം കൈയിലെടുത്തു. എല്ലാവിധം അസ്ത്രങ്ങളും ഏന്തിയ അവൻെറ നൂറു കൈകളെ പൊക്കിപ്പിടിച്ചു ക്രോധംകൊണ്ട് കണ്ണ് ഒന്നുകൂടി ചുവന്നു. ആ ഭയങ്കരൻ വിഷ്ണുവിൻെറ മാറിന് ഒരു പ്രഹരംകൊടുത്തു. യുദ്ധത്തിൽ മയൻ, താരകൻ മുതലായ വമ്പന്മാരുമുണ്ട്. അവരും നല്ല നല്ല ആയുധങ്ങളുമേന്തി

വിഷ്ണുവിൻെറ നേരെ നോക്കി ആർത്തുകയറി. എല്ലാവിധ ആയുധങ്ങളുമെടുത്ത് ആ ദൈത്യന്മാർ പ്രഹരിക്കുവാൻ തുടങ്ങിയപ്പോൾ ഹരി ഒട്ടും കുലുങ്ങിയില്ല. മലപോലെ ഉറച്ചുനിന്നു.

മഹാസുരനായ കാലനേമി സുപർണ്ണനോട് എതിർത്തേറ്റു. വലിയ ഗദ കൈകളിൽ എടുത്ത് അവൻ പോരാടി. കാലനേമി ക്രോധിച്ച് ഗരുഡൻെറ നേരെ ഉഗ്രമായ ആയുധം പ്രയോഗിച്ച്, ഉലച്ചുവിട്ടു. ദൈത്യൻ ചെയ്ത ആ കർമ്മം കണ്ട് വിഷ്ണു അത്ഭുതപ്പെട്ടുപോയി. ഗരുഡൻെറ ശിരസ്സിൽ ആ ഗദ വന്നു വീണയുടനെ നടുങ്ങുന്ന ഉടലോടെ ആ പക്ഷി ഭൂമിയിൽ പതിച്ചു. സുപർണ്ണൻ നടുങ്ങിയതായിക്കണ്ടും തൻെറ ദേഹം മുറിവേറ്റതറിഞ്ഞും വിഷ്ണു ക്രോധത്താൽ രക്താക്ഷനായി ചക്രം തൻെറ കൈയിൽ എടുത്തു. ആ പക്ഷിരാജാവിനോടൊപ്പം വിഷ്ണുവിൻെറ വേഗവും വർദ്ധിച്ചു. അവൻെറ കൈകൾ പത്തുദിക്കിലും നിറയുമാറ് വർദ്ധിച്ചു. വിദിക്കിലും ദിക്കുകളിലും ആകാശത്തും വിഷ്ണുവിൻെറ കൈകൾ നിറഞ്ഞു. വീണ്ടും വിശ്വം അളക്കുവാൻ വളർന്നമാതിരി വിഷ്ണു വർദ്ധിച്ചു വളർന്നുയർന്നു.

സുരേന്ദ്രർക്കു ജയത്തിന്നായി വാനിലേക്കുയർന്ന് വലുതായി നില്ക്കുന്ന മധുസൂദനനെ ഋഷികളും ഗന്ധർവ്വന്മാരും ഒന്നിച്ചുചേർന്ന് പുകഴ്ത്തി സ്തുതിച്ചു.

വിണ്ണിൽ കിരീടം മൂടി അഭ്രങ്ങളുടെ ഉള്ളിലൂടെ കടന്നു വിളങ്ങുന്ന ശസ്ത്രങ്ങളോടുകൂടി കാലുകൊണ്ട് ഭൂമിയിൽ അടിവെച്ച് കൈകളാൽ സകലദിക്കും മൂടി. സഹസ്രരശ്മിക്കു തുല്യം രശ്മികളോടെയുള്ള ചക്രായുധം, ആയിരം അഴികളോടുകൂടിയ ചക്രായുധം, അരികളെ ക്ഷയിപ്പിക്കുന്നതും, കത്തുന്ന അഗ്നിപോലെ ഘോരവും, എല്ലാവരും കാണേണ്ടതുമായ ആ സുദർശനചക്രം, പൊൻനേമിച്ചുറ്റോടുകൂടിയതും ഭയങ്കരവുമായ വജ്രനാഭം, ദാനവന്മാരുടെ രക്തം, മേദസ്സ്, അസ്ഥി എന്നിവ അണിഞ്ഞതും, ശസ്ത്രങ്ങളിൽ അദ്വിതീയവുമായ ചക്രം, പൂമാലകൾ, അണിഞ്ഞ് ഏറ്റവും കാമഗവും കാമരൂപവുമായ ചക്രം, സ്വയംഭൂ സൃഷ്ടിച്ചതും, ശത്രുക്കൾക്കു ഭയങ്കരവുമായ ചക്രം, മഹർഷിമാരുടെ രോഷം ചേർന്നതും, എന്നും യുദ്ധത്തിൽ ദർപ്പത്തോടുകൂടിയതും, ഒന്ന് എറിഞ്ഞാൽ സ്ഥിരമായ ചരാചരജഗത്തു മുഴുവൻ മോഹിച്ചുപോകുന്നതും വൻപോരിൽ മാംസം തിന്നുന്ന ഭൂതങ്ങൾക്കു തൃപ്തി നല്കുന്നതുമായ ചക്രം, സൂര്യവർച്ചസ്സു ചേർന്നതും നിസ്സമാനമായതും ക്രിയാകരവുമായ ചക്രം ധരിച്ച് രോഷംകൊണ്ടു. ദീപ്തനായ ഗദാധരൻ, സ്വന്തം തേജസ്സിനാൽ ദൈത്യതേജസ്സ് യുദ്ധത്തിൽ നശിപ്പിക്കുന്നവനായ ശ്രീധരൻ, മഹാവിഷ്ണു, നാരായണൻ, കാലനേമിയുടെ കൈകൾ ചക്രംകൊണ്ട് നുറുക്കി. തീ പറക്കുന്ന അട്ടഹാസംമുഴക്കുന്ന ആ ദൈത്യൻെറ നൂറു മുഖങ്ങളും ബലവാനായ ഹരി ചക്രംകൊണ്ടു മുറിച്ചുതള്ളി. കൈകളും തലകളും അറ്റുപോയിട്ടും ആ ദാനവൻ കുലുങ്ങിയില്ല. കൊമ്പറുത്ത മരംപോലെ, തലയില്ലാത്ത വൃക്ഷംപോലെ, അവൻ കബന്ധനായി (തടി മാത്രമായി) നിന്നു. ഉടനെ ചിറകുനീർത്തി കാറ്റുപോലെ വേഗവാനായ സുപർണ്ണൻ വക്ഷസ്സുകൊണ്ട് ഇടിച്ചു കാലനേമിയെ വീഴ്ത്തി. വായ്കളും കൈകളും പോയ ആ ദേഹം വാനിൽനിന്ന് ദ്യോവിനെ വിട്ട് വീണു. അവൻെറ വീഴ്ചയിൽ ഭൂകമ്പമുണ്ടായി. ഭൂമി ഒട്ടാകെ ഒന്നു വിറച്ചു. ആ ദൈത്യൻ വീണ ഉടനെ ദേവന്മാരും മുനീന്ദ്രന്മാരും, 'നന്ന് നന്ന്' എന്ന് ആർത്തു വിഷ്ണുവിനെ പൂജിച്ചു. മറ്റു ദുഷ്ടപരാക്രമരായ ദൈത്യന്മാർ വിഷ്ണുവിൻെറ കൈയുടെ പിടുത്തത്തിൽപ്പെട്ട് ഇളകാൻ കഴിയാത്തവരായി.

വിഷ്ണു ചിലരെ മുടിക്കുപിടിച്ച് വീശി, ചിലരെ കഴുത്ത് പിടിച്ചു ഞെക്കിക്കൊന്നു, മറ്റു ചിലരുടെ മുഖം ഇടിച്ചു ചതച്ചു. ചിലരെ നടുവിൽ പിടിച്ച് ഒടിച്ചു. അവരൊക്കെ ഗദാചക്രഹതന്മാരായും മറ്റുവിധത്തിലും കൊല്ലപ്പെട്ടവരായി. ജീവൻ വെടിഞ്ഞ് ആകാശത്തുനിന്നു പതിച്ച്, ഭൂമിയിൽ വീണു.

പുരുഷോത്തമൻ ആ ദൈത്യന്മാരെയൊക്കെ വധിച്ചു. ശക്രപ്രിയം ചെയ്ത്, മഹാകർമ്മംചെയ്ത്, ഗദാധരൻ, നിന്നു. ആ താരകമയമായ സംഗ്രാമം തീർന്നതിന്നുശേഷം ആ സ്ഥലത്തേക്ക് ഉടനെ ലോകപിതാമഹനായ ബ്രഹ്മാവ് എത്തി. ബ്രഹ്മർഷികളോടും ഗന്ധർവ്വരോടും അപ്സരസ്ത്രീകളോടുംകൂടി ബ്രഹ്മാവ് എവിടെ ചെന്നെത്തി. ദേവദേവനായ വിഷ്ണുവിനെ പൂജിച്ച് ഇങ്ങനെ പറഞ്ഞു."

ബ്രഹ്മാവു പറഞ്ഞു: "അല്ലയോ ദേവാ, ദൈത്യരുടെ ശല്യം ഭവാൻ ഗ്രഹിച്ച് മഹത്തായ കർമ്മമാണ് അങ്ങു നടത്തിയത്. ഈ ദൈത്യധ്വംസനംകൊണ്ട് ഞങ്ങളും വളരെ സന്തുഷ്ടരായിരിക്കുന്നു. അല്ലയോ വിഷ്ണോ! ഭവാൻ സംഹരിച്ച കാലനേമിയെന്ന അസുരനുണ്ടല്ലോ, അവനെ വധിക്കുവാൻ അങ്ങയ്ക്കു ഒരാൾക്കു മാത്രമേ കഴിയൂ! മറ്റാർക്കും സാദ്ധ്യമല്ല. ഇവൻ ദേവന്മാരെയും സകല ചരാചരജഗത്തിനെയും തോല്പിച്ചുകളഞ്ഞു. ഋഷികൾക്കും പീഡ ചെയ്തിട്ട് എൻെറ നേർക്കും ആർത്തു തിരിഞ്ഞുനില്ക്കുകയായിരുന്നു. ഭവാൻെറ ഈ ഉഗ്രമായ കർമ്മത്താൽ ഞാൻ സന്തോഷിക്കുന്നു. കാലതുല്യാഭനായ കാലനേമിയെ വധിച്ചതിൽ ഞാൻ അത്യന്തം സംതൃപ്തനായിരിക്കുന്നു.

അതുകൊണ്ട് ഭവാൻ ദിവ്യലോകത്തേക്കു പോന്നാലും, അവിടെ ബ്രഹ്മർഷിമാർ ഭവാൻെറ വരവു പ്രതീക്ഷിച്ചു നില്ക്കുകയാണ്. അങ്ങയെ സ്വീകരിക്കുവാൻ വെമ്പുന്നു. അങ്ങയ്ക്കു നന്മ ഭവിക്കട്ടെ! അവിടെ അല്ലയോ വാഗ്മിശ്രേഷ്ഠാ, ഭവാനെ മാമുനിമാരും ഞാനും ദിവ്യമായ വാക്കുകളാൽ വിധിപ്രകാരം അർച്ചിക്കുവാൻ സന്നദ്ധരായിരിക്കുന്നു. അല്ലയോ വരഭൃത്തമാ! അങ്ങയ്ക്കു ഞാൻ ഒരു വരംനല്കാം. ഭവാൻ ദേവന്മാർക്കും ദൈത്യന്മാർക്കും വരം നല്കുന്നവനാണല്ലോ. ഭവാൻ ശക്രന്നു സമ്പൂർണ്ണമായ ഈ മൂന്നുലോകവും തിരിച്ചു നല്കിയാലും. ശത്രുക്കൾ നശിച്ച് നിഹതകണ്ടകമായ ത്രൈലോക്യം തിരിച്ചു നല്കിയാലും; ഈ പോർക്കളത്തിൽവെച്ചുതന്നെ ശക്രന്നു നല്കിയാലും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഭഗവാനായ ബ്രഹ്മാവ് പറഞ്ഞപ്പോൾ അവ്യയനായ ഹരി ഇന്ദ്രാദികളായ ദേവകളോട് ശുഭമായ വാക്കുകളാൽ ഇപ്രകാരം പറഞ്ഞു."

വിഷ്ണു പറഞ്ഞു: "അല്ലയോ ദേവന്മാരേ, ഇവിടെ വന്ന നിങ്ങളൊക്കെ ഞാൻ പറയുന്നതിനെ ശ്രദ്ധാപൂർവ്വം കേൾക്കുവിൻ! പുരന്ദരനെ മുൻനിർത്തി നിങ്ങൾ കേൾക്കുവിൻ! കാലനേമി തുടങ്ങിയവർ ഒക്കെ ഈ പോരിൽ വധിക്കപ്പെട്ടു. അവർ സാമാന്യന്മാരായിരുന്നില്ല എന്ന കാര്യം നിങ്ങൾ ഓർക്കണം. ശക്രനെക്കാൾ ശക്തരും വിക്രാന്തരുമായ മഹാസുരന്മാരായിരുന്നു അവരെല്ലാം. ആ മഹായുദ്ധത്തിൽ രണ്ടുപേർ രക്ഷപ്പെട്ട് വിട്ടുപോയിട്ടുണ്ട്. ദൈത്യേന്ദ്രനായ വൈരോചനനും മഹാഗ്രഹമായ രാഹുവുമാണ് ആ രണ്ടുപേർ. ഇന്ദ്രൻ തനിക്ക് ഇഷ്ടമുള്ള ദിക്കു വാഴട്ടെ! അപ്രകാരം വരുണനും ഇഷ്ടമുള്ള ദിക്കിൽ വാഴട്ടെ! തെക്കുദിക്കു യമനും കാക്കട്ടെ! വടക്കുദിക്ക് ധനാധിപനായ കുബേരനും പാലിക്കട്ടെ! ചന്ദ്രൻ യഥായോഗ്യം നക്ഷത്രങ്ങളോടുകൂടി വേഗത്തിൽ ചേർന്നുകൊള്ളട്ടെ! അർക്കൻ അയന

ത്തോടെ ഋതുപ്രധാനമായ വർഷത്തെ ആശ്രയിക്കട്ടെ, യജ്ഞത്തിൽ സദസ്യരാൽ പൂജിതമായ ആജ്യഭാഗങ്ങൾ ദേവന്മാർക്ക് അർപ്പിക്കപ്പെടട്ടെ. വിപ്രന്മാർ വേദോക്തമായ വിധം അഗ്ന്യാഹൂതി നടത്തട്ടെ! ദേവന്മാർ ബലികളാലും ഹോമങ്ങളാലും തൃപ്തരാകട്ടെ! സ്വാദ്ധ്യായത്താൽ മുനീന്ദ്രന്മാരും തൃപ്തരാകട്ടെ! സ്വാദ്ധ്യായത്താൽ മുനീന്ദ്രന്മാരും തൃപ്തരാകട്ടെ! ശ്രാദ്ധത്താൽ പിതൃക്കളും തൃപ്തിയേല്ക്കട്ടെ! വഴിയേ വായു വീശട്ടെ! പാവകൻ മൂന്നായി ജ്വലിക്കട്ടെ! ഗുണങ്ങളാൽ മൂന്നു വർണ്ണങ്ങളും മൂന്നു ലോകത്തേയും അഭിവൃദ്ധിപ്പെടുത്തട്ടെ! ക്രതുക്കൾ ദീക്ഷണീയരായ ദ്വിജന്മാരാൽ നടത്തപ്പെടട്ടെ! യഥാർഹം സത്രികൾക്കെല്ലാം ദക്ഷിണ നടക്കട്ടെ! എല്ലാ ഇന്ദ്രിയങ്ങൾക്കും സൂര്യനും, രസങ്ങൾക്കു സോമനും, പ്രാണികളുടെ പ്രാണങ്ങൾക്ക് വായുവും പുഷ്ടമാക്കി, ശിവവും സൗമ്യവുമായ പ്രവൃത്തികൾ നടത്തട്ടെ! മുറയനുസരിച്ച് ശരിയായ മട്ടിൽ മഹേന്ദ്രസലിലോത്ഭവകളായ ലോകമാതാക്കൾ, നദികൾ, ആഴിയിൽ ചേർന്നുകൊള്ളട്ടെ!

ദൈത്യരിൽനിന്നുള്ള ഭയം വിട്ടുകൊള്ളുവിൻ! ദേവന്മാരേ, നിങ്ങൾ ശമം കൈക്കൊള്ളുവിൻ! നിങ്ങൾക്ക് സ്വസ്തി ഭവിക്കട്ടെ! ഞാൻ സനാതനമായ ബ്രഹ്മലോകത്തേക്ക് ഇതാ പോകുന്നു! സ്വഗൃഹത്തിലും, ഏതു ലോകത്തിലും, വിശേഷിച്ച് യുദ്ധത്തിലും ദാനവന്മാരെ വിശ്വസിച്ചുപോകല്ലേ! അവർ എന്നും ക്ഷുദ്രരാണ്, വിശ്വാസയോഗ്യരല്ല! തഞ്ചവും തക്കവും കിട്ടുമ്പോൾ അവർ പ്രഹരിക്കും. ഇവർക്ക് ഒരു നിലയും സ്ഥിതിയുമില്ല. സൗമ്യരും, സത്യം ഉള്ളിലുള്ളവരുമായ ദേവന്മാരായ നിങ്ങൾക്ക് മനസ്സ് വക്രമല്ല നേരെയാണ്. നിങ്ങളോട് ദുഷ്ടുകാണിക്കുന്ന ആ ദുരാത്മാക്കൾക്ക്, കേവലം നന്മവിട്ട് നടക്കുന്ന അസുരന്മാർക്ക്, ദേവന്മാരേ, ഞാൻ മോഹം ഏല്പിക്കുന്നതാണ്. അങ്ങനെ അവരെ ഞാൻ നശിപ്പിക്കുന്നതാണ്. ദുരാധർഷമായി ദാനവരിൽനിന്ന് എന്നു ഭയം വന്നേല്ക്കുന്നുവോ, അന്ന് ഞാൻ വന്ന് ഉടനെ നിങ്ങൾക്ക് അഭയം നല്കുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്ന് ദേവകളോടു പറഞ്ഞ്, സത്യപരാക്രമനായ വിഷ്ണു, ബ്രഹ്മാവിനോടുകൂടി ബ്രഹ്മലോകത്തേക്കു പോയി. താരകാമയസംഗരത്തിൽ ദാനവർക്കും വിഷ്ണുവിന്നും തമ്മിൽ ഇങ്ങനെ ഒരു ആശ്ചര്യമുണ്ടായി! നീ ഇതാണല്ലോ ജനമേജയാ, ചോദിച്ചത്!"

**49. ബ്രഹ്മലോകവർണ്ണനം** – ജനമേജയൻ പറഞ്ഞു: "ദേവദേവനും, സലിലയോനിയുമായ ബ്രഹ്മാവിനോടുകൂടി ബ്രഹ്മലോകത്ത് വിഷ്ണു പ്രവേശിച്ചുവല്ലോ. അവിടെ അല്ലയോ ബ്രാഹ്മണാ, പിന്നെ എന്തൊക്കെ ഉണ്ടായി? ആദിദേവനായ കമലോത്ഭവൻ എന്തിനാണ് ദൈത്യധ്വംസം കഴിഞ്ഞ ഉടനെ ദേവന്മാർ പൂജിച്ച വിഷ്ണുവെ ബ്രഹ്മലോകത്തേക്ക് കൊണ്ടുപോയത്? അവന്ന് ബ്രഹ്മലോകത്തുള്ള സ്ഥാനം എന്താണ്? എന്തു യോഗമാണ് എടുത്തത്? എന്തുവിധം നിയമം ആചരിച്ചു? വിഭുവായ ലോകഭാവനൻ ചെയ്തതെന്താണ്? അവൻ അവിടെ പാർക്കുമ്പോൾ ഈ ലോകമൊക്കെ സുരാസുരനരാർച്ചിതമായ, വിപുലമായ, ശ്രീ എങ്ങനെയാണ് ഏല്ക്കുന്നത്? വർഷത്തിൽ ഉറങ്ങുകയും ശരൽക്കാലത്ത് ഉണരുകയും ചെയ്യുന്നതും, ബ്രഹ്മലോകം വാണ് ലോകഭാരങ്ങളെ ഏല്ക്കുന്നതും എങ്ങനെയാണ്? അല്ലയോ ദ്വിജാ, ദ്യോവിൽ ആ ഭഗവാനുള്ള ദിവ്യമായ ചരിതം വിസ്തരിച്ച്, ശരിക്ക്, എല്ലാം അറിയുവാൻ ഞാൻ ആഗ്രഹിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ആദ്യമായി നാരായണന്റെ കർമ്മവിസ്താരം കേട്ടാലും. ബ്രഹ്മാവിനോടുകൂടി ബ്രഹ്മലോകത്തുചെന്ന് നാരായണൻ മോദിക്കുന്നത് എങ്ങനെയാണെന്നു പറയാം. നാരായണന്റെ ഗതി സൂക്ഷ്മമാണ്. വാനവർക്കുപോലും അത് മനസ്സിലാക്കുവാൻ സാദ്ധ്യമല്ല. രാജാവേ, ഞാൻ അതു പറയാം. ഞാൻ പറയുന്നത് ഭവാൻ കേട്ടാലും. ഈ ദേവൻ ലോകമയനാണ്. മൂന്നുലോകവും അവനാൽ നിറഞ്ഞിരിക്കുന്നു. വാനിൽ ദേവകൾ വിഷ്ണുമയന്മാരാണ്. അവന്റെ അതിര് ആരും കാണുന്നില്ല. ചിന്തകന്മാർക്കാർക്കും, കാണുവാൻ കഴിയുന്നില്ല. അവൻ ലോകങ്ങൾക്ക് ഏറ്റവും പരമായ പാരമാകുന്നു. മാധവൻ അപ്രകാരം കാണപ്പെടുന്നു. അവൻ ഇന്ദ്രിയങ്ങൾക്ക് അവിഷയനാകുന്നു. സർവ്വദേവന്മാരും അവനെ അനുസന്ധാനം ചെയ്യുന്നു. ഇവന്റെ കഥ, ബ്രഹ്മലോകത്തിലുണ്ടായ കഥ, നീ കേൾക്കുക അത് ഒരു പഴങ്കഥയാണ്.

ബ്രഹ്മലോകത്തുചെന്ന് അവൻ പൈതാമഹമായ പദം കൊണ്ട് ആർഷകർമ്മമനുസരിച്ച് ഋഷിമാരെ വന്ദിച്ചു. അവൻ ഋഷിമാർ പ്രഭാതത്തിലെ യജനത്തിൽ ഹോമിക്കപ്പെടുന്ന അഗ്നിയെ ദർശിച്ചു. ആ അതിതേജസ്വിയായ ദേവൻ പൂർവ്വാഹ്നക്രിയചെയ്ത് അഗ്നിയെ വന്ദിച്ചു. മഖത്തിൽ ആജ്യങ്ങൾകൊണ്ട് മഹർഷികൾ യജിക്കുമ്പോൾ യജ്ഞഭാഗം സ്വീകരിക്കുന്ന തന്റെ മറ്റൊരു ദേഹം അവൻ ദർശിച്ചു. ബ്രഹ്മവർച്ചസ്സുള്ള ഋഷിമാരെ കൈകൂപ്പി. ആ അചിന്ത്യസ്വരൂപൻ ശാശ്വതമായ ബ്രഹ്മലോകത്ത് സഞ്ചരിച്ചുതുടങ്ങി. അവൻ മുറ്റത്ത് വളയങ്ങളോടുകൂടിയ രത്നമയമായ സ്തംഭങ്ങൾ കണ്ടു. ലക്ഷണയുക്തമായ ബ്രഹ്മർഷികളുടെ മഖങ്ങൾ അവൻ ദർശിച്ചു. ആജ്യധൂമം അവൻ ഘ്രാണിച്ചു. വിപ്രന്മാർ ചൊല്ലുന്ന വേദവാക്യം കേട്ടു. യജ്ഞങ്ങളിൽ യജിക്കപ്പെടുന്ന തന്നെ താൻ കണ്ട് ചുറ്റിനടന്നു. സദസ്യരായ ഋഷികളും ദേവന്മാരും പവിത്രം കൈയിലെടുത്ത് അർഘ്യം കൊടുക്കാൻ കൈകളുയർത്തി ആ ഭഗവാനെപ്പറ്റി പരസ്പരം ഇങ്ങനെ പറഞ്ഞു.

'ദേവന്മാരിൽ എന്തുണ്ടോ അതൊക്കെ ജനാർദ്ദനൻ മൂലമുള്ളതാണ്. വാനവർ എന്തൊക്കെ നേടുന്നുവോ, അതൊക്കെ ജനാർദ്ദനങ്കൽ നിന്നാണെന്ന് ധരിക്കുക! അഗ്നിഷോമമയമാണ് ലോകം എന്നുള്ളത് വിദ്വജ്ജനങ്ങൾ അറിഞ്ഞതാണ്. ആ സോമനും, അഗ്നിയും, ലോകവും വിഷ്ണുവാണെന്നും അറിയണം. പാലിൽ തയിർ ഉണ്ടാകും. തയിരിൽ വെണ്ണയുണ്ടാകും. ഭൂതങ്ങളെ മഥിച്ചാൽ വ്യക്തമായിക്കാണാം ലോകം ജനാർദ്ദനമയമാണെന്ന്. ഭൂതേന്ദ്രിയങ്ങളാൽ ആത്മാവ് എപ്രകാരം പറയപ്പെടുന്നുവോ, ലോകം അറിയുന്ന അമരന്മാരാൽ ഇപ്രകാരം വിഹിതനായി ഹരി ദർശിക്കപ്പെടുന്നു. ദേഹേന്ദ്രിയപ്രാപ്തി ദേഹികൾക്ക് മന്നിൽ എങ്ങനെ ഉണ്ടാകുന്നുവോ, അപ്രകാരം വൈഷ്ണവിയായ പ്രാണേശ്വരപ്രാപ്തി വിണ്ണിൽ വിണ്ണോർക്ക് സിദ്ധിക്കുന്നു. സത്രിക്ക് സത്രഫലദനും, പവിത്രവും, പരമാത്മവാനും, ലോകതന്ത്രധരനും, മന്ത്രത്താൽ മന്ത്രം ഉച്ചരിക്കുന്നവനും ഇവൻ തന്നെയാകുന്നു."

ഋഷികൾ പറഞ്ഞു: "സുരശ്രേഷ്ഠാ, ഭവാന് സ്വാഗതം! മഹാദ്യുതേ, പത്മനാഭാ, ഇതാ യാജ്ഞീയമായ ആതിത്ഥ്യം മന്ത്രത്തോടെ നല്കുന്നു, ഏറ്റുവാങ്ങിയാലും! പാവനനായ നീ യജ്ഞപൂതമായ പാദ്യത്തിന്നു പാത്രമാകുന്നു. മന്ത്രോക്തമായ നാമവും നിധിയും നീയാകുന്നു. സദാ ഭവാൻ സമ്മതനായി കാണപ്പെടുന്നു. വിഷ്ണോ, ഭവാൻ പോരിന്നായി പോകുന്ന സമയത്ത് ഇവിടെ ക്രിയകളൊന്നും നടക്കുകയുണ്ടായില്ല. വിഷ്ണു ഇല്ലാതെ ഒരു യജ്ഞത്തി

ന്നും ക്രിയ വിധിക്കുന്നില്ല. ദക്ഷിണാഢ്യമായ മഖത്തിന്ന് ഭവാൻമൂലവും ഫലം സിദ്ധിക്കണം. ഇന്ന് ഞങ്ങൾ യജി ക്കുന്ന ആത്മാവെ ഇതാ കാണുന്നു."

വൈശമ്പായനൻ പറഞ്ഞു: " ആവട്ടെ!' എന്ന് ഭഗവാൻ എല്ലാവരേയും സന്തോഷിപ്പിക്കുമാറ് പറഞ്ഞു. ബ്രഹ്മലോ കത്തിൽ ലോകപിതാമഹനായ ബ്രഹ്മാവ് മോദിക്കുക യുംചെയ്തു."

**50. വിഷ്ണുവിൻെറ യോഗശയനോത്ഥാനം** - **വൈശ** മ്പായനൻ പറഞ്ഞു: "ആ മഹർഷികളുടെ പൂജയേറ്റ് ഈശ്വ രനായ ഹരി പുരാണബ്രഹ്മസദനമായ, ദിവ്യമായ, നാരാ യണാശ്രമത്തിൽ പ്രവേശിച്ചു. ആ സദസ്യരോടു യാത്ര പറഞ്ഞ് സന്തോഷത്തോടെ ആശ്രമത്തിലേക്കു പ്രവേശി ക്കുമ്പോൾ, ആദിദേവനായ പത്മാസനനെ, ദേവനായ ബ്രഹ്മാവിനെ, കൈകൂപ്പി തൻെറ പേരിനാൽ കീർത്തി പ്പെട്ട നാരായണാശ്രമത്തിൽ കയറുമ്പോൾ, ഭഗവാൻ ആയു ധങ്ങളെല്ലാം ഉപേക്ഷിച്ചു.

"അവിടെ ഭഗവാൻ തൻെറ ഗൃഹം കടൽപോലെ കണ്ടു. ശാശ്വതന്മാരായ ദേവർഷികൾ വസിക്കുന്ന ഇടം, പ്രളയക്കാ റുകളോടുകൂടി നക്ഷത്രാലയസങ്കുലമായി ദർശിച്ചു. സുരാ സുരന്മാർക്ക് അപ്രധൃഷ്യമായ കൂരിരുൾച്ചുറ്റുള്ളതായ ഇടം ഭഗവാൻ ദർശിച്ചു. കാറ്റിന്ന് അവിടെ സ്ഥാനമില്ല. അവിടെ ചന്ദ്രനില്ല, സൂര്യനില്ല. ആ ദേശം പത്മനാഭൻെറ ദേഹതേ ജസ്സു നിറഞ്ഞ ദിക്കാണ്. അവിടെ കടന്ന് ഭഗവാൻ ജടാ ഭാരം വഹിച്ച് സഹസ്രശീർഷനായി കിടക്കുവാൻ ഭാവിച്ചു. ലോകങ്ങളുടെ അന്തമറിയുന്ന കാളി, ഭഗവാൻെറ കൺപാ ട്ടിൽ നില്ക്കുന്ന കറുത്ത നിറമുള്ള നിദ്രാദേവി, ആ മഹാ ത്മാവിനെ സേവചെയ്തു.

ഭഗവാൻ ദിവ്യമായ കടൽക്കാർകൊണ്ടുള്ള കുളർമെ ത്തയിൽ കിടന്നു. പ്രളയകാലത്ത് ജഗത്തെല്ലാം എടുത്ത് ഏകാർണ്ണവമഗ്നമാകുമ്പോൾ ഹരി എപ്രകാരം ശയിക്കുന്ന തായി കേട്ടിട്ടുണ്ടോ, അപ്രകാരം ഭഗവാൻ ശയിച്ചു. ജഗൽ ക്ഷേമത്തിന്ന് ഈശ്വരനായ ആ ദേവനെ, വിഷ്ണുവിനെ, ദേവന്മാരും മുനീശ്വരന്മാരും ഉപാസിച്ചു. ഉറങ്ങുന്ന ആ ദേവ ൻെറ നാഭിയിൽനിന്ന് ഉത്ഭവിച്ച സൂര്യാഭമായ ആദ്യപത്മം, ബ്രഹ്മാവിൻെറ ആദിയിലെ ആസനം, ശോഭിച്ചു. സഹസ്ര പത്രവർണ്ണാഢ്യവും സുകുമാരവും നന്നായി വിടർന്നതുമാ യിരുന്നു ആ പുഷ്പം. ബ്രഹ്മസൂത്രം കൈയിലേന്തി ഉറങ്ങി ക്കിടക്കുന്ന ആ മഹാമുനി ലോകങ്ങൾക്കൊക്കെ കാല പര്യയം തിരിക്കുന്നു. തുറന്നു കാണുന്ന അവൻെറ വായിൽ നിന്നുള്ള നിശ്വാസംവഴി പ്രജാപംക്തികൾ ഉച്ചത്തിൽ പുറ പ്പെടുകയും ജനിക്കുകയും ചെയ്യുന്നു. ആ ശുദ്ധരായ പ്രാ ണികളെ ബ്രഹ്മാവ് നാലുവിധമായി വിഭജിച്ചിരിക്കുന്നു. ഈ നാലുജാതിയിൽപ്പെട്ടവരും വേദോക്തമായ പ്രവൃത്തി യാൽ പരമഗതി നേടുന്നു. യോഗനിദ്രയിൽ മുഴുകിയ വിഷ്ണുവിൻെറ തമാസാവൃതമായ രൂപം പിതാമഹൻമു തൽ അവിനാശികളായ ബ്രഹ്മർഷിമാർ വരെ ആരും കാണു ന്നില്ല. പിതാമഹനോ, ബ്രഹ്മർഷിമാരോ എപ്പോൾ അവൻ ഉറങ്ങുന്നു, എപ്പോൾ അവൻ ഉണർന്നിരിക്കുന്നു എന്നറി യുന്നില്ല. കിടക്കുന്നവനാരാണ്, ശക്തനാരാണ്, ഇളകാത്ത വനാരാണ്, ഭോഗി ആരാണ്, ദ്യുതിമാനാരാണ്, ആ ദേവ നെ കൃഷ്ണാൽ കൃഷ്ണതരനായ ദേവനെ, ആർക്കും ശരി ക്കറിഞ്ഞുകൂടാ. ദേവന്മാർ ദിവ്യയുക്തിയാൽ ഇവനെപ്പറ്റി ചിന്തിച്ചുകൊണ്ടിരിക്കുന്നുവെങ്കിലും ഇവൻെറ ജന്മകർമ്മ രഹസ്യങ്ങളെ അറിയുന്നില്ല. അവൻ നല്കുന്ന ഗാഥകൾ കൊണ്ട് അവൻെറ ചരിത്രം അറിഞ്ഞ പുരാതന മഹർഷി മാർ, പുരാണജ്ഞന്മാരായ അവർ അവനെ വ്യക്തമായി അറിയുന്നു. ഇവൻെറ പുരാണമായ കഥ സുരന്മാരും പറഞ്ഞു കേൾക്കുന്നുണ്ട്. അതിന്നൊരന്ത്യവുമില്ല. സ്വപ്രഭാവജമായ ഈ ദേവദേവൻെറ കഥയുണ്ടല്ലോ, അതുകൊണ്ട് വേദ ങ്ങളും ലോകങ്ങളും ശ്രുതികളും എല്ലാം നിറഞ്ഞിരിക്കുന്നു.

സൃഷ്ടികാലത്ത് ഈ ദേവൻ ലോകങ്ങളെ നോക്കി വളർത്തുന്നു. ദാനവന്മാർ നശിക്കുവാനായി മധുസൂദനൻ ഉണരും. ഉറങ്ങുന്ന ഈ അവ്യയൻ ദേവന്മാർക്കുപോലും കാണാൻവയ്യാത്തവിധം ഉറങ്ങുന്നു. വർഷക്കാലത്ത് ഉറങ്ങു കയും വർഷമില്ലാത്തകാലത്ത് ഉണരുകയും ചെയ്യുന്നു.

അവൻ വേദങ്ങളാണ്. യജ്ഞങ്ങളാണ്. യജ്ഞാംഗങ്ങ ളാണ്. ഒക്കെയും ചേർന്ന യജ്ഞഗതിയും പുരുഷോത്ത മൻതന്നെ. അവൻ കിടന്നുറങ്ങുമ്പോൾ മന്ത്രപൂതമായ ക്രതു ക്രിയകളൊന്നുമില്ല. ശരത്കാലത്ത് യജ്ഞകാരിയായ മധു സൂദനൻ ഉണരുന്നു.

വിഷ്ണു ഉറങ്ങുമ്പോൾ ഇന്ദ്രൻ വിഷ്ണുവിൻെറ ക്രിയ നടത്തും. വർഷക്കാലത്ത് വേണ്ട ജലകർമ്മങ്ങൾ ചെയ്യുന്നു. തമസ്സാകുന്ന ഈ മായ നിദ്രാരൂപത്തിൽ ലോകത്തിൽ സ്ഥിതിചെയ്യുന്നു. മന്നവന്മാർക്ക് യുദ്ധത്തിൽ ഘോരമായ കാളരാത്രിയാണ് അകാരണമായി ദ്വേഷിണിയായിത്തീരുന്ന ഇവൾ. പകലിനെ നശിപ്പിക്കുന്ന ആ മായയുടെ ശരീരം രാത്രിയാണ്; അവളുടെ ദ്വാരം അന്ധകാരമാണ്. നിദ്രാരൂ പിയായ ഈ മായ വന്നുപിടിപെട്ടാൽ ഏതവനും വീണ്ടും ജൃംഭിക്കും. ഉറക്കത്തെ താങ്ങാൻ ആ ജൃംഭിക്കുന്നവനു കഴിയാതാകും. കടലിൽ താണുപോകുന്നവനെപ്പോലെ യാണ് നിദ്രയിൽപ്പെട്ടവൻെറ കഥ. ഭക്ഷണത്താലും കായികാ ദ്ധ്വാനത്താലും മനുഷ്യർക്ക് നിദ്രയുണ്ടാകുന്നു. ഇപ്രകാരം നിദ്ര എല്ലാ ജീവികൾക്കും വന്നുചേരുന്നു. ഭൂമിയിൽ ദേഹി കൾക്ക് ഇത് ഉറങ്ങിക്കഴിഞ്ഞാൽ ക്ഷയിക്കും. മൃത്യുകാലത്ത് ഇതു ജീവികളുടെ ജീവൻ പോക്കുന്നു എന്നതു തീർച്ച യാണ്. ദേവന്മാരിലും ഇതിനെ താങ്ങുവാൻ ശക്തൻ വിഷ്ണു മാത്രമാണ്. വേറെ ആരുമില്ല. വിഷ്ണുദേഹജയി യായ ഈ മായ സർവ്വസംഹാരിയായ കാലത്തിൻെറ തോഴിയാണ്.

നാരായണൻെറ മുഖത്തു വിളങ്ങുന്ന ഈ കമലാക്ഷി ലോകരെ അല്പകാലംകൊണ്ട്, ഈ ലോകമോഹിനി, ഗ്രസി ച്ചുകളയുന്നു. കൃഷ്ണവർത്മാവ് ലോകത്തിൻെറ ഹിതത്തി ന്ന് ഇവളെ ധരിക്കുന്നു; പതിവ്രതയെ പതി താങ്ങുന്നതു പോലെ താങ്ങുന്നു.

നാരായണാശ്രമത്തിൽ അവൻ ആ നിദ്രയിൽ മുഴുകി; ജഗന്മോഹനനും അവ്യയനുമായ വിഷ്ണു കിടന്നുറങ്ങി. മഹാത്മാവായ അവൻെറ ആയിരം വർഷം, അങ്ങനെ കിട ന്നുറങ്ങുമ്പോൾ കഴിഞ്ഞുപോയി. അതിന്നിടയ്ക്കു കൃത യുഗവും യുഗോത്തമമായ ത്രേതായുഗവും കഴിഞ്ഞുപോയി. ദ്വാപരവും അവസാനിക്കാറായി. ലോകം മുഴുവൻ ദുഃഖി ക്കുന്നതായി അറിഞ്ഞ് അതിതേജസ്വിയായ ദേവൻ ഉണർ ന്നു. മഹർഷിമാരുടെ സ്തുതി കേട്ടുകൊണ്ട് ദേവൻ ഉണർ ന്നു."

മഹർഷികൾ പറഞ്ഞു: "ദേവാ, അങ്ങ് നിദ്രയെ വിട്ടാ ലും! ചാർത്തിവിട്ട പൂമാലയെപ്പോലെ അതിനെ ഇനി ഉപേ ക്ഷിക്കാം. നിന്നെക്കാണുവാൻ ബ്രഹ്മാവ് മറ്റെല്ലാ ദേവക ളുമൊന്നിച്ച് കാത്തു നില്ക്കുന്നു. ഈ ബ്രഹ്മജ്ഞന്മാരും ബ്രഹ്മസംസ്ഥവവാദികളും ഭവാനെ വർദ്ധിപ്പിക്കുന്നു. അവർ ഹൃഷീകേശാ, സംശിതവ്രതരായ ഋഷിമാരാണ്. ഭൂതഭാവനാ,

അങ്ങയുടെ ആത്മഭൂതരായ ഇവരുടെ നല്ലവാക്കുകൾ വിഷ്ണോ, ഭവാൻ കേൾക്കണേ! ഭൂമി, വായു, അഗ്നി, വാരി, അംബരം എന്നിവയുടെ വാക്ക് കേൾക്കണേ! സപ്തർഷികൾ ഇതാ ഭവാനെ മുനിവർഗ്ഗങ്ങളോടുകൂടി നിന്നു സ്തുതിക്കുന്നു. ദേവാ, ദിവ്യമായ ഗേയമായ ഗീതികളാൽ സ്തുതിക്കുന്നു! ദേവാ, എഴുന്നേല്ക്കണേ! പത്മപത്രനേത്രാ, പത്മനാഭാ, മഹാദ്യുതേ! എഴുന്നേല്ക്കണേ! വാനോർക്ക് ഗൗരവമേറിയ ഒരു കാര്യം, കാരണം, ഉണ്ടായിട്ടുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "ജലമൊക്കെ അടക്കി, കൂരിരുട്ടു പിളർന്ന് ഉടനെ ഹൃഷീകേശൻ എഴുന്നേറ്റു. ശ്രീമാനായ ദേവൻ ജ്വലിച്ചു; പ്രകാശിച്ചു. ബ്രഹ്മാവുമുതലായ ദേവന്മാർ വന്നുനില്ക്കുന്നതായിക്കണ്ടു. ജഗത്തിന്റെ നന്മയ്ക്കായി ക്ഷോഭിച്ച് എന്തോ പറയുവാൻ അവർ വന്നു നില്ക്കുകയാണെന്നു മനസ്സിലാക്കി. ദേവനായ ഹരി അവരോട് നിദ്രാവിശ്രാന്തലോചനങ്ങൾ തുടച്ച് ധർമ്മവും യുക്തിയും തത്ത്വവും നിറഞ്ഞ വാക്കുകളാൽ പറഞ്ഞു."

ശ്രീഭഗവാൻ പറഞ്ഞു: "ദേവന്മാരേ, നിങ്ങൾക്കു വല്ല യുദ്ധവും വന്നു സംഭവിച്ചുവോ? എവിടെനിന്നാണ് നിങ്ങൾക്കു ഭയം കടന്നുകൂടിയത്? ആർക്ക്? എന്തുകൊണ്ട്? എന്താവശ്യം? എന്നിൽ ഇല്ലാത്തതു വല്ലതുമുണ്ടോ? ലോകത്തിൽ ദാനവന്മാർ വല്ലകുഴപ്പവും ഉണ്ടാക്കിയോ? നരന്മാർക്ക് ആയാസകരമായി എന്തുണ്ടായി? പറയൂ, കേൾക്കുവാൻ ഞാനാഗ്രഹിക്കുന്നു. ഇതാ ഞാൻ ബ്രഹ്മജ്ഞരുടെ മദ്ധ്യത്തിൽ വെച്ച് ഉത്തമമായ മെത്ത ഉപേക്ഷിച്ച് നിങ്ങൾക്കു നന്മ ചെയ്യുവാൻവേണ്ടി സന്നദ്ധനായി നില്ക്കുന്നു. ഞാൻ എന്തു ചെയ്യണമെന്നു പറഞ്ഞാലും!"

**51. ഭാരാവതരണവിഷയം** – വൈശമ്പായനൻ പറഞ്ഞു: "വിഷ്ണുവിന്റെ വാക്കു കേട്ടപ്പോൾ ലോകപിതാമഹനായ ബ്രഹ്മാവ് ദേവന്മാർക്കെല്ലാം ഹിതമായ, ശ്രേഷ്ഠമായ വാക്കുകൾ പറഞ്ഞു."

ബ്രഹ്മാവ് പറഞ്ഞു: "അല്ലയോ അസുരാന്തകനായ വിഷ്ണോ! ഭവാൻ ഇവർക്ക് അഭയദനായിരിക്കുമ്പോൾ, പോരിൽ അമരക്കാരനായിരിക്കുമ്പോൾ, സുരന്മാർക്കു യാതൊരു ഭയവുമില്ല. ശക്രൻ ജയിക്കെ, അസുരസൂദനനായ ഭവാൻ സംരക്ഷനല്കുമ്പോൾ ധർമ്മിഷ്ഠരായ മനുഷ്യർക്കു ഭയത്തിന്ന് എന്താണവകാശം? ധർമ്മതൽപരരായി അല്ലൽ വെടിഞ്ഞ ധർമ്മിഷ്ഠരായ മർത്ത്യരെ അകാലമൃത്യു നോക്കുവാൻപോലും ശക്തനാവുകയില്ല. മനുഷ്യർക്കുള്ള നാഥന്മാരായ രാജാക്കന്മാർ, വരുമാനത്തിൽ ആറിലൊന്ന് അനുഭവിക്കുന്നവർ, പരസ്പരം ഭേദിക്കുന്നില്ല, കലഹിക്കുന്നുമില്ല. നാട്ടുകാർക്കു ശുഭം നല്കുന്ന അവർ, കരം നല്കുന്നവർക്ക് അഗർഹിതരായ അവർ, ആ കരംകൊണ്ട് അർത്ഥം നേടിയവർ, ഭണ്ഡാരങ്ങൾ പുഷ്ടിപ്പെടുത്തുന്നു. ക്ഷമാപരരായ അവർ തങ്ങളുടെ നാട്ടിൻപുറം പുഷ്ടിപ്പെടുത്തുന്നു. അതീക്ഷ്ണദണ്ഡരായി രാജാക്കന്മാരാൽ നാലു വർണ്ണങ്ങളും പാലിക്കപ്പെടുന്നു. ഒരു പ്രാണിയെയും അവർ ഉദ്വേഗത്തിൽപ്പെടുത്തുന്നില്ല. നല്ലപോലെ സചിവന്മാരാൽ പൂജിതരായി, നാലംഗങ്ങളോടുകൂടിയ പടയോടുകൂടി രാജാക്കന്മാർ വേണ്ടതായ ആറുഗുണങ്ങളും, യഥാവസരം കൈക്കൊള്ളുന്നു. ധനുർവ്വേദപരന്മാരും വേദനിഷ്ഠതരുമായ രാജാക്കന്മാർ ഭൂമിദക്ഷിണമായ യജ്ഞങ്ങൾ കാലംപോലെ യജിക്കുന്നു. വേദംചൊല്ലിയും ദീക്ഷയെടുത്തും, ബ്രഹ്മചര്യം അനുഷ്ഠിച്ചും, മുനിമാരെ മേദ്ധ്യമായ ശ്രാദ്ധങ്ങൾകൊണ്ടു പിതൃക്കളെ തർപ്പിക്കുന്നു. മൂന്നുലോകത്തിലും അവർക്ക് അറിയാത്തതായി ഒന്നുമില്ല. വൈദികമായും ലൗകികമായും ധർമ്മശാസ്ത്രപരമായും അവർക്കു സകലതും അറിയാം. പരാവരാർത്ഥജ്ഞരായ അവർ ഋഷിതേജസ്സുള്ളവരാണ്. ആ രാജാക്കന്മാർ വീണ്ടും കൃതയുഗം വരുത്തുവാനായി ഉത്സാഹിക്കുന്നവരാണ്.

അവരുടെ പ്രഭാവത്താൽ വാസവൻ നന്നായി വർഷിക്കുന്നു. പൊടികൂടാതെ പത്തുദിക്കിലും നന്നായി മാരുതൻ വീശുന്നു. ഉൽപ്പാതംകൂടാതെ ഭൂമിയും ഗ്രഹങ്ങളും വാനിൽ ചുറ്റുന്നു. ചന്ദ്രൻ നക്ഷത്രങ്ങളോടുകൂടി വാനിൽ ചരിക്കുന്നു. രണ്ടയനവും അനുലോമനായി ദിവാകരൻ സഞ്ചരിക്കുന്നു. പല ഹവ്യങ്ങളാലും ശുഭഗന്ധനായി ഹുതാശനൻ തൃപ്തനാകുന്നു. ഇപ്രകാരം കാര്യങ്ങളൊക്കെ നന്നായി നടന്ന് മഖാദികളൊക്കെ വളർന്ന് ഭൂമിക്കൊക്കെ തൃപ്തി നല്കിക്കൊണ്ടിരിക്കുമ്പോൾ മർത്ത്യർക്കു പിന്നെ ഭയത്തിന്ന് എന്താണവകാശം?

കീർത്തിനേടിയവർ പരസ്പരം അധീനത്തിലായി വർത്തിക്കുകമൂലം രാജാക്കന്മാരുടെ വലിയ പടയാൽ പാരിടം പീഡയേല്ക്കുവാൻ തുടങ്ങിയിരിക്കുന്നു. ഭാരത്താൽ തളർന്ന് രാജാക്കളാൽ പീഡയേല്പിക്കപ്പെടുന്ന ഈ ഭൂമി മുങ്ങുവാൻപോകുന്ന തോണിപോലെയായപ്പോൾ ഇങ്ങോട്ടു വന്നതാണ്. യുഗാന്തസദൃശ്യന്മാരായ രാജാക്കളുടെ പീഡനത്താൽ ശൈലബന്ധമുലഞ്ഞ് വെള്ളത്തിൽ മുങ്ങിപ്പോകുമെന്ന ഭയത്താൽ വീണ്ടും വീണ്ടും വിയർത്തു വിവശയായിരിക്കുകയാണ് ഭൂമി. ക്ഷത്രിയരുടെ ദേഹത്താലും, തേജസ്സാലും, ശക്തിയാലും, നരരാഷ്ട്രപ്പരപ്പാലും വസുന്ധര തളർന്നുപോയി. പുരംതോറും രാജാക്കൾക്കു കോടിക്കണക്കിനു സൈന്യസംഖ്യാബലുണ്ട്. നാടുകൾതോറും ലക്ഷക്കണക്കിനു ഗ്രാമങ്ങളുമുണ്ട്. ആയിരക്കണക്കിന് രാജാക്കളാലും, ശക്തരായ അവരുടെ പടയാലും, പതിനായിരക്കണക്കിനു ഗ്രാമങ്ങളുള്ള ഗ്രാമരാഷ്ട്രങ്ങളാലും ഭൂമി പഴുതില്ലാത്തവിധം തിങ്ങിയ മട്ടിലായി. നിശ്ശേഷടയായ ഭൂമി കാലത്തെ കണ്ടറിഞ്ഞ് എന്റെ നിവാസസ്ഥാനത്തെത്തി. അല്ലയോ വിഷ്ണോ, ഭവാനല്ലാതെ ഇവൾക്കു യാതൊരു ഗതിയുമില്ല. മനുഷ്യർക്കു കർമ്മഭൂമിയായ ഈ ഭൂമിയെ വളരെയധികം വ്യഥയോടെ തളരാത്തവിധം നിലനിർത്തിയാലും. ജഗത്തിന്റെ ആധാരമായ ഭൂമി ശാശ്വതിയാണല്ലോ. അവളെ കുഴയ്ക്കാത്തവിധം സംരക്ഷിച്ചാലും. മധുസൂദനാ, ഇവൾ പീഡയേറ്റാൽ ദോഷം ചെറുതല്ല ലോകർക്കു ക്രിയാലോപമുണ്ടാക്കും. ജഗത്തും പീഡയെ ഏല്ക്കുന്നതാണ്. ദൃഢമായും ഇവൾ തളരുന്നു, മന്നവന്മാരുടെ സൈന്യഭാരത്താൽ പീഡിതയായി. സഹജയായ ക്ഷമ പോയി അചല എന്നു പേരുള്ള ഇവൾക്കു ചലനംബാധിച്ചിരിക്കുന്നു. ഇവൾ പറഞ്ഞത് ഞാൻ കേട്ടു. ഭവാനും അതു കേൾക്കണം. ഭാരാവതരണത്തിന്നായി ഞാൻ ഭവാനുമായി ആലോചിക്കാനാഗ്രഹിക്കുന്നു. സത്യവാന്മാരാണ് എല്ലാവരും. എല്ലാ വർണ്ണത്തിൽപ്പെട്ടവരും ധർമ്മിഷ്ഠരുമാണ്. എല്ലാ വിപ്രരും വേദപരന്മാരാണ്. നരന്മാരൊക്കെ വിപ്രതൽപരരാണ്. ഇങ്ങനെ ധർമ്മം ആശ്രയിച്ചു മർത്ത്യർ ജഗത്തിൽ വർത്തിക്കുന്നു. ധർമ്മക്ഷയം വരാത്തവിധം കാര്യം നടത്തണം.

ഇവൾ സാധുക്കൾക്കു ഗതിയാണ്. ഇവളുടെ ഇഷ്ടം സാധിപ്പിക്കുക എന്നതാണ് ധർമ്മം. അതുകൊണ്ട് ഭൂമിയുടെ ഭാരം തീർക്കുവാനായി ആ മന്നവന്മാരെയൊക്കെ വധിക്കുക. അതുകൊണ്ടു മഹാഭാഗാ, വരിക! എല്ലാവരും കൂടി ചേർന്ന് കാര്യാലോചന നടത്തുക. ഭൂമിയെ മുമ്പിൽ നടത്തി നാം മേരുശൃംഗത്തിലേക്കു പോവുക!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് അല്ലയോ രാജേന്ദ്രാ ലോകപിതാമഹനായ ബ്രഹ്മാവ്, ഭൂമിയോടുകൂടി വന്ന മഹാത്മാവായ ആ വിശ്വാത്മാവ്, മിണ്ടാതെനിന്നു."

**52. ഭൂമിയുടെ പ്രസംഗം** - വൈശമ്പായനൻ പറഞ്ഞു: "ഭഗവാൻ വിഷ്ണു അവരുടെ അപേക്ഷ കേട്ട് 'അങ്ങനെയാകാം' എന്നു മറുപടി പറഞ്ഞ് അവരോടുകൂടി വർഷമേഘശബ്ദനും മേഘശ്യാമവർണ്ണനും മേഘംനിറഞ്ഞ ശൈലംപോലെ സ്വരൂപമുള്ളവനുമായ ഹരി പുറപ്പെട്ടു. മുത്തുപോലെയും ഇന്ദ്രനീലംപോലെയും ശോഭിക്കുന്നതും, ചന്ദ്രനെപ്പോലെയും മഴക്കാർപോലെയും കാന്തിയുള്ളതുമായ ദേഹത്തോടുകൂടി ജടാമണ്ഡലമേന്തുന്നവനും കൃഷ്ണാംഗനുമായ ഹരി അവരുമൊത്തു പുറപ്പെട്ടു. അവൻെറ വിസ്തൃതമായ മാറിൽ രോമാഞ്ചരാജിതമായ 'ശ്രീവത്സം' ശ്രീയോടുകൂടി സ്തനദ്വയങ്ങളുടെ മുഖങ്ങൾവരെ പ്രശോഭിച്ചു. മഞ്ഞപ്പട്ടുകൾ ചാർത്തുന്നവനും ലോകഗുരുവും അവ്യയനുമായ ഹരി സന്ധ്യാകാലത്തെ അഭ്രത്തെ അണിയുന്ന പർവ്വതംപോലെ കാണപ്പെട്ടു. ഗരുഡൻെറ പുറത്തു കയറി ബ്രഹ്മാവിൻെറ പുറകെ പോകുന്ന വിഷ്ണുവിൽ ദൃഷ്ടിയുറപ്പിച്ച് ദേവന്മാരൊക്കെയും അനുഗമിച്ചു.

അല്പസമയംകൊണ്ട് അവർ രത്നപർവ്വതത്തിൽ ചെന്നെത്തി. ദേവന്മാർ അവിടെ കാമരൂപമായ ബ്രഹ്മാവിൻെറ സഭ കണ്ടു. മേരുവിൻെറ കൊടുമുടിയിൽ ഒരിടത്ത് സൂര്യതേജസ്സോടെ വജ്രകൂട്ടായ കമാനത്തോടുകൂടിയും പൊന്നിൻ തൂണുകളുടെ നിരയോടും, മനസ്സിനാൽ സൃഷ്ടിച്ച ചിത്രങ്ങളോടും, നൂറുനൂറു വിമാനങ്ങളോടും, രത്നജാലാന്തരങ്ങളോടുകൂടിയും, കാമഗമായും രത്നഭൂഷിതമായും അത് വിളങ്ങി. സർവ്വരത്നങ്ങളുംചിന്നി, എല്ലാ ഋതുവിലെയും കുസുമങ്ങളോടുകൂടി ദേവമായയോടുംകൂടിയതും ദിവ്യവും വിശ്വകർമ്മാവ് തീർത്തതുമായ ആ സഭാതലം രോമാഞ്ചത്തോടെ കണ്ടു. ആ ദേവന്മാർ നിർദ്ദേശപ്രകാരം ആ സഭയിൽ കടന്നു! ആജ്ഞാപിച്ചതുപോലെ വിമാനങ്ങളിലും ആസനങ്ങളിലും അവർ ഇരുന്നു. ഭദ്രാസനത്തിൽ, പീഠത്തിൽ, ദർഭമേൽ, മേൽവിരിപ്പിൽ എന്നീ സ്ഥാനങ്ങളിൽ അവർ യഥോചിതം ഇരുന്നു. പിന്നെ പ്രഭഞ്ജനനായ വായു, ബ്രഹ്മാവ് പറഞ്ഞുവിട്ടതനുസരിച്ച്, ആരും ശബ്ദിക്കരുത് എന്നു മന്ത്രിച്ച് സഭയിൽ ചുറ്റിനടന്നു. ആ ദേവസംഘം നിശ്ശബ്ദമായി ഇരിക്കുന്ന സന്ദർഭത്തിൽ ഖേദത്തോടെ, സകരുണം ഭൂമിദേവി ഇപ്രകാരം പറയുവാൻ ആരംഭിച്ചു."

ഭൂമി പറഞ്ഞു: "അല്ലയോ ദേവാ, ഭവാൻ സംരക്ഷിക്കേണ്ടവളാണ് ഞാൻ. ലോകമൊക്കെ ഭവാനാണല്ലോ താങ്ങുന്നത്. അങ്ങ് ഭൂതങ്ങളെ താങ്ങുന്നു. ഭുവനങ്ങളെ ഭരിക്കുന്നു. തേജസ്സാലും ബലത്താലും ഭവാൻ താങ്ങുന്ന ഒന്നിനെ പിന്നീട് അങ്ങയുടെ പ്രസാദത്താൽ യത്നത്തോടെ, പണിപ്പെട്ട്, ഞാനും ധരിക്കുന്നു. അങ്ങ് താങ്ങാത്തതായി യാതൊന്നും വിശ്വത്തിലില്ല ദേവാ, നാരായണാ, ഭവാനാണല്ലോ യുഗംതോറും എൻെറ ഭാരാവതരണം ജഗത്തിൻെറ ഹിതത്തിന്നായി ചെയ്യുന്നത്. ഭഗവാൻെറ തേജസ്സ് ഏറ്റു പാതാളത്തിൽ പോകുന്ന എന്നെ ഭവാൻ സംരക്ഷിക്കണേ! ഞാൻ അങ്ങയെ ശരണം പ്രാപിക്കുന്നു. ദുഷ്ടദൈത്യന്മാരുടെയും രാക്ഷസന്മാരുടെയും പീഡയേറ്റ് കുഴങ്ങുന്ന ഞാൻ സനാതനനായ ഭവാനെയാണല്ലോ നിത്യവും ശരണം പ്രാപിക്കുന്നത്. രക്ഷകർത്താവായ ഭവാനെ മനസാ ശരണം പ്രാപിച്ചില്ലെങ്കിൽ എനിക്ക് ഭയം ഏറുന്നതായി നൂറുക്കണക്കിന് സന്ദർഭങ്ങളിൽ അനുഭവപ്പെട്ടിട്ടുണ്ട്.

ആദികാലത്ത് പത്മയോനി ജലത്തിൽ സ്ഥാപിച്ചവളാണ് ഞാൻ. പണ്ട് രണ്ടു മഹാസുരന്മാർ എന്നെ തടഞ്ഞുനിറുത്തി. കടലിൽ പള്ളികൊള്ളുന്ന മഹാനായ വിഷ്ണുവിൻെറ കർണ്ണരന്ധ്രങ്ങളിൽ നിന്നുണ്ടായവരായ, മരമുട്ടിയും ചുമരുംപോലെ അചേതനരായ, രണ്ടസുരന്മാർ. അന്ന് അവരിൽ ബ്രഹ്മാവ് പറഞ്ഞുവിട്ടവനായ വായു കയറി. വാനം മുട്ടുന്ന മട്ടിൽ ഉടനെ ആ മഹാസുരന്മാർ വളർന്നു. വായുവും പ്രാണനുംപൂണ്ട അവരെ ബ്രഹ്മാവ് മെല്ലെ സ്പർശിച്ചു. ഒരുത്തൻ മൃദുവാണെന്നും മറ്റവൻ കഠിനമാണെന്നും ചിന്തിച്ചു. അവർക്ക് ആ സലിലോത്ഭവൻ പേരു നല്കി. മൃദുവായവനെ 'മധു' എന്നു വിളിച്ചു കഠിനമായവനെ 'കൈടഭൻ' എന്നു പേരു വിളിച്ചു.* അങ്ങനെ മധുകൈടഭന്മാരായിത്തീർന്ന ബലദർപ്പിതന്മാരായി ചുറ്റി. ഏകാർണ്ണവമായിക്കിടക്കുന്ന ആ ലോകത്തിൽ സുദുർജ്ജയരായ അവർ പോരിന്നൊരുങ്ങി. അവർ പോരിന്നു വന്നതുകണ്ട് ലോകപിതാമഹൻ ആ ഏകാർണ്ണവപ്രളയജലത്തിൽ മറഞ്ഞു. പത്മനാഭൻെറ നാഭിയിൽ നിന്നുണ്ടായ പത്മത്തിൽ ചതുർമ്മുഖനായ ബ്രഹ്മാവ് ഗൂഢമായി വസിച്ചു.

ജലഗർഭത്തിൽ വാഴുന്ന നാരായണനും പിതാമഹനും വളരെക്കാലം ജലത്തിൽ ഇളകാതെ കിടന്നു. വളരെക്കാലം ചെന്നതിന്നുശേഷം മധുകൈടഭന്മാർ ബ്രഹ്മാവു വസിക്കുന്ന ആ പ്രദേശത്തിലെത്തി. മഹാകായന്മാരും അധൃഷ്യരുമായ ആ മഹാസുരന്മാരെ കണ്ട് താമരത്തണ്ടുകൊണ്ട് ബ്രഹ്മാവ് വിഷ്ണുവിനെ അടിച്ചു. ഉടനെ വിഷ്ണു തൻെറ ശയനംവിട്ട് എഴുന്നേറ്റു. മഹാദ്യുതിയായ പത്മനാഭൻ അവരുമായി ഘോരമായ ഒരു യുദ്ധത്തിൽ ഏർപ്പെട്ടു. യുദ്ധം ഭീകരമായ നടന്നു. ലോകം ഏകാർണ്ണവമായി, മൂന്നുലോകവും ജലത്തിൽ മൂടി നില്ക്കുന്ന സമയത്ത് അസംഖ്യം വർഷങ്ങളോളം ആ യുദ്ധം നീണ്ടുനിന്നു. അന്നു നടന്ന ആ യുദ്ധത്തിൽ അസുരന്മാരായ മധുകൈടഭന്മാർ തളർന്നില്ല.

വളരെക്കാലം കഴിഞ്ഞ് ആ യുദ്ധദുർമ്മദരായ ദൈത്യന്മാർ ഹരിയായ ദേവനോട് സന്തോഷത്തോടെ പറഞ്ഞു: 'ഞങ്ങൾ ഭവാൻെറ പേരിൽ സന്തോഷിക്കുന്നു. ശ്ലാഘ്യനായ ഭവാൻ ഞങ്ങൾക്കു മൃത്യുവാകുന്നു. ഭൂമി വെള്ളത്തിൽ മുങ്ങാതെകിടക്കുന്ന ഇടത്തിൽവെച്ച് നീ ഞങ്ങളെ കൊല്ലുക. നീ കൊന്നുകഴിഞ്ഞാൽ ഞങ്ങൾ ഭവാൻെറ പുത്രരാകണം. സുരോത്തമാ, ഞങ്ങളെ ആരു പോരിൽ ജയിക്കുന്നവോ, അവൻെറ മക്കളായി ഭവിക്കണം. അതാണ് ഞങ്ങളുടെ നിശ്ചയം.'

ഉടനെ വിഷ്ണു ആ ദൈത്യന്മാരെ പോരിൽ കൈകൊണ്ട് പിടിച്ചു ഞെക്കി. അങ്ങനെ വിഷ്ണു അവരെ ഞെക്കിക്കൊന്നു. മധുകൈടഭന്മാർ രണ്ടുപേരും മരിച്ചുപോയി.

അവർ മരിച്ചതിന്നുശേഷം വെള്ളത്തിൽ ആണ്ടുപോയ ദേഹം രണ്ടും കൂടിച്ചേർന്ന് ഒന്നായി. ആ ദൈത്യന്മാർ മേദസ്സ് വെള്ളത്തിൻെറ തിരയടിയിൽ ഒഴുക്കി. അവരുടെ മേദസ്സുകൊണ്ട് ജലപ്പരപ്പു നിറഞ്ഞ് വെള്ളം കാണാത്തവിധമായി. അപ്പോൾ നാരായണൻ പ്രജകളെ സൃഷ്ടിച്ചു. അങ്ങനെ ദൈത്യന്മാരുടെ മേദസ്സുകൊണ്ടു മൂടിയ ഞാൻ തന്മൂലം 'മേദിനി' എന്ന പേരുള്ളവളായിത്തീർന്നു. പത്മനാഭൻെറ പ്രഭാവത്താൽ ഞാൻ എന്നും ജഗതിയായി.

* മധുകൈടഭന്മാരുടെ കഥ ഭവിഷ്യൽപർവ്വം 26-ാം അദ്ധ്യായത്തിലുണ്ട്.

പണ്ട് മാർക്കണ്ഡേയർ കാൺകെ വരാഹാകൃതി സ്വീകരിച്ച് എന്നെ ഒറ്റത്തേറ്റയിൽ ജലത്തിൽനിന്ന് എടുത്തു പൊക്കി. പിന്നെ എന്നെ അളന്ന് നിങ്ങളുടെ മുമ്പിൽവെച്ച് ബലിയായ ദൈത്യനിൽനിന്നു പ്രഭാവശാലിയായ മഹാവിഷ്ണു സ്വതന്ത്രയാക്കി. ഈ ഗദാധരനെ വലിയ വിപത്തിൽ മുങ്ങിയ ഞാൻ അനാഥയായ ഞാൻ ഇതാ ശരണം പ്രാപിക്കുന്നു. ശരണ്യനും ലോകനാഥനുമായ നാരായണനെ ശരണംപ്രാപിക്കുന്നു. സ്വർണ്ണത്തിന്ന് അഗ്നിയാണ് ഗുരു. രശ്മികൾക്ക് ഗുരുവാണ് സൂര്യൻ. നക്ഷത്രങ്ങൾക്ക് ഗുരുവാണ് സോമൻ. എനിക്കു ഗുരുവാണ് നാരായണൻ. ചരാചരമായ ജഗത്തെല്ലാം ഞാൻ ഒറ്റയ്ക്കു ധരിക്കുകയാണെങ്കിലും ഞാൻ ധരിക്കുന്നതെല്ലാം ഗദാധരനായ നാരായണൻ ധരിക്കുന്നു. ഇവൻ ജാമദഗ്ന്യനായ രാമനായി ഭാരാവതരണേച്ഛമൂലം ഇരുപത്തൊന്നുവട്ടം എന്നെ ക്ഷത്രിയരഹിതയാക്കിത്തീർത്തു. നൃപന്മാരുടെ രക്തത്താൽ എന്നെ തർപ്പിക്കുകയും, വേദി കേറ്റുകയും ചെയ്തു. പിതൃശ്രാദ്ധത്തിൽവെച്ച് ഭാർഗ്ഗവൻ എന്നെ കശ്യപമഹർഷിക്കു നല്കി. രാജാക്കളുടെ മേദസ്സ്, മാംസം, അസ്ഥി ഇവയോടുകൂടി ദുർഗ്ഗമാർന്നും മന്നവന്മാരുടെ രക്തത്തോടുകൂടിയും രജസ്വലയായ (തീണ്ടാർന്ന) പെണ്ണിനെപ്പോലെ ഞാൻ കശ്യപന്റെ സമീപത്തു നിന്നു. ബ്രഹ്മർഷിയായ കശ്യപൻ എന്നോടു ചോദിച്ചു: 'വീരപത്നീവ്രതത്തോടുകൂടിയ നീ തലതാഴ്ത്തി എന്താണ് ഇങ്ങനെ ദുഃഖിച്ചുനില്ക്കുന്നത്?' കശ്യപൻ ഇങ്ങനെ ചോദിച്ചപ്പോൾ ലോകഭാവനനായ കശ്യപനോടു ഞാൻ പറഞ്ഞു: 'അല്ലയോ ബ്രാഹ്മണാ, മഹാശക്തനായ ഭാർഗ്ഗവൻ എന്റെ ഭർത്താക്കന്മാരെയൊക്കെ വീഴ്ത്തിക്കളഞ്ഞു. വിക്രാന്തരും ശസ്ത്രവൃത്തികളുമായ ക്ഷത്രിയന്മാർ ഒഴിഞ്ഞ ഞാൻ, വിധവയായിത്തീർന്നിരിക്കുന്നു. നഗരങ്ങൾ രാജാക്കന്മാരില്ലാതെ ശൂന്യമായിത്തീർന്നിരിക്കുന്നു. ജീവിതം വഹിക്കുവാൻ എങ്ങനെ ശക്തയാകും? ഭവാനോട് തുല്യനായ ഒരു രാജാവിനെ എനിക്കു ഭർത്താവായി നല്കിയാലും! അങ്ങനെ വന്നുചേരുന്ന എന്റെ ഭർത്താവായ ആ രാജാവ് നഗരം, ഗ്രാമം, സമുദ്രം എന്നിവയാൽ ചുഴുന്ന എന്നെ സംരക്ഷിക്കണം,' എന്നു ഞാൻ പറഞ്ഞതുകേട്ട് ഭഗവാൻ കശ്യപൻ അങ്ങനെയാകട്ടെ എന്നു മറുപടി പറഞ്ഞു. ഉടനെ ആ പ്രഭു എന്നെ മാനവേന്ദ്രനായ മനുവിന്നു നല്കി. ആ ഞാൻ മനുജരായ, ദിവ്യരായ, ഇക്ഷ്വാകുവംശ്യരായ രജേന്ദ്രന്മാർക്ക് അധീനയായി വളരെ നാൾ കഴിഞ്ഞു. ഒരു ഭൂപനിൽനിന്ന് മറ്റൊരു ഭൂപനിൽ പ്രാപിച്ചു വാണു. അങ്ങനെ ധീമാനായ, മാനവേന്ദ്രനായ, മനുവിന്നു നല്കപ്പെട്ട ഞാൻ മഹർഷികുലതുല്യരായ അനേകം ഭൂപന്മാരാൽ ഉപഭോഗ്യയായിത്തീർന്നു.

വളരെ വീരന്മാരായ ക്ഷത്രിയന്മാർ എന്നെ ജയിച്ചു സ്വർഗ്ഗത്തിലെത്തി. അവർ കാലത്തിന്റെ ഗതിക്ക് അധീനരായി എന്നിൽ തന്നെ ലയിച്ചു. ഞാൻമൂലമായി (ഭൂമിക്കു വേണ്ടി) ഇന്നും ലോകത്തിൽ യുദ്ധം നടക്കുന്നു. പോരിൽ പിന്തിരിയാത്ത ബലിഷ്ഠരായ ക്ഷത്രിയന്മാർ തമ്മിൽ പോരാട്ടം ഇന്നും നടക്കുന്നു. നിങ്ങളാൽ പരിപാലിതനായ ദൈവം ഈ ജഗത്തിനെ പരിപാലിക്കുന്നു അതുകൊണ്ട് നിങ്ങൾ ലോകഹിതത്തിന്നുവേണ്ടി ഒരു രണത്തിന്നുള്ള കാരണമുണ്ടാക്കുവിൻ. രാജാക്കന്മാർ മുടിയുവാൻ ഒരു മഹാരണം നടക്കട്ടെ! എന്നിൽ കരുണയുണ്ടെങ്കിൽ ഞാൻ വഹിക്കുന്ന കനത്ത ഭാരം ഒന്നു കുറയ്ക്കുവാൻ ശ്രീമാനായ ചക്രധരൻ, ഏകൻ എനിക്ക് അഭയം നല്കണം. ഭാരസന്തപ്തയായ ഞാൻ ആരെ ശരണംപ്രാപിച്ചുവോ ആ വിഷ്ണുഭഗവാൻ എന്റെ ഭാരം കുറയ്ക്കുവാൻ വിചാരിക്കുന്നുണ്ടെങ്കിൽ അതു പറയണമെന്നു ഞാൻ അപേക്ഷിക്കുന്നു."

**53. ഭാരാവതരണം** – വൈശമ്പായനൻ പറഞ്ഞു: "ഭൂമി പറഞ്ഞ വാക്കുകൾ കേട്ടു ദേവന്മാരെല്ലാം അതിന്നു വേണ്ടതെന്തെന്നു ചിന്തിച്ച് ബ്രഹ്മാവിനോടു പറഞ്ഞു."

ദേവന്മാർ പറഞ്ഞു: "ഭഗവാനേ, ഭൂമിദേവി വഹിക്കുന്ന ഭാരം ചെറുതല്ല. ആ ഭാരം ഒന്നു കുറയ്ക്കാതെ പറ്റുകയില്ല. അങ്ങ് ലോകത്തിന്നു ശരീരം നല്കിയവനും ലോകത്തിന്റെ ഈശ്വരനുമാണല്ലോ. ഈ കാര്യത്തിൽ ഇന്ദ്രൻ എന്തു ചെയ്യണം? യമനും വരുണനും കുബേരനും എന്തു ചെയ്യണം? സാക്ഷാൽ നാരായണൻ എന്തു ചെയ്യണം? ചന്ദ്രനും സൂര്യനും എന്തു ചെയ്യണം? വായുവും വസുക്കളും ആദിത്യന്മാരും രുദ്രന്മാരുമായ ലോകഭാവനർ എന്തു ചെയ്യണം? വൈദ്യന്മാരായ അശ്വനീദേവകളും, വിണ്ണിൽ വാഴുന്ന സാദ്ധ്യന്മാരും, വ്യാഴവും, ശുക്രനും, കലിയും, മഹേശ്വരനും, വിശാഖനായ ഗുഹനും, യക്ഷരാക്ഷസഗന്ധർവ്വന്മാരും, ചാരണന്മാരും അഹികളും, ഖഗങ്ങളും, ഗിരികളും, മൂർത്തിയെടുത്ത സാഗരങ്ങളും, ഗംഗ മുതലായ ദിവ്യനദികളും, സുരേശ്വരാ, ബ്രഹ്മാവേ! എന്തു ചെയ്യണമെന്നു കല്പിച്ചാലും. ക്ഷണത്തിൽ ഏതു രൂപത്തിലാണ് അംശംചെയ്ത് അവതരിക്കേണ്ടത്? ഭൂമിയുടെ കാര്യം രാജാക്കന്മാരുടെ യുദ്ധത്തിൽ ചെയ്യേണ്ടതാണെങ്കിൽ ഏതുവിധത്തിലാണ് അതിലേക്കു വേണ്ടി ഞങ്ങൾ അംശാവതരണം ചെയ്യേണ്ടത്? പിതാമഹാ, ആജ്ഞാപിച്ചാലും. അന്തരീക്ഷത്തിലുള്ളവരും ഭൂമിയിൽ രാജാക്കന്മാരായിരിക്കുന്നവരുമായ ഞങ്ങൾ ഋത്വിക്കുകളായ കുലങ്ങളിൽ ബ്രാഹ്മണരുടെയും, രാജാക്കന്മാരുടെയും ധരിത്രിയിൽ ജനിക്കുകയോ, അയോനിജരായി ജനിക്കുകയോ ആകാം."

വൈശമ്പായനൻ പറഞ്ഞു: "ഒരേ കാര്യാർത്ഥം എല്ലാ ദേവന്മാരുംകൂടി ഒരേ അഭിപ്രായം നിർണ്ണയിച്ചു പറഞ്ഞപ്പോൾ ദേവന്മാരാൽ ചുറ്റപ്പെട്ട ബ്രഹ്മാവ്, പിതാമഹൻ, ഇങ്ങനെ കല്പിച്ചു."

ബ്രഹ്മാവു പറഞ്ഞു: "ദേവന്മാരേ, നിങ്ങളുടെ തീരുമാനം എനിക്കു തൃപ്തിയായിരിക്കുന്നു. നിങ്ങൾ എല്ലാവരും സ്വാംശങ്ങളാൽ ആത്മതേജസ്സുകൊണ്ട് ആത്മസമാനന്മാരെ സൃഷ്ടിക്കുവിൻ. സുരേന്ദ്രന്മാരേ, നിങ്ങൾ എല്ലാവരും തേജസ്സോടുകൂടി ഇറങ്ങുവിൻ! ഭൂദേവിയെ സംരക്ഷിച്ച് നിങ്ങൾ ത്രിലോകത്തിൽ ഐശ്വര്യം നേടുന്നതാണ്. മുമ്പേതന്നെ കാര്യം ഗ്രഹിച്ച്, ഭൂമിക്കു ഭാരം വന്നുപെടുമെന്ന് മനസ്സിലാക്കി, ഞാൻ ചിലതൊക്കെ ഭാരതവംശത്തിൽ ചെയ്തുവെച്ചിട്ടുണ്ട്. അതു കേൾക്കുവിൻ, ഞാൻ പറയാം.

പണ്ട് പൂർവ്വസമുദ്രത്തിന്റെ പടിഞ്ഞാറെ കരയിലായി എന്റെ മഹാനായ പുത്രൻ കശ്യപനുമൊന്നിച്ച് ഞാൻ പഴങ്കഥകളും ഗുണമേറിയ പല വേദാനുഗാമികളായ പുരാണേതിഹാസങ്ങളും പറഞ്ഞിരിക്കുകയായിരുന്നു. അങ്ങനെ കഥ പറയുന്ന സന്ദർഭത്തിൽ സമുദ്രം ഗംഗയോടുകൂടി ജലശീകരങ്ങളുള്ള കാറ്റടിച്ച് എന്റെ സമീപത്തെത്തി. ഊക്കിൽ തിരയടിച്ച് വീചികൾക്കു വൈഷമ്യമുണ്ടാക്കി ജലജന്തുക്കളെക്കൊണ്ടു നാനാവർണ്ണമായിത്തീർന്ന വെള്ളമാകുന്ന വസ്ത്രംകൊണ്ട് ആച്ഛാദനംചെയ്തു. ശംഖുകൾകൊണ്ടും മുത്തുകൾകൊണ്ടും നിർമ്മലമായ ദേഹത്തോടുകൂടിയവനായി, പവിഴക്കൊടിചാർത്തി പൂർണ്ണചന്ദ്രനോടു ചേർന്ന് ഉഗ്രഗംഭീരനിസ്വനനായി സമുദ്രം എന്നെ കുസാതെ, തന്റെ അതിർത്തിയൊക്കെ ലംഘിച്ച്, ആ ചപലൻ,

ഉപ്പുവെള്ളംകൊണ്ട് എന്നെ നനച്ചു. ആ പ്രദേശവും ലവണ ജലംകൊണ്ട് മർദ്ദിക്കുവാനായി സമുദ്രം ഒരുങ്ങി, ഉടനെ ഞാൻ ക്രോധത്തോടെ അവനോടു പറഞ്ഞു, 'ശാന്തനാകൂ നീ' എന്ന്. അങ്ങനെ ഞാൻ പറഞ്ഞ ഉടനെ സമുദ്രം ചെറുതായിത്തീർന്നു. തരംഗപ്രവാഹത്തിന്റെ തള്ളലൊക്കെ നിന്നു. സമുദ്രം രാജശ്രീയോടെ നിന്നു. ഗംഗയോടുകൂടിയ സമുദ്രത്തെ ഞാൻ വീണ്ടും ശപിച്ചു. ബുദ്ധിയിൽ ഭൂമിയുടെ ഭാരം കുറയ്ക്കണമെന്നുള്ള ഉദ്ദേശം ഉടനെ എന്റെ ഉള്ളിൽ വന്നുയർന്നു. അതു നിങ്ങളുടെ ഹിതത്തിന്നായിരുന്നു. 'രാജാവിന്റെമട്ടുള്ള വേഷത്തിൽ നീ എന്റെ മുമ്പിൽ വന്നതുകാരണം അല്ലയോ സമുദ്രമേ നീ പൊയ്ക്കോള്ളുക. നീ ഭൂമി പാലിക്കുന്ന രാജാവായി അവതരിക്കും. സ്വതേജസ്സാൽ സഹജമായ ലീലയോടെ അവിടെ നീ നരന്മാർക്കു നാഥനായി ഭാരതവംശത്തിൽ വന്നുപിറക്കും. 'ശാന്തൻ നീയാവുക' എന്നു ഞാൻ പറഞ്ഞ ഉടനെ നീ തനുവായിത്തീർന്നുവല്ലോ. 'പാരിൽ നീ സുന്ദരമായ ശരീരത്തോടെ യശസ്വിയായി ഭവിക്കും. ശാന്തനു എന്ന പേരിൽ നീ വിഖ്യാതനാകും. ആയതാപാംഗിയായ ഈ ഗംഗാദേവി, സർവ്വാംഗശോഭനയായ സുന്ദരി, സരിത്തുകളിൽ ശ്രേഷ്ഠയായവൻ, അന്നു നിന്റെ അടുത്ത് നല്ല രൂപം എടുത്തു നിന്നെ സേവിക്കാൻ വന്നുചേരും' എന്നു പറഞ്ഞതു കേട്ട് ഉൾക്ഷോഭത്തോടെ സമുദ്രം എന്റെ നേരെ നോക്കി ഇപ്രകാരം പറഞ്ഞു."

സമുദ്രം പറഞ്ഞു: **"ദേവാ, പ്രഭോ! ഭവാൻ എന്തിനാണ് എന്നെ ശപിച്ചത്? ഞാൻ ഭവാന്റെ അധീനത്തിൽ നില്ക്കുന്നുണ്ടല്ലോ. അങ്ങയാണല്ലോ എന്നെ സൃഷ്ടിച്ചത്! ഭവാനല്ലാതെ വേറെ ഒരു ആലംബനവുമില്ലാത്തവനാണ് ഞാൻ!** ആത്മഭൂവായ ഭവാൻ ശരിയല്ലാത്ത വാക്കാൽ എന്നെ ശപിച്ചിരിക്കുന്നു ഭഗവാനേ, ഭവാന്റെ പ്രസാദത്താൽ വാവിൻനാൾ വർദ്ധിച്ചതാണ് ഞാൻ! ബ്രഹ്മാവേ, ഞാൻ ഏറ്റംകൊണ്ട് ഇളകുകയാണെങ്കിൽ അതിൽ എന്താണു ദോഷം? പർവ്വത്തിൽ കാറ്റേറ്റു ചിന്നുന്ന വെള്ളം ദേഹത്തിൽ വന്നുകൊണ്ടാൽ അതിൽ ശപിക്കുവാൻമാത്രം എന്തു തെറ്റുണ്ട്? ഇളകുന്ന വലിയ കാറ്റും വർദ്ധിച്ച കാറുകളും തിങ്കൾചേർന്ന വേലിയേറ്റവും - ഈ മൂന്നു കാരണങ്ങളാൽ ഞാൻ ക്ഷോഭിച്ചുപോയതാണ്. ഇതൊക്കെ ഭവാൻ ഉണ്ടാക്കിത്തീർത്ത ഹേതുക്കളാണ്. ആ കാരണങ്ങൾമൂലം ഞാൻ തെറ്റു ചെയ്താൽ അങ്ങ് എന്നെ ശപിക്കുന്നതു ശരിയാണോ? ദേവാ, ഭവാൻ എന്റെ നേരെ ക്ഷമിച്ചാലും! ഈ ശാപത്തെ പിൻവലിച്ചാലും! ശാപത്താൽ ഞാൻ അലഞ്ഞുപോകുന്നു. ആശ്രയമില്ലാത്ത എന്നിൽ നീ കരുണ കാണിക്കണേ! ശരണാഗതന്മാരെ തള്ളുന്നത് പാപമാണെന്ന് അങ്ങയ്ക്കറിയാമല്ലോ. ഭവാന്റെ ആജ്ഞയാൽ ഊഴിയിൽ വന്നുചേർന്ന ഈ ദേവഗംഗയിലും ഭവാൻ പ്രസാദിക്കുക. അവളിൽ യാതൊരു തെറ്റുമില്ല. എന്റെ തെറ്റാൽ അവളിൽ കോപിക്കരുതേ, അവളിൽ പ്രസാദിക്കണേ!"

ബ്രഹ്മാവു പറഞ്ഞു: "പിന്നെ ഞാൻ ആ സമുദ്രത്തോടു ഭംഗിയായി മൃദുവായ വാക്കാൽ പറഞ്ഞു. ശാപാഗ്നിയെ ചിന്തിച്ചു ഭയപ്പെടുന്ന അവനോട്, ദേവകാര്യം ഗ്രഹിക്കാത്ത ആ സമുദ്രത്തോടു ഞാൻ പറഞ്ഞു: 'ഹേ സമുദ്രമേ, നീ ശമിക്കൂ! അടങ്ങൂ! ഭയപ്പെടേണ്ടാ. ഞാൻ നിന്നിൽ പ്രസാദിക്കുന്നു! ഈ ശാപത്തിൽ സരിത്തുക്കളുടെ നാഥാ, ഭാവികാരണം, ഉദ്ദേശം നീ കേൾക്കുക! ഉണ്ണീ, സരിൽപതേ! നീ സ്വന്തം തേജസ്സുകൊണ്ടു സമുദ്രമാകുന്ന ശരീരംവിട്ട് ഭാരതവംശത്തിൽ പിറക്കണം. സമുദ്രമേ, നീ ഭൂപതിയായി രാജശ്രീയെ പ്രാപിച്ച് നാലുവർണ്ണത്തെയും പരിപാലിച്ച്, രമിക്കുന്നതാണ് സലിലേശ്വരാ! ഈ സരിത് ശ്രേഷ്ഠയായ ഗംഗ നല്ല രൂപമെടുത്ത് മനോഹരിയായി വന്നു നിന്നെ ശുശ്രൂഷിക്കും. എന്റെ ആജ്ഞാനുസാരം ഈ ജാഹ്നവിയോടുകൂടി മോദിച്ച് നീ ജീവിക്കും. ഈ ജലക്ലേശം ഭവാൻ മറക്കും! സാഗരമേ, ഞാൻ പറയുന്നതു ധരിക്കുക! ഉടനെ തന്നെ നീ എന്റെ കല്പന നിർവ്വഹിക്കണം. പ്രാജാപത്യ വിധി അനുസരിച്ച് ഗംഗയെ നീ വിവാഹംകഴിക്കും.

അഷ്ടവസുക്കൾ വിണ്ണിൽനിന്നു ഭൂതലത്തിലേക്കു വീണുകഴിഞ്ഞു. അവരെ മനുഷ്യരൂപത്തിൽ ഉൽപ്പാദിപ്പിക്കുവാനാണ് ഞാൻ നിന്നെ അയയ്ക്കുന്നത്, സന്താനത്തിന്ന് എട്ടു വസുക്കളെ ഗംഗ ഗർഭം ധരിക്കണം. അഗ്നിക്കു തുല്യം ഗുണംചേർന്ന് ദേവന്മാർക്കു പ്രീതി വർദ്ധനരായ അഷ്ടവസുക്കളെ സന്താനങ്ങളായി ഉൽപ്പാദിപ്പിക്കാൻ ഗംഗ നിന്നിൽനിന്നും ഗർഭം ധരിക്കും. നീ ക്ഷണത്തിൽ വസുക്കൾക്ക് ജന്മം നല്കി ഒരു വംശത്തിന്റെ സൽപ്പേരുയർത്തി മനുഷ്യശരീരം വെടിഞ്ഞ് വീണ്ടും സാഗരരൂപം കൈവരിക്കും.

ഇപ്രകാരം ദേവന്മാരേ, ഞാൻ നിങ്ങൾക്കു ഹിതം ചിന്തിച്ച്, ഭൂമിക്കു ഭാരം ഭൂപരാൽ വന്നുചേരുന്നത് ഭാവിയിൽ കണ്ട് കാര്യങ്ങൾ ഒരുക്കിവെച്ചിട്ടുണ്ട്. അതുകൊണ്ടാണ് ശാന്തനുവിന്റെ വംശത്തെ മന്നിൽ ആദ്യമായി വായ്പ്പിച്ചത്. വസുക്കൾ, ഗംഗയിൽ വന്നുപിറന്ന ദേവന്മാരാണവർ. എട്ടാമനായ വസു ഒരുത്തൻ മാത്രം ഇപ്പോൾ ഗാംഗേയനായി (ഭീഷ്മനായി) ഭൂമിയിൽ വാഴുന്നു. ഏഴു വസുക്കൾ ഇവിടെ മടങ്ങിയെത്തി. രണ്ടാമതുണ്ടായവളായ ഭാര്യയിൽ ശന്തനുവിനുണ്ടായ രണ്ടാമത്തെ പുത്രൻ വിചിത്രവീര്യൻ എന്ന രാജാവ് കുരുകുലത്തിൽ ദ്യുതിമാനായി, പ്രതാപവാനായി ഭവിച്ചു. ഇപ്പോൾ വിചിത്രവീര്യപുത്രന്മാരായി രണ്ടു രാജാക്കന്മാർ ഭൂമിയിലുണ്ട്, ധൃതരാഷ്ട്രനും പാണ്ഡുവും. അവർ പ്രസിദ്ധരായ പുരുഷർഷഭരാണല്ലൊ. അതിൽ പാണ്ഡുവിന്ന് ശ്രീമതികളായി രണ്ടു ഭാര്യമാരുണ്ടായി. ശുഭമാരായ അവർ കുന്തിയും മാദ്രിയുമാണ്. അവർ ദേവാംഗനാഭകളാണ്. ധൃതരാഷ്ട്രരാജാവിന്ന് തുല്യാചാരിണിയായ ഗാന്ധാരിയാണു ഭാര്യ. നിത്യവും ഭർത്തൃവ്രതസ്ഥയായ അവൾ മന്നിൽ പേരുകേട്ടവളാണ്. ആ രാജാക്കളുടെ മക്കൾ തമ്മിൽ വലിയ യുദ്ധം നടക്കും. നിങ്ങൾ അവരുടെ പക്ഷത്തിലും വിപക്ഷത്തിലുമായി ജനിക്കണം, അവരുടെ രാജ്യസംബന്ധമായ തമ്മിലുള്ള പോരിൽ രാജാക്കളൊക്കെ മുടിയും. യുഗാന്ത തുല്യമായ മഹാഭയമാണ് ഉണ്ടാകുവാൻ പോകുന്നത്. പട കൂട്ടുന്ന മന്നവന്മാർ തമ്മിലുള്ള യുദ്ധംമൂലം ശാന്തിയുണ്ടാകും. പുരങ്ങളും രാഷ്ട്രങ്ങളും നിർജ്ജനമായിത്തീരും. ലോകം ശിഥിലമാകും. ആ ദ്വാപരയുഗത്തിന്റെ അവസാനത്തിൽ ശസ്ത്രങ്ങളാൽ മന്നവന്മാർ പരസ്പരം പോരാടി നശിക്കുമെന്ന് പണ്ടേതന്നെ ഞാൻ കണ്ടിരിക്കുന്നു. ആ യുദ്ധത്തിൽ ശേഷിച്ച നരന്മാരെ രാത്രി ഉറങ്ങിക്കിടക്കുമ്പോൾ ശിവന്റെ അംശജനായ അശ്വത്ഥാമാവ് എന്നവൻ ശസ്ത്രതേജസ്സാകുന്ന അഗ്നിയാൽ ചുട്ടെരിച്ചുകളയും. അന്തകപ്രതിമമായ ആ ക്രൂരകർമ്മം കഴിഞ്ഞതിന്നുശേഷം ഈ മൂന്നാമത്തെ ദ്വാപരയുഗം അവസാനിച്ചു എന്നു പറയാം. പരമേശ്വരനായ വിഷ്ണുവിന്റെ പൂർണ്ണാംശരൂപമായ കൃഷ്ണൻ ഈ ലോകം വിട്ട് പൊയ്ക്കഴിഞ്ഞാൽ അപ്പുറം രൗദ്രമായ യുഗം, കലിയുഗം, തുടങ്ങുകയും ചെയ്യും. അത് ദാരുണദർശനമാകും.

ജനങ്ങളൊക്കെ അന്ന് അധർമ്മികളാകും. ധർമ്മിഷ്ഠരായവർ വളരെ കുറവാകും, സത്യം വിരളമാകും, അസത്യം കൂടിക്കൂടിവരും. മഹേശ്വരനെയും സ്കന്ദനെയും കലിയുഗത്തിൽ ജനങ്ങൾ പൂജിക്കും. ഈ രണ്ടു ദേവന്മാരെ ആശ്രയി

ക്കും. ലോകത്തിൽ മനുഷ്യരൊക്കെ ദീർഘായുസ്സ് കുറഞ്ഞ വരാകും. ഈ നിശ്ചയം ശ്രേഷ്ഠമാണ്. മന്നിൽ മന്നവന്മാരുടെ നാശം സംഭവിക്കൽ ആവശ്യമാണ്. അംശാവതരണം ദേവ ന്മാരെ, നിങ്ങൾ എല്ലാവരും ഉടനെ ചെയ്യുവിൻ.

ധർമ്മാംശത്തെ കുന്തിയിലും മാദ്രിയിലും ചേർക്കുവിൻ. യുദ്ധവിത്തായ കലിയെ ഗാന്ധാരിയിൽ ചേർക്കുവിൻ. കാല ചോദിതന്മാരായ രാജാക്കന്മാർ ഇങ്ങനെ രണ്ടുപക്ഷമായി വളരട്ടെ! ഭൂമിയിൽ ആഗ്രഹംവെച്ച് അവരെല്ലാം യുദ്ധലാല സരായി ഭവിക്കട്ടെ! സർവ്വജഗത്തിനെയും ധരിക്കുന്ന ഭൂമി ദേവി തൻെറയിടത്തേക്കു മടങ്ങട്ടെ. ലോകവിശ്രുതമായ ഈ മാർഗ്ഗം രാജനാശനമായിത്തുടങ്ങിക്കഴിഞ്ഞു."

വൈശമ്പായനൻ പറഞ്ഞു: "പിതാമഹൻ പറഞ്ഞതു കേട്ട് ഭൂമിദേവി വന്നവഴിക്കുതന്നെ പോയി.

കാലത്തോടുചേർന്ന് രാജാക്കന്മാരൊക്കെ നശിക്കു വാൻ ആഗ്രഹിച്ചു വന്നതുപോലെ മടങ്ങിപ്പോയി. ബ്രഹ്മാ വ് സുരവൈരികളെയെല്ലാം വധിക്കുവാൻ ദേവന്മാരെ പ്രേരി പ്പിച്ചു. പുരാണർഷിയായ നരനെയും, ഭൂമി വഹിക്കുന്ന ശേഷനെയും, സനൽക്കുമാരനെയും, സാദ്ധ്യന്മാരെയും, അഗ്നി മുതലായ ദേവകളെയും, യമനെയും, വരുണനെയും, സൂര്യചന്ദ്രന്മാരെയും, ഗന്ധർവ്വാപ്സരസ്ത്രീകളെയും രുദ്രൻ, ആദിത്യൻ, അശ്വിനികൾ, എന്നിവരെയും അവതരിക്കാൻ പ്രേരിപ്പിച്ചു. പിന്നെ ദേവന്മാരൊക്കെ സ്വാംശത്തെ മന്നിൽ ജനിപ്പിച്ചു."

"രാജാവേ, നീന്നോടു ഞാൻ മുമ്പെ അംശാവതരണ ത്തെക്കുറിച്ച് പറഞ്ഞമാതിരി ദേവകൾ യോനിജന്മാരും അയോനിജന്മാരുമായി ഭൂമിയിൽ അംശാവതരണംചെയ്തു. അങ്ങനെ ദൈത്യദാനവഹന്താക്കളായ പുരുഷേശ്വരന്മാരു ണ്ടായി; അവർ ക്ഷീരികാവൃക്ഷതുല്യശരീരന്മാരും വജ്രദേ ഹാഢ്യരും ആയിരുന്നു. ചിലർ ആയിരം ആനയ്ക്കുള്ള ബല ത്തോടെ പിറന്നു. ചിലർ ഒഴുക്കിൻെറ ശക്തിയോടുകൂടി യവരായി പിറന്നു. ഗദ, വേല്, പരിഘാഘാതം എന്നിവ താ ങ്ങുവാൻ പോന്ന പരിഘബാഹുക്കളായും പിറന്നു. ശൈല ശൃംഗം പറിച്ചെടുത്ത് പ്രഹരിക്കുവാൻ കെല്പുള്ളവരായി ചിലർ ഉണ്ടായി. പരിഘയോധികളായി ചിലർ പിറന്നു. വൃഷ്ണിവംശത്തിലും കുരുവംശത്തിലും പാഞ്ചാലന്മാരിലും ഇത്തരം മഹാശക്തന്മാരായ രാജാക്കൾ ആയിരക്കണക്കി നുണ്ടായി. സമൃദ്ധശാലികളായ യാജ്ഞികബ്രാഹ്മണരുടെ ഇടയിൽ അനേകം ദേവന്മാർ പിറന്നു. സർവ്വാസ്ത്രജ്ഞന്മാരും വലിയ വില്ലാളികളും, വേദവ്രതപാരായണരും, സർവ്വഗുണ സമ്പന്നരും യജ്ഞകർത്താക്കളും, പുണ്യകർമ്മാക്കളുമായി രുന്നു ഇവർ. കോപിഷ്ഠരായാൽ മലയെപ്പോലും ഇള ക്കുവാൻ കെല്പുള്ളവരായിരുന്നു ഇവർ. അവർ ഭൂമിയെ പിളർക്കുവാൻപോലും കെല്പുള്ളവരായിരുന്നു. ആകാശ ത്തിൽ പാഞ്ഞുകയറുന്നവരും കടൽ കലക്കുവാൻ കഴി വുള്ളവരുമായിരുന്നു അവർ.

ഇപ്രകാരം അവരെ ഭൂതഭവ്യഭവൻ, പ്രഭുവായ ബ്രഹ്മ ദേവൻ, വിശ്വങ്ങളുടെ രക്ഷോകർത്തൃത്വം വിഷ്ണുവിലാക്കി ശമം കൈക്കൊണ്ടു. ഇനി വിഷ്ണു മന്നിൽ വന്നുപിറന്ന കഥ നീ-കേൾക്കുക. പ്രാണഹിതേശ്വരനായ പ്രഭു, പ്രജക ളുടെ ഹിതത്തിന്നായി, യയാതിയുടെ വംശത്തിൽ, ധീമാ നായ വസുദേവൻെറ കുലത്തിൽ, യശസ്സുചെയ്യുന്നവനായി പ്രഭുവായ നാരായണൻ വന്നുപിറന്നു."

**54. നാരദവാക്യം** - വൈശമ്പായനൻ പറഞ്ഞു: "കാലവും ഭൂമിയും ചേർന്ന് കൃതകൃത്യരായി മടങ്ങി വാനവന്മാരുടെ അംശാവതരണം ഭാരതവംശത്തിൽ നടന്നു. ധർമ്മൻെറയും, ശക്രൻെറയും, വായുവിൻെറയും, ദേവന്മാരുടെയും, ദൈത്യ ന്മാരുടെയും, അശ്വിനികളുടെയും, ഭാസ്കരൻെറയും, അംശ ങ്ങൾ ഭൂമിയിൽ അവതരിച്ച് ദേവാചാര്യനായ ബൃഹസ്പതി യുടെ അംശം ഭൂമിയിലെത്തി; വസുക്കളിൽ എട്ടാമനായ ഭീഷ്മൻ ജനിച്ച് മൃത്യുവിൻെറ അംശവും കലിയുടെ അംശ വും ഭൂമിയിൽ എത്തി, ശുക്രൻെറ അംശവും സോമവരുണ ന്മാരുടെ അംശവും ഊഴിയിലെത്തി, രുദ്രൻെറ അംശവും പിന്നെ മിത്രൻെറയും ധനദൻെറയും ഗന്ധർവ്വയക്ഷ നാഗേന്ദ്രഭാഗങ്ങളും എത്തി. അങ്ങനെ ഈ ഭാഗാംശങ്ങ ളൊക്കെ ഭൂമിയിൽ സംഭവിച്ച ഘട്ടത്തിൽ നാരായണൻെറ അരികത്ത് നാരദൻ ചെന്നു.

കത്തുന്ന അഗ്നിയുടെ പ്രകാശത്തോടെ ബാലാർക്ക സദൃശേഷണനായി ഇടത്തുഭാഗത്തായി ജടാഭാരം ചുറ്റിക്കെ ട്ടിവെച്ച് നിലാവുപോലെയുള്ള മനോജ്ഞമായ വസ്ത്രം ധരിച്ച്, സുവർണ്ണാലങ്കാരങ്ങളണിഞ്ഞ്, മഹതി എന്ന തൻെറ വീണയെ സഖിയെപ്പോലെ കക്ഷത്തിൽ അടക്കിപ്പിടച്ച് കൃഷ്ണാജിനമായ ഉത്തരീയമിട്ട്, പൊന്നിൻ പൂണൂലണി ഞ്ഞ്, ദണ്ഡും കമണ്ഡലവും കൈയിലേന്തി പാരിൽ വിഗ്ര ഹഗുഹ്യങ്ങൾ വെളിവാക്കുന്ന ഗുഹ്യോപമനായ ആദ്യ ഋത്വിക് ശ്രേഷ്ഠൻ, ഉൽഗാതാവും, നാലു വേദങ്ങൾ പാടു ന്നവനും, യുദ്ധപ്രിയനും സംഗീതകോവിദനും വിദ്വാനുമായ മാമുനീന്ദ്രൻ വൈരകേളീലോലനായ വിപ്രൻ ബ്രഹ്മപുത്ര നായ കലിപോലെ മാന്യനായ ദേവഗന്ധർവ്വന്മാരുടെ വക്താ വായ ആ മഹാമുനി, ബ്രഹ്മർഷിയായ നാരദഭഗവാൻ ബ്രഹ്മലോകസഞ്ചാരിയും അവ്യയനുമായ മഹർഷിസത്ത മൻ സംരബ്ധനായി ദേവസഭയിൽ കയറിച്ചെന്ന് വിഷ്ണു വിനോടു പറഞ്ഞു."

നാരദൻ പറഞ്ഞു: "വിഷ്ണോ, ദേവകൾ ക്ഷത്രിയ ന്മാരുടെ നാശത്തിന്നുവേണ്ടി ചെയ്ത അംശാവതരണം എല്ലാം നിഷ്ഫലംതന്നെ! മന്നിലുള്ള രാജാക്കന്മാരുടെ ക്ഷത്ര മെല്ലാം നിന്നിൽ നില്ക്കുമ്പോൾ അല്ലയോ ഈശ്വരാ, ദേവ കാര്യം നരനാരായണസഹയോഗത്തിലൂടെ മാത്രമേ ശരി പ്പെടൂ എന്നാണ് എൻെറ അഭിപ്രായം. ദേവാ, ഭൂമിക്കുവേണ്ടി യുള്ള ഈ ഉപായം നിങ്ങൾ രണ്ടുപേരുംകൂടാതെ ചെയ്യു ന്നത് അങ്ങയ്ക്ക് ഉചിതമല്ല. ഭവാൻ കണ്ണുള്ളവർക്കൊക്കെ കണ്ണാണ്. ശ്ലാഘ്യനും പ്രഭുവും പ്രഭുക്കളുടെ പ്രഭുവുമാണ് ഭവാൻ. യോഗികളിൽ ഭവാൻ ശ്രേഷ്ഠനായ യോഗിയാണ്. ഗതിമാന്മാർക്കൊക്കെ സൽഗതിയാണ്. അങ്ങനെയുള്ള ഭവാൻ ദേവഭാഗങ്ങൾ അവതരിച്ചതു കണ്ടിട്ടും എന്തുകൊ ണ്ടാണ് സർവ്വാശ്രയനും പ്രഭുവുമായ ഭവാൻ ഭൂമിക്കു തുണ യായി തൻെറ അംശം നിയോഗിക്കുന്നില്ല? അങ്ങയുടെ തന്നെ അംശമാണു ദേവന്മാർ. അവർക്കു നാഥനായിട്ടുള്ള വനും ഭവാൻതന്നെ! കാര്യത്തിൽ കാര്യം വഹിച്ച് ഭൂമിയിൽ സഞ്ചരിക്കാൻ അവർക്ക് അങ്ങില്ലാതെ പറ്റുകയില്ല. ഞാൻ സുരസഭയിൽ ഇപ്പോൾ അങ്ങയെ പ്രേരിപ്പിക്കുവാൻ വന്ന തിന്നുള്ള കാരണമുണ്ട്; അതു കേട്ടാലും.

താരകാമയമായ യുദ്ധത്തിൽ ഭവാൻ സംഹരിച്ച ദൈ ത്യരുണ്ടല്ലോ. വിഷ്ണോ, മന്നിൽ വന്നുചേർന്ന അവരുടെ കാര്യങ്ങളെപ്പറ്റി പറയാം കേട്ടാലും! പാരിൽ പേരുകേട്ട പരമാനന്ദമയിയായ പുരിയാണല്ലോ മഥുരാപുരി. ആ പുരി ജനനിബിഡമായി യമുനാതീരത്തിൽ സ്ഥിതിചെയ്യുന്നു. അവിടെ മധു എന്ന ദാനവൻ, രണദുർജ്ജയനായ ദാനവൻ, ഉണ്ടായിവന്നു. സർവ്വഭൂതങ്ങളെയും ത്രസിപ്പിക്കുന്നവനും വലിയ ബലവാനുമായിരുന്നു അവൻ. അവന്ന് എത്രയോ

ഭ്രമരാകുലമായി ഘോരമായ മധുവനം എന്ന പേരുള്ള വനമുണ്ടായിരുന്നു. അവൻ അതിൽ പാർത്തു. അവന്നു ലവണാസുരൻ എന്നു പേരായി മഹാനായ പുത്രനുണ്ടായി. അവൻ സർവ്വഭൂതങ്ങളെയും വിറപ്പിക്കുന്നവനും മഹാബല പരാക്രമനുമായിരുന്നു. അനേകംവർഷം ആ ദൈത്യൻ, അവിടെ കളിച്ചുപുളച്ച് ദേവന്മാരോടുകൂടിയ ലോകത്തെയെല്ലാം ആ അഹങ്കാരി വിറപ്പിച്ചുതുടങ്ങി. അയോദ്ധ്യമായ അയോദ്ധ്യയിൽ ദശരഥപുത്രനായ ശ്രീരാമൻ, ധർമ്മവേദിയും രാക്ഷസഭീഷണനുമായ രാമൻ, രാജ്യം പാലിക്കുന്ന കാലത്ത്, ഘോരമായ വനത്തിൽ താമസിക്കുന്ന ആ ആത്മ പ്രശംസകനായ ദാനവൻ, രാമനോടു പറയുവാനായി പരുഷമായ ചിലതൊക്കെ ദൂതൻമുഖേന പറഞ്ഞു വിട്ടു. 'എടോ രാമാ, ഞാൻ നിൻെറ നാടിൻെറ അതിർത്തിയിൽ പാർക്കുന്നവനാണ്, ഞാൻ നിൻെറ ശത്രുവാണ്.' സാമന്തന്മാർ ബല ഗർവ്വികളായാൽ രാജാക്കന്മാർ അതു പൊറുക്കുവാൻ പോകുന്നില്ല! രാജ്യപാലനവ്രതസ്ഥനായ രാജാവ് പ്രജകൾക്ക് ഹിതംചെയ്യുന്നതിൽ തൽപരനാണ്. നാടിനെ പുഷ്ടമാക്കുവാൻ ആഗ്രഹിക്കുന്നവനാണ്. അങ്ങനെയുള്ള രാജാവ് ശത്രുക്കളെ ജയിച്ചു നശിപ്പിക്കേണ്ടതാണ്. അഭിഷേകംകൊണ്ട് ആർദ്രമായ മുടിയോടുകൂടിയ രാജാവ് ജനരഞ്ജനയിൽ ആഗ്രഹത്തോടെ ഇന്ദ്രിയങ്ങളെയെല്ലാം ജയിക്കണം. എന്നാൽ അവന്നു തീർച്ചയായും ജയം സിദ്ധിക്കും. വിശേഷിച്ചും നല്ല നടപ്പ് ആഗ്രഹിക്കുന്ന രാജാവിന്ന് നയോപദേശത്തിൽ ലോകത്തെപ്പോലെ വേറെ ഗുരുവൊന്നുമില്ല. ചൂത്, **നായാട്ട് മുതലായ വ്യസനങ്ങളില്ലാത്ത രാജാവ്, ധർമ്മമദ്ധ്യനായവന്ന്, ബലജ്യേഷ്ഠനും പ്രാജ്ഞനുമായ ഭൂപന്ന്. സാമന്തരിൽ ഭയമൊട്ടുമുണ്ടാകയില്ല. സഹജേന്ദ്രിയശത്രുക്കൾ** വൈരിപ്രീണിതരും മോഹനരുമാണ്. **അവർ വർദ്ധിച്ചാൽ** ഏതവനും ബാധയുണ്ടാക്കും. ശത്രുക്കളെ പ്രിയപ്പെട്ടവരായി കണക്കാക്കും. എല്ലാ ഭീരുക്കളുടെയും സ്ഥിതി ഇതാണ്. ഒരു പെണ്ണു കാരണം മോഹത്താൽ നീ കൂട്ടത്തോടെ ദശാസ്യനെ വധിച്ചില്ലേ? അങ്ങനെ ചെയ്തതു ശരിയായില്ല, പറ്റിയതായിരുന്നില്ല. ആ വലിയ കർമ്മം കുത്സിതമായിരുന്നു; അതു വലിയ പരാക്രമമായി കാണുമെന്നാകിലും. നീ വനവാസത്തിൽ ഏർപ്പെട്ടവനും വ്രതമെടുത്തവനുമായിരുന്നു! അങ്ങനെ വ്രതസ്ഥനായ നീ രാക്ഷസന്മാരെ ഹിംസിച്ചതു ന്യായമായില്ല. സൽക്കർമ്മമല്ല നീ ചെയ്തത്. ക്രോധം കൂടാതെ ചെയ്യുന്ന ധർമ്മം സത്തുക്കൾക്ക് ശുഭമായ സൽഗതി നല്കും. നിൻെറ മോഹത്താൽ നീ രാക്ഷസരെക്കൊന്ന് പുണ്യമായ ആശ്രമസ്ഥലമൊക്കെ അശുഭമാക്കിയില്ലേ?

ആ രാവണൻ ധന്യനാണ്. വ്രതത്തോടുകൂടി വസിക്കുന്നവനായ നീ ഗ്രാമ്യധർമ്മത്തിന്നുവേണ്ടി ഒരു പെണ്ണു കാരണം കൊന്നവനായ ആ രാവണൻ, എത്രയും ധന്യൻ തന്നെ! നീ ഒരു മിടുക്കനാണെങ്കിൽ, നീ അജിതേന്ദ്രിയനായ രാവണനെ കൊന്നതുകൊണ്ട് പരാക്രമിയായി കരുതുന്നെങ്കിൽ, എന്നോടു ഒന്നു പൊരുതൂ. ഇപ്രകാരം പറയുന്ന ആ ദൂതൻെറ രൂക്ഷമായ വാക്കുകേട്ട് ധൈര്യത്തോടെ, ഒട്ടും സംഭ്രമിക്കാതെ ചിരിച്ച് രാഘവൻ ഇപ്രകാരം പറഞ്ഞു: 'എടോ ദൂതാ, ആ ദാനവന്നുവേണ്ടി സഗൗരവം നീ എന്നോടു പറഞ്ഞതെല്ലാം അറിഞ്ഞതാണ്. എന്തെന്നാൽ നീ എന്നെ ദുരാരോപണംചെയ്ത് ആക്ഷേപിക്കുകയും താൻ സ്ഥിരനാണെന്നു ഭാവിക്കുകയും ചെയ്യുന്നു. ഞാൻ സൽപ്പഥത്തെ വെടിഞ്ഞാലും, ദശകണ്ഠനെ വധിച്ചാലും, എൻെറ ഭാര്യയെ അപഹരിച്ചാലും അതിൽ അവന്ന് ആവലാതിക്ക് എന്താണു കാര്യമുള്ളത്? വാക്കുകൊണ്ട് സജ്ജനങ്ങളെ ദുഷിച്ചു സംസാരിച്ചാൽ അവർ അന്യയാകുകയില്ല. ദേവൻ, സാക്ഷാൽ പരമാത്മാവ് സത്തിലും അസത്തിലും സദാ ഉണർന്നു സ്ഥിതിചെയ്യുന്നുണ്ട്! (അവന്ന് അറിയാം എല്ലാ ന്യായാന്യായങ്ങളും, സത്യാസത്യങ്ങളും) എടോ ദൂതാ, നീ ദൂതൻെറ നിലയ്ക്കു വേണ്ടതു ചെയ്തു! ഇനി നീ സ്ഥലംവിട്ടോളൂ! വൈകാതെ പൊയ്ക്കൊള്ളുക! നീചന്മാരും ആത്മശ്ലാഘികളുമായവരിൽ എന്നെപ്പോലെയുള്ളവർ പ്രഹരിക്കുകയില്ല! എൻെറ അനുജനും ശത്രുക്കളെ അമക്കുന്നവനും, ശത്രുതാപനനുമായ ഈ നില്ക്കുന്ന ശത്രുഘ്നൻ പോരിൽ ആ ദുഷ്ടനായ ദൈത്യൻെറ ദുഷ്കൃത്യങ്ങൾക്കുവേണ്ട പ്രതികാരം ചെയ്തുകൊള്ളും."

മഹാത്മാവായ രാജാരാമൻെറ വാക്കുകേട്ട് ദൂതൻ സൗമിത്രിയോടുകൂടി പോയി. മഹത്തായ ദാനവപുരത്തിൽ ശീഘ്രഗനായ ശത്രുഘ്നൻ എത്തി. രണപ്രിയനായ സൗമിത്രി വിപിനത്തിൻെറ ഉള്ളിൽ താമസിച്ചു.

ദൂതൻ ചെന്ന് ശ്രീരാമൻ പറഞ്ഞയച്ച വൃത്താന്തം പറഞ്ഞു. അതു കേട്ടതോടുകൂടി ദൈത്യന്ന് ക്രോധംകൊണ്ടു ബോധം മറിഞ്ഞമാതിരിയായി. ക്രോധമൂർച്ഛയോടെ ആ കാടുകടന്ന് അവൻ യുദ്ധത്തിന്നു ചെന്നു.സൗമിത്രിയും ആ ദാനവനും തമ്മിൽ ഭയങ്കരമായ ഒരു പോരാട്ടം നടന്നു. പടത്തലയ്ക്കൽ നില്ക്കുന്ന ആ രണ്ടു ശൂരന്മാരും തമ്മിലുള്ള പോരാട്ടം ഭയങ്കരമായി. അവർ മൂർച്ഛയേറിയ അമ്പുകൾ പരസ്പരം എയ്തു അവർക്ക് യുദ്ധവൈമുഖ്യമോ തളർച്ചയോ വന്നു ചേർന്നില്ല.

പിന്നെ സൗമിത്രി ബാണങ്ങൾകൊണ്ട് ആ ദൈത്യനെ പീഡിപ്പിച്ചു. അവൻെറ ശൂലം കൈയിൽനിന്നു വീണപ്പോൾ ആ ദാനവൻ വല്ലാതെ തളർന്നു. അവൻ ദേവന്മാർ നല്കിയ വരബലമുള്ള ഒരങ്കുശം കൈയിൽവെച്ച് ഭൂതകർശനമാകുമാറ് അലറി. ആ ലവണാസുരൻ ആ ആനത്തോട്ടി കഴുത്തിൽവെച്ച് ഒരു വലിവലിച്ചു. ആ തോട്ടിയിട്ടു വലിച്ച് ആ ലവണാസുരൻ രാമാനുജനായ സൗമിത്രിയെ വീഴ്ത്താൻ ഭാവിച്ചു. ഉടനെ ശത്രുഘ്നൻ ഉത്തമമായ പൊന്നിൻ പിടിയുള്ള വാളെടുത്ത് ആ തോട്ടിയും ആ ലവണാസുരൻെറ തലയും മുറിച്ചുതള്ളി. അങ്ങനെ യുദ്ധത്തിൽ മിത്രവത്സലനായ സൗമിത്രി ആ ദൈത്യനെ വധിച്ചു. ആ ദാനവൻെറ വനവും ആ ബുദ്ധിമാൻ അസ്ത്രംകൊണ്ടു ഛേദിച്ചുകളഞ്ഞു. കാടു വെട്ടിനീക്കി ശത്രുഘ്നൻ അവിടെ നഗരം നിർമ്മിച്ചു. അങ്ങനെ അവിടെ ഒരു പട്ടണമുണ്ടായിവന്നു. ആ ദേശത്തിൻെറ നന്മയ്ക്കായി മഹാധാർമ്മികനായ സൗമിത്രി മധുവനസ്ഥാനത്ത് മധുരാപുരിയുണ്ടാക്കി.

ഉൽകൃഷ്ടമായ കമാനങ്ങളും കോട്ടകളും കൊത്തളങ്ങളും ചേർന്ന ആ മഹാനഗരം ധാരാളം വിവിധരാജ്യങ്ങളുടെ ആളുകളാൽ നിറഞ്ഞ് സേനാവാഹനസമ്പന്നമായി വിളങ്ങുന്നു. അതിരിൽ പൂങ്കാവനങ്ങളും അഴകും ഉറപ്പുമായി ഉയർന്ന കോട്ടകളും അവയ്ക്കു ചുറ്റും അരഞ്ഞാൺപോലെ കിടങ്ങുകളും കിടക്കുന്നു. നഗരദ്വാരവും കൊട്ടാരങ്ങളും കേയൂരങ്ങളായി ശോഭിക്കുന്നു. മണിമാളികകൾ കുണ്ഡലങ്ങൾ പോലെ ശോഭിക്കുന്നു: കവാടത്താൽ മറച്ച അതിൻെറ (ആ നഗരത്തിൻെറ) പ്രധാന ദ്വാരം അതിൻെറ മുഖവും അന്തഃപുരത്തിനുള്ളിലെ അങ്കണത്തിലെ പൂവാടി അതിൻെറ ഒരു മന്ദസ്മിതവുമാണ്. ആരോഗ്യമുള്ള വീരപുരുഷന്മാരും, ഹസ്തികളും, അശ്വങ്ങളും, രഥങ്ങളും ചേർന്ന്, അർദ്ധചന്ദ്രാകാരമായി, യമുനാതടത്തിൽ സ്ഥിതിചെയ്യുന്നു. അന്യർക്ക് ദുർഗ്ഗമമായ ഈ നഗരത്തിൽ ഒട്ടേറെ രത്നസമ്പത്തുണ്ട്.

ഈ നഗരത്തിന്നടുത്ത ജനപദങ്ങളിൽ സസ്യങ്ങൾ നിറഞ്ഞ വയലുകൾ വിളങ്ങി. അവിടെ വാസവൻ വർഷം യഥാകാലം പൊഴിച്ചു. നരന്മാരും നാരിമാരും മോദിച്ചു വസിക്കുന്ന ആ പുരി വളരെയേറെ ശോഭിക്കുന്നു.

ഈ നഗരത്തിൽ ശൂരസേനരാജാവ് താമസിച്ചിരുന്നു. ആ രാജാവ് മഹാവീര്യനും ഭോജകുലോദ്വഹനുമാണ്. അവന്റെ പുത്രനായി ഉഗ്രസേനൻ എന്ന രാജാവുണ്ടായി. ആ രാജാവ് മഹാസേനനെപ്പോലെ പരാക്രമിയായിരുന്നു. അവന്റെ പുത്രനായി ഭോജവംശവിവർദ്ധനനായി വിശാലാക്ഷനായി കംസൻ ഉണ്ടായി വിഷ്ണോ! പണ്ട് നീ താരകാമയയുദ്ധത്തിൽ സംഹരിച്ച കാലനേമി വീണ്ടും പിറന്നവനാണ് അവൻ. മന്നിൽ പ്രസിദ്ധനായ ആ രാജാവ് സിംഹവിസ്പഷ്ട വിക്രമനാണ്. രാജാക്കന്മാർക്ക് ഭയം വളർത്തുന്നവനും ഘോരനും രാജാക്കന്മാർ ശങ്കിക്കേണ്ടവനുമാണ്. ജീവികൾക്കെല്ലാം ഭീതി ഉണ്ടാക്കുന്നവനും സൽപ്പഥം വിട്ടുനില്ക്കുന്നവനുമാണ്. ദാരുണമായ പ്രകൃതിയും പ്രവൃത്തിയും ദാരുണമായ ചിന്തയും ചേർന്നവനാണ്. പ്രജകൾക്ക് ഗർവ്വുകൊണ്ട് വലിയ രോമാഞ്ചപ്രദനാണ്. രാജധർമ്മം നോക്കാത്തവനും തന്റെ ആൾക്കാർക്ക് ദുഃഖമുണ്ടാക്കുന്നവനുമാണ്. സ്വരാജ്യപ്രിയം ചെയ്യാത്തവനും ചണ്ഡനും എന്നും കരംപിരിക്കുന്നതിൽ പ്രിയമുള്ളവനുമാണ്. അങ്ങനെയുള്ള കംസനായി, ഭവാൻ മുൻജന്മത്തിൽ സംഹരിച്ച കാലനേമി വന്നു പിറന്നു. അസുരാത്മാവായ അവൻമൂലം നരഭുക്കായ ആ രാക്ഷസൻ ലോകത്തെ ഇപ്പോൾ ബാധിക്കുകയാണ്. ഹയവിക്രാന്തനായ അവൻ ഹയഗ്രീവൻ എന്ന് പണ്ട് വിഖ്യാതനായി. അവൻ 'കേശി' എന്ന അശ്വമായി ഭൂമിയിൽ പിറന്നിരുന്നു. ഇപ്പോളവൻ കംസന്റെ അനുജനായി ജനിച്ചിരിക്കുന്നു. അവൻ വളരെ സൂത്രശാലിയും ശക്തനുമാണ്. അവൻ തനിച്ച് യാതൊരു എതിർപ്പുമില്ലാതെ വൃന്ദാവനത്തിൽ വാഴുകയാണ്. അവന്റെ തീറ്റ നരമാംസമാണ്. അരിഷ്ടൻ എന്ന ബലിപുത്രൻ കകുദ്മിയായ ഒരു കാളയുടെ രൂപത്തിൽ ജനിച്ച് ഗോക്കൾക്ക് ശത്രുവായിത്തീർന്നിരിക്കുന്നു. അവൻ ഇഷ്ടംപോലെ വേഷം മാറ്റാൻ കഴിവുള്ള മഹാസുരനാണ്. രിഷ്ടനെന്ന് പേരായ മഹാനായ ബലിപുത്രൻ ദാനവോത്തമനാണ്. അവൻ ആനയായി, ഇപ്പോൾ കംസന്റെ വാഹനമായിത്തീർന്നു. ലംബൻ എന്നു പേരായ പ്രസിദ്ധൻ, ദൈത്യരിൽ ദർപ്പമേറിയവനായിരുന്ന അവൻ, പ്രലംബനെന്ന പേരിൽ ഭാണ്ഡീരവവടത്തിൽ വിഖ്യാതനായി വാഴുന്നു. ഖരൻ എന്നു പേരായ ദാനവോത്തമൻ ധേനുകൻ എന്ന പേരിൽ ഘോരമായ താലവനത്തിൽ വിചരിക്കുന്നു. വരാഹൻ കിശോരൻ എന്നീ മഹാബലവാന്മാരായ ദാനവന്മാർ കംസന്റെ കളരിയിലെ പ്രധാന മല്ലന്മാരായി ചാണൂരനെന്നും മുഷ്ടികനെന്നും പേരിൽ വാഴുന്നു. മയനും താരനും പ്രാക്ജ്യോതിഷത്തിൽ ഭൂമിപുത്രനായ നരകന്റെ പുരത്തിൽ പാർക്കുന്നു. ഈ ദൈത്യന്മാരെല്ലാം വിഷ്ണോ, ഭവാൻ പോരിൽ വധിച്ചവരാണ്. അവരെല്ലാം മനുഷ്യദേഹം എടുത്തുവന്ന് മനുഷ്യരെ ദ്രോഹിക്കുന്നു. വിഷ്ണോ, ഭവാന്റെ കഥ കേൾക്കുവാൻ ഇഷ്ടമില്ലാത്ത ആ ദാനവന്മാർ നിന്നിൽ ഭക്തരാണെന്നറിയുന്നവരെയൊക്കെ പിടിച്ച് കൊല്ലുന്നു. ആ ദാനവന്മാരൊക്കെ നിന്റെ പ്രസാദത്താൽ ക്ഷയം വന്ന് കൂടണം. ഭവാനെ അവർ ആകാശത്തായാലും ഭയപ്പെടുന്നു. ഭവാനെ അവർ സമുദ്രത്തിൽ ഭയപ്പെടുന്നു. ഭവാനെ അവർ ഭൂമിയിലായാലും ഭയപ്പെടുന്നു. അവർ മറ്റൊരുത്തനേയും ഭയപ്പെടുന്നില്ല. അല്ലയോ ശ്രീയെ ധരിക്കുന്നവനേ, ഏതു ദുർവൃത്തനായാലും അവനെ ഭവാനല്ലാതെ സംഹരിക്കുവാൻ കഴിയുകയില്ല. സ്വർഗ്ഗഭ്രഷ്ടനായ ദൈത്യന്ന് ഈ ജഗത്ത് ഒരു ഗതിയായി ഭവിക്കും. വ്യഥിതരും ഊഴിയിൽ നരദേഹമെടുത്തവരുമായ അവർക്ക് നീ ഇരിക്കുന്ന കാലത്തോളം സ്വർഗ്ഗഗമനം ദുർല്ലഭമാണ്. അതുകൊണ്ട് വിഷ്ണോ, ഭവാൻ വന്നാലും. അങ്ങ് ഭൂമിയിലേക്കു പോവുക! ദാനവന്മാരെക്കൊല്ലുവാൻ ഭവാൻ ഭവാനെത്തന്നെ സൃഷ്ടിച്ചാലും. അങ്ങയുടെ ദേഹങ്ങൾ സുരാസുരന്മാർക്ക് എങ്ങും ദൃശ്യാദൃശ്യങ്ങളാണ്. അവിടെ ഭവാൻ സൃഷ്ടിച്ച ദേവന്മാർ ഭൂമിയിൽ വന്നു പിറക്കും. വിഷ്ണോ, ഭവാന്റെ അവതാരത്തിൽ കംസൻ നശിച്ചുപോകും. ഭൂമി എന്തിന്നു വേണ്ടിയാണോ ഇങ്ങോട്ടു വന്നത് ഭവാൻ ചെയ്യേണ്ടതായ ആ കാര്യം സാധിക്കുന്നതാണ്. ഭാരതത്തിൽ ഭവാന് വലിയ കാര്യങ്ങൾ ചെയ്യാനുണ്ട്. ഭഗവാൻ ദൃഷ്ടിയാണ്, ഭവാൻ ആശ്രയമാണ്. അതുകൊണ്ട് ഹൃഷികേശാ, ഭവാൻ വന്നാലും. ഭൂമിയിൽച്ചെന്ന് ആ ദൈത്യരെയെല്ലാം സംഹരിക്കുക!"

**55. പിതാമഹവാക്യം** - വൈശമ്പായനൻ പറഞ്ഞു: "നാരദൻ പറഞ്ഞ വാക്കുകേട്ട് മധുസൂദനൻ ചിരിച്ചു. പ്രഭവും, ഈശ്വരനും, വരേണ്യനുമായ ഭഗവാൻ, ശുഭമായ മറുപടി പറഞ്ഞു."

വിഷ്ണു പറഞ്ഞു: "എടോ നാരദാ, മൂന്നുലോകത്തിന്റെയും നന്മയ്ക്കായി നീ വെച്ച നിർദ്ദേശത്തെ ഞാൻ കേട്ടു. നന്നായി പറഞ്ഞ ആ നിർദ്ദേശത്തെപ്പറ്റി എനിക്കു പറയുവാനുള്ള മറുപടി ഞാൻ പറയാം, അത് നീ കേട്ടുകൊള്ളുക! മർത്ത്യരായി മന്നിൽ ദൈത്യർ വന്നു പിറന്നു എന്നും, ഏത് ദേഹത്തെ സ്വീകരിച്ച് ഏത് ദൈത്യൻ യുദ്ധത്തിന്നു നില്ക്കുന്നു എന്നുള്ളതുമൊക്കെ ഞാൻ അറിയുന്നുണ്ട്. ഉഗ്രസേനന്റെ മകനായിപ്പിറന്ന കംസനെയും ഞാൻ അറിയുന്നുണ്ട്. അശ്വമായി ജനിച്ച കേശി എന്ന ദൈത്യനെയും ഞാൻ അറിയുന്നുണ്ട്. കൊമ്പനാനയായ കുവലയാപീഡൻ, മല്ലന്മാരായ ചാണൂരനും, മുഷ്ടികനും, വൃഷരൂപിയായ അരിഷ്ടൻ എന്ന ദൈത്യൻ, ഇവരെയും ഞാൻ അറിയുന്നുണ്ട്. ഖരനെയും പ്രലംബകാസുരനെയും ഞാൻ അറിയുന്നുണ്ട്. ബലിയുടെ പുത്രിയായി പിറന്ന 'പൂതന'യേയും ഞാൻ അറിയുന്നുണ്ട്. വിപ്രാ! യമുനാഹ്രദവാസിയായ കാളിയനെയും ഞാൻ അറിയുന്നുണ്ട്. അവൻ ഗരുഡനെ ഭയപ്പെട്ട് യമുനയുടെ കയത്തിൽ വാഴുകയാണ്. രാജാക്കന്മാരുടെ തലയിൽ നില്ക്കുന്ന ജരാസന്ധനെയും ഞാൻ അറിഞ്ഞിരിക്കുന്നു. പ്രാക്ജ്യോതിഷത്തിൽ വാഴുന്ന നരകാസുരനെയും എനിക്കറിയാം. മാനുഷലോകത്തിൽ മാനുഷത്വം സ്വീകരിച്ചവരിൽ ശ്രേഷ്ഠനും, ഗുഹതുല്യനും, ശോണിതപുരത്തിൽ വസിക്കുന്നവനും, ആയിരം കൈകളുള്ളവനും, ഗർവ്വിയും, അമരന്മാർക്കുപോലും അജയ്യനുമായ ബാണനെയും എനിക്കറിയാം. ഭൂമിയുടെ ഭാരം എന്നിലാണ് നില്ക്കുന്നതെന്ന കാര്യവും ഞാൻ ധരിച്ചിട്ടുണ്ട്. ആ രാജാക്കന്മാർ എങ്ങനെ പരസ്പരം യുദ്ധംചെയ്യുമെന്നും അവരുടെ സംഹാരം എങ്ങനെ ഭൂമിയിൽ സംഭവിക്കുമെന്നും ഞാൻ അറിഞ്ഞിരിക്കുന്നു. ശക്രലോകത്ത് പൂജയും മന്നിൽ ക്ഷയവും ഞാൻ കാണുന്നുണ്ട്. മർത്ത്യലോകം പ്രാപിച്ച് മനുഷ്യദേഹം സ്വീകരിച്ച് ഞാൻ സ്വയം യുദ്ധംചെയ്യുകയും മറ്റുള്ളവരെ അതിനു പ്രേരിപ്പിക്കുകയും ചെയ്യുന്നുണ്ട്. ഭൂലോകത്തിൽ ചെന്നണഞ്ഞ് ഉടനെ ആ കംസാദികളായ മഹാദൈത്യന്മാരെ സകലത്തിനേയും അവരർഹിക്കുന്നരീതിയിൽ ഞാൻ വധിക്കുന്നതാണ്. ഞാൻ അവരുടെയെല്ലാം ഉള്ളിൽ യോഗത്താൽ പ്രവേശിച്ച് അവരുടെ ഗതി നഷ്ടപ്പെടുത്തി.

ആ ദേവശത്രുക്കളെയെല്ലാം പോരിൽ കൊല്ലുന്നുണ്ട്. ദേവന്മാരും, ദേവർഷിമാരും, ഗന്ധർവ്വന്മാരും ഒത്തുചേർന്ന് ഭൂമിക്കുവേണ്ടി ചെയ്തതായ അംശാവതാരം എല്ലാം എന്റെ സമ്മതത്തോടെതന്നെ നടന്നതാണ്. മുമ്പെതന്നെ ഞാൻ ഈ നിശ്ചയംചെയ്തിട്ടുള്ളതാണ്. അതുകൊണ്ട് എന്റെ പാർപ്പിടം എവിടെയാകണമെന്ന് ബ്രഹ്മാവ്, പിതാമഹൻ, വിധിക്കട്ടെ! ഏതുദേശത്ത്, എങ്ങനെ ജനിച്ച്, ഏതു വേഷം എടുത്ത് പോരിൽ എങ്ങനെ കൊല്ലണമെന്ന കാര്യം പിതാമഹാ, ഭവാൻ പറയണേ!"

ബ്രഹ്മാവ് പറഞ്ഞു: "അല്ലയോ നാരായണാ, കാര്യസിദ്ധിക്കായി ഞാൻ പറയുന്ന കൗശലം ഭവാൻ കേട്ടാലും! ആരാണ് ഭൂമിയിൽ ഭവാന്റെ അച്ഛനും അമ്മയുമായി വരിക എന്നത് പറയാം. മഹാബാഹോ, മന്നിൽ കുലകാരിയായി പിറക്കുന്ന യാദവർക്കുള്ള വലിയ വംശത്തെയെല്ലാം ഭവാൻ എങ്ങനെ സംരക്ഷിക്കും, ആ ദൈത്യന്മാരെയെല്ലാം കൊന്ന് തന്റെ വംശത്തെ പുഷ്ടിപ്പെടുത്തി എങ്ങനെ മർത്ത്യരുടെ മര്യാദയെ നിലനിർത്തും എന്നത് ഭവാൻ ഗ്രഹിച്ചാലും. വിഷ്ണോ, പണ്ട് കശ്യപൻതന്നെ വലിയ യജ്ഞത്തിന്നായി മഹാനായ വരുണന്റെ ഗോക്കളെ യജ്ഞത്തിന്ന് പാൽ നല്കുന്ന യജ്ഞീയഗോക്കളെ കൊണ്ടുവന്നിരുന്നു. യജ്ഞം കഴിഞ്ഞിട്ടും സുരഭിയും അദിതിയും, (കശ്യപന്റെ രണ്ടു ഭാര്യമാർ) വരുണന്നു ഗോക്കളെ മടക്കിക്കൊടുക്കുവാൻ സമ്മതിച്ചില്ല. അപ്പോൾ എന്റെ അടുത്തു വന്ന് വരുണൻ എന്റെ മുമ്പിൽ ശിരസ്സുകുനിച്ച് നമസ്കരിച്ചു പറഞ്ഞു: 'ഭഗവാനേ, ഗുരു എന്റെ പശുക്കളെ അപഹരിച്ചു. ഞാൻ അദ്ദേഹത്തോട് അപേക്ഷിച്ചിട്ടും, ഗുരു ആ ഗോക്കളെ, അവകൊണ്ടുള്ള ആവശ്യം കഴിഞ്ഞിട്ടും, എനിക്കു മടക്കിത്തരുന്നില്ല. അദ്ദേഹം സുരഭി, അദിതി എന്നീ രണ്ടു ഭാര്യമാരുടെയും ആഗ്രഹമനുസരിച്ചു നില്ക്കുന്നു. ഇഷ്ടം പോലെ ഇഷ്ടമുള്ളത് കറക്കുന്ന ദിവ്യവും അക്ഷയവും ആയവയാണ് എന്റെ പശുക്കൾ. അവ സ്വന്തം തേജസ്സാൽ സംരക്ഷിതരായി സമുദ്രത്തിലെങ്ങും ചുറ്റും. ആ ഗോക്കളെ ധർഷിക്കുവാൻ കെല്പുള്ളവനായി കശ്യപനല്ലാതെ മറ്റാരുണ്ട്. നല്ല അക്ഷയമായി പാൽ കറക്കുന്ന ആ പശുക്കളുടെ പാൽ ദേവന്മാരുടെ അമൃതിന്നു തുല്യമാണ്. ബ്രഹ്മാവേ, പ്രഭുവോ ഗുരുവോ മര്യാദ ലംഘിച്ചാൽ ഭവാൻ അവരെ അടക്കണം. അങ്ങയാണ് ഞങ്ങളുടെ പരമമായ ഗതി. ലോകത്തിൽ കർത്തവ്യം അറിയാത്ത ശക്തന്മാരായ പുരുഷന്മാർക്കു തക്ക ശിക്ഷ നല്കിയില്ലെങ്കിൽ, അല്ലയോ വിശ്വഗുരോ, ലോകത്തിലെ അതിർത്തിയും വരമ്പുമെല്ലാം തകർന്നു പോകും! എന്തുതന്നെയായാലും കൃത്യനിർവ്വഹണത്തിൽ പ്രഭുവാണ് ഭവാൻ. എന്റെ ഗോക്കളെ നല്കണേ! ഞാൻ അവയേയുംകൊണ്ട് സമുദ്രത്തിലേക്കു പൊയ്ക്കൊള്ളാം. ഗോക്കൾ ആത്മദേവതമാരാണ്. ഗോക്കൾ അവ്യയമായ സത്വഗുണരൂപമുള്ളവരാണ്. ഭവാൻ സൃഷ്ടിച്ച ലോകർക്ക് പശുക്കളും ബ്രാഹ്മണരും തുല്യരാണ്. ആദ്യം ഗോക്കളെ രക്ഷിക്കണം. അവയെ സംരക്ഷിച്ചാൽ ബ്രാഹ്മണരെ സംരക്ഷിച്ചതായി കരുതാം. ഈ ഗോക്കളെയും ബ്രാഹ്മണരെയും സംരക്ഷിച്ചാലോ, ലോകത്തെ മുഴുവൻ കാത്തുരക്ഷിച്ചതായി കണക്കാക്കാം."

ഇപ്രകാരം വരുണൻ പറഞ്ഞപ്പോൾ ഹേ അച്യുതാ, ഗോവിന്റെ കാരണത്തെപ്പറ്റിയുള്ള തത്ത്വത്തെ അറിഞ്ഞ് ഞാൻ ഇങ്ങനെ ശാപം കശ്യപന്ന് നല്കി: "ഏതംശംകൊണ്ട് ഗോക്കളെ ഈ കാശ്യപർഷി ഹരിച്ചുവോ, ആ ഒരംശംകൊണ്ട് മന്നിൽ ഗോപനായി പിറക്കുന്നതാണ്. പിന്നെ സുരഭിയും വാനവർക്ക് അരണിയായ അദിതിയും അവന്റെ കൂടെ ഭാര്യമാരായി ഒപ്പം പോകുന്നതാണ്. ഗോപനായ കശ്യപൻ ഭൂമിയിൽ അവരോടു ചേർന്നു വിഹരിക്കും."

ആ കശ്യപന്റെ അംശതേജസ്സാൽ കാശ്യപോമയനായ അവൻ വസുദേവൻ എന്നപേരിൽ വിഖ്യാതനായി ഗോക്കളുടെ അധിപതിയായി ഊഴിയിൽ അവതരിച്ചിരിക്കുന്നു. മഥുരയുടെ സമീപത്തായി ഗോവർദ്ധനമെന്ന പർവ്വതമുണ്ടല്ലോ. അതിൽ കംസന്നു കപ്പംകൊടുത്തു ഗോക്കളെ പരിപാലിച്ച് അവൻ വസിക്കുന്നുണ്ട്. സുരഭി, അദിതി എന്നീ രണ്ടു ഭാര്യമാർ ദേവകിയും രോഹിണിയും എന്ന പേരിൽ വസുദേവനോടുകൂടി വസിക്കുന്നു. സുരഭിയാണ് രോഹിണീദേവി. അദിതീദേവിയാണു ദേവകി. അവിടെ ആദ്യമേ ബാലനായി ഗോപാലനിലയിൽ മഹാബാഹോ, ഭവാൻ മുമ്പെ അവതരിച്ച ത്രിവിക്രമനെപ്പോലെ, വളർന്നുവലുതായാലും. തന്റെ ആത്മമായകൊണ്ട് ആത്മാവിനെ ആച്ഛാദനംചെയ്ത് ലോകക്ഷേമത്തിന്നുവേണ്ടി മധുസൂദനാ, അവതരിച്ചാലും. ജയാശിസ്സുകൾകൊണ്ട് ഈ ദേവന്മാർ അങ്ങയെ വർദ്ധിപ്പിക്കുന്നുണ്ട്. അങ്ങ്, താൻതന്നെ മന്നിൽ അവതാരമെടുത്ത് ദേവകീരോഹിണിമാരുടെ ഗർഭത്തിൽ വസിച്ച് അവരെ പ്രീതിപ്പെടുത്തിയാലും! ഗോപകന്യാസഹസ്രത്തെ രമിപ്പിച്ച് ഊഴിചുറ്റിയാലും. വിഷ്ണോ, ഭവാൻ ഗോക്കളെ രക്ഷിക്കും. വനംതോറും സഞ്ചരിക്കും. അപ്പോൾ വനമാല ധരിക്കുന്ന ഭവാന്റെ ദേഹം ധന്യരായ ജനങ്ങൾകാണും. പത്മപലാശാക്ഷനായ വിഷ്ണോ, ഭവാൻ ഗോപാലഗൃഹത്തിൽ വസിച്ച് ബാലനായിരിക്കെ ലോകരും ബാല്യപ്രായം പ്രാപിക്കും. അല്ലയോ പുണ്ഡരീകാക്ഷാ, ഭവാന്റെ ഭക്തന്മാർ, ഭവാന്റെ ചിത്തത്തെ അനുവർത്തിക്കുന്നവർ, ഗോക്കളെ സംരക്ഷിക്കുന്ന ഗോപന്മാരാകും. അവർ എപ്പോഴും ഭവാന്റെ തുണയ്ക്കു നില്ക്കും.

നീ കാട്ടിൽചുറ്റി ഗോഷ്ഠംതോറും ഗോക്കളെ പരിപാലിക്കുമ്പോൾ, യമുനാനദിയിൽ മജ്ജനംചെയ്യുമ്പോൾ, അവർ കണ്ടു നിർവൃതി നേടും. വസുദേവന്റെ ജീവിതം നല്ല ജീവിതമാകും. എന്തുകൊണ്ടെന്നാൽ ഭവാൻ അച്ഛാ, അച്ഛാ, എന്ന് അവനെ വിളിക്കുന്നതുകൊണ്ട് അവൻ ഭാഗ്യവാനാകും. നിന്നെ അവൻ 'മകനേ! ഉണ്ണീ! എന്നും' വിളിക്കുമല്ലോ! (അതിൽപ്പരം ഒരു പുരുഷന്നു ഭാഗ്യമെന്തുണ്ട്!) അല്ലെങ്കിൽ കാശ്യപന്നല്ലാതെ മറ്റാർക്ക് നീ മകനായി പ്പിറക്കും? വിഷ്ണോ, അദിതിയല്ലാതെ നിന്നെ ഗർഭത്തിൽ ധരിക്കുവാൻ മറ്റാരുണ്ട്? ആത്മയോഗത്തോടുകൂടി അങ്ങ് പൊയ്ക്കൊള്ളുക, അങ്ങു വിജയിയാവുക! ഞങ്ങളും അല്ലയോ മധുസൂദനാ, ഞങ്ങളുടെ ഗൃഹങ്ങളിലേക്കു പൊയ്ക്കൊള്ളട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "സ്വർഗ്ഗത്തിലെ ആ പുണ്യസ്ഥലത്ത് ഇരുന്നിരുന്ന ഭഗവാൻ വിഷ്ണു ദേവന്മാരോടു പൊയ്ക്കൊള്ളുവാൻ ആജ്ഞ നല്കിയതിന്നുശേഷം പാൽക്കടലിന്നു വടക്കുഭാഗത്തുള്ള തന്റെ ദേശത്തിലേക്കു പ്രവേശിച്ചു. അവിടെ പാർവ്വതി എന്നു പേരുള്ള ദുർഗ്ഗമമായ ഒരു ഗുഹ മേരുവിന്നുണ്ട്. പർവ്വംതോറും അവന്റെ മൂന്നു പാദങ്ങൾ ഏറ്റ് എന്നും അർച്ചിതയാണ് ആ ഗുഹ. ഉദാരധീയായ ഹരി അവിടെ തന്റെ പുരാതനമായ ദേഹം സ്ഥാപിച്ച് സ്വയം വസുദേവന്റെ ഗൃഹത്തിൽ അവതരിക്കേണ്ട കാര്യത്തിൽ വ്യാപൃതനായി."

# വിഷ്ണുപർവ്വം

"നാരായണം നമസ്കൃത്യ
നരം ചൈവ നരോത്തമം
ദേവീം സരസ്വതീം വ്യാസം
തതോ ജയമുദീരയേൽ."

[നാരായണനേയും നരോത്തമനായ നരനേയും സരസ്വതീദേവിയേയും വ്യാസനേയും വന്ദിച്ചിട്ടുവേണം ജയത്തെ ഉച്ചരിക്കുവാൻ.]

**1. നാരദാഗമനം –** വൈശമ്പായനൻ പറഞ്ഞു: "വിഷ്ണുവും ദേവാംശങ്ങളും ഭൂമിയിൽ അവതരിച്ചു എന്നറിഞ്ഞ് നാരദൻ കംസൻെറ നാശം അടുത്തു എന്ന വർത്തമാനം അറിയിക്കുന്നതിന്നുവേണ്ടി മഥുരയിലെത്തി. ദേവലോകം വിട്ട് ഇറങ്ങിവന്ന് മഥുരയിലെ പൂങ്കാവിൽ ചെന്നുനിന്ന് നാരദൻ, ഉഗ്രസേനപുത്രനായ കംസൻെറ സമീപത്തേക്ക് ആളെ വിട്ടു. ദൂതൻ രാജധാനിയിൽച്ചെന്ന് നാരദമുനി പൂങ്കാവിൽ വന്ന വിവരം അറിയിച്ചു. നാരദൻ വന്നതറിഞ്ഞയുടനെ വിക്രമിയായ അവൻ അതിവേഗത്തിൽ പുരം വിട്ടിറങ്ങി. അസുരനും പത്മലോചനനുമായ കംസൻ നിഷ്കല്മഷനും സുരർഷിയുമായ പ്രശസ്താതിഥിയെ കണ്ടു. തേജസ്സുകൊണ്ട് അഗ്നിതുല്യനും, ശരീരംകൊണ്ട് സൂര്യതുല്യപ്രഭാവനുമായ ആ മഹർഷിയുടെ പാദത്തിൽ കുമ്പിട്ട് വിധിപ്രകാരം അർച്ചിച്ചു. അഗ്നിതുല്യം ശോഭിക്കുന്ന ഒരു സിംഹാസനം ആദരവോടെ നല്കി. ആ ഇരിപ്പിടത്തിൽ ഇരുന്ന് ദേവേന്ദ്രസഖിയായ മുനി ആ പരമകോപിയായ ഉഗ്രസേനപുത്രനോട് ഇപ്രകാരം പറഞ്ഞു."

നാരദൻ പറഞ്ഞു: "അല്ലയോ വീരാ, നീ ആതിഥ്യ മര്യാദപോലെ എന്നെ പൂജിച്ചു. ഈ നിലയ്ക്ക് നീ എൻെറ വാക്കുകൾ ഒന്നു കേട്ടു ധരിക്കുക! ബ്രഹ്മലോകംമുതലായ ദിവ്യലോകങ്ങളിലൊക്കെ ഞാൻ ചുറ്റിനടന്നു. സൂര്യദേവൻെറ സഖാവായ വിശാലമായ മേരുപർവ്വതത്തിലും പോയിരുന്നു. പിന്നെ നന്ദനവനത്തിലും ചൈത്രരഥവനത്തിലും പോയി. സർവ്വതീർത്ഥങ്ങളിലും നദികളിലുമൊക്കെ ഞാൻ ദേവന്മാരോടുകൂടി സ്നാനംചെയ്തു. ത്രിധാരയായി, ത്രിപഥഗയായി ഒഴുകുന്ന ഗംഗയെയും ഞാൻ സന്ദർശിച്ചു. സ്മരിച്ചാൽത്തന്നെ പാപങ്ങളൊക്കെ നശിപ്പിക്കുന്ന പുണ്യനദിയാണ് ഗംഗ. അങ്ങനെ യഥാക്രമം ആ പുണ്യതീർത്ഥങ്ങളിലൊക്കെ ഞാൻ സ്നാനംചെയ്തു. പിന്നെ ഞാൻ ബ്രഹ്മസദനത്തിലെത്തി. അവിടെ ബ്രഹ്മർഷികൾ ആ ദേവനെ സേവിക്കുന്നു. ദേവന്മാരും ഗന്ധർവ്വന്മാരും അപ്സരസ്ത്രീകളും സ്തുതിഘോഷങ്ങൾ മുഴക്കുന്നു. ദേവന്മാർ കൂടിയ മേരുശിഖരത്തിൽ വീണയും കൈയിൽവച്ച് ഒരുദിവസം ബ്രഹ്മസദസ്സിൽ ചെന്നെത്തി. ആ ഗിരിശിഖരത്തിൽ വെള്ളത്തലപ്പാവും നാനാതരത്തിലുള്ള രത്നഭൂഷണങ്ങളുമണിഞ്ഞ്, ദിവ്യാസനത്തിലിരിക്കുന്ന ബ്രഹ്മാദികളായ ദേവന്മാരെ ദർശിച്ചു. അവർ അവിടെ സമ്മേളിച്ച് കാര്യാലോചന നടത്തുന്നതിൽ ഞാൻ ശ്രദ്ധിച്ചു. അവർ പറഞ്ഞിരുന്നത് ഭവാനെ വധിക്കുവാനുള്ള ഉപായത്തെക്കുറിച്ചായിരുന്നു. കൂട്ടുകാരോടൊപ്പം ഭവാനെ വധിക്കണം എന്നുള്ളതിനെപ്പറ്റിയുള്ള ഉപായമാണ് അവർ ആരാഞ്ഞിരുന്നത്. അത് അതിദാരുണമായി എനിക്കു തോന്നി. ഞാൻ പറയുന്നതു കേൾക്കൂ! നിൻെറ ദേവകിപ്പെങ്ങൾ മഥുരയിൽ വസിക്കുന്നുണ്ടല്ലോ. അവൾ എട്ടാമതു ധരിക്കുന്ന ഗർഭം നിൻെറ മൃത്യുവായി ഭവിക്കും കംസാ! അവൻ ദേവന്മാർക്ക് സർവ്വസ്വമാകും! അവൻ സ്വർഗ്ഗത്തിന്നു ഗതിയായി ഭവിക്കും. ദേവന്മാരുടെ വലിയ രഹസ്യമാണ് ഞാൻ ഈ പറയുന്നത്. അവനാണ് നിൻെറ മൃത്യുവായിത്തീരുന്നത്. അവൻ പരാപരനാണ്. അവൻ സ്വയംഭൂവാണ്; വിണ്ണവർക്കു നാഥനാണ്. അതുകൊണ്ട് ആ മഹാഭൂതത്തെപ്പറ്റി ഞാൻ നിന്നോടു പറയുന്നു. ആ ശ്ലാഘ്യനായ പുരുഷൻ പൂർവ്വജന്മത്തിൽ നിൻെറ മൃത്യുവായി ഭവിച്ചവനാണ്. അതുകൊണ്ട് ഹേ കംസാ നീ ദേവകിപ്പെങ്ങളുടെ ഗർഭം കലക്കിക്കളയുവാനുള്ള മാർഗ്ഗം വല്ലതുമുണ്ടോ എന്നു നോക്കൂ! എനിക്ക് നിന്നിൽ അത്യധികമായ പ്രീതിയുണ്ട്. നിന്നിലുള്ള അതുല്യമായ സ്നേഹംകൊണ്ട് ആ രഹസ്യം നിന്നെ ഒന്നു ധരിപ്പിക്കണമെന്നു വിചാരിച്ച് ഞാൻ ഇവിടെ വന്നതാണ്. നീ പൂർണ്ണമായും കാമാർത്ഥങ്ങൾ ഏല്ക്കുന്നവനാകട്ടെ! ഭവാന് സ്വസ്തി! ഞാൻ പോകട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് നാരദൻ പോയപ്പോൾ, അവൻ പറഞ്ഞ മൊഴികൾ കാര്യമായി ചിന്തിച്ച് കംസൻ അല്പസമയം ഇരുന്നു. പിന്നീട് പല്ലിളിച്ച് ഉച്ചത്തിൽ അട്ടഹസിച്ചു. ആ ഭൃത്യന്മാരുടെ മുമ്പിൽ നിന്നു ചിരിച്ച് ഇപ്രകാരം പറഞ്ഞു."

കംസൻ പറഞ്ഞു: "നാരദനെന്നു പറയുന്നവനുണ്ടല്ലോ, അവൻെറ വർത്തമാനം കേട്ടാൽ ചിരിക്കാനേ തോന്നൂ. ഒരുതരം കോമാളി എന്നല്ലാതെ എന്തു പറയാനാണ്; പ്രത്യേകിച്ച് അവനൊരു മണ്ടനുമാണ്. ഞാൻ ഇരിക്കുമ്പോഴും കിടക്കുമ്പോഴും നടക്കുമ്പോഴും മദിക്കുമ്പോഴും ഏതവസ്ഥയിലും, എന്നെ ഇന്ദ്രാദി സർവ്വദേവകൾ ശ്രമിച്ചാലും വധിക്കാൻ പറ്റുകയില്ല. എൻെറ ഈ വലിയ കൈകളാൽ ഭൂമിയൊക്കെ കുലുക്കിക്കളയുവാൻ എനിക്കു കഴിയും. മനുഷ്യലോകത്ത് ഏതൊരുത്തന്നു കഴിയും എന്നെ ഒന്നിളക്കുവാൻ! ഇന്നു മുതൽ ദേവന്മാരെയും അവരെ ഭജിക്കുന്ന കൂട്ടരെയും മനുഷ്യരായാലും പക്ഷികളായാലും പശുക്ക(മൃഗങ്ങൾ)ളായാലും സകലത്തിനേയും – ഞാൻ ദ്രോഹംചെയ്യുവാനാണു പോകുന്നത്. അശ്വരൂപിയായ കേശി, പ്രലംബൻ, ധേനുകൻ, വൃഷഭരൂപിയായ അരിഷ്ടൻ, പൂതന, കാളിയൻ ഇവരൊക്കെ എൻെറ കല്പനപ്രകാരം ഇഷ്ടംപോലെ യഥായോഗ്യം രൂപങ്ങൾ കൈക്കൊണ്ട് ഭൂമിയിലൊക്കെ ചരിക്കട്ടെ! നമ്മുടെ ശത്രുകൂട്ടത്തിൽ കടന്നുകൂടി സകലത്തിനെയും പ്രഹരിക്കട്ടെ! ഭൂമിയിൽ ഗർഭത്തിലിരിക്കുന്ന സകലത്തിൻെറയും ഗതിയെന്തെന്നു നോക്കി അറിയണം. എന്തുകൊണ്ടെന്നാൽ നമുക്ക് ഗർഭംവഴിക്കാണു ഭയം വന്നുകൂടുവാൻ പോകുന്നതെന്ന് നാരദൻ പറഞ്ഞിരിക്കുന്നു. കൂട്ടുകാരേ, നിങ്ങളെല്ലാവരും മോദിക്കുവിൻ! ഇഷ്ടംപോലെ കളിച്ചു പുളച്ചു കൂത്താടുവിൻ! ഞാൻ നാഥനായിരിക്കുന്ന നിങ്ങൾക്ക് ദേവന്മാരിൽനിന്നു ഭയം സംഭവിക്കുമെന്ന വിചാരമേ വേണ്ടാ. ആ നാരദനുണ്ടല്ലോ, അവൻ ഏഷണിക്കാരനാണ്. നേരമ്പോക്കുണ്ടാക്കുന്നതിൽ സമർത്ഥനാണ്. ആ വിപ്രൻ കേളീലോലനാണ്. തമ്മിൽ ഛിദ്രിപ്പിക്കലാണ് അവൻെറ തൊഴിൽ. ഇണങ്ങിനില്ക്കുന്നവരെ പാരിൽ അവൻ ഛിദ്രിപ്പിച്ച് രസിക്കും. തമ്മിൽ കലഹമുണ്ടാക്കി എന്നും അവൻ മന്നിൽ ചുറ്റുന്നു. ആ ചപലൻ

രാജാക്കന്മാർക്കു വൈരവും വീണയുടെ കമ്പിയും ഒപ്പം മീട്ടുന്നവനാണ്. രാജാക്കന്മാരെ ഏഷണികൂട്ടി കലഹിപ്പിച്ച് വീണവായിച്ചു രസിക്കുന്നവനാണ്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പുറമെ വാക്കു കൊണ്ടു മാത്രം പ്രലപിക്കുകയും മനസ്സ് ചുട്ടുപൊള്ളുകയും ചെയ്യുന്ന കംസൻ പതുക്കെ തൻെറ ഗൃഹത്തിൽ പ്രവേശിച്ചു."

2. **നിദ്രാസംവിജ്ഞാനം** – വൈശമ്പായനൻ പറഞ്ഞു: "കംസൻ തൻെറ ഹിതത്തിന്നൊത്തു നില്ക്കുന്ന അമാത്യരെ വിളിച്ച് ക്രോധത്തോടെ കല്പിച്ചു: 'നിങ്ങളൊക്കെ ദേവകിയുടെ ഗർഭം നശിപ്പിക്കുവാനുള്ള മാർഗ്ഗം ചിന്തിച്ച് തയ്യാറെടുക്കണം. ഒന്നാമത്തെ ഗർഭം മുതൽ ഏഴാമത്തെ വരെ നശിപ്പിക്കണം. ശങ്കയുള്ള ഗർഭങ്ങളെയൊക്കെ കൊന്നു കളയണം. അനർത്ഥങ്ങളെയൊന്നും ശങ്കയോടെ വെച്ചുകൊണ്ടിരിക്കരുത്. വേരോടെ പിഴുതെറിഞ്ഞുകളയണം. പ്രച്ഛന്നന്മാർ കാത്തുകൊണ്ട് ഗൃഹത്തിൽ ഒളിവിൽ വസിക്കുകയാണു ദേവകി. അവളെ ഗർഭകാലത്ത് നിങ്ങൾ ശ്രദ്ധാപൂർവ്വം നോക്കണം. പെണ്ണുങ്ങളെ നിശ്ചയിച്ച് അവളുടെ തീണ്ടാരിക്കാലം കൃത്യമായി അറിഞ്ഞുകൊണ്ടിരിക്കണം. മാസക്കുളി തെറ്റിയതായിക്കണ്ടാൽ ഉടനെ വേണ്ടതെന്താണെന്ന് എനിക്കറിയാം. ഗർഭത്തിൻെറ പരിണാമത്തിന്നു ശേഷം വേണ്ടതെന്തെന്ന് എനിക്കറിയാം. വസുദേവനെ നിങ്ങൾ സ്ത്രീകളുള്ള സ്ഥലത്തൊക്കെ സൂക്ഷിച്ചു നോക്കിക്കൊള്ളണം. ഇതിൽ ഒരിക്കലും എൻെറ ആൾക്കാർക്കു തെറ്റു പറ്റിപ്പോകരുത്. രാവും പകലും ആ മനുഷ്യനെ സൂക്ഷിക്കണം. സ്ത്രീകളും നപുംസകങ്ങളും ഈ പ്രത്യേക ശ്രദ്ധയുടെ കാരണമെന്താണെന്ന് ആരോടും പറഞ്ഞുപോകരുത്. മനുഷ്യർക്ക് മാനുഷമായ യത്നമേ സാധിക്കൂ! എന്നെപ്പോലെയുള്ളവർ ചെയ്യുന്ന ദൈവയത്നത്തിൻെറ വിഘാതങ്ങളെപ്പറ്റി ഞാൻ പറയാം, അതു നിങ്ങൾ കേട്ടു ധരിക്കുവിൻ. നല്ലപോലെ മന്ത്രങ്ങളും കർമ്മങ്ങളും ഔഷധി പ്രയോഗവുമൊക്കെ നടത്തി അനുകൂലമായ യത്നംചെയ്താൽ ദൈവത്തെപ്പോലും മറികടക്കാം.

ദേവകിയുടെ ഗർഭം നശിപ്പിക്കുന്നതിന്ന് ഇപ്രകാരം കംസൻ തുനിഞ്ഞു. നാരദൻ കംസനെക്കണ്ടു പറഞ്ഞതു മുതൽ അവൻ ഭയപ്പെടുകയും രഹസ്യമായി ദേവകിയുടെ ഗർഭച്ഛിദ്രത്തിന്നു തയ്യാറെടുക്കുകയും ചെയ്തു. കംസൻ ചെയ്യുന്ന ഈ നീചമായ യത്നത്തെപ്പറ്റി കേട്ടറിഞ്ഞ് മറഞ്ഞു നിന്ന് വീര്യവാനായ വിഷ്ണു ചിന്തിച്ചു: 'ദേവകിയുടെ ഏഴു ഗർഭത്തെയും ആ ഭോജപുത്രൻ, കംസൻ വധിക്കും! എട്ടാമത്തെ ഗർഭത്തിൽ ഞാൻതന്നെ പ്രവേശിച്ചുകളയാം. അതാണല്ലോ വേണ്ടത്.' ഇപ്രകാരം വിഷ്ണു ചിന്തിക്കെ മനസ്സു പാതാളത്തിലെത്തി. അവിടെ ഗർഭശയനരായ ഷൾഗർഭന്മാർ എന്ന ദാനവന്മാരുണ്ട് അവർ അമൃതുകഴിക്കുന്ന ദേവന്മാരെപ്പോലെ വിക്രാന്തദേവന്മാരും ദീപ്തന്മാരും യുദ്ധത്തിൽ അമരോപമന്മാരുമായ കാലനേമീപുത്രന്മാരാണ്. പണ്ട് ഹിരണ്യകശിപു എന്ന മുത്തച്ഛനെ ഉപേക്ഷിച്ച് വിട്ടു പോന്ന് ലോകേശ്വരനായ ബ്രഹ്മാവിനെ ഉപാസിച്ചവരാണ്. അവർ ജടാമണ്ഡലധാരികളായി തീവ്രമായ തപസ്സുചെയ്തു. ബ്രഹ്മാവ് അവരിൽ അന്നു പ്രസാദിച്ച് ആ ഷൾഗർഭർക്കു വരം നല്കി."

ബ്രഹ്മാവ് പറഞ്ഞു: "ഹേ ഹേ, അല്ലയോ ദൈത്യവ്യാഘ്രന്മാരേ! നിങ്ങളുടെ കഠിനമായ തപസ്സാൽ ഞാൻ പ്രസാദിക്കുന്നു. പറയുവിൻ നിങ്ങൾക്ക് ആർക്ക് എന്താഗ്രഹമുണ്ടോ, അതു ഞാൻ നല്കാം."

വൈശമ്പായനൻ പറഞ്ഞു: "ആ ദൈത്യന്മാരെല്ലാം ഒരേ ഒരു കാര്യം മാത്രം മനസ്സിൽ നിനച്ച് തപസ്സുചെയ്യുന്നവരാണ്. അവർ എല്ലാവരും ഒരേ സ്വരത്തിൽ ബ്രഹ്മാവിനോടു പറഞ്ഞു: 'ഭഗവാനേ, അങ്ങ് ഞങ്ങളിൽ പ്രീതനാണെങ്കിൽ ഞങ്ങൾക്ക് ഒരു വരം നല്കണേ! ദേവാ, ഞങ്ങൾ ദേവന്മാരാലും നാഗങ്ങളാലും വധിക്കപ്പെടരുത്. ശാപത്താൽ പ്രഹരിക്കുന്ന മഹർഷിമാരാലും കൊല്ലപ്പെടരുത്. യക്ഷന്മാർ, സിദ്ധന്മാർ, ചാരണന്മാർ, മനുഷ്യർ എന്നിവരാലും ഞങ്ങൾ കൊല്ലപ്പെടരുത്. ഇതാണ് ഞങ്ങൾക്കു വേണ്ടതായ വരം.' അവരുടെ അഭ്യർത്ഥനകേട്ട് മനസ്സു തെളിഞ്ഞ് അവരോടു ബ്രഹ്മാവു പറഞ്ഞു: 'നിങ്ങൾക്ക് ഈ പറഞ്ഞ മാതിരി എല്ലാം സാധിക്കട്ടെ!' അങ്ങനെ ഷൾഗർഭർക്കു വരംകൊടുത്ത് ബ്രഹ്മാവു സ്വർഗ്ഗത്തിലേക്കു പോയി. ഉടനെ ഹിരണ്യകശിപു വിവരം അറിഞ്ഞു. അവരിൽ ക്രോധത്തോടെ അവൻ പറഞ്ഞു."

ഹിരണ്യകശിപു പറഞ്ഞു: "നിങ്ങൾ എന്നെ വിട്ട് പത്മജനോടു വരം വാങ്ങി! നിങ്ങൾ തന്മൂലം എൻെറ ശത്രുക്കളായിരിക്കുന്നു. സ്നേഹം ഇനി എനിക്ക് നിങ്ങളിലില്ല. നിങ്ങൾ കടന്നുപോകണം. നിങ്ങളെ ഏതു പിതാവ് ഷൾഗർഭന്മാർ എന്നു വിളിച്ചു പ്രശംസിച്ചുവോ, ഗർഭസ്ഥരായ നിങ്ങളെ ആ അച്ഛൻതന്നെ കൊന്നുകളയുമെന്നു ഞാൻ ശപിക്കുന്നു! മഹാസുരന്മാരായ നിങ്ങൾ ആറുപേരും ദേവകിയുടെ ഗർഭത്തിൽ ചെന്നു പിറക്കും. ഗർഭസ്ഥരായ നിങ്ങളെ കംസൻ കൊന്നുകളയും!" *

വൈശമ്പായനൻ പറഞ്ഞു: "വിഷ്ണു പാതാളത്തിലേക്കു പോയി. അവിടെ ആ മഹാസുരന്മാരായ ഷൾഗർഭരെ കണ്ടു. അവർ വെള്ളത്തിനു മുകളിൽ ഗർഭഗൃഹത്തിൽ കിടക്കുകയായിരുന്നു. അവർ ഗർഭസ്ഥരായി നീറ്റിൽ കിടക്കുന്നതായി ദർശിച്ചു. അവരെല്ലാം കാലനിദ്രയിൽ മൂടിക്കിടക്കുകയായിരുന്നു. വിഷ്ണു സ്വപ്നരൂപത്തോടെ അവരുടെ ദേഹത്തിൽക്കയറി. അവരുടെ ജീവനെല്ലാം എടുത്ത് നിദ്രയ്ക്കായി നല്കി. പിന്നെ സത്യപരാക്രമനായ വിഷ്ണു ആ നിദ്രയോടു പറഞ്ഞു."

വിഷ്ണു പറഞ്ഞു: "എടോ നിദ്രേ, നീ ഞാൻ പറയുന്നതനുസരിച്ച് ഈ ജീവനെല്ലാം വാങ്ങിക്കൊണ്ട് ദേവകിയുടെ വീട്ടിൽ പോവുക. എന്നിട്ട് നീ അവയെ ദേവകിയുടെ ആറു ഗർഭങ്ങളിൽ യഥാക്രമം ഒന്നിന്നൊന്ന് പിറകെയാക്കി സംക്രമിപ്പിച്ചുകൊള്ളുക. ഇവർ ഷൾഗർഭത്തെ ശ്രേഷ്ഠരായ ദാനവന്മാരാണ്. ഈ ഷൾഗർഭന്മാർ എന്ന ജീവികളെ അങ്ങനെ നീ ദേവകിയുടെ ഗർഭത്തിലാക്കിയാൽ കംസൻെറ യത്നം പാഴായിപ്പോകും. കംസൻമൂലം അവർ യമലോകത്തെത്തിയാൽ ദേവകിയുടെ ശ്രമം ഫലവത്താകും. അങ്ങനെ വന്നുകൂടുമ്പോൾ ഞാൻ നിന്നിൽ പ്രസാദിക്കും. നിദ്രേ നീ എൻെറ പ്രഭാവത്തിന്ന് തുല്യമായ നിലയിൽ ആരാധിക്കപ്പെടും. ദേവീ നീ സർവ്വലോകർക്കും ദേവിയായവിധം പ്രശോഭിക്കും. അങ്ങനെ പിന്നെ ഏഴാമത്തെ ഗർഭത്തിൽ എൻെറ സൗമ്യമായ അംശം വന്നുചേരും. ആധാനം ചെയ്യും. അതിനെ നീ എടുത്തുകൊണ്ടുപോയി ഏഴാംമാസത്തിൽ രോഹിണിയിൽ സംക്രമിപ്പിക്കണം. അങ്ങനെ നീ സംകർഷണം ചെയ്തുകൊണ്ടുപോയി രോഹിണിയിൽ സംക്രമിപ്പിക്കുകയാൽ അവൻ 'സംകർഷണൻ' എന്ന പേരിൽ ഒരു യുവാവായിത്തീരും. എൻെറ ജ്യേഷ്ഠനാകും. ആ സഹോദരൻ ചന്ദ്രനെപ്പോലെ കാന്തിമാനാകും. ഏഴാമത്തെ ഗർഭം കംസഭയംകൊണ്ട് അലസിപ്പോയി എന്നറിയും. എട്ടാമത്തെ ഗർഭത്തിൽ ഞാൻ അധിവാസം തുടങ്ങുമ്പോൾ കംസൻ അതിനെ നശിപ്പിക്കുവാൻവേണ്ട യത്നം ചെയ്യും.

* കംസൻ കാലനേമിയുടെ പുനർജ്ജന്മമാണ്.

നന്ദഗോപന്റെ പ്രിയതമയായ ഭാര്യയുണ്ടല്ലോ 'യശോദ' ഗോപാലകുലോദ്വഹയായ അവളിൽ നീ ഒമ്പതാമത്തെ ഗർഭമായി ഭവിക്കും. നിനക്കു ശുഭം ഭവിക്കട്ടെ! കൃഷ്ണപക്ഷത്തിൽ നവമീ ദിവസത്തിൽ നീ പിറക്കും. ഞാൻ അഭിജിത്ത് എന്ന യോഗസമയത്ത്, രാത്രി മൂത്തസമയത്ത്, അർദ്ധരാത്രിക്ക്, യഥാസുഖം ഗർഭത്തിൽനിന്നു പുറത്തു വരും. ഒരേസമയത്ത് എട്ടാംമാസത്തിൽ നാം പിറക്കും. നമ്മൾ പരസ്പരം കൈമാറ്റംചെയ്യപ്പെടണം. കംസൻ എല്ലാം ശ്രദ്ധാപൂർവ്വം വീക്ഷിക്കുവാൻ ആളെ നിശ്ചയിച്ചിട്ടുണ്ടെന്നുള്ളതു ധരിക്കണം. ഞാൻ യശോദയിൽ ചെല്ലാം. നീ ദേവകിയെയും ആശ്രയിക്കുക. അങ്ങനെ ഗർഭസ്ഥരായ നമ്മൾ പരസ്പരം സ്ഥാനം മാറിയാൽ കംസൻ വിഡ്ഢിയാക്കപ്പെടും. അവൻ പിന്നെ പിറന്ന നിന്നെ പിടിച്ച് കരിങ്കല്ലിന്മേൽ അടിക്കും. ഉടനെ നീ കുതറിക്കുതിച്ച് ആകാശത്തു യരും. നീ നിത്യമായ സ്ഥാനത്തെ പ്രാപിക്കുകയും ചെയ്യും. നീ എന്നെപ്പോലെ കൃഷ്ണവർണ്ണമുള്ളവളും, സങ്കർഷണനെപ്പോലെയുള്ള മുഖശ്രീയുള്ളവളുമാകും. എന്റെ കൈകൾപോലെ ആകാശത്തിൽ നിന്റെ കരങ്ങൾ വ്യാപിക്കും. നിന്റെ നാലു കൈകൾ, ത്രിശൂലം ധരിച്ച്, പൊന്നിൻപിടിയുള്ള വാൾ ഒരു കൈയിലും മധുപൂർണ്ണമായ പാത്രം മറ്റേ കൈയിലും ധരിച്ച്, നീലനിറത്തിലുള്ള കൗശേയം ഉടുത്ത്, തിങ്കൾക്കാന്തിയുള്ള മാല മാറിലണിഞ്ഞ്, ദിവ്യകുണ്ഡലസമ്പൂർണ്ണമായ കർണ്ണഭൂഷണങ്ങൾ അണിഞ്ഞ്, തിങ്കളിന്നു തുല്യമായ മുഖത്തോടെ വിളങ്ങുന്ന ദേവിയായി വിചിത്രമായ മകുടം ചാർത്തുന്ന മുടിക്കെട്ടുകൊണ്ട് നീ പ്രശോഭിക്കും. പത്തു ദിക്കും ആനയുടെ തുമ്പിക്കൈപോലെയുള്ള കൈകൾകൊണ്ട് വിളങ്ങും. മയിലിന്റെ പീലികൊണ്ടുണ്ടാക്കപ്പെട്ട ധ്വജംകൊണ്ടു തക്കവിധം പ്രശോഭിക്കും. തോൾവള കിടന്നു വിളങ്ങും. ഘോരമായ ഭൂതങ്ങൾ ചുറ്റും നില്ക്കും. അങ്ങനെ എന്റെ ആജ്ഞ നിർവ്വഹിക്കുന്ന നീ, കൗമാരവ്രതസ്ഥയായ നീ, അങ്ങനെ ആകാശത്തേക്ക് ഉയരും. അങ്ങനെ ഉയർന്നുചെല്ലുന്ന നിന്നെ ആയിരം കണ്ണുള്ള ഇന്ദ്രൻ ദേവകളോടുകൂടി നോക്കിക്കണ്ട് എതിരേറ്റു കൊണ്ടുപോയി ദിവ്യാഭിഷേചനം ചെയ്യും. ഇന്ദ്രൻ നിന്നെ സഹോദരിയായി സ്വീകരിക്കും. നീ കുശികഗോത്രത്തിൽ പിന്നെ കൗശികിയായിത്തീരും. ഇന്ദ്രൻ നിനക്ക് വിന്ധ്യനിൽ ശാശ്വതമായ സ്ഥാനം നൽകുകയും ചെയ്യും. പിന്നെ ആയിരം സ്ഥാനങ്ങളാൽ നീ ഭൂമിയെ തെളിയിക്കും. നീ മൂന്നു ലോകത്തിലും സഞ്ചരിക്കും. മഹാഭാഗേ, നീ വരദയായി, കാമരൂപിണിയായി, സത്യത്തെ നിലനിർത്തുവാൻ യത്നിക്കും. അപ്പോൾ നീ സുംഭൻ നിസുംഭൻ എന്നീ രണ്ട് അസുരന്മാരെ പർവ്വതത്തിൽ വെച്ച് നേരിടും. എന്നെ ചിന്തിച്ച് നീ അവരെ കൂട്ടത്തോടെ സംഹരിക്കും. മദ്യമാംസബലിയിൽ പ്രിയത്തോടെ നീ ഭൂതങ്ങളാകുന്ന കൂട്ടുകാരോടു കൂടി സഞ്ചരിക്കും. നവമീദിവസങ്ങളിൽ മൃഗങ്ങളെക്കൊന്ന് അർപ്പിക്കുന്ന ബലി നീ കൈക്കൊള്ളും. നിന്നെ അന്ന് ജനങ്ങൾ ബലിനല്കി പൂജിക്കും. എന്റെ പ്രഭാവത്തെ അറിഞ്ഞ് ഏതു മാനവന്മാർ നിന്നെ കുപ്പുന്നുവോ അവർക്ക് പുത്രന്മാർ, ധനം മുതലായവയൊന്നും ഇല്ലാതെ വരികയില്ല.

കാട്ടിൽക്കിടന്നുഴലുന്നവർക്കും, കടലിൽ താഴുന്നവർക്കും, കള്ളന്മാരുടെ പിടിയിൽപ്പെട്ടവർക്കും ദേവീ, നീയാണല്ലോ ഒരു ഗതിയായിട്ടുള്ളത്. ഭക്തിയോടുകൂടി അല്ലയോ ശുഭേ, നിന്നെ ഈ സ്തവംകൊണ്ട് സ്തുതിക്കുന്ന നരർക്കു എപ്പോഴും ഞാൻ അധീനനായിരിക്കും. എനിക്ക് എത്രയും പ്രിയപ്പെട്ടവനായിരിക്കും അവൻ."

**3. ദേവീസ്തവം** – വൈശമ്പായനൻ പറഞ്ഞു: "പണ്ട് ഋഷികൾ ചെയ്തവിധം ആര്യാസ്തവം ഞാൻ ഇതാ ചൊല്ലുന്നു; ഞാൻ ത്രിഭുവനേശ്വരിയായ നാരായണിയെ നമസ്കരിക്കുന്നു. നീ സിദ്ധിയാണ്, ധൃതിയാണ്, നീ കീർത്തിയാണ്, വിദ്യയാണ്, ശ്രീയാണ്, സന്നതിയാണ്, മതിയാണ്, സന്ധ്യയാണ്, രാത്രിയാണ്, പ്രഭയാണ്, നിദ്രയാണ്, നീ കാളരാത്രിയുമാണ്.

ആര്യ, കാർത്ത്യായനി, ദേവി, കൗശികി, ബ്രഹ്മചാരിണി, സിദ്ധസേനന്റെ ജനനി, ഉഗ്രചാരി, മഹാബല, ജയ, വിജയ, തുഷ്ടി, പുഷ്ടി, ദയ, ക്ഷമ, യമന്റെ ഭഗിനി, ജ്യേഷ്ഠ നീലകൗശേയവാസിനി, ബഹുരൂപ, വിരൂപ, അനേകരൂപിണി, വിരൂപാക്ഷി, വിശാലാക്ഷി, ഭക്തപരിരക്ഷിണി, ഘോരമായ ശൈലാഗ്രങ്ങൾ തോറും പുഴകൾ തോറും, ഗുഹതോറും, കാടുകൾതോറും, പൂവനംതോറും, അല്ലയോ മഹാദേവീ, നീ അധിവസിക്കുന്നു. പുളിന്ദന്മാരും, ബർബ്ബരന്മാരും, ശബരന്മാരും ദേവീ, നിന്നെ പൂജിക്കുന്നു. മയൂരപിഞ്ഛധ്വജിനീ, നീ ലോകത്തെ കയറിനില്ക്കുന്നു. ദേവീ, നീ കുക്കുടം, ഛാഗം, മേഷം, സിംഹം, വ്യാഘ്രം ഇവയോടുകൂടി ഉല്ലസിക്കുന്നു. ഘണ്ടാനിനാദബഹളയായി വിന്ധ്യാവാസിനിയായി വിശ്രുതയായി വിരാജിക്കുന്നു. ത്രിശൂലിയും, പട്ടസം ധരിച്ചവളും, ചന്ദ്രസൂര്യപതാകിനിയും, കൃഷ്ണപക്ഷത്തിൽ നവമി, ശുക്ലപക്ഷത്തിലെ ഏകാദശി ഇങ്ങനെ ഭവതി വിളങ്ങുന്നു. ബലദേവന്റെ ഭഗിനിയായ രജനിയായി, കലഹപ്രിയയായി, സർവ്വഭൂതാവാസയായി, ഭൂതനിഷ്ഠയായി, പരയായ ഗതിയായി നീ വിലസുന്നു. നന്ദഗോപന്റെ തനയയായി, അപരാജിതയായി, ചീരവാസയായി, സുവാസയായി, രൗദ്രയായി, സന്ധ്യയായി ദേവീ, നീ പ്രശോഭിക്കുന്നു.

പ്രകീർണ്ണകേശിനി, മൃത്യു, സുരാ, മാംസബലിപ്രിയ എന്നിങ്ങനെ അലക്ഷ്മീരൂപത്തിൽ വന്ന ലക്ഷ്മിയായി ദാനവവധത്തിന്ന് ഉദ്യുക്തയായി ദേവീ, നീ വിളങ്ങുന്നു.

വേദങ്ങൾക്കു സാവിത്രിയായി, ഭൂതഗണത്തിന്ന് മാതാവായി കന്യകൾക്ക് ബ്രഹ്മചര്യമായി, പ്രമദമാരിൽ സൗഭാഗ്യമായി, ഋത്വിക്കുകൾക്ക് വേദിയായി, യജ്ഞങ്ങൾക്ക് ദക്ഷിണയായി, കർഷകന്മാർക്ക് വയലായി, ഭൂതങ്ങൾക്കു ധരിത്രിയായി, കപ്പൽയാത്രക്കാർക്ക് സിദ്ധിയായി, സാഗരത്തിന്നു വേലയായി, യക്ഷർക്ക് യക്ഷിയായി, പ്രമഥനാഗർക്ക് സുരസയായി നീ പ്രശോഭിക്കുന്നു. ബ്രഹ്മവാദികൾക്ക് ദീക്ഷയായി, പരമശോഭനയായി, ജ്യോതിസ്സുകൾക്ക് പ്രഭയായി, നക്ഷത്രങ്ങൾക്ക് രോഹിണിയായി, രാജദ്വാരങ്ങൾ ദുർഗ്ഗങ്ങൾ നദീയോഗങ്ങൾ എന്നിവിടങ്ങളിൽ പൂർണ്ണയായി, ചന്ദ്രനിൽ പൂർണ്ണിമയായി, ബുദ്ധിയായി, ശുചിയായി, അംബികയായി ദേവീ, നീ പ്രശോഭിക്കുന്നു. വാല്മീകിയിൽ സരസ്വതിയായി, ദ്വൈപായനനിൽ സ്മൃതിയായി, ഋഷികളിൽ ധർമ്മബുദ്ധിയായി, ദേവകളിൽ മാനസിയായി, ഭൂതങ്ങളിൽ സുരാദേവിയായി, സ്വകർമ്മത്താൽ ദേവീ, നീ സ്തുതികളെ ഏല്ക്കുന്നു.

സഹസ്രദൃക്കായ ഇന്ദ്രന് നീ മനോഹരമായ അക്ഷികളാണ്. അഗ്നിഹോത്രികളായ തപസ്വികൾക്ക് നീ അരണീദേവിയാകുന്നു. സർവ്വഭൂതങ്ങൾക്കും നീ ക്ഷുധയാകുന്നു, ദേവന്മാർക്ക് നീ തൃപ്തിയാകുന്നു. സ്വാഹ, തുഷ്ടി, ധൃതി, മേധ, വസുക്കൾക്ക് വസുമതി എന്നിങ്ങനെ നാനാരൂപത്തിൽ നീ വിളങ്ങുന്നു. മനുഷ്യർക്ക് നീ ആശയാകുന്നു. കർമ്മം ചെയ്യുന്നവർക്ക് നീ പുഷ്ടിയാകുന്നു. നീ ദിക്കും വിദിക്കും ആകുന്നു. അപ്രകാരം അഗ്നി, ശിഖ, പ്രഭ, ശകുനി, പൂതന, ദാരുണയായ രേവതി ഇങ്ങനെയെല്ലാം വിളങ്ങുന്നു. സർവ്വഭൂതങ്ങൾക്കും നീ നിദ്രയാകുന്നു. ക്ഷത്രിയർക്ക് മോഹിനിയാകുന്നു. വിദ്യകളിൽ നീ ബ്രഹ്മവിദ്യയാകുന്നു. നീ

ഓങ്കാരവഷൾക്രിയകളാകുന്നു. സ്ത്രീകളിൽ നീ പാർവ്വതിയാണെന്ന് പൗരാണികരായ ഋഷിമാർ പറഞ്ഞിട്ടുണ്ട്. പ്രജാപതി പറയുന്നു, സാദ്ധ്വികളിൽ നീ അരുന്ധതിയാകുന്നു എന്ന്.

വിവാദശീലർക്കു നീ ഭേദമാകുന്നു. നീ ദേവികളിൽ പ്രസിദ്ധയായ ഇന്ദ്രാണിയാകുന്നു. നീ ഈ ചരാചരങ്ങൾ നിറഞ്ഞ ലോകത്തിൽ സർവ്വത്ര വ്യാപിച്ചിരിക്കുന്നു. എല്ലാ യുദ്ധങ്ങളിലും, അഗ്നി കത്തുന്ന ഇടങ്ങളിലും, പുഴകളുടെ തീരങ്ങളിലും, ഭയങ്കരമായ കാട്ടുപ്രദേശങ്ങളിലും, പ്രവാസത്തിൽ, രാജബന്ധനത്തിൽ, ശത്രുവധത്തിൽ, പ്രാണത്യാഗത്തിൽ ഈവക സന്ദർഭങ്ങളിലെല്ലാം നരന്മാർക്ക് നീ മാത്രമാകുന്നു രക്ഷ! അതിൽ യാതൊരു സംശയവുമില്ല! ദേവീ, നീ എന്റെ ഹൃദയമാകുന്നു, നീ എന്റെ ചിത്തമാകുന്നു. നീ എന്റെ മനസ്സാകുന്നു. ദേവീ, നീ എന്നെ സകല പാപങ്ങളിൽനിന്നും രക്ഷിക്കണേ! കനിയണേ! ഈ ദേവീസ്തവം പുണ്യവും ഇതിഹാസകല്പിതവുമാണ്. ശുചിയായും, പ്രയതധീയായും പ്രഭാതത്തിൽ ഉണർന്നെഴുന്നേറ്റ് ഈ കീർത്തനം ജപിക്കുകയാണെങ്കിൽ മൂന്നുമാസത്തിന്നുള്ളിൽ ഇച്ഛിക്കുന്ന ഫലം അവന്നു സിദ്ധിക്കുന്നതാണ്. ആറു മാസം ജപിച്ചാൽ വലിയ ഒരു വരം സിദ്ധിക്കും. ഒമ്പതുമാസം ജപിച്ച് ദേവിയെ അർച്ചിച്ചാൽ ദിവ്യചക്ഷുസ്സ് ലഭിക്കുന്നതാണ്! ഒരു സംവത്സരം ജപിച്ചാൽ ഇഷ്ടംപോലെ കാമസിദ്ധിയുണ്ടാകും.

വ്യാസൻ പറഞ്ഞിട്ടുണ്ട് നീ അവനെപ്പോലെ സത്യവും ദിവ്യവും ബ്രഹ്മവുമാണെന്ന്. നിന്നെ പൂജിച്ചാൽ നരന്മാർക്കു ബന്ധനം, ഘോരമായ വധം, പുത്രക്ഷയം, ധനക്ഷയം, വ്യാധി, മൃത്യുഭയം, എന്നിവയെല്ലാം തീരുന്നതാണ്. മഹാഭാഗേ, നീ ഭജിക്കുന്നവർക്ക് വരദയും കാമരൂപിണിയുമായിരിക്കും. ആ കംസനെ മോഹിപ്പിച്ച് സർവ്വലോകത്തെയും നീ ഉപഭോഗം ചെയ്യും. ഞാൻ കംസന്റെ ഗോക്കളെ മേച്ച് ഗോപന്മാരെപ്പോലെ സ്വന്തം അഭിവൃദ്ധിക്കായി ജീവിക്കും."

ഇപ്രകാരം അവളോടു പറഞ്ഞ് വിഷ്ണു മറഞ്ഞു. അവൾ അവനെ നമസ്കരിച്ച് 'അപ്രകാരമാകാം' എന്നു പറഞ്ഞ് ആജ്ഞ അനുസരിക്കാൻ നിശ്ചയിച്ചു. ഈ സ്തോത്രം ചൊല്ലുന്നതായാലും, കേൾക്കുന്നതായാലും നരൻ എല്ലാവിധ അർത്ഥസിദ്ധിയും നേടുന്നതാണ്. അതിൽ ഒട്ടും സംശയിക്കേണ്ടതില്ല."

**4. ശ്രീകൃഷ്ണജന്മവിഷയം** – വൈശമ്പായനൻ പറഞ്ഞു: **"പറഞ്ഞമാതിരിതന്നെ** ദേവതയ്ക്കൊത്ത ദേവകി ഓരോന്നോരോന്നായി ഏഴു സന്താനങ്ങളെ ഗർഭം ധരിച്ചു. ആറു സന്താനങ്ങളെയും കംസൻ കല്ലിലടിച്ച് കൊന്നുകളഞ്ഞു. ഏഴാമത്തെ ഗർഭത്തെ നിദ്രാദേവി എന്ന യോഗമായ ദേവകിയുടെ ഗർഭത്തിൽനിന്ന് ആകർഷിച്ചെടുത്ത് രോഹിണിയുടെ ഗർഭത്തിൽ കൊണ്ടുചെന്നാക്കി. അവൾ അർദ്ധരാത്രിക്കു ഗർഭംവിട്ട് തീണ്ടാരിയായി, നിദ്രയുടെ ആവേശംമൂലം ബോധഹീനയായി വീണു. രോഹിണി സ്വപ്നത്തിൽ തന്റെ വയറ്റിൽപ്പെട്ട ഗർഭം കാണുകയും പിന്നെ കാണാതാവുകയും ചെയ്തപ്പോൾ നടുങ്ങി. മുഹൂർത്തസമയം ദുഃഖിതയായി ഇരുന്നു. ഇരുട്ടിൽ മാഴ്കുന്ന രോഹിണിയോട്, സോമന്റെ ഭാര്യയായ രോഹിണിക്കു തുല്യയായ രോഹിണിയോട്, നിദ്ര പറഞ്ഞു: "ഈ ഗർഭം ഞാൻ കർഷണം ചെയ്ത് നിന്റെ വയറ്റിൽ പ്രവേശിപ്പിച്ചിരിക്കയാൽ നിന്നുടെ നന്ദനൻ 'സങ്കർഷണൻ' എന്ന പേരിൽ അറിയപ്പെടും. രോഹിണി അങ്ങനെ ആ പുത്രനെ നേടി, സന്തോഷത്തോടെ നാണിച്ചു തലചായ്ച്ച്, വിളങ്ങുന്ന രോഹിണിയെപ്പോലെ ഗൃഹത്തിൽ പ്രവേശിച്ചു.

ആ ഗർഭംഒഴിഞ്ഞ വയറ്റിൽ വഴിയേതന്നെ ദേവകി ഗർഭം ധരിച്ചു. ഏതു ഗർഭത്തെ കാണുവാനാണോ കംസൻ ഏഴു ഗർഭത്തെയും നശിപ്പിച്ചുകളഞ്ഞത്, ആ എട്ടാമത്തെ ഗർഭത്തെ പ്രയത്നത്തോടെ കംസന്റെ മന്ത്രിമാർ കാത്തുപോന്നു. ഗർഭവാസത്തിൽ ആത്മേച്ഛയാൽ ഹരി വസിക്കുകയും ചെയ്തു.

അന്നേദിവസംതന്നെ നന്ദഗോപന്റെ ഭാര്യയായ യശോദയും ഗർഭം ധരിച്ചു. യശോദയുടെ ഗർഭത്തിൽ വസിച്ചത് വിഷ്ണുവിന്റെ ചൊല്പടിക്കു നില്ക്കുന്നവളും, വിഷ്ണുദേഹജയുമായ നിദ്രയെന്ന യോഗമായയായിരുന്നു.

ആ സ്ത്രീകൾ, യശോദയും ദേവകിയും സമയം തികയുന്നതിന്നുമുമ്പ് എട്ടാമത്തെ മാസത്തിൽ ഒരേസമയത്തുതന്നെ പ്രസവിച്ചു. ഏതു രാത്രിയിലാണോ വൃഷ്ണികുലോദ്വഹനായ കൃഷ്ണൻ ഭൂമിയിൽ പിറന്നത്, ആ രാത്രിയിൽത്തന്നെ യശോദ ഒരു കന്യകയെയും പ്രസവിച്ചു. ഒരുത്തി നന്ദന്റെ ഭാര്യയായ യശോദ, മറ്റേവൾ വസുദേവന്റെ ഭാര്യയായ ദേവകി. അവർ ഒരേകാലത്ത് ഗർഭം ധരിച്ചു. (ഒരേ കാലത്ത് പ്രസവിക്കുകയുംചെയ്തു.) ദേവകിക്കു പുത്രനായി വിഷ്ണു പിറന്നു. യശോദയ്ക്ക് ഒരു കുമാരിയും പിറന്നു. മുഹൂർത്തം ശുഭമായിരുന്നു. അഭിജിത്ത് എന്ന മുഹൂർത്തത്തിൽ ഭംഗിയുള്ള അർദ്ധരാത്രിയിലാണ് ജനനം.

ഈ ജനനമുണ്ടായപ്പോൾ കടൽ ഇളകുകയും പർവ്വതങ്ങൾ ഉലയുകയും ചെയ്തു. അഗ്നി ശാന്തമായി ജ്വലിച്ചു. നല്ല കാറ്റു വീശി. പൊടിയെല്ലാം ഒതുങ്ങി. ജ്യോതിർഗ്ഗണങ്ങൾ പ്രശോഭിച്ചു. ജനാർദ്ദനൻ ജനിച്ച സമയം വളരെ മംഗളകരമായി കാണപ്പെട്ടു. അഭിജിത്ത് എന്ന നക്ഷത്രം തെളിഞ്ഞുദിച്ചു. ആ രാത്രിയെ ജയന്തീരാത്രി എന്നു പറയുന്നു. ജനാർദ്ദനന്റെ ജനനം 'വിജയം' എന്ന ശുഭമുഹൂർത്തത്തിലായിരുന്നു. അവ്യക്തനും ശാശ്വതനും സൂക്ഷ്മനും ഹരിയും നാരായണനുമായ പ്രഭു അവതരിക്കുന്ന സമയത്ത് പ്രഭുവായ ഭഗവാൻ തന്റെ കണ്ണുകളാൽ എല്ലാവരെയും മോഹിപ്പിച്ചു. ദ്യോവിൽ ദേവദുന്ദുഭികൾ കൊട്ടാതെതന്നെ ശബ്ദിച്ചു. ദേവേന്ദ്രൻ ആകാശത്തുനിന്നു പുഷ്പവർഷം നടത്തി. മധുസൂദനനെ മംഗളവാക്കുകൾകൊണ്ട് വാഴ്ത്തിപ്പാടി, മഹർഷിമാരും ഗന്ധർവ്വന്മാരും അപ്സരസ്സുകളും ഉപാസിച്ചു. ഹൃഷീകേശൻ പിറക്കുന്ന സന്ദർഭത്തിൽ വിശ്വം ഹർഷംപൂണ്ടു. ദേവന്മാരോടു ചേർന്ന് വാസവൻ മധുസൂദനനെ വാഴ്ത്തിപ്പാടി. രാത്രിയിൽപ്പിറന്ന അധോക്ഷജകുമാരനെ, ദിവ്യമായ ചിഹ്നത്തോടും ശ്രീവത്സാങ്കിതവക്ഷസ്സോടുംകൂടിയ ദേവനെക്കണ്ട് വസുദേവൻ പറഞ്ഞു: 'പ്രഭോ, രൂപം സംഹരിക്കേണമേ! ദേവാ, ഞാൻ കംസനെ ഭയപ്പെട്ടാണ് ഇപ്രകാരം പറയുന്നത്. അല്ലയോ അംബുജാക്ഷാ, അവൻ നിന്റെ അഗ്രജന്മാരെയെല്ലാം, എന്റെ മക്കളെയെല്ലാം കൊന്നുകളഞ്ഞു."

വൈശമ്പായനൻ പറഞ്ഞു: "വാസുദേവൻ പറഞ്ഞതു കേട്ട് അംഗംമറച്ച് ഭഗവാൻ അച്ഛനെ അനുസരിക്കുമാറ് നന്ദഗോപന്റെ ഗൃഹത്തിലേക്കു തന്നെ കൊണ്ടുപോകാനായി പറഞ്ഞു. ഉടനെ വസുദേവൻ തന്റെ പുത്രനെ കൈകളിൽ എടുത്തു. യശോദയുടെ ഭവനത്തിൽ ആ അർദ്ധരാത്രി ആ പുത്രവത്സലൻ കയറിച്ചെന്നു. യശോദയറിയാതെ ബാലനെ അവിടെ കിടത്തി. അവൾ പ്രസവിച്ച ആ ബാലയെ എടുത്ത് ദേവകിയുടെ അരികെ കൊണ്ടു വന്നു കിടത്തി. ഭയംകൊണ്ടു വിറയ്ക്കുന്ന വസുദേവൻ കുഞ്ഞുങ്ങളെ ഗർഭത്തിൽനിന്നു വന്ന ഉടനെതന്നെ കൈമാറ്റംചെയ്ത് കൃതാർത്ഥനായി ആ ഗൃഹം വിട്ടുപോയി. ഉടനെ ആനകദുന്ദുഭി ഉഗ്രസേനജനായ കംസനോട് ദേവകി വരവർണ്ണനിയായ ഒരു കന്യകയെ പ്രസവിച്ചിരിക്കുന്നതായി

അറിയിച്ചു. അതു കേട്ട് ഉടനെ കംസൻ കാവല്ക്കാരോടു കൂടി ക്ഷണത്തിൽ വീര്യവാനായ വസുദേവൻെറ ഗൃഹ ദ്വാരത്തിലെത്തി. ആ വാതിൽക്കൽച്ചെന്ന് പെങ്ങൾ പ്രസ വിച്ച കുട്ടി ആണോ പെണ്ണോ എന്നു ചോദിച്ചു. 'അതിനെ ഉടനെ ഇങ്ങോട്ടു തരൂ' എന്ന് അലറി പറഞ്ഞു. അപ്പോൾ ദേവകിയുടെ ഗൃഹത്തിലെ നാരികൾ മുറവിളികൂട്ടി. ഹാ! ഹാ! എന്ന ശബ്ദത്താൽ ആ ഗൃഹം മുഖരിതമായി. തൊണ്ടവിറച്ചുകൊണ്ടു ദുഃഖിതയായ ദേവകി പറഞ്ഞു: 'നോക്കൂ! ഇത് ഒരു പെൺകുട്ടിയാണ്. ഇതിനെയെങ്കിലും നീ എനിക്കു വിട്ടുതരൂ! പ്രഭോ, നീ എൻെറ നല്ല മക്കളെ ഏഴെണ്ണത്തിനെയും കൊന്നുകളഞ്ഞില്ലേ? ഇവൾ ഒരു പെൺകുട്ടിയല്ലേ? എന്തിന്ന് ഇവളെ കൊല്ലുന്നു! ഇവളെ വിട്ടുതരൂ!' ആ പെൺകുട്ടിയെ നോക്കുന്തോറും കംസൻ അവളിൽ ആകൃഷ്ടനായി വന്നു. മനസ്സിൽ സന്തോഷവു മേറി. 'ജനനത്തോടെ മരണവും കഴിഞ്ഞിരിക്കുന്നു' എന്നു പറഞ്ഞ് ആ ശൂന്യഹൃദയൻ ഗർഭശയ്യയിൽക്കിടക്കുന്ന ആ ചോരക്കുഞ്ഞിനെ, ഗർഭജലത്തിൽ നനഞ്ഞ തലമുടിയോടു കൂടിയ കുഞ്ഞിനെ, പിടിക്കുവാൻ ഒരുങ്ങിയപ്പോൾ ദേവകി ആ കുഞ്ഞിനെ, എടുത്ത് കംസൻെറ മുമ്പിൽ, ഭൂമിയിൽ, ഭൂമിക്കുതുല്യം ക്ഷമയോടെ വെച്ചു.

ഉടനെ കംസൻ ആ കുഞ്ഞിനെ കാലിൽപ്പിടിച്ചു പൊക്കിഉലച്ചുവീശി പാറമേൽ ഒറ്റ അടികൊടുത്തു. കല്ലിൽ അടിക്കുന്ന സമയത്ത് ആ പൈതൽ കുതറി കംസൻെറ കൈയിൽനിന്ന് അടികൊള്ളാതെ ആകാശത്തുയർന്നു. ഗർഭഗൃഹംവിട്ടുയർന്ന്, മുടിക്കെട്ടഴിഞ്ഞ്, ദിവ്യമാല്യം ധരിച്ച്, ദേഹത്തിലൊക്കെ ഹാരമണിഞ്ഞ്, മുടിച്ചാർത്തൽ വിള ങ്ങുന്ന അവൾ, നിത്യം കന്യകയായി നിന്ന് ദ്യോവിൽ ദേവകൾ വാഴ്ത്തുന്ന ദേവി, നീലപ്പട്ടുടുത്ത മത്തേഭകുംഭ സ്തനിയായ സുന്ദരി, തേരുപോലെ വിശാലമായ നിതംബ മുള്ളൾ, നാലു കൈകളുള്ള ചന്ദ്രമുഖി, മിന്നൽപ്പിണരു പോലെ മനോജ്ഞമായ അംഗകാന്തിയുള്ളവൾ, ബാലാർ ക്കസമദൃഷ്ടിയുള്ളവൾ, മേഘംപോലെ ഉയർന്ന സ്തന ത്തോടുകൂടിയവൾ, കാറോടുകൂടിയ സന്ധ്യപോലെ ശോഭി ക്കുന്നവൾ, ആ കൂരിരുട്ടുള്ള രാത്രിയിൽ ഭൂതഗണത്തോടെ പ്രശോഭിച്ചു. നൃത്തംവെച്ചും ചിരിച്ചും വിപരീതമായി വിള ങ്ങുന്ന അവൾ ആകാശത്തുയർന്ന് രൗദ്രരൂപത്തിൽ നിന്ന് നല്ലപാനീയം കുടിച്ച്, വലിയ പൊട്ടിച്ചിരി ചിരിച്ച് ക്രോധ ത്തോടെ കംസനോടു പറഞ്ഞു: 'എടോ കംസാ, ദുഷ്ടാ! നീ എന്നെ അടിച്ചുകൊല്ലുവാൻ തുനിഞ്ഞു. അത് നിൻെറ നാശത്തിന്നുതന്നെയാണ്! ഊക്കോടെ വലിച്ചു നീ ആഞ്ഞു പാറമേൽ അടിച്ചില്ലേ? നിൻെറ മരണകാലത്ത് ശത്രു നിന്നെ പിടികൂടി ഉലയ്ക്കുമ്പോൾ അന്ന് നിൻെറ ദേഹം കൈ കൊണ്ടു കീറിയിട്ട് നിൻെറ ചുടുചോര ഞാൻ കുടിക്കും' എന്ന് ഉഗ്രമായ വാക്കു പറഞ്ഞ് അവൾ ഉയർന്നുപോയി. യഥേഷ്ടം പോയി സ്വർഗ്ഗത്തിൽ ദേവ ന്മാരുടെ ആലയത്തി ലെത്തി ദേവഗണങ്ങളോടുകൂടി ചുറ്റി. ആ കന്യക വൃഷ്ണി സംഘങ്ങളുടെ അർച്ചനയേറ്റ് അവിടെ വർദ്ധിച്ചുവന്നു. വസുദേവൻെറ ആജ്ഞപ്രകാരം തൻെറ പുത്രിയെപ്പോലെ തന്നെ അവളെ വൃഷ്ണികൾ പൂജിച്ചു. പ്രജാപതിയുടെ അംശംകൊണ്ടു പിറന്നവളാണ് ഇവളെന്നു നീ ധരിക്കുക! ഏകയായ ആ യോഗകന്യക കേശവന്ന് ഒരു രക്ഷയായി ഭവിച്ചു. അവളെ സുമനസ്സുകളായ യാദവ ന്മാർ പൂജിച്ചു. ദിവ്യാംഗിയായ അവൾ ദേവന്മാരെപ്പോലെ കൃഷ്ണനെ സംരക്ഷിച്ചു. അങ്ങനെ കംസൻെറ കൈയിൽനിന്നു രക്ഷ പ്പെട്ട് അവൾ പോയപ്പോൾ കംസൻ ചിന്തിച്ചു: 'ഇവൾ എൻെറ മൃത്യുവായി ഭവിക്കും.' കംസൻ ലജ്ജിച്ച് ഒരു ദിവസം വിജനമായ ഒരു സ്ഥലത്തുവെച്ച് തൻെറ പെങ്ങ ളായ ദേവകിയോട് ഇപ്രകാരം പറഞ്ഞു."

കംസൻ പറഞ്ഞു: "പെങ്ങളേ, ഞാൻ എൻെറ മരണ ത്തെക്കുറിച്ചു ഭയപ്പെട്ട്, അതിൽനിന്നു രക്ഷപ്പെടുവാനുള്ള പ്രയത്നംകൊണ്ടാണ്, നിൻെറ ഗർഭങ്ങളെയെല്ലാം മുടിച്ചു കളഞ്ഞത്. എന്നാൽ അതുകൊണ്ട് എന്താണു വന്നുകൂടി യത്? ഒന്നിൽനിന്നു മറ്റൊന്ന് എന്ന നിലയ്ക്ക് എന്നിൽ മൃത്യു വന്നുകൂടുന്നു. നിരാശമൂലം സഹോദരീ, ഞാൻ പ്രയത്നിച്ചു സ്വജനത്തെ കൊന്നു. എന്നാൽ എൻെറ പൗരു ഷംകൊണ്ട് ദൈവത്തെ മറികടക്കുവാൻ കഴിഞ്ഞതുമില്ല. ഞാൻ കൊന്നമക്കളെപ്പറ്റി ചിന്തിച്ചു ദുഃഖിക്കരുത്. ഗർഭങ്ങ ളെപ്പറ്റിയുള്ള ചിന്ത ഉപേക്ഷിക്കുക. പുത്രതാപം ത്യജിക്കൂ! അവരുടെ കഷ്ടകാലം വന്നപ്പോൾ ഞാൻ ഒരു 'നിമിത്തം' മാത്രമായിത്തീർന്നു എന്നു മാത്രം! നരർക്കു ശത്രു 'കാല' മാണ്. എല്ലാത്തിനും മാറ്റം വരുത്തിക്കൊണ്ടിരിക്കുന്നതു കാലമാണ്. എല്ലാം നടത്തുന്നത് കാലമാണ്. എന്നെപ്പോ ലെയുള്ളവൻ നിമിത്തം മാത്രമാണ്. ദേവീ, ഉപദ്രവങ്ങൾ സ്ഥാനത്തിന്നനുരൂപമായമട്ടിൽ എത്തുന്നു. ഞാനാണു ചെയ്യുന്നതെന്നു ചിന്തിച്ചു ജീവിക്കുന്നവർക്ക് അതു കഷ്ട മായേ തീരൂ! മക്കളെപ്പറ്റി ഓർക്കരുത്. ദുഃഖിച്ചു കരയരുത്. മനുഷ്യജന്മത്തിൻെറ സ്വഭാവം അതു കാണിക്കുന്നു. കാല ത്തിന്ന് ഒരതിർത്തിയുമില്ല. ദേവകീ, പെങ്ങളേ! ഞാനിതാ നിൻെറ കാല്ക്കൽ വീണു മകനെപ്പോലെ അപേക്ഷിക്കുന്നു. നീ ദേഷ്യം ഉപേക്ഷിക്കുക. നിനക്കു ഞാൻ ചെയ്ത ദോഷ ങ്ങളെ നീ പൊറുക്കുക. നിൻെറപേരിൽ ഞാൻ ചെയ്ത ദോഷങ്ങളെ അറിഞ്ഞുകൊണ്ടാണ് അപേക്ഷിക്കുന്നത്!"

"ഇങ്ങനെ കംസൻ പറഞ്ഞപ്പോൾ ദേവകീദേവി കണ്ണു നീർ ഒഴുക്കിക്കൊണ്ട് തൻെറ കാന്തൻെറ നേരെനോക്കി അത്യന്തം ദീനയായി കംസനോട് അമ്മയെപ്പോലെ 'ഉണ്ണീ എഴുന്നേല്ക്കുക!' എന്നു പറഞ്ഞു.

ദേവകി പറഞ്ഞു: "വത്സാ! എൻെറ മക്കളെയെല്ലാം പ്രസവിച്ച ഉടനെ എൻെറ കൺമുമ്പിൽവെച്ച് കാമരൂപി യായ നീ കൊന്നുകളഞ്ഞതിൽ നിന്നെമാത്രം ഞാൻ കുറ്റ പ്പെടുത്തുന്നില്ല. കാലനും അതിന്ന് ഹേതുവാണ്. എൻെറ ഗർഭങ്ങളെയൊക്കെ നശിപ്പിച്ചുകളഞ്ഞ നീ ഇപ്പോൾ എൻെറ കാൽക്കൽവീണ് ആർത്തനെപ്പോലെ ദുഃഖിച്ച് ചെയ്തുപോയ പാപകർമ്മത്തിൽ പശ്ചാത്തപിക്കുകയും, ചെയ്ത കർമ്മത്തെ നിന്ദിക്കുകയും ചെയ്യുകയാൽ എൻെറ ദുഃഖം എനിക്കു സഹിക്കാവുന്ന മട്ടിലാക്കിത്തീർത്തു. ഗർഭ ത്തിൽത്തന്നെ മൃത്യുവുണ്ടാകുന്നു. ബാല്യത്തിലും മരിക്കും, യുവാവായിരിക്കുമ്പോഴും മരിക്കും, വൃദ്ധനായാലും മരിക്കും. മരണം ഒഴിച്ചുകൂടാത്തതാണ്. അതിനെ ഒഴിവാക്കാൻ ആർ ക്കും കഴിയുകയില്ല. എല്ലാം കാലത്തിന്നധീനമാണ്. നിന്നെ പ്പോലെയുള്ളവൻ ഒരു നിമിത്തം മാത്രമാണ്. പിറക്കാ ത്തവനെ നാം കാണുന്നില്ല, കാറ്റിനെ കാണാത്തതുപോലെ. അങ്ങനെ തന്നെ പിറന്നവനെയും നാം കാണാതാകുന്നു. അവനെ വിധാതാവ് എങ്ങോ അയയ്ക്കുന്നു. ഉണ്ണീ, നീ പൊയ്ക്കൊള്ളുക. എൻെറ മക്കളുടെ മരണം കാരണം ദുഃഖിക്കുന്ന എന്നെക്കുറിച്ച് നീ ഒട്ടും വിഷമിക്കരുത്. മുമ്പെ തന്നെ മൃത്യു വന്ന് ഹനിച്ചവനിൽ പിന്നെ 'ഹേതു പ്രവർ ത്തിക്കുന്നു എന്നുമാത്രം. മുമ്പേ കണ്ടുവെച്ച പ്രജാസർഗ്ഗ ത്തിൻെറ മുറപ്രകാരം ഓരോരുത്തർക്കും ഇന്നവർ അച്ഛന മ്മമാരാകണം എന്നും ജന്മം ഇന്നവിധത്തിലാകണമെന്നുമു ള്ളതൊക്കെ കാലേ നിശ്ചയിക്കപ്പെട്ടതാണ്. അത് മുറയ്ക്കു വന്നുചേരുന്നു.'

വൈശമ്പായനൻ പറഞ്ഞു: "ദേവകിയുടെ ഈ വാക്കു കേട്ട് കംസൻ തൻെറ ഗൃഹത്തിൽ തന്നെത്താൻ ക്രോധാ

വേശനായും ചുട്ടുപൊള്ളുന്ന ഹൃദയത്തോടെയും പ്രവേശിച്ചു. കൃത്യം തെറ്റിയതിൽ കരൾകെട്ടുപോയ കംസൻ ദീനനായി തൻെറ ഗൃഹാന്തർഭാഗത്തേക്കു പോയി."

**5. ഗോവ്രജഗമനം –** വൈശമ്പായനൻ പറഞ്ഞു: "രോഹിണിയെ വ്രജത്തിൽ വസിക്കുവാൻ വസുദേവൻ പറഞ്ഞയച്ചിരുന്നു. രോഹിണി ആദ്യമേതന്നെ ചന്ദ്രനെക്കാൾ കാന്തിമാനായ മകനെ പ്രസവിച്ചു എന്ന വൃത്താന്തം വസുദേവൻ കേട്ടു. ഉടനെ വസുദേവൻ നല്ലവാക്കുകളാൽ നന്ദഗോപനോടു പറഞ്ഞു."

വസുദേവൻ പറഞ്ഞു: "അല്ലയോ നന്ദഗോപാ, ഭവാൻ യശോദയോടുകൂടി വ്രജത്തിലേക്കു പൊയ്ക്കൊള്ളുക. അവിടെച്ചെന്ന് ബാലകന്മാർക്ക് ജാതകർമ്മം മുതലായ ക്രിയകൾ ചെയ്യുക. അങ്ങനെ വേണ്ട കർമ്മങ്ങളൊക്കെ കഴിച്ച് വ്രജത്തിൽ മക്കളെ യഥാസുഖം വളർത്തുക. എൻെറ മകനായ രൗഹിണേയനെ ഭവാൻ വ്രജത്തിൽ പരിപാലിക്കുക. മക്കളുള്ളവരൊക്കെ പിതാവിൻെറ നിലയിൽ എന്നെ കുറ്റം പറഞ്ഞേക്കും. പിതാവിന്നുവേണ്ട ചുമതല നിർവ്വഹിക്കാത്തവനാണെന്ന് എന്നെ അധിക്ഷേപിക്കുവാൻ ഇടയാക്കരുത്. ഈ ഞാൻ എൻെറ ഒറ്റ ബാലപുത്രൻെറ മുഖവും കാണാൻ ഭാഗ്യമില്ലാത്തവനാണ്. പ്രാജ്ഞനായ എൻെറ പ്രജ്ഞയും ബലമായി അപഹരിക്കപ്പെട്ടിരിക്കുന്നു. എന്തെന്നാൽ നിർദ്ദയനും ബാലഹിംസാപരനുമായ കംസനെ ഞാൻ ഭയപ്പെടുന്നു. നന്ദഗോപാ, ഭവാൻ എൻെറ പുത്രനായ രൗഹിണേയനെ എങ്ങനെയെങ്കിലും സംരക്ഷിക്കുമല്ലോ. താതാ, കാര്യത്തിൻെറ നില ശരിയായി നീ ധരിക്കണം. പല വിഘ്നങ്ങളും കിടാങ്ങളെ ഗ്രസിപ്പിക്കുന്നുണ്ട്. എൻെറ മകൻ ചേട്ടനും നിൻെറ ഈ മകൻ അനുജനുമാണ്. രണ്ടുപേരും ഒരേപേരുള്ളവരാണ്. ഒരുപോലെ രണ്ടുപേരെയും യഥാസുഖം നീ നോക്കിക്കൊള്ളുക. വളർന്നു വരുന്ന ഇവർ രണ്ടുപേരും ഒരേ പ്രായത്തിലുള്ളവരാണ്. അവർ വ്രജത്തിൽ പ്രശോഭിക്കുമാറ് നീ അവരെ പാലിക്കുക. ബാല്യത്തിൽ എല്ലാവർക്കും കളിയിലാണ് താല്പര്യം. ബാല്യത്തിൽ ഏത് നരനും ഉഴലും. ബാല്യത്തിൽ ഏതു നരനും ചണ്ഡനാകും. അതുകൊണ്ട് അവരെ നല്ലപോലെ കാത്തുസൂക്ഷിക്കണം. വൃന്ദാവനത്തിൽ ഗോക്കളുടെ ഘോഷം (ആലയങ്ങൾ) ഒരിക്കലും നിറുത്തരുത്. അവിടെ പാപിയായ കേശിയെ ഭയപ്പെടണം. ഇഴജാതികളെയും പുഴുക്കൂട്ടത്തെയും പക്ഷിക്കൂട്ടത്തെയും ഗോഷ്ഠത്തിൽ ഗോക്കളെയും കിടാങ്ങളെയും ശ്രദ്ധിച്ച് കുട്ടികളെ സംരക്ഷിക്കണം. നന്ദഗോപാ, നേരം പ്രഭാതമായി. വേഗത്തിൽ രഥമോടിച്ച് പോവുക. ഇടത്തും വലത്തും പക്ഷികൾ മംഗളകരമായ ശബ്ദമുണ്ടാക്കി, ശുഭമാണ് യാത്രയെന്നു പറയുന്നു!"

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ വസുദേവൻ ഗൂഢമായി പറഞ്ഞുവിട്ട നന്ദഗോപൻ സസന്തോഷം യശോദയോടും കൂടി രഥത്തിൽക്കയറി. ഉണ്ണിയെ ചുമലിൽക്കയറ്റാവുന്ന ചെറിയ പല്ലക്കിൽ കയറ്റി; കുട്ടിയെ അതിൽ മെത്തയിൽക്കിടത്തി, വിജനമായ ആ സമയത്ത്, കുളുർകാറ്റിളകിയ ആ മനോജ്ഞമായ വേളയിൽ, പുറപ്പെട്ടു യമുനാനദിയുടെ വക്കിലൂടെയുള്ള വഴിയെ യാത്ര തുടർന്നു. ഗോവർദ്ധനപർവ്വതത്തിൻെറ സമീപത്തൂടെ പൊയ്ക്കൊണ്ടിരിക്കെ യമുനയുടെ കരയിലൂടെ പോകുമ്പോൾ മനോഹരമായ പ്രദേശം കണ്ടു. അവിടെ മാരുതൻ മന്ദം മന്ദം വീശിക്കൊണ്ടിരുന്നു. വന്യജീവികളുടെ വിചിത്രശബ്ദം കേൾക്കാമായിരുന്നു. മനോഹരമായ വൃക്ഷങ്ങളും ലതകളും നിറഞ്ഞ് കണ്ണിന്നു കൗതുകം വളർത്തുന്ന ആ പ്രദേശത്ത്, ചുരത്തുന്ന മനോഹാരികളായ പശുക്കൾ മേയുന്നതായിക്കണ്ടു. സമമായിക്കിടക്കുന്ന മൈതാനങ്ങളും നല്ല തടാകങ്ങളും തീർത്ഥജലാശയങ്ങളും അവിടവിടെ വിളങ്ങുന്നതായിക്കണ്ടു. കാളകൾ കളിച്ചുപുളച്ച് ചുമലും കൊമ്പും മരത്തിന്മേൽ ഉരസുന്ന ആ പ്രദേശം; മാംസം തിന്നുന്ന കഴുകൻെറ പിന്നാലെ മാംസം കൊതിച്ചു പറക്കുന്ന ശ്യേനങ്ങൾ ചുറ്റിപ്പറക്കുന്ന പ്രദേശം; മേദസ്സും വസയും മാംസവും ഭക്ഷിക്കുന്ന സിംഹങ്ങളും കുറുക്കന്മാരും മറ്റു ക്രൂരമൃഗങ്ങളും വസിക്കുന്ന പ്രദേശം; പുലികൾ അലറുന്നതും, നാനാതരം പക്ഷിക്കൂട്ടങ്ങൾ ചിലയ്ക്കുന്നതുമായ പ്രദേശം; സ്വാദുള്ള വൃക്ഷഫലങ്ങളും നല്ല ചെടികളും തൃണങ്ങളും വളർന്നു നില്ക്കുന്ന പ്രദേശം; പശുക്കൾ ശബ്ദിക്കുന്നതും, സുന്ദരികളായ ഗോപസ്ത്രീകൾ വിഹരിക്കുന്നതുമായ പ്രദേശം; നല്ല പശുക്കിടാങ്ങൾ 'ഉമ്പാ!' എന്ന് ശബ്ദിക്കുന്ന പ്രദേശം; നല്ല വണ്ടിപ്പാതകളും മുള്ളുവേലികളുമുള്ള പ്രദേശം; അതിർത്തികളിലെല്ലാം വലിയ കാട്ടുവൃക്ഷങ്ങൾ വീണുകിടക്കുന്ന പ്രദേശം; പശുക്കിടാങ്ങളുടെ കുറ്റിയും കയറും വിലസുന്ന പ്രദേശം; വരളികൾ കൂട്ടിയ, പരമ്പുകൊണ്ടു മറച്ച കുടിലുകൾ വിലസുന്ന പ്രദേശം; ക്ഷാമംകൂടാതെ ഹൃഷ്ടരും പുഷ്ടിയോടുകൂടിയവരുമായ ജനങ്ങൾ വസിക്കുന്ന പ്രദേശം; കയർ ചുറ്റി തയിരുകലക്കുന്ന ശബ്ദം പൊങ്ങിക്കൊണ്ടിരിക്കുന്ന പ്രദേശം; ഗോരസച്ചാർച്ചണ്ടികളും തയിർപ്പാടയും മണ്ണിൽത്തെറിച്ചുവീണ പ്രദേശം; തയിർ കടയുമ്പോൾ സർവ്വത്ര ഗോപസ്ത്രീകളുടെ വളകളുടെ മനോഹരശബ്ദം പുറപ്പെട്ടുകൊണ്ടിരിക്കുന്ന പ്രദേശം; മുട്ടിന്മേൽവെച്ച ഗോപാലബാലന്മാർ കളിച്ചുല്ലസിക്കുന്ന പ്രദേശം; നെയ്യുരുക്കുമ്പോൾ പാത്രത്തിൽനിന്നു പൊങ്ങുന്ന ഹൃദ്യമായ ഗന്ധം കാറ്റിൽപ്പരന്നുവീശുന്ന പ്രദേശം; നീലമഞ്ഞപ്പട്ടുടുത്ത സുന്ദരികൾ വിലസുന്ന പ്രദേശം; കാട്ടുപൂക്കൾ അണിഞ്ഞ ഗോപകന്യകമാർ ചുറ്റുന്ന പ്രദേശം; തലയിൽ കുടവുംവെച്ച് മുലക്കച്ച ചുറ്റിക്കെട്ടി യമുനാതീരത്തൂടെ ജലവുംകൊണ്ടു പോകുന്ന സുന്ദരികൾ സഞ്ചരിക്കുന്ന പ്രദേശം; ഗോപാലകന്മാരുടെ ശബ്ദത്താൽ മുഖരിതമായ പ്രദേശം; ഇങ്ങനെ മനോഹരമായ ആ ഗോവ്രജത്തെ കണ്ട് അവിടെ പ്രവേശിക്കുന്ന നന്ദഗോപനെ ഗോപന്മാരായ ആ ബാലവൃദ്ധം സ്ത്രീപുരുഷന്മാർ ചെന്നെതിരേറ്റു. സുഖകരമായ ആ പ്രദേശത്ത് നന്ദഗോപൻ പാർക്കുവാൻ ഉദ്ദേശിച്ചു. വസുദേവൻെറ വല്ലഭയായ രോഹിണീദേവി എവിടെ വസിക്കുന്നുവോ, അവിടെ ബാലസൂര്യാഭനായ കൃഷ്ണനെ ഗൂഢമായി പാർപ്പിച്ചു."

**6. ശകടഭംഗവും പൂതനാവധവും –** വൈശമ്പായനൻ പറഞ്ഞു: "ആ ഗോവ്രജത്തിൽ നന്ദഗോപൻ താമസമായി. ഗോപാലന്മാരുടെ ജോലികളിൽ പ്രവേശിച്ച് അങ്ങനെ ദിവസങ്ങൾ വളരെ കഴിഞ്ഞു. കുട്ടികളുടെ പേരുവിളിയും മറ്റും യഥാക്രമം നടന്നു. അവർ മന്ദം മന്ദം വളർന്നുതുടങ്ങി. അതിൽ ജ്യേഷ്ഠൻ സങ്കർഷണൻ, അനുജൻ കൃഷ്ണൻ. കാർകൊണ്ടൽനിറത്തിലുള്ള കൃഷ്ണൻ ദേഹം മാറിയെടുത്തവനായ ഹരിയാണ്. അവൻ കടലിൽ മഴക്കാറുപോലെ പശുക്കൂട്ടത്തിന്നുള്ളിൽ വളർന്നു.

ഒരുദിവസം ഒരത്ഭുതസംഭവമുണ്ടായി. പുത്രവത്സലയായ യശോദ പുത്രൻ ഉറങ്ങിക്കിടക്കുന്ന സമയത്ത് അവനെ വിട്ട് യമുനാ നദിയുടെ തീരത്തേക്കു പോയി. കുട്ടിയെ ഒരു വണ്ടിയുടെ കീഴ്ഭാഗത്താണ് യശോദ ഉറക്കിക്കിടത്തിയത്. കുട്ടി ഉണർന്ന് കൈകാലുകൾ കുടഞ്ഞു കളിച്ചു. അവൻ കുറച്ചുനേരം കുളിച്ചിട്ട് പിന്നെ മധുരമായി കരഞ്ഞു. അവൻ കാലുകൾ മേൽപ്പോട്ടുയർത്തി കുടഞ്ഞു കരഞ്ഞു. അവൻ ഒരു കാലുകൊണ്ടു വണ്ടിച്ചക്രത്തിൽ ചവിട്ടിക്കുതിച്ചു. ചക്രം കാൽകൊണ്ടുന്തിത്തിരിച്ചു. വണ്ടി ചവിട്ടിമറിച്ചിട്ട് മുലകുടിക്കുവാനായി കരഞ്ഞു. അതിന്നിടയ്ക്ക് കുളികഴിഞ്ഞ് യശോദ ഓടി കുട്ടിയുടെ അടുത്തെത്തി. കുട്ടി

യെക്കെട്ടിയ പശുവിനെപ്പോലെ മുല ചുരന്ന് അവൾ മകന്റെ സമീപത്തെത്തി. കാറ്റും കോളുമൊന്നും കൂടാതെ വണ്ടി മറിഞ്ഞുകിടക്കുന്നത് അവൾ കണ്ടു. 'ഹാ! ഹാ'! എന്ന് ആർത്തുകരഞ്ഞ് അവൾ കുട്ടിയെ വാരിയെടുത്തു. ആ വണ്ടി എങ്ങനെയാണ് മറിഞ്ഞതെന്ന വാസ്തവം അറിയാതെ അവൾ അമ്പരന്നു. 'എന്റെ കുഞ്ഞിനു സ്വസ്തിയുണ്ടാകട്ടെ' എന്നു പറഞ്ഞ് അവൾ പുത്രപ്രേമത്താൽ മഗ്നയും ആശങ്കാകുലയുമായി നിന്നു: 'ഉണ്ണീ, നിന്റെ അച്ഛൻ അറിഞ്ഞാൽ എന്തു പറയും? അദ്ദേഹം മഹാകോപിയാണ്! നീ വണ്ടിയുടെ കീഴെ വീണു ചതഞ്ഞുപോയാൽ പിന്നെ എനിക്കു കുളികൊണ്ടെന്തുകാര്യം? ഈ പുഴയിലേക്കുള്ള "കുളിക്കാൻ പോക്ക്" മഹാ മോശംതന്നെ! ഉണ്ണീ, വണ്ടിമറിഞ്ഞു നിന്നെ അതിന്റെ ചുവട്ടിൽക്കണ്ടാൽ പിന്നെ എന്തു സമാധാനമുണ്ട്? ദൈവമേ, എന്താണ് ഞാൻ കണ്ടത്?'

ഇതിന്നിടയ്ക്ക് പശുക്കൂട്ടത്തോടുകൂടി കാട്ടിൽ നടന്ന് കാഷായവസ്ത്രധാരിയായ നന്ദഗോപൻ വ്രജത്തിന്റെ സമീപത്തെത്തി. അവൻ കണ്ട കാഴ്ചയെന്താണ്. വണ്ടി മറിഞ്ഞ് ചക്രം മുകളിലായി കിടക്കുന്നു. ചട്ടികളും കുടങ്ങളുമൊക്കെ തകർന്നുകിടക്കുന്നു അച്ചുതണ്ടു മുറിഞ്ഞിരിക്കുന്നു. നുകം വേർപെട്ടിരിക്കുന്നു. ഇതു കണ്ടതോടെ ബദ്ധപ്പെട്ട് കണ്ണുനീരോടെ ഓടിയണഞ്ഞ് 'എന്റെ പുത്രന്ന് ആപത്തൊന്നും പറ്റിയില്ലല്ലോ?' എന്നു വീണ്ടും ചോദിച്ച് മകന്റെ മുഖത്തു നോക്കി. അവൻ മുല വലിച്ചുകുടിക്കുന്നതു കണ്ട് സമാശ്വസിച്ചു 'കാളകൾ തമ്മിൽ കലഹിക്കാതെ എങ്ങനെ ഈ വണ്ടി മറിഞ്ഞു?' യശോദ ഇതുകേട്ടു ഭയപ്പെട്ട് ഉഴറി ഇപ്രകാരം പറഞ്ഞു: 'ഞാൻ അറിഞ്ഞില്ല! ആരാണ് ഈ വണ്ടി തട്ടിമറിച്ചതെന്നറിഞ്ഞില്ല! വസ്ത്രമൊന്നു നനയ്ക്കട്ടെ എന്നു വിചാരിച്ച് ഹേ സൗമ്യാ, ഞാൻ പുഴയിലേക്കൊന്നുപോയി. വന്നപ്പോൾ ഞാൻ കണ്ടത് ഈ വണ്ടി ഈ മട്ടിൽ തട്ടിമറിച്ചിട്ടതായിട്ടാണ്.' അവർ തമ്മിൽ സംസാരിച്ചുനില്ക്കുമ്പോൾ ചില കുട്ടികൾ പറഞ്ഞു: 'വണ്ടി ഈ കുട്ടിതന്നെ കാലുകൊണ്ടു തട്ടിമറിച്ചു വീഴ്ത്തിയതാണ്. ഞങ്ങൾ യദൃച്ഛയാ ഇങ്ങോട്ടു വരുമ്പോൾ കണ്ടതാണ്. അത് മറ്റാരും ചെയ്തതല്ല.' ഇതുകേട്ടപ്പോൾ നന്ദഗോപന്നുണ്ടായ വിസ്മയം ചെറിയതായിരുന്നില്ല. അദ്ദേഹം ഹർഷപുളകിതനായി. അപ്രകാരംതന്നെ ഭീതനുമായി, 'എന്തൊരത്ഭുതം' എന്നു പറഞ്ഞു നിന്നനില്പിൽ നിന്നുപോയി. മാനുഷബുദ്ധികളായ ഗോപന്മാരാരും ഇതുകേട്ട് വിശ്വസിച്ചില്ല. 'ഇത്ര വലിയ വണ്ടി ഒരു പിഞ്ചുപൈതൽ ചവിട്ടിമറിക്കുകയോ? ആശ്ചര്യം! ആശ്ചര്യം!' എന്നുപറഞ്ഞ് എല്ലാവരും വിസ്മയോത്ഫുല്ലദൃഷ്ടികളായി നിന്നു. സ്വസ്ഥാനത്ത് രഥം ചക്രബന്ധത്തിൽ ഉയർത്തിനിറുത്തി.

വൈശമ്പായനൻ പറഞ്ഞു: "അങ്ങനെ കുറച്ചുനാൾ കഴിഞ്ഞ് ഒരു ദിവസം വേഷംമാറിയ ഒരു പക്ഷിണി, കംസഭോജന്റെ ധാത്രി, പൂതന എന്നു പ്രസിദ്ധയായവൾ, പ്രാണികളെ ഭയപ്പെടുത്തുന്ന ഘോര, ചിറകുവീശി കോപത്തോടെ അർദ്ധരാത്രിയിൽ കൃഷ്ണന്റെ അടുത്തെത്തി. അർദ്ധരാത്രിയിൽ അവൾ വ്യാഘ്രത്തെപ്പോലെ ഭയങ്കരമായ ശബ്ദത്തിൽ വീണ്ടും വീണ്ടും ഗർജ്ജിക്കുന്നതു കേട്ടു. ജനങ്ങളൊക്കെ ഉറങ്ങുന്ന സമയത്ത് ആ ഘോരരൂപിണി കൃഷ്ണന്റെ സമീപത്തുചെന്ന് അവനെയെടുത്തു മുല നല്കി. കൃഷ്ണൻ മുല വലിച്ചു കുടിക്കുന്നതോടെ അവളുടെ പ്രാണനെയും വലിച്ചുകുടിച്ചു. അവൾ ഭയങ്കരമായി നിലവിളികൂട്ടി. പെട്ടെന്ന് മുലയറ്റ് ആ പക്ഷിണി മന്നിൽ വീണു.

അവളുടെ ഘോരമായ രോദനംകേട്ട് ജനങ്ങൾ ഉണർന്നു. ജനങ്ങൾ ഭയപ്പെട്ട് എഴുന്നേറ്റു പാഞ്ഞുചെന്നു. യശോദയും നന്ദഗോപനും ഗോപന്മാരും ഞെട്ടിയുണർന്നു. അവർ കണ്ടതെന്താണ്! ബോധമറ്റ് മുലയറ്റ പൂതന കിടക്കുന്നതാണ്. വജ്രമേറ്റ മലപോലെ പൂതന വീണുകിടക്കുന്നു! 'ഇത് എന്താണ്? ആരാണ് ഈ പണിചെയ്തത്? ഇവളെ കൊന്നത് ആര്?' എന്നുപറഞ്ഞ് നന്ദഗോപാദികളായ ഗോപന്മാരൊക്കെ ചുറ്റും നിന്നു. അപ്പോൾ അതിന്നുള്ള കാരണം അവർക്കൊട്ടും മനസ്സിലായില്ല. ആശ്ചര്യം! ആശ്ചര്യം!' എന്നു പറഞ്ഞ് അവർ വീടുകളിലേക്കു പോയി. വിസ്മയത്തോടെ ഗോപാലന്മാർ തങ്ങളുടെ ഗൃഹങ്ങളിലേക്കു പോകുമ്പോൾ നന്ദഗോപൻ യശോദയോട് സംഭ്രമത്തോടെ ചോദിച്ചു.

'ഇതെന്തൊരു അത്ഭുതമാണ്! ഇങ്ങനെ ഒരു അത്ഭുതം ഞാൻ മുമ്പ് കണ്ടിട്ടില്ല! എന്റെ പുത്രനെക്കുറിച്ച് എനിക്കു വലിയ ഭയമുണ്ട്. അതുകാരണം ഞാൻ ഭയപ്പെടുന്നു.' ഇതു കേട്ട് യശോദ ഭയത്തോടെ പറഞ്ഞു: 'ഞാൻ ഇതൊന്നും അറിഞ്ഞില്ല. ഞാൻ എന്റെ മകനോടുകൂടി കിടന്നുറങ്ങുകയായിരുന്നു. ഈ രാക്ഷസിയുടെ ഒച്ച കേട്ടിട്ടാണ് ഉണർന്നത്.' യശോദ തനിക്കൊന്നും അറിയില്ലെന്നു പറഞ്ഞപ്പോൾ ബന്ധുജനങ്ങളോടുകൂടി നന്ദഗോപൻ കംസനെപ്പറ്റി ഓർത്ത് വല്ലാതെ ഭയപ്പെട്ടു. എല്ലാവരും വിസ്മയപ്പെടുകയും ചെയ്തു."

**7. യമളാർജ്ജുനഭംഗം –** വൈശമ്പായനൻ പറഞ്ഞു: "മലർന്നുകിടന്നു കൈകാലുകൾ കുടഞ്ഞു കളിക്കുന്ന കാലം കഴിഞ്ഞു. കൃഷ്ണസങ്കർഷണന്മാർ മുട്ടുകുത്തി നടന്നു കളിക്കുന്ന കാലമായി. തമ്മിൽച്ചേർന്ന ആ ബാലന്മാർ കൂട്ടുകാരായി. ഒരേവേഷംപൂണ്ട ആ ബാലന്മാർ ചന്ദ്രാർക്കതുല്യന്മാരായി കളിയാടി നടന്നു. ഒരേ കാര്യത്തിൽ രണ്ടുപേരും പ്രവർത്തിച്ചു.

ഒരേ ശയ്യയിൽക്കിടന്നു. ഒരേ ആസനത്തിൽ ഇരുന്നു. ഒരേ പാത്രത്തിൽ ഉണ്ടു. ഒരേ വേഷംകെട്ടി ഏക കാര്യത്തിൽ ഏർപ്പെട്ട രണ്ടുരൂപത്തിലുള്ള ഒരു ദേഹിപോലെ അവർ പെരുമാറി. ഏകകാര്യനിരതരായി മഹാവീര്യരായി ഒരേ പിതാവിന്റെ പുത്രരായ അവർ വർത്തിച്ചു. ലോകർക്കെല്ലാം ഒരേ ഒരു പ്രമാണമായി ദേവവൃത്താന്തമാനുഷരായ അവർ ജഗത്ഗോപരായിട്ടും ഗോപബാലകരായി. അവർ തമ്മിൽക്കലർന്നു കളിച്ചുവിളങ്ങി. വാനിൽ അന്യോന്യകിരണങ്ങളേറ്റു ശോഭിക്കുന്ന സൂര്യചന്ദ്രന്മാർപോലെ വിളങ്ങി. എല്ലായിടത്തും ചെല്ലുന്ന അവർ മഹാഭുജംഗമഭുജന്മാരായി ശോഭിച്ചു. പൊടിയിൽ മുഴുകിയ അവർ മദിക്കുന്ന ആനകൾപോലെ ശോഭിച്ചു. ചിലേടം ചാമ്പലണിഞ്ഞും ചിലേടം ചാണകമണിഞ്ഞും അഗ്നിപുത്രന്മാരായ രണ്ടു കാർത്തികേയന്മാർപോലെ അവർ അവിടെ ഓടിക്കളിച്ചു. ചില ദിക്കിൽ അവർ മുട്ടുകുത്തി ഇഴഞ്ഞുനടന്നു വിളങ്ങി. അങ്ങനെ ഗോശാലയിലെ ചാണകം മുടിയിലും ദേഹത്തിലും ഏറ്റ് അവർ ശ്രീയോടുകൂടി, അച്ഛന്ന് ആനന്ദമേകുമാറ് ശോഭിച്ചു.

കുസൃതിത്തരങ്ങൾ, ബാലസഹജമായ വികൃതികൾ, അവർ ജനങ്ങളിൽ ചെയ്തു ചരിച്ചു. കൗതുകം കൂടിയ അവരുടെ കുറുനിരകൾ മുഖത്തും കണ്ണിലും കിടന്നു കളിച്ചു. ചന്ദ്രാനനന്മാരായി സുകുമാരകളേബരന്മാരായി അവർ ശോഭിച്ചു! വ്രജങ്ങൾതോറും ചെന്ന് തോന്നിവാസങ്ങൾ കാണിച്ചാലും വികൃതിക്കുട്ടികളായി അവരെ നിലയ്ക്കുനിർത്തുവാൻ നന്ദഗോപന്നു കഴിഞ്ഞില്ല. യശോ കോപിച്ച് താമരക്കണ്ണനായ കൃഷ്ണനെ ഒരു വണ്ടിയുടെ

അടുത്തു കൊണ്ടുപോയി വീണ്ടും ആക്ഷേപം പറഞ്ഞു. എന്നിട്ട് വയറ്റിൽ മീതെ കയറുകെട്ടി, കയറിന്റെ മറ്റേത്തല ഉരലിനോടു ചേർത്ത് മുറ്റത്തു കെട്ടിയിട്ടു. 'കഴിയുമെങ്കിൽ നീ ഇനി പോകൂ' എന്നും പറഞ്ഞ് അവൾ പോയി. യശോദ വീട്ടിലെ ഓരോ പണി നോക്കുന്ന സമയത്ത് മുറ്റത്തു നിന്ന് കുട്ടിക്കളിയോടെ വ്രജത്തിൽ ഓരോ വിസ്മയങ്ങൾ ഉണ്ടാക്കിക്കൊണ്ടിരിക്കുവാനായി കൃഷ്ണൻ യാത്രയായി. കൃഷ്ണൻ തന്നെ കെട്ടിയ ഉരലും വലിച്ചു നടന്നു. അവൻ അങ്ങനെ ഉരൽ വലിച്ചു നടന്ന് കാട്ടിൽ രണ്ടു വലിയ നീർമരുതുവൃക്ഷങ്ങൾ നില്ക്കുന്നതിന്റെ ഇടയിലൂടെ ചെന്നു. അവൻ ഉരൽ വലിച്ചപ്പോൾ, തന്റെ ദേഹത്തിൽ ക്കെട്ടിയ ഉരൽ വിലങ്ങനെ വൃക്ഷങ്ങളിൽ തടഞ്ഞു. ഉടനെ കൃഷ്ണൻ ഊക്കിൽ വലിച്ചു. ആ നീർമരുതുകൾ രണ്ടും കൃഷ്ണൻ ബലമായി വലിച്ചപ്പോൾ കടപുഴങ്ങി വീണു. അവ വീണപ്പോൾ അതിന്റെ നടുവിൽനിന്ന് കൃഷ്ണൻ ചിരിച്ചു. ആ ബാലന്റെ ദിവ്യശക്തികൊണ്ട് ആ കയറ് നല്ല ഉറപ്പിൽത്തന്നെ നിന്നു.

യമുനാനദിയുടെ വക്കിൽ നില്ക്കുന്ന ഗോപസ്ത്രീകൾ ആ കുട്ടിയെക്കണ്ട്, വിളിച്ചാർത്ത് അത്ഭുതത്തോടെ യശോദയുടെ അരികെച്ചെന്നു. അവളോട് സംഭ്രാന്തമുഖിമാരായ ഗോപികമാർ പറഞ്ഞു: 'യശോദേ വരൂ, ഓടിവരൂ! എന്താണ് നില്ക്കുന്നത്? വ്രജത്തിൽ സത്യാർത്ഥദങ്ങളായ ആ രണ്ടു നീർമരുതുവൃക്ഷങ്ങളും നിന്റെ ഉണ്ണിയുടെ ദേഹത്തിൽ വീണു. ഉറപ്പുള്ള കയറുകൊണ്ട് നീ വയറിന്മേൽ കെട്ടിയ ആ കുട്ടി ആ ഉരലും വലിച്ചു നടന്ന് ആ വൃക്ഷങ്ങളുടെയിടയിലൂടെ സഞ്ചരിച്ചു. ഉരൽ വൃക്ഷങ്ങളിൽ കുടുങ്ങി അവൻ വലിച്ച് മരങ്ങളെ മറിച്ചിട്ടു. മരങ്ങൾ അവന്റെ ദേഹത്തിൽ വീണു. നിന്റെ പുത്രൻ, ഉരലും വയറ്റിൽ മുറുകെ കെട്ടിയ ആ ബാലൻ, ആ വൃക്ഷങ്ങളുടെ ഇടയ്ക്കുനിന്ന് ആർത്തു ചിരിക്കുന്നുണ്ടായിരുന്നു. എഴുന്നേൽക്കൂ! മൂഢേ! ഓടിച്ചെല്ലൂ! ദുർമ്മേധേ, ബുധമാനിനീ, ജീവിക്കുന്ന മകനെ മൃത്യുവിന്റെ മുഖത്തുനിന്ന് നീ കൊണ്ടുപോരൂ!'

ഗോപസ്ത്രീകളുടെ വാക്കു കേട്ട് അവൾ "അയ്യോ മകനേ! ഹാ! ഹാ!" എന്നു നിലവിളിച്ച് ഓടി, മരങ്ങൾ വീണുകിടക്കുന്നേടത്തെത്തി. അവൾ വൃക്ഷങ്ങൾക്കിടയിലൂടെ ചെന്നപ്പോൾ തന്റെ പുത്രനായ ബാലനെക്കണ്ടെത്തി. അവൻ വയറ്റത്തുകെട്ടിയ കയറുകൊണ്ട് ഉരൽ വലിച്ചു നടക്കുന്നു. അവിടെയുള്ള ഗോപീഗോപാലവൃദ്ധന്മാരെല്ലാം വിളിച്ചു പറഞ്ഞു: "വരുവിൻ കുട്ടിയെ നോക്കുവിൻ!" വ്രജത്തിലുള്ളവരൊക്കെ ഓടിച്ചെന്ന് ഈ മഹാത്ഭുതം കണ്ടു. കുട്ടി ഉരലിട്ടുവലിച്ച് നീർമരുതുകളെ വീഴ്ത്തിയ വൃത്താന്തം അവിടെയെങ്ങും അത്ഭുതമുണ്ടാക്കി. പലരും സംഭവസ്ഥലത്തെത്തി ആശ്ചര്യപ്പെട്ടു. വനത്തിൽ വന്ന ഗോപന്മാർ ഇപ്രകാരം സംസാരിച്ചു: "ദേവമന്ദിരങ്ങൾക്കു തുല്യമായ ഈ വൃക്ഷങ്ങൾ എങ്ങനെ വീണു? കാറ്റുണ്ടായില്ല! മഴയുണ്ടായില്ല! ഇടിവെട്ടുണ്ടായില്ല! ആനകൾ വന്ന് കുത്തിമറിച്ചില്ല! പിന്നെ എങ്ങനെ ഈ മഹാവൃക്ഷങ്ങൾ രണ്ടും വീണു? വൃക്ഷം വേരറ്റുവീണപ്പോൾ അതിന്റെ സകല ശോഭയും കെട്ടുപോയി. ജലമൊഴിഞ്ഞ കാർമേഘംപോലെ അവ വീണ് നിഷ്പ്രഭമായി. ആ വൃക്ഷങ്ങൾ ഈ ഘോഷത്തിന്ന് ഒരു രക്ഷയായിരുന്നു. മംഗളകാരികളായിരുന്നു. നന്ദഗോപാ, ഭവാനിൽ ഈ വൃക്ഷങ്ങൾ പ്രസാദിച്ചിരിക്കുന്നു. ഇപ്രകാരം അവ രണ്ടും വീണിട്ടും കുട്ടിയെ അവ ഉപദ്രവമേല്പിച്ചില്ലല്ലോ. കുട്ടിയെ ആ വൃക്ഷങ്ങൾ രക്ഷിച്ചത് നോക്കൂ! ഈ ഘോഷത്തിൽ ഇത് മൂന്നാമത്തെ ഉൽപ്പാതമാണ്. പൂതന ചത്തു: മരങ്ങൾ വീണു; വണ്ടി മറിഞ്ഞു! പോരേ. അത്ഭുതകരമായ നാശങ്ങൾതന്നെ! ഈ സ്ഥലത്ത് ഗോശാലയുമായി വസിക്കാൻ ഭയപ്പെടേണ്ടിയിരിക്കുന്നു. പല അമംഗളങ്ങളും അവിടെ വസിച്ചാൽ സംഭവിക്കും. അശുഭങ്ങളായ പല ഉൽപ്പാതങ്ങളും കാണുന്നുണ്ട്."

നന്ദൻ ഉടനെ ഓടിച്ചെന്ന് ഉരലിന്റെ കെട്ടഴിച്ച് ഉണ്ണിക്കൃഷ്ണന്റെ വയറ്റത്തുനിന്ന് കയർ അഴിച്ചുമാറ്റി. മരിച്ച കുട്ടി വീണ്ടും വന്നാലെന്നപോലെയുള്ള മനോഭാവത്തോടെ അവൻ ഉണ്ണിയെ മടിയിൽ വെച്ചു. അവൻ താമരകണ്ണനായ കണ്ണനെ തൃപ്തിവരാതെ വീണ്ടും നോക്കി ചുംബിച്ച് യശോദയെ ശകാരിച്ച് വീട്ടിലേക്ക് എടുത്തുകൊണ്ടുപോയി. മറ്റുള്ള ഗോപജനങ്ങളും വ്രജത്തേക്കു മടങ്ങി. ദാമം (കയറ്) കൊണ്ട് ഉദരത്തിൽ ബന്ധിച്ച് ഈ അത്ഭുതം കാണിക്കുകയാൽ ഗോഷ്ഠത്തിൽ ഗോപികൾ അവനെ 'ദാമോദരൻ' എന്നു വിളിച്ചു. അങ്ങനെ ഒരു പ്രസിദ്ധമായ പേര് കൃഷ്ണന്നു ലഭിച്ചു.

അന്ന് ഘോഷത്തിൽ വസിച്ചിരുന്നകാലത്ത്, ഇങ്ങനെ അത്ഭുതങ്ങൾ പലതും ഉണ്ണിക്കൃഷ്ണൻ കാണിച്ചു."

**8. വൃകദർശനം** – വൈശമ്പായനൻ പറഞ്ഞു: "അങ്ങനെ ആ കൃഷ്ണസങ്കർഷണന്മാർ ബാല്യകാലം കഴിഞ്ഞ് ഏഴു വയസ്സു തികഞ്ഞവരായി. അവർ ആ വ്രജത്തിൽത്തന്നെ വസിക്കുകയായിരുന്നു. രാമൻ നീലപ്പട്ടു ചുറ്റി. കൃഷ്ണൻ മഞ്ഞപ്പട്ടു ചുറ്റി. പീതശ്വേതങ്ങളായ കുറിക്കൂട്ടുകൾ അവർ ധരിച്ചു രണ്ടുപേരും കുടുമ്മവെച്ചു. അങ്ങനെ അവർ പശുക്കളെ മേച്ചു നടക്കാൻ തുടങ്ങി.

ശ്രുതികൾക്ക് സുഖമുണ്ടാക്കുന്ന വാദ്യങ്ങളും, പാട്ടുകളും, പീപ്പിവിളികളുമായി ആ സുന്ദരരൂപികൾ നടന്നു. മൂന്നു ശിരസ്സുള്ള സർപ്പങ്ങൾപോലെ അവർ അങ്ങനെ വനത്തിൽ വിഹരിച്ചു. മയൂരാംഗദ കർണ്ണന്മാരായി തളിരുകൾ പറിച്ചെടുത്ത് അലങ്കരിച്ച് വനമാലകൾ കോർത്തണിഞ്ഞ് അവർ ബാലവൃക്ഷങ്ങൾപോലെ കാട്ടിൽ അഴകോടെ ഉല്ലസിച്ചു. താമരപ്പൂക്കളണിഞ്ഞ്, കയറുകൊണ്ട് പൂണുനൂൽ ചാർത്തി ഉറിയും തുംബവുമായി അവർ ഓടക്കുഴൽ വിളിച്ചു നടന്നു. പലയിടത്തും കൂട്ടംകൂടി ചിരിച്ചും പലയിടത്തും തമ്മിൽച്ചേർന്നു കളിച്ചും തളിരുകൾ കൂടിയ ശയ്യകളുണ്ടാക്കി അതിൽക്കിടന്നും, ചില സ്ഥലങ്ങളിൽ അങ്ങനെ ശയ്യയിൽക്കിടന്നുറങ്ങിയും അങ്ങനെ പശുക്കിടാങ്ങളെ മേച്ചുനടന്നും അവർ ആ കാടിന്റെ അഴകു വർദ്ധിപ്പിച്ചു. അവിടെ തുള്ളിച്ചാടിക്കളിച്ച്, അങ്ങുമിങ്ങും പാഞ്ഞുനടക്കുന്ന കുതിരക്കുട്ടികൾപോലെ ആ കാട്ടിൽ കുളിച്ചുനടക്കുമ്പോൾ ഒരു ദിവസം കൃഷ്ണൻ സങ്കർഷണനോട് പറഞ്ഞു.

കൃഷ്ണൻ പറഞ്ഞു: "ചേട്ടാ, ഈ കാട്ടിൽ ഗോപന്മാരോടുകൂടി കളിക്കുവാൻ ഇനി വയ്യാ. ഈ കാടൊക്കെ നാം പലവട്ടം കളിച്ച് ഉല്ലസിച്ച് അനുഭവിച്ചതാണ്. ഇവിടെ പശുക്കൾക്ക് തിന്നുവാൻ പുല്ലു മതിയാകുന്നില്ല. കത്തിക്കുവാനുള്ള വിറകും തീർന്നു. ഗോപന്മാർ വൃക്ഷമൊക്കെ മുറിച്ചുതീർത്തു, എന്തുമാത്രം വൃക്ഷങ്ങളായിരുന്നു ഇവിടെ നിന്നിരുന്നത്. ഇപ്പോൾ ആ കാടും വനങ്ങളുമൊക്കെ ആകാശംപോലെ വെളിവായിരിക്കുന്നു. തഴുതുകൊണ്ട് പൂട്ടിയ തൊഴുത്തിന്റെ താഴെനില്ക്കുന്ന മരങ്ങളൊക്കെ നശിപ്പിച്ചു. അടുത്തുകിട്ടുന്ന പുല്ലും തിളങ്ങുന്ന മരങ്ങളുമൊക്കെ കത്തിക്കഴിഞ്ഞു. അടുത്തുകിട്ടിയിരുന്ന പുല്ലും വിറകും തീർന്നുപേയി. ഇപ്പോൾ വളരെദൂരം പോയിട്ടാണ് പുല്ലും വിറകും കൊണ്ടുവരുന്നത്. ഈ കാട് സ്വല്പജലമാണ്. സ്വല്പകക്ഷമാണ്, സ്വല്പവൃക്ഷമാണ്. ഈ കാടിന്റെ അവസ്ഥ ദാരുണമായിരിക്കുന്നു. വിശ്രമത്തിന്ന് പറ്റാത്തതായി.

ദ്രുമങ്ങൾ വിരളമായി. പക്ഷിസമൂഹങ്ങളൊക്കെ വൃക്ഷങ്ങളിൽ ഇരിക്കാതായി. ജനങ്ങളാണെങ്കിൽ ഈ വ്രജത്തിൽ വർദ്ധിച്ചിരിക്കുന്നു. മരങ്ങളൊക്കെ മുറിച്ചുനീക്കി, ആനന്ദം പോയി, ആസ്വാദ്യമല്ലാത്തവിധമായിത്തീർന്നു ഈ പ്രദേശത്തിൻെറ സകല കൗതുകവും നശിച്ചമട്ടായിരിക്കുന്നു. കുളുർകാറ്റ് കിട്ടാതായി. കയറില്ലാത്ത തൂണുമാതിരി പക്ഷികളില്ലാതെ ശൂന്യമായിക്കാണുന്നു. കാട് നഗരപ്രായമായിരിക്കുന്നു.

വിറകുമുഴുവൻ വെട്ടിവിറ്റു. കാട്ടിലുണ്ടാകുന്ന ചീരയും മറ്റും പറിച്ചുവിറ്റു. പുല്ലുമുഴുവൻ നഷ്ടപ്രായമായി. അങ്ങനെ അഴകുമുഴുവൻ പോയി. ശൈലങ്ങൾക്ക് ഘോഷം (പശുക്കൂട്ടങ്ങളുടെ തൊഴുത്ത്) ഒരു അഴകാണ്. ഘോഷങ്ങൾക്ക് വനം ഒരഴകാണ്. വനങ്ങൾക്ക് പശുക്കൾ അഴകാണ്. ആ പശുക്കളാണല്ലോ ചേട്ടാ, നമ്മൾക്ക് ഒരാശ്രയമായിട്ടുള്ളത്. അതുകൊണ്ട് ചേട്ടാ, നമ്മൾ പുതിയ പുല്ലും വിറകും ജലവും സമൃദ്ധിയായി ഉള്ള മറ്റൊരിടത്തേക്ക് താമസം മാറ്റുക. പശുക്കൾ മേഞ്ഞേടത്തുതന്നെ മേയുവാൻ ആഗ്രഹിക്കുന്നില്ല. പുതിയ സ്ഥലത്തു പോകണം. അതിന്നു ഗോക്കളെയും മറ്റു ധനങ്ങളെയുമെല്ലാം ഇവിടെനിന്നു കൊണ്ടുപോകണം. വാതിൽക്കെട്ടുകളും മതിലുകളും വീടുകളും വയൽപ്രദേശങ്ങളും കൂടിച്ചേർന്ന വ്രജങ്ങൾ നന്നല്ല. സ്വതന്ത്രമായി സഞ്ചരിക്കുന്ന ചക്രചാരികൾപോലെയുള്ള വ്രജങ്ങളാണ് നല്ലവ. മലമൂത്രങ്ങൾ കൊണ്ട് ക്ഷാരംവർദ്ധിച്ചുണ്ടായ രസസഞ്ചാരംമൂലം അതിൽനിന്നുണ്ടാകുന്ന പുല്ല് പശുക്കൾക്ക് ഹൃദ്യമല്ലാതിരിക്കുന്നു. പാലിന്നും അത് ഹിതമായി ഭവിക്കുന്നില്ല. നിരപ്പായ രഥ്യകളിൽ പുത്തൻ മരനിരപ്പിലൂടെ നാം പശുക്കളോടുകൂടെ പോവുക. അങ്ങനെയുള്ള ഒരു പ്രദേശത്തേക്ക് നാം വ്രജത്തെ മാറ്റുക. അഴകുള്ള കാടിനെപ്പറ്റി ഞാൻ കേൾക്കുന്നുണ്ട്. അവിടെ ധാരാളം പുല്ലുണ്ട്. സ്വാദുള്ള വൃക്ഷഫലങ്ങളും, സ്വാദുള്ള കുളുർജലവും അവിടെ സുലഭമാണ്. വൃന്ദാവനം എന്ന പേരിൽ ആ പ്രദേശം അറിയപ്പെടുന്നു. ചില്ലിമുള്ളുകളും മറ്റും ഇല്ലാതെ നല്ല വനത്തോടുകൂടിയതും കടമ്പുവൃക്ഷങ്ങൾ ധാരാളമുള്ളതുമായ ആ പ്രദേശം യമുനാനദിയുടെ തീരത്താണ്. സ്നിഗ്ദ്ധമായ കാറ്റുവീശുന്ന ആ വനപ്രദേശം എല്ലാ ഋതുക്കളിലും പ്രശോഭിക്കുന്നു. ഗോപികൾക്കും സുഖം തോന്നിക്കുന്ന ആ പ്രദേശം വിചിത്രമായ വനാന്തരമാണ്. ഗോവർദ്ധനമെന്ന് പേരായ ഒരു മല അല്പം ദൂരത്തായി നില്ക്കുന്നു. നന്ദനവനത്തിൽ മന്ദരപർവ്വതംപോലെ അതിന്ന് ദീർഘമായ ശിഖരങ്ങളുണ്ട്. അതിന്നടുത്ത് ഒരു യോജന പൊക്കത്തിൽ നില്ക്കുന്ന ഒരു കൂറ്റൻ പേരാലുണ്ട്. 'ഭാണ്ഡീരം' എന്നാണ് ആ അരയാലിന്ന് പേര് കൊടുത്തിട്ടുള്ളത്. ആകാശത്തു നീലമേഘംപോലെ അത് പ്രശോഭിക്കുന്നു. അതിൻെറ നടുവിലായി കാളിന്ദി എന്ന ശ്രേഷ്ഠനദി സീമന്തരേഖപോലെ, നന്ദനത്തിന്ന് നളിനി എന്നപോലെ, ഒഴുകുന്നു. അവിടെ ഗോവർദ്ധനത്തെയും ഭാണ്ഡീരകമെന്ന വടവൃക്ഷത്തെയും, നല്ലതായ ആ കാളിന്ദീനദിയെയും നമുക്ക് ചുറ്റിനടന്നു കണ്ടു രസിക്കാം. ഈ കാട് ഗുണമില്ലാത്തതാണ്. അതിനെ വിട്ട് നാം അങ്ങോട്ടു പോവുക. വൃന്ദാവനത്തിൽപ്പോയി അവിടെ ഘോഷം പണിതീർക്കണം (അതിന്ന് നാം പറഞ്ഞാൽ കുറേക്കാലമായി ഇവിടെ പാർത്തുവരുന്ന ജനങ്ങൾ സമ്മതിക്കയില്ല.) എന്തെങ്കിലും കാരണമുണ്ടാക്കി വ്രജത്തിലുള്ളവരെ ഭയപ്പെടുത്തണം. എന്നാൽ അതുകൊണ്ട് ശുഭം വന്നുചേരും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ബുദ്ധിമാനായ വാസുദേവൻ പറഞ്ഞപ്പോൾ, ഉടനെതന്നെ രക്തവും മാംസവും വസയും ഒക്കെ തിന്നുന്ന ഹിംസ്രജന്തുക്കൾ അവിടെ ഉത്ഭവിച്ചു. കൃഷ്ണൻ ചിന്തിച്ച ഉടനെ അവൻെറ ദേഹത്തിൽനിന്നു ധാരാളം ഭയങ്കരന്മാരായ ചെന്നായ്ക്കൾ പുറപ്പെട്ടു. ആ വ്രജത്തെ ജനങ്ങൾ ഉപേക്ഷിച്ചുപോകുവാൻ വേണ്ടി അവരെ ഭയപ്പെടുത്തുവാൻ ഘോരദർശനങ്ങളായ ഹിംസ്രവൃകങ്ങളെ സൃഷ്ടിച്ചു. ചെന്നായ്ക്കൾ അവിടെയൊക്കെ ഓടിനടന്നു. പശുക്കളും പശുക്കളെ വളർത്തുന്നവരും ഗോപസ്ത്രീകളുമൊക്കെ അമ്പരന്നുഭയപ്പെട്ടു. അവർ ഭയചകിതരായി മുറവിളികൂട്ടി. ശ്രീവത്സമണിഞ്ഞ ചെന്നായ്ക്കൾ കൃഷ്ണനിൽനിന്നു പുറപ്പെട്ടു. നാലഞ്ചെണ്ണം കൂട്ടമായും പത്തെണ്ണം കൂട്ടമായും മുപ്പതും ഇരുപതും നൂറും കൂട്ടമായും, ചെന്നായ്ക്കൾ ഭയജനകമായവിധം അവിടെ ഓടിച്ചാടി നടന്നു. കൃഷ്ണവർണ്ണമുള്ള, കൃഷ്ണവക്ത്രങ്ങളുള്ള, ആ ഘോരജന്തുക്കൾ ഗോപന്മാരെ ഭയപ്പെടുത്തി. കുട്ടികളെ പിടിച്ചുതിന്നുന്ന ആ ചെന്നായ്ക്കൾ ഗോവ്രജത്തെ ഭയപ്പെടുത്തി. രാത്രികാലങ്ങളിൽ അവ പശുക്കുട്ടികളെ പിടിച്ചു തിന്നു. വ്രജത്തെയിട്ട് ഉലച്ചു. കാട്ടിൽപോകാൻ ഗോപന്മാർ ഭയപ്പെട്ടു എവിടെച്ചെന്നാലും ചെന്നായ്ക്കൾ മുരണ്ട് പശുക്കളെ ഭയപ്പെടുത്തുവാൻ തുടങ്ങി. കാട്ടിലേക്ക് അടുക്കാൻവയ്യ അവിടെയെല്ലാം ചെന്നായ്ക്കൾ വായ് പിളർത്തി നില്ക്കുന്നു. നദീതീരത്തു പോയാലും രക്ഷയില്ല. അവിടെയും ചെന്നായ്ക്കൾ കൂട്ടംകൂടി ഇരകിട്ടുവാൻ തക്കം നോക്കി നില്ക്കുന്നു. ആ കാട്ടിൽ പാർക്കുന്നവരൊക്കെ ഉദ്വിഗ്നരായി വിറച്ചുപോയി.

ഇപ്രകാരം ചെന്നായ്ക്കൾ പുലികളേക്കാൾ വിക്രമം കാണിച്ച് ഇളകിയപ്പോൾ ഒച്ചയും അനക്കവുമില്ലാത്ത മട്ടിലായി ആ വ്രജം. എല്ലാവരും ഭയാകുലരായിത്തീർന്നു."

**9. വൃന്ദാവനപ്രവേശം** - വൈശമ്പായൻ പറഞ്ഞു: "ഇപ്രകാരം ദുസ്സഹമായവിധം ചെന്നായ്ക്കൂട്ടം വർദ്ധിച്ചപ്പോൾ, ആ ഘോഷത്തിലെ സ്ത്രീപുരുഷന്മാർ ഒന്നിച്ചുകൂടി ആലോചിച്ചു: 'നമ്മൾക്ക് ഇവിടെ പാർക്കുവാൻ വയ്യ! വേറെ വല്ല വനങ്ങളിലേക്കും പോകണം. സുഖമായി പശുക്കൾക്കും മനുഷ്യർക്കും പാർക്കാൻ പറ്റിയ ഒരു വനം നോക്കണം. ഇനി ഒട്ടും വൈകിക്കൂടാ; ഗോക്കളും മറ്റ് ധനങ്ങളുമൊക്കെയായി സ്ഥലംവിടുക. ഈ ഘോരമായ ചെന്നായ്ക്കൂട്ടം ഇളകി എല്ലാറ്റിനെയും തിന്നുമുടിക്കുന്നതിനുമുമ്പേ സ്ഥലം വിടുക. ധൂമ്രാരുണമായ അംഗങ്ങളോടെ നഖദംഷ്ട്രങ്ങൾ നീട്ടി കൃഷ്ണവക്ത്രങ്ങളായ ചെന്നായ്ക്കൾ രാത്രി കൂക്കിവിളിച്ച് ജനങ്ങളെ ഭയചകിതരാക്കിത്തീർക്കുന്നു. 'എൻെറ ഉണ്ണിയെ ചെന്നായ കടിച്ചു കൊന്നു,' എൻെറ അനുജനെ ചെന്നായ കുടിച്ചുകീറിത്തിന്നു' 'എൻെറ പശുക്കിടാവിനെ ചെന്നായ പിടിച്ചുകൊണ്ടുപോയി,' എൻെറ പശുക്കിടാവിനെ ചെന്നായ കടിച്ചു കൊന്നു.' ഇപ്രകാരമുള്ള ആവലാതികൾ സർവ്വത്ര പൊങ്ങി. അവരുടെയൊക്കെ ആർത്താലാപവും, പശുക്കളുടെ 'ഹമ്മാ' രവവും ആ വ്രജത്തെയിട്ട് ഉലച്ചു. ആ വ്രജത്തിലെ വൃദ്ധന്മാരൊക്കെ ഒത്തുചേർന്ന് വൃന്ദാവനത്തിലേക്കു പോകാം എന്ന് എല്ലാവരും കൂടി തീരുമാനിച്ചു. വ്രജത്തെ മാറ്റുവാനും അങ്ങനെ പശുക്കളെ സംരക്ഷിക്കുവാനും അതിന്നായി വൃന്ദാവനത്തിലേക്കു പോകുവാനും തീരുമാനിച്ചതറിഞ്ഞ് നന്ദഗോപൻ ബൃഹസ്പതിയെപ്പോലെ മഹത്തായ വാക്കുകൾ പറഞ്ഞു: 'ഇപ്പോൾത്തന്നെ തീർച്ചപ്പെടുത്തണം. നിങ്ങൾ പോവുകയാണെങ്കിൽ അത് ഉടനെ പറയുവിൻ! പശുക്കൂട്ടത്തെയെല്ലാം പാർപ്പിക്കുവാൻ ഉടനെ വേണ്ട ഏർപ്പാടുകൾ ചെയ്യണം. ഇനി ഒട്ടും വൈകിക്കൂടാ. എല്ലായിടത്തും വിളംബരം ചെയ്ത് ജനങ്ങളെയെല്ലാം വരുത്തി ഘോഷത്തിൽ പശുക്കളെയെല്ലാം കൂട്ടിത്തെളിച്ചു കൊണ്ടുപോകാൻ ഏർപ്പാടുചെയ്യുവിൻ! സാമാനമൊക്കെ വണ്ടിയിൽ കയറ്റുവിൻ!

പശുക്കളുടെ കുട്ടികളെയെല്ലാം ഒന്നിച്ചുകൂട്ടുവിൻ! വണ്ടികളിൽ സാമാനങ്ങളെല്ലാം നിറയ്ക്കുവിൻ! ഇവിടെനിന്ന് എല്ലാവരും വൃന്ദാവനത്തിലേക്കു താമസം മാറ്റുവിൻ!' ഇപ്രകാരം നന്ദഗോപൻ നന്നായി പറഞ്ഞതുകേട്ട് വ്രജത്തിലെ നിവാസികളെല്ലാം അതിവേഗത്തിൽ ശീഘ്രമായ യാത്രയ്ക്ക് ഒരുങ്ങി. 'പോവുക! ' 'എഴുന്നേല്ക്കുക' 'നാം പോവുക'! 'എന്തു കിടപ്പാണിത്?' 'വേഗം ഒരുങ്ങുക!' 'എണീയ്ക്കൂ' 'നടക്കൂ' ഇപ്രകാരമുള്ള ശബ്ദംകൊണ്ട് അവിടെയെങ്ങും ബഹളമായി.

അങ്ങനെ അവരെല്ലാം കെട്ടുംഭാണ്ഡവുമൊക്കെ വണ്ടിയിൽക്കയറ്റി പുറപ്പെട്ടു. അപ്പോൾ പുലി അലറുന്നപോലെയോ, കടലിലെ ഇരമ്പംപോലെയോ വലിയ ശബ്ദം അവിടെയുണ്ടായി. തയിർക്കുടവും, പാൽക്കുടവും തലയിലെടുത്ത ഗോപസ്ത്രീകൾ [illegible] പോലെ [illegible] ആ ഗോപസ്ത്രീകൾ [illegible] ചുറ്റിയ [illegible] പോകുമ്പോൾ മഴവില്ലിന്റെ [illegible] അവിടെ പ്രത്യക്ഷമായി. കടകോലും കയറും കെട്ടും ദേഹത്തിൽ തൂക്കിയിട്ടു നടക്കുന്ന ഗോപന്മാർ വേടുതൂങ്ങിയ മരം സഞ്ചരിച്ചാലുള്ള ഭംഗി അവിടെ പ്രത്യക്ഷമാക്കി. ആ വ്രജം മുന്നോട്ടു നീങ്ങിക്കൊണ്ടിരിക്കുന്ന ശകടസമൂഹങ്ങളാൽ ഏറ്റവും പ്രശോഭിച്ചു. കാറ്റേറ്റ കപ്പൽ ഇളകിസഞ്ചരിക്കുന്ന കടൽപോലെ കാണപ്പെട്ടു. ക്ഷണനേരംകൊണ്ട് ആ വ്രജം ഊഷരമായി, നിർജ്ജനമായി, ഗോരസങ്ങൾ ചിന്നിയത് കൊത്തിവിഴുങ്ങുവാൻ എത്തിയ കാക്കകൾ മാത്രമേ ആ വ്രജത്തിൽ കാണപ്പെട്ടുള്ളു.

പിന്നെ ക്രമത്തിൽ ആ ഘോഷം വൃന്ദാവനത്തിലെത്തി. വലിയ സൗകര്യങ്ങൾ ജനങ്ങൾക്കും പശുക്കൾക്കും വസിക്കുവാൻവേണ്ടി ഏർപ്പെടുത്തി. വണ്ടികളെല്ലാം അർദ്ധചന്ദ്രാകൃതിയിൽ നിരത്തി. ഒരു യോജന വീതിയും അതിലിരട്ടി നീളവുമായി ഒരു സ്ഥാനത്ത് എല്ലാവരും ചെന്നുകൂടി. അതിർത്തിയിൽ എല്ലായിടത്തും വളർന്ന മുൾച്ചെടികൾ വെച്ചുപിടിപ്പിച്ചു. ഇടയ്ക്കിടയ്ക്ക് വേലിക്കുപകരം മുള്ളുള്ള വൃക്ഷങ്ങൾ നട്ടുപിടിപ്പിച്ചു. അങ്ങനെ അവരുടെ സങ്കേതം ഭദ്രമാക്കി.

കടകോലുകളും കടയുവാനുള്ള കയറുകളും ശുദ്ധജലത്തിൽ കഴുകി വെച്ചു. ചുറ്റും തയിർക്കുടം നിരത്തി. കുറ്റികളടിച്ച് അതിന്മേൽ കയർ കെട്ടി. തൂണുകൾ നാട്ടി അതിൽ വണ്ടികൾ കെട്ടിനിറുത്തി. തൂണുകളിൽ കയർകെട്ടി ഉറികെട്ടി തയിർക്കുടം വെച്ചു. മറവിന്നായി പുല്ലുകൊണ്ട് പായകൾ നെയ്ത് വേണ്ടത്ര മറച്ചു. പായകൾ വിരിച്ചു മരങ്ങളിൽ വളർത്തുപക്ഷികളുടെ കൂടുകൾ സ്ഥാപിച്ചു. ഉരലുകളും മറ്റും വേണ്ട ദിക്കിൽ സ്ഥാപിച്ചു. പശുക്കളെ കെട്ടുവാനുള്ള ഇടങ്ങൾ ഒരുക്കി ശരിപ്പെടുത്തി. കിഴക്കുഭാഗം നന്നായി ചെത്തി മിനുക്കി നനച്ച് അവിടെ വിളക്കുകൾ വെച്ച് അഗ്നി കൂട്ടി. കുട്ടികളെ കിടത്തുവാനുള്ള മെത്തകൾ, കിടക്കകൾ, പര്യങ്കങ്ങൾ മുതലായവ വിരിച്ച് ഒരുക്കിവെച്ചു. വെള്ളം വേണ്ട ദിക്കിൽ സംഭരിച്ചുവെച്ചു. ആ വനത്തിന്റെ ഭംഗി അവർ നോക്കിക്കണ്ടു. വൃക്ഷക്കൊമ്പുകൾ താഴ്ത്തി ചുറ്റും ഗോപികൾ കൂടി. കൈമയങ്ങിയ ചെറുപ്പക്കാരും വൃദ്ധരും മഴുവും വെട്ടുകത്തിയുമായി മരമുട്ടിയും വിറകുമൊക്കെ വെട്ടിക്കീറി. അങ്ങനെ ആ പുതിയ വ്രജസ്ഥാനം, കാടിനാൽ ചുറ്റപ്പെട്ട ആ പാർപ്പിടം, നല്ലപോലെ ശോഭിച്ചു. ആ കാട്ടിലെ പുതിയ പാർപ്പിടം സ്വാദുള്ള ഫലമൂലങ്ങളാൽ നിറഞ്ഞതായി മാറി. ഇഷ്ടംപോലെ പാൽചുരത്തിത്തരുന്ന പശുക്കൾ, ഭംഗിയായി പാട്ടുപാടുന്ന പക്ഷികൾ, ഇവ ചേർന്ന അഴകുറ്റ ആ വനം, ഇന്ദ്രന്റെ നന്ദനവനം പോലെയുള്ള വൃന്ദാവനം പ്രശോഭിച്ചു.

പശുക്കൾക്കു ഹിതമായത് എന്തും ചെയ്യുവാൻ സന്നദ്ധനായ കൃഷ്ണൻ, വനത്തിൽ ചരിക്കുവാൻ ഇഷ്ടമുള്ളവനായ കൃഷ്ണൻ, മനസ്സുകൊണ്ടു കണ്ടതാണ് ആ വൃന്ദാവനം. രൂക്ഷമായ വേനല്ക്കാലം പോയി അതിന്റെ അന്ത്യത്തിൽ നിരാമയമായി ഇന്ദ്രൻ മഴപൊഴിച്ചപ്പോൾ അവിടെ പുല്ല് വളരുവാൻ തുടങ്ങി. എവിടെ ലോകഭാവനനായ കൃഷ്ണൻ വസിക്കുന്നുവോ, അവിടെ പശുക്കളും പൈക്കിടാങ്ങളും ഒട്ടും ദുഃഖിച്ചില്ല. ജനങ്ങളും വളരെ സമൃദ്ധിയോടെ വസിച്ചു. ആ പശുക്കളും, ആ ഘോഷവും, ആ യാദവയ സങ്കർഷണനും കൃഷ്ണൻ നിശ്ചയിച്ച പാർപ്പിടത്തിൽ സന്തുഷ്ടരായി അധിവസിച്ചു."

**10. വർഷവർണ്ണനം -** വൈശമ്പായനൻ പറഞ്ഞു: "വൃന്ദാവനത്തിലെത്തിയതിന്നുശേഷം ആ സുകുമാരകളേബരന്മാരായ വസുദേവകുമാരന്മാർ പശുക്കുട്ടികളെ മേച്ച് സഞ്ചരിച്ചു. ആ വേനല്ക്കാലം കാട്ടിൽ കൂട്ടുകാരായ ഗോപന്മാരോടുകൂടി കാളിന്ദീനദിയിൽക്കുളിച്ചും വനത്തിൽ കളിച്ചും അങ്ങനെ സുഖമായിക്കഴിഞ്ഞു. പിന്നെ മനസ്സിൽ കാമം വർദ്ധിപ്പിക്കുന്ന വർഷകാലം വന്നു. ഇന്ദ്രചാപമേന്തിയ മഴക്കാറുകൾ മഴപെയ്യുവാൻ തുടങ്ങി. സൂര്യൻ കാറുകൊണ്ടു മറഞ്ഞു. ഭൂമി പുല്ലുകൊണ്ടു പുതച്ചു. പുതുവെള്ളം ചി[illegible]റുന്ന കാറ്റടിച്ച് നിലംവൃത്തിയാക്കപ്പെട്ട ഭൂമി യൗവ[illegible] പ്രാപിച്ചപോലെ പ്രശോഭിച്ചു. കാറുപരന്നപ്പോൾ ഉണ്ട[illegible] ഉഷ്ണം നീക്കി ധരിത്രിയെ ജലം സന്തോഷിപ്പിച്ചു. പുതുവർഷമേറ്റ് ഇന്ദ്രഗോപം എന്നറിയപ്പെടുന്ന പലവർണ്ണം കലർന്ന കീടങ്ങൾ പ്രശോഭിച്ചു. കാട്ടുതീയും പുകയുമൊക്കെ കെട്ടടങ്ങി വനങ്ങളും പ്രശോഭിച്ചു. പീലിനിവർത്തി മയിലുകൾ ആടുവാൻ തുടങ്ങി. അവ പടുദ്ധ്വനികൾ ഉണ്ടാക്കി. മദത്തോടുകൂടിയ മയിലുകൾ കേകാരവം അവിടെയൊക്കെ മുഴക്കി. പുതുവർഷത്തിൽ അഴകോടെ നില്ക്കുന്ന യുവത്വം തുളുമ്പുന്ന കടമ്പുകൾ വണ്ടിണകൾക്ക് ഊണു നല്കിക്കൊണ്ടു പുതുമേഘങ്ങളാൽ മറയ്ക്കപ്പെട്ടു. കുടകപ്പാല സർവ്വത്ര പൂത്തു. കടമ്പിൻപൂക്കൾ വിരിഞ്ഞു. കാട് സുരഭിലമായി; വലിയ ചൂടൊക്കെ ഒന്ന് അടങ്ങി. മഴയേറ്റ് ഭൂതലം സന്തോഷിച്ചു. വെയിൽ തട്ടി ചുട്ടുപൊള്ളിയവയും കാട്ടുതീയേറ്റ് പഴുത്തവയുമായ കുന്നുകൾ കൊണ്ടൽവന്നണഞ്ഞ് തൂങ്ങുന്നവിധം നെടുവീർപ്പിട്ടു. കൊടുങ്കാറ്റിൽ സർവ്വത്ര ചിലക്കെ, നെടിയ കാർമേഘനിര ചിന്നിപ്പരക്കെ, മന്നിൽ മന്നവരുടെ പുരിക്കു തുല്യമായി ആകാശം വിളങ്ങി. കടമ്പുകൾ ഒരിടത്തു പൂത്തുവിളങ്ങി, മറ്റൊരിടത്തു കൂണുകൾ വിരിഞ്ഞു നിരന്നു. നീപങ്ങൾ പൂത്ത കാനനം തീപിടിച്ച മട്ടിൽ ശോഭിച്ചു. ഇന്ദ്രവർഷംകൊണ്ടു നനഞ്ഞുകുതിർന്ന മണ്ണിന്റെ പുതുമണം കാറ്റിൽപ്പരന്നു. അതിനെ ഘ്രാണിച്ച് ജീവജാലങ്ങളുടെ ഹൃദയം പ്രക്ഷുബ്ധമായി. മദംകൊണ്ട മാൻകൂട്ടങ്ങൾ പാഞ്ഞുനടന്നു. തവളകൾ 'ക്രാം ക്രാം' എന്ന ശബ്ദംമുഴക്കി, മയിലുകൾ പീലിവിരിച്ച് പുത്തൻ കലമ്പലുകൾ കൂട്ടി. ഇങ്ങനെ ഭൂമിയിലൊക്കെ വലിയ ഒരു മാറ്റം വന്നു ചേർന്നു. പുഴകളൊക്കെ വെള്ളം കുത്തിയൊഴുകി ചുറ്റി ചുഴിയുണ്ടാക്കി ഊക്കിൽ പരന്നൊഴുകി, തീരത്തിലെ വൃക്ഷങ്ങളെയുംകൊണ്ടു പാഞ്ഞു. മഴകൊണ്ട് അനങ്ങാതെ, ചിറകൊക്കെ നനഞ്ഞ് പക്ഷികൾ തളർന്ന പാന്ഥരെപ്പോലെ വൃക്ഷക്കൊമ്പുവിടാതെ ഇരുന്നു. വെള്ളം നിറഞ്ഞുതൂങ്ങിയും മഴപെയ്ത് ഇരമ്പിയും തിങ്ങിപ്പറക്കുന്ന പുതുമേഘപ്പരപ്പിനുള്ളിൽ ദിവാകരൻ മുങ്ങിപ്പോയി. വൃക്ഷങ്ങൾ മുളച്ചുപൊങ്ങുകയാലും പരക്കെ പുല്ലുമുളയ്ക്കുകയാലും നടവഴികളൊക്കെ അന്വേഷിച്ചു കണ്ടുപിടിക്കേ

ണ്ടതായി വന്നുകൂടി. പച്ചപ്പുല്ലണിഞ്ഞ മന്നിടം ഒന്നാകെ പച്ചപ്പരപ്പായി മാറി. വജ്രമേറ്റ് അറ്റുവീണ വലിയ വൃക്ഷങ്ങൾ നില്ക്കുന്ന ഗിരിശൃംഗം ഒഴുക്കേറ്റ് ഭൂമിയിൽ പൊട്ടിവീണു മഴവെള്ളം വർഷിച്ച് വനപ്രദേശങ്ങളിൽ കണ്ടേടത്തേക്കു കുത്തിച്ചാടി ഒഴുകിപ്പാഞ്ഞ് ചെറുപൊയ്കയിൽച്ചെന്നുകൂടി നിറഞ്ഞു. മേഘങ്ങളുടെ ഘോരമായ ഇടിനാദംകേട്ടു. തുമ്പി കൈപൊക്കി തലയുയർത്തി പായുന്ന ആനകൾ മഴ വെള്ളം തൂറ്റുന്ന കൂറ്റൻ കാളമേഘം പോലെ കാട്ടിൽ കാണപ്പെട്ടു. വർഷത്തിൻെറ മട്ടും മാതിരിയും കണ്ട്, കാർ നിരകളുടെ പാച്ചിൽകണ്ട്, രൗഹിണിണേയൻ ഗൂഢമായി കൃഷ്ണനോടു പറഞ്ഞു."

'കൃഷ്ണാ, നോക്കൂ! വലാകകൾ ചേർന്നു പറക്കുന്ന കാർമേഘപടലങ്ങളെ നോക്കൂ! നിൻെറ നിറത്തെ അപഹരിച്ച് വാനിലുയർന്നു പറക്കുന്ന അവയെ നീ നോക്കൂ! നീ ഉറങ്ങിക്കിടക്കുന്ന കാലമാണിത്. നിൻെറ നീലനിറമാണ് ആകാശം. നീ അജ്ഞാതനായി വസിക്കുന്ന ആ കാലത്തെങ്ങനെയോ അപ്രകാരം ചന്ദ്രൻ അജ്ഞാതനായി വർഷത്തിൽ വാഴുന്നു. ഇതാ നീലോൽപലശ്യാമവും നീലോൽപലദളപ്രഭവുമായ ദുർദ്ദിനമായ കാലം വന്നപ്പോൾ വ്യോമവും ദുർദ്ദിനമായി കാണപ്പെടുന്നു. എടോ കൃഷ്ണാ, നീർ കൊണ്ട കരിങ്കാർനിര മൂടിയ, ഗോവർദ്ധനംചെയ്യുന്ന ഗോവർദ്ധനാചലം എത്ര രമണീയമായിരിക്കുന്നു. ഇതാ ചുറ്റും വെള്ളം വീഴ്കയാൽ മദംകൊണ്ട് ഗർവ്വുചേർന്നവയായി കൃഷ്ണസാരങ്ങൾ കാട്ടിൽ മോദം ചേർന്നവയായി ശോഭിക്കുന്നു. വെള്ളംകൊണ്ട് കുളർത്ത് പച്ചയായ, മൃദുവായ, പുല്ലുകൾ ദളംകൊണ്ട് അല്ലയോ പങ്കജാക്ഷാ, ഭൂമി മൂടുന്നു. ചോല ചാടുന്ന കുന്നുകളും വർഷത്താൽ വാച്ച കാടുകളും സസ്യംവായ്ക്കുന്ന നിലങ്ങളും ഒരുപോലെ മനോഹരമായിരിക്കുന്നു. ദാമോദരാ, കൊടുങ്കാറ്റേറ്റ് അടിച്ച് ഔത്സുക്യകാരികളായ മേഘങ്ങൾ വിയുക്തരായി ആരവമുണ്ടാക്കി പ്രൗഢിയോടെ നടക്കുന്നതു നോക്കൂ! ത്രിവിക്രമാ, ഇന്ദ്രധനുസാൽ ത്രിവർണ്ണാങ്കിതമായ വാനം അലങ്കരിക്കപ്പെട്ടിരിക്കുന്നു. ആകാശചക്ഷുസ്സായ ദിവാകരൻെറ കിരണങ്ങൾ ശീതളമായിത്തീർന്നിരിക്കുന്നു—മേഘങ്ങളാൽ മറയ്ക്കപ്പെട്ടതിനാൽ.

ജലധാര മുറിയാതെ പെയ്യുന്ന മേഘം ഭൂമിയെയും ആകാശത്തെയും തമ്മിൽ കൂട്ടിച്ചേർക്കുന്നു. നീപങ്ങളും നീർമരുതുകളും കദംബങ്ങളും അതിവൃഷ്ടിയേറ്റു വിരിഞ്ഞ പുഷ്പങ്ങളുടെ സൗരഭ്യം കാമോദ്ദീപകമായവിധം വീശുന്നു. മഹാമാരി ചൊരിഞ്ഞ് മഹാമേഘങ്ങൾ തിങ്ങി അഗാധമായ സമുദ്രംപോലെ ആകാശം വിളങ്ങുന്നു. നക്ഷത്രങ്ങളാകുന്ന ശരങ്ങൾ ഏന്തി മിന്നലാകുന്ന പൊൻചട്ടയണിഞ്ഞ് ഇന്ദ്രചാപമാകുന്ന ചാപവും ഏന്തി ആകാശം പോരിന്നു നില്ക്കുന്ന മട്ടിൽ ക്രോധത്തോടെ നില്ക്കുന്നതു നേക്കൂ! അല്ലയോ സുന്ദരാ, മലകളുടെയും കാടുകളുടെയും മരങ്ങളുടെയും ശിഖരങ്ങൾ കാറുകളാൽ മൂടി പ്രശോഭിക്കുന്നതു നോക്കൂ! ആനപ്പട നിരന്നമാതിരി നീരൊഴുകുന്ന കാർനിരകളാൽ അംബരം പെരുംകടലുപോലെ വർണ്ണസാമ്യംപൂണ്ടു പ്രശോഭിക്കുന്നതു നോക്കൂ! കോളിളക്കം കൊണ്ടിളകുകയും പച്ചപ്പുൽപ്പട്ടുകൊണ്ട് ഉലഞ്ഞ്, കുളുർത്ത നീർത്തുള്ളി ചിന്നിയും കടുത്ത കാറ്റുകൾ വീശുന്നു! രാത്രിതോറും മേഘങ്ങൾ മഴ പൊഴിക്കുകയാൽ ചന്ദ്രനെ മറയ്ക്കുന്നു. പകൽ ആദിത്യനെയും മറയ്ക്കുന്നു. പത്തുദിക്കും കാണാതാകുന്നു. ചുറ്റും കാറ്റിൽ തുകിലുകൾ ചീർത്ത്; കാറുകൊണ്ടു വ്യോമം സചേതനമായി. അങ്ങനെ ആളുകൾ രാവും പകലും തിരിച്ചറിയാത്ത മട്ടായിത്തീർന്നു. കൃഷ്ണാ, വേനലിൻെറ കെടുതിയൊക്കെ വിട്ട് നീരൊഴുകുന്ന മേഘക്കൂട്ടങ്ങളണിഞ്ഞ് വൃന്ദാവനം ചൈത്രരഥവനംപോലെ ശോഭിക്കുന്നതു നേക്കൂ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വർഷത്തിൻെറ ഗുണങ്ങൾ സമഗ്രമായി കൃഷ്ണനോട് അഗ്രജനും ബലവാനുമായ ബലരാമൻ പറഞ്ഞുകൊണ്ട് വ്രജത്തിൽക്കയറി. കൃഷ്ണനും സങ്കർഷണനും തമ്മിൽച്ചേർന്ന് ഓരോന്നും പറഞ്ഞു രസിച്ച് ആ വനത്തിൽ ജ്ഞാതികളോടുകൂടി സഞ്ചരിച്ചു."

**11. യമുനാവർണ്ണനം** – വൈശമ്പായനൻ പറഞ്ഞു: "ഒരുദിവസം കാമരൂപിയും സുമുഖനുമായ കൃഷ്ണൻ ബലരാമനോടുകൂടാതെ ആ കാട്ടിൽ സഞ്ചരിക്കുകയായിരുന്നു. കൃഷ്ണൻെറ അപ്പോഴത്തെ രൂപം ആകർഷണീയമായിരുന്നു. നെറുകയിൽ കുടുമ്മവെച്ചിട്ടുണ്ട്. ശ്യാമനാണ്, പത്മദളേക്ഷണനാണ്. ചന്ദ്രൻെറ കളങ്കംപോലെ നെഞ്ചിൽ ശ്രീവത്സം വിളങ്ങുന്നുണ്ട്. അഴകേറിയ വികസിച്ച ചെന്താമര പോലെയാണ് പാണിതലം. കൈയിൽ അംഗദം അണിഞ്ഞിട്ടുണ്ട്. അല്ലിത്താമരയുടെ അല്ലിയുടെ നിറമുള്ളതും കാണുന്നവർക്ക് കൗതുകം വളർത്തുന്നതുമായ നേർത്ത മഞ്ഞപ്പട്ട്, സന്ധ്യാകാലത്തെ അംബുദംപോലെ വിളങ്ങുന്ന മഞ്ഞപ്പട്ടു ചാർത്തി, വത്സരെ (പശുക്കുട്ടികളെ) കയറിട്ട്, വടി കൈയിലുമായി, ദേവന്മാരാൽ സ്തുതിക്കത്തക്കവിധം, ഉരുണ്ടുനീണ്ട കൈകളോടുകൂടിയ ആ ഓമനക്കുട്ടൻെറ മുഖം പുണ്ഡരീകസരസ്സിൽ വളർന്ന താമരയുടെ മണത്തോടുകൂടിയതും അഴകുറ്റതുമായ ചുണ്ടുകളോടെ പ്രശോഭിച്ചു! ചരുണ്ട മുടി നെറ്റിയിൽ ചിന്നിയ അവൻെറ മുഖം വണ്ടുകൾ വന്നുകൂടി വിളങ്ങുന്ന താമരപോലെ പ്രശോഭിച്ചു. കദംബം (കടമ്പ്), നീപം, നീർമരുത് മുതലായവയുടെ പുഷ്പങ്ങൾകൊണ്ടു കോർത്തുണ്ടാക്കിയ മാല, ആകാശത്ത് നക്ഷത്രമാലയെന്നപോലെ അവൻെറ ശിരസ്സിൽ വിളങ്ങി.

ആ വീരൻ ആ കഴുത്തിൽ കിടക്കുന്ന മാലകൊണ്ട് കറുത്ത മേഘമാലകളുടെ കാന്തിയാൽ ശോഭിക്കുന്ന നഭസ്യം (പ്രോഷ്ഠപദമാസം) പോലെ മൂർത്തിമാനായി വിളങ്ങി. കണ്ഠസൂത്രത്തിലായി തൂക്കിയിട്ട് കാറ്റേറ്റിളകുന്ന പത്രങ്ങളോടുകൂടിയ മയിൽപ്പീലിയാൽ അവൻ പ്രശോഭിച്ചു! കാട്ടിൽ പാടിക്കളിച്ചു നടന്ന് ഓരോരോ ദിക്കിൽച്ചെന്ന് പണവം (ഒരു വാദ്യം) മുതലായ വാദ്യങ്ങൾ ശ്രുതിമധുരമായ വിധം കൊട്ടിപ്പാടി, ഇഷ്ടംപോലെ ഗോപന്മാരോടുചേർന്ന് ഓടക്കുഴൽ വിളിച്ചു. ചിലപ്പോൾ പശുക്കളെ പ്രീതിപ്പെടുത്താൻ കാട്ടിൽച്ചെന്ന് ഗോകുലത്തിൽ ഘനശ്യാമനായ ആ യുവാവ് ദ്യുതിമാനും പ്രഭുവുമായി ശോഭിച്ചു. അങ്ങനെ ആ കാടുതോറും നടന്നുകളിച്ചു സഞ്ചരിച്ചു. മയിലുകൾ കാമോദ്ദീപനമായവിധം കൂകി, മേഘങ്ങളുടെ ഇടിവെട്ടിന് പ്രതിരവങ്ങളുണ്ടാക്കി നിന്ന് ആടി. പച്ചപിടിച്ച പുല്ലുകളണിഞ്ഞ് ആ വഴി വിളങ്ങി. കടമ്പുകളുടെ ഇല പുതുതായി മഴപൊഴിച്ച് നിലത്തു ചിന്നി! മദനൻെറ നിശ്വാസംപോലെ കേസരപ്പൂമണത്തോടെ കാമിനികളോടു ചേർന്ന് പുതുമണമേറ്റു. മരക്കൂട്ടത്തെ തഴുകി പൂമണം വഹിച്ചു വരുന്ന മന്ദമാരുതനാൽ ആ നല്ല കാനനം കൃഷ്ണനെ ആനന്ദിപ്പിച്ചു.

ഒരുദിവസം പശുക്കളോടുകൂടിച്ചെന്ന കൃഷ്ണൻ ആ കാട്ടിൽ എല്ലാ മരങ്ങളെക്കാളും പൊക്കത്തിൽ കവിഞ്ഞ് ഉയർന്നുനില്ക്കുന്ന വലിയ ഒരു മരം കണ്ടു. ഇലതിങ്ങി നിറഞ്ഞുനില്ക്കുന്ന അതിനെക്കണ്ടാൽ ഭൂമിയിൽ ഇറങ്ങി നില്ക്കുന്ന ഒരു വലിയ കാർമേഘപടലമെന്നേ തോന്നൂ. ആകാശത്തോളം ഉയർന്നു പർവ്വതംപോലെ ശോഭിക്കുന്ന ആ മരത്തിൽ നീലനിറത്തിലുള്ള വിചിത്രച്ചിറകോടുകൂടിയ പക്ഷികൾ പാർത്തിരുന്നു. തളിരും കായ്കളും തിങ്ങി

ഇന്ദ്രചാപമണിഞ്ഞ മേഘംപോലെ ശോഭയോടും വീടുകൾക്ക് തുല്യമായ കവരങ്ങളോടും ചേർന്ന്, പൂക്കളുള്ള വള്ളികളോടുകൂടിയും വേരുകൾ പടർന്ന് ഊന്നിനില്ക്കുന്നതും കാറ്റും കാർനിരയും ചേർന്ന്, ആ ദിക്കിൽ മറ്റു വൃക്ഷങ്ങൾക്ക് ആധിപത്യം ചേർന്നവിധം ശുഭമായ കർമ്മംചെയ്ത്, വെയിലും മഴയുമേല്ക്കാത്തവിധം ശൈലശൃംഗത്തിന്നു തുല്യമായ വലുപ്പത്തിൽ നില്ക്കുന്ന 'ഭാണ്ഡീരം' എന്ന പേരാലിനെക്കണ്ട് അതിന്റെ ചുവട്ടിൽ കളിക്കുവാനായിക്കൂടി. പ്രായത്തിന്നുചേർന്ന ഗോപന്മാരോടുകൂടി മുമ്പെ വിണ്ണിലെന്നവിധം കൃഷ്ണൻ വിഹരിച്ചു. ഭാണ്ഡീരത്തിൽ ഇരുന്ന് കളിക്കുന്ന കണ്ണനെ ഗോപന്മാർ മഹാബാഹോ. വനക്രീഡകൾകൊണ്ടു രമിപ്പിച്ചു.

ഉള്ളിൽ മോദത്തോടെ ഗോപന്മാർ പാടി. മറ്റുചിലരായ അന്യഗോപന്മാർ കണ്ണനെപ്പറ്റി പാട്ടുകളുണ്ടാക്കിപ്പാടി. അവർ പാടുന്നവർ ആ പാട്ടിനെ അനുകരിച്ച് പണവാദികളായ വാദ്യവിശേഷങ്ങളോടെ വേണുവീണാതുംബികളോടുകൂടി ആ പ്രിയപ്പെട്ട താളത്തിനൊത്ത് പാടി. ഗോവൃന്ദരക്ഷണനായ അവൻ പശുക്കളെ മേച്ച്, വള്ളിചുറ്റിപ്പടർന്ന മരങ്ങൾ നില്ക്കുന്ന യമുനാനദിയുടെ കരയ്ക്കു ചെന്നെത്തി. തരംഗകുടിലാപാംഗയായി നീരണിഞ്ഞ മുഖത്തു നിന്നു പുറപ്പെടുന്ന നിശ്വാസമാകുന്ന കുളിർകാറ്റോടുകൂടി പത്മോൽപലസമ്പന്നയായ യമുനാനദി കണ്ടു. സുതീർത്ഥയായി സ്വാദുള്ള ജലം നിറഞ്ഞ് ഹ്രദങ്ങൾ നിറഞ്ഞ്, വേഗത്തിൽ ഒഴുകുന്ന, കാറ്റാലും ഒഴുക്കാലും മാമരങ്ങളെ ഉലച്ചു പായുന്ന യമുനയെ കണ്ടു. ഹംസങ്ങളുടെയും കാരണ്ഡങ്ങളുടെയും ആരവത്തോടെ, അരയന്നങ്ങളുടെ കൂജനത്തോടെ, ഇണചേർന്ന ചക്രവാകങ്ങൾ ചേർന്നതായ ആ നദി വിളങ്ങി ജലജങ്ങളായ ജീവികൾ ചിതറിയും, താമരപ്പൂക്കളാൽ വിചിത്രമായും, ജലസസ്യങ്ങളാൽ പച്ചനിറമാണ്ട ജലത്താലും ആ നദി ശോഭിച്ചു. ശ്രോതസ്സാകുന്ന ചരണങ്ങളോടും, പുളിനമാകുന്ന ശ്രോണിയോടും, ചുഴിയാകുന്ന ഗംഭീരമായ നാഭിയോടും, പങ്കജമാകുന്ന രോമാളിയോടും, തടച്ഛേദമാകുന്ന ഉദരത്തോടും, തരംഗമാകുന്ന ത്രിവലിയോടുംകൂടി, പതകളാൽ പുഞ്ചിരിതൂകി, ഹംസങ്ങളാൽ ഹസിച്ച്, രമ്യമായ ഉൽപലങ്ങളാകുന്ന ചുണ്ടും ചേർന്ന്, പത്മമാകുന്ന നയനങ്ങളോടു ചേർന്നും, ഹ്രദമാകുന്ന നെറ്റിയോടുംകൂടി, മുടിയാകുന്ന ചണ്ടി കലർന്ന്, ചക്രവാകമാകുന്ന കൊങ്കകളാലും, നീണ്ട ഒഴുക്കാകുന്ന കൈകൾ നീട്ടി കാരണ്ഡവമാകുന്ന കുണ്ഡലത്തോടുകൂടി, തടജമാകുന്ന ആഭരണങ്ങൾ ചാർത്തി, മത്സ്യങ്ങളാകുന്ന അരഞ്ഞാണുകെട്ടി, നീരണിഞ്ഞ പൂവും ഇലയും ചേർന്ന പട്ടുസാരി ചുറ്റി, ഹംസങ്ങളുടെ ശബ്ദമാകുന്ന കാൽച്ചിലമ്പൊലി കൂട്ടി, ഹംസചിഹ്നത്തോടുകൂടിയ കാശപുഷ്പമാകുന്ന ധാവണിചുറ്റി, ഭീമമായ നക്രങ്ങളാകുന്ന അനുലേപത്തോടും കൂർമ്മലക്ഷണത്തോടും, നിപാനശ്വാപദം ചാർത്തി നരന്മാർ പാനംചെയ്യുന്ന പയോധരത്തോടെ ശ്വാപദോച്ഛിഷ്ട ജലം ചേർന്ന്, ആശ്രമസ്ഥാനമേറ്റ് ആ സമുദ്രപ്രേയസിയാകുന്ന നദിയെ ചുറ്റും നോക്കിക്കണ്ട് കൃഷ്ണൻ ആ വലിയ യമുനാനദിക്ക് അഴകു വർദ്ധിപ്പിക്കുമാറ് സഞ്ചരിച്ചു.

അങ്ങനെ മനോമോഹിനിയായ ആ നദിയെ ചുറ്റിക്കാണുന്ന സന്ദർഭത്തിൽ ഒരു വലിയ കയം ആ നദിയിൽ കണ്ടു. ആ കയം ഒരു യോജന വിസ്താരത്തിൽ വാനവർക്കുപോലും കടക്കാൻപറ്റാത്തതായി കാണപ്പെട്ടു. ആഴം വർദ്ധിച്ചതും അക്ഷോഭ്യവുമായ കടൽപോലെ നിശ്ചലമായി ആ കയത്തെ കൃഷ്ണൻ കണ്ടു. അവിടെ നീർനായ്ക്കളെ കണ്ടില്ല. നീർപ്പക്ഷികളെക്കണ്ടില്ല. ആഴംകൂടിയ നീർനിറഞ്ഞ ആ കയം കാർനിറഞ്ഞ അംബരംപോലെ കണ്ടു. ആ കയത്തിൽ വലിയ സർപ്പങ്ങളുടെ അളകൾ കണ്ടു. വിഷാരണികളായ സർപ്പങ്ങളുടെ വിഷാഗ്നിയുടെ പുക പരന്ന് അവിടെ കാണപ്പെട്ടു. അവിടം പശുക്കൾക്കു മേയാൻ പറ്റുന്ന ഇടമല്ല. വെള്ളം കുടിക്കുവാൻ പറ്റില്ല. ത്രിഷവണാർത്ഥികളായ ദേവന്മാർപോലും കൈവിട്ടതാണ് ആ സ്ഥലം. ആകാശത്തും വ്യോമചരങ്ങളായ ഖഗങ്ങൾ പറക്കുന്നതായിക്കണ്ടില്ല. അവിടത്തെ ജലമേറ്റാൽ പുല്ലുപോലും കത്തിജ്ജ്വലിക്കും. ഒരു യോജന വിസ്താരത്തിനുള്ളിൽ ആ നദിയിൽ ദേവന്മാർപോലും പ്രവേശിക്കുകയില്ല. ഘോരമായ വിഷമേറ്റ് മരങ്ങൾ എരിയുന്ന സ്ഥലമാണവിടം.

നിരാമയമായ വ്രജത്തിന്റെ വടക്കായി ഒരു ക്രോശം ദൂരത്താണ് ഈ കയം. ആ വലിയ കയം കണ്ട് കൃഷ്ണൻ ചിന്തിച്ചു: ആഴത്തോടെ വിളങ്ങുന്ന ഈ കയം ആരുടെ വാസസ്ഥാനമാണ്? നീലാഞ്ജനപ്പാറപോലെയുള്ള നിറത്തോടുകൂടിയവനായ കാളിയൻ, ദാരുണനായ ഉരഗാധിപൻ, ഈ കയത്തിൽ പാർക്കുന്നുണ്ട്. പണ്ടുകാലത്ത് എന്റെ അറിവോടെ അവൻ കടലിലെ പാർപ്പുവിട്ട് നദിയിൽ പ്രവേശിച്ചിരിക്കയാണ്. നാഗങ്ങളെ തിന്നുന്ന പക്ഷിരാജാവായ ഗരുഡനെ ഭയപ്പെട്ട് വന്നുകൂടിയിരിക്കയാണ്. അവൻ ദുഷിപ്പിച്ചതാണ് ഈ യമുനാനദി. ആ ഭുജംഗമേശ്വരനെ ഭയപ്പെട്ട് ആരും ഈ പ്രദേശത്തേക്ക് വരുന്നില്ല. അതുകൊണ്ട് ദാരുണാകാരമായ ഈ അരണ്യം പുല്ലുമുളച്ച് വളർന്നു വേടുതൂങ്ങിയ മരങ്ങളും ലതകളും ചേർന്ന് ഭയങ്കരമായി നില്ക്കുന്നു. ആ വനത്തെ കാളിയന്റെ വിശ്വസ്തന്മാരായ മന്ത്രിമാർ കാത്തുപോരുന്നു. ഈ വനം വിഷച്ചോറുപോലെ ദുസ്പർശമാണ്. ജീവജാലങ്ങളുടെ പാർപ്പില്ലാത്തതാണ് ഈ പ്രദേശം. ഈ വനത്തെ വിശ്വസ്തരായ കാളിയന്റെ മന്ത്രിമാർ എന്നും എല്ലായിടവും സംരക്ഷിക്കുന്നു. ചണ്ടി മൂടിയ താമരയും വള്ളിക്കുടിൽച്ചെടികളും വൃക്ഷങ്ങളും തിങ്ങിയ കാരണം ആ കയത്തിന്റെ രണ്ടുവക്കും വഴിതീർക്കേണ്ടതായും ജനസഞ്ചാരമില്ലാത്തതായും കാണുന്നു. ഈ പാമ്പിനെ കൊല്ലാതെ പറ്റുകയില്ല. ഞാൻതന്നെ അതു നടത്തണം. ഈ ജലമൊഴുകുന്ന പുഴ ശിവമായ അംഭസ്സുള്ളതാണ്. ഈ നാഗത്തെ സംഹരിച്ചു കളഞ്ഞാൽ ഈ നദീജലം വ്രജത്തിലുള്ളവർക്ക് അനുഭവയോഗ്യമാക്കിത്തീർക്കാം. എല്ലാടിയത്തും സുഖസഞ്ചാരമാക്കിത്തീർക്കാം, തീർത്ഥംതോറും സുഖാശ്രയമാക്കാം - ഇതിനാണ് ഈ വ്രജത്തിൽ ഗോപാലജന്മം കൈക്കൊണ്ട് ഞാൻ പാർക്കുന്നതും. ഈ ദുർമ്മാർഗ്ഗികളായ ദുഷ്ടന്മാരെ നിഗ്രഹിക്കുവാൻവേണ്ടി ഈ കടമ്പിന്റെ മുകളിൽക്കയറിയിരുന്ന് കുട്ടിക്കളികളിച്ച് ഈ വലിയ കയത്തിൽപ്പതിച്ച് ഞാൻ കാളിയനെ മർദ്ദനം ചെയ്യുന്നതാണ്. അവനെ ഒന്ന് അടക്കാതെ പറ്റില്ല. അങ്ങനെ ചെയ്താലോ എന്റെ ബാഹുവീര്യം ലോകത്തിൽ പ്രസിദ്ധമാവുകയുംചെയ്യും."

**12. കാളിയമർദ്ദനം** - വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻ ഇപ്രകാരം ചിന്തിച്ച് അരയും തലയും മുറുക്കിക്കെട്ടി സന്തോഷത്തോടെ, ഉറച്ചതീരുമാനത്തോടെ, നദീതീരത്തെത്തി കടമ്പിന്റെ കൊമ്പിൽക്കയറിയിരുന്നു. കണ്ണൻ കടമ്പിൽനിന്ന് തൂങ്ങുന്ന മഴക്കാറുപോലെ ഞാന്നു നിന്ന് കയത്തിലേക്ക് ഒരു ചാട്ടംകൊടുത്തു. ഭയങ്കരമായ ശബ്ദകോലാഹലമുണ്ടാക്കി അംബുജലോചനൻ നീന്തി. കൃഷ്ണൻ ചാടിയപ്പോൾ യമുനയുടെ കയം വല്ലാതെ ഒന്ന് ഇളകിമറിഞ്ഞു. ഭയങ്കരമായ ശക്തിയോടെ കൊണ്ടൽക്കാറു പിളരുന്നപോലെ ശക്തിയായി ഒച്ചയുണ്ടാക്കി. ആ ശബ്ദംകൊണ്ട് ആ വമ്പനായ സർപ്പത്തിന്റെ ഗൃഹം ഒന്നിളകി. കോപംകൊണ്ട് ക്ഷുബ്ധമായ കണ്ണോടുകൂടിയ ആ സർപ്പം വെള്ളത്തിൽനിന്ന് പൊങ്ങിവന്നു. മഴക്കാറു

പോലെ ഇരുണ്ട ദേഹപ്രഭയോടുകൂടിയ ആ സർപ്പരാജാവായ കാളിയൻ കോപത്തോടെ തുടുത്ത ദൃഷ്ടികളോടെ കൃഷ്ണൻെറ നേരെ പാഞ്ഞുചെന്നു. അഞ്ചുതലയുള്ള അവൻ അഗ്നിചിതറുന്നവിധം ചീറ്റി നാവ് പുറത്തുകാട്ടി, ഘോരമായ വലിയ അഞ്ചുഫണങ്ങളും പരത്തി, അഗ്നിതേജസ്സുള്ള ഉടൽകൊണ്ട് കയത്തെ മുഴുവൻ നിറച്ചു. രോഷംകൊണ്ടു പിടയുന്നവിധം തേജസ്സിനെ ഉജ്ജ്വലിപ്പിച്ചു. അവൻെറ രോഷംകൊണ്ട് ആ ജലം തിളച്ചുമറിഞ്ഞു. യമുനാനദി പേടിച്ചിട്ടാണോ എന്നു തോന്നുമാറ് പിന്നോട്ട് ഒഴുകി. കയത്തിൽ കുട്ടിക്കളിയാടുന്ന കണ്ണനെ അവൻ കണ്ടു. കോപിഷ്ഠനായ സർപ്പത്തിൻെറ വായിൽനിന്ന് തീയും പുകയും പുറപ്പെട്ടു. രോഷാഗ്നി ചീറ്റുന്ന അവൻ നദീത്തീരത്തുനില്ക്കുന്ന വൃക്ഷങ്ങളെ ക്ഷണംകൊണ്ടു ഭസ്മമാക്കി. അവൻ യുഗാന്തപ്രതിമനായി ഉജ്ജ്വലിച്ചു. അവൻെറ ഭാര്യയും പുത്രന്മാരും ഭൃത്യന്മാരും മറ്റു മഹാസർപ്പങ്ങളും വായിൽനിന്ന് വിഷംനിറഞ്ഞ ധൂമാഗ്നി വമിപ്പിച്ചു. അമിതൗജസ്വികളായ പന്നഗന്മാരും അവിടെയെത്തി. ആ സർപ്പങ്ങൾ കണ്ണനെ ദേഹംകൊണ്ട് വരിഞ്ഞുകെട്ടി അനങ്ങാൻ വയ്യാത്ത മട്ടിലാക്കി. കാലും കൈയും മെയ്യും കൂട്ടിക്കെട്ടുകയാൽ ഇളകാൻ വയ്യാത്ത മട്ടിലായി. അവർ വിഷനീരൊഴുകുന്ന വിഷപ്പല്ലുകൊണ്ട് കണ്ണനെ കൊത്തി. അതുകൊണ്ടൊന്നും വീര്യവാനായ കണ്ണൻ മരിച്ചില്ല. ഇതൊക്കെ കണ്ടതോടെ ഗോപന്മാർ പേടിച്ച് ഓടിപ്പോയി വ്രജത്തിൽച്ചെന്ന് തൊണ്ടയിടറിക്കിതച്ച് കണ്ണീരോടെ പറഞ്ഞു.

ഗോപന്മാർ പറഞ്ഞു: "കണ്ണൻ ഇതാ ബോധഹീനനായിരിക്കുന്നു. കാളിയൻെറ കയത്തിലേക്ക് ചാടിയ അവനെ ആ സർപ്പരാജാവ് പിടിച്ചു വരിഞ്ഞുകെട്ടി തിന്നുന്നു. ഓടിവരുവിൻ! താമസിക്കരുത്. ഉടനെ ചെന്ന് നന്ദഗോപനോടും ബലരാമനോടും പറയുവിൻ! കൃഷ്ണനെ ഇതാ കയത്തിൽ സർപ്പം പിടിച്ചിഴയ്ക്കുന്നു."

ഇടിത്തീവീഴുന്ന മട്ടിലുള്ള ഈ വാക്കുകേട്ട നന്ദഗോപൻ ആർത്തനായി നിലവിളിച്ച് ആ കയത്തിന്നടുത്തേക്കു പാഞ്ഞുചെന്നു. ബാലരും വൃദ്ധരും സ്ത്രീകളും സങ്കർഷണനോടുകൂടെ അവിടേക്ക് ഓടിക്കിതച്ചെത്തി. നന്ദഗോപാദികളായ ഗോപന്മാരെല്ലാം കണ്ണുനീരണിഞ്ഞ് ഹാ! ഹാ! എന്നാർത്തു കരഞ്ഞ് ആ കയത്തിൻെറ വക്കിൽ സംഭ്രമിച്ചു നിന്നു. നാണിച്ചും വിസ്മയിച്ചും ശോകാർത്തരായും വീണ്ടും വീണ്ടും ചിലർ, ഹാ! ഹാ! എന്നും ഹാ! കഷ്ടം! എന്നും നിലവിളിച്ചു നിന്നു. 'നമ്മൾ ഹതരായി' എന്ന് ചിലർ കരഞ്ഞു. അങ്ങനെ വളരെപ്പേർ ദുഃഖംമുഴുത്ത് മുറവിളിക്കൂട്ടി. യശോദയെ ചിലർ 'ഹാ! നീ ഹതയായി' എന്ന് ആർത്തു. സർപ്പരാജാവിൻെറ പിടിയിൽപ്പെട്ട ഇഷ്ടപുത്രനെയല്ലേ നീ കാണുന്നത്? അവൻ സർപ്പരാജാവിൻെറ കെട്ടിൽപ്പെട്ടുകിടന്ന് ഇഴയ്ക്കുന്നു! നിശ്ചയമായും നിൻെറ മനസ്സ് കാരിരുമ്പുതന്നെ! കഷ്ടം! ഈ നിലയിൽ നിൻെറ പുത്രനെക്കണ്ടിട്ടും നീ എന്തേ തകരാത്തത്? കയത്തിൻെറ തീരത്തു ദുഃഖിച്ച് ഇതാ നന്ദഗോപൻ നില്ക്കുന്നു! പുത്രൻെറ മുഖത്തുനോക്കി ചൈതന്യം കെട്ടമാതിരി നില്ക്കുന്നു! യശോദയെ പിന്തുടർന്ന് സർപ്പം വാഴുന്ന കയത്തിൽ നമ്മൾ എല്ലാവരും ഇറങ്ങി മുങ്ങിച്ചാവുക! കണ്ണനെക്കൂടാതെ നാം എന്തിന്ന് തിരിച്ചുപോകുന്നു! സൂര്യനില്ലാതെ പകലുണ്ടോ? തിങ്കളില്ലാതെ രാത്രിക്കെന്തു ശോഭയുണ്ട്? കാളയില്ലാതെ പശുക്കൾക്ക് എന്തു മോദമുണ്ട്? കണ്ണനെകൂടാതെ വ്രജം എന്തിന്നു കൊള്ളാം? കണ്ണനോടുകൂടാതെ, കുട്ടിയില്ലാത്ത പശുക്കൾപോലെ, നാം പോവുകയില്ല.' അവർ കേഴുന്നതു കേട്ടും വ്രജവാസികളുടെ ആർത്തസ്വരം കേട്ടും ഏകഭാവ ശരീരജ്ഞനും ഏകദേഹനും രണ്ടായി കാണപ്പെടുന്നവനുമായ സങ്കർഷണൻ ദേഷ്യപ്പെട്ട് കൃഷ്ണനോടു വിളിച്ചു പറഞ്ഞു: 'കൃഷ്ണാ! കൃഷ്ണാ! മഹാബാഹോ, ഗോപന്മാർക്ക് ആനന്ദം വർദ്ധിപ്പിക്കുന്നവനേ, വിഷായുധനായ സർപ്പരാജാവിനെ നീ ഉടനെ അടക്കുക! ഉണ്ണീ, നീ മർത്ത്യനാണെന്നു വിചാരിച്ച് നമ്മുടെ ബന്ധുജനങ്ങളെല്ലാം ദുഃഖിച്ചു കരയുന്നു. നീ കാണുന്നില്ലേ? അവരെല്ലാം മാനുഷബുദ്ധികളാണല്ലോ!' കാര്യം സൂചിപ്പിച്ച് വിളിച്ചു പറയുന്ന സങ്കർഷണൻെറ വാക്കുകേട്ട് കൈ കുടഞ്ഞ് കൃഷ്ണൻ വിക്രമിച്ചപ്പോൾ നാഗബന്ധമൊക്കെ വിട്ടുപോയി. വെള്ളത്തിൽനിന്ന് ഉയരുന്ന അവൻ ആ സർപ്പത്തിൻെറ ദേഹത്തിൽ ചവിട്ടി. കണ്ണൻ കൈകൊണ്ട് അവൻെറ പടം താഴ്ത്തിപ്പിടിച്ച് അവൻെറ വലിയ പടത്തിൻെറ നടുവിൽക്കയറി നിന്നു. ശക്തിയോടെ, രുചിരാംഗദനായ കൃഷ്ണൻ ആ സർപ്പത്തിൻെറ ഫണത്തിന്നു മുകളിൽക്കയറിനിന്നു നൃത്തം തുടങ്ങി. കൃഷ്ണൻ കാൽകൊണ്ട് ചവിട്ടി നൃത്തം ചെയ്ത് അവൻെറ ശൗര്യം കുറച്ചു. അവൻെറ ശിരസ്സ് കൃഷ്ണൻെറ ചവിട്ടേറ്റു തളർന്നു കുനിഞ്ഞു. രക്തം വായിൽനിന്നു പുറത്തേക്കു കക്കി. അവൻ പേടിച്ച് ഇങ്ങനെ പറഞ്ഞു:

"കൃഷ്ണാ, ഞാൻ ഭവാനെ അറിയാഞ്ഞതുകൊണ്ട് ഭവാനിൽ കോപിച്ച് രോഷം കാണിച്ചുപോയതാണ്. നീ എന്നെ മശക്കിക്കളയുകയാൽ ഞാൻ വിഷം കെട്ടവനായിരിക്കുന്നു. ഞാൻ അങ്ങയുടെ പാദത്തിൽ നമസ്കരിക്കുന്നു. ഞാൻ ഭവാൻെറ കീഴിൽ ആയിരിക്കുന്നു. അല്ലയോ വരാനനാ! അങ്ങ് കല്പിച്ചാലും. ഞാൻ എൻെറ ബന്ധുക്കളോടും അപത്യങ്ങളോടും ദാസരോടുംകൂടി എന്തു ചെയ്യണമെന്ന് ആജ്ഞാപിച്ചാലും. ഞാൻ ആരുടെ കീഴിലാണു നില്ക്കേണ്ടതെന്നു പറഞ്ഞാൽ അതിന്നു സന്നദ്ധനാണ്. എൻെറ ജീവൻ ഭവാൻ വിട്ടുതരണമെന്നു കൈകൂപ്പി അപേക്ഷിക്കുന്നു."

തല അഞ്ചും കുനിച്ച് തൊഴുതപേക്ഷിക്കുന്ന സർപ്പത്തെ നോക്കി ഗരുഡദ്ധ്വജനായ ഭഗവാൻ ക്രോധിക്കാതെ നാഗരാജാവിനോടു പറഞ്ഞു.

നിനക്ക് ഈ യമുനാനദിയിൽ ഞാൻ പാർപ്പിടം നല്കുകയില്ല സർപ്പമേ! കാളിയാ, നീ കടലിലേക്കു പോവുക. ഭാര്യയോടും ബന്ധുക്കളോടുംകൂടി കടൽവെള്ളത്തിൽപ്പോയി അധിവസിക്കുക. ഈ സ്ഥാനത്തോ ജലത്തിലോ നിൻെറ ഭൃത്യരെയോ പുത്രരെയോ കണ്ടെത്തിയാൽ അവരെ ഞാൻ വധിച്ചുകളയും. ഈ ജലാശയം നിർബ്ബാധമാകട്ടെ! ശുഭം ഭവിക്കട്ടെ! നീ കടലിലേക്കു പോവുക! ഇനി നീ ഈ സ്ഥലത്തു വാണാൽ അതു നിൻെറ നാശത്തിന്നായി വന്നുകൂടും. വലിയ ദോഷം നിനക്കു സംഭവിക്കും. എൻെറ കാലടിയുടെ ചിഹ്നം നിൻെറ ശിരസ്സിൽ കണ്ടാൽ പന്നഗാരിയായ ഗരുഡൻ സമുദ്രത്തിൽവെച്ച് നിന്നെ പ്രഹരിക്കുന്നതല്ല."

വൈശമ്പായനൻ പറഞ്ഞു: "കണ്ണൻെറ പാദങ്ങളിൽ ശിരസ്സുകൊണ്ടു നമിച്ച് ആ ഫണിപുംഗവൻ ഗോപന്മാർ കാൺകെത്തന്നെ ആ കയം വിട്ടു പോയിമറഞ്ഞു. സർപ്പത്തെ ജയിച്ചു കയംവിട്ടുകയറി നില്ക്കുന്ന ഉണ്ണിക്കൃഷ്ണനെ വിസ്മയത്തോടെ പുകഴ്ത്തി. ഗോപന്മാർ വലംവെച്ചു ആ വനചാരികൾ നന്ദിച്ചു നന്ദഗോപനോടു പറഞ്ഞു:

'അല്ലയോ നന്ദഗോപാ! ഭവാൻ അനുഗ്രഹീതനാണ്. ഇപ്രകാരമുള്ള ഉണ്ണിയുള്ള പിതാവിനെക്കാൾ ഭാഗ്യവാനായി ആരുണ്ട്? ഇന്നു മുതൽ ഈ ഗോപന്മാർക്കും ഗോക്കൾക്കും ഗോഷ്ടങ്ങൾക്കും അല്ലയോ അനഘാശയാ, ആപത്തിൽ കൃഷ്ണനാണ് ശരണം! പ്രഭുവും ആയതലോചനനുമായ

കൃഷ്ണനനാണ് ആശ്രയം! മുനിസേവിതയായ കാളിന്ദീനദി ശിവജലയും സുഖദയുമായി. അതിൻെറ തീരത്ത് സുഖമായി നമ്മൾക്ക് പശുക്കളോടുകൂടി വസിക്കാം. ദൃഢമായും നമ്മൾ കാടന്മാരാണ്. നമ്മളുണ്ടോ വ്രജത്തിൽ വസിക്കുന്ന മഹാഭൂതമായ കണ്ണനെ അറിയുന്നു? ഇപ്രകാരം മാഹാത്മ്യങ്ങളുള്ള കൃഷ്ണനെപ്പറ്റി ശരിയായി അറിയാത്ത മൂഢരാണു നമ്മൾ എല്ലാവരും. മറഞ്ഞിരിക്കുന്ന മഹാഗ്നിപോലെ മഹാസത്വനായ കണ്ണനെ നമ്മൾ ഇതുവരെ അറിഞ്ഞിരുന്നില്ല! അത്ഭുതം!' എന്ന് ആശ്ചര്യത്തോടെ അവർ അവ്യയനായ കൃഷ്ണനെ വാഴ്ത്തി, ദേവന്മാർ ചൈത്രരഥത്തിലേക്ക് എന്നപോലെ ഗോപന്മാർ വ്രജത്തിലേക്കു മടങ്ങിപ്പോയി."

**13. ധേനുകാസുരവധം** - വൈശമ്പായനൻ പറഞ്ഞു: "കാളിന്ദീനദിയിൽവെച്ച് കൃഷ്ണൻ സർപ്പരാജനായ കാളിയനെ മർദ്ദിച്ചുവിട്ടതിനുശേഷം ആ സ്ഥലത്ത് രാമകൃഷ്ണന്മാർ ഒന്നിച്ചുകൂടി ചുറ്റിനടന്നു. അവർ ഗോക്കളോടുകൂടെ അവിടെ നടന്നു. അങ്ങനെ ഒരുദിവസം ആ വസുദേവകുമാരന്മാർ പശുക്കളെ നടത്തി, ഗോവർദ്ധനപർവ്വതത്തിലെത്തി.

ഗോവർദ്ധനത്തിൻെറ വടക്കുഭാഗത്തായി കാളിന്ദീനദിയുടെ വക്കിലായി വലിയ ഒരു പനങ്കാട് വീരന്മാരായ ആ കുട്ടികൾ കണ്ടെത്തി. പനയോല വിടർത്തി നില്ക്കുന്ന ആ പനങ്കാടുനോക്കി രസിച്ച് അവർ സന്തോഷത്തോടെ, ഗർവ്വുകൂടിയ കാളക്കുട്ടികളെന്നപോലെ ചുറ്റി. ആ പ്രദേശം എപ്പോഴും സ്നിഗ്ദ്ധമായിട്ടുള്ളതാണ്. കല്ലും മൺകട്ടകളും അവിടെയില്ല. കറുത്ത മണലുള്ള പ്രദേശമാണ്. ദർഭപ്പുല്ല് പടർന്നു വളർന്ന ദിക്കാണ്. കരയിൽ വലുതായി ഉയർന്നു നില്ക്കുന്ന കരിമ്പനകൾ ധാരാളമുണ്ട്. കായ്കളോടുകൂടി വളർന്നുനില്ക്കുന്ന അവ ആനയുടെ നീട്ടിയ തുമ്പിക്കൈ പോലെ കാണപ്പെട്ടു. അതുകണ്ട് വാഗ്മിപ്രവരനായ ദാമോദരൻ ഇപ്രകാരം പറഞ്ഞു:

'അമ്പോ! പനമ്പഴം വാസനിക്കുന്ന വനം! ആര്യാ, നല്ല സുഗന്ധമുള്ളവയും കറുത്തതും രസമുള്ളവയുമാണ് ആ പനമ്പഴങ്ങൾ! നമുക്ക് ഒപ്പം ചെന്നു പനമ്പഴം കൊഴിക്കാം. ഇവയുടെ മണം ഇത്ര മധുരമാണെങ്കിൽ അവയുടെ സ്വാദ് വളരെ മെച്ചപ്പെട്ടതാകുമെന്ന് എനിക്കു തോന്നുന്നു. സൗരഭ്യംകൊണ്ട് അവയുടെ സ്വാദ് അമൃതൊക്കുന്നതാണെന്ന് എനിക്കു തോന്നുന്നു.'

ദാമോദരൻ പറഞ്ഞതുകേട്ട് രൗഹിണേയൻ ഒന്നു ചിരിച്ചു. പനങ്കായ്കൾ കൊഴിക്കുവാനായി ആ പനകളെ പിടിച്ചു കുലുക്കി. ആ പനങ്കാട്ടിൽ മർത്ത്യർ ചെല്ലാറില്ല. ദുരതിക്രമമാണ് ആ പ്രദേശം. സത്തായി നില്ക്കുന്ന ആ കാട് ഊഷരമാണ്, എങ്കിലും അവിടെ, രാക്ഷസഭയംമൂലം മനുഷ്യവാസമില്ല. മഹാഭയങ്കരനും ഗർദ്ദഭാകാരനുമായ ദൈത്യൻ, ധേനുകൻ, ആ വനത്തിൽ താമസിക്കുന്നു. ആ രാക്ഷസഗർദ്ദഭം ഘോരമായ കരിമ്പനക്കാടു സംരക്ഷിക്കുന്നു. നരന്മാരും പക്ഷികളും ചെന്നായ്ക്കളും ആ ദുർമ്മതിയെക്കണ്ടാൽ ത്രസിച്ചു പോകും!

പനമ്പഴം വീഴ്ത്തുന്ന സമയത്ത് ഇളകുന്ന ആ കരിമ്പനയുടെ ധ്വനികേട്ട്, താലസ്വനംകേട്ട ഗജം എന്നപോലെ അവന് പൊറുക്കുവാൻ കഴിഞ്ഞില്ല. അവൻ ക്രോധത്തോടെ ഒച്ചയുണ്ടാക്കി സംക്രുദ്ധനായി, കോപത്താൽ തലവിറപ്പിച്ച്, സ്തബ്ധാക്ഷനായി കുളമ്പുകൊണ്ടു ഭൂമികീറി, വാലുലച്ചു വായ് തുറന്ന് അന്തകനെപ്പോലെ ശബ്ദം കേട്ട ദിക്കിലേക്കു പാഞ്ഞുചെന്നു. അവിടെ നില്ക്കുന്ന ബലഭദ്രനെ അവൻ കണ്ടു. പനംചുവട്ടിൽ നില്ക്കുന്ന ധ്വജാകാരനും അവ്യയനുമായ രൗഹിണേയനെ കണ്ട ഉടനെ നേരെ കുതിച്ച് പല്ല് ആയുധമായിട്ടുള്ള ആ ദുഷ്ടമൃഗം ബലഭദ്രനെ ഒരു കടി കടിച്ചു. പിന്തിരിഞ്ഞുനിന്ന് അവൻെറ നേരെ പിൻകാൽ വീണ്ടും വീണ്ടും എറിഞ്ഞു. നിരായുധനായി നില്ക്കുന്ന ബലരാമനെ അവൻ മാറിൽ ചവിട്ടി. ഉടനെ ബലവാനായ ബലരാമൻ ആ ദൈത്യക്കഴുതയുടെ കാലുകളിൽ പിടിച്ച് ഒന്നു വീശി ചുറ്റി കഴുത്തും തലയും പനയിന്മേൽ ഒരടികൊടുത്തു.

കഴുത്ത്, കടിപ്രദേശം, തണ്ടെല്ല്, തുട ഇവയൊക്കെ പൊട്ടിത്തകർന്ന് ആ കഴുത വികൃതാംഗനായി വീണു. അടിയേറ്റു വളരെ പനങ്കായകളും ഒപ്പം ഭൂമിയിൽ വീണു ജീവൻ പോയി അഴകുകെട്ട് ആ ഗർദ്ദഭം വീണതു കണ്ട് ഉടനെ അവൻെറ ജ്ഞാതികളായ വരദൈത്യന്മാർ പാഞ്ഞു ചെന്നു. അവൻെറ ജ്ഞാതികളെയൊക്കെപ്പിടിച്ച് ബലരാമൻ പനയിന്മേൽ അടിച്ചു. ആ ഭൂമി ഗർദ്ദഭാംഗങ്ങളാലും പനങ്കായ്കളാലും മൂടി, ശരൽക്കാലത്തു കരിംകാർ ചിന്നുന്ന ആകാശം പോലെ പ്രശോഭിച്ചു.

കൂട്ടത്തോടുകൂടി ആ ഗർദ്ദഭാകൃതിയിലുള്ള ദൈത്യനെ കൊന്നുവിട്ടതുമൂലം രമ്യമായ ആ താലവനം ഏറ്റവും മനോഹരമായി. ഭയംതീർന്ന് വളരെ ശുഭ്രമായി, എല്ലാവർക്കും ദർശനീയമായി, ശാന്തമായി ശോഭിച്ചു. അവിടെ സുഖമായി പശുക്കൾ ചുറ്റിസഞ്ചരിച്ചു. ശോകവും ഭയവുംവിട്ട് പശുക്കൾ മേഞ്ഞു. അങ്ങനെ സുഖമായി പശുക്കൾ സഞ്ചരിച്ചു മേഞ്ഞുചുറ്റുമ്പോൾ നാഗേന്ദ്രവിക്രമന്മാരായ രാമകൃഷ്ണന്മാർ മരങ്ങളുടെ ഇലകൾകൊണ്ട് ഇരിപ്പിടങ്ങളുണ്ടാക്കി യഥാർഹം അവിടെ ഇരുന്നു."

**14. പ്രലംബാസുരവധം** - വൈശമ്പായനൻ പറഞ്ഞു: "പിന്നെ ആ വസുദേവകുമാരന്മാർ സന്തോഷത്തോടെ ആ പനങ്കാടുവിട്ട് വീണ്ടും ഭാണ്ഡീരത്തിൻെറ ചുവട്ടിലെത്തി. നല്ല പശുക്കളുടെ കൂട്ടത്തെ തെളിച്ചുനടത്തി. വളരെ സസ്യങ്ങൾ വാച്ചുനില്ക്കുന്ന കാടുകൾ നോക്കി, കൊട്ടിയാർത്തും പാടിയും മാമരങ്ങളെ തേടിയും കുട്ടികളോടുകൂടിയ പശുക്കളെ ആ പരന്തപന്മാർ പേരുവിളിച്ചു പറഞ്ഞും നടന്നു. ചോറുറിക്കയർ കഴുത്തിലണിഞ്ഞ് ശുഭലക്ഷണരായി വനമാലയണിഞ്ഞ് കൊമ്പൻകാളകൾപോലെ അവർ ശോഭിച്ചു. പൊന്നുപോലെയും അഞ്ജനപ്പൊടി പോലെയും നിറമുള്ള അവർ ഓരോരുത്തരും ഒരേ നിറത്തിലുള്ള വസ്ത്രം ഉടുത്ത് ഇന്ദ്രചാപംചേർന്ന ശുക്ലകൃഷ്ണമായ മേഘങ്ങൾ പോലെ കാണപ്പെട്ടു. വനമാർഗ്ഗത്തിൽ കണ്ട കുശാഗ്രപ്പൂക്കൾ ചെവിയിലണിഞ്ഞ് ഏറ്റവും മനോഹരരായി വന്യവേഷംധരിച്ചു ശോഭിച്ചു. അനുചരന്മാരോടുകൂടി ഗോവർദ്ധനപർവ്വതപ്രാന്തത്തിൽ ലോകസിദ്ധരായ അവർ അപരാജിതരായി കളിച്ചുനടന്നു.

ഇപ്രകാരം അമരപൂജിതരായ അവർ മർത്ത്യദീക്ഷ വഹിച്ച് മനുഷ്യർക്ക് അനുയോജ്യമായ കളിയോടുകൂടി വനത്തിൽ സഞ്ചരിച്ചു. കളിച്ചുകളിച്ച് അവർ കൊമ്പുവളർന്നു നില്ക്കുന്ന ആ ഭാണ്ഡീരമെന്ന ആലിൻെറ ചുവട്ടിൽ ചെന്നുകൂടി. യുദ്ധമാർഗ്ഗവിശാരദന്മാരായ അവർ ഊഞ്ഞാലാട്ടം തുടങ്ങി. കല്ലും കവണയും വീശി വ്യായാമങ്ങൾ തുടങ്ങി. പലതരത്തിലുള്ള യുദ്ധമാർഗ്ഗവും ഗോപകുമാരന്മാരോടുകൂടി ശീലിച്ച് സന്തോഷത്തോടെ സിംഹവിക്രമന്മാരായ അവർ ഇഷ്ടംപോലെ നടന്നു.

ഇപ്രകാരം അവർ അവിടെ കളിക്കുമ്പോൾ അവരെ കാംക്ഷിച്ച് അവരിൽ ഛിദ്രം ഉണ്ടാക്കുവാൻ ചിന്തിച്ച് പ്രലംബൻ എന്ന ഒരു അസുരോത്തമൻ അവരുടെ കൂട്ടത്തിൽ കാട്ടുപുഷ്പമണിഞ്ഞ് ചെന്നുകൂടി. അവൻ ഹാസ്യക്രീഡകൾ

കൊണ്ട് ആ വീരന്മാരെ രസിപ്പിച്ചു. അമാനുഷനായ അവൻ അവരുടെയിടയിൽ ശങ്കവിട്ടു കയറി. മനുഷ്യരൂപം കൈക്കൊണ്ട ദാനവോത്തമനായ പ്രലംബൻ അവരുടെയിടയിൽ കടന്നുകൂടി. ആ ദേവശത്രുവിനോടുകൂടി അവർ കളിച്ചു. ഗോപന്മാരൊക്കെ ഗോപാലവേഷധാരിയായ അവനെ ബന്ധുവായിതന്നെ വിചാരിച്ചു. ഛിദ്രം നോക്കിനില്ക്കുന്ന ഗോപവേഷധാരിയായ പ്രലംബൻ ദാരുണമായി കൃഷ്ണനിലും ബലഭദ്രനിലും കണ്ണുവെച്ചു. കൃഷ്ണൻ അത്ഭുതവിക്രമനും അസഹ്യനുമാണെന്ന് ഓർത്തുകണ്ട അവൻ രൗഹിണേയനെ വധിക്കുവാൻ മാർഗ്ഗം നോക്കിക്കൊണ്ടിരുന്നു. അവർ 'ഹരിണാക്രീഡനം' എന്ന കുട്ടിക്കളി നടത്തി. അവർ എല്ലാവരും ഈരണ്ടുപേർ ഒന്നിച്ചു ചാടി. കൃഷ്ണൻ ഗോപപുത്രനായ ശ്രീദാമാവിനോടുകൂടി ചാടി. സങ്കർഷണൻ പ്രലംബനോടൊപ്പവും ചാടി അനഘാശയാ! മറ്റു ഗോപാലന്മാരും ഇണയായി മറ്റു ഗോപാലരോടുകൂടി ചാടി. പരസ്പരം തോല്പിക്കുവാൻ അവർ അന്യോന്യം ചാടിക്കളിച്ചുകൊണ്ടിരുന്നു. കൃഷ്ണൻ ശ്രീദാമാവിനെ ജയിച്ചു; രൗഹിണേയൻ പ്രലംബനെ ജയിച്ചു. കൃഷ്ണൻെറ പങ്കിലുള്ളവർ എതിർപങ്കുകാരെ ജയിച്ചു. അവർ തമ്മിൽത്തമ്മിൽ പിടിച്ച് ഭാണ്ഡീരത്തിൻെറ തടിവരെ അതിർത്തിവെച്ച് ഓടി. മടങ്ങിവന്ന് സങ്കർഷണനെ ചുമലിൽ കയറ്റിയെടുത്ത് ദാനവൻ തിങ്കൾ ഏന്തിയ കാറുപോലെ ക്ഷണത്തിൽ പിന്തിരിഞ്ഞ് ഒരോട്ടം ഓടി. ധീമാനായ രൗഹിണേയൻെറ താങ്ങാനാവാത്ത ഭാരം വഹിച്ച് അവൻ ഓടിപ്പോകുന്ന സമയത്ത് ആ പെരുംകൂറ്റൻ ശക്രനാൽ ആക്രമിക്കപ്പെട്ട മേഘംപോലെ വലുതായിവന്നു. അവൻ ഭാണ്ഡീരവൃക്ഷംപോലെ കൂറ്റനായി വളർന്നുനിന്നു. ദഗ്ദ്ധാഞ്ജനഗിരിപ്രഭനായി നിന്നു. അപ്പോൾ അഞ്ചു മൊട്ടായി അർക്കകാന്തിയഞ്ചുന്ന മകുടത്താൽ ദീപ്താനനമുള്ള ആ ദൈത്യൻ അർക്കനാൽ ആക്രമിക്കപ്പെട്ട മേഘപടലംപോലെ പ്രകാശിച്ചു. മഹാമുഖൻ, മഹാഗർജ്ജനൻ, മഹാനായ അന്തകനു തുല്യൻ, രൗദ്രൻ, ഇങ്ങനെയുള്ള അവൻെറ കണ്ണ് വണ്ടിച്ചക്രംപോലെ കറങ്ങുന്നതായിക്കണ്ടു. അവൻ നടക്കുമ്പോൾ ഭൂമികുലുങ്ങി. വലിയ നീണ്ട പുഷ്പമാല ധരിച്ച് വളരെവലിയ ആഭരണങ്ങളും വസ്ത്രവുമണിഞ്ഞ് അവൻ കീഴോട്ടുപതിക്കുന്ന കാളമേഘംപോലെ അതിവേഗത്തിൽ ബലദേവനേയും കൊണ്ടു നടന്നു. അന്തകൻ പ്രളയത്തിൽ വിശ്വത്തെ മുഴുവൻ കൊണ്ടുപോകുന്നമാതിരി അവൻ ബലഭദ്രനെയും കൊണ്ടു പോയി. പ്രലംബൻ കൊണ്ടുപോകുന്ന ബലഭദ്രൻ ആകാശത്തിൽ കാർമേഘങ്ങൾക്കു മുകളിലെ ചന്ദ്രൻ എന്നവിധം വിളങ്ങി. സങ്കർഷണൻ തൻെറ നില സന്നിഗ്ദ്ധാവസ്ഥയിലായെന്ന് ചിന്തിച്ചു പോയി. അവൻ ദൈത്യൻെറ ചുമലിലിരുന്ന് കൃഷ്ണനോടു വിളിച്ചുപറഞ്ഞു: 'കൃഷ്ണാ! മലപോലെ കൂറ്റനായ ഇവൻ എന്നെ ഇതാ കൊണ്ട് ഓടുന്നു! കണ്ണാ, നോക്കൂ! അവൻ മനുഷ്യാകൃതി എടുത്തു മായ കാണിച്ചതാണ്. ഞാൻ ഇവനെ എന്തുചെയ്യണം? അവൻ ഗർവ്വുകൊണ്ടു കാന്തി വർദ്ധിപ്പിച്ചു നില്ക്കുന്നു?' ചേട്ടൻ വിളിച്ചുപറഞ്ഞതുകേട്ട് ഹർഷത്തോടെ പുഞ്ചിരിതൂകി കൃഷ്ണൻ വിളിച്ചുപറഞ്ഞു. ബലൻെറ ബലവും നിലയും കൃഷ്ണനന്നറിയാം.

'അമ്പോ! കൊള്ളാം! ഭവാൻ മാനുഷഭാവം കാക്കുകയാണ്! ഗൂഢാൽ ഗൂഢവും വിശ്വമയവുമായ രൂപം ഉള്ളവനാണല്ലൊ ഭവാൻ. അത് മറച്ചുവെക്കുകയാണോ? നാരായണാത്മാവാണല്ലോ ഭവാൻ ആ കാര്യം എന്തിന്നു മറയ്ക്കുന്നു. താൻതന്നെ സ്വയം ആ രൂപം സ്മരിച്ചാലും. പ്രളയകാലത്ത്, എല്ലാം ഒന്നാകുന്നകാലത്ത്, നാരായണനായി ശോഭിക്കുന്ന ആ രൂപത്തെ സ്മരിച്ചാലും. പുരാണരായ ദേവകൾക്കും ബ്രഹ്മാവിന്നും ജലത്തിന്നും ആത്മവൃത്തപ്രഭാവന്മാർക്കും ആദ്യനാണ് ഭവാനെന്നുള്ളത് ഓർക്കുക. വ്യോമം നിൻെറ ശിരസ്സാണ്. വെള്ളം ഭവാൻെറ മെയ്യാണ്. ഊഴി ഭൂമിയാണ്. അഗ്നി നിൻെറ മുഖമാണ്. ലോകായുസ്സായ വായു നിൻെറ ശ്വാസമാണ്, നിൻെറ മനസ്സ് ബ്രഹ്മാവാണ്. നീ സഹസ്രാസ്യനും സഹസ്രാംഗനും സഹസ്രചരണേക്ഷണനും സഹസ്രപത്മനാഭനുമാണ്. സഹസ്രാംശുവിനെ ചക്രമാക്കി ശത്രുധ്വംസനം ചെയ്യുന്നവനുമാണ് ഭവാൻ. നീ കാണിക്കുന്നതെല്ലാം ലോകത്തിൽ ദേവന്മാർ കാണുന്നു. നീ മുമ്പെ പറയാത്തതായിട്ടുള്ള ഒന്നിനെ നേടുവാൻ പോന്നവർ ആരുണ്ട്? അറിയേണ്ടതെല്ലാം ഭവാൻ ഈ ലോകത്തിൽ പറഞ്ഞുകഴിഞ്ഞു. ഭവാൻ ഒരുത്തൻ അറിഞ്ഞിട്ടുള്ളതേതോ, അത് ദേവന്മാർപോലും അറിയുന്നില്ല. വ്യോമത്തിൽ നിൻെറ ആത്മജമായ ശരീരം, ആത്മസംഭവമായ മെയ്യ്, ആരും കാണുന്നില്ല. ആ അകൃത്രിമരൂപത്തെയാണല്ലോ ദേവന്മാർ പൂജിക്കുന്നത്. ദേവന്മാർ ഭവാൻെറ അന്തം കാണുന്നില്ല, അതുകൊണ്ട് ഭവാൻ അനന്തനായി. നീ സൂക്ഷ്മനായ, മഹാനായ, ഏകനാകുന്നു. സൂക്ഷ്മന്മാർക്കുപോലും ദുരാസദനുമാകുന്നു. ജഗത്തിൻെറ സ്തംഭമായ നിന്നിൽ ജഗതി എന്നും നിലനില്ക്കുന്നു. ജഗത്തുമുഴുവൻ താങ്ങുന്ന ഒന്നാണ്, പ്രാണിയോനിയാണ്, അചഞ്ചലയാണ്. നാലു സമുദ്രത്തിന്നും നീ യോനിയാകുന്നു. നാലു ജാതിയെ വേർതിരിച്ചവനും ഭവാനാകുന്നു. നീ ചതുർയുഗേശ്വരനാണ്. നീ ലോകചാതുർഹോത്രഫലാശനനാണ്. ലോകങ്ങൾക്ക് എപ്രകാരമാണോ ഞാൻ, ഭവാനും അപ്രകാരംതന്നെയാണ് എന്നാണ് എൻെറ മതം. രണ്ടുപേരും ഒന്നാണ്. രണ്ടു ദേഹം ജഗത്തിന്നുവേണ്ടി ധരിക്കുകയാണ്. ഞാൻ ശാശ്വതനായ കൃഷ്ണനാണ്. ദേവനായ ഭവാൻ സനാതനനായ ശേഷനാണ്. നമ്മുടെ രണ്ടുപേരുടെയും ദേഹംകൊണ്ടാണ് ഈ വിശ്വത്തെ ഭരിച്ചു പോരുന്നത്. ഞാൻ ആരാണോ അവനാണ് നീ. നീ ആരാണോ അവനാണ് ഞാൻ. സനാതനനാണ് ആ ഞാൻ. നാം രണ്ടു രൂപത്തിൽ നില്ക്കുകയാണെങ്കിലും മഹാബലരായ നമ്മൾ ഏകദേഹരാണ്. എന്തേ ഭവാൻ ഒന്നും അറിയാത്ത മൂഢനെപ്പോലെ നില്ക്കുന്നത്? ആ ദൈത്യനെ ഊക്കിൽ ഒരു തട്ടുകൊടുക്കുക. ദേവാരിയായ അവൻെറ തലയ്ക്ക് വജ്രതുല്യമായ മുഷ്ടികൊണ്ട് ഒരു പ്രഹരം കൊടുക്കൂ!'

വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻ മുമ്പത്തെ നില ഓർമ്മപ്പെടുത്തിയ ബലദേവൻ ത്രൈലോക്യവും ഉള്ളിൽ ഏന്തുവാനുള്ള ബലം തന്നിലുണ്ടെന്ന് അറിഞ്ഞു. അവൻ ആ ബലത്താൽ പൂർണ്ണനായി. വജ്രതുല്യമായ തൻെറ മുഷ്ടികൊണ്ട് പ്രലംബാസുരൻെറ ശിരസ്സിൽ ഒരു പ്രഹരംകൊടുത്തു. തലയോടു തെറിച്ച് അവൻെറ കഥ അവസാനിച്ചു; അവൻ ഭൂമിയിൽ ചത്തുവീണു. താഴെ വീണുകിടക്കുന്ന അവൻെറ ദേഹം ആകാശത്തുനിന്നു പൊട്ടിവീണ കൂറ്റൻ മേഘമാണോ എന്നു തോന്നുമാറ് വിളങ്ങി. ശിരസ്സുതകർന്ന അവൻെറ ദേഹത്തുനിന്നു രക്തം ഒഴുകി. അതുകണ്ടാൽ മലയിൽനിന്നു ചെമ്മണ്ണ് ഒഴുകുകയാണെന്നേ തോന്നൂ! താൻ ആ പ്രലംബനെ വധിച്ചതിന്നു ശേഷം തൻെറ ശക്തിയെ ചുരുക്കി പ്രതാപവാനായ ബലഭദ്രൻ കൃഷ്ണനെ സസന്തോഷം തഴുകി. ബലവാനായ ആ ദൈത്യനെ, കൃഷ്ണനും ഗോപന്മാരും വാനിൽ വസിക്കുന്ന ദേവന്മാരും വധിച്ചതുകണ്ട് ജയാശിസ്സുകളാൽ പുകഴ്ത്തി. 'അക്ലിഷ്ടകൃത്തമനായ ബലൻ ബലമായി ഈ ദൈത്യനെ വധിച്ചു' എന്നുള്ള അശരീരിവാക്ക് ദേവന്മാർ പറഞ്ഞത് സർവ്വത്ര കേട്ടു. വാനിൽനില്ക്കുന്ന ദേവന്മാർ തന്മൂലം ഇവൻ 'ബലദേവൻ' തന്നെ എന്ന് അവന്ന് പേർ

നല്കി. അന്ന് ലോകത്തിലുള്ള ജനങ്ങൾ ബലദേവൻെറ ബലം എന്തെന്ന് ശരിയായി അറിഞ്ഞു. അവൻ ദേവന്മാർക്കുപോലും വധിക്കാൻ കഴിയാതിരുന്ന പ്രലംബനെയാണു വധിച്ചത്."

**15. ഗോപവാക്യം –** വൈശമ്പായനൻ പറഞ്ഞു: "ഇങ്ങനെ ഓരോ ലീലകൾ തുടർന്ന് കൃഷ്ണനും ബലദേവനും കാട്ടിൽ സഞ്ചരിക്കേ വാർഷികമാസങ്ങൾ രണ്ടു കഴിഞ്ഞു. വ്രജത്തിൽ ചെന്നെത്തിയപ്പോൾ വീരന്മാരായ അവർ വ്രജത്തിൽവെച്ച് 'ഇന്ദ്രോത്സവ'ത്തെപ്പറ്റി പറഞ്ഞുകേട്ടു. ഇന്ദ്രോത്സവം ആരംഭിക്കാറായി എന്ന് കേട്ടപ്പോൾ ഉത്സവത്തിന്നുദ്യമിക്കുന്ന ഗോപരോട് കൃഷ്ണൻ കൗതൂഹലത്തോടെ ഇപ്രകാരം പറഞ്ഞു: 'എന്താണ് ഈ ഇന്ദ്രോത്സവം? നിങ്ങൾക്ക് ഇത്രമാത്രം ഹർഷമുണ്ടാകുവാൻ എന്താണ് കാരണം?' എന്ന് കണ്ണൻ ചോദിച്ചപ്പോൾ വൃദ്ധനായ ഒരു ഗോപൻ ഇപ്രകാരം പറഞ്ഞു:"

ഗോപവൃദ്ധൻ പറഞ്ഞു: "ഉണ്ണീ. ഞാൻ പറയാം. എന്തിനാണ് ഈ ശക്രധ്വജയജ്ഞം കഴിക്കുന്നതെന്നു പറയാം, കേൾക്കുക: ദേവകൾക്കെല്ലാം ഈശ്വരനാണ് ശക്രൻ, മേഘങ്ങൾക്കും അല്ലയോ അരിന്ദമാ, ഈശ്വരനാണ് ശക്രൻ, കൃഷ്ണാ, അവന്നുവേണ്ടിയാണ് ഈ മഖം നാം കഴിക്കുന്നത്. ശാശ്വതമായ ആ ലോകനാഥന്ന് നാം യജ്ഞം നടത്തണം. അവൻ പറഞ്ഞുവിട്ടവരും അവൻെറ വില്ല്, മഴവില്ല് (ഇന്ദ്രചാപം) അണിഞ്ഞവരുമായ മേഘങ്ങൾ വർഷിച്ച് അവൻെറ ചൊല്പടിപോലെ സസ്യങ്ങളെ വായ്പിക്കുന്നു. കാറ്റിന്ന് ജലംനല്കുന്നവൻ പുരുഹൂതനായ പുരന്ദരനാണ്. അവൻ സംഹ്രഷ്ടനായാൽ ജഗത്തിനെ പ്രീണിപ്പിക്കും. അവൻ ഉണ്ടാക്കുന്ന സസ്യങ്ങളാണ് നമ്മളും മറ്റു മർത്ത്യരും ഉപയോഗിക്കുന്നത്. അവർ ജീവിക്കുന്നു, മറ്റു വിണ്ണവരെ തർപ്പിക്കുന്നു. ഇന്ദ്രൻ വർഷിച്ചാൽ ഈ ഭൂമിയിൽ പിന്നെ സസ്യം വളരുകയായി. ഭൂമി തൃപ്തയായാൽ ഈ ജഗത്ത് അമൃതിനോടുകൂടിയതാകും. പശുക്കൾ പാൽ ഉണ്ടാക്കും! കിടാങ്ങളോടുകൂടി അവ തൃപ്തരായിത്തീരും. അവൻ പുല്ലുണ്ടാക്കുകമൂലം അവ തിന്ന് വളർന്നവയാണല്ലോ കാളകളെല്ലാം. ആ കാളകളോടുകൂടിയ പശുക്കളും കുട്ടികളും സൗഖ്യമായി ജീവിക്കുന്നു. വർഷിക്കുന്ന മഴക്കാറുള്ള സ്ഥലങ്ങളിൽ വിശന്ന ജനങ്ങളെ കാണുവാൻ കഴികയില്ല. സസ്യവും പുല്ലും ഭൂമിയിൽ ഇല്ലാതെ വരികയില്ല. ശക്രൻ ദിവ്യമായ പയസ്സുള്ള അർക്കരശ്മികളാകുന്ന ഗോക്കളെ (രശ്മികളെ) കറക്കുന്നു. അവ ജലം ചുരത്തുന്നു, ആ വെള്ളം പരിശുദ്ധമായിട്ടുള്ളതാണ്. കാറ്റടിച്ച കാറുകളിൽ മഹാരവമുണ്ടാകുന്നു. അവ ശക്തിയായിത്തിരിഞ്ഞു ഗർജ്ജിക്കുന്നത് എന്നും ജനങ്ങൾ കാണുന്നു. അവൻ വിട്ട കാറ്റോടുകൂടിയ കാറുകളാൽ പ്രേരിപ്പിക്കപ്പെട്ട വജ്രാശനിതുല്യമായ ശബ്ദം ശൈലത്തെപ്പോലും തകർക്കുന്ന മട്ടിൽ കേൾക്കുന്നു. വജ്രനിഷ്പേഷമാണ് ആ ജലം ആകാശത്ത് കാമഗമായ കാറുകളാൽ ഭൃത്യരാലെന്നപോലെ ഈശ്വരനായ ഇന്ദ്രൻ വർഷിക്കുന്നു. ചില ദിക്കിൽ ദുർദ്ദിനപ്രായമായി ഛിന്നാഭ്രംപോലെ കാണപ്പെടുന്നു. മറ്റുചില ദിക്കിൽ ഭിന്നാഞ്ജനാകാരമായി നീർചൊരിഞ്ഞ് കാണപ്പെടുന്നു!

ദേവേന്ദ്രൻ വ്യോമം മേഘമാലകൾകൊണ്ട് അലങ്കരിക്കുന്നു. വ്യോമത്തെ ശീകരമായ മുത്തുമണികൾകൊണ്ട് കാർ മുക്താഭമാക്കിത്തീർക്കുന്നു. ഇപ്രകാരം അർക്കരശ്മിയാൽ ജലം കറന്ന് പർജ്ജന്യൻ സർവ്വജീവികളുടെ അഭിവൃദ്ധിക്കും ഉത്ഭവത്തിന്നുമായി വർഷംപൊഴിക്കുകയാണ്. കൃഷ്ണാ, അതുകാരണം വർഷഋതു ഇന്ദ്രപൂജയ്ക്കുള്ള കാലമാണ്. അതാണ് വർഷകാലത്ത് മോദത്തോടെ രാജാക്കൾ ശക്രനെ പലമാതിരി ഉത്സവങ്ങൾവഴിയായി അർച്ചിക്കുന്നത്. നമ്മളും അപ്രകാരം മറ്റുമർത്ത്യരും ഇന്ദ്രനെ പൂജിക്കുന്നു."

**16. ശരദ്വർണ്ണനം –** വൈശമ്പായനൻ പറഞ്ഞു: "ഗോപവൃദ്ധൻ പറഞ്ഞതുകേട്ട് ശക്രപൂജാനിരതരായ ഗോപരോട്, ശക്രവീര്യം അറിയുന്നവനാണെങ്കിലും കൃഷ്ണൻ ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "നമ്മൾ കാട്ടിൽ വസിക്കുന്ന ഗോപന്മാരാണ്. എന്നും ഗോധനംകൊണ്ട് ഉപജീവിക്കുന്നവരാണ്. പശുക്കളാണ് നമ്മുടെ ദൈവതം. അപ്രകാരം തന്നെ പർവ്വതങ്ങളും വനങ്ങളുമാണ് നമ്മുടെ ദൈവങ്ങൾ! കർഷകരുടെ തൊഴിൽ കൃഷിയാണ്. കച്ചവടക്കാർക്കു വൃത്തി വാണിഭമാണ്. ഞങ്ങൾക്ക് പൈക്കളാണ് ഏറ്റവും ഉത്തമമായ ഉപജീവനമാർഗ്ഗം. ഇതിനെ ത്രൈവിദ്യമെന്നു പറയുന്നു. ഏതൊരാൾക്ക് വിദ്യ ഏതാണോ, അയാൾക്ക് അതാണ് പരമമായ ദൈവതം. അതിനെ പൂജിച്ച് അർച്ചിക്കുക. അത് അവന്ന് ഉപകാരമായി ഭവിക്കും. അന്യൻെറ ഫലം ഉണ്ണുക, മറ്റൊരുത്തനെ സൽക്കരിക്കുക! അങ്ങനെയുള്ളവന് ലഭിക്കുവാൻ പോകുന്നത് രണ്ടനർത്ഥങ്ങളാണ്. അത് ഇഹത്തിലും പരത്തിലും അനുഭവിക്കുകതന്നെ ചെയ്യും. കൃഷിഭൂമിയുടെ അവസാനമാണ് വ്രജത്തിൻെറ അതിര്. ആ അതിരു ചെന്നവസാനിക്കുന്നത് വനത്തിലാണ്. വനത്തിൻെറ അതിർത്തി ശൈലങ്ങളാണ്. ആ ശൈലങ്ങളാണ് നമ്മൾക്കു ഗതിയായിട്ടുള്ളത്. ഈ വനത്തിലെ മലകൾ കാമരൂപികളാണെന്നു പറഞ്ഞുകേൾക്കുന്നുണ്ട്. അതാതു രൂപം കൈക്കൊണ്ട് ശൈലങ്ങൾ തങ്ങളുടെ സാനുക്കളിൽ വിഹരിക്കുന്നുണ്ടെന്നു പറഞ്ഞുകേൾക്കുന്നു. സടയേന്തുന്ന സിംഹങ്ങളായും നഖമുള്ള വ്യാഘ്രങ്ങളായും കാടുവെട്ടുന്നവരെ ഭയപ്പെടുത്തി അവർ കാടുകൾ സംരക്ഷിക്കുന്നു. അവർക്കു വൈകൃതം ചെയ്യുകയാണെങ്കിൽ വനദേവതകൾ വനവാസോപജീവികളെ, ആ ദുർവൃത്തന്മാരെയെല്ലാം രാക്ഷസീയകർമ്മംകൊണ്ട് സംഹരിച്ചുകളയും. മന്ത്രയജ്ഞക്കാരാണ് വിപ്രന്മാർ. കരി (കലപ്പ) കൊണ്ട് യജ്ഞംചെയ്യുന്നവരാണ് കൃഷിക്കാർ. ഗിരികൾകൊണ്ട് യജ്ഞംചെയ്യുന്നവരാണ് ഗോപന്മാർ. അതുകൊണ്ടു നമ്മൾ യജിക്കേണ്ടത് ഗിരിയെയാണ്. ഗിരിയജ്ഞം നാം നടത്തണം. അതിനു സമയമായിരിക്കുന്നു. അല്ലയോ ഗോപന്മാരെ, ശുഭമായ വിതാനത്തിൽ പരിശുദ്ധമായ പശുമേധംചെയ്ത് അവിടെ വ്രജത്തിലെ എല്ലാ പശുക്കളുടെയും പാൽ കറന്നു കൊണ്ടുവരിക. എന്തിന്ന് മറ്റു ചിന്ത? ശരൽപ്പൂചാർത്തിയ ആ ശൈലേന്ദ്രനെ പ്രദക്ഷിണംവെച്ച് പശുക്കളെല്ലാം വീണ്ടും വ്രജത്തിലേക്കു പൊയ്ക്കൊള്ളട്ടെ! പശുക്കൾക്ക് സ്വാദുള്ള ജലവും ധാരാളം പുല്ലും നിറഞ്ഞ പ്രമോദപൂർണ്ണവും രമണീയവുമായ ശരൽക്കാലം ആഗതമായി. ശരൽക്കാലത്തെ മേഘങ്ങൾ ചേർന്ന് ജലാശയം തെളിഞ്ഞുനില്ക്കുന്നു. കാടുകൾ പുല്ലുതിങ്ങി നില്ക്കുന്നു. പ്രിയകപുഷ്പങ്ങളാൽ മഞ്ഞയായും ചിലേടത്ത് കരിംകുറിഞ്ഞിപ്പൂക്കളാൽ ശ്യാമമായും പുല്ലുതിങ്ങിയും കാട് ശോഭിക്കുന്നു. മയൂരങ്ങളുടെ ആരവം കേൾക്കുന്നില്ല. ജലമൊക്കെ വർഷിച്ചുപോവുകയാൽ ആകാശം തെളിഞ്ഞു. വെള്ളനിറമുള്ള മിന്നൽപ്പിണരില്ല, ബലാകങ്ങളില്ല. അതിനാൽ മേഘങ്ങൾ കൊമ്പില്ലാത്ത ആനകൾപോലെ ആകാശത്തു സഞ്ചരിക്കുന്നു. പുതുവെള്ളവുംകൊണ്ടുവരുന്ന ചടുലമായ മേഘമരുതുകൾകൊണ്ട് നിറം കൂട്ടുമാറ് ആറുകളൊക്കെ തെളിയുന്നു. വെള്ളമേഘങ്ങളാകുന്ന തലപ്പാവുവെച്ച് ഹംസങ്ങളാകുന്ന ചാമരംകൊണ്ട് മനോഹരമായി പൂർണ്ണചന്ദ്രനാകുന്ന കുടയുമായി അഭിഷിക്താഭമായി അംബരം ശോഭിക്കുന്നു ഹംസ

ങ്ങളാൽ കളിയാക്കി ചിരിക്കുന്നതിനാലും സാരസങ്ങളാൽ നിന്ദിക്കപ്പെടുകയാലും ജലാശയങ്ങൾ ക്ഷീണിച്ചുപോയിരിക്കുന്നു. ചക്രവാകമാകുന്ന സ്തനത്തോടും മണൽത്തിട്ടാകുന്ന ശ്രോണിയോടും ഹംസഹാസമാകുന്ന ഹാസത്തോടുംകൂടി ആറുകൾ സമുദ്രമാകുന്ന പതിയിൽ ചെന്നു ചേരുന്നു.

വിടർന്ന ആമ്പലുകൾ പ്രശോഭിക്കുന്ന ജലവും, താരകാചിത്രമായ അംബരവും പരസ്പരം ഗർവ്വുകാട്ടി നോക്കിച്ചിരിക്കുന്നവിധമാണ് ശരൽക്കാലത്തെ രാത്രികൾ. മത്തരായ ക്രൗഞ്ചങ്ങൾ ശബ്ദിക്കുന്ന നെല്ലു വിളഞ്ഞുകാണുന്ന, കാട്ടിലെ വയലുകൾ, മഴനിന്ന്, ഏറ്റവും രമണീയമായി മനസ്സിനെ രമിപ്പിക്കുന്നു. പൊൽത്താരുകൾ വിടർന്നുനില്ക്കുന്ന തടാകങ്ങൾ, ഉൽപലംവാച്ച വാപികൾ, കുളങ്ങൾ, പുഴകൾ, പൊയ്കകൾ എന്നിവയെല്ലാം ലക്ഷ്മിയുടെ അധിവാസസ്ഥാനമായി വിളങ്ങുന്നു. ചെന്താമരപ്പൂക്കളും, വെൺതാമരപ്പൂക്കളും നീലോല്പലങ്ങളും എല്ലാം ഒപ്പം വാരിജശ്രീ പങ്കുവെക്കുന്നു. മയിലുകൾ മദംവെടിഞ്ഞു. കാറ്റുകൾ മന്ദം മന്ദം വീശുന്നു. കാറില്ലാത്ത മട്ടിലായി ആകാശം; കടൽ സ്വസ്ഥമായി. ഋതു മാറിയതുമൂലം അയവുവന്ന് നൃത്തം നിർത്തി കൊഴിഞ്ഞുവീണ മയിൽപ്പീലികൾ ഭൂമിയിൽ പരന്നുകിടക്കുന്നതുകണ്ടാൽ ഭൂമിക്കു വളരെയേറെ കണ്ണുകൾ ഉള്ളതുപോലെ തോന്നുന്നു. ചേറില്ലാത്ത തീരത്ത് വളർന്നുനില്ക്കുന്ന ആറ്റുവഞ്ഞികളുടെ പൂക്കൾ ഉലഞ്ഞ് ഹംസസാരസങ്ങൾ ചേർന്ന യമുന ഭംഗിയിൽ കാണുന്നു. നെല്ലുവിളഞ്ഞ് അഴകോടെ കിടക്കുന്ന കണ്ടങ്ങൾ ചേർന്ന വനങ്ങളിൽ മദിച്ച് സസ്യങ്ങളും ജലജങ്ങളും കൊത്തിത്തിന്നു പക്ഷികൾ കൂകുന്നു. മേഘങ്ങൾ ജലം കൊണ്ടുവന്ന് വർഷത്താൽ നനച്ച സസ്യങ്ങളെല്ലാം തളിർത്തത് ഇപ്പോൾ മൂത്തു കഠിനമായിരിക്കുന്നു. മേഘമായ വസ്ത്രമൊക്കെ ഉപേക്ഷിച്ച് ശരൽഗുണവിദീപ്തനായി ചന്ദ്രൻ ഇതാ തെളിഞ്ഞ ആകാശത്തു സന്തോഷത്തോടെ ചിരിച്ചു നില്ക്കുന്നു.

പശുക്കൾക്കു പാൽ ഇരട്ടിച്ചു; കാളകൾക്കൊക്കെ മദം വർദ്ധിച്ചു; ലക്ഷ്മി വർദ്ധിച്ചു. ഭൂമിക്ക് സസ്യവും വർദ്ധിച്ചുണ്ടായി. താരകങ്ങൾ കാറുവിട്ടു തെളിഞ്ഞു. ജലാശയങ്ങളിൽ പൊൻതാമരകൾ വിരിഞ്ഞു. അപ്രകാരംതന്നെ മനുഷ്യരുടെ മനസ്സും പ്രസാദത്തോടെ തെളിഞ്ഞു. ആദിത്യൻ കാർമേഘം വിട്ട് തീക്ഷ്ണരശ്മി വിടുന്നു. ശരൽക്കാലത്തെ തെളിവ് സൂര്യതേജസ്സിനെ വർദ്ധിപ്പിച്ചു. നീരാജനം ചെയ്ത് ജയാർത്ഥിപടയ്ക്കു പുറപ്പാടായി. നാടുഭരിക്കുന്ന രാജാക്കന്മാർ അന്യോന്യം യുദ്ധംചെയ്യുവാൻ പടയ്ക്കൊരുക്കം കൂട്ടുന്നു. ചെമ്പരത്തിപ്പൂവാൽ ചുവന്ന്, ചേറു കട്ടപിടിച്ച സ്ഥലങ്ങളിൽ, വിചിത്രമായ അഴകുറ്റ കാടുകളിൽ, മനസ്സ് എത്തുന്നു. വനങ്ങളിൽ വനശോഭികളായ വൃക്ഷങ്ങൾ വിളങ്ങുന്നു. പൂത്തുനില്ക്കുന്ന കൊന്ന, വേങ്ങ, ഏഴിലമ്പാല, കൊഴിഞ്ഞിൽ, ദന്തി, പ്രിയകം, സ്വർണ്ണകങ്ങൾ, സൃമരം, പേചികം, കൈനാറി ഇവയൊക്കെ കാടിന്നു കാന്തി കൂട്ടുന്നു.

വിശേഷിച്ചും തയിരു കടഞ്ഞൊച്ചയുണ്ടാക്കുന്ന വ്രജങ്ങളിൽ, ഗോഷ്ഠങ്ങളിൽ, മനോഹരിയായ സ്ത്രീ എന്നപോലെ ശരത്കാലം കാണപ്പെടുന്നു. നിശ്ചയമായും ദേവന്മാർ, വർഷകാലം സുഖിച്ചു കഴിച്ച ഗരുഡദ്ധ്വജനായ ദേവനെ ഉണർത്തുകയാണ്. സസ്യംവായ്ക്കുന്ന ശരൽക്കാലം വന്നെത്തി, വർഷകാലം ക്ഷയിച്ചു. നീലചന്ദ്രാർക്കവർണ്ണങ്ങളോടുകൂടിയ പക്ഷികൾ നിരന്ന് തളിരും കായും തിങ്ങി. ഇന്ദ്രചാപാഢ്യമായ മഴക്കാറുപോലെ, ഗോവർദ്ധനപർവ്വതം ശോഭിക്കുന്ന വള്ളിക്കുടിൽപോലെ, വള്ളികൾ പടർന്ന കൊമ്പുകളോടുകൂടിയും വലിയ വേരുന്നിയും കാറ്റിൽ ഉലഞ്ഞും നില്ക്കുന്ന വൃക്ഷങ്ങൾനിറഞ്ഞ അദ്രിദേവനെ നാം അർച്ചിക്കുക. ഗോക്കൾക്ക് അത് നന്മയായി ഭവിക്കും.

കൊമ്പുകളിൽ പൂങ്കുടങ്ങളും മയിൽപ്പീലിയും ചാർത്തി, മണിഞൊത്തിക്കെട്ടി, ശരൽക്കാലപുഷ്പങ്ങളണിയിച്ച് പശുക്കളെ ചമയിച്ച് നന്മയ്ക്കായി അദ്രിയജ്ഞം നാം കഴിക്കുക.

ശക്രനെ സുരന്മാർ അർച്ചിക്കും. നാം അദ്രിയെ യജിക്കുക. ഗോയജ്ഞം ഞാൻ ബലമായും ചെയ്യിക്കും; അതിൽ സംശയിക്കേണ്ട — നിങ്ങൾക്ക് എന്നിൽ പ്രീതിയുണ്ടെങ്കിൽ, നാം സുഹൃത്തുക്കളാണെങ്കിൽ, ഗോക്കൾ ഏവർക്കും എന്നേക്കും പൂജ്യന്മാരാണ്; അതിൽ സംശയിക്കേണ്ടതില്ല. നിങ്ങൾക്കു ഞാൻ പറഞ്ഞതിൽ പ്രീതിയുണ്ടെങ്കിൽ നന്മയ്ക്ക് അതു മാർഗ്ഗമാകും. എന്റെ ഈ തത്ഥ്യമായ വാക്ക് നിങ്ങൾ യാതൊരു സംശയവുംകൂടാതെ ചെയ്യുവിൻ."

**17. ഗിരിയജ്ഞാനുഷ്ഠാനം** - വൈശമ്പായനൻ പറഞ്ഞു: "ദാമോദരൻ പറഞ്ഞതു കേട്ട് സന്തോഷത്തോടെ ഗോപന്മാർ അവന്റെ വാക്യാമൃതം പാനംചെയ്ത്, ശങ്കവിട്ട് ഇപ്രകാരം പറഞ്ഞു:

'അല്ലയോ കണ്ണാ, ഉണ്ണീ, നിന്റെ ബുദ്ധി ഗോപന്മാരുടെ ഹർഷത്തെ വർദ്ധിപ്പിക്കുന്നു. നമ്മെയെല്ലാം നന്ദിപ്പിക്കുന്നു. നരന്മാർക്കെല്ലാം അഭിവൃദ്ധിനല്കുന്നതാണ് നിന്റെ വാക്യം. നീതന്നെയാണ് ഞങ്ങൾക്കൊക്കെ ഗതി. നീ ഞങ്ങളുടെ രതിയാണ്. നീയല്ലാതെ മറ്റൊരാശ്രയവും ഞങ്ങൾക്കില്ല. ഭയത്തിൽ നീ അഭയം കൊടുക്കുന്നു. സുഹൃജ്ജനങ്ങൾക്ക് നീയാണ് സുഹൃത്ത്. കൃഷ്ണാ, നീ കാരണമായി ഈ ഘോഷം ക്ഷേമത്തോടെ വർത്തിക്കുന്നു. ഗോകുലം പുഷ്ടമായി. എല്ലാവരും പുഷ്ടിയോടെ സ്വർഗ്ഗത്തിലെന്നവിധം ശത്രുഭയംകൂടാതെ വസിക്കുന്നു. ജന്മം മുതൽ ദേവന്മാർക്കുപോലും സാധിക്കാത്ത ഒരു ക്രിയയാണ് ഇത്. ജയത്താലും അഭിമാനത്താലും ഈ ജനം വിസ്മയപ്പെടുന്നു. ബലത്താലും പാരമാർത്ഥ്യത്താലും യശസ്സാലും ചുണയാലും ദേവന്മാരിൽ ഇന്ദ്രൻ എന്നവിധം നീ മർത്ത്യരിൽ ശ്രേഷ്ഠനായി വിരാജിക്കുന്നു! തീക്ഷ്ണമായ പ്രതാപംകൊണ്ടും ദീപ്തിയാലും പൂർത്തിയാലും വാനോരിൽ അർക്കൻ എന്നപോലെ നീ മർത്ത്യരിൽ ശ്രേഷ്ഠനാണ്! കാന്തി, ലക്ഷ്മി, പ്രസാദം, നല്ല മുഖം, നല്ല ചിരി ഇവകൊണ്ട് ദേവന്മാരിൽ ചന്ദ്രൻ എന്നപോലെ മർത്ത്യരിൽ നീ ശ്രേഷ്ഠനാണ്. ബലത്താലും ദേഹത്താലും ബാല്യത്താലും ചരിതത്താലും വേലായുധൻ മാത്രമേ നിന്നോടു തുല്യനായിട്ടുള്ളു. മർത്ത്യരിൽ ആരും നിന്നോടു തുല്യരല്ല. ഗിരിയജ്ഞത്തെപ്പറ്റി നീ പറഞ്ഞ വാക്ക് ലംഘിക്കുവാൻ ഇന്ന് ആരുണ്ട്? കരയെ ലംഘിക്കുവാൻ കടലിന്നു കഴിയുമോ? ഉണ്ണീ, ശക്രമഹം ഇനി ഉണ്ടാവുകയില്ല. ശ്രീമത്തായിട്ടുള്ളത് ഗിരിയജ്ഞംതന്നെ. അത് നീതന്നെ നടത്തുക! ആ യജ്ഞം നടക്കട്ടെ! ഗോക്കൾക്കും ഗോപാലന്മാർക്കും ശ്രേയസ്സ് വർദ്ധിക്കട്ടെ! ഭോജനങ്ങൾ ഒരുക്കട്ടെ! നല്ല പാലും സംഭരിക്കട്ടെ! കുടങ്ങളിൽ നിറച്ചുനിരത്തട്ടെ! പാലുകൊണ്ടു കിണറുപോലെ വലിയ മംഗലികൾ നിറയട്ടെ! പാൽനദികൾതന്നെ പ്രവഹിക്കട്ടെ! തോണികളിൽ ഭക്ഷ്യഭോജ്യപേയങ്ങൾ ആനയിക്കട്ടെ! മാംസപാത്രങ്ങൾ നിരത്തട്ടെ! ചോറ്റുപാത്രങ്ങളും നിരത്തട്ടെ! സർവ്വഘോഷത്തിലും ഗോരസം മൂന്നുദിവസം ഉത്സവത്തിന്നായി എടുക്കട്ടെ! തിന്നുവാൻ പറ്റിയ പോത്ത് മുതലായ മൃഗങ്ങളെ കൊല്ലട്ടെ! എല്ലാ ഗോപന്മാരും ഒത്തുചേർന്ന് ഈ യജ്ഞം ഭംഗിയായി നടത്തട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ആനന്ദകരമായ ഈ

ഘോഷം വലിയ നിലയിൽ ഗോകുലത്തെ സന്തുഷ്ടമാക്കി. പെരുമ്പറകൊട്ടി ശബ്ദഘോഷമുണ്ടാക്കി, ഗോക്കളുടെയും വൃഷങ്ങളുടെയും 'അമറൽ' കൊണ്ടും പശുക്കിടാങ്ങളുടെ 'ഹംഭാ' രവംകൊണ്ടും ഗോപന്മാരുടെ ആനന്ദംവർദ്ധിച്ചു.

തയിരാകുന്ന കയം, നെയ്യിന്റെ ചുഴി, പാലിന്റെ അരുവി ഇവ അവിടെ പ്രത്യക്ഷപ്പെട്ട മട്ടിലായി. ഭക്ഷ്യപദാർത്ഥങ്ങൾ കുന്നുകൂടി. പലതരത്തിലുള്ള ഗന്ധമാല്യധൂപങ്ങളാൽ ആ യജ്ഞം ശോഭിച്ചു. സന്തുഷ്ടരായ ഗോപന്മാരും ഗോപനാരികളും അവിടെ മനോഹരമായി അണിഞ്ഞൊരുങ്ങി നിറഞ്ഞു നിരന്നു. പിന്നെ പാകംചെയ്ത യജ്ഞസംഭാരങ്ങൾ എല്ലാംകൂടി സൗമ്യമായ ആ തിഥിയിൽ ഗിരിയജ്ഞം തകൃതിയായി നടന്നു. ഗോപരും ദ്വിജന്മാരും യജ്ഞത്തെ ഭംഗിയാക്കി. യജ്ഞത്തിന്റെ അവസാനത്തിൽ ചോറും പാലും തയിരും മാംസവും എല്ലാം മായാരൂപമെടുത്ത കൃഷ്ണൻ ഗിരി സ്വരൂപമെടുത്തു ചെന്നു വാങ്ങി ഭക്ഷിച്ചു. ഗിരിക്കു തർപ്പിച്ച എല്ലാ അന്നവും ഗിരിതന്നെ വന്നു പ്രത്യക്ഷമായി കൈക്കൊണ്ടു. തർപ്പിതന്മാരായ വിപ്രമുഖ്യന്മാർ സന്തുഷ്ടരായി, പൂർണ്ണമാനസന്മാരായി, പ്രീതചിത്തരായി. സദ്യഊണുകഴിഞ്ഞ് യഥാസുഖം സ്വസ്തിചൊല്ലി എല്ലാവരും എഴുന്നേറ്റു. കൃഷ്ണന്റെ ഊണും കഴിഞ്ഞു. 'അവഭൃഥപ്പാൽ' ഇഷ്ടംപോലെ കുടിച്ച് 'ഞാൻ തൃപ്തനായി' എന്നു ദിവ്യമൂർത്തിയായ കൃഷ്ണൻ പറഞ്ഞ് നന്നായി ചിരിച്ചു.

ഗോപന്മാർ ദിവ്യമാല്യാനുലേപനായി, ശൈലമൂർത്തിയായി ശൈലാഗ്രത്തിൽ കൃഷ്ണനെക്കണ്ടു. ശ്രേഷ്ഠനായ കൃഷ്ണനെ ശരണംപ്രാപിച്ചു. ആ രൂപംകൊണ്ടു മറയപ്പെട്ട് ശോഭിക്കുന്ന ഭഗവാനായ പ്രഭു സ്വയം ഗോപന്മാരോട് കൈകൂപ്പി. ശൈലത്തിൽ വാഴുന്ന ദേവനോട് വിസ്മയത്തോടെ ഗോപന്മാർ ചോദിച്ചു: 'ഭഗവാനെ, ആശ്രിതന്മാരായ ഈയുള്ളവർ എന്തു ചെയ്യേണ്ടൂ? പറഞ്ഞാലും! ഞങ്ങൾ അങ്ങയുടെ കിങ്കരന്മാരാണ്!' അപ്പോൾ ഗോപന്മാരോട് ഗിരിയിൽനിന്നു പുറപ്പെടുന്ന വാക്കിനാൽ ഇപ്രകാരം പറഞ്ഞു: 'ഇന്നുമുതൽ നിങ്ങൾ എന്നെ യജിക്കുവിൻ! പശുക്കളിൽ നിങ്ങൾക്കു കൃപയുണ്ടെങ്കിൽ അതാണ് വേണ്ടത്. ഞാൻ നിങ്ങൾക്കൊക്കെ ആദിദേവനാണ്. സർവ്വകാമകരനും ശുഭനുമാണ് ഞാൻ! നിങ്ങൾ എന്നെ ഭജിച്ചാൽ ആയിരക്കണക്കിനു പശുക്കളുടെ അനുഭോക്താക്കളാകും. വനംതോറും ഭക്തരായ നിങ്ങൾക്ക് ഞാൻ ശിവനാകും (ശുഭം ചെയ്യും). ഞാൻ നിങ്ങളോടുകൂടി സ്വർഗ്ഗത്തിൽ എന്നപോലെ രമിക്കും. പ്രസിദ്ധരായ നന്ദഗോപാദികളായ ഗോപന്മാരുണ്ടല്ലോ, ആ ഗോപന്മാരിൽ ഞാൻ പ്രീതനായി അവർക്കു ധാരാളം ധനം നല്കും. പൈക്കിടാങ്ങളോടുകൂടി പശുക്കൾ ഉടനെ എന്നെ വലംവെയ്ക്കട്ടെ! അങ്ങനെ ചെയ്താൽ എനിക്കു വളരെ പ്രീതി നിങ്ങളിലുണ്ടാകും. അതിൽ സംശയംവേണ്ടാ."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ നീരാജനത്തിന്നായി (ദീപംകൊണ്ടും പന്തംകൊണ്ടുമുള്ള ഉഴിച്ചലും പൂജയും) കൂട്ടത്തോടുകൂടി ഗോപന്മാർ ഗോക്കളോടുകൂടി വൃക്ഷങ്ങളോടൊത്ത പർവ്വതത്തെ ചുറ്റും വളഞ്ഞു. പൂങ്കുലക്കെട്ടുകൾ അണിഞ്ഞ് ഏറ്റവും ഹർഷത്തോടെ പശുക്കളുടെ കൊമ്പിൽ പൂമാല ചാർത്തിച്ചു. അങ്ങനെ നൂറും ആയിരവും പശുക്കളെ അലങ്കരിച്ചു നിരത്തി. പശുക്കൂട്ടത്തെ മേയിച്ചു ഗോപാലന്മാർ പിന്നാലെ നടന്നു എത്തിച്ചേർന്നു. അവർ ദേഹത്തിൽ ചന്ദനം, കളഭം മുതലായ കുറിക്കൂട്ടുകൾ പൂശി രക്താംബരന്മാരും പീതാംബരന്മാരുമായി മയിൽപ്പീലികൊണ്ട് തോൾവളയിട്ട്, ആയുധം കൈയിലേന്തി മുടിക്കെട്ടിൽ മയിൽപ്പീലിക്കണ്ണ് നന്നായി അണിഞ്ഞ്, അങ്ങനെ ആശ്ചര്യകരമായവിധം ആ യോഗത്തിൽ ഗോപന്മാരൊക്കെ നന്നായി ശോഭിച്ചു. ചിലർ കാളപ്പുറത്തു കയറി രസമായി നൃത്തം വെച്ചു. പായുന്ന പശുക്കളെ കളിയിൽ ഓടിച്ചെന്നു ചില ഗോപർ പിടിച്ചു.

ഊഴപ്രകാരം ഇപ്രകാരം പശുക്കളുടെ നീരാജനോത്സവം കഴിഞ്ഞപ്പോൾ ശൈലമെടുത്ത ആ ശരീരരൂപം മറഞ്ഞുപോയി. കൃഷ്ണനും ഗോപന്മാരോടുകൂടി ഗിരിയജ്ഞത്തിൽ വന്നുചേർന്ന ഓരോ അത്ഭുതക്കാഴ്ചകളെ വർണ്ണിച്ചുപറഞ്ഞു വിനോദിച്ച് വ്രജത്തിൽ ചെന്നുചേർന്നു. ആബാലവൃദ്ധം ഗോപന്മാർ മധുസൂദനനെ പുകഴ്ത്തിപ്പറഞ്ഞു."

**18. ഗോവർദ്ധനധാരണം** – വൈശമ്പായനൻ പറഞ്ഞു: "ഉത്സവം തടഞ്ഞതു കണ്ട് ദേവരാജാവായ ശക്രൻ ക്രോധത്തോടെ സംവർത്തകക്കാർനിരകളെ വിളിച്ച് ഇപ്രകാരം കല്പിച്ചു.

ഇന്ദ്രൻ പറഞ്ഞു: "അല്ലയോ ആനപോലുള്ള മേഘങ്ങളെ! നിങ്ങൾ എന്റെ കല്പന കേൾക്കുവിൻ. രാജഭക്തിയെ പുരസ്കരിച്ച് എന്റെ ഇഷ്ടം നിങ്ങൾ നടത്തുവിൻ! വൃന്ദാവനത്തിൽ വസിക്കുന്ന നന്ദഗോപാദികളായ ഗോപന്മാർ എന്റെ ഉത്സവത്തെ മുടക്കിക്കളഞ്ഞിരിക്കുന്നു. അവർ അതിൽ ദ്വേഷം കാണിച്ചിരിക്കുന്നു. ദാമോദരന്റെ വാക്കു കേട്ട് ഇന്ദ്രോത്സവം മുടക്കിയിരിക്കുന്നു! അവർക്ക് എന്താണോ ജീവനം, എന്തൊന്നിനാലാണ് ഗോപഭാവം, ആ ഗോക്കൾക്ക് ഏഴുദിവസം നിങ്ങൾ കാറ്റും മഴയും അടിച്ചു പെയ്ത് പീഡ ചെയ്യണം. ഐരാവതത്തിന്റെ പുറത്തു കയറി ഞാനും വേണ്ടമാതിരി ഭയങ്കരമായ ജലവർഷം ഉണ്ടാക്കാം. കാറ്റും മഴയും ഇടിയുമൊക്കെയായി തകർത്തു കളയാം. നിങ്ങൾ പെയ്യുന്ന പ്രളയകാലത്തെ വർഷംപോലെയുള്ള വർഷംകൊണ്ട്, ക്രൂരമായ വർഷംകൊണ്ടും കാറ്റടികൊണ്ടും, വ്രജത്തോടുകൂടെ പശുക്കൾ മന്നിൽ വീണ് ജീവൻ വെടിയും."

വൈശമ്പായനൻ പറഞ്ഞു: "എന്ന് ആ മേഘങ്ങൾക്കൊക്കെ പ്രഭു കല്പനകൊടുത്തു. കൃഷ്ണൻ ഇന്ദ്രോത്സവം തടഞ്ഞപ്പോൾ പാകശാസനൻ മേഘങ്ങൾക്കും കല്പനനല്കി. ഉടനെ ആകാശത്തു ഭയങ്കരമായ ഘോരനാദത്തിൽ ഇടിവെട്ടി; കരിങ്കാറുകൾ നിറഞ്ഞു. വലിയ മലപോലെയുള്ള കാർമേഘങ്ങൾ ഓരോന്നോരോന്നായി വന്ന് ആകാശം മൂടി. ഇന്ദ്രചാപം അണിഞ്ഞു വന്നെത്തിയ ആ മേഘങ്ങൾ ഇടിയും മിന്നലുമായി അലറി. ആകാശത്തു കൂരിരുട്ട് ആ മേഘജാലങ്ങൾ ഉണ്ടാക്കി. ചിലതു തമ്മിൽചേർന്ന് ആനകളുടെ രൂപത്തിലായി. ചിലതു തിമിംഗലങ്ങൾ മാതിരിയായി ചിലതു പെരുമ്പാമ്പുപോലെ ഇഴഞ്ഞു. ഇങ്ങനെ ഭയങ്കരാകൃതിയാൽകാർമേഘപാളികൾ ആകാശത്തു സഞ്ചരിച്ചു. ആനക്കൂട്ടംമാതിരി അവ തമ്മിൽ കൂട്ടിമുട്ടി മഹാദുർദ്ദിനമുണ്ടാക്കി ആകാശംമൂടിനിന്നു. ആൾക്കൈവണ്ണത്തിലും, തുമ്പിക്കൈവണ്ണത്തിലും, മുളവണ്ണത്തിലുമുള്ള വർഷധാര, എല്ലായിടത്തും നിരന്നുനിന്ന് ആ വാരിദങ്ങൾ ഇടമുറിയാതെ ചൊരിയുവാൻതുടങ്ങി മനുഷ്യരൊക്കെ മേൽപ്പോട്ടു കണ്ണോടിച്ചു പറഞ്ഞു: 'നോക്കൂ! കടൽ ആകാശത്തേക്കു കയറി വർഷം ചൊരിയുന്നു.' ഇങ്ങനെ അവർ പറയുവാൻ തുടങ്ങി. അറ്റമില്ലാത്ത ദുർവ്വിഗാഹമായി, അഗാധമായി വലിയ ദുർദ്ദിനം വന്നുചേർന്നു.

പക്ഷിക്കൂട്ടം പറക്കാതെയിരുന്നു. മൃഗങ്ങളൊക്കെ പാഞ്ഞ് ഓടി. കുന്നുപോലെ വന്നുകൂടിയ കാർമേഘം അലറുവാൻ തുടങ്ങിയപ്പോൾ സകല ജീവികളും നടുങ്ങിപ്പോയി. ആകാശത്തു സൂര്യചന്ദ്രന്മാർ മറഞ്ഞു. മേഘങ്ങൾ ഉഗ്ര

ങ്ങളായി ഇങ്ങനെ വർഷിക്കുവാൻതുടങ്ങിയപ്പോൾ വിശ്വത്തിന്റെ രൂപം ഏറ്റവും വിരൂപമായിത്തീർന്നു. ഗ്രഹങ്ങളും താരങ്ങളും മേഘൗഘങ്ങൾ മൂടി മറഞ്ഞു. അവയുടെ പ്രഭ കാണ്മാനില്ലാതായി. അക്കേർന്ദുരശ്മിയില്ലാതെ ആകാശം നിഷ്പ്രഭമായി. തുടർച്ചയായി കാറ്റടിച്ച് ചൊരിയുന്ന ജലം കൊണ്ടും കാറടിക്കുന്ന കാറ്റുകൊണ്ടും വിശ്വമൊക്കെ കുലുക്കിക്കൊണ്ടും ഭൂമിയൊക്കെ അപ്പോൾ ജലമയമായി. മയിലുകൾ കൂകി, പക്ഷികൾ മെല്ലെ ശബ്ദിച്ചു. പുഴകളൊക്കെ വളർന്നു പ്രവഹിച്ചു. തോണിയിൽക്കയറിയവരൊക്കെ തോണിമറിഞ്ഞു മുങ്ങിപ്പോയി. മേഘൗഘങ്ങളുടെ ഗർജ്ജിതം കൊണ്ടും പർജ്ജന്യധ്വനികൊണ്ടും തൃണവൃക്ഷങ്ങളെല്ലാം തർജ്ജിക്കപ്പെട്ട മട്ടിൽ വിറയ്ക്കുവാൻ തുടങ്ങി. 'ലോകാവസാനമായി; ഭൂമി മുഴുവൻ ഒറ്റക്കടലായിത്തീർന്നു' എന്നു ഗോപന്മാർ ഭയപ്പെട്ടു പറയുവാൻ തുടങ്ങി.

ആ മഹോൽപാതവർഷം വന്നേറ്റ് അവശരായ പശുക്കൾ 'ഉമ്പ!' എന്നാർത്ത്, സ്തംഭിച്ചമാതിരി, ഇളകാതെനിന്നു. തുടയും കാലും അനക്കുവാൻ വയ്യാതെ, കുളമ്പും തലയും അനക്കുവാൻ വയ്യാതെ, ആകെ തരിച്ചു സ്തംഭിച്ചുനിന്നു. രോമാഞ്ചത്തോടെ ഒട്ടിയ വയറുമായി പശുക്കൾ മരവിച്ചു നിന്നു. ചിലത് നിലവിളിച്ചു വീണു. ചിലതു വീണയുടനെ ചത്തു. മഴയേറ്റ്, കുട്ടിയോടുകൂടിയ ചില പൈക്കൾ നിലത്തുവീണു. ചില തള്ളകൾ കുട്ടിയെ കാല്ക്കീഴിലാക്കി നിന്നു. കുമ്പിട്ട് ഒന്നും തിന്നാതെ തുടതളർന്ന്, വയറൊട്ടി, വിറച്ച്, ആർത്തിപ്പെട്ട് വർഷത്തിന്റെ ശക്തി താങ്ങാൻ കഴിയാത്ത പശുക്കൾ നിലത്തുവീണു. പൈക്കുട്ടികൾ മുഖം പൊക്കി കൃഷ്ണനെ നോക്കിനില്ക്കുകയായി. ദീനാസ്യരായി അവർ കൃഷ്ണനോട് 'ഞങ്ങളെ കാക്കണേ!' എന്ന് ദയനീയമായി യാചിക്കുകയാണെന്നു തോന്നും അവയുടെ നില്പും നോട്ടവും കണ്ടാൽ.

പശുക്കൾക്കു ദുർദ്ദിനം വന്നുപെട്ടതു കണ്ട്, ഉൽക്കടമായ കദനംകണ്ട്, ചാവാനടുത്ത ഗോപന്മാരെ കണ്ട് കൃഷ്ണൻ കോപാകുലനായി പറഞ്ഞു: 'അമ്പോ! ധിക്കാരം തന്നെ! ദേവരാജാവ് എന്നെ കൂസാതെ ഇപ്പോൾ പശുക്കളെ കൊല്ലാനാണു പുറപ്പാട്. ഗോപന്മാരെയും അങ്ങനെ കൊന്നുകളയുമോ?' കൃഷ്ണൻ ആലോചിച്ച് ക്രോധത്തോടെ ചൊടിച്ചുനിന്നു. ഉപായം കണ്ടെത്തി എന്നമട്ടിൽ തന്നെത്താൽ ആ പ്രിയംവദൻ പറഞ്ഞു: 'ഞാൻ ഇപ്പോൾ ഈ കാടും വനവും ചേർന്നുനില്ക്കുന്ന മലയെ അടർത്തിയെടുത്ത് പശുക്കൾക്ക് ഒരു നില്ക്കക്കള്ളിയുണ്ടാക്കാം. വർഷത്തിൽനിന്ന് അവയെ രക്ഷിക്കാം. അവയ്ക്ക് ഈ മഴ സഹിക്കുകയില്ല. ഞാൻ എടുക്കുന്ന ഈ മല ഭൂമിയുടെ മുകളിൽ കെട്ടിയുണ്ടാക്കിയ ഒരു വലിയ വീടുപോലെ നില്ക്കും; അതുകൊണ്ട് ഞാൻ വ്രജഗോക്കളെയെല്ലാം രക്ഷിക്കും. അവയെ ഞാൻ എന്റെ പാട്ടിൽ നിർത്തും!' ഇപ്രകാരം ചിന്തിച്ച് സത്യപരാക്രമനായ കൃഷ്ണൻ കൈയൂക്കു കാണിക്കുവാനായി അരികെ നില്ക്കുന്ന ഗോവർദ്ധനപർവ്വതത്തെ കൈകൊണ്ട് അടർത്തി വേറെ ഒരു അദ്രി പോലെ നിന്നു. വലിയ കൊമ്പും കവരവും ചേരുന്ന മല ഉലഞ്ഞുപോയി. ഘണാഘണാഢ്യമായി പ്രാണനുള്ളമട്ടിൽ ആ മല ഉച്ഛ്വസിച്ചു. ഇടംകൈകൊണ്ട് ആ കാറുകൾ ചൂഴുന്ന പർവ്വതത്തെ കൃഷ്ണൻ പൊക്കി. അപ്പോൾ പർവ്വതം ഒരു ഗൃഹത്തിന്റെ ആകൃതിയിലായി. അവിടെ ഒരു വലിയ ഗൃഹം നിർമ്മിക്കപ്പെട്ടമാതിരിയായി. മന്നിൽനിന്ന് എടുത്ത ആ കുന്നിന്റെ സാനുക്കൾതോറും ഉലഞ്ഞ് പാറയിളകി. മരങ്ങൾ വീണുപോയി. ഉലഞ്ഞ ശിഖരവും, വീഴുന്ന മരവും ഇളകി ആ ഉന്നതശൃംഗത്തോടൊത്ത പർവ്വതം ഒരു പക്ഷിപോലെ തോന്നപ്പെട്ടു. ചോലയൊഴുകുന്ന പള്ളകളും കാർകളും കൂടിച്ചേർന്നപ്പോൾ ഉണ്ടക്കല്ലുകൾ ഇളകിയപ്പോൾ, ആ കുന്ന് ഒന്നുലഞ്ഞു. മഴപെയ്യുന്ന കാറുകളുടെയും കല്ലു വർഷിക്കുന്ന പർവ്വതത്തിന്റെയും ഗർജ്ജിക്കുന്ന കാറ്റിന്റെയും രൂപം ആ ജനങ്ങൾ അറിഞ്ഞില്ല. മലയിൽപറ്റിയ വലിയ ചോലയുടെ ഒഴുക്കിൽ ചേർന്ന് കാറുകളാൽ കൂടിക്കലർന്ന മല പീലിവിടർത്തിയ മയിലുപോലായി. വിദ്യാധരന്മാരും ഉരഗങ്ങളും വിചാരിച്ചു. കുന്ന് ചിറകുവിരിച്ചു പൊങ്ങിനില്ക്കുകയാണെന്ന്. ഗന്ധർവ്വാപ്സരസ്സുകളും അങ്ങനെതന്നെയാണെന്നു ശരിവച്ചു പറഞ്ഞുനിന്നു. സഹസ്രതലമാണ്ട മല ഭൂതലത്തിലെ ബന്ധം വിട്ടു നിന്ന് പൊന്നും വെള്ളിയും അഞ്ജനവും ചേർന്ന ധാതുക്കളെ വെളിവായിക്കാണിച്ചു. കാറുപെയ്യുന്ന ആ പർവ്വതത്തിന്റെ കൊടുമുടികളിൽ ചിലത് അറ്റുവീണു. ചിലതിന്റെ പകുതി തകർന്നുവീണു. അങ്ങനെ ആ പർവ്വതശിഖരങ്ങൾ വിളങ്ങി. ഇളകുന്ന മലയോടൊപ്പം ഇളകുന്ന മാമരങ്ങളുടെ പലതരത്തിലുള്ള പൂക്കൾ ഭൂമിയിൽ ചുറ്റും കൊഴിഞ്ഞുവീണു. സ്വസ്തികർദ്ധമണിഞ്ഞ ക്രൂരസർപ്പങ്ങൾ വലിയ പടംവിരിച്ച് പുറപ്പെട്ടു. ക്രുദ്ധരായ, നഭശ്ചരരായ, പന്നഗേന്ദ്രന്മാർ വാനിൽ ചുറ്റി. വർഷത്താലും ഭയത്താലും പക്ഷികൾ വിറച്ചുപോയി. അവ ഉയർന്നുയർന്നു പറന്ന് ആകാശത്തുനിന്നു കീഴോട്ടു പതിച്ചു. സിംഹങ്ങൾ ക്രോധത്തോടെ കൊണ്ടൽക്കാറുകൾപോലെ അലറി. തയിർക്കുടം കടയുന്നമാതിരിയുള്ള ശബ്ദത്തോടെ ശാർദ്ദൂലങ്ങൾ അലറി. വിഷമഭൂമി സമങ്ങളായി. സമഭൂമി ദുർഗ്ഗമമായി. ദേഹം തിരിഞ്ഞ ആ ശൈലം മറ്റൊന്നുപോലെ കാണപ്പെട്ടു. മേഘങ്ങൾ വളരെ വർഷിച്ചപ്പോൾ പർവ്വതത്തിന്റെ ആകൃതി രുദ്രൻ വാനിൽ സ്തംഭിപ്പിച്ചുനിറുത്തിയ ത്രിപുരത്തിന്നുതുല്യമായിക്കണ്ടു. കൃഷ്ണൻ കൈത്തണ്ടകൊണ്ട് ഏന്തിനില്ക്കുന്ന ആ പർവ്വതമാകുന്ന കുട നീലാഭ്രപടലം കൊണ്ടു മൂടി വിളങ്ങി. ഗുഹാമുഖത്തിന്റെ ദൃഷ്ടി മഴക്കാറുകൊണ്ട് അടയ്ക്കപ്പെട്ട മല നിദ്രാലസമായി. കണ്ണന്റെ കൈ താങ്ങിയ മല വാനിൽ ഉറങ്ങുന്നമാതിരി കാണപ്പെട്ടു. പക്ഷികളുടെ ശബ്ദംനിലച്ച വൃക്ഷം മയിലിന്റെ കൂകലില്ലാത്ത വനം ഇവയോടുകൂടിയ ശിഖരംചേർന്ന ശൈലം ആകാശത്ത് യാതൊരാലംബവും കൂടാതെ നിന്നു. മറിഞ്ഞുലഞ്ഞ് ഇളകുന്ന സാനുക്കൾ ചേർന്ന മലയിൽ വനങ്ങളും ശിഖരങ്ങളും ജ്വരംബാധിച്ചപോലെ കാണപ്പെട്ടു. അതിന്റെ തലയ്ക്കു നില്ക്കുന്ന കാറുകൾ കാറ്റിനാൽ ഇളക്കപ്പെട്ട് ഇന്ദ്രൻ പ്രേരിപ്പിക്കുകയാൽ അക്ഷയമായ ജലം ധാരാളമായി വർഷിച്ചു. കൃഷ്ണന്റെ കൈകൊണ്ടു താങ്ങുന്ന കാർമേഘപടലംപോലെയുള്ള ആ മല ചക്രാരൂഢമായ ശത്രുരാജപീഡയേറ്റ ദേശംപോലെയായി. ആ കാർകൂട്ടം മലയെച്ചുറ്റി അങ്ങനെ നിന്നു; നഗരത്തെ മുമ്പാക്കി നില്ക്കുന്ന പുഷ്ടമായ നാടുപോലെ, ആ ശൈലത്തെ കൈയിൽവെച്ചു പുഞ്ചിരിതൂകി പ്രജാപതിപോലെ നില്ക്കുന്ന ആ ഗോപസംരക്ഷകൻ ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഇതാ ദേവന്മാർക്കുപോലും ചിന്തിക്കാൻപറ്റാത്ത ദിവ്യമായ വിധിയാൽ ഞാൻ ഗിരിഗൃഹം തീർത്തിരിക്കുന്നു. ഗോപന്മാരേ! കാറ്റില്ലാത്ത, മഴകൊള്ളാത്ത, 'പൈപ്പുര' ഞാൻ ഇതാ തീർത്തിരിക്കുന്നു. ഉടനെ പൈക്കൂട്ടമൊക്കെ ഇതിലേക്കു കടക്കട്ടെ. അവ ആശ്വസിക്കട്ടെ. കാറ്റില്ലാത്ത ഇതിന്റെ ഉള്ളിൽ സുഖമായി പാർത്തുകൊള്ളട്ടെ! വലിപ്പം നോക്കി, കൂട്ടു നോക്കി, ബലം നോക്കി സുഖമായവിധം ഈ പ്രദേശം എല്ലാവർക്കും പങ്കിട്ടെടുക്കാം. ഞാൻ വർഷത്തിന്നു നിവാരണം ചെയ്തിരിക്കുന്നു. കുന്ന് അടർത്തിയെടുത്ത് വലിയ ഒരു ഇടം ഞാൻ ഇതാ നിർമ്മിച്ചിരിക്കുന്നു. ഒരു വിളിപ്പാടു വിസ്താരം പരന്ന്, അഞ്ചു

വിളിപ്പാട് നീണ്ടുകിടക്കുന്ന ഈ പ്രദേശം ഇതിൻെറയുള്ളിൽ മൂന്നു ലോകത്തിന്നും വിശ്രമിക്കാം. പിന്നെ വ്രജത്തിന്നു വസിക്കുവാനുള്ള ഇടമുണ്ടോ എന്നു സംശയിക്കേണ്ടതില്ല."

വൈശമ്പായനൻ പറഞ്ഞു: "ഇതു കേട്ട ഉടനെ ഗോപന്മാരുടെ കിലുകിലാശബ്ദവും പൈക്കളുടെ 'ഇമ്പാരവ'വും പുറത്തു മേഘഗർജ്ജനവും ഇങ്ങനെ തുമുലമായ ഘോഷമുണ്ടായി. ഗോപന്മാർ ഓരോരോ കൂട്ടത്തെ വിളിച്ചു. ആ കൂട്ടങ്ങൾ ഓരോന്നായി അകത്തു കടന്നു. അകം വലിയ ഒരു ഗുഹപോലെ സുഖമായി ഇറങ്ങിനില്ക്കാവുന്നതായി കാണപ്പെട്ടു. കൃഷ്ണൻ കുന്നിൻെറ അടിയിൽ ശൈലസ്തംഭമെന്ന മാതിരി ഒറ്റക്കൈയാൽ മലയെ ഇഷ്ടനായ അതിഥിയെ എന്ന മാതിരി താങ്ങിനിന്നു. വ്രജഭാണ്ഡങ്ങളും മറ്റും പിന്നെ വണ്ടികളിൽ കയറ്റി എല്ലാവരും മഴയെ ഭയപ്പെട്ട് കുന്നിൻെറ ചുവട്ടിലേക്കു കടന്നുവന്നു. സുഖമായ ഒരു ഗൃഹത്തിൻെറ ഉള്ളിലെന്നവിധം അവർ അവിടെ വസിച്ചു.

കൃഷ്ണൻെറ ദേവാധികമായ ആ കർമ്മംകണ്ട് വിഭുവായ വജ്രി നാണംകെട്ട് മിഥ്യാപ്രതിജ്ഞനായി ആ മേഘങ്ങളെയൊക്കെ മാറ്റി. ഏഴു രാത്രി കഴിഞ്ഞ് മന്നിൽ ഉത്സവം നഷ്ടപ്പെട്ട വൃത്രാരിയായ ഇന്ദ്രൻ സംവർത്തകഘനങ്ങളോടുകൂടി പ്രശസ്തമായ സ്വർഗ്ഗത്തിലേക്കു തിരിച്ചു പോയി. ഏഴു രാത്രി കഴിഞ്ഞപ്പോൾ ശക്രൻ തൻെറ യത്നത്തിൽനിന്നു പിന്മാറിയപ്പോൾ, കാറുപോയി അന്തരീക്ഷം തെളിഞ്ഞപ്പോൾ, പകൽ അർക്കൻ ജ്വലിക്കുവാൻ തുടങ്ങി. അപ്പോൾ പശുക്കളൊക്കെ ആ വഴിയേതന്നെ ശ്രമംകൂടാതെ പോന്നു. സ്വസ്ഥാനത്തിൽത്തന്നെ പിന്നെ ആ ഘോഷം വന്ന് നില്ക്കുകയായി. പർവ്വതത്തെ സ്വസ്ഥാനത്തിൽ സ്ഥാവരാത്മാവായ കൃഷ്ണൻ പ്രീതനായി ലോകനന്മയ്ക്കായി ഇരുത്തി. അങ്ങനെ പ്രഭുവും വരദനുമായ കൃഷ്ണൻ ആപത്തിൽനിന്നു ഗോപന്മാരെ രക്ഷിച്ചു."

**19. ഗോവിന്ദാഭിഷേകം** - വൈശമ്പായനൻ പറഞ്ഞു: 'ഗോവർദ്ധനം പറിച്ചെടുത്ത് ഗോക്കളെ രക്ഷിച്ചതുകണ്ട് വിസ്മയപ്പെട്ട ഇന്ദ്രൻ കൃഷ്ണനെ കാണുവാൻ നിശ്ചയിച്ച് പുറപ്പെട്ടു. നീരൊഴിഞ്ഞ മേഘംപോലുള്ള, മദാഞ്ചിതനായ ഐരാവതഗജത്തിൻെറ പുറത്തുകയറി ഇന്ദ്രൻ മന്നിലേക്കെഴുന്നള്ളി. ഗോവർദ്ധനപർവ്വതത്തിൻെറ മുകളിൽ പാറപ്പുറത്തിരിക്കുന്ന അക്ലിഷ്ടകാരിയായ ഹരിയെ പുരുഹൂതനായ പുരന്ദരൻ ദർശിച്ചു. മഹാബലനായ ബാലനായി തേജസ്സോടുകൂടിയവനായ അവ്യയാത്മാവിനെ ഗോപവേഷത്തിൽ നില്ക്കുന്ന വിഷ്ണുവെ, കണ്ട് ദേവരാജാവായ പുരന്ദരൻ ആനന്ദിച്ചു.

കൊണ്ടൽക്കാർവർണ്ണനായി, ശ്രീവത്സാങ്കിതനായ കണ്ണനെ, സഹസ്രാക്ഷനായ ഇന്ദ്രൻ എല്ലാ കണ്ണുകൾകൊണ്ടും നോക്കി. ശ്രീമാനായ കൃഷ്ണനെ, മർത്ത്യലോകത്ത് അമരതുല്യനായി വിളങ്ങുന്നവനെ, അമരന്മാർക്കുവേണ്ടി നിത്യവും യത്നിക്കുന്ന ശക്തനെ, പാറപ്പുറത്തിരുന്നരുളുന്ന അവ്യയനെക്കണ്ട് വാസവൻ നാണിച്ചു നിന്നു. പാറപ്പുറത്തിരിക്കുന്ന കൃഷ്ണന്ന് മുഖത്തു വെയിൽകൊള്ളാത്തവിധം ഗരുഡൻ ആകാശത്തു ചിറകുകൊണ്ട് നിഴൽവിരിച്ചു വിജനമായ കാട്ടിൽ ലോകവൃത്താന്തസക്തനായ അവനെ ഉപാസിക്കുവാൻ ആനപ്പുറത്തുനിന്ന് ഇറങ്ങി വലവിദ്വേഷിയായ ഇന്ദ്രൻ അടുത്തുചെന്നു. ദിവ്യമാല്യാനുലേപനനായ ദേവരാജാവ് കൃഷ്ണൻെറ സമീപത്തുചെന്ന് വജ്രം കൈയിൽ വിളങ്ങുന്ന പ്രഭുവായ ഇന്ദ്രൻ പ്രശോഭിച്ചു. മിന്നൽ മിന്നുന്ന മാതിരിയുള്ള സൂര്യകാന്തിക്കിരീടവും ദിവ്യകുണ്ഡലവും ചാർത്തി പ്രശോഭിക്കുന്ന മുഖത്തോടെ, അഞ്ചു മുത്തുക്കുലയുള്ള ഹാരം മാറിലണിഞ്ഞ്, താമരപ്പൂവിൻെറ ഭംഗിയിൽ വികസിച്ച ദേഹഭൂഷണമായ കാമരൂപമുള്ള ആയിരം നേത്രങ്ങളാൽ വീക്ഷിച്ചുനിന്ന് ദേവന്മാർക്ക് ആജ്ഞകൊടുക്കുന്ന മേഘനിർഘോഷമൊത്ത ദിവ്യമായ ശബ്ദത്തോടെ, പുരന്ദരൻ ഇപ്രകാരം പറഞ്ഞു:

ഇന്ദ്രൻ പറഞ്ഞു: "അല്ലയോ കൃഷ്ണാ, മഹാബാഹോ, ജ്ഞാതിനന്ദിവിവർദ്ധനാ! ഗോക്കളിൽ പ്രീതിയുള്ളവനായ ഭവാൻ ദിവ്യവും അത്ഭുതവുമായ കർമ്മംചെയ്തു. പ്രളയകാലത്ത് ഘോരമായ മഴ പൊഴിക്കുന്ന മേഘങ്ങളെ ഞാൻ അങ്ങയുടെനേരെ അയച്ചു. അതിനെ തോല്പിക്കുമാറുള്ള കർമ്മംചെയ്ത് ഭവാൻ പശുക്കൂട്ടത്തെ രക്ഷിച്ചു. ഇതിൽ ഞാൻ സന്തുഷ്ടനായിരിക്കുന്നു. തന്നിലുണ്ടായ യോഗത്താൽ ഭവാൻ ഈ പർവ്വതരാജനെ വീടുപോലെ ആകാശത്തു വഹിച്ചു! ഇതിൽ ആരാണ് ആശ്ചര്യപ്പെടാതിരിക്കുക! എനിക്കു പതിവായി നടന്നുവരാറുള്ള ഉത്സവം മുടക്കിയതുകൊണ്ട് ഞാൻ പെട്ടെന്ന് കോപിച്ചു. കൃഷ്ണാ, ഞാൻ തന്മൂലം ഗോക്കളെ ദ്രോഹിക്കുവാൻ ഏഴുദിവസം അതിവൃഷ്ടി പൊഴിച്ചു. ആ ദുരാധർഷമായ സംവർത്തകഘനത്തെയും നീ തടുത്തു. ദേവരാജാവായ ഞാൻ നോക്കി നില്ക്കെ ദേവന്മാർക്കും ദൈത്യന്മാർക്കും താങ്ങാനാവാത്ത മഹാകർമ്മം നീ നടത്തി. അമ്പോ! നിന്നിൽ എനിക്കുള്ള പ്രിയം ചെറുതല്ല! മർത്ത്യദേഹമെടുത്ത ഭവാൻ കോപിക്കുന്നസമയത്ത് വിഷ്ണുതേജസ്സു മുഴുവനും കൈയിലെടുക്കുന്നു. ഈ കർമ്മംമൂലം എനിക്ക് ഒരു കാര്യം ബോദ്ധ്യമായി. അങ്ങയുടെ അവതാരംകൊണ്ട് ദേവകാര്യം മുഴുവൻ സാധിച്ച മട്ടായി എനിക്കു തോന്നുന്നു. ഭവാൻ വൈവസ്വതപ്രതാപനായി മർത്ത്യരൂപമെടുത്തതിൽ കാര്യസാദ്ധ്യം നിശ്ചയമായുമുണ്ടാകും. എല്ലാ കാര്യവും നിർവ്വഹിക്കും. ഒന്നും ബാക്കി വെച്ചേക്കില്ല. സർവ്വകാര്യത്തിലും മുമ്പനായ ഭവാൻ ദേവന്മാർക്ക് നായകനാണ്. വാനോർക്കു ഭവാൻ മുഖ്യനാണ്. ലോകങ്ങൾക്കെല്ലാം സനാതനനാണ്. രണ്ടാമനായി ഒരാളെയും ഞാൻ ഈ ഭാരംചുമക്കുവാൻ പറ്റിയതായിക്കാണുന്നില്ല. ശ്രേഷ്ഠനായ കാളയെ മുമ്പെ ഭാരത്തിൽ പൂട്ടിക്കെട്ടിയമട്ടിൽ, വലഞ്ഞ ദേവന്മാർ കാര്യസാദ്ധ്യത്തിന്നായി ഭവാനെ, അല്ലയോ പക്ഷിവാഹനാ, ആശ്രയിക്കുന്നു. ഈ ജഗത്തിൻെറ പ്രകരണം കൃഷ്ണാ, ഭവാൻെറ കൈയിലാണ്. ബ്രഹ്മകല്പിതമായി ഒന്നുപോലെ നന്നായിട്ടുള്ള ധാതുക്കളില്ല. സ്വയംഭൂവായ ഭഗവാൻ വയസ്സാലും ബുദ്ധിയാലും ശ്രേഷ്ഠനാകുന്നു. ഞൊണ്ടി ഓടുന്നവൻെറ ഓട്ടംപോലെ ഞങ്ങൾ നിൻെറ ഒപ്പത്തിന്നു പിൻപുറം എത്തുകയില്ല. സ്ഥിരന്മാരിൽ ശ്രേഷ്ഠൻ ഹിമവാനാണ്. കയങ്ങളിൽ ശ്രേഷ്ഠമായത് സമുദ്രമാണ്. ഖഗങ്ങളിൽ ശ്രേഷ്ഠൻ ഗരുഡനാണ്. അപ്രകാരം ദേവകളിൽ ശ്രേഷ്ഠൻ ഭവാനാണ്. വെള്ളത്തിൻെറ കീഴിലാണു ലോകം, ലോകത്തിൽമേലെ അചലങ്ങളാണ്. അചലങ്ങളെക്കാൾ മേലെയാണ് ഭൂമി, ഭൂമിക്കും ഉപരിയാണു ദേവന്മാർ. മർത്ത്യലോകത്തിലും മേലെ ഖഗങ്ങൾക്ക് ഗതിയെന്നു പറയുന്നു. ആകാശത്തിൻ മേലെയാണ് സൂര്യൻ. അവൻ സ്വർഗ്ഗദ്വാരം പ്രകാശിപ്പിക്കുന്നു. ദേവലോകത്തിന്നു മേലെ ചരിക്കുന്ന വിമാനചരന്മാർ ഉത്തമരാണ്, അതിൽ ദേവന്മാർക്ക് ഇന്ദ്രനാക്കി നിശ്ചയിക്കപ്പെട്ടവനാണ് കൃഷ്ണാ, ഈയുള്ളവൻ. സ്വർഗ്ഗത്തിന്നും ഉപരിയാണ് ബ്രഹ്മലോകം. അവിടെ ബ്രഹ്മർഷിഗണങ്ങൾ സേവിക്കുന്നു അവിടെ സോമനും വലിയ ജ്യോതിസ്സുകളും സഞ്ചരിക്കുന്നു. അതിന്നും ഉപരിയാണ് ഗോലോകം. അവിടെ സാദ്ധ്യന്മാരാണു ഭരിക്കുന്നത്. അത് സർവ്വഗമാണ്, ഉത്തമമായ മഹാകാശമാണ്. കൃഷ്ണാ, അതിലും മേലെയാണ് തപോമയമായ ഭവാൻെറ ഗതി. അതിനെപ്പറ്റി ബ്രഹ്മാവിനോടു ചോദിച്ചിട്ടുപോലും ഞങ്ങൾക്കറിയുവാൻ കഴിഞ്ഞില്ല.

കീഴെയുള്ള ലോകം പാപികൾക്കുള്ളതാണ്. സുദുസ്സര മാണ് പാതാളം. സർവ്വകർമ്മത്തിന്നും ക്ഷേത്രമായി കർമ്മം ചെയ്യുന്നവർക്ക് കർമ്മംചെയ്യുവാനുള്ള ക്ഷേത്രമായിട്ടുള്ളത് ഭൂലോകമാണ്. ആകാശം അസ്ഥിരന്മാർക്കു കാറ്റുപോലെ അസ്ഥിരമാണ്. ശമദമാധ്യന്മാരായ സൽഗതികൾക്കു ഗതി യായിട്ടുള്ളത് സ്വർഗ്ഗമാണ്. ബ്രാഹ്മമായ തപസ്സുള്ളവർക്കു ഗതിയായിട്ടുള്ളത് ബ്രഹ്മലോകമാണ്. ഗോക്കൾക്കു മാത്ര മാണ് ഗോലോകം. ആ ഗതി ആർക്കും കേറുവാൻ വയ്യാ ത്തതാണ്. തളർന്നുപോകുന്ന ആ ലോകത്തെയാണ് കൃതാ ത്മാവായ കൃഷ്ണഭവാൻ താങ്ങിയത്. ആ ലോകത്തെ ധരിച്ച് ഭവാൻ പശുക്കളുടെ ദുഃഖം ശമിപ്പിച്ചു. ഞാൻ അതു കൊണ്ടാണ് ഭവാന്റെ അടുത്തുവന്നത്. ഗോക്കളും ബ്രഹ്മ ദേവനും അയച്ചിട്ട് ഞാൻ കാര്യഗൗരവംമൂലം ഭവാന്റെ സമീപത്തു വന്നതാണ്.

കൃഷ്ണാ, ഞാൻ ഭൂപതിയായ പുരന്ദരനാണ്, ദേവ രാജാവാണ്. മുമ്പെ ഞാൻ നിന്റെ ചേട്ടനാണ്. അദിതി യുടെ ഗർഭത്തിൽ വസിച്ചകാലത്ത് അങ്ങനെയായി, സ്വന്തം തേജസ്സുകൊണ്ട് മേഘരൂപത്തിൽ ഞാൻ ഭവാന്റെ തേജ സ്സു കാണിച്ചു. അതൊക്കെ ഭവാൻ പൊറുക്കണേ, പ്രഭോ! ഇപ്രകാരം സൗമ്യതേജസ്സുള്ളവനായ ഭവാൻ, ബ്രഹ്മാവും ഗോക്കളും പറഞ്ഞ വാക്കുകൾ കേട്ട് എന്റെനേരെ ക്ഷമി ക്കണേ! ഗജവിക്രമാ! ഭഗവാൻ ബ്രഹ്മനും വിണ്ണിൽ വസി ക്കുന്ന ഗോക്കളും രക്ഷാദിദിവ്യകർമ്മംകൊണ്ടു സന്തോ ഷിച്ച് നിന്നോട് പറയുവാനായി എന്നെ പറഞ്ഞുവിട്ടിരിക്ക യാണ്. 'ഭവാൻ ഈ ഗോക്കളെ ആപത്തിൽ രക്ഷിച്ചു. മഹാ ഗോലോകവും വൃഷഭങ്ങളും ചേർന്നു സന്താനങ്ങളോടു കൂടി വർദ്ധിക്കുന്നവിധം വേണ്ടത് ഭവാൻ ചെയ്തു. ബലി ഷ്ഠനായ കാളയാൽ കൃഷിക്കാരെയും, പരിശുദ്ധ ഹവ്യ ത്താൽ അമർത്ത്യരെയും, ചാണകത്താൽ ശ്രീയെയും നാം യഥേഷ്ടം തർപ്പിക്കുന്നു. അതുകൊണ്ട് ഭവാൻ ഞങ്ങൾ ക്കു ഗുരുവാണ്; പ്രാണൻനല്കിയ മഹാബലനാണ്. പ്രഭോ, ഇന്നുമുതൽ അങ്ങ് ഞങ്ങളുടെ രാജാവാകണം, ഞങ്ങളുടെ ഇന്ദ്രൻ ഭവാനാകണം."

അല്ലയോ മഹാബലാ, ഭവാനെ ഞാൻ അഭിഷേകം ചെയ്യുന്നു. ദിവ്യമായ പാൽ നിറച്ച സുവർണ്ണകുംഭങ്ങളാൽ ഞാൻ ചെയ്യുന്ന അഭിഷേകം ഭവാൻ കൈക്കൊണ്ടാലും! ഞാൻ ദേവകൾക്ക് ഇന്ദ്രനാണല്ലോ! ഭവാൻ ഗോക്കൾക്ക് ഇന്ദ്രനായിരിക്കുന്നു. ലോകങ്ങളൊക്കെ ഭവാനെ എന്നെന്നും 'ഗോവിന്ദൻ' എന്ന് വാഴ്ത്തുമാറാകട്ടെ! എനിക്കും ഉപരി യായി, എന്നെക്കാൾ മേലെയായി, ഇന്ദ്രനായി ഗോക്കൾ ഭവാനെ വാഴിച്ചിരിക്കുന്നു. ഭവാൻ അധീശ്വരനായിരിക്കുന്നു. വിണ്ണവർ 'ഉപേന്ദ്രൻ' എന്ന് വിണ്ണിൽ പറയും കൃഷ്ണാ! ഞാൻ വിധിച്ച വാർഷികമാസങ്ങൾ നാലാണല്ലോ. അതിൽ പകുതി, രണ്ടുമാസം, ശരൽക്കാലത്തിന്റെ ഒടുക്കം ഞാൻ ഭവാന് നല്കുന്നു. ഇന്നു മുതൽ വർഷമാസം രണ്ടു മാത്ര മായിരിക്കും എന്നു മാനവർ കാണണം. വർഷപ്പാതിയിൽ എന്റെ ധ്വജവും ഇനിമേൽ പൂജയേൽക്കും. എന്റെ ജലം കൊണ്ടുള്ള ഗർവ്വ് മയിലുകൾ ഉപേക്ഷിക്കും. എന്നുതന്നെ യല്ല, വാക്കൊതുങ്ങി മദം ഉപേക്ഷിച്ച് മേഘനാദികളെല്ലാം, എന്റെ കാലത്ത് ചരിക്കുന്നവയെല്ലാം ശാന്തരായിത്തീരും. തേജസ്സുകൊണ്ടു ചുടുവിക്കുന്നവനായ, സഹസ്രരശ്മിയാ യ ആദിത്യൻ അക്കാലത്ത് ത്രിശങ്കുവും, അഗസ്ത്യനും, ചുറ്റുന്നതായ ആ ദിക്കിൽ പോയി ചരിക്കും. പിന്നെ ശരൽ ക്കാലത്ത് മയിലുകൾ മൗനഭാവം കൈക്കൊള്ളുമ്പോൾ, ചാതകങ്ങൾ ജലാർത്ഥികളാകുമ്പോൾ, പ്ലവങ്ങൾ ഒഴുകുന്ന കാലത്ത്, ഹംസങ്ങളും സാരസങ്ങളും നദികളുടെ പുളിനങ്ങ ളിൽ ചെന്നുകൂടുന്ന കാലത്ത്, മത്തരായ ക്രൗഞ്ചങ്ങൾ കൂകുന്ന സമയത്ത്, വൃഷഭങ്ങൾ മദംകൊണ്ട് മദിച്ചുപായുന്ന സമയത്ത്, പശുക്കൾ ഹർഷത്തോടെ ധാരാളമായി പാൽ ചുരത്തും. ആ മനോഹരമായ ശരൽക്കാലത്ത് ജഗത്ത് വെള്ളംവാർന്ന് മേഘങ്ങൾ ഒഴിഞ്ഞ് ആകാശം തെളിഞ്ഞ് പ്രശോഭിക്കും. അപ്പോൾ അരയന്നങ്ങൾ പറക്കും; താമരകൾ ധാരാളമായി വർദ്ധിച്ചു വികസിക്കും. വാപികളിലും പൊയ്ക കളിലും തടാകങ്ങളിലും വെള്ളം സ്ഫടികംപോലെ തെളിഞ്ഞു വിളങ്ങും. കൃഷ്ണാ, അപ്പോൾ വയലുകളിൽ നെല്ല് വിള ഞ്ഞുനില്ക്കുന്നതു കാണാം. വെള്ളപ്പൊക്കം നദികളുടെ നടുവിൽ മാത്രമായി ഒതുങ്ങും. സസ്യങ്ങൾ നിരന്നുവളർന്ന് കൗതുകത്തോടെ നില്ക്കും. മുനിമാരുടെ ഹൃദയംപോലും അപഹരിക്കപ്പെടും. അങ്ങനെ വർഷം പോയി ശരൽക്കാലം വരുമ്പോൾ രാഷ്ട്രം ക്ഷേമപൂർണ്ണമാകും. പന്തികളിലും, മാർഗ്ഗങ്ങളിലും, പുല്ലുകളിൽപ്പോലും ഫലം വായ്ക്കും. കരി മ്പുകൾ വായ്ക്കും. എല്ലായിടത്തും മഖങ്ങൾ തുടരും. ഉത്സ വങ്ങൾ തുടങ്ങും. അപ്പോൾ ഭവാൻ ഉണർന്നെഴുന്നേൽക്കു കയായി. അപ്പോൾ പുണ്യമായ ശരൽക്കാലം തുടങ്ങുക യായി. അല്ലയോ കൃഷ്ണാ, സ്വർഗ്ഗത്തിലെന്നവിധം മന്നിൽ നരന്മാർ നിന്നെയും എന്നെയും ധ്വജയഷ്ടികൾ തോറും മഹേന്ദ്രോപേന്ദ്രന്മാരായി ഭൂമിയിൽ പൂജിക്കും. അങ്ങനെ മന്നിൽ നമ്മളെ രണ്ടുപേരെയും മഹേന്ദ്രോപേന്ദ്രന്മാരായി പൂജിക്കുന്ന മർത്ത്യർക്ക് ഭൂമിയിൽ യാതൊരു ആപത്തും വന്നുചേരുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "ദിവ്യമായ പാൽ നിറച്ച കുംഭം എടുത്ത് ശക്രൻ യോഗജ്ഞനായ ഗോവിന്ദനെ അഭിഷേകംചെയ്തു. അഭിഷേകംചെയ്യപ്പെട്ട ഗോവിന്ദനെ പശുക്കളോടുകൂടി കണ്ടു. ചുരത്തുന്ന മുലകളാൽ അവ അവ്യയനായ കൃഷ്ണനെ ആറാടിച്ചു. ആകാശത്തുനിന്ന് അമൃതിന്നൊക്കുന്ന ദിവ്യമായ അംബുധാരയാൽ മേഘങ്ങൾ കൃഷ്ണനെ അഭിസേചിച്ച് നമസ്കരിച്ചു. വൃക്ഷങ്ങൾക്കെ ല്ലാം തിങ്കൾക്കു തുല്യമായ പാൽ അപ്പോൾ ഒഴുകി. പുഷ്പ വൃഷ്ടിയുണ്ടായി. വാനിൽ പെരുമ്പറശബ്ദം മുഴങ്ങി. മന്ത്ര ജ്ഞരായ മുനിമാർ കൃഷ്ണനെ വാഴ്ത്തി സ്തുതിച്ചു. വിവി ക്തമായി, ഏകാർണ്ണവരൂപത്തിൽ ധരിത്രി വപുസ്സേന്തി നിന്നു. ആഴികൾ തെളിഞ്ഞു. ജനങ്ങൾക്ക് സുഖപ്രദമായ കാറ്റു വീശി. മാർഗ്ഗസ്ഥനായ ഭാനുവും പ്രശോഭിച്ചു. നക്ഷത്ര ങ്ങളോടുകൂടി തിങ്കളും പ്രശോഭിച്ചു. അതിവൃഷ്ടി മുതലായ ഈതിബാധകളൊക്കെ നാട്ടിൽ ഇല്ലാതായി രാജാക്കന്മാ രൊക്കെ പകവിട്ട മാതിരിയായി. ഇലയും തളിരും തിങ്ങി. മരങ്ങൾ പൂക്കളണിയിച്ചു. ആനകൾ മദിച്ചു നടന്നു. മൃഗ ങ്ങൾ രസത്തോടെ പാഞ്ഞു പുളച്ചു. മെയ്യിലുണ്ടാകുന്ന ധാതു ചാർത്തി പർവ്വതങ്ങൾ ശോഭിച്ചു. ലോകം ദേവലോകാ ഭമായി. അമൃതുകൊണ്ട് തൃപ്തരായ മട്ടിൽ എല്ലായിടത്തും ആനന്ദം കവിഞ്ഞു. ദിവ്യമായ സ്വർഗ്ഗരസം ചേർന്ന് കൃ ഷ്ണാഭിഷേകം നടന്നു. ഗോക്കൾ അഭിഷേകംചെയ്തു വിളങ്ങുന്ന ഗോവിന്ദനോട്, ദിവ്യമാല്യാംബരധരനായ കൃഷ്ണ നോട്, ദേവേന്ദ്രൻ ചോദിച്ചു.

ഇന്ദ്രൻ പറഞ്ഞു: "കൃഷ്ണാ, ഒന്നാമതായി ഗോക്കൾ കല്പിച്ചപ്രകാരം അവരുടെ കല്പന ഞാൻ നടത്തി. ഇനി വേറെ ഒരു കാരണംകൂടെയുണ്ട്, ഞാൻ ഇവിടെ വരുവാൻ. അതും ഭവാൻ കേൾക്കുക. ഇനി ഒട്ടും വൈകാതെ ആ കംസന്റെ കഥ അവസാനിപ്പിക്കണം. തുരഗാധമനായ കേശിയും ഗർവ്വിഷ്ഠനായ അരിഷ്ടനും ഉടനെ അവസാ നിച്ചുകാണണം. അവരെയൊക്കെ വധിച്ച് രാജാക്കന്മാരെ ഭരിക്കണം.

നിന്റെ അച്ഛൻപെങ്ങൾ എന്റെ അംശമായി ഒരു പുത്രനെ (അർജ്ജുനനെ) പ്രസവിച്ചിട്ടുണ്ട്. അവനെ ഞാനെ

ന്നപോലെ ഭവാൻ കണക്കാക്കണം. അവനെ സഹായിയാക്കണം; കാക്കണം. അവനെ മാനിച്ച് സഖിയാക്കി ഭവാൻ സ്വീകരിക്കണം. നിൻെറ അനുഗ്രഹത്തോടെ നിൻെറ വൃത്തം പിന്തുടരുന്ന അവൻ നിൻെറ പാട്ടിൽ നില്ക്കുന്നവനാണ്. അവൻ അങ്ങനെ വലിയ യശസ്സ് നീമൂലം നേടുന്നതാണ്. അവൻ ഭാരതവംശത്തിൽ ശ്രേഷ്ഠനായ ധനുർദ്ധരനാകും. നിനക്കു പറ്റിയ കൂട്ടുകാരനാണ്. അവൻ നീയില്ലാതെ രമിക്കുന്നതല്ല. അവൻ നിന്നിൽ നില്ക്കുന്നു. ഭാരതയുദ്ധം അവനിലും നിന്നിലും അവലംബിച്ചു നില്ക്കുന്നു. നിങ്ങൾ രണ്ടുപേരും ചേർന്നാൽപിന്നെ നരാധമന്മാരൊക്കെ നശിക്കുന്നതാണ്. മുനിമദ്ധ്യത്തിൽവെച്ച് കൃഷ്ണാ, സുരേശ്വരാ! ഞാൻ സത്യം ചെയ്തു. ഞാൻ കുന്തിയിൽ ജനിപ്പിച്ച പുത്രനായ അർജ്ജുനൻ കുലവർദ്ധനനാകും എന്ന്. അവൻ അസ്ത്രങ്ങൾക്ക് അതിരു കണ്ടവനാകും. വില്ലുലയ്ക്കുന്നതിൽ മികച്ചവനാകും. അവനിൽച്ചെന്ന് ശസ്ത്രയോധികളായ മന്നവന്മാർ [illegible] മന്നവന്മാരുടെ അക്ഷൗഹിണികളിൽ അവൻ പോരാടും. ഒറ്റയ്ക്ക് അവൻ ക്ഷത്രധർമ്മപ്രകാരം അവരെ കൊന്നുമുടിക്കും. അവൻെറ അസ്ത്രചരിതം അത്ഭുതമാണ്. വില്ലെടുത്തു കൈയയച്ച് ശരം വിടുന്നതിൽ അവൻെറ പിമ്പെ ഒരു രാജാവിന്നും എത്താൻ കഴിയുകയില്ല. ദേവന്മാർക്കുപോലും കഴിയുകയില്ല; നിനക്കു മാത്രമേ കഴിയൂ. പ്രഭോ, അവൻ നിനക്ക് ബന്ധുവാകും. എല്ലാ യുദ്ധത്തിലും നിനക്ക് തുണയാകും. അവനുമായി നീ ഇണങ്ങിനില്ക്കണം. എനിക്കുവേണ്ടി അങ്ങനെ ചെയ്യണം ഗോവിന്ദാ! ഭവാൻ എന്നെപ്പോലെ അവനെ കാണണം. നിത്യവും മാനിക്കുക! ലോകർക്കും അർജ്ജുനനും നീ നിത്യവും ജ്ഞാതാവാകുന്നു. നീ നിത്യവും യുദ്ധങ്ങളിൽ എൻെറ പുത്രനെ കാക്കണം. നീ കാക്കുകയാണെങ്കിൽ പിന്നെ മൃത്യു എന്നത് അവനെ ബാധിക്കുകയില്ല. അർജ്ജുനനെ ഞാനെന്നു നീ കാണുക. നീതന്നെയാണ് ഞാൻ എന്നും കാണുക. ഞാൻ നിൻെറ ആത്മാവാണ് എന്നും അപ്രകാരം നിനക്ക് അർജ്ജുനനും ആകട്ടെ! ബലിയിൽ നിന്നു മൂന്നടിവെച്ച് ലോകം മുഴുവൻ നീ ജയിച്ച് കൈയിലാക്കി. എന്നെ ജ്യേഷ്ഠക്രമമനുസരിച്ച് രാജാവാക്കി പ്രതിഷ്ഠിച്ചു. നിന്നെ സത്യാത്മാവാണെന്നോർത്ത് സത്യേഷ്ടനും. സത്യവീരനുമായ ഭവാനെ, സത്യത്തോടെ ദേവകൾ ചേർന്നു ശത്രുക്ഷയത്തിന്നായി ഏല്പിക്കുന്നു.

അർജ്ജുനൻ എൻെറ പുത്രനാണ്, നിൻെറ അച്ഛൻപെങ്ങളുടെ പുത്രനാണ്. ഇവിടെ സൗഹാർദ്ദം മുമ്പെ കൂടെനടന്ന് ഏല്ക്കട്ടെ. അവൻ പോരുമ്പോൾ കൃഷ്ണാ, നീ സ്വസ്ഥാനത്തായാലും ഗൃഹത്തിലായാലും ശക്തനായ വൃഷഭത്തെപ്പോലെ അവനെ താങ്ങണം. പടത്തലയ്ക്കൽ എപ്പോഴും അവനെ കാക്കണം. ഭാവ്യർത്ഥം കണ്ടവനായ ഭവാൻ കംസനെ കൊന്നതിന്നുശേഷം രാജാക്കന്മാർ തമ്മിൽ ഘോരമായ ഒരു യുദ്ധം ഉണ്ടാകും. അമാനുഷക്രിയകൾ കാണിക്കുന്ന ആ വീരനൃപന്മാരെ യുദ്ധത്തിൽ അർജ്ജുനൻ ജയിക്കും. അതിൽ ഭവാൻെറ യശസ്സുവർദ്ധിക്കും കൃഷ്ണാ, ഞാനീപ്പറഞ്ഞതെല്ലാം ഭവാൻ ചെയ്യേണമേ! എന്നിലും ദേവന്മാരിലും സത്യത്തിലും, ഇവയിലെല്ലാം പ്രിയം അങ്ങയ്ക്കുണ്ടെങ്കിൽ ഈ പറഞ്ഞമാതിരിയെല്ലാം ഭവാൻ ചെയ്യണം. അച്യുതാ!"

വൈശമ്പായനൻ പറഞ്ഞു: "ശക്രൻെറ വാക്കു കേട്ട്, ഗോവിന്ദനായ കൃഷ്ണൻ പ്രീതിപൂണ്ട മനസ്സോടെ ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "അല്ലയോ ശക്രാ, ശചീപതേ! ഞാൻ ഭവാൻെറ ദർശനത്താൽ പ്രീതനായിരിക്കുന്നു. ഭവാൻ പറഞ്ഞ കാര്യത്തിൽ ഒന്നും തള്ളിക്കളയേണ്ടതില്ല. നിൻെറ ഭാവം എന്തെന്ന് ഞാൻ അറിയുന്നുണ്ട്. അർജ്ജുനൻെറ ഉത്ഭവത്തെയും ഞാൻ അറിയുന്നുണ്ട്. പാണ്ഡുവിന്ന് നല്കിയിട്ടുള്ള അച്ഛൻപെങ്ങളെയും ഞാൻ അറിയുന്നുണ്ട്. പിന്നെ ധർമ്മസുതനായ യുധിഷ്ഠിരനേയും ഞാൻ അറിയുന്നുണ്ട്. വായുസുതനായ ഭീമനെയും ഞാൻ അറിയുന്നുണ്ട്. അശ്വികൾക്കുണ്ടായ ആ നല്ല രണ്ടുപുത്രന്മാരെ, സഹദേവൻ, നകുലൻ എന്നീ മാദ്രീസുതന്മാരെ ഞാൻ അറിയുന്നുണ്ട്. ആദ്യം അർക്കന്നുണ്ടായ കാനീനപുത്രനെയും ഞാൻ അറിയുന്നുണ്ട്. എൻെറ അച്ഛൻപെങ്ങൾ പ്രസവിച്ച അവൻ സൂതനായി നില്ക്കുകയാണെന്നുള്ളതും ഞാൻ അറിയുന്നുണ്ട്. പോരിന്നുപുറപ്പെടുന്ന സകല ധാർത്തരാഷ്ട്രന്മാരെയും ഞാൻ അറിയുന്നുണ്ട്. ശാപമാകുന്ന ഇടിത്തീവീണ് പാണ്ഡു നശിക്കുമെന്നുള്ളതും എനിക്കറിയാം. അല്ലയോ ശക്രാ, ഭവാൻ സ്വർഗ്ഗംപൂകിയാലും. വാനവന്മാരുടെ സുഖത്തിന്നുവേണ്ടി പോരാടുന്ന അർജ്ജുനന്ന് എൻെറ മുമ്പിൽ ഒരു ശത്രുവും ബാക്കിയുണ്ടാവുകയില്ല. അർജ്ജുനന്നുവേണ്ടി പാണ്ഡവന്മാരെയെല്ലാം ഒരു കേടുംകൂടാതെ ഭാരതയുദ്ധം കഴിഞ്ഞതിന്നുശേഷം കുന്തിക്കു നല്കുന്നതാണ്. എന്നോട് നിൻെറ പുത്രനായ അർജ്ജുനൻ എന്തു പറയുന്നുവോ, അതു ഞാൻ ഭൃത്യനെപ്പോലെ ചെയ്യുന്നതാണ്. ഞാൻ ഭവാൻെറ ഇഷ്ടമാകുന്ന കെട്ടിൽപ്പെട്ടവനാണല്ലൊ."

വൈശമ്പായനൻ പറഞ്ഞു: "സത്യസന്ധനായ കൃഷ്ണൻ പറഞ്ഞതായ പ്രിയഭാഷിതംകേട്ട് സന്തോഷിച്ച് സുരേശ്വരൻ സാക്ഷാൽ സ്വർഗ്ഗത്തിലേക്ക് കൃതജ്ഞതയോടെ പോയി."

**20. രാസക്രീഡ** – വൈശമ്പായനൻ പറഞ്ഞു: "ശക്രൻ പോയതിന്നുശേഷം വ്രജവാസിജനങ്ങളാൽ അർച്ചിതനായ കൃഷ്ണൻ, ഗോവർദ്ധനധരൻ, വ്രജത്തിൽ പ്രവേശിച്ചു. വൃദ്ധജനങ്ങൾ അവനെ കൊണ്ടാടി. എല്ലാ ജ്ഞാതികളും കൃഷ്ണനെ പൂജിച്ചു. അവർ പറഞ്ഞു: 'കൃഷ്ണാ, നിൻെറ വൃത്തത്താലും നയത്താലും പാലിതരായ ഞങ്ങൾ ധന്യരായി. പശുക്കൾക്കുണ്ടായ വർഷഭയം തീർന്നു. ഈയുള്ളവരുടെ വലിയ ഭയവും ഇല്ലാതായി. ദേവതുല്യപരാക്രമനായ ഗോവിന്ദാ, നിൻെറ പ്രസാദത്താൽ ഞങ്ങൾ രക്ഷിക്കപ്പെട്ടു. ഗോപതേ, ഭവാൻെറ അമാനുഷമായ കർമ്മങ്ങൾ കണ്ടു. ഈ ഗോവർദ്ധനപർവ്വതോദ്ധാരണം കണ്ടതോടുകൂടി നീ ദേവൻതന്നെയാണെന്ന് ഞങ്ങൾക്ക് ബോദ്ധ്യമായി. നീ ആരാണ്? മരുത്തുക്കളിലും രുദ്രന്മാരിലും വസുക്കളിലും പെട്ടവനാണോ? ബലവാനായ ഭവാൻ ആരാണ്? എന്തിന്നുവേണ്ടിയാണ് വസുദേവൻ ഭവാൻെറ അച്ഛനായി ഭവിച്ചത്? ബലം, ബാല്യത്തിലെ ലീല, നീചമായ ഈ ജാതിയിലുള്ള ജന്മം, കൃഷ്ണാ, ഞങ്ങൾക്ക് നിൻെറ ദിവ്യമായ ചേഷ്ടകണ്ട് വലിയ ശങ്കയായിരിക്കുന്നു! ഞങ്ങളോടുകൂടി, ഈ ഗോപന്മാരോടുകൂടി, ഗർഹിതമായ നിലയിൽ എന്തിന്ന് വസിക്കുന്നു? ലോകപാലോപമനായ ഭവാൻ എന്തിന്നാണ് പശുക്കളെ കാക്കുന്നത്? ഭവാൻ ദേവനാണോ? യക്ഷനാണോ? ഗന്ധർവ്വനാണോ? ദൈത്യനാണോ? ആരായാലും ഞങ്ങൾക്ക് ബന്ധുവാണ്. ഞങ്ങൾ ഭവാനെ ആരാധിക്കുന്നു. നമസ്കരിക്കുന്നു! നല്ല കാര്യത്തിന്നുവേണ്ടി ഭവാൻ യദൃച്ഛയാൽ ഇവിടെ വാഴുകയാണ്! ഞങ്ങളൊക്കെ ഭവാൻെറ കൂട്ടുകാരാണ്. അങ്ങയെ ശരണംപ്രാപിച്ചവരാണ്! ഗോപന്മാർ പറഞ്ഞ മൊഴികേട്ട് പങ്കജലോചനനായ കൃഷ്ണൻ തൻെറ സമീപത്തുകൂടിയ ബന്ധുക്കളോടെല്ലാം പുഞ്ചിരി തൂകി ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "നിങ്ങളൊക്കെ ഞാൻ ഭീമവിക്രമനാണ് എന്നു വിചാരിക്കുകയാണ്. അങ്ങനെ പറഞ്ഞ്

നിങ്ങൾ എന്നെ നീക്കിനിർത്തരുത്. ഞാൻ സ്വജാതിയിൽപ്പെട്ട ഒരു ബന്ധുവാണ്. തീർച്ചയാണെങ്കിൽ നിങ്ങൾ ഒരു കാര്യം കേൾക്കണം. നിങ്ങൾ കാലത്തെ കാത്തിരിക്കുക! പിന്നെ നിങ്ങൾ എന്നെപ്പറ്റി കേൾക്കുക. എന്നെ ശരിയായി നിങ്ങൾ അറിയുകയും ചെയ്യും. നിങ്ങൾക്ക് ഞാൻ ശ്ലാഘ്യനായ ബന്ധുവാണ്. ദേവപ്രഭനാണ് ഞാനെങ്കിൽ അതറിഞ്ഞിട്ട് എന്താവശ്യമാണുള്ളത്? ഒരു ബന്ധുവായി ജീവിക്കുക എന്നതിനെക്കാൾ അനുഗ്രഹമായി മറ്റെന്തുണ്ട്?"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വാസുദേവൻ പറഞ്ഞപ്പോൾ ഗോപന്മാരെല്ലാം മിണ്ടാതെ അടങ്ങി. മുഖം മറച്ച് അവർ അതാതിടത്തേക്കു പോയി.

കൃഷ്ണൻ തിങ്കളിൻെറ പ്രകാശവും വനവും രാത്രിയിൽ കൗതുകത്തോടെ ദർശിച്ചു. മനോഹരമായ ശരത്കാലരാത്രിയിൽ ആകാശത്ത് പുഞ്ചിരിതൂകിനില്ക്കുന്ന ചന്ദ്രനെക്കണ്ട് രതിക്രീഡകൾ മനസ്സിൽ നിനച്ചു. ചാണകക്കരിപുരണ്ടതായ വ്രജത്തിൻെറ തെരുവിൽ വീര്യവാനായ കൃഷ്ണൻ ഗർവ്വുള്ള കാളകളുടെ യുദ്ധം നടത്തിച്ചു. ആ വീര്യവാൻ ബലവാന്മാരായ ഗോപരെയും തമ്മിൽ പൊരുതിച്ചു. കാട്ടിൽ ആ വീരൻ ഗോക്കളെ പിടിച്ചുവലിച്ച് കളിച്ചുനടന്നു. കാലജ്ഞനായ അവൻ തൻെറ കിശോരപ്രായം മനസ്സിലാക്കി രാത്രിയിൽ യുവതികളായ ഗോപകന്യകളെ വനത്തിൽ കൊണ്ടുപോയി അവരോടുകൂടി മോദിച്ചു.

അവൻെറ കാന്തമായ വദനം രാത്രി കാന്തകളായ ഗോപികൾ ഭൂമിയിൽ വന്നുനില്ക്കുന്ന ചന്ദ്രനെപ്പോലെ കണ്ട് കണ്ണേറിഞ്ഞു പാനംചെയ്തു.

ഹരിതാലം (ഒരുതരം മഞ്ഞനിറമുള്ള പക്ഷി) പോലെ മഞ്ഞക്കൗശേയപ്പട്ടുടുത്ത, മംഗളവസ്ത്രംധരിച്ച കൃഷ്ണൻ കൂടുതൽ മനോഹരനായി. അംഗദക്കോപ്പിട്ട്, ചിത്രമായ വനമാലയണിഞ്ഞ്, വിളങ്ങി നില്ക്കുന്ന ഗോവിന്ദൻ ആ കൂട്ടത്തെയൊക്കെ വിളക്കി. ഘോഷത്തിലെ അവൻെറ വിചിത്രചരിത്രം അറിയുന്ന ഗോപകന്യകമാർ അവനെ 'ദാമോദര'നെന്ന് വിളിച്ചാർക്കുന്നത് ആ ഭാസ്വാൻ കണ്ടു. അവനെ കൊങ്കയേന്തുന്ന മാർവ്വിടംകൊണ്ട് അവർ അമർത്തി. കണ്ണുലയ്ക്കുന്ന മുഖംകൊണ്ട് ആ വരാംഗികൾ നോക്കിക്കണ്ടു. ഭർത്താക്കന്മാരും സോദരന്മാരും മാതാക്കളും തടുത്തിട്ടും ആ ഗോപികൾ നിന്നില്ല. കണ്ണനിൽ രതിപ്രിയകളായ ഗോപികൾ കണ്ണനെ തേടി. അവരെല്ലാം പന്തിയായി കണ്ണനെ രമിച്ചു. മനോഹരമായി കണ്ണൻെറ കഥകൾ പാടി ഇണകൂടിയ ഗോപികൾ കണ്ണൻെറ കളിയും കാട്ടി, കണ്ണനിൽ കണ്ണുവെച്ച്, കണ്ണൻെറ നടത്തംപോലെ നടന്നു. ആ യുവതികൾ കാട്ടിൽ താളം പിടിച്ചു പാടി. കണ്ണൻെറ ചരിതം കാണിച്ച് ചിരിച്ചു. അവൻെറ ആട്ടവും പാട്ടും, കളിയും പുഞ്ചിരിയും നോട്ടവും രസമായി അനുകരിച്ച് വ്രജനാരികൾ ഉല്ലസിച്ചു. ഭാവംതെറ്റാതെ മധുരമായിപ്പാടി ആ വരനാരികൾ, വ്രജസ്ത്രീകൾ, സുഖമായി ചുറ്റി. വരളിപ്പൊടി ദേഹത്തിലെല്ലാം ഏറ്റ പെണ്ണുങ്ങൾ കണ്ണനെ വരിച്ചു. മത്തഗജത്തെ പിടിയാനകൾ എന്നപോലെ കൃഷ്ണനെ അവർ രമിപ്പിച്ചു. മാൻകണ്ണികളായ മറ്റു ഗോപസ്ത്രീകൾ, സദാ പുഞ്ചിരിതൂകി കൃഷ്ണമുഖത്തെ കണ്ണാൽ ആവോളം പാനംചെയ്തു.

ആ ഗോപികൾ തൃഷ്ണയോടെ അവൻെറ മുഖപങ്കജത്തെ, രതിയുടെ അന്തത്തിൽ, രസമായി രാത്രിയിൽ നുകർന്നു. ഹാ ഹാ! എന്ന് പേർവിളിച്ചു പറയുന്ന ദാമോദരൻെറ വാക്കുകൾ ഗ്രഹിച്ച് ആ വരനാരികൾ സന്തോഷത്തോടെ പുളകമണിഞ്ഞു. സീമന്തരേഖയണിഞ്ഞ കേശങ്ങൾ, രതിചെയ്ത് അഴിഞ്ഞുലഞ്ഞ കേശങ്ങൾ, അവരുടെ കൊങ്കകളിൽ ഭംഗിയിൽ തൂങ്ങിക്കിടന്നു.

ഇപ്രകാരം ഗോപീചക്രത്തോടുകൂടെ മണ്ഡലം ചുറ്റി, ശരൽത്തിങ്കൾ ഉല്ലസിക്കുന്ന രാത്രിയിൽ, സുഖിയായ കൃഷ്ണൻ രതീലീലചെയ്ത് അവരെ കൊണ്ടാടി."

**21. വൃഷഭാസുരവധം** – വൈശമ്പായനൻ പറഞ്ഞു: "ഒരു പ്രദോഷദിനം പകുതിചെന്ന സമയത്ത്, കൃഷ്ണൻ രതി തുടങ്ങിയ സന്ദർഭത്തിൽ, ദുർമ്മദനായ അരിഷ്ടൻ ഗോഷ്ഠത്തെ ഭയപ്പെടുത്തുമാറ് എത്തി. കരിക്കട്ടപോലെയുള്ള മഴക്കാർവർണ്ണത്തോടെ, കൂർത്ത കൊമ്പും അർക്കനെപ്പോലെ തിളങ്ങുന്ന കണ്ണുകളോടുംകൂടി, കത്തിപോലെ മൂർച്ചയുള്ള കുളമ്പോടുകൂടിയവനും കാലാഭനും കാലസന്നിഭനുമായ ഒരു കാള അവിടെ പാഞ്ഞുവന്നു. അവൻെറ ആകൃതിയും പ്രകൃതിയും കണ്ടാൽ ആരും നടുങ്ങിപ്പോകും. നാവുകൊണ്ട് രസിച്ചുതിന്ന് നക്കിനുണയുന്നവനും മുക്രയിട്ട് വാലിട്ടടിക്കുന്നവനും കഠിനമായ സ്കന്ധബന്ധനത്തോടുകൂടിയവനും, പൂഞ്ഞക്കെട്ട് ഉന്തിനില്ക്കുന്നവനും, വായ്പുകൊണ്ട് ദുരതിക്രമനും, മലമൂത്രത്തിൽ കുഴഞ്ഞവനും, പശുക്കൾക്ക് ഭയംവളർത്തുന്നവനും, അരക്കെട്ട് വീർത്തവനും, ചീർത്ത മുഖത്തോടുകൂടിയവനും, മുട്ടുറച്ചവനും, മഹോദരനും, കൊമ്പാട്ടി നടക്കുന്നവനും, കഴുത്തിൽ താട തൂങ്ങിയവനും, പശുവിൻെറകൂടെ മേയുവാൻ ഉന്നുന്നവനും, മരങ്ങളിൽ മുട്ടിയുരസി അടയാളപ്പെട്ട മുഖത്തോടുകൂടിയവനും, പോരിന്ന് സന്നദ്ധമായ കൊമ്പുകളുള്ളവനും, എതിരായ കാളയെ കുത്തിവീഴ്ത്തുവാൻ പോന്നവനും ഗോക്കൾക്ക് അരിഷ്ടങ്ങളുണ്ടാക്കുന്നവനും ദാരുണാകൃതിയുമായ 'അരിഷ്ടൻ' കാളയായി വന്ന അസുരൻ, ഗോഷ്ഠംതോറും പാഞ്ഞുകയറുവാൻ തുടങ്ങി. പശുക്കളുടെ ഗർഭം വീഴ്ത്തുന്നവനാണ് അവൻ. അറ്റൻ പശുക്കൾക്ക് പുളയില്ലാത്ത സന്ദർഭത്തിൽ അവയുടെ നേരെ പാഞ്ഞുചെല്ലും. കാമമദംപൂണ്ട ആ ചപലൻ പെറ്റ പശുക്കളിൽ ചെന്നു കയറും. കൊമ്പാകുന്ന ആയുധമേന്തിയ ആ ദുർമ്മദൻ രതിക്ക് സമ്മതിക്കാത്ത പശുക്കളെ കുത്തും. ഗോഷ്ഠത്തിൽ പോരടിക്കുകയായിരുന്നു അവൻെറ വിനോദം.

ഒരുദിവസം ആ കുറ്റൻ, കേശവൻെറ മുമ്പിൽവെച്ച് കഷ്ടകാലത്തിന്നു വശംവദനായി ഗോഷ്ഠത്തിൽ ചെന്നു കയറി. ആ മദോല്ക്കടൻ പശുക്കളെ ഏറ്റവും കഠിനമായ വിധം ബാധിക്കുവാൻ തുടങ്ങി. ഗോഷ്ഠത്തിൽനിന്ന് കാളകളും പശുക്കളും കുട്ടികളുമൊക്കെ പേടിച്ച് ഓടിക്കളഞ്ഞു. ദുർബ്ബുദ്ധിയായ അവൻ പിന്നെ വന്ന് കൃഷ്ണൻെറ സമീപത്തു നില്ക്കുന്ന പശുക്കളെ, കാലൻെറ വശത്തിൽപ്പെട്ട് ത്രസിപ്പിക്കുവാൻ തുടങ്ങി. ഇടിവെട്ടുന്ന കാർമേഘംപോലെ അലറുന്ന ആ മഹാസുരൻ പശുക്കളെ പീഡിപ്പിച്ചു.

കൃഷ്ണൻ കൈകൊട്ടിയാർത്ത് അവനെ മോഹപ്പെടുത്തി, പാഞ്ഞ് എതിർത്തു; കാളക്കുറ്റൻെറ ആകൃതിയിൽ വന്നു നില്ക്കുന്ന ആ ദൈത്യനെ കൃഷ്ണൻ ചെന്നെതിർത്തു. ആ കാളക്കൂറ്റൻ കൃഷ്ണനെക്കണ്ട് കണ്ണും വാലും തുറിപ്പിച്ച്, കൈകൊട്ടൽകേട്ട് ക്രുദ്ധനായി. കൃഷ്ണൻെറ നേരെ പോരിന്നൊരുങ്ങി. വൃഷാകൃതിയോടുകൂടിയ അവൻ പാഞ്ഞുചെല്ലുന്നതു കണ്ട് ആ നില്പിൽനിന്ന് കൃഷ്ണൻ മാറിയില്ല. കൃഷ്ണൻ ഉറച്ച ഒരു കുന്നുപോലെ നിന്നു. ആ കാള കൃഷ്ണൻെറ വയറ്റത്തേക്ക് കണ്ണുവെച്ച്, തല പൊക്കി, കണ്ണനെ കൊല്ലുവാനായി പാഞ്ഞുചെന്നു. ആ ദുർദ്ധരൻ പാഞ്ഞുചെല്ലുന്ന സമയത്ത് കൃഷ്ണൻ അവനെ പിടിച്ചു. വൃഷത്തെ എതിരാളിയായ വൃഷം എന്നപോലെ അഞ്ജനവർണ്ണനായ കൃഷ്ണൻ പിടികൂടി. മഹാവൃഷം പോലെ കൃഷ്ണൻ എതിർത്തേറ്റ ആ മഹാവൃഷം ചീറ്റി. അവൻെറ വായിൽനിന്നും മൂക്കിൽനിന്നും പതചാടി.

കണ്ണനും കാളയുംതമ്മിൽ പോരിന്ന് പിടികൂടി. അവർ വർഷകാലത്തു തമ്മിലിടയുന്ന കാറുകൾപോലെ വിളങ്ങി. ദർപ്പവും ബലവും നശിപ്പിച്ച്, കൊമ്പുകൾക്കിടയിൽ ചവിട്ടി, നനഞ്ഞ മുണ്ട് മുറുകെ പിഴിയുന്നമാതിരി കൃഷ്ണൻ അവൻെറ കഴുത്തു പിടിച്ചു മുറുകെ തിരിച്ച് മശക്കി. യമദണ്ഡംപോലെയുള്ള ഇടംകൊമ്പ് പറിച്ചെടുത്ത് അവൻെറ വായിൽ കുത്തി; അവൻ ചാകുന്നതുവരെ കുത്തി. അങ്ങനെ അവനെ കൊന്നു. കൊമ്പൊടിഞ്ഞും വായ്പിളർന്നും ചുമൽചാഞ്ഞും ആ മഹാസുരൻ ചോരകക്കി നീരൊഴുകുന്ന കാർ വീണുകിടക്കുന്നമാതിരി താഴെ വീണു. ഗർവ്വിയായ വൃഷഭാസുരനെ ഗോവിന്ദൻ കൊന്നതു കണ്ട് 'നന്ന്! നന്ന്!' എന്നു ഭൂതങ്ങളൊക്കെ ആ കർമ്മത്തെപ്പറ്റി പുകഴ്ത്തി. ആ കാളയെ വധിച്ചു [illegible] രാത്രിയിൽ. അരവിന്ദാക്ഷനായ ഉപേന്ദ്രൻ വീണ്ടും [illegible] ആ [illegible] കമലാക്ഷനായ കണ്ണൻ [illegible] [illegible]

[illegible] **അക്രൂരപ്രസ്ഥാനം** - വൈശമ്പായനൻ പറഞ്ഞു: **'കൃഷ്ണൻ വ്രജത്തിൽ അഗ്നിപോലെ** വളരുന്നതായറിഞ്ഞ് **അവൻമൂലം** ഭയം വന്നുപെടുമോ എന്നു ശങ്കിച്ചു കംസൻ നടുങ്ങിപ്പോയി. പൂതനയെ കൊന്നതായറിഞ്ഞു. കാളിയൻ കൃഷ്ണനോടു തോറ്റ് സ്ഥലംവിട്ടതായറിഞ്ഞു. ധേനുകൻെറ കഥ കഴിഞ്ഞതായിക്കേട്ടു. പ്രലംബൻ ചത്തുവീണതും കേട്ടു. ഗോവർദ്ധനപർവ്വതമെടുത്ത് ഇന്ദ്രശാസനം പാഴാക്കിയതായും അറിഞ്ഞു. കർമ്മത്തിൻെറ കൊതിയോടെ ഗോക്കളെ സംരക്ഷിക്കുന്നതായും കേട്ടു. അരിഷ്ടനെന്ന വൃഷത്തെ കൃഷ്ണൻ വധിച്ചതായും കേട്ടു. ഗോപന്മാരൊക്കെ മോദത്തോടെ വസിക്കെ തൻെറ മഹാഭയമായ നാശം വന്നടുത്തെന്ന് കംസന്നു തോന്നി. വൃക്ഷങ്ങളെ കർഷിക്കുകയും ശകടത്തെ തകർക്കുകയുംചെയ്ത കൃഷ്ണൻെറ അചിന്ത്യമായ കർമ്മം കേട്ടുകേട്ട്, ശത്രുക്കൾ വളർന്നുകൊണ്ടിരിക്കെ തനിക്കു കഷ്ടകാലം അടുത്തുവരുന്നതായി മഥുരേശ്വരനായ കംസന്നു തോന്നി.

അപ്പോൾ ഉഗ്രമായ ശാസന നല്കി കംസൻ ജ്ഞാതികളെ വരുത്തി. അച്ഛനെയും വരുത്തി. മഥുരാപുരി രാത്രിയിൽ നിശ്ശബ്ദമായ സമയത്ത് അവരെയെല്ലാം വരുത്തിയ രാജാവായ കംസൻ ദേവാഭനായ വസുദേവനെയും കങ്കനെയും വിളിച്ചുവരുത്തി. മാത്രമല്ല, സത്യകൻ, ദാരുകൻ, കങ്കാനുജൻ എന്നിവരെയും വരുത്തി. പിന്നെ ഭോജനായ വൈതരണനെ, ശക്തിയേറിയ വികദ്രുവെ, പൃഥുവെ, ശ്രീമാനായ വിപൃഥുവെ, ധർമ്മജ്ഞനായ ഭയശംഖനെ, ദാനപതിയായ ബഭ്രുവെ, കൃതവർമ്മാവിനെ, ഭൂരിശ്രവാവിനെ, അക്ഷോഭ്യനായ ഭൂതേജസ്സിനെ. ഈ പറഞ്ഞ യാദവരെയെല്ലാം വിളിച്ചുവരുത്തിയതിന്നു ശേഷം ഉഗ്രസേനാത്മജനായ കംസരാജാവ്, മഥുരേശ്വരൻ ഇപ്രകാരം പറഞ്ഞു.

കംസൻ പറഞ്ഞു: "നിങ്ങൾ സർവ്വകാര്യജ്ഞാനമുള്ളവരാണ്. വേദങ്ങളിൽ ഉറച്ചവരാണ്. ന്യായവൃത്താന്തകുശലന്മാരാണ്. ത്രിവർഗ്ഗത്തെ നടത്തുന്നവരുമാണ്. ലോകത്തിന്നു ചെയ്യേണ്ടതു ചെയ്യുന്ന ബുധന്മാരാണ്. കുലുങ്ങാതെ അചലതുല്യം മഹാവൃത്തത്തിൽ നില്ക്കുന്നവരുമാണ്. ദംഭമറ്റവരാണ്. എല്ലാവരും ഗുരുവർത്തികളാണ്. എല്ലാവരും രാജമന്ത്രധരന്മാരാണ്. വില്ലെടുത്തവരിൽ മുൻപന്തിയിൽ നില്ക്കുന്നവരുമാണ്. ലോകത്തിൽ തെളിഞ്ഞ കീർത്തി നേടിയവരാണ്. വേദാർത്ഥങ്ങൾ ഉരയ്ക്കുന്നവരാണ്. ആശ്രമസ്വഭാവജ്ഞരാണ്. എല്ലാവിധ വർണ്ണങ്ങളും അറിഞ്ഞവരാണ്. നല്ല വിധി പറയുന്ന നയദർശനനായകന്മാരാണ്. പരരാഷ്ട്രങ്ങളെ ഭഞ്ജിക്കുന്നവരും ശരണാഗതന്മാരെ രക്ഷിക്കുന്നവരുമാണ്. ഇപ്രകാരം അക്ഷതമായ സ്വഭാവമുള്ളവരാണ് നിങ്ങൾ; ഉയർന്ന ശ്രീമാന്മാരുമാണ്. നിങ്ങളുടെ ശക്തിയെപ്പറ്റി പറയുകയാണെങ്കിൽ ദ്യോവിനെപ്പോലും കാക്കുവാൻപോന്നവരാണ് നിങ്ങൾ. പിന്നെ ധരാതലത്തെപ്പറ്റി പറയുവാനുണ്ടോ? നിങ്ങളുടെ വൃത്തം മഹർഷിതുല്യമാണ്. പ്രഭാവമാണെങ്കിൽ മരുത്തുക്കൾക്കു തുല്യവുമാണ്. നിങ്ങൾ ക്രോധിച്ചാൽ രുദ്രതുല്യന്മാരാകും. ദീപ്തികൊണ്ട് അംഗിരസ്സിന്നു തുല്യരാണ്. ഈ വലിയ യദുവംശത്തെ, പേർകേട്ട വീരന്മാരായ നിങ്ങൾ ഭൂമിയെ ശൈലങ്ങൾ എന്നപോലെ രക്ഷിച്ചു ഭരിക്കുന്നു. എൻെറ ചിത്താനുവർത്തികളായ നിങ്ങൾ ഇപ്രകാരം ഇരിക്കെ വളർന്നുവരുന്ന എൻെറ അനർത്ഥത്തിന്ന് എന്താണു കാരണം? നിങ്ങൾ അതേപ്പറ്റി ഉപേക്ഷകാണിക്കുവാൻ എന്താണു കാരണം? ഇതാ വ്രജത്തിൽ കൃഷ്ണൻ എന്നു പറയുന്ന നന്ദഗോപകുമാരൻ സമുദ്രത്തെപ്പോലെ വളർന്നു നമ്മളുടെ മൂലത്തെ ഛേദിക്കുന്നു. അമാത്യഹീനനായി ചാരാന്ധനായി (ചാരന്മാരാകുന്ന കണ്ണ് ഇല്ലാത്തവനായി) ഞാൻ ഇരിക്കുകകാരണം ഗുപ്തനായി നന്ദഗോപപുത്രൻ വസിക്കുന്നു! ഉപേക്ഷിച്ച വ്യാധിപോലെ, വളരുന്ന കാറുപോലെ, വർഷത്തിലാർക്കുന്ന കാർമേഘപടലംപോലെ, ആ ദുഷ്ടൻ വർദ്ധിച്ചു വരുന്നു. ഞാൻ അവൻെറ ഗതിയോഗവും പരാക്രമവുമൊന്നും അറിഞ്ഞില്ല. ആശ്ചര്യമായ പല ക്രിയകളും, നന്ദഗോപപുത്രനായ അവൻ ചെയ്തതായിക്കേൾക്കുന്നു. അവൻ എന്തു ഭൂതമാണ്? ദേവാപത്യമാണോ എന്നൊന്നും ഞാനറിയുന്നില്ല. അമാനുഷമായ ക്രിയമൂലം അവൻ വാനവർക്കും മേലെയായി കരുതപ്പെടുന്നു. നിലത്തു കിടന്നു കളിക്കുന്ന ശിശുവായിരുന്നപ്പോൾ അവൻ പൂതപ്പെൺപക്ഷിയെ, ആ ദുരാസദയെ, മുലകുടിച്ച് അവളുടെ പ്രാണൻ തന്നെ കുടിച്ചുകൊന്നുവീഴ്ത്തിക്കളഞ്ഞു. യമുനയുടെ കയത്തിൽ വസിക്കുന്ന പാതാളചാരിയായ കാളിയസർപ്പത്തെ അവൻ മർദ്ദിച്ച് അടക്കി കയത്തിൽനിന്ന് ഓടിച്ചു. ആ ധേനുകനെ പനയുടെ ശിഖരത്തിൽനിന്നും കൊന്നുവീഴ്ത്തി. ദേവന്മാർപോലും മേലെ നില്ക്കാത്തവനായ പ്രലംബനെ, യുദ്ധത്തിൽ പ്രാകൃതനെ എന്നവിധം ആ ബാലൻ ഇടിച്ചു കൊന്നുകളഞ്ഞു. ഇന്ദ്രോത്സവം മുടക്കി. ഇന്ദ്രൻ രോഷത്തോടെ വർഷിച്ചു. അപ്പോൾ ഗോക്കളെ രക്ഷിക്കുവാൻ, അവയ്ക്കു പാർക്കുവാൻ, അവൻ ഗോവർദ്ധനപർവ്വതം പൊക്കിയെടുത്തു നിന്നു. ശാന്തനായ അരിഷ്ടനെ കൊമ്പൊടിച്ച് വ്രജത്തിൽവെച്ചു കൊന്നുകളഞ്ഞു. അവൻ ശരിക്കും ബാലനല്ല. അവൻ ബാല്യം കൈക്കൊണ്ട് ബാലലീലയാൽ രമിക്കുകയാണ്. ഗോകുലത്തിൽ വസിക്കുന്ന അവൻെറ കർമ്മബന്ധങ്ങൾ ഇപ്രകാരമൊക്കെയാണ്. എനിക്കും കേശിക്കും അവനിൽനിന്നുള്ള ഭയം അടുത്തുവരുന്നുണ്ടെന്നു തോന്നുന്നു. മുജ്ജന്മത്തിൽ എനിക്കു തീർച്ചയായും മൃത്യുവായവനാണ് അവൻ. പോരിന്ന് ഉന്നി അവൻ എൻെറ മുമ്പിൽ നില്ക്കുന്നമാതിരി തോന്നുന്നു. ഗോപത്വംപ്രാപിച്ച്, മാനുഷജന്മമെടുത്ത്, ഇങ്ങനെ ദേവപ്രഭാവത്തോടെ എൻെറ വ്രജത്തിൽ അവൻ കളിയാടുന്നു. അത്ഭുതം! നീചമായ ശരീരം സ്വീകരിച്ച് തൻെറ ശരിയായ രൂപത്തെ മറച്ച് ശ്മശാനത്തിൽ അഗ്നി എന്നവിധം ഏതോ ഒരു ദേവൻ ഇവിടെവന്നു കളിക്കുകയാണ്.

പണ്ടേതന്നെ ഒരു കിംവദന്തിയുണ്ട്. ദേവന്മാർക്കുവേണ്ടി വിഷ്ണു വാമനാകൃതി കൈക്കൊണ്ട് ഈ ഭൂമിയൊക്കെ തട്ടിയെടുത്തുഎന്ന്. പ്രഭാവശാലിയായ വിഷ്ണു പിന്നെ സിംഹരൂപമെടുത്ത് ഹിരണ്യകശിപു എന്ന ദൈത്യനെ വധിച്ചു എന്നും കേട്ടിട്ടുണ്ട്. അചിന്ത്യരൂപനായി രുദ്രരൂപം ധരിച്ച് അവൻ ശ്വേതശൈലശിഖരത്തിൽ മുമ്പേ

സ്ഥിതിചെയ്തിരുന്നു. ത്രിപുരത്തെ നശിപ്പിച്ച് ദൈത്യരെ അവിടെനിന്നും താഴെ തള്ളിയിട്ടു. കചൻ ദാർദുരീമായയിൽ പ്രവേശിച്ച് ശുക്രാചാര്യനെ സ്വന്തം പ്രതിജ്ഞയിൽനിന്നും വ്യതിചലിപ്പിച്ചു. അവൻ അനാവൃഷ്ടി നടത്തി ദൈത്യരെ പീഡിപ്പിച്ചു. സഹസ്രശിരസ്സും അനന്തനും അവ്യയനുമായ അവൻ, വരാഹാകൃതിപൂണ്ട് ആഴിയിലാണ്ടുപോകുന്ന ഊഴിയെ ഉയർത്തി. അമൃത് ഉണ്ടാക്കിയകാലത്ത് വിഷ്ണു പെണ്ണിന്റെ രൂപത്തിൽ വന്നു. സുരാസുരന്മാർ തമ്മിൽ ദാരുണമായ യുദ്ധമുണ്ടാക്കി. അമൃത് ആവശ്യമായിവന്നപ്പോൾ ദേവദാനവന്മാർ ചേർന്നു പാലാഴിമഥനം ചെയ്യുമ്പോൾ, മന്ദരപർവ്വതത്തെ താങ്ങിനിന്നത് വിഷ്ണുവാണെന്നുള്ളത് പ്രസിദ്ധമായിട്ടുണ്ട്. അവൻ മഹാബലിയിൽനിന്ന് നീചനായ വാമനമൂർത്തിയായി മൂന്നുലോകം മൂന്നടിയായി അളന്ന് സ്വർഗ്ഗം കൈയിലാക്കി. ഇവൻതന്നെയാണ് ദശരഥാലയത്തിൽവെച്ച് തന്റെ തേജസ്സിനെ നാലായി ഭാഗിച്ചു ജന്മമെടുത്തത്. അന്ന് അവൻ രാമൻ എന്ന പേരിൽ വന്ന് രാവണനെ വധിച്ചു. ഇങ്ങനെ ഓരോ ചതിചെയ്ത് ഓരോ രൂപമെടുത്ത് ദേവന്മാർക്ക് അർത്ഥസിദ്ധിക്കായി തന്റെ കാര്യങ്ങൾ പലതും അവൻ നേടി. അതുകൊണ്ട് ഇവൻ വിഷ്ണുതന്നെയായിരിക്കും. അല്ലെങ്കിൽ ദേവരാജാവായ ശക്രനായിരിക്കും. എന്നെ കൊല്ലുവാൻ ഒരുത്തൻ വന്നിട്ടുണ്ടെന്നു നാരദൻ എന്നോടു പറഞ്ഞു. വാസുദേവന്റെ നേരെ എനിക്കു വലിയ സംശയമുണ്ട്. ഇവന്റെ ബുദ്ധിവൈശിഷ്ട്യംമൂലം ഞാൻ ഭയപ്പെട്ടിരിക്കുകയാണ്.

ഖട്വാംഗവനഭാഗത്തുവെച്ച് നാരദനെ ഞാൻ വീണ്ടും കണ്ടപ്പോൾ ആ വിപ്രൻ രണ്ടാമതും ഇപ്രകാരം എന്നോടു പറഞ്ഞു: 'കംസാ, നീ ഗർഭനാശത്തിന്നുവേണ്ടി വല്ലാതെ യത്നിച്ചല്ലോ. വസുദേവൻ അർദ്ധരാത്രിക്ക് നിന്റെ ആ കർമ്മത്തെ പാഴിലാക്കി. കംസാ, നീ രാത്രി കല്ലിന്മേൽ എറിഞ്ഞ കന്യകയുണ്ടല്ലോ, അവൾ യശോദയുടെ പുത്രിയാണ്. കൃഷ്ണനോ വസുദേവന്റെ പുത്രനുമാണ്. രാത്രിയിൽ രണ്ടു ഗർഭത്തെയും പരസ്പരം കൈമാറുകയാണുണ്ടായത്. അത് നിന്റെ വധം സാധിക്കുന്നതിന്നുവേണ്ടിയാണ്. നീയുമായി സന്ധിചെയ്ത വസുദേവനുണ്ടല്ലോ അവൻ മിത്രരൂപത്തിൽ വസിക്കുന്ന ശത്രുവാണ്. ആ യശോദാകന്യക മുമ്പ് വിന്ധ്യപർവ്വതത്തിൽവെച്ച് കാട്ടിൽവന്ന ദൈത്യരായ സുംഭനെയും നിസുംഭനെയും വധിച്ച് അഭിഷേകംപൂണ്ട് വരദാത്രിയായി, ഭൂതഗണസേവിതയായി, പശുബലിപ്രിയയായി, ഘോരദസ്യുക്കൾ ചെയ്ത അർച്ചനയെ ഏല്ക്കുന്നു. മദ്യമാംസങ്ങൾ നിറച്ച രണ്ടു കുംഭങ്ങൾ ഉള്ളവളും മയൂരാംഗദത്തോടുകൂടിയ പീലിക്കെട്ട് അണിഞ്ഞവളുമായ അവൾ ഹർഷത്തോടെ, കുക്കുടങ്ങൾ കൂകി കാക്ക കരഞ്ഞാർക്കുന്ന കാനനത്തിൽ വസിക്കുന്നു. അവൾ വസിക്കുന്ന കാനനം മൃഗസംഘങ്ങൾ തിങ്ങി വിലസുന്നതും ചുറ്റും കാടു വളർന്നതും പക്ഷികൾ പിണങ്ങാതെ ചേക്കേണയുന്നതുമായ ഇടമാണ്. ചാമരം, ദിവ്യഭൃംഗാരം, കണ്ണാടികൾ ഇവയുള്ള ഇടമാണ്. അസംഖ്യം ദേവവാദ്യങ്ങൾ ആർത്തുഘോഷിച്ച് പ്രതിധ്വനി മുഴക്കുന്ന ഇടമാണ്. സ്വതേജസ്സാൽ അവൾക്കു വിന്ധ്യത്തിൽ തീർത്ത പാർപ്പിടമുണ്ട്. അവൾ എന്നും ആ ദിക്കിലിരുന്നു ശത്രുക്കളെ കിടിലംകൊള്ളിക്കുന്നു. വളരെ പ്രീതിയോടെ ദേവന്മാരുടെപോലും പൂജയും കൈക്കൊണ്ട് അവൾ അവിടെ വസിക്കുന്നു.

നന്ദഗോപന്ന് കൃഷ്ണൻ എന്നു പറയുന്ന പുത്രനില്ലേ? അവന്റെ മഹത്കർമ്മങ്ങളെക്കുറിച്ച് നാരദൻ പറയുകയുണ്ടായി. വസുദേവന് രണ്ടാമതുണ്ടായ പുത്രനാണ് ആ വാസുദേവൻ. ആ ബന്ധു നിന്റെ മൃത്യുവായി വന്നുകൂടും. ആ വാസുദേവനാണ് വസുദേവസുതനും ക്തനും നമുക്ക് ബന്ധുവും ധർമ്മംകൊണ്ട് അന്തകനുമായി നില്ക്കുന്ന ശത്രു. ഒരുത്തന്റെ ശിരസ്സിൽ കയറിയിരിക്കുന്ന കാക്ക അവന്റെ കണ്ണ് മാംസം മോഹിച്ചു കൊക്കുകൊണ്ട് എങ്ങനെ കൊത്തിയെടുക്കുന്നുവോ, അങ്ങനെയാണ് വസുദേവന്റെ പ്രവൃത്തി. അവൻ സപുത്രനും ജ്ഞാതികളും ബന്ധുക്കളുമുള്ളവനുമാണ്. അവൻ എന്റെ സമീപത്തിരുന്ന് ഭുജിക്കുകയും എന്റെ മൂലത്തെ ഛേദിക്കുകയുമാണു ചെയ്യുന്നത്. ഭ്രൂണഹത്യചെയ്ത പാപിയും നരകത്തിൽനിന്നു കയറും. ഗോവധംചെയ്തവനും കേറാം; സ്ത്രീവധംചെയ്തവനും കേറാം. എന്നാൽ കൃതഘ്നന്ന് ഒരിക്കലും പരലോകഗതിയില്ല, വിശേഷിച്ച് ബന്ധുവായ കൃതഘ്നന്റെ കഥ പറയുവാനില്ലല്ലോ. പതിതൻ പോകുന്ന ഘോരനരകത്തിന്റെ മാർഗ്ഗത്തിലാണ് അവൻ പോവുക. കാര്യമിപ്പിച്ച് ദാരുണമായ പ്രീതിയെ പ്രാപിച്ച അവന്റെ മാർഗ്ഗം നരകത്തിലേക്കുള്ളതാണ്. അവൻ ക്രൂരമായ ആ വഴിക്കുതന്നെ പോകണം. പാപമറ്റവനിൽ പാപം ചിന്തിച്ച് പാപം നടത്തുന്നവന്ന് പിന്നെ എവിടെയാണ് രക്ഷ? സ്വജനങ്ങൾ എന്നെയോ അതോ ഈ പുത്രനെയോ ആരെയാണു ശ്ലാഘിക്കേണ്ടത്? നിയമത്താലും ഗുണവൃത്തത്താലും മിത്രകാമ്യതയാലും ആരാണ് ശ്ലാഘ്യൻ?

കഠിനമായ ആനപ്പിണക്കത്താൽ ചെടിക്കൂട്ടം നശിക്കും. പിണക്കംതീർത്താൽ അവർ ഒന്നിച്ച് മഹാവനത്തിൽ വിഹരിക്കും. ബന്ധുജനങ്ങൾക്കും അപ്രകാരം ഛിദ്രകാലം വരുന്ന സന്ദർഭത്തിൽ ഇടയ്ക്കു നില്ക്കുന്നവൻ ചാകും. സ്വജനമായാലും അന്യനായാലും ചാകും. നശിക്കുവാൻ ഞാൻ എന്റെ കാലനായ നിന്നെ അറിയാതെ വളർത്തി. എടോ വസുദേവാ, നീ കുലത്തിന്ന് കാലനായിട്ടല്ലേ ഇപ്പോൾ നില്ക്കുന്നത്? അമർഷിയാണു നീ. വൈരശീലനാണു നീ. പാപബുദ്ധിയാണ് നീ. സദാ ശഠനാണ് നീ. എടോ മൂഢാ, കൊള്ളാം! നീ യദുകുലത്തെ ശോച്യമാക്കിത്തീർത്തു. എടോ വസുദേവാ, നീ വിവരംകെട്ട വൃദ്ധനാണ്. നിന്നെ ഞാൻ യോഗ്യനാക്കിവെച്ചു. വൃഥാ വൃദ്ധനായവൻ! മുടി നരച്ച് നൂറ്റാണ്ടിരുന്നതുകൊണ്ട് അവനെ വൃദ്ധനെന്നു പറഞ്ഞുകൂടാ. ബുദ്ധിക്ക് പാകമാകാത്തവനെ മർത്ത്യരിൽ വൃദ്ധനാണെന്നു പറഞ്ഞുകൂടാ. ബുദ്ധിക്ക് പാകമായാലേ വൃദ്ധൻ എന്ന ബഹുമതിക്ക് പാത്രമാകൂ. തലനരച്ചതുകൊണ്ടായില്ല. ഏറ്റവും ക്രൂരനാണു നീ. ഒട്ടും ബുദ്ധിയില്ലാത്തവനാണ്. വയസ്സുകൊണ്ട് വൃദ്ധനായി എന്നുമാത്രം; ശരത്ക്കാലത്തെ കാറുപോലെ അതുകൊണ്ട് യാതൊരു പ്രയോജനവുമില്ല. എടോ വൃഥാമതേ, മൂഢാ. വസുദേവാ, നീ ഓർക്കുന്നുണ്ടോ 'കംസനെ കൊന്ന് എന്റെ മോൻ മഥുരാധിപനാകും!' എന്ന്? ആശകെട്ട് വൃഥാ വൃദ്ധനായ നീ അങ്ങനെ വിചാരിക്കുന്നുണ്ടാകും. അതു വെറും മോഹംമാത്രം! നടക്കാൻപോകുന്നില്ല! ജീവിക്കുവാൻ മോഹമുള്ള ഒരുത്തനും എന്റെ മുമ്പിൽ നില്ക്കുകയില്ല. വിശ്വസ്തനിൽ പ്രയോഗിക്കേണ്ട തന്ത്രം നീ ചിന്തിക്കുന്നുണ്ടാകും. നിന്റെ മക്കളിൽ അതിന്നുള്ള പ്രതിവിധി ഞാൻ ചെയ്യും! നീ അതു കണ്ടുനില്ക്കും! കാണിച്ചുതരാം! മനസ്സിലായോ? ഞാൻ വൃദ്ധവധം ചെയ്യുകയില്ല. വിപ്രവധമോ, സ്ത്രീവധമോ ചെയ്യുകയില്ല. ഇവയൊക്കെ തുല്യമാണ്. അതൊന്നും ഞാൻ ചെയ്തിട്ടില്ല; ചെയ്യുകയുമില്ല. വിശേഷിച്ചും ബന്ധുക്കളുടെ നേരെ, അളിയന്റെ നേരെ, ചെയ്യുകയില്ല! നീയാണെങ്കിൽ ഇവിടെ ഉണ്ടായി വളർന്നവനാണ്. എന്റെ അച്ഛൻ തീറ്റിപ്പോറ്റി വളർത്തിയവനാണ്. എന്റെ പിതൃവ്യന്റെ മകളുടെ ഭർത്താവ്, അളിയൻ യദുക്കൾക്കു മുൻപനായ കാരണവർ! പേരുകേട്ട ചക്രവർത്തിമാരുടെ കുലത്തിൽ പേരുകേട്ടവൻ! സാധുക്കളും ധർമ്മബുദ്ധികളുമായ ജനങ്ങളാൽ ഗുരുവായി

പൂജിക്കുന്നവൻ! എന്തു കാട്ടും നിന്നെ! നല്ലവരായ ഞങ്ങൾ കുറ്റംപറയേണ്ട മട്ടിലായിപ്പോയി. യദുവർഗ്ഗത്തലവനായ നിനക്ക് ഈ ബുദ്ധിവന്നതിൽ ഞങ്ങൾ കുറ്റക്കാരായി. എനിക്ക് മരണമോ വിജയമോ വസുദേവൻെറ ദുർന്നയം മൂലം വന്നുകൂടി. സത്തുക്കളുടെ മുമ്പിൽ ഈ യദുശ്രേഷ്ഠൻ തലമറച്ചു നടക്കേണ്ട കാലം വന്നുകൂടി. പോരിൽ എന്നെക്കൊല്ലുവാൻ തക്കംനോക്കി നടക്കുന്ന നീ അവിശ്വാസ്യമായ കർമ്മംചെയ്ത് യദുക്കൾക്ക് ദുഷ്പേരു വരുത്തിക്കൂട്ടി. എനിക്കും കൃഷ്ണനും തമ്മിൽ അടങ്ങാത്ത വൈരം ഉണ്ടാക്കിവെച്ചു. അതിൽ ആരെങ്കിലും ഒരാൾ അടങ്ങണം, എന്നാലേ യാദവന്മാർക്ക് ഗുണം വരികയുള്ളു.

ഈ ദാനപതി അക്രൂരൻ എൻെറ കല്പനപ്രകാരം വ്രജത്തിൽനിന്ന് എനിക്കു കപ്പം തരുന്ന നന്ദഗോപനെയും മറ്റു ഗോപന്മാരെയും കൊണ്ടുവരുവാൻ പോകട്ടെ!

നന്ദഗോപനോടു പറയുക 'ഈ ആണ്ടേയ്ക്കുള്ള കപ്പവുംകൊണ്ട് ഗോപന്മാരോടുകൂടി ഈ പുരത്തിൽ എത്തണം. രാമകൃഷ്ണന്മാർ എന്ന വസുദേവകുമാരന്മാരെ രണ്ടുപേരെയും കൊണ്ടുവരണം. കംസൻ അവരെ ഭൃത്യന്മാരോടും പുരോഹിതന്മാരോടുംകൂടി കാണുവാൻ ഇച്ഛിക്കുന്നു. അവർ അരങ്ങത്ത് കാലംപോലെ പൊരുതുവാൻ അറിയുന്നവരാണ്. ദൃഢമായി ആയതമായ ഉത്സാഹമുള്ളവരും സമർത്ഥന്മാരുമാണെന്ന് ഞാൻ പലരും പറഞ്ഞു കേൾക്കുന്നു. നമുക്കും ഇവിടെ രണ്ടു മല്ലന്മാർ തയ്യാറുണ്ട്. അവരും രണത്തിന്ന് ഉദ്യുതന്മാരാണ്. യുദ്ധവിശാരദന്മാരായ അവർ ഈ മല്ലന്മാരുമായി മല്ലടിക്കണം. ദേവതുല്യന്മാരായ ആ കിടാങ്ങളെ എനിക്കും ഒന്നു കാണണം. അവർ പിതൃവ്യാത്മജന്മാരാണല്ലോ. വനചാരികളായ വ്രജസ്ഥന്മാരാണല്ലോ. പിന്നെ ആ വ്രജവാസികളായ ജനങ്ങളോട് പറയണം ധനുർയാഗം സഖിയായ രാജാവ് നടത്തുന്നുണ്ട്. അടുത്തുള്ള വനത്തിൽ അവർ സുഖമായി വാഴട്ടെ! അവർ ക്ഷണിച്ച് എത്തുന്നവർക്കെല്ലാം അവ്യയമായവിധം പാലും നെയ്യും തൈരും മോരും ഇഷ്ടംപോലെ കൊടുക്കട്ടെ! ' എന്നു പറയുക. അക്രൂരാ, നീ ഉടനെ പോയി അവരെ വരുത്തുക! എൻെറ കല്പനപ്രകാരം അവരെ വരുത്തുക. രാമനെയും കൃഷ്ണനെയും കാണുവാൻ എനിക്ക് കൗതുകമുണ്ട്. അവർ വന്നാൽ എനിക്കു വലിയ സന്തോഷമാകും. ആ മഹാവീര്യന്മാരെക്കണ്ടാൽ എന്താണു ഹിതമായിട്ടുള്ളതെന്ന്, എന്തു സൽക്കാരമാണു നല്കേണ്ടതെന്ന് എനിക്കറിയാം. അത് ഞാൻ ഉടനെ ചെയ്യും! ഞാൻ കല്പിച്ച ഈ ആജ്ഞ കേട്ടറിഞ്ഞ് അവർ യഥാകാലം വന്നില്ലെങ്കിൽ പിന്നെ എനിക്കറിയാം: അവരെ ഞാൻ കൊന്നുകളയും. സാന്ത്വമാണ് ബാലകന്മാരിൽ പ്രഥമവും പ്രധാനവുമായിട്ടുള്ളത്. ആ മന്ദന്മാരെ നല്ല വാക്കാൽ ഉടനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരിക! അക്രൂരാ, നീ എൻെറ ദുർല്ലഭമായ പ്രീതിയെ നേടുക. അല്ലയോ സുവ്രതാ, വസുദേവൻ നിന്നെയും തിരിച്ചിട്ടില്ലെങ്കിൽ അത് ഉടനെ ചെയ്യണം. അവരെ ഏതുവിധത്തിലും ഇവിടെ കൊണ്ടുവരണം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അസഹ്യമായ ആക്ഷേപവാക്കുകൾ കേട്ടിട്ടും വസുവിന്നു തുല്യനായ വസുദേവൻ, സമുദ്രംപോലെ വിശാലമായ ആത്മാവിനെ ഇളകാതെ നിർത്തി ദൂരദൃഷ്ടിയില്ലാത്തവനായ കംസൻ വാക്കാകുന്ന ശരംകൊണ്ടു കുത്തിയെങ്കിലും മനസ്സിൽ ക്ഷമ വെച്ച് അതിന്നൊന്നിന്നും മറുപടി പറഞ്ഞില്ല. ഒന്നും മിണ്ടാതിരുന്ന് എല്ലാം കേട്ട്, അവനെ പലമട്ടിലും ആക്ഷേപിക്കുന്നത് കണ്ടുനിന്നവർ 'ഛീ, ഛീ' എന്നു പലകുറി പറഞ്ഞ് തലതിരിച്ചു. തേജസ്സേറിയ അക്രൂരൻ, ദിവ്യദൃക്കാൽ അറിഞ്ഞവനായ അവൻ, ദാഹിക്കുന്നവൻ ജലംകണ്ടമാതിരി പ്രേരിപ്പിക്കപ്പെട്ടവനായി, പ്രീതനുമായി. ആ നിമിഷത്തിൽത്തന്നെ അക്രൂരൻ മഥുരവിട്ടിറങ്ങി. ദാനപതിയായ അക്രൂരൻ കൃഷ്ണനെക്കാണാനുള്ള ആഗ്രഹത്തോടെ പ്രീതനായി പുറപ്പെട്ടു."

**23. അന്ധകവചനം –** വൈശമ്പായനൻ പറഞ്ഞു: "യദുപുംഗവനെ നിന്ദിക്കുന്നതുകേട്ട് യാദവന്മാരൊക്കെ കൈകൊണ്ടു ചെവിപൊത്തിയിരുന്നു. അവർ വിചാരിച്ചു: 'ഇവന്നു മരണം അടുത്തിരിക്കുന്നു' കംസൻെറ ഒരു കാരണവരായ അന്ധകൻ കൂസൽകൂടാതെ ധൈര്യമായി നിർദ്ദോഷമായ വാക്ക് കംസനോട് ഉടനെ പറഞ്ഞു."

അന്ധകൻ പറഞ്ഞു: "ഉണ്ണീ, നീ ഈ പറഞ്ഞത് പറ്റിയില്ല. യോഗ്യന്മാരാരും നിൻെറ ഈ വാക്കിനെ ശ്ലാഘിക്കുകയില്ല. നീ വാക്കുകൊണ്ട് നടത്തുന്ന ഈ പരിശ്രമം ബന്ധുക്കളിൽ ഒരിക്കലും യുക്തമല്ല. സജ്ജനങ്ങൾ ഗർഹിക്കും. ഭവാൻ യാദവനല്ലെന്നുണ്ടോ? ഞാൻ പറയുന്ന വാക്ക് നീ കേൾക്കുക. എടോ വീരാ, യാദവനായ നിന്നിൽ യാദവന്മാരാരും ബലംപ്രയോഗിക്കുവാൻ നില്ക്കില്ല. നീ ശാസിക്കുന്നവരായ വൃഷ്ണികൾ അശ്ലാഘ്യരാണോ? നീ ഇക്ഷ്വാകുവംശജനായ ഒരു രാജാവ് (അസമഞ്ജൻ) സ്വപ്രവൃത്തിയാൽ നാടുവിടേണ്ടിവന്നു. അങ്ങനെ നശിച്ചു. നീ ഭോജനോ, കംസനോ, യാദവനോ ആയിക്കൊള്ളുക. നീ നിൻെറ ശിരസ്സു മൊട്ടയടിക്കുകയോ അല്ലെങ്കിൽ ജടവളർത്തുകയോ ചെയ്തുകൊള്ളുക. നിൻെറ പിതാവായ ഉഗ്രസേനൻ കഷ്ടം! അവൻ ശോച്യനായി. നമുക്ക് അവൻ കുലപാംസനനായി. ദുർജ്ജാതീയനായി അവൻ. ഇങ്ങനെ കൊള്ളരുതാത്ത സന്താനത്തെ ജനിപ്പിച്ച നിൻെറ തന്തയെയാണ് ആക്ഷേപിക്കേണ്ടത്. വിദ്വാന്മാരാരും തൻെറ ഗുണങ്ങളെ പുകഴ്ത്താറില്ല. തൻെറ ഗുണങ്ങളെപ്പറ്റി അന്യനാണ് പറയേണ്ടത്. അന്യൻ പറയുന്ന ഗുണങ്ങൾ സർവ്വാർത്ഥങ്ങളോടുകൂടിയ ഗുണങ്ങൾ, മാത്രമേ ശോഭിക്കുകയുള്ളു. മന്നിൽ ഈ യാദവവംശം മന്നവന്മാരിൽ നിന്ദ്യമായ വംശമായിത്തീർന്നു. ബുദ്ധികെട്ടവനും കുലാന്തകനും കൊള്ളരുതാത്തവനുമായ നീയൊരാൾ നാഥനാവുക കാരണം വംശംതന്നെ ദുഷ്ടമായിപ്പോയി. ഇപ്രകാരം അസാധുവായ വാക്കുകൾ നീ നല്ലതാണെന്നു വിചാരിച്ചു ജല്പിക്കുന്നു. അതുകൊണ്ട് മൂഢാ, നിനക്കെന്ത് മെച്ചമുണ്ടായി? നീ കാര്യം നേടിയില്ല, എന്നുതന്നെയല്ല നിൻെറ ഉള്ളൊക്കെ പുറത്താവുകയും ചെയ്തു. മഹാന്മാർക്കും മാന്യനായ ഗർവ്വറ്റ ഗുരുവിൻെറ നേരെ അധിക്ഷേപം എങ്ങനെ നല്ലതാണെന്നു പറയും? വിപ്രവധം നല്ലതാണെന്ന് ആരെങ്കിലും പറയുമോ? അതു ചെയ്തവൻ എങ്ങനെ തനിക്കു ശുഭം പ്രതീക്ഷിക്കും? വൃദ്ധന്മാർ ഉണ്ണീ ദുരാഭിഗമ്യരാണ്, അഗ്നികൾപോലെ സമീപിക്കേണ്ടവരാണ്. കോപിപ്പിച്ചാൽ അവർ പരലോകങ്ങളെപ്പോലും ചുട്ടുകളയും. ഉണ്ണീ, ദാന്തനും ബുധനുമായവൻ നിത്യവും അഭ്യുദ്യുതാശയനാകുന്നു. ധർമ്മത്തിൻെറ വഴി അവൻ ജലത്തിൽ മത്സ്യംകാണുന്നമാതിരി കാണണം. നീയാണെങ്കിൽ കേവലം ദർപ്പംകൊണ്ട് അഗ്നിതുല്യരായ വൃദ്ധരെ മർമ്മംതുളയ്ക്കുന്ന വാക്കുകൾകൊണ്ട് കുത്തുകയാണ്. മന്ത്രമില്ലാത്ത ആഹുതിപോലെയാണ് നിൻെറ പ്രവൃത്തി. പുത്രൻ കാരണമായി നീ വസുദേവനെ ഗർഹിച്ചില്ലേ? അതുകൊണ്ട് ഞാൻ നിൻെറ മിഥ്യാപ്രലാപത്തെ കൃപണമായ വാക്കുകളാൽ നിന്ദിക്കുകയാണ്. മകൻ ദാരുണനായാലും അച്ഛൻ നിഷ്കരുണനാവുകയില്ല. മക്കൾക്കുവേണ്ടി അച്ഛന്മാർ കഷ്ടമായ ആപത്തുകളും സഹിക്കും. വസുദേവൻ കിടാവായ കുട്ടിയെ ഒളിപ്പിച്ചത് കുറ്റമാണെന്നു കരുതുന്നുണ്ടെങ്കിൽ നിൻെറ അച്ഛനോട് അതിൻെറ ഔചിത്യത്തെപ്പറ്റി ചോദിച്ചറിയുക. വസുദേവ

നെ നിന്ദിച്ചും യാദവാന്വയത്തെ ഗർഹിച്ചും നീ യാദവകുമാരന്മാർക്കു വൈരജമായ വിഷം ഉണ്ടാക്കിവെച്ചു. വസുദേവൻ പുത്രമൂലമായി അകാര്യം ചെയ്തുവെങ്കിൽ ഉഗ്രസേനൻ എന്തേ നിന്നെ ബാല്യത്തിൽ കൊന്നുകളയാഞ്ഞത്? 'പു'ന്നാമനരകത്തിൽനിന്ന് പുത്രൻ പിതൃക്കളെ 'ത്രാ'ണനം ചെയ്യുന്നു. അതുകൊണ്ട് അവനെ 'പുത്രൻ' എന്നു ധർമ്മവേദികൾ പറയുന്നു. ജാതികൊണ്ട് ചിന്തിച്ചാൽ യാദവനാണു കൃഷ്ണൻ. സങ്കർഷണനനും അപ്രകാരംതന്നെ. നീ അവരോടു ജനനംമുതൽ ശത്രുത കാണിച്ചു. അതുകൊണ്ടു നിന്നോട് അവർക്കും വൈരമാണ്. യാദവരുടെയെല്ലാം ഹൃദയം നീ ഇളക്കിത്തീർത്തു. വസുദേവനെ നിന്ദിക്കുകയും കൃഷ്ണനെ നീ ക്രുദ്ധനാക്കുകയും ചെയ്തു. അതുകൊണ്ട് യാദവന്മാർ നിന്നിൽ പ്രക്ഷുബ്ധരായിരിക്കുന്നു. കൃഷ്ണൻ നിന്നാൽ ദ്വേഷ്യനായിനില്ക്കെ വസുദേവനെ നിന്ദിക്കുക മൂലം ഈ ദുർന്നിമിത്തങ്ങൾ നിന്നെ ബാധിക്കുമെന്നും ഭയമുണ്ടാക്കുമെന്നും കാണുന്നു. തീവ്രമായ സർപ്പത്തെ പ്രഭാതത്തിൽ സ്വപ്നത്തിൽക്കാണുന്നത് ദുർന്നിമിത്തമാണ്. ഇതു കാണുന്ന ഞങ്ങൾ അന്തഃകരണംകൊണ്ട് ഊഹിക്കുന്നു, ഈ പുരിക്ക് വൈധവ്യം വരാൻപോകുന്നു എന്ന്. ഇതാ ഘോരമായ ഗ്രഹം രശ്മികൊണ്ട് രക്തത്തിൽ മുട്ടി നില്ക്കുന്നു. ചൊവ്വ വക്രഗതിയിൽ പ്രവേശിച്ചിരിക്കുന്നു. അതു ചിത്രനക്ഷത്രത്തിലാണുതാനും. ഇതും ഘോരദർശനം സൂചിപ്പിക്കുന്നു. ബുധനും ഘോരമായ തേജസ്സ് പശ്ചിമസന്ധ്യയിൽ ഏല്പിക്കുന്നു. വായുമാർഗ്ഗത്തിൽ അധികമായി ശുക്രൻ സഞ്ചരിക്കുന്നു. ധൂമകേതുവിന്റെ വാലിൽപ്പെട്ട് ഭരണി മുതലായ നക്ഷത്രങ്ങൾ പതിമ്മൂന്നെണ്ണവും പിളർന്നു കാണുന്നു. അവ ചന്ദ്രനെ അനുഗമിക്കുന്നതായി കാണുന്നില്ല. പരിഘം ചുറ്റുമായി ആഭയോടെ സൂര്യനെ ബാധിക്കുന്നു. ശബ്ദിക്കുന്ന മൃഗങ്ങളും പക്ഷികളും വിപരീതഗതികളായിക്കാണുന്നു. കുറുക്കൻ ചുടലക്കാടുവിട്ട് തീപ്പൊരി ചീറ്റി ഓരിയിട്ട് പുരത്തിന്നു ചുറ്റും രണ്ടു സന്ധ്യകളിലും സഞ്ചരിക്കുന്നു. കൊള്ളിമീൻ ചീറിപ്പാഞ്ഞു ഭൂമിയിൽ വീഴുന്നു. പെട്ടെന്ന് ഭൂമി കുലുങ്ങുന്നു. ശൈലശൃംഗം കുലുങ്ങുന്നു. രാഹു സൂര്യനെ ഗ്രസിച്ച് പകലിനെ രാത്രിയാക്കിത്തീർക്കുന്നു. ദിക്കിലെങ്ങും പുകയും ഉൽപ്പാതങ്ങളും നിറഞ്ഞുകാണുന്നു. വരണ്ട സ്ഥലങ്ങളിൽ ഇടിവെട്ടുണ്ടാകുന്നു. ഇടിവെട്ടി വല്ലതെ ജ്വലിച്ച് രക്തം കാറുകൾ വർഷിക്കുന്നു. സ്ഥാനം വിട്ട് ദേവവിഗ്രഹങ്ങൾ ഇളകുന്നു. മരങ്ങളൊക്കെ വിട്ടു ഖഗങ്ങളും ഇളകിപ്പറക്കുന്നു.

ദൈവജ്ഞന്മാർ ഈ ലക്ഷണം കണ്ടാൽ രാജാക്കൾക്ക് നാശമടുത്തു എന്നുപറയും. അങ്ങനെ അശുഭമായ നിമിത്തങ്ങൾ വേണ്ടുവോളം കാണുന്നുണ്ട്. സ്വജനദ്വേഷിയായി നീയും രാജധർമ്മപരാങ്മുഖനായി അകാരണമായി ക്രോധിക്കുകയാണ്. അത് നിനക്കു ഭയമേല്ക്കാൻ പോകുന്നു എന്നു വ്യക്തമായി കാണിക്കുന്നു. ദേവന്മാർക്കും വസുക്കൾക്കും തുല്യനായ വസുദേവനെ, വൃദ്ധനായ ആ മഹാശയനെ മൗഢ്യംമൂലം നീ ആക്ഷേപിക്കുന്നു. എടോ ദുഷ്ടാ, നിനക്ക് എങ്ങനെ ശാന്തി ലഭിക്കും! നിന്നിൽ ഞങ്ങൾക്കുള്ള സ്നേഹം ഞങ്ങൾ ഇപ്പോൾ ഉപേക്ഷിക്കുകയായി. സ്വവംശത്തിന്ന് അഹിതനായ നിന്നെ ഇനി സേവിക്കുന്നതല്ല. ആ ദാനപതി ധന്യനാണ്. അവൻ പോയി കാട്ടിൽവെച്ച് അക്ലിഷ്ടകാരിയായ പങ്കജാക്ഷനെ, കൃഷ്ണനെ, കാണുന്നതാണല്ലോ!

നീ ഒരാൾമൂലം യാദവവംശം വേരറ്റ മട്ടായിത്തീർന്നു! കൃഷ്ണൻ ജ്ഞാതികളെയെല്ലാം കൂട്ടിച്ചേർത്ത്, കൂട്ടിയിണക്കി നില്ക്കും. ധീമാനായ വസുദേവൻ നിന്നിൽ ക്ഷമിക്കുകയാണ്. കാലത്താൽ പക്വമാക്കിത്തീർത്തവനാണ് നീ എന്ന് അവന്നറിയാം. എടോ കംസാ, നീ എന്താണ് ഇച്ഛിക്കുന്നത്? എന്റെ പക്ഷം എടോ കംസാ, വസുദേവനാകുന്ന തുണയോടുകൂടി നീ കൃഷ്ണൻ വാഴുന്ന സ്ഥലത്ത് ഉടനെ ചെല്ലുക. അവനുമായി നീ സന്ധിചെയ്യുക. അതാണ് നിനക്കു നല്ലത്."

**24. കേശിവധം** – വൈശമ്പായനൻ പറഞ്ഞു: "അന്ധകന്റെ വാക്കുകേട്ട് കംസന്റെ കണ്ണുചുവന്നു. അതിന്ന് ഒന്നും സമാധാനം പറഞ്ഞില്ല. കോപത്തോടെ തന്റെ ഗൃഹത്തിലേക്കു പോയി. ആ യാദവന്മാരെല്ലാം, ഈ സംഭവങ്ങളൊക്കെ കേട്ടവരെല്ലാം, കംസനെപ്പറ്റി ആക്ഷേപം പറഞ്ഞ് അവരവരുടെ ഗൃഹങ്ങളിലേക്കു പോയി.

അക്രൂരൻ കൃഷ്ണനെക്കാണുവാൻ കംസന്റെ കല്പനയനുസരിച്ച് പുറപ്പെട്ടു. മനോവേഗമുള്ള അശ്വങ്ങളെപ്പൂട്ടിയ രഥത്തിൽക്കയറി യാത്രയായി. കൃഷ്ണന്റെ അംഗങ്ങളിൽ സൂചനയുണ്ടായി. ശുഭമായ നിമിത്തം കൃഷ്ണൻ കണ്ടു. പിതൃതുല്യനായ ഒരു ബന്ധുവിന്റെ സമാഗമം സൂചിപ്പിച്ചു.

എന്നാൽ അതിന്നുമുമ്പെതന്നെ മഥുരാനാഥനായ ഉഗ്രസേനപുത്രൻ, കംസൻ, കേശിക്ക് ദൂതനെ വിട്ടിട്ടുണ്ടായിരുന്നു. ഉപേന്ദ്രനായ കൃഷ്ണനെ വധിക്കുന്നതിന്നുവേണ്ടി നരന്മാർക്കു ക്ലേശകരനായ കേശിദൂതന്റെ മൊഴികേട്ട് വൃന്ദാവനത്തിൽ ചെന്നു. ഗോപന്മാരെ ആ ദുരാസദൻ ഉപദ്രവിച്ചു. മനുഷ്യമാംസം തിന്നുന്നവനും ക്രുദ്ധനും ദുഷ്ടപരാക്രമനുമായ ആ ദൈത്യൻ, അടങ്ങാത്ത അശ്വരൂപമായ ആ ദൈത്യൻ, കഠിനമായ കദനങ്ങൾ ചെയ്യുവാൻ തുടങ്ങി. ആ മാംസഭോജി ഗോപാലരെയും ഗോക്കളെയും പിടിച്ചു കൊന്നുതിന്നു. ഗോമാംസം ഭുജിക്കുന്ന ആ ദുർമ്മദൻ, തോന്നിവാസിയായ കേശി, പിടിവിട്ടവിധം ഗോപന്മാരെ ബാധിച്ചു. നരമാംസം, അസ്ഥി എന്നിവ ചിതറി ആ വനം ശ്മശാനംപോലെയായി. അശ്വമുഖനും ദുഷ്ടബുദ്ധിയുമായ കേശി വസിക്കുന്ന ആ കാട് ചുടലക്കളംപോലെയായി. അവൻ കാലിട്ടടിച്ചാൽ ഭൂമി പിളരും. ഊക്കിൽ പാഞ്ഞാൽ വൃക്ഷങ്ങൾ കട പുഴങ്ങി വീഴും. ശബ്ദിച്ചാൽ കൊടുങ്കാറ്റുപോലെ ഇരമ്പും. ആകാശം അവൻ ചാടിക്കടക്കും. ഏറ്റവും വലിയ ആകൃതിയിൽ വളർന്ന അവൻ മത്തനായി കാട്ടിൽക്കിടന്ന് ഓടിത്തകർക്കുന്ന ആ ദുഷ്ടഹയം, സടയിട്ടു കുലുക്കി രൗദ്രരൂപനായി കംസന്റെ കല്പന നിർവ്വഹിക്കുവാൻ ഒരുങ്ങി. ഘോരകർമ്മാവായ അവൻ ആ വനത്തെ ദൂഷിതമാക്കി, ഗോപന്മാരെ മുഴുവൻ കൊല്ലുവാൻതന്നെ തീർച്ചയാക്കി. ആ തുരഗാസുരൻ, ദുഷ്ടചാരിയായ അവൻ, ദുഷിപ്പിച്ച ആ മഹാവനം വനവൃത്തികളായ ഗോപന്മാരും ഗോക്കളും സേവിക്കാതായി. ജനസഞ്ചാരം വിട്ടതായ ആ സ്ഥലം സ്വന്തം വിഹാരരംഗമാക്കി. മദത്താൽ അവൻ വഴി തെറ്റി വരുന്നവരെയൊക്കെ പിടിച്ചുതിന്നു. മനുഷ്യശബ്ദം കേട്ടാൽമതി അവൻ ആ വനത്തിൽ ക്രോധത്തോടെ പാഞ്ഞെത്തുകയായി.

അങ്ങനെയിരിക്കെ മൃത്യുവാൽ പ്രേരിതനായ അവൻ ഘോഷത്തിലേക്കു കടന്നുവന്നു. അവനെ കണ്ടതോടെ ഗോപന്മാരും സ്ത്രീകളും കുട്ടികളും പ്രാണനുംകൊണ്ട് ഓടിക്കളഞ്ഞു. അവർ നിലവിളിച്ചാർത്ത് കൃഷ്ണനെ ചെന്നാശ്രയിച്ചു. അവർ കേഴുന്ന ശബ്ദംകേട്ടും ഗോപന്മാർ ആർക്കുന്നതു കേട്ടും അവർക്ക് അഭയംനല്കി കണ്ണൻ കേശിയുടെ നേരെ പാഞ്ഞുചെന്നു. പല്ലും കണ്ണും പുറത്താക്കി കണ്ഠംപൊക്കി ശബ്ദിച്ച് ഉൽക്കടമായ ഊക്കോടെ കേശി കൃഷ്ണന്റെ നേരെ പാഞ്ഞുചെന്നു. കുതിരമുഖനായ ആ കേശി പാഞ്ഞുവരുന്നതു കണ്ടയുടനെ ഗോവിന്ദൻ മേഘം ചന്ദ്രനോടെന്നപോലെ എതിർത്തുചെന്നു. ആ കേശിയുടെ

അരികെ കൃഷ്ണൻ നില്ക്കുന്നതുകണ്ടപ്പോൾ വെറും മനുഷ്യരായ ഗോപന്മാർ കൃഷ്ണൻെറ ഹിതംനോക്കി നിലവിളിച്ചു പറഞ്ഞു."

ഗോപന്മാർ പറഞ്ഞു: "ഉണ്ണീ, കണ്ണാ! ആ ദുഷ്ടഹയത്തോട് നീ പെട്ടെന്ന് അടുക്കരുത്. നീ ഒരു ബാലനാണ്. ആ ദുഷ്ടനാണെങ്കിൽ ഏറ്റവും ദുരാസദനാണ്. ഇവൻ കംസൻെറ തനയനാണ്. ഉണ്ണീ, ഇവൻ കംസൻെറ ബഹിശ്ചരനായ പ്രാണനാണ്. അശ്വങ്ങളിൽ ഇവൻ മുന്തിയവനാണ്. എതിരറ്റവനാണ്; പോരിന്ന് വന്ന ദാനവനാണ്. സർവ്വഭൂതങ്ങളെയും വിറപ്പിക്കുന്ന ഇവൻ അശ്വങ്ങളിൽ മഹാബലവാനാണ്. ഒരു ജീവിക്കും ഇവനെ കൊല്ലാനാവുകയില്ല. മഹാപാപികളിൽവെച്ച് മുൻപനാണിവൻ."

വൈശമ്പായനൻ പറഞ്ഞു: "ഗോപന്മാർ പറയുന്ന വാക്കുകേട്ട് മധുസൂദനൻ കേശിയുമായി പൊരുതുവാൻ, അരിസൂദനനായ കൃഷ്ണൻ തീർച്ചയാക്കി. ഇടത്തോട്ടും വലത്തോട്ടും അശ്വം വട്ടം ചുറ്റിക്കറങ്ങി. ആ കുതിര പിൻകാലെറിഞ്ഞു മരങ്ങളെ തകർത്തു വീഴ്ത്തി. സട തൂങ്ങിയ മുഖത്തും കേശാഢ്യമായ ചുമലിലും നെറ്റിച്ചുഴിയിലും അവൻെറ ക്രോധസ്വേദം ഒഴുകി. മുഖത്തുകൂടി അവൻ രജസ്സു കലരുന്ന പത മഞ്ഞുകാലത്ത് ആകാശത്തിൽ ചന്ദ്രൻ മഞ്ഞുപെയ്യുന്നമാതിരി ഒഴുക്കി. അംബുജാക്ഷനായ കണ്ണൻെറ ദേഹത്തിൽ ചീറ്റി ചിന്നുന്ന കണങ്ങളാലും വായിൽനിന്ന് ഒഴുകുന്ന പതയാലും നനച്ചു ഭാരതാ! കൃഷ്ണൻെറ ദേഹത്തിൽ ആ കുതിര ചീറ്റുകയും തുപ്പുകയും ചെയ്തു. കുളമ്പുകൊണ്ടെറിഞ്ഞ് മധുകാപാണ്ഡുധൂളിയാൽ കൃഷ്ണൻെറ മുടി ചുവന്ന മുടിയാക്കിത്തീർത്തു. ചാടിത്തുള്ളുന്ന കാലുകൊണ്ട് കുളമ്പിട്ടടിച്ച് ഭൂമി കീറി, പല്ലുകാട്ടി, കേശി കണ്ണൻെറ നേരെ പാഞ്ഞ് ഏറ്റു. കൃഷ്ണനോട് ഏറ്റടുത്ത് ആ കേശിയാകുന്ന അശ്വസത്തമൻ കൃഷ്ണനെ മുൻകാലുകളാൽ മാറിലായി ഒരു ചവിട്ടുകൊടുത്തു. വീണ്ടുംവീണ്ടും ശക്തനായ അവൻ ഓജസ്വിയായ കൃഷ്ണനെ പാർശ്വംതോറും കുളമ്പോങ്ങി, പ്രഹരിച്ചു. തീക്ഷ്ണമായ ദംഷ്ട്രായുധമുള്ള ഘോരമായ വക്ത്രത്താൽ ആ കുതിര കൃഷ്ണൻെറ കൈയിന്മേൽ പെട്ടെന്ന് കടിച്ചു. കണ്ണനോട് ഏറ്റ് തൂങ്ങുന്ന കേശി, സടാകേസരത്തോടുകൂടിയ കേശി, വാനിൽ കാർമേഘമിടചേർന്ന അംശുമാനെപ്പോലെ ശോഭിച്ചു. ബലവാനായ ആ ഹയം കൃഷ്ണൻെറ മാറിൽ മാറുകൊണ്ട് പ്രഹരിക്കുവാൻനോക്കി ക്രോധത്താൽ ഇരട്ടിച്ച വിക്രമത്തോടെ ശക്തിയായി പ്രഹരിക്കുവാൻ അവൻ തക്കംനോക്കി. ക്രോധത്താൽ വിക്രമംകൂടുന്ന ബലവാനായ കൃഷ്ണൻ ഗർവ്വുകൂടിയവനായ അവൻെറ വായിലേക്കു തൻെറ ദീർഘമായ കൈകടത്തി. കൃഷ്ണൻെറ കൈ കടിക്കുവാനോ വായ മുറുക്കുവാനോ ആ ദൈത്യന്ന് കഴിഞ്ഞില്ല. കടപൊട്ടിയ പല്ലോടുകൂടി നുരയും ചോരയും കക്കി ചുണ്ടുകൾ കീറി വല്ലാതെ പിളർന്ന് വികൃതമായി, കണ്ണുരണ്ടും തുറിച്ച്, താടിയെല്ലുതകർന്ന്, കണ്ണിൽനിന്നു രക്തമൊഴുകി, ചെവിപൊക്കി ചേഷ്ടകെട്ട് ഒന്നും ചെയ്യാൻ കഴിയാത്തവനായി കേശീ ചക്രംതിരിഞ്ഞു. വീണ്ടും അവൻ കാലുകൊണ്ട് കുതിച്ചു. മലമൂത്രങ്ങൾ വിട്ട് ദേഹത്തിലെ രോമകൂപങ്ങളിൽ വിയർപ്പുപൊടിഞ്ഞ് ഏറ്റവും ശ്രാന്തനായി. ആ ഹയം കാലിളക്കാൻപോലും കഴിയാത്തമട്ടിലായി. കേശിയുടെ വായിൽ ക്കടത്തിയ കൃഷ്ണൻെറ കൈ അർദ്ധചന്ദ്രാകൃതിയുള്ള വർഷക്കാറണിപോലെ വിളങ്ങി. കൃഷ്ണനോട് ഏറ്റ കേശി ശ്രാന്തഗാത്രനായി ശോഭിച്ച് മേരുപറ്റി പുലർകാലത്ത് തളരുന്ന തിങ്കൾപോലെയായി.

കൃഷ്ണൻെറ കൈകൊണ്ടു പ്രഹരമേറ്റ് കൊഴിയുന്ന കേശിയുടെ പല്ലുകൾ ശരൽക്കാലത്തെ വെള്ളമേഘശകലംപോലെ വായിൽനിന്നു പതിച്ചു. അക്ലിഷ്ടകാരിയായ കൃഷ്ണൻ തളർന്നവനായ കേശിയെ തൻെറ കൈ വലുതാക്കി ഊക്കിൽ പിളർന്നു. കൃഷ്ണൻ കൈകൊണ്ടു ചീന്തിയിട്ട അവൻ വികൃതമുഖനായി. കേശി ഉച്ചത്തിൽ അലറി. വ്യഥ സഹിക്കാതെ ആ ദാനവൻ ഞരങ്ങി അലറി. അവൻ പിടഞ്ഞു ദേഹംതളർന്ന് വളരെ ചോര ഛർദ്ദിച്ച് അംഗങ്ങൾ അറ്റ ദേഹത്തോടെ പകുതിയായി കീറിപ്പിളർന്ന അദ്രിപോലെയായി. കൃഷ്ണൻെറ കൈകളാൽ വായപിളർന്ന ആ രൗദ്രനായ ദാനവൻ രണ്ടായിപ്പിളർന്ന നാഗത്തെപ്പോലെ അവിടെ വീണു.

കൈകൊണ്ടു ദേഹംപിളർന്ന കേശിയുടെ രൂപം പിനാകി കൊന്നുവീഴ്ത്തിയ പശുരൂപംപോലെയായി. രണ്ടുകാലും പകുതി വാലും തണ്ടെല്ലും ഒരു കണ്ണും ഒരു മൂക്കും ഇങ്ങനെ നടുചീന്തി രണ്ടായിപ്പിളർന്നുകിടക്കുന്ന കേശിയുടെ രൂപം ഭൂമിയിൽ വീണു പ്രശോഭിച്ചു. കൃഷ്ണൻെറ കൈ കേശിയുടെ കടിയേറ്റ്, കാട്ടിൽ കൊമ്പൻെറ കുത്തേറ്റ വലിയ മരമെന്നപോലെ ശോഭിച്ചു. പോരിൽ ആ കേശിയെ കൊന്നു രണ്ടാക്കിയതായിക്കണ്ട് ഗോപന്മാരും ഗോപവധുക്കളും എല്ലാവരും വല്ലാതെ ആഹ്ലാദിച്ചു. ക്ലേശങ്ങളും വിഘ്നങ്ങളും നീങ്ങിയതിൽ അവർക്കുള്ള സന്തോഷം നിസ്സീമമായിരുന്നു. ശ്രീമാനായ കൃഷ്ണനെ വയസ്സിന്നും സ്ഥാനത്തിന്നും അനുരൂപമായമട്ടിൽ കൊണ്ടാടി ഇഷ്ടവാക്കാൽ അവർ വീണ്ടും പൂജിച്ചു."

ഗോപന്മാർ പറഞ്ഞു: "ഉണ്ണീ, നിൻെറ കർമ്മം ആശ്ചര്യംതന്നെ! ഈ ലോകകണ്ടകൻ ചത്തു! ഭൂമിയിൽ ഹയരൂപനായി സഞ്ചരിച്ച് ദ്രോഹിച്ച ദൈത്യൻ ചത്തു. വൃന്ദാവനത്തിന്നു ക്ഷേമ്യമാക്കി. നരന്മാർക്കും മൃഗങ്ങൾക്കും ദ്വിജങ്ങൾക്കും പൊറുതിയായി. ഈ മഹാപാപിയായ കേശി വാജിയെന്ന ദൈത്യനെ വധിച്ചതുമൂലം വൃന്ദാവനം ക്ഷേമ്യമായി താതാ! പല ഗോപന്മാരെയും പല പശുക്കളെയും പല പശുക്കിടാങ്ങളെയും പല നാട്ടുകാരെയും ഈ ദുരാത്മാവ് കൊന്നിട്ടുണ്ട്. ഇവൻ പ്രളയമുണ്ടാക്കാനായി ഉദ്യമിക്കുന്ന പാപിയാണ്. മർത്ത്യരെ മുടിച്ചു സുഖമായി മന്നിൽ വാഴുവാൻ നിനച്ചവനാണ് ഇവൻ. ജീവനിൽ കൊതിയുള്ള വരാരും ഇവൻെറ നേരെനില്ക്കുവാൻ തുനിയുകയില്ല. ദേവന്മാർപോലും ധൈര്യപ്പെടുകയില്ല. പിന്നെ മർത്ത്യരുടെ കഥ പറയാനുണ്ടോ?"

വൈശമ്പായനൻ പറഞ്ഞു: "ഉടനെ മറഞ്ഞുനിന്ന് വ്യോമഗനായ നാരദമഹർഷി 'ഞാൻ സന്തോഷിക്കുന്നു ദേവേശാ, കൃഷ്ണാ, വിഷ്ണോ!' എന്നു പറഞ്ഞു."

നാരദൻ പറഞ്ഞു: 'കേശിയെ വധിച്ചു ഭവാൻ ഈ ദുഷ്കരമായ ക്രിയ പെയ്തു. ഈ കൃത്യം ഭവാനു യോജിച്ചതുതന്നെ. ശിവനൊഴികെ മറ്റാർക്കും ഇതു സാദ്ധ്യമല്ല. ഞാനോ രണപ്രിയനാണ് താതാ! ഈ 'നരഹയയുദ്ധം' കാണുവാൻ സ്വർഗ്ഗത്തിൽനിന്നു വന്നതാണ് ഞാൻ. നിൻെറ കർമ്മങ്ങളൊക്കെ കണ്ടു. പൂതനയെ വധിച്ചതും കണ്ടു. ഗോവിന്ദാ, ഇന്ന് ഈ കേശിയാകുന്ന ദൈത്യഹയത്തെ വധിച്ചുകണ്ടതിൽ ഞാൻ ഏറ്റവും സന്തുഷ്ടനായിരിക്കുന്നു. വലദ്വേഷിയായ സുരേന്ദ്രൻപോലും ഈ അശ്വത്തെ ഭയപ്പെട്ടിരുന്നു. ഘോരമായ ദേഹം ധരിച്ച ദുഷ്ടനായ കേശിയെ ഭയപ്പെടാത്തവരുണ്ടായിരുന്നില്ല. സ്വന്തം കൈ വലുതാക്കി ഈ ദേഹം നീ കീറിയല്ലോ. ഇതാണ് ഇവനെ വധിക്കുവാൻ ബ്രഹ്മാവു നിശ്ചയിച്ച വിധി. ഭവാൻ കേശിയെ വധിച്ചുവല്ലോ. അതുകൊണ്ട് ഭവാൻ എൻെറ ശാസനത്തെ കേൾക്കുക! ഈ കർമ്മംമൂലം ഭവാൻ 'കേശവൻ' എന്ന പേരിൽ ഏറ്റവും ഖ്യാതനായി ഭവിക്കും. അങ്ങയ്ക്ക് 'സ്വസ്തി' ലോകത്തിൽ ഭവിക്കട്ടെ! ഞാൻ ഇതാ സന്തോഷത്തോടെ പോകു

ന്നു. ഇനി ചെയ്യേണ്ടതൊക്കെ ഭവാൻ ചെയ്തുകൊള്ളുക. താമസിക്കാതെ എല്ലാം നിർവ്വഹിക്കുക. ഭവാൻ കാര്യാന്തരത്തിൽ നില്ക്കുമ്പോൾ അങ്ങയുടെ ബലത്താൽ പാലിതന്മാരായ ദേവന്മാർ മർത്ത്യരെപ്പോലെ അങ്ങയെക്കുറിച്ചുള്ള കളികൾ കളിക്കുന്നു. ഭാരതയുദ്ധമായ കടലിൽ ഇറങ്ങേണ്ട കാലം അടുക്കുന്നു. യുദ്ധങ്ങൾ വളരെ ചെയ്യേണ്ടതുണ്ട്. രാജാക്കന്മാർ പലരും തന്മൂലം സ്വർഗ്ഗംകേറാൻ കാത്തു നില്ക്കുന്നുണ്ട്.

ഭവാൻ വിമാനസഞ്ചാരത്തിന്നു പറ്റിയവിധം വ്യോമമാർഗ്ഗം നിർബ്ബാധമാക്കിത്തീർത്തു. സ്ഥലങ്ങൾ മന്നവന്മാർക്കുവേണ്ടി ഇന്ദ്രമന്ദിരത്തിൽ സജ്ജീകരിക്കുകയാണ്. കംസൻ മരിച്ചുകഴിഞ്ഞാൽ നീ വേണ്ടസ്ഥാനത്തെത്തിക്കഴിയും. അപ്പോൾ കേശവാ, എല്ലായിടത്തിലും ഉള്ള രാജാക്കന്മാർ തമ്മിൽ മഹായുദ്ധമുണ്ടാക്കും. അതുല്യക്രിയനായ നിന്നെ പാണ്ഡവന്മാർ ആശ്രയിക്കും. ഛിദ്രകാലത്തു രാജാക്കന്മാർ പക്ഷംപിടിക്കുവാൻനോക്കും. നീ രാജാസനസ്ഥനാകുമ്പോൾ ഉത്തമമായ രാജശ്രീയെ നിൻെറ പ്രഭാവത്താൽ രാജാക്കന്മാർ വിട്ടൊഴിക്കും; അതിൽ സംശയമില്ല. ഇതാണ് എൻെറ സന്ദേശം. ഇതു പ്രസിദ്ധമായ ശ്രുതിപ്രോക്തമാണ്. വിണ്ണിൽ വാഴുന്ന ദേവകൾക്കും ജഗത്തിന്നും ഇത് ആവശ്യമാണ് ജഗൽപ്പതേ! പ്രഭോ! ഭവാൻെറ കർമ്മം ഞാൻ കണ്ടു; ഭവാനെയും ഞാൻ കണ്ടു. കംസനെ ഭവാൻ കൊന്നു കഴിഞ്ഞാൽ ഞാൻ പിന്നെ വീണ്ടും വന്നു കണ്ടുകൊള്ളാം. ഈ സാധു ഇതാ പോകുന്നു വന്ദനം!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഉടനെ നാരദൻ സ്വർഗ്ഗത്തിലേക്ക് ഉയർന്നുപോയി. ദേവസംഗീതകൃത്തായ നാരദൻ പറഞ്ഞതുകേട്ട് 'ആകട്ടെ!' എന്നു ഗോപരോടുകൂടി അവൻ ഏറ്റുപറഞ്ഞു. ഗോപന്മാരും കൃഷ്ണനോടുകൂടി ഗോവ്രജത്തിൽ പ്രവേശിച്ചു."

**25. അക്രൂരാഗമനം –** വൈശമ്പായനൻ പറഞ്ഞു: "രശ്മികൾ മന്ദിച്ച് സൂര്യൻ അസ്തമിക്കുകയായി. സന്ധ്യാകാലാംബരം ചുവന്നു. ചന്ദ്രൻ പതുക്കെ വെണ്മയോടെ പ്രകാശിക്കുവാൻതുടങ്ങി. പ്രാവുകളും മറ്റു ഖഗങ്ങളും കൂട്ടിലേക്കു പറന്നുതുടങ്ങി. സത്തുക്കൾ അഗ്ന്യാഹുതി തുടങ്ങി. അല്പാല്പമായി ഇരുട്ടു പരന്ന് ദിക്കുകളൊക്കെ മറച്ചു. ഘോഷത്തിലെ (വ്രജത്തിലെ) ജനങ്ങൾ ഉറങ്ങുവാൻ തുടങ്ങി. കുറുക്കന്മാർ ഓരിയിടുന്ന ശബ്ദം കാടുകളിൽനിന്നു പൊങ്ങിക്കൊണ്ടിരുന്നു. മാംസം തിന്നുവാൻ കൊതിക്കുന്ന നക്തഞ്ചരന്മാർ ഹർഷംകൊണ്ടു. ശക്രഗോപപ്രിയമായ, അഭ്യാസം അവസാനിപ്പിക്കുന്ന സന്ധ്യ വന്നുചേർന്നപ്പോൾ, ആ സന്ധ്യാഗുഹയുടെ ഉള്ളിലേക്കു സൂര്യദേവൻ കടന്നുപോയി. ഗൃഹസ്ഥന്മാർക്കു പാവനീയഘൃതം അഗ്നിയിൽ വെയ്ക്കേണ്ട കാലം വന്നുചേർന്നപ്പോൾ, വൈഖാനസന്മാർ അഗ്നിയിൽ ആഹുതികഴിച്ചുതുടങ്ങിയപ്പോൾ, പശുക്കളൊക്കെ മേച്ചിൽസ്ഥലംവിട്ട് തൊഴുത്തിൽ തിരിച്ചെത്തി കറന്നുകഴിഞ്ഞ് കുട്ടികളെ കെട്ടപ്പെട്ട പശുക്കൾ ശബ്ദിക്കുവാൻതുടങ്ങിയപ്പോൾ, പശുക്കളുടെ കയർ അഴിച്ചെടുത്ത് തൊഴുത്തുകളിൽ മുളച്ചുകൊണ്ടിരുന്നപ്പോൾ, ഗോപന്മാർ പശുക്കളെ വിളിച്ച് ഒച്ചകൂട്ടുവാൻ തുടങ്ങിയപ്പോൾ, വരളി കൂട്ടിയിട്ടത് ചുറ്റും കത്തിച്ചിരിക്കവേ വിറകു ചുമലിൽച്ചുമന്ന് ഗോപന്മാർ വന്നെത്തി. അപ്പോൾ ഒന്നുയർന്ന് ചന്ദ്രൻ വെൺനിലാവു വീശിത്തിളങ്ങി. പകൽ അവസാനിച്ച് രാത്രി തുടങ്ങി. ദിനാവസാനത്തിൽ രാത്രിയുടെ ഉദയമായി. സൂര്യതേജസ്സുപോയി ചന്ദ്രതേജസ്സുയർന്നു. അഗ്നിഹോത്രത്തിൻെറ കാലമായപ്പോൾ സൗമ്യനായ ഇന്ദു തെളിഞ്ഞു. ജഗന്മയമായി അഗ്നീഷോമാത്മകമായ സന്ധ്യ ആഗതമായപ്പോൾ പടിഞ്ഞാറ് അഗ്നിനിറമായി. കിഴക്ക് ഉൽപലവർണ്ണമായി. വെന്ത കുന്നുപോലുള്ള ആകാശത്ത് താരകൾ അല്പമായി ചിന്നിവിളങ്ങി. പക്ഷികൾ പാർപ്പിടത്തിലേക്കു പറന്നുകൊണ്ടിരുന്നു. ബന്ധുക്കളോടു ചേരുവാൻ അവ ആഗ്രഹിച്ചു. ഇങ്ങനെയൊക്കെയുള്ള സന്ധ്യാകാലത്ത് തേരിൽ സഞ്ചരിച്ച് അക്രൂരൻ വ്രജത്തിൽ വന്നെത്തി.

വ്രജത്തിലേക്കു കടക്കുന്ന അവസരത്തിൽ കണ്ണൻെറ സാന്നിദ്ധ്യത്തെക്കുറിച്ച് അവൻ ചോദിച്ചു. ബലരാമൻെറയും നന്ദൻെറയും സാന്നിദ്ധ്യം ചോദിച്ചറിഞ്ഞു. നന്ദഗോപൻെറ ഗൃഹത്തിൽ പാർക്കുവാൻ തീരുമാനിച്ച് ദേവാഭനായ അക്രൂരൻ തേർത്തടം വിട്ടിറങ്ങി, ആ മഹാബലൻ ഗൃഹത്തിലേക്കു കടന്നു. ഹർഷംപൂണ്ട മുഖത്തോടും ബാഷ്പാകുലമായ നേത്രങ്ങളോടുംകൂടി അവൻ കടക്കുമ്പോൾ പശുക്കളെ കറക്കുന്ന സ്ഥലത്ത് പശുക്കിടാങ്ങളുടെ മദ്ധ്യത്തിലായി കാളക്കുട്ടിക്കു തുല്യനായ കണ്ണനെ കണ്ടു. ധാർമ്മികനായ അക്രൂരൻ അവനെ കണ്ട ഉടനെ ഹർഷംപൂണ്ട് ഇടറിയ വാക്കാൽ 'ഉണ്ണീ, കേശവാ! വരൂ!' എന്നു വിളിച്ചു. മലർന്നുകിടക്കുന്ന അവനെ, ആ ബാലനെ, കണ്ടും ശ്രീമാനായി വിളങ്ങുന്ന അവനെ വീണ്ടും വീണ്ടും നോക്കിയും അക്രൂരൻ യൗവനാരംഭമായ കണ്ണനെ വാഴ്ത്തി. 'ഇവനാണ് ആ പുണ്ഡരീകാക്ഷൻ, സിംഹശാർദ്ദൂലവിക്രമൻ, നീർകൊണ്ട കൊണ്ടൽക്കാർവർണ്ണൻ, പർവ്വതപ്രവരാകൃതി, പോരിൽ തടുക്കുവാൻവയ്യാത്ത ശ്രീവത്സംപൂണ്ട മാറിടമുള്ളവൻ, ശത്രുക്കളെ മുടിച്ചുവിടുന്ന ദീർഘബാഹുക്കളോടുകൂടിയവൻ, രഹസ്യാത്മാവ് മൂർത്തിയെടുത്തവൻ, ജഗത്പൂജയ്ക്ക് ആസ്പദമായവൻ, കിരീടചിഹ്നമുള്ള ഛത്രാകാരമായ ശിരസ്സോടുകൂടിയവൻ, കുണ്ഡലങ്ങൾക്കുചേർന്ന കാതുകളോടുകൂടി വിലസുന്നവൻ, ഹാരാർഹമായിത്തീർന്ന വീതികൂടിയ മാറിടത്തോടുകൂടിയവൻ, നീണ്ടുരുണ്ട കൈകളോടുകൂടി പ്രശോഭിക്കുന്നവൻ, സ്ത്രീസഹസ്രങ്ങളാൽ അർച്ച്യനായി, മന്മഥാധിഷ്ഠാനവപുസ്സോടെ മഞ്ഞപ്പട്ടുചാർത്തിയവൻ– ഇവൻ തീർച്ചയായും സനാതനനായ വിഷ്ണു തന്നെയാണ്. ഭൂമിക്കാശ്രയമായ തൃക്കാലിണയാൽ അരിന്ദമനായ ഇവൻ, മൂന്നുപാരും അളന്ന അടികൾകൊണ്ട് മന്നിൽ ഊന്നിനില്ക്കുന്നു! ഇവൻെറ മനോഹരമായ കരതലം ചക്രായുധം പിടിക്കുവാൻ ഉചിതമായതാണ്. രണ്ടാമത്തെ കരം ഗദയേന്തേണ്ടതാണ്. ഇവിടെ നന്മയ്ക്കുവേണ്ടി അവതരിച്ച ആത്മപദം ഉത്തമമായിട്ടുള്ളതാണ്. ഇപ്പോൾ വാനവർക്ക് ധുരന്ധരനായ ദേവൻ മന്നിൽ ശോഭിക്കുന്നു! ഭാവിയെക്കുറിച്ച് അറിയുന്ന വിദ്വാന്മാർ, ഇവൻമൂലം ഗോപന്മാർ ക്ഷയിച്ച യദുവംശം വർദ്ധിക്കുമെന്നു പറയുന്നു. അവൻെറ വീര്യത്താൽ യാദവന്മാർ, നൂറും ആയിരവും ഒഴുക്ക് സമുദ്രത്തെയെന്നവിധം വംശത്തെ സമ്പൂർണ്ണമാക്കും. വളരെക്കാലം ജഗത്തുമുഴുവൻ ഇവൻെറ ചൊല്പടിക്ക്, ശത്രുസാമന്തന്മാർ തീർന്ന് ആദിയുഗത്തിൽ എന്നവിധം വഴങ്ങി നില്ക്കും. മന്നിൽ വാണ് ജഗത്തു മുഴുവൻ പാട്ടിലാക്കിവെയ്ക്കുന്ന പ്രഭുവായ ഇവൻ മന്നവന്മാർക്കും മേലെയായി നില്ക്കും. എന്നാൽ മന്നവനായി നില്ക്കുവാൻ വിചാരിക്കുകയില്ല.

മുമ്പെ മൂന്നടിയാൽ വിശ്വത്തെ ജയിച്ച് സുരേന്ദ്രനായ പുരന്ദരനെ വിണ്ണവർക്ക് ഇവൻ രാജാവാക്കി വെച്ചു. മുമ്പെ മൂന്നടിയാൽ മന്നിടം വെന്ന് ഇന്ദ്രനെ വാഴിച്ചമാതിരി ഉഗ്രസേനനെ രാജാവായി ഇവൻ വാഴിക്കും; അതിൽ സംശയമില്ല. പടർന്ന വൈരത്തിന്ന് അന്തകരനായി പല പ്രശ്നങ്ങളാലും ശ്രുതനായി പുരാണമായ ബ്രഹ്മവാദം വിപ്രർ ചൊല്ലിയത് ആരെപ്പറ്റിയോ, അവൻ ഈ കൃഷ്ണനാകുന്നു. ലോകത്തിന്ന് ഏറ്റവും ആഗ്രഹിക്കേണ്ടുന്നവനാണ് കേശവൻ. എന്തെന്നാൽ മനുഷ്യർക്ക് പുതിയ ജീവിതം നല്കാ

നുള്ള ബുദ്ധി ഇവനുണ്ടായില്ലേ! ഇവൻെറ നിലയം പൂജിക്കുന്നതിന്നായി ഇപ്പോൾ വിധിപ്രകാരം മന്ത്രവിത്തായി വിഷ്ണുത്വത്തെ ഞാൻ മനസ്സാൽ പൂജിക്കുന്നു. ജ്ഞാതിജ്ഞാനവും അപ്രകാരം മനുഷ്യാവതാരവും ഞാൻ ഈ അമാനുഷനിൽ കാണുന്നു. ദിവ്യജ്ഞന്മാരായ അന്യരും ഇവനെ അങ്ങനെ അറിയുന്നു. ആത്മവിത്തായ കണ്ണനോട് രാത്രിയിൽ മന്ത്രിച്ചുറച്ച് ഞാൻ ഇവനോടുകൂടി പോകുന്നതാണ്. വ്രജത്തിലെ ജനങ്ങൾ സമ്മതിക്കുകയാണെങ്കിൽ ഇവനെയും കൊണ്ടുപോകണം. ഇപ്രകാരം പലതരത്തിൽ യുക്തിയുക്തമായി കാര്യകാരണസഹിതം ചിന്തിച്ചുറച്ചു കൃഷ്ണനെ വീണ്ടും വീണ്ടും നോക്കി. കണ്ണനോടുകൂടെ നന്ദഗോപൻെറ ഗൃഹത്തിൽ പ്രവേശിച്ചു."

**26. അക്രൂരൻെറ നാഗലോകദർശനം** - വൈശമ്പായനൻ പറഞ്ഞു: "നന്ദഗോപൻെറ ഗൃഹത്തിൽ കൃഷ്ണനോടുകൂടെ കടന്നുചെന്ന് അക്രൂരൻ ഗോപവൃദ്ധന്മാരെയും മറ്റും കണ്ടു. അവരോടെല്ലാം ഭൂരിദക്ഷിണനായ അക്രൂരൻ പ്രീതിയോടെ പറഞ്ഞു. രാമനോടുകൂടെ ഇരിക്കുന്ന കൃഷ്ണനോടും വൃത്താന്തം അറിയിച്ചു."

അക്രൂരൻ പറഞ്ഞു: "ഉണ്ണീ, നാളെ സുഖമായി മഥുരാപുരിയിലേക്കു നാം പോകണം. വ്രജത്തിലെ ജനങ്ങളൊക്കെ കൂടെപ്പോരും. ഭാര്യമാരോടുകൂടി ഗോപന്മാരും പോരും. കംസൻ ആജ്ഞാപിച്ചിരിക്കയാണ് ഒരാണ്ടത്തെ ഉചിതമായ കപ്പംകൂടി കൊണ്ടുവരണമെന്ന്. അതോടൊപ്പം നമുക്കും അങ്ങോട്ടു പോകാം. അവിടെ കംസൻെറ ധനുര്യാഗം സമൃദ്ധിയായി നടക്കുവാൻപോകുന്നു. സമൃദ്ധമായ ആ മഖം നമുക്കും കാണാം. സ്വജനങ്ങളുമായി ചേരുകയും ചെയ്യാം. എപ്പോഴും ദുഃഖിച്ചിരിക്കുന്ന പിതാവായ വസുദേവനെ കാണാം. അവൻ പുത്രധ്വംസം മൂലം ദുഃഖിച്ചിരിക്കുകയാണ്. അവിടെച്ചെന്ന് അദ്ദേഹത്തെ കാണേണ്ടതാണ്. പാപിയായ കംസൻെറ പീഡനങ്ങൾ സഹിച്ചാണ് അദ്ദേഹം അവിടെ കഴിയുന്നത്. ദുഃഖംമൂലം ശോഷിച്ചിരിക്കുന്ന അവൻ വൃദ്ധനായിരിക്കുന്നു. കംസനിൽ ഭയംമൂലം നിങ്ങളെ വിട്ടുപിരിഞ്ഞിരിക്കുകയാണവൻ. അഹോരാത്രം അവൻ ഉൽക്കണ്ഠയോടെ ഇരുന്നു ദഹിക്കുകയാണ്. ഗോവിന്ദാ പിന്നെ നിൻെറ അമ്മയെക്കാണണം. തൻെറ മക്കൾക്ക് മുലനല്കാത്ത, പിഞ്ചുകരംകൊണ്ടുള്ള ഞെക്കൽ ഏല്ക്കാത്ത മുലയുള്ള അമ്മയെ, മക്കളുടെ ഇളംചുണ്ടിൻെറ സ്പർശമേല്ക്കാത്ത സ്തനത്തോടുകൂടിയ അമ്മയെ, ചെന്നു കാണണം. ദേവാഭയായ ദേവകിയെ, മങ്ങിമാഴ്കുന്ന ആ ദേവിയെ, പുത്രശോകത്താൽ മെലിഞ്ഞ മാതാവിനെ, നിന്നെക്കാണുവാൻ കൊതിച്ചിരിക്കുന്നവളെ, കുട്ടിയില്ലാത്ത പശുവിനെപ്പോലെ വിയോഗക്ലേശതപ്തയായിരിക്കുന്നവളെ, കണ്ണ് കുണ്ടിൽച്ചാടി ദുഃഖിച്ചു മലിനവസ്ത്രയായി ഇരിക്കുന്നവളെ, രാഹുവിൻെറ വായിൽപ്പെട്ട തിങ്കൾപോലെ നിന്നെക്കാണുവാൻതന്നെ ചിന്തിച്ചുചിന്തിച്ച് നിന്നെത്തന്നെ കാത്തുകാത്തു കഴിച്ച് ദിനങ്ങൾ തള്ളുന്നവളെ, നീ മൂലമുള്ള ശോകംമൂലം തളരുന്ന സാധുവിനെ, നിൻെറ കൊഞ്ചിപ്പറയുന്ന വാക്ക് കേൾക്കുവാനുള്ള ഭാഗ്യം സിദ്ധിക്കാത്തവളെ, നീ ബാല്യത്തിൽത്തന്നെ വിട്ടുപോയ അമ്മയെ, നിൻെറ തിങ്കൾപോലെയുള്ള മുഖത്തിൻെറ രൂപമെന്തെന്ന് അറിയാത്തവളെ പോയിക്കാണണം. ഉണ്ണീ! പ്രഭോ, ദേവകി നിന്നെ പ്രസവിച്ചെങ്കിലും ഇന്നും കേണുകേണ് വസിക്കുകയാണെങ്കിൽ സന്താനം ലഭിച്ചതുകൊണ്ട് അവൾക്ക് എന്തുകാര്യം? അനപത്യതയാണല്ലോ ഇതിനെക്കാൾ നല്ലത്! മക്കളില്ലാത്ത പെണ്ണുങ്ങൾക്ക് അല്ലൽ ഒന്നേയുള്ളു. മക്കളില്ല എന്ന അല്ലൽ മാത്രം. മകനുണ്ടായിട്ട് മകൻ പാഴിലായാൽ ആ പ്രസവം അവൾക്കു മഹാദുഃഖകരമല്ലേ? ഗുണങ്ങളാൽ ഇന്ദ്രതുല്യനായ നീ ആർക്കു പുത്രനായിപ്പിറന്നുവോ. അന്യർക്കുപോലും അഭയദനായി നീ നില്ക്കെ, അവൾ ഒരിക്കലും ദുഃഖിക്കാൻ ഇടവരുത്തിക്കൂടാ.

നിൻെറ അച്ഛനമ്മമാർ വൃദ്ധരാണ്. അവർ ഈ വയസ്സുകാലത്തു പരന്മാരുടെ ഭൃത്യത്വം കൈക്കൊണ്ട് കഴിയുന്നു! നീ കാരണമായി ആ ക്രൂരനായ കംസൻ നിത്യവും അവരെ ആക്ഷേപിക്കുന്നു. മാന്യയായ ദേവകി ഭൂമിയെപ്പോലെ ക്ഷമിച്ചു സഹിച്ച് കഴിഞ്ഞുകൂടുന്നു. ദുഃഖസമുദ്രത്തിൽ വീണുതാണ് കേഴുന്ന അവളെ നീ കരയ്ക്കു കയറ്റണം. വൃദ്ധനായ വസുദേവൻ പ്രിയപ്പെട്ട സുതനുള്ളവനാണ്, സൗഖ്യയോഗ്യനാണ്. അവനെ പുത്രയോഗത്തോട് ചേർക്കുകയാണെങ്കിൽ കൃഷ്ണാ, നീ ധർമ്മത്തെ പ്രാപിച്ചവനാകും.

കൃഷ്ണാ, നീ യമുനാഹ്രദത്തിൽ ദുഷ്ടനാഗത്തെ മർദ്ദിച്ച് അടക്കിയില്ലേ? വേരോടുകൂടി നീ ഭൂമി താങ്ങുന്ന മലയെ അടർത്തിയെടുത്തില്ലേ? ശക്തനായ അരിഷ്ടനെ നീ വീഴ്ത്തിയില്ലേ? പരപ്രാണഹരനായ ദുഷ്ടകേശിയെ നീ ചീന്തിയെറിഞ്ഞില്ലേ? ഇത്തരം യത്നംചെയ്ത നീ അതുപോലെയുള്ള ഒരു യത്നമെടുത്ത്, മാഴ്കുന്ന വൃദ്ധരായ മാതാപിതാക്കളെ കയറ്റിവിടുവാൻ നിനയ്ക്കുക. ധർമ്മം നേടുംവിധം നീ യത്നിക്കുക! കംസൻ നിൻെറ അച്ഛനെ സദസ്സിൽവെച്ചു ഭർത്സിക്കുന്നത് ആരൊക്കെ കണ്ടുവോ അവരൊക്കെ ദുഃഖിച്ചു കണ്ണുനീരൊഴുക്കി,. ഗർഭദ്ധ്വംസനംമുതൽ പല ദുഃഖങ്ങളും കംസൻെറ അധീനത്തിൽക്കിടന്നു സഹിച്ചു; നിൻെറ അമ്മയായ ദേവകി. മാതാപിതാക്കൾക്കുണ്ടായ മകനാണെങ്കിൽ ഏതൊരുത്തനും ന്യായംപോലെ ഈവക കർമ്മത്തിന്നുള്ള കടംവീട്ടേണ്ടതാണ് എന്നാണു ബഹുജനങ്ങൾ പറയുന്നത്. കൃഷ്ണാ നീ അതു ചെയ്താൽ അച്ഛനമ്മമാർക്ക് വലിയ അനുഗ്രഹമാകും. അവർ ശോകം വിട്ടുകളയും. അല്ലയോ അനഘാശയാ, നീ ധർമ്മവാനാവുകയും ചെയ്യും!"

വൈശമ്പായനൻ പറഞ്ഞു: "കാര്യം ധരിച്ചവനായ കൃഷ്ണൻ ആ വിക്രമിയോട് അപ്പോൾത്തന്നെ 'ആകാം!' എന്നു പറഞ്ഞു. തേജസ്വിയായ അവൻ ക്രോധംപൂണ്ടതുമില്ല. നന്ദഗോപാദികളായ ഗോപന്മാരെല്ലാം ഒത്തുചേർന്ന്, അക്രൂരൻെറ വാക്കുകേട്ട് ഇളകി. കംസശാസനം അവർക്കു സഹിച്ചില്ല! ആ വ്രജവാസികളെല്ലാം യാത്രയ്ക്കൊരുങ്ങി. കാഴ്ചദ്രവ്യങ്ങളൊക്കെ വ്രജവാസികൾ ഒരുക്കി. ഗോപവൃദ്ധന്മാരും എല്ലാവരും ഇറങ്ങി. കപ്പമായി കൊണ്ടുപോകുന്നത് കാള, നെയ്യ്, കാഴ്ചയ്ക്ക് പറ്റിയ പോത്തുകൾ, മുതലായവയായിരുന്നു. പാലും നെയ്യുമാകുന്ന ധനങ്ങളുമെടുത്ത് കംസന്നു കാഴ്ചയും കാഴ്ചദ്രവ്യങ്ങളുമെടുത്ത് ആ ഗോപനാഥന്മാരെല്ലാവരും യാത്രയ്ക്കായി ഒത്തുകൂടി. ഉറങ്ങാതെ അന്നു രാത്രി അക്രൂരൻ കൃഷ്ണനും ബലഭദ്രനുമായി സംസാരിച്ചു; രാത്രി കഴിഞ്ഞതറിഞ്ഞില്ല.

പ്രഭാതമായി; പക്ഷിക്കൂട്ടം ശബ്ദിക്കുവാൻ തുടങ്ങി. രാവിൻെറ അറുതിയിൽ ചന്ദ്രൻെറ രശ്മി അടങ്ങി. അരുണോദയത്തിൽ ആകാശത്ത് നക്ഷത്രങ്ങളൊക്കെ മങ്ങി മറഞ്ഞു. പ്രഭാതമാരുതനേറ്റ് മഞ്ഞുതുള്ളികളാൽ ഭൂമുഖം നനഞ്ഞു; നക്ഷത്രങ്ങൾ ആഭകെട്ട മട്ടിൽ മയങ്ങി രാത്രിയുടെ സ്വഭാവമൊക്കെ മറഞ്ഞുപോയി. സൂര്യനുദിച്ചു. അപ്പോൾ രശ്മി മങ്ങി ശീതരശ്മി നന്നെ നിഷ്പ്രഭനായിത്തീർന്നു. ഒരുത്തൻ രൂപംപോക്കുകയും മറ്റൊരുത്തൻ രൂപം വായ്പിക്കുകയും ചെയ്തു. വ്രതനിർമ്മാണഭൂമിയിൽ എല്ലായിടത്തും പശുക്കൾ വന്നു നിരന്നു. തയിർക്കുടങ്ങളെല്ലാം കടകോൽ മയക്കുകയാൽ മുഴങ്ങിക്കൊണ്ടിരുന്നു. പശുക്കിടാങ്ങളെ നല്ല കയറിട്ടു മുറുക്കി. തൊഴുത്തിൻെറ മുഖ

ങ്ങളിലെല്ലാം തുരുതുരെ ഗോപന്മാർ വന്നു നിരന്നു. അപ്പോൾ കനപ്പെട്ട സാമാനങ്ങൾ വണ്ടികളിൽക്കയറ്റി അവയെ പിമ്പെ നടത്തി. ത്വരയോടുകൂടി അവർ യാത്രയായി തേരിൽക്കയറി. രാമകൃഷ്ണന്മാരും ദാനപതിയെന്നു പ്രസിദ്ധനായ അക്രൂരനും ഒപ്പം, ത്രിലോകപതിമാർപോലെ മൂന്നുപേരും തേരിൽക്കയറി. രഥം ഓടിക്കൊണ്ടിരുന്നു. യമുനാതീരത്തെത്തിയപ്പോൾ അക്രൂരൻ കൃഷ്ണനോടു പറഞ്ഞു."

അക്രൂരൻ പറഞ്ഞു: "ഉണ്ണീ, കൃഷ്ണാ! ഇവിടെ നിങ്ങൾ തേരിനെ രക്ഷിക്കണം. യത്നംചെയ്ത് ഹയങ്ങളെ അവിടെ കുറച്ചുസമയം നിറുത്തണം. കുതിരകൾക്കു തിന്നുവാൻ പുല്ലുകൊടുക്കുക. പിന്നെ അശ്വക്കോപ്പിലും രഥത്തിലും യത്നംചെയ്ത് കുതിരകളെ നിയന്ത്രിച്ചു നിറുത്തി ആശ്വസിപ്പിക്കുക. ഞാൻ ക്ഷണത്തിൽ വരാം. ഈ കാളിന്ദീനദിയുടെ കയത്തിൽ വസിക്കുന്ന ഭുജഗേശ്വരനെ ഞാൻ തൊഴുത് സ്തുതിക്കട്ടെ! ദിവ്യമായ ഭാഗവതമന്ത്രം ജപിച്ച് സർവ്വനാഥനെ സ്തുതിച്ച് ഞാൻ ക്ഷണത്തിൽ മടങ്ങിയെത്താം. ഗുഹ്യനും ഭാഗവതനും സർവ്വലോകഭാവനനുമായ ദേവനെ കൈകൂപ്പട്ടെ! ശ്രീമാനായ സ്വസ്തികമൂർദ്ധാവിനെ, ഭോഗിരാജനെ, സഹസ്രശീർഷനായ അനന്തനെ, നീലവസ്ത്രനെ ഞാൻ കൈകൂപ്പട്ടെ! ആ ധർമ്മദേവൻെറ വിഷം എന്തുത്ഭവിപ്പിക്കുന്നുവോ അതെല്ലാം അമൃതപ്രായമായി ദേവന്മാരെപ്പോലെ ഞാൻ ഭുജിക്കുന്നതാണ്. സ്വസ്തികായതനെ, ശ്രീഭൂഷിതനെ, ആ ദ്വിജിഹ്വനെ ഞാൻ കാണട്ടെ. സർപ്പങ്ങളുടെ കൂട്ടം അവിടെ ശാന്തിക്കായി കൂടിയിരിപ്പുണ്ടാകും. എന്നെ കാത്ത് നിങ്ങൾ രണ്ടുപേരും രഥത്തിൽ ഇരിക്കുവിൻ. ഭുജഗേന്ദ്രഹ്രദത്തിൽനിന്നു ഞാൻ കേറിവന്നെത്തുന്നതുവരെ ഇരിക്കുവിൻ.' അതു കേട്ടപ്പോൾ കൃഷ്ണൻ പറഞ്ഞു: 'ഹേ ധർമ്മിഷ്ഠാ, അങ്ങയ്ക്കു പോകാം. വൈകാതെ വരണേ! അങ്ങയില്ലാതെ ഒറ്റയ്ക്കിരിക്കുവാൻ ഞങ്ങൾ ശക്തരല്ല."

വൈശമ്പായനൻ പറഞ്ഞു: "ഈ കാളിന്ദീനദിയുടെ കയത്തിൽ ഇറങ്ങി ഭൂരിദക്ഷിണനായ അക്രൂരൻ മുങ്ങി. അപ്പോൾ അവൻ കണ്ടത് അത്ഭുതകരമായ കാഴ്ചയായിരുന്നു. പാതാളലോകം കണ്ടു; അവിടെ നാഗലോകത്ത് സഹസ്രാസ്യനായി ഹേമതാലധ്വജാഢ്യനായി കൈയിൽ കലപ്പയേന്തി, വയറ്റത്ത് മുസലവുമായി നീലവസ്ത്രം ചാർത്തി വെള്ളനിറമായി ശുക്ലപീഠത്തിൽ ഏകകുണ്ഡലനായി, മത്തസുപ്തനായി, അംബുജാക്ഷനായി തൻെറ ദേഹംകൊണ്ടു തന്നെ ചുറ്റിയുണ്ടാക്കിയ ശുഭ്രമായ ഭോഗപീഠത്തിൽ സ്വസ്തികവരാഹാഢ്യനായി ഭൂമി ശിരസ്സിൽ താങ്ങിയിരിക്കുന്ന ശേഷനെക്കണ്ടു. കുറച്ച് ഇടത്തോട്ടു ചാഞ്ഞ് സ്വർണ്ണംചാർത്തിയ മൗലിയോടെ, പൊൻതാമരപ്പൂവുകൊണ്ടുള്ള മാല മാറിൽ ചാർത്തി രക്തചന്ദനംപൂശി കൈനീണ്ട അരിഘാതിയെ, സിതാഭ്രാഭനായ പത്മനാഭനെ, തേജസ്സുകൊണ്ടു ജ്വലിക്കുന്ന ഭാസുരമൂർത്തിയെ, പീഠത്തിൽ വാഴുന്ന ഭോഗിരാജാവാകുന്ന ഏകാർണ്ണവേശനെ, ഭഗവാൻ അനന്തനെ അവൻ കണ്ടു.

ദ്വിജിഹ്വന്മാരായ വാസുകി മുതലായ പ്രമുഖന്മാർ പൂജിക്കുന്ന പ്രഭുവിനെ, ചാമരം കൈയിലെടുത്ത് കംബളൻ, അശ്വതരൻ എന്നീ സർപ്പങ്ങൾ ആ ധർമ്മാസനാരൂഢനായ പ്രഭുവെ വീശുന്നതായിക്കണ്ടു. അവൻെറ സമീപത്തായി പന്നഗപ്രഭുവായ വാസുകി നില്ക്കുന്നു. കാർക്കോടകൻ മുതലായ മറ്റു മന്ത്രിമാരും ചേർന്നുനിന്ന് താമരപ്പൂവുകൊണ്ട് അടച്ച ദിവ്യമായ സ്വർണ്ണക്കുടങ്ങളാൽ നാരായണനെ, ഏകാബ്ധിസ്ഥാനമൂർത്തിയെ ആറാടിക്കുന്നതും കണ്ടു. അവൻെറ മടിയിൽ ഇരിക്കുന്ന ശ്രീവത്സചിഹ്നനായ കാർവർണ്ണനെ, പീതാംബരം ചാർത്തിയരുളുന്ന വിഷ്ണുവെ, കണ്ടു. വേറെയായി തിങ്കൾനിറമായ മെയ്യോടെ വസിക്കുന്ന പ്രഭുവായ സങ്കർഷണനെ ദിവ്യപീഠംവിട്ട് പെട്ടെന്ന് കണ്ണനോട് സംസാരിക്കുവാൻ മുതിരുന്നതായി കാണപ്പെട്ടു. പെട്ടെന്ന് കണ്ണനോട് സങ്കർഷണൻ സംസാരിക്കുവാൻ തുടങ്ങുന്നതായി അക്രൂരൻ കണ്ടു. അവൻെറ വാക്കിനെ ഉടനെ സ്വശക്തികൊണ്ട് കണ്ണൻ സ്തംഭിപ്പിക്കുന്നതും കണ്ടു.

നാഗങ്ങളിൽ ഭാഗവതനും അവ്യയനുമായവനെ നോക്കിക്കണ്ട് അമിതദക്ഷിണനായ അക്രൂരൻ ജലത്തിൽനിന്നു പൊങ്ങി. കരയ്ക്കുവന്ന് രഥംനിർത്തിയ ദിക്കിലേക്കു നോക്കി. അവിടെയും തേരിൽ വാഴുന്ന കൃഷ്ണനും സങ്കർഷണനും സംസാരിക്കുന്നതു കണ്ടു. ആ അത്ഭുതരൂപന്മാർ പരസ്പരം നോക്കിയിരുന്നു സംസാരിക്കുന്നു! പിന്നെയും കൗതുകത്തോടെ അക്രൂരൻ ജലത്തിൽ മുങ്ങി അപ്പോഴും നാഗലോകത്ത് നീലാംബരനും സിതമുഖനുമായ ഈ ദേവൻ (സങ്കർഷണൻ) പൂജയേല്ക്കുന്നതു കണ്ടു. സഹസ്രാസ്യൻെറ മടിയിൽ അപ്രകാരം വാണ് പൂജയേല്ക്കുന്ന പ്രഭുവായ കണ്ണനെക്കണ്ടു. ഉടനെ വീണ്ടും മന്ത്രംജപിച്ച് ഉയർന്ന് ആ വഴിക്കു തേരിലേക്കു നേരിട്ട് അക്രൂരൻ നടന്നുചെന്നു. അക്രൂരൻ സമീപത്തു വന്നുനിന്നപ്പോൾ ഹൃഷ്ടനായ കേശവൻ ചോദിച്ചു; 'അല്ലയോ ഭാഗവതാ, എന്താണു നാഗലോകത്തിലെ കഥ? ഹ്രദത്തിലെന്തു കണ്ടു? വളരെനേരമായല്ലോ പോയിട്ട്. ഞങ്ങളെ താമസിപ്പിച്ചു നിറുത്തി നീ വല്ല അത്ഭുതവും കണ്ടിരിക്കും. നിൻെറ ഹൃദയം തുടിക്കുന്നുണ്ട്. ഇതു കേട്ട് അക്രൂരൻ കണ്ണനോടു പറഞ്ഞു: 'കൃഷ്ണാ, അങ്ങയല്ലാതെ എന്തത്ഭുതമാണു ലോകത്തിലുള്ളത്? ചരാചരങ്ങൾ ചേർന്ന ജഗത്തിലുളവാകുന്ന ഏറ്റവും വലിയ അത്ഭുതം ഭവാൻ തന്നെയാണ്. കൃഷ്ണാ, മന്നിൽ ദുർല്ലഭമായ ആശ്ചര്യമാണ് ഞാൻ അവിടെ കണ്ടത്. അവിടെ കണ്ടമാതിരിതന്നെ ഇവിടെയും കാണുന്നു. അതിൽ ഞാൻ രമിക്കുകയാണ്. ഹർഷംകൊള്ളുകയാണ് കൃഷ്ണാ! മൂർത്തിമത്തായ ലോകാശ്ചര്യത്തോടിടചേർന്നു ഈയുള്ളവൻ! ഇതിലും മേലെയായി ഒരു ആശ്ചര്യം എനിക്കു കാണേണ്ടതില്ല. കൃഷ്ണാ, ഇനി വൈകേണ്ട! വരൂ! കംസൻെറ രാജധാനിയിലേക്കു നാം പോവുക; പ്രഭോ! ഇരുട്ടു നീക്കുന്ന സൂര്യൻ അസ്തമിക്കുന്നതിന്നുമുമ്പെ എത്താം."

**27. കംസധനുർഭംഗം** – വൈശമ്പായനൻ പറഞ്ഞു: "ആ നല്ല തേർപൂട്ടിയിട്ട് അതിൽ കയറി ആ അമിതദക്ഷിണൻ കൃഷ്ണസങ്കർഷണന്മാരോടുകൂടി അങ്ങനെ യാത്ര തുടർന്നു. കംസൻ സംരക്ഷിച്ചുവരുന്ന മഥുരാപുരിയിൽ അവർ ചെന്നെത്തി. സൂര്യൻ ചുവന്ന സമയത്ത് അവർ പുരിയുടെ ഉള്ളിൽ ചെന്നെത്തി. വീരന്മാരായ രാമകൃഷ്ണന്മാരെ രണ്ടുപേരെയും തൻെറ ഗൃഹത്തിലേക്ക് ധീമാനായ അക്രൂരൻ കൊണ്ടുപോയി. അർക്കപ്രതാപന്മാരായ അവരോട്, വരവർണ്ണാഭരായ രാമകൃഷ്ണന്മാരോട്, ഭയത്തോടെ ബഭ്രു (അക്രൂരൻ) പറഞ്ഞു: 'ഉണ്ണീ, വസുദേവൻെറ ഗൃഹത്തിലേക്കുപോകാനുള്ള മോഹം നീ തല്ക്കാലം ത്യജിക്കണം. നിങ്ങൾ കാരണമായി കംസൻ ആ വൃദ്ധനെ ദ്വേഷിക്കുകയാണ്, ഭർത്സിക്കുകയാണ്. രാപ്പകൽ "ഇവിടെ ഇരിക്കരുത്" എന്നൊക്കെ പറഞ്ഞു വിഷമിപ്പിച്ചുകൊണ്ടിരിക്കയാണ്. അതുകൊണ്ട് നിങ്ങൾ അച്ഛന്ന് ഉത്തമമായ സുഖത്തിന്നുള്ളതു ചെയ്യണം. അവന്നു സുഖം ഉണ്ടാകുമാറ് ഹിതമായതു ചെയ്യണം. അവനോട് കൃഷ്ണൻ പറഞ്ഞു: 'ഞങ്ങൾ നിസ്സംശയം പോകട്ടെ, മഥുരാപുരിയും രാജമാർഗ്ഗവും പോയിക്കാണട്ടെ ധാർമ്മികാ! നീ സമ്മതിക്കുകയാണെങ്കിൽ അവൻ വാഴുന്ന ഇടവും ഒന്നു പോയിക്കാണാം."

വൈശമ്പായനൻ പറഞ്ഞു: "ആ വീരന്മാർ സമ്മതം വാങ്ങി തെരുവും മറ്റും ഒന്നു നടന്നു കാണുവാൻ ഇറങ്ങി. കെട്ടിയ കുറ്റി അഴിച്ചുവിട്ട പോരാനകൾപോലെ അവർ രണ്ടുപേരും നടന്നു. വഴിക്കുവെച്ച് വസ്ത്രം ചായംമുക്കുന്ന രജകനെ കണ്ടു. ഭംഗിയേറിയ വസ്ത്രങ്ങൾ അവർ അവനോടാവശ്യപ്പെട്ടു. രജകൻ അവരോടു ചോദിച്ചു: 'നിങ്ങൾ എവിടെയുള്ള കാടന്മാരാണ്, യാതൊരു ഭയവുംകൂടാതെ രാജാക്കന്മാരുടെ വസ്ത്രങ്ങൾ ചോദിക്കുവാൻ? നിങ്ങൾ എവിടെനിന്നു വന്ന വിഡ്ഢികളാണ്? ഞാൻ കംസൻെറ വസ്ത്രങ്ങൾ, പല നാട്ടിൽനിന്നും വരുത്തിയ വിശേഷവസ്ത്രങ്ങൾ, ഇഷ്ടമായവിധം ചായംമുക്കി മോടിപ്പെടുത്തുന്നവനാണ്. നിങ്ങൾ ആരുടെ കാട്ടിലുണ്ടായ മൃഗങ്ങളോടുകൂടി വളർന്നവരാണ്? ചുവന്ന വസ്ത്രം പലതും കണ്ടപ്പോൾ കൊതിതുള്ളുന്നുണ്ടോ? അയ്യോ കഷ്ടം! നിങ്ങളുടെ ജീവൻ നഷ്ടപ്പെട്ടതുതന്നെ! പ്രാകൃതന്മാരായ മൂർഖന്മാരാണു നിങ്ങൾ. അല്ലെങ്കിൽ രാജവസ്ത്രം ചോദിക്കുമോ ബുദ്ധിയുള്ള വരാരെങ്കിലും?

ഇതു കേട്ടപ്പോൾ കൃഷ്ണൻ ആ അല്പബുദ്ധിയായ രജകനോടു കോപിച്ചു. വാക്കാകുന്ന വിഷം വിടുന്ന ചാകാനടുത്ത ആ ജളനോടു ചൊടിച്ചു. ഇടിവെട്ടുംപോലെ, ചുരുട്ടിയ മുഷ്ടികൊണ്ട് അവൻെറ തലയ്ക്ക് ഒറ്റ ഇടി കൊടുത്തു. തല പൊട്ടിത്തകർന്ന് ആ രജകൻ ചത്തു വീണു. അടിച്ചുകൊന്ന അവനെപ്പറ്റി കേണ് ആർത്തുകൊണ്ട് അവൻെറ ഭാര്യമാർ മുടിചിന്നി പാഞ്ഞുചെന്ന് കംസൻെറ ഗൃഹത്തിൽ കയറി.

നല്ല വസ്ത്രംധരിച്ച ആ ബാലന്മാർ ആനക്കുട്ടികൾ പോലെ രണ്ടുപേരും മാല്യത്തിന്നായി മണമേറ്റ്, പൂമാല വില്ക്കുന്ന തെരുവിൽ ചെന്നു. മാലാകാരനായ ഗുണകൻ എന്നു പേരുള്ള ഒരു പ്രിയംവദനുണ്ട്. മാലവാണിഭക്കാരനാണ്. അവൻ ലക്ഷ്മീവാനും പ്രിയദർശനനുമാണ്. മാലയ്ക്കുവേണ്ടി കൃഷ്ണൻ അവൻെറ അടുത്തു ചെന്ന് നല്ല വാക്കിനാൽ 'മാല തന്നാലും' എന്നു പറഞ്ഞു. അവർക്കു വേണ്ടുവോളം മാലകൾ, ആ മാലാവർത്തകൻ നല്കി, ഇതു നിങ്ങളുടെയാണ്' എന്ന് ആ സുന്ദരന്മാരോട് അയാൾ പറഞ്ഞു. സുമനസ്സുകൊണ്ട് തുഷ്ടനായ കൃഷ്ണൻ ഗുണകനു വരം നല്കി: 'സൗമ്യാ, എന്നിൽ ഭക്തിയുള്ളവനായ നിന്നിൽ ഐശ്വര്യദേവതയായ ശ്രീദേവി സമ്പത്തോടുകൂടി നില്ക്കും.' ആ മാലാകാരൻ അവ്യഗ്രനായി വരംവാങ്ങി അധോമുഖനായി, കൃഷ്ണൻെറ കാൽക്കൽ കുമ്പിട്ട്, ആ വരം നന്ദിയോടെ വാങ്ങി. ഇവർ സാധാരണമനുഷ്യരല്ല, യക്ഷന്മാരാണ് എന്ന് ആ മാലാകാരന്നു തോന്നി. വല്ലാതെ ഭയപ്പെട്ടുഴന്ന അവൻ ഒന്നും മറുപടി പറഞ്ഞില്ല.

രാജമാർഗ്ഗത്തിലെത്തിയ വസുദേവകുമാരന്മാർ പിന്നെ കുറിക്കൂട്ടുംകൊണ്ടു പോകുന്ന കുബ്ജയെ (കൂനിയെ) കണ്ടു. കൃഷ്ണൻ ചോദിച്ചു: 'എടോ കുബ്ജേ, നീ ആർക്കാണ് ഈ കുറിക്കൂട്ട് കൊണ്ടുപോകുന്നത്? അല്ലയോ താമരക്കണ്ണീ, നീ വേഗത്തിൽ പറയൂ!' മിന്നൽപ്പിണർ പോലെ കുടിലയായി നടക്കുന്ന അവൾ നേരെനോക്കി ചിരിച്ച് മേഘഗംഭീരനായ അംബുജാക്ഷനോടു പറഞ്ഞു: 'രാജാവിൻെറ സ്നാനഗൃഹത്തിലേക്കു കൊണ്ടുപോവുകയാണ് ഈ കുറിക്കൂട്ട്. എടുക്കാം, വിരോധമില്ല. ഞാനിതാ നില്ക്കുന്നു. വരൂ! നന്മ വരട്ടെ! എൻെറ ഹൃദയപ്രിയനാണ് നീ. എടോ സൗമ്യാ, നീ എവിടെനിന്നുവരുന്നു? നീ എന്നെ തീർച്ചയായും അറിയുകയില്ല. ഞാൻ മഹാരാജാവിന്ന് ഇഷ്ടപ്പെട്ട കുറിക്കൂട്ടുണ്ടാക്കുന്നവളാണ്.'

ചിരിച്ചുനില്ക്കുന്ന ആ കുബ്ജയോടു കൃഷ്ണൻ പറഞ്ഞു: 'ഞങ്ങളുടെ ദേഹത്തിന്നുതക്കതായ നല്ല കുറിക്കൂട്ട് തരണേ! ഞങ്ങൾ ദേശാതിഥികളായി വന്ന മല്ലന്മാരാണ്. സുന്ദരീ, നാട്ടിൽ സമൃദ്ധമായ ദിവ്യധനുർയാഗം കാണുവാൻ വന്നവരാണ്.'

കൃഷ്ണനോട് അവൾ മറുപടി പറഞ്ഞു: 'എനിക്ക് വലിയ ഇഷ്ടം അങ്ങയെ കണ്ടിട്ട് ഉണ്ടായിരിക്കുന്നു. എനിക്കു വലിയ പ്രിയം തോന്നുന്നു. രാജാർഹമായ ഈ കുറിക്കൂട്ട് അവ്യഗ്രമായി ഭവാന് എടുക്കാം. ' അതണിഞ്ഞ് അനുലിപ്താംഗരായി ആ ചാരുഗാത്രന്മാർ പ്രശോഭിച്ചു. കാളിന്ദീയാറ്റിൽ ചേറുപുരണ്ടുനില്ക്കുന്ന കാളകൾപോലെ അവർ ആ കുറിക്കൂട്ട് മെയ്യിലണിഞ്ഞു ശോഭിച്ചു. ആ കുബ്ജയെ കൂനിൻെറ നടുവിലായി ലീലാവിധിയറിഞ്ഞ കൃഷ്ണൻ രണ്ടു കൈവിരൽകൊണ്ടു മെല്ലെ അമർത്തി മർദ്ദിച്ചു തഴുകി. അത്ഭുതം! അവളുടെ കൂന് താഴ്ന്ന് ദേഹം നിവർന്നതായിക്കണ്ടു. അവൾ നിവർന്നുനിന്ന് ചിരിച്ചു. ഉയർന്ന് തടിച്ച മുലയുമായി നിവർന്നുനില്ക്കുന്ന അവൾ നിവർന്ന പതാകപോലെ ശോഭിച്ചു. പ്രണയത്തോടെ കൃഷ്ണനോട് ആ മത്തകേശിനി പറഞ്ഞു: 'അല്ലയോ കാന്താ നീ എങ്ങോട്ടു പോകുന്നു? നിൽക്കൂ! ഞാൻ നിന്നെ തടുക്കുന്നു. എന്നെ നീ സ്വീകരിച്ചാലും! ' കൈകൊട്ടി അവ്യയരായ അവർ തമ്മിൽ നോക്കി ചിരിച്ചു. കാമാർത്തയായ ആ കുബ്ജയെ കണ്ണൻ മന്ദസ്മിതത്തോടെ പറഞ്ഞുവിട്ടു. കുബ്ജയെ വിട്ട് അവർ രാജസംസത്തിലെത്തി. വ്രജത്തിൽ വളർന്ന അവർ ഗോപവേഷത്തിലാണു ചെന്നത്. ഗൂഢമായ ചേഷ്ടയോടുകൂടിയ മുഖത്തോടെ രാജഗൃഹത്തിൽ കയറിച്ചെന്നു. ധനുശാലയിൽ പ്രവേശിച്ച് ആ ബാലന്മാർ പിന്മാറാതെ ഹിമാദ്രിയിൽ വളർന്ന സിംഹങ്ങളെപ്പോലെ മദോൽക്കടരായി ആ യോഗഭൂഷിതമായ മഹാചാപം കാണുവാനുള്ള ആഗ്രഹത്തോടെ കടന്നുചെന്നു. അവിടെ ആയുധപ്പുരസൂക്ഷിപ്പുകാരനോട് ആ വീരന്മാർ ചോദിച്ചു: എടോ കംസൻെറ വില്ലു കാക്കുന്നവനേ, ഞങ്ങൾ പറയുന്ന വാക്ക് ഭവാൻ കേട്ടാലും. ഇവിടെ കേമമായി ധനുർയജ്ഞം നടക്കുവാൻ പോകുന്നുണ്ടെന്നു കേട്ടു. ആ വില്ല് ഒന്നു കാണിച്ചുതരുമോ? നിനക്കു സമ്മതമാണെങ്കിൽ ആ യോഗമുള്ള വില്ല് ഒന്നു കണ്ടാൽക്കൊള്ളാം.' അവൻ ആ ബാലന്മാർക്ക് തൂണുപോലെയുള്ള ആ വില്ലിനെ ഒന്നു കാണിച്ചുകൊടുത്തു. ഇന്ദ്രനോടുകൂടിയ അമരന്മാർക്കുപോലും ഞാൺ കെട്ടി ഭേദിക്കുവാൻ പറ്റാത്തതാണ് ആ വില്ല്. അതെടുത്ത് ഹർഷത്തോടെ കൃഷ്ണൻ കളിയിൽ ഒന്നുലച്ചു. അംബുജാക്ഷൻ കൈകൾകൊണ്ട് ദൈത്യപൂജിതമായ ആ വില്ല് യഥേഷ്ടം ഉലച്ചു കുലയേറ്റി പലവട്ടം താഴ്ത്തി. കണ്ണൻ താഴ്ത്തിയപ്പോൾ താഴാതെ വൻപുകൊണ്ട് ഉരഗതുല്യം ശക്തമായ ആ വില്ല്, യോഗഭൂഷിതമായ ആ വില്ല്, നടുവിൽ രണ്ടു കഷണമായി മുറിഞ്ഞു. ത്വരിതവിക്രമനായ കൃഷ്ണൻ ആ ശ്രേഷ്ഠമായ ചാപം ഖണ്ഡിച്ച് സങ്കർഷണനോടുകൂടെ വേഗത്തിൽ പുറത്തേക്കിറങ്ങി. വായുഘോഷം പരത്തുന്ന വില്ല് ഒടിഞ്ഞ ശബ്ദം കേട്ടയുടനെ അന്തഃപുരം വിറച്ചുപോയി. ദിക്കുകളിൽ ശബ്ദം വന്നലച്ചു. ഉടനെ അവർ ശസ്ത്രശാലയിൽനിന്നുപോന്ന് ഗോപന്മാരുടെ ഇടയിൽ ചെന്നു.

ആയുധപ്പുരകാവൽക്കാരൻ ഉടനെ അവിടെനിന്നോടി വന്ന് സംഭ്രമിച്ച് രാജാവിൻെറ സമീപത്തുചെന്ന് കാകദൃഷ്ടിയോടുകൂടി നെടുവീർപ്പുവിട്ട് കിതച്ച് ഇപ്രകാരം പറഞ്ഞു: 'ധനുർഗ്ഗൃഹത്തിൽ വലിയ ഒരാശ്ചര്യമുണ്ടായിരിക്കുന്നു. ഭവാൻ കേൾക്കണേ! ജഗത്തിനെ സംഭ്രമിപ്പിക്കുമാറ് ഇപ്പോൾ നടന്ന കഥയാണിത്. ആരോടും തുല്യരല്ലാത്ത രണ്ടുപേർ, കുടുമ്മ ചിന്നിയ രണ്ടുപേർ, നീലച്ചതും മഞ്ഞച്ചതുമായ വസ്ത്രങ്ങൾ ധരിച്ചവർ, പീതവും ശ്വേതവുമായ കുറിക്കൂട്ടണി

ഞ്ഞവർ, ആർക്കും പരിചയമില്ലാത്തവർ, കാമവേഷത്തോടെ അന്തഃപുരത്തിൽക്കയറിവന്നു. ദേവപുത്രാഭന്മാരായ ആ വീരന്മാർ ബാലന്മാരാണ്, അഗ്നിസന്നിഭരാണ്. മഹാതേജസ്വികളാണു രണ്ടുപേരും. ആകാശത്തുനിന്നു പൊട്ടിവീണമാതിരി ആ സൗമ്യന്മാർ വന്ന് ധനുർഗൃഹത്തിൽ നിന്നു. രമ്യമായ വസ്ത്രവും കുറിക്കൂട്ടും അണിഞ്ഞ അവരെ ഞാൻ കണ്ടു. അതിൽ ഒരുത്തൻ ശ്യാമവർണ്ണനാണ്. പീതവസ്ത്രവും മാലയും അവൻ ധരിച്ചിട്ടുണ്ട്. ദേവന്മാർക്കുപോലും എടുക്കാൻകഴിയാത്ത ആ ചാപം ആ ബാലൻ എടുത്തു! ഇരുമ്പുയന്ത്രംപോലെ ഊക്കനായ ആ വില്ല് ആ ബാലൻ ബലമായി ചെന്നെടുത്തു. അവൻ കളിയിൽ അതെടുത്ത് കുലയേറ്റി താഴ്ത്തി. മഹാബാഹുവായ അവൻ ബാണം കൂടാതെതന്നെ വലിച്ചപ്പോൾ ഒച്ചയോടുകൂടി പിടിപ്പാടിൽ വെച്ച് അതു രണ്ടു കഷണമായി മുറിഞ്ഞു. വില്ലുമുറിഞ്ഞ ഉടനെ ശബ്ദഘോഷംകൊണ്ട് ഭൂമി കുലുങ്ങിപ്പോയി; ഭാസ്കരന്റെ ശോഭ മങ്ങിപ്പോയി. വില്ലൊടിഞ്ഞ ശബ്ദത്താൽ നഭസ്ഥലം വട്ടംതിരിഞ്ഞമാതിരി തോന്നി. അത്യത്ഭുതമായ അതുകണ്ട് വിസ്മയത്തോടെ പേടിച്ച് ഹേ ശത്രുഭയദാ, ഞാൻ അത് ഉണർത്തുവാൻ ഇങ്ങോട്ടുപോന്നു. അതിവിക്രാന്തരായ അവർ ആരാണെന്ന് ഞാൻ അറിയുന്നില്ല രാജാവേ! ഒരാൾ കൈലാസാഭനാണ്. മറ്റേവൻ അഞ്ജനാദ്രിതുല്യനാണ്. സ്തംഭത്തെ ആനയെന്നപോലെയാണ് ആ അഞ്ജനാദ്രിതുല്യൻ ആ ചാപരത്നത്തെ മുറിച്ചത്. ഉടനെ വായുവേഗത്തിൽ, അതിവിക്രമനായ അവൻ, കൂട്ടുകാരനോടുകൂടി പുറത്തേക്കു കടന്നു. ഇങ്ങനെ ചാപം രണ്ടാക്കി മുറിച്ചിട്ടുപോയ അവൻ ആരാണെന്നറിഞ്ഞില്ല രാജാവേ!

വൈശമ്പായനൻ പറഞ്ഞു: 'ചാപഭംഗം കേട്ട് കാര്യങ്ങൾ വിസ്തരിച്ച് അറിഞ്ഞവനായ കംസൻ ശസ്ത്രപാലനെ വിട്ട് തന്റെ ഗൃഹത്തിലേക്കു പോയി."

**28. കംസവാക്യം –** വൈശമ്പായനൻ പറഞ്ഞു: വില്ലൊടിച്ച കാര്യംതന്നെ ചിന്തിച്ച് ഭോജവിവർദ്ധനനായ കംസൻ, മനസ്സുകെട്ടു വല്ലാതെ ദുഃഖിച്ചു. അവൻ തന്നെത്താൻ പറഞ്ഞു: "എന്ത്! ബലിഷ്ഠനായ ഈയുള്ളവനെ ധിക്കരിച്ച് യാതൊരു ഭയവുംകൂടാതെ, ഒരു ബാലൻ പുരുഷന്മാർ കണ്ടുനില്ക്കെ, വില്ലൊടിച്ചുപോവുകയോ? എന്തിന്നുവേണ്ടി ഞാൻ ലോകവിഗർഹിതമായ കർമ്മംചെയ്തു? ഞാൻ എന്റെ പെങ്ങളുടെ മക്കളെ ആറെണ്ണത്തിനെ കൊന്നുകളഞ്ഞതുകൊണ്ട് എന്തുകാര്യമുണ്ടായി? ദൈവത്തെ പൗരുഷംകൊണ്ടു തടുക്കുവാൻ സാധിക്കുകയില്ല! നാരദൻ പറഞ്ഞ വാക്ക് നമുക്കു വന്നുകൂടിയതുതന്നെ!' എന്നു വിചാരിച്ച് രാജാവ് ഗൃഹംവിട്ട് ഇറങ്ങി. ക്ഷണത്തിൽ രാജാവ് രംഗശാലയിലേക്കു നടന്നു. മഞ്ചങ്ങൾ എങ്ങനെയൊക്കെ സജ്ജീകരിച്ചിരിക്കുന്നു എന്നു നോക്കിക്കണ്ട്, ആ നൃപോത്തമൻ അലങ്കരിച്ച രംഗശാല പരിശോധിച്ചു. തീർത്തുവെച്ച രംഗശാലയിൽ മഞ്ചങ്ങൾ അണിയായി ഉറപ്പിൽ അലങ്കരിച്ചതു കണ്ടു. മഞ്ചകവാടങ്ങൾ തിങ്ങി ശ്രേണികളോടുകൂടിയതും ഉത്തമാഗാരമൊത്ത വലിയ പ്രാന്തകളുള്ളതും ഒറ്റത്തൂണിൽ നിർത്തിയ ചായ്പുപന്തൽ വിളങ്ങുന്നതും, എല്ലായിടത്തും ബലമായി കുറ്റിയടിച്ചുറപ്പിച്ച മതിലുകളാൽ നീളെ ഒരുങ്ങിയും, അക്ലിഷ്ടവും ഉത്തമവുമായ മഞ്ചാരോഹണമുള്ളതും. രാജപീഠങ്ങൾ അലങ്കരിച്ചുവെച്ചതും, സഞ്ചാരവഴി വിളങ്ങുന്നതും, വേദികകൾ നിറഞ്ഞതും, മനുഷ്യൗഘങ്ങൾക്ക് വന്നുകൂടുവാൻ സജ്ജീകരിച്ചതുമായ രംഗം ഭംഗിയിൽ അലങ്കരിച്ച് വിളങ്ങുന്നതു കണ്ട് ബുദ്ധിമാനായ രാജാവ് ആജ്ഞാപിച്ചു: 'നാളെ മാല്യങ്ങളും, ചിത്രങ്ങളും, കൊടിക്കൂറകളും ചേർന്ന് പൂക്കൾ ചിന്നി സൗരഭ്യം വളർത്തി മേലാപ്പുകൾ അണിഞ്ഞ് യജ്ഞവാടം സജ്ജമാക്കണം. പ്രാന്തവീഥിയും അലങ്കരിക്കണം. രംഗവാടത്തിൽ വളരെ പശുവിൻചാണകചൂർണ്ണം (ഭസ്മം) കൂട്ടണം. മേലാപ്പുകൾക്ക് അലങ്കാരം കൂട്ടുന്ന വലികളും, യഥാക്രമം അതിൽ പാനകങ്ങളും നിരത്തിവെക്കണം. ജലം നിറച്ച് നാനാവിധ സ്വർണ്ണക്കുടങ്ങളും നിരത്തണം. വലിയ കുംഭംതോറും കഷായവും വെക്കണം. പ്രാശ്നികന്മാരെ ക്ഷണിച്ചുവരുത്തണം. മുമ്പിൽ വ്യാപാരികളെയും വ്യവസായികളെയും വരുത്തി ഇരുത്തണം. മല്ലന്മാർക്ക് ആജ്ഞ കൊടുക്കണം. അതുപോലെ കാഴ്ചക്കാർക്കും അറിയിപ്പുകൾ അയയ്ക്കണം. രംഗശാലയിൽ മഞ്ചങ്ങളുടെ ശോഭ നന്നായി വർദ്ധിപ്പിക്കണം.' എന്ന് ഉത്തമമായ സജ്ജീകരണങ്ങൾ ചെയ്യുവാൻ രാജാവ് കല്പിച്ചു. പിന്നെ സമാജവാടം വിട്ട് തന്റെ ഗൃഹത്തിൽ പ്രവേശിച്ചു. അവിടെ ചെന്നതിന്നുശേഷം രണ്ടു മല്ലന്മാരെയും വരുത്തി. വമ്പന്മാരായ ചാണൂരനെയും മുഷ്ടികനെയും വരുത്തി. ആ മല്ലന്മാർ മഹാവീര്യന്മാരും ബാഹുബലമുള്ളവരും ബലശാലികളുമാണ്. കംസന്റെ ആജ്ഞ കേട്ട് സന്തോഷത്തോടെ അവർ രാജസന്നിധിയിലെത്തി. പാരിൽ പേരുകേട്ടവരായ ആ മല്ലന്മാർ അടുത്തു വന്നപ്പോൾ യുക്തിയുക്തം രാജാവായ കംസൻ അവരോടു പറഞ്ഞു."

കംസൻ പറഞ്ഞു: "വീരധ്വജം നേടിയവരും മഹാന്മാരുമായ എന്റെ പേരുകേട്ട മല്ലന്മാരേ! നിങ്ങൾ എന്നും സൽക്കാരാർഹരാണ്, വിശേഷിച്ചും ന്യായംപോലെ എന്നാൽ പൂജിതന്മാരുമാണ്. ഞാൻ ചെയ്ത സൽക്കാരം ചിന്തിച്ച് നിങ്ങൾക്കു ചെയ്ത മറ്റുപകാരങ്ങളും ചിന്തിച്ച്, സ്വതേജസ്സാൽ നിങ്ങൾ എനിക്കുവേണ്ടി അതിശ്രേഷ്ഠമായ ഒരു കർമ്മം നടത്തിത്തരണം. എന്റെ വ്രജത്തിൽ വളർന്നവരായ രണ്ടു ഗോപാലന്മാരുണ്ടല്ലൊ, രാമനും കൃഷ്ണനും. അവർ ബാലന്മാരാണെങ്കിലും തളരാത്തവരാണ്; വനേചരന്മാരായ ഇവർ രംഗത്ത് പൊരുതും. അവരെ വീഴിച്ച് ഉടനെതന്നെ കൊന്നുകളയണം; അതിൽ ഒട്ടും സംശയിക്കരുത്. അക്രിയന്മാരാണ്, ചപലന്മാരാണ്, ബാലന്മാരാണ് എന്നൊന്നും വിചാരിക്കരുത്. അവരെ അവജ്ഞയോടെ അവഗണിക്കരുത്. അവരിൽ പ്രയത്നത്തോടുകൂടിത്തന്നെ നില്ക്കണം. ആ ഗോപന്മാരെ രംഗത്തുവെച്ച് പോരിൽ വധിക്കുകയാണെങ്കിൽ ഇന്നേക്കും പിന്നെ എന്നെന്നേക്കും എനിക്കു വലിയ ശ്രേയസ്സ് വന്നുകൂടും."

വൈശമ്പായനൻ പറഞ്ഞു: "രാജാവിന്റെ സ്നേഹപൂർവ്വമായ വാക്കുകേട്ട് പ്രഹൃഷ്ടന്മാരായ, സമരോന്മത്തരായ മല്ലന്മാർ, ചാണൂരനും മുഷ്ടികനും പറഞ്ഞു: 'പോരിൽ ഞങ്ങളെ നേരിട്ട് ആ പാപികളായ ഗോപന്മാർ നിന്നാൽ അവർ ചത്തതുതന്നെ എന്ന് ഭവാൻ ഓർത്തുകൊള്ളുക. പാവങ്ങൾ അവശമായി എന്നുതന്നെ ഇപ്പോൾ വിചാരിച്ചുകൊള്ളുക. കഷ്ടകാലം വന്നുചേർന്ന അവറ്റയോട് ഞങ്ങൾ നേരിട്ടെതിർത്താൽ, ആ കാടരെ ഭവാന്റെ മുമ്പിൽവെച്ച് ഞങ്ങൾ ചുണയോടെ വേണ്ടതു ചെയ്തുതരാം. നിശ്ചയമാണ് ഈ പറഞ്ഞത്. ഇങ്ങനെ വാഗ്വിഷവും വിട്ട് മല്ലപുംഗവന്മാരായ അവർ നരേശ്വരന്റെ അനുവാദത്തോടെ സ്വഗൃഹത്തിൽ പ്രവേശിച്ചു. പിന്നെ കംസൻ മഹാമാത്രൻ എന്നു പേരായ ആനക്കാരനെ വിളിച്ചുവരുത്തി പറഞ്ഞു."

കംസൻ പറഞ്ഞു: "എടോ നമ്മുടെ ഗജം, കുവലയാപീഡം, രംഗത്തിന്റെ വാതില്ക്കലായി നില്ക്കണം. കൂറ്റനായ അവൻ മദവിലോലാക്ഷനാണ്. മദംകൊണ്ട് കലങ്ങിമറിഞ്ഞിരിക്കും അവന്റെ കണ്ണുകൾ. മർത്ത്യരിൽ ക്രോധമുള്ള ചപലനാണ്. മദംചാടുന്ന ഗണ്ഡമുള്ള അവൻ ചണ്ഡനാണ്. പ്രതിയോഗിയായ മറ്റു ഗജത്തെ കണ്ടാൽ കോപി

ക്കുന്നവനാണ്. അവനെ നീ ആ കാടന്മാരുടെ നേരെ അഞ്ചു വിടണം. വീരന്മാരായ ആ വസുദേവപുത്രന്മാരുടെ കഥ അതോടെ കഴിയണം. നീയും ആനയുംകൂടി ഇപ്രകാരം ചെയ്യുക. ഗോഷ്ഠജീവികളായ ആ ഉൽക്കടന്മാർ രംഗത്തിൽവെച്ച് ചത്തുവീഴുന്ന കാഴ്ച ഞാൻ മനസ്സുകൊണ്ടു കണ്ടുകൊണ്ടിരിക്കയാണ്. അവർ വീഴുന്നതുകണ്ടാൽ പിന്നെ വസുദേവൻ ബന്ധുക്കളോടും ഭാര്യയോടുംകൂടി വേരറ്റ ആലംബമില്ലാത്ത വൃക്ഷംപോലെ വീണു നശിക്കും! പിന്നെ കൃഷ്ണനെ ആശ്രയിച്ചുജീവിക്കുന്ന ഇടയപ്പിള്ളരുണ്ടല്ലോ, അവരൊക്കെ മൂർഖന്മാരാണ്. കൃഷ്ണൻെറ കഥ കഴിഞ്ഞാൽ പിന്നെ അവരൊക്കെ ആശയറ്റ് നശിച്ചുപോകും. ഗജരാജനെക്കൊണ്ടോ മല്ലന്മാരെക്കൊണ്ടോ അവരെ വധിച്ച് ഈ പുരി യാദവരില്ലാത്ത മട്ടിലാക്കി ഞാൻ സുഖമായി ഭരണംനടത്തും. അച്ഛനെ ഞാൻ ഉപേക്ഷിച്ചു. യാദവവംശം വഹിക്കുന്നവനാണല്ലോ എൻെറ അച്ഛൻ! കൃഷ്ണപക്ഷക്കാരായ മറ്റു യാദവന്മാരേയും ഞാൻ ഉപേക്ഷിച്ചു. സുതാർത്ഥിയായ ആ മർത്ത്യനില്ലേ, അല്പവീര്യവാനായ ഉഗ്രസേനൻ എൻെറ അച്ഛനാണെന്നു പറയപ്പെടുന്ന അവനുണ്ടല്ലോ, ആ കൊള്ളരുതാത്തവൻെറ പുത്രനല്ല ഞാൻ. ഈ രഹസ്യം നാരദനാണ് എന്നോടു പറഞ്ഞത്. അതു ശരിയായിരിക്കും."

മഹാമാത്രൻ പറഞ്ഞു: 'ദേവർഷിയായ നാരദൻ പണ്ട് എന്താണു പറഞ്ഞത്? ഭവാനിൽനിന്ന് ഇങ്ങനെ ഒരു അത്ഭുതവൃത്താന്തം കേട്ടതിൽ ഞാൻ അത്ഭുതപ്പെടുന്നു. അരിന്ദമാ! ഉഗ്രസേനനല്ല അച്ഛനെന്നോ! പിന്നെ അന്യരിൽനിന്നാണ് പിറന്നതെന്നോ! ഇതു വലിയ ഒരു അത്ഭുതം തന്നെ! ഇതു ഞങ്ങളാരും അറിഞ്ഞില്ലല്ലോ. രാജാവേ, ഭവാൻെറ അമ്മ എന്തേ ഇങ്ങനെ ഒരു പണിപറ്റിച്ചത്? ഒരു നാടൻപെണ്ണുപോലും ഇങ്ങനെ ജുഗുപ്സിതമായ പണി ചെയ്യുകയില്ലല്ലോ. ഈ രഹസ്യം വിസ്തരിച്ച് ഒന്നു കേട്ടാൽ കൊള്ളാം. എനിക്കു വലിയ കൗതുകമുണ്ട്. ഇതൊന്ന് അറിയുവാൻ."

കംസൻ പറഞ്ഞു: "ബ്രഹ്മർഷിപ്രഭുവായ നാരദൻ പറഞ്ഞമാതിരി ഞാൻ നിന്നോട് പറയാം. നിനക്കു കേൾക്കാൻ ആഗ്രഹമുണ്ടെങ്കിൽ പറയാം, കേട്ടോളൂ: ഒരു ദിവസം ശക്രൻെറ സദസ്സിൽനിന്ന് ശക്രസഖനായ മുനി വന്നു. നിലാവുപോലെ ശുഭ്രമായ വസ്ത്രംധരിച്ച്, ജടാമണ്ഡലമേന്തി, കൃഷ്ണാജിനമായ ഉത്തരീയമിട്ട്, പൊന്നിൻ പൂണുനൂലണിഞ്ഞ്, ദണ്ഡും കിണ്ടിയുമായി വേറെ ഒരു പ്രജാപതിപോലെ വന്നു. നാലുവേദവും ഹൃദിസ്ഥമാണദ്ദേഹത്തിന്ന്. അവ ചൊല്ലുന്ന വിദ്വാനും ഗന്ധർവ്വശ്രുതിവിത്തമനും ദേവർഷിയും ബ്രഹ്മലോകസഞ്ചാരിയുമായ, അവ്യയനായ നാരദൻ വന്നെത്തി. ആ മുനീന്ദ്രൻ വന്നതുകണ്ട് ഞാൻ യഥാവിധി പൂജിച്ചു. പാദ്യവും അർഘ്യവും പീഠവും നല്കി അതിൽ ഇരുത്തി. അതിൽ ഇരുന്ന നാരദമുനി എന്നോട് നന്നായി കുശലം ചോദിച്ചു. ഭാവിതാത്മാവായ ദേവർഷി പ്രീതനായി എന്നോടു പറഞ്ഞു."

നാരദൻ പറഞ്ഞു: "അല്ലയോ, വീരാ, നീ എന്നെ വിധിപ്രകാരം പൂജിച്ചു. എന്നാൽ നീ ഞാൻ പറയുന്നതൊന്നു കേൾക്കു! നീ എൻെറ വാക്ക് സ്വീകരിക്കൂ! ഞാൻ ഒരിക്കൽ പൊന്മയമായ മേരുപർവ്വതത്തിൽ, ദേവസദനത്തിൽപ്പോയിരുന്നു. മേരുശൈലാഞ്ചലത്തിൽ ദേവന്മാർ സഭകൂടിയിരിക്കുകയായിരുന്നു. അവിടെ ദേവകൾ മന്ത്രിക്കുന്ന വർത്തമാനം കേൾക്കുവാൻ ഇടയായി എനിക്ക്. നിൻെറ ദാരുണമായ വധത്തിന്നുള്ള ഉപായം, നിൻെറ കൂട്ടരോടുകൂടി സകലത്തിനേയും വധിക്കുവാനുള്ള ദാരുണമായ ഉപായമൊപ്പറ്റിയായിരുന്നു അവരുടെ ചിന്ത. അതിൽ ദേവകിയുടെ എട്ടാമത്തെ ഗർഭമായി പിറക്കുന്ന വിഷ്ണു. ലോകനമസ്കൃതൻ, കംസാ! നിൻെറ മൃത്യുവായി ഭവിക്കും. അവൻ ദേവന്മാർക്കു സർവ്വസ്വമാണ്. വിണ്ണിന്നു ഗതിയാണ് അവൻ. ഇതു ദേവന്മാരുടെ പരമരഹസ്യമായ ഒരു വൃത്താന്തമാണ്. അവൻ നിൻെറ മൃത്യുവാകും. അതുകൊണ്ട് കംസാ, നീ എന്തു വിചാരിക്കുന്നു? ഗർഭങ്ങളെ മുടിക്കുവാൻ നീ യതിക്കണം. ശത്രുവിൽ നീ അവജ്ഞ കാണിക്കരുത്; ദുർബ്ബലന്മാരായ സ്വജനങ്ങളിലും ചെയ്യരുത്. പിന്നെ ഒരു രഹസ്യംകൂടി ഞാൻ പറയാം. ഈ ഉഗ്രസേനനുണ്ടല്ലോ. അവനെ നീ അച്ഛനാണെന്നു വിചാരിക്കുന്നുണ്ടല്ലോ, വാസ്തവത്തിൽ അവനല്ല നിൻെറ അച്ഛൻ. പിന്നെ ആരാണെന്നറിയാമോ? സൗഭപതിയായ, ശക്തിമാനായ, ദ്രുമിളനുണ്ടല്ലോ അവനാണ്, വാസ്തവത്തിൽ നിൻെറ പിതാവ്."

കംസൻ പറഞ്ഞു: "അവൻെറ ആ വാക്കുകേട്ടപ്പോൾ അല്പമൊരു രോഷം എനിക്കുണ്ടായി. ഞാൻ വീണ്ടും ചോദിച്ചു: 'അല്ലയോ ബ്രാഹ്മണാ, ദ്രുമിളാസുരൻ എങ്ങനെ എൻെറ അമ്മയുമായി സംഗംചെയ്യുവാൻ ഇടയായി? അതൊന്നു വിസ്തരിച്ചു കേൾക്കാൻ എനിക്കാഗ്രഹമുണ്ട്, തപോധനാ!"

നാരദൻ പറഞ്ഞു: "എടോ കംസാ, എല്ലാം ഞാൻ നിന്നോടു പറയാം. ശരിയായി നീ എല്ലാം കേൾക്കൂ, രാജാവേ! ദ്രുമിളൻ നിൻെറ അമ്മയുമായി സംസാരിച്ചതും അവളുമായി രഹസ്യമായി ചേർന്നതും ഞാൻ പറയാം. സുയാമുനാ എന്നു പേരായ ശൈലത്തെക്കാണാൻ കൗതുകത്തോടെ സ്ത്രീജനങ്ങളോടുകൂടിപ്പോയി. അന്ന് നിൻെറ അമ്മ തീണ്ടാർന്നിട്ട് കുളിച്ച ദിവസമായിരുന്നു. അവൾ ആ പർവ്വതത്തിൽ പൂത്ത് അഴകിൽ വൃക്ഷങ്ങൾ നില്ക്കുന്ന സാനുപ്രദേശത്തിൽ സഞ്ചരിച്ചു. അഴകൊഴുകുന്ന ശൈലശൃംഗങ്ങളിലും ഗുഹകളിലും നദീതടങ്ങളിലും അവർ സഞ്ചരിച്ചു. കിന്നരന്മാരുടെ മധുരമായ ഗാനംകേട്ടും പ്രകൃതിയുടെ മനോഹാരിത കണ്ടും അവർ കളിച്ചു പുളച്ചു നടന്നു. അപ്പോൾ കാമം ജനിപ്പിക്കുന്ന സുഖമായ വാക്കുകളും ഹൃദയംഹരിക്കുന്ന മധുരമായ ഗാനങ്ങളുംകേട്ട് മയിലുകൾ കൂകി. പക്ഷികൾ മധുരമായി കൂഹൂനാദം മുഴക്കി. വീണ്ടും വീണ്ടും അതുകേട്ടുക്കൊണ്ടിരിക്കെ അവൾക്ക് കാമവികാരം വല്ലാതെ ഇളകി. സ്ത്രീസഹജമായ കൊതി മനസ്സിലുണ്ടായി. അതിന്നിടയ്ക്കു പൂമണം വഹിച്ചുവരുന്ന ഹൃദ്യമായ മന്ദമാരുതൻ അവളുടെ ദേഹം തലോടി കാമം ഉദ്ദീപിപ്പിച്ചു. വണ്ടുകൾ ഝങ്കാരം മുഴക്കുന്ന കടമ്പുകൾ കാറ്റേറ്റുലഞ്ഞു. മണവുംകൊണ്ടു വരുന്ന ആ മന്ദമാരുതൻ ആ വൃക്ഷങ്ങളെ വാരിപ്പുണർന്നു. മദമേറ്റ കേസരവൃക്ഷങ്ങൾ പുഷ്പവൃഷ്ടിചെയ്തു. നീപങ്ങൾ ദീപങ്ങൾപോലെ പൂമൊട്ടണിഞ്ഞു മിന്നി. പുതുതായ പുല്ലുവിരിച്ച ഭൂമി ഇന്ദ്രഗോപം പുതച്ച മട്ടിലായി. ഭൂമീദേവി അപ്പോൾ യൗവനം പൂണ്ട പെണ്ണിനെപ്പോലെ ഋതുവെ പ്രാപിച്ച ഉടലോടെ വിളങ്ങി. ഈ സന്ദർഭത്തിലുണ്ട് ശ്രീമാനായ സൗഭപതി, ദ്രുമിളൻ എന്ന ദാനവൻ അവിടെ, ബ്രഹ്മകല്പനയാലെന്നു പറയട്ടെ, വന്നുചേർന്നു. തരുണാർക്കദ്യുതിയോടുകൂടിയ കാമഗമായ തേരിൽക്കയറി അവൻ സുയാമുനപർവ്വതത്തെ ക്കാണുവാൻ അവിടെ യദൃച്ഛയാഎത്തി. വ്യോമത്തിൽകൂടെ മനോവേഗത്തിൽ കാമഗനായ അവൻ പോവുകയായിരുന്നു. അവൻ ആ പർവ്വതത്തിൽച്ചെന്ന് തേർവിട്ടിറങ്ങി. ശത്രുക്കളുടെ തേരിനെ തകർക്കുന്ന അവൻെറ തേരിനെ അദ്രിയുടെ പൂങ്കാവിൽ നിറുത്തി. മലയിൽ സൂതനോടുകൂടി ആ രണ്ടുപേരും സഞ്ചരിച്ചു. വളർത്തുകാടും വളർത്താതെയുണ്ടായ കാടുമെല്ലാം അവർ നടന്നു കണ്ടു. സർവ്വത്തു രമണീയമായ ആ വനത്തിൽ നന്ദാവനത്തിലെന്നപോലെ അവർ സഞ്ചരിച്ചു. ശൈലശൃംഗങ്ങളിലും ഗുഹാനദികളിലും

സഞ്ചരിച്ചു. നാനാധാതുക്കളൊത്ത നാനാരത്നങ്ങൾ ചേർന്ന കൊടുമുടികളിലും കാഞ്ചനം, വെള്ളി, അഞ്ജനം എന്നിവ ചേർന്ന സാനുക്കളിലും അവർ സഞ്ചരിച്ചു. പല പൂമണം വീശുന്ന ഇടങ്ങളിലും പല ജന്തുക്കൾ വിഹരിക്കുന്നതും പല പക്ഷികൾ തത്തിക്കളിക്കുന്നതുമായ വനങ്ങളിലും വിഹരിച്ചു. പല പൂവും കായ്കളുമുള്ള പല ഔഷധികളും ചേർന്ന സിദ്ധർഷിമാർ പാർത്ത സ്ഥലങ്ങളിലും ചുറ്റിനടന്നു. വിദ്യാധരന്മാരും കിംപുരുഷന്മാരും ഋക്ഷങ്ങളും വാനരന്മാരും രാക്ഷസന്മാരും പുലി, സിംഹം, പന്നി, പോത്ത്, എട്ടടിമാൻ, മുയൽ എന്നിവയും സൃമരം, ചമരം, ന്യങ്കു, മാതംഗം, യക്ഷരാക്ഷസന്മാർ എന്നിങ്ങനെ പല ഇനത്തിൽപ്പെട്ടവയേയും കണ്ടു. ആ മലയിൽ സൗഭപതി നടന്നു. അങ്ങനെ നടക്കുമ്പോൾ ആ രാജാവ് ദേവകന്യകയ്ക്കൊത്ത ദേവിയെ ദൂരെനിന്നു കണ്ടു. അവൾ തോഴിമാരോടുകൂടി കളിച്ചു പുളച്ച് പൂവിറുക്കുന്നതാണ് കണ്ടത്. തോഴികളോടൊന്നിച്ചു നില്ക്കുന്ന ആ സുശ്രോണിയെ ദൂരത്ത് നില്ക്കുന്നതായി കണ്ട് സൗഭപതി വിസ്മയത്തോടെ സൂതനോടു പറഞ്ഞു."

ദ്രുമിളൻ പറഞ്ഞു: "ഈ പെണ്ണ് ആരുടെയാണ്? മാൻകണ്ണിയായ ഈ സുന്ദരി, ഇങ്ങനെ കാട്ടിൽ സഞ്ചരിക്കുന്ന ഇവൾ, കാമദേവൻെറ രതീദേവിപോലെ രൂപൗദാര്യഗുണങ്ങളാൽ ശോഭിക്കുന്നുവല്ലോ! ഇന്ദ്രൻെറ ശചിപോലെയുള്ള ഇവൾ പ്രസിദ്ധയായ തിലോത്തമയാണോ? പണ്ടു നാരായണൻെറ തുടയിൽനിന്നുണ്ടായ അവളാണോ ഈ സുന്ദരി? ഐളൻെറ കാന്തയായ നാരീരത്നം ഉർവ്വശിതന്നെയാണോ ഇവൾ? മന്ദരം കടകോലാക്കി അമൃതിന്നുവേണ്ടി സുരാസുരന്മാർ പാലാഴി മഥനംചെയ്തപ്പോൾ അമൃതിൻെറ ദേവിയായി ലക്ഷ്മി ഉയർന്നുവന്നു എന്നു നാം കേട്ടിട്ടുണ്ട്. നാരായണൻെറ അങ്കം വിട്ട് ഊർന്നു ചാടിപ്പോന്ന ലക്ഷ്മിയാകുമോ ഇവൾ? നീലമേഘാംബരത്തിൽ മിന്നൽ മിന്നിത്തിളങ്ങും. അപ്രകാരം നാരിമാരുടെ മദ്ധ്യത്തിൽ നില്ക്കുന്ന ഈ രൂപം വനത്തെ സൗന്ദര്യത്തിൻെറ മിന്നലിനാൽ പ്രശോഭിപ്പിക്കുന്നു! തെളിഞ്ഞ തിങ്കൾമുഖിയാണ്! ഏറ്റവും കാന്തിമതിയായ സുകുമാരിയാണ്! ആ അനിന്ദ്യാംഗിയുടെ രൂപം കണ്ട് ഉഴന്ന് ആകുലേന്ദ്രിയനായി ഞാൻ കാമൻെറ പാട്ടിലായി! അയ്യോ! എൻെറ മനസ്സ് വല്ലാതെ ഇളകുന്നു! കാമദേവൻ എൻെറ ദേഹത്തെ ശരങ്ങൾകൊണ്ടു കുത്തിമുറിക്കുകയല്ലേ ചെയ്യുന്നു? അവൻ യാതൊരു ദയയുംകൂടാതെ അഞ്ചമ്പും പ്രയോഗിച്ച് എൻെറ കരൾ കീറി ദേഹം ചുടുന്നു. എന്തൊരു നിർദ്ദയനാണ് ഈ കാമദേവൻ! ഹൃദയാഗ്നി നെയ്യൊഴിച്ച അഗ്നിപോലെ വളർത്തുന്നു. ഇതിന്ന് എന്താണൊരു പ്രതിവിധി? എന്താണ് ചികിത്സ? മന്മഥാഗ്നി ശമിപ്പിക്കുവാൻ എന്തുചെയ്യണം? എന്ത് ചെയ്താലാണ് ആ സുന്ദരി എന്നെ ഭരിക്കുക?"

വൈശമ്പായനൻ പറഞ്ഞു: "ഇങ്ങനെ പലതും ചിന്തിച്ചു വഴി കാണാതെ ദാനവൻ സൂതനോട് പറഞ്ഞു: 'എടോ സൂതാ! നീ അല്പസമയം അവിടെ നിൽക്കൂ! ഞാൻ പോയി വരാം. ഇവൾ ആരുടെ പെണ്ണാണെന്ന് ഒന്നു ചോദിച്ചറിയട്ടെ! ഞാൻ തിരിച്ചുവരുന്നതുവരെ നീ എന്നെ ഇവിടെത്തന്നെ കാത്തുനില്ക്കുക! അവൻെറ വാക്കുകേട്ട് 'അങ്ങനെയാകട്ടെ' എന്നു സൂതൻ പറഞ്ഞു. ഇപ്രകാരം പറഞ്ഞ് അവൻ അവളുടെ അടുത്തേക്ക് മനസ്സുവെച്ചു. ആചമിച്ച് ആ ബലവാൻ ധ്യാനിച്ചുനിന്നു. ഒട്ടുനേരം ധ്യാനിച്ചുനിന്ന അവൻ ജ്ഞാനത്തിൻെറ മാർഗ്ഗത്തിൽ ഇവൾ ഉഗ്രസേനൻെറ പ്രേയസിയാണെന്ന് അറിഞ്ഞു. അവൻ ഹർഷപുളകമണിഞ്ഞു. അവൻെറ രൂപം വെടിഞ്ഞ് അവൻ ഉഗ്രസേനൻെറ രൂപം കൈക്കൊണ്ടു. മഹാബാഹുവായ ആ ദാനവേശ്വരൻ ചിരിച്ച് അവളുടെ സമീപത്തേക്കു ചെന്നു. പുഞ്ചിരിതൂകി അതിവീര്യവാനായ അവൻ അവളെ പിടിച്ചു. അങ്ങനെ ഉഗ്രസേനൻെറ രൂപത്തിൽ അവൻ നിൻെറ അമ്മയെ ബലമായി പിടിച്ചുവലിച്ചു. പതിയിൽ സ്നേഹമുള്ളവളും ആർദ്രഹൃദയയുമായ അവൾ തൻെറ പതി വന്നതായി ചിന്തിച്ച് അദ്ദേഹവുമായി ചേർന്നു. പിന്നെ അവൻെറ ഗൗരവദർശനംമൂലം അവൾ അവനെ ശങ്കിച്ചു. അവൾ ഭയപ്പെട്ട് കിടന്നേടത്തുനിന്നു പിടഞ്ഞ് എഴുന്നേറ്റു പറഞ്ഞു: 'തീർച്ചയായും നീ എൻെറ പതിയല്ല! വികൃതാചാരനായ നീ ആരാണ്? ഏകഭർത്തൃവ്രതമുള്ള എന്നെ നീ കളങ്കപ്പെടുത്തി. എൻെറ ഭർത്താവിൻെറ രൂപമെടുത്ത് നീചനായ നീ നീചകർമ്മം ചെയ്തു. കുലംകെടുത്തിയ എന്നോട്, രോഷംകൊള്ളുന്ന ബന്ധുജനത്തോട്, ഞാൻ എന്തു പറയും? ഭർത്തൃപക്ഷക്കാർ വെടിഞ്ഞവളായി ഞാൻ വാഴും! അക്ഷാന്തനായ നീ മോശമായ പണിയാണ് ചെയ്തത്. ദുഷ്കുലജാതനായ നീ വികൃതേന്ദ്രിയനായി അനായുഷ്യവും അവിശ്വാസ്യവുമായ പരദാരാഭിമർശനം ചെയ്തു!"

ഇടഞ്ഞ് ഇപ്രകാരം പറയുന്ന അവളോട് ദാനവൻ കോപത്തോടെ പറഞ്ഞു: 'ഞാൻ ദ്രുമിളൻ എന്നു പേരായ ഊർജ്ജിതനായ സൗഭപതിയാണ്. എടീ പണ്ഡിതമാനിനീ, നീ എന്താണിത്ര ചൊടിച്ച് എന്നെ ആക്ഷേപിക്കുന്നത്? ഞാൻ അത്ര മോശക്കാരനാണോ? നിൻെറ ഭർത്താവ് നീചനും മൃത്യുവിൻെറ അധീനത്തിൽ നില്ക്കുന്നവനുമായ ഒരു മർത്ത്യനല്ലേ? എടീ, സ്ത്രീമാനഗർവ്വിതേ! വ്യഭിചാരം ചെയ്തതുകൊണ്ടൊന്നും സ്ത്രീകൾ ദുഷിക്കുകയില്ല! ഈ സ്ത്രീവർഗ്ഗത്തിന്ന് ഉറച്ച മനസ്സുണ്ടോ? വിശേഷിച്ചും മനുഷ്യസ്ത്രീകളിൽ അങ്ങനെയൊന്നുണ്ടോ? പതിവ്രതയാണെന്ന് ഒരു ഭാവം! പെണ്ണുങ്ങളെപ്പറ്റി ആർക്കാണറിഞ്ഞുകൂടാത്തത്? പല പെണ്ണുങ്ങളും നല്ല ആളുകളുമായി വ്യഭിചാരംചെയ്ത് ദൃഢവിക്രമന്മാരും ദേവാഭന്മാരുമായ മക്കളെ പെറ്റിട്ടുള്ളതായി കേട്ടിട്ടുണ്ട്. നീ സ്ത്രീകളിൽ, പതിധർമ്മത്തിൽ, ഒറ്റേറെ യോഗ്യത്തിയാണെന്നു പറയുന്നു. നിൻെറ ശുദ്ധമായ തലമുടിയിളക്കി തോന്നുന്നമാതിരി ഓരോന്നും പുലമ്പുകയാണ് നീ. അല്ലയോ സുന്ദരീ, നീ ആരാണെന്ന് എന്നോടു പറഞ്ഞുവല്ലോ. അതുകൊണ്ട് ഈ സംഭോഗത്തിൽനിന്നു നിനക്ക് ഒരു പുത്രൻ ജനിക്കും; അവൻ കംസൻ എന്നു പേരായ ശത്രുധ്വംസിയാകും." അവൻ ക്രോധിച്ചു നല്കിയ വരത്തെ ധിക്കരിച്ചു നടുങ്ങിനിന്ന് ഇഷ്ടം പറയുന്ന ആ ദാനവനോട് ദേവി പറഞ്ഞു; 'എടാ ദുർവൃത്താ! നിൻെറ വൃത്തം മോശംതന്നെ! നീ സ്ത്രീവർഗ്ഗത്തെ മുഴുവൻ ധിക്കരിച്ചു സംസാരിക്കുന്നു. ഈ ലോകത്തിൽ നീചസ്ത്രീകളുമുണ്ട്, പതിവ്രതകളുമുണ്ട് എന്നു മനസ്സിലാക്കണം! അരുന്ധതി മുതലായി പല പതിവ്രതമാരുമുണ്ടെന്നു കേൾക്കുന്നു. എടാ കുലാധമാ! അവർ പ്രജാവർഗ്ഗത്തെയും ലോകവും കാത്തുപോരുന്നവരാണ്. നീ എനിക്ക് ഇപ്പോൾ നല്കിയ പുത്രനുണ്ടല്ലോ, അവൻ അതുകൊണ്ട് വൃത്തവിനാശനനാകും. എനിക്ക് അവൻ ബോധ്യനാവുകയില്ല. ഞാൻ പറയുന്നത് നീ കേൾക്കൂ! ഭർത്താവിൻെറ വംശത്തിൽ നീചമായ നിലയിൽ ഒരു പുരുഷൻ അവതരിക്കും. അവൻ നിനക്ക് അന്തകനായി വരും. നീ തന്ന പുത്രന്നും അവൻ അന്തകനാകും! മനസ്സിലായോ?"

നാരദൻ പറഞ്ഞു: "അവൾ ഇപ്രകാരം പറഞ്ഞതു കേട്ട് ദ്രുമിളൻ ആകാശത്തേക്ക് ഉയർന്നുപോയി. എതിരില്ലാതെ ആ സൗരഥം പാഞ്ഞുപോയി. അന്നു ദീനയായി മനസ്സിടിഞ്ഞ് നിൻെറ അമ്മ പുരിയിൽ പ്രവേശിച്ചു."

കംസൻ പറഞ്ഞു: "ഇപ്രകാരം എന്നോട് മുനിസത്തമനായ നാരദൻ പറഞ്ഞു. തപോവീര്യത്താൽ ദീപ്തനായി

ആളിക്കത്തുന്ന അഗ്നിപോലെ ആ തേജസ്വി വിളങ്ങി. സപ്തസ്വരം തികഞ്ഞ വീണവായിച്ചു. ഗായകനായ ആ ഋഷി വ്യോമമാർഗ്ഗത്തൂടെ ബ്രഹ്മപാർശ്വത്തിലേക്കു പോയി. എടോ മഹാമാത്രാ, നീ എൻെറ മൊഴി കേൾക്കൂ! ധീമാനും ത്രൈലോക്യജ്ഞാനിയുമായ നാരദൻ പറഞ്ഞത് നേരാണ്. ഞാനോ ബലം, വീര്യം, മദം, വിനയം, തേജസ്സ്, വിക്രമം, ശൗര്യം, പ്രഭാവം, സത്യം, ദാനം എന്നിവയൊക്കെ ഒത്തുചേർന്നവനാണ്. എന്നോടു തുല്യനായി ആരുമില്ല. എല്ലാവരിലുംവെച്ച് യോഗ്യനായത് ഇന്ന് ഈയുള്ളവൻ തന്നെയാണ്. ഞാൻ ആ ആത്മാവിനെ അറിഞ്ഞിട്ടാണ് പറയുന്നത്. ആ വാക്യം ഞാൻ വിശ്വസിക്കുന്നു. ഞാൻ ഉഗ്രസേനൻെറ ഭാര്യയുടെ മകനാണ്, ഉഗ്രസേനക്ഷേത്രജൻ മാത്രമാണ് ആനക്കാരാ! ഞാൻ മാതാപിതാക്കളാൽ ഉപേക്ഷിക്കപ്പെട്ടവനാണ്! ഞാൻ എൻെറ തേജസ്സുകൊണ്ടു നില്ക്കുന്നവനാണ്. മറ്റാരെയും ഞാൻ ആശ്രയിക്കുന്നില്ല! രണ്ടുപേരും എന്നെ വെറുപ്പിച്ചു. വിശേഷിച്ച് ബന്ധുജനങ്ങളും എന്നെ വെറുത്തു. ഞാൻ അച്ഛനെന്നു പറയപ്പെടുന്ന അദ്ദേഹത്തെയും എൻെറ ബലംകൊണ്ടു ബന്ധിച്ചിട്ടാണ് നാട്ടിൽ വാഴുന്നത്. ഞാൻ ഈ കൃഷ്ണപക്ഷക്കാരായ സകല യാദവന്മാരെയും കൊന്നുകളയും; ഒന്നിനെയും ബാക്കിവെക്കില്ല. ഈ പാപികളായ ഗോപന്മാരെ കൊമ്പനാനയെക്കൊണ്ടു കൊലചെയ്യിച്ച് സകലതിനെയും ഒടുക്കും. അതുകൊണ്ട് വേഗം ആനപ്പുറത്തു കയറി തോമരം, അങ്കുശം മുതലായവയെടുത്ത് സ്ഥിരനായി ജാഗ്രതയോടെ രംഗദ്വാരത്തിൽ ചെല്ലുക. മഹാമാത്രാ, വൈകരുത്."

**29. കുവലയാപീഡവധം** - വൈശമ്പായനൻ പറഞ്ഞു: "അന്നത്തെ ദിവസം അങ്ങനെ കഴിഞ്ഞു. രണ്ടാമത്തെ ദിവസം പുലർന്നു താമസിയാതെ മഹാരംഗം പോരുകാണാൻ വന്ന ജനങ്ങളാൽ പൂർണ്ണമായി. ചിത്രമൊത്ത അഷ്ടകോണത്തിലുള്ള വാതിൽപ്പടിയിൽ അർഗ്ഗളമായി അർദ്ധചന്ദ്രഗവാക്ഷങ്ങൾ കട്ടിലും മെത്തയും ചേർന്ന് കിഴക്കോട്ടു തിരിഞ്ഞവിധം സജ്ജീകരിച്ച് പൂമാലയും മുത്തുമാലകളുമൊക്കെ അലങ്കരിച്ച്. ശരൽക്കാലത്തെ മേഘനിരപോലെ വിലസി. മഞ്ചങ്ങളും പോരിന്ന് അണിഞ്ഞൊരുങ്ങിയ മല്ലന്മാരുമായി സമാജവാടം കാർനിരന്ന കടൽപോലെ ശോഭിച്ചു. കൈവേലക്കോപ്പണിഞ്ഞ കൊടികൾ നിരന്തരം പാറി. ശ്രേണീഗണകളുടെ ഇരിപ്പിടമഞ്ചങ്ങൾ കുന്നുപോലെ പ്രശോഭിച്ചു. അന്തഃപുരസ്ത്രീകളുടെ അനേകം കാഴ്ചപ്പുരകൾ പൊന്നണിഞ്ഞ് ചിത്രജാലാകുലങ്ങളായി വിളങ്ങി. രത്നൗഘമൊത്തതും രണ്ടാംനിലകളുള്ളതുമായ ആ കാഴ്ചപ്പുരകൾ ചിറകുള്ള കുന്നുകൾപോലെ മറകളോടുകൂടി പ്രശോഭിച്ചു. അതിൽ ചാമരഹാരങ്ങളും മധുരസ്വരമുണ്ടാക്കുന്ന ഭൂഷണങ്ങളും ഒത്തുചേർന്ന് വിചിത്രവും മനോഹരവുമായ പ്രഭ വിതറി. വേശ്യാമഞ്ചങ്ങളും മോടിയുള്ള നല്ല വസ്ത്രം വിരിച്ച് വേശ്യകളോടുകൂടി വിമാനങ്ങളുടെ ധാടിയിൽ പ്രശോഭിച്ചു. അതിൽ വിലപിടിച്ച അലങ്കാരങ്ങളോടുകൂടിയ സിംഹാസനങ്ങൾ, പീഠങ്ങൾ, പൊന്നിൻകട്ടിലുകൾ, അവയിൽ വിരിച്ച വീരവാളിപ്പട്ടുകൾ, പൂങ്കുലച്ചാർത്തുകൾ, സുവർണ്ണപാനകുംഭങ്ങൾ, വിളങ്ങുന്ന പാനപാത്രങ്ങൾ, ഫലങ്ങൾ, ഉപദംശങ്ങൾ, പുളിരസമുള്ള കറികൾ, കുടിക്കുചേർന്ന ചമ്മന്തികൾ എന്നിവയൊക്കെ സജ്ജീകരിച്ചു. മരക്കൂട്ടുകളുള്ള മഞ്ചങ്ങൾ പലതും നല്ല വിരിപ്പുകളോടുകൂടി നൂറും ആയിരവും പ്രശോഭിച്ചു. കിളിവാതിൽക്കൂടെ കാണാവുന്നവിധം സ്ത്രീകളിരിക്കുന്ന മഞ്ചങ്ങൾക്കുമേലെ തിരകൾ നിരന്നു. പെണ്ണുങ്ങൾക്കിരുന്നു കാണാവുന്നവിധം ഉയർന്ന അവ നീലവാനിൽ ഹംസങ്ങൾ നിരന്നവിധം പ്രശോഭിച്ചു. മേരുശൃംഗംപോലെ പൂർവ്വമുഖം സ്വർണ്ണശോഭപൂണ്ടു. പൊന്നിൻതകിടിൽ പൊതിഞ്ഞ തൂണുകൾ വിചിത്രമായി ശോഭിച്ചു.

കംസന്ന് ഇരുന്നു കാണുവാനുള്ള ഗൃഹം പ്രത്യേകം സജ്ജീകരിച്ചിരുന്നു. അത് ഏറ്റവും ശ്രീയോടെ അലങ്കരിക്കപ്പെട്ടിരുന്നു. ആ ഗൃഹം രാജധാനിപോലെ മാല്യദാമാഞ്ചിതമായി ശോഭിച്ചു. നാനാജനങ്ങൾ വന്നു തിങ്ങി. ജനങ്ങളുടെ ഇരമ്പം അവിടെ മുഴങ്ങി. സമാജവാടം പെട്ടെന്ന് ഇളകാത്ത കടൽപോലെ നിശ്ശബ്ദമായി സ്തംഭിച്ചമട്ടിലായി. 'കുവലയാപീഡഗജം സമാജദ്വാരത്തിൽ നില്ക്കണം.' എന്നു കല്പിച്ച് രാജാവ് പ്രേക്ഷകന്മാരിരിക്കുന്ന ആഗാരത്തിലെത്തി.

വെള്ളവസ്ത്രം ചാർത്തി വെൺചാമരങ്ങൾ വീശി വെള്ളത്തലപ്പാവുവെച്ച് രാജാവ് വെൺമേഘത്തിൽ ചന്ദ്രനെന്ന വിധം ശോഭിച്ചു. സിംഹാസനത്തിൽ ആ ധീമാൻ എഴുന്നള്ളി ഇരിക്കെ അതുല്യമായ അവൻെറ ആകൃതി കണ്ട് പൗരന്മാർ ജയാശിസ്സുകൾചൊരിഞ്ഞു.

പിന്നെ അരക്കെട്ട് മുറുക്കിയ മല്ലന്മാർ അരങ്ങത്തു വന്നെത്തി. മൂന്നു കക്ഷികളായി ആ ബലശാലികൾ കടന്നു വന്നു. ഉടനെ പെരുമ്പറ മുഴങ്ങി. കൂക്കിവിളിയും ആർപ്പുവിളിയും പൊങ്ങി കൈകൊട്ടി ആർത്തു. ഇവയെല്ലാം കേട്ടു ചന്ദനച്ചാർത്തണിഞ്ഞു നില്ക്കുന്ന വസുദേവപുത്രന്മാർ രണ്ടുപേരും ഹൃഷ്ടരായി രംഗത്തെത്തി. ഗോപാലവേഷം ധരിച്ച്, ചന്ദനം ചാർത്തി, തലയിൽ മാലയണിഞ്ഞ്, കഴുത്തിൽ മണികെട്ടി, ബാഹുമാത്രശസ്ത്രന്മാരായി, കൈകൾ സാക്ഷപോലെ തമ്മിൽ പിടിച്ച് അവർ വേഗത്തിൽ ചെല്ലുന്ന സമയത്ത് ആന അവരെ തടുത്തു. വലിയ പ്രേരണയോടുകൂടി വിട്ടയച്ച ആ മത്തവാരണം കോപിച്ച് തുമ്പിക്കൈ ചുരുട്ടി രാമകൃഷ്ണന്മാരുടെ വധത്തിന്നുദ്യമിച്ച് അടുത്തു. ആന ഭയപ്പെടുന്ന കൃഷ്ണൻ അപ്പോൾ ഒന്നു ചിരിച്ചു. ദുഷ്ടനായ കംസൻെറ ആഗ്രഹത്തെപ്പറ്റി ആ രംഗത്തുവെച്ച് ഗർഹിച്ചു പറഞ്ഞു: 'കാലപുരിയിലേക്കു പോകുവാൻ കംസൻ പരിഭ്രമിക്കുകയാണ്. ആനയെക്കൊണ്ട് എന്നെ ആക്രമിപ്പിക്കുവാൻ മുതിർന്ന നീ കാലപുരിയിലേക്കു പോകാൻ ബദ്ധപ്പെടുകയാണ്!' ഇടിമുഴക്കംപോലെ അലറിക്കൊണ്ട് ആ കൊമ്പനാന അടുത്തെത്തുന്ന സമയത്തു പെട്ടെന്നു ചാടി ഗോവിന്ദൻ കൈകൊട്ടിയാർത്തു. കൂക്കി, കൈകൊട്ടിയാർത്ത്, മുമ്പേതന്നെ ആ കുംഭിയുടെ ശീകരം തിങ്ങുന്ന തുമ്പിക്കൈ മാറുകൊണ്ട് താങ്ങി. കൊമ്പിൻെറ ഇടയിലകപ്പെട്ട്, വീണ്ടും കാൽക്കീഴിലെത്തിയും, കുംഭിയെ കണ്ണൻ കാറിനെ കാറ്റെന്നപോലെ ബാധിച്ചു. ആനത്തുമ്പിക്കൈയിൽനിന്നും കൊമ്പിൽനിന്നും അവൻ ഒഴിഞ്ഞു. കാൽക്കൂട്ടിൽനിന്നും കൃഷ്ണൻ രക്ഷപ്പെട്ടു പോന്നു. ആ ഗജത്തെ കൃഷ്ണൻ മർദ്ദിച്ചു. ആ കുറ്റനായ ആന കൃഷ്ണനെ കൊല്ലുവാൻകഴിയാതെ മൂഢനായി. തൻെറ ദേഹത്തിൽ അടികൊണ്ട ആ ഗജം നിന്നു ചീറി. മുട്ടുകുത്തി, കൊമ്പ്, നിലത്തു കുത്തി ആന വീണു. രോഷംകൊണ്ട് മദം ചുരത്തി. വർഷത്തിൽ കാർപെയ്യുന്നപോലെ മദജലം വർഷിച്ചു. കണ്ണൻ ഈ ആനയെക്കൊണ്ട് രംഗത്തിൽവെച്ച് ഒരു കുട്ടിക്കളി കളിച്ചു. കംസനിൽ ദ്വേഷത്തോടുകൂടിയ അവൻ ആ ആനയെ കൊലചെയ്യുവാൻതന്നെ തീർച്ചയാക്കി. അവൻെറ തലയിൽ കുംഭത്തിൻെറ കീഴിലായി കാൽവെച്ച് രണ്ടു കൈകൊണ്ടും കൊമ്പ് ഉരിഞ്ഞെടുത്ത് അതുകൊണ്ടുതന്നെ അവനെ കുത്തി. വജ്രമൊക്കുന്ന തൻെറ കൊമ്പുകൊണ്ടു കുത്തേറ്റ ആന മൂത്രംവീഴ്ത്തി പിണ്ടിയിട്ട് സഹിക്കാത്ത പ്രാണവേദനയോടെ ചിന്നംവിളിച്ച് ആർത്തു. കൃഷ്ണൻ ദേഹം തകർത്ത് ആർത്തിപ്പെടുത്തിയ ആ ഹസ്തിയുടെ തല പിളർന്ന് അതിലൂടെ രക്തം പ്രവഹിച്ചു. അവൻെറ വാലും വേഗത്തിൽ

ത്തന്നെ ഹലായുധനായ ബലഭദ്രൻ കുന്നിന്മേൽ പകുതി പൂണ്ടുകിടന്ന കൃഷ്ണസർപ്പത്തെ ഗരുഡൻ എന്നവിധം വലിച്ച് ഊരിയെടുത്തു. കൃഷ്ണൻ ആ ആനക്കൊമ്പു കൊണ്ട് കൊമ്പനാനയെ കൊന്നുവിട്ടതിന്നുശേഷം ഒരടിക്ക് ഉഗ്രനായ ആനക്കാരനെയും കാലപുരിയിലേക്കയച്ചു. ഉച്ച ത്തിൽ വേദനയോടെ കൊമ്പുപോയ ആന ആർത്ത് മഹാ മിത്രനോടൊപ്പം വജ്രമേറ്റ മലപോലെ വീണു.

തോരണാംശങ്ങൾ കൈകൊണ്ടു വലിച്ചെടുത്ത് രണ കർക്കശരായ ആ പുരുഷർഷഭന്മാർ ആനയുടെ കാല് കാക്കുന്നവരെയും അടിച്ചു വീഴ്ത്തി. അവരെയും കൊന്ന് രാമകൃഷ്ണന്മാർ രംഗമദ്ധ്യത്തിൽ കയറി നിന്നു. ആകാശ ത്തുനിന്നിറങ്ങിവന്ന അശ്വിനീദേവകൾപോലെ അവർ ശോഭിച്ചു. വനമാലികളെ വൃഷ്ണികളും അന്ധകന്മാരും ഭോജന്മാരും കണ്ടു. കൂക്കി ആർത്തും കൈകടിച്ചും സിംഹ നാദം മുഴക്കിയും കൈകൊട്ടിയും അവർ ആ കാഴ്ചക്കാ രിൽ ഹർഷം ജനിപ്പിച്ചു. അവരെക്കണ്ട് വൃഥാമതിയായ ഭോജേന്ദ്രൻ വിഷാദിച്ചു. പൗരന്മാരിൽ ഹർഷവും കൂറും അവരിൽക്കണ്ടപ്പോൾ ഭാരതാ, കംസന്ന് കുണ്ഠിതമുണ്ടായി. ഗർജ്ജിക്കുന്ന ഗജശ്രേഷ്ഠനെ കൊന്നതിന്നുശേഷം പുണ്ഡ രീകാക്ഷൻ ജ്യേഷ്ഠനോടുകൂടി സമുദ്രംപോലെ ആഹ്ലാദി ച്ചാർക്കുന്ന രംഗത്തിൽ കയറിനിന്നു."

**30. കംസവധം –** വൈശമ്പായനൻ പറഞ്ഞു: "വേഗത്തിൽ ക്കയറുന്നവനും കാറ്റേറ്റുലയുന്ന വസ്ത്രത്തോടുകൂടിയവനും ചേട്ടനെ മുന്നിലാക്കി വരുന്നവനുമായ പത്മനേത്രനെ,. ആനക്കൊമ്പേറ്റ സുഭുജനായ ദേവകീപുത്രനെ, പോരടിക്കു വാനായി തയ്യാറായി നില്ക്കുന്നവനെ, മദത്താലും രക്ത ത്താലും സിംഹംപോലെ ദുർദ്ധർഷനായി ചാടുന്നവനെ, തുണയോടുകൂടിയ കാർമേഘതുല്യം പ്രശോഭിക്കുന്നവനെ, കൈകൊട്ടി ഒച്ചയുണ്ടാക്കി ഭൂമികുലുക്കിച്ചാടുന്ന വീരനെ, ആനക്കൊമ്പാകുന്ന ആയുധമേന്തിനില്ക്കുന്ന കൃഷ്ണനെ, വാടിയ മുഖത്തോടും വർദ്ധിച്ച കോപത്തോടുംകൂടി ഉഗ്ര സേനാത്മജനായ കംസൻ ഒന്നു നോക്കി. കൈയിലേന്തിയ ദന്തിദന്തത്താൽ കേശവൻ അർദ്ധചന്ദ്രനെ താങ്ങിനില്ക്കു ന്ന ഏകശൃംഗമായ അദ്രിപോലെ ശോഭിച്ചു. ഗോവിന്ദൻ അവിടെ ചാടിക്കളിക്കെ ആ രംഗമാകുന്ന കടൽ ജനൗ ഘങ്ങളുടെ പ്രതിനാദംകൊണ്ട് നിറഞ്ഞ മട്ടിലായി.

ഉടനെ പോപംകൊണ്ട് കണ്ണുചുവന്ന് കംസൻ പരമ കോപനായി ചാണൂരനെ വിളിച്ച് കൃഷ്ണനുമായി പോരാടു വാൻ ആജ്ഞാപിച്ചു. ആന്ധ്രക്കാരനും ചതിയനുമായിരുന്നു ചാണൂരൻ. മഹാകായമുഷ്ടികനെയും വിളിച്ചു. അദ്രിതുല്യ നായ അവനെ ബലരാമനുമായി പോരാടുവാനും നിശ്ച യിച്ചു. ചാണൂരനോട് കംസൻ മുമ്പുതന്നെ കല്പിച്ചിട്ടുണ്ട്. 'നീ കൃഷ്ണനോട് ഉത്സാഹത്തോടെ പൊരുതണം' എന്ന്.

ആ ചാണൂരൻ കോപംകൊണ്ട് കണ്ണുകലങ്ങിയവ നായി, മല്ലടിക്കുവാനായി, നീരേന്തുന്ന കാർമേഘംപോലെ കൃഷ്ണനോട് ഏറ്റ് എതിർത്തു. അവൻ വിളിച്ചുപറഞ്ഞ പ്പോൾ രംഗം നിശ്ശബ്ദമായി. അപ്പോൾ യാദവന്മാർ ഒത്തു ചേർന്ന് ഇപ്രകാരം വിളിച്ചുപറഞ്ഞു: 'ബാഹുയുദ്ധം അര ങ്ങത്തു നടക്കുമ്പോൾ കൈകൾ മാത്രമേ പ്രയോഗിക്കാവു എന്നതാണ് നിയമം. ശസ്ത്രപ്രയോഗം ഒട്ടും പാടില്ലാത്ത താണ്. കയ്യാങ്കളിക്കാർ തളരുമ്പോൾ തക്കസമയത്തു വെ ള്ളം നല്കി ശ്രമം തീർക്കണം. മല്ലന്ന് കരീഷംകൊണ്ട് സൽക്രിയകൾ എപ്പോഴും ചെയ്യണം. നിലത്തുനിന്ന് നില ത്തു നില്ക്കുന്നവനുമായി നേരിട്ട് അടവുപ്രകാരം മുറയ്ക്ക് പൊരുതാമെന്നാണ് പരീക്ഷകന്മാർ വിധിക്കുന്നത്. ബാല നോ, വൃദ്ധനോ, മദ്ധ്യപ്രായനോ, കൃശനോ, വലിയവനോ, ആരാണ് രംഗത്തു നില്ക്കുന്നതെങ്കിൽ അവന്ന് കിടയായ വനുമായി പൊരുതുന്ന കാര്യം കക്ഷിക്കാർ കണ്ടു തീരു മാനിക്കണം. ബലത്താലും കർമ്മവൈദഗ്ദ്ധ്യത്താലും അഭ്യാ സം അറിഞ്ഞവൻ എതിരാളിയെ വീഴ്ത്തിയാൽ മുറയറിയു ന്നവൻ വീണവനെ പിന്നെ ഒന്നും ദ്രോഹിക്കരുത്. കൃഷ്ണ നും ആന്ധ്രമല്ലനും തമ്മിൽ ഇതാ രംഗത്തിൽ യുദ്ധം തുടങ്ങുകയായി. കൃഷ്ണനാണെങ്കിൽ കുട്ടിയാണ്. ആന്ധ്ര നാണെങ്കിൽ കൂറ്റനുമാണ്. നാം എന്തു വിചാരിക്കുന്നു?' ഉടനെ കിലുകിലാ എന്നുള്ള ശബ്ദം കാഴ്ചക്കാരിൽ നിന്നുയർന്നു പൊങ്ങി. ഗോവിന്ദൻ ചാടിക്കളിച്ച് ഇപ്രകാരം വിളിച്ചുപറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഞാൻ ഒരു കുട്ടിയാണ്. ആന്ധ്ര നാണെങ്കിൽ ഒരു കൂറ്റനുമാണ്. ദേഹം മലപോലെ വലിയതു മാണ്. കൈയൂക്കുള്ളവനുമായി യുദ്ധംചെയ്യുവാൻ എനിക്കു സമ്മതമാണ്. മല്ലയുദ്ധത്തിൽ യാതൊരു വ്യതിക്രമവും ഞാൻ ചെയ്യുന്നതല്ല. മര്യാദയില്ലാത്തമട്ടിലൊന്നും ഞാൻ പോർചെയ്യുന്നതല്ല. മല്ലയുദ്ധക്കാരുടെ മതത്തെ ഒരിക്കലും ഞാൻ ദുഷിപ്പിക്കുന്നതല്ല. 'കരീഷധർമ്മം' 'തോയധർമ്മം' 'കഷായസംസർഗ്ഗം' എന്നിവയെല്ലാം കരാറുപ്രകാരംവെച്ച ധർമ്മങ്ങളാണ്. അതൊക്കെ വേണ്ടസമയത്താകാം. സംയമം, ധൈര്യം, സ്ഥൈര്യം, വ്യായാമം, സൽക്രിയബലം, ഇവ യൊക്കെ രംഗത്തിൽ സിദ്ധിയായി വെച്ചതാണ്. അതൊക്കെ യുദ്ധമുറയ്ക്ക് സമ്മതമായിട്ടുള്ളതുമാണ്. അവൈരനെ ഇവൻ വൈരവാനാക്കിത്തീർക്കുകയാണെങ്കിൽ, അപ്പോൾ ഞാൻ അവനെ നിഗ്രഹിക്കേണ്ടതായി വന്നുകൂടും. ജഗ ത്തിനെ സന്തോഷിപ്പിക്കുവാൻ അങ്ങനെ ചെയ്യേണ്ടതായി വന്നേക്കും. കരുഷസംഭൂതനാണ് പ്രസിദ്ധനായ ചാണൂരൻ. ദേഹംകൊണ്ട് ഇവൻ ഒരു കയ്യാങ്കളിക്കാരനാണ്. കർമ്മം കൊണ്ടും അപ്രകാരംതന്നെയാണ്. പല മല്ലന്മാരെയും പോ രിൽവീഴിച്ചു കൊന്നവനാണ് ഇവൻ. രംഗത്തിൽ എതിരാ ളിയെ വീഴ്ത്തുവാൻവേണ്ടി മല്ലയുദ്ധമുറകളെ ദുഷിപ്പിച്ച വനാണ് ഇവൻ. ശസ്ത്രയോധികളായ ഭടന്മാർക്ക് യുദ്ധത്തിൽ ശസ്ത്രസിദ്ധി എതിരാളി മല്ലനെ വീഴ്ത്തിയാൽ സിദ്ധിക്കും. അതാണ് മല്ലന്മാർക്ക് രംഗസിദ്ധി. പോരിൽ ശസ്ത്രമേറ്റു ചത്താൽ മോക്ഷസിദ്ധിയാണ് വിധിയിൽക്കാണുന്നത്. യുദ്ധ ത്തിൽ സിദ്ധി രണ്ടുപേർക്കുമുണ്ട്. കൊന്നവനും കൊല്ലപ്പെട്ട വനും ഉണ്ട്. ആ പ്രാണാന്തകിയായ യാത്ര യോഗ്യന്മാർ പൂജിക്കുന്നു. ഈ മാർഗ്ഗമാണെങ്കിലോ, ബലത്താലും കൈ മിടുക്കാലും ഉള്ളതാണ്. രംഗത്തിൽ മരിച്ചവന്ന് എവിടെ യാണ് സ്വർഗ്ഗം? ജയിച്ചവന്ന് എന്താണ് ഗതി? പണ്ഡിത മാനിയായ രാജാവിന്നുള്ള രോഷത്താൽ ചിലർ പ്രതാപ ത്തിന്നുവേണ്ടി മല്ലന്മാരെ വധിക്കുന്നു! അങ്ങനെ വന്നാൽ മുറതെറ്റിച്ച മല്ലന്നു വധമാണ് ലഭിക്കുക!'

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞു നില്ക്കെ അവർ കാട്ടിൽ രണ്ടു ഗജവീരന്മാർ തമ്മിലെന്ന പോലെ രംഗത്തിൽവെച്ച് രണം നടന്നു. ചെയ്തതിന്ന് എതിരായി ചിത്രമായി കണ്ടകക്കൈനടത്തി. ചെന്ന് ഏറ്റും, മാറ്റി താഴെ വീഴ്ത്തിയും, പൊക്കി വീഴ്ത്തിയും, രണ്ടുപേരും കെട്ടിപ്പിണഞ്ഞും, ദണ്ഡശൈലാഭരായി ഇടിച്ചും, തട്ടിയും, പന്നിക്കേറ്റംകയറിയും, ഇരമ്പിയും, കൈകൊണ്ടും മുട്ടു കൊണ്ടും കാൽമുട്ടുകൊണ്ടും ഇടിച്ചും, പിന്നെ കല്ലുമുട്ടുന്ന മാതിരി കൂട്ടിയടിച്ചും, ശിരസ്സുകൾ തമ്മിൽ കൂട്ടിമുട്ടിച്ചും, ശസ്ത്രംകൂടാതെ കൈയൂക്കാലുള്ള ആ യുദ്ധം ഘോരമായി നടന്നു. ആ സമാജോത്സവജനങ്ങളൊക്കെ രഞ്ജിച്ച് ആഹ്ലാ ദിച്ചു. ആർപ്പുവിളി മുഴങ്ങുമാറ് പോരാട്ടം നടന്നു. മഞ്ചം തോറും ഇരിക്കുന്നവർ നന്ന്! നന്ന്!' എന്നു പറഞ്ഞു. വേറെ ചിലർ ഉച്ചത്തിൽ ആർത്തു.

അങ്ങനെ യുദ്ധം നടന്നുകൊണ്ടിരിക്കെ, മുഖം വിയർ

ത്ത് ഒഴുകുന്നവനും കൃഷ്ണനിൽ കണ്ണുവെച്ചവനുമായ കംസൻ ഇടത്തുകൈകൊണ്ട്, പെരുമ്പറ കൊട്ടുന്നത് തടഞ്ഞു. ആ മൃദംഗാദികളായ വാദ്യങ്ങളെ തടുത്തുവെങ്കിലും പിന്നെയും ശബ്ദം മുഴങ്ങിക്കൊണ്ടിരുന്നു. ആകാശത്തിൽനിന്ന് അസംഖ്യം ദേവദുന്ദുഭി, ദേവകൾ മുഴക്കുവാൻ തുടങ്ങി. താമരക്കണ്ണനായ ഹൃഷീകേശൻ പൊരുതുന്ന സമയത്ത് താനേ, കൊട്ടാതെതന്നെ, തൂര്യങ്ങൾ മുഴക്കിക്കൊണ്ടിരുന്നു. വിമാനത്തിൽക്കയറി കാമരൂപികളായ ദേവന്മാർ മറഞ്ഞുനിന്ന് വിദ്യാധരന്മാരോടുകൂടി ചുറ്റി. അവർ കൃഷ്ണന്ന് ജയം കാംക്ഷിച്ചു. 'ഹേ കൃഷ്ണാ, വിജയിച്ചാലും! മല്ലന്മാരായ ചാണൂരദൈത്യനെ ജയിച്ചാലും!' എന്ന് സപ്തർഷിമാരൊക്കെ വാനിൽനിന്ന് ആശംസിച്ചു.

വളരെനേരം കൃഷ്ണൻ ചാണൂരനോട് കളിച്ചു പോരാടി. കംസന്റെ നാശം കാണുന്ന ദേവകീസുതൻ പിന്നെ ഒന്ന് ഊക്കെടുത്ത് പൊരുതി. അപ്പോൾ ഭൂമി കുലുങ്ങി. മഞ്ചങ്ങൾ ഉലഞ്ഞു. കംസന്റെ മകുടത്തിൽനിന്ന് ഉത്തമമായ രത്നം അടർന്നുവീണു. കൃഷ്ണൻ ഉയിർകെട്ടുപോകുന്ന ചാണൂരനെ കൈകൊണ്ടു മാടിവിളിച്ച് തലയ്ക്ക് ഇടിച്ച് മുട്ടുകൊണ്ടു മാറത്തുകുത്തി. അവന്റെ കണ്ണിന്റെ കാഴ്ച കെട്ടുപോയി. കണ്ണിൽനിന്ന് രക്തം ചാടി തുറിച്ചു കക്ഷത്തിൽ തൂക്കിയിട്ട പൊന്നിൻഘണ്ട (മണി) പോലെ കണ്ണ് പുറത്തേക്കുതുറിച്ച അവൻ രംഗമദ്ധ്യത്തിൽ വീണു. അങ്ങനെ ചാണൂരൻ പ്രാണൻപോയി ഭൂമിയിൽ ചത്തുവീണു. ചത്തുവീണ ചാണൂരമല്ലന്റെ ദേഹംകൊണ്ട്, ഒരു മല പറിച്ചുകൊണ്ടിട്ടാലെന്നപോലെ രംഗം മറയ്ക്കപ്പെട്ടു. ബലഗർവ്വുകൂടിയ ചാണൂരനെ കൃഷ്ണൻ കൊന്നപ്പോൾ, ബലരാമൻ മുഷ്ടികനെ പിടികൂടി. കൃഷ്ണൻ തോശലനെയും പിടികൂടി. യുദ്ധാരംഭത്തിൽ ക്രോധം മൂർച്ഛിച്ച രണ്ടു മല്ലന്മാരും കാലനിയോഗത്താൽ രാമകൃഷ്ണന്മാരോട് ഏറ്റു. അവർ ഇടിവെട്ടുന്നമാതിരി രംഗത്തിൽ ആർത്തു തുള്ളി. ബലവാനായ കൃഷ്ണൻ അദ്രിതുംഗാഭനായ തോശലനെ ബലമായി പിടിച്ച് നൂറുവട്ടം ചുറ്റിവീശി ഭൂമിയിൽ അടിച്ച് അരച്ചു. കൃഷ്ണൻ പിടിച്ച് മർദ്ദിച്ചപ്പോൾ ബലവാനായ അവന്റെ, ചാകുന്ന അവന്റെ, വായിൽനിന്ന് രക്തം പ്രവഹിച്ചു. മഹാബലനായ ബലഭദ്രൻ വളരെനേരം പൊരുതി. ആന്ധ്രമല്ലനായ ആ മല്ലൻ അപ്പോൾ പല മണ്ഡലങ്ങളെക്കാണിച്ചു. അപ്പോൾ തേജസ്വിയായ രാമൻ ഇടിവെട്ടുന്നമാതിരി, മുഷ്ടികൊണ്ട് അവന്റെ തലയ്ക്കു ഭയങ്കരമായ ഒരു ഇടികൊടുത്തു. വജ്രത്താൽ അദ്രി എന്നപോലെ ആ വീര്യവാന്റെ ഇടിയേറ്റ് അവന്റെ തല തകർന്നു. തലച്ചോറുതെറിച്ച് ആ കൂറ്റന്റെ കണ്ണുതുറിച്ചു. അതോടുകൂടി അവൻ വീണു മരിച്ചു. രംഗം ആർപ്പുവിളികൊണ്ട് മുഴങ്ങി. അങ്ങനെ ആ ആന്ധ്രകോസലരായ മല്ലന്മാരെ രാമകൃഷ്ണന്മാർ വധിച്ചു. അവർ ക്രോധരക്താക്ഷന്മാരായി രംഗഭൂമിയിൽ തുള്ളിക്കളിച്ചു. മല്ലന്മാരില്ലാതായ ആ രംഗവാടം ഭീകരമായിത്തോന്നി.

മഹാമല്ലനായ മുഷ്ടികനെന്ന ആന്ധ്രൻ വീണതിന്നു ശേഷം, കണ്ടുനില്ക്കുന്ന ഗോപന്മാർ, നന്ദഗോപൻ തുടങ്ങിയ ഗോപന്മാർ, ഭയപ്പെട്ട് സർവ്വാംഗവും വിറച്ചു നില്പായി. ഹർഷക്കണ്ണുനീർ കണ്ണുകളിൽനിന്ന് ഒഴുകുന്ന ദേവകി വിറച്ചു; സ്നേഹംകൊണ്ടു മുലചുരന്ന് അവൾ തന്റെ പുത്രനായ കൃഷ്ണനെ നോക്കിനിന്നു. കൃഷ്ണനെക്കണ്ടപ്പോൾ കണ്ണുനീരുകൊണ്ട് അവളുടെ കണ്ണുനിറഞ്ഞു. സ്നേഹംമൂലം വസുദേവൻ ജരനീങ്ങി യുവാവായിത്തീർന്നു. ദ്വാരകയിൽ നില്ക്കുന്ന സ്ത്രീജനങ്ങളൊക്കെ കൃഷ്ണന്റെ മുഖപങ്കജം ദൃഷ്ടികളാകുന്ന ഭൃംഗങ്ങളാൽ പാനംചെയ്തു. ഭ്രൂഭംഗത്തിന്നിടയിൽ കംസന്റെ വക്ത്രം വിയർത്തു. അവന്റെ മുഖത്തു രോഷാഗ്നി കത്തിജ്ജ്വലിച്ചു. അവൻ കൃഷ്ണനെ രോഷത്തോടെ നോക്കി. കണ്ണന്റെനേരെ പുകയുന്ന രോഷത്തോടും നിശ്വാസവായുവോടുംകൂടി അവന്റെ ഹൃദയം മാനസാഗ്നിയാൽ ജ്വലിച്ചു. അവന്റെ ചുണ്ടു വിറച്ചു. നെറ്റി വിയർത്തു. രോഷംകൊണ്ടു കംസന്റെ മുഖം രക്താർക്കന്റെ നിറത്തിലായി. ക്രോധംകൊണ്ടു ചുവന്ന അവന്റെ മുഖത്തുനിന്നു വിയർപ്പുതുള്ളികൾ ചാടി. വെയിലേറ്റ മരത്തിൽനിന്നു മഞ്ഞു ചാടുന്നപോലെ വിയർപ്പുപൊഴിഞ്ഞു. അവൻ ക്രോധത്തോടെ പല വമ്പന്മാരായ ഭൃത്യരെ വിളിച്ചു കല്പിച്ചു: 'ഈ ഗോപന്മാരെ രംഗത്തുനിന്നു പിടിച്ചുമാറ്റുക; ഈ പാപികളായ കാടന്മാർ രംഗത്തുനിന്നു പോകട്ടെ! ഈ പാപദർശികളായ വികൃതന്മാരെ എനിക്കു കാണേണ്ടാ! എന്റെ രാജ്യത്ത് ഇവർ പാർക്കരുത്!

ഒറ്റ ഗോപനും പാർക്കരുത്! എന്നിൽ പാപം ചിന്തിക്കുന്ന ദുഷ്ടനായ നന്ദഗോപനെ ഇരുമ്പുചങ്ങലയ്ക്കിട്ടു പൂട്ടുവിൻ! ദുർവൃത്തനായി എന്നും എന്നെ ദ്വേഷിക്കുന്ന നന്ദഗോപനെ ക്ഷണത്തിൽ ഇപ്പോൾത്തന്നെ ശാസിച്ചേക്കാം. ആ വൃദ്ധനും തക്ക ശിക്ഷ ഞാൻ കൊടുത്തേക്കാം. ഈ പ്രാകൃതന്മാർ ഗോവിന്ദനെ ആശ്രയിച്ചു ജീവിക്കുന്നവരാണ്. അവരുടെ സകല ഗോക്കളെയും നിങ്ങൾ ഹരിക്കുവിൻ!' ഇപ്രകാരം അലറിപ്പറയുന്ന കംസനെ കൃഷ്ണൻ ഒന്നു നോക്കി. താതനായ നന്ദനെ ആക്ഷേപിച്ചു പറഞ്ഞതു കേട്ട് കേശവന്നു കോപം ഉജ്ജ്വലിച്ചു. ജ്ഞാതികൾക്കു വന്ന ശോകത്തിൽ ദുഃഖിക്കുന്ന ദേവകിയെയും കൃഷ്ണൻ നോക്കി. കേശവൻ സിംഹത്തെപ്പോലെ ജൃംഭിച്ചു. അതിവേഗത്തിൽ മഹാവിക്രമനായ കൃഷ്ണൻ കംസന്റെ നാശത്തിന്നായി അരികിലേക്കു കുതിക്കുവാൻ ആഞ്ഞു. ആ മഹാഭുജൻ ആ രംഗത്തിൽനിന്ന് ഒരു ചാട്ടം ചാടി. സിംഹം ചാടുന്നതുപോലെ അതിവേഗത്തിൽ അവൻ കംസന്റെ സമീപത്തെത്തി. തടവുകൂടാതെ കാറ്റടിച്ചെത്തുന്ന ആകാശത്തിലെ കാർമേഘംപോലെ അവൻ കംസന്റെ സമീപത്തെത്തിക്കഴിഞ്ഞു. കൃഷ്ണൻ രംഗത്തിൽനിന്നു ചാടുന്നത് ആരും കണ്ടില്ല. അത്രയ്ക്കു മിന്നൽവേഗത്തിലായിരുന്നു ആ ചാട്ടം. അവൻ കംസന്റെ അടുത്തു നില്ക്കുന്നതേ പുരവാസികൾ കണ്ടുള്ളൂ. അപ്രകാരം അസ്തപ്രായനായ കംസൻ, കാലധർമ്മമണയുവാൻപോകുന്ന കംസൻ ചിന്തിച്ചു, ആകാശത്തുനിന്ന് മുകുന്ദൻ തന്റെ മുമ്പിൽ പൊട്ടിവീണതാണോ എന്ന്. കൃഷ്ണൻ ഇരുമ്പുലക്കപോലുള്ള തന്റെ കൈകൾ നീട്ടി രംഗമദ്ധ്യത്തിൽവെച്ച് കംസന്റെ മുടിക്കെട്ടിൽ പിടികൂടി. കണ്ണൻ കൈകൊണ്ടു തൊട്ടയുടനെ അവന്റെ പൊന്മയവും വജ്രഭൂഷിതവുമായ മകുടം ഭൂമിയിൽ വീണു. മുടിയിൽ കൃഷ്ണനാൽ പിടിക്കപ്പെട്ട കംസൻ ഇളകാത്തമട്ടിലായി. അവൻ സ്തംഭിച്ചുപോയി. അവൻ ഇരുന്ന ഇരിപ്പിൽ സമ്മൂഢനായി വൈകല്യത്തിൽ മുഴുകിപ്പോയി. മുടിയിൽ പിടിക്കപ്പെട്ട കംസൻ വീർപ്പിട്ട്, ചത്തമാതിരിയായി. കംസൻ പിന്നെ കൃഷ്ണന്റെ മുഖത്തേക്കു നോക്കാൻപോലും ശക്തനായില്ല. കുണ്ഡലം പോയ കർണ്ണങ്ങളോടെ, ഹാരം പൊട്ടിപ്പോയ മാറോടെ, തൂങ്ങിയ കൈകളോടെ, ഭൂഷണങ്ങൾ പൊട്ടിച്ചിതറിയ അംഗങ്ങളോടെ, ഉത്തരീയം പോയി തല ചാച്ചും ചരിച്ചും, കംസൻ കൃഷ്ണന്റെ ശക്തിയാൽ നിലത്തു വീഴ്ത്തപ്പെട്ടുകിടന്നു പിടച്ചു. മഞ്ചത്തിൽനിന്നു കംസനെ കേശവൻ രംഗത്തിലേക്കു വലിച്ചിഴച്ചു. മുടിയിൽ പിടികൂടി ക്ലേശിപ്പിക്കേണ്ടവനായ അവനെ വേണ്ടമാതിരിയൊക്കെ ചെയ്തു.

കൃഷ്ണനാൽ വലിച്ചിഴയ്ക്കപ്പെടുന്ന മഹാദ്യുതിയായ ഭോജരാജാവ് തന്റെ വലിച്ചിഴയ്ക്കപ്പെടുന്ന ശരീരത്തിന്റെ

പിടിച്ചുവലിയാകുന്ന ഉഴവുകൊണ്ട് ഒരു കിടങ്ങുതന്നെ രംഗത്തിൽ ഉണ്ടാക്കപ്പെട്ടു. സമാജവാടത്തിൽ അവനെ വലിച്ചിഴയ്ക്കുന്ന സമയത്ത് കംസൻ അന്ത്യശ്വാസം വലിക്കുകയായിരുന്നു.

കൃഷ്ണൻ കംസന്റെ ദേഹത്തെ വലിച്ചു ദൂരത്തേക്ക് ഒരു ഏറുകൊടുത്തു. അവന്റെ സുഖോചിതമായ ദേഹം മർദ്ദിക്കപ്പെട്ട് മന്നിൽ വീണുകിടന്നു. മഹാശക്തനും സുഖോചിതനുമായ ആ ഭോജരാജാവ് ദേഹത്തിലൊക്കെ വല്ലാതെ പൊടിപുരണ്ട്, മകുടം പോയി കണ്ണടച്ചുകിടക്കുന്ന ശ്യാമരൂപന്റെ മുഖം, തിരിഞ്ഞ്, നിഷ്പ്രഭമായി നിഷ്പത്രമായ അംബുജംപോലെ കിടന്നു. യുദ്ധംകൂടാതെ, ബാണങ്ങളുടെ മുറിവേല്ക്കാതെ, മുടിചുറ്റിപ്പിടുത്തത്തിൽപ്പെട്ട് കംസൻ ചത്തു. വീരന്മാർക്കുചേർന്ന വഴിയിലൂടെയൊന്നും അവന്നു ചരിക്കുവാൻ സാധിച്ചില്ല. അവന്റെ ദേഹത്തിൽ കൃഷ്ണൻ ഊക്കിൽ ഏല്പിച്ച നഖത്തിന്റെ പാടുകൾ, മാംസത്തിൽ പതിഞ്ഞ പാടുകൾ, ജീവൻ പോക്കിയ പാടുകൾ, മാത്രമേ കാണപ്പെട്ടുള്ളു.

ഹർഷത്താൽ ദ്വിഗുണപ്രഭനായി ലോകകണ്ടകനായ കംസനെ കൊന്ന കൃഷ്ണൻ വാസുദേവന്റെ പാദത്തെ വന്ദിച്ചു. തലകൊണ്ട് അമ്മയുടെ പാദത്തിൽ കുനിഞ്ഞു നമസ്കരിച്ചു. ആനന്ദവാത്സല്യങ്ങളാൽ അവളുടെ മുല ചുരന്നു; ആ ദുഗ്ദ്ധത്താൽ അമ്മ മകനെ ആറാടിച്ചു. ആ യാദവന്മാരോടൊക്കെ സ്വതേജസ്സാൽ ജ്വലിക്കുന്ന കൃഷ്ണൻ വയസ്സിന്റെ ക്രമമൊത്തു കുശലം ചോദിച്ചു. ധർമ്മാത്മാവായ ബലഭദ്രൻ, കംസന്റെ ശക്തനായ അനുജനെ, സുനാമനെ, കൈകൊണ്ടുതന്നെ ഊക്കിൽ പ്രഹരിച്ചു കൊലചെയ്തു.

ശത്രുക്കളെ ജയിച്ച്, ക്രോധത്തെ ജയിച്ച്, വളരെക്കാലം വ്രതമെടുത്ത് സന്തോഷത്തോടെ ആ വീരന്മാർ അച്ഛന്റെ ഗൃഹത്തിലേക്കു പോയി."

**31. കംസസ്ത്രീവിലാപം** – വൈശമ്പായനൻ പറഞ്ഞു: "പുണ്യം ക്ഷയിച്ച ഗ്രഹം എന്നപോലെ ഭർത്താവു വീണതു കണ്ട് കംസന്റെ ഭാര്യമാർ അവന്റെ ചുറ്റും ചെന്നുകൂടി. ആയുസ്സ് അറ്റു നിലത്തു കിടക്കുന്ന കംസനെ കലമാനെ പെണ്മാനുകൾ എന്നപോലെ കണ്ടു ഭാര്യമാർ നെഞ്ചിൽ തൊഴിച്ചു വിലപിക്കുവാൻ തുടങ്ങി.

കംസപത്നികൾ പറഞ്ഞു: "മഹാബാഹോ, പ്രാണപ്രിയാ, ഞങ്ങൾ ആശകെട്ട് ബന്ധുക്കൾ നശിച്ചവരായി. വീരവ്രതാ, വീരനായ പ്രിയൻ വീണുപോയതോടെ വീരപത്നികളായ ഞങ്ങൾ, നിന്റെ അന്ത്യദശ ഇങ്ങനെ കണ്ടവരായ ഞങ്ങൾ, കഷ്ടം! രാജശാർദ്ദൂലാ, ബന്ധുജനങ്ങളോടുകൂടി വിലപിക്കുന്നു! പ്രഭോ, ഭവാൻ കൈവെടിഞ്ഞ ഞങ്ങൾ വേരറ്റ വൃക്ഷങ്ങൾപോലെയായിരിക്കുന്നു. മഹാബലനായ ഭവാൻ മരിക്കുകയാൽ ഞങ്ങൾ നാഥനില്ലാത്തവരായിരിക്കുന്നു! കാമഭോഗത്തിൽ വലിയ പ്രിയമുള്ളവരല്ലേ ഞങ്ങൾ? കോപംപൂണ്ടവരായ ഞങ്ങളെ കൊഴിഞ്ഞ ലതകൾപോലെ ചേഷ്ടകൾ കാണിക്കുമ്പോൾ ഞങ്ങളെ സന്തോഷിപ്പിക്കുവാൻ ഭവാൻ കിടക്കയിൽക്കിടത്തി ലാളിക്കാറില്ലേ? ഇനി അങ്ങനെ ഞങ്ങളെ ലാളിച്ചു സംഭോഗംചെയ്യുന്നതിന്ന് ആരുണ്ട്? അല്ലയോ സൗമ്യാ, ഭവാന്റെ പ്രാണവായുവെ സ്വീകരിച്ച് സൂര്യൻ നീരറ്റ താമരപോലെ അഴകുള്ള ഭവാനെ വാട്ടുന്നു! നിന്റെ കർണ്ണങ്ങൾ, കുണ്ഡലങ്ങൾപോയ കർണ്ണങ്ങൾ ശോഭിക്കുന്നില്ല! കുണ്ഡലമില്ലാതെ അവ ശൂന്യമായി നിഷ്പ്രഭമായിക്കാണുന്നു. ആ കർണ്ണങ്ങൾ എന്നും കുണ്ഡലത്തോടെ ശോഭിച്ചിരുന്നു! വീരാ, നിന്റെ സർവ്വരത്നാഢ്യമായ മകുടമെവിടെപ്പോയി? അത് ശിരസ്സിൽ അർക്കപ്രഭയായ ലക്ഷ്മിയെ വഹിച്ചിരുന്നതല്ലേ? നിന്റെ അന്തഃപുരത്തിൽ വാഴുന്ന ഈ ദയിതാജനം നീ ലോകാന്തരത്തിൽപ്പോയപ്പോൾ എന്തുചെയ്യണമെന്നറിയുന്നില്ല! പ്രിയനെ ഭോഗത്തിൽ വഞ്ചിക്കാത്തവരായ സാധുക്കളായ നാരിമാരെ കാന്തന്മാർ ഉപേക്ഷിക്കാറില്ലല്ലോ? അയ്യോ! ഭവാൻ ഞങ്ങളെ വിട്ട് എവിടേക്കു പോയി? അമ്പോ! കാലം മഹാവീര്യമാണ്! മാറ്റംചെയ്യുവാനുള്ള ശക്തി അതിന്നുണ്ട്. അതിനെ തടുക്കുവാൻ ആർക്കു കഴിയും! കാലകല്പനായി ഭവാൻ രിപുക്കളുടെ ഇത്തരം ഗതിയിൽപ്പെട്ടുപോയില്ലേ! ദുഃഖങ്ങളൊന്നും അനുഭവിക്കാത്തവരായ ഞങ്ങൾ ഭവാനാൽ സുഖമായി വളർത്തപ്പെട്ടവരാണ്. വൈധവ്യം പൂണ്ട് ദയനീയമായ നിലയിൽ ഇനി എങ്ങനെ വാഴും? ചാരിത്രവതികളായ പെണ്ണുങ്ങൾക്ക് ഭർത്താവ് ഒരുത്തൻ മാത്രമാണ് ഗതി. ഞങ്ങൾക്ക് ഗതിയായ ഭവാനെ ബലവാനായ അന്തകൻ അറുത്തുകളഞ്ഞു! വൈധവ്യംവന്ന ഞങ്ങൾ ശോകസന്തപ്തരായി. അഹോ! കഷ്ടം! ജീവികളൊക്കെ അന്തകന്റെ പാട്ടിൽ എത്തേണ്ടവരാണ്! ദുഃഖത്തിന്റെ കുണ്ടിൽ ആണ്ടുപോയ ഞങ്ങൾ ഭവാൻ കൂടാതെ എങ്ങോട്ടുപോകും? കാലം നിന്നോടുകൂടി പൊയ്ക്കളഞ്ഞു. നിന്റെ മെയ്യിലുള്ള കളിയും തീർന്നു! ക്ഷണത്തിൽ ഭവാൻ പോയി! മർത്ത്യർക്ക് ഗതിയായ ശ്രീയും പോയി! അയ്യോ! ഞങ്ങൾ ബലം കെട്ടവരായി. ഭവാൻ നശിച്ചതോടെ ഞങ്ങളും നശിച്ചു! മഹാപാപം ചെയ്തവരാണ് ഞങ്ങൾ. അല്ലെങ്കിൽ ഇങ്ങനെ ഇത്ര ചെറുപ്പത്തിൽ വൈധവ്യം ഞങ്ങൾക്കു പറ്റിയില്ലേ? രതിപ്രിയകളായ ഞങ്ങളെ നീ സ്വർഗ്ഗീയമായ സുഖം നല്കി ലാളിച്ചു. നിന്നിൽ കാമംപൂണ്ടവരെയെല്ലാം വിട്ട് നീ എവിടെപ്പോകുന്നു? അനാഥരായ ഞങ്ങൾക്ക് നീയല്ലാതെ നാഥനായി ആരുണ്ട്? സുരോപമാ! കുരരികളെപ്പോലെ വിലപിക്കുന്ന ഞങ്ങൾക്ക് ആരുണ്ട്? പ്രഭോ, ജഗൽപ്പതേ, മാനദാ! മറുപടി പറയൂ! ഇപ്രകാരം ഭാര്യമാർ വിലപിച്ച് ബന്ധുക്കൾ അടങ്ങിനില്ക്കെ നിന്റെ യാത്ര കടുപ്പംതന്നെ എന്ന് ഞങ്ങൾ വിചാരിക്കുന്നു! ഏറെ സുന്ദരികളായ കാന്തമാർ പരലോകത്തുണ്ടായിരിക്കും; അല്ലയോ കാന്താ, അതുകൊണ്ടാണോ ഭവാൻ ഈ അന്തഃപുരജനങ്ങളെ വിട്ടുപോയത്? അല്ലയോ വീരാ, ഭവാന് കൃപയില്ലേ? ആ ഭാര്യാജനങ്ങൾ ഇപ്രകാരം ആർത്തു കരയുന്നത് ഭവാൻ കേൾക്കുന്നില്ലേ? ഇതാ, ഒന്നുനോക്കൂ! അയ്യോ. കടുപ്പംതന്നെ! മർത്ത്യരുടെ ഊർദ്ധ്വഗതി കടുപ്പംതന്നെ! ഇഷ്ടപ്പെട്ട ഭാര്യമാരോട് ഒരക്ഷരം മിണ്ടാതെ, അവരെ ഒന്നു തിരിഞ്ഞുനോക്കാതെയല്ലേ ഭവാൻ പോകുന്നത്? വീരനായ പതിയുണ്ടാകുന്നതിൽ ഭേദം പതിയില്ലാതെ കഴിയുകയാണ് സ്ത്രീകൾക്കു മെച്ചം. ശൂരന്മാരൊക്കെ സ്വർഗ്ഗത്തിലെ സുന്ദരിമാരെയാണ് ഇച്ഛിക്കുന്നത്! ആ സുന്ദരിമാർക്ക് പ്രിയപ്പെട്ടവരാണ് ശൂരന്മാരെല്ലാം. അയ്യോ! വേഗത്തിൽ ഭവാനെ, രണപ്രിയനായ ഭവാനെ മറഞ്ഞുനിന്ന യമൻ കൊണ്ടുപോയി. ഞങ്ങളുടെ ഹൃദയത്തിൽ വലിയ പ്രഹരം തന്നിട്ടാണ് കൊണ്ടുപോയത്! ജരാസന്ധന്റെ ബലത്തെ നശിപ്പിച്ച്, യക്ഷന്മാരെ പോരിൽ ജയിച്ചു. അങ്ങനെയുള്ള വീരനായ ഭവാൻ വെറും ഒരു മനുഷ്യനാൽ ഇങ്ങനെ ഹതനായി ഭൂമിയിൽ വീണത് എന്തുകൊണ്ടാണ് വീരാ! എന്തേ നീ ഇങ്ങനെ ദയനീയനായി വീണത്? ഇന്ദ്രനോട് ബാണംകൊണ്ടുള്ള യുദ്ധത്തിൽ ഏറ്റ നീ, അവനോടു തോൽക്കാത്ത നീ, അമർത്ത്യൻ കൊല്ലാത്ത ഭവാൻ, എന്തേ ഒരു മർത്ത്യനാൽ ഹതനാകാൻ? അക്ഷോഭ്യമായ കടൽ ശരവൃഷ്ടികൊണ്ട് ഇളക്കിയവനല്ലേ ഭവാൻ? പാശിയെ യുദ്ധത്തിൽ ജയിച്ച് സർവ്വരത്നങ്ങളും നീ ഹരിച്ചില്ലേ? പൗരന്മാർക്കുവേണ്ടി ഇന്ദ്രൻ മഴ

പെയ്യിക്കുവാൻ അമാന്തിച്ച സമയത്ത് അമ്പെയ്ത് കാറുകളെ ജയിച്ച് ഭവാൻ മഴ പെയ്യിച്ചില്ലേ? നിൻെറ പ്രതാപത്തിന്നു കീഴിലായി സർവ്വമന്നവന്മാരും നില്ക്കുന്നു. അവർ വില പിടിച്ച വസ്ത്രങ്ങളും രത്നങ്ങളും ഇങ്ങോട്ടയയ്ക്കുന്നു! അങ്ങ നെ ശത്രുക്കളുടെ വീര്യം കെടുത്തിക്കളഞ്ഞ ദേവകല്പനായ ഭവാനു പ്രാണാന്തകരമായ ഇത്തരം ഭയം എങ്ങനെ വന്നു ചേർന്നു എന്നോർത്തു ഞങ്ങൾ അത്ഭുതപ്പെടുന്നു.

നാഥനായ ഭവാൻ മരിച്ചു! ഞങ്ങൾ വിധവകൾ എന്ന പേരിന്നു പാത്രങ്ങളായി. പ്രമത്തനായ അന്തകൻ അപ്രമ ത്തകളായ ഞങ്ങളെ തോല്പിച്ചു. നാഥാ, ഭവാനു പോയേ പറ്റൂ എന്നാണെങ്കിൽ, ഭവാൻ ഞങ്ങളെ മറന്നില്ലെങ്കിൽ, വാക്കുകൊണ്ടെങ്കിലും പോകട്ടെ എന്നൊന്നു പറയുവാൻ ഭവാൻ ചിന്തിക്കാഞ്ഞതെന്തേ! നാഥാ, പ്രസാദിക്കൂ! ഭയപ്പെട്ട് ഭവാൻെറ പാദത്തിൽ ഞങ്ങൾ നമസ്കരിക്കുന്നു! ദൂര പ്രവാസം മതിയാക്കൂ! നരേശ്വരാ, ഭവാൻ മടങ്ങിവരൂ! അയ്യോ! നാഥാ, നീ എന്തു കിടപ്പാണ് ഈ കിടക്കുന്നത്! പൊടിയും പുല്ലും നിറഞ്ഞ ഇടത്തിലല്ലേ കിടക്കുന്നത്! വെറുംമണ്ണിൽ കിടക്കുന്ന ഭവാനു ദേഹം നോവില്ലേ? ഇരുട്ടത്തടിയല്ലേ ഞങ്ങൾക്കു ലഭിച്ചത്! ഓർക്കാപ്പുറത്തുള്ള അടിയല്ലേ ഞങ്ങൾക്കു കിട്ടിയത്? പൊന്നേ, സഹിച്ചു കൂടല്ലോ! സർവ്വസ്ത്രീകളിലുംവെച്ച് ക്രൂരകളാണോ ഞങ്ങൾ? എന്തേ ഞങ്ങളെ ഇങ്ങനെ ഒരു പ്രഹരം പ്രഹരിച്ചുവിട്ടത്? അല്ലെങ്കിൽ കരഞ്ഞു ദുഃഖിച്ചു ജീവിക്കുന്ന ജീവിതം ജീവി ക്കുന്ന പെണ്ണുങ്ങൾക്കുള്ളതാണ്. ഞങ്ങൾ ഭർത്താവിനോടു കൂടെ പോകേണ്ടവരാണ്. പോകേണ്ട സമയത്ത് കേഴുന്നതെ ന്തിനാണ് ഞങ്ങൾ?"

വൈശമ്പായനൻ പറഞ്ഞു: "കരഞ്ഞു വിറച്ച് കംസ ൻെറ മാതാവ് അതിന്നിടയിൽ 'എൻെറ ഉണ്ണിയെവിടെ? എൻെറ പൊന്നുമോനെവിടെ?' എന്നു കരഞ്ഞ് അവശ യായി അവിടെയെത്തി. പ്രഭമങ്ങിയ തിങ്കൾപോലെ കിട ക്കുന്ന മകനെ അവൾ കണ്ടു. തകരുന്ന ഹൃദയത്തോടെ അവൾ വീണ്ടും വീണ്ടും ഉഴന്നു. പുത്രനെക്കണ്ട് 'ഹാ! ഞാൻ കെട്ടുപോയല്ലോ! മോനേ!' എന്ന് അവൾ മുറവിളി കൂട്ടി. സ്നുഷമാരുടെ ആർത്തനാദത്തോടൊപ്പം അവളുടെ വിലാപസ്വരവും പൊങ്ങി. സുതോത്സുകയായ അവൾ പുത്രൻെറ മുഖം മടിയിൽക്കയറ്റിവെച്ച് 'മോനേ! പൊന്നു മോനേ! അമ്മയോട് ഒന്നു മിണ്ടൂ!' എന്നു കരുണയോടെ വിലപിച്ചു. കംസമാതാവ് പറഞ്ഞു: "ശൂരവ്രതംപൂണ്ടവനായ ഉണ്ണീ, ജ്ഞാതികളുടെ സന്തോഷം വർദ്ധിപ്പിച്ചവനേ, മക നേ, നീ എന്താണ് ഇത്രവേഗത്തിൽ യാത്രയായത്? തുറ ന്ന സ്ഥലത്ത് കിടക്കാത്തവനായ നീ ഇങ്ങനെ പരസ്യ മായി മലർന്നടിച്ചു കിടക്കുന്നതെന്താണ്? നല്ല ലക്ഷണമു ള്ളവരാരും ഇങ്ങനെ വെറുംമണ്ണിൽ കിടക്കാറില്ലല്ലോ, മോനേ! ലോകത്തിൽ വെച്ച് ബലത്തിൽ ശ്രേഷ്ഠനായ രാവണൻ പണ്ട് രക്ഷോഗണങ്ങളുടെ സദസ്സിൽവെച്ചു ചൊല്ലിയ ഈ ശ്ലോകം സാധുജനസമ്മതമായിട്ടുള്ളതാണ്.

'വീര്യമിങ്ങനെ വർദ്ധിച്ച
ശത്രുജിത്താമെനിക്കഹോ!
ബന്ധുക്കൾമൂലമുണ്ടാകും
ദുർവ്വാരം ഘോരമാം ഭയം.'

ഇപ്രകാരമാണ്, ബുദ്ധിമാനും ബന്ധുജനങ്ങളിൽ അക്ര മം പ്രവർത്തിച്ചവനുമായ എൻെറ പൊന്നുമോന്, ജ്ഞാതി കൾമൂലം വന്നുചേർന്ന ആപത്ത്. അത് അവനെ അവസാ നിപ്പിക്കുകയുംചെയ്തു."

വൈശമ്പായനൻ പറഞ്ഞു: "ദുഃഖിക്കുന്ന വൃദ്ധനായ ഉഗ്രസേനനായ ഭർത്താവിനോട് കുട്ടി ചത്ത മാൻപേട പോലെ കരഞ്ഞ് ഇങ്ങനെ പറഞ്ഞു."

കംസമാതാവ് പറഞ്ഞു: "വരൂ, വരൂ രാജാവേ, ശുദ്ധ ബുദ്ധേ നോക്കൂ! ഉണ്ണി കിടക്കുന്ന കിടപ്പു കണ്ടില്ലേ? വീരശയ്യയിൽ കിടക്കുന്ന ഉണ്ണിരാജാവിനെക്കണ്ടില്ലേ? വജ്ര മേറ്റ മലപോലെയല്ലേ അവൻ വീണുകിടക്കുന്നത്? നീയാ ണോ ഉചിതമായ ശേഷക്രിയകൾ ഇവന്നുവേണ്ടി ചെയ്യുക? രാജാവേ, അവൻ പ്രേതത്വംപൂണ്ട് അന്തകൻെറ പുരിയിൽ എത്തിക്കഴിഞ്ഞു. അവന്നുവേണ്ടി പ്രേതകർമ്മം ചെയ്യണം. വീരഭോജ്യങ്ങളാണ് രാജ്യങ്ങൾ. നമ്മൾ തോറ്റവരാണ്. ചെന്നു കൃഷ്ണനോടു പറയൂ; കംസനെ സൽക്കരിക്കണ മെന്നു പറയൂ. വൈരം മരണംവരെ മാത്രമാണല്ലോ! മരി ച്ചാൽപ്പിന്നെ ശമം കൈക്കൊള്ളുമല്ലോ! പ്രേതകാര്യങ്ങൾ ചെയ്യണം. മരിച്ചവന്ന് പിന്നെ എന്തു കുറ്റമുണ്ട്? (മരണം കൊണ്ടു ശിക്ഷ അനുഭവിച്ചില്ലേ?)"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ഭോജപതിയോടു പറഞ്ഞ് മുടി ചിന്നി അലമുറകൂട്ടുന്ന അവൾ മകൻെറ മുഖത്തുനോക്കി നെഞ്ചിലടിച്ചു വിലപിച്ചു: 'വിഭോ, സുഖ മായി വസിച്ചിരുന്ന നിൻെറ ഭാര്യമാർ ഇനി എന്തുചെയ്യും? നല്ല ഭർത്താവിനോടുകൂടി വസിച്ച അവരുടെ മനസ്സാകുന്ന രാജ്യം നശിച്ചുപോയിരിക്കുന്നു! അവർ ഇനി എന്തു ചെയ്യും? കൃഷ്ണൻെറ പാട്ടിലായി നില്ക്കുന്ന വൃദ്ധനായ നിൻെറ അച്ഛനെ വെള്ളം വറ്റിയ പൊയ്കപോലെ ദയനീ യനായവനെ കാണുന്നില്ലേ? ഉണ്ണീ, നിൻെറ അമ്മയാണ് അരികെ ഇരിക്കുന്നത്. ഇതാ, ഒന്നു നോക്കൂ! എന്താണ് അമ്മയോടൊന്നും മിണ്ടാത്തത്? നീ പ്രിയലോകത്തെ വിട്ട് ദീർഘയാത്രയ്ക്ക് ഒരുങ്ങുകയല്ലേ? ഒന്നു മിണ്ടിയിട്ടു പോകൂ! മോനേ! അയ്യോ! വീരാ, സ്വല്പഭാഗ്യയാണ് ഞാൻ. എൻെറ പുത്രനെ നയജ്ഞനായ കൃതാന്തൻ കൊണ്ടുപോവുകയ ല്ലേ? ദാനധർമ്മങ്ങളേറ്റ് ഏറ്റവും ഉൽകൃഷ്ടഗുണങ്ങളാൽ തൃപ്തരായ നിൻെറ ഭൃത്യകുലങ്ങൾനിന്ന് തേങ്ങിക്കരയുന്നതു നോക്കൂ! കുലയൂഥപാ, നോക്കൂ! എഴുന്നേല്ക്കൂ! നരവ്യാ ഘ്രാ, ദീർഘബാഹോ, മഹാബലാ! ദുഃഖിക്കുന്ന സർവ്വ രെയും പുരന്തഃപുരവും നീ നോക്കൂ' കംസൻെറ ഭാര്യമാർ നിരന്നിരുന്നു കരയുന്ന സമയത്ത് സന്ധ്യാരാഗംകൊണ്ട് മനോഹരനായി ശോഭിക്കുന്ന ദിവാകരനും അസ്തമിച്ചു."

**32. ഉഗ്രസേനാഭിഷേകം** - വൈശമ്പായനൻ പറഞ്ഞു: "ഉഗ്രസേനൻ ദുഃഖത്തോടെ കൃഷ്ണൻെറ സമീപത്തു ചെന്നു പുത്രശോകത്താൽ അവൻ വിഷം തിന്നവനെ പ്പോലെ ഇടറുന്നുണ്ടായിരുന്നു. അവൻ യാദവന്മാരാൽ ചുറ്റപ്പെട്ട കൃഷ്ണനെ കണ്ടു; പശ്ചാത്താപത്തോടെ, കംസ നെ കൊന്നതിൽ ദുഃഖിച്ച് ചിന്താമഗ്നനായി നില്ക്കുന്ന വിധത്തിൽ കണ്ടു. ഏറ്റവും കരുണമായവിധം കംസൻെറ ഭാര്യമാരുടെ വിലാപങ്ങൾ കേട്ട് ആ യാദവസദസ്സിൽ, തന്നെത്തന്നെ ധിക്കരിക്കുന്നവിധത്തിൽ ഈ വിധം പറയു ന്നതു കണ്ടു."

കൃഷ്ണൻ പറഞ്ഞു: "അയ്യോ! അതിബാല്യത്താലും രോഷത്താലും ഞാൻ വളരെ സ്ത്രീകൾക്ക് കംസവധംമൂലം വൈധവ്യം വരുത്തിവെച്ചു. എത്ര പ്രാകൃതനായാലും അവ ന്നുപോലും സ്ത്രീകളിൽ കാരുണ്യമുണ്ടാകും. ഈ ഞാൻ ഭർത്താവിനെക്കൊന്നതുമൂലം ഇങ്ങനെ കരയുന്ന സ്ത്രീകൾ തീർച്ചയായും ശോകം ജനിപ്പിക്കുന്നു. വിലാപം കൊണ്ടു തന്നെ ഞാൻ ദുഃഖിതനാകുന്നു. കൃതാന്തനുപോലും ഈ അഭിജ്ഞകളായ സ്ത്രീകളോടു കരുണതോന്നും.

കംസൻെറ വധം ഞാൻ മുമ്പുതന്നെ നിശ്ചയിച്ചതാണ്; ശ്രേഷ്ഠവുമാണ്. സജ്ജനങ്ങളെ ദ്വേഷിക്കുന്നവനും പാപ കർമ്മങ്ങളിൽ സദാ തൽപരനുമായിരുന്നു കംസൻ എന്നു ള്ളത് എല്ലാവർക്കുമറിയാം. യാതൊരു ക്ലേശവും കൂടാതെ യുള്ള മരണമാണ് ക്ലേശിച്ചുജീവിക്കുന്നതിനെക്കാൾ നല്ലത്.

കംസൻ പാപതൽപരനായിരുന്നു. പിന്നെ അവൻ സജ്ജന സമ്മതനായിരുന്നുമില്ല. ആക്ഷേപങ്ങൾ, 'ധിക്! കഷ്ടം! എന്ന ശബ്ദം എന്നും അവനെപ്പറ്റി സജ്ജനങ്ങളിൽനിന്ന് പൊങ്ങിയിരുന്നു! അങ്ങനെയുള്ളവരുടെ ജീവനിൽ കനി യുവാൻ പാടുള്ളതല്ല. തപംചെയ്തവർക്ക് പുണ്യക്രിയയുടെ ഫലമായി സ്വർഗ്ഗവാസം ലഭിക്കും. ഇഹലോകത്തു കീർത്തിനേടിയവനെ ദേവന്മാർ സ്വീകരിക്കും. ലോകർ സന്തുഷ്ടരാണെങ്കിൽ, നാട്ടുകാർ ധർമ്മപരായണരാണെങ്കിൽ, നരന്മാർ ധർമ്മം ചെയ്യുകയാണെങ്കിൽ, രാജാക്കന്മാർക്കു ഭാഗ്യദോഷം വന്നുചേരുകയില്ല. ദുഷ്ടവൃത്തികളെ രാജാവ് ധ്വംസിക്കുകയാണെങ്കിൽ അതിൻെറ ഫലം കൃതാന്തൻ നല്കുന്നതാണ്. അതുകൊണ്ട് ഇഷ്ടമായ ധർമ്മമേ ചെയ്യാവൂ, അതുകൊണ്ടേ സ്വർഗ്ഗഗതി ലഭിക്കുകയുള്ളൂ. ഏറ്റവും നന്നായി ദേവകൾ ധർമ്മതല്പരന്മാരായ മർത്ത്യരെ കാക്കുന്നതാണ്. ലോകത്തിൽ ദുഷ്കരമായ ക്രിയകൾ ചെയ്തവർ ധാരാളമുണ്ട്. ഈ കംസനെ ഞാൻ കൊന്നതിൽ നിങ്ങൾ സന്തോഷിക്കണം. നല്ല ഒരു കർമ്മമാണ് ഞാൻ ചെയ്തതെന്ന് നിങ്ങൾ ധരിക്കണം. അവൻെറ പാപകർമ്മത്തെ ഞാൻ വേരറുത്തു വിട്ടു. നിങ്ങൾ ആ ദുഃഖിതരായ സ്ത്രീജനങ്ങളെ സമാശ്വസിപ്പിക്കുവിൻ. പുരിയിലുള്ള ജനസമൂഹത്തെയും നിങ്ങൾ സാന്ത്വനം ചെയ്യുവിൻ."

വൈശമ്പായനൻ പറഞ്ഞു: "ഗോവിന്ദൻ ഇപ്രകാരം പറയുന്ന സമയത്ത് തലതാഴ്ത്തിക്കൊണ്ട്, യദുക്കളോടു കൂടെ പുത്രദോഷാഭിശങ്കിതനായ ഉഗ്രസേനൻ കടന്നുവന്നു. അവൻ യദുസദസ്സിൽ വന്ന് പങ്കജാക്ഷനോട് കണ്ണീരൊലിപ്പിച്ച് ഗദ്ഗദത്തോടെ ദീനനായി പറഞ്ഞു."

ഉഗ്രസേനൻ പറഞ്ഞു: "കൃഷ്ണാ! നീ എൻെറ പുത്രൻെറ ജീവിതം അവസാനിപ്പിച്ചു. ക്രോധത്തോടെ വൈരിയായ അവനെ നീ കാലപുരിയിലേക്കയച്ചു. സ്വധർമ്മത്താൽ നീ കീർത്തിനേടി. ധരിത്രിയിൽ നീ നിൻെറ കീർത്തി പരത്തി. നിൻെറ മഹത്ത്വം സജ്ജനങ്ങൾക്ക് ബോദ്ധ്യപ്പെടുത്തി, ശത്രുക്കളെ നീ ഭയപ്പെടുത്തി. യദുകുലത്തെ നീ നിലനിർത്തി. സുഹൃജ്ജനങ്ങൾക്ക് ആഹ്ലാദമുണ്ടാക്കി. സാമന്തരാജാക്കന്മാരിൽ നീ നിൻെറ പ്രതാപം വ്യക്തമായി ബോദ്ധ്യപ്പെടുത്തിക്കാണിച്ചുകൊടുത്തു. ഈ കർമ്മം മൂലം മിത്രങ്ങൾ നിന്നെ സേവിക്കും. നരേശ്വരന്മാർ നിന്നെ ആശ്രയിക്കും. പ്രകൃതികൾ നിന്നെ പിൻതുണയ്ക്കും. അന്തണന്മാർ നിന്നെ പുകഴ്ത്തും. സന്ധിവിഗ്രഹങ്ങളിൽ വിജ്ഞന്മാരും സമർത്ഥന്മാരുമായ മന്ത്രിമാർ നിൻെറ പാദത്തിൽ നമസ്കരിക്കും. ആന, തേർ, കുതിര, കാലാൾപ്പടകൾ, തിങ്ങിയ കംസൻെറ സൈന്യങ്ങളെ, കൃഷ്ണാ, ഏറ്റുവാങ്ങിയാലും! ധനധാന്യങ്ങളും രത്നങ്ങളും വസ്ത്രങ്ങളും ആജ്ഞപോലെ നിൻെറ ഉദ്യോഗസ്ഥന്മാർ ഏറ്റുവാങ്ങിക്കൊള്ളട്ടെ! സ്വർണ്ണം, പെണ്ണുങ്ങൾ, വാഹനങ്ങൾ, പിന്നെ വേറെയുള്ള പലതരം ധനങ്ങൾ ഇവയൊക്കെ നീ ഏറ്റുവാങ്ങുവാൻ കല്പനകൊടുക്കുക! ഇപ്രകാരം യുദ്ധംകഴിഞ്ഞ് വേണ്ടവിധം യദുക്കൾക്കുള്ള ഭൂമി നിന്നിൽ ഉറപ്പിക്കുക അരിന്ദമാ! നീ യദുക്കൾക്ക് ഗതിയും ആഗതിയുമാണ് യദുനന്ദനാ! വീരാ, നീ കേട്ടാലും! കൃപണന്മാർ പറയുന്ന മൊഴി നീ കേൾക്കുക! നിൻെറ കോപത്താൽ ദഹിച്ചുപോയ പാപിയായ കംസന് ഇപ്പോൾ, ഗോവിന്ദാ, നിൻെറ പ്രസാദത്താൽ പ്രേതകാര്യം നടത്തണമെന്ന് ഞാൻ അപേക്ഷിക്കുന്നു.

മരിച്ചുപോയ രാജാവിന്നു ശേഷക്രിയ നടത്തി ഭാര്യാസ്നുഷകളോടുകൂടി ഞാൻ വനവാസത്തിന്നു പോവുകയാണ്. പ്രേതസൽക്രിയകൊണ്ടുമാത്രം ബന്ധുകർമ്മം നടത്തിയാൽ ഹേ കൃഷ്ണാ, ലൗകികമായ കടം തീരുന്നതാണല്ലോ? ചിതയിൽ അന്തിമസംസ്കാരം ചെയ്താൽ മരിച്ചവനു സൽഗതി ഉണ്ടാകുമല്ലോ. ഞാൻ അവന്നുവേണ്ട കർമ്മം ചെയ്ത് അവനോടുള്ള കടം വീട്ടട്ടെ, ഇത് ഞാൻ നിന്നോട് അഭ്യർത്ഥിക്കുന്നു. നീ എന്നിൽ സ്നേഹത്തോടെ വേണ്ടതു ചെയ്യുക! അങ്ങനെ ആ കൃപണന്ന് ചരമക്രിയ ചെയ്യുകയാണെങ്കിൽ നീ സൽഗതിയെ പ്രാപിക്കുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "അവൻെറ ആ വാക്കു കേട്ടപ്പോൾ കൃഷ്ണൻ വിസ്മയിച്ചുപോയി. അവൻ സാന്ത്വപൂർവ്വം ഉഗ്രസേനനോട് ഇപ്രകാരം മറുപടി പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: 'താതാ, ഭവാൻ എന്നോടു പറഞ്ഞത് കാലോചിതമായ കാര്യമാണ്. രാജശാർദ്ദൂലാ, ഭവാൻെറ വൃത്തത്തിന്നും ഈ കുലത്തിന്നും ചേർന്നതാണ് പറഞ്ഞത്! ദുരതിക്രമമായ ആ കാര്യം തീർന്നതിന്നുശേഷം ഭവാൻ ഇതു പറയുകയാൽ, കംസൻ പ്രേതമായെങ്കിലും അവൻ സൽക്കാരത്തെ ഏല്ക്കുന്നതാണ്. ഭവാൻ വലിയ കുലത്തിൽ ജനിച്ചവനാണ്. അങ്ങയ്ക്ക് വേദങ്ങളെല്ലാം അറിയാം. താതാ, വിധിയെ തടുക്കുവാൻ ആർക്കും സാദ്ധ്യമല്ലെന്ന് ഭവാന് അറിയാമല്ലോ. ചരാചരങ്ങളായ ഭൂതങ്ങൾ രാജാവേ, മുജ്ജന്മത്തിൽ ചെയ്ത കർമ്മം, അവയ്ക്കു കാലംവരുമ്പോൾ പാകംവന്ന്, വന്നുചേരുകയാണ്. അറിവുള്ളവരും ധനമുള്ളവരും ദാനംചെയ്യുന്നവരും പ്രിയം പറയുന്നവരും ബ്രാഹ്മണ്യന്മാരും നയജ്ഞന്മാരും ദീനജനങ്ങളെ സംരക്ഷിക്കുന്നവരും ലോകപാലന്മാർക്കു തുല്യരായവരും ദേവേന്ദ്രവിക്രമന്മാരായവരുമൊക്കെ, എല്ലാവരും എല്ലാ രാജാക്കന്മാരും താതാ, കൃതാന്തനാൽ നീതരാകും. എല്ലാവരെയും കാലൻ കൊണ്ടുപോകും രാജാവേ! ധർമ്മിഷ്ഠരും സർവ്വഭാവജ്ഞരും പ്രജാപാലനതൽപരന്മാരും ക്ഷത്രധർമ്മസ്ഥന്മാരും ദാന്തന്മാരും കാലത്താൽ ഹതരായി. കാലം അവരെയെല്ലാം കൊണ്ടുപോയി. ശുഭമായാലും അശുഭമായാലും ഒരുത്തൻ ഏതുവിധം കർമ്മമാണോ ചെയ്തത്, എല്ലാ ദേഹികൾക്കും കാലം വരുമ്പോൾ ആ കർമ്മത്തിൻെറ അനുഭവം കാണുവാൻ കഴിയുന്നതാണ്. ഇത് ആന്തരികമായ മാർഗ്ഗത്തൂടെയാണ് വന്നുചേരുക. മായാബദ്ധമാണ് മാർഗ്ഗം. ദേവന്മാർക്കുപോലും അത് എങ്ങനെ, എവിടെനിന്നു വന്നുചേരുന്നു എന്ന് കാണുവാൻ കഴികയില്ല. ലോകം മോഹിപ്പിക്കുകയാണ്. അതുകൊണ്ട് കർമ്മമാണ് അതിന്നുള്ള കാരണം. പൂർവ്വകർമ്മപ്രചോദിതനായ കംസൻ കാലത്താൽ ഹതനായി. കംസൻ ഹതനായതിന്നുകാരണം ഈയുള്ളവനാണെന്നു നിങ്ങൾക്കു തോന്നുകയാണ്. പരമാർത്ഥം മറ്റൊന്നാണ്. ഞാനല്ല അതിന്നു കാരണം; കാലവും അവൻെറ കർമ്മവുമാണ് അതിന്നു കാരണം. ചരാചരങ്ങൾചേർന്ന ജഗത്തുമുഴുവൻ താതാ, സൂര്യേന്ദുമയമാണ്. കാലത്താൽ നാശമേറ്റ് കാലത്താൽ പിറക്കപ്പെടുകയാണ്. കാലം സർവ്വഭൂതനിഗ്രഹോദ്യതമാണ്. അതുകൊണ്ട് സർവ്വഭൂതങ്ങളും കാലത്തിൻെറ അധീനത്തിലാണ്. സ്വദോഷത്താൽത്തന്നെ മൃതനായ നിൻെറ മകന്ന് മരണത്തിലേക്ക് രാജാവേ, കാരണം ഞാനല്ല; ചിന്തിക്കുന്നവർക്കു കാണാം താൻതന്നെയാണ് കാരണമെന്ന്. അല്ലെങ്കിൽ കാരണം ഞാൻതന്നെയാണ്; സംശയിക്കേണ്ടതില്ല. പരായണപരമായ കാലം അകാരണമായി ഒന്നും ചെയ്യുന്നതല്ല! രാജാവേ, കാലം സർവ്വശക്തനാണ്. കാലത്തിൻെറ പ്രവർത്തനപദ്ധതി മനുഷ്യൻ അറിയുകയില്ല! പരാപരവിശേഷജ്ഞരായ സമദർശികൾ പോകുന്ന ഗതി അറിയുവാൻ പണിയാണ്. അതാണ് കാലഗതി. എല്ലാം കാലത്തിൻെറ കൈവശത്തിലാണ്. താതാ ഞാൻ പറയുന്ന കാര്യം ഭവാൻ ചെയ്യണം. എനിക്ക് രാജ്യംകൊണ്ട് ഒരു കാര്യവുമില്ല. ഞാൻ രാജ്യാർത്ഥിയല്ല! രാജ്യലാഭം ആഗ്രഹിച്ചല്ല ഞാൻ കംസനെ കൊന്നത്. ശ്രേഷ്ഠമായ ലോകഹിതം നിർവ്വഹിക്കുന്നതിന്നു

കീർത്തിക്കുമായി ഞാൻ ചെയ്തതാണ്. അതിന്നുവേണ്ടി നിൻെറ പുത്രനെ കൂട്ടത്തോടെ ഞാൻ വധിച്ചതാണ്. ഞാൻ പശുക്കളുടെ മദ്ധ്യത്തിൽ ഗോപന്മാരോടുകൂടി വനേചരനായി, കാമചാരിയായി, ഗജത്തെപ്പോലെ പ്രീതനായി സഞ്ചരിക്കുന്നതാണ്. ഇത്രത്തോളം ഞാൻ നൂറുവട്ടം സത്യമായി പറയുന്നു. എനിക്ക് രാജത്വം ആവശ്യമില്ല. ഞാൻ പറയുന്നതിനെ ഭവാൻ അനുസരിക്കുക. രാജാവായ ഭവാൻ യാദവന്മാരിൽ അഗ്രഗണ്യനാണ്; പ്രഭുവാണ്. സ്വന്തം രാജ്യത്തു രാജാവായ ഭവാൻ അഭിഷേകമേറ്റ് ശോഭിക്കു! നൃപോത്തമാ, ഭവാൻ എനിക്ക് ഇഷ്ടംചെയ്യുവാൻ വിചാരിക്കുന്നുണ്ടെങ്കിൽ, അങ്ങയ്ക്ക് അതിൽ അല്ലലില്ലെങ്കിൽ, ഞാൻ നല്കുന്ന ഈ സ്വരാജ്യത്തെ വളരെനാളേക്ക് അനുഭവിച്ചാലും!"

വൈശമ്പായനൻ പറഞ്ഞു: "ഈ പറഞ്ഞ വാക്കു കേട്ട് അതിന്നു മറുപടിയൊന്നും അവൻ പറഞ്ഞില്ല. യദുക്കളുടെ മദ്ധ്യത്തിൽ ലജ്ജിച്ചു തലതാഴ്ത്തി നില്ക്കുന്ന രാജാവിനെ ധർമ്മവിത്തമനായ ഗോവിന്ദൻ അഭിഷേകം കഴിപ്പിച്ചു. ശ്രീമാനും മഹീപതിയുമായ ഉഗ്രസേനൻ മുടിച്ചാർത്തണിഞ്ഞ് കൃഷ്ണനോടുചേർന്ന് കംസൻെറ ഉദകക്രിയ നടത്തി. യാദവന്മാരെല്ലാം ആ രാജാവിനെ കൃഷ്ണൻെറ കല്പനപ്രകാരം പിന്തുടർന്നു. അവർ, ദേവന്മാർ ഇന്ദ്രനെ എന്നപോലെ ഉഗ്രസേനനെ പുരീമാർഗ്ഗത്തിൽ പിന്തുടർന്നു.

ആ രാത്രി അങ്ങനെ കഴിഞ്ഞു. പിന്നെ സൂര്യനുദിച്ചു ശോഭിച്ച സമയത്ത് യദുപുംഗവന്മാർ കംസൻെറ അന്ത്യസംസ്കാരകർമ്മങ്ങൾ വഴിപോലെ കഴിച്ചു. മുറയ്ക്കു കംസൻെറ ദേഹം പല്ലക്കിൽ കയറ്റി അവർ കംസസംസ്കാരം നൈഷ്ഠികകർമ്മത്തോടെ വേണ്ടവിധം കഴിച്ചു. യമുനയുടെ കരയിൽ കൊണ്ടുപോയി ആ രാജപുത്രനെ യഥായോഗ്യം സംസ്കരിച്ചു. മരിച്ച അവനെ ചിതാഗ്നിയിൽ വേണ്ടവിധം വെച്ചു. അപ്രകാരംതന്നെ സുനാമാവ് എന്ന അനുജനെയും ചിതയിൽ വെച്ചു. യാദവന്മാർ കൃഷ്ണനോടുകൂടെ നിന്ന് എല്ലാം വേണ്ടവിധം നിർവ്വഹിച്ചു. അവർക്ക് ഉദകക്രിയ വൃഷ്ണ്യന്ധകന്മാർ ചെയ്തു. പ്രേതങ്ങൾക്ക് അക്ഷയമായ ലോകം കിട്ടുന്നതിന്നുവേണ്ടി സ്വർണ്ണവും ഹിരണ്യവും പത്തുകോടി ദാനംചെയ്തു. പശുക്കൾ, രത്നങ്ങൾ, വസ്ത്രങ്ങൾ, ഗ്രാമങ്ങൾ, നഗരപ്രിയമായതൊക്കെ കംസനെച്ചൊല്ലി ബ്രഹ്മണർക്കു ദാനംചെയ്തു നൃപോത്തമാ! 'ബ്രാഹ്മണർക്ക് അക്ഷയം!' എന്നു പറഞ്ഞ് വീണ്ടും അവർക്ക് ഉദകം ദീനമാനസരായ യാദവന്മാർ ചെയ്തു. അങ്ങനെ ഉഗ്രസേനനെ മുന്നിൽ നടത്തി അവർ മഥുരാപുരിയിൽ പ്രവേശിച്ചു."

**33. രാമകൃഷ്ണപ്രത്യാഗമനം -** വൈശമ്പായനൻ പറഞ്ഞു: 'ബലവാനായ കൃഷ്ണൻ ബലഭദ്രനോടുകൂടെ യദുക്കൾ തിങ്ങിയ മഥുരാപുരിയിൽ സുഖമായി വാണു. യൗവനംപൂണ്ട ദേഹത്തോടുകൂടി രാജശ്രീയാൽ ജ്വലിക്കുന്ന വീരന്മാരായ അവർ, രത്നരാശീമയവിഭൂഷിതമായ മഥുരയിൽ സഞ്ചരിച്ചു. കുറെക്കാലം അങ്ങനെ ചെന്നപ്പോൾ രാമനും കൃഷ്ണനും ഒപ്പം കാശിയിൽ ജനിച്ച്, അവന്തിയിൽ താമസിക്കുന്ന സാന്ദീപനി എന്ന ഗുരുവര്യനെ ചെന്നു സേവിച്ചു. രണ്ടാളും ധനുർവ്വേദം ആ ഗുരുവിൽനിന്ന് ആഭ്യസിക്കുവാൻ ചെന്നുചേർന്നു. ഗോത്രം പറഞ്ഞ് ആചാരപ്രകാരം അവർ സ്വാദ്ധ്യായം ആരംഭിച്ചു. അഹങ്കാരം വെടിഞ്ഞ് ഗുരുശുശ്രൂഷ ചെയ്ത് രാമനും കൃഷ്ണനും ഗുരുകുലവാസം ചെയ്തു. അവരെ സ്വീകരിച്ച് കാശ്യൻ ആവശ്യമായ വിദ്യകളൊക്കെ പഠിപ്പിച്ചു. ശ്രുതിധരന്മാരായ ആ വീരന്മാർ മുറയ്ക്കു പഠിപ്പുതുടങ്ങി. അറുപത്തിനാലു ദിവസംകൊണ്ട് സാംഗവേദങ്ങളൊക്കെ പഠിച്ചു. നാലുകാലായ ധനുർവ്വേദം, ശസ്ത്രഗ്രാമം ഇവ എല്ലാ രഹസ്യങ്ങളോടുംകൂടി ഗുരു അവരെ പഠിപ്പിച്ചു. മനുഷ്യരെക്കാൾ അധികമായ ബുദ്ധിശക്തി അവരിൽ കണ്ട് ഗുരു അത്ഭുതപ്പെട്ടു. ഇവർ ചന്ദ്രസൂര്യന്മാരാണോ എന്ന് ഗുരു സ്വയം കരുതി. ആ മഹാത്മാക്കൾ പർവ്വംതോറും മഹാദേവാർച്ചനചെയ്ത് സാക്ഷാൽ അവ്യക്തവിഷ്ണുവെ അർച്ചിക്കുന്നതും ഗുരു കണ്ടു മനസ്സിലാക്കി.

ഒരുദിവസം ഗുരുവായ സാന്ദീപനിമഹർഷിയോട് കൃഷ്ണൻ രാമനോടുകൂടിനിന്നു സവിനയം പറഞ്ഞു: 'ഗുരോ! ഞങ്ങളുടെ പഠിപ്പൊക്കെ കഴിഞ്ഞല്ലോ. ഗുരുദക്ഷിണ നല്കുവാൻ ആഗ്രഹിക്കുന്നു. എന്തുവേണമെന്നു പറഞ്ഞാലും!' അവരുടെ പ്രഭാവം കണ്ട് ഗുരു പറഞ്ഞു: 'എനിക്കുണ്ടായ ഏകപുത്രനെ സമുദ്രത്തിൽവെച്ചു തിമിംഗലം പിടിച്ചു. അവനെ തിമിംഗലം പിടിച്ചു കൊന്നുകളഞ്ഞു. പ്രഭാസതീർഥയാത്രയിലാണ് അത് സംഭവിച്ചത്. ആ മരിച്ചുപോയ എൻെറ പുത്രനെ എനിക്കു തിരിച്ചുകിട്ടിയാൽ കൊള്ളാമെന്ന് ആഗ്രഹമുണ്ട്. അവനെ എനിക്ക് ഗുരുദക്ഷിണയായിക്കിട്ടിയാൽ കൊള്ളാമെന്നു ഞാനാഗ്രഹിക്കുന്നു.'

കൃഷ്ണൻ അതിന്ന് മറുപടിയായി 'അങ്ങനെയാകാം' എന്നു പറഞ്ഞു. സമുദ്രത്തിൽച്ചെന്ന് ഹരി ജലത്തിൽ മുങ്ങി. സമുദ്രം കൈകൂപ്പി വെളിവായിത്തന്നെവന്നു. തൻെറ മുമ്പിൽ കൈകൂപ്പി നില്ക്കുന്ന സമുദ്രത്തോട് കൃഷ്ണൻ ചോദിച്ചു: 'എവിടെയാണ് സാന്ദീപനിമഹർഷിയുടെ പുത്രൻ?' സമുദ്രം മറുപടി പറഞ്ഞു: 'മഹാനായ ദൈത്യൻ, പഞ്ചജനൻ, ഒരു തിമിംഗലമായി വന്ന്, ആ ബാലനെ വിഴുങ്ങി മാധവാ! അവൻ നീറ്റിൽ വന്ന് കലക്കിയ സന്ദർഭത്തിലാണ് കുട്ടിയെപ്പിടിച്ച് വിഴുങ്ങിയത്.' ഉടനെ മാധവൻ ജലത്തിലിറങ്ങിച്ചെന്ന് പഞ്ചജനനെന്ന ദൈത്യനെ കൊന്നു. അപ്പോൾ അച്യുതൻ ആ ബാലനായ ഗുരുപുത്രനെ കാണുകയുണ്ടായില്ല. പുരുഷോത്തമൻ പഞ്ചജനനെ വധിച്ച് മഹത്തായ ശംഖ് കൈയിലാക്കി. ദേവന്മാരിലും മർത്ത്യന്മാരിലും പേരുകേട്ട ശംഖാണ് ആ പാഞ്ചജന്യം. കുട്ടിയെ സമുദ്രത്തിൽക്കാണാതായപ്പോൾ ഉടനെ വൈവസ്വതപുരത്തിലേക്ക് ചെന്നു. അവിടെ പുരുഷോത്തമൻ ചെന്നെത്തിയപ്പോൾ യമൻ വന്നു കൈകൂപ്പി. അവനോട് ഗദാധരനായ കൃഷ്ണൻ പറഞ്ഞു: 'ഞാൻ ഇവിടെ വന്നതു സാന്ദീപനിമുനിയുടെ പുത്രനെ കൊണ്ടുപോകാനാണ്. നീ അവനെ എനിക്കു നല്കണം.' യമൻ സമ്മതിച്ചില്ല. യമനും കൃഷ്ണനും തമ്മിൽ ഘോരമായ ഒരു യുദ്ധം അതിനെ സംബന്ധിച്ചു നടന്നു. ആ യുദ്ധത്തിൽ ഘോരനായ യമനെ പുരുഷോത്തമൻ ജയിച്ചു. അങ്ങനെ ആ ബാലനായ ഗുരുപുത്രനെ കൃഷ്ണൻ നേടി. അങ്ങനെ ഗുരുവിന്ന് നഷ്ടപ്പെട്ട പുത്രനെ കൃഷ്ണൻ അന്തകാലയത്തിൽനിന്ന് വീണ്ടെടുത്തു. അത്യൗജസ്സിയായ ഹരിയുടെ പ്രസാദത്താൽ, വളരെക്കാലം പ്രേതമായി യമാലയത്തിൽ വസിച്ച ഗുരുപുത്രൻ വീണ്ടും ദേഹമുള്ളവനായി. അശക്യവും അചിന്ത്യവുമായ ആ അത്ഭുതം എല്ലാവരും കണ്ടു. എല്ലാജീവികൾക്കും ഇതിൽ വിസ്മയമുണ്ടായി.

അങ്ങനെ കൃഷ്ണൻ ഗുരുപുത്രനെയും പാഞ്ചജന്യത്തെയും നേടി. മഹാർഹമായ രത്നങ്ങളെയും ആ ജഗൽപ്രഭു കൊണ്ടുപോന്നു. വളരെ ശ്ലാഘ്യമായ രത്നങ്ങൾ ആ ദാനവൻെറ ഭൃത്യന്മാരെക്കൊണ്ട് എടുപ്പിച്ച് കൊണ്ടുപോന്നു. അങ്ങനെ പുത്രനെയും ധനസഞ്ചയത്തെയും കൊണ്ടുപോന്ന് വാസവാനുജൻ ഗുരുവിന്ന് ദക്ഷിണയായി നല്കി.

ഗദാപരിഘയുദ്ധത്തിലും സർവ്വ അസ്ത്രങ്ങളിലും വൈകാതെ അവർ മുഖ്യന്മാരായി. അവർ ലോകധനുർദ്ധരന്മാരിൽ മുഖ്യന്മാരായി. സാന്ദീപനിമഹർഷിക്ക് രൂപവും വയസ്സും ഒത്തുവിളങ്ങുന്ന പുത്രനെ ധനങ്ങളോടുകൂടി നല്കി.

അങ്ങനെ ഉദാരാശയനായ ഹരി കൃതാർത്ഥനായി. കാശ്യനായ സന്ദീപനി ചിരകാലമായി പുത്രൻ നഷ്ടപ്പെട്ട് ദുഃഖിക്കുകയായിരുന്നു. പുത്രനെ കിട്ടിയപ്പോൾ അവനെ വാങ്ങി തഴുകി സന്തോഷിച്ച് ഗുരു രാമകൃഷ്ണന്മാരെ സസന്തോഷം അനുഗ്രഹിച്ചു: പൂജിച്ചു! കൃതാസ്ത്രന്മാരും വീരന്മാരും സുവ്രതന്മാരുമായ വസുദേവപുത്രന്മാർ ഗുരുവിൻെറ അനുവാദം വാങ്ങിപോയി മഥുരയിലെത്തി. യാദവന്മാർ ആ യദുനന്ദനന്മാരെ എതിരേറ്റ് സ്വീകരിച്ചു. ആബാലവൃദ്ധം ജനങ്ങളെല്ലാം സന്തോഷിച്ചു. ഉഗ്രസേനൻ തുടങ്ങിയവരെല്ലാം നാട്ടുകാരോടും അമാത്യന്മാരോടും പുരോഹിതന്മാരോടുംകൂടി, ആബാലവൃദ്ധം ആ പുരിമുഴുവനുംതന്നെ നന്ദിതൂര്യങ്ങൾ മുഴക്കി ജനാർദ്ദനനെ വാഴ്ത്തി. വഴികളൊക്കെ കൊടികളാൽ അലങ്കരിച്ചു ശോഭിച്ചു. ഗോവിന്ദൻ എത്തിയപ്പോൾ ഇന്ദ്രോത്സവത്തിൽ എന്നപോലെ നഗരവും അന്തഃപുരവും ഏറ്റവും മോദിച്ചു. രാജമാർഗ്ഗത്തിൽ പാട്ടുകാർ പാട്ടുപാടി. യാദവന്മാർക്ക് രസപ്രദങ്ങളായ ഗാനങ്ങൾ ആലപിക്കപ്പെട്ടു. 'ലോകവിശ്രുതരായ ഭ്രാതാക്കൾ രാമകേശവന്മാർ ഇതാ വന്നെത്തി! പുരത്തിൽ എല്ലാവരും ആനന്ദത്തോടെ കളിക്കുവിൻ! ഭയംകൂടാതെ ബന്ധുക്കളോടുകൂടി കളിച്ച് ആനന്ദിക്കുവിൻ' എന്നുള്ള വർത്തമാനം അവിടെ പറഞ്ഞ് എല്ലാവരും ആഹ്ലാദിച്ചു.

അവിടെ ദീനരായി ആരും കാണപ്പെട്ടില്ല. മലിനന്മാരും ബുദ്ധികെട്ടവരുമായി ആരേയും കണ്ടില്ല. മഥുരാപുരിയിൽ ഗോവിന്ദൻ എത്തുന്ന സമയത്ത് എല്ലാവരും ആഹ്ലാദിച്ച് അണിഞ്ഞൊരുങ്ങി നിന്നു.

ഖഗങ്ങൾ പാട്ടുപാടി; ഗോക്കളും കുതിരകളും ആനകളും ഹർഷാരവമുണ്ടാക്കി. നരന്മാരും നാരീജനങ്ങളും മനസ്സന്തോഷത്തോടെ സ്വാഗതമോതി. പൊടിയില്ലാത്ത കുളുർകാറ്റ് മന്ദംമന്ദം പത്തുദിക്കിലും വീശി. സർവ്വക്ഷേത്രത്തിലും ദേവകൾ സന്തോഷിച്ചു. ലോകത്തിൽ മുമ്പെ കൃതയുഗത്തിൽ എന്തൊക്കെ ചിഹ്നങ്ങൾ ഉണ്ടായിരുന്നുവോ അതെല്ലാം കൃഷ്ണൻ പുരിയിലണഞ്ഞപ്പോൾ ഉണ്ടായി. പുണ്യമായ നല്ലസമയത്ത് കുതിരകളെപ്പൂട്ടിയ രഥത്തിൽ അരിമർദ്ദനനായ കൃഷ്ണൻ മഥുരാപുരിയിലെത്തി പ്രശോഭിച്ചു. അഴകോടെ മഥുരയിലെത്തുന്ന അരിജിത്തായ ഉപേന്ദ്രനെ യാദവന്മാർ ഇന്ദ്രനെ സുരന്മാരെന്നപോലെ പിന്തുടർന്നു.

വസുദേവൻെറ ഗൃഹത്തിൽ പിന്നെ ആ യദുനന്ദനന്മാർ ചന്ദ്രാർക്കന്മാർ അദ്രിയിലെന്നപോലെ പ്രഹൃഷ്ടമായ മുഖത്തോടെ കയറി. മഹത്തായ തേജസ്സോടുകൂടിയ അവർ, ഇന്ദ്രൻതന്നെ ആ രൂപത്തിൽ വന്നപോലെയിരിക്കുന്ന ആ ബാലന്മാർ, ആയുധം ഒരിടത്തുവെച്ച് ഗൃഹത്തിൽ സ്വൈരമായി പ്രവേശിച്ചു. ആ യദുവരന്മാരായ യാദവകുമാരന്മാർ മോദിച്ചു. ഫലപുഷ്പങ്ങൾ തിങ്ങുന്ന ചിത്രോദ്യാനങ്ങളിൽ യാദവന്മാരോടുകൂടി ആ മഹാത്മാക്കൾ സഞ്ചരിച്ചു. രൈവതത്തിൻെറ സമീപത്തുള്ള തെളിഞ്ഞ ജലമുള്ള നദികളിലും പത്മപത്രം വളർന്ന് കാരണ്ഡവങ്ങളുടെ ആരവത്തോടുകൂടിയ ജലാശയങ്ങളിലും അവർ ഉല്ലാസത്തോടെ സഞ്ചരിച്ചു. ഈ പ്രകാരം ഏകനിർമ്മാണരും (ഒരു ശക്തി രണ്ടായി നില്ക്കുന്നവർ) ശുഭാസ്യരുമായ അവർ ഉഗ്രസേനാനുഗന്മാരായി കുറച്ചുകാലം സന്തോഷത്തോടെ മഥുരാപുരിയിൽ വസിച്ചു."

**34. മഥുരോപരോധം** – വൈശമ്പായനൻ പറഞ്ഞു: "ബലരാമനുമൊന്നിച്ച് കൃഷ്ണൻ യാദവന്മാർനിറഞ്ഞ മഥുരാപുരിയിൽ സുഖമായി താമസിച്ചു. യൗവനം പ്രാപിച്ച അവൻെറ മേനിയിൽ രാജശ്രീ തെളിഞ്ഞുനിന്നു. ചുറ്റും മനോഹരമായ വനങ്ങൾ നിറഞ്ഞ മഥുരാപുരിയിൽ സന്തോഷത്തോടെ അവർ ചുറ്റിനടന്നു. കുറെ ദിവസങ്ങൾ കഴിഞ്ഞപ്പോൾ രാജഗൃഹേശ്വരൻ (ജരാസന്ധൻ) തൻെറ പെൺമക്കൾ പറഞ്ഞറിയിച്ച്, കംസൻ കൊല്ലപ്പെട്ട വർത്തമാനം അറിഞ്ഞു. പിന്നെ അധികം താമസിച്ചില്ല. മഹാബലനും പ്രതാപിയുമായ ആ മഗധേശ്വരൻ, ജരാസന്ധൻ, ആറാംഗമുള്ള പടയുമായി (ആന, കുതിര, തേർ, കാലാൾ എന്നിവയ്ക്കുപുറമെ വില്ക്കപ്പെടുന്ന ആഹാരസാധനങ്ങളും വില്പനക്കാരും) പുറപ്പെട്ടു. കംസനോടുള്ള തൻെറ കടപ്പാട് തീർക്കുവാനായി, യദുക്കളെ കൊല്ലുവാൻ തീരുമാനിച്ച്, അവൻ യാത്രയ്ക്കൊരുങ്ങി. കംസൻെറ ഭാര്യമാരായ അസ്തിയും പ്രാപ്തിയും ജരാസന്ധൻെറ മക്കളാണ്. തടിച്ച സ്തനങ്ങളും ശ്രോണിയുമുള്ള ആ സുന്ദരിമാർ, ബാർഹദ്രഥനായ ആ രാജാവ് കംസന്നു നല്കിയവരാണ്. അവരോടുകൂടി മോദത്തോടെ വസിക്കുമ്പോഴാണ് കംസൻ അച്ഛനായ ഉഗ്രസേനനെ ബന്ധനത്തിലാക്കിയത്. ജരാസന്ധൻെറ സഹായം കംസന്നുവേണ്ടുവോളം ഉണ്ടായിരുന്നതുകൊണ്ട് യദുക്കളെ വകവെയ്ക്കാതെ അച്ഛനെ ബന്ധിച്ച് അവൻ രാജാവാകുകയാണുണ്ടായത്. ശൂരസേനേശ്വരനായ രാജാവിനെപ്പറ്റി നീ പലകുറി പറഞ്ഞ് കേട്ടിട്ടുണ്ടല്ലോ. ജ്ഞാതികാര്യം നടത്തുന്നതിന്നുവേണ്ടി, ഉഗ്രസേനൻെറ ഹിതത്തിന്നുവേണ്ടി, വസുദേവൻ എപ്പോഴും ഉദ്യമിച്ചു. വസുദേവൻ അങ്ങനെ തൻെറ പിതാവിൻെറകൂടെ നിന്നത് കംസന്ന് ഇഷ്ടമായില്ല. രാമകൃഷ്ണന്മാരെ ആശ്രയിച്ച് കംസൻ നശിച്ചതിന്നുശേഷം, ഉഗ്രസേനൻ രാജാവായി. ഭോജന്മാരും വൃഷ്ണികളും അന്ധകന്മാരുമായ എല്ലാ യാദവന്മാരും ഉഗ്രസേനനെ പൂജിച്ചു.

പ്രിയപ്പെട്ട തൻെറ പെൺമക്കൾ, വീരനായ കംസൻെറ പത്നികൾ, പ്രേരിപ്പിച്ചപ്പോൾ ജരാസന്ധൻ മഥുരയ്ക്ക് പുറപ്പെട്ടു. എല്ലാത്തരത്തിലുമുള്ള ഒരുക്കങ്ങളും ചെയ്ത്, കോപംകൊണ്ട് അഗ്നിപോലെ ജ്വലിക്കുന്ന ജരാസന്ധൻ, തൻെറ പ്രതാപത്താൽ തൻെറ അധീനത്തിൽ നില്ക്കുന്ന രാജാക്കന്മാരോടും മിത്രങ്ങളോടും ജ്ഞാതികളോടും സുഹൃത്തുക്കളോടുംകൂടി പുറപ്പെട്ടു. അവനെ പടയോടുകൂടി എല്ലാ സാമന്തന്മാരും പിന്തുടർന്നു. മഹേഷ്വാസരും മഹാവീര്യരുമായ ജരാസന്ധപ്രിയൈഷികളെല്ലാം പിന്തുടർന്നു. കാരൂഷരാജാവായ ദന്തവക്ത്രൻ, വീര്യവാനായ ചേദിരാജാവ്, കലിംഗരാജാവ്, ബലവാനായ പൗണ്ഡ്രൻ, കൗശികനായ സാംകൃതി, ഭീഷ്മകരാജാവ്, ഭീഷ്മകൻെറ പുത്രനും വില്ലാളികളിൽ മുമ്പനുമായ രുക്മി (ഈ രുക്മി കൃഷ്ണാർജ്ജുനന്മാരുമായി പടവെട്ടാൻ തിടുക്കം കാണിക്കുന്നവനാണ്) വേണുധാരി, ശ്രുതർവ്വാവ്, ക്രഥൻ, അംശുമാൻ, ബലവാനായ അംഗരാജാവ്, വംഗരാജ്യത്തിൻെറ അധിപൻ, കോസലൻ, കാശിരാജാവ്, ദശാർണ്ണരാജാവ്, പരാക്രമിയായ സുഖേശ്വരൻ, വിദേഹരാജാവ്, ബലവാനായ മദ്രേശ്വരൻ (ശല്യൻ) പിന്നെ ത്രിഗർത്തന്മാരുടെ അധിപൻ സുശർമ്മാവ്, വിക്രാന്തനായ ശാല്വരാജാവ്, ശക്തനായ ദരദരാജാവ്, പവനാധീശ്വരനും ധീമാനും വീര്യവാനുമായ ഭഗദത്തൻ, സൗവീരരാജാവായ ശൈബ്യൻ, ബലവാനായ പാണ്ഡ്യൻ, ഗാന്ധാരരാജാവായ സുബലൻ, ശക്തനായ നഗ്നജിത്ത്, കാശ്മീരരാജാവായ ഗോനർദ്ദൻ, ബലവാന്മാരായ ദുര്യോധനാദികളായ ധാർത്തരാഷ്ട്രന്മാർ, ഇവരും മറ്റ് പല രാജാക്കന്മാരും ബലവാന്മാരും മഹാബലന്മാരുമാണ്. ജരാസന്ധന് തുണയായി ഈ കൃഷ്ണവിരോധികളൊക്കെ ഒന്നിച്ചുകൂടി. പല്ലും വിറകും ധാരാളമുള്ള ശൂരസേനപ്രദേശത്ത് അവർ എത്തി. പടയെ മുന്നിൽനടത്തി മഥുരയെ അവർ വളഞ്ഞുകൊണ്ട് നിൽപ്പായി."

**35. യുദ്ധവർണ്ണനം** – വൈശമ്പായനൻ പറഞ്ഞു: "മഥുരയിലെ ഉപവനത്തിൽക്കയറി പാർക്കുന്ന ആ നരേന്ദ്രരെ

കൃഷ്ണൻ തുടങ്ങിയ വൃഷ്ണികൾ കണ്ടു. ഉടനെ കൃഷ്ണൻ സന്തോഷത്തോടെ രാമനോട് പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ദേവകാര്യം പെട്ടെന്നു നടക്കുമെന്നു തോന്നുന്നു; അതിൽ സംശയമില്ല. ജരാസന്ധരാജാവ് അടുത്തു വന്നുകഴിഞ്ഞു. വായുവേഗത്തിൽ വന്നണയുന്ന രഥധ്വജങ്ങളുടെ അഗ്രഭാഗങ്ങൾ കാണുന്നു. ജയാർത്ഥികളായ രാജാക്കന്മാരുടെ ചന്ദ്രപ്രഭമായ ധ്വജങ്ങൾ കാണുന്നുണ്ട്. ഉയർന്നു വെളുത്ത കുടകളും ശോഭിക്കുന്നു. അമ്പോ! നൃപന്മാരുടെ രഥങ്ങളിൽ ഉയർന്നു നിരന്നു കാണുന്ന വെൺകൊറ്റക്കുടകൾ നമുക്കുനേരെ എത്തുന്നതു നോക്കൂ! ജ്യേഷ്ഠാ, ആകാശത്ത് ശുഭ്രങ്ങളായ അരയന്നനിര പോലെയാണ് നിരന്നു കാണുന്നത്. കാലേതന്നെ ജരാസന്ധനൃപൻ വന്നെത്തിയിരിക്കുന്നു. നമ്മൾക്ക് പോരാകുന്ന ഉരക്കല്ലാണവൻ. മുമ്പെ എത്തുന്ന സമരാതിഥിയാണ്. ആര്യാ, നമുക്ക് രാജാവ് വന്നടുക്കുമ്പോൾ ഒത്തുനില്ക്കാം. യുദ്ധം പിന്നീട് ആരംഭിക്കാം. ബലം ആദ്യം പരീക്ഷിക്കാമല്ലോ."

വൈശമ്പായനൻ പറഞ്ഞു: "എന്നുപറഞ്ഞിട്ട് കൃഷ്ണൻ സ്വസ്ഥനായി, യുദ്ധലാലസനായി, ജരാസന്ധന്റെ സൈന്യത്തിന്റെ ശക്തി അറിയുവാനായി സേനയെ നിരീക്ഷിച്ചു. ആ രാജാക്കന്മാരെയെല്ലാം നോക്കുന്ന യദുവരോത്തമൻ, മന്ത്രജ്ഞൻ, സ്വയം തന്നോട് മന്ത്രിച്ചു: 'ഈ രാജാക്കന്മാരെല്ലാം രാജാക്കന്മാർക്കു ചേർന്ന മാർഗ്ഗത്തിൽ നില്ക്കുന്നവരാണ്. ശാസ്ത്രത്തിൽ കണ്ട കർമ്മംകൊണ്ടുതന്നെ വിനാശത്തിലകപ്പെട്ടുപോകും. ഈ നൃപശ്രേഷ്ഠന്മാരെല്ലാം തീർച്ചയായും മൃത്യു പ്രോക്ഷണം ചെയ്തുകഴിഞ്ഞു. സ്വർഗ്ഗത്തിലേക്കു യാത്രയായ ഇവരുടെ ദേഹമൊക്കെ പ്രകാശിച്ചു വിലസുന്നു. ഭാരംകൊണ്ടു തളർന്ന ഭൂമി വിണ്ണിൽ ചെന്നത് യുക്തംതന്നെ. ഈ മഹാമന്നവന്മാരുടെ മഹാസൈന്യങ്ങൾ മൂലം വല്ലാതെ പീഡയേറ്റവളാണല്ലോ ഭൂമിദേവി. ബലപ്പെട്ട രാഷ്ട്രങ്ങൾ നിറഞ്ഞു തിങ്ങിനില്ക്കുകയാണ് ഈ ഭൂമി. എങ്കിലും അല്പകാലംകൊണ്ട് ധരാതലം വിജനമായി ഭവിക്കും. അത്ര അസംഖ്യം മന്നവന്മാർ ചത്തൊടുങ്ങുവാൻ പോകുന്നു.' ഇപ്രകാരം ചിന്തിക്കുന്ന ആശ്ചര്യകർമ്മാവായ കേശവന്ന് ജരാസന്ധന്റെ വരവ് കാണുവാൻ കഴിഞ്ഞു. അവന്റെ വരവ് അതിഭയങ്കരമായിരുന്നു. എല്ലാ മന്നവന്മാർക്കും പ്രഭുവായ ജരാസന്ധൻ ക്രോധരക്താക്ഷനായി, നരാധിപസഹസ്രങ്ങളാൽ അനുഗതനായി, നീണ്ടുയർന്ന അശ്വങ്ങളെ പായിച്ച്, ഒരിടത്തും തടയാതെ ഏല്ക്കുന്ന യുദ്ധത്തേർകൂട്ടങ്ങളോടുകൂടി, രത്നമയമായ പൊന്നിൽച്ചങ്ങലയണിഞ്ഞ ആനകൂട്ടങ്ങളെ, മിന്നൽകാർമേഘതുല്യങ്ങളായ ആനക്കൂട്ടങ്ങളെ, പോരിൽ വിരുതുള്ള ആനക്കാർ കയറി നടത്തി. കുതിരക്കാർ കയറി തുള്ളിച്ചാടിയോടുന്ന കുതിരകളോടുകൂടി ആ മഹാദ്യുതിമാനായ ജരാസന്ധൻ വന്നു. കാലാളുകൾ വാളും പരിചയുമേന്തിയിരുന്നു. ഇങ്ങനെ ഊക്കിൽ ഉൽപ്പതിക്കുന്ന അസംഖ്യം ഉരഗങ്ങളെപ്പോലെ, ഇളകുന്ന കാറുകൾപോലെയുള്ള ചതുരംഗപ്പടയോടുകൂടി ധൃതവ്രതനായ രാജാവ് വന്നുചേർന്നു.

മേഘസ്വനങ്ങളോടുകൂടിയ തേരുകൾ, ഗർജിക്കുന്ന മത്തഗജങ്ങൾ, ഹ്രേഷിക്കുന്ന അശ്വങ്ങൾ, ആർക്കുന്ന കാലാളുകൾ ഇവകൊണ്ട് ദിക്കുമുഴുവൻ മുഴങ്ങുമാറ്, ആ നഗരവും വനങ്ങളും വിറകൊള്ളിക്കുമാറ് ഇരുപതക്ഷൗഹിണിപ്പടയോടുകൂടി കടലുപോലെ പരന്നപടയോടെ രാജാവായ ജരാസന്ധൻ വരുന്നതു കാണുമാറായി.

ഹൃഷ്ടയോധഗണങ്ങൾ ചേർന്ന ആ മന്നവന്മാരുടെ വലിയ പട കൂക്കിയാർത്തുകൊണ്ട് ഇടി മുഴങ്ങുന്ന കാർമേഘപടലംപോലെ വിളങ്ങി. കാറ്റിൽ കാറുപോലെ എത്തുന്ന തേരുകൾ! കാറുകൾക്കു തുല്യമായ ആനകൾ! പാഞ്ഞു കയറുന്ന കുതിരകൾ! പക്ഷിനിരയ്ക്കൊത്ത പത്തികൾ! ഇവയൊക്കെ ചേർന്നു മദിച്ച ആനക്കൂട്ടംപോലെ, വർഷക്കാലത്ത് ആഴിയിലെത്തുന്ന മേഘപ്പരപ്പുപോലെ പടയോടുകൂടിയ ആ രാജാക്കന്മാർ, മാഗധൻ മുതലായ രാജാക്കന്മാർ, പുരിയുടെ ചുറ്റും വന്നുവളഞ്ഞ് കൂടാരമടിച്ച് പാർപ്പുതുടങ്ങി.

അവർ പാർപ്പുറപ്പിച്ച കൈനിലകളുടെ ശോഭ വെളുത്ത തീരത്തോടുകൂടിയ കടലിന്റെ പ്രൗഢിപോലെ വിളങ്ങി, രാത്രി കഴിഞ്ഞ സമയത്തു രാജാക്കന്മാർ എഴുന്നേറ്റ് സംഗരത്തിന്നൊരുങ്ങി. അവർ പുരി കേറിപ്പിടിക്കുവാൻ തീരുമാനമെടുത്തു. കൂട്ടംചേർന്ന് അവരെല്ലാം യമുനാതീരത്തിരുന്ന് യുദ്ധകാലകൗതൂഹലത്തോടെ കാര്യാലോചന നടത്തി. അപ്പോൾ മന്നവന്മാരുടെ ബഹളമായ ഘോഷം കേൾക്കുവാൻ തുടങ്ങി. പ്രളയകാലത്തു പിളർന്നാർക്കുന്ന സാഗരത്തിന്റെ ഇരമ്പംപോലെ അവരുടെ ശബ്ദം മാറ്റൊലിക്കൊണ്ടു.

കുപ്പായവും തലപ്പാവുമണിഞ്ഞ ഒരു വൃദ്ധനായ ശിപായി ശബ്ദമുണ്ടാക്കല്ലെ എന്നു പറഞ്ഞ് രാജാജ്ഞ അറിയിച്ചു നടന്നു. അപ്പോൾ നിശ്ശബ്ദമായ സൈന്യാഗാരം ശോഭിച്ചു; മീനഗ്രഹംനിന്ന നിശ്ശബ്ദമായ സമുദ്രംപോലെ നിശ്ചലമായി. യോഗത്താൽ നിശ്ശബ്ദമായ കടൽപോലെ സൈന്യം നിശ്ശബ്ദമായപ്പോൾ ജരാസന്ധൻ വ്യാഴത്തെപ്പോലെ മഹത്തായ വാക്യം ഇപ്രകാരം പറഞ്ഞു."

ജരാസന്ധൻ പറഞ്ഞു: "രാജാക്കന്മാരുടെ സൈന്യങ്ങൾ അതിവേഗത്തിൽക്കയറി പുരി പിടിച്ചടക്കണം. ജനൗഘങ്ങൾ എല്ലായിടത്തും ചെന്ന് ഈ പുരിയെ വളയണം. അശ്മയന്ത്രങ്ങൾ ഉപയോഗിക്കാം. കവണയും ഇരുമ്പുലക്കയുമൊക്കെ എടുത്തു പ്രയോഗിക്കാം. വെള്ളമുള്ള ദിക്കൊക്കെ കരപോലെയാക്കാം. കത്തി, തോമരം എന്നിവയും ചാപങ്ങളും മേല്പോട്ടുയർത്താം. കടങ്കം മുതലായ പാറപൊളിപ്പനുളികൾ, ഖനിത്രങ്ങൾ, എന്നിവകൊണ്ട് ഈ പുരി പിളർന്നു മറിക്കണം. യുദ്ധമാർഗ്ഗജ്ഞരായ രാജാക്കന്മാർ അകലെയല്ലാത്തിടത്തു നില്ക്കണം. ഇന്നുമുതൽ എന്റെ സൈന്യങ്ങൾ പുരീരോധത്തിലേർപ്പെടണം. പോരിൽ ഗോപന്മാരായ വസുദേവപുത്രന്മാരെ, രാമകൃഷ്ണന്മാരെ, കൂരമ്പെയ്തു ഞാൻ വധിക്കുന്നതാണ്. ബാലജാലങ്ങളാൽ ആകാശത്തുപോലും പഴുതില്ലാത്തമട്ടിൽ ഞാൻ കല്പിച്ച രാജാക്കൾ പുരത്തിന്റെ ചുറ്റും അതാതിടത്തിൽ കയറി പുരഭൂമിയിൽ നിരക്കട്ടെ!

മദ്രരാജാവ്, കലിംഗരാജാവ്, ബാൽഹീകൻ, ചേകിതാനൻ, കാശ്മീരരാജാവ്, ഗോനർദ്ദൻ, കുരൂഷാദിപൻ, ദ്രുമൻ, കിംപുരുഷൻ, പാർവ്വതീയനായ അനാമയൻ ഇവർ നഗരത്തിന്റെ പശ്ചിമഭാഗം തടയണം.

പൗരവൻ, വേണുദാരി, വൈദർഭൻ, സോമകൻ, രുക്മി, ഭോജാധിപൻ, സൂര്യാക്ഷനെന്ന മാളവരാജാവ്, വിന്ദാനുവിന്ദരായ അവന്ത്യന്മാർ, വീര്യവാനായ സോമദത്തൻ, പുരുമിത്രൻ, ഛാഗലി, വിരാടരാജാവ്, കൗരവ്യൻ, മാളവൻ, ശതധന്വൻ, വിദൂരഥൻ, ഭൂരിശ്രവസ്സ്, ത്രിഗർത്തൻ, ബാണൻ, പഞ്ചനദൻ ഇവരൊക്കെ വടക്കേ നഗരദ്വാരം കാക്കേണ്ട രാജാക്കന്മാരാണ്. വജ്രഗൗരവമുള്ളവരായ ഇവർ കയറിച്ചെന്ന് മർദ്ദിക്കണം.

കൈതവൻ, ഉലൂകൻ, വീരനായ അംശുമദാത്മജൻ, ഏകലവ്യൻ, ബൃഹൽക്ഷത്രൻ, ക്ഷത്രധർമ്മൻ, ജയദ്രഥൻ, ഉത്തമൗജസ്സ്, ശല്യൻ, കൗരവന്മാർ, കേകയന്മാർ, വൈദിശൻ, വാമദേവൻ, സാംകൃതി, സിനീപതി ഇവരെല്ലാം കിഴക്കേ ഗോപുരദ്വാരത്തിൽചെന്ന് ആ പുരത്തെ ആക്ര

മിച്ചു കയറണം. അവർ കാറ്റിൽ കാർകളിലെന്നപോലെ വേഗതയോടെ പിളർന്നു പാഞ്ഞുകയറട്ടെ!

ഞാനും, ദരദനും, വീര്യവാനായ ചേദിരാജാവും, ചട്ടയിട്ടു തെക്കേ നഗരദ്വാരം കാത്ത് ആക്രമിച്ചു കയറും. ഇപ്രകാരം ഈ പട ചുറ്റും വളഞ്ഞ് വജ്രം വീണമാതിരിയുള്ള വിഷമമായ മഹാഭയം ഏല്ക്കട്ടെ. ഗദ കൈയിലെടുത്തവർ ഗദയാലും, പരിഘം കൈയിലെടുത്തവർ പരിഘത്താലും, മറ്റുള്ളവർ പല ശാസ്ത്രങ്ങളാലും ഈ പുരിയെ പിളർക്കട്ടെ! ഇന്നുതന്നെ ഈ പുരത്തെ വിഷമോച്ചയമായ സങ്കടത്തിൽ അകപ്പെടുത്തി. രാജാക്കന്മാരായ നിങ്ങൾ ഈ പുരത്തെ നിലംപരിശാക്കിത്തീർക്കണം."

വൈശമ്പായനൻ പറഞ്ഞു: "ഇങ്ങനെയൊക്കെ ഏർപ്പെടുത്തി ശക്രതുല്യപരാക്രമനായ ജരാസന്ധൻ ചതുരംഗസേനയെ നിരത്തിനിന്നു. ക്രുദ്ധനായ അവൻ സർവ്വരാജാക്കളെയും കൂട്ടിച്ചേർത്ത് യുദ്ധമാരംഭിച്ചു. യാദവന്മാർ പട കൂട്ടി പ്രഹരിക്കുവാൻ സന്നദ്ധരായി എതിർത്തേറ്റു. ദേവാസുരയുദ്ധംപോലെ ആ യുദ്ധം ഭയങ്കരമായി. അവർക്കു വളരെപ്പേരോട് പോരാടേണ്ടതിന്നു തക്ക ആന, തേർ മുതലായവയോടുംകൂടി അവർ പുരത്തിൽനിന്ന് ഇറങ്ങി. യുദ്ധസന്നദ്ധരായി ഇറങ്ങിയ രാമകൃഷ്ണന്മാരെക്കണ്ടതോടെ ശത്രുക്കളുടെ വാഹനങ്ങൾ, ആന കുതിര മുതലായവ പേടിച്ചുഴറുകയും മന്നവപ്പട ക്ഷോഭിക്കുകയും ചെയ്തു. തേരിൽക്കയറി, ചട്ടയണിഞ്ഞ യാദവന്മാർ യുദ്ധഭൂമിയിൽ ചരിച്ചു. കടലിനെ ഇളക്കിമറിക്കുന്ന തിമിംഗലങ്ങൾ എന്നപോലെ അവർ ചുറ്റി.

പോരിൽ പൊരുതുന്ന ആ മഹാത്മാക്കൾക്കു പഴയ ആയുധങ്ങൾ എടുക്കുവാനുള്ള ആഗ്രഹം ഉദിച്ചു. ഉടനെ ആകാശത്തുനിന്നു ദിവ്യങ്ങളായ, ദീപ്തങ്ങളായ, ശത്രുവിനാശകരങ്ങളായ മികച്ച ആയുധങ്ങൾ വന്നെത്തി. സുദൃഢങ്ങളും മികച്ചവയുമായ അവയെ ക്രവ്യാദങ്ങൾ പിന്തുടരുന്നതായിക്കണ്ടു. പോരിൽ വളരെ മർത്ത്യമാംസം ഭുജിക്കുവാൻ ആശയുള്ള അവ പിന്നാലെ പാഞ്ഞുവന്നു. ദിവ്യമായ പൂമാല ചാർത്തി, ആകാശസഞ്ചാരികളെ ത്രസിപ്പിക്കുമാറ് പ്രഭയാൽ വിലസുന്ന സംവർത്തകം, ഹലം, സൗനന്ദം എന്ന മുസലം, കൗമോദകീഗദ, ശാർങ്ഗമെന്ന ശ്രേഷ്ഠമായ വില്ല് എന്നീവിധമുള്ള വിഷ്ണുവിന്റെ ആയുധങ്ങൾ— നാലു തേജസ്സുകൾ— ആകാശത്തുനിന്ന് യാദവന്മാരുടെ ആ മഹായുദ്ധത്തിലേക്കു വന്നുചേർന്നു. ആദ്യമേതന്നെ രാമൻ ലലാമം (കൊടിമരം) പോലുള്ള 'ഹലം' എടുത്തു. സർപ്പരാജാവിന്റെ രൂപവും ഗതിയുമുള്ള ദിവ്യമായ മാലയണിഞ്ഞ് രണത്തിൽ വന്നെത്തിയ ഹലത്തെ അവൻ വലതു കൈയിൽ എടുത്തു. പിന്നെ മുസലോത്തമമായ സൗനന്ദം ശ്രീമാനായ യദുശ്രേഷ്ഠൻ ഇടംകൈയാൽ എടുത്തു. ലോകങ്ങളിൽ ദർശനീയവും മേഘനിസ്വനവുമായ ശാർങ്ഗമെന്ന വില്ല് വീര്യവാനായ കൃഷ്ണനും കൈക്കൊണ്ടു. ദേവന്മാർ കാര്യമേല്പിച്ച കുമുദാക്ഷൻ തൽക്ഷണം കൗമോദകീഗദ മറ്റേക്കരത്തിലും എടുത്തു. ശസ്ത്രം കൈക്കൊണ്ട ആ വീരന്മാർ, സാക്ഷാൽ വിഷ്ണുസ്വരൂപികളായ ആ വീരന്മാർ, രാമകൃഷ്ണന്മാർ, ആ ശത്രുക്കളോട് ഏറ്റുപൊരുതി.

ആയുധം കൈക്കൊണ്ട ആ വീരന്മാർ, അന്യോന്യം സഹായികളായ അവർ, ആ ജ്യേഷ്ഠാനുജന്മാർ, ഈശ്വരോപമരായ അവർ ശത്രുക്കളോടെതിർത്തു വിക്രമിച്ചേറ്റു പരാക്രമംകാണിച്ചു. ദേവന്മാരുടെ മട്ടിൽ ആ വസുദേവ കുമാരന്മാർ യുദ്ധഭൂമിയിൽ ചുറ്റിസ്സഞ്ചരിച്ചു.

രാമൻ ഹലമെടുത്ത്, സർപ്പേന്ദ്രനെപ്പോലെ ചൊടിച്ച്, അടരിൽ ശത്രുക്കൾക്ക് അന്തകതുല്യനായി ചുറ്റി. വമ്പന്മാരായ ക്ഷത്രിയന്മാരുടെ തേർക്കൂട്ടങ്ങൾ ഹലത്താൽ വലിച്ച് ആനക്കൂട്ടത്തിലും കുതിരകൂട്ടത്തിലും തന്റെ രോഷം ഫലിപ്പിച്ചു. ഹലത്താൽ (കലപ്പ, കരി) വലിച്ചിട്ട് രാമൻ മുസലം കൊണ്ടടിച്ച് കുന്നുപോലുള്ള ആനകളെ ചമ്മന്തിയാക്കിവിട്ടു. രാമൻ പോരിൽ കൊന്നൊടുക്കിവിടുന്ന ക്ഷത്രിയ പുംഗവന്മാർ ഭയപ്പെട്ടു ജരാസന്ധന്റെ അരികിലേക്കു പാഞ്ഞ് ശരണംപ്രാപിച്ചു. അവരോട് ക്ഷത്രധർമ്മിഷ്ഠനായ ജരാസന്ധൻ പറഞ്ഞു.

ജരാസന്ധൻ പറഞ്ഞു: "മോശം! മോശം! പോരിൽ ഭയപ്പെട്ട് ഓടുന്ന നിങ്ങൾ ക്ഷത്രിയരാണോ! നിങ്ങൾക്കു ക്ഷത്രിയജീവിതം വ്യർത്ഥമാണ്! പോരിൽ തോറ്റുപോയി പിന്തിരിഞ്ഞു പാഞ്ഞോടുന്നവന്നു പരലോകത്തിൽ ലഭിക്കുന്ന ശിക്ഷ എന്താണെന്നറിയാമോ? അസഹ്യമായ ഭ്രൂണഹത്യയ്ക്കു ലഭിക്കുന്ന ശിക്ഷയാണ് ലഭിക്കുക! എന്നാണു വിദ്വാന്മാർ പറയുന്നത്. നിങ്ങൾ ഭയപ്പെട്ടു പായുകയാണോ? ഈ ക്ഷത്രിയത്വം നിങ്ങളിൽ മോശംതന്നെ! ഞാൻ പറയുന്നു: നിങ്ങൾ എല്ലാവരും പോയി എതിർക്കുവിൻ! അല്ലെങ്കിൽ നിങ്ങൾ തേരിൽ ഇരുന്ന് ഞാൻ യുദ്ധം ചെയ്യുന്നതു കണ്ടുനില്ക്കുവിൻ. ഞാൻ ഈ ഗോപാലന്മാരെയൊക്കെ കാലപുരിക്കയയ്ക്കുന്നതു കണ്ടു കൊള്ളുവിൻ."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ജരാസന്ധപ്രചോദിതന്മാരായ എല്ലാ ക്ഷത്രിയന്മാരും ശരജാലങ്ങൾ തൂകി പോരിന്ന് ഹൃഷ്ടരായിത്തന്നെ നിന്നു. പൊന്നണിഞ്ഞ കുതിരകൾ, പോരിൽ ഇരമ്പുന്ന തേരുകൾ, ആനക്കാർ വിട്ട കൊമ്പനാനകൾ, വാളേന്തി ചട്ടയിട്ട് ഉയർത്തിയ ധ്വജങ്ങളും ആയുധങ്ങളും, പതാകയുമുള്ളവർ, കുലയേറ്റിയ വില്ലും തൂണിയും തോമരവും ധരിച്ചവർ, വെൺകൊറ്റക്കുടചൂടി, ചാമരംവീശിച്ച് തേരിൽ ഇരിക്കുന്ന മന്നവന്മാർ, ഇവർ പടക്കളത്തിലെത്തി പ്രശോഭിച്ചു. പോരിൽക്കൊതിച്ചു കേറിച്ചെന്ന് കനമേറിയ ഗദ, ക്ഷേപണീയം, മുൽഗരം എന്നിവയെടുത്ത് ശോഭിച്ചു. ഇതിന്നിടയിൽ ദേവന്മാർക്ക് ആനന്ദവർദ്ധനനായി ശോഭിക്കുന്ന കൃഷ്ണൻ ഗരുഡധ്വജമായ മുഖ്യരഥത്തിൽക്കയറി ജരാസന്ധന്റെ നേരെ എത്തി ബാണങ്ങളെ വിട്ടു; അവനിൽ അഞ്ചു ബാണങ്ങൾ എയ്തു. ഒന്ന് സാരഥിയിലുമെയ്തു. കിണഞ്ഞെത്തുന്ന അവന്റെ അശ്വങ്ങളെ ആ വീര്യവാൻ കൊന്നു. കഷ്ടത്തിലായ അവനെ മഹാരഥനായ ചിത്രസേനൻ കണ്ടു. സേനാനാഥനായ കൈശികനും കൃഷ്ണന്റെനേരെ ശരങ്ങൾ എയ്തു. അടുക്കുന്ന ബലനെയും കൈശികൻ മൂന്നു ശരങ്ങളെയ്തു. ഭല്ലമെയ്ത് അവന്റെ വില്ല് ബലരാമൻ രണ്ടാക്കി മുറിച്ചു വീഴ്ത്തി. ശരവൃഷ്ടികൊണ്ടു ശക്തിയായി രിപുക്കളെ അർദ്ദിപ്പിച്ചു. പലമട്ടിൽ പൊന്നണിഞ്ഞ ശരങ്ങളാൽ പല വീരന്മാരെയും കുഴക്കി. ചിത്രസേനൻ ചൊടിച്ച് അവന്റെ നേരെ ഒമ്പതു ശരങ്ങൾ എയ്തു. കൈശികൻ പിന്നെ ഏഴമ്പുവിട്ടു. അങ്ങനെതന്നെ ജരാസന്ധനും വിട്ടു, മുമ്മൂന്ന് എഴുത്താണിയമ്പെയ്തു അവരെ മാധവൻ തുളച്ചു. അയ്യഞ്ച് കൂരമ്പുകൾകൊണ്ട് അപ്രകാരം ബലരാമനും അവരെ പീഡിപ്പിച്ചു. ഈ ചിത്രസേനന്റെ രഥം എയ്ത് ആ വീര്യവാൻ അറുത്തു. ഭല്ലംകൊണ്ട് അവന്റെ വില്ല് ബലരാമൻ രണ്ടു തുണ്ടമാക്കുകയുംചെയ്തു. വില്ലറ്റ് തേരുപോയ അവൻ ഗദയേന്തി മുസാലായുധനെ കൊല്ലുവാൻ ചൊടിച്ച് ഓടിവന്നു. ചിത്രസേനവധത്തിന്നുവേണ്ടി നാരാചങ്ങൾ വിടുന്ന സമയത്ത് മഹാബലനായ ജരാസന്ധൻ രാമന്റെ വില്ല് അറുത്തുവീഴ്ത്തി. ഉടനെ മുസലായുധനായ രാമൻ ജരാസന്ധന്റെനേർക്ക് പാഞ്ഞേറ്റു. തമ്മിൽ കൊല്ലുവാൻ ഉദ്യമിക്കുന്ന അവർ തമ്മിൽ ഘോരമായ യുദ്ധംനടന്നു.

ചിത്രസേനൻ രാമനോടേല്ക്കുന്ന മാഗധനെ നോക്കി വേറെ തേരിൽക്കയറി പാഞ്ഞെത്തി മഗധേശ്വരനെ തട

ഞ്ഞു. ഉടനെ വലിയ ആനപ്പട അവിടെ വന്നെത്തി. രണ്ടു പേർക്കും ഇടയ്ക്ക് യുദ്ധം സങ്കുലമായി. ഉടനെ വലിയ പടയോടുകൂടിചെന്ന് ബലവാനായ മഗധേശ്വരൻ രാമകൃഷ്ണന്മാരോട് ഏറ്റു. അവിടെ കോളിളകുന്ന കടലുപോലെയുള്ള മഹാരവം പൊങ്ങി. രണ്ടു പക്ഷത്തിലും തുമുലമായ ആരവം പൊങ്ങി. വേണുഭേരീമൃദംഗങ്ങളും ശംഖുകളും രണ്ടു സൈന്യത്തിലും വലിയ ശബ്ദമുണ്ടാക്കി രാജാവേ! കൂക്കിവിളിച്ചും കൈകൊട്ടിയാർത്തും എല്ലായിടത്തും മഹാബഹളം പൊങ്ങി. കുതിരകളുടെ കുളമ്പടി, തേരുകളുടെ ചക്രം ഇവയേറ്റു പൊടിപറന്നു. ശസ്ത്രം കൈയിലെടുത്തവരും വില്ലെടുത്തവരുമായ ശൂരന്മാർ പരസ്പരം എതിർത്തേറ്റ് ആർത്തുനിന്നു.

തേരാളികൾ, കുതിരക്കാർ, കാലാളുകൾ, വലിയ ആനകൾ എന്നിവ അസംഖ്യം അവിടെ പാഞ്ഞണഞ്ഞ് എതിർത്തു. ചുറ്റും പടവെട്ടുന്ന അവർ പ്രാണൻകളഞ്ഞും ബഹളമായി പോരാടി. വൃഷ്ണീന്ദ്രരോട് ജരാസന്ധഭടന്മാർ അതിദാരുണമായി പോരാടി. ഉടനെ ശിനി, അനാധൃഷ്ടി, ബഭ്രു, വിപൃഥു, ആഹുകൻ എന്നിവർ ചട്ടയിട്ട് രാമനെ മുൻനിർത്തി അർദ്ധസൈന്യത്തോടുകൂടി ശത്രുസൈന്യത്തിൻെറ ദക്ഷിണഭാഗത്തായി ഏറ്റു ഭാരതാ! ചേദിരാജാവ്, ജരാസന്ധൻ, എന്നിവർ കാക്കുന്നിടത്ത് വടക്കരായ മഹാവീര്യന്മാർ ശല്യനും ശാല്വനും തുണയ്ക്കെത്തി, ശരജാലങ്ങൾവിട്ട് മരണം തൃണവൽഗണിച്ചു പോരാടി.

അവഗാഹൻ, ശതദ്യുമനൻ, പൃഥു, കങ്കൻ, വിദൂരഥൻ എന്നിവർ കൃഷ്ണനെ മുമ്പാക്കി ചട്ടയിട്ട് അർദ്ധസൈന്യത്തോടെ ഇടത്തുഭാഗത്തു നിന്നു പോരാടി. ആ ഭാഗം ഭീഷ്മകൻ, വമ്പനായ രുക്മി, രാജേന്ദ്രനായ ദേവകൻ മദ്രേശ്വരനായ ശല്യൻ എന്നിവർ കാക്കുന്നിടമായിരുന്നു. കിഴക്കരും തെക്കരുമായ വീര്യബലസമ്പന്നന്മാർ കാക്കുന്ന ആ ദിക്കിൽ ജീവൻ പോക്കുന്നവിധത്തിലുള്ള പോരാട്ടം നടന്നു. ഋഷ്ടി, വേൽ, കത്തി, ബാണങ്ങൾ എന്നിവ വർഷിക്കുന്ന യുദ്ധം അവിടെയുണ്ടായി. ചിത്രകൻ, ശ്യാമൻ, വീര്യവാനായ യുയുധാനൻ, രാജാധിരാജൻ, മൃദുരൻ, മഹാരഥനായ ശ്വഫൽക്കൻ, സത്രാജിത്ത്, പ്രസേനൻ ഇവരെ ചേർന്ന് വലിയ പടയോടുകൂടി ശത്രുവ്യൂഹപക്ഷത്തെ എതിർത്തേറ്റു. വ്യൂഹാർദ്ധത്തിൽ വേണുധാരി തുടങ്ങിയ പല മന്നവന്മാരോടുംകൂടി യുദ്ധം നടന്നു."

**36. ജരാസന്ധാപയാനം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ വൃഷ്ണികൾക്കുണ്ടായ യുദ്ധം ഭയങ്കരമായിരുന്നു. മാഗധൻെറ തുണക്കാരായ നൃപശ്രേഷ്ഠന്മാരുമായുണ്ടായ ആ യുദ്ധം തുമുലമായി. രുക്മിയുമായി വാസുദേവനും, ഭീഷ്മകനുമായി ആഹുകനും, കൈശികനുമായി ബഭ്രുവും, ക്രാഥനുമായി വസുദേവനും, ദന്തവക്ത്രനുമായി ശങ്കുവും, മഹാന്മാരായ മന്നവരുമായി മറ്റു വൃഷ്ണിപ്രവീരന്മാരും, പടകൾക്കു പടകളായും വലിയ യുദ്ധം നടന്നു. അങ്ങനെ ഇരുപത്തേഴു ദിവസം ഉൽക്കടമായി പോരാടി. ആന, ആയുധം, അശ്വം എന്നിവ പരസ്പരം പോരാടി. പത്തിയുമായി പത്തികൾ. തേരുകളുമായി തേരുകൾ, അങ്ങനെ പരസ്പരം കലർന്നു യുദ്ധം തുടങ്ങി. ജരാസന്ധരാജാവ് രാമനുമായി നേരിട്ടു. ഇന്ദ്രനും വൃത്രനും തമ്മിലെന്നപോലെ ഉൽക്കടവും രോമാഞ്ചജനകവുമായി ആ പോരാട്ടം. കൃഷ്ണൻ രുക്മിണിയെ ചിന്തിച്ച് രുക്മി അളിയനെ വധിച്ചില്ല. അഗ്നിക്കും അർക്കനും എതിരായി ശോഭിക്കുന്ന സർപ്പവിഷോഗ്രമായ വിശിഖങ്ങളെ അവൻ വിട്ടു. അവയെല്ലാം കൃഷ്ണൻ സാമർത്ഥ്യത്തോടെ തടുത്തു. ഇങ്ങനെയുള്ള പോരാട്ടത്തിൽ സൈന്യങ്ങൾക്കു വലിയ നാശം സംഭവിച്ചു. മാംസം ചതഞ്ഞരഞ്ഞ്, രക്തം ചേർന്നു കുഴഞ്ഞ്, തേരുരുണ്ട് ചേറായി രണ്ടു ഭാഗത്തും കുഴമ്പായിക്കിടന്നു. കബന്ധങ്ങൾ (തലയില്ലാത്ത ശരീരങ്ങൾ) ആ യുദ്ധക്കളത്തിൽ നിറഞ്ഞു. ആ യുദ്ധത്തിലെ ഭടന്മാരുടെ എണ്ണം അസംഖ്യമായിരുന്നു, എണ്ണിക്കണക്കാക്കുവാൻ കഴിയാത്ത മട്ടായിരുന്നു.

രഥിയായ രാമൻ സർപ്പവിഷോഗ്രമായ ശരങ്ങളെക്കൊണ്ട് മഗധേശ്വരനെ മൂടി അടുത്തു. വീരനായ രാമനെ മഗധേന്ദ്രനും അപ്രകാരംതന്നെ എതിർത്തു. ഊക്കിൽ പാഞ്ഞെത്തുന്ന തേരുമായി ജരാസന്ധനും അടുത്തു. ശസ്ത്രം തീർന്ന് രഥം പോയി, സൂതനും കുതിരയും ചത്തപ്പോൾ അവർ ഗദയുമെടുത്തു പരസ്പരം പാഞ്ഞ് ഏറ്റു. ഗദയോങ്ങിപ്പിടിച്ചുനിന്ന് ആ വീരന്മാർ ഭൂമികുലുക്കി. ഗദയേന്തി നില്ക്കുന്ന ആ മഹാത്മാക്കൾ ശൃംഗമുള്ള അദ്രിപോലെ വിളങ്ങി. ആ മഹാഭുജന്മാരെ കാണുന്നവർ യുദ്ധംചെയ്യാതെ അവരെ നോക്കിനിന്നു. ഗദായുദ്ധത്തിൽ രണ്ടുപേരും വിചക്ഷണന്മാരാണ്. മഹാവീര്യരായ അവർ, ക്രോധിച്ച്, പാരിൽ പുകഴ്ന്നവരായ അവർ, മത്തഹസ്തികൾപോലെ തമ്മിൽ ആർത്ത് എതിർത്തു. അപ്പോൾ ദേവന്മാരും, ഗന്ധർവ്വന്മാരും, സിദ്ധന്മാരും, മുനീന്ദ്രന്മാരും, അപ്സരസ്സുകളും അസംഖ്യം ചുറ്റും വന്നുചേർന്നു. ആ വ്യോമം ദേവഗന്ധർവ്വയക്ഷർഷികൾ നിരന്നുനിന്നു കാണുമാറായി, ജ്യോതിർഗ്ഗണങ്ങൾ നിറയുന്നവിധം ശോഭിച്ചു രാജാവേ! മഹാബലനായ ജരസന്ധൻ രാമൻെറനേരെ പാഞ്ഞുചെന്ന് ഇടംചുറ്റി. അപ്രകാരം രാമനും പാഞ്ഞ് വലംചുറ്റി. ഗദായുദ്ധവിശാരദരായ അവർ തമ്മിൽ അടിച്ചു. കൊമ്പുകൊണ്ട് കുംഭികൾ എന്നപോലെ അവർ പത്തുദിക്കും മുഴക്കി. രാമൻെറ ഗദാഘാതം ഇടിവെട്ടുന്ന ഘോരശബ്ദത്തിൽ കേട്ടു. ജരാസന്ധൻെറ ഗദാഘാതം പർവ്വതം പിളരുന്നവിധം കേട്ടു.

ജരാസന്ധൻ വിട്ട ഗദ, ഗദാധരന്മാരിൽ അഗ്രഗണ്യനായ രാമനെ, കാറ്റ് ശൈലത്തെ എന്നപോലെ, ഇളക്കുവാൻ കഴിഞ്ഞില്ല. രാമൻെറ ഗദാവേഗം വീര്യത്താൽ മഗധേശ്വരൻ സഹിച്ചു. ധൈര്യത്താലും അഭ്യാസബലംകൊണ്ടും ഒഴിച്ചു.

ഇങ്ങനെ അവർ യുദ്ധത്തിൽ ഏറ്റ് പൊരുതുമ്പോൾ വിചിത്രമായ മണ്ഡലങ്ങൾ ചുറ്റി അരിന്ദമാ! ഏറെനേരം പ്രയത്നംചെയ്ത് അവർ രണ്ടുപേരും തളർന്നുനിന്നു; ഒട്ട് ആശ്വസിച്ചതിന്നുശേഷം രണ്ടുപേരും വീണ്ടും ഗദയെടുത്തു തമ്മിൽ പ്രഹരിച്ചു. ആ യോഗമുഖ്യന്മാർ ഇപ്രകാരം ഏറെ സമയം പോരാടി. രണ്ടുപേരും യുദ്ധത്തിൽനിന്നു പിന്മാറുവാൻ ഭാവിച്ചില്ല.

ഗദായുദ്ധത്തിൽ ജരാസന്ധന്ന് വിശേഷം കണ്ടപ്പോൾ വീര്യവാനായ രാമൻ ചൊടിച്ചു ഗദവിട്ട് ഇരിമ്പുലക്കയെടുത്തു. പോരിൽ ക്രോധിച്ചുനില്ക്കുന്ന ബലരാമൻ അമോഘമായി ഘോരദർശനമായി ആ മഹാമുസലമെടുത്തെത്തുന്നതു കണ്ട് എല്ലാവരും കേൾക്കെ ഹലായുധമെടുത്തു നില്ക്കുന്ന രാമനോട് ഇങ്ങനെ നല്ലസ്വരത്തിൽ ദേവവാണിയുണ്ടായി:

ഹേ രാമാ, നിന്നാൽ ജരാസന്ധൻ വദ്ധ്യനാവില്ല. പോരിൽ നീ വ്യസനിക്കരുത്. നീ അടങ്ങു. ഇവൻെറ മൃത്യു മറ്റു വിധത്തിലാണെന്ന് ഞാൻ കണ്ടിട്ടുണ്ട്. ഈ മഗധേശ്വരൻ ഏറെ വൈകാതെ ജീവൻ വെടിയും."

വൈശമ്പായനൻ പറഞ്ഞു: "അത് കേട്ടതോടെ ജരാസന്ധൻ ബുദ്ധികെട്ടമട്ടിലായി. പിന്നെ അവൻെറനേരെ ഹലായുധൻ പ്രഹരിച്ചില്ല. പോരിൽ അവരും വൃഷ്ണികളും നരേന്ദ്രന്മാരും അടങ്ങി. അവർ തമ്മിൽ അങ്ങനെ സുദാരുണമായ പോരാട്ടം നടന്നു. ഏറെക്കാലം തമ്മിൽ കൊല്ലുവാൻ നിനച്ച് പടവെട്ടിയ അവർ ശാന്തരായി.

ജരാസന്ധരാജാവ് തോറ്റ് ഒഴിച്ചുപോയി. അർക്കൻ പോയി അസ്തമിച്ചപ്പോൾ രാത്രിയിൽ പിന്നെ യുദ്ധം തുടർന്നില്ല. സ്വന്തം സൈന്യങ്ങളെച്ചേർത്ത് മെച്ചംനേടിയ ആ മഹാബലന്മാർ, കേശവനാൽ സംരക്ഷിക്കപ്പെടുന്ന യാദവർ, ഹൃഷ്ടരായി പുരിയിൽ പ്രവേശിച്ചു. വാനിൽനിന്നു വന്നുചേർന്ന ആയുധങ്ങൾ അപ്രത്യക്ഷമായി. ജരാസന്ധരാജാവ് ബുദ്ധിമങ്ങി സ്വന്തം പുരിയിലേക്കു പോയി. അതോടെ അവനെ അനുഗമനംചെയ്ത മന്നവന്മാരും മടങ്ങിപ്പോയി.

ജരാസന്ധൻ ഒഴിച്ചുപോയെങ്കിലും അവനെ ജയിച്ചതായി ആ മഹാബലന്മാർ വിചാരിച്ചില്ല. അവന്ന് ഇരുപത ക്ഷൗഹിണി സൈന്യങ്ങളുണ്ട്. ജരാസന്ധന്ന് സഹായത്തിന്നെത്തിയവരാണ് ഈ മഹാസൈന്യങ്ങളെല്ലാം.

വൃഷ്ണികൾ സംഖ്യാബലത്തിൽ വളരെ കുറവായിരുന്നു. അതുകൊണ്ട് രാജാക്കളോടുകൂടിയ മഗധരാജാവിനാൽ തങ്ങൾ തോൽപ്പിക്കപ്പെട്ടവരായപോലെ അവർക്കു തോന്നി. മഗധാധിപനായ ജരാസന്ധനെ യുദ്ധത്തിൽ പരാജയപ്പെടുത്തി മഹാരഥരായ വൃഷ്ണിസിംഹർ സുഖമായി വിഹരിച്ചു.

**37. വികദ്രുവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ബലവാനായ കൃഷ്ണൻ ബലഭദ്രനോടുകൂടെ യദുക്കൾ ചൂഴുന്ന മഥുരാപുരിയിൽ സസുഖം വാണു. യൗവനം വന്ന്, രാജശ്രീയാർന്ന ആ വിഭു പ്രീതനായി വനാകരഭൂഷിതമായ മഥുരാപുരിയിൽ ചുറ്റിസ്സഞ്ചരിച്ചു.

കുറച്ചുകാലം കഴിഞ്ഞപ്പോൾ രാജഗൃഹേശ്വരനായ ജരാസന്ധരാജാവ് കംസന്റെ വധത്തെക്കുറിച്ച് ചിന്തിച്ചു. വീണ്ടും ആ പ്രതാപവാനെ പെണ്മക്കൾ ചെന്നു കണ്ട് യുദ്ധത്തിന്നുവേണ്ടി പ്രേരിപ്പിച്ചു. അങ്ങനെ ജരാസന്ധനുമായി പതിനേഴുവട്ടം യാദവന്മാർ യുദ്ധം ചെയ്തു. ഏറ്റ് എതിർത്ത യാദവന്മാർക്ക് ആ മഹാരഥനെ കൊല്ലുവാൻ കഴിഞ്ഞില്ല.

പിന്നെ ചതുരംഗസേനയോടെ ശ്രീമാനായ മഗധേശ്വരൻ പതിനെട്ടാമത്തെ വട്ടവും രണത്തിന്നുതന്നെ പുറപ്പെട്ടു. നാണംകെട്ട ഈ രാജഗൃഹേശ്വരനായ ജരാസന്ധൻ, ബലവാനും ശ്രീമാനുമായ പാകശാസനവിക്രമൻ, വളരെ സന്നാഹങ്ങളൊക്കെ ഒരുക്കി. ബൃഹദ്രഥസുതനായ ആ ശക്തൻ കൃഷ്ണനെ കൊല്ലുവാൻതന്നെ വീണ്ടും പുറപ്പെട്ടു. മഗധേശ്വരൻ വീണ്ടും പുറപ്പെട്ടതുകേട്ട് ജരാസന്ധഭയാർദ്ദിതരായി. എല്ലാ യാദവന്മാരും മന്ത്രാലോചന നടത്തി. ആ സദസ്സിൽ വെച്ച് നയകോവിദനായ 'വികദ്രു' ഉഗ്രസേനൻ കേട്ടിരിക്കെ കൃഷ്ണനോടു പറഞ്ഞു."

വികദ്രു പറഞ്ഞു: "ഉണ്ണീ, ഗോവിന്ദാ! നീ ഈ കുലത്തിന്റെ ഉത്ഭവത്തെക്കുറിച്ച് മനസ്സിരുത്തി കേൾക്കൂ! ഞാൻ പറയാം. അത് കേട്ടതിന്നുശേഷം, യുക്തമാണെന്ന് തോന്നുന്നുണ്ടെങ്കിൽ, അല്ലയോ സാധോ, ഞാൻ പറയുന്നതിനെ ചെയ്യുക! ഈ യാദവകുലത്തിന്റെ ഉത്ഭവമെല്ലാം മുമ്പേ തന്നെ വിദിതാത്മാവായ വ്യാസൻ പറഞ്ഞതാണ്. അത് ഞാൻ പറയാം.

പണ്ട് മനുവിന്റെ വംശത്തിൽ ശ്രീമാനായി ഇക്ഷ്വാകുപുത്രനായി മഹേന്ദ്രതുല്യവിക്രമനായ ഹര്യശ്വൻ എന്നു പേർകേട്ട രാജാവുണ്ടായിരുന്നു. അവന്ന് ഇഷ്ടപ്പെട്ട ഭാര്യ, മധുദൈത്യന്റെ മകളായിരുന്നു. ഇന്ദ്രന്ന് ശചീദേവി എന്നപോലെ ദേവിയായ മധുമതി ശോഭിച്ചു. യൗവനത്തിന്റെ ഗുണമെല്ലാം ചേർന്ന അവൾ അഴകുകൊണ്ട് എതിരറ്റവളും രാജാവിന്ന് ഇഷ്ടംചെയ്യുന്നവളും തന്റെ പ്രാണനെക്കാളും ഇഷ്ടയായി രാജാവിനെ പൂജിക്കുന്നവളുമായിരുന്നു! കാമരൂപിണിയും സുസ്മേരയുമായ ഇവൾ ദാനവന്മാരുടെ വംശത്തിൽ ജനിച്ചിട്ടുള്ളവളാണ്. 'ഏകപത്നീവ്രതം' പൂണ്ട അവൾ ദ്യോവിൽ രോഹിണിനക്ഷത്രം വാനിലെന്നവിധം ശോഭിച്ചു. ആ സുന്ദരി ഇക്ഷ്വാകുവംശജനായ വീരനെ ഏറ്റവും സ്നേഹിച്ചു.

ഒരിക്കൽ ആ നരശ്രേഷ്ഠൻ, ജ്യേഷ്ഠനാൽ നാട്ടിൽ നിന്ന് നിരസിക്കപ്പെട്ടവനായ ആ വിശ്വസ്തൻ, അയോദ്ധ്യാപുരിവിട്ട് തന്റെ പ്രിയതമയായ മധുമതിയുമൊന്നിച്ച് കാട്ടിൽ പോയി. കാലജ്ഞനായ ആ കമലേക്ഷണൻ അല്പപരിവാരനായി പ്രിയയോടുകൂടി വനാന്തരത്തിൽ രമിച്ചു വാണു. ജ്യേഷ്ഠൻ രാജ്യത്തുനിന്ന് തള്ളിക്കളഞ്ഞ അദ്ദേഹത്തോട് ആ സുന്ദരി പറഞ്ഞു."

മധുപതി പറഞ്ഞു: "നരശ്രേഷ്ഠാ, വരു! രാജ്യത്തിലുള്ള ആഗ്രഹം വിടുക! നമുക്ക് ഒന്നിച്ചു പോകാം. എന്റെ അച്ഛനായ മധുവിന്റെ ഗൃഹത്തിലേക്ക് പോകാം. മധുവനം രമ്യമാണ്. ഇഷ്ടമുള്ള പുഷ്പങ്ങളും ഫലങ്ങളും അവിടെ കിട്ടും. അവിടെച്ചെന്നു നമുക്ക് സ്വർഗ്ഗത്തിൽച്ചെന്നമാതിരി സുഖിക്കാം. നീ എന്റെ അച്ഛന്റെ ഇഷ്ടനല്ലേ? എന്റെ അമ്മയ്ക്കും ഇഷ്ടപ്പെട്ടവനല്ലേ! രാജാവേ, എന്റെ ഇഷ്ടത്തിന്ന് എന്റെ അഗ്രജനായ ലവണന്ന് ഏറെ ഇഷ്ടനാണ് ഭവാൻ, അവിടെച്ചെന്ന് അല്ലയോ നരശ്രേഷ്ഠാ, എന്റെ രാജ്യത്തു പോയി സുഖമായി, നന്ദനത്തിൽ സുരന്മാരെന്നപോലെ വസിക്കാം. സുഖമായി നമുക്ക് സ്വർഗ്ഗത്തിലെന്നപോലെ ആനന്ദിക്കാം. ഗർവ്വിയായ നിന്റെ ചേട്ടനെ നീ ഉപേക്ഷിക്കുക മഹാശയാ! അവൻ നമ്മെ രാജ്യഗർവ്വത്താൽ മത്തനായി ദ്വേഷിക്കുകയാണല്ലോ. അവനെ നാം കൈവിടുക. ഈ വാസം ഗർഹിതമാണ്; മഹാമോശമാണ്. ഭൃത്യന്റെ മാതിരി പരാശ്രയത്തോടെ ജീവിക്കുക എന്നത് ശ്രേയസ്കരമല്ല. നമുക്ക് ഒന്നിച്ചു പോകാം വീരാ, എന്റെ അച്ഛന്റെ വീട്ടിലേക്കു പോകാം."

വികദ്രു തുടർന്നു: "ചേട്ടന്റെ നേരെ സദ്വിവിചാരം ഉണ്ടായിരുന്നുവെങ്കിലും കാമാർത്തനായ അവന്ന് ഭാര്യയുടെ ഉപദേശം ഇഷ്ടപ്പെട്ടു. അങ്ങനെ ഹര്യശ്വരാജാവും മധുവിന്റെ പുരത്തിലേക്കു പോയി. കാമിയായ അവൻ കാമിനിയായ ഭാര്യയോടുകൂടി, ആ പുരുഷപുംഗവൻ പോയി. ദാനവേന്ദ്രനായ മധു സാമമായ വാക്കുകളോടെ അവനോട് പറഞ്ഞു."

മധു പറഞ്ഞു: "ഹര്യശ്വവത്സാ, നിനക്കു സ്വാഗതം! നിന്നെക്കണ്ട് ഞാൻ സന്തോഷിക്കുന്നു. എന്റെ മധുവനം ഒഴികെയുള്ള രാജ്യമെല്ലാം ഇതാ നിനക്കു നല്കുന്നു. നീ രാജധാനിയിൽ വസിക്കുക ദാനം സ്വീകരിച്ചാലും! ഈ വനത്തിൽ ലവണനും നിനക്കു സഹായിയാകും. ശത്രുദ്ധ്വംസത്തിൽ ഏറ്റെതിർക്കുമ്പോൾ അവൻ നിനക്ക് അമരക്കാരനാകും. കടല്ക്കരയിലുള്ള ഈ നല്ല നാടിനെ നീ ഭരിക്കുക! പശുക്കൾ വളരെയുള്ളതും ശ്രീയോടുകൂടിയതും ഇടയന്മാരോടുകൂടിയതുമാണ് ഈ രാജ്യം. ഇവിടെ വസിക്കുന്ന നിനക്ക് ദുർഗ്ഗവും ഗിരിപുരവും രാജധാനിയും എല്ലാം ഉണ്ടാകും. സുരാഷ്ട്രം എന്ന ഈ രാജ്യം കടല്ക്കരയുള്ളതും അനൂപവുമാണ്. നിരാമയമായി ഈ രാജ്യം ശോഭിക്കും. നിന്റെ രാജ്യത്ത് പരന്ന വിശാലമായ ഇടം 'ആനർത്തം' എന്ന പേരിൽ അറിയപ്പെടും. കാലയോഗത്താൽ വരാനുള്ളതു വന്നേകഴിയൂ. ഞാനിപ്പറഞ്ഞ രാജ്യം ഏറ്റുവാങ്ങുക. യയാതിയുടെ വംശവുമായി യദുവംശം കൂടിച്ചേരും. നിന്റെ വംശം സോമവംശത്തിന്റെ അനുവംശമായി ത്തീരും. ഇതെന്റെ വിഭവമാണെന്ന് ഉണ്ണീ, നീ ചിന്തിക്കുക. നിനക്ക് ഉത്തമമായ രാജ്യം നല്കി ഞാൻ തപസ്സിന്നായി ലവണസമുദ്രത്തിലേക്കു പോവുകയാണ്. നീയും ലവണനോടുകൂടിച്ചേർന്ന് ഉത്തമമായ ഈ രാജ്യം മുഴുവൻ സംരക്ഷിക്കുക. സ്വവംശം വളരുന്നവിധം സംരക്ഷിക്കുക."

വികദ്രു തുടർന്നു: "അങ്ങനെയാകാം എന്ന് ഏറ്റുപറഞ്ഞ് ഹര്യശ്വൻ ആ പുരം സ്വീകരിച്ചു. ആ ദൈത്യൻ തപസ്സിനായി വരുണാലയത്തിലേക്കു പോവുകയും ചെയ്തു. അതിതേജസ്വിയായ ഹര്യശ്വൻ ദിവ്യമായ മഹാദ്രിയിൽ പാർക്കുന്നതിന് അമരോപമനായ തനിക്ക് ഉചിതമായവിധം ഒരു പുരം പണിയിച്ചു. ആനർത്തമെന്നു പ്രസിദ്ധമായ, ഗോധനസമ്പന്നമായ ആ സുരാഷ്ട്രം അചിരേണ സമ്പൽ സമൃദ്ധമായിത്തീർന്നു.

വിചിത്രമായ വയലുകളും അതിൽ വിചിത്രമായ സസ്യങ്ങളും പ്രാകാരാഗ്രങ്ങളും ചേർന്നു ശോഭിക്കുന്ന ആ രാഷ്ട്രം, രാഷ്ട്രവർദ്ധനനായ രാജാവ് രക്ഷിച്ചു. രാജധർമ്മവും കീർത്തിയുമായി പ്രജകളുടെ നന്ദി വർദ്ധിപ്പിക്കുന്ന ആ മഹാത്മാവായ ഹര്യശ്വന്റെ നല്ല ഭരണത്താൽ അക്ഷോഭ്യമായി ആ രാജ്യം രാഷ്ട്രഗുണങ്ങളോടുകൂടി അഭിവൃദ്ധിപ്പെട്ടു. രാജവൃത്തത്തെ കൈക്കൊണ്ട് ആ രാജാവ് രാജ്യം ഭരിക്കെ അവന്റെ സൗശീല്യത്താലും നയത്താലും കാലോചിതമായുണ്ടായ ഐശ്വര്യത്തെ നേടി.

ശ്രീമാനും സുവൃത്തനുമായ അവൻ പുത്രാർത്ഥിയായിരിക്കെ ആ രാജാവിന്ന് മധുമതിയിൽ യദു എന്നു പേരായ പുത്രൻ ഉണ്ടായി. അവൻ പ്രസിദ്ധനായി. ദുന്ദുഭിനിസ്വനനായ യദു അതിതേജസ്വിയായി വളർന്നു. രാജലക്ഷണസമ്പന്നനായ അവൻ ശത്രുക്കൾക്ക് അജയ്യനായി വളർന്നു. ഹര്യശ്വന്ന് അവൻ പൂരുവിനെപ്പോലെ കീർത്തിമാനായ പുത്രനായി. അവൻ ഹര്യശ്വന്റെ രാജ്യത്തിന്നു പിന്നെ അധിപനായിത്തീർന്നു. പതിനായിരം വർഷം ഹര്യശ്വൻ രാജാവായതിന്നുശേഷം ധർമ്മത്താൽ എതിരില്ലാത്തവനായ അവൻ സ്വർഗ്ഗംപൂകി. പിന്നെ ധീരനായി വളർന്ന യദുവിനെ രാജാവായി നാട്ടുകാർ അഭിഷേകംചെയ്തു. അച്ഛൻ മരിച്ചപ്പോൾ ആ ഉദയസൂര്യപ്രഭനായ പുത്രൻ യദുരാജാവായി. അവൻ ഭൂമി ഭരിക്കെ നാട്ടിൽ ചോരഭയം ഇല്ലാതായി. യദു ശക്രോപമനായി വളർന്നു. അവൻവഴിക്കാണ് യാദവന്മാരുണ്ടായത്.

ആ രാജാവായ യദു ഒരു ദിവസം ഗുണസമ്പന്നയായ ഭാര്യയോടുകൂടി താരാഢ്യനായ ശശിയെപ്പോലെ ജലക്രീഡയ്ക്കൊരുങ്ങി കടലിൽ പോയി. കടൽവെള്ളത്തിൽ നീന്തുന്ന സമയത്ത് വീര്യവാനായ രാജാവിനെ ധൂമ്രവർണ്ണൻ എന്ന സർപ്പരാജാവ് പിടിച്ചുകൊണ്ടുപോയി. അവനെ ശക്തിയോടെ വലിച്ചുകൊണ്ടുപോയി വെള്ളത്തിൽ ഫണികളുടെ പട്ടണത്തിലെത്തിച്ചു. രത്നസ്തംഭത്തോടുകൂടിയതും മുത്തുമാലയണിഞ്ഞതും വെള്ളശ്ശംഖുകൾ ചിന്നിയതും രത്നക്കൂട്ടം വിളങ്ങുന്നതുമായ രാജധാനിയിൽ എത്തിച്ചു. തളിരും പൂമൊട്ടുകളുമണിഞ്ഞ് വൃക്ഷങ്ങൾ മനോഹരമായി ശോഭിക്കുന്നതും കടലിന്നുള്ളിൽ വസിക്കുന്നവരായ സുന്ദരികളായ നാഗസ്ത്രീകളാൽ ശോഭിക്കുന്നതും സ്വർണ്ണവർണ്ണത്തോടെ മിന്നുന്നതും ചന്ദ്രശ്രീചേർന്ന സ്വസ്തികത്തോടെ തിളങ്ങുന്നതുമായിരുന്നു ആ കൊട്ടാരം. തെളിഞ്ഞ കടൽവെള്ളത്തിൽ ദേവേന്ദ്രനെന്നവിധം രാജാവ് അതൊക്കെ ദർശിച്ചു. കരയിൽ പണിചെയ്തമാതിരി വെള്ളത്തിൽ വിളങ്ങുന്ന സർപ്പരാജഗൃഹം കണ്ട് സ്വച്ഛമായ ആ പുരത്തിൽ യദുരാജാവ് കടന്നുചെന്നു. ആഴത്തിൽ മേഘജാലംപോലെയുള്ള ആ മന്ദിരത്തിൽ നാഗസ്ത്രീകൾ ഇരിക്കുന്നതു കണ്ടു. അവൻ അവിടെയെത്തിയപ്പോൾ അവന്ന് മുഖ്യമായ പങ്കജാസനം നല്കപ്പെട്ടു. അത് താമരയിലയാകുന്ന വിരിപ്പോടുകൂടിയതും താമരനൂലുകൊണ്ടുണ്ടാക്കിയ പട്ടുകൊണ്ടു വിരിക്കപ്പെട്ടതുമായിരുന്നു. ആ പന്നഗാസനത്തിലിരിക്കുന്ന രാജാവിനോട് അവ്യഗ്രനായ സർപ്പരാജാവ്, ധൂമ്രവർണ്ണൻ പറഞ്ഞു."

ധൂമ്രവർണ്ണൻ പറഞ്ഞു: "ഈ വലിയ വംശം ചമച്ചവനായ നിന്റെ പിതാവ് സ്വർഗ്ഗംപ്രാപിച്ചു. തേജസ്വിയായ ധരാനാഥനായ നിന്നെ ചമച്ചവൻ സ്വർഗ്ഗംപ്രാപിച്ചു. യാദവരുടെ ഈ വംശം നിന്റെ പേരിൽ അല്ലയോ യദുപുംഗവാ! സ്ഥാപിക്കപ്പെട്ടു. പാർത്ഥിവാകരമായ അത് മംഗളത്തിന്നായി നിന്റെ അച്ഛനാണു സ്ഥാപിച്ചത്. നിന്റെ ഈ വംശത്തിൽ വിഭോ, ദേവന്മാരുടെയും ഋഷിമാരുടെയും പന്നഗരുടെയും സന്താനങ്ങൾ നരയോനിജരായി പിറക്കും. അതുകൊണ്ട് എന്റെ സദ്വൃത്തകളായ അഞ്ചുപെണ്മക്കളെ, യൗവനാശ്വന്റെ സഹോദരിയിൽ എനിക്ക് ഉണ്ടായവരായ ഈ അഞ്ചു കന്യകമാരെ, നൃപോത്തമാ, ഭവാൻ കൈക്കൊണ്ടാലും! സ്വധർമ്മത്താൽ പ്രജാപത്തിക്രമമായി വിവാഹംചെയ്തു സ്വീകരിച്ചാലും! നിനക്കു ഞാൻ വരം നല്കാം. നീ വരാർഹനാണ്. എനിക്കു സമ്മതമാണ്. മൈമന്മാരും കുകുരന്മാരും, ഭോജന്മാരും, അന്ധകന്മാരും, യാദവരും, ദാശാർഹന്മാരും, വൃഷ്ണികളും ഇങ്ങനെ അവർ ഏഴു പേരിൽ പ്രസിദ്ധരായിത്തീരും."

വികദ്രു തുടർന്നു: "പിന്നെ ധൂമ്രവർണ്ണൻ കന്യാവ്രതസ്ഥരായ കന്യകമാരെ ജലമെടുത്തു ജപിച്ച്, കന്യാദാനം ആചാരംപോലെ ഇന്ദ്രസമനായ യദുവിന്നു ചെയ്തു. പിന്നെ പ്രസന്നനായി അവന്നു വരം നല്കി പന്നഗരാജാവ് അനുഗ്രഹിച്ചു. പിന്നെ കന്യകമാർ കേൾക്കെ ക്രമപ്രകാരം ഇങ്ങനെ വരദാനം ചെയ്തു."

ധൂമ്രവർണ്ണൻ പറഞ്ഞു: "ഈ അഞ്ചു പെൺക്കളിലായി അങ്ങയ്ക്ക് അല്ലയോ മാനദാ, അച്ഛന്റെയും അമ്മയുടെയും തേജസ്സോടുകൂടിയവരായി സന്താനങ്ങൾ പിറക്കും. എന്റെ നിശ്ചയത്തിൽപ്പെട്ടവരും വെള്ളത്തിൽ സഞ്ചരിക്കുവാൻ കഴിയുന്നവരും കാമരൂപികളുമായി നിന്റെ വംശത്തിൽപ്പെട്ടവർ വന്നുചേരും."

വികദ്രു പറഞ്ഞു: "വരം വാങ്ങി കന്യകമാരേയും വാങ്ങിയ യദുരാജാവ് വെള്ളത്തിൽനിന്ന് ചന്ദ്രനെന്നപോലെ പൊങ്ങിവന്നു. പഞ്ചകന്യാമദ്ധ്യകനായി രാജാവ് പഞ്ചതാരാഢ്യനായ ചന്ദ്രനെപ്പോലെ പ്രത്യക്ഷപ്പെട്ടു. പിന്നെ അവൻ അന്തഃപുരത്തിൽ ചെന്ന് വിട്ടുപിരിഞ്ഞവരെയെല്ലാം പുതിയ വിവാഹവേഷത്തോടുകൂടി ദിവ്യമാല്യാനുലേപനനായി ദർശിച്ചു. അഗ്നിതുല്യകളായ പത്നിമാരെയെല്ലാം ആശ്വസിപ്പിച്ച് ഏറ്റവും പ്രീതിയോടെ തന്റെ പുരത്തിനുള്ളിലേക്ക് ആ രാജാവ് പ്രവേശിച്ചു."

**38. വികദ്രുവാക്യം** - വികദ്രു തുടർന്നു: "ഏറെക്കാലം കഴിഞ്ഞു. അതിന്നിടയ്ക്ക് നാഗസ്ത്രീകളിൽ ആ രാജാവ് വീര്യവാന്മാരായ, വംശകരന്മാരായ, അഞ്ചു പുത്രന്മാരെ ജനിപ്പിച്ചു. മുചുകുന്ദൻ, മഹാബാഹുവായ പത്മവർണ്ണൻ, മാധവൻ, സാരസൻ, ഹരിതൻ ഇവരാണ് ആ അഞ്ചുപേർ. അഞ്ചുപേരിൽ അറിയപ്പെടുന്ന പഞ്ചഭൂതോപമന്മാരായ ഇവരെ കണ്ടുകൊണ്ട് വിപുലവിക്രമനായ അരചൻ പ്രീതനായി അവർ യൗവനയുക്തന്മാരായി അഞ്ചദ്രികൾപോലെ ബലദർപ്പോദ്ദീപ്തരായി അച്ഛനോട് ഇപ്രകാരം പറഞ്ഞു: 'താതാ, ഞങ്ങൾക്ക് യൗവനം വന്നുചേർന്നു. ഞങ്ങൾ നല്ല ബലവാന്മാരുമായി. അങ്ങ് വേഗം ഇനി ഞങ്ങൾ എന്തുചെയ്യണമെന്നു കല്പിച്ചാലും!' വ്യാഘ്രവേഗന്മാരായ പുത്രന്മാരോട് ആ നൃപവ്യാഘ്രൻ ഏറ്റവും പ്രീതിയോടെ വീര്യത്തിൽ കുതൂഹലത്തോടെ പറഞ്ഞു."

ഹര്യശ്വൻ പറഞ്ഞു: "വിന്ധ്യപർവ്വതത്തിലും ഋക്ഷപർവ്വതത്തിലുമായി രണ്ട് മലകളിലും രണ്ടു പുരങ്ങൾ പരിശ്രമിച്ച് എന്റെ പുത്രനായ മുചുകുന്ദൻ സ്ഥാപിക്കട്ടെ! സഹ്യശൈലത്തിന്റെ മേലെയായി തെക്കൻദിക്കിനെ ആശ്രയിക്കുന്ന പത്മവർണ്ണൻ എന്ന എന്റെ പുത്രൻ ഒരു പുരം തീർപ്പി

ക്കട്ടെ! അവിടെനിന്ന് അപ്പുറത്തായി ചമ്പകാഢ്യമായ നല്ല സ്ഥാനത്ത് അഴകേറിയ ഒരു പുരം എന്റെ പുത്രനായ സരസൻ നിർമ്മിക്കട്ടെ! മഹാബാഹുവായ ഹരിതൻ, എന്റെ മകൻ, ഹരിതേയാംബുരാശിയിൽ നാഗരാജാവിന്റെ ദ്വീപ് പാലിക്കട്ടെ! അതിബാഹുവായ എന്റെ മൂത്തപുത്രൻ, ധർമ്മജ്ഞനായ മാധവൻ, യുവരാജാവായി ഈ പുരംതന്നെ കാത്തുരക്ഷിക്കണം."

വികദ്രു പറഞ്ഞു: "എല്ലാവരും രാജശ്രീ ചേർന്നവരായി; വെൺചാമരം വീശിച്ച് അഭിഷിക്തരായി അച്ഛൻ കല്പിച്ച ആ നാലുപേരും ലോകപാലാഭന്മാരായി ശോഭിച്ചു. അവരവരുടെ സ്ഥാനത്തെ നൃപസത്തമന്മാരായ അവർ എല്ലാവരും ഭജിച്ചു.

അവർ അഴകേറിയ പുരസ്ഥാനങ്ങളെ യഥാക്രമം അന്വേഷിച്ചു. മുചുകുന്ദൻ എന്നു പേരായ രാജർഷി വിന്ധ്യമദ്ധ്യത്തിൽ കടുംപാറ കലരുന്ന നർമ്മദാനദിയുടെ തീരത്തു പുരം പണിയിക്കുവാൻ നോക്കി. അവിടെ പരിശോധിച്ച് അവിടം വിജനമാക്കി, കണ്ടും കുന്നും നിരത്തി സമതലമാക്കി, സേതുകെട്ടിച്ച് ജലം വഹിക്കുന്ന കിടങ്ങ് തീർപ്പിച്ചു. യഥാസ്ഥാനം ദേവാലയങ്ങൾ തീർപ്പിച്ച് തേർവീഥികളും മർത്ത്യസഞ്ചാരത്തിന്നു പറ്റിയ കാലടിപ്പാതകളും ചത്വരങ്ങളും പൂവനങ്ങളും മറ്റുമായി ഉത്തമമായ ഒരു പുരി നിർമ്മിച്ചു. ഇന്ദ്രപുരിപോലെ ആ പട്ടണം പ്രശോഭിച്ചു. വളരെക്കാലം തുടർച്ചയായി അതു പരിശ്രമിച്ചു പണിതീർത്തു. സ്വതേജസ്സാലെ പണിയിച്ച ആ പുരിക്ക്, ദേവശ്രേഷ്ഠപരാക്രമനായ ആ നൃപസത്തമൻ, മഹാ അശ്മസങ്കേതമായിരുന്ന ഋക്ഷമാമലയിലെ ആ പുരിക്ക് 'മാഹിഷ്മതി' എന്ന പേരു നല്കി. അത് ആ പേരിൽ പ്രസിദ്ധമാകുമെന്നു വിശ്വസിച്ചു.

രണ്ടു വിന്ധ്യാദ്രികളുടെ ഇടയിലായി, മഹാപുരിയുടെ നടുക്കായി, ശ്രീ കലർന്നവിധം ദേവപുരിയോടൊത്ത 'പുരികാ' എന്ന പുരി ധർമ്മിഷ്ഠനായ ആ രാജാവ് പണിയിച്ചു. ധാരാളം ഉദ്യാനങ്ങളും കച്ചവടസ്ഥലങ്ങളും നിറഞ്ഞ് ആ പുരി ശോഭിച്ചു. ഋക്ഷവാനെന്ന മലയുടെ പാർശ്വത്തിലായിരുന്നു നിരാമയമായ ആ പട്ടണം രാജാവു നിർമ്മിച്ചത്. ആ ദേവഭോഗ്യാഭ കലരുന്ന രണ്ടു പുരിയും, ധർമ്മാത്മാവും ധർമ്മവ്യവസ്ഥിതനുമായ രാജാവ്, പാലിച്ചുപോന്നു.

രാജർഷിയായ പത്മവർണ്ണൻ സഹ്യപർവ്വതത്തിൽ ശ്രേഷ്ഠമായ പുരം മരങ്ങൾ തിങ്ങിനില്ക്കുന്ന വേണ എന്ന നദിയുടെ വക്കിൽ സ്ഥാപിച്ചു. രാജ്യം ചെറിയതായിക്കണ്ട് രാജാവ് ആ രാജ്യം മുഴുവനുംതന്നെ അടങ്ങുന്ന ഏറ്റവും ഉത്തമമായ പുരം നിർമ്മിച്ചു. പത്മാവതം എന്ന രാജ്യത്ത് കരവീരം എന്ന പുരം ആ പത്മവർണ്ണൻ ശില്പശാസ്ത്രാനുസാരം നിർമ്മിച്ചു.

സാരസൻ ക്രൗഞ്ചം എന്നുപേരായ മഹാപുരം അഴകിൽ തീർത്തു. ചെമ്മണ്ണായതും ചെമ്പകവും അശോകവും ധാരാളമായി ഉള്ളതും വിസ്തൃതമായതും വനവാസികളുള്ളതും പുഷ്ടവുമായ ആ ജനപദം ശോഭിച്ചു. അവിടെ ജനങ്ങൾ ചെമ്പുനിർമ്മാണം ജീവിതമാർഗ്ഗമായി സ്വീകരിച്ചവരായിരുന്നു. ആ നഗരത്തിന്റെ ജനപദം സമൃദ്ധവും സുശോഭിതവും 'വനവാസി' എന്ന് വിഖ്യാതവുമായിരുന്നു. ആ നഗരത്തിൽ എല്ലാ ഋതുവിലും പുഷ്പിക്കുന്ന ഹരിതവൃക്ഷങ്ങൾ നിറഞ്ഞിരുന്നു.

ഹരിതൻ കടലിൽ ദ്വീപുരക്ഷിച്ചു വസിച്ചു. രത്നജാലങ്ങൾ നിറഞ്ഞതും നാരീജനങ്ങളാൽ മനോഹരവുമായിരുന്നു ആ ദ്വീപ്. അതിൽ മൽഗുരർ എന്ന മുക്കുവന്മാർ വെള്ളത്തിൽ മുങ്ങി കടലിന്നടിയിൽ സഞ്ചരിച്ച് ശംഖിൻകൂട്ടത്തെ പിടിക്കും. അതിൽത്തന്നെ വേറെ ചില മുക്കുവന്മാർ അഞ്ജനം, പവിഴം, പൊന്ന്, മുത്ത് മുതലായവ സംഭരിക്കും. വെള്ളത്തിലുണ്ടാകുന്ന രത്നങ്ങൾ ആ രാജാവിന്റെ നിഷാദന്മാർ സമ്പാദിക്കുന്നു. കടലിൽ തോണിയും കപ്പലും നടത്തുന്നവരാണവർ. അവിടെ എന്നും മത്സ്യമാംസങ്ങൾ എല്ലാവരും ഇഷ്ടംപോലെ ഭക്ഷിക്കുന്നു. എല്ലാത്തരം രത്നവും വേണ്ടുവോളം സമ്പാദിക്കുന്ന അവർ രത്നദ്വീപനിവാസികളാണ്. ദിവ്യമായ കപ്പൽക്കച്ചവടക്കാരുമായി അവർ ദൂരെപ്പോകും. അവർ കടലിൽനിന്നു കിട്ടുന്ന എല്ലാ ഉൽകൃഷ്ടവസ്തുക്കളും കൊണ്ടുവന്ന് ഹരിതനെ ധനേശ്വരനെ എന്നവിധം തർപ്പിച്ചിരുന്നു.

ഇപ്രകാരം ഇക്ഷ്വാകുവിന്റെ വംശത്തിൽനിന്നാണ് യദുവംശം ഉണ്ടായത്. പിന്നെ ആ യദുവംശം യദുവിന്റെ നാലു പുത്രന്മാർമൂലം നാലായി പിരിയുന്നു. യദുശ്രേഷ്ഠനായ മാധവനിൽ യദുവിന്റെ രാജ്യം സമർപ്പിച്ച് യദു ദേഹം വെടിഞ്ഞു. മാധവനു വീര്യവാനായി 'സത്വതൻ' എന്ന പുത്രനുണ്ടായി. അവൻ സത്വവൃത്തിഗുണം ചേർന്നവനായിരുന്നു. നൃപഗുണത്തിൽ സ്ഥിരനായിരുന്നു ആ നൃപൻ. സത്വതന്റെ പുത്രനായി രാജാവായ ഭീമൻ ഉണ്ടായി. അതുകൊണ്ട് സത്വതാത്മജന്മാരായ സാത്വതന്മാർ ഭൈമർ എന്ന പേരിൽ അറിയപ്പെട്ടു. ജ്യേഷ്ഠനായ ശ്രീരാമൻ രാജ്യം രക്ഷിക്കുന്ന കാലത്ത് ശത്രുഘ്നൻ ലവണനെ സംഹരിച്ച് മധുവിന്റെ കാനനം വെട്ടിവെളിപ്പിച്ചു. മധു വനം മുറിച്ചു നീക്കിയ ദിക്കിൽ സുമിത്രാനന്ദവർദ്ധനനായ സൗമിത്രി പണിയിച്ചതാണ് മഥുരാപുരി. രാമനും ഭരതനും സുമിത്രാപുത്രന്മാരും മരിച്ചപ്പോൾ ഭീമൻ ഈ വൈഷ്ണവസ്ഥാനത്തെത്തി. ആ ഭീമൻ ഈ പുരിയെ തന്റെ പാട്ടിലാക്കുകയും കയറിപ്പാർക്കുകയും ചെയ്തു. കുശൻ അയോദ്ധ്യയിലെ രാജാവായി, ലവൻ യുവരാജാവുമായി. അപ്പോൾ മഥുരയിൽ രാജ്യഭരണം ഭീമന്റെ മകനായ അന്ധകൻ നടത്തി.

അന്ധകന് രേവതൻ എന്ന പുത്രനുണ്ടായി. രേവതന്ന് ഋക്ഷൻ എന്ന പുത്രൻ ശൈലാഞ്ചലത്തിൽ ഉണ്ടായി. അങ്ങനെയാണ് രൈവതന്റെ (ഋക്ഷന്റെ) ജനനം. അങ്ങനെ രൈവതന്റെ പേരിൽ രൈവതകം എന്ന് ആ പർവ്വതം പ്രസിദ്ധമായി. രൈവതന്റെ പുത്രനായി വിശ്വഗർഭൻ എന്ന കീർത്തിമാനായ രാജാവുണ്ടായി. പാരിൽ പേർകേട്ടവനായി ആ പ്രഭു. ദിവ്യാംഗിമാരായ ആ മൂന്നു ഭാര്യമാരിൽ അയാൾക്കു ലോകപാലപ്രതിമന്മാരായി നാലു പുത്രന്മാരുണ്ടായി. വസു, ബഭ്രു, സുഷേണൻ, വീര്യവാനായ സഭാക്ഷൻ ഇവരായിരുന്നു അവർ. ഈ നാല് യദുപ്രവീരന്മാരും പേരുകേട്ടവരും ലോകപാലസന്നിഭരുമായിരുന്നു. യദുകുലം പരത്തിയ മന്നവന്മാരാണ് അവർ. കൃഷ്ണാ, ലോകത്തിൽ അവരാൽ പ്രജേശ്വരന്മാർ പ്രജാവാന്മാരായി. വസുവിന്നു മകനായി വിഭുവായ വസുദേവൻ ഉണ്ടായി. തദനന്തരം അവൻ രണ്ടു സുപ്രഭകളായ പെൺകിടാങ്ങളെ ജനിപ്പിച്ചു. (പൃഥയും ശ്രുതശ്രവയും) കുന്തി (പൃഥ) കുന്തിദേശത്തു വസിച്ചു. കുന്തിയെ, പാണ്ഡുരാജാവ് പാണിഗ്രഹണംചെയ്തു. അവൾ ഭൂമിയിൽ ചരിക്കുന്ന ദേവാംഗനപോലെ സുന്ദരിയായിരുന്നു. സുപ്രഭയെ (ശ്രുതശ്രവ) ചേദിരാജാവായ ദമഘോഷൻ വരിച്ചു.

ഇങ്ങനെ ഞാൻ നിന്നോടു കൃഷ്ണാ, നിന്റെ വംശപ്രഭവത്തെ പറഞ്ഞു. ഇതു ഞാൻ മുമ്പെ വ്യാസൻ പറഞ്ഞു കേട്ടതാണ്. ഈ വംശം നശിക്കുന്ന സമയത്ത് വംശധരോത്തമനായി നീ ഉണ്ടായി. സ്വയംഭൂപോലെ നീ ഞങ്ങളുടെ വൃദ്ധിക്കും വിജയത്തിന്നുമായി ഉണ്ടായി. നീ ദേവന്മാർക്കുപോലും ഗോപ്യമായ കാര്യങ്ങൾ അറിയുന്നവനും

സർവ്വജ്ഞനും സർവ്വഭാവനനുമാണ്. ജരാസന്ധക്ഷിതിപനുമായി പൊരുതുവാൻ നീ ശക്തനാണ്, നിന്റെ ബുദ്ധിയുടെ കീഴിലാണ് ഞങ്ങൾ നില്ക്കുന്നത്. യോദ്ധാക്കളെല്ലാം നിന്റെ കീഴിൽ നില്ക്കുന്നു. ബലവാനായ ജരാസന്ധൻ എല്ലാമന്നവന്മാർക്കും മീതെയായി നില്ക്കുന്നു. അവൻ അപ്രമേയബലനാണ്. നമ്മളാണെങ്കിൽ വിഭവംകുറഞ്ഞവരുമാണ്. അവൻ ആക്രമിച്ചാൽ തടുക്കുവാൻ ഈ പുരിക്കു കെല്പില്ല. വിറകും തീറ്റിയും തീർന്നുപോയി. ദുർഗ്ഗത്തിന്റെ കെട്ടൊക്കെ അറ്റുപോയിരിക്കുന്നു. കിടങ്ങിലെ ജലമൊക്കെ ദുഷിച്ചു പോയി. വാതില്ക്കലുള്ള യന്ത്രങ്ങളൊക്കെ കേടുവന്നു. ഇനി മതിൽക്കെട്ടും കോട്ടകളുമൊക്കെ കേടുപാടുകൾ തീർക്കേണ്ടതായി വന്നിരിക്കുന്നു. ശസ്ത്രശാലകൾ നന്നാക്കണം. പൊട്ടിപ്പൊളിഞ്ഞതൊക്കെ പൊളിച്ചുമാറ്റി ഇഷ്ടിക പതിക്കണം, കെട്ടിപ്പടുക്കണം. കംസന്റെ കൈയൂക്കുള്ള കാലത്ത് കോട്ടകൾ അത്ര ഭദ്രമായിരുന്നില്ല. അവന്റെ കൈയൂക്ക് അത്ര ഭയങ്കരമായിരുന്നു. കംസൻ നശിച്ചപ്പോൾ, നമ്മൾക്ക് രാജ്യം നൂതനമായി വന്നുചേർന്നപ്പോൾ, ഈ പുരി ആക്രമണം തടുക്കുവാൻ പര്യാപ്തമല്ലാതായിരിക്കുന്നു. ശത്രുവിന്റെ തുടരെത്തുടരെയുള്ള ആക്രമണംമൂലം സൈന്യം പോരിൽ ഉടഞ്ഞുപോയിരിക്കുന്നു. ജനങ്ങളോടുകൂടി ഈ നില്യ്ക്ക് ഈ രാഷ്ട്രം നിശ്ശേഷം നശിച്ചുപോകും. യദുക്കളുടെ വിരോധികളായ രാജ്യകാംക്ഷികളെ നാം ജയിച്ചിരിക്കയാണ്. അതുകൊണ്ട് എല്ലാവരും നമ്മെ നശിപ്പിക്കുവാൻ ഇച്ഛിക്കുന്നു. ഈ നിലയ്ക്കു തക്കതായ ഒരു നിലപാട് നാം ഉണ്ടാക്കണം. എന്താണു വേണ്ടതെന്നു നീ ചിന്തിച്ച് നിശ്ചയിക്കുക. മന്നവന്മാർകാരണം നാം ആക്ഷേപപാർഹന്മാരായിത്തീരും. ജരാസന്ധനെ ഭയപ്പെട്ട് പാഞ്ഞുപോയാലോ! നമ്മുടെ പുരവാസികൾ യാദവന്മാരുമായുള്ള വിരോധംമൂലം നിരപരാധികളായ നമ്മളൊക്കെ നശിച്ചു എന്ന് പറയും കേശവാ! എന്റെ അഭിപ്രായം നിന്നിലുള്ള വിശ്വാസംകൊണ്ട് ഞാൻ പറഞ്ഞതാണ്. എല്ലാം ഞാൻ അറിയിച്ചുകഴിഞ്ഞു. വീണ്ടും ഞാൻ ഒന്നും ഉണർത്തുന്നില്ല. ഇനി ഇതിൽ വേണ്ടത് എന്താണോ അത് നീ ചെയ്യൂ! മാധവാ, നീയാണ് ഈ പടയുടെ നേതാവ്. നിന്റെ കല്പനയ്ക്കു വിധേയരാണ് ഈ ജനങ്ങൾ! നീയാണ് ഈ വൈരത്തിന്ന് കാരണമായിത്തീർന്നവൻ! നീയേ ഞങ്ങൾക്കു രക്ഷയുള്ളൂ. ഞങ്ങളെ നീ കാത്താലും."

**39. പരശുരാമവാക്യം** – വൈശമ്പായനൻ പറഞ്ഞു: "വികദ്രുവിന്റെ വാക്കുകേട്ട് കീർത്തിമാനായ വസുദേവൻ സന്തോഷംപൂണ്ട മനസ്സോടെ ഇപ്രകാരം പറഞ്ഞു: 'രാജാവ് ഷാൾഗുണ്യം പറയുന്ന മന്ത്രികളോടുകൂടിയവനാകണം, മന്ത്രവിത്തമനാകണം. കൃഷ്ണാ, ഈ ധീമാൻ പറഞ്ഞത് ശരിയായ കാര്യമാണ്. അതു നമുക്ക് ഗുണമേ ചെയ്യൂ! രാജധർമ്മങ്ങൾ വികദ്രു പറഞ്ഞു. സത്യലോകത്തിന്ന് ഹിതമായിട്ടുള്ള കാര്യങ്ങളാണു പറഞ്ഞത്. അല്ലയോ കംസാരേ, വികദ്രു പറഞ്ഞത് നീ ചെയ്യുക! എന്ന് അച്ഛൻ പറഞ്ഞത്, ധീമാനായ വികദ്രു പറഞ്ഞതും. ഇവ രണ്ടും ഉത്തമമായതുതന്നെ. അവ കേട്ട് ഏകാഗ്രചിത്തനായി പുരുഷോത്തമൻ മറുപടി പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "നിങ്ങൾ പറഞ്ഞത് ഞാൻ കേട്ടു. യുക്തിപൂർവ്വം ക്രമമായി ന്യായവും ശാസ്ത്രവും ദൈവവും നോക്കിപ്പറഞ്ഞതാണ് നിങ്ങൾ. ഞാൻ പറയുന്ന മറുപടിയും നിങ്ങൾ കേട്ടു ധരിക്കുവിൻ. നയത്തോടുകൂടി നരനാഥൻ യഥാക്രമം നടക്കണം. സന്ധിയും വിഗ്രഹവും യാനവും ആസനവും ദ്വൈധീഭാവവും സംശ്രയവും ചേർന്നതാണ് ഷാൾഗുണ്യം. അതിനെപ്പറ്റിയും ചിന്തിക്കണം. ബലവാന്മാരുടെ സമീപത്ത് വസിക്കരുത്. പണ്ഡിതൻ ബലവാനോട് നേരിടാൻ ശക്തിയില്ലെങ്കിൽ ആത്മരക്ഷാർത്ഥം ഓടിയൊഴിയണം. ശക്തിയാർജ്ജിക്കുമ്പോൾ യുദ്ധം ചെയ്യണം. ഈ മുഹൂർത്തത്തിൽ ചേട്ടനോടുകൂടി ഞാൻ ജീവരക്ഷയ്ക്കെന്നമട്ടിൽ പോകാം. അശക്തന്റെ മട്ടിൽ ഞങ്ങൾ ശക്തരാണെങ്കിലും അങ്ങനെ പോകാം. സഹ്യപർവ്വതത്തിൽച്ചെന്ന് ചേട്ടനും ഞാനും പാർക്കാം. ഞങ്ങൾ രണ്ടുപേരും ശ്രീമത്തായ ദക്ഷിണാപഥത്തിലേക്കു പൊയ്ക്കളയാം. കരവീരപുരത്തും രമ്യമായ ക്രൗഞ്ചപുരത്തും പൊയിപ്പാർക്കാം. അവിടെപ്പോയി ഉത്തമമായ ഗോമന്തപർവ്വതവും കാണാം. ഞങ്ങൾ നാടുവിട്ടോടിപ്പൊയ്ക്കളഞ്ഞു എന്നു കേട്ട് ആ രാജാവ് 'ജയിച്ചുപോയി ഞാൻ' എന്ന് ഭാവിക്കും. ഗർവ്വുമൂലം പുരത്തിൽ കയറാതെ ഞങ്ങൾ പോയവഴി അന്വേഷിച്ച് ഞങ്ങളെ പിന്തുടർന്നു നശിപ്പിക്കുവാൻ നോക്കും. പിന്നെ സഹ്യവനംതോറും അനുഗമിക്കുന്ന ആ രാജാവ് ഞങ്ങളെ പിടികൂടുവാൻ പ്രയത്നിക്കും. ഈ തന്ത്രപരമായ യാത്ര നമ്മൾക്കും നമ്മുടെ കുലത്തിന്നും നന്മചെയ്യും. ഇത് പൗരന്മാർക്കും കുലത്തിന്നും ദേശത്തിന്നും ഗുണം ചെയ്യുന്നതാണ്. സ്വന്തം രാജ്യം വിട്ട് വിജയം കാംക്ഷിക്കുന്ന മന്നവന്മാർ ശത്രുവിനെ കൊല്ലാതെ മടങ്ങുകയില്ല. അവരെ പോരിൽ വധിക്കാതെ രാഷ്ട്രത്തിലിരിക്കുവാനുള്ള ക്ഷമ അവർക്ക് ഉണ്ടാവുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "എന്നുപറഞ്ഞ് വീരന്മാരും സമർത്ഥന്മാരുമായ രാമകൃഷ്ണന്മാർ രണ്ടുപേരും കൂസാതെ ദക്ഷിണാപഥത്തിലേക്കു പോയി. പല രൂപവും ധരിച്ച് പല രാജ്യങ്ങളിലും അവർ ചുറ്റിക്കറങ്ങി. അങ്ങനെ തൊക്കോട്ട് അവർ സുഖമായി സഞ്ചരിച്ചു. അഴകേറിയ സഹ്യപർവ്വതത്തിലെത്തി സന്തോഷത്തോടെ സഞ്ചരിച്ചു. ദക്ഷിണാപഥഗന്മാരായി ആ വീരന്മാർ അങ്ങനെ നടന്നു. വളരെക്കാലംകൊണ്ട് അവർ സഹ്യാചലഭൂഷിതമായ സ്ഥലത്ത്, തന്റെ വംശക്കാർ വസിക്കുന്ന കരവീരപുരത്ത് ചെന്നെത്തി. അവർ അവിടെ വേണാനദിയുടെ തീരത്തെത്തി. വേടുതൂങ്ങുന്ന, വലുതായ ഒരു ആൽമരത്തിന്റെ ചുവട്ടിലെത്തി, ആ മരത്തിന്റെ ചുവട്ടിൽ ദീപ്തതപസ്സായ ഒരു മുനിയെ അവർ കണ്ടു. ആ മുനി തോളിൽ വെണ്മഴുവുംതാങ്ങി ജടാവല്ക്കലധാരിയായി, അഗ്നിശിഖാകാരനായി, അർക്കതുല്യതേജസ്വിയായി, ക്ഷത്രാന്തകരനായി, അക്ഷോഭ്യമായ ഉടൽ പൂണ്ട് അബ്ധികൽപ്പനായി, അഗ്നിഹോമസമയം കഴിഞ്ഞിട്ടും ഇടയ്ക്കിടെ അഗ്നിയെ ഹോമിക്കുന്നവനായി അവർ കണ്ടു. മന്ത്രോച്ചാരണപൂർവ്വകമായ ത്രികാലസ്നാനം ചെയ്ത് വാഴുന്ന ബൃഹസ്പതിതുല്യനെ, അവ്യയമുനിയായ പരശുരാമനെ അവർ അവിടെ കണ്ടു.

കുട്ടിയോടുകൂടിയ കാമധേനുവെ പാൽ കറക്കുവാൻ അണയ്ക്കുന്ന മഹേന്ദ്രചലവാസിയായ മഹർഷിയെ, തളരാത്ത ഭൃഗുരാമനെ, മന്ദരാചലശിഖരത്തിൽ സ്ഥിതിചെയ്യുന്ന അർക്കനെപ്പോലെ അവർ കണ്ടു. അവനെക്കണ്ട് സമീപിച്ച് വീരന്മാരായ വാസുദേവന്മാർ രണ്ടുപേരും അവന്റെ പാദത്തിൽ കുമ്പിട്ട് കൈകൂപ്പി. യജ്ഞസ്ഥാനാഗ്നിസന്നിഭരായ ആ വീരന്മാർ കുമ്പിട്ട് തൊഴുതുനിന്നു. ലോകവൃത്തമറിയുന്ന, വാക്യവിശാരദനായ കൃഷ്ണൻ ഭംഗിയായ വാക്കുകളാൽ മുനിശ്രേഷ്ഠനോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഭഗവാനേ, ഭവാൻ ജാമദഗ്ന്യനായ ഭാർഗ്ഗവനാണെന്നു ഞാൻ അറിയുന്നു. ക്ഷത്രിയകുലാന്തകനായ, മണിശ്രേഷ്ഠനായ രാമനാണ് ഭവാനെന്നും, ഞാൻ അറിയുന്നു. ബാണവേഗംകൊണ്ട് ഭവാൻ സമുദ്രത്തെ നീക്കിനിർത്തി എന്നതും, അമ്പെയ്ത് ശൂർപ്പാരകമെന്ന

പട്ടണത്തെ ഉണ്ടാക്കിയെന്നതും ഞാനറിയുന്നു. അഞ്ഞൂറു വിളിപ്പാടിട അഞ്ഞൂറ് അമ്പിൻെറ അളവു പൊക്കത്തിൽ സഹ്യപർവ്വതനികുഞ്ജത്തിൽ സ്ഥിതമായ ഒരു ഉത്തമരാജ്യം അപരാന്തത്തിൽ നിർമ്മിച്ച് കടല്ക്കര കടത്തിയവനാണല്ലോ ഭവാൻ! കാർത്തവീര്യൻെറ ആയിരം കൈയാകുന്ന വനത്തെ അവൻെറ വധത്തെ കാംക്ഷിച്ച് വെണ്മഴുവാൽ വെട്ടിത്തള്ളിയ വീരനാണല്ലോ ഭവാൻ! ഇന്നും ഈ ഭൂമി, വിദ്വേഷികളായ ക്ഷത്രിയന്മാരെ ഭവാൻ വെണ്മഴുവാൽ വെട്ടിത്തള്ളിയപ്പോൾ പ്രവഹിച്ച രക്തംകൊണ്ട് രക്തച്ചേറണിഞ്ഞ് വിലസുകയാണ്! ഭവാൻ രേണുകേയനാണെന്നു ഞാൻ അറിയുന്നു! മന്നിൽ ക്ഷത്രിയരോഷണനാണ് ഭവാൻ. രണത്തിൽ എന്നപോലെ എപ്പോഴും ഭവാൻ മഴു കൈയിലേന്തിയിരിക്കുന്നു! അല്ലയോ വിപ്രാ, ഭവാനെക്കൊണ്ട് ഞാൻ ഒരു കാര്യം ഇച്ഛിക്കുന്നു. കാര്യം ഞാൻ പറയാം: ഭവാൻ അതു കേട്ട് ശങ്കകൂടാതെ ഉത്തരം പറയണമെന്നു ഞങ്ങൾ അപേക്ഷിക്കുന്നു. യമുനയുടെ തീരത്താണല്ലോ മഥുരാപുരി നില്ക്കുന്നത്. ഞങ്ങൾ യാദവന്മാരാണ്. മുനിശ്രേഷ്ഠനായ ഭാവൻ ഒരുപക്ഷേ, ഞങ്ങളെപ്പറ്റി കേട്ടിട്ടുണ്ടാകും. ധൃതവ്രതനായ വസുദേവനാണ് ഞങ്ങളുടെ പിതാവ്. ഞങ്ങൾ ജന്മം മുതൽ അമ്പാടിയിൽ കൊണ്ടുവിട്ടവരാണ്. കംസനെ ഭയപ്പെട്ട് അവിടെത്തന്നെ വളർന്നവരാണ്. ഞങ്ങൾക്ക് ആദ്യമായി മഥുരയിൽ പ്രവേശം കിട്ടിയപ്പോൾ തെറ്റിനില്ക്കുന്ന കംസനെ സമാജത്തിൽവെച്ച് വധിച്ചു; അവൻെറ അച്ഛനെത്തന്നെ രാജാവാക്കിയിരുത്തി. സ്വന്തം പ്രവൃത്തിയിലേർപ്പെട്ട് ഗേവ്യാപാരം ഞങ്ങൾ തുടങ്ങി. പിന്നെ ഞങ്ങളുടെ പുരം നിരോധിക്കുവാൻ മാഗധൻ എത്തി. പലവട്ടം ഞങ്ങൾ അവനുമായുള്ള പോരിൽ ജയിച്ചെങ്കിലും പുരിക്കും നാട്ടുകാർക്കും രക്ഷയ്ക്കായി അല്ലയോ ധൃതവ്രതാ, പടകൂട്ടേണ്ടവരായ ഞങ്ങൾ കൃതാർത്ഥരാകാതെ ഉത്സാഹംവിട്ട് കാൽനടയായി, പോർച്ചട്ടയും ശസ്ത്രവും കൂടാതെ, പുരം വിട്ട് ജരാസന്ധനെ ഭയപ്പെട്ട്, ഞങ്ങൾ രണ്ടുപേരും, നാടുവിട്ടു പോന്നു. അങ്ങനെ ഞങ്ങൾ മുനി ശ്രേഷ്ഠനായ ഭവാൻെറ സമീപത്തെത്തിയിരിക്കയാണ്. ഞങ്ങൾക്കു വേണ്ട കർത്തവ്യം ഉപദേശിച്ചുതന്ന് ഞങ്ങളെ അനുഗ്രഹിക്കണേ."

വൈശമ്പായനൻ പറഞ്ഞു: "അവർ പറഞ്ഞ വാക്ക് ഭൃഗുവര്യനായ രാമൻ കേട്ടു. രേണുകാപുത്രനായ ആ ഭാർഗ്ഗവൻ ധർമ്മമൊക്കുന്നവിധം ഇപ്രകാരം ഉത്തരം പറഞ്ഞു."

ഭാർഗ്ഗവൻ പറഞ്ഞു: "കൃഷ്ണാ, അപരാന്തത്തിൽനിന്ന് ഞാൻ ഇപ്പോൾ വന്നതാണ്. നിങ്ങൾക്ക് കർത്തവ്യം പറഞ്ഞുതരണമെന്നാഗ്രഹിച്ച് ശിഷ്യരോടുകൂടാതെ ഞാൻ ഇങ്ങോട്ടു പോന്നു. പങ്കജേക്ഷണാ, ഞാൻ അറിഞ്ഞു നിങ്ങൾ വ്രജത്തിൽ പാർത്ത കഥയെല്ലാം. ദൈത്യരെ കൊന്നതും ദുഷ്ടനായ കംസനെ കൊന്നതുമൊക്കെ അറിഞ്ഞു. ജരാസന്ധനുമായുണ്ടായ യുദ്ധങ്ങളും ഞാൻ അറിഞ്ഞു പുരുഷോത്തമാ! ചേട്ടനോടുകൂടി ഇവിടെ എത്തുന്ന ഭവാനെ കാണുവാൻ വേണ്ടിയാണ് ഞാൻ ഇവിടെ എത്തിയതും. നീ വിശ്വം പാലിക്കുന്ന അവ്യയനായ പ്രഭുവാണെന്നുള്ളതും ഞാൻ അറിയുന്നുണ്ട്. അബാലനായ ഭവാൻ ദേവകാര്യം നടത്തുവാൻ ബാലനായി നില്ക്കുകയാണെന്നുള്ളതും ഞാൻ അറിയുന്നുണ്ട്. നീ അറിയാത്തതൊന്നും തന്നെ ഈ മൂന്നുലോകത്തിലുമില്ല. എങ്കിലും നിന്നിലുള്ള ഭക്തികൊണ്ട് ഞാൻ നിന്നോടു പറയുന്നതിനെ കേട്ടാലും. ഗോവിന്ദാ! നിൻെറ പൂർവ്വജന്മാർ മുമ്പേ നിർമ്മിച്ചതാണ് ആ ഈ പുരം. കരവീരപുരവും രാഷ്ട്രവും പിന്നെ അവർ സ്ഥാപിച്ചു. ഈ പുരത്തിൽ കൃഷ്ണാ, പ്രസിദ്ധനായ സൃഗാലൻ എന്ന ഒരുത്തനുണ്ട്. അവൻ പരമദുഷ്ടനാണ്. ദ്വേഷത്തോടെ ആ നൃപൻ ഗോവിന്ദാ, നിൻെറ വംശജന്മാരായ നൃപന്മാരെ കൊന്നുകളഞ്ഞു. അഹങ്കാരിയും മത്സരബുദ്ധിയുമായ അവൻ രാജൈശ്വര്യമദം പൂണ്ടവനാണ്. മക്കളിലോലും അവൻ ക്രൂരനായി നില്ക്കുന്നു. അതുകൊണ്ട് നിങ്ങൾ ഇവിടെ വസിക്കുന്നത് നന്നല്ല നരോത്തമാ! ഈ കരവീരപുരത്തിലുള്ളവരൊക്കെ അവൻെറ ഘോരമായ കല്പനയ്ക്കുകീഴിൽ നില്ക്കുന്നു. കേൾക്കൂ, ഞാൻ പറയാം. നിങ്ങൾ എവിടെവെച്ച് ശത്രുക്കളോട് ഏല്ക്കണമെന്നു പറയാം. ബലംകൂടിയ ജരാസന്ധനോട് എങ്ങനെ ഏല്ക്കണമെന്ന കാര്യവും പറയാം.

ഈ പുണ്യയായ വേണാനദി കൈകളാൽ നീന്തിക്കടന്നു മറുനാട്ടിലെ ദുർഗ്ഗമമായ പർവ്വതത്തിലേക്കു പോവുക. അഴകേറിയ യജ്ഞഗിരി, സഹ്യപർവ്വതത്തിൻെറ ഉപശാഖ, അവിടെക്കാണാം. അത് മാംസം തിന്നുന്ന ഘോരകർമ്മാക്കളായ ചോരന്മാർ വസിക്കുന്ന പാർപ്പിടമാണ്. നാനാവൃക്ഷങ്ങളും ലതകളും തിങ്ങിയതും പൂത്തവൃക്ഷങ്ങൾ നിറഞ്ഞതുമാണ് ആ പ്രദേശം. ഒരു രാത്രി അവിടെ പാർക്കുക. പിന്നെ ഖട്വാംഗാ എന്ന നദി കാണാം. അതും കടക്കുക. അവിടെച്ചെന്നാൽ സുഖമായി കൂടാം. അവിടം ചാണക്കല്ലുകൾ ചിന്നിക്കിടക്കുന്ന ഇടമാണ്. വലിയ കുന്നിൻമുകളിൽനിന്നു ഗംഗയുടെ വെള്ളച്ചാട്ടംപോലെ പുഴയുടെ വെള്ളച്ചാട്ടം കാണാം; ആ മനോഹരമായ കാഴ്ച കാണാം. താപസന്മാർ വസിക്കുന്ന ഇടമാണത്. ഈ കാഴ്ചകൾ കണ്ട് ആനന്ദിച്ച് ആ പർവ്വതങ്ങളിൽക്കയറി നടക്കുമ്പോൾ നമുക്ക് അവിടെ ശാന്തരും തപോധനരുമായ ബ്രഹ്മണരെ കാണാം. അഴകേറിയ ക്രൗഞ്ചപുരപട്ടണത്തിലും പോകാം. അതിൽ നിൻെറ വംശജനായ രാജാവും ധാർമ്മികനും 'മഹാകപി' എന്നു വിഖ്യാതനുമായ വനവാസികളുടെ രാജാവിനെ കാണാം. ആ രാജാവിനെ കാണാതെ തന്നെ രാത്രിയാകുന്ന സമയത്ത് പാർക്കുവാൻ പറ്റിയ 'ആനന്ദഹ്രം' എന്ന ഒരു തീർത്ഥം അവിടെയുണ്ട്. അതിൽ നമ്മൾക്കു പാർക്കാം. അവിടംവിട്ട് സഹ്യൻെറ പഴുതിലൂടെ വലിയ ഒരു പർവ്വതത്തിലെത്താം. അത് ഗോമന്തം എന്ന വിഖ്യാതമായ പർവ്വതമാണ്. അതിന്നു ധാരാളം കൊടുമുടികളുണ്ട്. അത് നില്ക്കുന്നത് കൗതുകത്തോടെ നമുക്കു കാണാം. ഖഗങ്ങൾക്കുപോലും കയറാൻ വയ്യാതെ അത് ഉയർന്നുനില്ക്കുന്നു. ദേവന്മാർക്ക് അത് വിശ്രമസ്ഥാനമാണ്. ജ്യോതിർമ്മണ്ഡലമണ്ഡിതമായി അത് ശോഭിക്കുന്നു. സ്വർഗ്ഗത്തിൻെറ കല്പടപോലെ ഉയർന്നതും ഗഗനത്തിലെ അദ്രിപോലെ വിളങ്ങുന്നതുമായ ആ പർവ്വതത്തിൽ ദേവന്മാർ മേരുവിലെന്നപോലെ വിമാനം അണയ്ക്കുന്നു. അതിൻെറ ഉച്ചമായ ശൃംഗത്തിൽ ദേവരൂപികളായ ഭാസ്വാന്മാർ ഉദയാസ്തമയംകൊള്ളുന്ന സൂര്യചന്ദ്രന്മാരെ കാണും. അപാരമായതും ദ്വീപുകളുള്ളതുമായ സമുദ്രത്തെ കാണും. ആ കാഴ്ചയൊക്കെ കണ്ട് സുഖമായി ആനന്ദത്തോടെ നിങ്ങൾക്ക് ആ പർവ്വതത്തിലിരിക്കാം. വനത്തിൽ സഞ്ചരിക്കുന്ന നിങ്ങൾ ആ ഗോമന്തപർവ്വതത്തിൽവെച്ച് ദുർഗ്ഗയുദ്ധംകൊണ്ട് ജരാസന്ധനെ ജയിക്കും. ആ ശൈലത്തിൽവെച്ചു യുദ്ധഗർവ്വികളായ നിങ്ങളെ കാണുമ്പോൾ ജരാസന്ധൻ ശൈലയുദ്ധം ചെയ്യുവാൻ കഴിയാത്തവനാകും. ഭവാന്മാർ അവിടെ വെച്ച് ഘോരമായ യുദ്ധം തുടരും. ഉടനെ നിങ്ങൾക്ക് ആയുധങ്ങളൊക്കെ വന്നുചേരുമെന്നു ഞാൻ കാണുന്നു. ആ സ്ഥലത്തുവെച്ച് വലിയ ഒരു യുദ്ധം നടക്കണമെന്ന് ദേവകൾ കല്പിച്ചിട്ടുണ്ട്. യദുക്കൾക്കും മറ്റു രാജാക്കൾക്കും ആ യുദ്ധം മാംസശോണിതകർദ്ദമമായി ഭവിക്കും. ചക്രവും, കലപ്പയും, കൗമോദകി എന്ന ഗദയും സൗനന്ദമെന്ന മുസലവും വൈഷ്ണവമായ ആയുധങ്ങളാണ്. അതൊക്കെ

വന്നു ചേരും. മരണമടുത്ത രാജാക്കൾക്ക് അതൊക്കെ യുദ്ധത്തിൽ പ്രത്യക്ഷമായും കാണുവാൻ കഴിയും. കാല നൊത്ത് ദേഹം അറ്റ് ചോരയും ചാടി ആ യുദ്ധം ചക്ര മുസലമെന്നു പ്രസിദ്ധമാകും കൃഷ്ണാ! ദേവന്മാർ കാല ദേശാനുസരണം ഇത് നിശ്ചയിച്ചിട്ടുള്ളതാണ്. അവിടെവെച്ച് കൃഷ്ണാ, നിന്റെ ദേഹം വൈഷ്ണവമായവിധം കാണ പ്പെടും; ശത്രുക്കളെല്ലാം കാണും, സുരന്മാരും കാണും സുര ഭാവനാ! കൃഷ്ണാ, ചിരവിസ്തൃതമായ ആ ഗദയും ചക്രവും ഭവാൻ കൈക്കൊള്ളണം. തന്റെ രൂപത്തോടെ ആ ആയു ധങ്ങൾ സുരന്മാരുടെ ജയത്തിന്നായി ഭവാൻ സ്വീകരി ക്കണം. ഈ ബലഭദ്രൻ ഘോരമായ ഹലവും ശത്രുഘ്നമായ മുസലവും സുരദ്വേഷികളെ കൊന്നുമുടിക്കുവാൻ കൈ ക്കൊള്ളും. ലോകഭാവനാ! കൃഷ്ണാ, ഇത് ഭൂമിയുടെ ഭാരം തീർക്കുവാൻ നൃപന്മാരോടുള്ള നിന്റെ ആദ്യത്തെ സംഗര മായി കണക്കാക്കുമെന്ന് ദേവകൾ പറയുന്നുണ്ട്. അതി ന്നാണ് ആയുധപ്രാപ്തിയും വൈഷ്ണവാകാരസിദ്ധിയും ഭവാ നുണ്ടാകുന്നത്. തേജസ്സും ലക്ഷ്മിയും കൂടിച്ചേരുന്നതും വ്യൂഹഭംഗവുമൊക്കെ ഉണ്ടാകും. അതിന്നുശേഷം ശസ്ത്രം മൂർച്ഛിക്കുന്നവിധം രണം നടക്കും. ഭയങ്കരമായി നടക്കും. അഖിലവും നശിപ്പിക്കുന്ന ആ യുദ്ധം 'ഭാരതയുദ്ധം' എന്ന പേരിൽ പ്രസിദ്ധമാകും. അതുകൊണ്ട് കൃഷ്ണാ, ഭവാൻ ഗോമന്തപർവ്വതത്തിലേക്കു ഉടനെ പോവുക. ജരാസന്ധ നുമായുള്ള രണത്തിൽ നിനക്കു ജയമുണ്ടാകും. അമൃതിന്നു തുല്യമായ ഹോമധേനുവിന്റെ പാൽ ഇതാ! ഇതു കുടിച്ച് നിങ്ങൾക്കു പോകാം. ഞാൻ പറഞ്ഞമാതിരിയെല്ലാം സംഭ വിക്കും. എല്ലാം നിങ്ങൾക്കു ശുഭമായി വന്നുകൂടും."

**40. ഗോമന്താരോഹണം** - വൈശമ്പായനൻ പറഞ്ഞു: "ആ പശുവിന്റെ പാൽ കുടിച്ച് ശക്തിയും ഗർവ്വും നേടിയ യദുപുംഗവന്മാർ ഉടനെ പരശുരാമനോടുകൂടി പുറപ്പെട്ടു. മത്തനാഗേന്ദ്രഗാമികളായ അവർ, ഗോമന്തപർവ്വതം കാണു വാൻ പുറപ്പെട്ടു. ജാമദഗ്ന്യൻ പറഞ്ഞ വഴിയിലൂടെ അവർ നടന്നു. മൂന്നാമനായ ഭാർഗ്ഗവനോടുകൂടെ അവർ മൂന്ന് അഗ്നികൾ എന്നപോലെ, ദേവന്മാർ സ്വർഗ്ഗമാർഗ്ഗത്തെ എന്ന പോലെ, മാർഗ്ഗത്തെ ശോഭിപ്പിച്ചു സഞ്ചരിച്ചു. പിന്നെ വഴിക്കു ചേർന്നവിധം വിധിപ്രകാരം ദിവസക്രമമനുസരിച്ച് ഗോമന്തത്തിൽ ദേവന്മാർ മന്ദിരത്തിലെന്നവിധം ചെന്നെത്തി. വള്ളികൊണ്ട് അഴകിൽ ചിത്രമായി നാനാതരം വൃക്ഷങ്ങൾ അവിടെ അണിഞ്ഞുനിന്നു. പല തരത്തിലുള്ള അകിലുകൾ വളർന്നുനില്ക്കുന്ന വനഭാഗം മനോഹരമായിക്കണ്ടു. വണ്ടിൻ കൂട്ടം മണ്ടിപ്പറക്കുന്ന മരങ്ങൾ കണ്ടുകൊണ്ട് കണ്ണുകൾ കുളിർത്തു. മേഘനാദംകേട്ട മയിലുകൾ പീലിവിരിച്ച് മദ ത്തോടെ കൂകിനിന്നു.

അംബരചുംബികളായ കൊടുമുടിയോടും മത്തഹസ്തി കൾ കുത്തിപ്പിളർന്ന പാറക്കെട്ടുകളോടും, മനോഹരമായി പാടുന്ന വിഹഗങ്ങളുടെ ശബ്ദധോരണിയോടും, ആഴത്തി ലേക്കു പതിക്കുന്ന ചോലകളുടെ ജലപാതത്താലുണ്ടാകുന്ന ഇരമ്പത്തോടും, അങ്ങുമിങ്ങും പായുന്ന വ്യാഘ്രസഞ്ചയ ങ്ങളോടും, പല വർണ്ണത്തിലുള്ള മേഘസമൂഹംപോലെ നിരന്ന കരിമ്പാറകളോടും, പല ധാതുക്കൾ കലങ്ങിച്ചേർ ന്നൊഴുകുന്ന ചോലകളോടും, ദേവന്മാർ വന്ന് അഴകിൽ ഇരിക്കുന്ന കാമഗമായ മൈനാകപർവ്വതത്തിന്റെ അഴ കോടും, ഉയർന്നുരുണ്ട് വമ്പനായി അടിയിൽ ഒഴുകുന്ന അരുവികളോടുകൂടിയവനായും, കാടും കുണ്ടും, തട്ടുമായി വെള്ളക്കാറിന്റെ ധാടിയോടും, പിലാവ്, ആമ്രാതകം, മാവ്, സ്യന്ദനം, ചൂരൽ, ചന്ദനം, ഏലം, പച്ചില എന്നിവയിൽ പടർന്നുകയറിയ കുരുമുളകുചെടിയോടുകൂടിയും, തിപ്പലി ക്കൊടിയോടുകൂടിയ വിചിത്രമായ ഇംഗുദവൃക്ഷത്തോടു കൂടിയും സർജ്ജച്ചാറ് ഒഴുകുന്ന വൃക്ഷം സർവ്വത്ര വില സുന്നവിധത്തിൽ ശോഭ പരത്തിക്കൊണ്ടും വലിയ സാല ക്കാടുകൾചേർന്ന പല കാടുകളോടുകൂടിയും, വേപ്പ്, സർ ജ്ജം, നീർമരുത്, കണ്ടകി എന്നിവയുടെ കാടുകളോടു ചേർന്നും, പുന്ന, പച്ചില, ഹിന്താലം എന്നീ മരങ്ങൾ ചേർന്നു നിരന്നും, നീറ്റിൽ ജലജങ്ങളും, കരയിൽ, സ്ഥലങ്ങ ളിൽ, നാനാവിധം സ്ഥലജങ്ങൾ ചേർന്നും, പത്മങ്ങളും, വൃക്ഷഖണ്ഡങ്ങളും, എല്ലായിടത്തും നിരന്നും, ജുംബു, ജുംബുലവൃക്ഷം, കദ്രുക്കൂമ്പ്, എന്നിവ നിരന്നും, ചമ്പകം, അശോകം, ബകുളം, വിലപം, തിന്ദുകം എന്നിവ ചേർന്നും, കുഞ്ജങ്ങൾ, നാഗപ്പൂവ് എന്നിവ ചേർന്ന് ചുറ്റും ശോഭ കലർന്നും ആനക്കൂട്ടം തിങ്ങിയും, അപ്രകാരം മാൻകൂട്ടം തുള്ളിക്കളിച്ചു പ്രശോഭിച്ചും, സിദ്ധരക്ഷശ്ചാരണന്മാർ വന്നി രിക്കുന്ന പാറകൾ വിളങ്ങിയും, ഗന്ധർവ്വന്മാരും ഗുഹ്യകരും, പക്ഷികളും, വിദ്യാധരന്മാരും, എല്ലായിടത്തും പാറത്തട്ടിൽ നിരന്നും, സിംഹവ്യാഘ്രങ്ങൾ ചേർന്ന് ആർത്ത് മാറ്റൊലി ക്കൊള്ളിച്ചും, ജലധാരകളും വൃക്ഷങ്ങളും വിലസിയും ദേവഗന്ധർവ്വന്മാരും വാഴ്ത്തിപ്പാടുന്ന അപ്സരസ്ത്രീകളോടും, പലമട്ടിലുള്ള ദിവ്യമായ വനസ്പതികളോടുകൂടിയും, ശക്ര വജ്രപ്രഹരം ഒട്ടും അറിയാത്തവിധത്തിലും, കാട്ടുതീയിലുള്ള ഭയമോ കൊടിയ കാറ്റിലുള്ള ഭയമോ കൂടാതെയും, വെള്ള ച്ചാട്ടവുമായി ഒഴുകുന്ന പുഴയാൽ ശോഭകലർന്നും മുഖം പോലെ വനംചേർന്ന് വിശേഷമായ ശ്രീയോടുകൂടിയും, ജലശൈലശൃംഗത്താൽ ശ്രീയെ നോക്കിക്കാണുന്നവിധം ഉയർന്നും, മൃഗം കൂടുന്ന അഴകുറ്റ മൈതാനത്താൽ ശോഭി ച്ചു, പാറക്കല്ലുചേർന്ന പാർശ്വത്താൽ കാറേന്തുന്നവിധം നിന്നും, ചുറ്റും പൂവിട്ടുനില്ക്കുന്ന ചെടികളാൽ അടിപ്പാടു മാഞ്ഞും, സ്ത്രീകളോടുചേർന്നു കാന്തിയേന്തുന്നവിധം വന രാജിയോടു ചേർന്നും അഴകേറുന്ന ദരീകന്ദരാളി കലർ ന്നും, അതാതിടത്ത് ഭാര്യമാരോടുകൂടി ഇരിക്കുന്നമട്ടിൽ ശോഭിച്ചും, മുടിയിന്മേൽ ഔഷധം ചിന്നി വാനപ്രസ്ഥർ നിരന്നും, അഴകേറിയ കാടുകളാൽ അകൃത്രിമമായ പ്രൗഢി ചേർന്നും, പരപ്പുകൂടിയ അടിയാലും, ഉയർന്ന കൊടുമുടി യാലും ഭൂമിയും ആകാശവും വ്യാപിച്ചുനില്ക്കുന്നവിധം അഴകേറിയ ഗോമന്തപർവ്വതം നോക്കിക്കണ്ടുകൊണ്ട് അടു ത്തുചെന്ന് രുചിരമായ ആ പർവ്വതത്തിൽ പാർക്കുവാൻ കൊള്ളാമെന്ന് ദേവാഭന്മാരായ അവർ മനസ്സിൽക്കണ്ടു.

അങ്ങനെ മനോഹരമായ ആ പർവ്വതത്തിലേക്ക്, വാ നിലേക്ക് പക്ഷികൾ എന്നവിധം ഗരുഡവിക്രമന്മാരായ അ വർ വേഗത്തിൽ യാതൊരുതടസ്സവുംകൂടാതെ കയറുവാൻ തുടങ്ങി. മനോനിർമ്മിതമായവിധം അവർ അവിടെ ക്ഷണ ത്തിൽ ഒരു പാർപ്പിടമുണ്ടാക്കി.

അങ്ങനെ അതിൽ ദേവാഭന്മാരായ രാമകൃഷ്ണന്മാർ പാർക്കുന്നതുകണ്ട് സന്തോഷത്തോടും സമാധാനത്തോടും കൂടി മഹാമതിയായ ജാമദഗ്ന്യൻ ഇഷ്ടത്തോടുകൂടി അവ രോടു യാത്ര പറയുവാൻ ഭാവിച്ചു."

ഭാർഗ്ഗവൻ പറഞ്ഞു: "കൃഷ്ണാ, ഉണ്ണീ! ഞാൻ പോക ട്ടെ! ഞാൻ ഇനി ശൂർപ്പാരകപുരത്തേക്കു പോകട്ടെ! വിഭോ! നിങ്ങൾക്ക് പോരിൽ ഒരിക്കലും വൈമുഖ്യം വരികയില്ല. ദാനവരോടു പോരാടാൻ നിങ്ങൾ ശക്തരാണ്. വഴിക്കു വെച്ചു കണ്ടുമുട്ടിയ നിങ്ങൾക്ക് ഞാൻ പ്രീതി വളർത്തി. നിങ്ങളിൽനിന്ന് എനിക്കു ലഭിച്ച പ്രീതി എന്റെ അവ്യ യമായ ശരീരത്തിന്നു വലിയ അനുഗ്രഹം നല്കി. കൃഷ്ണാ! നാം പറഞ്ഞ ആ സ്ഥാനമാണ് ഇത്. ഇതിലാണ് ആയുധ ലബ്ധി. നിങ്ങൾക്കു ദേവന്മാർ യുദ്ധത്തിന്നുള്ള സ്ഥല കാലങ്ങൾ കല്പിച്ചിരിക്കുന്നു. അല്ലയോ ദേവപ്രവരാ, വൈ

കുണ്ഠാ, വിഷ്ണോ, ദൈവതസംസ്കൃതാ, കൃഷ്ണാ, എല്ലാജനങ്ങളുടെയും ഹിതത്തിന്നുവേണ്ടി ലൗകികമായി കൈക്കൊണ്ട പ്രവൃത്തി, മനുഷ്യദേഹമെടുത്ത് മനുഷ്യഹിതത്തിന്നു ചെയ്യുന്ന യത്നത്തിന്റെ ഒന്നാംകല്പമാണിത്; അതു കാലത്താൽ പരികല്പിതമാണ്.

ജരാസന്ധനുമായുള്ള യുദ്ധം വന്നുചേരുമ്പോൾ അതിൽവെച്ച് ആയുധഗുണവും രണത്തിന്റെ കർക്കശമായ രൂപവും നീ തന്നത്താൻ തന്നെ ചെയ്യേണ്ടുന്നതാണ്. നിന്നെ പോരിൽ ചക്രവും ഗദയുമെടുത്ത് കാണുകയാണെങ്കിൽ എട്ടുകൈകളോടുകൂടിയ നിന്റെ അപ്പോഴത്തെ രൂപം കണ്ടാൽ ദേവരാജൻപോലും ഭയപ്പെട്ടുപോകും! ഇന്നു മുതൽ ഭവാന്റെ അസ്ത്രപ്രയോഗത്താൽ മന്നിലെ മന്നവന്മാരെ സ്വർഗ്ഗത്തിലേക്കു യാത്രയയയ്ക്കുകയായി മാനദാ! ധ്വജവാഹനമാക്കുവാൻ ഗരുഡനെ വിളിച്ചാലും! വാഗ്മിപ്രവരാ, ഗോവിന്ദാ, വേഗം ചെയ്യുക. മഹാഭുജാ, പോരിന്ന് ഉന്നുന്ന മന്നവന്മാർ, സ്വർഗ്ഗത്തിൽപ്പോകുവാൻ ഉത്സാഹിക്കുന്ന രാജാക്കൾ എല്ലാം ധാർത്തരാഷ്ട്രന്റെ അധീനത്തിൽ യുദ്ധസന്നദ്ധരായി നില്ക്കുന്നു. രാജാക്കളെയെല്ലാം വധിക്കാൻപോകുന്നെന്നറിഞ്ഞ് വൈധവ്യനിലയായ ധരണി ഏകവേണീധരയായി ഭവാനെ നോക്കുന്നു. സംഗ്രഹിക്കപ്പെട്ട നക്ഷത്രം ഇനി നിലനില്ക്കുകയില്ല അരിമർദ്ദനാ! എന്തുകൊണ്ടെന്നാൽ, ഭവാൻ മനുഷ്യനായി വന്നുപിറക്കുകയും യുദ്ധം വന്നടുക്കുകയും ചെയ്തു. കൃഷ്ണാ, ഭവാൻ വെമ്പുക! പോരിന്നും ദാനവധ്വംസനത്തിന്നും വെമ്പുക! മന്നവന്മാർക്കു സ്വർഗ്ഗം ലഭിക്കുവാനും ദേവകൾക്കു സുഖം ലഭിക്കുവാനും നീ ഉദ്യമിക്കുക! കൃഷ്ണാ, ഞാൻ ഭവാനാൽ സൽകൃതനായി. എന്നെയും ഭവാൻ സൽക്കരിക്കുകയാൽ ചരാചരജഗത്തിനാൽ ഭവാൻ സൽകൃതനായിരിക്കുന്നു. മഹാബാഹോ! ഞാൻ പോവുകയാണ്. ഭവാന്റെ കാര്യം സാധിപ്പിക്കുവാൻ ഭവാൻ രാജാക്കളുമായി കടുത്ത യുദ്ധം നടക്കുന്നതിന്നിടയ്ക്ക് എന്നെ സ്മരിച്ചാലും."

വൈശമ്പായനൻ പറഞ്ഞു: "അക്ലിഷ്ടകാരിയായ കൃഷ്ണനോട് ഇപ്രകാരം പറഞ്ഞ് ഭാർഗ്ഗവൻ ജയാശിസ്സു നല്കി, താൻ വിചാരിച്ചവിധം ഇഷ്ടമുള്ള ദിക്കിലേക്കു പോയി."

**41. ജരാസന്ധാഭിഗമനം -** വൈശമ്പായനൻ പറഞ്ഞു: "ജാമദഗ്ന്യനായ രാമൻ പോയതിന്നുശേഷം ആ യദുപുംഗവന്മാർ കാമരൂപികളായി ഗോമന്തഗിരിശൃംഗത്തിൽ ചുറ്റി. വനമാലയണിഞ്ഞ് നീലനിറത്തിലും പീതനിറത്തിലുമുള്ള വസ്ത്രങ്ങളണിഞ്ഞ് ആ നീലശ്വേതാംഗരായ അവർ പർവ്വതത്തിൽ വാനിൽ മേഘങ്ങളെന്നപോലെ സഞ്ചരിച്ചു. ശൈലധാതുക്കൾ ചാർത്തിയ ആ യുവാക്കൾ ഗിരിശിഖരത്തിലെത്തി. ആ അഴകറ്റ കാട്ടിൽ കുളിച്ചു സഞ്ചരിച്ചു. ജ്യോതിർന്നാഥനായ ചന്ദ്രൻ ഉദിച്ചുയരുന്നതു നോക്കിയും, ഗ്രഹങ്ങളുടെ ഉദയാസ്തമയങ്ങൾ കണ്ടും അവർ കുന്നിന്റെ മുകളിൽ നിന്നു ആനന്ദിച്ചു.

പിന്നെ ശ്രീമാനായ സങ്കർഷണൻ, കണ്ണനോടുകൂടാതെ, ആ വീര്യവാൻ, ആ പർവ്വതത്തിൽ നാഗസന്നിഭനായി ചുറ്റി പൂത്തുനില്ക്കുന്ന കടമ്പിന്റെ നിഴലിൽ ചെന്നു കൂടി, സുഖമായി സുഗന്ധവാഹിയായ മന്ദമാരുതനേറ്റു. കാറ്റുവന്നേറ്റപ്പോൾ മദ്യത്തിൽ തട്ടിവരുന്ന ഗന്ധം അവന്റെ മൂക്കിൽക്കയറി. ആ ഗന്ധമേറ്റപ്പോൾ ബലരാമന്ന് അല്പമദ്യം സേവിച്ചാൽ കൊള്ളാമെന്ന ഒരാഗ്രഹം ഉദിച്ചു. അതോടെ അവന്റെ മുഖം സായങ്കാലത്തിൽ മദ്യപാനനംപോലെ വാടിപ്പോയി. പൂർവ്വകാലത്തിലെ അമൃതപാനത്തെ അവൻ ഓർമ്മിച്ചു. തൃഷ്ണയോടെ അവൻ മദ്യം അന്വേഷിച്ചപ്പോൾ ഒരു വൃക്ഷത്തെ കണ്ടു. വർഷത്തിൽ പൂത്തുനില്ക്കുന്ന ആ വൃക്ഷത്തിൽനിന്ന് ഒഴുകിയ മധു മരത്തിന്റെ പൊത്തിൽനിന്നു നുരച്ച് ഹൃദ്യമായ മധുരമദ്യമായിരിക്കുന്നു. അത് തൃഷ്ണയോടെ, അവൻ അത്യാർത്തിയോടെ, വീണ്ടും വീണ്ടും മോന്തിക്കുടിച്ചു. ആ മദ്യലഹരിമൂലം ദേഹം ചാഞ്ചാടുന്നമട്ടിലായി. മദ്യമത്തനായ അവന്റെ മുഖം അരുണവർണ്ണമായി. കണ്ണ് കലങ്ങിമറിയുന്നവിധമായി. ശരൽക്കാലത്തെ ചന്ദ്രനെപ്പോലെ അവൻ വിളങ്ങി. കദംബവൃക്ഷത്തിന്റെ പോതിൽ ഉണ്ടായ ആ മദ്യം കാദംബരി എന്ന പേരിൽ പ്രസിദ്ധമായി. മൂർത്തിമയിയായ വാരുണി, സുരന്മാർക്ക് അമൃതോത്ഭവയായവൾ, അവിടെ കാണപ്പെട്ടു. കൃഷ്ണന്റെ ചേട്ടൻ മദ്യമത്തനായിരിക്കുന്നു എന്നറിഞ്ഞ് പ്രിയംവദകളായ മൂന്നുദേവനാരികൾ എത്തിച്ചേർന്നു. മദിര എന്നവളും, ശശിവല്ലഭയായ കാന്തിയും, പത്മകേതനയും, ശ്രേഷ്ഠയുമായ ശ്രീദേവിയും ഇങ്ങനെ മൂന്നു ദേവിമാർ കൈകൂപ്പിക്കൊണ്ട് രാമന്റെ സമീപത്തെത്തി. വാരുണി വിക്ലബയായി, മദ്യസേവയിൽ മുഴുകിയ അവനോടു പറഞ്ഞു: 'അല്ലയോ ദേവേശ്വരാ, ദൈത്യരുടെ ബലത്തെ ഭവാൻ ജയിച്ചാലും! ബലദേവാ, ഞാൻ നിന്റെ കാന്തയാകുന്ന വാരുണി. ഇതാ അടുത്തെത്തിയിരിക്കുന്നു! ശാശ്വതനായ ഭവാൻ ബഡവാനലനോടൊപ്പം ഇരിക്കാറുള്ളത് ഞാനറിയുന്നു. അങ്ങ് ഭൂമിയിൽ അവതരിച്ചതുകൊണ്ട് പുണ്യമറ്റവിധം ഞാൻ ചുറ്റുകയാണ് ഈ ഭൂമിയിലാകെ വിമലാനനാ! പുഷ്പചക്രങ്ങളിൽ പറ്റുന്ന അല്ലികൾതോറും ഞാൻ വസിച്ചു ഹേ ധീരാ! പൂങ്കുലയെഴുന്ന വാസന്തലീലതതോറും ഞാൻ വസിച്ചു. അതുപോലെ വർഷകാലത്ത് കടമ്പിൻപൂവിന്റെ നിരയിലും സുഖമായും ഇരുന്നു. പക്ഷേ, എനിക്കെന്നും നിന്റെ മുഖത്തിൽ വസിക്കുന്നതാണ് പ്രിയം. ആ ഞാൻ തികഞ്ഞ യോഗത്താൽ അമൃതം കടയുന്ന നാളിൽ എന്റെ അച്ഛനായ വരുണൻ അയച്ചവളാണ്. അനഘാശയാ, ദേവാ! ഭവാനോടുകൂടാതെ ഈ ലോകത്തിൽ വാഴുവാൻ എനിക്ക് ആഗ്രഹമില്ല.' പത്മാക്ഷമായ ആദിപത്മം, ദിവ്യമായ കർണ്ണവിഭൂഷണം, സമുദ്രർഹങ്ങളായ നീലകൗശേയങ്ങൾ ഇവ അണിഞ്ഞവരാണ് ദേവിമാർ. അതിൽ മദിരയ്ക്കുശേഷം കാന്തിയും സങ്കർഷണനിൽ എത്തിച്ചേർന്നു. മദംകൊണ്ട് ശ്രോണിയിൽനിന്നു വസ്ത്രം അഴിഞ്ഞിഴയുമാറ്, കണ്ണ് കലങ്ങുമാറും അവളും സങ്കർഷണന്റെ മുമ്പിൽ കൈകൂപ്പി നിന്ന് ഇഷ്ടത്തോടെ ജയംതികഞ്ഞ യോഗത്താൽ ചിരിച്ച് പൊരുൾചേർന്ന മൊഴി ഇപ്രകാരം പറഞ്ഞു: 'ഞാൻ ചന്ദ്രനെക്കാൾ ഗുരുവായ സഹസ്രാനനദേവനിൽ, ഭവാനിൽ, ഗുണത്താൽ മദിരയെപോലെതന്നെ കൂറോടുകൂടിയവളാണ്.' ശ്രീദേവിയായ പത്മാലയാ, വിഷ്ണുവിന്റെ മാറിൽ വിഹരിക്കുന്നവൾ, ബലന്റെ മാറിൽ ശുഭയായ മാലപോലെ പറ്റിനിന്ന് ആ അമലാംഗിയാൾ, നിർമ്മലമായ മാലയെടുത്ത് ബലരാമന്റെ മാറിടത്തിലണിഞ്ഞ് പത്മം കൈക്കൊണ്ടവളായ പത്മാസ്യ, സങ്കർഷണനോട് ഇപ്രകാരം പറഞ്ഞു: 'രാമാ, നീ രാമകൾക്കൊക്കെ അഭിരാമനാണ്. നീ ഇതാ വാരുണിയോടും കാന്തിയോടും എന്നോടുകൂടിച്ചേർന്ന് ചന്ദ്രൻ എന്നമാതിരി ശോഭിക്കുന്നു. നിന്റെ കിരീടം ഇതാ വരുണാലയത്തിൽനിന്ന് ഞാൻ കൊണ്ടുവന്നിരിക്കുന്നു. അനന്തന്റെ ശിരസ്സിന്നു മുകളിൽ സൂര്യനെപ്പോലെ തെളിഞ്ഞുവിളങ്ങുന്നതാണ് ഇത്. സുവർണ്ണമയമായും വജ്രം പതിച്ചതുമായ ഈ കുണ്ഡലം, പത്മാക്ഷമായ ആദിപത്മം, ദിവ്യമായ കർണ്ണവിഭൂഷണം, സമുദ്രാർഹങ്ങളായ നിന്റെ നീലകൗശേയവസ്ത്രങ്ങൾ, സമുദ്രാഭ്യന്തരം വാണ ഹാരം, തരളപീവരം എന്നിവയും അല്ലയോ ദേവാ, ഭവാൻ കൈക്കൊണ്ടാലും! ഇവ പണ്ടത്തെ ഭൂഷണക്രിയകളാണ്. മഹാ

ബാഹോ, ഭൂഷണങ്ങളണിയുവാൻ ഭവാന് കാലമായിരിക്കുന്നു.' ആ ഭൂഷണവും വാങ്ങി മൂന്നു ദേവസ്ത്രീകളോടുകൂടി ശരൽക്കാലത്തെ ചന്ദ്രനെപ്പോലെ ബലഭദ്രൻ പ്രശോഭിച്ചു. കാർമേഘംപോലെ പ്രശോഭിക്കുന്ന കൃഷ്ണനോട് ഒത്തുചേർന്ന്, ഗ്രഹങ്ങളോടുചേർന്ന ചന്ദ്രനെപ്പോലെ ബലഭദ്രൻ പ്രശോഭിച്ചു.

ഗൃഹത്തിലെന്നമാതിരി സല്ലപിച്ച് അവർ ഇരിക്കുന്ന സമയത്ത് വൈനതേയൻ അതിവേഗത്തിൽ അവിടെ പറന്നെത്തി. പോരിന്നു സന്നദ്ധനായി ദൈത്യശസ്ത്രവ്രണാങ്കിതനായ ഗരുഡൻ, വാനവർക്ക് ശമം ആശംസിക്കുന്ന സുപർണ്ണൻ. ദിവ്യമാല്യാനുലേപനനായി വിളങ്ങി., ദിവ്യമായ ക്ഷീരാബ്ധിയിൽ പണ്ട് വിഷ്ണുദേവൻ ഉറങ്ങുന്ന സമയത്ത്, വിരോചനപുത്രനായ ഒരു മഹാസുരൻ കിരീടം അപഹരിക്കുകയുണ്ടായി. അതുകാരണം അവനുമായി ഭയങ്കരമായ പോരാട്ടമുണ്ടായി. കിരീടത്തിനുവേണ്ടി സമുദ്രത്തിൽവെച്ച് ദൈത്യഗണത്തോട് ഗരുഡൻ യുദ്ധംചെയ്തു. അങ്ങനെ യുദ്ധത്തിൽ ജയിച്ച് ആ വൈഷ്ണവകിരീടത്തെ ഗരുഡൻ കൊണ്ടുപോരുമ്പോൾ കാര്യാർത്ഥമായി കുന്നിൻമുകളിൽ ഇരുന്നരുളുന്ന ഗുരുവായ വിഷ്ണുവിനെ കണ്ടു. കൊക്കിൽ തൂക്കിപ്പിടിച്ച കിരീടവുംകൊണ്ട് പറക്കുമ്പോൾ കുന്നിന്മേൽ മർത്ത്യനായിരിക്കുന്ന വിഷ്ണുവെ, മൗലിയറ്റ നരനെപ്പോലെ വെളിവിൽ ചേഷ്ടവെടിഞ്ഞവിധം കണ്ടു. അവൻെറ ഭാവങ്ങൾ കാണുന്നവനായ ഖഗോത്തമൻ, ഗരുഡൻ, ഹൃഷ്ടനായി മകുടം വിഷ്ണുവിൻെറ ശിരസ്സിൽ കൊണ്ടുവെച്ചു. ആ കിരീടം ഉപേന്ദ്രനായ കൃഷ്ണൻെറ മൗലിയിൽ കെട്ടാതെതന്നെ ഉറച്ചിരുന്നു. ശിരസ്ഥാനത്തിൽ ആ കിരീടം വന്നപ്പോൾ അത് ഉച്ചയ്ക്ക് മേരുശിഖരത്തിൽ സൂര്യൻ എന്നപോലെ, കൃഷ്ണനെ ശോഭിപ്പിച്ചു. ഗരുഡക്രിയയാൽ കിരീടം കിട്ടിയതായി അറിഞ്ഞ കൃഷ്ണൻ സന്തോഷം കവിയുന്ന മുഖത്തോടെ രാമനോട് ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ദേവകാര്യം നടത്തുവാൻ തിടുക്കമായിരിക്കുന്നു. അതിൽ യാതൊരു സംശയവുമില്ല. നമ്മൾക്ക് ഈ ശൈലശൃംഗത്തിൽവെച്ച് യുദ്ധം വന്നുചേർന്നിരിക്കുന്നു. വാരിധിയിൽ വൈരോചനൻ ശക്രൻെറ ദിവ്യരൂപമെടുത്തു വന്ന് ഞാനുറങ്ങിയ സമയത്ത് മുതലയുടെ രൂപമെടുത്ത് തട്ടിക്കൊണ്ടുപോയ കിരീടം ഇതാ ഗരുഡൻ നേടിക്കൊണ്ടുവന്നിരിക്കുന്നു. എൻെറ നാഗമെത്തയിൽവെച്ച് അന്നു നഷ്ടപ്പെട്ട കിരീടം ഖഗരാജാവ് നോടിക്കൊണ്ടുവന്നു. നരാധിപനായ ജരാസന്ധൻ വരുന്നുണ്ട്; തീർച്ചയാണത്. വായുവേഗത്തിൽ പാഞ്ഞെത്തുന്ന തേരുകളുടെ കൊടി ഇതാ നിരന്നു കാണുന്നു. രാജാക്ക ന്മാരുടെ തേരുകളിൽ അമ്പോ! വെൺകൊറ്റക്കുടകൾ മാലപോലെ നിരന്നുകാണുന്നു! വെളുത്ത ഹംസങ്ങൾ വാനിൽ അണിയായി പോകുന്നതുപോലെ മാലപോലെ പറന്നെത്തുന്ന അവ ഭംഗിയിൽ ഉയർന്നു നിരന്നുവരുന്നതായിക്കാണുന്നു. അമ്പോ! അവ ആകാശത്തിൽ മിന്നുന്നു. ശസ്ത്രങ്ങളുടെ പ്രഭ വെയിലോടുചേർന്നു പത്തുദിക്കിലും പതറുന്നവിധം കാണുന്നു. പോരിൽ മന്നവന്മാർവിട്ട സകലവിധം ആയുധങ്ങളും എന്നിൽ ഏറ്റ് അവയെല്ലാം തകർന്നു നശിച്ചുപോകും. അതിൽ യാതൊരു സംശയവുമില്ല. മഹീപതിയായ ജരാസന്ധൻ കാലേതന്നെ വന്നെത്തുന്നു. നമുക്കു യുദ്ധത്തിന്ന് ഒന്നാമത്തെ അതിഥിയാണ് അവൻ. ഒന്നാമത്തെ സമരാർത്ഥിയാണവൻ. ജ്യേഷ്ഠാ! നമ്മൾക്ക് ഒന്നിച്ചു നില്ക്കാം. രാജാവ് ഇവിടെ വന്നേക്കാം. യുദ്ധം തുടങ്ങേണ്ട ബലത്തെ ഒന്നു നമ്മൾക്കു സൂക്ഷിച്ചുനോക്കിക്കാണാം."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഉടനെ കൃഷ്ണൻ സ്വസ്ഥനായി പോരിന്ന് ഉന്നി നിന്നു. ജരാസന്ധനെ വധിക്കുവാൻ കാംക്ഷിച്ച് സൈന്യത്തെയെല്ലാം ഒന്നു നോക്കിക്കണ്ടു. മന്നവന്മാരെയെല്ലാം കണ്ട് അവ്യയനായ യുദുപ്രവരൻ സ്വയം മുമ്പേ സ്വർഗ്ഗത്തിൽവെച്ചു പറഞ്ഞ കാര്യം പറഞ്ഞു: 'ഇതാ പാർത്ഥിവമാർഗ്ഗത്തിൽ ഈ രാജാവ് നില്ക്കുന്നു. ശാസ്ത്രത്തിൽ കണ്ട കർമ്മംകൊണ്ട് അവൻ വിനാശത്തെ പ്രാപിക്കും. ഈ നൃപോത്തമന്മാരെ മൃത്യുപ്രോക്ഷണം ചെയ്തുകഴിഞ്ഞു. തീർച്ചയാണ് അക്കാര്യം. സ്വർഗ്ഗത്തിലേക്കു യാത്രയായ ഇവരുടെ ദേഹങ്ങളൊക്കെ നന്നായി വിളങ്ങുന്നു. ഭാരംകൊണ്ട് ഈ ഭൂമി ഉഴന്ന് സങ്കടമുണർത്തിക്കുവാൻ വിണ്ണിലേക്കു വന്നത് യുക്തംതന്നെ. ഈ രാജസിംഹങ്ങളുടെ ബലംമൂലം ഭൂമി കുറച്ചല്ല പീഡകൾ ഏറ്റു സഹിച്ചത്. അല്പകാലംകൊണ്ട് ഈ ഭൂമിയൊക്കെ വിജനമാകുവാൻപോകുന്നു. രാജാക്കന്മാരാൽ അടുത്തു തന്നെ നഭസ്ഥലം നിറയും."

**42. ഗോമന്തദാഹം** – വൈശമ്പായനൻ പറഞ്ഞു: "ജരാസന്ധൻ, ആ രാജാധിരാജൻ, പടയോടുകൂടിയ രാജാക്കളോടുകൂടി വന്നെത്തി. നീണ്ടുയർന്ന അശ്വങ്ങൾ പായുന്നതായിക്കണ്ടു. തടയാതെ ഏല്ക്കുവാൻപോന്ന തേരുകൾ വിളങ്ങി. മണിയും പൊന്നിൻചങ്ങലയുമണിഞ്ഞ ആനകൾ കാർമേഘംപോലെ ഇരച്ചുകയറി. പോരിൽ വിരുതുള്ള ആനകാർ ഒരുക്കിയ അവ കുതിച്ചുകയറി. കുതിരക്കാർ പുറത്തിരുന്നു തുള്ളിച്ചാടിച്ചു കുതിക്കുന്ന കുതിരക്കൂട്ടവും കാറ്റുപോലെ ഇരമ്പിക്കയറി. പന്നികൾ കുതിച്ചുകയറി. കാലാളുകളും, വാളും, പരിചയും എടുത്തവരും. ഉടുപ്പ് ഇളകുന്നവരും അസംഖ്യംപേർ ഉൽപ്പതിക്കുന്ന സർപ്പങ്ങൾ പോലെയും, ഇളകുന്ന കാറുപോലെയുമുള്ള ചതുരംഗപ്പടയോടുകൂടെ, ധൃതവ്രതനായ, ബലവാനായ, ജരാസന്ധ രാജാവു വന്നെത്തി. നേമിയുടെ ഘോഷത്തോടുകൂടിയ തേരുകൾ, ഗർജ്ജിക്കുന്ന മത്തഗജങ്ങൾ ഹ്രേഷിക്കുന്ന കുതിരകൾ, കാലാളുകൾ ഇവകൊണ്ട് ദിക്കുകളെല്ലാം മുഴക്കി ഗുഹകളിൽ ശബ്ദം മാറ്റൊലിക്കൊള്ളിക്കുമാറ് കടലിന്നൊത്ത പടയുമായി മന്നവനായ അവൻ വരുന്നതു കാണുമാറായി. ഹൃഷ്ടരായ യോധജനങ്ങൾ കൂടുന്ന മന്നവന്മാരുടെ വൻപട കൂക്കിയാർത്ത് ഇടിമുഴക്കുന്ന വലിയ കാർമേഘപടലംപോലെ ശോഭിച്ചു.

കാറ്റുപോലെ വന്നെത്തുന്ന തേരുകൾ, കാറുപോലെയുള്ള ഗജങ്ങൾ, വെള്ളമേഘപാളികൾപോലുള്ള കുതിരനിരകൾ, ചട്ടയിട്ടു മിന്നുന്ന പത്തികൾ ഇവ ചേർന്ന ആ സൈന്യം, കാലാൾ, തേര്, ആന എന്നിവയോടുകൂടി ശോഭിച്ചു. വർഷകാലത്തു സമുദ്രത്തിലെത്തുന്ന കാർനിരപോലെ പടയോടുകൂടി ആ പാർത്ഥിവന്മാർ, മാഗധൻ തുടങ്ങിയവർ, ഗിരിക്കു ചുറ്റും വളഞ്ഞ്, എല്ലാവരും പാർക്കുവാൻ ഒരുങ്ങി. അവർ പാർപ്പുറപ്പിച്ച കൈനിലകളുടെ പ്രഭ വെളുത്തവാവിൽ ഇളകുന്ന കടലിൻെറ പ്രൗഢിയോടെ പ്രശോഭിച്ചു.

രാത്രി തീർന്ന സമയത്ത് കൃതകൗതുകരായ ആ നൃപന്മാർ, ഗിരി കയറിപ്പിടിക്കുവാൻ യുദ്ധോദ്യുക്തരായി കൂടി. കൂട്ടംകൂടിയ ആ മന്നവരെല്ലാം ഗിരിപ്രസ്ഥത്തിൽ യുദ്ധകാലകൗതൂഹലത്തോടെ ഇരുന്നു മന്ത്രാലോചന തുടർന്നു. ആ രാജാക്കന്മാരുടെ ബഹളമായ ഘോഷം അപ്പോൾ പൊങ്ങിക്കേൾക്കുമാറായി. പ്രളയകാലത്ത് പിളർന്ന് ആർക്കുന്ന സമുദ്രങ്ങളുടെ ഇരമ്പംപോലെ കേട്ടു. കുപ്പായവും തലപ്പാവും അണിഞ്ഞ വൃദ്ധവേത്രികൾ ശബ്ദമുണ്ടാക്കരുതെന്നു പറഞ്ഞ് രാജാജ്ഞയാൽ സഞ്ചരിച്ചു. നിശ്ശബ്ദമായി നിന്ന സൈന്യത്തിൻെറ ആകാരം മീനുകളും പാമ്പുകളും മുങ്ങിപ്പോയ നിശ്ശബ്ദമായ നിശ്ചലസമുദ്രം പോലെ ശോഭിച്ചു. യോഗത്താൽ എന്നപോലെ വലിയ

സമുദ്രം നിശ്ശബ്ദമായപ്പോൾ ജരാസന്ധൻ ബൃഹസ്പതിയെപ്പോലെ മഹത്തായ വാക്യം ഇപ്രകാരം പറഞ്ഞു."

ജരാസന്ധൻ പറഞ്ഞു: "മന്നവന്മാരുടെ സൈന്യങ്ങൾ, അതിവേഗത്തിൽ കേറിപ്പിടിക്കണം. ജനങ്ങളൊക്കെ ഈ മലയെച്ചെന്നു വളയണം. അശ്മയന്ത്രങ്ങൾ കൂട്ടാം, ക്ഷേപണിയും മുൽഗരങ്ങളും കൂട്ടാം! ഉടനെ മേല്പോട്ടു കുത്തി തോമരം മുതലായവ ഉയർത്താം. ചെറുതും വലുതുമായതെല്ലാം ദൃഢമായി മേല്പോട്ടെറിയാം. ശസ്ത്രപാതവിഘാതങ്ങൾ ശില്പികൾ ചെയ്യട്ടെ! ശൂരന്മാർ തമ്മിൽ പൊരുതി പ്രമാദംപൂണ്ട സമയത്ത് രാജാവ് പറയുന്നമട്ടിൽ എല്ലാം അതിവേഗം ചെയ്യണം. ടങ്കാദികൾ, ഖനിത്രങ്ങൾ എന്നിവ കൊണ്ട് ഈ മലയെ പിളർക്കണം. യുദ്ധമാർഗ്ഗജ്ഞരായ ഭൂപന്മാർ അധികം ദൂരെയല്ലാത്ത ഒരിടത്തു നില്ക്കണം. ഇന്നുമുതൽ എൻെറ സൈന്യങ്ങൾക്കു ഗിരിരോധം തുടരാം. നമ്മൾ ഈ വസുദേവകുമാരന്മാരെ വീഴ്ത്തണം. ഈ പാറക്കൂട്ടം കൊണ്ടുണ്ടായ മല പക്ഷികൾക്കിളകുവാൻ വയ്യാത്തമട്ടിലാക്കണം. ആകാശവും ശരജാലത്താൽ അടയുന്ന വിധത്തിലാക്കിത്തീർക്കണം. എൻെറ കല്പനപ്രകാരം ശൈലഭാഗങ്ങളിൽ മന്നവന്മാർ നില്ക്കട്ടെ! അതാതിടങ്ങളിൽ ശീഘ്രം മലമേൽ കേറട്ടെ! മദ്രൻ, കലിംഗാധിപതി, ബാൽഹീകൻ, ചേകിതാനൻ, കാശീരരാജാവ്, ഗോനർദ്ധൻ, കരൂഷാധിപൻ, ദ്രുമൻ, കിംപുരുഷൻ, പാർവ്വതീയരാജാക്കൾ, മാളവർ ഇവരൊക്കെ സൈന്യങ്ങളോടുകൂടി കുന്നിൻെറ പടിഞ്ഞാറെ ഭാഗത്തൂടെ കയറണം.

പൗരവൻ, വേണുദാരി, വൈദർഭൻ, ഭോജാധിപനായ രുക്മി, സൂര്യാക്ഷൻ, മാളവേന്ദ്രൻ, പാഞ്ചാലാധിപനായ ദ്രുപദരാജാവ്, വിന്ദാനുവിന്ദരായ അവന്ത്യന്മാർ, വീര്യവാനായ ദന്തവക്ത്രൻ, പുരുമിത്രൻ, ഛാഗലി, ദരദരാജാവ്, കൗശ്യാംബൻ, മാളവൻ, ശതധന്വാവ്, വിദൂരഥൻ, ഭൂരിശ്രവസ്സ്, ത്രിഗർത്തൻ, ബാണൻ, പഞ്ചനദൻ, ഇവരെല്ലാം സൈന്യങ്ങളോടെ കുന്നിൻെറ വടക്കുഭാഗത്തെ ദുർഗ്ഗം കാത്ത്, വജ്രഗൗരവമുള്ള ഇവർ മർദ്ദിച്ചു കയറട്ടെ!

ഉലൂകൻ എന്ന കൈതവേയൻ, ധർമ്മക്ഷത്രൻ, ജയദ്രഥൻ, ഏകലവ്യൻ, ദൃഢാശ്വൻ, വീരനായ ഉത്തമൗജസ്സ്, ശാല്വൻ, കൈശികൻ, കൈരളേയൻ, വൈദേഹൻ, വാമദേവൻ, വീര്യവാനായ സുകേതു എന്നിവർക്ക് അധീനമാകട്ടെ! കിഴക്കുഭാഗത്തുള്ള അചലസ്ഥലം കാറ്റ് കാറുകളെയെന്നപോലെ അവർ മലപിളർന്നു കയറട്ടെ! ഞാനും ദരദനും വീര്യവാനായ ചേദിരാജാവും ചേർന്നു സൈന്യങ്ങളോടുകൂടി സന്നദ്ധരായി പർവ്വതത്തിൻെറ തെക്കേഭാഗം പിളരും. ഇപ്രകാരം ചുറ്റും സൈന്യംചുഴന്ന ഗിരി വജ്രമേല്ക്കുന്നമാതിരിയുള്ള മഹാഭയം ഏല്ക്കട്ടെ! ഗദാധരന്മാർ ഗദയാലും പരിഘയാലും, പല ശസ്ത്രങ്ങളാൽ അന്യരും ഗിരീന്ദ്രനെ പിളർക്കട്ടെ! വിഷമവും ഉച്ചവുമായ പാറയുള്ളവർ ഈ ശൈലത്തെ ഉടനെ രാജാക്കളെ, നിങ്ങൾ നിലംപരിശാക്കട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ജരാസന്ധൻ പറഞ്ഞതു കേട്ട് രാജാക്കളൊക്കെ ജരാസന്ധൻെറ കല്പനപ്രകാരം ഗോമന്തത്തെ വളഞ്ഞു. ഊഴിയെ ആഴി നാലു ഭാഗത്തു നിന്ന് ഏറ്റമാതിരി മലയോട് ഏറ്റു. അപ്പോൾ ദേവകൾക്ക് ഇന്ദ്രൻ എന്നപോലെ ശോഭിക്കുന്ന ചേദിരാജാവ് ഇപ്രകാരം പറഞ്ഞു."

ചേദിരാജാവു പറഞ്ഞു: "ദുർഗ്ഗമാകുന്ന ഗോമന്തപർവ്വതത്തിൽ എന്താവശ്യത്തിന്നു പോർചെയ്യണം? ഉയർന്ന മഹാവൃക്ഷങ്ങൾ തിങ്ങിനില്ക്കുന്ന കൊടുമുടിയിൽ കയറുക അത്ര എളുപ്പമല്ല. വളരെ വിറകും പുല്ലും ചുറ്റും കൊണ്ടുപോയി ഇട്ടു നിറച്ച് ക്ഷണത്തിൽ കാടിന്നു തീകൊടുക്കുക മാത്രം മതി. വേറെ യുദ്ധമൊന്നും ചെയ്യേണ്ട ആവശ്യം തോന്നുന്നില്ല. സുകുമാരന്മാരും നരേന്ദ്രന്മാരുമായ രാജാക്കന്മാർ, പോരിൽ അമ്പെയ്യുന്ന യോദ്ധാക്കൾ, കാൽനടയ്ക്കു ദുർഗ്ഗശൈലത്തിൽ കയറുവാൻ പറ്റുന്നവരല്ല. തടഞ്ഞിട്ടാലും മേലേ കയറിയാലും ഈ ശൈലത്തിലെ പാറ മർദ്ദിക്കുവാൻ ദേവന്മാർക്കുപോലും സാദ്ധ്യമല്ല. കോട്ടയിലെ പോരിൽ ആക്രമണമാണ് നല്ലത്. കോട്ടവളഞ്ഞ് ആളുകളെ പുറത്തു വിടാത്തവിധം, കുടുക്കിൽപ്പെടുത്തുന്നവിധം ചെയ്യുന്ന യുദ്ധമാണ് നല്ലത്. അങ്ങനെചെയ്താൽ ചോറും വെള്ളവും വിറകും തീർന്നു മലകയറിയവർ താനേ കീഴടങ്ങും. നാം വളരെപ്പേരുണ്ടെങ്കിലും സൈന്യനാഥന്മാരുടെ തന്ത്രത്തിലാണ് ജയമിരിക്കുന്നത്. യാദവന്മാർ രണ്ടുപേരും ദിവ്യന്മാരാണ്. അവർ പോരിന്നു സന്നദ്ധരായി നില്ക്കുന്നു. ഈ അജ്ഞാതബാലന്മാർ ദേവന്മാരാണെന്നു കേൾക്കുന്നു. കർമ്മത്താൽ നിശ്ചയമായും അവർ അമരന്മാരാണ്. ബാലന്മാരാണെങ്കിലും അവർ ബലവാന്മാരാണ്. ഇവിടെ ഈ യദൂത്തമന്മാർ ദുഷ്കരമായ കർമ്മങ്ങൾ ചെയ്തിട്ടുണ്ട്. ഉണക്കവിറകും പുല്ലും ചുറ്റുമിട്ട് ഈ മഹാദ്രിയെ തീയിട്ടു കത്തിച്ചു വിടുക. അവറ്റ കിടന്നു വെന്തു ചാകട്ടെ! ചുടുതട്ടുമ്പോൾ അടുത്തുവന്ന് കയറുകയാണെങ്കിലോ, നമ്മളെല്ലാവരുംകൂടെ ഒന്നിച്ച് അടിച്ചുവീഴ്ത്തിക്കളയണം. അതോടെ അവറ്റയുടെ കഥകഴിയും."

വൈശമ്പായനൻ പറഞ്ഞു: "ഈ തന്ത്രം ബലവാന്മാരായ മന്നവന്മാർക്ക് നന്നെ പിടിച്ചു. ബോദ്ധ്യമായി. രാജാക്കന്മാർക്ക് ഹിതം പറയുന്ന ചേദിരാജാവിൻെറ ഭാഷിതം കേട്ട് എല്ലാവരും കുതൂഹലചിത്തരായി. ഈ പണി പറ്റും എന്ന് എല്ലാവരും പ്രശംസിച്ച് ആഹ്ലാദിച്ചു. മരമുട്ടികളും പുല്ലും മുളയും കൊമ്പുണങ്ങിയ വൃക്ഷങ്ങളും ഇട്ട് കത്തിച്ചു. മലയുടെ മുകളിലായി ചുറ്റും അഗ്നി ആളിക്കത്തി. വെയിൽ തട്ടി വിളങ്ങുന്ന മേഘംപോലെ കാടു തീപിടിച്ചു വിളങ്ങി. രാജാക്കളെല്ലാം ഒന്നിച്ചു ചുറ്റും തീകൊളുത്തി. കാറ്റു നോക്കി ശൈലഭാഗമൊക്കെ ആ ലഘുവിക്രമർ തീകൊണ്ടു ജ്വലിപ്പിച്ചു. കാറ്റുകൊണ്ടിളകുന്ന ചെന്തീയ് ചുറ്റുപാടും ഉയർന്ന് കത്തിക്കയറി പുകയും ജ്വാലയും ചിന്നി ആകാശം ആളിജ്ജ്വലിച്ചു. വിറകിൽ പിടികൂടി കാറ്റേറ്റ് ഇളകുന്ന അഗ്നി, മനോഹരവൃക്ഷങ്ങൾ നിറഞ്ഞ, ശ്രീ കലർന്ന, ഗോമന്തപർവ്വതം ചുട്ടെരിച്ചു. കൂറ്റൻ പാറകൾ ചിന്നിച്ച് കത്തിക്കാളുന്ന ആ മല പലവട്ടം പലപടി കൊള്ളിമീൻ ചാടുന്ന വിധം, പഴുത്ത് ജ്വലിക്കുന്ന പാറകൾ പൊട്ടിച്ചിതറി. ആ തീയുടെ ശോഭയാൽ സൂര്യൻ മേഘമാലയാലെന്നപോലെ ആ പർവ്വതം തീയും പുകയുമായി ശോഭിച്ചു. എല്ലായിടത്തും തീയും പുകയും പരന്ന് വേവുന്ന ധാതുക്കളാലും കത്തിക്കാളുന്ന വൃക്ഷങ്ങളാലും പാഞ്ഞുപോകുന്ന കടുവകളാലും ചുട്ടുപൊള്ളുന്ന മൃഗങ്ങളാലും തീജ്വാലയാലും ആ പർവ്വതം കൂട്ടംചേർന്ന് ആർക്കുന്നമാതിരി ഭയങ്കരമായി ഇരമ്പി.

തീയേറ്റ് പൊള്ളി ചുട്ടുദഹിക്കുന്ന ആ പർവ്വതം, സ്വർണ്ണം, വെള്ളി, അഞ്ജനം മുതലായ ധാതുക്കൾ ഉരുകി, ദ്രാവകമായി ഒഴുകി. തീയേറ്റ് കത്തുന്ന ആ ശൈലം വളരെയേറെ ശോഭിക്കാത്ത മട്ടിലായി; പുകയാൽ കൂരിരുട്ടുണ്ടാക്കി കാർമേഘത്തിൽ ആണ്ടുപോയ മാതിരിയായി. പാറപൊട്ടി കടുത്ത കനൽവർഷിച്ചുകൊണ്ടു കൊള്ളിമീൻ വർഷിക്കുന്ന മേഘംപോലെയായി അഗ്നിമയമായ ആ പർവ്വതം. ചോല ചുട്ടുതിളച്ചു പുറപ്പെട്ട് പുക നിറഞ്ഞു. പ്രളയത്തീയേറ്റവിധം ആ ശൈലം ഭസ്മമായി. പകുതി വെന്ത പാമ്പുകൾ മലഞ്ചെരിവിൽ ചീറ്റി ഫണം വിരിച്ചെത്തി ഭീഷണമായി നോക്കി ആകാശത്തേക്കു ചീറ്റിച്ചാടി; വീണ്ടും

കീഴോട്ടു വീണ് ഉഴന്നു. അഗ്നിയേറ്റ് ഉഴന്ന സിംഹവ്യാഘ്ര ങ്ങൾ ആർത്തു. ചൂടേറ്റ് ഉഴന്ന് അവശരായി മരങ്ങൾ നീരൊലിപ്പിച്ചു. അംഗാരവും ഭസ്മവും ചേർന്നു പിംഗാഭമായ കാറ്റു മേല്പോട്ടു വീശി. തള്ളിയേന്തുന്ന മഴക്കാറുപോലെ വാനിൽ പുക നിറഞ്ഞു. പക്ഷികളും ശ്വാപദങ്ങളും വിട്ട താഴ്വരകളോടുകൂടിയ മല വികലമായിത്തീർന്നു. അഗ്നി യുടെ പ്രാഗല്ഭ്യംമൂലം ആകെ വികൃതമായി. ശിലോച്ചയ നത്താൽ ഉന്നതമായ ആ ശൈലം ശില ധാരാളം ചിന്നിച്ചു ഇന്ദ്രൻെറ വജ്രത്താൽ പിളർന്നവിധമായി. കത്തിക്കാളുന്ന മാമലയെ വ്യൂഹംകെട്ടിയ രാജാക്കന്മാർ പകുതിവിളിപ്പാടു ചുടു സഹിക്കാതെ വിട്ടുനിന്നു. മരങ്ങൾ നിറഞ്ഞ ശൈലം കത്തി വല്ലാതെയായി. പുക വിങ്ങി അടിപ്പാടു കാണാ തായി. അപ്പോൾ രോഷത്തോടെ രാമൻ കേശിനാശനനായ കൃഷ്ണനോട്, പത്മപത്രാക്ഷനായ സാക്ഷാൽ മധുവൈരി യോട് പറഞ്ഞു."

ബലരാമൻ പറഞ്ഞു: "സാനുശൃംഗദ്രുമത്തോടുകൂടി ഈ ശൈലത്തെ അവർ ചുടുന്നു. ഉണ്ണീ, കൃഷ്ണാ! നമ്മ ളിലുള്ള വൈരംമൂലം ബലവാന്മാരായ മന്നവന്മാർ ചുടുന്നു. കൃഷ്ണാ, നോക്കൂ! സർവ്വദിക്കിലും ചുട്ട് എരിഞ്ഞു പുക യുന്ന പർവ്വതം! വനങ്ങളുടെ ഉപാന്തത്തിലിരുന്നു പക്ഷി കൾ കരയുന്നതു നോക്കൂ! ഈ ഗോമന്തം നമ്മൾ കാരണ മായി വേവുകയാണെങ്കിൽ ലോകത്തിൽ നമുക്കു ചീത്ത പ്പേരുപരക്കും, ലോകാപവാദമുണ്ടാകും. ഈ മലയുടെ കടം വീട്ടാനായി അതുകൊണ്ട് ഹേ നഗോപമാ, നൃപന്മാരെ വധി ക്കണം. നമ്മളുടെ കൈകൊണ്ട് അവരെയെല്ലാം അവസാ നിപ്പിക്കണം യോധപുംഗവാ! മല ചുട്ട് ഈ ക്ഷത്രിയന്മാ രെല്ലാം ചട്ടയണിഞ്ഞ് രഥത്തിൽ കയറി യുദ്ധോത്സുകരായി നില്ക്കുകയാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ആ ശൈല ശൃംഗത്തിൽനിന്ന് ശ്രീമാനായ ബലരാമൻ ചാടി. മേരു വിൽനിന്ന് ചന്ദ്രനെന്നപോലെ യുവാവായ വനമാലി, ഒരു ചാട്ടംചാടി. കാദംബരീമദംപൂണ്ടവനും നീലവസ്ത്രനും സിതാ നനനുമായ രാമൻ, ശരച്ചന്ദ്രൻെറ നിറംപൂണ്ടവനും വനമാലാ ഞ്ചിതോദരനുമായ രാമൻ, നല്ല കുണ്ഡലം ചാർത്തി തല താഴ്ത്തി കിരീടവാനായ രാമൻ, കൃഷ്ണൻെറ ചേട്ടൻ, രാജാക്കന്മാരുടെ ഇടയിലേക്കു ചാടി. രാമൻ ചാടിയതിൻെറ പിന്നാലെയായി കാർവ്വർണ്ണനായ കൃഷ്ണനും പെട്ടെന്നു ഗോമന്തപർവ്വതത്തിൽനിന്നു ചാടി. ശ്രീമാനായ ആ ഭൂരിവിക്രമൻ ഗിരിയെ കാലുകൊണ്ട് ഒന്നമർത്തി. കൃഷ്ണൻ കാലുകൊണ്ട് അമർത്തിയ ഉടനെ ഗിരി ചുറ്റും ഒന്നമർന്നു. ഉടനെ മദം ചാടുന്ന ഗജമെന്നപോലെ പാറപൊട്ടി ജലം പ്രവഹിച്ചു. ഉരുൾപൊട്ടിയൊഴുകിയ ജലംകൊണ്ട് അഗ്നി യൊക്കെ കെട്ടു. പ്രളയക്കാർമാരിയേറ്റു മങ്ങിയ അർക്കനെ പ്പോലെയായി മല. അങ്ങനെ സിംഹാരവം ഉതിർത്ത്, പീതവസ്ത്രനും, ഘനപ്രഭനും, കിരീടമൗലിയും, സൗമ്യാ സ്യനും, പുണ്ഡരീകാക്ഷനും, ശ്രീവത്സം മാറിലണിഞ്ഞ വനും, സുമുഖനും, യാദവദ്യുതിയും വീര്യവാനുമായ കൃഷ്ണൻ രാമൻെറ പിന്നാലെ ചാടി. കൃഷ്ണൻ ചാടു മ്പോൾ അടിവെച്ചമർത്തിയ മാമല തീവ്രാഗ്നി കെടുത്തു വാൻ ചുറ്റും വെള്ളച്ചാട്ടമുണ്ടാക്കി ചിന്നിച്ചു. അഗ്നിയുടെ ഉള്ളിൽനിന്നു വെള്ളച്ചാട്ടം കണ്ടതോടെ രാജാക്കന്മാ രൊക്കെ ഭയപ്പെട്ടു വിറച്ചുപോയി."

**43. കരവീരപുരഗമനം** - വൈശമ്പായനൻ പറഞ്ഞു: "കുന്നിൽനിന്നിറങ്ങിയ ആ രണ്ടു വാസുദേവന്മാരെയും കണ്ടതോടെ രാജാക്കന്മാരുടെ സേനകൾ മുഴുവൻ വിറളി പിടിച്ച മട്ടിൽ ഉഴറിപ്പോയി. പട ക്ഷോഭിച്ചു. ആ യാദവ ന്മാർ വെറുംകൈയാകുന്ന ആയുധത്തോടെ അവിടെ ചുറ്റി. അബ്ധിയെ പ്രക്ഷോഭണംചെയ്യുന്ന ക്രുദ്ധരായ തിമിംഗല ങ്ങൾപോലെ അവർ ആകെയൊന്ന് ഇളക്കിമറിച്ചു. പോരിൽ കയറി ആക്രമിക്കുന്ന ആ യാദവന്മാർക്കു തോന്നി, പുരാ തനമായ വൈഷ്ണവായുധങ്ങൾ കൈയിൽ കിട്ടിയാൽ ക്കൊള്ളാമെന്ന്. ഉടനെ ആകാശത്തുനിന്ന് ആ മഹാത്മാ ക്കൾക്ക്, പോരിന്നിച്ഛിക്കുന്ന അവർക്ക്, പോരിൽ പ്രശോഭി ക്കുന്ന അവരുടെ മുമ്പിൽ മഥുരയിലെ പോരിൽ കിട്ടിയ തിന്നൊത്ത വലിയ ആയുധങ്ങൾ, ആ പടത്തിരക്കിൽ, വാനിൽനിന്ന്, ദിവ്യമായ ആയുധങ്ങൾ വന്നുവീണു. ദിവ്യ ങ്ങളായ ലേലിഹാനങ്ങൾ, കത്തുന്ന തീപോലെയുള്ള ആയുധങ്ങൾ, ആ യാദവന്മാർ അവിടെത്തന്നെ വെച്ചു പോന്ന ആയുധങ്ങൾ, വമ്പിൽ മൂർത്തിമത്തായി അവ പോരുമ്പോൾ ക്രവ്യാദങ്ങളാൽ പിന്തുടരപ്പെട്ടവ, പോരിൽ വേണ്ടുവോളം മർത്ത്യമാംസം ഭുജിക്കുവാൻ ആശിക്കുന്നവ, ദിവ്യമായ പൂമാല ചാർത്തി ഖേചരന്മാർ ത്രസിക്കുന്നവ, പ്രഭകൊണ്ടു പ്രശോഭിച്ച് പത്തു ദിക്കും ഉജ്ജ്വലിപ്പിക്കുന്നവ, അങ്ങനെയുള്ള സംവർത്തകം, ഹലം, സൗനന്ദം, മുസലം, ചക്രം, സുദർശനം, കൗമോദകീ ഗദ, നന്ദകം, ശംഖ്, അപ്രകാരം അമ്പുകളൊടുങ്ങാത്ത ആവനാഴി എന്നിവയും, വിഷ്ണുവിൻെറ തേജസ്സുറ്റ നാലായുധങ്ങളും ആ പോരിൽ യാദവന്മാർക്കായി വാനിൽനിന്നു വന്നുചേർന്നു. ആദ്യമായി രാമൻ ലലാമംപോലെയുള്ള ഹലായുധം കൈയിലെടുത്തു. അതു രണത്തിൽ സർപ്പരാജാവിൻെറ രൂപവും ഗതിയു മുള്ളതും ദിവ്യമാലയണിഞ്ഞതുമായിരുന്നു. ബലവാനായ അവൻ സൗനന്ദം എന്ന മുസലോപമമായ ഗദ ശത്രുക്കൾ ക്കു സങ്കടമുണ്ടാക്കുന്ന ഗദ, ഇടംകൈയിലും എടുത്തു. പിന്നെ കൃഷ്ണൻ ലോകങ്ങളിൽ ദർശനീയവും മേഘ നിഃസ്വനവുമായ ശാർങ്ഗം എന്ന കാർമ്മുകവും പ്രീതനായി എടുത്തു. വാനവർ കാര്യമേല്പിച്ച വീര്യവാനായ കുമുദാക്ഷ ൻെറ മറ്റെ കരത്തിൽ കൗമോദകി എന്ന ഗദയും വന്നു ചേർന്നു. അസ്ത്രം കൈക്കൊണ്ട ആ വീരന്മാർ സാക്ഷാൽ വിഷ്ണുസ്വരൂപികളായി, ആ രാമകൃഷ്ണന്മാർ ശത്രുക്കോ ളോട് ഉടനെ പോരാടുവാൻ തുടങ്ങി.

ആയുധം കൈക്കൊണ്ട ആ വീരന്മാർ, ജ്യേഷ്ഠാനുജ ന്മാരായ രാമകൃഷ്ണന്മാർ, പോരിൽ കിടയില്ലാത്തവർ, വിഷ്ണു രണ്ടായി നില്ക്കുന്നവർ, ശത്രുക്കളോടെതിർത്ത് ഏറ്റു. ഈശ്വരോപമരായ അവർ വിക്രമിച്ച് ശത്രുക്കളോടു പോരാടി. രാമൻ ചൊടിച്ച് സർപ്പേന്ദ്രതുല്യമായ ഹലമെ ടുത്ത് അടരിൽ അന്തകോപമനായിച്ചുറ്റി. വമ്പന്മാരായ ക്ഷത്രിയന്മാരുടെ തേർക്കൂട്ടത്തെ വലിച്ച് തൻെറ രോഷം അവൻ വ്യക്തമാക്കി. കോപത്തോടെ ആനക്കൂട്ടത്തിലും തൻെറ കലപ്പയിട്ടു വലിച്ച് കഷ്ടത്തിലാക്കി. കരികൊണ്ടു കോരിവലിച്ച്, ഇരുമ്പുലക്കകൊണ്ടടിച്ച് രാമൻ കുന്നുപോലെ യുള്ള ആനകളെ തകർത്തുകളഞ്ഞു. രാമൻ പോരിൽ കൊന്നൊടുക്കിവിടുന്ന ക്ഷത്രിയർ രഥംവിട്ട് പ്രാണനും കൊണ്ട് ജരാസന്ധൻെറ അടുത്തേക്കു ഭയചകിതരായി ഓടി. അവരോട് ക്ഷത്രധർമ്മനിഷ്ഠനായ ജരാസന്ധൻ പറഞ്ഞു."

ജരാസന്ധൻ പറഞ്ഞു: "മോശം! മോശം! പോരിൽ ഭയപ്പെട്ട് ഓടുന്ന നിങ്ങൾ ക്ഷത്രിയരാണോ? ആണെങ്കിൽ നിങ്ങളുടെ ക്ഷത്രജീവിതം കഷ്ടംതന്നെ! ശത്രുക്കളോടേറ്റ് പോരിൽ തേരുപോയി പേടിച്ചോടുന്നവർക്ക് അസഹ്യമായ ഭ്രൂണഹത്യ ചെയ്തവർക്കുള്ള ലോകമാണ് പ്രതിഫലമായി പരലോകത്തിൽ ലഭിക്കുന്നതെന്ന് മനീഷികൾ പറയുന്നു. കാലാളായ, അൽപബലനായ ഒറ്റ ഗോപനെ ഭയന്നല്ലേ ഈ പരക്കംപാച്ചിൽ? ഈ ക്ഷത്രജീവിതം മോശം! മോശം! എടോ ക്ഷത്രിയന്മാരേ, നിങ്ങൾ ആണുങ്ങളാണെങ്കിൽ

മടങ്ങിപ്പോയി പോരാടുവിൻ! ഞാൻ ഈ ഗോപാലന്മാരെ ഇപ്പോൾത്തന്നെ കാലപുരിയിലെത്തിക്കാം."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ സകല ക്ഷത്രിയന്മാരും ജരാസന്ധനാൽ പ്രേരിപ്പിക്കപ്പെട്ടവരായി, ശരജാലങ്ങൾ വർഷിച്ച് പോരിന്ന് ഉന്നി ഹൃഷ്ടരായി നിന്നു. പൊന്നണിഞ്ഞ അശ്വങ്ങൾ, തിങ്കൾക്കാന്തിവഹിക്കുന്ന രഥങ്ങൾ, ആനക്കാർവിട്ട കാറൊക്കുന്ന കൊമ്പന്മാരോടു കൂടിയവർ, വാളേന്തി ചട്ടയിട്ട് ആയുധാംബരാഭരണാഢ്യരായി കുലയേറ്റിയ വില്ലേന്തി തൂണീസായകധാരികളായി, കുടയേന്തിയമർന്ന് ചാമരംവീശിക്കുന്നവരായ രാജാക്കൾ തേരിലിരുന്നു രഥമോടിച്ച് പോരിനെത്തി പ്രശോഭിച്ചു. പോരരങ്ങിൽ ചെന്നണഞ്ഞു പാഞ്ഞുകയറുന്ന മഹാഭുജന്മാർ, ആ വീരന്മാരായ വാസുദേവന്മാർ പോരിന്ന് സന്നദ്ധരായി കാണപ്പെട്ടു.

ആ യാദവശ്രേഷ്ഠന്മാരും രാജാക്കളും തമ്മിൽ ഭയങ്കരമായ പോരാട്ടമുണ്ടായി. വളരെ ശരങ്ങളെയ്ത് മഹാദാരുണമായും, ഗദാനിർഘാതത്താൽ ഭയങ്കരമായും പോരാട്ടം നടന്നു. ഉടനെ ശരസഹസ്രങ്ങളേറ്റ് പോരിൽ ചൊടിച്ചവരായ അവർ, ആ യോധമുഖ്യന്മാർ, മഴയേറ്റ അചലംപോലെ നിന്നു.

കനംകൂടിയ ഗദകളും ക്ഷേപണികളും മുൽഗരങ്ങളും ഏറ്റിട്ടും ആ മഹേഷ്വാസന്മാരായ യാദവന്മാർ കുലുങ്ങിയില്ല. കാർവ്വർണ്ണനായ കൃഷ്ണൻ ശംഖചക്രഗദാധരനായ മഹേഷ്വാസൻ, കാറ്റേറ്റ അഗ്നിപോലെ അതിതേജസ്വിയായി നിന്നു. വീരനായ അവൻ തേജസ്വിയായ അർക്കന്നു തുല്യമായ ചക്രത്താൽ ആനകളെയും, കുതിരകളെയും, ആളുകളേയും പോരിൽ കഷണംകഷണമായി നുറുക്കിവിട്ടു.

ഗദകൊണ്ടുള്ള പ്രഹരമേറ്റും, കലപ്പകൊണ്ട് കോരി വലിച്ചിഴയ്ക്കപ്പെട്ടും, രാജാക്കന്മാർ പോരിൽ നില്ക്കാൻ കഴിയാതെ, ചിത്തംകെട്ട് നാലുപാടും പാഞ്ഞു. ചക്രത്തിൻെറ മുനയേറ്റ് രാജാക്കന്മാരുടെ വിചിത്രമായ തേര് ഉടഞ്ഞപ്പോൾ അവർ പോര് താങ്ങുവാൻ വയ്യാത്തവരായി. 'മുസലംകൊണ്ട് തല്ലിച്ചതയ്ക്കപ്പെട്ട്, അറുപതുവയസ്സായ ആനകൾ, കൊമ്പൊടിഞ്ഞ് ചിന്നംവിളിച്ച് ശരല്ക്കാലത്തെ മേഘങ്ങളെപ്പോലെ അലറിപ്പതിച്ചു. ചക്രാനലജ്ജ്വാലയേറ്റ് കാലാളോടുകൂടിയ അശ്വയോനികൾ ചക്രമേറ്റ ഉടനെ അവിടെത്തന്നെ ചത്തുവീണു ചക്രവും കരിയും ദേഹത്തിലേറ്റ് യോദ്ധാക്കൾ ചത്ത്, ആനയും, കുതിരയും ചത്ത്, സൈന്യം തകർന്ന്, പ്രളയകാലത്ത് ജഗത്തു നശിച്ചപോലെ ആ യുദ്ധക്കളം പ്രശോഭിച്ചു.

ഉടൽകൊണ്ടു ധരിച്ച ദിവ്യമായ വൈഷ്ണുവവിശിഷ്ടായുധങ്ങളുടെ ക്രീഡാഭൂമിയിൽ നോക്കുവാൻപോലും രാജാക്കന്മാർ ശക്തരായില്ല. ചില രാജാക്കന്മാരുടെ തേരുടഞ്ഞുപോയി, ചില തേരിലെ രാജാക്കന്മാർ മരിച്ചുപോയി, ചില തേരിൻെറ ഒരു ചക്രം പൊട്ടി. ചില തേരുകൾ പാടേ തകർന്നു. ചക്രായുധത്താലും കലപ്പയാലും നടന്ന ആ പോരാട്ടത്തിൽ ഉണ്ടായ ഘോരമായ നാശം മുഴുത്തപ്പോൾ ക്രൂരരക്ഷസ്സുകൾ വന്നുചേർന്നു. ഘോരമായ ഉൽപ്പാതങ്ങൾ കണ്ടു. മുളപോലെ പിളർന്നു വേദനിച്ചാർക്കുന്ന മർത്ത്യരഥഗജഹയങ്ങളുടെ അന്തം കാണുവാൻ കഴിയാത്ത മട്ടിലായി. വീഴ്ത്തിയ രാജാക്കന്മാരുടെ ചോരയാൽ നനഞ്ഞ ഭൂമി ചന്ദനംപൂശിയ നാരിക്കൊപ്പം ശോഭിച്ചു. മനുഷ്യരുടെ കേശം, അസ്ഥി, മജ്ജ, ആന്ത്രം, എന്നിവയോടുകൂടി ആനകൾ നിലംപതിച്ചു വീണ് ചോരയൊലിച്ച് ഭൂമി മൂടി. മഹാഭീഷണമായി ആ മർത്ത്യവാഹനസംക്ഷയം. ഉഗ്രമായി കുറുക്കന്മാർ ഓരിയിട്ട് ആ സ്ഥലം ഘോരദർശനമായി. ആർത്തന്മാരുടെ സ്തനിതത്തോടും ചോരയാകുന്ന നീർക്കയത്തോടും അന്തകനാൽ ആക്രമിക്കപ്പെട്ടമട്ടിൽ ആനകൾ ചത്ത് മലച്ചുവീണ് നിരന്നു. അറ്റുവീണ കൈകൾ, യോധന്മാർ പിളർന്ന ഹയങ്ങൾ, കഴു, കങ്കം, വളം എന്നിവ വളഞ്ഞ് ആർത്ത് മാറ്റൊലിക്കൊണ്ടു. മന്നവന്മാർക്ക് മൃത്യുസമമായി വിനാശകരമായ ആ യുദ്ധം മുഴുത്തപ്പോൾ കൃഷ്ണൻ വൈരികളെ വധിക്കുവാൻ അവിടെ അന്തകനെപ്പോലെ ചുറ്റിനടന്നു. കരാളമായ വാൾ, ഗദ, പ്രളയാർക്കാഭമായ ചക്രം ഇവയെടുത്ത് കേശവൻ പടയിൽക്കയറി രാജാക്കന്മാരോട് എതിർത്തു."

കൃഷ്ണൻ പറഞ്ഞു: "എടോ ശൂരന്മാരേ, തേരും ആനയും കുതിരയുമായി എത്തിയ രാജാക്കളേ, നിങ്ങൾ എന്തേ പൊരുതാത്തത്? എന്തേ പോകുന്നൂ! ശൂരന്മാരും കൃതാസ്ത്രന്മാരും ദൃഢനിശ്ചയന്മാരുമായ നിങ്ങൾ മടങ്ങുകയാണോ? ഞാൻ ചേട്ടനോടുകൂടി യുദ്ധത്തിൽ നിലത്താണ് നില്ക്കുന്നത്. പോരിൽ രോഷംകൂടാതെ നിങ്ങളെ കാക്കുന്നവനാണ് ഞാൻ! ആ ജരാസന്ധൻ എന്താണ് ഇപ്പോൾ നേരിട്ടെതിർക്കാത്തത്?"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞപ്പോൾ വീര്യവാനായ ദരദൻ എന്ന രാജാവ് ഹലമേന്തി പടയ്ക്കുള്ളിൽ നില്ക്കുന്ന രാമൻെറ നേരെ യുദ്ധത്തിന്നടുത്തു: തുടുത്ത കണ്ണോടുകൂടിയ കാളയോട് കർഷകൻ എന്നപോലെ പറഞ്ഞു. 'രാമാ! വരൂ! വരൂ! എന്നോട് ഒന്ന് ഏറ്റു പടവെട്ടുക, അരിന്ദമാ!' ഉടനെ ആ രാമനും ദരദനും, തമ്മിൽ മഹായുദ്ധമുണ്ടായി. പോരിൽ മദംകൊണ്ട രണ്ടാനകൾ എന്നപോലെ തമ്മിലിടഞ്ഞ് പൊരുതി. രാമൻ ദരതനെ പോരിൽ കഴുത്തിൽ കരിവെച്ച് ഒരു വലിവലിച്ച് ഇരുമ്പുലക്കയെടുത്ത് ഒരു വീക്കുകൊടുത്തു. ആ അടിയോടുകൂടി തല ദേഹത്തിനുള്ളിലേക്ക് ആണ്ട് അമർന്നുപോയി. പകുതിപിളർന്ന മലപോലെ അവൻ ഭൂമിയിൽ വീണു. ദരതരാജാവിനെ രാമൻ കൊന്നതിന്നുശേഷം ജരാസന്ധൻ രാമനുമായി പടവെട്ടുവാൻ മുന്നോട്ടുകയറി. ഇന്ദ്രനും വൃത്രനുമെന്നപോലെ അവർ തമ്മിൽ രോമാഞ്ചജനകമായവിധം യുദ്ധം നടന്നു. ഗദ കൈയിൽവെച്ചം വിക്രാന്തരായ അവർ തമ്മിൽ പാഞ്ഞ് ഏറ്റു. ഗദയേന്തിയ ആ വീരന്മാർ ഭൂമി കുലുങ്ങുമാറ് ശൃംഗത്തോടുകൂടിയ അദ്രികൾപോലെ വിളങ്ങി. ആ നരേന്ദ്രന്മാരെ നോക്കിക്കണ്ട് മറ്റുള്ളവർ തമ്മിലുള്ള യുദ്ധം നിർത്തി. അവർ ഗദയുമെടുത്ത് പാഞ്ഞേറ്റു.

ലോകവിഖ്യാതരും ഊക്കേറിയവരും പരമാചാര്യരുമായ അവർ മത്തഹസ്തികളെപ്പോലെ തമ്മിൽ പാഞ്ഞേറ്റു. പിന്നെ ദേവതകളും ഗന്ധർവ്വന്മാരും സിദ്ധന്മാരും മുനീന്ദ്രന്മാരും യക്ഷന്മാരും അപ്സരസ്ത്രീഗണങ്ങളും അസംഖ്യം അവിടെ വന്നുചേർന്നു. ദേവഗന്ധർവ്വയക്ഷാദിഗണങ്ങളാൽ തിങ്ങിയ നഭഃസ്ഥലം ജ്യോതിർഗ്ഗണം നിറഞ്ഞമാതിരി ഏറ്റവും ശോഭിച്ചു രാജാവേ!

രാമൻെറ നേരെ ജരാസന്ധരാജാവ് പാഞ്ഞേറ്റു. ഇടംചുറ്റി ജരാസന്ധനും വലംചുറ്റി രാമനും പോരാടി. ഗദായുദ്ധവിശാരദരായ അവർ തമ്മിൽ അടിച്ചു. കൊമ്പുകൊണ്ട് കുംഭികൾ എന്നവിധം അവർ പത്തുദിക്കും ഗദാഘാതത്താൽ മുഴക്കി. രാമൻെറ ഗദാഘാതം ഇടിപോലെ കേട്ടു. ജരാസന്ധൻെറ ഗദാഘാതം പർവ്വതം പിളരുന്നവിധം മുഴങ്ങി. ജരാസന്ധൻ വിട്ട ഗദ ഗദാധരവരിഷ്ഠനായ രാമനെ വിന്ധ്യാദ്രിയെ കാറ്റുപോലെ പ്രകമ്പിപ്പിക്കുവാൻ കഴിഞ്ഞില്ല. രാമൻെറ ഗദാവേഗം മഗധേശ്വരൻ നല്ല ധൈര്യത്തോടെ ഏറ്റ്, ഗദ അടിച്ചുതകർത്തു.

ഈ സന്ദർഭത്തിൽ ആകാശത്തുനിന്ന് സുസ്വരയായ ലോകസാക്ഷിണിയുടെ വാക്കു കേട്ടു; 'രാമാ, നിനക്ക്

ഇവൻ വദ്ധ്യനല്ല. മാഴ്കേണ്ടതില്ല മാനദാ! ഇവന്ന് മൃത്യു മറ്റൊരുവിധത്തിൽ ഞാൻ നിശ്ചയിച്ചിട്ടുണ്ട്. മതിയാക്കുക! അധികം താമസിക്കാതെ മാഗധൻ പ്രാണൻ ത്യജിക്കും.' ഈ വാക്കു കേട്ടതോടെ ജരാസന്ധൻെറ മനസ്സുമങ്ങി. പിന്നെ മാഗധനെ ഹലായുധൻ പ്രഹരിച്ചില്ല. രണ്ടു കൂട്ടരും യുദ്ധത്തിൽനിന്നു പിന്തിരിഞ്ഞു. രാജാവേ, അവർ വളരെ നേരം പ്രഹരിച്ചുനിന്നു. ജരാസന്ധരാജാവ് തോറ്റു പിന്മാറിയപ്പോൾ മഹാരഥന്മാരൊക്കെ ഒഴിഞ്ഞു. സൈന്യങ്ങൾ പിന്മടങ്ങി. കാടു വിജനമായി. ആ രാജാക്കന്മാർ ആനതേര് കുതിരകളെയെല്ലാം ആട്ടിത്തെളിച്ചു. വ്യാഘ്രത്തെ ഭയന്നോടുന്ന മാനുകൾപോലെ അവർ ക്ഷണത്തിൽ സ്ഥലംവിട്ടു. ഗർവ്വുകെട്ട് രഥിശ്രേഷ്ഠന്മാരായ മന്നവന്മാർ വിട്ടൊഴിഞ്ഞ്, ഘോരമായി ക്രവ്യാദങ്ങളാൽ ബഹളമായി, പോർക്കളം രൗദ്രമായിത്തീർന്നു. മഹാരഥന്മാർ ഓടുമ്പോൾ മഹാദ്യുതിയായ ചേദിരാജാവ്, യാദവരുമായുള്ള ചാർച്ച ചിന്തിച്ച് കൃഷ്ണനെ പിന്തുടർന്നു. കാരുഷചേദിസൈന്യങ്ങൾ ഒന്നായി നില്ക്കുമ്പോൾ, അല്ലയോ അനഘാശയാ! സംബന്ധകാംക്ഷിയായ ചേദീശൻ ഗോവിന്ദനോടു പറഞ്ഞു.'

ചേദിരാജാവു പറഞ്ഞു: "എടോ യദുനന്ദനാ! നിൻെറ അച്ഛൻെറ പെങ്ങളുടെ ഭർത്താവാണ് ഞാൻ (അമ്മായിയുടെ ഭർത്താവായ അമ്മാവനാണു ഞാൻ). ഞാൻ എൻെറ സൈന്യത്തോടുകൂടി നിൻെറ ഭാഗത്തുചേരുന്നു. ഭവാൻ പ്രഭോ എനിക്ക് ഇഷ്ടനാണ്. ഈ അല്പബുദ്ധിയായ ജരാസന്ധരാജാവോടു ഞാൻ പറഞ്ഞു: 'എടോ ദുർബ്ബുദ്ധേ, കൃഷ്ണനുമായിട്ടുള്ള യുദ്ധം മതിയാക്കൂ.' അവൻ എൻെറ വാക്കു കേട്ടില്ല. എൻെറ വാക്ക് പാഴിലാക്കിത്തീർത്തവനോട് ഇനി സഖ്യമില്ല. ഞാൻ അവനെ വിട്ടിരിക്കുന്നു. പോരിൽ ത്തോറ്റ് ജരാസന്ധൻ പേടിച്ച് ഓടുകയാണ്. അവൻ പോയ വഴിനോക്കൂ! കൂട്ടുകാരോടുകൂടി പറന്നുകളഞ്ഞു. ഇപ്പോൾ നിർവൈരനായി തൻെറ പുരത്തിലേക്കു പോവുകയാണ് ആ രാജാവ്. ഇനിയും നിന്നിൽ വേറെ പാപവൃത്തിക്ക് അവൻ മുതിരും; തീർച്ചയാണക്കാര്യം. നീ ഇനി ഇവിടം വിടുക. മർത്ത്യർ ചത്തുകൂടിക്കിടക്കുന്ന ഈ പ്രദേശം വിട്ടു പോവുക. ഇവിടം മനുഷ്യസഞ്ചാരയോഗ്യമല്ല. രാക്ഷസന്മാർക്കും പിശാചുക്കൾക്കും ക്രൂരജന്തുക്കൾക്കും പറ്റിയ ഇടമായി മാറിയിരിക്കുന്നു. നാം സൈന്യങ്ങളോടുകൂടി കരവീരപുരത്തേക്കു പോവുക. അവിടെച്ചെന്നാൽ സൃഗാലരാജാവിനെ നമുക്കു കാണാം. ഈ ഉത്തമമായ രഥങ്ങൾ ഞാൻ ഭവാന്മാർക്കുവേണ്ടി നിർമ്മിച്ചതാണെന്നു വിചാരിക്കുക. ശ്രീഘ്രഗതിയുള്ള കുതിരകളോടും കൂബരാക്ഷചക്രങ്ങളോടുംകൂടിയവയാണിത്. വേഗം ബലദേവനോടുകൂടി രഥത്തിൽ കയറിയാലും. ഭവാനു നന്മവരും. കരവീരം വാഴുന്ന രാജാവിനെ വേഗം പോയിക്കാണുക."

വൈശമ്പായനൻ പറഞ്ഞു: "അച്ഛൻപെങ്ങളുടെ ഭർത്താവായ ചേദിരാജാവു പറഞ്ഞ വാക്കുകേട്ട് ഹർഷത്തോടെ, ജഗത്ഗുരുവായ കൃഷ്ണൻ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ആവൂ! നല്ല ഒരു യുദ്ധം കഴിഞ്ഞതിന്നുശേഷം വ്യത്യസ്തമായ ദേശകാലസാഭവങ്ങളിൽ മുഴുകിനില്ക്കുന്ന ഞങ്ങളെ ബന്ധുവായ ഭവാൻ നല്ല വാക്കുകളാകുന്ന വാരിരാശിയാൽ കുളിപ്പിച്ചു കുളുർപ്പിച്ചു. ദേശകാലോചിതമായി ഹിതമായ മധുരഭാഷണം പറയുന്നവർ ഭൂമിയിൽ വളരെ കുറച്ചേയുള്ളു, ചേദിരാജാവേ! ഭവാനെ കാണുകയാൽ ഇന്നു ഞങ്ങൾ, അല്ലയോ ചേദിനാഥാ, സനാഥരായിരിക്കുന്നു. ഇപ്രകാരം ബന്ധുവായ ഭവാനുള്ളപ്പോൾ ഞങ്ങൾക്ക് അസാദ്ധ്യമായി ഒന്നുമില്ല, ചേദിരാജാവേ! ജരാസന്ധൻെറയും മറ്റു സഹായികളായ മന്നവന്മാരുടെയും വധത്തിന്നു ഭവാൻ ഞങ്ങളെ കാക്കുന്നതായാൽ, ഞങ്ങൾ ശക്തരാകും! എല്ലാ രാജാക്കന്മാരിലുംവെച്ച് യദുക്കൾക്ക് ആദ്യത്തെ ബന്ധുവാണു ഭവാൻ. ഇനി ഇവിടെ നിന്നങ്ങോട്ടു ഭവാന് പല യുദ്ധങ്ങളും കാണാൻ സാധിക്കും. ചേദിസത്തമാ! ചക്രം, മുസലം എന്നിവ പ്രയോഗിച്ചുകൊണ്ടുള്ള ഈ യുദ്ധം, യുദ്ധോപജീവികൾ വാഴ്ത്തുന്നത്, ജീവിക്കുന്ന മാനവന്മാർ പാടുന്നത്, ഭവാനു കേൾക്കാൻ കഴിയും. ഗോമന്തപർവ്വതത്തിൽവെച്ചുള്ള പോരാട്ടത്തിൽ രാജാക്കന്മാർക്കു വന്നുകൂടിയ തോൽവി കേൾക്കുകയും ധരിക്കുകയും ചെയ്യുന്ന മർത്ത്യർ തീർച്ചയായും സ്വർഗ്ഗലോകത്തിന്ന് അർഹരാകും. രാജാവേ, നാം കരവീരപുരത്തേക്കു പോവുക! ശുഭത്തിന്നായി ഭവാൻ പറഞ്ഞവഴിക്കു പോകാം."

വൈശമ്പായനൻ പറഞ്ഞു: "വായുവേഗത്തിൽ പായുന്ന കുതിരകളെപ്പൂട്ടിയ തേരിൽക്കയറി അവർ എല്ലാവരും ദീർഘമായ വഴി ഉടലെടുത്ത അഗ്നിപോലെ തേജസ്വികളായ അവർ, കടന്നുപോന്നു. മൂന്നു രാത്രികൊണ്ട് കരവീരപുരത്തു വന്നുചേർന്നു. സുരോപമന്മാരായ അവർ ആ ശുഭമായ ദിക്കിൽ ശുഭമായ കാര്യത്തിന്നുവേണ്ടി പാർത്തു."

**44. സൃഗാലവധം** – വൈശമ്പായനൻ പറഞ്ഞു: "രാമകൃഷ്ണന്മാർ വന്നതറിഞ്ഞ് യുദ്ധദുർമ്മദനും ശക്രവിക്രമനുമായ സൃഗാലൻ, തൻെറ പുരം ധർഷിക്കുവാനാണ് അവർ എത്തിയിരിക്കുന്നതെന്നു വിചാരിച്ച് യുദ്ധസന്നദ്ധനായി. മിന്നുന്ന സൂര്യാഭമായ തേരിൽക്കയറ്റി പോരിന്നുവേണ്ട ആയുധങ്ങളൊക്കെ അതിൽക്കയറി നേമീഘർഘരം മുഴക്കി മന്ദരപർവ്വതംപോലെയുള്ള ആ തേരിനെ നടത്തി. ആ രഥം വിചിത്രമായ ഭൂഷണങ്ങളോടുചേർന്നതും അമ്പൊടുങ്ങാത്ത ആവനാഴിയുള്ളതുമായിരുന്നു. ഹര്യശ്വങ്ങളെക്കെട്ടിയതും അർണ്ണവംപോലെ ഇരമ്പുന്നതും ശൃംഗങ്ങളിൽപ്പോലും തടയാത്തതും പൊൻകൂബരം ചേർന്നതും ബലമായ അച്ചുതണ്ടുള്ളതും നല്ല ബന്ധുരമുള്ളതുമായ ആ രഥം പക്ഷീന്ദ്രനെപ്പോലെ ശീഘ്രഗതിയുള്ളതായിരുന്നു. അത് ആകാശത്തിൽ ഓടുന്ന ശക്രരഥത്തിന്നൊത്തതും സാവിത്രനിയമം പൂർണ്ണമായ അന്ന് അർക്കൻ ദാനംചെയ്തതുമാണ്. ആദിത്യരശ്മിക്കു തുല്യമായ രശ്മിയോടുകൂടിയതും ശത്രുക്കളുടെ തേര് ഉടയ്ക്കുവാൻപോന്നതുമായ ആ അത്ഭുതകരമായ തേരിൽക്കയറി സൃഗാലൻ കൃഷ്ണനോട് ശൗര്യത്തോടെ ചെന്ന്, ചിത്രശലഭം അഗ്നിയോടെന്നവിധം, പോരിന്നേറ്റു. ആ സൃഗാലൻെറ രൂപം കാണേണ്ട കാഴ്ചയാണ്. വില്ലു കൈയിലെടുത്ത്, തീക്ഷ്ണമായ ശരം തൊടുത്ത്, പൊന്മയമായ ചട്ടയിട്ട്, വെളുത്ത തലപ്പാവും ഉത്തരീയവും ധരിച്ച്, കണ്ണിൽ തീപ്പൊരിപാറുന്നവിധം ക്രുദ്ധനായി, വീണ്ടും വീണ്ടും ഞാണുലയുന്നവിധം നെടിയ വില്ലുവലിച്ച്, തീജ്ജ്വാല ചിതറുംവണ്ണം തീക്ഷ്ണമായ നെടുവീർപ്പിട്ട്, ദീപ്തനായി, ഭൂഷണഭാസാൽ മേരുശൈലതുല്യനായ സൃഗാലൻ ആകാശത്തിൽ പൊങ്ങിസഞ്ചരിക്കുന്ന പർവ്വതംപോലെ പാഞ്ഞുവന്നു. അവൻെറ സിംഹനാദംകൊണ്ടും തേരിൻെറ ധ്വനികൊണ്ടും ഭാരംകൊണ്ടും ഭയപ്പെട്ട് ഭൂമി അല്പം താണുപോയോ എന്നു തോന്നിപ്പോയി. മൂർത്തിയെടുത്തു വന്ന അദ്രിപോലെയുള്ളവനും ലോകപാലാഭനുമായ സൃഗാലൻ വന്നതുകണ്ട് കൃഷ്ണന്നും ലേശവും കൂസലുണ്ടായില്ല. സൃഗാലൻ ക്രോധിച്ചു പാഞ്ഞു കയറുന്ന തേരുമായി പോരിന്നു തയ്യാറായി. പെട്ടെന്ന് വാസുദേവൻെറ സമീപത്തെത്തി. കൃഷ്ണൻ ഒരു പുഞ്ചിരിയോടുകൂടി അവനോടു പൊരുതുവാൻ സന്നദ്ധനായി. അവർ തമ്മിൽ പോർക്കളത്തിൽവെച്ച് ഭയങ്കരമായ ഒരു പോരാട്ടം നടന്നു. കാട്ടിൽ രണ്ട് ആനകൾ തമ്മിൽ നടക്കുന്ന പോരാട്ടംപോലെ ഭീഷണമായിരുന്നു ആ പോരാട്ടം. പോരിന്നായി നേരെനില്ക്കു

ന്ന കൃഷ്ണനോടു പോരിൽ കൊതിച്ചുവന്ന തേജസ്വിയും മോഹത്താൽ ഗൗരവത്തിന്ന് ഇളക്കം ബാധിച്ചവനുമായ സൃഗാലൻ പറഞ്ഞു."

സൃഗാലൻ പറഞ്ഞു: "എടോ കൃഷ്ണാ, ഗോമന്തത്തിൽ യുദ്ധംവഴിയായി നീ ചെയ്ത ക്രിയ, നാഥനില്ലാതെ ദുർബ്ബലമായ ഒരു മൂർഖനൃപൻെറ സൈന്യത്തിൽക്കടന്ന് നീ ചെയ്ത ആ കടുംകൈ, ബലഹീനരും ദീനരുമായ സൈന്യങ്ങളിൽ ചെയ്ത വീരത, ഞാൻ നന്നായി അറിഞ്ഞു കൃഷ്ണാ! രണോത്സവത്തിൽ തോല്ക്കാത്ത ക്ഷത്രിയർക്കുണ്ടായ തോൽമയും ഞാൻ അറിഞ്ഞു. ഇപ്പോൾ നീ എൻെറ മുമ്പിൽ ഒന്നു നിൽക്കൂ! രാജസ്ഥാനത്താണ് ഞാൻ നില്ക്കുന്നത്. നമുക്ക് ഒരുമറി നോക്കാം. പോരിൽ മര്യാദപാലിക്കാത്ത നിന്നെ ഇന്ന് എനിക്കു തരത്തിന്നു കിട്ടി. നീ എവിടെപ്പോകുമെന്നു ഞാനൊന്നു കാണട്ടെ! നീ ഒറ്റയ്ക്കേയുള്ളൂ. എനിക്ക് ഇവിടെ ധാരാളം സൈന്യങ്ങളും മറ്റു സഹായികളുമുണ്ട്. എന്നാലും ഞാൻ ഒരു കാര്യം ചെയ്യാം. ഞാൻ നിന്നോട് ഒറ്റയ്ക്കുതന്നെ പൊരുതാനാണ് വിചാരിക്കുന്നത്. നീയും ഞാനും തമ്മിൽ പോരാടുവാൻ നില്ക്കുമ്പോൾ എന്തിന്നു നിസ്സാരന്മാരെ കൊല്ലുവാൻ ഇടവരുത്തുന്നു? ധർമ്മയുദ്ധം ചെയ്ത് ഈ നില്ക്കുന്ന രണ്ടാളിൽ ഒരുത്തൻ ചത്തുകൊള്ളട്ടെ! ലോകത്തിൽ വാസുദേവനായിട്ട് ഞാനൊരുത്തൻ ഉണ്ടാകണം. അല്ലെങ്കിൽ നീയൊരുത്തനുണ്ടാകണം. നീ മരിച്ചാൽ ഞാൻ വാസുദേവൻ. ഞാൻ മരിച്ചാൽ നീ വാസുദേവൻ രണ്ടുപേരും പാടില്ല."

വൈശമ്പായനൻ പറഞ്ഞു: "സൃഗാലൻ പറഞ്ഞതു കേട്ട് ക്ഷമാപരനായ വാസുദേവൻ ഈ കോപിയോട് എതിർക്കുകതന്നെ എന്നുവെച്ച് ചക്രായുധമെടുത്തു. ഉടനെ കടുത്ത കോപത്തോടെ സൃഗാലൻ ഘോരമായ ശരജാലങ്ങൾ കൃഷ്ണനിൽ പ്രയോഗിച്ചു. ആ രോഷമൂർച്ഛിതൻ ദ്രുതവിക്രമനായി നിന്നു പൊരുതി! അവൻ പ്രയോഗിച്ച ശസ്ത്രങ്ങൾ, മുസലം തുടങ്ങിയ ശസ്ത്രങ്ങൾ, യുദ്ധത്തിൽ ഗോവിന്ദൻെറ മെയ്യിൽ ഏറ്റു. സൃഗാലൻ എയ്ത തീജ്ജ്വാല പാറുന്ന ശസ്ത്രങ്ങളേറ്റ് കൃഷ്ണൻ നിശ്ചലമായ അദ്രിപോലെ നിന്നു. അസ്ത്രപ്രഹരമേറ്റ് അല്പം കോപത്തോടെ ചക്രമെടുത്ത് ഗോവിന്ദൻ സൃഗാലൻെറ നേർക്കു പ്രയോഗിച്ചു. തേരിൽക്കയറി പ്രമാണത്തിൽ യുദ്ധദുർമ്മദനും മഹാബലദൃപ്തനുമായ സൃഗാലനെ ചക്രം ചെന്നു വധിച്ചു. വധം കഴിഞ്ഞതിന്നുശേഷം ആ സുദർശനചക്രം മടങ്ങിവന്നു ഗുരുവായ കൃഷ്ണൻെറ കൈയിൽ എത്തി. ചക്രം മാറിൽക്കൊണ്ടപ്പോൾ അവൻെറ ഗർവ്വും ഉത്സാഹവുമൊക്കെ വെടിഞ്ഞ് ജീവൻ പോയി. അവൻ ചോരയൊലിപ്പിച്ച് ചെഞ്ചോലയൊഴുകുന്ന മലപോലെ വീണു. വജ്രമേറ്റ അദ്രിപോലെ അവൻ വീണതു കേട്ട്, അവൻെറ പട രാജാവ് മരിച്ചതിൽ വലിയ ദുഃഖത്തോടെ പിന്തിരിഞ്ഞു. ചിലർ നഗരത്തിൽക്കയറി വലിയ കശ്മലത്തോടെ ദുഃഖസന്തപ്തരായി, നായകൻ പോയതിൽ ശോകാർത്തരായിത്തീർന്നു. സുകൃതികളായ ചിലർ അവിടെ ദുഃഖിച്ചിരുന്നു. ചത്തുവീണ രാജാവിനെ വിട്ടു പിരിഞ്ഞില്ല. ഈ സന്ദർഭത്തിൽ കമലലോചനനായ കൃഷ്ണൻ മേഘസ്വനം പോലെയുള്ള ശബ്ദത്താൽ ജനങ്ങൾക്ക് അഭയം നല്കി. ചക്രമേന്തുവാൻപോന്ന ബലമായ കരങ്ങൾ ഉയർത്തി വിളിച്ചു പറഞ്ഞു: "ഭയപ്പെടേണ്ട! ഭയപ്പെടേണ്ട! എന്ന്."

കൃഷ്ണൻ പറഞ്ഞു: "ഈ പാപിയുടെ കുറ്റംമൂലം കുറ്റമറ്റവരായ ജനങ്ങളെ ഞാൻ പോരിൽ കൊല്ലുന്നതല്ല. അത് ശൂരന്മാർക്കുചേർന്ന വ്രതമാവുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "മുഖത്തൂടെ കണ്ണുനീർ ഒഴുക്കിക്കൊണ്ടു ദുഃഖിച്ച് അവർ നിലവിളിച്ച് ആർത്തു. സൃഗാലൻ ഭ്രഷ്ടനായി ദീനമാനസനായി വീണുപോയി! മന്നിൽ വീണുകിടക്കുന്ന മന്നനെ അവർ നിന്നു നോക്കിക്കണ്ടു. ചക്രത്താൽ മാറുപിളർന്ന് ഭിന്നശൃംഗത്തോടൊത്ത മല പിളർന്നുകിടക്കുമ്പോലെ അവൻ വീണുകിടക്കുന്നു! പ്രജകളോടുകൂടി മന്ത്രിമാരെല്ലാം വിലപിച്ചു. അവരുടെ കണ്ണുനീർ കണ്ണിൽ നിറഞ്ഞൊഴുകി സങ്കടപ്പെടുന്ന ആ പൗരന്മാർ വിസ്വരന്മാരായി കരയുന്ന ഒച്ച കേട്ട് ഉടനെ അവൻെറ ഭാര്യമാർ എത്തിച്ചേർന്നു. മക്കളോടുകുടി നെഞ്ചിലടിച്ച് ആർത്ത് എത്തി. ആ നാരിമാർ ആ ഭൂമിപതി ഭൂമിയിൽ വീണുകിടക്കുന്നതു കണ്ട് അവർ നഖംകൊണ്ടു മുല മാന്തിപ്പൊളിച്ചു ദുഃഖംമൂത്ത് ആവലാതിപ്പെട്ട് ബഹളമായി നിലവിളികൂട്ടി. തങ്ങളുടെ മാറത്തും മുലയിന്മേലും മുടിചിന്നിയ ശിരസ്സിലും ദയകൂടാതെ തല്ലി വിസ്വരകളായി കേണു. അവൻെറ കണ്ണുനീർ തൂകുന്ന കിടാങ്ങളെ മുമ്പിൽ നടത്തി. ശക്രദേവനെന്ന കുട്ടിയെ വീണുകിടക്കുന്ന അച്ഛൻെറ അരികിൽ കൊണ്ടുവന്നു നിർത്തി, നാരികൾ കരയുവാൻ തുടങ്ങി."

സൃഗാലപത്നികൾ പറഞ്ഞു: "വീരാ, വിക്രാന്താ ഒന്നു കണ്ണുതുറക്കൂ! നിൻെറ പുത്രൻ ഇതാ മുന്നിൽ നില്ക്കുന്നു. ഒന്നു നോക്കൂ! ഇവൻ ബാലനാണ്, അപണ്ഡിതനാണ്. നീയില്ലാതെ എങ്ങനെ പൈതൃകമായ സ്ഥാനം വാഴും. നീ എന്തേ പെട്ടെന്ന് ഒന്നുംപറയാതെ ഈ അന്തഃപുര ജനങ്ങളെ വിട്ടുപോയത്? നിന്നോടുകൂടി രമിച്ച് രതി മതിയാകാതെ കിടക്കുന്നവരായ ഞങ്ങൾ വിധവകളായി! ഇനി എന്തുകാട്ടും ഞങ്ങൾ?"

വൈശമ്പായനൻ പറഞ്ഞു: "അവൻെറ മഹിഷിയായ പത്മാവതി, സ്ത്രീകളിൽ ഉത്തമയായവൾ, കരഞ്ഞ് മകൻെറ കൈയും പിടിച്ച് കൃഷ്ണൻെറ സന്നിധിയിലെത്തി."

പത്മാവതി പറഞ്ഞു: "വീരാ, നീ മുറയ്ക്കു പോർചെയ്ത് ആരെയാണോ വീഴ്ത്തിയത്, മരിച്ച അവൻെറ ഉണ്ണി ഇതാ നിൻെറ അടുത്ത് ശരണം പ്രാപിക്കുന്നു. ഈ കിടക്കുന്നവൻ മൂഢൻതന്നെ. അവൻ ആദ്യമേതന്നെ നിന്നെ പ്രണമിക്കുകയായിരുന്നുവെങ്കിൽ, നീ ഒറ്റയടിക്ക് അവനെ കൊല്ലുമായിരുന്നില്ല. ഈ ജനം ദാരുണമായ ഈ ദുഃഖം സഹിക്കേണ്ടിവരില്ലായിരുന്നു. ഈ മൂഢൻ ബന്ധുവിന്നു ചേർന്ന മര്യാദ ചെയ്തിരുന്നുവെങ്കിൽ, ആ കൃപണൻ മരിക്കേണ്ടതായി വരില്ലായിരുന്നു. മരിച്ചുപോയ നിൻെറ ബന്ധുവിൻെറ ഒരു പുത്രനാണ് ഇവൻ. നിൻെറ പുത്രൻെറ മട്ടിൽ അല്ലയോ അനഘാ. ഈ വീരപുത്രനെ നീ സംരക്ഷിക്കണേ! നോക്കണേ!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ആ മഹിഷി പറഞ്ഞപ്പോൾ യദുനന്ദനൻ അവളുടെ അപേക്ഷ കേട്ടു. അവളോട് വാഗ്മിപ്രവരനായ കൃഷ്ണൻ ഇപ്രകാരം മൃദുവായ വാക്കുകൾ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "രാജപത്നീ, രോഷം തീർന്നു! ദേവീ, ഈ ദുരാത്മാവ് മരിച്ചതോടെ ഞങ്ങളുടെ കോപം ശമിച്ചു. ഞാൻ നിങ്ങളുടെ ഉറ്റബന്ധുവാണ്. എൻെറ രോഷം തീർന്നു. സാധ്വീ, നിൻെറ തെറ്റുകൂടാത്ത വാക്കുകളാൽ ഞാൻ സന്തുഷ്ടനായി. ഈ നില്ക്കുന്ന കുട്ടി സൃഗാലൻെറയും അതുപോലെ എൻെറയും പുത്രനാണ്, സംശയിക്കേണ്ട. ഇവന്ന് ഞാൻ അഭയം നല്കുന്നു. സുഖത്തിന്നായി അഭിഷേകവും ചെയ്യാം. സാമാന്യജനങ്ങളായ നാട്ടുകാരെയും അമാത്യന്മാരെയും ആചാര്യന്മാരെയും ഉടനെ വരുത്താം. താതൻെറ രാജ്യത്ത് നിൻെറ പുത്രനെ രാജാവാക്കി അഭിഷേകംചെയ്യാം."

വൈശമ്പായനൻ പറഞ്ഞു: അതിന്നുശേഷം ജനങ്ങളും, മന്ത്രിമാരും പുരോഹിതന്മാരും ഉടനെ എത്തി. അഭിഷേ

കത്തിന്ന് രാമകൃഷ്ണന്മാരിരിക്കുന്ന സ്ഥലത്ത് എല്ലാവരും വന്നുചേർന്നു. സൃഗാലപുത്രനായ രാജപുത്രനെ സിംഹാസനത്തിലിരുത്തി വീര്യവാനായ ശ്രീജനാർദ്ദനൻ ദിവ്യമായവിധം കരവീരത്തിൽ അഭിഷേകം കഴിപ്പിച്ചു. കൃഷ്ണൻ അന്നുതന്നെ യാത്രയ്ക്കൊരുങ്ങി. പോരിൽ നേടിയ അശ്വങ്ങളെ പൂട്ടിയ തേരിൽ കയറി മാധവൻ യാത്രയായി. വൃത്രവൈരി വിണ്ണിലേക്കെന്നവിധം കൃഷ്ണൻ പോയി.

ധർമ്മാത്മാവായ ശക്രദേവൻ അമ്മയോടുകുടി നടന്നു. ആബാലവൃദ്ധസ്ത്രീലോകവും പ്രധാനികളായ പൗരന്മാരും മരണത്തിൽ ദുർഗർവ്വുകൂടിയവനായ സൃഗാലൻെറ മൃതദേഹം പല്ലക്കിലേറ്റി കൊണ്ടുപോകുമ്പോൾ പിന്നാലെ കൂടി. വളരെവഴി ആ മൃതദേഹം പടിഞ്ഞാറുദിക്കിലേക്കു കൊണ്ടുപോയി. വേണ്ടവിധം നിധനോക്തമായ വിധിപ്രകാരം സംസ്കാരകർമ്മം നടത്തി; ശേഷക്രിയകൾ ചെയ്തു. പിതൃക്കൾക്കു പാരലൗകികമായ സൽക്കാരങ്ങൾ ചെയ്തു. രാജാവിൻെറ ഉദകക്രിയ നാമഗോത്രം പറഞ്ഞു ചെയ്തു. പലവിധം ശ്രാദ്ധങ്ങളും ചെയ്തു. ഘോരമായവിധം അച്ഛൻ മരിക്കുകയാൽ ശോകം കൊണ്ടുഴന്ന പുത്രൻ അച്ഛന്നു വേണ്ടി ഉദകം ചെയ്തതിന്നുശേഷം തൻെറ വലിയ രാജധാനിയിൽ പ്രവേശിച്ചു."

**45. രാമകൃഷ്ണപ്രത്യാഗമനം** - വൈശമ്പായനൻ പറഞ്ഞു: "ദമഘോഷനോടുകൂടെ രാമകൃഷ്ണന്മാർ കുറെ ദിവസങ്ങൾ യാത്രചെയ്തു. വഴിക്ക് അഞ്ചുദിവസം താമസിച്ച്, വീണ്ടും യാത്രചെയ്ത് അങ്ങനെ ഒറ്റരാവുകൊണ്ടെന്ന മാതിരി, ദമഘോഷനോടുകൂടി സുഖമായി യാത്രചെയ്തു പോയി. ആ വസുദേവകുമാരന്മാർ മഥുരാപുരിയിലെത്തിച്ചേർന്നു. യദുകുമാരന്മാരെ, യാദവന്മാർ എല്ലാവരുംകൂടി ഉത്സാഹത്തോടും മോദത്തോടും കൂടിച്ചെന്ന് എതിരേറ്റു. ഉഗ്രസേനൻ തുടങ്ങിയവർ സൈന്യസമേതം ചെന്ന് ബഹുമതിയോടെ യദുകുമാരന്മാരെ എതിരേറ്റു. ശ്രേണീവർഗ്ഗം, പ്രകൃതികൾ, മന്ത്രിമാർ ഇവരൊക്കെകൂടി യഥോചിതം എതിരേറ്റു. ആബാലവൃദ്ധം മഥുരാപുരി മുഴുവനും കൂടിച്ചെന്ന് അവരെ എതിരേറ്റു. നന്ദിതൂര്യങ്ങൾകൊട്ടി ആ പുരുഷേന്ദ്രന്മാരെ പുകഴ്ത്തി. വഴിക്കു കൊടിനാട്ടി എല്ലായിടത്തും മോടിപിടിപ്പിച്ചു. ഹൃഷ്ടവും പുഷ്ടവും മദിതവുമായ ആ പുരി ശോഭനമായി. ഇന്ദ്രോത്സവം നടക്കുന്നതുപോലെ ആ ഭ്രാതാക്കന്മാരെ സ്വീകരിക്കുവാൻ നഗരി ഉത്സവാഘോഷംതന്നെ കൊണ്ടാടി. രാജമാർഗ്ഗങ്ങളിൽ പാട്ടുകാർ പാട്ടുപാടി. യാദവന്മാർക്ക് ഇഷ്ടപ്പെട്ട സ്തവങ്ങളും ആശീർവ്വാദകഥകളും പാടി:

"കൃഷ്ണരാമന്മാരണഞ്ഞു മന്നിൽ പേർകേട്ട സോദരർ
കളിപ്പിൻ നിങ്ങൾ എല്ലാരും സ്വപുരേ നിർഭയം സുഖം."

അവിടെ ദീനന്മാരാരുമില്ല, മലിനന്മാരും, ബുദ്ധികെട്ടവരുമില്ല. മഥുരാപുരിയിൽ രാമകൃഷ്ണന്മാർ വരുമ്പോൾ എല്ലാവരും പ്രസന്നരും സുമുഖരുമായി മോടിയിൽ പ്രശോഭിച്ചു. പക്ഷികൾ കൂകി. പശുക്കളും കുതിരകളും ഹർഷാരവമുണ്ടാക്കി. നല്ല ഇളംകാറ്റു വീശി. പൊടിപറ്റാതെ പത്തുദിക്കും പ്രശോഭിച്ചു. ക്ഷേത്രങ്ങളിൽ ദേവതകളൊക്കെ ഹർഷിച്ചു. കൃതയുഗാരംഭത്തിൽ ലോകത്തിൽ എന്തു ചിഹ്നങ്ങൾ കാണുമോ അതൊക്കെ അപ്പോൾ കാണപ്പെട്ടു. പുണ്യമായ മുഹൂർത്തത്തിൽ കുതിരയെപ്പൂട്ടിയ രഥത്തിൽക്കയറി അരിന്ദമന്മാരായ അവർ മഥുരാപുരിയിൽ പ്രവേശിച്ചു.

ആ നല്ല പുരത്തിലേക്കു കയറുന്ന ഗേവിന്ദനെയും, രാമനെയും യദുപ്രവരന്മാർ ഇന്ദ്രനെ ദേവന്മാർ എന്നപോലെ പിന്തുടർന്നു. അച്ഛനായ വസുദേവൻെറ ഗൃഹത്തിൽ യദുനന്ദനന്മാർ ഹൃഷ്ടാസ്യരായി ചന്ദ്രാർക്കന്മാർ അചലം കയറുന്നവിധം കയറി. സ്വഗൃഹത്തിൽ സ്വായുധങ്ങൾ വെച്ചു സ്വൈരചാരിണികളായി വാസുദേവകുമാരന്മാർ മോദിച്ചു. വസുദേവൻെറ കാലിൽ കുമ്പിട്ട് ഉഗ്രസേനരാജാവിനെയും മറ്റു യദുപുംഗവന്മാരെയും യഥായോഗ്യം പൂജിച്ച് എല്ലവരുടെയും അഭിനന്ദനങ്ങൾ കേട്ട് സന്തുഷ്ടരായി അവർ അമ്മയുടെ അടുത്തേക്കു പോയി. ഇപ്രകാരം ശുഭാനനരായ ഏകനിർമ്മാണർ, ശുഭാനനർ, ഉഗ്രസേനനെ പിന്തുടർന്ന് ഒട്ടുകാലം മോദത്തോടെ വസിച്ചു."

**46. യമുനാകർഷണം** - വൈശമ്പായനൻ പറഞ്ഞു: "കുറച്ചുകാലം കഴിഞ്ഞപ്പോൾ ഗോപന്മാരുമായി സൗഹാർദ്ദത്തോടുകൂടിയവനായ രാമൻ കൃഷ്ണൻെറ സമ്മതത്തോടെ അമ്പാടിയിലേക്കുപോയി. അവിടെ ചെന്നപ്പോൾ രാമൻ താൻ പണ്ടു കളിച്ചുസുഖിച്ച നല്ല മണമുള്ള, കാടും പൊയ്കയും കണ്ടു. കൃഷ്ണൻെറ ചേട്ടനായ രാമൻ ഉടനെ അമ്പാടിയിലേക്കു കടന്നു. അവിടെ ചെന്നപ്പോൾ അവൻ വന്യവേഷങ്ങൾ അണിഞ്ഞു. പ്രീതിയോടുകൂടിയ ആ ഗോപന്മാരോടുകൂടി മുമ്പ് അണിഞ്ഞവേഷവുമണിഞ്ഞ് അരിന്ദമനായ രാമൻ വളരെ സന്തോഷത്തോടെ വയസ്സിൻെറ ക്രമംപോലെ, വിനയാന്വിതനായി സംസാരിച്ചു. അങ്ങനെ അവരോടു സംസാരിച്ചു കളിച്ചുരസിച്ച് അപ്രകാരം ഗോപികമാരോടുചേർന്ന് രസമായ കഥകൾ പറഞ്ഞ് ആനന്ദത്തോടെവാഴുന്ന അവനോട്, ആ മധുരപ്രിയഭാഷിയായി രസിപ്പിക്കുന്ന രാമനോട്, വൃദ്ധരായ ഗോപന്മാർ പറഞ്ഞു."

വൃദ്ധഗോപന്മാർ പറഞ്ഞു: "മഹാബാഹോ, യാദവകുലനന്ദനാ! ഭവാന് സ്വാഗതം. നിന്നെ ഇപ്രകാരം കാണുവാൻ ഇടയായതിൽ ഞങ്ങൾ വളരെയേറെ സന്തോഷിക്കുന്നു. വീണ്ടും നീ ഞങ്ങളുടെ അടുത്തുവന്നതിൽ ഞങ്ങൾ പ്രീതരായിരിക്കുന്നു. മൂന്നു ലോകത്തിലും പേര് പുകഴ്ന്നവനായ രാമൻ വൈരികൾക്ക് ഭയങ്കരനാണ്. ഞങ്ങൾ എല്ലാം നിന്നാൽ സംരക്ഷിക്കപ്പെടേണ്ടവരാണ്. അല്ലെങ്കിൽ പ്രാണികളെല്ലാം അവരവരുടെ ജന്മഭൂമിയിലാണ് അധികം ആനന്ദിക്കുക. ദേവന്മാർക്കുപോലും ഞങ്ങൾ മാന്യന്മാരാണ്. യദുനന്ദനാ, നീ വരുവാൻ പ്രതീക്ഷിച്ചുകാത്ത ഞങ്ങൾ നീ കടാക്ഷിക്കുകയാൽ! ഭാഗ്യം! ആ മല്ലന്മാരെക്കൊന്നു! ഭാഗ്യം! കംസനെ വധിച്ച് സ്വന്തം മാഹാത്മ്യത്തിനൊത്തവിധം ഉഗ്രസേനൻെറ അഭിഷേകവും നടത്തി. ഞങ്ങൾ കേട്ടു സമുദ്രത്തിൽ തിമിംഗലവുമായുള്ള പോരാട്ടം. ഗോമന്തത്തിൽ വെച്ച് രാജാക്കളുമായി പോരാടിയതും ഞങ്ങൾ കേട്ടു. മഹായുദ്ധത്തിൽ സ്വർഗ്ഗത്തിൽനിന്ന് ആയുധങ്ങൾ വന്നു മുന്നിൽ വീണ കഥയും ഞങ്ങൾ കേട്ടു. ദരദധ്വംസവും മാഗധൻെറ മടക്കവും ഞങ്ങൾ കേട്ടു. പിന്നെ കരവീരപുരത്തിൽ നടന്ന സൃഗാലവധവും ഞങ്ങൾ കേട്ടു. അവൻെറ പുത്രനെ അഭിഷേകംചെയ്തതും പൗരന്മാരെ സമാശ്വസിപ്പിച്ചതും, ദേവന്മാർപോലും വാഴ്ത്തിപ്പാടുന്ന മഥുരാപ്രവേശവും, ഭൂമിക്ക് ഉറപ്പുനല്കിയതും മന്നവന്മാരെ പാട്ടിലാക്കിയതും ഞങ്ങൾ അറിഞ്ഞു. നീ വന്നതും ഞങ്ങൾ കണ്ടു. എല്ലാം കണ്ടവരായ ഞങ്ങൾ ഇതാ തുഷ്ടരായിരിക്കുന്നു! മുമ്പത്തെ മട്ടിൽ ഞങ്ങൾ ഭാഗ്യവാന്മാരായി! ബന്ധുക്കളോടുകൂടി ഞങ്ങൾ ആഹ്ലാദിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ചുറ്റും വന്നുചേർന്നവരോടൊക്കെ രാമൻ മറുപടി പറഞ്ഞു: 'ഞങ്ങൾക്കു ബാല്യം ഇവിടെയായിരുന്നു. ഞങ്ങൾക്കുള്ള ലീലകളൊക്കെ ഇവിടെയാണ്. ഞങ്ങൾ നിങ്ങൾ വളർത്തിയവരാണ്. ഞങ്ങളുടെ മട്ട് എങ്ങനെ മാറും? നിങ്ങളുടെ ഗൃഹത്തിലിരുന്ന്, നിങ്ങ

ളുടെ സല്ക്കാരങ്ങൾ ഞങ്ങൾ സ്വീകരിച്ച് മധുരാഹാരങ്ങൾ പലതും തിന്നു. പശുക്കളെ പരിപാലിച്ചു. ഞങ്ങൾക്കു നിങ്ങളെല്ലാവരും വേഴ്ചയുള്ളവരും ബന്ധുക്കളുമാണ്.' ഹലായുധൻ ഗോപന്മാരുടെ മദ്ധ്യത്തിൽനിന്ന് ഇപ്രകാരം പറഞ്ഞപ്പോൾ വീണ്ടും ഗോപിമാരുടെ മുഖത്ത് പുഞ്ചിരി കളിയാടി.

പിന്നെ കാട്ടിൽപ്പോയി ഹലായുധനായ രാമൻ കളിച്ചു. അതിന്നിടയ്ക്കു വിജിതാത്മാവായ രാമന്ന് ദേശകാലജ്ഞരായ ഗോപന്മാർ വാരുണി (മദ്യം) കാഴ്ചവെച്ചു. വെള്ള മേഘവർണ്ണനായ രാമൻ ജ്ഞാതികളോടുചേർന്ന് നല്ലമാതിരി മദ്യം സേവിച്ചു. വനാന്തരത്തിൽവെച്ച് മദ്യപാനം മദവിവർദ്ധനമാണ്. പിന്നെ പുതിയ അഴകേറിയ പൂക്കളും രസമുള്ള ഫലങ്ങളും അവനു നല്കി. പരിശുദ്ധവും പലതരം ഗന്ധമുള്ളതും പലതരം രസമുള്ളതുമായ ഭക്ഷ്യങ്ങളും നല്കി. അപ്പോൾതന്നെ പൊട്ടിച്ചെടുത്ത താമരപ്പൂക്കളും അപ്പോൾത്തന്നെ വികസിച്ച ഉൽപ്പലങ്ങളും നല്കി. മുടി ച്ചാർത്തു ചെരിച്ച് ഭംഗിയായി മുടികെട്ടിവെച്ച ശിരസ്സോടും ഒറ്റക്കാതിൽ നന്നായി വിളങ്ങുന്ന കുണ്ഡലത്തോടും വനമാലയണിഞ്ഞ് നന്നായി ചന്ദനം തേച്ച മാറോടും രാമൻ കൈലാസം ചേരുന്ന മന്ദരപർവ്വതംപോലെ വിളങ്ങി. പുതിയ കാർനിറം കലർന്ന നീലപ്പട്ടുചാർത്തി രാമൻ ഇരുട്ടിൽ ചന്ദ്രനെപ്പോലെ പ്രശോഭിച്ചു. ഒരു കൈയിൽ സർപ്പതുല്യമായ ലാംഗലത്തോടും മറുകൈയിൽ വിലസുന്ന മുസലത്തോടുംകൂടി ആ മദമത്തനായ ബലിശ്രേഷ്ഠൻ പ്രശോഭിച്ചു; ശരൽക്കാലത്ത് രാത്രിയിൽ മേഘമാലകൾക്കിടയിൽ അലയുലയുന്ന തിങ്കൾപോലെ. അപ്പോൾ രാമൻ യമുനയോടു പറഞ്ഞു: 'യമുനേ, നമുക്കൊന്നു കളിക്കണം. സാഗരഗാമിനീ, നീ സ്ത്രീരൂപംപൂണ്ട് എൻെറ അരികത്തു വരൂ സുന്ദരീ.' സങ്കർഷണൻ മദ്യപിച്ചു പറയുന്ന അസംബന്ധം കേട്ട് ആ വാക്കിനെ അവൾ ധിക്കരിച്ചു. ആ സ്ഥലത്തേക്ക് അവൾ ചെന്നില്ല. സ്ത്രീത്വംമൂലം മൂഢയായ അവൾ ചെന്നില്ല. അപ്പോൾ ഗർവ്വോടുകൂടി, തലയ്ക്കു മത്തുപിടിച്ച ബലവാനായ രാമൻ തൻെറ കലപ്പയെടുത്ത് മുന കീഴ്പോട്ടാക്കി പിടിച്ചു. അപ്പോൾ അവളണിഞ്ഞിരുന്ന താമരപ്പൂമാല വീണ് പൂമൊട്ടുകൾ ചൊരിഞ്ഞു. പൂക്കളിൽനിന്നും ഉതിർന്ന ചുവന്ന പരാഗത്താൽ ചുവന്ന് നദിയൊഴുകി. നദിയുടെ വക്കത്തായി ഹലംകൊണ്ടു സരിത്തിനെ പിടിച്ച്, രാമൻ യമുനയെ ധൂർത്തസ്ത്രീയെ എന്നവിധം പിടിച്ച്, ഹലം കൊണ്ടുവലിച്ചു. ഉഴന്ന് ഒഴുക്കോടെ കയംകൂടി പാഞ്ഞ ആ നദി, കരിവെച്ച വഴിയിലൂടെ ഭയപ്പെട്ടു തിരിഞ്ഞ്, കലപ്പവെച്ചു വലിച്ച വഴിക്ക് ഊക്കോടെ വളഞ്ഞൊഴുകുന്ന ആ നദി, സങ്കർഷണഭയത്താൽ സ്ത്രീയെപ്പോലെ ഉഴന്നു പോയി. പുളിനശ്രോണീബിംബോഷ്ഠിയായ ആ നദി, വെള്ളം തല്ലിയലച്ച് നുരയാകുന്ന അരഞ്ഞാണ് പൊട്ടിച്ചിന്നി തീരാന്തത്തിലേക്ക് ഗമിക്കുന്നവളായി, തിരച്ചാർത്ത് ഏറ്റം തിരിഞ്ഞ്, ചക്രവാകോന്മുഖസ്തനിയായി, വേഗഗംഭീരകുടിലയായി, മത്സ്യമാലച്ചാർത്തണിഞ്ഞ്, സിതഹംസേക്ഷണാപാംഗിയായി. കാശക്ഷൗമമഴിഞ്ഞ്, തീരവൃക്ഷങ്ങളാകുന്ന കൂന്തൽ ചിന്നിയിടറിപ്പായുന്ന നദി, കലപ്പ കീറുന്ന അപാംഗത്താൽ ക്ഷോഭിച്ചു. ആ അംബുധിഗാമിനി, മദിച്ച വക്രസ്ത്രീയെപ്പോലെ രാജമാർഗ്ഗത്തിലേക്കു പോകുന്നവൾ ഇടറിപ്പായുന്ന ആ നദി, ബലഭദ്രനാൽ വലിക്കപ്പെട്ടു. വൃന്ദാവനം വഴിക്ക് മുമ്പു വഴിമാറിയിരുന്നവൾ ഇപ്പോൾ വൃന്ദാവനത്തിൻെറ നടുവിലൂടെ മദാലസയായി ഒഴുകിവന്നു. ജലപക്ഷികളുടെ സ്വനത്താൽ അവൾ കരയുന്നവിധം കാണപ്പെട്ടു. വൃന്ദാവനം കേറിക്കടന്നപ്പോൾ യമുന നാരീരൂപത്തിൽ രാമൻെറ മുമ്പിൽനിന്ന് രാമനോട് ഇപ്രകാരം പറഞ്ഞു."

യമുന പറഞ്ഞു: "നാഥാ അങ്ങു പ്രസാദിക്കണേ! ഈ വൈകൃതത്താൽ ഞാൻ ഭയപ്പെടുന്നു. എൻെറ നാരീസ്വരൂപവും വിപരീതമാകുന്നു. ഞാൻ നദികളിൽവെച്ച് അസതിയായമട്ടിലായി. അല്ലയോ മഹാബാഹോ, രൗഹിണേയാ! നീ എന്നെ കർഷണംചെയ്യുകയാൽ മാർഗ്ഗം ഭ്രംശിച്ചവളായിത്തീർന്നു ഞാൻ. ആഴിയിൽ എൻെറ സപത്നികളൊക്കെ മുമ്പെ എത്തിക്കളയും. അവർ എന്നെ നോക്കി നുരകളെക്കൊണ്ടു ഹസിക്കും, ഫേനഹാസത്തോടെ നിന്ദാഗർഭമായി നോക്കും. എൻെറ ജലം കലങ്ങിച്ചെന്നാൽ അപരാസംഗാപരാധിനിയായി ഗണിക്കും. വീരാ, നീ എന്നിൽ പ്രസാദിക്കണേ! കൃഷ്ണപൂർവ്വജാ! ഞാൻ നിന്നോടു യാചിക്കുന്നു. നിത്യവും ഭവാൻ എന്നിൽ പ്രസന്നമുഖനായാലും, കരിയാൽ കർഷിക്കപ്പെട്ടവളായി ഞാൻ. ഭവാൻ രോഷം മതിയാക്കുക! മുടിചിന്നി ഞാൻ ഇതാ നിൻെറ കാലടികളിൽ വീണ് അപേക്ഷിക്കുന്നു. ലാംഗലായുധാ! നീ തരുന്ന വഴിയേ പോകാനായി ഞാൻ ഇച്ഛിക്കുകയാണ് മഹാഭുജാ!"

വൈശമ്പായനനൻ പറഞ്ഞു: "ഇണങ്ങി താണ യമുനാനദിയെ ലാംഗലി കണ്ടു. ആ പയോധിവധുവോട്, സമുദ്രത്തിൻെറ ഭാര്യയോട്, മദവിഹ്വലനായ ബലരാമൻ പറഞ്ഞു."

ബലരാമൻ പറഞ്ഞു: "എൻെറ കരിപ്പാടിൻെറ മാർഗ്ഗത്തിലൂടെ ഈ പ്രദേശം, അല്ലയോ പ്രിയദർശനേ, എല്ലായിടത്തും ജലം നല്കി നനച്ചാലും ശുഭരൂപിണീ! സുഭ്രൂ! നിനക്ക് ഇതാണ് എൻെറ സന്ദേശം. സാഗരഗാമിനീ, മഹാഭാഗേ! ശമം കൈക്കൊണ്ടാലും. നീ യഥാസുഖം പോയാലും. ഈ ലോകമുള്ള കാലത്തോളം എൻെറ യശസ്സു നിലനില്ക്കണം."

വൈശമ്പായനൻ പറഞ്ഞു: "യമുനാകർഷണം കണ്ട് ആ പുരവാസികളെല്ലാം 'നന്ന് നന്ന്' എന്നു പറഞ്ഞു രാമനെ നമസ്കരിച്ചു. ആ മഹാവേഗയെയും ആ വ്രജവാസികളായ ജനത്തെയുംവിട്ട് പിന്നെ രാമൻ ബുദ്ധികൊണ്ടു ചിന്തിച്ചുറച്ച്, രോഹിണീപുത്രൻ, വീണ്ടും മഥുരയിലേക്കു പോയി. മഥുരയിൽച്ചെന്ന് രാമൻ ഗൃഹത്തിൽ വസിക്കുന്ന മധുസൂദനനെ ഭുസാരവ്യയമൂർത്തിയെക്കണ്ടു. ആ പാന്ഥവേഷത്തോടെ കൃഷ്ണൻെറനേർക്കു ചെന്നു കണ്ടു. മാറത്ത് പുതുതായുള്ള വനമാലയണിഞ്ഞ് വേഗത്തിൽ ലാംഗലിയായ രാമൻ വരുന്നതുകണ്ട് പെട്ടെന്നെഴുന്നേറ്റ് കൃഷ്ണൻ ചേട്ടനെ ഉത്തമമായ ആസനത്തിലിരുത്തി. ഇരുന്ന് രാമനോട് കൃഷ്ണൻ വ്രജത്തിലുള്ളവരുടെയെല്ലാം കുശലം ചോദിച്ചു. ബന്ധുജനങ്ങൾക്കും പശുക്കൾക്കുമെല്ലാം സൗഖ്യമല്ലേ എന്നു ജനാർദ്ദനൻ അന്വേഷിച്ചു. കുശലമന്വേഷിക്കുന്ന സോദരനോട് രാമൻ ഉത്തരം പറഞ്ഞു: 'കൃഷ്ണാ, നീ കുശലം ചിന്തിക്കുന്നവർക്കെല്ലാം കുശലംതന്നെയാണ്.' പിന്നെ രാമകൃഷ്ണന്മാരെക്കുറിച്ച് പുണ്യവും വിചിത്രവുമായ പുരാണകഥാകഥനങ്ങൾ പലതും വസുദേവൻെറ മുമ്പിൽവെച്ചു നടന്നു."

**47. രുക്മിണീസ്വയംവരം –** വൈശമ്പായനൻ പറഞ്ഞു: "ഇതിന്നിടയ്ക്ക് ലോകവൃത്താന്തങ്ങൾ അറിയിക്കുന്ന വൃത്താന്തസൂചകന്മാർ ലോകേശഗൃഹതുല്യമായ കൃഷ്ണഗൃഹത്തിൽ വന്നെത്തി. അവരിൽനിന്ന് വൃത്താന്തമറിഞ്ഞ യദുശ്രേഷ്ഠന്മാർ കൃഷ്ണൻെറ സഭയിലേക്കു കയറിവന്നു. യദുപ്രവരന്മാരെല്ലാം എത്തിക്കഴിഞ്ഞതിന്നുശേഷം നൃപന്ന് ആ... ല്ക്കരനായ വാക്ക്, ആ വൃത്താന്തസൂചകന്മാർ സദസ്സിൽ വെച്ചു പറഞ്ഞു: 'ജനാർദ്ദനാ, ഭൂമി വാഴുന്ന രാജാക്കളൊക്കെ ഇതാ ഒന്നിച്ചുചേരുന്നു. ക്ഷണിക്കപ്പെട്ട രാജസംഘ...

അസംഖ്യം പോകുന്നു. അവരൊക്കെ വളരെ ബദ്ധപ്പാടോടെയാണു പോകുന്നത്. നാനാരാജ്യങ്ങളുടെ നാഥന്മാരാണ് അവരൊക്കെ. ഭോജാത്മജനായ രുക്മിയാണ് എല്ലാവരെയും ക്ഷണിച്ചിരിക്കുന്നത്. എല്ലാവരും കുണ്ഡിനത്തിലേക്കു പോകുന്നതായി ജനങ്ങൾ പറഞ്ഞുകേൾക്കുന്നു. ആ വർത്തമാനം പ്രസിദ്ധമായിട്ടുണ്ട്. രുക്മിക്ക് രുക്മിണി എന്നു പേരായ ഒരു പെങ്ങളുണ്ട്. അവളുടെ സ്വയംവരത്തിന്നാണ് രാജാക്കന്മാർ പോകുന്നതെന്നു കേൾക്കുന്നു ജനാർദ്ദനാ! ആ ത്രിലോകസുന്ദരിയായ രുക്മിണിയുടെ വിവാഹം ഇന്നേക്കു മൂന്നാദിവസമാണ്. രുക്മഭൂഷണം (സ്വർണ്ണാഭരണം) അണിഞ്ഞ അവളുടെ സ്വയംവരം അന്നു നടക്കും.

ആനപ്പുറത്തും കുതിരപ്പുറത്തും രഥത്തിലും കയറി എത്തുന്ന യോഗ്യരായ രാജാക്കന്മാർക്കുവേണ്ടി സജ്ജീകരിച്ച ശിബിരങ്ങൾ അവിടെ ധാരാളം കാണാം. സിംഹശാർദ്ദൂലദൃപ്തന്മാരും മത്തേഭഗതികളും തമ്മിൽ പൊറുക്കാത്തവരും യുദ്ധപ്രിയരുമായ രാജാക്കന്മാർ വലിയ സൈന്യങ്ങളോടുകൂടി തിങ്ങി വന്നെത്തി നില്ക്കുന്നു. നാം ഇതൊന്നും അറിയാത്തമട്ടിൽ ഉത്സാഹമറ്റവരാകുവാൻ പാടില്ല. അറിയാതെ ഒന്നിന്നും കഴിഞ്ഞില്ലെന്നും വരാൻ പാടില്ല. യദുനന്ദനാ, നാം പോവുക.'

ഉള്ളിൽ ശരംകേറുന്ന മാതിരിയുള്ള ഈ വാക്കു കേട്ടപ്പോൾ കേശവൻ, യദുശ്രേഷ്ഠൻ, യദുപ്പടയോടുകൂടി പുറപ്പെട്ടു. ബലവനാന്മാരായ ആ യാദവന്മാരെല്ലാവരും യുദ്ധലാലസന്മാരാണ്. വാനവരെപ്പോലെ ഗർവ്വികളായി അവർ തേരിൽക്കയറി പുറപ്പെട്ടു. പടത്തലയ്ക്കൽ നില്ക്കുന്ന ഹരി ഈശാനസമ്മതനാണ്. അവൻ ചക്രം കൈയിലെടുത്ത്, ഗദാപാണിയായി, പ്രശോഭിച്ചു. യദുക്കളിൽ മറ്റുള്ളവരും കൃഷ്ണനെ കിങ്ങിണിയുടെ നാദം മുഴങ്ങുന്ന സൂര്യകാന്തിയുള്ള രഥങ്ങളാൽ പിൻതുടർന്നു. ഉഗ്രസേനയോട് കൃഷ്ണൻ കാര്യം എങ്ങനെ വേണമെന്ന് തീർച്ചപ്പെടുത്തി ഇപ്രകാരം പറഞ്ഞു: 'രാജശാർദ്ദൂലാ, ഭവാൻ എന്റെ ചേട്ടനോടുകൂടി ഇവിടെ ഇരിക്കുക! ശാസ്ത്രദർശികളായ ക്ഷത്രിയന്മാർ പുരം ശൂന്യമാണെന്നുകണ്ട് വന്നെത്താം. അവർ പിൻപുറത്തൂടെ വന്നുകയറിയാലോ? നമ്മെ സംശയിക്കുന്ന രാജാക്കളൊക്കെ ജരാസന്ധന്റെ അധീനത്തിൽ നില്ക്കുന്നവരാണ്. അവിടെ സുഖിമാരായി അവർ വിണ്ണിൽ വിണ്ണവരെന്നപോലെ വസിക്കുന്നു.' അവന്റെ വാക്കുകേട്ട് പ്രസിദ്ധനായ ഭോജരാജാവ് (ഉഗ്രസേനൻ) കൃഷ്ണനോടുള്ള സ്നേഹംമൂലം അല്പം മട്ടുമാറി ഇപ്രകാരം അമൃതോപമമായ വാക്കുകൾ പറഞ്ഞു."

ഉഗ്രസേനൻ പറഞ്ഞു: "കൃഷ്ണാ! കൃഷ്ണാ! മഹാബാഹോ, യാദവാനന്ദവർദ്ധനാ, ജനാർദ്ദനാ! ഞാൻ പറയുന്നതു നീ കേൾക്കുക! നീയില്ലാതെ സുഖമായി വാഴുവാൻ ഞങ്ങൾക്ക് എങ്ങനെ സാധിക്കും? പുരത്തിലായാലും നാട്ടിലായാലും വിധവസ്ത്രീകളേപ്പോലെ വാഴുവാൻ അസാദ്ധ്യമാണ്. നീ നാഥനായി ഞങ്ങൾക്കുള്ളപ്പോൾ, നിന്റെ കൈയൂക്കിനെ ആശ്രയിക്കുന്നവരായ ഞങ്ങൾ ഇന്ദ്രനോടുകൂടി വരുന്ന മന്നവരെപ്പോലും ഭയപ്പെടുകയില്ല. മാനദാ! ജയത്തിന്നുവേണ്ടി അല്ലയോ യദുശ്രേഷ്ഠാ, നീ എവിടെപ്പേകുന്നുവോ, അവിടെ ഞങ്ങളോടു കൂടെ പോകണം യാദവർഷഭാ!"

വൈശമ്പായനൻ പറഞ്ഞു: "ആ രാജാവ് പറഞ്ഞതു കേട്ടു ചിരിച്ച് ദേവകീപുത്രൻ പറഞ്ഞു: 'നിങ്ങൾക്ക് എന്താണോ ഇഷ്ടം അത് ഞാൻ ചെയ്തുകൊള്ളും; അതിൽ സംശയമില്ല,' എന്നു പറഞ്ഞ് ഉടനെ കൃഷ്ണൻ തേരോടിച്ചുപോയി. സൂര്യൻ ചുവക്കുന്ന സമയത്ത് ഭീഷ്മകന്റെ മന്ദിരത്തിൽ എത്തിക്കഴിഞ്ഞു. ശിബിരങ്ങളോടുകൂടിയ രാജസംഘത്തിൽച്ചെന്ന സമയം, വമ്പിച്ച ആ രംഗംകണ്ട് രാജസമായ ശരീരമെടുത്തു. രാജാക്കന്മാർക്ക് ഭയം ജനിപ്പിക്കുവാനും മുമ്പത്തെ മട്ട് വെളിവാക്കുവാനുമായി മനസ്സുകൊണ്ടു ശക്തനായ ഗരുഡനെ ചിന്തിച്ചു. കൃഷ്ണൻ ചിന്തിച്ച ഉടനെ അതു ഗരുഡൻ അറിഞ്ഞു; തന്റെ ശരിയായ രൂപത്തോടെ കേശവന്റെ സമീപത്തെത്തി. കാറ്റിളക്കിവിടുന്ന അവന്റെ ചിറകിന്റെ വീശലാൽ മർത്ത്യരൊക്കെ വിറച്ചുപോയി; കുനിഞ്ഞ് ഊഴിയിൽ വീണുപോയി. ഗരുഡന്റെ ചിറകടിയുടെ കാറ്റേറ്റ് അവർ പാമ്പുപോലെ കിടന്നുപിടഞ്ഞു. അവർ വീണതു കണ്ടു കൃഷ്ണൻ മലപോലെ നിശ്ചലനായി നിന്നു. ചിറകിന്റെ ചലനംകൊണ്ട് അവൻ ഗരുഡന്റെ വരവ് അറിഞ്ഞു. ദിവ്യാനുലേപനായ ഗരുഡനെ കണ്ടു. പക്ഷംകൊണ്ട് ഭൂമിയിട്ടു വിറപ്പിക്കുന്ന അവനെ, പുറത്തു പൃഷ്ഠായുധങ്ങളാൽ ഉരഗങ്ങളെ പ്രഹരിക്കുന്നവനെ, വിഷ്ണു തൊട്ടുതലോടുമ്പോൾ ആദരവുകാണിക്കുന്നവനെ ശ്വേതനാഗേന്ദ്രനെ, കാലുകൊണ്ട് എടുത്തുനില്ക്കുന്ന വീരനെ, സ്വർണ്ണച്ചിറകുള്ളവനെ, ധാതുലിപ്തമായ പർവ്വതംപോലെ ശോഭിക്കുന്നവനെ, അമൃതത്തെ ഹരിച്ചവനെ, ദിജിഹ്വേന്ദ്രവിനാശിയെ, ധ്വജവാസിയെ, ദൈത്യസംഘങ്ങളെ വിറപ്പിക്കുന്നവനും ധൃതിമാനുമായ ഗരുഡനെ, മധുസൂദനൻ കണ്ടു. മറ്റൊരു ദേവനെപ്പോലെ നില്ക്കുന്ന അവനെക്കണ്ട് തനിക്കു തുല്യമായ വാക്കുകളാൽ കൃഷ്ണൻ ഗരുഡനോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഹേ ഖഗശ്രേഷ്ഠാ, ഭവാന് സ്വാഗതം! സുരസൈന്യവിമർദ്ദനാ, സ്വാഗതം! വിനതാഹൃദയാനന്ദാ, കേശവപ്രിയാ, നിനക്ക് സ്വാഗതം! കൈശികന്റെ (ഭീഷ്മകന്റെ അച്ഛന്റെ) ഗൃഹത്തിലേക്ക് പത്രരഥോത്തമാ, നാം പോവുക. അവിടെച്ചെന്നു സ്വയംവരം കാണാം. ആന, തേര്, അശ്വങ്ങൾ ഇവയൊക്കെക്കയറിച്ചെല്ലുന്ന രാജാക്കൾ ഒന്നിച്ചുകൂടിയിരിക്കുന്നു. അവരുടെ വൈഭവം നമുക്ക് കാണാം."

വൈശമ്പായനൻ പറഞ്ഞു: "എന്നു ശക്തനായ ഗരുഡനോട് ആ മഹാഭുജൻ പറഞ്ഞു. മഹാത്മാവായ കൈശികന്റെ പുരിയിൽ കേശവൻ, വൈനതേയസഖനും ശ്രീമാനുമായ ദേവകീനന്ദനൻ യദു വീരനോടുകൂടി മഹാത്മാവായ കൈശികന്റെ പുരിപുകിയപ്പോൾ സന്തോഷത്തോടെ എല്ലാവരും ഹർഷപുളകിതരായി, കാണുവാനായി ഒരുങ്ങി. അവിടെയുള്ള മന്നവന്മാരൊക്കെ ശസ്ത്രായുധന്മാരും, ബലവാന്മാരുമായിരുന്നു.

ഈസമയം നയവിശാരദനായ കൈശികൻ സസന്തോഷം എഴുന്നേറ്റു. അർഘ്യാചമനങ്ങൾ നല്കി രാജാവായ കൈശികൻ വിധിപോലെ സൽക്കരിച്ച് കൃഷ്ണനെ തന്റെ പുരത്തിലേക്കു കയറ്റി. കാലേതന്നെ കൃഷ്ണന്നുവേണ്ടി സജ്ജമാക്കിയ മന്ദിരത്തിൽ, കൈലാസത്തിൽ ഈശാനനെന്നപോലെ ശ്രീമാനും ബലാന്വിതനുമായ കൃഷ്ണൻ കയറി. വിശേഷപ്പെട്ട വാദ്യങ്ങളും പാനങ്ങളും നല്കപ്പെട്ട് പൂജിതനായ, ഇന്ദ്രാനുജനായ കൃഷ്ണൻ ആ രാജാവിന്റെ മന്ദിരത്തിൽ സുഖമായി വാണു. രാജാവിനാൽ അവൻ സസ്നേഹം ബഹുമാനിച്ചു പൂജിക്കപ്പെട്ടു!"

**48. രുക്മിണീസ്വയംവരം – ജരാസന്ധസുനീഥവാക്യം**

– വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻ ഗരുഡനോടുകൂടി വരുന്നതു കണ്ടപ്പോൾ രാജസത്തമന്മാരെല്ലാം ചിന്താകുലന്മാരായി. രാജവേ, ഭീമപരാക്രമന്മാരായ രാജാക്കന്മാരൊക്കെ ഒന്നിച്ച് ഒരു യോഗംകൂടി. മന്ത്രകുശലന്മാരും നീതിശാസ്ത്രാർത്ഥവേദികളുമായ അവർ അഴകേറിയ ആഡംബ

രങ്ങളോടെ ഭീഷ്മകന്റെ സ്വർണ്ണാലംകൃതമായ സഭാമന്ദിരത്തിൽ പ്രവേശിച്ചു. വിചിത്രമായ മേൽവിരിപ്പിട്ട ചിത്രസിംഹാസനങ്ങളിൽ, സുരന്മാർ ദേവസഭയിലെന്നവിധം, മന്നവന്മാർ ഇരുന്നു. അതിന്റെ മദ്ധ്യത്തിലായി മഹാബാഹുവും മഹാബലനുമായ ജരാസന്ധൻ ഇരുന്നു. അതിതേജസ്വിയായ അവൻ ദേവന്മാരോട് ഇന്ദ്രൻ എന്നവിധം പറഞ്ഞു."

ജരാസന്ധൻ പറഞ്ഞു: "മന്നവന്മാരേ, ധീമാനായ ഭീഷ്മകരാജാവേ, നിങ്ങളെല്ലാവരും കേൾക്കുവിൻ! ഞാൻ എന്റെ ബുദ്ധിയിൽ കണ്ടതായ കാര്യങ്ങൾ പറയുന്നു. വാഗ്മിവരിഷ്ഠന്മാരേ, നിങ്ങൾ കേൾക്കുവിൻ. കന്യകയ്ക്കുവേണ്ടി അതിതേജസ്വിയും യാദവന്മാരോടുകൂടിയവനുമായ കൃഷ്ണൻ കുണ്ഡിനത്തിൽ ഗരുഡനോടുകൂടി എത്തിയിട്ടുണ്ട്. വസുദേവസുതനായ ആ ബലവാൻ കന്യകയെ നേടുവാൻ വേണ്ട യത്നം ചെയ്യും. ഇവിടെ നയത്തോടുകൂടി ചെയ്യേണ്ടതായ മാർഗ്ഗമെന്തെന്നു ചിന്തിച്ച്, തക്കതായ ആ മാർഗ്ഗം, ബലാബലം ചിന്തിച്ച്, നയത്തോടെ ചെയ്യുവിൻ! നൃപശാർദ്ദൂലരേ, വീര്യവാന്മാരായ ആ വാസുദേവന്മാർ രണ്ടുപേരും ഗരുഡൻ കൂടെയില്ലാതെ തന്നെ ഗോമന്തത്തിൽ വെറും നിലത്തുനിന്നു ചെയ്ത കർമ്മം മഹാഘോരമായിരുന്നു. അതൊക്കെ നിങ്ങൾക്കറിവുള്ളതാണല്ലോ. ഭോജയാദവവൃഷ്ണ്യന്ധകമഹാരഥന്മാരോടുകൂടിച്ചേർന്ന് കൃഷ്ണൻ പോരാടുകയാണെങ്കിൽ യുദ്ധത്തിന്റെ നില എങ്ങനെയാകും? ഗരുഡാരൂഢനായ വിഷ്ണു കന്യകയ്ക്കുവേണ്ടി ശ്രമിച്ചാൽ, ദേവന്മാരോടുകൂടിയ മഹേന്ദ്രൻ ശ്രമിച്ചാലും ആ പോരിൽ നില്ക്കുവാൻ സാധിക്കുമോ? ഒരിക്കലും കന്യകയെ അവന്നു നല്കുന്നതല്ലെങ്കിലോ, തീർച്ചയായും സുരോത്തമനായ അവൻ ബലമായി കന്യകയെ കൊണ്ടുപോകും. പണ്ട് ഉൽക്കടമായ ഏകാർണ്ണവത്തിൽ താണുപോയ ഭൂമിയെ പാതാളത്തിലെത്തിയ നേരത്ത് മഹാപ്രാഭവംപൂണ്ടവനായ വിഷ്ണു, ജഗദാദ്യനായ വിഷ്ണു, വരാഹാവതാരമെടുത്ത് ഉയർത്തി. ആ വരാഹമൂർത്തി ഹിരണ്യാക്ഷനെന്ന അസുരേന്ദ്രനെ വധിച്ചു. പിന്നെ മഹാബലപരാക്രമനായ ഹിരണ്യകശിപു എന്ന ദേവഗന്ധർവ്വകിന്നരന്മാർക്കും ഋഷികൾക്കും സുരന്മാർക്കും യക്ഷരാക്ഷസന്മാർക്കും നാഗങ്ങൾക്കും അവദ്ധ്യനായ, ആകാശത്തോ ഭൂമിയിലോവെച്ച് രാത്രിയിലോ പകലോ, ശുഷ്കത്താലോ ആർദ്രത്താലോ മൂന്നു ലോകത്തിലുള്ളവരാലും വധിക്കുവാൻ പറ്റാത്തവനായ, തോല്ക്കാത്തവനായ, ദൈത്യനെ മുമ്പേ നരസിംഹരൂപം പൂണ്ട് വിഷ്ണു കൊന്നുകളഞ്ഞു.

വാമനാവതാരമെടുത്ത്, ബലവാനായ അവൻ കശ്യപന്ന് അദിതിയുടെ പുത്രനായി പിറന്ന് മഹാബലി എന്ന ദൈത്യനെ ബന്ധിച്ചുകളഞ്ഞു! സത്യമാകുന്ന കയറുകൊണ്ടു കെട്ടി അവനെ പാതാളത്തിലിരുത്തി. മഹാവീര്യനും ആയിരം കൈയുള്ളവനുമായ കാർത്തവീര്യരാജാവ് ദത്താത്രേയപ്രസാദത്താൽ മത്തനായി രാജ്യമദംകൊണ്ടപ്പോൾ തേജസ്വിയായ ജാമദഗ്ന്യൻ, രേണുകാഗർഭത്തിൽ ത്രേതദ്വാപരസന്ധിയിൽ ഉണ്ടായവൻ, കപടവേഷമെടുത്ത വിഷ്ണു, സപ്തദ്വീപനാഥനായ ഹേഹയേന്ദ്രനെ കൊന്നുകളഞ്ഞു. മുമ്പ് ഇക്ഷ്വാകുവംശജനായി ദശരഥാത്മജനായി വന്ന് വിഷ്ണു വീരനായ രാവണനെ വീഴ്ത്തി. വിഷ്ണു മുമ്പേ കൃതായുഗത്തിൽ താരകാമയയുദ്ധത്തിൽ എട്ടു കൈകളോടെ ഗരുഡാരൂഢനായി വീര്യവാനായിച്ചെന്ന് ദൈത്യന്മാരെ യുദ്ധത്തിൽ കൊന്നുകളഞ്ഞു. ദേവന്മാർക്കുപോലും ഭയംനല്കുന്ന ദൈത്യനായ കാലനേമിയെ സൂര്യാഭമായ ചക്രംകൊണ്ടു പോരിൽ അവൻ വധിച്ചു. വിശ്വരൂപമഹായോഗബലവാനായി യുദ്ധത്തിൽ കാലതുല്യരായ വളരെ അസുരന്മാരെ വധിച്ചു. കാട്ടിൽവെച്ചും കാടുവാഴുന്ന ബലവിക്രാന്തരായ ദൈത്യരെ, പ്രലംബാരിഷ്ട ധേനുകന്മാരെ വധിച്ചു. കേശിയെ, പൂതനയെ, യമളാർജ്ജുനവൃക്ഷങ്ങളെ, കുവലയാപീഡഗജത്തെ, ചാണൂരനെ, മുഷ്ടികനെ, കൂട്ടരോടുകൂടിയ ബലവാനായ കംസനെ ഇവരെയെല്ലാം ദേവകീപുത്രനായ കേശവൻ ഗോപവേഷത്തിൽ കളിയാടി വധിച്ചു.

ഇത്തരത്തിൽ വ്യാജരൂപമെടുത്ത് പലതരം ദിവ്യകർമ്മങ്ങൾ, അതാതിടത്ത് ചക്രധരൻ, മായയെടുത്ത് ആ പ്രഭാവവാൻ, ചെയ്തു. അതുകൊണ്ട് നിങ്ങളുടെ ഹിതം കാംക്ഷിച്ച് ഞാൻ നിങ്ങളോടു പറയുന്നു, ആ കേശവൻ മഹാവിഷ്ണുവാണെന്ന്. സുരന്മാരിൽവെച്ച് ആദ്യനാണ് ആ അസുരാന്തകൻ! നാരായണനും ജഗത്യോനിയും പുരാണനും ധ്രുവനുമായ പുരുഷർഷഭനാണ് അവൻ.

സർവ്വഭൂതവിധാതാവും വ്യക്താവ്യക്തനും സനാതനനും അദൃശ്യനും സർവ്വലോകനമസ്കൃതനും സർവ്വലോകർക്കും അനാദിമദ്ധ്യനിധനനും ക്ഷരനും ശാശ്വതനും അക്ഷരനും ചരാചരങ്ങൾക്ക് അജേയനും സ്വയംഭൂവും സ്ഥാണുവും അജനും ത്രിവിക്രമനും ത്രിലോകേശനും ത്രിദിശേന്ദ്രാരിനാശനനുമായ ആ ദേവൻ മഥുരാപുരിയിൽ വന്നു ജനിച്ചതാണ് എന്ന കാര്യം തീർച്ചയാണ്. അതിൽ എനിക്കുറപ്പുണ്ട്. വിശാലവും ബൃഹത്തുമായ ചക്രവർത്തിരാജവംശത്തിൽ വന്നു പിറന്നിരിക്കയാണ്. അല്ലെങ്കിൽ നിങ്ങൾ ഒന്നു ചിന്തിച്ചുനോക്കൂ! മറ്റൊരാൾക്കു ഗരുഡൻ വാഹനമായി കേട്ടിട്ടുണ്ടോ? വിശേഷിച്ചും ജനാർദ്ദനൻ കന്യകയ്ക്കുവേണ്ടി മത്സരിക്കുന്ന സമയത്ത് ഗരുഡൻ വാഹനമായി വരുമോ? ബലിയായി ഏതൊരാൾ ഗരുഡന്റെ മുമ്പിൽ നില്ക്കുവാൻ ധൈര്യപ്പെടും? സ്വയംവരത്തിന്നായി വിഷ്ണു ഇവിടെ വന്നതാണ്. വിഷ്ണു ഈ സ്വയംവരത്തിന്നു വന്നതിൽ നമ്മൾക്കു വലിയ ദോഷം വന്നുകൂടും. ഞാൻ എന്റെ അഭിപ്രായം പറഞ്ഞു. ഇതിനെപ്പറ്റി ഗാഢമായി ചിന്തിച്ച് ഭവാന്മാർ വേണ്ടതു ചെയ്യുക!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറയുന്ന മഗധരാജാവിനോട് മഹാപ്രാജ്ഞനായ സുനീഥൻ ഇപ്രകാരം പറഞ്ഞു."

സുനീഥൻ പറഞ്ഞു: "മഗധേശ്വരനായ മഹാബാഹു പറഞ്ഞതു ശരിയാണ്. മന്നവന്മാരുടെ മുമ്പിൽവെച്ച്, ഗോമന്താദ്രിയിൽവെച്ചുണ്ടായ പോരിൽ നടന്നമാതിരിയുള്ള രാമകൃഷ്ണന്മാരുടെ പണി അത്ഭുതംതന്നെയാണ്! ദുഷ്കരമാണ്! തേര്, ആന, കുതിര, കാലാൾ, വലിയ കൊടി ഇവചേർന്ന വലിയ സൈന്യത്തെ അന്ന് അവൻ ചുട്ടെരിച്ചുകളഞ്ഞു. ചക്രലാംഗലാഗ്നിയിൽ ഒക്കെ ശലഭങ്ങളായി വെണ്ണീറായി. അതുകൊണ്ടാണ് ശ്രീമാനായ മാഗധൻ ഭവിതവ്യഥയെപ്പറ്റി ചിന്തിച്ചത്. ആ ദാരുണമായ നാശം കണ്ടിട്ടാണ് ഇപ്രകാരം ജരാസന്ധൻ പറഞ്ഞത്. കാലാളായി നിന്ന് അവിടെ പോരിൽ കൃഷ്ണരാമന്മാർ പൊരുതുമ്പോൾ ദുർന്നിവാരമായും മഹാഘോരമായും സൈന്യക്ഷയം വന്നുകൂടി. പക്ഷിരാജാവു വന്നപ്പോൾ രാജാക്കന്മാരേ, നിങ്ങൾ അറിഞ്ഞതാണല്ലോ കഥയെല്ലാം. അവന്റെ പക്ഷവേഗത്തിന്റെ കാറ്റുതട്ടി നഭശ്ചരന്മാരൊക്കെ തലചുറ്റി വീണുപോയി. കടലൊക്കെ കലങ്ങി. പർവ്വതങ്ങൾ കുലുങ്ങി! ഇത് എന്തുത്പാതമാണെന്ന് നമ്മളൊക്കെ ഓർത്തുപോയി! ഗരുഡാരൂഢനായ കൃഷ്ണൻ ഒരുങ്ങിപ്പോരുന്ന സമയത്ത് പേരിൽ നമ്മെപ്പോലെയുള്ളവർ എതിർക്കുവാൻ മതിയാവുകയില്ല, തീർച്ച! സ്വയംവരം എന്നുവെച്ചാൽ രാജാക്കന്മാർക്കൊക്കെ ഹർഷവർദ്ധനമാണ്. ഇതു പണ്ടത്തെ രാജാക്കന്മാർ വെച്ച ഒരു യശോധർമ്മവിധാനമാണ്. ഈ കുണ്ഡിനപുരത്തിൽ നരേന്ദ്രന്മാരേ, വീണ്ടും യുദ്ധം വന്നുചേർന്നു.

ആ രാജകന്യ മന്നവന്മാരിൽ മറ്റൊരാളെ വരിച്ചാൽ പിന്നെ കൃഷ്ണൻെറ കൈയുക്കു താങ്ങുവാൻ ആരുണ്ട്? ഏതു പുരുഷനുണ്ട് അവനോടെതിർക്കുവാൻ? സ്വയംവരമഹോത്സവത്തിന്ന് യുദ്ധം ദോഷംചെയ്യും. നരനായകന്മാരായ നമ്മളും കൃഷ്ണനും സ്വയംവരാർത്ഥമാണ് വന്നിരിക്കുന്നത്. കന്യാർത്ഥമായുള്ള കൃഷ്ണൻെറ ഈ വരവ് രാജാക്കന്മാർക്കു നല്ലതിന്നല്ല. ഗർഹിതമായ വരവാണിത്. കന്യകമൂലം ആപത്തിലായി എന്നു മാഗധൻ പറഞ്ഞത് പരമാർത്ഥമാണ്."

**49. രുക്മിണീസ്വയംവരം** – വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം മഹാത്മാവായ സുനീഥൻ പറഞ്ഞപ്പോൾ വീരനായ ദന്തവക്ത്രൻ, കരൂഷരാജാവ്, ഇപ്രകാരം പറഞ്ഞു."

ദന്തവക്ത്രൻ പറഞ്ഞു: "രാജാക്കന്മാരേ, മാഗധനും സുനീഥനും പറഞ്ഞതു യുക്തമാണെന്ന് ഞാൻ വിചാരിക്കുന്നു. അത് നമ്മൾക്കു ഹിതമാണെങ്കിൽ അങ്ങനെതന്നെ വിചാരിച്ചുകൊള്ളുവിൻ. ഞാൻ വിദ്വേഷംകൊണ്ടും അഹങ്കാരംകൊണ്ടും വിജിഗീഷുതയാലും അവർ പറഞ്ഞ വാക്കുകൾ ദുഷിക്കുവാൻ വിചാരിക്കുന്നില്ല. സമുദ്രംപോലെ അഗാധമായ വാക്ക് നീതിശാസ്ത്രത്തോടുകൂടി മറ്റ് ആരാണ് ഈ രാജസദസ്സിൽ തുറന്നുപറയുക? അങ്ങനെയാണെങ്കിലും ഓർമ്മപ്പെടുത്തുവാൻവേണ്ടി ഞാൻ ഒരു കാര്യം പറയാം. അതു നിങ്ങൾ കേൾക്കണം. വാസുദേവൻ വന്നത് ഒരു ആശ്ചര്യമാണ്, രാജേന്ദ്രന്മാരേ! നമ്മളൊക്കെ വന്നമാതിരി തന്നെ കൃഷ്ണനും വന്നിരിക്കയാണ്. കന്യാർത്ഥമായിട്ടാണ് വന്നിട്ടുള്ളത്. അതിൽ നമുക്ക് ഗുണമെന്ത്? ദോഷമെന്ത്? നമ്മൾ എല്ലാവരുംചേർന്ന് ഗോമന്തപർവ്വതം വളഞ്ഞ നാളിൽ അവിടെ അവർ നമ്മളോട് യുദ്ധംവെട്ടി. അതിൽ എന്തു കുറ്റമാണ് അവനെപ്പറ്റിപ്പറയുവാനുള്ളത്? കംസനെ വ്യാമോഹിപ്പിക്കുവാൻവേണ്ടിമാത്രം ഈ വീരൻ കാട്ടിൽ താമസിച്ചതാണ്. ദേവർഷിമാർ പറഞ്ഞതനുസരിച്ച് വൃന്ദാവനതടത്തിൽ ഇരുന്നു. ആ രാമകൃഷ്ണന്മാരെ കൊല്ലാൻ വേണ്ടിയാണ് ആളെ അയച്ച് അവരെ കംസൻ രാജധാനിയിലേക്കു വിളിച്ചുവരുത്തിയത്. ആന നേരിട്ടപ്പോൾ വീരന്മാർ ആനയെ കൊന്നുകയറി. പിന്നെ രംഗമാകുന്ന ജനസമുദ്രത്തിൻെറ മദ്ധ്യത്തിൽവെച്ച് ചത്തമാതിരിയിരിക്കുന്ന മഥുരേശനെ അവൻെറ കൂട്ടുകാരോടൊപ്പം സംഹരിച്ചു. ഇതിൽ അവർ എന്തു ദോഷമാണ് ചെയ്തത്? വയസ്സുകൂടിയവരായ ഞങ്ങൾ എല്ലാവരും തടയുവാൻ കൂടിയില്ലേ? വളരെയധികം സൈന്യങ്ങളെക്കണ്ട് ഭയപ്പെട്ട് രാമകേശവന്മാർ പുരവും ബലവുമൊക്കെ വിട്ടു വളരെ ദൂരത്തുപോയി, ഗോമന്തപർവ്വതത്തിൽക്കയറി ഇരുന്നു. പോരിൽ പൊരുതുന്ന നമ്മൾ അവർക്ക് യാതൊരു സൈ്വര്യവും കൊടുക്കാതെ അവിടേക്കും ചെന്നു. യൗവനം തികയാത്ത, മീശമുളയ്ക്കാത്ത, ആ കുട്ടികളോട്, വെറുംനിലത്തുനില്ക്കുന്ന കാലാളായ അവരോട്, നാം ചതുരംഗസേനയോടൊത്ത് പടയ്ക്കു ചെന്നു. നമ്മൾ അങ്ങനെ പോരാടി. ശൈലോപരോധം ചെയ്തു. അപ്പോൾ ക്ഷത്രധർമ്മമുയർന്നവരായ അവർ കാട്ടുതീയിൽപ്പെട്ടു. അപ്പോൾ ദുർവ്വിനീതരായ ആ തപസ്വികൾ അടങ്ങി അവരുടെ കഥ കഴിഞ്ഞു, എന്ന് ക്ഷത്രപുംഗവന്മാരെല്ലാം വിചാരിച്ചു. ഇപ്രകാരം എതിർയുദ്ധം ചെയ്ത് കൃഷ്ണനെ നാം ദുഷിപ്പിച്ചു. ഏതേതുദിക്കിൽ നമ്മളെത്തുന്നുവോ, അവിടെ കലഹം വന്നുകൂടുന്നു. കൃഷ്ണനുമായി പ്രീതിയുണ്ടാകുവാൻ നമ്മൾ ശ്രമംചെയ്യുകയാണ് വേണ്ടത് രാജാക്കന്മാരേ! കൃഷ്ണൻ ഈ കുണ്ഡിനത്തിലേക്കു വന്നത് യുദ്ധത്തിന്നല്ല. കന്യകയ്ക്കുവേണ്ടി വന്നിരിക്കുമ്പോൾ പിന്നെ ആരോടാണ് പടവെട്ടുക? മർത്ത്യരിൽ പുരുഷോത്തമനാണ് ഇവൻ, വെറും പ്രാകൃതനല്ല. വിണ്ണിൽ ദേവന്മാരിൽവെച്ചുപോലും ഉത്തമനാണ് പുരുഷോത്തമൻ. ദേവന്മാരെയും ലോകരെയും സൃഷ്ടിച്ചവൻകൂടിയാണ് ഇവൻ. നീചസ്വഭാവം അവന്ന് ഇല്ല, ഈർഷ്യയുമില്ല, മത്സരവുമില്ല. തന്നെ ആശ്രയിക്കുന്നവരുടെ ദുഃഖം തീർത്തുകൊടുക്കുന്നവനാണ്. സ്തബ്ധനല്ല, ആർത്തനല്ല, കൃശനുമല്ല. ഇവൻ പ്രഭുവാണ്, ദേവനാണ്, വിഷ്ണുവാണ്, ദേവകൾക്കും ദൈവതമാണ്. കപടം വെളിവാക്കുവാൻ ഗരുഡനോടുകൂടി അവൻ വന്നു, നാനാസ്ത്രങ്ങളോടുകൂടി അവൻ ശത്രുക്ഷയത്തിന്നായി എത്തുന്നു. ഈ യാത്ര എത്രയും പ്രീതി വർദ്ധിപ്പിക്കുവാൻ ഹരി ഭോജവൃഷ്ണ്യന്ധകയദുപ്രവരന്മാരോടുകുടെ വന്നതാണ്. അർഘ്യവും ആചമനവും നല്കി, രാജാക്കന്മാരേ, നമ്മളെല്ലാം ആതിഥ്യം മഹാത്മാവായ കേശവന്നു ചെയ്യണം. ഇപ്രകാരം സന്ധിചെയ്ത് കൃഷ്ണനോട് ഒത്തുചേർന്ന്, ഉദ്വേഗംകുടാതെ, ഭയംവിട്ട്, അല്ലൽകൂടാതെ നമുക്ക് പാർക്കാം."

വൈശമ്പായനൻ പറഞ്ഞു: "ബുദ്ധിമാനായ ദന്തവക്ത്രൻ പറഞ്ഞ വാക്കു കേട്ടു വാഗ്മിപ്രവരനായ ശാല്വൻ ആ രാജാക്കന്മാരോടു പറഞ്ഞു."

ശാല്വൻ പറഞ്ഞു: "ഇവനെ ഭയപ്പെട്ട് നമ്മൾ ആയുധം വെയ്ക്കണമെന്നോ കൃഷ്ണനുമായി സന്ധിചെയ്യുകയോ! അത്ര ഭയപ്പെട്ടണോ നാം കഴിയുന്നത്? തൻെറ ബലം ധിക്കരിച്ച് എന്താണ് ശത്രുവിൻെറ ബലത്തെക്കുറിച്ച് പ്രശംസിക്കുന്നത്? ക്ഷത്രിയധർമ്മസ്ഥരായ രാജാക്കന്മാർക്ക് ഇത് ഒരിക്കലും ധർമ്മമാണെന്നു ഞാൻ കരുതുന്നില്ല. മഹാരാജാക്കന്മാരുടെ കുലംതോറും പിറന്നവരും, കുലവർദ്ധനന്മാരുമായ പുരുഷന്മാർക്ക് ഇങ്ങനെ 'പൊട്ടപ്പോഴത്തം' തോന്നാനെന്താണ് കാരണം? കൃഷ്ണൻ ആദിദേവനായ സനാതനനാണെന്ന് ഞാൻ അറിയുന്നുണ്ട്. സർവ്വദേവന്മാർക്കും പ്രഭുവായ നാരായണൻതന്നെയാണ് ആശ്രയം! പാരിൽ ചരാചരങ്ങൾക്കു ഗുരുവാണ് വൈകുണ്ഠനായ ഹരി. ദേവകിയുടെ പുത്രനായിപ്പിറന്നവനാണ്. ലോകനമസ്കൃതനായ വിഷ്ണു കംസനെ വധിക്കുവാനും, ലോകം രക്ഷിക്കുവാനും, നമ്മെയെല്ലാം നശിപ്പിക്കുവാനും, ഭൂമിയുടെ ഭാരംതീർക്കുവാനും വന്നതാണ്. അംശാവതരണത്തിൽ വിഷ്ണുവിൻെറ ചേഷ്ടിതം എന്തെന്ന് ഞാൻ അറിയുന്നുണ്ട്. വിഷ്ണുവോട് അതിഗംഭീരമായ യുദ്ധംചെയ്ത് അല്ലയോ രാജാക്കന്മാരേ, ചക്രാഗ്നിയേറ്റ് വെന്ത് കാലപുരിയിലേക്കു നാം ഗമിക്കുക! രാജാക്കന്മാരേ, ഞാൻ തത്ത്വം അറിഞ്ഞുകൊണ്ടാണ് പറയുന്നത്. കാലംചെല്ലുമ്പോൾ ആയുസ്സറ്റു താനേ പോകും. കാലംവരാതെ ആരും ചാവുകയില്ല. 'കാലംവന്നാൽ ആരും പിന്നെ ഇരിക്കുകയുമില്ല' എന്ന് നിങ്ങൾ നിശ്ചയം മനസ്സിൽ ഉറപ്പിക്കുവിൻ. പിന്നെ ആരെയും ഭയപ്പെടേണ്ടതായി വരികയില്ല. ആ വിഷ്ണു ഭഗവാൻ നോക്കിക്കണ്ട് ലോകത്തിൽ തപസ്സ് ക്ഷയിച്ചിരിക്കുന്നതായി അറിഞ്ഞു. കാലംനോക്കി യോഗത്താൽ ദൈത്യരെ കൊല്ലുകയാണ്."

ശക്തി ഏറിയവനായ ബലിയെ ഇവൻ കെട്ടിയിട്ട്, ദേവദേവേശനായി വിളങ്ങിയിരുന്ന അവനെ പാതാളത്തിൽ കൊണ്ടുപോയി ഇരുത്തി. ഇപ്രകാരം വിഷ്ണുവിൻെറ ചേഷ്ടിതങ്ങൾ നരേന്ദ്രന്മാരേ! പലതുമുണ്ട്. നിങ്ങൾ ഇപ്പോൾ യുദ്ധത്തെക്കുറിച്ചു ചിന്തിക്കുന്നത് അനുചിതമാണ്. പോരിന്നുവേണ്ടിയല്ലല്ലോ കൃഷ്ണൻ ഇവിടെ വന്നത്. കന്യക ആരേയാണോ വരിക്കുന്നത് അവൾ അവന്നുള്ളതാണ്. രാജാക്കന്മാർ ഇതിൽ എന്തിന് പോരിനെപ്പറ്റി ചിന്തിക്കണം? തീർച്ചയായും സംപ്രീതി വന്നുചേരും!"

വൈശമ്പായനൻ പറഞ്ഞു: "ബുദ്ധിമാന്മാരായ രാജാക്കന്മാർ ഇപ്രകാരം പറയുമ്പോൾ മകൻെറ നിലപാടോർത്ത് ഭീഷ്മകരാജാവ് ഒന്നും പറഞ്ഞില്ല. ഭാർഗ്ഗവനിൽനിന്ന് അസ്ത്രം

നേടിയവനും, തൻെറ വീര്യത്തിൽ വലിയ ഗർവ്വുള്ളവനും യുദ്ധത്തിൽ അതിഭയങ്കരനും അതിരഥനുമായ മകനെക്കുറിച്ച് രാജാവ് ചിന്താകുലനായി."

ഭീഷ്മകൻ പറഞ്ഞു: "ബലദർപ്പിതനായ എൻെറ മകൻ കൃഷ്ണൻെറ നേരെ പൊറുക്കാറില്ല. നിത്യാഭിമാനിയായ അവൻ യുദ്ധത്തിൽ ആരെയും ഭയപ്പെടാറുമില്ല. കൃഷ്ണൻെറ ഭുജവീര്യംമൂലം തീർച്ചയായും കന്യക ഹരിക്കപ്പെടും. അതുകൊണ്ടു യുദ്ധം തീർച്ചയായും ഉണ്ടാകും. മഹാപുരുഷന്മാർ തമ്മിൽ ഭയങ്കരമായ പോരാട്ടം നടക്കും. അഭിമാനിയും ദ്വേഷിയുമായ എൻെറ മോന് അതിൽ ആയുസ്സ് ലഭിക്കുമോ? കണ്ണനോടെതിർത്താൽ പിന്നെ അവനുണ്ടോ തടികിട്ടാൻപോകുന്നു? കന്യകമൂലം പിതൃപ്രീതി വളർത്തുന്ന ജ്യേഷ്ഠപുത്രനെ കൃഷ്ണനുമായി എങ്ങനെ പൊരുതിക്കണം? കണ്ണനെ എങ്ങനെ സ്വീകരിക്കും? രുക്മി, എൻെറ മോൻ, നാരായണനെ അളിയനാക്കുവാൻ വിചാരിക്കുന്നില്ല. എൻെറ മോൻ മഹാമൂഢനാണ്. മദോന്മത്തനാണ്. പോരിൽ അവന്ന് വലിയ പിടിവാശിയാണ്. പിന്തിരിയുകയില്ല. അവൻ അഗ്നിയിൽ പഞ്ഞിക്കെട്ടുമാതിരി തീർച്ചയായും ഭസ്മമാകും. കരവീരപുരാധിപനും ശൂരനുമായ സൃഗാലനെ ക്ഷണത്തിൽ ബലത്താൽ കേശവൻ ഭസ്മമാക്കിയില്ലേ? വൃന്ദാവനത്തിൽ പാർക്കുമ്പോൾ ശ്രീമാനും ശക്തനുമായ കേശവൻ ഒറ്റക്കൈയാൽ ഏഴുദിവസം മല താങ്ങിപ്പിടിച്ചു എന്നു കേട്ടിട്ടുണ്ട്. അവൻെറ അസാദ്ധ്യമായ കർമ്മം ചിന്തിക്കുമ്പോൾ എൻെറ ഹൃദയം തളരുന്നു. ദേവന്മാരോടുകൂടി വൃത്രാരിയായ ഇന്ദ്രൻ പർവ്വതത്തിൽ വന്നു കൃഷ്ണനെ ഉപേന്ദ്രനാക്കി അഭിഷേകം ചെയ്തുപോലും! വിഷാഗ്നിജ്ജ്വാലകൊണ്ട് ക്രൂരനായി യമുനാനദിയിൽ വസിച്ചിരുന്ന, കാലാന്തകയമോപമനായി വസിച്ചിരുന്ന, കാളിയനെന്ന സർപ്പത്തെ അടക്കിനിർത്തി. അശ്വരൂപനും വീര്യവാനുമായ കേശി എന്നു പേരായ അസുരേന്ദ്രനെ, വാനവർക്കുപോലും അധൃഷ്യനായവനെ, വാസുദേവൻ സംഹരിച്ചുപോലും! പണ്ട് കടലിൽ മുങ്ങിപ്പോയ സാന്ദീപനിയുടെ പുത്രനെ പഞ്ചജനധ്വംസംചെയ്ത് യമൻെറ ഗൃഹത്തിൽനിന്നു കൊണ്ടുപോന്നു. ഗോമന്തത്തിൽ പലരും വളഞ്ഞ് ഉൽക്കടമായ രണംചെയ്തു. ആന, തേര്, അശ്വങ്ങൾ എന്നിവയെ സംഹരിച്ച് അതിഭീകരമായി അവൻ പോരാടി. ആനയാൽ ആനനിരയേയും തേരാൽ തേർനിരയേയും അശ്വത്താൽ അശ്വികളേയും ആളുകളാൽ കാലാളുകളേയും മഹാവീര്യരായ വാസുദേവകുമാരന്മാർ പ്രഹരിച്ചൊടുക്കിക്കളഞ്ഞു. ദേവഗന്ധർവ്വാസുരന്മാരും യക്ഷരക്ഷോഭുജംഗരും നാഗങ്ങളും ഗുഹ്യകരും പിശാചുക്കളും ദൈത്യന്മാരും ഇങ്ങനെ ചതുരംഗസൈന്യങ്ങളെ കൊന്നൊടുക്കിയ ഒരു യുദ്ധം ചെയ്തതായിക്കേട്ടിട്ടില്ല. ആന, തേര്, അശ്വങ്ങൾ എന്നിവയെ വധിച്ച യുദ്ധം ചെറുതായിരുന്നില്ല. ആ യുദ്ധത്തെപ്പറ്റി ചിന്തിക്കുമ്പോൾ എൻെറ മനസ്സ് തളർന്നുപോകുന്നു. ഞാൻ ഇങ്ങനെ ഒരു കഥ കേട്ടിട്ടുപോലുമില്ല. ഇങ്ങനെ എവിടെ കാണാൻ കഴിയും? സുരേന്ദ്രനായ വാസുദേവനല്ലാതെ വേറെ ഒരു മർത്ത്യനും ഇത് സാദ്ധ്യമല്ല! ദന്തവക്ത്രക്ഷിതീശ്വരൻ നന്മമാത്രമാണ് പറഞ്ഞത്. ആ മഹാവീര്യനായ കൃഷ്ണനെ സാന്ത്വംചെയ്ത് നാം തക്കത് ചെയ്യുകയാണ് വേണ്ടത്."

വൈശമ്പായനൻ പറഞ്ഞു: "ബലാബലത്തിൽ ഇപ്രകാരം ഒരു തീർപ്പ് ഉള്ളുകൊണ്ടു വിചാരിച്ച് അച്യുതനുമായി പ്രീതിയുണ്ടാക്കുവാനായി അവൻ തീർച്ചപ്പെടുത്തി. നയജ്ഞന്മാരായ പലരുമായി ചിന്തിച്ച് രാജാവ് വന്ദിസൂതമാഗധന്മാരുടെ മംഗളസ്തുതി കേട്ട് ഉണർന്നു. പ്രഭാതമായപ്പോൾ പൂർവ്വാഹ്നക്രിയചെയ്ത് രാജാക്കന്മാർ താന്താങ്ങളുടെ സ്ഥാനങ്ങളിൽ ഇരുന്നു.

വിദർഭത്തിൽ നരേന്ദ്രന്മാർ വിട്ടയച്ച രാജാക്കന്മാർ രാജാക്കന്മാരുടെ സദസ്സിൽ ചെല്ലുവാനായി ഗൂഢമായി പറഞ്ഞു. കൃഷ്ണാഭിഷേകത്തെപ്പറ്റി കേട്ട് ചില മന്നവന്മാർ ഹർഷിച്ചു. ചിലർ പേടിച്ചുഴന്നു. മറ്റു ചിലർ ഉദാസീനരായി. ആന, ആൾ, അശ്വം എന്നിങ്ങനെ സൈന്യം മൂന്നായിപ്പിരിഞ്ഞു. അഭിഷേകംകൊണ്ട് കടൽ ക്ഷോഭിക്കുന്നവിധം ഇളകിമറിഞ്ഞു. രാജാക്കന്മാർ പിരിഞ്ഞതുകണ്ട് മന്നവോത്തമനായ ഭീഷ്മകൻ താനേ ചെയ്തതോർത്ത് വേവുന്ന മനസ്സോടെ മന്നവന്മാരുടെ സദസ്സിലേക്ക് അവരെ വീണ്ടും ഉൽബോധിപ്പിക്കുവാനായി ചെന്നു. അതിന്നിടയ്ക്കു ക്രഥകൈശികസന്നിധിയിൽ ഒരു ദൂതൻ എഴുത്തുംകൊണ്ടു വന്ന്, ശിരസ്സു കുനിച്ച് നല്കി. അനന്തരം അവർ സമുദ്രംപോലെ പരന്ന, ആ രാജാക്കന്മാരുടെ കൂട്ടത്തിലേക്കു കയറിപ്പോയി.

**50. രുക്മിണീസ്വയംവരം** – ജനമേജയൻ പറഞ്ഞു: "വൈരികൾക്ക് ദുസ്സഹനായ, വീര്യവാനായ, കംസനെ വീഴ്ത്തിയ കൃഷ്ണൻ, രാജ്യാഭിഷേകമേല്ക്കാത്തവനും രാജസിംഹാസനത്തിൽ കയറാത്തവനും കന്യകയ്ക്കുവേണ്ടി എത്തിയവനും ആതിഥ്യം ഏല്ക്കാത്തവനുമായ കൃഷ്ണൻ വളരെ അവമാനങ്ങൾ സഹിച്ചു. എന്താണ് ഇങ്ങനെ ശക്തനായ കൃഷ്ണൻ, അവമാനം സഹിച്ച് അങ്ങനെ വസിക്കുവാൻ കാരണം? വിനതാനന്ദനനായ ഗരുഡൻ മഹാബലപരാക്രമനായിരുന്നിട്ടും എന്തുകൊണ്ടാണ് ഇങ്ങനെ ക്ഷമയോടുകൂടി ഇരുന്നത്? ഭഗവാനേ, അതു കേൾക്കുവാൻ വലിയ കൗതുകംതോന്നുന്നു; പറഞ്ഞാലും!"

വൈശമ്പായനൻ പറഞ്ഞു: "വൈനതേയൻ വിദർഭത്തിൽ കൃഷ്ണനോടുകൂടി വന്നപ്പോൾ വാസുദേവനെ ഉദ്ദേശിച്ച് കൈശികൻ മനസ്സിൽ ചിന്തിച്ചു: 'ഞാൻ കണ്ട വിധം ആശ്ചര്യം മന്നവന്മാരോട് പറയും. വസുദേവപുത്രനെ കണ്ടാൽ തീർച്ചയായും നമ്മളുടെ പാപം നശിക്കും. വിശുദ്ധമായ ഭാവം കൃഷ്ണനിൽ ഞങ്ങൾ കണ്ടത് വാസ്തവമാണ്. കൃഷ്ണനെക്കാൾ ആദരവിന്നു പാത്രമായിട്ട് ആരുണ്ട് ഈ മൂന്നു ലോകത്തിലും? ജനാർദ്ദനനും പങ്കജാക്ഷനും ദേവേശനുമായ കൃഷ്ണനല്ലാതെ ആരുണ്ട് ഈ ലേകത്തിൽ ആദരണീയൻ? അവന്ന് ആതിഥ്യമായി ഞങ്ങൾ എന്താണ് നല്കേണ്ടത് രാജാവേ! പാത്രം കിട്ടിയിട്ടും നമ്മൾക്കു ധർമ്മലോപം ബാധിക്കാതിരിക്കണമല്ലോ!' ഇപ്രകാരം തമ്മിൽ ഓർത്തോർത്ത് സോദരന്മാരായ ക്രഥകൈശികന്മാർ തങ്ങളുടെ രാജ്യംതന്നെ കൃഷ്ണൻെറ പാദത്തിൽ സമർപ്പിക്കുവാൻ തീരുമാനിച്ച് കേശവൻെറ സമീപത്തെത്തി. ദേവൻെറ സമീപത്തുചെന്ന് വിദർഭാധിപരായ ആ മഹാഭാഗർ ഹരിയെച്ചെന്നു കുമ്പിട്ട് ഇപ്രകാരം പറഞ്ഞു."

ക്രഥകൈശികർ പറഞ്ഞു: "ഞങ്ങൾക്ക് ജന്മം സഫലമായി. ഞങ്ങൾക്ക് കീർത്തി സഫലമായി. ഞങ്ങളിൽ പിതൃക്കൾ തൃപ്തരായി. ദേവനായ അങ്ങ് ഗൃഹത്തിൽ വരികയാൽ ഞങ്ങൾ എല്ലാംകൊണ്ടും ഭാഗ്യവാന്മാരായി. ഞങ്ങളുടെ രാജചിഹ്നങ്ങളായ കുടയും വെഞ്ചാമരവും കൊടിമരവും സിംഹാസനവും സൈന്യവും ഭണ്ഡാരവും, സമ്പന്നമായ പുരിയും ഇതാ ഞങ്ങൾ ഭവാൻെറ പാദത്തിൽ അങ്ങയ്ക്കായി സമർപ്പിക്കുന്നു. അല്ലയോ മഹാഭുജാ, ഭവാൻ ദേവേന്ദ്രനാൽ ഉപേന്ദ്രനായി അഭിഷേകംചെയ്യപ്പെട്ടവനാണ്. ഞങ്ങൾ ഈ രാജ്യത്തെ അധിപനായി അങ്ങയെ അഭിഷേകംചെയ്യുന്നു. ഞങ്ങൾ ചെയ്ത ഈ കർമ്മം പല രാജാക്കന്മാർക്കും ജരാസന്ധനുപോലും മറ്റുവിധത്തിലാക്കിത്തീർക്കുവാൻ സാദ്ധ്യമല്ല. ഭവാൻെറ വൈരിയായ ജരാസന്ധൻ,

മഹാദ്യുതിയായ ആ രാജാവ് നൃപന്മാർക്കെല്ലാം അഭയപ്രദനായി നിത്യവും നിന്റെ കഥ പറയുന്നു. 'അവൻ സിംഹാസനത്തിൽ കയറുവാൻ അർഹനല്ല. അവൻ രാജാവല്ല. അവന്നു പുരമൊന്നുമില്ല. ദേവകീപുത്രന്ന് രാജാക്കന്മാരുടെ സദസ്സിൽ എന്ത് കാര്യം? അവന്ന്, രാജാക്കന്മാരുടെ ഒപ്പം ഇരിക്കുവാൻ എന്ത് അർഹതയുണ്ട്? കൃഷ്ണൻ മഹാവീര്യനും മഹാദ്യുതിയും അഭിമാനിയുമാണ്. അവൻ ഈ കന്യാസ്വയംവരത്തിന്ന് വന്നില്ലെന്നുവരാം. സിംഹാസനങ്ങളിൽക്കയറി രാജാക്കന്മാർ ഇരിക്കുമ്പോൾ രാജ്യമില്ലാത്ത കൃഷ്ണൻ എങ്ങനെ താഴ്ന്ന പീഠത്തിൽ വന്നിരിക്കും?' ഇപ്രകാരം അവർ പറയുന്നതുകേട്ട് ഭീഷ്മകരാജാവ് ചിന്തിച്ച് ഞങ്ങളോട് ഒത്തുചേർന്നു മന്ത്രിച്ച് യുദ്ധം കൂടാതെകഴിക്കുന്നതിന്നായി അങ്ങയ്ക്കു വിശ്രമിക്കുന്നതിന്നായി ഈ മുഖ്യമായ ഗൃഹം തീർത്തിരിക്കുന്നു. ഭവാൻ ദേവകൾക്ക് ആദിദേവനാണ്. സർവ്വലോകനമസ്കൃതനാണ്. ഈ മർത്ത്യലോകത്തിൽ മർത്ത്യത്വം എടുത്ത് ഭവാൻ രാജേന്ദ്രത്വം നടത്തിയാലും! മന്നവന്മാരുടെ സമാജത്തിൽ ചെന്ന് ഉടനെ സങ്കടം ഭവാൻ ഏല്ക്കുവാൻ പാടില്ല. വിദർഭരാജ്യത്തിലുള്ളവർക്ക് ഭവാൻ അരചനായി വിളങ്ങിയാലും. ശുഭ്രമായ ആസനത്തിൽ നാളെ പ്രഭാതത്തിൽ വാണാലും മഹാദ്യുതേ! ആത്മാധിവാസംചെയ്ത് വിധിയിൽക്കണ്ട മാതിരി രാജാക്കന്മാർ വരുന്ന സന്ദർഭത്തിൽ ദേവന്റെ ശാസനയാൽ വേണ്ടത് ചെയ്യാം."

വൈശമ്പായനൻ പറഞ്ഞു: "എന്ന് ആ ദേവേശ്വരനോട് കുമ്പിട്ടു തൊഴുതു പറഞ്ഞ് വീരന്മാരായ മന്നവന്മാർ ചൂഴുന്ന സഭയിലേക്ക് ദേവേന്ദ്രൻ കൊടുത്തയച്ച കത്ത് കൊടുത്തുവിട്ടു. വജ്രി കല്പിച്ചവിധം ഇപ്രകാരം ദൂതൻ പറഞ്ഞ വാക്ക് എഴുന്നേറ്റുനിന്ന് തേജസ്വിയായ കൈശികൻ സദസ്സിൽ പറഞ്ഞു."

കൈശികൻ പറഞ്ഞു: "നൃപന്മാർക്കെല്ലാം അറിയാം വിദർഭത്തിൽ അതിഥിയായി എത്തിയ അച്യുതൻ ഹരിയാണെന്ന്. അവൻ വന്നണഞ്ഞതു കണ്ട്, ആദരിക്കുവാൻ പാത്രമാണെന്നു ചിന്തിച്ച്, രാജാവ് തന്റെ രാജ്യം ധർമ്മത്തെ ചിന്തിച്ച് അദ്ദേഹത്തിന്ന് സമർപ്പിച്ചിരിക്കുന്നു. 'ഈ ആസനത്തിൽ ഇരുന്നാലും' എന്ന് എന്റെ ഭ്രാതാവ് ഭഗവാനോടു പറയുമ്പോൾ ഏതോ ഒരു വ്യോമചരൻ ഇപ്രകാരം അശരീരോക്തി പറഞ്ഞു."

ദേവദൂതൻ പറഞ്ഞു: "അങ്ങ് ഇരുന്ന ആസനം കൃഷ്ണന്ന് നല്കുന്നതും ഉചിതമല്ല രാജാവേ! സർവ്വരത്നാഞ്ചിതമായി ദിവ്യമായിരിക്കുന്ന വരാസനം, ശുഭ്രവും 'ജാംബൂനദ'മെന്നു പേരുള്ളതും വിശ്വകർമ്മാവിനാൽ നിർമ്മിതവുമായ വരാസനം ഇതാ ദേവരാജാവ് അയച്ചിരിക്കുന്നു. സിംഹലക്ഷണമൊത്തതാണ് ഈ സിംഹാസനം. ഈ സിംഹാസനത്തിൽ സകല ചരാചരങ്ങളും നമിക്കുന്ന ദേവനാഥനെ ഇരുത്തി സകല രാജാക്കളുംചേർന്ന് അഭിഷേചിക്കട്ടെ! കന്യകയ്ക്കുവേണ്ടി കുണ്ഡിനത്തിൽ വന്നുചേർന്ന രാജാക്കന്മാർ ഈ അഭിഷേകകർമ്മത്തിൽ വന്നുചേരട്ടെ! ഈ സന്ദർഭത്തിൽ അഭിഷേകത്തിൽ പങ്കുകൊള്ളാതെ ഏതു രാജാവ് ഒഴിഞ്ഞുനില്ക്കുന്നുവോ, അവൻ ഈ മഹാദ്യുതിയാൽ വദ്ധ്യനാകുന്നതാണ്. നിധികൾക്കുള്ള അംശങ്ങളാണ് ഈ എട്ടു കലശങ്ങൾ. ഇത് മഹാത്മാവും രാജരാജനുമായ വിത്തേശന്റെ അക്ഷയമായ സമ്പത്താണ്. ദിവ്യവും കാഞ്ചനരത്നാഢ്യവുമായ ദിവ്യാഭരണസാധനം രാജേന്ദ്രനായി കൃഷ്ണനെ അഭിഷേകം ചെയ്യുന്നതിലേക്ക് രാജാക്കന്മാരോടുകൂടി ഇതാ എത്തുന്നു. ഇതാണ് ഇന്ദ്രന്റെ സന്ദേശം. അതു ഞാൻ നിങ്ങളോടു പറഞ്ഞു രാജാക്കന്മാരേ! അതുകൊണ്ട് കത്തയച്ച് രാജാക്കന്മാരെയെല്ലാം ക്ഷണിച്ചുവരുത്തി കൃഷ്ണനെ അഭിഷേകംചെയ്യുക."

കൈശികൻ പറഞ്ഞു: "ഇപ്രകാരം ദേവദൂതൻ വാനിൽനിന്നു പറഞ്ഞ്, സൂര്യപ്രഭമായ സിംഹാസനം കൃഷ്ണന്നുവേണ്ടി നല്കി സ്വർഗ്ഗത്തിലേക്കു പോയി. അതുകൊണ്ട് ഞാൻ ഇവിടെ വന്നവരായ നിങ്ങളെ പ്രേരിപ്പിക്കുകയാണ്. ശക്രൻ പറഞ്ഞവിധം ഘോരനും, ദുർന്നിവാര്യനും, പാരിൽ ദുർല്ലഭനും, അത്ഭുതമൂർത്തിയുമായ അതുല്യമൂർത്തിയെ, വാനിൽനിന്നു വന്നുചേർന്ന കലശംകൊണ്ട് അഭിഷേകം ചെയ്യുന്ന ദേവനെ, നിങ്ങൾ കാണേണ്ടതാണ്. ആ അത്ഭുതരൂപനെക്കണ്ടാൽ നിങ്ങളുടെ സകല പാപങ്ങളും നീങ്ങുന്നതാണ്. ദേവദേവനും വിഷ്ണുവുമായ കൃഷ്ണനെ അഭിഷേകംചെയ്യുവാൻ രാജാക്കന്മാരേ, നിങ്ങൾ വന്നുചേരുവിൻ. നിങ്ങൾ അവനെ അഭയംപ്രാപിച്ചുകൊള്ളുവിൻ! നിങ്ങൾക്കുവേണ്ടി ഞങ്ങൾ ജനാർദ്ദനനുമായി നിങ്ങളെ സന്ധിപ്പിക്കുന്നു. എല്ലാ നരേശ്വരന്മാർക്കും ഹരി അഭയം നല്കും. കൃഷ്ണനിൽ വിശുദ്ധമായ ഭാവം ഞങ്ങൾ കണ്ടത് വാസ്തവമാണ്. മാഗധനോട് വിശേഷിച്ച് വൈരം ഒന്നും തന്നെ ഞങ്ങൾ കാണുന്നില്ല. ഇവിടെ തക്കതായ കാര്യം നിങ്ങൾ ചിന്തിച്ചുകൊള്ളുവിൻ."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കേട്ടപ്പോൾ ശാപഭയാർത്തന്മാരായ രാജാക്കന്മാർ വീണ്ടും വീണ്ടും ചിന്തിച്ചു വീണ്ടും മഹാനായ കേശവനെപ്പറ്റി രാജാക്കന്മാർ കേട്ടു. ആകാശത്തു ശബ്ദം തിങ്ങുമാറ് മേഘഗംഭീരമായ വിധം അശരീരോക്തി ദേവരാജാവിന്റെ ശാസനയാൽ കേട്ടു."

ചിത്രാംഗദൻ പറഞ്ഞു: "ത്രൈലോക്യനാഥനായ ശക്രൻ പ്രജാരക്ഷണത്തിന്നായി, രാജാക്കന്മാരായ നിങ്ങൾക്ക് നന്മ കാംക്ഷിച്ച് കല്പിക്കുന്നു. കൃഷ്ണനുമായി നിങ്ങൾ വൈരം വെച്ചു നടക്കുന്നത് യുക്തമല്ല. നിങ്ങൾ അവനുമായി പ്രീതിയോടെ സ്വരാജ്യത്ത് വസിക്കുവിൻ രാജാക്കന്മാരേ! പ്രണതാർത്തിഹരനായ കൃഷ്ണൻ ശത്രുക്കളുടെ സൈന്യത്തെ നശിപ്പിക്കുന്ന അന്തകാഗ്നിയാണ്. കൃഷ്ണനുമായിച്ചേർന്ന് അല്ലൽകൂടാതെ നിങ്ങൾ മോദിക്കുവിൻ. മർത്ത്യർക്ക് നൃപന്മാർ ദേവന്മാരാണ്. നൃപന്മാർക്ക് അമരന്മാരാണ് ദേവന്മാർ. ദേവകൾക്ക് ദേവൻ ദേവേന്ദ്രനാണ്. ദേവേന്ദ്രന്നും ദേവനാണ് ജനാർദ്ദനൻ. വിഷ്ണുദേവനായ പ്രഭുവാണ് ഇവൻ. ദേവകൾക്ക് ദൈവതമാണ്. അവൻ മർത്ത്യനായി മർത്ത്യലോകത്ത് കേശവനായിപ്പിറന്നു. ദേവദാനവമർത്ത്യർക്കും ലോകമൊട്ടുക്കും അജേയനാണ് കൃഷ്ണൻ. കാർത്തികേയൻ തുണയ്ക്കുന്ന ശൂലപാണിക്കുപോലും കൃഷ്ണനെ ജയിക്കുവാൻ സാദ്ധ്യമല്ല. മഹാത്മാവും ദേവദേവനുമായ കേശവനെ ഉടനെ അഭിഷേചിക്കുവാൻ ഇച്ഛിക്കുന്നത് എന്തുകൊണ്ടാണെന്നു പറയാം. രാജവര്യനായി അഭിഷേകംചെയ്യുന്നതിൽ സുരന്മാർക്ക് യാതൊരു പങ്കുമില്ല. അത് നടത്തേണ്ടവർ ഭൂമിയിലെ രാജാക്കന്മാരാണ്. രാജേന്ദ്രനെ വാഴിക്കുന്നതിൽ അധികാരം രാജാക്കന്മാർക്കുള്ളതാണ്. ഉടനെ വിദർഭത്തിൽ ചെന്ന് ക്രഥനോടും കൈശികനോടും കൂടിച്ചേർന്ന് വേണ്ടപോലെ ആലോചിച്ച് വിധിപ്രകാരം നൃപമുഖ്യന്മാരേ, നിങ്ങൾ അതു ചെയ്യുവിൻ. പരസ്പരം ഇണക്കേണ്ടത് ഇക്കാലത്താണ് എന്നു ചിന്തിച്ച് വാസവൻ രാജാക്കന്മാരേ, നിങ്ങളെ അറിയിക്കുന്നതിന്നായി എന്നെ പറഞ്ഞുവിട്ടതാണ്. കൃഷ്ണന് വിദർഭത്തിൽ അധിവാസനംചെയ്തുകഴിഞ്ഞു. രാജരാജാഭിഷേകത്തിന്നായി ക്രഥകൈശികന്മാർ കൃഷ്ണനെ അറിയിച്ചുകഴിഞ്ഞു. അവരോടുചേർന്ന് നൃപന്മാരേ, ആ മഹോത്സവം ആഘോഷിച്ച്, അഭിഷേകംകൊണ്ടു സൽക്കരിച്ച്, അവനെ പ്രദക്ഷിണംചെയ്ത്. സ്വയംവരത്തിന്നായി

സന്തോഷത്തോടെ നിങ്ങൾ ഉടനെ വരുവിൻ! ജരാസന്ധനും സുനീഥനും മഹാരഥനായ രുക്മിയും സൗഭേശനായ ശാല്വനും ഇങ്ങനെ നാലുപേരാണ് നൃപസത്തമന്മാർ. രംഗം ശൂന്യമാക്കാതെ രാജാക്കന്മാർ വന്നുചേരട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ചിത്രാംഗദൻ ഇപ്രകാരം ദേവേന്ദ്രൻെറ കല്പന അറിയിച്ചപ്പോൾ അതു കേട്ട് രാജാക്കന്മാരൊക്കെ പോകുവാൻ തീർച്ചപ്പെടുത്തി. ധീമാനായ ജരാസന്ധരാജാവ് ആജ്ഞകൊടുത്തവരായ രാജാക്കന്മാരൊക്കെ ഭീഷ്മകരാജാവിനെ സൈന്യങ്ങളോടുകൂടി മുമ്പേ നടത്തി ചെന്നു. ആ മഹാബാഹുവായ ഭീഷ്മകൻ തൻെറ പടയോടും നൃപന്മാരോടുംകൂടി ചുട്ടുപൊള്ളുന്ന മനസ്സോടെ കൈശികാലയത്തിൽ കൃഷ്ണൻ വസിക്കുന്നിടത്തേക്ക് ചെന്നു. ദൂരെനിന്നുതന്നെ ആ രാജധാനി പ്രശോഭിക്കുന്ന വിധം കൊടികൾ നാട്ടി കണ്ടു. അഴകേറിയ ദേവസഭതന്നെ അഭിഷേകത്തിന്നെത്തിയതായി അവർ കണ്ടു. ദിവ്യമായ രത്നങ്ങളണിഞ്ഞ് ദിവ്യമായ ധ്വജങ്ങൾ നിരന്ന് ദിവ്യമായ കൊടിക്കൂറ പാറിക്കളിക്കുന്നതും ദിവ്യാഭരണങ്ങൾ ചാർത്തിയതും ദിവ്യമായ പൂമാലകൾ വിലസുന്നതും ദിവ്യമായ പുണ്യഗന്ധം പരക്കുന്നതും ശ്രീചേർന്നതുമായ വിമാനങ്ങൾ ദേവകളാൽ പ്രശോഭിക്കത്തക്കവിധം അംബരത്തിൽ വിലസുന്നതായി അവർ കണ്ടു. അതിൽ ദിവ്യകളായ അപ്സരസ്ത്രീകളും വിദ്യാധരന്മാരും ഗന്ധർവ്വന്മാരും മുനികളും കിന്നരന്മാരും ഇരുന്ന് ദേവേശനെ ആകാശത്തുനിന്ന് പാടി വാഴ്ത്തുന്നതും അവർ കേട്ടു. മുനികൾ സ്തുതിക്കുന്നു. സിദ്ധന്മാരായ മഹർഷിമാർ വാഴ്ത്തുന്നു. ദേവഭേരികൾ തനിയേ അംബരത്തിൽ ശബ്ദിക്കുന്നു. ദിവ്യവൃക്ഷലതാദികളുടെ വേര്, തൊലി, ഇല, പൂവ്, കായ എന്നീ അഞ്ചു വസ്തുക്കളിൽനിന്നുണ്ടായ ഗന്ധപൂർണ്ണങ്ങളായ ദിവ്യവസ്തുക്കൾ ചുറ്റും ആകാശത്ത് വിണ്ണവർ വിതറുന്നുണ്ടായിരുന്നു. ദേവന്മാരോടുകൂടി ശചീപതിയായ ഇന്ദ്രൻ സസന്തോഷം വന്നെത്തി. അംബരത്തിൽ പ്രത്യക്ഷമായി വിമാനത്തിലിരിക്കുന്നത് എല്ലാവരും കണ്ടു. എട്ടു ലോകപാലക ന്മാരും അവരവരുടെ ദിക്കിൽനിന്ന് പാടുകയും നൃത്തംവെക്കുകയും സ്തുതിക്കുകയും ചെയ്തു. ആ മഹാബഹളമായ ആരവം കേട്ട് രാജാക്കന്മാരൊക്കെ ശുഭമായ സഭയിൽക്കയറി അത്ഭുതംകൊണ്ടു വിടർന്ന നേത്രങ്ങളാൽ അതു നോക്കിക്കണ്ടു.

മഹാബാഹുവായ കൈശികൻ രാജാക്കന്മാരെയെല്ലാം ചെന്ന് ആദരവോടെ എതിരേറ്റ് സ്വാഗതം പറഞ്ഞു. അവരെയെല്ലാം അകത്തേക്കു കൊണ്ടുപോയി യഥാവിധി സൽക്കരിച്ചു. ദേവന്മാരെത്തിയതായി ആ ദേവശ്രേഷ്ഠനോട് അറിയിച്ച് ഉടനെ ശ്രീമാനായ ഹരി സർവ്വമംഗളപൂജകളും കൈക്കൊണ്ടു പുറപ്പെട്ടു. ഉടനെ ആകാശത്തിൽ പട്ടുകൊണ്ടു മൂടി മാവിൻതളിരണിഞ്ഞ ദിവ്യകുംഭങ്ങൾ കാറുകൾപോലെ അഭിഷേകജലം വർഷിച്ചു. ദിവ്യകാഞ്ചനരത്നഫലങ്ങളും ദിവ്യപുഷ്പങ്ങളും ചേർന്ന ഗന്ധചൂർണ്ണം കലർന്ന് അഭിഷേകകുംഭങ്ങളാൽ രാജരാജാവായി കൃഷ്ണനെ അഭിഷേചിക്കുകയായി. വിധിപ്രകാരം അഭിഷേകംചെയ്തതിന്നുശേഷം ദിവ്യഭൂഷണങ്ങൾ ചാർത്തി വെളിവായി മന്നവന്മാരുടെ മുമ്പിൽ വിചിത്രദിവ്യാംബരങ്ങളും ദിവ്യഗന്ധാനുലേപങ്ങളും ദേവന്മാർ കൃഷ്ണനെ ചാർത്തിച്ചു. ദേവന്മാർ കൃഷ്ണനെ ഇരുത്തി. കൃഷ്ണൻ സിംഹാസനസ്ഥനായി, ദേവസഭയിൽ അഭിഷേകാനന്തരം പ്രശോഭിച്ചു. യാദവന്മാരും വിദർഭന്മാരും രാജാക്കന്മാരും കൃഷ്ണനെ വാഴ്ത്തിസ്തുതിച്ചു. ബലവാനും കാമരൂപിയുമായ ഗരുഡൻ മാനുഷരൂപത്തിൽ വലംഭാഗത്തായി ആസനസ്ഥനായി. ഇടത്തുഭാഗത്ത് ക്രഥനും കൈശികനും ദേവൻെറ സമ്മതത്തോടെ ആസനസ്ഥരായി. അപ്രകാരംതന്നെ ഇടത്തുഭാഗത്തു വൃഷ്ണ്യന്ധക മഹാരഥന്മാരും സാത്യകി തുടങ്ങിയ വീരന്മാരും ഇരുന്നു. ദിവ്യമായ വിരിപ്പുകൾ വിരിച്ച അർക്കതുല്യദിവ്യാസനത്തിലായി ശ്രീമാനും സുഖമാർന്നവനും ദേവന്മാരോടുചേർന്ന ഇന്ദ്രന്നു തുല്യനുമായ കൃഷ്ണനെ സചിവന്മാർ പേരുവിളിക്കുന്ന സമയത്ത് ആ രാജാക്കൾ ഓരോരുത്തരായി വന്ന് യഥാർഹം പൂജിച്ച് തങ്ങളുടെ ഇരിപ്പിടങ്ങളിൽ സുഖമായി വസിച്ചു. മഹാപ്രാജ്ഞനും സർവ്വശാസ്ത്രാർത്ഥവിത്തമനുമായ കൈശികൻ യഥാന്യായം കൃഷ്ണനെ പൂജിച്ചു. പിന്നെ ആ വാഗ്മിസത്തമൻ ഇപ്രകാരം പറഞ്ഞു."

കൈശികൻ പറഞ്ഞു: "അജ്ഞരാണ് ഈ രാജാക്കന്മാരിൽ മിക്കവരും. അവർ അങ്ങ് മർത്ത്യനാണെന്നു വിചാരിച്ച്, പ്രഭോ, അങ്ങയെ തടഞ്ഞതിൽ ദേവാ, ഭവാൻ പൊറുക്കണേ!"

ശ്രീകൃഷ്ണൻ പറഞ്ഞു: "ഒറ്റദിവസംപോലും എന്നിൽ വൈരം നില്ക്കുകയില്ല കൈശികാ! വിശേഷിച്ചും ക്ഷത്രധർമ്മനിരതരായ ക്ഷത്രിയരിൽ എനിക്കു കോപമില്ല. അധർമ്മത്തെ നീക്കുവാൻ ധർമ്മംകൊണ്ട് പൊരുത്തണം എന്നല്ലാതെ അവരിൽ എന്തിന് ഞാൻ കോപംചെയ്യുന്നു? കഴിഞ്ഞതു കഴിഞ്ഞു മരിച്ചവരൊക്കെ വിണ്ണിലെത്തിക്കഴിഞ്ഞു. മർത്ത്യലോകത്തെ ധർമ്മമാണിത്. ജനിക്കും; മരിക്കും. അതുകൊണ്ട് ചത്തവരെപ്പറ്റി നിങ്ങൾ ദുഃഖിക്കരുത്. രാജാക്കന്മാരേ! ക്ഷമിക്കുകയാണ് നമ്മൾക്കു നല്ലത്. എല്ലാവരും വൈരമൊക്കെ വിടണം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞ് മധുവൈരി രാജാക്കന്മാരെ ആശ്വസിപ്പിച്ചു കൈശികൻെറ മുഖത്തേക്കു നോക്കി ആ മഹാദ്യുതി വിരമിച്ചു. ഈ സമയത്ത് നയവിത്തമനും വാഗ്മിസത്തമനുമായ ഭീഷ്മകൻ, ഭഗവാനെ യഥാന്യായം പൂജചെയ്ത് ഇപ്രകാരം പറഞ്ഞു."

**51. രുക്മിണീസ്വയംവരം –** ഭീഷ്മകൻ പറഞ്ഞു: "എൻെറ മകൻ അവൻെറ വിവരമില്ലായ്മകൊണ്ട്, ബാലഭാവംകൊണ്ട്, അവൻെറ പെങ്ങളെ സ്വയംവരത്തിൽ രാജാക്കളിലൊരുത്തന്ന് നല്കുവാൻ ഇച്ഛിക്കുകയാണ്. എന്നാൽ ഞാൻ അതിന്ന് തയ്യാറില്ല. അവൻെറ വിവരക്കേടുകൊണ്ടാണ് അവൻ അതിന്നു തുനിയുന്നത്. തനിച്ച് അവൾ ഒരാളെ നോക്കി വരിക്കുന്നതാണ് എനിക്കിഷ്ടം. ഞാൻ നിന്നെ പ്രസാദിപ്പിക്കുവാനാണ് വിചാരിക്കുന്നത്. പുത്രൻെറ ദുർന്നയം നീ പൊറുക്കുക. ദേവേശാ! ഭവാൻ പ്രസാദിക്കുക!"

ശ്രീകൃഷ്ണൻ പറഞ്ഞു: "ബാലനായിരിക്കുന്ന നിൻെറ പുത്രൻ ഈ രാജമണ്ഡലത്തെ ഇളക്കി. ഇവൻ കുറച്ചുകൂടി കാലമായാൽ, ഒന്നുകൂടി യൗവനയുക്തനായാൽ ഇവൻെറ ധിക്കാരമെന്തായിരിക്കുമെന്നാണ് ഞാൻ ചിന്തിക്കുന്നത്! സൂര്യേന്ദുതുല്യമായ ലോകങ്ങൾ, ശ്രീയോടുചേർന്ന ലോകങ്ങൾ, തപസ്സുകൊണ്ടു നേടുന്ന മഹാകുലോത്ഭവങ്ങളായ ലോകങ്ങൾ ഇവ നരദേവന്മാർക്കുള്ളതാണ്. ഒരു രാജാവിൻെറ മുമ്പിൽ മോഹംമൂലം വ്യാജംപറഞ്ഞാൽ അവന് ലോകത്തിൽ ആയുസ്സ് ഏറെക്കാലമുണ്ടാവുകയില്ല. ദണ്ഡവഹ്നിയിൽ ദഹിച്ചുപോകും. ഇത് നരേന്ദ്രന്മാർക്കുള്ള ധർമ്മമാണ് എന്ന് ഭവാനറിയാമല്ലോ. ലോകധർമ്മത്തെ മുന്നിലാക്കി സ്വയംഭൂവ് പറഞ്ഞതാണ്. നിൻെറ പുത്രൻ ആ രാജാക്കന്മാരുടെ മുമ്പിൽവെച്ച് അല്ലയോ മനുജേശ്വരാ, രാജേന്ദ്രാ, രാജസഭയിൽ ഭോഷ്കു പറയുന്നത് രാജാവായ ഭവാന് ഉചിതമാണോ? അങ്ങനെ വലിയ ഒരു കലാപത്തിന്നുള്ള രംഗമാണ് നിൻെറ പുത്രൻ ഉണ്ടാക്കിത്തീർത്തത്. അതു ഭവാൻ അറിഞ്ഞില്ല എന്നു പറയുന്നത് ശരിയാണോ? അതാണ് എൻെറ സംശയം. അർക്കേന്ദുതുല്യരായി വന്നു ചേർന്ന രാജാക്കൾക്ക് നീ ആതിത്ഥ്യം നല്കി യഥായോഗ്യം പൂജിച്ചില്ലയോ? തേര്, ആന, ആൾ, കുതിര എന്നി

വയുടെ തിക്കും തിരക്കും രാജാവേ, നീ അറിഞ്ഞില്ലെന്നോ? പുത്രൻെറ വിക്രമമൊന്നും അറിഞ്ഞില്ലെന്നോ? ചതുരംഗ ബലം വന്നാൽ വിഷാദം ബാധിക്കുകയില്ലേ? രാജാവേ, ഇതൊന്നും നീ അറിഞ്ഞില്ലെന്നു പറയുന്നത് എനിക്കു വിശ്വസിക്കുവാൻ കഴിയുന്നില്ല. ഒരു കാര്യം ഞാൻ പറയുന്നു. അങ്ങയ്ക്ക് എൻെറ വരവ് ഹിതമായില്ല. അതുകൊണ്ടാണല്ലോ അപാത്രമായ എന്നിൽ ആതിഥ്യം ചെയ്യാതിരുന്നത്. എന്നെ തള്ളിക്കളഞ്ഞ് നീ സൽപ്പാത്രങ്ങളെ നോക്കി മകളെ നല്കുക രാജാവേ! ഞാൻ വന്ന ദോഷം തള്ളിക്കളഞ്ഞ് എന്താണ് കന്യകയെ അവർക്കു നല്കുവാൻ ഇപ്പോൾ നീ ഒരുങ്ങാത്തത്? കന്യാവിഘ്നംചെയ്യുന്ന മർത്ത്യൻ നരകത്തിൽ പതിച്ച് വെന്തുപോകും എന്നാണല്ലോ മനു മുതലായ നരോത്തമന്മാരായ ധർമ്മജ്ഞന്മാർ പറയുന്നത്. അതുകൊണ്ടാണ് ഞാൻ രംഗഭൂമിയിലേക്കു വരാതിരുന്നത് രാജാവേ! നിൻെറ ഗൃഹത്തിൽ എനിക്ക് ആതിഥ്യമില്ലെന്ന് ഞാനിറിഞ്ഞതുകൊണ്ടാണ് വരാതിരുന്നത്.

നിൻെറ ഗൃഹത്തിൽ രാജാവല്ലാത്ത എനിക്ക് ആതിഥ്യമില്ലെന്നറിഞ്ഞപ്പോൾ ഞാൻ നാണിച്ചുപോയി രാജാവേ! വിദർഭപുരിയിൽ രാജാവേ, ഞങ്ങളുടെ സൈന്യങ്ങൾക്ക് വിശ്രമിക്കുവാൻവേണ്ടി ഞങ്ങൾക്ക് ഈ അതിഥിപ്രിയനായ കൈശികൻ വേണ്ടതു ചെയ്തു. അങ്ങനെ മുമ്പ് വിണ്ണിൽ എന്നപോലെ അവിടെ ഞങ്ങൾ, ഗരുഡകേശവന്മാർ പാർത്തു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വാക്കാകുന്ന വജ്രം വിടുന്ന കൃഷ്ണനെ നല്ലവാക്കുകളാൽ കത്തിക്കാളുന്ന അഗ്നിയിൽ കുളുർത്ത വെള്ളം ഒഴിച്ചാലെന്നവിധം ഭീഷ്മകൻ ശമിപ്പിച്ചു."

ഭീഷ്മകൻ പറഞ്ഞു: "ദേവേശാ, പ്രസാദിച്ചാലും. ലോകശാസനാ, രക്ഷിച്ചാലും. അജ്ഞാനമാകുന്ന ഇരുട്ടിൽപ്പെട്ട എനിക്ക് ജ്ഞാനദൃഷ്ടി നൽകണേ! മർത്ത്യനായി മാംസചക്ഷുസ്സാൽ ഞങ്ങൾ നന്മയൊന്നും കണ്ടില്ല. വിചാരിക്കാതെ കർമ്മങ്ങൾ ചെയ്തതുകൊണ്ടൊന്നും അവ സിദ്ധിക്കുകയില്ല. ദേവകൾക്കും ദൈവമാകുന്ന അങ്ങയെ ശരണംപ്രാപിച്ച് എൻെറ ദൃഷ്ടി ഇനി നന്നായിവരട്ടെ! എൻെറ ക്രിയ നന്നായി കാണട്ടെ! ഒക്കാത്തതായ ക്രിയയേയും നയത്തോടെ ചെയ്ത് വിചക്ഷണനായവൻ മഹാസേനേശ്വരനെപ്പോലെ ഫലിപ്പിക്കാറുണ്ട്. അങ്ങയെ ശരണം പ്രാപിക്കുകയാൽ എനിക്ക് ഇനി ഭയമില്ലെന്നു ഞാൻ വിചാരിക്കുന്നു. ഭവാൻ കാര്യമൊക്കെ കേൾക്കണേ! സ്വയംവരത്തിൽ രാജാക്കൾക്ക് കന്യകാദാനം ഞാൻ ഇച്ഛിക്കുന്നില്ല. ദേവേശാ, ഭവാൻ പ്രസാദിക്കണേ! കോപം കൂടാതിരിക്കേണമേ!"

ശ്രീകൃഷ്ണൻ പറഞ്ഞു: "അല്ലയോ മഹാരാജാവേ, മഹാമതേ! ഭവാൻ എന്തിനാണ് ഇതൊക്കെപ്പറയുന്നത്. തൻെറ കന്യകയെ നല്കരുത് എന്നു പറയുവാൻ ആരാണ് അധികാരി? കന്യകയെ മറ്റൊരാൾക്കു കൊടുക്കരുതെന്നോ, എനിക്കു തരണമെന്നോ ഞാൻ പറയുകയില്ല. രുക്മിണിയുടെ ദിവ്യമായ മൂർത്തിത്വമാണ് എനിക്കുള്ള ബന്ധത്തിന്നു കാരണം. ഹേമകൂടത്തിൽ വെച്ചു പണ്ട് ദേവന്മാർ അംശാവതരണംചെയ്തു. അന്ന് ശ്രീയോട് പതിയോടുകൂടി പോകുവാനായി പിതാമഹൻ നിശ്ചയിച്ചുവിട്ടു. 'സുന്ദരീ, നീ പോയി ഭൂമിയിൽ കുണ്ഡിനത്തിൽ ഭീഷ്മകൻെറ ഭാര്യയുടെ ഉദരത്തിൽ ജനിക്കുക. വിപുലശ്രോണീ, ഇന്ദ്രനിൽ അങ്ങനെ കനിയുക" എന്നു പറഞ്ഞു. അതുകൊണ്ട് ഞാൻ നിങ്ങളോടു പറയുകയാണ് രാജാവേ, വാസ്തവചരിത്രങ്ങൾ. അതു കേട്ട് ഭവാൻ സ്വയം തീർച്ചയാക്കി വേണ്ടതെന്തെന്ന് അറിഞ്ഞുചെയ്യുക. നിൻെറ കന്യകയായ രുക്മിണി വെറും ഒരു മാനുഷി അല്ല. കാര്യവശാൽ ബ്രഹ്മനിശ്ചയപ്രകാരം പിറന്ന ലക്ഷ്മീദേവിയാണ്. ഇവൾ രാജാക്കന്മാർക്ക് സ്വയംവരവിധിക്ക് ഒത്തവളല്ല. ധർമ്മനിശ്ചയം ഇവൾ തനിച്ച് ഒരാൾക്കു നല്കേണ്ടവളാണ് എന്നതാണ്. സ്വയംവരത്തിൽ ലക്ഷ്മിയെ നല്കുവാനാവില്ല. രാജാവേ! അവൾക്കു ചേരുന്ന വരനാരാണോ അത് നോക്കി നല്കണം. അതുകൊണ്ടാണ് ഇന്ദ്രൻ പറഞ്ഞുവിട്ടപ്രകാരം ഗരുഡൻ വിഘ്നകാരണനായി ഇവിടെ കുണ്ഡിനത്തിൽ വന്നത്. ഞാൻ ഇവിടെ വന്നത് രാജാക്കന്മാർക്കുള്ള ഉത്സവം കാണാം. പത്മം വിട്ടുവന്ന ലക്ഷ്മിയേയും കാണാം എന്നുവെച്ചാണ്. ക്ഷമിക്കണമെന്നു ഭവാൻ എന്നോടു പറഞ്ഞുവല്ലോ. ഞാൻ പറഞ്ഞത് കലുഷമുണ്ടാക്കുവാൻവേണ്ടിയല്ല രാജാവേ! മുമ്പേ ഞാൻ ഭവാൻെറ കാര്യങ്ങൾ പറഞ്ഞു. സൗമ്യരൂപത്തിൽ വന്നിട്ടാണല്ലൊ ഞാൻ പറഞ്ഞത്? ക്ഷാന്തനാണ് ഞാൻ എന്നു ഭവാൻ അതിൽനിന്നു ധരിച്ചുകൊള്ളുക. ക്ഷാന്തന്മാരിൽ ഉള്ള ഗുണം ദോഷങ്ങളെ നശിപ്പിക്കും രാജാവേ! എന്നെപ്പോലെയുള്ളവൻ ചിന്താകാലുഷ്യം പൂണ്ടിരിക്കുകയില്ല. കുലീനനായി, സത്വവാനായി, ധർമ്മജ്ഞനായി, സത്യവാദിയായി, നിൻെറ മാതിരിയുള്ള ഒരുവനിൽ രാജാവേ, മന്നിൽ കുലുഷംകാണിക്കുവാൻ പാടുണ്ടോ? ഈയുള്ളവൻ ക്ഷാന്തനാണെന്നു നീ വിചാരിക്കുക. എൻെറ സൈന്യവും വന്നിട്ടുണ്ട്. ഞാൻ സേനയോടുകൂടി ശത്രുസൈന്യത്തിലേക്കു ചെല്ലുകയില്ല. ക്ഷമയില്ലാത്തവനായാൽപ്പോലും ശത്രുസൈന്യത്തിൽ ഞാൻ പോകും. പക്ഷിവാഹനത്തിൽക്കയറി ഞാൻ ചെല്ലും. സോമാർക്കതുല്യങ്ങളായ ആയുധങ്ങൾ എൻെറ കൈവശമുണ്ടാകും. എൻെറ അച്ഛൻ അങ്ങയ്ക്കു മാന്യനാണ്, വയസ്സുകൊണ്ടും നിങ്ങൾ തുല്യരാണ് രാജാവേ! നൃപന്മാരിൽ പിതൃവൃത്തിയാൽ ഭവാൻ പുരിയെ നന്നായി പാലിക്കുക! കലുഷം നീചമനുഷ്യരിലാണ് ഇരിക്കുന്നത് രാജാവേ! സജ്ജനങ്ങൾക്ക് അതു ചേർന്നതല്ല. ശൂരന്മാരും ശുദ്ധരുമായ മർത്ത്യരിൽ കലുഷം എങ്ങനെ നില്ക്കും? ഇതാണ് എൻെറ വൃത്തി. മക്കൾക്ക് അച്ഛൻ എന്നപോലെ ഞാൻ അവരിൽ നില്ക്കുന്നു. രാജാക്കന്മാരായ വിദർഭരാജാക്കൾ ആതിഥ്യത്തിൽ നമുക്കു സ്വരാജ്യം നല്കിയിരിക്കുകയാണ്. ആ ദാനത്താൽ ഇവൻെറ പത്തു പൂർവ്വപിതൃപരമ്പരകൾ സ്വർഗ്ഗംനേടി. ഇനിയുണ്ടാകുന്ന പത്തു പരമ്പരകളും ദേവലോകത്തെത്തും. അത്രവലിയ ശ്രേഷ്ഠമായ കർമ്മമാണ് അവർ ചെയ്തത്. അകണ്ടകമായ രാജ്യം വളരെക്കാലം ഭരിച്ചതിന്നുശേഷം മോക്ഷത്തിൽ ആഗ്രഹം തോന്നുമ്പോൾ അവർ സുഖമായ നിർവൃതിനേടും. അഭിഷേകത്തിന്നായി എത്തിയ യോഗ്യരായ രാജാക്കന്മാരുണ്ടല്ലോ, കാലത്താൽ അവരും ദേവലോകമായ ത്രിവിഷ്ടപത്തിലെത്തും. നിങ്ങൾക്കു സ്വസ്തി! ഞാൻ ഇതാ വൈനതേയനോടുകൂടി ഭോജരാജാവു കാക്കുന്ന മഥുരയ്ക്കു പോവുകയാണ്!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഭീഷ്മകരാജാവിനോട് പറഞ്ഞ് മന്നവന്മാരോടും വിശേഷിച്ച് ഭീഷ്മകനോടും പറഞ്ഞ് ഭഗവാൻ സഭവിട്ട് തേരിൻെറ അടുത്തേക്കു ചെന്നു. ഭീഷ്മകരാജർഷി വളരെയധികം ഹർഷിച്ചു. മറ്റു രാജാക്കന്മാരൊക്കെ വിഷണ്ണമുഖരുമായി.

ആദ്യൻ, സ്വായംഭുവാകാരൻ, സുരാസുരന്മാരാൽ നമസ്കൃതൻ, സഹസ്രപാദൻ, സഹസ്രാക്ഷൻ, സഹസ്രകരൻ, സഹസ്രശീർഷൻ, സഹസ്രമകുടോജ്ജ്വലൻ, ഇങ്ങനെ പലവിധത്തിൽ കാണപ്പെടുന്ന ദേവൻ, ദിവ്യമാല്യാംബരങ്ങൾ ചാർത്തി, ദിവ്യഗന്ധങ്ങൾ പൂശി, ദിവ്യാഭരണനായി ദിവ്യായുധങ്ങൾ പലതുമെടുത്ത്, ചെന്താമരക്കണ്ണനായ

കൃഷ്ണൻ ചന്ദ്രസൂര്യാഗ്നിപ്രഭമായ നേത്രങ്ങളോടെ ആ രാജാവിൻെറ മുമ്പിൽ പ്രത്യക്ഷനായി. രാജാവ് ഉടനെ കുമ്പിട്ട് കൃഷ്ണനെ കൈകൂപ്പി, മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മങ്ങൾകൊണ്ടും വാഴ്ത്തുവാൻ തുടങ്ങി."

ഭീഷ്മകൻ പറഞ്ഞു: "ദേവദേവാ, അനാദിനിധനാ, ശാശ്വതാ, ആദിദേവാ, നാരായണപരായണാ, സ്വയംഭൂവേ, വിശ്വസ്ഥാണു, വിധാവേ, ജടി, പത്മനാഭാ, ദണ്ഡി, ജടിലാ, ഹംസപ്രഭാ, ഹംസാ, ചക്രരൂപാ! ഞാൻ ഇതാ ഭവാൻെറ പാദത്തിൽ നമസ്കരിക്കുന്നു. സദസൽ ഭാവമാർന്ന, പുരാണപുരുഷാ, പുരുഷോത്തമാ, യുക്താ, നിർഗ്ഗുണാ, ഞാൻ ഇതാ ഭവാനെ തൊഴുന്നു. നിൻെറ ഭക്തനായ എനിക്ക് സുരോത്തമാ, ഭവാൻ വരംതന്നാലും; നീ ലോകനാഥനും എല്ലാവർക്കും നാഥനും അറിവുള്ളവർക്ക് വിഷ്ണുവുമാണല്ലോ."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ആദിദേവനെ, രാജാക്കന്മാരുടെ മുമ്പിൽവെച്ച് രാജാവു വാഴ്ത്തുകയും, മഹാർഹമായ രത്നങ്ങളോടുകൂടി വജ്രത്താലും വൈഡൂര്യത്താലും ശോഭിക്കുന്ന സുവർണ്ണനിചയം കൃഷ്ണന്നായി നല്കുകയുംചെയ്തു. പിന്നെ ഭീഷ്മകൻ മഹാശക്തനായ ഗരുഡനെ വന്ദിച്ചു."

ഭീഷ്മകൻ പറഞ്ഞു: "വായുവേഗനായ ഖഗേന്ദ്രാ, ഭവാനു നമസ്കാരം, കാമരൂപനായ ദിവ്യാ കശ്യപപുത്രാ! ഭവാനെ ഇതാ നമസ്കരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ചുരുക്കമായി വാഴ്ത്തി ഭൂഷണങ്ങൾ സൽക്കരിച്ച് താമരക്കണ്ണനായ കൃഷ്ണനെ പറഞ്ഞയച്ചു. യാത്രയായ ഉപേന്ദ്രനെ രാജാക്കന്മാർ പിന്തുടർന്നു. സൽക്കാരങ്ങൾ സ്വീകരിച്ച് രാജാക്കന്മാരോടു വീര്യവാനായ ആ ദേവൻ യാത്രപറഞ്ഞ് പത്തുദിക്കും വിളങ്ങുമാറ് തേജസ്സോടെ മഥുരയ്ക്ക് എഴുന്നള്ളി. സൗമ്യരൂപനായ ഗരുഡൻ മുന്നിൽ അകമ്പടിസേവിച്ചു. വളരെ തേർനിരകൾ ചുറ്റും ചുഴന്നവിധം ഭേരീപടഹനാദങ്ങളും ഭംഗിയുള്ള ശംഖിൻെറയും ദുന്ദുഭിയുടെയും ഘോഷവും ഗജങ്ങളുടെ ചിന്നംവിളിയും വാജികളുടെ ഹ്രേഷിതവും ശൂരന്മാരുടെ സിംഹാരവവും തേരിൻെറ ചക്രനേമീധ്വനിയും ചേർന്ന മഹാബഹളമായ ഘോഷത്തോടെ,. മഹാമേഘങ്ങളുടെ ഗർജ്ജനംപോലെയുള്ള ശബ്ദത്തോടെ, കൃഷ്ണൻ പോയി. ആ സമയത്ത് വരാസനമെടുത്ത് ആ സഭയുംകൊണ്ട് ദേവന്മാർ വിണ്ണിലേക്കു പോവുകയും ചെയ്തു.

വലിയ ചതുരംഗസൈന്യങ്ങളോട് ഇടചേർന്നവരായ രാജാക്കന്മാർ ഒരു കോശം ദൂരം കൃഷ്ണനെ അനുഗമിച്ചു. പിന്നെ ജനാർദ്ദനൻെറ സമ്മതത്തോടെ ആ രാജാക്കന്മാരെല്ലാം സ്വയംവരത്തിലേക്കു പോയി."

### 52. രുക്മിണീസ്വയംവരം - കാലയവനസമീപനം -

വൈശമ്പായനൻ പറഞ്ഞു: "വാസുദേവൻ പോയതിന്നുശേഷം ആ ഭൂഷണങ്ങൾ അണിഞ്ഞ സുരേന്ദ്രതുല്യന്മാരായ രാജാക്കന്മാർ, ശ്രീകൃഷ്ണൻെറ യാത്രയിൽ സന്തോഷിച്ച് സോമരവിപ്രകാശന്മാരായ അവർ, സഭയിലേക്കു ചെന്നു. അവരവരുടെ പീഠങ്ങളിൽ രാജാക്കന്മാർ ഇരുന്നു. നയാർത്ഥവാദിയായ ആ രാജസിംഹൻ, ഭീഷ്മകൻ, അവരെ കണ്ടുകൊണ്ട് ഇപ്രകാരം പറഞ്ഞു."

ഭീഷ്മകൻ പറഞ്ഞു: "രാജാക്കന്മാരേ, സ്വയംവരം നടത്തുന്നത് നിങ്ങൾക്ക് ആപത്തായി വന്നുകൂടുമെന്നു ഞാൻ കാണുന്നു. രാജാക്കന്മാരേ, അതുകൊണ്ട് വൃദ്ധനായ എൻെറ അപരാധത്തെ നിങ്ങൾ സദയം പൊറുക്കണം. വിധിരൂപമായ കാട്ടുതീയിൽ വെന്തു വെണ്ണീറായ വൃക്ഷം ഫലം തരുമെന്നു പ്രതീക്ഷിച്ചുകൂടല്ലോ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സാന്ത്വവാക്കു പറഞ്ഞ് രാജാക്കളെ യഥാവിധി സല്ക്കരിച്ചു. മദ്ധ്യപ്രദേശത്തുകാരായ രാജാക്കന്മാരെ വിട്ടയച്ചതിന്നുശേഷം കിഴക്കരെയും പടിഞ്ഞാറുകാരെയും വടക്കരെയും, അങ്ങനെ എല്ലാ പ്രദേശങ്ങളിൽനിന്നു വന്ന രാജാക്കളെയും അവൻ പറഞ്ഞയച്ചു. ആ മഹേഷ്വാസരായ രാജാക്കളെല്ലാം ഹൃഷ്ടമാനസരായി. അവരെ യഥാർഹം പൂജിച്ചു. നരപുംഗവന്മാരായ അവരെല്ലാം ശാന്തചിത്തരായി സ്ഥലംവിടുകയും ചെയ്തു.

ജരാസന്ധൻ, സുനീഥൻ, വീര്യവാനായ ദന്തവക്ത്രൻ സൗഭേശനായ ശാല്വൻ, മഹാകൂർമ്മനരേന്ദ്രൻ, ക്രഥകൈശികന്മാർ, വരവംശജന്മാരായ മറ്റു രാജാക്കന്മാർ, മഹർഷിയായ വേണുദാരി, കാശ്മീരരാജാവ് - ഈ പറഞ്ഞ രാജാക്കന്മാരും മറ്റു പലരും തെക്കരായ രാജാക്കന്മാരും ഹരിയുടെ വാക്യം കേൾക്കുവാൻ ഭീഷ്മകൻെറ സമീപത്തു നിന്നു. അവരെയൊക്കെ നോക്കി ബലവാനായ ഭീഷ്മകരാജാവ് സ്നേഹംനിറഞ്ഞ മനസ്സോടെ നില്ക്കുന്ന ആ രാജാക്കളോട് ഇപ്രകാരം പറഞ്ഞു. ത്രിവർഗ്ഗത്തോടുകൂടി ഷാൾഗുണ്യം ചേർന്ന് ഭംഗി തികഞ്ഞ ശുഭമായ വാക്ക്. സ്നിഗ്ദ്ധഗംഭീരമായ വാക്ക്, ഇപ്രകാരം ഭീഷ്മകൻ പറഞ്ഞു."

ഭീഷ്മകൻ പറഞ്ഞു: "രാജാക്കന്മാരേ, നിങ്ങളുടെ നയാന്വിതമായ നില കണ്ട്, അതിന്നു ചേർന്ന നിങ്ങളുടെ വാക്കുകൾ കേട്ടതിന്നനുസരിച്ച്, ഇപ്രകാരം കാര്യം ചെയ്തതാണ്. സത്തുക്കളായ നിങ്ങൾ ക്ഷമിക്കണമെന്നപേക്ഷിക്കുന്നു. ഞങ്ങൾ നിത്യാപരാധികളാണ്."

വൈശമ്പായനൻ പറഞ്ഞു: "നയകോവിദനായ ഭീഷ്മകൻ മകനെക്കുറിച്ച് ആ രാജസംസത്തിൽ ഇപ്രകാരം പറഞ്ഞു."

ഭീഷ്മകൻ പറഞ്ഞു: "മകൻെറ ചേഷ്ട കണ്ടിട്ടു ഭയപ്പെട്ട് എൻെറ കണ്ണ് ഉഴന്നുപോയിരിക്കുന്നു. ഈ ലോകരൊക്കെ വെറും ബാലനാണെന്നു വിചാരിച്ചുപോരുന്ന ആ ബാലൻ പരമപുരുഷനാണ്. അവൻ കീർത്തിമാന്മാർക്കു കീർത്തിയാണ്. പുകഴ്ന്നവർക്കു പുകഴ്ന്നവനായ ബലവാനാണ്. മന്നിൽ അവൻ തൻെറ ബാഹുബലം ഊർജ്ജിതമായ നിലയിൽ ഉറപ്പിക്കും. അല്ലയോ മഹാഭാഗാ, നാരീപ്രവരയായ ദേവകി ധന്യയാണല്ലോ. മുപ്പാരിൽ ശ്രേഷ്ഠനായ കേശവനുണ്ണിയെ ഗർഭത്തിൽ ഏറെ നാളുകൾ വഹിച്ചവളാണല്ലോ അവൾ. ശ്രീപുഞ്ജംപോലെ അർച്ചിതനായ കൃഷ്ണനെ, കമലായതാക്ഷനെ, സ്നേഹംനിറഞ്ഞ കണ്ണുകളാൽ ഞാൻ കാണുന്നു. അവൻെറ മുഖപങ്കജം മനസ്സിൽ വിളങ്ങുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം രാജസഭയിൽ പുലമ്പുന്ന രാജാവിനോട് ഉടനെ ഭംഗിയായവിധം മഹാദ്യുതിയായ സാല്വരാജാവ് ഇപ്രകാരം പറഞ്ഞു."

സാല്വൻ പറഞ്ഞു: "അല്ലയോ നൃപശ്രേഷ്ഠാ, ഖേദിച്ചിട്ടു കാര്യമില്ല. ശത്രുമർദ്ദിയായ മകൻെറ നേരെ ഒരിക്കലും കോപിക്കരുത്. യുദ്ധത്തിൽ തീർച്ചയായും ജയിക്കുന്നത് അവരാണ്. ക്ഷത്രിയനായിപ്പിറന്നാൽ യുദ്ധംചെയ്യണം. ജയമോ പരാജയമോ നോക്കാറില്ല. മർത്ത്യർക്ക് ഉറച്ച ഗതിയാണിത്. അതു സനാതനമായ ധർമ്മമാണ്. ബലരാമനും കേശവനുമല്ലാതെ വേറെ മൂന്നാമനായി ഒരാൾ നിൻെറ പുത്രനുമായി പൊരുതുവാൻ ശക്തരായിട്ടു ഭൂമിയിലില്ല. രഥാതിരഥവൃന്ദങ്ങൾക്ക് ഏകനായി പോർക്കളത്തിൽ ശത്രുക്കളെ ബാധിക്കുവാൻ ശക്തനും, വില്ലെടുത്ത മഹാഭുജനുമായ ഇവൻ രൗദ്രമായ ഭാർഗ്ഗവാസ്ത്രം കൈയിലെടുത്ത് കൈയൂക്കുകൊണ്ട് എയ്യുന്ന സമയത്ത് അതിനെ തടുക്കുവാൻ കഴിവുള്ളവരായി ആരുണ്ട്? അവൻ പുരുഷോത്തമനായ കൃഷ്ണനാണ്. ആദിയും അന്തവും വിട്ടവനായ

അവ്യയനാണ്. അവനെ ജയിക്കുവാൻ ശൂലപാണിക്കു പോലും കഴിയുകയില്ല. നിൻെറ പുത്രനാണെങ്കിൽ രാജാവേ, സർവ്വശാസ്ത്രാർത്ഥവിത്തമനാണ്. ഈശാനനായ ദേവനാണെന്നു വിചാരിച്ച് കൃഷ്ണനുമായി അവൻ പൊരുതുന്നതല്ല! പോരിൽ അവനെ വെല്ലുവാൻ ഒരുത്തനേയുള്ളു. അവൻ യവനാധിപനാണ്. ആ കാലയവനൻ പിന്നെ കേശവനും അവദ്ധ്യനാണ്. ഗാർഗ്ഗൻ ഏറ്റവും ദുശ്ചരവും ഘോരവുമായ തപസ്സുചെയ്ത് അതിദാരുണമായി പന്ത്രണ്ടുവർഷം ഇരിമ്പുണ്ടുകൊണ്ട് രുദ്രനെ സേവിച്ചു. പുത്രകാമിയായ അവൻ അങ്ങനെ രുദ്രനെ സന്തോഷിപ്പിച്ചു. അങ്ങനെ ഈശ്വരനിൽനിന്നു സന്താനമുണ്ടാകുവാനുള്ള വരം നേടി. ശങ്കരൻ വരം നല്കിയത് 'മഥുരാവാസികളാൽ നീ അവദ്ധ്യനാകട്ടെ!' എന്നാണ്. 'അപ്രകാരമാകട്ടെ' എന്നു ശങ്കരൻ മുനിക്കു വരവും നല്കി. ഇപ്രകാരം ഗാർഗ്ഗൻെറ പുത്രനായി പിറന്ന അവൻ രുദ്രരോത്ഭവനാണ്. മഥുരാപുരിയിൽവെച്ച് മഥുരക്കാർക്ക് അവൻ അവദ്ധ്യനാണ്. ഈ കൃഷ്ണൻ ബലവാനാണ്. മഥുരയിൽ ജനിച്ചവനാണ്. മഥുരയിൽനിന്നു പോരാടി ആ യവനൻ കൃഷ്ണനെ വിജയിക്കും. ഞാൻ പറഞ്ഞ ആ വാക്കു യുക്തമാണെന്ന് തോന്നുന്നുണ്ടെങ്കിൽ രാജാക്കന്മാരേ, നിങ്ങൾ യവനേന്ദ്രപുരത്തിലേക്കു ദൂതനെ വിട്ടയയക്കുവിൻ."

വൈശമ്പായനൻ പറഞ്ഞു: "സൗഭേശൻ പറഞ്ഞ വാക്കുകേട്ട് ആ രാജാക്കളെല്ലാം അപ്രകാരം ചെയ്യൂ എന്ന് ശക്തനായ ജരാസന്ധനോടു പറഞ്ഞു. അവർ പറഞ്ഞതു കേട്ട് ജരാസന്ധരാജാവ്, രാജാവേ, ബുദ്ധികെട്ടവിധമായി. അവൻ ബ്രാഹ്മണൻ മുമ്പേ പറഞ്ഞ വാക്കുകൾ ഓർത്തു."

ജരാസന്ധൻ പറഞ്ഞു: "മുമ്പെ എന്നെ ആശ്രയിച്ച ഭീതരായ രാജാക്കന്മാർ വാഹനങ്ങളോടും ഭൃത്യന്മാരോടും കൂടി, നഷ്ടപ്പെട്ട രാജ്യം അവർ നേടിയിരുന്നു. ഇന്ന് എന്നോട് രാജാക്കന്മാർ എന്താണു പറയുന്നത്? അന്യരാജാക്കന്മാരെ ആശ്രയിക്കുവാൻ പറയുന്നു! തൻെറ കാന്തനിൽ ദ്വേഷിക്കുന്ന കാന്ത രതിക്കുവേണ്ടി അന്യപുരുഷനെ ആശ്രയിക്കുവാൻ ആഗ്രഹിക്കുന്നമാതിരിയല്ലേ ഇപ്പോൾ എൻെറ അവസ്ഥ! അമ്പോ -ദൈവം- വിധി ശക്തിയുള്ളതു തന്നെ! അതിനെ മാറ്റുവാൻ ആർക്കു കഴിയും? കൃഷ്ണനെ പേടിച്ച് എന്നെക്കാൾ ശക്തനായ മറ്റൊരാളെ ആശ്രയിക്കേണ്ട ഗതികേട് എനിക്കു വന്നെത്തി. തീർച്ചയായും യോഗമില്ലാത്തവനാണ് ഞാൻ ! പരൻെറ ആശ്രയം എന്നെക്കൊണ്ടു വിധി ചെയ്യിക്കുന്നു? ചാവുകയാണു നല്ലത്. അന്യനെ ആശ്രയിക്കുന്നതിനേക്കാൾ ഭേദം. അന്യനെ ആശ്രയിക്കരുത് രാജാക്കന്മാരേ! കൊല്ലുന്നവനോട് ഞാൻ ഏറ്റെതിർക്കും. രാമനായാലും കൃഷ്ണനായാലും ആരായാലും ശരി എന്നോടെതിർക്കുന്നവനോട് ബ്രഹ്മപ്രചോദിതനായ ഞാൻ ഏറ്റെതിർക്കും. എൻെറ ഉറച്ച ബുദ്ധിയിൽ ഇതാണ് സൽപുരുഷൻെറ വ്രതമായി എനിക്കുള്ള അഭിപ്രായം. അതല്ലാതെ അന്യാശ്രയംചെയ്യുവാൻ അശക്തനാണു ഞാൻ. സദ്വൃത്തന്മാരായ നിങ്ങൾക്ക് കൃഷ്ണനിൽനിന്നും ഉപദ്രവമുണ്ടാകാതിരിക്കാനായി, നൃപന്മാരുടെ രക്ഷയ്ക്കായി, ദൂതനെ വിടാം. എന്നാൽ ആകാശമാർഗ്ഗത്തിലൂടെ വിടണം. കൃഷ്ണൻെറ ബാധയേൽക്കാത്തവിധം ആകാശത്തുകൂടി പോകാൻ പറ്റിയവനെ വിടണം. അത് ആരായിരിക്കണമെന്നു നിങ്ങൾ ചിന്തിക്കുവിൻ നൃപമുഖ്യന്മാരേ! ഈ സൗഭപതിയാണെങ്കിൽ അഗ്നിസൂര്യേന്ദുവിക്രമനായ ശ്രീമാനാണ്. ആദിത്യവർണ്ണമായ തേരിൽക്കയറി ബലവാനായ അവൻ തൻെറ പുരത്തിലേക്കു പോകയാണ്. അവൻ പോയി നരേന്ദ്രന്മാരുടെ യോഗത്തിലേക്ക് യവനേന്ദ്രൻ വരുന്നവിധം നമ്മുടെ വാക്കുകൾ ചെന്ന് അറിയിക്കണം. കൃഷ്ണനുമായി പടവെട്ടണമെന്ന് അറിയിക്കണം."

വൈശമ്പായനൻ പറഞ്ഞു: "വീണ്ടും ഈ രാജാവ് സൗഭനാഥനോട് ശക്തിയായി പറഞ്ഞു: 'അല്ലയോ മാനദാ, ഭവാൻ പോയി മറ്റുള്ള രാജാക്കൾക്കുവേണ്ടി ഒരു സഹായം ചെയ്യുക. ഭവാൻെറ വാക്കുമൂലം യവനേന്ദ്രൻ ഇവിടെ വരുമാറ് പ്രേരണചെലുത്തണം. കൃഷ്ണനെ ജയിക്കുവാൻ പറ്റിയവിധം ശക്തിമത്തായ വാക്കു പ്രയോഗിച്ച് അവനെ വരുത്തണം. നാം സന്തോഷിക്കുമാറ് ഭവാൻ നീതി നടത്തുക,' എന്ന് എല്ലാവരോടും പറഞ്ഞ് ധർമ്മാനുസരണം ഭീഷ്മകപൂജയും ചെയ്ത് തൻെറ നഗരത്തിലേക്ക് അദ്ദേഹം പരിവാരസമേതം തിരിച്ചുപോയി. രാജശ്രേഷ്ഠനായ സാല്വൻ അവരെയെല്ലാം ധർമ്മാനുസരണം വന്ദിച്ച് വായുവേഗമായ രഥത്തിൽക്കയറി ആകാശമാർഗ്ഗത്തിലൂടെ പോയി. തെക്കൻ ദിക്കിലിരിക്കുന്ന രാജാക്കന്മാരെല്ലാം ജരാസന്ധനെ അനുയാനംചെയ്ത് താന്താങ്ങളുടെ പുരങ്ങളിലെത്തി. ഭീഷ്മകൻ പുത്രനോടുകൂടി അവരെപ്പറ്റി ചിന്തിച്ചു. അവരുടെ ദുർന്നയത്തെപ്പറ്റിയും ചിന്തിച്ചു ദീനനായി തൻെറ ഗൃഹത്തിൽ കൃഷ്ണനെത്തന്നെ ചിന്തിച്ച് ഇരുന്നു. സാദ്ധ്വിയായ രുക്മിണി സ്വയംവരം വേണ്ടെന്നുവെച്ച വൃത്താന്തമറിഞ്ഞു. കൃഷ്ണൻ വന്നതിൽ രാജാക്കന്മാർ കാണുന്ന ദോഷവും എന്തെന്ന് അവൾ അറിഞ്ഞു. അവൾ തൻെറ സഖിമാരുടെ മുമ്പിൽച്ചെന്ന് ലജ്ജയോടെ പറഞ്ഞു.

രുക്മിണി പറഞ്ഞു: "മറ്റു മന്നവന്മാരിൽ ആർക്കും ഭാര്യയായിരിക്കുവാൻ ഞാൻ വിചാരിക്കുന്നില്ല. താമരക്കണ്ണനായ കണ്ണൻെറയല്ലാതെ മറ്റാരുടെയും പതിയായി ഞാൻ ഇരിക്കുന്നതല്ല."

**53. സാല്വവാക്യം -** വൈശമ്പായനൻ പറഞ്ഞു: "യവനരിൽ ബലശാലിയായ കാലയവനൻ എന്ന രാജാവ് തൻെറ പുരത്തിൽ വന്നവർക്ക് ധർമ്മത്താൽ രക്ഷിതാവായി ശോഭിച്ചു. ധർമ്മാർത്ഥകാമങ്ങൾ അറിയുന്നവനും പ്രാജ്ഞനും സന്ധിവിഗ്രഹയാനാസനദ്വൈധീഭാവസമാശ്രയങ്ങളായ ഷൾഗുണങ്ങളെ ആശ്രയിച്ച് രാജ്യം ഭരിക്കുന്നവനും, രാജാക്കന്മാർക്കത് സാധാരണ താല്പര്യമുള്ള നായാട്ട്, ചൂതുകളി, സ്ത്രീസേവ, മദ്യപാനം, വാക്പാരുഷ്യം, ദണ്ഡകാഠിന്യം, അർത്ഥദൂഷണം എന്നീ സപ്തവ്യസനങ്ങൾ തീരെ വിട്ടവനും, എപ്പോഴും ഗുണങ്ങളിൽ തൽപരനും, ശ്രുതിസ്മൃതികളൊക്കെ പഠിച്ചവനും, ധർമ്മശീലനും, സത്യവാദിയും, ജിതേന്ദ്രിയനും, യുദ്ധശാസ്ത്രമറിഞ്ഞവനും, ദുർഗ്ഗലാഭത്തെ നോക്കുന്നവനും, ശൂരനും, അതുല്യനും, മന്ത്രിപ്രവരന്മാരാൽ സേവിക്കപ്പെടുന്നവനും, സചിവന്മാരോടുകൂടി രമ്യമായ സഭയിൽ വസിക്കുന്നവനും, ആത്മജ്ഞരായ യവനപണ്ഡിതന്മാരാൽ ഭജിക്കപ്പെടുന്നവനുമായ കാലയവനരാജാവ് പല ദിവ്യകഥകളും തമ്മിൽപ്പറഞ്ഞ് സഭയിലിരിക്കുകയായിരുന്നു. അതിന്നിടയിൽ ദിവ്യഗന്ധം വഹിക്കുന്ന മാരുതൻ മദനകേളീകൗതുകങ്ങളുണ്ടാക്കുന്ന സ്മരണകൾ ഉദ്ദീപിപ്പിക്കുമാറ് മന്ദം സഞ്ചരിച്ചു. ഇതെന്താണ് ഇങ്ങനെ എന്ന് ഏകാഗ്രചിത്തന്മാരായ ചിലർ സഭയിൽ വിടർന്നകണ്ണോടെ നോക്കി. രാജാവും അപ്രകാരം നോക്കി. അപ്പോൾ സൂര്യൻതന്നെ വന്നണയുന്നവിധം ഒരു രഥം വന്നണയുന്നത് അവർ കണ്ടു.

ശുഭ്രങ്ങളായ സ്വർണ്ണചക്രങ്ങൾ വിളങ്ങുന്നതും, ദിവ്യരത്നം ചിന്നി, ദിവ്യപതാകാധ്വജമേന്തി വായുവേഗങ്ങളായ ദിവ്യാശ്വങ്ങളെപ്പൂട്ടിയതും, സ്വർണ്ണനിർമ്മിതമായ ചന്ദ്രാർക്കബിംബങ്ങൾ പതിച്ചതും, പുലിത്തോലുകൊണ്ട് ആച്ഛാദനം ചെയ്തതും, വിശ്വകർമ്മാവ് നിർമ്മിച്ചതും, ശത്രുക്കളെ ത്രസിപ്പിക്കുന്നതും, മിത്രങ്ങൾക്ക് ഹർഷംവർദ്ധിപ്പിക്കുന്നതും, ശത്രുക്കളുടെ രഥങ്ങളെ തകർത്തുകളയുന്നതുമായ മനോഹര രഥം തെക്കുദിക്കിൽനിന്ന് പറന്നെത്തി. അതിൽ ഊർ

ജ്ജിതനായി വിളങ്ങുന്ന ധീമാനായ സൗഭാധിനാഥനെക്കണ്ട്, ഏറ്റവും ഹർഷത്തോടെ അർഘ്യം, പാദ്യം എന്നിവ നല്കി സ്വീകരിക്കുവാൻ തയ്യാറായി. മന്ത്രജ്ഞസത്തമനായ യവ നേന്ദ്രന്റെ മന്ത്രി കാര്യം വന്നു പറഞ്ഞപ്പോൾ രാജാവ് സ്വയം നൃപാസനംവിട്ട് എഴുന്നേറ്റ് ആ മഹാഭുജൻ ചെന്ന് തേരിറങ്ങുന്ന ദിക്കിൽ എതിരേറ്റ് അർഘ്യവുമായി നിന്നു. തേജസ്വിയായ സാല്വൻ തന്നെ സ്വീകരിക്കുവാൻ എത്തുന്ന രാജാവിനെക്കണ്ടു. വളരെ സന്തോഷത്തോടെ ശക്രപ്രതിമ വീര്യനായ രാജാവിനെക്കണ്ട്, തനിയെ ആ മഹാരഥംവിട്ട് സ്വൈരമായി മിത്രാലോകനലാലസനായി സാല്വൻ ഇറങ്ങി. അർഘ്യംനല്കി സ്വീകരിക്കുവാൻ സന്നദ്ധത കാണിക്കുന്ന കാലയവനനോട് രാജർഷിസത്തമനായ സാല്വൻ വളരെ ഭംഗിയായി ഇപ്രകാരം പറഞ്ഞു: 'ഞാൻ അർഘ്യയോഗ്യനല്ല മഹാദ്യുതേ! ഞാൻ ഇപ്പോൾ രാജാക്കന്മാർ പറഞ്ഞുവിട്ട് ഇവിടെയെത്തിയ ഒരു ദൂതനാണ്. പല രാജാക്കന്മാരുംചേർ ന്ന രാജസദസ്സിൽനിന്ന് ജരാസന്ധക്ഷിതിപൻ പറഞ്ഞുവിട്ട പ്രകാരം ഞാൻ ഭവാന്റെ സന്നിധിയിൽ എത്തിയതാണ്. അതുകൊണ്ട് രാജാക്കന്മാരുടെ അർഘ്യം കൈക്കൊള്ളു വാൻ ഞാൻ ഇന്നത്തെ നിലയ്ക്ക് അർഹനല്ല രാജാവേ!'

കാലയവനൻ പറഞ്ഞു: "മഹാബാഹോ! നീ ദൂതനായി വന്ന വർത്തമാനം നീ പറഞ്ഞ് ഞാൻ അറിഞ്ഞു. രാജാക്ക ളുടെ സദസ്സിൽനിന്ന് ജരാസന്ധൻ പറഞ്ഞുവിട്ടതായും ഞാൻ അറിയുന്നു. എന്നാലും മഹാമതേ, ഞാൻ ഭവാനെ അർച്ചിക്കുന്നു. അർഘ്യപാദ്യാസനങ്ങൾ തുടങ്ങിയ സൽ ക്കാരങ്ങളാൽ ഞാൻ യഥാവിധി ഭവാനെ അർച്ചിക്കുന്നു. ഭവാനെ ഞാൻ അർച്ചിച്ചാൽ ആ രാജാക്കളെ മുഴുവൻ അർച്ചിച്ചതായി വിചാരിക്കുക! നരേശ്വരാ, ഭവാൻ ശുഭാസന ത്തിൽ എന്നോടുകൂടി ഇരുന്നാലും!"

വൈശമ്പായനൻ പറഞ്ഞു: "കൈപിടിച്ച് അനാമയ കുശലങ്ങളൊക്കെ ചോദിച്ചതിന്നുശേഷം ശുഭമായ സിംഹാ സനത്തിലേക്ക് കൊണ്ടുപോയി സാല്വനെ ഇരുത്തി. അദ്ദേ ഹവും സിംഹാസനത്തിലിരുന്നു. കാലയവനൻ സാല്വനോട് ചോദിച്ചു. 'ആരുടെ കൈയൂക്കിനെ ആശ്രയിച്ചാണോ ഈ മന്നവന്മാരായ നാമെല്ലാവരും ഇന്ദ്രനെ ആശ്രയിച്ച ദേവക ളെപ്പോലെ അല്ലൽകൂടാതെ വാഴുന്നത്, ആ ധീമാന് അസാ ദ്ധ്യമായി എന്തുണ്ട് ഭവാനെ ഇങ്ങോട്ടയയ്ക്കുവാൻ? അദ്ദേഹം പറഞ്ഞത് എന്താണ്? സത്യമായ ആ വാക്ക് കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. എത്ര വിഷമമുള്ള കാര്യമായാലും ഞാൻ അത് നിർവ്വഹിക്കുന്നതാണ്!"

സാല്വൻ പറഞ്ഞു: "രാജേന്ദ്രാ! മഗധരാജാവ് പറഞ്ഞ പ്രകാരം തന്നെ ഞാൻ നിന്നോട് ഇപ്പോൾ അതേ വാക്കു കൾ പറയാം. യവനരാജാവേ, ഭവാൻ കേട്ടാലും."

ജരാസന്ധൻ പറഞ്ഞു: "ലോകത്തിന്ന് മഹാദ്രോഹം ചെയ്യുന്ന കൃഷ്ണൻ എന്നു പേരായ ഒരു മഹാദ്രോഹി ജനി ച്ചിട്ടുണ്ട്. അവൻ ദുർജ്ജയനാണ്. അവന്റെ ദുർവൃത്തി കൊണ്ട് ഞാൻ അവനെ കൊല്ലുവാൻ തീരുമാനിച്ചു. സമ്പൂർ ണ്ണബാഹുബലന്മാരായ പല മന്നവന്മാരും എന്നെ സഹാ യിച്ചു. ഞാൻ അവരോടും അവരുടെ സൈന്യങ്ങളോടും കൂടി ഗോമന്തപർവ്വതം വളഞ്ഞു. ചേദിരാജാവ് പറഞ്ഞുതന്ന ഉപദേശം കേട്ട് അവർക്കു നാശംചെയ്യുവാൻവേണ്ടി, മല യ്ക്കു ചുറ്റും തീ കൊടുത്തു. വളരെ ജ്വാലാമാലയോടു കൂടി അഗ്നി പ്രളയാഗ്നിപോലെ കത്തിജ്ജ്വലിച്ചു. ഇതുകണ്ട് സ്വർണ്ണമയമായ താലധ്വജം ധരിക്കുന്ന രാമൻ ശിലോച്ചയ ത്തിൽനിന്നു ചാടി; കടൽപോലെയുള്ള വലിയ പടയുടെ നടുവിൽ ചാടിവീണു. ആ ദുരാസദൻ തേര്, ആന, കുതിര, കാലാൾപ്പടകൾ ഇവയൊക്കെ മുടിച്ചുകളഞ്ഞു. ഇഴയുന്ന സർപ്പംപോലെയുള്ള കരിയിട്ടു വലിച്ച് അവൻ തേര്, ആന, കുതിര, കാലാൾനിരകളെയൊക്കെ ഇരുമ്പുലക്കയെടുത്ത് അടിച്ചു തകർത്തുകളഞ്ഞു. പിന്നെ ആനയെ എടുത്തു ആനയെ അടിച്ചുകൊന്നു. തേരെടുത്ത് തേരു തകർത്തു. കുതിരയെപ്പിടിച്ചടിച്ച് കുതിരക്കാരെ കൊന്നു. കാലാളെ വലിച്ചടിച്ച് കാലാളെയും കൊന്നു. വലിയ തേജസ്വികളായ നൃപന്മാർ ചേർന്ന സമരാങ്കണത്തിൽ വേനല്ക്കാലത്ത് അർ ക്കനെന്നപോലെ പല മാർഗ്ഗങ്ങളും അവൻ ചുറ്റി. രാമന്റെ പിൻപുറത്തായി അർക്കാഭനായ കൃഷ്ണൻ ചക്രവുമേന്തി സിംഹം ക്ഷുദ്രമൃഗങ്ങളെയെന്നമാതിരി ആ ചക്രധരോത്ത മൻ ഇളക്കിവിട്ടതിന്നുശേഷം ആ മഹാവീര്യൻ കാലൂക്കാൽ ഗിരീന്ദ്രനെ ഇളക്കിമറിച്ചു. എന്നിട്ട് ശത്രുസൈന്യത്തിലേക്ക് ഒരു ചാട്ടംചാടി. അപ്പോൾ തുള്ളുന്നമാതിരി ഗിരീന്ദ്രൻ കിടന്നു വിറച്ചിരുന്നു. ആ കത്തിക്കൊണ്ടിരിക്കുന്ന ശൈല ത്തെ കാലുകൊണ്ട് ചവിട്ടിത്താഴ്ത്തി എന്നുതന്നെയല്ല ഉരുൾപൊട്ടിച്ച് തീയൊക്കെ കെടുത്തി. പിന്നെ കത്തുന്ന കൊടുമുടിയിൽനിന്നു ചാടിവന്ന് ജനാർദ്ദനൻ ചക്രം കൈ യിലെടുത്ത് സൈന്യങ്ങളെയൊക്കെ യുദ്ധത്തിൽ കൊന്നു കളഞ്ഞു രാജാവേ! വലിയ ചക്രമെടുത്ത് എറിഞ്ഞും ഗദാ ഘാതംകൊണ്ടും ആനകളെയും അശ്വങ്ങളെയും കാലാൾ പ്പടയെയുമൊക്കെ ഇരുമ്പുലക്കയെടുത്തു പ്രഹരിച്ചു തവിടു പൊടിയാക്കി. ക്രോധക്കാറ്റേറ്റിളകുന്ന ചക്രലാംഗല വഹ്നി കൊണ്ട്, രാജാക്കന്മാരുടെ പടയൊക്കെ വെന്തുപോയി രാജാവേ! ആന, ആൾ, അശ്വം എന്നിവ കലർന്നതും കാലാൾ, കൊടി മുതലായവ ചേർന്നതുമായ സൈന്യത്തെ യെല്ലാം ചിന്നിച്ചുവിട്ടു. ചക്രത്തീയിൽ ഭയത്തോടെ സൈന്യം ചിന്നിയതായിക്കണ്ട് എല്ലായിടത്തും തേർനിരകൾ ചിന്നി കൂടിയപ്പോൾ, ഞാൻ പൊരുതുവാൻ ചെന്നു. അപ്പോൾ അവന്റെ ബലവാനായ ചേട്ടൻ, രാമൻ, മഹാശൂരനായ ആ ഹലായുധൻ, ഗദയുമെടുത്ത് എന്റെ മുമ്പിൽ വന്നു നിന്നു. മത്തസിംഹംപോലെയുള്ള അവൻ ചെയ്ത വിക്രമ മല്ലേ കേൾക്കേണ്ടത്. പതിനൊന്നക്ഷൗഹിണി സൈന്യ ത്തെ കൊന്നുകളഞ്ഞു! അതു മാത്രമോ! സൗനന്ദം, മുസലം എന്നിവയൊക്കെ വിട്ടുകൊണ്ട് ഗദയെടുത്ത് എന്റെ ദേഹത്തിലടിച്ചു. വജ്രം വീഴുന്നമാതിരി അത് എന്റെ ദേഹത്തിൽ ഊക്കിൽ വന്ന് അടിച്ചു. അവൻ പ്രഹരിക്കു വാൻതന്നെ തയ്യാറായി സുബ്രഹ്മണ്യനെപ്പോലെ ഭൂമിയിൽ നിന്നു. പണ്ട് വൈശാഖൻ ക്രൗഞ്ചപർവ്വതത്തെ നോക്കിയ മാതിരി അവൻ നീണ്ടകണ്ണുകൊണ്ട് എന്നെ ചുട്ടെരിക്കുന്ന മാതിരി ഒരു നോട്ടം നോക്കി. പോർക്കളത്തിൽ അമ്മാതിരി നില്ക്കുന്ന ബലഭദ്രനെ കണ്ടാൽ പിന്നെ ജീവനിൽ കൊതി യുള്ളവരാരും അവന്റെ നേരിട്ടു നില്ക്കുകയില്ല. കാല ദണ്ഡംപോലെ ഭീമമായ ഗദ കൈയിലെടുത്ത അവൻ എന്റെ മുമ്പിൽ അതു വീശിനിന്നു. അപ്പോൾ ഒരത്ഭുത മുണ്ടായി. ഇടിവെട്ടുന്ന ഘനഗംഭീരനാദത്തിൽ ഒരു അശരി രിശബ്ദം ആകാശത്ത് മുഴങ്ങി. അതു ലോകപിതാമഹന്റെ വാക്കായിരുന്നു: 'ഈ രാജാവിനെ പ്രഹരിക്കേണ്ട, നിനക്ക് അവനെ വധിക്കുവാൻ സാദ്ധ്യമല്ല. ഹലായുധാ, നീ അട ങ്ങുക! അവന്റെ വധം മറ്റൊരുത്തനാലാണ്.' ആ വാക്യം കേട്ടപ്പോൾ ചിന്തയിൽ ഞാൻ ആണ്ടുപോയി; യുദ്ധം നിർത്തി ഞാൻ തിരിച്ചു. സർവ്വപ്രാണഹരവും ഘോരവും ബ്രഹ്മാവു വെച്ചതുമാണ് ആ നാശം. അതുകൊണ്ട് ഞാൻ നിന്നോടു പറയുകയാണ്, നൃപന്മാരുടെ ഹിതത്തിന്നുവേണ്ടി രാജേന്ദ്രാ, നീതന്നെ കേട്ട് എന്റെ അപേക്ഷ നിർവ്വഹി ക്കുക! പുത്രാർത്ഥിയായി വലിയ തപസ്സുചെയ്ത് രുദ്രനെ സന്തോഷിപ്പിച്ച് നരേന്ദ്രനായ നിന്നെ, മഥുരക്കാർക്കു വധി ക്കുവാൻ വയ്യാത്തവനെ, പന്ത്രണ്ടുവർഷം ദൃഢമായ വ്രത മെടുത്ത്, ഇരിമ്പുപൊടി മാത്രം തിന്ന്, മഹാത്മാവായഗാർഗ്ഗ്യ

മഹർഷി നേടി. സുരാസുരന്മാർ പാദത്തിൽ നമിക്കുന്ന തപോബലംകൊണ്ട് ഹിതകാമപൂർണ്ണനായ നിന്നെ നേടി. ചന്ദ്രചൂഡൻെറ വരവൈഭവത്താൽ നിന്നോടേല്ക്കുന്ന ജനാർദ്ദനൻ തീർച്ചയായും വെയിലേറ്റ മഞ്ഞിൻകട്ടപോലെ അലിഞ്ഞുപൊയ്ക്കളയും. തീർച്ചയാണ് ആ കാര്യം. രാജാക്കന്മാർ പറഞ്ഞയച്ചപ്രകാരം ഭവാൻ മുകുന്ദനെ ജയിക്കുവാൻ ചെല്ലുക. ഭവാൻ സൈന്യങ്ങളോടുകൂടി മഥുരയിൽ ച്ചെന്ന് മുകുന്ദനെ വധിച്ച് യശസ്സു വർദ്ധിപ്പിക്കുക. മഥുരാവാസിയാണ് വാസുദേവൻ, ബലദേവൻ സഹായിക്കുന്നവനുമാണ്. അവരെ നീ മഥുരയിൽച്ചെന്ന് വിജയിക്കും. അതിൽ ഒട്ടും സംശയം എനിക്കില്ല."

സാല്വൻ പറഞ്ഞു: "ഇപ്രകാരം ആ രാജാക്കന്മാരിൽ ഭാസ്കരതുല്യനായ രാജാവ് പറഞ്ഞ വാക്യം ഞാൻ ഇതാ അങ്ങയുടെ മുമ്പിൽ ഉണർത്തിച്ചിരിക്കുന്നു. സചിവന്മാരോടുകൂടി ബുദ്ധിപൂർവ്വം ആലോചന നടത്തിയതിന്നുശേഷം ഒക്കുന്നമട്ടിൽ അത് ചെയ്യുവാൻ നിന്നോട് അപേക്ഷിക്കുന്നു രാജേന്ദ്രാ!"

**54. കാലയവനവാക്യം** - വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം രാജാക്കന്മാരുടെ ആജ്ഞ വന്നു പറയുന്ന സാല്വരാജാവിനോട് യവനാധിപൻ വല്ലാത്ത പ്രീതിയോടുകൂടി ഇപ്രകാരം പറഞ്ഞു."

കാലയവനൻ പറഞ്ഞു: "ഞാൻ ധന്യനായി! ഞാൻ അനുഗൃഹീതനായി! എൻെറ ജന്മം സഫലമായി. ഞാൻ ഭാഗ്യവാൻതന്നെ! കൃഷ്ണനെ വധിക്കുവാൻ വളരെയേറെ രാജാക്കന്മാർ എന്നെ ഏല്പിക്കുകയാൽ ഞാൻ എല്ലാംകൊണ്ടും ഭാഗ്യവാനായി വിരാജിക്കുന്നു! മൂന്നുലോകത്തിലും അവൻ ദുർജ്ജയനാണ്. സുരന്മാർക്കും അസുരന്മാർക്കുപോലും അജയ്യനാണ് അവൻ. അവനെ കൊല്ലുവാനായി ജയാശിസ്സോടെ അയച്ചവരും അതിന്നുറച്ച ഹൃഷ്ടരുമായ രാജാക്കന്മാർ എന്നിൽ വിജയം കാണുന്നു! അവരുടെ വാക്യവർഷംകൊണ്ട് എനിക്കു ജയമുണ്ടാകും. നൃപേന്ദ്രന്മാരാൽ പ്രേരിപ്പിക്കപ്പെട്ട ഞാൻ, അവർ പറഞ്ഞപ്രകാരം അത് നിർവ്വഹിക്കും! രാജേന്ദ്ര, അവനോടു പൊരുതി തോറ്റുപോയാലും അത് ജയിച്ചതിന്നു തുല്യമായി ഗണിക്കാം. ഇന്ന് ജ്യോതിഷപ്രകാരം പുറപ്പെടുവാൻ തിഥി, നക്ഷത്രം, മുഹൂർത്തം, കരണം മുതലായവയെല്ലാം ശുഭമാണ്. പോരിൽ കേശവനെ വധിക്കുവാൻ ഞാൻ ഇതാ ഇപ്പോൾത്തന്നെ മഥുരയ്ക്കു പോകുന്നു."

വൈശമ്പായനൻ പറഞ്ഞു: "എന്നു ശക്തിമാനായ ആ രാജാവ് സൗഭപതിയോടു പറഞ്ഞ്, മഹാർഹമായ രത്നഭൂഷാദികൾകൊണ്ട് അവനെ അർച്ചിച്ചു. യഥാക്രമം ബ്രാഹ്മണർക്കു വിത്തം നല്കി. വിജയാനുഗ്രഹത്തിന്നായി പുരോഹിതനും വളരെ ധനം ദാനംചെയ്തു. പിന്നെ രാജാവ് അഗ്ന്യാഹുതി ചെയ്ത് കൗതുകമംഗളങ്ങളോടുകൂടി വേണ്ട വിധത്തിൽ ജനാർദ്ദനനെ ജയിക്കുവാൻതന്നെ നിശ്ചയം ചെയ്തു പുറപ്പെട്ടു. സാല്വനും ഹേ ഭരതശ്രേഷ്ഠാ കൃതാർത്ഥനായി, ഹൃഷ്ടചിത്തനായി യവനാധീശ്വരനെ ഗാഢമായി ആലിംഗനംചെയ്ത്, യാത്ര പറഞ്ഞ് തൻെറ ഗൃഹത്തിലേക്കു പോന്നു."

**55. മഥുരാഗമനമഹോത്സവം** - ജനമേജയൻ പറഞ്ഞു: "വിദർഭം വിട്ട്, ശക്രാഭവിക്രമൻ പോയതിന്നുശേഷം ഗരുഡനെക്കൊണ്ടുപോയി ചെയ്തതെന്തൊക്കെയാണ്? ശക്തനായ ഗരുഡനിൽ ഭഗവാൻ കയറിയില്ല. എന്താണതിന്നു കാരണം? മഹർഷേ, തത്ത്വം പറഞ്ഞുതരണേ!"

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ഗരുഡൻ ചെയ്ത കർമ്മം അമാനുഷമാണ്. അത് ഭവാൻ കേൾക്കുക. മഹാദ്യുതിയായ വൈനതേയൻ, മധുസൂദനൻ വിദർഭനഗരത്തിൽനിന്ന് മഥുരയിലെത്തുന്നതിന്നുമുമ്പ് മനസ്സുകൊണ്ട് ചിന്തിച്ചു. ദേവദേവനായ മധുസൂദനൻ മഥുരാപുരിയിലേക്കു പോകുന്നതായി രാജാക്കന്മാരോട് പറയുകയുണ്ടായല്ലോ! ആ വാക്കു ചിന്തിച്ച് ഗരുഡൻ കൃഷ്ണൻെറ മുമ്പിൽ കുമ്പിട്ട് കൈകൂപ്പിനിന്ന് ഇപ്രകാരം ഉണർത്തിച്ചു."

ഗരുഡൻ പറഞ്ഞു: "ദേവാ, ഞാൻ രൈവതൻെറ കുശസ്ഥലീപുരിയിലേക്കു പോവുകയാണ്. അവിടെയുള്ള രൈവതപർവ്വതം രമ്യമാണ്; നന്ദനതുല്യമായ വനമാണ്. രുക്മിയാൽ നശിപ്പിക്കപ്പെട്ട് ജനവാസമില്ലാതാക്കിയ ആ സമുദ്രത്തിന്നും പർവ്വതങ്ങൾക്കും ഇടയ്ക്കുള്ള പുരി ഗുല്മങ്ങൾ ചിന്നി, പുഷ്പരേണു നിരന്ന്, ആനകളും പാമ്പുകളും വസിക്കുന്നതും, കുരങ്ങന്മാരും കരടികളും, കൂത്താടുന്നതും, പന്നികളും പോത്തുകളും സൈ്വരവിഹാരംചെയ്യുന്നതും, മാൻകൂട്ടങ്ങൾ ധാരാളം തുള്ളിക്കളിക്കുന്നതുമാണ്. ആ പ്രദേശം ചുറ്റും നോക്കിക്കണ്ട് അതു ഭവാന് വസിക്കുവാൻ ഇഷ്ടപ്പെട്ടതാകുമോ എന്നു ഞാനൊന്നു നോക്കട്ടെ. അങ്ങയ്ക്ക് ആ ശ്രേഷ്ഠവും രമണീയവുമായ സ്ഥലം ഇഷ്ടപ്പെടുമെങ്കിൽ അതിലെ കല്ലുകരടുകളൊക്കെ നീക്കി കണ്ടകോദ്ധാരണംചെയ്ത് ഞാൻ ഭവാൻെറ അടുക്കൽ വരാം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ദേവേശ്വരനോടു പറഞ്ഞ് ആ ദേവനെ പ്രണമിച്ച് ആ ബലവാൻ പടിഞ്ഞാറോട്ടുനോക്കിപ്പറന്നു. കൃഷ്ണൻ യദുക്കളോടുകൂടി മഥുരാപുരിയിലേക്കു പ്രവേശിക്കുകയും ചെയ്തു. അപ്പോൾ നർത്തകിമാരോടുകൂടി പൗരജനങ്ങളും ഉഗ്രസേനനും സന്തോഷത്തോടുകൂടി കൃഷ്ണനെ എതിരേറ്റ് അർച്ചിച്ചു."

ജനമേജയൻ പറഞ്ഞു: "രാജേന്ദ്രനായി പല നൃപന്മാർ കൃഷ്ണനെ അഭിഷേചിച്ചതായിക്കണ്ടപ്പോൾ മഹിപതിയായ ഉഗ്രസേനൻ എന്തുചെയ്തു?"

വൈശമ്പായനൻ പറഞ്ഞു: "രാജേന്ദ്രനായി പല രാജാക്കന്മാർ കൃഷ്ണനെ അഭിഷേചിച്ചതും ചിത്രാംഗദൻ ഇന്ദ്രദൂതനായി വന്ന് വിവരമറിയിച്ചതും ഓരോ നൃപന്മാർക്കും ഭാഗമായി ഓരോ ലക്ഷം സ്വർണ്ണനാണ്യം കൊടുത്തതും, അവിടെ വന്നെത്തിയവർക്കെല്ലാം പതിനായിരംവീതം കൊടുത്തതും, ആരും ശൂന്യഹസ്തരായി ഗൃഹത്തിൽ എത്താൻ കഴിയാത്തവരായതും, അപ്പോൾ ശംഖൻ യാദവരൂപത്തിൽ ഹരിയുടെ ഇച്ഛയനുസരിച്ചു ദാനംചെയ്തതും, ഇപ്രകാരം ചെയ്ത നിധിപതി ദൈവാനുമോദിതനായതും, തൻെറ വാർത്തകർമുഖേന കേട്ടപ്പോൾ അമ്പലങ്ങളിലെല്ലാം വലിയ പൂജനടത്താൻ ഉഗ്രസേനൻ ഏർപ്പാടുംചെയ്തു. വസുദേവഗൃഹത്തിൽ രണ്ടുഭാഗത്തും തോരണങ്ങൾ അലങ്കരിക്കപ്പെട്ടു. ആട്ടക്കാരുടെ പാട്ടും, ആട്ടവും, കൊട്ടും കോലാഹലങ്ങളും നിരന്നു. ധ്വജവും കൊടിക്കൂറകളും രാജാവ് നാട്ടിച്ചു. വിചിത്രമായി മേലാപ്പുമിന്നുന്ന കംസരാജാവിൻെറ സഭാന്തരത്തിൽ പല കൊടികളും ഭോജരാജാവ് നാട്ടിച്ചു. കമാനങ്ങളും ഗോപുരവും ചായംപൂശിച്ചു. രാജേന്ദ്രസ്ഥാനമന്ദിരം പണിയിച്ചു. നർത്തകന്മാരുടെ ആട്ടവും, കൊട്ടും, പാട്ടും നിരന്നു. വനമാലക്കൊടികളും പൂർണ്ണകുംഭങ്ങളും നിരന്നു. രാജേന്ദ്രാ, രാജമാർഗ്ഗത്തിൽ ചന്ദനച്ചാർ നനച്ചു. വസ്ത്രാലങ്കാരങ്ങൾ ഭൂമിയിൽ രാജാവു ചെയ്യിച്ചു. രണ്ടു പാർശ്വത്തിലും വഴിയിൽ അകിൽ, ഗുൽഗുലു, ചന്ദനം, എന്നിവയാൽ ധൂപം പരത്തി. പ്രായമായ സ്ത്രീകളോടുകൂടി സ്തുതിമംഗളം പാടി. അങ്ങനെ അലങ്കരിക്കപ്പെട്ട സ്ഥാനങ്ങളിൽ സ്ത്രീകൾ അർഘ്യംനല്കി. എല്ലാവർക്കും ഉഗ്രസേനൻ ആനന്ദം വർദ്ധിപ്പിച്ചു.

വാസുദേവൻെറ ഗൃഹത്തിൽച്ചെന്ന് ഇഷ്ടമായ വൃത്താന്തം അറിയിച്ച് ഉഗ്രസേനൻ രാമനോടുകൂടി കൃഷ്ണൻെറ

തേരിന്നടുത്തു ചെന്നുചേർന്നു. അതിന്നിടയിൽ വലിയ ശംഖാരവമുണ്ടായി. പാഞ്ചജന്യത്തിൻെറ ശബ്ദംകേട്ട് മഥുരാനിവാസികൾ, സ്ത്രീകൾ, വൃദ്ധർ, ദാസന്മാർ, ബാലന്മാർ, സൂതമാഗധന്മാർ, വന്ദികൾ എന്നിവരോടുകൂടി അർഘ്യവും പാദ്യവുമായി, ശ്രീമാനായ ഉഗ്രസേനനോടുകൂടി രാമൻ മുമ്പിലായി പുറപ്പെട്ടു. കണ്ണെത്തുന്ന ദിക്കിലെത്തിയപ്പോൾ ഉഗ്രസേനരാജാവ് ശുഭ്രമായ തേർവിട്ടിറങ്ങി കാൽനടയായി നടന്ന് മുന്നിലെത്തി. അപ്പോൾ അദ്ദേഹം ദിവ്യരത്നപ്രഭയോടും മംഗളാഭരണങ്ങളോടുംകൂടി വനമാലയണിഞ്ഞ് ദിവ്യനായ ഭാസ്കരാഭനെ തേരിൽ ഇരിക്കുന്നതായിക്കണ്ടു. കുടയും വെൺചാമരവും ഖഗോന്നതധ്വജവും ചേർന്ന് വിളങ്ങുന്നവനും, രാജലക്ഷണമൊത്തവനും, പ്രസന്നാർക്കപ്രകാശനും, ശ്രീമാനും, ദേവേശ്വരനും, ശോഭയാൽ ദുർന്നിരീക്ഷ്യനുമായ കൃഷ്ണനെക്കണ്ട് ആ രാജാവ് ഹർഷപുളകിതനായി ഗദ്ഗദാക്ഷരത്തോടുകൂടിയ വാക്കുകൊണ്ട് ശത്രുധ്വംസിയും, പത്മാക്ഷനുമായ രാമനോടു പറഞ്ഞു: 'ഞാൻ തേരിൽക്കയറിച്ചെല്ലുന്നതു ചേർന്നതല്ലെന്നു വിചാരിച്ച് തേരിൽനിന്ന് ഞാൻ ഇറങ്ങുന്നു. മഹാഭാഗാ, നീ തേരിൽക്കയറിച്ചെല്ലുക. വേഷം മാറിയവനായി വിഷ്ണു മഥുരയിൽവന്ന് നൃപാർണ്ണവത്തിൽ ദേവേന്ദ്രഭാവം വ്യക്തമാക്കിയിരിക്കെ ഞാൻ രഥത്തിൽക്കയറി ചെല്ലുന്നതു ശരിയല്ല. ഞാൻ എല്ലാ ഭാവത്തോടുംകൂടി ആ കേശവനെ വാഴ്ത്തട്ടെ! 'കൃഷ്ണൻെറ ജ്യേഷ്ഠൻ, തേജസ്വിയായ രാമൻ, ഉടനെ രാജാവിനോട് ഇപ്രകാരം പറഞ്ഞു: 'യാത്രയിൽ ദേവമുഖ്യനെ സ്തുതിക്കണമെന്നില്ല. രാജാവേ, സ്തുതിക്കാതെതന്നെ നിന്നിൽ സന്തുഷ്ടനാണ് ജനാർദ്ദനൻ. തുഷ്ടനായ അവനെ നീ എന്തിന്നു സ്തുതിക്കുന്നു? നിൻെറ കാഴ്ചതന്നെ മതി. അതാണ് വലിയ സ്തുതി. രാജേന്ദ്രത്വം കൈക്കൊണ്ട് അവൻ ഭവാൻെറ ഗൃഹത്തിലേക്ക് എത്തിക്കഴിഞ്ഞു. നീ എന്തിന്ന് ദിവ്യസ്തോത്രസ്തവങ്ങളാൽ സ്തുതിക്കുന്നു.' എന്ന് പറഞ്ഞുകൊണ്ടു കേശവൻെറ അടുത്ത് അവർ വന്നുചേർന്നു. അർഘ്യം കൈക്കൊണ്ടുകൊണ്ട് മുഖ്യമായ തേരുനിർത്തി ഉഗ്രസേനരാജാവിനോട് ആ വാഗ്മിസത്തമൻ പറഞ്ഞു: 'മഥുരാധിപനായി ഞാൻ അങ്ങയെ അഭിഷേചിച്ചിരിക്കുമ്പോൾ അത് ഭവാൻ സ്വയം മറ്റുവിധത്തിലാക്കരുത്. മഥുരാധിപാ! അർഘ്യം, ആചമനം, പാദ്യമെന്നിവ ഇവന്ന് തരുന്നവയൊക്കെ രാജാവേ, ഭവാൻ നല്കരുത്. ഇതാണ് എൻെറ മനസ്സിന്ന് പ്രിയമായിട്ടുള്ളത്. രാജാവേ, ഭവാൻെറ അഭിപ്രായം എങ്ങനെയെന്നുകണ്ട് പറയുകയാണ്. ഭവാൻ തന്നെയാണ് മഥുരയ്ക്കു രാജാവ്. അതിന്നു മാറ്റമില്ല. ഭവാൻ ഒന്നുകൊണ്ടും മാറരുത്. സ്ഥാനഭാഗം ഞാൻ ഭവാന് ദക്ഷിണയായി നല്കുന്നു. മറ്റു രാജാക്കൾക്കെന്നവിധം അത് ആദ്യമേതന്നെ ഞാൻ കരുതിവെച്ചിരിക്കുന്നു. ലക്ഷം എന്ന ആ ഭാഗം വസ്ത്രാഭരണംകൂടാതെ വച്ചിരിക്കുന്നു. പൊന്നണിഞ്ഞ ഈ ശുഭ്രമായ തേരിൽ ഭവാൻ കയറുക. കുട, വെൺചാമരം, കൊടി എന്നിവയും രാജാവേ, ദിവ്യാഭരണവും ഭാസ്കരപ്രഭമായ കിരീടവും ഭവാൻ ധരിക്കുക മഹാഭാഗാ, ഭവാൻ ഈ പുരിയെ കാത്തുരക്ഷിക്കുക. പുത്രപൗത്രന്മാരോടുകൂടി മഥുരാപുരി സംരക്ഷിക്കുക. ശത്രുസമൂഹത്തെ ജയിച്ച് ഭോജവംശത്തെ വളർത്തുക! ശൗരിക്കായി ദേവരാജാവായ വജ്രി ഇതാ ദിവ്യാഭരണാംബരങ്ങൾ അയച്ചിരിക്കുന്നു. മഥുരക്കാർക്കൊക്കെ പത്തുവീതം പൊൻനാണ്യഭാഗങ്ങൾ പത്തും അയച്ചിരിക്കുന്നു. വന്ദിമാഗധസൂതർക്കൊക്കെ ഓരോരുത്തർക്കും ആയിരംവീതം പൊന്നുകൾ അയച്ചിട്ടുണ്ട്. വൃദ്ധസ്ത്രീസംഘഗണികമാർക്ക് നൂറുനൂറുവീതവും അയച്ചിരിക്കുന്നു. രാജാവിനോടൊത്തു നില്ക്കുന്ന വികദ്രുപ്രമുഖന്മാർക്ക് ധാതാവ് പതിനായിരംവീതമുള്ള ഭാഗം നിശ്ചയിച്ചിട്ടുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം രാജാവിനെ പൂജിച്ച് മഥുരയിലെ ഭടന്മാരുടെ ഇടയിൽ മഥുരയ്ക്കു മഹത്തായ ആനന്ദം മധുസൂദനൻ നല്കി. ദിവ്യാഭരണമാല്യങ്ങൾ, ദിവ്യവസ്ത്രങ്ങൾ, വിലേപനങ്ങൾ - ഇവയാൽ ജനങ്ങൾ വിണ്ണിൽ വിണ്ണവരെപ്പോലെ ചുറ്റും വിലസി. ഭേരീപടഹനാദം, ശംഖദുന്ദുഭിസ്വനം, ഗജബൃംഹിതം, വാജീഹ്രേഷാരവം, ശൂരന്മാരുടെ സിംഹനാദം, തേരുരുൾധ്വനി എന്നീ ശബ്ദകോലാഹലങ്ങൾകൊണ്ട് വാനിൽ ഇടിമുഴക്കംപോലെ സർവ്വത്ര ഇരമ്പി.

വന്ദിമാർ വാഴ്ത്തുന്ന കൃഷ്ണനെ നാട്ടുകാർ ചെന്നു കുമ്പിട്ടു. അനന്തമായ ദാനങ്ങൾ നല്കിയിട്ടും കേശവൻ വിസ്മയിക്കുകയുണ്ടായില്ല. സ്വഭാവോന്നതിയാൽ മുമ്പ് കണ്ടിട്ടുള്ളതിലധികമായി അഹങ്കരിക്കായ്കയാലും അവൻ വിസ്മയം പൂണ്ടില്ല. സ്വദേഹത്താൽ ദീപ്തനായി അണയുന്ന ഭാസ്കരാഭനെ കുമ്പിട്ട് മഥുരാവാസികൾ കൃഷ്ണനെ വാഴ്ത്തി: 'ഇതാ ശ്രീമാനായ നാരായണൻ പാല്ക്കടലിൽ വസിക്കുന്ന ഭഗവാൻ. ഫണിമെത്ത വെടിഞ്ഞ് മഥുരയിലേക്ക് എത്തിയവനാണ് കൃഷ്ണൻ. ദേവന്മാർക്ക് അജയ്യനും വീര്യാഢ്യനും മഹാബലിയെ കെട്ടിയിട്ടവനുമായ ചക്രപാണി ത്രൈലോക്യരാജ്യം ശക്രന്നു നല്കി. വളരെ ദൈത്യന്മാരെ സംഹരിച്ചു. ബലവാനായ കംസനെയും കൊന്നു. ഭോജരാജാവിന്ന് മഥുരാപുരി ആ കേശവൻ നല്കി. രാജ്യാഭിഷേകം ഏല്ക്കാതെയും നൃപാസനം കയറാതെയും രാജേന്ദ്രത്വത്തെയും നേടി മഥുരയിൽ എത്തി.' ഇപ്രകാരം പൗരജനം തമ്മിൽ പറയുന്നതു കേട്ട്, വന്ദിമാഗധഗായകന്മാർ പറഞ്ഞു: 'ഞങ്ങൾ നിൻെറ പ്രഭാവോത്സാഹജാതങ്ങളായ ഗുണങ്ങളെ വർണ്ണിക്കുവാൻ ശക്തരാണോ! ഞങ്ങൾക്ക് ഒറ്റനാവല്ലേയുള്ളു! വെറും മർത്ത്യരല്ലേ ഞങ്ങൾ! ഗുണോദധേ, സഹസ്രഭോഗിയായ ആ ബുദ്ധിമാനായ നാഗേന്ദ്രനല്ലാതെ മറ്റാർക്കു കഴിയും? രണ്ടായിരം നാവുകൊണ്ടു വാസുകിയും പറയും ഈ അത്ഭുതം. മർത്ത്യലോകത്തിൽ അല്ലയോ മഥുരേശ്വരാ! വല്ലയിടത്തും കേട്ടിട്ടുണ്ടോ ആർക്കെങ്കിലും ഇന്ദ്രൻ സിംഹാസനം അയച്ചതായിട്ട്. സഭാവതരണവും പിന്നെ കലാശഗമനവും അപ്രകാരംതന്നെ കേട്ടിട്ടും കണ്ടിട്ടുമില്ലാത്ത അത്ഭുതമാണ്. നാരീശ്രേഷ്ഠയായ മഹാഭാഗാ, ദേവകി ധന്യതന്നെ! ത്രിദശേന്ദ്രനായ കേശവനാകുന്ന ഭഗവാനെ ഗർഭത്തിൽ വഹിച്ച ദേവകി ധന്യതന്നെ! അവളിതാ സുരാർച്ച്യനും ശ്രീമയനും പങ്കജാക്ഷനുമായ കൃഷ്ണനെ സ്നേഹംനിറഞ്ഞ കണ്ണുകൊണ്ടു മുഖാംബുജത്തിൽ നോക്കുന്നുവല്ലോ!' ഇപ്രകാരം ഓരോരുത്തരും പറയുന്ന വാക്കുകേട്ട് രാമകൃഷ്ണന്മാരെ ഉഗ്രസേനൻ, കോട്ടവാതില്ക്കൽ എത്തിയപ്പോൾ അർച്ചിച്ചു.

അർഘ്യാചമനങ്ങൾ നല്കി, ഇതാ പാദ്യം എന്നു പറഞ്ഞ് വീണ്ടും ധീമാനായ ഉഗ്രസേനൻ കൃഷ്ണൻെറ നേരെ മുമ്പിലായി കൃഷ്ണനെ കുമ്പിട്ടുനിന്നു. ആ വീര്യവാൻ കൊമ്പനാനയുടെ പുറത്തു കയറി. മഴക്കാർ വർഷിക്കുന്നവിധം സ്വർണ്ണവൃഷ്ടി പെയ്തു. ധനൗഘങ്ങൾ വാരി വർഷിച്ചുകൊണ്ടിരിക്കെ പിതൃഗൃഹത്തിലെത്തി. അവിടെ എത്തിയ മധുസൂദനനോട് ശ്രീമാനായ മഥുരാധിപൻ പറഞ്ഞു: 'രാജേന്ദ്രത്വം നേടിയ ഭവാൻ എൻെറ രാജധാനിയിൽ ദേവരാജൻ തന്ന സിംഹാസനം വെക്കണം. കൈയൂക്കാൽ നീ നേടിയ മഥുരേശൻെറ സഭയിൽ കയറുക. ഭഗവാനേ, പ്രസാദിക്കണേ! കോപിക്കരുതേ!' വസുദേവനും ദേവകിയും രോഹിണിയും ഒന്നുപോലെ സന്തോഷസംഭ്രമംമൂലം ഒന്നും ചെയ്യുവാനാകാതായിരിക്കയായിരുന്നു. രാജാവേ, കംസൻെറ അമ്മയും വാസുദേവനെ അർച്ചിച്ചു. നാനാദേശത്തുനിന്നും കംസൻ നേടിയ ധനം ദേശകാലങ്ങൾ

നോക്കി കാല്ക്കൽ കൊണ്ടുവന്നുവെച്ചപ്പോൾ നല്ലവാക്കാൽ ഉഗ്രസേനനോടു കൃഷ്ണൻ പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "അല്ലയോ രാജാവേ, ഞാൻ മഥുരാപുരിയെ കാംക്ഷിക്കുന്നില്ല. വിത്തവും കാംക്ഷിക്കുന്നില്ല. നിന്റെ പുത്രനെ ഞാൻ വധിച്ചത് രാജ്യകാംക്ഷ കൊണ്ടല്ല രാജാവേ! അവൻ കാലത്താൽ മൃതിക്കു വശം വദനായതാണ്. ഭവാൻ വളരെ യജ്ഞങ്ങൾ യജിക്കുക. വളരെ ധനം ദാനംചെയ്യുക! ഭവാൻ എന്റെ കൈയുക്കിനെ ആശ്രയിച്ചു ശത്രുസൈന്യത്തെ ജയിക്കുക! ചിത്തസന്താപം നീ ത്യജിക്കുക! കംസനാശജമായ ഭയത്തെ ത്യജിക്കുക! ഈ ധനമെല്ലാം നീ കൊണ്ടുപോകുക! അങ്ങ് സമർപ്പിച്ച വിത്തമെല്ലാം ഞാൻ വീണ്ടും അങ്ങയ്ക്കുതന്നെ തന്നിരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സാന്ത്വവാക്കുകൾ പറഞ്ഞ് കൃഷ്ണൻ രാജാവിനെ സമാശ്വസിപ്പിച്ചു. ബലരാമനോടുകൂടി ശ്രീമാനായ കൃഷ്ണൻ പിതാക്കളുടെ സമീപത്തേക്കു കടന്നുചെന്നു. ആനന്ദം നിറഞ്ഞുതുളുമ്പുന്ന ഹൃദയത്തോടെ ചെന്ന് ആ മഹാബലന്മാർ പിതാക്കളുടെ പാദങ്ങളിൽ നമസ്കരിച്ചു. ആ മുഹൂർത്തത്തിൽ മഥുരാപുരി, വിണ്ണുവെടിഞ്ഞ് ഭൂമിയിൽ ഇറങ്ങിവന്ന അമരാവതിയാണോ എന്നവിധം പ്രശോഭിച്ചു. വാസുദേവന്റെ ഭവനം കണ്ട് പുരവാസികൾ മനസ്സുകൊണ്ടു വിചാരിച്ചു, ഇത് മന്നല്ല, സ്വർഗ്ഗമാണ് എന്ന്. പതിയോടൊത്തു മഥുരാധിപനെ വിട്ടയച്ചതിന്നുശേഷം വസുദേവന്റെ ഭവനത്തിലേക്ക് ബലരാമനും കേശവനും പ്രവേശിച്ചു. ശസ്ത്രം ഒരിടത്തു വെച്ച് സ്വൈരചാരികളായ ആ വീരന്മാർ ആഹ്നികം ചെയ്ത് സുഖമായി ഓരോ നേരമ്പോക്കുകൾ പറഞ്ഞ് അങ്ങനെ ഇരുന്നു.

ഈ സന്ദർഭത്തിൽ വലുതായ ഉൽപ്പാതങ്ങളുണ്ടായി. കാറുകൾ ആകാശത്ത് ഇളകി. പർവ്വതങ്ങളുലഞ്ഞു. കടലുകൾ കലങ്ങി. ഭോഗിനായകൻ ഉഴന്നു. യദുക്കൾ പ്രകമ്പിച്ചു. അവർ കുമ്പിടുന്നവിധം ഊഴിയിൽ വീണുപോയി. ഇതൊക്കെക്കണ്ടിട്ടും രാമകേശവന്മാർ കുലുങ്ങാതെ നിന്നു. എന്താണ് ഈ ഭയങ്കരക്ഷോഭത്തിന്നു കാരണം? മറ്റൊന്നുമല്ല, അത് ചിറകടിച്ചെത്തുന്ന വൈനതേയന്റെ വരവിലുണ്ടായ പ്രകൃതിക്ഷോഭമായിരുന്നു. പക്ഷമടിക്കുമ്പോഴുണ്ടായ കാറ്റിന്റെ ചലനത്താൽ പതഗേന്ദ്രന്റെ വരവ് അവർ അറിഞ്ഞു. ദിവ്യമാല്യാനുലേപനായി സൗമ്യരൂപനായിവിളങ്ങുന്ന പതഗേന്ദ്രൻ, അവരുടെ മുമ്പിൽ തല കുമ്പിട്ടിരുന്നു. ആപല്ക്കാലത്ത് സചിവനായ അവൻ വന്നതു കണ്ട് ഗതിമാനായ ഗരുഡനോട് ആ ബലിസൂദനൻ പറഞ്ഞു: 'അല്ലയോ ഖഗശ്രേഷ്ഠാ, ഭവാനു സ്വാഗതം! ദേവസേനാരി വിമർദ്ദനാ, ഭവാനു സ്വാഗതം! വിനതാഹൃദയാനന്ദാ, കേശവപ്രിയാ, ഭവാനു സ്വാഗതം!' സമീപത്ത് ദേവാഭനായി വാഴുന്ന ഗരുഡനോട് കേശവൻ തനിക്കനുയോജിച്ച വാക്കുകൾ പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "അല്ലയോ സൗപർണ്ണാ, നാം പോവുക! ഭോജേശന്റെ അന്തഃപുരത്തിൽച്ചെന്ന് സുഖമായി അവിടെ വാണ് പലതും ഇഷ്ടംപോലെ സംസാരിക്കാം."

വൈശമ്പായനൻ പറഞ്ഞു: "ആ മഹാവീര്യന്മാരായ രാമകൃഷ്ണന്മാർ രഹസ്യമായ കാര്യങ്ങൾ തമ്മിൽ സംസാരിച്ച് ഗരുഡനോടുകൂടി ചെന്നുകയറി. ജരാസന്ധൻ നമ്മൾക്ക് അവദ്ധ്യനാണ്. ഇവന്ന് മഹത്തായ സൈന്യങ്ങൾ കൈവശമുണ്ട്, മറ്റു രാജാക്കന്മാരോടൊപ്പം സൈന്യക്ഷയം ചെയ്തുവെങ്കിലും പെരുകിക്കൊണ്ടിരിക്കുന്ന സൈന്യങ്ങളെ കൊല്ലുവാൻ ഒരു നൂറ്റാണ്ടുകൊണ്ടും കഴിയുമെന്നു തോന്നുന്നില്ല. ജരാസന്ധന്റെ വലിയ പടയെ നമുക്കു മുടിക്കുവാനും കഴിയുകയില്ല. അതുകൊണ്ട് ഹേ ഗരുഡാ. ഞാൻ നിന്നോട് ഒരു രഹസ്യം പറഞ്ഞുതരാം. ഈ മഥുരയിൽ പാർക്കുകയാണെങ്കിൽ ഞങ്ങൾക്കു നന്മയുണ്ടാവുകയില്ല എന്നാണ് എന്റെ അഭിപ്രായം.'

ഗരുഡൻ പറഞ്ഞു: 'ദേവദേവനായ ഭവാനെ വന്ദിച്ചു ഞാൻ അങ്ങയുടെ സമീപത്തുനിന്ന് കുശസ്ഥലിയിലേക്കു പോയി. ഭവാനു വാഴുവാൻപറ്റിയ ഇടമാണോ എന്നു നോക്കുവാനാണു പോയത്. ഞാൻ ആകാശത്തുനിന്നു ചുറ്റും കണ്ണോടിച്ചു. അപ്പോൾ ഞാൻ അല്ലയോ വിബുധശ്രേഷ്ഠാ, ലക്ഷണയുക്തമായ പുരി മനസ്സിൽ കണ്ടു. കടല്ക്കരെ നിരപ്പിൽ കിഴക്കുഭാഗത്തായി പ്രശോഭനമായ ഇടം കണ്ടു. ചുറ്റും കടല്ക്കുന്നുകൾ! നടുവിൽ അമരന്മാർക്കുപോലും അഭേദ്യമായ ഇടം കണ്ടു. സർവ്വവിധ വൃക്ഷങ്ങളും ചേർന്ന്, സർവ്വകാമവൃക്ഷഫലാഢ്യമായി, സർവ്വർത്തുകുസുമംചിന്നി, സർവ്വഭാഗവും മനോഹരമായി, സർവ്വാശ്രമാവാസം ചേർന്ന സർവ്വകാമഗുണാഢ്യമായ, സ്ഥലം. നരനാരികൾ തിങ്ങി, നിത്യസുരഭിലാഢ്യയായി, കിടങ്ങും കോട്ടയും ചേർന്ന്, ഗോപുരാട്ടാലങ്ങളോടുകൂടി, വിചിത്രമായ പതാകയും വലിയ കമാനവാതിലുമുള്ളതായി, യന്ത്രാർഗ്ഗളങ്ങളുള്ളതും സുവർണ്ണോജ്ജ്വലവുമായി, തേരാനകുതിരകളോടുചേർന്ന സൈന്യങ്ങൾ ഉള്ളതായി നാനാനാട്ടിൽനിന്നും വന്നു ചേർന്നവരാലും ദിവ്യപുഷ്പദ്രുമഫലാഢ്യവൃക്ഷങ്ങളാലും കൊടിക്കൂറ പാറിക്കളിക്കുന്ന സൗധങ്ങളാലും വിളങ്ങുന്നതും, ശത്രുക്കൾക്ക് ഭയമുണ്ടാക്കുന്നതും മിത്രങ്ങൾക്ക് ഹർഷവർദ്ധനവുമായ രാജേന്ദ്രവസതികളിൽവെച്ച് ഏറ്റവും മെച്ചപ്പെട്ടതുമായ ഒരു പുരി ഞാൻ മനസ്സിൽ ദർശിച്ചു. ദേവാ, രൈവതം എന്ന പർവ്വതം അങ്ങു ദേവാലയമാക്കി ത്തീർക്കുക. നന്ദനത്തെപ്പോലെ ദിവ്യമായ പുരദ്വാരത്താൽ പ്രശോഭിപ്പിക്കുമാറ് അവിടെച്ചെന്നു ഭവാൻ പാർപ്പുറപ്പിക്കുക, സുരോത്തമാ! കന്യകമാർക്കൊക്കെ അവിടെ അഴകോടെ സഞ്ചരിക്കാം. പ്രസിദ്ധമായ ആ പുരി ദ്വാരവതി എന്നു മൂന്നു ലോകത്തിലും കീർത്തിപ്പെട്ടതായി വരും. ഇന്ദ്രന്നു നല്ല അമരാവതിപോലെ പ്രസിദ്ധിനേടും. കടൽ മറവായിട്ട് ഒരിടം നല്കുകയാണെങ്കിൽ അവിടെ വിശ്വകർമ്മാവ് പല വേലകളും ചെയ്യും. പവിഴം, മണിമുത്ത്, വജ്രം, വൈഡൂര്യം, എന്നിങ്ങനെ മൂന്നു ലോകത്തിലേയും അനുപമമായ രത്നങ്ങൾകൊണ്ടു ദിവ്യസ്തംഭങ്ങൾ നിർമ്മിച്ച് വിണ്ണിൽ ദേവസഭപോലെ ശുദ്ധമായി പൊന്മയമായി രത്നജാലങ്ങളണിഞ്ഞു ദിവ്യധ്വജപതാകാഢ്യമായി, ദേവഗന്ധർവ്വന്മാർ സംരക്ഷിക്കുന്നതായി, ചന്ദ്രസൂര്യോപമമായ പ്രാസാദങ്ങൾ പ്രഭോ, ഭവാൻ തീർപ്പിച്ചാലും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം മനസാ സങ്കല്പിച്ച് ഗരുഡൻ വാസുദേവനെ തലകുനിച്ചു കൂപ്പി പീഠത്തിലിരുന്നു. കൃഷ്ണനും രാമനോടുചേർന്നു ഗരുഡൻ ഹിതമായി പറഞ്ഞ വാക്കുകളെപ്പറ്റി ചിന്തിച്ചു. ഗരുഡനെ മഹാർഹമായ ഭൂഷണജാലങ്ങളാൽ യഥാവിധി സൽക്കരിച്ച് സുഖമായി വിണ്ണിൽ സുരന്മാരെന്നവിധം മോദിച്ചു. അവന്റെ വാക്കുകേട്ട് പ്രസിദ്ധനായ ഭോജരാജാവ് സ്നേഹവിസ്രബ്ധനായി കൃഷ്ണനോട് ഇപ്രകാരം മധുരമായ വാക്കുകൾ പറഞ്ഞു."

ഉഗ്രസേനൻ പറഞ്ഞു: "മഹാബാഹോ, കൃഷ്ണാ, യാദവാനന്ദവർദ്ധനാ, ശത്രുസൂദനാ! നിന്നോടു പറയുന്ന വാക്കു നീ കേൾക്കുക! നീ ഇല്ലെങ്കിൽ ഞങ്ങൾ എങ്ങനെ ഇവിടെ സുഖമായി വസിക്കും? ഈ പുരത്തിലായാലും മറ്റു പുരത്തിലായാലും നീയില്ലെങ്കിൽ ഞങ്ങൾ എങ്ങനെ വിധവപ്പെണ്ണിനെപ്പോലെ ജീവിക്കും? നീയാണു ഞങ്ങൾ

ക്കു നാഥൻ! ഞങ്ങൾ നിൻെറ കൈയൂക്കിനെ ആശ്രയിച്ചു കഴിയുന്നവരാണ്. അതുകൊണ്ട് ഞങ്ങൾ ഇന്ദ്രാഢ്യന്മാരായ രാജാക്കളെപ്പോലും ഭയപ്പെടുന്നില്ല മാനദാ! ജയത്തിന്നു വേണ്ടി ഹേ യദുശ്രേഷ്ഠാ, ഭവാൻ എവിടെപ്പോകുന്നുവോ, അവിടേക്കു ഞങ്ങളോടുകൂടി വേണം പോകുവാൻ യാദവർഷഭാ!"

വൈശമ്പായനൻ പറഞ്ഞു: "ആ രാജാവിൻെറ വാക്കു കേട്ടു ചിരിച്ച് കേശവൻ പറഞ്ഞു: 'നിങ്ങളുടെ ഇഷ്ടം എന്തോ, അതു ഞാൻ തീർച്ചയായും ചെയ്യുന്നതാണ്. സംശയം വേണ്ട."

**56. ദ്വാരവതീപ്രയാണം** – വൈശമ്പായനൻ പറഞ്ഞു: "കുറച്ചുനാൾ കഴിഞ്ഞപ്പോൾ ഒരു ദിവസം യദുസംസത്തിലെ സഭയിൽവെച്ച് കൃഷ്ണൻ യുക്തിപൂർവ്വം ഉത്തമമായ വാക്കു പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "രാഷ്ട്രം ചൂഴുന്ന മഥുര യാദവന്മാർക്കുള്ള ക്ഷിതിയാണ്. വ്രജത്തിൽ വളർന്ന ഞങ്ങൾ പിറന്ന പുരിയാണ്. എന്നാൽ ഇപ്പോഴത്തെ കഥ എന്താണ്? അല്ലൽ തീർന്നു വൈരികൾ തോറ്റുപോയി. രാജാക്കന്മാരോടു വൈരമില്ലാതായി. ജരാസന്ധനുമായി യുദ്ധം അവസാനിപ്പിച്ചു നമുക്കു വാഹനങ്ങളുണ്ട്. കാലാളുകളും അസംഖ്യം ഉണ്ട്. വിചിത്രമായ രത്നങ്ങളുണ്ട്. പല മിത്രങ്ങളുമുണ്ട്. ഈ മഥുരാപുരി ചെറുതാണ്. ശത്രുക്കൾക്കു വന്നുകയറുവാൻ വളരെ എളുപ്പമുണ്ട്. നമ്മൾക്ക് ബലമിത്രങ്ങൾവഴിയായി വളരെ അഭിവൃദ്ധിയുണ്ട്. കോടിക്കണക്കിനു കുമാരന്മാരായ യോദ്ധാക്കളുമുണ്ട്. ഇവരും കാലാൾനിരകളുമൊക്കെ ഇവിടെ വാഴുമ്പോൾ തിരക്കുണ്ടാകുമെന്നു ഞാൻ ഓർക്കുന്നു. വിശാലമായ ഒരിടം നമുക്കാവശ്യമായിരിക്കുന്നു. യദുമുഖ്യരേ, ഇവിടെ പാർക്കുവാൻ പറ്റിയ ഇടമായി എനിക്കു തോന്നുന്നില്ല. അതുകൊണ്ടു പറ്റിയവിധത്തിൽ ഒരു പുരിതീർക്കുവാൻ ഞാൻ വിചാരിക്കുന്നു. ഞാൻ പറയുന്ന അഭിപ്രായം പിടിക്കുന്നില്ലെങ്കിൽ നിങ്ങൾ എന്നിൽ ക്ഷമിക്കണം. എൻെറ അഭിപ്രായം നിങ്ങൾക്കു പിടിക്കുമെന്നു ഞാൻ വിശ്വസിക്കുന്നു. നിങ്ങൾക്കു കാലേതന്നെ നന്മ വരുവാൻവേണ്ടി ഞാൻ യദുസംസത്തിൽ ഇതു പറയുകയാണ്."

വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻെറ അഭിപ്രായം കേട്ടപ്പോൾ ഹർഷത്തോടെ യാദവന്മാരെല്ലാം പറഞ്ഞു: 'ഈ ജനങ്ങൾക്കു നന്മയ്ക്കുവേണ്ടി ഭവാന് എന്തു തോന്നുന്നുവോ, അതു നടത്തുന്നത് ഞങ്ങൾക്കിഷ്ടമാണ്. ' പിന്നെ വൃഷ്ണികൾ അതിനെപ്പറ്റി ആലോചിച്ചു: 'നമുക്കു ജരാസന്ധൻ അവദ്ധ്യനാണ്. അവൻെറ കൈവശം ഇനിയും വളരെ സൈന്യങ്ങളുണ്ട്. സൈന്യക്ഷയം രാജാക്കന്മാരോടൊപ്പം വരുത്തിവെച്ചു കൊല്ലുവാൻ നൂറ്റാണ്ടുകൊണ്ടും ആവുകയില്ല. അവനെ അതുകൊണ്ട് ഒഴിഞ്ഞുപോവുകയാണു നല്ലത്. ഇതിന്നിടയിൽ താലയവനരാജാവു വലിയ പടയോടു കൂടി, ജരാസന്ധനേയും കൂട്ടി മഥുരയിലെത്തി. ഉടനെ ജരാസന്ധൻെറ സൈന്യത്തെതടുക്കുവാൻ മഥുരയിലെ സൈന്യത്തിനു ബദ്ധപ്പെടേണ്ടിവന്നു. ഉടനെ സത്യസംഗരനായ കൃഷ്ണൻ യാദവന്മാരോടു പറഞ്ഞു: 'ഇന്നു നല്ല ദിവസമാണ്. നാം ഇന്നു പടയോടൊത്ത് ഇവിടെനിന്നും ഇറങ്ങുക.' കൃഷ്ണൻെറ കല്പനകേട്ട് യാദവർ തയാറായി. അബ്ധിപ്രവാഹങ്ങൾപോലെ ബലൗഘങ്ങൾ മുഴക്കി കളത്രങ്ങളേയും കൊണ്ടു വാസുദേവൻ തുടങ്ങിയവർ മത്തഹസ്തികളും, തേരുകളും, കുതിരകളുമായി പുറപ്പെട്ടു. സ്വജനങ്ങളും, ബന്ധുക്കളുമായി ഭേരികൊട്ടി യാദവന്മാരൊക്കെ മഥുരാപുരി വിട്ടു. പൊന്നണിത്തേരുകളാലും, മത്തഹസ്തികളാലും, സൂതന്മാരോടുകൂടി ചമ്മട്ടിയെടുത്തു പ്രേരിപ്പിച്ച കുതിരകളാലും, അവരവരുടെ പടകൾ കൂട്ടി ഇറങ്ങി വിളങ്ങി. അങ്ങനെ അവരൊക്കെ ഹൃഷ്ടരായി, വൃഷ്ണികൾപടിഞ്ഞാറുനോക്കിപോയി. ഭാരതാ, രണകോവിദന്മാരായ യദുമുഖ്യർ, വാസുദേവർ തുടങ്ങിയവർ സൈന്യാഗ്രഭാഗത്തായി സഞ്ചരിച്ചു.

നാനാലതാചിത്രമായി തെങ്ങിൻനിരകൾ വിളങ്ങുന്ന സ്ഥലം, വെറ്റിലക്കൊടി വളരുന്ന സ്ഥലം, കൈനാറി പൂത്തു നില്ക്കുന്ന വനസ്ഥലം, പനയും പുന്നയും ദ്രാക്ഷയും ബകുളവുമുള്ള പ്രദേശം ഇങ്ങനെയുള്ള കടൽക്കരപ്പുറത്തു ചെന്ന് ആ യദുപുംഗവന്മാർ കൂടി. അഴകേറിയ സ്ഥലങ്ങളിൽ സുഖപ്രിയരായി വിണ്ണിൽ ദേവകളെന്നപോലെ ആ യാദവന്മാർ മോദിച്ചു. പുരത്തിൻെറ പണി നോക്കി, ശത്രു നിഷൂദനനായ കൃഷ്ണൻ മനോഹരമായ ആ പ്രദേശം, കടൽമൂലം അഴകുകൂടിയ ആ പ്രദേശം കണ്ടു. വാഹനങ്ങൾക്കു വളരെ ഹിതമായ പ്രദേശം, ചെമ്മണ്ണുചേർന്ന പ്രദേശം, പുരത്തിന്നു ചേർന്ന ലക്ഷണമുള്ള സ്ഥലം, കടൽവെള്ളം അലയടിക്കുന്ന സ്ഥലം, കടൽപ്രദേശമുള്ള ഇടം, പുരത്തിനുചേർന്ന ലക്ഷണമുള്ള സ്ഥാനമായിരുന്നു ആ സ്ഥലം. അതിൽ അല്പം ദൂരത്തായി രൈവതകപർവ്വതമുണ്ട്. അത് മന്ദരം പോലെ ഉയർന്ന ശൃംഗത്തോടെ പ്രശോഭിക്കുന്നു. അവിടെ ഏകലവ്യൻ വസിക്കുന്നു. അവിടെയാണ് ചിരകാലം ദ്രോണാചാര്യൻ വസിച്ചിട്ടുള്ളത്. വളരെ ജനങ്ങൾ വസിക്കുന്ന ആ പ്രദേശം രത്നംവിളയുന്ന സ്ഥലമാണ്. ആ രാജാവിന്ന് അവിടെയാണ് വിഹാരസ്ഥലം തീർത്തത്. പ്രസിദ്ധമായ ദ്വാരാവതി ചൂതുപലകമാതിരിയാണ്. അവിടെ പുരിതീർക്കുവാനാണ് കേശവൻ കണ്ടു നിശ്ചയിച്ചത്. യാദവന്മാർ അവിടെ പട നിർത്തുവാൻ നിശ്ചയിച്ചു. അവർക്ക് ആ സ്ഥലം വളരെ ബോധിച്ചു.

സൂര്യൻ ചുവന്നുദിക്കുന്ന പകലിൻെറ ആരംഭത്തിൽ പടനായകന്മാർ കൂടാരമടിക്കുവാൻ കല്പന നല്കി. യാദവാന്വിതനായി കേശവൻ അവരുടെ ഉറപ്പിന്നായി അവിടെ പാർത്തു. ആ സ്ഥലത്ത് പുരം നിർമ്മിച്ച് വാഴുവാൻ ആ യദുപ്രവരനായ പ്രഭു തീരുമാനിച്ചു. അതിൽ വസ്തുക്കളും പേരും മറ്റും വിധിപ്രകാരം ഗദാഗ്രജൻ നിർമ്മിച്ചു. പുരുഷശ്രേഷ്ഠനായ യാദവോത്തമൻ ബന്ധുക്കളോടുകൂടി വിണ്ണിൽ ദേവന്മാർ എന്നപോലെ അവിടെ സുഖമായി വസിച്ചു. കേശിനിഷൂദനനായ കൃഷ്ണൻ യവനനെ അറിഞ്ഞും ജരാസന്ധനെ ഭയപ്പെട്ടും ദ്വാരകാപുരിയിൽ താമസമാക്കി."

**57. കാലയവനവധം** – ജനമേജയൻ പറഞ്ഞു: "ഭഗവാനേ, മഹാത്മാവും ധീമാനുമായ യദുനന്ദനൻെറ വാസുദേവൻെറ ചരിത്രം വിസ്തരിച്ചു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. മധുസൂദനൻ എന്തിന്ന് മഥുരാപുരി വിട്ടുപോന്നു? മദ്ധ്യദേശത്തിൽ പ്രധാനമായ ആ പുരി, ലക്ഷ്മിക്ക് ഇരിപ്പിടമായ ആ സ്ഥലം, ധനധാന്യം വർദ്ധിച്ചുകാണുന്ന ആ പ്രദേശം, ഭൂമിക്ക് ശൃംഗമായി ലസിക്കുന്ന ആ ഇടം, ആര്യന്മാരും, ആഢ്യന്മാരും ധാരാളമുള്ള മുഖ്യമായ പ്രദേശം, യുദ്ധമൊന്നുംകൂടതെ ദാശാർഹൻ എന്തേ വെടിഞ്ഞത് ദ്വിജോത്തമാ? പിന്നെ ആ കാലയവനൻ എന്താണ് കൃഷ്ണനോടു ചെയ്തത്? ജലദുർഗ്ഗദ്വാരകയിലണഞ്ഞ് ജനാർദ്ദനൻ, മഹായോഗിയും തപോധനനുമായ കൃഷ്ണൻ, എന്തു ചെയ്തു? കാലയവനൻെറ വീര്യം എന്താണ്? അവൻ എങ്ങനെ വീര്യവാനായി? അവൻ അസഹ്യനാണെന്നു വിചാരിച്ചാണല്ലോ ജനാർദ്ദനൻ സ്ഥലംവിട്ടത്!"

വൈശമ്പായനൻ പറഞ്ഞു: "വൃഷ്ണ്യന്ധകന്മാർക്ക് മഹാശയനായ ഗാർഗ്ഗ്യൻ ഗുരുവാണ്. അവൻ ബ്രഹ്മചാരിയായി വാണു; വിവാഹം ചെയ്തില്ല. അങ്ങനെ ഊർദ്ധ്വരേതസ്സായി വാഴുന്ന അവ്യയഭാവനെ സ്യാലൻ 'ഇവൻ പുരുഷ

നല്ല' എന്ന് രാജാക്കന്മാരുടെ സമ്മേളനത്തിൽവെച്ച് നിന്ദിച്ചു പറഞ്ഞു. രാജാവേ, നിന്ദയ്ക്കു പാത്രമായ ഗാർഗ്ഗ്യൻ അജീതഞ്ജയപത്തനത്തിൽപ്പോയി പെണ്ണിനെ ആഗ്രഹിക്കാതെ സുദാരുണമായ തപസ്സുചെയ്തു. പിന്നെ പന്ത്രണ്ടുവർഷം ഇരിമ്പുപൊടിച്ചു ഭക്ഷിച്ചു. മഹാദേവനെ, അചിന്ത്യനായ ശൂലപാണിയെ അർച്ചിച്ചു. അവന്ന് മഹേശ്വരൻ വരംകൊടുത്തു. 'നിൻെറ പുത്രൻ വൃഷ്ണ്യന്ധകജനത്തെ പോരിൽ ജയിക്കുവാൻപോന്ന സർവ്വതേജസ്വിയാകും.' ഇങ്ങനെ വരം വാങ്ങി. യവനാധിപനായ ഒരു രാജാവ്, പുത്രാർത്ഥിയായ ഒരു രാജാവ്, പുത്രലബ്ധിക്കായി ഒരു ദ്വിജമുഖ്യനെ വരുത്തി ആലോചിച്ചു. യവനൻ ഘോഷമദ്ധ്യത്തിൽ ആ ഗാർഗ്ഗ്യബ്രാഹ്മണനെ സാന്ത്വനംചെയ്ത് രാജധാനിയിൽ താമസിപ്പിച്ചു. ഗോപിമാരിൽ ഗോപാലിയെന്ന അപ്സരസ്സ് ഗോപസ്ത്രീവേഷത്തിൽ വസിച്ചിരുന്നു. ആ ഗോപസ്ത്രീയെ വരുത്തി ഗാർഗ്ഗ്യൻെറ ദുർദ്ധരമായ ഗർഭത്തെ ധരിക്കുവാൻ യവനരാജാവ് ഏർപ്പാടുചെയ്തു. ശൂലപാണിയുടെ നിയോഗത്താൽ ആ കേടറ്റ ഗർഭം മാനുഷിയായ ഗാർഗ്ഗ്യഭാര്യയിൽ ഉണ്ടായി. അവൾ പ്രസവിച്ചു. അവൻ കാലയവനൻ എന്ന് പ്രസിദ്ധനും ശൂരനും മഹാബലനുമായി വളർന്നു. സന്താനമില്ലാത്ത യവനരാജാവിൻെറ അന്തഃപുരത്തിൽ അവൻ വളർന്നു. യവനരാജാവ് മരിച്ചപ്പോൾ അവൻ രാജാവായി. യുദ്ധം കാംക്ഷിച്ച് രാജാവ് വിപ്രേന്ദ്രന്മാരോട് അതിനു പറ്റിയ ആളുകളെപ്പറ്റി ചോദിച്ചു. അപ്പോൾ നാരദൻ വൃഷ്ണ്യന്ധപുരത്തെപ്പറ്റി പറഞ്ഞുകൊടുത്തു. വരദാനത്തെപ്പറ്റി നാരദനിൽനിന്ന് കൃഷ്ണൻ അറിഞ്ഞു. തേജസ്വിയായ കൃഷ്ണൻ യവനേശ്വരൻ വളരുന്നതായിക്കണ്ടു. അങ്ങനെ ബലംവർദ്ധിച്ച യവനരാജാവ് വളരുന്നതുകണ്ട് മ്ലേച്ഛരാജാക്കൾ ഇവനെ ആശ്രയിച്ച് അനുയാത്രചെയ്തു. ശകന്മാർ, തുഷാരന്മാർ, ദരദന്മാർ, ഖസന്മാർ, പാരദന്മാർ, ശൃംഗലന്മാർ, പഹ്ളവന്മാർ, ഹൈമവതന്മാർ തുടങ്ങിയ പല മ്ലേച്ഛവർഗ്ഗങ്ങളും, വളരെയധികം ഭയങ്കരന്മാരും, ശലഭപ്രായരുമായ ദസ്യുക്കളും കൂടിച്ചേർന്ന് നാനാവേഷായുധരായി ആ കാലയവനരാജാവ് മഥുരയ്ക്കെത്തി. ലക്ഷക്കണക്കിനും കോടിക്കണക്കിനും സംഖ്യയോളം വരുന്ന കുതിരകളും, ആനകളും, കഴുതകളും, ഒട്ടകങ്ങളും, കൂടിച്ചേർന്ന അവൻ ആ വലിയ സൈന്യങ്ങളോടുകൂടി ഭൂമിയിട്ട് കുലുക്കി. പാദധൂളികൊണ്ട് സൂര്യമാർഗ്ഗത്തെ മൂടിക്കൊണ്ട് ആ രാജാവ് സൈന്യങ്ങളോടുകൂടി വന്നു. ആ സൈന്യങ്ങളുടെ മലമൂത്രങ്ങൾകൊണ്ട് ഒരു നദിതന്നെ ഉണ്ടാക്കി. അശ്വങ്ങളുടെയും ഒട്ടകങ്ങളുടെയും ശകൃ(കാഷ്ഠ) ത്തിൽനിന്നും മൂത്രത്തിൽനിന്നും ഒഴുകിവന്ന വെള്ളംകൊണ്ടുണ്ടായ ആ വലിയ നദിക്ക് പിന്നെ 'അശ്വശകൃത്ത്' എന്നപേരും സിദ്ധിച്ചു. ആ വലിയ പട വരുന്നതായിക്കേട്ട് വൃഷ്ണ്യന്ധകോത്തമനായ വാസുദേവൻ വൃഷ്ണികളെയെല്ലാം വരുത്തി ഇപ്രകാരം പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "ഇതാ ഘോരമായി വൃഷ്ണ്യന്ധകന്മാർക്ക് ആപത്തു വന്നെത്തിയിരിക്കുന്നു. നമുക്ക് ഈ വരുന്ന ശത്രു അവദ്ധ്യനാണ്. പിനാകിയുടെ വരത്താൽ അവൻ നമുക്ക് അവദ്ധ്യനായി നില്ക്കുന്നു. സാമാദികളായ ഉപായങ്ങൾ അവനിൽ പ്രയോഗിച്ചുനോക്കി. അവൻ അടങ്ങിയില്ല. വരബലോന്മത്തനായ അവൻ യുദ്ധംതന്നെ വേണമെന്നു ശഠിക്കുകയാണ്. അവിടെ പാർപ്പ് മതിയാക്കുകയാണു വേണ്ടത് എന്ന് എന്നോടു നാരദൻ പറഞ്ഞു. ഇത്രത്തോളം മാത്രം പറയാം: ഏറ്റവും ഉത്തമം അവനോടു സാമമാണ്; പരമസമ്മതമാണല്ലോ അത്. നമ്മളെ നിത്യവും ജരാസന്ധരാജാവ് പൊറുക്കാതെ പകയോടെ നില്ക്കുന്നു. അപ്രകാരം തന്നെ മറ്റു രാജാക്കന്മാരും നില്ക്കുന്നു. അവരൊക്കെ വൃഷ്ണികളുടെ ബലംകണ്ട് അസൂയാലുക്കളായി കഴിയുകയാണ്. ചിലർ കംസവധംമൂലം വെറുക്കുന്നു. അവരൊക്കെ ജരാസന്ധനെ ആശ്രയിച്ചു നമ്മെ തഞ്ചവും തരവും നോക്കി ആക്രമിക്കുവാൻ ഉദ്യമിക്കുകയാണ്. മന്നവന്മാർ വളരെ യാദവജ്ഞാതികളെ വധിച്ചു."

വൈശമ്പായനൻ പറഞ്ഞു: "ഈ പുരത്തിൽ വളരുവാൻ പറ്റുകയില്ല എന്നു തീർച്ചയാക്കി കേശവൻ ആ നഗരം വിട്ടൊഴിയുവാൻ തീരുമാനിച്ച് അവന്ന് ഒരു ദൂതനെ വിട്ടു. കൃഷ്ണൻ ഒരു കുടത്തിൽ അഞ്ജനനിറമൊക്കുന്ന ഒരു വലിയ കൃഷ്ണസർപ്പത്തെ ആക്കിച്ചു. ആ കുടം ഭദ്രമായി അടച്ചു മുദ്രവെപ്പിച്ച് ദൂതൻമുഖേന ഗോവിന്ദൻ അവന്നു തിരുമുൽക്കാഴ്ച'യായി കൊടുത്തയച്ചു. ആ കുടം തുറന്നുനോക്കിയ യവനൻ കാളസർപ്പത്തെക്കണ്ട് ഭയപ്പെട്ടുപോയി. അങ്ങനെ അവനെ കൃഷ്ണൻ ഭയപ്പെടുത്തി. കൃഷ്ണൻ കാലസർപ്പോപമനാണ് എന്നു പറഞ്ഞു ഭരതർഷഭാ! ആ കാലയവനൻ യദുക്കളുടെ ഭീഷണി കണ്ട്, ആ സർപ്പത്തെ ആക്കിയ കുടത്തിൽ നിറയെ ഉറുമ്പിനെയാക്കി. ആ പാമ്പിനെ ചുറ്റും തീക്ഷ്ണതകൂടിയ ഉറുമ്പുകൾ ദേഹത്തിലൊക്കെ കടിച്ചു. ആ സർപ്പം അതോടെ ഭസ്മമായിപ്പോയി. ആ കുടം മുദ്രവെപ്പിച്ച് അപ്രകാരംതന്നെ യവനരാജാവ് തൻെറ വലിയ പ്രതാപബാഹുല്യം കാണിക്കുമാറ് കൊടുത്തയച്ചു.

വാസുദേവൻ തൻെറ പ്രയോഗം വിഫലമായതു കണ്ട് ഉടനെ മഥുര വിട്ടുപോയി ദ്വാരകയിൽ എത്തി. വൈരം കലാശിപ്പിക്കുവാൻ കീർത്തിമാനായ വാസുദേവൻ യദുക്കളെ ദ്വാരകയിൽ സമാശ്വസിപ്പിച്ചു നിറുത്തി. കാൽനടയായി ആ നരവ്യാഘ്രൻ മഥുരയിലേക്കു പോയി. മധുസൂദനൻ എത്തുന്നതു കണ്ട്, ഹൃഷ്ടനായി കോപിഷ്ടനായ കാലയവനൻ ഇറങ്ങി. കൃഷ്ണനും പേടിച്ചിട്ടെന്നപോലെ പതുക്കെ ഓടി. അങ്ങനെ അവനെ ആ മഹാബലൻ തന്ത്രപരമായി ആകർഷിച്ചുകൊണ്ടുപോന്നു. ഗോവിന്ദനെ പിടിക്കുവാൻ ആ യവനരാജാവും പിന്തുടർന്നു. രാജാവായ കാലയവനൻ കൃഷ്ണൻെറ പിന്നാലെ ഓടിയെങ്കിലും ആ യോഗധർമ്മിയെ പിടിക്കുവാൻ സാധിച്ചില്ല.

ആ പ്രദേശത്ത് മാന്ധാതാവിൻെറ മകനും വീരനും കീർത്തിമാനുമായ മുചുകുന്ദൻ ഉറങ്ങിക്കിടക്കുന്നുണ്ടായിരുന്നു. പണ്ട് ദേവാസുരയുദ്ധത്തിൽ മഹായുദ്ധം ചെയ്ത ആ മഹാബലൻ, യുദ്ധത്തിൽ സഹായിച്ചതിൽ സന്തോഷിച്ച് ദേവകൾ വരം നല്കിയപ്പോൾ തനിക്ക് നിദ്രമാത്രം മതിയെന്നു പറഞ്ഞ് വരം വാങ്ങിയവനാണ്. ആ രാജാവ് വരംവാങ്ങി തളരുന്ന സമയത്ത് ഇപ്രകാരം പറയുകയുണ്ടായി. 'ദേവന്മാരേ, ഉറങ്ങുന്ന എന്നെ ഉണർത്തുന്നവർ ആരോ, അവരെ ക്രോധദീപ്തമായ കണ്ണുകൊണ്ടുനോക്കി ഞാൻ ദഹിപ്പിച്ചുകളയും' എന്ന് അവൻ പറഞ്ഞപ്പോൾ 'അങ്ങനെയാകട്ടെ' എന്ന് ദേവന്മാരോടുകൂടിയ ഇന്ദ്രൻ അവന്നു വരവും നല്കി. അവൻ ദേവന്മാരുടെ അനുമതിയോടെ മർത്ത്യലോകത്തിലെത്തി ഒരു ശൈലഗുഹയിൽ ക്കടന്ന് നന്നെ തളർന്ന് ഇത്രയുംകാലം, കൃഷ്ണൻ കാണുവാൻ വരുന്നതുവരെ, ഉറങ്ങിക്കിടക്കുകയായിരുന്നു. ദേവന്മാർ കൊടുത്ത വരവും നൃപൻെറ തേജസ്സുമൊക്കെ നാരദൻ വാസുദേവനോട് പറഞ്ഞുകൊടുത്തിട്ടുണ്ട്.

ആ മ്ലേച്ഛനായ കാലയവനരാജാവ് കൃഷ്ണൻെറ പിന്നാലെ ഓടി. കൃഷ്ണൻ മുചുകുന്ദൻെറ ഗുഹയിൽ വിനീതൻെറ മട്ടിൽ കയറിച്ചെന്നു. രാജർഷിയായ മുചുകുന്ദൻെറ ശിരഃസ്ഥാനത്ത് ബുദ്ധിമാനായ കേശവൻ അവൻെറ കണ്ണെത്തുന്ന സ്ഥലം വിട്ടുനിന്നു. കൂടെക്കടന്ന യവനൻ ആ മന്നവനെക്കണ്ടു. ഉറങ്ങുന്ന അന്തകപ്രായനായ മുചുകു

ന്ദൻെറ നേരെ ആ ദുർമ്മതി ചെന്നു. 'എടാ കള്ളാ, നീ ഇവിടെക്കിടക്കുകയാണോ?' എന്നു പറഞ്ഞ് തീയിൽ ഇയ്യാം പാറ്റ എന്നപോലെ അവനെ ഒരു ചവിട്ടു കൊടുത്തു. ചവിട്ടേറ്റ ഉടനെ, രാജർഷിയായ മുചുകുന്ദൻ ഉണർന്നു. തൻെറ ഉറക്കത്തിന്നു വിഘ്നം വരുത്തിയതിൽ ക്രുദ്ധനായ മുചുകുന്ദൻ ഇന്ദ്രൻെറ വരമോർത്ത് നേരെ ക്രോധാഗ്നി സ്ഫുരിക്കുന്ന നേത്രത്താൽ ഒരു നോട്ടംനോക്കി. ക്രോധത്താൽ മുചുകുന്ദൻ നോക്കിയ നിമിഷത്തിൽ കാലയവനൻ സർവ്വാംഗം കത്തി തീയിൽ ഇയ്യാംപാറ്റപോലെ ഭസ്മമായി. ഇടിത്തീ ശുഷ്കവൃക്ഷത്തെ എന്നപോലെ നേത്രതേജസ്സിൽ നിന്നും ഉണ്ടായ അഗ്നി കാലയവനനെ നിമിഷംകൊണ്ടു ചുട്ടുകളഞ്ഞു.

ധീമാനായ വാസുദേവൻ, വളരെവർഷങ്ങളായി ഉറങ്ങിക്കിടക്കുന്ന ആ ശ്രീമാനായ രാജാവിനോട്, കൃതാർത്ഥതയോടെ ഇപ്രകാരം ഉത്തമമായ വാക്കുകൾ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: 'രാജാവേ, ഭവാൻ വളരെക്കാലമായി ഉറങ്ങിക്കിടക്കുകയാണെന്നുള്ള വൃത്താന്തം നാരദൻ പറഞ്ഞു ഞാൻ അറിഞ്ഞു. എനിക്കു വലിയ ഒരു കാര്യമാണ് ഭവാൻ നേടിത്തന്നിരിക്കുന്നത്. അങ്ങയ്ക്കു സ്വസ്തി! ഞാൻ പോകട്ടെ'

ആ രാജാവ് കൃഷ്ണനെ വളരെ ഹ്രസ്വകായനായി ക്കണ്ടു. വളരെക്കാലംകൊണ്ടു കലിയുഗമായെന്നും കലികാലത്തെ മനുഷ്യർ ഉയരം കുറഞ്ഞവരാണെന്നും (ത്രേതായുഗത്തിൽ ജനിച്ചവനായ) മുചുകുന്ദൻ അറിഞ്ഞു. ഗോവിന്ദനോട് ആ രാജാവ് ചോദിച്ചു: "അല്ലയോ മഹാശയാ, ഭവാൻ ആരാണ്? എന്തിന്നായി ഭവാൻ ഇവിടെ വന്നു? എത്ര കാലമായിരിക്കും ഞാൻ ഉറക്കത്തിൽ കിടപ്പിലായിട്ട്? ഭവാൻ അറിയുമെങ്കിൽ പറയണേ?"

കൃഷ്ണൻ പറഞ്ഞു: "സോമവംശത്തിൽ നഹുഷൻെറ പുത്രനായി പണ്ട് യയാതി എന്ന രാജാവുണ്ടായിരുന്നു. യയാതിയുടെ മൂത്ത പുത്രനായിരുന്നു യദു. അവന്ന് അനുജന്മാരായി നാലുപേരുണ്ടായിരുന്നു. ആ യദുവിൻെറ വംശത്തിലുണ്ടായ വസുദേവൻെറ പുത്രനാണ് ഞാൻ വിഭോ! നിൻെറ മുമ്പിൽ നില്ക്കുന്നവനായ ഞാൻ വാസുദേവനാണ് രാജാവേ! ത്രേതായുഗത്തിൽ ഭവാൻ ഉറക്കത്തിൽപ്പെട്ടതാണ് എന്നു നാരദൻ പറഞ്ഞു ഞാൻ കേട്ടിട്ടുണ്ട്. ഇപ്പോൾ കലിയുഗമായിരിക്കുന്നു. ത്രേതായുഗവും ദ്വാപരവും കഴിഞ്ഞു. ഭവാൻ ഉറങ്ങിക്കിടന്നിട്ട് ഇപ്പോൾ രണ്ടു യുഗങ്ങൾ കഴിഞ്ഞിരിക്കുന്നു എന്നു ഭവാൻ അറിയുക. ഞാൻ ഭവാന് എന്തുചെയ്യണമെന്നു പറഞ്ഞാലും! ദേവൻ വരം കൊടുത്ത എൻെറ ശത്രുവിനെ ഭവാൻ ചുട്ടു വെണ്ണീറാക്കിക്കളഞ്ഞു. രാജാവേ പോരിൽ നൂറ്റാണ്ടുകൊണ്ടുപോലും യുദ്ധത്തിൽ കൊല്ലുവാൻ എനിക്കു കഴിയാത്ത ഒരുത്തനെയാണ് ഭവാൻ സംഹരിച്ചത്.

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ അവൻ ഗുഹയിൽനിന്നു പുറത്തിറങ്ങി. ധീമാനും കൃതാർത്ഥനുമായ കൃഷ്ണൻ അവനെ പിന്തുടർന്നു. അവൻ ഗുഹയിൽനിന്നു പുറത്തിറങ്ങി ലോകത്തെ അത്ഭുതത്തോടെ വീക്ഷിച്ചു. അവൻ വളരെ വ്യത്യസ്തമായ ലോകത്തെയാണ് ദർശിച്ചത്. കലിയുഗത്തിലെ ജനങ്ങൾ ഉത്സാഹംകെട്ടവരും ബലഹീനന്മാരുമായി അവൻ കണ്ടു. അല്പവിക്രമന്മാരും അല്പവീര്യന്മാരുമായ ജനങ്ങൾ നിറഞ്ഞ ഭൂമിയെക്കണ്ടു. ഇങ്ങനെ വികൃതമായ നിലയിൽ ഭൂമി ദർശിച്ച ആ ദീർഘകായൻ, ഈ ഭൂമി ഇപ്രകാരമായല്ലോ എന്ന പരിതാപത്തോടെ നിന്നു തൻെറ നാട് അനർഹനായ അന്യൻ ഭരിക്കുന്നതും കണ്ട് നിർവ്വേദംപൂണ്ടു. പിന്നെ പ്രീതിയോടെ ഗോവിന്ദനോടു യാത്രപറഞ്ഞ് വലിയ വനത്തിലേക്ക് അവൻ കയറി നടന്നു. അങ്ങനെ അവൻ ഹിമാദ്രിയിലേക്കു പോയി. ആ രാജാവ് തപസ്സുചെയ്യുവാൻതന്നെ തീരുമാനിച്ചു. അവൻ പിന്നെ അവിടെയിരുന്നു തപസ്സു ചെയ്തു ശരീരം വെടിഞ്ഞു. ശുഭമായ കർമ്മത്താൽ ആ രാജാവ് സ്വർഗ്ഗം പ്രാപിച്ചു.

അങ്ങനെ ധർമ്മാത്മാവും മഹാശയനുമായ വാസുദേവൻ ഉപായത്താൽ തൻെറ വൈരിയെ വധിപ്പിച്ച് ആ യവനൻെറ സൈന്യത്തിൽ വന്നുചേർന്നു. വളരെ ആനകളും കുതിരകളും, ചട്ടകളും, ശസ്ത്രങ്ങളും, ധ്വജങ്ങളും മറ്റുമായി, നാഥനില്ലാത്ത സൈന്യത്തെയുംകൊണ്ട് ആ വീരവാൻ ദ്വാരകയിലെത്തി. ഈ വൃത്താന്തം ഉഗ്രസേന രാജാവിനോട് ഉണർത്തിച്ചു. മനസ്സുതെളിഞ്ഞ് ജനാർദ്ദനൻ ദ്വാരകാപുരിയിലെത്തി, മഹത്തായ ധനത്താൽ ആ പുരിയെ പ്രകാശിപ്പിച്ചു."

**58. ദ്വാരവതീനിർമ്മാണം –** വൈശമ്പായനൻ പറഞ്ഞു: "പിന്നെ പ്രഭാതമായപ്പോൾ ആദിത്യൻ ഉദിച്ചുയരുന്ന സമയത്ത് ഹൃഷീകേശൻ ജപംചെയ്തുകൊണ്ട് കാട്ടിൽ ഇരുന്നു. ആ പ്രദേശം ചുറ്റിനോക്കി ദുർഗ്ഗസ്ഥാനങ്ങൾ കാണുവാനായി യദുവര്യൻെറ മുമ്പേ കുലാഗ്ര്യന്മാരായ യദുക്കളും വന്നെത്തി. പ്രധാനപ്പെട്ട രോഹിണിനാളിൽ വിപ്രരെ വരുത്തി സ്വസ്തിചൊല്ലിച്ച് മഹാപുണ്യാഹഘോഷത്തോടെ കോട്ടയുടെ പണി ആരംഭിച്ചു. പിന്നെ താമരക്കണ്ണനായ കൃഷ്ണൻ യദുക്കളെ വിളിച്ചുവരുത്തി, ദേവന്മാരോട് ഇന്ദ്രൻ എന്നവിധം വാഗ്മിപ്രവരനായ കേശവൻ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഞാൻ നിശ്ചയിച്ച ഈ ഭൂമി നിങ്ങൾ കാണുവിൻ! ഈ പ്രദേശം സ്വർഗ്ഗംപോലെ ശോഭിക്കും. ഈ പുരിക്കു നല്കുന്ന പേരും ചേരുമെങ്കിൽ അതും പ്രസിദ്ധിനേടും. ദ്വാരവതി എന്ന പേരിൽ ഞാൻ നിർമ്മിക്കുന്ന ഈ പുരി ഇന്ദ്രൻെറ അമരാവതിക്കു തുല്യം ഭൂമിയിൽ പ്രസിദ്ധമായിവരും! അതിന്നുതകുന്നവിധത്തിൽ ചിഹ്നങ്ങളും, നിലയങ്ങളും, രാജമാർഗ്ഗങ്ങളും, ചത്വരങ്ങളും, അന്തഃപുരങ്ങളും തീർപ്പിക്കും. നിങ്ങൾ യാതൊരു അല്ലലും കൂടാതെ ദേവന്മാരെപ്പോലെ മോദിക്കുക. ഉഗ്രന്മാരായ ശത്രുക്കളെ നശിപ്പിച്ച് ഉഗ്രസേനനെ മുമ്പാക്കി നിങ്ങൾ മോദിക്കുവിൻ. ഗൃഹവസ്തുക്കളൊക്കെയെടുക്കുവിൻ. മൂന്നുംകൂടിയ വഴികളും നാലു പാതകൾചേർന്ന വഴികളും നിർമ്മിക്കാം. രാജമാർഗ്ഗങ്ങൾ അളക്കാം. പ്രാസാദത്തിലേക്കുള്ള മാർഗ്ഗവും നിർമ്മിക്കാം. ഗൃഹനിർമ്മാണത്തിന്നു വലിയ ശില്പികളെ അയയ്ക്കാം. ദേശംതോറും അന്വേഷിച്ച് വേലക്കാരെ വരുത്താം."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞതു കേട്ട് യാദവന്മാർ ഗൃഹസംഗ്രഹതൽപ്പരന്മാരായി യഥാന്യായം സന്തോഷത്തോടെ വാസ്തുശില്പികളെ വരുത്തിച്ചു. യദുസത്തമന്മാർ കയറും കെയിലേന്തി ഗൃഹനിർമ്മാണത്തിന്നുള്ള അളക്കലും കുറ്റിയടിക്കലും തുടങ്ങി. പുണ്യമായ ഒരു ദിവസം രാജാവേ, വിപ്രരേ പൂജിച്ച് വാസ്തുദൈവതകർമ്മങ്ങൾ വിധിപ്രകാരം ചെയ്യിച്ചു. മഹാശയനായ ഗോവിന്ദൻ ശില്പികളോടു പറഞ്ഞു: 'നമുക്കുവേണ്ടി വിവിക്തചത്വരപഥമായി, പരദേവതകളെ പ്രതിഷ്ഠിക്കാനായി ഒരു നല്ല മന്ദിരം ഇവിടെ തീർക്കണം.' അതു കേട്ടു സ്ഥാനപതികൾ 'അപ്രകാരമാകാ'മെന്ന് മഹാഭുജനോടു പറഞ്ഞു. ദുർഗ്ഗകർമ്മങ്ങളും സംസ്കാരങ്ങളും യഥാവിധി ചെയ്ത്, ന്യായപ്രകാരം ദുർഗ്ഗങ്ങളും നിലയങ്ങളും നിർമ്മിച്ചു. അതിൽ ബ്രഹ്മാദ്യർക്ക് യഥാക്രമം സ്ഥാനങ്ങളും വെച്ചു. ജലത്തിന്ന്, അഗ്നിക്ക്, ഇന്ദ്രന്ന്, കല്ലിന്ന്, ഉരലിന്ന് ഇവയ്ക്കൊക്കെ സ്ഥാനം നിർണ്ണയിച്ചു. നാലു ദൈവങ്ങൾക്കുള്ള നാലു വാതിലുകളും വെച്ചു. ശുദ്ധാക്ഷം, ഐന്ദ്രം, ഭല്ലാടം, പുഷ്പദന്തം എന്നീ നാലു ദേവതാഗൃഹങ്ങൾക്കുള്ള സ്ഥാനവും

നിശ്ചയിച്ചു. ആ യോഗ്യരായ യാദവന്മാർ ഗൃഹനിർമ്മാണത്തിന്ന് ഒരുങ്ങിയപ്പോൾ താമസിക്കാതെ പുരിയുടെ നിർമ്മാണം നടത്തുവാൻവേണ്ടി മാധവൻ ചിന്തിച്ചു. അവൻ ദൈവികമായ തൻെറ ബുദ്ധിയെ ധ്യാനിച്ചു. ക്ഷിപ്രകാരിണിയും യാദവർക്ക് അഭിവൃദ്ധിവർദ്ധിനിയുമായ തൻെറ ബുദ്ധിയെ, പുരി പെട്ടെന്നു സ്ഥാപിക്കുവാനായി ചിന്തിച്ചു. 'ദേവശില്പിശ്രേഷ്ഠനും പ്രജാപതിസുതനുമായ പ്രഭു, വിശ്വകർമ്മാവ് സാമർത്ഥ്യത്തോടെ ഈ പുരിയെ നിർമ്മിച്ചു സ്ഥാപിക്കും' എന്നുള്ള ചിന്തയോടെ അവൻ വന്നെത്തുന്നതിന്നുവേണ്ടി കൃഷ്ണൻ ദേവാഭിമുഖമായി മനസ്സിൽ ധ്യാനത്തോടെ ഇരുന്നു. ഈ സമയത്ത് ശില്പാചാര്യനും മഹാമതിയുമായ വിശ്വകർമ്മാവ് സുരശില്പി, കൃഷ്ണൻെറ സമീപത്തെത്തി."

വിശ്വകർമ്മാവ് പറഞ്ഞു: "അല്ലയോ ധൃതവ്രതാ! ഇന്ദ്രൻ പറഞ്ഞുവിട്ടപ്രകാരം വിഷ്ണോ, ഉടനെ ഞാൻ ഇങ്ങോട്ടു പോന്നു. ഭവാൻെറ കിങ്കരനാണ് ഞാൻ. എന്തു ചെയ്യണമെന്ന് ആജ്ഞാപിച്ചാലും. ഏതുവിധമാണോ ദേവദേവനും അവ്യയനുമായ ശംഭുദേവൻ, അപ്രകാരം ഭവാനും മാന്യനാണ്. നിങ്ങൾക്കു രണ്ടുപേർക്കും യാതൊരു വ്യത്യാസവും ഞാൻ കാണുന്നില്ല. മഹാഭുജാ, അങ്ങു ത്രൈലോക്യം അറിയുന്നവിധമുള്ള വാക്കു കല്പിച്ചാലും! കാര്യം കണ്ടറിയുന്നവനാണ് ഞാൻ. വേണ്ടത് എന്താണെന്ന് ആജ്ഞാപിക്കുക."

വൈശമ്പായനൻ പറഞ്ഞു: "വിശ്വകർമ്മാവിൻെറ വിനയപൂർണ്ണമായ വാക്കുകേട്ട് കംസാരിയായ കേശവൻ, യദൂത്തമൻ, ശ്രേഷ്ഠമായ വാക്കുകൾ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "നീ ദേവഗുഹ്യാർത്ഥമറിയുന്നവനാണ്. ഞങ്ങൾ ഇവിടെ വാഴുന്നവരുമാണ്. അതുകൊണ്ട് അല്ലയോ സുരോത്തമാ, ഞങ്ങൾക്കു വസിക്കുവാൻ ഒരു ഗൃഹം എനിക്കു നീ തീർക്കണം. അത് അവശ്യം ആവശ്യമായിരിക്കുന്നു. എനിക്കു നിൻെറ വിദ്യയുടെ മേന്മ കാണിക്കുമാറ് ഒരു പുരി നിർമ്മിക്കണം സുവ്രതാ! എൻെറ പ്രഭാവത്തിന്നൊത്തവിധം ചുറ്റും ഗൃഹനിരകളോടുകൂടിയതാകണം ആ പുരി. അതു മന്നിൽ ഉത്തമമായിരിക്കണം. വിണ്ണിലെ അമരാവതിപോലെ മനോഹരമായി വിലസണം. മഹാമതേ, അതു നിർമ്മിക്കുവാൻ ഭവാൻ ശക്തനാണല്ലോ! വിണ്ണിൽ എന്നപോലെതന്നെയാകട്ടെ മന്നിലെ എൻെറ ഇരിപ്പിടം. മർത്ത്യർ എൻെറ പുരിയെ, യാദവലക്ഷ്മിയെ, കാണട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ മഹാബുദ്ധിമാനായ വിശ്വകർമ്മാവ് ദേവാരിഘാതിയും അക്ലിഷ്ടകാരിയുമായ കൃഷ്ണനോടു പറഞ്ഞു."

വിശ്വകർമ്മാവ് പറഞ്ഞു: "അങ്ങ് കല്പിച്ചമാതിരിതന്നെ എല്ലാം ഞാൻ ചെയ്തുകൊള്ളാം. ഈ ജനത്തിന്ന് ഈ നഗരീസ്ഥാനം മതിയാവുകയില്ല. വിസ്തീർണ്ണമായി വൃദ്ധി പ്രാപിക്കുന്നത് നഗരത്തിന്ന് അഴകുണ്ടാക്കും. ഇതിൽ മൂർത്തിമത്തായി നാലു നഗരങ്ങൾ സഞ്ചരിക്കും. കുറച്ചു സ്ഥലം സാഗരം വിട്ടൊഴിച്ചുനിന്നാൽ മതി. എന്നാൽ സ്ഥലം ആവശ്യംപോലെ വിസ്തീർണ്ണമുള്ളതാകും. അപ്പോൾ പുരി ലക്ഷണയുക്തവുമാകും പുരുഷോത്തമാ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വിശ്വകർമ്മാവ് പറഞ്ഞപ്പോൾ പുഴകളുടെ നാഥനായ സമുദ്രത്തോട് വാഗ്മിസത്തമനായ കൃഷ്ണൻ പറഞ്ഞു: 'വെള്ളത്തിൽ പന്ത്രണ്ടു യോജന, അല്ലയോ സമുദ്രമേ, നീ ആത്മാവിനെ ചുരുക്കുക. എന്നിൽ നീ മാന്യത ചിന്തിക്കുന്നുണ്ടെങ്കിൽ അങ്ങനെ ചെയ്യുക. നീ സ്ഥലം നല്കുകയാണെങ്കിൽ എൻെറ സൈന്യത്തെ വളരെയധികം സംഖ്യയുള്ളതാക്കി വർദ്ധിപ്പിക്കാം.' കൃഷ്ണൻെറ വാക്കുകേട്ട് നദനദീപതിയായ സാഗരം കാറ്റോടുകൂടി ആ സ്ഥലം വിട്ടൊഴിച്ചു. അവിടെ ജലമൊക്കെ ഒഴിഞ്ഞുപോയി. പുരിയുടെ വാസ്തുനോക്കി വിശ്വകർമ്മാവ് സന്തോഷിച്ചു. സാഗരം ഗോവിന്ദനെ ബഹുമാനിച്ചു. ഉടനെ വിശ്വകർമ്മാവ് യദുപുത്രനായ കൃഷ്ണനോട് പറഞ്ഞു: 'ഇന്നുമുതൽ ഹേ ഗോവിന്ദാ! എല്ലാവർക്കും കയറിപ്പാർക്കാം. മനസ്സുകൊണ്ട് ഈ പുരിയെ ഞാൻ മുമ്പേതന്നെ നിർമ്മിച്ചുകഴിഞ്ഞു വിഭോ!' ക്ഷണനേരംകൊണ്ട് ഗൃഹജാലങ്ങളോടുകൂടി നല്ല കമാനവും വാതിലുകളും ചേർന്ന് അഴകോടുകൂടിയ പുരി അട്ടാലകകേയൂരങ്ങളോടുകൂടി ഭൂമിയുടെ പൂഞ്ഞക്കുറ്റിയുടെ മാതിരി ശോഭിച്ചു. കൃഷ്ണന്നു പരിചര്യക്കു പറ്റിയവിധമുള്ള ഒരു അന്തഃപുരവും ആ പുരത്തിൽ ദേവന്മാരെ പൂജിക്കുന്ന ദിക്കിൽ തീർത്തു. അങ്ങനെ വൈഷ്ണവിയായ ദ്വാരകാപുരി ഉടനെ ഭംഗിയായി നിർമ്മിച്ചു. വിശ്വകർമ്മാവിൻെറ വലിയ ഒരു മനോധർമ്മമാണ് ദ്വാരകാനിർമ്മാണത്തിൽ പ്രത്യക്ഷമാക്കിയത്. വിചിത്രമായ പണിത്തരത്തിൽ വാതിലുകൾ ചേർന്ന കോട്ട വിളങ്ങി. കിടങ്ങ്, കൊത്തളം, കോട്ട, കമാനം എന്നിവയൊക്കെ ഇണങ്ങി. അഴകേറിയ സ്ത്രീപുരുഷന്മാരും കച്ചവടക്കാരും ഭംഗിയിൽ അവിടെ വിളങ്ങി. പലതരത്തിലുള്ള വാണിഭങ്ങൾ തിങ്ങി. ആകാശത്തിൽ സഞ്ചരിക്കുന്ന ഒരു ദിവ്യനഗരി ഭൂമിയിൽ വന്നപോലെ ശോഭിച്ചു. തണ്ണീർപ്പന്തലും ജലവും നല്ല കുളവും പൂങ്കാവുകളും ചുറ്റും ഒത്തുചേർന്ന് അഴകിൽ കണ്ണുനീണ്ട ഒരു പെണ്ണിനെപ്പോലെ, സമൃദ്ധചത്വരംചേർന്ന്, ശുഭ്രരാജപഥാഢ്യയായി, രഥ്യാകോടി ഗണംചേർന്ന്, വിശോത്തമധനാഢ്യയായി, വിണ്ണിന്ന് ഇന്ദ്രപുരം എന്നപോലെ കടലിനാൽ അഴകുറ്റ്, മന്നിൽ മുഖ്യമായ രത്നജാലങ്ങൾ ഒന്നിച്ചുചേർന്ന് വിളങ്ങുന്ന പുരി വാനവന്മാർക്കു സുക്ഷേത്രമായും, സാമന്തന്മാർക്ക് ക്ഷോഭകാരണമായും ശോഭിച്ചു. ആകാശം കാണാത്തവിധം സൗധജാലങ്ങൾ പൊങ്ങി, വളരെ നാടുകളോടുകൂടിയ മന്നിൽ ജനൗഘങ്ങളുടെ ഇരമ്പത്തോടും സമുദ്രജലപ്രവാഹങ്ങളിൽനിന്നുവരുന്ന കുളുർകാറ്റോടും ചേർന്ന്, കടൽക്കരയിലെ കാറുകൾനിരന്ന് ഭംഗികലർന്ന് നക്ഷത്രങ്ങൾ വിളങ്ങുന്ന ആകാശംപോലെ ദ്വാരകാപുരി ശോഭിച്ചു. അർക്കകാന്തികൊണ്ടു പൊന്മയമായ കോട്ട ചുറ്റും വിളങ്ങിയും സ്വർണ്ണവർണ്ണമായി വിളങ്ങുന്ന അനേകം ഗൃഹങ്ങളിൽ നിന്നുയരുന്ന ഗംഭീരധ്വനിയോടും, വെള്ളക്കാർനിറമുള്ള വാതിലുകൾ ചേർന്ന മേടകൾ തിങ്ങിയും, ചിലേടത്ത് ഉയർന്നുനിന്നു വഴി കാണിച്ചുകൊടുത്തും വിളങ്ങുന്ന ആ പുരിയെ യാദവന്മാരോടുകൂടി കൃഷ്ണൻ വാനിനെ സോമൻ എന്നപോലെ പ്രകാശിപ്പിച്ചു.

വിശ്വകർമ്മാവ് ഇന്ദ്രപുരിപോലെയുള്ള ആ പുരി നിർമ്മിച്ചതിന്നുശേഷം ഗോവിന്ദനെ പൂജിച്ച് ദേവലോകത്തേക്കു പോയി. ആത്മജ്ഞനായ കൃഷ്ണന്ന് വീണ്ടും ഒരു മഹത്തായ ബുദ്ധിജനിച്ചു. ജനങ്ങളെയെല്ലാം ധനൗഘത്താൽ തർപ്പിക്കുവാൻ തീർച്ചപ്പെടുത്തി. വിത്തേശനാൽ ദാനം ചെയ്യപ്പെട്ട ശംഖൻ എന്ന നിധി തൻെറ അടുത്തു വരുവാൻ ആവശ്യപ്പെട്ടു. രാത്രിയിൽ തൻെറ പ്രഭാവത്താൽ ആ നിധി തൻെറ അടുത്തുവരുവാൻ കൃഷ്ണൻ ആജ്ഞാപിച്ചപ്പോൾ, മഹാനിധിയായ ശംഖൻ കേശവൻെറ വിളി കേട്ട് അറിഞ്ഞ് ആ ദ്വാരകാപതിയുടെ സമീപത്തേക്കെത്തി. ആ ശംഖൻ കൈകൂപ്പിനിന്നു വിനയത്തോടെ മന്നിൽ വീണ് കൃഷ്ണനോട് കുബേരനോടെന്നപോലെ അറിയിച്ചു.

ശംഖൻ പറഞ്ഞു: "ഭഗവാനേ, ദേവന്മാരുടെ ധനസംരക്ഷകനാണ് ഞാൻ. എന്തുചെയ്യണമെന്ന് ആജ്ഞാപിച്ചാലും യദൂത്തമാ! ഞാൻ എന്തുചെയ്യണമെന്ന് മഹാബാഹോ, കല്പിക്കുക!' അപ്പോൾ ഹൃഷീകേശൻ ശംഖ

ഗുഹ്യകശ്രേഷ്ഠനോട് ഇപ്രകാരം പറഞ്ഞു: 'ഇവിടെ സ്വത്തു കുറയുന്നവർക്കൊക്കെ നീ വിത്തം പൂരിപ്പിക്കണം. മെലിഞ്ഞ് ഭക്ഷണത്തിന്നു വകയില്ലാതെ, മലിനവേഷനായി ഒറ്റ നരനും നമ്മുടെ നാട്ടിൽ ഉണ്ടാകരുത്. അങ്ങനെയുള്ള ദരിദ്രന്മാരെ എനിക്കു കാണുവാൻ വയ്യാ. അന്നം തരണേ! എന്നോ മറ്റോ ഇരക്കുന്നവരെ, ദരിദ്രരെ, ഈ പുരിയിൽ കാണാൻ പാടില്ല. അപ്രകാരം എല്ലാവരിലും ധനസമൃദ്ധിയുണ്ടാക്കണം."

വൈശമ്പായനൻ പറഞ്ഞു: "കേശവൻെറ കല്പന നിധീശ്വരൻ ശിരസാവഹിച്ചു. അവൻ നിധികളെ വിളിച്ച് ആജ്ഞാപിച്ചു. ദ്വാരകയിൽ ദിവസേന ധനസമൃദ്ധിയെ നിങ്ങൾ വർഷിക്കണം എന്നു കല്പനകൊടുത്തു. അവർ ആ ആജ്ഞ നിർവ്വഹിച്ചു. അങ്ങനെ ദ്വാരകയിൽ നിർദ്ധനനും ഭാഗ്യഹീനനും ഇല്ലാതായി. കൃശനും മലിനനും ദ്വാരകയിൽ എവിടെ നോക്കിയാലും കാണാൻ ഇല്ലാതായി. ആദ്യമേ തന്നെ വായുദേവനെ കൃഷ്ണൻ ആഹ്വാനംചെയ്തു. മഹാത്മാവായ കൃഷ്ണൻെറ വിളി കേട്ട് വായുദേവൻ യാദവന്മാർക്ക് ഇഷ്ടം ചെയ്യുവാനൊരുങ്ങി. ഭൂതജാലപ്രാണയോനിയായ ദേവൻ മധുവൈരിയെ, ദേവഗുഹ്യം ധരിച്ചവനായ പ്രഭുവായ ഗൂഢവാസിയെ, സേവിച്ചു. 'ദേവാ, ഞാൻ സർവ്വഗാമിയായ വായുവാണ്. എന്തുവേണമെന്ന് ആജ്ഞാപിച്ചാലും! ദേവന്മാർക്കെന്നപോലെ ഞാൻ ഭവാൻെറയും ദൂതനാകുന്നു.' അപ്പോൾ ഹരി വായുവിനോട് രഹസ്യമായ കാര്യം പറഞ്ഞു. വായു മൂർത്തിയെടുത്ത് കൃഷ്ണൻെറ മുമ്പിൽ വണങ്ങിനിന്നു."

കൃഷ്ണൻ പറഞ്ഞു: "അല്ലയോ മാരുതാ, നീ സ്വർഗ്ഗത്തിൽച്ചെന്ന് ശക്രനെ സമ്മതിപ്പിച്ച് ദേവന്മാരിൽനിന്ന് സുധർമ്മ എന്ന സഭയെ ഇങ്ങോട്ടു കൊണ്ടുവരിക. യദുക്കൾ ധാർമ്മികരാണ്. വിക്രാന്തന്മാരായി വളരെപ്പേരുണ്ട്. അതിൽ എനിക്കു വാഴണം. കൃത്രിമനിർമ്മിതമായ സഭയിലിരിക്കുവാൻ പറ്റുകയില്ല. അക്ഷയമായ സഭ, കാമരൂപിണിയും കാമഗയുമായ സഭ, യാദവരെ ദേവന്മാരെ എന്ന വിധം ഭരിക്കണം."

വൈശമ്പായനൻ പറഞ്ഞു: "അക്ലിഷ്ടമായി കാര്യങ്ങൾ നടത്തുന്നവനായ കൃഷ്ണൻ പറഞ്ഞ വാക്കുകൾ കേട്ട് തനിക്കുചേർന്ന ഗതിവേഗത്തോടെ മാരുതൻ സ്വർഗ്ഗത്തിലെത്തി. ദേവന്മാരെ മാനിച്ച് കൃഷ്ണൻ പറഞ്ഞ കാര്യം ധരിപ്പിച്ചു. അവരുടെ അനുവാദത്തോടെ മാരുതൻ കാമഗമായ സുധർമ്മസഭയേയുംകൊണ്ട് മന്നിലേക്കു പോന്നു. അക്ലിഷ്ടകൃത്തായ കൃഷ്ണന്ന്, സുധർമ്മന്ന്, സുധർമ്മയെന്ന ദേവസഭയെ നല്കി വായുദേവൻ മറഞ്ഞു. വിണ്ണിൽ ദേവന്മാർക്കെന്നവിധം കേശവൻ ദ്വാരകയുടെ നടുവിലായി സുധർമ്മയെ യാദവന്മാർക്കുവേണ്ടി ഇരുത്തി. ഇപ്രകാരം ദിവ്യമായ രത്നങ്ങളാൽ അവ്യയനായ ഹരി സ്ത്രീയെ അണിയിക്കുന്നതുപോലെ തൻെറ പുരിയെ ദിവ്യമായ അലങ്കാരങ്ങളാൽ മോടിപിടിപ്പിച്ചു. നാട്ടിൽ മര്യാദകൾ ഏർപ്പെടുത്തി. പ്രജകൾക്കു നേതാക്കളെ വെച്ചു. പടനായകന്മാരെ നിശ്ചയിച്ചു. നാട്ടിൽ ചില പ്രതിനിധികളെ നിശ്ചയിച്ചു. ഉഗ്രസേനനെ രാജാവായി നിശ്ചയിച്ചു. കാശ്യനെ ഗുരുവായി നിശ്ചയിച്ചു. സേനാനായകനായി അനാധൃഷ്ടിയെ നിശ്ചയിച്ചു. പ്രധാനമന്ത്രിയായി വികദ്രുവെ നിശ്ചയിച്ചു. യദുക്കളിൽ പ്രായംകൂടിയ പത്തുപേരെ, കുലമുഖ്യന്മാരെ, ഓരോ കാര്യങ്ങൾക്ക് ഉപമന്ത്രിമാരായും നിശ്ചയിച്ചു. ബുദ്ധിമാനായ കേശവൻ പിന്നെ തൻെറ തേരു നടത്തുവാൻ ദാരുകനെ നിശ്ചയിച്ചു. യോദ്ധാക്കളിൽ യോധമുഖ്യനായി ശ്രേഷ്ഠനായ സാത്യകിയെ നിയമിച്ചു. ഇപ്രകാരം കൃഷ്ണൻ അനിന്ദിതമായവിധം പുരത്തിൽ ഓരോ വകുപ്പുകൾക്കും ഭരണാധിപരെ നിശ്ചയിച്ചു. അങ്ങനെ യദുക്കളോടുകൂടി ലോകസ്രഷ്ടാവായ വിഷ്ണു ഭൂമിയിൽ മോദിച്ചു. രേവതൻെറ പുത്രിയും സുശീലയുമായ രേവതിയെന്ന കന്യകയെ കൃഷ്ണൻെറ സമ്മതത്തോടെ ബലദേവൻ വിവാഹം ചെയ്തു."

**59. രുക്മിണീഹരണം –** വൈശമ്പായനൻ പറഞ്ഞു: "ഇക്കാലത്ത് പ്രതാപവാനായ ജരാസന്ധൻ ചേദിരാജാവിൻെറ പ്രേരണമൂലം രാജാക്കളെയൊക്കെ വിളിച്ചുകൂട്ടി. ഭീഷ്മകൻെറ മകളായ സ്വർണ്ണഭൂഷിതയായ രുക്മിണിയും ശിശുപാലനുംതമ്മിൽ വിവാഹംനടത്തുവാൻ രുക്മി നിശ്ചയിച്ചതായി അറിയിച്ചു. ദന്തവക്ത്രൻെറ പുത്രനും ശക്തിമാനും സഹസ്രാക്ഷതുല്യനും പോരിൽ മായാശതങ്ങൾ കാണിക്കുവാൻ സാമർത്ഥ്യമുള്ളവനുമായ സുവക്ത്രനെ സ്വയംവരത്തിന്നു ക്ഷണിച്ചു. പിന്നെ അനവധി വീരന്മാരെ വേറെയും ക്ഷണിച്ചു. അവർ ആരൊക്കെയാണെന്നു പറയാം: പൗണ്ഡ്രകവാസുദേവൻെറ പുത്രനും ഒരു അക്ഷൗഹിണിയുടെ നാഥനുമായ സുദേവനെ, ഏകലവ്യപുത്രനും ബലിഷ്ഠനുമായ വീര്യവാനെ, കലിംഗരാജാവിനെ, പാണ്ഡ്യരാജാപുത്രനെ, കേശവൻ മുമ്പെ അപ്രിയം ചെയ്തവനായ വേണുദാരിരാജാവിനെ, അംശുമാനെ, ക്രാഥനെ, ശ്രുതവർമ്മാവിനെ, ശത്രുക്കളെ മടക്കിയോടിച്ച കാലിംഗനെ, ഗാന്ധാരനെ, മഹാവീര്യനായ കൗശാംബീശനെ, പിന്നെ മഹാസേനനായ ഭഗദത്തൻ, ശലൻ, മഹാബലനായ ശാല്വൻ, ഭൂരിശ്രവൻ, വീര്യവാനായ കുന്തിവീര്യൻ - ഈ പറഞ്ഞവരെല്ലാം ഭോജരാജാവിൻെറ മന്ദിരത്തിൽ സ്വയംവരത്തിന്നു ക്ഷണമനുസരിച്ചു വന്നുചേർന്നു."

ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, ഞാൻ ഒന്നു ചോദിക്കുന്നു. വേദവിത്തമനായ രുക്മി എന്ന രാജാവ് എവിടെയാണ് ജനിച്ചത്? ആ ദ്യുതിമാൻ ആരുടെ കാലത്താണ് ഉണ്ടായിവന്നത്?"

വൈശമ്പായനൻ പറഞ്ഞു: "രാജർഷിയായ യാദവന്ന്, വിദർഭൻ എന്നു പേരായ പുത്രനുണ്ടായി. വിന്ധ്യപർവ്വതത്തിൻെറ തെക്കേ ചെരിവിൽ വിദർഭപുരിയിൽ അവൻ പാർത്തു. മഹാരഥന്മാരായ ക്രഥൻ, കൗശികൻ തുടങ്ങി വെവ്വേറെ വംശകർത്താക്കളായ പുത്രന്മാരുണ്ടായി. ആ വംശത്തിൽ ഭീമൻ എന്ന രാജാവിന്ന് വൃഷ്ണികൾ ഉണ്ടായി. ക്രഥൻെറ വംശത്തിൽ അംശുമാനും കൈശികൻെറ വംശത്തിൽ ഭീഷ്മകനും ഉണ്ടായി. ഹിരണ്യരോമാവു ദക്ഷിണദിക്ക് പാലിക്കുന്നവിധം ഭീഷ്മകൻ കുണ്ഡിനം പാലിച്ചു. അവൻെറ പുത്രനാണ് രുക്മി. പുത്രിയാണ് രുക്മിണി. ദ്രുമനിൽനിന്ന് മഹാബലനായ രുക്മി ദിവ്യാസ്ത്രം നേടി. പിന്നെ ബ്രഹ്മാസ്ത്രം ജാമദഗ്ന്യരാമനിൽ നിന്ന് നേടി. ദിവ്യാസ്ത്രം നേടിയ രുക്മി എപ്പോഴും കൃഷ്ണനോട് ഒരു മറിനോക്കുവാൻ ഉത്സാഹിച്ചുകൊണ്ടിരുന്നു. കൃഷ്ണനെക്കുറിച്ച് അവന്നു വലിയ മതിപ്പുണ്ടായിരുന്നില്ല. രുക്മിണിയാണെങ്കിൽ ഭൂലോകത്ത് സൗന്ദര്യത്തിൽ എതിരറ്റവളായിരുന്നു. അവളുടെ ഗുണഗണങ്ങൾകേട്ട് മഹാദ്യുതിയായ കൃഷ്ണൻ അവളെ കാമിച്ചു. അപ്രകാരംതന്നെ കൃഷ്ണനെപ്പറ്റികേട്ട് അവൾ കൃഷ്ണനിലും അനുരക്തയായി. തേജസ്സും ബലവും വീര്യവുംചേർന്ന കൃഷ്ണൻ തൻെറ പതിയാകണമെന്ന് അവൾ ആശിച്ചു. എന്നാൽ മഹാബലനായ രുക്മി അവളെ കൃഷ്ണന്നു നല്കിയില്ല. കൃഷ്ണൻ രുക്മിണിയെ വിവാഹംചെയ്യുവാൻ ആഗ്രഹിക്കുന്നു എന്ന് അറിയിച്ചിട്ടും ആ അപേക്ഷ രുക്മി നിരസിക്കുകയാണുണ്ടായത്. കാരണം കംസൻെറ ഒരു സുഹൃത്തായിരുന്നു രുക്മി. കംസൻെറ ശത്രു തൻെറയും ശത്രുവായി രുക്മി മനസ്സിൽ ഉറപ്പിച്ചു. ചൈദ്യരാജാവായ സുനീഥൻെറ പുത്രന് രുക്മിണി

യെ വിവാഹംചെയ്തുകൊടുക്കുവാൻ ജരാസന്ധരാജാവ് ഭീഷ്മകരാജാവിനോട് അപേക്ഷിച്ചു. ചേദിരാജാവായ വസുവിൻെറ പുത്രനാണ് ബൃഹദ്രഥൻ. മഗധത്തിൽ അവൻ മുമ്പ് ഗിരിവ്രജം നിർമ്മിച്ചിട്ടുണ്ട്. ആ കുലത്തിലാണ് മഹാബലനായ ജരാസന്ധൻ ജനിച്ചത്. വസുവിൻെറ വംശത്തിലാണ് ചേദിരാജാവായ ദമഘോഷനും ജനിച്ചത്. ദമഘോഷന്ന് മഹാവിക്രമികളായി അഞ്ചുപുത്രന്മാരുണ്ടായി. വസുദേവൻെറ സഹോദരിയായ ശ്രുതശ്രവ എന്നവളാണ് അവരുടെ അമ്മ. അവരുടെ പേരുകൾ പറയാം: ശിശുപാലൻ, ദശഗ്രീവൻ, രൈഭ്യൻ, ഉപദിശൻ, ബലി ഇവരാണ് ആ അഞ്ചുപേർ. അവർ സർവ്വാസ്ത്രദക്ഷന്മാരും വീരന്മാരും മഹാബലന്മാരും വീര്യവാന്മാരുമായിരുന്നു. സുനീഥൻ (ദമഘോഷൻ) സമവംശനും ജ്ഞാതിയുമായ ജരാസന്ധന് പുത്രനെ നല്കി. ജരാസന്ധൻ അവനെ പുത്രൻെറ നിലയിൽ വളർത്തി. അവൻ വൃഷ്ണികൾക്ക് പല ദ്രോഹവും ചെയ്തു. ജരാസന്ധൻെറ മകളുടെ ഭർത്താവായി കംസൻ തൻെറ ജാമാതാവിനെ കൃഷ്ണൻ വധിച്ചപ്പോൾ കൃഷ്ണൻമൂലം ജരാസന്ധൻ വൃഷ്ണികളുടെ ശത്രുവായി. ജരാസന്ധൻ സുനീഥന്ന് രുക്മിണിയെ നല്കുവാൻ ഭീഷ്മകനോട് ആവശ്യപ്പെട്ടു. വീര്യവാനായ ഭീഷ്മകൻ സുനീഥപുത്രനായ ശിശുപാലന്നായി വാക്കുകൊടുക്കുകയും ചെയ്തു. പിന്നെ ജരാസന്ധൻ ചൈദ്യനേയുംകൊണ്ട് വിദർഭത്തിലെത്തി. ദന്തവക്ത്രൻ അവന്ന് സഹായിയായി നിന്നു. ധീമാനായ പൗണ്ഡ്രകവാസുദേവനും സഹായിക്കുവാൻ സമ്മതിച്ചു. ജരാസന്ധൻ അംഗവംഗകലിംഗന്മാർക്കൊക്കെ അധീശ്വരനാണ്; മഹാബലവാനുമാണ്. രുക്മി അവരെയെല്ലാം യഥായോഗ്യം സ്വാഗതംചെയ്ത് പുരിയിൽക്കയറ്റി. അച്ഛൻ പെങ്ങൾക്കുള്ള ഇഷ്ടത്തെ ഓർത്ത് രാമകൃഷ്ണന്മാരും അപ്രകാരം മറ്റ് വൃഷ്ണികളുംചേർന്ന് തേരിൽക്കയറി പടയോടുംകൂടി കുണ്ഡിനത്തിൽ ചെന്നു. അവരെ വിധിപ്രകാരം ക്രഥകൈശികദേശനാഥനായ ഭീഷ്മകൻ സ്വാഗതംചെയ്തു സ്വീകരിച്ചു പൂജിച്ചു. ആ മാന്യരെ പുരത്തിൽ പാർപ്പിച്ചു.

വിവാഹം നിശ്ചയിച്ചു. അടുത്തദിവസം വിവാഹമാകയാൽ രുക്മിണി മംഗളക്കാപ്പുകെട്ടി സർവ്വാഭരണഭൂഷിതയായി നാലു കുതിരകളെപ്പൂട്ടിയ തേരിൽക്കയറി അകമ്പടിയായി സൈനികരോടുകൂടി ക്ഷേത്രത്തിലേക്കു പോയി. കൃഷ്ണൻ അവളെക്കണ്ടു. അവൾ സാക്ഷാൽ ലക്ഷ്മീദേവിപോലെ ശോഭിക്കുന്നു. അതിസുന്ദരിയായ അവളെ അമ്പലത്തിന്നരികെവെച്ചു കണ്ടു. കത്തുന്ന ദീപനാളംപോലെ, മാനത്തുനിന്നു പൊട്ടിവീണ മായപോലെ, മന്നിൽനിന്നു പൊങ്ങിവന്ന ഗംഭീരാഢ്യയായ ഭൂമിദേവിപോലെ, സ്ത്രീരൂപം പൂണ്ട സൗമ്യസോമരശ്മിപോലെ പത്മം വിട്ട് ഇറങ്ങിവന്ന ശ്രീദേവിപോലെ തൻെറ ഭാവിലക്ഷ്മിയെ, കൃഷ്ണൻ മനസ്സിൽക്കണ്ട ദേവിയെ, ദേവന്മർക്കുപോലും ദുർന്നിരീക്ഷ്യയായ രുക്മിണിയെ ദർശിച്ചു. അതിമനോഹരമായ കണ്ണുകളുള്ള അവൾ പതിനാറുവയസ്സായവളാണ്. ചുവന്ന ചുണ്ടുകളും കവിളുകളും തടിച്ച ജഘനവും, തടിച്ച തുടകളും, തടിച്ച സ്തനങ്ങളുംചേർന്ന യൗവനയുക്തയായ ആ ചാരുസർവ്വാംഗി, തന്വിയായ തിങ്കൾമുഖി, നഖം ചുവന്നുയർന്ന ശോഭന, നല്ല പുരികക്കൊടിയും പൂഞ്ചായലുമുള്ളവൾ, രൂപംകൊണ്ട് ഏറ്റവും കാന്തയായവൾ, പീനശ്രോണിസ്തനാഢ്യയായവൾ, വെളുത്തു മിന്നുന്ന പല്ലുള്ളവൾ, പാരിൽ ശ്രീയായി അതുല്യയായി വിളങ്ങുന്നവൾ - വെള്ളപ്പട്ടുചാർത്തി മനോഹരയായി വിലസുന്ന ആ രുക്മിണീദേവിയെ കൃഷ്ണൻ കണ്ടു. കാണുവാൻ നല്ലവളായ അവളെക്കണ്ടപ്പോൾ കൃഷ്ണന്ന് കാമം വർദ്ധിച്ചു. ഹവിസ്സാൽ അനലൻ ശോഭിക്കുന്നതുപോലെ മനസ്സിൽ അവൾ വിളങ്ങി.

ഉടനെ കൃഷ്ണൻ രാമനോടുകൂടി ആലോചിച്ചു. വൃഷ്ണികളോടുകൂടി ചിന്തിച്ചു. അവളെ അവിടെവെച്ച് ഹരിക്കുവാൻതന്നെ കൃഷ്ണൻ തീർച്ചയാക്കി. ദേവാർച്ചന കഴിഞ്ഞ് അവൾ അമ്പലത്തിൽനിന്നു സഖികളോടൊപ്പം മടങ്ങുകയായിരുന്നു. ഇതുതന്നെ തക്ക സന്ദർഭമെന്നുകണ്ട് കൃഷ്ണൻ അവളുടെ അരികിൽ തേരോടിച്ചെത്തുകയും ബലമായി അവളെപ്പിടിച്ച് തേരിൽക്കയറ്റുകയും ചെയ്തു. ബലരാമൻ മരം പറിച്ചെടുത്ത് എതിർത്തുവരുന്നവരെ അടിച്ചുകൊല്ലുവാൻ സന്നദ്ധനായി. ദാശാർഹരായ അവർ പറയുന്നതനുസരിക്കുവാൻ കൂട്ടുകാരും നിന്നു. വലിയ കൊടിയുയർന്ന പല തേരുകളും അശ്വങ്ങളും കരികളും മറ്റുമായി രാമന്നുചുറ്റും നിന്നു. കൃഷ്ണൻ രുക്മിണിയേയുംകൊണ്ട് പുരിയിലേക്കു പോയി. ശത്രുക്കളോട് പോരാടുവാൻ രാമനെയും യുയുധാനനെയും ഏല്പിച്ചു. മാത്രമല്ല ഗദൻ, കൃതവർമ്മാവ്, അക്രൂരൻ, വിപൃഥു, ചക്രദേവൻ, സുദേവൻ, ശക്തനായ സാരണൻ, നിവൃത്തശത്രു, വിദൂരഥൻ, ഭംഗകാരൻ, ശതദ്യുമ്നൻ, ഔഗ്രസേനി, കങ്കൻ, രാജാധിദേവൻ, മൃദരൻ, ചിത്രകൻ, പ്രസേനൻ, ശ്വഫല്ക്കൻ, സത്യകൻ, പൃഥു, ബൃഹദുർഗ്ഗൻ, അതിദാന്തൻ, മറ്റു വൃഷ്ണ്യന്ധകശ്രേഷ്ഠന്മാർ ഇവരിലൊക്കെ വലുതായ ഭാരം വെച്ച് മധുസൂദനൻ രുക്മിണിയെയുംകൊണ്ട് ദ്വാരകയിലേക്കു പോയി.

ദന്തവക്ത്രൻ, ജരാസന്ധൻ, വീര്യവാനായ ശിശുപാലൻ എന്നിവർ കടുത്ത ക്രോധത്തോടെ ജനാർദ്ദനനെ വധിക്കുവാനായി ചെന്നേറ്റു. അംഗവംഗകലിംഗന്മാരും പൗണ്ഡ്രരും അവരുടെ മഹാരഥന്മാരായ ഭ്രാതാക്കളും ചേർന്നു. ചേദിരാജാവും ചെന്നു. ക്രോധിച്ച് യുദ്ധത്തിന്നെത്തുന്ന അവരോട് വൃഷ്ണികളായ മഹാരഥന്മാർ ഏറ്റു വാനോർ ഇന്ദ്രനെയെന്നപോലെ ബലരാമനെ മുന്നിലാക്കി എതിരിട്ടു. ഊക്കോടെ വന്നെത്തുന്ന ജരാസന്ധരാജാവിനെ ആ മഹായുദ്ധത്തിൽ ആറ് എഴുത്താണിയമ്പുകൾകൊണ്ട് സാത്യകി എയ്തു. അക്രൂരൻ ഒമ്പതു ശരങ്ങൾ ആ ദന്തവക്ത്രനിൽ എയ്തു. കാരൂഷനും പത്തു ശരങ്ങൾ അവൻെറ മേൽ എയ്തു. ഏഴമ്പ് വിപൃഥു ശിശുപാലനിൽ വിട്ടു. പ്രതാപവാനായ ശിശുപാലൻ എട്ടമ്പ് ഇങ്ങോട്ടും എയ്തു. ഗവേഷണൻ ചൈദ്യനെ ആറമ്പുകൊണ്ട് എയ്തു. അതിദാന്തൻ എട്ടും, ബൃഹദുർഗ്ഗൻ എട്ടും എയ്തു. അവരെ ചേദിരാജാവ് എതിർത്ത് അഞ്ചമ്പെയ്തു നാലമ്പ് എയ്ത് വിപൃഥുവിൻെറ നാല് അശ്വങ്ങളെ വീഴ്ത്തി. ബൃഹദുർഗ്ഗൻെറ തല ഭല്ലമെയ്ത് അറുത്തു ഗവേഷണൻെറ സൂതനെ കാലപുരിയിലേക്കയച്ചു. ശക്തിമാനായ വിപൃഥു അശ്വങ്ങൾ ചത്ത തേരുവിട്ട് ഉടനെ ബൃഹദ്രഥൻെറ തേർത്തട്ടിൽ കയറി. ഉടനെ വിപൃഥുവിൻെറ സൂതൻ ഗവേഷണൻെറ രഥത്തിൽക്കയറി പായുന്ന അശ്വങ്ങളെ നടത്തുവാൻ തുടങ്ങി. ക്രോധത്തോടെ ശരവർഷംകൊണ്ട് തേർമാർഗ്ഗത്തിൽ തുള്ളുന്ന സുനീഥനെ വില്ലേന്തിയ കപാലികൾ എയ്തു. ചക്രദേവൻ അമ്പുകൊണ്ട് ദന്തവക്ത്രനെ മാറിൽ എയ്തുപിളർന്നു. പോരിൽ അഞ്ചമ്പുകൾ രാഷ്ട്രരഥനും എയ്തു. അവർ മർമ്മംപിളരുന്ന വിധം പത്തമ്പ് എയ്തതേറ്റ് ബലി പത്തമ്പെയ്തു ചക്രദേവനെ പിളർന്നു. ദൂരെ നിന്നുകൊണ്ട് അവൻ വിദൂരഥനെ അഞ്ചമ്പെയ്തു. എതിർത്തു മുപ്പതമ്പ് എയ്തു; ബലിയെയും എയ്തു. മൂന്നമ്പുകൊണ്ടു കൃതവർമ്മാവ് രാജപുത്രനെ പിളർന്നു; സാരഥിയെ കൊന്നു; ഉച്ചമായ ധ്വജത്തെ മുറിച്ചു വീഴ്ത്തി. പൗണ്ഡ്രൻ ചൊടിച്ച് ആറു ബാണങ്ങൾ അവൻെറ ദേഹത്തിൽ ഏല്പിച്ചു. ഭല്ലംകൊണ്ടു കൃതവർമ്മാവിൻെറ വില്ലു മുറിച്ചു. നിവൃത്തശത്രു കലിംഗനെ അമ്പെയ്തു കീറി. കലിംഗേന്ദ്രൻ അവൻെറ കഴുത്തിൻെറ കീഴെല്ലിൽ

തോമരം ആഴ്ത്തി. വീര്യവാനായ കങ്കൻ ആനയാൽ അംഗന്റെ ആനയുമായി നേരിട്ടു. അംഗനിൽ തോമരം ചാട്ടി; അംഗൻ ശരങ്ങൾ ഇങ്ങോട്ടും പ്രയോഗിച്ചു. ശ്വഫൽക്കനും ചിത്രകനും രഥിയായ സത്യകനും കലിംഗപ്പടയെ നാരാചം തൂകി ശിഥിലമാക്കി. മരം വലിച്ചെറിഞ്ഞ് വംഗരാജാവിന്റെ കൊമ്പനെ ക്രുദ്ധനായ രാമൻ കൊന്നുവീഴ്ത്തി. വംഗരാജാവിന്റെ കഥയും കഴിച്ചു. അവനെ കൊന്നതിന്നുശേഷം തേരിൽക്കയറി വില്ലെടുത്തു പല കൈശികരെയും നാരാചം കൊണ്ടു രാമൻ വധിച്ചു. ആറമ്പെയ്ത് വീര്യവാനായ വില്ലാളി കാരൂഷന്മാരെ കൊന്നു. ക്രുദ്ധനായ അവൻ പിന്നെ നൂറു മാഗധന്മാരെ കൊന്നു. അവരെ വധിച്ച് ആ മഹാബാഹു ജൻ ജരാസന്ധന്റെ നേരെ ചെന്നു. അവൻ എത്തുന്ന സമയത്ത് മൂന്നു നാരാചം മഗധാധിപനും എയ്തു. ക്രുദ്ധനായ മുസലി ഉടനെ അങ്ങോട്ടു എട്ടു നാരാചം വിട്ടു ഭല്ലത്താൽ എയ്തു അവന്റെ പൊന്നണിഞ്ഞ ധ്വജം കണ്ടിച്ചു. ഇങ്ങനെ ദേവാസുരയുദ്ധംപോലെ അവരുടെ യുദ്ധം ഭയങ്കരമായി നടന്നു. ശരവർഷം വിട്ടു തമ്മിൽക്കൊല്ലുവാൻ അവർ സന്നദ്ധരായി പോരാടി. ചൊടിച്ച് ആനകൾ വളരെ ആനക്കൂട്ടവുമായി പോരാടി. തേരുകൾ തേരുകളോടും, ക്രോധത്തോടെ കുതിരപ്പടക്കാർ കുതിരപ്പടക്കാരോടും, കാലാൾ കാലാൾകളോടും, വേൽ, വാൾ, പരിഘം എന്നിവ ഏന്തിയവർ തമ്മിലും അടരിൽ തലകൊയ്ത് ഏറ്റ് വെവ്വേറെ അവർ ചുറ്റി. വാളുകൾ ചട്ടകളിൽ ചെന്നുവീഴുമ്പോഴുള്ള ശബ്ദം പക്ഷികളുടെ ചിലമ്പൽപോലെ കേട്ടു. പോരിൽ ഭേരി, ശംഖ്, വേണുമൃദംഗധ്വനി എന്നിവയെയും ശസ്ത്രഘോഷവും വീരന്മാരുടെ ഞാണൊലിയുടെ ഘോഷവും മറച്ചു."

**60. രുക്മിണീഹരണം - രുക്മിതേജോവധം -** വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻ രുക്മിണിയെ കൊണ്ടുപോയതായിക്കേട്ട്, രുക്മി ഭീഷ്മകന്റെ മുമ്പിൽവെച്ച് കോപാകുലനായി ശപഥംചെയ്തു."

രുക്മി പറഞ്ഞു: "ഞാൻ കൃഷ്ണനെ പോരിൽ വധിച്ച് രുക്മിണിയേയുംകൊണ്ടല്ലാതെ ഇനി കുണ്ഡിനത്തിൽ കാൽ കുത്തുകയില്ല. ഞാൻ സത്യംചെയ്യുന്നു! സത്യം! സത്യം!"

വൈശമ്പായനൻ പറഞ്ഞു: "മുഖ്യമായ ആയുധങ്ങളോടുകൂടിയ മുഖ്യമായ തേരിൽക്കയറി വീരശൂരനായ രുക്മി പെരുമ്പറ മുഴക്കി. ക്രോധരക്താക്ഷനായി വലിയ സൈന്യത്തോടുംകൂടി പുറപ്പെട്ടു; അവന്നു തുണയായി ദക്ഷിണാപഥരാജാക്കളും പുറപ്പെട്ടു. ശ്രുതർവ്വാവ്, അംശുമാൻ, ക്രാഥൻ, വീര്യവാനായ വേണുദാരി എന്നിവർ മഹാരഥന്മാരാണ് - അവരും രഥത്തിൽ കയറി. ഭീഷ്മകപുത്രന്മാരും മറ്റു ക്രഥകൈശികമുഖ്യന്മാരോടുകൂടി പുറപ്പെട്ടു. അവർ രഥമോടിച്ചു കൃഷ്ണനെ പിടിക്കുവാൻ ഉത്സാഹത്തോടെ കുതിരകളെ വായുവേഗത്തിൽ ഓടിച്ചു. വളരെ ദൂരം ഓടിച്ച് നർമ്മദാനദിയുടെ വക്കിലെത്തി. ക്രുദ്ധരായ അവർ അവിടെ എത്തിയപ്പോൾ അകലെനിന്നുതന്നെ കൃഷ്ണൻ തന്റെ പ്രിയയോടുകൂടി നദീതീരത്ത് ഇരിക്കുന്നതുകണ്ടു. അവരെ ക്കണ്ടതോടെ രുക്മിയുടെ ക്രോധം വർദ്ധിച്ചു. അവൻ സൈന്യത്തെ നിർത്തി. ദോർമ്മദഗർവ്വിതനായ രുക്മി ദ്വൈരഥപ്പോർ നടത്തുവാൻ മധുസൂദനന്റെ നേരെ ചെന്നു.

അവൻ ചെന്ന് അറുപതു കൂരമ്പുകൾ കൃഷ്ണന്റെ നേരെ വിട്ടു. അവനോടെതിർത്തു കൃഷ്ണൻ എഴുപതു ബാണങ്ങൾ എയ്തു. കിണ്ണഞ്ഞ് ഏല്ക്കുന്ന രുക്മിയുടെ കൊടി മഹാബലനായ ജനാർദ്ദനൻ മുറിച്ചുവീഴ്ത്തി. അവന്റെ സാരഥിയുടെ തലയും ആ വീര്യവാൻ അരിഞ്ഞു വീഴ്ത്തി. അവൻ കഷ്ടത്തിലായി എന്നറിഞ്ഞപ്പോൾ സഹായികളൊക്കെകൂടി മുകുന്ദനെ വളഞ്ഞ് ഇപ്പോൾ ഇവനെ കാച്ചണം എന്നു പറഞ്ഞ് ദാക്ഷിണാത്യരാജാക്കന്മാരെല്ലാവരും വളഞ്ഞു പൊരുതി.

അംശുമാൻ അവനിൽ പത്തു ശരങ്ങളെയ്തു. ക്രുദ്ധനായ ശ്രുതർവ്വാവ് അഞ്ചു ശരങ്ങൾ വിട്ടു. ഏഴു ശരങ്ങൾ വേണുദാരി എയ്തു. ഗോവിന്ദൻ ഉടനെ അംശുമാനെ മാറിൽ പിളർന്നു. ആ രാജാവ് എന്തുചെയ്യണമെന്നറിയാതെ തേർത്തട്ടിൽ ഇരുന്നുപോയി. നാലു ശരങ്ങൾ എയ്തു ശ്രുതർവ്വാവിന്റെ നാലു കുതിരകളെയും വീഴ്ത്തി. വേണുദാരിയുടെ കൊടി വീഴ്ത്തി; വലംകൈയിൽ ശരം എയ്തു. അപ്രകാരംതന്നെ ശ്രുതർവ്വാവിൽ അഞ്ചു ശരങ്ങൾ വിട്ടു. അവൻ തളർന്നു വീഴാൻപോകുമ്പോൾ കൊടിമരത്തിൽ പിടിച്ച് ഇരുന്നുപോയി.

ഈ സന്ദർഭത്തിൽ ക്രഥകൈശികമുഖ്യന്മാരായ മഹാരഥന്മാർ ശരവർഷംചൊരിഞ്ഞു ചുറ്റും വളഞ്ഞു. ജനാർദ്ദനൻ അവർ പോരിൽ പ്രയോഗിക്കുന്ന ശരങ്ങളെയെല്ലാം ഖണ്ഡിച്ചു വീഴ്ത്തി. ക്രോധത്തോടെ അമ്പെയ്ത് അടുക്കുന്നവരെ ശരം വിട്ട് ജനാർദ്ദനൻ യുദ്ധത്തിൽ കൊന്നു വീഴ്ത്തി. ചൊടിച്ചു വന്നുകയറുന്നവരെ ആ മഹാബലൻ അറുപതു ശരങ്ങൾ വിട്ടു വധിച്ചു തള്ളി.

രുക്മിയുടെ സൈന്യങ്ങൾ ഭയചകിതരായി പാഞ്ഞു കളഞ്ഞു. തന്റെ സൈന്യങ്ങൾ പാഞ്ഞതായിക്കണ്ട് രുക്മി വല്ലാതെ ക്രോധിച്ച് കൃഷ്ണന്റെ നെഞ്ചിൽ അഞ്ചു കൂരമ്പുകൾ വിട്ടു. മൂർച്ചയേറിയ മൂന്നു ശരങ്ങൾ സൂതനിലും വിട്ടു. മൂർച്ചകൂടിയ ഒരമ്പെടുത്ത് ധ്വജത്തെയും മുറിച്ചു. കൈവേഗം കാണിച്ച് പൊരുതിനില്ക്കുന്ന രുക്മിയുടെ നേരെ കോപിച്ച് കൃഷ്ണൻ നിശിതബാണങ്ങൾ എടുത്ത് അവന്റെ വില്ല് അറുത്തുവീഴ്ത്തി. ഉടനെ രുക്മി കൃഷ്ണനെ വധിക്കുവാൻതന്നെ മറ്റൊരു വില്ലെടുത്തു. മറ്റു ചില ദിവ്യാസ്ത്രങ്ങളും ആ വീര്യവാൻ എടുത്തു. മഹാബലനായ കൃഷ്ണൻ അവന്റെ ദിവ്യാസ്ത്രം ദിവ്യാസ്ത്രംകൊണ്ടുതന്നെ അകറ്റി. മഹാബലനായ കൃഷ്ണൻ വീണ്ടും വില്ലുനുറുക്കി മൂന്നമ്പെയ്ത് രഥത്തിന്റെ നുകത്തണ്ടു മുറിച്ചു. വില്ല് അറ്റുപോയി; തേരു തകർന്നുപോയി. അവൻ ഉടനെ വാളെടുത്ത് ചർമ്മമേന്തി; ആ വീരൻ രഥത്തിൽനിന്ന് ഗരുഡനെന്നപോലെ പറന്നു ചാടി. കൃഷ്ണന്റെ കഴുത്തിന്നു നേരെ ഓങ്ങി പാഞ്ഞെത്തുന്ന അവന്റെ വാൾ ഒരു ശരം കൊണ്ടു കൃഷ്ണൻ അറുത്തുകളഞ്ഞു. ചൊടിയോടെ മൂന്ന് എഴുത്താണിയമ്പെയ്ത് മാറുകീറി. ഭൂമിമുഴക്കുന്ന ശബ്ദത്തോടെ അയ്യോ! എന്നു നിലവിളിച്ച് ആ മഹാഭുജൻ വീണു. വജ്രമേറ്റ അസുരനെപ്പോലെ ബോധഹീനനായി ആ രാജാവ് നിലത്തുവീണു. പിന്നെ ആ രാജാക്കളെയെല്ലാം കൃഷ്ണൻ ശരങ്ങളെയ്തു പീഡിപ്പിച്ചു. രുക്മി വീണതു കണ്ടതോടെ രാജാക്കന്മാർ പാഞ്ഞൊഴിഞ്ഞു.

ഭൂമിയിൽക്കിടന്ന് പിടയുന്ന തന്റെ സഹോദരനെക്കണ്ട് രുക്മിണി നിലവിളിച്ചു. 'ചേട്ടനെക്കൊല്ലല്ലേ!' എന്നു നിലവിളിച്ച് രുക്മിണി വിഷ്ണുവിന്റെ പാദത്തിൽ വീണു. കേശവൻ തന്റെ പാദത്തിൽ വീണ അവളെ പിടിച്ചെഴുന്നേല്പിച്ചു പുല്കി സാന്ത്വനംചെയ്ത് 'കൊല്ലുന്നില്ല, ഭയപ്പെടേണ്ട!' എന്നു പറഞ്ഞ് രുക്മിക്ക് കൃഷ്ണൻ അഭയം നല്കി. കൃഷ്ണൻ രുക്മിണിയെയുംകൊണ്ട് തന്റെ പുരത്തിലേക്കു പോയി.

വൃഷ്ണികൾ ജരാസന്ധനെയും രാജാക്കളെയും ജയിച്ചു. സസന്തോഷം അവരും ബലരാമനോടുകൂടി ദ്വാരകയിലെത്തി.

കൃഷ്ണൻ പോയപ്പോൾ ശ്രുതർവ്വാവ് പോർക്കളത്തിൽ വന്ന് വീണുകിടക്കുന്ന രുക്മിയെ താങ്ങിയെടുത്തു തേരിൽക്കയറ്റി തന്റെ പുരത്തിലേക്കു തിരിച്ചു. ഇടയ്ക്കെത്തി

യപ്പോൾ രുക്മിക്കു ബോധംവന്നു. പെങ്ങളേയുംകൊണ്ട ല്ലാതെ പുരത്തിൽ കടക്കുകയില്ലെന്ന് അച്ഛനോടു ശപഥം ചെയ്തിട്ടാണല്ലോ ആ വീരൻ ഇറങ്ങിയത്. രുക്മി വലിയ അഭിമാനിയാണ്, ഗർവ്വുള്ളവനുമാണ്. അവൻ പെങ്ങളോടു കൂടാതെ, തന്റെ പ്രതിജ്ഞ നിറവേറ്റാതെ, എങ്ങനെ അച്ഛ ന്റെ മുമ്പിലെത്തും? എങ്ങനെ കുണ്ഡിനത്തിൽ പ്രവേശി ക്കും? അവൻ അതിന്നു തയ്യാറായില്ല. അവൻ വിദർഭത്തിൽ പാർക്കുവാൻ തീരുമാനിച്ചു. അവിടെ വേറെ ഒരു മഹാപുരം തീർപ്പിച്ചു. പിന്നീട് ആ പുരം 'ഭോജകടം' എന്ന പേരിൽ പ്രസിദ്ധമായി. അതിൽ വാണ് അതിതേജസ്വിയായ രുക്മി ദക്ഷിണദിക്കു പാലിച്ചുപോന്നു. മഹാഭുജനായ ഭീഷ്മകൻ കുണ്ഡിനത്തിലും പാർത്തു.

വൃഷ്ണിപ്പടയോടുകൂടി രാമൻ ദ്വാരകയിലെത്തി. പിന്നെ മുറപ്രകാരം രുക്മിണിയുടെ വിവാഹം, പാണിഗ്ര ഹണം, ഘോഷമായി നിർവ്വഹിച്ചു. പ്രീതിയോടെ പ്രിയയു മായി കൃഷ്ണൻ രമിച്ചു. ശ്രീരാമൻ സീതയോടുകൂടി എന്ന പോലെയും ശചീദേവിയുമായി ശക്രൻഎന്നപോലെയും കൃഷ്ണൻ രുക്മിണിയുമായി രമിച്ചു. അവൾ കൃഷ്ണന്റെ പട്ടമഹിഷിയായി. ആ ഭാമിനി പാതിവ്രത്യഗുണം പൂണ്ടവളും സൗശീല്യം, രൂപഗുണം എന്നിവയോടുകൂടിയവളുമായി ശോഭിച്ചു.

കൃഷ്ണൻ അവളിൽ വീരന്മാരായ പത്തു മക്കളെ ഉൽപാദിപ്പിച്ചു. ചാരുദേഷ്ണൻ, സുദേഷ്ണൻ, മഹാബല നായ പ്രദ്യുമ്നൻ, സുഷേണൻ, ചാരുഗുപ്തൻ, ചാരുബാഹു, ചാരുവിന്ദൻ, സുചാരു, ഭദ്രചാരു, മഹാബലനായ ചാരു എന്നീ ആൺമക്കളും ചാരുമതി എന്നു പേരായ ഒരു പുത്രി യും രുക്മിണിയുടെ മക്കളായി പിറന്നു. ആൺമക്കൾ ധർ മ്മാർത്ഥദക്ഷന്മാരും അസ്ത്രജ്ഞന്മാരും സമരോദ്ധതന്മാരു മായി വളർന്നു.

രുക്മിണികൂടാതെ വേറെ മഹിഷിമാരായി മഹാഭുജ നായ മധുസൂദനൻ ഗുണമേറിയ നല്ല കുലങ്ങളിൽ ജനിച്ച തരുണിമാരെ വേട്ടു. സൂര്യപുത്രിയായ കാളിന്ദി, അവന്തി ദേശജയായ മിത്രവിന്ദ, നഗ്നജിത്ത് എന്ന അയോദ്ധ്യാപതി യുടെ പുത്രിയായ സത്യ, ജാംബവാന്റെ മകളായ ജാംബ വതി, കൃഷ്ണന്റെ അച്ഛൻപെങ്ങളുടെ മകളും യഥേഷ്ടം രൂപംമാറാൻ കഴിവുള്ളവളുമായ ഭദ്ര എന്ന രോഹിണി, മദ്രരാജാവിന്റെ മകളും സുശീലയും ശുഭലോചനയും ചാരു ഹാസിനിയുമായ ലക്ഷ്മണ, സത്രാജിത്തിന്റെ പുത്രിയായ സത്യഭാമ ഇവരാണ് രുക്മിണിക്കു പുറമേയുള്ള ഭാര്യമാർ. രൂപംകൊണ്ട് അപ്സരസ്സിന്നു തുല്യയായ ശൈബ്യപുത്രി തുടങ്ങിയ പതിനാറായിരം വേറെ സ്ത്രീകളെയും ഭൂരിവിക്ര മനായ ഹൃഷീകേശൻ വേട്ടു. എല്ലാവരെയും തുല്യഭാവന യോടെ മോദിപ്പിച്ചു. ശ്ലാഘ്യമായ ഭൂഷണങ്ങളും, വസ്ത്രങ്ങളും നല്കി സർവ്വകാമസുഖത്തോടെ വസിക്കെ അവന്ന് അവ രിൽ വളരെയധികം മക്കൾ ഉണ്ടായി. എല്ലാവരും ശസ്ത്രാ സ്ത്രദക്ഷന്മാരും ബലവാന്മാരും, മഹാരഥന്മാരുമായി വളർന്നു. എല്ലാവരും യജ്വാക്കളും പുണ്യകർമ്മാക്കളും മഹാഭാഗരും മഹാബലരുമായി ശോഭിച്ചു."

**61. രുക്മിവധം -** വൈശമ്പായനൻ പറഞ്ഞു: "വളരെ ക്കാലം കഴിഞ്ഞതിന്നുശേഷം വീര്യവാനായ രുക്മി തന്റെ മകളുടെ സ്വയംവരം കഴിപ്പിച്ചു. രുക്മി ക്ഷണിച്ച് അനേകം ശ്രീമാന്മാരായ രാജകുമാരന്മാർ പല ദിക്കിൽനിന്നും വന്നു ചേർന്നു.

മറ്റു രാജകുമാരന്മാരോടുകൂടി അവിടെ പ്രദ്യുമ്നനും ചെന്നു. അവൾ പ്രദ്യുമ്നനെ കാമിച്ചു. അവൻ ആ ശുഭനേത്ര യെയും കാമിച്ചു. രുക്മിയുടെ സുന്ദരിയായ ആ കന്യക ശുഭാംഗി എന്ന വൈദർഭിയാണ്. കാന്തിദ്യുതികളോടുകൂടി ആ ശുഭാംഗി, അക്കാലത്ത് പേരുകേട്ടവളായിത്തീർന്നു.

മഹാത്മാരായ മന്നവന്മാർ എല്ലാവരും ഇരിക്കെ വൈദർ ഭി രിപുഘാതിയായ പ്രദ്യുമ്നനെ വരിച്ചു. സിംഹകായനും യുവാവുമായ അവൻ സർവ്വശാസ്ത്രജ്ഞനാണ്. രൂപംകൊണ്ട് അവന്നു തുല്യം ആരുമുണ്ടായിരുന്നില്ല. കേശവന്റെ പുത്ര നുമാണല്ലോ അവൻ. വയസ്സ്, രൂപം, ഗുണം എന്നിവ ചേർന്നവളാണ് രാജപുത്രി. നാരായണിയെന്ന ഇന്ദ്രസേന തന്റെ ഭർത്താവായ മുദ്ഗലമഹർഷിയിലെന്നപോലെ അവനിൽ അനുരാഗമുള്ളവളായി ആ രാജപുത്രി.

സ്വയംവരം കഴിഞ്ഞതിന്നുശേഷം പ്രദ്യുമ്നൻ വൈദർഭി യോടുകൂടി ദ്വാരകയിലേക്കു പോന്നു. വീരനായ അവൻ ഭൈമിയോടു നളനെന്നപോലെ രമിച്ചു. അവളിൽ ദേവഗർഭാ ഭനായ പുത്രനെ ജനിപ്പിച്ചു. അനിരുദ്ധൻ എന്ന് ആ പുത്ര ന്നു നാമകരണംചെയ്തു. അവൻ വളർന്നു. പോരിലും ധർമ്മത്തിലും അവൻ അതുല്യനായി. നീതിശാസ്ത്രധനുർ വ്വേദപാരാഭിഗാമിയായി വളർന്നു. അനിരുദ്ധൻ യുവാവായി വന്നപ്പോൾ അവൻ രുക്മിയുടെ രുക്മാഭയായ പൗത്രി യെ, രുക്മവതി എന്നുപേരായ കന്യകയെ, ഭാര്യയായി വരിച്ചു. അനിരുദ്ധന്ന്, അവന്റെ ഗുണങ്ങളറിഞ്ഞും രൗക്മി ണേയനിലുള്ള പ്രീതിയാലും രുക്മിണിയുമായുള്ള ചാർച്ച യാലും രാജാവ് രുക്മവതിയെ നല്കുവാൻ തീർച്ചയാക്കു കയും ചെയ്തു. കൃഷ്ണനോടു സ്പർദ്ധിച്ചുവെങ്കിലും വൈര മൊക്കെ അവൻ വെടിഞ്ഞു. പ്രസിദ്ധിനേടിയ അവൻ പൗത്രിയെ കൊടുക്കുന്നു എന്ന് പ്രീതനായി പറഞ്ഞു ജന മേജയാ! കൃഷ്ണനും രുക്മിണിയും മക്കളും ബലഭദ്രനും മറ്റു വൃഷ്ണികളും സഹചരന്മാരോടുകൂടി വിദർഭത്തിലെ ത്തി. ജ്ഞാതികളൊക്കെ വന്നുകൂടി. രുക്മിണിക്ക് ഇഷ്ട പ്പെട്ടവരൊക്കെ എത്തി. രുക്മിയുടെ ക്ഷണമനുസരിച്ച് രാജാക്കന്മാരും വന്നുചേർന്നു. നല്ല സമയത്ത് പൂജിക്കപ്പെട്ട നാളിൽ അനിരുദ്ധന്റെ വിവാഹമഹോത്സവം നടന്നു. പ്രദ്യുമ്നപുത്രനായ അനിരുദ്ധൻ വൈദർഭിയുടെ പാണിഗ്രഹ ണം കഴിഞ്ഞതിന്നുശേഷം യാദവരെ ബഹുമാനിച്ച് വിദർ ഭത്തിൽ ഒരു മഹോത്സവം നടന്നു. അവരുടെ പൂജയേറ്റ് അമരോപമന്മാരായി വൃഷ്ണികൾ രമിച്ചു.

അന്ന്, അശ്മകരാജാവ്, മഹാശയനായ വേണുദാരി രാജാവ്, അക്ഷൻ, ക്രഥൻ, ശ്രുതർവ്വാവ്, ചാണൂരൻ, അംശുമാൻ, കലിംഗരാജാവായ ജയത്സേനൻ, മഹാബല നായ പാണ്ഡ്യരാജാവ്, ധീമാനായ ഋഷികാധിപതി, ഇവ രെല്ലാവരുംകൂടി ഗൂഢമായി ഒരു മന്ത്രം പ്രഭുവായ രുക്മി യുമായി നടത്തി. 'ഭവാൻ ചൂതിൽ സമർത്ഥനാണല്ലോ. ഞങ്ങൾ കളിക്കുവാൻ ആഗ്രഹിക്കുന്നുമുണ്ട്. ബലരാമ നാണെങ്കിൽ ചൂതുകളിയിൽ കമ്പക്കാരനാണ്. കളിയൊട്ട് അറിയുകയുമില്ല. നിന്നെ മുൻനിർത്തി ചൂതുകളിച്ച് അവനെ ഒന്നു ജയിക്കണമെന്ന് ഒരാഗ്രഹം ഞങ്ങൾക്കുണ്ട്' ഈ ഗൂഢാലോചന ഫലിച്ചു. രുക്മി അതിന്ന് സമ്മതിച്ചു. മഹാ രഥനായ രുക്മിക്ക് വലിയ ഉത്സാഹവുമായി.

അവർ നല്ല സ്വർണ്ണത്തൂണുകളാൽ അലങ്കരിക്കപ്പെ ട്ടതും ചന്ദനച്ചാറു നനച്ചതും സുരഭിലവും സുന്ദരവുമായ ആ സഭയിൽ പ്രഹൃഷ്ടരായി കയറി. അതിൽ കടന്ന് ശുഭ മാല്യാനുലേപനങ്ങളോടുകൂടിയവരായ അവർ സുവർണ്ണ പീഠങ്ങളിൽ വിജയാർത്ഥികളായി ഇരുന്നു. അക്ഷദക്ഷരായ ആ കിതവന്മാർ ബലദേവനെ കളിക്കുവാൻ വിളിച്ചു. ബല ദേവന്ന് സന്തോഷമായി. 'കളിക്കാം, നമ്മൾക്ക് പണയം നിശ്ചയിക്കൂ.' ചതിച്ചു ജയിക്കുവാൻ ആഗ്രഹിക്കുന്ന ദാക്ഷി ണാത്യന്മാരായ രാജാക്കന്മാർ രത്നങ്ങളും സ്വർണ്ണക്കട്ടികളും അസംഖ്യം കൊണ്ടുവന്നിട്ടുണ്ടായിരുന്നു.

അങ്ങനെ ചൂതാട്ടം തുടങ്ങി. കളിച്ചുകളിച്ചു സന്തോഷം നശിക്കുവാൻതുടങ്ങി; ഘോരമായ കലഹസ്ഥാനമായി; ഹർഷത്തിന്ന് ക്ഷയകാരണമായി. അതിൽ പതിനായിരം സ്വർണ്ണ നിഷ്കം ആദ്യമേതന്നെ രുക്മിയോടുള്ള കളിയിൽ ബലരാമൻ പണയംവെച്ചു. കളിയിൽ പ്രയത്നിക്കുന്ന ബലരാമനെ, ആ ശക്തനെ, രുക്മി ജയിച്ചു. ആ ധനമൊക്കെ രുക്മി നേടി. പിന്നെയും അത്രയ്ക്കുതന്നെ പണയം വെച്ചു കളിച്ചു. അതിലും അവൻ ബലരാമനെ തോല്പിച്ചു. അങ്ങനെ പലവട്ടം രുക്മിയാൽ പരാജിതനാക്കപ്പെട്ട കേശവാഗ്രജൻ ഒരു കോടി സ്വർണ്ണനിഷ്കം രുക്മിയോടു കളിച്ചു നേടി. ഉടനെ ചതിയനായ രുക്മി വിളിച്ചുപറഞ്ഞു: "ഞാൻ നേടി ഞാൻ നേടി' എന്ന്. മേനിചൊല്ലി ചിരിച്ച് അവൻ മുസലായുധനെ ആക്ഷേപിച്ചു. 'വിദ്യ അറിയാത്ത ദുർബ്ബലനായ, ശ്രീമാനായ ബലദേവനെ ഈയുള്ളവൻ ഇതാ ചൂതിൽ തോല്പിച്ചിരിക്കുന്നു' എന്ന് വിളിച്ചുപറഞ്ഞു. ഇതു കേട്ടു പല്ലിളിച്ച് കലിംഗരാജാവ് പരിഹാസച്ചിരി ചിരിച്ചു. ഇതു കണ്ടപ്പോൾ ബലരാമന്ന് ഉള്ളിൽ ക്രോധംജനിച്ചു.

താൻ തോല്പിക്കപ്പെട്ടു എന്നു രുക്മി പറഞ്ഞപ്പോൾ ഭീഷ്മകൻെറ പുത്രനായ രുക്മി തന്നെ തീക്ഷ്ണവാക്കാൽ അവമാനിച്ചതായി ബലഭദ്രന്ന് തോന്നി. രോഷത്തെ അടക്കിയവനാണ് താനെങ്കിലും ആ ധാർമ്മികന്നു രോഷം ഉണ്ടായി. അധിക്ഷേപം സഹിക്കാതെ കോപംകൊണ്ടു രൗഹിണേയൻ ജ്വലിച്ചു. ധൈര്യത്താൽ മനസ്സിനെ ഉറപ്പിച്ചു പിന്നെയും പറഞ്ഞു: 'ഇനിയും വേറെ പണയംവെക്കാം. ഇതാ പത്തുകോടി നിഷ്കം പണയംവെക്കുന്നു. ഇത് നീ ഒന്ന് പിടിക്കുക രാജാവേ, ചൂതാടുക!' എന്നു പറഞ്ഞ് രോഹിണീസുതൻ വെല്ലുവിളിച്ചു. മറുത്തൊന്നും പറയാതെ ആവാമെന്നു പറഞ്ഞ് പിന്നെയും രുക്മി അക്ഷങ്ങൾ പതിപ്പിച്ചു. നാലക്ഷമുള്ള കളിയിൽ ധർമ്മത്താൽ രുക്മി ബലദേവനാൽ തോല്പിക്കപ്പെട്ടു. എന്നാൽ ആ രാജാവ് ബലദേവനോടു പറഞ്ഞു: 'ഞാൻ തോല്പിക്കപ്പെട്ടില്ല. ഞാൻ ജയിച്ചു' എന്ന് രുക്മി വിളിച്ചുപറഞ്ഞു. ധൈര്യംകൊണ്ട് ഉള്ളുറപ്പിച്ച് അപ്പോഴും രാമൻ ഒന്നും മിണ്ടിയില്ല. രുക്മി ബലനോടു കളിച്ച് 'ഞാൻ നേടി' എന്നു ചിരിച്ച് പറഞ്ഞു. അവൻെറ ചതിവാക്ക് ബലദേവൻ കേട്ടു രാജാവേ! വീണ്ടും സഹിക്കവയ്യാത്ത കോപമുണ്ടായെങ്കിലും അപ്പോഴും ഒന്നും പറഞ്ഞില്ല. അപ്പോൾ അതിഗംഭീരമായ ശബ്ദത്തിൽ ആകാശത്തുനിന്ന് ഒരു അശരീരിവാക്കു കേട്ടു: 'ശ്രീമാനായ ബലഭദ്രൻ സത്യം പറഞ്ഞു; ധർമ്മപ്രകാരം രുക്മി തോറ്റു.' ഇപ്രകാരം ആകാശത്തുനിന്ന് സത്യമായ ഒരു വാക്കു പുറപ്പെട്ടത് എല്ലാവരും കേട്ടു. ഉടനെ ബലവാനായ ബലരാമൻ അവിടെനിന്ന് എഴുന്നേറ്റു. പൊന്മയമായ കനത്ത ചൂതുപലകയെടുത്ത് രുക്മിണിയുടെ ചേട്ടനെ, രാമനെ ആക്ഷേപിച്ച രുക്മിയെ, നിലത്തുനിന്ന് നെറുകയിൽ ഒറ്റ അടികൊടുത്തു. അതോടെ അവൻ തലതകർന്ന് വീണു. പിന്നെ ക്രോധത്തോടെ ഉടനെ കലിംഗൻെറ മുഖത്ത് ഒരടി കൊടുത്തു. കലിംഗൻെറ പല്ലുകളൊക്കെ കൊഴിഞ്ഞുവീണു. ബലരാമൻ അവിടെ നിന്ന് സിംഹംപോലെ ആർത്തു. പിന്നെ ബലരാമൻ വാളോങ്ങി സകല രാജാക്കന്മാരെയും ഭയപ്പെടുത്തി. ആ സഭയിലെ സ്വർണ്ണത്തൂണു വലിച്ചുപറിച്ചെറിഞ്ഞു. മഹാബലനായ സങ്കർഷണൻ ആന പന വലിക്കുന്നതുപോലെ സ്തംഭം വലിച്ചെടുത്ത് സഭ വിട്ടിറങ്ങി. കൈശികർ എല്ലാം പേടിച്ചുവിറച്ചു. ചതികാണിച്ച രുക്മിയെ അങ്ങനെ വധിച്ച്, ആ യാദവർഷഭൻ സിംഹം ക്ഷുദ്രമൃഗത്തെ എന്നപോലെ ഭയപ്പെടുത്തി രിപുക്കളെ ഓടിച്ച്, ആൾക്കൂട്ടമുള്ള കൈനിലയിൽച്ചെന്നെത്തി. അവിടെച്ചെന്ന് നടന്ന കഥയൊക്കെ കൃഷ്ണനോട് പറഞ്ഞു. മഹാദ്യുതിയായ കൃഷ്ണൻ അതിന്ന് ശേഷവും പകരവും ഒന്നും മിണ്ടിയില്ല. പണിപ്പെട്ട് ഉള്ളടക്കി കൃഷ്ണൻ കണ്ണുനീർ വാർത്തു.

മുമ്പെ ആ ശത്രുഘാതിയായ രുക്മിയെ വാസുദേവൻ കൊല്ലാതെ വിട്ടവനാണ്. അത് രുക്മിണീപ്രണയംമൂലമായിരുന്നു. രുക്മിണിയുടെ ചേട്ടനല്ലേ എന്നുവെച്ച് വിട്ടതായിരുന്നു. ബലവാനും, ഇന്ദ്രതുല്യനുമായ അവൻെറ അന്ത്യം നോക്കൂ! ചൂതരങ്ങിൽവെച്ച് പലകകൊണ്ടുള്ള അടികൊണ്ട് ചത്തു! ഭീഷ്മകൻെറ മകൻ, രുക്മിണിയുടെ ആങ്ങള ദ്രുമഭാർഗ്ഗവസങ്കാശൻ, ദ്രുമഭാർഗ്ഗവശിക്ഷിതൻ, കൃതി. പോരിൽ സമർത്ഥൻ, ദിവ്യാസ്ത്രങ്ങളൊക്കെ കൈയിലുള്ള മഹാരഥൻ, നിത്യവും യജ്ഞാഗ്നി ചെയ്യുന്ന മന്നവൻ, കഷ്ടം, അവൻെറ യോഗം നോക്കൂ! ബലഭദ്രൻെറ കൈകൊണ്ട് ചൂതുപലകകൊണ്ടുള്ള അടിയേറ്റ് തലപൊളിഞ്ഞു മരിച്ചു! അതോടെ വൃഷ്ണ്യന്ധകന്മാരൊക്കെ വിമനസ്സുകളായി. ആ മഹാഭാഗാ, രുക്മിണി വല്ലാതെ ആർത്തയായി ദുഃഖിച്ചു. വിലപിക്കുന്ന അവളെ കൃഷ്ണൻ ആശ്വസിപ്പിച്ചു. രുക്മിയുടെ വധം നിന്നോട് പറഞ്ഞു. വൃഷ്ണികളോട് വൈരമുണ്ടായതും ഭരതർഷഭാ! ഞാൻ പറഞ്ഞു. വളരെ ധനത്തോടുകൂടി വൃഷ്ണികൾ, അല്ലയോ ജനമേജയാ, രാമകൃഷ്ണന്മാരോടുകൂടെ ദ്വാരകയിലേക്കു പോന്നു."

**62. ബലദേവമാഹാത്മ്യം** - ജനമേജയൻ പറഞ്ഞു: "അല്ലയോ വിപ്രർഷേ, ബുദ്ധിമാനായ ബലദേവൻെറ മാഹാത്മ്യം, ഭൂമി താങ്ങുന്ന ശേഷൻെറ മാഹാത്മ്യം വീണ്ടും കേൾക്കുവാൻ ആഗ്രഹമുണ്ട്. ഏറ്റവും തേജസ്വിയായ ബലദേവൻ ഒരിക്കലും തോല്ക്കാത്തവനാണ്. അവൻ മഹാത്മാവാണെന്ന് പുരാണമറിയുന്നവർ പറയുന്നു. അവൻെറ കർമ്മങ്ങൾ തത്ത്വമായി കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ജനേശ്വരനായ അവൻ ആദിദേവനായ നാഗേശ്വരനല്ലേ?"

വൈശമ്പായനൻ പറഞ്ഞു: "പുരാണങ്ങളിൽ ഇവനെപ്പറ്റിപ്പറയുന്നത് ഭൂമിതാങ്ങുന്ന അനന്തൻ അവതരിച്ചതാണെന്നാണ്. തേജോനിധിയും ആർക്കും ഇളക്കുവാൻ കഴിയാത്തവനുമായ ശേഷനാണ് ഈ പുരുഷോത്തമനെന്നാണ്. യോഗാചാര്യനും മഹാവീര്യനും ദേവമന്ത്രമുഖനും ബലിയുമായ അവൻ ജരാസന്ധനെ യുദ്ധത്തിൽ ജയിച്ചു; എന്നാലും കൊന്നില്ല. മന്നിൽ പ്രസിദ്ധന്മാരായ അനേകം രാജാക്കന്മാർ ജരാസന്ധൻെറ പിന്നാലെ വന്നു പോരാടി. അവരെയൊക്കെ ബലദേവൻ പോരിൽ ജയിച്ചു. പതിനായിരം ആനയുടെ ശക്തിയുള്ള, ഭീമവിക്രമനായ ഭീമനെ ബാഹുയുദ്ധത്തിൽ പലപ്പോഴും ബലഭദ്രൻ തോല്പിച്ചിട്ടുണ്ട്. ദുര്യോധനൻെറ മകളെ ജാംബവതീപുത്രനായ സാംബൻ ബലമായി അപഹരിക്കുവാൻ ചെന്നപ്പോൾ അവനെ മന്നവന്മാർ ചേർന്നു പിടിച്ച് ഹസ്തിനാപുരത്തിൽ ബന്ധിച്ചു. സാംബനെ ബന്ധിച്ചതറിഞ്ഞ് ബലരാമൻ പുറപ്പെട്ടു. രാമൻ ചെന്ന് അവനെ വിടുവാനായി പറഞ്ഞു. അത് ദുര്യോധനൻ അനുസരിച്ചില്ലെന്നുകണ്ടപ്പോൾ ബലദേവൻ കോപിച്ച് അവിടെ വെച്ച് ഒരു മഹാത്ഭുതം കാണിച്ചു- അതിവീര്യവും അഭേദ്യവും ദിവ്യവും ശക്തിയേറിയതുമായ ഒരു കർമ്മംചെയ്തു. കലപ്പയാകുന്ന ആയുധമെടുത്ത് ബ്രഹ്മമന്ത്രംജപിച്ച് പുരത്തിൻെറ കോട്ടക്കെട്ടിൽ ആ മഹാദ്യുതി ഊന്നിനിന്നു. തൻെറ ലാംഗലം (കരി) കൊണ്ട് കുരുരാജാവിൻെറ രാജധാനി ഗംഗാനദിയിൽ തള്ളുവാൻ ഊന്നി. ആ രാജധാനി കടപുഴങ്ങി ഉലയുന്നതായി ദുര്യോധനൻ കണ്ടു. ഉടനെ ആ ധീമാന് സാംബനോടുകൂടെ തൻെറ മകളെയും കൊണ്ടുപോയി കൊടുത്തു. അങ്ങനെ ഭാര്യയോടുകൂടി സാംബൻ വിമുക്തനായി. ഈ സംഭവത്തിൽ ബലരാമൻ ദുര്യോധനനിൽ പ്രസാദിക്കുകയും തൻെറ ആത്മാവിനെ

ത്തന്നെ ദുര്യോധനന്ന് നല്കുകയുംചെയ്തു. ദുര്യോധനനെ തൻെറ ശിഷ്യനാക്കി. ഗദായുദ്ധത്തിൽ ശിഷ്യനായി ദുര്യോധനനെ സ്വീകരിച്ചു. അന്ന് ഹസ്തിനാപുരം ജാംഗലംകൊണ്ടു രാമൻ ഇളക്കിയതുമൂലം ഇന്നും ആ പുരി ഗംഗയുടെ നേരെ ഒന്നു ചാഞ്ഞമട്ടിലാണു നില്ക്കുന്നത് രാജാവേ!

മന്നിൽ രാമൻെറ ഈ അത്ഭുതകർമ്മം സർവ്വജനങ്ങളും പ്രശംസിക്കുന്നു. രാജാവേ, മുമ്പ് ഇവൻ ഭാണ്ഡീരത്തിൽ കഴിച്ചതും, ഒറ്റയിടിയാൽ പ്രലംബനെ വധിച്ചതും ഇന്നും ജനങ്ങൾ പ്രശംസിക്കുന്നു. ഹലായുധൻ വീര്യവാനായ ധേനുകനെ വൃക്ഷത്തിന്മേലെറിഞ്ഞു; കഴുതപ്രായനായ ആ ദൈത്യൻ ഭൂമിയിൽ ചത്തുവീണു. കടലിലണയുന്ന യമൻെറ പെങ്ങളും തരംഗമാലിനിയുമായ മഹാനദിയെ, വലിയ ഒഴുക്കുള്ള ആ നദിയെ, ബലദേവൻ ഹലംകൊണ്ടു വലിച്ച് നഗരാഭിമുഖയായി ഒഴുക്കി.

ഇങ്ങനെ ബലദേവൻെറ മാഹാത്മ്യം നിന്നോടു ഞാൻ പറഞ്ഞു. അപ്രമേയനും അനന്തനും ധരാധരനുമായ ശേഷൻെറ വിക്രമങ്ങളിൽ ചിലത് ഞാൻ പറഞ്ഞു. പുരുഷപ്രവരനായ ഹലിയുടെ വേറെയും പല കഥകളും പറയേണ്ടതുണ്ട്. ഉത്തമമായ ആ ചരിത്രങ്ങൾ, മഹിമയേറിയ കർമ്മങ്ങൾ, ഭവാന് പുരാണങ്ങളിൽനിന്നു വിസ്തരിച്ച് അറിയുവാൻ കഴിയും."

**63. നരകാസുരവധം** – ജനമേജയൻ പറഞ്ഞു: "രുക്മിയെ ബലഭദ്രൻ വധിച്ചതിന്നുശേഷം വിഷ്ണു ദ്വാരകയിലെത്തി. പിന്നെ ആ മഹാബാഹു എന്തു ചെയ്തു എന്നുള്ളത് മഹാമുനേ, പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "അവരോടുകൂടി യാദവനന്ദനനായ ശ്രീരാമൻ, വിഷ്ണു, വീര്യവാനായ ഭഗവാൻ, ദ്വാരകാപുരി സംരക്ഷിച്ചു. പല രത്നങ്ങളും പലമാതിരി വിത്തവും നേടി യഥാർഹം പുണ്ഡരീകാക്ഷൻ കാവൽനിർത്തി. അതിൽ ദാനവരോടുകൂടി ദൈത്യന്മാർ പല വിഘ്നങ്ങളും ചെയ്തിരുന്നു. വരത്താൽ ദർപ്പിതന്മാരായ അസുരന്മാരെ പലരെയും ആ മഹാഭുജൻ വധിച്ചു. അതിൽ 'നരകൻ' എന്നു പേരായ ദാനവൻ വലിയ വിഘ്നംചെയ്തു. ദേവന്മാർക്കൊക്കെ ഭയം ജനിപ്പിക്കുന്നവനും, ദേവേന്ദ്രനെ ദ്വേഷിക്കുന്നവനുമായ മഹാനായിരുന്നു അവൻ. സർവ്വദേവകളെയും ബാധിക്കുന്നവനായ അവൻ പ്രാക്ജ്യോതിഷത്തിലാണ് വസിച്ചിരുന്നത്. ദേവന്മാർക്കും ഋഷിമാർക്കും നിരന്തരം ദോഷങ്ങൾ അവൻ ചെയ്തുകൊണ്ടിരുന്നു.

അവൻ ഗജരൂപിയായിച്ചെന്ന് ത്വഷ്ടാവിൻെറ പതിന്നാലു വയസ്സു പ്രായമുള്ള മകളെ, കശേരുകയെ ബലാൽക്കാരം ചെയ്തു. ആ സുന്ദരിയെപ്പിടിച്ച് യാതൊരു ശോകമോ ഭയമോ കൂടാതെ ധിക്കാരത്താലും മൗഢ്യത്താലും ആ പ്രാക്ജ്യോതിഷേശ്വരനായ നരകൻ ഇപ്രകാരം പറഞ്ഞു: 'ദേവന്മാരിലും മർത്ത്യരിലും പലതരത്തിലുള്ള രത്നങ്ങൾ ഉണ്ട്. മന്നിലും സമുദ്രത്തിലുമുള്ള വിത്തങ്ങളൊക്കെ ഇന്നുമുതൽ, അവയൊക്കെ ദാനവന്മാരും അതുപോലെതന്നെ ദൈത്യന്മാരും നിനക്ക് കാഴ്ചവെയ്ക്കും.' ഇപ്രകാരം നിർമ്മലമായ രത്നങ്ങളും പലമാതിരി വസ്ത്രങ്ങളും ആ ഭൗമൻ അപഹരിച്ചു. എന്നാൽ അവൻ അതൊന്നും ഭുജിച്ചില്ല; അനുഭവിച്ചില്ല.

ബലവാനായ നരകൻ ഗന്ധർവ്വകന്യകമാരേയും അപഹരിച്ചു. ദേവസ്ത്രീകളേയും മർത്ത്യസ്ത്രീകളേയും അവൻ അപഹരിച്ചു. ഏഴ് അപ്സരസ്ത്രീഗണത്തേയും അപഹരിച്ചു. ഇങ്ങനെ പതിനാറായിരത്തിയൊരുനൂറ് സ്ത്രീകളെ അവൻ അപഹരിച്ചു. അവരൊക്കെ സതികളായിരുന്നു; ഏകവേണീധരമാരുമായിരുന്നു.

അവനുവേണ്ടി മണിപർവ്വത്തിൽ നല്ല ഗൃഹം ഉദാരനായ ഭൗമൻ തീർപ്പിച്ചു. ആ അളകാപുരി, മുരനെന്ന അസുരൻെറ അധീനത്തിലുള്ള പ്രദേശമായിരുന്നു.

പ്രാഗ്ജ്യോതിഷേശ്വരനെ കാക്കുന്ന അവനെ ഉപാസിക്കുന്ന മുരൻെറ പത്തുമക്കളും പ്രധാന രാക്ഷസന്മാരും ആ കുമാരിമാരെ കാത്തു സൂക്ഷിച്ചുനില്ക്കും. അവൻ തപസ്സുകൊണ്ട് വരംനേടി ഉന്മത്തനായി. അവൻ ചെയ്ത ഘോരകർമ്മങ്ങൾ പറയാനാവാത്തതാണ്. പണ്ട് സർവ്വാസുരഗണങ്ങൾകൂടി ചെയ്ത ദുഷ്കർമ്മത്തേക്കാളൊക്കെ വലുതാണ്.

അവൻ കുണ്ഡലം കിട്ടുവാൻ അദിതിയെച്ചെന്ന് ബലമായി പിടിച്ചു. അവൻ ഭൂമിദേവി പെറ്റവനാണ്. പ്രാഗ്ജ്യോതിഷപുരത്തിൻെറ നാഥനുമാണ്. ഇവന്ന് ദ്വാരപാലന്മാരായി നാല് രണദുർമ്മദന്മാരുണ്ട്. ഹയഗ്രീവൻ, നിസുന്ദൻ, വീരൻ, പഞ്ചനദൻ ഇവരാണ് അവർ. കൂടാതെ ആയിരം മക്കളുള്ള വരംലഭിച്ച മഹാനായ മുരൻ എന്ന ദൈത്യനും അവൻെറ സഹായിയായിരുന്നു. ആ നരകാസുരൻ ദേവമാർഗ്ഗം തടഞ്ഞ് ഘോരമായ വികൃതാശരന്മാരോടുകൂടി പുണ്യാത്മാക്കളെ പേടിപ്പിച്ചുകൊണ്ടിരുന്നു. അവനെ വധിക്കുവാൻ ശംഖചക്രഖൾഗഗദാധരനായ ജനാർദ്ദനൻ, വിഷ്ണു, ദേവകീവാസുദേവന്മാർക്കു പുത്രനായി ജനിച്ചു. ലോകപ്രഥിതതേജസ്സായ ആ പുരുഷോത്തമന്ന് ഉപായത്തിൽ ദ്വാരകാപുരിയിൽ ദേവന്മാർ പാർപ്പിടവും തീർത്തു. ഇന്ദ്രാലയത്തേക്കാൾ ഏറെ നല്ലതാണ് ആ ദ്വാരകാപുരി. ആഴി ചൂഴുന്ന അഞ്ച് അദ്രികൾകൊണ്ട് ശോഭിക്കുന്നതാണ് ആ സ്ഥലം. ദേവപുരിക്കു തുല്യമായ ദ്വാരകയിൽ പൊൻകമാനത്തോടുകൂടിയ ഒരു സഭയുണ്ട്. ദാശാർഹിയെന്നാണ് സഭയുടെ പേര്. ഒരു യോജനയാണതിൻെറ വിസ്താരം. അതിൽ വൃഷ്ണികളും അന്ധകന്മാരും രാമകൃഷ്ണാദ്യരായ എല്ലാവരും ഈ ലോകമര്യാദയൊക്കെ കാത്ത് അങ്ങനെ ഇരിക്കുകയാണ്. അതിൽ എല്ലാവരും സമ്മേളിച്ചിരിക്കെ ഒരുദിവസം അല്ലയോ ഭരതർഷഭാ, ദിവ്യഗന്ധത്തോടെ കാറ്റുവീശുകയും, പുഷ്പവൃഷ്ടിയുണ്ടാവുകയുംചെയ്തു. ഉടനെ പ്രഭാജാലം കലർന്ന് കിലുകിലാരവമുണ്ടായി. മുഹൂർത്തസമയംനിന്ന് ആ പ്രഭാജാലം ഭൂമിയിൽ എത്തി. ആ തേജസ്സിൻെറ നടുവിലായി വെളുത്ത ആനയുടെ പുറത്ത് എല്ലാ ദേവഗണത്തോടുംകൂടെ വാസവൻ പ്രത്യക്ഷപ്പെട്ടു. രാമകൃഷ്ണന്മാരും രാജാവും വൃഷ്ണ്യന്ധകഗണങ്ങളും ഉടനെ എതിരേറ്റ് മഹേന്ദ്രനെ പൂജിച്ചു. ഉടനെ ഇന്ദ്രൻ ഗജംവിട്ടു താഴെ ഇറങ്ങി മുകുന്ദനെ ചെന്നു ഗാഢമായി പുണർന്നു. പിന്നെ ബലരാമനെ തഴുകി, പിന്നെ ഉഗ്രസേനനെയും തലോടി. പിന്നെ, യഥാകാലം വയഃക്രമംപോലെ മറ്റ് വൃഷ്ണികളേയും പുൽകി. രാമകൃഷ്ണാന്വിതനായ വാസവൻ സഭയിൽക്കയറി. അമരേശ്വരൻ സഭയിൽ വാണപ്പോൾ ആ സഭയ്ക്ക് അത് ഒരു അലങ്കാരമായി. അർഘ്യാദികളായ ആചാരം യഥാവിധി സ്വീകരിച്ചു. പിന്നെ തേജസ്വിയായ ഇന്ദ്രൻ ഉപേന്ദ്രനോട് അവൻെറ മുഖം സാന്ത്വപൂർവ്വം കരത്താൽ സ്പർശിച്ചുകൊണ്ട് പറഞ്ഞു."

ഇന്ദ്രൻ പറഞ്ഞു: "അല്ലയോ ദേവകീപുത്രാ! മധുസൂദനാ, ഞാൻ പറയുന്നതിനെ ഭവാൻ കേൾക്കുക. ശത്രുകർശനാ, എന്തിനാണ് ഞാൻ ഇവിടെ വന്നതെന്നു പറയാം. രാക്ഷസനായ നരകൻ ബ്രഹ്മവരം മൂലം അതിഗർവ്വിതനായിരിക്കുന്നു. ആ ദിതിനന്ദനൻ അദിതിയുടെ കുണ്ഡലം ബലമായി അപഹരിച്ചു. അവൻ ദേവർഷികൾക്കൊക്കെ അപ്രിയം ചെയ്തുകൊണ്ടിരിക്കുന്നു. ആ പാപിയെ ദേവകാര്യത്തിന്നുവേണ്ടി ഭവാൻ വധിക്കണം. കാമഗനായ ഗരുഡൻ അങ്ങയെ അവൻെറ അടുക്കൽ ക്ഷണത്തിൽ എത്തി

ക്കും. തേജസ്വിയായ, കാമവീര്യനായ, നഭശ്ചരനായ ഗരുഡൻ അങ്ങയെ അവിടെ കൊണ്ടുപോയെത്തിക്കും. സർവ്വ ഭൂതങ്ങൾക്കും അവദ്ധ്യനാണ് ഭൗമനായ ആ നരകാസുരൻ. ആ പാപിയെ വധിച്ച് ഭവാൻ ഉടനെ മടങ്ങിവരണമെന്ന് അപേക്ഷിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഇന്ദ്രൻ പറഞ്ഞപ്പോൾ പങ്കജാക്ഷനായ കേശവൻ 'നരകാസുരനെ ഞാൻ വധിക്കാം.' എന്ന് ഏറ്റുപറഞ്ഞു. മഹാബാഹുവായ കേശവൻ, ശംഖചക്രഗദാഖൾഗധരൻ, ശക്രനോടുകൂടെ ഗരുഡൻെറ പുറത്തുകയറി സത്യഭാമയോടുകൂടെ പുറപ്പെട്ടു. ശക്രനോടുകൂടെ ബലവാനായ അവൻ മുറയ്ക്ക് ഏഴു വായുസ്കന്ധത്തേയും ലംഘിച്ച് യദുസിംഹന്മാർ കാൺകെ മേല്പോട്ടുകയറി. ആനപ്പുറത്ത് ദേവേന്ദ്രനും ഗരുഡൻെറ പുറത്തു ജനാർദ്ദനനും. അങ്ങനെ അവർ ആകാശത്തുയർന്നു. ദൂരെ അവർ പോകുന്നത് സൂര്യേന്ദുക്കൾപോലെ ഭൂമിയിൽ നില്ക്കുന്നവർ നോക്കിക്കണ്ടു. ആകാശത്തിലെത്തിയ കേശവൻ ഗന്ധർവ്വാപ്സരസ്സ്ത്രീഗണങ്ങളാൽ സ്തുതിക്കപ്പെട്ടു. പിന്നെ ക്രമത്താൽ ശക്രനും മറഞ്ഞുപോയി. ചെയ്യേണ്ടതെന്താണെന്നുറപ്പിച്ച് വിബുധാധിപനായ വാസവൻ സ്വഗൃഹത്തിലേക്കു പോയി. കൃഷ്ണൻ പ്രാഗ്ജ്യോതിഷത്തിലേക്കും പോയി. ഗരുഡൻെറ ചിറകിൻെറ കാറ്റേറ്റ് കാറ്റു തിരിഞ്ഞുവീശിയപ്പോൾ മേഘങ്ങൾ ആരവത്തോടെ നഭസ്ഥലത്തിൽ ചുറ്റി. ക്ഷണത്തിൽ ഗരുഡൻ കൃഷ്ണനെ അവിടെ എത്തിച്ചു. ദൂരെനിന്നുതന്നെ രാക്ഷസന്മാരെ കണ്ട് കൃഷ്ണൻ അവർ നില്ക്കുന്ന ദിക്കിലെത്തി. ദ്വാരത്തിൽ, അവിടെനിന്നു നോക്കിയപ്പോൾ, ആന, തേർ, കുതിരപ്പടകൾ ഇവയും ക്ഷുരാന്തമുരപാശങ്ങൾ ആറായിരത്തിലേറെയും കണ്ടു. ഗരുഡാരൂഢനായി ശ്രീമാനായ ശംഖചക്രഗദാധരൻ പീതാംബരൻ, കൊണ്ടൽവർണ്ണൻ, ചതുർഭുജൻ, വനമാലി, ശ്രീവത്സാങ്കിതഭൂഷണൻ, കിരീടമണിഞ്ഞ് സൂര്യാഭനായി മിന്നൽപോലെയും, ചന്ദ്രനെപ്പോലെയും ശോഭിക്കുന്ന കൃഷ്ണൻ അവിടെ ചെന്നെത്തി. ഞാണഴിച്ചുകെട്ടുന്ന മഹാഘോഷം ഇടിപോലെ കേട്ടപ്പോൾ വിഷ്ണു വന്നിരിക്കയാണ് എന്നു ദാനവന്മാർ അറിഞ്ഞു.

ക്രോധംകൊണ്ട് കണ്ണുചുവന്ന് മഹാസുരനായ മുരൻ കാലാന്തകനെപ്പോലെ ഊക്കിൽ വേലേന്തി പാഞ്ഞുചെന്നു. അവൻ വജ്രംപോലെയുള്ള പൊന്നണിഞ്ഞ വേലിനെ ചാട്ടിവിട്ടു. കൊള്ളിമീൻപോലെ എരിഞ്ഞ് ആളുന്ന ആ വേല് എത്തുന്നതു കണ്ട് ഉടനെ പൊൻകടക്കെട്ടുള്ള ഒരു അമ്പ് ജനാർദ്ദനൻ തൊടുത്തു. വാസുദേവൻ ക്ഷുരപ്രത്താൽ മിന്നൽപോലെ ജ്വലിച്ചടുക്കുന്ന ആ വേലിനെ രണ്ടായി ഖണ്ഡിച്ചു. വീണ്ടും ക്രോധരക്താക്ഷനായി മുരൻ ഗദ കൈയിലെടുത്തു. അപ്പോൾ ഇന്ദ്രൻ ഇടിവാൾ വിടുമ്പോഴെന്നപോലെ ഒരു ഭയങ്കരാരവമുണ്ടായി. ചെവിയോളം വലിച്ച് അർദ്ധചന്ദ്രം സുരോത്തമൻ എയ്ത് പൊന്നുകെട്ടിച്ച ആ ഗദയെ നടുവിലായി മുറിച്ചുവീഴ്ത്തി. പിന്നെ ചൊടിച്ച് എത്തുന്ന അവൻെറ തല ഭല്ലംകൊണ്ട് അറുത്തുവീഴ്ത്തി. മുരപാശം അറുത്ത് മുരനെ വധിച്ചു. മുരൻെറ കൂട്ടുകാർ എതിർത്തുവന്നപ്പോൾ നരകൻെറ ശക്തരായ ഉഗ്രാശരന്മാരെയും വധിച്ചു.

പാറക്കൂട്ടം കടന്ന് ഭഗവാൻ ദേവകീസുതൻ ചെന്നപ്പോൾ ദാനവസൈന്യത്തേയും നിസുന്ദൻ എന്ന കൂറ്റനേയും കണ്ടു. ഹയഗ്രീവാസുരനെയും മറ്റ് യോധന്മാരെയും കണ്ടു. തൻെറ ബലത്താൽ അവൻെറ മാർഗ്ഗം കൃഷ്ണൻ തടഞ്ഞു. ശക്തന്മാരിൽ ഉത്തമനായ നിസുന്ദൻ ഉടനെ തേരിൽക്കയറി പൊന്നുകെട്ടിച്ച ദുരാസദമായ ദിവ്യചാപം എടുത്തു. അവൻ മധുവൈരിയുടെ നേരെ പത്തുബാണങ്ങൾ എയ്തു. കൃഷ്ണൻ അപ്പോൾ എഴുപതു കൂരമ്പ് അവൻെറ നേരെ വിട്ടു. എത്തുന്ന അമ്പുകളെ ആകാശത്തുവെച്ചുതന്നെ മാധവൻ അറുത്തുവീഴ്ത്തി. ഉടനെ ആ ഭടന്മാർ എല്ലായിടത്തുനിന്നും കൃഷ്ണനെ വളഞ്ഞേറ്റു. വലിയ ശരജാലത്തിൽ സുരേശ്വരൻ മൂടപ്പെട്ടു. മറ്റ് ദാനവരെക്കണ്ട് മധുസൂദനൻ ക്രോധിച്ചു. ഉടനെ പർജ്ജന്യമെന്ന ദിവ്യാസ്ത്രമെടുത്ത് ജനാർദ്ദനൻ വലിയ ശരവർഷംകൊണ്ട് ആ ബലത്തെ തടുത്തു. അതിൽ അയ്യഞ്ചും ഓരോന്നും ബാണങ്ങൾ പലരിലും വിട്ടു. പർജ്ജന്യാസ്ത്രപ്രയോഗത്താൽ സകലരെയും മർമ്മസ്ഥാനങ്ങളിൽ എയ്തു. കെട്ടുകളൊക്കെ പൊട്ടിയുഴന്നു ഭയപ്പെട്ട് ദാനവരൊക്കെ പരക്കംപാഞ്ഞ് ഓടി. തൻെറ സൈന്യം പാഞ്ഞുപോകുന്നതു കണ്ട് വീണ്ടും നിസുന്ദൻ പടകൂട്ടി. വീണ്ടും പോരിന്നുവന്ന് ശരവർഷം ചൊരിഞ്ഞ് കേശവനെ ശരജാലംകൊണ്ടു മൂടി. പോരിൽ സൂര്യനെ ശരംകൊണ്ടു മറച്ചു; ആകാശം തെളിഞ്ഞുകണ്ടില്ല. നിസുന്ദൻ അമ്പുകളാൽ ഗരുഡധ്വജനെ മൂടി. ഉടനെ സവിത്രമെന്നു പേരായ ദിവ്യാസ്ത്രം പുരുഷോത്തമൻ എടുത്തു. ആ ബാണത്താൽ അസുരന്മാരുടെ ബാണമൊക്കെ പോരിൽ ഹരി അറുത്തു. ഒരമ്പുകൊണ്ട് കുട ഖണ്ഡിച്ചു. മൂന്നമ്പുകൊണ്ട് അവൻെറ രഥത്തെയും നുറുക്കി. നാലമ്പുകൊണ്ട് നാലു വാജികളെയും അറുത്തു. അഞ്ചമ്പുകൊണ്ട് സാരഥിയെയും ഹനിച്ചു. ഒരു ശരംകൊണ്ട് ധ്വജവും മുറിച്ചു. ഒരു തീക്ഷ്ണമായ ശരത്താൽ കൃഷ്ണൻ അവൻെറ ദേഹവും ഒരു ഭല്ലംകൊണ്ട് തലയും ഖണ്ഡിച്ചു. അങ്ങനെ നിസുന്ദനെ പുരുഷോത്തമൻ വധിച്ചു. ആയിരംവർഷം ദേവന്മാരോട് ഒന്നിച്ചെതിർത്ത നിസുന്ദൻ വീണതു കണ്ടപ്പോൾ പ്രതാപവാനായ ഹയഗ്രീവൻ വലിയ ഒരു പാറ കൈയിലെടുത്ത് ഒന്നുലച്ചു. ശക്തനായ അവൻ ശൈലംപോലെയുള്ള ആ ശിലയെ വലിച്ച് കൃഷ്ണൻെറ നേരെ ഒരേറുകൊടുത്തു. ഉടനെ വിഷ്ണു ആ പാറയെ ദിവ്യാസ്ത്രത്താൽ ഏഴു കഷണമാക്കി നുറുക്കി. അങ്ങനെ പാറയെ വിഷ്ണു കഷണമാക്കി വീഴ്ത്തി.

പിന്നെ പല വർണ്ണത്തിൽ ശാർങ്ഗത്തിൽനിന്നു പുറപ്പെട്ട വിശിഖങ്ങൾകൊണ്ട് ദേവാസുരയുദ്ധമുണ്ടായതുപോലെ ഒരു പോരാട്ടം നടന്നു ഭരതർഷഭാ! നാനായുധാകീർണ്ണമായ ഒരു ഘോരയുദ്ധം നടന്നു. ഗരുഡൻെറ പുറത്തിരുന്ന് മഹാബാഹുവായ കൃഷ്ണൻ അസുരേന്ദ്രന്മാരെ വധിച്ചു. ലാംഗലംകൊണ്ടു മുറിഞ്ഞും ശംഖഘോഷം കൊണ്ട് ഭയപ്പെട്ടു വീണും ജനാർദ്ദനനോട് ഏറ്റ ദാനവന്മാർ മിക്കവാറും ഒടുങ്ങി.

ചിലർ ചക്രാഗ്നിയിൽ വെന്തു. ദാനവന്മാർ അംബരത്തിൽനിന്നു വീണു. അടുത്ത് എതിർത്തുവന്ന ചിലർ ജീവൻപോയി വികൃതമുഖന്മാരായി. മഴപെയ്യുന്നമാതിരി ശരമാരി ചൊരിഞ്ഞ് കൃഷ്ണാസ്ത്രപീഡയേറ്റ് ദൈത്യന്മാർ വികൃതാംഗരായി. രക്തത്തിൽ മുഴുകിയ അവർ പൂത്ത മുരുക്കുപോലെ കാണപ്പെട്ടു. ചിത്രയോധികളായ അവർ അസ്ത്രംകൊണ്ടു വലഞ്ഞു ഭയപ്പെട്ട് ഓടിക്കളഞ്ഞു. ക്രോധരക്താക്ഷനായി ഹയഗ്രീവൻ ഉടനെ വായുവേഗത്തോടെ പത്തുകോൽ പൊക്കമുള്ള ഒരു വൃക്ഷം പറിച്ച് ഊക്കോടെ ഓടിവന്നു. ഘനാകൃതിയായ അവൻ അഭ്യാസത്താൽ ആ വൃക്ഷത്തെ എറിഞ്ഞു. വൃക്ഷത്തിൻെറ വേഗംമൂലം കാറ്റിൻെറ ഭയങ്കരമായ ഇരമ്പലുണ്ടായി. ഉടനെ ശരസഹസ്രംകൊണ്ടു കിണഞ്ഞ് എയ്യുന്ന ജനാർദ്ദനൻ ചിത്രശക്തിക്കൊത്തവിധം അതു പലമട്ട് നുറുക്കിക്കളഞ്ഞു. ഉടനെ അഗ്നിതുല്യമായ ഒരു ബാണംകൊണ്ട് ഹയഗ്രീവൻെറ മാറിൽ മുലയ്ക്കു നടുവിലായി പ്രഹരിച്ചു. ആ ശരം ശക്തിയോടെ ഏറ്റ് കരൾ കീറി കടന്നുപോയി. ശക്തിയേറിയ ആ ശരം

ഘോരനായ ഹയഗ്രീവനെ കൊലചെയ്തു. അപരാശക്തിമാനും ദുർദ്ധർഷനുമായ ആ യാദവനന്ദനൻ ലോഹിതഗംഗയെന്ന സ്ഥലത്ത് ഭയങ്കരനും വിരൂപാക്ഷനുമായ ആ പാതകിയെ കിടങ്ങിലേക്കു വലിച്ചെറിഞ്ഞു. അവിടെവെച്ച് കൃഷ്ണൻ എട്ടുലക്ഷം ദാനവന്മാരെ വധിച്ചു പരന്തപാ! പിന്നെ ആ പുരുഷവ്യാഘ്രൻ പ്രാഗ്ജ്യോതിഷത്തിലേക്കു പാഞ്ഞുചെന്നു. പഞ്ചനദനെ, നരകൻെറ മന്ത്രിയെ, വധിച്ചു. പിന്നെ ശ്രീമാനായ കൃഷ്ണൻ ദീപ്തമായ പ്രാഗ്ജ്യോതിഷപുരത്തിൽ ഘോരമായ പോരാട്ടം നടത്തി.

പിന്നെ മഹാബലനായ കൃഷ്ണൻ പാഞ്ചജന്യമെന്ന ശംഖ് വിളിച്ചു. അതിൻെറ ഉൽക്കടമായ ശബ്ദം സംവർത്തനിനദംപോലെ കേട്ടു. ആ ഭീമഗംഭീരമായ നിസ്വനം മൂന്നുലോകത്തിലും മുഴങ്ങി. ആ ശബ്ദംകേട്ട് നരകൻ ക്രോധരക്താക്ഷനായി എട്ട് ഇരുമ്പിൻ ചക്രമുള്ളതും മൂന്നു നല്വമുള്ളതുമായ ഭീമരഥത്തിൽ രത്നവും സ്വർണ്ണവുമണിഞ്ഞതും വേദിവിസ്താരമുള്ളതും വമ്പിച്ച കാഞ്ചനമയമായ വജ്രധ്വജത്താൽ മനോഹരമായതുമായ രഥത്തിൽ, പൊന്നിൻതണ്ടിൻ കൊടിയോടും വൈഡൂര്യമണികൂബരത്തോടും ആയിരം കുതിരകളെപ്പൂട്ടി വിളങ്ങുന്നതും ശത്രുക്കളുടെ തേരുകളെ തവിടുപൊടിയാക്കിവിടുന്നതും ലോഹജാലക്കെട്ടുള്ളതും മനോഹരമായതുമായ രഥത്തിൽ, നാനാ ആയുധങ്ങളോടുകൂടിയതുമായ പൊന്നണിഞ്ഞ രഥത്തിൽ, നടുവിലായി സന്ധ്യാർക്കനെപ്പോലെ ആ വീരൻ കയറിയിരുന്നു. ശശാങ്കവർണ്ണമായ വജ്രവും ചട്ടയും അണിഞ്ഞ് അഗ്നിക്കു തുല്യമായ ഭാസ്സോടെ, കിരീടം ധരിച്ച് ഹുതാശനപ്രഭയോടെ കർണ്ണങ്ങളിൽ കുണ്ഡലവും ധരിച്ച് ധൂമ്രവർണ്ണനും രക്താക്ഷനും വികൃതമുഖനുമായ പെരുംകുറ്റൻ നാനാകവചിതാംഗന്മാരായ ദൈത്യദാനവ രാക്ഷസന്മാരാൽ ചൂഴ്ന്നവനായി കാലസന്നിഭനായ നരകാസുരൻ വന്നെത്തി. ചിലർ വാളും പരിചയും, ചിലർ വില്ലും അമ്പും ഏന്തി; വേലുമായി പരിചയുമെടുത്ത് വില്ലും അമ്പുമായി ചിലർ. ചിലർ ശൂലപാണികളായി, ആന, കുതിര, തേർ എന്നിവയിൽക്കയറി ഭൂമിയിട്ട് കുലുക്കി. പുരം വിട്ടു സന്നദ്ധരായി ആയുധധാരികളായ ദാനവന്മാർ അകമ്പടിയായി പുറപ്പെട്ടു. ദൈത്യസമൂഹത്തോടുകൂടി അന്തകസന്നിഭനായ നരകാസുരൻ ഭേരീമൃദംഗശംഖങ്ങളും പണവങ്ങളും മുഴക്കുന്ന ഘോഷം മേഘഗർജ്ജനംപോലെ കേട്ടുകൊണ്ടു പുറപ്പെട്ടു. വികൃതാനനന്മാരായ അവർ കൃഷ്ണൻ നില്ക്കുന്നിടത്തു ചെന്നെത്തി. ഗരുഡന്ന് ചുറ്റുമായിനിന്ന് എല്ലാവരും പൊരുതി. ഭടന്മാർ വലിയ ശരവർഷംകൊണ്ടു മൂടി. കത്തി, ശൂലം, വേൽ, ഗദ, തോമരം, ശരങ്ങൾ ഇവ ചൊരിഞ്ഞ് ആകാശം മൂടി. ഉടനെ കാർവർണ്ണനായ കൃഷ്ണൻ ശാർങ്ഗം എന്ന തൻെറ വില്ല് കൈയിലെടുത്തു. ധനുസ്സിൻെറ ഘനധ്വനി പുറപ്പെടുമാറ് വില്ലിട്ട് ഉലച്ചു. ദാനവന്മാരിൽ ജനാർദ്ദനൻ വിശിഖവർഷം തൂകി. ആ സൈന്യം ശരവർഷം സഹിക്കാതെ പോർക്കളംവിട്ട് ഓടിക്കളഞ്ഞു. ഘോരരക്ഷസ്സിനോടുള്ള ആ യുദ്ധം ഭയങ്കരമായി. കൃഷ്ണൻെറ ശരത്താൽ ആർത്തരായി ആവർ വ്യൂഹം ചിന്നി. ചിലരുടെ കൈ പോയി, കഴുത്തറ്റു, തലമുറിഞ്ഞു, വായമുറിഞ്ഞു. ചിലർ ചക്രമേറ്റ് രണ്ടായി മുറിഞ്ഞു. ചിലരുടെ മാറിൽ അമ്പേറ്റു കീറി. വേല് ഏറ്റു ചിലർ രണ്ടായി. ഗജാശ്വരഥവാഹനരായ ചിലർ കൗമോദകീഗദാഘാതത്താൽ ചതഞ്ഞരഞ്ഞു. ചിലർ ചക്രമേറ്റു പിളർന്നു. ഇപ്രകാരം മിക്കവാറും ചത്തൊടുങ്ങി രക്തമയമായി നരാശ്വരഥവാഹിനി പ്രവഹിച്ചു. നരകാസുരനോടുള്ള യുദ്ധം ഭയങ്കരമായി.

അതും ഞാൻ ചുരുക്കിപ്പറയാം: ഞാൻ പറയുന്നതു ഭവാൻ കേൾക്കുക. സുരസംഘത്തെയിട്ടു വിറപ്പിക്കുന്ന നരകൻ പുരുഷേന്ദ്രനോട്, മധുജിത്തോട് മധു എന്നപോലെ ഏറ്റു ക്രോധത്താൽ കണ്ണുചുവന്ന് ഘനസന്നിഭനായ നരകൻ, വീരൻ, ഇന്ദ്രധനുസ്സുപോലെയുള്ള വലിയ ചാപം എടുത്തു. അങ്ങനെ അർക്കാംശുവിന്നൊത്ത അമ്പെടുത്ത്, കേശവൻ ദിവ്യാസ്ത്രംകൊണ്ട് അവൻെറ ആ രഥത്തെ രണത്തിൽ പീഡിപ്പിച്ചു. ഉത്തമാസ്ത്രത്തെ മഹാപാതമായി ബലിയായ നരകൻ വിട്ടു. ഇടിമിന്നൽപോലെ എത്തുന്ന അതു കണ്ടപ്പോൾ മധുനിഷൂദനനും മഹാനുമായ കേശവൻ ചക്രം വിട്ട് അസ്ത്രത്തെ മുറിച്ചു. പിന്നെ ജനാർദ്ദനൻ ഒരമ്പുകൊണ്ട് അവൻെറ തേരിൽ എയ്തു. പത്തുശരങ്ങൾകൊണ്ട് ധ്വജത്തോടും അശ്വങ്ങളോടുംകൂടിയ രഥത്തെ തകർത്തു. പിന്നെ ശരംവിട്ടു ചട്ടപൊട്ടിച്ചു. മധുസൂദനൻ വിട്ട ശരത്താൽ ചട്ട ഊർന്നുവീഴുന്ന അവൻ ഉറയൂരിയ സർപ്പം പോലെയായി. അശ്വങ്ങൾ ചത്ത്. ചട്ട ഊരിയ ആ ദാനവൻ വിമലജ്ജ്വാലമായും ലോഹനിർമ്മിതമായും ദൃഢമായും ഇരിക്കുന്ന ശൂലമെടുത്ത് ഇടിവാളുപോലെയിട്ടു ചുഴറ്റി. സ്വർണ്ണാലംകൃതമായ ആ ശൂലം പാഞ്ഞുവരുന്നതു കണ്ടപ്പോൾ അത്ഭുതവിക്രമനായ കൃഷ്ണൻ ഒരു ക്ഷുരപ്രം വിട്ട് അതിനെ രണ്ടു കഷണമാക്കി. ഘോരരക്ഷസ്സിനോടുള്ള ആ യുദ്ധം അതിഘോരമായി നടന്നു. മഹാത്മാവായ നരകനോടുള്ള പോരാട്ടം ആയുധപാതംകൊണ്ടു ഭീഷണമായിരുന്നു.

മധുസൂദനൻ ഒട്ടുനേരം നരകാസുരനുമായി പോരാടിനിന്നു. പിന്നെ ദീപ്തമായ ചക്രംകൊണ്ട് ആ ഉഗ്രരൂപനെ രണ്ടു കഷണമാക്കി. അവൻ വജ്രമേറ്റ് ശൈലശൃംഗം രണ്ടായി പിളർന്നപോലെ വീണു. അവൻ ദേവേശനായ കൃഷ്ണനോട് ഏറ്റ് അർക്കൻ അസ്തമിക്കുന്നതുപോലെ അസ്തമിച്ചു. ചക്രംകൊണ്ട് ഉടലറ്റ് യുദ്ധത്തിൽ അവൻ വീണു. വജ്രംകൊണ്ടു പിളർന്ന, കാവിമണ്ണ് കലങ്ങി ഒഴുകുന്ന പർവ്വതം പോലെ മകൻ വീണതു കണ്ട് ഭൂമിദേവി അദിതിയുടെ കുണ്ഡലങ്ങളെടുത്ത് ഗോവിന്ദനെ ചെന്നുകണ്ട് ഇപ്രകാരം പറഞ്ഞു."

ഭൂമി പറഞ്ഞു: "നീതന്നെ തന്നവനായ ഇവനെ ഗോവിന്ദാ, നീ തന്നെ വധിച്ചു. കളിക്കോപ്പെടുത്ത് കുട്ടികളിക്കുംവിധം നീ ഇഷ്ടംപോലെ കളിക്കുക! ദേവാ, അവൻ അപഹരിച്ച കുണ്ഡലം ഇതാ! അവൻെറ മക്കളെ ദേവാ, നീ രക്ഷിച്ചാലും."

**64. പാരിജാതഹരണം** – വൈശമ്പായനൻ പറഞ്ഞു: "ഇന്ദ്രതുല്യപരാക്രമനായ, ഭൂമിപുത്രനായ, നരകാസുരനെ ഉപേന്ദ്രനായ വിഷ്ണു സംഹരിച്ചു. അതിന്നുശേഷം അദ്ദേഹം നരകാലയത്തിൽച്ചെന്നു. നരകൻെറ പണം സൂക്ഷിക്കുന്ന ഗൃഹത്തിൽച്ചെന്ന ജനാർദ്ദനൻ, അവൻെറ ഒടുങ്ങാത്ത ധനങ്ങൾ, പലമാതിരി രത്നങ്ങളും സ്വർണ്ണവുമൊക്കെ കണ്ടു. മുത്തുകൾ, രത്നങ്ങൾ, പവിഴങ്ങൾ, വൈഡൂര്യങ്ങൾ എന്നിവയുടെ കൂമ്പാരങ്ങൾ; ഇന്ദ്രനീലക്കല്ലുകൾ വജ്രചയങ്ങൾ, സ്വർണ്ണക്കട്ടികൾ, ജാംബൂനദൗഘങ്ങൾ, ശാതകുംഭങ്ങൾ എന്നിങ്ങനെയുള്ള വിശേഷപ്പെട്ട കല്ലുകൾ; കത്തുന്ന ചെന്തീനിറമുള്ളതും തിങ്കൾനിറമുള്ളതുമായ രത്നങ്ങൾ, വിലപിടിച്ച കട്ടിലുകൾ, സിംഹാസനങ്ങൾ; പൊന്നിൻതണ്ടുകളുള്ളവയും, തിങ്കൾക്കതിർനിറമുള്ളവയുമായ ശ്വേതാതപത്രങ്ങൾ, മഹാഛത്രങ്ങൾ മഴപെയ്യുന്ന കാറുകൾപോലെയും, വിശുദ്ധ സ്വർണ്ണധാരപൊഴിയുന്ന വിധത്തിലും, അവിടെ ജനാർദ്ദനൻ കണ്ടു. ഇവയെല്ലാം പണ്ട് നരകൻ വരുണൻെറ കൈയിൽനിന്നു നേടിയതായിരുന്നുപോലും! നരകൻെറ നിധിയിൽ എത്ര രത്നങ്ങളും മഹാധനങ്ങളും കാണപ്പെട്ടുവോ, അത്രയും രത്നധനങ്ങൾ

കുബേരന്നോ, ശക്രന്നോ, യമന്നോ ഉണ്ടായിരുന്നില്ല. ഇത്രയധികം രത്നങ്ങൾ കണ്ടിട്ടും കേട്ടിട്ടുമില്ല. നരകനും, നിസുന്ദനും, ഹയഗ്രീവനും മരിച്ചപ്പോൾ ആ രത്നങ്ങളും അന്തഃപുരവുമൊക്കെ കൃഷ്ണൻ കൊണ്ടുപോന്നു. ചത്തുശേഷിച്ച ദാനവന്മാർ കേശവന്നുവേണ്ടി മഹാർഹങ്ങളായ നിധികൾ, അവർ സംരക്ഷിച്ചിരുന്ന നിധികൾ, ജനാർദ്ദനന്നുവേണ്ടി ചുമന്നുകൊണ്ടുപോയി."

ദൈത്യന്മാർ പറഞ്ഞു: "മണിരത്നങ്ങൾ അലങ്കരിച്ചവയും പലമാതിരി ഭീമരൂപങ്ങളായ പവിഴപ്പണികൾചേർന്ന തോട്ടികളുള്ളവയും പൊന്നിൻനൂൽച്ചങ്ങലയോടും, തോമരം, വില്ല് എന്നിവയോടും അഴകേറിയ കൊടിയോടുംചേർന്ന് നല്ല തോട്ടിയുള്ളതുമായ ഇരുപതിനായിരം ആനകളും അവയ്ക്കു ചുമക്കാവുന്ന ധനവും അതിലിരട്ടി പിടിയാനകളും അവയ്ക്കെടുക്കാവുന്ന ധനവും എട്ടുലക്ഷം നല്ല കുതിരകളും നല്ലതരം പശുക്കളും എത്രയുണ്ടോ, അവയെല്ലാം വൃഷ്ണ്യന്ധകഗൃഹത്തിലേക്ക് ഞങ്ങൾ എത്തിച്ചുതരാം. സൂക്ഷ്മങ്ങളായ കമ്പിളിമെത്തകളും പലതരം പീഠങ്ങളും സംസാരിക്കുന്ന പക്ഷികളും; അപ്രകാരം കാരകിലുകൾ, അകിൽമുട്ടികൾ, ചന്ദനമുട്ടി എന്നിവയൊക്കെ അങ്ങയ്ക്കു കിട്ടി. മൂന്നുലോകത്തുമുള്ള വിശിഷ്ടധനമെല്ലാം അങ്ങയ്ക്കു ധർമ്മവഴിക്കു ലഭിച്ചു. ഇവ വൃഷ്ണ്യന്ധകഗൃഹങ്ങളിലേക്കു ഞങ്ങൾ എത്തിക്കാം. അവയെല്ലാം നരകൻെറ നിലയത്തിൽ ഉള്ളവയാണ്."

വൈശമ്പായനൻ പറഞ്ഞു: "അതൊക്കെ ഹൃഷീകേശൻ പരീക്ഷിച്ച് ഏറ്റുവാങ്ങി. അവയെല്ലാം ദാനവരെക്കൊണ്ടുതന്നെ ദ്വാരകയിൽ എത്തിച്ചു. സ്വർണ്ണമഴപെയ്യുന്ന വാരുണമായ ഛത്രം, അത് മാധവൻതന്നെ ഉയർത്തി ഗരുഡൻെറ പുറത്തു കയറി. മൂർത്തിമത്തായ കാറുപോലെ ഖഗേന്ദ്രനായ വൈനതേയൻ ശോഭിച്ചു. പിന്നെ ശൈലോത്തമ മണിപർവ്വതത്തിലേക്ക് യാത്രയായി. അവിടെ ശുഭമായി കാറ്റുവീശി. നല്ല ഒരു പ്രഭ പരന്നു. പൊൻമണിശ്രേണികളിൽനിന്ന് പൊങ്ങിയ പ്രഭ സൂര്യനെപ്പോലും തോല്പിച്ചു. വൈഡൂര്യരത്നങ്ങളോടുകൂടി കമാനത്തിൽ കൊടിയുള്ള ദ്വാരങ്ങളും ശിഖരങ്ങളും മധുസൂദനൻ ദർശിച്ചു. മിന്നൽ ചേർന്ന കാർമേഘപടലംപോലെ മണിപർവ്വതം വിളങ്ങി. പൊന്നിൻചിത്രവിതാനത്തോടും പ്രാസാദങ്ങളോടുംകൂടി അവിടം വിളങ്ങി. അവിടെ പൊൻനിറമുള്ള സുന്ദരിമാരെയും ദേവഗന്ധർവ്വമുഖ്യസ്ത്രീകളെയും അവരുടെ പുത്രിമാരെയും വിപുലശ്രോണികളായ സുന്ദരിമാരെയും കണ്ടു. അവർ ഗിരിഗുഹകളിൽ രോധിക്കപ്പെട്ടിരുന്നു. നരകൻ കൊണ്ടുവന്നു പാലിക്കുകയായിരുന്നു. അവർ സ്വർഗ്ഗത്തിന്നൊക്കുന്ന ദേശത്തിലായിരുന്നു. അവർ നരകാസുരനെ ജയിച്ചവരായിരുന്നു. അവന് അവരെ കീഴടക്കാൻ കഴിഞ്ഞിരുന്നില്ല. ഏകവേണികളായ ആ സ്ത്രീകളെ മാധവൻ കണ്ടു. എല്ലാവരും കാഷായവസ്ത്രം ധരിച്ച് ജിതേന്ദ്രിയകളായി വ്രതോപവാസകൃശകളായി കൃഷ്ണൻെറ ദർശനം പ്രതീക്ഷിച്ച് വാഴുകയായിരുന്നു. എല്ലാ സ്ത്രീകളും ചെന്ന് ആ യദുനന്ദനനെ വന്ദിച്ചു. അവർ നരകധ്വംസവും മുരാസുരവിനാശവും അറിഞ്ഞു. ഹയഗ്രീവനിസുന്ദന്മാരുടെ വധവും അവർ അറിഞ്ഞു. അവർ കൃഷ്ണന്നു ചുറ്റും നിന്നു. യദുനന്ദനനെ കാവൽനില്ക്കുന്ന വൃദ്ധദാനവന്മാർ കൈകൂപ്പി കുമ്പിട്ട് വൃഷഭാക്ഷനെ നോക്കി. മുഖ്യസ്ത്രീകൾക്കു ചുറ്റും വൃദ്ധദാനവന്മാർ നിന്നു. ആ സ്ത്രീകൾക്കെല്ലാം കൃഷ്ണനിൽ പതിഭാവം എന്ന ഒരു സങ്കല്പം ഉണ്ടായി. അവൻെറ ചന്ദ്രാഭമായ മുഖംകണ്ട് ഇന്ദ്രിയസുഖത്തോടെ സംഹൃഷ്ടരായി ആ മഹാബാഹുവോട് അവർ പറഞ്ഞു."

സ്ത്രീകൾ പറഞ്ഞു: "മുമ്പെ ഇവിടെ വീശുന്ന വായു ഭഗവാൻ ഞങ്ങളോടു പറഞ്ഞു. സർവ്വഭൂതമതിജ്ഞനായ നാരദമഹർഷിയും പറഞ്ഞു. വിഷ്ണു നാരായണൻ, ശംഖചക്രഗദാധരനായ ദേവൻ നരകാസുരനെ വധിച്ച് നിങ്ങൾക്കു പതിയായി വരും എന്ന്. ഇതാ ഞങ്ങൾ മുമ്പ് കേട്ടതായ, അരിജിത്തായ കാന്തനെ കാണുന്നു! മഹാത്മാവിനെ കണ്ടപ്പോൾ ഞങ്ങൾ കൃതാർത്ഥരായിരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ആ സ്ത്രീകളെ വാസവാനുജൻ സാന്ത്വനംചെയ്തു. ആ പങ്കജാക്ഷികളെയെല്ലാം നോക്കിക്കണ്ട് യഥാർഹം പൂജിച്ച്, അവരോട് സംഭാഷണം ചെയ്തതിന്നുശേഷം കേശവൻ ഭൃത്യന്മാർ ഒരുക്കിയ വാഹനങ്ങളിൽ അവരെ കയറ്റി. അസംഖ്യം രാക്ഷസകിങ്കരന്മാർ വായുവേഗത്തിൽ പല്ലക്കെടുക്കുമ്പോൾ മഹാഘോഷം മുഴങ്ങി; ആ പർവ്വതേന്ദ്രൻെറ ശൃംഗം ഏറ്റവും അർച്ചിതമായി. വിമലമായ അർക്കേന്ദുക്കൾപോലെ പ്രശോഭിക്കുന്ന മണിപ്പൊൻതോരണങ്ങളാൽ അഞ്ചിതമായി ആനയും പക്ഷികളും മാനും പുലികളും ചേർന്ന് ദ്രുമമണ്ഡിതമായി മർക്കടങ്ങൾ ചാടിക്കളിച്ചു വിലസുന്ന വലിയ പാറപ്പുറമുള്ള ഇടം, തരുവും വരാഹവുമൊക്കെ സേവിക്കുന്ന സ്ഥലം പ്രതാപം, വലിയ സാനു, ചിത്രശൃംഗം, ദ്രുമങ്ങൾ ഇവ ചേർന്ന സ്ഥലം, അചിന്ത്യവും അത്ഭുതവുമായ മൃഗവൃന്ദം ചേർന്ന സ്ഥലം, ജീവഞ്ജീവങ്ങളും മയിലുകളും മഞ്ജുളശബ്ദം മുഴക്കുന്ന പ്രദേശം. അങ്ങനെയുള്ള ഗിരിശൃംഗം രണ്ടു കൈകൊണ്ടും ഹരി കുത്തിയടർത്തിയെടുത്ത് പക്ഷിശ്രേഷ്ഠനായ ഗരുഡനിൽ കയറ്റിവെച്ചു. മണിപർവ്വതശൃംഗത്തെയും സഭാര്യനായ കൃഷ്ണനെയും വഹിച്ച് പതഗോത്തമനായ ഗരുഡൻ ആനന്ദത്തോടെ പറന്നു. ഹിമാദ്രിശിഖരോപമനായ അവൻ വലിയ ചിറകുവീശി; ആ പക്ഷിരാജൻ ദിക്കൊക്കെ മുഴക്കമുണ്ടാക്കി. പർവ്വതാഗ്രങ്ങൾ ഭഞ്ജിച്ചും വൃക്ഷങ്ങൾ ഉയർത്തിയും കാർനിരകൾ സംഹരിച്ചും ചില കാർനിരകൾ വിഹരിച്ചു. ചന്ദ്രസൂര്യന്മാരുള്ള പ്രദേശവും കടന്ന് ജനാർദ്ദനൻ നിർദ്ദേശിച്ചപ്രകാരം വായുവേഗനായ പക്ഷി പറന്നു. അവർ ദേവഗന്ധർവ്വന്മാർ സേവിക്കുന്ന മഹാമേരുപർവ്വതത്തിലെത്തി അവിടെ ദേവന്മാരുടെ ഗൃഹങ്ങൾ കണ്ടു. വിശ്വേദേവന്മാരുടെയും മരുത്തുകളുടെയും സാദ്ധ്യന്മാരുടെയും ഗൃഹങ്ങൾ മധുസൂദനൻ കണ്ട്, അശ്വിമാരുടെയും മിന്നുന്ന സ്ഥാനങ്ങൾ വിട്ടുപോന്ന് പരന്തപാ! പുണ്യവാന്മാരുടെ ലോകത്തിലെത്തി. അരിന്ദമാ! ശക്രഗേഹത്തിലെത്തി അവിടെക്കടന്ന് ജനാർദ്ദനൻ താർക്ഷ്യനിൽനിന്ന് ഇറങ്ങി വിബുധേന്ദ്രനെ ദർശിച്ചു. പ്രീതനായ ഇന്ദ്രൻ, ദേവരാജാവായ ശതക്രതു, അവനെ കൊണ്ടാടി. കൃഷ്ണ ദിവ്യങ്ങളായ കുണ്ഡലങ്ങൾ, നരകൻ അപഹരിച്ച കുണ്ഡലങ്ങൾ നല്കി, അച്യുതൻ, സുരേന്ദ്രനെ പ്രിയമാരോടുകൂടി വന്ദിച്ചു. ഇന്ദ്രനാൽ രത്നൗഘംകൊണ്ട് കൃഷ്ണൻ സൽകൃതനായി. പൗലോമിയും വേണ്ടവിധം സത്യഭാമയെ അനുമോദിച്ചു വാസുദേവനും വാസവനും പിന്നെ ഒന്നിച്ചുപോയി. ദേവമാതാവായ അദിതിയുടെ സമൃദ്ധമായ ദിവ്യമന്ദിരത്തിൽ അവർ ചെന്നു. അപ്സരസ്ത്രീകൾ സേവിക്കുന്ന അദിതീദേവിയെ, മഹാഭാഗയായ തപസ്ഥയെ കണ്ടു. ശ്ലാഘ്യമായ ദിവ്യകുണ്ഡലങ്ങൾ നല്കി അദിതിനന്ദനൻ, തൻെറ അമ്മയുടെ പാദത്തിൽ ശചീപതിയായ പുരന്ദരൻ, നമിച്ചു. ജനാർദ്ദനനെ മുന്നിൽനിർത്തി ഇത് നേടിയ വൃത്താന്തവും മഹാകർമ്മവുമൊക്കെ അമ്മയോടു പറഞ്ഞു. ഉടനെ അദിതിയമ്മ ആ രണ്ടുമക്കളെയും പിടിച്ചു ഗാഢമായി ആലിംഗനം ചെയ്തു. രണ്ടുപേർക്കും തക്കതായ ആശീർവ്വാദവുംചെയ്തു. ഏറ്റവും പ്രീതികലർന്ന ശചീദേവിയും സത്യഭാമയും വരാർഹയായ ദേവിയുടെ തൃക്കാലുകൾ പിടിച്ചു. അവർക്ക് അനുഗ്രഹം നല്കി. ദേവന്മാരുടെ കീർത്തിമതിയായ അമ്മ

ജനാർദ്ദനനോട് ഇപ്രകാരം പറഞ്ഞു: "നീ സർവ്വജീവിക്കും അധൃഷ്യനും അവദ്ധ്യനുമാകും. ഈ ദേവരാജാവിനെപ്പോലെ അജിതനും ലോകപൂജിതനുമാകും. ഈ വരാരോഹയായ സുന്ദരി പ്രിയദർശനയാകും. ലോകത്തിലൊക്കെ കീർത്തിപ്പെട്ടവളും, ദിവ്യഗന്ധയും മനോരമയുമാകും. സ്ത്രീകളിൽ ശ്രേഷ്ഠയായി സത്യഭാമ സുഭഗയായി, സ്ഥിരയൗവനയായി കൃഷ്ണാ, നീ മർത്ത്യനായിരിക്കുന്ന കാലത്തോളം നിന്റെ ഈ വധു, ജരയേല്ക്കാതെ നിത്യസുന്ദരിയായി വാഴും.' ദേവമാതാവ് ഇപ്രകാരം ആദരിച്ച മഹാബലനായ കൃഷ്ണൻ ദേവരാജാനുമതിയോടെ, രത്നങ്ങളാൽ പൂജിതനായി. സത്യഭാമയോടുകൂടി ഗരുഡന്റെ പുറത്തുകയറി സുരർഷികളാൽ പൂജിക്കപ്പെടുന്ന ദേവന്മാരുടെ പൂങ്കാവിൽ ചെന്നെത്തി. വാസവോദ്യാന ഭൂമിയിൽ വാനോർ അർച്ചിക്കുന്ന ദിവ്യമായ പാരിജാതമഹാദ്രുമം നിത്യം പൂവണിഞ്ഞും ദിവ്യഗന്ധംകൊണ്ട് മഹത്തരമായും ശോഭിച്ചുനില്ക്കുന്നു! അതിന്റെ സമീപത്തെത്തിയാൽ എല്ലാവരും പൂർവ്വജന്മം സ്മരിക്കും. ദേവന്മാർ സംരക്ഷിക്കുന്ന അതിനെ ബലവാനും അതിവിക്രമനുമായ വിഷ്ണു പറിച്ചെടുത്ത് ഗരുഡന്റെ പുറത്തുകയറ്റി. ദിവ്യരായ അപ്സരസ്സുകളും അവരെ നോക്കി. സത്യഭാമയും അവനും അവരെയും കണ്ടു. പിന്നെ ദ്വാരകയ്ക്ക് വായുമാർഗ്ഗത്തിലൂടെ അവർ മടങ്ങിപ്പോയി.

കൃഷ്ണൻ ചെയ്ത ആ കർമ്മം കേട്ടപ്പോൾ (പാരിജാതം പറിച്ചുകൊണ്ടുപോയത്) മഹാബാഹുവായ ദേവനായകൻ അതു സമ്മതിച്ച് താൻ കൃതകൃത്യനാണ് കൃഷ്ണൻ കാരണം എന്നു പറഞ്ഞു. ദേവന്മാർ പൂജിക്കുന്ന അവൻ, സപ്തർഷിഗണസംസ്തുതനായി ദ്വാരകയിലേക്കു മടങ്ങി. ആ മഹാബാഹു വളരെവഴി അല്പമായ വഴിപോലെ കടന്നുപോയി. അവിടെ ഇന്ദ്രപൂജിതനായി എത്തുന്ന കൃഷ്ണൻ യാദവപുരി കണ്ടു. മഹത്തായ കാര്യം നിർവ്വഹിച്ച് ഭഗവാൻ ഇന്ദ്രാനുജൻ വിണ്ണിൽനിന്ന് ദ്വാരകയിലെത്തി അരിന്ദമാ! അങ്ങനെ ഗരുഡവാഹനനായ കൃഷ്ണൻ ദ്വാരകയിൽ ശ്രീമാനായി എത്തി."

**65. പാരിജാതഹരണം** – ജനമേജയൻ പറഞ്ഞു: "മുനിശ്രേഷ്ഠാ, മഥുരയിൽ അവതരിച്ച ധീമാനായ കൃഷ്ണന്റെ ചരിതം കേട്ടിട്ട് എനിക്കു തൃപ്തിവരുന്നില്ല. ദാരങ്ങളോടുകൂടി ദ്വാരകയിൽ വസിക്കുന്ന ഹരിയുടെ ഷൾഗുണോപേതമായ ചരിതം, തികഞ്ഞ ഐശ്വര്യം, പരിപൂർണ്ണമായ ജ്ഞാനം, സമഗ്രമായ യശസ്സ്, വിപുലമായ ശ്രീ, അവികലമായ വൈരാഗ്യം, തികഞ്ഞ ധർമ്മം ഇങ്ങനെ മഹാന്മാർക്കുവേണ്ട ഷൾഗുണങ്ങളോടുകൂടിയ ചരിതം, ഭവാൻ പറയുക. അങ്ങയ്ക്കു എല്ലാം അറിയാമല്ലോ!"

വൈശമ്പായനൻ പറഞ്ഞു: "ജനമേജയാ കൃതദാരനായ കൃഷ്ണന്റെ വിചിത്രമായ ചരിത്രം ഹേ ഭാരതാ, അതേ മട്ടിൽ, ആ കഥ ഭവാൻ ധരിച്ചാലും.

ഭാര്യമാരോടുകൂടി അതിതേജസ്വിയായ വാസുദേവൻ രുക്മിണീദേവിയോടുകൂടി രൈവതകത്തിൽ പോയി. രുക്മിണിയുടെ ഉപവാസാവസാനത്തിലുള്ള അർച്ചനയ്ക്കുവേണ്ടിയാണ് പോയത്. മധുസൂദനൻ വിപ്രർക്കു തർപ്പണം ചെയ്യുവാൻ പോയി. കുമാരന്മാരും അവിടെയെത്തി. നാരദാനുജ്ഞയാൽ മക്കളും അവിടെ വന്നിരുന്നു.

ആ ധീമാന്റെ പതിനാറായിരം ഭാര്യമാരും അവിടെ പോയിരുന്നു. വിഷ്ണുവിന്നൊത്ത പരമമായ ശ്രേയസ്സോടുകൂടി അവർ പോയി. അവിടെവെച്ച് ബ്രാഹ്മണർക്കു വേണ്ടതായ ഇഷ്ടം കൃഷ്ണൻ നിർവ്വഹിച്ചു. അവൻ അർത്ഥികളും, ധർമ്മപരായണരും, വന്ദിതരും, പ്രിയവാദികളും, മംഗളകരരുമായ ബ്രാഹ്മണർക്ക് വേണ്ടതൊക്കെ ചെയ്തു. ജന്മം, ശ്രുതം, മഖം ഇവയിൽ ശുദ്ധർക്കും വിപ്രജനങ്ങളിൽ ഇഷ്ടനായ അവൻ അഭീഷ്ടതർപ്പണം ചെയ്തു. ആ ഭക്തവത്സലൻ ജ്ഞാതികളെയെല്ലാം തൃപ്തരാക്കി. ഉപവാസത്തിന്റെ അവസാനത്തിൽ ഭഗവാൻ തന്റെ ഇഷ്ടഭാര്യയായ രുക്മിണിയെ വിശേഷാൽ ബഹുമാനിച്ചു. ഭാര്യയായ രുക്മിണിയോടുകൂടി അമിതൗജസ്സായ കൃഷ്ണൻ ഇരിക്കുന്ന സന്ദർഭത്തിൽ മഹർഷിയായ നാരദൻ കയറിച്ചെന്നു. അമേയാത്മാവായ മഹർഷി എത്തുന്നതുകണ്ട് ഇന്ദ്രാനുജനായ കേശവൻ ശാസ്ത്രത്തിൽക്കണ്ടപ്രകാരം അർച്ചിച്ചു. വാസുദേവാർച്ചിതനായ നാരദൻ, സജ്ജനാർച്ചിതനായ മുനി, പാരിജാതദ്രുമസുമം കൃഷ്ണന്ന് നല്കി. ആ വൃക്ഷരാജപുഷ്പം ഹരി രുക്മിണിക്കു നല്കി. കൃഷ്ണന്റെ സമീപത്ത് അപ്പോൾ ആ ഭോജനന്ദിനി ഉണ്ടായിരുന്നു. മാന്യയായ അവൾ, കൃഷ്ണന്റെ ഇഷ്ടചാരിണിയായ സാദ്ധ്വി, പത്മാക്ഷിയായ രുക്മിണി അതു വാങ്ങി. കൃഷ്ണന്റെ ആശയം അറിഞ്ഞ് ശിരസ്സിൽ ചൂടി. ഭീഷ്മകപുത്രി ആ ദേവപുഷ്പം ചൂടി ഇരട്ടി ശോഭിച്ചു. അപ്പോൾ അവളോട് ബ്രഹ്മപുത്രനായ നാരദൻ പറഞ്ഞു."

നാരദൻ പറഞ്ഞു: "ദേവീ, പതിവ്രതേ, ഭവാനിക്കു ചേർന്നതാണ് ഈ പുഷ്പം. നിന്നോടു ചേർന്നതിൽ ഈ പുഷ്പം കൂടുതൽ ശോഭിക്കുന്നു. പൂവിന്റെ മേന്മയാണ് വർദ്ധിച്ചിരിക്കുന്നത്. ധൃതവ്രതേ, ഈ പുഷ്പത്തിന്ന് ഏറ്റവും അർഹയാണ് നീ എന്നാണ് എന്റെ അഭിപ്രായം. കല്യാണഗുണശീലേ, ഭർത്തൃവത്സലേ! ഈ പൂവ് എപ്പോഴും വാടാതെയിരിക്കും. കാമിനീ കാലജ്ഞേ, ഗുണസമ്മതേ! ഒരാണ്ടുവരെ അത് വാടുകയില്ല. അല്ലയോ ഗുണശീലേ, ആ പുഷ്പം നിനക്ക് ഇഷ്ടമുള്ള ഗന്ധം നല്കിക്കൊണ്ടിരിക്കും. ആ പുഷ്പം ദേവീ, നിനക്ക് ഇഷ്ടമുള്ള ശീതമോ ഉഷ്ണമോ നല്കും. മനസ്സുകൊണ്ടിച്ഛിക്കുന്ന രസവും ഇത് ഒഴുക്കിത്തരും. അതിനെ സേവിച്ചാൽ അത് സൗഭാഗ്യം നല്കും വരവർണ്ണിനീ! പ്രീതിയുള്ള ഗന്ധവും അത് ഒഴുക്കിത്തരും. ദേവീ, നീ ഏതു പുഷ്പങ്ങളെ കാംക്ഷിക്കുന്നുവോ വൃക്ഷരാജന്റെ ഈ പുഷ്പം ആ പുഷ്പങ്ങളെയെല്ലാം നിനക്ക് നല്കുന്നതാണ്. ഇത് ഐശ്വര്യകരമാണ് ദേവീ! ധർമ്മിഷ്ഠേ, പുത്രകാരകമാണിത്. ഇതു ധരിക്കുന്നവർക്ക് പിന്നെ അശുഭകാര്യങ്ങളിൽ ബുദ്ധി ചെല്ലുകയില്ല. ഏതേതു നിറം ഇച്ഛിക്കുന്നുവോ അതൊക്കെ ഇത് വഹിക്കും. ചെറുതോ വലുതോ, നിന്റെ ആഗ്രഹം. അത് നിഷ്പ്രയാസം വന്നുചേരും. അനിഷ്ടഗന്ധം നശിപ്പിക്കും; ഇഷ്ടഗന്ധം വളർത്തും. രാത്രി ദീപത്തിന്റെ കർമ്മം അത് ചെയ്യും. സന്താനപ്പൂമാല, പുഷ്പം, വസ്ത്രം എന്നിവ നാശംകൂടാതെ പുഷ്പമണ്ഡലമുഖ്യങ്ങൾ എന്തോ അതൊക്കെ, ഇതു ചിന്തിച്ചാൽ നല്കും. വിശപ്പും ദാഹവും പിന്നെ വാട്ടവും ജരയും എല്ലാം ഇത് നശിപ്പിക്കും; ദേവന്മാരുടെമാതിരിയാക്കും! നിന്റെ ഇഷ്ടം എങ്ങനെയോ അങ്ങനെയാക്കും ഈ പുഷ്പം. നിനക്ക് ഇഷ്ടമുള്ള വാദ്യങ്ങളും ഗീതങ്ങളും ഇതു കേൾപ്പിക്കും. ഒരാണ്ടുചെല്ലുമ്പോൾ നിനക്കു തന്ന ഈ പൂവ് വീണ്ടും വൃക്ഷപ്രവരനിൽ ചെല്ലും. ഇതാണ് പാരിജാതപുഷ്പത്തിന്റെ സ്വഭാവം! ഭവതിക്കു ശുഭം ഭവിക്കട്ടെ! സുധാശികളായ ദേവകൾക്ക് സല്ക്കാരത്തിന്നുവേണ്ടി സൃഷ്ടിക്കപ്പെട്ടതാണ് ഇത്.

അല്ലയോ സുപ്രഭേ, ഈ പാരിജാതപുഷ്പം നിത്യവും ചൂടിയിട്ടാണ് മലമങ്കയായ ഉമ ദേവേശ്വരന്ന് ഇഷ്ടയായി ത്തീർന്നത്. എന്നുതന്നെയല്ല, ഇന്ദ്രമാതാവായ അദിതി, ദേവേന്ദ്രപത്നി ശചി, ദേവമാതാവായ സാവിത്രി, സർവ്വഗുണസമ്പന്നയായ ലക്ഷ്മി, മറ്റു ദേവപത്നികൾ, വസുദേവകൾ, ദേവകൾ എല്ലാം ഇതു ധരിക്കുന്നു. ഇവർക്കൊക്കെ ഒരാണ്ടുകാലം ഇതിന്റെ ഗുണം നില്ക്കും. പതിനാറായിരം സ്ത്രീകൾക്കിടയിലല്ലേ നീ വസിക്കുന്നത്? ഭോജനന്ദിനീ,

നീയാണു വാസുദേവന്ന് ഏറ്റവും ഇഷ്ടപ്പെട്ടവളെന്ന് ഞാൻ അറിയുന്നുണ്ട്. ഗുണാഢ്യമാരാണ് നിൻെറ സപത്നിമാരെല്ലാം. ഈശ്വരപ്രിയേ, അവരൊക്കെ നീ മൂലം അവമാനത്തിൽപ്പെട്ടവരായിരിക്കുന്നു നിൻെറ സൗഭാഗ്യവും യശസ്സും വെളിവായി. നിനക്ക് മധുവിദേ്വഷി മന്ദാരപ്പൂ തന്നില്ലേ? ഇപ്പോൾ ഈ വൃത്താന്തം സുന്ദരിയായ സത്യഭാമ അറിയും. വരവർണ്ണിനിയായ അവൾ, ഏറ്റവും സൗഭാഗ്യത്തോടുകൂടിയവളും സുഭഗയും അവളാണെന്ന് എപ്പോഴും നടിക്കുന്നുവല്ലോ. സാംബൻെറ അമ്മ, ഗാന്ധാരി മറ്റു ഭാര്യമാർ ഇവരൊക്കെ സൗഭാഗ്യത്തിന്നുള്ള ആകാംക്ഷ നിശ്ശേഷം വിടും. ദേവീ, വെളിപ്പെട്ടു നിൻെറ ചൈത്രസൗഭാഗ്യരഥം, ഉത്തമമാണ് എന്ന്. മനോരഥ രഥൗഘങ്ങൾ ബഹുദുർജ്ജയമാണ്. ഞാൻ ഇപ്പോൾ എല്ലാം അറിഞ്ഞിരിക്കുന്നു. നീ എല്ലാംകൊണ്ടും ശുഭയും ശോഭനയുമാണ്. നീ കൃഷ്ണൻെറ രണ്ടാമത്തെ ആത്മാവാണ്. ഭോജേ, ഭാമിനീ! ത്രൈലോക്യരത്നസർവ്വസ്വം നിനക്കല്ലേ ഹരി നല്കിയത്. ജീവിതാതിശയം നേടിയതിനാൽ നീ ഭാഗ്യവതിതന്നെ ഹരിപ്രിയേ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം നാരദൻ പറഞ്ഞവാക്കുകൾ രാജാവേ, അവിടെയെങ്ങോ നില്ക്കുന്ന ചേടികൾ, സത്യഭാമ വിട്ട ദാസികൾ, കേട്ടു. സപത്നിമാരായ മറ്റുള്ളവരുടെ ആളുകളും കേട്ടു. നാരദൻ പറഞ്ഞ വാക്കുകൾ അവർ, നാരീസ്വഭാവത്താൽ ആ ദാസിമാർ, വിഷ്ണുവിൻെറ അന്തഃപുരത്തിൽച്ചെന്ന് അതൊക്കെ പറഞ്ഞു പരത്തി. ചെവിക്കുചെവിയായി ദേവികൾ മന്ത്രിച്ചു. രുക്മിണീഗുണോദയത്തിൽ സന്തോഷിച്ചു. 'അവൾ മൂത്തപുത്രൻെറ അമ്മയാണ്, ജ്യേഷ്ഠയാണ്, അവൾ ശ്രേഷ്ഠയുമാണ്,' എന്നു പ്രായേണ എല്ലാവരും പറഞ്ഞു. ദാമോദരഭാര്യമാർ ഹർഷിച്ചു. എന്നാൽ സപത്നിക്കുള്ള സൗഭാഗ്യഗുണോദയം സത്യഭാമ പൊറുത്തില്ല. സത്യഭാമ അതുല്യതേജസ്സായ വിഷ്ണുവിൻെറ നിത്യവല്ലഭയാണ്. രൂപയൗവനം ചേർന്നവളും സൗഭാഗ്യത്തിൽ താൻ കുറച്ച് കേമിയാണെന്നു ഭാവിക്കുന്നവളുമാണ് അവൾ. അഭിമാനമെഴുന്ന അവൾക്ക് ഇതുകേട്ടപ്പോൾ ഈർഷ്യയുണ്ടായി. അവൾ തൻെറ കുങ്കുമലേപമുള്ള പട്ടുപേക്ഷിച്ചു. ഉടനെ വെളുത്ത ഒറ്റവസ്ത്രം ആ ശുചിസ്മിത ധരിച്ചു. രോഷാകുലമായ ചിഹ്നത്തോടെ, തീക്കൊള്ളിപോലെ ചെന്തീപ്രഭയോടെ, ഈർഷ്യയാകുന്ന അഗ്നിപിടിപെട്ട് ദഹിക്കുവാൻ തുടങ്ങി. വിളങ്ങുന്ന പ്രഭകെട്ട മാതിരി ക്രോധിച്ച് ഏകാന്തമായ ക്രോധഗൃഹത്തിലെത്തി. കാറുകയറിയ നക്ഷത്രംപോലെയായി അവളുടെ കോലം. നെറ്റിത്തടത്തിൽ കുളുർതിങ്കൾപോലെ ജലാർദ്രമായ ലോഹിതചന്ദനം ചാർത്തി അവൾ പ്രിയനിലുള്ള കോപം വെളിപ്പെടുത്തി. ഓർത്തോർത്ത് വീണ്ടും കോപംപൂണ്ട് തലകുലുക്കി താനേ എഴുന്നേറ്റിരുന്ന് ദീർഘമായ ഉപധാനത്താൽ അഞ്ചിതമായ മെത്തയിൽ മെയ്ക്കോപ്പഴിച്ചുവെച്ച് മുടികെട്ടി, അകാരണമായി ദാസീജനത്തിൻെറ കൈയിൽനിന്നു താമര വാങ്ങി, നല്ല കുലത്തിൽ ജനിച്ചവളാണെങ്കിലും അവൾ അതു നഖങ്ങളാൽ പിച്ചിനുറുക്കി ചിതറിയെറിഞ്ഞു."

**66. പാരിജാതഹരണം – സത്യഭാമസാന്ത്വനം –** വൈശമ്പായനൻ പറഞ്ഞു: 'നാരദമഹർഷി രുക്മിണിയുമായി സംസാരിച്ചുകൊണ്ടിരിക്കുന്ന സന്ദർഭത്തിൽ അമേയാത്മാവും സർവ്വജ്ഞനുമായ കേശവൻ എന്തോ മറ്റൊരു കാര്യത്തിനെന്ന ഭാവത്തിൽ അവിടെനിന്ന് ഇറങ്ങി ഉടനെ സത്യഭാമയുടെ മനോജ്ഞമായ മന്ദിരത്തിലേക്കു ചെന്നു. രമ്യമായിട്ടുള്ളതും രൈവതകത്തിൽ വിശ്വകർമ്മാവ് നിർമ്മിച്ചതുമാണ് ആ ഗൃഹം. പ്രാണനെക്കാൾ പ്രിയപ്പെട്ട, സത്രാജിത്പുത്രിയായ ഭാര്യ ക്രുദ്ധയായിക്കിടക്കുന്നുണ്ടെന്നു മനസ്സിലാക്കി വിഷ്ണു മെല്ലെ ചെന്നുകയറി. അവൾ ഇപ്പോൾ ചൊടിച്ചു സംസാരിക്കുമെന്നുള്ള സ്നേഹസങ്കല്പത്തോടെ മെല്ലെ പേടിച്ചുപേടിച്ച് മധുസൂദനൻ കടന്നുചെന്നു. വാതില്ക്കൽ സേവകനോടു നില്ക്കുവാൻ പറഞ്ഞ് കേശവൻ അകത്തേക്കു ചെന്നു. പ്രദ്യുമ്നനെ വിളിച്ച് നാരദനെ ശുശ്രൂഷിക്കണമെന്ന് ഏല്പിച്ചുവിടുകയും ചെയ്തു. ദൂരെനിന്നു തന്നെ ക്രോധഗൃഹത്തിൽ പ്രവേശിച്ചിരിക്കുന്ന പ്രിയയെ ക്കണ്ടു. പ്രേഷ്യയുടെ മട്ടിൽ നില്ക്കുന്ന അവൾ, കോപത്തോടെ നെടുവീർപ്പുവിട്ടു നില്ക്കുന്നവിധം കണ്ടു. മുഖാബ്ജത്തിൽ കൈകൊണ്ടു നുള്ളിപ്പൊട്ടിച്ച ഒരു താമരയണച്ചുപിടിച്ച് വീണ്ടും നെടുവീർപ്പിട്ടും വീണ്ടും ചിരിച്ചും വിരൽ അല്പം വളച്ച് കാൽകൊണ്ടു ഭൂമിയിൽ വരച്ചും, മുഖം പിൻതിരിച്ചുകൊണ്ടും വീണ്ടും ഇടത്തെ കരപത്മത്തിൽ മുഖപത്മത്തെ അണച്ചും, പത്മാക്ഷിയായി ഏതോ വിചാരത്തിൽ മുഴുകിയ മട്ടിലും, ദാസിയുടെ കൈയിൽനിന്ന് ചന്ദനച്ചാറു വാങ്ങി ഹൃദയസ്ഥാനത്തു പൂശി, വീണ്ടും നിർദ്ദയം തട്ടിനീക്കിയും മെത്തമേൽനിന്ന് എഴുന്നേറ്റ് വീണ്ടും വീണ്ടും വീണ്ടും- അങ്ങനെ ഓരോ തരം ചേഷ്ട കാന്തയിൽ വേറെയും ഹരി കണ്ടു. ഉപധാനത്തിൽ മുഖം എപ്പോൾ മൂടി അടച്ചുവോ, അപ്പോൾ ഇതുതന്നെ തരമെന്നു ചിന്തിച്ച് അടുത്തുചെന്ന് ജനാർദ്ദനൻ 'ഞാൻ വരുന്നത് പറയല്ലേ' എന്ന് സഖികളോടു സംജ്ഞകാണിച്ച്, ശങ്കിച്ച് ഉടനെ അവളുടെ അടുത്തു ചെന്നു. വിശറി കൈയിലെടുത്ത് അരികിൽച്ചെന്നുനിന്ന് മെല്ലെ വീശി കാറ്റു കൊള്ളിച്ചു കൊണ്ട് മെല്ലെ ഒന്നു ചിരിച്ചു. പാരിജാതപുഷ്പത്തിൻെറ സ്പർശനംമൂലം വാസന വീശുന്നവിധം നിന്നു. മർത്ത്യർക്കു ദുർല്ലഭമായ മനോജ്ഞസൗരഭ്യം ഭഗവാൻ വഹിച്ചു. അത്യത്ഭുതമായ സുഗന്ധം ശ്വസിച്ച് അത്യത്ഭുതത്തോടെ അവൾ മുഖംകാണിച്ച് 'ഇത് എന്താണ്?' എന്നു പറഞ്ഞു. പിൻഭാഗത്ത് ദേവനെക്കാണാതെ ആ ശുചിസ്മിത എഴുന്നേറ്റിരുന്നു. ദാസിമാരോട് ഈ ഗന്ധംവരുവാനുള്ള കാരണം ചോദിച്ചു. ചോദിച്ചപ്പോൾ അവർ ഒന്നും പറയാതെ ഭൂമിയിൽ മുട്ടുകുത്തി തലകുമ്പിട്ട് കൈകൂപ്പി നില്പായി. അപൂർവ്വമായ ആ വസ്തു കാണുന്നില്ല, ഗന്ധം മാത്രം വീശുന്നു. എവിടെനിന്ന് ഈ മനോജ്ഞമായ ഗന്ധം വന്നു? ഇതെന്തത്ഭുതമെന്ന് കണ്ണോടിച്ചപ്പോൾ ക്ഷണത്തിൽ ദേവി ലോകഭാവനനായ കേശവനെ കണ്ടു. മോഹത്തോടെ ആവിലദൃഷ്ടിയായി രോഷത്താൽ വെറുത്തവിധം ആ പ്രണയിനി ചുണ്ടു വിറച്ച് നെടുവീർപ്പിട്ട്, തല ചായ്ച്ച് മുഹൂർത്തസമയം മറ്റൊരിടത്തേക്കു മുഖം തിരിച്ച് ആ അസിതാക്ഷി നിന്നു. ഇടത്തെ ചില്ലിക്കൊടി വളച്ച് നല്ലപോലെ കണ്ണുമിഴിച്ച് കൈയിൽ മുഖംചായ്ച്ചും ഭംഗിയുണ്ട് എന്ന് അവൾ ഹരിയോടു പറഞ്ഞു. അവളുടെ കണ്ണുകളിൽ പ്രണയകോപബാഷ്പം, മഞ്ഞുവെള്ളം പത്മദളത്തിൽനിന്ന് ഒഴുകുന്നവിധം ഒഴുകി. വദനമാകുന്ന താമരയിൽനിന്നൊഴുകുന്ന ജലത്തെ ചെന്ന് പങ്കജാക്ഷൻ ക്ഷണത്തിൽ കൈകൾകൊണ്ട് ഏറ്റുവാങ്ങി. ശ്രീവത്സാങ്കനായ വാസുദേവൻ പ്രിയയുടെ മാറിലൂടെ ഒഴുകുന്ന കണ്ണീരിനെ തൻെറ കൈകൊണ്ട് നന്നായി തുടച്ച് ഇപ്രകാരം പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "അല്ലയോ കുവലയനേത്രേ! ഭാമിനീ, താമരപ്പൂവിൽനിന്നു വെള്ളം ചാടുന്നതുപോലെ എന്താണ് നിൻെറ കണ്ണിൽനിന്ന് ജലം ഒഴുകുന്നത്? പ്രഭാതത്തിലെ പൂർണ്ണചന്ദ്രനെപ്പോലെ, മദ്ധ്യാഹ്നത്തിലെ താമരപ്പൂവുപോലെ നിൻെറ മുഖം ഇങ്ങനെ വിളറുവാനെന്താണു കാരണം? ശോഭനേ, എന്താണ്? അരുണവർണ്ണമായ പട്ടും കസവുമുള്ള നീരാളമൊക്കെ വെടിഞ്ഞ് ഈ വെള്ളവസ്ത്രം ധരിച്ചതെന്താണ്? നിനക്ക് ഇഷ്ടം അല്ലയോ സുശ്രോണീ. പൊൻകസവും തുടുത്ത ആടയുമല്ലേ? ദേവസേവയ്ക്ക്

പോയിവന്നാൽ പിന്നെ നാരികൾ വെള്ളവസ്ത്രം ഉടുക്കുവാൻ ഇഷ്ടപ്പെടുകയില്ലല്ലോ. എന്താണ് നിൻെറ മെയ്യിൽ ആഭരണമൊന്നും അണിയാഞ്ഞത്? പറയൂ സുന്ദരീ, ശോഭനേ, പത്തിക്കീറ്റുള്ളിടം എന്താണു മാഞ്ഞത്? എന്താണ് വെള്ളച്ചെറുമുണ്ട് ചന്ദനം തേച്ചു നെറ്റിയിൽ കെട്ടിയിരിക്കുന്നത്? പ്രിയദർശനേ, പറയൂ! എന്തുകൊണ്ട് ഇമ്മാതിരി നീ മുഖത്തിന്നു ഭംഗിക്കുറവുണ്ടാക്കി? നിൻെറ ഈ നില കാണുമ്പോൾ എൻെറ ഉള്ള് വാടിപ്പോകുന്നു! നിൻെറ നെറ്റിയിൽ ഓലുന്ന ചന്ദനച്ചാറ് കേവലം പത്തിക്കീറ്റിൻെറ വൈരിയായിത്തീരുകയാൽ മുഖം ശോഭിക്കുന്നില്ലല്ലോ! ശോഭനേ! എൻെറ പൊന്നേ! കരളേ! രത്നഭൂഷണജാലമൊക്കെ വിട്ട നിൻെറ കഴുത്ത് താരാഗ്രഹങ്ങളൊന്നുമില്ലാത്ത, തെളിയാത്ത ശരൽക്കാലത്തിന്നുമുമ്പുള്ള ആകാശം പോലെയല്ലേ മങ്ങിക്കാണുന്നത്? പൂർണ്ണചന്ദ്രനെ വെല്ലുന്നമട്ടിൽ ചിരിച്ച് താമരപ്പൂവുപോലെ സൗരഭ്യം വീശുന്ന മുഖംകൊണ്ട് അല്പം പറയാറുള്ള നീ ഇന്ന് എന്തേ ഒന്നും മിണ്ടാത്തത്? പാതിക്കണ്ണുകൊണ്ട് നീ ഇന്ന് എന്തേ നോക്കാത്തത്? നെടുവീർപ്പുവിട്ട്, അഞ്ജനമെഴുതിയ കണ്ണുകൊണ്ട് കണ്ണുനീരല്ലേ വിടുന്നത്? ഇന്ദീവരശ്യാമേ, സുന്ദരീ, മനോഹരീ! മതി കരഞ്ഞത്! വദനം മങ്ങിക്കുന്ന അഞ്ജനജലം നീ ഒഴുക്കിയതു മതി. ദേവീ, ഞാൻ ഭവതിയുടെ കിങ്കരനാണ്, പ്രേമദാസനാണ്. ഭവതി ഈയുള്ളവനോടും ഒരു കല്പന പുറപ്പെടുവിക്കൂ! വരവർണ്ണിനീ, മുമ്പത്തെ മാതിരി ഒന്നു കല്പിക്കൂ! സുമുഖീ ദേവീ, ഭാമിനീ! ഞാൻ എന്തപ്രിയമാണ് എൻെറ തങ്കത്തിന്നു ചെയ്തത്? എന്താണ് ഭവതിയുടെ മനസ്സിന്ന് ആയാസം ഈയുള്ളവൻ വരുത്തിവെച്ചത്? മനസ്സുകൊണ്ടോ, വാക്കുകൊണ്ടോ, കർമ്മംകൊണ്ടോ, എൻെറ പ്രാണനായ നിനക്ക് ഞാൻ യാതൊരു അപരാധവും ചെയ്യുകയില്ല. എല്ലാവിധത്തിലും പൊന്നേ, ഞാനീപറഞ്ഞതു സത്യമാണ് ശോഭനേ, നീ എനിക്ക് എല്ലാവരിലും വെച്ച് ബഹുമാന്യയാണ്. ഏറ്റവും ഇഷ്ടപ്പെട്ടവളാണ്. നിന്നിലല്ലാതെ മറ്റാരിലും ഇത്ര ഇഷ്ടമില്ല. നീ എൻെറ കരളാണ്. ഞാൻ ചത്താലും എൻെറ കാമം നിന്നിൽ ഒട്ടിനില്ക്കും; ഒരിക്കലും വേർപെട്ടുപോവുകയില്ല! ഇത് ഉറച്ച കാര്യമാണ്. സുരസുതോപമയായ സുന്ദരീ, സത്യമാണ് പൊന്നേ, ഞാനീപ്പറഞ്ഞത്. ക്ഷമാദിഗുണങ്ങൾ ഭൂമീദേവിയിൽ നില്ക്കുന്നു, ശബ്ദാദിഗുണങ്ങൾ നഭസ്സിൽ നില്ക്കുന്നു. പത്മഗർഭാഭേ, സുന്ദരീ, കൃഷ്ണൻെറ ഇഷ്ടം സത്യഭാമയിലും നില്ക്കുന്നു! ദിവ്യമായ ശോഭ അഗ്നിയിൽ നില്ക്കുന്നു. തേജസ്സ് സൂര്യനിൽ നില്ക്കുന്നു. കാന്തി ചന്ദ്രനിൽ നില്ക്കുന്നു. കൃഷ്ണൻെറ ഇഷ്ടം സത്യഭാമയിലും നില്ക്കുന്നു! ഇതു സത്യമാണ് സുന്ദരീ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു കൃഷ്ണൻ പറയുമ്പോൾ സത്യഭാമ തൻെറ പ്രിയനായ കൃഷ്ണനോട് തൻെറ കണ്ണിൽ ഉയർന്ന കണ്ണുനീർ തുടച്ച് ഇപ്രകാരം പറഞ്ഞു."

സത്യഭാമ പറഞ്ഞു: "ഭവാൻ എൻെറ പ്രിയൻതന്നെയായിരുന്നു. എൻെറ ഹൃദയനായകനായിരുന്നു. ഇന്ന് സാധാരണസ്നേഹം മാത്രമായി അതു ചുരുങ്ങി. കാലത്തിൻെറ ഈ മാറ്റം ഞാൻ മുമ്പേ അറിഞ്ഞില്ല. ഇന്ന് എനിക്ക് ലോകത്തിൻെറ അസ്ഥിരത മനസ്സിലായി. ചാവാതെതന്നെ രണ്ടാംജന്മം ഇങ്ങനെ വന്നുകൂടിയല്ലോ! എന്തിനധികം പറയുന്നു, ഞാൻ ഭവാൻെറ കരളു കണ്ടു അച്യുതാ! മാധുര്യം വാക്കിൽ മാത്രമേയുള്ളു; പ്രവൃത്തിയിലില്ല. അതെനിക്കു മനസ്സിലായി. എന്നിൽ ഭവാനുള്ള സ്നേഹം വെറും കൃത്രിമമാണ്. ശരിയായ സ്നേഹം വേറെ ഒരിടത്താണ്. സത്യം മനസ്സിലാക്കി സ്നേഹിക്കുന്ന എന്നെ പുരുഷോത്തമാ, ഭവാൻ അറിഞ്ഞുകൊണ്ട് എതിർവ്യാജം കാണിച്ച് അപമാനിക്കുകയാണ്. ഇത്രത്തോളമൊക്കെ മതി. ഞാൻ കാണേണ്ടതൊക്കെ കണ്ടു, കേൾക്കേണ്ടതൊക്കെ കേട്ടു! സ്നേഹത്തിൻെറ ഫലോദയം കാണുകയുംചെയ്തു. ഞാൻ ഭവാന് അനുഗ്രാഹ്യയാണെങ്കിൽ എനിക്ക് ഭവാൻ സമ്മതം തരണം. എന്തിനാണെന്നോ? ഞാൻ തപസ്സുചെയ്യുവാൻ ഉറച്ചുകഴിഞ്ഞു. സ്ത്രീകൾക്കു തപസ്സുചെയ്യുവാൻ ഭർത്താക്കന്മാർ സമ്മതിക്കണമല്ലോ! ഭർത്തൃസമ്മതമില്ലാതെ എടുക്കുന്ന തപോവ്രതങ്ങൾക്ക് ഫലമില്ലെന്നല്ലേ ശാസ്ത്രം പറയുന്നത്?

ഇപ്രകാരം പറഞ്ഞ് ആ സുന്ദരി കണ്ണുനീർ പൊഴിച്ച്, ശുഭയായ ആ ശുഭാംഗി, ആ സതി, കൃഷ്ണൻ ഉടുത്തിരിക്കുന്ന മഞ്ഞത്തുകിൽ പിടിച്ചു മുഖത്തണച്ച് തേങ്ങിത്തേങ്ങിക്കരഞ്ഞു."

### 67. പാരിജാതഹരണം - പാരിജാതവർണ്ണനം -

വൈശമ്പായനൻ പറഞ്ഞു: "നാരായണൻ വീണ്ടും സത്യഭാമയോട്, പ്രണയക്രോധാഭിമാനിനിയായ ആ സതിയോടു പറഞ്ഞു."

ശ്രീഭഗവാൻ പറഞ്ഞു: "കമലലോചനേ, സത്യഭാമേ! എൻെറ ദേഹമൊക്കെ ചുട്ടുനീറുന്നു. ശോകം എന്നെ ദഹിപ്പിക്കുന്നു സുന്ദരീ! നീ ഈമാതിരി അവശയാകുവാനുള്ള കാരണമെന്താണ്? എൻെറ പ്രാണനെപ്പിടിച്ച് ഞാൻ ആണയിടുന്നു. നിനക്കു നഷ്ടമൊന്നും വരുന്നില്ലെങ്കിൽ, സ്നേഹമുള്ള നിൻെറ ഭർത്താവിന്നു കേൾക്കുവാൻ വിരോധമില്ലെങ്കിൽ, സർവ്വാംഗസുന്ദരീ, നീ പറയൂ!"

വൈശമ്പായനൻ പറഞ്ഞു: "സത്യവ്രതസ്ഥനായ ഭർത്താവിൻെറനേരെ തലചായ്ച്ച് സത്യഭാമ ബാഷ്പംകൊണ്ടിടറുന്ന വാക്കാൽ ഇപ്രകാരം പറഞ്ഞു."

സത്യഭാമ പറഞ്ഞു: "അല്ലയോ മാനദാ, നീ മുമ്പേ തന്നെ എനിക്ക് സൗഭാഗ്യം ഉറപ്പിച്ചു. ലോകത്തിൽ ഞാൻ ധീരയായി തലപൊക്കി നിൻെറ ഏറ്റവും പ്രിയപ്പെട്ടവളാണ് ഈയുള്ളവൾ എന്നു ഗർവ്വിച്ചു. എല്ലാ സുന്ദരികളുടെയും മദ്ധ്യത്തിൽ സ്പൃഹണീയയായി ഞാൻ ഊറ്റംകാണിച്ചു. പത്മപത്രാക്ഷാ, കേശിനാശനാ! ഇതു സർവ്വത്ര പ്രസിദ്ധമാണ്! സപത്നികൾക്കും മറ്റാൾക്കാർക്കും അങ്ങനെയുള്ള സത്യഭാമ ഇന്നു പരിഹാസപാത്രമായി എന്ന് ദാസികൾ പറയുന്നത് ഈ ഞാൻ കേട്ടതാണ്. അങ്ങയ്ക്ക് നാരദൻ പാരിജാതപുഷ്പം നല്കി. അത് ഭവാൻ ഏറ്റവും ഇഷ്ടപ്പെട്ട ഭാര്യക്കു നല്കുകയുംചെയ്തു. ഞാൻ അതിൽ ഒഴിവായി. എല്ലാ രത്നത്തിലുംവെച്ച് വിശേഷപ്പെട്ട പാരിജാതപുഷ്പത്തിൻെറ ദാനംമൂലം അവളിൽ എല്ലാവരിലുംവെച്ച് ഭവാന് സ്നേഹവും ബഹുമാനവും കൂടുതലാണെന്നു പരസ്യമായി അറിയിക്കുകയും ചെയ്തു. ആ പ്രിയപ്പെട്ടവളെ നിൻെറ മുമ്പിൽവെച്ചു നാരദൻ പുകഴ്ത്തുകയുംചെയ്തു. ഭവാൻ അതൊക്കെ, ആ പ്രിയാസ്തവമൊക്കെ, പരമപ്രീതിയോടെ കേട്ടുനിന്ന് സന്തോഷിക്കുകയും ചെയ്തില്ലേ? നിൻെറ മുമ്പിൽവെച്ച് നാരദൻ വാഴ്ത്തേണ്ടവളാണ് അവൾ എന്നതിൽ എനിക്കു പരിഭവമില്ല. എന്തിന് ദുർഭഗയായ ഇവളെപ്പറ്റി അവിടെവെച്ചു പറഞ്ഞു? പ്രണയത്തിൻെറ രസം ഭവാനു നല്ലതുതന്നെ. നീ അതുമൂലം പശ്ചാത്തപിക്കുകയാണെങ്കിൽ എനിക്കു തപസ്സുചെയ്യുവാൻ അനുവാദം തന്നാലും! സ്വപ്നത്തിൽപ്പോലും ഞാൻ ഭവാനെ ഇനി വിശ്വസിക്കുകയില്ല. കാരണം അത് മറ്റൊരു വിധമായി ഞാൻ കേട്ടതല്ലേ! നീ അതു കണ്ടുനിന്നില്ലേ? തേജസ്വിയായ ആ മുനിയുടെ ഇഷ്ടം നടക്കട്ടെ! അതിലെനിക്കു വിരോധമില്ല. നീ അതു കേട്ടു രസിച്ചുനിന്നു എന്നതിലാണു സങ്കടം. ലോകത്തിൽ സജ്ജനങ്ങൾ ജീവിക്കുന്നത് മാനം രക്ഷിക്കാനാണെന്ന്

നീതന്നെ പറയാറുണ്ട്. പിന്നെ മാനംകെട്ട് ഞാനെങ്ങനെ
ജീവിക്കും? എനിക്ക് എവിടെനിന്നാണോ രക്ഷ ഞാൻ
വിചാരിച്ചിരുന്നത്, അവിടെനിന്നാണ് ഇപ്പോൾ ഭയം വന്നു
പെട്ടിരിക്കുന്നത്. ഭവാൻ കൈവെടിഞ്ഞ ഇവളുടെ ഗതി
എന്താകും ദേവാ? സംഗമറ്റ ഞാൻ കുമുദ്വതിക്കുള്ള ഗതി
പൂകിക്കൊള്ളാം. ഞാൻ മോഹംമൂലം പ്രിയന്ന് എതിരായി
അപ്രിയമൊന്നും ചെയ്തില്ലല്ലോ! ഞാൻ അങ്ങയുടെ പ്രിയ
യായി നിന്നത് അപ്രിയത്തിന്നു മാത്രമായി ഭവിച്ചു! നിത്യവും
വസന്തകുസുമം ചിന്നുന്ന രൈവതകപർവ്വതത്തെ പ്രിയ
യായി, നിന്നു സേവിച്ചവൾ ഇനി അപ്രിയയായി ആ പർവ്വ
തത്തെ എങ്ങനെ കാണും? കുയിൽനാദംചേർന്ന് പൂമണം
പരത്തുന്ന ശുദ്ധവായു ഇനി ഞാൻ എങ്ങനെ ഉൾക്കൊ
ള്ളും! ഭവാൻെറ സ്നേഹം നേടാതെ ദ്വേഷ്യയായി അപ്രിയ
യായിത്തീർന്ന ഞാൻ എങ്ങനെ ആ സുരഭിലമന്ദമാരുത
നേല്ക്കും? നിൻെറ മടിയിൽ കയറിയിരുന്ന് ജലത്തിൽ
ജലക്രീഡ കഴിച്ച ഈയുള്ളവൾ ദുർഭഗയായിത്തീർന്നു.
ഇനി ആ മോഹിച്ചു താലോലിച്ച കടലിനെ എങ്ങനെ ഞാൻ
കാണും? 'സത്രാജിത്തിൻെറ പുത്രീ, നിന്നേക്കാൾ പ്രിയപ്പെട്ട
ഭാര്യ എനിക്കില്ല' എന്ന് അങ്ങു പറഞ്ഞത് ഇപ്പോൾ
എങ്ങനെയായി? ഇതോർക്കുമ്പോൾ ഇടനെഞ്ചു പൊട്ടുന്നു.
എങ്ങനെ പൊന്നേ, അതു സഹിക്കും?

എൻെറ അമ്മായിയമ്മ എന്നെ നീ നന്ദിയിൽ ബഹുമാ
നിക്കുന്നതു കണ്ടിരുന്നു. നീ എന്നെ ഇങ്ങനെ തള്ളിക്കളയു
കയാൽ, ഞാൻ ദൗർഭാഗ്യംകൊണ്ടു ക്ഷീണിച്ച് കൃശയായി,
ആ ദേവി എന്നെ കാണുകയില്ലേ? സുസ്നിഗ്ദ്ധയായാലും
എന്തിനാണ് ഈ ഗൂഢമായ പ്രേമം? ദേവൻ എന്നെ തുല്യ
സ്നേഹത്തോടെയല്ലല്ലോ കാണുന്നത്? നീ ഇത്ര ചതിയനും
ധൂർത്തനുമാണെന്നു ഞാനറിഞ്ഞില്ല. ശഠനായ നീ എന്നെ
ചതിക്കുകയായിരുന്നു. പൊന്നേ, കരളേ, എന്നൊക്കെ
എന്നെ വശീകരിക്കത്തക്ക നിലയിൽ നീ പറഞ്ഞു! ഇന്നു
ശരിക്കും നിന്നെ അറിഞ്ഞു; എൻെറ ശത്രുക്കളോടു നീ
അധികം ഇഷ്ടനാണെന്ന്! നീ അസ്ഥിരനാണ്. ജനവഞ്ചക
നാണ്! സ്വരവർണ്ണങ്ങളാൽ ഇംഗിതമായ ആകാരം മാത്രം
പ്രയത്നംചെയ്തു കാണിക്കുന്നു എന്നുമാത്രം! വാക്കിൽ
മാത്രം തേൻ! കള്ളാ, നിന്നെ എനിക്കു മനസ്സിലായി! നീ
ശഠനാണ്! വഞ്ചകനാണ്!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കോപിച്ച്
സത്രാജിത്തിൻെറ പുത്രിയായ സത്യഭാമ പറഞ്ഞപ്പോൾ
അഭിമാനിനിയായ ആ ദേവിയോട് ദേവനായ ഹരി സാന്ത്വ
മായ വാക്കുകൾ ഇപ്രകാരം പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "എൻെറ പ്രിയേ, പൊന്നേ,
പ്രാണേശ്വരീ, തങ്കമേ! നീ ഇങ്ങനെ പറയരുതേ! എന്തി
നാണ് അധികം പറയുന്നത്. ഞാൻ നിൻെറ സ്വന്തമല്ലേ!
ഈ പാരിജാതപുഷ്പം എൻെറ മുമ്പിൽവെച്ച് അവൾക്കു
നാരദൻ, ദേവീ, എൻെറ പ്രിയം ഉദ്ദേശിച്ച്, അക്ലിഷ്ടകാരി
യായ ആ മുനി! ദാക്ഷിണ്യംമൂലം എൻെറ താല്പര്യമോർത്ത്
കൊടുത്തു. അതു പരമാർത്ഥമാണ്. അത് ഒരു തെറ്റാ
ണെങ്കിൽ ശുചിസ്മിതേ, നീ പൊറുക്കണം. അതിൽ നീ
കോപിക്കുകയാണോ? നിനക്കു പാരിജാതപ്പൂക്കൾ വേണ
മെങ്കിൽ ഇപ്പോൾ ഞാൻ തരാമല്ലോ അതിലെന്തു വിഷമ
മുണ്ട്. അല്ലയോ സുശ്രോണീ, ഞാനീപ്പറഞ്ഞതു സത്യ
മാണ്. ആ പാരിജാതവൃക്ഷരാജാവിനെത്തന്നെ ഞാൻ സ്വർ
ഗ്ഗത്തിൽനിന്നു കൊണ്ടുവന്ന് നിൻെറ ഗൃഹാങ്കണത്തിൽ
നട്ട് നിനക്കിഷ്ടമുള്ള കാലത്തോളം വളർത്താമല്ലോ! അതി
നാണോ ഈ പ്രണയകോലാഹലമൊക്കെ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഹരി പറഞ്ഞ
പ്പോൾ ഹരിവല്ലഭ പറഞ്ഞു: 'ആ വൃക്ഷം ഇവിടെ കൊണ്ടു
വരുവാൻ കഴിയുമെങ്കിൽ എൻെറ ദുഃഖമൊക്കെ തീരും.
എന്നുതന്നെയല്ല, ഞാൻ എല്ലാ സീമന്തിനികളിലുംവെച്ച്
മേലെയാകും അധോക്ഷജാ!' 'അപ്രകാരമാകാം' എന്ന്
അരിസൂദനനായ കൃഷ്ണൻ അവളോട് പറഞ്ഞു. അങ്ങനെ
ജഗത്സൃഷ്ടികിഷയേശ്വരനായ കൃഷ്ണൻ അവളെ സമാ
ശ്വസിപ്പിച്ചു. ഇപ്രകാരം കൃഷ്ണൻ സമാശ്വസിപ്പിച്ചപ്പോൾ
സമിതിഞ്ജയയായ സത്യഭാമ, കംസാരിയുടെ വല്ലഭ സ
ന്തോഷിച്ചു. സർവ്വേശ്വരനും സർവ്വഭാവനനുമായ ജഗന്നാ
ഥൻ കളിച്ചുചിരിച്ച് ആവശ്യമായതൊക്കെ ചെയ്ത്, സജ്ജ
നാഭീഷ്ടങ്ങളൊക്കെ സാധിപ്പിക്കുന്ന ഭഗവാൻ, നാരദനെ
ഓർത്തു. സ്നാതനായി ദേവർഷിയെ ധ്യാനിക്കെ മുനിശ്രേ
ഷ്ഠൻ സമുദ്രക്കരയിൽനിന്ന് സ്നാതനായി വന്നെത്തി. ആ
മുനിശ്രേഷ്ഠൻ വന്നപ്പോൾ സജ്ജനങ്ങൾക്ക് ആശ്രയമായ
അധോക്ഷജൻ സത്യഭാമയോടുകൂടെ ആ മുനിയെ പൂജിച്ചു.
ആ ധർമ്മജ്ഞയായ സത്രാജിത്പുത്രി മുനിയുടെ പാദ
ങ്ങൾ യഥാവിധി കഴുകി. ദേവനായ കൃഷ്ണൻ കിണ്ടി
യെടുത്ത് മുനിയുടെ പാദത്തിൽ ജലം ഒഴിച്ചുകൊടുത്തു.
പിന്നെ സുഖമായി ഇരിക്കുന്ന മാമുനിക്ക് ജഗത്ഗുരുവും
ശുദ്ധാത്മാവുമായ കേശവൻ പരമമായ അന്നം വിളമ്പിക്കൊ
ടുത്തു. ലോകകർത്താവ് പൂജിച്ചു നല്കിയ അന്നം മഹിത
നായ മഹർഷി, വാഗ്മികളിൽ ശ്രേഷ്ഠനായ നാരദൻ, ശ്രദ്ധ
യോടെ ഉണ്ടു. തൃപ്തനായി ഊണുകഴിഞ്ഞ് ആചമിച്ച്
പ്രഭുവിന്നു മുനി ആശിസ്സു നല്കി. പ്രീതിയോടെ കൃഷ്ണൻ
മഹർഷിയുടെ ആശിസ്സ് ശിരസാ വഹിച്ചു. തൻെറ പാദ
ത്തിൽ കുമ്പിട്ട പങ്കജാക്ഷിയായ സത്യഭാമയോട് നാരദൻ
ജലം ഒഴുകുന്ന തൻെറ വലത്തേക്കരം നീട്ടി പറഞ്ഞു:
"ഇന്നത്തെപ്പോലെതന്നെ നീ പതിവ്രതയായി ശോഭിക്കട്ടെ!
വിശേഷിച്ചും നീ എൻെറ തപോബലത്താൽ സുഭഗയായി
ഭവിക്കട്ടെ!' ഇപ്രകാരം മുനിയാൽ അനുഗ്രഹിക്കപ്പെട്ട ഹരി
പ്രിയയായ സത്യഭാമ വലിയ ഹർഷത്തോടെ എഴുന്നേറ്റു
രാജാവേ! പിന്നെ മുനിയുടെ അനുവാദത്തോടെ ധീമാനും
അപ്രമേയപരാക്രമനുമായ കൃഷ്ണൻ വിഘസാന്നം ഭക്ഷി
ച്ചു. സത്യഭാമ ഉടനെതന്നെ വേണ്ട കൃത്യങ്ങളൊക്കെ
ചെയ്തതിന്നുശേഷം ഭർത്താവിൻെറ അനുവാദത്തോടെ
ഗൃഹത്തിലേക്കു പോയി. പിന്നെ പുറത്തുവന്ന് കൃഷ്ണ
ൻെറ അനുജ്ഞയാൽ കൃഷ്ണൻെറ സന്നിധിയിൽവെച്ച്
മഹാത്മാവായ മുനിയുടെ മുമ്പിൽ നമസ്കരിച്ചു. മുഹൂർത്ത
സമയം നിന്നതിന്നുശേഷം നാരദൻ കൃഷ്ണനോടു പറ
ഞ്ഞു."

നാരദൻ പറഞ്ഞു: "അധോക്ഷജാ, ഞാൻ അങ്ങയോ
ടു യാത്ര പറയുന്നു. ഞാൻ ശക്രൻെറ നാട്ടിലേക്കു പോ
കട്ടെ! അവിടെ ആദ്യനും ആദിദേവനും ഈശാനനുമായ
ദേവേശ്വരനെ വണങ്ങി ദേവന്മാരും ഗന്ധർവ്വന്മാരും, അപ്സര
സ്ത്രീകളും പാട്ടുപാടും. ഇന്ദ്രഗൃഹത്തിൽ ഇതു മുറയ്ക്കു
മാസംതോറും നടന്നുവരുന്നു. ദേവദേവൻെറ പൂജയ്ക്ക്
പാട്ടും നൃത്തവും നടക്കുന്നു. മറഞ്ഞുനിന്ന് ഉമയോടുകൂടി,
ശിവപാരിഷദന്മാരോടുകൂടി, പർവ്വതപക്ഷച്ഛേദിയായ ഇന്ദ്രൻ
മതിയോടെ ചെയ്ത ആ ആരാധനകൾ കാണും. ഞാൻ
ഇന്നലെ വാങ്ങിത്തന്ന പുഷ്പം മഹാദ്യുതേ, പാരിജാത
തരുവിലുണ്ടായ പുഷ്പമാണ്. അങ്ങയ്ക്കു മംഗളം ഭവിക്കട്ടെ!
അത് വിണ്ണിൽനിന്നു ഭവാനുവേണ്ടി കൊണ്ടുവന്നതാണ്.
പ്രഭോ, ദേവന്ന് ഉപഭോഗ്യമായ അത് തരുരാജനിൽ ഉത്ഭ
വിച്ചതാണ്. എപ്പോഴും ശചീദേവിക്ക് ഇഷ്ടപ്പെട്ട വൃക്ഷ
മാണത്. പുഷ്കരലോചനാ, നിത്യവും അതിനെ പൂജിക്കണം.
അതുകൊണ്ട് അത് എന്നും സൗഭാഗ്യം ഉളവാക്കും. പുണ്യം
ചെയ്യുവാൻ സൃഷ്ടിക്കപ്പെട്ടതാണ് ആ പാരിജാതമഹാ
ദ്രുമം. അദിതിക്കുവേണ്ടി ധർമ്മനിത്യനായ കശ്യപൻ തീർ

ത്തതാണ് ആ വൃക്ഷം. മരീചിപുത്രൻ അതിന്നു വരംനല്കി. അവൾ പറഞ്ഞു: ഞാൻ സുഭഗയാകണം മഹർഷേ! സർവ്വ ഭൂഷണങ്ങളെക്കൊണ്ടും ഇഷ്ടംപോലെ ചമഞ്ഞവളാകണം. യഥേഷ്ടം അതിന്നുവേണ്ട പട്ടും ആടകളുമൊക്കെ എനിക്കു സുലഭമായി ലഭിക്കണം തപോധനാ! വിരജസ്സായി ശോകമി ല്ലാതെ ഞാൻ വാഴുമാറാകണം. എന്നും മികച്ച പതിഭക്തി യോടെ ധർമ്മശീലയായി വർത്തിക്കണം." അദിതിയുടെ ഇപ്രകാരമുള്ള അപേക്ഷ കേട്ടപ്പോൾ അദ്ദേഹം സൃഷ്ടിച്ച താണ് പാരിജാതവൃക്ഷം. സർവ്വകാമദമായ പുഷ്പം നിത്യവും ആ വൃക്ഷത്തിൽ ഉണ്ടാകും; സർവ്വഭൂതമനോഹരമായി മൂന്നു കൊമ്പായി അതു വളർന്നുനില്ക്കുന്നു. എല്ലാവിധം കുസുമങ്ങളും ആ വൃക്ഷത്തിൽ ഉണ്ടാകും. അപ്രകാരമുണ്ടാ കുന്ന പുഷ്പങ്ങൾ ചൂടുന്ന ഒരു സുന്ദരിയുടെ മുടിയിൽ താമരപ്പൂവ് കാണുമ്പോൾ മറ്റൊരുവൾ ചൂടുന്നതു നാനാരൂ പമുള്ള മറ്റൊരു താമരയായിരിക്കും. മന്ദാരവൃക്ഷസാരമെടു ത്താണ് കശ്യപൻ ഈ വൃക്ഷത്തിന്റെ സൃഷ്ടിനടത്തിയത്. അതുകൊണ്ട് ആ തരുശ്രേഷ്ഠൻ സർവ്വവൃക്ഷങ്ങളിലും ശ്രേഷ്ഠത്വം ചേർന്നതാണ്. പുണ്യത്തിന്നായും സൗഭാഗ്യ ത്തിന്നുവേണ്ടിയും പൂമാലകൊണ്ടു കണ്ഠത്തിൽക്കെട്ടി ആ ആര്യനെ, കശ്യപനെ, എനിക്ക് അദിതി നല്കി. വില വാങ്ങിച്ച് ഞാൻ ആ കശ്യപതപസ്വിയെ വിട്ടു. എനിക്ക് ഇന്ദ്രനെ സൗഭാഗ്യത്തിന്നായി ഇന്ദ്രാണിയും അപ്രകാരം നല്കി. പിന്നെ സോമനെ രോഹിണിയും എനിക്ക് നല്കി. ഋദ്ധിവിത്തനാഥനെയും എനിക്കു സമർപ്പിച്ചു. ഇപ്രകാരം സൗഭാഗ്യപ്രദമാണ് പാരിജാതവൃക്ഷം. അതിൽ യാതൊരു സംശയവുമില്ല. പാരിജാതം വിഷ്ണുവിന്റെ പാദത്തിൽ നിന്നുത്ഭവിച്ച ആകാശഗംഗയിൽ ഉണ്ടായതാണ് എന്നതു പ്രസിദ്ധമാണ്. മന്ദാരപുഷ്പത്തിന്നൊക്കുകയാൽ അതിനെ മന്ദാരമെന്നും പറയുന്നുണ്ട്. അറിയാത്ത ജനങ്ങൾ ഏതോ ഒരു വൃക്ഷം എന്നേ ധരിക്കുകയുള്ളു. കോപിദാരു (ഏതോ ഒരു ദാരു) എന്നു മാത്രം വിചാരിക്കപ്പെടുകയാൽ പിന്നീട് അതു കോവിദാരം എന്ന പേരിൽ പ്രസിദ്ധമായി. അങ്ങനെ കോവിദാരം, മന്ദാരം, പാരിജാതം എന്നു പേരുള്ളതായ ദിവ്യവൃക്ഷത്തിന്റെ പുഷ്പമാണ് ഞാൻ തന്നത്."

**68. പാരിജാതഹരണം -** വൈശമ്പായനൻ പറഞ്ഞു: "പോകുവാൻ ഒരുങ്ങുന്ന മുനിമുഖ്യനായ നാരദനോട് ഭഗ വാൻ, അപ്രമേയപരാക്രമനായ വിഷ്ണു, ഇപ്രകാരം പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "മഹർഷേ, ധർമ്മതത്ത്വജ്ഞാ! ശ്രീമാനായ ത്രിപുരവൈരി അവിടെ സന്നിഹിതനാകുന്ന ആ മഹോത്സവത്തിൽവെച്ച് എന്റെ വാക്ക് പാകശാസ നനായ ഇന്ദ്രനോട്, ആജ്ഞാപിക്കുന്നമട്ടിലല്ലാത്തവിധം ഭവാൻ പറയണം. പൂർവ്വസഹജഭാവമറിയുന്ന മുനേ, ഭവാൻ പറയണം, "ഭഗവാനായ കശ്യപഋഷീന്ദ്രൻ തീർത്ത ദ്രുമമേ താണോ, ആ പാരിജാതം പണ്ട് അദിതിയുടെ പ്രീതിക്കായി തീർത്തതാണല്ലോ! ആ ദ്രുമം പുണ്യമായ അതിസൗഭാഗ്യം തരുന്നതാണെന്നറിയുന്നുണ്ട്. അതു ദാനമായി ഭവാന് ഭവാന്റെ വ്രതത്തിൽ പ്രസാദിച്ച് മുനി തന്നതാണെന്നും അറിയാം. ധർമ്മാഢ്യകളായ ദേവിമാരോടുകൂടി ധർമ്മത്തി ന്നായി നല്കിയതാണെന്ന് എന്റെ ഭാര്യമാരും അറിയു ന്നുണ്ട്. പുണ്യത്തിന്നായി, ദാനധർമ്മമായി പ്രീതിക്കുവേണ്ടി അതു ദ്വാരകയിലേക്ക് ഭവാൻ എത്തിക്കുക. ദാനം കഴി ഞ്ഞാൽ ആ പാരിജാതവൃക്ഷം സ്വർഗ്ഗത്തിലേക്കു കൊണ്ടു പോവുകയും ചെയ്യാം.' ഇപ്രകാരം ഭഗവാനായ വലാരി യോട് മുനിവര്യാ! ഭവാൻ പറയുക. അതു സൗമ്യമായി ഉണർത്തിച്ച്, അദ്ദേഹത്തിൽ സന്മനസ്സുണ്ടാക്കി, അതു തരാവുന്നവിധം പ്രയത്നിക്കുക. അങ്ങയ്ക്കു അതിൽ ഒരു ദൂതനായി കാര്യം നിർവ്വഹിക്കുവാനുള്ള കഴിവുണ്ടെന്നു ഞാൻ വിശ്വസിക്കുന്നു. അതു ഭവാൻ നിർവ്വഹിക്കണം."

വൈശമ്പായനൻ പറഞ്ഞു: "എന്നു നാരായണൻ പറഞ്ഞപ്പോൾ ഭഗവാനായ തപോധനൻ കേശിഘാതിയോട് ഇപ്രകാരം ചിരിച്ചു പറഞ്ഞു."

നാരദൻ പറഞ്ഞു: "അല്ലയോ യദുമുഖ്യാ, സുരേശ്വരാ, ഭവാൻ പറഞ്ഞ മട്ടിലൊക്കെ ഞാൻ പറയാം. ദേവേന്ദ്രൻ ഒരിക്കലും പാരിജാതത്തെ തരികയില്ല. മന്ദരാദ്രീന്ദ്രനെ ഉപയോഗിച്ച് ദേവന്മാരും ദാനവന്മാരുംകൂടി കടലിൽ പണ്ട് കടഞ്ഞപ്പോൾ അവന്ന് പാരിജാതം ആ പർവ്വതത്തിൽ നിന്നും അന്ന് ലഭിച്ചതാണ്. അന്ന് മന്ദരപർവ്വതത്തിൽനിന്ന് എടുത്ത പാരിജാതം കൊണ്ടുവരുവാനായി ലോകകർത്താ വായ ഹരൻ എന്നെ വിട്ടിരുന്നു ജനാർദ്ദനാ! അപ്പോൾ ശക്രൻ സ്വയം ശങ്കരന്റെ അടുത്തുചെന്നു തനിക്ക് അതു തരണമെന്നു യാചിക്കുകയുണ്ടായി. അത് ശചീദേവിക്ക് ഉദ്യാനത്തിൽ ക്രീഡയ്ക്കു വേണമെന്നും അതു തനിക്ക് വേണമെന്നും ഇന്ദ്രൻ ശിവനോട് അപേക്ഷിച്ചു. ശിവൻ 'അങ്ങനെയാകട്ടെ' എന്നു പറഞ്ഞ് ഇന്ദ്രന്ന് വരം നല്കി കൊടുക്കുകയും ചെയ്തു അനഘാശയാ! അങ്ങനെ വിചി ത്രമായ ഗുഹകളോടുകൂടിയ മന്ദരപർവ്വതത്തിലേക്ക് ആ പാരിജാതവൃക്ഷത്തെ ശിവൻ കൊണ്ടുപോന്നില്ല. ശചിക്ക് ക്രീഡാവൃക്ഷമായി പാരിജാതവൃക്ഷത്തെ ശിവൻ നല്കി എന്ന വ്യാജത്താൽ ഇന്ദ്രൻ അത് മഹേശ്വരന്ന് നല്കാതെ ഒഴിവാക്കുകയാണുണ്ടായത്. പിന്നെ ഉമയുടെ പ്രിയത്തിന്നു വേണ്ടി പാരിജാതവനം മഹേശ്വരൻ ഉണ്ടാക്കി. ഒരു ശതം യോജനവിസ്തീർണ്ണത്തിൽ മന്ദരഗുഹയിൽ നിർമ്മിച്ചു. അവിടെ ആ പർവ്വതത്തിൽ സൂര്യരശ്മി സഞ്ചരിക്കുകയില്ല. കൃഷ്ണാ, ശീതമായ ചന്ദ്രകിരണങ്ങളും അവിടെ എത്തുക യില്ല. വായുവിന്റെ അടിയും അവിടെ ഏല്ക്കുകയില്ല. അതിൽ ശൈലപുത്രിക്ക് ശീതോഷ്ണം യഥേഷ്ടം ക്രമ പ്പെടുത്തിയിരിക്കയാണ്. അവിടെ മഹേശ്വരന്റെ പ്രഭാവ ത്താൽ താനേ തേജസ്സുള്ളതാണ് ആ വനം. ഗണങ്ങളോടു കൂടിയ മഹാദേവനും ഉമയുമല്ലാതെ മറ്റാരും ആ ഉദ്യാന ത്തിൽ കടക്കുകയില്ല. ഈ ഞാനൊഴികെ മറ്റാർക്കും അവി ടെ ചെല്ലുവാൻ അനുവാദമില്ല യദുനന്ദനാ! മറ്റാരും ആ ദിവ്യോദ്യാനത്തിൽ ചെല്ലുവാൻ ആഗ്രഹിക്കുകയില്ല. അതിൽ പാരിജാതകുസുമങ്ങൾ വർഷിക്കുന്നുണ്ട്, മനസ്സാൽ ചിന്തി ക്കുന്ന സകല രത്നങ്ങളും അവിടെ വിളയുന്നുണ്ട്. യോഗ്യ രായ പ്രമഥവർഗ്ഗങ്ങൾ അവയെ അല്ലയോ കേശവാ, ജഗ ന്നാഥാ! ദേവദേവന്റെ ആജ്ഞയാൽ ഉപഭോഗിക്കുന്നു! സ്വർഗ്ഗത്തിലെ പാരിജാതത്തേക്കാൾ കൂടുതൽ മനോഹര മാണ് ആ വനം. അഭിമാനവും തേജസ്സും വളരെ ഗുണ ങ്ങളും ആ വനത്തിന് കൂടുതലാണ്. ഉടൽപൂണ്ട ആ മാമ രങ്ങൾ ഉമയോടുകൂടിയ വൃഷാങ്കനെ പ്രമഥന്മാരോടുകൂടി ഉപാസിക്കുന്നു. രൗദ്രതേജസ്സോടുകൂടി ദുഃഖംകൂടാതെ സുഖമായി മന്ദരത്തിൽ ഉപാസിക്കുന്നു. ആ മാമരങ്ങൾ പാർവ്വതിക്ക് ഇഷ്ടമാണ്.

ഒരു ദിവസം സൂത്രത്തിൽ ആ ഉദ്യാനത്തിൽ ഘോര നും ബലവാനുമായ അന്ധകൻ, വരദാനത്താൽ ഗർവ്വിത നായ ദൈത്യൻ, പാപകാര്യം ചിന്തിച്ച് ചെന്നെത്തി. ശത്രു നാശനനായ ദേവദേവൻ കണ്ടെത്തി അവനെ കൊന്നു കളഞ്ഞു. വൃത്രനെക്കാൾ പത്തുമടങ്ങ് ശക്തനായിരുന്നു അവൻ. മറ്റാർക്കും അവനെ വധിക്കുവാൻ കഴിയുമായി രുന്നില്ല

ദേവാ! കമലനയനാ! ദുഃഖത്തോടുകൂടി ഞാൻ പറ യുന്നു, ദേവേന്ദ്രൻ ഭവാനു പാരിജാതം നല്കുകയില്ലെന്ന്. ഞാനിപ്പറഞ്ഞത് സത്യമാണ്.

എല്ലാ സമയത്തും ശചീദേവിക്കും ദേവേന്ദ്രനും സർവ്വ കാമങ്ങളും നല്കുന്നതാണ് ആ പാരിജാതദ്രുമം."

ശ്രീഭഗവാൻ പറഞ്ഞു: 'മുനേ, ധീമാനായ മഹേശ്വരൻ ശചിയെ കാരണമാക്കി ആ ദ്രുമം കൈയൊഴിച്ചതാണോ? സർവ്വഭൂതജ്യേഷ്ഠനും ലോകകൃത്തും അവ്യയനുമായ ദേവൻ മേൽകീഴിനു തക്കതായ പ്രവൃത്തി ചെയ്തു എന്നാണ് എൻെറ അഭിപ്രായം. അങ്ങനെയാണെങ്കിലും എല്ലാംകൊണ്ടും വലരിപുവായ ദേവൻെറ ഒരു അനുജനല്ലേ ഞാൻ. ഭഗവനേ, ഇന്ദ്രപുത്രനായ ജയന്തനെപ്പോലെ അദ്ദേഹത്തിന്ന് വത്സല്യഭാജനമല്ലേ ഞാൻ! അല്ലയോ മുനിസത്തമാ, ഭവാൻ പല തന്ത്രവും പറഞ്ഞ് ഫലിപ്പിച്ച് പല ഉപായങ്ങളും പ്രയോഗിച്ച് അദ്ദേഹത്തിൻെറ പ്രീതി നേടാൻ നോക്കുക. ഭവാൻ അതിനൊക്കെ ശക്തിയുള്ളവനാണെന്ന് എനിക്കറിയാം. പുണ്യത്തിന്നുവേണ്ടി സത്യഭാമയോടു ഞാൻ സത്യവും ചെയ്തു. പാരിജാതം സ്വർഗ്ഗത്തിൽനിന്നു വരുത്തിത്തരാമെന്ന് പ്രണയകലഹംമാറ്റുവാൻ ഞാൻ ഒരു വമ്പുപറയുകയുംചെയ്തു. അത് എങ്ങനെ ഭോഷ്കാക്കിത്തീർക്കും? അല്ലയോ വിപ്രർഷേ, ഈയുള്ളവൻ മുമ്പൊന്നും അങ്ങനെ പൊളി പറഞ്ഞിട്ടില്ല. പറഞ്ഞത് നടത്താതിരുന്നിട്ടുമില്ല. ഞാൻ പ്രതിജ്ഞ പിഴപ്പിച്ചാൽ പിന്നെ ലോകത്തിലെ ജനങ്ങളുടെ കഥയെന്തായിരിക്കും? പിന്നെ അവരിൽ നേരും നെറിവും ഉണ്ടാകുമോ? ജനവിപ്ലവംതന്നെ വന്നുകൂടുകയില്ലേ? ഗുണങ്ങൾ ചേർന്ന ലോകധർമ്മങ്ങളെ അല്ലയോ മുനീശ്വരാ! നിലയ്ക്കു ചേർന്നവിധം ചെയ്യാതെ പറ്റുമോ? ഞാൻ പൊളിപറയുമോ? അതെനിക്ക് എൻെറ നിലയ്ക്കു പറ്റുകയില്ല!

മനുഷ്യർ, ഗന്ധർവ്വന്മാർ, യക്ഷന്മാർ, അസുരന്മാർ, സുരന്മാർ, അഹികൾ എന്നിവരാരുംതന്നെ ഞാൻ ചെയ്ത പ്രതിജ്ഞ മുടക്കാൻ ശക്തരല്ല! മുനേ, യതിക്കൂ! ശുഭം വരും! ഭവാൻ എനിക്കുവേണ്ടി ഇരന്നിട്ട് പാരിജാതം സുരേശ്വരൻ തരുന്നില്ലെങ്കിൽ ശചീദേവിയുടെ സ്തനമർദ്ദനമേറ്റ് ചന്ദനംപുരണ്ട പുരന്ദരൻെറ മാറിടത്തിൽ എൻെറ കനത്ത ഗദയായിരിക്കും പിന്നെ പതിക്കുക! അതും വളരെ സൗമ്യമായി ഭവാൻ പറയണം. തരുന്നില്ലെന്നു കണ്ടാൽ മാത്രമേ ആ പദങ്ങൾ പ്രയോഗിക്കാവൂ. തന്നില്ലെങ്കിൽ ഞാൻ ഈ പറഞ്ഞതിൽ യാതൊരു മാറ്റവുമില്ല. ഭവാൻ മുറയ്ക്കു നിശ്ചയംചെയ്ത് പോയി വരിക.

**69. പാരിജാതഹരണം** - വൈശമ്പായനൻ പറഞ്ഞു: "ഉടനെതന്നെ നാരദൻ മഹേന്ദ്രൻെറ ഭവനത്തിലേക്കു പോയി. അവിടെച്ചെന്ന് ആ രാത്രി അവിടെ വസിച്ചു. മഹോത്സവം സുഖമായി കണ്ടു. അവിടെ ആ മഹോത്സവം കാണുവാനായി ആദിത്യന്മാരും മഹാത്മാക്കളായ സുരോത്തമന്മാരും വസുക്കളും ശുഭകർമ്മത്താൽ വന്നുചേർന്ന വിദ്വജ്ജനങ്ങളും, രാജർഷിമാരും, നാഗങ്ങളും, യക്ഷന്മാരും, സിദ്ധന്മാരും, ചാരണന്മാരും, തപോധനന്മാരും, അസംഖ്യം ബ്രഹ്മർഷിമാരും, സുപർണ്ണന്മാരും, മഹാത്മാക്കളായ മരുത്തുക്കളും മഹാബലന്മാരായ ദേവവർഗ്ഗങ്ങളും, മറ്റ് അസംഖ്യം ദേവന്മാരും വന്നുചേർന്നിരുന്നു. എല്ലാറ്റിലും മേലെയായി ഉമയോടുകൂടി മഹേശ്വരനും എത്തിയിരുന്നു. അമിതവിക്രാന്തനും, ഗണങ്ങളാൽ ചുഴന്നവനുമായി അവിടെ മഹേശ്വരൻ വന്നെത്തിയിരുന്നു. ദേവർഷി മുനിമുഖ്യന്മാരാൽ ചൂഴ്ന്ന സർവ്വഭാവനനായ ദേവനും കല്പാന്തരസഹസ്രത്താൽ ഏതാൾക്കു ക്ഷയം ബാധിക്കുകയില്ലയോ, ഏതൊരു ദേവനെ ദേവേശ്വരോപമന്മാരായ സകല ദേവന്മാരും ഉപാസിക്കുന്നുവോ, ആത്മജ്ഞാനത്താലുള്ള ഏവർ ധർമ്മത്തിൽ നില്ക്കുന്നുവോ, രുദ്രനും കാശ്യപനും ഏതു ദേവനെ ഉപാസിക്കുന്നുവോ, സ്കന്ദനും അഗ്നിഭഗവാനും സരിത്പ്രവരയായ ഗംഗയും ആരെ ഉപാസിക്കുന്നുവോ, അർച്ചിഷ്ഠാനായ തുംബുരുവും വാഗ്മിയായ ഭാരിയും ആരെ അർച്ചിക്കുന്നുവോ, ആ മഹാവിഷ്ണുവിനെ ആദരിക്കുന്ന മഹോത്സവം സ്വർഗ്ഗത്തിൽ പൊടിപൂരമായി നടന്നു. ദേവദേവപ്രണേതാക്കളായ ഈ തപസ്വികൾക്കു തുണയായി ദേവന്മാരും ധർമ്മനിത്യരും തപോനിത്യരും സന്മാർഗ്ഗികളും ദേവന്മാരെ അർച്ചിക്കുന്ന ശുഭാർത്ഥികളായ മർത്ത്യരും ദേവന്മാരും എല്ലാം മഹോത്സവത്തിൽ സന്നിഹിതരായിരുന്നു. പിതൃകൃത്യത്താൽ സന്ന്യാസം എടുത്ത സ്വാധ്യായവാന്മാരും നിയമചാരികളും എല്ലാം അവിടെ വന്നു ചേർന്നു. ഗന്ധർവ്വന്മാരുടെ അധിപതി ശ്രീമാൻ ചിത്രരഥൻ ഹൃഷ്ടനായി ദേവവാദ്യം പുത്രനോടുകൂടി കൊട്ടി. ഊർണ്ണായുവായ ചിത്രസേനൻ ഹാഹാ, ഹൂഹൂ, ഡുംബരൻ, തുംബുരു എന്നിവർ ഷൾഗുണങ്ങളെ പാടുകയും ചെയ്തു. അവിടെ ഉർവ്വശി, വിപ്രചിത്തി, ഹേമ, രംഭ, സഹജന്യ, ഹേമന്ത, ഘൃതാചി, എന്നിവർ ചെയ്യുന്ന സേവ ഭഗവാൻ അത്മാവിൽ ഏറ്റു. ജഗത്പതി ശക്രൻെറ ആദരവിൽ സന്തുഷ്ടനായി. ജഗത്പതിയായ ശങ്കരൻ പോവുകയും ചെയ്തു. അങ്ങനെ ഭൂതേശൻ പോയപ്പോൾ വന്നവഴിക്ക് നൃപന്മാരെല്ലാവരും പോയി. ഇന്ദ്രൻ അർച്ചിച്ച ദേവന്മാർ അവരവരുടെ ഗൃഹങ്ങളിൽ പ്രവേശിക്കുകയും ചെയ്തു. അവർ എല്ലാവരും പോയതിന്നുശേഷം സുഖമായി ഇന്ദ്രൻ കൃതകൃത്യനായി ഇരിക്കുന്ന സന്ദർഭത്തിൽ, സദസ്യരോട് ചേർന്നിരിക്കുന്ന സമയംനോക്കി നാരദമഹർഷി ചെന്നുകണ്ടു. ഉടനെ ഇന്ദ്രൻ ഇരിക്കുന്നിടത്തുനിന്നെഴുന്നേറ്റു തപസ്വിയെ പൂജിച്ച് തനിക്കുചേർന്നവിധം ദർഭപ്പുല്ലുവിരിച്ച ആസനത്തിൽ നാരദനെ ഇരുത്തി. ആ തപോനിധിയായ മഹേന്ദ്രനോടു നാരദൻ ഇപ്രകാരം പറഞ്ഞു."

നാരദൻ പറഞ്ഞു: "തേജസ്വിയായ വിഷ്ണുവിൻെറ ദൂതനാണു ഞാൻ. അല്ലയോ അമരേശ്വരാ! ആ മഹാത്മാവ് ഒരു കാര്യത്തിന്നുവേണ്ടി എന്നെ ഇത്രത്തോളം ഒന്ന് അയച്ചിരിക്കുകയാണ്."

വൈശമ്പായനൻ പറഞ്ഞു: "നാടകശാലയിൽനിന്ന് ആ തേജസ്വിക്കു ദുഃഖനാശനമായ ഹൃദ്യവാക്യങ്ങൾ സംപ്രീതിയുളവാക്കുന്നവിധം മുനി പറഞ്ഞപ്പോൾ ഭഗവാൻ പാകശാസനൻ വളരെ സന്തോഷിച്ച് ഇപ്രകാരം പറഞ്ഞു."

ഇന്ദ്രൻ പറഞ്ഞു: "പുരുഷശ്രേഷ്ഠൻ എന്താണു പറഞ്ഞത്? മുനേ, ഭവാൻ എന്നോടു പറയുക. മഹാത്മാവായ കൃഷ്ണൻ വളരെ നാളായിട്ടുണ്ട് എന്നെപ്പറ്റി ഓർത്തിട്ട്."

നാരദൻ പറഞ്ഞു: "മഹേന്ദ്രാ, ഇന്ദ്രാനുജനെ, ഭവാൻെറ അനുജനെ, കാണുവാൻ ഞാൻ പോയിരുന്നു. ദേവന്മാർക്കു കീർത്തിവളർത്തുന്ന ആ ദേവനെ കാണുവാൻ ഞാൻ ദ്വാരകയ്ക്കു പോയിരുന്നു. രൈവതകത്തിൽ വാഴുന്ന ആ ശത്രുഘാതിയെ ഞാൻ കണ്ടു. അപ്പോൾ അദ്ദേഹം രുക്മിണീയുക്തനായി ശംഭുസ്തുതിചെയ്യുകയായിരുന്നു. അദ്ദേഹത്തിന്നു ഞാൻ പാരിജാതപുഷ്പം നല്കി. ഞാൻ അത് ആ തേജസ്വിയുടെ പത്നിമാർക്ക് അത്ഭുതം ജനിപ്പിക്കുന്ന തിനാണു നല്കിയത്. ആ പുഷ്പംകണ്ട് അവൻെറ ഭാര്യമാരൊക്കെ അത്ഭുതപ്പെട്ടു. വൃക്ഷരാജാവിൽ ഉണ്ടായ ഭൂരികാമിതമായ സുഖം അവരെ അത്ഭുതപരതന്ത്രരാക്കിക്കളഞ്ഞു. അല്ലയോ കാമദാതാവേ, ഞാൻ അവരോട് ആ പുഷ്പത്തിൻെറ ഗുണങ്ങളെ പ്രശംസിച്ചു പറഞ്ഞു. മഹാത്മാവായ കശ്യപൻ ആ പാരിജാതം ഉണ്ടാക്കിയതും, എനിക്ക് അദിതി കശ്യപർഷിയെ കഴുത്തിൽ പൂമാലകൊണ്ടു കെട്ടി പുണ്യാർത്ഥം, ആ ആര്യനെ തന്നതും, ശചി നിന്നെ തന്നതും, അന്യദേവന്മാരെ തന്നതും, കശ്യപാദിമഹർഷികൾ വില നല്കിയതുമൊക്കെ ഞാൻ വിസ്തരിച്ചു പറഞ്ഞു

കേൾപ്പിച്ചു. ഈ വർത്തമാനമൊക്കെ ശ്രദ്ധിച്ചു കേട്ടിരുന്ന കൃഷ്ണപത്നിയായ സത്യഭാമ, അവൾ കീർത്തിമാനിയാണ്. നിൻെറ അനുജൻെറ ഭാര്യയായ അവൾ പുണ്യകവ്രത ത്തിന്നു മനസ്സുവെച്ചു ആ ദേവി അർത്ഥിച്ചപ്പോൾ ദേവഗ ണേശ്വരനായ ഭഗവാൻ കൃഷ്ണൻ, നിൻെറ കൊച്ചനുജ നായ ജനാർദ്ദനൻ, ധർമ്മത്തിന്നുവേണ്ടി സത്യംചെയ്തു മാനദാ! പിന്നെ വലിയ ബലവാനായ വിഷ്ണു എന്നോട് സത്യംചെയ്തു പറഞ്ഞു. ഹേ സുരമുഖ്യന്മാരേ, ഞാൻ പറയുന്നതു നിങ്ങൾ ആദരവോടെ കേൾക്കണം. കുമ്പിട്ടു നിങ്ങൾ ലാളിക്കേണ്ടവനാണ് കൃഷ്ണൻ. അദ്ദേഹം സുര ശ്രേഷ്ഠാ. പാരിജാതദ്രുമം വരുത്തിത്തരണമെന്നു പറഞ്ഞു. ദാനവരേ, നിൻെറ വധുവിൻെറ മനോരഥം നീ സാധി പ്പിക്കുക! വിശേഷാൽ ധർമ്മകൃത്യത്തിൽ നിൻെറ വധു വിൻെറ ആഗ്രഹം നീ സാധിപ്പിക്കേണ്ടതാണല്ലൊ സുരോ ത്തമാ! കല്യാണം കാണുന്ന ലോകം ദേവഗണേശ്വരാ! എൻെറ പ്രഭാവത്താൽ സുരകല്യാണം നരന്മാരൊക്കെ ഒന്നു കാണട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "വാസുദേവോക്തി കേട്ട് അല്ലയോ കുരുനന്ദനാ, വാഗ്മിശ്രേഷ്ഠനായ മഹേന്ദ്രൻ നാരദനോട് ഇപ്രകാരം പറഞ്ഞു."

ശക്രൻ പറഞ്ഞു: 'മുനിശ്രേഷ്ഠാ, പീഠത്തിലിരിക്കൂ! ഹേ ദ്വിജാ, ഭവാൻ പറഞ്ഞതു യുക്തമായ കാര്യംതന്നെ! തേജസ്വിയായ വിഷ്ണുവിന്ന് ഒരു മറുസന്ദേശം ഞാൻ ഭവാൻ മുഖേനതന്നെ പറഞ്ഞേക്കാം."

വൈശമ്പായനൻ പറഞ്ഞു: "നാരദൻ പീഠത്തിൽ ഇരു ന്നു. ശക്രൻ നാരദൻെറ അനുജ്ഞപ്രകാരം തനിക്കു തക്ക തായ ഇരിപ്പിടത്തിലിരുന്നു. ആ തപോധനനോടു വൃത്രാരി യായ ശക്രൻ ഹർഷം വർദ്ധിപ്പിക്കുമാറുള്ള തൻെറ ബല വീര്യത്തെ മനസ്സിൽ കരുതി പറഞ്ഞു."

ശക്രൻ പറഞ്ഞു: "മഹർഷേ, കുശലം! ഭവാൻ പറ ഞ്ഞതു ഞാൻ കേട്ടു. സർവ്വസൗഖ്യദനായ ജനാർദ്ദന നോടു ഞാൻ പറഞ്ഞ എൻെറ വാക്കുകളാൽ ധർമ്മജ്ഞ നായ ഭവാൻ പറയണം: "എൻെറ കാലശേഷം ഈ ലോക ത്തിന്ന് അധിപൻ നീതന്നെയാണ്. അതിൽ ഒട്ടും സംശയ മില്ല. എൻെറ കാലം കഴിഞ്ഞാൽ എല്ലാറ്റിന്നും കൈകാര്യ കർത്താവും നാ[illegible]ും നീതന്നെയായിരിക്കും. അന്ന് ഈ പാരിജാതം നി[illegible]തുതന്നെ. മറ്റു സകല രത്നങ്ങളും നിന ക്കവകാശപ്പെട്ടതാകും. നീ ഭാരം തീർക്കുവാൻവേണ്ടി ഭൂമിയി ലേക്കു പോയവനാണ്. എല്ലാ വൃത്തത്തിന്നും കാര്യം നേ ടാൻവേണ്ടി മാത്രം മർത്ത്യത്വം സ്വീകരിച്ചവനാണ്. സത്യം നിർവ്വഹിച്ചു വീണ്ടും നീ വിണ്ണിലേക്കു വന്നതിന്നുശേഷം നിൻെറ ഭാര്യമാരുടെ ആഗ്രഹമൊക്കെ ഇവിടെ വേണ്ടമാ തിരി ഞാൻ ചിന്തിക്കാം. അതിന്നുമുമ്പെ ഇത്തരം കാര്യ ങ്ങളിൽ മനസ്സുചെലുത്തുന്നതു ശരിയല്ല. സ്വർഗ്ഗത്തിലുള്ള രത്നങ്ങൾ ഭൂമിയിലേക്കു കൊണ്ടുപോകരുതു കേശവാ! മർത്ത്യലോകത്ത് ഇതു കൊണ്ടുപോയിട്ടു വലിയ കാര്യ മൊന്നും ഉണ്ടെന്നു തോന്നുന്നില്ല. ചെറിയ കാര്യത്തിന്നു വേണ്ടി മർത്ത്യലോകത്തേക്ക് അതു കൊണ്ടുപോകുന്നത് ശരിയല്ല. ഹേ മഹാബലാ, ദേവമര്യാദ എന്ന മുൻനില വിട്ട് ഞാൻ നടന്നാൽ പ്രജാപതിഗണം എന്തു പറയുമോ ആവോ! പുത്രപൗത്രന്മാരോടുകൂടിയ മഹാത്മാവായ പത്മ ജൻ കൃത്യങ്ങൾക്കൊക്കെ ചില അതിരും വരമ്പുമൊക്കെ നിശ്ചയിച്ചിട്ടുണ്ട്. അതിൽ ലോകം ഉറച്ചുനില്ക്കുന്നു. പ്രജാ പതി നിശ്ചയിച്ച മാർഗ്ഗം ഞാൻ വിട്ടുനടന്നാൽ ധീമാനായ പ്രജാപതി ശാപം വിട്ടേക്കാം. മര്യാദയുടെ വരമ്പു നാം വെട്ടിമുറിച്ചാൽ ശങ്കവിട്ട് ദൈത്യർ ഭേദിക്കും. ദൈത്യരുടെ കൂട്ടുകാരായ അന്യരും ഭേദിച്ചേക്കും. ഒരു സ്ത്രീയുടെ വാക്കു കേട്ടു പാരിജാത ദ്രുമരാജാവിനെ ബലമായി കൊണ്ടു പോയാൽ ദേവന്മാർ ഉള്ളുകെട്ട മട്ടിലാകും മാനദാ! മർ ത്ത്യർക്ക് അനുഭവിക്കേണ്ടതായ ഉപഭോഗങ്ങൾ പലതും ബ്രഹ്മാവു വിധിച്ചിട്ടുണ്ട്. തൻെറ ഇപ്പോഴത്തെ കാലമാറ്റം, ദേവൻ പോയി മനുഷ്യനായി എന്ന തൻെറ ഇപ്പോഴത്തെ അവസ്ഥാന്തരം, നല്ലപോലെ മനസ്സിലാക്കി എൻെറ അനു ജൻ അതുകൊണ്ടൊക്കെ തൃപ്തിപ്പെട്ടു കഴിഞ്ഞുകൂടട്ടെ. ഇവിടെ സ്വർഗ്ഗത്തിൽ എന്തൊക്കെ സുഖങ്ങൾ ഞാൻ അനുഭവിച്ചുവരുന്നുണ്ടോ, അതൊക്കെ നിനക്കും അനുഭ വിക്കാം. അതിന്ന് ഇപ്പോൾ ആഗ്രഹിക്കേണ്ട. ഇവിടെ വന്നെ ത്തിയതിന്നുശേഷം അതു വേണ്ടമാതിരി അനുഭവിച്ചോളു! ഇപ്പോൾ നീയൊരു മനുഷ്യനാണെന്നോർക്കണം. മാംസം തിന്നു ചീർത്തിരിക്കയാണ് ഇപ്പോൾ. അത്തരം ഭോജ്യങ്ങൾ അനുഭവിച്ച് ദുരഭിമാനം മൂത്തതുകൊണ്ട് ജനാർദ്ദനന്നു ധർമ്മംവിട്ടു പാപത്തിലേക്കു മനസ്സു ചെന്നിരിക്കുകയാണ്. മഹാത്മാവായ കൃഷ്ണൻ പെണ്ണിന്നുവശ്യനായി, പെൺ ചൊല്ലു കേട്ട് ഓരോന്നിന്നു പുറപ്പെട്ടു എന്നു ലോക ത്തിൽ പരന്നുകഴിഞ്ഞാൽ അതുകൊണ്ടു ദുഷ്കീർത്തി വന്നുകൂടുമെന്ന് എൻെറ അനുജൻ ഓർക്കാത്തതു കഷ്ടം തന്നെ! മർത്ത്യലോകത്തു മർത്ത്യത്വംപൂണ്ടവനല്ലേ മധു സൂദനൻ? നിർബ്ബന്ധകൃത്യം അവൻ ചേട്ടനോടു കാണി ക്കുന്നു എന്നതിൽ അത്ഭുതമില്ല. സ്വർഗ്ഗത്തിലെ രത്നം ക്ഷയിച്ചാൽ എനിക്കാണ് അതുകൊണ്ടുള്ള ദോഷം. പര ന്മാരുടെ നിന്ദയ്ക്കും ആക്ഷേപത്തിന്നും ഞാൻ പാത്രമാകും. വിശേഷിച്ചും എൻെറ ജ്ഞാതികളുടെ ധർഷണം എനിക്കു പൊറുക്കാവുന്നതാണോ? ധർമ്മം, അർത്ഥം, കാമം എന്നിവ ക്രമത്താൽ പത്മയോനി നിശ്ചയിച്ച സജ്ജനാചാരം മധു സൂദനൻ തെറ്റിക്കാതെ നടത്തുകയാണ് വേണ്ടത്. മന്നി ലേക്ക് ഈ പാരിജാതം ഞാൻ കൊടുത്തയയ്ക്കുകയാ ണെങ്കിൽ ശചീദേവി മുതലായ എൻെറ ഭാര്യമാർ എന്നെ ബഹുമാനിക്കുമോ?

ഇനി ഒരു കാര്യംകൂടി ഞാൻ പറഞ്ഞേക്കാം. പാരി ജാതം ഭൂലോകവാസികൾ കണ്ടും കേട്ടും അതിനെപ്പറ്റി യൊക്കെ അറിഞ്ഞുകഴിഞ്ഞാൽ, സ്വർഗ്ഗഫലം മന്നിൽ കണ്ടാൽ, അതിൻെറ പുതുമയൊക്കെ പൊയ്ക്കഴിഞ്ഞാൽ പിന്നെ ഭൂലോകത്തിലുള്ളവർക്കു സ്വർഗ്ഗത്തിലേക്കു വരുവാ നുള്ള ആഗ്രഹമുണ്ടാകുമോ? സ്വർഗ്ഗത്തിന്നുവേണ്ടിയുള്ള ഉദ്യമമൊക്കെ ഇല്ലാതാകും. പാരിജാതഗുണം മർത്ത്യർ ഏല്ക്കുന്നതായാൽ പിന്നെ, നാരദാ, ഞാനൊന്നു ചോദി ക്കട്ടെ! ദേവകൾക്കും മനുഷ്യർക്കും തമ്മിൽ എന്തു വ്യത്യാ സമാണുള്ളത്? മർത്ത്യലോകത്തിൽ ചെയ്യുന്നതിൻെറ ഫല മാണ് ഇവിടെ മർത്ത്യർ മരണാനന്തരം ഏല്ക്കുന്നത്. പാരിജാതത്തിൻെറ ഫലം മർത്ത്യൻ ഭൂമിയിൽവെച്ച് അനു ഭവിക്കുവാൻ തുടങ്ങിയാൽ പിന്നെ ആരെങ്കിലും സ്വർഗ്ഗ ത്തിന്നുവേണ്ടി ഉദ്യമിക്കുമോ?

തപോധനാ, പാരിജാതം വിണ്ണിൽ എല്ലാ രത്നങ്ങളിലും വെച്ച് ഉത്തമമാണ്. അതു ലഭിച്ചാൽ മനുഷ്യരൊക്കെ ദേവ തുല്യരായിത്തീരും. മന്നിൽ സ്വർഗ്ഗഫലം സിദ്ധിച്ചാൽപ്പിന്നെ മർത്ത്യരാരും യജ്ഞം ചെയ്യുകയില്ല. ഇഷ്ടാപൂർത്തങ്ങ ളൊന്നും നല്കുകയില്ല. വാനവരെപ്പോലെ മർത്ത്യരൊക്കെ ആയിക്കഴിഞ്ഞാൽ പിന്നെ പുണ്യം ചെയ്യേണ്ട ആവശ്യമില്ലാ താകുമല്ലോ. സ്വർഗ്ഗശ്രദ്ധയുള്ള നരന്മാർ യജ്ഞജപ്യാദിക ളായ കർമ്മങ്ങൾ ചെയ്ത് സ്വർഗ്ഗം കാംക്ഷിച്ച് നമ്മെ തൃപ്തി പ്പെടുത്തുന്നു. പാരിജാതഗുണം കണ്ടുകഴിഞ്ഞാൽ പിന്നെ മർത്ത്യരാരും യജ്ഞഹോമാദികൾ ചെയ്യുകയില്ല. അങ്ങ നെയായാൽ ദേവന്മാരുടെ തേജസ്സൊക്കെ നശിക്കുകയും

ചെയ്യും. ആരാധിക്കപ്പെടാത്ത ദേവന്നു പിന്നെ തേജസ്സ് എവിടെ?

ഇന്ന് മാനവരൊക്കെ ജ്ഞാനയജ്ഞങ്ങളാൽ ഞങ്ങളെ തൃപ്തിപ്പെടുത്തുകയാൽ ഞങ്ങൾ യഥാകാലം മഴ വർഷിച്ച് അവരെ സത്യത്തിൽ തൃപ്തിപ്പെടുത്തുന്നു. മാനുഷർക്കു വിശപ്പും ദാഹവുമൊന്നും ബാധിക്കുന്നതല്ലെങ്കിൽ രോഗവും, ജരയും, മരണവും അരതിയും, ദുർഗ്ഗന്ധവും, കടുത്ത ഈതിബാധയും കർമ്മംമൂലം ബാധിക്കുന്നില്ലെങ്കിൽ, പിന്നെ പാരിജാതഗുണം അനുഭവിക്കുവാൻ തുടങ്ങിയാൽ അതൊന്നുമുണ്ടാകയില്ലെന്ന് അങ്ങയ്ക്കറിയാമല്ലോ. അങ്ങനെയായാൽ മനുഷ്യർ പിന്നെ സ്വർഗ്ഗത്തിന്നുവേണ്ടി വല്ലതും ചെയ്യുമോ? ഇങ്ങനെ ചിന്തിക്കുമ്പോൾ ഒന്നുകൊണ്ടും പാരിജാതം ഭൂമിയിലേക്കു കൊണ്ടുപോകാൻ പറ്റുകയില്ല. അക്ലിഷ്ടകാരിയായ വിഷ്ണുവിനോടു ഞാൻ പറഞ്ഞ വൃത്താന്തം ഭവാൻ ചെന്നു പറയുക ദ്വിജാ! എൻെറ അനുജൻ ചേട്ടനായ എൻെറ വാക്കു കേട്ടു ചിന്തിച്ചു സന്തോഷിക്കട്ടെ! എൻെറ പ്രീതി നീ ഇച്ഛിക്കുകയാണെങ്കിൽ കാര്യം അങ്ങനെ ചെയ്യുക!

ഇനി ഞാൻ ഒന്നുകൂടെ പറയാം. വിചിത്രവസ്ത്രങ്ങൾ, ഹാരങ്ങൾ, രത്നങ്ങൾ, ദേവലോകത്തിലെ വിശേഷപ്പെട്ട അകിൽ, ചന്ദനം മുതലായവ വധുവിന്നുവേണ്ടി ഭവാൻ ദ്വാരകയിലേക്കു കൊണ്ടുപൊയ്ക്കൊള്ളുക! കേശവൻ മർത്ത്യയോഗ്യങ്ങളായ വസ്തുക്കൾ ഇച്ഛിക്കുന്ന കാലത്തോളം ഒരിക്കലും, സ്വർഗ്ഗലോകത്തിലെ ദിവ്യവസ്തുക്കളൊന്നും മോഷണംചെയ്യരുതെന്ന് പ്രത്യേകിച്ചും പറയണം. ഇഷ്ടംപോലെ പല രത്നജാലങ്ങളും തരാം. വളരെ വിശേഷപ്പെട്ട പല വിചിത്രവിഭൂഷണങ്ങളും നല്കാം. അല്ലയോ താപസാ, പാരിജാതവൃക്ഷം ഞാൻ തരികയില്ല! അത് വിബുധന്മാർക്കു വളരെ പ്രിയപ്പെട്ട ഒരു ദിവ്യവസ്തുവാണ്."

**70. പാരിജാതഹരണം - ഇന്ദ്രൻെറ മറുപടി -** വൈശമ്പായനൻ പറഞ്ഞു: "ദേവരാജാവു പറഞ്ഞതു കേട്ട് അല്ലയോ കുരുനന്ദനാ! ധർമ്മിഷ്ഠനും, ധർമ്മവിത്തമനും, വാക്യജ്ഞനുമായ നാരദൻ ഇപ്രകാരം പറഞ്ഞു."

നാരദൻ പറഞ്ഞു: "അല്ലയോ വലസൂദനാ! അങ്ങയോട് എനിക്കു ഹിതം പറയേണ്ടത് കൂടിയേ കഴിയൂ എന്ന് അങ്ങയ്ക്കറിയാമല്ലോ. നിന്നിൽ എനിക്കുള്ള ബഹുമാനം ചെറിയതല്ല! ഭവാൻെറ അഭിപ്രായം കണ്ടറിഞ്ഞ് ഞാൻ വാസുദേവനോട് അപ്പോൾത്തന്നെ പറഞ്ഞു. പണ്ട് ശിവന്നുപോലും ഭവാൻ കൊടുക്കാത്തതാണ് ഈ പാരിജാതമെന്നും, അതുകൊണ്ട് അത് ആവശ്യപ്പെടുന്നതു ശരിയല്ലെന്നും ചുരുക്കത്തിൽ ഞാൻ കാര്യം പറഞ്ഞു മനസ്സിലാക്കിയിരുന്നു. എന്നാൽ എൻെറ അഭിപ്രായം ആ ദേവൻ കൈക്കൊണ്ടില്ല. ഞാൻ ഈ പറഞ്ഞതു സത്യമാണ്. അതിന്നു മറുപടി പറഞ്ഞതു കേൾക്കണോ! 'ഞാൻ മഹേന്ദ്രൻെറ ഉപേന്ദ്രനാണ്! ഇളയ കൊച്ചനുജന്ന് ചേട്ടൻ ലാളിക്കത്തക്കവനാണ്. അനുജൻെറ ആഗ്രഹം സാധിപ്പിക്കേണ്ടവനാണ് ചേട്ടൻ' എന്നാണ്! അതിന്നു തക്ക മറുപടി ഞാനും പറഞ്ഞു. വീണ്ടും വീണ്ടും ഹേതു കാണിച്ച് അത് ഇന്ദ്രൻ ഭവാനു തരുവാൻ ന്യായമില്ലെന്ന് യുക്തിയുക്തം പറഞ്ഞു. വൃത്രനാശനാ, അവൻ എന്നിട്ടും ബുദ്ധി മാറ്റിയില്ല, എന്നുതന്നെയല്ല മധുസൂദനൻ എല്ലാം കേട്ടതിന്നുശേഷം കോപിക്കുന്നമട്ടിൽ എന്നോടു പറഞ്ഞതു കേൾക്കണ്ടേ വാസവാ? 'അമർത്ത്യരും, ഗന്ധർവ്വഗണങ്ങളും, ആശരന്മാരും, സുരന്മാരും, യക്ഷന്മാരും, അഹികളും, ആരും തന്നെ ഇന്നു ത്രിലോകത്തിലുള്ള ആരുംതന്നെ, എൻെറ പ്രതിജ്ഞ മുടക്കുവാൻ തക്ക യോഗ്യരല്ല മുനേ! ശുഭം ഭവിക്കും! ഭവാൻ ചെന്നു യാചിച്ചിട്ട് ആ സുരേശ്വരൻ പാരിജാതം തരുന്നില്ലെങ്കിൽ, ശചീദേവിയുടെ 'സ്തനപങ്കേരുഹമർദ്ദിതചാരുചന്ദനലേപം' പൂശിയ പുരന്ദരൻെറ നെഞ്ചിൽ ഈയുള്ളവൻെറ ഗദ ചെന്നു വീഴുന്നതു കാണാം!' മഹേന്ദ്രാ, ഉപേന്ദ്രനായ അനുജൻെറ നിശ്ചയമാണ് ഞാൻ പറഞ്ഞത്. ഇതിൽ ന്യായമായത് എന്താണോ അതു തീർച്ചപ്പെടുത്തി ഭവാൻ നടത്തിയാലും. ഹിതമായ തത്ത്വം ഞാൻ പറയാം. ഹേ, സുരേശ്വരാ! ഭവാൻ അതു കേൾക്കുക. വഴക്കിന്നും വക്കാണത്തിന്നും നില്ക്കുന്നത് ഗുണമല്ല. ദ്വാരകയ്ക്കു ഭവാൻ പാരിജാതദ്രുമം കൊടുത്തയയ്ക്കുകയാണ് നല്ലത് എന്നാണ് എൻെറ അഭിപ്രായം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കാര്യം വെട്ടിത്തുറന്ന് നാരദൻ പറഞ്ഞപ്പോൾ അതുകേട്ട് വലാരിയായ ഇന്ദ്രന്നു കോപം കത്തിക്കാളി. പുരന്ദരൻ ഇപ്രകാരം പറഞ്ഞു."

ശക്രൻ പറഞ്ഞു: "എടോ മഹർഷേ! അങ്ങനെ പറഞ്ഞുവോ കൃഷ്ണൻ? കൊള്ളാം! യാതൊരു കുറ്റവും ചെയ്യാത്ത ചേട്ടനായ എൻെറ നേരെ കേശവൻ ഇങ്ങനെ തുടങ്ങിയാൽ ഞാൻ എന്തുചെയ്യും! എൻെറനേരെ കുറച്ചൊന്നുമല്ല അവൻ അക്രമംചെയ്തിട്ടുള്ളത്. ഇതു നടാടെ ചെയ്യുന്നതല്ല. അനുജനല്ലേ, കൊച്ചനുജനല്ലേ, എന്നൊക്കെ വിചാരിച്ച് ഞാൻ ക്ഷമിക്കയാണ് അന്നൊക്കെയുണ്ടായത്. അവൻ കുറച്ചധികം തലയിൽക്കയറിപ്പോയിരിക്കുന്നു!

ഖാണ്ഡവത്തിൽ അർജ്ജുനൻെറ രഥം നടത്തിക്കൊണ്ടിരുന്ന അവൻ എൻെറ മേഘങ്ങളെ, അഗ്നിപുഞ്ജത്തെ കെടുത്തുവാൻപോന്ന ഘനങ്ങളെ, തടുത്തുകളഞ്ഞു. ഗോവർദ്ധനപർവ്വതം കുത്തിപ്പിളർന്ന് പൊക്കിയെടുത്തു നിന്നു എൻെറ പ്രളയവർഷത്തെപ്പോലും അവൻ തടുത്ത് എന്നോടു അപ്രിയം കാണിച്ചു. വൃത്രവധത്തിൽ എന്നെ തുണയ്ക്കണമെന്നപേക്ഷിച്ചപ്പോൾ സമ്മതിച്ചില്ലെന്നു മാത്രമല്ല, 'ഞാൻ എല്ലാ ഭൂതങ്ങൾക്കും തുല്യനാണ്' എന്നു പറയുകയും ചെയ്തു. എന്നിട്ട് സ്വന്തം കൈയൂക്കെടുത്ത് വൃത്രനെ ഞാൻ സംഹരിച്ചു അവനെന്നെ സഹായിച്ചില്ല. പിന്നെ ദേവാസുരയുദ്ധങ്ങൾ പലതും കഴിഞ്ഞത് അങ്ങയ്ക്കു ഓർമ്മയുണ്ടല്ലോ. അതൊക്കെ അവന്ന് തോന്നിയെങ്കിൽ പൊരുതും. അന്നൊക്കെ ഭവാൻ കണ്ടിട്ടുള്ളതല്ലേ മഹർഷേ? എന്തിനധികം പറയുന്നു, ഈ കുടുംബവഴക്ക് ജ്ഞാതിച്ഛിദ്രം വരേണ്ടകാലത്ത് വരും. അത് ദൈവം വരുത്തിക്കൂട്ടുന്നതാണ്. നാരദാ! ജ്ഞാതിച്ഛിദ്രം എനിക്കിഷ്ടമുള്ള കാര്യമല്ല! നാരദാ! നീ തന്നെ അതിന്നു സാക്ഷി. പൗലോമിയുടെ പേരും പറഞ്ഞ് എൻെറ മാറിൽ കേശവൻ ഗദ വിടാനാണ് ഭാവമെങ്കിൽ അതിൽ എന്തു ഗുണം കിട്ടുമെന്നുള്ളതും കാണേണ്ടതാണ്. എൻെറ അച്ഛൻ കശ്യപൻ ഇവിടെയില്ല. പാൽക്കടലിൽ താമസിക്കുവാൻ പോയിരിക്കയാണ്. കൂടെ അമ്മ അദിതിയും പോയിരിക്കയാണ്. അവർ ഈ വാക്കു കേട്ടാൽ എന്തു പറയും? അജിതാത്മാവാണ് എൻെറ അനുജൻ. എന്നാൽ ഇപ്പോൾ രജസ്സും തമസ്സും അവനെ ബാധിച്ചിരിക്കയാണ്. ഇപ്പോൾ പെൺചൊല്ലുകേട്ട് കാമം പിടിപെട്ടിരിക്കയാണ്! അല്ലെങ്കിൽ ഈ ചേട്ടനോട് അവൻ ഇങ്ങനെയൊക്കെ പറഞ്ഞയയ്ക്കുമോ! മോശംതന്നെ വിപ്രാ, രാജ്യഭാരം! ധിക്കാരിയായ ആ ചെക്കൻ എന്നോട് ധിക്കാരത്തിന്നു വരുന്നു. ആ സ്ത്രീജിതൻ! 'പെൺകോന്ത'നായ വിഷ്ണു! അവൻ ഒന്നു ചിന്തിച്ചോ, കാശ്യപകുലത്തിന്ന് ദുഷ്പേരു വരുത്തിവെക്കാനാണ് തൻെറ പുറപ്പാടെന്ന് അവൻ വിചാരിച്ചോ? എൻെറ അമ്മ ജനിച്ച ദക്ഷകുലത്തെപ്പറ്റി അവൻ ചിന്തിച്ചോ? രണ്ടു കുലത്തെയും കെടുത്തുവാൻ ജനിച്ച ആ കുലദ്രോഹി ഈയുള്ളവൻ ചേട്ടനാണ് എന്നെങ്കിലും ഭാവിച്ചോ? ദേവേന്ദ്രൻ എന്ന് എല്ലാ

വരും പുകഴ്ത്തുന്ന ആ പദവിയെയും അവൻ മാനിച്ചോ? കാമരാഗാക്രാന്തനാണ് ആ കൃഷ്ണൻ! നാരദാ, തീർച്ചയാണ് ഞാനീപ്പറഞ്ഞത്! പുത്രദാരസഹസ്രത്തെക്കാളും വിലപ്പെട്ടതല്ലേ ഭ്രാതാവ്! സദ്വൃത്തജ്ഞാനമുള്ളവന്ന് ഭ്രാതാവ് മെച്ചപ്പെട്ടതാണെന്നാണ് ബ്രഹ്മാവു പറഞ്ഞത്. ഭാര്യയെ എപ്പോഴും കിട്ടും. ചേട്ടനെ കിട്ടുകയില്ല! ഭ്രാതാവിന്നു തുല്യമായി ഒരു ബന്ധുവുമില്ല. വേറെ ഒരു സമ്പാദ്യവും ഒരുത്തന്നു കിട്ടുകയില്ല എന്നു മുമ്പ് അമ്മ എന്നോടു പറഞ്ഞിട്ടുണ്ട്. പ്രാജാപതിയായ അച്ഛനും പറഞ്ഞിട്ടുണ്ട്.

പാപം മനസ്സിൽക്കരുതുന്ന ദൈത്യന്മാരല്ലാതെ ഇന്ദ്രനോട് ആരും ഗർവ്വിച്ച് അടുക്കുകയില്ല. ഇനി ഒരു കാര്യം, വളരെ രഹസ്യമായ ഒരു കാര്യം, ഞാൻ നിന്നോടു പറയാം. അതിന്ന് അവസരം വന്നപ്പോൾ പറയുവാൻ തോന്നുകയാണ്, പറയാൻ പാടില്ലാത്തതാണത്. ആത്മപ്രശംസയാണെന്നേ കേൾക്കുന്നവർ കരുതുകയുള്ളു. പണ്ട് മുനീന്ദ്രാ, വില്ലിൻെറ ഞാണ് വരദാനംമൂലം വാനവവില്ലന്മാർ അറുത്ത അന്ന് അനഘാശയനായ മുനേ, കഴുത്ത് അറ്റ് വിഷ്ണു വീഴുന്ന സമയത്ത് വിഷ്ണുവിൻെറ ദേഹം ഈയുള്ളവൻ താങ്ങി. രുദ്രതേജസ്സിനാൽ വിഷ്ണുവിൻെറ തലയറ്റപ്പോൾ ഞാൻ കൂട്ടിയിണക്കി അപ്പോൾ അച്യുതൻ എന്നോടു പറഞ്ഞു: 'നീതന്നെ വാനവരിൽ വെച്ച് മേലെ' എന്ന്. അങ്ങനെ വീണ്ടും കേശവൻ വില്ലെടുത്ത് ഗർവ്വോടെ ഞാൺപൂട്ടി നിന്നു. അച്ഛനും അമ്മയും എന്തു പറയും എന്നു വിചാരിച്ചാണ് മുനേ, ഞാൻ സ്നേഹത്താൽ അന്ന് വിഷ്ണുവിൻെറ ശരീരം താങ്ങിയത്. അന്നു ഞാൻ ഐന്ദ്രാവൈഷ്ണവഭാഗം നല്കി മഹർഷേ! അന്ന് ഞാൻ അങ്ങനെ ചില ഔദാര്യങ്ങൾ ചെയ്തില്ലായിരുന്നുവെങ്കിൽ ഇന്ന് ഈ വിഷ്ണു എന്നു പറയുന്നവൻെറ കഥതന്നെ ഇല്ലാതായേനെ! ഞാൻ പ്രേമത്താൽ എൻെറ തമ്പിയാണ് കൃഷ്ണൻ എന്ന് കാണുന്നു നാരദാ യുദ്ധങ്ങളിൽ അവൻ മുന്നിൽ നിന്ന് പൊരുതണം തപോധനാ. ഞാൻ രാജാവായതുകൊണ്ടാണ് ആദ്യം പ്രഹരിക്കുന്നത്. അവതാരംതോറും ആത്മദേഹംപോലെ അല്ലയോ അനഘാശയാ! എന്നിൽ ഭക്തനായ കേശവനെ ഈ ഞാൻ രക്ഷിച്ചുപോരുന്നു എൻെറ ഈ സ്വർഗ്ഗലോകം ഭേദിച്ചാണ് വിഷ്ണു അടുത്തുതന്നെ വേറെ ലോകങ്ങളെ ഉണ്ടാക്കിയത്. ഞാൻ ഈ അവമാനത്തെപ്പറ്റി ഒന്നും കാര്യമായി ഗണിക്കുന്നില്ല. ഭ്രാതൃഗൗരവംമൂലം ഞാൻ ലാളിക്കേണ്ട അനുജനാണ് അവൻ, ബാലനായ ഇവനെ എൻെറ ഇളയപുത്രനെപ്പോലെയേ കരുതേണ്ടതുള്ളൂ. അച്ഛനമ്മമാർ അധികം ലാളിച്ച് അവൻ താന്തോന്നിയായി വളർന്നു. വിശേഷിച്ചും അവർക്കൊക്കെ കേശവൻ ഇഷ്ടനായിത്തീരുകയുംചെയ്തു. ഞങ്ങൾ അവർക്കൊക്കെ ദ്വേഷ്യരുമായി. കൃഷ്ണനിൽ സ്നേഹാധിക്യം അവർക്കു വർദ്ധിക്കുക കാരണം അങ്ങനെ വന്നുകൂടി. സർവ്വജ്ഞനും, ബലവാനും, ശൂരനും, മാനദനുമാണെന്നും മറ്റും പ്രശംസിച്ച് കേശവനെ വലുതാക്കി; അതൊക്കെ അനർത്ഥമാക്കിത്തീർത്തു. നാരദാ, നീ പോയി ആ കേശവനോട് എൻെറ വാക്കാൽ പറയുക: 'പോരിൽ ശത്രുക്കൾ വിളിച്ചാൽ പിന്മാറുന്നവനല്ല ദേവേന്ദ്രൻ. പോരിന്നാഗ്രഹമുണ്ടെങ്കിൽ വന്നുകൊള്ളട്ടെ! നിൻെറ ഇഷ്ടം നടക്കട്ടെ! ഞാൻ അതൊക്കെ സഹിക്കാൻ ഒരുക്കമാണ്! എടോ ഭാര്യാജിതാ! ഭാര്യാദാസാ, പെൺചൊല്ലുകേട്ട് നീ വന്ന് എൻെറനേരെ നിൻെറ ആയുധമൊന്നു പ്രയോഗിക്കൂ! ചക്രം, ശാർങ്ഗം, കൗമോദകി, നന്ദകം എന്ന വാൾ ഇവയൊക്കെ നിൻെറ കൈയിലുണ്ടല്ലോ. അവയൊക്കെ എടുത്ത് നീ ഒന്നു പ്രഹരിക്കുവാൻ വന്നാൽ ഞാനും ശക്തിപോലെ പ്രഹരിക്കും! എൻെറ കൈയിലും ചിലതൊക്കെയുണ്ടെന്ന് ഓർമ്മയിരിക്കട്ടെ! മോശം! മോശം! ഈ സ്നേഹം എന്നെ കുഴക്കാതിരുന്നാൽ മതിയായിരുന്നു. അല്ലെങ്കിൽ ഇന്നുതന്നെ നിൻെറ മോഹം അവസാനിപ്പിക്കും. ചക്രപാണി ചക്രവുമായി വന്ന് എന്നെ തോല്പിച്ച് കൈയൂക്കെടുത്ത് പാരിജാതം കൊണ്ടുപോവുകയാണെങ്കിൽ അങ്ങനെയാകട്ടെ! അല്ലാതെ ഞാൻ അറിഞ്ഞ് ആ പാരിജാതം കൊടുക്കുന്ന പ്രശ്നമേയില്ല. ചേട്ടനായ എന്നെ അവൻ, ആ സ്ത്രീജിതൻ, ആ പെൺകോന്തൻ, ഹരി പോരിന്നു വിളിച്ചാൽ ഞാൻ പേടിച്ച് പൊറുക്കണമെന്നോ! ആ പൂതി കൊണ്ടു കളഞ്ഞോട്ടെ! അത് നടക്കുവാൻപോകുന്നില്ല! ഭഗവാനേ! കൃഷ്ണൻ പാർക്കുന്ന ദ്വാരകയിലേക്കു പോവുക! അവൻ അജ്ഞനാണ്, ഞാനുമായി വക്കാണത്തിന്നു വരുന്ന അവൻ മഹാമൂഢനാണ്, എന്നു ഞാൻ പറഞ്ഞതായി പറഞ്ഞേക്കൂ!'

നീ യുദ്ധത്തിൽ ജയിക്കാതെ ആ പാരിജാതത്തിൽ പാതിപോലും വിട്ടുതരുമെന്ന് മോഹിക്കയേ വേണ്ട. ഈ വൃത്താന്തം അവിടെച്ചെന്നു പറയൂ. മധുവൈരിയോട് എൻെറ വാക്കുകളെല്ലാം മനസ്സിൽവെച്ച് എൻെറ പ്രിയത്തിന്നായി ശങ്കകൂടാതെ ഇതും പറഞ്ഞേക്കൂ. ചതിച്ച് വൃക്ഷത്തെ ഹരിക്കരുത്. മര്യാദയ്ക്ക് എതിർത്ത് ജയിച്ചുപിടിക്കുക! കട്ടുകൊണ്ടുപോകുന്നത് വഷളത്തരമാണ് എന്നും പറഞ്ഞേക്കൂ."

**71. പാരിജാതഹരണം - നാരദപ്രത്യാഗമനം -** വൈശമ്പായനൻ പറഞ്ഞു: "മഹേന്ദ്രൻ പറഞ്ഞ വാക്കുകൾ കേട്ട് വാഗ്മിപുംഗവനായ നാരദൻ പുരന്ദരനെ ഒരു വിജനപ്രദേശത്തുവെച്ചു കണ്ട് വീണ്ടും ഇപ്രകാരം പറഞ്ഞു."

നാരദൻ പറഞ്ഞു: "രാജാക്കന്മാരോട് ഇഷ്ടമേ പറയാവൂ. അതിൽ എനിക്ക് ഒട്ടും സംശയമില്ല. അതും പറയുമ്പോൾ കാലം നോക്കിവേണം സംസാരിക്കുവാൻ, ഹിതമായാലും അഹിതമായാലും നേരവും നിലയും നോക്കാതെ സംസാരിച്ചാൽ അബദ്ധം പിണയും. രാജാവ് കല്പിക്കാതെ നേരെ ഓടിച്ചെന്ന് ഒന്നും പറഞ്ഞുകൂടാ. ലോകഗതിയുടെ തത്ത്വം നല്ലപോലെ അറിയുന്നവനും, നയവിജ്ഞാനകോവിദനുമായ മഹാശയൻ ഈ കാര്യം നല്ലപോലെ ധരിച്ച് അങ്ങനെയാണു പെരുമാറുക. കാര്യാകാര്യങ്ങൾ വരുന്ന സമയത്ത് പലപ്പോഴും ഭവാൻ എൻെറ അഭിപ്രായം ആരായാറുണ്ടല്ലോ. അതുകൊണ്ട് ഞാൻ പറയുകയാണ്. അങ്ങയ്ക്കു ബോദ്ധ്യമായെങ്കിൽ എൻെറ അഭിപ്രായം സ്വീകരിച്ചാലും. ഹിതമറിയുന്ന സുഹൃത്ത് ചോദിച്ചില്ലെങ്കിലും ഹിതം പറയണമെന്നുണ്ട്. തോൽവിപറ്റാതെ നോക്കുന്നവനും, ന്യായം കാണുന്നവനുമായ സുഹൃത്തിൻെറ ലക്ഷണമാണത്. പിന്നെയും ഒരു കാര്യമുണ്ട്: പണ്ടേതന്നെ സജ്ജനങ്ങൾ കൊണ്ടാടുന്ന സ്നേഹത്തിൻെറ കടമ ആരിലുണ്ടോ, ആ സജ്ജനമായ സുഹൃത്ത് ഹിതമായാലും അഹിതമായാലും കാര്യം മറച്ചുവെക്കാതെ പറയണം. നുണ പറയുന്നവൻ, ധർമ്മം തെറ്റി നടക്കുന്നവൻ, പറയുന്നതു കേൾക്കാൻ തയ്യാറില്ലാത്തവൻ, ജനങ്ങൾ ഇഷ്ടപ്പെടാത്തവൻ- ഇങ്ങനെയുള്ള ആളുകളോട് പ്രിയമോ ഹിതമോ ആയ കാര്യങ്ങളൊന്നും പറയരുത്. എന്തുകൊണ്ടെന്നാൽ അവർ സജ്ജനനിന്ദകന്മാരാണ്. അതുകൊണ്ട് ഞാൻ ഈ വാക്കുകൾ ഭവാനോട് പറയേണ്ടതാണ്. അതു ഞാൻ പറയുകയാണ്. ഉത്തമനായ ഭവാൻ അതു കേട്ട് അല്ലയോ സർവ്വജ്ഞാ, ശ്രേയസ്കരമായ എൻെറ വാക്ക് കേട്ട് വേണ്ടത് ചെയ്താലും!

സുഹൃത്തുക്കളും ഭ്രാതാക്കളും തമ്മിൽ അല്ലയോ വലസൂദനാ, കലഹമുണ്ടായാൽ ശത്രുക്കൾക്ക് അതു ചിരിക്കുവാൻ വഴിനല്കും. അവർക്കു സന്തോഷമാകും. അതിൽ യാതൊരു സംശയവുമില്ല. ഹിതാനുബന്ധമായ കാര്യം സുരേശ്വരാ! ഭവാൻ അറിയണം. മറിച്ചുവരുന്ന കാര്യവും

ഭവാൻ കാണണം, ബുദ്ധിസത്തമാ! പശ്ചാത്താപം ഉണ്ടാക്കുന്ന കാര്യങ്ങളൊന്നും ധീമാന്മാർ തുടങ്ങാറില്ല. വിദ്വാന്മാർ അക്കാര്യത്തിൽ കരുതലോടെ മാത്രമേ പ്രവർത്തിക്കുകയുള്ളു. ഈ വഴക്കും വക്കാണവും കൊണ്ടുണ്ടാകുന്ന ഫലം നല്ലതായി ഞാൻ കാണുന്നില്ല. വിശ്വത്തിൽ ഏകനായി വാഴുന്ന ജഗത്കാരണനാണ് ഹരി. പ്രാകൃത്യുപേതനായ ക്ഷേത്രജ്ഞനാണ് ഹരിയെന്നു വിബുധന്മാർ പറയുന്നു. അവ്യക്തനായ അവന്റെ അവ്യക്തമായ ഭാവം സർവ്വഭവോത്ഭവമാണ്. ആ ധീമാനായ ശർവ്വന്റെ ആത്മാവാണ് ദൈവതമായ വിഷ്ണു. പ്രകൃതിയുടെ ആദ്യഭാഗമാണ് കീർത്തിമതിയായ ഉമാദേവി. വ്യക്തവും സർവ്വമയവുമാണ് വിശ്വത്തിലെ സർവ്വഭാവനമായ സ്ത്രീസംജ്ഞം. രുക്മിണി തുടങ്ങിയ സ്ത്രീകൾ ആ ഉമാദേവിയുടെ ഗുണമായ വ്യക്തയാണ്, അവ്യയമായ പ്രകൃതിദേവിയുടെ ഗുണീഭൂതഗുണമാണ്. അതിന്റെ ഗുണത്തോടുകൂടിയ ദേവനാണ് മഹേശ്വരൻ. രുദ്രനും വിഷ്ണുവും തമ്മിൽ ഒരു ഭേദവുമില്ല; രണ്ടും ഒന്നുതന്നെയാണ്. ഗുണിക്ക് അവ്യയനും ശാസ്താവുമായി ഭാസിക്കുന്ന പ്രഥമമായ ഗുണമാണ് നാരായണൻ. സർവ്വകൃത്താണ് ആ ദേവൻ. ഭോക്താവാണ് മഹേശ്വരൻ. അധോക്ഷജനായ വിഷ്ണുവാണ് ആദികർത്താവ്. മഹാത്മാവായ മഹാദേവൻ പിന്നെ സൃഷ്ടിക്കപ്പെട്ടവനാണ്. അല്ലയോ ഇന്ദ്രാ, ബ്രഹ്മവാദികളായ ദേവന്മാരും, പ്രജാപതിഗണങ്ങളുമൊക്കെ പിന്നെപ്പിന്നെ സൃഷ്ടിക്കപ്പെട്ടവരാണ്. ഇങ്ങനെയുള്ള പുരാണപുരുഷനായ വിഷ്ണു വേദപ്രസിദ്ധനാണ്. അചിന്ത്യനും അപ്രമേയനും ഗുണജാലങ്ങളിൽ ശ്രേഷ്ഠനുമായ വിഷ്ണുവെ പണ്ട് അദിതി സേവിച്ചു. അവൻ പ്രത്യക്ഷനായി അദിതിക്കു വരം നല്കി. അവൾ ചോദിച്ചത് കേൾക്കുക: 'അല്ലയോ നരോത്തമാ, എനിക്ക് ഭവാനോട് തുല്യനായ ഒരു പുത്രനുണ്ടാകണം. അതാണ് നല്കേണ്ട വരം.' ഇപ്രകാരം അധോക്ഷജനായ നാരായണനോട് കൈകൂപ്പി പ്പറഞ്ഞപ്പോൾ നാരായണൻ പറഞ്ഞു: 'പാരിൽ എന്നോട് തുല്യനായി ഒരു പുരുഷനും ഇല്ല; ഉണ്ടാവുകയുമില്ല. അതുകൊണ്ട് എന്റെ അംശത്താൽ ഞാൻതന്നെ ഭവതിയുടെ പുത്രനായി പിറക്കാം. 'അങ്ങനെ സർവ്വകൃത്തായ അവൻ നിന്റെ അനുജനായി പിറന്നു. അങ്ങനെ മഹാതേജസ്വിയായ നാരായണൻ ഉപേന്ദ്രനായതാണ്. ഹരിയുടെ ഇച്ഛകൊണ്ടാണ് കശ്യപപുത്രനായിപ്പിറന്നത്. അതാതുഭാവം ഭൂതവ്യഭവനായ അവ്യയൻ കാണിച്ചുതരുന്നു. ലോകഹിതത്തിന്നുവേണ്ടി അവതാരമെടുക്കുന്നു. മഥുരയിൽ ജഗന്നാഥനായ കേശവൻ, കർത്താവ്, ഹർത്താവായി. മാംസപിണ്ഡം സ്നേഹത്താൽ വ്യാപ്തമായിരിക്കുന്നതുപോലെ മാനദാ, ഈ ലോകവും വിഷ്ണുവാൽ വ്യപ്തമാണല്ലോ - ബ്രഹ്മണ്യദേവനും സർവ്വാത്മാവുമായ ദേവൻ ജഗത്തിൽ ധാരണം ചെയ്യുന്ന ശരീരത്തിനനുസരിച്ച് വിഭിന്നങ്ങളായ രൂപവികാരഭാവങ്ങൾ ഉള്ളപോലെ കാണപ്പെടുന്നു. സത്യത്തിൽ എല്ലാത്തിനും ഹേതുവായ വൈകുണ്ഠേശ്വരൻ നിർഗുണനാണ്. പ്രജാസൃഷ്ടികരനായ സർവ്വവ്യാപിയായ പത്മനാഭൻ എല്ലാ ദേവന്മാർക്കും സംപൂജ്യനാണ്. ജഗത്തിന്റെ ഭാരം ഏൽക്കാൻ അനന്തനായതും അവൻതന്നെ. സത്തുക്കളായ വേദവാദികൾ അവനെ യജ്ഞമെന്നു പറയുന്നു. കൃതയുഗത്തിൽ ശ്വേതനായും, ത്രേതായുഗത്തിൽ രക്തവർണ്ണനായും, ദ്വാപരത്തിൽ പീതവർണ്ണനായും, കലിയുഗത്തിൽ കൃഷ്ണനായും ആ ദേവൻ വിലസുന്നു. ദിവ്യരൂപം ധരിച്ച് ഹരി ഹിരണ്യാക്ഷനെ വധിച്ചു. ഈ ഹരി തന്നെയാണ് ജലത്തിൽ താണുപോകുന്ന ഭൂമിയെ വരാഹരൂപമെടുത്ത് ഉയർത്തിയത്. പിന്നെ ഹിരണ്യകശിപുവെ നരസിംഹരൂപമെടുത്തു വധിച്ചു. പിന്നെ വാമനന്റെ രൂപമെടുത്ത് ലോകം ജയിക്കുകയും മഹാബലിയെ നാഗപാശബദ്ധനാക്കിത്തീർക്കുകയും ചെയ്തു. ദേവദാനവഭൂതശ്രീയെ ആക്രമിപ്പിച്ച് അനന്തനായ ഭഗവാൻ നിന്നിൽ സമർപ്പിച്ചു. തപശ്ശേഷമെഴുന്നവനെ കാലമാകുമ്പോൾ അവൻ സംഹരിക്കും. വ്യാജം ചെയ്യുന്നവനെയും ജനാർദ്ദനൻ സംഹരിക്കും. മഹാത്മാവായ ആ ദേവന്റെ വ്രതമാണത്. ദേവശത്രുക്കളായ ദൈത്യമുഖ്യരെയെല്ലാം അവൻ നിന്റെ പ്രിയത്തിന്നുവേണ്ടി ധർമ്മനിത്യനായി സത്തുക്കളോടു ചേർന്നു സംഹരിച്ചു. ആത്മവാനായ ദാശരഥിരാമനായി നിന്ന് രാവണനെയും അവൻ സംഹരിച്ചു. അങ്ങനെ യഥാകാലം അവതാരമെടുത്ത് ശൗര്യപരാക്രമികളായ അസുരന്മാരെ കൊന്നു. ഒരാനയെ സിംഹമെന്നപോലെ ഈ ഹരി സംഹരിച്ചു. ഇന്ന് അവൻ ലോകഹിതത്തിന്നായി, മർത്ത്യനായി, മർത്ത്യലോകത്ത് വാഴുകയാണ്. ജഗത്തിന്റെ നാഥനായ ഉപേന്ദ്രൻ സർവ്വഭൂതോത്തമന്മാരിൽ ഉത്തമനാണ്.

പണ്ട് ഹരിയെ, ജടയോടും ദണ്ഡത്തോടുംകൂടി ഞാൻ കണ്ടു. ദൈത്യന്മാരെ സംഹരിച്ച്, ഉണക്കപ്പുല്ലിൽ അഗ്നി എന്നപോലെ ചരിക്കുന്നതും ഈ ഞാൻ കണ്ടിട്ടുണ്ട്. ദൈത്യക്കടൽപ്രായമായ ജഗത്തിൽ, ജഗത്തിന്റെ നന്മയ്ക്ക്, ദൈത്യരെ ഇല്ലാതാക്കിത്തീർക്കുവാൻ പോരാടുന്ന ഗോവിന്ദനെ ഞാൻ കണ്ടിട്ടുണ്ട്. ഞാൻ പറയുന്നു, ഇന്ദ്രാ, ഒരു കാര്യം തീർച്ചയാണ്. ജനാർദ്ദനൻ നിന്റെ പാരിജാതം ദ്വാരകയിലേക്ക് കൊണ്ടുപോവുകതന്നെ ചെയ്യും. നീ വലിയ ഭ്രാതൃസ്നേഹമുള്ളവനാകയാൽ കൃഷ്ണനിൽ പ്രഹരിക്കുകയുമില്ല. ചേട്ടനായ നിന്നിലും വലിയ ദ്രോഹം അവൻ ഏല്പിക്കുമെന്നു തോന്നുന്നില്ല. അല്ലയോ മഹേന്ദ്രാ, ഭവാൻ എന്റെ അഭിപ്രായം കേൾക്കുന്നില്ലെങ്കിൽ നിന്റെ ഹിതകാംക്ഷികളായ മന്ത്രിമാരുമായി കൂടിയാലോചിക്കുക."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം നാരദൻ പറഞ്ഞ വാക്കു കേട്ട് ഈശനും ജഗദ്ഗുരുവുമായ നാരദനോട് ഇന്ദ്രൻ മറുപടി പറഞ്ഞു."

ശക്രൻ പറഞ്ഞു: "ഹേ ബ്രഹ്മണാ! ഭവാൻ എന്താണു പറഞ്ഞത്? കൃഷ്ണൻ മഹാബലനാണെന്നല്ലേ? പല പ്രാവശ്യവും ഞാൻ ഇതു കേട്ടിട്ടുണ്ട്. അതു ശരിയാകും! ഇത്രത്തോളം യോഗ്യനാണ് ആ കൃഷ്ണനെങ്കിൽ ആ കൃഷ്ണന്നുവേണ്ടി ഞാൻ ആ മഹാദ്രുമത്തെ കൊടുക്കേണ്ടതാണെങ്കിൽപ്പോലും ധർമ്മത്തെ ഓർത്ത് ഞാൻ കൊടുക്കുവാൻ വിചാരിക്കുന്നില്ല. അവൻ മഹാപ്രഭാവനാണെങ്കിൽ അവൻ അല്പത്തിന്നുവേണ്ടി ക്രോധിച്ചു പോരാടുകയില്ലെന്നു ഞാൻ വിചാരിക്കുന്നു. മഹർഷേ, അങ്ങനെ ഒരു വിചാരമാണ് എന്നിലുള്ളത്. മഹർഷേ! നന്മ ഭവിക്കട്ടെ! എല്ലാ ഗുണങ്ങളും ചേർന്ന മഹാപ്രഭാവന്മാർ സഹിക്കുന്നവരാകും; തീർച്ചയാണ്. ജ്ഞാനദൃഷ്ടിയുള്ളവരും വൃദ്ധന്മാരുടെ വാക്കു കേൾക്കുന്നവരുമായിരിക്കും. മഹാത്മാവും ധർമ്മിഷ്ഠസത്തമനുമായ കൃഷ്ണൻ അല്പകാര്യത്തിൽ ജ്യേഷ്ഠഭ്രാതാവിനോട് വൈരംചെയ്യുമോ? എന്റെ അമ്മയ്ക്കു വരം നല്കിയതുപോലെ അധോക്ഷജൻ ആ അമ്മയുടെ ജ്യേഷ്ഠപുത്രന്മാരിൽ സഹിക്കാതിരിക്കുമോ? തന്റെ ഇച്ഛയാൽ ഉപേന്ദ്രത്വം സ്വീകരിച്ചതുപോലെ ജ്യേഷ്ഠനായ എനിക്ക് മാന്യത വരുത്താതിരിക്കുകയില്ല. അന്ന് എന്തേ, അദ്ദേഹം ജ്യേഷ്ഠനായി ജനിക്കാതെ അനുജനായി ജനിച്ചത്? ഇന്നു വേണമെന്നു തോന്നുന്നുണ്ടെങ്കിൽ മധുസൂദനൻ ജ്യേഷ്ഠത്വം തന്നെ എടുത്തുകൊള്ളട്ടെ. ഞാൻ അനുജനായിക്കൊള്ളാം."

വൈശമ്പായനൻ പറഞ്ഞു: "ഇന്ദ്രൻ ഈവിധം ഉറപ്പോടുകൂടി ഇരിക്കുന്നതായി നാരദൻ കണ്ടു. പിന്നെ സുരപ്രവരനായ ഇന്ദ്രൻ പറഞ്ഞുവിട്ട തപോധനനായനാരദൻ യദുപതി പരിപാലിക്കുന്ന കുശസ്ഥലിയിലേക്കു വളരെ വേഗത്തിൽ പോയി."

### 72. പാരിജാതഹരണം - കശ്യപൻെറ രുദ്രസ്തുതി -

വൈശമ്പായനൻ പറഞ്ഞു: "ആ മനോഹരമായ ദ്വാര കാപുരിയിൽച്ചെന്നു മുനിസത്തമനായ നാരദൻ അരിന്ദമ നായ നാരായണനെ, പുരുഷോത്തമനെ, കണ്ടു. ആ സമ യത്തു ഭഗവാൻ സത്യഭാമയോടുകൂടി സർവ്വതേജോ വിജയിയായ വപുസ്സോടെ, ഇരിക്കുകയായിരുന്നു. ആ കാര്യം തന്നെ ഓർത്തിരിക്കുന്ന ദൃഢവ്രതത്തോടുകൂടിയ മഹാ ശയനായ കൃഷ്ണൻ സത്യഭാമയുമായി അതിനെപ്പറ്റി സം സംരിച്ചു കൊണ്ടിരിക്കെയാണ് നാരദൻ കയറിച്ചെന്നത്. നാരദനെ കണ്ടയുടനെ അവർ എഴുന്നേറ്റു. അധോക്ഷജ നായ ദേവൻ വിധിപ്രകാരം നാരദനെ പൂജിച്ചിരുത്തി. സുഖമായി ഇരുന്നു വിശ്രമിച്ചതിന്നുശേഷം നാരദനോട് മധുസൂദനൻ ഒരു പുഞ്ചിരിയോടെ പാരിജാതത്തിൻെറ കഥയെപ്പറ്റി ചോദിച്ചു. തപോധനനായ നാരദൻ ഇന്ദ്രൻ പറഞ്ഞയച്ച വൃത്താന്തമെല്ലാം വിസ്തരിച്ച് ഇന്ദ്രാനുജനോടു പറഞ്ഞു ജനമേജയാ! അതൊക്കെ കേട്ടതിന്നുശേഷം കൃഷ്ണൻ നാരദനോടു പറഞ്ഞു: 'ഹേ ധർമ്മഭൃത്തമാ, ഞാൻ നാളെ അമരാവതിയിലേക്കു പോവുകയാണ്' എന്നു നാരദനോടു പറഞ്ഞ് നാരദനോടുകൂടി കടൽത്തീരത്തേക്കു പോയി. ആരുംഇല്ലാത്ത ആ വിജനസ്ഥാനത്തുവെച്ച് നാരദ നോട് ഇപ്രകാരം പറഞ്ഞു: "തപോധനാ, ഭവാൻ ഇന്നു തന്നെ ഇന്ദ്രൻെറ ഗൃഹത്തിൽച്ചെന്നു മഹാത്മാവായ ഇന്ദ്രനെ അഭിവാദ്യംചെയ്ത് ഇപ്രകാരം പറയണം: 'പോരിൽ എൻെറ മുമ്പിൽ ഹേ ശക്രാ, നീ നില്ക്കുവാൻ ആളാവുക യില്ല. പ്രഭോ, ഞാൻ പാരിജാതം ഹരിക്കുവാൻ തീർച്ചയാ ക്കിയിരിക്കുന്നു എന്ന് ഭവാൻ ധരിക്കൂ!' ഇപ്രകാരം കൃഷ്ണ ൻ പറഞ്ഞുവിട്ടു. നാരദൻ ഉടനെതന്നെ വിണ്ണിലെത്തി കൃഷ്ണൻ പറഞ്ഞ വാക്കുകൾ ഓജസ്സോടുകൂടിത്തന്നെ ഇന്ദ്രനോടു പറഞ്ഞു. ഇതു കേട്ടു വലാരിയായ ശക്രൻ ബൃഹസ്പതിയോടു പറഞ്ഞു. അതു കേട്ട് ഇന്ദ്രനോട് ബൃഹസ്പതി പറഞ്ഞു."

ബൃഹസ്പതി പറഞ്ഞു: "അയ്യോ, കഷ്ടം! ഞാൻ ബ്രഹ്മ ലോകത്തേക്കു പോയസമയത്ത് അല്ലയോ ശതക്രതോ, ഭവാൻ ഈ സുദാരുണമായ മിത്രഭേദത്തിന്ന് ഒരുങ്ങിയല്ലോ? ഇതു വലിയ ഒരു അനീതിയായിപ്പോയി. എന്നോടു പറ യാതെ ഭുവനേശ്വരാ, ഭവാൻ എന്തു ഹേതുവിലായാലും എന്തേ ഇങ്ങനെ തുടരുവാൻ? അല്ലെങ്കിൽ വരാനുള്ളതു വഴിയിൽത്തങ്ങുമോ? വരാനുള്ളത് എങ്ങനെയായാലും വരികതന്നെ ചെയ്യും. അതു മാറ്റുവാൻ അർക്കു കഴിയും? അല്ലയോ വൃത്രഘ്നാ, കാര്യങ്ങൾ ആലോചിക്കാതെ ഉടനെ തന്നെ പ്രവർത്തിക്കുന്നത് യുക്തമല്ല. പെട്ടെന്നു ചെയ്താൽ ആ കാര്യം അവരവർക്കു ലാഘവമുണ്ടാക്കിത്തീർക്കും."

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ ബൃഹ സ്പതിയോട് മഹേന്ദ്രൻ ഇപ്രകാരം പറഞ്ഞു: 'ഇപ്രകാര മൊക്കെ കാര്യം വന്നെത്തിയിരിക്കുന്നു. ഇനി എന്തുവേണ മെന്നു ഭവാൻ പറഞ്ഞുതരണേ!' അല്പസമയം തലതാഴ്ത്തി യിരുന്നു ചിന്തിച്ചതിന്നുശേഷം മഹാബുദ്ധിമാനായ ബൃഹ സ്പതി വിചാരിച്ച് ഇപ്രകാരം പറഞ്ഞു: 'മകനോടു കൂടി ഭവാൻ യതിക്കുക! കൃഷ്ണനോടു ഭവാൻ പൊരുതുക! ന്യായമായി കാര്യങ്ങൾ തീരുവാൻ വേണ്ടവിധം ഞാൻ ചിന്തിക്കുന്നുണ്ട്.' ബൃഹസ്പതി ഇപ്രകാരം പറഞ്ഞ് പാലാ ഴിക്ക് എഴുന്നള്ളി. മഹാത്മാവായ കശ്യപർഷിയെക്കണ്ട് ഈ സംഭവങ്ങളൊക്കെ പറഞ്ഞു. കശ്യപൻ അതൊക്കെ ക്കേട്ടു കോപിച്ച് ബൃഹസ്പതിയോടു പറഞ്ഞു."

ബൃഹസ്പതി പറഞ്ഞു: "എല്ലാംകൊണ്ടും വരാനുള്ള താണ് ഇതൊക്കെ. അതിൽ യാതൊരു സംശയവുമില്ല. ദേവശർമ്മർഷീന്ദ്രൻെറ ഭാര്യയിൽ ആശവെച്ചു ശാപം വാങ്ങി യിട്ടുള്ള ശതക്രതു, ആ ദോഷം ഇപ്പോൾ അനുഭവിക്കു കയാണ്. ഈ ദോഷം തീരുവാനായി ഞാൻ തുടങ്ങിയ താണ് എൻെറ ഈ ഉപവാസം. ഇപ്പോൾ ഇതാ ആ ദോഷം സുദാരുണമായി വന്നുകൂടുകയും ചെയ്തു. ഇതി ന്നിടയിൽ ഞാൻ അദിതിയോടുകൂടി അവിടെ എത്താം. ദൈവം സമ്മതിക്കുകയാണെങ്കിൽ ഞാൻ ഈ വരുന്ന മഹായുദ്ധത്തിൽ, രണ്ടുപേരെയും തടുത്തു സംരക്ഷിക്കാൻ ശ്രമിക്കാം.' ധർമ്മാത്മാവായ മാരീചനോട്, കശ്യപനോട്, ബൃഹസ്പതി പറഞ്ഞു: 'ഭവാൻ കാലോചിതമായ നിലയി ലേക്കു കാര്യം എത്തിക്കണം തപോധനാ!'

'അങ്ങനെയാകട്ടെ' എന്നു പറഞ്ഞ് ഗുരുവിനെ യാത്ര യാക്കി കാശ്യപൻ ഭൂതേശനായ വിശ്വദേവനെ അർച്ചിക്കു വാനായി പുറപ്പെട്ടു. അങ്ങനെ സൗമ്യനും പരമാത്മാവുമായ വൃഷഭദ്ധ്വജനെ ധീമാനായ കശ്യപൻ. അദിതീസഹിതനായി സ്തുതിച്ചു. മാരീചനായ കശ്യപൻ അപ്പോൾ ശിവനെ, സ്തു ത്യനും ജഗത്ഗുരുവുമായ മഹേശ്വരനെ, വേദോക്തവും സ്വകൃതവുമായ സ്തവങ്ങളാൽ വാഴ്ത്തിസ്തുതിച്ചു."

## മഹേശ്വരസ്തുതി

കശ്യപൻ പറഞ്ഞു: "ഉരുക്രമൻ, വിശ്വകർമ്മാവ്, മഹേ ശ്വരൻ, ജഗത്സ്രഷ്ടാവായ ധർമ്മദൃശ്യൻ, പരേശൻ, സർവ്വ നായ ധൃതിമത് ദിവ്യനാമം, വിശ്വേശ്വരൻ എന്നിങ്ങനെ പുകഴ്ത്തപ്പെടുന്ന ഭഗവാനെ ഞാൻ കൈകൂപ്പുന്നു. ആരാ ണോ ദേവന്മാർക്ക് അധിപനും പാപഹാരിയും, ജഗന്മ യത്വാൽ വിശ്വമായവനും ആരോ, ആരുടെ അംഭസ്സിലാണോ ഈ ഭൂമി വർത്തിക്കുന്നത്, ആ വിശ്വേശ്വരനെ ഞാൻ ശരണം പ്രാപിക്കുന്നു. ശക്രൻ വിട്ട സാലാവൃകസമൂഹത്തെ യതിയായ ആരു കൊന്നുവോ, മിത്രമോദിയായ ആ വിരൂപാക്ഷൻ, സുദർശനൻ, പുണ്യയോനി, വിശ്വേശൻ എന്നെ അനുഗ്രഹിക്കട്ടെ! ഞാൻ അവനെ ശരണംപ്രാപി ക്കുന്നു. ജഗത്തിന്ന് അഗ്ര്യമായി വിശ്വമേല്ക്കുന്നവനും ധാമൗഘത്തിൽ ധാമവും, സുകൃതിത്വത്താൽ അധൃഷ്യനു മായ ദേവൻ, മഹസ്സാൽ മഹർഷി, സോമപരിൽ ശ്രേഷ്ഠ നായ ദേവൻ, എന്നെ അനുഗ്രഹിക്കട്ടെ! അധർവ്വാവ്, സുശി രോദേവയോനി, കൃതിവീരൻ, ദാനവർക്കു ബാധ, യജ്ഞ ത്തിൽ ഹുതി, സംസ്കൃതൻ, യജ്ഞീയൻ, വിശ്വേശ്വരൻ ഇങ്ങനെയുള്ള ദേവനെ ഞാൻ ആശ്രയിക്കുന്നു! വിതതമായ ജഗജ്ജാലം, വിശ്വമാരിൽ വിശ്വാത്മാവ്, ആശ്രിതരിൽ പ്രീതി ദേവൻ, തേരിൽക്കയറി ഉയരത്തിൽ സഞ്ചരിക്കുന്ന വിശ്വേ ശ്വരൻ എന്നെ അനുഗ്രഹിക്കുക! അന്തശ്ചരൻ, രോചനൻ, ചാരുശാഖൻ, മഹാബലൻ, ധർമ്മനേതാവ്, അഭീഡ്യൻ, സഹസ്രനേത്രൻ, ശതവർത്മാവ്, ഉഗ്രൻ, മഹാദേവൻ, വിശ്വസൃക്ക്, ശുചീ, യോഗൻ, ശംസനൻ, ശാന്തപാപൻ, ശർവ്വൻ, ശംഭു, ശങ്കരൻ, ഭൂതനാഥൻ, ധുരന്ധരൻ, ഗോപതി, ചന്ദ്രചിഹ്നൻ, ഋഷീകാലംബനം, ഈശാനൻ, വൃഷഭൻ. ശബ്ദകാരി ചെയ്യുന്ന കർമ്മം പാഴിലായി ശേഷമാർന്നവൻ, വസുന്ധരൻ, ശുദ്ധസത്വൻ, സമൻ, ധൃതവ്രതൻ, ശൂലി എന്നീ നാമങ്ങളാൽ പുകഴ്ന്ന ദേവാ, നീയേ എനിക്കു ശരണം.

അനന്തവീര്യൻ, ധൃതകർമ്മാവ്, അനാദ്യൻ, നിശ്ശേഷ മായ യജ്ഞം, യാജകന്മാർക്കു യാജ്യൻ, ഹവിർഭുക്ക്, ഭുവ നങ്ങൾക്ക് ഈശ്വരൻ, ദ്വിജൻ, ജ്യേഷ്ഠൻ, ധാർമ്മികന്മാർക്ക് ആശ്രയമായവൻ, എനിക്കും അങ്ങുതന്നെ ആശ്രയം! ഗു ണാൽ പരൻ, പൃശ്നിഗർഭസ്വരൂപൻ, വ്യാപ്തൻ, ശൃംഗൻ, വ്യൂഹനൻ, കാന്തരൂപൻ, ശുദ്ധാത്മാവായ പുരുഷൻ, സത്യ ധാമം, പാപിവ്യാമോഹനൻ - ഇങ്ങനെയുള്ള ദേവനെ ഞാൻ കൂപ്പുന്നു. യോഗിക്കോങ്കാരം, ശീർഷമേ ചാരുകർമ്മം, ദൃഢ

വ്രതൻ, ദൃഢധന്വാവ്, അജൻ, ശൂരൻ, വേത്താവ്, വില്ലിന്ന് അസ്ത്രാതിരേകം, ശമംചെയ്യുന്നവനായ പശുപതി, ഭവനെ ഞാൻ കുപ്പുന്നു. മുഖ്യമായ മിത്രം, ഭൂതവും ഭാവിയും ഏല്ക്കുന്ന സർവ്വാഭൂതാതിഥിയായ അരിഘ്നൻ, അരുന്തുദൻ, ശ്രേഷ്ഠനായി പങ്കിടുന്നവൻ, പങ്ക് ഏല്ക്കുന്ന ഭഗവാൻ. എന്നെ കാക്കുമാറാകട്ടെ! താനേ ജഗന്നാഥനായി എങ്ങും ഗമിക്കുന്നവൻ, മരുത്തുക്കൾക്ക് അഗ്ര്യമായ കാമദായി. കാരുണ്യത്താൽ നിത്യവും സാമമേല്ക്കുന്നവൻ, ആ പുണ്യകാരി എന്നെ ശ്രേയസ്സിലെത്തിക്കട്ടെ! വിശ്വശ്രേഷ്ഠശ്രേഷ്ഠവേദം ചമച്ചവൻ, തൃപ്തൻ, വിദ്വാൻ, ബ്രാഹ്മണൻ, ഷൾഗുണരസം തീർന്നവൻ, വ്യാഹൃതിയിൽ സമഗ്രരൂപത്തോടെ ഭൂരിരൂപൻ എത്തണം! വ്യഞ്ജനൻ, ജനൻ, വിദ്വാൻ, സമഗ്രൻ, സ്പർശിക്കുന്നവൻ, ശംഭു, പ്രാണദൻ, കൃത്തിവാസൻ, രസൻ, പവമാനഭർത്താവ്, സപത്നീശൻ, ശങ്കരൻ, സാരധായി, ത്ര്യംബകൻ, പുഷ്ടിദൻ, വിപ്രർക്കു ധർമ്മം കഥിക്കുന്നവൻ, യാജകർക്കു വരദൻ, വരാദ്വരൻ, പോരിൽ വെല്ലുന്ന ഈശ്വരൻ, ദേവാഭിദേവൻ, രുദ്രൻ, എനിക്കു നീയേ ആശ്രയം. വാനോർക്ക് ആസ്യം, പാപികൾക്ക് അന്തകാരി, ത്രിവൃൽസോമൻ, കർമ്മസാക്ഷി, ദ്രുമഘ്നൻ, ഭൂതായനം, ഭൂതനാഥൻ, ഗുണജ്ഞൻ, ഗുണാകരൻ, രുദ്രൻ എനിക്ക് ആശ്രയം. അനുദ്ധ്യതൻ, യജ്ഞകർത്താവ്, ആദിമദ്ധ്യന്തം, യജ്ഞകൃത്ത്, സാമ്യരൂപൻ, വേദവ്രതത്തിൽ പലതായി പാടുന്ന ഈശ്വരൻ, സർഗ്ഗപ്രദൻ, രുദ്രൻ, എനിക്കു ഭവാനാണ് ആശ്രയം. മഹാജിതൻ, വ്രതവാൻ, മേഖലാഢ്യൻ, സുതോഷണൻ. ക്രോധവശൻ, വിപാപൻ, ഭൂതൻ, ക്ഷേത്രജ്ഞൻ, ഗുണവാൻ, കപർദ്ദി, വന്ദേഢ്യൻ, ഭവാനെ ഞാൻ കൂപ്പുന്നു! ദേവന്മാർക്കും ദേവൻ, കൃതി, വമ്പന്മാർക്കും വമ്പൻ, ശതാത്മാവായി സ്തുതിക്കപ്പെടുന്ന ദേവൻ, ഗോനാഥനാഥൻ, രുദ്രൻ, അന്തര്യാമി, ഗൂഢസംജ്ഞനായ പുരുഷൻ, പ്രഭാസ്വാൻ, പ്രണവം, വിപ്രദീപം, പരാക്ഷരത്തിന്നു ഹേതു.

ദേവൻ, ഗുണാഢ്യൻ, ശംഭു, ദണ്ഡം സൃഷ്ടിച്ചവൻ, സൃഷ്ടി ഏല്ക്കാത്ത സൂക്ഷ്മം, വേറെ നില്ക്കുന്നവർക്കും വേറെ നില്ക്കാത്തവൻ, സ്വയംഭൂവ്, സർവ്വസാദൻ, പ്രദൻ, സ്വാദൻ, സമ്മദൻ എന്നെ കാക്കണമെന്ന് അഭ്യർത്ഥിക്കുന്നു. ആസന്നനായി സാധനാസക്തിവിട്ടവൻ, ശ്രാദ്ധാഢ്യർക്കു ശ്രാദ്ധവൃത്തിപ്രദായി, മഹാപുണ്യൻ, ഗണവാൻ, ഇഷ്ടൻ, ഷൾഗുണപൂർത്തികാരി എന്നെ രക്ഷിക്കണേ!

ഉള്ളിലും പുറത്തുമുള്ള പാപമൊക്കെ മുടിക്കുന്നവൻ, താനേ ചെയ്യുന്നവൻ, ഭൂതഭവ്യാദിരൂപവാൻ, ധൃതായുധൻ, സുകൃതി, ശ്രേഷ്ഠവീര്യൻ, എന്റെ പാതകം ദേവാ, ഭവാൻ പോക്കേണമേ! മായക്കാരായ ത്രിപുരന്മാരെ ഉള്ളു പാഴാക്കി ഘോരമായ ശരത്താൽ ജയിച്ചവൻ, ദേവന്മാർക്ക് ഏറ്റവും പാതകംചെയ്യുന്നവരെ മുടിച്ചവൻ, ജ്യായാൻ, ഈശൻ, വിശ്വോദധാരി, ഭാഗക്കാരിൽ ഭാഗം ഒട്ടുക്കും ഇച്ഛിച്ച് ആ ദക്ഷയജ്ഞത്തെ ഓടിച്ച് എതിർത്തവൻ, വിദ്വാൻ, യജ്ഞാദ്യന്തനായ ദേവൻ, എന്നെ ദക്ഷയജ്ഞാരിയായ ഈശൻ രക്ഷിക്കട്ടെ! അന്യൻ, ധന്യൻ, സംസ്കൃതൻ, ഉത്തമൻ, ജഗത്കർത്താവ്, നാശനൻ, സർവ്വഗുഹ്യൻ, മഖമുഖ്യത്തിൽ ഷൾഗുണമുഖ്യൻ എന്നെ കാക്കട്ടെ!

ഗുണങ്ങളുടെ ത്രികാലമായി ദേവന്മാർക്കു നിത്യവും ഭവജമായ സത്വാധിക്യം, ഗേപന്മാർക്കു ഗോപൻ, ദുഷ്കൃതിധ്വംസകാരി, വിശ്വാദിമൻ, ബാധകനിൽ ക്രോധവാൻ, ഹരിധാമത്തിന്നഗ്രം, വിശ്വം, ബ്രഹ്മൻ, സാധുഗോപ്താവ് അവൻ എന്നെ രക്ഷിക്കണം. ആരിൽ ഭൂതങ്ങൾ ഉത്ഭവിക്കുന്നു, മദ്ധ്യം, അന്തം, ധൃതി, ഭൂതി, ശ്രുതി, ഗുഹ്യങ്ങൾ ആരാണോ, ഗുഹ്യാഭിഭൂതനായ പുരുഷേശ്വരൻ, മഹാത്മാവായ മൃഡവേദ്യൻ, ആരോ, ആ ദേവനെ ഞാൻ കൈകൂപ്പുന്നു. ലിംഗാഗമെല്ലാം ത്ര്യംബകനീശനാകുന്നു. ഭഗാങ്കം സർവ്വധാത്രിയായ ഉമയാകുന്നു. ഈ പാരിൽ മൂന്നാമതായി മറ്റൊന്നുമില്ല. മഹേശനൊഴികെ മറ്റാരുമില്ല. സർവ്വസർവ്വേശനാകുന്നു ശങ്കരൻ.

ഇപ്രകാരം വാഴ്ത്തിസ്സുതിച്ചപ്പോൾ ഭഗവാനായ വൃഷഭധ്വജൻ, ധർമ്മാത്മാവ്, ധാർമ്മികൻ, കശ്യപന്റെ മുമ്പിൽ പ്രത്യക്ഷനായി. അവനോട് ദേവദേവേശ്വരൻ ഹൃദയപ്രസാദത്തോടെ പറഞ്ഞു."

ശിവൻ പറഞ്ഞു: "അല്ലയോ പ്രജാപതേ, എന്നെ വാഴ്ത്തി സ്തുതിക്കുന്നതിന്റെ കാരണം ഞാൻ അറിഞ്ഞിരിക്കുന്നു. മഹാത്മാക്കളായ ഇന്ദ്രോപേന്ദ്രന്മാർ, ദേവന്മാർ, സ്വസ്ഥരായി വരും! ധർമ്മാത്മാവായ ജനാർദ്ദനൻ പാരിജാതം കൊണ്ടുപോകും! വാസവന്നു പണ്ട് ഒരു ശാപം കിട്ടിയിട്ടുണ്ട്. ദേവശർമ്മൻ എന്ന മഹർഷിയുടെ ഭാര്യയെ കാംക്ഷിച്ചതുമൂലം ആ മഹർഷി വാസവനെ ശപിച്ചിട്ടുണ്ട്. ശക്രന്റെ ഗൃഹത്തിലേക്കു ധർമ്മജ്ഞാ, ഭവാൻ ഭാര്യയായ ദക്ഷപുത്രിയോടുകൂടി. അദിതിയോടുകൂടി, ചെല്ലുക, നിന്റെ മക്കൾക്കു തീർച്ചയായും ശുഭം ഭവിക്കും!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഹരൻ പറഞ്ഞതു കേട്ട് വിദ്വാനും കമലഭവന്റെ പുത്രപുത്രനും അപ്രമേയനും സുരഗണങ്ങൾക്ക് ഗുരുവുമായ കശ്യപൻ രുദ്രനെ വണങ്ങി ഹൃദയപ്രസാദത്തോടെ സുരാലയത്തിലേക്കു പോയി."

**73. പാരിജാതഹരണം – കൃഷ്ണനും ഇന്ദ്രനും തമ്മിൽ യുദ്ധം** – വൈശമ്പായനൻ പറഞ്ഞു: "തേജസ്വിയായ വിഷ്ണു, സൂര്യനുദിച്ച് ഒട്ടുസമയം ചെന്നപ്പോൾ നായാട്ടിന്നെന്ന ഭാവത്തിൽ രൈവതകപർവ്വതത്തിൽച്ചെന്നു. കൃഷ്ണൻ ഒറ്റത്തേരിൽ ശൈനേയനെ കയറ്റി, പ്രദ്യുമ്നനോടു പിന്നാലെ പോരുവാനും പറഞ്ഞു. രൈവതക പർവ്വതത്തിലെത്തിയതിന്നുശേഷം കൃഷ്ണൻ ദാരുകനോടു പറഞ്ഞു: 'ദാരുകാ, നീ എന്റെ തേര് പിടിച്ചുനിർത്തി കുതിരകളെ നിയന്ത്രിച്ച് എന്നെ കാത്തുനില്ക്കുക. അത് ഒരു പകുതി ദിവസം വേണം. സൂതസത്തമാ, ഞാൻ തേരിൽക്കയറി ദ്വാരകയിലേക്കു പോകാം.' എന്ന് ആ സൂതനെ ഏല്പിച്ച് ധീമാനും അതുലവിക്രമനുമായ ഭഗവാൻ സാത്യകിയോടുകൂടെ താർക്ഷ്യനിൽക്കയറി. വേറെ ഒരു തേരിൽ ശത്രുസൂദനനായ പ്രദ്യുമ്നനും കയറി കൗരവ്യാ! ആകാശംവഴി കൃഷ്ണനെ അകമ്പടിസേവിച്ചു. നിമിഷംകൊണ്ട് ഹരി നന്ദനപ്പൂവനത്തിൽ ദേവേന്ദ്രന്റെ മനോഹരമായ പൂങ്കാവിൽ പാരിജാതം ഹരിക്കുവാൻ എത്തിക്കഴിഞ്ഞു. അവിടെ ഭഗവാൻ ദുസ്സഹന്മാരായ അമരയോദ്ധാക്കളെക്കണ്ടു. നാനാതരം ആയുധങ്ങളും ധരിച്ച് അവർ കരുതലോടെ നന്ദനത്തിൽ നില്ക്കുന്നതായി അധോക്ഷജൻ ദർശിച്ചു. അവർ ആ പാരിജാതത്തെ കാത്തുകൊണ്ട് കാവൽനില്ക്കുമ്പോൾ മഹാബലനായ കൃഷ്ണൻ പാരിജാതം പറിച്ചെടുത്ത് പക്ഷിരാജാവായ ഗരുഡന്റെ പുറത്ത് കൂസൽകൂടാതെ കയറ്റിവെച്ചു. ഭാരതാ! ഉടനെ മൂർത്തിയെടുത്ത് പാരിജാതം കൃഷ്ണന്റെ സമീപത്തെത്തി. വാസുദേവൻ പാരിജാതവൃക്ഷത്തെ സാന്ത്വനംചെയ്തു. 'എടോ വൃക്ഷമേ, നീ ഭയപ്പെടേണ്ടാ,' എന്ന് മഹാശക്തനായ ഭഗവാൻ പറഞ്ഞു. പാരിജാതദ്രുമം തന്റെ കൂടെപ്പോരുന്നതുകൊണ്ട് അധോക്ഷജൻ ശ്രേഷ്ഠമായ അമരാവതീപുരിയെ ഒന്നു വലംവെച്ച് ചുറ്റിപ്പറന്നു. നന്ദനവനം കാക്കുന്ന യോദ്ധാക്കൾ ഓടിച്ചെന്ന് ഇന്ദ്രനോട് പാരിജാതദ്രുമം ഹരിക്കുന്നതായി ഉണർത്തിച്ചു. ഉടനെ ഐരാവതഗജത്തിന്റെ പുറത്തു കയറി പാകശാസ

നൻ ആനയെ ഓടിച്ചു ചെന്നു. പിൻപുറത്തു തന്റെ പുത്രനായ ജയന്തനും തുണയായി കയറിയിരുന്നു. കിഴക്കേ ദ്വാരത്തിലെത്തിയ ശത്രുജിത്തായ കൃഷ്ണനെക്കണ്ട് ഇന്ദ്രൻ വിളിച്ചുപറഞ്ഞു: "എടോ മധുസൂദനാ! നീ എന്താണീ കാണിക്കുന്നത്? ഇതു കേട്ട് ഗരുഡാരൂഢനായ കൃഷ്ണൻ ശക്രനെ കൈകൂപ്പി ഇപ്രകാരം പറഞ്ഞു: 'നിന്റെ വധുവിന്റെ പുണ്യകത്തിന്നായി ഈ മഹാവൃക്ഷത്തെ ഞാൻ കൊണ്ടുപോവുകയാണ്!' ഇതു കേട്ട് ശക്രൻ കൃഷ്ണനോടു പറഞ്ഞു: 'ഇത് പറ്റുന്ന പണിയല്ല, അംബുജേക്ഷണാ! യുദ്ധംകൂടാതെ സൂത്രത്തിൽ കടന്നുവന്ന് അപഹരിച്ചുകളയാൻ ഞാൻ സമ്മതിക്കുകയില്ല. കൃഷ്ണാ! മഹാബാഹോ, കേശവാ, നീ ആദ്യം എന്നെ പ്രഹരിക്കുക! കൗമോദകി എന്റെ നെഞ്ചിൽ പതിപ്പിക്കുമെന്ന് നീ പറഞ്ഞുവിട്ടില്ലേ! ആ സത്യം നീ ഒന്നു സഫലമാക്കൂ! ഇപ്രകാരം ശക്രൻ പറഞ്ഞപ്പോൾ ഇടിത്തീയിനൊക്കുന്ന തീക്ഷ്ണമായ ശരങ്ങൾകൊണ്ട് കൃഷ്ണൻ ചിരിച്ച് ശക്രന്റെ ആനയെ പിളർന്നു. അപ്പോൾ ജനമേജയാ, വജ്രിയും ഒന്നിലും കുറവുകൂടാതെ ദിവ്യബാണങ്ങളെടുത്ത് പക്ഷീന്ദ്രനേയും എയ്തു. പിന്നെ ശക്രൻ ശക്തനായ കൃഷ്ണന്റെ ബാണങ്ങളെ കഷണമാക്കിവിടുകയും ചെയ്തു. ദേവേന്ദ്രൻ വിട്ട ബാണങ്ങളെ മാധവനും മുറിച്ചുതള്ളി. മാധവൻ വിട്ടവ ഇന്ദ്രനും മുറിച്ചുവിട്ടു. മഹേന്ദ്രന്റെ വില്ലിന്റെ ശബ്ദത്താലും, കൃഷ്ണന്റെ ശാർങ്ഗത്തിന്റെ ശബ്ദത്താലും സ്വർഗ്ഗവാസികൾ മോഹിച്ചുപോയി. അവർ തമ്മിൽ പൊരുതുന്ന സമയത്ത് മഹാബലനായ ജയന്തൻ ഗരുഡന്റെ പുറത്തിരിക്കുന്ന പാരിജാതത്തെ തട്ടിയെടുക്കുവാൻ ഉദ്യമിച്ചു. ഉടനെ കംസാരിയായ ഭഗവാൻ പ്രദ്യുമ്നനോട് വിളിച്ചു പറഞ്ഞു: 'അവനെ തടുക്കുക' എന്ന്. ഉടനെ പ്രതാപവാനായ രൗക്മിണേയൻ അവനെ തടുത്തു. ജയശ്രേഷ്ഠനായ ശ്രീമാൻ ജയന്തൻ രൗക്മിണേയനിൽ അമ്പുകൾ, ചിരിച്ചുകൊണ്ട് വലിയ രഥത്തിലിരുന്ന് എയ്തു. തേരിലിരിക്കുന്ന രൗക്മിണേയൻ ഇന്ദ്രപുത്രനെ നല്ലപോലെ വിശിഖങ്ങളാൽ പീഡിപ്പിച്ചു. ആ സന്നിപാതം വലിയ ബഹളമായി കുരുനന്ദനാ! ജയന്തനും വീരനായ പ്രദ്യുമ്നനും ഒപ്പം ചെയ്തതിന്ന് എതിർ ചെയ്തു. രണ്ടുപേരും അഭ്യാസികളും മഹാബലരുമാണ്. മഹേന്ദ്രോപേന്ദ്രപുത്രന്മാർ പോരിൽ ശസ്ത്രധരോത്തമന്മാരാണ്. ദേവന്മാരും മുനികളും അവരുടെ പോരാട്ടം കണ്ട് വിസ്മയിച്ചുപോയി. ആ ഘോരമായ പോരാട്ടത്തിൽ സിദ്ധചാരണന്മാരും ചേർന്നു.

പിന്നെ പ്രവരൻ എന്നു പേരായ മഹാബലനായ ദേവദൂതൻ പാരിജാതം ഹരിക്കുവാൻ ശ്രമിച്ചു ഭാരതാ! അവൻ ദേവേന്ദ്രന്റെ മിത്രമാണ്. മഹാസ്ത്രജ്ഞനായ അരിന്ദമനാണ്. ബ്രഹ്മാവിന്റെ വരദാനംമൂലം അവദ്ധ്യനാണ് കുരുനന്ദനാ! ജംബുദ്വീപിൽവെച്ച് തപസ്സുചെയ്തു സിദ്ധനായി ആ ബ്രാഹ്മണൻ ദേവലോകത്തെത്തിയവനാണ്. തന്റെ ശക്തികൊണ്ട് രാജാവേ, വലവൈരിയുമായി സഖിയായവനാണ്. അവൻ വന്നെത്തുന്നതു കണ്ട് സാത്യകിയോട് കൃഷ്ണൻ പറഞ്ഞു: "സാത്യകീ, ഈ പ്രവരനെ ഇവിടെ നിന്ന് അമ്പുകൊണ്ട് തുരത്തിവിടൂ! നിർദ്ദയമായി ഇവനിൽ അമ്പുകൾ പ്രയോഗിക്കരുത്. ഇവന്റെ വിപ്രചാപല്യമൊക്കെ നമ്മൾ പൊറുക്കണം.' ഉടനെ രഥേഷുക്കൾ അറുപതെണ്ണം ആ ദ്വിജൻ ഗരുഡനിൽ പ്രയോഗിച്ചു. മഹാബാഹോ, സത്യകിയേയും ഗരുഡനേയും പ്രവരൻ നന്നായി എയ്തു. ശിനിപൗത്രൻ ശരംതൂകുന്ന പ്രവരന്റെ വില്ല് മുറിച്ചു. ആ പുരുഷവ്യാഘ്രൻ ഇപ്രകാരം പറഞ്ഞു."

സാത്യകി പറഞ്ഞു: "ബ്രാഹ്മണൻ വദ്ധ്യനല്ലല്ലോ. അതുകൊണ്ട് നീ നിൽക്കൂ! നീ മാർഗ്ഗം തെറ്റിയാണ് പ്രവർത്തിക്കുന്നതെങ്കിലും വിപ്രരെ യാദവന്മാർ വധിക്കുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ പ്രവരൻ ചിരിച്ചുകൊണ്ടു പറഞ്ഞു കുരുനന്ദനാ! 'എടോ നരശൂരാ, ക്ഷമ മതി. നീ ശക്തിയോടെ ഒന്ന് പൊരുതുക! ഞാൻ ജാമദഗ്ന്യരാമന്റെ ശിഷ്യനാണ് യാദവാ! പേരുകൊണ്ട് ഞാൻ പ്രവരനാണ്. ധീമാനായ ശക്രന്റെ സഖിയാണു ഞാൻ. മധുസൂദനനാണെന്നുള്ള വിചാരംമൂലം ദേവകൾ പോരിന്ന് വന്നേല്ക്കുന്നില്ല. ഇന്ദ്രനോടുള്ള സൗഹൃദത്തിന്റെ കടപ്പാട് ഇന്നു തീർക്കും ഞാൻ മാധവാ!' പിന്നെ അവർ തമ്മിലുള്ള യുദ്ധം രൗദ്രമായി വർദ്ധിച്ചുവന്നു രാജാവേ! ശൈനേയനും ദ്വിജമുഖ്യനും തമ്മിൽ ദിവ്യാസ്ത്രമെടുത്ത് പോരാടി. അപ്പോൾ ദ്യോവ് കുലുങ്ങി അസംഖ്യം ശൈലങ്ങളും കുലുങ്ങി. ആ മഹാത്മാക്കൾ തമ്മിൽ യുദ്ധം മുറുകിയപ്പോൾ പ്രദ്യുമ്നനും ജയന്തനും തമ്മിൽ പോരുനടന്നു. രണ്ടു പേരും തമ്മിൽക്കയറാതെ നിന്നു. ഐന്ദ്രി വൻപുള്ളവനായ, ശൂരാഗ്ര്യനായ കൃഷ്ണപുത്രനേയും കവിഞ്ഞ് കയറിയില്ല. ആ യോധേന്ദ്രന്മാരിരുപേരും 'എടുക്കൂ! വിടൂ!' എന്ന് ഉച്ചത്തിൽ പറഞ്ഞുകൊണ്ടുനിന്ന് യുദ്ധംചെയ്തു. തമ്മിൽ ജയിക്കുവാൻ കിണഞ്ഞുനോക്കി. പിന്നെ കൃഷ്ണപുത്രനെ ശചീപുത്രനായ ജയന്തൻ ദിവ്യാസ്ത്രം പറഞ്ഞ് ക്ഷണത്തിൽ എയ്തു. തന്റെനേരെ എത്തുന്ന ദീപ്തമായ അസ്ത്രം കൂരമ്പുനിരകൊണ്ട് പെട്ടെന്ന് പ്രദ്യുമ്നൻ ബാണജാലത്താൽ സ്തംഭിപ്പിച്ചു. അത് ഒരത്ഭുതമായി. കത്തിജ്ജ്വലിക്കുന്ന അത് പടത്തലയ്ക്കലെത്തി. ദാനവമർദ്ദനമായ ആ അസ്ത്രം രൗക്മിണേയന്റെ നേരെ എത്തി. ആ അസ്ത്രം പ്രദ്യുമ്നന്റെ രഥത്തെ ചുട്ടു. എന്നാൽ ഘോരമായ ആ ശരം രൗക്മിണേയനെ ചുട്ടില്ല. കത്തിജ്ജ്വലിക്കുന്ന അഗ്നി അഗ്നിയെ എങ്ങനെ ദഹിപ്പിക്കും? വെന്തുപോയ തേരുവിട്ട് മഹാബാഹുവായ രുക്മിണീസുതൻ ചാടി. ഉടനെ നാരായണസുതനായ മഹാരഥൻ രഥമില്ലാത്തവനായി ആകാശത്ത് വില്ലുമെടുത്തുനിന്ന് ജയന്തനോടു പറഞ്ഞു."

പ്രദ്യുമ്നൻ പറഞ്ഞു: "മഹേന്ദ്രപുത്രാ! ഭവാൻ വിട്ട ദിവ്യാസ്ത്രമുണ്ടല്ലോ അങ്ങനെയുള്ള നൂറു ശരം വിട്ടാലും ഭവാന് എന്നെ വധിക്കുവാൻ സാധിക്കയില്ല. പ്രയത്നിക്കുക! നിന്റെ അഭ്യാസപ്രയത്നങ്ങൾ ഞാൻ കാണട്ടെ! പോരിൽ ഭവാൻ എന്നേക്കാൾ ഒരിക്കലും മേലെയല്ല അമരനന്ദനാ! തേരിൽ വില്ലുമായി നില്ക്കുന്ന നിന്നെക്കണ്ടു ഭയപ്പെട്ട് നീ ബലവാനാണെന്നു വിചാരിച്ച് നിന്റെ മുമ്പിൽ കുമ്പിടുമെന്ന് വിചാരിക്കേണ്ട മനസ്സുകൊണ്ട്. ഭവാൻ പാരിജാതത്തെ ഓർത്തുകൊള്ളുക. എന്നാൽ കൈകൊണ്ട് അതിനെ തൊടാമെന്നുള്ള മോഹമുണ്ടെങ്കിൽ അതു കൊണ്ടു കളഞ്ഞേക്കൂ! എന്റെ മായാമയമായ തേര് ഭവാൻ ചുട്ടു. ഇപ്രകാരം ഒരായിരം തേര് വേണമെങ്കിൽ ഞാൻ മായകൊണ്ടു തീർക്കാം. അതിന്നുള്ള ശക്തി എനിക്കുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പ്രദ്യുമ്നൻ പറഞ്ഞതുകേട്ട് മഹാബലനായ ജയന്തൻ, തേജസ്സേറിയ അസ്ത്രം, തപസ്സാൽ ഏറ്റവും ഉത്തമമായ അസ്ത്രം വിട്ടു. പ്രദ്യുമ്നൻ ആ ശക്തിയേറിയ അസ്ത്രത്തെ വിശിഖങ്ങളാൽ തടുത്തു. പിന്നെ നാല് ദിവ്യാസ്ത്രങ്ങൾ വേറെ അവന്റെ നേരെ വിട്ടു. എല്ലാ ദിക്കിലും ഈ അസ്ത്രങ്ങളെയൊക്കെ തടഞ്ഞു ഭാരതാ! അഞ്ചാമത് അംബരത്തിൽ ഒന്നും രൗക്മിണേയന്റെനേരെ കൊള്ളിമീൻപോലെ തീക്ഷ്ണമായത് വിട്ടു. ശരൗഘങ്ങളാൽ കൃഷ്ണപുത്രൻ ആ അസ്ത്രങ്ങളെയെല്ലാം തടുത്തു. എന്നുതന്നെയല്ല, തീക്ഷ്ണമായ ബാണങ്ങളാൽ ജയന്തനേയും എയ്തു. ഉടനെ പുണ്യകർമ്മാക്കളായ ദേവന്മാർ ഒന്നിച്ച് ആർത്ത് അത്ഭുതപ്പെട്ടു. എങ്ങനെ

അത്ഭുതപ്പെടാതിരിക്കും. പ്രദ്യുമ്നന്റെ ധൈര്യവും കൈവേഗവും അത്ഭുതജനകമായിരുന്നു. തീക്ഷ്ണബാണം കൊണ്ടു ശിനിപുംഗവനായ സാത്യകി പ്രവരന്റെ വില്ലും കൈയുറയും മുറിച്ചുവീഴ്ത്തി ഭാരതാ! ഉടനെ വമ്പുകൂടിയതും ഉത്തമമായതും ഇന്ദ്രൻ നല്കിയതുമായ വേറൊരു വില്ലെടുത്തുലച്ചു അതിന്റെ സ്വനം ഘനനാദംപോലെ ഇരമ്പി. ആ മഹാകാർമ്മുകമെടുത്ത് വീരനായ ആ വിപ്രസത്തമൻ സൂര്യാംശുക്കൾക്കു തുല്യമായ പലമാതിരി ബാണങ്ങൾ എയ്തു. ഓജസ്വിയായ ശൈനേയന്റെ ചിത്രവില്ലും അറുത്തു. എന്നുതന്നെയല്ല, അവന്റെ സർവ്വഅംഗങ്ങളിലും ബാണം വിടുകയും ചെയ്തു. അപ്പോൾ വേറൊരു വില്ല് ശൈനേയനും എടുത്തു കുരുസത്തമാ! ഭാരംകൂടുന്ന ആ വില്ലെടുത്തു രണത്തിൽ പ്രവരനേയും എയ്തു. കൂരമ്പെയ്ത് തമ്മിൽത്തമ്മിൽ അവർ ചട്ട മുറിച്ചുവീഴ്ത്തുകയും ചെയ്തു. ദേഹത്തിലെ മാംസങ്ങളും മർമ്മംകീറുന്ന വിശിഖങ്ങൾ കൊണ്ടു മുറിച്ചു. അഷ്ടധാരശതംകൊണ്ടു വില്ല് രണ്ടായി വീണ്ടും പ്രവരൻ മുറിച്ചു. പിന്നെ മൂന്നമ്പ് അവന്റെ മെയ്യിൽ എയ്യുകയും ചെയ്തു. വേറെ ഒരു വില്ലെടുക്കുന്നതിന്നു വിചാരിക്കുന്ന അവനെ, കൈവേഗം കാണിക്കുന്ന ആ സാത്യകിയെ, ദ്വിജൻ ഗദയെടുത്തു പ്രഹരിച്ചു. ഉടനെ വാളും പരിചയും ചിരിച്ചുകൊണ്ടു സാത്യകി എടുത്തു. പിന്നെ അവൻ വില്ലെടുത്തില്ല. ഗദകൊണ്ട് അടികൊണ്ടതിൽ ക്രോധത്തോടെ നിന്നു. ഉടനെ ശരശതംതന്നെ പ്രവരൻ വിട്ടു. യദുവീരനായ സാത്യകിയെ വിഹസ്തനായി അവൻ കണ്ടു. ഉടനെ യദുവീരൻ വാളെടുത്തു. പ്രദ്യുമ്നൻ നിർമ്മലാകാശസന്നിഭമായ വാളെടുത്തു. അപ്പോൾ പ്രവരൻ ശരമെടുത്ത് അവന്റെ വാൾ ഖണ്ഡിച്ച്, പിടിപ്പാട്ടിൽ മുറിച്ചു വീഴ്ത്തി. പ്രവരൻ ചിരിച്ചു എന്നു തന്നെയല്ല, ശൈനേയന്റെ പരിചയും ശരങ്ങളാൽ തകർത്തുകളഞ്ഞു. ഉടനെ വേൽ മാറിൽച്ചാട്ടി പ്രവരൻ ആർത്തു. അവൻ കുഴങ്ങിയ സമയത്തു പ്രവരൻ പാരിജാതം പിടിച്ചെടുക്കുവാനായി തേരുമായി ഗരുഡന്റെ അടുത്തേക്ക് പാഞ്ഞുചെന്നു. പ്രവരനെ ഗരുഡൻ എടുത്തെറിയുന്നമാതിരി ചിറകാൽ പ്രഹരിച്ച് ഒരേറുകൊടുത്തു. തേരോടുകൂടി അവൻ ഒരു വിളിപ്പാടകലെച്ചെന്നു വീണു. അവിടെ അവൻ ബോധഹീനനായി ക്കിടന്നു. വിധിവശാൽ വീണ പ്രവരനെ ജയന്തൻ ചെന്ന് ആശ്വസിപ്പിച്ച്, ക്ഷണത്തിൽ തേരിലെടുത്തുകയറ്റി. അപ്രകാരംതന്നെ മോഹാലസ്യപ്പെട്ടുപോയ ശൈനേയനെ പ്രദ്യുമ്നൻ ആശ്വസിപ്പിച്ചു. പ്രദ്യുമ്നൻ ആ പിതൃസഹോദരനെ തഴുകി. ഉടനെ ഇടംകൈകൊണ്ട് മധുസൂദനൻ സാത്യകിയെ തലോടി. കൃഷ്ണന്റെ കരസ്പർശമേറ്റയുടനെ സാത്യകി പീഡയൊക്കെ തീർന്ന് എഴുന്നേറ്റ് പാരിജാതത്തിന്റെ സമീപത്തു വലത്തുഭാഗം പ്രദ്യുമ്നനും ഇടത്തുഭാഗം ശിനിപുംഗവനും യുദ്ധസന്നദ്ധരായി നിന്നു. ജയന്തനും പ്രവരനും ഒറ്റത്തേരാൽ പാഞ്ഞേല്ക്കുമ്പോൾ മഹാത്മാവായ ശക്രൻ ചിരിച്ച് ഇപ്രകാരം പറഞ്ഞു."

ശക്രൻ പറഞ്ഞു: "നിങ്ങൾ ഗരുഡന്റെ അടുത്തേക്കു ചെല്ലരുത്. ആ പക്ഷികുലരാജാവ്, വിനതാപുത്രൻ, മഹാബലശാലിയാണ്. എന്റെ ഇടത്തും വലത്തുമായി നിന്ന് ആയുധമെടുത്തു പൊരുതുമ്പോൾ ഇരുവശവും കാത്തുകൊള്ളുവിൻ."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ശക്രൻ പറഞ്ഞപ്പോൾ ആ വീരന്മാർ പൊരുതിക്കൊണ്ടിരിക്കുന്ന ദേവേന്ദ്രമുകുന്ദന്മാരെ നോക്കിനിന്നു. ഇടിമുഴക്കംപോലെയുള്ള സ്വനത്തോടുകൂടിയ ബാണങ്ങൾകൊണ്ട് ഇന്ദ്രൻ പക്ഷിരാജാവിനെ സർവ്വ അംഗത്തിലും എയ്തു. മഹാസ്ത്രങ്ങളും വൈനതേയനിൽ വിട്ടു. പ്രതാപവാനായ വൈനതേയൻ അവയൊന്നും കണക്കാക്കാതെ ശക്രന്റെ വെള്ളാനയുടെ നേരെ ചെന്നു. മഹാരാജാവേ, ബലവാന്മാരായ രണ്ടു പേർ, ആനയും പക്ഷിരാജാവും തമ്മിൽ പൊരുതി. മഹാശക്തരും വീര്യവാന്മാരും ദുരാസദന്മാരുമാണ് അവർ രണ്ടുപേരും. നാഗാരിയായ ഗരുഡനെ കൊമ്പുകളാലും തുമ്പിക്കൈയാലും തലയാലും ഐരാവതം ചീറിപ്പാഞ്ഞു ചെന്നു ചതച്ചു. ആനത്തോട്ടിപോലെ കൂർത്ത തീക്ഷ്ണമായ നഖം കൊണ്ടു ബലോത്കടനായ വൈനതേയൻ പക്ഷത്തിന്റെ പ്രഹരംകൊണ്ട് ആ ഐരാവതത്തെ ചതച്ചുവിട്ടു. കുറേ നേരത്തേക്ക് അവരുടെ കനത്ത പോരാട്ടം നടന്നു. ലോകത്തിൽ അത്ഭുതജനകവും കാണുന്നവർക്ക് ഭയജനകവുമായിരുന്നു ആ പോരാട്ടം.

ഐരാവതത്തെ മഹബലനായ ഗരുഡൻ തലയിൽ നഖാങ്കുശക്രൂരമായ പാദംകൊണ്ടു പ്രഹരിച്ചു. തലയ്ക്കു അടികൊണ്ട ആന തലകറങ്ങി വിണ്ണിൽനിന്നു വീണു. വീണത് ആ ദ്വീപിലെ പാരിയാത്രാപർവ്വതത്തിലാണ് ജനമേജയാ! ആന വീഴുമ്പോഴും ശക്രൻ അവനെ വിട്ടില്ല. വീഴുന്ന ആനപ്പുറത്തിരുന്നു പോരുന്ന ശക്രന്റെ പോക്കു കാണേണ്ട കാഴ്ചതന്നെ! കനിവുകൊണ്ടും വേഴ്ചകൊണ്ടും മുമ്പേതന്നെ കൈക്കൊള്ളുകയാലും മഹാബലനായ ശക്രൻ വീഴുന്ന ആനയെ വിട്ടുകളഞ്ഞില്ല. ഉടനെ പ്രഭുവും അവ്യയനുമായ ശ്രീകൃഷ്ണൻ പാരിജാതവും പുറത്തുചുമക്കുന്ന ഗരുഡനോടുകൂടെ അവന്റെ പിന്നാലെ പാഞ്ഞുചെന്നു. ഉടനെ വൃത്രവൈരിയായ ശക്രൻ പാരിയാത്രാപർവ്വതത്തിൽ പോയി നിന്നു. ഐരാവതം അല്പം വിശ്രമിച്ചു സമാശ്വസിച്ചതിന്നുശേഷം വീണ്ടും പോരാട്ടം തുടങ്ങി. ആഞ്ഞെയ്യുന്ന സർപ്പോഗ്രമായ വിശിഖങ്ങൾകൊണ്ട് കൃഷ്ണനും ഇന്ദ്രനും തമ്മിൽ ഉഗ്രമായ പോരാട്ടം നടന്നു. പിന്നെ വജ്രാശനികൾ, ഇടിത്തീയുകൾ, ഗരുഡൻ ഏറ്റു സഹിച്ചു. അവദ്ധ്യനാണ് ഗരുഡൻ. സ്വഭാവത്താലും ബലത്താലും വമ്പനുമാണ്. ഭ്രാതാവായ ദേവരാജാവിന്റെ വജ്രാശനികൾ താൻ മാനിക്കാതിരിക്കുന്നത് ശരിയല്ലല്ലോ എന്ന നിലയിൽ ഗരുഡൻ തന്റെ ഓരോ പീലിയും കൊഴിച്ചുവിട്ടു. ഗരുഡൻ വന്ന് ആക്രമിക്കേ ചുറ്റും തകർന്ന ആ മല ഭൂമിയിലാണ്ടു പോയി രാജാവേ! കൃഷ്ണനിലുള്ള ബഹുമാനത്താൽ ആ പർവ്വതരാജാവ് ശബ്ദിച്ചു. അവൻ അല്പംമാത്രമായി ശേഷിച്ചതു കണ്ട് കൃഷ്ണൻ ആ പർവ്വതത്തെവിട്ട് ഗരുഡാരൂഢനായി നഭസ്സിൽ നിന്നു. ഉടനെ സർവ്വകൃത്തായ ലോകഭാവനൻ പ്രദ്യുമ്നനോടു പറഞ്ഞു: "ദ്വാരകയിൽച്ചെന്നു ദാരുകൻ ഇരിക്കുന്ന ആ രഥം ഉടനെ വീരാ, നീ വരുത്തുക. എന്റെ തേജോബലം ചേർന്നവനാണു നീ. ബലഭദ്രനോടും കുകുരാധിപനോടും പറയുക. നാളെ ഞാൻ ഇന്ദ്രനെ ജയിച്ചു ദ്വാരകയ്ക്കെത്തുന്നതാണെന്ന്."

അപ്രകാരമാകാംഎന്ന് അച്ഛനോടു പറഞ്ഞു ധാർമ്മികനും പ്രഭുവുമായ പ്രദ്യുമ്നൻ ചെന്നു യാദവേന്ദ്രനോടും ബലരാമനോടും പറഞ്ഞ് ഒരു നാഴികകൊണ്ട് ആ സ്ഥലത്തേക്കു വീണ്ടും ദാരുകൻ പൂട്ടിയ രഥത്തിൽ കയറി എത്തിക്കഴിഞ്ഞു ഭാരതാ!"

## 74. പാരിജാതഹരണം - കൃഷ്ണകൃതശിവസ്തുതി -

വൈശമ്പായനൻ പറഞ്ഞു: "ആ തേരിൽക്കയറി കൃഷ്ണൻ പാരിയാത്രാദ്രിയിൽ ചെന്നു. അവിടെയാണ് ഐരാവതത്തിന്റെ പുറത്ത് ദേവരാജാവ് ചെന്നെത്തിയിരിക്കുന്നത്. ജനാർദ്ദനൻ വരുന്നതു കണ്ട് പാരിയാത്രാപർവ്വതം ഒരു ചാണക്കല്ലിന്റെ കഷണം താഴുന്ന മാതിരി ഭൂമിയിലേക്കു താഴ്ന്നുപോയി. മഹാത്മാവിന്റെ പ്രഭാവം അറിയുന്ന ആ പർവ്വതം ജനാർദ്ദനന്റെ പ്രിയത്തിന്നുവേണ്ടിയാണ് താഴ്ന്നത്. അല്ലയോ രാജാവേ, ഹൃഷീകേശൻ ആ പർവ്വതത്തിൽ

പ്രീതനായി. പോരിന്നേല്ക്കുന്ന കൃഷ്ണനെ കണ്ട് പാരിജാതമേന്തിയ ഗരുഡനും പിന്തുടർന്നു. പ്രദ്യുമ്നനും സാത്യകിയും ഗരുഡൻെറ പുറത്തിരുന്നു. അവർ പാരിജാതവും കാത്ത് സംരക്ഷിച്ചുനിന്നു."

അങ്ങനെയിരിക്കെ സൂര്യൻ അസ്തമിച്ചു. ഇരുട്ടു വ്യാപിച്ചു. ശക്രനും കേശവനും തമ്മിലുള്ള യുദ്ധവും കടുത്തു. പ്രഹരമേറ്റു വല്ലാതെ അവശനായ ഐരാവതത്തെക്കണ്ട് ദേവരാജാവിനോട് വിഷ്ണു പറഞ്ഞു: 'മുമ്പേ ഗരുഡൻെറ പക്ഷാഘാതമേറ്റ് ഐരാവതം അവശനായിരിക്കുന്നു. രാത്രി വന്നണയുകയും ചെയ്തു. നാളെക്കാലത്തു തമ്മിൽ കാണാം. അപ്പോൾ നീ ഇഷ്ടംപോലെ എതിർത്തുകൊള്ളുക.' 'അങ്ങനെയാകട്ടെ' എന്നു പ്രഭുവായ ദേവേന്ദ്രൻ കൃഷ്ണനോടു പറഞ്ഞു. അന്ന് പുഷ്കരപാർശ്വത്തിൽ ദേവരാജാവായ പുരന്ദരൻ പാർത്തു. ധർമ്മാത്മാവ് പർവ്വതത്തിൽ കൂടാരമടിച്ചു വസിച്ചു.

ഈ സന്ദർഭത്തിൽ ബ്രഹ്മാവും കശ്യപമഹർഷിയും എത്തി. മാത്രമല്ല, അദിതിയും മുനീന്ദ്രന്മാരും മറ്റു ദേവന്മാരും അവിടെ വന്നുചേർന്നു. ആദിത്യവസുരുദ്രന്മാരും വന്നുചേർന്നു രാജാവേ! നാരായണൻ പുത്രനോടും ശിനിവീരനോടുംകൂടെ അഴകേറിയ പാരിയാത്രഗിരിയിൽ ഹൃഷ്ടനായി പാർത്തു. തന്നിൽ വർദ്ധിച്ച ഭക്തിയാൽ ശാണതുല്യമായിത്തീർന്ന ആ പർവ്വതത്തിന്ന് മഹാദ്യുതിയായ വിഷ്ണു വരം നല്കി. 'അല്ലയോ മഹാഗിരേ, ഭവാൻ 'ശാണപാദൻ' എന്ന പേരിൽ ഇനി അറിയപ്പെടും. ഭവാൻ പുണ്യാർദ്ധംകൊണ്ട് ഹിമഗിരിക്കു തുല്യനായി ശുഭനായിത്തീരും. മേരുപർവ്വതത്തോടു സ്പർദ്ധിക്കുന്നവിധം ബഹുഗ്ന ചിത്രമൃഗാന്വിതനായി ബഹുചിത്രനഗം ചേരുന്ന നിന്നെ കണ്ട് ഞാൻ രമിക്കുന്നതാണ്.' ആ പർവ്വതത്തിന്ന് അങ്ങനെ ഒരു വരം നല്കി, കേശവൻ വൃഷധ്വജനെ കൂപ്പി ഗംഗയെ ധ്യാനിച്ചു. കൃഷ്ണൻ ധ്യാനിച്ച ഉടനെ ഗംഗ അവിടെ എത്തി. കൃഷ്ണൻ അവളെ പൂജിച്ചു. ആ ഗംഗനദിയിൽ സ്നാനംചെയ്ത് ഗുഹന്ന് വില്വവും അംഭസ്സും അവ്യയനായ ഹരി നല്കി. സർവ്വേശ്വരാധീശ്വരനായ രുദ്രനെ ആവാഹിച്ചു. ഉടനെ മഹാദേവൻ ഗൗരിയോടും, ഭൂതഗണങ്ങളോടുംകൂടി എത്തി. വില്വം ഗംഗാജലത്തിൻെറ മീതെയായി നിന്നു. അങ്ങനെ ശിവനെ പാരിജാതപ്പൂവുകൊണ്ട് കേശവൻ പൂജിച്ചു. സർവ്വകർത്താവായ കൃഷ്ണൻ ഈശ്വരനായ ശിവനെ വാക്കുകളാൽ വാഴ്ത്തി സ്തുതിച്ചു."

ശ്രീകൃഷ്ണൻ പറഞ്ഞു:

"രുദ്രൻ ദേവൻ രോദനാൽ ദ്രാവണത്താൽ
രോദിക്കുന്നോൻ ദ്രാവണംകൊണ്ടു ദേവൻ
ഭക്തൻ ഭക്തർക്കും വത്സലൻ വത്സലർക്കും
കീർത്ത്യാശയൻ ശരണൻതാൻ ശരണ്യൻ.

ഗ്രാമ്യാരണ്യപശുവർഗ്ഗത്തിന്നു നീയേ
പതി ഖ്യാതൻ പശുപതീ സർവ്വകാരി
നിനക്കുമേലില്ലൊരു ദേവദേവൻ
ജഗന്നാഥൻ സുരവീരാരിഘാതി.

മഹത്തുക്കൾക്കീശ്വരർക്കീശനല്ലോ
ഭവാനാദ്യൻ പ്രീതിദൻ പ്രാണദായി
അതാണോതുന്നീശ്വരന്നീശനെന്നാർ
സദ്വിദ്വാന്മാർ സർവ്വശാസ്ത്രാർത്ഥവിജ്ഞർ

ജഗത്തിനുത്ഭവം നിങ്കൽനിന്നാണു വീരാ-
വ്യക്താക്ഷരാത്മാവിൽനിന്നക്ഷരേശ!
അതാണു നിന്നെ ഭഗവാനെന്നോതിടുന്നൂ
മഹാസർവ്വേശ്വരന്മാരിലും ശ്രേഷ്ഠഭൂത!

തോല്പിച്ച സർവ്വദേവാസുരഭൂതങ്ങളും
ചേർന്നിട്ടങ്ങയെ അഭിഷേചിക്കമൂലം
മഹേശ്വരൻ വിശ്വകർമ്മാവു ദേവാധിദേവൻ
നീതാനെന്നായ് സർവ്വലോകരും ചൊല്ലിടുന്നു.

പൂജ്യൻ നീ ദേവകൾക്കെല്ലാം പൂജയേല്ക്കുന്നു നിത്യം
ധ്യേയൻ നീ കാംക്ഷിപ്പവർക്കിഷ്ടദൻ ഭൂരിവീര്യൻ
അതിൽ ഖ്യാതൻ നീ ഭഗവാൻ ദേവദേവൻ
സത്തുക്കൾക്കിഷ്ടൻ സർവ്വഭൂത്തമവാൻ നീ

ഊഴിക്കു മൂന്നിന്നും ദേവാ, നീതാൻ പ്രതിഷ്ഠ
ലോകങ്ങൾക്കെല്ലാം ഭാവനാമേയകീർത്തി
അതിനാൽ മുഖ്യം ത്ര്യംബകപ്പേർ ഭവാന്
അമേയനായ് നീ വർത്തിപ്പൂ ത്രിദശേശനാഥ!

ശത്രുക്കളിൽ ശാസനാൽശ്ശർവ്വവനപ്ര
മേയൻ വീണ്ടും ശാസനാലീശ്വരൻ നീ
സർവ്വവ്യാപിത്വാൽ ശങ്കരത്വത്തിനാലും
സൽശബ്ദേശാനൻ ശ്രീകരനർക്കഭാസ്സാം.

സുഖം ഭക്തന്മാർക്കെപ്പോഴും ചെയ്‌വവൻ നീ
ദാനവന്മാർക്കൊക്കെയും നാശം ചെയ്യുന്നതും നീ
അതിനാൽ ദേവൻ ശങ്കരനപ്രമേയൻ
എന്നാദ്ധർമ്മജ്ഞന്മാരോതിടും സർവ്വനാഥൻ.

പണ്ടേ നിന്നിൽ കുലിശംകൊണ്ടഹോ പ്രഹാരം
ഈശാന, ചെയ്തു വാസവൻ ഭൂരിവീര്യൻ
കണ്ഠത്തിൽ നീലിച്ചതു കണ്ടുത്ഭവിച്ചി-
തങ്ങയ്ക്കുണ്ടായ് നീലകണ്ഠാഖ്യ മുന്ന

ലിംഗാംഗമെന്തുണ്ടുലകിങ്കലതെല്ലാം ഭ ാങ്കം
ഉമാസഹിതൻ നീ സ്ഥാവരജംഗമം ത ൻ
വിപ്രർ തത്ത്വജ്ഞർ ഗുണി നീയെന്നു ചൊൽവൂ
ധ്യേയ ഏവംതാനാംബികാ ലോകധാത്രി.

വേദത്തിൽ പുകഴ്ന്നോൾ തത്ത്വം പിറന്നോൾ
ദീക്ഷ്യർക്കു യജ്ഞം യോഗ്യകൾക്കഗ്ര്യരൂപം
ഇല്ലത്ഭുതം ദേവൻ നിന്മട്ടന്യഭൂതം
ഭൂതം ഭവ്യം ഭാവിയെന്നുള്ളതും നീ.

ഞാൻ ബ്രഹ്മവാക്കാണ്, കപിലനാണ്, അനന്തനാണ്, വീര്യാഢ്യന്മാരായ ബ്രഹ്മപുത്രന്മാരാണ്. എല്ലാം ദേവേശാ, ത്വത്ഭവാന്മാരാണ് സർവ്വേശാ, എല്ലാവരും, എല്ലാകാരണാത്മാവും നീതന്നെ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ വാഴ്ത്തുമ്പോൾ ഭഗവാനായ ഗോവൃഷദ്ധ്വജൻ വലതുകൈ നീട്ടി നാരായണനോടു പറഞ്ഞു."

ശിവൻ പറഞ്ഞു: "അല്ലയോ സുരസത്തമാ, നീ വിചാരിച്ച കാര്യമൊക്കെ നേടും. പാരിജാതം നീ ഹരിക്കും. അതിൽ നീ വിഷമിക്കേണ്ടതില്ല. നീ മൈനാകപർവ്വതത്തിലിരുന്നു തപസ്സുചെയ്തതും ഞാൻ വരം നല്കിയതും ചിന്തിച്ച് നീ ധൈര്യത്തോടെ ഇരിക്കുക. നീ അവദ്ധ്യനാണ്. നിന്നെ ജയിക്കുവാൻ ആർക്കും കഴിയുകയില്ല. നീ എന്നെക്കാൾ ശൂരനായി ഭവിക്കുമെന്നുള്ളതും ഞാൻ അന്നു പറഞ്ഞിട്ടുണ്ടല്ലോ. അത് അപ്രകാരംതന്നെ വന്നുചേരും. അതിന്നു മാറ്റമുണ്ടാവുകയില്ല. നീ ചെയ്തതായ സ്തവം കൊണ്ട് എന്നെ ആരാണോ അമരോത്തമാ, സ്തുതിക്കുന്നത്, ആ പുരുഷൻ എന്നും ധർമ്മഭാക്കായി വരുന്നതാണ്. പോരിൽ വിജയിക്കും; ഉത്തമജനങ്ങളുടെ പൂജയേല്ക്കും.

വിലോദകേശ്വരൻ എന്ന പേരാൽ ഞാൻ ഇവിടെ വാഴുന്നതാണ്. അനഘാശയാ, ദേവേശാ! ഭവാൻ പ്രതിഷ്ഠിക്കെ ഭക്തന്മാരുടെ അഭ്യർത്ഥന സാധിപ്പിച്ചുകൊടുക്കും. ഇവിടെ ഉപവസിക്കുന്ന വിദ്വാൻ എന്നിൽ ഭക്തനായി വരും കേശവാ! അവൻ മൂന്നുനാൾ കൊണ്ട് ഇഷ്ടലോകം ഗമിക്കുകയുംചെയ്യും ജനാർദ്ദനാ! ഇവിടെ ഗംഗ 'അവിന്ധ്യ' എന്ന പേരിൽ നില്ക്കും. അതിൽ സ്നാനംചെയ്ത് മന്ത്രം ജപിച്ചാൽ ഗംഗസ്നാനഫലം ലഭിക്കുകയുംചെയ്യും.

ഇനി വേറെ ഒരു കാര്യം ഞാൻ പറയുന്നു: 'ഷൾപ്പുരം' എന്നു പേരായി ഒരു നഗരം ഭൂമിക്കടിയിലുണ്ട്. അത് ദാവന്മാരുടെ നഗരമാണ്. മഹാബലരായ അവർ വിക്രമിച്ച് ജഗത്തിന്നു ദ്രോഹം ചെയ്യുന്നു. ദുരാത്മാക്കളായ ഈ ദൈത്യന്മാർ ദേവകണ്ടകന്മാരാണ് ഗോവിന്ദാ! അവരുടെ പാർപ്പ് ഈ പർവ്വതസാനുവിൽ മറവിലായിട്ടാണ്. ബ്രഹ്മാവു അവർക്കു വരം നല്കിയിട്ടുണ്ട്, ദേവന്മാർക്കു അവദ്ധ്യരാണെന്ന്. നീയാണെങ്കിൽ മനുഷ്യനായി പിറന്നിരിക്കയാണല്ലോ. അതുകൊണ്ടു നിനക്കു അവരെ വധിക്കുവാൻ കഴിയും. അവരെ നീ കൊല്ലണം കേശവാ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് മഹാദേവൻ മഹാത്മാവായ കൃഷ്ണനെ ഗാഢമായിപ്പുണർന്ന് അവിടെത്തന്നെ മറഞ്ഞു രാജാവേ! മഹാദേവൻ പോയതിനുശേഷം ആ രാത്രി പുലരുന്ന സമയത്ത് ഗോവിന്ദൻ ആ പർവ്വതത്തെ വാഴ്ത്തി പർവ്വതത്തോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഹേ പർവ്വതശ്രേഷ്ഠാ, നിന്റെ ചുവട്ടിലായി മഹാസുരന്മാർ അധിവസിക്കുന്നുണ്ട്. ബ്രഹ്മാവിന്റെ വരംവാങ്ങിച്ച അവർ ദേവന്മാർക്ക് അവദ്ധ്യരാണ്. അവർ എത്ര മഹാബലരായാലും ഞാൻ തടുത്താൽ അവരിൽ ആർക്കും പുറത്തുചാടുവാൻ കഴികയില്ല. ഞാൻ പറയുന്നു, അവരുടെ ദ്വാരം ഞാൻ അടയ്ക്കും. അവർ അവിടെക്കിടന്നു ചാകും. ഞാൻ അതിന്നു നിന്നിൽ സന്നിഹിതനാകുന്നു മഹാപർവ്വതമേ! ആ മഹാഘോരന്മാരുടെ മുകളിലായി ഞാൻ കയറി നില്ക്കാം. അല്ലയോ ധരാധരമേ, മുകളിൽക്കയറി എന്റെ സ്വരൂപം കാണുന്നവർക്ക് ഗോസഹസ്രം ദാനംചെയ്തവർക്കു ലഭിക്കുന്നഫലം ശാശ്വതമായി ലഭിക്കും. പർവ്വതോത്തമാ, എന്റെ സാന്നിദ്ധ്യം നിന്നിലുണ്ടാകും. നിന്നിൽനിന്ന് എടുത്ത കല്ലുകൊണ്ടു വിഗ്രഹം തീർത്ത് ഭക്തിയോടെ നിത്യവും പൂജിച്ചാൽ എന്റെ ഗതിയെ അവർ പ്രാപിക്കുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വരദനായ കൃഷ്ണൻ ശാണപാദപർവ്വതത്തിന്ന് അനുഗ്രഹം നല്കി. അന്നുമുതൽ ആ പർവ്വതത്തിൽ ദേവേശനായ അച്യുതന്റെ സാന്നിദ്ധ്യമുണ്ടായി ആ പർവ്വതശിലയാൽ പ്രതിമയുണ്ടാക്കി. കൃതാത്മാക്കൾ വിഷ്ണുലോകകാംക്ഷയാൽ ആ ശിലാപ്രതിമയെ പൂജിച്ചുവരുന്നു."

**75. പാരിജാതഹരണം - പാരിജാതാനയനം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ശ്രേഷ്ഠമായ രഥത്തിൽക്കയറി മഹാശയനായ കൃഷ്ണൻ വിലോദകേശ്വരസ്വാമിയെ വന്ദിച്ചുപോയി രാജാവേ! തേരിലിരുന്ന് മധുസൂദനൻ ദേവേന്ദ്രനെ പോരിന്നു വിളിച്ചു. ആ സമയത്ത് ദേവന്മാരുടെ സൽക്കാരമേറ്റ് ഇന്ദ്രൻ പുഷ്കരത്തിന്റെ സമീപത്തു വസിക്കുകയായിരുന്നു. സജ്ജനങ്ങൾക്കു വേണ്ടതെല്ലാം നല്കി. ഇന്ദ്രനും ജയന്തനും ഉടനെ കുതിരകളെപ്പൂട്ടിയ രഥത്തിൽ കയറി. തേരിൽക്കയറിയ ഇന്ദ്രനും അപ്രകാരംതന്നെ കൃഷ്ണനും തമ്മിൽ ദൈവയോഗത്താൽ പാരിജാതംമൂലം യുദ്ധമുണ്ടായി. പോരിൽ വിഷ്ണു അമ്പെയ്തു നേരെ പായുന്ന ബാണങ്ങളാൽ ദേവരാജാവും ശരം വിട്ടു. എന്നാൽ ഒരു പ്രത്യേകത ആ യുദ്ധത്തിലുണ്ടായിരുന്നു. ശക്രൻ വിഷ്ണുവിനെ എയ്തില്ല. വിഷ്ണു ദേവേന്ദ്രനെയും എയ്തില്ല. വീരന്മാരാണ് രണ്ടുപേരും. മഹാശക്തരുമാണ്. വേണ്ടുവോളം ദിവ്യാസ്ത്രങ്ങളുമുണ്ട്. എന്നിട്ടും അവർ പരസ്പരം എയ്തില്ല. ഇന്ദ്രന്റെ ഓരോ അശ്വങ്ങളിലും പത്തു ശരങ്ങൾവീതം ജനാർദ്ദനൻ വിട്ടു. വജ്രമൊക്കുന്ന തീക്ഷ്ണബാണങ്ങൾകൊണ്ട് കൃഷ്ണൻ പീഡിപ്പിച്ചു. ശൈബ്യാദി അശ്വങ്ങളെ ദേവരാജാവും ഘോരാസ്ത്രം മന്ത്രിച്ചുവിട്ട ശരങ്ങളാൽ മൂടി. ആ കൃഷ്ണൻ വളരെ അമ്പുകൾ ഗജേന്ദ്രനിൽ ചൊരിഞ്ഞു. ഹരിയുടെ വാഹനമായ ഖഗേന്ദ്രനിൽ വലാരിയും വളരെ ശരങ്ങൾ ചൊരിഞ്ഞു. മന്നിൽനിന്ന് തേരുകളാൽ ആ വൈരിവിദാരണന്മാരായ രണ്ടുപേരും ആ പകൽ മുഴുവനും പോരാടി. വെള്ളത്തിൽ തോണി പോലെ ഭൂമി ഉലഞ്ഞു. ഭാരതാ! ദിക്കുകളിൽ മുഴുവൻ അഗ്നി ആർത്തിരമ്പി കത്തിക്കയറി. പുകയാൽ ആകാശവും ദിക്കുകളും മൂടി. മഹാപർവ്വതങ്ങൾ കുലുങ്ങി. മഹാവൃക്ഷങ്ങൾ കടപുഴങ്ങി വീണു. ധർമ്മാത്മാക്കളായ ജനങ്ങൾ മറിഞ്ഞുവീണു. വലിയ കൊടുങ്കാറ്റടിച്ചു. സർവ്വദിക്കിലും ഉയർന്നവയൊക്കെ വീണു. പുഴയിലെ ഒഴുക്ക് മേല്പോട്ടായി. ചുഴലിക്കാറ്റ് ചുറ്റിവീശി. കൊള്ളിമീനുകൾ കെട്ടു വീണു. ഭൂതങ്ങളൊക്കെ തേരിന്റെ ശബ്ദംകേട്ടു ഞെട്ടി വീണു. ജലത്തിലും അഗ്നി കത്തിജ്ജ്വലിച്ചു രാജാവേ! ഗ്രഹങ്ങളോടു ഗ്രഹങ്ങൾ ചുറ്റും പൊരുതി. വിണ്ണിൽനിന്നു വളരെ ജ്യോതിസ്സ് ഭൂമിയിൽ വീണു. ദിഗ്ഗജങ്ങളും നാഗങ്ങളും പ്രകോപിച്ചു രാജാവേ! കഴുതകളുടെ രൂപത്തിൽ ആകാശത്തിൽ മേഘശകലങ്ങൾ കൂട്ടംകൂടി പാഞ്ഞ് കടുത്ത രക്തം വർഷിച്ചു. വലിയ ഇടി മുഴങ്ങി. ഭൂമിയും ആകാശവും ഒട്ടാകെ ഒന്ന് അസ്വസ്ഥമായി. ആ അമരവീരന്മാർ പോരിന്നൊരുങ്ങിയപ്പോൾ പ്രപഞ്ചംതന്നെ നടുങ്ങിപ്പോയി. ജഗത്തിന്റെ ഹിതത്തിന്നുവേണ്ടി മുനിമാർ മന്ത്രം ജപിച്ചു. ഉടനെ മഹാന്മാരായ ബ്രാഹ്മണർ അവിടെച്ചെന്ന് ആവലാതിയായി. ഉടനെ തേജസ്വിയായ ബ്രഹ്മാവ് കശ്യപനോടു പറഞ്ഞു: 'അങ്ങ് വേഗത്തിൽ അദിതിയോടുകൂടി പോവുക. മക്കളുടെ സമരം നിർത്തിവെപ്പിക്കുക.' അപ്രകാരമാകാമെന്ന് കശ്യപൻ ബ്രഹ്മാവിനോടു പറഞ്ഞു. മുനി ഓടിച്ചെന്ന് അദിതിയോടുകൂടി ആ പോരാടുന്ന മക്കളുടെ മദ്ധ്യത്തിൽ നിന്നു. അച്ഛനും അമ്മയും അവരുടെ രണ്ടുപേരുടെയും ഇടയിൽ വന്നുനിന്നതു കണ്ട് മഹാബലന്മാരായ രണ്ടുപേരും തേർവിട്ടിറങ്ങി. അരിന്ദമന്മാരായ ആ വീരന്മാർ ശസ്ത്രം വെച്ച് അവരെ വന്ദിച്ചു. ധർമ്മജ്ഞരും ഭൂതഹിതവരുമായ ആ പിതൃക്കളെ കൃഷ്ണനും ഇന്ദ്രനും വന്ദിച്ചു. അപ്പോൾ അദിതി ഇന്ദ്രന്റെയും കൃഷ്ണന്റെയും കൈ പിടിച്ച് ശാസനയോടെ ഇപ്രകാരം പറഞ്ഞു: 'നിങ്ങൾ രണ്ടുപേരും ചേട്ടാനുജന്മാരായിരുന്നിട്ട് അതോർക്കാതെ പരസ്പരം ശത്രുതയോടുകൂടി ഇങ്ങനെ പോരാടി അന്യോന്യം വീഴ്ത്തുവാൻ ശ്രമിക്കുന്നതു നന്നോ? അല്പകാര്യത്തിന്നുവേണ്ടി ഇങ്ങനെ അതിഭയങ്കരമായ ഒരു പോരാട്ടം ഉണ്ടാക്കിയത് നന്നായില്ല. എല്ലാംകൊണ്ടും ഇത് എന്റെ മക്കൾക്കു ചേർന്നതല്ല. മക്കളേ, പ്രജാപതിയായ അച്ഛനും നിങ്ങളുടെ അമ്മയായ ഞാനും പറയുന്നതു കേൾക്കുക. കേൾക്കാൻ തയ്യാറുണ്ടോ? ഉണ്ടെങ്കിൽ ശസ്ത്രമൊക്കെ ഒരിടത്തുകൊണ്ടു വെച്ച് ഞാൻ പറയുന്നതനുസരിക്കൂ! അനുസരിക്കില്ലേ? അമ്മ പറയുന്നതു കേൾക്കില്ലേ മക്കളേ?' അമ്മ പറയുമ്പോലെയാകാം എന്നുപറഞ്ഞ് ശസ്ത്രംവെച്ച് ആ ദേവന്മാർ രണ്ടുപേരും തമ്മിൽ സംസാരിച്ച് ഗംഗയിലേക്കു കുളിക്കുവാൻ പോയി."

ശക്രൻ പറഞ്ഞു: "പ്രഭുവും ലോകകരനുമായ കൃഷ്ണാ, നീ എന്നെ ദേവാധിരാജനാക്കി വാഴിച്ചു. പിന്നെ നീ

എന്താണ് എന്നെ ഇങ്ങനെ അവമാനിക്കുന്നത്? നീ എൻെറ അനുജനായി നിന്ന് ചേട്ടാ! ചേട്ടാ! എന്നു വിളിച്ചിട്ട് ആ നിലയൊക്കെ നഷ്ടമാക്കി. എന്തേ ഇങ്ങനെ എന്നെ കെടുത്തിക്കളയാനൊരുങ്ങിയത്?"

വൈശമ്പായനൻ പറഞ്ഞു: "ആ ദൃഢവ്രതന്മാരായ ആര്യന്മാർ ഗംഗാനദിയിൽ കുളിച്ച് ശുദ്ധരായി അദിതിയും കശ്യപനും ഇരിക്കുന്നിടത്തേക്കു ചെന്നു. അച്ഛനമ്മമാരോടുകൂടി ഇന്ദ്രോപേന്ദ്രന്മാർ ഒത്തുചേർന്ന ഈ പ്രദേശത്തിന്ന് 'പ്രിയസംഗമം ' എന്ന പേര് പ്രസിദ്ധമായി. മഹർഷിമാരാണ് ആ പേര് കൊടുത്തത്. വിമാനത്തിൽക്കയറി ദേവന്മാരൊക്കെ വിണ്ണിലേക്കു പോയി. അവരൊക്കെ തക്കതായ സമൃദ്ധിയോടെ സന്തോഷത്തോടെ പോയി. ഇന്ദ്രോപേന്ദ്രന്മാരും അച്ഛനമ്മമരോടൊപ്പം ഒരേ വിമാനത്തിൽക്കയറി സ്വർഗ്ഗത്തിലെത്തി. മനോഹരമായ ഇന്ദ്രഗൃഹത്തിൽ പ്രവേശിച്ച് ധർമ്മചാരികളായ അവർ സന്തോഷത്തോടെ ഒന്നിച്ചിരുന്നു. പതിയോടുകൂടിയ കശ്യപപ്രജാപതിയെ, സർവ്വഭൂതഹിതം ചെയ്യുന്ന മാന്യനെ, ധർമ്മവത്സലയായ ശചീദേവി ശുശ്രൂഷിച്ചു. പിന്നെ ആ സഭയിൽ ബ്രഹ്മതത്ത്വംകണ്ട അദിതി ഹരിയോട് രണ്ടുപേർക്കും ഹിതമായ വാക്കു പറഞ്ഞു."

അദിതി പറഞ്ഞു: "കൃഷ്ണാ, നീ ദ്വാരകയിലേക്ക് പാരിജാതവും കൊണ്ടു പോവുക! എൻെറ മരുമകൾക്ക്, നിൻെറ ഭാര്യയായ സത്യഭാമയ്ക്ക് അവൾ മനസ്സിൽ കാംക്ഷിക്കുന്ന പുണ്യകം എത്തിക്കുക. പുണ്യകവ്രതം സത്യഭാമയ്ക്കു തീർന്നാൽ നീ ഈ ദ്രുമത്തെ യഥാസ്ഥാനം നന്ദകവനത്തിൽ കൊണ്ടുവന്നു വെക്കണം കേട്ടോ, പുരുഷോത്തമാ!"

വൈശമ്പായനൻ പറഞ്ഞു: "അമ്മ പറഞ്ഞമാതിരി ചെയ്യാം എന്ന് ഹരി ദേവമാതാവായ അമ്മയോട്, നാരദൻ മുമ്പെ പറഞ്ഞ ആ ധർമ്മാഢ്യയോട് പറഞ്ഞു. പിന്നെ അച്ഛനെയും അമ്മയെയും കുമ്പിട്ടു നമസ്കരിച്ച്, പിന്നെ ശചിയോടുകൂടിയ ശക്രനെയും നമസ്കരിച്ചു ദ്വാരകയിലേക്ക് എഴുന്നള്ളി. അനുജൻ പോകുമ്പോൾ ഇന്ദ്രാണി കൃഷ്ണൻെറ ഭാര്യമാർക്ക് എല്ലാവർക്കും പാരിതോഷികങ്ങൾ കൊടുത്തയയ്ക്കന്ന കാര്യം മറന്നില്ല. ദിവ്യങ്ങളായ പലതരം രത്നങ്ങൾ, വസ്ത്രങ്ങൾ ഒരിക്കലും മുഷിയാത്തതും നശിക്കാത്തതുമായ പലതരം വർണ്ണത്തിലുള്ള സാരികൾ എന്നിവ പതിനാറായിരം ഭാര്യമാർക്കും അവൾ നല്കി. അവയൊക്കെ സസന്തോഷംവാങ്ങിച്ച് തേജസ്വിയായ മാധവൻ ദ്വാരകയിലേക്കു പോന്നു. പോകുമ്പോൾ ആ ദ്യുതിമാനെ പുണ്യവാന്മാരായ ദേവന്മാർ പൂക്കളാൽ അർച്ചിച്ചു. അങ്ങനെ ശൈനേയനോടും പുത്രനോടുംകൂടെ രൈവതകത്തിലെത്തി. മുഖ്യവൃക്ഷമായ പാരിജാതത്തെ അവിടെത്തന്നെവെച്ച് വളരെ വാതിലുകളോടുകൂടിയ ദ്വാരകയിലേക്ക് ശൈനേയനെ അയച്ചു."

ശ്രീകൃഷ്ണൻ പറഞ്ഞു: "ഇന്ദ്രാലയത്തിൽനിന്ന് പാരിജാതവൃക്ഷം ഇവിടെ കൊണ്ടുവന്നിരിക്കുന്നു എന്ന് അല്ലയോ ഭീമവംശവർദ്ധനാ, യാദവന്മാരോടു പറയൂ മഹാഭുജാ! ദ്വാരകയുടെ ഉള്ളിലേക്ക് ഈ പാരിജാതമഹാവൃക്ഷം, ഞാൻ കടത്തുകയാണ്. അതിനെ സ്വാഗതം ചെയ്യുവാൻ പട്ടണം ഒന്നു മോടിപിടിപ്പിച്ച് ശോഭ വർദ്ധിപ്പിക്കണം."

വൈശമ്പായനൻ പറഞ്ഞു: 'എന്നു കൃഷ്ണൻ പറഞ്ഞതു കേട്ട് സാത്യകി പോയി അപ്രകാരം പറഞ്ഞു മടങ്ങിയെത്തി. പട്ടണത്തിലെ പ്രധാന പൗരന്മാരും സാംബൻ മുതലായ കുമാരന്മാരും എല്ലാം ഏർപ്പാടുചെയ്ത് സ്വീകരണത്തിന്നെത്തി. പിന്നെ ഗരുഡൻെറ പുറത്ത് പാരിജാതം കയറ്റിവെച്ച് മുമ്പിൽ രഥിശ്രേഷ്ഠനായ രുക്മിണേയനോടൊപ്പം ദ്വാരകയിലേക്കു പുറപ്പെട്ടു. ശൈബ്യാദികളായ വാജികളെക്കെട്ടിയ തേര് അകമ്പടിസേവിച്ച് കൃഷ്ണൻ പിന്നാലെ പോയി. കൃഷ്ണൻെറ പിന്നിൽ വലിയ രഥത്തിൽ സാംബനും ശിനിവീരനും യാത്രചെയ്തു. മറ്റു വാർഷ്ണേയന്മാർ പല വാഹനങ്ങളിലായി ദ്വാരകയിൽ പ്രവേശിച്ച് തെരുവീഥികളിലൂടെ സഞ്ചരിച്ചു. ഹർഷത്തോടെ ജനങ്ങൾ കൃഷ്ണൻ ചെയ്ത കർമ്മത്തെ പ്രശംസിച്ചു. ശൈനേയനിൽനിന്ന് വിവരമെല്ലാം അറിഞ്ഞ് പൗരന്മാരും യദുവീരന്മാരും അപ്രമേയനായ കൃഷ്ണൻെറ കർമ്മത്തിൽ അത്യധികമായി വിസ്മയിച്ചു. ദിവ്യകുസുമമുള്ള ദ്രുമത്തെ കണ്ടപ്പോൾ ആനർത്തരാജ്യക്കാർ മഹോദയം കണ്ട് ഹർഷാധികൃത്താൽ നൃത്തംവെച്ചു രാജാവേ! അചിന്ത്യവും അത്ഭുതവും മത്തവിഹഗാകുലവുമായ ആ ദ്രുമം നോക്കിക്കാണുന്ന വൃദ്ധന്മാർക്ക് 'ജര' എന്നത് തീരെ വിട്ടുമാറിപ്പോയി. അങ്ങനെ പലരുടേയും ജര മാറ്റി. വൃദ്ധന്മാർക്കൊക്കെ ആ ദിവ്യവൃക്ഷദർശനത്താൽ ജ്ഞാനദൃഷ്ടിയുണ്ടായി. കണ്ണുകാണാത്ത കുരുടന്മാർക്ക് കാഴ്ച ലഭിച്ചു. രോഗികൾക്കു ക്ഷണത്തിൽ രോഗം ആ ദ്രുമത്തിൻെറ ഗന്ധംമൂലം മാറി. വെള്ളക്കുയിലുകൾ ആ വൃക്ഷത്തിലിരുന്നു കൂകുന്നതു കേട്ട് ഹൃഷ്ടരായി, അവർ ജനാർദ്ദനനെ വണങ്ങി. പല തൂര്യങ്ങളും മധുരസംഗീതങ്ങളും ആ വൃക്ഷത്തിൻെറ അല്പം അകലെ നില്ക്കുന്നവർക്കു കേൾക്കുവാൻ കഴിഞ്ഞു. ഏതേത് ഹൃദ്യഗന്ധത്തെ മനസാ ചിന്തിക്കുന്നുവോ, അവന്ന് ആ ഗന്ധം പാരിജാതദ്രുമത്തിൽനിന്ന് ആസ്വദിക്കുവാൻ കഴിഞ്ഞു. പിന്നെ രമ്യമായ ദ്വാരകയിൽ കടന്ന് യദുനന്ദനനായ കൃഷ്ണൻ മഹാശയരായ ദേവകിയെയും വാസുദേവനെയും കണ്ടു. കുകുരാധിപതിയെയും തൻെറ ചേട്ടനായ ബലരാമനെയും കണ്ടു. സുരന്മാർക്കൊക്കുന്ന മറ്റു മാന്യരായ വൃദ്ധയാദവരെയും കണ്ടു. ഭഗവാൻ അവരെയൊക്കെ വിട്ട്, അനാദിക്ഷയനായ അച്യുതൻ യഥാന്യായം പൂജിച്ചു തൻെറ ഗൃഹത്തിലേക്കു പ്രവേശിച്ചു.

സത്യഭാമയുടെ മന്ദിരത്തിൽ മധുസൂദനൻ കയറി ച്ചെന്നു. പാരിജാതദ്രുമവും കൊണ്ടാണ് ഗദാഗ്രജൻ കയറി ച്ചെന്നത്. ആ ദേവി ഇന്ദ്രാനുജനെ പൂജിച്ച് ഹൃഷ്ടയായി പുഞ്ചിരിയോടെ ആ പാരിജാത മഹാവൃക്ഷത്തെ ഏറ്റുവാങ്ങി. ആ വൃക്ഷം വാസുദേവൻെറ വിചാരംപോലെ ചെറുതാവുകയും വലുതാവുകയും ചെയ്യും. അത് ദ്വാരകാവാസികളിൽ അത്ഭുതമുളവാക്കി. ചിലപ്പോൾ ദ്വാരക മുഴുവൻ മൂടി അത് പന്തലിച്ചുനില്ക്കും. ചിലപ്പോൾ തള്ളവിരലിനോളമായി ചെറുതായി കൈകൊണ്ടെടുക്കാൻ പറ്റുന്നു. സത്യഭാമയ്ക്ക് സന്തോഷമായി! അവൾ പിന്നെ 'പുണ്യക' ത്തിന്നു സംഭാരമൊരുക്കുവാനായി ഒരുങ്ങി. ജംബുദ്വീപിലുള്ള യോഗ്യമായ സകല ദ്രവ്യങ്ങളും മഹാത്മാവായ കൃഷ്ണൻ ഉടനെ സംഭരിച്ചു. അപ്പോൾ കൃഷ്ണൻ സർവ്വഗുണാഢ്യനായ നാരദമഹർഷിയെ സ്മരിച്ചു. പറഞ്ഞമാതിരി സത്യഭാമയുടെ വ്രതാവസാനത്തിൽ പ്രതിഗ്രഹം നാരദന്നു നല്കുവാനായി വശിയായ ഇന്ദ്രാനുജൻ നാരദനെ ധ്യാനിച്ചു."

**76. പാരിജാതഹരണം - പാരിജാതം വീണ്ടും സ്വർഗ്ഗത്തിൽ -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ കൃഷ്ണൻ സ്മരിച്ച സമയത്ത് തപോധനനും വാഗ്മിപുംഗവനും മുനിശ്രേഷ്ഠനുമായ നാരദൻ അടുത്തെത്തിക്കഴിഞ്ഞു കൗരവ്യാ! വിധിപ്രകാരം പൂജിച്ച് വാസുദേവൻ നാരദനെ പ്രതിഗ്രഹത്തിന്നായി ഭക്തിയോടെ ക്ഷണിച്ചു. പിന്നെ ഭഗവാൻ കാലമായപ്പോൾ കുളിച്ച് മുനിമുഖ്യനെ ഗന്ധമാല്യങ്ങളാൽ പൂജിച്ചു സുഖമായ ഭക്ഷണം നല്കി. പ്രിയയായ സത്യഭാമയോടു

കൂടി സന്തോഷത്തോടെ സർവ്വകൃത്തായ അവ്യയൻ സർവ്വ കാമാഢ്യമായ ഭക്ഷണം നല്കി. പൂമാലയേന്തി സത്യഭാമ കൃഷ്ണൻെറ കണ്ഠത്തിൽ ചാർത്തി. പിന്നെ കൃഷ്ണനെ പ്പിടച്ച് ആ സുന്ദരി പാരിജാതദ്രുമത്തിൽ കെട്ടിയിട്ടു. പിന്നെ സമ്മതിപ്പിച്ച് ജലത്തോടുകൂടി കൃഷ്ണനെ നാരദനായി സമർപ്പിച്ചു. ആയിരം ഗോക്കളെയും കാഞ്ചനക്കുന്നും സ്വർണ്ണവും വെള്ളിയും മറ്റുമായി മണിരത്നപ്രഭഞ്ചിതമായി മറ്റു ധാന്യങ്ങളും ചേർത്ത് തിലമിശ്രമായ ആ ധനം മുഴുവൻ നല്കി. അതൊക്കെ മുനിസത്തമനായ നാരദൻ ഏറ്റു വാങ്ങിച്ചു. സംഹൃഷ്ടനായി കൃഷ്ണനെ വിട്ടയച്ച് വീണ്ടും കൃഷ്ണനോട് പുഞ്ചിരിയോടെ പറഞ്ഞു."

നാരദൻ പറഞ്ഞു: "ഹേ കൃഷ്ണാ! നീ ഇപ്പോൾ എൻെറയായി. സത്യജലത്തോടുകൂടി എനിക്കു നിന്നെ ദാനമായി തന്നു. നീ എൻെറ പിന്നാലെ വരൂ! ഞാൻ പറയുന്നതൊക്കെ ചെയ്യൂ!

വൈശമ്പായനൻ പറഞ്ഞു: "ഇത് ഉത്തമമായ പക്ഷം തന്നെ! എന്നു പറഞ്ഞു പോകുന്ന നാരദനെ ജനാർദ്ദനൻ പിന്തുടർന്നു. പല വിനോദവാക്കുകളും പറഞ്ഞ് ആ മുനി സത്തമൻ, 'നിൽക്കൂ! ഞാൻ ഇതാ പോകുന്നു' എന്നു നേരമ്പോക്കിൽ പറഞ്ഞു. ആ വിചക്ഷണൻ കഴുത്തിൽ നിന്നു പൂമാലയഴിച്ചെടുത്ത് ഇങ്ങനെ പറഞ്ഞു."

നാരദൻ പറഞ്ഞു: "എനിക്കു വിലയായി കുട്ടിയോടു കൂടിയ കപിലപ്പശുവെ തരിക. പിന്നെ പൊന്നു നിറച്ച് എള്ളോടുകൂടി കൃഷ്ണാജിനവും തരിക. കൃഷ്ണാ, ഇതിന്ന് ഇതാണ് വിലയായി ശിവൻ വിധിച്ചിട്ടുള്ളത്."

വൈശമ്പായനൻ പറഞ്ഞു: 'അങ്ങനെയാകാം' എന്നു പറഞ്ഞ് ഹൃഷീകേശൻ അപ്രകാരം ചെയ്തു. പിന്നെ ചിരിച്ചുകൊണ്ട് മധുസൂദനൻ മുനീന്ദ്രനോടു പറഞ്ഞു.

ശ്രീകൃഷ്ണൻ പറഞ്ഞു: "ധർമ്മജ്ഞാ! വരം വരിക്കുക! നീ കാംക്ഷിക്കുന്നത് ഞാൻ തരാം. നിന്നിൽ എനിക്കുള്ള പ്രീതി ചെറുതല്ല."

നാരദൻ പറഞ്ഞു: "വിഷ്ണോ, സനാതനാ, ഭവാൻ എന്നിൽ നിത്യവും പ്രീതനാകണം. നിൻെറ പ്രസാദത്താൽ മഹാമതേ, ഞാൻ സാലോക്യം നേടുമാറാകണം. ഞാൻ അയോനിജൻ ആകണം നാരായണാ, സദാശ്രയാ! വീണ്ടും ജന്മംതോറും ഞാൻ ബ്രാഹ്മണൻതന്നെയാകുവാൻ അനുഗ്രഹിക്കണേ!"

വൈശമ്പായനൻ പറഞ്ഞു: "അങ്ങനെയാകട്ടെ! ഭവാൻെറ അഭിലാഷം സാധിക്കുമാറാകട്ടെ! എന്ന് വിഷ്ണു പറഞ്ഞു. മുനിസത്തമനായ നാരദൻ പറഞ്ഞപ്രകാരം കൃഷ്ണൻെറ പതിനാറായിരം ഭാര്യമാരെയും പതിപ്രിയയായ സത്യഭാമ ക്ഷണിച്ചുവരുത്തി. അവർക്കെല്ലാവർക്കും മെയ്ക്കോപ്പും മറ്റും, വാസുദേവന്ന് ശചീദേവി നല്കിയത്, സത്യഭാമ നല്കി.

പിന്നെ അവിടെനിന്ന് പാരിജാതം വളർന്നു. മഹാത്മാവായ നാരദൻ വാസുദേവന്ന് നല്കിയ ആജ്ഞയനുസരിച്ച് മഹാത്മാവായ കേശവൻ ക്ഷണിച്ചുവരുത്തിയ ബന്ധുമിത്രാദികൾ ആ പാരിജാതത്തിൻെറ വിഭൂതി കണ്ട് ആനന്ദിച്ചു. കൃഷ്ണൻ കുന്തിയോടുംകൂടി പാണ്ഡവന്മാരെയും പാഞ്ചാലിയെയും ദ്വാരകയിലേക്കു ക്ഷണിച്ചുവരുത്തി. പുത്രനോടുകൂടിയ ശ്രുതശ്രവസ്സിനെയും പുത്രരോടുകൂടിയ ഭീഷ്മകനെയും മറ്റു സംബന്ധികളെയും മിത്രങ്ങളെയും ബന്ധുക്കളെയും ക്ഷണിച്ചുവരുത്തി. പാർത്ഥനായ അർജ്ജുനനോടുകൂടി ജനാർദ്ദനൻ രമിച്ചു. തേജസ്വിയായ കൃഷ്ണൻ അന്തഃപുരത്തിൽ വളരെ സമൃദ്ധിയോടെ വസിച്ചു.

അങ്ങനെ സുഖമായി ഒരു വർഷം കഴിഞ്ഞപ്പോൾ കേശിഹന്താവായ പുരുഷോത്തമൻ, സർവ്വഭാവനൻ, പാരിജാതം വിണ്ണിൽ വീണ്ടും എത്തിച്ചു. പിതാക്കളായ അദിതികാശ്യപരെ ഇന്ദ്രനോടു കൂടെ ചെന്ന് ആ അപ്രമേയ പരാക്രമനായ മധുസൂദനൻ കണ്ടു. മാതാവിൻെറ മുമ്പിൽ കുമ്പിട്ട ഗോവിന്ദനോട് അമ്മയായ അദിതി പറഞ്ഞു."

അദിതി പറഞ്ഞു: "ഇത്തരത്തിലുള്ള സൗഭ്രാത്രം നിങ്ങളിൽ നിത്യം ഉണ്ടാകണം. സുരോത്തമാ, എൻെറ മനോരഥം നീ പൂർത്തിയാക്കണം ജനാർദ്ദനാ!"

വൈശമ്പായനൻ പറഞ്ഞു: "അമ്മ പറയുമ്പോലെയാകാം എന്ന് ആത്മവാനായ കൃഷ്ണൻ പറഞ്ഞു. യാത്ര പറഞ്ഞ്, അച്ഛനമ്മമാരോടും ഇന്ദ്രനോടും വാസുദേവൻ കാലോചിതമായി ഇങ്ങനെ പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "ദേവേശ്വരാ! മഹാശയനായ മഹാദേവൻ, എന്നോട് ഒരു കാര്യം പറഞ്ഞിട്ടുണ്ട്. ഭൂമിക്കകത്ത് വസിക്കുന്ന അസുരന്മാരെ വധിക്കണമെന്നാണ് മാനദാ! ഇന്നേയ്ക്ക് പത്താം ദിവസം ഞാൻ അസുരേന്ദ്രന്മാരെയെല്ലാം വധിച്ചുകളയും. ഭവാൻ മേലെയായി പ്രവരനുമായി നില്ക്കണം. വീരനായ ജയന്തനും ദാനവദ്ധ്വംസനത്തിന്ന് തയ്യാറായി നില്ക്കണം. ഇതിൽ ഒരാൾ മർത്ത്യനും മറ്റൊരുത്തൻ ദേവപുത്രനുമാണ്. ബ്രഹ്മാവിൻെറ വരത്താൽ അവദ്ധ്യരായ ദൈത്യന്മാർ അഹങ്കാരികളായിരിക്കുകയാണ്. മനുഷ്യനില സ്വീകരിച്ച ഞങ്ങൾ അവരെ കൊല്ലേണ്ടതാണുപോലും!"

വൈശമ്പായനൻ പറഞ്ഞു: "ഇന്ദ്രൻ കൃഷ്ണനോട് അപ്രകാരമാകാം എന്ന് പ്രീതിയോടെ പറഞ്ഞു. പിന്നെ ദേവന്മാർ തമ്മിൽ ആലിംഗനംചെയ്തു ജനമേജയാ! അമൃതോത്ഭവമായ കിരീടം ദേവനായകൻ കൃഷ്ണന്നുനല്കി. പിന്നെ നന്ദിയോടെ രണ്ടു കുണ്ഡലങ്ങളും നല്കി."

## 77. പാരിജാതഹരണം - പുണ്യകവിധികഥനം -

ജനമേജയൻ പറഞ്ഞു: "ഹേ ദ്വിജോത്തമാ, പുണ്യകങ്ങളുടെ ഉൽപത്തിയെപ്പറ്റി എനിക്ക് കേട്ടാൽകൊള്ളാമെന്നുണ്ട്. അവ ഒന്നു വിസ്തരിച്ച് പറഞ്ഞുതരൂ! വ്യാസഭഗവാൻെറ പ്രസാദത്താൽ ഭവാൻ എല്ലാം അറിയുന്നുണ്ടല്ലോ. "

വൈശമ്പായനൻ പറഞ്ഞു: "ആദ്യമായി ഈ പുണ്യകവിധി ശ്രീപാർവ്വതിയാണ് സൃഷ്ടിച്ചത് രാജാവേ! എന്താണ് ആ വിധി എന്നുള്ളതും പറയാം ധാർമ്മികോത്തമാ, കേൾക്കുക. അക്ലിഷ്ടകാരിയായ കൃഷ്ണൻ പാരിജാതം ദേവലോകത്തുനിന്ന് കൊണ്ടുപോന്നപ്പോൾ നാരദമഹർഷി ദ്വാരകയിലേക്കു പോയി. ദേവാസുരമായ യുദ്ധം വന്നടുത്തപ്പോൾ, മഹാദേവൻെറ ആജ്ഞയാൽ ഘോരമായ ഷൾപ്പുരദ്ധ്വംസനം വന്നടുത്തപ്പോൾ, കൃഷ്ണനോടൊന്നിച്ചു ധർമ്മവിത്തായ നാരദൻ ഇരിക്കെ, ഭീഷ്മകപുത്രിയായ രുക്മിണിയും ജാംബവതീദേവിയും സത്യഭാമയും ഗാന്ധാരരാജപുത്രിയും അങ്ങനെ കൃഷ്ണഭാര്യമാർ പലരും ചേർന്നിരിക്കുന്ന സന്ദർഭത്തിൽ രുക്മിണീദേവി ആ സദ്ധർമ്മശീലകളായ പതിവ്രതകളുടെ മദ്ധ്യത്തിൽവെച്ച് നാരദനോടു ചോദിച്ചു."

രുക്മിണി പറഞ്ഞു: "മഹർഷേ, ധർമ്മിഷ്ഠരിൽ ശ്രേഷ്ഠാ, ധർമ്മജ്ഞരിൽ ഉത്തമാ, പുണ്യകങ്ങളുടെ ഉൽപത്തി ഭവാൻ പറഞ്ഞുതന്നാലും സുവ്രതാ! അതിൻെറ വിധിയും, ഫലവും, ദാനകാലവും ഒക്കെ ഒന്നുംവിടാതെ പറഞ്ഞുതരണേ, വാഗ്മിസത്തമാ!"

നാരദൻ പറഞ്ഞു: "ശോഭനേ, രുക്മിണീ, നീ സപത്നികളോടൊന്നിച്ച് ഞാൻ പറയുന്ന പുണ്യകവിധി കേൾക്കുക. ഇത് ശുചിസ്മിതയായ ഗൗരി പണ്ട് ആചരിച്ചതാണ്. വ്രതാവസാനത്തിൽ തോഴികൾ ക്ഷണിക്കപ്പെട്ടു. ദക്ഷൻെറ അദിതിമുതലായ സകല പെണ്മക്കളെയും അതിലേക്ക് ക്ഷണി

ച്ചുവരുത്തി. പാതിവ്രത്യത്തിൽ കീർത്തിമതിയായ പൗലോമിയായ ശചീദേവിയും സോമപ്രിയയായ സതി മഹാഭാഗയായ രോഹിണീദേവിയും അപ്രകാരം പൂർവയും ഫൽഗുനിയും, രേവതീദേവിയും ശതഭിഷായും മഘയും ഇവരോടുകൂടി മഹാദേവിയെ മറ്റു സതിമാരും ചേർന്ന് പൂജിച്ചു. സന്നിഹിതരായവർ ആരൊക്കെയാണെന്ന് പറയാം. ഗംഗ, സരസ്വതി, വേണ, ഗോദാവരി, വൈതരണി, ഗണ്ഡകീനദി, പിന്നെ രമണീയമായ മറ്റു നദികൾ, വിശ്വത്തെ ധരിക്കുന്ന ലോപാമുദ്ര മുതലായ ധർമ്മിഷ്ഠകളായ മറ്റു സതികൾ, ഗിരിനന്ദിനിമാർ, വഹ്നി കന്യകമാർ, വ്രതാഢ്യകളായ സ്വാഹ എന്ന അഗ്നിപ്രിയ, സാവിത്രി, കുബേരൻെറ ഭാര്യയായ ഋദ്ധി, വരുണൻെറ ഭാര്യ, പിതൃനാഥൻെറ ഭാര്യ, വസുക്കളുടെ പത്നിമാർ ഹ്രീ, ശ്രീ, കീർത്തി, ധൃതി, ആശ, സുവ്രതയായ മേധ, മതി, പ്രീതി, ഖ്യാതി, സന്നതി, തപസ്വിനിമാരായ സതിമാർ, സർവ്വഭൂതഹിതകാമികളായ മറ്റു സതികൾ, ഇവരെയൊക്കെ വ്രതാന്തത്തിൽ അംബിക പൂജിച്ചു. സർവ്വധാന്യത്തോടും കൂടി തിലരത്നക്കുന്നു നല്കി. സുമദ്ധ്യമേ, പല രത്നങ്ങളും, പല നിറത്തിലുള്ള വസ്ത്രങ്ങളും, ഭൂഷണവും അവർക്കു നല്കി. ദേവിയുടെ പൂജ ഏറ്റുവാങ്ങിയ തപസ്വിനികൾ, പതിവ്രതകൾ, അവിടെയിരുന്ന് പല വിചിത്രമായ കഥകളും പറഞ്ഞു. പുണ്യകകഥ ഓരോന്നായി പറഞ്ഞുകൊണ്ടിരിക്കെ പുണ്യകത്തിൻെറ വിധിയും സതീവ്രതവും സർവ്വസാദ്ധ്വികളുടെയും അഭിപ്രായപ്രകാരം സോമനന്ദിനിയായ അരുന്ധതി ഉമയോടു ചോദിച്ചു. അവരുടെ ആഗ്രഹം അറിഞ്ഞപ്പോൾ അവരുടെ ഇഷ്ടത്തിന്നു വേണ്ടി പുണ്യകങ്ങളെപ്പറ്റി ദേവി പറഞ്ഞുകൊടുത്തു. ഞാൻ കേട്ടിരിക്കെയാണ് സർവ്വഭൂതഹിതസ്ഥയായ പാർവ്വതീദേവി അവരോടു പറഞ്ഞത്. അന്നു ദേവി ദക്ഷിണയായി രത്നപർവ്വതം തന്നത് എനിക്കുതന്നെയാണ്. അത് ഞാൻ ഏറ്റു വാങ്ങിച്ച് വിപ്രന്മാർക്കായി നല്കി. സാദ്ധ്വിയായ അരുന്ധതിയോട് ഉമ എന്താണോ പറഞ്ഞത്, അത് എല്ലാവരും ചേർന്ന് കേൾക്കുവാൻ. കല്യാണീ, ശുഭേ, "ഞാൻ അതു നിങ്ങളുടെ സന്നിധിയിൽ പറയാം. പുണ്യകങ്ങളുടെ വിധി ഓരോന്നോരോന്നായി പറയാം. കണ്ടതു മാതിരിതന്നെ പറയാം."

**78. പാരിജാതഹരണം - വ്രതോപവാസസ്നാനവിധി -** ഉമ പറഞ്ഞു: "ഭർത്താവിൻെറ പ്രസാദത്താൽ ഞാൻ എന്നു സർവ്വജ്ഞയായോ, അന്ന് ശുഭമായ പുണ്യവിധിക്രമം കേട്ടറിഞ്ഞു. സനാതനമായ പുണ്യവിധിക്രമം ഉള്ളിൽ ധരിച്ചാലും. മഹാദേവൻെറ പ്രസാദത്താലാണ് അരുന്ധതീ, അതൊക്കെ ഞാൻ അറിഞ്ഞത്. ഞാൻ പുണ്യകങ്ങളൊക്കെയും ധീമാനായ ഭർത്താവ്, ഭഗവാൻ ശർവ്വൻ തന്ന അനുജ്ഞയാൽ ആചരിച്ചു. അനിന്ദിതേ, അഖണ്ഡിതമായ ധർമ്മാചരണം, സതീത്വം ആർക്കുണ്ടോ പുരാണത്തിൽ അവർക്കായിട്ടാണ് പുണ്യകങ്ങൾ വിധിച്ചിട്ടുള്ളത്. ദാനോപവാസപുണ്യങ്ങൾ, സുകൃതങ്ങളാണ് അരുന്ധതീ! അസതികൾക്കു പുണ്യകങ്ങൾകൊണ്ട് ഒരു കാര്യവുമില്ല.

ഭർത്താവിനെ ചതിച്ച്, പരസംഗത്താൽ യോനി ദുഷിക്കപ്പെട്ട സ്ത്രീകൾക്ക് പുണ്യഫലമില്ലെന്നു മാത്രമല്ല, അവർ നരകത്തിലേക്കുള്ള യാത്രക്കാരാണ്. സുശീലകളായ പതിവ്രതമാരാണ് ലോകത്തെ താങ്ങുന്നവർ. ഭരിക്കുന്നവർ മറ്റാരുമല്ല- സതീമാർഗ്ഗത്തിൽ നില്ക്കുന്ന പതിവ്രതമാരാണ് അവർ. വാക്ദോഷമില്ലാത്തവരും ശുചികളും ശുഭവ്രതകളും ധീരകളും നിത്യവും നന്മതന്നെ പറയുന്നവരുമായ സതികൾ നിശ്ചയമായും ലോകത്തെ താങ്ങുന്നു, ഭരിക്കുന്നു!

രോഗിയായാലും പതിതനായാലും ദീനനായാലും ഒരിക്കലും ഭർത്താവിനെ ഭാര്യ ഉപേക്ഷിക്കരുത്. ഇത് സനാതനമായ ധർമ്മമാണ്. അകാര്യങ്ങൾ ചെയ്യുന്നവനായാലും, പതിതനായാലും, നിർഗുണനായാലും, ഭർത്താവിനെ സതിയായ ഭാര്യ നരകത്തിൽനിന്ന് കയറ്റും. അവൾ തന്നെയും നരകത്തിൽനിന്ന് കയറ്റും ശുഭാനനേ!

യോനി ദുഷിപ്പിച്ച സ്ത്രീക്ക് ഒരു പ്രായശ്ചിത്തവുമില്ല. അവൾ കെട്ടുപോയതുതന്നെ! വാക്ദോഷത്തിൽ പ്രായശ്ചിത്തം പറയുന്നുണ്ട് ശ്രുതിയിൽ. ഭർത്താവിൻെറ സമ്മതത്തോടെ വേണം സ്ത്രീ വ്രതങ്ങൾ അനുഷ്ഠിക്കുവാൻ. സുകൃതോൽഗതി കാക്കുന്നവർ വ്രതങ്ങളെടുക്കുമ്പോൾ ഭർത്താവിൻെറ സമ്മതം വാങ്ങിക്കണം. പരപുരുഷ[illegible] കൊണ്ട് യോനി ദുഷിപ്പിച്ച സ്ത്രീക്ക് ആയിരമായിരം കല്പാന്തരങ്ങൾ കഴിഞ്ഞാലും ഗതി കിട്ടുകയില്ല. അവൾ അനേകായിരം തിര്യക്യോനികളിൽ പതിക്കും. അസതിയായ അവൾക്ക് മർത്ത്യജന്മം കിട്ടിയാലോ, അവൾ നായയെ തിന്നുന്നവളായിത്തീരും. ദുഷ്ടചണ്ഡാലയോനിയിലായിരിക്കും ജനിക്കുക. സ്ത്രീകൾക്കു ഭർത്താവ് ദൈവമാണ് എന്നാണു സജ്ജനങ്ങൾ പറയുന്നത്. ഭർത്താവു സന്തോഷിച്ചവളാണ് സതിയായ ധർമ്മചാരിണി. കൗതൂഹലംകണ്ട് മനസ്സുകെട്ട പെണ്ണുങ്ങൾക്ക്; ഉത്തമമായ ലോകം സിദ്ധിക്കുകയില്ല. ഭർത്താവിൽത്തന്നെ മനസ്സുവെച്ച് സൽഭാവത്തോടെ ഏവൾ നില്ക്കുന്നുവോ, മനസ്സുകൊണ്ടും വാക്കുകൊണ്ടും കർമ്മംകൊണ്ടും ഏവൾ ഭർത്താവിനെ വഞ്ചിക്കാതിരിക്കുന്നുവോ, അവൾക്കു മാത്രമേ പുണ്യകങ്ങളാൽ പുണ്യഫലം സിദ്ധിക്കുകയുള്ളു. വിണ്ണിൽവെച്ച് ഞാൻ ഈ പുണ്യകവിധി തപസ്സുകൊണ്ടു കണ്ടതാണ്. അതിശോഭനേ, നീ അത് എല്ലാവരോടും കൂടിയിരുന്ന് ശ്രദ്ധാപൂർവ്വം കേൾക്കുക.

കാലത്തെഴുന്നേറ്റു കുളിച്ച്, പതിയെ വന്ദിച്ച് സതി വ്രതകാര്യവും ഉപവാസകാര്യവും പറയണം. ശ്വശുരന്മാരുടെ പാദം എന്നും സതികൾ കൂപ്പണം. പിന്നെ കുശാക്ഷതം ചേർന്ന ചെമ്പുപാത്രം കൈയിലെടുത്ത് പശുവിൻെറ വലത്തെ കൊമ്പു നനച്ച് കൊമ്പിലൂടെ ഒഴുകുന്ന ജലം പാത്രത്തിലെടുക്കണം. പിന്നെ ആ ജലം സ്നാനംചെയ്യുവാൻ നില്ക്കുന്ന ഭർത്താവിൻെറ ശിരസ്സിൽ നനയ്ക്കണം; തൻെറ ശിരസ്സിലും ഒഴിക്കണം. മൂന്നു ലോകത്തിലും സർവ്വതീർത്ഥസ്നാനമായി അതിനെ പറയുന്നു. ഇത് എല്ലാ വ്രതത്തിലും ഉപവാസത്തിലും ചെയ്യേണ്ടതാണ്. ഇത് സ്ത്രീപുരുഷന്മാർക്കുള്ള സാധാരണ സ്നാനമാണ് ഭാമിനീ! തപസ്സാലും ഹരൻെറ തേജസ്സാലും ഇതു ഞാൻ കണ്ടതാണ് അരുന്ധതീ! തുന്നിക്കുത്താത്ത കിടക്കയും ഇരിപ്പിടവും ശുഭമായതാണ്. അനുകൂലമായ വാക്കേ വ്രതചര്യയിൽ പറയാവൂ! ഭർത്താവിൻെറ കാല് സസന്തോഷം കഴുകിക്കണം. കരഞ്ഞ് കണ്ണുനീർ പൊഴിക്കുക, കോപിക്കുക, കലഹിക്കുക, ഇവയൊന്നും സതി ഉപവാസത്തിൽ ചെയ്യരുത്. അങ്ങനെ ചെയ്താൽ വ്രതഭംഗം നേരിടും. ചന്ദ്രനന്ദിനീ, അരുന്ധതീ, വെളുത്ത വസ്ത്രം ഏപ്പോഴും പ്രശസ്തമാണ്. ഉപവാസത്തിലും വ്രതത്തിലും സ്ത്രീ അടിവസ്ത്രം ധരിക്കണം. പാദുകയ്ക്ക് ചൂരൽ വേണം. വ്രതത്തിൽ എപ്പോഴും സതി അത് അനുഷ്ഠിക്കണം. ഉപവാസത്തിലും അങ്ങനെ തന്നെയാണ് വിധി. അഞ്ജനവും ഗോരോചനവും കുറിക്കൂട്ടും പൂക്കളും വ്രതകാലത്തിൽ പാടില്ല. സൗന്ദര്യോദ്ദീപകങ്ങളൊന്നും പാടില്ല. മണ്ണുകൊണ്ട് പല്ലുതേയ്ക്കരുത്. ശിരസ്സുമാത്രമുള്ള കുളി പാടില്ല. ദേഹം തുടയ്ക്കുകമാത്രം പാടില്ല. പിന്നെ ശുദ്ധി വരുത്താൻ കൂവളക്കായ, നെല്ലിക്ക എന്നിവയിട്ട വെള്ളത്തിൽ കുളിക്കണം. മണ്ണുചേർന്ന ജലത്താൽ തലമുടിയലമ്പണം. എണ്ണതേച്ചു കുളി വ്രതാചരണത്തിൽ പാടില്ല. കാലിലും ദേഹത്തിലും എണ്ണ പുരട്ടരുതെന്നാണ് വിധി. കാളപ്പുറത്തുള്ള സവാരി, ഒട്ടകപ്പുറത്തുള്ള

സവാരി, കഴുതപ്പുറത്തുള്ള സവാരി ഇവ വർജ്ജിക്കണം. വ്രതോപവാസത്തിൽ നഗ്നമായി നിന്ന് കുളിക്കുവാൻ പാടില്ല. അല്ലയോ സോമപുത്രീ, ഒഴുകുന്ന നദീജലത്തിലും, താമര നില്ക്കുന്ന വലിയ ജലാശയത്തിലും ആദ്യം കുളിക്കുക. ഇത് എല്ലാപ്രകാരത്തിലും മുഖ്യമായതാണ്. മുങ്ങിക്കുളിക്കുവാൻ ജലമില്ലെങ്കിൽ പുറത്തുപോകാൻ പാടില്ലാത്ത സ്ത്രീകൾ കുടത്തിൽ ജലമെടുത്ത് കുളിക്കണം. പുതിയ കുടങ്ങളാൽ സ്നാനംചെയ്യുക എന്നതാണ് പണ്ടുമുതലുള്ള വിധി. ശിരസ്സിൽകൂടി വെള്ളമൊഴിച്ചുവേണം കുളിക്കാൻ. ഇങ്ങനെയായാൽ തപസ്സിൻെറ ഫലം നേടുന്നതാണ്.

**79. പാരിജാതഹരണം - വ്രതകഥനം -** ഉമ പറഞ്ഞു: "ഈ പറഞ്ഞ വിധിപ്രകാരം പതിവ്രതയായ നാരിക്ക് അടക്കമുള്ളവളായി, ദാനശീലയായി ഒരു വർഷമോ, ആറു മാസമോ, അല്ലെങ്കിൽ ഒരു മാസമോ വ്രതമനുഷ്ഠിക്കാവുന്നതാണ്. പിന്നെ പതിനൊന്ന് ഉത്തമസ്ത്രീകളെ ക്ഷണിച്ചു വരുത്തണം. സമാധിയാൽ ഞാൻ ഇതു സ്വയം ചെയ്തിട്ടുണ്ട്. വ്രതസ്ഥയായ അവൾ ജലത്തോടെ സർവ്വസതികൾക്കും ദാനങ്ങൾ ചെയ്യണം. കാലദേശാനുരൂപമായി അവർക്ക് വിലയും നല്കണം. പിന്നെ മാസാവസാനം ശുക്ലപക്ഷത്തിൽ നവമിദിവസം ആരാധനയോടെ വ്രതം സമാപിക്കണം. വ്രതത്തിൻെറ സിദ്ധിക്ക് ആദ്യവും ഒടുക്കവും ഓരോദിവസം ആഹോരാത്രം ഉപവാസം നിശ്ചയമായുമെടുക്കണം. പിന്നെ ഭർത്താവിനെ ക്ഷൗരംചെയ്യിപ്പിക്കണം. താനും ചെയ്യണം (രണ്ടുപേരും മൊട്ടയടിക്കുകയാവില്ല ക്ഷൗരമെന്നു തോന്നുന്നു) വ്രതാവസാനകർമ്മവും സ്നാനവും അന്നേദിവസം ചെയ്യണം. പിന്നെ വിവാഹത്തിന്ന് ചെയ്യുന്നവിധമുള്ള കുളി വേണമെന്നു വിധിച്ചിട്ടുണ്ട്. അപ്രകാരം പുണ്യകത്തിലും ചെയ്യണം. ആഭരണങ്ങൾ അണിയുകയും കളഭക്കുറികളും മറ്റും അണിയുകയും മാല്യം ധരിക്കുകയുംവേണം. കുംഭസ്നാനം കഴിപ്പിക്കുന്ന സാദ്ധ്വി ഈ പറയുന്ന മന്ത്രം ഭർത്താവിൻെറ പാദത്തിൽ നമിച്ച് മനസ്സാലും വാക്കാലും ഉച്ചരിക്കണം:

'അംഭസ്സാണല്ലൊ ഋഷികൾക്കമ്മയും വിശ്വധാത്രി, മദത്തിയാം ദിവ്യയാൾ ശങ്കരധർമ്മധാത്രി, ഹിരണ്യവർണ്ണ പാവക ശിവം ഏറിയ രസത്താൽ ശ്രേയസ്സെല്ലാമിങ്ങെനിക്കേകിടട്ടെ!'

ഇതാണ് ജലത്തിന്നുള്ള മന്ത്രം. മറ്റുള്ളതിന്നുള്ള മന്ത്രവും പറയാം. ഇത് സ്ത്രീകൾക്കുവേണ്ടി പുരാണത്തിൽ പറഞ്ഞ മന്ത്രങ്ങളാണ് അഖിലശോഭനേ!"

"ശുഭാവ്യയഗുണിനീ, ധർമ്മമാണ്ടോൾ, ഭർത്താവോടൊപ്പം വരനിൽ ദാസിയായി ഞാൻ കർമ്മത്താലും കരളാലും വാക്കിനാലും ഭർത്താവിന്നപ്രിയയാകാതെ വശ്യയാകണം. ഞാൻ സപത്നിമാരിൽ ശ്രേഷ്ഠയാകണം. ഞാൻ സപുത്രയാകണം, സുഭഗയാകണം, ചാരുരൂപയാകണം, ഗുണം പറയുന്നവളും കൈനിറഞ്ഞവളുമാകണം, എല്ലാം കൊണ്ടും ഞാൻ സ്വഭാവദൂഷ്യമുള്ളവളാകാതിരിക്കണം. എൻെറ നോട്ടത്തിൽ പതി സുമുഖനാകണം, എന്നിൽ സ്നേഹത്തോടെ എന്നെ ഓർത്ത് എന്നിൽ ചേർന്നു നില്ക്കണം, ഞങ്ങൾക്ക് പരസ്പരപ്രീതി കോകമിഥുനങ്ങൾക്കെന്നപോലെ ഉണ്ടാകണം, മനസ്സിൽ വിരക്തി ഉണ്ടാകാതെ നന്മയേല്ക്കുമാറാകണം. പിതാവിൻെറയും ഭർത്താവിൻെറയും രണ്ടു വംശവും വിശുദ്ധമാക്കി ഭർത്തൃഭക്തിയിൽ മികച്ചവളായി വിശ്വം മുഴുവൻ താങ്ങുന്ന സാദ്ധ്വിമാർ നേടുന്ന മുഖ്യലോകത്തു ഞാൻ എത്തണം. ഈ ഭൂമി, വായു, വെള്ളം, വ്യോമം, അഗ്നി, ക്ഷേത്രജ്ഞൻ, പ്രകൃതി, ശ്രീ, മഹാൻ, അഹങ്കാരം എന്നിവർ സാക്ഷികളായി എൻെറ നിശ്ചയവ്രതത്തെ ഓർക്കണം. ആരാണോ ഭൗതികം ദേഹികൾക്കു ചെയ്യുന്നത്, സത്വാദ്ധ്യരായ ഭൂതബീജാദ്ധ്യർ നിത്യം സർവ്വസ്ഥരായവർ സാക്ഷിത്വം വ്രതത്തിലും ഈ നിശ്ചയത്തിലും എന്നിൽ നിത്യവും ഏല്ക്കുക. ചന്ദ്രാർക്കന്മാർ പുണ്യസാക്ഷികളാകട്ടെ! യമൻ എൻെറ ആത്മാവിലും പത്തു ദിക്കും സർവ്വസ്ഥരായ അവർ വ്രതത്തിലും തീർപ്പിലും എന്നിൽ നിത്യവും സാക്ഷിത്വം ഏല്ക്കുക!"

ഈ പുരാണോക്തമായ മന്ത്രംകൊണ്ട് ദ്രവ്യമന്ത്രണം വ്രതചര്യ മുതൽ ചെയ്യണമെന്ന് പുരാണത്തിൽ വിധിച്ചിട്ടുണ്ട്. കുളികഴിഞ്ഞ് താൻ മുറിച്ച വസ്ത്രങ്ങൾ വരന്നു നല്കണം. ശുഭേ, ഏതെങ്കിലും തടസ്സംകൊണ്ട് അതില്ലാതെ വന്നാൽ മറ്റു വസ്ത്രം കൊടുക്കാം. വേറെ വസ്ത്രം വെളുത്തതും പുതിയതും ശുചിയായതും താൻ മുറിച്ചനൂലെങ്കിലും അതിൽ ഉള്ളതും ആയിരിക്കണം. പിന്നെ ജ്ഞാനവിജ്ഞാനാഢ്യനും ശുചിയും ശാന്തനുമായ ദ്വിജനെ ശക്തിപോലെ ഊട്ടണം. അതു ഭർത്താവിനോടുകൂടി വിളമ്പിക്കൊടുക്കണം സുമദ്ധ്യമേ! പിന്നെ ബ്രാഹ്മണന്നു രണ്ടു വസ്ത്രം, ഹേ മനസ്വിനീ, നല്കണം. കിടക്ക, ഇരിപ്പിടം, ഗൃഹം, ധാന്യം, ദാസീദാസന്മാർ ശക്തിക്കൊത്തവിധം അലങ്കാരം, രത്നപർവ്വതം, വിശേഷാൽ സസ്യധാന്യങ്ങൾ കലർന്ന തിലജാലം ഇവ നാനാവർണ്ണത്തിലുള്ള വസ്ത്രങ്ങൾകൊണ്ട് മൂടിയവ ഇവയും ആന, കുതിര, പശു ഇവയും നല്കണം. പിന്നെ ഉപ്പുകൊണ്ടും വെണ്ണയാലും ശർക്കരയാലും തേൻകൊണ്ടും സ്വർണ്ണംകൊണ്ടും ഭംഗിയുള്ളവിധം മരംകൊണ്ടും നിർമ്മിച്ച് വെവ്വേറെ ഗന്ധരസഭേദത്താലും പിന്നെ പൂക്കൾ, വെള്ളി, ചെമ്പ്, ഇവയോടുകൂടിയും ഫലങ്ങളോടും വസ്ത്രങ്ങളോടും കൂടി ബ്രഹ്മണന്നു നല്കണം. പിന്നെ കാലദേശമനുസരിച്ച് ഇച്ഛിക്കുന്ന തയിര്, പാല്, നെയ്യ്, കറുക എന്നിവയോടുകൂടിയും വിഭവസമൃദ്ധിയോടെ നല്കണം. അവ അല്പമായാലും അധികമായാലും ഭർത്താവിൻെറ ഹിതമനുസരിച്ചേ ചെയ്യാവൂ. തിലപാത്രവും നല്കണം. എല്ലാം ഭർത്തൃഹിതംപോലെയല്ലാതെ പാടില്ല. കപിലപ്പശുവിനെ തീർച്ചയായും ദക്ഷിണയായി നല്കണം. ഓട്ടുപാത്രം കൂടെ കൊടുക്കണം. അതുപോലെതന്നെ തിലത്തോടുകൂടി വസ്ത്രവും കൃഷ്ണാജിനവും നല്കണം. കണ്ണാടി, നല്ല മയിൽപ്പീലി ക്കെട്ട്, തോല് എന്നിവയും നല്കാം. ഇവ നല്കിയാൽ സർവ്വകാമസിദ്ധിയാകും. വരവർണ്ണിനീ, യോഗ്യത്തിയായ മകൾ ഉണ്ടാകും. സുഭഗയുമാകും. കൈനിറയെ ധനം വായ്ക്കും. അങ്ങനെയാകും. ആ സുന്ദരി ഇച്ഛിച്ചാൽ ചന്തം കൂടിയ കന്യകമാരും ഉണ്ടാകും. സുഭഗകളും ആര്യകളുമായി ആഗ്രഗണ്യകളായി അവർ ഭവിക്കും. പുത്രന്മാരും ധനവും നല്ല ശീലവും അവർക്കുണ്ടാകും. അരുന്ധതീ, ഇത് ഒന്നാമതായി ഞാൻതന്നെ ചെയ്യുകയാൽ 'ഉമാവ്രതകം' എന്ന് അതിന്നു മന്നിൽ പേരുണ്ടായി. സ്ത്രീകൾക്ക് ഇതു മുഖ്യമായ വ്രതമാണ്. അതുകൊണ്ട് ഇതു ചെയ്യണം. സർവ്വകാമങ്ങളും ഇതു നല്കിയാൽ നേടുന്നതാണ്, അനിന്ദിതേ! ഈ വ്രതം കൊണ്ടാണ് ദേവദേവനായ വൃഷദ്ധ്വജനെ ഞാൻ നേടിയത്. ആ സർവ്വകൃത്ത് എൻെറ പ്രിയത്തിന്ന് സൗമ്യേ, പണ്ട് എന്നെ അപട്ടമഹിഷിയായി അഭിഷേകിച്ചു. വ്രതകത്തിൻെറ അവസാനത്തിൽ കൃത്യമായി ഭോജ്യം നല്കണം. കാലദേശോചിതം സ്ത്രീകൾക്കു കാമിതങ്ങളും നല്കണം. ഓരോരുത്തർക്കായി വ്രതകം നല്കണം വരവർണ്ണിനീ! യഥേഷ്ടം ബ്രാഹ്മണർക്കു ദക്ഷിണയോടുകൂടി അന്നം നല്കണം. പായസം നല്കാം. മറ്റൊന്നും വ്രതമാകയാൽ നല്കാൻ വയ്യാ. ആ നല്കുന്ന അന്നത്തിൽ പ്രാണിവധം പാടില്ല എന്നാണ് പുരണത്തിലെ ശ്രുതിവചനം.

ഇനി രണ്ടാമത്തെ വ്രതമെങ്ങനെയാണെന്ന് ഹേ സോമനന്ദിനീ, പറയാം. മഹാദേവപ്രസാദത്താൽ അതിൻെറ ഗുണം

ഞാൻ കണ്ടതാണ് ശോഭനേ! സ്ത്രീകളായാൽ പുത്രന്മാരെ പ്രസവിക്കണം. എന്നാണ് സത്തുക്കൾ പറയുന്നത്. അതിന്നുവേണ്ടി കരകങ്ങൾ (കമണ്ഡലു) നല്കണം. ജ്യേഷ്ഠമാസത്തിലും ആഷാഢമാസത്തിലുമാണ് ഈ വിധി ചെയ്യേണ്ടത്. അല്ലെങ്കിൽ ജ്യേഷ്ഠമാസത്തിലോ, ആഷാഢമാസത്തിലോ ഏതെങ്കിലും ഒരു മാസത്തിൽ മാത്രം ചെയ്യുക. ഒന്നോ രണ്ടോ മാസം അങ്ങനെ വ്രതം തികഞ്ഞാൽ ശർക്കരക്കഷണങ്ങൾ നിറച്ച കരകങ്ങൾ ദാനംചെയ്യുക. നെയ്യ്, പാല്, തയിർ, തേൻ, ജലം ഇവ യഥാശക്തി ഏതെങ്കിലും കമണ്ഡലുവിൽ നിറച്ച് അങ്ങനെയും ദാനംചെയ്യണം ശശിപ്രഭേ! അതു കൊടുക്കേണ്ടത് വ്രതവാനും ജ്ഞാനവൃദ്ധനുമായ ഒരു ബ്രാഹ്മണന്നാണ്. അവന്നു മതിയാവോളം സപുത്രകരകങ്ങൾ നല്കുക.

സ്ത്രീ ഇച്ഛിക്കുന്നത് പെൺകുട്ടിയുണ്ടാകാനാണെങ്കിൽ സ്ത്രീകൾക്ക് ആഗ്രഹമുള്ള സാധനങ്ങളെയാണ് നല്കേണ്ടത്. പുത്രിയുണ്ടാകണമെന്ന ധ്യാനത്തോടെ നല്കുക. എന്നാൽ കന്യകയുണ്ടാകും; അതിൽ സംശയമില്ല. പശുവിനെയോ, ദക്ഷിണയായി സ്വർണ്ണമോ നല്കുന്നത് എത്രയും പ്രശസ്തമാണ്. വിപ്രന്നു വസ്ത്രം തീർച്ചയായും നല്കണം ശുചിസ്മിതേ! വ്രതകത്തിൽ പൂണുനൂലും സ്ത്രീ നല്കണം ശുചിവ്രതേ! സപുത്രകരകങ്ങൾക്കു വിധി ഇപ്രകാരമാണെന്നു പണ്ഡിതന്മാർ പറയുന്നു. അപത്യാഖ്യാനയോഗത്താൽ ബ്രാഹ്മണർക്കു ശുചിവ്രതയായി ഒരു വർഷം തികച്ച് ഇപ്രകാരം വ്രതകർമ്മം അനുഷ്ഠിച്ച് സംവത്സരത്തിൻെറ അവസാനത്തിൽ കരകങ്ങൾ ദാനംചെയ്യണം ശുഭേ! അതു ഭർത്തൃസമ്മതത്തോടുകൂടി സത്യമായി നല്കണം അരുന്ധതീ! ഈ വ്രതസമാപ്തിയിൽ ബ്രാഹ്മണന്ന് യജ്ഞോപവീതം നല്കുക. പൊന്നിൻ നൂലും കാർത്തികമാസത്തിൽ ദാനം ചെയ്യണം. പൂണുനൂലും കിണ്ടിയും അങ്ങനെ ശക്തിപോലെ ദക്ഷിണയും നല്കുന്ന പതിവ്രത സകലവിധ ആഗ്രഹവും നിറവേറി സുഖിക്കും. ഈ വ്രതകാലത്തിൽ സ്ത്രീ പുതിയതായി ഒന്നും ഭക്ഷിക്കരുത്. ധാന്യവും കായയും ഉപയോഗിക്കുവാൻ പാടില്ല. ഒരുനേരത്തെ ഭക്ഷണം മാത്രമായി പുണ്യകർമ്മം നടത്തണം. ബ്രാഹ്മണന്ന് അന്നം നല്കിയതിന്നുശേഷം ഭർത്താവിന്നും നല്കുക. ഇപ്രകാരം ഒരാണ്ടു ചെയ്താൽ സൗഭാഗ്യത്തോടെ സുമംഗലിയായ സ്ത്രീ ധനത്തിന്ന് അധീശ്വരിയാകും. ചെറുവഴുതന ഈ വ്രതകാലത്ത് സ്ത്രീ ഓരുവർഷക്കാലം ഭക്ഷിക്കരുത്. അവൾക്ക് ഒരിക്കലും പുത്രനാശം കാണുവാൻ ഇടയാവുകയില്ല എന്നു ധരിക്കണം. മുയൽമാംസവും മാൻ മാംസവും ഭക്ഷിക്കരുത്. നിത്യവും അവ വർജ്ജിക്കണം. ആ നാരി ഒരിക്കലും മരണം വന്നുപെടാതെ പതിദേവതയായി ദീർഘകാലം ജീവിക്കും. ചുരയ്ക്കയും കരിമ്പിൻകൂമ്പും വർജ്ജിക്കണം. ഭർത്താവിൻെറ പ്രിയം ഇച്ഛിക്കുന്നവൾ പൊൻചുരയ്ക്ക ദാനം ചെയ്യണം. സംവത്സരം തികഞ്ഞാൽ ഓരോ ശാകവും നല്കണം. ദക്ഷിണാഢ്യയായ അവൾ പുത്രവതിയായി അഗ്രഗണ്യയായി വിലസും. സ്ത്രീ ആദ്യംമുതൽ തൻെറ കാൽ താൻതന്നെ കഴുകുകയാണെങ്കിൽ നിത്യവും അവൾ പ്രതിഷ്ഠ നേടും; ഒരിക്കലും ഉദ്വേഗമേല്ക്കുന്നതല്ല, 'സൂര്യപൂർത്ത'ത്തോടെ പകൽ കഴിക്കുന്ന പതിവ്രതയായ സ്ത്രീ ഒരു വത്സരത്തോളം രാത്രി ഊണുപേക്ഷിക്കണം. അവൾക്കു ചിരംജീവിയായ പുത്രനുണ്ടാകും, അവൾ സഭഗിയുമാകും വരവർണ്ണിനീ! അവൾ എല്ലാ സപത്നിമാരിലും മേലെയാകുന്നതുമാണ്; അതിൽ സംശയമില്ല. ആണ്ടു തികയുമ്പോൾ അവൾ സ്വർണ്ണംകൊണ്ട് ഒരു സൂര്യനെ നിർമ്മിച്ച് വിദ്വാനും പേർ പുകഴ്ന്നവനുമായ ദരിദ്രബ്രാഹ്മണന്നു നല്കണം. കായ്കളും നല്ല പൂക്കളും ഭക്ഷ്യങ്ങളും സുവ്രതയായവൾ അസ്തമിക്കുന്നതിന്നുമുമ്പേ നല്കണം. സൂര്യൻ അസ്തമിച്ചിട്ടുമാത്രം ഉണ്ണുന്ന, ചന്ദ്രനക്ഷത്രശുദ്ധങ്ങളായ ഭക്ഷണം കഴിക്കുന്ന അവൾ, ചന്ദ്രഗ്രഹനക്ഷത്രജാലങ്ങളുടെ രൂപം സ്വർണ്ണംകൊണ്ടുണ്ടാക്കി അഭിരൂപനായ ബ്രാഹ്മണന്നു ദാനംചെയ്യണം; ഉപ്പോടുകൂടി വസ്ത്രങ്ങളും കൊടുക്കണം. അവൾ ചന്ദ്രശീതളഗാത്രിയും വരവർണ്ണിനിയും സൗഭാഗ്യവതിയും ദർശനീയയും പുത്രവതിയും ഭാവിനിയുമാകും. വെളുത്തവാവിൽ സ്ത്രീ ചന്ദ്രോദയാരംഭത്തിൽ അർഘ്യം നല്കണം. പൂക്കൾ, അക്ഷതം, കുശം, ഗുളം, ഗോവ്, ധൂമം, തയിർചേർത്ത ബലി എന്നിവ നല്കണം. ഇപ്രകാരംചെയ്യുന്ന സ്ത്രീക്ക് സകലകാമങ്ങളും സാധിക്കുന്നതാണ്. സൂര്യനെക്കാണാഞ്ഞാൽ, വ്യഭ്രത്തിലും ദുർദ്ദിനത്തിലും ഏതൊരു സ്ത്രീ അന്നം കഴിക്കുകയില്ല, അവൾ സകലകാമങ്ങളും നേടും. ശക്തിപോലെ ബ്രാഹ്മണന്ന് സ്വർണ്ണം ദാനംചെയ്താൽ, അല്ലയോ യശസ്വിനീ, അവൾ, ആ വരവർണ്ണിനി, സൗഭാഗ്യവും ചന്തവും ചേർന്നവളാകും."

**80. പാരിജാതഹരണം - വ്രതകവിധി -** ഭഗവതി പറഞ്ഞു: "ഏതു പുണ്യവ്രതങ്ങളാൽ പരമാനന്ദപ്രാപ്തി ദേഹത്തിന്നു സിദ്ധിക്കുമോ അവ പറയാം അരുന്ധതീ, അതു കേൾക്കുക. കൃഷ്ണാഷ്ടമിദിവസം ഉപവാസമെടുത്ത്, ഫലമൂലങ്ങൾ മാത്രം ഭക്ഷിച്ച് ഒരിക്കലെടുത്ത്, വിപ്രന്നു ഭക്ഷണം നല്കി. ഒരിക്കൽ മാത്രം ഉണ്ണണം. ശുക്ലാംബരം ധരിച്ച് ശുഭമാചരിച്ച് ഗുരുവിനെയും ദേവനെയും അർച്ചിച്ച് ഇപ്രകാരം ഒരാണ്ടു വാണിട്ട് പിന്നെ ബ്രാഹ്മണന്നു ദാനം നല്കണം. പശുവിൻെറ വാലിൻെറ രോമംകൊണ്ടു പിരിച്ച ചരടുകൊണ്ടുണ്ടാക്കിയ ചാമരവും കൊടിയും മൃഷ്ടാന്നവും ദക്ഷിണയോടുകൂടി ശക്തിപോലെ നല്കുന്ന അവൾക്കു തിരപോലെ ചുരുണ്ടു ഭംഗിയുള്ള തലമുടി അരയ്ക്കു കീഴെവരെ മൂടിക്കിടക്കുന്ന വിധം, ആ പതിവ്രതയ്ക്കു വളർന്നുവരും.

ശിരസ്സിന്നു സുഖം ഇച്ഛിക്കുന്നുണ്ടെങ്കിൽ ചാണകം കൊണ്ടു ശിരസ്സിനെ കഴുകുക. നെല്ലിക്ക മാതളപ്പൂം എന്നിവയും അതോടൊപ്പം ജലത്തിലിട്ട് ആ വെള്ളംകൊണ്ടും തല കഴുകുക. ഗോമൂത്രം അല്പം സേവിക്കുകയും അത് തലകുളിക്കുന്ന വെള്ളത്തിൽ ചേർക്കുകയും ചെയ്യുക. കൃഷ്ണചതുർദ്ദശിയിലും അതു ചെയ്തുകൊള്ളുക. ആ സ്ത്രീ രോഗഹീനയായും സുഭഗയായും സുമംഗലയായും വന്നുചേരും. ശിരോരോഗം ഇവളെ ബാധിക്കുന്നതല്ല. നെറ്റിക്ക് അഴകു കാംക്ഷിക്കുന്ന സ്ത്രീ ഒരിക്കലെടുത്ത് പ്രതിപദത്തിൽ ഉപവാസമെടുക്കുക. പിന്നെ പാൽകൂട്ടി ഊണു കഴിക്കുക. അങ്ങനെ ഒരാണ്ട് വ്രതമെടുക്കുക. പിന്നെ ബ്രാഹ്മണന്ന് ശുഭവും പൊന്മയവുമായ വസ്ത്രം നല്കുക. ആ സുമദ്ധ്യമയായ അംഗനയുടെ നെറ്റി അഴകുള്ളതായിത്തീരും. പുരികത്തിന്നു ഭംഗിയുണ്ടാകുവാൻ ഇച്ഛിക്കുന്ന സുന്ദരി ദ്വിതീയതിഥിയിൽ ചീരവെച്ച് ഒരു നേരം ഉണ്ട് പിന്നെ ഉപവസിക്കണം. ഒരാണ്ട് അങ്ങനെ ചെയ്താൽ പിന്നെ സ്വസ്തി വിപ്രനെക്കൊണ്ടു ചൊല്ലിക്കണം. ദക്ഷിണയായി നല്ല ഉഴുന്നിൻമണി നല്കുക, ഉപ്പും നല്കുക, നെയ്യുനിറച്ച പാത്രം നല്കുക. കാതിന്ന് അഴക് കാംക്ഷിക്കുന്ന സുമദ്ധ്യമയായ നാരി തിരുവോണദിവസം യവച്ചോറുവെച്ച് ഭക്ഷിക്കണം. ഒരാണ്ടു തികഞ്ഞാൽ പിന്നെ സ്വർണ്ണംകൊണ്ട് കാതുകൾ ദാനമായി നല്കണം. അത് പാലു ചേർത്ത നെയ്യിൽ ഇട്ട് ബ്രാഹ്മണന്നു ദാനംചെയ്യണം. രോഗംകൂടാതെ നെറ്റിക്കുവരെ അഴകുള്ള മൂക്കു വേണമെന്ന് ആഗ്രഹിക്കുന്നവൾ എള്ളിൻകൊടി കാത്ത് പൂവിടുന്നതുവരെ നനയ്ക്കണം. തലേന്നാൾ ഉപവസിച്ച് വെള്ളം

കൊണ്ടു നനയ്ക്കണം. അതിൽനിന്ന് പൂവു പറിച്ചെടുത്തു നെയ്യിലിട്ട് ദാനം ചെയ്യണം. കണ്ണ് നന്നായി ശോഭിക്കണമെന്ന് സ്ത്രീ ഇച്ഛിക്കുകയാണെങ്കിൽ സുധോതൃവേ! പാലുകൊണ്ടും നെയ്യുകൊണ്ടും ഉപവസിച്ച്, ഭുജിച്ച് കഴിയണം. ഒരാണ്ടു തികയുമ്പോൾ പിന്നെ പത്മപത്രങ്ങളും അല്ലയോ ശുചിസ്മിതേ, ഉൽപലദളങ്ങളും പാലിലിട്ടുകൊള്ളുക; അങ്ങനെ പാലിൽ നീന്തുന്ന അവയെ സതി വിപ്രന്നു നല്കണം. അങ്ങനെ വിപ്രന്ന് നല്കിയാൽ അവൾ മാൻകണ്ണിയാകും. ചുണ്ടുകൾക്ക് അഴക് ഇച്ഛിക്കുന്ന ധർമ്മഗുണാഢ്യയായ തന്വി മൺപാത്രം കൊണ്ട് ഒരാണ്ട്, ആ സതി, വെള്ളം കുടിക്കണം. മറ്റുള്ളവരോടു യാചിക്കാതെ കിട്ടിയതുകൊണ്ടു തൃപ്തയായി നവമിദിവസം ഉണ്ണണം. ഒരാണ്ടു തികയുമ്പോൾ സൽപ്പാത്രത്തിൽ പവിഴം ദാനം ചെയ്യണം. എന്നാൽ അവൾ ബിംബാധരോഷ്ഠിയായി ശോഭിക്കും. സൗഭാഗ്യം ശരീരത്തിന്നുണ്ടാകും. മക്കളും ധനവുമുണ്ടാകും. അനഘാശയേ, പല്ലുകൾക്ക് അഴക് ഉണ്ടാകുവാൻ ഇച്ഛിക്കുന്ന വരവർണ്ണിനി വെളുത്ത അഷ്ടമിയിൽ രണ്ടുനേരവും ഉണ്ടു കഴിക്കരുത്. ഒരാണ്ടു കഴിഞ്ഞാൽ അനിന്ദിതയായ അവൾ വെള്ളികൊണ്ടുള്ള പല്ലുകൾ ധർമ്മജ്ഞേ, ഗുണത്തോടുകൂടിയ പാലിലിട്ട് ബ്രാഹ്മണന്ന് നല്കണം. എന്നാൽ പിച്ചകമൊട്ടുപോലെയുള്ള നല്ല ഭംഗിയുള്ള പല്ലുകൾ അവൾക്കുണ്ടാകും. സൗഭാഗ്യവും മക്കളെയും ആ അനഘാശയ നേടും. ഭംഗിയുള്ള മുഖം ഇച്ഛിക്കുന്നവളായ സതി അല്ലയോ സുമുഖീ, വെളുത്തവാവിൽ പൂർണ്ണേന്ദുവിന്റെ ഉദയത്തിൽ കുളിച്ച് ശുഭേ, വിപ്രന്ന് പാലിൽ വേവിച്ച യാവകം നല്കണം. ഒരാണ്ടു തികയുമ്പോൾ പിന്നെ വെള്ളികൊണ്ടുള്ള ചന്ദ്രനെ വിടർന്ന പത്മത്തിൽവെച്ചു നല്കി, ബ്രാഹ്മണന്റെ ആശിസ്സു വാങ്ങണം. ആ ദാനത്താൽ അവൾ പൂർണ്ണേന്ദുമുഖിയായി വിളങ്ങും. പനന്തേങ്ങപോലെ ഭംഗിയുള്ള മുലയുണ്ടാകണമെന്നു കാംക്ഷിക്കുന്ന മങ്ക ഒന്നും ചോദിക്കാതെ ദശമിദിവസം മൗനവ്രതത്തോടെ ഒരിക്കലുണ്ണണം. ഒരാണ്ടു തികയുമ്പോൾ പിന്നെ രണ്ടു പൊൻകൂവളപ്പഴം ദക്ഷിണയോടുകൂടി ധൃതാത്മാവായ ബ്രാഹ്മണന്ന് നല്കണം. സൗഭാഗ്യവാന്മാരായ മക്കൾ ധാരാളം അവൾക്കുണ്ടാകും എന്നുതന്നെയല്ല ആ വരവർണ്ണിനി എന്നും വളർന്നുയർന്നു നില്ക്കുന്ന പോർകൊങ്കയേന്തുന്നതാണ്. കൃശോദരിയാകാനാണ് ആഗ്രഹിക്കുന്നതെങ്കിൽ അവൾ ഒരിക്കലുണ്ട് ഉപവാസം അനുഷ്ഠിക്കണം. നിത്യവും പഞ്ചമിയിൽ വെള്ളച്ചോറുണ്ണണം. അങ്ങനെ ഒരാണ്ടു തികഞ്ഞാൽ പൂവുള്ള പിച്ചകച്ചെടി ദക്ഷിണയോടുകൂടി ധൃതാത്മാവായ ദ്വിജന്ന് നല്കുക. ശുഭേ, അവളുടെ കാമിതം സാധിക്കും. കൈകൾക്ക് അഴക് ഉണ്ടാകുവാൻ ഇച്ഛിക്കുകയാണെങ്കിൽ അല്ലയോ സുമദ്ധ്യമേ, നല്ല ശാകം ഒരുനേരം ഭക്ഷിച്ചു ദ്വാദശിയിൽ ഉപവാസമെടുക്കണം. അങ്ങനെ ഒരാണ്ടു തികയുമ്പോൾ പിന്നെ സ്വർണ്ണത്താമര അഭിരൂപനായ ബ്രാഹ്മണന്നു നല്കണം. പിന്നെ ശുഭമായ പത്മദ്വയത്തേയും നല്കണം. വലിയ ശ്രോണി ഇച്ഛിക്കുന്ന പെണ്ണ് സുവ്രതേ, ത്രയോദശിയിൽ ഉപവാസമെടുക്കണം. ആരോടും ഒന്നും ചോദിക്കാതെ ഉള്ളതുകൊണ്ട് ഒരിക്കലുണ്ണണം. ഒരാണ്ടു തികഞ്ഞാൽ പിന്നെ ലവണത്തെ പ്രജാപതിയുടെ മുഖരൂപത്തിൽ കൊടുക്കണം. പ്രജാപതിയുടെ മുഖാകാരത്തിലുള്ള സ്വർണ്ണരൂപവും അതോടൊപ്പം നല്കണം വരാനനേ! ധർമ്മജ്ഞയായ സ്ത്രീ അഞ്ജനംകൊണ്ട് മെല്ലെ കണ്ണെഴുതിക്കൊടുക്കുകയും ചെയ്യണം. പിന്നെ പൂവും രത്നങ്ങളും രക്തവസ്ത്രവും നല്കണം. എന്നാൽ അവളുടെ ശ്രോണി തടിച്ച് സുശ്രോണിയാകും. മധുരമായ ഭാഷണം ഇച്ഛിക്കുന്ന സതി ഉപ്പ് ഉപേക്ഷിക്കണം. ഒരു വർഷമോ, ഒരു മാസമോ ചെന്നാൽ പിന്നെ ഉപ്പ് ദക്ഷിണയോടുകൂടി മാധുര്യാകാംക്ഷയുള്ളവൾ നല്കണം. അവളുടെ വാക്കുകൾ കിളിയുടെ വാക്കിനേക്കാൾ നൂറിരട്ടി മനോഹരമാകും. ഞരമ്പും ഗുൽഫവും മൂടുന്ന ഭംഗിയുള്ള കാലുണ്ടാകണമെന്നാഗ്രഹിക്കുന്നവൾ അല്ലയോ ചന്ദ്രനന്ദിനീ, ഷഷ്ഠിതോറും വെള്ളച്ചോറ് ഭുജിക്കണം. സുന്ദരീ, അഗ്നിയെയും വിപ്രനെയും കാലുകൊണ്ട് തൊട്ടുപോകരുത്. തൊട്ടുപോയാലോ, ഉടനെ അവനെ വന്ദിക്കണം. തപോധനേ! കാലുകൊണ്ട് കാല് ഉരസിക്കഴുകണം. ഈ നിത്യവ്രതയായ ധർമ്മജ്ഞ, പതിദേവത, രണ്ടു കൂർമ്മങ്ങളെ (സ്വർണ്ണംകൊണ്ടുണ്ടാക്കി) ബ്രാഹ്മണന്ന് നല്കുക. നെയ്യിൽ പത്മങ്ങൾകൊണ്ടു മൂടി, പൊന്നുകൊണ്ട് അണിഞ്ഞ അവയെ ബ്രാഹ്മണന്ന് നല്കുക. ദേഹമൊട്ടുക്കും അഴകോടെ വിളങ്ങുവാൻ ആശിക്കുന്നവൾ മൂന്നുദിവസം രാത്രി തീണ്ടാരിക്കാലത്ത് ഉപവസിക്കുക. പതിദേവത അങ്ങനെയാണ് ചെയ്യേണ്ടത്. കാർത്തികമാസത്തിലും ആഷാഢമാസത്തിലും അശ്വയുജമാസത്തിലും മാതാപിതാക്കൾക്കും അതിഥികൾക്കും ദേവകൾക്കും സൽക്കാരവും പൂജയും ചെയ്യണം. നിത്യവും ഘൃതവും ഉപ്പും ബ്രാഹ്മണർക്ക് ദാനംചെയ്യണം. പതിവ്രതമാർ ദിവസവും ഗൃഹം അടിച്ചുവാരി വൃത്തിയാക്കണം. നിലം മെഴുകണം ധർമ്മശീലേ! ബലികർമ്മംചെയ്യുകയുംവേണം. ഭദ്രേ, സതികൾ വാക്ദുഷ്ടകളാകരുത്. നല്ലവാക്കേ സംസാരിക്കാവൂ! പച്ചക്കറിയെന്തെങ്കിലും മാത്രം കഴിച്ചു ജീവിക്കണം. അതാണ് കീർത്തിമതിയായവൾ ചെയ്യേണ്ടത്. ബലിയർപ്പിക്കുകയുംവേണം. നുണ ഒരിക്കലും പറഞ്ഞുപോകരുത് ഭാമിനീ!"

**81. പാരിജാതഹരണം - ഉമാവ്രതകഥനം -** ഉമ തുടർന്നു: "ഗുണാഢ്യരായ ബന്ധുജനങ്ങളെ ഇച്ഛിക്കുന്നവളാണെങ്കിൽ ഒരുനേരത്തെ ഭക്ഷണം മാത്രമായി നിത്യവും സപ്തമിദിവസം ഉപവാസം ആ പതിവ്രതയെടുക്കണം. ഒരാണ്ട് അങ്ങനെ തികഞ്ഞാൽ പിന്നെ പൊന്മയമായ മരം ദക്ഷിണയോടുകൂടി വിപ്രന്ന് നല്കണം. അങ്ങനെ ചെയ്താൽ അവൾ ബന്ധുമതിയായി ഭവിക്കും.

ചെമ്പുകൊണ്ട് വിളക്കുണ്ടാക്കി പ്രമദവരനെ ലഭിക്കുന്നതിന്നുവേണ്ടി ദാനംചെയ്യുക. പിന്നെ വ്രതത്തോടുകൂടി ഒരാണ്ടു തികഞ്ഞാൽ പൊൻവിളക്ക് ദാനംചെയ്യുക. എന്നാൽ അവൾ ഭർത്തൃപ്രിയയായി ധാരാളം മക്കളുള്ളവളായിത്തീരും. സപത്നിമാരിൽ അവൾ ദീപംപോലെ പ്രശോഭിക്കുന്നതാണ്. ശുഭേ, എന്നും ഭാർത്താവിന്നും പരിജനങ്ങൾക്കും ഊട്ടിയതിന്നുശേഷം ഊണുകഴിക്കുകയും ആർക്കും വേദനയുണ്ടാക്കാത്ത വർത്തമാനം പറയുകയും ചെയ്യുന്നവൾ. ഒരുനേരം മാത്രം ഉണ്ണുന്ന വ്രതമെടുത്തവൾ, എന്നും ശ്വശുരശുശ്രൂഷാപരയായ സതിക്ക്, എല്ലാ വ്രതവും എടുക്കുന്നവൾക്ക്, ഉപവാസവ്രതം ആവശ്യമില്ല.

ദൈവയോഗാൽ വിധവയായ സതി പുരാണത്തിൽ പറയപ്പെട്ട ധർമ്മം അനുഷ്ഠിക്കണം. സതീ, അതു പറയാം. ചിത്രത്തിലോ മണ്ണുകൊണ്ടോ ഭർത്താവിന്റെ രൂപം സങ്കല്പിച്ച് അവനാണ് കാന്തൻ എന്നു മനസ്സിൽ ചിന്തിച്ച് ധർമ്മത്തെ സ്മരിച്ചു പൂജിക്കുക. അവനോട് എന്നും അനുവാദം യാചിച്ച് വ്രതമെടുക്കുക, ഊണുകഴിക്കുക, ശയ്യയിൽ കിടക്കുക. അങ്ങനെ ചെയ്യുന്ന പതിവ്രത ഭർത്തൃസാലോക്യം പ്രാപിക്കും. പതിയെ ചതിക്കാത്ത അവൾ, എന്നും സൂര്യനെപ്പോലെ ആ പതിദേവത, ശാണ്ഡിലി, ശോഭിക്കും. അവൾ ദേവപത്നിമാരുടെ പുരാണോക്തമായ സനാതന പുണ്യകവിധി കണ്ടറിയും. നാരദമുനിക്കറിയാം പുരാണവിധി. വ്രതങ്ങൾക്കും ഉപവാസങ്ങൾക്കും ധർമ്മവിത്തമനാണ്

അവൻ, അദിതിയും ഇന്ദ്രാണിയും നീയും അല്ലയോ സേമ പുത്രീ, അരുന്ധതീ, പുണ്യകവ്രതങ്ങളിൽ എല്ലാസതികളും നിങ്ങളെ പ്രകീർത്തിച്ചു പാടും. ഉപവാസവ്രതവിധിയും പുണ്യകവിധിയും അവതാരംതോറും, ആര്യസ്ത്രീകൾ, മഹാവിഷ്ണുവിന്റെ ഭാര്യമാർ അറിയും. ധർമ്മങ്ങളിൽ വിശേഷിച്ചും സ്ത്രീധർമ്മങ്ങളിൽ ഉത്തമമായത് പതിഭക്തിയും അദുഷ്ടത്വവും വാഗ്ദോഷാഭാവവുമാണ്. ഈ മൂന്നു ഗുണങ്ങളും പ്രശംസിക്കപ്പെടുന്നു."

നാരദൻ പറഞ്ഞു: "ഇപ്രകാരം പാർവ്വതീദേവി പറഞ്ഞുകൊടുത്തപ്പോൾ അവയൊക്കെ തപോധനകളും സാദ്ധ്വികളുമായ ആ ദേവിമാർ കേട്ട് സന്തോഷിച്ച് ഹരപ്രിയയായ ഉമയെ കൈകൂപ്പി വിട്ടുപിരിഞ്ഞു അന്നുമുതൽ അദിതി വ്രതമെടുത്തു. ധർമ്മചാരിണിയായ അവൾ 'ഉമാവ്രതം' എടുത്ത് മിക്കവാറും അവൾ പറഞ്ഞമാതിരിതന്നെയായി. പിന്നെ പാരിജാതത്തിൽ കശ്യപനെ വിധിപ്രകാരം ബന്ധിച്ച് അവൾ എനിക്കു നില്കി. അദിതിവ്രതംതന്നെ സത്യഭാമയും എടുത്തു. ധർമ്മനിത്യയായ സാവിത്രിയും ആ വ്രതം എടുത്തു. വ്രതവിധിപ്രകാരം തക്കതുചെയ്തു അവരൊക്കെ അതിന്റെ ഫലം നേടി.

സന്ധ്യാകാലം വരുമ്പോൾ സ്ഥാനംതോറും അതേ മാതിരി പൂജ, നമസ്കാരം, ജപം ഇവ ഇരട്ടിച്ചു ചെയ്യുക എന്നതാണ് സിവത്രീവ്രതകം. അതുപോലെതന്നെ അദിതി വ്രതവും. ഈ വ്രതം അനുഷ്ഠിച്ചാൽ ഭർത്തൃവംശവും പിതൃകുലവും ഉയർച്ചനേടും. ഇന്ദ്രാണിയും ആ വ്രതം യഥാവിധി ചെയ്തു. ചുവന്ന വസ്ത്രം അധികം, മാംസവും, ചോറും അപ്രകാരം തന്നെ നല്കുക. നാലാംദിവസമാണ് പുണ്യക വിധിയിൽ ദാനംചെയ്യേണ്ടത്. ഉപവാസം രാവും പകലും ചെയ്ത് നൂറു കുംഭം നല്കുകയും വേണം.

ഗംഗയും ഈ വ്രതമെടുത്ത് ഈ ദാനങ്ങളൊക്കെ ചെയ്തു. പുലർച്ചയ്ക്കു ഗംഗ ആത്മവാരിയിൽ കുളിച്ച് ആ വ്രതമനുഷ്ഠിച്ചു. മറ്റുവെള്ളത്തിലും കുളിച്ചു. മാഘ മാസത്തിലെ ശുക്ലപക്ഷത്തിലാണ് ഗംഗ വ്രതമനുഷ്ഠിച്ചത്. ഗംഗാവ്രതം സർവ്വകാമപ്രദമാണെന്നാണ് അഭിപ്രായം. ഹരിവല്ലഭേ, ഏഴേഴു കുലങ്ങൾ ധർമ്മജ്ഞയായ സ്ത്രീ ഉദ്ധരിക്കും. ഗംഗാവ്രതം അനുഷ്ഠിക്കുന്ന സ്ത്രീ അത്ര പുണ്യവതിയാകും. ഈ വ്രതത്തിൽ ആയിരം കുംഭം ദാനമായി നല്കണം ശുഭേ! അത് സർവ്വകാമദമാണ്. എല്ലാ ദുഃഖങ്ങളിൽനിന്നും രക്ഷിക്കുന്നതും എല്ലാ ആഗ്രഹങ്ങളെയും സാധിപ്പിക്കുന്നതുമാണ് ഗംഗാവ്രതം. യമന്റെ ഭാര്യയും വ്രതമെടുത്തു. ശുഭമായ ആ വ്രതത്തിന്ന് 'യാമരഥം' എന്നാണ് പേര്. ഹേമന്തത്തിലാണ് അതു ചെയ്യുന്നത്. ആകാശത്തിന്നു കീഴെവെച്ചാണ് ഹരി അത് വല്ലഭേ, ചെയ്യുന്നത്. കളിച്ചു പതിയെ കുമ്പിട്ട് ശുഭാചാരയായി തുറന്ന സ്ഥലത്തു നിന്ന് ഈ വാക്യം പറയണം: 'ഞാൻ ഇതാ യാമരഥവ്രതം ഹിപൃഷ്ഠം ധരിച്ച് അനുഷ്ഠിക്കുന്നു. ഞാൻ പതിവ്രതാജീവസുതയാവുക, ഞാൻ അഗ്രഗണ്യയും ആവുക! ഭർത്തൃപുത്രാഢ്യയായി ഏറെനാൾ സുഖമായവിധം ജീവിക്കുകയും ചെയ്യട്ടെ! പതിലോകത്തെ പൂകുകയും ഞാൻ നന്ദിനിയാവുകയുംവേണം. ഞാൻ സുവസ്ത്രയും ശുദ്ധഹസ്തയുമാണ്. ഞാൻ സ്വജനേഷ്ടയും ഗുണാന്വിതയും ആകട്ടെ!' ഇപ്രകാരംചെയ്ത് മധു നല്കി വിപ്രനെ സ്വസ്തി ചൊല്ലിക്കുക. കാരെള്ളുകൊണ്ടും അപ്രകാരം പായസംകൊണ്ടും ബ്രാഹ്മണനെ ഊട്ടണം. ഇപ്രകാരം വരവർണ്ണനീ, ദേവിമാർ പണ്ടു ഹരപതിയായ ഗൗരി പറഞ്ഞതായ വ്രതമെടുത്താണ് ഹരിപ്രിയേ, ഫലങ്ങൾ നേടിയത്. ഞാൻ പറയുന്നു നിങ്ങൾ എല്ലാവരും എന്റെ തപസ്സിനാൽ പുണ്യകങ്ങളും അവയുടെ വ്രതാചാരങ്ങളും അറിഞ്ഞ് ഫലപ്രാപ്തി നേടും. പണ്ടു വേദത്തിൽ പറഞ്ഞിട്ടുള്ളതും ഉമാദേവി അനുഷ്ഠിച്ചതുമായ അത് മംഗളവും പാവനവും ശുഭവുമാണ്."

വൈശമ്പായനൻ പറഞ്ഞു: "ആ വ്രതകം രുക്മിണി അനുഷ്ഠിച്ചു. ഉമയുടെ വരംകൊണ്ട് ദിവ്യചക്ഷുസ്സാൽ അവൾ അതിന്റെ മേന്മകൾ കണ്ടറിഞ്ഞു. ഉമാവ്രതം കൂടുതലായി വൃഷദാനവും രത്നമാലാദാനവും അന്നദാനവും ചെയ്ത് അവൾ നടത്തി. ജാംബവതിയും ഈ വ്രതം പണ്ട് ഉമ എടുത്തമാതിരിതന്നെ എടുത്തു. അതിൽ മനോഹരമായ രത്നവൃക്ഷം വിശേഷാൽ നല്കി. സത്യവും പണ്ട് ഉമ ചെയ്തമാതിരിതന്നെ വ്രതകം നല്കി. ഉമാവ്രതത്തിൽ വിശേഷിച്ച് അവൾ മഞ്ഞപ്പട്ട് നല്കി. രോഹിണി, ഫൽഗുനി, മഘ എന്നിവരും പണ്ട് പലതരം വ്രതങ്ങൾ അനുഷ്ഠിച്ചു ദാനങ്ങൾചെയ്തിട്ടുണ്ട്. കുലവർദ്ധനാ! പിന്നെ ശതഭിഷയും പുണ്യലക്ഷണമായ വ്രതം അനുഷ്ഠിച്ചു. അതുകൊണ്ട് അവൾ നക്ഷത്രമുഖ്യത്വം നേടി കുരൂദ്വഹാ!"

**82. ഷട്പുരവധം - ഷൾപ്പുരവരപ്രാപ്തി -** ജനമേജയൻ പറഞ്ഞു: "അല്ലയോ വൈശമ്പായനാ, ധർമ്മജ്ഞാ, വ്യാസശിഷ്യാ, തപോനിധേ! പാരിജാതാപഹാരത്തിൽ ഷൾപ്പുരത്തെപ്പറ്റി ഭവാൻ പറയുകയുണ്ടായല്ലോ. ദാരുണന്മാരായ അസുരമുഖ്യന്മാരുടെ പാർപ്പിടമാണല്ലോ തപോധനാ, ഷൾപ്പുരം, മുനീന്ദ്രാ അവരുടെയും അന്ധകന്റെയും വധത്തെപ്പറ്റി പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "അക്ലിഷ്ടകാരിയായ രുദ്രൻ ത്രിപുരത്തെ ദഹിപ്പിച്ചപ്പോൾ രുദ്രൻ ശരാഗ്നിയാൽ ചുടാതെ ബാക്കിയായ മുപ്പുരവാസികൾ അറുപതുലക്ഷം ഉണ്ടായിരുന്നു. അതിൽ അല്പം കൂടുതലല്ലാതെ ഒട്ടും കുറവുണ്ടായിരുന്നില്ല. ജ്ഞാതിദ്ധ്വംസാർത്തരായ ആ വീരന്മാർ പണ്ട് വലിയ തപസ്സുചെയ്തു. സത്തുക്കൾക്ക് പ്രിയപ്പെട്ടതും ഋഷികൾ സേവിക്കുന്നതുമായ ജംബൂമാർഗ്ഗത്തിൽ അവർ വസിച്ചു. നൂറായിരം വർഷം സൂര്യനെ നോക്കി തപസ്സുചെയ്തും വായുമാത്രം ഭക്ഷിച്ചും, പത്മയോനിയെ സ്തുതിച്ചും അത്തിച്ചുവട്ടിൽ ഒരുകൂട്ടർ വസിച്ചു രാജാവേ! വേറെ ചിലർ പ്ലാവിൻ ചുവട്ടിൽ വസിച്ചു. ചിലർ സൃഗാലവാടിയിൽ പാർത്ത് വലിയ തപസ്സുചെയ്തു. പേരാൽച്ചുവട്ടിൽ വസിച്ചും ചിലർ വലിയ തപസ്സുചെയ്തു. അവരിൽ തുഷ്ടരായി വിശ്വകർത്താവായ പത്മജൻ, ധർമ്മാത്മാക്കളിൽ ശ്രേഷ്ഠനായ ബ്രഹ്മാവ് വരം നല്കുവാനായി വന്നു വരം വാങ്ങിക്കൊള്ളുവിൻ എന്ന് ബ്രഹ്മാവ് പറഞ്ഞപ്പോൾ വിഭുവായ ത്ര്യംബകനിലുള്ള വിദ്വേഷംമൂലം വരമൊന്നും അവർ ഇച്ഛിച്ചില്ല. ത്രിപുരന്മാരെ ദഹിപ്പിച്ചവനാണല്ലോ ആ ത്ര്യംബകൻ. ജ്ഞാതികൾക്ക് പ്രതിവിധി കല്പിക്കുന്ന അവർ വരം വാങ്ങാൻ ആശിച്ചില്ല. സർവ്വജ്ഞനായ ബ്രഹ്മാവ് അവരോടു പറഞ്ഞു."

ബ്രഹ്മാവു പറഞ്ഞു: "വിശ്വസൃഷ്ടിയും വിശ്വസംഹാരവും ചെയ്യുന്ന മഹാത്മാവായ ശിവനോട് ആരാണ് പ്രതിക്രിയചെയ്യുവാൻ ആശിക്കുക? അതിന്നു കെല്പുള്ളവർ ആരുണ്ട്? നിങ്ങൾ എന്തിന്നു സാധിക്കാത്ത കാര്യത്തിന്നുവേണ്ടി കഷ്ടപ്പെട്ടു ശ്രമിക്കുന്നു? അനാദിമദ്ധ്യനിധനനാണ് ഉമയോടുകൂടിയ മഹേശ്വരൻ."

വൈശമ്പായനൻ പറഞ്ഞു: "ആ ഉപദേശം ചിലർ കൈക്കൊണ്ടില്ല. ദുരാത്മാക്കളായ മഹാസുരന്മാർ അതിലടങ്ങിയില്ല. എന്നാൽ ചിലർ ശിവന്റെ ശക്തി മനസ്സിലാക്കി സമ്മതിച്ചു. സമ്മതിക്കാത്ത ദുഷ്ടരായ അസുരന്മാരോടു പിതാമഹൻ പറഞ്ഞു: 'രുദ്രനോടു വൈരംവിട്ടു നിങ്ങൾ വരം വാങ്ങുവിൻ വീരന്മാരായ അസുരേന്ദ്രന്മാരേ!"

അവർ പറഞ്ഞു: "വിഭോ, ഞങ്ങൾ ദേവന്മാരാൽ

അവദ്ധ്യരാകണം. ഭൂതലത്തിൽ ഷൾപ്പുരങ്ങൾ ഞങ്ങൾക്കു
കിട്ടണം ദേവാ! ഞങ്ങൾക്കു കാമസമ്പൂർണ്ണമാകണം വിഭോ,
ഷൾപ്പുരങ്ങൾ. ജ്ഞാതിമാരെക്കൊന്ന് ഉഗ്രമായ രുദ്രഭയം
ഞങ്ങൾക്കു വന്നുചേരരുത്. ത്രിപുരദ്ധ്വംസനം കണ്ട വീര
ന്മാരാണ് ഞങ്ങൾ തപോനിധേ!"

ബ്രഹ്മാവു പറഞ്ഞു: "അസുരന്മാരേ, നിങ്ങൾ ദേവ
ന്മാരാലും ത്ര്യംബകനാലും വധിക്കപ്പെടുകയില്ല. അവരിൽ
പ്രിയന്മാരും സൽപഥസ്ഥന്മാരുമാകും നിങ്ങൾ. എന്നാൽ
നിങ്ങൾ വിപ്രദ്വേഷം ചെയ്യരുത്. മോഹത്താലെങ്ങാനും
വിപ്രദോഷം ചെയ്തുപോയാൽ നിങ്ങൾ നശിച്ചുപോകും.
ജഗത്തിന്നു പരമമായ ഗതി വിപ്രരാകുന്നു. വിദ്വേഷം
ചെയ്താൽ ശ്രീനാരായണനിൽനിന്നു നിങ്ങൾക്കു ഭയമു
ണ്ടാകും. ഭഗവാൻ ജനാർദ്ദനൻ സർവ്വഭൂതങ്ങൾക്കും ഹിതം
ചെയ്യുന്നവനാണ്."

വൈശമ്പായനൻ പറഞ്ഞു: "ബ്രഹ്മാവു വിട്ടയച്ച ആ
ദൈത്യന്മാർ പോയി. രാജാവേ, മഹേശഭക്തരായ അസുര
ന്മാർക്ക്, ബ്രഹ്മചാരികൾക്ക്, താനേ ത്രിപുരാന്തകൻ പ്രത്യ
ക്ഷപ്പെട്ടു. വെള്ളക്കാളപ്പുറത്തു കയറി സപ്രമഥനായ പ്രഭു
ഉമയോടുകൂടെ പ്രത്യക്ഷപ്പെട്ടു. സത്തുക്കൾക്ക് ഗതിയായ
ഭഗവാൻ ദൈത്യന്മാരോടു പറഞ്ഞു."

ശിവൻ പറഞ്ഞു: "വൈരം ദംഭം, ഹിംസ ഇവ വെടി
ഞ്ഞ സുരമുഖ്യന്മാരേ! എന്നെ ആശ്രയിക്കുകയാൽ നിങ്ങൾ
ക്കു നല്ലതായ വരം ഞാൻ നല്കാം. സൽക്രിയാപരന്മാരായ
ദ്വിജമഹർഷിമാർ നിങ്ങളെ ദീക്ഷിപ്പിച്ചുവല്ലോ. അവരോടു
കൂടി നിങ്ങൾ സ്വർഗ്ഗത്തിൽ വരുവിൻ. നിങ്ങളുടെ സൽ
ക്കർമ്മംമൂലം ഞങ്ങൾ പ്രീതരായിരിക്കുന്നു. അവിടെ പാർ
ക്കുന്നവർ ബ്രഹ്മവാദികളായ താപസന്മാരാണ്. പ്ലാമരച്ചോ
ട്ടിൽ വാണ് തപസ്സുചെയ്തവർക്ക് നമ്മുടെ ലോകം സിദ്ധി
ക്കും. ഇവിടെ മാസാന്തത്തിലും പക്ഷാന്തത്തിലും മാത്രം
അന്നംകഴിക്കുന്ന, വാനപ്രസ്ഥമുറയ്ക്ക് എന്നെ പൂജിക്കു
ന്ന, തപോധനന്മാർ ആയിരം വർഷത്തോളം തപസ്സിൻെറ
ഫലം ഏല്ക്കുന്നതാണ്. ത്രിരാത്രി വിധി ചെയ്താൽ ആഗ്ര
ഹിച്ച ഗതി നേടുന്നതാണ്. അർക്കദ്വീപിൽ പാർക്കുന്നവരെ
ക്കാൾ ഇരട്ടി ഫലം ലഭിക്കും. നിങ്ങൾക്ക് ഈ വരം വിദേ
ശത്തുപോയി വസിച്ചാൽ ലഭിക്കുന്നതല്ല. ശ്വേതവാഹനനാ
കുന്ന എന്നെ ആരു പൂജിക്കുന്നുവോ, അവൻ ഭയപ്പെടുന്നു
ണ്ടെങ്കിലും അവൻ എൻെറ ഗതിയെ നേടുന്നതാണ്. അത്തി
ച്ചുവട്ടിലും ആലിൻചുവട്ടിലും പ്ലാവിൻചുവട്ടിലും സൃഗാല
വാടിയിലും വസിച്ച ധർമ്മിഷ്ഠവ്രതമുഖ്യന്മാരേ, ബ്രഹ്മജ്ഞ
രായ മുനികളെ വിശേഷിച്ച് ഏതു മർത്ത്യർ എപ്പോഴും
പൂജിക്കുന്നുവോ, അവർ അഭീഷ്ടമായ ഗതിയെ നേടുന്ന
താണ്."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് മഹാ
ദേവൻ, ഭഗവാൻ ശ്വേതവാഹനൻ, അവരോടെല്ലാവരോടും
കൂടി രുദ്രലോകത്തേക്ക് പോയി. 'ജംബുമാർഗ്ഗത്തിൽ ഞാൻ
പൂകുന്നു, ഞാൻ ജംബുമാർഗ്ഗത്തിൽ വാഴും' എന്നു സങ്കല്പി
ക്കുന്നവർ രുദ്രലോകത്ത് പൂജ്യരായി ഭവിക്കും."

## 83. ഷട്പുരവധം - കൃഷ്ണൻെറ ഷൾപ്പുരഗമനം -

വൈശമ്പായനൻ പറഞ്ഞു: "ഇക്കാലത്ത് ഒരു സംഭവമു
ണ്ടായി. നാലു വേദങ്ങൾ ആറംഗങ്ങളോടുകൂടി അറിഞ്ഞ
വനും യാജ്ഞവല്ക്യൻെറ ശിഷ്യനും ധർമ്മഗുണാന്വിതനും
വാജസനേയവാനുമായ ബ്രഹ്മദത്തൻ എന്ന ബ്രാഹ്മണൻ
ഒരു വർഷത്തേക്ക് ഒരു ദീക്ഷ ദീക്ഷിച്ചു. ഷൾപ്പുരാലയനും
ധീമാനുമായ ആ വിപ്രൻ വസുദേവന്ന് അശ്വമേധയാഗം നട
ത്തിയവനാണ്. ഷൾപ്പുരാലയനായ അവൻെറ വാസസ്ഥാനം
മുനിമാർ വസിക്കുന്ന ആവർത്താനദിയുടെ മനോഹരമായ
തീരത്താണ്. വസുദേവന്ന് സഖിയും മഹാദ്ധ്യായിയും ദ്വിജോ
ത്തമനും ഉപാദ്ധ്യായനും ആ മഹാത്മാവു നല്കുന്ന പാൽ
ഹോമിക്കുന്നവനുമായിരുന്നു അവൻ. കുരൂദ്വഹാ, പ്രഭോ!
ഒരു ദിവസം വസുദേവൻ ദേവകിയുമൊന്നിച്ച് അവിടെ
ചെന്നു. ഗുരുവിൻെറ പാർശ്വത്തിൽ ഇന്ദ്രനെപ്പോലെ ഷൾ
പ്പുരത്തിൽ ഗുരുസന്നിധിയിലെത്തി. ബ്രഹ്മദത്തൻെറ
സത്രം വളരെ അന്നം ദാനംചെയ്യുവാൻ ഒരുക്കിയതും
ഭൂരിദക്ഷിണവുമായിരുന്നു. മഹാത്മാക്കളും മഹാവ്രതരുമായ
മുനിശ്രേഷ്ഠന്മാർ സമൃദ്ധിക്കനുസരിച്ച് വേണ്ടപോലെ
ഉപാസിച്ചു. വ്യാസൻ, ഈ ഞാൻ. യാജ്ഞവല്ക്യൻ,
ജൈമിനി, സുമന്തു, ധ്യുതിമാനായ ജാബാലി, ദേവലൻ
മുതലായവരെല്ലാം അതിൽ പങ്കുകൊണ്ടു. ധീമാനായ വാസു
ദേവൻെറ സമൃദ്ധിക്കൊത്തവിധം ഇഷ്ടകാമങ്ങളെ ധർമ്മ
ചാരിണിയായ ദേവകി നല്കി. മന്നിൽ ജഗത്സൃഷ്ടി
കാരിയായ വാസുദേവൻെറ വൈഭവത്താൽ അവിടെയുള്ള
വർക്കു നല്കി. അവിടെ ആ സത്രം നടക്കുന്ന സന്ദർ
ഭത്തിൽ ഷൾപ്പുരാലയരായ, വരദർപ്പിതരായ ദൈത്യന്മാർ,
നികുംഭൻ മുതലായവർ അവിടെച്ചെന്ന് ഇപ്രകാരം പറഞ്ഞു:
'ഞങ്ങൾക്ക് യജ്ഞഭാഗം നൽകൂ! ഞങ്ങൾക്കും സോമം
ഭുജിക്കാം. ബ്രഹ്മദത്തൻ, യജമാനൻ, ഞങ്ങൾക്കു കന്യക
മാരെ നല്കണം. മഹാനായ ഇദ്ദേഹത്തിന്ന് അതിസുന്ദരി
മാരായ കന്യകമാരുണ്ട്. അവരെ വരുത്തി ഞങ്ങൾക്കു
തരൂ! അവരെപ്പറ്റി ഞങ്ങൾ കേട്ടിട്ടുണ്ട്. എന്നുതന്നെയല്ല.
വിശേഷപ്പെട്ട രത്നങ്ങൾ ഞങ്ങൾക്ക് ബ്രഹ്മദത്തൻ നല്ക
ണം. അതു ചെയ്തല്ലാതെ യജ്ഞംചെയ്യരുതെന്ന് ഇതാ
ഞങ്ങൾ കല്പിക്കുന്നു!' ഇതു കേട്ട് ആ ബ്രഹ്മദത്തൻ അസു
രന്മാരോടു പറഞ്ഞു: 'അസുരന്മാരേ, നിങ്ങൾ യജ്ഞഭാഗം
അർഹിക്കുന്നില്ലല്ലോ. അസുരേന്ദ്രന്മാരേ, വേദത്തിലൊന്നും
അങ്ങനെ ഞങ്ങൾ കണ്ടിട്ടില്ല. പിന്നെ സോമഭാഗം,
ഹവിസ്സ്, ഞാൻ എങ്ങനെ നിങ്ങൾക്കു തരും? വേദഭാഷ്യാർ
ത്ഥവിജ്ഞരായ ഋഷിശ്രേഷ്ഠന്മാരോട് ചോദിക്കുവിൻ. ആ
കന്യകമാരെ നല്കുവാൻ ഞാൻ സങ്കല്പിച്ചിരിക്കുകയാണ്.
വേദിമദ്ധ്യത്തിൽവെച്ച് അഹർതയുള്ളവർക്ക് ദാനംചെയ്യാമെ
ന്നാണ് സങ്കല്പിച്ചിട്ടുള്ളത്. അതിൽ യാതൊരു സംശയവു
മില്ല! രത്നങ്ങൾ ഒരുപക്ഷേ, നിങ്ങൾക്കു തന്നേക്കാം.
എന്നാൽ, സാന്ത്വം മാത്രമാണ് അതു ലഭിക്കുവാനുള്ള
മാർഗ്ഗം. മറ്റു മാർഗ്ഗങ്ങൾ സ്വീകാര്യമല്ല. ഊക്കെടുത്ത് വാങ്ങാ
മെന്നു വിചാരിക്കേണ്ടാ. അതുകേട്ട് ഭയപ്പെട്ട് ഒന്നും നിങ്ങൾ
ക്കു തരുവാൻ ഞാൻ വിചാരിക്കുന്നില്ല. ഞാൻ ദേവകീ
നന്ദനനെ ആശ്രയിച്ചാണ് ഈ യജ്ഞം നടത്തുന്നതെന്ന്
നിങ്ങൾ അറിയുന്നില്ലേ?"

ഇതു കേട്ടപ്പോൾ നികുംഭാദികളായ ഷൾപ്പുരവാസി
കൾ കോപിച്ചു. ആ ദുഷ്ടന്മാർ യജ്ഞവാടം ചീത്തയാക്കു
കയും കന്യകമാരെ ഹരിക്കുകയും ചെയ്തു. അവർ അതു
ചെയ്യുന്നതു കണ്ട് വസുദേവൻ മനസ്സിൽ കേശവനെയും
ബലരാമനെയും ഗദനെയും ഓർത്തു. കാര്യംധരിച്ച് ഉടനെ
കൃഷ്ണൻ പ്രദ്യുമ്നനോട് പറഞ്ഞു: 'വേഗം പോയി കന്യക
മാരെ രക്ഷിക്കൂ! മകനേ, മായയെടുത്ത് കാര്യം നിർവ്വഹി
ക്കുക.' ഉടനെ പ്രദ്യുമ്നൻ 'പ്രഭോ, ഞാൻ യാദവസൈന്യ
ത്തോടുകൂടി ഇതാ ഷൾപ്പുരത്തിലേക്കു പോകുന്നു' എന്നു
പറഞ്ഞ് അച്ഛൻെറ ആജ്ഞപ്രകാരം ഷൾപ്പുരത്തേക്കു
പോയി. കണ്ണടച്ചുതുറക്കുംമുമ്പേ മഹാബലനായ പ്രദ്യുമ്നൻ
ചെന്ന് ആ കന്യകമാരെ മായയാൽ ഹരിച്ചു. മായാ
കന്യകമാരെ അവൻ അസുരന്മാരുടെകൂടെ അയയ്ക്കുകയും
ചെയ്തു. പിന്നെ ദേവകിയോട് ഭയപ്പെടേണ്ടെന്നു പറഞ്ഞു
രുക്മിണീപുത്രൻ. ദുഷ്പ്രാപ്യരായ ആ കന്യകമാരെ, മായാ
കന്യകമാരെ, നേടി. ദൈത്യന്മാർ ഷൾപ്പുരത്തിൽച്ചെന്ന്
സുഖമായിരുന്നു. രാജാവേ! വിധിയിൽ കണ്ടമാതിരി കർ
മ്മവും നടന്നു. വിശിഷ്ടമായമട്ടിൽ, അധികം മികച്ചമട്ടിൽ,

നടന്നുകൊണ്ടിരുന്നു. അതിന്നിടയ്ക്ക് രാജാക്കന്മാർ വന്നു ചേർന്നു ഭാരതാ! അവർ ബ്രഹ്മദത്തൻ സത്രത്തിന്ന് ക്ഷണി ച്ചവരായിരുന്നു. ജരാസന്ധൻ, ദന്തവക്ത്രൻ, ശിശുപാലൻ, പാണ്ഡവന്മാർ, ധാർത്തരാഷ്ട്രൻ, കൂട്ടരോടുകൂടെയുള്ള മാളവന്മാർ, രുക്മി, ആഹൃതി, നീലൻ, ധർമ്മൻ, വിന്ദാനു വിന്ദരായ അവന്ത്യർ, ശല്യൻ, ശകുനി, വേറെയും ദൃഢാ യുധരും വീരന്മാരും മഹാത്മാക്കളുമായ രാജാക്കന്മാർ, ഇവരൊക്കെ ഷൾപ്പുരത്തിന്നപ്പുറത്തായി പാർപ്പുറപ്പിച്ചു ഭാരതാ! ശ്രീനാരദൻ അവരെയെല്ലാം നോക്കി ചിന്തിച്ചു: 'ക്ഷത്രിയന്മാരും യാദവന്മാരും തമ്മിൽ ഒരു സംഘട്ടനം ഉണ്ടാ കുവാൻപോകുന്നുണ്ട്. ആ യുദ്ധത്തിന്ന് ഞാൻ ഒരു കാര ണമുണ്ടാക്കാനാണ് വിചാരിക്കുന്നത്' എന്നു ചിന്തിച്ച് നാര ദൻ നികുംഭൻെറ ഗൃഹത്തിൽച്ചെന്നു. മുനിയെ കണ്ടയുടനെ നികുംഭന്മാരും മറ്റു ദൈത്യന്മാരും പൂജിച്ചു. നാരദൻ ഇരു ന്നു. ധർമ്മിഷ്ഠനായ മുനി നികുംഭനോടു പറഞ്ഞു."

നാരദൻ പറഞ്ഞു: "യദുക്കളോട് ഇടഞ്ഞ് നിങ്ങൾ എന്താണ് സ്വസ്ഥരായിരിക്കുന്നത്? ആ ബ്രഹ്മദത്തന്ന് വിഭുവായ ഹരി സഖിയാണ്, അല്ലേ? ധീമാനായ ബ്രഹ്മദ ത്തന്ന് അഞ്ഞൂറു ഭാര്യമാരുണ്ട്. അത് വസുദേവൻെറ പുത്രൻെറ ഹിതപ്രകാരം ലഭിച്ചതാണ്. ഇരുനൂറുപേർ ബ്രാ ഹ്മണികളാണ്. നൂറുപേർ രാജകന്യകമാരാണ്. നൂറുപേർ വൈശ്യസ്ത്രീകളാണ്. നൂറുപേർ ശൂദ്രസുന്ദരിമാരാണ്. അവർ ദുർവ്വാസാവുമഹർഷിയെ ശുശ്രൂഷിച്ചു. ആ ധീമാനായ മുനി അവർക്ക്, അവർചെയ്ത പുണ്യകർമ്മത്തിൽ പ്രസാ ദിച്ച്, വരംനല്കി. അവർക്കുണ്ടാകുന്ന ആൺകുട്ടികളും പെൺകുട്ടികളുമെല്ലാം ആ ധീമാൻെറ വരദാനംകൊണ്ട് അഴ കിൽ എതിരില്ലാത്തവരായി. അവൻെറ പെൺമക്കൾ ഓരോ സംഗത്തിലും വീരഭർത്താക്കന്മാരോടുകൂടി ശയിച്ചാലും അവർ വീണ്ടും കന്യകമാരാകും. എല്ലാ പൂമണവും അവർ വീശുന്നു. അങ്ങനെയുള്ള വരനാരികളാണ് അവരെല്ലാം. എപ്പോഴും യൗവനയുക്തകളും പതിവ്രതകളുമാണ് അവർ. അവരെല്ലാം അപ്സരസ്ത്രീഗുണം ചേർന്നവരും നൃത്തഗീത ഗുണോദരകളുമാണ്. എല്ലാവരും അവയൊക്കെ അറിയു ന്നുണ്ട്. അതൊക്കെ ധീമാനായ മുനിയുടെ വരശക്തിയാ ലാണ്. മക്കളും രൂപഗുണം തികഞ്ഞവരാണ്. എല്ലാവരും ശാസ്ത്രതത്ത്വവിചക്ഷണന്മാരാണ്. സ്വജ്ഞാതിധർമ്മനില യിൽ യഥാക്രമം നില്ക്കുന്നവരാണ് അവർ, ധീമാൻ ആ കന്യകകളെ മിക്കതും ഭൈമന്മാർക്ക് നല്കി. നൂറുപേർ ശേഷിപ്പുണ്ടായിരുന്നവരെ നീ കൊണ്ടുപോരികയും ചെ യ്തുവല്ലോ. അക്കാര്യത്തിൽ തീർച്ചയായും നീ യാദവന്മാരു മായി പൊരുതും. സഹായത്തിന്ന് നീ ഈ സന്ദർഭത്തിൽ രാജാക്കന്മാരെ ചെന്ന് ആശ്രയിക്കുക! ബ്രഹ്മദത്തൻെറ കന്യകമാരെ നേടാനായി പലമാതിരി രത്നങ്ങൾ യോഗ്യ ന്മാരായ രാജാക്കന്മാർക്ക് നല്കുക. മന്നവരുടെ സഹായം നേടുക. അവർക്ക് നീ ആതിത്ഥ്യം ചെയ്യുക."

വൈശമ്പായനൻ പറഞ്ഞു: "എന്ന് നാരദൻ പറഞ്ഞതു കേട്ട് അഞ്ഞൂറു കന്യകമാരെയും പലമാതിരി രത്നവും അവൻ രാജാക്കന്മാർക്കു സമ്മാനിച്ചു. യഥാർഹം ഭക്ത വത്സലരായ ആ മന്നവന്മാർ അത് പങ്കിട്ടു. പാണ്ഡവന്മാ രൊഴികെയുള്ള മന്നവന്മാരൊക്കെ അതു പങ്കിട്ടെടുത്തു. അവരെ കാര്യംപറഞ്ഞ് പെട്ടെന്നു മനസ്സിലാക്കി നാരദൻ മാറ്റിനിർത്തി. ആ മഹാത്മാവ് ഒരു നിമിഷത്തിന്നിടയ്ക്ക് അവിടെ പോയി. സന്തോഷത്തോടെ ആ ഭൂപമുഖ്യന്മാർ ദൈത്യരോടു പറഞ്ഞു രാജാവേ! 'എല്ലാ കാമവും തികഞ്ഞ നിങ്ങൾ നഭശ്ചരന്മാരാണ് മുറയ്ക്ക് നിങ്ങൾ അർച്ചിച്ച ഈ ഞങ്ങൾ നിങ്ങൾക്ക് എന്താണ് ചെയ്യേണ്ടത്! ക്ഷത്രം നിന്നെപ്പോലെയുള്ള ദിവ്യവീരന്മാരാൽ മുമ്പേതന്നെ അർച്ചി ക്കപ്പെട്ടിരിക്കുന്നു."

ക്ഷത്രിയരോട് സുരവൈരിയായ നികുംഭൻ സസന്തോ ഷം ക്ഷത്രത്തിൻെറ മഹാത്മ്യം പുകഴ്ത്തി സത്യമായവിധം പറഞ്ഞു: 'ശത്രുക്കളോട് ഈ ഞങ്ങൾ പൊരുതുവാൻ നിശ്ചയിച്ചിരിക്കുന്നു. നൃപമുഖ്യന്മാരേ, അതിൽ നിങ്ങൾ ഞങ്ങളെ സഹായിക്കണം.' അങ്ങനെയാകാമെന്ന് അവ രോട് പാപം തീർന്നവരായ പാർത്ഥിവന്മാർ പറഞ്ഞു. നാരദ മഹർഷിയിൽനിന്ന് കാര്യം ധരിച്ച പാണ്ഡവന്മാർ മാത്രം അതിന്നു പങ്കുനിന്നില്ല.

ക്ഷത്രിയന്മാർ പോരിന്നൊരുങ്ങി കുരുരാജാവേ! യ ജ്ഞവാടത്തിലേക്ക് ബ്രഹ്മദത്തൻെറ ഭാര്യമാർ എത്തി. കൃഷ്ണനും സൈന്യത്തോടുകൂടി ഷൾപ്പുരത്തിലെത്തി. മഹാദേവൻെറ വാക്ക് മനസ്സിൽ വെച്ചാണ് കൃഷ്ണൻെറ പുറപ്പാട്. അപ്പോൾ ദ്വാരകയിൽ ആഹുകരാജാവിനെ സേന യോടുകൂടെ പൗരന്മാരുടെ ഹിതമോർത്ത് ഇരുത്തിയിട്ടാണ് കൃഷ്ണൻ പുറപ്പെട്ടത്. യജ്ഞശാലയിൽനിന്നു കുറച്ചക ലെയായി ശുഭമായ ഒരു മുഖ്യസ്ഥാനത്ത് വാസുദേവപ്രചോ ദിതനായ കൃഷ്ണൻ നിന്നു. സേനാവിഭാഗത്തെ നിർത്തി കേടുപറ്റാത്തവിധം ആക്കിവെച്ച് പ്രദ്യുമ്നനെ രക്ഷയ്ക്ക് എത്താനും ഏല്പിച്ച് കാര്യങ്ങൾ നിശ്ചയിച്ചുറച്ചുവെച്ചു."

**84. ഷട്പുരവധം - രാജവർഗ്ഗബന്ധനം -** വൈശമ്പാ യനൻ പറഞ്ഞു: "നിർമ്മലനും ലോകചക്ഷുസ്സുമായ സൂര്യൻ ഉദിച്ചതിന്നുശേഷം രാമനും കൃഷ്ണനും സാത്യകിയും ഗരുഡൻെറ പുറത്തു കയറി. അവർ ഉടുമ്പിൻതോൽ കൈ യുറയും ചട്ടയും ധരിച്ച് രണാർത്ഥികളായിട്ടാണ് പുറപ്പെ ട്ടിരുന്നത്. ആദ്യമായി അവർ ബിലോദകേശ്വരനായ ദേവ ദേവനെച്ചെന്നുകൂപ്പി. രുദ്രൻ വരം നല്കിയ ആവർത്താം ബുവിൽ രുദ്രവാക്ക് ഓർമ്മിച്ച്, പുണ്യമായ ആവർത്തയെ ന്ന ആ ഗംഗയിൽപ്പോയി കുളിച്ചാണ് അവർ പുറപ്പെട്ടത്.

വാനിൽ പ്രദ്യുമ്നനെ സൈന്യാഗ്രത്തിലായി നിർത്തി മാനദനായ കൃഷ്ണൻ യജ്ഞവാടം കാക്കുവാൻ പാണ്ഡവ ന്മാരെയുമാക്കി. ഭഗവാൻ മറ്റു സൈന്യത്തെ ഗുഹാദ്വാര ത്തിലും നിർത്തി. അതിന്നുശേഷം സ്വർഗ്ഗത്തിൽവെച്ചു പറ ഞ്ഞപോലെ ആ സദാശ്രയൻ ജയന്തനെയും പ്രവരനെയും സ്മരിച്ചു. അവർ ഉടനെ വന്നുചേർന്നപ്പോൾ കൃഷ്ണൻ അവരെ കണ്ടു. പ്രദ്യുമ്നനെ നിർത്തിയപോലെതന്നെ അവ രെയും വാനിൽത്തന്നെ നിർത്തി. പിന്നെ കൃഷ്ണൻെറ വാക്കാൽ ദേവദുന്ദുഭി കൊട്ടി. ജലജം മുരജം എന്നീ മറ്റു വാദ്യങ്ങൾ മുഴക്കി മകരവ്യൂഹം സാംബനും ഗദനും കെട്ടി. അങ്ങനെ അതിൻെറ പിൻപുറത്തായി സാരണനും, ഉദ്ധ വനും, ഭോജനും, വൈതരണ്യനും, ധർമ്മാത്മാവായ അനാ ധൃഷ്ടിയും, പൃഥുവും, പിവൃഥുവും, കൃതവർമ്മനും, നിച ക്ഷുസ്സും, ദംഷ്ട്രൻ, ധർമ്മാത്മാവായ സനൽക്കുമാരൻ, ചാരുദേഷ്ണൻ അനിരുദ്ധൻ എന്നിവരും നിന്നു പടയെ കാത്തു. വ്യൂഹമദ്ധ്യത്തിൽ യാദവപ്പടയും നിന്നു. തേര്, ആന, ആൾ, കുതിര ഇവ കലർന്ന് അല്ലയോ കുലവർ ദ്ധനാ, എല്ലാം സന്നദ്ധമായി നിന്നു. അപ്പോൾ ഷൾപ്പുര ത്തിൽനിന്നു യുദ്ധദുർമ്മദരായ ദാനവന്മാരെത്തി. കാറി ന്നെതിരായി ശബ്ദിക്കുന്ന കഴുതപ്പുറത്തും ആനപ്പുറത്തും കയറി. ചിലർ മുതലമേലും ചിലർ മകരമത്സ്യത്തിന്മേലും കയറി. പോത്തിൻപുറത്തും ഖൾഗത്തിൻെറ പുറത്തും ഒട്ടക ത്തിൻെറ പുറത്തും ആമയുടെ പുറത്തും കയറി. അവ യോടുകൂടെ പായുന്ന തേരുകളുമായും പലതരത്തിലുള്ള ആയുധവുമേന്തി 'കിരീടാപീഢമകുടാംഗദങ്ങളു' മണിഞ്ഞ് മുഴങ്ങുന്ന പല തൂര്യങ്ങളും നേമിഘോഷങ്ങളും മുഴക്കി,

ശംഖനാദങ്ങളും മേഘഘോഷങ്ങളും മുഴക്കി ആ ദൈത്യന്മാർ വന്നുകയറി.

നികുംഭൻ മുന്നിൽ ദേവന്മാർക്ക് ഇന്ദ്രൻ എന്നപോലെ നിന്നു. മന്നിലും വിണ്ണിലും മദോല്ക്കടന്മാരായ ദാനവന്മാർ പലമട്ട് ഒച്ചയോടെ ആർത്തു. വീണ്ടും കൂക്കിവിളിച്ച് ഒരുങ്ങി. ചേദിരാജാവു മുമ്പെയായി രാജസൈന്യവും കൂടിച്ചേർന്ന് അസുരന്മാരെ സഹായിക്കുവാൻ ഒരുങ്ങി ജനമേജയാ!

ചേദിരാജാവായ ശിശുപാലൻെറ സഹോദരനെ മുൻനിർത്തി ദുര്യോധനനും നൂറ് അനുജന്മാരും ഗന്ധർവ്വനഗരം പോലുള്ള തേരിൽക്കയറി വന്നു നിരന്നു. കടുത്ത് ഇരമ്പുന്ന ദ്രുപദൻെറ രഥവും രുക്മിയും ആഹ്യതിയും പോരിന്നായി ഒരുങ്ങിനില്പായി. പനപോലെ വിലസുന്ന വലിയ വില്ലിട്ടുലച്ച് ശല്യനും, ശകുനിയും, ഭഗദത്തരാജാവും, ജരാസന്ധനും, ത്രിഗർത്തനും, ഉത്തരനോടുകൂടി വിരാടനും പോരിന്ന് ഒരുങ്ങി വന്നു. വീരന്മാരായ നികുംഭനും കൂട്ടരും ജയോദ്യുതന്മാരായി നിന്നു. ദൈത്യർ ദേവകളോട് എന്ന വിധം യദുക്കളോട് എതിർക്കുവാനാണ് ഇവർ എത്തിയിരിക്കുന്നത്.

നികുംഭൻ സർപ്പോഗ്രമായ ശരൗഘത്താൽ സമരരംഗത്ത് അപ്പോൾ ഭീമരൂപമായ ഭൈമസേനയെ മർദ്ദിച്ചു. സേനാപതിയായ അനാധൃഷ്ടി എന്ന യാദവൻ അതു സഹിച്ചു; ഉടനെ ചാണയ്ക്കുവെച്ച ഉഗ്രവും ചിത്രവുമായ പുംഖശരങ്ങളാൽ ദൈത്യേന്ദ്രൻെറ തേരും കുതിരകളും കാണാതായവിധം മൂടിക്കളഞ്ഞു. ധ്വജവും നികുംഭനും ശരം കൊണ്ടു മറഞ്ഞുപോയി. ഉടനെ മായാവിയും വീരനുമായ നികുഭൻ മാറിച്ചെന്ന് അനാധൃഷ്ടി എന്ന ഭൈമമുഖ്യനെ മായകൊണ്ട് സ്തംഭിപ്പിച്ചു. സ്തംഭിപ്പിച്ച് ആ വീരനെ ഷൾപ്പുരത്തിലെ ഗുഹയിലേക്കു കയറ്റി അടച്ചിട്ടു. പിന്നെ ആ മായാവി മായാബലമെടുത്ത് യുദ്ധരംഗത്തെത്തി. വീണ്ടും നികുംഭൻ യുദ്ധത്തിൽ കൃതവർമ്മാവിനെയും ചാരുദേഷ്ണനെയും ഭോജനെയും വൈതരണ്യനെയും സനൽക്കുമാരനെയും ഋക്ഷനെയും നിശഠൻ മുതലായവരെയും പിന്നെ വേറെ ഭോജന്മാരെയും മായാബലമെടുത്ത് കൊണ്ടുപോയി. അവൻെറ മായയാൽ മറഞ്ഞ ദേഹം അവർ കാണുകയുണ്ടായില്ല രാജാവേ! ഷൾപ്പുരമെന്ന ഗുഹയിൽ യദുക്കളെ ക്കൊണ്ടാക്കുമ്പോൾ ആ കൊണ്ടാക്കുന്ന അസുരൻെറ രൂപം കാണുവാൻ അവർക്കു കഴിഞ്ഞില്ല. ഭൈമിക്ക് ആ ഘോരമായ കദനം കണ്ടിട്ട് ഭയം വർദ്ധിച്ചു. ഉടനെ ഭഗവാനായ കൃഷ്ണനും ബലനും, സാത്യകിയും ചൊടിച്ചു. വിശേഷിച്ച് കാമനും ശത്രുസംഹാരിയായ സാംബനും ക്രോധിച്ചു. ദുർദ്ധഷനായ അനിരുദ്ധനും മറ്റു ശ്രേഷ്ഠരായ ഭൈമരും ക്രോധിച്ചു.

പിന്നെ ശാർങ്ഗം ഞാണുകെട്ടി രാജാവേ! പുൽക്കൂട്ടത്തിലേക്ക് അഗ്നി എന്നപോലെ കൃഷ്ണൻ ദാനവപ്പടയിലേക്കു ശരംവിട്ടു. അത് ഏറ്റിട്ടും ദാനവന്മാർ ദേവേശനോട് എതിർത്തു. കത്തുന്ന അഗ്നിയിൽ ശലഭക്കൂട്ടങ്ങളെന്നപോലെ അവർ ശൗര്യത്തോടെ എതിർത്തു വലിച്ചെറിഞ്ഞു. അസംഖ്യം ശതഘ്നികളും പരിഘങ്ങളും അഗ്നിതുല്യമായ ശൂലങ്ങളും ശോഭിക്കുന്ന വെണ്മഴുവും പർവ്വതത്തിൻെറ കൊടുമുടികളും വൃക്ഷങ്ങളും ഘോരമായ പാറകളും മത്തേഭങ്ങളെയും രഥവാജികളെയുമൊക്കെ പൊക്കിയെറിഞ്ഞു. ആ പ്രഹരിച്ചവരെയെല്ലാം തേജസ്വിയായ, ജഗൽഗുണകരനായ ഹരി സായകാർച്ചിസ്സുകൊണ്ട് നാരായണാർച്ചിസ്സിൽ ചുട്ടുകളഞ്ഞു. ധീമാനായ ഗോവൃഷേന്ദ്രൻ ശരദ്വർഷം എന്നപോലെ ആ ദാനവശരവർഷമൊക്കെ സഹിച്ചു. എന്നാൽ അസുരന്മാർക്കുണ്ടോ നാരായണൻെറ ശരോൽക്കരങ്ങൾ സഹിക്കുവാൻ കഴിയുന്നു! കാറുപെയ്യുന്ന മാമഴയെ മണൽച്ചിറകൊണ്ടു കെട്ടാനാകുമോ? കൃഷ്ണൻെറ നേരെ നില്ക്കാനും അസുരേത്തമന്മാർക്കു കഴിഞ്ഞില്ല. വായ തുറന്ന സിംഹത്തിൻെറ മുമ്പിൽ ഋക്ഷങ്ങൾ എന്നപോലെ കഴിവൊക്കെ വെടിഞ്ഞ് അമ്പരന്നു നിന്നുപോയി.

കൃഷ്ണൻ കൊന്നുമുടിക്കുന്ന ചിലർ ജീവനിൽ കൊതിയുംകൊണ്ട് ആകാശത്തിലേക്കു കയറി. അവർ വാനിലേക്കു പൊങ്ങിപ്പായുമ്പോൾ ഇന്ദ്രപുത്രനായ ജയന്തനും പ്രവരൻ എന്ന ബ്രാഹ്മണനും തീജ്ജ്വാലപോലെയുള്ള ഉഗ്രമായ ബാണങ്ങളാൽ കൊന്നുവീഴ്ത്തി പ്രഭോ!

അസുരന്മാരുടെ തലകൾ ഭൂമിയിൽ വന്നുവീണു. പനമേൽനിന്നു കൊഴിയുന്ന പനന്തേങ്ങപോലെ വീണുകൊണ്ടിരുന്നു. മുറിച്ചുവിടുന്ന ദൈത്യഹസ്തങ്ങളും കാലഹതന്മാരായ അഞ്ചുപടമുള്ള സർപ്പങ്ങൾപോലെ വീണു പിടഞ്ഞു. രൗക്മിണേയൻ ഘോരമായാമയമായ വലിയ ഗുഹ തീർത്ത്, ക്ഷത്രിയന്മാർക്കാർക്കും വഴികാണാത്തമട്ടിലാക്കി, ഗുഹയിലിട്ട് അടയ്ക്കുവാനൊരുങ്ങി. ഗദൻ, സുദൻ, സാരണൻ, സാംബൻ, എന്നിവരോടുകൂടിയാണ് ഇതിന്നൊരുങ്ങിയത്. ഇവരെ നികുംഭന് ഗുഹയിലടയ്ക്കാൻ കഴിഞ്ഞിരുന്നില്ല. ബലവാനായ കാർഷ്ണി യുദ്ധവിജയാർത്ഥം യജ്ഞിക്കുന്ന കർണ്ണനെ ഊക്കോടെ ഗുഹയിലടച്ചു. കാർഷ്ണി പിടയുന്നവരെ പിടിച്ച് ആർത്തു. ആ വീരൻ അത്യുഗ്രമായ ഗുഹയിൽ മറ്റു പലരെയും പിടിച്ചിട്ടു ദുര്യോധനരാജാവിനെ, വിരാടദ്രുപദന്മാരെ, ശല്യനെ, ശകുനിയെ, നദീസുതനെ, നീലനെ, വിന്ദാനുവിന്ദന്മാരെ, ജരാസന്ധനെ, ത്രിഗർത്തമാളവന്മാരെ, ശക്തരായ അവന്ത്യന്മാരെ, അസ്ത്രജ്ഞരായ ധൃഷ്ടദ്യുമ്നപാഞ്ചാലന്മാരെയും ഗുഹയിലാക്കി. പിന്നെ തൻെറ മാതുലന്മാരായ ആഹ്യതിയെയും, രുക്മിയെയും, ശിശുപാലനെയും, ഭഗദത്തനെയും വിളിച്ച് പ്രദ്യുമ്നൻ പറഞ്ഞു രാജാവേ! 'ഗുരുത്വവും ചാർച്ചയും ഓർത്ത് ഞാൻ നരേന്ദ്രന്മാരെ മാനിക്കുന്നു. ഈ ഘോരമായ ഗുഹയിൽ ഞാൻ നിങ്ങളെ കൊണ്ടിടുന്നുണ്ട്. എന്നോട് ബിലോദകേശ്വരനായ ശിവൻ കല്പിച്ചിട്ടുണ്ട്. ആ ധീമാൻെറ കല്പന രാജാക്കന്മാരെ ഗുഹയിൽഇട്ട് അടയ്ക്കുവാനാണ്. മഹാത്മാവായ നികുംഭൻ ശംബരീമായ പൂണ്ടവനാണ് അവൻ കൊണ്ടുപോയി ഗുഹയിലാക്കിയ യാദവന്മാരെയെല്ലാം ഞാൻ അതിൽനിന്നു വേർപെടുത്തിക്കൊണ്ടുപോരുന്നുണ്ട്.'

ഇപ്രകാരം പ്രദ്യുമ്നൻ പറഞ്ഞതുകേട്ട് ശിശുപാലനരേന്ദ്രൻ അമ്പ് യാദവന്മാരിൽ വിട്ടു. വിശേഷിച്ച് കാർഷ്ണിയെയും എയ്തു. ബിലോദകേശ്വരനെ പ്രദ്യുമ്നൻ നമിച്ച്, ശക്തനായ ശിശുപാലരാജാവിനെ പിടിച്ചുകെട്ടാനാരംഭിച്ചു. ഉടനെ ആയിരം കയറെടുത്തു പ്രമഥോത്തമൻ നന്ദികേശ്വരൻ ബലവാനായ കാർഷ്ണിയോടു പറഞ്ഞു: 'ബിലോദകേശ്വരനായ ദേവൻ കല്പിച്ചിരിക്കുന്നു 'യദൂത്തമാ, എല്ലാം ചെയ്യുക! രാത്രിയിൽ ഞാൻ പറഞ്ഞവിധമൊക്കെ ചെയ്യുക.' എന്ന്. കന്യകാർത്ഥമായി, രത്നലുബ്ധരായി എത്തിയ രാജാക്കളെ ഉടനെ കയറുകൊണ്ട് കെട്ടി മഹാബാഹോ, സകല അസുരേന്ദ്രന്മാരെയും മുടിച്ചുകളയണം! ഞാൻ പറഞ്ഞതായി വീരാ, നീ ജനാർദ്ദനനോട് പറയണം.'

ഭഗദത്തനെയും ശിശുപാലനെയും പിന്നെ രുക്മിയെയും ആഹ്യതിയെയും മറ്റു രാജാക്കളെയും ഹരനാൽ ദത്തമായ കയറുകൊണ്ട് ആ വീര്യവാൻ ബന്ധിച്ച് മായാഗൃഹത്തിലേക്കു കൊണ്ടുപോയി കുരുദ്വഹാ! ചീറ്റുന്ന സർപ്പങ്ങളെപ്പോലെ ശൂരന്മാരായ അവരെ രുക്മിണീപുത്രൻ ബന്ധിച്ചു. രക്ഷയ്ക്കായി തൻെറ പുത്രനായ അനിരുദ്ധനെയും നിർത്തി. അവർക്കിടയിലുള്ളവരെ ഒട്ടാകെ യദുനന്ദനൻ ബന്ധിച്ചു. സേനാധിപന്മാരെ, കോശാദ്ധ്യക്ഷരായ ക്ഷത്രിയരെയൊക്കെ ബന്ധിച്ച് ആന, കുതിര, രഥങ്ങൾ

എന്നിവയുടെ സമൂഹങ്ങളെയൊക്കെ അവൻ പാട്ടിലാക്കി. അവ്യഗ്രനായി പിന്നെ അവൻ അസുരന്മാരെ വധിക്കുവാനായി ഒരുങ്ങി ദ്വിജോത്തമനോടു പറഞ്ഞു: 'കർമ്മം നന്നായി ചെയ്തുകൊള്ളുക' പേടിക്കേണ്ടതില്ല. നിന്റെ രക്ഷയ്ക്കായി ഇതാ ധനഞ്ജയൻ നില്ക്കുന്നു. ഹേ ദ്വിജോത്തമാ, ദേവാസുരനാഗങ്ങളിൽനിന്ന് പാണ്ഡവന്മാർ കാക്കുന്നവരായ ഒരുത്തനും ഭയംവരുന്നതല്ല. നിന്റെ പുത്രിമാരെ ദാനവന്മാർ മനസ്സുകൊണ്ടുപോലും തൊട്ടിട്ടില്ല. യജ്ഞവാടത്തിലേക്കു നോക്കൂ! അവരെല്ലാം അവിടെയുണ്ട്. മായയാൽ ഞാൻ അവരെ കാത്തുരക്ഷിച്ചിരിക്കുന്നു."

**85. ഷട്പുരവധം** – വൈശമ്പായനൻ പറഞ്ഞു: "കൂട്ടത്തോടെ രാജാക്കന്മാരെ പിടിച്ച് തടവിലിട്ടപ്പോൾ അസുരന്മാരൊക്കെ കഷ്ടത്തിലായി. അവർക്കു പരിഭ്രമമായി. നാനാദിക്കിലേക്കും അവർ പാഞ്ഞു. വീരന്മാർ ചെല്ലുന്ന ദിക്കിലൊന്നും രക്ഷകിട്ടിയില്ല. സർവ്വത്ര കൊലതന്നെ. യുദ്ധദുർമ്മദന്മാരായ കൃഷ്ണബലഭദ്രന്മാരുടെ പ്രഹരമേറ്റ് അവർ ഒടുങ്ങിത്തുടങ്ങി. പേടിച്ച് ഓട്ടമായി. ഇതു കണ്ട് ദേഷ്യത്തോടെ നികുംഭൻ കൂട്ടകാരോട് ഉറക്കെപ്പറഞ്ഞു."

നികുംഭൻ പറഞ്ഞു: "ഹേ കൂട്ടരേ, നിങ്ങൾ എന്താണ് പേടിച്ചുഴന്ന് ഓടുന്നത്? മോഹംകൊണ്ടു സത്യംവെടിയുകയാണോ? നിങ്ങൾ സത്യം തെറ്റിച്ച് ഓടിയിട്ട് എന്തു ലോകം നേടാനാണ് പോകുന്നത്? പ്രതിജ്ഞാഹീനരായി ജ്ഞാതികളെ ഉപേക്ഷിച്ച് ഓടുന്ന നിങ്ങൾ ഏതു ലോകം നേടും. യുദ്ധകർക്കശരായ വിദ്വേഷികളെ ജയിച്ച് അതിന്റെ ഫലം നേടണം. അഥവാ കൊല്ലപ്പെട്ടാലും ശൂരൻ വിണ്ണിൽ സുഖമായി വാഴും. ഓടി ഗൃഹം പൂകുകയാണെങ്കിൽ നിങ്ങൾ ആരുടെ മുഖത്തു നോക്കും? നിങ്ങളുടെ ഭാര്യമാരുടെ മുഖത്തു നോക്കേണ്ടയോ? അവരെന്തുപറയും? കഷ്ടം! നിങ്ങൾക്കു നാണമില്ലേ?"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞതുകേട്ട് നാണിച്ചു തിരിച്ചുവന്ന് അസുരന്മാർ പടക്കളത്തിൽ വന്ന് എതിർത്തു. ഇരട്ടിശക്തിയെടുത്ത് അവർ യദുവീരന്മാരോടു പോരാടി. ഉത്സവത്തിൽ പോർവിരുതന്മാരായ അവർ നാനാ ആയുധങ്ങളോടുംകൂടി പോരാടി. യജ്ഞശാലയിലേക്കടുത്തു വന്നവരെ അർജ്ജുനനും യമന്മാരും ഭീമനും ധർമ്മപുത്രനായ യുധിഷ്ഠിരനും കൊന്നുവീഴ്ത്തി. ആകാശത്തുകൂടെ ആക്രമിച്ചവരെ പ്രവരൻ എന്ന ദ്വിജമുഖ്യനും വീഴ്ത്തി.

അസുരച്ചോരയാകുന്ന ജലത്തോടെ മുടിയാകുന്ന ചണ്ടികലർന്ന് ചക്രമാകുന്ന ആമയും തേരാകുന്ന ചുഴിയും ആനകളാകുന്ന പാറക്കൂട്ടങ്ങളും ധ്വജങ്ങളും കുന്തങ്ങളുമാകുന്ന ദ്രുമവും തിങ്ങി ആർത്തിരമ്പുന്ന പെരുമ്പുഴ ഗോവിന്ദനാകുന്ന പർവ്വതത്തിൽനിന്നുത്ഭവിച്ച് ഒഴുകി. അതുകണ്ട് ഭീരുക്കളൊക്കെ വിറച്ചുപോയി. ചോരപ്പതനുരകൂട്ടത്തോടൊത്ത് വാളുകളാകുന്ന മീൻതിര തുള്ളിച്ചാടി വർഷത്തിൽ പുഴയൊഴുകുന്നവിധം ചോരപ്പുഴ ഒഴുകി. നികുംഭൻ തന്റെ ശത്രുവീരൻ വർദ്ധിക്കുന്നതും തന്റെ തുണക്കാരൊക്കെ ചത്തതും കണ്ട് വീര്യത്താൽ പെട്ടെന്ന് മേലോട്ടു കുതിച്ചുപൊങ്ങി. അവൻ ഉടനെ ജയന്തനാലും പ്രവരനാലും തടുക്കപ്പെട്ടു ഭാരതാ! വജ്രമൊക്കുന്ന ഉഗ്രബാണനിരയാൽ രണകർക്കശനായ നികുംഭൻ തടുക്കപ്പെട്ടു. ഉടനെ തിരിച്ച് ചുണ്ടുകടിച്ച് ഉൽക്കടമായ ഇരിമ്പുലക്കയെടുത്ത് അവൻ പ്രവരനെ അതുകൊണ്ട് ഒരു പ്രഹരംകൊടുത്തു. പ്രഹരമേറ്റയുടനെ പ്രവരൻ ഭൂമിയിൽ വീണു. അവൻ ഭൂമിയിലേക്കു വീഴുമ്പോൾ ഇന്ദ്രപുത്രനായ ജയന്തൻ അവനെ കൈകളാൽ പുണർന്നു. പ്രാണനുണ്ടെന്നു കണ്ടപ്പോൾ അവനെ വിട്ട് ജയന്തൻ അസുരനോട് ഏറ്റു. വാളെടുത്ത് പാഞ്ഞേറ്റ് നികുംഭനെ വെട്ടി. പരിഘമെടുത്ത് ദൈത്യൻ ജയന്തനെ അടിച്ചു. നികുംഭന്റെ ശരീരം ഇന്ദ്രപുത്രൻ യുദ്ധത്തിൽ നല്ലമാതിരി കീറിപ്പിളർന്നു. മരിച്ചുകൊണ്ടിരിക്കുന്ന ആ മഹാസുരൻ ഓർത്തു: 'ജ്ഞാതിഘാതിദ്വേഷിയായ കൃഷ്ണനുമായിട്ടാണ് പൊരുതേണ്ടത് ശക്രപുത്രനുമായി പോരാടി ഞാനെന്തു നേടാനാണ്?' എന്നു നിശ്ചയിച്ച് അവൻ അവിടെത്തന്നെ മറഞ്ഞു. പിന്നെ അവൻ മഹാബലനായ കൃഷ്ണന്റെ അടുത്ത് പോരിന്നു ചെന്നു. അവനെ നാല്ക്കൊമ്പനാനയിലിരിക്കുന്ന വലാന്തകൻ കണ്ട് യുദ്ധം കാണുവാൻവന്ന സുരന്മാരോടുകൂടിനിന്ന് ഹർഷിച്ചു. 'നന്ന് നന്ന്' എന്നു പറഞ്ഞ് മകനെ സസന്തോഷം തഴുകി. മോഹാലസ്യംവിട്ട് എഴുന്നേറ്റുവന്ന പ്രവരബ്രാഹ്മണനെയും ഇന്ദ്രൻ തഴുകി. ദേവേശ്വരന്റെ ആജ്ഞയാൽ ദേവഭേരികളും ശബ്ദിക്കുവാൻതുടങ്ങി. രണദുർമ്മദനായ ജയന്തന്റെ വിജയംകണ്ട് ഇന്ദ്രൻ വാദ്യഘോഷം മുഴക്കുവാൻ കല്പിച്ചു.

ഈ സന്ദർഭത്തിൽ നികുംഭൻ രണദുർജ്ജയനായ കൃഷ്ണനെ കണ്ടു. യജ്ഞശാലയ്ക്കടുത്ത് അർജ്ജുനനോടുകൂടി കൃഷ്ണൻ നില്ക്കുന്നു! അപ്പോൾ നികുംഭൻ അലറി; പക്ഷിരാജാവിനെ പ്രഹരിച്ചു. ബലനെയും സാത്യകിയെയും ഘോരമായ ഇരുമ്പുലക്കകൊണ്ട് അവൻ ആഞ്ഞടിച്ചു. കൃഷ്ണനെയും ഫൽഗുനനെയും ഭീമനെയും ധർമ്മജനെയും യമന്മാരെയും, വാസുദേവനെയും, സാംബനെയും, പ്രദ്യുമ്നനെയും താഡിച്ചു. ആ ശീഘ്രകൃത്തായ അസുരൻ മായയെടുത്തു പ്രഹരിച്ചു. ആ സർവ്വശാസ്ത്രവിശാരദന്മാരായ അവർ ആരും ആ മായാവിയെ കണ്ടില്ല.

നികുംഭനെ കാണാതായപ്പോൾ പ്രമഥനാഥനായ ബില്വോദകേശ്വരനെ കൃഷ്ണൻ ധ്യാനിച്ചു. തേജസ്സേറിയ ബില്വോദകേശ്വരനുള്ള വൈഭവംകൊണ്ട് ഉടനെ എല്ലാവരും മായാവിയായ നികുംഭനെ കണ്ടു. ഗ്രസിക്കുന്നമാതിരി നില്ക്കുന്ന കൈലാസശിഖരതുല്യനെ കണ്ടു. അവൻ കൃഷ്ണനെ പോരിന്നു വിളിക്കുന്നതായി കണ്ടു. ഗാണ്ഡീവം കൈയിലെടുത്ത് രഥം തകർക്കുന്ന ശരങ്ങൾകൊണ്ട് അവന്റെ പരിഘത്തിന്മേലും ദേഹത്തിലും പാർത്ഥൻ പല പ്രാവശ്യം എയ്തു. ആ ചാണയ്ക്കുവെച്ച ശരങ്ങൾ അവന്റെ പരിഘത്തിലും ബാണത്തിലുമേറ്റ് അവയൊക്കെ ഭൂമിയിൽ പൊട്ടിച്ചിതറി. ദിവ്യാസ്ത്രമൊക്കുന്ന തന്റെ ശരങ്ങൾ പാഴായിപ്പോയതു കണ്ട് ധനഞ്ജയൻ കൃഷ്ണനോടു ചോദിച്ചു ഭാരതാ! 'എന്റെ വജ്രോഗ്രബാണങ്ങൾ പർവ്വതം പോലും പിളർക്കുന്നവയാണ്. എന്താണിത് ദേവകീപുത്രാ! ഞാൻ വിസ്മയിക്കുന്നു!' ഉടനെ കൃഷ്ണൻ ചിരിച്ചുകൊണ്ട് അർജ്ജുനനോടു പറഞ്ഞു ഭാരതാ!"

കൃഷ്ണൻ പറഞ്ഞു: "നികുംഭൻ എന്നവൻ വലിയ ഭൂതമാണ് കൗന്തേയാ! അവന്റെ കഥ വിസ്തരിച്ചു കേൾക്കണം. അവൻ പണ്ട് ഉത്തരകുരുവിൽ തപസ്സുചെയ്ത മഹാസുരനാണ്. ശത്രുദുരാസദനായ അവൻ നൂറായിരം വർഷമാണ് തപസ്സുചെയ്തത്. ഇവന്നു വരം നല്കുവാൻ ഭഗവാൻ ശിവൻ ഏറ്റുപറഞ്ഞു. സുരാസുരന്മാരാൽ അവദ്ധ്യമായ മൂന്നു രൂപം അവൻ ശിവനോട് ആവശ്യപ്പെട്ടു. വൃഷധ്വജൻ, ഭഗവാൻ മഹാദേവൻ അവനോടു പറഞ്ഞു: 'നീ എനിക്കും ബ്രാഹ്മണർക്കും വിഷ്ണുവിന്നും അപ്രിയം ചെയ്താൽ ഹരിയാൽ വദ്ധ്യനാകും. മറ്റാരാലും നീ കൊല്ലപ്പെടുകയില്ല മഹാസുരാ! ബ്രഹ്മണ്യനായ ഞാനും വിഷ്ണുവും ബ്രാഹ്മണർക്കു വലിയ ആശ്രയമാണ്. ആ ഇവൻ സർവ്വശസ്ത്രങ്ങൾക്കും അവദ്ധ്യനാണ് പാണ്ഡുപുത്രാ! പ്രമാഥിയായ അവന്നു ദേഹം മൂന്നുണ്ട്. അവൻ വരഗർവ്വിതനായ ദാനവനാണ്. ഭാനുമതിയെ അപഹരിച്ചപ്പോൾ ഇവന്റെ ഒരു ദേഹം ഞാൻ അവസാനിപ്പിച്ചു. ഇനി ഈ

ദുഷ്ടന്റെ ഈ ദേഹം ഷൾപ്പുരാശ്രയമായതാണ്. ഇനി മറ്റൊരു ദേഹമുണ്ട്. അത് ഈ സമയത്തു തപസ്സുചെയ്ത് ദിതിയെ ശുശ്രൂഷിക്കുകയാണ്. ഇവന്റെ ഷൾപ്പുരം വാഴുന്ന ഘോരമായ ദേഹം വേറെയാണ്.' നികുംഭന്റെ ചരിതം ഞാൻ എല്ലാം നിന്നോടു പറഞ്ഞു. അവനെ കൊല്ലുവാൻ വൈകിയിരിക്കുന്നു. കഥ ഇനി പറയാനുള്ളത് പിന്നെപ്പറയാം."

വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണാർജ്ജുനന്മാർ ഇപ്രകാരം പറയുന്ന സമയത്ത് ദുർജ്ജയനായ ആ അസുരോത്തമൻ ഷൾപ്പുരം എന്ന ഗുഹയിൽ ചെന്നു. ഭഗവാൻ അവനെ അന്വേഷിച്ച് ഗുഹയിൽക്കടന്നു കുരുനന്ദനാ! സൂര്യേന്ദുപ്രകാശംകൂടാതെ സ്വതേജസ്സാൽ ഗുഹ ജ്വലിച്ചു. സുഖദുഃഖങ്ങളും ശീതോഷ്ണങ്ങളും ഇഷ്ടംപോലെ ആ ഗുഹയിൽ ലഭിക്കുന്നതാണ്. അതിൽ ഭഗവാൻ കടന്നുചെന്നപ്പോൾ നരേന്ദ്രന്മാരെയെല്ലാം കണ്ടു. രാജാവേ, അവിടെവെച്ച് ഭഗവാൻ ഘോരനായ നികുംഭനോടെതിർത്തു പൊരുതി. കൃഷ്ണന്റെ പിന്നാലെ ബലഭദ്രാദികളായ യാദവന്മാരും കടന്നു. ആ മഹാത്മാവിന്റെ മാർഗ്ഗത്തിലൂടെ പാണ്ഡവന്മാരും ചെന്നു. അവരെല്ലാം കൃഷ്ണന്റെ അനുവാദത്തോടെ ഗുഹയിൽ കടന്നുചെന്നു. കൃഷ്ണൻ പറഞ്ഞുവിട്ടപ്രകാരം രുക്മിണീപുത്രൻ പൊരുതി. മുമ്പേ ബന്ധിച്ചിട്ട യാദവന്മാരെയെല്ലാം കൊണ്ടുപോയി. രൗക്മിണേയൻ വിട്ടവരായ അവർ കൃഷ്ണന്റെ പാർശ്വത്തിലെത്തി. പ്രഹൃഷ്ടചിത്തരായി നികുംഭന്റെ വധത്തെ കാംക്ഷിച്ചു. 'ഹേ വീരാ! ഞങ്ങളെ വിടുക' എന്ന് രാജാക്കന്മാരൊക്കെ അപ്പോൾ പ്രദ്യുമ്നനോട് ഇരന്നു. അപ്പോൾ വീരനായ പ്രദ്യുമ്നൻ അവരെയെല്ലാം വിട്ടു. തലതാഴ്ത്തി മൗനമായി രാജാക്കന്മാരൊക്കെ നാണംപൂണ്ട്, ശ്രീ നശിച്ച് അവിടെ നിന്നു.

ഗോവിന്ദൻ വിജയത്തിന്നുവേണ്ടി പ്രയത്നിക്കുന്ന നികുംഭനുമായി പോരാടി. ആത്മരിപുവായ അവനോട് ഘോരമായി പോരാടി. നികുംഭൻ കൃഷ്ണന്ന് ഉടനെ ഇരുമ്പുലക്കകൊണ്ട് ആഞ്ഞ് ഒരടി കൊടുത്തു പ്രഭോ! കൃഷ്ണനും ഗദകൊണ്ടു നികുംഭനെ ആഞ്ഞടിച്ചു. ആ അടിയേറ്റു മോഹിച്ച് രണ്ടുപേരും ചാഞ്ഞുപോയി. ഉടനെ ആ പാണ്ഡവയാദവവീരന്മാർ നടുങ്ങിയതായിക്കണ്ടപ്പോൾ കൃഷ്ണഹിതം കാംക്ഷിച്ച് മുനിമാർ മന്ത്രം ജപിച്ചു. ദേവപ്രോക്തമായ സ്തവംകൊണ്ട് മഹാത്മാവിനെ വാഴ്ത്തി സ്തുതിച്ചു. ഉടനെ ഭഗവാൻ ഉയിർക്കൊണ്ട് എഴുന്നേറ്റു. വീരന്മാരായ ദാനവനും കൃഷ്ണനും തമ്മിൽ പോരിന്നൊരുങ്ങി. ചീറ്റുന്ന കാളകൾ പോലെയും കൊമ്പന്മാർപോലെയും പോരാടി. ക്രുദ്ധരായ ചെന്നായ്ക്കളെപ്പോലെയും രണോൽക്കടരായ അവർ പരസ്പരം പ്രഹരിച്ചു. കൃഷ്ണനോട് അപ്പോൾ ഒരു അശരീരോക്തി ഇപ്രകാരം പറഞ്ഞു: 'ദേവാ, ചക്രംകൊണ്ട് ഭവാൻ ആ ബ്രഹ്മകണ്ടകനെ വധിക്കുക. മഹാബലാ, ധർമ്മവും മഹായശസ്സും ഭവാൻ നേടുക!' എന്ന് ഭഗവാൻ ബിലോദകേശ്വരൻ കല്പിച്ചു. അങ്ങനെയാകാമെന്ന് സദാശ്രയനായ ലോകനാഥൻ പറഞ്ഞു. ഉടനെ കൃഷ്ണൻ ദൈത്യകുലഹരമായ ചക്രമെടുത്ത് അയച്ചു. നികുംഭന്റെ കുണ്ഡലാഞ്ചിതമായ ശിരസ്സ് നാരായണൻവിട്ട ചക്രം ചെന്ന് അറുത്തുവീഴ്ത്തി. അത് സൂര്യമണ്ഡലം ഭൂമിയിൽ വീഴുന്നമാതിരിയാണ് വീണത്. അവന്റെ കുണ്ഡലംമിന്നുന്ന തല ഗിരിശൃംഗത്തിൽനിന്നു തെറിച്ച് മേഘമത്തമായ മയൂരംപോലെ ഭൂമിയിൽ വീണു.

നികുംഭനെ വധിച്ചതിന്നുശേഷം ജഗൽത്രാണകരനും വിഭുവും ബിലോദകേശ്വരനുമായ ദേവൻ, നരവ്യാഘ്രാ! സന്തോഷിച്ചു. ഉടനെ ദേവേന്ദ്രൻ ആകാശത്തുനിന്നു പുഷ്പവൃഷ്ടി പൊഴിച്ചു. ശത്രുനാശത്തിൽ ദേവന്മാരുടെ ദുന്ദുഭിയുടെ നാദം മുഴങ്ങി. ജഗത്ത് അഭിനന്ദിക്കുകയും മുനിമാർ സന്തോഷിക്കുകയും ചെയ്തു. വളരെ ദൈത്യകന്യകമാരെ ദേവൻ യദുക്കൾക്കു വേറെയും നല്കി. ഭഗവാൻ ക്ഷത്രിയന്മാരെ സാന്ത്വനംചെയ്തു. വിചിത്രമായ രത്നങ്ങൾ, വിശേഷപ്പെട്ട നല്ലതരം വസ്ത്രങ്ങൾ, കുതിരകളെ പൂട്ടിയ ആറായിരം രഥങ്ങൾ എന്നിവയെല്ലാം ഹരി പാണ്ഡവന്മാർക്ക് നന്ദിച്ചു നല്കി. അപ്പോൾ ശ്രേഷ്ഠമായ ഷൾപ്പുരം പുരവർദ്ധനനായ ഗരുഡധ്വജൻ ബ്രഹ്മദത്തദ്വിജന്നു നല്കി. സത്രം കഴിഞ്ഞ ഉടനെ ശംഖചക്രഗദാധരനായ ഭഗവാൻ ആ ക്ഷത്രിയന്മാരെയും പാർത്ഥന്മാരെയും വിട്ടയച്ചു. ബിലോദകേശ്വരന്ന് വലിയ ഒരു സമാജം വിഭു കൂട്ടി. മാംസം പാകംചെയ്ത് ചോറും കൂട്ടാനുമായി ധാരാളമായി തയ്യാറാക്കി സദ്യയും ആഘോഷിച്ചു. മല്ലപ്രിയനായ ദേവൻ കയ്യാങ്കളിക്കാരായ മല്ലന്മാരെ തമ്മിൽ മല്ലടിപ്പിച്ച് അവർക്കു വളരെ വസ്ത്രങ്ങളും അച്ഛനമ്മമാരോടും യാദവന്മാരോടുംകൂടി ആ ബലവാൻ യഥേഷ്ടം നല്കി. പിന്നെ ബ്രഹ്മദത്തനെ വന്ദിച്ച് ദ്വാരകയ്ക്കെഴുന്നള്ളി. ഹൃഷ്ടപുഷ്ടജനം തിങ്ങുന്ന ദ്വാരകയിലേക്ക് എഴുന്നള്ളി ആ വീരൻ പോകുന്ന വഴിയിൽ ജനങ്ങൾ പൂവ് വിതറി അഭിനന്ദിച്ചു.

ഈ ഷൾപ്പുരവധവും ചക്രപാണിയുടെ വിജയവും ചൊല്ലികേൾക്കുന്നവനും പഠിക്കുന്നവനും യുദ്ധത്തിൽ വിജയം പ്രാപിക്കും. രോഗിയുടെ രോഗം വിട്ടൊഴിയും. ബന്ധനത്തിൽപ്പെട്ടവൻ മുക്തനാകും, അപുത്രൻ പുത്രനെ നേടും, അധനൻ ധനംനേടും. ഇത് പുംസവനത്തിനും ഗർഭാധാനത്തിനും നല്ലതാണ് ഭാരതാ! യുദ്ധത്തിൽ ഇത് നന്നായി ചൊല്ലുകയാണെങ്കിൽ ക്ഷയിക്കാത്ത വിജയം നേടും എന്നാണ് മഹാന്മാരുടെ അഭിപ്രായം.

ഇത് വിബുധവരനായ പുരുഷവരന്ന് ഭാരതത്തിൽ മഹത്തായ ജയം നല്കും. എപ്പോഴും ഇത് വായിക്കുന്നവൻ നല്ലതായ ഗതിയെ അല്ലൽകൂടാതെ പ്രാപിക്കുകയുംചെയ്യും. രത്നവും കനകവുമണിഞ്ഞ് കാലിന്നും കൈയിന്നും ചുണ്ടിന്നും ശോഭയോടുകൂടിയവനായ ആദിദേവൻ, ഹരി, നാല് കടലിലും ശയിക്കുന്ന ചതുർവ്വിധാത്മാവായ സഹസ്രനാമൻ, പുരുഷോത്തമൻ, വിജയിക്കുന്നു!"

**86. അന്ധകവധം – അന്ധകനാരദസംവാദം** – ജനമേജയൻ പറഞ്ഞു: "ഷൾപ്പുരവധം ഞാൻ കേട്ടു. വളരെ രമ്യമായിരിക്കുന്നു, മുനിവരോത്തമാ! മുമ്പെ പറഞ്ഞ അന്ധകവധവും ഭാനുമതിയുടെ അപഹരണവും നികുംഭന്റെ ഹിംസയും പറയൂ വാഗ്മിപ്രവരാ! കേൾക്കുവാൻ വലിയ കൗതുകമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "പ്രഭവിഷ്ണുവായ വിഷ്ണു മക്കളെ വധിച്ചതിന്നുശേഷം ദിതി മാരീചനായ കശ്യപനെ തപസ്സുകൊണ്ട് ആരാധിച്ചു. കാലമൊത്ത തപസ്സുകൊണ്ടും മുനിശുശ്രൂഷയാലും മാധുര്യത്താലും ആനുകൂല്യത്താലും അങ്ങനെ കശ്യപൻ സന്തോഷിച്ചു. തപോധനൻ അവളോട് പറഞ്ഞു. 'ഭദ്രേ, ഞാൻ നിന്നിൽ സന്തുഷ്ടനായിരിക്കുന്നു. വരം വാങ്ങൂ സുവ്രതേ!"

ദിതി പറഞ്ഞു: "ഭഗവാനേ, ദേവകൾ എന്റെ മക്കളെ വധിച്ചു. ധാർമ്മികാ, വാനവർക്ക് അവദ്ധ്യനും അമിതവിക്രമനുമായ ഒരു പുത്രൻ എനിക്കുണ്ടാകണം."

കശ്യപൻ പറഞ്ഞു: "ദാക്ഷായണീ, വാനവന്മാർക്ക് അവദ്ധ്യനായി ഒരു പുത്രൻ നിനക്കുണ്ടാകും. ദേവീ, അബ്ജലോചനേ, അതിൽ ഒട്ടും ശങ്കിക്കേണ്ടതില്ല. ദേവദേവനായ രുദ്രനെ ഒഴികെ അവനിൽ ആരും ഒന്നുകൊണ്ടും പ്രഭു

വായി ഭവിക്കയില്ല. അവനിൽനിന്ന് നിൻെറ പുത്രൻ ആത്മാവിനെ രക്ഷിക്കണം!"

വൈശമ്പായനൻ പറഞ്ഞു: "സത്യവാക്കായ കശ്യപൻ ആ ദേവിയുടെ വയററത്ത് വിരൽകൊണ്ട് ഒന്നു തൊട്ടു. അതൊടെ അവൾ ഗർഭിണിയായി. പുത്രനെ പ്രസവിച്ചു. ഹേ, കൗരവ്യാ! അവൻെറ രൂപം അതിഭയങ്കരംതന്നെ! ആയിരം കൈകൾ! ആയിരം തലകൾ! രണ്ടായിരം കണ്ണുകൾ! രണ്ടായിരം കാലുകൾ! അവൻ അന്ധനല്ലെങ്കിലും അവൻെറ പോക്ക് അന്ധൻെറമട്ടിലാണ്. അതുകൊണ്ട് അവിടെയുള്ളവരൊക്കെ അവന്ന് അന്ധകൻ എന്നു പേരു നല്കി. താൻ അവദ്ധ്യനാണെന്ന് അറിഞ്ഞതോടെ അവൻ ലോകരെയൊക്കെ ദ്രോഹിക്കുവാൻ തുടങ്ങി, ഭാരതാ! അവൻ കൈയൂക്കുകൊണ്ടു രത്നങ്ങൾ ഹരിച്ചു. അപ്സരസ്ത്രീകളെ തൻെറ കൈയൂക്കുകൊണ്ടു പിടിച്ചു കൊണ്ടുവന്ന് ആ സർവ്വലോകഭയങ്കരനായ ശക്തിമാൻ പാർപ്പിച്ചു. പരദാരാപഹരണം, പരരത്നാപഹരണം എന്നിവ ആ പാപനിശ്ചയനായ അന്ധകൻ നിത്യവും ചെയ്തുകൊണ്ടിരുന്നു. അവൻ മൂന്നുലോകവും മുടിക്കുവാൻതന്നെ നിശ്ചയിച്ചു. സർവ്വബാധകരായ അസുരന്മാരെയും കൂട്ടുപിടിച്ചു. ഇതൊക്കെ കേട്ട് ഭഗവാൻ ശക്രൻ അച്ഛനായ കശ്യപനോട് ചോദിച്ചു: 'മുനിസത്തമാ, അന്ധകൻ ചെയ്യുന്ന കുഴപ്പങ്ങൾ ഭവാൻ കേട്ടില്ലേ? ഇങ്ങനെയായാൽ ഞങ്ങൾ എന്തുചെയ്യണമെന്ന് ഭവാൻ പറയണം. എന്നെക്കാൾ പ്രായംകുറഞ്ഞവൻ ചെയ്യുന്ന കദനം ഞാൻ എങ്ങനെ പൊറുക്കണം? അങ്ങയുടെ ഇഷ്ടപുത്രനെ ഞാൻ എങ്ങനെ പ്രഹരിക്കും? ഞാൻ അവനെ വധിച്ചാൽ ദിതിയമ്മ എന്തു പറയും? അവൾ എൻെറ മേൽ മകനെക്കൊന്നു എന്നുപറഞ്ഞു കോപിക്കില്ലേ?' ദേവേന്ദ്രൻ ചോദിച്ചപ്പോൾ കശ്യപമുനി പറഞ്ഞു: 'ദേവേന്ദ്രാ, ഞാൻ അവനെ തടുക്കാം! നിനക്കു ദോഷമൊന്നും അവൻ ചെയ്യുകയില്ല!"

ദിതിയോടു വിവരം ധരിപ്പിച്ച് രണ്ടുപേരും അന്ധകനെ തോന്നിവാസത്തിൽനിന്നു തടഞ്ഞു. 'മൂന്നു ലോകവും നീ ജയിക്കാൻനോക്കണ്ട മകനേ!' എന്നുപദേശിച്ച് പണിപ്പെട്ട് ആ വീരനെ തടഞ്ഞു. തടുത്തിട്ടും ആ ദുരാത്മാവ് ദേവന്മാരെ ഉപദ്രവിച്ചു. ഓരോരോ ഉപായം പ്രയോഗിച്ച് ആ ദുരാസദൻ സുരന്മാരെ മഥിച്ചു. കാട്ടിൽ വൃക്ഷങ്ങൾ തല്ലിത്തകർത്തു. പൂങ്കാവനങ്ങൾ നശിപ്പിച്ചു. ഉച്ചൈശ്രവസ്സിൻെറ മക്കളായ നല്ല അശ്വങ്ങളെ സ്വർഗ്ഗത്തിൽക്കയറിവന്ന് അപഹരിച്ചു. മാത്രമല്ല,. ദിവ്യദിഗ്ഗജങ്ങളുടെ മക്കളായ മഹാഗജങ്ങളെ അവൻ പിടിച്ചുകൊണ്ടുപോയി; ദേവന്മാർ കാൺകെത്തന്നെ അവയെയെല്ലാം പിടിച്ചുകൊണ്ടുപോയി. വരദർപ്പിതനായ അവൻ ദേവന്മാരെ പൂജിക്കുന്നവരെയെല്ലാം ദ്രോഹിച്ചു. ആ ദേവകണ്ടകൻ യജ്ഞങ്ങൾ നിർത്തി. മൂന്നു വർണ്ണത്തിൽപ്പെട്ടവരും യജ്ഞങ്ങൾ ചെയ്യാതെയായി. യജ്ഞവിഘ്നങ്ങൾ ചെയ്യുന്ന അന്ധകനെ സകലരും ഭയപ്പെട്ടു.

അവൻെറ സമ്മതമുണ്ടെങ്കിലേ കാററുവീശൂ! അവൻ വിചാരിച്ചാലേ ദിവാകരൻ തപിക്കൂ! അവന്ന് ഇഷ്ടമുണ്ടെങ്കിൽ നക്ഷത്രം തെളിയും; അല്ലെങ്കിൽ തെളിയുകയുമില്ല! വിമാനം ഓടാതെയായി. ആകാശത്തിൽ ഘോരമായ ദോർബ്ബലത്താൽ ദൃപ്തനായ ദുഷ്ടാന്ധകനിൽ ഭയപ്പെട്ട് ദേവന്മാർ പോലും ആകാശത്തിൽ സഞ്ചരിക്കാതായി. നാട്ടിൽ ഓങ്കാരം നിന്നു. വഷൾക്കാരവും ഇല്ലാതായി. ഹേ വീരാ, ഘോരനായ അന്ധകനിൽ ഭയത്താൽ, കുരുനന്ദനാ, അങ്ങനെയൊക്കെയായി. പാപിയായ അവൻ ഭാരതാ, ഉത്തരകുരുക്കളെയൊക്കെ ഓടിച്ചു. ഭദ്രാശ്വരെയും കേതുമാലജംബുദ്വീപസ്ഥരായ സകലരെയും ഓടിച്ചു. ദേവന്മാർ അവനെ മാനിച്ചു. വീരന്മാരായ ദാനവേന്ദ്രന്മാരെയും മറ്റ് സമർത്ഥരായ ഭൂതങ്ങളെയും അവൻ ഓടിച്ചു കളഞ്ഞു. ഋഷിമാർ അവൻെറ ദ്രോഹമേററു. ബ്രഹ്മവാദികൾ സമ്മേളിച്ചു ചിന്തിച്ചു. അന്ധകനെ വധിക്കാതെ രക്ഷയില്ല. എന്തുചെയ്യണമെന്നായി ആലോചന! അവരുടെ ഇടയിലായി ബൃഹസ്പതി പറഞ്ഞു."

ബൃഹസ്പതി പറഞ്ഞു: "രുദ്രനല്ലാതെ ഇവന്ന് മററാരും മൃത്യുവായി ഭവിക്കുകയില്ല. വരം നല്കുമ്പോൾ കശ്യപൻ ഇപ്രകാരം പറഞ്ഞത് ഞാൻ കേട്ടിട്ടുണ്ട്; ധീമാനായ രുദ്രനിൽനിന്ന് അവനെ കാക്കുവാൻ ഞാൻ ആളല്ലാ.' ആ വഴിക്കാണ് നാം ചിന്തിക്കേണ്ടത്. എന്തുകൊണ്ട് സനാതനനായ ദേവൻ ശങ്കരൻ അറിയും? ഈ സർവ്വഭൂതങ്ങളെയും അവൻ പീഡിപ്പിക്കുന്നത് അറിയണം. എന്നാൽ ശിവൻ വേണ്ടമാതിരി ചെയ്യും. തീർച്ചയായും ജഗത്പ്രഭു നമ്മുടെ കണ്ണുനീർ തുടയ്ക്കും. ആ ദേവൻ സജ്ജനങ്ങൾക്ക് ആശ്രയമായി നില്ക്കുന്നു! ദേവദേവനും ജഗത്ഗുരുവുമായ ഭവാന്ന് ഒരു വ്രതമുണ്ട്. അസത്തുക്കളെ നശിപ്പിച്ച് സജ്ജനങ്ങളെ രക്ഷിക്കുക എന്നതാണ് വ്രതം. വിശേഷിച്ചും ബ്രാഹ്മണരെ രക്ഷിക്കുക എന്നതും വ്രതമാണ്. നാമെല്ലാം നാരദനെ ശരണം പ്രാപിക്കുക. ആ ബ്രാഹ്മണമുഖ്യൻ ഉപായങ്ങൾ കാണും. അവൻ ഭവാൻെറ സഖിയാണ്."

വൈശമ്പായനൻ പറഞ്ഞു: "ബൃഹസ്പതി പറഞ്ഞതു കേട്ട് എല്ലാ താപസന്മാരും ഒപ്പം ആകാശമാർഗ്ഗത്തൂടെ വന്നെത്തുന്ന നാരദമഹർഷിയെ കണ്ടു. അവർ അവനെ മാനിച്ചു പൂജിച്ച് മുനിയോടു പറഞ്ഞു."

ഋഷിമാർ പറഞ്ഞു: 'ദേവർഷേ, ഭഗവാനേ, സാധോ! ഭവാൻ ഉടനെ കൈലാസത്തിൽ പോകണം. അന്ധകനെ വധിക്കുവാനായി മഹേശ്വരനോടു പറയണം.'

വൈശമ്പായനൻ പറഞ്ഞു: "രക്ഷയ്ക്ക് നാരദനോട് പറഞ്ഞപ്പോൾ അത് നാരദൻ ഏററു സമ്മതിച്ചു. ഋഷിമാർ പോയതിന്നുശേഷം ആ കാര്യം നാരദൻ മനസ്സുകൊണ്ടു ചിന്തിച്ചു. ആ വിദ്വാൻ അതിന്നുള്ള മാർഗ്ഗം കണ്ടെത്തി. ഉടനെ അദ്ദേഹം ദേവദേവനായ മഹേശ്വരനെ കാണുവാൻ പോയി. മന്ദാരവനത്തിൽ വൃഷഭദ്ധ്വജൻ ഇരിക്കുന്ന ദിക്കിൽ ചെന്നു. ഒരു രാവ് നാരദൻ അവിടെ പാർത്തു. ശൂലിക്ക് ഇഷ്ടമുള്ള നല്ല മന്ദാരവനരാജിയിൽ പാർത്തതിന്നുശേഷം ശൂലിയുടെ അനുവാദത്തോടെ തിരികെ സ്വർഗ്ഗത്തിലെത്തി. മന്ദാരപ്പൂക്കളാൽ നന്നായി മാലകെട്ടി സർവ്വസൗരഭ്യമുള്ള മാല നാരദൻ അണിഞ്ഞിട്ടാണ് പോയത്. ആ പൂക്കളാൽ തീർത്ത സന്താനസുമമാല്യം മണം പരത്തുമാറ് കഴുത്തിൽ കെട്ടിയിട്ടുണ്ടായിരുന്നു. അവൻ ബലത്തള്ളലുള്ള മഹാദുഷ്ടനായ അന്ധകൻെറ അടുത്തേക്കു ചെന്നു. അവനെ കണ്ട് അന്ധകൻ ആ മുഖ്യഗന്ധത്തെ മണത്ത് ആ സുരഭിലമായ സന്താനമാല്യത്തെപ്പററി ചോദിച്ചു: 'മഹർഷേ, തപോധനാ, അഴകുള്ള ഈ മനോഹരപുഷ്പം എവിടെനിന്നു കിട്ടും? തപോധനാ! ഇത് നല്ല മണവും ഗുണവും ഏന്തുന്നുവല്ലോ! സ്വർഗ്ഗത്തിലെ സന്താനപുഷ്പത്തെക്കാൾ മെച്ചമാണല്ലോ ഈ പുഷ്പം! ഈ പുഷ്പം ഉണ്ടാകുന്ന വൃക്ഷത്തിൻെറ ഉടമസ്ഥനാരാണ്? അതൊന്നു വരുത്തുവാൻ പററുമോ മഹർഷേ! ഹേ ദേവതാതിഥേ, ഞങ്ങൾ അനുഗ്രാഹ്യരാണെങ്കിൽ അതിനെപ്പററി പറഞ്ഞുതരണേ!'

ഇതു കേട്ട് മുനിശ്രേഷ്ഠൻ നന്നായി ഒന്നു ചിരിച്ച് അവൻെറ വലത്തുകൈ പിടിച്ചു കുലുക്കി. നാരദൻ പറഞ്ഞു: 'ഹേ വീരാ! മന്ദാരശൈലത്തിൽ കാമദമായ വനം നില്ക്കുന്നുണ്ട്. അതിൽ ഇത്തരം പുഷ്പം വേണ്ടുവോളമുണ്ട്. അത് ശൂലിയുടെ സൃഷ്ടിയാണ്. ആ മഹാത്മാവിൻെറ സമ്മതംകൂടാതെ ആ കാട്ടിൽ ആരും പ്രവേശിക്കുകയില്ല. കടക്കുവാൻ ആവുകയില്ല. ആ വനത്തിൽ പ്രമഥോത്തമ

ന്മാരാണ് കാവൽനില്ക്കുന്നത്. അവരോ നാനാആയുധങ്ങളോടുകൂടിയ ഘോരന്മാരാണ്. നാനാവേഷക്കാരാണ്, ദുരാസദന്മാരുമാണ്. സർവ്വഭൂതങ്ങളാലും വധിക്കാൻ കഴിയാത്തവരാണ് അവർ. മഹാദേവൻെറ രക്ഷയിൽ കഴിയുന്നവരാണ് അവർ. നിത്യവും ഉമയോടുകൂടി സപ്രമഥനായി ഹരൻ അവിടെ കളിക്കുന്നു. മന്ദാരവൃക്ഷഖണ്ഡത്തിൽ സർവ്വാത്മനാ സർവ്വഭാവനൻ ക്രീഡിക്കുന്നു. ഹേ കശ്യപവംശജാ, നീയും തപോവിശേഷാൽ ആ ദേവനെ പൂജിക്കുന്നതായാൽ നിനക്കും മന്ദാരപ്പൂക്കൾ നേടുവാൻ സാധിക്കും. സ്ത്രീരത്നങ്ങളും, മണിരത്നങ്ങളും, വേറെ അത്തരത്തിലുള്ളവയും എന്താണ് നാം കാംക്ഷിക്കുന്നതെങ്കിൽ അവയെല്ലാം രുദ്രന്ന് ഇഷ്ടമായ ആ തരുവ്രജം നല്കും. സൂര്യനും ചന്ദ്രനും ആ മന്ദാരവനത്തിൽ തപിക്കുന്നതല്ല ഭൂരിവിക്രമാ! സ്വയം പ്രകാശിക്കുന്ന ആ വനം സകലദുഃഖങ്ങളെയും നശിപ്പിക്കും. അവിടെ ആ വൃക്ഷങ്ങൾ ഗന്ധവും നീരും ചുരത്തുന്നു. ചില വൃക്ഷങ്ങൾ സുരഭിലമായ പല വസ്ത്രങ്ങൾ നല്കുന്നു. ഹേ മഹാബലാ! ഭക്ഷ്യം, ഭോജ്യം, പേയം, വലിച്ചുചവച്ചുകുടിക്കുന്നത്, നക്കിത്തിന്നുന്നത്, ഇങ്ങനെ മനസ്സിന്ന് ഇഷ്ടമുള്ളത് എന്തുണ്ടോ അവയെല്ലാം പലതും, ആ മഹാവൃക്ഷങ്ങൾ ചുരത്തും. വിശപ്പും, ദാഹവും, വാട്ടവും എന്നുമാത്രമല്ല അനഘാ, ചിന്തയും, ഹേ വീരാ, ഇപ്പറഞ്ഞതൊന്നും മന്ദാരവനത്തിൽ കാണുകയില്ല; നീ ധരിക്കുക! അതിൻെറ ഗുണങ്ങളെ ഒരു നൂറ്റാണ്ട് വർണ്ണിച്ചാലും തീരുകയില്ല! സ്വർഗ്ഗത്തിലെക്കാളും ധാരാളം ഗുണങ്ങൾ അവിടെയുണ്ട്. ഇന്ദ്രനോടുകൂടിയ സകല ലോകങ്ങളും യാതൊരു സംശയവുംകൂടാതെ ജയിക്കും; അതിൽ സംശയമില്ല. ഒരു ദിവസമെങ്കിലും അവിടെ പാർത്തവൻ അല്ലയോ ദാനവോത്തമാ! സ്വർഗ്ഗത്തിന്നും സ്വർഗ്ഗമായ അത്, സുഖങ്ങൾക്കും പരമമായ സുഖം, ജഗത്തിൽ ഒട്ടുക്കും അതാണെന്ന് എനിക്കു തോന്നാറുണ്ട്."

**87. അന്ധകവധം –** വൈശമ്പായനൻ പറഞ്ഞു: "അന്ധകൻ നരദൻെറ വാക്ക് ശരിക്കും കേട്ടു ഭാരതാ! ആ മഹാസുരൻ മന്ദരാദ്രിയിൽ ഒന്നു പോയാൽക്കൊള്ളാമെന്ന് ആഗ്രഹിച്ചു. തേജസ്വിയായ അന്ധകൻ അസുരന്മാരെ കൂട്ടിച്ചേർത്തു. ആ മഹാബലൻ മന്ദരത്തിലേക്ക് മഹേശ്വരൻെറ ആവാസസ്ഥാനത്തേക്ക് ക്രോധത്തോടെ എത്തി മഹാമേഘങ്ങളാൽ മൂടിയ മഹൌഷധിയോടുകൂടിയും, പല സിദ്ധഗണം ചിന്നി പരമ ഋഷികൾ ചേർന്നും, അകിലും ചന്ദനമരങ്ങളും സരളദ്രുമങ്ങളുംചേർന്നും, കിന്നരപ്പാടോടെ അഴകായി നാഗക്കൂട്ടങ്ങൾ ചേർന്നും, ചിലേടം കാറ്റിലുലയുന്ന പൂങ്കാവുകളാൽ തുള്ളിക്കളിക്കുന്നമാതിരിയും, ചിലേടത്ത് ഒഴുകുന്ന ധാതുക്കളാൽ പുരളുന്നമാതിരിയും, ചിലേടം പക്ഷികളുടെ മധുരശബ്ദം മുഴങ്ങുന്നമട്ടിലും, അങ്ങുമിങ്ങും പറക്കുന്ന ശുദ്ധമായ ഹംസങ്ങളോടുകൂടിയും, ദൈത്യദ്ധ്വംസികളായ വലിയ കാട്ടുപോത്തുകളോടുകൂടിയും, മൃഗരാജകുലം ചിന്നിപ്പായുന്നമട്ടിലും മൃഗവൃന്ദങ്ങൾ ചേർന്നും നില്ക്കുന്ന മൂർത്തിമാനായ മന്ദരപർവ്വതത്തോടു ബലദർപ്പിതനായ അന്ധകാസുരൻ ചോദിച്ചു."

അന്ധകൻ ചോദിച്ചു: "എടോ മന്ദരമേ, ഞാൻ അച്ഛൻ തന്ന വരത്താൽ അവദ്ധ്യനാണെന്നു നീ അറിയുന്നുണ്ടല്ലോ! ചരാചരാഢ്യമായ മൂന്നു ലോകവും എൻെറ പാട്ടിലാണ് നില്ക്കുന്നതെന്നു നിനക്കറിയാമെന്നു ഞാൻ വിചാരിക്കുന്നു. ശൈലമേ, എന്നോടുള്ള ഭയംമൂലം ഒരുത്തനും എന്നോട് എതിർക്കാൻ വരുന്നില്ല. പാരിജാതവനം നിൻെറ സാനുവിലാണല്ലോ നില്ക്കുന്നത്. എല്ലാകാമങ്ങളും നല്കുന്ന പൂക്കൾചേർന്ന ഉത്തമരത്നവനമാണത് ഞാൻ അതിനെ അനുഭവിക്കട്ടെ! പറയൂ, നിൻെറ താഴ്‌വരയിലാണല്ലോ ആ വനം! ഞാൻ ഒന്നു ചോദിച്ചാൽ എന്നോടെന്തുകാണിക്കാൻ കഴിയും നിനക്ക്? എൻെറ മനസ്സ് അതിന്നു വെമ്പുന്നു. ഞാൻ പീഡിപ്പിച്ചാലോ നിനക്കു യാതൊരു രക്ഷയുമില്ല."

വൈശമ്പായനൻ പറഞ്ഞു: "എന്ന് അവൻ പറഞ്ഞപ്പോൾ ആ മന്ദരാദ്രി മറഞ്ഞുപോയി. അപ്പോൾ ഏറ്റവും കോപത്തോടെ വരദാനമദോദ്ധതനായ അന്ധകൻ ഉച്ചത്തിൽ ഒന്നലറി ഇപ്രകാരം പറഞ്ഞു."

അന്ധകൻ പറഞ്ഞു: "ഞാൻ നിന്നോട് ഇരന്നു പറഞ്ഞിട്ടും നീ എന്നെ ബഹുമാനിച്ചില്ല അല്ലേ! ശരി, നിന്നെ ഞാൻ തകർത്തു പൊടിയാക്കിക്കളയാം എൻെറ ബലം ഒന്നു കാണൂ നീ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ആ വീരൻ ആ ശൈലത്തിൻെറ കൊടുമുടി പറിച്ചെടുത്തു വളരെ യോജന സ്ഥലത്ത് ആ ഗിരിയുടെ മറ്റൊരു ശൃംഗത്തിലിട്ടു ചതച്ചരച്ചു. ആ ദാനവന്മാരോടുകൂടി വരദർപ്പാഢ്യനായ അവൻ ആ പർവ്വതശൃംഗത്തെ തവിടുപൊടിയാക്കി. നദീജാലവും മഞ്ഞുമുള്ള ആ പർവ്വതം തകർന്നപ്പോൾ ഭഗവാൻ രുദ്രൻ അറിഞ്ഞു. ഗിരിയെ അനുഗ്രഹിച്ചു. വിശേഷതരമായും വീരമത്തദ്വീപാഢ്യമായും, പല നദീജാലത്തോടുകൂടിയും, വിചിത്രമായ വനങ്ങളോടുകൂടിയും, അപ്രകാരം വിണ്ണിൽനിന്ന് വന്നുചേർന്നമാതിരി ആ പർവ്വതം വീണ്ടും വിളങ്ങി. ദേവപ്രസാദത്താൽ ആ ശൃംഗങ്ങൾ, മുമ്പെ പറിച്ചെറിഞ്ഞ ശൃംഗങ്ങൾ, ഘോരമായി പാഞ്ഞുചെന്നു ദൈത്യന്മാരുടെ ദേഹത്തിൽ വീണ് അവരെ കൊന്നു ഭാരതാ! പാഞ്ഞോടുന്ന ആ മഹാസുരന്മാർ ആ ശൈലശൃംഗങ്ങളെ ഏറ്റ് ചാകാൻതുടങ്ങി രാജാവേ! ഗിരിസാനുക്കളിൽ സ്വസ്ഥരായി നില്ക്കുന്ന ദൈത്യന്മാരും മന്ദരാചലശൃംഗങ്ങൾ കൊണ്ടു കൊല്ലപ്പെട്ടു. ആ സൈന്യം ഇങ്ങനെ മർദ്ദിക്കപ്പെട്ടതായിക്കണ്ട് അന്ധകൻ ക്രോധിച്ച് ഉച്ചത്തിൽ അലറി ഇങ്ങനെ പറഞ്ഞു: "ഞാൻ ഇതാ കാടിൻെറ ഉടമസ്ഥനെ പോരിന്നുവിളിക്കുന്നു. യോഗ്യനാണെങ്കിൽ അവൻ വരട്ടെ യുദ്ധത്തിന്ന്. എടോ കുന്നേ! നിന്നോട് എന്തിന്ന് യുദ്ധം ചെയ്യുന്നു? നീ ചതിച്ചാണ് ഞങ്ങളെ തോല്പിച്ചത്' എന്ന് അന്ധകൻ വിളിച്ചുപറഞ്ഞപ്പോൾ കാളയുടെ പുറത്തുകയറി മഹേശ്വരൻ, ശൂലമേന്തി ദേവൻ, അന്ധകവധത്തിന്ന് അവിടെയെത്തി. ധീമാനായ മഹാദേവൻ, ഭൂതഗണങ്ങളോടുകൂടി ഭൂതഗണേശ്വരനായ ഹരൻ, ക്രോധിച്ച സമയത്ത് മൂന്നു ലോകവും വിറച്ചുപോയി. പുഴകൾ മേല്പോട്ടൊഴുകി. വെള്ളം കത്തിജ്ജ്വലിച്ചു. ദിക്കുകളൊക്കെ ഹരൻെറ തേജസ്സാൽ തീപിടിച്ച് കത്തിപ്പടർന്നു. ഗ്രഹങ്ങളൊക്കെ വിപരീതമായി രാജാവേ! മലകൾ കുലുങ്ങി. വലിയ അഗ്നിമഴ പർജ്ജന്യം പെയ്തു. ചന്ദ്രൻ ചുട്ടുപഴുത്തു. സൂര്യൻ തണുത്തു. ബ്രഹ്മവാദിജനങ്ങൾ ബ്രഹ്മനെ അറിയാതായി. പൈക്കളെ കഴുതകൾ പെറ്റു. പശുക്കൾ നായ്ക്കളെപ്പെറ്റു. വൃക്ഷങ്ങൾ പുഴങ്ങി വീണ് തീയേറ്റ് വെണ്ണീറായി. പശുക്കൾ കാളകളെ കയറി ചവിട്ടി. പശുക്കളെ കാളകളും കയറിക്കുത്തി. രാക്ഷസന്മാരും യാതുധാനന്മാരും പിശാചുക്കളും എങ്ങും പാഞ്ഞു നടന്നു. ജഗത്ത് വിപരീതത്തിലായി മഹേശ്വരൻ കണ്ടു. അപ്പോൾ ദീപ്താഗ്നിപ്രഭമായ ശൂലം ഭഗവാൻ വിട്ടു.

ഹരൻ വിട്ട ആ ഘോരമായ ശൂലം അന്ധകൻെറ മാറിൽച്ചെന്നു വീണു. അത് സജ്ജനകണ്ടകനായ അന്ധകദൈത്യനെ ഭസ്മമാക്കിക്കളഞ്ഞു. ഉടനെ സകലദേവകളും തപസ്വികളായ മുനിമാരും ശങ്കരനെ വാഴ്ത്തി സ്തുതിച്ചു. ആ വിശ്വദ്രോഹിയെ ശിവൻ സംഹരിച്ചതിൽ അവരെല്ലാം ശിവനെ സ്തുതിച്ചു. ദേവഭേരികൾ മുഴങ്ങി. പുഷ്പവൃഷ്ടി വർഷിച്ചു. മൂന്നുലോകവും യാതൊരല്ലലും കൂടാതെ സംതൃപ്തിയാർന്നു രാജാവേ! ദേവന്മാരും ഗന്ധർവ്വന്മാരും പാട്ടു

പാടി. അപ്സരസ്ത്രീകൾ നൃത്തംവെച്ചു. വിപ്രന്മാർ വേദം ചൊല്ലി. അവർ യജ്ഞങ്ങൾ ചെയ്യുവാൻതുടങ്ങി. ഗ്രഹങ്ങൾ നിലയ്ക്കുനിന്നു. മുമ്പത്തെ മാതിരി ശരിക്ക് നദികൾ ഒഴുകുവാൻതുടങ്ങി. വെള്ളത്തിൽ അഗ്നി ആളിക്കത്താതായി. ദിക്കുകളൊക്കെ തെളിഞ്ഞു. പിന്നെയും മന്ദര പർവ്വതശ്രേഷ്ഠൻ ഏറ്റവും ശോഭിച്ചു സർവ്വതേജസ്സിൻെറയും വൃദ്ധിമൂലം മഹത്തായ ശ്രീ എങ്ങും വിളങ്ങി. ഉമയോടുകൂടി ഹരൻ ഭഗവാൻ, പാരിജാതവനത്തിൽ രമിച്ച് ഇന്ദ്രാദികളായ വാനോർക്ക് ധർമ്മം നടപ്പാക്കി."

## 88. ഭാനുമതീഹരണം - ജലക്രീഡാവർണ്ണനം -

ജനമേജയൻ പറഞ്ഞു: "അല്ലയോ മഹർഷേ, കേൾക്കേണ്ട കഥ തന്നെയാണ് അന്ധകവധം. അത് ഞാൻ ഇപ്പോൾ കേട്ടുകഴിഞ്ഞു. അങ്ങനെ ധീമാനായ ദേവൻ മൂന്നുലോകത്തിന്നും ശാന്തി ഇപ്രകാരം നല്കി. ഇനി നികുംഭൻെറ രണ്ടാമത്തെ ദേഹവും എന്തിനാണ് എങ്ങനെയാണ് കൊന്നുകളഞ്ഞത്? അതും പറഞ്ഞുകേട്ടാൽക്കൊള്ളാം."

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ശ്രദ്ധയുള്ളവനായ ഭവാനോട് അതൊക്കെപ്പറയാം ഞാൻ അനഘാശയാ! തേജസ്വിയായ ലോകനാഥൻെറ ചരിത്രം, ശ്രീകൃഷ്ണൻെറ ചരിത്രം, ഞാൻ പറയാം അനഘാശയാ!

തേജസ്വിയായ വിഷ്ണുഭഗവാൻ ദ്വാരകയിൽ ഇരിക്കുമ്പോൾ പിണ്ഡാരകത്തിലേക്ക് ഒരു കടൽയാത്രയുണ്ടായി രാജാവേ! വസുദേവരെയും ഉഗ്രസേനരാജാവിനെയും പുരം സംരക്ഷിക്കുന്നതിന്നാക്കി മറ്റുള്ളവരെല്ലാവരുംകൂടി യാത്രയായി. ബലരാമൻ വേറെ ലോകനാഥനായ കൃഷ്ണൻ വേറെ, തേജസ്വികളായ കുമാരന്മാരൊക്കെക്കൂടി വേറെ, ഇങ്ങനെ പല വകുപ്പുകളായി അവർ അവിടെച്ചെന്ന് വേർപിരിഞ്ഞു. കൂടെ അസംഖ്യം സുന്ദരികളായ വേശ്യമാരും പുറപ്പെട്ടു. അവരൊക്കെ ചമഞ്ഞ് വൃഷ്ണികുമാരന്മാരോടുകൂടെ പോയി. ദൈത്യർ വസിച്ചിരുന്ന സ്ഥലമായിരുന്നു. കടലായിരുന്നു ദ്വാരകയുടെ ഒരു ഭാഗം. ദൃഢവിക്രമന്മാരായ യദുക്കൾ ദൈത്യന്മാരെ ജയിച്ച് അവിടെ വേശ്യമാരെ കുടിയിരുത്തി. അവർ മഹാത്മാക്കളായ യാദവകുമാരന്മാർക്ക് സാമാന്യമട്ടിൽ ക്രീഡയ്ക്കു പറ്റിയവരായി. ആ ഗണികമാർ യദുയുവാക്കന്മാരെ ഗുണംപോലെ ഇച്ഛയ്ക്കൊക്കുന്നവിധത്തിൽ ക്രീഡാലോലകളായി രസിപ്പിച്ചുകൊണ്ടിരുന്നു. ധീമാനായ കൃഷ്ണൻ ഇപ്രകാരം ഭൈമർക്ക് മുറവെച്ചു. സ്ത്രീമൂലമായി യദുക്കൾതമ്മിൽ സ്പർദ്ധയും വൈരവുമുണ്ടാകാതിരിക്കുവാനാണ് ഈ ഏർപ്പാട് കൃഷ്ണൻ ചെയ്തുകൊടുത്തത്.

ബലരാമൻ തനിക്കിണങ്ങുന്ന ഭാര്യയായ രേവതിയോടുകൂടി മാത്രം കൂത്താടി. ചക്രവാകമിഥുനത്തിൻെറമാതിരി അവർ പരസ്പരം പ്രേമത്തോടെയിണങ്ങി. അങ്ങനെ പ്രതാപവാനായ യദുശ്രേഷ്ഠൻ മദ്യപാനത്താൽ മത്തനായി, വനമാല ധരിച്ച് രേവതിയോടൊത്ത് കടൽവെള്ളത്തിൽ കൂത്താടിക്കളിച്ചു.

കൃഷ്ണനാകട്ടെ, പതിനാറായിരം ഭാര്യമാരോടുകൂടി കടലിലിറങ്ങി. വിശ്വരൂപനായ ആ സർവ്വജ്ഞൻ, ഗോവിന്ദൻ, അവരെ വെള്ളത്തിൽ കൂത്താടി രമിപ്പിച്ചു. 'ഞാൻ കേശവൻെറ ഇഷ്ടപ്രേയസിയാണ്, എന്നോടുകൂടിയാണ് കൃഷ്ണൻ ജലത്തിൽ ക്രീഡചെയ്യുന്നത്' എന്ന് ഓരോ നാരായണനാരിമാരും ആ രാത്രിയിൽ വിചാരിച്ചു. അങ്ങനെ കൃഷ്ണൻ ഒരേസമയത്ത് എല്ലാവരോടുംകൂടി ലീലയാടി. രതിചിഹ്നാംഗിമാരായി എല്ലാവരും സുരതതൃപ്തകളായി. ഗോവിന്ദൻ ബഹുമാനിച്ചതോർത്ത് എല്ലാവരും സംതൃപ്തകളായി അഭിമാനത്തോടെ ഉല്ലസിച്ചു. ഇഷ്ടഭൃത്യജനങ്ങളോട് ആ സ്ത്രീകൾ 'കൃഷ്ണൻെറ ഇഷ്ടയാണ് ഞാൻ, ഇഷ്ടയാണ് ഞാൻ' എന്ന് ഓരോരുത്തരും സന്തോഷത്തോടെ മേനി പറഞ്ഞു. അവർ കണ്ണാടിയെടുത്ത് നോക്കി. കൃഷ്ണൻെറ നഖക്ഷതം കൊങ്കകളിൽ ഏറ്റതുകണ്ട് സന്തോഷിച്ചു. ചെഞ്ചുണ്ട് കൃഷ്ണൻെറ ദന്തമേറ്റ് മുറിഞ്ഞിരിക്കുന്നു. അത് വീണ്ടും വീണ്ടും നോക്കി ആ പങ്കജാക്ഷികൾ ഹർഷപുളകിതാംഗികളായി. കൃഷ്ണൻെറ ഗോത്രത്തെച്ചൊല്ലി കൃഷ്ണൻെറ നാരികൾ കൃഷ്ണൻെറ വരദസരോജത്തെ കണ്ണുകൊണ്ട് വലിച്ചുകുടിക്കുന്നമാതിരി കൃഷ്ണനിൽ കണ്ണും കരളുമായി ഒരേ നിശ്ചയത്തോടെ ചന്തമായി ഉല്ലസിച്ചു. രാജാവേ, ഒരേടത്തുതന്നെ എല്ലാവരുടേയും കണ്ണും കരളും; എന്നാലും ആ നാരിമാർ പരസ്പരം ഈർഷ്യപ്പെട്ടില്ല. അവരുടെ ഓരോരുത്തരുടെയും ആഗ്രഹം ദേവനായ നാരായണൻ തൃപ്തിപ്പെടുത്തുകയാൽ അവർ സംതൃപ്തരായി. ഗർവ്വിച്ച് എല്ലാവരും തലപൊക്കി. ആ അഴകൊഴുകുന്ന അംഗനമാർ കൃഷ്ണൻെറ വല്ലഭകളാണെന്നുള്ള ആത്മനിർവൃതിയോടെ കൃഷ്ണവല്ലഭത്വം വഹിച്ചു. അവരോടെല്ലാവരോടുംകൂടി ആത്മവാനായ ഹരി തെളിഞ്ഞ വെള്ളത്തിൽ വിശ്വരൂപമെടുത്ത് വിധിപ്രകാരം കളിച്ചു. വാസുദേവൻ കല്പിക്കുകയാൽ കളിക്കാനിറങ്ങിയപ്പോൾ അവിടെ കടൽവെള്ളം ഉപ്പില്ലാത്ത ജലമായിത്തീർന്നു. ജലവിധാനം അവിടെ പലവിധമായിരുന്നു: അടിയോളം, മുട്ടിനോളം, തുടയോളം, മുലയോളം - അങ്ങനെ അവിടെ പത്നിമാർ കൃഷ്ണനിൽ വെള്ളം വീഴ്ത്തി കളിച്ചു. ധീരമാരായ അവരിൽ കടരംവെള്ളം നാരികൾക്ക് ഇഷ്ടമായവിധം കൃഷ്ണൻ, പൂക്കുന്ന ലതകളിൽ മഴക്കാർ ജലംവർഷിക്കുന്നവിധം, കോരിയൊഴിച്ചുകൊടുത്തു. ഹരിണാക്ഷികളായ ചിലർ ഹരിയെ കണ്ഠംതാങ്ങി നിന്നു. 'എന്നെ ഒന്ന് കെട്ടിപ്പിടിക്കൂ വീരാ, അല്ലെങ്കിൽ ഞാൻ ഇപ്പോൾ മറിഞ്ഞുവീഴും,' എന്ന് നാരിമാർ കൃഷ്ണനോടു പറഞ്ഞു. സർവ്വാംഗരമ്യകളായ ചിലർ തോണിയിൽക്കയറി സഞ്ചരിച്ചു. മയിൽപോലെയും ക്രൗഞ്ചംപോലെയും പാമ്പുപോലെയുമുള്ള തോണികളിൽക്കയറി അവർ കൃഷ്ണനുമൊത്ത് തുഴഞ്ഞും നീന്തിയും കളിച്ചു. ചിലർ മത്സ്യാകാരമായ തോണികളിലും മറ്റു ചിലർ പല മട്ടിലുള്ള തോണികളിലും കയറി. നാരിമാർ പങ്കായമെടുത്ത് കളിയായി തുഴഞ്ഞു. ചിലർ കുടം കൈയിലെടുത്തു നീന്തി. ചിലർ സ്തനകുംഭം തുള്ളിച്ചു നീന്തി. അഴകുള്ള വെള്ളം തെറിപ്പിച്ച് കൃഷ്ണന്ന് ആനന്ദമുളവാക്കുമാറ് അവർ നീന്തിക്കളിച്ചു.

കൃഷ്ണൻ രുക്മിണിയോടുചേർന്നു കളിച്ചു. അവൾ അവനോടു ചേർന്നു പരമാനന്ദം അനുഭവിച്ചു. ശ്രേഷ്ഠനായ കൃഷ്ണൻ എന്തുകാര്യം ചിന്തിച്ച് രമിച്ചുവോ അതേ ആനന്ദത്തോടെ അത് നാരായണനാരിമാർ ചെയ്തു.

ചിലർ നേർമ്മയുള്ള വസ്ത്രം ചുറ്റി. അംബുജാക്ഷൻെറ അംബുജാക്ഷികൾ അംബുവിൽ നീന്തിക്കളിച്ചു. ഏതേത് ശൃംഗാരഭാവം ഏതേത് സുന്ദരിയിൽക്കണ്ടുവോ അതാത് ഭാവങ്ങൾ അവളോട് കൈക്കൊണ്ട് ഭാവജ്ഞനായ അംബുജാക്ഷൻ അവളെ പാട്ടിലാക്കി. ഹൃഷീകേശൻതന്നെ ഭഗവാൻ. ഹൃഷീകേശൻതന്നെ സനാതനൻ. ദേശകാലം പാർത്ത് ആ പ്രഭു കാന്താവശനായിത്തീർന്നു. കുലശീലസമനാണ് ഞങ്ങൾക്ക് ഇവനെന്ന് വംശരൂപംപൂണ്ടു നില്ക്കുന്ന ജനാർദ്ദനനെ നാരികൾ ഓർത്തു. പുഞ്ചിരിയോടെ പറയുന്നവനും ദാക്ഷിണ്യംപൂണ്ടവനുമായ കൃഷ്ണനെ ഭാര്യമാർ ഭക്തിയോടെ ഏറ്റവും കാമിക്കുകയും ബഹുമാനിക്കുകയും ചെയ്തു.

വീരന്മാരും ഗുണാകരന്മാരുമായ കുമാരന്മാർ മറ്റൊരിടത്ത് സ്ത്രീഗണങ്ങളോടുകൂടി ആ സമുദ്രജലത്തെ പ്രശോഭിപ്പിച്ചു. ഗീത നൃത്തങ്ങളറിയുന്ന ആ അംഗനകളുമായി അവർ ക്രീഡിച്ചു. അവരുടെ തേജസ്സാൽ പാട്ടിൽ വന്ന അവ

രോട് അവർ കാരുണ്യത്തോടെ ഇടപെട്ടു. നാരിമാരുടെ ഹൃദയംകവരുന്ന നല്ല പാട്ടുകേട്ടും അവരുടെ നൃത്തം കണ്ടും വെള്ളം തുടിപ്പിക്കുന്ന രസംകണ്ടും തുടിക്കുന്ന ശബ്ദം കേട്ടും യദുപുംഗവന്മാർ മോഹിച്ചുപോയി. കൃഷ്ണൻ, വിശ്വരൂപവാനായ ഗോവിന്ദൻ പഞ്ചചൂഡയേയും കുബേരഗണികമാരെയും ഇന്ദ്രന്റെ സ്വർവ്വേശ്യമാരെയും അവിടെ വരുത്തി. അവരോട് അപ്രമേയനായ ഭഗവാൻ ജഗത്പ്രഭു, സാന്ത്വത്തോടെ പറഞ്ഞു. പാദത്തിൽ വീണു കുമ്പിട്ട് കൈകൂപ്പുന്ന ആ സ്വർവ്വേശ്യമാരെ പിടിച്ചെഴുന്നേല്പിച്ച് കൃഷ്ണൻ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഭൈമന്മാരുമായി കളിക്കുന്ന സ്ത്രീകളിൽ നിങ്ങൾ ശങ്കകൂടാതെ ആവേശിക്കണം, പ്രവേശിക്കണം. അല്ലയോ അംഗനമാരേ, നിങ്ങൾ യദുമുഖ്യരെ വേണ്ടമാതിരി സന്തോഷിപ്പിക്കുവിൻ. രഹസ്സിലും വിജനസ്ഥാനങ്ങളിലും നിങ്ങൾ നൃത്യഗീതഗുണങ്ങളെ കാട്ടണം. നൃത്തപ്രയോഗങ്ങളിലും പലതരം വാദ്യവിശേഷങ്ങളിലും കാട്ടണം നിങ്ങളുടെ യോഗ്യതകൾ! അങ്ങനെ ചെയ്താൽ നിങ്ങൾ ആഗ്രഹിക്കുന്ന നന്മ ഞാൻ നിങ്ങൾക്കു ചെയ്യുന്നതാണ്. ഈ കാണുന്ന ആണുങ്ങളൊക്കെ എന്റെ ദേഹംപോലെയുള്ളവരാണെന്നു നിങ്ങൾ കരുതണം."

വൈശമ്പായനൻ പറഞ്ഞു: "അപ്സരസ്ത്രീകൾ ഹരിയുടെ കല്പന ശിരസാവഹിച്ചു. ആ ഭൈമക്രീഡാസ്ത്രീകളിൽ അവർ ആവേശിച്ചു. അവർ ആവേശിച്ച ഉടനെ സമുദ്രം പ്രകാശിച്ചു. ആകാശത്ത് മിന്നൽപ്പിണർചേർന്ന കാർനിരപോലെ സമുദ്രം വെട്ടിത്തിളങ്ങി. വെള്ളത്തിൽ അവർ കരിയിലയെന്നപോലെ കൊട്ടുകയും നൃത്തംവെക്കുകയും ആടുകയും പാടുകയുമൊക്കെ സ്വർഗ്ഗത്തിലെന്നമാതിരി ആ സുന്ദരികൾ തുടങ്ങി. ആയതലോചനമാരായ അവർ, ഗന്ധമാല്യാംബരങ്ങളണിഞ്ഞ അവർ, ഹാസ്യഭാവത്താൽ ഭൈമമാനസം കവർന്നു. കടാക്ഷേംഗിതഹാസ്യങ്ങളും കേളീകോപവും പ്രസാദവും എന്നിങ്ങനെ മനസ്സിണങ്ങുന്ന ഭാവങ്ങളാൽ ഭൈമമാനസം അവർ കവർന്നു. മേല്പോട്ടുയർന്ന് കയറിക്കയറി പല വായുനിരപ്പിലും ആ അപ്സരസ്ത്രീകൾ മദ്യമത്തരായ ഭൈമരെ എത്തിച്ചു. അവരുടെ ഇഷ്ടത്തിന്നായി പ്രഭുവായ കൃഷ്ണൻ പതിനാറായിരം സ്ത്രീകളോടുചേർന്ന് മോദത്തോടെ വാനിലും കയറി ക്രീഡിച്ചു. ആ വീരന്മാർ അതിതേജസ്വികളും കൃഷ്ണന്റെ വൈഭവം അറിയുന്നവരുമാണ്. ഗാംഭീര്യമുള്ളവരായ ഭൈമന്മാർ ഒട്ടും വിസ്മയിച്ചില്ല. ചിലർ രൈവതത്തിൽച്ചെന്ന് തിരിച്ചെത്തുകയായി. ചിലർ ഗൃഹത്തിലും ചിലർ കാട്ടിലും. അവർ ഇഷ്ടപ്പെടുന്നത് എവിടെയോ, അവിടെയെല്ലാം മറ്റുചിലരും പോയി തിരിച്ചെത്തുകയായി. അപേയമായ വാരിധിജലം ഈ സന്ദർഭത്തിൽ പേയമായി ഭവിച്ചു. തേജസ്വിയായ വിഷ്ണുവിന്റെ കല്പനയാൽ സമുദ്രം ശുദ്ധജലത്തോടുകൂടിയതായി. ആ ജലജാക്ഷിമാർ കരയിൽ എന്നപോലെ ജലത്തിലും ഓടി, കൈപിടിച്ചവിധം അവർ ഒപ്പംതന്നെ മുങ്ങി. ഭക്ഷ്യഭോജ്യങ്ങളും പേയങ്ങളും ചോഷ്യങ്ങളും ലേഹ്യങ്ങളും അങ്ങനെ പല മട്ടിലുള്ള മധുവസ്തുക്കൾ എന്തുവേണമെങ്കിലും മനസ്സുകൊണ്ടു വിചാരിച്ചാൽ മുന്നിൽ എത്തുകയായി. വാടാത്ത പൂമാലകൾചാർത്തി ആ മാന്യന്മാരെ സുന്ദരികൾ രഹസ്സിൽ പ്പോയി രമിപ്പിച്ചു; വിണ്ണോരോടുകൂടി ഇണങ്ങുന്നവിധം അപ്സരസ്ത്രീകൾ രമിപ്പിച്ചു.

വീടിന്നു തുല്യമായ കപ്പലുകളിൽ തോൽമകൂടാതെ ചിലർ ക്രീഡിച്ചു. അനുലേപങ്ങൾ പ്രയോഗിച്ച്, സന്ധ്യക്ക് അന്ധകവൃഷ്ണികൾ നന്ദിച്ചു. വീണ്ടും ചതുരത്തിലും, വട്ടത്തിലും, സ്വസ്തികത്തിലും അല്ലയോ കൗരവ്യാ, അവർ വിശ്വകർമ്മാവ് തീർത്ത മേടകളിൽക്കയറി. കൈലാസംപോലെയും മന്ദരപർവ്വതംപോലെയും മഹാമേരുപോലെയും പലതരം പക്ഷികളുടെ രൂപത്തിലും മൃഗങ്ങളുടെ രൂപത്തിലുമുള്ളവയും, വൈഡൂര്യതോരണത്തോടുകൂടിയതും, വിചിത്രമായ ചിത്രങ്ങളോടുകൂടിയതും, വജ്രമയവും ഗാരുത്മതമയവുമായ അസംഖ്യം ചിത്രമുള്ളവയും, പൊന്നുപതിച്ചവയും, ക്രീഡാഗരുഡരൂപങ്ങൾ ചേർന്നതും, വിചിത്രമായി സ്വർണ്ണനിർമ്മിതമായ പല രൂപങ്ങൾ പതിച്ചവയും, ക്രൗഞ്ചത്തെപ്പോലെയും, തത്തകൾപോലെയും, ആനകൾപോലെയുമുള്ള മനോഹരമായ തോണികൾ ആ സാഗരത്തിൽ തേങ്ങിക്കളിച്ചു. ആ പെരുംതിരകൾ സമുദ്രജലത്തിന്റെ അഴക് വർദ്ധിപ്പിച്ചു. ഉയർന്നു വെളുത്ത ബോട്ടുകളും, അപ്രകാരംതന്നെ കപ്പലുകളും, തോണിത്ധില്ലികളുംചേർന്ന് സമുദ്രം പ്രശോഭിച്ചു. അങ്ങുമിങ്ങും വ്യോമത്തിലൂടെ പായുന്ന ഗന്ധർവ്വനഗരങ്ങൾപോലെ സമുദ്രത്തിൽ ഭൈമയാനങ്ങൾ ചുറ്റിക്കറങ്ങി. ഇച്ഛയ്ക്കു ചേർന്നവിധം കപ്പലുകളിൽ സന്തോഷത്തോടെ അവർ കയറിക്കളിച്ചു. നന്ദനോപവനതുല്യമായി വിശ്വകർമ്മാവ് നിർമ്മിച്ച ആ യാനപാത്രങ്ങളിൽ ഉദ്യാനങ്ങൾ, സഭ, വൃക്ഷങ്ങൾ, ദീർഘികകൾ, സ്യന്ദനങ്ങൾ എന്നിവ മനോഹരമായ കൊത്തുപണികളോടെ ഉണ്ടായിരുന്നു. സ്വർഗ്ഗതുല്യമായ ചിലതിൽ സ്വർഗ്ഗധാടിയെ മുഴുവനും അടക്കി നാരായണാജ്ഞയാൽ വിശ്വകർമ്മാവ് തീർത്തു.

വനങ്ങളിൽ ഹൃദ്യമായും മധുരമായും വിഹഗങ്ങൾ പറന്ന് പാട്ടുപാടി. തേജസ്വികളായ ഭൈമന്മാരുടെ ഇടയിൽ അത് ആനന്ദംവളർത്തി. ദേവലോകത്തുള്ള വെള്ളക്കുയിലുകൾ ശബ്ദിച്ചു. യദുക്കൾ കാംക്ഷിച്ചതുപോലെ അത് ഹൃദ്യവും മധുരവുമായി. നിലാവിന്റെ നിറമുള്ള ഹർമ്മ്യങ്ങളിൽ മയൂരങ്ങൾ നൃത്തംവെച്ച് മധുരമായി പീലിവിരിച്ചു പാടി. കപ്പലിൽക്കണ്ട കൊടികളെല്ലാം പക്ഷികളെക്കൊണ്ടു നിറഞ്ഞു. ഉണ്ടപ്പൂമാലകളണിഞ്ഞവയും വണ്ടുകൾ മുരളുന്ന പുഷ്പങ്ങളാൽ അലങ്കരിക്കപ്പെട്ടവയുമായിരുന്നു അവ. കൃഷ്ണന്റെ ആജ്ഞയാൽ വൃക്ഷങ്ങൾ പൂക്കളെ വർഷിച്ചു. അഴകേറിയ ഋതുക്കൾ ആകാശത്തെത്തിച്ചേർന്നു. മനോജ്ഞമായ കാറ്റു വീശി. അത് അവരുടെ രതിക്ലാന്തിയെ സുഖമായി ശമിപ്പിച്ചു. പൂമ്പൊടിചേർന്ന് ചന്ദനത്തിന്റെ കുളുർമ്മയോടെ മന്ദമാരുതൻ വീണ്ടും വീശി. ചൂടും തണുപ്പും ഇച്ഛിക്കുന്നവർക്ക് ഇച്ഛപോലെയെല്ലാം ഉണ്ടായി. അങ്ങനെ വാസുദേവന്റെ പ്രസാദത്താൽ ക്രീഡിക്കുന്ന യാദവർക്ക് വേണ്ടതൊക്കെ ഹിതംപോലെ ഉണ്ടായി. വിശപ്പും ദാഹവും ക്ഷീണവും ശോകവും ചിന്തയും ഒന്നും, ചക്രപാണിയുടെ പ്രഭാവത്താൽ ലേശവും ഭൈമർക്ക് ബാധിച്ചില്ല. തൂര്യദ്ധ്വനി നിലയ്ക്കാതെ പാട്ടും ആട്ടവും ചേർന്ന് തേജസ്സുകൂടിയ ഭൈമന്മാരുടെ ജലക്രീഡ കടലിൽ മനോഹരമായി നടന്നു. വളരെ യോജന വിസ്താരംകൂടിയ ആ സമുദ്രത്തിൽ, ആ ജലാശയത്തിൽ, വളരെ ഇന്ദ്രാഭരായ ഭൈമർ കൃഷ്ണനാൽ പാലിക്കപ്പെട്ടവരായി കളിച്ചുല്ലസിച്ചു. അകമ്പടിക്കാരായ പരിജനങ്ങൾ ചേർന്നവിധം ശ്രീനാരായണദേവനുവേണ്ടി മനോഹരവും മികച്ചതുമായ കപ്പൽ വിശ്വകർമ്മാവ് നിർമ്മിച്ചിട്ടുണ്ട്. മൂന്നു ലോകത്തിലും ഏതേത് രത്നങ്ങൾ മെച്ചപ്പെട്ടതായിട്ടുണ്ടോ, അവയെല്ലാം തേജസ്വിയായ കൃഷ്ണന്റെ കപ്പലിൽ കാണപ്പെട്ടു. അതിൽ കൃഷ്ണന്റെ ഭാര്യമാർക്ക് വേറെ വേറെ ഗൃഹങ്ങൾ അലങ്കരിച്ചിരിക്കുന്നു. രത്നവൈഡൂര്യചിത്രങ്ങളും പൊന്നണിഞ്ഞവയുമാണ് അവയെല്ലാം. എല്ലാ ഋതുക്കളിലെയും പൂക്കളും ചിന്നി, എല്ലാവിധം ഹൃദ്യമായ സൗരഭ്യവും ചേർന്ന്, യദുസിംഹങ്ങളും സ്വർഗ്ഗത്തിലെ മനോഹരപക്ഷികളും ചേർന്ന് അഴകുറ്റവയാണ് എല്ലാ ഗൃഹങ്ങളും രാജാവേ!"

**89. ഭാനുമതീഹരണം - ഛാലിക്യക്രീഡ** - വൈശമ്പായനൻ പറഞ്ഞു: "രക്തേക്ഷണനും, മദ്യമദം കലർന്നവനും, ശ്രീമാനുമായ ബലരാമൻ, അതിലംബബാഹു, ചന്ദനച്ചാറണിഞ്ഞ് രേവതിയെപ്പിടിച്ചും, മദ്യലഹരിമൂലം അലഞ്ഞുലഞ്ഞും ക്രീഡിച്ചു. നീലാഭ്രതുല്യമായ വസ്ത്രങ്ങൾ ചാർത്തി, നിലാവിൻെറ വർണ്ണത്തോടുകൂടിയ, മദ്യപാനംകൊണ്ട് കലങ്ങിമറിഞ്ഞ കണ്ണുകളോടുകൂടിയ അവൻ, മുകിലിൻെറ നടുവിൽ ഭഗവാനായ പൂർണ്ണചന്ദ്രനെപ്പോലെ വിളങ്ങി. ഇടത്തുകാതിൽ ശ്രീകുണ്ഡലംചാർത്തി, വിടർന്ന ഒരു താമരപ്പൂവു ചൂടി, കടാക്ഷവിക്ഷേപങ്ങളോടെ കാന്തയെ നോക്കിയ തൻെറ ചാരുവക്ത്രം തൻെറ കാന്ത നോക്കി രസിക്കുന്നതു കണ്ടതോടെ രാമന്നു മനസ്സിൽ വലിയ സന്തോഷമായി. നികുംഭകംസാരിയുടെ കല്പനപ്രകാരം ആ സുന്ദരിമാരായ അപ്സരസ്ത്രീകൾ സ്വർഗ്ഗതുല്യമായ കടൽത്തീരത്ത് രേവതീദേവിയെക്കാണുവാനായി പോയി. ആ രേവതീദേവിയെയും, രാമനെയും വരാംഗിമാരായ അവരെല്ലാവരും ചെന്ന് വണങ്ങി. സുഗാത്രിമാരായ അവർ കൊട്ടിനോടൊപ്പം ആടുകയും പാടുകയും ചിലർ നിരന്നുനിന്നും. വേറെ ചിലർ വേറെ നിന്നും നൃത്തംവെച്ചു. അവർ നടിക്കുമ്പോൾ തക്കതായ ഭാവം അവരിൽ അങ്കുരിച്ചു. ഹൃദ്യാനുകൂലം രാമനും രേവതീദേവിയും പറഞ്ഞവിധം അവർ നൃത്തംചെയ്തു ചിരിച്ചു. ജലക്രീഡകൾ കളിച്ച് ആ ദേശത്തിന്നനുസരിച്ച വേഷവും ആകൃതിയും പൂണ്ട് കൈകൊട്ടി ലീലാലളിതമായി ആ വരസ്ത്രീജനങ്ങൾ, നല്ല മംഗളഭംഗിയുള്ള അവർ, ആ രാമകൃഷ്ണന്മാർക്കും സുഖം വളർത്തുന്നവിധം മംഗളകരങ്ങളായ ഗാനങ്ങൾ പൊഴിച്ചു. കംസവധവും പ്രലംബവധവും പുകഴ്ത്തിപ്പാടി. മനോജ്ഞമായി അരങ്ങിൽവെച്ച് ചാണൂരനെ കൃഷ്ണൻ വധിച്ച കഥയും പുകഴ്ത്തിപ്പാടി. യശോദയുടെ യശസ്സിനെപ്പറ്റിയും ഹരി ദാമോദരനായ കഥയെക്കുറിച്ചും, ആ ധേനുകാരിഷ്ടവധവും വ്രജവാസവും പക്ഷിണീരൂപത്തിൽ വന്ന പൂതനയുടെ വധവും അപ്രകാരം യമളാർജ്ജുനവൃക്ഷങ്ങൾ ഭഞ്ജിച്ച കഥയും വൃകവർഗ്ഗസൃഷ്ടികഥയും ദുർബ്ബുദ്ധിയായ കാളിയസർപ്പത്തെ കയത്തിലിട്ടു മർദ്ദിച്ചവശനാക്കിവിട്ട കഥയും പത്മോൽപലഘഘം, മധുവൈരിയുടെ ശംഖ്, എന്നിവ ഹ്രദത്തിൽനിന്നു പറിച്ചെടുത്ത കഥയും ഗോകുലത്തെ രക്ഷിക്കുവാൻ ഗോവർദ്ധനപർവ്വതം ജനാർദ്ദനൻ പറിച്ചെടുത്തു പൊക്കിപ്പിടിച്ച കഥയും കുറിക്കൂട്ടു തന്ന കൂനിപ്പെണ്ണിൻെറ കൂന് തീർത്തുകൊടുത്ത കഥയും ആ വാമനാത്മാവിന്ന് വാമനത്വം അജനായ ഹരി ചെയ്ത സംഭവവും സൗഭനെ വധിച്ചതും അവർ പുകഴ്ത്തിപ്പാടി. പിന്നെ ഹലായുധത്വം, ദേവാരിയായ മുരൻെറ വധം ഗാന്ധാരകന്യാവഹനത്തിൽ ശക്തനായ കൃഷ്ണൻ രാജാക്കന്മാരെ തേരിൽ കെട്ടിയതും സുഭദ്രാഹരണത്തിൽ അർജ്ജുനനുണ്ടായ വിജയവും വലാഹകജംബുമാലികളുമായുള്ള പോരിൽ ജയിച്ച്, രാക്ഷസന്മാർവഴി രത്നജാലം ശക്രൻെറ മുമ്പിലൂടെ കൊണ്ടുപോന്നതും ഇങ്ങനെയുള്ള പല മാഹാത്മ്യങ്ങളും സുരൂപരായ ആ വരാംഗികൾ പാടി. ശ്രീകൃഷ്ണൻെറയും സങ്കർഷണൻെറയും ചിത്രങ്ങളായ ചരിത്രങ്ങൾ ഓരോ കഥയായി അവർ മനോഹരമായി പാടി. മദ്യം കുടിച്ച് മദംകലർന്നവനായ ബലരാമൻ, പൃഥുശ്രീനിധിയായ സങ്കർഷണൻ, കൈകൊട്ടി സ്വഭാര്യയായ രേവതിയുമായി അഴകിൽ മേളിച്ച് ഒത്തുചേർന്നു പാട്ടുപാടി രസിച്ചു. അവൻ പാടുന്നതുകണ്ട് മഹാത്മാവായ കൃഷ്ണൻ മോദിച്ചു. ബലഭദ്രന്ന് ഹർഷം വർദ്ധിപ്പിക്കുവാനായി ബുദ്ധിശാലിയായ മഹാശയൻ സത്യഭാമയോടുകൂടി പാടിക്കളിച്ചു. സമുദ്രയാത്രയ്ക്ക് ഇടചേർന്ന പാർത്ഥൻ, ആ നരലോകവീരൻ, ശ്രീകൃഷ്ണനോടൊത്തു രസിച്ച്, സുന്ദരിയായ സുഭദ്രയോടുകൂടി പാട്ടുപാടി കളിച്ചു. ധീമാനായ ഗദനും, സാരണനും, സാംബനും, പ്രദ്യുമ്നനും, സാത്യകിയും, പിന്നെ സത്യഭാമാപുത്രനും ആത്മവീര്യനും, സുചാരുരൂപനുമായ ചാരുദേഷ്ണനും, കുമാരന്മാരായ നിശഠൻ മുതലായ രാമാത്മജന്മാരുമായ വീരന്മാർ കൂടിച്ചേർന്നിരുന്നു പാട്ടുപാടി. സേനാപതിയായ അനാധൃഷ്ടി, അക്രൂരൻ, ശങ്കൻ മറ്റു ഭൈമാന്വയമുഖ്യന്മാരും ചേർന്നു പാട്ടുപാടി. ആ കപ്പൽ അപ്രകാരം കൃഷ്ണപ്രഭാവത്താൽ ആവശ്യാനുസരണം വലുതായി വന്നു. അല്ലയോ നരനാഥപുത്രാ! പാടുന്ന ഭൈമോത്തമന്മാർ വന്നുചേർന്ന് അതിൽ നിറഞ്ഞു. ഉദാരകീർത്തേ, കളിക്കു ചേർന്നമട്ടിൽ യദുപ്രവീരന്മാർ രസമായി ദേവാഭന്മാരുമൊന്നിച്ചുചേർന്ന് പാടി. ഹേ വീരാ, ജഗത്ത് ഹർഷിച്ചു. പാപങ്ങളൊക്കെ ശമിച്ചു നരേന്ദ്രസൂനോ!

ദേവാതിഥിയായ നാരദമുനി എന്ന ആ വിപ്രർഷി മുരാരിക്ക് വലിയ രസമുണ്ടാക്കുവാൻ ആ യദുക്കളുടെ സംഘത്തിൽ പാടിക്കളിച്ചു. അപ്പോൾ നാരദൻെറ ജടയും മുടിക്കെട്ടും അഴിഞ്ഞു ചിന്നി. രസംചെയ്യാനായി അപ്രമേയനായ മുനി മുമ്പിട്ടു നിന്നു. നടുവിൽ കപ്പലിൽക്കയറിനിന്നു തൻെറ വഴങ്ങുന്ന ശരീരംകൊണ്ട് നൃത്തം ചെയ്തു പാടി. അവിടെ മദനവികാരം അലയടിച്ചു. ശ്രീസത്യഭാമാ കൃഷ്ണന്മാരെയും സുഭദ്രാർജ്ജുനന്മാരെയും രേവതീരാമന്മാരെയും മുറയ്ക്ക് നോക്കിനോക്കി അദ്ദേഹം വീണ്ടും വീണ്ടും ചിരിച്ചു. താനേ ആ ധീരമാരെ ഓരോരുത്തരേയും അനുകരിച്ചുകാണിച്ച് പരിഹാസശീലനായ അദ്ദേഹം ചിരിപ്പിച്ചു. ചേഷ്ടാനുകാരമായും ഹസിതാനുകാരമായും ലീലാനുകാരമായും ആ ധീമാൻ പലതും കാട്ടി. ആരോ പതുക്കെ എന്തോ പറഞ്ഞതിനെ പരിഹസിച്ച് ഭഗവാൻ നാരദൻ ഉറക്കെ ഒച്ചകൂട്ടി സിംഹനാദമുണ്ടാക്കി ചിരിപ്പിച്ചു. വിഹാസഹാസങ്ങൾ ഹർഷത്തോടെ കൃഷ്ണന്നു രസമുണ്ടാക്കുവാൻ അദ്ദേഹം ഹസിച്ചു. കൃഷ്ണൻെറ ആജ്ഞയാൽ എത്രയും മികച്ചമട്ടിൽ ചേരുന്ന രത്നാംബരഭൂഷണങ്ങൾ, ചന്തമേറിയതും വിശ്വത്തിൽമുന്തിയതുമായ ഭൂഷണങ്ങൾ, പെണ്ണുങ്ങൾ ആ വിപ്രന്നു നല്കി രാജാവേ! സ്വർഗ്ഗത്തിലുണ്ടാക്കിയ സന്താനപുഷ്പമാല്യം, വേറെയും പല പുഷ്പമാല്യങ്ങൾ സർവ്വ ഋതുവിലുമുണ്ടാകുന്ന പുഷ്പങ്ങളാൽ നിർമ്മിതമായ മാല്യങ്ങൾ, കൃഷ്ണൻെറ ഇംഗിതം അറിയുന്ന അവർ വിപ്രനു നല്കി. രാസം കഴിഞ്ഞ് നാരദർഷിയെ കൈക്കുതാങ്ങി അപ്രമേയനായ ഭഗവാൻ കൃഷ്ണൻ ജലത്തിലേക്ക് സത്യഭാമാർജ്ജുനന്മാരോടൊപ്പം പതിപ്പിച്ചു. ചിരിച്ച് ശ്രീമാനായ ഭഗവാൻ ശൈനേയനോട് പറഞ്ഞു: 'എന്നാൽ ഇനി രണ്ടു പങ്കിൽനിന്നും നിങ്ങൾ ജലത്തിൽ പതിക്കുവിൻ; വെള്ളത്തിൽ നാരിമാരുമൊന്നിച്ചു കളിക്കാം. രേവതീസംയുതനായ രാമൻ എൻെറ മക്കളോടുകൂടി കളിയിൽ ഒരു പങ്കിൽ നില്ക്കട്ടെ. യാദവന്മാർ പകുതി അങ്ങനെ ഒരു ഭാഗത്തും പകുതി മറുഭാഗത്തുനിന്നും കളിക്കാം. ഞാൻ എൻെറ പങ്കിൽ ബലഭദ്രപുത്രരെ ചേർക്കുന്നു.' അങ്ങനെ സമുദ്രാംബുവിൽ പകുതി യാദവന്മാർ രണ്ടു ഭാഗത്തുമായി നിന്നു കഴിഞ്ഞതിനുശേഷം കൃഷ്ണൻ കടലിനോടു കല്പിച്ചു. കടൽ ഉടനെ കൃഷ്ണൻെറ മുമ്പിൽ കൈകൂപ്പി നിന്നു. കൃഷ്ണൻ കടലിനോടാജ്ഞാപിച്ചു; 'എടോ സമുദ്രമേ, നീ ഗ്രാഹങ്ങളോടുകൂടാതെ, തിമിംഗലാദികളൊന്നുംകൂടാതെ, സുഗന്ധിയായും ശുദ്ധമായുമുള്ള ജലത്തോടുകൂടി തെളിഞ്ഞുനില്ക്കുക! രത്നങ്ങൾ ചിന്നിത്തെളിഞ്ഞു നില്ക്കണം. നിൻെറ തീരം കാലിന്നു സുഖം നല്കുമാറാകണം. നീ മുഴുവൻ ജനത്തിൻെറയും മനസ്സിന്ന് ഇഷ്ടം നല്കുക! എൻെറ പ്രഭാവം നീ മനസ്സിലാക്കിക്കൊള്ളുക. കുടിക്കാൻ പറ്റാത്ത ജലം കുടിക്കുവാൻ പറ്റിയവിധം

ശുദ്ധമാക്കുക. മനസ്സിണങ്ങുന്നവിധം ഇഷ്ടമായ മട്ടിൽ പൊന്നും മുത്തും വൈഡൂര്യവും ചാർത്തി ചിത്രങ്ങളും സൗമ്യങ്ങളുമായി നിന്നിൽ നിൻെറ മത്സ്യങ്ങൾ പ്രശോഭിക്കുമാറാകട്ടെ! എടോ സമുദ്രമേ, നീ കമലങ്ങളും ഉൽപ്പലങ്ങളും വേണ്ടുവോളം വഹിക്കുക. നല്ല സൗരഭ്യം പരക്കട്ടെ! സ്പർശസുഖം വളരട്ടെ! ആ കുസുമങ്ങളൊക്കെ കലാലോല വർണ്ണങ്ങൾ കലർന്നു ഭംഗിതിങ്ങുന്ന ഭൃംഗങ്ങളണിഞ്ഞ് ഇണങ്ങി വിളങ്ങട്ടെ! മൈരേയം, മാദ്ധ്വീകം, സുര, ആസവം എന്നിങ്ങനെ പല തരത്തിലുള്ള മദ്യംനിറഞ്ഞ കുംഭങ്ങൾ വേണ്ടുവോളം സമുദ്രത്തിൽ നിരക്കട്ടെ! ഈ യാദവന്മാർക്ക് കുടിക്കുവാൻ പൊൻപാനപാത്രങ്ങൾ നല്കുക. നല്ല പൂമണം ചേർന്നു കുളുർമ്മയുള്ള ജലത്തോടുകൂടി സമുദ്രമേ, നീ പ്രമാദംകൂടാതെ പെണ്ണുങ്ങളോടുകൂടി കളിച്ചു കൂത്താടുന്ന യദുപ്രവീരന്മാർക്ക് അനിഷ്ടമാകാത്തവിധം യത്നിക്കുക! പ്രവർത്തിക്കുക!'

ഇപ്രകാരം സമുദ്രത്തോട് ഭഗവാൻ പറഞ്ഞ്, അർജ്ജുനനോടുകൂടെ കൂത്താടി. കൃഷ്ണൻെറ ഇംഗിതം കണ്ട് സത്യഭാമ ആദ്യമായിത്തന്നെ നാരദനെ വെള്ളംതെറിപ്പിച്ചു നനച്ചു. ഉടനെ മദ്യമദം എടുത്ത് രാമൻ ഉടൽചാഞ്ഞു കളിച്ച് വെള്ളത്തിൽ അലഞ്ഞു വീണു. സാകാരമായി മനോഹരിയായ രേവതിയെ കരത്തിൽ കരംകൊണ്ട് ഭംഗിയോടെ പിടിച്ചു.

ഭൈമമുഖ്യന്മാരായ കൃഷ്ണപുത്രന്മാർ ബലരാമൻെറ പിന്നാലെ കടലിൽച്ചാടി രാഗഭൂഷാംബരങ്ങൾ ഒന്നുമില്ലാതെ അവർ മദ്യമദംകൊണ്ട് കലങ്ങിയ കണ്ണുകളോടെ കളിച്ച് തിമർത്തു. മറ്റുള്ള ഓരോ ഭൈമർ ഹരിക്ക് ഇണങ്ങി. ക്രീഡയ്ക്ക് ചേരുന്നവരായ നിശഠൻ മുതലായവർ വിചിത്രഭൂഷാംബരന്മാരും ഉന്മത്തന്മാരുമായി കഴുത്തിൽ സന്താനമാല്യങ്ങൾ അണിഞ്ഞിരുന്നവരായിരുന്നു. വീര്യം തികഞ്ഞവരും, ധൃതചാരുവേഷരും, വിലിപ്തരായി ജലപാത്രവുമേന്തി ആ വേഷയോഗങ്ങൾക്ക് ചേർന്നവിധം സ്വരംചേർത്ത് പാട്ടുപാടി. ഉടനെ ജലവാദ്യങ്ങൾ നാനാതരത്തിലും നാനാസ്വരത്തിലും തുടങ്ങി. പ്രിയപ്പെട്ട വാദ്യഘോഷങ്ങൾ കൃഷ്ണൻെറ ആജ്ഞപ്രകാരം വേശ്യകൾ കലർന്ന ദിവ്യാപ്സരസ്ത്രീനിരയോടുകൂടി തിമർത്തു. സ്വർഗ്ഗംഗയാൽ ജലവാദനം ചെയ്ത് ആ കാമമേന്തുന്നവരായ യുവതീജനങ്ങൾ വെള്ളത്തിലെന്നപോലെ ഹർഷത്തോടെ തുടിച്ചു; തുടിക്കുന്ന ശബ്ദത്തിന്നൊത്തവിധം അവർ പാട്ടുപാടിക്കൊണ്ടിരുന്നു. താമരപ്പൂവിതളിന്ന് എതിരായവിധം ശോഭിക്കുന്ന ദൃഷ്ടിയുള്ളവരും പൊയ്ത്താർമുടിച്ചാർത്ത് അണിയുന്നവരുമായ സുരവേശ്യമാർ സൂര്യൻ വിടർത്തുന്ന താമരപ്പൂവിൻെറ മനോഹാരിതയെ നഷ്ടപ്പെടുത്തുമാറ് പ്രശോഭിച്ചു.

ചന്ദ്രാഭമായ നാരീമുഖചന്ദ്രരാജികൾ നിരന്നു മിന്നിയപ്പോൾ സമുദ്രം കാണേണ്ടതുതന്നെയായി. ദൈവയോഗത്താൽ അനേകമനേകം പൂർണ്ണചന്ദ്രന്മാർ നിറഞ്ഞ ആകാശംപോലെ കടൽ വിളങ്ങി. സ്ത്രീജാലമാകുന്ന മിന്നൽപ്പിണരുകൾ ചേർന്നു സമുദ്രമാകുന്ന മേഘം പ്രശോഭിച്ചു. രാജാവേ, തെളിഞ്ഞ മിന്നൽപ്പിണർ ചേർന്ന് വാനിൽ കാർമേഘം വിലസുന്നമാതിരിയായി.

സുന്ദരമായ വസ്ത്രമണിഞ്ഞ നാരായണനും നാരദനും ബലരാമൻെറ പക്ഷക്കാരെ വെള്ളം തെറിപ്പിച്ചു നനച്ചു. അങ്ങനെ നനച്ചപ്പോൾ സ്വപക്ഷക്കാരോടുകൂടി രാമൻ ഏറ്റ് കൃഷ്ണൻെറ പക്ഷക്കാരേയും നനച്ചു. കൈയിൽപ്പിടിച്ചിരിക്കുന്ന ജലയന്ത്രകത്താൽ അവർ പ്രഹൃഷ്ടരായി അപ്പോൾ പരസ്പരം നനച്ചു. രാഗത്തോടെ മദ്യമദാന്ധമാരായി സങ്കർഷണൻെറയും കൃഷ്ണൻെറയും പത്നിമാരും പരസ്പരം ജലയന്ത്രകങ്ങളാൽ നനച്ച് കളിച്ചുപുളച്ചു. കണ്ണും ചുവന്ന് പരസ്പരം ഏറ്റു നനച്ച് പെണ്ണുങ്ങൾ കാണുമാറ് അവർ പുരുഷത്വം കാട്ടി. ഇങ്ങനെ ഭൈമർ വളരെനേരം കളിച്ചിട്ടും അവരുടെ കളിയിലുള്ള ആസക്തി കുറഞ്ഞില്ല.

അമിതമായ അവരുടെ ആസക്തി മനസ്സിലാക്കിയ കൃഷ്ണൻ, ചക്രപാണി, കളി തടുത്തു. വാദ്യനിനാദമോടെ നാരദനും ജിഷ്ണുവുമൊത്ത് ലീല മതിയാക്കി. കൃഷ്ണൻെറ അഭിപ്രായമറിഞ്ഞ് ദൃഢമാനികളായിട്ടും യാദവരും നാരികളും ജലയുദ്ധം നിറുത്തി. പിന്നെ പ്രിയാനന്ദകരമായ നൃത്തം പ്രിയമാർ തുടങ്ങി. നൃത്യം കഴിഞ്ഞ് പ്രിയമാർ ധീമാനായ മുകുന്ദനോടൊപ്പം കരയ്ക്കുകയറി. വെള്ളത്തിൽ നിന്ന് പുറത്തുവന്ന് മുനീന്ദ്രൻ നല്കിയ ലേപം സ്വയം പുരട്ടി. ഉപേന്ദ്രൻ കയറിയത് കണ്ടപ്പോൾ ജലം വെടിഞ്ഞ് ഭൈമരെല്ലാം എഴുന്നേറ്റു. ശുദ്ധാംഗരായി കൃഷ്ണാജ്ഞ നിർവ്വഹിച്ചു. ആ അപ്രമേയർ പാനഭൂമിയിലെത്തി വയസ്സിൻെറ ക്രമം അനുസരിച്ച് കല്പനപ്രകാരം അവർ ചെന്ന് ഇരുന്നു. ആ വീരന്മാർ സസന്തോഷം ഭക്ഷണം കഴിച്ച് പരമാനുകൂലമായ പാനീയങ്ങളും കഴിച്ചു. മാംസം, പഴം, അച്ചാറുകൾ, ചൊറുക്കചേർത്ത മാതളനാരങ്ങ, ശൂലത്തിൽ കുത്തി വേവിച്ചുവെച്ച ആട്, മാൻ, കാള, പശു മുതലായവയുടെ മാംസം, ശുദ്ധരായ സൂദന്മാർ വിളമ്പി. ശൂലത്തിൽ വേവിച്ച പോത്തിൻകുട്ടികൾ നെയ്യ് ചേർത്ത് വറുത്തുപൊരിച്ച മാംസങ്ങൾ, വൃക്ഷങ്ങളിൽ ഉണ്ടായ അമ്ലരസമുള്ള സുവർച്ചല ചൊറുക്കചേർത്തുണ്ടാക്കിയത്, മുതലായ ഇഷ്ടപ്പെട്ട കറികൾ സൂദന്മാർ യഥേഷ്ടം വിളമ്പി. കല്പിച്ചമട്ടിൽ വേവിച്ചു തയ്യാറാക്കിയ മൃഗങ്ങളുടെ വലിയ തുടയും, കൊറുവും മറ്റും ഇഷ്ടംപോലെ വിളമ്പി. ചൊറുക്ക ചേർത്ത മാങ്ങ, കടുമാങ്ങ മുതലായവയും വിളമ്പി നെയ്യിൽ വറുത്തു പൊരിച്ച പശുവിൻെറ കൊറു ഓരോ വട്ടക കൊണ്ടു വന്ന് ചിലർ വിളമ്പി. ഇന്തുപ്പും കുരുമുളകും പൊടിച്ചു ധാരാളം കലർത്തി വേണ്ടപോലെ വിളമ്പി. പാവുചേർത്തതും മാതളങ്ങൾ, കഞ്ജകം, ഭൂസ്തൃണം, ഉള്ളി, ഇഞ്ചി ഇവ സുഖമായിചേർത്ത കൂട്ടാനുകളുമായി നല്ലമാതിരി കുടിക്കുവാനുള്ള പാനങ്ങൾ യഥേഷ്ടം കഴിച്ചു. ശൂലത്തിൽത്തറച്ചു വേവിച്ച പക്ഷികളുടെ മാംസം, എണ്ണയിൽ തയ്യാറാക്കിയ ഘൃതം, പുളി എന്നിവകൊണ്ട് നനച്ച് മൈരേയം, മാദ്ധ്വീകം, സുരാസവങ്ങൾ – ഇങ്ങനെ പലതരം മദ്യങ്ങളും ഭാര്യമാരോടുകൂടി അവർ കഴിച്ചു. വെളുത്തതും ചുവന്നതും, പലനിറത്തിലുള്ളതും, ഉപ്പുള്ളതും, മണക്കുന്നതും ആർദ്രമായതുമായ കിലാദങ്ങളും ഘൃതങ്ങളും മറ്റു പലതരത്തിലുള്ള പലതും കടിച്ചുതകർത്ത് അവർ കഴിച്ചു.

കുടിക്കാത്തവരായ ഉദ്ധവർ, ഭോജർ തുടങ്ങിയ വീരന്മാർ, സൂപങ്ങൾ പലേവിധം പേയങ്ങൾ, പാൽ, തൈര് എന്നിവയാലുള്ളവ, എല്ലാം ചൂടോടെ ഹർഷത്തോടുകൂടി ഭുജിച്ചു രാജാവേ! നല്ല ആരനാളങ്ങൾ (കഞ്ഞി) വാസനിപ്പിക്കുന്ന പലതരം പാത്രങ്ങളിലും ഒഴിച്ചു കുടിച്ചു. പഞ്ചസാര ചേർത്തു പാൽകുടിച്ചു. പലതരം ഫലങ്ങളും തിന്നു. അങ്ങനെ ഇഷ്ടമുള്ളതൊക്കെ ആസ്വദിച്ച് അനുഭവിച്ച് സംതൃപ്തരായി. വധുക്കളോടുകൂടി ആ ഭൈമവീരന്മാർ വളരെ സന്തോഷത്തോടെ കാന്താജനങ്ങൾ ചെയ്യുന്ന നൃത്തത്തോടൊപ്പം പാട്ടുപാടി ഉല്ലസിച്ചു. അന്ന് രാത്രിയിൽ പ്രഹൃഷ്ടനായ ഭഗവാൻ, ഉപേന്ദ്രൻ ഗാന്ധർവ്വമെന്നു പറയുന്ന ഛാലിക്യമെന്ന ഗാനം ആലപിക്കാൻ ആജ്ഞകൊടുത്തു. അത് അസംഖ്യം പേർ ഒന്നിച്ചുപാടുന്ന ഗാനമാണ്. അതിന്ന് നാരദനും സന്നദ്ധനായി വീണ കൈയിലെടുത്തു. അത് ഷൾഗ്രാമാദികളിൽ ആധാരിതമായ രാഗങ്ങളാൽ ചിത്തത്തെ ഏകാഗ്രമായി നിറുത്തുന്ന വീണയാണ്. തെളിഞ്ഞമട്ടിൽ രാജാവേ, കൃഷ്ണൻ ഓടക്കുഴൽവായിച്ച് ഹല്ലീസകമെന്ന

നൃത്തംചെയ്തു. പാർത്ഥൻ മൃദംഗവാദ്യവും, മറ്റു പല വാദ്യങ്ങളും വരകളായ അപ്സരസ്ത്രീകളെടുത്തു നന്ദിയോടെ നൃത്യങ്ങൾ കഴിഞ്ഞതിന്നുശേഷം അഭിനയത്തിൻെറ തത്ത്വങ്ങളെല്ലാം പഠിച്ചവളായ രംഭ എഴുന്നേറ്റു. വരാംഗിയായ അവൾ നൃത്തംചെയ്യുവാൻ തുടങ്ങിയപ്പോൾ രാമനും ജനാർദ്ദനനും സന്തോഷിച്ചു. വിശാലനേത്രയായ ഉർവ്വശി, ഹേമ, മിശ്രകേശി, തിലോത്തമ, മേനക എന്നിവരും ഹരിയുടെ പ്രിയത്തിനായി മറ്റുള്ളവരും അനുകൂലമായ മട്ടിൽ ഇഷ്ടംപോലെ നൃത്തംവെച്ച് ആടി. എല്ലാവരും കൃഷ്ണനിലുള്ള അനുരാഗത്തോടെ പാട്ടും, നാട്യവും, ആട്ടവുമായി ഉല്ലസിച്ചു രാജാവേ! അവിടെ അപ്സരസ്ത്രീകൾ ആനന്ദിപ്പിക്കുകയും അവർ നന്നായി മുറുക്കുകയുംചെയ്തു. അല്ലയോ രാജാവേ! ഹൃദയം അപഹരിക്കപ്പെട്ട ആ അപ്സരസ്ത്രീകൾ കൃഷ്ണനെ ആശിച്ച് മാനത്തോടെ എത്തി. അവർ കൃഷ്ണേച്ഛയനുസരിച്ച് മനുഷ്യരെ അനുഗ്രഹിക്കാനായി ഛാലിക്യഗാന്ധർവ്വവും ഭൂമിയിൽ ഗന്ധോത്തമങ്ങളായ ഫലങ്ങളും കൊണ്ടുവന്നു യാദവന്മാർ അവ വേണ്ടപോലെ ആസ്വദിച്ചു. കൃഷ്ണൻെറ ഇച്ഛയനുസരിച്ച്. ഭൂമിയിൽ ഹരിയുടെ വൈഭവത്താൽ രമ്യമായി വന്നുചേർന്ന ഛാലിക്യഗാന്ധർവ്വം ആ ഉദാരബുദ്ധിയായ രൗക്മിണേയനിൽ സ്ഥാപിക്കപ്പെട്ടു. താംബൂലപ്രയോഗവും അവൻതന്നെ ചെയ്തു. ഇന്ദ്രോപമന്മാരായ ആ അഞ്ചുപേർ ശുഭാവഹവും, ബുദ്ധികരവും, പ്രശസ്തവും, മംഗളകരവും, യശസ്യവും, പുണ്യകരവും, പുഷ്ടികരവും, പ്രസിദ്ധികലർന്നതും ശ്രീമാനായ നാരായണന്ന് ഏറ്റവും ഇഷ്ടപ്പെട്ടതുമായ ഛാലിക്യം ഭൂമിയിൽ ആയോജനം ചെയ്തു.

ജയാവഹവും ധർമ്മഭരാപഹവും ദുസ്സ്വപ്നനാശകവുമാണ് ഈ ഛാലിക്യം. ഇതു കേട്ടാൽ സകല പാപവും നശിക്കും. ഇതു കേൾക്കുന്നവന്നു സ്വർഗ്ഗലോകം സിദ്ധിക്കുകയും ചെയ്യും. ഛാലിക്യഗാന്ധർവ്വം ഉദാരകീർത്തിയായ രൈവതൻ സ്വർഗ്ഗത്തിൽവെച്ചു കേട്ടു. അവന് നാലായിരം യുഗങ്ങൾ ഒരു ദിവസംപോലെ കടന്നുപോയി. ആതിൽ നിന്നാണ് കുമാരജാതി (അന്യഗാന്ധർവ്വഗീതങ്ങൾ) ഉണ്ടായത്. ഗാന്ധർവ്വജാതി ഒരു വിളക്കിലെ തിരിയിൽനിന്നു മറ്റൊരു തിരിയിലേക്ക് അഗ്നിജ്ജ്വാല എന്നപോലെ പകർന്നു. ശ്രീകൃഷ്ണനും നാരദനും പിന്നെ പ്രദ്യുമ്നനും പിന്നെ മറ്റു ഭൈമവരിഷ്ഠർക്കും ഇതിൻെറ യഥാർത്ഥജ്ഞാനം ഉണ്ടായി. ഈ ജ്ഞാനത്തെപ്പറ്റി ക്ഷിതിയിൽ മറ്റു ജനങ്ങൾക്ക് നാമമാത്രജ്ഞാനമേ ഉള്ളു. നദിയുടെ യഥാർത്ഥരൂപം സമുദ്രത്തിനും വലിയ പർവ്വതത്തിനും മാത്രമേ അറിയൂ. അതുപോലെ ഛാലിക്യത്തെപ്പറ്റി ഭഗവാനേ ശരിക്കും അറിയൂ. നല്ല തപസ്സിദ്ധിയാലേ ഇതറിയാൻ പറ്റൂ. ഷട്ഗ്രാമരാഗങ്ങളിലും ഛാലിക്യസാന്നിദ്ധ്യമുണ്ട്. ഛാലിക്യത്തിൻെറ സുകുമാരജാതിയായ 'ലേശം' പോലും ഗ്രഹിക്കുക ദുഷ്കരമാണ്. ദേവഗന്ധർവ്വമഹർഷികൾക്കു മാത്രമേ ഛാലിക്യത്തിൽ പരാംഗതരാകാൻ സാദ്ധ്യമാകൂ. ഇതറിഞ്ഞാണ് അല്ലയോ നരേന്ദ്രാ ഈ ഛാലിക്യം ഭൈമോത്തമന്മാർക്കു മധുസൂദനൻ ലോകത്തിന്നെന്നേക്കും അനുഗ്രഹത്തിന്നായി നല്കിയത്. കിടാങ്ങളും വൃദ്ധരും യുവാക്കന്മാരുമായ ഭൗമന്മാർ ഇതിനാൽ ആനന്ദിച്ചു രസിക്കുന്നു. ഇത് ആദ്യം ബാലന്മാർ ഗ്രഹിച്ചു, പിന്നെ വൃദ്ധന്മാരും; അങ്ങനെ എല്ലാവരും അതിനെ കൊണ്ടാടുന്നു. ധർമ്മജ്ഞരായ യാദവർ, സ്വന്തം വംശധർമ്മം അറിയുന്ന ആ വീരന്മാർ സ്നേഹമാണ് സ്ഥിതിയല്ല പ്രമാണം മർത്ത്യന് എന്ന തങ്ങളുടെ പുരാതനധർമ്മം സ്മരിച്ച് ഈ തത്ത്വം മർത്ത്യലോകത്തിന്നു സമ്മാനിച്ചു. സൗഹാർദ്ദത്തിൻെറ മൂലം പ്രേമമാണ്. ഇതറിഞ്ഞ് ദാശാർഹന്മാരും വൃഷ്ണികളും അന്ധകന്മാരും മക്കളോടുപോലും സഖാക്കളെപ്പോലെ വർത്തിക്കുന്നു.

ആ ഉത്സവം കഴിഞ്ഞു കേശിവിനാശനനായ കേശവൻ എല്ലാരെയും പറഞ്ഞയച്ചു.

അപ്സരസ്ത്രീകൾ മധുകംസശത്രുവായ കൃഷ്ണനെ വണങ്ങി സുരലോകത്തേക്കു പോയി. അപ്പോൾ ദേവലോകം, സുരലോകം ഹർഷിച്ചു.

**90. ഭാനുമതീഹരണം - ഭാനുമതീഹരണവും നികുംഭവധവും -** വൈശമ്പായനൻ പറഞ്ഞു: "പുണ്യകർമ്മാക്കളായ ആ യാദവന്മാർ ഇപ്രകാരം ജലക്രീഡ ചെയ്യുന്ന സമയത്ത് ഇതുതന്നെ നല്ല തരമെന്നു കണ്ട് ദുർബുദ്ധിയും, ദേവശത്രുവും, ദുരാസദനുമായ നികുംഭൻ എന്ന ദാനവൻ ഭാനുവിൻെറ മകളായ ഭാനുമതി എന്ന കന്യകയെ ബലമായി ഹരിച്ചു. തൻകാര്യം നോക്കുന്ന മായാവിയായ ആ നികുംഭൻ പൂർവ്വവൈരം സ്മരിച്ച്, മായാരൂപമെടുത്ത്, മറഞ്ഞുനിന്ന് യാദവസ്ത്രീജനത്തെ മോഹിപ്പിച്ചു. അവൻെറ ഭ്രാതാവായ വജ്രനാഭൻെറ പ്രഭാവതിയെന്ന കന്യകയെ, പ്രദ്യുമ്നൻ വജ്രനാഭനെ വധിച്ച് ഹരിച്ചിരിക്കുകയായിരുന്നു. അങ്ങനെ കാട്ടിൽ ഭാനു വാഴുന്ന കാലത്ത് ദുർദ്ധർഷവും അസ്വാധീനവുമായ ആ ദിക്കിൽ, ഛിദ്രജ്ഞനായ ആ ദാനവാധമൻ, കന്യാപുരത്തു പെട്ടെന്നെത്തി. കരയുന്ന ആ കന്യകയെ അവൻ ബലമായി അപഹരിച്ചു. വീരന്മാരായ ഉഗ്രസേനനും വസുദേവനും നഗരരക്ഷയ്ക്ക് ഒരുങ്ങിനില്ക്കുന്നുണ്ടായിരുന്നു. അവർ കന്യാപുരത്തിൽ ആർത്തനാദം കേട്ട് ഓടിച്ചെന്നു. എന്നാൽ ആ പാപകാരിയെ കാണുകയുണ്ടായില്ല. ഉടനെ അവർ കൃഷ്ണൻ കളിക്കുന്നിടത്തേക്ക് അന്വേഷിച്ചെത്തി. സംഭവംകേട്ട ഉടനെ കൃഷ്ണൻ തൻെറ വാഹനമായ ഗരുഡൻെറ പുറത്ത് അർജ്ജുനനോടുകൂടി കയറി. പുറപ്പെടുമ്പോൾ മീനകേതനനായ പ്രദ്യുമ്നനോട് രഥത്തിൽ ക്കയറി പിന്നാലെ ഉടനെ എത്തുവാനും പറഞ്ഞു. വേഗത്തിൽ എത്തണമെന്നു ഗരുഡനോടു പറഞ്ഞു. വജ്രാലയത്തിലേക്കുപോകുന്ന അതിദുർജ്ജയനും ഉഗ്രനുമായ നികുംഭനെ ശക്തന്മാരായ പാർത്ഥകൃഷ്ണന്മാരായ ആ അരിന്ദമന്മാർ കണ്ട് പാഞ്ഞുചെന്നെത്തി. പിന്നാലെ തേജസ്വിയും മായാവികളിൽ പ്രവരനുമായ പ്രദ്യുമ്നനും ചെന്നെത്തി. നികുംഭൻ അവരെ കണ്ടതോടെ തൻെറ ശരീരം മൂന്നു ശരീരമാക്കി നിന്നു. അവൻ കൂസൽകൂടാതെ ചിരിച്ചുകൊണ്ട് അവരോട് എല്ലാവരോടും കനത്ത മുള്ളൻഗദ കൈയിലെടുത്ത് അമരോപമനായ അവൻ പൊരുതി; ഇടം കൈയാൽ ഭാനുമതിയെ താങ്ങുകയും വലംകൈകൊണ്ടു വീണ്ടും വീണ്ടും പ്രഹരിക്കുകയും ചെയ്തു. എന്നാൽ കൃഷ്ണാർജ്ജുനന്മാരും പ്രദ്യുമ്നനും ആ മഹാസുരനായ നികുംഭനെ നിർദ്ദയം പ്രഹരിക്കുകയുണ്ടായില്ല. കാരണം, ഒരു കന്യകയെ അവൻ പിടിച്ചു നില്ക്കുകയാണ്. ദുരാസദരും മഹാത്മാക്കളും ശത്രുവെ സംഹരിക്കുവാൻ പോന്നവരുമായ അവർ ദയാഭാരർത്തരായി നെടുവീർപ്പിട്ടു രാജാവേ! വില്ലാളിപ്രവരനായ പാർത്ഥൻ പോരിൽ പാടവമുള്ളവനാണ്. അവൻ 'നാഗോഷ്ട്രവിധി'യനുസരിച്ച്, ഒട്ടകത്തെ ചുറ്റിയ പാമ്പിനെ ഒട്ടകത്തിന്നു ശരംപറ്റാത്തവിധം പാമ്പിനെ മാത്രം എയ്തുകൊല്ലുന്ന സമ്പ്രദായമനുസരിച്ച്, ആ ദൈത്യനിൽ ബാണജാലം പ്രയോഗിച്ചു. പോരിൽ ദാനവനെ വൈതസ്ഥികശരങ്ങളാൽ, പന്ത്രണ്ടു വിരൽ മാത്രം നീളമുള്ള പ്രത്യേകതരം അമ്പുകളാൽ എയ്തു. കന്യകയ്ക്കു ശരം പറ്റാത്തവിധം യുക്തിയിൽ അർജ്ജുനൻ അവനെ എയ്തു. എന്നാൽ അത്ഭുതം! അവൻ കന്യകയോടുകൂടി അവിടെ മറഞ്ഞു. അസുരന്മാർക്കുള്ള മായകൊണ്ട് അത് ആരും അറിഞ്ഞുമില്ല. അവനെ പിന്തുടർന്ന് കൃഷ്ണനും

രൗക്മിണേയനുമെത്തി. അപ്പോൾ ആ മഹാസുരൻ ഹാരീതപ്പക്ഷിയായി ആകാശത്തിൽനിന്നു. അവനെ വീണ്ടും വീരനായ ധനഞ്ജയൻ കന്യകയ്ക്കു ശരമേല്ക്കാത്തവിധം വൈതസ്ഥികശരങ്ങൾകൊണ്ട് എയ്തു. ആ മഹാസുരൻ ദ്വീപുകൾ ഏഴും ചേർന്ന ഈ ഊഴി ചുറ്റിപ്പറന്നു. ആ വീരന്മാർ അവനെ അനുധാവനംചെയ്തു പോരാടി. ആ മഹാസുരൻ ഗോകർണ്ണത്തിൻെറ ഉപരിഭാഗത്തെത്തി ഗംഗയുടെ വക്കിൽ മണൽത്തിട്ടിൽ കന്യകയോടുകൂടെ വീണു. ദേവാസുരന്മാരോ, താപസന്മാരോ മറ്റ് ആരുംതന്നെ മഹേശ്വരൻെറ തേജസ്സുള്ള ഗോകർണ്ണം ലംഘിക്കാറില്ല ഭരതർഷഭാ! ഈ തക്കത്തിൽ ശീഘ്രവിക്രമനായ പ്രദ്യുമ്നൻ, സമരദുർജ്ജയനായ ഭൈമൻ, ഓടിച്ചെന്നു ഭാനുമതിയെ എടുത്തു. കൂരമ്പെയ്ത് കൃഷ്ണന്മാർ ആ അസുരനെ പീഡിപ്പിച്ചു. ഉടനെ ഗോകർണ്ണം വിട്ട് അവൻ തെക്കുദിക്കിലേക്കു പാഞ്ഞുപോയി. അവൻെറ പിന്നാലെ ഗരുഡവാഹനനും ചെന്നു. അങ്ങനെ ആ അസുരൻ പാഞ്ഞ് ഷൾപ്പുരത്തിൽക്കയറി. ഗുഹാദ്വാരത്തിൽ വീരന്മാരായ കൃഷ്ണന്മാർ നില്ക്കുകയായി. കൃഷ്ണൻെറ വാക്കനുസരിച്ച് രൗക്മിണേയൻ ദ്വാരകാനഗരിക്ക് ഉടനെ ഭാനുമതിയെ സസന്തോഷം എത്തിച്ചു. അവളെ എത്തിച്ചതിന്നുശേഷം പ്രദ്യുമ്നൻ ഉടനെ ദൈത്യവാസസ്ഥാനമായ ഷൾപ്പുരത്തിലെത്തി. ഗുഹാദ്വാരത്തിൽ ഭീമവിക്രമന്മാരായ കൃഷ്ണ ന്മാർ ഷൾപ്പുരദ്വാരമായ ഗുഹാമുഖം അടയുമാറ് നില്ക്കുന്നതു കണ്ടു. പ്രദ്യുമ്നനോടുകൂടിച്ചേർന്ന് കൃഷ്ണാർജ്ജുന ന്മാർ നികുംഭനെ വധിക്കുവാൻ ആഗ്രഹിച്ചു. ഉടനെ അതിബലവാനായ നികുംഭൻ, ഭീമവിക്രമനായ നികുംഭൻ, ഗുഹയിൽനിന്നു പോരിന്നു പുറപ്പെട്ടു. അവൻ ഗുഹാമുഖത്തിലെത്തുമ്പോൾ പാർത്ഥൻ ഗാണ്ഡീവോത്ഥമായ ശരങ്ങളാൽ വഴിയൊക്കെ അടച്ചിട്ടു. അതിനെ കൂസാതെ ആ അസുരൻ അത്യുഗ്രമായ മുള്ളൻ ഗദയെടുത്തുകൊണ്ടു പുറത്തേക്ക് ഒരു ചാട്ടം ചാടി. അർജ്ജുനൻെറ തലയ്ക്ക് ആ ബലവാൻ ഒരു അടികൊടുത്തു. അടിച്ച ഉടനെ അവൻ ആകാശത്തിൽ മറഞ്ഞുപോയി. അടിയേറ്റ അർജ്ജുനൻ തലതിരിഞ്ഞു മോഹിച്ചുപോയി. എന്നുതന്നെയല്ല ചോര കക്കുകയും ചെയ്തു. പിന്നെ ചിരിച്ച് ആ ദാനവൻ അഹങ്കാരത്തോടെ രൗക്മിണേയനെയും പ്രഹരിച്ചു. മായാവിയായ അവൻ മായാവികളിൽ വീരനായ പ്രദ്യുമ്നൻ നേരെ നില്ക്കുമ്പോൾ തലയിൽ പ്രഹരിച്ച് ഉടനെ മറഞ്ഞുകളഞ്ഞു. പ്രദ്യുമ്നനും പ്രഹരമേറ്റു മോഹാലസ്യപ്പെട്ടുപോയി.

അസുരൻെറ ശക്തമായ പ്രഹരമേറ്റ് ബോധംകെട്ടുപോയ രണ്ടുപേരെയുംനോക്കി കൃഷ്ണൻ ക്രോധം വർദ്ധിച്ച് നികുംഭൻെറ നേരെ പാഞ്ഞുചെന്നു. കൗമോദകീഗദ ഗദാഗ്രജൻ ഓങ്ങിപ്പിടിച്ചു. ആ ദുരാധർഷന്മാർ തമ്മിൽ ആർത്തേറ്റ് എതിർത്തു. ഉടനെ ഐരാവതത്തിൻെറ പുറത്തു കയറി ഇന്ദ്രൻ ദേവകളോടുകൂടെ വന്നുനിന്ന് ആ ഘോരമായ ദേവാസുരമഹായുദ്ധം കണ്ടു. ദേവന്മാരെക്കണ്ടു സന്തോഷിച്ച് കൃഷ്ണൻ വാനവന്മാരുടെ ഹിതം കാംക്ഷിച്ച് ചിത്രമായ പോരാട്ടത്തിൽ ആ ദാനവവീരനെ വധിക്കുവാൻ നിശ്ചയിച്ചു. മഹാഭുജനായ കൃഷ്ണൻ കൗമോദകി കൈയിലെടുത്തു. അപ്രകാരം അസുരശ്രേഷ്ഠനും മുള്ളൻഗദ കൈയിലെടുത്തു ചുഴറ്റി. അഭ്യാസംകൊണ്ടു മണ്ഡലങ്ങൾ ചുറ്റി ചീറ്റുന്ന കാളകൾപോലെയും ചീറ്റുന്ന ആനകളെപ്പോലെയും അവർ ചൊടിച്ചു. വീറോടെ ഏല്ക്കുന്ന ചെന്നായ്ക്കൾപോലെയും പരസ്പരം എതിർത്തു. നികുംഭൻ എട്ടു മണികെട്ടിയ ഗദകൊണ്ട് ഗദാഗ്രജനെ പെട്ടെന്നു പ്രഹരിച്ച് വീരഭീഷണമായ സ്വരത്തിൽ ആർത്തു. അതിന്നിടയ്ക്കു വലിയ ഗദ ചുറ്റിച്ച് കൃഷ്ണനും നികുംഭൻെറ ശിരസ്സിൽ ശക്തിയായി പതിപ്പിച്ചു. കൗമോദകീഗദ അല്പസമയം ഹരി നിലത്ത് ഊന്നിനിന്നു. പെട്ടെന്ന് തല ചുറ്റി പാർത്തട്ടിൽ ജഗദ്ഗുരുവായ ജനാർദ്ദനൻ വീണു. ഹാ! ഹാ! എന്ന ആർത്തനാദം ഉടനെ ജഗത്തിൽ സർവ്വത്ര മുഴങ്ങി. മഹാത്മാവായ വാസുദേവനല്ലെ വീണുകിടക്കുന്നത്! കുളുർത്തു മണമേറിയ സ്വർഗ്ഗംഗാജലത്തിൽ അമൃതു ചേർത്ത് കൃഷ്ണനെ ഇന്ദ്രൻ തളിച്ചു. സുരോത്തമനായ കൃഷ്ണൻ കരുതിക്കൂട്ടി ഒരു വിദ്യ പ്രയോഗിച്ചതായിരുന്നു. അതു തീർച്ചയാണ്! മഹാത്മാവായ ഹരിയെ പോരിൽ മയക്കുവാൻ ആരുണ്ട്? കൃഷ്ണൻ വീണ്ടും ചക്രമേന്തി എണീറ്റുനിന്നു. ആ ദുരാത്മാവോട് രിപുനാശനൻ യുദ്ധംചെയ്യുവാൻ പറഞ്ഞു. ഉടനെ ദുരാസദനും അതിമേധാവിയുമായ നികുംഭൻ പൊങ്ങി. അവൻ ആ ശരീരം അവിടെ ഉപേക്ഷിച്ചിട്ടത് കേശവൻ അറിഞ്ഞില്ല. ഇവൻ ചാവുകയാണോ? ചത്തുവോ? അതു വ്യക്തമായി കൃഷ്ണൻ അറിഞ്ഞില്ല. വീരവ്രതം കാത്ത് കൃഷ്ണൻ തൽസമയത്ത് ഒന്നും ചെയ്യാതെ നിന്നു. ഉടനെ പ്രദ്യുമ്നാർജ്ജുനന്മാർ ഉണർന്നു തെളിഞ്ഞ് കൃഷ്ണൻെറ സമീപത്തു നികുംഭനെ ഇനി ബാക്കിവെക്കരുത് എന്നു കരുതിത്തന്നെ നിന്നു. കൃഷ്ണനോട് മായാവിദ്യയറിയുന്നവനായ പ്രദ്യുമ്നൻ പറഞ്ഞു: 'അച്ഛാ, നികുംഭൻ ഇവിടെയില്ല! ആ ദുഷ്ടൻ നമ്മെ പറ്റിച്ച് എവിടേയ്ക്കോ കടന്നുകളഞ്ഞു.' പ്രദ്യുമ്നൻ ഇപ്രകാരം പറഞ്ഞപ്പോൾ ആ ശരീരവും നശിച്ചുപോയി. ഭഗവാൻ അപ്പോൾ അർജ്ജുനനോടുകൂടി ചിരിച്ചു. രാജാവേ, അപ്പോഴേക്കും നികുംഭൻെറ ആയിരമായിരം ആയുധങ്ങൾ ആ വീരന്മാർ മന്നിലും വിണ്ണിലും കണ്ടു. ഉടനെ ആയിരം അസുരന്മാർ ഒന്നിച്ച് അർജ്ജുനനോടും കൃഷ്ണനോടും പ്രദ്യുമ്നനോടും ഏറ്റു. അതിൽപ്പരം അത്ഭുതമെന്തുണ്ട്? ആ മഹാസുരന്മാർ പാഞ്ഞ്വന്ന് അർജ്ജുനൻെറ വില്ലിൽ പിടികൂടി. ചിലർ ശരങ്ങളിൽ പിടിച്ചു. ചിലർ വന്ന് അവൻെറ കൈകൾ രണ്ടിലും പിടിച്ചു. ചിലർ കാലുകൾ പിടിച്ചു. ആ വീരനെ പിടിച്ച് ആ അസുരന്മാർ ആകാശത്തേക്കു കയറി. പാർത്ഥനെ പിടിച്ച ഉടനെ അനേകലക്ഷം പാർത്ഥന്മാർ പ്രത്യക്ഷപ്പെട്ടു. രിപുനാശനന്മാരായ കൃഷ്ണനും പ്രദ്യുമ്നനും ഒരു അന്തവും കണ്ടില്ല. പാർത്ഥവർജ്ജിതരായ അവർ അമ്പെയ്തു മുറിക്കപ്പെടുമ്പോൾ അവർ ഓരോ കഷണവും ഓരോ അസുരന്മാരായി രൂപാന്തരപ്പെട്ടു. ദിവ്യജ്ഞാനമുള്ളവനായ കൃഷ്ണൻ ശരിയായ നികുംഭനെ മനസ്സിലാക്കി. പാർത്ഥനെ പിടിച്ചു മറച്ചുവെച്ച ശക്തനും മായാശരങ്ങൾ തീർക്കുന്നവനുമായ നികുംഭനെ തത്ത്വമായി, ശരിയായി മനസ്സിലാക്കി. മധുസൂദനൻ ഉടനെ അവൻെറ ശിരസ്സ് ചക്രം വിട്ട് സർവ്വഭൂതങ്ങളും കാണ്കെ, ഭൂതഭവ്യഭവനായ ഹരി, ഖണ്ഡിച്ചുകളഞ്ഞു. തലയറ്റസമയത്ത് അവൻ പാർത്ഥനെ വിട്ടു ഭാരതാ! വേരറ്റ മഹാവൃക്ഷംപോലെ ആ ദൈത്യമുഖ്യൻ ഭൂമിയിൽ പതിച്ചു. ആ അസുരൻെറ മായാബന്ധത്തിൽപ്പെട്ട് നഭസ്സിലെത്തിയ പാർത്ഥൻ ആകാശത്തുനിന്നു പെട്ടെന്നു ഭൂമിയിലേക്കു വീണുകൊണ്ടിരുന്നു. ഉടനെ കൃഷ്ണൻ പറഞ്ഞപ്രകാരം പാഞ്ഞുചെന്ന് പ്രദ്യുമ്നൻ ആകാശത്തുവെച്ച് അർജ്ജുനനെ പിടിച്ചുകൂട്ടിക്കൊണ്ടുപോന്നു. നികുംഭൻ ചത്തുവീണപ്പോൾ അവർ പാർത്ഥനെ ആശ്വസിപ്പിച്ചു. പിന്നെ കൃഷ്ണൻ പാർത്ഥനോടും പ്രദ്യുമ്നനോടുംകൂടി ദ്വാരകയിലേക്ക് എഴുന്നള്ളി. അങ്ങനെ സന്തോഷത്തോടെ വിഭു ദ്വാരകയിൽ ചെന്നു. മഹാത്മാവായ നാരദനെ യദുനന്ദനൻ വന്ദിച്ചു. പിന്നെ തേജസ്വിയായ നാരദൻ യാദവനായ ഭാനുവിനോട് പറഞ്ഞു."

നാരദൻ പറഞ്ഞു: "എടോ ഭാനു, ഭവാൻ ദുഃഖിക്കേണ്ടാ! ഭൈമനന്ദനാ, ഞാൻ പറയുന്നത് കേൾക്കൂ! രൈവതോദ്യാനത്തിൽ കളിച്ചുകൊണ്ടിരിക്കുമ്പോൾ ഒരു ദിവസം ദുർവ്വാസാവുമഹർഷിയെ നിൻെറ പുത്രി കോപിപ്പിക്കുകയു

ണ്ടായിട്ടുണ്ട്. അന്ന് ആ മഹർഷി നിന്റെ പുത്രിയെ ശപിച്ചു: 'ദുസ്സാമർത്ഥ്യം കാണിക്കുന്ന ഈ കന്യ ശത്രുവിന്റെ കൈയിൽ കുടുങ്ങും' എന്ന്. ഇതു കേട്ടപ്പോൾ എനിക്കു സങ്കടം തോന്നി ഞാൻ മുനിമാരോടുകൂടിച്ചെന്ന് അദ്ദേഹത്തോട് പറഞ്ഞു: 'അവൾ ബാലയായ കന്യകയല്ലേ! കുറ്റമൊന്നുംകൂടാതെ വ്രതമെടുത്തവളാണ്. ധർമ്മജ്ഞസത്തമാ, നീ എന്താണ് ഇങ്ങനെ ശപിക്കുവാൻ കാരണം? നീ ഈ കന്യകയെ അനുഗ്രഹിക്കുക! ഞങ്ങൾ എല്ലാവരും അപേക്ഷിക്കുന്നു.' മുഹൂർത്തസമയം തലതാഴ്ത്തിയിരുന്നതിന്നുശേഷം ദുർവ്വാസാവ് പറഞ്ഞു: 'ഞാൻ പറഞ്ഞത് അങ്ങനെ തന്നെ സംഭവിക്കും. അതിൽ യാതൊരു മാറ്റവുമില്ല. ശത്രുക്കളിൽ ഇവൾ ചെന്നുപെടും, അതിൽ സംശയമൊന്നുമില്ല. എന്നാൽ അവൾ ദുഷിക്കാതെ ധർമ്മത്തോടുകൂടെ ഭർത്താവുമായി ചേരും. ബഹുപുത്രധനോപേതയായി, സുഗന്ധയായി എന്നും വിലസും. വീണ്ടും കുമാരിയായിത്തന്നെ ശോഭിക്കും. ഈ ഘോരമായ ശോകം ഈ തന്വംഗി ധരിക്കുന്നതല്ല. അതുകൊണ്ട് ഈ ഭാനുമതിയെ നീ സഹദേവന്ന് ഭാര്യയായി നല്കുക! ശ്രദ്ധയുള്ളവനും, വീരനുമായ ആ പാണ്ഡവൻ ധർമ്മശീലനാണ്."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ ആ ഭാനുമതിയെ ഭാനു മാദ്രേയന്ന് നല്കാൻ തീരുമാനിച്ചു. കൃഷ്ണൻ ആളെവിട്ട് സഹദേവനെ വരുത്തി, വിവാഹം ചെയ്യിച്ചു. വിവാഹാനന്തരം അവൻ പുരിയിലേക്കു പോവുകയും ചെയ്തു.

കൃഷ്ണന്റെ ഈ വിജയം ശ്രദ്ധയോടെ വായിക്കുകയും കേൾക്കുകയും ചെയ്യുന്ന നരൻ സർവ്വകൃത്യവിജയം നേടുന്നതാണ്."

**91. വജ്രനാഭവധം - ഹംസപ്രേഷണം -** ജനമേജയൻ പറഞ്ഞു: "ഭാനുമതിയുടെ അപഹാരത്തേയും, കേശവന്റെ ജയത്തെയും, തേജസ്വികളായ വൃഷ്ണികളുടെ ദിവ്യമായ അബ്ധിക്രീഡയെയും ഞാൻ ഭവാനിൽനിന്നു കേട്ടു. ധർമ്മിഷ്ഠസത്തമാ, നികുംഭവധവാർത്തയ്ക്കിടയിൽ വജ്രനാഭനെ കൊന്നു എന്നും പറയുകയുണ്ടായല്ലോ. അത് കേൾക്കുവാൻ എനിക്കു കൗതുകമുണ്ട്. മഹർഷേ, ഭവാന്റെ പ്രസാദത്താൽ അതിന്ന് എനിക്കു കഴിയണം."

വൈശമ്പായനൻ പറഞ്ഞു: "അത്ഭുതമാണ് വജ്രനാഭവധചരിത്രം, അത് ഞാൻ ഭവാനോടു പറയാം. കാമന്റെയും സാംബന്റെയും വിജയകഥ പറയാം ഭരതർഷഭാ! രാജാവേ, മേരുവിന്റെ പാർശ്വത്തിൽ മഹാസുരന്മാർ തപസ്സുചെയ്തു. അതിൽ ശക്തനായിരുന്നു സമിതിഞ്ജയനായ വജ്രനാഭൻ. അവനിൽ പ്രസാദിച്ച് തേജസ്വിയായ ബ്രഹ്മാവ്, ലോകപിതാമഹൻ, തപസ്സിൽ സന്തോഷിച്ചു വരം നല്കാമെന്നു പറഞ്ഞു. ആ ദാനവോത്തമൻ ഉടനെ ബ്രഹ്മാവിൽനിന്നു സർവ്വദേവാവദ്ധ്യനായിത്തീരണമെന്നു വരം വരിച്ചു സർവ്വരത്നമയമായ ശുഭമായ വജ്രപുരവും ലഭിക്കണമെന്ന് ആവശ്യപ്പെട്ടു. അത് ബ്രഹ്മാവു നല്കി. ആ പുരത്തിലേക്ക് സ്വാതന്ത്ര്യത്തോടെ വായുപോലും പ്രവേശിക്കുകയില്ല രാജാവേ! വിചാരിക്കാതെതന്നെ ചുറ്റും മുഖ്യമായ ശാഖാനഗരങ്ങളോടും മേടകളോടും പൂങ്കാവനങ്ങളോടുംകൂടി അതുല്യമായ മനോഹാരിതയോടെ ആ നഗരം വളർന്നു പ്രശോഭിച്ചു. അങ്ങനെ വരലബ്ധിമൂലം അവന്ന് അത്രയും ശ്രേഷ്ഠമായ നഗരം ലഭിച്ചു. അങ്ങനെ മഹാസുരനായ വജ്രനാഭൻ വജ്രപുരത്തിൽ വാണു. വരം നേടിയ അവന് നൂറുലക്ഷം മഹാസുരന്മാർ ആ നഗരത്തിൽ അവന്റെ സംരക്ഷണയിൽ സഹായികളായി വസിച്ചു. അവർ വജ്രപുരത്തിലെ കോട്ടകളിലും വനങ്ങളിലും അധിവസിച്ചു. അഴകേറിയ ശാഖാനഗരങ്ങളിലും രാജാവേ, ആ ദേവവൈരികൾ ഹൃഷ്ടരും പ്രമുദിതരുമായി പുഷ്ടിയോടെ വസിച്ചു. ദുഷ്ടബുദ്ധിയായ വജ്രനാഭൻ പുരത്തിന്നും തനിക്കും ലഭിച്ച വരദാനത്താൽ ഗർവ്വിഷ്ഠനായി ലോകത്തിന്ന് ഉപദ്രവങ്ങൾ ചെയ്യുവാൻ തുടങ്ങി.

ഒരു ദിവസം അവൻ ദേവലോകത്തിൽച്ചെന്ന് മഹേന്ദ്രനെ കണ്ട് ഇപ്രകാരം പറഞ്ഞു: "അല്ലയോ ജഗത്പതേ! പാകശാസനാ, ഞാൻ ഈ ത്രൈലോക്യം ഭരിക്കുവാൻ വിചാരിക്കുന്നു. അതുകൊണ്ടു നീ അത് എനിക്കു നല്കുക. അല്ലെങ്കിൽ നാം തമ്മിൽ ഒരു യുദ്ധം നടക്കട്ടെ! ശക്തിപോലെ നോക്കാം. യോഗ്യരായ കാശ്യപന്മാർക്ക് കശ്യപന്റെ വകയായ സ്വത്തിന്നൊക്കെ അവകാശം തുല്യമാണല്ലോ?' അസുരൻ ഇപ്രകാരം പറഞ്ഞപ്പോൾ ഇന്ദ്രന്നു പരിഭ്രമമായി. മന്ത്രിയായ ബൃഹസ്പതിയുമായി കൂടിയാലോചന നടത്തിയതിന്നുശേഷം ഇന്ദ്രൻ വജ്രനാഭനോടു പറഞ്ഞു: 'അല്ലയോ സൗമ്യാ! മുനി, നമ്മുടെ താതനായ കശ്യപൻ, ഒരു സത്രത്തിൽ പ്രവേശിച്ചിരിക്കുകയാണ്. അത് അവസാനിക്കുന്നതുവരെ കാക്കുക. അതു കഴിഞ്ഞാൽ അദ്ദേഹം എല്ലാം ന്യായപ്രകാരം പ്രവർത്തിക്കും."

പിന്നെ ദാനവന്മാരൊക്കെച്ചെന്ന് അച്ഛനായ കശ്യപനെ ക്കണ്ട് ഉണർത്തിച്ചു. അപ്പോൾ ദേവരാജാവു പറഞ്ഞത് അവനോട് കശ്യപൻ പറഞ്ഞു: 'സത്രം കഴിഞ്ഞാൽ ഞാൻ ന്യായംപോലെ എല്ലാം ചെയ്യാം. മകനെ, നീ വജ്രപുരത്തിൽ ചെന്നിരിക്കുക.' ഇപ്രകാരം കശ്യപൻ പറഞ്ഞതുകേട്ട് വജ്രനാഭൻ തന്റെ പുരത്തേക്കു മടങ്ങിപ്പോയി. ദേവേന്ദ്രൻ അനവധി ദ്വാരങ്ങളോടുകൂടിയ ദ്വാരകയിലേക്ക് ഉടനെ ചെന്ന് അദൃശ്യനായി. ആ ദേവൻ വാസുദേവനോട് വജ്രനാഭന്റെ വൃത്താന്തം മുഴുവൻ പറഞ്ഞു. അതുകേട്ട് കൃഷ്ണൻ പറഞ്ഞു: 'വസുദേവന്റെ വാജിമേധമഹായജ്ഞം അടുത്തിരിക്കുകയാണല്ലോ. അതു തീർന്നാൽ അല്ലയോ വാസവാ, ഞാൻ വജ്രനാഭനെ വധിച്ചുകളയാം. അവന്റെ പുരത്തിന്റെ ഉള്ളിൽ കടന്നുകൂടുവാൻ പറ്റിയ നല്ലമാർഗ്ഗം ചിന്തിച്ചു കണ്ടുപിടിക്കണം. അവന്റെ സമ്മതംകൂടാതെ വായുവിന്നുപോലും അതിന്റെ ഉള്ളിൽ പ്രവേശിക്കുവാൻ സാദ്ധ്യമല്ല.'

അങ്ങനെ ദേവരാജാവ് മടങ്ങിപ്പോയി. പിന്നെ വസുദേവന്റെ അശ്വമേധയജ്ഞം നടക്കുമ്പോൾ ദ്വാരകയിൽ ഇന്ദ്രൻ എത്തി. ആ പുരത്തിലേക്കു പ്രവേശിക്കുവാനുള്ള വഴി ആ മഹാശയന്മാരായ വീരന്മാർ, ദേവേന്ദ്രാച്യുതന്മാർ ചിന്തിച്ചു. അവിടെ യജ്ഞം നടക്കുമ്പോൾ ഭദ്രൻ എന്ന് പ്രസിദ്ധനായ നടോത്തമൻ മുനിമുഖ്യന്മാരെ സന്തോഷിപ്പിച്ചു. അവനിൽ പ്രീതരായ മുനിമുഖ്യന്മാർ അവന്ന് ഇഷ്ടംപോലെ വരവും നല്കി. ദേവേശ്വരോപമനായ ഭദ്രൻ എന്ന നടൻ ദേവേന്ദ്രന്നും കൃഷ്ണന്നും ഇഷ്ടംചെയ്യുവാൻ തീർച്ചയാക്കി. അശ്വമേധത്തിന്നെത്തിയ മഹർഷിമാരെ കൈകൂപ്പി ഇപ്രകാരം അവരോടു പറഞ്ഞു."

നടൻ പറഞ്ഞു: "മുനിമുഖ്യന്മാരേ, ഞാൻ ദ്വിജന്മാർക്കൊക്കെ ബോധ്യനാകണം. ഞാൻ ഏഴു ദ്വീപുകളുള്ളതായ ഈ ഊഴിയിൽ എങ്ങും സഞ്ചരിക്കണം. ആകാശയാനം സിദ്ധിച്ച് ഞാൻ വിശേഷിച്ചും സിദ്ധനാകണം. സർവ്വചരാചരങ്ങളാലും ഞാൻ അവദ്ധ്യനായി ഭവിക്കണം. ആരുടെയെല്ലാം വേഷത്തിലാണ് ഞാൻ പ്രവേശിക്കുന്നത്, ചത്തവന്റെയായാലും, ജീവിച്ചിരിക്കുന്നവന്റെയായാലും ഭാവം കല്പിക്കുന്നവനായാലും അതാത് രൂപഭാവത്തോടു കൂടിയവനാകണം. ജരാരോഗങ്ങൾബാധിക്കുവാൻ പാടില്ലാത്ത വിധത്തിലാകണം. മുനിമാരും മറ്റുള്ളവരും എപ്പോഴും സന്തോഷിക്കണം."

വൈശമ്പായനൻ പറഞ്ഞു: "അങ്ങനെയാകട്ടെ! എന്ന് ആ ബ്രാഹ്മണർ അനുഗ്രഹിച്ചുവിട്ട നടൻ രാജാവേ, ദ്വീപുകൾ ഏഴുമുള്ള ഊഴിയൊക്കെ ദേവതുല്യം സഞ്ചരിച്ചു.

ദാനവേന്ദ്രപുരങ്ങളിലും ഉത്തരകുരുക്കളിലും ഭദ്രമായ അശ്വത്തിലും കേതുമാലയിലും ആമ്രദ്വീപിലും സഞ്ചരിച്ചു. പിന്നെ പർവ്വണിയാൽ ദാശാർഹാഞ്ചിതമായ ദ്വാരകയിലും വരം ഏറ്റവനായ ആ ലോകവീരൻ, ആ മഹാനടൻ എത്തുകയായി. വിണ്ണിലുള്ള ധാർത്തരാഷ്ട്രഹംസങ്ങളോട് സുരേശ്വരനായ ഭഗവാൻ ഇന്ദ്രൻ സാന്ത്വപൂർവ്വം പറഞ്ഞു."

ഇന്ദ്രൻ പറഞ്ഞു: "അല്ലയോ പക്ഷികളേ, നിങ്ങൾ ദേവന്മാരുടെ ഭ്രാതാക്കളാണല്ലോ. കശ്യപനിൽനിന്നാണല്ലോ നമ്മുടെയെല്ലാം ഉത്ഭവം. വുമാനവാഹരായ ദേവന്മാർക്കും, പുണ്യംചെയ്യുന്നവർക്കും നിങ്ങൾ ഭ്രാതാക്കളാണല്ലോ. ദേവന്മാർക്കു ശത്രുവധത്തിൽ ചെയ്യേണ്ടതായ കാര്യമുണ്ട്. അതു ചെയ്യണം. ഈ രഹസ്യമന്ത്രം ഒരിക്കലും പുറത്താക്കരുത്. ദേവകല്പന അനുസരിക്കുന്നില്ലെങ്കിൽ ഉഗ്രമായ ദണ്ഡം ഏല്ക്കേണ്ടതായി വന്നുകൂടും. നിങ്ങളുടെ ഗമനത്തിൽ ഒരിടത്തും തടവില്ലല്ലോ ഹംസമുഖ്യന്മാരേ! അന്യർ പ്രവേശിക്കാത്ത വജ്രനാഭപട്ടണത്തിലെ അന്തഃപുരത്തിലും പൊയ്കയിലും നിങ്ങൾ പോയി സഞ്ചരിക്കണം. മൂന്നുലോകത്തിലും വെച്ച് ഏറ്റവും സുന്ദരിയായ ഒരു കന്യക അവനുണ്ട്. പ്രഭാവതി എന്നു പേരായ അവൾ ചന്ദ്രപ്രഭപോലെ പ്രഭാവതിയാണ്. പാർവ്വതീദേവിയിൽനിന്ന് ആ പരമസുന്ദരിയെ അവളുടെ അമ്മ നേടിയെന്നാണ് പ്രസിദ്ധി. ബന്ധുക്കൾ അവളെ സ്വയംവരത്തിൽ നല്കണമെന്നു വെച്ചിരിക്കയാണെന്നു പറയുന്നു. ഹംസങ്ങളെ, അവൾ പതിയെ ഇച്ഛപോലെ വരിക്കുന്നതാണ്. നിങ്ങൾ അവിടെച്ചെന്ന് യോഗ്യനായ പ്രദ്യുമ്നന്റെ ഗുണങ്ങളെപ്പറ്റി അവളോടു പറയണം. കുലം, രൂപം, വയസ്സ്, ശീലം, ഇവയാലെല്ലാം അവൾക്കു ചേർന്ന ഭർത്താവാണ് പ്രദ്യുമ്നൻ എന്നറിയിക്കണം. സതിയായ വജ്രനാഭസുത രാഗം ഏറ്റുകഴിഞ്ഞാൽ അവൾ പറയുന്ന സന്ദേശമെന്തോ, അത് ശ്രദ്ധയോടെ കൊണ്ടുപോരണം. അവളിൽനിന്നു കിട്ടുന്ന സന്ദേശം അവന്നു നല്കി അവന്റെ സന്ദേശം അവൾക്കും എത്തിക്കണം. കാലത്തിന്നു ചേർന്നവിധം എന്റെ ഹിതം സ്വബുദ്ധിയിൽ യുക്തമായി തോന്നുന്നവിധം നേത്രവക്ത്രപ്രസാദങ്ങൾ ചെയ്തുകൊള്ളണം. അങ്ങനെ പ്രഭാവതിയും പ്രദ്യുമ്നനും തമ്മിൽ അനുരാഗം വർദ്ധിപ്പിക്കുമാറുള്ള വാക്കുകൾ പറഞ്ഞ് അവരെ അനുരക്തരാക്കണം. പ്രഭാവതിക്കു പ്രദ്യുമ്നനിൽ മനസ്സ് ലയിക്കണം. അവരുടെ വർത്തമാനം എല്ലാദിവസവും എന്റെ അടുത്തുവന്നു പറയണം. ദ്വാരകയിൽ വസിക്കുന്ന എന്റെ അനുജനായ കൃഷ്ണനെയും അറിയിക്കണം. വജ്രനാഭന്റെ പുത്രിയായ പ്രഭാവതിയെ പ്രഭുവായ പ്രദ്യുമ്നൻ കൊണ്ടുപോകുന്നതുവരെ അതിന്നുവേണ്ടി തീവ്രമായ യത്നം നിങ്ങൾ ചെയ്യണം. അവർ ദേവന്മാർക്ക് അവദ്ധ്യന്മാരാണ്. അവർ ബ്രഹ്മാവിന്റെ വധത്താൽ ദർപ്പിതരായിരിക്കുന്നു. ദേവനന്ദനനായ പ്രദ്യുമ്നനാൽ അവർ പോരിൽ വദ്ധ്യരാണ്. വരസിദ്ധനായ നടന്റെ വേഷത്തിൽ പ്രദ്യുമ്നൻ മുതലായ യാദവന്മാർ, വജ്രനാഭവിനാശത്തിന്നായി പൊയ്ക്കൊള്ളും. ഇതൊക്കെ ചെയ്യുവിൻ! പിന്നെ കാലോചിതമായി വേണ്ടതൊക്കെ നമ്മളുടെ ഹിതം കാംക്ഷിച്ചു നിങ്ങൾ ചെയ്യണം. ഹംസങ്ങളേ, ദേവന്മാർക്ക് ഒരിക്കലും ആ പുരത്തിലേക്കു ചെല്ലുവാൻ സാദ്ധ്യമല്ല. എല്ലാംകൊണ്ടും വജ്രനാഭന്റെ ഹിതം കണ്ട് അവിടെ കയറിച്ചെല്ലണം."

**92. പ്രദ്യുമ്നാഭിഗമനം** - വൈശമ്പായനൻ പറഞ്ഞു: "ഇന്ദ്രൻ പറഞ്ഞതുകേട്ട് ഹംസങ്ങൾ വജ്രപുരത്തിലേക്കു പോയി. അവർ മുമ്പെ ചെല്ലേണ്ടതായ സ്ഥലത്ത് എത്തി. ആ ജലപക്ഷികൾ മൃദുവായ പൊൻതാമരകളും നവമായ ഉൽപ്പലങ്ങളുംചേർന്ന് വിലസുന്ന ഒരു സരസ്സിൽ ചെന്നിരുന്നു. അപൂർവ്വഭാഷികളായ അവർ മധുരമായി സംസ്കൃതമായ വാക്കുകൾ ശബ്ദിച്ചു. ആദ്യമായി ചെല്ലുന്ന അവർ അവിടെയുള്ളവർക്കൊക്കെ വലിയ വിസ്മയമുണ്ടാക്കിത്തീർത്തു. അവർ അന്തഃപുരസ്ത്രീകൾ ഉപയോഗിക്കുന്ന പൊയ്കകൾതോറും സഞ്ചരിച്ചു. വജ്രനാഭന്ന് ഇഷ്ടമുളവാക്കുമാറ് ത്രിവിഷ്ടപനിവാസികളായ അരയന്നങ്ങൾ മധുരമായി സല്ലപിച്ചു രാജാവേ! ആ ധാർത്തരാഷ്ട്രരോട് (അരയന്നങ്ങളോട്) ദാനവനായ വജ്രനാഭൻ ഇപ്രകാരം പറഞ്ഞു."

വജ്രനാഭൻ പറഞ്ഞു: "സ്വർഗ്ഗത്തിൽ നിത്യവും പ്രീതിയോടെ വസിക്കുന്ന നിങ്ങൾ ചാരുഭാഷികളാണ് ഞങ്ങൾക്കു സുഖമാണെന്ന് നിങ്ങൾ അറിയുന്നുണ്ട്. ഹംസങ്ങളേ, നിങ്ങൾക്കു സ്വാഗതം! ഇതു നിങ്ങളുടെ ഗൃഹമാണെന്നു ധരിക്കുവിൻ. വിണ്ണിൽ വാഴുന്നവരായ നിങ്ങൾക്ക് വിശ്വാസത്തോടെ ഇതിൽ കയറാം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വജ്രനാഭൻ പറഞ്ഞപ്പോൾ അങ്ങനെയാകാം എന്ന് പക്ഷികൾ പറഞ്ഞു. ആ ഹംസങ്ങൾ ദാനവവേന്ദ്രന്റെ ഇഷ്ടത്തിന്നുവേണ്ടി, ദേവകാര്യത്തിന്നുവേണ്ടി മനുഷ്യവാക്കുകൾ സംസാരിക്കുന്ന അവർ, പലതരം കഥകൾ പറഞ്ഞു. മംഗളകരമായ കാശ്യപാന്വയകഥകൾ പറഞ്ഞു. ഭംഗിയായ കഥകൾ കേട്ട് സ്ത്രീകൾ മോദിച്ചു. ഹംസങ്ങൾ അങ്ങനെ ചുറ്റുമ്പോൾ ചാരുഹാസിനിയായ പ്രഭാവതിയെ, വജ്രനാഭന്റെ മകളായ സുന്ദരിയെ കണ്ടെത്തി. ആ ചാരുഹാസിനിയോട് ഹംസങ്ങൾ വലിയ സ്നേഹത്തോടെ പെരുമാറി. ആ മനോഹരി, ശുചിമുഖി എന്ന ഹംസിയെ സഖിയാക്കി. പലതും ആ ഹംസി അവളോടു സംസാരിച്ച് അവളുടെ സകല വിശ്വാസവും നേടിയതിന്നുശേഷം ഒരു ദിവസം ആ വജ്രനാഭപുത്രിയോടു ചോദിച്ചു."

ശുചിമുഖി പറഞ്ഞു: "മൂന്നു ലോകത്തിലുംവെച്ച് ഏറ്റവും സുന്ദരിയായ പ്രഭാവതിയാണ് നീയെന്ന് ഞാനറിഞ്ഞു. നിന്റെ രൂപം, ശീലം, ഗുണം എന്നിവ പ്രത്യക്ഷമായി അറിഞ്ഞ ഞാൻ ഒരു കാര്യം ചോദിക്കുകയാണ്. എടോ ചാരുഹാസിനീ, ഭീരൂ, നിന്റെ യൗവനമല്ലേ പതുക്കെപ്പതുക്കെ പോകുന്നത്! യൗവനകാലത്തിലെ കഴിഞ്ഞുപോയ മനോഹരദിവസങ്ങൾ, ഒഴുകിപ്പോയ നദീജലം എന്നപോലെ തിരിച്ചെത്തുകയില്ലല്ലോ. ദേവീ, കാമോപഭോഗംപോലെ രതിയോജിച്ചുവരുവാൻ വിഷമമാണ്. സ്ത്രീകൾക്ക് അങ്ങനെയാണു കണ്ടുവരുന്നത്. ഞാനീപ്പറഞ്ഞതു സത്യമാണ്. സർവ്വാംഗശോഭനേ, നിന്നെ സ്വയംവരത്തിൽ അച്ഛൻ നിശ്ചയിച്ചു വെച്ചിരിക്കുന്നു. നീയാണെങ്കിൽ ദേവാലസുരകുലങ്ങളിൽ ജനിച്ചവരെയാരെയും വരിച്ചിട്ടുമില്ല. അല്ലയോ സുശ്രോണീ, ശുഭേ, നീ തള്ളിക്കളഞ്ഞ പുരുഷന്മാർ ലജ്ജിച്ചു നാടുകടക്കുന്നു. രൂപശീലഗുണം ചേർന്നവരും കുലത്തിന്നു യോജിച്ചവരും യോഗ്യരും കുലരൂപാനുരൂപരുമായവരെ നീ ഇച്ഛിക്കുന്നില്ല. ഇവിടെ നിന്റെ മുമ്പിൽ രുക്മിണീപുത്രനായ പ്രദ്യുമ്നൻ വരാറുണ്ടോ? ഈ മൂന്നു ലോകത്തിലും കുലമാഹാത്മ്യവും സൗന്ദര്യവും തികഞ്ഞതായ ഒരു ചെറുക്കൻ വേറെയില്ല. അവൻ ഗുണംകൊണ്ടും ശൗര്യംകൊണ്ടും ഹേ, രമ്യാംഗീ, ശുഭനാണ്. ദേവന്മാരിൽ അവൻ ദേവനാണ്, ദൈത്യരിൽ അവൻ ദൈത്യനാണ്, മനുഷ്യരിൽ അവൻ മനുഷ്യനാണ്. സുശ്രോണീ, ആ മഹാബലൻ ധർമ്മാത്മാവാണ്. അവനെക്കണ്ടാൽമതി പെണ്ണുങ്ങളുടെ ജഘനം സ്രവിക്കും! പശുക്കളുടെ അകിടുപോലെയും നദികളുടെ ഒഴുക്കുപോലെയും സ്ത്രീകളുടെ യോനിസ്രവിക്കും. അവന്റെ മുഖം കണ്ടാൽ പൂർണ്ണചന്ദ്രൻ ഉദിച്ചു നില്ക്കുന്നപോലെ തോന്നും. കണ്ണുകൾ കണ്ടാൽ അല്ലിത്താർപോലെ തോന്നും. അവന്റെ നടത്തം സിംഹത്തിന്റെ നടത്തംപോലെയാണ്. ശുഭേ, ലോകത്തിലെ സുന്ദരവസ്തു

ക്കളൊക്കെയെടുത്ത് ബ്രഹ്മാവ് അങ്ങനെ ഒരു പുരുഷനെ സൃഷ്ടിച്ചിരിക്കുകയാണ്. പ്രഭവിഷ്ണുവായ വിഷ്ണുവാൽ അംഗം നല്കപ്പെട്ട അനംഗനാണവൻ. ബാല്യത്തിൽ അവനെ ഹരിച്ച ശംബരനെ അവൻ വധിച്ചു. പല മായാ വിദ്യകളും അവൻ നേടിയെങ്കിലും അതുകൊണ്ടൊന്നും ശീലം അവൻ നശിപ്പിച്ചില്ല. അല്ലയോ സുശ്രോണീ, എന്തെല്ലാം ഗുണങ്ങൾ ഒരു ഭർത്താവിന്നു വേണമെന്നാണ് സുന്ദരീ, നീ ഈ മൂന്നുലോകത്തിലും ആഗ്രഹിക്കുന്നത് അവയെല്ലാം ആ പ്രദ്യുമ്നനിൽ ഉണ്ട്. ശോഭകൊണ്ട് അവൻ വിളക്കുവെച്ചമാതിരിയാണ്. ക്ഷമകൊണ്ട് അവൻ ക്ഷമ (ഭൂമി) യ്ക്കു തുല്യനാണ്. തേജസ്സുകൊണ്ട് സൂര്യതുല്യനാണ്. ഗാംഭീര്യംകൊണ്ട് ഹ്രദോപമനാണ്.' ഇപ്രകാരം പറയുന്ന ശുചിമുഖിയോട് പ്രഭാവതി പറഞ്ഞു.

പ്രഭാവതി പറഞ്ഞു: "വിഷ്ണു മന്നിൽ വന്നവതരിച്ചതായി ഞാൻ പലരും പറഞ്ഞ് പലപ്രാവശ്യവും കേട്ടിരിക്കുന്നു. സൗമ്യേ, ധീമാനായ നാരദൻ ഒരുദിവസം ഇവിടെ വന്ന് അച്ഛനുമായി വർത്തമാനം പറഞ്ഞിരിക്കുമ്പോൾ ഞാൻ കേട്ടതാണത്. അവൻ ദൈത്യർക്ക് ശത്രുവാണത്രേ! അവൻ വർജ്ജിക്കേണ്ടവനാണ് അനഘേ! പല ദൈത്യകുലങ്ങളെയും അവൻ ചുട്ടുപൊടിച്ചിട്ടുണ്ടെന്നും കേൾക്കുന്നു. ദീപ്തമായ ചക്രം, ശാർങ്ഗം, ഗദ എന്നിവയാൽ അവൻ എത്ര കടുംകൈകളാണ് ചെയ്തിട്ടുള്ളത്! ശാഖാനഗരഭാഗത്തിൽ വസിക്കുന്ന അസുരന്മാരുണ്ടല്ലോ, അവരെ ദൈത്യരാജാവ് അവൻെറ നേരെ വിടുവാൻ വട്ടംകൂട്ടുന്നുണ്ട്. എല്ലാ നാരിമാർക്കുമുള്ള ഒരു മനോരഥം ഞാൻ പറയാം. ശുചിസ്മിതേ, അതു തൻെറ ഭർത്താവിൻെറ കുലം തൻെറ അച്ഛൻെറ കുലത്തേക്കാൾ മുന്തിയതായിരിക്കണമെന്നാണ്. അവൻ ഇവിടെ വരാൻ വല്ല ഉപായവും സാദ്ധ്യമാണെങ്കിൽ അത് എനിക്കു വലിയ അനുഗ്രഹമാകും. എൻെറ കുലം പരിശുദ്ധവുമാകും. അല്ലയോ ശുചിഭാഷിണീ, നീ എൻെറ കാര്യം ഒപ്പിച്ചുതരിക. വൃഷ്ണികുലത്തിൽ ജനിച്ച പ്രദ്യുമ്നൻ എൻെറ ഭർത്താവായി ഭവിക്കുവാൻ പറ്റിയവിധം നീ പ്രയത്നിക്കുക. ഹരിയാണെങ്കിൽ ദൈത്യർക്ക് വെറുപ്പുണ്ടാക്കുന്ന അത്യന്തവൈരിയാണ്, വൃദ്ധകളായ പല അസുരസ്ത്രീകളും അവൻ ചെയ്ത തെമ്മാടിത്തങ്ങൾ പലതും പറഞ്ഞു കേട്ടിട്ടുണ്ടുതാനും! പിന്നെ പ്രദ്യുമ്നൻ ജനിച്ച വൃത്താന്തവും ഞാൻ പറഞ്ഞു കേട്ടിട്ടുണ്ട്. അവൻ ശക്തന്മാരായ കാലശംബരന്മാരെ വധിച്ച കഥയും ഞാൻ കേട്ടിട്ടുണ്ട്. അല്ലയോ സത്തമേ, സഖീ! പ്രദ്യുമ്നൻ എൻെറ ഹൃദയത്തിൽ വസിക്കുന്നുണ്ട്. എന്നാൽ എനിക്ക് അവനുമായി ചേരുവാനുള്ള മാർഗ്ഗമൊന്നും ഞാൻ കാണുന്നില്ല. അല്ലയോ സഖീ, ഞാൻ നിൻെറ ദാസിയാകാം. ഞാൻ നിന്നെ സന്ദേശവുമായി അയയ്ക്കാം. സമർത്ഥയായ നീ പറയൂ, എനിക്കവനുമായി ചേരുവാൻ എന്താണ് ഒരു മാർഗ്ഗം?' അവളെ സാന്ത്വനംചെയ്തു ചിരിച്ച് ശുചിമുഖി പറഞ്ഞു.

ശുചിമുഖി പറഞ്ഞു: "അല്ലയോ ചാരുഹാസിനീ, നിൻെറ ദൂതിയായി ഞാൻ അവിടെ ചെല്ലാം. നിൻെറ സ്നേഹവായ്പും ചെന്ന് അവനെ അറിയിക്കാം. ശുചിസ്മിതേ, നിൻെറ സമീപത്തിൽ അവനെ ഞാൻ എത്തിക്കുന്നതിന്നുള്ള പ്രയത്നം ചെയ്ത് ഞാൻ കാര്യം ശരിപ്പെടുത്താം. സാക്ഷാൽ കാമദേവനുമായി സുശ്രോണീ നീ കാമക്രീഡ ചെയ്തു സുഖിക്കും. അല്ലയോ ശുഭലോചനേ, നീ ഞാൻ പറഞ്ഞതു മനസ്സിൽ വെക്കുക. കഥ പറയുവാൻ എനിക്കുള്ള കുശലതയെപ്പറ്റി നീ അച്ഛനോടു പറയുക. അങ്ങനെ നിനക്കുവേണ്ടത് ലഭിക്കുവാൻ ഇടവരും."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞു കേട്ട അവൾ ഹംസി പറഞ്ഞമാതിരിതന്നെ അന്തഃപുരത്തൽ പറഞ്ഞു. ഇതുകേട്ട് ദൈത്യേന്ദ്രൻ ഹംസിയോടു ചോദിച്ചു."

വജ്രനാഭൻ പറഞ്ഞു: 'ശുചിമുഖീ, എൻെറ മകൾ പ്രഭാവതി നിൻെറ കഥാകഥനപാടവത്തെപ്പറ്റി പറഞ്ഞു. ആ യോഗ്യതയ്ക്കു ചേർന്ന മട്ടിൽ ശുചിമുഖീ, നീ കഥ പറയുക! ലോകത്തിൽ അല്ലയോ ഉത്തമയായ ഹംസീ, നീ എന്ത് ആശ്ചര്യങ്ങളൊക്കെ ഈ ഭൂമിയിൽ കണ്ടു! മറ്റാരും കാണാത്തതായ യോഗ്യയോഗ്യങ്ങൾ പറയൂ അനിന്ദിതേ!"

വൈശമ്പായനൻ പറഞ്ഞു: "അല്ലയോ നരോത്തമാ, വജ്രനാഭനോട് ആ ഹംസി പറഞ്ഞു. ദ്യുതിമാനായ ദൈത്യേന്ദ്രനോട് 'എന്നാൽ കേൾക്കൂ.' എന്നു പറഞ്ഞ് കഥപറയുവാൻ തുടങ്ങി."

ശുചിമുഖി പറഞ്ഞു: "അല്ലയോ ദാനവോത്തമാ, ഞാൻ ശാണ്ഡിലി എന്നുപേരായ സാദ്ധ്വിയെ കണ്ടു. ആശ്ചര്യകർമ്മം ചെയ്യുന്ന അവൾ മേരുവിൻെറ പാർശ്വത്തിൽ തപസ്സുചെയ്യുന്നു. സുമനയായ കൗശല്യയേയും കണ്ടു. സർവ്വഭൂതഹിതസ്ഥയായ വരശാണ്ഡിലിയെ ശൈലപുത്രിക്ക് തുല്യയായ അവളുടെ തോഴിയെ, ഞാൻ കണ്ടു. മുനിമാരുടെ വരംനേടിയ നല്ലവനായ നടനെയും ഞാൻ കണ്ടു. കാമരൂപിയായ അവൻ ത്രൈലോക്യസമ്മതനായ പൂജ്യനാണ്. അവൻ ഉത്തരകുരുവിലും കാലാമ്രദ്വീപിലും എത്തും. ഭദ്രാശ്വം, കേതുമാലം എന്നുതന്നെയല്ല മറ്റു ദ്വീപുകളിലും അവൻ എത്തും അനഘാശയാ! സർവ്വഗന്ധർവ്വഗേയങ്ങളും പലമാതിരി നൃത്യങ്ങളും അറിയുന്ന അവൻ രാജാക്കന്മാർക്ക് നൃത്യംമൂലം വിസ്മയം ഉളവാക്കുന്നതായി ഞാൻ കണ്ടിട്ടുണ്ട്."

വജ്രനാഭൻ പറഞ്ഞു: "ഹേ ഹംസി, ഇത് ഞാൻ ഈ അടുത്ത കാലത്ത് സവിസ്തരം കേട്ടിട്ടുണ്ട്. മഹാത്മാരായ സിദ്ധചാരണന്മാരാണ് അതു പറഞ്ഞത്. അല്ലയോ പക്ഷിനന്ദിനീ, എനിക്ക് എല്ലാംകൊണ്ടും അതു കേട്ടിട്ടു മനസ്സിൽ കൗതുകം ഉദിച്ചിരിക്കുന്നു. വരം ലഭിച്ച ആ നടനുമായി ഒന്നു പരിചയപ്പെട്ടാൽ കൊള്ളാമെന്നുണ്ട്."

ഹംസി പറഞ്ഞു: "ദിതിജോത്തമാ, ആ നടൻ ഭൂമിയിലുള്ള ഏഴുകരകളിലും സഞ്ചരിക്കുന്നവനാണ്. ഗുണവാനായ അവനെ ക്ഷണിക്കുക. അവൻ ഗുണികളുടെ കാര്യത്തിൽ തല്പരനാണെന്നു കാണാം. വീരാ, നിൻെറ ഉത്തമഗുണങ്ങൾ വിസ്തരിച്ചുകേട്ടാൽ ആ നടൻ നിൻെറ പുരത്തിൽ തീർച്ചയായും വരും മഹാസുരാ!"

വജ്രനാഭൻ പറഞ്ഞു: "എടോ ഹംസി, ആ നടൻ എവിടെയാണ്? അവനെ വരുത്തുവാനുള്ള ഉപായം നീ ചെയ്യുക! അവനെ എൻെറ നാട്ടിലെത്തിക്കുവാനുള്ള മാർഗ്ഗം ചിന്തിക്കുക! പക്ഷിനന്ദിനി!"

വൈശമ്പായനൻ പറഞ്ഞു: "കാര്യാർത്ഥമായി ആ വജ്രനാഭൻ വിട്ട ഹംസങ്ങൾ പറന്നുചെന്ന് ഇന്ദ്രനോടും കൃഷ്ണനോടും സർവ്വവർത്തമാനങ്ങളും പറഞ്ഞു. ആ കാര്യത്തിൽ കൃഷ്ണൻ പ്രദ്യുമ്നനെ പറഞ്ഞു വിട്ടു. പ്രഭാവതിയെ കൈയിലാക്കുവാനും വജ്രനാഭനെ വധിക്കുവാനുമാണ് പറഞ്ഞുവിട്ടത്. ഉടനെ കൃഷ്ണൻ ദൈവീകമായ മായകൊണ്ട് ഒരു നർത്തകസംഘത്തെ സൃഷ്ടിച്ചു. യാദവന്മാരെയെല്ലാം നടന്മാരുടെ വേഷത്തിൽ വജ്രപുരത്തിലേക്കു പറഞ്ഞയച്ചു. ആ നാടകസംഘത്തിൽ പ്രദ്യുമ്നൻ നായകനായി. സാംബർ വിദൂഷകനായി, വീരനായ ഗദൻ പാരിപാർശ്വനായി. പിന്നെ മറ്റു വേഷക്കാർ സമർത്ഥരായ ഭൈമന്മാരുമായി. വാദ്യഘോഷങ്ങളോടുചേർന്നു താളത്തിന്നൊപ്പം വാരസ്ത്രീഗണങ്ങൾ നൃത്തംവെച്ചു. ഭദ്രനെയും ഭദ്രാനുകന്മാരേയും നിശ്ചയിച്ചു. പ്രദ്യുമ്നൻ തീർത്ത അഴകേറിയ

വിമാനത്തിൽ ആ വീരന്മാരായ മഹാരഥന്മാർ ദേവകാര്യം നിർവ്വഹിക്കുന്നതിന്നുവേണ്ടി കയറിപ്പോയി. ഓരോ പുരുഷ വേഷത്തിന്നുചേർന്ന പുരുഷന്മാരും സ്ത്രീകൾക്കു തുല്യം സ്വരൂപമുള്ളവരുമായ അവർ വജ്രനാഭപുരത്തിന്റെ ഉത്തമമായ ശാഖാനഗരത്തിൽ, ദൈത്യനികരങ്ങളുള്ള ആ നഗരത്തിൽ, എത്തിച്ചേർന്നു!"

**93. പ്രദ്യുമ്നഗമനം - പ്രദ്യുമ്നന്റെ പ്രഭാവതീഗൃഹപ്രവേശം -** വൈശമ്പായനൻ പറഞ്ഞു: "വജ്രനാഭൻ തന്റെ പുരത്തിൽ വസിക്കുന്ന അസുരന്മാരോട് ഉത്തമമായ ഗൃഹം അതിഥികൾക്ക് നല്കണമെന്നു കല്പിച്ചു. ആ നടന്മാർ വരുമ്പോൾ അവർക്കുവേണ്ട മാതിരി സൽക്കാരങ്ങൾ, രത്നങ്ങൾ, വിചിത്രവസ്ത്രങ്ങൾ, ശയ്യകൾ സുഖാർത്ഥമായി ജനരഞ്ജനമായ വിധം ചെയ്യണമെന്ന് കല്പന നല്കി. സ്വാമിയുടെ കല്പന സ്വീകരിച്ച് അവർ അങ്ങനെയൊക്കെ ചെയ്തു. മുമ്പേ കേട്ടതായ നടൻ വന്ന് കൗതുകം ജനിപ്പിച്ചു. ആ നടന്ന് ദൈത്യന്മാർ വളരെ സന്തോഷത്തോടെ സൽക്കാരങ്ങൾ നല്കി. വളരെ രത്നങ്ങളും വിത്തങ്ങളും വേഷം കെട്ടുന്ന ചെലവിലേക്കു നല്കി. അങ്ങനെ ശ്രേഷ്ഠമായ നടനനാട്യങ്ങൾ ആ പുരത്തിലെ പൗരന്മാർക്ക് ഹർഷം ജനിപ്പിക്കുന്നവിധം നടത്തി.

രാമായണം മഹാകാവ്യമാണ് അഭിനയിക്കുന്നതിന്നുള്ള കഥയാക്കി അവർ നിശ്ചയിച്ചത്. രാക്ഷസേന്ദ്രവധത്തിനായുള്ള വിഷ്ണുവിന്റെ ജന്മം നല്ല കഥയാണെന്നും തീരുമാനിച്ചു. ദശരഥൻ ലോമപാദജനായ ഋശ്യശൃംഗമഹർഷിയെയും ശാന്തയെയും ഗണികമാരോടുകൂടി വരുത്തിയ കഥ വളരെ ഭംഗിയായി അഭിനയിച്ചു. രാമലക്ഷ്മണ ശത്രുഘ്നഭരതന്മാരുടെ കഥ, പിന്നെ ഋശ്യശൃംഗൻ ശാന്തയുമായി ചേർന്ന കഥ, ഇവയൊക്കെ വളരെ തന്മയത്വത്തോടെ നടന്മാർ അഭിനയിച്ചു. അന്ന് ജീവിച്ചിരുന്ന ചില ദാനവവൃദ്ധന്മാർ നാടകം കാണുവാൻ എത്തിയിരുന്നു. അവർ പറഞ്ഞു ഇത് നാടകമാണെന്ന് തോന്നുകയില്ല. സജീവമായി സംഭവങ്ങൾ നടക്കുന്നതായേ തോന്നൂ. അത്ര അത്ഭുതകരമായ വിധം താദാത്മ്യം പ്രാപിച്ചിരിക്കുന്നു, എന്നു പ്രശംസിച്ചു. വേഷം ആടുന്ന അവർ ആദ്യമായി കഥാഭാഗം പ്രസ്താവിക്കുകയും പിന്നെ അത് അഭിനയിക്കുകയും ചെയ്യുന്നതു കണ്ട് ആ ദൈത്യന്മാർക്കുണ്ടായ വിസ്മയം അതിരറ്റതായിരുന്നു. നടന്മാരിൽ കൂറോടും സ്നേഹത്തോടും സദസ്യർ ആർത്തു. ദാനവന്മാർ മോഹിച്ചുപോയി. വിസ്മയിച്ച് അത്ഭുതപരതന്ത്രരായി. ഓരോ മെച്ചപ്പെട്ട നാട്യവും കണ്ട് അവർ എഴുന്നേറ്റ് അഭിനന്ദിച്ച് ഹസ്താരവം മുഴക്കുകയും കൂക്കി വിളിക്കുകയും ഭേഷ്! ഭേഷ്! എന്ന് വിളിച്ചുപറയുകയും ചെയ്തു. പിന്നെ ദാനവന്മാർ സന്തോഷിച്ച് നടന്മാർക്കു പട്ടുകളും കനകവളകളും കണ്ഠഭൂഷണങ്ങളും ഹേമവൈഡൂര്യങ്ങളുള്ള രമ്യഹാരങ്ങളും നല്കി. അവർ വെവ്വേറെ ഓരോരുത്തർക്കായി നല്കുമ്പോൾ ആ നടന്മാർ സമ്മാനങ്ങൾ നല്കുന്ന ദൈത്യന്മാരുടെയും മുനിമാരുടെയും ഗോത്രാഭിജാത്യങ്ങൾ പറഞ്ഞു വാഴ്ത്തി.

ഉടനെ ശാഖാനഗരവാസികളായ ജനങ്ങൾ വജ്രനാഭനെ അറിയിച്ചു, ഇതാ ദിവ്യരൂപരായ നാടകസംഘക്കാർ എത്തിയിരിക്കുന്നു എന്ന്. കാര്യം മുമ്പേതന്നെ അറിഞ്ഞ ദൈത്യേന്ദ്രൻ ആളെ വിട്ട് രാജാവേ! നടനസംഘത്തെ ഉടനെ വജ്രപുരത്തെത്തിക്കുക എന്നു സസന്തോഷം കല്പനകൊടുത്തു. ദാനവേന്ദ്രന്റെ കല്പന കേട്ട് ശാഖാ നഗരവാസികളായ യാദവന്മാർ രമ്യമായ വജ്രപുരത്തിലേക്ക് നടന്മാരായ ആ യദുവീരന്മാരെ കയറ്റി. ഉടനെ അവർക്ക് വിശ്വകർമ്മാവ് നിർമ്മിച്ച പാർപ്പിടം നല്കി. ആവശ്യമുള്ളതെല്ലാം നൂറിരട്ടി നല്കി. മഹാസുരനായ വജ്രനാഭൻ പിന്നെ കലോത്സവം തുടങ്ങി. ഹൃഷ്ടനായ അവൻ അഴകേറിയ സൈന്യവാടം കെട്ടിച്ചു. പിന്നെ ശ്രമം തീർത്തവരെ നാടകത്തിനായി പ്രേരിപ്പിച്ചു. മഹാസുരനായ വജ്രനാഭൻ അതിന്റെ നടത്തിപ്പിലേക്ക് ധാരാളം രത്നങ്ങൾ (ധനം) നല്കി. ജ്ഞാതിമാരോടുകൂടി ആ നാടകാഭിനയം കാണുവാനായി വജ്രനാഭൻ ഇരുന്നു. അന്തഃപുരസ്ത്രീകൾക്ക് ഉള്ളിലിരുന്നു നോക്കിക്കാണുവാനുള്ള സൗകര്യങ്ങളും ഉണ്ടാക്കിച്ചു. കോപ്പുകൾ അണിഞ്ഞ് ഭൈമന്മാർ നടന്മാരുടെ വേഷം ധരിച്ച് കാര്യസാദ്ധ്യത്തിന്നുവേണ്ടി നാടകാഭിനയം ആരംഭിച്ചു. ഇലത്താളം, കുഴൽ, മുരജം, ആനകം എന്നിവ കലർന്ന് തന്ത്രീസ്വരഗുണം കലർന്ന വീണകൊണ്ടും ഓടക്കുഴൽ മുതലായ വാദ്യവിശേഷങ്ങൾകൊണ്ടും കളി ആരംഭിച്ചു. പിന്നെ ശ്രവണാമൃതമായ ദേവഗാന്ധാരഛാലിക്യം കണ്ണിന്നും കരളിന്നും ആനന്ദപ്രദമായവിധം ഭൈമനാരിമാർ പാടി. ഗംഗാവതരണം ഗാന്ധാരാഞ്ചിതഗ്രാമരാഗമായി രാഗാന്തരംകലർന്ന് ഉച്ചസ്വരത്തിൽ അവർ പാടി. ലയതാളം ചേർന്ന് ശുഭമായ ഗംഗാവതരണം കേൾക്കെ അത് ദൈത്യരിൽ ഏറ്റം സന്തോഷം ജനിപ്പിച്ചു. ഭാരതാ, നാടകത്തിൽ നാന്ദിവാദനം പ്രദ്യുമ്നൻ ചെയ്തു. പ്രധാനനടന്മാരായത് ഗദനും വീര്യവാനായ സാംബനുമാണ്. അവർ കാര്യത്തിന്നു നടരായതാണ്. നാന്ദിയുടെ അവസാനത്തിൽ ഗംഗാവതരണാശ്രയമായ ഒരു ശ്ലോകം നന്നായി അഭിനയത്തോടുകൂടി രുക്മിണീസുതനായ പ്രദ്യുമ്നൻ ചൊല്ലി. പിന്നെ 'രംഭാഭിസാരം' എന്നറിയപ്പെടുന്ന കൗബേരനാടകം അഭിനയിക്കുകയായി. ശൂരൻ എന്ന യാദവൻ രാവണന്റെ വേഷംകെട്ടി. രംഭയുടെ വേഷമണിഞ്ഞതു മനോവതിയായിരുന്നു. നളകൂബരനായത് പ്രദ്യുമ്നനാണ്. വിദൂഷകനായതു സാംബനാണ്. യാദവർ മായകൊണ്ട് ശരിക്കും കൈലാസപർവ്വതം കാണിച്ചുകൊടുത്തു. ദുഷ്ടനായ രാവണനിൽ ക്രോധത്തോടെ നളകൂബരൻ ശാപംനല്കിയതും രംഭയെ സമാശ്വസിപ്പിച്ചതുമായ കഥാഭാഗം ആ വീരന്മാരായ യദുനന്ദനന്മാർ വളരെ ഭംഗിയായി ആടി. സർവജ്ഞനും മഹാത്മാവുമായ നാരദമഹർഷീന്ദ്രകീർത്തിയെ പദവിന്യാസത്താലും നർത്തനത്താലും അഭിനയത്താലും അനുമോദിപ്പിക്കുമാറ് ആടി. ഈ നാടകാഭിനയവും പാട്ടും കൊട്ടും നൃത്തവുമൊക്കെ കണ്ട് ആ ദൈത്യവീരന്മാർ യാദവവീരന്മാരിൽ സന്തോഷിച്ചു. അവർ വളരെ വിലപിടിച്ച വസ്ത്രങ്ങളും രത്നങ്ങളും ആഭരണങ്ങളും നല്കി. വിചിത്രമായ വിമാനങ്ങളും വാനിലൂടെ സഞ്ചരിക്കുന്ന രഥങ്ങളും ദിവ്യമായ ഗജവംശത്തിലുണ്ടായവയും ആകാശത്തിൽപ്പോലും സഞ്ചരിക്കുവാൻ കഴിവുള്ളവയുമായ ആനക്കൂട്ടങ്ങൾ, കുളുർത്ത രസമുള്ള ദിവ്യമായ ചന്ദനജാലവും മണമുള്ള നല്ല അകിലുകളും എന്നുതന്നെയല്ല, ചിന്തിക്കുന്നതൊക്കെ നല്കുന്ന ചിന്താമണിഗണങ്ങളും ആ നാടകത്തിൽ അഭിനന്ദിച്ച് ദാനവന്മാർ നടന്മാർക്കു സമ്മാനമായി നല്കി. അങ്ങനെ സർവ്വസ്വവും ദാനംചെയ്തു. ആ ദാനവന്മാർ ഹർഷപുളകിതരായി ദാനം ചെയ്ത്, ധനരത്നവിഹീനന്മാരായിത്തീർന്നു രാജാവേ! അപ്രകാരം തന്നെ ദാനവസ്ത്രീകളും സർവ്വധനവും ദാനംചെയ്തു. ഈ സന്ദർഭത്തിൽ പ്രഭാവതിയുടെ സഖിയായ ഹംസി പ്രഭാവതിയോടു പറഞ്ഞു."

ശുചിമുഖി പറഞ്ഞു: "അല്ലയോ അനിന്ദിതേ, ഞാൻ ഭൈമർ സംരക്ഷിക്കുന്ന ദ്വാരകയിലേക്കു പോയി. അവിടെ വെച്ച് ഞാൻ പ്രദ്യുമ്നനെ രഹസ്യമായ ഒരു സ്ഥലത്തു കൊണ്ടുപോയി സംസാരിച്ചു സുലോചനേ! അല്ലയോ ശുചിസ്മിതേ, ഞാൻ അവനോട് നിന്റെ പ്രേമത്തെയും അറിയിച്ചു. അവൻ അതുകേട്ട് സന്തോഷിച്ചു. നീയുമായി കാണുവാനുള്ള സമയവും കുറിച്ചിട്ടുണ്ട്. ഇന്ന് സന്ധ്യമയങ്ങുന്ന

സമയത്ത് അവൻ ഇവിടെ വന്ന് നീയുമായി കൂടിച്ചേരുവാൻ നിശ്ചയിച്ചിരിക്കുന്നു. അതുകൊണ്ട് ഹേ രുചിരശ്രോണീ, നിനക്ക് ഇഷ്ടസമാഗമം സിദ്ധിക്കുവാൻപോകുന്നു. ഭൈമവംശജന്മാർ പാഴ്വാക്ക് പറയുന്നവരല്ല ആത്മവതീ!"

വൈശമ്പായനൻ പറഞ്ഞു: "ഹർഷംപൂണ്ട ആ ഹംസിയോടു പ്രഭാവതി പറഞ്ഞു: 'എടോ സുന്ദരിയായ ഹംസീ, നീ എന്നോടുകൂടി പാർത്ത് ഇന്നു രാവ് എന്റെ വസതിയിൽ ഉറങ്ങുക. നിന്നോടുകൂടി ഞാൻ കാർഷ്ണിയെക്കാണുവാൻ ആഗ്രഹിക്കുന്നു. വിഹംഗമേ, നീ കൂടെയുണ്ടെങ്കിൽ എനിക്കു പരിഭ്രമത്തിന്ന് കുറച്ചു കുറവുണ്ടാകും.' ഹംസി ഇതു കേട്ട് അങ്ങനെയാകാം എന്നു സഖിയോടു സമ്മതിച്ചു. പ്രഭാവതിയുടെ മേടയിൽ ആ ഹംസിയും കയറിയിരുന്നു. വിശ്വകർമ്മാവ് തീർത്ത ആ ഹർമ്മ്യത്തിൽ പ്രദ്യുമ്നൻ വന്നാൽ സ്വീകരിക്കുവാനുള്ള വട്ടങ്ങളൊക്കെ കൂട്ടി. ഒരുക്കങ്ങളൊക്കെ പൂർത്തിയായതിന്നുശേഷം ഹംസി പ്രഭാവതിയുടെ സമ്മതത്തോടെ പ്രദ്യുമ്നനെ, സാക്ഷാൽ കാമനെ, കൊണ്ടുവരുവാനായി വായുവേഗത്തിൽ പോയി. നളകൂബരന്റെ വേഷംകെട്ടി നില്ക്കുന്ന പ്രദ്യുമ്നനെ ഹംസി കണ്ട് അവൾ ഭംഗിയായി പറഞ്ഞു: 'അങ്ങ് പറഞ്ഞ സമയമായി. ഭഗവാനേ, നിശ വ്യാപിച്ചു.' അതുകേട്ട് "ഞാൻ ഇതാ വരുന്നു" എന്ന് കാമൻ മറുപടി പറഞ്ഞു. പക്ഷിണി മടങ്ങി. അവൾ തിരിച്ചെത്തി പ്രഭാവതിയോടു പറഞ്ഞു: 'പ്രദ്യുമ്നൻ ഇതാ എത്തുന്നുണ്ട്. ആയതലോചനേ, നീ ആശ്വസിക്കുക.' അവിടെ പുഷ്പമാല്യം പ്രഭാവതിക്കുവേണ്ടി കൊണ്ടുപോകുന്നത് ആത്മവാനായ പ്രദ്യുമ്നൻ കണ്ടു. വൈരിവിമർദ്ദനനായ ആ വീരൻ ആ മാല്യത്തെ ഘ്രാണിച്ചു. ആ മാല്യത്തിൽ നിറയെ വണ്ടുകൾ ഉണ്ടായിരുന്നു. അവനും ഒരു വണ്ടായി ആ മാലയിൽ ചെന്നുപറ്റി. ആ മാല പ്രഭാവതിക്കുവേണ്ടി കൊണ്ടുപോവുകയാണെന്ന് അറിഞ്ഞതുകൊണ്ടാണ് അവൻ അപ്രകാരം ചെയ്തത്. വണ്ടുകളുള്ള ആ പുഷ്പമാല്യത്തെ നാരിമാർ കൊണ്ടുചെന്നുപ്രഭാവതിക്കായി അർപ്പിച്ചു. ആ മാല്യം പ്രഭാവതി ഇരിക്കുന്നിടത്തുനിന്ന് അല്പം അകലെയായി കൊണ്ടുവെച്ചു. സന്ധ്യമയങ്ങിയപ്പോൾ വണ്ടുകളൊക്കെ പറന്നുപോയി. ഈ സമയത്ത് ആ ഭൈമപ്രവരനും വീരനുമായ അവൻ തുണക്കാരെയൊക്കെ വിട്ട് പ്രഭാവതിയുടെ കർണ്ണപൂരമായ ഉൽപ്പലത്തിൽ, ആ ഭൃംഗരൂപൻ, മെല്ലെ ചെന്നു പറ്റി. അപ്പോൾ വാഗ്മിനിയായ പ്രഭാവതി അഴകിൽ ഉദിച്ചുപൊങ്ങുന്ന പൂർണ്ണചന്ദ്രനെ നോക്കി ആ ഹംസിയോടു പറഞ്ഞു."

പ്രഭാവതി പറഞ്ഞു: "സഖീ, എന്റെ അംഗങ്ങളൊക്കെ വേവുന്നു! മുഖം വാടുന്നു സഖീ! എന്റെയുള്ളിൽ ഔത്സുക്യം വളരെയുണ്ട്. ഔഷധമില്ലാത്ത എന്തു വ്യാധിയാണ് എനിക്കു പിടിപെട്ടിരിക്കുന്നത്? എന്റെ മനസ്സിലെ ഔത്സുക്യത്തെ ആ പൂർണ്ണചന്ദ്രൻ ഇരട്ടിപ്പിച്ചിരിക്കുന്നു. ആ ചന്ദ്രൻ ഉദിച്ചുപൊങ്ങി. ചന്ദ്രൻ ഈ തരുന്ന രശ്മികളെ പിൻവലിക്കുകയാണെങ്കിൽ എനിക്ക് അതു വലിയ ഇഷ്ടമായേനെ! മുമ്പ് കണ്ടിട്ടില്ലാത്ത ആ മാരനെ കേട്ടുമോഹിച്ചതാണ് ഞാൻ. അയ്യോ! എന്റെ ദേഹം ചുട്ടുനീറുന്നുവല്ലോ. നാരിമാരുടെ സ്വഭാവം മോശം! മോശം! ഞാൻ ബുദ്ധികൊണ്ട് ഓർക്കുന്നു. വല്ലഭൻ വന്നില്ലെങ്കിലോ, ഞാൻ കുമുദ്വതി പോയവഴിക്കു പോകും! സ്മരൻ എന്നു പേരായ സർപ്പം എന്നെ കടിച്ചു മനസ്വിനീ! സ്വഭാവാൽ ശീതവീര്യമുള്ളവനാണ് ചന്ദ്രൻ. ജഗത്തിനെ ആഹ്ലാദിപ്പിക്കുന്നവനാണ് ചന്ദ്രൻ. എന്തിനാണ് ഈ ചന്ദ്രരശ്മികൾ എന്റെ ദേഹം ഇങ്ങനെ ചുട്ടെരിക്കുന്നത്? വായു സ്വഭാവേന ശീതളനാണ്! പലതരം പൂമ്പൊടിയേന്തുന്നവനാണ്. അവൻ ഇപ്പോൾ കാട്ടുതീപോലെ എന്റെ ദേഹത്തെ ചുട്ടു ചാമ്പലാക്കുന്നു. എന്റെ മനസ്സിന്ന് കുറച്ചു ധൈര്യം വേണം, ഉറപ്പു വേണം എന്നു ഞാൻ സങ്കല്പിക്കുന്നുണ്ട്. വീര്യംകെട്ട എന്റെ മനസ്സ് ഉറച്ചുനില്ക്കുന്നില്ല. സങ്കല്പധർഷിതമായിരിക്കുന്നു. സഖീ, ഞാൻ മനസ്സുകെട്ട് മോഹിച്ചുപോകുന്നു. എന്റെ ഉള്ളിൽ ഒരു വിറയൽ! എന്റെ കണ്ണ് വല്ലാതെ ചുറ്റിക്കറങ്ങുന്നു. അയ്യോ! ഞാൻ മരിക്കുകയാണോ!"

**94. പ്രഭാവതീപാണിഗ്രഹണം** - വൈശമ്പായനൻ പറഞ്ഞു: "താൻ അവളുടെ ഹൃദയത്തിൽപ്പെട്ടുകഴിഞ്ഞു എന്ന് വിചാരിച്ച് കൃഷ്ണപുത്രൻ സന്തോഷത്തോടുകൂടി ഹംസിയോട് ഇപ്രകാരം പറഞ്ഞു: 'ദൈത്യേന്ദ്രപുത്രിയിൽ ഞാൻ പ്രവേശിച്ചുകഴിഞ്ഞിരിക്കുന്നു എന്നു നീ ധരിക്കുക. മാല്യത്തിൽ പറ്റിയിരിക്കുന്ന വണ്ടുകളുണ്ടല്ലോ. അതിൽ ഒന്നായി ഞാൻ മാല്യത്തിലിരുന്ന് അകത്തു കടന്നു. ഞാൻ പ്രഭാവതിക്ക് അധീനനാണ്. അവൾ എന്നിൽ ഇഷ്ടംപോലെ നിന്നുകൊള്ളട്ടെ' എന്നു പറഞ്ഞ് ആ സുന്ദരൻ തന്റെ ശരിയായ രൂപം പ്രത്യക്ഷമാക്കി. ഉടനെ അവന്റെ സൗന്ദര്യശോഭയാൽ ആ ഹർമ്മ്യപൃഷ്ഠം പ്രകാശിച്ച് ചന്ദ്രന്റെ ശോഭയെ താഴ്ത്തിക്കളഞ്ഞു. പ്രഭാവതി അവനെക്കണ്ടതോടെ അവളുടെ ഹൃദയത്തിൽ കാമസാഗരം തിരയടിച്ച് വേലിയേറ്റംകൊണ്ടു. ചന്ദ്രോദയത്തിൽ,. പൗർണ്ണമിയിൽ സമുദ്രം ഏറ്റംകൊള്ളുന്നമാതിരി വികാരവിക്ഷുബ്ധയായി അവൾ നിന്നു. നാണിച്ചു തലചായ്ച്ച് കടക്കണ്ണിട്ടുനോക്കി. പങ്കജാക്ഷിയായ പ്രഭാവതി ഇളകാതെ തരിച്ചമട്ടിൽ നിന്നു. ചാരുഭൂഷണമണിഞ്ഞുനില്ക്കുന്ന അവളെ താടിയിൽ തന്റെ അംഗുലികളാൽ സ്പർശിച്ച് അല്പംപൊക്കി രോമാഞ്ചമണിഞ്ഞ ആ കാമദേവൻ ഇപ്രകാരം പറഞ്ഞു."

പ്രദ്യുമ്നൻ പറഞ്ഞു: "ആയിരമായിരം സങ്കല്പങ്ങൾ സ്വരൂപം പൂണ്ട് മുമ്പിൽ വന്നുനിന്നപ്പോൾ എന്തേ നീ പൂർണ്ണേന്ദുബിംബംപോലുള്ള മുഖം താഴ്ത്തി എന്നോടു ഒന്നും മിണ്ടാതെ നില്ക്കുന്നു? മുഖത്തിന്റെ പ്രഭയ്ക്കു കുറവുണ്ടാക്കരുത്. വരാനനേ, പരുങ്ങലും പരിഭ്രമവുമൊക്കെ വിടൂ! ഭീരുത്വം കൈവിടൂ ഭീരൂ! ഞാൻ കൈകൂപ്പി ഇരക്കുകയാണ്. കാലോചിതമായ എന്റെ വാക്ക് നീ കേൾക്കുക. നീ ഗാന്ധർവ്വമായ വിവാഹത്താൽ എന്നെ അനുഗ്രഹിക്കുക. ദേശകാലാനുരൂപയായ നീ രൂപംകൊണ്ട് അതുല്യയാണ്."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ആ ഭൈമൻ ആചമിച്ചു. സൂര്യകാന്തക്കല്ലിൽ വിളങ്ങുന്ന അഗ്നിയെ മന്ത്രം ചൊല്ലി പൂക്കളാൽ ആ വീരൻ ഹോമിച്ചു. സർവ്വാഭരണഭൂഷിതയായ അവളുടെ കൈയും പിടിച്ച് മണിമേൽ മിന്നുന്ന അഗ്നിയെ പ്രദക്ഷിണംവെച്ചു. ഉടനെ അച്യുതപുത്രനെ മാനിച്ച് ആ അഗ്നി ജ്വലിച്ചു. ലോകത്തിൽ പുണ്യപാപകർമ്മങ്ങൾക്കെല്ലാം സാക്ഷിയാണല്ലൊ അഗ്നിഭഗവാൻ. വിപ്രന്മാർക്കു വിവാഹദക്ഷിണ ഉദ്ദേശിച്ച് ആ യദൂത്തമൻ ദ്വാസ്ഥയായ ഹംസിയോട് പറഞ്ഞു: 'ഞങ്ങളെ നീ കാത്തു നില്ക്കുക.'

അവൾ കുമ്പിട്ടു നമസ്കരിച്ച് അവിടെനിന്നു പോയി. ഉടനെ പ്രദ്യുമ്നൻ ആ ചാരുനേത്രയെ വലതുകൈയിൽ പിടിച്ച് നല്ലപോലെ മനോഹരമായി വിരിപ്പുകൾ വിരിച്ച് അലങ്കരിച്ച മെത്തയിലേക്കു കൊണ്ടുപോയി. ആ കട്ടിലിൽ അവൻ ഇരുന്നു. അവളെ തുടയിലിരുത്തി വീണ്ടും സാന്ത്വനംചെയ്തു. അവളുടെ കവിൾത്തടത്തിൽ മുഖവായു അണയുമാറ് മെല്ലെ ചുംബിച്ചു. പിന്നെ അവളുടെ മുഖം പിടിച്ച് താമരത്തേൻവണ്ടെന്നപോലെ അവളുടെ മുഖപത്മം അവൻ പാനംചെയ്തു. രതികോവിദനായ അവൻ ആ സുശ്രോണിയെ ആലിംഗനംചെയ്തു. രഹസ്സിൽ ഒട്ടും മുഷിയാത്ത വിധം അവളെ വിനയപൂർവ്വം രതിക്രീഡചെയ്ത് ആ വിചക്ഷണൻ രമിപ്പിച്ചു. അന്നു രാത്രി അവളോടുകൂടി രമിച്ച്

പ്രഭുവായ കൃഷ്ണപുത്രൻ വസിച്ചു. സൂര്യോദയമായപ്പോൾ അവൻ നടന്മാരുടെ ഗേഹത്തിലെത്തിച്ചേർന്നു. പ്രഭാവതി മനസ്സില്ലാമനസ്സോടെ വിട്ടയച്ച അവൻ, അഴകൊഴുകുന്ന കാന്തയെ മനസ്സിൽ വഹിക്കുന്ന അവൻ, അങ്ങനെ നടന്മാരുടെ ഗൃഹത്തിലെത്തിച്ചേർന്നു. അന്ന് ഇന്ദ്രകൃഷ്ണന്മാർ പറഞ്ഞ വാക്കുകളെ കാത്തുകൊണ്ട്, ത്രൈലോക്യവിജയത്തിന്നുള്ള വജ്രനാഭന്റെ ഉദ്യമത്തെ കാത്തുകൊണ്ട്, ഗൂഢവൃത്തം മറച്ച് ആ മഹാത്മാക്കൾ വസിച്ചു. കാശ്യപർഷിക്ക് സത്രമുള്ള കാലങ്ങളിലൊന്നും ദേവാസുരന്മാർക്കു പരസ്പരം വൈരമില്ല. കാരണം രണ്ടുകൂട്ടരുടെയും പിതാവാണ് കാശ്യപൻ. രണ്ടു കൂട്ടരും മൂന്നുലോകവും ജയിക്കുവാൻ ആഗ്രഹിക്കുന്നവരാണ്; ധർമ്മം ചെയ്യുന്നവരുമാണ്.

ഇങ്ങനെ കാലത്തെയും കാത്ത് ആ ധീരന്മാർ ഇരിക്കുമ്പോൾ സർവ്വഭൂതമനോഹരമായ വർഷകാലമെത്തി. ഇന്ദ്രനും കൃഷ്ണനും മനോജവരായ ഹംസങ്ങൾ കുമാരന്മാരുടെ വർത്തമാനം മുടങ്ങാതെ എത്തിച്ചുകൊണ്ടിരുന്നു. തനിക്കു ചേർന്ന ഭാര്യയായ പ്രഭാവതിയോടുകൂടി രുക്മിണീസുതൻ രമിച്ചു. രാത്രിതോറും ആ തേജസ്വിക്കു കാവൽനിന്നിരുന്നത് ശുചിമുഖിയെന്ന ഹംസിയായിരുന്നു. ഇന്ദ്രന്റെ ആജ്ഞയനുസരിച്ച് ഹംസങ്ങൾ വജ്രപുരംമുഴുവൻ വ്യാപിച്ചു കഴിച്ചുകൂട്ടി. എന്നാൽ കാലചോദിതരായ അസുരന്മാർ ആ നടന്മാരെ തിരിച്ചറിഞ്ഞില്ല. പ്രഭാവതിയുടെ രാജഗൃഹത്തിൽ രുക്മിണീപുത്രൻ ഹംസങ്ങളുടെ രക്ഷയിൽ പകലും മറഞ്ഞു വസിച്ചു. മായയാൽ പ്രദ്യുമ്നന്റെ ഛായ നാടകശാലയിൽ പ്രത്യക്ഷമായിരുന്നു. ദേഹംകൊണ്ടും അർത്ഥംകൊണ്ടും പ്രദ്യുമ്നൻ പ്രഭാവതിയെ സേവിച്ചു.

വണക്കം, വിനയം, ശീലം, ലീല, സാമർത്ഥ്യം, ആർജ്ജവം, പഠിപ്പ് എന്നിവയെല്ലാം ആ നടന്മാരിൽക്കണ്ട് അസുരന്മാർ കൊതിച്ചുപോയി. രൂപം, വിലാസം, ഗന്ധം, പരിശുദ്ധി, സംഭാഷണത്തിലുള്ള ആര്യത ഇവ ആ യാദവന്മാരിൽക്കണ്ട് ദൈത്യനാരികൾ കൊതിച്ചുപോയി. വജ്രനാഭന്ന് ഒരു അനുജനുണ്ട്. സുനാഭൻ എന്നാണ് അവന്റെ പേര്. അദ്ദേഹത്തിന്നു രണ്ടു പെൺമക്കളുണ്ട്. അവർ അഴകുള്ളവരാണ് രാജാവേ! ചന്ദ്രവതിയെന്നും ഗുണവതിയെന്നുമാണ് അവരുടെ പേര്. അവർ നിത്യവും പ്രഭാവതിയുടെ ഗൃഹത്തിൽ പോയിവരാറുണ്ട്. അവർ പ്രഭാവതിയുടെ മുറിയിൽ ച്ചെന്നപ്പോൾ രതിക്രീഡാലോലയായ അവളുടെ ചിഹ്നങ്ങൾ കണ്ടു. അവർ രഹസ്യമായി ആ വിശ്വസ്തയോടു ചോദിച്ചു: 'എന്താണീ ചിഹ്നങ്ങളെല്ലാമെന്ന്. അവൾ അതിനു മറുപടി പറഞ്ഞു: "എനിക്ക് ഒരു മന്ത്രം അധീനത്തിലുണ്ട്. അതു ജപിച്ച് ആഹ്വാനംചെയ്താൽ ഞാൻ കാംക്ഷിച്ച കാന്തൻ സമീപത്തു വന്ന് എന്നോടുകൂടി രതിക്രീഡചെയ്യും. അതു വളരെ സൗഭാഗ്യവും നല്കും. ദേവനായാലും ദാനവനായാലും ആ മന്ത്രശക്തികൊണ്ട് അവൻ എന്റെ പാട്ടിലാകും. അങ്ങനെ ഈ ഞാൻ ധീമാനായ കാന്തനുമായി ച്ചേർന്ന്, ദേവകുമാരനുമായിച്ചേർന്ന് രമിക്കുന്നു. നോക്കൂ! എന്റെ പ്രഭാവത്താൽ പ്രദ്യുമ്നൻ വല്ലഭനായിരിക്കുന്നു.'

അവർ രണ്ടുപേരും നോക്കി. രൂപയൗവനസമ്പന്നനായ കാമദേവനെക്കണ്ട് ആശ്ചര്യപ്പെട്ടു. ആ സോദരികളോട് പിന്നെയും വരാരോഹയായ പ്രഭാവതി, ആ ചാരുഹാസിനി, കാലത്തിന്നൊത്തവിധം പറഞ്ഞു.

പ്രഭാവതി പറഞ്ഞു: "ദേവകൾ എന്നും ധർമ്മിഷ്ഠരാണ് മഹാസുരന്മാരൊക്കെ ദംഭമുള്ളവരാണ്. ദേവന്മാരൊക്കെ തപസ്സിൽ നില്ക്കുന്നു. മഹാസുരന്മാരോ, അവർ എപ്പോഴും സുഖത്തിൽ സക്തരാണ്. ദേവകൾ നിത്യവും സത്യസ്ഥരാണ്. മഹാസുരന്മാർ അസത്യസ്ഥരാണ്. ധർമ്മം, തപസ്സ്, സത്യം ഇവ എവിടെയുണ്ടോ അവിടെ വിജയവും ദൃഢമാണ്. നിങ്ങൾ ദേവസുതന്മാരെ ഭർത്താക്കന്മാരായി വരിക്കുവിൻ. ഞാൻ അതിന്നുള്ള മന്ത്രം ഉപദേശിച്ചുതരാം. എന്റെ പ്രഭാവത്താൽ നിങ്ങൾക്കനുരൂപരായ വരന്മാരെ നിങ്ങൾ നേടും."

വൈശമ്പായനൻ പറഞ്ഞു: "ചേച്ചിയുടെ വാക്കുകേട്ട് അനുജത്തികൾക്കും ആഗ്രഹം. അവർ സന്തോഷത്തോടെ അതിനു സമ്മതിച്ചു. പ്രഭാവതി പ്രദ്യുമ്നനോടു ചോദിച്ചു: 'രണ്ട് അനുജത്തികൾക്കും ഓരോരുത്തൻ വേണമല്ലോ! അവരുടെ കാര്യം എങ്ങനെ നിർവ്വഹിക്കപ്പെടും?' അവളുടെ വാക്കു കേട്ടപ്പോൾ പ്രദ്യുമ്നൻ തന്റെ പിതൃവ്യരായ ഗദനെയും സഹോദരനായ സാംബനെയും സ്വീകരിക്കാമെന്നും അവർ അഴകുള്ളവരും സുശീലരും ശൂരരുമാണെന്നും പറഞ്ഞുകൊടുത്തു."

പ്രഭാവതി പറഞ്ഞു: "പണ്ട് സന്തുഷ്ടനായ ദുർവ്വാസാവ് എനിക്ക് ഒരു മന്ത്രം ഉപദേശിച്ചു. സന്തോഷത്തോടെ എനിക്ക് സൗഭാഗ്യവും കന്യാത്വവും നല്കി. ദേവദൈത്യാശരന്മാരിൽ നീ ആരെ കാന്തനായി ഓർക്കുന്നുവോ അവൻ നിന്റെ പതിയാകും എന്നു പറഞ്ഞു. അപ്രകാരം ഞാൻ വരിക്കുകയുംചെയ്തു. ഈ മന്ത്രം നിങ്ങൾ വാങ്ങുവിൻ! എന്നാൽ പ്രിയസംഗമം ഉടനെ ഉണ്ടാകും."

വൈശമ്പായനൻ പറഞ്ഞു: "അവർ സന്തോഷത്തോടെ ചേച്ചിയുടെ മുഖത്തുനിന്നു മന്ത്രം വാങ്ങിച്ചു. മന്ത്രം ജപിച്ച് ആ സുന്ദരികൾ ഗദസാംബന്മാരെ ധ്യാനിച്ചു. പ്രദ്യുമ്നനോടൊപ്പം ആ ഭൈമനന്ദനന്മാരും കടന്നു. കാർഷ്ണിയുടെ മായാബലത്താൽ അവർ ആരുമറിയാതെ കടന്നുകൂടി. വൈരിമർദ്ദനരായ അവരും ഗാന്ധർവ്വമായി ആ പെൺകിടാങ്ങളെ ഓരോരുത്തനും വിവാഹംചെയ്തു. മന്ത്രപൂർവ്വകം പാണിഗ്രഹണംചെയ്ത് ഗദൻ ചന്ദ്രവതിയെയും സാംബൻ ഗുണവതിയെയും വരിച്ചു. ആ വീരന്മാരായ യദുപുംഗവന്മാർ കന്യകകളുമൊത്ത് മാരക്രീഡാലോലരായി വസിച്ചു. ശക്രകൃഷ്ണന്മാരുടെ കല്പന എന്താണെന്നു പ്രതീക്ഷിച്ച് വാണു."

**95. പ്രദ്യുമ്നഭാഷണം** - വൈശമ്പായനൻ പറഞ്ഞു: "അങ്ങനെ ശ്രാവണം പ്രോഷ്ഠപദം എന്നീ മാസങ്ങൾ ക്രമേണ വന്നു. ആ ഋതുവിൽ ആകാശത്തു കാർമേഘങ്ങൾ ഉരുണ്ടുയർന്നു. പൂർണ്ണേന്ദുവക്ത്രനും സുവിശാലനേത്രനുമായ പ്രദ്യുമ്നൻ പ്രഭാവതീദേവിയോട് ഇപ്രകാരം പറഞ്ഞു."

പ്രദ്യുമ്നൻ പറഞ്ഞു: "അല്ലയോ ചാരുനിരന്തരോരൂ, ചാരുഗാത്രീ! നിന്റെ മുഖത്തിന്നുതുല്യം രമ്യമായ ചന്ദ്രബിംബം, നിന്റെ കൂന്തലിന്നു തുല്യമായ കാർമേഘങ്ങൾ വന്നു മറയ്ക്കുകയാൽ കാണാതെയായിരിക്കുന്നു. സുന്ദരീ, മിന്നൽപ്പിണരുകൾ കാറിൽ പൊൻഭൂഷണം ചാർത്തിയ പ്രഭാവതീ, നിന്നെപ്പോലെ വിളങ്ങുന്ന ഘനങ്ങൾ ഗർജ്ജിച്ചു പൊഴിക്കുന്ന ജലധാര നിന്റെ മുത്തുമാലപോലെ വരാംഗീ, ശോഭിക്കുന്നു! മേഘപാളികളിൽ വെള്ളിൽപ്പക്ഷിനിര നിന്റെ ദന്തപംക്തികൾപോലെ ശോഭിക്കുന്നു. താമരകൾ മുങ്ങി പുഴതോറും ജലം തെളിയാതെ രവത്തോടുകൂടി പ്രവഹിക്കുന്നു സുഭ്രു! ഇതൊക്കെ കൊടുംകാറുകൾ കാറ്റിൽ പാഞ്ഞ് ഏറ്റ് നീളെ വലാകാദന്തങ്ങൾ കാട്ടി തമ്മിൽ പിണങ്ങുവാനായി കാട്ടിൽ മുതിരുന്നു. അവയെക്കണ്ടാൽ വെളുത്ത കൊമ്പുള്ള ഗജങ്ങളാണെന്നേ തോന്നൂ! അല്ലയോ വരാംഗീ, മൂന്നുവർണ്ണങ്ങളുള്ള വില്ല് നിന്റെ മുഖത്ത് അപാംഗത്തിന്റെ രൂപത്തിൽക്കാണുന്നു. വ്യോമത്തിലെ അംബുദങ്ങൾക്ക് അതു ഭൂഷണമാണ്. കാമികൾക്കൊക്കെ ഒരു പ്രഹർഷണമാണ് കാന്തേ! ഇരമ്പിയെത്തുന്ന മഴക്കാറിന്റെ നിര കണ്ട് എതിർത്തു ഹർഷിച്ചു കൂകുന്നതായ

മയിലിന്റെ കൂട്ടത്തെ അല്ലയോ സുശ്രോണീ, നീ നോക്കുക. അവ പീലിവിടുർത്തി നൃത്തം തുടരുന്നു! ചന്ദ്രാഭമായ ഹർമ്മ്യങ്ങളിൽ വേറെ മയിൽക്കൂട്ടങ്ങൾ ശോഭിക്കുന്നു. കുറച്ചുനേരം അതിഭംഗി നല്കി പിന്നെ അവ വളഭീപുടങ്ങളിൽ പതിക്കുന്നു. പക്ഷംനനഞ്ഞ അവ വൃക്ഷശൃംഗത്തിൽ മുഹൂർത്തസമയം ചൂഡാമണിയായി നില്ക്കുന്നു. പിന്നെ മന്നിൽ പുതുപുൽനിരപ്പ് ശങ്കിക്കുന്നവിധം അഴകേറിയ മെയ്യോടെ എത്തുന്നു. വർഷജലത്തിലൂടെ ചന്ദനച്ചാർ കുളിർകാറ്റു വീശുന്നു. കദംബസജ്ജമായ അർജ്ജുനപുഷ്പത്താൽ ബദ്ധമായ അനംഗനാൽ ബന്ധുസുഗന്ധമേന്തി കാറ്റുവീശുന്നു. രതിമൂലമുള്ള തളർച്ച. സ്വേദഭരമായ തളർച്ച, തീർത്തും പരക്കെ എല്ലായിടത്തും പുതുനീർകൊടുത്തും അങ്ങനെ മാരുതൻ എത്തുന്നില്ലെങ്കിൽ അല്ലയോ ചാരുഗാത്രീ, എനിക്ക് ഹർഷം പ്രിയമായി ഭവിക്കുകയില്ല. ഇപ്രകാരത്തിൽ പ്രിയസംഗമങ്ങൾതോറും രതിയുടെ അന്തങ്ങളിൽ മന്ദമാരുതൻ രതിശ്രമസ്വേദഹരനായി, സുഗന്ധവാഹിയായി, ചുറ്റുകയാണെങ്കിൽ ആ കാറ്റ് ഏല്ക്കുന്നതിനേക്കൾ സുഖമായി പാരിൽ എന്തുണ്ട്? നദിയിലെ മണൽത്തട്ടുകൾ ജലത്തിൽ മുങ്ങിക്കണ്ടപ്പോൾ ഹംസങ്ങൾ അല്ലയോ സുന്ദരീ, ഹർഷത്തോടെ മാനസസരസ്സിൽനിന്നു വന്ന് വിശ്രമിക്കുന്ന ഹംസങ്ങൾ കൂടെ ക്രൗഞ്ചങ്ങളും സാരസങ്ങളും അവരെ അകമ്പടിസേവിച്ചു മടങ്ങുന്നു. നദികളും പൊയ്കകളും ഹംസങ്ങൾ പോയപ്പോൾ തെളിയാതായി. സാരസചക്രവാകഹംസങ്ങളുടെ അഭാവത്താൽ അവയുടെ ഭംഗി കെട്ടുപോയി സുന്ദരീ! നാഗേന്ദ്രനാകുന്ന മെത്തയിൽ കയറി വാഴുന്ന ദേവനായ ജഗന്നാഥൻ, ഉപേന്ദ്രൻ, ശ്രീദേവിയെക്കൂപ്പിയണഞ്ഞ കാലം അറിഞ്ഞ് നിദ്രയുടെ അധീനത്തിലായിത്തീർന്നു. അങ്ങനെ ശ്രീഭഗവാനായ ഉപേന്ദ്രൻ ഉറങ്ങുന്ന സമയത്ത് മേഘാംബരം കൊണ്ടു മറഞ്ഞ ചന്ദ്രൻ, പത്മാമലാഭനും കമലായതേക്ഷണനുമായ കൃഷ്ണന്റെ മുഖത്തിന്റെ ആകൃതിയെ പ്രാപിക്കുന്നു. കദംബം, നീപം, അർജ്ജുനം, കേതകി മുതലായവ പൂമാല കൃഷ്ണന്നു നല്കുന്നു. എല്ലാ ഋതുക്കളും കൃഷ്ണന്റെ പ്രസാദത്തെത്തന്നെ കാംക്ഷിക്കുന്നു. വിഷം മുഖത്തു വഹിക്കുന്ന പന്നഗങ്ങൾ ഓരോ വൃക്ഷത്തിലുമുള്ള പുഷ്പങ്ങളെ സ്പർശിക്കുന്നു. അവയെല്ലാം ഭൃംഗങ്ങൾ ആസ്വദിക്കുന്നവയാണ്. ജനങ്ങൾക്ക് ഇതു വലിയ കൗതുകം ജനിപ്പിച്ച് അല്ലയോ ചാരുമുഖപ്പസ്തനോരൂ! ജലംനിറഞ്ഞ മേഘങ്ങൾ നിറഞ്ഞ് ഭാരംകൊണ്ട് ആകാശം ഇടിഞ്ഞുവീഴുന്നവിധം കണ്ടപ്പോൾ മനോഹരമായ നിപാനഗംഭീരത അതിന്നു നഷ്ടമായിപ്പോയി. ശുഭേ, വലാകമാലയാകുന്ന മലർമാലയാൽ ഭംഗികലർന്നവിധം മേഘപാളികളെ കാണുക! എന്തുകൊണ്ടെന്നാൽ സസ്യങ്ങളിലും ഭൂമിയിലും ജഗത്തിന്റെ ഹിതത്തിന്നായി അതു മഴ ചൊരിയുന്നുവല്ലോ! നീരേന്തിയ കാർനിരയിട്ടിഴച്ച് കാറ്റ് കാറുമായി യുദ്ധംവെട്ടുന്നു. സൈന്യാഢ്യനായ രാജാവ് സ്വഗജങ്ങളാൽ കാട്ടിലുള്ള ഗജസമൂഹങ്ങളുമായി പോരാടുന്നപോലെ ആ പോരാട്ടം ഭംഗിയായി നടക്കുന്നു. ദിവ്യമായ ജലം വർഷിച്ചുവിടുന്ന കാറുകൾ പവിത്രവും പുണ്യവും അതിസുഗന്ധിയുമായ കാറ്റിനാൽ കാറിൽ പ്രിയംകൊണ്ട ഖഗേന്ദ്ര ന്മാർക്കും മയിലുകൾക്കും വേഴാമ്പലുകൾക്കും ഹർഷംജനിപ്പിച്ചു. തവളകൾ പതിനാറു പക്ഷം ഉറങ്ങിക്കിടന്ന് ഇപ്പോൾ എഴുന്നേറ്റ് പ്രിയമാരോടു ചേർന്ന് ശബ്ദഘോഷം കൂട്ടുന്നു. ഇതു കണ്ടാൽ തന്റെ ശിഷ്യന്മാരോട് ചേർന്നിരുന്ന്, സത്യധർമ്മതൽപരനായ ദ്വിജേന്ദ്രൻ 'ഋക്ക്' ചൊല്ലുകയാണെന്നേ തോന്നൂ! വർഷാഗമത്തിൽ ഇടിമുഴക്കം കേട്ടു ഭയപ്പെട്ട് വധുക്കൾ നേരം പ്രഭാതമായിട്ടും എഴുന്നേല്ക്കാതെ കാന്തന്മാരെ പുണർന്നു കിടന്ന് അവർക്കു ഹർഷമുണ്ടാക്കുന്നു എന്നുള്ളത് കാലത്തിന്നനുസരിച്ച് വലിയ ഒരു മെച്ചംതന്നെയാണ്. വർഷാഗമത്തിന്ന് ഇതു വലിയ ഒരു ദോഷമാണ്. നിന്റെ മുഖം പോലെ ശോഭിക്കുന്ന ചന്ദ്രൻ മഴക്കാറുകൊണ്ട് തെളിയുന്നില്ല എന്നതുതന്നെയാണ് ആ ഒരു ദോഷം! മഴക്കാറിൽപ്പെട്ട ജഗദ്പ്രദീപമായ ചന്ദ്രൻ വലിയ ഭീരുവാണ്, അവൻ പുറത്തുവരുമ്പോൾ ജനങ്ങൾ ഹർഷത്തോടെ കാണുന്നതാണ്. ദേശാന്തരംപോയി മടങ്ങിവന്ന സുഹൃത്തിനെ കാണുന്നമാതിരിയാണ് കാണുക! വിയോഗിനികളുടെ യോഗവിലാപസാക്ഷിയായ നിശാകരൻ എന്ന ഭീരു വെളിക്കു വരുമ്പോൾ നാടുവിട്ടുപോയ കാന്തനെ കാന്തമാർ കാണുന്ന മട്ടിൽ ഞാൻ കാണുന്നതാണ്. കാന്തമാരോട് ചേർന്നവർക്ക് നേത്രോത്സവമായവൻ, കാന്തൻ വെടിഞ്ഞവർക്ക് ഭാവാഗ്നിതുല്യനുമാകുന്നു. ഇതു കാണുമ്പോൾ തന്റെ കാന്തന്നു തുല്യനാണ് ചന്ദ്രൻ എന്നു പ്രകീർത്തിക്കുന്നു. ആ ചന്ദ്രൻ ഇല്ലാതെതന്നെ നിന്റെ പിതാവിന്റെ പുരത്തിൽ ഇന്ദുപ്രഭയുള്ളതുകൊണ്ട് ഞാൻ ചന്ദ്രന്റെ ഗുണങ്ങളും അഗുണങ്ങളും ഒന്നും കാണുന്നില്ല. അതുകൊണ്ടാണ് ഇപ്രകാരം ചന്ദ്രഗുണങ്ങളെപ്പറ്റി വാഴ്ത്തുന്നത്. അന്യർക്ക് നല്ല പുണ്യമായ തപസ്സുകൊണ്ട് ലഭിക്കാനാവാത്ത ബ്രാഹ്മണരാജ്യം പ്രാപിച്ചവനും പർവ്വത്തിൽ വായ്ക്കുന്ന പവമാനൻ എന്നു സാമജ്ഞരായ ബ്രാഹ്മണർ പുകഴ്ത്തിപ്പാടുന്നവനും, ബുധന്റെ പിതാവും മഹാവീര്യകർമ്മാവുമായ പുരൂരവസ്സുണ്ടായിരുന്നു. പ്രാണാഗ്നിയും ഈഢ്യാഗ്നിയും നശിക്കെ വീണ്ടും ശമിയുടെ ഉള്ളിൽ അഗ്നിയെ ജനിപ്പിച്ച മഹാനാണ് അദ്ദേഹം. മഹാത്മാവായ അവൻ പണ്ട് ഉർവ്വശി എന്ന സ്വർവ്വേശ്യയെ കാമിച്ചു. വരാംഗീ, അവൻ പണ്ട് മഹർഷിമാർ കുടിച്ച് ഉടൽ അവസാനിച്ചു പോയവനായിരുന്നു. വീണ്ടും ആ നരേന്ദ്രൻ കുശാഗ്രോത്ഭവനായി. അവൻ അഗ്നിയായി ദ്യോവിൽ പൂജയേല്ക്കുന്നു. അവന്റെ കുലത്തിൽ ആയുസ്സ് എന്നവൻ ഉണ്ടായി. പിന്നെ നൃവീരനായ നഹുഷൻ ഇന്ദ്രനില്ലാത്ത സ്വർഗ്ഗത്തിൽ ദേവകൾക്ക് ഇന്ദ്രനായി ഭരിച്ചു. അവൻ പിറന്ന വംശവും അതു തന്നെ. ദേവാധിദേവനും ഭഗവാനും ജഗത്ത് തീർത്തവനുമായ ഹരി, അവന്റെ കുലത്തിൽ പിറന്നു സുഭ്രു! ഭൈമപ്രവീരനും സുരകാര്യസിദ്ധിക്കുവേണ്ടി ഉദ്യമിക്കുന്നവനും, ദക്ഷകന്യയിൽ പിറന്നവനുമാണ് അവൻ. അവന്റെ വംശത്തിൽ പ്രസിദ്ധനായ വസുരാജാവുണ്ടായിട്ടുണ്ട്. അവൻ മഹാത്മാവും ചന്ദ്രവംശപ്രദീപവുമായിരുന്നു. ചക്രവർത്തിത്വം ആ വീരൻ നേടി. കർമ്മങ്ങൾകൊണ്ട് അവൻ ശക്രസമപ്രഭാവനായിരുന്നു, യദുക്ഷിതീശ്വരനും ശശിവംശമുഖ്യനുമായ അവൻ വിശേഷാൽ അധിരാജനായിത്തീർന്നു. ആ രാജവംശത്തിൽ ഉണ്ടായ വീരന്മാരെല്ലാം സുരേന്ദ്രസാദൃശ്യമുള്ള വീരന്മാരാണ്. ആ കുലത്തിൽ ചതിയന്മാരായ രാജാക്കന്മാരില്ല. പിന്നെ ആ കുലത്തിൽ നാസ്തികന്മാരില്ല. കൃതജ്ഞത കാണിക്കാത്തവരുമില്ല. അശ്രദ്ധനും കദര്യനുമില്ല. ശൗര്യം കുറഞ്ഞവനും മറ്റുവിധത്തിൽ അപകർഷമുള്ളവനും ആ കുലത്തിലില്ല. ഗുണാഢ്യന്മാരായ അവരുടെ കുലത്തിൽ നീ പാത്രമായിരിക്കുന്നു. അംബുജാക്ഷീ, നീ വധുവായിരിക്കുന്നു. അല്ലയോ മുല്ലമൊട്ടുപോലുള്ള പല്ലുള്ളവളേ, നീ സൽപ്രിയത്തിന്ന് ഈശ്വരനായ ദേവനെ നമസ്കരിക്കുക! നാരായണനെ, ആത്മഭൂവിനെ, ലോകായനനെ, ത്രിദിവായനനെ, പക്ഷിദ്ധ്വജനെ, പുരുഷോത്തമനെ, നിന്റെ ശ്വശുരനെ – ദേവീ, നീ നമസ്കരിക്കൂ!"

**96. പ്രദ്യുമ്നദൈത്യയുദ്ധം –** വൈശമ്പായനൻ പറഞ്ഞു: "മഹാതേജസ്വിയായ കശ്യപർഷിയുടെ സത്രം സമാപിച്ചതിന്നുശേഷം അതിവിക്രമികളായ ദേവന്മാരും അസുരന്മാരു

മെല്ലാം അവരവരുടെ സ്ഥാനങ്ങളിലേക്കു തിരിച്ചുപോയി. സത്രം കഴിഞ്ഞതിന്നുശേഷം ത്രൈലോക്യം കീഴടക്കണ മെന്ന ആഗ്രഹം അറിയിക്കുവാൻ വജ്രനാഭൻ കശ്യപൻെറ സമീപത്തുചെന്നു. അപ്പോൾ കശ്യപൻ അവനോടു പറഞ്ഞു."

കശ്യപൻ പറഞ്ഞു: "വജ്രനാഭാ, നീ ഒരു കാര്യം ഗ്രഹിക്കണം. ഞാൻ പറയുന്നതു നീ കേൾക്കൂ! നീ വജ്രപുരത്തു സ്വന്തം ജനങ്ങളോടുകൂടി വാഴുക. അതാണ് നിനക്കു നല്ലത്. നീ മത്സരത്തിന്നൊന്നും പോകരുത്. ശക്രൻ തപസ്സു വളരെ ചെയ്തവനാണ്. അവന്നു തപോബലം കൂടും. സ്വഭാവേന അവൻ ശക്തനുമാണ്. നിനക്ക് അവൻ ജ്യേഷ്ഠനാണ്. കൃതജ്ഞനാണ്. ബ്രഹ്മണ്യനാണ്. ഗുണശ്രേഷ്ഠതയുള്ളവനാണ്. ജഗത്തിനെല്ലാം രാജാവാണ്. സദാശ്രയപാത്രമാണ്. സർവ്വഭൂതഹിതോദ്യതനായ അവൻ ലോകമാകുന്ന രാജ്യം നേടി വിരാജിക്കുന്നു. നീ എത്ര കിണഞ്ഞാലും അവനെ ജയിക്കുകയില്ല വജ്രനാഭാ! നീ അവനോട് ഇടഞ്ഞാൽ നശിച്ചുപോകും. ആ സർപ്പത്തെ ചവിട്ടിയാൽ അവൻ കടിച്ചു കൊന്നുകളയും."

വൈശമ്പായനൻ പറഞ്ഞു: "ആ വാക്ക് വജ്രനാഭൻ അത്ര വകവെച്ചില്ല. കാലപാശത്തിൽ കുടുങ്ങി ചാകുന്നവന്ന് ഔഷധംകൊണ്ട് വല്ല ഫലവുമുണ്ടോ? ദുർബ്ബുദ്ധിയായ അവൻ, ലോകഭാവനനായ കശ്യപർഷിയെ കുമ്പിട്ട് ആ ദുരാസദൻ, ത്രൈലോക്യവിജയാരംഭത്തിന്നു മനസ്സിലുറയ്ക്കുകതന്നെ ചെയ്തു. ജ്ഞാതിയോധന്മാരെയും വളരെ മിത്രങ്ങളെയുംകൂട്ടി ആദ്യമായി സ്വർഗ്ഗം ജയിക്കുവാൻ യാത്രയായി രാജാവേ! ഇതിന്നിടയിൽ മഹാബലരായ കൃഷ്ണേന്ദ്രന്മാരായ ദേവന്മാർ വജ്രനാഭപുരത്തിലേക്ക് ഹംസങ്ങളെ പറഞ്ഞുവിട്ടു. ഈ വൃത്താന്തമറിഞ്ഞ് മഹാബലരായ യദുമുഖ്യന്മാർ ഒത്തുചേർന്ന് മന്ത്രിച്ചു ചിന്തചെയ്യുവാൻ തുടങ്ങി. പ്രദ്യുമ്നൻ വജ്രനാഭനെ കൊല്ലണം; അതു തീർച്ചയായും വേണ്ട കാര്യമാണ്. ആ ദൈത്യരുടെ മക്കൾ കൂറുള്ള ഭാര്യമാരാണ്. അവരെല്ലാവരും ഗർഭിണികളുമായിരിക്കുന്നു. ഇനി എന്തുചെയ്യണം? താമസിക്കാതെ അവർ പ്രസവിക്കുകയും ചെയ്യും. ഈ കാര്യങ്ങളൊക്കെ ചിന്തിച്ച് അന്നങ്ങളോട് ആ മഹാബലന്മാർ പറഞ്ഞു: "കാര്യമൊക്കെ ശക്രകേശവന്മാരോട് ഉടനെ പറയണം.' ഹംസങ്ങൾ പോയി ദേവന്മാരോടെല്ലാം ശരിക്ക് പറഞ്ഞു. പേടിക്കേണ്ട എന്നു പറഞ്ഞ് അവർ ഹംസങ്ങളേയും വിട്ടു. 'ഗുണശ്ലാഘികളായി കാമരൂപികളായ പുത്രന്മാരുണ്ടാകും. ഗർഭത്തിൽവെച്ചു തന്നെ സാംഗമായ വേദങ്ങളെല്ലാം അറിയുന്ന അനിന്ദിതന്മാരായി വരും. അപ്രകാരം ഭാവിയിൽ പലതരം അസ്ത്രജാലങ്ങൾ നേടും. ഉടനെ അവർ യുവാക്കളായി വളരും. അവർ വലിയ പണ്ഡിതന്മാരുമാകും.' അതുകേട്ട് അന്നങ്ങൾ വജ്രപുരത്തിലെത്തി. ഭൈമരോട് ശക്രകേശവന്മാർ പറഞ്ഞ ഭാഷിതം അറിയിച്ചു. അന്ന് അച്ഛന്നൊത്ത പുത്രനെ പ്രഭാവതി പ്രസവിച്ചു. അവൻ ഉടനെ യൗവ്വനം പ്രാപിക്കുകയും സർവ്വജ്ഞത്വം അവന്നു ലഭിക്കുകയും ചെയ്തു. ഭാരതാ, ഒരു മാസം കഴിഞ്ഞു ചന്ദ്രവതിയും അച്ഛന്നൊത്ത മകനെ പ്രസവിച്ചു. അവന്നു ചന്ദ്രപ്രഭൻ എന്നു പേരു നല്കി. അവൻ വേഗത്തിൽ വളർന്ന് യുവാവായി. സർവ്വജ്ഞത്വം നേടുകയും ചെയ്തു. ഗുണവതി ഗുണവാൻ എന്ന പുത്രനേയും പ്രസവിച്ചു. അവനും വേഗം യുവത്വം പ്രാപിച്ചു. സർവ്വശസ്ത്രവിചക്ഷണനായി അങ്ങനെ ഇന്ദ്രൻേറയും ഉപേന്ദ്രൻേറയും പ്രസാദംകൊണ്ട് യുദ്ധവർദ്ധനരായ അവർ സിദ്ധരായി. ഹർമ്മ്യത്തിൽവെച്ച് വളർന്ന ആ യദുനന്ദനർ വെളിവിൽ വന്നു. ഇന്ദ്രോപേന്ദ്രന്മാരുടെ പ്രസാദത്താൽ കാര്യമെല്ലാം വന്നുചേർന്നതു നോക്കുക. ആകാശം പാലിക്കുന്ന ദൈത്യന്മാർ സംഭ്രാന്തരായി. സ്വർഗ്ഗം ജയിക്കുവാനായി തയ്യാറെടുക്കുന്ന വീരനായ വജ്രനാഭൻ പറഞ്ഞു: 'എൻെറ ഗൃഹത്തിൽക്കടന്ന് അക്രമംചെയ്യുന്നവരെയെല്ലാം അന്വേഷിച്ചു പിടിക്കുവിൻ' എന്ന്. ദൈത്യപതിയായ വജ്രനാഭമഹാസുരൻ, ധീമാനായ അസുരാധീശ്വരൻ പടയോടു കല്പിച്ചു. അവർ സകലദിക്കിലും പടയെ നടത്തി വളഞ്ഞു: 'പിടിക്കുവിൻ! കൊല്ലുവിൻ! ' എന്ന വാക്ക് ഉടനെ സർവ്വത്ര മുഴങ്ങി. ശത്രുശാസിയായ ദൈത്യേന്ദ്രൻെറ കല്പനയാൽ സർവ്വത്ര തിരച്ചിലായി. പുത്രന്മാരിൽ കരുണയും വാത്സല്യവുമുള്ള മാതാക്കൾ ദുഃഖിച്ചു കരഞ്ഞു. അങ്ങനെ വിലപിക്കുന്നവരോട് പ്രദ്യുമ്നൻ ചിരിച്ച് ഇപ്രകാരം പറഞ്ഞു. 'അല്ലയോ വനിതമാരേ, എന്തിന്നു നിങ്ങൾ കരയുന്നു? ഒന്നുകൊണ്ടും നിങ്ങൾ ഭയപ്പെടേണ്ടാ, ഞങ്ങൾ ജീവിച്ചിരിക്കുമ്പോൾ നിങ്ങൾ ഭയപ്പെടുകയോ? നമ്മളോട് ഈ ദൈത്യർ എന്തു കാണിക്കും? നിങ്ങൾ ആശ്വസിക്കുക! നിങ്ങൾക്കു മംഗളം!' ദുഃഖിക്കുന്ന പ്രഭാവതിയോട് പിന്നെയും പ്രദ്യുമ്നൻ പറഞ്ഞു."

പ്രദ്യുമ്നൻ പറഞ്ഞു: "നിൻെറ അച്ഛൻ ഗദ കൈയിലെടുത്തവനാണ്. അപ്രകാരംതന്നെയാണ് നിൻെറ ഇളയച്ഛൻെറയും നില, ഭ്രാതാക്കളും അങ്ങനെതന്നെ. ദേവീ, ഭവതിയുടെ ജ്ഞാതികളൊക്കെ അങ്ങനെ യുദ്ധസന്നദ്ധരായി നില്ക്കുന്നു. ഇവർ പൂജ്യരാണ്, മാന്യന്മാരാണ്. നീ കാരണമായി ഭയങ്കരമായ സംഘട്ടനം അടുത്തിരിക്കുന്നു. സോദരിമാരോടു പറയൂ, അനിവാര്യമാണ് യുദ്ധമെന്ന്. മരണത്തെ സഹിച്ച് ഏല്ക്കുന്നവർക്ക് തീർച്ചയായും ജയം സിദ്ധിക്കും. ഈ ദാനവേന്ദ്രാദ്യന്മാർ നമ്മെ കൊല്ലുവാനായി പൊരുതുന്നതാണ്. സൈന്യങ്ങളുടെ വലയത്തിനുള്ളിൽ നില്ക്കുന്ന ഞങ്ങളെന്തുചെയ്യും?"

വൈശമ്പായനൻ പറഞ്ഞു: "ഉടനെ പ്രഭാവതി കരഞ്ഞുകൊണ്ട് തലയ്ക്കു കൈകൂപ്പി, മുട്ടുകുത്തി കുമ്പിട്ട് മുന്നിൽ വീണ് പ്രദ്യുമ്നനോടു പറഞ്ഞു."

പ്രഭാവതി പറഞ്ഞു: "അല്ലയോ ശത്രുകർശനാ, ഭവാൻ ശസ്ത്രം കൈയിലെടുക്കുക! സ്വന്തം ആത്മാവിനെ രക്ഷിക്കുക. ജീവിച്ചിരുന്നാലേ ഭാര്യാപുത്രന്മാരെ കാണുവാൻ കഴിയൂ യദുത്തമാ. ആര്യയായ വൈദർഭിയെയും അനിരുദ്ധനെയും ഓർത്ത് മാനദാ, നീ ആപത്തിനെ ഒഴിവാക്കുക. അരിമർദ്ദനാ, മുമ്പെ എനിക്ക് ദുർവ്വാസാവുമഹർഷി ഒരു വരം നല്കിയിട്ടുണ്ട്. 'വൈധവ്യംകൂടാതെ നീ സസന്തോഷം ജീവിക്കുന്ന പുത്രനോടുകൂടിയവളായിവരും' എന്ന്. എനിക്ക് ഇത് ആശ്വാസകരമാണ്. ഞാൻ അതിൽ വിശ്വസിച്ച് ആശ്വാസംകൊള്ളുന്നു. മറ്റുവിധത്തിൽ വരികയില്ല! സൂര്യാഗ്നിതേജസ്സുള്ളവനായ ഋഷി പറഞ്ഞത് ഒരിക്കലും തെറ്റായി വരികയില്ല ഇന്ദ്രാനുജപുത്രാ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് വാൾ കൈയിലെടുത്തു തുടച്ച്, ആ മനസ്വിനി രൗക്മിണേയന്ന് നല്കി. 'ജയിക്കുക!' എന്നു വരവും നല്കി. ഏറ്റവും സന്തോഷത്തോടെ പ്രദ്യുമ്നൻ അവളുടെ കൈയിൽനിന്ന് ആ വാൾ, ശിരസ്സുകുനിച്ച് ഭക്തിയോടെ, ഭാര്യ നല്കിയ ആ ആയുധം, വാങ്ങി. അപ്രകാരംതന്നെ ഗദന്ന് ചന്ദ്രവതിയും സസന്തോഷം വാൾ നല്കി. അപ്പോൾ മഹാത്മാവായ സാംബന്ന് ഗുണവതിയും വാൾ നല്കി. കുമ്പിട്ടു തൊഴുതുനില്ക്കുന്ന ഹംസകേതു എന്ന തൻെറ സാരഥിയോട് പ്രദ്യുമ്നൻ പറഞ്ഞു: 'എടോ സാരഥേ, ഇവിടെ സാംബനോടുകൂടി നീ ദൈത്യന്മാരോട് എതിർക്കുക. വ്യോമത്തിൽ സകല ദിക്കിലും ഏറ്റ് ഞാൻ പൊരുതുന്നതാണ് അരിന്ദമാ!' എന്നു പറഞ്ഞ് മായയാൽ ആ മായാപുംഗവൻ രഥം നിർമ്മിച്ചു. സഹസ്രശീർഷനായ ഫണിയെ, അനന്തഭോഗനായ നാഗരാജനെ,

ആത്മവാൻ സൂതനാക്കി കൗരവോത്തമാ! പ്രഭാവതിക്ക് ഹർഷംവളർത്തുമാറ് ആ തേരിൽ ഇരുന്ന് പൂൽക്കൂട്ടത്തിൽ അഗ്നി എന്ന വിധം ദൈത്യസൈന്യത്തിൽക്കടന്ന് അവൻ ചുറ്റി. അർദ്ധചന്ദ്രാകാരവും സർപ്പക്രൂരവുമായ തീക്ഷ്ണ ശരങ്ങളാൽ കീറി ഉടലിൽ കടത്തിവിട്ട് ദൈത്യരെ പീഡിപ്പിച്ചു. ദർപ്പംകൂടിയവരായ ദൈത്യർ അസ്ത്രങ്ങൾകൊണ്ട് കാർഷ്ണിയെ, കമലാക്ഷനെ, ദൃഢനിശ്ചയത്തോടുകൂടിയ അവർ ഹിംസിച്ചു. ചിലരുടെ കേയൂരാംഗദങ്ങൾ അണിഞ്ഞ കൈകൾ വീഴ്ത്തി. ചിലരുടെ കുണ്ഡലാഞ്ചിതമായ തല വീഴ്ത്തി. ക്ഷുരംകൊണ്ട് അറ്റ അസുര ന്മാരുടെ തലകളും ദേഹങ്ങളും ദേഹശകുലങ്ങളും കൃഷ്ണപുത്രൻ മന്നിൽ ചിന്നിച്ചു. സമിതിംജയനായ ദേവേന്ദ്രനും ദേവകളോടുകൂടിയ ഭൈമന്മാരും ദൈത്യന്മാരും തമ്മിലുള്ള യുദ്ധം കണ്ട് രസിച്ചു. ഗദനോടും സാംബനോടും ദൈത്യർ പോരിൽ പാഞ്ഞുകയറി. യാദസ്സുകൾ ആഴിയിലെന്നവിധം അവരുടെയെല്ലാം കഥ അതിൽ അവസാനിച്ചു. ആ മഹാവിഷമമായ പോരാട്ടംകണ്ട് ദേവേശ്വരനായ, ഹരിവാഹനനായ, ഹരി തൻെറ രഥം ഗദന്നായി കൊടുത്തയച്ചു. സൂതനായി മാതലീപുത്രനായ സുവർച്ചസ്സിനെ പറഞ്ഞയച്ചു. പിന്നെ സാംബന്നുവേണ്ടി ഐരാവതഗജത്തെയും ദേവേന്ദ്രൻ എത്തിച്ചു. രൗക്മിണേയന്ന് തുണയായി വിഭു ജയന്തനേയും നല്കി. ഐരാവതത്തിൽക്കയറുവാനായി പ്രവരനെയും വിട്ടു. അമേയവിക്രമികളായ ദേവജദ്വിജവീരന്മാരെ, ലോകകർത്താവായ വിരിഞ്ചനെ സമ്മതിപ്പിച്ച് പറഞ്ഞയച്ചു. സൂതനായ മാതലീജനെയും ഐരാവതഗജത്തെയും ദേവനായ ശക്രൻ, വരകർമ്മങ്ങൾ കണ്ടവനായ ദേവരാജാവ്, അയച്ചുകൊടുത്തു. 'തപസ്സ് തീർന്നവനായ ഈ ദുഷ്ടൻ യാദവന്മാർക്ക് വദ്ധ്യനായിരിക്കുന്നു!' എന്ന് സർവ്വഭൂതങ്ങളും സകല ദിക്കിലും യഥേഷ്ടം പറഞ്ഞു. മഹാബലനായ പ്രദ്യുമ്നനും ശക്രജനും ഹർമ്മ്യത്തിൽ പ്രവേശിച്ചു. അവർ ശരജാലം തൊടുത്തുവിട്ട് കേറി ദാനവേന്ദ്രരെ മുടിച്ചുവിട്ടു. ദുർവ്വാരണദുർജ്ജയനായ പ്രദ്യുമ്നൻ ഗദനോട് പറഞ്ഞു."

പ്രദ്യുമ്നൻ പറഞ്ഞു: "ഉപേന്ദ്രനായ അനുജനോടുകൂടിയവനായ ഇന്ദ്രൻ അങ്ങയ്ക്ക് ഈ രഥം അയച്ചിരിക്കുകയാണ്. അശ്വങ്ങളോടുകൂടിയ മാതലീപുത്രനാണ് ഇതിൽ ബലവാനായ സൂതൻ. പ്രവരൻ കേറി ഇവിടെ എത്തിച്ചിരിക്കുന്ന ഐരാവതഗജം സാംബന്ന് യുദ്ധത്തിന്നുള്ളതാണ്. രുദ്രന്നുള്ള പൂജ ഇന്നാണ് ദ്വാരകയിൽ നടക്കുന്നത്. അതു തീർന്നാൽ നാളെ ഹൃഷീകേശൻ ഇവിടെയെത്തും, കൃഷ്ണപുത്രാ! അവൻ കല്പിച്ചാൽ ഉടനെ നാം മിത്രങ്ങളോടൊപ്പം വജ്രനാഭനെ വധിക്കണം. സ്വർഗ്ഗം കയറിപ്പിടിക്കുവാൻ പുറപ്പെട്ട പാപിയാണവൻ. വേണ്ടതൊക്കെ ഞാൻ ചെയ്തുകൊള്ളാം. പുത്രന്മാരോടൊപ്പം ആ ദൈത്യനെ ഈയുള്ളവൻ സംഹരിച്ചുകൊള്ളാം! അവൻ ഒരിക്കലും ജയിക്കാൻ പോകുന്നില്ല. സൂക്ഷിച്ചുനില്ക്കണം, ഇതാണ് എൻെറ അഭിപ്രായം. എല്ലാവിധത്തിലും പ്രാജ്ഞനായ നരൻ ഭാര്യമാരെ ഭദ്രമായി കാത്തുസൂക്ഷിക്കണം. അമാന്തിക്കരുത്! കളത്രധർഷണം ചെയ്യുക എന്നത് മരണത്തേക്കാൾ ഭയാനകമാണ്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഗദനോടും സാംബനോടും പറഞ്ഞതിന്നുശേഷം ദിവ്യമായ മായാബലത്താൽ അവൻ ആയിരമായിരം പ്രദ്യുമ്നന്മാരെ തീർത്തുവിട്ടു. ദൈത്യർ ഉണ്ടാക്കിയ ദുഃസഹമായ കൂരിരുട്ടും നീക്കം ചെയ്തു. അപ്പോൾ ആ ശത്രുഘാതിയെക്കണ്ട് ദേവേന്ദ്രൻ സന്തോഷിച്ചു. എല്ലാവർക്കും ശത്രുക്കൾതോറും ഓരോ ശത്രുഭടന്നും ഓരോ പ്രദ്യുമ്നൻവീതം അവിടെ കാണപ്പെട്ടു. ദേഹാന്തര്യാമിയായ ക്ഷേത്രജ്ഞനെ ഈ സന്ദർഭത്തിൽ ദേവേന്ദ്രൻ ചിന്തിച്ചു. പരമാത്മാവ് ഒന്നേയുള്ളുവെങ്കിലും ഓരോ ജീവിയിലും അവൻ അധിവസിക്കുന്നതുപോലെ പ്രദ്യുമ്നൻ നില്ക്കുന്നതായി ഇന്ദ്രൻ ഓർത്തു. അങ്ങനെ പ്രദ്യുമ്നൻ പൊരുതിനില്ക്കെ ആ രാത്രിയും കഴിഞ്ഞു. അസുരന്മാരെ ഒട്ടുമുക്കാലും ആ തേജസ്വി കൊന്നുകളഞ്ഞു. പ്രദ്യുമ്നൻ പോരിൽ ദാനവന്മാരുമായി പൊരുതിക്കൊണ്ടു നില്ക്കുമ്പോൾ ജയന്തൻ സന്ധ്യാവന്ദനം ആകാശഗംഗയിൽ ചെയ്തു. മഹാബലനായ ജയന്തൻ ദൈത്യരോടു പൊരുതുന്ന സമയത്ത് പ്രദ്യുമ്നൻ സന്ധ്യോപാസനം ആകാശഗംഗയിൽ ചെയ്തു."

**97. വജ്രനാഭവധം** – വൈശമ്പായനൻ പറഞ്ഞു: "ലോകചക്ഷുസ്സായ സൂര്യൻ ഉദിച്ച് കുറച്ചുസമയം കഴിഞ്ഞപ്പോൾ നാഗാരിയായ ഗരുഡൻെറ പുറത്തുകയറി ഹരി പ്രത്യക്ഷനായി. ഹംസവായുമനോവേഗവാനായ ഖഗനായകൻ ആകാശത്തു ഇന്ദ്രതുല്യപ്രഭാവനായി വന്നുനിന്നു കുരുനന്ദനാ! കൃഷ്ണൻ മുറയ്ക്കു ദേവേന്ദ്രൻെറ സമീപത്ത് ഉടനെ ചെന്നു. ഹരി ദൈത്യർക്ക് ഭയംവർദ്ധിപ്പിക്കുമാറ് പാഞ്ചജന്യം ഊതി. അതുകേട്ട് ശത്രുനാശനനായ പ്രദ്യുമ്നൻ അവിടേക്ക് ചെന്നു. 'ഉടനെ വജ്രനാഭനെ വധിക്കൂ!' എന്ന് കേശവൻ വിളിച്ചുപറഞ്ഞു. 'ഗരുഡൻെറ പുറത്തുകയറി പ്പോവുക' എന്നും അപ്പോൾ പറഞ്ഞു. സുരോത്തമന്മാരെ വണങ്ങി അവൻ ഉടനെ ഗരുഡൻെറ പുറത്തുകയറി. അവൻ മനോവേഗമുള്ള താർക്ഷ്യൻെറ പുറത്തു കയറി ആക്രമിക്കുന്ന വജ്രനാഭൻെറ സമീപത്തെത്തിക്കഴിഞ്ഞു ഭാരതാ! ഗരുഡൻെറ പുറത്തിരുന്ന് വീരനായ കൃഷ്ണപുത്രൻ വജ്രനാഭൻെറ മാറിൽ ഗദകൊണ്ട് ഒരു പ്രഹരംകൊടുത്തു. അങ്ങനെ അവൻ ഗരുഡാരൂഢനായി രണഭൂമിയിൽ പോരാടി. സർവ്വാസ്ത്രജ്ഞനും മാന്യനും ഏറ്റവും ദൃഢനുമായ അവൻ വജ്രനാഭനുമായി പോരാടി. പ്രദ്യുമ്നൻെറ പ്രഹരമേറ്റ് വജ്രനാഭൻ മോഹാലസ്യപ്പെട്ട്, ദേഹം പൊട്ടിപ്പൊളിഞ്ഞ് ചോരയൊഴുക്കി മൃതനായവിധം തിരിഞ്ഞു. "ആശ്വസിച്ചിട്ട് മതി യുദ്ധം!' എന്ന് രണദുർമ്മദനായ കാർഷ്ണി പറഞ്ഞു. ഉടനെ സുബോധംവന്ന ആ വീരൻ പ്രദ്യുമ്നനോടു പറഞ്ഞു: 'കൊള്ളാം! യാദവവീര്യത്താൽ ശ്ലാഘ്യനാണ് എൻെറ വൈരിയായ ഭവാൻ. ഞാൻ ഇതാ അങ്ങോട്ട് അടിക്കുന്നു. നിൻെറ സ്ഥൈര്യം ഞാൻ കാണട്ടെ! ഉറച്ചുനില്ക്കുക മഹാബലാ!' എന്നു പറഞ്ഞ് മേഘംപോലെ ഉച്ചത്തിൽ ഗർജ്ജിച്ച് എട്ടു മണിയുള്ള മുള്ളൻഗദ എടുത്ത് ഊക്കോടെ വിട്ടു. നെറ്റിക്ക് ആ ഗദചെന്നുകൊണ്ട ഉടനെ പ്രദ്യുമ്നൻ ഭയങ്കരമായി ചോരകക്കി മോഹിച്ചുപോയി. അവനെക്കണ്ട് ഭഗവാൻ പാഞ്ചജന്യം ശംഖ് വിളിച്ചു. അരിനാശനൻ കാമന്ന് ആശ്വാസംനല്കുവാനാണ് പാഞ്ചജന്യം വിളിച്ചത്. പാഞ്ചജന്യസ്വനംകേട്ട് ബലവാനായ പ്രദ്യുമ്നൻ ആശ്വസിച്ചപ്പോൾ അവനെക്കണ്ട് ലോകർ ആനന്ദിച്ചു. വിശേഷിച്ച് ഇന്ദ്രനും കേശവനും സന്തോഷിച്ചു. ഉടനെ കൃഷ്ണൻെറ ഇഷ്ടപ്രകാരം ചക്രം പ്രദ്യുമ്നൻെറ കൈയിൽ ചെന്നെത്തി ഭാരതാ! ആ ചക്രം ക്ഷുരനേമിസഹസ്രാരമായതും ദൈത്യസംഘങ്ങളുടെ കുലത്തെ മുടിക്കുന്നതുമാണ്. അവനെ വധിക്കുന്നതിന്നായി കൃഷ്ണനെയും ഇന്ദ്രനെയും വണങ്ങി. കൃഷ്ണപുത്രൻ ആ ചക്രം ഉടനെ വിട്ടു. ദൈത്യന്മാർ കണ്ടുനില്ക്കെ പ്രദ്യുമ്നൻ വജ്രനാഭൻെറ ദേഹത്തിൽനിന്ന് ശിരസ്സ് അറുത്തുവീഴ്ത്തി. ഉടനെ ഗദൻ പോരിൽ ഏറ്റ് യതിക്കെ, ധർമ്മത്തിൽ വധിക്കുവാൻ വന്ന ഘോരനും ദൃപ്തനുമായ സുനാഭനെയും വധിച്ചു. ശത്രുമർദ്ദനനായ സാംബൻ പോർക്കളത്തിൽ ഇരമ്പിക്കയറുന്ന ദൈത്യരെ കൂരമ്പുനിരയെയ്തു കാലപുരിയിലേക്കയച്ചു. ക്രൂരനായ വജ്രനാഭദൈത്യൻ മരിച്ചപ്പോൾ നികുംഭൻ നാരായണഭ

യാർത്തനായി ഷൾപ്പുരത്തിൽ കടന്നുചെന്നിരുന്നു. ദേവാരിയായ വജ്രനാഭദൈത്യനെ വധിച്ചതിന്നുശേഷം വമ്പന്മാരായ ഹരിമാർ, കൃഷ്ണനും, ഇന്ദ്രനും, വജ്രപുരിയിലിറങ്ങി. കൈവശംവന്ന ആ പുരിയിലെ ജനങ്ങളെ നല്ലവാക്കുപറഞ്ഞ് സമാശ്വസിപ്പിച്ചു. ഭയപ്പെട്ട ബാലന്മാരെയും വൃദ്ധരെയും സമാശ്വസിപ്പിച്ചു. മഹാത്മാക്കളായ ഇന്ദ്രനും ഉപേന്ദ്രനും തമ്മിൽ മന്ത്രിച്ച്, ആ മഹാബലന്മാർ മേലാലേക്കും അന്നേക്കുംവേണ്ടി ബൃഹസ്പതിയുടെ മതപ്രകാരം വജ്രനാഭൻെറ രാജ്യം നാലായി ഭാഗിച്ചു രാജാവേ! ആ നാലു ഭാഗത്തിൽ ഒരു ഭാഗം ജയന്തപുത്രനായ ജയന്ന് നല്കി. പിന്നെ ഒരു ഭാഗം പ്രദ്യുമ്നപുത്രന്ന് നല്കി. പിന്നെ ഒരു ഭാഗം സാംബൻെറ പുത്രന്ന് നല്കി. പിന്നെ നാലിൽ ഒരു ഭാഗം ചന്ദ്രപ്രഭന്നും നല്കി. ഇങ്ങനെ ശരിക്ക് നാലായി ഭാഗിച്ച് നാലുപേർക്കുമായി നല്കി. ഗ്രാമങ്ങൾ നാലുകോടിയിലധികമുണ്ട് രാജാവേ! വലുതാണ് വജ്രപുരം. അതുപോലെ ശാഖാപുരങ്ങൾ ആയിരവും, നാലായി ഹൃഷ്ടരായ ശക്രകേശവന്മാർ ഭാഗിച്ചു. തുകിൽ, കമ്പിളി, രത്നങ്ങൾ, പലമാതിരി വസ്ത്രങ്ങൾ ഇവയും നാലായി വാസവകേശവന്മാർ ഭാഗിച്ചു. ഇന്ദ്രൻെറ ആജ്ഞയാൽ ആ വീരന്മാരെ ഓരോ ഖണ്ഡത്തിന്നും രാജാക്കന്മാരായി സ്വർഗ്ഗംഗാജലത്താൽ അഭിഷേചിച്ച് ദേവഭേരീരവം മുഴക്കി. ദേവനായ വാസവനും ധീമാനായ വാസുദേവനും ഋഷിവംശത്തിൽ യോഗ്യന്മാരായ ഇവരെ, ഇന്ദ്രമാധവന്മാർക്ക് ആനന്ദം നല്കുന്നവരെ, അങ്ങനെ രാജാക്കന്മാരായി വാഴിച്ചു. ധീമാനായ വിജയന്ന് വിണ്ണിലേക്കുള്ള ഗമനം പ്രസിദ്ധമാണല്ലോ. അതുപോലെ മാതാക്കളുടെ ഗുണത്താൽ മഹാത്മാക്കളായ മാധവന്മാർക്കും ആകാശചാരികളാകാൻ സാധിച്ചു. അഭിഷേചിച്ച് ദേവനായ വാസവൻ ജയന്തനോടു പറഞ്ഞു."

ഇന്ദ്രൻ പറഞ്ഞു: "എടോ ജയന്താ! നീ ഈ വീരന്മാരെ, പോരിൽ ജയിക്കുന്ന മന്നവന്മാരെ, രക്ഷിക്കുക. എനിക്ക് ഒരാൾ കുലകരൻ. കേശവന്ന് ഇവർ മൂന്നുപേർ. ഇവർ എൻെറ ആജ്ഞയാൽ സർവ്വഭൂതാവദ്ധ്യരായി ഭവിക്കും. വിണ്ണിൽ പോയിവരിക എന്നതും ഇവർക്കു സാധിക്കും. യാതൊരു തടസ്സവുമുണ്ടാവുകയില്ല. വിണ്ണിലും ഭൈമർ സംരക്ഷിക്കുന്ന ദ്വാരകയിലും ഇവർക്ക് യഥേഷ്ടം പോകാം. ദിഗ്ഗജങ്ങളുടെ മക്കളായ ആനകളും ഉച്ചൈശ്രവസ്സിൻെറ വംശത്തിൽ ജനിച്ച കുതിരകളും ത്വഷ്ടാവ് തീർത്ത രഥങ്ങളും അവർക്കു നല്കുക! ഐരാവതോൽപന്നങ്ങളായ, ശത്രുഞ്ജയരിപുഞ്ജയരായ, വ്യോമഗജവീരന്മാരെ സാംബന്നും ഗദന്നും നല്കുക! ഭൈമർ സംരക്ഷിക്കുന്ന ദ്വാരകയ്ക്ക് ആകാശമാർഗ്ഗത്തൂടെ എത്തുവാനും യഥേഷ്ടം മക്കളെക്കാണുവാനും ഭൈമജർക്കു വരാനും അത് ആവശ്യമാണ്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കല്പിച്ച് ഭഗവാൻ, ദേവരാജൻ, പുരന്ദരൻ സ്വർഗ്ഗത്തിലേക്കു പോയി. കേശവൻ ദ്വാരകയിലേക്കും പോയി. ആറു മാസം അവിടെ വസിച്ചു. ശക്തരായ ഗദനും പ്രദ്യുമ്നന്നും സാംബനും നാട് ഉറപ്പിച്ചു ദ്വാരകയിലെത്തി. മേരുവിൻെറ വടക്കായി ഇപ്പോഴും ആ രാജ്യങ്ങളുണ്ട്. ആ രാജ്യങ്ങൾ ലോകം നില്ക്കുന്ന കാലത്തോളം നിലനില്ക്കും. അല്ലയോ വിബുധസന്നിഭാ, മൗസലയുദ്ധം കഴിഞ്ഞ് വൃഷ്ണികൾ സ്വർഗ്ഗം പ്രാപിച്ചതിന്നുശേഷം ഗദനും, പ്രദ്യുമ്നനും സാംബനും വജ്രപുരത്തിലേക്കു പോയി. അവിടെ പാർത്ത് തിരിച്ചു സ്വർഗ്ഗത്തിൽ അവരുടെ സൽക്കർമ്മഫലത്താൽ എത്തുവാൻ കഴിഞ്ഞു. ലോകകർത്താവായ കൃഷ്ണൻെറ പ്രസാദത്താൽ അല്ലയോ ജനേശ്വരാ, ഇങ്ങനെയെല്ലാം അവർ നേടി.

പ്രദ്യുമ്നമുഖ്യമായ കഥ ഞാൻ പറഞ്ഞു രാജാവേ! ഇതു ധന്യവും യശസ്യവും ആയുഷ്യവും ഏറ്റവും ശത്രുനാശനവുമാണ്. ഈ കഥ വായിച്ചാലും കേട്ടാലും പുത്രപൗത്രന്മാർ വളരും. ആരോഗ്യവും ധനപുഷ്ടിയും വലിയ കീർത്തിയും ഈ കഥ കേട്ടാൽ ഉണ്ടാകും എന്ന് വ്യാസൻ പറയുന്നു."

**98. ദ്വാരകാവിശേഷനിർമ്മാണം** – വൈശമ്പായനൻ പറഞ്ഞു: "ഗരുഡവാഹനനായ കൃഷ്ണൻ ദേവസത്മം പോലെ മനോഹരമായ ദ്വാരകാപുരി ദർശിച്ചു. ചുറ്റും ശബ്ദായമാനമായിരുന്നു. മണിപർവ്വതയന്ത്രങ്ങളും ക്രീഡാഗൃഹങ്ങളും ഉദ്യാനങ്ങളും മനോഹരവനങ്ങളും ചേർന്ന ഇടങ്ങളും വളഭികളും ചത്വരങ്ങളും ചേർന്ന ദ്വാരകാപുരി കൃഷ്ണൻ കണ്ടു. ദേവകീനന്ദനനായ കൃഷ്ണൻ പുരിയിലെത്തിയതിന്നുശേഷം വിശ്വകർമ്മാവിനെ വിളിച്ച് ദേവേന്ദ്രൻ ഇപ്രകാരംപറഞ്ഞു."

ശക്രൻ പറഞ്ഞു "നീ എനിക്കു ഇഷ്ടം ചെയ്യുവാൻ വിചാരിക്കുകയാണെങ്കിൽ കൃഷ്ണൻെറ പ്രിയത്തിന്നായി ഇനിയും അഴകേറിയ പലതും ചമയ്ക്കണം. ദ്വാരകാപുരി സ്വർഗ്ഗതുല്യം മനോഹരമാകണം. പൂങ്കാവനങ്ങളും ക്രീഡാഗാരങ്ങളും തിങ്ങിയവിധം സ്വർഗ്ഗത്തിന്നു തുല്യമായ രൂപത്തിൽ നീ ദ്വാരക മോടിപ്പെടുത്തണം. മൂന്നു ലോകത്തും എന്തൊക്കെ വിശേഷപ്പെട്ടതായി നീ കാണുന്നുണ്ടോ അതൊക്കെ ദ്വാരകാപുരിയിൽ വന്നുചേരണം. കൃഷ്ണൻ എല്ലാ ദേവകാര്യങ്ങളിലും നിത്യവും ഉദ്യുതനാണ്. ഘോരമായ യുദ്ധങ്ങളിലൊക്കെ ആ മഹാബലൻ ചെന്നുകയറുന്നു.

വൈശമ്പായനൻ പറഞ്ഞു: "ശക്രൻ പറഞ്ഞതു കേട്ട് വിശ്വകർമ്മാവ് ആ പുരിയിൽച്ചെന്ന് എല്ലായിടവും ഇന്ദ്രൻെറ അമരാപുരിപോലെ നന്നാക്കി. ദാശാർഹന്മാർക്കെല്ലാം ഈശ്വരനായ ഭഗവാൻ പക്ഷിവാഹനൻ വിശ്വകർമ്മാവ് തീർത്ത പണികളൊക്കെക്കണ്ടു. ദിവ്യമായ മനോധർമ്മങ്ങൾചേർന്നു വിശ്വകർമ്മാവ് തീർത്ത ദ്വാരകയിൽ നാരായണൻ പൂർവ്വാർത്ഥപൂർണ്ണനായി ഹർഷിച്ച് പ്രവേശിക്കുവാൻതുടങ്ങി. അപ്പോൾ എന്തെല്ലാം കൗതുകവസ്തുക്കളാണ് കൃഷ്ണൻ ദർശിച്ചത്! വിശ്വകർമ്മാവ് തീർത്ത, നയനാനന്ദകരവും ഹൃദയപ്രമോദകരവുമായ വൃക്ഷഗണങ്ങളെക്കണ്ടു. പത്മഷണ്ഡങ്ങൾ ചേർന്ന് അരയന്നങ്ങൾ കളിക്കുന്ന ജലത്താൽ പൂർണ്ണമായ കിടങ്ങുകൾ ദ്വാരകയ്ക്കു ചുറ്റും പ്രശോഭിച്ചു. അർക്കവർണ്ണമായി പ്രശോഭിക്കുന്ന സുവർണ്ണമയമായ കോട്ട അടിക്കെട്ടിൽ ഉറച്ച് അഭ്രമാലയാൽ ദ്യോവുപോലെ പ്രകാശിച്ചു. നന്ദനവും ചിത്രരഥവുംപോലെ വിളങ്ങുന്ന നല്ല ഉദ്യാനങ്ങളാൽ ദ്വാരക കാറുകളാൽ ദ്യോവുപോലെ പ്രശോഭിച്ചു. രൈവതകം എന്ന പർവ്വതവും രമ്യമായ ഗുഹകളോടും സാനുക്കളോടുംകൂടി അതിൽ വിളങ്ങി കിഴക്കുഭാഗത്തായി ശോഭിച്ചു. അതിൽ പൊന്മയവും മണിമയവുമായി ലക്ഷ്മിയുള്ളതായ തോരണം വിളങ്ങി. തെക്കുഭാഗത്ത് ലതാവേഷ്ടമെന്ന മല ശോഭിച്ചു. പഞ്ചവർണ്ണങ്ങളിൽ ഇന്ദ്രകേതുപ്രതീതമായി അതു വിളങ്ങി. പടിഞ്ഞാറുഭാഗത്ത് 'മുകക്ഷ'മെന്ന പർവ്വതം, രജതപർവ്വതം, വിചിത്രപുഷ്പാലംകൃതമായി ശോഭിച്ചു. വടക്കുഭാഗത്തു വലുതായ അഴകുള്ള 'വേണുമാൻ' എന്ന പർവ്വതം ശോഭിച്ചു. മന്ദരംപോലെ ധവളമായ ആ പർവ്വതം ഹേ പാർത്ഥിവർഷഭാ, പ്രശോഭിച്ചു. ചിത്രകം, പഞ്ചവർണ്ണം, പാഞ്ചജന്യം, സർവ്വർത്തുകം എന്നീ മഹാവനങ്ങൾ രമണീയമായി രൈവതകത്തിൽ പ്രശോഭിക്കുന്നു. 'ലതാവേഷ്ട'പർവ്വതത്തിൻെറ നാലു ഭാഗത്തുമായി മേരുപ്രഭവനവും ഭാനുവനവും പുഷ്പകവനവും ശോഭിക്കുന്നു. സുകക്ഷപർവ്വതത്തിൽ രുദ്രാക്ഷത്താൽ ശോഭിക്കുന്ന വനങ്ങളുണ്ട്; അതിനെ ജീവകവന

മെന്നു പറയുന്നു. മന്ദാരവനവും ശതാവർത്തവനവും കരവീരാകാരവനവും അതിലുണ്ട്. വേണുമാൻപർവ്വതത്തിന്റെ ചുറ്റുമായി ചൈത്രരഥവനം, നന്ദനവനം, രമണവനം, ഭാവനവനം– ഈ വനങ്ങൾ ശോഭിക്കുന്നു. വൈഡൂര്യമണിമയകമലങ്ങൾനിറഞ്ഞ് കിഴക്കു മന്ദാകിനീനദി ഒഴുകുന്നു. അവിടെ സാനുപ്രദേശങ്ങൾതോറും കേശവപ്രിയകാംക്ഷികളായ പല ദേവഗന്ധർവ്വന്മാർ വിശ്വകർമ്മാവിനാൽ അയയ്ക്കപ്പെട്ടവരായി ഇരിക്കുന്നു. അമ്പതു മുഖങ്ങളോടെ മഹാനദി പുണ്യമായ ജലം ചുറ്റും ചേർന്നൊഴുകുന്നവിധം അവിടെ വിരാജിക്കുന്നു. അതിരില്ലാത്തവിധം ഏറ്റവും ഉയരത്തിൽ ആഴമുള്ള കിടങ്ങുകളോടെ, വലിയ കോട്ടകളോടെ, വെള്ളക്കുമ്മായമിട്ടവിധം സൗധങ്ങൾ പ്രശോഭിക്കുന്നു. ശതഘ്നി, തീക്ഷ്ണമായ യന്ത്രങ്ങൾ, ഹോമജാലങ്ങൾ, ഇരിമ്പുചക്രങ്ങൾ ഇവയോടു ചേർന്ന് ദ്വാരകാപുരി ശോഭിച്ചു. എട്ടു വഴികൾ, മഹാരഥ്യകൾ, പതിനാറ് ചത്വരങ്ങൾ, ഒരേ മാർഗ്ഗം ചുഴന്ന് സാക്ഷാൽ ശുക്രൻ നിർമ്മിച്ചിരിക്കുന്നു. അതിൽ സ്ത്രീകൾപോലും പൊരുതും; പിന്നെ വൃഷ്ണിമഹാരഥന്മാരുടെ കഥ പറയാനില്ലല്ലോ! ഉത്തമമായ വ്യൂഹമാർഗ്ഗങ്ങൾ പലമട്ടിൽ അവിടെ ഉണ്ട്. വിശ്വകർമ്മാവ് ഏഴു മാർഗ്ഗങ്ങൾ അവിടെതീർത്തിട്ടുണ്ട്. പുകഴ്ത്തപ്പെടുന്ന ദാശാർഹന്മാർക്കുള്ള ശ്രേഷ്ഠമായ ആ പട്ടണത്തിൽ മനോഹരമായ ഗൃഹങ്ങൾ നടന്നു നോക്കി ദേവകീനന്ദനൻ ഹർഷിച്ചു. നരഹർഷണമായ സ്വർണ്ണമണിസോപാനങ്ങളും ദർശിച്ചു. ഭീമഘോഷം, മഹാഘോഷം എന്നിവ ചേർന്ന സൗധചത്വരങ്ങളും ഉയർന്ന കൊടിയുള്ള നല്ല പൂങ്കാവുകളും പൊൻതാഴികക്കുടങ്ങൾ മിന്നുന്ന പ്രാസാദാഗ്രങ്ങളും മേരുകൂടങ്ങൾപോലെ അഴകേറിയ ഗൃഹങ്ങളും! പാണ്ഡുരങ്ങളായ ശൃംഗങ്ങൾ സ്വർണ്ണമണിഞ്ഞു നില്ക്കുന്നു. സാനുക്കളിലെ ഗൃഹങ്ങൾ ചിത്രശൃംഗാഢ്യമായ അദ്രികൾപോലെ സുവർണ്ണപഞ്ചവർണ്ണങ്ങളായും പുഷ്പവൃഷ്ടിപ്രഭങ്ങളായും കാർപോലെ ഘോഷമായും നാനാമട്ടിൽ അദ്രികൾപോലെ നാനാരൂപങ്ങളായും വിശ്വകർമ്മാവിനാൽ നിർമ്മിക്കപ്പെട്ട ആ ഗൃഹങ്ങളെല്ലാം പ്രശോഭിക്കുന്നു.

ആകാശം തഴുകുന്നവിധം ചന്ദ്രാർക്കപ്രഭയുള്ളവയും വിചിത്രമായ വനവൃക്ഷങ്ങളോടുകൂടിയതുമായ ദാശാർഹന്മാരുടെ ആ പുരം മേഘഗണാഢ്യമായി താരകഗണങ്ങൾ ചേർന്ന ദ്യോവുപോലെ ശോഭിച്ചു. വിശ്വകർമ്മാവു നിർമ്മിച്ച സാക്ഷാൽ കൃഷ്ണന്റെ മന്ദിരം മനോഹരംതന്നെ. നാലുയോജന നീളവും നല്ല വിസ്താരവും ചേർന്ന് അത് അപ്രമേയമഹാഘനമായി പ്രശോഭിച്ചു. ശ്രേഷ്ഠമായ പ്രാസാദങ്ങളോടുചേർന്നും കൃത്രിമമായ അദ്രികളോടുകൂടിയും അത് ഇന്ദ്രാജ്ഞയനുസരിച്ചു സൃഷ്ടിക്കപ്പെട്ടു. സ്വർണ്ണാഭമായ പ്രാസാദം എല്ലാംകൊണ്ടും മനോഹരമായിരുന്നു. മേരുക്കുന്നിന്റെ കൊടുമുടിപോലെ പൊന്മയമായി ഉയർന്ന ഗൃഹം രുക്മിണിക്ക് വസിക്കുവാനായി തീർത്തതാണ്. സത്യഭാമയ്ക്കുള്ള മന്ദിരം വെണ്മയെഴുന്നതാണ്. വിചിത്രരത്നസോപാനം ചേർന്ന ആ മന്ദിരത്തിന്റെ പേരു ഭോഗവാൻ എന്നാണ്. അതിൽ വിമലമായ അർക്കപ്രഭയോടുകൂടി കൊടിക്കൂറകൾ പാറിക്കളിക്കുന്നു. നാലുദിക്കിലും ധ്വജങ്ങളോടുകൂടെ അത് ക്ഷണംപ്രതി നൂതനമായി പ്രശോഭിക്കുന്നതായി കാണപ്പെടുന്നു. ജാംബവതി വാഴുന്ന മുഖ്യമായ പ്രാസാദം അർക്കപ്രഭമായി എല്ലാ മന്ദിരത്തിന്റെ ശോഭയെയും കാന്തിയാൽ താഴ്ത്തിക്കളയുന്നു. ഉദിച്ചുവരുന്ന സൂര്യന്നു തുല്യം ആ രണ്ടിന്നും ഇടയിലായി വിശ്വകർമ്മാവിനാൽ കൈലാസശിഖരംപോലെ നിർമ്മിക്കപ്പെട്ട സ്വർണ്ണമയവും ദീപ്തവുമായ കത്തുന്ന അഗ്നിപോലെയും കടൽപോലെയുമുള്ള ഒരു സൗധം നില്ക്കുന്നുണ്ട്. ആ സൗധത്തിന്ന് മേരു എന്നാണ് നാമകരണം ചെയ്തിട്ടുള്ളത്. അതിൽ കൃഷ്ണന്റെ ഭാര്യയായ ഗാന്ധാരനന്ദിനിയായ കുലനന്ദിനി സത്യ വാഴുന്നു. പത്മകൂടം എന്നു പേരായി മഹാപ്രഭമായി പത്മവർണ്ണമായി വേറെ ഒരു ഗൃഹമുണ്ട്. അതു ഭീമയ്ക്കുള്ളതാണ്. സൂര്യാഭമായി രുചിരപ്രഭമായി ഒരു ഗൃഹം ലക്ഷ്മണയ്ക്കുവേണ്ടി നിർമ്മിച്ചിരിക്കുന്നു. അത് ശാർങ്ഗപാണി അവൾക്കു നല്കി. വൈഡൂര്യമണിവർണ്ണാഢ്യമായി പച്ചയായ പ്രാസാദമുണ്ട്. അത് മിത്രവിന്ദയ്ക്കുള്ള ഗൃഹമാണ്; ദേവർഷിപൂജിതമാണ്. വളരെ അഴകോടെ അത് പർവ്വതംപോലെ നില്ക്കുന്നു. പിന്നെ സുവാർത്തയുടെ ഗൃഹം ദേവന്മാരൊക്കെ പുകഴ്ത്തുന്നതാണ്. വാസുദേവന്റെ ആ ഭാര്യക്കുള്ള ഗൃഹത്തെ 'കേതുമാൻ' എന്നു വിളിക്കുന്നു. അതിൽ ഒരു ഉന്നതപ്രാസാദം വിശ്വകർമ്മാവ് തീർത്തിട്ടുണ്ട്. ഒരു യോജന ചുറ്റളവുണ്ട്. സർവ്വരത്നമയവും ശുഭവുമാണ് അത്. 'വിരജസ്സ്' എന്നു പേരായ അത് സുപ്രഭമായി വിരാജിക്കുന്നു. മഹാത്മാവായ കേശവന്റെ തേവാരപ്പുര അതിലുണ്ട്. അവിടെ സ്വർണ്ണക്കാലിൽ കൊടി പാറിക്കളിക്കുന്നു. വാസുദേവഗൃഹത്തിലേക്കു വഴി കാണിക്കുന്ന ധ്വജങ്ങളും വിലസുന്നു. അവിടെ ധാരാളം ദിവ്യരത്നങ്ങൾ വെച്ചിരിക്കുന്നു. യദുവീരനായ കൃഷ്ണൻ കൊണ്ടുവന്ന അചലം 'വൈജയന്തം' അതിലുണ്ട്. ഹംസകൂടത്തിന്റെ ആ ശൃംഗം ഇന്ദ്രദ്യുമ്നസരസ്സിലുള്ളതാണ്. അറുപതു പനയുടെ പൊക്കമുള്ളതും ഒരു യോജന നീളമുള്ളതുമാണ് ആ പർവ്വതം. കിന്നരന്മാരും അഹികളും ചേർന്നതും വിശ്വവിശ്രുതവുമാണ്. സൂര്യമാർഗ്ഗം മുട്ടുന്ന അത് ഉത്തമമായ മേരുശൃംഗമാണ്. പുണ്ഡരീകശതങ്ങൾ ചേർന്ന് സ്വർണ്ണവിമാനങ്ങളുള്ളതും മൂന്നു ലോകത്തിലും വിശ്രുതവുമാണ് ആ പർവ്വതം. ഇതും ത്വഷ്ടാവ് പറിച്ചെടുത്ത് ദ്വാരകയിൽ കൊണ്ടുവന്നുവെച്ചു. അതിശ്രേഷ്ഠമായി വിളങ്ങുന്നത് സർവ്വ ഔഷധികളും ചേർന്നതുമാണത്. അത് ഇന്ദ്രൻ പറഞ്ഞതനുസരിച്ച് ത്വഷ്ടാവ് ഇങ്ങോട്ടു കൊണ്ടുവന്നതാണ്. അവിടെ അതിലാണ് കേശവൻ പാരിജാതം കൊണ്ടുവന്നുവെച്ചത്. ആ പാരിജാതം കൊണ്ടുപോരുമ്പോഴാണ് അത്ഭുതവിക്രമനായ കൃഷ്ണൻ ആ വൃക്ഷം കാക്കുന്ന ദേവന്മാരുമായി പോരാടിയത്. പുണ്ഡരീകശതം ചേർന്നതും പൊൻവിതാനങ്ങളോടുകൂടിയതുമായ രത്നപുഷ്പഫലദ്രുമങ്ങൾ കേശവനുണ്ട്. പൊയ്ത്താരുകൾ ശോഭിക്കുന്ന കുളുർത്ത ജലം രത്നോൽപലസൗഗന്ധികങ്ങൾ എന്നിവ നില്ക്കുന്നതും മണികൾ പതിച്ച പൊൻതോണികൾ ശോഭിക്കുന്നതുമായ പൊയ്കയുണ്ട്. അവയുടെ വക്കുകളിൽ മാമരങ്ങൾ ശോഭിക്കുന്നു. പയിൻ, പന, കടമ്പ്, നൂറുനൂറു ശാഖകളുള്ള ചന്ദനമരം, ഹിമവാൻ, മേരു മുതലായ പർവ്വതത്തിൽ നില്ക്കുന്ന മഹാവൃക്ഷങ്ങൾ എന്നിവയെല്ലാം വിശ്വകർമ്മാവ് കൃഷ്ണന്നുവേണ്ടി ദ്വാരകയിൽ കൊണ്ടുപോയി നിരത്തി. രക്തവും പീതവും അരുണവും ശ്വേതവുമായ പുഷ്പങ്ങളും ഫലങ്ങളും സർവ്വഋതുക്കളിലും ഫലങ്ങൾ നിറഞ്ഞതുമായ വൃക്ഷങ്ങൾ അവയിൽ നിറയെ നില്ക്കുന്നു. നിരപ്പായ വക്കുള്ള തടാകങ്ങളുടെ ജലവും മണലും ചരലുമുള്ള, തെളിഞ്ഞ ജലം ഒഴുകുന്ന പുഴകൾ അതിലുണ്ട്. നാനാവൃക്ഷലതകൾ ചേർന്ന് പുഷ്പങ്ങൾ ചിന്നി പ്രവഹിക്കുന്ന ജലമുള്ള സ്വർണ്ണമയമായ മണലും ചരലുമുള്ള നദികൾ അതിലുണ്ട്. മദിച്ച മയിലുകളുടെ കൂട്ടം, മത്തരായ കുയിലുകൾ ഇവയൊക്കെച്ചേർന്ന് ആ പുരിയിൽ അനേകം വൃക്ഷങ്ങളുണ്ട്. അപ്രകാരം ആ പുരത്തിൽ അനേകം വൃക്ഷങ്ങളുണ്ട്. അപ്രകാരം ആ പുരത്തിൽ മത്തഗജങ്ങളും ഗോക്കളും മഹിഷങ്ങളും പന്നികളും പലതരം പക്ഷികളും സുഖമായി വസിക്കുവാൻ നല്ല പാർപ്പിടങ്ങൾ നിർമ്മിച്ചതായിക്കാണാം. അഴകുറ്റ ആ പുരിയുടെ കോട്ടകൾ സ്വർണ്ണ

മയമായ, നിഷ്കുശതോന്നതമായി, വിശ്വകർമ്മാവ് നിർമ്മിച്ചിരിക്കുന്നു. അത് മലപോലെ ചുറ്റി മനോഹരമായി ശോഭിക്കുന്നു. വലിയ മലകൾ, സരിത്തുകൾ, സരസ്സുകൾ, പൂങ്കാവനങ്ങൾ, എന്നിവ ചുറ്റും നിർമ്മിച്ചിരിക്കുന്നു."

**99. ദ്വാരകാപ്രവേശം –** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരമുള്ള ദ്വാരകയെ നോക്കുന്നവനായ വൃഷഭേക്ഷണൻ, കൃഷ്ണൻ, പ്രാസാദനികരങ്ങളാൽ പ്രശോഭിക്കുന്ന തൻെറ ഭവനം ദർശിച്ചു. രത്നഖചിതമായ തൂണുകൾ ലക്ഷക്കണക്കിനും കോടിക്കണക്കിനും ചേർന്ന്, അഗ്നിനിറത്തിൽ മണിവിദ്രുമരാജിതമായ കമാനത്തോടും വിചിത്രമായ പൊൻതറയോടുംകൂടി എല്ലായിടത്തും വിളങ്ങുന്ന അത്യുന്നതമായ കൃഷ്ണൻെറ ഉപസ്ഥാനമന്ദിരം പ്രശോഭിച്ചു. സ്ഫടികത്തൂണുകളുമായി പരന്ന് ഒട്ടുക്കും പൊന്മയമായി പൊയ്ത്താരുകളും രക്തവർണ്ണങ്ങളുള്ള കൽഹാരങ്ങളും ഉൽപലങ്ങളും വികസിച്ചുനില്ക്കുന്ന ജലത്തോടും രത്നഖചിതമായ സ്വർണ്ണചിത്രമണിപ്പൊൻപടവുകളുള്ളവയും അതിന്മേൽ മദിച്ചു കൂവുന്ന കുയിലും ആടുന്ന മയിലുംചേർന്നു പ്രശോഭിക്കുന്നതും, വിടർന്ന ഉൽപലങ്ങൾ ശോഭിക്കുന്നതുമായ വാപികൾ അവിടെ കണ്ടു. വിശ്വകർമ്മാവുതീർത്ത ശൈലം ആ ഗൃഹത്തിന് കോട്ടയായി ശോഭിച്ചു. നൂറു നിഷ്കപ്പാടുയർന്ന് കിടങ്ങുകൾചേർന്ന് വിളങ്ങുന്ന ആ ഗൃഹം വൃഷ്ണിവീരനുവേണ്ടി വിശ്വകർമ്മാവ് തീർത്തതാണ്. അരയോജന വിസ്തീർണ്ണത്തിലുള്ള ആ ഭവനം മഹേന്ദ്രഭവനംപോലെ ശോഭിച്ചു. ഗരുഡാരൂഢനായി രസത്തോടെ ശൗരി അവിടെയെത്തി. വൈരികൾക്ക് രോമഹർഷണമായവിധം വെളുത്ത തൻെറ ശംഖ് ഊതി. ആ ശംഖനാദം കേട്ടതോടെ കടലുകൾ കലങ്ങി. ആകാശം ശബ്ദംകൊണ്ട് നിറഞ്ഞു. അതൊരു അത്ഭുതമായി. പാഞ്ചജന്യത്തിൻെറ ശബ്ദംകേട്ടപ്പോൾ കുകുരാന്ധകന്മാർ ശോകംവെടിഞ്ഞവരായി. ഗരുഡനെ കണ്ടപ്പോൾ അവരുടെ ആഹ്ലാദം വർദ്ധിച്ചു. ഗരുഡാരൂഢനായ കൃഷ്ണനെ, ഭാസ്കരതുല്യഭാസ്സോടുകൂടിയ ശംഖചക്രഗദാധരനെ, കണ്ട് പൗരന്മാർ ഹർഷിച്ചു. അവർ പെരുമ്പറ മുഴക്കി. ഭേരികളുടെ ഗംഭീരനാദം മുഴങ്ങി. സിംഹനാദങ്ങൾ പൗരന്മാർ മുഴക്കി. പിന്നെ കുകുരാന്ധകന്മാരും ദാശാർഹന്മാരും മധുസൂദനനെക്കണ്ടു സന്തോഷിച്ച് ഒന്നിച്ചു ചേർന്നു. വാസുദേവനെ മുമ്പിൽ നടത്തി ശംഖതൂര്യരവത്തോടെ വസുദേവൻെറ ഗൃഹത്തിൽ ഉഗ്രസേനരാജാവ് ചെന്നെത്തി. തൻെറ ഗൃഹത്തിൽ ദേവകി ഉടനെ പുത്രനെ നന്ദിച്ച് ഉപചരിച്ചു. യശോദയും രോഹിണിയും ആഹുകസ്ത്രീകളും അപ്രകാരംതന്നെ ഉപചരിച്ചു. പിന്നെ കൃഷ്ണൻ ഗരുഡനോടുകൂടി സ്വന്തം ഗൃഹത്തിലേക്കു പ്രവേശിച്ചു. ഈശ്വരാനുചരനായ ഹരി യഥേഷ്ടം ചരിച്ചു. യദുനന്ദനൻ ഗൃഹദ്വാരത്തിൽ എത്തി ഇറങ്ങി. യാദവാഗ്ര്യൻ യദുക്കളെ യഥാർഹം പൂജിച്ചു. രാമൻ, ആഹുകൻ, ഗദൻ, അക്രൂരൻ, പ്രദ്യുമ്നൻ എന്നിവരാൽ അർച്ചിതനായി മണിപർവ്വതവുമായി ശൗരി ഗൃഹത്തിൽക്കയറി. ശക്രൻ ഇഷ്ടപ്പെടുന്ന പാരിജാതദ്രുമവും രുക്മിണീപുത്രൻ കയറ്റി. പാരിജാതപ്രഭാവത്താൽ പ്രശോഭിക്കുന്ന ആ വീരന്മാരുടെ ദിവ്യമായ ദേഹബന്ധങ്ങൾ കണ്ടു ജനങ്ങൾ മോദിച്ചു.

ഹൃഷ്ടരായ യാദവന്മാരുടെ സ്തുതി കേട്ട് ശ്രീമാനായ കേശവൻ വിശ്വകർമ്മാവ് നിർമ്മിച്ച തൻെറ മനോഹര ഗൃഹത്തിൽ ചെന്നു കയറി. അന്തഃപുരത്തിൻെറ നടുവിൽ ശൃംഗത്തോടുകൂടിയ മണിപർവ്വതം വൃഷ്ണികളോടുകൂടി ആ അമേയാത്മാവ് ഉറപ്പിച്ചു. ആ ദിവ്യമായ പാരിജാതദ്രുമത്തെ ശത്രുമർദ്ദനനായ കൃഷ്ണൻ അവ്യഗ്രമായി അർച്ചിച്ച് തനിക്ക് ഇഷ്ടപ്പെട്ട ഒരു സ്ഥാനം നിശ്ചയിച്ച് അവിടെ നട്ടുജ്ഞാതികളുടെ സമ്മതംവാങ്ങി ശത്രുമർദ്ദനനായ കേശവൻ നരകാസുരനിൽനിന്നു വിടുവിച്ച സ്ത്രീകൾക്ക് ഉചിതമായ സൽക്കാരങ്ങൾ ചെയ്തു. ദിവ്യഭൂഷണങ്ങൾ, വസ്ത്രങ്ങൾ, ധനജാലങ്ങൾ, ദാസീജനങ്ങൾ, ചന്ദ്രാഭഹാരങ്ങൾ, മിന്നുന്ന രത്നങ്ങൾ, ഇവയാൽ നാരിമാരെ വാസുദേവൻ അർച്ചിച്ചു. ദേവകി, രോഹിണി, രേവതി, ആഹുകൻ എന്നിവരും അവരെ അർച്ചിച്ചു. സ്ത്രീകളിൽ ശ്രേഷ്ഠയായ സത്യഭാമ സൗഭാഗ്യവതിയായി ശോഭിച്ചു. കുടുംബേശ്വരിയായി ഭീഷ്മകപുത്രിയായ രുക്മിണി വാണു. അവർക്ക് ഒത്ത മാതിരി ഹർമ്മ്യപ്രാസാദശിഖരങ്ങളെ കൃഷ്ണൻ താമസിക്കുവാൻ നല്കി. വേണ്ടുവോളം ഉപകരണങ്ങളും സംഭാവനചെയ്തു."

**100. സഭാപ്രവേശനം –** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഗരുഡനെ പൂജിച്ച് ആദരിച്ചതിന്നുശേഷം സഖിയായി അവനെ സ്വീകരിച്ചു. അവനോട് ഗൃഹത്തിലേക്കു പോകാമെന്ന് അനുജ്ഞ നല്കുകയും ചെയ്തു. കൃഷ്ണനെ മാനിച്ച് കുമ്പിട്ട് അവൻ മേല്പോട്ടു പറന്ന് യഥേഷ്ടം ആകാശത്തിൽ സഞ്ചരിച്ചു. അവൻ ചിറകിൻെറ അടി കൊണ്ട് സമുദ്രത്തെ ക്ഷോഭിപ്പിച്ചു. ചിറകടിയുടെ കാറ്റു കൊണ്ട് തിമിംഗലങ്ങൾ വാഴുന്ന കടലിനെ ഇളക്കിമറിച്ച് അവൻ മഹാവേഗത്തോടെ പറന്ന് കിഴക്കേക്കടലിലെത്തി. വേണ്ടസമയത്ത് എത്താമെന്ന് കൃഷ്ണനോടു പറഞ്ഞിട്ടാണ് ഗരുഡൻ പോയത്. അവൻ പോയതിന്നുശേഷം കൃഷ്ണൻ ചെന്ന് തൻെറ ജനകനെ, വൃദ്ധനായ വസുദേവനെ, കണ്ടു. പിന്നെ ഉഗ്രസേനരാജാവിനെയും ബലഭദ്രനെയും ശിനി വീരനെയും വൃഷ്ണിവൃദ്ധന്മാരെയും മറ്റു ഭോജന്മാരെയും അന്ധകന്മാരെയും കണ്ടു. പരാക്രമംകൊണ്ടു നേടിയ മുഖ്യമായ രത്നങ്ങൾകൊണ്ട് ദാശാർഹന്മാരെ അർച്ചിച്ചു. 'ബ്രഹ്മദ്വേഷികൾ വംശത്തോടെ ചത്തൊടുങ്ങി. വൃഷ്ണ്യന്ധകന്മാർ ജയിക്കുന്നു. പോരിൽനിന്ന് കേടുകൂടാതെ മധുസൂദനൻ തിരിച്ചുവന്നു.' ഇപ്രകാരം കീർത്തിച്ചുപറഞ്ഞ് വഴി തോറും ദ്വാരകയിൽ കുണ്ഡലാഞ്ചിതനായ പുരുഷൻ പൂജയ്ക്കു പാത്രമായി. പിന്നെ ജനാർദ്ദനൻ സാന്ദീപനിമഹർഷിയെച്ചെന്നുകണ്ട് വന്ദിച്ചു. പിന്നെ വൃഷ്ണിപതിയായ ഉഗ്രസേനനെക്കണ്ടു. കണ്ണുനിറഞ്ഞ ആനന്ദത്തോടെ നോക്കുന്ന വസുദേവനെ രാമനോടുകൂടിനിന്ന് ഇന്ദ്രാനുജൻ വന്ദിച്ചു. പിന്നെ മറ്റുള്ളവരെയൊക്കെ ചെന്നുകണ്ട് സൽക്കരിച്ചു. പിന്നെ ദിവ്യങ്ങളും രത്നമണ്ഡിതങ്ങളുമായ മുഖ്യമായ ആസനങ്ങളിൽ കൃഷ്ണൻ തുടങ്ങിയ എല്ലാവരും ഇരുന്നു. കിങ്കരന്മാർ കൊണ്ടുവന്ന അജയ്യമായ ധനമെല്ലാം കൃഷ്ണൻെറ കല്പനയനുസരിച്ച് ആൾക്കാർ സഭയിലെത്തിച്ചു. പിന്നെ യദൂത്തമനായ കൃഷ്ണൻ ദാശാർഹന്മാർക്ക് അവയെല്ലാം ദുന്ദുഭീരവത്തോടെ സമ്മാനിച്ചു. ദിവ്യാസനാഢ്യമായ, രത്നവിദ്രുമാഞ്ചിതമായ സഭയിൽ കൃഷ്ണൻെറ കല്പനപ്രകാരം എല്ലാവരും പ്രവേശിച്ചു. നൃസിംഹരായ യാദവന്മാർ വാഴുന്ന ആ സഭ സർവ്വാർത്ഥഗുണസമ്പൂർണ്ണമായമട്ടിൽ സിംഹങ്ങൾ വാഴുന്ന ഗുഹകൾചേർന്ന പർവ്വതം പോലെ പ്രശോഭിച്ചു.

രാമനോടുകൂടി കൃഷ്ണൻ മഹത്തായ സുവർണ്ണ സിംഹാസനത്തിൽ, ഉഗ്രസേനനെ പുരസ്കരിച്ച് ഭോജവൃഷ്ണികളെയും മുമ്പേ നടത്തി പ്രവേശിച്ചു. അതിന്നുശേഷം ആ വീരന്മാരായ യാദവന്മാരെ വിളിച്ച് പ്രീതിയോടെ കൃഷ്ണൻ വയഃക്രമമനുസരിച്ച് ഇപ്രകാരം പറഞ്ഞു."

**101. നാരദവാക്യം –** ശ്രീകൃഷ്ണൻ പറഞ്ഞു: "സൽക്കീർത്തിമാന്മാരായ നിങ്ങളുടെ തപോബലസമാധിയാലും ശാപത്താലും പാപിയായ ഭൗമൻ നരകൻ ഹതനായി. ഉത്തമകന്യാജനങ്ങളെ, ബന്ധനസ്ഥരാക്കിയിട്ടിരുന്നവരെയെല്ലാം

ബന്ധനവിമുക്തരാക്കി. ആ ഉത്തമമായ മണിപർവ്വതശിഖരം ഇങ്ങോട്ടു കൊണ്ടുപോന്നു. ഇതാ മഹാധനചയം നമുക്കു വേണ്ടി കിങ്കരന്മാർ കൊണ്ടുപോന്നിരിക്കുന്നു, നിങ്ങൾ മഹത്തായ ദ്രവ്യത്തിന്ന് ഈശ്വരരായിരിക്കുന്നു എന്നു പറഞ്ഞ് അടങ്ങി."

വൈശമ്പായനൻ പറഞ്ഞു: "വാസുദേവൻ പറഞ്ഞ ആ വാക്കുകൾകേട്ട് ഭോജവൃഷ്ണ്യന്ധകോത്തമന്മാർ രോമാഞ്ചംപൂണ്ടു ചിരിച്ച് മുകുന്ദനെ പൂജിച്ചു. ആ നൃവീര ന്മാർ കൈകൂപ്പി ഉടനെ പറഞ്ഞു: "അല്ലയോ മഹാഭുജാ, ഭവാന് ഇത് ഒരിക്കലും അത്ഭുതകരമായ ഒരു കാര്യമല്ല ദേവകീ പുത്രാ! ദേവന്മാർക്കുപോലും സാദ്ധ്യമല്ലാത്ത ദുഷ്കരമായ ക്രിയയാണ് നീ ചെയ്തത്. പിടിച്ചെടുത്ത രത്നഭോഗങ്ങൾ കൊണ്ട് നീ സ്വജനങ്ങളെ സന്തോഷിപ്പിച്ചു. ഇത് എത്രയും പ്രശംസാർഹമായ ഒരു പ്രവൃത്തിയാണ്."

എല്ലാ ദാശാർഹരുടെയും ആഹുകൻെറയും സ്ത്രീകൾ വന്ദിച്ച് കൃഷ്ണനെക്കാണുവാനായി വന്നുചേർന്നു. ദേവകി മുതലായ സ്ത്രീകളും ശുഭാസ്യയായ രോഹിണിയും മഹാഭുജരായ രാമകൃഷ്ണന്മാർ ഇരിക്കുന്നത് ആനന്ദത്തോടെ നോക്കിക്കണ്ടു. അവരെക്കണ്ടതോടെ രാമകൃഷ്ണന്മാർ ചെന്ന് രോഹിണീദേവിയെയും ദേവകീദേവിയെയും കുമ്പിട്ട് വണങ്ങി. മാതാവായ ദേവകി വൃഷഭാക്ഷന്മാരായ പുത്രന്മാരാൽ, ദേവമാതാവായ അദിതി മിത്രാവരുണന്മാരാലെന്നപോലെ ശോഭിച്ചു.

ആ നരശ്രേഷ്ഠൻ വന്നപ്പോൾ അവൾക്ക് മകളായ കന്യക, നരന്മാർ ഏകാംശയെന്നു പറയുന്ന കാമരൂപിണി, വന്നെത്തി. അവൾ പറഞ്ഞ മുഹൂർത്തത്തിലാണല്ലോ ഹരി ജനിച്ചതും അവൾ കാരണമാണല്ലോ കൃഷ്ണൻ കൂട്ടത്തോടെ കംസവധം ചെയ്യുവാൻ ഇടയായതും. അവൾ വൃഷ്ണിഗൃഹത്തിൽ പൂജയേറ്റ് വർദ്ധിച്ചു. വസുദേവാജ്ഞയാൽ പുത്രൻെറമട്ടിൽ പാലിച്ചുപോന്ന അവൾ, പിറന്ന് ഏകാനംശയെന്ന് മന്നിൽ മാനവർ പുകഴ്ത്തുന്നവളായ അവൾ, ദുർദ്ധർഷയും യോഗ്യയും കൃഷ്ണനെ കാക്കുന്നവളുമായ പെങ്ങൾ, സുമനസ്സുക്കളായ യദുക്കൾ പൂജിക്കുന്നവൾ, ദേവനെപ്പോലെ ദിവ്യവപുമാനായ കൃഷ്ണനെ കാക്കുന്നവൾ, ഇഷ്ടസഖിയെപ്പോലെ കൃഷ്ണനെ പൂജിക്കെ ആ പെങ്ങളെ കൃഷ്ണൻ വലത്തുകൈകൊണ്ട് പിടിച്ചു. അപ്രകാരം സഹോദരിയെ ബലരാമനും സന്തോഷത്തോടെ പുല്കി മൂർദ്ധാവിൽ ഘ്രാണിച്ച് ഇടംകൈ പിടിച്ചു. അങ്ങനെ രാമകൃഷ്ണന്മാർക്കിടയിൽ നില്ക്കുന്ന സഹോദരിയെ അവിടെയുള്ള സ്ത്രീകൾ പൊൻതാമരപ്പൂവെടുത്ത പത്മസ്ഥയായ ശ്രീദേവിയെപ്പോലെ കണ്ടു. അങ്ങനെ അക്ഷതം കൊണ്ട് വർഷംചെയ്തു. പല നല്ല പുക്കളാൽ ആരാധിച്ച് അവർ തങ്ങളുടെ ഗൃഹങ്ങളിലേക്കു പോയി.

പിന്നെ യാദവന്മാരെല്ലാം മുകുന്ദനെ പൂജിച്ചു. മുകുന്ദൻ ചെയ്ത അത്ഭുതങ്ങളെ വാഴ്ത്തി പ്രസന്നചിത്തരായി അരികിൽ വീണു. പൂജയേല്ക്കുന്ന ആ മഹാബാഹു, പൗരന്മാർക്ക് ആനന്ദംവർദ്ധിപ്പിക്കുന്ന ദേവൻ, മഹാകീർത്തിമാൻ, ദേവതുല്യന്മാരോടുചേർന്ന കൃഷ്ണൻ പ്രശോഭിച്ചു. ആ യാദവന്മാർ എല്ലാവരും ഇരിക്കെ കൃഷ്ണൻെറ സന്നിധിയിൽ നാരദൻ ദേവേന്ദ്രൻ പറഞ്ഞുവിട്ടതനുസരിച്ച് വന്നു കയറി. ശൂരന്മാരായ യദുവര്യന്മാർ നാരദനെ പൂജിച്ചു. ഉടനെ നാരദൻ കൃഷ്ണൻെറ കൈപിടിച്ച് പരമായ ആസനത്തിൽ ഇരുന്നു. സുഖമായി ഇരിക്കുന്ന ആ വൃഷ്ണീന്ദ്രന്മാരോട് ഇപ്രകാരം പറഞ്ഞു."

നാരദൻ പറഞ്ഞു: "അല്ലയോ വൃഷ്ണിമുഖ്യന്മാരേ, ശക്രൻ പറഞ്ഞതനുസരിച്ചു വന്നവനാണ് ഞാൻ. രാജസിംഹങ്ങളേ, ഞാൻ ഈ കൃഷ്ണൻെറ പരാക്രമത്തെപ്പറ്റി പറഞ്ഞുതരാം. ബാല്യംമുതൽ പല മഹാകർമ്മങ്ങളും കൃഷ്ണൻ ചെയ്തിട്ടുണ്ട്.

കംസൻ യാദവന്മാരെയെല്ലാം തോല്പിച്ച് തൻെറ അച്ഛനെ പിടിച്ചുകെട്ടി രാജ്യം കൈവശപ്പെടുത്തി. അതിന്നു ശേഷം തൻെറ ശ്വശുരനായ ജരാസന്ധരാജാവിനെ ആശ്രയിച്ചു. ദുർമ്മതിയായ ആ കുലപാംസനൻ ഭോജവൃഷ്ണ്യന്ധകന്മാരെയെല്ലാം നിന്ദിച്ചു. ജ്ഞാതികാര്യത്തിന്ന് ശ്രമിക്കുന്ന പ്രതാപവാനായ വസുദേവൻ ഉഗ്രസേനൻെറ രക്ഷയ്ക്കായി തൻെറ പുത്രനെ രക്ഷിച്ചു. ആ ധർമ്മിഷ്ഠൻ മഥുരക്കാട്ടിൽ ഗോപന്മാരോടുകൂടെ വസിച്ചു. മധുസൂദനൻ അത്യത്ഭുതങ്ങളായ കർമ്മങ്ങൾ ചെയ്തു. പ്രത്യക്ഷമായി ശൂരസേനർക്കു വലിയ ഒരത്ഭുതം സൃഷ്ടിച്ചു. മലർന്നുകിടന്നു കൈകാൽ കുടഞ്ഞുകളിക്കുമ്പോൾ ശിശുവായ കൃഷ്ണൻ വണ്ടി ചവിട്ടിമറിച്ചു. പക്ഷിവേഷം പൂണ്ട രൗദ്രയായ രാക്ഷസിയെ, ഘോരയായ പൂതനയെ, ശക്തയായ പടുമൂർത്തിയെ, രൗദ്രമായ വിഷംപുരട്ടിയ മുല കൃഷ്ണന്നു നല്കുന്ന ക്രൂരയെ, ആ നിശാചരിയെ വധിച്ചു. അവളെ കൊന്നതായി വനവാസികൾ കണ്ടു. വീണ്ടും ജനിച്ചവനായിത്തീർന്നു എന്നതിനാൽ ഇവൻ അധോക്ഷജൻ എന്നു പ്രസിദ്ധനായി. ഒരു വണ്ടി കാൽവിരൽകൊണ്ട് തട്ടിമറിച്ചത് വലിയ അത്ഭുതംതന്നെ. ബാലത്വം കാട്ടുന്ന ഇവൻ ദാമം കൊണ്ട് ഉരലിൽ ബന്ധിക്കപ്പെട്ടു. രണ്ടു നീർമരുതുകളെ അവൻ വയറ്റത്തു കെട്ടിയ ഉരൽ വലിച്ചു നടന്നു മറിച്ചുവീഴ്ത്തി. തന്മൂലം ഇവൻ 'ദാമോദരൻ' എന്ന പേരിൽ പ്രസിദ്ധനായി. ബലമേറിയ ദുരാധർഷനായ കാളിയസർപ്പത്തെ വാസുദേവൻ യമുനാഹ്രദത്തിൽവെച്ച് കളിയോടെ വിജയിച്ചു. നാഗഗേഹത്തിൽ അക്രൂരൻ തൻെറ കണ്ണിൽക്കാണുന്ന വിധം നാഗങ്ങളുടെ പൂജയേറ്റ് വിഭു ദിവ്യമായ രൂപം ധരിച്ചു. ശ്രീമാനായ കൃഷ്ണൻ തണുത്ത കാറ്റടിയേറ്റ് വിറയ്ക്കുന്ന പശുക്കളെ സംരക്ഷിക്കുവാൻ ഗോവർദ്ധനപർവ്വതം പറിച്ചു കൈയിലേന്തിനിന്നു. ശിശുവായ വാസുദേവൻ അങ്ങനെ ഗോക്കളെ സാരക്ഷിച്ചു. അപ്രകാരംതന്നെ മനുഷ്യരെക്കൊല്ലുന്ന ദുഷ്ടനായ കാളയെ ഗോപതിയായ കൃഷ്ണൻ ഉഗ്രനായ അരിഷ്ടനെന്ന നരാന്തകനെ വധിച്ചു. ബലമേറിയ മഹാകുറ്റനായ ധേനുകൻ എന്ന ദുഷ്ടദൈത്യനെ ഗോക്കളെ സംരക്ഷിക്കുവാനായി വാസുദേവൻ വധിച്ചു. സർവ്വസൈന്യങ്ങളുടെയും മുമ്പിൽ നിർത്തി തന്നെ പിടിക്കുവാൻ വന്ന അരിഘ്നനായ സുദാമനെ വൃകങ്ങളാൽ ഓടിച്ചു. രൗഹിണേയനോടൊന്നിച്ചു വീണ്ടും കാട്ടിൽ ഗോപവേഷമെടുത്തു സഞ്ചരിച്ച ഇവൻ കംസന്നു ഭയം നല്കി. ഇപ്രകാരം വജ്രമെടുത്ത ശൗരി പോരിൽ ശക്തനായ ഹയത്തെ, കംസൻ വിട്ടയച്ച ഹയത്തെ, പുരുഷോത്തമൻ വധിച്ചു. ധീമാനായ രൗഹിണേയൻ ബലവാനായ പ്രലംബാസുരനെ, കംസൻെറ മന്ത്രിയെ, ഒറ്റയടിക്കു കൊന്നുവീഴ്ത്തി. വസുദേവാത്മജരായ ഇവർ, ദേവപുത്രസമാനന്മാരായ അവർ, ബ്രഹ്മഗാർഹ്യം സംസ്കരിച്ച ഇവർ വീര്യവാന്മാരായി വളർന്നു. ജന്മം മുതൽ ഇവരെ ഗാർഗ്ഗ്യനാകുന്ന മുനിപുംഗവൻ ശരിയായവിധം അറിഞ്ഞ് യഥാവിധി സംസ്കരിച്ചു. ഈ നരശ്രേഷ്ഠന്മാർ പിന്നെ യൗവനയുക്തരായപ്പോൾ ഹിമാദ്രിയിൽ മദംകൊണ്ട സിംഹക്കുട്ടികൾപോലെ വളർന്നു. പിന്നെ ഗോപികളുടെ ചിത്തംകവർന്ന വീരന്മാരായ മഹാബലന്മാർ ഗോഷ്ഠശ്രേഷ്ഠരായി ദേവപുത്രാഭരായി വിളങ്ങി. ജയത്തിലും പോരിലും വിവിധമായ ക്രീഡയിലും നന്ദഗോപൻെറ ഗോപന്മാർ ഇവരെ നോക്കുവാൻ ശക്തരായില്ല. മാർ വിരിഞ്ഞും കൈകൾ നീണ്ടും സാലസ്കന്ധംപോലെ വിലസുന്ന ഇവരെപ്പറ്റി കേട്ട് മന്ത്രികളോടുകൂടിയ കംസൻ

ഭയപ്പെട്ടു. ബലഭദ്രനെയും കേശവനെയും പിടിക്കുവാൻ കഴിയാത്തവനായ കംസൻ ക്രോധത്തോടെ തൻെറപിതാവായ ഉഗ്രസേനനെയും പിടിച്ചു കള്ളന്മാരെയെന്നപോലെ ബന്ധിച്ചു. ഈ ബന്ധനദുഃഖം വളരെക്കാലം പണിപ്പെട്ട് വസുദേവൻ സഹിച്ചു. അച്ഛനെ ബന്ധിച്ച് കംസൻ ശൂരസേനത്തെ ഭരിച്ചു. ജരാസന്ധനും ഭീഷ്മകനും ആഹൃതിയും തുണയുള്ളവനായ കംസൻ ഒട്ടുനാൾ ഒഴിഞ്ഞതിന്നുശേഷം മഥുരയിൽ പിനാകിയെ സംബന്ധിക്കുന്നതായ ഒരു മഹായജ്ഞം ചെയ്തു. നാനാ നാട്ടുകാരായ മല്ലന്മാർ അവിടെ വന്നെത്തി. നൃത്യകർമ്മവിദഗ്ദ്ധ ന്മാരും ആട്ടക്കാരും പാട്ടുകാരും വന്നെത്തി. പിന്നെ വിലയേറിയ രംഗവാടം കംസൻ സമർത്ഥരായ ശില്പികളെ വരുത്തി പണിയിച്ചു. അതിൽ ആയിരം മഞ്ചങ്ങളിൽ പൗര ന്മാരും നാട്ടുകാരും കയറി കാഴ്ചക്കാരായി താരങ്ങളെപ്പോലെ ശോഭയോടെ ഇരുന്നു. ശ്രീയോടുകൂടിയ പുഷ്ടമായ രംഗവാടത്തിൽ സുകൃതി സ്വർഗ്ഗത്തിലേക്കുള്ള വിമാനം കയറുന്ന വിധം കംസൻ കയറി.

രംഗദ്വാരത്തിൽ ആയുധങ്ങളോടുകൂടി നില്ക്കുന്ന മത്തഗജത്തെ ശൂരന്മാരായ യോധരെക്കയറ്റി വീര്യവാനായ കംസൻ കാവൽനിർത്തി. തേജസ്വികളായ രാമകൃഷ്ണന്മാർ, പുരുഷവ്യാഘ്രന്മാരായ ബലകേശവന്മാർ, സൂര്യചന്ദ്രന്മാരെപ്പോലെ വന്നെത്തിയെന്ന് എപ്പോൾ കേട്ടുവോ, അപ്പോൾ തുടങ്ങി കംസൻ ആത്മരക്ഷയ്ക്കുള്ള ശ്രമങ്ങൾ. രാമകൃഷ്ണന്മാരെ ചിന്തിച്ച് രാത്രി കംസൻ ഉറങ്ങിയില്ല. രാജാവേ! രാമനും കൃഷ്ണനും മഹത്തരമായ ആ സമ്മേളനത്തെപ്പറ്റി കേട്ട് ആ ശൂരന്മാർ, തൊഴുത്തിൽ പുലികളെന്നപോലെ പ്രവേശിച്ചു. കടക്കുന്ന ക്ഷണത്തിൽ കാവല്ക്കാർ ആനപ്പുറത്തിരുന്നു തടുത്തു. കുവലയാപീഡൻ കൃഷ്ണനെ വധിക്കുവാൻ ശ്രമിച്ചപ്പോൾ കൃഷ്ണൻ ഗജവീരനെയും പാപ്പാനെയും കൊന്നുവീഴ്ത്തി. അതിന്നുശേഷം അവർ രംഗത്തിലെത്തി. ചാണൂരാന്ധ്രന്മാരെ കൃഷ്ണനും ബലഭദ്രനും മർദ്ദിച്ചു. സോദരനോടുകൂടിയ ദുഷ്ടനായ കംസനെ വീഴ്ത്തി. യദുസിംഹൻചെയ്ത കർമ്മം ദേവകൾക്കും സഹിക്കുവാൻ വയ്യാത്തതായിരുന്നു. അതു ചെയ്യുവാൻ കേശവന്നല്ലാതെ മറ്റ് ആർക്കുകഴിയും? പ്രഹ്ലാദനോ, ശംബരനോ മഹാബലിയോ നേടാത്തതായ മഹത്തായ ധനം ശൗരി നിങ്ങൾക്കുവേണ്ടി മുരനെയും പഞ്ചജനദൈത്യനെയും വധിച്ച് ഇവിടേക്കു കൊണ്ടുവന്നു. കുന്നുപോലെ ഉന്നതനായ നിസുന്ദനെ ചെന്ന് കൂട്ടത്തോടെ വധിച്ചു. ഭൗമൻ എന്ന നരകനെ വധിച്ച് കുണ്ഡലങ്ങളെ ഹരിച്ചു. വിണ്ണിൽ ദേവകളിൽ വലിയ പ്രസിദ്ധി കേശവൻ നേടി.

കൃഷ്ണൻെറ കൈയൂക്ക് ആശ്രയിച്ച് ശോകഭീതികൾ കൂടാതെ, മത്സരംകൂടാതെ, അല്ലയോ യാദവന്മാരേ, നിങ്ങൾ നല്ല യജ്ഞം യജിക്കുവിൻ! ധീമാനായ കൃഷ്ണൻ ദേവകൾക്കുവേണ്ടി ചെയ്ത കാര്യങ്ങൾ മഹത്തരമാണ്. നിങ്ങളോടു ഞങ്ങൾ ഇഷ്ടംപറയുന്നു. അതു നിങ്ങൾക്കു ശുഭത്തിന്നായി ഭവിക്കും. ഞാൻ നിങ്ങൾക്ക് എന്ത് ഇഷ്ടം ചെയ്യണമോ അത് മടികൂടാതെ ചെയ്യാം. 'യദുക്കളേ, ഞാൻ നിങ്ങളുടെ ആളാണ്. നിങ്ങൾ എല്ലാവരും എൻെറയാണ്. ഞാൻ നിങ്ങൾക്കുവേണ്ടി എന്തുചെയ്യുവാൻ സന്നദ്ധനാണ്!' ഇപ്രകാരം കൃഷ്ണനെ സംബോധനചെയ്ത് വാസവൻ പറഞ്ഞു. ഈ വൃത്താന്തം കൃഷ്ണനെ അറിയിക്കണമെന്നു പറഞ്ഞ് എന്നെ അയച്ചിരിക്കുകയാണ്. ഞാൻ അതിൽ സന്തുഷ്ടനായിരിക്കുന്നു. നിധിയുള്ള ദിക്കിൽ ശ്രീ ഇരിക്കുന്നു. ശ്രീയുള്ള ദിക്കിൽ വണക്കവും ഇരിക്കുന്നു. വിനയവും ശ്രീയും ധീയും മഹാത്മാവായ കൃഷ്ണനിൽ ഇരിക്കുന്നു.'

**102. നാരദവാക്യം –** നാരദൻ പറഞ്ഞു: മുരപാശംതീർത്ത് നിസുന്ദൻ എന്ന നരകനെ വധിച്ച് പ്രാഗ്ജ്യോതിഷപുരത്തിലേക്ക് സുഖമായ വഴി തെളിയിച്ചു. പോരിൽത്തിരക്കുന്ന രാജാക്കന്മാരെ കേശവൻ ചെറുഞാണൊലികൊണ്ടും പാഞ്ചജന്യധ്വനിയാലും ത്രസിപ്പിച്ചു. കാറുപോലെയുള്ള തേർനിരയോടുകൂടി തെക്കർ സംരക്ഷിച്ചുപോരുന്ന ബലവിക്രമശാലിയായ രുക്മിയെ പോരിൽ ജയിച്ച് വൃഷ്ണിപുംഗവനായ കേശവൻ രുക്മിണിയെ ഹരിച്ചു. പിന്നെ കാറുപോലെ ഇരമ്പുന്ന സൂര്യഭാസ്സായ രഥത്താൽ ഭോജയായ പത്നിയെ ശംഖചക്രഗദാസിമാനായ കൃഷ്ണൻ നേടി. പിന്നെ ജാരൂത്ഥ്യാഹൃതിയെയും ക്രാഥനെയും ശിശുപാലനെയും സൈന്യത്തോടുകൂടി വക്രനെയും ശതധന്വനെയും ജയിച്ചു. കസേരുമാൻ എന്ന യവനനെ, ഇന്ദ്രദ്യുമ്നനെ, വീഴ്ത്തി. ദൃഢധന്വാവായ കേശവൻ ധീമാനായ സൗഭേശനെ, ശാല്വനെ, വധിച്ചു. അസംഖ്യം പർവ്വതനിരകൾ ചക്രത്താൽ പുരുഷോത്തമൻ തകർത്തു. പിന്നെ പുണ്ഡരീകാക്ഷൻ ദ്യുമത്സേനനെ വീഴ്ത്തി. മഹേന്ദ്രശിഖരത്തിൽ നിമിഷംകൊണ്ടു ചുറ്റുന്ന രാവണാനുചരേന്ദ്രന്മാരെ പുരുഷവ്യാഘ്രൻ വധിച്ചു. ഇരാവതിയിൽ അത്യഗ്നിതുല്യരായ വീരന്മാരായ ഗോപതിയെയും താലകേതുവിനെയും ശാർങ്ഗി വധിച്ചു. ദൈത്യരായ ഹംസഡിംഭകന്മാരെയും കൂട്ടത്തോടെ വധിച്ചുവീഴ്ത്തി. വാരാണസിപുരി മഹാത്മാവായ കേശവൻ ചുട്ടു. നാട്ടുകാരും കൂട്ടുകാരുംചേർന്ന കാശിരാജാവിനെ കൃഷ്ണൻ വധിച്ചു. മൂർച്ചകൂട്ടിയ ശരങ്ങൾ വിട്ട് പോരിൽ യവനെയും ജയിച്ചു. അത്ഭുതക്രിയനായ കൃഷ്ണൻ ഐന്ദ്രസേനിയെ ജയിച്ചു. വലിയ യാദസ്സോടുകൂടിയവനും പോരിൽ ബലിഷ്ഠനുമായ പാശിയെ ലോഹിതകൂടത്തിൽ ചെന്ന് പടവെട്ടി ജയിച്ചു. വിണ്ണിൽപ്പോയി ദേവന്മാർ രക്ഷിക്കുന്ന പാരിജാതദ്രുമത്തെ മഹേന്ദ്രനെ അവഗണിച്ച് ദ്വാരകയിലേക്കു കൊണ്ടുപോന്നു. പാണ്ഡ്യൻ, പൗണ്ഡ്രൻ, കലിംഗൻ, മത്സ്യൻ എന്നിവരെ കൃഷ്ണൻ ഒന്നിച്ച് വധിച്ചു. മഹാന്മാരായ നൂറ്റൊന്നു രാജാക്കന്മാരെ ഇവൻ വധിച്ചു. വീരനായ കൃഷ്ണൻ മനോഹരിയായ ഗാന്ധാരീദേവിയെ, ഗാന്ധാരരാജാവിൻെറ പുത്രിയെ, വിവാഹംചെയ്തു. കളിയിൽ മധുസൂദനൻ കുന്തി കാൺകെ ഗാണ്ഡീവിയെ ഭാരതമുഖ്യനെ ജയിച്ചു. ദ്രോണൻ, ദ്രൗണി, കൃപൻ, കർണ്ണൻ, ഭീഷ്മൻ, സുയോധനൻ ഇവരെ തേർ ഓടിച്ച് പുരുഷോത്തമൻ ജയിച്ചു. അക്രൂരൻെറ ഇഷ്ടം ഇച്ഛിച്ച് ശംഖചക്രഗദാധരൻ സൗവീരരാജസുതയെ ബലമായി ഹരിച്ചു. തേര്, ആന, കുതിര എന്നിവ ഭൂമി മുഴുവൻ ചുറ്റുന്നവ വേണുദാരിക്കായി ജയിച്ചു. ഈ മാധവൻ തപോവീര്യം, ബലം, ഓജസ്സ് എന്നിവയോടുകൂടി കഴിഞ്ഞ ജന്മത്തിൽ മഹാബലിയോട് മൂന്നു ലോകവും അളന്നു വാങ്ങി. വജ്രാശനിഗദാഖൾഗങ്ങളാൽ ഭീഷണരായ ദാനവന്മാർ പ്രാക്ജ്യോതിഷപുരത്തിൽ ഇവന്ന് മരണത്തിന്നുള്ളതൊന്നും കണ്ടില്ല. കൃഷ്ണൻ ഗണങ്ങളോടുകൂടി ബലിപുത്രനായ ബാണനെ, വീര്യപരാക്രമിയായ അസുരേശ്വരനെ, ജനാർദ്ദനൻ, തോല്പിച്ചുവിട്ടു. മഹാബാഹുവായ കേശവൻ പീഠൻ എന്ന കംസമന്ത്രിയെ, പീഠഭുവും, അസിലോമാവുമായവനെ മഹാബലൻ വധിച്ചു. ഐരാവണൻ, ജൃംഭൻ, വിരൂപൻ എന്നിവരെയും മർത്ത്യരൂപനായ ദൈത്യനെയും പുരുഷോത്തമൻ വധിച്ചു. ഓജസ്വിയായ കാളിയനെ ജലത്തിൽവെച്ച് ജയിച്ച് കടലിലേക്കയച്ചു. മരിച്ചുപോയ സാന്ദീപനികുമാരനെ ജീവിപ്പിച്ചു. അങ്ങനെ വൈവസ്വതനായ യമനെയും ഈ വീരനായ ഹരി പോരിൽ ജയിച്ചു. ഇപ്രകാരം മഹാബാഹുവായ ഇവൻ ദുഷ്ടന്മാർക്ക് ശാസകനായി. ദേവബ്രാഹ്മണരിൽ ദ്വേഷമുള്ളവർക്കൊക്കെ ശാസകനായി. ഭൗമനായ നരകനെ വധിച്ച

മണികുണ്ഡലം ഹരിച്ചു. അതു വജ്രപാണിയുടെ പ്രിയത്തിന്നായി ദേവമാതാവിന്നു നല്കി. ഇപ്രകാരം ദേവന്മാർക്കും ദൈത്യന്മാർക്കും മർത്ത്യർക്കും ഭയാഭയകരനായി പ്രസിദ്ധി നേടി. അങ്ങനെ സർവ്വലോകകരനായി വിഭുവായി വിളങ്ങുന്നു. മർത്ത്യരിൽ ധർമ്മം സ്ഥാപിച്ച് സദക്ഷിണമായ യജ്ഞം നടത്തി. വളരെ ദേവകാര്യങ്ങൾ നിർവ്വഹിച്ച് ആ ദേവൻ പിന്നെ വൈകുണ്ഠത്തിൽ അണയുന്നതാണ്. പല രത്നങ്ങൾ ചിന്നി ചൈത്യരൂപങ്ങളെടുത്ത് കാടുചേർന്ന ദ്വാരക കടൽ ഒഴിഞ്ഞു വിളങ്ങും. സൂര്യലോകംപോലെ ശോഭിക്കുന്ന ശാർങ്ഗിയുടെ ആ പട്ടണം കൃഷ്ണൻ എപ്പോൾ വിട്ടൊഴിയുന്നുവോ, അപ്പോൾ കടൽ അതിനെ മുക്കിക്കളയും. ദേവാസുരനരന്മാരിൽ ഈ പുരി വാഴുവാൻ മധുസൂദനനല്ലാതെ മറ്റൊരാൾ ഉണ്ടാകുന്നതല്ല. ഇപ്രകാരം ദാശാർഹന്മാർക്ക് ഉത്തമമായ വിധി ഉണ്ടാക്കി. വിഷ്ണു, നാരായണൻ, സോമൻ, സൂര്യൻ ഇവരെല്ലാം ഈ ദേവൻതന്നെയാണ്. അപ്രമേയനും അചിന്ത്യനും യഥേഷ്ടപരനും വശിയുമാണ് ഇവൻ. കളിക്കോപ്പാൽ ബാലന്മാരെന്നപോലെ പഞ്ചഭൂതങ്ങളാൽ ഇവൻ കളിക്കുന്നു. മഹാബാഹുവായ ഈ മധുസൂദനൻെറ മഹത്ത്വം കണക്കാക്കാവുന്നതല്ല. ആ വിശ്വരൂപൻ പരാപരങ്ങളെ ഒന്നിനെയും വിട്ടില്ല. ഇങ്ങനെ ഇവൻ നൂറുനൂറായിരം പ്രാവശ്യം പ്രസിദ്ധിപ്രാപിച്ചു. ഇവൻെറ കർമ്മങ്ങൾക്ക് യാതൊരന്തവും ആരും ഒരിടത്തും കണ്ടില്ല. ഇപ്രകാരം ബാല്യത്തിലും യൗവനത്തിലും മഹാകർമ്മങ്ങൾ പങ്കജാക്ഷൻ സങ്കർഷണൻെറ സഹായത്തോടെ ചെയ്തിരിക്കുന്നു എന്ന് പണ്ട് തപോവീര്യാപ്പദർശനൻ വ്യാസൻ പറഞ്ഞിട്ടുണ്ട്. മഹായോഗിയും ബുദ്ധിമാനുമായ മഹർഷി എല്ലാം നേരിട്ടു കണ്ടിട്ടുള്ളതാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്ന് ശക്രൻ പറഞ്ഞതനുസരിച്ച് ഗോവിന്ദനെ നാരദൻ വാഴ്ത്തി. അങ്ങനെ യദുക്കളെ പൂജിച്ച് മുനി സ്വർഗ്ഗത്തിലേക്കു പോയി. പിന്നെ വൃഷ്ണികൾക്കും അന്ധകർക്കും യഥാർഹം പുണ്ഡരീകാക്ഷൻ വിധിപ്രകാരം വിത്തങ്ങൾ നല്കി. യാദവന്മാർ വലിയ ദക്ഷിണയോടെ യജ്ഞംചെയ്തു. അങ്ങനെ ആ മഹാത്മാക്കൾ ആ ദ്വാരകാപുരിയിൽ വസിച്ചു."

**103. വൃഷ്ണിവംശാനുകീർത്തനം** - ജനമേജയൻ പറഞ്ഞു: "അനേകായിരം ഭാര്യമാർ ഭഗവാനുണ്ടല്ലോ. അവരിൽ പ്രസിദ്ധകൾ എട്ടുപേരാണെന്നു പറയുന്നുണ്ടല്ലോ. അവരുടെ മക്കൾ ആരൊക്കെയാണെന്ന് പറഞ്ഞാൽക്കൊള്ളാം."

വൈശമ്പായനൻ പറഞ്ഞു: "പ്രധാനമായി പ്രസിദ്ധിയുള്ളവർ എട്ടു ഭാര്യമാരാണ്. അവർ എല്ലാവരും വീരമാതാക്കളാണ്. അവരുടെ സന്തതികൾ ആരൊക്കെയാണെന്നു പറയാം, കേട്ടാലും. ആദ്യമായി ആ എട്ടു ഭാര്യമാർ ആരൊക്കെയാണെന്നു പറയാം. രുക്മിണി, സത്യഭാമ, നഗ്നജിത്തിൻെറ മകളായ സത്യ, ശിബിരാജാവിൻെറ പുത്രിയായ സുദത്ത, ചാരുഹാസിനിയായ ലക്ഷ്മണ, മിത്രവിന്ദ, കാളിന്ദി, ജാംബവതി, പൗരവി, മദ്രദേശരാജാവിൻെറ പുത്രിയായ സുഭീമ എന്നിവരാണ് എട്ടു ഭാര്യമാർ.

ഇനി രുക്മിണീപുത്രന്മാർ ആരൊക്കെയാണെന്നു പറയാം. ശംബരാന്തകരനായി ശുഭനായ പ്രദ്യുമ്നൻ ഒന്നാമനായി ജനിച്ചു. രണ്ടാമത്തെ പുത്രനാണ് ചാരുദേഷ്ണൻ. അവൻ വൃഷ്ണിസിംഹനായ മഹാരഥനാണ്. ചാരുഭദ്രൻ, ചാരുഗർഭൻ, സുദേഷ്ണൻ ദ്രുമൻ, സുഷേണൻ, ചാരുഗുപ്പൻ, വീര്യവാനായ ചാരുവിന്ദൻ, ഇളയവനായ ചാരുബാഹു, ചാരുമതി, എന്ന കന്യക ഇവരാണ് രുക്മിണിക്കുണ്ടായ സന്താനങ്ങൾ. ഇനി സത്യഭാമയ്ക്കുണ്ടായവർ ഭാനു, ഭീമരഥൻ, രോഹിതൻ, ദീപ്തിമാൻ, താമ്രജാക്ഷൻ, ജലാന്തകൻ, എന്നീ പുത്രന്മാരും അവർക്ക് സഹോദരികളായി ഭാനു, ഭീമലിക, താമ്രപർണ്ണി, ജലന്ധമ എന്നീ നാലുപേരും കൃഷ്ണനിൽനിന്ന് ഉണ്ടായി.

ജാംബവതിക്കുണ്ടായ പുത്രന്മാർ സാംബൻ, മിത്രവാൻ, മിത്രവിന്ദൻ, മിത്രബാഹു, സുനീഥൻ എന്ന അഞ്ചുപേരാണ്. മിത്രവതി എന്ന പുത്രിയുമുണ്ടായിരുന്നു. സത്യക്ക് ഭദ്രകാരൻ, ഭദ്രവിന്ദൻ, എന്ന പുത്രന്മാരും ഭദ്രവതി എന്ന ഒരു കന്യകയും ഉണ്ടായി. സുദത്ത എന്ന ശൈബ്യയിൽ സംഗ്രാമജിത്ത്, സത്യജിത്ത്, സേനജിത്ത്, സപത്നജിത്ത്, എന്ന നാലു പുത്രന്മാർ ഉണ്ടായി. സുഭീമ എന്ന മാദ്രിയുടെ പുത്രന്മാർ വൃകാശ്വൻ, വൃകനിർവൃതി, വൃകദീപ്തി എന്നീ മൂന്നുപേരായിരുന്നു. ലക്ഷ്മണയുടെ മക്കൾ ഗാത്രവാൻ, ഗാത്രുഗുപ്പൻ വീര്യവാനായ ഗാത്രവിന്ദൻ എന്നിവരും ഗാത്രവതി എന്ന പെൺകുട്ടിയുമായിരുന്നു. കാളിന്ദിക്ക് അശ്രുതൻ, ശ്രുതസമ്മതൻ എന്നിവരും ഉണ്ടായി. പതിയായ ശ്രുതസേനയ്ക്ക് അശ്രുതനെ മധുസൂദനൻ നല്കി.

കൃഷ്ണൻ ആ പുത്രനെ നല്കിയതിന്നുശേഷം ആ ഭാര്യയോടു പറഞ്ഞു: 'നിങ്ങൾക്കു രണ്ടാൾക്കും ഇവൻ ഒരുപോലെ എന്നും മകനായിരിക്കും. ബൃഹതിയിൽ [illegible] ഉണ്ടായി. ശൈബ്യയിൽ അംഗദൻ, കുമുദൻ, ശ്വേതൻ എന്നീ പുത്രന്മാരുണ്ടായി. ശ്വേത എന്നു പേരായ കന്യകയുമുണ്ടായി. അഗാവഹൻ, സുമിത്രൻ, ശുചി, ചിത്രരഥൻ, ചിത്രസേനൻ എന്നീ പുത്രന്മാരും ചിത്രവതി എന്ന പുത്രിയും സുദേവയ്ക്കുണ്ടായി. പിന്നെ വനസ്തംബൻ, സ്തംബവനൻ, നിവാസനൻ, അവനസ്തംബൻ എന്നീ പുത്രന്മാരും സ്തംബവതി എന്ന പുത്രിയും കൗശികിയിലുണ്ടായി. ഉപസന്നൻ, ശങ്കു, വജ്രാംശു, ക്ഷിപ്രൻ എന്നിവർ സുതസോമയിലുണ്ടായി. യൗധിഷ്ഠിരിയിൽ യുധിഷ്ഠിരനുണ്ടായി. ചിത്രയോധികളായ കപാലി, ഗരുഡൻ, എന്ന മറ്റു രണ്ടുപേരും അവളിലുണ്ടായി. ഇപ്രകാരം അനവധി പുത്രന്മാരുണ്ടായി എന്ന് നീ ധരിക്കുക. പ്രസിദ്ധന്മാരായി രണവിശാരദന്മാരായി ഒരു ലക്ഷത്തിഎൺപതിനായിരം മക്കൾ വാസുദേവന് ഉണ്ടായി. എല്ലാവരും യുദ്ധകോവിദന്മാരായിരുന്നു. ഇങ്ങനെ ജനാർദ്ദനൻെറ സന്താനങ്ങളെപ്പറ്റി ശരിയായ കണക്ക് ഞാൻ പറഞ്ഞു. വൈദർഭിയായ രുക്മവതിയിൽ പ്രദ്യുമ്നന് അനിരുദ്ധനുണ്ടായി. രാജസത്തമാ! അനിരുദ്ധൻ പോരിൽ അനിരുദ്ധനാണ്. മൃഗകേതനനാണ് അവൻ.

ബലഭദ്രന് രേവതിയിൽ നിശാനും, ഉൽമുഖനുമുണ്ടായി. രണ്ടുപേരും ദേവതുല്യന്മാരായ പുരുഷോത്തമ ന്മാരാണ്. ശൗരിയുടെ, വാസുദേവൻെറ രണ്ടു ഭാര്യമാരാണ് സുതാരയും, സുതനുവും. അവരിൽ പൗണ്ഡ്രകനും കപിലനും വസുദേവനുണ്ടായി. സുതാരയിൽ കപിലനും സുതനുവിൽ പൗണ്ഡ്രനും ഉണ്ടായി. പൗണ്ഡ്രകൻ രാജാവായി. കപിലൻ കാടുകയറി തപസ്വിയായി. വസുദേവന് തൻെറ ശൂദ്രഭാര്യയിൽ ശക്തിമാനായ വീരൻ ഉണ്ടായി. വില്ലാളിപ്രവരനായ അവൻ നിഷാദപ്രഭുവായ ജരയാണ്. സാംബനിൽനിന്ന് കാശ്യക്ക് സുപാർശ്വൻ എന്ന ബലവാനായ പുത്രനുണ്ടായി. അനിരുദ്ധൻെറ പുത്രനായി സാനുവും. സാനുവിൻെറ പുത്രനായി വജ്രനും ഉണ്ടായി. വജ്രൻെറ പുത്രനായി പ്രതിരഥൻ ഉണ്ടായി. പ്രതിരഥൻെറ പുത്രനായി സുചാരു ഉണ്ടായി. വൃഷ്ണിക്ക് അന്ത്യപുത്രനായി അനിമിത്തനുണ്ടായി. അവൻെറ പുത്രനായി ശിനിയുണ്ടായി. ശിനിയുടെ പുത്രനായി സത്യവാക്കും രഥിയുമായ സത്യകൻ എന്ന വീരൻ ഉണ്ടായി. സത്യകൻെറ പുത്രനായി ശൂരനായ യുയുധാനനുണ്ടായി. യുയുധാനൻെറ പുത്രനായി അസംഗനുണ്ടായി. അസംഗൻെറ പുത്രനായി മണി ഉണ്ടായി. മണിയുടെ പുത്രനായി യുഗന്ധരൻ ഉണ്ടായി. ഇതോടെ ആ വംശവർണ്ണന കലാശിച്ചു."

104. **ശംബരവധം** – ജനമേജയൻ പറഞ്ഞു: "ഭവാൻ മുമ്പ് ശംബരഘ്നനാണെന്നു പറഞ്ഞ ആ പ്രദ്യുമ്നനെപ്പറ്റി അറിയുവാൻ ആഗ്രഹിക്കുന്നു. അവൻ ശംബരനെ കൊന്ന കഥ പറയണേ!"

വൈശമ്പായനൻ പറഞ്ഞു: " കൃഷ്ണൻെറ പുത്രനായി രുക്മിണിയിൽ ധൃതവ്രതനായ കാമദേവൻ വന്നു പിറന്നു. ശംബരാന്തകനായ ആ പ്രദ്യുമ്നൻ കാമദർശനനായിരുന്നു. സനൽകുമാരൻ എന്ന് പുരാണത്തിൽ പുകഴ്ന്നവനാണ് അവൻ. പ്രസവിച്ച് ഏഴുനാൾ തികഞ്ഞ അന്ന് രാത്രിയിൽ ആ ശിശുവായ കൃഷ്ണപുത്രനെ സൂതികാഗൃഹത്തിൽനിന്ന് കാലശംബരൻ അപഹരിച്ചുകൊണ്ടുപോയി. ദേവമായാന്വിതനാണ് അവൻ എന്ന് കേശവൻ അറിഞ്ഞു. അതുകൊണ്ട് അന്ന് ആ യുദ്ധദുർമ്മദനായ ദൈത്യനെ കൃഷ്ണൻ കൊന്നില്ല. മരണമടുത്ത ആ മഹാസുരൻ അവനെ മായയാൽ ഹരിച്ചു കൈകൊണ്ടെടുത്തു സ്വന്തം പുരിയിലെത്തിച്ചു.

ആ ശംബരാസുരന്ന് പുത്രന്മാരുണ്ടായിരുന്നില്ല. അവൻ രൂപഗുണാഢ്യയും സന്താനമില്ലാത്തവളുമായ ഭാര്യക്ക്, മായാവതിക്ക്, മായപോലെ ശുഭദർശനയായ ഭാര്യക്ക് ആ വാസുദേവപുത്രനെ പുത്രനെന്നവിധം നല്കി. കാലചോദിതനായ അസുരരാജാവ് തൻെറ മഹിഷിക്ക് അങ്ങനെ ഒരു പുത്രനെ നല്കി. അവനെ കണ്ട ഉടനെ മായാവതി രോമാഞ്ചപ്പെട്ടുപോയി. അവൾ ആ കുട്ടിയെ ഹർഷത്തോടെ വീണ്ടും വീണ്ടും നോക്കി. അങ്ങനെ ആ ശിശുവിനെ നോക്കിക്കാണുമ്പോൾ പൂർവ്വജന്മസ്മരണ അവൾക്കുണ്ടായി. ഇവൻ കഴിഞ്ഞ ജന്മത്തിൽ എൻെറ ഭർത്താവായിരുന്നല്ലോ! ഇവൻ എൻെറ നാഥൻതന്നെ! എൻെറ ഭർത്താവുതന്നെ! ഞാൻ ഇവനുമായി പിരിഞ്ഞ് രാപ്പകൽ ചിന്താശോകക്കടലിലാണ്ട് രതിപെടാതെ ദുഃഖിക്കുകയായിരുന്നു. ഇവനെ ദേവദേവനായ ഭഗവാൻ ശൂലി, മുമ്പെ അനംഗനാക്കിവിട്ടു സംക്ലിഷ്ടനാക്കി. കഴിഞ്ഞ ജന്മത്തിലെ കഥ ഞാൻ അറിഞ്ഞു. അതറിഞ്ഞുകൊണ്ട് ഞാൻ എങ്ങനെ ഇവന്ന് അമ്മയായി മുല നല്കും. ഭർത്താവിനെ ഭാര്യയായ ഞാൻ എങ്ങനെ പുത്രനെന്നു ഭാവിക്കും? ഇങ്ങനെ വിചാരിച്ച് അവൾ ആ ശിശുവിനെ ധാത്രിയെ ഏല്പിച്ചു. അങ്ങനെ രസായനാദികൾ പ്രയോഗിച്ച് കുട്ടിയെ ക്ഷണത്തിൽ വളർത്തി. ധാത്രി പറഞ്ഞ് ആ മായാവതിയെ അവൻ അമ്മയായി കരുതി. അങ്ങനെ ആ കുട്ടി മായാവതിയെ അറിയാതെ അമ്മയാണെന്നു ധരിച്ചു. കമലാക്ഷനായ കൃഷ്ണപുത്രനെ അവൾ വളർത്തി. കാമമോഹിതയായ മായാവതി അവനെ ദൈത്യമായകളൊക്കെ പഠിപ്പിച്ചു.

യൗവനം പ്രാപിച്ചപ്പോൾ പ്രദ്യുമ്നൻ കാമദർശനനായി. സ്ത്രീകളുടെ മനസ്സ് കാണുന്നവനും, സർവ്വാസ്ത്രവിധിപാരഗനുമായി തൻെറ പൂർവ്വജന്മത്തിലെ കാന്തനെ കാമിനിയായ മായാവതി കാമിച്ചു. പുഞ്ചിരിതൂകിയും കടാക്ഷിച്ചും ഇംഗിതങ്ങൾകാട്ടിയും പ്രലോഭിപ്പിച്ചു. മനസ്സുകൊണ്ടു കാമിച്ച് ചേരാൻകൊതിക്കുന്ന സുസ്മിതയായ ദേവിയോടു പ്രദ്യുമ്നൻ പറഞ്ഞു."

പ്രദ്യുമ്നൻ പറഞ്ഞു: "അമ്മയ്ക്കു ചേർന്ന മട്ടും മാതിരിയുമൊക്കെ വിട്ട് മറ്റൊരു മാതിരിയായതെന്താണ്? അമ്പോ! നീ ഒരു ദുഷ്ടയാണല്ലോ! സ്ത്രീകൾക്ക് ഇങ്ങനെ ചാപല്യം വരുമോ? പുത്രഭാവമൊക്കെ വിട്ട് നീ എന്നെ കാമഭാവം കാണിച്ച് പ്രലോഭിപ്പിക്കുന്നത് നന്നോ? സൗമ്യേ, ഞാൻ ഭവതിയുടെ പുത്രനല്ലേ? എന്താണ് ഈ ദുശ്ശീലം കാണിക്കുന്നത്? ദേവീ, ഇതിൻെറ തത്ത്വമെന്താണ്? നീ പറയൂ. എന്താണ് ഇങ്ങനെ? അല്ലെങ്കിലും സ്ത്രീകളുടെ സ്വഭാവം മിന്നൽപോലെ ചഞ്ചലമാണെന്നു കേട്ടിട്ടുണ്ട്. കാറുകൾ പാഞ്ഞുചെന്ന് കുന്നിൻെറ മാറിൽ വീഴുന്നമാതിരിയാണ് ആണുങ്ങളിൽ പെണ്ണുങ്ങൾ ചെന്നുവീഴുന്നത്! സൗമ്യേ, ഞാൻ നിൻെറ മകനാണോ, അല്ലയോ? പറയൂ! തത്ത്വം പറഞ്ഞുകേൾക്കണം. നിൻെറ ആഗ്രഹം എന്താണ് ഇങ്ങനെ വരാനെന്നും അറിയണം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കാമൻ പറഞ്ഞപ്പോൾ വ്യഥിതേന്ദ്രിയയായ ആ ഭീരു വിജനപ്രദേശത്തു കൊണ്ടുപോയി കൃഷ്ണപുത്രനായ ജയനോട് ഇപ്രകാരം പറഞ്ഞു."

മായാവതി പറഞ്ഞു: "എൻെറ കാന്താ! നീ എൻെറ മകനല്ല. ശംബരൻ നിൻെറ അച്ഛനുമല്ല. സുന്ദരനായി പിറന്ന നീ മഹാവിക്രമിയാണ്. നീ കൃഷ്ണൻെറ പുത്രനായി പിറന്നവനാണ്. നീ വാസുദേവപുത്രനാണ്. രുക്മിണിയുടെ ആനന്ദം വർദ്ധിപ്പിക്കുന്നവനാണ്. പ്രസവിച്ച് ഏഴാംദിവസം ശിശുവായിരിക്കുന്ന നിന്നെ കൊണ്ടുപോന്നതാണ്. ഈറ്റില്ലത്തിൽ മലർന്നുകിടക്കുന്ന നിന്നെ എടുത്തുകൊണ്ടുപോന്നതാണ്. ബലവീര്യാഢ്യനായ എൻെറ ഭർത്താവ് നിന്നെ കൊണ്ടുപോന്നതാണ്. നിൻെറ അച്ഛനും ഇന്ദ്രതുല്യനുമായ വാസുദേവൻെറ ഗൃഹത്തിൽ ആക്രമിച്ചു കടന്ന് നിന്നെ ഹരിച്ച് ശംബരൻ അങ്ങോട്ടു കൊണ്ടുപോന്നതാണ്. നിൻെറ അമ്മ ശിശുവിനെക്കാണാതെ ദുഃഖിച്ചു. കുട്ടി പോയ പശുവിനെപ്പോലെ രോദിച്ചും അവൾ കിടന്നു ദുഃഖിക്കുകയാണ്. ഇന്ദ്രനെക്കാൾ യോഗ്യനായ നിൻെറ പിതാവായ പക്ഷികേതുവും ദുഃഖിക്കുകയാണ്. പൈതലായ നിന്നെ കൊണ്ടുപോന്നത് അവർ കണ്ടില്ല. ഇവിടെയുണ്ടെന്ന് അവർക്കറിവില്ല. അല്ലയോ കാന്താ, നീ വൃഷ്ണികുമാരനാണ്. നീ ശംബരപുത്രനല്ല. വീരാ, ദാനവർക്കുണ്ടോ ഇപ്രകാരമുള്ള ദിവ്യനായ പുത്രൻ ജനിക്കുന്നു! അതുകൊണ്ടാണ് വീരാ, ഞാൻ നിന്നെ കാമിച്ചത്. നിന്നെ പ്രസവിച്ചവളല്ല ഞാൻ. ഞാൻ നിൻെറ അമ്മയല്ല. അല്ലയോ സൗമ്യാ നിൻെറ രൂപംകണ്ട് ദുർബ്ബലയായ ഈ ഞാൻ മയങ്ങുന്നു. ഞാൻ ഒരുങ്ങിയതും ഞാൻ മനസ്സിൽ നിനച്ചതും കാന്താ. ഞാൻ ഓർക്കുന്നമാതിരി വാർഷ്ണേയാ, ഭവാൻ സാധിപ്പിച്ചുതരണേ! നിന്നിൽ എനിക്കുള്ള സൽഭാവമൊക്കെ ഞാൻ നിന്നോടു പറഞ്ഞു. നീ എൻെറ മകനല്ല, ശംബരപുത്രനുമല്ല എന്ന യാഥാർത്ഥ്യം ഞാൻ നിന്നെ അറിയിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "മായാവതി പറഞ്ഞതൊക്കെ കേട്ട ഉടനെ അവൻ ചെന്ന് ശംബരനെ പേരെടുത്തു വിളിച്ചു. സർവ്വമായാഭിജ്ഞനായ ചക്രായുധാത്മജന്നു യാതൊരു ഭയവുമുണ്ടായില്ല. അവൻ വിളിച്ചുപറഞ്ഞു: 'കൊള്ളാം! ദുഷ്ടനായ അസുരൻ കേശവൻെറ കുട്ടിയെ യാതൊരു ഭയവുംകൂടാതെ വന്ന് അപഹരിച്ചു. അവന്നു വേണ്ടത് ഞാൻ ഇന്നു നല്കും. എന്തുചെയ്താൽ അവൻ എന്നോടു ക്രോധിക്കും? എന്തുചെയ്താൽ അവൻ എന്നോടേല്ക്കും? ഞാനെന്താണ് ആദ്യം ചെയ്യേണ്ടത്? ആ മന്ദൻ എന്നോടു ചൊടിച്ചുവരുവാൻ എന്തുചെയ്യണം? ഇവന്ന് വിചിത്രമായ സിംഹകേതനധ്വജങ്ങൾ വളരെയുണ്ട്. തോരണപ്പുരയിൽ മനോഹരമായ മേരുശൃംഗതുല്യമായി അവ വിളങ്ങുന്നു. മൂർച്ചകൂടിയ ഭല്ലംകൊണ്ട് ഇത് ഇപ്പോൾ എയ്തു വീഴ്ത്തിക്കളയാം. ധ്വജം മുറിച്ചിട്ടു എന്നു കേട്ടാൽ അവൻ യുദ്ധത്തിന്നു വരാതിരിക്കയില്ല. അവനെ ഉടനെ വധിച്ച് ദ്വാരകയിലേക്കു പൊയ്ക്കളയാം' എന്നു മനസ്സിൽ വിചാരിച്ച് അവൻ ശരം വില്ലിൽവെച്ചു കുലയേറ്റി. ക്ഷണത്തിൽ അവൻ ശംബരൻെറ മണിധ്വജം മുറിച്ചിട്ടു. വമ്പനായ പ്രദ്യുമ്നൻ ഈ ധ്വജം മുറിച്ചിട്ടതു കേട്ടപ്പോൾ ക്രോധത്തോടെ ശംബരൻ തൻെറ മക്കളെ വിളിച്ച് കല്പിച്ചു."

ശംബരൻ പറഞ്ഞു: "ഹേ വീരന്മാരേ, നിങ്ങൾ ക്ഷണത്തിൽ രുക്മിണീപുത്രനെ വധിക്കുവിൻ! എനിക്കപ്രിയം പ്രവർത്തിച്ചവനെ ഇനി എനിക്കു കാണേണ്ട."

വൈശമ്പായനൻ പറഞ്ഞു: " ശംബരൻ പറഞ്ഞ വാക്കു കേട്ട് ശംബരകുമാരന്മാരെല്ലാം വളരെ സന്തോഷത്തോടെ പ്രദ്യുമ്നനെ വധിക്കുവാൻ പാഞ്ഞടുത്തു. അതിസേനൻ, ചിത്രസേനൻ, വിഷ്വക്സേനൻ, ശ്രുതൻ, ശ്രുതേഷണൻ, സുഷേണൻ, സോമസേനൻ, മനസ്സ്, സേനാനി, സൈന്യഹന്താവ്, സേനഹാവ്, സൈനികൻ, സേനസ്കന്ധൻ, സാതിസേനൻ, സേനകൻ, ജനകൻ, സുതൻ, കാലൻ, വികുലൻ, ശാന്തൻ, കാലാന്തകരൻ, വിഭു, കുംഭകേതു, സുദംഷ്ട്രൻ, കേശി ഇങ്ങനെയുള്ള പലരും ചക്രതോമരശൂലങ്ങളോടും പടഹാശനിയോടും വെണ്മഴുവോടുംകൂടി ഹൃഷ്ടരായി ക്രോധത്തോടെ പുറപ്പെട്ടു. അവർ ആ ശത്രുവിനെ പോരിന്നുവിളിച്ച് പടത്തലയ്ക്കൽ നിന്നു.

ഉടനെ മഹാബാഹുവായ പ്രദ്യുമ്നനും തേരിൽക്കയറി വില്ലുമേന്തി യുദ്ധത്തിന്നു പുറപ്പെട്ടു. പിന്നെ രോമഹർഷണമായവിധം ബഹളമായ യുദ്ധം നടന്നു. ശംബരൻെറ പുത്രന്മാരെല്ലാം ഒരു ഭാഗത്ത്, കൃഷ്ണപുത്രൻമാത്രം മറ്റേ ഭാഗത്തും. അപ്പോൾ ദേവകളും ഗന്ധർവ്വന്മാരും, ചാരണന്മാരും അഹീന്ദ്രന്മാരും, ദേവരാജാവിനെ മുന്നിലാക്കി വിമാനത്തിൽ നിന്നു. നാരദൻ, തുംബുരു, ഹാഹാഹൂഹൂക്കൾ, പാട്ടുകാരായ അപ്സരസ്ത്രീകൾ ഇവരെല്ലാം ആകാശത്തിൽ നിന്നു. ദേവരാജപ്രീതിഹരനായ ഗന്ധർവ്വൻ വിചിത്രവും അത്ഭുതവുമായ അവൻെറ ചേഷ്ടിതം വജ്രിയായ ദേവരാജാവിനോടു പറഞ്ഞു: 'ശംബരാത്മജന്മാർ നൂറു പേരുണ്ട്. അവരെല്ലാം ഒരുഭാഗത്ത്. മറുഭാഗത്തോ, കൃഷ്ണപുത്രനായ ഒരുത്തൻ മാത്രമാണ്. പലരുംചേർന്ന് ഈ ഒരുത്തനോടു പൊരുതിയാൽ എങ്ങനെ ഒറ്റയ്ക്ക് ഒരുത്തന്നു ജയിക്കുവാൻ കഴിയും?' അവൻെറ ആ വാക്കുകേട്ട് വലസൂദനൻ ചിരിച്ച് അവനോടു പറഞ്ഞു: 'നീ ഇവൻെറ പരാക്രമം കേൾക്കുക! കഴിഞ്ഞ ജന്മത്തിൽ ഇവൻ കാമദേവനായിരുന്നു. അവൻ രുദ്രൻെറ ക്രോധാഗ്നിയിൽ ദഹിച്ചുപോയി. അങ്ങനെ ഭർത്താവ് ദഹിച്ചുപോയപ്പോൾ ഭാര്യയായ രതീദേവി മുക്കണ്ണനെ തപസ്സാൽ പ്രസാദിപ്പിച്ചു. ദേവൻ പ്രസാദിച്ച് അവൾക്കു വരംനല്കി: 'വിഷ്ണു മാനുഷരൂപത്തിൽ ദ്വാരകയിൽ വാഴും. അവൻെറ പുത്രനായി ഇവൻ പിറക്കും; അതിൽ സംശയിക്കേണ്ടതില്ല. അനംഗൻ എന്നു പേരുകേട്ടവനായ കാമൻ മൂന്നുലോകത്തിലും പ്രസിദ്ധനാകും. അവൻ ശംബരനെ വധിക്കും. പ്രസവിച്ച് ഏഴാം ദിവസം രുക്മിണിയുടെ മടിയിൽ കിടക്കുമ്പോൾ ആ പ്രദ്യുമ്നനെ മായകൊണ്ട് ശംബരൻ കൊണ്ടുപോകും. നീ പോയി ശംബരഗൃഹത്തിൽ മായാവതിയായ ഭാര്യയാവുക! മായാരൂപമെടുത്ത് ശംബരദൈത്യനെ മോഹിപ്പിക്കുക. നീ അപ്പോൾ ബാലരൂപത്തിലിരിക്കുന്ന നിൻെറ ഭർത്താവിനെ വളർത്തുക. യൗവനംപ്രാപിക്കുമ്പോൾ അവൻ ശംബരദൈത്യനെ വധിക്കും. അനംഗൻ പിന്നെ നിന്നോടുകൂടി ദ്വാരകയിലേക്കു പോകും. ഞാൻ ഗൗരിയോടുകൂടി രമിക്കുന്നതുപോലെ അവൻ നിന്നോടു ചേർന്നു രമിക്കുന്നതാണ്.' ഇപ്രകാരം ദേവദേവനായ ആ പുരുഷോത്തമൻ കല്പിച്ച് സിദ്ധചാരണന്മാർ സേവിക്കുന്ന മേരുസന്നിഭമായ കൈലാസത്തിലേക്കു പോയി. പോകുമ്പോൾ കാമൻെറ പത്നിയായ രതീദേവി, ആ ദേവദേവനായ ഉമേശനെ വണങ്ങി ശംബരൻെറ ഗൃഹത്തിലേക്കു പോയി കാലം കാത്ത് വാണു. ഇപ്രകാരം മഹാബാഹു ശംബരനെ നിഗ്രഹിക്കും. പ്രദ്യുമ്നൻ മക്കളോടുകൂടിയ ആ ദുഷ്ടനെ തീർച്ചയായും വധിക്കുന്നതാണ്."

**105. ശംബരസൈന്യഭംഗം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ മഹാബഹളമായി രോമഹർഷണമായവിധം ആ യുദ്ധം മൂത്തു. ശംബരകുമാരന്മാരും രുക്മിണീപുത്രനും തമ്മിൽ യുദ്ധം ഭയങ്കരമായി നടന്നു. ഉടനെ ചിരിച്ച് ദൈത്യന്മാർ അമ്പ്, വേൽ, വെണ്മഴു, ചക്രം, തോമരം, കുന്തം, മുസൃണ്ഠി, മുസലം ഇവയൊക്കെ പ്രദ്യുമ്നൻെറ ദേഹത്തിൽ ഒന്നിച്ചുവീഴ്ത്തി. കൃഷ്ണപുത്രൻ ക്രോധത്തോടെ എല്ലാ അസ്ത്രങ്ങളും വരുന്ന വരവിൽത്തന്നെ പടത്തലയ്ക്കൽവെച്ച് ഓരോന്നും അയ്യഞ്ചു ഖണ്ഡമായി നുറുക്കി വിട്ടു. വീണ്ടും ചൊടിച്ച് അസുരന്മാരൊക്കെ ദൃഢനിശ്ചയത്തോടെ ശരജാലങ്ങൾ പ്രദ്യുമ്നനെ വധിക്കുവാൻതന്നെ വർഷിച്ചു. ഉടനെ അനംഗൻ വില്ലെടുത്ത് തേജസ്വികളായ ശംബരപുത്രന്മാരിൽ പത്തുപേരെ കൊന്നുവീഴ്ത്തി. പിന്നെ മറ്റൊരു ഭല്ലമെടുത്ത് വീര്യവാനായ കേശവാത്മജൻ ക്രുദ്ധനായി ചിത്രസേനൻെറ ശിരസ്സറുത്തുവീഴ്ത്തി. ചത്തുശേഷിച്ചവർ വീറോടെ ഒന്നിച്ചു പൊരുതി. ശരവർഷം ചൊരിഞ്ഞ് അവർ പ്രദ്യുമ്നനെ വധിക്കുവാൻ കിണഞ്ഞു. ആ വീരൻ കളിച്ചു ശരങ്ങൾ വിട്ട് അവരുടെ ശിരസ്സുകൾ വീഴ്ത്തി. മഹാധനുർദ്ധരന്മാരായ അവരെ നൂറുപേരെയും പ്രദ്യുമ്നൻ വധിച്ച്, പടത്തലയ്ക്കൽ പോരിന്നെത്തുന്നവരെ പ്രതീക്ഷിച്ചു നിന്നു.

തൻെറ നൂറു മക്കളെയും അവൻ ഒരുത്തൻ കൊന്നതായിക്കേട്ട് ശംബരൻ കോപിച്ച് സൂതനോടു പറഞ്ഞു: 'ഉടനെ തേരു പൂട്ടുക.' രാജാവിൻെറ കല്പനകേട്ടു തല നിലംമൂടുമാറ് കുനിഞ്ഞു നമസ്കരിച്ച് പടയോടുകൂടി വേണ്ടവിധം ഒരുക്കംകൂട്ടി തേരു കൊണ്ടുവന്നു. ഒരുതരം ഋഷ്യമൃഗങ്ങളെ, ആയിരം എണ്ണത്തിനെ തേരിൽപ്പൂട്ടി സർപ്പരാജാങ്കിതമായ ധ്വജം നാട്ടി പുലിത്തോലുപൊതിഞ്ഞതും കിങ്ങിണീധ്വജം അലങ്കരിച്ചതും ഈഹാമൃഗഗണം ചിന്തിയതും ചിത്രപംക്തികളുള്ളതും താരാചിത്രം പതിച്ച് സ്വർണ്ണകൂബരമണ്ഡിതമായി നല്ല കൊടിക്കൂറയുയരുമാറ് വൃകരാജാവിൻെറ ഉഗ്രമായ കേതനം വേർതിരിഞ്ഞു കാണുംവിധം വരൂഢത്തോടും ലോഹേഷാവജ്രകൂബരത്തോടും മന്ദരത്തിൻെറ കൊടുമുടിപോലെ ചാരുവായ ചാമരത്താൽ മണ്ഡിതമായി നക്ഷത്രമാലകളണിഞ്ഞ് പൊൻതാമരപതിച്ച് മനോഹരമായി ശ്രീയോടെ വിലസുന്നതുമായ വലിയ രഥത്തിൽക്കയറി ചിത്രക്കോപ്പുള്ള സ്വർണ്ണവില്ലും ശരങ്ങളുമെടുത്ത്, പോരിന്നായി മൃത്യു തള്ളി അയച്ചവനായ ശംബരൻ പുറപ്പെട്ടു. നാലമാത്യന്മാരുമായി പെരുംപടയോടുകൂടി അവൻ ദുർദ്ധരൻ, കേതുമാലി, ശത്രുഹന്താവ്, പ്രമർദ്ദനൻ, എന്നീ അമാത്യന്മാരോടുകൂടി പോരിന്നായി ചെന്നു. പതിനായിരം ആനകളും ഇരുന്നൂറ് തേരുകളും എണ്ണായിരം കുതിരകളും, പത്തുലക്ഷം കാലാൾസൈന്യങ്ങളും ഇങ്ങനെയുള്ള സന്നാഹങ്ങളോടുകൂടി ശംബരൻ പുറപ്പെട്ടു.

അവൻ പോരിന്നിറങ്ങിയപ്പോൾ പലതരം ഉൽപ്പാതങ്ങളുണ്ടായി. സന്ധ്യാകാരമായ മേഘംപോലെ ഗർജ്ജിച്ചുകൊണ്ട് കഴുകന്മാർ ആകാശത്തിൽ ചുറ്റിപ്പറന്നു. കാർമേഘങ്ങൾ പരുഷമായി ഗർജ്ജിച്ചു. ഭയങ്കരമായി ഇടിയും മിന്നലുമുണ്ടായി. സൈന്യങ്ങൾക്കു ചുറ്റും ഓടിനടന്ന് കുറുക്കന്മാർ ഓളിയിട്ടു. അങ്ങനെ അമംഗളശബ്ദം മുഴങ്ങി ദൈത്യരുടെ ചോരകക്കുന്ന വലിയ കഴുകന്മാർ ധ്വജത്തിന്മേൽ വീണു. അവൻെറ തേരിന്നുമുമ്പിൽ കബന്ധങ്ങൾ വീണു. ശംബരൻെറ തേരിന്നു മുകളിൽ ഖഗങ്ങൾ വന്നിരുന്നു. 'ചീചീ കൂചീ' എന്നു ശബ്ദമുണ്ടാക്കി. രാഹു പരിഘം ചുഴന്ന സൂര്യനെ വിഴുങ്ങി. ശംബരൻെറ ഇടത്തെക്കണ്ണ് ഇളകി. രഥത്തിലെ വാജികൾ ഇടറിവീണു. ഇടത്തെ കൈയും ഭയസൂചകമായി ഇളകി. ശംബരാസുരവീരൻെറ ശിരസ്സിൽ കാക്ക കയറി ഇരുന്നു. ചരലും തീപ്പൊരിയും ചേർന്നവിധം

ദേവൻ രക്തംവർഷിച്ചു. രണഭൂമിയിൽ വളരെ കൊള്ളിമീനുകൾ ചാടി. അശ്വത്തെ നടത്തുന്ന സൂതന്റെ കൈയിൽനിന്നു ചമ്മട്ടി താഴെവീണു.

ഇത്തരം ഉൽപ്പാതങ്ങൾ കണ്ടപ്പോൾ അതൊന്നും വകവെക്കാതെ ക്രോധത്തോടെ ശംബരൻ പ്രദ്യുമ്നനെ വധിക്കുവാൻ പാഞ്ഞടുത്തു. മൃദംഗം, ഭേരി, പണവം, ശംഖം, ദുന്ദുഭി, ആനകം ഈവക വാദ്യവിശേഷങ്ങളൊക്കെ ഒന്നിച്ചു ശബ്ദിക്കെ മന്നിടം കുലുങ്ങിപ്പോയി. ആ ഭയങ്കരശബ്ദത്താൽ മൃഗങ്ങളും പക്ഷികളും ഭയപ്പെട്ടു. അവിടംവിട്ടു ഭയവിക്ലബബുദ്ധികളായ അവ പാഞ്ഞു.

ശത്രുദ്ധ്വംസത്തിന്നൊരുങ്ങി കൃഷ്ണപുത്രൻ കരുതിനിന്നു. അവന്റെ ചുറ്റും വളരെ സൈന്യങ്ങൾ വളഞ്ഞു. പോരിന്ന് അവൻ ഉറച്ചുനിന്നു. ശംബരൻ ക്രോധത്തോടെ അനവധി ശരങ്ങൾ അവന്റെ നേരെ പ്രയോഗിച്ചു. ബാണങ്ങൾ വരുന്നതുവരുന്നത് സകലതും കൈവേഗത്തോടെ കാർഷ്ണി അറുത്തു. പ്രദ്യുമ്നൻ വില്ലെടുത്തു ശരവർഷം ചൊരിഞ്ഞു. ആ മഹാസൈന്യത്തിൽ അമ്പുകൊള്ളാതെ ഒരുത്തനും ഉണ്ടായില്ല. പ്രദ്യുമ്നന്റെ ശരമേറ്റ് ആ സൈന്യം പിന്തിരിഞ്ഞു. ശംബരന്റെ അരികെ നില്ക്കുന്നവരും വിട്ടുപോയി. തന്റെ സൈന്യങ്ങൾ ഓടിപ്പോകുന്നതുകണ്ടപ്പോൾ ക്രോധമൂർച്ഛിതനായ ശംബരൻ തന്റെ സചിവന്മാരോട് ഇപ്രകാരം കല്പിച്ചു."

ശംബരൻ പറഞ്ഞു: "നിങ്ങൾ ചെല്ലുവിൻ! എന്റെ കല്പന നടത്തുവിൻ! ശത്രുകുമാരനെ വധിക്കുവിൻ! ഇവനെ വിട്ടൊഴിക്കുവാൻ പാടില്ല. ശത്രുവിനെ കൊന്നുകളയുക! ഇവനെ ഉപേക്ഷിച്ചാൽ മഹാവ്യാധിമാതിരി ഇവൻ ദേഹത്തെ മുടിച്ചുകളയും. അതുകൊണ്ട് എന്റെ പ്രിയത്തിന്നായി ഈ ദുഷ്ടനായ പാപിയെ വധിക്കുവിൻ!"

വൈശമ്പായനൻ പറഞ്ഞു: "ആ സചിവന്മാർ ശംബരന്റെ ആജ്ഞ ശിരസാവഹിച്ചു. അവർ ക്രോധത്തോടെ ശരവർഷം ചൊരിഞ്ഞ് രഥം ഓടിച്ചു. പോരിന്ന് ആഞ്ഞേല്ക്കുന്ന അവരെക്കണ്ട് മകരദ്ധ്വജൻ ചൊടിച്ച് വില്ലുമേന്തി നേരിട്ടു കൂസൽകൂടാതെ നിന്നു. ഇരുപത്തഞ്ചു ശരങ്ങളാൽ ദുർദ്ധരന്റെ ദേഹം കീറി. അറുപത്തിമൂന്നു ശരങ്ങളാൽ വീരൻ കേതുമാലിയുടെ ദേഹവും പിളർന്നു. എഴുപതു ശരങ്ങൾ ശത്രുഹന്താവിൽ വിട്ടു. പ്രർദ്ദനിൽ എൺപത്തിരണ്ടും പ്രഹരിച്ചു. രുക്മിണിക്ക് ആനന്ദംവർദ്ധിപ്പിക്കുന്ന ആ കുമാരൻ അവരുടെ മെയ് കീറി. ഉടനെ ചൊടിച്ച് ആ സചിവന്മാർ കാർഷ്ണിയെ ശരവൃഷ്ടിയാൽ ഓരോരുത്തരും അറുപതു ശരങ്ങൾ വീതം വിട്ടു പിളർന്നു. ആ ശരങ്ങൾ എത്തുമ്പോഴേക്കും മകരദ്ധ്വജൻ അവയെ മുറിച്ചുതള്ളി. ഉടനെ അർദ്ധചന്ദ്രം എന്ന ശരമെടുത്ത് ദുർദ്ധരന്റെ സൂതനെ കൊന്നു. ആ സൈന്യാധിപന്മാരെല്ലാം അതു കണ്ടു നിന്നു. പിന്നെ തങ്കച്ചിറകുവെച്ച നാലെഴുത്താണിയമ്പുകൊണ്ട് ദുർദ്ധരന്റെ രഥത്തിൽ പൂട്ടിയ നാല് കുതിരകളെയും കൊന്നുവീഴ്ത്തി ഒന്നുകൊണ്ട് കടിഞ്ഞാണും കുടയും കൊടിയും വീഴ്ത്തി. പിന്നെ ഒരു ശരംകൊണ്ട് ബന്ധുരം വീഴ്ത്തി. അറുപതു ശരങ്ങളാൽ നുകം, ചക്രം, അച്ചുതണ്ട് എന്നിവയും മകരദ്ധ്വജൻ തകർത്തു. മൂർച്ചകൂടിയ കങ്കപത്രശരം വേറെ ഒന്നെടുത്ത് അല്പജീവിയായ ദുർദ്ധരന്റെ മാറത്ത് ആഞ്ഞെയ്തു. ശ്രീകെട്ട്, പ്രാണൻ പോയി, സത്വമറ്റ്, പ്രഭമങ്ങി, പുണ്യം ക്ഷയിച്ച ഗ്രഹം എന്നപോലെ അവൻ തേർത്തട്ടിൽനിന്നു വീണു. ശൂരനായ ദുർദ്ധരദൈത്യൻ ചത്തപ്പോൾ ദാനവേശ്വരനായ കേതുമാലി ശരവർഷം കൃഷ്ണകുമാരനിൽ എയ്തു. പ്രദ്യുമ്നനിൽ ക്രോധത്തോടെ കടുഭ്രുകുടിഭീഷണമായി മുഖം കാണിച്ചു പാഞ്ഞടുത്ത് അവൻ നിൽക്കൂ! നിൽക്കൂ! എന്ന് പറഞ്ഞു. സംക്രുദ്ധനായ കൃഷ്ണപുത്രൻ ശരവർഷങ്ങൾ മേഘം വർഷകാലത്ത് മലയിൽ പെയ്യുന്നവിധം തൂകി. പ്രദ്യുമ്നൻ ശരംവിട്ടപ്പോൾ വില്ലാളിയായ ആ ദൈത്യമന്ത്രി ചക്രമെടുത്ത് പ്രദ്യുമ്നവധകാംക്ഷയോടെ ഒരേറുകൊടുത്തു. കൃഷ്ണചക്രംപോലെ ആ സഹസ്രാരമായ ചക്രം വരുന്ന സമയത്ത് ഉടനെ പ്രദ്യുമ്നൻ എല്ലാവരും കാൺകെ ചാടിപ്പിടിച്ചു. അതുകൊണ്ട് അവൻ കേതുമാലിയുടെ ശിരസ്സ് ഉടനെ കൊയ്തുവീഴ്ത്തുകയും ചെയ്തു. രൗക്മിണേയന്റെ വമ്പിച്ച ആ കർമ്മം കണ്ട് സുരേശ്വരൻ ദേവകളോടുകൂടി നിന്ന് ഏറ്റവും അത്ഭുതപ്പെട്ടു. ഗന്ധർവ്വാപ്സരസ്ത്രീഗണങ്ങൾ പുഷ്പവർഷം തൂകി. കേതുമാലിയെ വധിച്ചതുകണ്ട് ശത്രുഹന്താവായ പ്രമർദ്ദനൻ പ്രദ്യുമ്നന്റെനേർക്ക് പെരുംപടയോടുകൂടി പാഞ്ഞു ചെന്നു. അവർ ചക്രം, കത്തി, ഗദ, മുസലം, തോമരം, ശരം, കാാരം, ഭിണ്ഡിപാലം, കൂടം, മുൽഗരം എന്നിവ ഒന്നിച്ചു പ്രയോഗിച്ചു. കൃഷ്ണപുത്രനെ ഇനി വെച്ചേക്കില്ല എന്ന് അവർ ഉറച്ചു. വീരനായ അവൻ ഉടനെ ശസ്ത്രജാലങ്ങളാൽ ശസ്ത്രജാലങ്ങളെ മുറിച്ചു കൈവേഗം കാട്ടി. ക്രുദ്ധനായ അവൻ അസംഖ്യം ആനകളെയും ആനക്കാരെയും കൊന്നു. സൂതരോടുകൂടി തേരുകളും വാജികളും തകർത്ത് ശരവ്രാതത്താൽ വീഴ്ത്തി. ശരമേല്ക്കാതെ ഒരാളും ഉണ്ടായിരുന്നില്ല. ഇപ്രകാരം സൈന്യങ്ങളെയെല്ലാം മകരദ്ധ്വജൻ മഥിച്ചു. രക്തപ്രവാഹത്തിൽ തിരയടിക്കുന്ന രക്തപ്പുഴ അവൻ ഒഴുക്കി.

മുത്തുമാലകളാകുന്ന തിരകളോടും വസാമേദോസ്ഥികളാകുന്ന ചേറോടും കടത്തുരുത്താകുന്ന തുരുത്തോടും ശരജാലങ്ങളാകുന്ന ചുഴിയോടും തേരുകളാകുന്ന മണൽത്തിട്ടുകളോടുംചേർന്ന്, കേയൂരങ്ങളാകുന്ന ആമകളോടും, ധ്വജങ്ങളാകുന്ന മത്സ്യങ്ങളോടുംചേർന്ന് ആനകളാകുന്ന മുതലകളോടും രൗദ്രമായ വാളാകുന്ന ചീങ്കണ്ണികളോടും മുടികളാകുന്ന ചണ്ടികളോടും താമരവളയമാകുന്ന അരഞ്ഞാണുകളോടും മുഖങ്ങളാകുന്ന താമരപ്പൂക്കളോടും വെൺചാമരകളാകുന്ന ഹംസങ്ങളോടുംകൂടി, തലകളാകുന്ന തിമിംഗലങ്ങൾ ചിന്നി ചോര കുത്തിച്ചാടി, ദുസ്തരമായ ഒരു നദി അത്യുഗ്രനായ അനംഗൻ ആ രണഭൂമിയിൽ ഇപ്രകാരം തീർത്തു. ദുഷ്പ്രേക്ഷ്യവും ദുർഗ്ഗമവും രൗദ്രവും അശക്തർക്ക് അതിദുസ്തരവുമായി ആ മഹാനദി വിളങ്ങി. ശസ്ത്രഗ്രാഹാഢ്യമായി അത്യുഗ്രമായി കാലപുരിയിലേക്ക് ഒഴുകുന്നവിധം ആ മഹാനദി വിളങ്ങി. ശ്രീമാനായ രൗക്മിണേയൻ യോദ്ധാക്കളെ ഇളക്കി. 'ശത്രുഹന്താവി'നെ നോക്കി വളരെ ശരങ്ങൾ തൂകി. ശത്രുഹന്താവു കോപിച്ച് ഉടനെ ഉത്തമമായ ശരങ്ങൾ എയ്തു. അത് പ്രദ്യുമ്നന്റെ നേരെയെത്തി ഹൃദയത്തിൽ ചെന്നുകൊണ്ടു. ആ ബാണം ഏറ്റിട്ടും കൃഷ്ണപുത്രൻ ഒട്ടും കുലുങ്ങിയില്ല. മരണം അടുത്ത ശത്രുഹന്താവിന്റെനേരെ പ്രയോഗിക്കുവാൻ വേൽ കൈയിലെടുത്തു. ജ്വലിക്കുന്ന ആ വേൽ രൗക്മിണേയൻ ശത്രുഹന്താവിന്റെനേരെ വിട്ടു. ഇന്ദ്രാശനിസ്വനത്തോടെ ആ വേൽ പാഞ്ഞുചെന്ന് അവന്റെ ഹൃദയം കീറി. ഉടനെ ഹൃദയംപിളർന്ന് അംഗം അയഞ്ഞ്, മർമ്മം ഉടഞ്ഞ് മഹാബലനായ ശത്രുഹന്താവ് ചോരയിൽ മുഴുകി വീണു. ശത്രുഹന്താവ് വേൽകൊണ്ട് ചത്തുവീണത് പ്രമർദ്ദനൻ നോക്കിനിന്നു. മുസലം കൈയിലെടുത്തു പാഞ്ഞുവന്ന് ഇപ്രകാരം പറഞ്ഞു."

പ്രമർദ്ദനൻ പറഞ്ഞു: "എടോ പ്രദ്യുമ്നാ നിൽക്കൂ! നീ എന്താണ് ഈ പ്രാകൃതന്മാരോടു കാണിക്കുന്നത്? നീ രണപ്രിയനാണെന്ന് എനിക്കറിയാം. നിന്റെ ശൗര്യം ഞാനൊന്നു കാണട്ടെ! ദുർബുദ്ധേ, നീ എന്നോട് ഒന്ന് എതിർക്കുക! പിന്നെ നിന്റെ കഥ അതോടെ തീരും. വൃഷ്ണിവംശജനായ

നിൻെറ അച്ഛൻ ഞങ്ങളുടെ ശത്രുവാണ്. അവൻെറ പുത്രാ, ഞാൻ ഇതാ നിന്നെ കൊല്ലുന്നു. പിന്നെ നിൻെറ അച്ഛനും മൃതനായതുതന്നെ! ആ കൃഷ്ണൻ മരിച്ചാലോ, സകല ദേവകളും മരിച്ചതുതന്നെ! ദൈത്യദാനവ ന്മാരൊക്കെ വൈരികൾ ഹതരാകയാൽ മോദിക്കും. പിന്നെ ശസ്ത്രം കൊണ്ടു നിന്നെ വധിച്ച് നിൻെറ ദേഹത്തിലെ രക്തം കൊണ്ടു മരിച്ചുപോയ ശംബരപുത്രന്മാർക്ക് ഉദകക്രിയ ഞാൻ നടത്തും. അപ്പോൾ ഭീഷ്മപുത്രിയായ നിൻെറ അമ്മ രുക്മിണി വിലപിക്കും. നിൻെറ വധംകേട്ടാൽ തൻെറ യൗവനംപൂണ്ട ആയുസ്സ് തീർന്നുവെന്നു നിൻെറ അച്ഛനായ ചക്രപാണി വിചാരിക്കും. അങ്ങനെ അവൻ നിഷ്ഫലാശ യനായി ഭവിക്കും. നിന്നെ കൊന്നുവെന്നറിയുമ്പോൾ പിന്നെ ആ മന്ദനായ കൃഷ്ണൻ പ്രാണൻകളയും; തീർച്ചയാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഇരുമ്പുല ക്കയെടുത്ത് രുക്മിണീപുത്രന്ന് ഒരു അടികൊടുത്തു. അതി തേജസ്വിയായ പ്രദ്യുമ്നൻ ആ പ്രഹരം ഏറ്റിട്ടും കൂസാതെ തൻെറ തേര് ആഞ്ഞുപിടിച്ച് ഭൂമിയിലിട്ട് അടിച്ചുതകർത്തു. ഉടനെ അവൻ രഥത്തിൽനിന്ന് ചാടി നിലത്തുനിന്നു ഗദ യെടുത്ത് രുക്മിണീപുത്രൻെറ നേരെ പാഞ്ഞുവന്നു. കാമൻ ആ ഗദകൊണ്ട് 'പ്രമർദ്ദനവിമർദ്ദനം' നന്നായി നടത്തി. പ്രമർദ്ദനാസുരൻ ചത്തുവീണതുകണ്ടപ്പോൾ യോദ്ധാക്ക ളൊക്കെ ഓടിക്കളഞ്ഞു. സിംഹത്താൽ ത്രസിപ്പിക്കപ്പെടുന്ന ആനകൾപോലെ നേരെനില്ക്കുവാൻ അവർ അശക്തരായി. ചെന്നായയെക്കണ്ട ചെമ്മരിയാട്ടിൻകൂട്ടംപോലെ അവർ ഓടിക്കളഞ്ഞു. കാർഷ്ണിയെക്കണ്ടു ഭയപ്പെട്ട് ആ സൈന്യം വല്ലാതെ ഉഴന്നു. വസ്ത്രത്തിൽ രക്തംപുരണ്ട്, മുടി ചിന്നി, ശോഭകെട്ട്, തീണ്ടാർന്ന പെണ്ണുപോലെ ആ സേന പിൻ വാങ്ങി ഒഴിഞ്ഞുപോയി.

മദനൻെറ (കാമൻെറ) ശരമേറ്റ് ആ സൈന്യം നേരെ വരാതെയായി. മഞ്ഞി മാഴ്കുന്ന യുവതിയെപ്പോലെ വല്ലാതെ സാദ്ധ്വസം പൂണ്ട്, കാമക്രീഡാരണം കാണുവാൻ സാദ്ധ്യ മല്ലാതെ നെടുവീർപ്പുവിട്ട് തൻെറ ഗൃഹത്തിൽക്കയറുവാൻ നോക്കുകയാണ് ഉണ്ടായത്. അവിടെ നില്ക്കുവാൻ ആ സേന പിന്നെ വിചാരിച്ചില്ല."

**106. നാരദവാക്യം** – വൈശമ്പായനൻ പറഞ്ഞു: "ശംബ രൻ പിന്നെ ക്രുദ്ധനായി സൂതനോടു പറഞ്ഞു രാജാവേ! 'എടോ വീരാ, നീ വേഗം ശത്രുവിൻെറനേരെ തേര് നടത്തുക. അമ്പെയ്ത് അവനെ ഞാൻ കൊല്ലും. എനിക്ക് അപ്രിയം ചെയ്തവനെ ഞാൻ വെച്ചേക്കില്ല.' സ്വാമിയുടെ വാക്കു കേട്ട് അവൻെറ ഇഷ്ടം അനുസരിക്കുന്നവനായ സാരഥി അവൻെറ രത്നഖചിതമായ രഥം ഉടനെ നടത്തി. ആ തേര് വരുന്നതുകണ്ട് കാർഷ്ണിയുടെ കണ്ണുകൾ വിക സിച്ചു. വില്ലെടുത്ത് അതിൽ പൊന്നണിഞ്ഞ അമ്പ് തൊടു ത്ത്, ശംബരന്ന് കോപംവർദ്ധിപ്പിക്കുവാൻ ചൊടിയോടെ അവൻ എയ്തു. അവൻ നെഞ്ചിൽ എയ്തത് ഏറ്റ് ദേവശത്രു വിക്ലബതയോടെ രഥശക്തിയിൽ ചേതന കെട്ടവിധം ചാരി നിന്നു. പിന്നെ അല്പസമയം കഴിഞ്ഞപ്പോൾ ചൈതന്യം വീ ണ്ടും ലഭിച്ചു. അപ്പോൾ ശംബരൻ വില്ലെടുത്തു കുലച്ച് ക്രോ ധത്തോടെ ഏഴു കൂരമ്പുകൾ വലിച്ച് കൃഷ്ണപുത്രനെ എയ്തു. അവ എത്തുന്നതിന്നു മുമ്പുതന്നെ അവയേഴും ഏഴേഴുകഷണമാക്കി വിട്ടു. പിന്നെ ശംബരനിൽ എഴുപതു കൂരമ്പുകൾ വിട്ടു. മയിൽകങ്കച്ചിറകുവെച്ച അനേകം വിശി ഖങ്ങളാൽ ചൊടിച്ച് ശംബരനിൽ കുന്നിന്മേൽ വർഷം എന്നപോലെ വർഷിച്ചു. ശരധാരകൊണ്ടു ദിക്കും വിദിക്കു മെല്ലാം മറച്ചു; ആകാശം കൂരിരുട്ടിൽ മുങ്ങി. ദിനേശനെ കാണാതായി. ഉടനെ വൈദ്യുതാസ്ത്രം പ്രയോഗിച്ച് ഇരുട്ടു നീക്കി ശംബരൻ രൗക്മിണേയൻെറ രഥത്തിലേക്കു ശര മാരി ചൊരിഞ്ഞു കാർഷ്ണി അസ്ത്രജാലങ്ങളെ മൂർച്ചകൂടിയ ശരങ്ങളാൽ മുറിച്ചുതള്ളി. അങ്ങനെ പലവിധം അവൻ കൈവേഗം കാട്ടി. പ്രദ്യുമ്നൻ ശരവർഷത്തെ ഇപ്രകാരം നശിപ്പിച്ചതുകണ്ട് കാലശംബരൻ ദ്രുമവർഷം മായയാൽ ചൊരിയുവാൻതുടങ്ങി. വലിയ ദ്രുമവർഷം കണ്ടപ്പോൾ ക്രോധമൂർച്ഛിതനായ കാർഷ്ണി ആഗ്നേയാസ്ത്രം പ്രയോഗിച്ച് ദ്രുമങ്ങളെ ചുട്ടുകളഞ്ഞു. വൃക്ഷങ്ങൾ എല്ലാം ഭസ്മമായ പ്പോൾ ശംബരൻ ശിലാവർഷം തുടങ്ങി. ഉടനെ വായ വ്യാസ്ത്രം പ്രയോഗിച്ച് പ്രദ്യുമ്നൻ അവയെ പറപ്പിച്ചുകളഞ്ഞു. പിന്നെ പ്രതാപവാനായ ദേവശത്രു വേറെ ചില മായകൾ പ്രയോഗിക്കുവാൻതുടങ്ങി. പുലി, സിംഹം, പന്നി, നരി, കരടി, കുരങ്ങ്, കാർമേഘതുല്യം ഭയങ്കരമായ ആന, കുതിര, ഒട്ടകം എന്നിവ ആകാശത്തുനിന്ന് അവൻെറ രഥ ത്തിലേക്കു വീഴുന്നവിധം ശംബരൻ മായാവർഷം തുടർന്നു. ഗാന്ധർവ്വാസ്ത്രം പ്രയോഗിച്ച് അവൻ അവയെയെല്ലാം അറു ത്തുവിട്ടു.

കൃഷ്ണപുത്രൻ ആ മായ അകറ്റുന്നതുകണ്ട് ശംബ രൻ ക്രോധമൂർച്ഛയോടെ വേറെ മായ പ്രയോഗിച്ചു. അറു പതുവയസ്സായി മദംപൊട്ടിച്ചാടുന്ന ആനകളെ, ആനക്കാ രോടുകൂടി കോപ്പുകൾ അണിഞ്ഞ ആനകളെ, പോരിൽ വിട്ടു. അങ്ങനെ പലമട്ടിൽ മായകാണിച്ചപ്പോൾ മഹാശ യനായ പ്രദ്യുമ്നൻ സിംഹമായ ചമയ്ക്കുവാൻ വിചാരിച്ചു. ധീമാനായ രൗക്മിണേയൻ സിംഹമായ ചമച്ചപ്പോൾ ആ ഗജമായയൊക്കെ സൂര്യനാൽ നിശയെന്നപോലെ ഓടിക്ക ളഞ്ഞു. ഗജമായ നശിച്ചതായിക്കണ്ട മഹാസുരൻ വേറെ മയക്കുന്ന പല മായകളും സൃഷ്ടിച്ചു. ഇതു കണ്ടപ്പോൾ കാർഷ്ണി സംജ്ഞാസ്ത്രം തൊടുത്ത് അവൻെറ മായകളെ തകർത്തു. മായ പോയതുകണ്ട് ശംബരൻ ക്രുദ്ധനായി. ഉടനെ അവൻ സിംഹമായ പ്രയോഗിച്ചു. സിംഹങ്ങൾ കൂട്ടമായിവന്ന് ആക്രമിക്കുന്നതുകണ്ടപ്പോൾ പ്രതാപവാനായ രൗക്മിണേയൻ ഗാന്ധർവ്വാസ്ത്രമെടുത്ത് ശരഭങ്ങളെ (സിംഹ ങ്ങളെപ്പിടിച്ചു തിന്നുന്ന എട്ടടിമാൻ എന്ന ക്രൂരജന്തുക്കളെ) വിട്ടു. നഖദംഷ്ട്രങ്ങൾ ചേർന്നവയും യുദ്ധത്തിൽ ശക്ത രുമായ ശരഭങ്ങൾ കാറ്റു കാറുകളെയെന്നവിധം സിംഹ ങ്ങളെ ഓടിച്ചു. സിംഹങ്ങൾ മായാശരഭയോഗത്താൽ പായു ന്നതുകണ്ട് ശംബരൻ ഇരുന്ന് ചിന്തിച്ചു. 'ഇനി ഞാൻ എങ്ങനെ ഇവനെക്കൊല്ലും? അമ്പോ! എനിക്കു പറ്റിയ വിഡ്ഢിത്തം നോക്കൂ! ഇവൻ കുട്ടിയായിരുന്നപ്പോൾ എനിക്കു കൊല്ലാമായിരുന്നു. അതു ചെയ്യാഞ്ഞതു വിഡ്ഢി ത്തമായി! യൗവനംപൂണ്ടവനായ ഇവൻ കൃതാസ്ത്രനായി ദുഷ്ടബുദ്ധിയുമായി. പടതലയ്ക്കൽ വന്നേറ്റ ശത്രുവിനെ എങ്ങനെ സംഹരിക്കും? ഇനി ഒരേയൊരു മായയേ എൻെറ കൈയിലുള്ളു. സർവ്വഭീഷണമാണ് ആ മായ. അത് അസു രാരിഹരനായ ദേവൻ എനിക്കു പ്രത്യേകമായി നല്കിയ താണ്. സർപ്പങ്ങൾ ഇളകുന്ന ഘോരമായ മായ ചമയ്ക്കുന്ന താണ്. അതു പ്രയോഗിച്ചാൽ തീർച്ചയായും ഈ ദുഷ്ടൻ ദഹിച്ചുപോകും. മായാമയനായാലും എത്ര ബലവാനായാലും നശിക്കും.' അങ്ങനെ അവൻ വിഷജ്ജ്വാല കലർന്ന നാഗ മായ ചമച്ചു. ആ സർപ്പമായകൊണ്ട് തേരും അശ്വങ്ങളും മാത്രമല്ല സൂതനേയും കാർഷ്ണിയെയും ശരബന്ധന ത്താൽ ബന്ധിച്ചുകളഞ്ഞു. തന്നെ ബന്ധിച്ചിരിക്കുന്നു എന്നു കാർഷ്ണി അറിഞ്ഞു. ഉടനെ ആ മഹാവീരൻ സർപ്പ നാശിനിയായ സൗപർണ്ണി (ഗരുഡ)മായ ഉടനെ ചിന്തിച്ചു. ആ മഹാമായയെ മഹാത്മാവായ പ്രദ്യുമ്നൻ ധ്യാനിക്കു മ്പോൾ ഗരുഡൻ ചുറ്റിപ്പറന്നു. ഉടനെ വിഷസർപ്പങ്ങ ളൊക്കെ മറഞ്ഞുപോയി. ആ സർപ്പമായയെ തകർത്ത പ്പോൾ സുരാസുരന്മാർ പ്രശംസിച്ചു: 'കൊള്ളാം! മഹാ

ബാഹോ, വീരാ, രുക്മിണീചിത്താനന്ദകരാ! നീ ഈ മായ മുടിച്ചതുകണ്ട് ഞങ്ങൾ സന്തോഷിക്കുന്നു.' സർപ്പമായ മുടി ഞ്ഞപ്പോൾ ശംബരൻ വീണ്ടും ചിന്തിച്ചു. 'കൊള്ളാം! എനിക്ക് കാലദണ്ഡം എന്ന ഇരിമ്പുലക്ക ഉണ്ടല്ലോ. ഉഗ്രമായ അത്, പൊന്നണിഞ്ഞ ആ മുൽഗരം, അത് ദേവന്മാർക്കും ദാനവ ന്മാർക്കും മർത്ത്യർക്കും തകർക്കാൻകഴിയാത്തതാണ്. എന്നിൽ പ്രീതിയോടെ പണ്ട് എനിക്ക് പാർവ്വതീദേവി നല്കിയതാണ്. അന്ന് പാർവ്വതീദേവി സന്തോഷത്തോടെ പറഞ്ഞതും ഞാൻ ഓർക്കുന്നു: 'വാങ്ങൂ ശംബരാ, പൊന്ന ണിഞ്ഞ മുൽഗരം വാങ്ങൂ! ഞാൻ എന്റെ മെയ്യിൽ തീർ ത്തതാണിത്, സുദുശ്ചരതപോമയമാണിത്. മായാന്തകരമായ ഇത് സർവ്വാസുരവിനാശനമാണ്. ഇതിനാൽ ദൈത്യരെ, കാമരൂപികളും രൗദ്രരുമായ ബലിഷ്ഠരെ, കൂട്ടത്തോടെ കുംഭ നികുംഭാദ്യരെ ഞാൻ സംഹരിച്ചുവിട്ടു. പ്രാണൻ അപകട ത്തിലാകുന്ന സന്ദർഭത്തിൽ നീ അത് ശത്രുവിൽ പ്രയോഗി ക്കുക.' ഇപ്രകാരം അന്ന് പാർവ്വതീദേവി എന്നോടു പറഞ്ഞ് അന്തർദ്ധാനം ചെയ്തു. ആ പ്രധാനമായ മുൽഗരം ശത്രു വിന്റെനേരെ ഞാൻ അയയ്ക്കുന്നതാണ്.' അവന്റെ മനസ്സ് അറിഞ്ഞ് ദേവനായകൻ പറഞ്ഞു: 'നാരദാ, ഭാവൻ വേഗ ത്തിൽ ചെല്ലുക. പ്രദ്യുമ്നന്റെ തേരിന്നടുത്ത് ഉടനെ എത്തു ക. പൂർവ്വജന്മം ഓർമ്മിപ്പിക്കുക. മഹാഭുജന്ന് മോചനം നല്കുക. ഇവന്ന് വൈഷ്ണവാസ്ത്രം നല്കുക. ശംബരനെ വധിക്കുവാൻ അതുകൊണ്ടേ പറ്റൂ. അസുരാരാതിക്ക് അഭേ ദ്യമായ കവചവും നല്കുക' എന്ന് ഇന്ദ്രൻ പറഞ്ഞുവിട്ട പ്പോൾ മിന്നൽവേഗത്തിൽ നാരദനെത്തി ആകാശത്തുനിന്ന് മകരദ്ധ്വജനോടു പറഞ്ഞു."

നാരദൻ പറഞ്ഞു: "കുമാരാ, നോക്കൂ! ഇതാ ഞാൻ വന്നിരിക്കുന്നു. ദേവഗന്ധർവ്വനായ നാരദനാണ് ഞാൻ. ദേവേന്ദ്രൻ പറഞ്ഞുവിട്ടതനുസരിച്ച് വന്നതാണ്. നിന്നോട് ഒരു കാര്യം അറിയിക്കാൻ വന്നതാണ്. നീ നിന്റെ പൂർ വ്വജന്മത്തെ സ്മരിക്കുക. നീ കാമദേവനാണ് മാനദാ! നീ പണ്ട് ഹരന്റെ കോപാഗ്നിയിൽപ്പെട്ട് ദഹിച്ച് അനംഗനാ യവനാണ്. അന്നുമുതൽ നീ അനംഗൻ എന്ന പേരിൽ അറിയപ്പെടുന്നു. നീ വൃഷ്ണിവംശത്തിൽ വന്നുപിറന്നു. രുക്മിണിയുടെ ഗർഭത്തിൽ ഉണ്ടായവനാണ്. കേശവന്റെ പുത്രനാണ്. പ്രദ്യുമ്നൻ എന്ന പേരിൽ അറിയപ്പെടുന്നു. ശംബരൻ നിന്നെ ഇവിടെ കൊണ്ടുവന്നു മാനദാ! ഈറ്റില്ല ത്തിൽക്കിടക്കുന്ന കാലത്ത് പ്രസവിച്ചതിന്റെ ഏഴാംദിവസം നിന്നെ ശംബരൻ കൊണ്ടുപോന്നു. ദേവകാര്യം നടത്തുന്ന തിന്നുവേണ്ടി കേശവൻ അത് അറിഞ്ഞ് നിന്നെ ഒഴിച്ചു നിർത്തുകയാണുണ്ടായത്. നീ ശംബരനെ വധിക്കുവാൻ ഒരു സന്ദർഭമുണ്ടാകുമെന്നുകണ്ട് ഒഴിവാക്കി നിർത്തിയ താണ്. ഈ മായാവതി എന്നവൾ ശംബരന്റെ ഭാര്യയാണ ല്ലോ. അവൾ പൂർവ്വജന്മത്തിൽ നിന്റെ ഭാര്യയായ രതീ ദേവിയാണ്. കല്യാണശീലയാണ്. അവൾ നിന്റെ രക്ഷയ് ക്കായി ശംബരഗൃഹത്തിൽ പാർക്കുകയാണ്. ആ ദുഷ്ടനെ മയക്കുന്നതിന്നുവേണ്ടി തന്റെ മെയ്യ്കൊണ്ടു തീർത്ത മായയെ രതിസമ്പാദനത്തിന്നുവേണ്ടി അവൾ അങ്ങോട്ടയച്ച താണ്. ഇപ്രകാരം അല്ലയോ പ്രദ്യുമ്നാ, ഈ കാര്യം അറി ഞ്ഞുകൊണ്ടുതന്നെ അവൾ അവിടെ വാണതാണ്. പോരിൽ ശംബരനെ വൈഷ്ണവാസ്ത്രംകൊണ്ടു വധിച്ചതിന്നുശേഷം മായാവതിയെന്ന് ഭാര്യയോടുകൂടി ഹേ വീരാ, നീ ദ്വാരക യിലെത്തുക! ഹേ വീരാ, വൈഷ്ണവാസ്ത്രം ഇതാ! ഭവാൻ ഇതു ഗ്രഹിച്ചാലും! പ്രഭകൂടിയ ചട്ടയും ഭവാൻ വാങ്ങി യാലും. അങ്ങയ്ക്ക് നല്കുവാൻ ഇവ രണ്ടും ഇന്ദ്രൻ തന്ന യച്ചതാണ് അരിസൂദനാ! നീ ഇവ രണ്ടും വാങ്ങിയാലും! ഇനി ഞാൻ മറ്റൊരുകാര്യം എന്റെ വകയായി പറയുന്നു. അത് നീ സംശയംകൂടാതെ ചെയ്യുക! ഈ ദേവവൈരിക്ക് നിത്യവും ഊർജ്ജിതമായി ശക്തിയേറിയ മുൽഗരമുണ്ട്. ശ്രീപാർവ്വതീദേവി നന്ദിച്ച് നല്കിയതും ശത്രുസംഹാരകരവു മാണ് അത്. ദേവദാനവമർത്ത്യരാൽ തടുക്കുവാൻവയ്യാ ത്തതാണ് അത്. ആ മഹാസ്ത്രം തടുക്കുവാൻ നീ പാർവ്വതീ ദേവിയെത്തന്നെ സ്മരിക്കുക; ധ്യാനിക്കുക! ആ ദേവി സ്തുതിക്കേണ്ടവളും നമിക്കേണ്ടവളുമാണ്. യുദ്ധോത്സാഹി കൾക്കെല്ലാം സ്തുത്യർഹയാണ് പാർവ്വതീദേവി. ശത്രുവുമായി പടവെട്ടുമ്പോൾ നീ അപ്രകാരം ചെയ്യുക!' ഇപ്രകാരം പറഞ്ഞ് നാരദൻ ഇന്ദ്രസന്നിധിയിലെത്തി."

**107. ശംബരവധം** – വൈശമ്പായനൻ പറഞ്ഞു: "ഉടനെ ക്രോധത്തോടെ ശംബരൻ മുൽഗരം കൈയിലെടുത്തു. മുൽഗരം എടുത്തയുടനെ ആകാശത്തിൽ പന്ത്രണ്ട് ആദി ത്യന്മാർ പ്രകാശിച്ചു. പർവ്വതങ്ങൾ കുലുങ്ങി, ഭൂമിയും വിറച്ചു. കടൽ കവിഞ്ഞു. ദേവകൾ ക്ഷോഭിച്ചു. വാനിൽ കഴുക്കൾ ചുറ്റിപ്പറന്നു. ആകാശത്തിൽ കൊള്ളിമീൻ ചാടി. ദേവൻ രക്തവർഷം വർഷിച്ചു കാറ്റ് ചുറ്റിവീശി.

ഉഗ്രങ്ങളായ ഉൽപ്പാതങ്ങൾ കണ്ടപ്പോൾ പ്രദ്യുമ്നൻ കോ പമടക്കി തേർവിട്ടിറങ്ങി കൈകൂപ്പിനിന്ന് ഉള്ളിൽ പാർവ്വതീ ദേവിയെ ധ്യാനിച്ചു. ശങ്കരപ്രിയയായ ദേവിയെ സ്മരിച്ചു. തലകുനിച്ച് ദേവിയെ സ്തുതിക്കുവാൻതുടങ്ങി."

പ്രദ്യുമ്നൻ പറഞ്ഞു: "തൊഴാം കാത്ത്യായനീദേവീ, തൊഴാം ഞാൻ ഗിരിജേ തൊഴാം. തൊഴാം ത്രൈലോക്യ മായയ്ക്ക്, തൊഴാം ശത്രുഹരിക്ക് ഞാൻ, ഗൗരി, ശിവ പ്രിയേ! സുംഭധ്വംസിനീ കൂപ്പിടുന്നു ഞാൻ; നിസുംഭ ധ്വംസിനീ, കാളരാത്രീ, ദേവീ! തൊഴാം തൊഴാം. കൗമാ രിക്കു തൊഴാം. ദേവീ കാന്താരാന്തരവാസിനീ, വിന്ധ്യാ വാസിനീ ദുർഗ്ഗഘ്നേ, രണദുർഗ്ഗരണപ്രിയേ, മഹാദേവീ തൊഴാം. ജയയ്ക്കും വിജയയ്ക്കുമേ! അപരാജിതയാം ദേവി ക്കരിജിത്തിന്നുമേ തൊഴാം. ഘണ്ടാഹസ്തിക്കിങ്ങു തൊഴാം മഹിഷധ്വംസിനിക്കു ഞാൻ. ത്രിശൂലിയാംദേവി നിന്നെ നമി ക്കാം സിംഹകേതനേ! ഏകാനംശയ്ക്കിങ്ങു തൊഴാം. യജ്ഞ ഗായത്രിയാൾക്കുമേ! വിപ്രർക്കെഴുന്ന സാവിത്രിക്കിതാ കൂപ്പുന്നു ദേവി ഞാൻ. എന്നെക്കാത്തീടണേ ദേവീ എന്നും പോരിൽ ജയം തരൂ!'

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കാമൻ കീർ ത്തനം ചൊല്ലി സ്തുതിച്ചപ്പോൾ ദേവിയുടെ ഉള്ളു തെളിഞ്ഞു. മഹാദേവി ഇങ്ങനെ പറഞ്ഞു."

ദേവി പറഞ്ഞു: "നോക്കൂ! നോക്കൂ! മഹാബാഹോ, രുക്മിണിക്ക് ആനന്ദം വർദ്ധിപ്പിക്കുന്നവനേ! ഉണ്ണീ നീ വരം വരിക്കുക, എന്റെ ദർശനം ഒരിക്കലും നിഷ്ഫല മാവുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "ദേവി പറഞ്ഞ വാക്കുകൾ കേട്ട് രോമാഞ്ചമണിഞ്ഞ ദേഹത്തോടെ ഹർഷമാനസനായി തലകൂപ്പി കാമൻ പറയുവാൻ തുടങ്ങി."

പ്രദ്യുമ്നൻ പറഞ്ഞു: "ദേവീ, നീ എന്നിൽ ഇഷ്ടയാണെ ങ്കിൽ ഞാൻ വരം ചോദിക്കുന്നു. എനിക്ക് എന്നും ശത്രു ക്കളെ ജയിക്കുവാൻ വരം നല്കണം. നീ ശംബരന്നു നല്കിയ, നിന്നിലുണ്ടായ, മുൽഗരം എന്റെ ദേഹത്തിലേ റ്റാൽ താമരപ്പൂമാലയായി അത് എന്റെ കഴുത്തിൽ വിള ങ്ങണം!"

വൈശമ്പായനൻ പറഞ്ഞു: "അപ്രകാരം ഭവിക്കട്ടെ' എന്നു പറഞ്ഞ് ദേവി അവിടെ മറഞ്ഞു. തേജസ്വിയായ പ്രദ്യുമ്നൻ സന്തോഷത്തോടെ തേരിൽക്കയറി. ആ മുൽഗരം കൈയിലെടുത്ത് ക്രോധമൂർച്ഛിതനായ ശംബരൻ ചുഴറ്റി പ്രദ്യുമ്നന്റെ മാർത്തടം നോക്കി എറിഞ്ഞു. അതു മദനനിൽ

വീണതോടെ ഒരു പത്മമാലയായി പ്രദ്യുമ്നന്റെ കഴുത്തിൽ പറ്റി പ്രശോഭിച്ചു. പ്രദ്യുമ്നൻ നക്ഷത്രമാലയാൽ ചുറ്റി പ്രശോഭിക്കുന്ന ചന്ദ്രനെപ്പോലെ വിളങ്ങി. ഉടനെ ദേവകളും ഗന്ധർവ്വന്മാരും സിദ്ധരും മുനിമാരും 'നന്ന് നന്ന്' എന്നു വാഴ്ത്തി കൃഷ്ണപുത്രനെ പൂജിച്ചു. മുൽഗരം പൂമാലയായി പ്രദ്യുമ്നസന്നിധിയിൽ മാറിയതു കണ്ട് പ്രദ്യുമ്നൻ ഉടനെ നാരദൻ നല്കിയ പരമമായ വൈഷ്ണവാസ്ത്രം എടുത്തു തൊടുത്ത് വില്ലുവലിച്ചു നിന്ന് ഇപ്രകാരം പറഞ്ഞു."

പ്രദ്യുമ്നൻ പറഞ്ഞു: "ഞാൻ രുക്മിണി പ്രസവിച്ചുണ്ടായ പുത്രനാണെങ്കിൽ, കേശവന്റെ പുത്രനാണെങ്കിൽ, ആ സത്യത്താൽ അല്ലയോ സായകമേ, നീ ഈ രണത്തിൽ ശംബരനെ വധിച്ചാലും."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് വില്ലു വലിച്ചു തൊടുത്ത് ആ മഹാശയൻ ശംബരന്റെനേർക്കു വിട്ടു. ആ ബാണം മൂന്നുലോകവും ചുട്ടെരിയുന്നവിധം പ്രകാശിച്ചു. വൃഷ്ണിവീരൻ വിട്ടയച്ച ക്രവ്യാദമോഹനമായ ആ ശരം, ശംബരന്റെ ഹൃദയംപിളർന്ന് ധരിത്രിയിൽക്കയറി. അപ്പോൾ ശംബരന്റെ ദേഹത്തിലെ മാംസം, അസ്ഥി, ഞരമ്പ്, തൊലി, ചോര എന്നിവയൊക്കെ ആ വൈഷ്ണവാസ്ത്രതേജസ്സിൽ ഭസ്മമായിപ്പോയി. നെടുംകൂറ്റനായ ദൈത്യാധമൻ, ശംബരൻ, ചത്തതിന്നുശേഷം ദേവഗന്ധർവ്വാദികളായ നാനാ അപ്സരസ്സുകൾ ഹർഷിച്ചു. ഉർവ്വശി, മേനക, രംഭ, വിപ്രചിത്തി, തിലോത്തമ എന്നിവർ സന്തോഷത്താൽ നൃത്തംവെച്ചു. അതോടെ ചരാചരങ്ങൾ അടങ്ങിയ ജഗത്തും നൃത്തംവെച്ചു. എല്ലാ ദേവകളോടുംകൂടി ദേവരാജാവും സന്തോഷിച്ചു. അതിഹൃഷ്ടരായി അവർ പ്രദ്യുമ്നനെ പുഷ്പവർഷം കൊണ്ട് അർച്ചിച്ചു. പോരിൽ ഹരിതനയനായ പ്രദ്യുമ്നൻ അസുരരാജാവിനെ കടുത്ത വൈഷ്ണവാസ്ത്രത്താൽ വധിച്ചപ്പോൾ രിപുഭയം നീങ്ങി. ദേവകൾ മകരധ്വജനെ സ്തുതിച്ചു. പോരിൽ ശ്രമം സഹിച്ച്, രതിയുടെ പുനർജ്ജന്മസ്വരൂപിണി മായാവതിയെപ്പോയിക്കണ്ട്, പ്രിയമായ നിലയോടുകൂടി കാന്തയുമായി രസിച്ച്, രൗക്മിണേയൻ പുരത്തിലേക്കു കടന്നു."

## 108. പ്രദ്യുമ്നാഗമനം - പ്രദ്യുമ്നദ്വാരകാപ്രവേശം -

വൈശമ്പായനൻ പറഞ്ഞു: "മായത്തികവെഴുന്ന മായാവിയും വിക്രാന്തനും പോരിൽ അവ്യയനുമായ കാലശംബരൻ പോരിൽ അഷ്ടമിദിവസമാണ് ചത്തത്. ഋക്ഷവന്തപുരത്തിൽ ആ ദൈത്യനെ വധിച്ചുകളഞ്ഞതിന്നുശേഷം മായാവതീദേവിയോടുകൂടെ അച്ഛന്റെ പുരത്തിലേക്കു പ്രദ്യുമ്നൻ പുറപ്പെട്ടു. മായാവിയും ശീഘ്രവിക്രമനുമായ പ്രദ്യുമ്നൻ വ്യോമഗാമിയായി അച്ഛന്റെ വീര്യം കാക്കുന്ന അഴകേറിയ പുരിയിലെത്തി. ബാലനായ അവൻ കൃഷ്ണന്റെ അന്തഃപുരത്തിൽ ആകാശംവിട്ട് ഇറങ്ങി. ആ മായാവതിയോടുകൂടി ദേഹം എടുത്ത കാമദേവനെപ്പോലെ പ്രദ്യുമ്നൻ ഇറങ്ങുന്ന സമയത്ത് കൃഷ്ണന്റെ ഭാര്യമാർ വിസ്മയപ്പെട്ടു ഹർഷിക്കുകയും ഉടനെ ഭയപ്പെടുകയും ചെയ്തു. പിന്നെ കാമാഭനായ പ്രദ്യുമ്നനെ കാന്തയോടുകൂടിക്കണ്ട് ഹൃഷ്ടാസ്യമാരായി അവർ നയനോത്സവം കൊണ്ടാടി. വിനീതമുഖനായി നില്ക്കുന്ന അവനെ അനുനിമിഷം നോക്കിക്കണ്ട് കൃഷ്ണന്റെ ഭാര്യമാരെല്ലാം സ്നിഗ്ദ്ധസങ്കല്പമാരായി. അവനെക്കണ്ടു പുത്രകാംക്ഷിയായ രുക്മിണി ശോകാകുലയായി സപത്നികളോടുകൂടി ബാഷ്പാകുലയായി ഇപ്രകാരം പറഞ്ഞു."

രുക്മിണി പറഞ്ഞു: "അർദ്ധരാത്രിയിൽ ഞാൻ ഒരു സ്വപ്നംകണ്ടു. കംസാരിയായ ഭഗവാൻ കായും തളിരും കൂടി എന്റെ കൈയിൽത്തന്നു. പിന്നെ ചന്ദ്രപ്രകാശമുള്ള മുത്തുമാലയും നല്കി. കൃഷ്ണൻ എന്നെ മടിയിലിരുത്തി ആ മാല എന്റെ കഴുത്തിൽ അണിയിച്ചു. സുകേശിയും ശ്യാമയുമായ ഒരു നാരി ശുക്ലാംബരം ധരിച്ച്, പത്മം കൈയിലെടുത്ത് എന്നെ നോക്കി ഗൃഹത്തിലേക്കു കയറി. അവൾ എന്നെ പിടിച്ച് പുണ്യജലത്താൽ ആറാടിച്ചു. താമരപ്പൂമാലയെടുത്ത് എന്നെ അടുപ്പിച്ചു പിടിച്ച് എന്റെ മൂർദ്ധാവിൽ ഘ്രാണിച്ച് അത് എനിക്കായി നല്കി."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സ്വപ്നവൃത്താന്തം പറഞ്ഞ് ഹൃഷ്ടമാനസയായ രുക്മിണി, തോഴികളാൽ ചുറ്റപ്പെട്ട ദേവി, കുമാരനെ വീണ്ടും വീണ്ടും നോക്കി സഖിമാരോടു പറഞ്ഞു. ഏതൊരു ധന്യയുടെ പുത്രനാകുന്നു ഇവൻ? ദീർഘായുഷ്മാനും പ്രിയദർശനനുമാണ് ഇവൻ, ആരുടെ മകനാണ്? ഇപ്രകാരമുള്ള ഇവൻ കാമതുല്യനാണ്. യൗവനത്തിലേക്കു പ്രവേശിക്കുന്നതേയുള്ളു ഉണ്ണീ നീമൂലം ഏതൊരു മാതാവാണ് ഭാഗ്യവതിയായിരിക്കുന്നത്? കൊണ്ടൽവർണ്ണനായ നീ എന്തിന്നു ഭാര്യയോടുകൂടെ ഇവിടെ വന്നു? ഈ പ്രായത്തിലുള്ളവനായേനേ എന്റെ നഷ്ടപ്പെട്ട പുത്രൻ! എന്റെ പ്രദ്യുമ്നൻ! ബലവാനായ ആ കൃതാന്തൻ അവനെ കൊണ്ടുപോയിരുന്നില്ലെങ്കിൽ ഇപ്പോൾ നിന്റെ അത്ര പ്രായംതന്നെ അവനുമായേനേ! തീർച്ചയായും നീ കൃഷ്ണന്റെ പുത്രനാണ്. എന്റെ ഊഹം പാഴിലാവുകയില്ല! ചിഹ്നങ്ങളാൽ ഞാൻ നിന്നെ മനസ്സിലാക്കുന്നു. നീ ചക്രം കൂടാത്ത ജനാർദ്ദനൻതന്നെ! ആ മുഖം! ആ കേശം! ആ കേശാന്തഭാഗം! ആ തുട! ആ വിരിഞ്ഞ മാറ്! എല്ലാം കൃഷ്ണന്റേതുപോലെതന്നെ! ആ ബാഹുക്കൾ എന്റെ ശ്വശുരനായ ഹലിക്കു തുല്യം തന്നെ! വൃഷ്ണികുലത്തിൽ ജനിച്ചവന്റെ രൂപം വ്യക്തമാക്കുന്ന നീ ആരാണ്? നാരായണന്റെ തനുപോലെ നിന്റെ തനുവും ദിവ്യംതന്നെയാണ്!' ഇങ്ങനെ അവൾ പറയുന്ന സമയത്ത് കൃഷ്ണൻ ഉടനെ അവിടെ കയറിവന്നു. നാരദൻ ശംബരവധത്തെപ്പറ്റി പറഞ്ഞറിഞ്ഞ സന്തോഷത്തോടെയാണ് അവിടെ കയറിവന്നത്. വന്നയുടനെ കാമന്റെ ചിഹ്നങ്ങൾ തികഞ്ഞ തന്റെ മൂത്ത മകനെ മായാവതിയായ സ്നുഷയോടുകൂടി ദർശിച്ചു. ജനാർദ്ദനന്റെ ഹൃദയം ആനന്ദത്തിൽ മുഴുകി. ദേവിയോടു തുല്യയായ രുക്മിണീദേവിയോട് ശ്രീകൃഷ്ണൻ പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "ദേവീ, നിന്റെ പുത്രൻ ചാപമെടുത്ത് ഇതാ എത്തിയിരിക്കുന്നു. ഇവൻ മായായുദ്ധവിദഗ്ദ്ധനായ ശംബരനെ വധിച്ചു. ദേവന്മാർക്കു ദ്രോഹം ചെയ്യുന്ന അസുരമായകളൊക്കെ ഇവൻ അധീനമാക്കി. ശുഭയും സാദ്ധ്വിയുമായ ഇവൾ നിന്റെ പുത്രന്റെ ഭാര്യയാണ്. മായാവതി എന്ന പേരിൽ ഇവൾ ശംബരന്റെ ഗൃഹത്തിൽ വസിക്കുകയായിരുന്നു. ശംബരന്റെ ഭാര്യയായിരുന്നവളല്ലേ ഇവൾ എന്ന് നിന്റെ ഉള്ളിൽ ഇണ്ടൽ ഉണ്ടാകേണ്ട. പണ്ട് കാമൻ ദഹിച്ച് അനംഗനായപ്പോൾ അന്ന് കാമന്റെ പത്നിയായിരുന്ന രതിയാണ് ഇവൾ. ശംബരന്റെ ഭാര്യയല്ല. അവൾ പതിവ്രതയാണ്. ശംബരനെ തന്റെ മായാരൂപത്താൽ പ്രലോഭിപ്പിക്കുക മാത്രമാണ് ചെയ്തത്! സുന്ദരീ, ഇവൾ എന്റെ പുത്രന്റെ പത്നിയാണ്. നിനക്ക് ഇവൾ സ്നുഷയാണ്. ലോകകാന്തന്ന് സാഹായ്യം മനോമയമായി ഇവൾ ചെയ്യും. എന്റെ ഒന്നാമത്തെ സ്നുഷയായി ഇവളെ ഗൃഹത്തിൽക്കയറ്റുക. ഇവൾ പൂജ്യയും ശ്രേഷ്ഠയുമാണ്. മുമ്പ് നഷ്ടപ്പെട്ടവനായ നിന്റെ പുത്രനെ ഇതാ ഇപ്പോൾ നിനക്കു തിരിച്ചുകിട്ടിയിരിക്കുന്നു!"

വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻ പറഞ്ഞ വാക്കുകേട്ടപ്പോൾ രുക്മിണീദേവി ഏറ്റവും ഹർഷത്തോടെ ഇപ്രകാരം പറഞ്ഞു: 'അത്ഭുതം! ഞാൻ ധന്യയായിരിക്കുന്നു. വീരപുത്രസമാഗമത്താൽ ഞാൻ ഭാഗ്യവതിയായി.

ഇന്ന് എൻെറ ആഗ്രഹം സഫലമായി. എൻെറ മനോരഥം പൂർണ്ണമായി. മുമ്പെ നഷ്ടപ്പെട്ട മകനെ ഇന്നു ഭാര്യയോടു കൂടെയാണ് എനിക്കു കാണാൻകഴിയുന്നത്! ഉണ്ണീ, വരൂ! ഭാര്യയോടുകൂടെ വരൂ! ഭവനത്തിൽ നീ കടക്കുക! അവൻ ഗോവിന്ദനേയും അമ്മയേയും സാഷ്ടാംഗം നമസ്കരിച്ച്, ബലവാനായ ബലരാമനേയും നമസ്കരിച്ചു പൂജിച്ചു. ശത്രു നാശനനായ കേശവൻ പുത്രനെ എഴുന്നേൽപ്പിച്ചു തഴുകി ശിരസ്സിൽ ഘ്രാണിച്ചു. രുക്മഭൂഷിതയായ രുക്മിണി തൻെറ സ്നുഷയെ എഴുന്നേല്പിച്ചു തന്നിലണച്ച് സ്നേഹത്താൽ ഗൽഗദവാണിയായി ശചിയേയും ഇന്ദ്രനേയും അദിതി എന്നപോലെ തഴുകി. പിന്നെ പതിയോടൊപ്പം പുത്രനെ രുക്മിണി ഗൃഹത്തിൽക്കയറ്റി.

**109. ബലദേവാഹ്നികം** – വൈശമ്പായനൻ പറഞ്ഞു: "അല്ലയോ ജയസത്തമാ, ആശ്ചര്യാത്മകമായ സ്തോത്ര മാണ് ആഹ്നികം. പ്രദ്യുമ്നൻ ശംബരനെ വധിച്ച് ദ്വാരകയിൽ എത്തിയതിന്നുശേഷം രക്ഷയ്ക്കുവേണ്ടി ബലദേവൻ ഉത്ത മമായ ആഹ്നികം ചൊല്ലി. അതു സന്ധ്യക്കു ചൊല്ലിയാൽ പരിശുദ്ധരാകും. ബലദേവൻ പറഞ്ഞതും വിഷ്ണു പറഞ്ഞ തും അതുതന്നെയാണ്. ധർമ്മകാംക്ഷികളായ മുനിമാരും അതുതന്നെ പറയുന്നു. ഒരു ദിവസം ഹലിയോടുകൂടെ രുക്മിണീപുത്രൻ ഇരുന്നു. അപ്പോൾ പ്രദ്യുമ്നൻ ഹലിയെ കൈകൂപ്പി ഇപ്രകാരം പറഞ്ഞു."

പ്രദ്യുമ്നൻ പറഞ്ഞു: "അല്ലയോ കൃഷ്ണാഗ്രജാ, മഹാ ഭാഗാ, രോഹിണീതനയാ, പ്രഭോ! എൻെറ ഭയം വിട്ടുപോകു വാൻ ഉതകുന്ന ഒരു സ്തോത്രം എനിക്ക് പറഞ്ഞുതരൂ! ഞാൻ അത് ജപിക്കട്ടെ!"

ബലദേവൻ പറഞ്ഞു: "സുരാസുരഗുരുവായ ബ്രഹ്മാ വ്, ജഗത്പതി എന്നെ കാക്കട്ടെ! ഓങ്കാരം വഷൾക്കാരം സാവിത്രി ഈ മൂന്നുവിധികളും ഋക്ക്, യജുസ്സ്, സാമം, അഥർവ്വം എന്നീ വേദങ്ങളും, രഹസ്യവിസ്താരത്തോടുകൂടിയ നാലുവേദങ്ങളും ഇതിഹാസപുരാണങ്ങളും ഖിലങ്ങളും ഉപഖിലങ്ങളും എന്നെ കാത്തുകൊള്ളട്ടെ!

ഭൂമി, കാറ്റ്, ആകാശം, അംബു, ജ്യോതിസ്സ് എന്നീ അഞ്ചും ഇന്ദ്രിയങ്ങൾ, മനസ്സ്, ബുദ്ധി, രജസ്സ്, സത്വം, തമസ്സ്, വ്യാനൻ, ഉദാനൻ, സമാനൻ, പ്രാണൻ, അപാനൻ എന്നീ അഞ്ചു വായുക്കളും വേറെ ഏഴു വായുക്കളും ഈ ജഗത്തിൽ അമരുന്ന എല്ലാ വായുക്കളും മരീചി, അംഗിരസ്സ്, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ, ഭൃഗു എന്നീ മഹാത്മാരായ മഹർഷിമാരും എന്നെ കാത്തുരക്ഷി ക്കട്ടെ!

കശ്യപാദികളായ പതിന്നാലു മുനിമാരും പത്തുദിക്കു കളും ഗണങ്ങളോടുകൂടിയ നരനാരായണേശ്വരന്മാരും എന്നെ കാക്കട്ടെ! രുദ്രന്മാർ പതിനൊന്നുപേരും ആദിത്യ ന്മാർ പന്ത്രണ്ടുപേരും വസുക്കൾ എട്ടുപോരും അശ്വിദേവ ന്മാർ രണ്ടുപേരും പിന്നെ ദേവമാതാക്കളായ ഹ്രീ, ശ്രീ, ലക്ഷ്മി, സ്വധ, മേധ, തുഷ്ടി. പുഷ്ടി, ധൃതി, സ്മൃതി, അദിതി എന്നിവരും ദൈത്യമാതാക്കളായ ദിതി, സിംഹിക, ദനു എന്നിവരും എന്നെ രക്ഷിക്കട്ടെ!

ഹിമവാൻ, ഹേമകൂടം, നിഷധം, ശ്വേതപർവ്വതം, ഋഷഭം, പാരിയാത്രം, വിന്ധ്യം, വൈഡൂര്യപർവ്വതം, മലയം, സഹ്യം, ഉദയം, ദർദ്ദരം, മേരു, മന്ദരം, ക്രൗഞ്ചം, കൈലാ സം, മൈനാകം എന്നീ അദ്രികളും എന്നെ കാത്തുരക്ഷി ക്കട്ടെ!

അനന്തൻ, വാസുകി, വിശാലാക്ഷൻ, തക്ഷകൻ, ഏലാ പുത്രൻ, ശുക്ലപർണ്ണൻ, കംബളാശ്വതരന്മാർ, ഹസ്തിഭദ്രൻ, പിഠരകൻ, കാർക്കോടകധനഞ്ജയന്മാർ ഇപ്രകാരം പുരാണ കനായ നാഗൻ, കലവീരകൻ, സുമനാസ്യൻ, ദധിമുഖൻ, ശൃംഗാരപിണ്ഡകൻ, മൂന്നുലോകത്തിലും പേർ പുകഴ്ത്തുന്ന ഭഗവാനായ മണിനാഗൻ, അധികർണ്ണൻ, നാഗരാജൻ, ഹാരിദ്രകൻ ഇവരും മറ്റജ്ഞാതനാമാക്കളുമായവർ ഭൂമി താങ്ങുന്ന സത്യധർമ്മാക്കളുമായ ഫണീശ്വരന്മാർ എന്നെ കാക്കട്ടെ!

നാലുസമുദ്രങ്ങളും സരിത്പ്രവരയായ ഗംഗയും സര സ്വതി, ചന്ദ്രഭാഗ, ശതദ്രു, ദേവിക, ശിവ, ഇരാവതി, വിപാശ, സരയു, യമുനാനദി, രഥോഷ്മ, കല്മാഷി, ബാഹുദ, ഹിര ണ്യദ, പ്ലക്ഷ, ഇക്ഷുമതി, സ്രവന്തി, ബൃഹദ്രഥ, പ്രസിദ്ധയായ ചർമ്മണ്വതി, പുണ്യയായ വധൂസര, എന്നീ നദികളും പറയപ്പെടാത്ത മറ്റു നദികളും എന്നെ കാത്തുരക്ഷിക്കട്ടെ! വടക്കുദിക്കിൽ ഒഴുകുന്ന നദികൾ എന്നെ ജലങ്ങളാൽ കുളിപ്പിക്കട്ടെ! വേണ, ഗോദാവരി, സീത, കാവേരി, കൊങ്ക ണാവതി, കൃഷ്ണവേണാ, ശുക്തിമതി, തമസാ, പുഷ്പ വാഹിനി, താമ്രപർണ്ണി, ജ്യോതിരഥ, ഉൽപ്പല, ഉദ്യുംബ രാവതി, വൈതരണി, പുണ്യവിദർഭ, ശുഭനർമ്മദ, വിതസ്ത, ഭീമരഥ്യ, ഐളയെന്ന മഹാനദി, പുണ്യഗോമതി, കാളിന്ദി, ശോണ ഇവയും മറ്റു നല്ല പുഴകളും, പറയപ്പെടാത്തവയും തെക്ക് ഒഴുകുന്നവയും എന്നെ ജലങ്ങളാൽ കുളിപ്പിക്കട്ടെ!

ശിപ്ര, ചർമ്മണ്വതി, പുണ്യമഹി, ശ്വഭ്രവതി, സിന്ധു, വേത്രവതി, ഭോജാന്ത, വനമാലിക, പൂർവ്വഭദ്ര, പരാഭദ്രേ, ഊർമ്മിള, വരദ്രുമ, വേത്രവതി, ചാപദാസ്യ, പ്രസ്ഥാവതി, ലുണ്ടനദി, പുണ്യരമ്യയായ സരസ്വതി, മിത്രഘ്ന, ഇന്ദുമാലാ, മധുമതീനദി, ഉമ, ഗുരുനദി, വാപി, വിമലോദക, വിമല, വിമലോദ, മത്തഗംഗ, പയസ്വിനി, ഇവയും മറ്റു നദികളും പടിഞ്ഞാറ് ഒഴുകുന്നവയും എന്നെ കുളിപ്പിക്കട്ടെ! കിഴ ക്കോട്ടൊഴുകുന്ന പുണ്യനദിയായ ഭാഗീരഥീനദി, ശംഭു ധരിക്കുന്ന ഗംഗ, പേരു പറയുമ്പോൾത്തന്നെ എൻെറ പാത കങ്ങൾ തീർക്കട്ടെ! പ്രഭാസം, പ്രയാഗം, നൈമിഷം, പുഷ്ക രങ്ങൾ, ഗംഗാതീർത്ഥം, കുരുക്ഷേത്രം, ശ്രീക്ഷേത്രം, ഗൗത മാശ്രമം, രാമഹ്രദം, വിനശനം, രാമതീർത്ഥം, ഗംഗാദ്വാരം, കനഖലം, സോമൻ വന്ന് ഏന്തിയ തീർത്ഥം, കപാല മോചനം, ജംബൂമാർഗ്ഗതീർത്ഥം, സുവിശ്രുതമായ സുവർണ്ണ ബിന്ദു, കനകപിംഗളം, ദശാശ്വമേധികം, വിഖ്യാതമായ ബദരി, നാരായണാശ്രമം, വിഖ്യാതമായ ഫൽഗുതീർത്ഥം, കോകാമുഖം, ഗംഗാസാഗരസംഗമം, മഗധത്തിൽ തപോദം, ബഹുശ്രുതമായ ഗംഗോത്ഭേദം, സുകരമായ യോഗമാർഗ്ഗം, ശ്വേതദ്വീപം, ബ്രഹ്മതീർത്ഥം, അശ്വമേധശതോപമമായ രാമതീർത്ഥം, ധാരാസംപാതമുള്ള ഗംഗ, കിൽബിഷനാ ശിനിയായ ഗംഗ, വൈകുണ്ഠകേദാരം, സൂകരോത്ഭേദനം, ശാപമോചനതീർത്ഥം എന്നീ തീർത്ഥങ്ങളെല്ലാം പാപങ്ങൾ തീർക്കുന്നവയാണ്. ഇവയെല്ലാം മഹർഷിമാർ സേവിക്കുന്ന പുണ്യതീർത്ഥങ്ങളാണ്. അവയും പറയപ്പെടാത്തവയുമായ തീർത്ഥങ്ങൾ എന്നെ കുളിപ്പിക്കട്ടെ!

ധർമ്മാർത്ഥകാമവിഷയങ്ങൾ, യശോലാഭം, ശമം, ദമം, വരുണാംശർകൾ, പർജ്ജന്യൻ, യമം, നിയമം, കാലം, നയം, സന്നതി, ക്രോധം, മോഹം, ധൃതി, ക്ഷമ, മിന്നൽ, കാറ്റ്, ഔഷധികൾ, പ്രമാദം, ഉന്മാദം, വൈരം, പിശാച യക്ഷഗന്ധർവ്വസിദ്ധചാരണകിന്നരന്മാരും രാക്ഷസന്മാരും, വ്യോമചരന്മാർ, വിഗ്രഹപ്രിയദഷ്ടികൾ, വിശ്വരൂപികൾ, പിംഗാക്ഷർ, ലംബോദരൻ, മഹാബലർ, പർജ്ജന്യാദ്ധ്യർ, മരുത്തുക്കൾ, കല, ത്രുടി, ലവം, ക്ഷണം, ഗ്രഹനക്ഷത്രങ്ങൾ, ശിശിരാദി ഋതുക്കൾ, മാസങ്ങൾ, രാപ്പകലുകൾ, സൂര്യേന്ദു ക്കൾ, ആമോദം, പ്രമോദം, ഹർഷം, ശോകം, രജസ്സ്, തമസ്സ്, തപസ്സ്, സത്യം, ശുദ്ധി, ബുദ്ധി, ധൃതി, ശ്രുതി, രുദ്രാണി, ഭദ്രകാളി, വരുണി, ഭദ്ര, ഷഷ്ഠി, ഭാസി, കാളിക

അപ്രകാരം പേർ പുകഴ്ന്ന ശാണ്ഡിലി, ആര്യാ, കുഹു, സിനീബാലി, ഭീമ, വേത്രവതി, രതി, ഏകാനംശാഖ്യ, കൂശ്മാണ്ഡി, കാത്യായനീദേവി, ലോഹിത്യ, അയനമാതാവ്, ദേവകന്യ, ഗോനന്ദയായ ദേവപത്നി എന്നിവർ എന്നെ ബന്ധുക്കളോടുകൂടെ രക്ഷിക്കണം!

നാനാ ആഭരണങ്ങൾ അണിഞ്ഞ് നാനാരൂപത്തിലുള്ള മുഖത്തോടുകൂടിയവർ, നാനാദേശം ചുറ്റുന്നവർ, നാനാ ശസ്ത്രം അണിഞ്ഞവർ, മദോമജ്ജാപ്രിയകൾ, നല്ല മദ്യ മാംസവസകൾ ഇഷ്ടപ്പെടുന്നവർ, പുലിമുഖികൾ, പൂച്ചമുഖികൾ, ഗജസിംഹാസ്യമാർ, ക്രൗഞ്ചമുഖികൾ, കങ്കമുഖികൾ, കാക്കമുഖികൾ, കഴുകമുഖികൾ, പാമ്പിനെ പൂണൂലുപോലെ ചുറ്റിയവർ, തോലുടുത്തവർ, വായിൽ ചോരയണിഞ്ഞവർ, ഖരഭേരീരവാഢ്യകൾ, മത്സരിക്കുന്നവർ, ക്രോധിക്കുന്നവർ, പ്രസാദിക്കുന്നവർ, പ്രഹസിച്ചുകൊണ്ട് നില്ക്കുന്ന മത്തോന്മത്തപ്രമത്തകൾ മഞ്ഞക്കണ്ണും മഞ്ഞമുടിയും ചേർന്നവർ, തലമൊട്ടയടിച്ചവർ, ഊർദ്ധ്വകേശികൾ, കൃഷ്ണകേശിമാർ, ശുക്ലകേശിമാർ, നാഗായുതബലമുള്ളവർ, വായുബലാഢ്യമാർ, ഒരു കൈ ഒരു കാല് ഒരു കണ്ണ് ഇങ്ങനെയുള്ള വികൃതരൂപിണികൾ, പിംഗകൾ, മക്കൾ ഏറെയുള്ളവർ, അല്പം സന്താനമുള്ളവർ, മുഖമണ്ഡി, ബിഡാല, ഗന്ധപൂതന, പൂതന, ശീതവാത, ഉഷ്ണവാതാളി, രേവതി, ഗ്രഹസംജ്ഞിത, പ്രിയഹാസ്യ, പ്രിയക്രോധ, പ്രിയാവാസ, പ്രിയോക്തി, സുഖദുഃഖദന്മാർ, ദ്വിജന്മപ്രിയകൾ, നക്തഞ്ചരകൾ, സൗഖ്യദകൾ, പർവ്വത്തിലുഗ്രകൾ ഇങ്ങനെയുള്ള മാതൃക്കൾ – ഇവരെല്ലാം അമ്മ മകനെ എന്നപോലെ എന്നെ നിത്യവും പാലിക്കട്ടെ!

പിതാമഹൻെറ മുഖത്തുനിന്ന് ജനിച്ചവർ, രൗദ്രർ, രൗദ്രാംഗസംഭവർ, കുമാരസേ്വദജർ, വൈഷ്ണവാദിജ്വരങ്ങൾ, മഹാഭീമർ, മഹാവീരർ, ഗർവ്വികളായ മഹാബലർ, ക്രോധജക്രോധനക്രൂരർ, സുരവിഗ്രഹകാരികൾ, നിശാടന്മാർ, കേസരികൾ, പ്രിയവിക്രമർ, ദംഷ്ട്രികൾ, വിശ്വരൂപികൾ, പിംഗാക്ഷർ, കടികുക്ഷികൾ തുടങ്ങിയവർ, വേൽ ഋഷ്ഠി, ശൂലം, പരിഘം, പ്രാസം, ചർമ്മം എന്നിവയേന്തിയവർ, പിനാകവജ്രമുസലബ്രഹ്മദണ്ഡായുധപ്രിയന്മാർ, ദണ്ഡിമാർ, മുണ്ഡിമാർ, ശൂരൻ, ജടാമകുടധാരികൾ, വേദവേദാംഗവിജ്ഞന്മാർ, നിത്യവും പൂണൂൽ ധരിക്കുന്നവർ, പാമ്പണിഞ്ഞവർ, കുണ്ഡലികൾ, വീരന്മാർ, തോൾവളയിട്ടവർ, പല വസ്ത്രം ചാർത്തിയവർ, ചിത്രമാല്യാനുലേപനർ, പുലി, സിംഹം, പൂച്ച, ആന, അശ്വം, കരടി, ഒട്ടകം ഇവയുടെ മുഖം ഉള്ളവർ, എലി, മാൻ പോത്ത് കുറുക്കൻ വലാകം ഉലൂകം എന്നിവയുടെ മുഖംപോലുള്ള മുഖമുള്ളവർ, വികടന്മാർ, കൂനന്മാർ, മുണ്ടന്മാർ, കുറ്റന്മാർ, തല മൊട്ടയടിച്ചവർ, മറ്റ് നൂറായിരം പേർ, ജടയേന്തിയവർ, വെളുത്ത കൈലാസതുല്യം ഉയർന്നവർ, അർക്കസമപ്രഭന്മാർ, കാർനിറമുള്ളവർ, നീലാഞ്ജനസമാഭന്മാർ, ഒറ്റക്കാലന്മാർ, ഇരുക്കാലന്മാർ, ഇരട്ടത്തലയന്മാർ, മാംസമില്ലാത്തവർ, കണങ്കാൽ തടിച്ചവർ, വായ തുറന്നിരിക്കുന്നവർ, ഭയങ്കരന്മാർ, വാപികൂപതടാകങ്ങളിലും, ആഴിയിലും പുഴയിലും ശ്മശാനശൈലവൃക്ഷങ്ങളിലും ശൂന്യഗൃഹങ്ങളിലും വാഴുന്നവർ- ഈ പറഞ്ഞ ഗ്രഹങ്ങൾ എല്ലാം എപ്പോഴും എങ്ങും എന്നെ രക്ഷിക്കുമാറാകട്ടെ! മഹാഗണേശ്വരന്മാർ, നന്ദി, മഹാകാളൻ, മഹാബലൻ, മഹേശ്വരവും വൈഷ്ണവവുമായ ഭീഷണജ്വരങ്ങൾ, ഗോപാലൻ, ഗ്രാമണി, ഭൃംഗർ, ഇടി, ഗണേശ്വരന്മാർ, ദേവൻ, നാമദേവൻ, ഘണ്ടാകർണ്ണൻ, കരന്ധമൻ, കാപാലി, ശേ്വതമോദൻ, ജംഭകൻ, ശത്രുതാപനൻ, മജ്ജനോന്മജ്ജനന്മാർ, സന്താപനവിലാപനർ, നിജഹാസൻ, ഘസൻ, സ്ഥൂണാകർണ്ണൻ, പ്രശോഷണൻ, ഉൽക്കാമാലി, ധമധമൻ, ജ്വാലാജിഹ്വൻ, പ്രതർദ്ദനൻ, സംഘട്ടനൻ, സങ്കടനൻ, കാഷ്ഠഭൂതൻ, ശിവങ്കരൻ, കുശ്മാണ്ഡൻ, കുംഭമൂർദ്ധാവ്, രോചനൻ, വൈകൃതഗ്രഹം, അനികേതൻ, സുരാരിഘ്നൻ, അശിവൻ, ശിവൻ, പിശിതാശി, ക്ഷേമകൻ, സുരാരി, ഹരിലോചനൻ, ഭീമകൻ, ഗ്രാഹകൻ, അപ്രകാരമുള്ള ഉഗ്രമയമായ ഗ്രഹം, ഉപഗ്രഹാര്യകനും, സ്കന്ദഗ്രഹവും, ചപലൻ, ലോമവേതാളൻ, താമസൻ, സുമഹാകപി, ഹൃദയോദ്വർത്തനൻ, ചണ്ഡൻ, കുണ്ഡാശി, കങ്കണപ്രിയൻ, ഹരിശ്മശ്രുഗരുത്മാന്മാർ, മനോവായുജഹനിതർ, പാർവ്വതീരോഷജന്മാക്കൾ ഇങ്ങനെ ആയിരം നൂറുകൂട്ടർ, ബ്രഹ്മണ്യർ, ശക്തിദ്യുതികൾ, സത്യസംഗരർ, കാമങ്ങളൊക്കെ കൊടുക്കുന്നവർ, പോരിൽ ശത്രുക്കളെ നശിപ്പിക്കുന്നവർ, രാവും പകലും ദുർഗ്ഗത്തിൽ ചൊല്ലുന്നവരും പേർ പറയപ്പെടാത്തവരും, ആ ഗണങ്ങൾക്കൊക്കെ പതികൾ ഇവർ എല്ലാം എന്നെ ഗണങ്ങളോടുകൂടി രക്ഷിക്കുമാറാകട്ടെ!

നാരദൻ, പർവ്വതൻ, ഗന്ധർവ്വാപ്സരസ്ത്രീഗണങ്ങൾ, പിതൃക്കൾ, കാരണം, കാര്യം, ആധിവ്യാധികൾ, അഗസ്ത്യൻ, ഗാലവൻ, ഗാർഗ്ഗ്യൻ, ശക്തി, ധൗമ്യൻ, പരാശരൻ, കൃഷ്ണാത്രേയൻ, അസിതൻ, ഭഗവാൻ, ദേവലൻ, ബലൻ, ബൃഹസ്പതി, ഉതത്ഥ്യൻ, മാർക്കണ്ഡേയൻ, ശ്രുതശ്രവൻ, ദ്വൈപായനൻ, വിദർഭൻ, ജൈമിനി, മാഠരൻ, കഠൻ, വിശ്വാമിത്രൻ, വസിഷ്ഠൻ, ലോമശമഹാമുനി, ഉതങ്കൻ, രൈഭ്യൻ, പൗലോമൻ, ദ്വിതൻ, ത്രിതൻ, കാലകവൃക്ഷീയമഹർഷി, മേധാതിഥി, സാരസ്വതൻ, യവക്രീതൻ, കുശികൻ, ഗൗതമൻ, സംവർത്തൻ, ഋശ്യശൃംഗൻ, സ്വസ്ത്യാത്രേയൻ, വിഭാണ്ഡകൻ, ഋചീകൻ, ജമദഗ്നി, ഉഗ്രതപസ്വിയായ ഔർവ്വൻ, ഭരദ്വാജൻ, സ്ഥൂലശീർഷൻ, കശ്യപൻ, പുലഹൻ, ക്രതു, ബൃഹദഗ്നി, ഹരിശ്മശ്രു, വിജയൻ, കണ്വൻ, വൈതണ്ഡി, ദീർഘതമൻ, വേദൻ, അംശുമാൻ, ശിവൻ, ശുനശ്ശേഫൻ, ശുനഃപുച്ഛൻ, ശുനോലാംഗുലൻ, അഷ്ടാവക്രൻ, ദധീചി, ശേ്വതകേതു, ഉദ്ദാലകൻ, ക്ഷീരപാണി, ശൃംഗി, ഗൗരമുഖൻ, അഗ്നി, വേശ്യൻ, ശമീകൻ, പ്രമുചു, മുമുചു ഇവരും മറ്റുപലരുമായ മുനിമാർ സംശിതവ്രതന്മാരാകുന്നു. ഈ ഋഷീന്ദ്രർ സംശിതാത്മാക്കളാണ്. ഋജുശ്ലാഘികളും ശാന്തന്മാരുമായ ഇവർ എപ്പോഴും എനിക്കു ശാന്തി ചെയ്യുമാറാകട്ടെ!

മൂന്നഗ്നികൾ, മൂന്നു വേദങ്ങൾ, മൂന്നു വിദ്യകൾ, കൗസ്തുഭരത്നം, ശ്രീമത്തായ ഉച്ചൈശ്രവസ്സ്, വൈദ്യനായ ധന്വന്തരി ഹരി, അമൃതം, ഗോവ്, ഗരുഡൻ, ദധി, ഗൗരസർഷപം, വെളുത്തപൂക്കൾ, കന്യകൾ, യവം, വെൺകൊറ്റക്കുട, അക്ഷതം, സ്വർണ്ണം, ഗന്ധങ്ങൾ, കറുക, വെഞ്ചാമരം, തടയാത്ത ചക്രം, വൃഷഭൻ, ചന്ദനം, വിഷം, വെൺകാള, മത്തഗജം, സിംഹം, വ്യാഘ്രം, ഹയം, ഗിരി, പൊരിഞ്ഞ മലര്, ഭൂദേവി, വിപ്രന്മാർ, മധു, പായസം, സ്വസ്തികം, വർദ്ധമാനം, നന്ദ്യാവർത്തം, പ്രിയംഗു, കൂവളം, ചാണകം, മത്സ്യം, ദുന്ദുഭി, പടഹസ്വനം, ഋഷപത്നി, കന്യകമാർ, വില്ല്, ഭദ്രാസനം, രുചകം, രോചന, നദീസംഗമങ്ങളിലെ ജലം, സുപർണ്ണൻ, ശതപത്രങ്ങൾ, ചകോരം, ജീവജീവകം, നദീമുഖം, മയിലണി കോർത്ത മുത്ത്, മണിദ്ധ്വജം ഇവ ആയുഷ്യങ്ങളും, കാര്യം സാധിപ്പിക്കുന്നവയുമാണ്. പുണ്യവും ക്ലേശകരവും ശ്രീമത്തായ മംഗളത്തോടുകൂടിയവയുമാണ്."

ശ്രീയും ജയവും കാംക്ഷിക്കുന്നവർ പണ്ട് രാമൻ പറഞ്ഞ ഈ സ്തോത്രം ചൊല്ലിക്കേൾപ്പിക്കിലും അപ്രകാരം വിദ്വാനായവൻ കേൾക്കുന്നതായാലും പർവ്വംതോറും സ്നാതനായി മംഗളാഷ്ടശതം ജപിച്ചാലും വധബന്ധപരിക്ലേശം, വ്യാധിശോകം, പിൻമടക്കം, എന്നിവ ഏല്ക്കുന്നതല്ല. ഈ

കല്പം പരലോകത്ത് സുഖമനുഭവിക്കുകയും ചെയ്യും. ധന്യവും യശസ്യവും ആയുഷ്യവും പവിത്രവും വേദതുല്യവുമാണ് ഇത്. ശ്രീകരവും സ്വർഗ്ഗദവും പുണ്യവും സന്താനജനകവും ശിവവും ശുഭവും ക്ഷേമകരവും മേധാകരവുമായ ഈ സ്തോത്രം മർത്ത്യർക്ക് ഉത്തമമാകുന്നു. രോഗമൊക്കെ തീർക്കും; കീർത്തിയും വംശവും വർദ്ധിപ്പിക്കും. ശ്രദ്ധയുള്ളവനും ദയാലുവും ഇതു ജപിച്ചാൽ ആ വിദ്വാൻ പാപമൊക്കെ തീർന്നവനായി ശുഭമായ സൽഗതി നേടുന്നതാണ്."

**110. ധന്യോപാഖ്യാനം** – വൈശമ്പായനൻ പറഞ്ഞു: "എന്നാണോ ചാകാൻ അടുത്തവനായ ശംബരൻ പ്രദ്യുമ്നനെ അപഹരിച്ചുകൊണ്ടുപോയത്, ആ മാസത്തിൽത്തന്നെ ജാംബവതി ഒരു ആൺകുട്ടിയെ പ്രസവിച്ചു. അവനാണ് സാംബൻ. ബാല്യംമുതൽ അവന്ന് രാമൻ ശസ്ത്രവിദ്യകളൊക്കെ പഠിപ്പിച്ചു. വൃഷ്ണികൾക്കൊക്കെ രാമൻ കഴിഞ്ഞാൽ പിന്നെ സാംബൻ മാന്യനായി. ആ പുത്രൻ ഉണ്ടായതിന്നുശേഷം കൃഷ്ണൻ ആ നല്ല പുരത്തിൽ വസിച്ചു. അരിസമൂഹങ്ങളെയൊക്കെ അടക്കിയ കൃഷ്ണൻ ഇന്ദ്രതുല്യനായി ഇന്ദ്രോദ്യാനത്തിലെന്നപോലെ സുഖമായി അവിടെ വസിച്ചു. യാദവന്റെ ശ്രീകണ്ട് തന്റെ ശ്രീയെ വാസവൻ വെറുത്തുപോയി. രാജാക്കന്മാരെല്ലാം ജനാർദ്ദനനെ ഭയപ്പെട്ട് ശമം ഇല്ലാത്തവരായിത്തീർന്നു. ഒട്ടുകാലം കഴിഞ്ഞപ്പോൾ ഹസ്തിനാപുരത്തിൽ ദുര്യോധനന്റെ യജ്ഞത്തിൽ രാജാക്കന്മാരൊക്കെ സമ്മേളിച്ചു. കൃഷ്ണന്റെ വർദ്ധിച്ച ഐശ്വര്യം കേട്ടിട്ടും കൃഷ്ണന്നു പുത്രനുണ്ടായ വൃത്താന്തമറിഞ്ഞിട്ടും കടൽക്കരയിൽ ദ്വാരകാനഗരം നിർമ്മിച്ചതറിഞ്ഞും രാജാക്കന്മാർ കൃഷ്ണനെ ഭയപ്പെട്ട്, ദൂതന്മാർ മുഖേന കൃഷ്ണനുമായി പരസ്പരം സന്ധിചെയ്തു. കൃഷ്ണന്റെ ഐശ്വര്യംകാണുവാൻ അവർ ഹൃഷീകേശന്റെ ഗൃഹത്തിലേക്കു പുറപ്പെട്ടു. ധൃതരാഷ്ട്രന്റെ അധീനത്തിൽ നില്ക്കുന്ന ദുര്യോധനാദികളും പാണ്ഡവാദികളും ധൃഷ്ടദ്യുമ്നാദികളായ മന്നവന്മാരും പാണ്ഡ്യർ, ചോളർ, കലിംഗേശ്വരന്മാർ, ഖസന്മാർ, ദ്രാവിഡർ, ബാൽഹീകന്മാർ, എന്നീ രാജാക്കന്മാരൊക്കെ പതിനെട്ടക്ഷൗഹിണിപ്പടയോടും കൂടി ഗോവിന്ദൻ സംരക്ഷിച്ചുവരുന്ന യദുപുരിയിൽ പ്രവേശിച്ചു. രൈവതാദ്രിയുടെ സമീപത്തുവന്നണഞ്ഞ ആ രാജാക്കന്മാർ ഒരു യോജന വിസ്താരത്തിൽ സൈന്യങ്ങളെ നിറുത്തി താന്താങ്ങളുടെ കൂടാരങ്ങളിൽ വസിച്ചു.

ശ്രീമാനായ ഹൃഷീകേശൻ യദുപുംഗവന്മാരോടുകൂടെ മന്നവന്മാരുടെ സമീപത്തേക്കെത്തി. ആ രാജാക്കന്മാരുടെ മദ്ധ്യത്തിലെത്തി മധുസൂദനൻ ശരൽക്കാലത്തെ സൂര്യനെന്നപോലെ പ്രശോഭിച്ചു. വയഃസ്ഥാനക്രമംപോലെ ആചാരം ചെയ്തുവെച്ച് കൃഷ്ണൻ പൊന്മയമായ സിംഹാസനത്തിൽ ഇരുന്നരുളി. രാജാക്കന്മാരും യഥാസ്ഥാനം പലമട്ടിൽ ഇരുന്നു. സിംഹാസനങ്ങളിലും ചിത്രപീഠങ്ങളിലുമായി രാജാക്കന്മാർ ഇരുന്നു. യാദവന്മാരുടെയും ഉർവ്വീശ്വരന്മാരുടെയും ആ സമ്മേളനം നന്നായി വിളങ്ങി. സുരാസുരന്മാരുടെ സദസ്സിൽ ബ്രഹ്മാവ് വിലസുന്നപോലെ കൃഷ്ണൻ ശോഭിച്ചു.

ആ സമ്മേളനത്തിൽ പല വർത്തമാനങ്ങളും ഭംഗിയായി നടന്നു. കേശവൻ കേട്ടിരിക്കെ യദുക്കളും രാജാക്കന്മാരും തമ്മിൽ വളരെ രസകരമായ വർത്തമാനങ്ങൾ അവിടെ ഉണ്ടായി. അതിന്നിടയ്ക്ക് കാറ്റുവീശുകയും മേഘഗർജ്ജനം മുഴങ്ങുകയും ചെയ്തു. കാറുകൊണ്ട് ആകാശം മൂടുകയും മിന്നൽപ്പിണർ തുള്ളിക്കളിക്കുകയും ചെയ്തു. ഉടനെ കാർമൂടൽ ഭേദിച്ച് ഒരു ദിവ്യതേജസ്സ് ഇറങ്ങിവന്നു. അതു നാരദമുനിയല്ലാതെ മറ്റാരുമായിരുന്നില്ല.

ചുറ്റിക്കെട്ടിയ ജടയോടുകൂടെ കൈയിൽ വീണയുമായി രാജാക്കന്മാരുടെ മദ്ധ്യത്തിൽ അഗ്നിജ്വാലപോലെ ഇറങ്ങി വന്നു. ഇന്ദ്രസഖനായ നാരദൻ പാവകപ്രഭനായി മന്നിൽ വന്നുനില്ക്കെ ആ കൊടുംകാർ മൂടിയ ദുർദ്ദിനം സുദിനമായി. നരന്മാർക്കിടയിൽച്ചെന്ന് അബ്ധിഗംഭീരനായ മുനി ആസനത്തിൽ വാണ് അവ്യയനായ യദുശ്രേഷ്ഠനോടു പറഞ്ഞു."

നാരദൻ പറഞ്ഞു: "ആശ്ചര്യംതന്നെ! ദേവന്മാരിൽ നീ മുഖ്യനായ പുരുഷോത്തമൻതന്നെ! നീ ധന്യൻതന്നെ! മഹാബാഹോ, ലോകത്തിൽ നിന്നോടു തുല്യനായി ആരുമില്ല!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം മുനി പറഞ്ഞതു കേട്ടു ചിരിച്ച് കൃഷ്ണൻ മുനിയോടു പറഞ്ഞു: 'അശ്ചര്യനും ധന്യനുമാകും ദക്ഷിണാന്വിതനായാൽ. ഞാൻ അങ്ങു പറഞ്ഞമാതിരിയാകും!' എന്നു കൃഷ്ണൻ പറഞ്ഞതുകേട്ട് നാരദൻ മന്നവന്മാരുടെ മദ്ധ്യത്തിൽ ഇങ്ങനെ പറഞ്ഞു: 'കൃഷ്ണാ, ചൊല്ലേണ്ടത് ഞാൻ പറഞ്ഞു. ഇതാ വന്നപാട് പോകുന്നു!' അങ്ങനെ പറഞ്ഞ് നാരദൻ എണീക്കുന്നതു കണ്ടപ്പോൾ രാജാധിരാജനോട് നാരദൻ പറഞ്ഞതിന്റെ ഗൂഢാർത്ഥം മനസ്സിലായില്ലല്ലോ എന്ന് കാര്യം മനസ്സിലാകാത്ത രാജാക്കന്മാർ പറഞ്ഞു."

രാജാക്കന്മാർ പറഞ്ഞു: "ആശ്ചര്യമെന്നും നീ ധന്യനെന്നും നാരദൻ പറഞ്ഞു മാധവാ! ദക്ഷിണാന്വിതനായാൽ എന്നു ഭവാൻ നാരദനോടു മറുപടിയും പറഞ്ഞു. ഈ പറഞ്ഞ ദിവ്യമന്ത്രപദത്തിന്റെ പൊരുൾ എന്തെന്ന് അറിയുന്നില്ല. കൃഷ്ണാ, കേൾക്കുവാൻ വിരോധമില്ലെങ്കിൽ തത്ത്വമായി പറഞ്ഞുതന്നാൽ കൊള്ളാം! കേൾക്കുവാൻ വലിയ ആഗ്രഹമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "ആ മന്നവേന്ദ്രന്മാരോട് കൃഷ്ണൻ ഉടനെ പറഞ്ഞു: 'കേൾക്കാം. അത് ഈ ദ്വിജൻ, നാരദൻ, പറഞ്ഞുതരും. നാരദാ, പറഞ്ഞുകൊടുക്കൂ. രാജാക്കന്മാർ തത്ത്വാർത്ഥം കേൾക്കുവാൻ ഇച്ഛിക്കുന്നു. നീ പറഞ്ഞ വാക്കും ഞാൻ അതിന്നു പറഞ്ഞ ഉത്തരവുമാണ് അവർക്കു കേൾക്കേണ്ടത്. അതിന്റെ ഗൂഢാർത്ഥമാണ് അവർക്കറിയേണ്ടത്. ഇതു കേട്ടപ്പോൾ അണിഞ്ഞ ശുഭ്രമായ പൊൻപീഠത്തിലിരുന്ന് നാരദൻ ആ വാക്യത്തിന്റെ പ്രഭാവങ്ങൾ പറയുവാൻ തുടങ്ങി."

നാരദൻ പറഞ്ഞു: "അല്ലയോ രാജാക്കന്മാരേ, നിങ്ങൾ കേൾക്കുവിൻ. നിങ്ങൾ എല്ലാവരും സമ്മേളിച്ചിരിക്കുകയാണല്ലോ. ഈ കൃഷ്ണനായ മഹത്തിന്റെ പാരം ഞാൻ കണ്ടവിധം പറയാം.

ഗംഗാതീരത്തിൽ ഒരുദിവസം ഞാൻ ഒറ്റയ്ക്ക് ഒരു പ്രഭാതത്തിൽ ചുറ്റിനടക്കുകയായിരുന്നു. ഗിരികൂടംപോലെ രണ്ട് ഓടുകൊണ്ടുള്ള ഉടലോടുകൂടിയ ഒരു വലിയ ആമയെ ഞാൻ കണ്ടു. അതിന്റെ പരപ്പ്, വീതി ഒരു വിളിപ്പാടുണ്ട്. നീളം അതിലിരട്ടിയുമാണ്. നാലു കാലുണ്ട്. അതു നനഞ്ഞ് ഒരു പങ്കിലമൂർത്തിയായി ഇരിക്കുന്നു. ആ കുറ്റൻ ആമയെ, ആ തുകിലുകൊണ്ട് പൊതിഞ്ഞ എന്റെ വീണമാതിരിയുള്ള ആമയെ, കണ്ട് ഞാൻ അതിന്റെ അടുത്തു ചെന്ന് അതിനെ കൈകൊണ്ടു തൊട്ടു പറഞ്ഞു: 'ആശ്ചര്യദേഹനായവനാണ് നീ. നീ ധന്യൻതന്നെയെന്നു ഞാൻ വിചാരിക്കുന്നു! ഉടയാത്ത ഓടുകൊണ്ട് മൂടിപ്പൊതിഞ്ഞവനാണല്ലോ നീ. ജലത്തിൽ യാതൊന്നിനെയും ഭയപ്പെടാതെ നീ സഞ്ചരിക്കുന്നു! ധന്യൻതന്നെ!' ഞാൻ പറഞ്ഞതു കേട്ടപ്പോൾ ആ ആമ മനുഷ്യസ്വരത്തിൽ എന്നോടു പറഞ്ഞു: 'അല്ലയോ മഹർഷേ, എന്നിൽ എന്ത് ആശ്ചര്യമാണുള്ളത്? ഞാൻ എങ്ങനെ ധന്യനാകുന്നു? ഈ ഗംഗാനദിയാണ് ധന്യ! ഇതിൽപ്പരം എന്താണ് ആശ്ചര്യം? എന്നെപ്പോലെ

യുള്ള പതിനായിരത്തിൽപ്പരം സത്വങ്ങൾ ആ നദിയിൽ ചുറ്റുന്നുണ്ടല്ലോ ദ്വിജാ!' ഇതു കേട്ടപ്പോൾ എനിക്കു കൗതുകം തോന്നി. ഞാൻ ഗംഗാനദിയോടു ചോദിച്ചു: 'അല്ലയോ ഗംഗേ, നീ നദികളിൽ ഏറ്റവും ശ്രേഷ്ഠയാണല്ലോ. നീ ധന്യയാണ്! നിത്യവും ആശ്ചര്യത്തിന്ന് ആവാസമാണ് നീ! ഈ ആമയെപ്പോലെ അതിഗംഭീരമായ സത്വങ്ങൾ ധാരാളം നിന്നിൽ വസിക്കുന്നു! കയമാണ്ട സമുദ്രത്തിൽ, താപസാശ്രയരക്ഷിണിയായ നീ ചെല്ലുന്നു! ഇപ്രകാരം പറഞ്ഞതുകേട്ടയുടനെ ഗംഗ മൂർത്തിമതിയായി എൻെറ സമീപത്തു വന്ന് ദേവഗന്ധർവ്വന്മാർക്കും ഇന്ദ്രനും ഇഷ്ടനായ എന്നോട് പറഞ്ഞു: 'അല്ലയോ ദേവഗന്ധർവ്വാ സംഗ്രമകലഹപ്രിയാ, ഞാൻ ധന്യയല്ല. നീ വിചാരിച്ചതു തെറ്റാണ്. വിപ്രേന്ദ്രാ, ഞാൻ ധന്യയല്ല, എന്നിൽ ഒരു ആശ്ചര്യവുമില്ല. സത്യസ്ഥനായ നീ എന്നെപ്പറ്റിപ്പറഞ്ഞത് ശരിയായില്ല. സർവ്വാശ്ചര്യമയനായി പാരിൽ നില്ക്കുന്നതു സമുദ്രമാണ്.

സമുദ്രം ധന്യനാണ്. എന്തുകൊണ്ടെന്നാൽ എന്നെപ്പോലെയുള്ള വിശാലമായ അസംഖ്യം നദികൾ ആ സമുദ്രത്തിലെത്തുന്നു.' ആ ത്രിപഥഗ ഇപ്രകാരം പറഞ്ഞപ്പോൾ ഞാൻ സമുദ്രത്തിൻെറ സമീപത്തുചെന്ന് സമുദ്രത്തോടു പറഞ്ഞു: 'സമുദ്രമേ, നീ ലോകങ്ങൾക്കൊക്കെ ഒരു ആശ്ചര്യമാണ്. അല്ലയോ മഹാർണ്ണവമേ, നീ ധന്യൻ തന്നെ! അംഭസ്സുകൾക്കെല്ലാം നീ യോനിയാകുന്നു. നീ സലിലേശ്വരനാണ്. ലോകത്തെ ശുദ്ധമാക്കി ഒഴുകുന്ന പുണ്യനദികൾ നിൻെറ ഭാര്യമാരാണ്! അവർ എല്ലാം, നിന്നിൽ എത്തുന്ന ലോകരെല്ലാം, കൈകൂപ്പുന്ന പുണ്യനദികൾ നിൻെറ പത്നികളല്ലേ? നീ ധന്യൻ തന്നെ!' ഞാൻ ഇപ്രകാരം പറഞ്ഞതു കേട്ടപ്പോൾ സമുദ്രം കാറ്റോടുകൂടി തൻെറ ജലം പിളർന്ന് മൂർത്തിയേന്തി എൻെറ മുമ്പിൽ വന്നുനിന്ന് പറഞ്ഞു: 'അല്ലയോ ദേവഗന്ധർവ്വാ, ദ്വിജേന്ദ്രാ, നീ പറഞ്ഞത് ശരിയല്ല! ഞാൻ ആശ്ചര്യനല്ല, ധന്യനുമല്ല! ഈ ഭൂമിയാണ് ധന്യ; ഞാൻ ഈ ഭൂമിയിലാണല്ലൊ നില്ക്കുന്നത്? ലോകത്തിൽ ഭൂമിയല്ലാതെ അതിലപ്പുറമായി എന്താശ്ചര്യമുണ്ട്?'

സമുദ്രം ഇങ്ങനെ പറഞ്ഞപ്പോൾ ആട്ടെ ഭൂമിയോടൊന്നു ചോദിച്ചുകളയാം എന്നു വിചാരിച്ച് ഊഴിയിലാണ് ജഗത്തിൻെറ ഗതിയായ അവളോട് സകൗതുകം ചോദിച്ചു: 'അല്ലയോ ഭൂമിദേവീ സകല ദേഹികളും നിന്നിൽനിന്നുണ്ടാകുന്നു! നീ ധരിത്രിയാണ്, ധന്യയാണ്. ശോഭനേ, നീ മഹാക്ഷമാഢ്യയാണ്. ഭൂതൗഘത്തിൽ നീ ആശ്ചര്യമാണ്. ഭൂതങ്ങളെ താങ്ങുന്ന നീ മനുജന്മാർക്കൊക്കെ ജനനിയാണ്. നിന്നിൽനിന്നു ക്ഷമയുണ്ടായി. വ്യോമചരന്മാർക്കുള്ള കർമ്മവും നിന്നിൽനിന്നുണ്ടായി. ഇപ്രകാരം ഞാൻ സ്തുതിവാക്യങ്ങൾ പറഞ്ഞപ്പോൾ ഭൂമി പ്രസന്നയായി സഹജമായ ധൈര്യംവിട്ടു നേരെവന്ന് എന്നോടു പറഞ്ഞു: 'അല്ലയോ ദേവഗന്ധർവ്വാ, ഭവാൻ പറഞ്ഞതു ശരിയല്ല. സംഗ്രാമകലഹപ്രിയാ! നീ പറഞ്ഞത് അബദ്ധമാണ്. ഞാൻ ധന്യയല്ല. എന്നാൽ ഒരു ആശ്ചര്യവുമില്ല! എൻെറ ധൃതി അന്യൻെറ വകയാണ്. അല്ലയോ ദ്വിജേന്ദ്രാ, ശൈലങ്ങളാണ് ധന്യർ. അവരാണ് എന്നെ ധരിക്കുന്നവർ. ആശ്ചര്യങ്ങളായ ലോകഹേതുക്കളായി വർത്തിക്കുന്നവർ പർവ്വതങ്ങളാണ്.'

ഭൂമി ഇപ്രകാരം പറഞ്ഞപ്പോൾ ഞാൻ പർവ്വതങ്ങളോടു പറഞ്ഞു: അല്ലയോ മഹീധരങ്ങളേ! ധന്യരും ആശ്ചര്യവാന്മാരുമായ നിങ്ങളെ ഞാൻ കാണുന്നു! വിശേഷിച്ചും സ്വർണ്ണത്തിനും വിശേഷപ്പെട്ട രത്നങ്ങൾക്കും ധാതുക്കൾക്കും മറ്റും ആകരമാണല്ലോ നിങ്ങൾ. നിങ്ങളെല്ലാം മന്നിൽ ശാശ്വതന്മാരുമാണ്. 'എൻെറ വാക്കുകേട്ട് ആ ശൈലങ്ങൾ, മലകളിൽ ഉത്തമർ, വനാഢ്യന്മാർ, സാന്ത്വമായ വാക്കുകൾ ഉടനെ എന്നോടു പറഞ്ഞു: 'അല്ലയോ ബ്രഹ്മർഷേ, ഞങ്ങൾ ധന്യരല്ല. ഞങ്ങളിൽ ആശ്ചര്യവുമില്ല. സുരന്മാരിൽ വെച്ച് ധന്യനും സർവ്വാശ്ചര്യനുമായി ഒരുത്തനുണ്ട്. അതു പ്രജാപതിയായ ബ്രഹ്മവുമാത്രമാണ്.'

ഇപ്രകാരം ശൈലങ്ങൾ പറഞ്ഞപ്പോൾ ഞാൻ അഖിലകരനായ ബ്രഹ്മാവിൻെറ സമീപത്തുചെന്നു. ഈ വാക്യത്തിൻെറ കൈമാറ്റമറ്റവനായ ലക്ഷണമൂർത്തിയെ പ്രാപിച്ചു. മുഖം താഴ്ത്തിനിന്നുകൊണ്ട് ഞാൻ ആ ബ്രഹ്മദേവനെ, നാന്മുഖനെ, വിശ്വമൂർത്തിയെ, സ്തുതിക്കുവാൻതുടങ്ങി. വാക്യാർത്ഥത്തിൻെറ പൂർത്തി ഞാൻ പത്മയോനിയെ കേൾപ്പിച്ചു; 'ആശ്ചര്യം! ഭഗവാൻ മാത്രമാണ് ധന്യൻ! നീതന്നെയാണ് ജഗത്തിൻെറ ഗുരു. ഭവാനു തുല്യനായി ഞാൻ മറ്റൊന്നിനെയും കാണുന്നില്ല. ഈ ചരാചരജഗത്തൊക്കെ ഭവാനിൽനിന്നുണ്ടായി. ദേവദാനവമർത്ത്യാദികളായ ലോകഭൂതേന്ദ്രിയാത്മകർ ഉണ്ടാകുന്നത് നിന്നിൽനിന്നാണ്. അല്ലയോ ദേവേശാ, സർവ്വജഗത്തും നിന്നിൽനിന്നുണ്ടാകുന്നു. അതുകൊണ്ട് ദേവകൾക്കും നീ സനാതനനായ ദേവദേവനാണ്. അവരെ സൃഷ്ടിക്കുന്നവനാണ്; ലോകങ്ങൾക്കെല്ലാം അഭയംനല്കുന്നവനാണ്."

ഞാൻ ഇപ്രകാരം സ്തുതിച്ചപ്പോൾ ലോകപിതാമഹനായ ബ്രഹ്മാവ് എന്നോടിപ്രകാരം പറഞ്ഞു: 'ധന്യനാണ്, ആശ്ചര്യനാണ് എന്നൊക്കെപ്പറഞ്ഞ് നാരദാ, നീ എന്നെ എന്താണു പുകഴ്ത്തുന്നത്? ആശ്ചര്യമെന്നു പറയുന്നത് വേദങ്ങളാണ്. ധന്യർ എന്നു പറയുന്നത് വേദങ്ങളാണ് നാരദാ! വേദങ്ങൾ വിശ്വത്തെ താങ്ങുന്നു! അവ തത്ത്വാർത്ഥം കണ്ടവയാണ്. സത്യം എന്തോ അത് ഋക്ക്, യജുസ്സ്, സാമം, അഥർവ്വം, എന്നിവയിൽ സ്ഥിതിചെയ്യുന്നു എന്നാണ് എൻെറ അഭിപ്രായം. ഞാൻ ഓർക്കുകയാണ്. ആ വേദങ്ങൾ എന്നെ താങ്ങുന്നു. ഞാൻ ആ വേദങ്ങളെയും താങ്ങുന്നു.'

പരമേഷ്ഠി പറഞ്ഞതുകേട്ട് വിധിയാൽ പ്രേരിതനായ ഞാൻ സംസ്ഥാനവിസ്തരാൽ വേദോപസ്ഥാനത്തിന്ന് ഉന്നി. ആ ഞാൻ സ്വയംഭൂ പറഞ്ഞതുകേട്ട് വേദങ്ങളുടെ സമീപത്തുചെന്ന് മന്ത്രപ്രവചനം ചേരുന്ന ആ നാലു വേദങ്ങളോടും പറഞ്ഞു: 'വേദങ്ങളേ, നിങ്ങൾ ധന്യന്മാരാണ്. പുണ്യവാന്മാരാണ്. നിത്യവും ആശ്ചര്യത്തോടുകൂടിയവരാണ്. വിപ്രന്മാർക്ക് ആധാരമായവരാണ് എന്നു പ്രജാപതി പറഞ്ഞു. ബ്രഹ്മാവിനെക്കാൾ മേലെ പ്രശ്രയപ്രാപ്തി നിങ്ങളിൽ നില്ക്കുന്നു. തപസ്സാലും ശ്രുതിയാലും യാതൊന്നും നിങ്ങളെക്കാൾ മേലെയായിനില്ക്കുന്നില്ല.' വേദങ്ങൾ ചുറ്റും നിന്നുകൊണ്ട് എന്നോട് ഉടനെ പറഞ്ഞു: 'എടോ നാരദാ, ആശ്ചര്യധന്യങ്ങളായിട്ടുള്ളത് ആത്മപരങ്ങളായ യജ്ഞങ്ങളാണ്. ധാതാവ് ഞങ്ങളെ തീർത്തത് യജ്ഞത്തിന്നുവേണ്ടിയാണല്ലോ നാരദാ! യജ്ഞം ഞങ്ങളെക്കാൾ മേലെയാണ്. ഞങ്ങൾ അസ്വതന്ത്രരാണ്. ബ്രഹ്മാവിനെക്കാൾ മേലെയാണ് വേദം, വേദത്തെക്കാൾ മേലെയാണ് യജ്ഞം.'

വേദങ്ങൾ പറഞ്ഞതുകേട്ട് ഞാൻ പോയി ശ്രുതിവാക്യോക്തങ്ങളായ യജ്ഞങ്ങളോടു പറഞ്ഞു: യജ്ഞങ്ങളേ, ഞാൻ നിങ്ങളിൽ മുഖ്യമായ തേജസ്സ് കാണുന്നു. ബ്രഹ്മാവു പറഞ്ഞത് അപ്രകാരമാണ്. വേദങ്ങൾ പറഞ്ഞതും അതുതന്നെ! ലോകത്തിൽ നിങ്ങളെക്കാൾ മേലെയായി യാതൊന്നിനെയും ഞാൻ കാണുന്നില്ല. നിങ്ങൾ ധന്യരാണ്. നിങ്ങൾ വിപ്രന്മാരുടെ വംശജരാണല്ലോ. അവരും അഗ്നികളും നിങ്ങൾ മൂലമാണല്ലോ തൃപ്തിയേല്ക്കുന്നത്. ഭാഗങ്ങളാൽ ദേവകളും മന്ത്രൗഘത്താൽ മുനീന്ദ്രരും തൃപ്തിയേല്ക്കുന്നു.'

ഞാൻ ഇപ്രകാരം പറഞ്ഞപ്പോൾ അഗ്നിഷ്ടോമാദികളായ യജ്ഞങ്ങൾ, യൂപദ്ധ്വജന്മാരായ എല്ലാ യജ്ഞങ്ങളും എന്നോട് ഉത്തരം പറഞ്ഞു: 'എടോ മഹർഷേ, ഞങ്ങൾക്ക്

ആശ്ചര്യശബ്ദം ഒട്ടുമില്ല. ധന്യശബ്ദവുമില്ല. ആശ്ചര്യം എന്നു പറയുന്നത് വിഷ്ണുവാണ്. അവനാണ് ഞങ്ങൾക്ക് ആശ്രയം. ഞങ്ങൾ ആദ്യമായി പാവനമായ വഹ്നിഹു തത്തെ ഭുക്തിചെയ്യുന്നു. എല്ലാം പുണ്ഡരീകാക്ഷനായ ലോകമൂർത്തി തരുന്നതാണ്.' അങ്ങനെ കേട്ടവനായ ഞാൻ മന്നിലേക്കു വന്നു. വിഷ്ണുവിൻെറ ഗതി കാണുവാനാണ് വന്നത്. ഇവിടെ ഞാൻ വന്നപ്പോൾ നിങ്ങളോടുകൂടെ ഇരിക്കുന്ന കൃഷ്ണനെക്കണ്ടു. ഇവനോട് ഞാൻ പറഞ്ഞത് നിങ്ങൾ കേട്ടില്ലേ? 'നീ ആശ്ചര്യമാണ് ജനാർദ്ദനാ!' നീ ധന്യനാണ്!' എന്നും ഞാൻ പറഞ്ഞു. നിങ്ങളുടെ ഇട യിൽവെച്ചു പറഞ്ഞത് ഇതാണ്. ഈ കൃഷ്ണൻ എൻെറ വാക്കിന്ന് അപ്പോൾ നല്കിയ ഉത്തരം കേട്ടില്ലേ. 'ദക്ഷിണാ ന്വിതനായാൽ' എന്ന്. യജ്ഞങ്ങൾക്കൊക്കെയും വിഷ്ണു വാണ് ഗതി ദക്ഷിണയോടു കൂടിയവനായാൽ. ദക്ഷിണ യോടുകൂടിയാലേ വിഷ്ണു യജ്ഞങ്ങൾക്കൊക്കെയും ഗതിയായി ഭവിക്കുകയുള്ളു എന്ന് സാരം. അപ്പോൾ എൻെറ ചോദ്യം പൂർണ്ണമായി, അതിനുള്ള ശരിയായ ഉത്തരംകിട്ടി.

മുമ്പെ ആമ പറഞ്ഞ മാർഗ്ഗത്തിലൂടെ സഞ്ചരിച്ച് ഇവിടെ എത്തിയതാണ് ഞാൻ. ദക്ഷിണാഢ്യനായ പുരുഷനിൽ ച്ചെന്ന് ആ വാക്യം അവസാനിച്ചു. നിങ്ങൾ എന്നോട് ചോദി ച്ചതിൻെറ തീർപ്പ് ഇതാ പൂർത്തിയായിരിക്കുന്നു. ഇതൊ ക്കെ ഞാൻ പറഞ്ഞു. ഞാൻ ഇനി വന്നവഴിക്ക് പോകട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "നാരദൻ വിണ്ണിലേക്ക് ഉയർന്നുപോയതിന്നുശേഷം എല്ലാ രാജാക്കന്മാരും വിസ്മ യത്തോടെ തങ്ങളുടെ നാട്ടിലേക്കു പുറപ്പെട്ടു വാഹനങ്ങ ളോടും സൈന്യങ്ങളോടുംകൂടി പോയി. ജനാർദ്ദനൻ അഗ്നി തുല്യരായ യദുക്കളോടുകൂടി പുറപ്പെട്ടു. ആ വീരനായ യദുനന്ദനൻ സ്വഭവനത്തിലേക്ക് കടന്നു."

**111. വാസുദേവമാഹാത്മ്യം – സന്താനഗോപാലകഥാ രംഭം** – ജനമേജയൻ പറഞ്ഞു: "വീണ്ടും മഹാബാഹുവും ജഗത്പതിയുമായ കേശവൻെറ ശ്രേഷ്ഠമായ മാഹാത്മ്യം കേൾക്കുവാൻ എനിക്ക് വലിയ ആഗ്രഹമുണ്ട് ദ്വിജോത്തമാ! ധീമാനും മഹാനും പുരാണപുരുഷനുമായ കൃഷ്ണൻെറ കർമ്മങ്ങൾ തുടർച്ചയായി കേട്ടിരിക്കുമ്പോൾ എനിക്ക് അതു കേട്ടിട്ടും കേട്ടിട്ടും മതിയാകുന്നില്ല ബ്രാഹ്മണാ!"

വൈശമ്പായനൻ പറഞ്ഞു: "ഗോവിന്ദൻെറ പ്രഭാവ ങ്ങൾ ഒരു നൂറ്റാണ്ട് പറഞ്ഞാലും അവസാനിക്കുന്നതല്ല രാജേന്ദ്രാ! എന്നാൽ ഞാൻ ഒരത്ഭുതം പറയാം, അതു കേൾക്കുക. ശരശയ്യയിൽ വീണവനായ ഭീഷ്മൻെറ പ്രേര ണയാൽ ഗാണ്ഡീവധന്വാവായ ബീഭത്സു കേശവൻെറ മാഹാ ത്മ്യത്തെപ്പറ്റി തൻെറ ജ്യേഷ്ഠനോട്, ജിതാരിയായ ധർമ്മ പുത്രനോട് പറഞ്ഞു കൗരവാ, അത് ഭവാൻ കേൾക്കുക!"

അർജ്ജുനൻ പറഞ്ഞു: "ഞാൻ മുമ്പെ ബന്ധുക്കളെ കാണുവാനായി ദ്വാരകയിൽച്ചെന്നു. ഭോജവൃഷ്ണ്യന്ധക ശ്രേഷ്ഠന്മാർ എന്നെ പൂജിച്ച് സ്വീകരിച്ചു. ഞാൻ അവിടെ പാർത്തു. പിന്നെ ഒരിക്കൽ ധർമ്മിഷ്ഠനായ മധുസൂദനൻ ഏകാഹത്തിന്ന് ദീക്ഷിച്ചു. ശാസ്ത്രത്തിൽ കണ്ടമാതിരി ആ മഹാഭുജൻ ദീക്ഷയെടുത്തു. അങ്ങനെ ദീക്ഷയെടുത്ത് ഇരി ക്കുന്ന കൃഷ്ണനെക്കണ്ട ഒരു ബ്രാഹ്മണൻ വിളിച്ചു പറഞ്ഞു: 'കാക്കണേ! രക്ഷിക്കണേ!' എന്ന്."

ബ്രാഹ്മണൻ പറഞ്ഞു: "അങ്ങയ്ക്കാണല്ലോ രക്ഷാധി കാരം. അങ്ങ് എന്നെ കാത്തുകൊള്ളണേ! വിഭോ, ധർമ്മത്തി ൻെറ നാലിലൊരു ഭാഗം ഫലം രക്ഷകന്ന് ലഭിക്കും!"

വാസുദേവൻ പറഞ്ഞു: "ഹേ, വിപ്രാ ഭയപ്പെടേണ്ടാ. ഞാൻ രക്ഷിക്കാം. ഭവാന് എന്തിലാണു ഭയം? ഉള്ളകാര്യം എന്തെന്നു പറയൂ! നന്മവരും! ദുഷ്കരമായാലും ഞാൻ വേണ്ടതു ചെയ്യാം."

ബ്രാഹ്മണൻ പറഞ്ഞു: "ഉണ്ടാകുന്ന ഉണ്ണികളെയൊ ക്കെ അപ്പപ്പോൾ കാലൻ കൊണ്ടുപോകുന്നു. മൂന്ന് ഉണ്ണി കളും പ്രസവിച്ച ഉടനെതന്നെ നഷ്ടപ്പെട്ടു. നാലാമനെ ഭവാൻ കാത്തുരക്ഷിച്ചുതരണേ! എൻെറ ഉണ്ണി ജീവിക്കുന്ന വിധം ചെയ്തുതരണേ ജനാർദ്ദനാ!"

അർജ്ജുനൻ പറഞ്ഞു: "ക്രതുവിൽ ഞാൻ ദീക്ഷിത നായിരിക്കുകയാണ് എന്ന് ഗോവിന്ദൻ എന്നോടു പറഞ്ഞു. എന്തായാലും ബ്രാഹ്മണനെ രക്ഷിക്കേണ്ടത് നമ്മുടെ ചുമ തലയാണല്ലോ. ഇപ്രകാരം കൃഷ്ണൻ പറഞ്ഞ വാക്കുകേട്ട് ഞാൻ പറഞ്ഞു രാജാവേ! 'എന്നെ അതിലേക്ക് നിയോ ഗിക്കൂ ഗോവിന്ദാ! ഞാൻ ആ വിപ്രനെ ഭയത്തിൽ നിന്ന് രക്ഷിക്കാം.' ഞാൻ പറഞ്ഞതുകേട്ട് ചിരിച്ചുകൊണ്ടു ഗോവി ന്ദൻ ചോദിച്ചു: കാക്കുകയില്ലേ?' എന്നു പറഞ്ഞപ്പോൾ ഞാൻ ലജ്ജിച്ചു. അപ്പോൾ എന്നോട് വീണ്ടും ജനാർദ്ദ നൻ പറഞ്ഞു: 'കുരുശ്രേഷ്ഠാ, ഭവാൻ പോയാലും. രക്ഷി ക്കുവാൻ പറ്റുമെങ്കിൽ പോകാം. നിൻെറകൂടെ മുമ്പിൽ എത്തു ന്ന വൃഷ്ണ്യന്ധകരഥീന്ദ്രന്മാരും കാക്കട്ടെ. രാമനും പ്രദ്യു മ്നനും ഒഴികെയുള്ളവർ നിന്നെ സഹായിക്കട്ടെ!"

അങ്ങനെ വലിയ വൃഷ്ണിപ്പടയോട് ഇടചേർന്ന് ഞാൻ ആ ബ്രാഹ്മണനെ മുമ്പേ നടത്തി സൈന്യങ്ങളോടുകൂടെ പോയി.

**112. വാസുദേവമാഹാത്മ്യം** – അർജ്ജുനൻ പറഞ്ഞു: "മുഹൂർത്തസമയംകൊണ്ട് ഞങ്ങൾ ആ ബ്രാഹ്മണൻെറ ഗ്രാമത്തിൽ ചെന്നെത്തി ഭരതർഷഭാ! വാഹനങ്ങളൊക്കെ തളർന്നതുമൂലം അവിടെ വിശ്രമിക്കുവാൻ ഒത്തുചേർന്ന് ഗ്രാമമദ്ധ്യത്തിൽ ഞാൻ പാർത്തു. ചുറ്റും വലിയ വൃഷ്ണിപ്പട യെയും നിറുത്തി. ദീപ്തമായ പക്ഷികളും ക്രൂരമായി ശബ്ദി ക്കുന്ന മൃഗങ്ങളും ദീപ്തമായ ദിക്കിലിരുന്ന് ഉച്ചത്തിൽ ശബ്ദ മുണ്ടാക്കി. എനിക്ക് ആ അമംഗളശബ്ദം ഭയം ജനിപ്പിച്ചു. ചെമ്പരുത്തിപ്പൂവുപോലെ സന്ധ്യാരാഗം മേഘമാലകളിൽ ചായം തേച്ചു. അർക്കൻെറ പ്രഭ മങ്ങി. അപ്പോൾ വലിയ കൊള്ളിമീനുകൾ ആകാശത്തിൽ ചാടി. ഭൂമി കുലുങ്ങി. രോമാഞ്ചമുണ്ടാക്കുന്ന ഉഗ്രമായ ഉൽപ്പാതങ്ങളുണ്ടായി. അതൊക്കെ കണ്ടുവെങ്കിലും ജനങ്ങൾ ഉത്സാഹത്തോടെ നിന്നു. ഞാൻ പടകൂട്ടുവാൻ കല്പനകൊടുത്തു. യുയുധാനൻ മുതലായ വൃഷ്ണ്യന്ധകമഹാരഥന്മാർ എല്ലാവരും തേർ കൂട്ടി. ഞാൻ അപ്രകാരം തയ്യാറെടുത്തു. അർദ്ധരാത്രി കഴിഞ്ഞു. അപ്പോൾ ഭയവിക്ലബനായ ബ്രാഹ്മണൻ ഓടി വന്നു പറഞ്ഞു."

ബ്രാഹ്മണൻ പറഞ്ഞു: "ബ്രഹ്മണ്യരേ, ഇതാ പ്രസ വത്തിൻെറ കാലമായിരിക്കുന്നു. ഇത്തവണ ചതിപറ്ററുത്. നിങ്ങൾ കരുതിനില്ക്കുവിൻ."

അർജ്ജുനൻ പറഞ്ഞു: "മുഹൂർത്തസമയം കഴിഞ്ഞ പ്പോൾ മഹാസങ്കടകരമായ രോദനം കേട്ടു: 'കൊണ്ടുപോയി! കൊണ്ടുപോയി! എന്ന രോദനം ബ്രാഹ്മണഗൃഹത്തിൽ നിന്നു പൊങ്ങി. ഉടനെ ആകാശത്തുനിന്ന് ഒരു ശബ്ദം കേട്ടു: 'ഊഹേ, ഊഹേ!' എന്ന്. പ്രസവിച്ചുവീണ കുട്ടി യുടെ ശബ്ദമായിരുന്നു അത്. ആകാശത്തിലൂടെ കൊണ്ടു പോകുന്ന സമയത്ത് പിഞ്ചുപൈതൽ കരയുകയായിരുന്നു. എന്നാൽ കൊണ്ടുപോകുന്ന രക്ഷസ്സിനെ കാണാൻ കഴി ഞ്ഞില്ല. ഉടനെ ഞങ്ങൾ ശരവർഷങ്ങൾ എല്ലായിടത്തും വർഷിച്ചു. ദിക്കടച്ച് എയ്തു നിർത്തിയെങ്കിലും ഫലമുണ്ടാ യില്ല. കുട്ടിയെ കൊണ്ടുപോവുകതന്നെ ചെയ്തു. കുട്ടി നഷ്ടപ്പെട്ടതുകണ്ട് ബ്രാഹ്മണൻ ആർത്തസ്വരം മുഴക്കി. അവൻ എൻെറ നേരെ തിരിഞ്ഞ് അത്യുഗ്രമായ പരുഷ വാക്കുകൾ പറഞ്ഞു. ഇതു കേട്ടതോടെ വൃഷ്ണീന്ദ്രരുടെ

ആഗ്രഹമൊക്കെ കെട്ടുപോയി. ഞാനാണെങ്കിൽ ചൈതന്യം കെട്ടുനിന്നു. ആ ബ്രാഹ്മണൻ വിശേഷിച്ചും എൻെറ നേരെ നോക്കി പറഞ്ഞു."

ബ്രാഹ്മണൻ പറഞ്ഞു: "രക്ഷിക്കാം എന്നു നീ പറഞ്ഞു. എന്നാൽ രക്ഷിച്ചോ? അതൊട്ടില്ലതാനും! ദുർമ്മതേ! ഇത് നിനക്കു ചേർന്ന വാക്കുതന്നെ! ധീമാനായ കൃഷ്ണനോടു നീ വെറുതെ മത്സരിക്കയാണ്. ഞാൻ കൃഷ്ണന്നു തുല്യനാണെന്ന് ഒരു ഭാവം നിന്നിലുണ്ട്. അത് നിൻെറ മൂഢതയാണ്. ഗോവിന്ദൻ ഇവിടെ ഉണ്ടായിരുന്നെങ്കിൽ ഈ അത്യാഹിതം സംഭവിക്കുകയില്ലായിരുന്നു. രക്ഷിക്കുന്നവന്നു നാലിലൊന്നു ഫലം ലഭിക്കും. അതുപോലെ രക്ഷിക്കാത്തവന്നു നാലിലൊന്നു പാപവും ലഭിക്കും. ഞാൻ രക്ഷിക്കാം എന്ന് ഏറ്റുചൊല്ലി. പിന്നെ രക്ഷിക്കാനൊട്ട് ആയതുമില്ല. ആകാത്തകാര്യത്തിന്ന് ഒരുങ്ങരുത്. നിൻെറ ഗാണ്ഡീവം കൊണ്ട് എന്തുകാര്യം? നിൻെറ വീര്യമെന്തിന്? നിൻെറ യശസ്സും പാഴിലായി.'

അർജ്ജുനൻ പറഞ്ഞു: "ഇപ്രകാരം അധിക്ഷേപിച്ചു പറയുന്ന വിപ്രനോട് ഒരക്ഷരംപോലും ഞാൻ മറുപടി പറഞ്ഞില്ല. ഞാൻ ഒന്നും മിണ്ടാതെ പോന്നു. വൃഷ്ണ്യന്ധകന്മാരും വിഷണ്ണനായ എന്നോടുകൂടെ പോന്നു. ദ്യുതിമാനായ കൃഷ്ണൻെറ സമീപത്തേക്കു തിരിച്ചു. പിന്നെ ദ്വാരകയിൽച്ചെന്നു ഞാൻ മധുവൈരിയെ കണ്ടു. ഞാൻ ലജ്ജിച്ചു ദുഃഖിച്ചാണ് വന്നെത്തിയിരിക്കുന്നത് എന്നു കേശവൻ അറിഞ്ഞു. ആ വിപ്രൻ ലജ്ജിതനായി നില്ക്കുന്ന എന്നെ വല്ലാതെ അധിക്ഷേപിച്ചു എന്ന് കൃഷ്ണനോടു പറഞ്ഞു. ബ്രാഹ്മണൻ ഇങ്ങനെയൊക്കെ പറഞ്ഞു: 'എൻെറ മൗഢ്യം നോക്കൂ! ഞാൻ ആണുംപെണ്ണും കെട്ടവനെപ്പോലെ വിശ്വസിച്ചുപോയി. പ്രദ്യുമ്നൻ, അനിരുദ്ധൻ, രാമൻ, കൃഷ്ണൻ എന്നിവർ കാക്കുവാൻ ആളല്ലാത്ത കാര്യത്തിൽ, ആരുണ്ട് അതിലപ്പുറം ശക്തനായവൻ? അർജ്ജുനൻ ഭോഷ്കു പറയുമെന്നു ഞാൻ വിചാരിച്ചില്ല. ആ മേനിക്കാരൻെറ വില്ലും എന്തിന്നു കൊള്ളാം? ദൈവം കൈവിട്ടവൻെറ കാര്യം ദുർമ്മതിയായ മനുഷ്യനല്ലാതെ ബുദ്ധിമാൻ കൈയേല്ക്കുമോ?' ഇപ്രകാരം വിപ്രർഷി ശപിക്കെ ഞാൻ വൈഷ്ണവീവിദ്യയെടുത്തു. ഞാൻ ഉടനെ വീരനായ യമൻ വസിക്കുന്ന സംയമനിയിലേക്കു പോയി. അവിടെ വിപ്രൻെറ പുത്രനെ അന്വേഷിച്ചു; കണ്ടെത്തിയില്ല. പിന്നെ ഇന്ദ്രപുരിയിലേക്കു പോയി. അവിടെയും കണ്ടെത്തിയില്ല. ആഗ്നേയി, നൈരൃതി, സൗമ്യയായ ഉദീചി, വാരുണി, പാതാളം, സ്വർഗ്ഗം, മറ്റു ലോകങ്ങൾ ഇവിടെയൊക്കെ തിരഞ്ഞു. വിപ്രൻെറ പുത്രനെ കണ്ടുകിട്ടിയില്ല. ഞാൻ നിരാശനായി. എൻെറ ശപഥം സാധിക്കാതായെന്നു കണ്ട് തീയിൽച്ചാടി ചാകുവാൻ തീരുമാനിച്ചു. അങ്ങനെ ഞാൻ തീയിൽ ചാടുന്ന സമയത്ത് പെട്ടെന്ന് കൃഷ്ണനും പ്രദ്യുമ്നനും എന്നെ ഒപ്പം തടുത്തു: 'ഞാൻ കാണിച്ചുതരാം വിപ്രപുത്രനെ; ആത്മാവമാനനം ചെയ്യരുത്. മർത്ത്യർ നിൻെറ വലിയ കീർത്തിയെ എന്നും നിലനിർത്തും!' എന്നു പറഞ്ഞ് എന്നെ സ്നേഹത്താൽ മാധവൻ ആശ്വസിപ്പിച്ചു. പിന്നെ ദ്വിജനെ സാന്ത്വനംചെയ്ത് ഇപ്രകാരം പറഞ്ഞു: 'സുഗ്രീവൻ, ശൈബ്യൻ, മേഘപുഷ്പൻ, വലാഹകൻ എന്നീ കുതിരകളെ വേഗത്തിൽ പൂട്ടുക,' എന്ന് ദാരുകനോട് ഭഗവാൻ കല്പിച്ചു. പിന്നെ തേരിൽക്കയറി കൃഷ്ണനും, ദ്വിജമുഖ്യനും, ഞാനും സൗമ്യമായ വടക്കേ ദിക്കുനോക്കി ഗമിച്ചു ഭരതർഷഭാ!"

**113. ബ്രാഹ്മണപുത്രാനയനം** – അർജ്ജുനൻ പറഞ്ഞു: "ഉടനെ പല മലകളും പല പുഴകളും പല കാനനങ്ങളും കടന്നു രഥം പാഞ്ഞുപോയി. അങ്ങനെ വരുണൻ വാഴുന്ന ആഴിയിൽ ചെന്നെത്തി. സാക്ഷാൽ പയോധി കൃഷ്ണന്ന് അർഘ്യം നല്കി. എഴുന്നേറ്റു കൈകൂപ്പി, 'എന്തു ചെയ്യേണ്ടൂ ഞാൻ' എന്നു സമുദ്രം പറഞ്ഞു. ആ പൂജയേറ്റതിന്നു ശേഷം ജനാർദ്ദനൻ അവനോടു പറഞ്ഞു: 'നദീപതേ, ഭവാൻ എനിക്കു തേരിന്നു വഴി തരണം.' ഉടനെ സമുദ്രം തൊഴുത് ഗരുഡധ്വജനോടു പറഞ്ഞു."

സമുദ്രം പറഞ്ഞു: "ഭഗവാനേ, പ്രസാദിച്ചാലും. ഈ പറഞ്ഞമാതിരി മറ്റുള്ളവരും വഴികൊടുക്കാൻ പറഞ്ഞാൽ ഞാൻ കഷ്ടത്തിലാകും. മുമ്പെ ഭവാൻ ഉറപ്പിച്ച അഗാധ ധനനാണ് ഞാൻ ജനാർദ്ദനാ! നീ ഇപ്രകാരം വഴി നിർമ്മിച്ചാൽ ഞാൻ എല്ലാവർക്കും ഗത്യനായിത്തീരും. ദർപ്പമുള്ള അന്യമന്നവരും ആ വഴിക്കു പോകാൻതുടങ്ങും. അതു ചിന്തിച്ച് ഭവാൻ തക്കത് എന്താണെങ്കിൽ അതു ചെയ്തുകൊള്ളുക!"

വാസുദേവൻ പറഞ്ഞു: "ബ്രാഹ്മണന്നുവേണ്ടിയും എനിക്കുവേണ്ടിയും നീ എൻെറ അപേക്ഷ അനുസരിക്കുക. ഞാനല്ലാതെ മറ്റൊരുത്തനും നിന്നെ ധർഷിക്കുകയില്ല."

അർജ്ജുനൻ പറഞ്ഞു: "ജനാർദ്ദനനോടു വീണ്ടും സമുദ്രം ശാപം ഭയപ്പെട്ടു പറഞ്ഞു: 'അങ്ങനെയാകട്ടെ, സൂതനോടും ധ്വജത്തോടുംകൂടി തേരിലിരുന്നുപോയാലും കേശവാ! കൃഷ്ണാ, ഭവാൻ പോകുന്ന വഴി ഞാൻ ഉടനെ ശോഷിപ്പിച്ചുകൊള്ളാം."

വാസുദേവൻ പറഞ്ഞു: "നീ ശോഷിക്കുകയില്ലെന്നു മുമ്പേതന്നെ നിനക്കു ഞാൻ വരംനല്കി. മനുഷ്യർ നിൻെറ രത്നചയങ്ങൾ അറിയരുത്. സാധോ, ഭവാൻ ജലം സ്തംഭിപ്പിക്കുക. രഥിയായ ഞാൻ പൊയ്ക്കൊള്ളാം. നിൻെറ രത്നപ്രമാണത്തെ ഒരു മർത്ത്യനും അറിയുകയില്ല."

അർജ്ജുനൻ പറഞ്ഞു: "ആകട്ടെ! എന്നു സമുദ്രം പറഞ്ഞപ്പോൾ ഞങ്ങൾ ജലമാർഗ്ഗത്തിലൂടെ പോയി. സ്തംഭിച്ച രത്നനിറമായ വെള്ളത്തറയിലൂടെ പോയി. അങ്ങനെ സമുദ്രം കടന്ന്, ഉത്തരകുരുരാജ്യം കടന്ന് ക്ഷണംകൊണ്ട് ഗന്ധമാദനശൈലവും കടന്നുപോയി. ഉടനെ കൃഷ്ണനെ ഏഴ് അദ്രികൾ സേവിച്ചു: ജയന്തം, വൈജയന്തം, നീലം, രജതപർവ്വതം, ശ്രീമഹാമേരു, കൈലാസം, ഇന്ദ്രകൂടം എന്നിവ. വർണ്ണരൂപങ്ങൾപൂണ്ട് വിവിധാത്ഭുതത്തോടെ നില്ക്കുന്നവ, ഗോവിന്ദൻെറ സമീപത്തു ചെന്ന് എന്തുചെയ്യേണ്ടൂ എന്നുണർത്തിച്ചു. വിധിപ്രകാരം അവരെയും സ്വീകരിച്ച് മധുസൂദനൻ കുമ്പിട്ടുനില്ക്കുന്ന അവരോടു ചോദിച്ചു: 'ഞാൻ പോകുമ്പോൾ തേരുപോകാനുള്ള പഴുതുനല്കണം, വഴി തരണം!' കൃഷ്ണൻ പറഞ്ഞതുകേട്ട് ആ പർവ്വതങ്ങൾ ഇഷ്ടമായ മാർഗ്ഗംനല്കി ഭരതർഷഭാ! അവരെല്ലാം മറഞ്ഞു. അത് എനിക്കു വലിയ അത്ഭുതം തോന്നിച്ചു. കാറിൽ അർക്കനെന്നപോലെ തേര് തടയാതെ ഗമിച്ചു. ഏഴു ദ്വീപുകൾ, ഏഴു സിന്ധുക്കൾ, ഏഴ് അദ്രികൾ എന്നിവ കടന്ന് ലോകാലോകവും കയറി കൂരിരുട്ടിൽ കടന്നു. പിന്നെ പണിപ്പെട്ട് വാജികൾ തേരു വഹിച്ചു. ചേറുപോലെയുള്ള കൂരിരുട്ട്. മേൽ മുട്ടിയാൽ അറിയാം രാജാവേ! പിന്നെ തിമിരം എട്ടു പർവ്വതമായിത്തീർന്നു. അതിൽവെച്ച് പിന്നെ കുതിരകൾ നടക്കാതായി. അപ്പോൾ ചക്രംകൊണ്ടു കൃഷ്ണൻ ഇരുട്ടിനെ പിളർന്നു. ആകാശം തേരിന്ന് ഉത്തമമായ മാർഗ്ഗം കാണിച്ചുതന്നപ്പോൾ ഉടനെ ആ കൂരിരുട്ടു കടന്നു. ഞാൻ ജീവിച്ചിരിപ്പുണ്ട് എന്ന ബോധം അപ്പോഴുണ്ടായി. അതോടെ ഭയംനീങ്ങി. അപ്പോൾ ഒരു തേജസ്സ് ആകാശത്തിൽ ഉജ്ജ്വലിച്ചുകാണുമാറായി. സർവ്വലോകത്തിലും കയറി നില്ക്കുന്ന പുരുഷവിഗ്രഹം ആകാശത്തു വിളങ്ങി. ആ ദീപ്തമായ തേജോനിധിയിൽ ഹൃഷീകേശൻ കയറി. തേരിൽ ഞാനും ആ ബ്രാഹ്മണശ്രേഷ്ഠനും നിന്നു.

മുഹൂർത്തംകൊണ്ട് കൃഷ്ണൻ പുറത്തുവന്നു. കൃഷ്ണൻ ബ്രാഹ്മണാത്മജന്മാരായ നാലു കുട്ടികളേയും എടുത്തിരിക്കുന്നു. മുമ്പേ ഹരിച്ച മൂന്നുപേരെയും പിന്നെ അടുത്തുണ്ടായ പൈതലിനെയുംകൊണ്ടാണ് കൃഷ്ണൻ വരുന്നത്. വീണ്ടും ആ മക്കളെക്കണ്ട് ബ്രാഹ്മണൻ ഹർഷിച്ചു പ്രഭോ! ഞാനും വളരെ പ്രീതനായി വിസ്മരിച്ചു. ഞങ്ങളെല്ലാവരും, പിന്നെ ആ ബ്രാഹ്മണകുമാരന്മാരും പോയ മാർഗ്ഗത്തിലൂടെത്തന്നെ തിരിച്ചുപോന്നു ഭരതർഷഭാ! പിന്നെ ദ്വാരകയിൽച്ചെന്ന് ക്ഷണത്തിൽ അല്ലയോ നൃപസത്തമാ, പകുതി പകലാകുന്നതിന്നുമുമ്പ് ഞങ്ങൾ മടങ്ങിയെത്തി. ഞാൻ വിസ്മയിച്ചുപോയി. മക്കളോടുകൂടിയ ആ ബ്രാഹ്മണന്ന് മഹാശയനായ കൃഷ്ണൻ നല്ല ഭക്ഷണം സൽക്കരിച്ചു. ധാരാളം ധനം നല്കി ഗൃഹത്തിലേക്കയച്ചു."

**114. കൃഷ്ണാർജ്ജുനസംവാദം** – അർജ്ജുനൻ പറഞ്ഞു: "പിന്നെ കൃഷ്ണൻ ബഹുശതം ഋഷികല്പരായ ദ്വിജേന്ദ്രന്മാർക്ക് മൃഷ്ടാന്നം വേണ്ടപോലെ നല്കി കൃതകൃത്യനായി. പിന്നെ ഞാനും വൃഷ്ണിവീരന്മാരും ഭോജന്മാരുമെല്ലാംചേർന്ന് ഊണുകഴിച്ച് വിചിത്രമായ ദിവ്യകഥകൾ പറഞ്ഞ് ഇരുന്നു ഭാരതാ! കഥാവസാനത്തിൽ ഞാൻ കേശവനോടു നേരിട്ടുചെന്ന് നടന്നതായ കഥ ചോദിച്ചു: 'പങ്കജാക്ഷാ, സമുദ്രാംബുസ്തംഭനം എങ്ങനെ ചെയ്തു? പർവ്വതങ്ങൾക്കു ദ്വാരമുണ്ടാക്കി എങ്ങനെ രഥമോടിച്ചു? ഘോരമായ കൂരിരുട്ട് ചക്രംകൊണ്ട് എങ്ങനെ പിളർന്നു? ആ മുഖ്യമായിക്കണ്ട തേജസ്സിൽ ഭവാൻ എങ്ങനെ കടന്നു? ആ തേജസ്സ് എന്തിന്നുവേണ്ടി ബാലന്മാരെ ഹരിച്ചു? ആ ദീർഘമായ വഴി എങ്ങനെ ഇത്ര ചുരുക്കിക്കളഞ്ഞു? ആ പോക്കും വരവും ഇത്രയും സ്വല്പമായ സമയംകൊണ്ട് എങ്ങനെ നിർവ്വഹിച്ചു? ഇതൊക്കെ ഭവാൻ ശരിയായി എന്നോടു പറയൂ കേശവാ!"

വാസുദേവൻ പറഞ്ഞു: "എന്നെക്കാണുവാനായി മഹാത്മാവ് ആ ബാലന്മാരെ കൊണ്ടുപോയതാണ്. വിപ്രന്നുവേണ്ടി കൃഷ്ണൻ ഇവിടെയെത്തും. അല്ലെങ്കിൽ ഇവിടെ വരികയില്ല. അതാണു കാരണം. ദിവ്യവും തേജോമയവുമായ ബ്രഹ്മം മഹത്തായി കണ്ടിട്ടുണ്ടല്ലോ, ഭാരതശ്രേഷ്ഠാ! അതു ഞാനാണ്. എന്റെ തേജസ്സ് സനാതനമാണ്. അത് എന്റെ പ്രകൃതിയാണ്. മുഖ്യവും അവ്യക്തവും വ്യക്തവുമായ സനാതനിയാണ് പ്രകൃതി. അതിൽ കടന്ന് അവിടെ, യോഗിസത്തമർ മുക്തരാകുന്നു. പാർത്ഥാ, സാംഖ്യർക്കും യോഗീന്ദ്രതാപസന്മാർക്കും ഇതുതന്നെയാണ് ഗതി. ആ പദം പരമമായ ബ്രഹ്മമാണ്. അത് വിശ്വത്തെ വിഭജിക്കുന്നു. ആ ഘനതേജസ്സ് ഞാൻതന്നെയാണെന്ന് അല്ലയോ ഭാരതാ, നീ അറിയുക! സ്തംഭിപ്പിക്കപ്പെട്ട സമുദ്രം ഞാനാണ്. ജലം സ്തംഭിപ്പിക്കുന്നവൻ ഞാൻതന്നെയാണ്. ഞാൻതന്നെയാണ് നീ കണ്ടതായമട്ടിലുള്ള ശൈലങ്ങൾ. ചേറായി നില്ക്കുന്ന കൂരിരുട്ടിനെ നീ കണ്ടുവല്ലോ. ഞാൻതന്നെയാണ് ആ തിങ്ങിയ കൂരിരുട്ട്. അതിനെ പിളർന്നതും ഞാൻതന്നെയാണ്. ഞാൻതന്നെയാണ് ഭൂതങ്ങൾക്കു കാലൻ. സനാതനമായ ധർമ്മവും ഞാൻതന്നെയാണ്. ചന്ദ്രാർക്കന്മാരും മഹാദ്രീന്ദ്രന്മാരും പുഴയും ആഴികളും നാലു ദിക്കുകളും, ഇവയൊക്കെ എന്റെ നാലു രൂപത്തിലുള്ള മൂർത്തികളാകുന്നു. എന്നിൽ നാലു ജാതിയും ഉണ്ടായി. നാലാശ്രമവും ഉണ്ടായി. നാലുതരത്തിലുള്ള സൃഷ്ടിവിധികൾ ജരായുജം, അണ്ഡജം, സ്വേദജം, ഉദ്ഭിജം എന്നിവ ചെയ്തവനും ഞാൻതന്നെയാണ് ഭാരതാ!"

അർജ്ജുനൻ പറഞ്ഞു: "ഭഗവാനേ, സർവ്വഭൂതേശാ! അങ്ങയെപ്പറ്റി നന്നായി അറിയാൻവേണ്ടതു പറഞ്ഞുതരണേ! ഞാൻ പ്രമത്തനാണ്. ഭവാന്റെ പാദത്തിൽ ഞാൻ കുമ്പിടുന്നു പുരുഷോത്തമാ!"

വാസുദേവൻ പറഞ്ഞു: "ബ്രഹ്മാവും ബ്രാഹ്മണരും പിന്നെ തപസ്സും സത്യവും ഉഗ്രമായ ബൃഹത്തും എല്ലാം എന്നിൽനിന്നാകുന്നു എന്ന് പാണ്ഡവാ, നീ ഓർക്കുക! മഹാബാഹോ, ഞാൻ നിന്റെ ഇഷ്ടനാണ് ധനഞ്ജയാ! അതുകൊണ്ട് ഞാൻ പറയുകയാണ്. അല്ലെങ്കിൽ ഞാൻ പറയുകയില്ല. ഞാൻ യജുസ്സുക്കളാണ്, സാമങ്ങളാണ്, ഋക്കുകളാണ്, അഥർവ്വങ്ങളാണ്, ഋഷികൾ, ദേവകൾ, യജ്ഞങ്ങൾ ഇവയൊക്കെ എന്റെ തേജസ്സാണ് ഭാരതാ! ഭൂമി, ആകാശം, വായു, വെള്ളം, തേജസ്സ്, ചന്ദ്രാർക്കന്മാർ, രാവ്, പകൽ, പക്ഷം, മാസം, ഋതുക്കൾ, മുഹൂർത്തം, കല, ക്ഷണം, സംവത്സരം, പല മന്ത്രങ്ങൾ, പല ശാസ്ത്രങ്ങൾ എല്ലാ വിദ്യകളും ഇങ്ങനെ അറിയേണ്ടതൊക്കെ എന്നിൽനിന്നുണ്ടായവയാണ്. അല്ലയോ കൗന്തേയാ, ക്ഷയവും സൃഷ്ടിയുമെല്ലാം ഞാൻതന്നെയാകുന്നു; മന്മയമാകുന്നു. എന്റെ ആത്മാവാണ് സത്തും അസത്തും സദസത്തുമെല്ലാം."

അർജ്ജുനൻ പറഞ്ഞു: "എന്നോട് പ്രീതിയോടെ കൃഷ്ണൻ പറഞ്ഞു. അപ്രകാരം എപ്പോഴും എന്റെ മനസ്സ് കൃഷ്ണനിൽ ഉറച്ചു. അത് കേൾക്കുകയും കാണുകയും ചെയ്തു. കൃഷ്ണന്റെ മാഹാത്മ്യം ഞാൻ കണ്ടു രാജാവേ! ഭവാൻ എന്താണോ ചോദിച്ചത്, അതിനു മറുപടി ഞാൻ പറഞ്ഞു. ഞാൻ കുറച്ചേ അറിയൂ. അതിലപ്പുറമാണ് ജനാർദ്ദനൻ!"

വൈശമ്പായനൻ പറഞ്ഞു: "കുരുശ്രേഷ്ഠനായ ധർമ്മരാജാവ് ഇതു കേട്ട് പുരുഷോത്തമനായ കൃഷ്ണനെ പൂജിച്ചു. സോദരന്മാരോടു കൂടിയിരിക്കുന്ന രാജാവ് വിസ്മയിച്ചു. അവിടെ സമ്മേളിച്ചിരിക്കുന്ന രാജാക്കന്മാരും അത്ഭുതപ്പെട്ടു."

**115. വാസുദേവമാഹാത്മ്യം – വിവിധ കർമ്മവർണ്ണനം** – ജനമേജയൻ പറഞ്ഞു: "ധീമാനായ യദുസിംഹന്റെ കർമ്മങ്ങൾ അളവറ്റവയാണ്. അല്ലയോ ദ്വിജശ്രേഷ്ഠാ, അവ തത്ത്വമായി കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. മഹാദ്യുതിയായ കേശവൻ പലവിധം അത്ഭുതങ്ങൾ ചെയ്തതായി കേൾക്കുന്നുണ്ട്. ദിവ്യമായ കർമ്മങ്ങൾ സംഖ്യയില്ലാതെ ചെയ്തിട്ടുണ്ട്. അവൻ ചെയ്ത ആ പല കർമ്മങ്ങളെയുംപറ്റി കേട്ട് ഞാൻ ആനന്ദിക്കുന്നു മുനേ! അവയെല്ലാം പറയുക ബ്രാഹ്മണാ! ഞാൻ കേൾക്കട്ടെ അനഘാശയാ!"

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ കേശവന്റെ കർമ്മങ്ങൾ പലതും അത്ഭുതങ്ങളാണ്. അവ പറയുവാൻതുടങ്ങിയാൽ വല്ല അന്തവുമുണ്ടോ? വിസ്തരിച്ചു പറയുവാൻ പറ്റുന്നതല്ല അവ. അത്യാവശ്യം ഞാൻ ചിലതു പറയാം. അല്പം ചിലതു പറയാം ഭാരതാ! പ്രഥിതോദാരകർമ്മാവും വീര്യവാനുമായ വിഷ്ണുവിന്റെ കർമ്മം ക്രമപ്രകാരം പറയാം. രാജാവേ, ഭവാൻ ശ്രദ്ധയോടെ കേൾക്കുക!

ദ്വാരകയിൽ വാണരുളുന്ന ധീമാനായ യദുസിംഹൻ വലിയ മന്നവന്മാരുടെ നാടുകളൊക്കെ ക്ഷോഭിപ്പിച്ചു. യദുക്കളെ ധ്വംസിക്കുവാൻ ശ്രമിക്കുന്ന വിചക്രാസുരനെ വധിച്ചു. പ്രാക്ജ്യോതിഷപുരിയിൽ ചെന്ന് മഹാത്മാവായ കേശവൻ സമുദ്രത്തിലാണ്ട ദുഷ്ടനായ നരകാസുരനെ വധിച്ചു. ഇന്ദ്രനെ യുദ്ധത്തിൽ ജയിച്ച് പാരിജാതം ഹരിച്ചു. ലോഹിതഹ്രദത്തിൽവെച്ച് ഭഗവാനായ വരുണനെ ജയിച്ചു. ദക്ഷിണാപഥത്തിൽവെച്ച് കാരൂഷനായ ദന്തവക്ത്രനെ

വധിച്ചു. നൂറ്റൊന്നു കുറ്റം തികഞ്ഞപ്പോൾ ശിശുപാലനെ വധിച്ചു.

ശോണിതപുരത്തുചെന്ന് ശിവൻ സംരക്ഷിക്കുന്ന ബാണനെ, ആയിരം കരങ്ങളുള്ള ബലിപുത്രനെ, വൻ പോരിൽ ജയിച്ചു ജീവനോടെ വിട്ടു. മഹാത്മാവ് അദ്രി മദ്ധ്യത്തിൽവെച്ച് അഗ്നിയെ തോല്പിച്ചു. സാല്വനെ പോരിൽ ജയിച്ച് സൗഭംവീഴ്ത്തി. സാഗരത്തെ കലക്കി പാഞ്ചജന്യം കൈക്കലാക്കി. ഹയഗ്രീവനെയും മറ്റു ശക്തരായ മന്നവന്മാരെയും കൊന്നു. ജരാസന്ധനെ വധിച്ച് മന്നവന്മാരെ സ്വതന്ത്രരാക്കി. ഒറ്റത്തേരാൽ രാജാക്കന്മാരെ ജയിച്ച് ഗാന്ധാരപുത്രിയെ നേടി. രാജ്യംപോയി ദുഃഖിക്കുന്ന പാണ്ഡുപുത്രന്മാരെ കാത്തുരക്ഷിച്ചു. ഇന്ദ്രൻെറ ഘോരമായ ഖാണ്ഡവവനം ചുട്ടെരിപ്പിച്ചു. അഗ്നി നല്കിയ ഗാണ്ഡീവം അർജ്ജുനന്നായി കൊടുത്തു. ഭാരതയുദ്ധകാലത്ത് ദൗത്യം നടത്തി ജനമേജയാ! യദുമുഖ്യനായ ഇവൻ പിന്നെ യദുവംശത്തെ വളർത്തി. കുന്തിയുടെ മുമ്പിൽവെച്ച് പാണ്ഡവരെപ്പറ്റി സത്യംചെയ്തു. 'ഭാരതപ്പോർ കഴിഞ്ഞ് നിൻെറ മക്കളെ കേടുകൂടാതെ തരാം' എന്നു പറഞ്ഞതനുസരിച്ചു പ്രവർത്തിച്ചു. തേജസ്വിയായ നൃഗനെ ഘോരമായ ശാപം വിട്ടു കയറ്റി. പേർകേട്ട കാലയവനനെ പോരിൽ ജയിച്ചു. വീര്യമേറുന്ന വാനരന്മാരെ, മൈന്ദദ്വിവിദരെ, പോരിൽ ദുർദ്ധർഷരെ വെന്ന് ജാംബവാനെയും തോല്പിച്ചു. സാന്ദീപനിസുതനും നിൻെറ പിതാവായ പരീക്ഷിത്തും കാലപുരി പൂകിയെങ്കിലും കൃഷ്ണൻെറ തേജസ്സാൽ ജീവിച്ചു. പല യുദ്ധങ്ങളും രാജാക്കന്മാർ നശിക്കുന്നവിധം ഘോരമായി നടത്തി. വളരെ രാജാക്കന്മാരെ കൊന്ന് അത്ഭുതകരമായ ജയം നേടി. ഇങ്ങനെയൊക്കെയാണ് ജനാർദ്ദനൻ ചെയ്ത യുദ്ധങ്ങൾ ജനമേജയാ!"

**116. ബാണയുദ്ധം – ബാണദ്ധ്വജഭംഗം** – ജനമേജയൻ പറഞ്ഞു: "ധീമാനും മഹാബാഹുവുമായ യദുസിംഹൻെറ അമേയമായ കർമ്മങ്ങളെ ഞാൻ വീണ്ടും കേട്ട് അറിഞ്ഞു ദ്വിജോത്തമാ! അല്ലയോ ശ്രുതജ്ഞാ, നീ പറഞ്ഞ് ധീമാനായ കൃഷ്ണൻെറ ചരിത്രം ഞാൻ കുറേക്കൂടെ കേട്ടു. ബാണാസുരേന്ദ്രനെപ്പറ്റി ഭവാൻ പറഞ്ഞുവല്ലോ. അതൊന്നു വിസ്തരിച്ചു കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നുണ്ട് തപോധനാ! അസുരനായ ബാണൻ എങ്ങനെ ദേവദേവനായ ശങ്കരൻെറ പുത്രനായി ഭവിച്ചു എന്നും, മഹാത്മാവായ ശിവന് സുബ്രഹ്മണ്യൻ എന്ന പുത്രനുള്ളപ്പോൾ, ഗണങ്ങളോടുകൂടി അവനെ സംരക്ഷിച്ചുവരുമ്പോൾ, പിന്നെ എന്തിന് അസുരനെ പുത്രനാക്കി? ബലവാനായ മഹാബലിയുടെ നൂറുപുത്രന്മാരിൽ അഗ്രജനായ ബാണനെ, ദിവ്യാസ്ത്രശതമേന്തുന്ന ആയിരം കൈകളുള്ളവനെ, സംഖ്യയറ്റ വലിയ കൂറ്റന്മാരായ ഭടന്മാരുള്ളവനെ, എങ്ങനെ കൃഷ്ണൻ തോല്പിച്ചുവിട്ടു? കോപിഷ്ഠനും, യുദ്ധാർത്ഥിയുമായ ബാണൻ എങ്ങനെ ജീവനോടെ വിമുക്തനായി?"

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ഭവാൻ ശ്രദ്ധിച്ചു കേൾക്കുക. തേജസ്വിയായ ഹരി, മർത്ത്യലോകത്തിൽ ബാണനുമായി ചെയ്ത യുദ്ധം വർണ്ണിക്കാം. ആ യുദ്ധത്തിൽവെച്ചാണ് രുദ്രനും ഗുഹനും സഹായിയായി രക്ഷിച്ച വീരനായ ബലിപുത്രനെ, യുദ്ധശ്രദ്ധയുള്ളവനെ, ജീവനോടെ വിട്ടയച്ചത്. മഹാത്മാവായ ശിവൻ ബാണന്ന് വരം നല്കിയതും, നിത്യവും ശിവൻെറ സാന്നിദ്ധ്യവും, കേടറ്റ ഗണാധിപത്യവും, ആ ബാണനൊത്ത പോരും, ജീവനോടെ വിട്ടയച്ചതും, അസുരൻ ദേവദേവൻെറ പുത്രനായി ഭവിച്ചതും, എന്തിന്നുവേണ്ടി യുദ്ധമുണ്ടായി എന്നതും എല്ലാം ഞാൻ വിസ്തരിച്ചു പറയാം. എല്ലാം നീ മനസ്സിരുത്തി കേൾക്കുക! കളിയാടുന്ന മഹാത്മാവായ സുബ്രഹ്മണ്യൻെറ ശരീരം വീര്യവാനായ ബലിപുത്രൻ കണ്ട് ഏറ്റവും ആശ്ചര്യപ്പെട്ടു. അങ്ങനെ ആശ്ചര്യപ്പെട്ട ബാണൻ ദുശ്ചരമായ തപസ്സിലേർപ്പെട്ടു. എന്തിനാണ് രുദ്രനെ സേവിച്ചതെന്നോ, താൻ ദേവദേവനായ ശിവൻെറ പുത്രനാകണം എന്നാണു മോഹിച്ചത്. തപസ്സിൽ ദേഹം നല്ലപോലെ വാടിപ്പോയി. ശ്ലാഘ്യമായവിധം തപസ്സുചെയ്തു. ഉമയോടുകൂടി ദേവൻ അവനിൽ പ്രസന്നനായി. നീലകണ്ഠൻ പ്രീതിയോടെ അവൻെറ സമീപത്തുചെന്ന് ആ ദൈത്യനോടു പറഞ്ഞു: 'എടോ ബാണാ, നീ മനസ്സിൽ വിചാരിച്ച വരം വാങ്ങിക്കൊള്ളുക! നിനക്ക് ശുഭമായി വരും."

ദേവദേവനായ ശിവനെ കൈകൂപ്പി അവൻ പറഞ്ഞു: 'ഭവാൻെറ വരത്താൽ ദേവിയുടെ പുത്രനാകുവാൻ എനിക്കു മോഹമുണ്ട് ത്രിലോചനാ!' ഉടനെ ശങ്കരൻ അങ്ങനെയാകട്ടെ!' എന്നു പറഞ്ഞ് രുദ്രാണിയോടു പറഞ്ഞു."

ശിവൻ പറഞ്ഞു: "സ്കന്ദൻെറ അനുജനായ ഉണ്ണിയായി ഇവനെ സ്വീകരിക്കുക. സ്കന്ദൻ രുധിരപുരത്തുവെച്ചാണല്ലോ തീയിൽ പിറന്നത്. ആ പുരം ഈ ബാണൻെറ പുരമാകട്ടെ. ആ പുരം ശോണിതപുരമെന്ന് പ്രസിദ്ധിനേടട്ടെ! ഞാൻ അവനെ കാത്തുകൊള്ളും. ശ്രീമാനായ അവനെ യാതൊരുത്തനും ബാധിക്കുന്നതല്ല."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ ബാണൻ ശോണിതപുരത്തിൽപ്പോയി വസിച്ചു. അവൻ ആ രാജ്യം പാലിച്ചുപോന്നു. എന്നാൽ അവൻ വാനവർക്ക് ക്ഷോഭമുണ്ടാക്കിക്കൊണ്ടിരുന്നു. ആയിരം കൈകളുള്ള ബാണൻ ഗർവ്വോടുകൂടി, ദേവന്മാരെ അവഗണിച്ച്, യുദ്ധത്തിൽ ഇച്ഛയോടുകൂടി വസിച്ചു. കുമാരൻ അവന്ന് അഗ്നിതേജോമയമായ ധ്വജം നല്കി. പിന്നെ സുബ്രഹ്മണ്യൻ ദീപ്തിയേറിയ ഒരു മയിലിനെയും ബാണന്ന് വാഹനമായി നല്കി. ദേവഗന്ധർവ്വയക്ഷന്മാരും നാഗങ്ങളും ദേവദേവൻെറ തേജസ്സിനെ ഭയപ്പെട്ട് അവനോടു യുദ്ധത്തിന്ന് നിന്നില്ല. ത്രിനേത്രനാൽ പാലിക്കപ്പെടുന്ന മഹാസുരൻ ഗർവ്വിയായി. വീണ്ടും യുദ്ധം തേടുന്ന അവൻ ശൂലിയുടെ മുമ്പിൽച്ചെന്നു. രുദ്രനെക്കണ്ടു കുമ്പിട്ട് അഭിവാദ്യംചെയ്ത് ബലിപുത്രൻ ആ വൃഷഭധ്വജനോട് ചോദിച്ചു."

ബാണൻ പറഞ്ഞു: "പലവട്ടം സാദ്ധ്യമരുത്സുരഗണങ്ങളെ ഞാൻ ഭവാൻെറ ആശ്രയംമൂലം മദത്തള്ളലോടെ സൈന്യത്തോടൊത്തുചെന്ന് പോരാടി ജയിച്ചു. ഈ ദിക്കിൽ വന്നു കണ്ടതിന്നുശേഷം പല മഹാരഥന്മാരും മടങ്ങിപ്പോയി. അവരുടെ ഗൃഹങ്ങളിൽ വസിക്കുകയാണ് സുഖമായ കാര്യമെന്നു ചിന്തിക്കുന്നു. തോൽവി പേടിച്ച് എന്നെ ജയിക്കുവാനുള്ള ആശയൊക്കെ അവരിൽനിന്ന് വിട്ടുപോയിരിക്കുന്നു. അങ്ങനെ പ്രതാപിയായ ഞാൻ പോരാടാതെ ഈ ആയിരം കൈയുംവെച്ച് എന്തുചെയ്യാനാണ്. നിരാശനായി പോരിൽ പരാജിതനായി മറ്റുള്ളവരെ ഭയപ്പെട്ട് ജീവിക്കേണ്ട ഗതികേട് എനിക്കു വന്നുകൂടാ. അന്ന് ഞാൻ മരിക്കുകയേയുള്ളൂ. അതുകൊണ്ട് ഭവാൻ എനിക്ക് ഒരു യുദ്ധം വന്നുകൂടുവാൻ വേണ്ട അനുഗ്രഹം നല്കണം. ദേവാ, എന്നിൽ പ്രസാദിച്ചാലും. യുദ്ധമില്ലാതെ ജീവിക്കുക എന്നത് ഒരു രസമില്ലാത്ത ജീവിതമാണ്."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ വൃഷഭധ്വജനായ ഭഗവാൻ ചിരിച്ച് അവനോടു പറഞ്ഞു: 'ബാണാ, യുദ്ധം വന്നുകൂടും! അത് എന്നുണ്ടാകുമെന്ന് ഞാൻ പറയാം. ഉണ്ണീ, മോനേ, നിൻെറ ധ്വജം സ്വസ്ഥാനത്ത് ഇപ്പോൾ നില്ക്കുന്നുണ്ടല്ലോ. അത് എപ്പോൾ ഒടിഞ്ഞുവീഴുന്നുവോ, അപ്പോൾ യുദ്ധമുണ്ടാകും എന്ന് അറിഞ്ഞുകൊള്ളുക.' ഇപ്രകാരം ശങ്കരൻ പറഞ്ഞപ്പോൾ ബാണന്നു സന്തോഷമായി. അവൻ രസംകൊണ്ട് ഉൽക്കടമായി ചിരിച്ചു. പ്രസന്ന

മുഖനായി കാൽക്കൽവീണു പറഞ്ഞു: 'ഭാഗ്യം! ഈ ആയിരം കൈകൾ പാഴിലല്ല ഞാൻ ഏന്തിയിട്ടുള്ളത്. ഭാഗ്യം! സഹസ്രാക്ഷനെ ഞാൻ വീണ്ടും പോരിൽ ജയിക്കുവാൻ പോകുന്നു! ആനന്ദാശ്രുക്കൾ നിറഞ്ഞ കണ്ണോടെ അരി മർദ്ദനനായ ബാണൻ അഞ്ഞൂറ് അഞ്ജലികളാൽ (കൂപ്പു കൈകളാൽ) ശിവനെ തൊഴുതു കൂപ്പി കാൽക്കൽ വീണു!"

ശിവൻ പറഞ്ഞു: "എഴുന്നേൽക്കൂ! എഴുന്നേൽക്കൂ! നിന്റെ കൈകൾക്ക് ചേർന്നവിധം, നിന്റെ കുലത്തിന്ന് ചേർന്നവിധം ഭയങ്കരമായ ഒരു പോരാട്ടം, അപ്രതിമമായ ഒരു മഹായുദ്ധം നീ നേടുവാൻ പോകുന്നു. നിശ്ചയമായും ഒരു യുദ്ധം നിനക്കു ലഭിക്കും."

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ ത്ര്യംബകൻ ഇപ്രകാരം പറഞ്ഞപ്പോൾ ബാണൻ ഹർഷിച്ച് എഴുന്നേറ്റ് ഉടനെ വൃഷധ്വജനെ കൈകൂപ്പി. ശിതികണ്ഠൻ വിട്ടയച്ച പരപുരഞ്ജയനായ ബാണൻ വലിയ ധ്വജമുള്ള തന്റെ ഗൃഹത്തിൽക്കയറിയിരുന്നു. അവിടെയിരുന്നു ചിരിച്ച് കുംഭാണ്ഡനോടു പറഞ്ഞു: 'മനസ്സിൽ കരുതിപ്പോരുന്ന ഇഷ്ടം ഇതാ നിന്നോടു പറയുന്നു.' ഇപ്രകാരം ബാണൻ പറഞ്ഞതുകേട്ടു ചിരിച്ച് അവൻ വീരനായ ബാണനോടു പറഞ്ഞു: 'എന്തു പ്രിയമാണ് ഭവാൻ എന്നോടു പറയുവാൻ ഭാവിക്കുന്നത്?' വിസ്മയത്താൽ കണ്ണുവിടർന്ന് ഏറ്റവും ഹർഷിക്കുന്നമട്ടിൽ നീ പറയുന്നുവല്ലോ! എന്തു വരമാണ് ഭവാൻ നേടിയത്? എന്തു മഹാഭാഗ്യമാണ് അങ്ങയ്ക്കു ലഭിച്ചത്? നീ ഒന്നു പറയൂ; കേൾക്കുവാൻ മോഹമുണ്ട്. ശിതികണ്ഠന്റെ പ്രസാദത്താലും സ്കന്ദന്റെ രക്ഷയാലും ഭവാന് ത്രൈലോക്യരാജ്യം ശിവൻ കല്പിച്ചുതന്നുവോ? പോരിൽ നില്ക്കുന്ന ശാർങ്ഗഗദാധരന്റെ ചക്രത്തെ ഭയപ്പെട്ട് സമുദ്രത്തിന്നുള്ളിൽപ്പോയി വസിക്കുന്നവരുണ്ടല്ലോ, അവരെങ്ങാനും നിർഭയം കേറിവരുമോ? ഇന്ദ്രൻ പേടിച്ച് പാതാളത്തിലേക്കു പൊയ്ക്കളയുമോ? വിഷ്ണുവിലുള്ള ഭയമൊക്കെ വിട്ട് ദിതിനന്ദനർ പാതാളവാസം വെടിഞ്ഞ് നിന്റെ ബലമാശ്രയിച്ച് കയറിവരുമോ? ദേവന്മാർ പാർക്കുന്ന ഇടം മഹാസുരന്മാർ കൈയിലാക്കി കേറിപ്പാർക്കുമോ? വിഷ്ണു കൈയേറിയ ബലവാനായ മഹാബലി, നിന്റെ അച്ഛൻ, ബന്ധനവിമുക്തനായി സലിലൗഘംവിട്ടു കയറിവന്നു വീണ്ടും രാജ്യം ഭരിക്കുമോ? ദിവ്യമാല്യാംബരം ചാർത്തി ദിവ്യസ്രഗനുലേപനായി നിന്റെ അച്ഛനെ വീണ്ടും കാണുവാനുള്ള ഭാഗ്യം ഞങ്ങൾക്ക് വന്നുകൂടുമോ? മുമ്പേ മൂന്നടിയാൽ വെന്നതായ ഈ ലോകം മുഴുവൻ പ്രഭോ, ദേവന്മാരെ ജയിച്ച് വീണ്ടും നമ്മൾ നേടുന്നതാണോ? സ്നിഗ്ദ്ധഗംഭീരരവനെ, ശംഖനിസ്സ്വനശാലിയെ, സമിതിഞ്ജയനായ വിഷ്ണുദേവനെ, നാം ജയിക്കുമോ? അതിന്ന് തക്കവിധം വൃഷഭദ്ധ്വജപ്രസാദത്താൽ താതാ, ശങ്കരൻ നിന്നെ അനുഗ്രഹിച്ചുവോ? നിന്റെ ഈ ഹൃദയോൽക്കമ്പം ആനന്ദബാഷ്പത്തോടെ കാണുമ്പോൾ ചോദിച്ചുപോയതാണ്! മഹേശ്വരപ്രസാദത്താൽ കാർത്തികേയന്റെ അഭിപ്രായമനുസരിച്ച് ഞങ്ങൾക്കുള്ള എല്ലാ രാജ്യസമ്പത്തും ഭവാന് ലഭിച്ചുവോ? ഇപ്രകാരം കുംഭാണ്ഡന്റെ വാക്കു കേട്ടിട്ട് അസുരോത്തമനായ, വാഗ്മിസത്തമനായ ബാണൻ തടവു കൂടാതെ പറഞ്ഞു."

ബാണൻ പറഞ്ഞു: "എടോ കുംഭാണ്ഡാ, വളരെക്കാലമായി എനിക്കു യുദ്ധത്തിന്നുള്ള അവസരം ലഭിക്കാതെ കഴിയുന്നു. ഈ നിലയിൽ കഴിയാൻവയ്യാത്ത ഞാൻ പ്രതാപിയായ ശിതികണ്ഠനെ എന്റെ വിഷമം അറിയിച്ചു. 'ദേവാ, യുദ്ധത്തിന്നു വളരെയേറെ മോഹം എന്റെ ഉള്ളിൽ തോന്നുന്നു! എന്ന് എനിക്കു മതിയാകുന്നതുവരെ സന്തോഷകരമായി ഒരു യുദ്ധം ലഭിക്കും?' ഞാൻ ചോദിച്ചപ്പോൾ ശത്രുസംഹാരിയായ ദേവദേവൻ വളരെനേരം ചിരിച്ചിട്ട് എന്നോടു പ്രിയമായ വാക്കുപറഞ്ഞു; 'ബാണാ, നീ അപ്രതിമമായ മഹായുദ്ധത്തെ നേടും. എന്നാണോ ഭവാന്റെ മയിൽദ്ധ്വജം വീഴുന്നത് അന്ന് വലിയ ഒരു യുദ്ധം നീ നേടും ദിതിനന്ദനാ!' ഇതു കേട്ടപ്പോൾ എനിക്കു വലിയ സന്തോഷമായി. ഞാൻ വൃഷദ്ധ്വജനെ നന്ദിച്ചു. ദേവനെ ശിരസ്സുകുനിച്ചു കൂപ്പി നിന്റെ മുമ്പിൽ എത്തി."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞതു കേട്ട് കുംഭാണ്ഡൻ നൃപനോടു പറഞ്ഞു: 'അയ്യോ നീ ഈ പറഞ്ഞ വാക്ക് ഒരിക്കലും ശോഭനമല്ല. ആപത്താണ് അടുത്തിരിക്കുന്നത്.' അവർ അപ്രകാരം പറഞ്ഞുനില്ക്കെ ഉയർന്നുനില്ക്കുന്ന മഹാദ്ധ്വജം ഇന്ദ്രന്റെ ഇടിവെട്ടേറ്റ് ഭൂമിയിൽ പൊട്ടിവീണു. ആ മുഖ്യമായ ധ്വജം പൊട്ടി വീണതുകണ്ട് മഹാസുരൻ ഒട്ടേറെ ഹർഷത്തോടെ സംഗരത്തിന്റെ ആഗമം കരുതി. ഇടിയുടെ ശബ്ദംകൊണ്ട് മന്നിടം വിറച്ചുപോയി. ഭൂമിയുടെ ഉള്ളിൽ ഒളിച്ചിരുന്നു പൂച്ച ശബ്ദിച്ചു. ദേവകൾക്കും ദേവനായ ഇന്ദ്രൻ ശോണിതപുരത്തിൽ ശോണിതം വർഷിച്ചു. സൂര്യബിംബം പിളർന്ന് കൊള്ളിമീൻ ഭൂമിയിൽ ചാടി. സ്വപക്ഷനായ ഭാസ്കരൻ ഭരണിയെ പീഡിപ്പിച്ചു. ചൈത്യവൃക്ഷങ്ങളിൽ ഉടനെ രക്തധാരയുണ്ടായി. താരങ്ങൾ താഴെ പതിച്ചു. വാവു നാളല്ലാത്ത സമയത്ത് രാഹു അർക്കനെ ഗ്രസിച്ചു. ലോകം ക്ഷയിക്കുന്നകാലത്ത് എന്നപോലെ ഉൽക്കടമായ ഇടി ഉണ്ടായി. തെക്കേദിക്കിലായി ധൂമകേതു നിന്നു. അപ്പോൾ അവിടെ ഇടവിടാതെ കാറ്റടിച്ചു. ശ്വേതരക്താന്തമായി, കൃഷ്ണഗ്രീവമായി, മിന്നൽവർണ്ണമായി മൂന്നു നിറമുള്ള പരിഘം സന്ധ്യാർക്കനെ ചുറ്റി. ചൊവ്വ വക്രഗതിയെ പ്രാപിച്ച് ഭയങ്കരനായി കാർത്തികയിൽച്ചെന്നു കയറി, ബാണന്റെ ജന്മനക്ഷത്രത്തെ ഭർത്സിച്ചു ചുറ്റി. വളരെ കൊമ്പുകളുള്ള അരയാൽവൃക്ഷങ്ങൾ ഭൂമിയിൽ കടപുഴങ്ങി മറിഞ്ഞുവീണു. ശ്രേഷ്ഠരായ അസുരപ്പെൺകിടാങ്ങൾ അർച്ചിക്കുന്ന, വൃക്ഷങ്ങൾ നിലംപതിച്ചു. ഇപ്രകാരം പല ദുർന്നിമിത്തങ്ങളും കണ്ട് ബലമദോന്മത്തനായ ബാണൻ ഒരു നിശ്ചയവും ഇല്ലാതിരുന്നു. തത്ത്വം കാണുന്ന മഹാപ്രാജ്ഞനായ കുംഭാണ്ഡൻ, ബാണന്റെ മന്ത്രി, ബുദ്ധികെട്ട് പല കുറ്റങ്ങളും അവിടെവെച്ചു പറഞ്ഞു."

കുംഭാണ്ഡൻ പറഞ്ഞു: "അമംഗളങ്ങളായ ഉൽപ്പാതങ്ങളാണ് ഈ കാണുന്നത്. ഇതൊന്നും നല്ലതിനല്ല. നിന്റെ രാജ്യം നശിക്കുവാൻപോകുന്നു! അതിൽ ഒട്ടും സംശയിക്കേണ്ട. നിന്റെ സചിവന്മാരായ ഞങ്ങളും മറ്റു സഹായികളും ഉടനെ ക്ഷയിക്കും. രാജാവിന്റെ ദുർന്നയംമൂലം പലതും സംഭവിക്കും. ദർപ്പംമൂലം ശക്രധ്വജം ചാരുന്ന ചൈത്യം വീഴുന്നവിധം വീഴും. ശിവന്റെ അനുഗ്രഹം കൊണ്ടാണ് നിനക്ക് ഈ വക ഐശ്വര്യങ്ങളൊക്കെ ഉണ്ടായത്. എന്നാൽ നീ ഗർവ്വിതനായിത്തീരുകയാണുണ്ടായത്. അതുകൊണ്ടുതന്നെയാണ് ഈ വക നാശങ്ങളുണ്ടാകുന്നത്. നീയാകട്ടെ ഇതൊന്നുമറിയാതെ യുദ്ധം കൊതിച്ച് അഹങ്കരിച്ചു പുളച്ചു നടക്കുകയും ചെയ്യുന്നു."

വൈശമ്പായനൻ പറഞ്ഞു: "ബാണൻ പ്രീതമനസ്സായി നന്നായി കുടിച്ചു. ദൈത്യദാനവയുവതികളുമായി മദ്യം കഴിച്ച് ആനന്ദിച്ചു. ഈ സമയത്ത് കുംഭാണ്ഡൻ ചിന്താകുലനായി രാജഗൃഹത്തിൽ കയറിവന്നു. ഉൽപ്പാതങ്ങൾ കണ്ടും രാജതത്ത്വം ഓർത്തും മന്ത്രി വിഷമിച്ചിരുന്നു. അവൻ മനസ്സിൽ ഓർത്തുനിന്നു. 'രാജാവ് പ്രമാദിയായിരിക്കുന്നു. ദുർബ്ബുദ്ധിയും വിജയംകൊണ്ട് ഗർവ്വിഷ്ഠനുമായിരിക്കുന്നു. ഈ മഹാസുരൻ യുദ്ധത്തെ കൊതിക്കുകയാണ്. മദംകൊണ്ട് അവൻ ദോഷമൊന്നും കാണുന്നില്ല. ഉൽപ്പാതമുണ്ടായാൽ

അതു വെറുതെയാവുകയില്ല. വല്ല ഉൽപ്പാതവും പാഴായി പ്പോയതായി ആരെങ്കിലും കേട്ടിട്ടുണ്ടോ! ഇവിടെ വീര്യ വാനായ ത്രിനേത്രനുണ്ട്. വീരനായ കാർത്തികേയനുണ്ട്. അതുകൊണ്ട് ഈ വന്ന ദോഷം വിട്ടുപോവുകയില്ലേ? ഉണ്ടായ ദോഷംകൊണ്ട് വലിയ ക്ഷയം ബാധിക്കും. ദോഷ ങ്ങൾക്കു നാശം വരുന്നതല്ല എന്ന് എനിക്കു തോന്നുന്നു. തീർച്ചയായും ഇതു ദോഷമായി ഭവിക്കും. അതിൽ ഒരു സംശയവുമില്ല. ഈ രാജാവിൻെറ ദുഷ്ടുകൊണ്ട് ദാനവ രൊക്കെ ദോഷവാന്മാരായി. ദേവദാനവസംഘങ്ങൾ നട ത്തുന്ന ഭുവനപ്രഭുവും ഭഗവാൻ സ്കന്ദനും ഈ ശോണിത പുരത്തിൽ പാർക്കുന്നുണ്ടല്ലോ. ശങ്കരന് പ്രാണനെക്കാൾ പ്രിയനായി ഗുഹൻ ഇവിടെ നിത്യവും വസിക്കുന്നു. അവ നോടൊപ്പം വസിക്കമൂലം ബാണൻ ശിവന് പ്രിയപ്പെട്ട വനാണ്. ദർപ്പാധിക്യംകൊണ്ട് അവൻ നാശത്തിന്നു വരം വാങ്ങി. (ആപത്തുവരണേ! എന്ന് ആരെങ്കിലും വരം വാങ്ങാ റുണ്ടോ. അഹങ്കാരം നോക്കൂ!) എല്ലാംകൊണ്ടും ഇതു നാശത്തിന്നുതന്നെ! വിഷ്ണുതുടങ്ങി ഇന്ദ്രാദിദേവകൾ ഇവി ടെ എത്തും. അപ്പോൾ ശിവൻ തടുക്കാതിരിക്കുമോ? ഈ കുമാരനും ഈ ശിവനും കൂടെയുണ്ടെങ്കിൽ ഒരു ശത്രു വിന്നും ഏല്ക്കുവാൻ സാദ്ധ്യമല്ല. ആരെയും തടുക്കുവാൻ ശക്തരാണ് അവർ. ദൈത്യവിനാശനമായി വലിയ ഒരു യുദ്ധം നടക്കുവാൻ പോകുന്നു.' തത്ത്വം കാണുന്നവനായ മന്ത്രി, കുംഭാണ്ഡൻ, ഇപ്രകാരം ചിന്തിച്ച് മംഗളം വന്നു ചേരുവാൻ പ്രാർത്ഥിച്ചു. പുണ്യകർമ്മാക്കളായ ദേവന്മാ രോട് പകയാണ്ട ബലി മുമ്പെ ബന്ധനത്തിലായമാതിരി ഇവനും നാശത്തിലെത്തിച്ചേരും എന്നും ചിന്തിച്ചു."

**117. ഉഷാവരലാഭം** – വൈശമ്പായനൻ പറഞ്ഞു: "ഒരു ദിവസം ഭഗവാൻ ഭവൻ ദേവിയോടുകൂടി അഴകേറിയ പുഴവക്കിൽ കുളിക്കുവാനായി എത്തി. ആ നദിയിൽ അപ്പോൾ അനവധി അപ്സരസ്ത്രീകൾ സർവ്വർത്തുരമണീ യമായ പൂങ്കാവിൽ ഗന്ധർവ്വപതിമാരോടുകൂടി ചുറ്റും വിഹ രിച്ചു. പാരിജാതപ്പൂക്കളാലും സന്താനപ്പൂക്കളാലും എല്ലാ യിടത്തും മണം തിങ്ങി; ആകാശവും പുഴവക്കും നിറഞ്ഞു. വേണുവീണാമൃദംഗങ്ങളും അസംഖ്യം പണവങ്ങളും കൊട്ടു ന്നതിന്നൊപ്പം അപ്സരസ്ത്രീകൾ പാട്ടുപാടി. സൂതമാഗധരെ പ്പോലെ അപ്സരസ്ത്രീകൾ മാലയും രക്തവസ്ത്രവും ധരിച്ച് സുന്ദരേശനായ ദേവദേവനെ, അഴകിൽ അതുല്യനായ ശങ്കരനെ, വാഴ്ത്തിപ്പാടി അർച്ചിച്ചു. പിന്നെ ദേവിയുടെ ചിത്രംവരച്ചു ചിത്രലേഖയെന്ന അപ്സരരമണി ഭവാനെ പ്രസാ ദിപ്പിച്ചു; ദേവി സന്തോഷിച്ച് ചിരിച്ചു. ഈശനെ പ്രസാദിപ്പിച്ച് ദേവിയെ നോക്കി അപ്സരസ്സുകൾ ഹസിച്ചു. ഓജസ്സേറിയ ദിവ്യനാനാരൂപരായ ഭവപാർഷദന്മാർ ദേവിയുടെ സമ്മത ത്തോടെ അവിടേയും ഇവിടേയും എല്ലാവരും കളിച്ചുനടന്നു. പിന്നെ വിചക്ഷണരായ ആ പാർഷദന്മാർ രഹസ്സിൽ, മഹാ ദേവൻെറ രൂപത്താൽ ചിഹ്നവും രൂപവും ഉള്ളവർ, ദേവീ പ്രസാദത്താൽ മുഖത്താലും ക്രീഡയാലും രൂപസാദൃശ്യ മുള്ളവർ, അപ്സരസ്ത്രീകളുമായി ക്രീഡിച്ചു. അപ്പോൾ അപ്സര സ്സിൻെറ നേരെ നോക്കി ദേവി ചിരിച്ചു. ഉടനെ കിലുകിലാ എന്നു ഹസിക്കുന്ന ശബ്ദം ചുറ്റും മുഴങ്ങി. അപ്പോൾ ചിത്തപ്രീതിയോടെ ഭവാൻ ഏറ്റവും ഹർഷിച്ചു. ബാണൻെറ മകളായ കന്യക ഉഷയെന്നു പേരായ ഭാമിനി, പുഴവക്കിൽ ദേവിയോടുകൂടി ക്രീഡിക്കുന്ന ദേവനെ, ജ്വലിക്കുന്ന ദ്വാദ ശാദിത്യഭാസ്സുള്ളവനായ ഈശനെ നോക്കിക്കണ്ടു. ദേവീ പ്രിയത്തിന്നു നാനാരൂപമെടുത്ത് ക്രീഡിക്കുന്ന ദേവനെ സസന്തോഷം നേക്കിക്കണ്ടു. പാർവ്വതീസന്നിധാനത്തിൽ ഇരുന്ന് ഉഷ മനോരഥംപൂണ്ടു. 'ധന്യയായ ദേവി ഭർത്താ വിനോടുചേർന്ന് ഇപ്രകാരം രമിക്കുന്നു.' എന്ന് ഉള്ളു കൊണ്ട് ഉഷ ചിന്തിച്ചു. ഉഷയുടെ മനോഗതമറിഞ്ഞ് പാർ വ്വതീദേവി ഉഷയ്ക്ക് ഹർഷമുണ്ടാകുമാറ് ഇപ്രകാരം പതു ക്കെ പറഞ്ഞു: 'ഉഷേ, ഇപ്രകാരം നീ താമസിക്കാതെ ഭർത്താവിനോടുകൂടെ രമിക്കും. ശത്രുജിത്തായ ശങ്കരൻ എന്നോടുകൂടി രമിക്കുന്നവിധം നീ ഭർത്താവിനോടുകൂടെ രമിക്കും.' ഇപ്രകാരം ദേവി പറഞ്ഞപ്പോൾ ഉഷ ചിന്ത കൊണ്ടു കലങ്ങിയ കണ്ണോടെ' എന്നു ഞാൻ ഭർത്താവി നോടുകൂടി രമിക്കും?' എന്നു ഭാവംകൊണ്ടു ചോദിച്ചു. അപ്പോൾ ഹിമവൽപുത്രി ചിരിച്ചുകൊണ്ട് പറഞ്ഞു: 'ഉഷേ, എൻെറ വാക്ക് കേൾക്കൂ! നീ എന്നു സംയോഗിക്കുമെന്നത് കേൾക്കുക. വൈശാഖത്തിൽ ദ്വാദശിരാത്രിയിൽ നിൻെറ ഹർമ്മ്യത്തിൽ സ്വപ്നത്തിൽ വന്ന് ഒരുത്തൻ നിന്നെ രമി പ്പിക്കും. അവൻ നിൻെറ ഭർത്താവാകും. എന്നു ശ്രീപാർ വ്വതി പറഞ്ഞപ്പോൾ ആ ദൈത്യകന്യക കൂട്ടുകാരോടുകൂടി, ഹർഷത്തോടെ സുഖമായി കളിച്ച് ഹസിക്കുന്ന തോഴി യോടുകൂടി, മടങ്ങിപ്പോന്നു. ഹർഷത്താൽ കണ്ണുവിടർന്ന് അവൾ സഖിമാരോടുകൂടി കൈകൊട്ടിക്കളിയോടെ സന്തോ ഷിച്ചു.

യക്ഷകിന്നരദൈത്യകന്യകമാരും അപ്രകാരം അപ്സര സ്ത്രീകളും ഋഷികന്യകമാരും ഉഷയ്ക്ക് സഖിമാരായി ഉണ്ട്. അവർ ഉഷയോടു സന്തോഷത്തോടെ പറഞ്ഞു: "അല്ലയോ സുന്ദരീ, നിനക്ക് വല്ലഭൻ ഉടനെ ഉണ്ടാകും. ദേവി പറഞ്ഞ പോലെ ഒരു സുന്ദരനായ വല്ലഭൻ ഉണ്ടാകും. ദേവി പറ ഞ്ഞത് ഒരിക്കലും പാഴായിപ്പോവുകയില്ല. അവൾ അനുഗ്ര ഹിച്ചത് സൗന്ദര്യവും ആഭിജാത്യവും ചേർന്ന ഒരു പ്രിയനെ നിനക്ക് ലഭിക്കുമെന്നാണ്.' തോഴികളുടെ വാക്കുകേട്ട് ഉഷ യഥാവിധി ദേവി കല്പിച്ചവിധമുള്ള ആ കാമുകനെത്തന്നെ മനസ്സിൽ വിചാരിച്ച് മനോരാജ്യത്തിൽ ഇരുന്നു.

പിന്നെ ക്രീഡാവിഹാരത്തെ ഉമയോടൊത്ത് കഴിച്ചതി ന്നുശേഷം അഹസ്സുത്തീർന്ന സമയത്ത് മഹാശ്ചര്യരൂപിണി കളായ നാരിമാർ താന്താങ്ങളുടെ ഗൃഹത്തിൽ പ്രവേശിച്ചു. ദേവി മറയുകയും ചെയ്തു. ചിലർ കുതിരപ്പുറത്തുകയറി, ചിലർ ആനപ്പുറത്തുകയറി, ചിലർ തേരിൽക്കയറി, ചിലർ മറ്റു വാഹനങ്ങളിൽക്കയറി ഇങ്ങനെ അവർ പുരത്തി ലെത്തി. ഹർഷത്തോടെ ചിലർ ആകാശത്തുയർന്നുപോയി. അന്നുമുതൽ ഉഷ കാമമോഹംപൂണ്ട് ദിനങ്ങൾ കഴിച്ചു. ദേവി പറഞ്ഞതുതന്നെ ഓർമ്മിച്ച് പതിയിൽത്തന്നെ മനസ്സു വെച്ച് കഴിഞ്ഞു. അവൾക്ക് രാത്രി ഉറക്കമില്ലാതായി. ഭക്ഷണത്തിൽ രുചിയില്ലാതായി. പകൽ ഉണ്ണാതായി. പതിയെ സ്മരിച്ച് ഒരിടത്തിരുന്നു വിലപിച്ചു. വാനിൽ ഉദിച്ചു യരുന്ന ചന്ദ്രനെ അവൾ നിന്ദിച്ചു. ചന്ദനം അഗ്നിപോലെ തോന്നി. അവൾ അത് പൂശിയില്ല. കാമപീഡിതയായി ആ ബാല മോഹിച്ചു. തോഴികൾ ശീതോപചാരംചെയ്ത് ശുശ്രൂ ഷിച്ചു. ജ്വരമില്ലാത്ത അവളെ, ജ്വരംപിടിച്ചവളെപ്പോലെ ശുശ്രൂ ഷിച്ചു. ചന്ദനം തേച്ചിരിക്കുമ്പോഴും അവളുടെ കരൾ ചുട്ടു പൊള്ളി. കവിൾത്തടം വിളർത്തു. കണ്ണിൽ കണ്ണുനീരുയ രുന്നു. കോട്ടുവായ വിട്ട് നിദ്രാലസഭാവംപൂണ്ട് അവൾ ക്ഷീണിതയായി കഴിഞ്ഞു. വീണ്ടും വീണ്ടും പത്മകന്ദചൂർ ണ്ണങ്ങൾ, കുളിരുനല്കുന്ന മറ്റു പലതും കാമാഗ്നി പിടിപെട്ട് ദഹിക്കുന്ന അവളുടെ നെഞ്ചിൽ തോഴിമാർ പുരട്ടി. വീശി ക്കൊണ്ട് അവർ ഇടയ്ക്കിടയ്ക്ക് ഇപ്രകാരം ചോദിച്ചു."

തോഴികൾ പറഞ്ഞു: "ഭാമിനീ, നിൻെറ ദേഹത്തിന്ന് എന്തുരോഗമാണ് ബാധിച്ചത്? വരാനനേ, നിനക്ക് എന്ത് അഭീഷ്ടമാണ് സാധിക്കേണ്ടത്. പറയൂ സുന്ദരീ, മനോരമേ! ദുഃഖംതീർക്കുവാൻ എന്തുചെയ്യണം? ഈ ശാരികകൾ നിൻെറ മനസ്സു തെളിയിക്കുന്നവിധം വാക്കുകൾ പറയു കയാണ്. നിൻെറ ഈ നീലത്തത്തകൾ സുഭ്രു, പുരുഷനെ

പ്പോലെ ശബ്ദിക്കുന്നു. ആഹ്ലാദകരമായ ഈ വാക്കുകൾ കേട്ടിട്ടും നീ എന്താണ് അതിനെ കൊണ്ടാടാത്തത്? നിൻെറ പിതാവാണെങ്കിൽ മഹാവീരനാണ്. ദേവകൾക്കുപോലും സുദുർജ്ജയനാണ്. മന്നിൽ അവൻെറ മുമ്പിൽ ഒരുത്തനും നേരെ നില്ക്കുകയില്ല. വരവർണ്ണിനീ, ബലിപുത്രനായ മഹാവീരനാണ് ബാണൻ; ദുരതിക്രമനാണ്. അമരാവതിപോലും ജയിച്ച് ഈ ശോണിതപുരത്തിൽ ഇരിക്കുകയാണ്. ഇവിടെ ശൂലപാണിയായ മഹേശ്വരൻ വസിക്കുന്നു. 'അവൻ എൻെറ പുത്രനാണെന്ന് അറിയണം' എന്നു ഹരൻ ഉമയോടു പറയുകയും ചെയ്തിരിക്കുന്നു. നിൻെറ അച്ഛനായ ബാണൻ ഇപ്രകാരം അതുല്യവിക്രമിയാണെന്ന് ഉഷേ, നീ ധരിക്കൂ! അങ്ങനെയിരിക്കെ നിനക്കു ദുഃഖത്തിന്ന് എന്താണ് കാരണം? നിൻെറ മുഖവും മൂക്കും എന്താണ് വിളങ്ങാത്തത്? ശരൽക്കാലത്ത് പത്മത്തിൽ മഞ്ഞുതുള്ളി പെട്ടപോലെ നിഷ്പ്രഭമാകാൻ എന്താണ് കാരണം! പൂർണ്ണചന്ദ്രന്നൊത്ത മുഖം കാർമേഘത്താൽ മറയ്ക്കപ്പെട്ടമാതിരിയായല്ലോ. ഛായ മങ്ങി വിളങ്ങാതിരിക്കുവാൻ എന്താണ് കാരണം? ബാലേ, നീ വീർപ്പിടുന്നുവല്ലോ! ഒന്നിലും രസം ഏല്ക്കുന്നില്ലല്ലോ! നീ ഉള്ളിൽ ഓർക്കുന്നവിധം ദിവ്യമായ ഭോജനം വാങ്ങിക്കുക; അനുഭവിക്കുക; എന്തിനിങ്ങനെ തിരിഞ്ഞും മറിഞ്ഞും കിടന്നു ചുടുനെടുവീർപ്പുവിട്ട് ദുഃഖിച്ച് കണ്ണുനീരൊഴുക്കുന്നു? മുമ്പു നിനക്ക് വെറ്റിലമുറുക്ക് ഇഷ്ടമായിരുന്നു. ഇപ്പോൾ എന്തേ മുറുക്കാത്തത്? സുഭിക്ഷമായി ഭവതിക്ക് എല്ലാം ഇവിടെയുണ്ട്, മറ്റുള്ളവർക്കുമുണ്ട്. എഴുന്നേൽക്കൂ ദേവീ. എണീക്കൂ ദേവീ, നിന്നെ ബാധിച്ച ദേഹപീഡ എന്താണെന്നു പറയുക."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കോലാഹലം കൂട്ടി സഖിമാർ പറയുന്നത് ഉഷ കേട്ടു. ദാസികൾചെന്ന് മാതാവിനോട് ഈ കാര്യം വെവ്വേറെ ഉണർത്തിച്ചു. 'ദേവീ, ഈ രാജപുത്രി ജലക്രീഡ കഴിഞ്ഞു ഗൃഹത്തിൽ എത്തിയതിന്നുശേഷം മൂകയായി ഒന്നും മിണ്ടാതെ കിടപ്പിലായിരിക്കുന്നു. ദേവീ, ദാസികളായ ഞങ്ങൾ നിന്നോട് ഇത് അറിയിക്കുകയാണ്. എന്താണീ മോഹം? എന്താണീ ആലസ്യം? എന്താണീ വാട്ടം? ദേവി ചിന്തിക്കൂ! അവളുടെ രോഗം മാറ്റുവാൻ വൈദ്യരെ വരുത്തുക! വാകപ്പൂവുപോലെ കോമളമായ ശരീരം എങ്ങനെ കനത്ത വ്യാധിഭാരത്തെ താങ്ങും വരാനനേ!' എന്നു കേട്ടപ്പോൾ അന്നയാനയായ ദേവി വെമ്പലോടെ ഉഷ വാഴുന്ന ദിക്കിലെത്തി. എന്തൊരു കിടപ്പാണിത്? തളിരൊത്ത കൈത്തലത്താൽ മകളുടെ മൃദുവായ കൈത്തലംപിടിച്ച് അവളുടെ കൈവിരൽ അനായാസം ഞൊടിച്ചു."

ദേവി പറഞ്ഞു: "കല്യാണീ, മകളേ! നിനക്ക് എന്തു വ്യഥയാണ് വന്നുകൂടിയത്? ഇതാ വൈദ്യൻ വന്ന് നിന്നോട് ഹിതം ചോദിക്കുന്നു!"

വൈദ്യന്മാർ പറഞ്ഞു: "ജലക്രീഡയ്ക്കു സഖിമാരോടുകൂടി രാജപുത്രി പോയി. ഗൗരി ക്രീഡിക്കുന്നതു കണ്ട് ഇവൾക്ക് ആയാസമുണ്ടായി. അങ്ങനെ ശ്രമമുണ്ടായപ്പോൾ ഗ്ലാനിയുണ്ടായി. ഗ്ലാനിയുണ്ടായപ്പോൾ കോട്ടുവായ ഉണ്ടായി. അതുമൂലം സ്വാപവുംവന്നു. മൗനഭാവവും വന്നുകൂടി. ഈ രോഗത്തിൽ ഭയപ്പെടേണ്ടതില്ല."

ദേവി പറഞ്ഞു: "വൈദ്യരെ, എൻെറ മോളുടെ നെഞ്ചത്തിട്ട ചന്ദനം, പനിനീരൊത്ത ചന്ദനം, അമാത്യരേ, എന്താണ് ഇമ്മാതിരി ഇത്രവേഗം പതയ്ക്കുവാൻ? മോൾക്കു പനിയുണ്ട്! തീമാതിരിയല്ലേ പനിക്കുന്നത്? സ്വേദമില്ല, വിശപ്പില്ല, ദാഹവുമില്ല. അവൾ ഇങ്ങനെ കിടന്നു കരയുന്നു. ഒന്നും മിണ്ടുന്നില്ല എൻെറ മോൾക്ക് എന്തുപറ്റി? വൈദ്യരെ, നിങ്ങൾ വൈദ്യമുറയനുസരിച്ചു ചിന്തിച്ച് ഒരു തീർപ്പു കല്പിക്കുവിൻ!'

വൈദ്യന്മാർ പറഞ്ഞു: "ക്രീഡാവിഹാരത്തിൽ സ്ത്രീകൾ ദേവൻെറ സന്നിധിയിൽ ചെന്നുചേർന്നു. രൂപംകൊണ്ട് അതുല്യയായ രാജപുത്രിയും അവിടെ ചെന്നു. അപ്പോൾ ആ സുന്ദരികൾ ഇവളെ നോക്കി ആശ്ചര്യപ്പെട്ടു. അതിൽ കണ്ണേറുകൊണ്ടു കണ്ണേല്പിക്കപ്പെട്ടതുകൊണ്ട് മകൾക്ക് കണ്ണേറു (കരിങ്കണ്ണ്) പറ്റി. അതുകൊണ്ടാകും ഈ വ്യഥയുണ്ടായത്. രക്ഷാമന്ത്രം ജപിച്ച് മഞ്ഞക്കടുക് ഉഴിഞ്ഞ് ഹോമിക്കുക! പിന്നെ രാജപുത്രിക്ക് ജലാഭിഷേകം ചെയ്യുക. അങ്ങനെ ചെയ്താൽ ശാന്തി ലഭിക്കും!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് വൈദ്യന്മാരൊക്കെ പറഞ്ഞ് രാജമന്ദിരത്തിൽനിന്നു വിട്ടുപോയി. പോകുമ്പോൾ വീണ്ടും എല്ലാവരും കാമവ്യഥയാണ് ഇതെന്ന് സൂചിപ്പിക്കുകയും ചെയ്തു. അമ്മ സൗമ്യമായി ചോദിച്ചപ്പോൾ ഉഷ പതുക്കെ വളരെ സമയംകൊണ്ടു പറഞ്ഞൊപ്പിച്ചു. ലജ്ജിച്ച്, ആ മഹാഭാഗ കരഞ്ഞ് ഇങ്ങനെ പറഞ്ഞു."

ഉഷ പറഞ്ഞു: "അമ്മേ, എനിക്ക് ഒന്നിലും ഒരു രുചിയുമില്ല. നിത്യവും ഈ വർത്തമാനവും എനിക്കു രുചിക്കുന്നില്ല. ഉത്സവവും രുചിക്കുന്നില്ല. എൻെറ കരൾ ചുട്ടുപൊള്ളുന്നു അമ്മേ!'

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് വരാനനയായ ഉഷ മിണ്ടാതെ കിടന്നു. സ്ത്രീകൾ എല്ലാവരും പരസ്പരം മുഖംനോക്കിത്തുടങ്ങി. 'സ്ത്രീകൾക്ക് യൗവനം ലതപോലെയുള്ളതായിത്തീരുന്നു. അതിന്നു വൃക്ഷത്തിൽ ചുറ്റിപ്പടരാതെ പറ്റില്ല. ഈ രാജകന്യകയ്ക്ക് കല്യാണപ്രായമായിരിക്കുന്നു. എന്തുപറയുന്നു? അച്ഛനമ്മമാരുടെ പ്രസാദത്തോടെ അനുരൂപനായ കാന്തനെ ഇവൾ പ്രാപിക്കട്ടെ!"

**118. ചിത്രലേഖയുടെ ദ്വാരകാഗമനം** - വൈശമ്പായനൻ പറഞ്ഞു: "ചിത്രമായ അത്ഭുതംപൂണ്ട് അവിടെ ഉത്തമനാരികൾ ഇരിപ്പായി. ഉഷ ആ പറഞ്ഞ ദിവസം രാത്രി ഉത്തമസഖിമാരോടുകൂടി ഹർമ്മ്യത്തിൽ ശയ്യയിൽ കിടന്നു. ശുക്ലപക്ഷത്തിലെ ദ്വാദശിയിൽ രാത്രിസമയത്ത് എല്ലാവരും ഉറങ്ങിക്കിടക്കെ, ദേവി പറഞ്ഞമാതിരിയുള്ള ഒരു പുരുഷൻ സ്വപ്നത്തിൽവന്ന് ഉഷയെ തഴുകി രമിപ്പിച്ചു. തിരിഞ്ഞും മറിഞ്ഞും കിടന്നു കരയുന്ന ഉഷയെ ദേവി പറഞ്ഞ വാക്കനുസരിച്ചുതന്നെ ആ പുരുഷൻ സ്വപ്നത്തിൽ വന്ന് തഴുകിപ്പുണർന്നു രമിപ്പിച്ച്, അവളെ ഭാര്യയാക്കിത്തീർത്തു. സംഭോഗാനന്തരം രക്തത്തിൽ മുഴുകിയമട്ടിൽ അവൾ കരഞ്ഞ് എഴുന്നേറ്റിരുന്നു. അവൾ ആ കള്ളനെ കണ്ടില്ല. ഭയപ്പെട്ടു കരയുന്ന അവളെ സ്നിഗ്ദ്ധമായ വാക്കുകൾ പറഞ്ഞ് ചിത്രലേഖ സമാശ്വസിപ്പിക്കുവാൻ ശ്രമിച്ചു."

ചിത്രലേഖ പറഞ്ഞു: "ഉഷേ, ഭയപ്പെടാതിരിക്കുക. കരഞ്ഞ് ഇങ്ങനെ പരിതപിക്കുവാൻ എന്താണ് കാരണം? നിനക്കു ഭയത്തിന്ന് യാതൊരു കാരണവും കാണുന്നില്ല. നീ മഹാബലിയുടെ പുത്രനായ ബാണൻെറ പുത്രിയാണ്. പ്രസിദ്ധയായ നീ എന്തിന്ന് ഭയപ്പെടുന്നു? അല്ലയോ സുഭ്രു! നിനക്കു ഭയത്തിന്നെന്തവകാശം? ഈ ലോകത്തിൽ വിശേഷിച്ചും ബാണപുത്രിക്ക് ഭയപ്പെടാനെന്തുണ്ട്? വാമോരൂ! നിനക്ക് അഭയമാണ് ഇവിടം. നിൻെറ പിതാവാണെങ്കിൽ സുരാന്തകനാണ്. എഴുന്നേൽക്കൂ! എഴുന്നേൽക്കൂ! ഭദ്രേ, കരയാതിരിക്കൂ! ശുഭേ, ഇങ്ങനെയുള്ള സൗധത്തിലോ ഭയം? സുന്ദരീ, പലവട്ടം ദേവന്മാരോടുകൂടിയ ശചീശനായ ഇന്ദ്രനെ ഈ പുരത്തിൽ എത്തുന്നതിന്നുമുമ്പേതന്നെ നിൻെറ അച്ഛൻ പോരിൽ തോല്പിച്ചോടിച്ചു. ഈ നിൻെറ അച്ഛൻ വിബുധവർഗ്ഗത്തിന്ന് അഭയപ്രദനാണ്. മഹാസുരവരനും ശ്രീമാനുമായ ബലിപുത്രൻ മഹാബലനാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്ന് തോഴി പറഞ്ഞപ്പോൾ കീർത്തിമതിയായ ബാണപുത്രി, സ്വപ്നത്തിൽ കണ്ട രൂപത്തെപ്പറ്റി കണ്ടവിധം ആ സുന്ദരി, സഖികളോടു പറഞ്ഞു."

ഉഷ പറഞ്ഞു: "ഇപ്രകാരം ഒരു പുരുഷൻ വന്ന് എന്നെ ബലമായി പിടികൂടി ആസ്വദിച്ചു. ഞാൻ ഇനി എന്തിനു ജീവിക്കുന്നു? ആ കള്ളൻ ഓടിക്കളഞ്ഞു. അനിന്ദിതനും ദേവശത്രുവുമായ എന്റെ അച്ഛനോട് ഞാൻ എന്തു പറയും? മഹൗജസ്സായ ബലിയുടെ വംശത്തെ ദുഷിപ്പിച്ചവളല്ലേ ഞാൻ? എനിക്കു മരണമാണ് നല്ലത്. ജീവിതം ശ്രേയസ്കരമല്ല. എനിക്കു പ്രിയപ്പെട്ടവനായ പുരുഷൻ എന്നെ വിട്ടുപോയി. ഞാൻ ഉണർന്നിരിക്കുന്ന സമയത്ത് ഇപ്രകാരമായില്ലേ എന്റെ അവസ്ഥ! ഇങ്ങനെ ദുഷിച്ചുപോയ കന്യക ജീവിക്കുവാൻ ആഗ്രഹിക്കുകയില്ല! കുലത്തിന്നു ദുഷ്കീർത്തി വരുത്തിവെച്ച കുലാംഗാരിയായി ഞാൻ. നിരാശ്രയയായ ഞാൻ സാധ്വിമാരുടെ മുമ്പിൽ നിരാധാരയായി എങ്ങനെ ജീവിക്കും? മരിക്കുകയാണ് ഞാൻ?"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് കണ്ണിൽ കണ്ണുനീർ ഉയർന്ന് ഒഴുകുന്ന ഉഷ, തോഴിമാരാൽ ചുറ്റപ്പെട്ട ആ കമലേക്ഷണ, വളരെനേരം കരഞ്ഞു. അനാഥയെപ്പോലെ മാഴ്കുന്ന അവളോട് മനസ്സുകെട്ട സഖിമാർ ഉഷയുടെ കണ്ണുനീർ തുടച്ച് ഇങ്ങനെ പറഞ്ഞു."

തോഴിമാർ പറഞ്ഞു: "ദുഷ്ടമായ മനസ്സുകൊണ്ട് ശുഭമോ അശുഭമോ ആയ കർമ്മം ചെയ്യും. സുഭ്രൂ, എന്തായാലും നിന്റെ മനസ്സ് ദുഷ്ടമല്ല. ഭാമിനീ, ദൈവഹിതത്താൽ മറ്റൊരുത്തനാൽ ബലമായി നീ സ്വപ്നത്തിൽ ഭുക്തയായാലും, ഹേ കല്യാണീ, അതു ദോഷമായി വരില്ല. സ്വപ്നയോഗത്താൽ വ്രതയോഗം വരില്ല. (സ്വപ്നത്തിൽ വ്യഭിചരിച്ചിട്ട് ആർക്കും ഗർഭമുണ്ടാവുകയില്ല.) ആരും അത് ഒരു വ്യതിക്രമമായി പറയുന്നില്ല. ചാരിത്രഭംഗവുമുണ്ടാവുകയില്ല. സ്വപ്നലോകത്തിലെ ദോഷമൊന്നും ഭൂമിയിൽ ദോഷമായി വരികയില്ല. ധർമ്മജ്ഞരായ ഋഷിമാർ അങ്ങനെയാണ് പറയുന്നത്. മനസ്സുകൊണ്ടും വാക്കുകൊണ്ടും ക്രിയകൊണ്ടും ഇങ്ങനെ മൂന്നുതരത്തിലും ദുഷ്ടയായവൾ പാപിയാണ് എന്നു ബുധന്മാർ പറയുന്നു. അല്ലയോ ഭീരൂ, നിന്റെ മനസ്സിന്ന് യാതൊരു ഇളക്കവുമില്ലല്ലോ. നിയതബ്രഹ്മചാരിണിയായ നീ ദോഷദൂഷിതയല്ലല്ലോ. ഉറങ്ങുന്ന സാദ്ധ്വിയായ നീ, ശുദ്ധഭാവമുള്ള മനസ്വിനിയായ നീ, ഇങ്ങനെ സ്വപ്നസംയോഗം മൂലം ഈ നിലയിലായാലും നിനക്കു ധർമ്മലോപം ബാധിക്കുന്നതല്ല. ഏതൊരുവൾക്കാണോ ആദ്യം മനസ്സു ദുഷിക്കുന്നത്, പിന്നെ കർമ്മത്താലും ക്രിയയാലും ദുഷിക്കുന്നത്, അവളാണ് അസതി, നീ സതിയാണ് ഭാമിനീ! കുലീനയും നല്ല സുന്ദരിയും നിയതബ്രഹ്മചാരിണിയുമായ് നീ ഈ നിലയിൽ ദുഃഖപരവശയായതിൽ ഞങ്ങൾ ദുഃഖിക്കുന്നു. കാലം ദുരിതക്രമം തന്നെ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സഖികൾ പറഞ്ഞതു കേട്ട് കരഞ്ഞു കണ്ണുനീരൊഴുക്കുന്ന അവളോട് കുംഭാണ്ഡന്റെ മകൾ അങ്ങനെ പറഞ്ഞു."

ചിത്രലേഖ പറഞ്ഞു: "ശോകം വിട്ടുകളയൂ വിശാലാക്ഷീ, നീ നിഷ്പാപയാണ് വരാനനേ! നീ പറഞ്ഞതു ഞാൻ കേട്ടു. ശരിയായ കാര്യം ഞാൻ പറയാം, നീ കേൾക്കുക! ഉഷേ, നീ ഭർത്താവിനെ നിനയ്ക്കുമ്പോൾ പാർവ്വതീദേവി ദേവദേവന്റെ മുമ്പിൽവെച്ചു പറഞ്ഞത് നീ മറന്നുവോ? ആ മൊഴി നീ ഓർക്കുക. എന്താണ് പറഞ്ഞത്? വൈശാഖത്തിൽ ശുക്ലപക്ഷത്തിൽ ദ്വാദശിയിൽ രാത്രി സമയത്ത് ഹർമ്മ്യത്തിൽക്കിടന്നു കരയുമ്പോൾ നിന്റെ സമീപത്തുവന്ന് ഒന്നിച്ചുകിടന്ന് നിന്നെ ഭാര്യയാക്കിത്തീർക്കുന്നവൻ ആരോ, അവൻ ശത്രു നിബർഹണനായ ആ ശൂരൻ നിന്റെ ഭർത്താവാകും എന്നല്ലേ? അങ്ങനെയല്ലേ ദേവീ നിന്റെ മനോഗതമറിഞ്ഞ് ഹർഷത്തോടെ പറഞ്ഞത്? ആ പാർവ്വതീദേവി പറഞ്ഞ വാക്കുകളൊന്നും പാഴായി ഭവിക്കുകയില്ല. എടോ തിങ്കൾമുഖീ, അങ്ങനെ ദേവി പറഞ്ഞിരിക്കെ ഈ സ്വപ്നത്തെ ഓർത്ത് എന്തിന്നു കരയുന്നു ചന്ദ്രമുഖീ!'

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞപ്പോൾ അതു കേട്ട് ആ ബാല ദേവി പറഞ്ഞ വാക്ക് ഓർമ്മയിൽ വെച്ച് ശോകമറ്റവളായി. അവൾ പ്രസന്നയായി ആശ്വസിച്ചു."

ഉഷ പറഞ്ഞു: "ഭവൻ ക്രീഡിക്കുന്ന സമയത്ത് ദേവി പറഞ്ഞ വൃത്താന്തം ഞാനോർക്കുന്നുണ്ട് ഭാമിനീ! ഹർമ്മ്യത്തിൽവെച്ച് ഉണ്ടാകുമെന്നു ദേവി പറഞ്ഞതുപോലെ എല്ലാം ഞാൻ അനുഭവിച്ചു. എന്റെ ഭർത്താവ് അവൻതന്നെയാകും. ലോകനാഥനായ ഭഗവാന്റെ ഭാര്യ പറഞ്ഞതുപോലെ സംഭവിക്കുമെങ്കിൽ അവനെ കണ്ടുകിട്ടുവാനുള്ള യത്നം നീ ചെയ്യണം!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞപ്പോൾ കുംഭാണ്ഡപുത്രി, പിന്നെയും ന്യായംപോലെ ആ അർത്ഥതത്ത്വവിചക്ഷണ, മറുപടി പറഞ്ഞു."

ചിത്രലേഖ പറഞ്ഞു: "അവന്റെ കുലവും ദേവീ, കീർത്തിയും പൗരുഷവും ശരിക്ക് ആരും അറിയുകയില്ല. അങ്ങനെയിരിക്കെ നീ എന്താണിങ്ങനെ മയങ്ങുന്നുത്? കാണാത്തവനും കേൾവിയില്ലാത്തവനും സ്വപ്നത്തിൽ മാത്രം കണ്ടവനുമായ ആ കള്ളനെ എങ്ങനെ കണ്ടുപിടിക്കുവാനാണ് ശുഭേ! അല്ലയോ അസിതാപാംഗീ, മത്തകാശിനീ, വിക്രമത്താൽ നീ കരഞ്ഞുകിടക്കുമ്പോൾ നിന്നെ കയറിപ്പിടിച്ചവൻ, അന്തഃപുരത്തിൽ ഒറ്റയ്ക്ക് ബലമായി കയറിവന്നു നിന്നെ അനുഭവിച്ചവൻ, വെറും ഒരു പ്രാകൃതനാവുകയില്ല. ശത്രുനാശനനായ ഒരു വീരൻതന്നെയാണ്! ആദിത്യവസുരുദ്രന്മാർക്കും ഓജസ്സുള്ള അശ്വിമാർക്കും കഴിയാത്ത കാര്യമാണ് അവൻ ചെയ്തത്. ആ ഭീമവിക്രമന്മാർക്കും ശോണിതപുരത്തിൽ കാൽകുത്തുവാൻ സാധിക്കുകയില്ല. ഇപ്പറഞ്ഞവരെക്കാൾ നൂറിരട്ടി മെച്ചപ്പെട്ടവനാണ് ഈ അരിസൂദനൻ. ഈ ശോണിതപുരത്തിൽക്കടന്നവൻ ബാണന്റെ മൂർദ്ധാവ് കയറിക്കടന്നതായിവേണം കരുതുവാൻ. ഇപ്രകാരം യുദ്ധപടുവും വീരനുമായ ഭർത്താവിന്റെ ഭാര്യയായിരിക്കുവാൻ ഭാഗ്യമില്ലാത്ത ഒരുത്തി എന്തിന്നു ജീവിക്കുന്നു? എന്തിന്ന് ഭോഗസുഖം അനുഭവിക്കുന്നു? അല്ലയോ അംബുജേക്ഷണേ, നീ ഭാഗ്യവതിയാണ്! നീ ധന്യയാണ്! അനുഗൃഹീതയാണ്. ഇപ്രകാരമുള്ള പതിയെ നിനക്കു ലഭിച്ചില്ലേ? ശൈലകന്യകയുടെ പ്രസാദത്താൽ കാമവിക്രമനായ ഭർത്താവിനെ നിനക്കു ലഭിച്ചില്ലേ? ഇനി പ്രധാനപ്പെട്ട ഒരു കാര്യം ഞാൻ പറയാം, നീ കേൾക്കുക! ഇനി അവൻ ആരുടെ പുത്രനാണെന്നറിയണം. അവന്റെ പേരെന്തെന്നറിയണം. അവന്റെ വംശമേതെന്നറിയണം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞുകേട്ടതിന്നു ശേഷം കാമമോഹിതയായ ഉഷ കുംഭാണ്ഡപുത്രിയോടു പറഞ്ഞു: 'തോഴീ, ഞാൻ എങ്ങനെ അറിയാനാണ് അവനെ? തോഴീ, നീ തന്നെ ചിന്തിക്കുക. ശേഷമൊന്നും എനിക്കു തോന്നുന്നില്ല. തൻകാര്യം മാത്രം നോക്കി സകലരും ഉഴലുകയാണ്. നീ എന്നെ ജീവിക്കാറാക്കിത്തരിക.' ഉഷ പറഞ്ഞതുകേട്ട് ആ തന്വി, കേഴുന്നവളായ ഉഷയോട്, കുംഭാണ്ഡപുത്രി ഇപ്രകാരം പറഞ്ഞു: 'നിന്റെ സന്ധിവിഗ്രഹത്തിൽ സദാ തൽപരയായ ഒരുത്തിയുണ്ട്. അവൾ അപ്സര

സ്സായ ചിത്രലേഖയാണ്. മിടുക്കിയാണവൾ. അവളോട് ഉള്ള കാര്യം തുറന്നുപറയുക. അവൾക്കറിയാത്ത ഇടമില്ല. അറിയാത്ത യോഗ്യരില്ല. മൂന്നുലോകവും അവൾ നന്നായറിയും.' എന്നു സഖി പറഞ്ഞപ്പോൾ ഉഷ ഹർഷത്താൽ വിസ്മയപ്പെട്ടുപോയി. ഉടനെ ചിത്രലേഖയെന്ന അപ്സരസ്സിനെ വരുത്തി. ആ തോഴിയോട് ദീനയായ ഉഷ കൈകൂപ്പി ചൊല്ലേണ്ടതൊക്കെ പറഞ്ഞു. ഉഷ പറഞ്ഞവാക്കു കേട്ടയുടനെ ചിത്രലേഖ ബാണപുത്രിയായ സഖിയെ ആശ്വസിപ്പിച്ചു. അവൾ വിസ്മയപ്പെട്ട് പറയുവാൻ വയ്യാത്തത് അപ്സരസ്സായ ചിത്രലേഖയോട് ഇഷ്ടത്തോടെ പറഞ്ഞു."

ഉഷ പറഞ്ഞു: "ഭാമിനീ, ഞാൻ നിന്നോട് പറയുന്ന കാര്യമായ വാക്കുകൾ നീ കേൾക്കുക. എൻെറ ഇഷ്ടഭർത്താവിനെ നീ ഇപ്പോൾ കൊണ്ടുവന്നില്ലെങ്കിൽ, ആ പത്മാക്ഷനെ, മത്തമാതംഗഗാമിയെ, കൊണ്ടുവന്നില്ലെങ്കിൽ ഞാൻ പ്രാണൻകളയും. വൈകാതെ ഞാൻ ചത്തുകളയും സുന്ദരീ!"

വൈശമ്പായനൻ പറഞ്ഞു: "ഉഷ സന്തോഷിക്കുവാൻ പതുക്കെ ചിത്രലേഖയും പറഞ്ഞു: 'നമുക്ക് ആ കാര്യം അറിയാവുന്നതല്ലല്ലോ ഭാമിനീ! സുപ്രഭേ! കുലം, നിറം, ശീലം, രൂപം, ദേശം, ഇതൊന്നും എനിക്കറിയാൻവയ്യല്ലോ. എനിക്ക് അറിയാൻ വയ്യാത്തവനാണ് സഖീ, ആ കള്ളൻ! എന്നാലും ബുദ്ധിപൂർവ്വകം എന്നാൽ ആകുന്നവിധം ചെയ്യാവുന്നതു ചെയ്യാം സഖീ! തക്കതായ ഒരു കാര്യം ഞാൻ പറയാം. അതിൽ കാര്യം പറ്റും; കാമം സാധിക്കും. ദേവദാനവയക്ഷരക്ഷോഭുജംഗരിൽ പ്രഭാവരൂപാഭിജാത്യശ്രേഷ്ഠരായ ജനങ്ങളെ പ്രഭാവംപോലെ എല്ലാവരെയും തോഴീ, ഞാൻ ചിത്രപടത്തിൽ എഴുതിത്തരാം. മർത്ത്യലോകത്തിലും മെച്ചപ്പെട്ടവിധം പ്രസിദ്ധി നേടിയവരെ ഞാൻ ചിത്രപടത്തിൽ വരച്ചുതരാം. ഭീരു, നീ ആശ്വസിക്കൂ! ഏഴുദിവസത്തിന്നുള്ളിൽ ഞാൻ എഴുതിക്കാട്ടിത്തരാം. പിന്നെ നീ നിൻെറ കാല്ക്കൽ വന്നു കണ്ട ഭർത്താവിനെ സ്വീകരിച്ചുകൊള്ളുക."

ഹിതംചെയ്യുവാൻ സന്നദ്ധയായ ചിത്രലേഖ പറഞ്ഞ മൊഴികേട്ട് ഉഷ അങ്ങനെ ചെയ്തുകൊള്ളുക എന്നു ചിത്രലേഖയോടു പറഞ്ഞു. ഉടനെ കൈമിടുക്കാൽ ഞാൻ എഴുതാം എന്നു പറഞ്ഞ് പോയി. ഏഴു ദിവസത്തിന്നുള്ളിൽ അവരുടെയെല്ലാം ചിത്രം വരച്ച് ആ ശ്രേഷ്ഠന്മാരെയെല്ലാം ചിത്രപടത്തിൽ ചേർത്ത് ആ ചിത്രശോഭനയായ ചിത്രലേഖ എത്തി. താൻ തീർത്തതായ ചിത്രപടം ചിത്രലേഖ വിടുർത്തി. സഖിമാർ ചുറ്റുംനിന്ന് ഉഷയെ അവൾ കാണിച്ചു."

ചിത്രലേഖ പറഞ്ഞു: "ഇതാ നോക്കൂ ഉഷേ, ഇതാ ദേവശ്രേഷ്ഠന്മാർ, ഇതാ ദാനവവംശജന്മാർ, ഇതാ കിന്നരവംശജർ, ഉരഗയക്ഷാശരാന്വയക്കാർ, ഇതാ വേറെ വേറെ ഗന്ധർവ്വാസുരയക്ഷന്മാരും ഭോഗികളും, ഇതാ, വേറെ വേറെ നോക്കൂ! മനുഷ്യരിൽ വിശേഷപ്പെട്ട രാജാക്കന്മാരെ നോക്കൂ! ഞാൻ കുറിച്ചപടിക്ക് അവരെയൊക്കെ നോക്കിക്കാണുക! നിൻെറ ഭർത്താവ് ഏതുരൂപത്തിലുള്ളവനാണെന്നു നിനക്കറിയാമല്ലോ. ഞാൻ കുറിച്ചതിൽനിന്ന് അവനെ നീ കണ്ടുപിടിക്കൂ സഖീ! നീ കിനാവിൽക്കണ്ടവനെ കണ്ടുപിടിക്കുക!"

വൈശമ്പായനൻ പറഞ്ഞു: "മുറയ്ക്ക് അവരെയെല്ലാം നോക്കി നോക്കി ആ മത്തകാശിനി ദേവദാനവഗന്ധർവ്വവിദ്യാധരഗണങ്ങളെയെല്ലാം വിട്ട് പിന്നെ യാദവരെ കണ്ടു. പിന്നെ യദുകുമാരനെ കണ്ടു. അവൾ വിസ്മയോൽഫുല്ലനേത്രയായി. അത്ഭുതം! അവൾ അനിരുദ്ധനെ കണ്ട് ചിത്രലേഖയോടു പറഞ്ഞു. 'ചിത്രലേഖേ, ഇവനാണ് ആ കള്ളൻ! സഖീ! സ്വപ്നത്തിൽ ഹർമ്മ്യത്തിൽ സുഖമായി ശയ്യയിൽ കിടന്നുറങ്ങുന്ന എന്നെ വന്നു ദോഷപ്പെടുത്തിയ തെമ്മാടിയാണ് ഈ നില്ക്കുന്നവൻ! രൂപംകണ്ട് ഞാൻ അവനെ കണ്ടു. എവിടുന്നാണ് ഈ 'രതിതസ്കര'നെ കണ്ടത്? ചിത്രലേഖേ, ഇവനെപ്പറ്റിയുള്ള വിവരം നീ ശരിക്കു പറഞ്ഞു തരൂ, ശോഭനേ! കുലം, ശീലം, ആഭിജാത്യം, പേര് ഇവയെന്തെന്നു പറയൂ ഭാമിനീ! അതു കേട്ടാൽ കാര്യനിശ്ചയം തീർച്ചയാക്കാം സഖീ!"

ചിത്രലേഖ പറഞ്ഞു: "ത്രൈലോക്യനാഥനായ, ധീമാനായ, കൃഷ്ണൻെറ പൗത്രനാണ് ഇവൻ. നിൻെറ ഭർത്താവ് അല്ലയോ വിശാലാക്ഷീ,. മഹാവിക്രമിയായ പ്രാദ്യുമ്നിയാണ്. മൂന്നുലോകത്തിലും വിക്രമത്തിൽ ഇവന്നു കിടയായി ആരുമില്ല. ഇവൻ കുന്നു പറിച്ച് കുന്നിനെ തകർക്കും! ധന്യേ, നീ അനുഗ്രഹീതയായി. നിനക്കു ചേർന്ന ഒരു ഭർത്താവിനെയാണ്, യദുമുഖ്യനെയാണ്. ഗൗരി കല്പിച്ചു നല്കിയിരിക്കുന്നത്. നീ ഭാഗ്യവതിതന്നെ!"

ഉഷ പറഞ്ഞു: "അല്ലയോ വിശാലാക്ഷീ, വരാനനേ! നീ തന്നെ അവനുമായി എന്നെ യോജിപ്പിക്കുക. വേറെ ഗതിയൊന്നും എനിക്കില്ല. അഗതിയായ എനിക്ക് നീ ഗതിയായാലും! കാമരൂപിണിയായ ചിത്രലേഖേ, നീ നഭശ്ചരയാണല്ലോ. യോഗിനീ, ഈ കൗശലം കണ്ടവളായ നീ എൻെറ കാന്തനെ ഇങ്ങോട്ടു കൂട്ടിക്കൊണ്ടുവരിക! ഉപായം ചിന്തിക്കുക! ഭീരൂ, പ്രിയയുടെ സൗഖ്യം ചിന്തിച്ചു നീ കൗശലംകൊണ്ടു കാര്യം നേടി തിരിച്ചുവരൂ, സുന്ദരീ! ആപത്തിൽ മിത്രമായതാരോ, അവരാണ് മിത്രങ്ങൾ എന്നു പണ്ഡിതന്മാർ പറയുന്നു. സുശ്രോണീ, ഞാനാണെങ്കിൽ കാമാർത്തയാണ്. നീ എൻെറ പ്രാണനെ രക്ഷിക്കുക! ദേവാഭനായ ഈ ഭർത്താവെ വിശാലാക്ഷീ, നീ എനിക്ക് ഉടനെ കൊണ്ടുവന്നുതരിക. അല്ലെങ്കിൽ ശുഭേ, ഞാൻ പ്രാണൻ കളയും!"

വൈശമ്പായനൻ പറഞ്ഞു: "ഉഷ പറഞ്ഞതു കേട്ട് ചിത്രലേഖ പറഞ്ഞു: "കല്യാണീ, ശുചിസ്മിതേ, നീ ഞാൻ പറയുന്നതു കേൾക്കുക. ദ്യോവിൽ ഈ ബാണൻെറ പുരി എല്ലായിടവും കാത്തുസംരക്ഷിക്കുന്നവിധം ദ്വാരകാപുരിയും ദേവന്മാർക്കുപോലും ദുഷ്പ്രധർഷമാണ്. ഇരുമ്പുവാതിലുള്ളതും നല്ലപോലെ അടച്ചുറപ്പുള്ളതുമായ ആ പുരി വൃഷ്ണികുമാരന്മാരാലും ആനർത്തരാലും ഗുപ്തമായിട്ടുള്ളതാണ്. ചുറ്റും സമീപത്ത് ജലത്തോടുകൂടി വിശ്വകർമ്മാവ് നിർമ്മിച്ചതാണ് ആ പുരി. ഘോരപുരുഷന്മാർ പത്മനാഭൻെറ ശാസനയാൽ രക്ഷിച്ചുപോരുന്നു. മലങ്കോട്ടകളും കിടങ്ങുകളും ചേർന്ന് അതു ദുർഗ്ഗമാർഗ്ഗത്തിൽ സ്ഥിതി ചെയ്യുന്നു. ധാതുമണ്ഡിതമായ ശൈലംകൊണ്ട് ഏഴു കോട്ടകൾ അതിന്നുണ്ട്. അറിയാതെ ആർക്കും ദ്വാരകയിലേക്കു കടക്കുവാൻ പറ്റുകയില്ല. തന്നെയും എന്നെയും വിശേഷിച്ചും അച്ഛനെയും കാക്കണമല്ലോ!"

ഉഷ പറഞ്ഞു: "യോഗസ്വഭാവം എടുത്ത് അവിടെ ചെല്ലുവാൻ നീ ശ്രമിക്കുക. എന്തിന്നധികം പുലമ്പുന്നു. സഖീ, കാരണം നീ കേൾക്കുക. അനിരുദ്ധൻെറ പൂർണ്ണേന്ദുതുല്യമായ മുഖം ഞാൻ ഇവിടെ കണ്ടില്ലെങ്കിൽ ഞാൻ കാലപുരിയിലേക്കു പോകും. ദൂതൻ വഴിയായിട്ടാണ് കാര്യങ്ങൾ സാധിക്കുക ഭാമിനീ! അതുകൊണ്ട് നീ എൻെറ ദൂതിയായി പോവുക. ഞാൻ ജീവിക്കേണ്ടവളാണെന്ന് നിനക്കു തോന്നുന്നുണ്ടെങ്കിൽ അങ്ങനെ ചെയ്യുക! നീ എൻെറ സഖ്യവും പ്രേമവാക്കും അറിയുന്നുണ്ടെങ്കിൽ വേഗത്തിൽ നീ എൻെറ കാന്തനെ കൊണ്ടുവരിക. നീയാണ് എനിക്ക് ഒരു ആശ്രയം! അല്ലെങ്കിൽ പ്രാണൻ അപകടത്തിലാകും; കുലം ക്ഷയിക്കുകയും ചെയ്യും. കാമാർത്തമാരായ കാമിനികൾ ഉന്മത്തകളാകയാൽ ഒന്നും കാണുന്നതല്ല. പ്രയത്നം ചെയ്താൽ കാര്യം ഏതും നടക്കും എന്നാണല്ലോ ശാസ്ത്രദർശനം. അല്ലയോ വിശാലാക്ഷീ, ദ്വാരകയിൽ പ്രവേശി

ക്കുവാൻ നീ വിചാരിച്ചാൽ കഴിയും. ഭീരു, ഞാൻ നിൻെറ കഴിവിനെപ്പറ്റി അറിയുന്നുണ്ട്. എൻെറ പ്രിയനെ നീ കാണിച്ചുതരിക."

ചിത്രലേഖ പറഞ്ഞു: "അമൃതമയമായ വാക്കുകളാൽ നീ വാഴ്ത്തിയവളായ ഞാൻ, പ്രിയപ്പെട്ട കാന്തയുടെ വാക്കു കേട്ട് ഭയപ്പെട്ടിരിക്കുകയാണ്. എടോ ഭീരു! ഇതാ ഞാൻ ദ്വാരകയ്ക്കു പോവുകയാണ്. ഇന്നു ഞാൻ വൃഷ്ണിവംശജനായ നിൻെറ കാന്തനെ ഇവിടെ എത്തിക്കും. ദ്വാരകയിൽച്ചെന്നു മഹാഭുജനായ അനിരുദ്ധനെ ഇങ്ങോട്ടു കൊണ്ടുവരും."

വൈശമ്പായനൻ പറഞ്ഞു: "അവൾ നേരായ വാക്ക്, ദാനവന്മാർക്ക് അശിവവും ഭയങ്കരവുമായ ആ വാക്കു പറഞ്ഞ് അങ്ങനെ മനോജവയായ ചിത്രലേഖ മറഞ്ഞു. തോഴിമാരോടുകൂടി ഉഷ ചിന്താകുലയായി ഇരുന്നു. മൂന്നാമത്തെ മുഹൂർത്തത്തിൽ അവൾ ബാണൻെറ പുരിയിൽനിന്നു മറഞ്ഞു. സഖിക്ക് ഇഷ്ടംചെയ്യുവാൻ ഒരുങ്ങുന്ന സമയം മുനിമാർ പൂജിക്കുന്ന അവൾ കൃഷ്ണൻ രക്ഷിച്ചുപോരുന്ന ദ്വാരകയിൽ ക്ഷണനേരംകൊണ്ടു ചെന്നെത്തി. കൈലാസശിഖരപ്രായമായ പ്രാസാദനിരയോടുകൂടിയ ദ്വാരക വാനിൽ നില്ക്കുന്ന നക്ഷത്രനിരപോലെ അവൾ കണ്ടു."

**119. ബാണാനിരുദ്ധയുദ്ധം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ചിത്രലേഖ ഗൃഹത്തിൻെറ അടുത്തുചെന്ന്, വർത്തമാനം അറിയുന്നതിന്നുള്ള മാർഗ്ഗം ചിന്തിച്ചു. എല്ലാം അറിഞ്ഞതിന്നുശേഷം കാര്യത്തിന്ന് ഒരു തീരുമാനമെടുക്കണമല്ലോ. അതിന്നുള്ള ചിന്തയോടെ നില്ക്കുമ്പോൾ ആകാശത്തു നില്ക്കുന്ന നാരദമുനിയെ കണ്ടു. ആ മഹർഷിയെക്കണ്ട് ഹർഷോൽഫുല്ലനേത്രയായ ചിത്രലേഖ അരികിൽച്ചെന്ന് ശിരസാ നമസ്കരിച്ച് തലതാഴ്ത്തി നിന്നു. നാരദൻ അവൾക്ക് ആശിസ്സുനല്കി ചോദിച്ചു: 'നീ എന്തിന്നാണ് ഇവിടെ വന്നത്? കാര്യം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.' ലോകപൂജിതനായ ദിവ്യനാരദമഹർഷിയെ കൈകൂപ്പി വിനയത്തോടെ നിന്ന് ചിത്രലേഖ പറഞ്ഞു."

ചിത്രലേഖ പറഞ്ഞു: "ഭഗവാനേ, ഞാൻ പറയുന്നതിനെ ഭവാൻ കേൾക്കണേ! ഞാൻ ഒരു ദൂതിയായി ഇവിടെ വന്നതാണ്. അനിരുദ്ധനെ കൊണ്ടുപോകണമെന്നു വിചാരിച്ചു വന്നതാണ്. കാര്യം ഞാൻ പറയാം. അങ്ങു മനസ്സുവെച്ചു കേൾക്കണം മഹർഷേ! ശോണിതപുരത്തിൽ ബാണൻ എന്നു പേരായ ഒരു മഹാസുരനുണ്ടല്ലോ. അവൻെറ കന്യകയായി ഉഷ എന്നു പേരുകേട്ട ഒരു സുന്ദരിയുണ്ട്. അവൾ പ്രദ്യുമ്നപുത്രനായ അനിരുദ്ധനെന്ന പുരുഷശ്രേഷ്ഠനെ കാമിക്കുന്നു. പാർവ്വതീദേവിയുടെ വരത്താൽ അവൻ അവൾക്ക് ഭർത്താവായി. അവനെ കൂട്ടിക്കൊണ്ടു പോകാനാണ് ഞാൻ വന്നത്. അതു സാദ്ധ്യമാക്കിത്തരണേ! ഞാൻ ശോണിതപുരത്തേക്ക് അനിരുദ്ധനെ കൊണ്ടുപോയിക്കഴിഞ്ഞാൽ ആ വൃത്താന്തം ഭവാൻ കൃഷ്ണനെ ഉണർത്തിക്കണം. തീർച്ചയായും ബാണനും കൃഷ്ണനുമായി ഉഗ്രമായ ഒരു പോരാട്ടം ഇതിനെ സംബന്ധിച്ചു വന്നുകൂടും. മഹാസുരനായ ബാണൻ ദിവ്യനാണ്. ആ ദൈത്യനെ ജയിക്കുവാൻ അനിരുദ്ധൻ ശക്തനല്ല. മഹാഭുജനായ കൃഷ്ണന്ന് ആ സഹസ്രബാഹുവായ ബാണനെ പോരിൽ ജയിക്കുവാൻ കഴിയും. ഭഗവാനേ, ഭവാൻെറ അടുക്കൽ ഈ വൃത്താന്തം ഉണർത്തിക്കുവാനാണ് ഞാൻ വന്നത്. പുണ്ഡരീകാക്ഷനോട് ഈ വൃത്താന്തം പറഞ്ഞ് അത് എങ്ങനെയാണ് ഭവാൻ സാധിപ്പിക്കുക? ഏതുവിധത്തിലാണ് അനിരുദ്ധനെ അധീനപ്പെടുത്തി കൊണ്ടുപോകുവാൻ എനിക്കു കഴിയുക? ആ മഹാബാഹു കോപിച്ചാൽ മൂന്നു ലോകവും ചുട്ടെരിച്ചുകളയും! പൗത്രശോകാർത്തനായാൽ ആ മഹാഭാഗൻ എന്നെ ശപിച്ച് ഭസ്മമാക്കും ഭഗവാനേ, അതിന്നുള്ള ഉപായം ചിന്തിച്ചു പറഞ്ഞുതരണേ! ഉഷയ്ക്കു കാന്തനെ ലഭിക്കണം എനിക്ക് ആപത്തൊന്നും സംഭവിക്കാതിരിക്കണം. അതിന്നു പറ്റിയ മാർഗ്ഗം അങ്ങ് ഉപദേശിക്കണേ!"

വൈശമ്പായനൻ പറഞ്ഞു: "ചിത്രലേഖ പറഞ്ഞതു കേട്ട് നാരദഭഗവാൻ അവളോട് സൗമ്യമായി നല്ലവാക്കുകൾ പറഞ്ഞു: 'ചിത്രലോഖേ, നീ ഒരിക്കലും ഭയപ്പെടേണ്ടാ. നിന്നെ ഞാൻ രക്ഷിക്കാം. നീ അനിരുദ്ധനെ കന്യകയായ ഉഷയുടെ അരികെ കൊണ്ടുചെല്ലുക. അവനെ അവളുടെ കൂടെയാക്കിയതിന്നുശേഷം യുദ്ധമുണ്ടാവുകയാണെങ്കിൽ സുന്ദരീ, നീ എന്നെ സ്മരിക്കുക! അല്ലയോ മനോരമേ, യുദ്ധം കാണുവാനുള്ള ആഗ്രഹം എനിക്ക് വളരെയുണ്ട്. എനിക്കു വലിയ സന്തോഷമുള്ള കാര്യമാണത്. അതു കണ്ടാൽ പ്രീതിയും കാര്യത്തിൽ ഉറപ്പും ഉണ്ടാകും. ലോകത്തെ മുഴുവൻ മയക്കുന്ന 'താമസീവിദ്യ'യെ നീ എൻെറ കൈയിൽനിന്നു വാങ്ങുക. ദേവീ, ഞാൻ കൃതകൃത്യനായി നിനക്ക് ഈ വിദ്യ ഇതാ തരുന്നു.' ഇപ്രകാരം നാരദമഹർഷി കല്പിച്ചപ്പോൾ മനോജവമായ ചിത്രലേഖ 'അപ്രകാരമാകട്ടെ' എന്ന് ഏറ്റുപറഞ്ഞു. മഹാത്മാവായ നാരദമഹർഷിയെ അഭിവാദ്യംചെയ്ത് അവൾ അനിരുദ്ധൻെറ ഗൃഹത്തിൽ വ്യോമമാർഗ്ഗത്തിലൂടെ സഞ്ചരിച്ചു ചെന്നെത്തി.

ദ്വാരകയുടെ നടുവിലാണ് കാമദേവൻെറ ശുഭമായ ഗൃഹം. അതിന്നു സമീപത്താണ് അനിരുദ്ധൻെറ സൗധം. അതിലേക്ക് അവൾ പ്രവേശിച്ചു. സ്വർണ്ണനിർമ്മിതമായ തിണ്ണയും സ്വർണ്ണനിർമ്മിതമായ സ്തംഭവും സ്വർണ്ണത്തിൽ വൈഡൂര്യം പതിച്ച കമാനവുമായി ശോഭിക്കുന്നതും, പൂമാലകളാൽ അലങ്കരിക്കപ്പെട്ടതും, പൂർണ്ണകുംഭങ്ങളാൽ മനോഹരമായതും, മയിലിൻെറ കഴുത്തുപോലെ പൊങ്ങി പ്രശോഭിക്കുന്നതും, അത്യുന്നതമായ സൗധങ്ങളോടുകൂടിയതും, പ്രവാളരത്നങ്ങൾ ചിന്നിയതും, ദേവഗന്ധർവ്വന്മാർ ഗീതം പൊഴിക്കുന്നതുമായ മണിമാളിക കണ്ട് അവൾ അത്ഭുതപ്പെട്ടു. അവിടെയാണ് പ്രദ്യുമ്നപുത്രനായ അനിരുദ്ധൻ സുഖമായി വസിക്കുന്നത്. അങ്ങനെ മനോഹരമായിക്കണ്ട ആ ഗൃഹത്തിൽക്കടന്ന് ചിത്രലേഖയെന്ന അപ്സരസ്സ് അനിരുദ്ധനെ കണ്ടു. മുഖ്യകളായ സ്ത്രീജനങ്ങളുടെ മദ്ധ്യത്തിൽ ഉദിച്ചു നില്ക്കുന്ന ചന്ദ്രതുല്യനായ ആ സുന്ദരനെ കണ്ടു. അങ്ങുമിങ്ങും കളിയിൽ സ്ത്രീകൾ സേവിക്കുന്നവനായ ആ ശ്രീമാനെ, മാദ്ധ്വീകമധു സേവിച്ച് വരാസനത്തിൽ ഇരിക്കുന്ന അനിരുദ്ധനെ, വിത്തനാഥനെപ്പോലെ തേജസ്വിയായ പ്രദ്യുമ്നിയെ, ചിത്രലേഖ കണ്ടു. സ്ത്രീകൾ അവൻെറ മുമ്പിൽ കൊട്ടുകയും, ഭംഗിയായി പാടുകയും, താളത്തിനൊത്തു നൃത്തംവെക്കുകയും ചെയ്യുന്നുണ്ട്. എന്നാൽ അവൻ അതിൽ ഒന്നും മനസ്സുവെക്കുന്നതായി ചിത്രലേഖ കണ്ടില്ല. അവൻെറ മനസ്സ് മറ്റൊരു മാർഗ്ഗത്തിൽ സഞ്ചരിക്കുകയാണ്. അങ്ങും ഇങ്ങും ഗുണാഢ്യരായ സ്ത്രീകൾ നൃത്തംവെയ്ക്കുന്നുണ്ടെങ്കിലും അതിലൊന്നും അവന്നു സന്തോഷം അവൾ ദർശിച്ചില്ല. അവൻ ഭോഗങ്ങളിൽ രമിക്കുന്നില്ല. അവൻ മദ്യം പാനംചെയ്യുന്നില്ല. എന്നാൽ അവൻെറ ഹൃദയത്തിൽ ഒരു സ്വപ്നം കിടന്നു കളിക്കുന്നുണ്ട്. ഈ ഒരു വിചാരം അവനെപ്പറ്റി ചിത്രലേഖയ്ക്കുണ്ടായി. അവൾ നിസ്സംശയം അതു തീർച്ചപ്പെടുത്തുകയും ചെയ്തു. ഭയംകൂടാതെ അവൾ സ്ത്രീകളുടെ മദ്ധ്യത്തിൽ ഇരിക്കുന്ന ശക്രകേതുതുല്യനായ അവനെ നോക്കിക്കണ്ടു. ഹർഷത്തോടെ മനസ്വിനിയായ ചിത്രലേഖ ചിന്തിച്ചു: 'ഞാൻ ഇക്കാര്യം എങ്ങനെ ചെയ്യും? എങ്ങനെ സ്വസ്തി ലഭിക്കും?' മറഞ്ഞുനിന്ന് ഇപ്ര

കാരം ഉള്ളിൽ ധ്യാനിച്ച് മനസ്വിനിയായ ചിത്രലേഖ താമസീവിദ്യയാൽ തന്നെ മറച്ചു. ആ ശുഭാംഗി പിന്നെ മേടയുടെ മുകളിൽ ആകാശത്തുനിന്ന് പ്രദ്യുമ്നപുത്രനോട് മധുരമായ വാക്കുകൾ ശീതളമായവിധം പറയുവാനായി ഉന്നി. അവന്ന് ദൃഷ്ടികൊണ്ട് തന്നെ കാണിച്ച് വിവിക്തമായ ദിക്കിലേക്ക് ആകർഷിച്ച് ഇപ്രകാരം പറഞ്ഞു."

ചിത്രലേഖ പറഞ്ഞു: "അല്ലയോ വീരാ, യദുനന്ദനാ, ഭവാനു ക്ഷേമമാണല്ലോ? രാവും പകലും സുഖമായി കഴിയുന്നില്ലേ? അല്ലയോ രതീസുതാ, ഞാൻ പറയുന്നത് ഭവാൻ കേൾക്കുക. ഞാൻ ഉഷയുടെ സഖിയാണ്. ഭവാൻെറ തത്ത്വമായ വാക്ക് ഞാൻ കേൾക്കാം. അവൾ സ്വപ്നത്തിൽക്കണ്ടവനാണ് ഭവാൻ. ആ സ്വപ്നത്തിൽ ഭവാൻ അവളുമായി ക്രീഡിച്ച് അവളെ ഭാര്യയാക്കിത്തീർത്തു. നിന്നെത്തന്നെ മനസ്സിൽ വിചാരിച്ചു കഴിഞ്ഞുകൂടുന്ന ആ പെൺകുട്ടി, ഉഷ, പറഞ്ഞുവിട്ടിട്ടു വന്നവളാണ് ഞാൻ. അവൾ കരഞ്ഞും കോട്ടുവായവിട്ടും നെടുവീർപ്പിട്ടും നിന്നെക്കാണുവാൻ കാത്ത് കിടക്കയിൽ തിരിഞ്ഞും മറിഞ്ഞും കിടക്കുന്നു. അല്ലയോ സൗമ്യാ, അവൾ കരഞ്ഞ് തലയണ കണ്ണുനീരിൽ മുക്കിക്കിടക്കുകയാണ്. വീരാ, നീ എൻെറകൂടെ പോരൂ! എന്നാൽ അവൾ ജീവിക്കും; ചാകാതെ ജീവൻ രക്ഷിക്കും. നിന്നെ കണ്ടില്ലെങ്കിലോ, നിശ്ചയമായും അവൾ മരിക്കും. ആയിരമായിരം പെണ്ണുങ്ങൾ നിൻെറ മുമ്പിലുണ്ടെങ്കിലും, നിന്നെ കാമിക്കുന്ന പെണ്ണിന്ന് നീ കൈകൊടുക്കേണ്ടതല്ലേ? നിന്നെ ചിന്തിച്ചുതന്നെ അവൾ കഴിയുന്നു. അവൾക്ക് വരസിദ്ധിയാൽ നിന്നെ മനോരഥത്തിൽ സിദ്ധിച്ചതാണ്. നിൻെറ ചിത്രം ഞാൻ അവൾക്കെഴുതിക്കൊടുത്തു. അതുതന്നെ നോക്കി അവൾ നിമിഷങ്ങളെണ്ണി ജീവിക്കുകയാണ്. അവളുടെ ആശ നീ സാധിപ്പിക്കുക. അവളിൽ നീ കനിയുക യദൂത്തമാ! ഉഷ നിൻെറ കാല്ക്കൽ വീഴുന്നു. അവളിൽ കനിയണമെന്നപേക്ഷിച്ച് ഞാനും വീഴുന്നു യദുനന്ദനാ! അവൾ ഏതു കുലത്തിൽപ്പിറന്നവളാണെന്നും അവളുടെ രൂപഗുണവും ശീലഗുണവും സംസ്ഥാനവും പ്രകൃതിയുമൊക്കെ എപ്രകാരമാണെന്നും പിതാവാരാണെന്നും എല്ലാം ഞാൻ പറയാം. വൈരോചനിയുടെ പുത്രനായ ബാണൻ എന്നു പേരായ വീരനുണ്ടല്ലോ. ആ മഹാസുരൻ ശോണിതപുരത്തിൽ വാഴുന്നു. അവൻെറ പുത്രിയായ ഉഷ നിന്നെ കാമിക്കുകയാണ്. അവൾ നിന്നിൽ അനുരക്തയായിരിക്കുന്നു. നിന്നിൽ കൊതിച്ച് അവൾ ജീവിക്കുന്നു. ദേവിയുടെ പ്രസാദത്താൽ അവൾ നിന്നെ മനോരഥത്തിൽ കണ്ട് വരിച്ചു. ദേവി നിന്നെ അവൾക്കു ഭർത്താവായി നല്കി. ശുഭശ്രോണിയും സുന്ദരിയുമായ അവളെ നിദ്രയിൽ നീ സംഗംചെയ്തതായി അവൾ കണ്ടു. അന്നുമുതൽ നിന്നെ ചിന്തിച്ച് അവൾ പ്രാണധാരണം ചെയ്യുന്നു."

വൈശമ്പായനൻ പറഞ്ഞു: "ചിത്രലേഖ പറഞ്ഞതു കേട്ട് അനിരുദ്ധൻ ഇപ്രകാരം പറഞ്ഞു: 'അല്ലയോ ശോഭനേ, ഞാൻ അവളെ കിനാവിൽ കണ്ടു. നീ കേൾക്കുക. അവളുടെ സ്വരൂപം, കാന്തി, മതി, സംയോഗിക്കുമ്പോളുള്ള കരച്ചിൽ ഈവകയെല്ലാം ഞാൻ രാവും പകലും മനസ്സിൽ കണ്ടു മോഹിക്കുകയാണ്. ഞാൻ അനുഗ്രാഹ്യനാണെങ്കിൽ, നീ എൻെറ വേഴ്ചയെ ആഗ്രഹിക്കുന്നുണ്ടെങ്കിൽ, ചിത്രലേഖേ, നീ എന്നെ എൻെറ കാന്തയുടെ സമീപത്തേക്കു കൊണ്ടുപോവുക! എനിക്ക് അവളെ കാണുവാൻ ആശയുണ്ട്. കാന്തയുടെ സന്താപത്തിൽ ഞാൻ സന്തപിക്കുന്നു. പ്രിയാസംഗമകാംക്ഷിയാണ് ഞാൻ. ഞാൻ ഇതാ ഭവതിയെ കൈ കൂപ്പുന്നു. സ്വപ്നം യാഥാർത്ഥ്യമാക്കിത്തരൂ!' ഇപ്രകാരം അവൻ പറഞ്ഞ വാക്കു കേട്ട് ചിത്രലേഖ പറഞ്ഞു: 'എൻെറ ക്ലേശം ഇപ്പോൾ സഫലമായി. എൻെറ സഖിയുടെ കല്പനയും സഫലമായി.' അനിരുദ്ധൻെറ അഭീഷ്ടം അറിഞ്ഞതിന്നുശേഷം ആ ഭാമിനി സന്തോഷത്തോടെ അവനോട് ഇങ്ങനെ പറഞ്ഞ്, ആ സ്ത്രീജനങ്ങളുടെ മദ്ധ്യത്തിൽ നിന്നു ചിത്രലേഖ അവനെ കൊണ്ടുപോയി. അത്ഭുതകരമായവിധം അവൻ സ്ത്രീജനമദ്ധ്യത്തിൽ അപ്രത്യക്ഷനായി. യുദ്ധദുർമ്മദനായ അനിരുദ്ധനെയുംകൊണ്ട് അവൾ അവിടെനിന്നു മനോവേഗത്തിൽ പാഞ്ഞുപോയി. സിദ്ധചാരണന്മാർ സഞ്ചരിക്കുന്ന ആകാശമാർഗ്ഗത്തൂടെ ഗമിക്കുന്ന മനോജവയായ അവൾ ക്ഷണത്തിൽ ശോണിതപുരത്തിൽ ചെന്നെത്തി. അനിരുദ്ധനെ ആരും കാണാത്തവിധത്തിൽ ആക്കി ആ കാമരൂപിണിയായ ചിത്രലേഖ ഉഷയുടെ സമീപത്തെത്തിച്ചു. ചിത്രാഭരണം അണിഞ്ഞവനും അമരാകാരനും ചിത്രാംബരനും വീരനുമായ ആ സുന്ദരനെ ഹർമ്മ്യത്തിൽ ഉഷയുടെ മുമ്പിൽ എത്തിച്ചു. സഖികളോടുകൂടിയിരിക്കുന്ന ഉഷ അവനെക്കണ്ടു വിസ്മയിച്ചുപോയി. ഉടനെ അവൾ തൻെറ മുറിയിലേക്ക് ആ സുന്ദരനെ കൊണ്ടുപോയി. പ്രിയനെ കണ്ട് ഹർഷത്താലും വിസ്മയത്താലും വിടർന്ന നേത്രങ്ങളാൽ ആ അർത്ഥകോവിദ ഹർമ്മ്യത്തിൽ ഇരുത്തി ആ യദുവീരനെ അർഘ്യത്താൽ പൂജിച്ചു. ആ ചിത്രലേഖയെ കെട്ടിപ്പിടിച്ച് ഉഷ വെമ്പലോടെ ചോദിച്ചു: 'കാര്യജ്ഞേ, സഖീ! ഈ പുരുഷനെ ഞാൻ എങ്ങനെ ഗൂഢമായി കൂടെ പാർപ്പിക്കും? ആരും അറിഞ്ഞില്ലെങ്കിൽ നന്നായി. അറിഞ്ഞാൽ ജീവനാശമാണ് ഫലമെന്നു പറഞ്ഞ് സർവ്വാഭരണവിഭൂഷിതയായ അവൾ രഹസ്യമായ ഒരു ദിക്കിൽ വെമ്പലോടെ വല്ലാതെ ഭയപ്പെട്ടു വിറച്ചു കാന്തനോടുകൂടി നിന്നു. അപ്പോൾ ചിത്രലേഖ പറഞ്ഞു: 'സഖീ, വിധിയെ തടുക്കുവാൻ പൗരുഷത്തിന്ന്, പ്രയത്നത്തിന്ന്, സാധിക്കും. ദേവിയുടെ പ്രസാദത്താൽ ഈ പുരുഷൻ ഭവതിക്കു വിധേയനായാൽ ഭവതിയുടെ ആഗ്രഹം സഫലമാകും. ഇന്ന് എൻെറ മായാപ്രയോഗത്താൽ ഗൂഢവൃത്തം ആരും അറിയുവാൻപോകുന്നില്ല.' ഇപ്രകാരം ചിത്രലേഖ പറഞ്ഞപ്പോൾ അവൾ മനസ്സുറപ്പിച്ച് അനിരുദ്ധനോട് ഇങ്ങനെ പറഞ്ഞു."

ഉഷ പറഞ്ഞു: "ഭാഗ്യം! സ്വപ്നത്തിൽ വന്ന് എന്നെ ചതിച്ച കള്ളാ! നിന്നെ എൻെറ കണ്ണിന്നു മുമ്പിൽ ഞാൻ കാണുമാറായി! എടോ സുഭഗാ, നീ എന്നെ വിട്ടുപോയതുമൂലം ഞാൻ ഇവിടെ വല്ലാതെ ഖേദത്തിലായിരുന്നു. സുദുർല്ലഭമായ പ്രിയകാംക്ഷമൂലം ഞാൻ കുഴങ്ങി! മഹാബാഹോ, ഭവാന് പൂർണ്ണമായ കുശലമല്ലേ? സ്ത്രീകളുടെ മനസ്സു വളരെ മൃദുലമാണ്. അതുകൊണ്ട് ഞാൻ ഭവാനോടു ചോദിക്കയാണ്!'

വൈശമ്പായനൻ പറഞ്ഞു: "വളരെ മൃദുവായ വാക്ക്, അർത്ഥവത്തായ വാക്ക്, ഉഷ പറഞ്ഞപ്പോൾ ആ യദുവ്യാഘ്രൻ ശുഭാക്ഷരമായ വാക്കുകൾ പറയുവാൻ ഉന്നി. അവൻ പതുക്കെ കൈനീട്ടി സന്തോഷംകൊണ്ടു നനഞ്ഞ ബാഷ്പം ഒഴുകുന്ന അവളുടെ കണ്ണുകൾ തുടച്ച് പുഞ്ചിരി തൂകി വീണ്ടും വീണ്ടും ഹസിച്ച് കരൾ കക്കുന്ന വാക്കുകൾ പറഞ്ഞു."

അനിരുദ്ധൻ പറഞ്ഞു: "പൂർണ്ണമായ കുശലംതന്നെ സുന്ദരീ! നീ പ്രസാദിച്ചുനില്ക്കുമ്പോൾ എനിക്കു കുശലത്തിന്നു വല്ല ക്ഷാമവുമുണ്ടോ! മിതഭാഷിണീ, നിന്നോടു പ്രിയം ഞാൻ ഉണർത്തുന്നു. ഞാൻ മുമ്പെ കാണാത്ത ദേശമാണിത് ശുഭദർശനേ! രാവിൽ കിനാവിൽ ഒരിക്കൽ ഞാൻ കന്യകാഗൃഹത്തിൽവെച്ച് നിന്നെ ഒന്നു നല്ലവണ്ണം കണ്ടിട്ടുണ്ട്. ഇപ്രകാരം നിൻെറ പ്രസാദംമൂലം ഞാൻ ഇവിടെ എത്തി. രുദ്രപതി പറഞ്ഞ വാക്കുണ്ടോ തെറ്റുവാൻപോകുന്നു! നിന്നിൽ ദേവീ, പ്രീതി കണ്ട് നിനക്കു പ്രിയംചെയ്യുവാൻവേണ്ടി ഞാൻ വന്നതാണ്. ഇപ്പോൾ നീ

എന്നിൽ പ്രസാദിക്കുക. ഞാൻ നിൻെറ കാല്ക്കൽ ശരണം പ്രാപിക്കുന്നു!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞതു കേട്ട് അവൾ, മെയ്ക്കോപ്പുകൾ അണിഞ്ഞ ആ സുന്ദരി, വെമ്പലോടെ കാന്തനോടുകൂടി ഭീതഭീതയായി വിറയലോടെ നിന്നു. അവർ തമ്മിൽ ഗന്ധർവ്വവേളിക്രിയയാൽ പിന്നെ തമ്മിൽച്ചേർന്നു. പകൽ കോകപ്പക്ഷികൾപോലെ അവർ പരസ്പരം കെട്ടിപ്പുണർന്നു രമിച്ചു. അനിരുദ്ധൻ എന്ന പ്രിയനുമായി ആ വരാംഗന രമിച്ചു. ദിവ്യവസ്ത്രാനുലേപയായ ആ അസുരാത്മജ കാന്തനോടു ചേർന്നു കൈമെയ് മറന്ന് പുണർന്ന് ക്രീഡിച്ചു. അങ്ങനെ ആ സുന്ദരീസുന്ദരന്മാർ സുരതക്രീഡാലോലരായി കഴിഞ്ഞുകൂടുന്ന കാലത്ത് ദിവ്യമാല്യാംബരധരനും ദിവ്യസ്രഗനുലേപനുമായ അനിരുദ്ധൻ ഉഷയോടുകൂടി അവളുടെ ഗൃഹത്തിൽ ക്രീഡാലോലനായി കഴിയുന്ന വൃത്താന്തം കാവല്ക്കാർ പറഞ്ഞ് ബാണൻ അറിഞ്ഞു. ചാരപുരുഷന്മാരിൽനിന്നു വിവരമൊക്കെ ബാണൻ ഗ്രഹിച്ചു. അവർ കണ്ടവിധം മകൾ കാണിച്ച അതിക്രമങ്ങളൊക്കെ അച്ഛനെ ഗ്രഹിപ്പിച്ചു. ഉടനെ കിങ്കരസൈന്യത്തെ ഭീമകർമ്മാവായ ബാണൻ, വീരനായ ബലിസുതൻ, ശത്രുനാശത്തിന്നായി വിട്ടു."

ബാണൻ പറഞ്ഞു: "എടോ യോദ്ധാക്കളേ, നിങ്ങൾ എല്ലാവരുംകൂടി അവൻെറനേരെ ചെല്ലുവിൻ. ആ ദുഷ്ടബുദ്ധിയെ കൊല്ലുവിൻ! നമ്മുടെ കുലത്തിൻെറ ചാരിത്രം നശിപ്പിച്ച ആ ദുഷ്ടബുദ്ധിയെ ഇനി ബാക്കിവെച്ചുകൂടാ. ഉഷയെ ബലാല്ക്കാരം ചെയ്തതുമൂലം നമ്മുടെ കുലത്തെ അവൻ ധർഷണംചെയ്തിരിക്കുന്നു. നാം കൊടുക്കാതെ അവൻ കടന്നുവന്നു ചോരകർമ്മം ചെയ്തതുമൂലം നാം ധർഷിക്കപ്പെട്ടിരിക്കുന്നു. അമ്പോ! ചെക്കൻെറ വീര്യം! അവൻെറ ദാർഢ്യം! അമ്പോ! ആ ചെറുക്കൻ വന്ന് നമ്മുടെ മാളികയിൽ കയറിപോലും! ശഠൻ, ബാലിശൻ, ബുദ്ധിഹീനൻ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ബാണൻ ആ കിങ്കരന്മാരെ പ്രേരിപ്പിച്ചു. അവർ രാജാവിൻെറ ആജ്ഞ ശിരസാവഹിച്ച് സന്നദ്ധരായി പോരിന്നിറങ്ങി. അനിരുദ്ധൻ ഇരിക്കുന്ന ദിക്കിൽ ആ മഹാബലന്മാർ ചെന്നണഞ്ഞു. അവർ പലതരത്തിലുള്ള അസ്ത്രങ്ങളും പലതരത്തിലുള്ള ആയുധങ്ങളും കൈയിലെടുത്തിട്ടുണ്ട്. കണ്ടാൽത്തന്നെ ഭയങ്കരന്മാരായ അവർ ക്രോധത്തോടെ പ്രദ്യുമ്നപുത്രനെ സംഹരിക്കുവാൻ തീർച്ചപ്പെടുത്തി അടുത്തു. ഈ മഹാകായന്മാരെ കണ്ട് ഉഷ പൊട്ടിക്കരഞ്ഞു. തൻെറ ഭർത്താവിനെ കൊന്നുകളയുമെന്നു ഭയപ്പെട്ടു കരയുന്ന ഉഷയെ നോക്കി, ആ വിറയ്ക്കുന്ന മാൻ കണ്ണിയെ നോക്കി, ഹാ! ഹാ! എന്നു വിറച്ചു കരയുന്ന തൻെറ പ്രണയിനിയെ നോക്കി അനിരുദ്ധൻ പറഞ്ഞു."

അനിരുദ്ധൻ പറഞ്ഞു: "എടോ സുശ്രോണീ, ഞാനിരിക്കുമ്പോൾ നീ എന്തിന്നു ഭയപ്പെടുന്നു! ഭയം വേണ്ടാ. സന്തോഷിക്കേണ്ട സമയത്ത് നിലവിളിക്കുന്നതെന്താണ്? നിനക്കു ഹർഷിക്കേണ്ട കാലം വന്നു! ഭയപ്പെടുവാൻ കാരണമില്ല. ഈ ബാണൻെറ സകലപരിഷകളും ഒന്നിച്ചു വന്നാലും എനിക്ക് ഒരു ചുക്കും വരാനില്ല. തൃണപ്രായം! എടോ ഭീരൂ! എൻെറ പരാക്രമം നീ കണ്ടുകൊള്ളുക!"

വൈശമ്പായനൻ പറഞ്ഞു: "അതാതിടത്തുനിന്നു വന്നുചേരുന്ന സൈന്യങ്ങളുടെ ശബ്ദം ശ്രവിച്ച് പെട്ടെന്നു 'ഇതെന്തു കഥ?' എന്നു ചോദിച്ച് അനിരുദ്ധൻ എഴുന്നേറ്റു നാനാതരം ആയുധങ്ങളേന്തിയ വലിയ പടയെ അവൻ കണ്ടു. ആ മാളികയെ വളഞ്ഞ് അവർ നില്ക്കുന്നത് അനിരുദ്ധൻ കണ്ടു. ഉടനെ ക്രോധത്തോടെ ചുണ്ടുകടിച്ച് അനിരുദ്ധൻ ബദ്ധപ്പെട്ട് ചുറ്റപ്പെട്ട സൈന്യങ്ങളുടെനേരെ ക്രോധത്തോടെ ചെന്നു. അപ്പോൾ പോരിന്നൊരുങ്ങി ബാണൻെറ പട വന്നതുകണ്ട് ദേവരൂപനായ നാരദനെ മുമ്പെ പറഞ്ഞ മാതിരി ചിത്രലേഖ സ്മരിച്ചു. ഉടനെ ശോണിതപുരത്തിൽ ഒരു നിമിഷത്തിന്നുള്ളിൽ മുനിപുംഗവൻ എത്തി. ആ മുനി ആകാശത്തുനിന്ന് അനിരുദ്ധനോടു പറഞ്ഞു: 'ഭയം വേണ്ടാ, സ്വസ്തി ഭവിക്കും! വീരാ, നിൻെറ പുരത്തിൽ ഞാൻ ചെന്ന് അറിയിച്ചുകഴിഞ്ഞു.' ഉടനെ നാരദനെ കണ്ട് അനിരുദ്ധൻ കൈകൂപ്പി. സന്തോഷത്തോടെ യുദ്ധത്തിന്നൊരുങ്ങി അവൻ ബാണപ്പടയെ എതിർത്തു. ഉടനെ സകലരും ഒന്നിച്ചു ഗർജ്ജിക്കുന്ന സ്വനം അനിരുദ്ധൻ കേട്ടു. പെട്ടെന്ന് ആ ശൂരൻ അടിയേറ്റ ആനയെപ്പോലെ കുതിച്ചെഴുന്നേറ്റു. ചുണ്ടും കടിച്ച് ആ മഹാഭുജൻ മാളികയിൽനിന്നു താഴെയിറങ്ങി. അനിരുദ്ധൻ നേരിട്ട് എത്തുന്നതു കണ്ടു ഭയപ്പെട്ട് അവർ ഓടി. അന്തപുരത്തിൻെറ വാതില്ക്കലിരിക്കുന്ന ഇരുമ്പുലക്ക അനിരുദ്ധൻ കൈയിലാക്കി. യുദ്ധവിശാരദനായ അവൻ അവരെ വധിക്കുവാനായി ആ പരിഘത്തെ വിട്ടു. അവർ ബാണവർഷവും ഗദൗഘവും മുസലങ്ങളും വാൾ, വേൽ, ശൂലം എന്നിവയും യുദ്ധത്തിൽ അനിരുദ്ധൻെറ നേരെ വിട്ടു. ക്രുദ്ധനായ പ്രദ്യുമ്നസുതൻ, യുദ്ധകോവിദനായ അനിരുദ്ധൻ, നാരാചം, പരിഘം എന്നിവയൊക്കെ ഏല്പിച്ചു വിട്ട അവൻ, ക്ഷോഭിച്ചില്ല. സർവ്വാത്മാവായ അവൻ മഴക്കാർപോലെ ഗർജ്ജിച്ചു. ഘോരമായ പരിഘം വീശി ആ യോദ്ധാക്കളുടെ നടുവിൽ അവൻ നിന്നു. ആകാശത്ത് ചുറ്റുന്ന മഴക്കാറിൻെറ നടുവിൽ പ്രകാശിച്ചുനില്ക്കുന്ന ആദിത്യനെപ്പോലെ അവൻ നിന്നു. കൃഷ്ണാജിനവും ദണ്ഡും ധരിച്ചു നില്ക്കുന്ന നാരദൻ യുദ്ധം കണ്ടു രസിച്ചു ചിരിച്ച് നൃത്തംവെച്ചു. അമിതൗജസ്വിയായ അനിരുദ്ധൻ ആ രുദ്രപരിഘംകൊണ്ട് അടിച്ചപ്പോൾ ആ യോദ്ധാക്കൾ കാറ്റുലയ്ക്കുന്ന മഴക്കാറുപോലെ ഭയപ്പെട്ട് എല്ലാവരും ഓടിക്കളഞ്ഞു. പരിഘമെടുത്ത് ആ വീരന്മാരെ പായിച്ച് വിക്രമിയായ അനിരുദ്ധൻ ഹൃഷ്ടനായി വാനിൽ അത്യുച്ചത്തിൽ ആർക്കുന്ന ഇടിനാദംപോലെ സിംഹനാദം മുഴക്കി. പോരിൽ ഗർവ്വുള്ളവരായ അസുരന്മാരോട്, 'നില്ക്കുവിൻ! നില്ക്കുവിൻ! എവിടേക്കാണ് ഓടുന്നത്?' എന്ന് അവൻ വിളിച്ചു പറഞ്ഞു. ആ ശത്രുനിബർഹണൻ അനവധി അസുരന്മാരെ അടിച്ചു ചതച്ചു കൊന്നുവീഴ്ത്തി. ഇങ്ങനെ ആ മഹാഭുജൻ സൈന്യങ്ങളെ അടിച്ചുതകർക്കുന്നതു കണ്ട്, ഇവിടെ നില്ക്കുന്നതു ഗുണമല്ലെന്നു കണ്ടു പേടിച്ച് യുദ്ധംവിട്ട് സൈന്യങ്ങൾ ഓടി ബാണൻെറ സമീപത്തു ചെന്നു.

ബാണൻെറ സമീപത്തെത്തി കിതച്ച് നെടുവീർപ്പുവിട്ട് രക്തത്തിൽ മുഴകിനില്ക്കുന്ന അവർ പേടിച്ചുഴന്ന് കുഴങ്ങിനിന്നു. 'ഭയപ്പെടേണ്ടാ! ഭയപ്പെടേണ്ടാ!' എന്ന് അവരോടു ബാണൻ പറഞ്ഞു: 'പേടിച്ചുവിറയ്ക്കാതെ ധൈര്യമായി നിന്നു ദാനവേന്ദ്രരേ, നിങ്ങൾ ആ ചെറുക്കനോടു പൊരുതുവിൻ!' ഭയപ്പെട്ടു വിറയ്ക്കുന്ന അവരോട് ബാണൻ വീണ്ടും പറഞ്ഞു: 'ഇതെന്തു കഥ? പാരിൽ പേരുകേട്ടവരായ നിങ്ങൾ ആ കീർത്തിയൊക്കെ പുല്ലുപോലെ വലിച്ചെറിഞ്ഞ്, കിടന്നുഴന്ന്, ഉള്ളുകെട്ട്, ആണും, പെണ്ണുംകെട്ടവരാവുകയാണോ? ആരാണ് ഇത്ര വലിയ ഒരു അതികായൻ? നിങ്ങളൊക്കെ ഒന്നാംതരം കുലീനന്മാർ! തറവാട്ടിൽ ജനിച്ചവർ! എല്ലാവരും യുദ്ധവിദഗ്ദ്ധന്മാർ! നിങ്ങൾ ഇങ്ങനെ പേടിക്കുടലന്മാരാണെങ്കിൽ കഴുവേറികളേ സകലരും എൻെറ മുമ്പിൽനിന്നു പോകുവിൻ! എനിക്ക് നിങ്ങളുടെ സഹായമൊന്നും വേണ്ടാ. നശിച്ച കൂട്ടർ! സകലരും കടന്നു പോകുവിൻ! ഒന്നിനെയും എൻെറ കൺമുമ്പിൽ കാണരുത്' എന്നു പറഞ്ഞ് ആ ബലവാൻ ഇങ്ങനെ ഉഗ്രമായ

വാക്കാൽ സകലരെയും ത്രസിപ്പിച്ചു. പിന്നെ, ശൂരന്മാരായ വേറെ ചിലരെയും അസുരരാജാവ് പോരിന്നയച്ചു. അനിരുദ്ധനെ ജയിക്കുവാൻ നാനാആയുധങ്ങളേന്തുന്ന പ്രമഥകൂട്ടുപടയെ, മഹാരൗദ്രബലത്തെ, ബാണൻ അയച്ചു. ഉടനെ ആകാശത്ത് മിന്നൽക്കാറുകൾപോലെ ദീപ്താക്ഷരായ ബാണഭടന്മാർ വന്നു നിറഞ്ഞു. ചിലർ ഭൂമിയിൽനിന്ന് ചുറ്റും ആനകളെന്നപോലെനിന്നാർത്തു ചിന്നംവിളിച്ചു. മറ്റു ചിലർ ആകാശത്തു മഴക്കാറുകൾപോലെ പരന്നുനിന്ന് ഇടിവെട്ടുംപോലെ ആർത്തു. ഉടനെ വലിയ സൈന്യങ്ങൾ ചുറ്റുംവന്ന് വളഞ്ഞു. നിൽക്കൂ! നിൽക്കൂ! എന്ന വാക്കുകൾ മുഴങ്ങിക്കേൾക്കുമാറായി. വീരനായ അനിരുദ്ധൻ ഒട്ടും കൂസാതെ അവരോട് എതിർത്തേറ്റു. ഒരുത്തൻ പല ദാനവവീരന്മാരോടും ഒപ്പം എതിർത്തേറ്റത് വലിയ ഒരത്ഭുതമായിത്തീർന്നു. ആ മഹാബലൻ അവരുടെ തോമരപരിഘങ്ങൾ ചാടിപ്പിടിച്ചെടുത്ത് അതുകൊണ്ടുതന്നെ അവരെ പോരിൽ അടിച്ചുവീഴ്ത്തുവാൻതുടങ്ങി. വീണ്ടും പരിഘം വിട്ടും പിടിച്ചെടുത്തും രണഭൂമിയിൽ അവയേന്തി തനിച്ച് ആ അരിനിബർഹണൻ മാർഗ്ഗംചുറ്റി. ചുറ്റൽ, മേൽച്ചുറ്റൽ, തിരിയൽ, ചാട്ടം, മാറ്റം, കയറ്റം, ഇപ്രകാരം മുപ്പത്തിരണ്ടു കരണങ്ങളും അവൻ യുദ്ധത്തിൽ കാണിച്ചു. ഈ സമയത്തു സംഗരഭൂമിയിൽ ഒരുത്തനെ നൂറായിക്കണ്ടു. നൂറ് അനിരുദ്ധന്മാർ ചുറ്റുന്നതായി അവർക്കു തോന്നി. പലമട്ടിൽ കളിക്കുന്ന അവനെ, വായ്തുറന്ന അന്തകതുല്യനായ അവനെ, ദാനവന്മാർ കണ്ടു. അനിരുദ്ധനാൽ തപിപ്പിക്കപ്പെട്ട അവർ ചോരയിൽക്കുളിച്ച് വീണ്ടും അണി ഭഞ്ജിച്ച്, ബാണൻ ഇരിക്കുന്നിടത്തേക്കു പാഞ്ഞുചെന്നു. ചുറ്റും തേര്, ആന, കുതിര എന്നിവകൊണ്ട് ഓടിക്കുന്ന അവർ ഘോരമായ ആർത്തസ്വരത്തോടെ ഓജസ്സുകെട്ട് നാലുപാടും ഓടി. ചോരകക്കിയ അവർ പോർവെടിഞ്ഞ് വിഷാദത്തോടെ ബാണൻെറ സമീപത്തെത്തി. മുമ്പെ ദേവന്മാരുമായി പോരാടിയ അന്നുപോലും ഇത്രയും വലിയ ഒരു ഭയം അവരെ ബാധിച്ചിട്ടില്ല. അത്രമാത്രം ഭീഷണമായിരുന്നു അനിരുദ്ധനുമായുണ്ടായ പോരാട്ടം. ചിലർ ചോരഛർദ്ദിച്ചു നിലത്തു വീണു. മലപോലെ കുറ്റന്മാരായ ദാനവന്മാർ ഗദയും ശൂലവും വാളും കൈയിലേന്തി. ചോരകക്കി വീണു കിടക്കുന്ന കിടപ്പ് കാണേണ്ടതുതന്നെയാണ്. ചിലർ ബാണനെയുംവിട്ടു ഭയാകുലരായി ഓടിക്കളഞ്ഞു. വലിയ പട ഭഞ്ജിച്ചതായിക്കണ്ട് തോറ്റ ദാനവന്മാർ അമ്പരന്ന് ആകാശത്തേക്ക് ഓടിക്കളഞ്ഞു. ഇതു കണ്ട് ബാണൻ ക്രോധത്താൽ അദ്ധ്വരാഗ്നിപോലെ ജ്വലിച്ചു. ഈ സമയത്ത് നാരദഹർഷി ആകാശത്തിൽ ചരിച്ച്, 'നന്ന്! നന്ന്!' എന്നു സന്തോഷത്തോടെ പറഞ്ഞു. ഇതിൻെറയിടയിൽ വീരനായ ബാണൻ വല്ലാതെ കോപിച്ച് കുംഭാണ്ഡൻ സൂതനായ തെളിക്കുന്ന തേരിൽക്കയറി. വാൾ കൈയിലെടുത്ത് അതിവേഗത്തിൽ തേരോടിച്ച് പ്രാദ്യുമ്നിയുടെ നേരെ ചെന്നു. പട്ടസം, ഗദ, വാൾ, ശൂലം, മഴു എന്നിവയെടുത്ത് ആയിരം കൈകളും ശോഭിച്ചു. ധാരാളം ധ്വജങ്ങളോടുകൂടിയ ഇന്ദ്രനെപ്പോലെ വിളങ്ങി. ഉടുമ്പിൻതോലുറയിട്ട കൈകളോ ടുകൂടിയ ആ മഹാഭുജനായ ദാനവോത്തമൻ നാനാആയുധങ്ങളോടുകൂടെ പ്രശോഭിച്ചു. വലിയ വില്ലിട്ടുലച്ച് ക്രുദ്ധനായ ബാണൻ സിംഹാരവം മുഴക്കി. കോപംകൊണ്ട് കണ്ണുചുവന്ന അവൻ നിൽക്കൂ! നിൽക്കൂ! എന്നലറി. അവൻെറ വാക്കുകേട്ട് അപരാജിതനായ പ്രാദ്യുമ്നി പോരിൽ ബാണൻെറ മുഖത്തേക്കു നോക്കി ഒന്നു ചിരിച്ചു കിങ്ങിണീഘോഷമുള്ളതും ചുവന്ന കൊടിയുള്ളതും ഋഷ്യത്തോലുകൊണ്ടു മൂടിയതും പത്തുനല്വം പൊക്കമുള്ളതുമായ ആ മഹാരഥത്തിൽ ആയിരം കുതിരകളെപ്പൂട്ടിയിരിക്കുന്നു. പണ്ട് ദേവാസുരയുദ്ധത്തിൽ ഹിരണ്യൻെറ രഥംപോലെ ആ രഥം വിളങ്ങി. ആ ദാനവൻ മഹാരഥത്തിൽ വരുന്നതു കണ്ടപ്പോൾ യദുപുംഗവൻ ഹർഷിച്ചു. ഉടനെ പോരിൽ തേജസ്സാൽ അവൻ പൂർണ്ണനായി. ഖൾഗചർമ്മധരനും വീരനും സ്വസ്ഥനും പോരിനെ കൊതിക്കുന്നവനുമായ അനിരുദ്ധൻ പണ്ട് ഹിരണ്യകശിപുവിനെ വധിക്കുവാൻ പുറപ്പെട്ട ദേവനെപ്പോലെ ശോഭിച്ചു. ആ അസുരൻ അടുക്കുന്നത് അവൻ കണ്ടു. ബാണൻ വാളും പരിചയുമായി നിലത്തു നില്ക്കുന്ന അവനെ കണ്ടപ്പോൾ ഇവനെ എളുപ്പത്തിൽ വധിക്കാമെന്നുള്ള വിചാരത്താൽ വളരെ സന്തോഷിക്കുകയും ചെയ്തു. ചട്ടയില്ലാത്ത അവനെ ഉടനെ വെട്ടിവീഴ്ത്താമെന്ന് വാൾ കൈയിലെടുത്ത ദാനവേന്ദ്രൻ വിചാരിച്ചു. അജേയനായ അവൻെറനേരെ ദാനവൻ നിന്നു. അനിരുദ്ധനെ ചൂണ്ടി ജിതകാശിയായ ബാണൻ ക്രോധത്തോടെ പറഞ്ഞു. 'പിടിക്കൂ! ഇവനെ കൊല്ലൂ!' എന്ന്. അവൻെറ ക്രോധവും അലർച്ചയും കേട്ടപ്പോൾ പ്രദ്യുമ്നപുത്രന്നു ചിരിവന്നു. അവൻ ചിരിയോടെ അവനെ നോക്കി. അപ്പോൾ ഭയപ്പെട്ടു കരയുന്ന ഉഷയെ അനിരുദ്ധൻ ചിരിച്ചുകൊണ്ട് ആശ്വസിപ്പിച്ചുനിന്നു. ഉടനെ ബാണൻ ക്ഷുദ്രകം എന്ന ശരം ചുറ്റുമായി ക്രോധത്തോടെ അനിരുദ്ധനെ കൊല്ലുവാനായി എയ്തു. അവയെല്ലാം അനിരുദ്ധൻ അറുത്തുവിട്ടു ഉടനെ പരിചകൊണ്ടു ബാണൻ വിടുന്ന ക്ഷുദ്രകം എന്ന ബാണങ്ങളെ തട്ടിമാറ്റി. അവൻെറ മുമ്പിൽ ഉദിച്ചുയരുന്ന രശ്മിമാനായ സൂര്യനെപ്പോലെ അനിരുദ്ധൻ പ്രകാശിച്ചു. ബാണനെ പോരിൽ നിരസിച്ചുകൊണ്ട് ആ യാദവൻ നിന്നു. സിംഹത്തിൻെറ മുമ്പിൽ കാട്ടിലെ ഒറ്റയാനായ ഗജം എന്നപോലെ അവൻ കാണപ്പെട്ടു. അപ്പോൾ ബാണൻ മർമ്മംതോറും കൂർത്തുമൂർത്ത ബാണഗണങ്ങൾ കൃഷ്ണപൗത്രനിൽ വർഷിച്ചു. അമ്പേറ്റപ്പോൾ ഖൾഗചർമ്മങ്ങളേന്തിയ അവൻ പാഞ്ഞെത്തി. പാഞ്ഞുവരുന്ന അവനിൽ വീണ്ടും അസുരൻ കൂരമ്പെയ്തു. മൂർച്ചയുള്ള ബാണങ്ങൾ വളരെയേറ്റ ആ മഹാഭുജൻ ക്രോധത്താൽ പ്രജ്ജ്വലിച്ച് ദുഷ്കരമായ കാര്യംചെയ്യുവാൻ ഉന്നി. അംഗങ്ങൾതോറും അമ്പേറ്റ് ചോരകൊണ്ടു നനഞ്ഞ് ബാധിതനായ അവൻ ക്രോധത്തോടെ ബാണൻെറ തേരിന്നു നേരെ പാഞ്ഞെത്തി. മുസലം, തോമരം, ശൂലം, പട്ടസം, വാൾ, ശരങ്ങൾ എന്നിവ വളരെ ഏറ്റിട്ടും പ്രദ്യുമ്നപുത്രൻ കുലുങ്ങിയില്ല. അവൻ ക്രോധിച്ച് ചാടിച്ചെന്ന് തേരിൻെറ ഈഷ നുറുക്കി. പോരിൽ ബാണൻെറ അശ്വങ്ങളെ വാൾകൊണ്ട് വെട്ടിവീഴ്ത്തി. ഉടനെ അവനിൽ പട്ടസം, ശരം, തോമരം, എന്നിവ ചൊരിഞ്ഞ് വീണ്ടും യുദ്ധമാർഗ്ഗവിചക്ഷണനായ ബാണൻ അവനെ മൂടി. അനിരുദ്ധൻെറ കഥകഴിഞ്ഞു, എന്നുവിചാരിച്ച് ഉടനെ നൈര്യതവർഗ്ഗങ്ങൾ ഒന്നിച്ച് ആർപ്പുവിളിച്ചു. ഉടനെ കുതിച്ച് അവൻ ബാണൻെറ തേരിനു സമീപത്തെത്തിനിന്നു. ക്രുദ്ധനായ ബാണൻ ഘോരവും ഭയങ്കരവുമായ വേൽ എടുത്ത് എട്ടു മണികെട്ടിയതായ ആ വേൽ പൊക്കി. അഗ്നിസൂര്യാഭവും യമദണ്ഡംപോലെ ഉഗ്രവുമായ ആ വേൽ കത്തുന്ന കൊള്ളിമീനെന്നവിധം ചാട്ടി. പ്രാണനെ കൊണ്ടുപോകുന്ന ആ വേൽ പാഞ്ഞെത്തുന്നതു കണ്ട് പെട്ടെന്ന് ചാടിച്ചെന്ന് പുരുഷോത്തമനായ അനിരുദ്ധൻ പിടിച്ചു. ആ വേലുകൊണ്ട് ബാണനെത്തന്നെ ആ മഹാബലൻ പിളർന്നു. അത് ബാണൻെറ ദേഹംതുളച്ച് ഭൂമിയിൽച്ചെന്നുകയറി. ആ വേലിൻെറ കുത്തേറ്റ ബാണൻ ഉഴന്ന് രഥത്തിൻെറ കൊടിക്കാൽ ചാരി നിന്നുപോയി. മൂർച്ഛയിൽപ്പെട്ടുപോയ ബാണനെക്കണ്ട് കുംഭാണ്ഡൻ ഇപ്രകാരം പറഞ്ഞു."

കുംഭാണ്ഡൻ പറഞ്ഞു: "അല്ലയോ ദാനവോത്തമാ, എന്താണ് ഭവാൻ തന്നെ എതിർത്ത ശത്രുവെ ഉപേക്ഷിക്കു

ന്നത്! മെച്ചംനേടിയവനായ ആ വീരൻ നിർവ്വികാരനായി നില്ക്കുന്നത് നോക്കൂ! മായയെ കൈക്കൊണ്ട് പൊരുതുക. അല്ലാതെ ഇവനെ കൊല്ലുവാൻ കഴികയില്ല. തന്നെയും എന്നെയും ഭവാൻ രക്ഷിക്കുക. ഉടനെ ഇവനെ വധിക്കുക. അല്ലെങ്കിൽ ഇവൻ നമ്മളെയെല്ലാവരെയും വധിച്ചുകളയും. അസംഖ്യം അന്യയോദ്ധാക്കളെയും ഇവൻ വധിച്ച് ഉഷ യെയുംകൊണ്ട് സ്ഥലം വിട്ടുകളയും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കുംഭാണ്ഡൻ പറഞ്ഞപ്പോൾ ബാണന്റെ ക്രോധം ജ്വലിച്ചു. ആ വാഗ്മി സത്തമൻ രൂക്ഷമായ വാക്കുകൾ പറഞ്ഞു: 'ഇതാ ഞാൻ പോരിൽ ഇവന്റെ ജീവനെ നശിപ്പിക്കുന്ന മൃത്യുവെ വിടുന്നു. ഗരുഡൻ സർപ്പത്തെ എന്നപോലെ ഞാൻ ഇവനെ ഇപ്പോൾ പിടിക്കുന്നുണ്ട്.' എന്നു പറഞ്ഞ് തേര്, കൊടി, കുതിരകൾ, സൂതൻ എന്നിവയോടുകൂടി ബാണൻ അവിടെത്തന്നെ മറഞ്ഞു. മായയിൽ ആണ്ടുമറഞ്ഞതിന്നുശേഷം ആ ബലവാനായ ബാണൻ കൂരമ്പുകൾ വർഷിച്ചു. ബാണൻ മറഞ്ഞതുകണ്ട് അപരാജിതനായ പ്രാദ്യുമ്നി പൗരുഷത്തോടെ പത്തു ദിക്കിലേക്കും ദൃഷ്ടിതിരിച്ചുനോക്കി. ഈ സമയത്ത് മഹാബലനായ ബാണൻ താമസീവിദ്യയെടുത്ത് കൂരമ്പുകൾ തൂകിക്കൊണ്ടിരുന്നു. ബാണൻ എയ്ത നാഗാസ്ത്രങ്ങളാൽ അനിരുദ്ധൻ ബന്ധിക്കപ്പെട്ടു. അവന്റെ ദേഹം നാഗപാശത്താൽ വരിഞ്ഞുകെട്ടി. ദേഹം ഇങ്ങനെ ചുറ്റിവരിഞ്ഞു കെട്ടപ്പെട്ടവനായ അനിരുദ്ധൻ മൈനാകപർവ്വതംപോലെ നിശ്ചലനായി നിന്നുപോയി. ജ്വാലയോടുകൂടിയ മുഖത്തോടെ നാഗം ചുറ്റിവരിഞ്ഞ അവൻ പർവ്വതസങ്കാശനായി വിളങ്ങി. അവൻ സർപ്പവക്ത്രശരങ്ങൾമൂലം നടക്കുവാൻ വയ്യാത്തവനായി. എന്നിട്ടും ആ ഭൂതാത്മാവ് നടുങ്ങുകയുണ്ടായില്ല; ക്രോധത്തോടെ ആ ബാണനെ ധർഷിച്ചുനിന്നു. ബാണൻ ധ്വജത്തിൽ ചാരിനിന്നു കോപത്തോടെ പറഞ്ഞു: 'കുംഭാണ്ഡാ, ഇവനെ കൊല്ലൂ! കുലം ദുഷിപ്പിച്ച ഇവനെ ബാക്കി വെച്ചുകൂടാ. ദുഷ്ടനായ ഇവൻ എന്റെ മകളുടെ ചാരിത്രം കെടുത്തി! എന്റെ കുലവും കെടുത്തി!' ഇപ്രകാരം അസുരേശ്വരൻ പറഞ്ഞപ്പോൾ കുംഭാണ്ഡൻ മറുപടി പറഞ്ഞു: 'രാജാവേ, ഞാൻ പറയുന്നത് അങ്ങ് കേൾക്കുമോ? അങ്ങയ്ക്കു സമ്മതമാണെങ്കിൽ ഒരു കാര്യം ചെയ്യണം. കുലം കെടുത്തിയെന്നുള്ളത് ഉറപ്പിക്കുന്നതിന്നുമുമ്പ് ഈ യുവാവിനെപ്പറ്റി ഒന്ന് അറിയേണ്ടത് ആവശ്യമാണ്. ഈ ചെറുക്കൻ ആരുടെ പുത്രനാണ്? ആരാണ് അവനെ ഇവിടെ എത്തിച്ചത്? ഇന്ദ്രതുല്യപരാക്രമനായ ഇവന്റെ കുലവും മറ്റും ഏതാണ്? എന്നൊക്കെ ഒന്ന് അറിയണം. പലവട്ടവും ഇവനുമായി പൊരുതുമ്പോൾ ഒരു കാര്യം എനിക്ക് അറിയുവാൻ കഴിഞ്ഞു. ഇവൻ സാധാരണക്കാരനായ ഒരു ചെറുക്കനല്ല! ഇവൻ ദേവസൂനുവിനെപ്പോലെ യുദ്ധത്തിൽ കളിക്കുന്നു. യുദ്ധം ഇവന്ന് ഒരു ലീലമാത്രമാണ് എന്ന് എനിക്കു തോന്നി. ബലവാനാണ് ഇവൻ! സത്വശാലിയാണ് ഇവൻ! സർവ്വശസ്ത്രവിചക്ഷണനാണ്. ഇവന്ന് വധശിക്ഷ കൊടുക്കുവാൻ പോന്ന ഒരു കുറ്റമല്ല ഇവൻ ചെയ്തിട്ടുള്ളത്. ഇവൻ ഗാന്ധർവ്വവിധിപ്രകാരം നിന്റെ കന്യകയെ വിവാഹം ചെയ്ത് അവളോടു ചേർന്നവനാണ്. അതിൽ ഒരു കൊലക്കുററവും ഞാൻ കാണുന്നില്ല. ഇവൻ കന്യകയെ കൊടുക്കുവാൻ പാടില്ലാത്തവിധം അത്ര മോശം കുലത്തിലും ജാതിയിലും പിറന്നവനാണെന്നു തെളിഞ്ഞാൽ നിനക്ക് ഇവനെ വധിക്കാം. അതുകൊണ്ട് ഇവന്റെ ശരിയായ വിവരം അറിഞ്ഞതിന്നുശേഷം ഇവനെ വധിക്കുകയോ പൂജിക്കുകയോ ചെയ്യാം. കൊന്നാൽ ദോഷം വളരെ വന്നുചേരും. രക്ഷിച്ചാൽ ഗുണം വളരെയുണ്ടാകും എന്ന് ഞാൻ കാണുന്നു. ഇവൻ തീർച്ചയായും ഒരു ഉൽകൃഷ്ടപുരുഷനാണ്. എല്ലാംകൊണ്ടും ഈ ചെറുക്കൻ ഒരു മാന്യനാണ്. ചുറ്റും നാഗപാശക്കെട്ടിൽപ്പെട്ടിട്ടും ഇവൻ നടുങ്ങുന്നില്ല! നോക്കൂ! കുലത്തിന്റെ ഉല്ക്കർഷവും വീര്യവും സത്വവും ഇവനിൽ തെളിഞ്ഞുകാണുന്നു. കൊല്ലുവാൻ അടുക്കുന്ന നമ്മുടെ മുമ്പിൽ ഇവൻ നടുങ്ങാതെ നില്ക്കുന്നത് നോക്കൂ! ഈ ബലവാൻ വീര്യവാന്മാരാൽ ചുറ്റപ്പെട്ടിട്ടും കൂസാതെ നില്ക്കുന്നത് നോക്കൂ. രാജാവേ, ഇവനെ മായാപ്രയോഗത്താൽ നാം ബന്ധിച്ചില്ലായിരുന്നെങ്കിൽ സർവ്വദേവന്മാരോടും പോരിൽ പൊരുതുവാൻ ശക്തനാണെന്നു കണ്ടേനേ! അതിൽ ഒട്ടും സംശയിക്കാനില്ല. സർവ്വയുദ്ധമാർഗ്ഗങ്ങളും ഇവന്നറിയാം. നിന്നെക്കാൾ വീര്യശാലിയാണ് ഇവൻ എന്നു കാണുന്നു. ദേഹത്തുനിന്ന് രക്തം പ്രവഹിക്കുന്നു. നാഗപാശം ചുറ്റിയിരിക്കുന്നു! എന്നിട്ടും ഇവൻ ത്രിശിഖ ഭ്രുകുടിയോടെ നമ്മെപ്പറ്റി കൂസാതെ, ചിന്തിക്കാതെ, നില്ക്കുന്ന നിൽപ്പു നോക്കൂ! രാജാവേ, ഇവൻ നിന്നെ കാര്യമായി ഗണിക്കുന്നില്ല. ഈ ചെറുക്കൻ അസാമാന്യവീര്യവാൻ തന്നെ! ഈ ചെറുക്കന്ന് കൈ രണ്ടെണ്ണംമാത്രം! അവൻ ആയിരം കൈയുള്ള ദാനവേശ്വരനോടാണ് പടവെട്ടുന്നത്! വീര്യമദാന്വിതനായ ഇവൻ ഭവാന്റെ വീര്യത്തെപ്പറ്റി ഗണിക്കുന്നുണ്ടോ എന്ന് നോക്കൂ! അതുകൊണ്ട് രാജാവേ, ഒരു കാര്യം ചെയ്യണം. ഈ ചെറുക്കന്റെ സകലവിവരവും ഗ്രഹിക്കണം. അതിന്നുശേഷം ഈ കന്യകയെ, ഉഷാകുമാരിയെ, നാം ഈ ചെറുക്കനുതന്നെ നല്കണം. ഇവളെ മറ്റൊരാൾക്കു നല്കുവാൻ അർഹിക്കുന്നില്ല. ഇവൾക്ക് അർഹനായ ചെറുക്കൻ ഇവൻ തന്നെയാണെന്നാണ് എന്റെ അഭിപ്രായം. ഇവൻ ഇഷ്ടതമനും യോഗ്യവംശജനുമാണെങ്കിലോ, ഈ വീരൻ പൂജയേല്ക്കേണ്ടതാണ് അസുരോത്തമാ! 'ആകട്ടെ! രക്ഷിക്കുക!' എന്ന് അങ്ങ് പറയുകയാണെങ്കിൽ അങ്ങനെയാകാം. ഇപ്രകാരം മഹാത്മാവായ കുംഭാണ്ഡൻ പറഞ്ഞപ്പോൾ വൈരിനിഷൂദനനായ ബാണൻ ആകട്ടെ!' എന്നു മറുപടി പറഞ്ഞു.

അങ്ങനെ അനിരുദ്ധനെ തടവുകാരനാക്കി കാവല്ക്കാരെവെച്ചു ബാണൻ യുദ്ധംനിർത്തി തന്റെ ഗൃഹത്തിലേക്കു പോയി.

ബലവാനായ അനിരുദ്ധൻ മായയാൽ ബദ്ധനായതറിഞ്ഞ് നാരദമഹർഷി ദ്വാരകാപുരിയിൽ ആകാശമാർഗ്ഗത്തൂടെ ചെന്നെത്തി. ഋഷീന്ദ്രൻ പോയതിന്നുശേഷം അനിരുദ്ധൻ ചിന്തിച്ചു: 'ഈ ദാനവൻ തീർച്ചയായും യുദ്ധത്തിൽപ്പെട്ട് വധിക്കപ്പെടും. നാരദൻചെന്ന് ഗദാശംഖചക്രപാണിയെക്കണ്ട് ഈ കാര്യം അറിയിക്കും; അതിൽ സംശയമില്ല.' അനിരുദ്ധൻ നാഗപാശക്കെട്ടിൽപ്പെട്ടതായിക്കണ്ട് ഉഷ കരഞ്ഞു കണ്ണുനീർ ഒഴുക്കി. തന്റെ മുമ്പിൽ കരഞ്ഞുനില്ക്കുന്ന കാന്തയോട് അനിരുദ്ധൻ പറഞ്ഞു."

അനിരുദ്ധൻ പറഞ്ഞു: "എടോ ഭീരു! നീ കരയുകയാണോ? മൃഗേക്ഷണേ, നീ ഭയപ്പെടേണ്ടാ, സുശ്രോണീ. ഞാൻ കാരണമായി ഇവിടെ മധുവൈരി എത്തുന്നത് നിനക്ക് കാണാം. ആ വീരന്റെ ശംഖനാദം കേട്ടാൽ, ബലവാനായ ബലരാമന്റെ കരതലഘോഷം കേട്ടാൽ, അസുരന്മാരൊക്കെ പേടിച്ചു ചാകും. ദൈത്യസ്ത്രീകളുടെ ഗർഭം അലസിപ്പോകും."

വൈശമ്പായനൻ പറഞ്ഞു: "അനിരുദ്ധൻ ഇപ്രകാരം പറഞ്ഞതുകേട്ട് അതിൽ വിശ്വാസത്തോടെ ആ സുന്ദരി ക്രൂരനായ അച്ഛനെപ്പറ്റി ഓർത്ത് ദുഃഖിച്ചു."

**120. അനിരുദ്ധന്റെ ആര്യാസ്തവം -** വൈശമ്പായനൻ പറഞ്ഞു: "ബലിപുത്രനായ ബാണൻ തന്റെ പുരത്തിൽ അനിരുദ്ധനെ ഉഷയോടുകൂടി ബന്ധനത്തിലാക്കിയ അന്ന്

രക്ഷയ്ക്കായി അനിരുദ്ധൻ കോടവതീദേവിയെ ശരണം പ്രാപിച്ചു. അനിരുദ്ധൻ ചൊല്ലിയ ആ ദേവീസ്തോത്രം ഞാൻ ചൊല്ലാം. ഭവാൻ അത് കേട്ടാലും. അനന്തനും, അക്ഷയനും, ദിവ്യനും, ആദിദേവനും, സനാതനനും, ജഗത് പ്രഭപ്രവരനുമായ നാരായണനെ നമസ്കരിച്ച് ചണ്ഡി കാർത്ത്യായനീദേവി, ലോകർ കൂപ്പുന്ന ആര്യയായ ഭഗവതി എന്നൊക്കെ പേർ പുകഴ്ന്ന ദേവിയെ ഞാൻ ഹരി വാഴ്ത്തിയ നാമങ്ങളാൽ സ്തുതിക്കുന്നു. ഋഷിമാരും, ദേവകളും വാക്കുകളാകുന്ന പുഷ്പങ്ങളാൽ അർച്ചിക്കുന്ന ആര്യയെ, സർവ്വഗയാകുന്ന ദേവിയെ, സർവ്വദേവതവന്ദ്യയെ, ഞാൻ സ്തുതിക്കുന്നു."

അനിരുദ്ധൻ പറഞ്ഞു: "മഹേന്ദ്രനും വിഷ്ണുവിനും ഭഗിനിയായ ദേവീ, നിന്നെ ഞാൻ ഹിതത്തിന്നായി ഭജിക്കുന്നു. ഭാവശുദ്ധമായ മനസ്സാൽ ശുചിയായി കൂപ്പി ഇതാ വാഴ്ത്തുന്നു. ഗൗതമി, കംസഭയദ, യശോദാനന്ദധാത്രി, മേദ്ധ്യ ഗോകുലസംഭൂതേ, നന്ദഗോപൻെറ പുത്രീ, നിന്നെ ഞാൻ വാഴ്ത്തുന്നു. പ്രജ്ഞ, ദക്ഷ, ശിവാ, സൗമ്യ, ദാനവദ്ധ്വംസകർത്രി, ദേവീ, സർവ്വഗ, സർവ്വഭൂതൗഘവന്ദ്യ, ദർശനീ, പുരണി, മായവഹ്നി, സൂര്യേന്ദുശോഭ, ശാന്തി, ധ്രുവാ, ജനനി, മോഹിനി, ശോഷിണി എന്നിങ്ങനെ പേർപുകഴ്ന്ന ദേവീ, നിന്നെ ഞാൻ കൈകൂപ്പുന്നു. ദേവർഷിസേവ്യയെ, എല്ലാ ദൈവതങ്ങൾക്കും വന്ദ്യയെ കൈകൂപ്പുന്നു. കാളി, കാർത്ത്യായനിദേവി, ഭയദാഭയഹർത്രി, കളരാത്രി, കാമഗമ, ബ്രഹ്മചാരീ, ത്രിനേത്ര, സൗദാമിനീമേഘരവ, വേതാളി, വിപുലാസ്യ, യൂഥാദ്യ, മഹാഭാഗ, ശകുനി, രേവതി, ദേവീ! നിന്നെ ഞാൻ കൈകൂപ്പുന്നു. തിഥിയിൽ പഞ്ചമി, ഷഷ്ഠി, പൗർണ്ണമാസീ, ചതുർദ്ദശി, ഇരുപത്തേഴ് നക്ഷത്രങ്ങൾ, എല്ലാ നദികളും, പത്തു ദിക്കുകളും, നഗരം, ഉപവനം, ഉദ്യാനം, ദ്വാരം, അട്ടാലം എന്നിവയിലെല്ലാം അധിവസിക്കുന്ന ദേവീ, നിന്നെ ഞാൻ കൈകൂപ്പുന്നു. ഹ്രീ, ശ്രീ, ശ്രീഗംഗ, ഗന്ധർവ്വയോഗ്യ, യോഗദ, യോഗിനി, കീർത്തി, ആശ, സ്പർശ, ദിക്കാമ, സരസ്വതി, ഭവതിയെ ഇതാ തൊഴുന്നു. ദേവമാതാവ്, സാവിത്രി, ഭക്തവത്സല, തപസ്വിനി, ശാന്തി, കരി, ഏകാനംശ, സനാതനി, കൗടീര്യ, മദിത, ചണ്ഡിയിളാ, മലയവാസ, ഭൂതദാത്രീ, ഭയകരി, കൂശ്മാണ്ഡീ, പ്രിയപുഷ്പ, ദാരുണീ, മദിരാവാസ, വിന്ധ്യകൈലാസവാസ, വരാംഗന, സിംഹരഥി, ബഹുരൂപ, വൃഷാങ്ക, ദുർല്ലഭ, ദുർജ്ജയ, ദുർഗ്ഗ, നിസുംഭ, ഭയദാത്രി, സുരപ്രിയ, സുരാദേവി, ശിവവജ്രിസഗർഭ്യ, കിരാതി, ചീരവസന, ശൂരസേന, അഭിവന്ദ്യ, ആജ്യപാ, സോമപാ, സൗമ്യ, സർവ്വപർവ്വതവാസ, നിസുംഭസുംഭമഥിനി, ഗജകുംഭസ്തനാഢ്യ, സിദ്ധസേനൻെറ ജനനി, സിദ്ധചാരണസേവ്യചരാ, കുമാരപ്രഭവ, പാർവ്വതീ, ശൈലപുത്രി, അമ്പതു ദേവകന്യകമാർ, ദേവഗണപത്നികൾ, കദ്രുപുത്രസഹസ്രത്തിൽ പുത്രപൗത്രവധുക്കൾ, മാതാവ്, പിതാവ്, ജഗന്മാന്യ, വിണ്ണിൽ ദേവാപ്സരസ്സുകളോടുചേർന്ന ഋഷിപത്നീഗണം, ദേവഗന്ധർവ്വസ്ത്രീഗണങ്ങൾ, വിദ്യാധരസ്ത്രീകൾ, സാദ്ധ്വീമനുഷ്യസ്ത്രീകൾ, എന്നീ സ്ത്രീകളിലെല്ലാം സർവ്വഭൂതാശ്രയസ്ഥയായി വിളങ്ങുന്നത് ദേവിയാണല്ലോ. ത്രൈലോക്യപൂജിതയാണല്ലോ നീ. കിന്നരോത്ഗീതസേവിതയാണല്ലോ. നീ അചിന്ത്യയാണ്, അപ്രമേയയാണ്. ഭവതിയെ ഞാൻ തൊഴുന്നു. ഗൗതമീ, നിന്നെ മറ്റു നാമങ്ങളാലും പുകഴ്ത്തുന്നു. ഭവതിയുടെ പ്രസാദത്താൽ വിഘ്നംകൂടാതെ ഞാൻ ഉടനെ ബന്ധം വിടേണമേ, വിശാലാക്ഷി, എന്നെ കാത്തുകൊള്ളേണമേ, ഞാൻ ഭവതിയുടെ പാദങ്ങളെ ശരണംപ്രാപിക്കുന്നു. നീ സകല ബന്ധങ്ങളും മോചിപ്പിക്കുവാൻ അർഹയാണല്ലോ. ബ്രഹ്മാവും, വിഷ്ണുവും, മഹേശ്വരനും, ചന്ദ്രസൂര്യന്മാരും, അഗ്നിരുദ്രന്മാരും, വസുക്കളും, അശ്വികളും, വിശ്വേദേവന്മാരും, സാദ്ധ്യരും,. മരുത്തുക്കളും, പർജ്ജന്യരും, ധാതാവും, ഊഴിയും, പത്തുദിക്കുകളും, ഗോക്കളും, നക്ഷത്രവംശങ്ങളും, ഗ്രഹങ്ങളും, പുഴകളും, ഹ്രദങ്ങളും, സാഗരങ്ങളും, സരിത്തുക്കളും, നാനാ വിദ്യാധരന്മാരും, നാനാ ഉരഗങ്ങളും, ഇപ്രകാരം നാഗങ്ങളും, ഗരുഡഗന്ധർവ്വാപ്സരസ്സുകളും എല്ലാം ദേവീനാമം ഉച്ചരിച്ചാൽ സ്തുതിക്കപ്പെട്ടവരാകുന്നു.

ഈ ദേവീസ്തവം പുണ്യമാണ്. ഇത് ശ്രദ്ധയോടെ ആരു ചൊല്ലുന്നുവോ അവന് ഏഴാംമാസത്തിൽ ദേവി മുഖ്യമായ വരം നല്കുന്നതാണ്. പതിനെട്ട് കൈകളുള്ളവളാണ് ദേവി. ദിവ്യാഭരണഭൂഷിതയാണ്, സർവ്വാംഗം ഹാരമണിഞ്ഞവളാണ്, മകുടോജ്ജ്വലഭൂഷിതയാണ്. കാർത്ത്യായനി, സ്തുതിക്കപ്പെടുന്ന നീ മുഖ്യമായ വരം നല്കുന്നു. ദേവീ, ഞാൻ നിന്നെ സ്തുതിക്കുന്നു. വരദേ, വാമലോചനേ, ഞാൻ നിന്നെ സ്തുതിക്കുന്നു. മഹാദേവീ, ഞാൻ നിന്നെ നമസ്കരിക്കുന്നു. എന്നിൽ എന്നും തെളിയണേ! വരം നല്കിയാലും! ആയുസ്സും, ധൈര്യവും, ക്ഷമയും, പുഷ്ടിയും ഉണ്ടാകാൻ ആനുഗ്രഹിക്കണേ! വിട്ടൊഴിയുവാൻ അനുഗ്രഹിക്കണേ! ഇത് എനിക്ക് സത്യമാകണേ!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് വാഴ്ത്തിസ്തുതിക്കപ്പെട്ട ദേവി, ദുർഗ്ഗപരാക്രമയായ ദുർഗ്ഗ, ബന്ധനത്തിലിരിക്കുന്ന അനിരുദ്ധൻെറ മുമ്പിൽ പ്രത്യക്ഷയായി. അനിരുദ്ധൻെറ പ്രിയത്തിന്നുവേണ്ടി ശരണപ്രിയയായ ദേവി ബാണപുരത്തിൽ ബന്ധനസ്ഥനായ അനിരുദ്ധനെ ബന്ധനത്തിൽനിന്ന് മോചിപ്പിച്ചു. വീരനായ അനിരുദ്ധനെ സാന്ത്വനംചെയ്തു. പ്രതാപവാനായ അനിരുദ്ധൻ ദേവിയെ പൂജിച്ചു. ബന്ധനത്തിലിരിക്കുന്ന അനിരുദ്ധനിൽ ദേവി പ്രസാദിച്ചു. ഉഷയാൽ അപഹൃതചിത്തനായി ബന്ധനസ്ഥനായ അനിരുദ്ധൻെറ നാഗപാശക്കെട്ട് തൻെറ കരാഗ്രത്താൽ ദേവി വജ്രകടുംകുട്ട് ഉടച്ചുകളഞ്ഞു. ബാണാലയത്തിൽ ബന്ധിക്കപ്പെട്ട് ഇരിക്കുന്ന അനിരുദ്ധനെ പ്രസന്നമുഖിയായി സാന്ത്വനംചെയ്തു."

ശ്രീദേവി പറഞ്ഞു: "ഉടനെ ചക്രായുധൻ വന്ന് നിന്നെ മോചിപ്പിക്കും. താമസത്തെ അല്ലയോ കൃഷ്ണപൗത്രാ, നീ പൊറുക്കുക! ബാണൻെറ ആയിരം കരങ്ങളും വെട്ടിവീഴ്ത്തി ദ്വാരകാപുരിയിലേക്ക് ആ ദൈത്യഹന്താവ് നിന്നെ കൊണ്ടുപോകും.' ഉടനെ ശശികാന്തവക്ത്രനായ പ്രാദ്യുമ്നി ദേവിയെ വീണ്ടും സ്തുതിച്ചു."

അനിരുദ്ധൻ സ്തുതിച്ചു: "ദേവി, വരദേ, ശിവേ, ഞാൻ ഭവതിയെ തൊഴുന്നു. സുരാരിനാശിനീ, ഞാൻ നിന്നെ നമസ്കരിക്കുന്നു. കാമചരേ, ഞാൻ നിന്നെ നമസ്കരിക്കുന്നു. സദാശിവേ, ഞാൻ നിന്നെ തൊഴുന്നു. സർവ്വഹിതൈഷിണീ, പ്രിയേ, സദാ ശത്രുഭയങ്കരേ, ബന്ധന മോക്ഷകാരിണീ, ഞാൻ നിന്നെ തൊഴുന്നു. ബ്രഹ്മാണീ, ഇന്ദ്രാണീ, രുദ്രാണീ, ഭൂതഭവ്യഭവേ, ശിവേ, എല്ലാ ഭയത്തിലും കാക്കാൻ നാരായണീ, തൊഴുന്നു ഞാൻ! ജഗന്നാഥേ, പ്രിയേ, കാന്തേ, മഹാവ്രതേ, ഭക്തപ്രിയേ, ജഗന്മാതേ, ശൈലപുത്രീ, വസുന്ധരേ, കാക്കേണമേ! വിശാലാക്ഷി, നാരായണി, തൊഴുന്നു ഞാൻ. ദുഃഖത്തിൽനിന്നു കാക്കണേ! ദാനവർക്കു ഭയങ്കരീ! രുദ്രപ്രിയേ, മഹാഭാഗേ, ഭക്തന്മാർക്കാർത്തിനാശിനീ, ദേവീ, കുമ്പിട്ടുകൂപ്പുന്നേൻ ബന്ധനസ്ഥൻ മുക്തനായ ഞാൻ."

വൈശമ്പായനൻ പറഞ്ഞു: "ഈ ആര്യാസ്തവം പുണ്യമാണ്. ഇത് സമാധിയോടെ ജപിച്ചാൽ എല്ലാ പാപങ്ങളും വിട്ട് വിഷ്ണുലോകത്തിലെത്തുന്നതാണ്. ബന്ധനസ്ഥൻ വിമുക്തനാകും; സത്യമാണ്. വ്യാസൻ അങ്ങനെ പറഞ്ഞിരിക്കുന്നു."

**121. കൃഷ്ണപ്രയാണം** - വൈശമ്പായനൻ പറഞ്ഞു: "അനിരുദ്ധൻെറ ഗൃഹത്തിൽ സ്ത്രീകൾ എല്ലാവരും കരയുവാൻതുടങ്ങി. പ്രിയപ്പെട്ട നാഥൻ ഒരു ദിവസം അപ്രത്യക്ഷനായിരിക്കുന്നു. എവിടെപ്പോയെന്ന് ആർക്കും നിശ്ചയമില്ല. സ്ത്രീകൾ കൂട്ടമായി അനിരുദ്ധനെ കാണായ്കയാൽ എന്തെങ്കിലും ആപത്തു വന്നുചേർന്നെന്നുവിചാരിച്ച് കുരരികളെപ്പോലെ കരയുവാൻ തുടങ്ങി."

സ്ത്രീകൾ പറഞ്ഞു: "അയ്യോ കഷ്ടം! എൻെറ നാഥാ, കൃഷ്ണനിരിക്കെ നമ്മളൊക്കെ പേടിച്ചു വിറച്ച് അനാഥരുടെമട്ടിൽ കരയുമാറായല്ലോ. ഇന്ദ്രാദികളായ ദേവന്മാർ, ആദിത്യന്മാർ, മരുത്തുക്കൾ ഇവരെല്ലാം ആരുടെ കൈനിഴലിൻെറ പാട്ടിലാണ് സസുഖം വാഴുന്നത്! ദേവന്മാരൊക്കെ ആരെ ആശ്രയിച്ചാണ് വാഴുന്നത്! ലോകത്തിൽ എല്ലാവർക്കും അഭയം നല്കുന്ന ദേവനും ഭയം വന്നുപെട്ടുവോ? എങ്ങനെ വന്നുപെട്ടു? അവൻെറ പൗത്രനായ വീരനെ, അനിരുദ്ധനെ, ആരോ തട്ടിക്കൊണ്ടുപോയിരിക്കുന്നു! ആ അക്രമിക്കു ലോകത്തിൽ ആരെയും ഭയമില്ല! തീർച്ചയാണ്! കൃഷ്ണന്നു ദുസ്സഹമായ ക്രോധം അവൻ ഉണ്ടാക്കിത്തീർത്തു. വായ്തുറന്ന അന്തകൻെറ ദംഷ്ട്രയിൽ വല്ലവരും ചെന്നു നില്ക്കുമോ? ആരാണ് ആ മൂഢൻ? അവൻ മോഹത്താൽ കൃഷ്ണൻെറനേരെ പോരിന്നു വരും. ഇങ്ങനെ യദുശ്രേഷ്ഠന്ന് അക്രമം ചെയ്തുവെച്ച അവൻ ജീവനോടുകൂടി പിന്നെ മടങ്ങുമോ? സാക്ഷാൽ ദേവേന്ദ്രന്നുപോലും രക്ഷയെവിടെ? ഭർത്താവ് അപഹരിക്കപ്പെട്ടു. നാം ഹതനാഥകളായി! നാഥനില്ലാത്ത ശോച്യമാരായി. നാഥൻെറ വേർപാടുമൂലം നാം കൃതാന്തൻെറ അധീനത്തിലായി!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഓരോന്നു പറഞ്ഞ് അവർ മുറവിളികൂട്ടി കണ്ണുനീർ ഒഴുക്കി വല്ലാതെ സങ്കടപ്പെട്ടു. കണ്ണുനീർ തിങ്ങിനിറഞ്ഞ അവരുടെ കണ്ണുകൾ വർഷത്തിൽ വെള്ളത്തിൽ മുങ്ങിയ താമരപ്പൂപോലെ കാണപ്പെട്ടു. ശുഭങ്ങളായ അവരുടെ വക്രപക്ഷ്മങ്ങളായ അക്ഷികൾ രക്തത്തിൽ കുളിച്ചമട്ടിൽ അപ്പോൾ പ്രശോഭിച്ചു. ഹർമ്മ്യത്തിൽ വാഴുന്ന അവരുടെ വിലാപകോലാഹലം ഉച്ചത്തിൽ വർദ്ധിച്ചു. ആകാശത്തിൽ കുതിരക്കൂട്ടങ്ങൾ ചേർന്നു നിലവിളിക്കുന്നമാതിരി മുഴങ്ങി. ആ ഘോരമായ ശബ്ദംകേട്ട് അപൂർവ്വമായ ഒരു ഭയം വന്നുകൂടിയതെന്തെന്നറിയുവാൻ അവിടെ പുരുഷർഷഭന്മാർ ഓടിക്കൂടി. 'എന്താണ് അനിരുദ്ധൻെറ ഗൃഹത്തിൽ ഈ ശബ്ദകോലാഹലം? കൃഷ്ണൻ കാക്കുന്ന നമുക്ക് ഇത്ര വലിയ ഒരു ഭയം വന്നുകൂടുവാൻ എന്താണ് കാരണം?' എന്നു തമ്മിൽ പറഞ്ഞ് സ്നേഹവിക്ലബഗൾഗദരായി ധർഷിക്കപ്പെട്ട സിംഹങ്ങൾ ഗുഹകളിൽനിന്നു പുറത്തു ചാടി എത്തുന്നവിധം അവിടെയെത്തി. ഉടനെ കൃഷ്ണൻെറ സന്നാഹസൈന്യത്തിൻെറ പെരുമ്പറകൊട്ടി. ആ പെരുമ്പറയുടെ ശബ്ദംകേട്ട് എല്ലാവരും വന്നുചേർന്നു. 'ഇതെന്ത്?' എന്ന് ആ യദുപുംഗവന്മാർ പരസ്പരം ചോദിച്ചു. നടന്നവിധം അവർ പരസ്പരം പറഞ്ഞു. പിന്നെ കണ്ണുകളിൽ ഉയർന്ന കണ്ണുനീരോടുകൂടി ക്രോധരക്താക്ഷരായ അവർ, നെടുവീർപ്പുവിട്ട് ആ യുദ്ധദുർമ്മദരായ യാദവന്മാർ, നിന്നു. എല്ലാവരും മൗനമായി നില്ക്കെ വീണ്ടും വീണ്ടും നെടുവീർപ്പിട്ടുനില്ക്കുന്ന യോധശ്രേഷ്ഠനായ വിപൃഥു കൃഷ്ണനോടു പറഞ്ഞു."

വിപൃഥു പറഞ്ഞു: "എന്താണ് പുരുഷേന്ദ്രാ, ഭവാൻ ചിന്തിച്ചുനില്ക്കുന്നത്? നിൻെറ കൈയൂക്കാലല്ലോ യാദവന്മാരൊക്കെ ഓജസ്വികളായി നില്ക്കുന്നത്? കൃഷ്ണാ, ഭവാനെ ആശ്രയിച്ച് നീ പങ്കിട്ടുതന്നതൊക്കെ അനുഭവിക്കുന്നവരാണിവർ. അപ്രകാരം ബലവാനായ ഇന്ദ്രൻ ജയാപജയങ്ങൾ നിന്നിലാക്കി സുഖംപ്രാപിച്ചു. അങ്ങനെയുള്ള ഭവാൻ എന്താണ് ചിന്തിച്ചുനില്ക്കുന്നത്? അക്ഷോഭ്യമായ ദുഃഖസമുദ്രത്തിലാണ്ട് നിൻെറ ദായാദികളെല്ലാം ഇതാ താണുപോകുന്നു. അവരെ അല്ലയോ മഹാഭുജാ, കയറ്റിയാലും! എന്തു ചിന്തിച്ചാണ് ഭവാൻ ഒന്നും മിണ്ടാതിരിക്കുന്നത്? ദേവാ, ഭവാൻ വെറുതെ ചിന്തിച്ചിരിക്കേണ്ടവനല്ല മാധവാ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞതുകേട്ട് കൃഷ്ണൻ കുറച്ചുസമയം നെടുവീർപ്പിട്ടു. പിന്നെ ബൃഹസ്പതിയെപ്പോലെ ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "അല്ലയോ വിപൃഥു, ഞാൻ കുറച്ചുസമയം ചിന്തിച്ചിരുന്നു. ചിന്തിച്ചിട്ടും കാര്യത്തിൻെറ ഗതിയൊന്നും കാണുന്നില്ല. ഭവാൻ പറഞ്ഞതൊക്കെ ഞാൻ കേട്ടു. ദാശാർഹന്മാരുടെ മുമ്പിൽ ഞാൻ എന്തു പറയണമെന്നു കാണുന്നില്ല. യാദവന്മാരേ, നിങ്ങൾ കേൾക്കുവിൻ, ഞാൻ ചിന്തിച്ച വാസ്തവം പറയാം. വീരനായ അനിരുദ്ധൻ അപഹൃതനായിരിക്കെ രാജാക്കന്മാരെല്ലാം എന്തു വിചാരിക്കും! അവരുടെ ബന്ധുക്കളായി വിലസുന്ന നമ്മൾ അശക്തന്മാരാണെന്നു വിചാരിക്കും! പണ്ട് നമ്മുടെ രാജാവായ ആഹുകനെ ശാല്വൻ ഹരിക്കുകയുണ്ടായി. അന്ന് ആഹുകനെ മായായുദ്ധം ചെയ്ത് തിരികെ നാം കൊണ്ടുപോന്നു. ബാലനായിരുന്ന അന്ന് പ്രദ്യുമ്നനെ ശംബരൻ കൊണ്ടുപോയി. പോരിൽ അവനെ സംഹരിച്ച് രുക്മിണീനന്ദനൻ വന്നു. ഇതു വലിയ കഷ്ടംതന്നെ. അത്ഭുതംതന്നെ! പ്രദ്യുമ്നപുത്രനായ അനിരുദ്ധൻ എവിടെ പോയി? ഇപ്രകാരം ഒരു ആപത്ത് ഇതിന്നുമുമ്പെങ്ങും വന്നിട്ടില്ല നരമുഖ്യന്മാരേ! ഭസ്മം തേച്ച കാല് എൻെറ തലയ്ക്കുവെച്ച ആ മൂഢൻ ആരാണ്? പോരിൽ കൂട്ടത്തോടെ അവൻെറ ജീവനെ ഞാൻ ഹരിക്കും!"

വൈശമ്പായനൻ പറഞ്ഞു: "എന്നു കൃഷ്ണൻ പറഞ്ഞപ്പോൾ ഇപ്രകാരം സാത്യകി പറഞ്ഞു: 'അനിരുദ്ധനെ അന്വേഷിക്കുവാൻ ചാരന്മാരെ വിടുക. കാടും മേടും പെടുന്ന ഭൂമിയിലെല്ലായിടത്തും അവർ അന്വേഷണം നടത്തട്ടെ!' അപ്പോൾ പുഞ്ചിരിതൂകി കൃഷ്ണൻ ആഹുകനോടു പറഞ്ഞു: "രാജാവേ, ചാരന്മാരെ നിശ്ചയിച്ചയയ്ക്കുക. ബാഹ്യാഭ്യന്തരചാരന്മാരെ കല്പിച്ചയയ്ക്കുക. കൃഷ്ണൻ പറഞ്ഞതുകേട്ട് വെമ്പലോടെ ആഹുകൻ അനിരുദ്ധനെ അന്വേഷിക്കുവാൻ ചാരന്മാരെ പറഞ്ഞുവിട്ടു. തേര്, അശ്വങ്ങൾ എന്നിവയെയും മഹാത്മാവായ രാജാവ് വിട്ടു."

ഉഗ്രസേനൻ പറഞ്ഞു: "അകത്തും പുറത്തും ചുറ്റും നിങ്ങൾ നോക്കുവിൻ. വേണുമാൻപർവ്വതത്തിലും രൈവതകത്തിലും അന്വേഷിക്കണം. ഋക്ഷവാൻമലയിലും പോയി തിരയണം. കുതിരപ്പുറത്തു കയറി സകല ദിക്കിലും ചുറ്റി അന്വേഷിക്കണം. ഓരോ ഉദ്യാനങ്ങളിലും കാടുകളിലും ശങ്കകൂടാതെ സകല സ്ഥലങ്ങളിലും ചെന്ന് അസംഖ്യം അശ്വങ്ങളിലും അനേകം തേരിലും കയറി വേഗത്തിൽ തിരഞ്ഞ് അവനെ കണ്ടുപിടിക്കണം. എല്ലാവരും ശ്രമിക്കുവിൻ."

വൈശമ്പായനൻ പറഞ്ഞു: "അപ്പോൾ സേനാപതിയായ അനാധൃഷ്ടി അക്ലിഷ്ടകർമ്മാവായ കൃഷ്ണനോട് ഭയത്തോടെ പറഞ്ഞു."

അനാധൃഷ്ടി പറഞ്ഞു: "ഹേ കൃഷ്ണാ! ഭവാന് എൻെറ വാക്കു ബോധിക്കുമെങ്കിൽ കുറച്ചു കാര്യമായി ചിലതു പറയുവാനുണ്ട്. അസിലോമപുലോമാക്കളും നിസുന്ദനരകന്മാരും ഹതരായി. സൗഭനായ ശാല്വനും മൈന്ദനും വിവിദനും ഹതരായി. കൂട്ടത്തോടെ അങ്ങയാൽ ഹയഗ്രീവനും ഹതനായി. ദേവകൾക്കുവേണ്ടി ഉണ്ടായ സംഗരത്തിൽ അതൊക്കെ സംഭവിച്ചു. ഇത്തരം മഹത്തരമായ സംഭവങ്ങ

ളൊക്കെ ഭവാൻ നടത്തിയത് അങ്ങയ്ക്ക് ഒരു പിന്തുണയുണ്ടായിട്ടല്ല. സാനുബന്ധമഹാകർമ്മവും നീ ചെയ്തു. മഹാദുഷ്കരമായ പാരിജാതഹരണവും നീ ചെയ്തില്ലേ കൃഷ്ണാ! ആ പോരിൽ ഐരാവതത്തിന്റെ പുറത്തു കയറി വന്ന ഇന്ദ്രനെ നീ കൈയൂക്കുകൊണ്ടു തോല്പിച്ചു. ആ യുദ്ധവിദഗ്ദ്ധനായ ഇന്ദ്രനെ ഭവാൻ പോരിൽ തോല്പിച്ചു. ആ ഇന്ദ്രൻ ഭവാനോടു ചെയ്ത വൈരമാണ് ഇത്. അതിൽ ഒട്ടും സംശയം എനിക്കില്ല. അവൻ പല വൈരങ്ങളും ഇനിയും ചെയ്യും. അനിരുദ്ധാപഹരണം ഇന്ദ്രൻ ചെയ്തതാണ്. അവനറിയാതെ ഈ കാര്യം നടക്കുകയില്ല. പകവീട്ടേണ്ട കാര്യത്തിൽ ഇന്ന് അവനല്ലാതെ മറ്റാർക്കുണ്ട് ഇത്ര ശക്തി?"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞപ്പോൾ കൃഷ്ണൻ പാമ്പിനെപ്പോലെ ഒന്നു ചീറ്റി. ബലവാനായ അനാധൃഷ്ടിയോട് ബുദ്ധിമാനായ കൃഷ്ണൻ ഉത്തരം പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "എടോ സൈന്യാധിപാ, ക്ഷുദ്രമായ ഇത്തരം കർമ്മമൊന്നും ദേവന്മാർ ചെയ്യുകയില്ല. ദേവന്മാർ അകൃതജ്ഞരായ ക്ലീബരല്ല. ദൃപ്തരോ ബാലിശരോ അല്ല. ഞാൻ ദേവന്മാർക്കുവേണ്ടി യത്നിക്കുന്നു. ദൈത്യരുടെ ക്ഷയത്തിന്നുവേണ്ടി യത്നിക്കുന്നു. അവരുടെ ഇഷ്ടത്തിന്നായി പോരിൽ ദൃപ്തരും ബലിഷ്ഠരുമായ അസുരന്മാരെ വധിക്കുന്നു. അവരിൽ താൽപര്യമുള്ളവനും അവരിൽ മനസ്സുവെച്ചവനും അവരിൽ ഭക്തിയുള്ളവനും അവരുടെ പ്രിയത്തിൽ ഉദ്യമിക്കുന്നവനുമാണ് ഞാൻ! അതൊക്കെ അവർക്കറിയാം. അതൊക്കെ അറിയുന്നവരായ അവർ എന്നിൽ ഇത്തരത്തിലുള്ള കുറ്റംചെയ്യുകയില്ല. അക്ഷുദ്രന്മാരും സത്യവാന്മാരും നിത്യവും ഭക്തരിൽ അനുകമ്പയുള്ളവരുമാണ് അവർ. അവർ കാരണമായി എനിക്ക് ഒരു ദ്രോഹവും വന്നുകൂടുകയില്ല. നീ മൗഢ്യംകൊണ്ട് അവരിൽ കുറ്റം ആരോപിക്കുകയാണ്. അവനെ വല്ല വ്യഭിചാരിണികളും തട്ടിക്കൊണ്ടുപോയിരിക്കാം."

വൈശമ്പായനൻ പറഞ്ഞു: "ഈവിധം അത്ഭുതകർമ്മാവായ കൃഷ്ണൻ ചിന്തിച്ചുകൊണ്ടിരിക്കുമ്പോൾ, കൃഷ്ണൻ പറഞ്ഞതുകേട്ട് മധുരവും ശ്ലക്ഷ്ണവുമായ വാക്കാൽ അക്രൂരൻ പറഞ്ഞു."

അക്രൂരൻ പറഞ്ഞു: "പ്രഭോ, ശക്രന്ന് എന്താണോ കാര്യം, നമുക്കും അതുതന്നെയാണു കാര്യം. നമുക്ക് എന്താണോ കാര്യം, അതുതന്നെയാണ് ശചീശന്നും കാര്യം. ദേവന്മാർക്ക് രക്ഷ്യരാണ് നമ്മൾ; നമുക്കു രക്ഷ്യരാണ് ദേവന്മാർ, ദേവകാര്യത്തിന്നായിട്ടാണല്ലോ നമ്മൾ മാനുഷത്വം കൈക്കൊണ്ടത്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം അക്രൂരന്റെ വാക്കാൽ പ്രേരിപ്പിക്കപ്പെട്ട മധുസൂദനൻ സ്നിഗ്ദ്ധഗംഭീരമായ വാക്കാൽ വീണ്ടും പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "ദേവദാനവഗന്ധർവ്വന്മാരോ യക്ഷരാക്ഷസന്മാരോ ആവുകയില്ല അനിരുദ്ധനെ ഹരിച്ചത്. പ്രാദ്യുമ്നിയെ അപഹരിച്ചതു തീർച്ചയായും ഒരു പുംശ്ചലി തന്നെ! മായാവിദ്യയുള്ള പുംശ്ചലികളാണ് ദൈത്യദാനവനാരികൾ. അവരിൽ ആരെങ്കിലുമാണ് അവനെ തട്ടിക്കൊണ്ടുപോയത്. അതിൽ യാതൊരു സംശയവും വേണ്ട."

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ കൃഷ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ ഉടനെ നടന്ന കഥ യദുമണ്ഡലം തത്ത്വമായി അറിഞ്ഞു. ഉടനെ മാധവന്റെ മന്ദിരത്തിൽ ഹർഷിക്കുമാറുള്ള വന്ദിമാഗധരുടെ ശ്രാവ്യഘോഷം കേൾക്കുമാറായി. ആ ചാരന്മാർ എല്ലായിടത്തുംകൂടി സഭാദ്വാരത്തിലെത്തി. മെല്ലെ ഗദ്ഗദമായ വാക്കാൽ ഇപ്രകാരം പറഞ്ഞു."

ചാരന്മാർ പറഞ്ഞു: "ഉദ്യാനം, ഗുഹ, ശൈലങ്ങൾ, സഭ, പൊയ്കകൾ, പുഴകൾ ഓരോന്നായി പലതിലും ഞങ്ങൾ അന്വേഷിച്ചു. അനിരുദ്ധനെ കണ്ടില്ല രാജാവേ!"

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, മറ്റു ചാരന്മാർ ചെന്നു കൃഷ്ണനോടു പറഞ്ഞു: 'ഞങ്ങൾ സകലദിക്കിലും തിരഞ്ഞു. പ്രാദ്യുമ്നിയെ കണ്ടെത്തിയില്ല. ഇനി വേറെ ഏർപ്പാടുചെയ്യണം യദുനന്ദനാ! അനിരുദ്ധാന്വേഷണത്തിൽ ഇനി ഞങ്ങൾ എന്തുചെയ്യണമെന്നു പറഞ്ഞാലും!' അവരെല്ലാവരും ഉള്ളുകെട്ട് കണ്ണിൽ കണ്ണുനീർ നിറഞ്ഞ് പരസ്പരം പറഞ്ഞു: 'ഇനി എന്തു ചെയ്യും? ഭ്രൂ വളച്ച് വേറെ ചിലരും കാര്യസിദ്ധിയെപ്പറ്റി ചിന്തിച്ചിരുന്നു. അവർ ഇപ്രകാരം ചിന്തിച്ച് പല കാര്യങ്ങളും പറഞ്ഞു. അനിരുദ്ധൻ എവിടെപ്പോയി എന്ന സംഭ്രമം എല്ലായിടത്തും പരന്നു. യാദവന്മാർ തമ്മിൽത്തമ്മിൽ നോക്കി ദുഃഖിച്ചു. ആ രാത്രി ബുദ്ധികെട്ട് അവർ ഒരുവിധം കഴിച്ചു. അനിരുദ്ധനെ ആരോ തട്ടിക്കൊണ്ടുപോയി; സംശയമില്ല. അവർ ഇതിനെപ്പറ്റി ഓരോന്ന് ചിന്തിച്ചും ഊഹിച്ചും പറഞ്ഞുകൊണ്ടിരിക്കെ ആ രാത്രി കഴിഞ്ഞുപോയി, പിന്നെ തൂര്യരവം ശംഖനാദം എന്നിവയാൽ കൃഷ്ണനെ ഉണർത്തി. നേരംപുലർന്ന് ആദിത്യൻ ഉദിച്ചു പൊങ്ങിയ സമയത്ത് നാരദൻ ഒറ്റയ്ക്ക് സഭയിൽ വന്നുകയറി. ആ യാദവന്മാരെല്ലാം കൃഷ്ണനോടുകൂടി നാരദനെ കണ്ടു. മാധവനെ 'ജയ' ശബ്ദംകൊണ്ട് നാരദൻ പൂജിച്ചു. പോരിൽ സുദുർജ്ജയനായ കൃഷ്ണൻ ഉള്ളുകെട്ടിരിക്കെ നാരദനെക്കണ്ട് എഴുന്നേറ്റ് അഭിവാദ്യം ചെയ്തു. മധുപർക്കവും ഗോവിനെയും നാരദന്നു നല്കി പൂജിച്ചു. നല്ലപോലെ വിരിപ്പുവിരിച്ച് അലങ്കരിച്ച പീഠം നല്കി അതിൽ ഇരുത്തി. സുഖമായി ഇരുന്ന് നാരദൻ പൊരുൾചേർന്ന വാക്കുകൾ പറഞ്ഞു."

നാരദൻ പറഞ്ഞു: "എന്താണിങ്ങനെ ചിന്തിച്ചിരിക്കുന്നത്. നിങ്ങൾ ഉള്ളുകെട്ട് സന്തോഷം നശിച്ചവരായിക്കാണുന്നുവല്ലോ. എല്ലാവരും ക്ലീബന്മാരെപ്പോലെ ഉത്സാഹം കെട്ടവരായിക്കാണുന്നുവല്ലോ? എന്താണു കാരണം?"

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ നാരദൻ ഇപ്രകാരം പറഞ്ഞപ്പോൾ കൃഷ്ണൻ പറയുവാൻ തുടങ്ങി: 'ഭഗവാനേ, കേട്ടാലും. അല്ലയോ ബ്രഹ്മൻ, സുവ്രതാ, അനിരുദ്ധനെ രാത്രിയിൽ ആരോ തട്ടിക്കൊണ്ടുപോയി. അതിൽ ഞങ്ങളെല്ലാവരും ചിന്തിച്ചിരിക്കയാണ്. ഈ വൃത്താന്തം ഭവാൻ കേട്ടിട്ടുണ്ടെങ്കിലും കണ്ടിട്ടുണ്ടെങ്കിലും അങ്ങു പറയണേ! എനിക്ക് ഇഷ്ടംചെയ്യണേ അനഘാശയാ!' മഹാത്മാവായ കേശവൻ ഇപ്രകാരം പറഞ്ഞപ്പോൾ നാരദൻ ചിരിച്ചുകൊണ്ടു പറഞ്ഞു: 'മധുസൂദനാ, കേൾക്കൂ! വലിയ യുദ്ധം! ദേവാസുരോപമമായ യുദ്ധം നടന്നു! പേർക്കളത്തിൽവെച്ച് ബാണൻ വലിയ സൈന്യത്തോടെ പോരാടി. അനിരുദ്ധൻ ഒറ്റയ്ക്ക് അവനോടു പോരാടി. വലിയ പോരാട്ടമാണു നടന്നത്. ഓജസ്വിയായ ബാണന്ന് ഒരു മകളുണ്ട്. 'ഉഷ' എന്നാണവളുടെ പേര്. അവൾക്കുവേണ്ടി അനിരുദ്ധനെ സ്വപ്ദേശ്യയായ ചിത്രലേഖ തട്ടിക്കൊണ്ടുപോയി. അവിടെ ബാണന്റെ പുരിയിൽവെച്ച് ദാരുണമായ രണം ബാണനും അനിരുദ്ധനും തമ്മിലുണ്ടായി. പ്രദ്യുമ്നപുത്രനും ബാണനും തമ്മിൽ നടന്ന പോരാട്ടം ബലിയും ശക്രനും തമ്മിൽ എന്നപോലെ ഭയങ്കരമായിരുന്നു. ഞാൻ നിന്നു കണ്ടതാണ് മഹാത്ഭുതമായ ആ പോരാട്ടം. പോരിൽ പി

ന്മാറാത്ത ബലവാനായ ബാണൻ ഭയത്താൽ അനിരുദ്ധനെ മായയാൽ നാഗപാശംകൊണ്ടു കെട്ടി. ബാണൻ അവനെ വധിക്കുവാൻ കല്പനകൊടുത്തു. ഗരുഡദ്ധ്വജാ! അവന്റെ മന്ത്രിയായ കുംഭാണ്ഡൻ അവനെ അതിൽനിന്നു തടുത്തു. അനിരുദ്ധനെ പോരിൽ എതിർത്ത ബാണൻ മായയാൽ നാഗബാണങ്ങൾകൊണ്ടു ബന്ധിച്ചിട്ടിരിക്കുകയാണ്. ഭവാൻ വേഗം പുറപ്പെടണം. യശസ്സിന്നും ജയത്തിന്നും അങ്ങ് ഉടനെ പുറപ്പെടണം. ജയാർത്ഥികൾക്ക് ഇതു ജീവൻ കാക്കേണ്ട കാലമല്ല. വീരൻ പ്രാണൻ പോയാലും ധൈര്യം വിടാതെ നില്ക്കണം.' ഇപ്രകാരം നാരദൻ പറഞ്ഞതുകേട്ടപ്പോൾ ഉടനെ യുദ്ധയാത്രയ്ക്കു സൈന്യത്തെ ഒരുക്കുവാൻ ആജ്ഞാപിച്ചു. ഉടനെ ചന്ദനാർദ്രമായ മലർ തന്നിൽ ചൊരിയപ്പെടുമ്പോൾ കൃഷ്ണൻ യുദ്ധസന്നദ്ധനായി പുറപ്പെട്ടു."

നാരദൻ പറഞ്ഞു: "കൃഷ്ണാ, ഭവാൻ യുദ്ധത്തിന്നു പുറപ്പെടുകയാണെങ്കിൽ ഗരുഡനെ സ്മരിക്കുക! മറ്റാർക്കും ആ വഴിക്കു ചെല്ലുവാൻ പറ്റുന്നതല്ല. മഹാഭുജാ! ചെല്ലേണ്ടുന്ന ദുർജ്ജയമായ മാർഗ്ഗം ഞാൻ പറയാം കേൾക്കുക! പതിനോരായിരം യോജന സഞ്ചരിക്കണം. അത്ര ദൂരത്താണ് അനിരുദ്ധൻ വസിക്കുന്ന ശോണിതപട്ടണം. മനോവേഗനും മഹാവീര്യനുമാണ് പ്രതാപവാനായ വൈനതേയൻ. കൃഷ്ണാ, നീ അവനെ വിളിക്കുക. അവൻ നിന്നെ അവിടെ എത്തിക്കും. ഒരു മുഹൂർത്തംകൊണ്ട് ബാണനെ അവൻ നിനക്കു കാണിച്ചുതരും."

വൈശമ്പായനൻ പറഞ്ഞു: "നാരദന്റെ വാക്കുകേട്ട് കൃഷ്ണൻ ഗരുഡനെ സ്മരിച്ചു. ഉടനെ ഗരുഡൻ വന്ന് കൃഷ്ണന്റെ മുമ്പിൽ കൈകൂപ്പി നിന്നു. പിന്നെ മഹാബലനായ വൈനതേയൻ കുമ്പിട്ടുനിന്ന് മഹാത്മാവായ വാസുദേവനോടു ഭംഗിയായി പറഞ്ഞു."

ഗരുഡൻ പറഞ്ഞു: "മഹാബാഹോ, പത്മനാഭാ! ഭവാൻ എന്തിനാണ് എന്നെ സ്മരിച്ചത്? ഭവാനുവേണ്ടി ഈയുള്ളവൻ ഇതാ സന്നദ്ധനായി നില്ക്കുന്നു. എന്തുചെയ്യണമെന്ന് ആജ്ഞാപിച്ചാലും! ഞാൻ എന്റെ ചിറകടിയിൽ ആരുടെ പുരമാണ് മുടിക്കേണ്ടത്? ഗോവിന്ദാ, ഭവാന്റെ പ്രഭാവത്താലുള്ള എന്റെ ബലം അറിയാത്തവർ വല്ലവരുമുണ്ടോ? ഭവാന്റെ ഗദാവേഗവും ഭവാന്റെ ചക്രത്തിന്റെ അഗ്നിയും അറിയാത്ത വല്ലവരുമുണ്ടോ? ഉണ്ടെങ്കിൽ ആ മൂഢൻ ഗർവ്വംകൊണ്ട് നശിക്കുവാൻ പോവുകയാണ്. വനമാലി ആരിലാണോ, സിംഹമുഖമായ ഹലം പ്രയോഗിക്കുന്നത് അവന്റെ ഉടൽ പിളർന്ന് ഇന്നു മന്നിൽ പതിക്കും. ശംഖനാദംകൊണ്ട് ആർക്കു ഭവാൻ പ്രാണഭയം നല്കുന്നുവോ, മാധവാ! അവൻ അവന്റെ സുഹൃത്തുക്കളോടുകൂടെ കാലപുരിയിലേക്ക് ഉടനെ ഗമിക്കും!"

വൈശമ്പായനൻ പറഞ്ഞു: "ബുദ്ധിമാനായ വൈനതേയൻ ഇപ്രകാരം പറഞ്ഞപ്പോൾ വാസുദേവൻ പറഞ്ഞ വാക്കുകൾ ഭവാൻ കേൾക്കുക."

ശ്രീകൃഷ്ണൻ പറഞ്ഞു: "ബലിപുത്രനായ ബാണൻ തോല്ക്കാത്തവനായ അനിരുദ്ധനെ ഉഷകാരണമായി ശോണിതപുരത്തിൽ ബന്ധനസ്ഥനാക്കി. കാമുകനായ പ്രാദ്യുമ്നി നാഗപാശത്താൽ ബന്ധിക്കപ്പെട്ടു. അവനെ മോചിപ്പിക്കുന്നതിന്നുവേണ്ടിയാണ് ഞാൻ ഭവാനെ വിളിച്ചത്. നിന്നെപ്പോലെ വേഗതയുള്ളവർ ആരുമില്ല. നീ പക്ഷിപ്രവരനാണ് അല്ലയോ കശ്യപപുത്രാ! മറ്റാർക്കും ആ വഴിക്ക് എത്തുവാൻ സാദ്ധ്യമല്ല. പ്രാദ്യുമ്നി വസിക്കുന്ന സ്ഥലത്തേക്ക് നീ ഉടനെ എത്തിക്കുക. ഇവിടെ നിന്റെ സ്നുഷയായ വൈദർഭി പുത്രകാംക്ഷിണിയായി കേഴുകയാണ്. നിന്റെ പ്രസാദത്താൽ ഈ ഭാമിനി പുത്രനോടുകൂടി വാഴുമാറാകട്ടെ! അല്ലയോ പന്നഗശാസനാ, നീ പണ്ട് അമൃതു കൊണ്ടുവരികയുണ്ടായല്ലോ! അക്കാലത്ത് എന്നോടുകൂടി ചെന്ന് നീ എന്റെ ധ്വജസ്ഥാനത്തെ ഏല്ക്കുകയുണ്ടായല്ലോ. നിന്റെ കൂട്ടുകാരാണല്ലോ സകല വൃഷ്ണികളും. അവരുമായുള്ള വേഴ്ചയെ നീ കൊണ്ടാടുക! നിന്നോടു തുല്യം വേഗതയുള്ള മറ്റൊരു പക്ഷിയും ഈ ലോകത്തിലില്ല. നീ തനിച്ചാണല്ലോ ദാസ്യവൃത്തിയിലിരുന്ന അമ്മയെ മോചിപ്പിച്ചത്! ക്ഷേപവിക്ഷേപങ്ങളാൽ നിന്റെ സകല ശത്രുക്കളെയും നീ പറപ്പിച്ചു. നീ വിക്രമത്താൽ സകല വാനവരെയും തോല്പിച്ചു. പുറത്തു കയറ്റി ചെല്ലുവാൻ വയ്യാത്തിടത്ത് നീ ചെല്ലുക. നീ മൂലമായി എനിക്ക് വിജയം സിദ്ധിക്കും. ഗുരുത്വംകൊണ്ട് നീ മേരുതുല്യനാണ്. ലഘുത്വംകൊണ്ട് നീ വായുതുല്യനുമാണ്. വിക്രമത്തിൽ, ഭൂതഭവ്യഭാവിയിൽ, നിനക്കു തുല്യനായി ആരുമില്ല. സത്യസന്ധാ, മഹാഭാഗാ, വൈനതേയാ, മഹാദ്യുതേ, അനിരുദ്ധനിൽ നീ സഹായിയായി നില്ക്കുക!"

ഗരുഡൻ പറഞ്ഞു: "അല്ലയോ മഹാഭുജാ, കൃഷ്ണാ, ഭവാന്റെ മൊഴി അത്യത്ഭുതംതന്നെ! അങ്ങയുടെ പ്രസാദത്താൽ എനിക്ക് എവിടെയും ജയംതന്നെയാണ് ജനാർദ്ദനാ! ഭവാന്റെ പ്രശംസയാൽ ഞാൻ ധന്യനായിരിക്കുന്നു. ഹരേ, ഞാൻ വാഴ്ത്തേണ്ടവനാണ് ഭവാൻ. അങ്ങനെയുള്ള അങ്ങ് എന്നെ വാഴ്ത്തുന്നു മഹാഭുജാ! വേദാദ്ധ്യക്ഷനും സുരാദ്ധ്യക്ഷനും സർവ്വകാമപ്രദനുമാണ് ഭവാൻ! ചതുർഭുജനും, ചതുർമ്മൂർത്തിയും ചതുർഹോത്രപ്രവർത്തകനും ചതുരാശ്രമ്യഹോതാവും ചതുർന്നേതാവും മഹാകവിയുമാണ് ഭവാൻ! ധനുർദ്ധരനും ചക്രധരനും ശംഖധരനുമായ മഹാനാണല്ലോ ഭവാൻ! മുജ്ജന്മങ്ങളിൽ ഭവാനാണല്ലോ പ്രസിദ്ധനും ഭൂധരനുമായി വിളങ്ങുന്നത്! പ്രഭുലാംഗലിയും മുസലിയും, ചക്രിയും ദേവകീതനയനുമായി വിളങ്ങുന്നതും ഭവാൻ തന്നെയാണ്. ചാണൂരമഥനൻ, ഗോപ്രിയൻ, കംസനാശനൻ, ഗോവർദ്ധനധരൻ, മല്ലരിപു, മല്ലഭാവനൻ, മല്ലപ്രിയൻ, മഹാമല്ലൻ, മഹാപുരുഷൻ എല്ലാം ഭവാൻതന്നെ! വിപ്രപ്രിയൻ, വിപ്രഹിതൻ, വിപ്രജ്ഞൻ, വിപ്രഭാവനൻ, ബ്രഹ്മണ്യൻ, വരേണ്യൻ, ദാമോദരൻ എല്ലാം ഭവാൻതന്നെ. പ്രലംബമഥനൻ, കേശിനാശനൻ, ദാനവാന്തകൻ, അസിലോമനിഹന്താവ്, അപ്രകാരംതന്നെ രാവണനാശനൻ, വിഭീഷണന്നു രാജ്യം നല്കിയവൻ, ബലിനാശനൻ, സുഗ്രീവരാജ്യദൻ, എല്ലാം നീതന്നെ! ബലിരാജ്യാപഹാരകനും നീതന്നെ! രത്നഹർത്താവ്, മഹാരത്നം, സമുദ്രോദരസംഭവൻ, വിശ്രുതനായ വരുണൻ എല്ലാം നീതന്നെ! സരിത്തുക്കളുടെ ഉത്ഭവകാരണവും നീതന്നെയാണ്. ഭവാൻ ഖൾഗധരനാണ്. ധന്വിയാണ്. ധനുർദ്ധരവരനായ മഹാനാണ്. ദാശാർഹൻ എന്ന വിഖ്യാതനാണ്! മഹാധന്വാവാണ്, ധനുഃപ്രിയനാണ്. ഗോവിന്ദൻ എന്ന് വിഖ്യാതനായ ഭവാൻ ഉദധിയാണ് സുവ്രതാ! ആകാശവും തപസ്സും നീയാണ്. സമുദ്രമഥനനാണ് ഭവാൻ! ബഹുഫലമായ സ്വർഗ്ഗമാണ് ഭവാൻ! ഭവാൻ സ്വർഗ്ഗചരനായ മഹാനാണ്. നീതന്നെയാണല്ലോ മഹാമേഘം. ബീജനിഷ്പത്തി നീതന്നെയാണ്. നീ ത്രൈലോക്യഗമനനാണ്. ക്രോധം, ലോഭം, മനോരഥം, എല്ലാം നീതന്നെ! ഭവാൻ കാമപ്രദനാണ്; കാമനും നീതന്നെ! സർവ്വധനുർദ്ധരനും നീതന്നെ! സംവർത്തനും, വർത്തനനും, പിന്നെ പ്രളയവും, നിലയും മഹാനും നീതന്നെ ഹിരണ്യഗർഭനും രൂപജ്ഞനും രൂപവാനും മധുസൂദനാ, നീതന്നെയാണ്. ഈശൻ നീതന്നെ! മഹാദേവനും നീ തന്നെ! അസംഖ്യേയ

ഗുണാന്വിതനും നീതന്നെ! ഇങ്ങനെയുള്ള ഭവാൻ എന്നെ സ്തുതിക്കുകയാണോ? യദൂത്തമാ, ഭവാൻ സ്തോതവ്യനാകുന്നു! ഘോരന്മാരായ പ്രാണികൾ- നിൻെറ ചക്ഷുസ്സാൽ ഒന്നു നോക്കിയാൽ ഉടനെ സ്വർഗ്ഗംപ്രാപിക്കും! ഇഹത്തിലും പരത്തിലും ഉള്ളവർ സ്വർഗ്ഗസ്ഥരാകും! മഹാബാഹോ! ഇതാ ഞാൻ അങ്ങയുടെ പാട്ടിൽ നില്ക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ജയപ്രസ്ഥാനമേറ്റ് ഗരുഡൻ കൃഷ്ണനോടു പറഞ്ഞു: 'ഇതാ ഞാൻ വീരാ, നില്ക്കുന്നു. അങ്ങ് എൻെറ പുറത്തു കയറിയാലും. ഉടനെ കണ്ണും കെട്ടിപ്പിടിച്ച് മാധവൻ ഗരുഡനോടു പറഞ്ഞു: 'സഖേ, ശത്രുവിനാശത്തിന്നായി ഈ അർഘ്യം ഭവാൻ സ്വീകരിക്കുക.' അർഘ്യം പ്രീതിയോടെ നല്കി ശംഖചക്രഗദാസിമാനായ മഹാഭുജൻ ഗരുഡൻെറ പുറത്തുകയറി. കൃഷ്ണൻെറ സമീപത്ത് ഉടനെ കൃഷ്ണകേശനായ ബാലൻ ചെന്നു നിന്നു. ഉടനെ കൃഷ്ണവർണ്ണനായ വിഷ്ണു ചതുർവ്വേദഷഡംഗജ്ഞൻ, ചതുർദംഷ്ട്രൻ, ചതുർഭുജൻ, ശ്രീവത്സാങ്കൻ, പങ്കജാക്ഷൻ, മൃദുത്വക്ക്, ഊർദ്ധ്വരോമവാൻ, നഖവും വിരലും സമം രക്താംഗുലിനഖാന്തരൻ, സ്നിഗ്ദ്ധഗംഭീരനിർഘോഷൻ, കൈ ഉരുണ്ട മഹാഭുജൻ, മുട്ടോളം കൈകൾനീണ്ടവൻ, താമ്രാസ്യൻ, സിംഹവിക്രമൻ, ആയിരം സിംഹങ്ങളുടെ മട്ടിൽ ദീപ്തിപൂണ്ട് വിളങ്ങിയവൻ, വിഭു, വിശ്വാത്മാവ്, ഭൂതഭാവനൻ, വിഭുവായവൻ, പ്രീതനായി പ്രജാപതി അഷ്ടൈശ്വര്യവും നല്കിയവൻ, പ്രജേശസാദ്ധ്യവിബുധന്മാർക്കും ശാശ്വതനായവൻ, ദിവ്യസ്തോത്രത്താൽ വന്ദിമാഗധസൂതരാൽ സ്തുതിക്കപ്പെടുന്നവൻ, വേദവേദാംഗജ്ഞരായ യോഗ്യവിപ്രർഷികളാലും സ്തുതിക്കപ്പെടുന്നവൻ- അങ്ങനെയുള്ള പ്രതാപനായ വാസുദേവൻ യാത്രയ്ക്ക് തീർച്ചയാക്കി. ദേവൻ ഗരുഡൻെറ പുറത്തു കയറി. അവൻെറ പിന്നിലായി ഹലായുധൻ ഇരുന്നു. ബലൻെറയും പിന്നിലായി ശത്രുകർശനനായ പ്രദ്യുമ്നനും ഇരുന്നു. ബാണനെയും കൂട്ടരെയും മഹാഭുജാ, ഭവാൻ പോരിൽ വെന്നാലും! മഹാരണത്തിൽ ഭവാൻെറ നേരിട്ടുനില്ക്കുവാൻപോന്നവനായി ഇന്ന് ഒരുത്തനും ഈ ത്രിഭുവനത്തിലില്ല! ലക്ഷ്മീപ്രസാദത്താൽ ഭവാൻ വിക്രമത്തിൽ ജയശ്രീലാളിതനാകും! സൈന്യത്തോടുകൂടി ദൈത്യേന്ദ്രനെ പോരിൽ ഭവാൻ ജയിക്കുന്നതാണ്.' സിദ്ധചാരണസംഘങ്ങളും മുനിമാരും ഇപ്രകാരം വാനിൽനിന്ന് ആശംസിക്കുന്ന ചൊല്ലുകൾ കേട്ട് കേശവൻ പോരിന്നായി പോയി."

**122. കൃഷ്ണജ്വരയുദ്ധം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ തൂര്യത്തിൻെറ നിനാദവും ശംഖഘോഷവും മുഴങ്ങി. വന്ദിമാഗധസൂതന്മാർ വാഴ്ത്തുന്ന സ്തോത്രങ്ങളുടെ ശബ്ദവും മേല്പോട്ടുനോക്കി ജനങ്ങൾ പറയുന്ന ആശിസ്സുകളും മുഴങ്ങി. സോമാർക്കന്മാരും, പാവകനും ഒക്കുന്ന തേജസ്സോടുകൂടിയ രൂപം കൃഷ്ണൻ കൈക്കൊണ്ടു. അങ്ങനെ വാനിലേക്കുയരുന്ന രൂപം ഏറ്റവും ശോഭിച്ചു. ഹരിതേജസ്സാൽ വർദ്ധിച്ച തേജോരൂപമാർന്ന ഗരുഡന്ന് ശുഭം എല്ലാവരും ആശംസിച്ചു. എട്ടു തൃക്കൈകളോടുകൂടിയവനും പർവ്വതാകാരമൊത്തവനുമായ പുണ്ഡരീകാക്ഷൻ, ബാണസംക്ഷയം കാംക്ഷിക്കുന്ന ദേവൻ പ്രശോഭിച്ചു. വലംകൈകളിൽ വാൾ, അമ്പ്, ഗദ, ചക്രം, എന്നിവയും ഇടംകൈകളിൽ ചർമ്മം, ശാർങ്ഗം, വില്ല്, ശംഖ് എന്നിവയും ധരിച്ചു. ശാർങ്ഗധന്വാവ് ആയിരം ശിരസ്സുകൾ തനിക്കു താൻതന്നെ നിർമ്മിച്ചു. അപ്രകാരം സങ്കർഷണൻ തനിക്ക് ആയിരം ഉടലുകളും സൃഷ്ടിച്ചു. ശ്വേതായുധനും അധൃഷ്യനുമായ ശൃംഗി കൈലാസസന്നിഭമായ രൂപമെടുത്ത് പ്രസിദ്ധനായ ഗരുഡൻെറ പുറത്ത് ഉദയസൂര്യനെപ്പോലെ ശോഭിച്ചു. മഹാനായ സനൽക്കുമാരൻെറ ഉടൽ മഹാഭുജനായ പ്രദ്യുമ്നൻ പോരിൽ വിക്രാന്തിയേന്തിനില്ക്കവേ പ്രശോഭിച്ച് കാണുമാറായി. പല ശൈലങ്ങളും ചിറകിട്ടടിച്ച് പതറിച്ച് ഗരുഡൻ വായുമാർഗ്ഗത്തെ തടഞ്ഞു കൊണ്ടുപോയി. കാറ്റിൻെറ വേഗം കൈക്കൊണ്ട് ഉടനെ ഗരുഡൻ സിദ്ധചാരണസംഘങ്ങൾ സഞ്ചരിക്കുന്ന സന്മാർഗ്ഗത്തെ പ്രാപിച്ചു. ഉടനെ ബലഭദ്രൻ പോരിൽ അതുല്യനായ കൃഷ്ണനോടു പറഞ്ഞു."

ബലഭദ്രൻ പറഞ്ഞു: "കൃഷ്ണാ, സ്വപ്രഭാഹീനരായി നമ്മൾ, എന്താണീ അപൂർവ്വമായ മാറ്റത്തിന്നു കാരണം? എല്ലാവരും സ്വർണ്ണവർണ്ണന്മാരായിത്തീർന്നിരിക്കുന്നു. ഇതിന്നു കാരണമെന്താണ്? തത്ത്വംപോലെ പറയുക. നാം മേരുപാർശ്വത്തിൽ എത്തിക്കഴിഞ്ഞുവോ?"

ശ്രീഭഗവാൻ പറഞ്ഞു: "ബാണൻെറ പട്ടണം അടുത്തതായി അരിന്ദമാ! അതു കാക്കുവാനായി അഗ്നി ജ്വലിച്ചുകൊണ്ട് എത്തിയതാണ്. നമ്മളെ ആഹവനീയാഗ്നിയുടെ പ്രഭ വന്നേറ്റിരിക്കയാണ്. അതുകൊണ്ടാണ് ഹലായുധാ, ഈ വർണ്ണവൈരൂപ്യമുണ്ടായത്."

ബലഭദ്രൻ പറഞ്ഞു: "നമ്മൾ അടുത്തെത്തിക്കഴിഞ്ഞെങ്കിൽ, നിഷ്പ്രഭത്വവും വന്നുചേർന്നെങ്കിൽ, ബുദ്ധികൊണ്ടോർത്ത് ഇനിമേൽ എന്തുവേണമെന്ന് അറിഞ്ഞുചെയ്താലും."

ശ്രീഭഗവാൻ പറഞ്ഞു: "എടോ വിനതാസുതാ! ഇനി വേണ്ടകാര്യമെല്ലാം നീ ചെയ്തുകൊള്ളുക! നീ ചെയ്യേണ്ടതൊക്കെ ചെയ്തുകഴിഞ്ഞാൽ പിന്നെയുള്ളതു ഞാൻ ചെയ്തുകൊള്ളാം."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം കൃഷ്ണൻ പറഞ്ഞ വാക്കുകേട്ട് ഗരുഡൻ ഉടനെ ആയിരം മുഖം തനിക്കുണ്ടാക്കി. മഹാബലനായ ആ കാമരൂപൻ ഉടനെ ഗംഗയിൽച്ചെന്നു. ആകാശഗംഗയിൽച്ചാടി വളരെ ജലം കുടിച്ചു. മേലെനിന്ന് പ്രതാപവാനായ വൈനതേയൻ ജലം വർഷിച്ചു. ആ ജലവർഷംകൊണ്ട് ബുദ്ധിമാനായ ഗരുഡൻ അഗ്നിയെ കെടുത്തി. ആഹവനീയാഗ്നി അതിനാൽ ശമിച്ചുപോയി. ആകാശഗംഗയാൽ ആഹവനീയാഗ്നി കെട്ടതുകണ്ടപ്പോൾ വളരെയേറെ വിസ്മയത്തോടെ ഗരുഡൻ പറഞ്ഞു: "അമ്പോ! അഗ്നിയുടെ വീര്യം! വാനിനെയും പ്രളയത്താൽ ചുടുവാൻ കഴിവുള്ളവനാണ് അവൻ! അതാണല്ലോ, ധീമാനായ കൃഷ്ണന്നുപോലും വർണ്ണവൈരൂപ്യം ഉണ്ടാക്കിയത്! മൂന്നു ലോകത്തെയും എതിർക്കുവാനുള്ള കഴിവ് ഈ മൂന്നുപേർക്കുമുണ്ട്. കൃഷ്ണൻ, സങ്കർഷണൻ, ശക്തനായ പ്രദ്യുമ്നൻ - ഇവർ മൂന്നുപേരും ചേർന്നാൽ പിന്നെ അവരോടെതിർക്കുവാൻ ആർക്കുകഴിയും?

ആഹവനീയാഗ്നിയെ ഗരുഡൻ കെടുത്തിയതിന്നു ശേഷം പക്ഷിശ്രേഷ്ഠൻ യാത്രയായി. സ്വന്തം ചിറകടിച്ചിട്ട് ഘോരാരാവം തകർത്തു. അതുകൊണ്ട് രുദ്രാനുചരരായ അഗ്നികൾ അത്ഭുതപ്പെട്ടു. 'ഗരുഡാരൂഢരായ ഇവർ നാനാരൂപരായ ഭയങ്കരന്മാരാണ്. ഇവിടേക്ക് എന്തിനായി വന്നു ഇവർ? ഈ മൂന്നുപേർ ആരാകുന്നു?" ആ ഗിരിവ്രജത്തിലെ അഗ്നികൾക്ക് ഇവരാരാണെന്നു മനസ്സിലായില്ല. അവർ ആ മൂന്നു യാദവരോടും യുദ്ധം നടത്തി. അവർ യുദ്ധംചെയ്യുന്ന സമയത്ത് ഭയങ്കരമായ ശബ്ദം വർദ്ധിച്ചുവന്നു. സിംഹനാദംചെയ്യുന്ന അവരുടെ ധ്വനികേട്ട് ഉടനെ അംഗിരസ്സ് തൻെറ ഒരു ദൂതനെ വിളിച്ചു പറഞ്ഞു വിട്ടു. 'എവിടെയാണോ യുദ്ധംനടക്കുന്നത് അങ്ങോട്ട് ഉടനെ ചെല്ലുക; വൈകരുത്. അതൊക്കെക്കണ്ടു വരിക,' എന്ന് പറഞ്ഞുവിട്ട

ആ ഭയങ്കരൻ അപ്രകാരം ചെയ്യാം' എന്നു പറഞ്ഞ് വേഗത്തിൽപ്പോയി. ആ യുദ്ധംചെന്ന് നോക്കിക്കണ്ടു. വാസുദേവനോട് അഗ്നികൾ പോരാടുന്ന ആ യുദ്ധഭൂമിയിൽ ആ അഗ്നികളെയെല്ലാം കണ്ടു. കന്മാഷൻ, കുസുമൻ, ദഹനൻ, ശോഷണൻ, മഹാബലനായ തപനൻ ഇങ്ങനെ സ്വാഹാകാരവിഷയത്തിൽ പ്രസിദ്ധരായ അഞ്ച് അഗ്നികൾ, പിന്നെ അവരുടെ കൂട്ടുകാരായ വേറെ മഹാഭാഗന്മാരായ അഗ്നികൾ. ഇവരെല്ലാം സൈന്യങ്ങളോടുകൂടി പടക്കളത്തിൽ നില്ക്കുന്നതായി ദൂതൻ കണ്ടു. പിഠരൻ, പതഗൻ, സ്വർണ്ണൻ, ശ്വാഗാധൻ. ഭ്രാജൻ, സ്വധാകാരാശ്രയന്മാർ. ആ സ്വധാകാരാശ്രയരും അവരോടൊപ്പം നിന്നു പൊരുതി. ജ്യോതിഷ്ടോമവിഭാഗന്മാരും വഷൾക്കാരസമാശ്രയന്മാരും കൂടെ നിന്നു. മഹാത്മാക്കളും മഹാപ്രഭന്മാരുമായ രണ്ടഗ്നികൾ ആഗ്നേയമായ തേരിൽക്കയറി ഭാസ്വരമായ ശരങ്ങളേന്തിനിന്ന് പോരാടി. അവരുടെ മദ്ധ്യത്തിലായി അംഗിരസ്സുമഹർഷിയും ശോഭിച്ചു. ശിതാശുഗം വിട്ട് അംഗിരസ്സു നില്ക്കുന്നതു കണ്ട് കൃഷ്ണൻ സംക്രുദ്ധനായി; പുഞ്ചിരിയോടെ വീണ്ടും പറഞ്ഞു; 'അഗ്നികളേ, എല്ലാവരും നില്ക്കുവിൻ. ഇതാ ഞാൻ അഭയം നല്കുന്നു. എന്റെ അസ്ത്രതേജസ്സിൽ നിങ്ങൾ വെന്ത് സകല ദിക്കിലും മറഞ്ഞ് ഇല്ലാതാകും!' ഉടനെ ദീപ്തമായ ത്രിശൂലവുമെടുത്ത് അംഗിരസ്സു പാഞ്ഞണഞ്ഞു. കൃഷ്ണനെ ഇപ്പോൾ കൊന്നുകളയും എന്ന ഭാവത്തോടെയാണ് അവന്റെ വരവ്. അവന്റെ ദീപ്തമായ ശൂലം യമാർക്കാനലഭാസ്സുള്ള അർദ്ധചന്ദ്രശരങ്ങൾകൊണ്ട് കൃഷ്ണൻ നുറുക്കി വിട്ടു. അന്തകതുല്യം ദീപ്തമായ സ്ഥൂണാകർണ്ണശരത്താൽ അംഗിരസ്സിന്റെ വക്ഷസ്സിൽ ആ മഹാശയൻ എയ്തു. ചോരചാടുന്ന ദേഹത്തോടെ അംഗിരസ്സ് ഉഴന്നുപോയി. അവൻ ഉടനെ ദേഹം ത്യജിച്ചു ഭൂമിയിൽ വീണു. മറ്റുള്ള എല്ലാ അഗ്നികളും, നാലു ബ്രഹ്മനന്ദനന്മാരും അതിവേഗത്തിൽ ബാണന്റെ പുരിയിലേക്ക് ഓടിക്കളഞ്ഞു. ബാണന്റെ പുരമുള്ളേടത്തേക്ക് ഉടനെ കൃഷ്ണനുമെത്തി. ബാണന്റെ പുരം കണ്ടപ്പോൾ ദൂരെനിന്നു നാരദൻ വിളിച്ചുപറഞ്ഞു: 'കൃഷ്ണാ! ഇതാണ് ശോണിതപുരം. ഇവിടെ രുദ്രാണിയോടുകൂടി തേജസ്വിയായ രുദ്രൻ വാഴുന്നുണ്ട്. ബാണന്റെ രക്ഷയ്ക്കായി സുബ്രഹ്മണ്യനും ഇവിടെ എപ്പോഴും ക്ഷേമത്തോടെ വാഴുന്നുണ്ട്.' നാരദൻ പറഞ്ഞവാക്കുകേട്ട് കൃഷ്ണൻ പറഞ്ഞു: 'ക്ഷണത്തിൽ മഹാമുനേ, ഭവാൻ ചിന്തിച്ചുകൊള്ളുക. ഞാൻ പറയുന്നത് മഹാമുനേ, ഭവാൻ കേൾക്കുക! ബാണനെ കാക്കുവാനായിട്ട് രുദ്രൻ ഇങ്ങോട്ടിറങ്ങുകയാണെങ്കിൽ അവനോട് ഞങ്ങളേറ്റ് ശക്തിപോലെ പൊരുതും.' ഇപ്രകാരം നാരദനും കൃഷ്ണനും തമ്മിൽ സംസാരിക്കുന്ന സമയത്ത് നിമിഷത്തിനുള്ളിൽ ഗരുഡവാഹനനായ കൃഷ്ണൻ എത്തിക്കഴിഞ്ഞു. ഉടനെ ശംഖെടുത്ത് മുഖത്തണച്ചു. ആ ശംഖ് കാറ്റടിച്ചലയ്ക്കുന്ന കാമമേഘത്തിനോടുചേർന്ന ചന്ദ്രബിംബംപോലെ കൃഷ്ണന്റെ മുഖത്തോടണഞ്ഞു പ്രശോഭിച്ചു! ഉടനെ ശംഖിന്റെ നാദത്താലും ഭേരീഘോഷത്താലും ബാണന്റെ സൈന്യം അതിവേഗത്തിൽ സന്നാഹംപൂണ്ടു ചുറ്റും നിരന്നു. ഉടനെ ആ വീരൻ കിങ്കരസൈന്യത്തെ പോരിൽ വിട്ടു. ഒരു കോടിയിലേറെയുണ്ട് ദീപ്താസ്ത്രധാരികളായ സൈനികർ. അസംഖ്യമായ ആ വലിയ സൈന്യം കാർമേഘക്കൂട്ടം പോലെ ഒന്നിച്ചുചേർന്ന് നീലാഞ്ജനചയാകാരമായി അളവില്ലാത്തവിധം അക്ഷയമായി കാണപ്പെട്ടു. ദൈത്യദാനവരാക്ഷസർ എല്ലാവരും ദീപ്തായുധന്മാരാണ്. അവ്യയനായ കൃഷ്ണനോട് പ്രമാഥാഢ്യരുമേറ്റു പൊരുതി. അർച്ചിസ്സുള്ള അഗ്നിക്കൊരുക്കുന്ന ദീപ്താസ്യരായ അവർ ചുറ്റും നിരന്നു. അടുത്തുചെന്ന് അത്യുഗ്രരായ യക്ഷരാക്ഷസകിന്നരന്മാർ ആ നാലുപേരുടെയും രക്തം യുദ്ധത്തിൽ കുടിക്കുകയായി. ആ സൈന്യത്തോടടുത്ത് മഹാബലനായ ബലഭദ്രൻ പറഞ്ഞു: 'നമ്മുടെ ബലം നശിക്കുന്നതു കാണുന്നില്ലേ? കൃഷ്ണാ, മഹാബാഹോ! ഇവർക്കു മഹാഭയം നീ ചെയ്യുക!' ഇപ്രകാരം ധീമാനായ ബലഭദ്രൻ പ്രേരിപ്പിച്ചപ്പോൾ ആഗ്നേയരായ അവരെ വധിക്കുവാനായി പുരുഷോത്തമൻ അടുത്തു. യമാന്തകസമപ്രഭനായ കൃഷ്ണൻ, അസ്ത്രജ്ഞരിൽ ശ്രേഷ്ഠനായ മധുസൂദനൻ, അസ്ത്രതേജസ്സാൽ ക്രവ്യാദാസുരഗണത്തെ അകറ്റി. ത്വരയോടെ ആ സൈന്യങ്ങൾ നില്ക്കുന്നിടത്തേക്കു പാഞ്ഞുചെന്നു. ശൂലം, പട്ടസം, വേല്, ഋഷ്ടി, പിനാകം, പരിഘം, ഇവയേന്തിയ പ്രമഥകൂട്ടർ, വളരെയുള്ള സൈന്യം ഭൂമിയിൽ നില്ക്കുന്നു. മലപോലെയും കാർനിരപോലെയും ഉള്ളവരും, നാനാരൂപരും ഭയങ്കരന്മാരും കൂട്ടമായി, വാഹനത്തോടുകൂടി യുദ്ധസന്നദ്ധരായി നില്ക്കുന്നു. കാറ്റിൽ ചിന്നുന്ന കാറുകൾപോലെയും മിന്നുന്ന മലകൾ പോലെയും പടുധന്വികളായ അവർ ശോഭിച്ചു! മുസലം, ഗദ, വാൾ, ശൂലം, പരിഘം, എന്നിവയെടുത്ത് തിങ്ങി അസംഖ്യം ആ സൈന്യം ശോഭിച്ചു! ഇതു കണ്ട് സങ്കർഷണൻ മധുവൈരിയോട് ഉടനെ പറഞ്ഞു: 'മഹാബാഹോ, കൃഷ്ണാ! ബലം കാണുന്നില്ലേ ഇവരോടെന്നു പൊരുതുവാൻ എനിക്ക് ഒരാഗ്രഹം ഉദിക്കുന്നു!'

കൃഷ്ണൻ പറഞ്ഞു: "എനിക്കും ഇവരോട് പടവെട്ടാനുള്ള ഒരു കൈത്തരിപ്പു തോന്നുന്നുണ്ട്. ഈ യോധമുഖ്യരോടേറ്റു പൊരുതുവാൻ ഞാൻ കരുതിനില്ക്കുകയാണ്. കിഴക്കോട്ടുനോക്കി പൊരുതാം. അങ്ങോട്ടു നില്ക്കട്ടെ ഗരുഡൻ! ഇടത്തുഭാഗത്ത് പ്രദ്യുമ്നൻ നില്ക്കട്ടെ! വലത്തുഭാഗത്ത് ഭവാനും നില്കുക. ഈ ഘോരമായ മഹായുദ്ധത്തിൽ പരസ്പരം കാത്തു നില്ക്കുകയും വേണം."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഗരുഡാരൂഢരായ അവർ തമ്മിൽപ്പറഞ്ഞു നിന്നു. ഗിരിശൃംഗംപോലെ ഉഗ്രമായ പരിഘം, വലിയ ഗദ, കരി എന്നിവകളാൽ പൊരുതുന്ന രൗഹിണേയന്റെ രൂപം അത്യുഗ്രമായി. പ്രളയത്തിൽ ഭൂതജാലങ്ങളെ ചുടുന്ന യമന്നു തുല്യം ബലഭദ്രൻ ഉഗ്രനായി വിളങ്ങി. യുദ്ധമാർഗ്ഗവിചക്ഷണനായ രാമൻ കലപ്പയാൽ വലിച്ചിട്ട് ഇരിമ്പുലക്കകൊണ്ട് പ്രഹരിച്ച് ശത്രുക്കളെ നിലംപരിശാക്കി. മഹാബലനും നരവ്യാഘ്രനുമായ പ്രദ്യുമ്നൻ ശരജാലത്താൽ ചുറ്റും ഏറ്റുപൊരുതുന്ന ദാനവന്മാരെ തടുത്തു. മിന്നുന്ന അഞ്ജനശൈലംപോലെ ശോഭിക്കുന്ന ജനാർദ്ദനൻ, ശംഖചക്രഗദാധരൻ, വീണ്ടും ശംഖുവിളിച്ച് പോരിൽ പ്രഹരിച്ചു. പക്ഷങ്ങൾകൊണ്ട് അടിച്ചും കൊക്കുകൊണ്ട് കൊത്തിപ്പിളർന്നും ധീമാനായ ഗരുഡൻ അവരെ കാലപുരിയിലേക്കയച്ചു. അവർ കൊന്നൊടുക്കുന്ന ഭീമവിക്രമരായ ദൈത്യസൈന്യം പോരിൽ ബാണവർഷംമൂലം ഒക്കെ ചിന്നിപ്പരന്നു. സൈന്യങ്ങൾ ഓടിപ്പാഞ്ഞുപോകുന്നസമയത്ത് അവരെ രക്ഷിക്കുന്നതിന്ന് ഒരു മഹാസത്വം പാഞ്ഞുവന്നു. വിചിത്രമായ ആ ജീവി മൂന്നുകാലും മൂന്നുതലയും ആറുകൈയും ഒമ്പത് കണ്ണുമുള്ള 'ജ്വര'മായിരുന്നു. മഹാരൗദ്രനായ അവൻ ഭസ്മം പ്രയോഗിക്കുന്ന കാലാന്തകസമനായിരുന്നു. അവൻ ആയിരം കാർമേഘങ്ങളൊന്നിച്ച് ഇടിവെട്ടിയലറുന്നവിധം അലറി. വീർപ്പുവിട്ടും കോട്ടുവായവിട്ടും ഉറക്കംതൂങ്ങുന്നവിധം അവൻ അടുത്തു. കണ്ണുകലങ്ങി മറിഞ്ഞ് വട്ടംപിടിച്ചും, വീണ്ടും റീണ്ടും ഭ്രമിച്ചു നോക്കിയും രോമാഞ്ചപ്പെട്ടും കണ്ണുവാടിയും ഉള്ളുകെട്ട

മട്ടിൽ നെടുവീർപ്പുവിട്ടും കോപിച്ചും ബലരാമൻെറ നേരെ കുതിച്ചുചെന്ന് ആക്ഷേപിച്ച് ഇപ്രകാരം പറഞ്ഞു."

ജ്വരം പറഞ്ഞു: "എടോ ബലമത്താ, നീ എന്താണ് പോരിൽ എന്നെ കാണാത്തമട്ടിൽ നില്ക്കുന്നത്? നിനക്ക് എന്നെ ബോധിച്ചില്ലായിരിക്കും. നീ നിൽക്കൂ! ഈ രണ ഭൂമിയിൽനിന്നു ജീവനോടെ നീ മടങ്ങുമെന്നു വിചാരി ക്കേണ്ടാ."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞു ചിരിച്ച് ജ്വരം ഹലായുധനോട് ഏറ്റു യുഗാന്താഗ്നിക്രൂരമായ മുഷ്ടി കൾ അവനെ പേടിപ്പെടുത്തുവാൻ നീട്ടിക്കാണിച്ചു. അനേ കാം മണ്ഡലം ചുറ്റി അവൻപോരിൽ ചരിച്ചു. അവൻെറ വേഗംമൂലം രൗഹിണേയന്ന് അവൻെറ നില കാണാത്ത മട്ടായി. ഓജസ്വിയായ ജ്വരം അവൻെറ നേരെ ഭസ്മം ജപിച്ച് എറിഞ്ഞു. അത് അതി വേഗത്തിൽ അവൻെറ കുന്നുപോലു ള്ള ദേഹത്തിൽ ചെന്നുവീണു. പിന്നെ ആ ഭസ്മം മാറിൽ നിന്നു പൊങ്ങി. മേരുശൃംഗത്തിൽ എത്തി. ദീപ്തമായ അത് ചെന്നുവീണ് ഗിരിശൃംഗത്തെ തകർത്തുകളഞ്ഞു. ശേഷം ഭസ്മത്താൽ ബലരാമൻ ഏറ്റവും ജ്വലിച്ചു. വീർപ്പിട്ടും കോട്ടു വായ്‌വിട്ടും ഉറക്കംതൂങ്ങിയും ബലഭദ്രൻ കുഴങ്ങി. കണ്ണു കൊണ്ട് ആകുലത്വം കാട്ടി, ഭ്രമിച്ച്, രോമാഞ്ചപ്പെട്ട് കണ്ണു വാടി, മനസ്സുകെട്ട് നെടുവീർപ്പിട്ട്, ബലരാമൻ കുഴങ്ങിനിന്നു. ജ്വരത്തിൻെറ ആക്രമണംമൂലം ഭഗ്നനായ ഹലി മനസ്സുകെട്ട് കൃഷ്ണനോടു പറഞ്ഞു: 'കൃഷ്ണാ, കൃഷ്ണാ, മഹാ ബാഹോ! ഞാൻ ആപത്തിൽപ്പെട്ടിരിക്കുന്നു. എനിക്ക് അഭയം നല്കുക! വത്സാ, എനിക്കു നീറ്റം സഹിച്ചുകൂടെ. എങ്ങനെ ഒരു ശാന്തി ലഭിക്കും?' ഓജസ്വിയായ ബല രാമൻ ഇപ്രകാരം പറഞ്ഞപ്പോൾ പ്രഹാരിപ്രവരനായ കൃഷ്ണൻ ചിരിച്ച് 'ചേട്ടാ, പേടിക്കേണ്ട' എന്നു പറഞ്ഞ് ബലഭദ്രനെ തഴുകി. കൃഷ്ണൻ സ്നേഹത്തോടെ തൊട്ട പ്പോൾ ദേഹത്തിലെ ചുട്ടുനീറ്റം മാറി. അങ്ങനെ ചുട്ടുനീറ്റ ത്തിൽനിന്നു ബലഭദ്രനെ കൃഷ്ണൻ വിമുക്തനാക്കി. പിന്നെ വാസുദേവൻ ജ്വരത്തെ നോക്കി ക്രോധത്തോടെ പറഞ്ഞു: 'എടോ ജ്വരമേ, നീ വരൂ! വരൂ! നിൻെറ സകലശക്തിയും എടുത്ത് നീ എന്നോടു പൊരുതൂ!' അതു കേട്ടപ്പോൾ മഹാ ബലനായ ആ ജ്വരം വലത്തുകൈകളാൽ ജ്വലിക്കുന്ന ഭസ്മമെടുത്ത് കൃഷ്ണൻെറ നേർക്കെറിഞ്ഞു. ഉടനെ മു ഹൂർത്തസമയം കൃഷ്ണൻ ദീപ്താംഗനായി. പ്രഹാരിപ്രവ രനായ കൃഷ്ണന്നു പിന്നെ അഗ്നി ശമിച്ചു. പിന്നെ ആ സർപ്പങ്ങൾക്കൊക്കുന്ന മൂന്നു കൈകളും ചുരുട്ടി കൃഷ്ണ ൻെറ കഴുത്തിലും നെഞ്ചിലും ഇടിച്ചു. ആ പുരുഷസിംഹ ങ്ങൾ തമ്മിലുള്ള പോരാട്ടം ഉഗ്രമായി. ജ്വരവും ഓജസ്വി യായ കൃഷ്ണന്നും തമ്മിൽ നടന്ന പോരാട്ടം അവർണ്ണനീയ മായിരുന്നു. പർവ്വതങ്ങളിൽ ഇടിത്തീയുണ്ടാക്കുമാറ് മേഘം ഗർജ്ജിക്കുന്നവിധം വീണു. വീണ്ടും എഴുന്നേറ്റു രണ്ടു പേരും പരസ്പരം ഇടിച്ചു. ഇങ്ങനെ അവർ തമ്മിൽ നടന്ന 'ഇടിപ്പോരാട്ടം' അത്ഭുതാവഹവും രൗദ്രവുമായിരുന്നു. 'ഇങ്ങ നെയല്ല ഇടിക്കുക. അല്ല ഇങ്ങനെയാണ് ഇടിക്കുക' എന്ന് അവർ പരസ്പരം പറഞ്ഞ് ഇടിക്കുന്ന ഇടി പർവ്വതത്തെ കുലുക്കി. ഇങ്ങനെ ആ മഹാത്മാക്കൾ തമ്മിൽ മുഹൂർത്ത സമയം പോരാട്ടം നടന്നു.

പിന്നെ കൃഷ്ണൻ കനകമണിജ്വരത്തെ തൻെറ ഭുജ വലയത്തിൽ കുടുക്കി രണത്തിൽ അമർത്തി, ജഗത്ക്ഷയ ത്തിന്നു മുതിരുന്ന നഭശ്ചരനെ കൃഷ്ണൻ രണാങ്കണത്തിൽ അമർത്തു!"

**123. ജ്വരകൃഷ്ണസംവാദം** – വൈശമ്പായനൻ പറഞ്ഞു: "ജ്വരം ചത്തുപോയി എന്നു കൃഷ്ണൻ വിചാരിച്ചു. അവ ൻെറ ദേഹം കൈകൊണ്ടു പിടിച്ചുവലിച്ചു നിലത്തേക്ക് ഒരു ഏറുകൊടുത്തു. കൈകൊണ്ടു പിടിച്ചമാത്രയിൽ ദേഹം വെടിഞ്ഞ് അവൻ കൃഷ്ണൻെറ ദേഹത്തിൽ കയറി. ഓജ സ്വിയായ കൃഷ്ണൻെറ ദേഹത്തിൽ കയറി. അവൻ കൃഷ്ണനെ വിട്ടില്ല. ഓജസ്വിയായ കൃഷ്ണൻ തൻെറ ദേഹത്തിൽ ജ്വരം വന്നു കയറിയതറിഞ്ഞു. കൃഷ്ണൻ ഇടറി ഉറച്ച് ഭൂമിയിൽ ഊന്നിനിന്നു. വീർപ്പിട്ടു കോട്ടു വായ് വിട്ടു. തുള്ളിവിറച്ച് രോമാഞ്ചപ്പെട്ട് നിദ്രബാധിച്ച മട്ടിലായി കൃഷ്ണൻ. പിന്നെ പരപുരഞ്ജയനായ കൃഷ്ണൻ സ്ഥൈര്യത്തോടെ നിന്നു. യോഗിയായ കൃഷ്ണൻ ജ്വരം ബാധമൂലമുള്ള വികാരം കാണിച്ചു. അവൻ കോട്ടുവായ്‌വിട്ടു തളർന്നുനിന്നു. ജ്വരം തന്നെയും പിടികൂടിയത് അറിഞ്ഞ് പുരുഷോത്തമൻ ആ ജ്വരത്തിൻെറ ഹുങ്കു കുറയ്ക്കുവാൻ തൻെറ വക വേറെ ഒരു ജ്വരത്തെ സൃഷ്ടിച്ചുവിട്ടു. ആ ജ്വരം സർവ്വപ്രാണികൾക്കും ഭയം നല്കുന്നവിധം അത്യു ഗ്രവും ഘോരവുമായ വൈഷ്ണവജ്വരമായിരുന്നു. കൃഷ്ണ ൻ സൃഷ്ടിച്ച ആ ജ്വരം പാഞ്ഞുചെന്ന് മുമ്പെ പടക്കള ത്തിൽ പോരാടിയിരുന്ന ജ്വരത്തെ പിമ്പിയിൽ പിടിച്ച് കൃഷ്ണൻെറ മുമ്പിൽ വെച്ചു. അവനെ ഹരി പിടിച്ചു. ക്രുദ്ധനായ വാസുദേവൻ തൻെറ ദേഹത്തിൽ കയറിയ ജ്വരത്തെ പിടിച്ചു തലയ്ക്കുചുറ്റും വീശി. അങ്ങനെ മന്നിൽ അവനെ അടിച്ച് നൂറു ശകലമാക്കുവാൻ വിചാരിച്ചു. ഉടനെ ജ്വരം നിലവിളിച്ചു പറഞ്ഞു: 'ഹാ! ഹാ! എന്നെ കൊല്ലരുതേ രക്ഷിക്കണേ! ഈ ജ്വരത്തെ കൊല്ലല്ലേ! എന്നെ കാക്കണേ അനഘാശയ!' എന്നു പറഞ്ഞ ഉടനെ കൃഷ്ണൻ അവനെ വിട്ടു. ഭൂതഭവ്യഭവിഷ്യത്തും ഗുരുമുഖ്യനുമായ ഹരി അവനെ കൊല്ലാതെ വിട്ടു! ഉടനെ ആ ജ്വരം കൃഷ്ണൻെറ മുമ്പിൽ കുമ്പിട്ടു ശരണംപ്രാപിച്ചു. അങ്ങനെ ഹൃഷീകേശനിൽനിന്നു വിമുക്തനായ ആ ജ്വരം ഇപ്രകാരം കൃഷ്ണനോടു പറഞ്ഞു."

ജ്വരം പറഞ്ഞു: "ഗോവിന്ദാ, കേൾക്കുക! ഞാൻ പറയു ന്നത് ഹേ യദുനന്ദന, കേൾക്കുക. അല്ലയോ മഹാഭുജാ! ഭവാൻ എൻെറ മനോരഥം സാധിപ്പിച്ചുതരണേ! ഞാൻ ഒരാൾ മാത്രമേ ജ്വരമായി ഭൂമിയിൽ ഉണ്ടാകാവൂ! വേറെ ഒരു ജ്വരവും ഉണ്ടാകരുത്. ദേവേശാ, ഭവാൻെറ പ്രസാദ ത്താൽ ഈ വരം ഞാൻ അങ്ങയോട് അഭ്യർത്ഥിക്കുന്നു. വരിക്കുന്നു!"

വാസുദേവൻ പറഞ്ഞു: "അങ്ങയ്ക്കു ശുഭം ഭവിക്കട്ടെ! ജ്വരമേ, നിൻെറ ആഗ്രഹപ്രകാരമാകട്ടെ! വരം വരാർത്ഥി കൾക്കു നല്കണമല്ലോ. ഭവാനാണെങ്കിൽ ശരണാഗതനു മാണ്. ലോകത്തിൽ നീ മാത്രമേ ജ്വരമായിട്ടുണ്ടാവുക യുള്ളൂ. ഞാൻ നിർമ്മിച്ച ഈ ജ്വരം എന്നിൽത്തന്നെ ലയി ച്ചുകൊള്ളട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ജ്വരത്തോട് ഇപ്രകാരം പറഞ്ഞ്, പ്രസിദ്ധനായ കൃഷ്ണൻ പിന്നെയും പറഞ്ഞു."

വാസുദേവൻ പറഞ്ഞു: "എടോ ജ്വരമേ, കേൾക്കുക. ചരാചരജഗത്തൊക്കെ വിസ്രബ്ധമാകുന്നവിധം നീ ചുറ്റുന്ന ക്രമം ഞാൻ പറയാം: നീ കേൾക്കുക. എൻെറ ഇഷ്ടത്തെ നീ നിനയ്ക്കുന്നുണ്ടെങ്കിൽ നിൻെറ ദേഹം മൂന്നായി ഭാഗിച്ചു കൊള്ളുക. ഒരു മെയ്യുകൊണ്ടു നാല്ക്കാലികളിലും രണ്ടാ മത്തെ മെയ്യുകൊണ്ട് സ്ഥിരങ്ങളിലും മൂന്നാമത്തെ മെയ്യു കൊണ്ടു മനുഷ്യനിലും നീ ചേരുന്നതാണ്. മൂന്നാം മെയ്യിനെ നാലാക്കി ഭാഗിച്ച് ഒരു ഭാഗംകൊണ്ടു പക്ഷിക ളിലും നീ ചേർക്കുന്നതാണ്. മൂന്നാമത്തേതിനെ ഭാഗിച്ച തായ ഒരു ഭാഗമുണ്ടല്ലോ അതു നാലാം ജ്വരമാകട്ടെ. അതുകൊണ്ടു നീ മർത്ത്യരിൽ വാഴട്ടെ. ശേഷിച്ച ജാതി കളിലും നീ വസിക്കുക. അതും ഞാൻ പറയാം: വൃക്ഷ

ങ്ങളിൽ കീടമായി, പത്രങ്ങളെ ചുരുട്ടി വസിക്കുക. പാണ്ഡുപത്രകനായും ഫലങ്ങളിൽ ശോഷകനായും വസിക്കുക. വെള്ളത്തിൽ നീ നീലികയാവും. മയിൽജാതിയിൽ പീലി കൊഴിക്കുന്നവനായിത്തീരും. പത്മിനി മുതലായവയിൽ ഹിമമായി ഭവിക്കും. ഭൂമിക്ക് ഊഷരമായി ഭവിക്കും. ശൈലങ്ങളിൽ നീ ഗൈരികമാകും. ഇങ്ങനെ എൻെറ പ്രസാദത്താൽ നീ പല അംശമായി പലയിടത്തായി വസിക്കുക! നീ ഗോക്കൾക്ക് അപസ്മാരമായും ഘോരകമായും വാഴുക. ഇങ്ങനെ ഭൂമിയിൽ നീ പല രൂപത്തിലും വാണുകൊള്ളുക. കാണുകിലും തൊടുകിലും നീ പ്രാണികൾക്കു ഹിംസ ചെയ്യുന്നവനാകും. ദേവന്മാർക്കും മർത്ത്യന്മാർക്കുമല്ലാതെ നിന്നെ സഹിക്കുവാൻ മറ്റാർക്കും കഴിയുന്നതല്ല!"

വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണൻെറ വാക്കുകേട്ട് ജ്വരം വല്ലാതെ ഹർഷിച്ചു. വീണ്ടും തൊഴുത് ജ്വരം പറഞ്ഞു."

ജ്വരം പറഞ്ഞു: "സർവ്വജാതിപ്രഭുത്വംമൂലം മാധവാ, ഞാൻ ധന്യനായിത്തീർന്നു! വീണ്ടും പുരുഷർഭാ, ഭവാൻെറ മൊഴി കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഗോവിന്ദാ, ഭവാൻ കല്പിച്ചാലും! ഞാൻ എന്തു വേണമെന്ന് ആജ്ഞാപിച്ചാലും മഹാഭുജാ! അസുരകുലത്തെ നശിപ്പിക്കുന്നതിന്ന് ത്രിപുരഹരനായ ഹരൻ സൃഷ്ടിച്ചവനാണ് ഞാൻ. യുദ്ധത്തിൽ ഭവാൻ എന്നെ ജയിക്കുകമൂലം ഞാൻ അങ്ങയ്ക്കു അടിമയായിരിക്കുന്നു. ഞാൻ ധന്യനായി, അനുഗൃഹീതനായി നീ എനിക്കു പ്രിയംചെയ്തു. ചക്രയുധ, കല്പിച്ചാലും! നിനക്ക് എന്തു പ്രിയമാണ് ഞാൻ ചെയ്യേണ്ടത്?"

വൈശമ്പായനൻ പറഞ്ഞു: "ജ്വരത്തിൻെറ വാക്കുകേട്ട് വാസുദേവൻ പറഞ്ഞു: "ഞാൻ ഇപ്പോൾ പറയുന്ന കരാറുകേട്ട് അതുപ്രകാരം ചെയ്യണം!"

ഭഗവാൻ പറഞ്ഞു: "മഹായുദ്ധത്തിൽ എൻെറയും നിൻെറയും ഭുജായുധന്മാർക്കുള്ള വിക്രമത്തെ, നമ്മളെ നമിച്ച്, മനസ്സിരുത്തി ചൊല്ലുകയാണെങ്കിൽ ആ മനുഷ്യൻ തീർച്ചയായും വിജ്വരനായി ഭവിക്കണം! ഭസ്മായുധനും മൂന്നു കാലുള്ളവനും മൂന്നു ശിരസ്സുള്ളവനും ഒമ്പതു കണ്ണുള്ളവനും സർവ്വരോഗേശ്വരനുമായ ജ്വരം എന്നിൽ പ്രീതനായി എനിക്കു സുഖം നല്കുമാറാകട്ടെ! ആദ്യന്തവാന്മാരും കവികളും പുരാണരും സുസൂക്ഷരും വലിയവരായ അനുശാസിതാക്കളും ആ മഹാത്മാക്കൾ പ്രദ്യുമ്ന സങ്കർഷണവാസുദേവന്മാരെ നിരോധിച്ച ജ്വരങ്ങളെ എന്നിൽനിന്നു നീക്കുമാറാകട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം സാക്ഷാൽ മഹാത്മാവായ കൃഷ്ണൻ പറഞ്ഞപ്പോൾ ആ ജ്വരം ആ യദുശാർദ്ദൂലനോടു പറഞ്ഞു: 'അങ്ങനെയാകട്ടെ,' എന്ന്. കൃഷ്ണനിൽനിന്നു വരം വാങ്ങി സന്തോഷിച്ചു കരാറു ചെയ്ത് ഉടനെ ജ്വരം കൃഷ്ണൻെറ മുമ്പിൽ തലകുനിച്ചു നമസ്കരിച്ച് പോർക്കളം ഉപേക്ഷിച്ചുപോയി."

**124. രുദ്രകൃഷ്ണയുദ്ധം** – വൈശമ്പായനൻ പറഞ്ഞു: "ഉടനെ അതിവേഗത്തിൽ മൂന്നുപേരും മൂന്നഗ്നികൾപോലെ ഗരുഡാരൂഢരായി പോരിൽ പൊരുതുവാൻ തുടങ്ങി. ഉടനെ സൈന്യത്തിലെല്ലാം ബാണവൃഷ്ടിയാൽ വർഷിക്കുവാൻ തുടങ്ങി. ഗരുഡാരൂഢരായ അവർ ഉച്ചത്തിൽ ആർത്ത് ശത്രുക്കളെ കിടിലംകൊള്ളിച്ചു. ചക്രം, ലാംഗലം, എന്നിവയുടെയും, അസ്ത്രങ്ങളുടെയും പ്രഹരമേറ്റ് ദാനവന്മാരുടെ ദുർവ്വാരമായ പെരുംപട ചുരുങ്ങി. ഉണക്കക്കാട്ടിൽ വിറകിൽ തീപിച്ച മട്ടിൽ കൃഷ്ണബാണാഗ്നിയിളകി ഏറ്റവും വർദ്ധിച്ചു. പടത്തലയ്ക്കൽ വളരെ ദാനവവീരന്മാരെ ജ്വാലയോടുകൂടിയ പ്രളയാഗ്നിപോലെ എരിച്ച് ജ്വലിച്ചു. നാനായുധങ്ങളേറ്റ് ആർത്തിപ്പെട്ടുഴന്ന ആ പെരുംപട കണ്ട് ചെന്നു തടുത്ത് ബാണൻ ഇപ്രകാരം പറഞ്ഞു."

ബാണൻ പറഞ്ഞു: "എടോ ദൈത്യവംശോത്ഥരെ, നിങ്ങൾ എന്താണ് ഇങ്ങനെ ഭയവിക്ലബരായി വൻപോരുവിട്ട് ഓടുന്നത്? കുറച്ചിലില്ലേ നിങ്ങൾക്ക്? ചട്ട, വാൾ, ഗദ, മഴു, ഖൾഗം, ചർമ്മം എന്നിവയൊക്കെ കൈവിട്ടല്ലേ നിങ്ങൾ പ്രാണനുംകൊണ്ട് പായുന്നത്? വ്യോമചാരികളായ നിങ്ങൾ ഇങ്ങനെ ഭയപ്പെട്ടാലോ? കഷ്ടം സ്വജാതിഭാവം മാത്രമല്ല, ഹരസംസർഗ്ഗവും ഒപ്പം മാനിക്കുന്ന നിങ്ങൾ ഓടിപ്പോകല്ലേ! നാണക്കേട്! ഇതാ ഞാൻ നില്ക്കുന്നു നിങ്ങളുടെ കൂടെ നില്ക്കുവിൻ!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ബാണൻ പറയുന്ന വാക്കു കേട്ടിട്ടും അവർ നിന്നില്ല. ഭയമോഹിതരായ ദാനവന്മാരെല്ലാം യുദ്ധക്കളംവിട്ട് ഓടിപ്പൊയ്ക്കളഞ്ഞു. പ്രഥമപ്പട മാത്രം, ശേഷിച്ച ആ സൈന്യംമാത്രം, അവിടെ നിന്നു. ഉടഞ്ഞുശേഷിച്ച പട വീണ്ടും പോരിന്നൊരുങ്ങി. കുംഭാണ്ഡൻ എന്നവൻ, ബാണൻെറ സഖിയായ മന്ത്രി, സൈന്യം തകർന്നതുകണ്ട് ഇപ്രകാരം പറഞ്ഞു: 'ഇതാ ബാണൻ പോരിൽ നില്ക്കുന്നു. ശങ്കരനും ഗുഹനും നില്ക്കുന്നു. സൈനികരേ, നിങ്ങൾ എന്താണ് പടക്കളത്തിൽനിന്ന് ഓടിക്കളയുന്നത്? ദാനവപുംഗവരായ നിങ്ങൾ പ്രാണൻവെടിഞ്ഞും ഓടുകയാണോ?' എന്ന് കുംഭാണ്ഡൻ വിളിച്ചുപറഞ്ഞതു കേട്ടിട്ടും ഭയവിഹ്വലരായ സൈനികർ ഒറ്റയ്ക്കു പേടിച്ച് എല്ലാവരും കണ്ടദിക്കിലേക്കു പായുകയാണ്. അതിതേജസ്വിയായ കൃഷ്ണൻ സൈന്യത്തെ തകർത്തതു കണ്ട് കണ്ണുംചുവത്തി സ്ഥാണുതന്നെ യുദ്ധത്തിന്നെത്തി. ബാണനെ കാക്കുവാനായി ശോഭിക്കുന്ന തേരിൽക്കയറി മഹേശ്വരൻ പുറപ്പെട്ടു. നന്ദീശ്വരൻ നടത്തുന്ന തേരിലാണ് വീര്യവാനായ രുദ്രൻെറ പുറപ്പാട്. ചുണ്ടുംകടിച്ച് രുദ്രൻ ഹരിയുടെ നേരെ പാഞ്ഞെത്തി. വ്യോമം വിഴുങ്ങുമാറ് സിംഹാഢ്യമായ ആ രഥത്തിൻെറ ശബ്ദം മുഴങ്ങി. കാർ വിട്ടൊഴിഞ്ഞ ചന്ദ്രനെപ്പോലെ രഥം പ്രശോഭിച്ചു. പലമാതിരി ആർക്കുന്ന നാനാരൂപരും ഭയങ്കരരുമായ ഗണങ്ങൾ പല പേരും ചേർന്ന് ദേവൻെറ തേരിന്ന് അഴകു വർദ്ധിപ്പിച്ചു. അതിൽ ചിലർ സിംഹാനനന്മാരും ചിലർ വ്യാഘ്രമുഖരുമായിരുന്നു. നാഗമുഖന്മാരും അശ്വമുഖന്മാരും ഒട്ടകമുഖന്മാരുമായ ആ ഗണങ്ങൾ പീഡയേറ്റു വിറച്ചു. ചിലർ പാമ്പിനെ പൂണുനൂലായി ധരിച്ചിരിക്കുന്നു. ചില മഹാബലന്മാർ കഴുതമുഖരും ആനമുഖരും ആടുമുഖന്മാരുമാണ്. ഛാഗവക്ത്രന്മാരും മാർജ്ജാരമുഖന്മാരും കുതിരക്കഴുത്തന്മാരും അതിലുണ്ട്. ചിരവസ്ത്രധാരികളും കുടുമ്മവെച്ചവരും ചിടത്തലയന്മാരുമുണ്ട്. അവരൊക്കെ ശംഖദുന്ദുഭിഘോഷത്തോടെ ചെന്നേറ്റു. ചിലർ സൗമ്യമുഖരാണ്, ദിവ്യവസ്ത്രം ധരിച്ചവരുമാണ്. ചിലർ നാനാപുഷ്പം ചൂടിയവരും നാനാ ആയുധമെടുത്തവരുമാണ്. സിംഹവ്യാഘ്രത്തോലുകൾ ഉടുത്തവരും വളരെ വികടന്മാരും മുണ്ടന്മാരും അവരിലുണ്ട്. ചോരയൊഴുകുന്ന വായ്തുറന്നവരും മഹാദംഷ്ടരും, ബലപ്രിയരും മഹാശത്രുഹരന്മാരുമായ അവരെല്ലാം ദേവൻെറ ചുറ്റും നിരന്നു. അവരൊക്കെ കളിയാടി പോരിന്ന് സന്നദ്ധരായി നില്ക്കുകയാണ്.

അക്ലിഷ്ടകാരിയായ രുദ്രൻെറ ദിവ്യമായ തേരു കണ്ട് കൃഷ്ണൻ ഗരുഡാരൂഢനായി രുദ്രനുമായി പോരാടുവാൻ അടുത്തു. ഗരുഡൻെറ പുറത്തിരുന്ന് എത്തുന്ന കൃഷ്ണനെ മുമ്പേതന്നെ നൂറെഴുത്താണിയമ്പ് ചുണയോടെ രുദ്രൻ

എയ്തു. അക്ലിഷ്ടകാരിയായ ഹരൻ അമ്പെയ്തു ആർത്തി പ്പെടുത്തിയവനായ ഹരി ചൊടിച്ച് പർജ്ജന്യാസ്ത്രമെടുത്തു. ഹരിരുദ്രന്മാർ പീഡിപ്പിച്ച പാരിടം അപ്പോൾ പ്രകമ്പിച്ചു പോയി. പീഡയേറ്റ് പന്നഗങ്ങൾ ഊർദ്ധ്വമുഖരായി ചരിച്ചു. ജലധാരയിൽ ആണ്ട് പർവ്വതങ്ങൾ വീണു. ചില കൊടുമുടി അവിടെ നശിച്ചു. ദിക്കും വിദിക്കും ആകാശവും ഭൂമിയും ഒപ്പം സ്ഥാണുകൃഷ്ണന്മാർ എതിർക്കെ തീ പിടിച്ചമാതിരി വിളങ്ങി. പാരിടത്തിൽ ചുറ്റും ഇടിത്തീപതിച്ചു. ഘോരമായ രംഗം കണ്ടുനില്ക്കുന്ന കുറുക്കന്മാർ അമംഗളസ്വരത്തിൽ ഓരിയിട്ടു. വാസവൻ ഘോരമായി ആർത്തു രക്തം വർഷിച്ചു. ബാണസൈന്യത്തിൻെറ പിന്നിൽ കൊള്ളിമീൻ പറ്റിനിന്നു. കൊടുങ്കാറ്റു ചുറ്റിവീശി. താരങ്ങൾ ആകുലപ്പെട്ടു ഔഷധികൾക്കു ശോഭ കുറഞ്ഞു നഭശ്ചരന്മാർ ചുറ്റാതെയായി. ഇതിന്നിടയിൽ ആ ദേവഗണങ്ങളോടുകൂടി ബ്രഹ്മാവ്, ശിവനാണ് പൊരുതുന്നത് എന്നറിഞ്ഞ് ശിവൻെറ അരികെയെത്തി. ഗന്ധർവ്വാപ്സരസ്ത്രീകൾ, യക്ഷർ, വിദ്യാധരന്മാർ, സിദ്ധചാരണസംഘങ്ങൾ, ഇവരെല്ലാം നഭസ്സിൽ കണ്ടുനില്ക്കുകയായി. പിന്നെ വിഷ്ണു വിട്ട പർജ്ജന്യാസ്ത്രം രുദ്രൻെറ തേര് നില്ക്കുന്നിടത്തേക്ക് ജ്വലിച്ചു ചെന്നു. അപ്പോഴേക്കും മൂർച്ചകൂട്ടിയ അസംഖ്യം വിശിഖങ്ങൾ എല്ലായിടത്തുനിന്നും രുദ്രൻെറ തേരു നില്ക്കുന്നിടത്ത് ചെന്നുവീണു. ഉടനെ ആഗ്നേയമായ രുദ്രാസ്ത്രം അസ്ത്രവിത്തമനായ രുദ്രൻ ക്രോധിച്ച് എയ്തു. അത് ഒരു അത്ഭുതമായി. അപ്പോൾ എല്ലായിടത്തും ദേഹം പിളർന്ന് അവർ നാലു പേരും അമ്പേറ്റ് മൂടി കാണാത്ത മട്ടിലായി. എല്ലാവരും തീയേറ്റ് വെന്തു ഉടനെ സിംഹനാദം പൊങ്ങി. ദൈത്യപുംഗവന്മാർ സന്തോഷത്താൽ ആട്ടഹസിച്ചു. ആഗ്നേയാസ്ത്രമേറ്റ് കൃഷ്ണൻ ഹതനായി എന്നു കരുതി സന്തോഷിച്ചു ആ മഹാസ്ത്രം സഹിച്ച് അന്യസ്ത്രവിത്തമനായ വാസുദേവൻ വരുണാസ്ത്രമെടുത്തു. ഓജസ്വിയായ വാസുദേവൻ വരുണാസ്ത്രം അയച്ചപ്പോൾ വരുണതേജസ്സാൽ ആഗ്നേയാസ്ത്രം ശമിച്ചു. വാസുദേവൻ പോർക്കളത്തിൽ ആ മഹാസ്ത്രം തൊടുത്തപ്പോൾ പൈശാചം, രാക്ഷസം, രൗദ്രം, ആംഗിരസം എന്നീ നാല്, അസ്ത്രങ്ങൾ, പ്രളയാഗ്നിതുല്യമായ നാലു ദിവ്യാസ്ത്രങ്ങൾ, ശങ്കരൻ, വിട്ടു. വായവ്യം, സാപിത്രം, ഐന്ദ്രം, മോഹനം, എന്നിവയെ ശിവൻെറഅസ്ത്രങ്ങളെ തടുക്കുന്നതിന്നു കൃഷ്ണനും വിട്ടു. അങ്ങനെ നാല് അസ്ത്രങ്ങൾകൊണ്ടു നാല് അസ്ത്രവും തടുത്ത് മാധവൻ വായ് തുറന്ന് അന്തകപ്രായനായി നിന്ന് വൈഷ്ണവാസ്ത്രം വിട്ടു. വൈഷ്ണവാസ്ത്രം പ്രയോഗിച്ച നേരത്ത് ദൈത്യപുംഗവന്മാരെല്ലാം, ഭൂതയക്ഷപ്പരിഷകളെല്ലാം, ബാണസൈന്യങ്ങളെല്ലാം, സകല ദിക്കിലേക്കും ഓടിക്കളഞ്ഞു. അവർ അത്രയ്ക്കു ഭയമോഹിതവിക്ലബരായി. പ്രമഥപ്രായമായ സൈന്യമെല്ലാം ചിന്നിയതായിക്കണ്ട് മഹാസുരനായ ബാണൻ നേരെ പോരിന്നു വെമ്പിപ്പുറപ്പെട്ടു. ഭീമായുധാഢ്യരായ ഘോരദൈത്യന്മാർ, മഹാസുരന്മാർ, മഹാരഥന്മാർ ഇവരാൽ ചുഴന്ന ഇന്ദ്രതുല്യനായ ബാണൻ പോരിന്നു വെമ്പിയടുത്തു.

ജപം, ഹോമം, ഭേഷജം, എന്നിവയും മറ്റുമായി മഹാനായ അവൻ സ്വസ്ത്യയനം കഴിച്ച് വസ്ത്രം,. നല്ല പശു, കായ്കൾ, പൂക്കൾ, നിഷ്കങ്ങൾ എന്നിവയെല്ലാം വിപ്രന്മാർക്കു ദാനംചെയ്തു. ബലിപുത്രൻ വിത്തനാഥനെപ്പോലെ വിളങ്ങി. അവൻെറ രഥത്തിൽ ആയിരം സൂര്യചിഹ്നങ്ങളും ധാരാളം കിങ്ങിണികളും ശോഭിച്ചു. സ്വർണ്ണവും വിശേഷ രത്നങ്ങളും നിറഞ്ഞ് അതു വിലസി. ആയിരക്കണക്കിന് ചന്ദ്രതാരരൂപങ്ങൾ നിറഞ്ഞിരുന്നു അതിൽ. അത് അഗ്നിപോലെ തിളങ്ങി. ദൈത്യൻ നടത്തുന്ന മഹാദ്ധ്വജാഢ്യമായ ആ തേരിൽ കയറി ചാപമേന്തി ബാണൻ യദുശ്രേഷ്ഠന്മാരെ ഓടിക്കുവാനായി അതിരൗദ്രമായ രൂപം കൈക്കൊണ്ടു. ക്രോധത്തോടെ തേർനിരയെ കൂട്ടിച്ചേർത്ത് അവരുടെ നേരെ ദൈത്യസംഘം ഏറ്റു. കാറ്റേറ്റു വർദ്ധിച്ചും തിരമാലയടിച്ചുതകർത്തും ലോകം മുടിക്കുവാൻ ഒരുങ്ങിയ മഹാസമുദ്രംപോലെ ഭീമങ്ങളും ഭീതികരങ്ങളുമായ സൈന്യങ്ങൾ ആ ബാണൻെറ മുമ്പിൽ പ്രശോഭിച്ചു. വലിയ തേരും ഉയർത്തിയ വില്ലുമായി കുന്നൊത്ത കാടുകൾ എന്നപോലെ രാജാവേ, കടലിന്നടുത്തു സ്ഥിതിചെയ്യുന്ന കൊട്ടാരത്തിൽ നിന്നും അവൻ വന്ന് പോരിൽ ഏറ്റു."

**125. ഹരിഹരാത്മകസ്തവം –** വൈശമ്പായനൻ പറഞ്ഞു: "ലോകം കൂരിരുട്ടിൽപ്പെടുകയും മുക്കണ്ണൻ ദീപ്തികൊള്ളുകയും ചെയ്തപ്പോൾ നന്ദികേശ്വരനും തേരും രുദ്രനും കാണപ്പെട്ടില്ല. രോഷത്താലും ബലത്താലും ഇരട്ടി ദീപ്തയുള്ളവനായി, അമ്പെടുത്ത്, ത്രിപുരാന്തകൻ ബ്രഹ്മാവിനോടു ചേർന്നു നിന്നു. വില്ലിൽ തൊടുത്ത് മുക്കണ്ണൻ എയ്യുവാൻ ഭാവിക്കുന്ന സമയത്ത് ചിത്രജ്ഞനായ മഹാത്മാവ്, വാസുദേവൻ, അറിഞ്ഞ് 'ജൃംഭണം' എന്നു പേരായ അസ്ത്രം ഉടനെ കൈയിലെടുത്ത് ഹരനെ. മഹാബലനും ക്ഷിപ്രകാരിയുമായ പുരുഷോത്തമൻ ജൃംഭിപ്പിച്ചു. കൃഷ്ണൻ അമ്പും വില്ലുമേന്തി ജൃംഭിപ്പിച്ച ഹരൻ, ദൈത്യരക്ഷോവിജയിയായ ഹരൻ, മോഹത്തിലാണ്ടുപോയി. ഉടനെ ബലോന്മത്തനായ ബാണൻ ശിവനെ പ്രേരിപ്പിച്ചു. ഭൂതാത്മാവായ ഹരി അപ്പോൾ സ്നിഗ്ദ്ധഗംഭീരമായ വാക്കാൽ ആർത്തു. അപ്പോൾ മഹബലനായ കൃഷ്ണൻ ശംഖുവിളിച്ചു. പാഞ്ചജന്യരോഷത്താലും ശാർങ്ഗധ്വനിയാലും അവിടം മുഖരിതമായി.

മഹേശ്വരൻ ജൃംഭിച്ചതായിക്കണ്ടപ്പോൾ സർവ്വഭൂതവും ഭയപ്പെട്ടു. അതിന്നിടയിൽ അവിടെ പോരിൽ രുദ്രപാർഷദന്മാർ മായായുദ്ധമെടുത്ത് പ്രദ്യുമ്നനെ വളഞ്ഞു. അവർക്ക് നിദ്രയുണ്ടാക്കിത്തീർത്തു. വീര്യവാനായ മകരദ്ധ്വജൻ ദാനവന്മാരെ ശരമെയ്തു മുടിച്ചു. പ്രമഥപ്രായരായവരെ, ബലിഷ്ഠരായവരെ, എല്ലായിടത്തും തകർത്തുവിട്ടു. അക്ലിഷ്ടകാരിയായ ദേവൻ ജൃംഭിക്കുന്ന സമയത്ത് ദേവൻെറ വായിൽനിന്ന് അഗ്നിജ്ജ്വാല പത്തുദിക്കും ദഹിപ്പിക്കുമാറ് പുറപ്പെട്ടു. വമ്പന്മാർ പീഡയേല്പിക്കുന്ന ധരണീദേവി ഉടനെ വിറച്ച് വിശ്വനാഥനായ ബ്രഹ്മാവിനെ ശരണംപ്രാപിച്ചു."

പൃഥിവി പറഞ്ഞു: "മഹൗജസ്സാൽ ഞാൻ പീഡയേൽക്കുന്നു മഹാഭുജാ! ദേവദേവാ, കൃഷ്ണാ! രുദ്രഭാരംമൂലം ഞാൻ വീണ്ടും കടലാവുകയാണ്! കടലിൽ ഞാൻ ആണ്ടു പോയി! അസഹ്യമായ ഈ ഭാരത്തെ ഭവാൻ ഒന്ന് ചിന്തിച്ചാലും! ഞാനേന്തുമ്പോൾ ഈ ചരാചരങ്ങൾ കനപ്പെട്ടവയാകുന്നു ദേവാ!'

വൈശമ്പായനൻ പറഞ്ഞു: "ഉടനെ കശ്യപീദേവിയോടു പിതാമഹൻ പറഞ്ഞു: 'മുഹൂർത്തസമയം നീ താങ്ങിനില്ക്കുക! ഉടനെ ഭാരമൊക്കെ ഇല്ലാതാകും!' ഉടനെതന്നെ ബ്രഹ്മാവ് രുദ്രനെ നോക്കി പറഞ്ഞു."

ബ്രഹ്മാവ് പറഞ്ഞു: "മഹാസുരവധം നിശ്ചയിക്കപ്പെട്ടിരിക്കുന്നു. ഇനി എന്തിന്നു കാക്കുന്നു? മഹാബാഹോ, ഭവാന് ചേർന്നതല്ല കൃഷ്ണനോടുള്ള പോരാട്ടം! ആത്മാവ് രണ്ടായി ശിവനും വിഷ്ണുവുമായി നില്ക്കുകയാണ്. അങ്ങനെയുള്ള നിനക്ക് എങ്ങനെ കൃഷ്ണനെ കൊല്ലുവാൻ കഴിയും? സാധ്യമല്ല!"

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ശരീരയോഗത്താൽ ഭഗവാനും അവ്യയനുമായ പ്രഭു സചരാചരമായ ത്രൈലോ

ക്യം യോഗത്തെ പ്രാപിച്ച് മനസ്സാൽ കണ്ടു. ആ യോഗാത്മാവു വരങ്ങൾ ചിന്തിച്ച്, ദ്വാരകാപുരിയിൽ പറഞ്ഞത് എല്ലാം ഓർമ്മയിൽവെച്ച്, പിന്നെ ഒന്നും ഉത്തരം പറഞ്ഞില്ല. ഉടനെ പിന്തിരിയുകതന്നെ ചെയ്തു. ഏകയോനിജനായ തന്നെത്തന്നെ കൃഷ്ണയോനിയിൽ ശംഭു ദർശിച്ചു. ഉടനെ, രുദ്രൻ പിൻവാങ്ങി പോരിൽ തർക്കം ഒഴിവാക്കി. 'ഭഗവാനേ, ഞാൻ പൊരുതുകയില്ല' എന്ന് രുദ്രൻ ബ്രഹ്മാവിനോടു പറഞ്ഞു. 'കൃഷ്ണനോടുള്ള യുദ്ധത്തിലുണ്ടായ ഭാരം ഭൂമിക്കു നീങ്ങുകയും ചെയ്യട്ടെ!'

പിന്നെ കൃഷ്ണനും രുദ്രനും തമ്മിൽ ഗാഢമായി ആലിംഗനം ചെയ്ത് തഴുകി. ഏറ്റവും പ്രീതിയോടെ അവർ പോർക്കളത്തിൽനിന്ന് മാറിപ്പോയി. ലോകം കാണുന്ന പിതാമഹൻ അവരെ ഒന്നാക്കിയപ്പോൾ യോഗംപൂണ്ടവരായ ആ മഹാത്മാക്കൾ പിന്നെ വേറെയായി ആരും കണ്ടില്ല. അവർ പരസ്പരാലിംഗനത്തിൽ ഒന്നായിപ്പോയി. അതിനെപ്പറ്റി മാർക്കണ്ഡേയനും നാരദനും, ദീർഘദൃഷ്ടികളാണെന്നറിയുന്ന പിതാമഹൻ പാർശ്വസ്ഥരായ അവരോടു ചോദിച്ചു."

പിതാമഹൻ പറഞ്ഞു: "മന്ദരാചലപാർശ്വത്തിൽ പൊയ്കയിൽ ശിവകൃഷ്ണന്മാരെ, അച്യുതാത്മാക്കളെ, അല്ലയോ ബ്രാഹ്മണാ, ഞാൻ കണ്ടു. രാത്രി സ്വപ്നത്തിലാണ് ഞാൻ കണ്ടത്. ഹരനെ ഹരിയുടെ രൂപത്തിൽ കണ്ടു. ഹരിയെ ഹരൻെറ രൂപത്തിലും കണ്ടു. ശിവൻ മഞ്ഞവസ്ത്രം ചുറ്റി ശംഖുചക്രങ്ങൾ എടുത്തമട്ടിൽ കണ്ടു. ഹരിയേപുലിത്തോലുടുത്ത്, ശൂലപട്ടസങ്ങൾ ധരിച്ച് നില്ക്കുന്നതായും കണ്ടു. ശിവൻ ഗരുഡൻെറ പുറത്തിരിക്കുന്നതായും, ഹരി കാളപ്പുറത്തിരിക്കുന്നതായും കണ്ടു. ഇത് ഒരു അത്യത്ഭുതംതന്നെ! ബ്രാഹ്മണാ! ഞാൻ വിസ്മയിച്ചുപോയി. ഭഗവാനേ, ഇതിൻെറ അർത്ഥം എന്താണെന്ന് സുവ്രതാ, ഭവാൻ പറയൂ."

മാർക്കണ്ഡേയൻ പറഞ്ഞു: "വിഷ്ണുവായ ശിവനും ശിവനായ വിഷ്ണുവും തമ്മിൽ യാതൊരു വ്യത്യാസവും കാണുന്നില്ല. അതുകൊണ്ട് അവർ ശുഭം നല്കുന്നു. അനാദിനിത്യനിധനമായ ഇത് അക്ഷരമാണ്, അവ്യയമാണ്, ഏകമാണ്. അത് ഞാൻ ഭവാനോട് പറയുന്നു. ആ രൂപം ഹരിഹരാത്മകമാണ്. വിഷ്ണു ആരോ, അവൻതന്നെയാണ് രുദ്രൻ. രുദ്രൻ ആരോ, അവൻതന്നെയാണ് ബ്രഹ്മാവ്. മൂന്ന് മൂർത്തിയോടെ കാണുന്ന അവർ ഒന്നുതന്നെയാണ്. രുദ്രവിഷ്ണു പിതാമഹന്മാർ വേറെയില്ല. അവർ ലോകകർത്താക്കളും വരദരും സ്വയംഭൂവായ ലോകനാഥരുമാണ്. അവർ അർദ്ധനാരീശ്വരന്മാരാണ്, തീവ്രമായ വ്രതമുള്ളവരാണ്. വെള്ളത്തിൽ വെള്ളംവീഴ്ത്തിയാൽ വെള്ളംതന്നെയാകുന്നവിധം വിഷ്ണു രുദ്രനിൽച്ചേർന്നാൽ അവൻ രുദ്രൻ തന്നെയായിത്തീരും. അഗ്നിയിൽ അഗ്നിചേർന്നാൽ അഗ്നിയായിത്തീരുന്നമാതിരി രുദ്രൻ വിഷ്ണുവിൽച്ചേർന്നാൽ വിഷ്ണുവായിത്തീരും. രുദ്രൻ അഗ്നിയും യമനും വിഷ്ണുവും സോമാത്മകനുമാണെന്ന് നീ ഓർക്കുക! അഗ്നിഷ്ടോമാത്മകമാണ് ഈ വിശ്വം, ഈ ചരാചരങ്ങളെല്ലാം, എന്നു നീ ഓർക്കണം. ചരാചരങ്ങൾക്ക് കർത്താക്കളും അപഹർത്താക്കളും അവരാണ്. ജഗത്തിന്ന് ഹിതം പ്രഭവിഷ്ണു മഹേശ്വരന്മാർ ചെയ്യുന്നു. കർത്തൃകാരണകർത്താക്കളും കർത്തൃകാരണകാരകന്മാരും ഭൂതഭവ്യഭവന്മാരുമാണ് ഈ ദേവന്മാരായ ഹരിശങ്കരന്മാർ. ഇവർ വർഷിക്കുന്നു, ഭാസിക്കുന്നു, വീശിക്കുന്നു, സൃഷ്ടിക്കുന്നു. ഇത് പരമരഹസ്യമായ കാര്യമാണ്. പിതാമഹാ, ഞാൻ ഇതു ഭവാനോടു പറയുകയാണ്. ഇത് നിത്യവും പഠിക്കുന്നവനും കേൾക്കുന്നവനുമായ നരൻ വിഷ്ണുവിൻെറയും രുദ്രൻെറയും പ്രസാദത്താൽ പരമമായ സ്ഥാനത്തെ പ്രാപിക്കുന്നതാണ്. ഞാൻ ബ്രഹ്മാവിനോടുചേർന്ന വിഷ്ണുരുദ്രന്മാരെ സ്തുതിക്കുന്നു. ഇവരാണ് മുഖ്യദേവന്മാർ. ഇവരാണ് ജഗത്തിന്ന് പ്രഭവാവ്യയന്മാർ."

## ഹരിഹരാത്മകസ്തവം

"രുദ്രന്ന് പരമൻ വിഷ്ണു, വിഷ്ണുവിന്ന് പരമൻ ശിവൻ. ഒരുത്തൻതന്നെ രണ്ടായി ചരിക്കുന്നവരാണവർ. ശിവനില്ലാതില്ല വിഷ്ണു വിഷ്ണുവില്ലാതഹോ ശിവൻ. അതുകൊണ്ടവർ മുമ്പേതാൻ ഒന്നാണീ രുദ്രകേശവർ. തൊഴാം കൃഷ്ണന്നു രുദ്രന്നു തൊഴാം സഹചരന്നിതാ തൊഴാം. ത്രിനേത്രന്നിത ഞാൻ ദ്വിനേത്രന്നും തൊഴാം തൊഴാം തൊഴാം കുമാരഗുരവെ പ്രദ്യുമ്നഗുരുവെത്തൊഴാം. തൊഴാം ധരിത്രീധരനു ഗംഗാധരനു കൈതൊഴാം. തൊഴാം മയൂരപിഞ്ഛന്നു തൊഴാം കേയൂരഭൃത്തിനും. തൊഴാം കപാലമാലിക്കു വനമാലിക്കു തൊഴാം. തൊഴാം ത്രിശൂലഹസ്തന്നു ചക്രഹസ്തന്നു കൈതൊഴാം. തൊഴാം കനകദണ്ഡന്ന് ബ്രഹ്മദണ്ഡിക്കു കൈതൊഴാം. തൊഴാം ചർമ്മനിവാസന്ന് പീതവാസസ്സിനായ്ത്തോഴാം. തൊഴാം ലക്ഷ്മീപതിയെ ഞാൻ ഉമാപതിയെ ഞാൻ തൊഴാം. തൊഴാം ഖട്വാംഗധരനു തൊഴാം മുസലധരനും. തൊഴാം ഭസ്മാംഗധാരന്നു തൊഴാം കൃഷ്ണാംഗധാരനും. തൊഴാം ശ്മശാനവാസന്നു തൊഴാം സാഗരവാസനും. തൊഴാം വൃഷഭവാസന്നു തൊഴാം ഗരുഡവാഹനും. തൊഴാമനേകരൂപന്നു ബഹുരൂപന്നു കൈതൊഴാം. തൊഴാം പ്രളയകൃത്തിന്നു തൊഴാം ത്രൈലോക്യഭൃത്തിനും. കൈതൊഴാം സൗമ്യരൂപന്നു തൊഴാം ഭൈരവരൂപനും വിരൂപാക്ഷന്നു ദേവന്നു തൊഴാം സൗമ്യേക്ഷണന്നുമേ. ദക്ഷയജ്ഞവിനാശന്നു ബലിബന്ധകരന്നുമേ. തൊഴാം പർവ്വതവാസന്നു തൊഴാം സാഗരവാസനും തൊഴാം സുരരിപുഘ്നന്നു ത്രിപുരഘ്നന്നു കൈകൊഴാം. കൈതൊഴാം നരകഘ്നന്നു കാമാംഗഘ്നന്നു കൈതൊഴാം. തൊഴാമന്ധകനാശന്നു തൊഴാം കൈടഭനാശനും. തൊഴാം സഹസ്രഹസ്തന്ന് അസംഖ്യഭുജനും തൊഴാം. തൊഴാം സഹസ്രശീർഷന്നു ബഹുശീർഷന്നുകൈതൊഴാം. ദാമോദരന്നു ദേവന്നു മുഞ്ജമേഖലനും തൊഴാം. കൈതൊഴാം ഭഗവാൻ വിഷ്ണോ, കൂപ്പുന്നേൻ ഭഗവൻ ശിവാ! ഭഗവാനു തൊഴാം ദേവാ, കൈകൂപ്പാം ദേവപൂജിതാ! തൊഴാം കർമ്മങ്ങൾക്കു കർമ്മൻ, കൂപ്പാമമിതവിക്രമാ! ഋഷീകേശന്നു കൂപ്പുന്നേൻ സ്വർണ്ണകേശന്നു കൈതൊഴാം."

മഹാത്മാവായ രുദ്രൻെറയും വിഷ്ണുവിൻെറയും ഈ സ്തവം ഋഷിമാർ എല്ലാവരും ഒത്തുചേർന്നു വാഴ്ത്തി സ്തുതിക്കുന്നു. വേദജ്ഞാനിയായ വ്യാസൻ, ധീമാനായ നാരദൻ, ഭാരദ്വാജൻ, ഗർഗ്ഗ്യൻ, വിശ്വാമിത്രൻ, അഗസ്ത്യൻ, പുലസ്ത്യൻ, മഹാത്മാവായ ധൗമ്യൻ ഇവരെല്ലാം ഈ ഹരിഹരാത്മകസ്തവം ചൊല്ലുന്നു. ഈ സ്തോത്രം നിത്യവും ചൊല്ലുന്നവൻ അരോഗനാകും ബലവാനാകും. അതിൽ യാതൊരു സംശയവുമില്ല. നിത്യവും ശ്രീ നേടും, എല്ലാക്കാലത്തും സ്വർഗ്ഗസുഖം അനുഭവിക്കുകയും ചെയ്യും. പുത്രനില്ലാത്തവൻ പുത്രനെ നേടും, കന്യക പതിയെ നേടും. ഈ സ്തോത്രം കേൾക്കുന്ന ഗർഭിണി നല്ല പുത്രനെ പ്രസവിക്കും. രാക്ഷസന്മാരും, പിശാചുക്കളും, വിഘ്നൗഘങ്ങളും, വിനായകനും ഈ സ്തവം ചൊല്ലുന്ന ദിക്കിൽ ഒരിക്കലും ഭയമുണ്ടാക്കുന്നതല്ല.

**126. ബാണാസുരവരപ്രദാനം – ബാണൻെറ ബാഹുച്ഛേദവും വരപ്രാപ്തിയും** – ജനമേജയൻ പറഞ്ഞു: "മഹാത്മാവായ കൃഷ്ണനും മഹാദേവനും പിന്മാറിയതിന്നുശേഷം ആ പരന്മാർ തമ്മിൽ പിന്നെ രോമാഞ്ചജനകമായ പോര് എങ്ങനെ ഉണ്ടായി?"

വൈശമ്പായനൻ പറഞ്ഞു: "കുംഭാണ്ഡൻ നടത്തുന്ന തേരിൽ കയറി ഗുഹൻ ഉടനെ കേശവനോടും, ബലഭദ്രനോടും, പ്രദ്യുമ്നനോടും ചെന്ന് ഏറ്റു. ക്രൂരമായ ശരങ്ങൾ അവരുടെ നേരെ ഗുഹൻ എയ്യുവാൻ തുടങ്ങി. സഹിക്കുവാൻ വയ്യാത്ത 'കോപത്തോടെ പ്രവരനായ കുമാരൻ എതിർക്കുവാൻ തുടങ്ങി. ഗുഹൻെറ ശരമേറ്റ് അവരുടെ മൂന്നുപേരുടെയും ദേഹം മുറിവേറ്റ് രക്തം ചാടി. മൂന്നുപേരും മൂന്നഗ്നികൾപോലെ അവനോട് എതിർത്തു. അസ്ത്രജ്ഞരായ അവർ മൂന്നുപേരും മൂന്നുത്തമാസ്ത്രങ്ങൾകൊണ്ട്, വായവ്യം, ആഗ്നേയം, പാർജ്ജന്യം എന്നിവകൊണ്ട്, ആ ശക്തന്മാർ എയ്തു. ഉടനെ ശൈലം, വാരുണം, സാവിത്രം എന്നീ അസ്ത്രങ്ങൾകൊണ്ട് ഗുഹൻ അവയെ നശിപ്പിച്ചു. കോപത്തോടെ ദീപ്താപനായി, ദീപ്തബാണനായി, പോരാടുന്ന കുമാരൻെറ സരൗഘങ്ങളെ അസ്ത്രമായയാൽ ആ വമ്പർ നശിപ്പിച്ചു. എപ്പോൾ ഗുഹൻ കോപിച്ച് തേജസ്സാൽ ഉജ്ജ്വലിച്ചുവോ. അപ്പോൾ ഗുഹൻ കാലകല്പവും ദുരാസദവുമായ ബ്രഹ്മശിരസ്സ് എന്ന അസ്ത്രം ചുണ്ട് കടിച്ചുകൊണ്ട് ആ പാവകി എയ്തു. സഹസ്രാംശുപ്രഭവും, അതിദുരാസദവും, ലോകക്ഷയകരവും, ഘോരവുമായ ബ്രഹ്മശിരസ്സ് എന്ന മഹാസ്ത്രം അയച്ചപ്പോൾ ഉടനെ കേശിമഥനനായ കേശവൻ ചക്രം കൈയിലെടുത്തു. സർവ്വഅസ്ത്രവീര്യവും തടയുന്നതും അവയെയെല്ലാം നശിപ്പിക്കുന്നതുമാണ് ചക്രായുധം. ഓജസ്സുകൊണ്ട് ചക്രം ബ്രഹ്മശിരോസ്ത്രപ്രഭയെ നശിപ്പിച്ചു. വർഷക്കാലത്ത് അർക്കബിംബത്തെ കാറുകണക്കെ നിഷ്പ്രഭമാക്കി. ഓജസ്സുപോയി വീര്യമറ്റ് ഗുഹൻെറ ശരം നിഷ്പ്രഭമായി. ബ്രഹ്മശിരസ്സു നശിച്ചപ്പോൾ ഗുഹൻ ക്രോധാരുണനേത്രനായി. ഗുഹൻ ഹവിസ്സാൽ അഗ്നി എന്നവിധം ജ്വലിച്ചു. ഉടനെ ശത്രുഹരവും ദിവ്യവും പൊന്മയവുമായ വേൽ കൈയിലെടുത്ത് പ്രളയാഗ്നിപ്രഭവും കൊള്ളിമീൻപോലെ എരിയുന്നതും, എട്ടു മണി കെട്ടിയതുമായ ആ വേൽ ഗുഹൻ കോപത്തോടെ ചാട്ടി ഉച്ചത്തിൽ ആ ശത്രുഭയങ്കരൻ അലറി. ആ മഹാത്മാവായ ബ്രഹ്മണ്യൻ വിട്ടയച്ച വേല് ജൃംഭിച്ചമട്ടിൽ ആകാശത്ത് ദീപ്തമായ മുഖത്തോടെ പാഞ്ഞേറ്റ് കൃഷ്ണനെ കൊല്ലുവാനായി അടുത്തു. ഇതുകണ്ട് ദേവന്മാരോടുകൂടി നില്ക്കുന്ന ശക്രൻ ഏറ്റവും വിഷണ്ണനായി. ജ്വലിച്ചെടുക്കുന്ന വേൽ കണ്ടപ്പോൾ ഇന്ദ്രൻ തീർച്ചയാക്കി കൃഷ്ണൻ ഭസ്മമായിപ്പോയി എന്ന്. വൻപോരിൽ ആ മഹാശക്തി അടുത്തെത്തിയ സമയത്ത് കൃഷ്ണൻ 'ഹും' എന്ന് ഭർത്സിച്ച സമയത്ത്, വേൽ ഭൂമിയിൽച്ചെന്നുവീണു. ആ മഹാവേൽ കൃഷ്ണൻ 'ഹും' കാരം കൊണ്ടു വീഴ്ത്തിയതു കണ്ട് 'നന്ന്! നന്ന്!' എന്ന ആശ്ചര്യശബ്ദം അവിടെയെങ്ങും പൊങ്ങി. ഇന്ദ്രാദികളായ ദേവകൾ സിംഹനാദം പൊഴിച്ചു. അങ്ങനെ ദേവന്മാർ ആർക്കുന്ന സമയത്ത് പ്രതാപവാനായ വാസുദേവൻ വീണ്ടും ദൈത്യവിനാശനമായ ചക്രം കൈയിലെടുത്തു അമിതതൗജസ്സുള്ളവനായ കൃഷ്ണൻ ചക്രം ചുറ്റിക്കുന്ന സമയത്ത് കുമാരനെ കാക്കുന്നതിന്നുവേണ്ടി ദേവന്മാർ പറഞ്ഞുവിട്ട സുതനുവായ കോടവീദേവി നഗ്നയായി അവിടെച്ചെന്നു. ലംബമാനയായ ആ മഹാഭാഗ പാർവ്വതീദേവിയുടെ എട്ടാമത്തെ അംശംകൊണ്ട് ജനിച്ചവളാണ്. ചിത്രയെന്നും കനകശക്തിയെന്നും അറിയപ്പെടുന്ന അവൾ നഗ്നരൂപിണിയായി കൃഷ്ണൻെറ ഇടതുഭാഗത്തു നിന്നു. കുമാരന്നിടയിൽ ആ ദേവിയെക്കണ്ടപ്പോൾ മധുസൂദനൻ തലതാഴ്ത്തി നിന്ന് ഇപ്രകാരം പറഞ്ഞു: 'പോകൂ! പോകൂ! മോശം! എന്താണീ കാണിക്കുന്നത്?' 'നീ എന്താണ് വിഘ്നംചെയ്യുന്നത്? ഞാൻ അവനെ വധിക്കുവാൻ നിശ്ചയിച്ചതാണ്. തടസ്സപ്പെടുത്താതെ മുമ്പിൽനിന്ന് പോകൂ!' കൃഷ്ണൻ പറഞ്ഞതു കേട്ട് കോടവീദേവി വസ്ത്രം ധരിച്ചില്ല; നഗ്നയായിത്തന്നെ നിന്നു. സ്കന്ദനെ രക്ഷിക്കുവാൻ അതാണ് അവൾ കണ്ട ഉപായം."

ശ്രീഭഗവാൻ പറഞ്ഞു: "നീ അതിവേഗത്തിൽ ഈ ഗുഹനെയും കൊണ്ട് പേർക്കളത്തിൽനിന്ന് പോവുക. അങ്ങനെ ചെയ്താൽ ഇവന്ന് നന്മയായി. എന്നോട് മത്സരിച്ച് പൊരുതിയാൽ ഇവൻ പിന്നെ ബാക്കിയുണ്ടാവുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "പോർക്കളത്തിൽ അവൾ നഗ്നയായി നില്ക്കുന്നതു കണ്ടപ്പോൾ ദേവനായ ഹരി. വാസവാനുജൻ ചക്രം പിൻവലിച്ചു. ധീമാനും ദേവദേവനുമായ കൃഷ്ണൻ ഇപ്രകാരം ചെയ്തപ്പോൾ ദേവി ഗുഹനെയുംകൊണ്ട് ഹരൻെറ സമീപത്തിലെത്തി. ഇതിന്നിടയ്ക്ക് വലിയ ഭയം അകപ്പെട്ടിരിക്കെ കുമാരനെയുംകൊണ്ട് ദേവി പടക്കളംവിട്ടു പോയപ്പോൾ ബാണൻ യുദ്ധക്കളത്തിലെത്തി. കൃഷ്ണൻ ഗുഹനെ വിട്ടതുകണ്ട് ബാണൻ ചിന്തിച്ചു: 'ഞാൻതന്നെ കൃഷ്ണനോട് പൊരുതുന്നുണ്ട്.' ഭൂതയക്ഷഗണങ്ങളും ബാണൻെറ സൈന്യങ്ങളും എല്ലാ ദിക്കിലേക്കും ഭയപ്പെട്ട് ഓടിക്കളഞ്ഞു. അവർ ഭയമോഹിതദൃഷ്ടികളായി നില്ക്കുവാൻ കഴിയാതെ ഓടിപ്പോയി.

പ്രമാഥഭൂയിഷ്ഠമായ സൈന്യം ചിന്നിയതായിക്കണ്ട് ബാണമഹാസുരൻ ത്വരയോടെ പോരിന്ന് പുറപ്പെട്ടു. ഭീമായുധന്മാരും അത്യുഗ്രരുംആയ ദൈത്യവീരന്മാർ, മഹാരഥന്മാരും മഹാബലന്മാരുമായ അവരോടുചേർന്ന അവൻ ദേവന്മാരോടുചേർന്ന ഇന്ദ്രനെപ്പോലെ പുറപ്പെട്ടു. വൈദികന്മാർ ശത്രുവധത്തെ പുകഴ്ത്തി. അപ്രകാരം ശ്രുതശീലന്മാരായ വൃദ്ധരും പുകഴ്ത്തി. ജപം, മന്ത്രം, ഭേഷജം എന്നിവയാൽ ആ യോഗ്യൻ സ്വസ്ത്യയനം കഴിച്ചു. പിന്നെ തൂര്യരവത്തോടും ഭേരീരവത്തോടും ദൈത്യസിംഹാരവത്തോടും കൂടി ബാണൻ കൃഷ്ണൻെറനേരെ പോരിന്നെത്തി. യുദ്ധത്തിന്ന് ബാണൻ അണയുന്നതു കണ്ടപ്പോൾ ഗരുഡാരൂഢനായി കൃഷ്ണൻ ബാണൻെറനേരെ ചെന്നു. യുദ്ധത്തിൽ ആ യദുവൃഷൻ, ഗരുഡാരൂഢനായ ഹരി, അമിതൗജസ്വി നേരിട്ട് വരുന്നതുകണ്ട്, ബാണൻ നേരിട്ടുനില്ക്കുന്ന കൃഷ്ണനെക്കണ്ട് ശക്തനായ കൃഷ്ണനോട് ഇപ്രകാരം പറഞ്ഞു."

ബാണൻ പറഞ്ഞു: "എടോ മാധവാ, നിൽക്കൂ! നിൽക്കൂ! നീ ജീവനോടെ തിരിച്ചു ദ്വാരകയ്ക്ക് പോവുകയില്ല. ഇനി ദ്വാരകയിൽ ഇഷ്ടജനങ്ങളെ നീ കാണുകയില്ല! മരത്തുമ്പുകളെ നീ ഇന്ന് പൊന്നായിക്കാണും. ഞാൻ പോരിൽ ആക്രമിക്കുകയാൽ നീ കാലപുരിപുകും. ആയിരം കൈയുള്ള എന്നോട് എട്ടുകൈയുള്ള നീ എതിർത്ത് പൊരുതി ജയിക്കാമെന്ന് വിചാരിക്കുന്നു! നിൻെറ മൂഢത്വം വിചിത്രംതന്നെ ഗരുഡദ്ധ്വജാ! പോരിൽ ഞാൻ ഇന്ന് തോല്പിക്കുന്ന ബാന്ധവന്മാരോടുകൂടി ഹനിക്കപ്പെടുമ്പോൾ ഈ ശോണിതപുരിയിൽക്കിടന്ന് നീ ദ്വാരകയെ സ്മരിക്കും! നാനാ ആയുധങ്ങൾ കൈക്കൊണ്ട് നാനാ അംഗദങ്ങൾ അണിഞ്ഞ് ഇന്ന് എൻെറ ആയിരം കൈ ഒരു കോടി കൈയായി ശോഭിക്കുന്നത് നീ കണ്ടുകൊള്ളുക."

വൈശമ്പായനൻ പറഞ്ഞു: "അവൻെറ ഗർജ്ജിച്ച

കൊണ്ടുള്ള വാക്യം സിന്ധുവിന്റെ ഗർജ്ജനംപോലെ, കാറ്റേറ്റതിരയുടെ ഇരമ്പംപോലെ, മഹാഘോരമായി മുഴങ്ങി. ക്രോധത്തോടെ അവന്റെ കണ്ണുകൾ കലങ്ങിച്ചുവന്നു. അവൻ വിശ്വം ദഹിപ്പിക്കുവാൻ വാനിൽ ജ്വലിച്ചുനില്ക്കുന്ന അർക്കനെപ്പോലെ വിളങ്ങി. ബാണന്റെ അത്യൂർജ്ജിതമായ മൊഴി കേട്ടപ്പോൾ നാരദൻ അംബരം പിളരുന്നവിധം പൊട്ടിച്ചിരിച്ചു. നാരദൻ യോഗപടക്കെട്ടുംകെട്ടി ആ യുദ്ധം കാണുവാൻ സസന്തോഷം ഒരുങ്ങിനിന്നു. കൗതുകത്താൽ വിടർന്നകണ്ണുകളോടെ മുനി അവിടെ ചുറ്റി."

ശ്രീകൃഷ്ണൻ പറഞ്ഞു: "എടോ ബാണാ, നീ എന്താണ് ഗർജ്ജിക്കുന്നത്? ശൂരന്മാർ ഗർജ്ജിക്കാറില്ല. വരൂ! പോരിൽ ഒന്നു പൊരുതൂ! വെറുതെ ഗർജ്ജിച്ചിട്ടെന്തു കാര്യം? വാക്കുകൊണ്ട് യുദ്ധം സാധിക്കുമെങ്കിൽ നീതന്നെ എന്നും ജയിക്കും. എടോ ബലിനന്ദനാ! എന്തിനീ വിഡ്ഢിത്തം പറയുന്നു? വരൂ! യുദ്ധത്തിൽ നീ എന്നെ വെല്ലുക! അല്ലെങ്കിൽ തോറ്റ് ഭൂമിയിൽ ചിരം ദീനനായി മുഖംതാഴ്ത്തി വീണ് ദൈത്യർക്ക് ശോച്യനായിത്തീരുക!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ബാണനോടു പറഞ്ഞ് മർമ്മം കീറുന്ന ശരങ്ങൾകൊണ്ട് അവനെ, കൃഷ്ണൻ അസ്സലായി പിളർന്നു. മർമ്മംകീറുന്ന ബാണങ്ങൾ എയ്തു കൃഷ്ണൻ ദേഹം പിളരുമ്പോൾ അവൻ ചിരിച്ച് കൃഷ്ണന്റെനേരെ ജ്വലിക്കുന്ന ബാണങ്ങൾ നിരക്കെ വിട്ടു. പിന്നെ വാൾ, പരിഘം. വേല്, ഗദ, തോമരം, മുസലം, പട്ടസം ഇവകൊണ്ട് കൃഷ്ണനെ പ്രഹരിച്ചുമൂടി. ആയിരം കൈകൾകൊണ്ട് ആ ദൈത്യസത്തമൻ, ഗർവ്വിയായ ബാണൻ, പൊരുതി. കൃഷ്ണൻ ദ്വിബാഹുക്കളാലും പൊരുതി. കൃഷ്ണൻ ലാഘവം കാണിച്ചപ്പോൾ ബലിപുത്രൻ കോപംകൊണ്ട് കലികൊണ്ടു. പിന്നെ പരമദിവ്യാസ്ത്രം, തപസ്സാൽ നിർമ്മിച്ച്, പോരിൽ അതുല്യവും ബ്രഹ്മനിർമ്മിതവുമായ ദിവ്യാസ്ത്രം, ശത്രുസംഘത്തെ നശിപ്പിക്കുന്ന ശരം, ആ ദൈത്യൻ അയച്ചു. അതു വിട്ടപ്പോൾ ദിക്കുകൾ അടച്ചു. കൂരിരുട്ടായി. ഉടനെ ആയിരം ഘോരദുർന്നിമിത്തങ്ങൾ ഉണ്ടായി. ലോകം മുഴുവൻ കൂരുരുട്ടിലാണ്ടു. ഒന്നും അറിയാത്ത മട്ടിലായി. ദാനവന്മാരെല്ലാംചേർന്ന് 'നന്ന്! നന്ന്!' എന്നു ബാണനെ വാഴ്ത്തി. 'ഹാ! ഹാ! കഷ്ടം!' എന്ന് ദേവന്മാരും ഉച്ചത്തിൽപ്പറഞ്ഞു. ഉടനെ അസ്ത്രബലത്തോടെ ഉൽക്കടമായി, ഘോരരൂപാദിഘോരങ്ങളായി ബാണവൃഷ്ടികൾ ഉണ്ടായി. കാറ്റ് വീശിയില്ല. കാറുകൾ ചുറ്റിയില്ല. ബാണൻ അസ്ത്രം പ്രയോഗിച്ചപ്പോൾ കൃഷ്ണനിൽ ചൂടുതട്ടി. ഉടനെ ശക്തിയേറിയ ശരം മധുസൂദനൻ എടുത്തു. ഭഗവാൻ അന്തകോപമമായ പാർജ്ജന്യമെടുത്തു. ഉലകിൽ കൂരിരുട്ട് നശിച്ചു. ആ ശരത്തിന്റെ അഗ്നിയും നശിച്ചു. ഇതു കണ്ടപ്പോൾ ദാനവന്മാരുടെ ആശയൊക്കെ നശിച്ചു. പർജ്ജന്യാസ്ത്രം ജപിച്ച ഉടനെ ദാനവാസ്ത്രം നശിച്ചു. ഉടനെ ദേവന്മാർ ആർക്കുകയും ചിരിക്കുകയും ചെയ്തു. രാജാവേ, അസ്ത്രം ശമിച്ചപ്പോൾ ബാണൻ ക്രോധമൂർച്ഛിതനായി വീണ്ടും ഗരുഡന്റെ പുറത്തിരിക്കുന്ന കൃഷ്ണനിൽ ആയുധങ്ങൾ പ്രയോഗിച്ചു. മുസലം, പട്ടസം, എന്നിവ വിട്ട് മുകുന്ദനെ മൂടി. അവൻ ഏന്തിവിടുന്ന ബാണവൃഷ്ടി എല്ലാം തടുത്ത് കേശവൻ ചിരിച്ചു. ഇങ്ങനെ കേശവനും ബാണനും തമ്മിൽ മഹായുദ്ധം നടക്കുമ്പോൾ ശാർങ്ഗത്തിൽനിന്ന് മോചിപ്പിക്കപ്പെട്ട അശനിപ്രായമായ ബാണങ്ങൾ കൊണ്ട് അവന്റെ പതാകയും ധ്വജവും ചേർന്ന രഥത്തെ എള്ളുപോലെ നുറുക്കിക്കളഞ്ഞു. ആ ബാണന്റെ ചട്ടപൊട്ടിച്ചു; പ്രഭകൂടിയ കിരീടവും തകർത്തു. വില്ലും കൈയുറയും മാധവൻ തകർത്തുകളഞ്ഞു. അവന്റെ മാറിൽ കൂർത്ത ശരം എയ്ത് ചിരിച്ചു. ശരം മർമ്മത്തിൽ കൊണ്ട അല്പചേതനനായ ബാണൻ മോഹിച്ചുപോയി. ഏറ്റവും എയ്ത്തേറ്റവനായ ബാണൻ മൂർച്ഛിച്ചതായിക്കണ്ട് പ്രാസാദശൃംഗത്തിൽ നില്ക്കുന്ന മുനിപുംഗവനായ നാരദൻ തോളിൽ കൈത്തലം കൊണ്ടടിച്ച് എഴുന്നേറ്റ് ഒന്നു നോക്കി. നഖങ്ങൾ ഉരസി 'ഭാഗ്യം! ഭാഗ്യം!' എന്നു പറഞ്ഞു."

നാരദൻ പറഞ്ഞു: "എന്റെ ജന്മം അമ്പോ! സഫലമായിരിക്കുന്നു. ജീവിതം സഫലമായി! നല്ല ജീവിതം ഞാൻ കാണുന്നു. ദാമോദരന്റെ വിചിത്രമായ പരാക്രമം ഞാൻ കണ്ടു. മഹാബാഹോ, ദേവേന്ദ്രദ്രോഹിയായ ബാണനെ ജയിക്കുക. ഭവാൻ എന്തിന്നുവേണ്ടി ഭൂമിയിൽ അവതരിച്ചുവോ ആ കർമ്മം നീ നിർവ്വഹിക്കുക."

വൈശമ്പായനൻ പറഞ്ഞു: "എന്നു ദേവനെ വാഴ്ത്തി. വിളങ്ങുന്ന ബാണങ്ങളോടൊത്ത് നഭസ്സിൽ അങ്ങുമിങ്ങും നാരദൻ ചുറ്റി. എതിർത്തേറ്റ് അവിടെ തമ്മിൽത്തമ്മിൽ ധ്വജങ്ങൾ പോരടിച്ചു. ദേവദൈത്യന്മാർ തമ്മിലുള്ള വാഹനപ്പോർ നടന്നു. ഗരുഡനും ബുദ്ധിയുള്ള മയൂരവും തമ്മിൽ പോരാട്ടം നടന്നു. കൊക്കുകൊണ്ട് കൊത്തുകയും ചിറകുകൊണ്ടടിക്കുകയും കാൽകൊണ്ടു മാന്തുകയും ചെയ്തു. പോരിൽ ഗരുഡനും മയിലും തമ്മിൽ ഘോരമായ സംഗരം നടന്നു.

വൈനതേയൻ ചൊടിച്ച് തേജസ്സേറിയ മയിലിനെ പിടിച്ച് തലയ്ക്ക് കൊക്കുകൊണ്ട് ഭയങ്കരമായവിധം കൊത്തി, പക്ഷങ്ങൾകൊണ്ട് പൊക്കി പ്രഹരിച്ചു. ആ മഹാബലൻ പാദപാർശ്വങ്ങളെക്കൊണ്ടും പ്രഹരിച്ച് വലിച്ചിഴച്ചു. വാനിൽ നിന്നു വീഴുന്ന അർക്കനെപ്പോലെ മയൂരം ബോധംകെട്ടു ഭൂമിയിൽ പതിച്ചു. ആ മയൂരം വീഴുന്ന സമയത്ത് ആ ബലവാനും ഭൂമിയിൽ വീണു. യുദ്ധത്തിൽ ഉദ്വിഗ്നനായ ബാണൻ തന്റെ കാര്യത്തെപ്പറ്റി ഓർത്തു: 'ബലോന്മത്തനായ ഞാൻ സുഹൃത്തുക്കളുടെ വാക്കിനെ കേട്ടില്ല. ദേവദൈത്യന്മാർ കാണ്കെ ഞാൻ വലിയ ആപത്ത് ഏറ്റു.' ആ ബാണൻ ദീനനായി പോരിൽ ഉഴന്നതായി അറിഞ്ഞ് ഭഗവാൻ രുദ്രൻ ബാണനെ രക്ഷിക്കുവാൻ എന്തു വേണമെന്നു ദുഃഖത്തോടെ ചിന്തിച്ച് നന്ദികേശ്വരനോട് ഗംഭീരമായ വാക്കുകളാൽ ഇപ്രകാരം പറഞ്ഞു."

മഹാദേവൻ പറഞ്ഞു: "എടോ നന്ദികേശ്വരാ, നീ ബാണൻ പൊരുതുന്നിടത്തു ചെല്ലുക! വിളങ്ങുന്ന സിംഹമുള്ള ഈ ദിവ്യമായ തേര് ബാണന്നു കൊണ്ടുപോയി കൊടുക്കുക! അതുകൊണ്ടു ബാണൻ പോരിൽ നില്ക്കുവാൻ ശക്തനാകും. ബാണന്റെ രക്ഷയ്ക്ക് നീ ഉടനെ പോവുക!"

വൈശമ്പായനൻ പറഞ്ഞു: "അപ്രകാരമാകാമെന്നു പറഞ്ഞ് മഹാരഥന്മാരിൽ ശ്രേഷ്ഠനായ ബാണൻ നില്ക്കുന്നിടത്തേക്ക് എത്തി നന്ദി പറഞ്ഞു: 'എടോ മഹാബലനായ ദൈത്യാ, ഈ തേരിൽ നീ കേറിക്കൊള്ളുക!' പിന്നെ ദൈത്യാരിയായ കൃഷ്ണനോടു പോരിൽ എതിർക്കുവാൻ തുടങ്ങിയപ്പോൾ ധീമാനായ ദേവദേവന്റെ തേരിൽ ബാണൻ കയറി. ബ്രഹ്മനിർമ്മിതമായ ആ തേരിൽ കയറിയ ബാണൻ തേജസ്വിയായ ശിവന്റെ തേരിൽ കയറിയ ബാണൻ, മഹാഘോരമായ, സർവ്വാസ്ത്രനാശനമായ, അസ്ത്രം പ്രയോഗിച്ചു. വീര്യവാനായ ബാണൻ ബ്രഹ്മശിരസ്സെന്ന അസ്ത്രം കോപത്തോടെ വിട്ടു. ബ്രഹ്മശിരോസ്ത്രം ജ്വലിച്ചപ്പോൾ ലോകം പ്രക്ഷുബ്ധമായി. ചക്രം കൊണ്ട് ആ മഹാസ്ത്രത്തെ ജയിച്ച് ഹരി ആ ശക്തനോട്,

പാരിൽ എതിരില്ലാത്ത പ്രസിദ്ധിനേടിയ ബാണനോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "എടോ ബാണാ, നീ പറഞ്ഞ മേനിയൊക്കെ എവിടെ? ഞാൻ ഇതാ പോരിൽ നില്ക്കുന്നു! നീ ആണായി നിന്ന് പൊരുതുക! മുമ്പെ ആയിരം കൈകളുള്ള കാർത്തവീര്യാർജ്ജുനൻ മഹാബലനായിരുന്നു എന്നു നീ കേട്ടിട്ടില്ലേ? അവൻ രാമനാൽ പരാജിതനാക്കപ്പെട്ട് രണ്ടു കൈയുള്ളവനായിത്തീർന്നു! അങ്ങനെ ആയിരം കൈയുണ്ടെന്ന ദർപ്പം നിനക്കുമുണ്ട്. ആ ദർപ്പം ഈ പോർക്കളത്തിൽവെച്ച് ഞാൻ നിർത്തുന്നുണ്ട്. എന്റെ കൈകൊണ്ടു നിന്റെ ദർപ്പം ഞാൻ ശമിപ്പിക്കും. അതുവരെ നീ പോർക്കളത്തിൽ നിന്നു കൊള്ളുക! നിന്നെ ഞാൻ വിട്ടയയ്ക്കുമെന്നു വിചാരിക്കയേ വേണ്ടാ."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ ദുർല്ലഭവും അതിദാരുണവുമായ സംഗരം കണ്ട് ആ ദേവാസുരയുദ്ധത്തിൽ നാരദൻ ആഹ്ലാദിച്ചു നൃത്തംവെച്ചു. മഹാത്മാവായ കൃഷ്ണപുത്രൻ ജയിച്ച ഗണങ്ങളും യുദ്ധക്കളംവിട്ട് ദേവദേവന്റെ സമീപത്തെത്തി. ഉടനെ സഹസ്രാരമായ ചക്രം മേഘനിർഘോഷംപോലെ ആർത്ത് ബാണനെ ഹനിക്കുവാനായി കൃഷ്ണൻ എടുത്തു. ജ്യോതിസ്സുകളുടെ തേജസ്സും വജ്രാശനിതേജസ്സും സുരേശ്വരന്റെ തേജസ്സും ആ ചക്രത്തിൽ ഇരിപ്പുണ്ട്. ത്രേതാഗ്നിതേജസ്സും ബ്രഹ്മചാരിതേജസ്സും മാമുനിമാരുടെ ജ്ഞാനതേജസ്സും ആ ചക്രത്തിൽ ഇരിപ്പുണ്ട്. പതിവ്രതകളുടെ തേജസ്സും മൃഗപക്ഷികളുടെ ശക്തിയും ചക്രധാരികളുടെ തേജസ്സും ആ ചക്രത്തിൽ സ്ഥിതിചെയ്യുന്നുണ്ട്. നാഗരാക്ഷസയക്ഷാപ്സരസ്ത്രീ ഗന്ധർവ്വശക്തിയും ത്രൈലോക്യത്തിന്റെ എല്ലാ ശക്തിയും ആ ചക്രത്തിൽ സ്ഥിതിചെയ്യുന്നുണ്ട്. ആ തേജസ്സോടുകൂടി നല്ലപോലെ സൂര്യനെപ്പോലെ, ജ്വലിക്കുന്ന ചക്രം ബാണന്റെ നേരെ നിന്ന് അവന്റെ തേജസ്സു വലിച്ചെടുത്തു. തേജസ്വിയായ കൃഷ്ണൻ അടരിൽ അപ്രമേയവും അവിഷഹ്യവുമായ ചക്രം കൈയിലെടുത്തതറിഞ്ഞ് പാർവ്വതീദേവി പറഞ്ഞു: "ദേവാ, നീ ബാണനെ ചക്രം വിടുന്നതിന്നുമുമ്പായി രക്ഷിക്കണേ!' ഈ വാക്കു കേട്ടപ്പോൾ ത്രിനേത്രൻ ലംബാദേവിയോട് ഇപ്രകാരം പറഞ്ഞു: 'ലംബേ, നീ വരൂ! ബാണനെ രക്ഷിക്കുവാൻ വരൂ.' ഉടനെ യോഗംപൂണ്ടു മറഞ്ഞ് ശൈലനന്ദിനി കൃഷ്ണൻ മാത്രം കാണുന്നവിധം പാർശ്വത്തിൽ ചെന്നു നിന്നു. ഭഗവാൻ പോർക്കളത്തിൽ ചക്രമേന്തി നില്ക്കുന്നതു കണ്ട് മറഞ്ഞുനിന്നു. ദേവി ധരിച്ചിട്ടുള്ള വസ്ത്രം വെടിഞ്ഞ് ബാണനെ കാക്കുന്നതിന്നുവേണ്ടി വിജയാന്വിതയായ ദേവി, കോടവീദേവി, വാസുദേവന്റെ മുമ്പിൽ നഗ്നയായി നിന്നു. രുദ്രസമ്മതത്തോടെ ആ ദേവി വീണ്ടും വന്ന് രണ്ടാമതും അപ്രകാരം നിന്നപ്പോൾ, കൃഷ്ണൻ പറഞ്ഞു: 'വീണ്ടും ക്രോധരക്താക്ഷിയായി നഗ്നരൂപിണിയായി പോർക്കളത്തിൽ നീ ബാണനെ രക്ഷിക്കുവാൻ വന്നു നില്ക്കുകയാണോ? അതുകൊണ്ടൊന്നും ഞാൻ അവനെ വിടാൻ വിചാരിക്കുന്നില്ല. ഞാൻ അവനെ കൊല്ലും. ശങ്കിക്കയേ വേണ്ടാ.' ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ ദേവി വീണ്ടും പറഞ്ഞു: 'പുരുഷോത്തമാ, ഞാൻ നിന്നെ അറിയുന്നുണ്ട്. സകല ഭൂതങ്ങളേയും സൃഷ്ടിക്കുന്നവനാണ് നീ എന്നു ഞാൻ അറിയുന്നുണ്ട്. നീ മഹാദേവനാണ്. മഹാഭാഗനാണ്. അനന്തനാണ്. നീലനായ അവ്യയനാണ്. പത്മനാഭനാണ് ഹൃഷീകേശനാണ്. ലോകങ്ങൾക്കെല്ലാം ആദിയിൽ ഉള്ളവനാണ്. ദേവാ, നീ യുദ്ധത്തിൽ എതിരറ്റ ബാണനെ വധിക്കരുതേ! ബാണന്ന് നീ അഭയം നല്കുക! എനിക്കു ജീവപുത്രീത്വവും നല്കുക! ഞാൻ വരം നല്കി ഇവനെ വീണ്ടും രക്ഷിച്ചിരിക്കയാണ്. മാധവാ, എന്റെ ഉദ്യമത്തെ ഭവാൻ പാഴാക്കരുതേ!'

ഇപ്രകാരം ദേവി പറഞ്ഞപ്പോൾ പരപുരഞ്ജയനായ കൃഷ്ണൻ ഇപ്രകാരം പറഞ്ഞു: "ഭാമിനീ നീ സത്യം കേൾക്കുക. ബാണൻ ആയിരം കൈകൾ ഉള്ളവനാകയാൽ ബലദർപ്പിതനായിത്തീർന്നിരിക്കുകയാണ്. ഈ കൈകളൊക്കെ മുറിച്ചുകളയണം. അതിൽ ഒട്ടും ശങ്കിക്കേണ്ടതില്ല. രണ്ടു കൈകളുള്ള ബാണൻ നിന്റെ പുത്രനായാൽ മതി. അങ്ങനെ നീ ജീവപുത്രിയാവുക. ആസുരമായ ദർപ്പം ഉള്ള ഇവൻ എന്നെ ആശ്രയിക്കുന്നതല്ല.' അക്ലിഷ്ടകാരിയായ കൃഷ്ണൻ ഇപ്രകാരം പറഞ്ഞപ്പോൾ ദേവി പറഞ്ഞു: "ബാണൻ എന്നും ദേവദത്തനാകട്ടെ.' കാർത്തികേയന്റെ മാതാവിനോട് ഉടനെ അതു സമ്മതിച്ചു. പിന്നെ വാഗ്മിപ്രവരനായ പ്രഭു ബാണനോടു പറഞ്ഞു: 'നീ പോരാടുമ്പോഴെല്ലാം കോടവി വന്നു നില്ക്കുന്നു! പോരിന്നു പറ്റാത്ത പണിയാണത്. ബാണാ, നിന്റെ പൗരുഷം മോശംതന്നെ!' എന്നു പറഞ്ഞ് ആത്മവാനായ കൃഷ്ണൻ കണ്ണുചിമ്മി ബാണന്റെനേരെ ചക്രം വിട്ടു. ആ ചക്രമെറിഞ്ഞാൽ സകല ചരാചരജഗത്തും മോഹിച്ചുപോകും. ക്രവ്യാദഭൂതങ്ങൾ പോരിൽ കേവലം തൃപ്തിയേല്ക്കുകയും ചെയ്യും. അതുല്യക്രിയമായി സൂര്യവർച്ചസ്സിന്റെ കിടനില്ക്കുന്ന ആ ചക്രം ഓങ്ങി. ആ കോപദീപ്തനായ ഗദാധരൻ വിട്ടു. സ്വന്തം തേജസ്സുകൊണ്ട് പോർക്കളത്തിൽ ദൈത്യതേജസ്സു പോക്കുന്നവനായ ശ്രീധരൻ തിഗ്മമായ ചക്രംകൊണ്ട് ബാണന്റെ കരങ്ങളെ അരിഞ്ഞു. പോർക്കളത്തിൽ തീക്കൊള്ളി ചുറ്റുന്നവിധം ചുറ്റിത്തരിഞ്ഞ് വാസുദേവൻ വിട്ട വിഷ്ണുചക്രം ആഹവത്തിൽ ബാണനിൽച്ചെന്നു തിരിയുവാൻ തുടങ്ങിയപ്പോൾ അതിന്റെ വേഗംമൂലം രൂപം കാണുവാൻ കഴിയാതായി. ബാണന്റെ കൈകൾ ആയിരവും വീണ്ടും വീണ്ടും മുറിച്ചുതള്ളി. പോർക്കളത്തിൽ അവന്റെ കൈകൾ അറുത്തുകൂട്ടി. ബാണന്റെ കൈകൾ അറ്റു. രണ്ടു കൈകൾ മാത്രമാക്കി അവശേഷിപ്പിച്ച് ചക്രം ബാണനെ കൊമ്പറുത്ത വൃക്ഷംപോലെയാക്കി; കൃഷ്ണന്റെ തൃക്കൈയിൽ തന്നെ സുദർശനചക്രം വന്നെത്തി."

വൈശമ്പായനൻ പറഞ്ഞു: "ദൈത്യഘാതിയായ ചക്രം കാര്യം നിർവ്വഹിച്ച് കൃതാർത്ഥമായി എത്തി. അപ്പോൾ ചോരയിൽ കുളിച്ച് രക്തപങ്കിലമായ ദേഹത്തോടെ പർവ്വതാകാരനായി ഇടിവെട്ടുന്ന മേഘംപോലെ പലമട്ട് ഗർജ്ജിച്ചു. വൈരിസൂദനനായ കേശവൻ അവന്റെ ഘോരമായ നിനദം കേട്ട് വീണ്ടും ബാണനെ കൊല്ലുവാൻ ചക്രം വീശുവാനായി ഭാവിച്ചു. ഉടനെ സുബ്രഹ്മണ്യനോടുകൂടി മഹേശ്വരൻ ചെന്ന് കൃഷ്ണനോടു പറഞ്ഞു."

ഈശ്വരൻ പറഞ്ഞു: "അല്ലയോ കൃഷ്ണാ, മഹാബാഹോ! നീയാണല്ലോ പുരുഷോത്തമൻ! മധുകൈടഭഹന്താവാണല്ലോ ഭവാൻ! സനാതനനായ ദേവദേവനാണല്ലോ! ദേവാ, നീ ലോകർക്കു ഗതിയാണ്! ഈ പ്രപഞ്ചം ഭവാൻ സൃഷ്ടിച്ചതാണല്ലോ. ഭവാൻ സുരാസുരനാഗാഢ്യലോകർക്ക് അജയ്യനായി വിളങ്ങുന്നു. അതുകൊണ്ട് ഭവാൻ ഒന്നു ചെയ്യണമെന്നു ഞാൻ അപേക്ഷിക്കുന്നു. ഭവാൻ ഓങ്ങുന്ന ആ ദിവ്യമായ ചക്രത്തെ പിൻവലിക്കണേ! അനിവാര്യവും അസംഹാര്യവും പോരിൽ ശത്രുക്കൾക്കു ഭയം ജനിപ്പിക്കുന്നതുമായ ചക്രായുധം ഭവാൻ പിൻവലിക്കണേ! കേശിസൂദനാ, ഞാൻ ഈ ബാണന്ന് അഭയം നല്കിയിട്ടുണ്ട്. എന്റെ മൊഴി പാഴാക്കരുതേ! അക്കാര്യത്തിൽ നീ ക്ഷമിക്കണം. നിന്നെ ഞാൻ ക്ഷമിപ്പിക്കുന്നു കേശവാ!"

ശ്രീകൃഷ്ണൻ പറഞ്ഞു: "ബാണൻ ജീവിക്കട്ടെ! ഞാൻ ഇതാ ചക്രം പിൻവലിക്കുന്നു. ദേവാ, ദേവന്മാർക്കും അസുരന്മാർക്കും എല്ലാവർക്കും നീ മാന്യനായി വർത്തിക്കുന്നു. ഞാൻ ഭവാനെ നമസ്കരിക്കുന്നു. പോകട്ടെ! ഞാൻ വിചാരിച്ച എൻെറ കാര്യം ഞാൻ ചെയ്യുന്നില്ല മഹേശ്വരാ! അതുകൊണ്ട് ഭവാൻ എന്നെ പോകുവാൻ അനുവദിച്ചാലും!"

വൈശമ്പായനൻ പറഞ്ഞു: "എന്നു ശങ്കരനോട് പറഞ്ഞിട്ട് ഉടനെ മഹാശയനായ കൃഷ്ണൻ വളരെ അമ്പേറ്റിരിക്കുന്ന പ്രദ്യുമ്നപുത്രൻ വസിക്കുന്ന ദിക്കിലെത്തി. കൃഷ്ണൻ പോയ സമയത്ത് നന്ദികേശ്വരൻ ബാണനോട് ശുഭം പറഞ്ഞു: 'ബാണാ നീ ചെല്ലുക നിന്നിൽ പ്രസാദിച്ച ദേവദേവേശൻെറ സമീപത്ത് എത്തുക.' നന്ദികേശ്വരൻെറ വാക്കുകേട്ട ഉടനെ അതിവേഗത്തിൽ ബാണൻ മഹേശ്വരൻെറ സമീപത്തേക്കു പോകാൻ ഒരുങ്ങി. കയ്യറ്റ ബാണനെ നോക്കി പ്രതാപവാനായ നന്ദികേശ്വരൻ അവനെ രഥത്തിൽ കയറ്റി ഓടിച്ച് ശിവൻെറ സമീപത്തെത്തി. നന്ദികേശ്വരൻ വീണ്ടും ബാണനോട് പറഞ്ഞു: 'ബാണാ! ബാണാ! നീ നൃത്തംവെക്കുക. അതു ഭവാനു നന്മചെയ്യും. നോക്കൂ! ഇതാ മഹാദേവൻ നിന്നിൽ പ്രസന്നനായിരിക്കുന്നു.'

രക്തത്തിൽക്കുളിച്ച ദേഹത്തോടെ, നന്ദിയുടെ വാക്കാൽ പ്രചോദിതനായി, ഉടനെ പ്രാണാർത്ഥിയായ ദാനവൻ, ബാണൻ, ശങ്കരൻെറ മുമ്പിൽ ഭയോദ്വിഗ്നനായി കരൾകെട്ട് നൃത്തംവെച്ചു. ഉദ്വിഗ്നനായ അവൻ നന്ദിയുടെ വാക്കാൽ നൃത്തംവെക്കുന്നതു കണ്ടപ്പോൾ ഭക്താനുകമ്പിയായ മഹാദേവനും നൃത്തംവെക്കുവാൻ തുടങ്ങി. കനിവോടുകൂടി പിന്നെ മഹാദേവൻ ബാണനോട് പറഞ്ഞു."

മഹാദേവൻ പറഞ്ഞു: "ബാണാ, നീ വരം വരിക്കുക! നീ എന്ത് ഇച്ഛിക്കുന്നുവോ, അതു ഞാൻ നല്കാം. ഞാൻ നിന്നിൽ പ്രസന്നനാണ്. നീ എനിക്ക് ഇഷ്ടനുമാണ്."

ബാണൻ പറഞ്ഞു: "മഹാദേവാ! ഞാൻ എല്ലാ കാലത്തേക്കും അജരനും അമരനുമായി ഭവിക്കണം. എന്നാണ് എൻെറ ആഗ്രഹം. ഇത് എനിക്ക് ആദ്യവരമായി അങ്ങ് അനുഗ്രഹിക്കണം, ഭവാനു സമ്മതമാണെങ്കിൽ!"

മഹാദേവൻ പറഞ്ഞു: "ബാണാ! നീ ദേവന്മാർക്ക് തുല്യനാകട്ടെ! നിനക്ക് മരണം ബാധിക്കയില്ല. ഇനി വേറെ ഒരു വരം ചോദിക്കുക. നീ എനിക്ക് അനുഗ്രാഹ്യനാണ്."

ബാണൻ പറഞ്ഞു: "വ്രണാർത്തനായി രക്തം ചാടുന്ന ദേഹത്തോടെ ഞാൻ നൃത്തംവെക്കുന്നമാതിരി അങ്ങയുടെ ഭക്തന്മാർ നൃത്തം വെക്കുന്നതായാൽ ദേവാ, ഭവാ! അവർക്ക് മക്കൾ ഉണ്ടാകുമാറാകണം!"

മഹാദേവൻ പറഞ്ഞു: "ആഹാരം ഉപേക്ഷിച്ച് ക്ഷാന്തന്മാരായി സത്യം, ആർജ്ജവം, എന്നിവയോടുകൂടിയവരായി എൻെറ ഭക്തന്മാർ നൃത്തംവെക്കുന്നതായാൽ അവർക്കു ഈ പറഞ്ഞപ്രകാരം വന്നു ചേരുന്നതാണ്. ബാണാ, മൂന്നാമതും വരം നീ വരിക്കുക. നിൻെറ മനോഗതം കേൾക്കട്ടെ! അതും ഞാൻ ഉണ്ണീ, നിനക്കു നല്കാം. എൻെറ അനുഗ്രഹത്തിൻെറ സാഫല്യം നീ ഏല്ക്കുക."

ബാണൻ പറഞ്ഞു: "ചക്രമേറ്റ് എന്നിൽ കഠിനമായ വേദന അനുഭവപ്പെടുന്നുണ്ട്. ദേവാ, മൂന്നാമത്തെ വരം കൊണ്ട് ആ വേദന ശമിക്കേണമേ, മഹാദേവാ!"

മഹാദേവൻ പറഞ്ഞു: "അങ്ങനെയാകട്ടെ! നിനക്കു നന്മവരും. ഇനി വേദനയുണ്ടാവുകയില്ല. മുറിവു കൂടാതെ നിൻെറ ദേഹം സ്വസ്ഥമായവിധത്തിലാകും. നാലാമതും വരം ഞാൻ നല്കാം. കാംക്ഷിക്കുന്നുണ്ടെങ്കിൽ പറയുക. ഉണ്ണീ, അതിൽ എനിക്കു വൈമുഖ്യമില്ല. ഞാൻ ഇതാ നിന്നിൽ ഉണ്ണീ, പ്രസന്നമുഖനായിരിക്കുന്നു."

ബാണൻ പറഞ്ഞു: "വിഭോ, ഞാൻ പ്രമഥന്മാരിൽ മുഖ്യനായി ഭവിക്കണമെന്നാഗ്രഹിക്കുന്നു. ഞാൻ 'മഹാകാളൻ' എന്ന പേരിൽ അനന്തകാലത്തോളം കീർത്തിമാനായിത്തീരണം. നാശം സംഭവിക്കാതിരിക്കണം!"

വൈശമ്പായനൻ പറഞ്ഞു: "നീ അഗ്രഹിച്ചപോലെ തന്നെയാകട്ടെ! എന്നു മഹേശ്വരൻ ബാണനോടു പറഞ്ഞു: മുറിവേറ്റവൻ വേദനയില്ലാത്തവനായി, എന്നെ ആശ്രയിച്ച് ദിവ്യരൂപനായിത്തീർന്ന ബാണാ, നീ എൻെറ വരംമൂലം എങ്ങും നിർഭയനായി ഭവിക്കട്ടെ! വീണ്ടും നീ അഞ്ചാമതും വരം വാങ്ങുക. ഞാൻ നല്കാം. നീ പ്രഖ്യാതബലപൗരുഷനാണ്. നിനക്ക് ശുഭം വരും. വരിക്കുക. നിൻെറ ഉള്ളിൽ ഉള്ളതു പറയൂ."

ബാണൻ പറഞ്ഞു: "എൻെറ ദേഹത്തിന്ന് ഒരിക്കലും വൈരൂപ്യവും പറ്റരുത്. രണ്ടു കൈമാത്രം മതി എങ്കിലും ദേഹത്തിന്ന് വൈരൂപ്യമുള്ളവനാകാതിരിക്കണം."

മഹാദേവൻ പറഞ്ഞു: "നീ ഇച്ഛിച്ചതൊക്കെ സാധിക്കും മഹാസുരാ! അതുകൊണ്ട് ഞാൻ പറയുന്നു. എടോ ബാണാ, ഭക്തന്മാർക്ക് നല്കാൻ വയ്യാത്തതായി ഒന്നും തന്നെ എനിക്കില്ല. എന്ത് ആഗ്രഹിച്ചാലും ഭക്തന്മാർക്ക് ഞാൻ നല്കും."

വൈശമ്പായനൻ പറഞ്ഞു: "സമീപത്തുനില്ക്കുന്ന ബാണനോട് പിന്നെ മഹേശ്വരൻ പറഞ്ഞു: 'നീ ആവശ്യപ്പെട്ടതെല്ലാം അങ്ങനെതന്നെ സംഭവിക്കും.' എന്നു പറഞ്ഞ് ഭഗവാൻ ത്രിനേത്രൻ തൻെറ ഗണങ്ങളോടുകൂടി എല്ലാ ഭൂതങ്ങളും കാൺകെ അവിടെത്തന്നെ മറഞ്ഞു."

**127. ദ്വാരകാപ്രത്യാഗമനം –** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പല വരങ്ങളും വാങ്ങി ബാണൻ സന്തോഷത്തോടെ 'മഹാകാളൻ' എന്ന പദവിയെ നേടി രുദ്രനോടുകൂടെ പോയി. കൃഷ്ണൻ നാരദനോട് പല പ്രാവശ്യവും ചോദിച്ചു: 'ഭഗവാനേ, നാഗബദ്ധനായ അനിരുദ്ധൻ എവിടെയാണ്? ഉള്ളതുപോലെ എല്ലാം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. എൻെറ മനസ്സ് അവനിൽ സ്നേഹാർദ്രമായിരിക്കുന്നു. വീരനായ അനിരുദ്ധനെ ഹരിക്കുകമൂലം ദ്വാരകാപുരി ക്ഷോഭിച്ചിരിക്കയാണ്. ഉടനെ അവനെ വിമുക്തനാക്കണം. അതിനാണ് ഞാൻ ഇങ്ങോട്ടു പോന്നത്. ശത്രുക്കളൊക്കെ സംഹരിക്കപ്പെട്ടു. അവനെവിടെയാണ്? ഞാൻ അവനെക്കാണുവാൻ ആഗ്രഹിക്കുന്നു. ഭഗവാനേ, സുവ്രതാ, ഭവാൻ ആ ദിക്കു അറിയുന്നുണ്ടോ?' ഇപ്രകാരം കൃഷ്ണൻ ചോദിച്ചപ്പോൾ നാരദൻ അതിന്നു മറുപടി പറഞ്ഞു: 'അനിരുദ്ധൻ നാഗബദ്ധനായി കന്യാഗൃഹത്തിൽ തടവുകാരനായിരിക്കുകയാണ് മാധവാ! ' ഇങ്ങനെ പറഞ്ഞു നില്ക്കെ ചിത്രലേഖ അവിടെ എത്തി. 'വലിയ ശിവഭക്തനായ ബാണദൈത്യേശ്വരൻെറ അന്തഃപുരമാണ് ഇത്. ദേവാ, ഭവാൻ യഥാസുഖം അതിൽ പ്രവേശിച്ചാലും.'

ഉടനെ എല്ലാവരും അനിരുദ്ധനെ വിമുക്തനാക്കുവാൻ വേണ്ടി അന്തഃപുരത്തിൽ പ്രവേശിച്ചു. ബലഭദ്രൻ, സുപർണ്ണൻ, ഗോവിന്ദൻ, പ്രദ്യുമ്നൻ, നാരദമഹർഷി ഇവരൊക്കെ കടന്നുചെന്നു. ഗരുഡനെ കണ്ടഉടനെ അനിരുദ്ധൻെറ ദേഹത്തിൽ ശരമായി ചുറ്റിക്കിടക്കുന്ന മഹാസർപ്പങ്ങൾ എല്ലാം പെട്ടെന്ന് അനിരുദ്ധനെ വിട്ട് വെളിയിലേക്കുപാഞ്ഞു. അവ ഭൂമിയിൽ അണഞ്ഞപ്പോൾ അമ്പുകൾതന്നെയായി മാറി. കൃഷ്ണൻ നോക്കി തൊട്ട ഉടനെ മഹാശയനായ അനിരു

ദ്ധൻ പ്രീതനായി എഴുന്നേറ്റു തൊഴുതുകൊണ്ട് ഇപ്രകാരം പറഞ്ഞു."

അനിരുദ്ധൻ പറഞ്ഞു: "ദേവദേവാ എപ്പോഴും ഭവാൻ പോരിൽ വിജയിയാകുന്നു കേശവാ! സാക്ഷാൽ ദേവേന്ദ്രൻ അങ്ങയോട് നേരിട്ട് ഒരുനിമിഷംപോലും നില്ക്കുവാൻ ശക്തനാവുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ പ്രസിദ്ധബലവാനായ ബലഭദ്രനെ അഭിവാദ്യംചെയ്ത് മഹാശയനായ അനിരുദ്ധൻ വന്ദിച്ചു. മഹാത്മാവായ കേശവനെ കുമ്പിട്ടു തൊഴുതു. വീര്യവാനായ ഖഗേന്ദ്രനെ, ഗരുഡനെ വണങ്ങി. ചിത്രബാണം ധരിച്ച പ്രഭുവായ പ്രദ്യുമ്നനെ, അച്ഛനെ സമീപത്തുചെന്ന് വണങ്ങി. തോഴിമാരോടുകൂടി ഭവനത്തിലിരിക്കുന്ന ഉഷ ബലവാനായ ബലഭദ്രനെയും ദുർജ്ജയനായ കൃഷ്ണനെയും അമേയഗതിയായ പക്ഷിരാജാവിനെയും വണങ്ങി അഭിവാദ്യംചെയ്തു. ലജ്ജയോടുകൂടിയ അവർ കാമദേവനെയും കൈകൂപ്പി. പിന്നെ ഇന്ദ്രൻ പറഞ്ഞതനുസരിച്ച് മഹാദ്യുതിയായ നാരദൻ ചിരിച്ചുകൊണ്ട് വീണ്ടും കൃഷ്ണൻെറ സമീപത്തെത്തി. ശത്രുസംഹാരിയായ ഗോവിന്ദനെ പുകഴ്ത്തി. 'ഭാഗ്യം വർദ്ധിച്ചു ഗോവിന്ദാ! ഭവാൻ പ്രാദ്യുമ്നിയോടുകൂടിയവനാകയാൽ!' ഉടനെ അനിരുദ്ധനോടു കൂടി കൃഷ്ണൻ നാരദനെ കൂപ്പി. ദേവർഷിയായ നാരദൻ ആശീർവ്വാദംചെയ്ത് കൃഷ്ണനോട് ഇപ്രകാരം പറഞ്ഞു."

നാരദൻ പറഞ്ഞു: "അനിരുദ്ധൻെറ വീര്യാഢ്യമായ വേളി ഇപ്പോൾ നടത്തണം. വരൻെറ പക്ഷത്തിലെ സ്ത്രീകളുടെ വാക്കുകൾ കേൾക്കുവാൻ എനിക്കു കൗതുകമുണ്ട്."

വൈശമ്പായനൻ പറഞ്ഞു: "അവരൊക്കെ നാരദൻ പറഞ്ഞവാക്കു കേട്ട് ചിരിച്ചു. കൃഷ്ണൻ പറഞ്ഞു: 'ഭഗവാനേ, വിവാഹം നടത്തിക്കുക! വൈകരുത്!'

ഇതിന്നിടയിൽ അവിടെ കുംഭാണ്ഡനും വന്നെത്തി. വേളിക്കുവേണ്ടുന്നതെല്ലാം കൊണ്ടാണ് അവൻ വന്നിരിക്കുന്നത്. അവൻ കൃഷ്ണനെ കൈകൂപ്പി പറഞ്ഞു."

കുംഭാണ്ഡൻ പറഞ്ഞു: "കൃഷ്ണാ, മഹാബാഹോ, ഭവാൻ എനിക്ക് അഭയം നല്കണം. ദേവേശ്വരാ, ഞാൻ അങ്ങയെ ശരണംപ്രാപിക്കുന്നു! എന്നിൽ പ്രസാദിക്കണേ! ഞാൻ അങ്ങയെ നമസ്കരിക്കുന്നു.'

വൈശമ്പായനൻ പറഞ്ഞു: "നാരദൻ പറഞ്ഞതെല്ലാം കേട്ട് ആദ്യമേതന്നെ അച്യുതൻ മഹാത്മാവായ കുംഭാണ്ഡന്നു അഭയം നല്കുവാൻ സന്നദ്ധനായി.'

ശ്രീകൃഷ്ണൻ പറഞ്ഞു: "കുംഭാണ്ഡാ, മന്ത്രിപ്രവരാ! ഞാൻ സന്തോഷിച്ചു. സുവ്രതാ, ഞാൻ നിൻെറ സുകൃതം അറിയുന്നുണ്ട്. നീ രാഷ്ട്രത്തെ കാത്തുസംരക്ഷിച്ചു വാഴുക! സുജ്ഞാതിപക്ഷനായി സുഖിയായി നീ നിവർത്തിച്ചു കൊള്ളുക. രാജ്യം ഇതാ ഞാൻ നിനക്കു നല്കുന്നു എന്നെ ആശ്രയിച്ച് നീ വളരെക്കാലം ജീവിച്ചുകൊള്ളുക.

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് രാജ്യം മഹാത്മാവായ കുംഭാണ്ഡന്നു നല്കി. പിന്നെ അനിരുദ്ധൻെറ വേളി കഴിപ്പിച്ചു. ഉടനെ ഭഗവാൻ വഹ്നി അവിടെ എത്തി. ശുഭമായ നാളിൽ ശുഭമായ മുഹൂർത്തത്തിൽ അനിരുദ്ധൻെറ വേളി നടന്നു. അപ്സരസ്ത്രീകൾ അവിടെ കാപ്പു കെട്ടാൻ ഒരുങ്ങി. കുളിച്ച് കോപ്പുകളണിഞ്ഞ് അനിരുദ്ധൻ സഭാര്യനായി ശോഭിച്ചു. അപ്പോൾ ഗന്ധർവ്വന്മാർ ശുഭവും സ്നിഗ്ദ്ധവുമായ വാക്കുകൾകൊണ്ട് പാട്ടുപാടി. വേളിക്ക് അഴക് കൂട്ടുമാറ് അപ്സരസ്ത്രീകൾ നൃത്തംവെച്ചു. ശത്രുനിഷൂദനൻ അനിരുദ്ധൻെറ വേളി ഭംഗിയായി നടത്തിച്ചു. ദേവകളും ആ വേളിയിൽ സന്നിഹിതരായി. ദേവന്മാർ വണങ്ങുന്ന വരദനായ രുദ്രനോടു യാത്രപറഞ്ഞ് പരപുരഞ്ജയനായ കൃഷ്ണൻ ദ്വാരകയ്ക്കു പോകുവാൻ തീർച്ചയാക്കി. ശത്രുജയിയായ കൃഷ്ണൻ ദ്വാരകയ്ക്കു പോകുന്നതറിഞ്ഞ് കുംഭാണ്ഡൻ കൈകൂപ്പിനിന്ന് മധുവൈരിയോടു പറഞ്ഞു."

കുംഭാണ്ഡൻ പറഞ്ഞു: "ബാണൻെറ പശുക്കൾ വരുണൻെറ വശത്തിലായി നില്ക്കുന്നുണ്ട്. അവയുടെ പാൽ അമൃതിന്നു തുല്യമായി ഒഴുകുന്നുണ്ട്. മാധവാ, അതു പാനം ചെയ്യുന്ന നരൻ ദുർജ്ജയനും ബലവാനുമാകും.

വൈശമ്പായനൻ പറഞ്ഞു: "കുംഭാണ്ഡൻ ആ കാര്യം പറഞ്ഞപ്പോൾ ഹരി സന്തുഷ്ടനായി. ഉടനെ പോകുവാൻ തന്നെ തീർച്ചയാക്കി. ഭഗവാനായ ബ്രഹ്മാവ് മുകുന്ദനെ സ്തുതിച്ചു. തൻെറ ഗേഹസ്ഥന്മാരോടുകൂടി ബ്രഹ്മലോകത്തേക്കു പോയി. ഇന്ദ്രൻ മരുത്തുക്കളോടു കൂടി ദ്വാരകയ്ക്കു പോകുന്ന കൃഷ്ണനെ അനുഗമിച്ചു. കൃഷ്ണനുള്ളേടത്തേക്കേ ജയകാംക്ഷികളെല്ലാം പോവുകയുള്ളു! മയൂരവാഹനം കയറി തോഴിമാരോടുകൂടി ഉഷയെ ദ്വാരകയ്ക്കു യാത്രയാക്കി. ഉഷ ദ്വാരകയ്ക്കുപോയി. പിന്നെ ബലരാമനും കൃഷ്ണനും ബലവാനായ പ്രദ്യുമ്നനും ഗരുഡൻെറ പുറത്തു കയറി. വീര്യവാനായ അനിരുദ്ധനും കയറി. പതഗോത്തമനായ ഗരുഡൻ അവരെയെല്ലാംകൊണ്ടു പുറപ്പെട്ടു. ഗരുഡൻെറ ഗതിവേഗത്താൽ മാമരങ്ങൾ പുഴങ്ങിവീണു. ഭൂമി കുലുങ്ങി. ആകുലപ്പെട്ട ദിക്കുകൾ പൊടിചിന്നി. നഭസ്സിലും പൊടി പരന്നു ചിന്നി. ഗരുഡൻ പറക്കുവാൻ തുടങ്ങിയപ്പോൾ സൂര്യൻെറ പ്രഭയും മങ്ങി. പിന്നെ ആ പുരുഷർഷഭന്മാർ വളരെ വഴി പിന്നിട്ടു. എല്ലാവരും ഓജസ്വിയായ ബാണനെ ജയിച്ചതിലുള്ള സന്തോഷത്തോടെ ഗരുഡാരൂഢരായി ഗമിച്ചു. വ്യോമസ്ഥരായ അവർ ഉടനെ വാരുണീദിക്കിൽ ചെന്നു. അവർ ദിവ്യമായ പാൽചുരത്തുന്ന പശുക്കളെ കണ്ടു. കടൽക്കരയിലുള്ള കാട്ടിൽ നാനാവർണ്ണമായി അസംഖ്യം പശുക്കൾ നില്ക്കുന്നതിനെ കുംഭാണ്ഡൻ പറഞ്ഞമാതിരി രൂപംകണ്ട് തിരിച്ചറിഞ്ഞു. പ്രഹാരിപ്രഹരനും അർത്ഥവിശാരദനുമായ കൃഷ്ണൻ അവ ബാണൻെറ പശുക്കളാണെന്നറിഞ്ഞപ്പോൾ അതിൽ മനസ്സുവെച്ചു. ലോകാദ്യനും അവ്യയനുമായ കൃഷ്ണൻ ഗരുഡൻെറ പുറത്തിരുന്ന് അവനോടു പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "ഗരുഡാ, നീ ഉടനെ ചെല്ലുക. ബാണൻെറ ഗോധനം നില്ക്കുന്നിടത്തെത്തുക. അവയുടെ പാൽ കുടിച്ചാൽ അമൃതുകൊണ്ടു സിദ്ധിക്കുന്ന ഫലമൊക്കെ സിദ്ധിക്കും. 'അമൃതത്വം' ലഭിക്കും. എന്നോടു സത്യഭാമ പറഞ്ഞു: 'ബാണൻെറ ഗോക്കളെ വരുത്തുക. അവയുടെ പാൽ കുടിച്ചിട്ടാണല്ലോ മഹാസുരന്മാർക്കു ജരബാധിക്കാതിരിക്കുന്നത്. ജന്തുക്കൾ അവയുടെ പാൽ കുടിച്ചാൽ ജരവിട്ടു നിർജ്ജരഭാവം കൈക്കൊള്ളുമത്രേ! ധർമ്മധ്വംസം വരാത്തനിലയിൽ ശുഭമായ അവയെ കൊണ്ടുവരിക. കാര്യലോപം വരുമെന്നു തോന്നുന്നുണ്ടെങ്കിൽ അതിൽ മനസ്സുവെക്കുകയും വേണ്ടാ' എന്നു സത്യ എന്നോടു പറഞ്ഞു. ഞാൻ അവയെ കണ്ടറിയുകയും ചെയ്തു."

ഗരുഡൻ പറഞ്ഞു: "പശുക്കളൊക്കെ എന്നെ നോക്കുന്നുണ്ട്. ഇതാ അവയെല്ലാം വേഗത്തിൽ വരുണാലയത്തിലേക്കു പോവുകയും ചെയ്യുന്നു. ഭവാൻ വേണ്ടതു ചെയ്യുക."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഗരുഡൻ പക്ഷവേഗംകൊണ്ട് സമുദ്രത്തെ ക്ഷോഭിപ്പിച്ച് വരുണാലയത്തിലേക്കു ചെന്നു. ഗരുഡൻ വരുണൻെറ ആലയത്തിൽ പ്രവേശിച്ചപ്പോൾ വരുണൻെറ ഗണങ്ങളൊക്കെ സംഭ്രമിച്ചിളകി. അപ്പോൾ സുദുർജ്ജയമായ വരുണസൈന്യം പാഞ്ഞുവന്നു. പലതരം ശസ്ത്രങ്ങളുമായി വാസുദേവൻെറ

മുമ്പിൽ എത്തിക്കഴിഞ്ഞു. നാഗാരിയായ ഗരുഡനും വരുണ സൈന്യങ്ങളും തമ്മിലുള്ള യുദ്ധം ഘോരമായി. യുദ്ധത്തിൽ വന്നേറ്റ് എതിർക്കുന്ന വരുണപ്പടയുടെ അധൃഷ്യമായ വ്യൂഹത്തെ ശക്തനായ കേശവൻ ഭഞ്ജിച്ചു. പിന്നെ ആ കൂട്ടരൊക്കെ വരുണാലയത്തിലേക്ക് ഓടി. അങ്ങനെ അറുപതിനായിരം തേരുകളുമായി ഓടിക്കളഞ്ഞു. ദീപ്തമായ വാരുണ ശസ്ത്രങ്ങൾ ആ യുദ്ധത്തിൽ പൊരുതി. ശൂരന്മാരും ബലികളുമായ ബലദേവജനാർദ്ദനന്മാരും പ്രദ്യുമ്നാനിരുദ്ധന്മാരും, ഗരുഡനും നാനാതീക്ഷ്ണശരൗഘങ്ങൾകൊണ്ടും മറ്റുവിധത്തിലും ചുറ്റും വധിക്കുന്ന സമയത്ത്, അക്ലിഷ്ടകാരിയായ കൃഷ്ണൻ ബലം ഭഞ്ജിക്കുന്ന സമയത്ത്, വരുണൻ ക്രോധത്തോടെ കൃഷ്ണൻെറനേരെ ശസ്ത്രവുമെടുത്ത് പാഞ്ഞു ചെന്നു. ഋഷിമാരും ദേവഗന്ധർവ്വന്മാരും അപ്സരസ്ത്രീഗണങ്ങളും പലമട്ടു പുകഴ്ത്തി സ്തുതിക്കുന്ന വരുണൻ പുറത്തേക്ക് എഴുന്നള്ളി. ജലാഗ്നികരങ്ങൾ ഇറ്റുവീഴുന്ന വെൺകൊറ്റക്കുട പിടിച്ച് ഉത്തമമായ ചാപം ഉയർത്തിനിന്നു. സമുദ്രരാജാവ് ക്രോധിച്ച് പുത്രപൗത്രബലാന്വിതനായി. പോരിന്നുസന്നദ്ധനായി, വലിയ വില്ലിട്ടുലച്ച് ശംഖു വിളിച്ചുകൊണ്ടു പാഞ്ഞെത്തി. ഹരനെപ്പോലെതന്നെ വരുണൻ ഹരിയുടെ നേരെ ക്രോധിച്ചു ശരംവിട്ടു. ഉടനെ ജനാർദ്ദനൻ പാഞ്ചജന്യം വിളിച്ചു. ദിക്കു മുഴുവൻ ആ മഹാബലൻ ബാണജാലംകൊണ്ടു മൂടി. പോരിൽ പ്രകാശിക്കുന്ന അമ്പുകൾകൊണ്ട് പീഡയേറ്റവനായ വരുണൻ ചിരിച്ചുകൊണ്ട് കൃഷ്ണനോടു പൊരുതി. ഘോരമായ വൈഷ്ണവാസ്ത്രം മന്ത്രിച്ച് ആ ധീമാൻെറ മുമ്പിൽനിന്ന് വാസുദേവൻ ഇപ്രകാരം പറഞ്ഞു: ഈ അസ്ത്രം മഹാഘോരമായിട്ടുള്ളതാണ്. വൈഷ്ണവാസ്ത്രം ശത്രുനാശനമാണ്. നിന്നെ സംഹരിക്കുന്നതിന് ഇതാ ഞാൻ എടുത്തിരിക്കുന്നു. നീ ഉറച്ചു നില്ക്കുക. എന്നു പറഞ്ഞ് വൈഷ്ണവാസ്ത്രം വിട്ടു. ഉടനെ അതിനെ കെടുത്തുവാനായി വരുണൻ വരുണാസ്ത്രംവിട്ടു. ആ ബലവാൻ അട്ടഹസിച്ചു! വരുണൻെറ അസ്ത്രത്തിൽ നിന്നു വാരികൾ ഉയർന്നു. വൈഷ്ണവാസ്ത്രം കെടുപ്പാനായി ആ സമിതിഞ്ജയൻ ഒരുങ്ങി. വരുണൻ വിട്ടയച്ച വരുണാമ്പുക്കൾ ജ്വലിച്ച്, കത്തിക്കാളി ദഹിച്ചു. വരുണാസ്ത്രം ദഹിച്ചുപോവുകയും വീണ്ടും വൈഷ്ണാവസ്ത്രം ജ്വലിക്കുകയും ചെയ്തപ്പോൾ എല്ലാ ശത്രുക്കളും നാനാദിക്കിലേക്കുമായി പാഞ്ഞു. വൈഷ്ണവാസ്ത്രം പിന്നെയും ഭയങ്കരമായി ഉജ്ജ്വലിക്കുന്നതു കണ്ട് വരുണൻ കൃഷ്ണനോടു പറഞ്ഞു."

വരുണൻ പറഞ്ഞു: "അവ്യക്തവ്യക്തനിലയായ പൂർവ്വപ്രകൃതിയെ ഭവാൻ ഓർക്കുക! ഗോഹത്യതമസ്സിനെവിടുക. തമസ്സാൽ മോഹം ഏല്ക്കരുത്! നീ സത്യസ്ഥനാണല്ലോ! യോഗീശ്വരാ! മഹാമതേ! പഞ്ചഭൂതാശ്രയമായ ദോഷവും അഹങ്കാരവും ഭവാൻ വിടുക! നിൻെറ വൈഷ്ണവിയായ മൂർത്തി ഏതിലുണ്ടോ, അതിൽ ഞാൻ ജ്യേഷ്ഠനാണ്. ജ്യേഷ്ഠത്വാൽ മാന്യനായ എന്നെ ദഹിപ്പിക്കുവാൻ നീ വിചാരിച്ചത് ശരിയാണോ? അഗ്നി അഗ്നിയെ തുരത്തുമോ? നീ കോപം വിടുക ഭടോത്തമാ! നിന്നിൽ ഞാൻ പ്രഭാവിക്കുകയില്ല. നീ ജഗത്പ്രഭവനാണ്. നീ മുമ്പെ തീർത്ത പ്രകൃതി വികൃതാത്മികയായി ബീജധർമ്മിണിയായി പൂർവ്വധർമ്മാശ്രയത്തോടെ നില്ക്കുന്നു. ആഗ്നേയം, വൈഷ്ണവം, സൗമ്യം, ഇങ്ങനെയാണ് ആദ്യപ്രകൃതിക്രമം. അങ്ങനെ നീ ജഗത്തിനെ സൃഷ്ടിച്ചു, എന്നിട്ട് എന്താണ് നീ എന്നിൽ ആക്രമണം നടത്തുന്നത്? അജേയനും ശാശ്വതനുമായ ദേവൻ, സ്വയം ഭൂവ്, ഭൂതഭാവനൻ, അക്ഷരം, ക്ഷരം, ഭാവം, അഭാവം ഇവയെല്ലാം നീതന്നെയാണല്ലോ മഹാദ്യുതേ! എന്നെ നീ രക്ഷിച്ചാലും. ഞാൻ രക്ഷ്യനാണല്ലോ ദേവാ! അനഘാ, ഞാൻ ഇതാ നിന്നെ കൈകൂപ്പുന്നു. നീ ലോകങ്ങൾക്ക് ആദികർത്താവാണ്. നീ പരത്തിയതാണല്ലോ ഇവയെല്ലാം. കളിക്കോപ്പെടുത്തു കുട്ടി കളിക്കുന്ന വിധം മഹാദേവാ നീ പ്രപഞ്ചസൃഷ്ടി ചെയ്തും നശിപ്പിച്ചും കളിക്കുകയാണല്ലോ. ഞാൻ പ്രകൃതിദ്വേഷിയല്ല. പ്രകൃതി ദൂഷകനുമല്ല. പ്രകൃതി വികാരമായി നില്ക്കുകയാണ് പുരുഷർഷഭാ! അതിൽ വികാരം തീർക്കുവാൻ ഭവാൻ ഏല്ക്കുകയാണല്ലോ. മഹാദ്യുതേ! ഭവാൻെറ വികാരം ദുഷ്ടന്മാരെ, ദുഷ്ടാത്മാക്കളെ, നശിപ്പിക്കാനായിട്ടുള്ളതാണ്. അധർമ്മികളും മന്ദന്മാരുമായവരിൽ സദാ ഭവാൻ വികരിക്കുന്നു. എപ്പോഴാണോ തമസ്സ് ഏല്ക്കുന്നത് അപ്പോൾ വിവേകം നശിക്കുന്നു. രജസ്സ് തമസ്സുമായി സംയുക്തമാകുമ്പോഴും മോഹം സംഭവിക്കുന്നു. പരാപരജ്ഞനും സർവ്വജ്ഞനും പ്രജാപതിയും ഐശ്വര്യവിധിയോടുകൂടിയവനുമായ അങ്ങ് നമ്മെ മോഹിപ്പിക്കുന്നത് എന്താണ്?'

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വരുണൻ പറഞ്ഞപ്പോൾ കൃഷ്ണൻ പുഞ്ചിരിയോടെ പറഞ്ഞു: 'വരുണാ, നീ എനിക്കു പശുക്കളെ നല്കുക ഭീമവിക്രമാ! എന്നാൽ നിനക്കു ശാന്തി ലഭിക്കും.' ഇപ്രകാരം കൃഷ്ണൻ പറഞ്ഞപ്പോൾ വാക്യവിശാരദനായ വരുണൻ മാധവനോടു പറഞ്ഞു."

വരുണൻ പറഞ്ഞു: "ഞാൻ ബാണനുമായി മുമ്പെ ഒരു കരാറുചെയ്തിട്ടുണ്ട്. ആ കരാറ് മറ്റൊരുവിധത്തിലാക്കി പാഴാക്കുന്നത് ശരിയാണോ മാധവാ! കരാറു തെറ്റിക്കുന്നവനും, ചാരിത്രം ദുഷിപ്പിക്കുന്നവനും പ്രശംസാർഹനാവുകയില്ലെന്നുള്ളത് ഭവാൻ അറിയുന്നുണ്ടല്ലോ. അങ്ങനെയുള്ളവർക്ക് ധർമ്മഭാഗങ്ങൾ ലഭിക്കുന്നതല്ലല്ലോ ജനാർദ്ദനാ! കരാർ തെറ്റിക്കുന്ന പാപിക്ക് നല്ല ലോകങ്ങൾ ലഭിക്കുമോ? മധുസൂദനാ, പ്രസാദിക്കണേ! എനിക്ക് ധർമ്മലോപം ബാധിക്കരുതേ! കരാറുതെറ്റിക്കുവാൻ എന്നെ നിയോഗിക്കരുതേ! വൃഷഭേക്ഷണാ, ഞാൻ ജീവിച്ചിരിക്കുന്നകാലത്തോളം ഗോക്കളെ നല്കുന്നതല്ല! എന്നെ കൊന്നതിന്നുശേഷം അവയെ കൊണ്ടുപോകാം. എൻെറ കരാറ് ഞാൻ നിന്നോടു പറയുകയാണ് മധുസൂദനാ! ഞാനീപ്പറഞ്ഞതു സത്യമാണ്; പാഴ്വാക്കു പറയുകയല്ല സുരേശ്വരാ! ഞാൻ അനുഗ്രാഹ്യനാണെങ്കിൽ മധുസൂദനാ, എന്നെ രക്ഷിക്കണേ! ഗോക്കളെ കൊണ്ടേപോകൂ എന്ന വാശി ഭവാനുണ്ടെങ്കിൽ എന്നെ വധിച്ച് അവയെ കൈക്കലാക്കിയാലും മഹാഭുജാ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വരുണൻ പറഞ്ഞപ്പോൾ യദുവംശവിവർദ്ധനനായ കൃഷ്ണൻ പറഞ്ഞു. കരാറുതെറ്റിക്കുകവയ്യ എന്നുള്ളതുകൊണ്ട് ഗോവിവാദം നിറുത്തി. പിന്നെ പുഞ്ചിരിക്കൊണ്ട് കാര്യവിചക്ഷണനായ കൃഷ്ണൻ പറഞ്ഞു.

ശ്രീകൃഷ്ണൻ പറഞ്ഞു: 'ബാണനോട് ഭവാൻ കരാറു ചെയ്തിട്ടുണ്ടെങ്കിൽ ഞാൻ അത് വിട്ടൊഴിക്കാം.' തുടർന്ന് മധുരമായ വാക്കാൽ, തത്ത്വാർത്ഥമായ വാക്കാൽ ഇങ്ങനെ പറഞ്ഞു; 'എങ്ങനെ നിന്നിൽ ഞാൻ പാപം ചെയ്യും? വരുണാ, നീ പൊയ്ക്കൊള്ളുക. ഞാൻ വിട്ടുതരുന്നു. നമ്മളിൽ നീ സത്യവാനാണ്. നിൻെറ പ്രിയത്തിന്നായി ബാണൻെറ ഗോക്കളെ ഞാൻ നിസ്സംശയം വിട്ടു തരുന്നു!"

വൈശമ്പായനൻ പറഞ്ഞു: 'പിന്നെ തൂര്യത്തിൻെറ രവത്തോടും, ഭേരിയുടെ ഘോഷത്തോടും അർഘ്യം കൈക്കൊണ്ട് വരുണൻ മുകുന്ദനെ പൂജിച്ചു. വരുണൻെറ അർഘ്യംവാങ്ങിയ യദുനന്ദനനായ കേശവൻ കുലശീലസമാഹിതനായ ആ ബലവാനെ പൂജിച്ചു. പ്രതാപവാനായ വാസു

ദേവൻ വരുണന്ന് അഭയം നല്കി. ശചീപതിയായ ഇന്ദ്രൻ തുണയ്ക്കുന്ന മാധവൻ ദ്വാരകയിലേക്കു പോവുകയും ചെയ്തു. അവിടെ വാനവരും മരുത്തുക്കളും സിദ്ധചാരണസാദ്ധ്യന്മാരും ഗന്ധർവ്വാപ്സരസ്ത്രീകളും നഭശ്ചരരായ കിന്നരന്മാരും സർവ്വഭൂതാദിനിത്യനായ ഭൂതേശ്വരനെ പിന്തുടർന്നു.

ആദിത്യവസുരുദ്രന്മാർ, യക്ഷരാക്ഷസന്മാർ, വിദ്യാധരസമൂഹങ്ങൾ, സിദ്ധചാരണന്മാർ ഇവരെല്ലാം യശസ്സോടും ജയത്തോടും പോകുന്ന ദേവനെ പിന്തുടർന്നു. മഹാഭാഗനായ നാരദനും ദ്വരകയ്ക്കു പുറപ്പെട്ടു. യുദ്ധപ്രിയനായ നാരദൻ ഇങ്ങനെ ബാണജയവും വരുണയുദ്ധവും കണ്ടു പ്രീതനായി. കൈലാസശിഖരംപോലെ ശോഭിക്കുന്ന സൗധകന്ദരം ചേർന്ന ദ്വാരത്തോടുകൂടിയ ദ്വാരകാപുരിയെ കൃഷ്ണൻ ദൂരെനിന്നു കണ്ടു. ഗദാചക്രധരനായ ദേവൻ ഉടനെ പാഞ്ചജന്യം മുഴക്കി. ആ പാഞ്ചജന്യസ്വരം ദ്വാരകാവാസികളെ തൻെറ വരവ് അറിയിക്കുന്നതിന്നായിരുന്നു. ദേവാനുയാനനിർഘോഷവും പാഞ്ചജന്യമഹാസ്വനവും ദ്വാരകാവാസികളെല്ലാം കേട്ട് ഹർഷത്തോടെ നിന്നു. പൂർണ്ണകുംഭവും മലരുകളും നിരത്തി തൂകിവെച്ച് ദ്വാരകയുടെ ദ്വാരം പ്രശോഭിപ്പിച്ചു. ഭൂമിയൊക്കെ അടിച്ചുവെടുപ്പാക്കി അഴകിൽ രത്നമണിഞ്ഞ് അർഘ്യമേന്തി വിപ്രന്മാരും കുലനൈഗമരും മാധവനെ പൂജിച്ചു. പലമാതിരി ജയശ്ബ്ദം മുഴക്കി. ഗരുഡാരൂഢനായ കൃഷ്ണനെ, നീലാഞ്ജനനിഭനായ ദേവനെ, ശ്രീമാനായ ജനാർദ്ദനനെ, എല്ലാവരും വന്ദിച്ചു. ബലിഷ്ഠനായ കൃഷ്ണനെ പൂർണ്ണരായ അവർ, വ്യാപാരികളോടുകൂടിയ നഗരാധിപന്മാർ, അനന്തനായ കേശിഘ്നാതിയെ പൂജിച്ചു. ഋഷിമാർ, ദേവന്മാർ, ഗന്ധർവ്വന്മാർ, ചാരണന്മാർ, എന്നിവർ പുകഴ്ത്തുന്ന പുണ്ഡരീകാക്ഷൻ ദ്വാരകയുടെ ഉദ്യാനത്തിലെത്തി. ദാശാർഹഗണസത്തമന്മാർ ആശ്ചര്യമായ ആ വരവു കണ്ടു. മഹാഭുജനായ കൃഷ്ണനെക്കണ്ട് ഏറ്റവും ഹർഷിച്ചു. ബാണനെ ജയിച്ചു വന്ന മഹാദേവനായ വിഷ്ണുവെ കണ്ടപ്പോൾ ദ്വാരകയിൽ ആർപ്പും വിളിയും ജയഘോഷവും മുഴങ്ങി. വളരെ ദൂരം പിന്നിട്ടതിന്നുശേഷം ഗരുഡൻ എത്തി. 'നാം ധന്യരായി, അനുഗൃഹീതരായി. നമുക്കു ജഗത്പിതാവാണല്ലോ രക്ഷിതാവും ഗോപ്താവും! ദീർഘബാഹുവായ മഹാഭുജൻ അജയ്യനായ ബാണനെ ജയിച്ച് ഗരുഡാരൂഢനായി ഇതാ മടങ്ങിയെത്തി. പുണ്ഡരീകാക്ഷൻ എല്ലാവരുടെ ചിത്തവും ആഹ്ലാദംകൊണ്ടു നിറച്ചിരിക്കുന്നു.' ഇപ്രകാരം ദ്വാരകാവാസികൾ പറയുന്ന സമയത്ത് മഹാരഥരായ ദേവന്മാർ വാസുദേവൻെറ ഗൃഹത്തിലെത്തി. ഗരുഡൻെറ പുറത്തുനിന്ന് കൃഷ്ണനും ബലഭദ്രനും ഇറങ്ങി. പ്രദ്യുമ്നനും അനിരുദ്ധനും അവരവരുടെ ഗൃഹങ്ങളിൽ പ്രവേശിച്ചു. പിന്നെ ആകാശത്ത് ദേവവിമാനങ്ങൾ നാനാരൂപത്തിൽ ചുറ്റുന്നതു കണ്ടു. അന്നം, വൃക്ഷം, മാൻ, ഗജം, അശ്വം, സാരസം, ബർഹികൾ ഇങ്ങനെ പല രൂപത്തിലും; അസംഖ്യം വിമാനങ്ങൾ ആകാശത്തു പ്രശോഭിച്ചു. പിന്നെ കൃഷ്ണൻ പ്രാദ്യുമ്നാദികളായ പല കുമാരന്മാരോടുമായി ഭംഗിയിൽ നല്ല വാക്കാൽ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഇതാ രുദ്രന്മാർ, ആദിത്യന്മാർ, വസുക്കൾ, അശ്വിനീദേവന്മാർ, സാദ്ധ്യന്മാർ, ദേവന്മാർ ഇവരെയെല്ലാം നിങ്ങൾ യഥാക്രമം വന്ദിക്കുക! മഹാഭാഗനും ദാനവാരിയും സഹസ്രേക്ഷണനുമായ ദേവനെ, കൂട്ടുകാരോടുകൂടിയ നാഗവാഹനനായ ഇന്ദ്രനെ, എല്ലാവരും വന്ദിക്കുവിൻ! സപ്തർഷികൾ, മഹാഭാഗരായ അംഗിരസ്സ്, ഭൃഗു എന്നിവരോടുകൂടിയ ഋഷിമാർ മഹാത്മാക്കളാണ്. അവരെ സുഖമായവിധം വന്ദിക്കുവിൻ! ചക്രധരന്മാരായ എല്ലാവരെയും നിങ്ങൾ വണങ്ങുവിൻ! എൻെറ പ്രിയത്തിന്നു ദേവന്മാരുടെ രൂപത്തിൽ സാഗരങ്ങളും തീർത്ഥങ്ങളും വന്നു നില്ക്കുന്നു. അവരെയും പൂജിക്കുവിൻ! ദിക്കും വിദിക്കും നില്ക്കുന്നു. അവരെയും യഥാക്രമം വന്ദിക്കുവിൻ! നാഗങ്ങളായ വാസുകി മുതലായ മഹാബലന്മാരും ഗോക്കളും എൻെറ പ്രിയത്തിന്നായി ഇവിടെ എത്തിയിരിക്കുന്നു, അവരെയും വന്ദിക്കുവിൻ! ജ്യോതിസ്സുകളും നക്ഷത്രസമൂഹങ്ങളും യക്ഷരാക്ഷസകിന്നരന്മാരും എൻെറ പ്രിയത്തിന്നായി എത്തിയിരിക്കുന്നു. അവരെയും യഥാക്രമം വന്ദിക്കുക."

വൈശമ്പായനൻ പറഞ്ഞു: "വാസുദേവൻ പറഞ്ഞതു കേട്ട് കുമാരന്മാർ കൈകൂപ്പിനിന്ന് ക്രമപ്രകാരം മഹാത്മാക്കളായ ദേവന്മാരെയെല്ലാം കണ്ടു. ദേവന്മാരെയെല്ലാം കണ്ട് പൗരന്മാർ വിസ്മയിച്ചു. എല്ലാവരും ഉടനെ പൂജയ്ക്കുവേണ്ട വട്ടങ്ങൾ എല്ലാം കൂട്ടി എത്തി: 'അമ്പോ! അത്ഭുതം! വാസുദേവനെ ആശ്രയിച്ച് നമ്മൾക്ക് ഇവയൊക്കെ കാണുവാനും കേൾക്കുവാനും കഴിഞ്ഞു.' പിന്നെ ചന്ദനം, ചൂർണ്ണങ്ങൾ, ഗന്ധപുഷ്പങ്ങൾ എന്നിവയാൽ പൗരന്മാർ ദേവന്മാരിൽ തൂകിപൂജിച്ചു. മലർ, നമസ്കാരം, ധൂപങ്ങൾ, വാദ്യം, നിയമങ്ങൾ എന്നിവയുമായി ദ്വാരകാവാസികൾ ദേവന്മാരെ പൂജിച്ചു. വാസുദേവാഹുകന്മാരെയും യദുവീരനായ സാംബനെയും ശൈനേയനെയും ശക്തനായ വിപൃഥുവെയും യോഗ്യനായ അക്രൂരനെയും നിശഠനെയും തഴുകി വാസവൻ അവരുടെ നെറുകയിൽ ഘ്രാണിച്ചു. പിന്നെ മഹാഭാഗനായ ഇന്ദ്രൻ പ്രത്യക്ഷമായ യദുമണ്ഡലത്തിൽ പുകഴ്ത്തുന്ന കേശിഹരനെപ്പറ്റി ഇപ്രകാരം പറഞ്ഞു."

ശക്രൻ പറഞ്ഞു: "സർവ്വസാത്വതോത്തമനായ സാത്വതൻ യശസ്സാലും പൗരുഷത്താലും ബാണനെ വെല്ലുന്നത് മഹാദേവനും ഗുഹനും കണ്ടുനിന്നു! പോരിൽ ബാണനെ വെല്ലുന്ന യദുനന്ദനനെ ശിവൻ കണ്ടുനിന്നു. ഇവൻ ആ മഹാകൃത്യം നിർവ്വഹിച്ച് ഇതാ ദ്വാരകയിൽ തിരിച്ചെത്തിയിരിക്കുന്നു. ആയിരം കൈകളുള്ളവൻെറ മുഖ്യമായ രണ്ടു കൈകൾമാത്രം നിർത്തി മറ്റുള്ളതൊക്കെ ഛേദിച്ച് 'രണ്ടു കയ്യ്' നാക്കി ദ്വാരകയിൽ ഹരി ഇതാ എത്തിയിരിക്കുന്നു! മഹാത്മാവായ കൃഷ്ണൻ എന്തിന്ന് മർത്ത്യജന്മം എടുത്തുവോ, ആ കാര്യമെല്ലാം നിർവ്വഹിച്ചുകഴിഞ്ഞു. ഞങ്ങളുടെ അല്ലലൊക്കെ തീർത്തു. മധുവും മാദ്ധ്വീകവും കുടിച്ചു രസിച്ച് കാലം പോക്കുന്നതായ വിരസത നിങ്ങൾ ത്യജിക്കുവിൻ! ഈ മഹാത്മാവിൻെറ ബാഹുക്കളെ ആശ്രയിച്ച് നമ്മളെല്ലാം ശോകാതീർന്ന് വളരെയധികം സുഖത്തോടെ രമിക്കുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "സഹസ്രാക്ഷനായ ശക്രൻ ഇപ്രകാരം കൃഷ്ണനെ വാഴ്ത്തി. പിന്നെ യാത്ര പറഞ്ഞ് ആ മഹാഭാഗനായ പുരന്ദരൻ ദേവന്മാരോടുകൂടി, ലോകർ കൈകൂപ്പുന്ന കൃഷ്ണനെ വീണ്ടും വീണ്ടും പുണർന്ന് ദേവമരുത്ഗണങ്ങളോടുകൂടി സ്വർഗ്ഗത്തിലേക്കു പോയി. മാന്യരായ മഹർഷിമാർ ഓജസ്വിയായ കൃഷ്ണന്ന് ജയാശിസ്സുകൾ നല്കി. വന്നപാടെ യക്ഷരാക്ഷസകിന്നരന്മാരും പോയി. പുരന്ദരൻ സ്വർഗ്ഗത്തിലേക്കു പുറപ്പെട്ടപ്പോൾ മഹാബലനായ പത്മനാഭൻ എല്ലാവരോടും അവ്യയമായ കുശലം ചോദിച്ചു. ഉടനെ ആർപ്പുവിളിയും കിലുകിലാശബ്ദവും മംഗളധ്വനിയും മുഴങ്ങി. മുഖകൗമുദി കാണുവാനായി, പുഞ്ചിരിനിലാവു കാണുവാനായി, അനഘനായ കൃഷ്ണൻ എപ്പോഴും പ്രീതനായി നിന്നു. യാദവാന്വിതനായ കൃഷ്ണൻ

ദ്വാരകയിൽച്ചെന്ന് പല കാമാർത്ഥങ്ങൾ ഏറ്റ് ശ്രീകലർന്ന് ദ്വാരകയിൽ രമിച്ചു."

**128. ഉഷാഹരണസമാപ്തി –** വൈശമ്പായനൻ പറഞ്ഞു: "മഹാഭാഗനും മഹാദ്യുതിയുമായ ആഹുകൻ കൃഷ്ണനോട് ഹർഷംകൊണ്ടു വികസിച്ച നേത്രങ്ങളോടെ പറഞ്ഞു: 'യദുനന്ദനാ! കേട്ടാലും! അനിരുദ്ധന് ഈ നിലയിൽ ഒരു മഹിതമായ സ്വീകരണോത്സവം നല്കേണ്ടതാണല്ലോ. ക്ഷേമത്തോടെ അവൻ വന്നതായി നാം കാണുകയാണ്. സേവയേറ്റാണല്ലോ അവൻ നില്ക്കുന്നത്! ഉഷയാണെങ്കിൽ മഹാഭാഗയാണ്. അനേകം തോഴിമാരോടുകൂടി നില്ക്കുന്നവളാണ്. അവൾ അനിരുദ്ധനോടുകൂടി പ്രീതിയോടെ രമിക്കുകയാണ്. ഉഷയുടെ സഖിമാരുടെ കൂട്ടത്തിൽ കുംഭാണ്ഡാത്മജയായ രാമ എന്ന കന്യകയെ വൈദർഭി വധുവാക്കി അവളെ ബഹുമാനിക്കട്ടെ. ആ സുന്ദരിയെ ഗൃഹത്തിൽ കയറ്റിക്കൊള്ളുക. കുംഭാണ്ഡപുത്രിയായ രാമയെ സാംബന്നു നല്കുക! മറ്റു കന്യകമാരെ മറ്റു കുമാരന്മാർ വേട്ടുകൊള്ളട്ടെ!'

അവിടെ ഉത്സവം അനിരുദ്ധൻെറ ഗൃഹത്തിലും നടക്കുകയാണ്. ശുഭമായി ശ്രീധന്വാവിൻെറ ഗൃഹത്തിലും ഉത്സവം നടക്കുകയാണ്. പുരത്തിൽ മദമാർന്ന നാരികൾ വാദ്യഘോഷം മുഴക്കുന്നു. ചിലർ ആടുന്നു. ചിലർ പാടുന്നു. നൃത്തഗീതങ്ങൾ സർവ്വത്ര നടക്കുന്നു. ചിലർ മോദിക്കുന്നു. ചിലർ സസന്തോഷം പറയുന്നു. നാനാനിറത്തിലുള്ള ആഭരണങ്ങൾ ചിന്നി അങ്ങുമിങ്ങും കളിക്കുന്നു. നാരിമാർ മദത്തോടെ തമ്മിൽ പിടിച്ച് ചിലർ ഉല്ലസിക്കുന്നു: 'ചിലർ ചൂതുകളിക്കുന്നു. ചിലർ ഹർഷംകൊണ്ട് കണ്ണു വിടർന്ന് ഉല്ലസിക്കുന്നു.' ഉഷ കയറിയ തേര് ഗൃഹത്തിൻെറ മുന്നിലെത്തിയപ്പോൾ ഭഗവാൻ രുക്മിണിയോട് സന്തോഷത്തോടെ ഇപ്രകാരം പറഞ്ഞു."

ശ്രീകൃഷ്ണൻ പറഞ്ഞു: "മയൂരത്തേരിൽക്കയറി തോഴിമാരോടുകൂടി രുദ്രാണിയാൽ അയയ്ക്കപ്പെട്ട ഉഷ ഇതാ വരുന്നു. അവളെ സ്വീകരിച്ചുകൊള്ളുക. ഇവൾ കുലശ്ലാഘ്യയാണ്, പേർപുകഴ്ന്ന സുന്ദരിയാണ്. നിൻെറ വധുവായ ബാണതനയയെ ഭാമിനീ, നീ സ്വീകരിക്കുക."

വൈശമ്പായനൻ പറഞ്ഞു: "ആചാരമംഗളങ്ങളോടെ സ്ത്രീകൾ അവളെ സ്വീകരിച്ചു. ആ ശോഭനാംഗിയെ അനിരുദ്ധൻെറ സൗധത്തിലേക്ക് കൊണ്ടുപോയി. രേവതി, രോഹിണിദേവി, രുക്മിണി, രുക്മിയുടെ പുത്രി എന്നിവരൊക്കെ അനിരുദ്ധനെ നോക്കി സ്നേഹഹൃഷ്ടമാരായി കരഞ്ഞു. രേവതീരുക്മിണികൾ അവരുടെ ഗൃഹത്തിൽ വധൂവരന്മാരെ കയറ്റി ആശീർവ്വദിച്ചു. 'ഭാഗ്യം, അനിരുദ്ധദർശനത്താൽ വധു, നീ വർദ്ധിക്കുന്നു!' പിന്നെ തൂര്യങ്ങൾ കൊട്ടുന്ന ശബ്ദത്താൽ ശുഭാസ്യമാരായ ശ്രേഷ്ഠനാരിമാർ ആചാരക്രിയകൾ ചെയ്തു. ഉഷ അവരുടെ ഗൃഹത്തിൽ ഇരുന്നു. പിന്നെ അവൾ ഹർമ്മ്യത്തിൽ വൃഷ്ണിപുംഗവരോടുകൂടി കയറി. അവൾക്കുചേർന്ന സർവ്വവിധഭോഗങ്ങളാലും ആ വരാനന സന്തോഷിച്ചു. സുശ്രോണിയും അപ്സരസ്സുമായ ചിത്രലേഖ ഉഷയോടു യാത്ര പറഞ്ഞ് സ്വർഗ്ഗത്തിലേക്കു പോയി. ആ തോഴിമാരൊക്കെ പോയതിന്നുശേഷം ആ ദേവസുന്ദരി മായാവതിയുടെ ഗൃഹത്തിലേക്ക് ക്ഷണപ്രകാരം പോയി. സുമദ്ധ്യമയായ പ്രദ്യുമ്നപത്നിയെ കണ്ടു. അവൾ സുന്ദരിയായ സ്നുഷയെ സർവ്വ അന്നപാനങ്ങളാലും സല്ക്കരിച്ചു. വധുവായ ഉഷയെ പിന്നെ യാദവസ്ത്രീകൾ എല്ലാവരും മുറയ്ക്ക് ആചാരപ്രകാരം സ്വധർമ്മാൽ സല്ക്കരിച്ചു.

ഇങ്ങനെ ഈ കഥയൊക്കെ ഞാൻ നിന്നോട് പറഞ്ഞു ജനമേജയാ! കുരുകുലോദ്വഹാ! ബാണനെ ജയിച്ചതും, വിഷ്ണു അവനെ ജീവനോടെ വിട്ടയച്ചതും, പിന്നെ ദ്വാരകയിൽ കൃഷ്ണൻ യാദവരോടുകൂടി രമിച്ചതും, ഭൂമിയെ ഭരിച്ചതും, മോദത്തോടെ വസിച്ചതും എല്ലാം പറഞ്ഞു. ഈ കാര്യങ്ങളൊക്കെ നിർവ്വഹിക്കുവാനാണ് വൃഷ്ണികളിൽ വസുദേവകുലത്തിൽ പ്രഭുമായ ഭഗവാൻ ദേവകിക്ക് പുത്രനായി വന്നുപിറന്നത്. ഇതാണല്ലോ ഭവാൻ ചോദിച്ചത്. അത് ഞാൻ വിസ്തരിച്ചു പറഞ്ഞു. നാരദൻ ചോദിച്ചതൊക്കെ ഞാൻ ചുരുക്കിപ്പറഞ്ഞു. വിസ്തരിച്ച ചരിത്രമൊക്കെ ജനമേജയാ! നീ കേൾക്കുകയുണ്ടായല്ലോ.

വിഷ്ണു മഥുരയിൽ കഴിച്ചുകൂട്ടിയ കാര്യത്തിൽ വർദ്ധിച്ചുണ്ടായ നിൻെറ സംശയവും ആ വാസുദേവൻെറ ചരിത്രവും ഞാൻ നിന്നോട് പറഞ്ഞുകഴിഞ്ഞു. ആ കൃഷ്ണകഥ ആശ്ചര്യമാണ്. ഇതിനെക്കാൾ അത്ഭുതകരമായി മറ്റൊരു കഥയുമില്ല. വൈഷ്ണവകഥ എല്ലാ ആശ്ചര്യത്തിലുംവെച്ച് ആശ്ചര്യമാണ്. ധന്യന്മാരിൽ ഇവൻ ധന്യനാണ്. ധന്യകൃത്തും ധന്യഭാവനനുമാണ്. ദേവദൈത്യന്മാരിൽ ധന്യവരനാണ്. അച്യുതന്നു മീതെയായി ആരുണ്ട്? ആദിത്യവസുരുദ്രന്മാരും, അശ്വിമാരും, മരുത്ഗണവും, ആകാശവും, ഭൂമിയും, ദിക്കുകളും, വെള്ളവും, ജ്യോതിസ്സും എല്ലാം അച്യുതൻതന്നെ ധാതാവും വിധാതാവും, സംഹർത്താവും, നിത്യവും; സത്യം, ധർമ്മം, തപസ്സ്, ബ്രഹ്മാവ് എല്ലാം ഹൃഷീകേശൻതന്നെ! നാഗങ്ങളിൽ അനന്തനും രുദ്രന്മാരിൽ ശങ്കരനും ഇവൻതന്നെ. എല്ലാ ചരാചരജഗത്തും നാരായണോത്ഭവമാണ്. ഈ ജനാർദ്ദനനിൽത്തന്നെ ജഗത്തെല്ലാം ജനിക്കുന്നു. ദേവേശ്വരനിൽ ജഗത്തെല്ലാം സ്ഥിതിചെയ്യുന്നു ആ ദേവനെ ഭാരതാ! നീ കൂപ്പുക! ദേവകൾക്കൊക്കെ എന്നെന്നും ഇവൻ പൂജ്യനാണ്. സനാതനനാണ് ഇവൻ! കേശവൻെറ മാഹാത്മ്യമായ ബാണയുദ്ധകഥ കേട്ടാൽ ത്തന്നെ നീ വലിയ വംശപ്രതിഷ്ഠ നേടുന്നതാണ്. ബാണയുദ്ധം മുഖ്യമായ കഥയാണ്. ഇതു കേട്ടാൽ കേശവൻെറ മാഹാത്മ്യം കേട്ടാൽ, അധർമ്മബാധയുണ്ടാവുകയില്ല.

ഇങ്ങനെ വൈഷ്ണവിയായ ചര്യയെല്ലാം നിന്നോട് ഞാൻ പറഞ്ഞു. ഈ യജ്ഞം അല്ലയോ താതാ. കഴിയുന്ന മുഹൂർത്തത്തിൽ, ജനമേജയാ. ആശ്ചര്യപൂർവ്വം സകലതും ധരിക്കുന്നതാണെങ്കിൽ രാജാവേ, എല്ലാ പാപവും അവൻ വിട്ടുപോകും; വിഷ്ണുലോകത്തിൽ അവൻ ചെന്നെത്തുകയും ചെയ്യും.

കാലത്തെഴുന്നേറ്റ് നിത്യവും മനസ്സുവെച്ച് ഇതു വായിക്കുകയാണെങ്കിൽ അവന്ന് ലഭിക്കാത്ത മേന്മയൊന്നും ഈ ലോകത്തോ പരലോകത്തോ ഉണ്ടാവുകയില്ല. ബ്രാഹ്മണനാണ് വായിക്കുന്നതെങ്കിൽ അവൻ എല്ലാ വേദങ്ങളിലും പണ്ഡിതനായി ഭവിക്കും; ക്ഷത്രിയനാണെങ്കിൽ യുദ്ധത്തിൽ വിജയിക്കും. വൈശ്യനാണ് വായിക്കുന്നതെങ്കിൽ അവൻ ധനാഢ്യനാകും. ശൂദ്രനാണെങ്കിൽ കാമങ്ങളെ നേടും. അശുഭം ഒന്നും ആരും ഏല്ക്കുന്നതല്ല. അവൻ ദീർഘായുഷ്മാനുമാകും."

സൂതൻ പറഞ്ഞു: "പരീക്ഷിത്തിൻെറ പുത്രനായ ജനമേജയ രാജാവ് വൈശമ്പായനൻ പറഞ്ഞുകൊടുത്ത പുണ്യകഥയായ ഹരി വംശംകേട്ട് അമലനായി ഭവിച്ചു ദ്വിജേന്ദ്രന്മാരേ! ഇപ്രകാരം അല്ലയോ ശൗനകാ! സംക്ഷേപിച്ചു പറഞ്ഞതു വിസ്തരിച്ച് വംശങ്ങളെപ്പറ്റിയെല്ലാം ഞാൻ പറഞ്ഞു. ഇനി എന്താണ് ഭവാന് കേൾക്കേണ്ടത്?"

# ഭവിഷ്യൽപർവ്വം

**1. പാണ്ഡവവംശപ്രതിഷ്ഠാകീർത്തനം** – ശൗനകൻ പറഞ്ഞു: "ലോമഹർഷണാ, ജനമേജയൻെറ പൗത്രന്മാർ ആരൊക്കെയാണ്. അവരിൽ പാണ്ഡവവംശം ആരിലാണ് നിലനിന്നത്? ഇതു ശരിക്കുകേൾക്കുവാൻ എനിക്കു വളരെ ആഗ്രഹമുണ്ട്. നീ അത് തത്ത്വമായി പറയുന്നതുകേൾക്കുവാൻ എനിക്കു കൗതുകമുണ്ട്. എല്ലാം സ്പഷ്ടമായി അറിയട്ടെ!'

സൂതൻ പറഞ്ഞു: "പാരിക്ഷിതനായ ജനമേജയന്ന് കാശിരാജപുത്രിയിൽ രണ്ടു പുത്രന്മാരുണ്ടായി. ചന്ദ്രാപീഡൻ, സൂര്യാപീഡൻ എന്നിവരായിരുന്നു അവർ. അതിൽ മൂത്തവനായ ചന്ദ്രാപീഡൻ രാജാവായി, അനുജൻ സൂര്യാപീഡൻ തപോധനനായി കാട്ടിൽ വസിച്ചു. ചന്ദ്രാപീഡന്ന് വില്ലാളിവീരന്മാരായി നൂറുപുത്രന്മാരുണ്ടായി. ജനമേജയൻെറ ക്ഷത്രിയകുലം ഇങ്ങനെ ലോകപ്രസിദ്ധി സമാർജ്ജിച്ചു. ആ നൂറു പേരിൽ ജ്യേഷ്ഠനായ സത്യകർണ്ണൻ ഹസ്തിനാപുരത്തിൽ രാജാവായി വാണു. സത്യകർണ്ണൻ മഹാബാഹുവും യജ്വാവും ബഹുദക്ഷിണനുമായി പ്രസിദ്ധിനേടി. സത്യകർണ്ണൻെറ പുത്രൻ ശ്വേതകർണ്ണൻ പ്രതാപവാനായി. ധാർമ്മികനായ അവന് പുത്രരുണ്ടായില്ല എന്നുകണ്ടപ്പോൾ അവൻ തപോവ്രതം സ്വീകരിച്ച് തപോവനത്തിലേക്കു പോയി. കാട്ടിലേക്ക് അവനോടൊപ്പം ഭാര്യയായ മാനിനി എന്ന യാദവിയും പോയി. അവൾ അവിടെ അവനിൽ നിന്നു ഗർഭംധരിച്ചു. അവൾ സുചാരുവിൻെറ പുത്രിയായിരുന്നു. അവൾക്ക് ധാരാളം ഭ്രാതാക്കളുമുണ്ടായിരുന്നു. അവൾ പ്രസവിച്ച അന്ന് ശ്വേതകർണ്ണൻ പൂർവ്വന്മാർപോയ മാർഗ്ഗത്തെ പിന്തുടർന്ന് മഹാപ്രസ്ഥാനത്തിന്നു പോയി. അവൻ പോകുന്നതുകണ്ട് ഭാര്യയും അവനെ പിന്തുടരുകയാണുണ്ടായത്. എന്നാൽ ഗർഭിണിയായ അവൾ ഭർത്താവിനെ പിന്തുടർന്നു പോകുമ്പോൾ വഴിമദ്ധ്യത്തിൽ ഒരു മരച്ചുവട്ടിൽ സുന്ദരനായ ഒരു പുത്രനെ പ്രസവിച്ചു. അവൾ ആ കുട്ടിയെ ഉപേക്ഷിച്ച് കാന്തനെ പിന്തുടരുകതന്നെ ചെയ്തു. പതിവ്രതശ്രേഷ്ഠയായ അവൾ പണ്ട് കൃഷ്ണ ഭർത്താവിനെ അനുഗമിച്ച മാതിരി പിന്തുടർന്നു. ആ രാജപുത്രൻ ശൈലശിഖരത്തിൽ കിടന്ന് കരഞ്ഞു. ആ പൈതലിൻെറ സുഖത്തിന്നുവേണ്ടി ആകാശത്ത് കാറുകൾ വന്നു കുട്ടിയെ നിഴലിനാൽ പുതപ്പിച്ചു.

ശ്രവിഷ്ഠയുടെ പുത്രന്മാരായ കൗശികനും പിപ്പലാദനും ഈ കുട്ടിയെ ദയതോന്നി വഴിയിൽനിന്ന് എടുത്തു കൊണ്ടുപോയി. ആ ബ്രാഹ്മണർ ആ കുട്ടിയെ കനിവോടെ എടുത്തുകൊണ്ടുപോയി. കുളിപ്പിച്ചു വൃത്തിയാക്കി. അവൻെറ പാർശ്വങ്ങൾ കല്ലിൽ ഉരസിയതുകൊണ്ട് രക്തം പുറപ്പെട്ടു. പിന്നെ രണ്ടു പാർശ്വങ്ങളും പൊറുത്തപ്പോൾ ശ്യാമവർണ്ണമുണ്ടായി. ആടിൻെറ പള്ളപോലെ കറുത്ത പാണ്ടുണ്ടായ ആ കുട്ടിക്ക് അജപാർശ്വൻ എന്ന പേര് പ്രസിദ്ധമായി. പിന്നെ അജപാർശ്വൻ എന്ന് അവർ അവന്നു നാമകരണംചെയ്തു. ആ ബ്രാഹ്മണർ ആ കുട്ടിയെ വേമക മഹർഷിയുടെ ആശ്രമത്തിൽ വളർത്തിക്കൊണ്ടുവന്നു. അങ്ങനെ വേമകൻെറ ഭാര്യ അജപാർശ്വനെ പുത്രനായി സ്വീകരിച്ച് സംരക്ഷിച്ചു. അവനും സഹായികളായ രണ്ടു ബ്രാഹ്മണരും വേമകപുത്രന്മാരെന്നു പ്രസിദ്ധരായി. അവർക്കു മൂന്നുപേർക്കും ഒരേകാലത്ത് പുത്രപൗത്രന്മാരുണ്ടാവുകയും അവരെല്ലാം തുല്യജീവനരാവുകയും ചെയ്തു. ഇങ്ങനെയാണ് പൗരവവംശത്തിൽ പാണ്ഡവന്മാരുടെ പ്രതിഷ്ഠ.

യയാതി എന്ന നഹുഷപുത്രൻ പണ്ട് പുത്രനുമായി ജര കൈമാറിയ കാലത്ത് സസന്തോഷം ഇങ്ങനെ പാടിയിട്ടുണ്ട്: 'ചന്ദ്രാർക്കഗ്രഹങ്ങൾ ഇല്ലാതെ ഭൂമി നിഷ്പ്രഭമായ ഒരു കാലം ഉണ്ടായി എന്നുവരും. എന്നാൽ മന്നിൽ പൂരുവിൻെറ വംശക്കാരായ പൗരവന്മാർ ഇല്ലാത്ത കാലം ഉണ്ടാവുകയില്ല."

**2. ജനമേജയപ്രശ്നം** – ശൗനകൻ പറഞ്ഞു: "പണ്ട് ധീമാനായ വ്യാസശിഷ്യൻ പറഞ്ഞവിധം നീ എല്ലാ പർവ്വങ്ങളും ഹരിവംശവും പറഞ്ഞുവല്ലോ. ഇതിഹാസങ്ങളോടുകൂടി അതും പറഞ്ഞുതരുന്നത് ഞങ്ങൾക്ക് അമൃതു പാനം ചെയ്യുന്നതുപോലെ ആനന്ദപ്രദമായി തോന്നുന്നു. എന്നു തന്നെയല്ല, ആ പുരാണാമൃതപാനം പാപവിനാശവുമാണല്ലോ. നല്ലപോലെ കേൾക്കുവാൻ കൗതുകമുള്ള ആ കഥ ഞങ്ങളുടെ ഹൃദയം നന്നായി കുളുർപ്പിക്കുന്നു. ജനമേജയ രാജാവ് ഈ ഉത്തമമായ ആഖ്യാനം കേട്ടിട്ട് സർപ്പസത്രം കഴിഞ്ഞതിന്നുശഷം എന്താണു ചെയ്തത് സൂതാ?"

സൂതൻ പറഞ്ഞു: "ഉത്തമമായ ഈ ആഖ്യാനം കേട്ടതിന്നുശേഷം, ജനമേജയരാജാവ് സർപ്പസത്രം കഴിഞ്ഞതിന്നുശേഷം, ആ പാരിക്ഷിതരാജാവ് അശ്വമേധം യജിക്കുവാനായി സംഭാരങ്ങൾ ഒരുക്കി. ഋത്വിക്കുകൾ, പുരോഹിതന്മാർ, ആചാര്യന്മാർ എന്നിവരെയൊക്കെ വിളിച്ചുവരുത്തി അവരുടെ മദ്ധ്യത്തിൽ രാജാവ് പറഞ്ഞു; 'ഞാൻ അശ്വമേധയാഗം ചെയ്യുവാൻ ആഗ്രഹിക്കുന്നു. അശ്വത്തെ വിടണം.'

രാജാവിൻെറ ചിന്തിതമറിഞ്ഞ് മഹാത്മാവായ കൃഷ്ണദ്വൈപായനൻ അവിടെ എത്തി. സർവ്വപരാപരജ്ഞനായ വ്യാസൻ ഉദാരചിത്തനായ ജനമേജയനെ കാണുവാൻ രാജധാനിയിലേക്ക് കയറിവന്നു.

മഹർഷി കയറിവരുന്നതുകണ്ട് ജനമേജയരാജാവ് അർഘ്യപാദ്യാസനങ്ങൾ നല്കി ശാസ്ത്രോക്തമായവിധം പൂജിച്ചു. ആ സഭ്യരും ബ്രാഹ്മണരും മഹർഷിവര്യനും രാജാവിന്നു ചുറ്റുമിരുന്ന് വേദസംഹിതവൃത്താന്തങ്ങൾ, വേദോക്തമായ കഥകൾ, പലതും പറഞ്ഞു. പ്രസംഗാവസാനത്തിൽ രാജാവ് മുനീന്ദ്രനോട് പറഞ്ഞു. പാർത്ഥന്മാർക്ക് മുത്തച്ഛനായ വ്യാസൻ ജനമേജയന്ന് മുത്തച്ഛനാണല്ലോ.'

ജനമേജയൻ പറഞ്ഞു: "മഹാഭാരതം എന്ന ആഖ്യാനം വളരെ അർത്ഥങ്ങൾ ചേർന്നതും ശ്രുതിവിസ്തരമായിട്ടുള്ളതുമാണ്. ഒരു നിമിഷം എന്നപോലെ ആ മഹാകഥ കേട്ടുകഴിഞ്ഞു. സുശ്രാവ്യമായ ആ കഥ സസന്തോഷം കേട്ട് സമയംപോയതറിഞ്ഞില്ല. വിഭൂതിവിസ്താരകരവും എല്ലാവർക്കും യശസ്കരവുമായ ആ കഥ ഭവാൻ ശംഖിൽ പാൽ പകർന്നമാതിരി അമൃതമയമായിരിക്കുന്നു. അമൃതത്താലും സ്വർഗ്ഗസുഖത്താലും ആർക്കെങ്കിലും മതിയായി എന്നു വരുന്നതല്ലല്ലോ! അതുപോലെ എനിക്ക് ഈ ഭാരതകഥ കേട്ടിട്ട് മതിയാകുന്നില്ല. ഭഗവാനേ, ഞാൻ അങ്ങയെ സമ്മതിപ്പിച്ച് ഒരു കാര്യം ചോദിക്കുവാൻ ആഗ്രഹിക്കുന്നു. രാജസൂയം കുരുക്കൾക്ക് നാശത്തിൻെറ മൂലകാരണമായി ഭവിച്ചു എന്നാണ് എൻെറ അഭിപ്രായം. അജേയന്മാരായ മന്നവന്മാരാണല്ലോ പോരിൽ കൊല്ലപ്പെട്ടത്. രാജസൂയം പോരിന്ന് ഒരു മൂലകാരണമായി എന്നാണ് ഞാൻ വിചാരിക്കുന്നത്. പണ്ട് സോമൻ രാജസൂയം കഴിച്ചതായി ഞാൻ കേട്ടിട്ടുണ്ട്. അതിൻെറ അവസാനത്തിൽ വലിയ ഒരു പോരുണ്ടായി. 'താരകാമയയുദ്ധം' എന്നാണ് അതിൻെറ

പേര്. വരുണനനും വലിയ ഒരു യജ്ഞംചെയ്തു. ആ രാജസൂയയജ്ഞത്തിൻെറ അന്ത്യത്തിലുമുണ്ടായി വലിയ പോരാട്ടം. സർവ്വഭൂതഭയങ്കരമായ ദേവാസുരയുദ്ധമാണ് അന്നുണ്ടായത്. രാജർഷിയായ ഹരിശ്ചന്ദ്രനും രാജസൂയയജ്ഞം നടത്തി ആ യജ്ഞത്തിൽ ക്ഷത്രിയനാശനമായ 'ആഡീബകയുദ്ധം' നടന്നു. അതിന്നുശേഷമാണ് പാണ്ഡവന്മാർ രാജസൂയം കഴിച്ചത്. ആ രാജസൂയത്തിലാണ് മഹാഭാരതയുദ്ധത്തിന്നു കാരണമായ അഗ്നിസ്ഫുലിംഗം ഉണ്ടായത്. അതുകൊണ്ട് രാജസൂയം നടത്തിയാൽ ലോകം മുടിയും എന്ന് അറിഞ്ഞിട്ടും ആ യജ്ഞത്തെ അങ്ങ് തടയാതിരുന്നതെന്താണ്? ദുരന്തയജ്ഞാംഗമുള്ള രാജസൂയം അസാദ്ധ്യമാണ്. യജ്ഞാംഗം പാഴിൽ ഒപ്പിച്ചാൽ അതുകൊണ്ടുതന്നെ നാശംസംഭവിക്കും. തീർച്ചയായും പ്രജകൾ നശിക്കുന്നതാണ്. അങ്ങ് ഞങ്ങളുടെ പൂർവ്വന്മാർക്കെല്ലാം പിതാമഹനാണ്. ഭൂതഭാവിജ്ഞനായ നാഥനാണ്; ഞങ്ങളുടെയെല്ലാം ആദികൃത്താണ്. ഭവാൻ നേതാവായിരിക്കെ ആ ബുദ്ധിമാന്മാർ എന്താണ് ഭവാനെ അനുസരിക്കാതിരുന്നത്? നാഥനില്ലാത്തവർക്കും നല്ല വഴിക്കു നടക്കുവാൻ കഴിയാത്തവർക്കുമാണല്ലോ കുറ്റങ്ങൾ ആരോപിക്കപ്പെടുക?'

വ്യാസൻ പറഞ്ഞു: "കാലം പിഴച്ചവരാണ് നിൻെറ പൂർവ്വികന്മാർ. ഭാവി എന്താകുമെന്ന് അവർ എന്നോടു ചോദിക്കുകയുണ്ടായില്ല. ചോദിക്കാത്തവരോട് ഞാൻ ഉപദേശിക്കാറുമില്ല. ഭാവിയെ മറ്റൊരു വിധത്തിൽ മാറ്റിക്കളയുവാനും സാമർത്ഥ്യം ഞാൻ കാണുന്നില്ല. കാലം വരുത്തുന്ന ഗതി നിറുത്തുവാനും എളുപ്പമല്ല. നീ എന്നോടു ചോദിച്ച നിലയ്ക്ക് നിൻെറ ഭാവിയെപ്പറ്റി ഞാൻ പറയാം. കാലം ബലവാനാണ്. അവൻ വരുത്തേണ്ടതൊക്കെ വരുത്തും. പറഞ്ഞാലും നീ അത് അനുസരിക്കുകയുമില്ല. ഭയത്താലും ഉദ്യമത്താലും നീ പൗരുഷത്തിൽ ഉറച്ചുനില്ക്കുകയില്ല. കാലം എന്താണോ കുറിച്ചുവെച്ചിട്ടുള്ളത് അത് ഒരിക്കലും തെറ്റിക്കുവാൻ പറ്റുകയില്ല. ക്ഷത്രിയർക്കു ശ്രേഷ്ഠമായിട്ടുള്ളതാണ് അശ്വമേധമഖം. അതു ലോകപ്രസിദ്ധമാണ്. അതുകൊണ്ടുതന്നെ, അതുചെയ്താൽ ശക്രൻ നിന്നെ ധർഷിക്കും. അത് ഇല്ലാതാക്കാൻ രാജാവേ, വല്ല മാർഗ്ഗവുമുണ്ടോ? പൗരുഷംകൊണ്ടു വിധിയെ ദൈവത്തെ, ജയിക്കുവാൻ സാധിക്കുമോ? അതുകൊണ്ടു ഭവാൻ ഈ യജ്ഞം ചെയ്യാതിരിക്കുകയാണ് ഉത്തമം. അതിൽ തെറ്റ് ഇന്ദ്രന്നില്ല. ഉപാദ്ധ്യായഗണത്തിന്നുമില്ല, യജിക്കുന്ന ഭവാനും കുറ്റക്കാരനല്ല. കാലം ദുരിതക്രമമാണ്. വരാനുള്ളത് കാലം വരുത്തുകതന്നെ ചെയ്യും. കാലത്തിൻെറ ആ നില പരമേഷ്ഠി നിശ്ചയിച്ചതാണ്. അദ്ദേഹം കണ്ടമാതിരി യുഗാന്തത്തിൽ എല്ലാം നശിച്ചുപോകും. അപ്രകാരം വിപ്രന്മാരും യജ്ഞഫലം നേടുന്നു. (കാലത്താൽ) മൂന്നു ലോകവും അതിലെ സകല ചരാചരങ്ങളും കാലത്തിൻെറ അധീനത്തിൽ നില്ക്കുകയാണ്."

ജനമേജയൻ പറഞ്ഞു: "അശ്വമേധം നിവൃത്തിക്കുന്നതിന്ന് നിമിത്തമെന്താണ്. ഭഗവാനേ, അങ്ങു സമ്മതിക്കുകയാണെങ്കിൽ, അതിന്നു പരിഹാരം കാണുന്നുണ്ടെങ്കിൽ ഞാൻ ചെയ്യാം."

വ്യാസൻ പറഞ്ഞു: "ഇവിടെ ബ്രഹ്മകോപമാണ് അതിന്നു നിമിത്തമായി വന്നുകൂടുക. അതു പരിഹരിക്കുന്നതിന്ന് ഭവാൻ ശ്രമിക്കുക. എന്നാൽ അങ്ങയ്ക്കും ശുഭം വന്നുകൂടും. അങ്ങയ്ക്കു അശ്വമേധം നടത്തുവാനും കഴിയും. അങ്ങനെയൊരു അശ്വമേധം ഭൂമിയുള്ള കാലത്തോളം മറ്റു ക്ഷത്രിയന്മാർക്കാർക്കും നടത്തുവാനും സാധിക്കുകയില്ല പരന്തപാ!'

ജനമേജയൻ പറഞ്ഞു: "ബ്രഹ്മശാപാഗ്നിതേജസ്സുകൊണ്ട് അശ്വമേധനിവൃത്തിയിൽ നിമിത്തം ഞാനാണെന്നുവന്നാൽ അത് എനിക്കു വലിയ ഭയം ഉണ്ടാക്കുന്നതാണ്. എന്നെപ്പോലെ സുകൃതിയായ ഒരുത്തൻ ദുഷ്കീർത്തി എങ്ങനെ സഹിക്കും? കയറിൽ കെട്ടിയിട്ട പക്ഷിക്ക് എങ്ങനെ സ്വതന്ത്രമായി ആകാശത്തിൽ പറക്കാൻ പറ്റും? ശ്രമം നിഷ്ഫലമാവുകയില്ലേ? ഭാവിയിൽ വരാൻപോകുന്ന ഈ മഹാനാശത്തെ കണ്ടിരിക്കുന്നമാതിരി യജ്ഞം നടത്തുവാനുള്ള മാർഗ്ഗവും ഭവാൻ കണ്ടിട്ടുണ്ടെങ്കിൽ അതു കാണിച്ചുതന്ന് എന്നെ ആശ്വസിപ്പിക്കുക!"

വ്യാസൻ പറഞ്ഞു: "അശ്വമേധം കഴിയുമ്പോൾ അതു ജ്ഞാനരൂപത്തിൽ ദേവകളിലും ബ്രാഹ്മണരിലും അടങ്ങി നില്ക്കും; എന്തെന്നാൽ തേജസ്സാൽ അഭിഭൂതമായ തേജസ്സ് തേജസ്സിൽ മാത്രമേ അടങ്ങിനിൽക്കൂ. കലിയുഗത്തിൽ കാശ്യപനായി സേനാനി എന്ന പേരിലൊരു ബ്രാഹ്മണനുണ്ടാകും. അവൻ അശ്വമേധാനുഷ്ഠാനം ചെയ്യും. അതേ കുലത്തിൽപ്പെട്ട മറ്റൊരുത്തൻ അശ്വമേധയജ്ഞാന്തത്തിൽ രാജസൂയം നടത്തും. പ്രളയകാലത്ത് ശ്വേതഗ്രഹം ഉണ്ടാകുന്നതുപോലെ അത് യജ്ഞം ചെയ്യുന്നവർക്ക് യഥാബലം ഫലം നല്കും. പിന്നെ ഋഷികൾ, യുഗാന്തദ്വാരം മൂടുന്ന മാതിരി ചരിക്കും. അന്നുമുതൽ മർത്ത്യർ പുരാതനമായ ശിഷ്ടാചാരങ്ങളൊക്കെ ഉപേക്ഷിക്കുക. വൃത്താന്താവർത്തനങ്ങളിൽ ലോകം നിവർത്തിക്കുന്നതല്ല. അന്നു സൂക്ഷ്മമായ ധർമ്മം മഹോദർക്കമായും ദുസ്തരമായും ദാനമൂലവാനായും ഇരിക്കണം. നാലാശ്രമങ്ങളും ശിഥിലമായിപ്പോകുന്നതിനാൽ ധർമ്മവും ഇല്ലാതാകും. ആ കലികാലത്ത് അല്പമായ തപസ്സുകൊണ്ടും മർത്ത്യന്മാർ സിദ്ധിനേടും. യുഗാന്തത്തിൽ ധന്യർ, ധർമ്മം അനുഷ്ഠിക്കുന്നവർ, വളരെ വിരളമായിരിക്കും, ജനമേജയാ!"

**3. കലിയുഗവർണ്ണനം –** ജനമേജയൻ പറഞ്ഞു: "അടുത്ത കാലത്തെയും, അകന്ന കാലത്തെയുംപറ്റി ഞാൻ ഒന്നും അറിയുന്നില്ല. അതുകൊണ്ട് ദ്വാപരയുഗം ചേരുന്ന കലികാലത്തെപ്പറ്റി പറഞ്ഞുകേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. ഈ ധർമ്മതൃഷ്ണമൂലം ഞങ്ങൾ ആ കാലം വരുവാൻ കൊതിക്കുകയാണ്. എന്തുകൊണ്ടെന്നാൽ കലികാലത്ത് അല്പകർമ്മംകൊണ്ട് വലിയ ഫലം നേടാമല്ലോ. വലിയ സുഖവും തന്മൂലം സിദ്ധിക്കുമല്ലോ."

ശൗനകൻ പറഞ്ഞു: "നടുങ്ങിപ്പോകുന്ന ഭയത്തോടുകൂടിയ കലി ഉപസ്ഥിതമായിരിക്കുന്നു. ധർമ്മജ്ഞാ! നിമിത്തത്തോടുകൂടി അതിനെ പറഞ്ഞുതരിക."

സൂതൻ പറഞ്ഞു: "സർവ്വപ്രാണികളുടെയും ഭവിഷ്യത്തിൻെറ ഗതിതത്ത്വം നിനയ്ക്കുന്ന വ്യാസഭഗവാൻ അപ്പോൾ പറഞ്ഞു."

വ്യാസൻ പറഞ്ഞു: 'പ്രജകളെ വേണ്ടവിധം സംരക്ഷിക്കാതെ നികുതി ബലമായി പിരിച്ചെടുക്കുന്ന രാജാക്കന്മാർ കലിയുഗത്തിൽ ഉണ്ടാകും. അവർ സ്വന്തം രക്ഷയ്ക്കു മാത്രമേ ചിന്തിക്കുകയുള്ളൂ. ക്ഷത്രിയന്മാരല്ലാത്ത ജാതിക്കാർ രാജ്യം ഭരിക്കും. ബ്രാഹ്മണർ ശൂദ്രന്മാരെ ഉപാസിക്കുവാൻ തുടങ്ങും. കലികാലത്തിൽ ബ്രാഹ്മണരുടെ ആചാരവും നടപടിയും എടുക്കുന്ന ശൂദ്രന്മാരും ഉണ്ടാകും. ആയുധം ധരിച്ച് ക്ഷത്രവൃത്തി സ്വീകരിച്ച ക്ഷത്രിയന്മാരും വേദാഭ്യാസംചെയ്ത ബ്രാഹ്മണരും കലികാലത്ത് അതിഥിപൂജ മുതലായ പഞ്ചകർമ്മങ്ങളൊന്നുംകൂടാതെ ഒരു പന്തിയിലിരുന്ന് ഊണുകഴിക്കും. കലികാലത്ത് ഇങ്ങനെ മേൽകീഴ് ഇല്ലാതാകും ജനമേജയാ! കള്ളന്മാർ രാജാക്കന്മാരുടെ വൃത്തി സ്വീകരിക്കും. രാജാക്കന്മാർ കള്ളന്മാരാവുകയും ചെയ്യും. കലികാലത്തു ഭൃത്യന്മാർ കൊടുക്കാ

ത്തതിനെ ബലമായി എടുത്തു ഭക്ഷിക്കും. ധനം വളരെ ശ്ലാഘ്യമായിത്തീരും, സദ്‌വൃത്തത്തെ പൂജിക്കുകയില്ല. പതിതന്മാരും ഭ്രഷ്ടന്മാരും കലികാലത്ത് നിന്ദ്യരായി ഭവിക്കുകയില്ല. മൊട്ടയടിച്ച വിധവമാരും സന്ന്യാസിമാരും നല്ല ബോധമില്ലാതെ തമ്മിൽ പുണരും. പതിനാറു വയസ്സു തികയാത്ത സ്ത്രീപുരുഷന്മാർ തമ്മിൽ പുണരും.

നാട്ടുകാർ ചോറുവില്ക്കുന്നവരാകും. വേദം വില്ക്കുന്നരാകും ബ്രഹ്മണർ. സ്ത്രീകൾ യോനി വില്ക്കും. കലികാലത്തിലെ ആചാരമാണ് ഇവയെല്ലാം. വേദം എല്ലാ ജാതിക്കാരും ചൊല്ലാൻ തുടങ്ങും. എല്ലാവരും മറ്റു വേദശാഖകളെ മാനിക്കാതെ വാജസനേയശാഖമാത്രം അവലംബിക്കും. കലികാലത്ത് ശൂദ്രന്മാർ 'ഭോ' എന്നു പറയുന്നവരാകും. മേൽജാതിക്കാരോട് ബഹുമാനക്കുറവുകാണിക്കുന്ന സംബോധന 'എടോ' എന്നും മറ്റും താണജാതിക്കാർ വിളിക്കും. ബ്രാഹ്മണർ തപോയജ്ഞങ്ങളുടെ ഫലം വില്ക്കും. ഋതുക്കൾ വിപരീതമാകും. മഴക്കാലത്ത് വേനൽ മുതലായ നില വന്നുകൂടും. പല്ലുവെളുത്തും, കണ്ണുതെളിഞ്ഞും, മൊട്ടയടിച്ചും, കാഷായവസ്ത്രം ധരിച്ചും ശൂദ്രർ സ്വധർമ്മംവിട്ട് 'ശാക്യബുദ്ധോ'പജീവികളായി ഭവിക്കും. ശ്വാപദങ്ങൾ വർദ്ധിച്ചുണ്ടാകും. പശുക്കൾ വളരെ കുറയും. സ്വാദുള്ള വസ്തുക്കൾ ഇല്ലാതാകും. കലികാലം മുഴുത്തുവരുമ്പോൾ ഇതാണ് നില. അന്യരായ ജാതിക്കാർ മദ്ധ്യത്തിൽ വാഴും. മദ്ധ്യർ അന്ത്യത്തിലും വാഴും. കലികാലത്ത് പ്രജകളൊക്കെ താഴ്ന്ന നിലയിലാകും. രണ്ടുവയസ്സായ കാളകളെ പൂട്ടും. അല്പമായ സരസ്സിലും ഉഴുത് കൃഷിചെയ്യും. വിചിത്രമായ മഴ കലികാലത്ത് മേഘങ്ങൾ പൊഴിക്കും. ചോരന്മാരുടെ വംശത്തിൽപ്പെട്ടവർ തമ്മിൽ കക്കുവാനും കൊള്ളയടിക്കുവാനും തുടങ്ങും. അല്പം വല്ലതും ലഭിച്ചാൽ അവർ ആഢ്യരായി അഭിമാനിക്കും.

കലികാലത്തെ മനുഷ്യർ ധർമ്മം ചെയ്യാത്തവരാകും. ഭൂമി വിളവു കുറഞ്ഞ് മരുപ്രായമാകും. വഴികൾതോറും കള്ളന്മാരും തട്ടിപ്പറിക്കാരും ഉണ്ടാകും. കലികാലത്ത് എല്ലാജനങ്ങളും കച്ചവടക്കാരാകും. അച്ഛൻ കൊടുക്കുന്ന ഓഹരി ഉടനെ മക്കൾ തമ്മിൽ ഭാഗിക്കും. ലോഭവും ചതിയും കൊതിയുംമൂലം കലഹിച്ച് കവരാൻ മുതിരും. സൗകുമാര്യവും രൂപവും ധനവുമൊക്കെ ക്ഷയിച്ചാലും അവയൊക്കെ ക്ഷയിച്ചിട്ടില്ലെന്നു കാണിക്കുമാറ് കലികാലത്ത് സ്ത്രീകൾ മുടികെട്ടി സൗന്ദര്യം വർദ്ധിപ്പിക്കുന്നതിനുള്ള ഉപകരണങ്ങൾ ഉപയോഗിക്കും. വിഹാരഭേദമില്ലാതെ വെറും മട്ടായി ഗൃഹസ്ഥൻ കലിയിൽ ഭാര്യപോലുമില്ലാത്ത ഗതിയിലാകും. ദുശ്ശീലരും അനാര്യരും വർദ്ധിച്ച് രൂപം പാഴിലായവിധം പെരുകും. ആണുങ്ങൾ കുറച്ചും പെണ്ണുങ്ങൾ അധികവുമായി ഉണ്ടാകും. ഇത് കലികാലത്തിന്റെ ലക്ഷണമാണ്. ലോകത്തിൽ യാചകന്മാർ വർദ്ധിക്കും. പരസ്പരം കൊടുക്കുകയില്ല. ജാതി താഴ്ന്നവരോടും മടിക്കാതെ ദാനം വാങ്ങും. രാജാവിന്റെ ശിക്ഷ, കള്ളന്മാരുടെ അപഹരണം, അഗ്നികൊണ്ടുള്ള നാശം, ഇവകൊണ്ടൊക്കെ നാട്ടുകാർ മൂടിയും. വിതച്ചവിത്ത് വിളയാതാകും. ചെറുപ്പക്കാർ വൃദ്ധരുടെമട്ടിൽ നരച്ച് ജരിക്കുന്നതായിക്കാണും. കലിയിൽ ജനങ്ങൾ അധികവും മനോരാജ്യംകൊണ്ട് സുഖിക്കുന്നവരാകും. മഴക്കാലം കുറഞ്ഞ് ചരൽ ചൊരിയുന്ന കാറ്റു വീശും. കലികാലത്ത് പരലോകചിന്ത കുറയും. ധർമ്മമര്യാദ ദ്വിജാതികൾ തെറ്റിക്കുവാൻ ഒരുങ്ങും. തന്റെ ഗുണത്തിന്ന് യതിച്ച് ബ്രാഹ്മണർക്കു ദുഃഖം വർദ്ധിപ്പിക്കും. രാജാക്കന്മാർ വേശ്യകളെ വെച്ചുപുലർത്തും. കരാറും ശപഥങ്ങളും കലിയിൽ ജനങ്ങൾ തെറ്റിക്കും. യുഗാന്തത്തിൽ ധർമ്മമര്യാദയൊക്കെ ഇല്ലാതാകും. കരാറും ശപഥങ്ങളും നടക്കാത്ത നിലയ്ക്കാക്കും., യുഗക്ഷയത്തിൽ ഋണം വിനയം ഭ്രംശിപ്പിക്കും. ഹർഷം നിഷ്ഫലമാകും. ക്രോധം ഫലവത്താകും. കലികാലത്ത് ആടുകളെപ്പോലും കറന്നു പാൽ കുടിക്കും. ശാസ്ത്രം അറിയാത്തവരുടെ സ്വഭാവം ഇത്തരത്തിലാകും. വിദ്വാനാണെന്നു ഭാവിച്ച് പ്രമാണംകൂടാതെ നീതി പറയും. കലികാലത്ത് ശാസ്ത്രോക്തമൊന്നും പറയുകയില്ല. വൃദ്ധന്മാരെ സേവിക്കാതെതന്നെ എല്ലാവരും അറിയുന്നവരാകും. കലികാലം വരുമ്പോൾ കവിയല്ലാത്ത ഒരാളെ കാണുവാനുണ്ടാകയില്ല. സകലരും കവികളാകും. ദ്വിജന്മാർ വികർമ്മസ്ഥരായി ക്ഷത്രിയന്മാരെ കാര്യം ഏല്പിക്കാതാകും. കലികാലത്ത് രാജാക്കന്മാരൊക്കെ കള്ളന്മാരുടെ മട്ടിലാകും. ഭർത്താവ് ജീവിച്ചിരിക്കെ ജാരനിൽനിന്നുണ്ടായ കന്യകയെ സ്വീകരിക്കുവാൻ മടിക്കാത്തവരാകും ജനങ്ങൾ. ചതിയന്മാർ പെരുകും, ബ്രാഹ്മണർ മദ്യംസേവിക്കും. കലിയിൽ അശ്വമേധയാഗം നടത്തും. അയാജ്യരെക്കൊണ്ട്, ഹീനജാതിക്കാരെക്കൊണ്ട്, യാഗം ചെയ്യിക്കും. ഭക്ഷിക്കാൻ വയ്യാത്തതൊക്കെ ഭക്ഷിക്കും. കലികാലം വരുമ്പോൾ ബ്രാഹ്മണർ ധനതൃഷ്ണാർത്തരാകും. ഭോശബ്ദം ഉച്ചരിക്കും. എന്നാൽ ഒരുത്തനും പഠിക്കുകയില്ല. ശംഖുമാലമാത്രം ആഭരണമായി ധരിക്കുന്നവരാകും. സ്ത്രീകൾ ഗവോധുകം അണിഞ്ഞവരാകും. യോഗം, നക്ഷത്രങ്ങൾ എന്നിവയൊക്കെ മാറും. ദിക്കുകളൊക്കെ മാറും. ദിക്കുകളൊക്കെ വിപരീതമാകും. ദിഗ്ദാഹം, സന്ധ്യാരാഗം എന്നിവയൊക്കെ കലി വരുമ്പോൾ ഉണ്ടാകും. മക്കൾ അച്ഛന്മാരെക്കൊണ്ട് ശാസിച്ചു പണിയെടുപ്പിക്കും. വേലയ്ക്ക് അവരെ നിർത്തും. അമ്മായിയമ്മയെക്കൊണ്ട് മരുമക്കൾ പണിയെടുപ്പിക്കും. വിയോനിനാരികളിൽ മർത്ത്യർ അന്ന് സംയോഗംചെയ്യും. ഗുരുനാഥന്മാരെ ശിഷ്യന്മാർ ആക്ഷേപിച്ച് കൂക്കിവിളിക്കും. പ്രമത്തന്മാരായ നരർ മുഖത്തിലും സുരതപ്രയോഗം നടത്തും. അഗ്നിഹോത്രികളായ നരന്മാർ ആദ്യത്തെ നാലുരുള വളർത്തു മൃഗങ്ങൾക്കു കൊടുക്കുന്ന പതിവ് വേണ്ടെന്നുവെച്ച് എല്ലാം തനിയെ ഭക്ഷിക്കും. ഭിക്ഷയും ബലിയും കൊടുക്കാതെ നരന്മാർ തന്റെ ഉദരംമാത്രം പൂരിപ്പിക്കുവാൻനോക്കും. ഉറങ്ങിക്കിടക്കുന്ന കാന്തനെ വഞ്ചിച്ച് അന്യപുരുഷന്മാരെ സ്ത്രീകൾ പുല്കും. അപ്രകാരം ഭാര്യയെ ഉറക്കിക്കിടത്തി വഞ്ചിച്ച് പുരുഷന്മാർ അന്യസ്ത്രീകളുമായി സംഭോഗംചെയ്യും. രോഗമില്ലാത്തവരും ദുഃഖമില്ലാത്തവരും അസൂയയില്ലാത്തവരുമായി കലിയിൽ ഒരാളെയും കാണുവാൻ കഴിയുന്നതല്ല. ചെയ്യുന്നതിന്ന് എതിരുചെയ്യാത്തവനെയും കാണുകയില്ല. കലികാലത്ത് ഇതൊക്കെ വന്നുകൂടും.

**4. കലിയുഗവർണ്ണനം -** ജനമേജയൻ പറഞ്ഞു: "ഇപ്രകാരം ലോകം ഉലഞ്ഞു വിഷമിക്കുമ്പോൾ മർത്ത്യർ ആരുടെ രക്ഷയിലാണ് വാഴുക? അവർക്ക് എന്താണ് ആചാരം? എന്താണ് വിഹാരം? എന്താണ് കർമ്മം? ആഗ്രഹമെന്താണ്? ആയുസ്സും മാനവും എന്താണ്? പിന്നെ ഏതു നിലയിലെത്തിയിട്ടാണ് കൃതയുഗത്തെ പ്രാപിക്കുക?"

വ്യാസൻ പറഞ്ഞു: "ജനങ്ങൾ ധർമ്മം ഉപേക്ഷിച്ച് ഗുണംകെട്ട് ശീലവ്യസനത്തിൽ മുഴുകി ആയുസ്സ് ക്ഷയിച്ചവരായിത്തീരും. ആയുസ്സ് ക്ഷയിക്കുമ്പോൾ ബലക്കുറവും ബലക്കുറവുംകൊണ്ട് വൈവർണ്ണ്യവും ബാധിക്കും. വൈവർണ്ണ്യംകൊണ്ട് വ്യാധിപീഡയും വ്യാധിപീഡയാൽ നിർവ്വേദവും നിർവ്വേദത്താൽ ആത്മബോധവും ബോധംകൊണ്ട് ധർമ്മശീലവും വന്നുചേരും. ഇപ്രകാരം മേലെമേലെ കയറി കൃതയുഗത്തിലെത്തും. ഉദ്ദേശത്താൽ ചിലർ ധർമ്മശീലരും, ചിലർ മദ്ധ്യവർത്തികളും, ചിലർ ആലോചനാശീലരും, ചിലർ യുക്തിവാദതൽപരരും ആയിത്തീരും. അവരുടെ നിശ്ചയം പ്രത്യക്ഷപ്രമാണം മാത്രമാകും. മറ്റുള്ളതൊക്കെ

അവർ നിഷേധിക്കും. ബുധന്മാരായി അവർ സ്വയം മാനിക്കും. മറ്റുള്ളവരും അവരെ അനുകരിക്കും. വേദവാക്യങ്ങൾ പ്രമാണമായി സ്വീകരിക്കുകയില്ല. അങ്ങനെ വരുന്ന കാലത്ത് സ്ത്രീകൾ 'മുഖഭഗമാരാകും' (മുഖം സുരതത്തിന്ന് കാണിച്ചുകൊടുക്കുന്നവരാകും). മറ്റുചിലർ ധർമ്മം മുടിക്കുന്ന നിരീശ്വരവാദികളാകും. മൂഢന്മാരായ മന്ദന്മാർ പണ്ഡിതന്മാരാണ് തങ്ങളെന്നു ഭാവിക്കും. അന്നന്നത്തെ ആഹാരത്തിൽമാത്രം ശ്രദ്ധിക്കുന്നവരാകും. ശാസ്ത്രജ്ഞാനം വിട്ടവരാകും. വാദശീലരസത്തോടെ ദാംഭികന്മാരായിത്തീരും. ധർമ്മം ചലിച്ചപ്പോൾ വിഷ്ണുഭക്തി മുതലായവയിൽ പ്രവേശിച്ചവർ, ദാനസത്യങ്ങൾ ഉള്ള ചിലർ, ശുഭങ്ങൾതന്നെ ചെയ്യും. എന്ത് തിന്നുന്നതിന്നും യാതൊരു മടിയും കാണിക്കുകയില്ല. നികൃഷ്ടമായ ആഹാരം കഴിക്കും. അതും പരസ്യമായി കഴിക്കുവാൻ വിഷമമുണ്ടാവുകയില്ല. നാണംകെട്ട ദുർഗ്ഗുണൻ എന്തും ഭക്ഷിക്കും. ജനങ്ങൾ ഇപ്രകാരമാകും. കലക്കത്തിൻെറ ലക്ഷണമാണ് ഇത്. വിപ്രന്മാരുടെ സകല പ്രവൃത്തിയും താഴ്ന്ന ജാതിക്കാരും ചെയ്യുവാൻ തുടങ്ങും. ഇത് കലക്കത്തിൻെറ ലക്ഷണമാണ്. കലക്കംമൂലം അധഃപതിച്ച ലോകത്തിൽ വിദ്യയും ജ്ഞാനവും ക്ഷയിച്ചുവരുമ്പോൾ അല്പകാലംകൊണ്ട് നിഷ്പരിഗ്രഹരായ ജനങ്ങൾ സിദ്ധിനേടും. മഹായുദ്ധങ്ങൾ, മഹാഘോഷങ്ങൾ, മഹാവർഷങ്ങൾ, മഹാഭയങ്ങൾ ഇവയൊക്കെ കലിയുഗത്തിലുണ്ടാകും. ഇത് കലക്കത്തിൻെറ ലക്ഷണമാണ്. വിപ്രരൂപരായ രാക്ഷസന്മാർ, ഏഷണികേൾക്കുന്ന രാജാക്കന്മാർ, കലികാലത്ത് ഇവരായിരിക്കും ഭൂമി ഭരിച്ച് അനുഭവിക്കുന്നവർ. സ്വാദ്ധ്യായവഷൾക്കാരങ്ങൾ ഇല്ലാത്തവർ, വാക്കുകൾ കേൾക്കാത്ത അഭിമാനികൾ, ക്രൂരജന്തുക്കളെപ്പോലെയുള്ള വിപ്രന്മാർ, എല്ലാം ഭക്ഷിക്കുന്ന വ്രതഹീനരായ ബ്രാഹ്മണർ, മൂർഖന്മാർ, സ്വാർത്ഥികൾ, ലുബ്ധന്മാർ, ക്ഷുദ്രന്മാർ ഇവർ നിത്യവും കർമ്മം കൈവെടിഞ്ഞ് വ്യവഹാരത്തിൽ ഏർപ്പെടും. അന്യൻെറ ധനം കവരുന്നവരും അന്യൻെറ ഭാര്യയെ അപഹരിക്കുന്നവരും കാമുകന്മാരും ദുഷ്ടന്മാരും, ചതിയന്മാരും, സാഹസപ്രിയന്മാരും ആയിരിക്കും ജനങ്ങൾ. അതിൽ സമഭാവനയുള്ളവർ ഐശ്വര്യം നേടും. പലതരം വേഷംധരിച്ച മുനീശ്വരന്മാർ ആത്മാവില്ലെന്ന് ഉപദേശിക്കും. പിന്നെ കൃതയുഗോൽപന്ന പ്രധാനേശ്വരഭക്തരെ കഥകൊണ്ട് എല്ലാവരെയും മർത്ത്യർ പൂജിക്കും. സസ്യം ചോരണംചെയ്യുന്നവരും വസ്ത്രംഅപഹരിക്കുന്നവരും ഭക്ഷ്യഭോജ്യഹരന്മാരും പെട്ടിയും ചെമ്പും പണസഞ്ചിയും തട്ടിയെടുക്കുന്നവരുമാകും കലികാലത്തെ മർത്ത്യർ. കള്ളന്മാരെ കക്കുന്ന കള്ളന്മാരും കൊന്നവരെ കൊല്ലുന്നവരും ഉണ്ടാകും. ചോരന്മാർ ചോരന്മാരെയൊക്കെ മുടിച്ചാൽ ഭൂമിയിൽ ക്ഷേമമുണ്ടാകും. ലോകം ദാരിദ്ര്യത്തിലും ക്ഷാമത്തിലും മുഴുകും. സന്ധ്യാവന്ദനാദികർമ്മങ്ങളും ജാതിഭേദവും ഇല്ലാതെയായിത്തീരും. രാജാക്കന്മാർ അധികമായ നികുതിപിരിക്കുവാൻ തുടങ്ങുമ്പോൾ അത് സഹിക്കാനാവാതെ ജനങ്ങൾ കാടുകയറും. മക്കൾ അച്ഛന്മാരെ ജോലിചെയ്യുവാൻ ശാസിക്കും. ശ്വശ്രുകളെ സ്നുഷകളും പണിയെടുക്കുവാൻ ശാസിക്കും. ഗുരുനാഥന്മാരെ വാക്കുകളാകുന്ന ശരങ്ങൾകൊണ്ട് ശിഷ്യന്മാർ പ്രഹരിക്കും. യജ്ഞം ഇല്ലാതാകുമ്പോൾ രക്ഷസ്സുകളും ശ്വാപദങ്ങളും പുഴുക്കളും പാമ്പുകളും എലികളും മറ്റും മനുഷ്യരെ ബാധിക്കും. ക്ഷേമം, സുഭിക്ഷം, ബന്ധുക്കളുടെ സമൃദ്ധി ഇവയൊക്കെ അന്വേഷിക്കൽ നാമമാത്രമായിത്തീരും. തന്നത്താൻ കാത്തും താൻതന്നെ കവർന്നും കാലത്തിന്നുചേർന്നവിധം നേടിവെച്ചവൻ കൂട്ടത്തോടെ നാടുതോറും തെണ്ടിനടക്കും. സ്വദേശഭ്രഷ്ടരായി സ്വത്ത് നശിച്ച് ബന്ധുക്കളോടുകൂടി കാലക്ഷയത്താൽ മർത്ത്യരെല്ലാം അന്ന് ഒരേമാതിരിയാകും. കിടാങ്ങളെയും തോളിലെടുത്ത് വിശപ്പുമൂലം ഭയപ്പെട്ട് കൗശികിപ്പുഴ കടന്ന് പാഞ്ഞുപോകും. അംഗം, വംഗം, കലിംഗം, കാശ്മീരം, മേലകം, ഋഷിക എന്നിവിടങ്ങളിലും മലയിടുക്കുകളിലും നരന്മാർ പോയി പാർക്കും. ഹിമാചലപാർശ്വങ്ങളിലും ലവണാദ്രിതടങ്ങളിലും മ്ലേച്ഛന്മാരോടുകൂടി കാട്ടിലും പോയി പാർക്കും. മന്നിടം അന്ന് അശൂന്യമാവുകയില്ല. ശൂന്യമാവുകയുമില്ല. മാനും മീനും പ്രാവുകളും ചെന്നായയും പുഴുക്കളും പാമ്പുകളും മനുഷ്യർ തിന്ന് ജീവിക്കും. തേനും കായും ഇലയും കിഴങ്ങും തിന്ന് മർത്ത്യർ കഴിഞ്ഞുകൂടും. ചീരവും, വലിയ ഇലയും, വല്ക്കലവും, തോലും, മറ്റും തന്നത്താൻ തുന്നിക്കെട്ടിയുണ്ടാക്കിയ വസ്ത്രം അവർ മുനിമാർ എന്നവിധം ധരിക്കും. കാഷ്ഠശങ്കുക്കളാൽ കുണ്ടിൽ വിത്തുണ്ടാക്കുവാൻ ശ്രമിക്കുന്നവർ അജം, ഐഡികം, ഒട്ടകം, കഴുത മുതലായവയെ പണിപ്പെട്ട് വളർത്തും. പുഴയുടെ ഒഴുക്കു തടഞ്ഞ് അണകൾ കെട്ടിനിർത്തും. അതിൻെറ വക്കുകളിൽ വാഴുന്നവർ ജലം ശേഖരിച്ച് കൃഷിചെയ്തുണ്ടാക്കിയ നെല്ലുകൊണ്ടും മറ്റു ധാന്യങ്ങൾകൊണ്ടും വെച്ചുണ്ടാക്കിയ ചോറുകൊണ്ട് തമ്മിൽ കച്ചവടംചെയ്യും. മൂലാന്തരം മൂടി ഉണ്ടാകുന്ന തനുരൂപഗണത്തോടുകൂടിയവരും വളരെ സന്താനമുള്ളവരും സന്താനമില്ലാത്തവരും കുലലക്ഷണമില്ലാത്തവരും കാലകാരിതരായവരും ഇങ്ങനെ പലതരത്തിലുള്ള മർത്ത്യർ അന്ന് ഉണ്ടാകും. അക്കാലത്ത് ഹീനത്തിലും ഹീനമായ നില മർത്ത്യർ പ്രാപിക്കും. അക്കാലത്ത് ശരാശരി മനുഷ്യായുസ്സ് മുപ്പതായിരിക്കും. ബലം നശിച്ച് വിഷയാസക്തിയാൽ ഗ്ലാനിസംഭവിച്ച് രജസ്സ് പ്രാപിച്ചവരാകും ജനങ്ങൾ. അപ്പോൾ അവർക്ക് രോഗംമൂലം ഇന്ദ്രിയക്ഷയം ബാധിക്കും. ആയുക്ഷയം വന്ന് വിഷാദത്തിന്നിടവരും. അവർ ശുശ്രൂഷകളുമാകും; സാധുദർശനതൽപരന്മാരുമാകും. വ്യവഹാരക്ഷയം മൂലം അവർ സത്യത്തെ സ്വീകരിക്കും. ആഗ്രഹം സാധിക്കാതാകുമ്പോൾ അവർ ധർമ്മശീലരാകും. സ്വപക്ഷക്ഷയപീഡമൂലം പാപങ്ങളിൽനിന്നു പിന്മടങ്ങും. ഇപ്രകാരം ശുശ്രൂഷയും ദാനവും സത്യവും പ്രാണിരക്ഷയും ചേർന്ന് നാലുകാലിൽ നില്ക്കുന്ന ധർമ്മം ശ്രേയസ്സുളവാക്കുന്നതാണ്.

അനുമാനം നേടിയവർ ഗുണങ്ങളിൽ ഇണങ്ങുമ്പോൾ സ്വാദുള്ളത് എന്താണെന്ന് അറിയും. അപ്പോൾ ധർമ്മം പറയുന്ന ക്രമത്തിൽ എപ്രകാരമാണോ ഇടിവുപറ്റുന്നത് അപ്രകാരംതന്നെ ക്രമത്തിൽ അഭിവൃദ്ധിയുമുണ്ടാകും. ധർമ്മത്തെ സ്വീകരിക്കുമ്പോൾ കൃതയുഗം വന്നുചേരും. സദ്വൃത്തമായ കൃതയുഗത്തിൽ കലക്കമൊക്കെതീരും. ഒരേകാലത്തിൽതന്നെ വർണ്ണംമങ്ങുന്ന തിങ്കൾപോലെയാകും. തമസ്സാൽ മങ്ങുന്ന തിങ്കൾപോലെയാകും കലിയുഗത്തിൽ. തമസ്സറ്റ് പൂർണ്ണചന്ദ്രൻപോലെയാകും കൃതയുഗത്തിൽ. അർത്ഥവാദം പരമായ ബ്രഹ്മമാണ്. വേദാർത്ഥം അങ്ങനെ പറയുന്നു. നന്നാക്കാതെ അറിയാതെ ഒന്ന് ദായാദ്യംപോലെ എടുക്കുകയാണ്. ഇഷ്ടവാദം തപസ്സ് ഒന്നുമാത്രം. തപസ്സ് സ്ഥാവരമായി ചെയ്യപ്പെടുന്നതാണ്. ഗുണങ്ങളിൽ കർമ്മസിദ്ധി ഉണ്ടാകും. തത്ഥ്യകർമ്മത്തിനാൽ ഗുണം ഉണ്ടാകും. പുമാനിൽ ആശിസ്സ്, ദേശം, കാലം എന്നിവ കണ്ട് വന്നുചേരുന്നു. കാലത്തിൻെറ നിലയനുസരിച്ച് ഇവ യുഗംതോറും വന്നണയുന്നതായി ഋഷികൾ പറയുന്നു. ഇവിടെ ധർമ്മാർത്ഥകാമങ്ങൾ യുഗംതോറും പുണ്യശുഭാശിസ്സും ആയുസ്സും ദേവകളുടെ അനുഗ്രഹത്താൽ വന്നുചേരുന്നു.

യുഗങ്ങൾ മാറുന്നത് ചിരകാലം വിധിസ്വഭാവത്താൽ നടന്നുവരുന്നു. എന്നും പരിവർത്തനവിധേയമായിരിക്കുന്നു.

ജീവലോകം ഒരു ക്ഷണനേരംപോലും സ്ഥിരമായി നില്ക്കുകയില്ല. അത് ക്ഷയോദയത്താൽ തിരിഞ്ഞുകൊണ്ടിരിക്കുന്നു. നിശ്ചലമായ പ്രകൃതി ജഗത്തിന്നില്ല.

**5. വിശ്വാവസുവാക്യം -** സൂതൻ പറഞ്ഞു: "ജനമേജയ രാജാവിന്ന് ഇപ്രകാരം ഭൂതഭവിഷ്യങ്ങൾ പറഞ്ഞുകൊടുത്തു ഋഷി ആശ്വസിപ്പിച്ചു. ഋഷിപറഞ്ഞ വാക്കുകൾ സദസ്യരും സശ്രദ്ധംകേട്ടു. അമൃതപ്രണവംപോലെയും ചന്ദ്രപ്രഭപോലെയും ഋഷിയുടെ വാങ്മയമായ രസം അവരുടെ ചെവികൾക്കു സംതൃപ്തിനല്കി. ധർമ്മകാമാർത്ഥങ്ങളോടുചേർന്ന് കരുണമായും വീരഹർഷണമായുമിരിക്കുന്ന രമ്യമായ ആഖ്യാനമൊക്കെ ആ സദസ്യർ കേട്ടു. ചിലർ ഹൃദയമുരുകി കരഞ്ഞു. മറ്റുചിലർ ധ്യാനിച്ചിരുന്നു. ഋഷി കരതലാമലകംപോലെ വ്യക്തമായി പറഞ്ഞുകാണിച്ചതിൽ സദസ്യരെല്ലാം കണ്ടമാതിരി സംതൃപ്തരായി. പിന്നെ സദസ്യരുടെ സമ്മതം വാങ്ങി അവരെ വലംവെച്ച് പിന്നെ കാണാം' എന്നുപറഞ്ഞ് ഭഗവാനായ വ്യാസൻ പോയി. പോകുന്ന സമയത്ത് എല്ലാവരും മുനിയെ പിന്തുടർന്നു. ലോകത്തിൽ ഏറ്റവും ശ്രേഷ്ഠനായ വാഗ്മിവരനെ വിശിഷ്ടന്മാരായ തപസ്വികൾ പിന്തുടർന്നു. ബ്രഹ്മർഷികളുമായി വ്യാസഭഗവാൻ പോയതിന്നുശേഷം ഋത്വിക്കുകളും രാജാക്കന്മാരും തിരിച്ചുപോന്നു. ഘോരസർപ്പങ്ങൾക്കു ചെയ്ത വൈരത്തിന്റെ പകവീട്ടൽ രോഷം വെടിഞ്ഞ്, പാമ്പ് വിഷം വെടിഞ്ഞമട്ടിൽ രാജാവു ചെയ്തു. ഹോതാവ്, തല ചെംതീയിൽ ചുടുന്നവിധം അഗ്നിയിൽ തപിച്ച തക്ഷകനെ രക്ഷിച്ച് ആശ്രമത്തിലേക്ക് ആസ്തികമുനിയും പോയി. രാജാവും സ്വജനങ്ങളോടുകൂടി ഹസ്തിനപുരിയിലേക്കു പോയി. മോദത്തോടെ സന്തോഷപൂർണ്ണരായ പ്രജകളെ രാജാവു സംരക്ഷിച്ചു.

കുറച്ചുകാലം കഴിഞ്ഞപ്പോൾ ജനമേജയരാജാവ് അശ്വമേധയാഗം ചെയ്യുന്നതിന്നു ദീക്ഷയെടുത്തു. വിധിപ്രകാരം ഭൂരിദക്ഷിണനായി രാജാവു ദീക്ഷിച്ചു. യാഗത്തിൽ ഹിംസിച്ച അശ്വത്തിന്റെ പാർശ്വത്തിൽ കാശിരാജപുത്രിയും ജനമേജയരാജാവിന്റെ പട്ടമഹിഷിയുമായ വപുഷ്ടമ വിധിപ്രകാരം, കർമ്മത്തിൽ പറഞ്ഞപ്രകാരം പോയിക്കിടന്നു. അനവദ്യാംഗിയായ രാജ്ഞിയെക്കണ്ട് വാസവൻ കാമിച്ചു. ഹിംസിച്ച അശ്വത്തിൽ പ്രവേശിച്ച് ഇന്ദ്രൻ അവളോട് ഇണകൂടി. അശ്വത്തിൽ വികാരം ഉണർന്ന് അനങ്ങുന്നതുകണ്ട് രാജാവ് അദ്ധ്വര്യുവെ വിളിച്ചു പറഞ്ഞു. 'നിന്റെ ഈ കുതിര ചത്തിട്ടില്ല, നിങ്ങളെന്തുപണിയാ ആ കാണിച്ചത്!' എന്നു പറഞ്ഞപ്പോൾ അദ്ധ്വര്യു കാരണമെന്തെന്ന് ആരാഞ്ഞു. ജ്ഞാനിയായ അദ്ധ്വര്യുവിന്നു കാര്യം മനസ്സിലായി. ഇന്ദ്രന്റെ കാമചേഷ്ടയാണ് അവൻ കാണിച്ചതെന്ന് രാജർഷിയോടു പറഞ്ഞു. ഉടനെ യജ്ഞദീക്ഷിതനായ രാജർഷി ഇന്ദ്രനെ ശപിച്ചു."

ജനമേജയൻ പറഞ്ഞു: 'എനിക്ക് ഞാൻചെയ്ത യജ്ഞത്തിന്നു വല്ല ഫലവുമുണ്ടെങ്കിൽ പ്രജാരക്ഷയ്ക്കും തപസ്സിന്നും വല്ല ഫലവുമുണ്ടെങ്കിൽ, ഞാൻ നേടിയ ഈ സർവ്വഫലത്തെയും മുൻനിർത്തി പറയുന്നു. നിങ്ങൾ കേൾക്കണം. 'ഇന്നുമുതല്ക്ക് അസ്ഥിരനും അജിതേന്ദ്രിയനുമായ ഇന്ദ്രനെ രാജാക്കളാരും അശ്വമേധത്തിൽ യജിക്കാതെ പോകട്ടെ. അങ്ങനെ വരട്ടെ!' എന്നു പറഞ്ഞു ശൗനകാ! പിന്നെ ക്രോധത്തോടെ ഋത്വിക്കുകളോട് ജനമേജയൻ പറഞ്ഞു: 'നിങ്ങളുടെ ദൗർബ്ബല്യം മൂലമാണ് ഈ യജ്ഞധർഷണം നടന്നത്. നിങ്ങളെ എനിക്കു കാണേണ്ടാ. എന്റെ നാട്ടിൽനിന്നു കടന്നുപോകൂ! എല്ലാ ബന്ധുക്കളോടുംകൂടി ഉടനെ സ്ഥലംവിടണം.'

ഇപ്രകാരം രാജാവു പറഞ്ഞതുകേട്ട് ആ ദ്വിജന്മാർ രാജാവിനെ ദുഃഖത്തോടെ വിട്ടുപിരിഞ്ഞുപോയി. പിന്നെ രാജാവ് ക്രോധത്തോടെ ഭാര്യയോടുകൂടി ഇരിക്കുന്ന സ്ത്രീകളോടു കല്പിച്ചു; 'അസതിയായ വപുഷ്ടമയെ എന്റെ ഗൃഹത്തിൽനിന്നു പുറത്തുതള്ളുക. ഇവൾ പൊടിപുരണ്ട കാൽ എന്റെ ശിരസ്സിൽവെച്ചിരിക്കുന്നു. ഇവൾ എന്റെ മഹത്ത്വം നശിപ്പിച്ചു. യശസ്സിനെ കെടുത്തിക്കളഞ്ഞു. വാടിയ പൂമാലയെപ്പോലെ ഇവളെ ഞാൻ ഇനി കാണുവാനാഗ്രഹിക്കുന്നില്ല. പരൻ സ്പർശിച്ച ഭാര്യയോടുകൂടി ഇരിക്കുന്നവൻ സ്വാദുള്ള അന്നം എങ്ങനെ ഭക്ഷിക്കും? ഭക്ഷിക്കയില്ല. രഹസ്സിൽ എങ്ങനെ സുഖമായി കിടന്നുറങ്ങുവാൻ അവന്നു കഴിയും? സാദ്ധ്യമല്ല. നായ നക്കിയ ഹവിസ്സിനെ വീണ്ടും എങ്ങനെ ഭക്ഷിക്കും? സാദ്ധ്യമല്ല.' ഇപ്രകാരം ക്രോധത്തോടെ ഉച്ചത്തിൽപറയുന്ന ജനമേജയരാജാവിനോട് ഗന്ധർവ്വനായ വിശ്വാവസു ഇപ്രകാരം പറഞ്ഞു.'

വിശ്വാവസു പറഞ്ഞു: "രാജാവേ, ഇന്ദ്രൻ നിന്റെ യോഗ്യതയിൽ പൊറുക്കുന്നില്ല. ഭവാൻ മുന്നൂറു യാഗം ചെയ്തവനാണ്. നിന്റെ പത്നിയായിത്തീർന്ന അപ്സരസ്ത്രീയായ വപുഷ്ടമ, രംഭ എന്ന അപ്സരോദേവിയാണ്. കാശിരാജപുത്രിയായി പിറന്ന അവൾ രംഭയാണ്! അവൾ നാരിമാരിൽ ശ്രേഷ്ഠയാണ്. അവൾ രത്നമാണ്. അവളെ സ്വീകരിച്ചുകൊള്ളുക. യജ്ഞത്തിന്റെ വൃത്താന്തമൊക്കെ കണ്ടറിഞ്ഞ് വാസവൻ നിനക്കു വിഘ്നംചെയ്തു. സമൃദ്ധികൊണ്ട് യജ്വാവായ ഭവാൻ ശക്രതുല്യനാണ്. ശക്രൻ ക്രതുഫലം മൂലം ഭവാനെ ഭയപ്പെടുന്നു. അതുകൊണ്ടാണ് ഇന്ദ്രൻ നിന്റെ മഖം മുടക്കിയത്. ഇന്ദ്രൻ ഭവാനെ ദ്രോഹിക്കുവാൻ വേണ്ടി ഒരു മായകാണിച്ചതാണ് ഇത്. ക്രതുവിന്റെ വിവരമറിഞ്ഞ് യാഗത്തിൽ ഹിംസിക്കപ്പെട്ട കുതിരയിൽ ഇന്ദ്രൻ ആവേശിച്ചു. നീ വപുഷ്ടമയാണെന്നു വിചാരിക്കുന്ന രംഭയിൽ ശക്രൻ പ്രവേശിച്ച് സംഭോഗം നടത്തി. ഭവാൻ ആ ആചാര്യന്മാരെ ശപിക്കുകയുംചെയ്തു. നിനക്ക് മുന്നൂറു യജ്ഞംചെയ്യിച്ചവരാണ് അവർ. അങ്ങനെ നിന്നിൽനിന്നു വിപ്രന്മാരെ ഭ്രംശിപ്പിച്ചു. നീമൂലം ദുർദ്ധർഷരായ ഈ മുന്നൂറു യജ്ഞം ചെയ്ത യാജികളെയും ഭവാനെയും ഇന്ദ്രൻ ഭയപ്പെടുന്നു. ഇവ രണ്ടും ഇന്ദ്രൻ തനിച്ചു കയറിപ്പോന്നു. അവൻ തേജസ്സേറിയവനാണ്. വിജിഗീഷുവാണ് ഇന്ദ്രൻ! അവൻ ഇങ്ങനെ പ്രപൗത്രന്റെ ഭാര്യയിൽ പ്രവേശിക്കുമോ? ഇന്ദ്രനിലുള്ള ശ്രേഷ്ഠമായ ബുദ്ധി, പരമമായ ദമം, പരമമായ ഐശ്വര്യം ഇതൊക്കെ അല്ലയോ ദുർദ്ധർഷാ, മുന്നൂറു യജ്ഞം ചെയ്ത ഭവാനിലും ഉണ്ട്. നീ ഇന്ദ്രതുല്യനാണ്! ഗുരുവായ ഇന്ദ്രനെയും വപുഷ്ടമയെയും ഭവാൻ കുറ്റപ്പെടുത്തരുത്. കാലം ദുരതിക്രമമാണ്. കാലഗതിയെ തടുക്കുവാൻ ആർക്കു കഴിയും? ഐശ്വര്യമത്തനായ ഇന്ദ്രൻ കുതിരയിൽ പ്രവേശിച്ചു നിന്നെ കോപിപ്പിച്ചു. അവനിൽ നീ അനുകൂലത്തിൽ ക്രോധിക്കാതെ നില്ക്കണം. നീ നിന്റെ സുഖം ഇച്ഛിക്കുന്നുണ്ടെങ്കിൽ അതാണ് ചെയ്യേണ്ടത്. പ്രതികൂലഭാവം കൈക്കൊള്ളുന്നത് ദുസ്തരമായ ഒഴുക്കിന്ന് എതിരുനില്ക്കുന്നതുപോലെയാണ്! നീ നിന്റെ ജ്വരംവിട്ടു നിഷ്പാപയും രമണീരത്നവുമായ വപുഷ്ടമയെ അനുഭവിക്കുക. അപാപകളായ വധുക്കളെ ഉപേക്ഷിച്ചാൽ വധുക്കളൊക്കെ ഉപേക്ഷിക്കും. രാജാവേ, സ്ത്രീകളെ കുറ്റപ്പെടുത്തരുത്. അവർ നിർദ്ദോഷകളാണ്. വിശേഷിച്ചും ദിവ്യനാരികൾ സൂര്യപ്രഭപോലെയും അഗ്നിജ്ജ്വാലപോലെയും ഹോത്രാഹുതിവേദിപോലെയുമാണ്. ഇപ്പറഞ്ഞവയെ ദുഷിപ്പിച്ചാൽ ദുഷിക്കുകയില്ല. അപ്രകാരം നിർദ്ദോഷികളായ വധുക്കളും ദുഷിപ്പിച്ചാൽ ദുഷിക്കുകയില്ല. അവരെ ഗ്രഹിച്ച് എപ്പോഴും ലാളിച്ച് ബുധന്മാർ പൂജിക്കേണ്ടതാണ്. ബോധമുള്ളവർ അതാണ്

വേണ്ടത്! സുശീലകളായ സ്ത്രീകളെ ശ്രീദേവിയെപ്പോലെ കൈകൂപ്പി പൂജിക്കുക!'

**6. ഭവിഷ്യാന്തഗ്രന്ഥാർത്ഥപ്രകാശം** - സൂതൻ പറഞ്ഞു: "ഇപ്രകാരം വിശ്വാവസു ജനമേജയനോടു പറഞ്ഞപ്പോൾ ആ രാജാവ് വപുഷ്ടമയിൽ പ്രസാദിച്ചു. മിഥ്യാവ്യതിശങ്കയുള്ളവനായ രാജാവ് മനുവിന്റെ നിശ്ചയപ്രകാരമുള്ള ശാന്തികർമ്മം കഴിച്ചു. ഒട്ടും ക്ഷീണംതോന്നാത്ത മനസ്സോടെ കീർത്തിപരക്കുന്നതിന്നുള്ള ആഗ്രഹത്തോടും ധർമ്മനിഷ്ഠനായ രാജാവ് രസമായി ഭൂമിയെ ഭരിച്ചു. വപുഷ്ടമയിൽ സന്തോഷം വളർത്തുകയും ചെയ്തു. അവൻ ഒരിക്കലും വിപ്രരെ പൂജിക്കാത്ത കാലമുണ്ടായില്ല; അതുപോലെ യജ്ഞവും ദാനവും ചെയ്യാത്ത കാലവും രാജാവിന്നുണ്ടായില്ല. ഭൂമിയെ പാലിക്കാത്ത കാലവും ഉണ്ടായില്ല. രാജാവിന്നു വപുഷ്ടമയിൽ അവമതിയും തോന്നിയില്ല. വിധിവിഹിതം ലംഘിക്കുവാൻ സാദ്ധ്യമല്ലെന്നു മുനി മുമ്പേ തന്നെ പറഞ്ഞിരുന്നു. ഇപ്രകാരം ആത്മവാനായ രാജാവ് മനസ്സിൽ ധൈര്യത്തോടെ ചിന്തിച്ചു. തന്മൂലം രാജാവിന്റെ മന്യു ശമിക്കുകയുംചെയ്തു.

മഹാത്മാവായ ഋഷി ചൊല്ലിയ ഈ കാവ്യം പഠിക്കുന്നവൻ മർത്ത്യരിൽ മാന്യനാകും. പ്രകൃഷ്ടമായ ആയുസ്സും, അവന്നു ദുർല്ലഭമായ ബോധഫലവും തന്മൂലം ഹരിയുടെ പ്രിയവും ലഭിക്കുന്നതാണ്. ശതക്രതുവിന്റെ തെറ്റിനെ ഒഴിവാക്കിയവിധം ആ കാവ്യം പഠിക്കുന്നവൻ കല്മഷഹീനനായിത്തീരും. പലവിധം കാമങ്ങളും അവൻ നേടും. എല്ലാം സാധിച്ച് അവൻ വളരെക്കാലം സുഖമായിരിക്കും.

ഒരു വൃക്ഷം വളർന്നു പുഷ്പിച്ച് ഫലം തരുന്നു. ആ ഫലത്തിൽനിന്നു വീണ്ടും വൃക്ഷമുണ്ടായിവരുന്നു. അപ്രകാരം ഋഷിപറഞ്ഞ വാക്കുകൾ വളർന്നുവന്ന് ഋഷിമാരെ ഉണ്ടാക്കി പോഷിപ്പിക്കുന്നു. പുത്രരില്ലാത്തവർക്ക് ഈ കാവ്യശ്രവണത്താൽ അതിദീപ്തരായ പുത്രരുണ്ടാകും. പരിച്യുതനായ പുരുഷൻ വീണ്ടും തന്റെ മുമ്പത്തെ ഉന്നതമായ നിലയെ പ്രാപിക്കുന്നതാണ്. അവൻ ഒരിക്കലും വ്യാധിപീഡിതനാവുകയോ, ബന്ധനസ്ഥനാവുകയോ ചെയ്യുന്നതല്ല. അവൻ പുണ്യമായ ക്രിയാഫലം നേടുന്നതാണ്. കന്യകയാണ് ശുഭമായ മുനിയുടെ വാക്ക് കേൾക്കുന്നതെങ്കിൽ ശ്രേഷ്ഠനായ പതിയെ നേടുന്നതാണ്. അവൾ ഗുണം തികഞ്ഞ കുഞ്ഞുങ്ങളെ പ്രസവിക്കും; അവർ സ്വജനഹിതം നടത്തും. രിപുക്കൾക്ക് ഭംഗവും ഉണ്ടാക്കും. ഭൂമിപാലനാണ് വായിക്കുന്നതെങ്കിൽ അവൻ വിജയിയാകും. ബഹുധനലാഭമുണ്ടാകും. ശത്രുക്കൾ നശിക്കും. വൈശ്യനാണെങ്കിൽ അവൻ വളരെ ധനം നേടും. ശൂദ്രനാണെങ്കിൽ ഇതു കേട്ടാൽ നല്ല ഗതി ലഭിക്കുന്നതാണ്. മഹാത്മാക്കളുടെ ചരിത്രമടങ്ങിയ ഈ പുരാണം പഠിക്കുന്നവൻ നൈഷ്ഠിക ബുദ്ധി നേടുന്നതാണ്. ദുഃഖങ്ങളൊക്കെവെടിഞ്ഞു വിമുക്തസംഗനായി, വിരാഗനായി ക്ഷിതിയിൽ ചരിക്കുന്നതാണ്. ഇപ്രകാരം ആഖ്യാനം പറഞ്ഞതിനെ സ്മരിച്ചുകൊണ്ട് ദ്വിജമണ്ഡലത്തിൽ സ്ഥൈര്യധൈര്യം വേണ്ടവിധം ചേർന്ന് സുഖമായി നിങ്ങൾ ഭൂമിയിൽ ചരിക്കുവിൻ. ഇപ്രകാരം മുനിയാൽ രചിക്കപ്പെട്ടതും വീര്യകർമ്മാത്ഭുതം നിറഞ്ഞതുമായ ആ മഹാന്മാരുടെ ചരിത്രം ഞാൻ ചുരുക്കമായി പറഞ്ഞു. ഇനി വിസ്തരിച്ച് ഞാൻ എന്താണ് പറയേണ്ടത്?'

**7. പുഷ്കരപ്രാദുർഭാവം** - ജനമേജയൻ പറഞ്ഞു: "കടലിൽ പള്ളികൊള്ളുന്ന പത്മനാഭന്റെ പ്രഭാവത്തെ പറയുക. പിന്നെ ദേവർഷിസമൂഹങ്ങൾ പണ്ട് എങ്ങനെ പുഷ്കരത്തിലുണ്ടായി? ഇവയെല്ലാം ഹേ, യോഗയോഗജ്ഞനായകാ, പറഞ്ഞാലും. അവന്റെ കീർത്തി കേട്ടിട്ട് എനിക്ക് തൃപ്തിയാകുന്നില്ല. എത്രകാലം പുരുഷോത്തമൻ പള്ളികൊണ്ട് കിടക്കും? കാലം എന്തിന് കിടക്കുന്നു? കാലത്തിന്റെ സംഭവം എങ്ങനെ? സുരാധിപനായ ഭഗവാൻ പിന്നെ എത്ര കാലംകൊണ്ടാണ് ഉണരുക? എഴുന്നേറ്റതിന്നുശേഷം ഭഗവാൻ എങ്ങനെ ജഗത്തുമുഴുവൻ സൃഷ്ടിക്കും? മഹാമുനേ, ഏതൊക്കെ പ്രജാപതികളാണ് മുമ്പെ ഉണ്ടായത്? സനാതനനായ ഭഗവാൻ വിചിത്രമായ ഈ ലോകത്തെ എങ്ങനെ ഉണ്ടാക്കിത്തീർത്തു? ഇപ്രകാരം ലോകം ഒറ്റക്കടൽപ്രായമായി തീരെ ചരാചരങ്ങൾ നശിച്ച്, ദേവദൈത്യന്മാരും നാഗാശരന്മാരുമെല്ലാം നശിച്ച്, തീയും കാറ്റുമില്ലാതെ ഭൂമിയും ആകാശവും ഇല്ലാതെ, ലോകം, പ്രപഞ്ചം കേവലം ഗുഹയായി നില്ക്കുന്ന സമയത്ത്, സകല മഹാഭൂതങ്ങളും നശിച്ച കാലത്ത്, മഹാമതിയും മഹാതേജോമഹാഭൂതപതിയും പ്രഭുവുമായ സുരഗുരുശ്രേഷ്ഠൻ ഏതുവിധമാണ് വാഴുന്നത് മഹാമുനേ! അത് അറിയുവാൻ ഭവാനെ ഞാൻ ആശ്രയിക്കുന്നു. ഭവാൻ എനിക്ക് അതൊക്കെ ഒന്ന് വിസ്തരിച്ചു പറഞ്ഞുതരണേ! ധർമ്മിഷ്ഠാ, മഹാത്മാവായ നാരായണന്റെ യശോമയമായ പ്രാദുർഭാവം മുതൽ ഭൂതവും ഭവ്യവും കേൾക്കുവാൻ ശ്രദ്ധിച്ചിരിക്കുന്ന ഈ ജനങ്ങൾക്കായി ഭഗവാനേ, അങ്ങ് പറഞ്ഞുതരണേ!'

വൈശമ്പായനൻ പറഞ്ഞു: "നാരായണന്റെ യശസ്സിനെപ്പറ്റി അറിയുവാനുള്ള ആഗ്രഹം നിന്നിലുണ്ടായത് എത്രയും ശ്രേയസ്കരംതന്നെ! നിന്റെ വംശത്തിന്റെ പാപരഹിതമായ സംശുദ്ധിക്ക് അത് വലിയ ഫലം നല്കുന്നതാണ് കുരുകുലോദ്വഹാ! ആദിപുരാണത്താൽ ബ്രാഹ്മണർ ശ്രുതിപ്രകാരം ദേവന്മാരിൽനിന്ന് കേട്ടുപഠിച്ചവിധം ഞാൻ പറയാം. ഭവാൻ അത് കേൾക്കുക. അതൊക്കെ മഹാദ്യുതിമാനായ ബൃഹസ്പതി തപസ്സുകൊണ്ട് കണ്ടറിഞ്ഞു. പരാശരപുത്രനായ കൃഷ്ണദ്വൈപായനൻ അതിനെ കവിതയിലാക്കി പാടി. നിന്നോട് അത് അറിഞ്ഞവിധം, ഞാൻ കേട്ടവിധം പറയാം. ഒരു ഋഷി മാത്രമായ എനിക്ക് അത് അറിയുവാൻ സാദ്ധ്യമല്ല. നാരായണാത്മകമായ തത്ത്വം അറിയുന്നവൻ ആരുണ്ട്! വിശ്വകർമ്മാവിന്റെ തത്ത്വം ബ്രഹ്മദേവന്നുപോലും അറിയുക സാദ്ധ്യമല്ല. വിശ്വദേവർഷിമാർ പറഞ്ഞ് അതിന്റെ രഹസ്യം ഞാൻ കേട്ടിരിക്കുന്നു. സർവ്വദൈവതതത്ത്വത്താൽ ഇത് തത്ത്വവാദികൾ പറഞ്ഞു അത് അദ്ധ്യാത്മജ്ഞർക്കു ചിന്ത്യമാണ്. കർമ്മികൾക്കു കാരണമാണ്. അധിദൈവമായ ദൈവം ഏതാണോ അതാണ് ദൈവം എന്ന പേരിൽ അറിയപ്പെടുന്നത്. മഹർഷിമാരിലും കവിഞ്ഞതായി അധിഭൂതമായ ഭൂതം ഏതാണോ സത്യമേതാണോ, ദൈവദൃഷ്ടമേതാണോ, അത് ദൈവജ്ഞർ അറിയുന്നു! കർത്താവ് ആര്, കാരകൻ ആര്, ബുദ്ധി, മനസ്സ്, ക്ഷേത്രജ്ഞൻ ഇപ്രകാരം പ്രധാനം, പുരുഷൻ, ശാസ്താവ് എന്നീ പറഞ്ഞതെല്ലാം ഏകനായ അവൻതന്നെയാണ്. കാലൻ കാലത്തെ സ്വപിപ്പിക്കുന്നു. സ്വാധീനനായി അങ്ങനെ ഞാൻ കാണുന്നു. അഞ്ച് പ്രാണനുള്ളവനായും ധ്രുവനായും അക്ഷയനായും ഞാൻ കാണുന്നു! പല ഭാവങ്ങളാൽ പറയപ്പെടുന്നു. തദാധാനപരങ്ങളാൽ പറയപ്പെടുന്നു. അവൻതന്നെയാണ് ഭഗവാൻ. അവൻതന്നെയാണ് ചെയ്യുന്നവനും, വികരിക്കുന്നവനും. നമ്മെക്കൊണ്ട് കർമ്മങ്ങൾ ചെയ്യിക്കുന്നു, അതുകൊണ്ട് നമ്മൾ ആകുലരാകുന്നു.

ആ ഈശ്വരനെത്തന്നെ യജിക്കുന്നു. നിർവൃതരായ നാം അതിന്ന് ഇച്ഛിക്കുന്നു. വക്താവ് ആരാണോ, വക്തവ്യൻ ആരാണോ, ഞാൻ ആരാണോ, എന്നു ഞാൻ പറയാം. അതു കേൾക്കുവിൻ! പിന്നെ മറ്റ് എന്താണ് ശ്രേയസ്സ് അതും പറയാം. എന്തെല്ലാം കഥയുണ്ട് അതിഗഹ്വരമായി എന്തെല്ലാം ശ്രുതിയുണ്ട് വിശ്വം, ദേവകൾ, വിശ്വേശൻ

ഇവയെന്തൊക്കെയുണ്ട്. അതെല്ലാം നാരായണാത്മകം തന്നെയാണ്. സത്യവും അനൃതവും ആദിയായ അക്ഷരവും ഭൂതവും ഭാവ്യവും ഭവിഷ്യവും എല്ലാം നാരായണൻ തന്നെ! അചരവും അവ്യയവുമായി എന്തുണ്ടോ, മൂന്നു ലോകത്തിലൊക്കെയും എന്തുണ്ടോ അതെല്ലാം പുരുഷോത്തമനായ വരിഷ്ഠനായ പ്രഭുതന്നെയാകുന്നു."

**8. കൃതാദിയുഗപരിണാമം –** വൈശമ്പായനൻ പറഞ്ഞു: "നാലായിരം വർഷമാണ് കൃതയുഗം. എണ്ണൂറുവർഷം അതിൻെറ സന്ധ്യയാണ് ജനമേജയാ! അതിൽ ധർമ്മം ചതുഷ്പാദമാണ് അധർമ്മം പാദവിഗ്രഹവുമാണ്. ആ കാലത്ത് സ്വധർമ്മപരമായ സത്തുക്കൾ യജിക്കുന്നു. വിപ്രന്മാർ ധർമ്മപരരായിനില്ക്കുന്നു. രാജാക്കൾ ധർമ്മപരന്മാരായി രാജവൃത്തസ്ഥരായി നില്ക്കുന്നു. വൈശ്യർ കൃഷിതല്പരരാകുന്നു. ശൂദ്രന്മാർ ശുശ്രൂഷാപരന്മാരുമാകുന്നു. എന്നും സത്യം, തപസ്സ് ധർമ്മം ഇവ വർദ്ധിച്ചിരിക്കും. അവർ പറയുന്നതും ചെയ്യുന്നതും എല്ലാം സജ്ജനങ്ങൾക്ക് ചേർന്നതായിരിക്കും. ഇങ്ങനെയാണ് കൃതയുഗത്തിലെ നടപടി. നീചയോനിപ്രായരായ ജനങ്ങളും ധർമ്മചിത്തന്മാരായിരിക്കും.

പിന്നെ മൂവ്വായിരം വർഷമാണ് ത്രേതായുഗം. അതിൻെറ സന്ധ്യ അറുനൂറുകൊല്ലമാണ്. അപ്പോൾ അധർമ്മം രണ്ടു കാലിലാണ് നില്ക്കുക. ധർമ്മമാണെങ്കിൽ മൂന്നു കാലിൽ നില്ക്കുന്നു. സത്യവും സത്വവും കൃതയുഗത്തിൽ അവികലരൂപത്തിലാണ് നില്ക്കുക. ത്രേതായുഗത്താൽ ആളുകൾ കർമ്മലോലുപരും വികാരപരരുമായിത്തീരുന്നതുകൊണ്ടു ദൗർബ്ബല്യം നാലു ജാതിക്കും വന്നുചേരും. അതു പ്രകൃതിക്ക് എതിരായ വികൃതികാരണമാണ്. ഇങ്ങനെയാണ് ത്രേതായുഗത്തിൽ ദേവന്മാർ കല്പിച്ചിരിക്കുന്നത്.

ഇനി ദ്വാപരയുഗത്തിൽ എന്താണ് ചേഷ്ടയെന്നുള്ളതും പറയാം. നീ കേട്ടുകൊള്ളുക! രണ്ടായിരം വർഷമാണ് ദ്വാപരം. അതിൻെറ സന്ധ്യ നാനൂറുകൊല്ലമാണ് എന്നു പറയുന്നു. ആ യുഗത്തിൽ വിപ്രന്മാർ അർത്ഥം നേടുവാൻ വെമ്പും. ജ്ഞാനികൾ രാജസവൃത്തികളാകും. ശഠന്മാരും നൈഷ്കൃതികന്മാരും ക്ഷുദ്രന്മാരുമായിത്തീരും കുരുപുംഗവാ! ധർമ്മം അന്ന് രണ്ടു കാലിലാണ് നില്ക്കുക. അധർമ്മം മൂന്നു കാലിൽ നില്ക്കും. മെല്ലെ കൃതത്തിലെ ധർമ്മസേതുക്കൾക്ക് അക്കാലത്ത് മാറ്റംവരും. ബ്രാഹ്മണ്യഭാവം ഇല്ലാതെയാകും. ആസ്തികത്വം തകർന്നുപോകും. വ്രതോപവാസങ്ങൾ വിട്ടുപോകും. ഇതാണ് ദ്വാപരത്തിലുണ്ടാവുക. പിന്നെ ക്രൂരമായ കലിയുഗത്തെപ്പറ്റിപ്പറയാം. അത് ആയിരം കൊല്ലമാണ്; സന്ധ്യാകാലം ഇരുനൂറുകൊല്ലവും. അധർമ്മം കലിയിൽ നാലു കാലിൽ നില്ക്കും. ധർമ്മം ഒറ്റക്കാലിൽ മാത്രം നില്ക്കുന്നു. മനുഷ്യർ കാമനിഷ്ഠരും തമപ്പന്നരുമാകും. ഉപവാസമെടുക്കുന്നവർ ഇല്ലാതാകും. സാധുവും സജ്ജനവും ഇല്ലാതാകും. മനുഷ്യരാരും ദൈവത്തിൽ വിശ്വസിക്കുകയില്ല. ബ്രഹ്മവക്താക്കളായി ആരും ഉണ്ടാവുകയില്ല. എല്ലാവരും അഹങ്കാരികളാകും. സ്നേഹബന്ധങ്ങളൊക്കെ ശിഥിലമാകും. വിപ്രന്മാർ ശൂദ്രൻെറ തൊഴിൽ സ്വീകരിക്കും. ശൂദ്രന്മാർ സദാചാരതൽപരന്മാരായിത്തീരും. ആശ്രമങ്ങളെ ദഹിപ്പിക്കുന്നവരും വർണ്ണസങ്കരകാരികളും അഗമ്യാസക്തരുമായിത്തീരും ജനങ്ങൾ. അങ്ങനെ പന്തീരായിരം വത്സരമാണ് ഒരു ചതുർയുഗകാലം. അപ്രകാരം എഴുപത്തൊന്നു ചതുർയുഗം ചേർന്നതാണ് ഒരു മന്വന്തരം. യുഗാന്തരത്തിൽ സമസ്ത ചരാചരജഗത്തും നശിച്ചുപോകുന്നു. ഇതിൽ സംശയമില്ല; മൂന്നു വേദങ്ങളിലും ഇതു പറഞ്ഞിട്ടുണ്ട്. ദിവ്യമായ പന്തീരായിരം വർഷമാണ് ഒരു ചതുർയുഗം. ചതുർയുഗം ആയിരം കഴിഞ്ഞാൽ ബ്രഹ്മാവിന്ന് ഒരു പകലാണ്. അങ്ങനെ ഒരു പകൽ കഴിഞ്ഞാൽ ദേഹികൾക്കൊക്കെയുള്ള ആസക്തികണ്ട് സംഹാരബുദ്ധിയോടെ രുദ്രൻ സകല ദേഹങ്ങളെയും സംഹരിക്കും. അതിൽ ദേവകളും ബ്രാഹ്മണരും ദൈത്യമാനുഷഗന്ധർവ്വയക്ഷരക്ഷോഗണങ്ങളും ദേവർഷിബ്രഹ്മർഷികളും രാജർഷികളും കിന്നരന്മാരും അപ്സരസ്സുകളും നാഗഗണങ്ങളും പശുക്കളും മലകളും പുഴകളും തിര്യക്‌യോനിപ്രാണികളായ മൃഗപക്ഷിഗണങ്ങളും നശിച്ചുപോകും. മഹാഭൂതേശ്വരനായ ദേവൻ, പഞ്ചഭൂതങ്ങൾ തീർക്കുന്ന ദേവൻ, ജഗത്തുമുഴുവൻ സംഹരിക്കുവാൻ വേണ്ടിയാണ് സൃഷ്ടിചെയ്യുന്നത്.

തൻെറ ദിനാന്ത്യത്തിൽ രുദ്രരൂപിയായ ബ്രഹ്മാവ് സൂര്യാത്മാവായി എല്ലാ സൃഷ്ടികളുടെയും ദൃഷ്ടി ഇല്ലാതാക്കിയും, കാറ്റായി വന്നു പ്രാണികളെയെല്ലാം സംഹരിച്ചും, അഗ്നിയായി എല്ലാറ്റിനെയും ദഹിപ്പിച്ചും, മേഘമായി വന്നു ജലംവർഷിച്ചും സംഹരിക്കുന്നു. അങ്ങനെ എല്ലാം ഏകാർണ്ണവത്തിൽ നിമഗ്നമായിത്തീരുന്നു.

**9. പുഷ്കരപ്രാദുർഭാവം –** വൈശമ്പായനൻ പറഞ്ഞു: "നാരായണനായ യോഗി സപ്തമൂർത്തിയായി, ദീപ്തമായ രശ്മികൾകൊണ്ട് പ്രകാശിക്കുന്ന സൂര്യനായി കടലൊക്കെ വറ്റിക്കും. കടൽ മുഴുവൻ കുടിച്ചുവറ്റിക്കും. കിണറുകളും കുളങ്ങളും പുഴകളും എല്ലാം വറ്റിക്കും. മുന്നിലുള്ള ജലമൊക്കെ രശ്മികൊണ്ടു കുടിച്ച് നൂറായി ഭൂമിയെ പിളർന്ന് പാതാളത്തിൻെറ കുണ്ടിലേക്കു താഴ്ത്തും. പാതാളത്തിലെ ഉത്തമമായ രസത്തെയും പാനംചെയ്യും. അപ്പിൻെറ നന്വൊക്കെ വേറെ പ്രാണികൾക്ക് നല്കും. അവയും പിന്നെ പുരുഷോത്തമനായ അരവിന്ദാക്ഷൻ എടുക്കും. പിന്നെ പുരുഷോത്തമൻ ശക്തിയേറിയ കാറ്റായി ജഗത്തിനെ മുഴുവൻ ഉലയ്ക്കും. ദേവന്മാരിലും മറ്റു ദേഹികളിലും ഏതെല്ലാം ഇന്ദ്രിയങ്ങളുണ്ടോ, ഉൽപത്തിക്കു കാരണമായവ, അതെല്ലാം അതാതിടത്ത് അവനിൽ ലയിക്കും. എല്ലാ ഇന്ദ്രിയഗണങ്ങളും അവനിൽനിന്നുത്ഭവിച്ചതാണ്. ഗന്ധം, ഘ്രാണം, ദേഹം എന്നിവയെല്ലാം ഭൂമിക്കുചേർന്ന ഗുണങ്ങളാകുന്നു. രസം, ജിഹ്വ, ക്ലേദം എന്നിവയെല്ലാം ജലത്തിൻെറ ഗുണങ്ങളാകുന്നു. രൂപം, ദൃക്ക്, ചൂട് ഇവ തേജസ്സിൻെറ ഗുണങ്ങളാകുന്നു. സ്പർശം, പ്രാണൻ, ചേഷ്ട എന്നിവ കാറ്റിന്നുള്ള ഗുണങ്ങളാകുന്നു. വരേണ്യനായ ഹൃഷീകേശനിൽ, പരമേഷ്ടിയിൽ, ഇവ സ്ഥിതിചെയ്യുന്നു. പിന്നെ രശ്മികൾ ചൊരിഞ്ഞ് ഭഗവാൻ കാറ്റിൽ വലിച്ച്, രൂപഗുണാദികൾ തമ്മിൽ കലർന്ന്, അവ തമ്മിൽ ഉരുമ്മി അഗ്നി പുറപ്പെട്ടു ലോകമൊക്കെ ദഹിപ്പിക്കുന്നു. അങ്ങനെ ഉഗ്രമായ പ്രളയം ഭഗവാൻ ഉണ്ടാക്കുന്നു.

ശൈലം, മരക്കുടിൽ, കൊടി, വള്ളി, പുല്ല് എന്നിവയെല്ലാം. ദിവ്യങ്ങളായ വിമാനങ്ങൾ, പലമട്ടിലുള്ള പുരങ്ങൾ, പുണ്യാശ്രമങ്ങൾ, ദിവ്യായതനങ്ങൾ ഇങ്ങനെ ആശ്രയിക്കാവുന്നവയെല്ലാം ചുട്ടെരിക്കും. അങ്ങനെ ചാമ്പലായിത്തീർന്ന ലോകങ്ങളെ ലോകേശ്വരനായ ഹരി എല്ലാം വീണ്ടും ജലം വർഷിച്ചു കെടുത്തും. തേജസ്വിയായ സഹസ്രാക്ഷൻ കരിങ്കാറായിത്തീർന്ന് ദിവ്യതോയമാകുന്ന ഹവിസ്സ് പ്രളയാഗ്നിയിൽ ഭൂമിക്കായി തർപ്പിക്കുന്നു. പിന്നെ പാലുപോലുള്ള പുണ്യവും ശിവവും സ്വാദുള്ളതുമായ ജലത്താൽ ഭൂമി അങ്ങനെ നിർവ്വാണത്തെ പ്രാപിക്കുന്നു. ആ നഗങ്ങൾ ജലംകൊണ്ടു മൂടി ജലമെടുത്ത് ഒറ്റക്കടൽപ്രായമായി ജന്തുക്കളൊന്നുംകൂടാതെ മഹാഭൂതങ്ങൾ ചേർന്ന ഓജസ്സു കൂടുന്ന അവനിൽ അഗ്നി, അർക്കൻ എന്നിവയില്ലാത്ത ആകാശം സൂക്ഷ്മമായി നിർജ്ജിതമായി ഇരിക്കുന്ന അതിൽ ജലം കുടിച്ച് വറ്റിച്ച് സനാതനനായ ദേവൻ താനേ വാഴും. അപ്പോൾ പൗരാണമായ എന്തോ രൂപം ധരിച്ച് അതിബുദ്ധിമാനായ ദേവൻ വാഴും. ഒറ്റക്കടൽജലത്തിൽ യോഗി

യുടെ യോഗം എടുത്ത് അവൻ ഏകാർണ്ണവാംബുവിൽ സഹസ്രായുതം സംവത്സരകാലം വർത്തിക്കുന്നു. അവ്യക്തനും വ്യക്തനുമായ ഇവനെ ശരിയായും അറിയുന്നവനായി ഒരുത്തനെയും കാണുന്നില്ല."

ജനമേജയൻ പറഞ്ഞു: "എന്താണ് ഈ ഏകാർണ്ണവവിധി എന്നു പറയുന്നത്? ആരാണ് ഈ പുരുഷൻ? എന്താണ് യോഗം? ആരാണ് ഈ യോഗി?"

വൈശമ്പായനൻ പറഞ്ഞു: "ഭഗവാൻ ഏകാർണ്ണവവിധിയിൽ എത്രകാലം ഇങ്ങനെ ചെയ്യും (കിടക്കും) എന്നുള്ളത് അറിയുന്നവർ ആരുമില്ല; അളക്കുന്നവനില്ല. കാണുന്നവനില്ല, അറിയുന്നവനില്ല. അടുത്ത് അങ്ങനെ ആരെയും കാണുന്നില്ല. അറിയുന്നവനെയും കാണുന്നില്ല. ആ ദേവനൊഴികെ ആർക്കും അറിഞ്ഞുകൂടാ. നഭോമഹീപവനപ്രകാശനും, ഭുവനചരനും, സുരേശനും, പ്രജേശ്വരനും, മഹാമുനിയും ശ്രുതിനിലയനും ബ്രഹ്മാവിനു ജ്ഞാനം നല്കിയവനുമായ ആ പ്രഭു ഏകാർണ്ണവത്തിൽ സ്വയം ശയിക്കുന്നു.

**10. മാർക്കണ്ഡേയന്റെ ഭഗവദ്ദർശനം** - വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഏകാർണ്ണവലോകത്തിൽ മഹാദ്യുതി ജലമെല്ലാം മറച്ച് പ്രഭുവായ ഹരി, നാരായണൻ, കിടക്കുന്നു! മഹാർണ്ണവോപമമായ മഹാരജസ്സിന്റെ നടുവിൽ വിരജസ്കനായ, മഹാബാഹുവായ, അക്ഷരബ്രഹ്മമായ ഹരി കിടക്കുന്നു. ആത്മരൂപം പ്രകാശിക്കുന്ന തപസ്സിനാൽ സംവൃതനായ പ്രഭു, മൂന്നു മട്ടായ കാലത്തെ എടുത്ത് അവ്യയൻ, ഉറങ്ങിക്കിടക്കുന്നു. യജ്ഞപുരുഷനെന്ന് ഇവൻ പരമായി കീർത്തിക്കപ്പെടുന്നു; പുരുഷാഖ്യമായി വേറെ എന്തുണ്ടോ അതൊക്കെയും പുരുഷോത്തമനാണ്. ഋത്വിജന്മാർ എന്നു പറയുന്ന ആ യജ്ഞം പരരായ ദ്വിജന്മാർ യജ്ഞംവഴിക്ക് പണ്ട് ഹരിയുടെ ആത്മദേഹോല്പന്നരാണെന്നുള്ളത് ഭവാൻ കേൾക്കുക. അത്ഭുതാകാരമായ മുഖത്തുനിന്നു മുഖ്യനായ ബ്രഹ്മനെയും ഉൽഗതനെയും സാമകർമ്മം ചെയ്യുന്നവനെയും തീർത്തു; ഹോതാവെ, അദ്ധ്വര്യുവെ ഇവരെയൊക്കെ കൈകളാൽ പ്രഭു തീർത്തു. ബ്രാഹ്മണത്വത്തെ ബ്രാഹ്മണതയെ, പ്രസ്തോതാവിനെ, മിത്രാവരുണനെ, പ്രതിപ്രസ്ഥാനനെ ഇവരെയെല്ലാം തീർത്തു. പിന്നെ ഉദരത്താൽ പ്രതിഹർത്താവെ, പോതാവെ, എന്നിവരെ തീർത്തു. അച്ഛാവാകനെയും നേഷ്ടാവെയും ഊരുവിൽനിന്നും മനസ്സിൽനിന്നും തീർത്തു. സുബ്രഹ്മണ്യയജ്ഞീയനെയും അഗ്നീധ്രനെയും കരത്തിൽനിന്നും തീർത്തു. ഗ്രാവസ്തോതാവിനെ ഉന്നേതാവിനെ ഇവരെയെല്ലാം കൈയാലും തീർത്തു. ജഗത്പതിയായ ഭഗവാൻ ഇപ്രകാരം പതിനാറുപേരെ, യജ്ഞം നിർവ്വഹിക്കുന്ന ഋത്വിക്മുഖ്യന്മാരെ, സൃഷ്ടിച്ചു. ഈ വേദമയനായ പുരുഷൻ യജ്ഞസമ്മിതനാകുന്നു. ആറംഗങ്ങളുള്ള ഉപനിഷത്തുകളും കർമ്മകാണ്ഡസഹിതമായ സമ്പൂർണ്ണവേദങ്ങളും ഇവന്റെ സ്വരൂപമാകുന്നു. ഏകാർണ്ണവത്തിൽ ദേവൻ സുപ്പനായി ശയിക്കുന്നു. ആശ്ചര്യമയമായ ഈ കാര്യങ്ങൾ മാർക്കണ്ഡേയൻ അറിഞ്ഞ് അനുഭവിച്ചതായി ജഗത്തിൽ പ്രസിദ്ധമായിട്ടുണ്ട്.

ഭഗവാന്റെ കുക്ഷിയിൽ ആ മുനി ചിരകാലം വസിച്ചു. ആ ദേവന്റെ വരത്താൽ വളരെ ആയിരമാണ്ട് ആയുസ്സോടെ ഇരുന്നു. തീർത്ഥയാത്രചെയ്ത് ആ മഹർഷി വിചരിച്ചു. ഭൂമണ്ഡലത്തിലെ സർവ്വതീർത്ഥങ്ങളും ഭഗവന്റെ ഉദരത്തിൽ കണ്ട് ചുറ്റി. പുണ്യാശ്രമങ്ങളും തീർത്ഥായതനങ്ങളും ദേശങ്ങളും ചിത്രരാഷ്ട്രങ്ങളും പലമട്ടുള്ള പുരങ്ങളും ജപഹോമരതനും ക്ഷാന്തനുമായ ഋഷി ചുറ്റി. മാർക്കണ്ഡേയൻ അങ്ങനെ സകലയിടത്തും ചുറ്റിത്തിരിഞ്ഞ് മെല്ലെ നാരായണന്റെ മുഖത്തിന്റെ പുറത്തേക്കു കടന്നുപോന്നു. ദേവന്റെ മായകൊണ്ട് താൻ പുറത്തുപോന്നത് മഹർഷി അറിഞ്ഞുമില്ല. ആ ദേവന്റെ മുഖത്തുനിന്ന് വിട്ടുപോന്ന മാർക്കണ്ഡേയൻ ഏകാർണ്ണവത്തിലായി. അപ്പോൾ സർവ്വത്ര കൂരിരുട്ടായി മാർക്കണ്ഡേയൻ കണ്ടു. ആ കൊടുംകൂരിരുട്ടിൽപ്പെട്ട മാർക്കണ്ഡേയന്നു ഭയം തോന്നി. തന്റെ ജീവനെപ്പറ്റി ശങ്ക തോന്നി. ദേവദർശന സംഹൃഷ്ടനായ മുനി വിസ്മയിച്ചു. അവൻ ചിന്തിച്ചു. മദ്ധ്യസ്ഥിതനായ മാർക്കണ്ഡേയൻ ശങ്കിച്ച് ചിന്തിച്ചു. ഇതെന്തു ചിന്തയാണ്? മോഹമോ? സ്വപ്നമോ? ഇതിൽ എന്തെങ്കിലും എനിക്ക് അനുഭവപ്പെടുന്നതായിരിക്കും. അതു തീർച്ചയാണ്! ഇപ്രകാരമുള്ള അയുക്തമായ ക്ലിഷ്ടത ഒരിക്കലും സത്യമാകുവാൻ വഴിയില്ല. ചന്ദ്രാർക്കന്മാർ പോയി, കാറ്റില്ലാതെ കുന്നും ഊഴിയും ജലത്തിൽ ആണ്ടുനില്ക്കുന്നു! ഇതെന്തു ലോകമാണ്?' എന്നു ചിന്തിച്ച് മാർക്കണ്ഡേയൻ നിന്നു. അപ്പോൾ ആ ജലത്തിൽ പള്ളികൊള്ളുന്നവനും ശൈലതുല്യനുമായ പുരുഷനെ നീർകൊണ്ട കൊണ്ടൽക്കാർപോലെ കണ്ടു. തേജസ്സുകൊണ്ടു തപിക്കുന്നവനും വർച്ചസ്സുകൊണ്ട് അഗ്നിതുല്യനും ജാഗ്രത്തിലെന്നപോലെ ഗാംഭീര്യത്തോടെ സർപ്പംപോലെ ശ്വസിക്കുന്നവനുമായ ദേവനെ കണ്ടു. ഉടനെ വിസ്മയത്തോടെ മുനി ആ ദേവന്റെ സമീപത്തുചെന്ന് 'ആരാണ് ഭവാൻ' എന്നു ചോദിക്കുവാനുറച്ചു. എന്നാൽ മുനി മുമ്പത്തെമാതിരി വീണ്ടും ദേവന്റെ വയറ്റിൽപ്പെട്ടു. വീണ്ടും കുക്ഷിയിൽചെന്നുപെട്ട മാർക്കണ്ഡേയൻ ഉറപ്പോടെ, സ്വപ്നം കാണുകയാണെന്നുള്ള വിചാരത്തോടെ, അവിടെയൊക്കെ ഒന്നുകൂടെ ചുറ്റിത്തിരിഞ്ഞു. അങ്ങനെ അവൻ മുമ്പത്തെ മാതിരി ദേവന്റെ ഉദരത്തിൽ ഭൂമിയിൽ വീണ്ടും ചുറ്റി. അപ്പോൾ മന്നിലും വിണ്ണിലും അവൻ ദിവ്യമായ തീർത്ഥങ്ങൾ കണ്ടു. ഭൂരിദക്ഷിണയജ്ഞങ്ങൾ ചെയ്യുന്ന യജമാനന്മാരെ ദേവന്റെ കുക്ഷിയിൽ കണ്ടു. യജനീയദ്വിജന്മാരെയും കണ്ടു. വളരെ സദ്വൃത്തരായവരും വിപ്രന്മാരും മറ്റു ജാതിക്കാരും നാലാശ്രമങ്ങളും നന്നായി വിധിപ്രകാരം നടപ്പായി കണ്ടു. നൂറായിരംവർഷം മാർക്കണ്ഡേയമഹാമുനി മന്നിലെങ്ങും ചുറ്റിത്തിരിഞ്ഞു നടന്നു നോക്കി. ഉദരത്തിൽ ഒരു അന്തവും കണ്ടെത്തിയില്ല.

പിന്നെയും ഒരിക്കൽ മുഖത്തൂടെ അവൻ വീണ്ടും പുറത്തുവന്നു. അപ്പോൾ ആ ഋഷി കണ്ടത് ആലിൻകൊമ്പിൽ കിടന്നുറങ്ങുന്ന ഉണ്ണിയെയാണ്. ഏകാർണ്ണവത്തിൽ മഞ്ഞുമൂടിനിറഞ്ഞ് അവ്യക്തഭീഷണമായി ഭൂതഹീനമായ ലോകത്തെ അവൻ കണ്ടു. വീണ്ടും മാർക്കണ്ഡേയൻ വിസ്മയിച്ചു. കൗതൂഹലത്തോടെ അർക്കാഭനായ ആ ബാലന്റെ സമീപത്തു ചെല്ലുവാൻ അശക്തനായി, തനിയെ അവൻ ചിന്തിച്ച് ആ ജലത്തിന്റെ സമീപത്തുനിന്നു. ദേവമായവിശങ്കിതനായ അവൻ ചിന്തിച്ചു. 'ഞാൻ മുമ്പു കണ്ടതല്ലല്ലോ ഇത്' എന്നു ശങ്കിച്ചു.

മാർക്കണ്ഡേയമുനി അഗാധമായ ജലത്തിൽപ്പെട്ടു നീന്തി. യാതൊരു ശമവും സിദ്ധിക്കാതെ അവൻ ഏറ്റവും തളർന്ന് ഉഴന്നു. അപ്പോൾ ഹംസസ്വരൂപനായ, ഭഗവാനായ പുരുഷോത്തമൻ, യോഗത്താൽ ബാലനായ ദേവൻ, തേനൊക്കുന്ന നല്ല വാക്കാൽ പറഞ്ഞു.'

ഭഗവാൻ പറഞ്ഞു: 'ഉണ്ണീ, ഭയപ്പെടേണ്ട പേടിക്കാനില്ല. എന്റെ അരികിൽ വരിക. മാർക്കണ്ഡേയമുനേ, ധീരാ, നീ ബാലനാണല്ലോ, നീ തളർന്നല്ലോ!"

മാർക്കണ്ഡേയൻ പറഞ്ഞു: "എന്റെ തപസ്സിനെ ധിക്കരിച്ചുകൊണ്ട് എന്നെ പേരെടുത്തു വിളിക്കുന്നവൻ ആരാണ്? ആയിരമായിരം വയസ്സുള്ള എന്നെ ആദരിക്കാതെ, ബഹുമാനിക്കാതെ, എന്നെ ധിക്കരിച്ചു സംസാരിക്കുന്നവൻ ആരാ

ണ്? ദേവന്മാരിലും ഇപ്രകാരം ഒരു ആചാരമില്ലല്ലോ! വിശേഷനായ ബ്രഹ്മാവും എന്നെ 'ദീർഘായുഷ്മാനേ!' എന്നേ വിളിക്കൂ. തപോഘോരശിരസ്സായ എന്റെനേർക്കു ധിക്കാരം കാണിച്ച് ജീവൻ നശിപ്പിക്കുവാൻ, എന്നെ 'മാർക്കണ്ഡേയാ' എന്നു നിശ്ശങ്കം വിളിച്ച് ഉയിരുപോക്കുവാൻ, ആരാണു നിനയ്ക്കുന്നത്?'

വൈശമ്പായനൻ പറഞ്ഞു: "എന്നു കോപത്താൽ മാർക്കണ്ഡേയമുനി പറയുമ്പോൾ ഭഗവാൻ താല്പര്യത്തോടെ വീണ്ടും അവനോടു പറഞ്ഞു."

ഭഗവാൻ പറഞ്ഞു: "ഉണ്ണീ, ഞാൻ നിന്റെ അച്ഛനാണ്. ഹൃഷീകേശനാണ് ഉണ്ണീ! ഗുരുവാണ്, പിതാവാണ്! ആയുസ്സു നല്കിയ പുരാണനാണ് ഞാൻ. നീ എന്താണ് എന്റെ സമീപത്തു വരാത്തത്? ആദ്യമേതന്നെ പുത്രനുണ്ടാകുവാൻ ആഗ്രഹിച്ച നിന്റെ അച്ഛനായ അംഗിരസ്സുമഹർഷി എന്നെ തീവ്രമായ തപസ്സുകൊണ്ട് ഭജിച്ച് ആരാധിച്ചു. അതിൽ ഘോരശിരസ്സായ നിന്നെ. അഗ്നിപ്രതാപനായ നിന്നെ, അമിതൗജസ്സായ നിന്നെ, എന്റെ ഇഷ്ടനായ നിന്നെ, അമിതൗജസ്സായ മഹർഷിയെ, പുത്രനായി ഞാൻ നല്കി. ആ നിനക്കല്ലാതെ എന്റെ ആത്മജ്ഞനായ നിനക്കല്ലാതെ, ഏകാർണ്ണവത്തിൽ യോഗത്തിൽ കളിക്കുന്ന എന്നെ നോക്കുവാൻ മറ്റാർക്കു സാധിക്കും?'

വൈശമ്പായനൻ പറഞ്ഞു: "പിന്നെ പ്രസാദിച്ച മുഖത്തോടെ, വിസ്മയംകൊണ്ടു വിടർന്ന കണ്ണുകളോടെ, തലയിൽ കൈകൂപ്പി തപോനിധിയായ മാർക്കണ്ഡേയൻ നിന്നു. നാമഗോത്രം കേട്ടു ലോകപൂജിതനായ ആ ദീർഘായുഷ്മാൻ പ്രഭുവായ നാരായണനെ തലകുമ്പിട്ടു നമസ്കരിച്ചു."

മാർക്കണ്ഡേയൻ പറഞ്ഞു: "അല്ലയോ അനഘാശയാ! നിന്റെ മായാതത്ത്വം കാണുന്നതിന് എനിക്കാഗ്രഹമുണ്ട്. ഏകാർണ്ണവത്തിന്റെ നടുവിൽ ഭവാൻ ഒരു ഉണ്ണിയായിട്ടാണല്ലോ കിടക്കുന്നത്. ഭവാന്റെ പേരെന്താണ്? ഭഗവാൻ ഈ ലോകത്ത് ഏതു നിലയിലാണ് അറിയപ്പെടുന്നത്? ഞാൻ ഭവാനെ അഭൂതമായ മഹാഭൂതം നില്ക്കുന്നതായി വിചാരിക്കുന്നു."

ഭഗവാൻ പറഞ്ഞു: "ഞാൻ നാരായണനാണ്. ദേഹികൾക്കൊക്കെ ഉൽഭവമായ ബ്രഹ്മാവാണ്. എല്ലാ ഭൂതങ്ങൾക്കും ഉൽഭവകരനാണ്. സർവ്വഭൂതവിനാശനനുമാണ് ഞാൻ. ഇന്ദ്രന്റെ സ്ഥാനത്ത് ഞാൻ ഇന്ദ്രനാണ്. ഋതുക്കൾക്കെല്ലാം ഞാൻ വത്സരമാണ്. യുഗത്തിൽ യുഗാക്ഷനാണ് ഞാൻ. യുഗാവർത്തനും ഞാൻതന്നെയാണ്. ഞാൻ തന്നെയാണ് സർവ്വസത്വങ്ങളും. എല്ലാ ദൈവതങ്ങളും ഞാൻതന്നെയാണ്. സർപ്പങ്ങളിൽ ഞാൻ അനന്തനാണ്. പക്ഷികളിൽ ഞാൻ താർക്ഷ്യനാണ്; സഹസ്രശീർഷാദ്യനാണ്. ഞാൻ തന്നെയാണ് സ്വർഗ്ഗം. യജ്ഞപുരുഷനാണ്, ആദിത്യനാണ്, ദേവനാണ്. യജ്ഞമയമായ മഖമാണ്. ഞാൻ ഹവ്യവാഹനായ അഗ്നിയാണ്. യാദോനായകനായ അവ്യയനാണ്. മന്നിൽ തപോഭാവിതാത്മാക്കളായ ദ്വിജേന്ദ്രരിൽ ബഹുജന്മനിരുദ്ധാത്മാവായ ബ്രാഹ്മണൻ, യതി, ഞാനാണ്. ജ്ഞാനവാനും ദൃഷ്ടവിശ്വാത്മാവും യോഗികൾക്ക് യോഗജ്ഞ്യനും ഞാനാണ്. സമസ്ത ഭൂതവർഗ്ഗത്തിന്റെയും കൃതാന്തനും കാലസംജ്ഞിതനുമായി അറിയപ്പെടുന്നവൻ ഞാനാണ്. ഞാൻതന്നെയാണ് കർമ്മം. ക്രിയയും ഞാൻ തന്നെ. ഏവർക്കും ധർമ്മദർശനനായ ജീവനും ഞാൻ തന്നെ. നിഷ്ക്രിയനും സർവ്വഭൂതാത്മജ്യോതിസ്സും സനാതനനും പ്രധാന പുരുഷനും ആദിദേവനും ആദ്യനും അക്ഷയനും അവ്യയനും ഞാൻതന്നെയാണ്. ഞാൻതന്നെയാണ് ഹയഗ്രീവദേവൻ. വലിയ പാല്ക്കടലിൽ വസിക്കുന്നവനും ഞാൻതന്നെ. ഋതം, സത്യം, പരമം എന്നറിയപ്പെടുന്നതും പ്രജാപതിയും ഞാൻ ഒരുത്തൻതന്നെയാണ്. ഞാൻ ഇജ്യനാണ്. ഞാൻ ഭവനാണ്. ഞാൻതന്നെയാണ് വിദ്യയുടെ അധിപൻ – ഞാൻ ജ്യോതിസ്സാകുന്നു. വായുവും ഭൂമിയും നഭസ്സും ഞാൻതന്നെയാണ്. ഞാൻ അപ്പുകളാണ്. സമുദ്രങ്ങളാണ്. പത്തുദിക്കുകളും ഞാൻതന്നെയാണ്. താരകളും വർഷവും സോമനും രവിയും പർജ്ജന്യനും ഞാൻതന്നെയാണ്. ക്ഷീരോദകമായ സമുദ്രവും ഞാൻതന്നെ. ബഡവാമുഖമായ സാഗരവും ഞാൻതന്നെ. ആവർത്തകാഗ്നിയായി ജലം കുടിക്കുന്ന രവിയും ഞാൻതന്നെയാണ്. ഞാൻ പുരാണമാണ്. പരമമായ പരായണവും ഞാൻതന്നെ. ഭൂതഭവ്യഭവൻ ഭൂതത്തിന്നെല്ലാം സംഭവം ഞാനാകുന്നു. നീ എന്തൊക്കെ കാണുന്നുണ്ടോ, എന്തൊക്കെ കേൾക്കുന്നുണ്ടോ, ലോകത്തിൽ എന്തൊക്കെ അനുഭവിക്കുന്നുണ്ടോ, അതൊക്കെയും എന്റേതാകുന്നു.

പണ്ട് വിശ്വം ചമച്ചവൻ ഞാനാണ്. ഇപ്പോൾ സൃഷ്ടി നടത്തുന്നവനും ഞാൻതന്നെയാണ്. നീ എന്നെ കാണുക. മാർക്കണ്ഡേയാ! ഈ ഞാൻ ജഗത്തൊക്കെയും യുഗംതോറും സൃഷ്ടിക്കുന്നവനാണ്. മാർക്കണ്ഡേയാ, അതൊക്കെയാണ് നീ കണ്ടത്. നീ ധരിക്കുക! ശുശ്രൂഷുവും എന്നിൽ ധർമ്മേച്ഛുവുമായ നീ എന്റെ കുക്ഷിയിൽ യഥാസുഖം പാർക്കുക.

എന്റെ ദേഹത്തിൽ ബ്രഹ്മാവ് വാഴുന്നു. ദേവന്മാരും മുനിമാരും എന്റെ ദേഹത്തിൽ വാഴുന്നു. വ്യക്തനും അവ്യക്തയോഗനും അപരാജിതനുമാണ് ഞാൻ എന്നു നീ ഓർക്കുക. ഞാനാണ് അക്ഷരമായ മന്ത്രം. ത്ര്യക്ഷരമായ മന്ത്രവും ഞാൻതന്നെയാണ്. ത്രിപദനും പരമനും. ത്രിവർഗ്ഗാർത്ഥനിദർശനനും ഞാൻതന്നെയാണ് മാർക്കണ്ഡേയാ!'

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പുരാണത്തിൽ, വേദാന്തത്തിൽ മഹാമുനി മാർക്കണ്ഡേയമുനിക്കായി ഉടനെ വായ് തുറന്നു. വിശ്വരൂപൻ മാർക്കണ്ഡേയനെ വീണ്ടും കുക്ഷിയിൽ പ്രവേശിപ്പിച്ചു. ഭഗവാന്റെ കുക്ഷിയിൽ മുനിസത്തമൻ പ്രവേശിച്ചു. ഹംസസ്വരൂപനായ അവ്യയനെ ആരാധിച്ച് സുഖമായി രമിച്ചു. അനക്ഷരനും വിവിധ വപുസ്സുപൂണ്ടവനും ശശാങ്കഭാസ്കരന്മാർ ഒഴിഞ്ഞ മഹാബ്ധിയിൽ ചരിക്കുന്നവനും പ്രഭുവും ഹംസസംജ്ഞിതനുമായ ദേവൻ ഈ ജഗത്ത് അനുക്രമാൽ നിശ്ചിതമായ സമയത്ത് സൃഷ്ടിച്ചുകൊണ്ടിരിക്കുന്നതാണ്.'

**11. മഹാപത്മോൽപ്പത്തി –** വൈശമ്പായനൻ പറഞ്ഞു: "വിഭു ആപവനായി തപസ്സുചെയ്തു. കുംഭോത്ഭവനായ അവൻ ആത്മാവിനാൽ സ്വദേഹം മറച്ചു തപസ്സുചെയ്തു. മഹാത്മാവും ബലവാനുമായ അവൻ ലോകസൃഷ്ടിക്ക് നിശ്ചയംചെയ്തു. വിശ്വരൂപനും മഹാത്മാവും ബലവാനുമായ ദേവൻ പഞ്ചമഹാഭൂതങ്ങളെയും അവയാൽ സഞ്ചിതരായ വിശ്വത്തെയും സൃഷ്ടിക്കുവാൻനിശ്ചയിച്ചു. തപസ്സുകൊണ്ട് ഭാവിതാത്മാവായി അവൻ അങ്ങനെ ചിന്തിച്ച സമയത്ത്, വ്യോമമില്ലാത്ത ജലസ്വരൂപമായ സൂക്ഷ്മഗഹ്വരത്തിൽ ജഗത്ത് ലീനമായ ആ സമയത്ത്, വെള്ളത്തിൽ ആണ്ടവനായ അവൻ സമുദ്രത്തെ ഇളക്കിമറിച്ചു. അതിൽ തിര മറിഞ്ഞ് സൂക്ഷ്മമായ ഛിദ്രം പ്രകടമായി. അതിൽ ശബ്ദവഴിക്കായി വായുച്ഛിദ്രമുണ്ടായി. അക്ഷോഭ്യനായ വായു അതിൽ പഴുതുകണ്ടു വർദ്ധിച്ചു. വർദ്ധിക്കുന്ന ബലവാനായ വായു ആഴിയെ ഇളക്കിമറിച്ചു. തമ്മിൽ ഊക്കിൽ അടിച്ച് തിരമാലകൾ കടഞ്ഞു. ക്ഷുബ്ധമായ ആ സമുദ്രത്തിൽ വെള്ളം കടയുമ്പോൾ തേജസ്സോടെ കൃഷ്ണവർത്മാവായ പ്രഭു അഗ്നി ഉത്ഭവിച്ചു. വളരെ ജലം അവിടെ അഗ്നി വറ്റിച്ചു. അങ്ങനെ സമുദ്രത്തിൽ ജലമില്ലാതായ ഭാഗം, ആ പഴുത്, ആകാശമായി. ആത്മതേജസ്സായ പുണ്യജലം അമൃ

തതുല്യമായി ഉണ്ടായി. ഛിദ്രജമായ ആകാശത്തിൽ കാറ്റു വീശുവാൻ തുടങ്ങി. ആജ്യഘർഷണഭൂവും ആജ്യോത്ഭവനുമായ അഗ്നിയെ കണ്ട് മഹാഭൂതാധിനായകനായ ദേവൻ സന്തോഷിച്ചു. ആത്മാവാനായ ഭഗവാൻ വിശ്വസൃഷ്ടിക്കു വേണ്ടിയുള്ള ഭൂതൗഘങ്ങളെ കണ്ടു. ബഹുരൂപനായ ദേവൻ ബ്രഹ്മാവിൻെറ സൃഷ്ടിയെക്കുറിച്ചു ചിന്തിച്ചു. ഒരായിരം ചതുർയുഗങ്ങൾ ചേർന്നതാണ് ബ്രഹ്മാവിൻെറ ഒരുദിവസം. ബ്രഹ്മാവ് പൂർവ്വകല്പത്തിൽ ഈ ഭൂമിയിൽ തപസ്സാൽ ഭവിതാത്മാവായ ദ്വിജനായി, വിശുദ്ധാത്മാവും ബ്രഹ്മോപാസകനും ഉത്തമനും ജ്ഞാനവാനും വിശ്വാത്മദർശിയും യോഗീന്ദ്രനും യോഗിവിത്തമനും യോഗിയും ജ്ഞാനിയും സമ്പൂർണ്ണൈശ്വര്യവീര്യവാനും യോഗവിത്തമനുമായി വിരാജിതനായിരിക്കും. യോഗിയും വിജ്ഞനും സമ്പൂർണ്ണൈശ്വര്യവാനുമായ ബ്രഹ്മാവിനെ വേദങ്ങളും ജഗത്തും സൃഷ്ടിക്കുവാൻ ആ യോഗിയും വിശ്വേശ്വരനുമായ ദേവൻ നിയോഗിക്കുന്നു. പിന്നെ ബ്രഹ്മാവ് വിവിധങ്ങളായ സൃഷ്ടി നടത്തുമ്പോൾ അച്യുതമായ രൂപം പൂണ്ട് ഹരി സ്ഥിതിചെയ്യുകയും നാനാവിധക്രീഡയിൽ മുഴുകി ആനന്ദമഗ്നനാവുകയും ചെയ്യുന്നു. ബ്രഹ്മാവിൻെറ സൃഷ്ടിക്ക് സമയമായപ്പോൾ പത്മം ഉണ്ടായി. സഹസ്രപത്രമായ അത് അർക്കാഭമായി, വിരജസ്സായി, ഹിരണ്മയമായി വിളങ്ങി. ഹുതാശനതുല്യമായി ജ്വലിക്കുന്ന അഗ്നിജ്വാലപോലെ ശോഭിക്കുന്നതും സുഗന്ധമുള്ളതും ശരത്കാലത്തെ നിർമ്മലമായ അർക്കൻെറ തേജസ്സുള്ളതുമായ കമലം ഉദാരരൂപമായി വിളങ്ങി. മഹാത്മാംഗഭവമായ അത് മനോഹരദർശനമായി വിളങ്ങി."

**12. പൗഷ്കരം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ യോഗജ്ഞരിൽ ശ്രേഷ്ഠനെ, ഭൂതൗഘശരവൃത്തിയെ, ഭൂതജാലങ്ങൾ സൃഷ്ടിക്കുന്ന നാന്മുഖനായ ബ്രഹ്മദേവനെ, സർവ്വതേജോഗുണംചേർന്ന് പാർത്ഥിവമായ ചിഹ്നമുള്ളതും ബഹുയോജന വിസ്താരമുള്ളതുമായ സ്വർണ്ണത്താമരയിലാക്കി. ഭൂരുഹോത്തമമായ ആ പത്മം നാരായണാംഗഭൂതമാണെന്ന് പുരാണമറിയുന്നവരായ മഹർഷിമാർ പറയുന്നു. പത്മത്തിൽ വാഴുന്ന ദേവിയെ ഭൂമിയെന്നും പറയുന്നു.

ഗർഭസാരാങ്കുരമായ പത്മഭാഗത്തെ ദിവ്യപർവ്വതങ്ങളെന്നു പറയുന്നു. ഹിമവാൻ, മേരു, നീലം, നിഷധശൈലം, കൈലാസം, മുഞ്ജവാനെന്ന പർവ്വതം, ഗന്ധമാദനം, പുണ്യമായ ത്രിശിഖരം, പിന്നെ കാന്തമായ മന്ദരം, ഉദയം, കന്ദരം, വിന്ധ്യം, അസ്തമയം എന്നീ പർവ്വതങ്ങളാണവ. ഇവയെല്ലാം ദേവഗണങ്ങൾക്കും യോഗ്യരായ സിദ്ധന്മാർക്കും പുണ്യശീലർക്കുമുള്ള ആശ്രമങ്ങളാണ്. ഈ പത്മത്തിൻെറ ഇതരഭാഗത്തെ ജംബുദ്വീപ് എന്നു വിളിക്കുന്നു. ജംബുദ്വീപിൽ യാജ്ഞിയർ യജ്ഞംചെയ്തതുകൊണ്ട് ഖ്യാതിനേടി. പത്മത്തിൻെറ ഉള്ളിൽനിന്നു ജലം ദിവ്യാമൃതരസംപോലെ ഒഴുകുന്നുണ്ട്. ദിവ്യതീർത്ഥശതക്കണ്ണുകളോടുകൂടിയ ദിവ്യമായ സരിത്തുക്കളാണവ. പത്മത്തിന്നു ചുറ്റുമുള്ള കേസരങ്ങളാണ് മന്നിലുള്ള സംഖ്യയില്ലാത്ത കുന്നുകൾ. പത്രത്തിന്നു മീതെ കാണുന്ന പത്രങ്ങൾ കുന്നിൻെറ ദുർഗ്ഗങ്ങളാകുന്നു. കുന്നുകളിലുള്ള ദുർഗ്ഗങ്ങൾ മ്ലേച്ഛദേശങ്ങളാകുന്നു. കീഴുള്ള പത്മപത്രങ്ങൾ. വെവ്വേറെ വാഴുവാൻ, യോഗ്യരായ ദൈത്യന്മാർക്കും നാഗങ്ങൾക്കുമുള്ള പാതാളമാണ്. അവയുടെ അടിയിൽ ഉദകമെന്നു പറയുന്നതിൽ മഹാപാതകങ്ങൾ ചെയ്ത മാനവന്മാർ പോയി മുങ്ങുന്നു. പത്മത്തിൻെറ ചുറ്റുമായി അനന്തമായ ഏകാർണ്ണവമായ ജലമുണ്ട്. അതു ദിക്കുതോറും പരന്ന് നാലുഭാഗവും തൊട്ടു കിടക്കുന്ന സമുദ്രങ്ങളാണ്. നാരായണ ഋഷിയുടെ നാഭിയിൽനിന്നും ഈ മഹാപത്മമുണ്ടായി. അതുകൊണ്ട് അതിനെ പുഷ്കരസംഭവം എന്നു പറയുന്നു. ഈ കാരണത്താൽ അതിനെപ്പറ്റി അറിയുന്നവരായ പുരാണഋഷികൾ വേദത്തിൽ പറഞ്ഞമാതിരി യജ്ഞത്തിൽ പത്മരൂപത്തിൽ കുണ്ഡനിർമ്മാണം ചെയ്യുന്നു. ഇപ്രകാരം ഭഗവാൻ ആ പത്മത്തിൽ വിശ്വസൃഷ്ടി നടത്തി ശൈലങ്ങൾക്കും നദികൾക്കും സുരന്മാർക്കും വിശ്വത്തിന്നും രൂപംകൊടുത്തു. അതുപോലെ അപ്രതിമപ്രഭാവനും പ്രഭാകരശ്രീയുതനുമായ ഭഗവാൻ, മഹാത്മാവായ സ്വയംഭൂവ് മഹാർണ്ണവത്തിൽ ശയിക്കുമ്പോൾ സ്വയം ജഗന്മയമായ പത്മനിധാനം തീർത്തു."

**13. മധുകൈടഭവരപ്രദാനം** – വൈശമ്പായനൻ പറഞ്ഞു: "ചതുര്യുഗത്തിൻെറ ആദിയിൽ ബ്രഹ്മാവിൻെറ ആയിരം യുഗം കഴിഞ്ഞപ്പോൾ ഒരു വിഘ്നം ഉണ്ടായിവന്നു. അത് മധു എന്ന തപോഗുണരൂപനായ മഹാസുരനായിരുന്നു. അവന്നു തുണയായി, രജസ്സിൽ കൈടഭൻ എന്നവനും ഉണ്ടായി. രജസ്തമോയുക്തരായ അവർ കാമരൂപികളായി ഉണ്ടായി. ഏകാർണ്ണവ ജലത്തെ ക്ഷോഭിപ്പിക്കുന്ന ആ മഹാസുരന്മാർ, കൃഷ്ണരക്താംബരാഢ്യരായി വെളുത്തു പ്രകാശിക്കുന്ന ഉഗ്രമായ ദംഷ്ട്രകളോടുകൂടിയ അവർ, രണ്ടുപേരും മദോൽക്കടന്മാരായി കേയൂരവലയോർജ്ജ്വലന്മാരായി പ്രളയജലത്തിൽ പുളച്ചു. മാർ വിരിഞ്ഞവരും നീണ്ട കൈകളുള്ളവരും വികൃതവും ഉഗ്രവും അരുണവുമായ കണ്ണുകളോടുകൂടിയവരും വലിയ തലയും വലിയ ദേഹവുമുള്ളവരുമായ അവർ സഞ്ചരിക്കുന്ന മലകളാണോ എന്നു തോന്നും. നീല മേഘാഭ്രതുല്യന്മാരും ആദിത്യപ്രതിമാനനന്മാരും മിന്നൽക്കാറിന്നു തുല്യമായി തുടുത്ത കണ്ണുകളുള്ളവരും അതിഭീഷണന്മാരുമായ അവർ കൈകൾ നീട്ടി കാലുകൾ ഊന്നി കടലിന്നു ക്ഷോഭമുണ്ടാക്കുമാറ് നീന്തി സ്വൈരമായി നിദ്രചെയ്യുന്ന അരിജിത്തായ ഹരിക്കുകൂടി കമ്പമുണ്ടാക്കുന്നവിധം ആ പുഷ്കരത്തിൽ കൂത്താടി. അവർ അങ്ങനെ സമുദ്രജലത്തെ ക്ഷോഭിപ്പിച്ച് കളിച്ചു പുളച്ചു നീന്തുമ്പോൾ ദീപ്തവപുസ്സാണ്ട യോഗി പ്രവരമുഖ്യനായ ബ്രഹ്മാവിനെ കണ്ടു. പ്രജകളെയും വിശ്വേദേവകളെയും മാനസാത്മജരായ ഋഷികളെയും സൃഷ്ടിക്കുവാൻ വിഷ്ണു നിശ്ചയിച്ചവനായ ബ്രഹ്മാവിനെ കണ്ടു. ഉടനെ അസുരോത്തമന്മാരായ അവർ ബ്രഹ്മാവിനോടു പറഞ്ഞു. അവർ ദൃപ്തന്മാരും പോരിന്നൊരുങ്ങിയവരും ക്രോധിച്ചു കണ്ണു ചുവന്നവരുമായിരുന്നു.

മധുകൈടഭൻ പറഞ്ഞു: "നീ ആരാണ്? ഈ പുഷ്കരത്തിൻെറ മദ്ധ്യത്തിൽ നില്ക്കുന്ന നീയാര്? വെള്ളത്തലപ്പാവണിഞ്ഞ ചതുർമ്മുഖാ! നമ്മെ കൂസാതെ മൗഢ്യം ബാധിച്ചവനായി നീ അല്ലൽ വെടിഞ്ഞാണല്ലോ വാഴുന്നത്? വരൂ! വരൂ! കമലോത്ഭവാ, നാം തമ്മിൽ ഒരു ബാഹുയുദ്ധം നടക്കട്ടെ! വീരന്മാരായ ഞങ്ങളോട് എതിർത്തു ജയിക്കാമെന്നു നീ വിചാരിക്കേണ്ടാ! നീ ആരാണ്? നീ എവിടെനിന്നുണ്ടായി? നിന്നെ ആരാണ് സൃഷ്ടിക്കായി നിയോഗിച്ചത്? നിൻെറ സ്രഷ്ടാവ് ആരാണ്? ഗോപ്താവ് ആരാണ്? നിൻെറ പേരെന്താണ്?"

ബ്രഹ്മാവു പറഞ്ഞു: "ആര്? എന്ത്? എന്നെ അറിയാത്തവർ ആരുണ്ട്? എത്ര ശ്രവിച്ചാലും മനസ്സിലാക്കാത്ത രൂപമുള്ളവൻ ആരോ അവനിൽനിന്നുണ്ടായതാണ് ഞാൻ. യോഗിയായ എന്നെ അറിയാത്തവർ ആരുണ്ട്? നിങ്ങൾ എന്നെ അറിയുകയില്ലേ!"

മധുകൈടഭന്മാർ പറഞ്ഞു: "ലോകത്തിൽ ഞങ്ങളെക്കാളും മേലെ മറ്റൊന്നുമില്ല മഹാമതേ! തമസ്സുകൊണ്ടും രജസ്സുകൊണ്ടും ഞങ്ങൾ വിശ്വത്തെ മറയ്ക്കുകയാണ്. ഞങ്ങൾ രജസ്തമോരൂപരാണ്. യതികൾക്കെല്ലാം ഞങ്ങൾ

ദുഃഖം ഉണ്ടാക്കുന്നവരാണ്. ധർമ്മിഷ്ഠരെ ചതിക്കുന്നവരാണ് ഞങ്ങൾ. ദേഹികൾക്കൊന്നും ഞങ്ങളെ ജയിക്കുവാൻ കഴിയുകയില്ല. യുഗാന്തോറും ഉയരുന്ന ഞങ്ങൾ വിശ്വത്തെ വഹിക്കുന്നവരാണ്. ഞങ്ങളാണ് അർത്ഥകാമങ്ങൾ. യജ്ഞവും പരിഗ്രഹവുമെല്ലാം ഞങ്ങളാണ്. സുഖം എവിടെയാണോ, മോഹം എവിടെയാണോ, ശ്രീയെവിടെയാണോ, നിവൃത്തിയെവിടെയാണോ, അവയ്ക്കുള്ള കാംക്ഷ എന്നതും ഞങ്ങളാണെന്നു ചിന്തിച്ചുകൊള്ളുക."

ബ്രഹ്മാവ് പറഞ്ഞു: "യോഗവാന്മാർക്ക് എന്താണോ മുഖ്യമായിട്ടുള്ളത്, ഞാൻ എന്താണ് അർപ്പിക്കുന്നത്, അതുറപ്പിച്ച് ഗുണവാനും സത്വജനുമായ ഞാൻ നിലകൊള്ളുന്നു. യോഗികൾക്കു പരമായത് എന്തോ, സത്വവും അക്ഷരവും എന്തോ, രജസ്തമഃസൃഷ്ടി ആരു ചെയ്തുവോ, ജീവസംഭവം ആരുചെയ്തുവോ, സാത്വികമായ സർവ്വഭൂതജാലവും ആരു ചമച്ചുവോ, വശിയും യോഗിയുമായ അവൻ പോരിൽ നിങ്ങളെ അടക്കും, തീർച്ചയാണത്!'

വൈശമ്പായനൻ പറഞ്ഞു: "ബഹുയോജന വിസ്തീർണ്ണത്തിൽ കിടക്കുന്ന ശ്രീമാനായ, പത്മനാഭനായ ഹൃഷീകേശനെ കുമ്പിട്ട് അവർ പറഞ്ഞു."

മധുകൈടഭന്മാർ പറഞ്ഞു: "നീ വിശ്വയോനിയായ, ഏകനായ പുരുഷസത്തമനാണെന്ന് ഞങ്ങൾ അറിഞ്ഞു. നിനക്ക് ഉപാസനയ്ക്കായിട്ടാണ് ഞങ്ങൾ കാരണമായതെന്നോർക്കണം. അമോഘദർശനനും സത്യനും ഈശ്വരനുമായ നീ പ്രസിദ്ധനാണ്. അതുകൊണ്ട് ദേവാ, ഭവാനെ കാണുവാൻ ഞങ്ങൾക്ക് വലിയ ആഗ്രഹമുണ്ട്. ഹേ, അരിന്ദമാ! ഭവാൻ ഞങ്ങൾക്ക് വരം നല്കണമെന്നാഗ്രഹിക്കുന്നു. ദേവാ, ഭവാനെ ദർശിച്ചത് ഒരിക്കലും പാഴിലായെന്നു വരുത്തരുത്. സമിതിഞ്ജയാ! ഞങ്ങൾ കൈതൊഴുന്നു.'

ഭഗവാൻ പറഞ്ഞു: "അസുരശ്രേഷ്ഠന്മാരേ, പറയുവിൻ! നിങ്ങൾ എന്തു വരമാണ് എന്നിൽനിന്ന് ആഗ്രഹിക്കുന്നത്? ഞാൻ ആയുസ്സ് നിങ്ങൾക്കു തന്നു. വീണ്ടും നിങ്ങൾ ജീവൻ കൊതിക്കുകയാണോ? ബലിഷ്ഠരേ, നിങ്ങൾക്കുള്ള യത്നഫലം നിങ്ങൾ നേടിക്കൊള്ളുവിൻ! നിങ്ങൾ വദ്ധ്യരാകും എന്ന് അവരോട് ഹരി പറഞ്ഞു. മുറിപറ്റാത്തവരും ശക്തരുമായ ആ വൻപന്മാരായ രണ്ടു പേരോടും പറഞ്ഞു."

മധുകൈടഭന്മാർ പറഞ്ഞു: "ആരും ഇതുവരെ മരിച്ചിട്ടില്ലാത്ത സ്ഥലത്ത് വിഭോ, ദേവാ, അവിടെയാണ് ഞങ്ങൾ വധത്തെ കാംക്ഷിക്കുന്നത്. നിന്റെ മക്കളാകണം ഞങ്ങളെന്നും കാംക്ഷിക്കുന്നു."

ഭഗവാൻ പറഞ്ഞു: 'അങ്ങനെയാകട്ടെ! വരുന്ന കല്പത്തിൽ നിങ്ങൾ എന്റെ മുഖ്യ പുത്രന്മാരായി ഭവിക്കും. അതിൽ സംശയം വേണ്ട. ഞാൻ നിങ്ങളോട് സത്യമാണു പറഞ്ഞത്.'

വൈശമ്പായനൻ പറഞ്ഞു: "മഹാസുരന്മാർക്ക്, വിശ്വവരന്മാർക്ക്, വിഭുവായ സനാതനൻ വരം നല്കി. രജസ്തമസ്സാൽ ലോകം സൃഷ്ടിച്ച ബ്രഹ്മാവിനെപ്പോലെയുള്ള അവരെ രണ്ടുപേരെയും ദൈത്യാരിയായ ദേവൻ തന്റെ തുടയിൽക്കിടത്തി സംഹരിച്ചുകളഞ്ഞു."

**14. സർവ്വഭൂതോൽപ്പത്തി -** വൈശമ്പായനൻ പറഞ്ഞു: "ബ്രഹ്മവിത്തമനായ ബ്രഹ്മാവ് ആ താമരയിൽനിന്നു കൊണ്ട് കൈപൊക്കി, ആ മഹാബാഹു ഘോരമായ തപസ്സുചെയ്തു. ജ്വലിക്കുന്നവിധം ആ തേജസ്വി നിന്നു തപസ്സു ചെയ്തു. തന്റെ ഭാസ്സാൽ ഇരുട്ടു പോക്കുമാറ് ആ സർവ്വധർമ്മസ്ഥൻ ഉദിച്ചുവരുന്ന സൂര്യനെപ്പോലെ ശോഭിച്ചു. ശംഭുവായ ശ്രീനാരായണൻ, സനാതനൻ, തന്റെ ദേഹം രണ്ടാക്കി ഒരു ഭാഗം യോഗിവര്യനായ നാരായണനും. മറ്റേത് അതിതേജസ്വിയായ സാംഖ്യാചാര്യനും ബുദ്ധിശാലിയും ബ്രാഹ്മണനുമായ കപിലാചാര്യനുമായി ചമഞ്ഞു. ബ്രഹ്മജ്ഞസത്തമരായ ദേവർഷികളാൽ സ്തുതിക്കപ്പെടുന്ന ഇവർ രണ്ടുപേർ ഊർജ്ജിതന്മാരും മഹാത്മാക്കളും ആയിരുന്നു. അവർ ഓജസ്വിയായ ബ്രഹ്മാവിന്ന് ഈ വിജ്ഞാനം ഉപദേശിച്ചു. മഹാന്മാരായ ഋഷികളാൽ പൂജിക്കപ്പെട്ട അവർ ക്ഷേത്രതല്പരരും പരാപരവിശേഷജ്ഞരുമായിരുന്നു. വിശ്വാത്മാവും ജഗത്സ്ഥിതിയും സർവ്വലോകഗ്രാമണിയും ലോകഗുരുത്തമനുമായ ബ്രഹ്മാവ്, അവർ പറഞ്ഞ വാക്കു കേട്ട് മൂന്നു വ്യാഹൃതികൾ ചൊല്ലിയതനുസരിച്ച് ഈ മൂന്നു ലോകവും സൃഷ്ടിച്ചു. എന്നാണ് ബ്രാഹ്മണർ പറയുന്നത്. അതിനുശേഷം ഭൂ എന്നുപേരുള്ള ആദ്യ മാനസപുത്രനെ ആ പ്രഭു സൃഷ്ടിച്ചു. വലിയ സ്നേഹമായിരുന്നു. ആദ്യമുണ്ടായ മാനസപുത്രൻ ആ പ്രഭു സൃഷ്ടിച്ചു. അവൻ വികാരരഹിതനായിരുന്നു. ബ്രഹ്മാവിന്ന് അവനെ വലിയ സ്നേഹമായിരുന്നു. ആദ്യമുണ്ടായ മാനസപുത്രൻ ബ്രഹ്മാവിനോടു ചോദിച്ചു: 'ഭഗവാനേ, ഞാൻ എന്തു സഹായമാണ് ഭവാനു ചെയ്യേണ്ടത്?'

ബ്രഹ്മാവു പറഞ്ഞു: "എന്താണ് കപിലനായ ബ്രഹ്മനും നാരായണനും നിന്നോട് പറയുന്നത് ഹേ വരദാ, അത് ഭവാൻചെയ്യുക, മഹാമതേ!'

വൈശമ്പായനൻ പറഞ്ഞു: "ബ്രഹ്മാവു പറഞ്ഞതു കേട്ടപ്പോൾ അവന് സംശയമായി. എങ്കിലും അവൻ പോയി കൈകൂപ്പി ആ രണ്ടുപേരോടും ചോദിച്ചു: 'ഞാൻ എന്താണ് നിങ്ങൾക്കു ചെയ്യേണ്ടത്?'

പരമേശ്വരൻ പറഞ്ഞു: "സത്യാക്ഷരബ്രഹ്മമെന്തോ, അതിന് പതിനെട്ടു പാശമുണ്ടെന്നു പറയുന്നു. സത്യാമൃതമായ അതിനെ നീ സ്മരിക്കുക!'

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പറഞ്ഞുകേട്ട അവൻ വടക്കോട്ടേക്കായി പോയി. അവിടെച്ചെന്ന് ജ്ഞാനദൃഷ്ടിയാൽ ബ്രഹ്മത്വം നേടി. പിന്നെ രണ്ടാമതു ബ്രഹ്മാവ്, പ്രഭു, ഭുവനനെ മാനസപുത്രനെ സൃഷ്ടിച്ചു. അവനും പിതാമഹനോട് 'ഞാൻ എന്താണു ചെയ്യേണ്ടത്?' എന്നു ചോദിച്ചു. പിതാമഹന്റെ ആജ്ഞകേട്ട് ആ രണ്ടു ബ്രഹ്മാക്കളും ഉപാസിച്ചു ബ്രഹ്മങ്ങളോടു ചേർന്ന അവൻ, പരമസ്ഥാനത്തിലെത്തി. ആ പുത്രൻ പോയപ്പോൾ മൂന്നാമത്തെ മാനസപുത്രനെ പ്രഭുവായ ബ്രഹ്മാവു തീർത്തു. മോക്ഷോപായജ്ഞനും ഭൂർഭുവൻ എന്നു പേരുള്ളവനുമാണ് അവൻ. അവനും തന്റെ പൂർവ്വജരുടെ ധർമ്മം നിർവ്വഹിച്ച് ഗതി പ്രാപിച്ചു. ഇപ്രകാരം ബ്രഹ്മാവിന്റെ മൂന്നു മക്കളും നാരായണനിൽനിന്നും കപിലനിൽനിന്നും ഉപദേശം തേടി സൽഗതി പ്രാപിച്ചു. നാരായണനും കപിലനും അവരാൽ സ്വരൂപപ്രാപ്പി വന്നു. ബ്രഹ്മാവ് സംശിതവ്രതനായി ഘോരമായ തപസ്സ് അപ്പോൾ ചെയ്തു. ഏകനായ ബ്രഹ്മാവ് തപസ്സിൽ നിന്നുകൊണ്ടു രമിച്ചില്ല. അപ്പോൾ ബ്രഹ്മാവ് തന്റെ ദേഹാർദ്ധത്താൽ ശുഭയായ ഭാര്യയെ സൃഷ്ടിച്ചു. തപസ്സ്, തേജസ്സ്, വർച്ചസ്സ്, നിയമം എന്നിവയാൽ തനിക്കു ചേർന്ന ലോകങ്ങളെ സൃഷ്ടിക്കുവാൻ പോന്ന ഭാര്യയെയാണ് ഉണ്ടാക്കിയത്. തപോമയനായ ബ്രഹ്മാവ് അവളോടുകൂടി രമിച്ചു. എല്ലാ പ്രജാപതികളെയും സമുദ്രങ്ങളെയും പുഴകളെയും ബ്രഹ്മാവ് അങ്ങനെ സൃഷ്ടിച്ചു. പിന്നെ വേദമാതാവും ത്രിപദയുമായ ഗായത്രിയെയും തീർത്തു. ഗായത്രീസംഭവമായ നാലു വേദങ്ങളെയും തീർത്തു. ബ്രഹ്മാവ് പിന്നെ തനിക്കു വേണ്ടി ലോകർത്താക്കളായ മക്കളെ സൃഷ്ടിച്ചു. അവരാണ് ലോകങ്ങളെ തീർത്തവരായ പ്രജാപതികൾ. ആദ്യൻ വിശേശ്വനാണ്. വലിയ തപസ്സുള്ള പുത്രനാണവൻ. പിന്നീട് പുണ്യസർവ്വാശ്രമാത്മാവായ ധർമ്മനും സൃഷ്ടിക്ക

പ്പെട്ടു. പിന്നീട് ദക്ഷൻ, മരീചി, അക്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, വസിഷ്ഠൻ, ഗൗതമൻ, ഭൃഗു, അംഗിരസ്സ്, മനു എന്നവർ സൃഷ്ടിക്കപ്പെട്ടു. അഥർവ്വഭൂതരായ ഇവർ പേരെടുത്ത ബ്രഹ്മർഷിമാരാണ്. ഇവർ പതിമ്മൂന്നു പേരാണ് ബ്രഹ്മാവിന്റെ മഹർഷികളായ പുത്രന്മാർ. ഇവർക്കു വംശവുമുണ്ട്.

അദിതി, ദിതി, ദനു, കാല, ദനായു, സിംഹിക, മുനി, പ്രബോധ, സുരസ, ക്രോധ, വിനത, കദ്രു ഈ കന്യകമാരാണ് ദക്ഷപ്രജാപതിയുടെ പുത്രികൾ. ഇരുപത്തേഴു കാന്തിമതികളായ നക്ഷത്രങ്ങളും ദക്ഷപുത്രിമാരാണ്. മരീചി തപസ്സുകൊണ്ടു സൃഷ്ടിച്ച പ്രഭുവാണ് കശ്യപൻ. അവന്ന് ദക്ഷൻ തന്റെ പന്ത്രണ്ടു കന്യകമാരെ ദാനംചെയ്തു. വസുവായ സോമന്ന് മഹർഷി രോഹിണി മുതലായ നക്ഷത്രങ്ങളെ ഭാര്യമാരായി നല്കി.

ലക്ഷ്മി, കീർത്തി, സാദ്ധ്യ, വിശ്വകാമാനുഗയായ ശുഭ, മരുത്വതി ഇവരാണ്. ആദ്യത്തെ ബ്രഹ്മസൃഷ്ടന്മാർ (ദക്ഷപുത്രിമാർ). ഈ അഞ്ചുപേരെ സുരശ്രേഷ്ഠനായ ധർമ്മന്ന് ധർമ്മദർശിയായ ബ്രഹ്മാവ് (ദക്ഷൻ) നല്കി. രാജാവേ, അങ്ങയ്ക്കു മംഗളം ഭവിക്കട്ടെ! ബ്രഹ്മാവിന്റെ രൂപാർദ്ധമയിയായ ബ്രഹ്മപത്നി കാമരൂപിണിയാണ്. അവളുടെ പേർ സുരഭിയെന്നാണ്. അവൾ സുരഭിയെന്ന പശുവിന്റെ രൂപത്തിൽ ബ്രഹ്മാവിനെ ഉപാസിക്കുന്നു. ലോകപൂജിതനായ ബ്രഹ്മാവ് സുരഭിയോടുകൂടി സംഗം ചെയ്തു. അത് ഗോക്കൾക്കുവേണ്ടിയുള്ള സൃഷ്ടിയായിരുന്നു. വലിയ ധർമ്മനിഷ്ഠരായ പതിനൊന്നു പുത്രന്മാരെ അവൾ പ്രസവിച്ചു. രക്തസന്ധ്യാർക്കാഭരും അഗ്നിതേജസ്വിമാരുമാണ് അവർ. അവർ കരഞ്ഞ് ഓടി ബ്രഹ്മദേവനെ സമീപിച്ചു. രോദനദ്രാവണംമൂലം അവർ രുദ്രരായിത്തീർന്നു. നിരൃതി, സർപ്പൻ, അജൈകപാതൻ, മൃഗവ്യാധൻ, പിനാകി, ദഹനൻ, ഈശ്വരൻ, അഹിർബുദ്ധ്ന്യൻ, കപാലി, അപരാജിതൻ, മഹാതേജസ്വിയായ സേനാനി അങ്ങനെ പതിനൊന്നു പേരാണ് രുദ്രന്മാർ. സുരഭിയിൽ ഗോവൃഷഭമുണ്ടായി; മാഷം, സികതം, പൃശ്നി, അക്ഷതം, എന്നിവയും അജങ്ങളും വത്സന്മാരും സുരഭിയിൽനിന്നുണ്ടായി. അപ്രകാരം ഉത്തമമായ അമൃതവും ശ്രേഷ്ഠമായ ഔഷധികളും അവളിൽനിന്നു തന്നെ ഉണ്ടായി.

ലക്ഷ്മിയിൽനിന്ന് ധർമ്മപുത്രനായി കാമൻ ഉണ്ടായി. സാദ്ധ്യയ്ക്ക് ധർമ്മനിൽനിന്ന് സാദ്ധ്യരുണ്ടായി. ഭവൻ, പ്രഭവൻ, ഈശാനൻ എന്നിവർ സുരഭീപുത്രരാണ്. അരുന്ധതി, ആരുണി, വിശ്വാവസു, ബലധ്രുവൻ, മഹിഷൻ, തനൂജൻ, വിജ്ഞാതൻ, മനസൻ, വിഭൂതി, മത്സരൻ എന്നിവരെല്ലാം സുരഭിയുടെ മക്കളാണ്. സുപർവ്വതം, വിഷം, നാഗം ഇവരെല്ലാം സാദ്ധ്യയുടെ മക്കളാണ്. വിശ്വവന്ദിതയും വാസവാനുഗയുമായ ദേവി ഇങ്ങനെ ഈ മക്കളെയൊക്കെ പ്രസവിച്ചു. ധർമ്മന്റെ ഭാര്യയായ സുരഭി ധർമ്മൻ, ധ്രുവൻ, വിശ്വാവസു, ഈശ്വരനായ സോമൻ, അഞ്ചാമനായ പർവ്വതൻ, ആറാമനായ യോഗേന്ദ്രൻ ഏഴാമനായ വായു, എട്ടാമനായ നിരൃതി, പിന്നെ ഒമ്പതാമനായ വസു എന്നിവരെ മക്കളായി പ്രസവിച്ചു. വിശ്വയിൽനിന്ന് ധർമ്മനുണ്ടായവരാണ് വിശ്വേദേവകൾ. മഹാബാഹുക്കളായ സുധർമ്മാവ്, ശംഖപാത്ത്, ദക്ഷൻ, വപുഷ്മാൻ, അനന്തൻ, മഹീരണർ എന്നിവർ ചാക്ഷുഷമനുവിന്റെ പുത്രന്മാരായിരുന്നു. ഇവരാണ് വിശ്വേദേവന്മാരായി ജനിച്ചത്. ഇവർക്കു പുറമെ വിശ്വാവസു, സുപർവ്വാവ്, വിഷ്ടരൻ, ഋഷിപുത്രൻ എന്നിവരും വിശ്വേദേവകളായി പിറന്നു. ദേവമാതാവായ വിശ്വ ഈ മിടുക്കന്മാരായ വിശ്വേദേവന്മാരെ പ്രസവിച്ചു. മരുത്വതി മരുത്തുക്കളെന്ന പേരുള്ള ശുഭലക്ഷണരായ ദേവകളെ പ്രസവിച്ചു. അഗ്നി, ചക്ഷുസ്സ്, ഹവിസ്സ്, ജ്യോതി, സാവിത്രൻ, മിത്രൻ, ശരവൃഷ്ടി, അമരൻ, സംക്ഷയൻ, വിരജൻ, ശുക്രൻ, വിശ്വാവസു, വിഭാവസു, അശ്മന്തൻ, ചിത്രരശ്മി, നിഷ്കുപിതൻ, ഹൂയമാനൻ, ഹുതി, ചാരിത്രൻ, ബഹുപന്നഗൻ, ബൃഹന്തൻ, ബൃഹദ്രൂപൻ, പരതാപനൻ, എന്നീ മരുത്ഗണങ്ങളെ മരുത്വതി പ്രസവിച്ചു. അദിതിയിൽ കശ്യപന്ന് ആദിത്യന്മാർ പിറന്നു. ഇന്ദ്രൻ, വിഷ്ണു, ഭഗൻ, ത്വഷ്ടാവ്, വരുണൻ, അംശൻ, അര്യമാവ്, രവി, പൂഷാവ്, മിത്രൻ, വരദനായ മനു, പർജ്ജന്യൻ ഇങ്ങനെ പന്ത്രണ്ടു ശ്രേഷ്ഠരായ ആദിത്യന്മാർ ഉണ്ടായി. ഇവർ വരിഷ്ഠന്മാരായ ദേവന്മാരാണ്. സരസ്വതിയിൽ ആദിത്യന്ന് രണ്ടു മക്കളുണ്ടായി. അവർ രൂപശ്രേഷ്ഠരും ബലശ്രേഷ്ഠരുമായി അറിയപ്പെടുന്നു. അത്യന്തസുന്ദരന്മാരാണ് അവർ. ദനു ദാനവരെ പ്രസവിച്ചു. ദിതി ദൈത്യരെ പ്രസവിച്ചു. കാലകാലേയരെയും രാക്ഷസാസുരന്മാരെയും പെറ്റു. ആധിവ്യാധികളെല്ലാം ദനായുഷയുടെ സന്താനങ്ങളാണ്. രാഹു എന്ന ഗ്രഹത്തിന്റെ മാതാവാണ് സിംഹിക. ഗന്ധർവ്വമാതാവാണ് മുനി. പ്രബോധയുടെ മക്കളാണ് അപ്സരസ്സുകൾ. സുരസയുടെ മക്കളാണ് ഇഴജന്തുക്കൾ. ക്രോധയുടെ മക്കളാണ് എല്ലാ ഭൂതപിശാചുക്കളും. യക്ഷഗണങ്ങളും ഗുഹ്യകന്മാരും മറ്റെല്ലാ നാല്ക്കാലികളും ക്രോധയുടെ മക്കളാണ് – സുരഭിയുടെ ഗോക്കൾ ഒഴികെ. അരുണനും, ഗരുഡനും വിനതയുടെ സന്താനങ്ങളാണ്. കദ്രു ഭൂമിതാങ്ങുന്ന സർപ്പനാഗഗണങ്ങളെ പ്രസവിച്ചു. ഇപ്രകാരം എല്ലാ ലോകങ്ങളും പരസ്പരം ഇങ്ങനെ പൗഷ്കരകപ്രാദുർഭാവത്തിൽ വർദ്ധിച്ചുവന്നു. രാജാവേ! പൗഷ്കരം എന്ന ഈ പുരാണം പുരാണപുരുഷന്മാർ പറഞ്ഞതാണ്. മുഖ്യവും പ്രഥമവുമായ ഈ പുരാണം വ്യാസൻ പറഞ്ഞ് ഞാൻ കേട്ടിട്ടുള്ളതാണ്. മഹർഷിമാർ ചൊല്ലിയ ഈ പുരാണം തെറ്റാതെ ഏതു മഹാത്മാവ് ചൊല്ലുന്നുവോ അവൻ ദുഃഖിക്കാതെ എല്ലാ കാമിതങ്ങളും ഏറ്റ് ഇഹത്തിലും പരത്തിലും സുഖം അനുഭവിക്കുന്നതാണ്.

**15. ജനമേജയവാക്യം –** ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, ദിവ്യമായ സ്വവംശചരിതം ഞാൻ കേട്ടു. തമ്മിൽചേർന്ന് ഉദിച്ച് വളരെ ഗുണങ്ങൾ ചേർന്നു വർദ്ധിച്ച ദിവ്യമായ ചരിത്രമാണത്. വൃത്തബന്ധത്തോടെ ഛന്ദസ്സായി ചുരുക്കിയും വിസ്തരിച്ചും എളുപ്പത്തിൽ ധരിക്കത്തക്കവിധം നല്ല ഭാഷാപദം ചേർത്തു നിർമ്മിച്ചതുമാണത്. ത്രിവർഗ്ഗത്തോടു ചേർന്ന് ധർമ്മാർത്ഥങ്ങളുമായി ചേർന്ന്, ഭോഗികൾക്കായി പലവിധം കാമത്തോടുകൂടിയും വിപ്രപ്രഭാവങ്ങളും യോധന്മാരുടെ വിക്രമങ്ങളും പ്രതികാരങ്ങളും സത്യകർമ്മങ്ങളും രിപുസ്തവവും ചേർന്നതാണത്. വംശം രണ്ടും നശിച്ചുപോകാതിരിക്കുവാൻ വിഗ്രഹം ചെയ്യാത്ത രാജാവു കാരണം (ദുര്യോധനൻ) രണ്ടു കുലങ്ങളും നശിച്ച യുദ്ധമുണ്ടായി. ആ മഹാരൗദ്രമായ യുദ്ധത്തിൽ മരിച്ചവരുടെ രാഷ്ട്രമെല്ലാം മക്കൾ കൈയേറ്റു. ഭഗത്കല്പനാനുഗനായ യുധിഷ്ഠിരരാജാവ് മൂന്നു വർണ്ണസത്വത്തിന്നും വ്യത്യസ്തമായ ധർമ്മങ്ങൾ പറഞ്ഞു. ശൂരന്മാരായ അവർക്കുണ്ടായ സ്വർഗ്ഗഹേതു പ്രസിദ്ധമായി ദ്വിജർഷഭാ! ഭൂതാനുഗ്രഹസിദ്ധിക്കായിരുന്നു. അഹങ്കാരത്തിന്നായിട്ടല്ല. നാലുജാതിക്കാർക്ക് വെവ്വേറെ പലമാതിരിയുള്ള ധർമ്മങ്ങൾ ബോധിപ്പിച്ചത്. ഭൂതങ്ങൾക്ക് പലമട്ടിലുള്ള പാതവും നിശ്ചയിച്ചു. പുണ്യം ക്ഷയിച്ചാൽ പുണ്യം വർദ്ധിച്ചാൽ, ഉണ്ടാകാവുന്ന ഫലങ്ങൾ, ദേവലോകവാസത്തിന്റെ കാര്യങ്ങൾ, ദാനഫലങ്ങൾ. അവർ രണ്ടുകൂട്ടരും ചേർന്നാലുണ്ടാകാറുള്ള മധുരമായ മൊഴികൾ, ഇവയൊക്കെക്കലർന്ന് ശ്രേഷ്ഠമായ ഭാരതാദ്ധ്യയനം ചൊല്ലുവാൻ, വലിയ ഒരു പകലുകൊണ്ടോ ദിവ്യദൃക്കാലോ അറിഞ്ഞ് ചൊല്ലുവാൻ, എളുപ്പമല്ല ദ്വിജാ! ഇനി

ബ്രഹ്മാവിൻെറ പകലിൻെറ വിസ്താരവും ചുരുക്കവും സംഗ്രഹമായി ഭഗവാനേ, കേൾക്കുവാൻ മോഹമുണ്ട്, കൗതുകമുണ്ട്, പറയണേ!"

**16. പുഷ്കരപ്രാദുർഭാവം - സാംഖ്യബ്രഹ്മവിചാരം -** വൈശമ്പായനൻ പറഞ്ഞു: " രാജാവേ, പഞ്ചേന്ദ്രിയമടക്കി മനസ്സുവെച്ച്, നിർവ്വികാരമനസ്സോടെ ഞാൻ പറയുന്ന കഥ ഭവാൻ കേട്ടാലും. ബ്രഹ്മസംബന്ധസംബന്ധം കർമ്മബന്ധമാണ് രാജാവേ! ആദ്യമേതന്നെ ബ്രഹ്മസംബന്ധം ബ്രഹ്മാവിന്നുപോലും കർമ്മംകൊണ്ട് സാധിക്കാത്തതാണ്. അവ്യക്തമായ ആ കാരണം നിത്യവും സദസദാത്മകമാണ്. അതിൽ ജാതനായ പുരുഷൻ നിഷ്കളങ്കനാണ്. സ്വാത്മയോനിജൻ, ദിവ്യൻ, ദിവ്യമായ വപുസ്സാൽ സർവ്വഭൂതേശ്വരനായ വിഭു, അചിന്ത്യനും അവ്യയനും യുഗപ്രഭവനുമാണ്. അഭൂതനും, അജാതനും, എല്ലായിടത്തും സമനായി നില്ക്കുന്നവനും, അവ്യക്താൽ പരനുമാണെന്ന് ശ്രീനാരായണനെപ്പറ്റി നാരായണവേദികൾ പറയുന്നു.

എല്ലായിടത്തും കൈകളും എല്ലായിടത്തും കാലുകളുമുള്ളവനാണ്. എല്ലായിടത്തും തലയും എല്ലായിടത്തും കണ്ണും എല്ലായിടത്തും ചെവിയും മുഖവും അവന്നുണ്ട്. അങ്ങനെ അവൻ ലോകത്തിലെല്ലായിടത്തും വ്യാപിച്ചു നില്ക്കുന്നു. അസത്തിന്നും സത്തിന്നും അറിയേണ്ട കാരണമാണ്; അവൻ അവ്യക്തനും വ്യക്തരൂപസ്ഥനുമാണ്. ചരിക്കുമ്പോഴും അവൻ അദൃശ്യനാണ്. വികാരപുരുഷനാണ്, വ്യക്തരൂപനാണ്, രൂപമുള്ളവനാണ്. അചിന്ത്യനായ അവൻ മരത്തിൽ അഗ്നി എന്നവിധം എല്ലായിടത്തും ഗൂഢമായി സഞ്ചരിക്കുകയാണ്. ഭൂതഭവ്യോത്ഭവനായ നാഥനാണ്. പരമേഷ്ടിയായ പ്രജാപതിയാണ്. എല്ലാ ജഗത്തിന്നും പ്രഭുവാണ്. അപദത്താൽ പദമായി തീർന്നു. അതിൽ നാരായണാഖ്യനായി. അവ്യക്തൻ വ്യക്തനായി ബ്രഹ്മയോഗത്താൽ കാമമൂലമായി. ഇവൻ ബ്രഹ്മാവായി അറിയുന്നു. ശബ്ദത്തെ ആ പ്രഭു നേടി. പിന്നെ സകല ചരാചരജഗത്തിന്നും അവൻ പ്രഭുവായി: 'ഞാൻ ഇതാ പ്രജകളെ സൃഷ്ടിക്കുന്നു' എന്ന് അവൻ പറഞ്ഞു ഭാരതാ! അങ്ങനെ സർവ്വഭൂതോത്ഭവൻെറ സന്തതികളാണ് ഈ പ്രജകളെല്ലാം. സ്വഭാവാൽ ഉണ്ടാകുന്നതാണ് അവ. അങ്ങനെ സ്വഭാവാൽ അഹങ്കാരമുണ്ടായി. അങ്ങനെ ഈ വിശ്വം മുഴുവനും ഉണ്ടായി. സർവ്വവ്യാപിയായി നിരാലംബനായി, അനുഗ്രാഹ്യനായി, ജയനായി, ധ്രുവനായി, അങ്ങനെ പലതായി ബ്രഹ്മമയജ്യോതിസ്സിനെ ബ്രഹ്മവാക്കാൽ പറയുന്നു. അഞ്ചു ക്രതുലക്ഷണത്താൽ അവ്യക്തൻ വ്യക്തനായി. ചിന്തിതം ഏന്തുന്നവൻ ബ്രഹ്മവ്യക്തം പലവിധമായിക്കാണും. പിന്നെ സ്വഭാവാൽ ബ്രഹ്മചോദിതൻ മൂർത്തിയെടുത്തു. ബ്രഹ്മാവ് സലിലം തീർത്തു. അത് ഇവിടെയെല്ലാം നിറഞ്ഞതാകുന്നു. വായുവിനെ ആദ്യം ധാതാവിൽ ധാതൃസത്തമൻ സൃഷ്ടിച്ചു. ലോകം എന്നത് ധാതൃശബ്ദത്തെ വഹിക്കുന്നു. ധരിക്കുന്നതുകൊണ്ടാണ് ധാതൃശബ്ദം ഉണ്ടായത്. ആദ്യമായി ഈ ജഗത്തെല്ലാം വായുസംഭൂതമായി ഭവിച്ചു. സരസ്വാനിൽ മുമ്പെ അത് ദേവന്മാർ കയറിനില്ക്കുന്നു. പൃഥിവീശബ്ദം ചിന്തിച്ച് അവൻ വെള്ളത്തെ പൃഥക്കാക്കിത്തീർത്തു. ഘനം, ദ്രവം എന്നീ രൂപത്തിലുള്ള അതിനെ എല്ലാവരും അറിയുന്നുണ്ട്. ഫലത്വത്താൽ സാദമേറ്റ് ജലത്തിൽ ജലോത്ഭവൻ അങ്ങനെ സൃഷ്ടിച്ചു. ഭൂമി അപ്പോൾ ശുഭമായ വാക്ക് ഉച്ചരിച്ചു: 'ഞാൻ പൊങ്ങിനില്ക്കുവാൻ ഇച്ഛിക്കുന്നു. എന്നാൽ ഇതാ ഞാൻ താണുപോകുന്നു. എന്നെ ഉയർത്തിയാലും. ആഴമേറിയ സമുദ്രത്തിന്നുള്ളിൽ ജലത്തിൽ മൂർത്തി ക്ഷോഭിക്കുന്ന സമയത്ത് ഞാൻ താഴുന്നു.' മൂർത്തിയെടുത്ത ദേവി, സർവ്വഭൂതപ്രരോഹ, ആ യോഗംകൊണ്ട് തൻെറ നില നോക്കുന്ന ദേവി പറഞ്ഞ വാക്കുകേട്ട് വരാഹരൂപംപൂണ്ട് ഭഗവാൻ മഹാബ്ധിയിലേക്ക് ചാടി. ദുഷ്കരക്രിയ ചെയ്ത് ആഴിയിൽനിന്ന് ഊഴിയെ ഉയർത്തി ഭഗവാൻ സമാധിയിൽ ലയിച്ച് കാണാതെയായി.

ഏതോ ബ്രഹ്മമയമായ തോജസ്സ് ആകാശമെന്നു പറയപ്പെടുന്നു. സർവ്വഭൂതപിതാമഹനായ ബ്രഹ്മാവ് അതിൽ ഉണ്ടായി. ഇന്നും മനസ്സാൽ ധാതാവ് സർവ്വയോഗവാനായി സൂക്ഷ്മമായ ജ്ഞാനയോഗത്താൽ പ്രജകളുടെ ഹിതത്തിന്നായി ധരിക്കുന്നു. ഭൂമദ്ധ്യത്തെപ്പിളർന്ന് ഏന്തി പ്രജകളുടെ ഹിതത്തിന്നായി ഭാസ്കരൻ രശ്മികൊണ്ട് ചിരിച്ച് ഉയർന്നുനില്ക്കുന്നു. അവൻെറ മണ്ഡലത്തിൽനിന്നു സോമമണ്ഡലമുണ്ടായി. സനാതനഭവനായ ബ്രഹ്മാവ് സൗമ്യമായ സോമത്വം സ്വീകരിച്ചു. ഉടനെ സോമമണ്ഡലാന്തത്തിൽനിന്ന് പവനൻ ഉണ്ടായി. അവൻ തേജസ്സുകൊണ്ട് അക്ഷയമായ തേജസ്സു പിളർന്നു. സ്വഭാവാൽ ബ്രഹ്മസംഭൂതമായ യോഗജ്ഞാനത്താൽ അവൻ ദിവ്യപുരുഷനായ ശാശ്വതബ്രഹ്മയോനിയെ സൃഷ്ടിച്ചു. അന്നു ദ്രവമായത് ജലം തന്നെ. ഘനമായത് ഊഴിയാണ്. പഴുതായത് ആകാശമാണ്. ജ്യോതിസ്സ് എന്നത് നേത്രമാണ്. പുരുഷാൽ ഭാവപുരുഷൻ, പഞ്ചഭൂതമയനായ മഹാൻ, കാറ്റാൽ ജ്യോതിസ്സിൻെറ ഉത്ഭവം സംഘാതത്താൽ ഇളക്കുന്നു. ഭൂതാത്മാവായ ആ ദേഹം, സനാതനൻ അതിൽ എല്ലായിടത്തും ഉണ്ട്. തപനൻെറ രൂപമാണ് അഗ്നി. ദേഹികളുടെ ഉള്ളിൽ അവൻ വാഴുന്നു. ധാതുക്കൾ നിത്യമായ ദേഹത്തിൽ കൂടി നില്ക്കുകയാണ്. ഇന്ദ്രിയൗഘത്താൽ ബ്രഹ്മസ്ഥാനവിമോഹിതൻ മൂഢബുദ്ധിയാണ്. കർമ്മങ്ങളാൽ കേവലം തത്ത്വത്താൽ ബ്രഹ്മവിഷയത്തിൽ എത്തുന്നതുവരെ ജന്മനാശം നേടാതെ സംസാരത്തിൽപ്പെട്ട് വീണ്ടും വീണ്ടും ജനിക്കുന്നു. യോഗജ്ഞൻ എപ്പോൾ ഇന്ദ്രിയത്തെ വിട്ടൊഴിക്കുന്നുവോ, അപ്പോൾ ബ്രഹ്മത്വമാണ് ഏന്തി ആനന്ദത്തിൽ പ്രതിഷ്ഠിതനാകുന്നു. , പരലോകസുഖംപോലും പരിത്യജിക്കുന്നവൻ രാഗദ്വേഷാദിഹീനാവസ്ഥ വെടിഞ്ഞ് ആസക്തി ഹീനനായി ത്തീരുന്നു. അവൻ സിദ്ധിനേടി ജനനമരണചക്രത്തിൽനിന്ന് വിമുക്തനാകുന്നു. ബ്രഹ്മജ്ഞാനിയായവൻ ഗതിയും വിഷയവുമറിഞ്ഞ് ഫലേച്ഛവെടിഞ്ഞ് പരമഗതി നേടുന്നു. ചിത്തഗ്രന്ഥി മനസ്സുകൊണ്ടു തടഞ്ഞ് ചിത്തയാതനപ്രലോഭത്താൽ കാറ്റ് കടലിനെ എന്നപോലെ പിളരും. മറ്റൊന്നുകൊണ്ട് നീലമായ ഹൃത്ത് ജ്ഞാനദൃഷ്ടിയാൽ പചിക്കുന്നു. ബ്രഹ്മോക്തമായ വിധം ആത്മാവ് ദേഹബന്ധം ഒഴിഞ്ഞവനാണ്. ലോകം ചമയ്ക്കുകയും വിദ്യയാൽ സംഹരിക്കുകയും ചെയ്യുന്ന തേജോമൂർത്തി ഇഷ്ടപ്പെടുന്നമട്ടിൽ, ലോകം ചമയ്ക്കുന്നു. അവൻ നിയമോപരകർമ്മത്താൽ തിര്യക്‌യോനിസ്ഥരെയും അവ തീർത്ത് ബ്രഹ്മം ചേർന്ന ബുദ്ധിയാൽ വിമുതരാക്കുന്നു. അക്ഷരവും ക്ഷരവും യോഗം കർമ്മം ഏല്ക്കുന്നതാണ്. നിത്യബ്രഹ്മമായ ഇടത്ത് ക്ഷരം കർമ്മംവഴിക്ക് ഇല്ലാതാകുന്നു.'

**17. പുഷ്കരപ്രാദുർഭാവം - അക്ഷരപ്രാപ്തിയോഗവർണ്ണനം -** വൈശമ്പായനൻ പറഞ്ഞു: "ഭൂമിക്കുള്ള ആ ഛരിത്രത്തിൽ തപനൻ വർദ്ധിച്ചു. സ്വഭാവവിഹിതമായ അചലം, മൈനാകം എന്ന പർവ്വതം അതിൽ അവൻ വെച്ചു. പർവ്വങ്ങളാൽ അത് പർവ്വതം എന്ന് പ്രസിദ്ധമായി. ചലിക്കാത്തതായതുകൊണ്ട് അതിന്ന് അചലം എന്നും പേരുവന്നു. സ്വഭാവാൽ അത് മേരുവാകുന്നു. ആ പരന്ന നഗത്തിൻെറ പുറത്ത് ഏറ്റവും സമൃദ്ധമായി അവ്യക്തപുരുഷൻ ഉണ്ട്. അവനിൽനിന്നാണ് ജ്യോതിസ്സിൻെറ ഉത്ഭവം. അവൻ തന്നെയാണ് പരമാത്മാവ്. സ്വഭാവത്താൽ

ചമച്ചതാണ് അത്. ആ ബ്രഹ്മമയമായ തേജസ്സ് ശിരസ്സിന്റെ അന്തരത്തിൽ ഇരിക്കുന്നു. അതിന്റെ രൂപം ജ്യോതിർമ്മയമാണ്, ദീപ്തമായ പുരുഷവിഗ്രഹമാണ്. അത് ആ മുഖത്തിൽനിന്നുത്ഭവിച്ച് തേജസ്സാൽ ജ്വലിക്കുന്നു. ആ പുരുഷന്റെ മുഖത്തുനിന്ന് നാലു മുഖങ്ങളും നാലു ദ്വിജശ്രേഷ്ഠരും അവരിൽനിന്നും സ്വയം ജ്വലിക്കുന്ന ബ്രഹ്മാവും ഉണ്ടായി. വേദോത്ഭവം അവന്റെ മുഖമാണ്. ആ ബ്രഹ്മാവോ ബ്രാഹ്മണോത്തമനാകുന്നു. വീണ്ടും അവിടെ ആ മഹാഭൂതം ഭാവത്വത്തെ അങ്ങനെ പ്രാപിച്ചു. മുമ്പേ തന്നെ വെള്ളത്തിൽനിന്ന് ഭൂമിദേവിയെ ഉയർത്തി. ബ്രഹ്മത്വം ബ്രഹ്മാവിൽ അവൻ ലോകദൃശ്യമാക്കി. അവന്റെ പദയോഗത്തിൽനിന്ന് ആ മേരുശൃംഗം ബ്രഹ്മലോകമായി. അതിന് ഒരുലക്ഷത്തിയൊരുനൂറു യോജനപൊക്കമുണ്ട്. അപ്രകാരം നാലിരട്ടി വിസ്താരമുണ്ട്. അല്ലെങ്കിൽ അതിന്റെ വിസ്താരം കണക്കാക്കുവാൻ അസാദ്ധ്യമാണ്. ദിവ്യജ്ഞാനമുണ്ടെങ്കിൽകൂടി ആയിരം കൊല്ലംകൊണ്ട് അളക്കാൻ പറ്റില്ല. അതിന്റെ നാലു പാർശ്വവും ചുറ്റും വലിയ ശിലകളാണ്.

അതിന്റെവിസ്താരം നൂറുനൂറു യോജനകളാണ്. മേരുപർവ്വതത്തിന്റെ വിസ്താരം അനേകകോടി അധികമാണ്. അങ്ങനെയാണ് നിത്യസിദ്ധന്മാർ, ശാശ്വതബ്രഹ്മപരായണർ ഗണിച്ചിട്ടുള്ളത്. ദേവേന്ദ്രാഢ്യരായ മരുത്തുക്കൾ രുദ്രന്മാർ, വസുക്കൾ, വിശ്വേദേവർ, ആദിത്യന്മാർ, വിഷ്ണു ഇവരോടൊത്ത് ഭൂമിയെയും ധരയുടെ ഈശന്മാരെയും ബ്രഹ്മാവ് കാത്തു സംരക്ഷിക്കുന്നു. രാജാവേ, ആ ബ്രഹ്മപ്രാപ്തമായ ബ്രഹ്മവപുസ്സാൽതന്നെ സമഭാവനയോടെ എല്ലാവരെയും സംരക്ഷിക്കുന്നു. ആ വിഷ്ണുമയമായ തേജസ്സ് എങ്ങും സമമായി പരിണമിക്കുന്നു. അതിനെ വേദജ്ഞരായ ബ്രാഹ്മണോത്തമന്മാർ ബ്രഹ്മം എന്നു പറയുന്നു. ഈ മൂന്നു ലോകവും ബ്രഹ്മാവിന്റെ ദിനത്തിൽ സമാഹിതമാണ്. അഹസ്സിൽ ബ്രഹ്മം അവ്യക്തമാണ്. വ്യക്തം പ്രാണനിൽ നില്ക്കുന്നതാണ്. ബ്രഹ്മന്റെ കർമ്മം നിയതമാണ്. പ്രഭാവത്താൽ പ്രചോദിതവുമാണ്. അത് നിർമ്മലരും നിഷ്കപടരുമായവർക്ക് ഹിതകരമാകുന്നു. ഹിതം എന്ന് ഇതിനെപ്പറ്റി വേദജ്ഞബ്രാഹ്മണോത്തമന്മാർ പറയുന്നു. ബ്രാഹ്മപദം ഇതൊന്നുമാത്രമാണ് ദിഷ്ടമായി നില്ക്കുന്ന പദം. വിപ്രഭാവബഹുത്വത്താൽ വിശ്വശബ്ദപ്രയോഗം ഉണ്ടാകുന്നു. സത്യവ്രതരായ ബ്രാഹ്മണരാൽ അവൻ ബ്രഹ്മഭൂതത്തെ പ്രാപിച്ചു. വിശ്വരൂപം, മനോരൂപം, ബുദ്ധിരൂപം ഇവ മാനിക്കുന്നവനായ ഭഗവാൻ ദ്വന്ദ്വം മിഥുനം ആദ്യമായി തീർത്തു. അവൻതന്നെയാണ് ഭഗവാൻ വിശ്വൻ, ദേവിയോടുചേർന്ന സനാതനൻ. പല ഭോഗവും പൂണ്ട് സാനുഗനായി ബ്രഹ്മാവ് ചരിക്കുന്നു. അവനാണ് ഭഗനായ ബ്രഹ്മാവ്, ബ്രഹ്മജ്ഞസത്തമൻ. നിർവ്വാണപദമെത്തുന്ന നിരീഹന്മാരിൽ ഉത്തമനാണ് അവൻ. ധരാംബുവിഗ്രഹനാണ് സോമൻ. തന്നിൽ സോമനുണ്ടായി. അതുകൊണ്ട് ഭൂതേശനായി മഹേശ്വരനെ അഭിഷേകംചെയ്തു. കർമ്മസ്വഭാവാൽ ഭൂതേശ്വരന്ന് അഭിഷേകംകഴിച്ച് നാദ അതിനാൽ നദിച്ചു. അതുകൊണ്ട് അതിന്ന് നദി എന്നു പേരുണ്ടായി. ബ്രഹ്മലോകം ചമച്ച് പലതരത്തിൽ ഭേദിച്ച് ഗഗനത്തിൽനിന്ന് ഗോവിലേക്കെത്തി. അങ്ങനെ ദേവി ഏഴായി തിരിഞ്ഞു. സഹസ്രം യോജനവഴി വീണ്ടും പല വഴിക്കും ക്ഷരസംഭവമായ ഈ ലോകവും പരലോകവും സൃഷ്ടിച്ചു. പിന്നെ ഭൂതങ്ങൾ ജനിച്ചു. മഹാഭൂതഫലങ്ങളും ജനിച്ചു. പിന്നെ മനീഷികൾക്കെല്ലാം ക്രിയാരംഭങ്ങൾ സിദ്ധിക്കുകയും ചെയ്ത് അവന്റെ ചതുർമ്മുഖമായ മുഖപത്മത്തിൽനിന്ന് ജനിച്ചു. അക്ഷരമയമായ സിദ്ധി ഉപദേശത്വം പ്രാപിച്ചു. അവന്റെ പുണ്യജ്ഞാനം ചതുഷ്പാദമാണ്, സനാതനമാണ്. ആ ദേവനാണ് നാഥനായി ഭവിച്ചത്. ബ്രഹ്മാവാണ് പിതാമഹൻ. ഇതിന്റെ പാദാർത്ഥമായ നാലും ഈ ജഗത്ത് വഹിക്കുന്നു. ബ്രഹ്മചര്യത്താൽ വ്യക്തമായും ഗൃഹവൃത്തിയാൽ പാവനമായും ഗൗരവത്താൽ ഗുഹ്യഗാമിയായും മൊഴിയാൽ നഗാമിയായും ഇങ്ങനെ നാലുവിധമാണ് ധർമ്മപാദങ്ങൾ സ്ഥിതിചെയ്യുന്നത്. ഇവ സ്വർഗ്ഗപ്രേരണയോടെയാണ് സ്ഥിതിചെയ്യുന്നതും. ന്യായത്താലും ധർമ്മഗുഹ്യത്താലും സോമൻ മണ്ഡലത്തിൽ വർദ്ധിക്കുന്നു. ബ്രഹ്മാവിന്റെ ബ്രഹ്മചര്യത്താലും നിത്യമായ വേദങ്ങൾ സ്ഥിതിചെയ്യുന്നതാകുന്നു. ഗൃഹസ്ഥപരവാക്യത്താൽ പിതൃക്കൾ തൃപ്തരാകുന്നു. ഋഷിമാർ ഇവിടെ ധർമ്മത്താൽ നഗമൂർദ്ധാവിൽ സ്ഥിതിചെയ്യുന്നു. ആ മേരുവായ നഗത്തിന്റെ ശിഖരം കാണുന്നതാണ് ഉത്തമമായത്. കാലുകളാൽ വൃഷണം ഞെക്കി മഹർഷികൾ അതേപ്പറ്റി വിചാരമഗ്നരാകുന്നു. കഴുത്തും പുറവും നിർത്തി ഹ്രാസംപെടുന്ന വിധം നാഭിയിന്മേൽ കൈകൾവെച്ച് അംഗസംക്ഷേപം ചെയ്ത്, ബ്രഹ്മം മൂർദ്ധാവിൽ കയറ്റി മനസ്സുകൊണ്ട് പിതാമഹൻ യോഗേശ്വരന്റെ യോഗത്താൽ മനസ്സാൽ വിഷ്ണുവെ വ്യതിരിക്തേന്ദ്രിയനായി വിഷ്ണുബിംബാൽ ബിംബം എന്നപോലെ തീർത്തു. തേജോമൂർത്തിധരനായ ദേവൻ ആകാശം ഏന്തുന്ന തിങ്കൾ എന്നപോലെ, മറ്റൊരു അർക്കൻ എന്നപോലെ, ബ്രഹ്മയോഗത്താൽ ശോഭിക്കുന്നു. നഭസ്സിൽ പ്രഭകലർന്ന് ഏറ്റവും വിലസുന്ന പ്രഭു. പ്രത്യക്ഷവും ശാശ്വതവുമായ ബ്രഹ്മത്തെ മൂഢന്മാർക്ക് ലഭിക്കുന്നതല്ല. ലലാടത്തിന്റെ മദ്ധ്യത്തിൽ വിരജിക്കുന്ന ബ്രഹ്മരൂപം മൂഢന് കാണാൻ പറ്റുകയില്ല. ബ്രഹ്മത്താൽ വേദവിദ്വാന്മാർ സത്യവ്രതപരായണരാകുന്നു. അല്ലാത്തവർ അദ്ധ്യാത്മത്തെ അറിയുകയില്ല. യോഗത്താൽ സമസ്തപ്രാണികളെയും നിഗ്രഹിക്കാനും അനുഗ്രഹിക്കാനും ശക്തിയുള്ളവർ മോഹവശരായാൽ ഹിംസായോഗത്താൽ യോഗസിദ്ധി നശിപ്പിക്കുന്നു. അങ്ങനെയുള്ളവർ സർവ്വപ്രാണിവധമിച്ഛിച്ച് കുത്സിതമായ കർമ്മങ്ങളാൽ വിനാശഗർത്തത്തിൽ വീണുപോകുന്നു. അതുകൊണ്ട് മോക്ഷദായകനായ പരബ്രഹ്മത്തെ ഉപാസിക്കൂ. ചന്ദ്രമണ്ഡലം ഉപേക്ഷിച്ചവന് ചന്ദ്രജ്യോതിസ്സു കാണാൻപറ്റില്ല. ബ്രഹ്മത്തെപ്പോലെ തേജോമയനും യുക്തനും ശാശ്വതനും ധ്രുവനും അവ്യയനുമായ അവൻ ഇന്ദ്രിയഗുണം പെടാത്തവനാണ്. തേജോഗുണം ചേർന്നവനാണ്, ചന്ദ്രാംശുവും അമലനും ഭ്രാജിക്കുന്നവനും വർണ്ണത്തിൽ ആണ്ടവനുമായ ദേവൻ നേത്രങ്ങളാൽ ഋഗ്വേദത്തെ യജുസ്സോടൊപ്പം തീർത്തു നാവുകൊണ്ട് സാമവേദവും മൂർദ്ധാവുകൊണ്ട് യജുർവ്വേദവും തീർത്തു. ജനിച്ച ഉടനെ ആ വേദങ്ങൾ ക്ഷേത്രതത്ത്വത്തെ വേദിക്കുന്നു. വേദത്വം എന്ന ഭാവം അതുകൊണ്ടുണ്ടായതാണ്. പിന്നെ ആ പദത്തെപ്പറ്റിയുള്ള വേദനം മൂലവും ആ പദം വന്നുചേർന്നു. വേദങ്ങൾ ആ പുരുഷനെ ദിവ്യാഭനായ ശാശ്വതബ്രഹ്മത്തെ വേദങ്ങളുടെ ആശയാർത്ഥങ്ങളാൽ സൃഷ്ടിക്കുന്നുണ്ട്. അഥർവ്വത്തിന്നുള്ള യോഗം യജ്ഞമൂർത്തിയുടെ ശീർഷമാണ്. കഴുത്തും മാറിടവുമാണ് ഋക്വേദത്തിന്റെ ഭാഗം. ഹൃദയവും പാർശ്വവും സാമഭാഗം കല്പിച്ചിരിക്കുന്നു. വസ്തിശീർഷം, അരക്കെട്ട്, കണങ്കാൽ, തുട, കാലുകൾ എന്നീ അംഗങ്ങളാണ് യജുസ്സിന്റെ ഭാഗം. എല്ലാം കൂടിച്ചേർന്നതാണ് യജ്ഞകല്പിതം. ദിവ്യരൂപനായ പുരുഷൻ അമരത്തിന്റെ പദത്തിൽനിന്നുണ്ടായി. അവൻ വേദമയമായ, സർവ്വഭൂതസുഖാവഹമായ, യജ്ഞമാണ്. അത് രണ്ടു ലോകത്തിന്നും ഹിംസകൂടാതെ സനാതനമാകുന്നു. യോഗാരംഭം കർമ്മസാദ്ധ്യമാണ്. ബ്രഹ്മചര്യം സനാതനമാണ്. സർവ്വഭൂതോത്ഭവം അറിഞ്ഞവൻ വേദവിത്താകുന്നു. ലോകത്തിൽ

അവൻ സിദ്ധനാണെന്ന് സിദ്ധിയെപ്പറ്റി അറിയുന്നവർ പറയുന്നു. എല്ലാ കർമ്മങ്ങളും വിട്ടിട്ടുള്ള മുനിമാരാണ് വേദപാരഗന്മാർ. വൈഷ്ണവയജ്ഞം ഇപ്രകാരമാണെന്നാണ് വേദപാരഗന്മാരുടെ അഭിപ്രായം. അന്തണന്മാർ വേദോപനിഷദസ്ഥാനനിയമശ്രാന്തരാകുന്നു."

ജനമേജയൻ പറഞ്ഞു: "ഇഷ്ടംപോലെ മനോഗ്രാഹ്യ ചേതസ്സിന്ന് അവലംബമായ 'കാരണം' കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. ഭവാൻ ചിന്തിക്കുന്നവിധം പറഞ്ഞാലും."

വൈശമ്പായനൻ പറഞ്ഞു: "ഇതിന്നു ബാഹ്യമായി ഒരു കാരണം ഉണ്ടാകും ഭാരതാ! അത് അന്തർഗ്ഗതം കാരണമായോ, ശരീരം കാരണമായോ, മനസ്സു കാരണമായോ ആകും രാജാവേ! എന്തിനാലാണ് വേദ്യത്തെ സുവ്രതമർത്ത്യരായ അന്തണർ അറിയുന്നത്, അവേദ്യമായ വേദ്യം അതുകൊണ്ടു കർമ്മത്താൽ സാദ്ധ്യമാവുകയില്ല. എന്നും ബ്രഹ്മം ഉപാസിക്കുന്ന വിനീതനായ ബ്രാഹ്മണന്ന്, എന്നും വിദിതത്ത്വനായ ബ്രാഹ്മണന്ന് സിദ്ധി ലഭിക്കുവാൻ അവൻ എന്നും വിശുദ്ധനായി ഗുരുവിനെ കൈകൂപ്പി മോക്ഷകർമ്മത്തെ കാലത്തും സന്ധ്യക്കും തത്ത്വവിത്തമനായ അവൻ ചെയ്യണം. ബ്രഹ്മഭാവത്താൽ വിനീതനായി സമാധിയിൽ ദൃഢനായ മുനി മനസ്സുകൊണ്ട് മുഖ്യമായ വൈഷ്ണവപദം സിദ്ധമാക്കണം. സമാധിയിൽ ദൃഢനായ ദ്വിജൻ ധ്യാനിച്ചു തെളിയണം. എന്നാൽ നിർവ്വികാരമായ മനസ്സാൽ പരബ്രഹ്മത്തെ പ്രാപിക്കും. അപുനർഭവവിത്ത് ആത്മബന്ധം വിട്ട് നിർമ്മമനാകണം. അതാണ് അക്ഷരമെന്നു പറയുന്ന സനാതനമായ ബ്രഹ്മം. അതാണ് കർമ്മവിദ്യായോഗത്താൽ പ്രദർശിപ്പിക്കപ്പെടുന്നത്. വിനീതരായ ബ്രാഹ്മണർക്ക് വൈഷ്ണവപദത്തിൽ ദിവ്യമൊക്കെ വിട്ട് കാമയോഗം തള്ളിക്കളഞ്ഞവർക്ക് അപുനർഭവമായ കർമ്മയോഗസ്വഭാവങ്ങൾ കല്പിക്കുന്നു. മനസ്സുകൊണ്ട് അനാദാനാൽ കർമ്മം തോറും രാജാവേ, മുക്തനാകുന്നു. ആദാനാൽ ബദ്ധനുമാകുന്നു. ഫലേച്ഛ പരിത്യജിക്കുന്നവൻ ഇന്ദ്രിയബന്ധം വിട്ടൊഴിഞ്ഞ് പരമമായ പദം പ്രാപിക്കുന്നു. വീണ്ടും മനുഷ്യദേഹത്തിൽ തിരിച്ചെത്തേണ്ടതായി വരുന്നതല്ല."

**18. പൗഷ്കരപ്രാദുർഭാവം – യോഗോപസർഗ്ഗവർണ്ണനം** – ജനമേജയൻ പറഞ്ഞു: "ഉപസർഗ്ഗം, യോഗം, ധ്യേയമായ പദം ഇത് എന്താണ്? വീണ്ടും മനുഷ്യദേഹത്തിൽ തിരിച്ചെത്താത്ത പദം ഏതാണ്?"

വൈശമ്പായനൻ പറഞ്ഞു: "ഭവാൻ ചോദിക്കുന്നവിധം ബുദ്ധിപൂർവ്വംതന്നെ വിസ്തരിച്ചു കേൾക്കുക; ഞാൻ പറയാം. ഉപപന്ന മനസ്സാൽ ബ്രഹ്മാദിക്കുള്ള പലേതരം കാര്യങ്ങൾ കേൾക്കുക. അഞ്ചു സിദ്ധിഗുണംവിട്ട ബ്രഹ്മദർശിക്ക് യോഗംചേർന്ന മനസ്സാൽ പഞ്ചേന്ദ്രിയസ്ഥനായവൻ, സനാതനമായ ബ്രഹ്മയജ്ഞം ചിന്തിക്കുന്ന ബ്രാഹ്മണൻ, അനൈശ്വര്യംമൂലം പലതരം നിരോധനത്തിന്നു പാത്രമാകും. ഇന്ദ്രിയങ്ങൾ അഞ്ച്. അവയ്ക്ക് എല്ലാംകൂടി ഒമ്പതു ദ്വാരമുണ്ട്. കാമം, ക്രോധം, ലോഭം ഇവ മേധയാൽ തടഞ്ഞിട്ട് തേജസ്സാർന്ന് മൂർദ്ധാവിൽ വല്ലാതെ പുകയിളകും. ചുകപ്പ്, നീല, മഞ്ഞ, വെള്ള, ധാതുനിറം, മഞ്ചട്ടിപ്പൊടിനിറം, പത്മപത്രനിറം, ഇന്ദ്രഗോപകവർണ്ണം, നാഗേന്ദ്രനിറം, പല വർണ്ണത്തിലുള്ള ധൂമം, ഇന്ദ്രായുധനിറം, ഒപ്പം പുറപ്പെട്ട വർഷകാലക്കാർനിറം ഇവയൊക്കെ ചിറകുള്ള അദ്രികൾപോലെ ആകാശത്തു നിറയും. ആ ധൂമവർണ്ണങ്ങൾകൂടി കാറുകളായി വെള്ളം ഏന്തി ജലൗഘം ചൊരിയും. ധരിത്രിയിലും ജലവർഷം ചൊരിയും. മൂർദ്ധാവിൽ വലിയ അഗ്നിയിളകും. മാനസനായ പ്രഭു മുഖ്യമായ യോഗംചേർന്ന് വലിയ അർച്ചിസ്സുകൾ കലർന്ന്, അർച്ചിസ്സും തീപ്പൊരികളും നൂറും ആയിരവും വ്യാപിക്കും; ദേഹത്തിലൊക്കെ പ്രളയാഗ്നിപോലെ. ജലധാരകൾ എത്രയുണ്ടോ, എത്രതന്നെ അനലാർച്ചിസ്സും ജലധാരയുമായി വമ്പിച്ച ധരണീതലത്തിൽ ചേരും. വർണ്ണങ്ങൾ തമ്മിൽ ചേർന്ന് കൊടുങ്കാറ്റിളകും. ദിവ്യസിദ്ധഗുണോൽപന്നവും സൂക്ഷ്മപ്രാണവിവർദ്ധനവും മെയ്യൂക്കിൽ ഗംഭീരമായ നിർഘോഷവും ബലത്തിൽ പ്രാണഗോചരവുമായി ആ അഗ്നിസംഘാതം ധാതുവർഗ്ഗങ്ങളോടു ചേർന്ന് നൂറുമായിരവും മൂർത്തിയെടുത്ത് വെവ്വേറെ തീയ്, കാറ്റ്, വെള്ളം, ഭൂമി എന്നിവ ബ്രഹ്മന്നുറ്റ ധാതുക്കൾ കൂട്ടമായിചേർന്ന് ബീജങ്ങളായി ഭവിക്കുന്നു രാജാവേ!

ബ്രഹ്മവേഗത്തിനാൽ ധാതുകൂട്ടായിത്തീരുന്നു. രാജാവേ! ബ്രഹ്മം ദൃഷ്ടികളുടെ മദ്ധ്യത്തിൽ സൂക്ഷ്മമായി പുരുഷനായ വിരാൾ വിളങ്ങും. അവിടെ സൂക്ഷ്മമായി വേറെ ഒന്ന് പുരുഷോത്തമൻ സൃഷ്ടിക്കുന്നു! ആ വിഷ്ണു ഭഗവാൻതന്നെയാണ് വ്യക്താവ്യക്തനായ പുരുഷോത്തമൻ. വിദ്യകൾക്കൊക്കെ ആധാരമായത്, പ്രളയത്തിൽ പ്രളയാന്തകനാകുന്നു. ബ്രഹ്മചോദിതധാതുക്കൾ ചേരുന്നവനെ മൂർദ്ധാവിൽ വഹിക്കുന്നു. ഇടയ്ക്കുള്ള പുരുഷന്മാർ എല്ലാം സുഖദുഃഖജ്ഞരാകുന്നു. ബ്രഹ്മസമ്മിതമൂർത്തികൾ ചരിപ്പിക്കുവാൻ തുടങ്ങുന്നു. ഭൂദേവിയെ പിളർന്ന് പത്തുദിക്കിലും എത്തുന്നു. ബ്രഹ്മനിർമ്മിതന്മാരായ പാർത്ഥിവന്മാരും ഋഷിമാരും അവിടെതന്നെ ലയിച്ച് ഭൂവിഭാഗം പ്രാപിക്കുന്നു. കർമ്മബന്ധനധാതുക്കൾ കർമ്മംതീരുമ്പോൾ ഒഴിഞ്ഞുപോകുന്നു. കർമ്മം നശിച്ച് ഇന്ദ്രിയബന്ധം ഒഴിഞ്ഞതിന്നു ശേഷം കർമ്മംവഴിക്ക് അജ്ഞാതയായ പ്രകൃതിയെ പ്രാപിക്കുന്നു. ക്ഷരത്താൽ ധൂമക്ഷയം ഉണ്ടാകും. പിന്നെ തപോമയന്മാർ അഗ്നിഗർഭരാകുന്നു. അതുകൊണ്ട് നൂലുപോലെ, അറ്റുപോകാതെ, ഭാവിഭാവം തുടരുന്നു. ധൂമത്തിൽനിന്നു കാറുണ്ടായി, കാറിൽനിന്നു ജലമുണ്ടായി, ജലത്തിൽനിന്നു ഭൂമിയുണ്ടായി, ഭൂമിയിൽനിന്നു ഫലമുണ്ടായി, ഫലത്തിൽനിന്നു രസമുണ്ടായി, രസത്തിൽനിന്നു ദേഹി എന്നറിയപ്പെടുന്ന പ്രാണനുണ്ടായി. രസം തന്മയമാണ്. സനാതനമായ ബ്രഹ്മമാണത്. പല ഹേതുക്കളാലും നരന്മാർ ബ്രഹ്മം പ്രധാനമാണെന്നു പറയുന്നു. അവ്യക്താൽ വ്യക്തമായി ത്തീർന്നും സ്വഭാവത്താൽ സർവ്വഭൂതാന്തസ്ഥമായി അതു വിദ്യയോടൊത്തു ചരിക്കുന്നു. കർമ്മം, കർത്താവ് എന്നു പല വിഷയവും ഉണ്ട്. അവ കണ്ണുകൊണ്ടു കാണുവാൻ പറ്റുന്നതല്ല. തപസ്സുകൊണ്ട് പാപമറ്റവർക്കു കാണാം. കണ്ണുകൊണ്ടു കണ്ടെടുക്കുന്നവരായ ജ്ഞാനികൾ ബ്രഹ്മവാദികളാകുന്നു. ഭൂമദ്ധ്യത്തിൽ നിന്നേന്തി കാർവിട്ട സൂര്യൻ എന്നപോലെ, പക്ഷിപോലെ, ഉലകിൽ ചുറ്റുന്ന നിഷ്പരിഗ്രഹരാണ് അവർ. അല്ലയോ കൗരവ്യാ, യോഗധർമ്മത്താൽ ധ്രുവമായ ഫലം ലഭിക്കുന്നതാണ്. പ്രാദുർഭാവവും ക്ഷയവും പിന്നെ ഭൂതത്തിൻെറ നാശവും ബ്രഹ്മാവ് കർമ്മം ക്ഷയിക്കുന്ന സമയത്ത് വളരെ പ്രാവശ്യം ചെയ്യുന്നുണ്ട്. കർമ്മയോഗജ്ഞൻ ഈ ഭൂതങ്ങളിൽനിന്നു സംശയംകൂടാതെ ലോകം നശിക്കാതിരിക്കുവാനും ധർമ്മം വായ്ക്കുവാനും അങ്ങനെ ചെയ്യുന്നു. പന്തീരായിരം വർഷമുള്ള യുഗം ആയിരം ചേർന്നതാണ് ആദിയുഗം (കല്പം). ഇതാണ് ബ്രഹ്മയുഗം എന്ന സഹസ്രയുഗം. സഹസ്രയുഗാന്തത്തിൽ പ്രളയമുണ്ടാകുന്നു. പിന്നെ ബ്രഹ്മാവിൻെറ രാത്രി ആയിരം യുഗമാണ്. ആ രാത്രി കഴിഞ്ഞാൽ പ്രളയവും അവസാനിക്കുന്നു. സംഹാരകാലത്ത് ലോകങ്ങളുടെ രൂപം സൂക്ഷ്മവും നിർവ്വികാരവുമായിത്തീരും. സത്വാദിഗുണങ്ങളാൽ നിർമ്മിതമായ ഈ ജഗത്ത് പ്രളയം വന്നുചേരുമ്പോൾ സൂക്ഷ്മരൂപം പ്രാപിച്ച് ബ്രഹ്മത്തിൽ കുടികൊള്ളുന്നു."

## 19. പുഷ്കരപ്രാദുർഭാവം - യോഗവിഘ്നകഥനം -

ജനമേജയൻ പറഞ്ഞു: മഹാമുനേ, പ്രാക്ജന്മം കേൾക്കുവാൻ മോഹമുണ്ട്. വിസ്തരിച്ചു പറയണം. ബ്രാഹ്മണാ, പൂർവ്വമായ രണ്ടു യുഗത്തിലും ബ്രഹ്മപ്രാപ്തനായ ബ്രഹ്മാവിൻെറ ആദ്യകാര്യങ്ങൾ ഉണ്ടായത് വിവരിച്ചാലും."

വൈശമ്പായനൻ പറഞ്ഞു: "നീ ചോദിക്കുന്നതെല്ലാം ഞാൻ വിസ്തരിച്ചു പറയാം. ബുദ്ധിയും മനസ്സുംവെച്ചു കേൾക്കണം. ഉപപന്നമനസ്സാൽ ദൈവപ്രത്യയം ഉണ്ടാകും.

ബ്രഹ്മാസനസ്ഥനായ യോഗാത്മാവായ ബ്രഹ്മാവ്, സ്ഥാണുവായ അചലഭാവം കൈക്കൊണ്ട് അവനിൽ രജോഗുണങ്ങളെല്ലാം സഹസാ എത്തിച്ചേർന്നു. അതിന്നുശേഷം സൃഷ്ടിക്രിയയാൽ ഭൂതങ്ങളെ ധാരാളമാക്കിത്തീർത്തു. അവൻ മോക്ഷവിഷയനും ജ്ഞാനമയനുമാണ്. അവൻെറ അസംഖ്യം പ്രഭാവപൂർണ്ണമായ പദങ്ങൾ കാണപ്പെടുന്നു. സദാ വേദാത്മകമായ ബ്രഹ്മയജ്ഞം യോഗാൽ യജിക്കുന്നു. ബ്രഹ്മയജ്ഞവിപുലമായ ഐശ്വര്യത്തെ തുടരുകയും ചെയ്യുന്നു. യോഗമാണ്ട ദേവൻ ആദ്യമായി ഐശ്വര്യം പ്രവർത്തിപ്പിച്ചു. ബ്രഹ്മഭൂതനായ ബ്രഹ്മദേവൻ ഭൂതഹിതം ഇച്ഛിച്ചു പ്രവർത്തിച്ചു. ആകാശം ഐശ്വര്യസ്വരൂപമായി അവനും ഉദിക്കുകയായി. അതു നിർവ്വികാര ക്രിയാവശാലാണ് ബ്രഹ്മഭൂതനായ ബ്രഹ്മാവിന്നുദിച്ചത്.

അന്തരീക്ഷം ഉണ്ടായപ്പോൾ നിർമ്മലമായ അവ്യയ ബ്രഹ്മം അവിടെ വ്യാപിച്ചു. കൂടസ്ഥനായ ബ്രഹ്മമാണ് യോഗികളുടെയും സമസ്ത പ്രാണികളുടെയും ലയസ്ഥാനമെന്ന് ജ്ഞാനികൾ ധരിക്കുന്നു. ഐശ്വര്യമായ യജ്ഞം ബ്രഹ്മവാദി നടത്തുമ്പോൾ ആകാശം വായുഭൂതമായ ഐശ്വര്യം വീണ്ടും ബലമേറിയ പലതരം വികാരങ്ങൾ ഉദിക്കുകമൂലം ഉണ്ടാക്കുന്നു. ഈ വികാരങ്ങൾ വന്ന് എല്ലായിടത്തും നിരോധിച്ചു എന്നിരിക്കിലും ധ്രുവമായ ഐശ്വര്യത്തിലെത്തുന്നതായാൽ ബ്രാഹ്മണൻ സിദ്ധനാകുന്നതാണ്. ദേഹത്തിൽനിന്നു പോന്ന് ആകാശമാർഗ്ഗം ഓടുന്ന നിരാലംബൻ മനസ്സിനാൽ ആലംബിച്ചാണ് ഓടുന്നത്. ഐശ്വര്യഭൂതനും ഭൂതാത്മാവും ദ്യോവിൽ സഞ്ചരിക്കുന്നവനുമായ അവനെ ഇന്ദ്രാദരായ ലോകർക്കുപോലും കണ്ണുകൊണ്ട് കാണുവാൻ കഴിയുന്നതല്ല. മനസ്സുകൊണ്ട് ഓങ്കാരം ഉച്ചരിക്കുന്ന ബ്രഹ്മസത്തമന്മാർ കർമ്മങ്ങളൊക്കെ വിട്ടവർ, സത്തുക്കൾ അതിനെ കാണുന്നു.

മനീഷികളായ ബ്രാഹ്മണശ്രേഷ്ഠന്മാർ ഇതാണ് ഉത്തമമായ ബ്രഹ്മം. ചൈതന്യത്തോടുകൂടിയ ഭുതാന്തര്യാമിയാണതെന്നു നീ ധരിക്കുക. ഇതു മഹാനാദവും ബ്രഹ്മസംഭവവും പുരാണവുമായ ശബ്ദമാണെന്ന് ദ്വിജാതികൾ പറയുന്നു. അരൂപിയാണ് രൂപവാനാണ് ധാതുക്കളോടു ചേർന്നവനാണ്. ഭൂതാന്തര്യാമിയായി നില്ക്കുന്നവനാണ്. സ്വാതന്ത്ര്യം കാണിക്കുന്ന വഴിയാണ്. ഇതു മുമ്പെ നിനച്ച് മനസ്സുകൊണ്ടു പൂർത്തിയാക്കി വേദാത്മകമായ യജ്ഞത്തെ മനീഷികൾ ചിന്തിക്കുന്നു. ശുചികളും ദാന്തരുമായ ബ്രാഹ്മണർ തദന്വിതരായി യശസ്സിനെ ഏല്ക്കുന്നു. അവർ ബ്രഹ്മലോകം കൊതിക്കുന്നവരായി ഉത്തമമായ വൈഷ്ണവപദത്തെ ഏല്ക്കുന്നു. ക്രിയകളൊക്കെ പദത്തിന്നായി അല്ലൽകൂടതെ ചെയ്യുന്നു. സന്തതിക്കായി ഇവർ ജന്മത്തെ ഇച്ഛിക്കുന്നില്ല ഭാരതാ! മൂന്നു മാല്യോപഹാരത്താൽ പ്രതിഭാവങ്ങളാൽ ദ്വിജന്മാർ പരമാത്മാവെ, സത്യവിക്രാന്ത വിഷ്ണുവെ, യജിക്കുന്നു. യജ്ഞം, വിക്രമം എന്നിവ ബ്രഹ്മപൂർവ്വന്മാർ ചെയ്തുകൊള്ളുകയാണ്. വേദോക്തമായ വാക്കാൽ ബ്രഹ്മാവും വിഷ്ണുതേജസ്സിൽത്തന്നെയാണ് രാജാവേ! ബ്രഹ്മജ്ഞരും ബ്രഹ്മവിത്തുക്കളും ബ്രഹ്മവാദികളുമായ ബ്രാഹ്മണർ ശുചിമാരും മുക്തകർമ്മാക്കളും സത്യവ്രതപരായണരുമാണ്; ധാതുക്കളാൽ മോക്ഷകാലത്ത് മഹാത്മാവെ കാണുന്നു. അതുതന്നെയാണ് പരമമായ ബ്രഹ്മം. പരമാത്ഭുതമായ വൈഷ്ണവം അതുതന്നെയാണ്. വികാരാന്തത്തിൽ കാണുന്നത് രസാത്മകമായ ഐശ്വര്യമാണ്. മഹാൻെറ ഘോരരൂപവികാരങ്ങൾ വ്യഥിപ്പിക്കുന്നു. തോയംകൊണ്ടു മറച്ച് ഏറ്റവും ക്ഷോഭമാണ്ടവൻ വിചേതനനാണ്. അവൻ വികാരംകൊണ്ട് ശീതോഷ്ണത്തിരയാൽ മറയ്ക്കപ്പെടും. മഹാർണ്ണവഗതൻ ദാഹമേറ്റ് സക്തനായി വരികയില്ല. വലിയ നദികളും ഭഞ്ജിച്ച് സലിലംകൊണ്ട് താഴ്ത്തും. സലിലത്തിൽ സത്തനായി ബലമായി ശീതംമൂലം പതിച്ചുപോകും. ആസനാച്ഛാദനം ചേതനയറ്റവൻ വിട്ടുപോകും. അങ്ങനെ കുണ്ടിൽപ്പെട്ട് വെള്ളംകൊണ്ടു കുളിപ്പിക്കപ്പെടും. തലയ്ക്കു വെള്ളനിറമായ ഒഴുക്കു പലതുമേറ്റ് മേലെ ജ്യോതിസ്സ് അപേക്ഷിക്കുന്നവൻ വാരിപൂർണ്ണങ്ങളായി ശുക്ലപീതതടിത്പ്രായങ്ങളാൽ ബാധിതനായി ഭവിക്കുന്നതാണ്. ഈ വികാരങ്ങൾ വന്ന് എങ്ങും നിരോധിക്കപ്പെട്ടാലും ധ്രുവമായ ഐശ്വര്യത്തിലെത്തിയാൽ ബ്രാഹ്മണൻ സിദ്ധനായി ഭവിക്കും. രസാത്മകമായ അത് ഐശ്വര്യമാണ്. അത് നാവിൽനിന്ന് ഒഴുകും. സഹസ്രധാരം വിരിയുമ്പോൾ മേഘമായിത്തീരും. രസയോഗം പലതരം സിദ്ധനായ പ്രഭു സൃഷ്ടിക്കും. ഭൂതൗഘധാതുസിദ്ധിക്കു യോഗസംസിദ്ധി ഹേതുവായി തേജസ്സിൻെറ രൂപമായ ഐശ്വര്യം വികാരത്തോടുകൂടി വായ്ക്കും. സ്വസ്ഥാത്മാവിൻെറ വിഘ്നരമായ ബ്രാഹ്മണകാരനെ ഉഗ്രരൂപരായ വിരൂപന്മാർ ദണ്ഡമേന്തി ഹനിക്കുന്നു. ഘോരരൂപരും സുഗാംഭീര്യരും പിംഗാക്ഷരും നിരവഗ്രഹരും ഘോരമായി കണ്ണു പറിക്കുന്നവരുമായവരുടെ നാവ് അറുക്കും. ഉച്ചത്തിൽ ഒപ്പം ജൃംഭിച്ചുകൊണ്ട് വീണ്ടും അലറും. പിന്നെയും അപ്പോൾത്തന്നെ ഒന്നായി പല രൂപത്തിലുമായിത്തീരും. വിശേഷിച്ചും തൃപ്തികരമായവിധം ആടുകയും പാടുകയും ചെയ്യും. സ്ത്രീകളായി ഉടനെ എല്ലാവരും യോഗംകൂടി പിടിക്കും. കഴുത്തിൽ പല വേഷത്തിൽ വിഘ്നംകൊണ്ടു മയക്കും. ഭംഗിയായി പേരുവിളിച്ച് നിർഭയം സല്ലപിക്കും. എല്ലാവരും ഒപ്പം കാല്ക്കൽ തല കുമ്പിട്ടു വീഴും പ്രസാദത്തിന്നു കാംക്ഷിച്ച് യോഗത്തിൻെറ വിഘ്നകാരികൾ പല മട്ടിലും പാഞ്ഞുചെന്ന് നൃത്തംവെച്ചു കടന്നുകളയും. ഈ വികാരങ്ങൾ എല്ലായിടത്തും വന്നു നിരോധിച്ചാലും ധ്രുവമായ ഐശ്വര്യത്തിൽ എത്തിയാൽ ബ്രാഹ്മണൻ സിദ്ധനാകും. അത് അഗ്നിജ്ജ്വാലകൾ പോലെയും തേജോരൂപകമായ ഐശ്വര്യം തേജോബിന്ദുക്കളായി, ജ്യോതിസ്സുകളായിത്തീർന്ന് ആകാശത്തിലെത്തും. എന്നും ലോകത്തിൽ സൂര്യചന്ദ്രാദരായി ഊർജ്ജിതരായി സഞ്ചരിക്കും. ചന്ദ്രസൂര്യാത്മകമായി ദിവ്യമായിരിക്കുന്ന ജ്യോതിസ്സ് ഉത്തമമായ ഘനമായി ഭ്രമിപ്പിക്കുന്നത് ലോകത്തിൽ ധ്രുവമായ കാലചക്രമാണ്. അർദ്ധമാസങ്ങൾ, മാസങ്ങൾ, ഋതുക്കൾ, സംവത്സരങ്ങൾ, ക്ഷണം, ലവം, മുഹൂർത്തം, കല, കാഷ്ഠ, അഹോരാത്രപ്രമാണമായ ഉന്മേഷനിമേഷങ്ങൾ, ഗ്രഹതാരാദിഗതികൾ ഇവയൊക്കെ വിശേഷിച്ചും അപ്രകാരംതന്നെയാണ്. പിന്നെ പാർത്ഥിവമായ ഐശ്വര്യം, വികാരഗ്രഹസംഭവം എന്നിവ നിശ്ചലാസനത്തിൽനിന്നു ഗ്രസിക്കപ്പെട്ട് യോഗമുക്തരാകുന്നു. അലോഭംകൊണ്ട് അറുതിയുണ്ടാകുന്നു. ഇളകുന്നത് നിന്ദ്യമാകുന്നു. ഇടിയും ഭൂമിമദ്ധ്യത്തിൽ വീണ്ടും ഭേദിപ്പിക്കപ്പെടുന്നു. തലത്തിൽ വാഴുന്ന മറ്റു പല ഭൂതരൂപങ്ങളാലും വിഷയൗഘങ്ങളാൽ യുക്തമായി തടയപ്പെടും. പിന്നെ പാർത്ഥിവമായ ഐശ്വര്യം സേവിക്കുന്നവനെ ധാതുഗുണമായ മൂർത്തി തോമരം, വാൾ, വേൽ, ഗദ, ഖൾഗം ഇവയാൽ ഹനിക്കപ്പെടും. മർമ്മംപിളർക്കുന്ന കൂരമ്പുകളാലും പിളർക്കപ്പെടും.

ഈ വികാരങ്ങൾ എല്ലായിടത്തും വന്നു നിരോധിച്ചുവെങ്കിലും ധ്രുവമായ ഐശ്വര്യത്തിൽ എത്തിയാൽ ബ്രാഹ്മണൻ സിദ്ധനായി ഭവിക്കും. പിന്നെ പാർത്ഥിവമായ ഐശ്വര്യം വികാരങ്ങൾ ഒഴിക്കുമ്പോൾ, സമാധിനിലയത്തിൽ ആണ്ടുപോകുമ്പോൾ, ദിവ്യഗന്ധങ്ങൾ, ശ്വസിക്കുകയും ദിവ്യാർത്ഥമായ മൊഴികൾ കേൾക്കുകയും ചെയ്യും. ദിവ്യരായവർ ശരീരത്തിൽനിന്നും ഭിന്നരായി വർത്തിക്കുന്നു. അവർ സർവ്വാത്മാവിൽ എത്തിച്ചേരുമ്പോൾ അക്ഷരമായ വിധം സുകൃതാന്തത്തിൽ എത്തുന്നതാണ്."

**20. പുഷ്കരപ്രാദുർഭാവം - ബ്രഹ്മാവിൻെറ മാനസികസൃഷ്ടി** - വൈശമ്പായനൻ പറഞ്ഞു: "പിന്നെ വേറെ ധാരണപൂണ്ട് പിതാമഹൻ ഉള്ളുകൊണ്ട് വികാരമുക്തമായ അന്തഃകരണത്താൽ ബ്രഹ്മപ്രാപ്തി ചെയ്യുവാനുള്ള കർമ്മത്തിൻെറ ആരംഭം തുടങ്ങി. ബ്രഹ്മയോഗത്താൽ ഹസിച്ച് ബ്രഹ്മാവ് പ്രജാസൃഷ്ടി മനസ്സുകൊണ്ട് നടത്തി. ചക്ഷുസ്സുകൊണ്ട് ബ്രഹ്മാവ് അഴകുള്ള അപ്സരസ്ത്രീകളെ തീർത്തു. അങ്ങനെതന്നെ തൻെറ നാസികാഗ്രം കൊണ്ട് ചിത്രവസ്ത്രരായ ഗന്ധർവ്വന്മാരെ സൃഷ്ടിച്ചു. പിന്നെ ബ്രഹ്മാവ് മനസ്സുകൊണ്ട് തുംബുരു മുതലായ ഗന്ധർവ്വന്മാരെ നൂറുമായിരവും സൃഷ്ടിച്ചു. പിന്നെ നൃത്തവാദിത്രജ്ഞരെയും സാമഗീതിയാൽ സമർത്ഥരെയും യോഗജ്ഞനും സ്വയംഭൂവുമായ ബ്രഹ്മാവ് ബ്രഹ്മയോഗത്താൽ സൃഷ്ടിച്ചു. നല്ല കണ്ണും പുരികവും കേശവും നല്ല മുഖവും ചേർന്ന് അഴകിൽ ശതപത്രാബ്ജംപോലെ ശോഭിക്കുന്ന വിധം നല്ല നോട്ടമുള്ള ദിവ്യശ്രീയായ ബ്രാഹ്മിമൂർത്തിയെയും ബ്രഹ്മാവ് മനസ്സുകൊണ്ട് ചേതനയോടെതന്നെ നിർമ്മിച്ചു. ഭൂതാത്മാവായ ബ്രഹ്മാവ് ഇങ്ങനെ പ്രാണികൾക്ക് ചേർന്ന ഭാവയോഗത്താൽ സൃഷ്ടിച്ചു രാജാവേ! വിശേഷിച്ചും ഗന്ധർവ്വന്മാർക്ക് അവൻ പാട്ട് ചൊല്ലാറാക്കിക്കൊടുത്തു. മറ്റ് വിപ്രന്മാർക്ക് വേദപ്രഭാഷണങ്ങളും ചൊല്ലാറാക്കിക്കൊടുത്തു. കാലുകൊണ്ട് ഭൂതങ്ങളെ സൃഷ്ടിച്ചു. ചരങ്ങളും അചരങ്ങളും നരന്മാരും കിന്നരന്മാരും യക്ഷന്മാരും അഹികളും പിശാചുക്കളും രാക്ഷസന്മാരും സൃഷ്ടിക്കപ്പെട്ടു. ആന, സിംഹം, പുലി, മൃഗം എന്നിവയെയും അസംഖ്യം സൃഷ്ടിച്ചു. പലതരം പുല്ലുതിന്നുന്ന മൃഗങ്ങളെയും ഭാവംകൊണ്ട് നാൽക്കാലികളെയും സൃഷ്ടിച്ചു. കർമ്മംകൊണ്ടു ചേർന്ന ഹേതുവാൽ കൈകൊണ്ട് തിന്നുന്നവയെയും കൈകളാൽ സൃഷ്ടിച്ചു.

മനസ്സിൽ ചിന്തിക്കേണ്ടവയെ ചിന്തിച്ച് പ്രവർത്തിച്ചു. ഭൂതങ്ങൾക്കും സുഖം ചിന്തിച്ച് വായുവിൽ വിസർഗ്ഗവും പ്രവർത്തിച്ചു. അപ്പോൾ പഞ്ചേന്ദ്രിയസമാധിയാൽ ആനന്ദമുണ്ടായി, ഹൃദയംകൊണ്ടു ഗോക്കളെ സൃഷ്ടിച്ചു. കൈകൊണ്ട് പക്ഷികളെയും സൃഷ്ടിച്ചു. അതാതുവേഷത്താൽ പലമട്ടിൽ മറ്റ് സത്വങ്ങളെയും സൃഷ്ടിച്ചു. തേജസ്വിയും ബ്രഹ്മവംശകരനും ദിവ്യനും ഇന്ദ്രിയനിഗ്രഹം ചെയ്തവനുമായ അംഗിരസ്സുമഹർഷിയെ ഭ്രൂമദ്ധ്യംകൊണ്ട് ബ്രഹ്മാവ് യോഗീശ്വരൻ, യോഗത്താൽ ജനിപ്പിച്ചു. ബ്രഹ്മവംശകരനും ദിവ്യനും ധർമ്മിഷ്ഠനുമായ ഭൃഗുവിനെയും അപ്രകാരം സൃഷ്ടിച്ചു. യുദ്ധപ്രിയനായ നാരദനെ നെറ്റിയാലും സൃഷ്ടിച്ചു. സനൽക്കുമാരനെ മൗലിയാലും മഹായോഗിയായ പിതാമഹൻ സൃഷ്ടിച്ചു. പിതാമഹൻ യുവരാജാവായി സോമനെ അഭിഷേചിച്ചു. ബ്രാഹ്മണർക്ക് അരചനായി ശാശ്വതനായ രജനീശ്വരനെ നിശ്ചയിച്ചു. ഗ്രഹങ്ങളോടു ചേർന്ന് തപസ്വിയായ അവൻ ഗ്രഹപുരസ്സരനായി നഭസ്സിൽ ഭാസ്സാൽ വിശ്വം വിളക്കുന്നവനായി ചരിച്ചു. ഗാത്രങ്ങളാലും മനസ്സുകൊണ്ടും ഭഗവാൻ, യോഗത്താൽ ആ സിദ്ധൻ, സർവ്വ ചരാചരങ്ങളായ ഭൂതങ്ങളെയും സൃഷ്ടിച്ചു. ഭൂതങ്ങൾക്കുള്ള സ്ഥാനവും പലമാതിരിയോഗവും സർവ്വഭൂതപിതാമഹനായ ബ്രഹ്മാവ് നിശ്ചയിച്ചു. ഇതാണ് ബ്രഹ്മമയമായ യജ്ഞം. യഥാർത്ഥമായ സാംഖ്യയോഗം എന്ന വിജ്ഞാനം, സ്വഭാവം, ക്ഷേത്രം, ക്ഷേത്രജ്ഞൻ എല്ലാം ഇതുതന്നെയാണ്. ഒന്നായിനിന്നതും വേർതിരിഞ്ഞതും ജന്മവും വിനാശവും കാലവും കാലജ്ഞൻ അറിയുന്ന ജ്ഞേയവും വിജ്ഞേയവും എല്ലാം ഒന്നുതന്നെയാകുന്നു."

**21. പുഷ്കരപ്രാദുർഭാവം - ത്രേതായുഗധർമ്മം** - ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, ഞാൻ ബ്രഹ്മയുഗത്തെപ്പറ്റി, എല്ലാ യുഗങ്ങളുടെയും ആദിയുഗത്തെപ്പറ്റി കേട്ടുകഴിഞ്ഞു. ഇനി ക്ഷത്രയുഗംകൂടി കേൾക്കുവാൻ എനിക്ക് ആഗ്രഹമുണ്ട്. ചുരുക്കമായും വിസ്തൃതമായും അതിനെ നിയമപ്രകാരം ഉപായജ്ഞന്മാർ കഥിക്കുന്നതു യജ്ഞജാലങ്ങളാൽ അഭിശോഭിതമായത്, പറഞ്ഞു കേൾപ്പിച്ചാലും."

വൈശമ്പായനൻ പറഞ്ഞു: "യജ്ഞധർമ്മസമന്വിതവും പല ദാനധർമ്മത്തോടുകൂടിയത്, പ്രജാഭിരൂപശോഭിതവുമായ അതിനെപ്പറ്റി ഞാൻ ഭവാനോട് പറയാം. അംഗുഷ്ഠമാത്രരായ (തള്ളവിരലിനോളംപോന്ന) മുനികൾ സൂര്യരശ്മികൾ ഉള്ളവർ, മോക്ഷപ്രാപ്തവിധാനത്താലും നിരാബാധക്രിയാവശാലും സംവൃത്താവൃത്തത്തിൽ നിത്യവും ബ്രഹ്മപരായണരുമായി ബ്രഹ്മസംഗം പ്രാപിച്ച് രാജാവേ, ശ്രീയാണ്ടവരും പാവനരുമായ ബ്രാഹ്മണർ, പരിതബ്രഹ്മചര്യരായി, ബ്രഹ്മജ്ഞാനം തെളിഞ്ഞവരായി, ആയിരം യുഗം ചേരുമ്പോൾ പ്രഭാവത്തിൽ ലയിക്കുന്നു. അങ്ങനെയുള്ള ബ്രാഹ്മണർ വിത്തവാന്മാരാണ്, ജ്ഞാനസിദ്ധന്മാരാണ്, സമാഹിതരാണ് വ്യതിരിക്തേന്ദ്രിയനായ വിഷ്ണു യോഗാർത്താവ്, ബ്രഹ്മസംഭവൻ, ദക്ഷൻ, പ്രജേശനായി എല്ലാ പ്രജാവ്രജത്തേയും സൃഷ്ടിക്കുന്നു. അക്ഷരാൽ, സൗമ്യരാണ് വിപ്രന്മാർ. ക്ഷരാൽ ക്ഷത്രിയർ ബാന്ധവരാണ്. വികാരത്താൽ വൈശ്യർ, ധൂമവികാരത്താൽ ശൂദ്രർ ഇങ്ങനെയാണ് നാലുവർണ്ണങ്ങളുടെയും സൃഷ്ടി. ചിന്തിച്ച് മഹാവിഷ്ണു ശ്വേതരക്തപീതനീലവർണ്ണരായി ബ്രാഹ്മണരെ സൃഷ്ടിച്ചു. പിന്നെ നാലുതരം പ്രജകൾ വർണ്ണങ്ങളായി ഭവിച്ചു. അവരാണ് നാലു വർണ്ണങ്ങളായ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രന്മാർ. ഏകലിംഗരും വെവ്വേറെ ധർമ്മമുള്ളവരുമായി ആ നാലു വർണ്ണങ്ങൾ. ആ മഹാത്ഭുതകർമ്മാക്കൾ യാതനയ്ക്കു ചേർന്നവിധം വർത്തിച്ചു. എല്ലാ ധർമ്മകർമ്മങ്ങളും അറിയുന്നവരാണവർ. വേദോക്തമായ ക്രിയ ആദ്യത്തെ മൂന്നു ജാതിക്കാർക്കുമാത്രം നിശ്ചയിച്ചു. അതു വൈഷ്ണവാ ബ്രാഹ്മണമായ യോഗത്താലാണ് രാജാവേ! പ്രജ്ഞതേജോയോഗബലത്താൽ പ്രാചേതസനായ പ്രഭു വിഷ്ണു തന്നെ മഹായോഗികർമ്മങ്ങൾക്ക് അന്തരസ്ഥൻ. പിന്നെ ശുശ്രൂഷയ്ക്കുവേണ്ടി കർമ്മവിവർജ്ജിതരായ ശൂദ്രർ നിശ്ചയിക്കപ്പെട്ടു. അതുകൊണ്ട് അവർ സംസ്കാരത്തെ അർഹിക്കുന്നില്ല. അവർക്കു വേദപഠനവുമില്ല. തീയുണ്ടാകുമ്പോൾ കടയുന്ന അരണിയിൽനിന്ന് പുകയുണ്ടായിവന്ന് പരന്നു കാര്യത്തിന്ന് എപ്രകാരം പറ്റാതെപോകുന്നുവോ, അപ്രകാരം ശൂദ്രന്മാർ മന്നിൽ ധാരാളമായി വർദ്ധിച്ചുവരുന്നു. അവരുടെ ജനുസ്സ് അസംസ്കാരംമൂലം ശ്രുതിപ്രോക്തധർമ്മകർമ്മമൊന്നുമില്ലാത്തതാകുന്നു.

പിന്നെ വേറെ ബ്രഹ്മയോനികളായി ദക്ഷപുത്രർ ഉണ്ടായി. അവർ ബലവാന്മാരും മഹോത്സാഹരും മഹൗജോവര്യശാലികളുമായി. ആ വൻപരോട് പിതാവ് പറഞ്ഞു: 'പുത്രന്മാരേ, നിങ്ങളുടെ വായകൊണ്ടു ഭൂമിയുടെ വലുപ്പം (അന്തം) ഞാൻ കേൾക്കണം. പുത്രബലാഢ്യനാണെന്നു കേൾക്കുമാറാകണം. പിന്നെ ഞാൻ പ്രജകൾക്ക് മഹത്തായ

ബലംചെയ്യുന്നതാണ്. ശരീരവലുപ്പംകൊണ്ടേ പ്രജകൾ ബലവാന്മാരാകൂ.' ഭൂമിയുടെ അന്തംകാണാൻ പുറപ്പെട്ട ആ പ്രജാപതിയുടെ പുത്രന്മാർക്ക് ഭൂമിദേവി തൻെറ രൂപം കാണിച്ചുകൊടുത്തില്ല. പിന്നെ, സ്വഭാവസിദ്ധമായ കൃതയുഗത്തിൽ വന്നപ്പോൾ എല്ലാ ഭൂതൗഘങ്ങളുടെയും ജനനി, ഭൂമി, വിഷ്ണുവാൽ പ്രേരിതയായി എല്ലാ പ്രാണികൾക്കും അമ്മയായി. അവൾ അണ്ഡജങ്ങളെയും സ്വേദജങ്ങളെയുംകൂടി ജനിപ്പിച്ചു. 'കർമ്മഭോഗികളായ പ്രാണികൾക്ക് ലഘു, സൂക്ഷ്മം, വിശാലം എന്ന അവസ്ഥയിലുള്ള രൂപം പ്രദാനംചെയ്തു.'

**22. പുഷ്കരപ്രാദുർഭാവം - പ്രവൃത്തിസ്ഥിതികഥനം -** ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണോത്തമാ, എന്തറിഞ്ഞാൽ ത്രേതായുഗത്തിൽ സർവ്വവിദ്യയുടെയും അവ്യയമായ സാരം കാണുവാൻ എനിക്കു കഴിയും?"

വൈശമ്പായനൻ പറഞ്ഞു: "പിന്നെ പുരുഷോത്തമനായ ദക്ഷൻ യോഗത്താൽ സ്ത്രീവേഷംപൂണ്ടിട്ട് ഒരു ഗിരിയുടെ മേലെ ഇരുന്നു. നല്ലമട്ടിൽ വലിയ ശ്രോണി, നല്ല ചില്ലിക്കൊടി, താമരപ്പൂപോലെയുള്ള മുഖം, തുടുത്ത കണ്ണ്, മനോഹരമായ ദേഹം ഇങ്ങനെ അവൾ സർവ്വാംഗസുന്ദരിയായി. ആ കന്യകയിൽ പ്രാചേതനൻ എന്ന ആ ദക്ഷൻ ദേഹാർദ്ധയോഗവിധികൊണ്ട് പത്മാസ്യകളായ കന്യകമാരെ ജനിപ്പിച്ചു. ദക്ഷൻ പുരുഷവേഷത്തിലാണ് അങ്ങനെ ചെയ്തത്. പിന്നെ എല്ലാവരും കാൺകെ സ്ത്രീരൂപം ഉപേക്ഷിച്ച് ഏറ്റവും മനോഹരമായ കാന്തിമാനായിത്തീർന്നു. ആ കന്യകമാരെ പ്രാചേതസനായ ദക്ഷൻ, പ്രഭു, വേദോക്തമായ ബ്രാഹ്മവിധിപ്രകാരം യുക്തരായ ഭർത്താക്കന്മാർക്കു നല്കി.

ധർമ്മന് പത്തു കന്യകമാരെ ഭാര്യമാരായി നല്കി. കശ്യപന് പതിമ്മൂന്നു കന്യകമാരെ നല്കി. സോമന് ഇരുപത്തേഴുപേരെ നല്കി. സമാധിസ്ഥനായ ദക്ഷൻ കന്യകമാരെ വിവാഹം ചെയ്തുകൊടുത്ത് ബ്രഹ്മക്ഷേത്രത്തിൽച്ചെന്ന്, ബ്രഹ്മാവു വസിക്കുന്ന പുണ്യമായ ഇടത്തിൽ ചെന്ന് വസിച്ചു. പിന്നെ അവൻ തപസ്സുചെയ്ത് മൃഗവർഗ്ഗങ്ങളോടുചേർന്ന് ഊഴി ചുറ്റി രാജാവേ! പുല്ലുതിന്നും കായും കിഴങ്ങുതിന്നും ആ തപോധനൻ തപസ്സാൽ വൃദ്ധനായി. അവൻെറ തപസ്സിൽ മൃഗങ്ങൾ വളരെ സന്തോഷിച്ചു. യജ്ഞകാലത്ത് ദീക്ഷിതനും പുണ്യകർമ്മംമാത്രം ചെയ്യുന്നവനും തപസ്സുകൊണ്ട് പാപം കഴുകിക്കളഞ്ഞവനുമായ ആ മുനി തൻെറ അഹിംസാപ്രധാനമായ തപസ്സിൻെറ ഫലം പ്രത്യക്ഷമായിക്കണ്ട് ആനന്ദിച്ചു. കർമ്മയജ്ഞാർത്ഥമായി ലക്ഷണാഢ്യയായ സിദ്ധിയെ കണ്ടു. കാലജ്ഞനായ ദക്ഷന് സംഗ്രാമകാലത്ത് കർമ്മയജ്ഞജനിതസിദ്ധിയുടെ ലക്ഷണങ്ങൾ കണ്ടുതുടങ്ങി. ദാനമാനപ്രവീരന്മാരും നിരുദ്വേഗരും നിരാമിഷരുമായ സ്വപുത്രരുമായവർ ആ വനത്തിൽ പത്നിമാരുമൊന്നിച്ചുപോയി മൃഗങ്ങളുമൊന്നിച്ചു കഴിച്ച് വൃദ്ധാവസ്ഥ പ്രാപിക്കുന്നു. ബ്രഹ്മസ്തോത്രത്താൽ സിദ്ധരായ ബ്രാഹ്മണർ പരമാത്മാവായ പരബ്രഹ്മത്തെ അവിടെ പ്രതിഷ്ഠചെയ്കയാലും ബ്രഹ്മാവ് അധിവാസം ചെയ്കയാലും ആ സ്ഥലത്തിന് (പ്രയാഗ) ബ്രഹ്മക്ഷേത്രമെന്നു പേർ വന്നു. കർമ്മനിർമ്മുക്തരും കോപമറ്റവരും ജിതേന്ദ്രിയരും നിഷ്കിഞ്ചനപഥാന്വേഷികളായി ഊഴിചുററുന്നവരുമായ യതികൾ ഈ സ്ഥലത്തെ ബ്രഹ്മക്ഷേത്രമെന്നു പറയുന്നു. മാനസികയും ബ്രഹ്മചാരിണിയുമായ ബ്രഹ്മാരൂഢയായി അവ്യക്തതയെ വ്യക്തമായി കാണുന്നു. അവ്യക്തമായതുതന്നെയാണ് സ്വഭാവംകൊണ്ട് ദുരതിക്രമമായി വ്യക്തമായിത്തീരുന്നത്. വ്യക്താവ്യക്തങ്ങളായ ഈ ഗതികൾ കാലധർമ്മത്താൽ സംജാതമാകുന്നു. ഈ പ്രജകളെല്ലാം ദക്ഷകന്യകമാരിൽനിന്നുണ്ടായി. അവ്യയനായ കശ്യപൻ കാലധർമ്മത്തെയിണക്കുകയാലാണ് അതു സംഭവിച്ചത്. ആദിത്യവസുരുദ്രന്മാർ, വിശ്വദേവൻ, മരുത്ഗണം, അനേകശീർഷരായ നാഗങ്ങൾ, സാദ്ധ്യന്മാർ, പന്നഗന്മാർ, കിന്നരന്മാർ, ആശരന്മാർ, ഗന്ധർവ്വന്മാർ, സുപർണ്ണന്മാർ, ഗരുഡന്മാർ, യക്ഷരോടുകൂടിയ നല്ല വസ്ത്രം ധരിക്കുന്ന കിന്നരന്മാർ. പശുക്കളോടുകൂടി ഗോക്കൾ, നരന്മാർ, ചരാചരങ്ങൾ, ഈ ഭൂമി ധരിക്കുന്ന പർവ്വതങ്ങൾ, ഗജസിംഹങ്ങൾ, വ്യാഘ്രങ്ങൾ, ഹയങ്ങൾ, പക്ഷിവർഗ്ഗങ്ങൾ, പത്മവർണ്ണങ്ങളായ നാൽക്കൊമ്പനാനകൾ, സർവ്വലക്ഷണവുംചേർന്ന കാമരൂപികളായ പ്രാണികൾ ഇവരെല്ലാം കശ്യപനും ദക്ഷകന്യകൾക്കുമുണ്ടായ മക്കളാണ്. സനാതനമായ ഈ ധർമ്മക്ഷേത്രത്തിൽ വീണ്ടും ജനിക്കുന്ന മുനികൾ പൂർവ്വകല്പത്തിലെ ഋഷിമാരുടെ രൂപം, ശരീരം, ശീലം, പരാക്രമം എന്നിവയാൽ സമ്പന്നരായിരിക്കും. ക്ഷേത്രജ്ഞർ മാനസലോകത്തിലും ധർമ്മിമാരാണ്, വേദഗോചരന്മാരാണ്. അവർ ദിവ്യലോകങ്ങളിൽ പ്രതിഷ്ഠ നേടുന്നു. മറ്റു തപസ്സിദ്ധരായ ഗൃഹസ്ഥന്മാർ രാജാവേ, ബ്രഹ്മചര്യത്തിനാൽ സിദ്ധരാകും. ഗുരുശുശ്രൂഷയാൽ സിദ്ധരായവരുമുണ്ട്. മന്നിൽ സിദ്ധിക്കുവേണ്ടി യോഗത്താൽ ഗതിയെ പ്രാപിച്ചവരും ക്ലേശംകൂടിയ സൽക്കർമ്മം ചെയ്യുന്നവരും ശിലോഞ്ഛവൃത്തികളും ധ്യാതരും ദൃഢവ്രതരും സപത്നീകരുമായ ചരിത്രവ്രതന്മാരുമൊക്കെ വ്യോമചരന്മാരായിത്തീരുന്നു."

**23. പുഷ്കരപ്രാദുർഭാവം - ദക്ഷയജ്ഞം -** വൈശമ്പായനൻ പറഞ്ഞു: "പിതാമഹനെ മുൻനിർത്തി മേരുവിൽ സമാഹിതരും ജാടാജിനാഢ്യരും കോപംവിട്ടവരും ജിതേന്ദ്രിയരുമായ വിപ്രന്മാർ ഉണ്ടായിരുന്നു. പർവ്വതാന്തരമായ ആ സ്ഥലത്ത് വളരെ വൃക്ഷങ്ങൾനിറഞ്ഞ് കൗതുകംചേർന്നിരുന്നു. ധാതുക്കൾചേർന്ന പാറകൾ ചേർന്ന് മുള്ളുകൂടാതെ വിശാലമായിക്കിടക്കുന്ന ഒരു മൈതാനത്തിൽ അവർ ആ അദ്ധ്വരം നടത്തി. അവിടെ മൂന്നു ബ്രഹ്മവേദത്തിൻെറയും ബ്രഹ്മധ്വനി മുഴങ്ങി. മന്ത്രയജ്ഞസ്ഥരായി നിത്യവും വ്രതഹിതോദ്യരായി ഏകാഗ്ര്യാധാനവുംചെയ്ത് ആ ബ്രാഹ്മണോത്തമന്മാരെല്ലാം മന്ത്രങ്ങളാൽ വേർതിരിച്ച് സമാഹിതമാനസരായി വേദജ്ഞരായ മുനിമാരെല്ലാം, അഗ്നിയെ മൂന്നാക്കിത്തീർത്തു. പിന്നെ അവർ ഒന്നിനെ മൂന്നാക്കിയതിൻെറ തത്ത്വംഗ്രഹിച്ചു. ഹവിസ്സുകൊണ്ടു പ്രസരിക്കുന്ന മഹാഗ്നി ഒന്നുമാത്രമാണല്ലോ സ്വധകൊണ്ടു മന്ത്രകാര്യം നടത്തുക. അവിടെ ഭൂതസൽകൃതനായി ഭഗവാനായ ദക്ഷനും സ്വയം വന്നുചേർന്നു. ബ്രാഹ്മണകരനായ ബ്രഹ്മാവ്, സർവ്വഭൂതപിതാമഹൻ, ദണ്ഡചർമ്മാസി, ദണ്ഡ്യാഢൻ, ശിഖാവാൻ, പങ്കജാനനൻ, സന്താപമൊക്കെ വിട്ടവനായി, ജിതക്രോധനായി, ജിതേന്ദ്രിയനായി പുഷ്കരത്തിലെത്തി മേധയോടുകൂടിനിന്ന് ബ്രഹ്മാവ് ജയിച്ചു. ബ്രഹ്മപ്രോക്തങ്ങളായ സാമങ്ങൾ ബ്രഹ്മവാദികൾ പാടുന്ന മനോഹരസ്വനം സർവ്വത്ര വ്യാപിച്ചു. നെയ്യ്, പാല്, യവം, വ്രീഹി, മുഖ്യമായ ഹവിസ്സുകൾവേദത്തിൽ പറഞ്ഞമാതിരി കല്പിതമായി ബ്രഹ്മപദത്തിൽ മഖത്തിൽവെച്ചു ശമീഗർഭസമുത്ഥയായ അഗ്നിയെ, ആഗ്നേയരണി മഥിച്ച് ബ്രഹ്മാവ് ആദ്യമായി മറ്റൊരു അഗ്നിയെ ഉണ്ടാക്കി. അഗ്നി അല്പമായ ദ്രവ്യം യജ്ഞത്തിൽ വിധിക്കുന്നില്ല. ഹുതദ്രവ്യമയമായ ബലം വിഭവത്താൽ പ്രവർത്തിക്കുന്നു. അദ്ധ്വരത്തിൽ പ്രയോഗിച്ച ഹവിസ്സു ഫലമാകുമ്പോൾ പ്രയോഗജ്ഞരായ മുനിമാർ, ബ്രഹ്മവാദികൾ പ്രയോഗിക്കുന്നു. ആറുമാസം നാലു വേദം ബൃഹസ്പതി ചൊല്ലി. ബ്രഹ്മാവിൻെറ യജ്ഞത്തിൽ ബ്രഹ്മസമൃദ്ധിയുണ്ടായി. ശിക്ഷാക്ഷരംചേർന്ന് വലിയ മാധുര്യത്തോടുകൂടി അനുസ്വാരംചേർന്ന് അഴകോടെ സ്വര

സ്വതിയെ അവൻ ഓതി. ആ ബ്രഹ്മപ്രോക്തമായ ബ്രഹ്മഘോഷത്താൽ ആ മഖം വ്യക്തമായി മറ്റൊരു ലോകം പോലെ ശോഭിച്ചു. ബ്രഹ്മമുഖോൽഭൂതമായ മഖം ബ്രഹ്മശബ്ദമയവും അനാമയവുമായി പ്രയോഗിച്ച് ഒത്തിണങ്ങി ജല്പിക്കുന്നവിധം വർദ്ധിച്ചു. സമിത്ത്, സോമകലശം, പല മാതിരി പാത്രം, യവം, വ്രീഹി, ഘൃതം ഇവയൊക്കെ നിറച്ച ജലപാത്രങ്ങൾ, പശുക്കൾ, മറ്റു കർമ്മത്തിന്നൊത്ത കർമ്മപ്രാപ്പങ്ങൾ, പാലുള്ളവയും പശുക്കിടാങ്ങളുള്ളവയുമായ പശുക്കൾ, ബ്രഹ്മവൃദ്ധർ, വയോവൃദ്ധർ, തപോവൃദ്ധർ, ബ്രഹ്മജ്ഞാനമയനായ ദേവൻ വിദ്യയോടുകൂടി, മാനസത്താൽ ക്രിയാമൂർത്തി, സ്വയംഭൂതങ്ങൾ, ബ്രഹ്മാവ് അവരൊക്കെ മരുത്തുക്കളോടു കൂടിനിന്ന് ഹോമിച്ചു. തേജോമൂർത്തിസ്വരൂപാഢ്യമായമട്ടിൽ ഒരു കർമ്മവുമില്ല. വേദപ്രോക്തമായ വിധിപ്രകാരം ഏതു ജീവി ചെയ്യുന്ന കർമ്മവും ഒക്കില്ല. ആഗ്നേയമായ അരണിയെ മഥിച്ച് ശമീഗർഭത്തിൽനിന്നുത്ഭവിച്ച അഗ്നികൊണ്ട് പൂർണ്ണമായ അഗ്നിഷ്ടോമം എന്ന മഖം ആ സർവ്വശക്തനായ ബ്രഹ്മാവ് ചെയ്തു. അപ്പോൾ സദസ്യരാൽ ആ സദസ്സ് അദ്ധ്വരത്തിൽ ശോഭിച്ചു. സാനുസാരമായ ക്രിയാഘലത്തോടെ നല്ല വാക്കുകൾ വേദവേദാംഗപാരഗരായ തപോധനന്മാർ കർമ്മങ്ങളോടെ ചൊല്ലി. സൂര്യേന്ദുതുല്യരായ ഋഷിമാരാൽ ആ ഋതു ശോഭിച്ചു. മഹത്തായ ബ്രഹ്മഘോഷത്താൽ മറ്റൊരു ബ്രഹ്മലോകംപോലെ മന്നിൽവന്ന വിണ്ണവരാൽ അവിടം ശോഭിച്ചു. വേദവേദാംഗവിദ്വാന്മാർ വിനീതരായ ബ്രഹ്മവാദികൾ വന്നും പോയും ഇരിക്കുന്ന തപഃശ്രാന്തന്മാർ, ഇവർ വിണ്ണിലും പൂജ്യരായവരാണ്. ജ്വലിക്കുന്ന ആ വിപ്രന്മാർ മഖത്തിൽ മൂന്നഗ്നികളുമായി ബ്രഹ്മലോകത്തെന്നവിധം ബ്രഹ്മന്റെ ആ ക്രതുവിൽ ശോഭിച്ചു. ഇന്ദ്രപ്രോക്തങ്ങളായ സാമങ്ങൾ ബ്രഹ്മവാദികൾ പാടുന്നു. അദ്ധ്വരത്തിൽ യജുസ്സുക്കൾ ബ്രഹ്മവചനങ്ങൾ പ്രയോഗിക്കുന്നു. തപഃശാന്തബ്രഹ്മപരന്മാരും സത്യവ്രതപരായണരുമായ മുനിമാർ ശ്രൗതവാദിമനസ്സോടെ അണഞ്ഞു. രാജാവേ, ഹോതാവായും ബ്രഹ്മനായും സർവ്വധർമ്മജ്ഞരിൽ ശ്രേഷ്ഠനും പുരാണനും ബ്രഹ്മസംഭവനുമായ ബൃഹസ്പതി നിന്നു. യജ്ഞത്തിന്റെ അവസാനത്തിൽ യജമാനൻ വിഷ്ണുവിനെ പൂജിച്ചു. തപസ്സേന്തുന്ന അദിതിയുടെ അന്ത്യഗർഭത്തിൽ രാജാവേ, വിഷ്ണു, അജൻ, ബ്രഹ്മൻ, നിർദ്വന്ദ്വം നില്ക്കുന്നു. അവന്ധ്യവും അപ്രമേയവും കർമ്മജാലവിവർജ്ജിതവുമായ അവന്ന് ആത്മാവ് നിഷ്പരിഗ്രഹരായ മുനികളാകുന്നു. ദോഷങ്ങൾ ചേർന്ന വിഷയഗ്രഹവും രാജാവേ, ദോഷങ്ങളൊക്കെ ഒന്നിച്ച് മനോബലത്താൽ മൂടുന്നു. ഇന്ദ്രിയഗ്രാഹവിഷയം ചരിക്കുന്നവർ നിഷ്പരിഗ്രഹരാകുന്നു. പരിഗ്രഹം നല്ല കർമ്മമാണ്. വിദ്യയുടെ ലക്ഷണമാണത്. അതു ലോകങ്ങൾക്കെല്ലാം ലോകമായി ശോഭിക്കുന്നു. അവിടെ ദേവന്മാർ ഹവ്യപുഷ്ടരായി നാശത്തെ ഏല്ക്കാതെ വർത്തിക്കുന്നു. ഭാരതാ, യജമാനൻ ഭോഗത്തോടുകൂടി കർമ്മസിദ്ധമായ പദം നേടി. പത്നിമാരോടുകൂടി അല്ലൽകൂടാതെ മോദിക്കുന്നു.

യജ്ഞാന്തത്തിൽ ദ്വിജർക്ക് പർവ്വതേന്ദ്രനെ സുനിർമ്മലമായ മനസ്സോടെ സർവ്വഭൂതദയാപരനായ ആ പ്രഭു നല്കി. ആ ശൈലം പരസ്പരഹിതൈഷികളായ അവർ സർവ്വവിധത്തിലും പരിശ്രമിച്ചിട്ടും വെട്ടിമുറിച്ച് പങ്കിട്ടെടുക്കുവാൻ ശക്തരായില്ല. പിന്നെ ആ ബ്രാഹ്മണരെല്ലാം ഭൂമിയിൽ ഒരിടത്തിരുന്നു. അവരെല്ലാം അത്യദ്ധ്വാനംമൂലം തളരുകയും വിവർണ്ണമുഖരാവുകയുംചെയ്തു. സുപാർശ്വനായ ഗിരിവരൻ മധുരമായ വാക്കാൽ ആ ദ്വിജേന്ദ്രന്മാരോടെല്ലാം നമസ്കാരപൂർവ്വം പറഞ്ഞു."

പർവ്വതശ്രേഷ്ഠൻ പറഞ്ഞു: "ദേഹേന്ദ്രിയാദികളിൽ ആത്മബുദ്ധിയോടുകൂടിയവരാണ് നിങ്ങൾ. അങ്ങനെയുള്ള നിങ്ങളുടെ കൈയൂക്കുകൊണ്ട് എന്നെ പിളർക്കുവാൻ നിങ്ങൾക്കു കഴിയുന്നതല്ല. തമ്മിൽ മത്സരിക്കുന്ന നിങ്ങൾ ദിവ്യമായ നൂറു സംവത്സരം ശ്രമിച്ചാലും സാദ്ധ്യമല്ല. നിങ്ങൾ എല്ലാവരും ഒന്നായി സ്വന്തം സമാധിയിൽ നില്ക്കുകയാണെങ്കിൽ, വിരോധമില്ലാതെ ഒപ്പം സുഖമായി വിഭജിക്കാം. സഹജമായ സ്വഭാവത്തെ കീഴടക്കുവാനുള്ള ബലം രാഗദ്വേഷങ്ങൾമൂലം നഷ്ടപ്പെട്ടുപോകും. രാഗദ്വേഷങ്ങൾ വിട്ടാൽ ശാശ്വതമായ ബ്രഹ്മസിദ്ധി ലഭിക്കുന്നതാണ്. സ്വർഗ്ഗത്തെപ്പോലും ഞാൻ വിണ്ട പാറകളാൽ പിളർക്കാം. വ്യാപിച്ച ധാതുക്കളാലും ചായുന്ന മുടികളാലും ഇടിഞ്ഞ ഗർത്തങ്ങളാലും വീണ നാഗങ്ങളാലും ഗുഹയ്ക്കുള്ളിലെ പല വ്യാളങ്ങളാലും പ്രേരിതനായ ഞാൻ പിളർന്നുകളയാം."

വൈശമ്പായനൻ പറഞ്ഞു: "ഗിരീന്ദ്രൻ നന്മയിൽ പറഞ്ഞതായ ആ വാക്യം സ്വീകരിച്ച് ഉടനെ മിണ്ടാതെ ആ ബ്രാഹ്മണസത്തമന്മാർ അടങ്ങിയിരുന്നു."

## 24. പുഷ്കരപ്രാദുർഭാവം – ചിത്തശുദ്ധികഥനം –

വൈശമ്പായനൻ പറഞ്ഞു: "ബലിഹോമങ്ങൾ നാൾതോറും ഗൃഹസ്ഥധർമ്മമുള്ള തപസ്വികളായ ബ്രാഹ്മണർക്ക് ദിനം പ്രതി വർദ്ധിച്ചു ഭാരതാ! അന്നുമുതൽ അർച്ച്യരായ ദേവന്മാരെ ആ ബ്രഹ്മജ്ഞന്മാരിൽ ബ്രഹ്മവാദികൾ ഭൂമിയിൽ അർച്ചിച്ചു രാജാവേ! ആ ബ്രഹ്മസദനത്തിൽ മുള്ളുള്ള പുല്ലുകൂടാതെ പരന്ന സ്ഥലത്ത് പുല്ലും വിറകുമുള്ള പുണ്യപർവ്വതഭൂമിയിൽ ഭഗവാന്റെ ക്രിയയുംകണ്ട് പാർക്കുന്ന ദിക്കിൽ തപസ്സിന്ന് അർത്ഥിക്കുന്ന മഹാഭാഗർ ബ്രഹ്മചര്യവ്രതസ്ഥിതന്മാർ ഗൃഹസ്ഥധർമ്മനിഷ്ഠരായി, ജിതക്രോധരായി, സമാഹിതരായി. യതിമാരും കാംക്ഷയോടെ ധർമ്മത്താൽ കാംക്ഷിതരായി. വന്ദ്യകർമ്മത്തിൽ ശ്രദ്ധയുള്ള ബ്രാഹ്മണപുംഗവന്മാർ, അഗ്നിഹോത്രവ്രതസ്ഥാതരും ജിതക്രോധരും സമാഹിതരുമായ ബ്രാഹ്മണർ, ദൈവതുല്യരും കർമ്മികളുമായ ബ്രാഹ്മണർ, ചീരവല്ക്കലംചുറ്റി നിഷ്ഠയോടെ ജിതേന്ദ്രിയരായി ഉഗ്രമായ വ്രതമെടുത്ത്. ഈ ക്രമപ്രാപ്തമായ വിധാനത്താൽ ബ്രഹ്മചര്യം ചരിച്ചു. ബ്രഹ്മവാദികളായ മുനിശ്രേഷ്ഠന്മാർ, പൂർവ്വന്മാർ ആചരിക്കുംപോലെ ക്രമപ്രകാരം സനാതനമായ പുണ്യമായ വേദസംസ്കാരം പ്രാപിച്ചു. സമ്പൂർണ്ണ വേദജ്ഞാനം നേടുന്നതുവരെ കേൾക്കുവാൻ പാടില്ല; രൗദ്രമായ വ്രതമെടുക്കരുത്. ത്യാഗത്താൽ ഗമിക്കരുത്, ഗൃഹധർമ്മം ഉപേക്ഷിക്കരുത്. ഈ വഴിക്ക് വേദസഞ്ചയംകൂടാതെ ഗമിക്കരുത്. മുഖ്യമായ ഋക്സഞ്ചയവും സാമഗാനവും അല്ലയോ ഭരതർഷഭാ, സന്താനമില്ലാത്തവരും കേട്ട് അതിന്റെ ഫലം നേടുന്നതാണ് ഭരതർഷഭാ! ബ്രാഹ്മണന്മാർ ഗുരുവിന്റെ പരിചര്യയാലും ഫലംനേടും. വേദം ശ്രവിക്കാത്തവനെയും ഗ്രഹിക്കാത്തവനെയും രാജാവേ, ധാർമ്മികനായ രാജാവ് ശൂദ്രകർമ്മത്തിന്നായി നിയമിക്കണം. ബ്രഹ്മാദരവില്ലാത്തവൻ ദ്വിജനാകുന്നതല്ല. ശ്രോത്രവിഷയത്തിൽ മനസ്സ് സമാഹിതമായിട്ടുള്ളവനേ ബ്രാഹ്മണനാകൂ! സമ്പന്നനായ ബ്രാഹ്മണൻ ആത്മൈശ്വര്യം കൊതിക്കുന്നുണ്ടെങ്കിൽ അങ്ങനെയാണ് ചെയ്യേണ്ടത്."

## 25. പുഷ്കരപ്രാദുർഭാവം – ദേവാസുരയജ്ഞകലഹം

– വൈശമ്പായനൻ പറഞ്ഞു: ഗോക്കൾ, ബ്രാഹ്മണർ, നാഗങ്ങൾ, ചന്ദ്രാദിത്യന്മാരെ പുരസ്കരിച്ചിരുന്ന അവർ ബ്രഹ്മസമ്പത്തിക്കായി വിപ്രന്മാരെയും ദേവന്മാരെയും പൂജിച്ചു. നാരദൻ മുതലായ ഗന്ധർവ്വന്മാരും ഋഷികളും രാജാവേ, യജ്ഞത്തിൽ എന്നും ക്രമപ്രകാരം ബ്രഹ്മാവിനെ പൂജിച്ചു.

മധുരമായ ചൊല്ലുകളാൽ പൂജിക്കപ്പെട്ട, പഞ്ചേന്ദ്രിയനിയന്ത്രണമുള്ള, സർവ്വഭൂതപ്രിയങ്കരനായ സർവ്വഭൂതഹിതൈഷിയായി ബ്രഹ്മാവ് യജ്ഞാന്തത്തിൽ 'നന്ന് നന്ന്' എന്നു പറഞ്ഞു. പിന്നെ ഭഗവാൻ, പ്രഭു, കശ്യപനോട് പറഞ്ഞു: 'ഭവാനും മക്കളോടുകൂടി ഭൂമിയിൽ തികഞ്ഞ വരദക്ഷിണയോടെ യജ്ഞാനുഷ്ഠാനം ചെയ്യുക.'

അപ്പോൾ എല്ലാ യക്ഷന്മാരും അസുരന്മാരും പരസ്പര വിരോധികളായി 'പ്രഭോ, ഞങ്ങൾ മുമ്പേ യജിക്കാം, ഞങ്ങൾ മുമ്പേ യജിക്കാം', എന്നു തമ്മിൽത്തമ്മിൽ തിരക്കി, ആ ബലദർപ്പിതർ ഭേദിക്കുകയായി, ദൈത്യന്മാരും ദേവന്മാരും പരസ്പര ജയകാംക്ഷികളായി, യുദ്ധത്തിന്നായി തങ്ങളുടെ വലിയ കൈകൾ ഉയർത്തി യുദ്ധസന്നദ്ധരായി. അഘമില്ലാത്ത ഋഷിമാരും വേദവേദാംഗപാരഗരായ വിപ്രന്മാരും തടുത്തിട്ടും അവർ അടങ്ങിയില്ല. തൊഴുത്തിൽ കൂറ്റന്മാർ എന്നപോലെ അവർ തടുത്തിട്ടും നില്ക്കാതെ പോരാടി. എല്ലാവരും പരസ്പരം ഘോരമായി യുദ്ധംതുടങ്ങി. എല്ലാ ഭൂതങ്ങളും മൃത്യുവിൻെറ പിടിയിൽപ്പെട്ടുപോയി. പിന്നെ വലിയ ശബ്ദമുണ്ടാക്കി അലറി മഹാബലരായ അവർ കൈകളാൽ ക്രുദ്ധരായി ചിറകുള്ള ഖഗങ്ങളെപ്പോലെ പരസ്പരം തടുത്തു പൊരുതി. ഇത്രയും ആളുകൾ കാലൂന്നിയപ്പോൾ ഭൂമി ഉലയുകയായി. വെള്ളത്തിൽ തോണിയിൽ ജനങ്ങൾ കയറുമ്പോൾ താഴുന്നവിധം ഭൂമി കീഴ്പോട്ട് താണു. ഘോരമായി ആർക്കുന്ന ഗജങ്ങൾപോലെ പർവ്വതം തകർന്നു. കാറ്റടിച്ചു പുഴകൾ കലങ്ങിപ്പോയി മധുവും വിഷ്ണുവും തമ്മിൽ പോരാട്ടമുണ്ടായി. യുഗാന്തകരവും അത്യുഗ്രവും എല്ലാ പ്രാണികൾക്കും ഭയങ്കരവുമായിരുന്നു ആ പോരാട്ടം. ബലപൗരുഷമാർന്ന മധുവിൻെറ ബലം വിഷ്ണു മഥിച്ചു. വെള്ളംകൊണ്ട് അഗ്നിയുടെ ശക്തി എങ്ങനെ മുടിക്കുന്നുവോ, അപ്രകാരം സർവ്വോപകാരിയായ ഭഗവാൻ മധുവിൻെറ ബലത്തെ നശിപ്പിച്ചു."

**26. പുഷ്കരപ്രാദുർഭാവം - മധുമഥനം -** വൈശമ്പായനൻ പറഞ്ഞു: "ബലവാനായ ആ ദൈത്യൻ, ഭീമപരാക്രമനായ മധു, തീക്ഷ്ണമായ ബാണംകൊണ്ട് മലയുടെയുള്ളിൽ മഹേന്ദ്രനെ ബന്ധിച്ചു. ലക്ഷണജ്ഞാനിയായ മധു പ്രഹ്ലാദൻെറ വാക്കുകേട്ടിട്ടാണ് ഇന്ദ്രനെ ബന്ധിച്ചത്. ഇന്ദ്രൻെറ എല്ലാ ഐശ്വര്യവും തനിക്കു സിദ്ധിക്കുമെന്ന് ബുദ്ധിശൂന്യനായ മധു വിചാരിച്ചു. മർമ്മത്തിലേക്ക് ആയസമയബാണങ്ങൾ വിട്ട് പലതാലും പിളർന്നു. പിന്നെ യുദ്ധകോവിദനായ മധു വിഷ്ണുരുദ്രന്മാരെ യുദ്ധത്തിന്നു വിളിച്ചു. പോരിൽ എല്ലാവരെക്കാൾ മീതെയായി വിളങ്ങുന്ന അവൻ കാലചോദിതനായിട്ടാണ് പോരിന്നു വിളിച്ചത്. കാശ്യപേയന്മാർ രണ്ടു ഭാഗമായി നിന്നു. മധുവിൻെറ പക്ഷത്തു നില്ക്കുന്നവർ, ഗദയുമേന്തി പോരിന്നായി ദാനവന്മാർ, പാഞ്ഞേറ്റു ചെന്നു. ഗന്ധർവ്വകിന്നരന്മാരായ വാദ്യഘോഷവിചക്ഷണന്മാർ നൃത്തംവെച്ചു ചാടി ഏറ്റവും ആഹ്ലാദത്തോടെ ചിരിച്ചു. സ്വഭാവത്താലെ മാധുര്യമുള്ള തന്ത്രി പ്രയോഗിച്ച് പൊരുതുന്ന രാഗിയായ മധുവിൻെറ ഹൃദയത്തെ ഇളക്കിവിട്ടു. സത്യവാദിയായ പത്മയോനി പറഞ്ഞതനുസരിച്ച്, മധുവിൻെറ ബലംകുറയ്ക്കാൻ സത്യവാദികളായ ഗന്ധർവ്വന്മാർ ഈ വികാരങ്ങളെ ഉണ്ടാക്കി. ശക്തനായ മധു ഗന്ധർവ്വഗാനത്തിൽ മനസ്സുവെച്ചു. ദാനവന്മാരും അസുരന്മാരും പ്രത്യക്ഷമായി അലറി. മധുവിൻെറ ഉള്ള് ഇളകിയതായി യോഗദൃഷ്ടിയാൽ ദർശിച്ച വിഷ്ണു മന്ദിരത്തിൻെറ ഉള്ളിൽ ദാരുവിൽ അഗ്നി എന്നപോലെ പ്രവേശിച്ചു. ഋഷിമാർ അല്പം ഉള്ളുനടുങ്ങി. ദീപ്തമതിയായ പിതാമഹനെ മുമ്പാക്കി ക്ഷണത്തിൽ മറഞ്ഞു. മധുതുല്യേക്ഷണനും ക്രുദ്ധനുമായ മധു വിഷ്ണുവെ കൈകൊണ്ടു ചെന്നിക്ക് പ്രഹരിച്ചു. എന്നാൽ അടികൊണ്ട് ഹരി ഇളകിയില്ല. വിഷ്ണുവും ഉടനെ ദൈത്യനെ കരാഗ്രത്താൽ സ്തനാന്തരത്തിൽ പ്രഹരിച്ചു. ഉടനെ മധു മുട്ടുകുത്തിവീണ് രക്തം ഛർദ്ദിച്ചു യുദ്ധകോവിദനായ വിഷ്ണു വീണുകിടക്കുന്ന ദൈത്യനെ അടിച്ചില്ല. കയ്യാങ്കളിയുടെ അടവ്. അചിന്ത്യപരാക്രമനായ വിഷ്ണു ചിന്തിച്ചു. മുട്ട് ഊന്നി ഊഴിയിൽനിന്ന് ഇന്ദ്രധ്വജംപോലെ ഉയർന്ന് മധു ക്രോധത്തോടെ ദൃഷ്ടിയാൽ ദഹിപ്പിക്കുന്നവിധം നോക്കി. തമ്മിൽ അവർ പരുഷവാക്കുകൾകൊണ്ട് തർജ്ജിച്ചു. തമ്മിൽ കൊല്ലുവാൻ നിനച്ച അവർ കയ്യാങ്കളിക്ക് പാഞ്ഞ് ഏറ്റു. കൈയൂക്കുള്ള രണ്ടുപേരും യുദ്ധകോവിദരാണ്. രണ്ടുപേരും തപശ്ശാന്തരാണ്. രണ്ടുപേരും സത്യവിക്രമന്മാരാണ്. രണ്ടു പേരും കനത്ത പ്രഹരം ഏല്പിക്കുന്നവരാണ്. രണ്ടുപേരും വീരന്മാരാണ്. അവർ തമ്മിൽത്തമ്മിൽ പിടിച്ച് അങ്ങോട്ടുമിങ്ങോട്ടും വലിച്ചിഴച്ച്, പാറപോലുള്ള ചിറകുകൊണ്ട് രണ്ടു മലകളെന്നപോലെ പോരാടി, മത്തരായ അവർ, തമ്മിൽത്തിരക്കി വികർഷിക്കുമ്പോൾ, കൊമ്പുകൊണ്ടു കുംഭികളെന്നപോലെ പരസ്പരം നഖംകൊണ്ടു പിളർന്നു. ഉടനെ മുറിവുകളിൽനിന്നു ധാരാളം രക്തംപ്രവഹിച്ചു. ധാതുചേർന്ന സ്വർണ്ണം വർഷത്തിൽ കുന്നിൽനിന്ന് ഒഴുകുന്നമാതിരി ഒഴുകി. ഒഴുകുന്ന രക്തം ദേഹത്തിലണിഞ്ഞ് പോരിൽ ജയിക്കുവാനായി കാലുയർത്തിച്ചവിട്ടി അവർ ഭൂമി കീറി. ആ വീരന്മാർ തമ്മിൽ പലമാതിരി പാഞ്ഞേറ്റു. ചിറകുകൊണ്ട് മാംസകാംക്ഷികളായ പക്ഷികൾ എന്നപോലെ പൊരുതി. അപ്പോൾ വാനിൽ പുഷ്കരത്തിൽ സർവ്വഭൂതങ്ങളും അക്ഷരശുദ്ധിയോടെ സിദ്ധന്മാർ ചൊല്ലുന്നതു കേട്ടു – സത്യമായ വിഷ്ണുസ്തുതികൾ ആ സത്യവിക്രമനെപ്പറ്റി ഇങ്ങനെ ചൊല്ലുന്നതു കേട്ടു. 'ശരീരം ധാതുവോടുകൂടി ചേതനാന്വിതമായി, ആ ബ്രഹ്മം ഇന്ദ്രിയങ്ങളോടുചേർന്ന് തേജോഭൂതമായി, സനാതനമായി, ധ്രുവമായി പ്രളയകാലത്ത് സൂക്ഷ്മമായി നില്ക്കുന്നു. വീണ്ടും ബഹുരൂപമായി പലവിധത്തിൽ സൂക്ഷ്മം ഉണ്ടാവുകയായി. ഭൂതഭാവമുണർത്തി മൂന്നു ലോകത്തിലും കാമദായകനും സുരൂപനുമായി വശി പലമട്ട് ലോകംചുറ്റുകയായി. പല കാരണവും ചേർന്ന് മാനസീതനു പ്രാപിച്ചവൻ യോഗാത്മാവ് ഊഴി താങ്ങുന്നവനായി, നാഗാത്മാവായി വന്ദിവർദ്ധനനാകുന്നു. ബ്രഹ്മഭൂതവും ഏറ്റവും സൂക്ഷ്മവുമായ ആത്മാവിനെ ഈശ്വരനായി ബ്രഹ്മത്താൽ വിപ്രരിലും യുദ്ധത്താൽ ക്ഷത്രിയരിലും ദാനധർമ്മത്താൽ വൈശ്യരിലും ശൂദ്രരിൽ പരിചര്യയാലും ദർശിക്കുന്നു. പൈക്കളിൽ ക്ഷീരദാനത്താലും അശ്വങ്ങളിൽ മഖോക്ഷണാലും പിതൃക്കളിൽ ഊഷ്മാവാലും അമർത്ത്യരിൽ ഹവിർഭാവാലും ദർശിക്കപ്പെടുന്നു. വ്യതിരിക്തമായ നാലംഗങ്ങളാലും, മൂന്നു ധാതുക്കളാലും മൂന്നു ലോകവും ഏഴു നിത്യരായ പിതൃക്കളാലും കാത്തുപോരുന്നു. ചന്ദ്രസൂര്യമയവും നിത്യവുമായ ആ രൂപം നിഹിതാത്മകമാണ്. പ്രകാശവും അപ്രകാശവും സ്വതേജസ്സാൽ നിഗൂഢമാണ്. നിത്യവും മൂന്നു പിതൃക്കൾ ദിനനാഥനെ വായ്പിക്കുന്നു. നാലുപിതൃക്കൾ വൃത്തത്തിൽ ചന്ദ്രനെ വർദ്ധിപ്പിക്കുന്നു. മൂന്നു പിതൃക്കൾ നിത്യവും പിണ്ഡം ഭുജിക്കും. മറ്റു നാലും സിദ്ധപഞ്ചകം ഏല്ക്കുന്നു. നീതന്നെ അഞ്ചു ധർമ്മങ്ങൾ. നീതന്നെ അഞ്ചുകൂടാതെയുള്ളതും. സനാതനമയനും ദിവ്യനും ശാശ്വതനും ബ്രഹ്മസംഭവനും നീതന്നെ. അതുകൊണ്ട് ആ തേജസ്സിനെ അഗ്നിവായുക്കൾ എല്ലായിടത്തും ഏന്തുന്നു. ആ കർമ്മംകൊണ്ട് നീ ആദിത്യനായിത്തീർന്നു. അംശുക്കളാൽ ജഗത്തൊക്കെ ദഹിപ്പിക്കുമാറ് നീ അശിക്കുന്നു. യുഗാന്തകാലമാകുമ്പോൾ പരയായ സിദ്ധി കൈക്കൊള്ളുന്നു. പക്ഷസന്ധിയിൽ വാവിൻ ദിവസം മർത്ത്യലോകത്ത് നീ സഞ്ചരിക്കുന്നു. അപ്പോൾ

സൂര്യേന്ദുവസുസംഭൂതഗുഢാത്മർഷികളോടു കൂടിച്ചേരുന്നു. കർമ്മം യജിക്കുന്നവർക്ക് അതു സഫലവും പുഷ്ടിവർദ്ധനവുമാകുന്നു. ഹേതുക്കൾക്ക് അവികാരാർത്ഥമായി കാര്യമാറ്റം വന്നുകൂടാ. വനസ്പത്യൗഷധികളെ ഒപ്പം നീ കൈയേല്ക്കുന്നു. ബാലഭാവത്തിൽ നീ മന്നിൽ പക്ഷംതോറും ജനിക്കുന്നു. ഭൂതങ്ങൾക്ക് ഹേ ഭൂതേശാ, ഭാവിക്കുവേണ്ടി ധരാതലത്തിൽ വസുവായി മന്നിൽ എന്തുണ്ടോ, അത് സർവ്വഭൂതമയമാണ് വിഭോ! നീതന്നെയാണ് ആ വിവിധമായ, ശാശ്വതമായ ധരാതലത്തിൽക്കാണുന്ന ധർമ്മം, ദേവയജ്ഞവും മന്ത്രമാകുന്ന സനാതന ആത്മയജ്ഞവും! രണ്ടുവിധം സ്വർഗ്ഗമാർഗ്ഗം സൂര്യനും നിർമ്മലനായ ചന്ദ്രനുമാകുന്നു. പിതൃയാനത്തിന്ന് ചന്ദ്രനും ദേവയാനത്തിന്ന് അർക്കനുമാണ്. നീതന്നെയാണ് ഭൂമിയോടു ചേർന്ന് വിശ്വത്തെ അതിരാക്കിവെച്ചു ചരിക്കുന്നത്; ഗണമെല്ലാം ഒന്നാക്കിക്കൂട്ടി പാരത്രികോത്ഭവനാകുന്നതും! നീ ഒരുത്തൻമാത്രം സംഭൂതനാകുന്നു. പുരാണൻ, പുരുഷൻ, വിരാട് നീ തന്നെ. അക്ഷയനും അപ്രമേയനും നീതന്നെ! സ്വതന്ത്രനും വശിയും നീതന്നെ! തേജസ്സിൽ ഉണ്ടായ മൂർത്തിമാനും നീ തന്നെ! വായു ചുറ്റുന്ന ഖേചരനും നീതന്നെ! നീ നിത്യം വ്യാപിച്ചു നില്ക്കുകയാണ്. സാധനത്തിൽ, സൃഷ്ടിയിൽ, സംഹാരത്തിൽ, പ്രളയത്തിൽ നീ നില്ക്കുന്നു. ധാരണകാലത്ത് ധാതാവായും ദിക്കൊക്കെ ദൃഷ്ടിയിൽ ധരിക്കുന്നു. മുനിവർഗ്ഗങ്ങൾ സേവിക്കുന്നവനും കല്മഷമറ്റവനും നീതന്നെ! കർമ്മങ്ങളാൽ സത്യമാർന്നവനും സമരാഗനുമായ ജിതേന്ദ്രിയനാണ് നീ. വിബുധന്മാർ പുകഴ്ത്തുന്നവനും സിദ്ധന്മാരും മുനിവര്യരും പുകഴ്ത്തുന്നവനുമാണ് നീ. നിന്റെ വലിയ രൂപത്തെ ഹയശീർഷനും മഹാനുമായ ഹരി സ്മരിക്കുന്നു. വേദമയമായ രൂപംപൂണ്ട് സർവ്വദേവമയാംഗംപൂണ്ട് ശിരസ്സിൽ മഹാദേവനും ഹൃദയത്തിൽ ബ്രഹ്മാവും സ്ഥിതിചെയ്യുന്നു. ആദിത്യാംശുക്കൾ ഭവാന്റെ രോമങ്ങളാണ്. രണ്ടു കണ്ണുകൾ സൂര്യചന്ദ്രന്മാരാണ്. ജംഘങ്ങൾ വസുക്കളും സാദ്ധ്യന്മാരും സർവ്വസന്ധികൾ ദേവകളും ആകുന്നു. നാവ് വൈശ്വാനരനായ ദേവനാകുന്നു. സത്യ, ദേവി സരസ്വതിയാകുന്നു നിന്റെ വാക്ക്. മരുത്ഗണവും വരുണനും നിന്റെ കാൽമുട്ടുകളാകുന്നു. ബൃഹത്തായ അമരാത്ഭുതരൂപം എടുത്ത് ഉടനെ ക്രോധരക്താന്തലോചനനായി വിഷ്ണു അസുരനെ പിടികൂടി അവനെ സംഹരിച്ചു. മധുവിന്റെ മേദസ്സുകൊണ്ട് മേദിനി മുഴുകിയതായിക്കണ്ടു. ആ മേദസ്സ് ഭൂമിയിൽ പരന്നപ്പോൾ കനത്ത വെള്ളവസ്ത്രം ധരിച്ച പ്രമദയെപ്പോലെ കാണപ്പെട്ടു. മധുവിന്റെ മേദസ്സുകൊണ്ടു മൂടപ്പെട്ടതുമൂലം ഭൂമിക്ക് മേദിനി എന്ന പേരും സിദ്ധിച്ചു. അങ്ങനെ ആയിരക്കണക്കിന് അസുരന്മാർ പറഞ്ഞ് ധരിത്രിയിൽ ആ പേരു നിലനിന്നു."

**27. പുഷ്കരപ്രാദുർഭാവം – ഗിരിവിലാസം –** വൈശമ്പായനൻ പറഞ്ഞു: "മധുവിന്റെ പതനം പുഷ്കരത്തിൽ സർവ്വഭൂതങ്ങളും കണ്ട് ഹർഷത്തോടെ പാട്ടുപാടി ചുറ്റും നൃത്തംവെച്ചു. സുപാർശ്വനായ ഗിരിവരൻ, പൊന്നുംശൃംഗങ്ങളുള്ള പർവ്വതം, പല ധാതുക്കൾ അണിഞ്ഞ് ഭംഗിയായി വാനിനെ ഉരസുന്നവിധം ഉയർന്നശൃംഗങ്ങളോടുകൂടി ശോഭിച്ചു. പക്ഷത്തിന്റെ കാറ്റേറ്റ ധൂളിയും മണലായ അഞ്ജനചൂർണ്ണവുംകൂടി ശൈലാഗ്രങ്ങൾമൂടി വലിയ കാറുപോലെ വിളങ്ങി. മുടിമേൽ കാറുമായി പക്ഷംകൊണ്ടു വൃക്ഷം കുലുക്കി. ഏറെ സ്വർണ്ണം വിളഞ്ഞമാതിരി കുന്നുകൾ നിന്നു. ചിറകും മുടിയുംചേർന്ന് ധാതുക്കൾ അണിയുന്ന ശൃംഗങ്ങൾ കാറ്റേറ്റുലഞ്ഞ് വിഹംഗമങ്ങളെ ത്രസിപ്പിച്ചു. സ്ഫടികക്കല്ലുകളുള്ളവയും സൂര്യകാന്തക്കല്ലുകളും ചന്ദ്രകാന്തക്കല്ലുകളുള്ളവയുമായ പൊൻശൃംഗങ്ങളുള്ള ഹിമാലയം എന്ന പർവ്വതരാജാവ് ശ്വേതധാതുക്കളോടെ, സൂര്യരശ്മിതട്ടി വിലസുന്ന സ്വർണ്ണശൃംഗങ്ങളോടെ, പക്ഷങ്ങൾക്കിടയിൽ മിന്നുന്ന രത്നങ്ങളോടെ, ഫണിശൃംഗങ്ങൾ ചുഴന്ന് ഫണശൃംഗങ്ങൾ വിളങ്ങി പ്രശോഭിച്ചു. ഉഗ്രമായ ശൃംഗം, മന്ദരം എന്നിവ മണിസ്ഫടികമണ്ഡിതമായി വജ്രഗർഭമായി നിരാലംബമായി സ്വർഗ്ഗംപോലെ പ്രശോഭിച്ചു. ശിലാധാതുവിഭൂഷിതമായ സഹസ്രശൃംഗമായ കൈലാസം തിങ്ങി തോരണമായി തുംഗശൃംഗങ്ങളോടുചേർന്നു. കൊട്ടുന്ന ഗന്ധർവ്വന്മാരും പാടുന്ന കിന്നരന്മാരും ചേർന്ന് ദേവകന്യകമാർ ക്രീഡാദ്രിപോലെ അംഗരാഗങ്ങളോടെ ശോഭിച്ചു. മധുരമായ ഗാനങ്ങൾ, നൃത്തങ്ങൾ, നാട്യം, ശൃംഗാരം, അംഗഹാരം എന്നിവചേർന്ന് കൈലാസം മദനാഭമായി. ഭിന്നാഞ്ജനാഭങ്ങളും സൂര്യഭാസ്സുള്ളവയുമായ ശൃംഗങ്ങളോടുകൂടി വിന്ധ്യപർവ്വതം നീലക്കാറുപോലെ പിളരുന്ന കാറിന്റെ നിറത്തോടെ മിന്നി. ധാത്വർത്ഥം എല്ലാ ജീവിക്കും ബലമേറുന്ന മേരുപർവ്വതത്തിൽ നല്ല ജലത്തെ വലിയ മഴക്കാറുകളാൽ എന്നപോലെ വർഷിച്ചു. ബഹുമിത്രപ്പാറകളാലും പല ധാതുക്കളാലും സ്ഫടികംപോലുള്ള ജലം ഒഴുകിക്കൊണ്ടിരിക്കുന്ന ഗുഹാമുഖം പ്രശോഭിച്ചു. വർഷത്തിൽ കാറ്റടിച്ച് ഏറ്റ മിന്നൽക്കാറുകൾപോലെ വിചിത്രമായ പൂക്കളണിഞ്ഞു ശോഭിക്കുന്ന തരുജാലവും വിചിത്രമായ പൊൻകോപ്പണിഞ്ഞ മട്ടിൽ നാഗങ്ങളും പക്ഷിക്കൂട്ടംചേരുന്ന മരം ചുറ്റിയ വല്ലികളും തൂങ്ങി പൂക്കളണിഞ്ഞ് കാറ്റേറ്റ് ആടി. വലിയ കാറ്റേറ്റിളകി മധുകാലദിവസങ്ങളിൽ പുഷ്പസംഘത്തെ നീർത്തുള്ളിപോലെ വർഷിച്ചു. ബലമായി വമ്പിച്ച ശാഖാസ്കന്ധത്തിൽ വേരുമായി ഇലവാച്ച വൃക്ഷങ്ങൾ ഭൂമിയെ താങ്ങി നിന്നു. മധുപ്രിയങ്ങളായ ഭൃംഗങ്ങൾ, മധുമത്തരായ ഖഗങ്ങൾ എന്നിവ കാമദേവന്റെ ആഗമനത്തിൽ പാടുന്നവിധം ഘോഷം തുടങ്ങി. മധുഹന്താവായ വിഷ്ണു മധുവാഹിനിയെ തീർത്തു. പുഴച്ചോലകൾകലർന്ന് വളരെ ജലം തീർത്ഥമെന്നമാതിരിയായി. തീക്കണലുപോലെയുള്ള മണലും മധുതീർത്ഥവുംചേർന്ന് ഭംഗിയായി ശുദ്ധനീർ വാച്ച് പൂക്കൂട്ടം ഒഴുകുന്നവിധം പുഷ്കരത്തിൽ അത് ബ്രഹ്മാവിന്റെ വാക്കനുസരിച്ച് ചെന്നു. ബ്രഹ്മസത്രം നിഷേവിക്കുന്ന ഋഷിമാർ ആചരിക്കെ ധാത്രി കപിലപ്പശുവായി മധുരമായ പാൽചുരത്തി. യജ്ഞം നടത്തുന്ന സമയത്ത് ബ്രഹ്മാവ് പറയുകയാൽ സരസ്സ് പൃഥിവീധാതുവായ ഭൂമിയിൽ എത്തി. ശുദ്ധമായ ലോകശാശ്വതവും പരമാത്ഭുതവും ഭജിക്കുന്നു. സരസ്വതീസമുത്ഭൂതവും ബ്രഹ്മക്ഷേത്രത്തിൽ തമോഹരവുമായി മരുതീർത്ഥം കടന്ന് പുഷ്കരങ്ങളിൽ വ്യാപിക്കുന്നു. സുചാരുരൂപമായ ധർമ്മജ്ഞന്റെ യജ്ഞരൂപത്താൽ മറച്ച് പൊൻനിറംപൂണ്ട രൂപം തപസ്സിന്റെ തേജസ്സിനാലും മറച്ച് അജന്റെ ഗന്ധംകൊണ്ടു വിട്ടിട്ട് വലിയ പർവ്വതം ഉണ്ടായി. ഗുരുദ്വാരഗുണപ്രാണം ശാശ്വതം സിദ്ധസേവിതം, സുഖിചിത്രസ്വർണ്ണവേദികളാൽ ഏറ്റവും വിരാജിതമായി. ത്വഷ്ടാവ് പുഷ്കരം ചുറ്റും അണയ്ക്കവേ മേരുരൂപംപോലെ പഞ്ചധാതുക്കൾ ഇടചേർന്ന് ചേതനാന്വിതമായി രൂപംകൊണ്ട് അത്ഭുതദർശനമായി ഞാനും മനസ്സാൽ കർമ്മം ചെയ്യുന്നു. പാരിൽ പലതരം രൂപം പൃത്ഥ്വീചേതനയും മൂന്നു ലോകത്തിലും അഞ്ചു ധാതുക്കളോടുംകൂടി ചെയ്യുന്നു. ആറാമത്തെ മനസ്സാൽ ധർമ്മചാരിണിയെയും സൃഷ്ടിക്കുന്നു. സംഗങ്ങളിൽ ഭാവമോഹങ്ങളാൽ സമൃദ്ധികളും കാണുന്നു. സർവ്വയോഗങ്ങളും വിട്ടോർ പരിഗ്രഹവും ധരിക്കുന്നു. എന്നെ ഇവിടെ ആരും അറിയുന്നില്ല. മനസ്സാൽ കാമരൂപിയാണ് ഞാൻ. പഞ്ചധാതുനിബദ്ധനാണ് ഞാൻ. നാനാഭാഷിതചേഷ്ടിതനാണ് ഞാൻ. പല കാമസ്വരൂപത്താൽ വിഷ്ണുവെ പഠിക്കുന്നവനാണ്. എന്നെ അവ്യക്തനായി അഘമറ്റവൻ തപസ്സാൽ കാണുന്നു. എന്റെമേലെ ധർമ്മ

മാർഗ്ഗസ്ഥരായ നരർ ആരോ കയറുന്നു. സ്വർഗ്ഗംവെന്ന അവർ അങ്ങ് എന്നെ സ്വർഗ്ഗത്തിൽ ക്ലമം കൂടാതെ കാണും. ഉയർന്ന പർവ്വതമായ മേരുവിൻെറ അധിത്യകയിൽ കയറിയിരുന്നവർ അതിൽക്കയറി പൊരുതുന്നതിൽ, ഉയിരുനീക്കുന്നതിൽ, നിർമ്മലരാകുന്നു. അപ്സരസ്ത്രീകളോടുചേർന്ന് മനോജവന്മാരായ അവർ നന്ദനത്തിലും വലിയ കാമ്യകവനത്തിലും സഞ്ചരിക്കുന്നു. ഈ വിദ്യയേറ്റ് എൻെറ ഭക്തന്മാർ പുഷ്കരങ്ങളിൽ ശരീരത്തെ പല വ്രതങ്ങളുമെടുത്ത് ക്ഷയിപ്പിക്കുന്നു. സിദ്ധിനേടി പല കാമങ്ങളോടുകൂടി നരന്മാർ ചെന്നു കയറുന്നു. ഇഹവും പരവും ഇങ്ങനെ രണ്ടുലോകവും സുഖമായി ഗമിക്കുന്നു. 'ഗൗരീസിദ്ധ' എന്നു കീർത്തിനേടി മൂന്നുലോകത്തിലും വിദ്യകൊണ്ട് തമോവൃത്തപ്രഭാവത്തെ ആ സമാഹിതന്മാർ കാണിക്കുന്നു. ജ്ഞാനാഭിസന്ധി ആറും അറിഞ്ഞവർ സസംഗ്രഹരാണ്. നിരാലംബരായി അവർ ധാതുബന്ധം ഒഴിഞ്ഞവരായിത്തീരുന്നു. വലിയ ദാനഫലംനേടി ആയിരത്തിൽ ഇരട്ടി വിപ്രരെ ബഹുമാനിച്ച് മനഃശുദ്ധമായ പ്രവൃത്തിയാൽ അപ്രമേയത്തിനാൽ എങ്ങും അത്യന്തമായ ഫലം പരലോകത്ത് തൻെറ വംശ്യരോടുകൂടി അനുഭവിക്കുന്നതാണ്. ബ്രഹ്മസങ്കുലയജ്ഞത്തിൽ അവർക്ക് അവിടെ സന്നതി ഉണ്ട്. യജമാനാദ്യന്മാർ മേലും വീണ്ടും അഭിഷേചിക്കുന്നു. ഇപ്രകാരം നീ ധർമ്മചാരിണിയായ ഗൗരിയെ മനസ്സാൽ ഓർക്കുന്നു. അത് ഭൂതാനുഗ്രഹത്തിന്നാണ് തപോധനാ! സത്യമായ ഈ വിദ്യയ്ക്ക് ഉപരിയായി മറ്റൊന്നുമില്ല. ധർമ്മചാരി ചരിക്കുന്നതായ ധർമ്മം ഒരിക്കലും നിഷ്ഫലമാകുന്നതല്ല."

## 28. പുഷ്കരപ്രാദുർഭാവം - തപോവീര്യകഥനം -

വൈശമ്പായനൻ പറഞ്ഞു: "ദിവ്യയായ ഉത്തരദിക്കു പൂകുവാനായി സത്യസാധനനായ ഭഗവാൻ ധാതുക്കൾ നിറഞ്ഞ പുണ്യമായ പർവ്വതഭൂമിയിൽ എത്തി. അവിടെച്ചെന്ന് ഏറ്റവും ധർമ്മാത്മാവായ വിഷ്ണു പുഷ്കരലോചനൻ ഒറ്റക്കാലിൽ പുഷ്കരത്തിൽ പതിനായിരം വർഷം നിന്നു തപസ്സുചെയ്തു. ആത്മാവിനെ ആത്മാവിൽ ഉറപ്പിച്ച് തപസ്സുകൊണ്ട് ബ്രഹ്മസംഭവനായ ദേവൻ ലോകോത്ഥാനത്തിന്നുവേണ്ടി ഉഗ്രമായ കർമ്മത്തിൽ ഏർപ്പെട്ടു. ഇപ്രകാരം ഭാസുരനായ സോമൻ തൻെറ ഗാത്രങ്ങൾ ഭസ്മംകൊണ്ട് നിറച്ചു പൂശി എണ്ണായിരം വർഷം തപസ്സുചെയ്തു. ആ തേജസ്സാൽ ജ്യോതിസ്സിൻെറ കൂട്ടത്തെ ബ്രാഹ്മണർഷഭൻ കീഴടക്കി. വ്യോമമദ്ധ്യത്തിൽ യോഗാത്മാവും ലോകഭാവനനുമായ അവൻ നിന്നു. സോമൻ വിഷയമേറ്റ് മനസ്സുകൊണ്ടു മനസ്സിനെ ഏന്തി യോഗിയായി. പരധർമ്മിഷ്ഠൻ ബ്രാഹ്മിയായ സിദ്ധി നേടി. അപ്പോൾ എല്ലായിടത്തും, വിണ്ണിലും മന്നിലും മാത്രമല്ല, എങ്ങും ജ്യോതിഷ്കർമ്മം നടത്തുന്നവൻ സമ്പത്താൽ ബഹുരൂപനായി. മഹേശ്വരനും ഗൂഢാത്മാവുമായ ദേവൻ വൃഷരൂപത്തിൽ വലങ്കാൽ ഉയർത്തിനിന്ന് സമാഹിതനായി വായു ഭക്ഷിക്കുന്നവനായി എണ്ണായിരത്തി ഒരു നൂറു വർഷം തപസ്സുചെയ്തു. മഹായോഗിയും മഹാദേവനും നിയമത്താൽ ബ്രഹ്മസംഭവനുമായ ദേവൻ നില്ക്കുന്നതായി ദർശിച്ചു. പിന്നെ ഗോപതിയുടെ സമീപത്തായി ഘനീഭൂതനായ മാരുതൻ നിന്നു. മഹാദേവൻ ഒരു തുപ്പു തുപ്പി; കാറ്റിനെ നുരയായി വായിൽനിന്നു വിട്ടു. വായിൽനിന്നു പുറപ്പെട്ട വായുവിനോടുകൂടി അത് പശപോലെ നിലത്തുവീണു. ആർദ്രമോ പാർത്ഥിവമോ ആയിരുന്നില്ല അത്. ആ നുര വാരിയിൽ പ്രവേശിച്ചു. ആർദ്രമോ ശുഷ്കമേ അല്ലാതെ വായുസംഘാതത്തോടെ ഭൂമിയിലൊക്കെ സഞ്ചരിച്ചു. അപ്പോൾ ആ ഫേനം ഉയർന്ന് അംബരത്തിൽ നിരാലംബമായ കാറുകളായിച്ചമഞ്ഞു. മന്നിൽ അവ മഴ ചൊരിഞ്ഞു. മഞ്ഞുപോലുള്ള തൻെറ രൂപം ഘനീഭവിച്ച് നീലമേഘമായി മഴ പെയ്യുന്നു. അവ ആർദ്രമല്ല, പാർത്ഥിവവുമല്ല. അരുണപ്രഭയേൽക്കുമ്പോൾ അവ ചുവപ്പായി കാണുന്നു. ബ്രാഹ്മിയായ മൂർത്തിയിൽ പ്രവേശിച്ച് സർവ്വഗനും വശിയുമായ പവനൻ ആയിരം വർഷം വലിയ തപസ്സു തന്നെ ചെയ്തു. അഗ്നി വളരെ ജടയുമായി ചീരവല്ക്കലംധരിച്ച് നിരാഹാരനായി പുഷ്കരത്തിൽ മൗനമായി തപസ്സുചെയ്തു. നാലായിരം നൂറ്റാണ്ട് അവൻ യത്നിച്ചു. ആ വഹ്നിയുടെ തേജസ്സിൽനിന്നു മഹാഗ്നിയും ഉയർന്നു. അവൻ തൻെറ പ്രകാശത്താൽ സ്വർഗ്ഗത്തിലെ അന്ധകാരം നീക്കി, വിണ്ണിൽ അവൻ ഭൂതപ്രകാശൻ എന്നു പ്രസിദ്ധനായി. ആ തമസ്സ് ഊഴിയിൽ രാജാവേ, മനുഷ്യരിൽ നില്ക്കുകയായി. തേജസ്സംസ്കാരമായ അർക്കൻ പിന്നെ ഉണ്ടായി. മർത്ത്യഭൂതൗഘങ്ങളുടെ തേജസ്സിന്മേൽ ഇരിക്കുകയാണ് സൂര്യൻ രാജാവേ! ബ്രാഹ്മണൻെറ തേജസ്സ് അവൻ വലിച്ചെടുക്കുകയാൽ ബ്രാഹ്മണർ സൂര്യോപാസകരാണ്. അവരുടെ തമസ്സ് രാത്രിയിലും സൂര്യനില്ലാതാക്കുന്നു. സുതേജസ്വിയും സർവ്വഗനും വശിയുമായ യക്ഷൻ, ധർമ്മിഷ്ഠനായ പുഷ്പമിത്രൻ, പുഷ്കരത്തിൽ സമാഹിതനായി തപസ്സു ചെയ്തു. മഹേന്ദ്രശിഖരത്തിൽനിന്ന് എത്ര ധാര ഭൂമിയിൽ വീഴുന്നുവോ, അത്രയും രൂപമെടുത്ത് അവൻ ആണ്ടുതോറും തപസ്സുചെയ്ത് നില്ക്കുകയും ചെയ്യുന്നു. മുട്ടുകുത്തി ഭൂമിയിൽ വീണു നമസ്കരിക്കുന്നവൻ വാനിൽ ജ്യോതിസ്സിനെ കാണുന്നു. അവൻ ആയിരംകൊല്ലം കണ്ണടയ്ക്കാതെ വിശ്വത്തെ ദർശിക്കുന്നു. ദിനേശമദ്ധ്യത്തിലെത്തുമ്പോൾ രശ്മിമാൻ സപരിഗ്രഹത്തിൽ ആ രശ്മികൾ പ്രഭയാകുന്ന കണ്ണിനാൽ നൂറും ആയിരവുമായി തേജോയോഗാൽ, ഋത്വിക്കാൽ, അഗ്നി എന്നപോലെ വിരാജിക്കുന്നു. കർമ്മാന്തത്തിലും യുഗാന്തത്തിലും ഭാവിയിലെ കുബേരനായ പുഷ്പമിത്രൻ തീ പറക്കുന്നതുപോലെയുള്ള ദൃഷ്ടിയാൽ സൂര്യനെ അനുവർത്തിക്കുന്നു. തപസ്സുവർദ്ധിച്ച അവൻ ഭൂമിയിലിരുന്നു വീണ്ടും ആയിരംകൊല്ലംകൂടി തപസ്സുചെയ്തു. പിന്നീട് അവൻ അപസ്രസ്സുകളോടുകൂടി സംയതേന്ദ്രിയനായി രമിച്ചു. മേരുവിൻെറ മുടിയിൽച്ചെന്ന് കാമം കാമംകൊണ്ടുതന്നെ ശമിപ്പിച്ചു. തപസ്സു കാംക്ഷിച്ച ആ യക്ഷൻ, നരവാഹനനായ കുബേരനായിരുന്നു. അവൻെറ രൂപത്തിൽ തപോദ്ധ്യക്ഷനായി വിഷ്ണുതന്നെയായിരുന്നു. അവൻ തപാന്ത്യത്തിൽ തേജോവൃദ്ധിപ്രാപിച്ചു. ഇപ്രകാരം തപസ്സുചെയ്യുന്നവനായി ആരുമില്ല രാജാവേ, സനാതനനായ വിഷ്ണുവല്ലാതെ മറ്റാരുമില്ല. ബഹുശീർഷനായ വാസുകി എന്ന നാഗേന്ദ്രൻ മൗനമായിനിന്ന് മനസ്സിൽ മനസ്സിനെവെച്ച് നന്മയോടെ തപസ്സുചെയ്തിരുന്നു. ശേഷൻ എന്ന നാഗൻ, സത്യധൃതി, ബലവാൻ, ബ്രഹ്മസംഭവൻ, ധർമ്മിഷ്ഠൻ മരത്തിൽക്കയറി തല കീഴായി തൂങ്ങിനിന്നു തപംചെയ്തിരുന്നു. നക്കുന്ന നാവുകൾ കൊണ്ട് ദേവവിഷയത്തെ വിടുന്നവനായ അവൻ ഒരായിരംവർഷം നിരാഹാരനായി തപസ്സുചെയ്തു. അതുകൊണ്ടാണ് ഉൽക്കടമായ കാളകൂടവിഷം ഉണ്ടായത്. അതേല്ക്കുന്നവർ സുഖം തേടാതെയാകും. രാജാവേ, തീക്ഷ്ണമായ അത് എല്ലാ പാമ്പുകളിലും വ്യാപിച്ചിരിക്കുന്നു. രാജാവേ, തീക്ഷ്ണമായ അതിനാൽ പ്രാണികൾ എല്ലാം നശിക്കുന്നു.

പിന്നെ മഹാഭാഗനായ ബ്രഹ്മാവ് അഹിംസകമായ ബ്രഹ്മാക്ഷരം, ഭൂതങ്ങളുടെ ഹിതത്തിന്നായി മന്ത്രം ചമച്ചു. വിഷനാശകമായ ആ മന്ത്രമാണ് ഇത്: 'ഗരുഡൻ ചിറകും നിവർത്തി, നഖത്താൽ വെള്ളവും ഊഴിയും ആയിരം വർഷം രക്ഷിക്കട്ടെ! തികഞ്ഞു തൂങ്ങുന്ന ചൂഡാഗ്രത്തോടെ വിടർന്ന പർണ്ണഭാരങ്ങൾ വിടർത്തി, വസുധാതലത്തിൽ നാനാവിചിത്രവർണ്ണങ്ങൾകൊണ്ട് ഭൂമിയും ശോഭിക്കട്ടെ!'

ആ വൃത്തംകൊണ്ട് (ഗരുഡമന്ത്രംകൊണ്ട്) സർവ്വഭൂതങ്ങളും ജീവിക്കുന്നു ഭാരതാ! ഭൂമിക്കടിയിലൂടെ സഞ്ചരിക്കുന്ന പ്രാണികളോടുകൂടി ഭൂമി വിഷരഹിതമായി നക്ഷത്രംനിറഞ്ഞ ആകാശംപോലെ ശോഭിക്കുന്നു. ധർമ്മാത്മാവായ ഹിമവാൻ, മഞ്ഞു വീഴുമ്പോൾ താനേ വശിയായ ആ ധർമ്മാത്മാവ്, പുഷ്കരാംഭസ്സിൽ തപസ്സുചെയ്യുന്നു; അപ്പോൾ മത്സ്യങ്ങൾ അവന്റെ തലയിൽ നിറയുന്നു. ധർമ്മാത്മാവായ ഹിമവാൻ വലത്തുകൈകൊണ്ട് ഭൂമിയെ താങ്ങി തപസ്സു ചെയ്യുന്നു. വായുമാത്രാഹാരനായി ഹിമവാൻ അങ്ങനെ ആയിരത്തിരുനൂറു വർഷം തപംചെയ്തു. സമാധിയാൽ, ബ്രഹ്മയോഗസംഘത്താൽ, ബ്രഹ്മയോനി ഈ ഭൂമിയെ ധരിക്കുന്നു മഹീപതേ! അനാദ്യന്തനും നിത്യനും വിഷയോത്സുകനുമായ ഇവൻ അഗാധാത്മാവായ നിരാകൃതിയാകുന്നു. പകൽ ഇരിക്കുകയും രാത്രിയിൽ സ്ഥിരനാവുകയും ചെയ്യുന്ന ധർമ്മാത്മാവ് സത്യസന്ധനും സ്വാതന്ത്ര്യമുള്ളവനുമാകുന്നു. അവന്റെ ഉയർത്തിപ്പിടിച്ച കൈക്ക് ഭൂമിയിൽ ധർമ്മമെന്നു പറയുന്നു. രാത്രിയിൽ അവൻ തപനനാകുന്നു. അവൻ വ്യോമമണ്ഡലമാകുന്നു. അവൻ ചന്ദ്രന്റെ വിഷയം തടഞ്ഞ് അടക്കി ഗ്രഹങ്ങൾക്കും താരങ്ങൾക്കും വിശേഷാൽ ഗതിയാകുന്നു. മഹായോഗിയായ മഹാശയനാകുന്നു. അലിംഗമായി ധരണീലിംഗാൽ ദ്യോവിൽ അക്ഷയയായി, അംശാംഗങ്ങൾ എടുത്തിട്ട് നിശ്ചിതമായ തപംചെയ്ത്, തുല്യപാദങ്ങൾ തഴുകി ഭൂമി തപസ്സിന്നായി നില്ക്കുന്നു. സൂര്യാർച്ചിസ്സ് വെള്ളം കുടിക്കുന്നതോടൊപ്പം ഭൂമിയെയും വലിച്ചുപൊക്കി; പണ്ട് വിഷ്ണു വരാഹരൂപംപൂണ്ട് പൊക്കിയപോലെ. സൂര്യരശ്മി കലർന്ന് മഹാനദിപോലെ അപ്പോൾ ഭൂമി ശോഭിച്ചു. ശുഭമായ സ്ഫടികംപോലെ സ്വർണ്ണത്തിന്റെ ഭാസ്സോടുകൂടി ശോഭിച്ചു. ആദിത്യൻ രശ്മിയാകുന്ന തേജസ്സുകൊണ്ട് എടുക്കുകയാൽ മണ്ഡലാന്തസ്ഥയായ ദേവി കണ്ണുകൊണ്ടു കാണപ്പെടാതെയായി. പിന്നെ രശ്മികൾവിട്ട് എഴുന്നേറ്റ് യോഗംകൊണ്ട് ആകാശഗംഗയായി ഓടിപ്പോയി. ജലാംഗങ്ങളോടുകൂടി പ്രവഹിച്ച് കുളിരുള്ള തണലുണ്ടാക്കുന്ന തരുനിരയും മണമേറിയ ലതാദിയും ദിവ്യഗന്ധമുള്ള താമരനിരയുംചേർന്ന് അവൾ ഏറ്റവും ശോഭിച്ചു. കാഞ്ചനാപീഡജഘനയും സ്ഫടികാഞ്ചലമേഖലയും പത്മരേണുസിതാപീതയും ചക്രവാകാവതംസയുമായ അവൾ, നീലഗർഭക്കൂന്തലണിഞ്ഞ് പുഷ്പസഞ്ചയത്തോടെ ആഭരണങ്ങളണിഞ്ഞ പെണ്ണുപോലെ പ്രസരിപ്പോടെ ആ ഗംഗ ശോഭിച്ചു. ഗംഗയും പുഷ്കരത്തോടുചേരുകയാൽ ഫലം നേടി. സുതപസ്സായ അവൾ ഇന്ദുവായി, പിന്നെ അവൾ ഗംഗയായി. പിന്നീടു പുഷ്കരത്തിൽ എത്തിയ ഗംഗ ബ്രഹ്മവാദിനിയായ സരസ്വതിയായി. അവൾ പിൻപുറത്തൂടെ ശൈലേന്ദ്രമന്ദരത്തിൽ മന്ദഗാമിനിയായി എത്തി. നാലു കാലുകളുള്ള നാലുവേദങ്ങൾ, ഋക്കുകൾ യജുസ്സും സാമവും ശിക്ഷകൊണ്ട് അവൾ തീർത്തു.

സരസ്വതീശിക്ഷനേടിയ ഋഷീന്ദ്രർ അഗ്നികല്പന്മാരാണ്. തപസ്സുകൊണ്ട് അഘമറ്റവരാണ്. സുപാർശ്വമായ ശൈലദേശത്തു പഠിച്ചും പഠിപ്പിച്ചും അവൻ ഇരിക്കുന്നു. നിയമാൽ ചെയ്യുന്ന ആഘോഷം സർവ്വഭൂതങ്ങളും കേൾക്കുന്നതല്ല. മന്ദരാഗ്രത്തിൽ എല്ക്കുന്നു. അത് ലോകം മുഴുവൻ വ്യാപിക്കുന്നു. വിരാമനിയമം വന്നപ്പോൾ ദേവി മിണ്ടാതെയായി. സത്യവാദിനിയായവൾ ആ സ്ഥിതിയിൽ മിണ്ടാതാകുന്നു. പിന്നെ ഭൂതങ്ങളെല്ലാം എങ്ങും മിണ്ടാതെയാകുന്നു. ബലമായി വായകൊണ്ട് ഒന്നു പറയുവാൻ ആരും ശക്തരാകുന്നില്ല. യോഗം മനസ്സുകൊണ്ട് ഭാഗിച്ച് സർവ്വഭൂതങ്ങളുടെയും അനുഗ്രഹത്തിന്നായി മഹാസ്വനം സരസ്വതി പിന്നെ പുറപ്പെടുവിച്ചു. സരസ്വതിയിൽനിന്ന് ദേഹികൾ എല്ലാവരും ശിക്ഷയേൽക്കുന്നു; ശിക്ഷാനുസാരം മന്ത്രങ്ങൾ ജപിക്കുന്നു. ആദിത്യവസുരുദ്രന്മാരും മരുത്തുക്കൾ, അശ്വികൾ, ജടാചീരധരന്മാർ, മുഞ്ജമേഖലധാരികൾ, ഗന്ധർവ്വർ, കിന്നരന്മാർ, നാഗങ്ങൾ, ജലനാഥൻ, മനീഷികൾ ഇവരെല്ലാം ആ ശിക്ഷയനുസരിച്ച് മന്ത്രം പാടുന്നു. അവർ എറുമ്പ്, പാറ്റ, പുഴു എന്നീ ഇഴജാതികളോടുകൂടി യത്നിച്ച് തപസ്സു ചെയ്ത് ദേഹം ശോഷിപ്പിക്കുന്നു. വിഷ്ണു വിഷ്ണുത്വം ചേർന്ന് ദേഹാന്തരവിസർഗ്ഗവാനായി മഹായോഗി കൂട്ടായി അവരെയെല്ലാം രക്ഷിക്കുന്നു. പുഷ്കരത്തിൽ വിഷ്ണു രമിക്കുന്നു. വിഷ്ണു രണ്ടായിനിന്ന് സ്വതേജസ്സാലെ പുകയറ്റ അഗ്നിപോലെ പ്രകാശിക്കുന്നു. ആ വിഷ്ണു ഗാർഹപത്യാദി അഗ്നിരൂപം ധരിച്ച് ഭൂമിയിലെ അഭിമാനികളായ ദേവകളെ തപ്പിച്ച് അവരോടൊപ്പം ബ്രഹ്മാണ്ഡമണ്ഡലത്തിൽ പത്തുയോജനദൂരം ഓടുന്നു. മുന്നിലും പിന്നിലും പായുന്ന ദീപ്താർച്ചിസ്സാൽ അവൻ ശോഭിച്ചു. അവൻ ദേഹാത്മവാദികളുടെ സാമർത്ഥ്യത്തെ നശിപ്പിക്കുകയുംചെയ്തു. ആ അഗ്നിയുടെ സ്ഫുലിംഗങ്ങൾ കടക്കുവാനും സാദ്ധ്യമല്ല. മന്നിൽ ഭൂമിക്ക് അതിനായി നില്ക്കുമ്പോൾ അർക്കനെ അതിക്രമിക്കുവാൻ ആർക്കുകഴിയും? അഗ്നി തന്റെ കിരണങ്ങളെ പങ്കിട്ട് പുകയറ്റ അഗ്നിപോലെ അദ്ധ്വരത്തിൽ വിവിധരൂപത്തിൽ ഋത്വിക്കുകളിൽനിന്നു എല്ലാം ഏറ്റുവാങ്ങുന്നു. നിയമാന്തത്തിൽ വിഷ്ണു ക്രമത്താൽ യജ്ഞത്തിൽ എത്തുന്നതുവരെ അഗ്നി നില്ക്കുന്നു. സർവ്വസംരക്ഷകനായ വിഷ്ണുവിനെ അറിയുക. അവൻതന്നെയാണ് സർവ്വശരീരത്തിലും പ്രകടമായവൻ. അവർതന്നെയാണ് ഐരാവതമെന്ന ആനയും. താൻ തീർത്തതായ മതി പെരുത്ത് ആളിക്കാണുന്ന ആഗ്നിയെ, ഭൂതഹിതത്തിന്നു തേജസ്സാൽ എതിരായി നില്ക്കുന്നവനെ, സുഖശീതളമായ ജലത്താൽ ബലാഹകനെ ആന അഭിഷേചിച്ചു. പിന്നെ സിദ്ധഗുണോപേതൻ പുഷ്കരത്തിൽ ആത്മാവിനെ സംഹരിച്ച് മഹാബലനായ മഹായോഗി, അഗ്നിഭഗവാൻ തപിച്ചു കാലും മെയ്യും സംഹരിച്ച് മനസ്സു മൂർദ്ധാവിലാക്കി അചലസ്ഥാനത്തെത്തി മിണ്ടാതെയിരുന്നു. ഇത് ധർമ്മികളുടെ ധർമ്മമാണ്, ഉപധാനവികല്പനം അവർക്കില്ല. ഇഹത്തിലും പരത്തിലും സർവ്വഭൂതഹിതം നോക്കണം. അപ്പോൾ ആയുധമുയർത്തി അവിടെ ഒന്നിച്ചണഞ്ഞ് ദൈത്യർ ഹതരാകാതെ ശേഷിച്ചവർ, അവിടെ വന്നു. അവർ മായാലബ്ധമായ നഗരമുള്ളവരാണ്. ദൈത്യർ അഗ്നിയെ അല്ലയോ പരന്തപാ, നഗാഗ്രത്താൽ ജ്വലിക്കുന്നവനെ ജ്വലനാഭരും മഹാകായരും മഹാബലരുമായ അവർ മായയാൽ കാറുകളായിനിന്ന് ബലദർപ്പിതരായി മഹാബലരായി കൂടിച്ചേർന്ന് ശൈലങ്ങൾ വർഷിച്ചു. ശൈലങ്ങൾ അപ്പോൾ നൂറായിരമായി വെന്ത് പ്രളയത്തിൽ സൂര്യൻ പ്രജകളെ ചുടുന്നവിധം അഗ്നിയാൽ ചുട്ടുകളഞ്ഞു. അഗ്നിയെ തോല്പിക്കുവാൻ അസുരന്മാരുടെ മായകൊണ്ട് കഴിഞ്ഞില്ല; അഗ്നി സൂര്യോദയത്തിൽ അംബരത്തെ ആദിത്യൻ എന്നവിധം ജ്വലിപ്പിച്ചു. എല്ലാ ശ്രമവുംചെയ്ത് വിക്രമമറ്റ ദൈത്യർ ഗന്ധമാദനപർവ്വതത്തിൽക്കയറി, ശൈലാഗ്രത്തിലിരുന്നു. ആ അഗ്നി വൈഷ്ണവജനവിദ്യുത്തുക്കളോടുകൂടി വാനിൽ ചുറ്റുന്ന ദൈത്യരെ ചുട്ടുകളഞ്ഞ് വിണ്ണിൽ ചരിച്ചു. ആനയായ വലാഹകം മേഘസംഘാതത്തിന്റെ നില സ്വീകരിച്ച് മഴപെയ്യുന്ന കാറുമാതിരി ഭൂമിയിൽ ജലം വർഷിച്ചു. ദ്വിജന്മാർ ചൊല്ലുന്ന മന്ത്രത്താൽ പ്രചോദിതനായ നാഗം ജലസംഘാതം വിപ്രന്മാരെ മാനിച്ചു വർഷിച്ചു."

**29. പുഷ്കരപ്രാദുർഭാവം - ദേവോദ്യമം -** ജനമേജയൻ പറഞ്ഞു: "തപസ്സിലേർപ്പെട്ട ആ ദേവകൾ പിന്നെ എന്തുചെയ്തു? തപസ്സാൽ ലഭിക്കാത്തതായി ലോകത്തിൽ ഒന്നുമില്ലല്ലോ!"

വൈശമ്പായനൻ പറഞ്ഞു: "പിന്നെ വിഷ്ണുഗണക്കാരായ അവരെല്ലാം ദീക്ഷിച്ചതിന്നുശേഷം യഥാവിധി പുഷ്കരത്തിലേക്ക് അഗ്നിയുമായി ചെന്നു. മന്ത്രവിധിപ്രകാരം മന്ത്രചോദിതരായ ബ്രാഹ്മണർ മന്ത്രപൂതമായ ഹവിസ്സുകൊണ്ടു ഹോമിച്ചു, ബ്രഹ്മതേജസ്സിനാൽ വിധിപ്രകാരം അഗ്നി വർദ്ധിച്ചു. തേജസ്സുകൊണ്ട് ആ പുരുഷവിഗ്രഹൻ പ്രഭു ബ്രഹ്മദണ്ഡാഖ്യമായി വപുസ്സാൽ ചുടുന്നവിധം വർദ്ധിച്ചു. ദിവ്യരൂപനും ദിവ്യായുധനുമായി, വില്ലും വാളും പരിചയുമായി, കലപ്പ, ഗദ, ചക്രം, അമ്പ്, ചർമ്മം, പരശ്വധം, ശൂലം, വജ്രം, വാൾ, ശക്തി, വില്ല് ഇവയെല്ലാം ഏന്തി ചക്രധരനായ വിഷ്ണുനിന്നു ഖൾഗിയായ മുസലി, ലാംഗലായുധൻ, ബലിയായ നരൻ ലാംഗലം ഏന്തിനിന്നു; മുസലത്തേയും എടുത്തു. നൂറുമൊട്ടുള്ള വജ്രത്തെ ഇന്ദ്രൻ തപോബലംകൊണ്ടു വീശി. രുദ്രൻ ശൂലപിനാകങ്ങൾ മനസ്സാൽ കൈയിലേന്തി. മൃത്യുദണ്ഡം പാശി എടുത്തു. പാശവും വേലും കാലനും എടുത്തു. ത്വഷ്ടാവ് പരശ് എടുത്തു. കുബേരൻ പരശ്വധമെടുത്തു. നിർവ്വികാരരായ അവർക്ക് നൂറുമായിരവും ആയുധങ്ങൾ ത്വഷ്ടാവും വിശ്വകർമ്മാവും തീർത്തു. ഇന്ദ്രന്ന് അഗ്നി രഥത്തെ നല്കി; പ്രതാപിയായ തപനന്നും മഹാത്മാവായ രുദ്രനും നല്കി. ത്വഷ്ടാവ് വേദമുറപോലെ വാഹിനിയെയും കൂട്ടി. പല ക്രമത്തിലുള്ള വിമാനങ്ങളെ വിശ്വകർമ്മാവ് നിർമ്മിച്ചു. ശരീരാംശമെടുത്ത് സത്യപരാക്രമനായ വിഷ്ണുപർവ്വത്തിൽ പുഷ്കരവനത്തിൽ സേനയ്ക്കായി ഉദ്യമിച്ചു. ഋക്ഷങ്ങൾക്കെല്ലാം ദ്യോവിനെ വാക്കാൽ അവൻ കല്പിച്ചു. അതുകൊണ്ട് അടരിൽ പൂജ്യനായി രിപുക്കളെ പിളർന്നു. ആ ദണ്ഡം എത്രയും ഉചിതമായി, നിർവ്വികാരമായി, സമാഹിതമായി ബ്രഹ്മാവ്, വിധിപ്രകാരം മറവിൽ ഇരുന്നരുളുന്ന വിഭു, എടുത്തു. സ്വപ്രഭാവവിധിക്ക് അസ്ത്രസമൂഹങ്ങൾ നാലും അപ്രകാരം ഐന്ദ്രം, ആഗ്നേയം, വായവ്യം, രുദ്രം എന്നിവ രൗദ്രഭാസ്സാൽ കല്പിച്ചു. ഈ വികാരങ്ങളോടുകൂടിയ മഹാബലരായ ദിതിപുത്രന്മാർ തപസ്സുകൊണ്ടും ശിക്ഷകൊണ്ടും തങ്ങളുടെ അസ്ത്രം പ്രയോഗിച്ചു. ചതുരംഗപ്പടയുമായി വീര്യത്തോടെ സുസമാഹിതരായി പോരിൽ അപ്രധൃഷ്യരായി അവർ നിന്നു. അവർ ഗുഹാമദ്ധ്യത്തിൽ, ഭാണ്ഡക്കോപ്പുകളോടുകൂടിയ രഥത്തിൽ മന്ദരാദ്രിയുടെ താഴ്‌വരയിൽ, ധരാതലത്തിൽ സഞ്ചരിച്ചു. ചതുരംഗപ്പടകളെയെല്ലാം സംഹരിച്ച് ആ തമഃപ്രഭുവായ വിഷ്ണു മഹായോഗാൽ താനേ വസുധാതലത്തിൽ ചരിച്ചു. പിന്നെ വേറെ തപംനേടി ചരിക്കുന്ന ബ്രാഹ്മണാനുവ്രതരായ എല്ലാ ദേവന്മാരും ധർമ്മചീരമുടുത്ത് വിഷ്ണുവോടൊത്തു ചരിച്ചു."

**30. പുഷ്കരപ്രാദുർഭാവം - അമൃതമഥനം -** ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, നിർമ്മര്യാദമായി മഹാഗ്രഹം, അജ്ഞാനം നടമാടുന്ന സമയത്ത്, ഭൂതങ്ങൾക്കു മോക്ഷമില്ലാതിരിക്കെ പ്രജകൾ എങ്ങനെ കഴിഞ്ഞുകൂടി?"

വൈശമ്പായനൻ പറഞ്ഞു: "പണ്ട് പ്രജാപതി വൈന്യനായ പൃഥുവിനെ രാജാവാക്കി. പ്രജാധർമ്മപരായണനായ ബ്രഹ്മാവ് അദ്ദേഹത്തെ ഋഷിമാരോടാലോചിച്ച് രാജ്യത്തിൻെറ അധിപനാക്കി. ത്രേതായുഗം വന്ന ആ കാലത്ത് തമ്മിൽത്തമ്മിൽ പ്രജകൾ ഇപ്രകാരം പറഞ്ഞു: "ഈ രാജാവ് നമുക്ക് ഉപജീവനമാർഗ്ഗമുണ്ടാക്കും. വിപ്രന്മാർക്കും വേണ്ടതു ചെയ്യും. സത്യമായ പ്രവൃത്തികൊണ്ട് സർവ്വഭൂതങ്ങളെയും തീർക്കുന്നവനാകും.' അതിന്നിടയിൽ ദേവന്മാർ ഗന്ധമാദനസാനുവിൽ പല നിയമങ്ങളും എടുത്തു തളർന്ന് അദ്രിയുടെ സാനുവിൽ ഇരിക്കുകയായിരുന്നു. പിന്നെ ചുറ്റും ദേവദാനവന്മാർ ഗന്ധം എടുത്ത് വസന്തം സൃഷ്ടിച്ചു. അപ്പോൾ ആ ഗന്ധമേറ്റ് അവർ ഗർവ്വിതരായി. പുഷ്പത്തിൻെറ വീര്യം മാരുതൻ എങ്ങും വീശി. മനോഗ്രാഹിയായ സുഖം നല്കുന്ന ഗന്ധം ഉത്തമമായ പാർത്ഥിവമാകുന്നു. ആ ദൈത്യന്മാർ ആ ഗന്ധമേറ്റ് ഏറെ വിസ്മയത്തോടെ പ്രസന്നചിത്തരായി വളരെ സൗഖ്യം പ്രാപിച്ചു. ആ ഗന്ധമേറ്റ് ഗർവ്വിതരായ ദാനവന്മാർ ഒന്നിച്ചുചേർന്നു പറഞ്ഞു. ഈ പൂക്കൾക്ക് ഇത്രവീര്യമുണ്ടെങ്കിൽ അതിൻെറ ഫലത്തിന് എത്രമാത്രമുണ്ടാകും? ഇതിൻെറ പലതരം കർമ്മബുദ്ധികൾ അനുമാനംകൊണ്ട് അറിയുന്നുണ്ട്. ശുഭമാണോ, അശുഭമാണോ? ധീകൊണ്ടുള്ള ബലംകൊണ്ട് ദേഹികൾ അതു മനസ്സിലാക്കണം. അതുകൊണ്ട് നമ്മൾ ഒരുകാര്യം ചെയ്യണം. ജലത്തിൽ ഔഷധങ്ങൾ മഥിക്കണം. കാമരൂപബലംപൂണ്ട വലിയ മന്ദരപർവ്വതംകൊണ്ട് മഥിക്കണം. വാശിയോടെ സമുദ്രത്തിൽ. സോമജമായ ജലം മഥിക്കാം. അങ്ങനെ ജലം കുടിച്ച് കാമരൂപികളായിത്തീരണം. അവരിൽ മുമ്പനായത് മഹാബലനായ വിഷ്ണുവാണ്. വിണ്ണും മന്നും ശത്രുക്കളോടുചേർന്ന് നാം ഭുജിക്കും. 'ഇല, വേര്, കൊമ്പ്, പൂവ്, കായ ഇവചേർന്ന്' എല്ലാംകൂടി വസുധയൊക്കെ കൈക്കലാക്കാം.' ഇങ്ങനെ ദൈത്യർ തമ്മിൽ പറഞ്ഞ് മന്ദരത്തെ കുലുക്കുവാനും അടർത്തുവാനും തീരുമാനിച്ചു. ഗന്ധമാദനപർവ്വത്തിലെ വൃക്ഷങ്ങളെ പറിച്ചെടുത്ത് അതുകൊണ്ട് തങ്ങളുടെ ശക്തിയുള്ള ഭുജങ്ങൾകൊണ്ട് ആ മഹാവീര്യർ അടർത്തുവാൻ തുടങ്ങി. അപ്പോൾ ഭൂമി കുമ്പിച്ചുപോയി. എന്നാൽ ആ ദാനവർക്ക് ആ പർവ്വതത്തെ എടുത്ത പൊക്കുവാൻ കഴിഞ്ഞില്ല. അവർ അതിനെ എല്ലാവരുംകൂടി പിടിച്ച് പൊക്കുമ്പോൾ ആ പർവ്വതാന്തരത്തിൽ മുട്ടുകുത്തി വീണുപോയി. ആത്മാവിനെ ആത്മാവിലാക്കി മനസ്സുകൊണ്ട് തലകുമ്പിട്ട് കാമരൂപിയായ വിരിഞ്ചനെ അവർ ശരണംപ്രാപിച്ചു. അവരുടെ ആശയമറിഞ്ഞ് അഖിലജനും വശിയുമായ ബ്രഹ്മാവ് പല നല്ലാവക്കുകളാൽ അവരോട് പറഞ്ഞു. ശരീരസ്ഥനായ അവൻ അശരീരിയായി സർവ്വലോകേശനായ വിരിഞ്ചൻ, ലോകഹിതത്തിന്നായി പറഞ്ഞു: 'ആദിത്യവസുരുദ്രന്മാർ, മരുത്ഗണങ്ങൾ, ദേവഗന്ധർവ്വയക്ഷന്മാർ, പാട്ടുപാടുന്ന കിന്നരന്മാർ, എല്ലാവരുംകൂടിച്ചേർന്ന് ശ്രമിച്ചാൽ ഈ ഗിരിയെ പൊക്കുവാൻ കഴിയും. അതിതേജസ്വിയും ധാതുജാലാഭിരഞ്ജനുമായ ഈ പർവ്വതം അമൃത് കടയുവാൻ പറ്റിയവനാണ്. സുരാസുരന്മാർചേർന്ന് ഈ മഹാദ്രിയെ അടർത്തിയെടുത്ത് കൈയിലാക്കിയാൽ കാണാം ഔഷധികളുടെ ഹിമവത്രസം.' ഇപ്രകാരം പറഞ്ഞതിനെ കേട്ട് ചിന്തിച്ച് ആ കാര്യം അവർ ചെയ്യുവാനാരംഭിച്ചു. ദേവന്മാരും ദാനവന്മാരും ഒന്നിച്ച് മന്ദരപർവ്വതത്തെ സമുദ്രത്തിൽ കൊണ്ടുവന്നു; അത് ഒരു കളിപ്പാവപോലെ സമുദ്രത്തിൽക്കിടന്നാടി. സുരാസുരന്മാരെല്ലാവരും ഒന്നിച്ച് ലവണാംബുവിൽ മന്ദരത്തെ കടകോലാക്കി വാസുകിയെ കയറാക്കി അങ്ങനെ ആയിരം വർഷം ഔഷധങ്ങൾ ചേർന്ന ജലത്തെ കടഞ്ഞു. കുറെ കടഞ്ഞുകഴിഞ്ഞപ്പോൾ സമുദ്രജലം പാലായിത്തീർന്നു; ആ പാലിൽനിന്ന് അമൃതുണ്ടായിവന്നു. ലോഭവും മന്യുവും ചേർന്ന അസുരന്മാർ അത് ആദ്യമേതന്നെ കൈയിലാക്കി. ധന്വന്തരി, മദ്യം, ശ്രീദേവി, കൗസ്തുഭരത്നം, തെളിഞ്ഞ ചന്ദ്രൻ എന്നിവയെല്ലാം അതിൽ നിന്നുയർന്നുവന്നു. നല്ല അശ്വമായ ഉച്ചൈശ്രവസ്സ് ഉയർന്നുവന്നു. എല്ലാം വന്നതിന്നുശേഷമാണ് അമൃതം വന്നുയർന്നത്. അത് എടുക്കുവാൻ ആഗ്രഹിക്കുന്ന രാഹുവിനോട് ദേവന്മാർ പറഞ്ഞു; 'അമൃത് ദൈത്യരും ദാനവേന്ദ്രന്മാരും ഇപ്പോൾ കുടിക്കില്ല.' അപ്പോൾ ഹരി ചക്രമെടുത്ത് പോരിൽ രാഹുവിൻെറ തല അറുത്തു. പിതൃഗണവും സനാതനരായ മുനീന്ദ്രന്മാരും വിട്ടില്ല. ഇന്ദ്രൻെറ കൈയിൽനിന്ന് പൃഥിവി അമൃതിനെ വാങ്ങി. ദേവി ബ്രഹ്മാ

വിൻെറ വാക്കിൽ പ്രചോദിതയായി വന്നുചേർന്നതായി രുന്നു. അമൃത് എടുത്തശേഷം അവൾ പോയി.

**31. പുഷ്കരപ്രാദുർഭാവം - ത്രൈവിക്രമം -** ജന മേജയൻ പറഞ്ഞു: "ദൈത്യസംഘത്തെ കൊന്ന സമയത്ത്, വിഷ്ണു വിക്രമിച്ച കാലത്ത്, ദൈത്യദാനവന്മാർ പരാക്ര മംകൊണ്ട് എന്താണ് ഇച്ഛിച്ചത്?'

വൈശമ്പായനൻ പറഞ്ഞു: "പരാക്രമബലിഷ്ഠന്മാരായ ദാനവന്മാർ രാജ്യത്തെ ആഗ്രഹിച്ചു. സത്യപരാക്രമരായ ദേവന്മാരാകട്ടെ, തപത്തെയാണ് ഇച്ഛിച്ചത്.

ജനമേജയൻ പറഞ്ഞു: "അങ്ങനെ പലനാൾ കഴിഞ്ഞു തിന്നുശേഷം സ്വയം ഹിരണ്യകശിപുവംശജനായ മഹാ ബലി ബ്രഹ്മക്ഷേത്രത്തിൽ യജ്ഞം ചെയ്തു. ആ കാമദൻ ഐശ്വര്യത്തെ പ്രാപിച്ചു."

വൈശമ്പായനൻ പറഞ്ഞു: "ആ രാജാവ് വളരെ സ്വർ ണ്ണാഢ്യങ്ങളായ രാജസൂയയജ്ഞങ്ങളെ ചെയ്തു. ധരിത്രി യിൽ മഹാബലനായ ആ ദാനവശ്രേഷ്ഠൻ മഹത്തായ യജ്ഞംചെയ്തു. ഗംഗയ്ക്കും യമുനയ്ക്കും നടുവിലായി ട്ടാണ് വലിയ തപം നടന്നത്. മഹാസുരൻ യജിക്കുമ്പോൾ അവിടെ വേദജ്ഞന്മാരായ ബ്രാഹ്മണർ ചെന്നുകൂടി. മഹാ വ്രതപരായണന്മാരായ യതിമാരും യോഗധർമ്മത്താൽ സിദ്ധ ന്മാരായ പലരും ചെന്നുകൂടി ഭാരതാ! മുനിമാർ, ബാല ഖില്യന്മാർ, ധന്യന്മാരും, ധർമ്മശോഭികളുമായ ദ്വിജമുഖ്യ ന്മാരായ പലരും, എല്ലാവരും അർച്ചിതന്മാരായി. വളരെ ധനവിഭവാദികൾ നാനാദിക്കിൽനിന്നും കൊണ്ടുവന്നപ്പോൾ പ്രഭുവായ ശുക്രമുനി മക്കളോടുകൂടി ദൈത്യരെ യജിപ്പിച്ചു. പ്രഭുപ്രഭവനായ ബലി അപ്പോൾ യാചകനോടു പറഞ്ഞു: ഈ യജമാനൻ ഇഷ്ടംപോലെ ഭവാന് വരം നല്കാം. അത് ഭവാൻ വാങ്ങിച്ചാലും.' അപ്പോൾ വാമനരൂപമെടുത്തു വന്ന്. ആ ഭിക്ഷയെ ഏറ്റ് ബലിയുടെ കൈയിൽനിന്ന് മൂന്നു കാലടി സ്ഥലം ഭിക്ഷയായി വാങ്ങി. സത്യപരാക്രമ നായ വിഷ്ണു മൂന്നുലോകവും അളന്നുതുടങ്ങി. അങ്ങനെ മുനിമാരുടെ അപേക്ഷ കേട്ടവനായ വിഷ്ണു ദിവ്യരൂപനായി മൂന്നു ലോകവും അളന്നു. രാജ്യം നഷ്ടപ്പെട്ട ദൈത്യന്മാർ പാതാളത്തിൻെറ പഴുതിലേക്കും പോയി അവരുടെ സൈന്യ ങ്ങൾ പ്രാസം, തോമരം, വാൾ, എന്നിവ ധരിച്ചവരായിരുന്നു. യന്ത്രങ്ങളും 'ലഗുഡ'ങ്ങളും ധരിച്ചവരായിരുന്നു. കൊടി, തേര്, ധ്വജം, ചർമ്മം, വർമ്മം, ഭണ്ഡാരം, ആയുധം, മഴു എന്നിവ ധരിച്ചവരായ അസുരന്മാരും അവരുടെ സൈന്യ ങ്ങളുമൊക്കെ പാതാളത്തിലേക്ക് ഓടിപ്പോയി.

ഇന്ദ്രവിഷ്ണുക്കളോടുകൂടി കൂട്ടത്തോടെ ദൈത്യന്മാർ വീണ്ടും വന്നുചേർന്നു. നന്ദിച്ച് മഹാബലിയെ സുരന്മാർ ത്രിലോകേശനാക്കി. അവൻ സ്വധാമൃതത്താൽ പിതൃക്കളെ തർപ്പിച്ചു. ബ്രഹ്മാവ് ദിവ്യമായ അമൃതം ദേവേന്ദ്രന്നു നല്കി. ആ കർമ്മത്താൽ അവൻ അക്ഷയനും അവ്യയനു മായി. ശത്രുക്കൾ രോമാഞ്ചമണിയുമാറ് ബ്രഹ്മദത്തമായ ശംഖ് അവൻ ഊതി. പിതാമഹകരോത്ഭൂതമായ ആ ശംഖ ശബ്ദം കേട്ടപ്പോൾ സമാഹിതരായ ലോകർ കിട്ടേണ്ടവ നായ ഇന്ദ്രനെ കിട്ടിയെന്നറിഞ്ഞ് നിർവൃതി നേടി. അഗ്നി സംഭവമായ ആയുധങ്ങളൊക്കെ മന്ദരശിഖരത്തിലുണ്ട്. അതുള്ള മൂന്നുലോകവും സന്തുഷ്ടമായി."

**32. പുഷ്കരപ്രാദുർഭാവം - ദക്ഷയജ്ഞവിധ്വംസം -** വൈശമ്പായനൻ പറഞ്ഞു: "മഹാവൃത്താന്തമായി രാജ്യം മഹാവൃത്തിയിൽ നില്ക്കെ, ദേവമനുഷ്യന്മാർ സഹകരിച്ചു വസിച്ചു. ഒരിടത്ത് വേദപാരായണം വേദപഠനം എന്നിവ യോടുകൂടി വസിച്ചു. ദേവന്മാർ സ്വയം യജ്ഞകർമ്മത്തിൽ അവരുടെ ഭാഗം വാങ്ങി ഭാരതാ! പ്രാചേതസനായ ദക്ഷനെ അക്കാലത്ത് ബൃഹസ്പതി ദീക്ഷിപ്പിച്ചു. വാജിമേധത്തിന്നായി ഭഗവാൻ ബൃഹസ്പതി മഹർഷിമാരോടുകൂടി ദീക്ഷിപ്പിച്ചു. അനാത്മവിത്തും മാതാമഹനുമായ ദക്ഷൻെറ ആ മഖത്തിൽ രുദ്രൻ തൻെറ ഭാഗാർത്ഥമായ ബലി നന്ദികേശ്വരനോടു കൂടി ചെയ്തു. തൻെറതന്നെ രണ്ടാമത്തെ ഒരു രൂപം മഹേശ്വരൻ സൃഷ്ടിച്ചു. ധർമ്മയമനായ നന്ദി അങ്ങനെ പുരുഷരൂപത്തിൽ വന്നു. സ്വന്തം യോഗത്താൽ സനാതന ബ്രഹ്മം, പരമാത്മാവായ രുദ്രൻ വേദവാക്യത്താൽ തീർത്ത തായിരുന്നു അത്. സുരൂപന്മാരും, അരൂപന്മാരും, വിരൂപാ ക്ഷന്മാരും, ഘടോദരന്മാരും, ഉർദ്ധ്വദൃക്കുകളും, വലിയ കൂറ്റ ന്മാരും, വികടന്മാരും, മുണ്ഡന്മാരും, കുടുമ്മവെച്ചവരും, ജട പിരിച്ചവരും, ത്രിനേത്രന്മാരും, ശങ്കുകർണ്ണന്മാരും, ചീര ധാരികളും, ചർമ്മധാരികളും, കൂടമുൽഗരപാണികളും, മണി കെട്ടിയവരും, മുഞ്ജമേഖലധാരികളും, കൈയിൽ കടകമുള്ള വരും, സ്വർണ്ണകുണ്ഡലമണിഞ്ഞവരും, ഡിംഡിമക്കാരും, ഭേരിയടിക്കുന്നവരും, കുഴൽ വിളിക്കുന്നവരും, മദ്ദളം കൊട്ടു ന്നവരും ഇപ്രകാരമുള്ള തൻെറ ഗണങ്ങളോടുചേർന്ന് മഹേ ശ്വരൻ ആ മഖത്തെ കെടുത്തി. ശംഖുവിളിക്കുന്നവരും മുരജം മുഴക്കുന്നവരും ഇലത്താളം കൊട്ടുന്നവരുംചേർന്ന ആ മഖത്തിൽ ഉഗ്രായുധനും അന്തകാഭനും പിനാകപാണി യുമായ ദേവൻ, ദീപ്തമായ അർച്ചിസ്സോടെ ഉത്തമനായ ദേവൻ കാലാനലനെപ്പോലെ ദീപ്താർച്ചിസ്സായി ഈ ജഗ ത്തിനെ ചുടുന്നവിധം ജ്വലിച്ചു. ഉത്തമമായ ആ മഖം പിനാ കിയും നന്ദിയുംകൂടി കെടുത്തിക്കളഞ്ഞു. യുഗാന്തകാലാ ഗ്നിപോലെ ചുട്ട് വെണ്ണീറാക്കാനായി അവൻ നിന്നു.

യജ്ഞസ്തംഭം പറിച്ച് നിശാചരഗണങ്ങൾ പായുക യായി. ചീരവും തോലും ധരിച്ച മുനികളെ അവർ ത്രസി പ്പിച്ചു. രക്തദൃഷ്ടികളായ ചിലർ നാവിൽ ഹവിസ്സ് നുണ ഞ്ഞു. മറ്റു ചിലർ നാവുനീട്ടി യാഗപ്പശുക്കളെ തിന്നുകയു മായി. ചിലർ യൂപങ്ങൾ പറിച്ച് എറിഞ്ഞു. ചിലർ പശുക്കളെ പ്രഹരിച്ചു. വേറെ ചിലർ ഹോമാഗ്നി കെടുത്തുവാൻ വെള്ളം കൊണ്ടുപോയി ഒഴിക്കുകയായി. മറ്റു ചിലർ സോമ ത്തെ ഹരിച്ചു. പ്രചയോല്ക്കടദൃഷ്ടികളായ ചിലർ ദർഭ പിടിച്ച് പൊയ്ത്താരൊത്ത കരങ്ങൾകൊണ്ട് വലിക്കുവാൻ തുടങ്ങി. ചിലർ യൂപാഗ്രം പിടിച്ച് ഒടിച്ചു. ചിലർ കലശ ങ്ങൾ വലിച്ചെറിഞ്ഞു. ഭംഗിക്കുവേണ്ടി തീർത്ത പൊന്മ രങ്ങൾ മുറിച്ച് എറിഞ്ഞു. അമ്പെയ്ത് പൊന്മയമായ അല ങ്കാരങ്ങളെയൊക്കെ മുറിച്ചുവീഴ്ത്തി. പാത്രങ്ങൾ തല്ലിയു ടച്ചു. അരണിത്തടി പിടിച്ചു കുടഞ്ഞു. യാഗകർത്താവിൻെറ ബന്ധുക്കൾക്ക് സജ്ജമാക്കിയ ഇരിപ്പിടങ്ങളൊക്കെ അവർ അടിച്ചുതകർത്തു നശിപ്പിച്ചു. പുരോഡാശം (ഹോമിക്കുവാ നുള്ള പായസം) കൈകൊണ്ടു മാന്തി വായിലിട്ടു ചവച്ചു. ഇപ്രകാരം രാവും പകലും ഭഞ്ജിക്കുന്ന മഹാമഖം വലി യ ഭയങ്കരശബ്ദത്തോടെ കടൽ ആർക്കുന്നവിധം ഇരമ്പി യാർത്തു. സ്വയംഭൂവ് മുമ്പെ നല്കിയ വില്ലും അമ്പും എടു ത്ത് മുളകൊണ്ടുണ്ടാക്കിയ പന്തലൊക്കെ മുറിച്ചു വീഴ്ത്തി. അമ്പു തൊടുത്ത്, മഹേശ്വരൻ മുട്ടൂന്നി വില്ലുവലിച്ച് മഹാ മഖശരം പ്രഹരിക്കാൻ വിട്ടു. മഹേശ്വരൻ അമ്പെയ്തപ്പോൾ മൃഗരൂപമെടുത്ത് ആർത്ത് ബ്രഹ്മാവിൻെറ സമീപത്തേക്ക് വാനിലേക്ക് മഖം കുതിച്ചു. അവിടെ സുഖമായ രക്ഷ അതിന്നു ലഭിച്ചില്ല. അമ്പേറ്റ ആ ക്രതു തന്നിൽത്തറച്ച അമ്പോടുകൂടി ബ്രഹ്മാവിനെ ശരണംപ്രാപിച്ചു. അപ്പോൾ ആ മൃഗത്തോടു ചതുർമ്മുഖൻ അനുനയപൂർണ്ണം സുന്ദര മായി ഗംഭീരമായ വാക്കാൽ ഇപ്രകാരം പറഞ്ഞു."

ബ്രഹ്മാവ് പറഞ്ഞു: "അല്ലയോ മൃഗമായി നില്ക്കുന്ന മഖമേ, നീ ഈ വേഷത്തിൽത്തന്നെ വാനിൽ മഹാമൃഗ മായി നില്ക്കും. മൂന്നു മൊട്ടുള്ള ഒരു അമ്പുകൊണ്ടു തോല്പി

ക്കപ്പെട്ടവനാണെല്ലോ നീ! നീ നക്ഷത്രങ്ങളുടെയെല്ലാം മേലെയായി നിത്യവും രുദ്രനോടുകൂടെ നില്ക്കും. അക്ഷയനും അവ്യയനുമായ സോമനോട് ഇടചേർന്നു നില്ക്കും. താരാനിരയോടുകൂടി നീ ആകാശത്ത് മൃഗരൂപമായി സഞ്ചരിക്കും. ജ്യോതിസ്സുകൾക്കും ജ്യോതിസ്സായി, ധ്രുവന്നും നീ മഹാധ്രുവനായി വിളങ്ങും. ശരമേറ്റു മുറിഞ്ഞ ആ വ്രണത്തിൽനിന്ന് ഒഴുകുന്ന ദിവ്യമായ രക്തം നീ വേഗത്തിൽ ഓടുമ്പോൾ ആകാശത്ത് തെറിച്ചിട്ടുണ്ടല്ലോ. ക്ഷതത്തിൽ നിന്നുണ്ടായ ആ രക്തം ബഹുവർണ്ണമായി മണ്ഡലസംജ്ഞിതമായ ക്ഷേത്രമാകും. ഭൂതങ്ങൾക്കു നിമിത്തഭൂതമായി വർഷത്തിൽ വർഷകമായി ഭവിക്കും. അത് കാണുമ്പോൾ സുഖവും ദുഃഖവും ജീവികൾക്ക് ഉണ്ടാകും. ഇന്ദ്രിയസ്രവണംമൂലം വാനിൽ ഇന്ദ്രായുധമെന്നപേരിൽ ആ രക്തം സ്മാരകമായി ശോഭിക്കും!"

വൈശമ്പായനൻ പറഞ്ഞു: "മനുഷ്യരുടെ ദൃഷ്ടികൾ വിസ്മയത്തോടെ നോക്കി 'ചിത്രം! അത്യത്ഭുതം!' എന്ന് മനസ്സുകൊണ്ടു കരുതി. രാത്രി ഇത് അംബരത്തിൽ കാണുന്നതല്ല. സൂര്യനുള്ളപ്പോൾ മാത്രമേ കാണൂ. ദിനത്തിൻെറ ആദിയിൽ കാണാം. എല്ലായ്പോഴും മഹത്തായ കാര്യം ചെയ്യുന്നതാണ് ഇത്. ഇത് ഭൂമിയിൽനിന്ന് ഉയർന്ന് ആകാശത്തു ലയിക്കും.

വില്ലും അമ്പുമായി നില്ക്കുന്ന മഹാനായ രുദ്രനിലുള്ള ഭയംകാരണം അവിടെ അമ്പും വില്ലുമായി നിന്നിരുന്ന അസംഖ്യം യോദ്ധാക്കൾ ഓടി. നന്ദി രുദ്രഗണത്തോടുകൂടി പിനാകിയുമായി യുഗാന്തത്തിൽ ജ്വലിക്കുന്ന ബ്രഹ്മദണ്ഡംപോലെ നിന്നു. വിഷ്ണു യുദ്ധത്തിന്നുചേർന്ന വലിയ വില്ലെടുത്ത് കൈയിൽ ചക്രവുമെടുത്ത് ആ മഹാബാഹു പുറപ്പെട്ടു. ഒരു കൈയിൽ ഘണ്ടയും ഗദയും മറ്റെക്കൈയിൽ വാളുമെടുത്ത് കൈയോങ്ങിവരുന്ന രുദ്രൻെറ മുമ്പിൽ അവൻ നിന്നു. പിന്നെ ശൃംഗാഗ്രോത്ഭവമായ വലിയ വില്ലെടുത്ത്, പാരിൽ അതുല്യമായ ശംഖുമെടുത്ത് മൂർച്ചയുള്ള ശരങ്ങളുമെടുത്ത് രുദ്രൻെറ മുമ്പിൽ വളരെ ബാഹുക്കളോടെ വിളങ്ങി. ഉടുമ്പിൽതോലുറയും തിങ്കൾപോലെ അംബുദോപമനായി ദിവ്യായുധങ്ങളുമേന്തി ആദിത്യന്മാരും വസുക്കളും വിഷ്ണുവിൻെറ ചുറ്റും അചലപ്രഭരായി നിന്നു. വിശ്വേദേവകളും മരുത്തുക്കളും രുദ്രനോടുകൂടെ ചേർന്നു. ഗന്ധർവ്വന്മാരും കിന്നരന്മാരും നാഗങ്ങളും യക്ഷന്മാരും ഭുജംഗരും രണ്ടു പങ്കിലും ദണ്ഡുമായി നിന്നു. ശമത്തിന്നായി ജപിച്ച് ലോകഹിതാർത്ഥികളായി ഋഷിമാർ നിന്നു. വിഷ്ണുവിനെ ആ രുദ്രൻ പോരിൽ മുമ്പെനിന്നു. ഹൃദയത്തിലും എല്ലാ അംഗസന്ധികളിലും തീക്ഷ്ണവും ഉഗ്രവുമായ ആയുധം എയ്തു. എന്നാൽ സർവ്വാത്മാവും ബ്രഹ്മസംഭവനുമായ വിഷ്ണു അതുകൊണ്ടൊന്നും കുലുങ്ങിയില്ല. അപ്പോഴും രോഷംകൂടാതെ ആറ് ഇന്ദ്രിയങ്ങളോടുകൂടിയവൻ അടങ്ങിനിന്നു. വിഷ്ണുവും വില്ലുലച്ച് ഒരു സായകം തൊടുത്ത് രുദ്രൻെറ കഴുത്തിൻെറ കീഴെല്ലിൽ ബ്രഹ്മദണ്ഡംപോലെ എയ്തു. ആ ബാണമേറ്റിട്ടും മഹാദേവൻ ഇളകിയില്ല. മന്ദരത്തിൻെറ മഹാസന്ധി വജ്രമേറ്റതുകൊണ്ട് ഇളകുന്നതല്ലല്ലോ. ഉടനെ പാഞ്ഞേറ്റ് വിഷ്ണു ആ സനാതനനായ രുദ്രനെ കഴുത്തിൽപ്പിടിച്ചു. വിഷ്ണു ചങ്കിൽപ്പിടിച്ചപ്പോൾ കഴുത്ത് നീലച്ചുപോയി. അന്നുമുതൽ ശിവൻ നീലകണ്ഠനായി. അപ്പോൾ വിഷ്ണു പറഞ്ഞു: അനാദിനിധനനും ദേവനുമായ ഭവാൻ എന്നിൽ ക്ഷമിക്കണം. സർവ്വഭൂതാഗമാചാര്യനും എൻെറ കർമ്മം നടത്തുന്നവനും ഭവാനാണ്!' രാജാവേ, കർമ്മങ്ങൾക്കു കർത്താവും വികർത്താവും ഭൂതങ്ങളിലെല്ലാം സർവ്വഭൂതചയോത്തമനും കർമ്മയോനികളിൽ എന്തെല്ലാം കർമ്മംചെയ്യുന്നുവോ, അത് അപ്രകാരം ശുഭതമമായി നില്ക്കുന്നവനുമായവൻ ശിവനാണ്.' അപ്പോൾ നല്ലവാക്കുകൾ അത്ഭുതകരമായവിധം വാനിൽനിന്നു സിദ്ധന്മാർ പറയുന്നത് കേൾക്കുമാറായി. 'ഹേ സനാതനാ, വന്ദനം' എന്നു പറഞ്ഞു. ഉടനെ രുദ്രസംഭവനായ നന്ദി പിനാകം ഓങ്ങി. ക്രോധമൂർച്ഛിതനായി വിഷ്ണുവിൻെറ തലയ്ക്ക് പ്രഹരിച്ചു. ദേവകുലോത്തമനായ വിഷ്ണു നന്ദിയെ നോക്കി ചിരിച്ചു. ശ്രീഭഗവാൻ, സർവ്വഭൂതേശ്വരനായ ഹരി അവനെ സ്തംഭിപ്പിച്ചു. ബ്രഹ്മസന്നിഭനായ വിഷ്ണു തേജസ്സാൽ എരിയുന്നവിധം സ്ഥാണുവെപ്പോലെ നിശ്ചലനായി നിന്നു. അചിന്ത്യനും അപ്രമേയനും അരിന്ദമനും യജിക്കേണ്ടവനും യുഗാന്താഗ്നിതുല്യനുമായ ഹരി ശാന്താത്മാവായി തെളിഞ്ഞ്, ശ്രീമാനായ രുദ്രന്ന് ഭാഗം കല്പിച്ചു. ധർമ്മപരനും, മുക്തകാമനും സുരോത്തമനും, നിത്യനുമായ വിഷ്ണു ആ യജ്ഞത്തെ വീണ്ടും സന്ധിപ്പിച്ചു. ഗണങ്ങളെല്ലാം പക്ഷാനുരൂപമായി നിന്നു രാജാവേ! ഘോരമായി വിഷ്ണുരുദ്രന്മാർ തമ്മിലുള്ള മഹായുദ്ധത്തിൽ ദക്ഷയജ്ഞവിനാശനത്തിൽ പക്ഷംപിടിച്ച് പോർനടന്നു. ലോകത്ത് അക്കാലത്ത് യജ്ഞത്തിൻെറ വിനാശനമുണ്ടായി. എല്ലാ ഭൂതത്തിന്നും ഹിതം സനാതനമായ യജ്ഞമാണ്. പ്രജാപതിയായ ദക്ഷൻ യജ്ഞഫലം നേടി. ഈ പറഞ്ഞ ദിവ്യമായ കഥയെ ബുദ്ധിയുള്ളവൻ ബ്രാഹ്മണരെ ശുചിയും പ്രയതമാനസനുമായി ചൊല്ലിക്കേൾപ്പിക്കണം. അദ്ധ്യാത്മമൊക്കെ പഠിച്ചാൽ ദേവലോകത്തിൽ പൂജ്യനായി ഭവിക്കും. മഹാത്മാവിൻെറ പൗഷ്കരപ്രാദുർഭാവം ഇപ്രകാരമാണ്. പുരാണത്തിൽ പൗഷ്കരത്തിൽ ശ്രീവ്യാസൻ പറഞ്ഞത് വഴിക്കുവഴിയായി നന്നായി ഞാൻ പറഞ്ഞു. മഹർഷിജനസംസ്കൃതമായ കഥ ഞാൻ പറഞ്ഞു. ഈ അഗ്ര്യപുരുഷൻെറ പുരാണം വ്യാസൻ പറഞ്ഞപോലെ എപ്പോഴും പ്രമാദം കലരാതെ കേൾക്കുന്നവൻ ആഗ്രഹങ്ങളൊക്കെ നേടിയതിന്നുശേഷം ശോകംകൂടാതെ പരത്തിലും സ്വർഗ്ഗസുഖത്തെ നേടുന്നതാണ്."

**33. വരാഹപ്രാദുർഭാവം –** ജനമേജയൻ പറഞ്ഞു: സത്തുക്കൾ പറഞ്ഞ് പുരാണങ്ങളിൽ ഈ ഞങ്ങൾ വിഷ്ണുവിൻെറ വരാഹാവതാരത്തെ കേട്ടിട്ടുണ്ട്. എന്നാൽ വിസ്തരച്ച് അതിനെപ്പറ്റി ഞങ്ങൾ കേട്ടിട്ടില്ല. കർമ്മത്തിൽ ഗുണശാലിത്വം, ഹേതുചിന്തിതം എന്നിവയും കേട്ടാൽക്കൊള്ളാം. ഈ വരാഹം എന്താത്മാവാണ്? അതിൻെറ മൂർത്തിയെങ്ങനെ? അതിൻെറ ദേവതയെന്ത്? പ്രഭാവമെന്ത്? ആചാരമെന്ത്? അവൻ പണ്ട് എന്തു ചെയ്തു? എനിക്ക് വരാഹത്തെപ്പറ്റി പലതും അറിയണം. ശ്രുതിയിൽ വിസ്തരിച്ചു പറഞ്ഞപോലെ കേൾപ്പിക്കണം. യജ്ഞത്തിൽ സന്നിഹിതരും മഹാശയന്മാരുമായ ബ്രാഹ്മണർക്കും അതു കേൾക്കണം.

വൈശമ്പായനൻ പറഞ്ഞു: "ബ്രഹ്മസംജ്ഞിതമായ ഈ പുരാണം ഞാൻ നിന്നോടു പറയാം. നാനാശ്രുതികളും കലർന്ന ഇത് വേദവ്യാസൻ പറഞ്ഞതാണ്. ആശ്ചര്യകാരിയായ കൃഷ്ണൻെറ വരാഹചരിതം ശ്രേഷ്ഠമാണ്. നാരായണൻ രാജാവേ, വരാഹാകൃതി എടുത്തു ആ ശത്രുജിത്ത് ആഴിയിൽ മുങ്ങി ഊഴിയെ തേറ്റകൊണ്ട് ഉയർത്തി. ഛന്ദസ്സെഴുന്നവരായ ശ്രേഷ്ഠതരന്മാർ ശ്രുതികൊണ്ട് അലംകൃതരായി എല്ലാം സശ്രദ്ധം ധരിക്കണം ജനമേജയാ! ഈ പുരാണം എത്രയും പുണ്യവും വേദങ്ങളോടു തുല്യവുമാണ്. നാനാശ്രുതികളും കലർന്ന ഇത് നാസ്തികന്മാരോടു പറയരുത്. ഇത് എല്ലാ പുരാണത്തിലും മേലെയാണ്. അപ്രകാരംതന്നെയാണ് യോഗങ്ങളിൽ സാംഖ്യവും. എല്ലാം വിധിപ്രകാരം ചൊല്ലിക്കേട്ടവൻ ഇതിൻെറ പൊരുളറിഞ്ഞവനായി ശോഭിക്കും.

വിശ്വേദേവകൾ, സാദ്ധ്യന്മാർ, രുദ്രന്മാർ, ആദിത്യന്മാർ, അശ്വിനീദേവകൾ, പ്രജാപതികൾ, സപ്തർഷികൾ, മനഃസങ്കല്പജന്മാരായ പൂർവ്വമുനീന്ദ്രന്മാർ, വസുക്കൾ, അപ്സരസ്സുകൾ, യക്ഷന്മാർ, ഗന്ധർവ്വന്മാർ, ആശരന്മാർ, പിശാചുക്കൾ, ദൈത്യർ, നാഗങ്ങൾ, പലതരം ഭൂതങ്ങൾ, ബ്രാഹ്മണക്ഷത്രിയ വൈശ്യശൂദ്രന്മാർ, മ്ലേച്ഛന്മാർ, നാല്ക്കാലികൾ മുഴുവനും തിര്യക്യോനിഗണങ്ങൾ ചരങ്ങളായ സത്വങ്ങൾ ഇവയൊക്കെ ജീവസംജ്ഞിതമാണ്. ആയിരം യുഗം കൂടുമ്പോൾ ബ്രഹ്മാവിന്ന് ഒരു പകലാണ്. ആ പകൽ കഴിഞ്ഞാൽ എല്ലാഭൂതങ്ങളും മറയും. എല്ലാവിധം ഉൽപാതങ്ങളുമുണ്ടാകും. അപ്പോൾ ഹിരണ്യരേതസ്സായ വൃഷാകപി മൂന്നു ശിഖയുള്ളവനായി എല്ലാ ദേഹിലോകത്തെയും തന്റെ ശിഖകൾകൊണ്ടു ശോഷിപ്പിക്കും. അവന്റെ തേജോനിരകൾ നേരിട്ടേറ്റ് എരിയുന്നവർ വിവർണ്ണമുഖരായി അർച്ചിസ്സുപോയ ആനനത്തോടുകൂടെ വേദങ്ങളും വേദാംഗങ്ങളും ഉപനിഷത്തുകളും ഇതിഹാസങ്ങളും സർവ്വവിദ്യാശ്രയംപൂണ്ട് സർവ്വധർമ്മാവലംബികളായി യഥേഷ്ടം എല്ലായിടത്തും മുഖമായ ബ്രഹ്മാവിനെ മുന്നിലാക്കി മുപ്പത്തിമൂന്നുകോടി ദേവകളും അന്നത്തെ ദിവസത്തിന്റെ അവസാനത്തിൽ മഹാനായ അക്ഷരഹംസനിൽ, പ്രഭുവും നാരായണനുമായ യോഗിയിൽ, ഹരിയിൽ പ്രവേശിക്കുകയായി. അവർ വീണ്ടും കടന്നാൽ നിധനത്തിന്റെ ഉത്ഭവമായി. ചരാചരങ്ങളെല്ലാം ഈശ്വരത്തിൽ ലയിക്കുന്ന അന്നു ലോകനാശം, പ്രളയം, വന്നു എന്നു പറയാം. ആയിരം യുഗം ചെന്നാൽ കല്പം അവസാനിക്കും. അതിൽ എല്ലാ ജീവനും അവസാനിക്കും. ദേവാസുരന്മാരും ഉരഗങ്ങളും ചേർന്ന വിശ്വത്തെ സംഹരിച്ച് ഉള്ളിലാക്കി. ഭവാൻ ജഗത്ഗുരു താനേ സർവ്വലോകങ്ങളും സൃഷ്ടിക്കുന്നവൻ കല്പാന്തത്തിൽ വീണ്ടും എല്ലാം തന്നിൽ ലയിപ്പിച്ചു. അവ്യക്തനും ശാശ്വതനുമായ ദേവന്റേതാണ് ഈ വിശ്വമെല്ലാം. ലോകം സൂര്യാംശുകൂടാതെ ചന്ദ്രരശ്മിയും കൂടാതെ ഭൂതാഗ്നിവായുക്കളും ഇല്ലാതെ, ഒരു പ്രാണി പോലുമില്ലാതെ അതിരുവിട്ട് ഏറ്റവും രൗദ്രമായി കൂരിരുൾ തിങ്ങുമ്പോൾ, എല്ലാകർമ്മവും നശിച്ച് ഈ ലോകം കാണാത്തമട്ടാകുമ്പോൾ, സർവ്വസമ്പാതവും തീർന്ന് വൈരസംഗം നശിക്കുമ്പോൾ സ്വഭാവനിലയായി ലോകം നാരായണാത്മകമായി നില്ക്കുമ്പോൾ, പരമേഷ്ഠിയായ ഹൃഷീകേശൻ തന്റെ ശയ്യയിൽ കിടക്കുവാൻ ഒരുങ്ങുകയായി. പീതാംബരനായ രക്തനേത്രൻ, കൃഷ്ണൻ, കാർനിറമുള്ളവൻ, ശിഖാസഹസ്രം വിരിയുമാറ് ജടാഭാരം വഹിക്കുമ്പോൾ, പുണ്യം ശ്രീവത്സത്തിലെത്തുമ്പോൾ രക്തചന്ദനമാകുന്ന ഭൂഷണം മാറിലണിഞ്ഞ മഹാപ്രഭു മിന്നൽക്കാർപോലെ ശോഭിക്കുമ്പോൾ, അവന്റെ മാല ആയിരം പങ്കജങ്ങൾ ചേർന്നു ശോഭിക്കുമ്പോൾ പത്നിയായ ലക്ഷ്മിദേവി ദേഹം ഭാഗിച്ചു നില്ക്കുന്നു. സർവ്വലോകപിതാമഹനായ ധർമ്മാത്മാവ് അവിടെക്കിടന്നു നിദ്രകൊള്ളുന്നു; എന്തോ വിക്രാന്തിയേന്തുന്ന ദേവൻ നിദ്രായോഗം പ്രാപിക്കുന്നു.

ആയിരം വർഷം തികയുമ്പോൾ ആ പുരുഷോത്തമൻ സ്വയം വിഭുവായ വിബുധാധിപൻ ഉണരുന്നു. പിന്നെ ലോകകർത്താവ് വിശ്വസൃഷ്ടിയെപ്പറ്റി ചിന്തിക്കുകയായി. പിതൃദേവാസുരനരന്മാരെ ബ്രഹ്മപ്രവൃത്തിയാൽ സൃഷ്ടിക്കുവാൻ ചിന്തിക്കുകയായി. കാര്യം നിനച്ച് സമിതിഞ്ജയൻ, വാഗീശ്വരൻ സർവ്വലോകസംഭവത്തെയും ചെയ്യുകയായി. കർത്താവും, വികർത്താവും, സംഹർത്താവുമായ പ്രജാപതി തന്നെയാണ്, ധാതാവും വിധാതാവും സംയമവും നിയമവും യമവും. ദേവന്മാർ നാരായണപരന്മാരാണ്. നാരായണപരമാണ് ക്രിയ. നാരായണപരമാണ് യജ്ഞം! നാരായണപരമാണ് ശ്രുതി, നാരായണപരമാണ് മോക്ഷം. നാരായണപരമാണ് ഗതി, നാരായണപരമാണ് ധർമ്മം, നാരായണപരമാണ് ക്രതു, നാരായണപരമാണ് ജ്ഞാനം, നാരായണപരമാണ് തപം, നാരായണപരമാണ് സത്യം, നാരായണപരമാണ് ദമം, നാരായണപരമാണ് ദേവൻ. ഭൂതവും ഭാവിയും നാരായണൻതന്നെ. മറ്റാരുമല്ല. സ്വയംഭൂവെന്നു കാണേണ്ടവനായ ബ്രഹ്മാവും ഭൂവാനാധിപനും നാരായണൻതന്നെ. വായുവാണെന്ന് അറിയേണ്ടുന്നവനായ ഇവൻ സനാതനമായ യജ്ഞമാണ്. സത്ത് അസത്ത് എന്നു വിജ്ഞേയനായ അവൻ പ്രജാഗരമായ യജ്ഞമാണ്. ത്രിദശന്മാർ അറിയുന്നത് എന്തോ അവയെല്ലാം ഇവൻ അറിയുന്നു. ഭഗവാൻ അറിയുന്നത് ദേവവർഗ്ഗവും അറിയുന്നതല്ല. പ്രജാപതികളും ഏഴു മഹർഷിമാരും അമർത്ത്യന്മാരും അവന്റെ അന്തം കാണുന്നില്ല. അതുകൊണ്ട് അവൻ അനന്തൻ എന്ന പേരിൽ പ്രസിദ്ധനായി. അവന്റെ പരമമായ രൂപം ഇതിൽ ദേവകൾ കാണുന്നു. അവതാരംതോറും ഉണ്ടായത് ദേവകൾ അർപ്പിക്കുന്നു. ദേവൻ ഏതിന്മേൽ കാണിക്കുന്നുവോ, അതിനെയാണ് ഏതവനും നേടുന്നത്. സർവ്വഭൂതഗ്രാമണി എവിടെയോ അവിടെ അഗ്നിവായുക്കൾ ഗമിക്കുന്നു. തേജസ്സിന്നും അമൃതിന്നും നിധാനമാണ് അത്. ചതുരാശ്രമവർണ്ണത്തിൽ ചാതുർഹോത്രഫലാശനൻ അവനാണ്. ചതുസ്സാഗരപര്യന്തനും ചതുര്യുഗവിവർത്തകനുമായവൻ അവൻ തന്നെ. ഈ ജഗത്തിനെ സംഹരിച്ച് ആത്മാവിന്റെ ഉള്ളിലാക്കി, ആയിരം ദിവ്യയുഗവർഷമെടുത്ത അണ്ഡത്തെ യോഗിയായ അവൻ വിട്ടു. സുതസുരദ്വിജന്മാരും ഭുജഗന്മാരും അപ്സരസ്സുകളും മഹൗഷധിക്ഷിതിധരയക്ഷഗുഹ്യന്മാരും പ്രജേശ്വരനും ശ്രുതിധരന്മാരും രാക്ഷസൗഘങ്ങളും നിറഞ്ഞതായ ഈ ജഗത്തിനെ വിഭുവായ നാരായണൻ തന്നെ സൃഷ്ടിച്ചു."

**34. വരാഹഭൂമ്യുദ്ധാരണം –** വൈശമ്പായനൻ പറഞ്ഞു: "ഹിരണ്മയമായ ബ്രഹ്മാണ്ഡം ആദ്യം ഉണ്ടായി. പ്രജേശ്വരന്റെ മൂർത്തിമയമായ അത് ആദ്യം ഉണ്ടായി എന്നാണ് വൈദികശ്രുതി പറയുന്നത്. ആയിരം വർഷം ചെന്നപ്പോൾ ഉർദ്ധ്വമുഖം പ്രഭു ഭേദിച്ചു. പിന്നെ ലോകസൃഷ്ടിക്കായി വിഭു ജഗദണ്ഡത്തിന്റെ അധോമുഖവും ഭേദിച്ചു. ലോകയോനികരനായ പ്രഭു പിന്നെ എട്ടായി പങ്കിട്ടു. സർവ്വഭാഗജ്ഞനായ വിഭു ജഗത്തിന്നായി ഓരോ ഭാഗം നിശ്ചയിച്ചു. മേലെഭാഗം ആകാശം സുകൃതിമാരുടെ ഗതിക്കായി ചമച്ചു. വിശ്വരൂപത്താൽ അധോഭാഗമായ രസാതലവും നിർമ്മിച്ചു. ലോകം സൃഷ്ടിക്കുവാനായി ആദ്യമായി ഏത് അണ്ഡത്തെയാണോ തീർത്തത്, അതിൽ ചുറ്റുമായി അതിനെ വിഭു എട്ടു ഖണ്ഡമാക്കി. ദിക്കും വിദിക്കുമെല്ലാം മനസ്സുകൊണ്ടു രണ്ടാക്കിത്തീർത്തു. നാനാരാഗവിരാഗങ്ങളുള്ള ശകലങ്ങൾ നാനാവിചിത്രവർണ്ണങ്ങൾ ഉള്ളവയായ അവ വാരിദങ്ങളായി അണ്ഡത്തിൽ കിനിഞ്ഞ് അത് അങ്ങനെ ദ്രവമായി. അതെല്ലാം ഭൂമിയിൽ ജാതരൂപമായി. അതിന്റെ ക്ലേദമായ അർണ്ണവൗഘത്താൽ ചുറ്റും മൂടപ്പെട്ടു. ഭൂമിയെല്ലാം കല്പാന്തത്തിലെ കടൽപോലെയായി. ദേവലോകം ചമയ്ക്കുവാൻ മുമ്പെ ഒരു അണ്ഡം തീർത്തുവല്ലോ! അതിൽ കിനിഞ്ഞ ജലം പൊൻമാമലയായി. ആ വെള്ളത്തിൽ ദിക്കും വിദിക്കും ആകാശവും സ്വർഗ്ഗവും എല്ലായിടവും ജലത്തിൽ മുങ്ങി. പർവ്വതങ്ങളാൽ ഗഗനമായി ഭൂമി ഏറ്റവും വിഷമമായി. ബഹുയോജന വമ്പിച്ച അനന്ത അദ്രിചയങ്ങൾകൊണ്ട് പീഡിപ്പിക്കപ്പെട്ട ഭൂമിദേവി ഏറ്റവും നടുങ്ങി. ഭൂതലത്തിലെ ജലമെല്ലാം നാരായണത്മകമാണ്. ഹിരണ്മയവും വിമലവുമായ തേജസ്സാണെന്നു സൂചിപ്പിക്കുന്നു. താങ്ങുവാൻ സാദ്ധ്യമല്ലാതെ ഭഗവാന്റെ തേജസ്സാൽ പീഡിക്കപ്പെട്ട ഭൂമി താണുപോയി. ഭൂമി താണുതാണു പോകുന്നത് കണ്ടപ്പോൾ

മധുസൂദനൻ ലോകഹിതത്തിന്നായി ഭൂമിയെ ഉയർത്തുവാൻ തീർച്ചയാക്കി.

ശ്രീഭഗവാൻ പറഞ്ഞു: "ബലമേറിയ എൻെറ തേജസ്സ് വല്ലാതെ ഏല്ക്കുകയാൽ പാവം ഭൂമി പാതാളത്തിലേക്കു താഴുകയാണ്. ചേറ്റിൽ ദുർബ്ബലയായ പശു എന്നപോലെ താഴുകയാണ്."

ധരണി പറഞ്ഞു: "ഉല്ക്കടവിക്രമനായ ത്രിവിക്രമന്ന്, മഹാനൃസിംഹന്ന്, ചതുർഭുജന്ന്, ശ്രീശാർങ്ഗചക്രാസിഗദാധരന്ന്, ആ പുരുഷോത്തമന്ന് എൻെറ നമസ്കാരം! ഞാൻ ആ മഹാത്മാവിനെ വന്ദിക്കുന്നു! ദേവാ, ഈ ജഗത്ത് ഭവാൻ ധരിക്കുന്നു. ഭവാൻതന്നെ തനിയേ സംഹരിക്കുന്നു. ഭൂതങ്ങളെ നീ ധരിക്കുന്നു. ഭുവനത്തെ ഭവാൻ ഭരിക്കുന്നു. തേജസ്സാലും ബലത്താലും നീ ധരിക്കുകയാൽ അതിൽ ഭവാൻെറ പ്രസാദത്താൽ അതു ഞാൻ പിന്നെ ധരിക്കുകയാണ്. ഭവാൻ ധരിക്കുന്നതിനെ ഞാൻ ധരിക്കുന്നു. ഭവാൻ ധരിക്കാത്തതായി യാതൊന്നും ഈ ലോകത്തിലില്ല. അല്ലയോ ഭഗവാനേ, നാരായണാ, യുഗംതോറും ഭവാൻ പരമപുരുഷനാണ്, വീരനാണ്, ഭവാൻ എൻെറ ഭാരം ജഗത്തിൻെറ ഹിതത്തിന്നായി ഇറക്കുകയാണ്. ഭവാൻെറ തേജസ്സ് ആക്രമിച്ചു പാതാളത്തിലേക്ക് ആണ്ടുപോയ എന്നെ സുരശ്രേഷ്ഠാ, ഭവാൻ രക്ഷിച്ചാലും. ഞാൻ അങ്ങയെ ശരണംപ്രാപിക്കുന്നു. ദുഷ്ടദാനവയാതുക്കളുടെ പീഡയേല്ക്കുന്ന ഞാൻ നിത്യനും സനാതനനുമായ ഭവാനെ ശരണംപ്രാപിക്കുകയാണ്. കകുദ്മിയായ ഭവാനെ ശരണമായി ആശ്രയിക്കുന്നതുവരെ എനിക്കു നൂറുവട്ടം ഭയമേല്ക്കുന്നതായി ഞാൻ കണ്ടുകഴിഞ്ഞിരിക്കുന്നു."

ശ്രീഭഗവാൻ പറഞ്ഞു: "ഭൂമീ, ശുഭേ, നീ ഭയപ്പെടേണ്ട. നീ ശമമേല്ക്കുക! കരുതിയിരിക്കുക! നിന്നെ നീ നിനയ്ക്കുന്ന സ്ഥാനത്തേക്ക് ഞാൻ എത്തിക്കാം."

വൈശമ്പായനൻ പറഞ്ഞു: 'പിന്നെ മഹാത്മാവ് ഉള്ളുകൊണ്ടു ദിവ്യമായ രൂപത്തെ ചിന്തിച്ചു. എന്തു രൂപം എടുത്തിട്ടാണ് ഞാൻ ഭൂമിയെ ഉദ്ധരിക്കേണ്ടത്, ഏതൊന്നിനാലാണ് ജലത്തിൽ ആണ്ടുപോയ ഭൂമിയെ പൊക്കിനിർത്തേണ്ടത്?' ഇപ്രകാരം ചിന്തിച്ച് പ്രഭുവായ നാരായണൻ ജലക്രീഡാരസത്തോടെ വരാഹത്തിൻെറ (പന്നിയുടെ) ആകൃതിയെടുത്തു. ഭൂമിയെ ഉദ്ധരിക്കുവാൻ ഉദ്യുക്തനായി. ഭൂമിഭൃത്തായ ഹരി സർവ്വജീവിക്കും അധൃഷ്യനായ വാങ്മയമായ ബ്രഹ്മസംഹിതയാകുന്നു.

പത്തുയോജന വണ്ണത്തിലും നൂറുയോജന പൊക്കത്തിലും. കരിംകാറുനിറത്തിലും മേഘനിർഘോഷമൊത്ത ധ്വനിയോടും, വലിയ പർവ്വതംപോലുള്ള ദേഹവുമായി വലിയ തേറ്റനീട്ടി മിന്നൽത്തീയിന്ന് എതിരായ ശോഭയോടെ ആദിത്യാഭകലർന്ന് തടിച്ചുരുണ്ട ചുമലുമായി, ദൃപ്തശാർദ്ദൂലഗാമിയായി, തടിച്ച് ഉന്തുന്ന കടിപ്രദേശവുമായി വൃഷലക്ഷണത്തോടുകൂടിയവനായി, ഭീകരനായി വിളങ്ങുന്ന ഒരു വരാഹത്തിൻെറ അമിതമായ രൂപമെടുത്ത് ഹരി ഉടനെ പാതാളത്തിലേക്ക് ഭൂമി പൊക്കുവാനായി കടന്നുചെന്നു.

വേദപാദനും, യൂപദംഷ്ട്രനും, ക്രതുദന്തനും, ചിതീമുഖനും, അഗ്നിജിഹ്വനും, ദർഭരോമനും, ബ്രഹ്മശീർഷനും, തപോനിധിയും, അഹോരാത്രേക്ഷണധരനും, വേദാംഗശ്രുതിഭൂഷണനും, ആജ്യനാസനും, സ്രുവത്തുണ്ഡനും, സാമഘോഷസ്വരനും, മഹാനും, സത്യധർമ്മമയനും, ശ്രീമാനും, ക്രമവിക്രമസൽകൃതനും, ക്രിയാസത്രമഹാഘോഷണനും, പശുജാനുവും, മഖാകൃതിയും, ഉൽഗാത്രാന്തനും, മഹാലിംഗനും, ബീജൗഷധിമഹാഫലനും, വായ്വന്തരാത്മാവും, മന്ത്രസ്പൃക്കും, വിക്രമനും, സോമശോണിതനും, വേദീസ്കന്ധനും, ഹവിർഗ്ഗന്ധനും, ഹവ്യകവ്യാതിവേഗവാനും, പ്രാഗ്വംശകായനും, ദ്യുതിമാനും, നാനാദീക്ഷാസമാർച്ചിതനും, ദക്ഷിണാഹൃദയനും, യോഗിയും, മഹാസത്രമയനായ മഹാനും, ഉപാകർമ്മോഷ്ഠരുചകനും, പ്രവശ്യാവർത്തഭൂഷണനും, നാനാഛന്ദോഗതിപഥനും, ഗുഹ്യോപനിഷദാസനനും, ഛായാപത്നിയോടുചേർന്നവനും, മണിശൃംഗാഭനും, ഉദ്ധതനുമായ യജ്ഞവരാഹാകൃതിയായി പെട്ടെന്ന് ഗുരുവരൻ കയറി. വെള്ളത്താൽ മൂടപ്പെട്ട ഊഴിയെ, പ്രജാപതി ചെന്നു കണ്ടു. രസാതലതലത്തിൽ ആണ്ട് പാതാളത്തിലെത്തിയ വിധം ദർശിച്ചു. പ്രഭുവായ നാരായണൻ ലോകഹിതത്തിന്നായി തേറ്റയാൽ ഭൂമിയെ പൊക്കി. അങ്ങനെ ഭൂമിധാരകൻ ഭൂമിയെ ഉന്നതമായ നിലയിലേക്ക് ഉയർത്തിയെത്തിച്ചു. ധരാധരൻ ബലത്താൽ ഭൂമിയെ താങ്ങിനിർത്തി. ഹരി താങ്ങുകയാൽ ഭൂമി അപ്പോൾ നിർവ്വാണംപൂണ്ടു ഇപ്രകാരം യജ്ഞവരാഹത്വം പൂണ്ട് ഭൂതഹിതോദ്യുതനായ വിഷ്ണു ലോകഹിതം ചിന്തിച്ച് ഭൂമിയെ ഉദ്ധരിച്ചു.

ജഗത്തിനെ ഇരുത്തുന്നതിന്നുവേണ്ടി ഭൂമിയെ പൊക്കിയ പങ്കജലോചനനായ ദേവൻ ഭൂമിയെ വിഭജിക്കുവാൻ ഇച്ഛിച്ചു. രസാതലത്തിൽ ആണ്ടുപോയ ഭൂമിയെ ഭാഗിക്കുവാൻ സുരോത്തമൻ ചിന്തിച്ച്, വരാഹാവതാരമെടുത്ത അച്യുതനായ വൃഷാകപി അങ്ങനെ ലോകഹിതത്തിന്നായി ഒരു തേറ്റകൊണ്ട് ഭൂമിയെ പൊക്കി. ആ മുഖ്യവിക്രമൻ കീർത്തിമാനായി.

**35. വരാഹാവതാരം - വരാഹഭൂപ്രവിഭാഗം -** ജനമേജയൻ പറഞ്ഞു: "ആ ജലപ്പരപ്പിൻെറ മീതെ വലിയ ഒരു തോണി എന്നപോലെ ഉടലിൻെറ പരപ്പിൽ ഭൂമി ജലത്തിൽ മുങ്ങിയില്ല. പിന്നെ വിഭു ആ ഭൂമിയെ ഭാഗിക്കുവാൻ ചിന്തിച്ചു. ശൈലങ്ങളെ ഉയർത്തുവാനും, നദികളെ ഉണ്ടാക്കുവാനും വിഭു നിശ്ചയിച്ചു. വഴി കാണിക്കൽ, നീളം, ഗതി, ഒഴുക്ക്, മാഹാത്മ്യം, വിശേഷം ഇവയെല്ലാം നദികൾക്കുണ്ടാക്കുവാൻ ദേവൻ മനസ്സിൽ നിശ്ചയം ചെയ്തു. മഹാർണ്ണവത്തെ ഭൂമിയുടെ നാലതിർത്തികളിലുമായി നിർത്തി. ഭൂമിയുടെ മദ്ധ്യത്തിലായി പൊന്മയമായി മഹാമേരു പർവ്വതത്തെ കല്പിച്ചു. പിന്നെ കിഴക്കോട്ടുചെന്ന് ഉദയാചലം സൃഷ്ടിച്ചു. അതിന്ന് നൂറുയോജന വിസ്തീർണ്ണവും ആയിരംപാട് പൊക്കവുമുണ്ട്. ബാലാർക്കകാന്തി കലരുന്നതും ആത്മതേജസ്സിൻെറ ബലമുള്ളതും പൊന്നുശൃംഗമുള്ളതും തറപ്പൊക്കമുള്ളതും പരന്നതും മഹാസ്കന്ധംപോലുള്ളതും പൊന്മയമായതും നിത്യവും പൂവും കായുമുള്ളതുമായ വൃക്ഷജാലങ്ങളെ പുഷ്കരാക്ഷൻ പർവ്വതത്തിൽ നിർമ്മിച്ചു. മൂന്നുയോജന വിസ്തീർണ്ണവും മൂന്നിരട്ടി പൊക്കവുമുള്ള സൗമനസപർവ്വതത്തെ പിന്നെ സൃഷ്ടിച്ചു. നാനാരത്നസഹസ്രങ്ങൾ അതിൽ വിളയുന്നവിധം, നാനാവർണ്ണത്തിൽ അതിൽ, സന്ധ്യാഭ്രപ്രഭമായ തറ കല്പിച്ചു. പിന്നെ നാനാരത്നപ്പാറയുള്ള സഹസ്രശൃംഗമെന്ന പർവ്വതം വൃക്ഷങ്ങൾ നിറഞ്ഞതായി അറുപതുയോജന പൊക്കത്തിൽ തീർത്തു. എല്ലാഭൂതങ്ങളും വന്ദിക്കുന്ന പരമമായ ആസനം അതിൽ ആത്മാവിൻെറ സ്ഥാനമായി വിശ്വകർമ്മാവായ പ്രജാപതി തീർത്തു. ഹിമസംഘത്തിൻെറ നിറത്തിൽ ഹിമാലയം സൃഷ്ടിച്ചു. ദുർഗ്ഗഹനമായും ഗുഹാഗഹ്വരമണ്ഡിതമായും അത് നിർമ്മിച്ചു. പിന്നെ ഹിമാലയത്തിൽനിന്നും ഉത്ഭവിക്കുന്ന, പ്രവഹിക്കുന്ന, ദിവ്യനദിയായ വസുധാര, (ഗംഗ) തീർത്തു എന്ന് ശ്രുതിയിൽ പറയുന്നു. അസംഖ്യം ദ്വിജന്മാർ ആ നദിയെ സേവിക്കുന്നു. അതിൻെറ തടം അതിവിശാലവുമാണ്. നിത്യപുഷ്പം ഫലംതിങ്ങി മൂടപ്പെടുന്ന വിധം ആ സരത്തുവക്കിൽ നില്ക്കുന്ന വൃക്ഷങ്ങളാൽ അഴകുറ്റതായിത്തീരുന്നു. കിഴക്കൻദിക്ക് വിഭജിച്ചശേഷം തെക്കൻ ദിക്കും ഭാഗിച്ച് കാഞ്ചനംകൊണ്ടും വെള്ളികൊണ്ടും തപി

ക്കുന്ന പർവ്വതം തീർത്തു. ഒരിടത്തു സൂര്യപ്രഭയോടെ, മറ്റൊരിടത്തു ചന്ദ്രപ്രഭയോടെ, അങ്ങനെ രണ്ടു വർണ്ണത്തിൽ മുഖ്യമായ ആ പർവ്വതം ശോഭിച്ചു. ഒപ്പം സൂര്യേന്ദുക്കളുടെ തേജസ്സ് നിറയുന്നവിധം ആ പർവ്വതത്തെ ഉണ്ടാക്കി സർവ്വ കാമാഢ്യമായ വൃക്ഷങ്ങളെ ഹൃദയംകവരുംവിധം അതിൽ നിർമ്മിച്ചു. ആനയുടെ അകൃതിയിൽ മലയെ പിന്നീടു നിർമ്മിച്ചു. അതു സ്വർണ്ണഗുഹകളുള്ളതും വളരെ യോജന വിസ്താരമുള്ളതുമായിരുന്നു. പിന്നെ ഋഷഭാകാരത്തിലുള്ള ഋഷഭപർവ്വതത്തെ തീർത്തു. അതു ഹേമകാഞ്ചനവൃക്ഷാഢ്യമയമായി പുഷ്പഹാസം നിറഞ്ഞു ചമച്ചു. നൂറുയോജന ഉയരത്തിൽ ഗിരിരാജനായ മഹേന്ദ്രാദ്രിയും നിർമ്മിച്ചു. സ്വർണ്ണശൃംഗങ്ങളോടുകൂടിയ പർവ്വതം പ്രതിക്ഷോഭതുല്യമായി നിർമ്മിച്ചു. നാനാരത്നങ്ങളും ചിന്നി സൂര്യചന്ദ്രനിഭ പ്രഭമായ മലയശൈലം ചിത്രപുഷ്പദ്രുമാഞ്ചിതമായി നിർമ്മിച്ചു. തെക്ക് പാറകൂട്ടം, പെരുത്തമൈനാകം എന്ന മഹാ പർവ്വതം, ആയതമായ ആ അചലം ശുഭമായി തീർത്തു. നാനാശൃംഗാഢ്യമായി ആയിരംശൃംഗമുള്ള വിന്ധ്യനെ തീർത്തു. പുളിനശ്രേണികളോടും ചുഴികളോടും പാലൊക്കുന്ന വെള്ളത്തോടും വിശ്രുതായതപയോധര എന്ന നദി അതോടൊപ്പം തീർത്തു. ദിവ്യമായ തീർത്ഥശതങ്ങൾ ചേർന്ന് ശുഭമായ ഭാസ്സോടെ ജലം നല്കി നനയ്ക്കുന്ന നദിയെ അവിടെ തെക്കൻദിക്കു വിട്ടു പിന്നെ പടിഞ്ഞാറോട്ടു പോയി. അവിടെച്ചെന്നു നൂറുയോജന പൊക്കത്തിൽ അസ്താചല മഹാദ്രി നിർമ്മിച്ചു. പ്രസിദ്ധവും പൊന്മയവുമായ മഹാ ചിത്രശൃംഗമുള്ള പർവ്വതം, പൊൻപാറകളും ധാരാളം ഗുഹകളുമുള്ള ആ പർവ്വതം, സൂര്യാഭയിൽ പ്രശോഭിക്കുന്ന സാലവൃന്ദങ്ങളും താലവൃന്ദങ്ങളും ചേർന്നവിധം സൃഷ്ടിച്ചു. പിന്നെ ശ്രീമത്തായ ചിത്രവേദികളോടെ അറുപതിനായിരം പർവ്വതങ്ങൾ അവിടെ നിർമ്മിച്ചു. വപുസ്സുകൊണ്ടും ഭാസ്സുകൊണ്ടും മേരുപർവ്വതത്തിന്നു തുല്യമായ ശൈലങ്ങൾ അവിടെ സൃഷ്ടിച്ചു. ആയിരം ജലപാതമുള്ള മേരുസന്നിഭമായ പർവ്വതം, പുണ്യതീർത്ഥഗുണോപേതമായ പർവ്വതം, ഭഗവാൻ അവിടെ പ്രതിഷ്ഠിച്ചു. അറുപതുയോജന വിസ്തീർണ്ണത്തിൽ അത്രതന്നെ പൊക്കത്തിൽ ആത്മരൂപോപമമായി, 'വരാഹം' എന്ന പേരിൽ ഒരു പർവ്വതം സൃഷ്ടിച്ചു; ആ ദിവ്യശൈലം വൈഡൂര്യമയമാണ്. ദിവ്യങ്ങളും പൊന്മയങ്ങളും വെള്ളിമയങ്ങളുമായ പാറക്കുന്നുകൾ അതിലുണ്ട്. അവിടെ ചക്രവാനെന്നുപേരായി ചക്രതുല്യം മഹാബലനായ സഹസ്രകൂടങ്ങളുള്ള പർവ്വതം ഭഗവാൻ ഉണ്ടാക്കി. ശംഖിന്ന് എതിരായ സ്വരൂപത്തിൽ വെള്ളികൊണ്ടുള്ള മുഖപർവ്വതമുണ്ട്. വെളുത്ത വൃക്ഷങ്ങളാണ് അതിലുള്ളത്. ശംഖപർവ്വതമെന്നാണ് അതിന്നു പേര്. അതും സൃഷ്ടിച്ചു. സുവർണ്ണരത്നം വിളയുന്ന പാരിജാതവൃക്ഷം പുഷ്പഹാസമുള്ളതും ഉയർന്നതുമായ ആ വലിയ പർവ്വതത്തിൽ ഇരുത്തി. പശ്ചിമദിക്കിൽ വടക്കുഭാഗത്ത് അവൻ ഹിരണ്മയവും ശോഭിക്കുന്നതുമായ പർവ്വതങ്ങൾ സ്ഥാപിച്ചു. ഗുണോത്തരങ്ങളെ തീർത്ത് ഉത്തരദിക്കിൽ ആകാശത്തിൻെറ വലിപ്പത്തിൽ സൗമ്യഗിരി എന്ന ശൈലം തീർത്തു. സ്വർണ്ണധാതുക്കൾ നിറയെ സൂര്യസന്നിഭമായി ആ പർവ്വതം വിളങ്ങി. ആ ദിക്ക് ആ പർവ്വതപ്രകാശത്താൽ സൂര്യൻ കൂടാതെ ശോഭിക്കുന്നു. സൂര്യനാൽ എന്നവിധം അതിൻെറ ശോഭയാൽ മിന്നുന്നു. ആയിരം കൊടുമുടിയുള്ളതും നാനാതീർത്ഥങ്ങൾ കലർന്നതും രത്നങ്ങൾ ചിന്നിയതുമായി അസ്തമയ പർവ്വതത്തെയും തീർത്തു. മനോഹരഗുണംചേർന്ന മുഖ്യ ശൈലമായ മന്ദരപർവ്വതവും ഉദ്ദാമപുഷ്പഗന്ധത്തോടുകൂടിയ ഗന്ധമാദനപർവ്വതവും സൃഷ്ടിച്ചു. അതിൻെറ മുടികൾ സ്വർണ്ണനീര് പ്രവഹിക്കുന്ന അത്ഭുതദർശനങ്ങളാണ്. പിന്നെ മൂന്നു ശിഖരങ്ങളുള്ള ത്രികൂടവും, പുഷ്കരഗിരിയും വെളുത്ത് ശുഭ്രമേഘപടലാഭമായി മുഖ്യപർവ്വതമായി ശോഭിക്കുന്ന കൈലാസവും തീർത്തു. ദിവ്യധാതുക്കൾ അണിയുന്നതാണ് ഹിമവാൻപർവ്വതം. വരാഹാവതാരമെടുത്ത ഹരി ഗുണങ്ങളൊക്കെ ചേർന്ന, ദിവ്യർഷിസേവിതമായ മധുധാരാ എന്ന നദിയെ തീർത്തു.

ഇപ്രകാരം ചിറകുള്ള കാമരൂപികളായ ചിത്രാചലങ്ങളെ ഭഗവാൻ പരമേഷ്ഠി നിർമ്മിച്ചു.

ധരിത്രിക്ക് ഇങ്ങനെ വിഭജനം നിർമ്മിച്ച് ആ ലോകഭാവനൻ ദേവാസുരോത്പത്തിക്കു വേണ്ടതായ, അക്ഷയമായ നിർമ്മാണത്തിലേക്കു മനസ്സുവെച്ചു. ദിക്കുകളിലെല്ലാം രക്തമയമായ ദൃഷ്ടിയോടുകൂടിയ ആ അവതാരപുരുഷൻ ഓരോരോ പേരിൽ അചലങ്ങളെ സൃഷ്ടിച്ചു. ലോകേശ്വരനായ ഹരി ലോകഹിതത്തിന്നായി നീർ ധാരാളമുള്ള പുഴകളെയും പലയിടങ്ങളിൽ സൃഷ്ടിച്ചു."

**36. വരാഹാവതാരം – ഹിരണ്യഗർഭോത്പത്തി പ്രജാസൃഷ്ടി** – വൈശമ്പായനൻ പറഞ്ഞു: "ലോകസൃഷ്ടിക്കായി ആദ്യനായ ദേവൻ ചിന്തിച്ചു. അവൻ അങ്ങനെ ചിന്തിക്കുന്ന സമയത്ത് അവൻെറ വായിൽനിന്ന് ഒരു പുരുഷൻ ഉത്ഭവിച്ചു. ആ പുരുഷൻ വിനയപൂർവ്വം ഞാൻ എന്തുചെയ്യേണ്ടൂ! ആജ്ഞാപിച്ചാലും!' എന്ന് ദേവനോടു പറഞ്ഞ് മുന്നിൽ നിന്നു. ജഗത്പതിയായ ദേവദേവൻ ചിരിച്ച് അവനോടു മറുപടി പറഞ്ഞു. 'തന്നെ ഭാഗിക്കുക' എന്ന് അധീശ്വരൻ പറഞ്ഞു.. ഉടലോടെ ദേവൻ പറഞ്ഞുപോയപ്പോൾ കെട്ടുപോയ വിളക്കിൻെറ നാളംപോലെ ഗതികിട്ടാതെയായി ആ പ്രഭു അവിടെയിരുന്നു. ആ ദേവദേവൻ പറഞ്ഞ വാക്കിനെപ്പറ്റി ചിന്തിച്ചു. ഹിരണ്യഗർഭൻ എന്ന ഭഗവാനാണ് ആ പ്രഭു. ഛന്ദസ്സിൽ അവനെപ്പറ്റി പ്രകീർത്തിച്ചിട്ടുണ്ട്. ഇവൻ പ്രജേശ്വരനായി ഭുവനാധിപനായി വാണു. അന്നേമുതൽ ആദ്യയജ്ഞഭാഗം അവനു കൊടുത്തുവരുന്നു."

പ്രജാപതി പറഞ്ഞു: 'തന്നെ ഭാഗിക്കുക എന്ന് ആ മഹാത്മാവ് എന്നോടു പറഞ്ഞു. തന്നെ എങ്ങനെയാണ് ഭാഗിക്കേണ്ടത് എന്ന കാര്യം സംശയത്തിലായിരിക്കുന്നു.'

വൈശമ്പായനൻ പറഞ്ഞു: "എന്നു ചിന്തിക്കുന്ന അവനിൽനിന്ന് 'ഓം' എന്ന ഒരു ശബ്ദം പുറപ്പെട്ടു. മന്നിലും, അന്തരീക്ഷത്തിലും, വിണ്ണിലും, ആ ശബ്ദം വ്യാപിച്ചു. പിന്നെ ദേവദേവൻെറ ഹൃദയത്തിൽനിന്ന് വഷൾക്കാരം പുറപ്പെട്ടു. പിന്നെ ഭൂമി, അന്തരീക്ഷം, സ്വർഗ്ഗം എന്ന പവിത്രങ്ങളായ സ്വരമൂർത്തികൾ ഉണ്ടായി. മഹാവ്യാഹൃതികളായ അവ വലിയ പുണ്യസ്മൃതിരൂപികളായി. ഛന്ദോമയിയായ ദേവി (ഗായത്രി) ഉണ്ടായി; ചതുർവ്വിംശാക്ഷരയാണവൾ. ആ ദിവ്യപദത്തെ ഓർത്ത് പ്രഭു സാവിത്രി മന്ത്രം സൃഷ്ടിച്ചു. ഋക്ക്, യജുസ്സ്, സാമം, അഥർവ്വം എന്നീ നാലുവേദങ്ങൾ ഭഗവാനായ പ്രഭു ബ്രഹ്മയോഗപ്രവൃത്തിയാൽ നിർമ്മിച്ചു. പിന്നെ മാനസപുത്രന്മാരായി സനനും, സനകനും, സനാതനനും, സനന്ദനും, സനൽക്കുമാരനും, സനാതനും- ഇങ്ങനെ മാസന്മാരായ ആദ്യന്മാരായ മഹർഷികൾ ആറുപേർ ഉണ്ടായി. ബ്രഹ്മാവിനോടും കപിലനോടുംകൂടി ഈ ആറുയോഗികളെ യതിമാരായ ദ്വിജാതികൾ യോഗതന്ത്രത്തിൽ സ്തുതിക്കുന്നു. പിന്നെ മരിചി, അത്രി, പുലസ്ത്യൻ, പുലഹൻ, ക്രതു, ഭൃഗു, അംഗിരസ്സ്, മനു എന്ന പ്രജാപതി സുരന്മാർക്കും അസുരന്മാർക്കും നിശാടന്മാർ തുടങ്ങിയവർക്കുമെല്ലാം, പിതൃക്കളായ എട്ട് ഋഷിമാരെ ശംഭു മനസ്സിനാൽ തീർത്തു. ആയിരംയുഗം ചെല്ലുമ്പോൾ ഇവരും കല്പാന്തകാലത്തിൽ വീണ്ടും നിർവൃതിയെ ഏല്ക്കുന്നതാണ്. വീണ്ടും ഒരായിരംവർഷാ

ചേർന്നാൽ സൃഷ്ടി ആരംഭിക്കുകയായി. ഇവർ ആ സമയത്ത് ദേവന്മാരെ സൃഷ്ടിക്കാൻ ജനിക്കുന്നു. യുഗംതോറും കർമ്മവിശേഷത്താൽ നാമജന്മവിശേഷങ്ങൾ ദേവകൾക്കുണ്ടാകുന്നു.

ബ്രാഹ്മിൻെറ ദക്ഷിണാംഗുഷ്ഠത്തിൽനിന്ന് ദക്ഷൻ, ഭഗവാനായ ഋഷി ജനിച്ചു. ദക്ഷൻെറ ഭാര്യ വാമാംഗുഷ്ഠത്തിൽനിന്നും ജനിച്ചു. അവന്ന് അവളിൽ ലോകമാതാക്കളായിത്തീർന്ന കന്യകമാർ ഉണ്ടായി. ലോകം മൂന്നും പ്രജകളാൽ നിറഞ്ഞത് ഇവർ പ്രസവിച്ചു വർദ്ധിച്ചുണ്ടായവരാണ് രാജാവേ! അദിതി, ദിതി, കാല, ദനായുസ്സ്, സിംഹിക, മുനി, പ്രാധ, ക്രോധ, സുരഭി, വിനത, സുരസ, ദനു, കദ്രു, എന്നീ കന്യകമാരെ ദക്ഷൻ കശ്യപന്ന് നല്കി. ഗതികണ്ട മനസ്സോടെ പ്രജകളെപ്പറ്റി ചിന്തിച്ച് അരുന്ധതി, വസുയാമി, ലംബ, ഭാനു, മരുത്വതി, സങ്കല്പ മുഹൂർത്ത, സാദ്ധ്യ, വിശ്വ എന്നീ പത്തുപേരെ ബ്രഹ്മജ്ഞനായ ദക്ഷൻ മനുവിന്നും നല്കി. കമലാക്ഷികളായ കന്യകമാരെ, സൗന്ദര്യംതികഞ്ഞ ദിവ്യഗന്ധാഢ്യകളായ പൂർണ്ണേന്ദുമുഖിമാരെ, കീർത്തി, ലക്ഷ്മി, ധൃതി, പുഷ്ടി, ബുദ്ധി, മേധ, ക്ഷമ, മതി, ലജ്ജ, വസു എന്നീ പത്തു കന്യകമാരെ, ധർമ്മന്നും നല്കി. അത്രിക്ക് പുത്രനായി ജലാത്മാവായ ശശി ഉണ്ടായി. ഗ്രഹങ്ങൾക്ക് അധിപനായി സഹസ്രാംശുവും, തമോഹരനുമായി അവൻ ശോഭിച്ചു. അവന്ന് നക്ഷത്രയോഗമായ ഇരുപത്തേഴു കന്യകമാരെ, രോഹിണി തുടങ്ങിയ സുന്ദരിമാരെ, ദക്ഷൻ നല്കി. ഇവരുടെ പുത്രപൗത്രന്മാരുടെ കൂട്ടത്തെ ഞാൻ പറയാം, നീ കേൾക്കുക. കശ്യപന്നും, മനുവിന്നും, ധർമ്മന്നും, ചന്ദ്രന്നും ഉണ്ടായവരെപ്പറ്റിയാണ് പറയുന്നത്. കശ്യപന്ന് അദിതിയിൽ ഉണ്ടായവരായ ദേവകൾ അര്യമാവ്, വരുണൻ, മിത്രൻ, പൂഷാവ്, ധാതാവ്, പുരന്ദരൻ, ഭർഗ്ഗൻ, ത്വഷ്ടാംശു സവിതാവ്, പർജ്ജന്യൻ എന്നിവർ വിശ്രുതരായി. പിന്നെ ദിതിയിലുണ്ടായ പുത്രന്മാർ രണ്ടുപേരാണ്. വീരനായ ഹിരണ്യകശിപുവും, വീരനായ ഹിരണ്യാക്ഷനുമാണ് അവർ. അവർ വലിയ വിക്രാന്തരും തപസ്സുകൊണ്ട് കശ്യപതുല്യരുമാണ്. ഹിരണ്യകശിപുവിന്ന് അഞ്ചു പുത്രന്മാരാണ് ഉണ്ടായത്. മഹാബലന്മാരായിരുന്നു അവർ. പ്രഹ്ലാദൻ, സംഹ്ലാദൻ, അനുഹ്ലാദൻ, ഹ്ലാദൻ, വിക്രമിയായ അനുഹ്ലാദൻ; ഇവരാണ് അഞ്ചുപേർ അവരിൽ വലിയ ചേട്ടൻ പ്രഹ്ലാദനാണ്. പിന്നെ അനുഹ്ലാദനാണ് പ്രഹ്ലാദന്ന് മൂന്നു പുത്രന്മാരുണ്ടായി. അവർ വിക്രാന്തരും ബലവാന്മാരുമാണ്. വിരോചനൻ, ജംഭൻ, സുജംഭൻ ഇവർ പ്രസിദ്ധരാണ്. വിരോചനൻെറ പുത്രനാണ് ബലി. ബലിയുടെ ഏകപുത്രനാണ് ബാണൻ. ബാണന്നു പുത്രനായി പരപുഞ്ജയനായ 'ഇന്ദ്രദമനൻ' ഉണ്ടായി. ദനുവിന്ന് പല പുത്രന്മാരുണ്ടായി. അവർ വംശഖ്യാതരായ മഹാശയന്മാരാണ്. ക്രോധവശർക്ക് ഒരു ഗണം ഉണ്ടായി. അസംഖ്യം പുത്രപൗത്രന്മാർ ആ ഗണത്തിൽപ്പെടും ക്രൂരകർമ്മാക്കളും രൗദ്രന്മാരുമാണ് ആ ക്രോധവശ പ്രസവിച്ചുണ്ടായ മക്കളെല്ലാം. ചന്ദ്രാർക്കന്മാരെ മർദ്ദിക്കുവാൻതന്നെ നില്ക്കുന്ന ഒരു പുത്രനെ സിംഹിക പെറ്റു. അവൻ മഹാപ്രഭനാണ്. സൂര്യചന്ദ്രഗ്രഹണകാരിയായ രാഹുവാണ് അവൻ. കലയ്ക്കുണ്ടായ കാലകല്പമായ ഗണം മഹാ ദാരുണമാണ്. ദീപ്തസൂര്യാക്ഷനും നീലമേഘസമപ്രഭനും, സഹസ്രശീർഷനുമായ ശേഷൻ (അനന്തൻ) പിന്നെ വാസുകി, തക്ഷകൻ, എന്നിവരാകുന്നു കദ്രു പെറ്റവരിൽ മുഖ്യന്മാർ. ധർമ്മിഷ്ഠരായ വേദവിജ്ഞാന്മാരും, നിത്യവും പ്രാണികൾക്കു ഹിതംചെയ്യുന്നതിൽ തല്പരരും, ലോകതന്ത്രജ്ഞരും, വരദരും കാമരൂപികളുമാണ് അവർ. അരിഷ്ടനേമി, താർക്ഷ്യൻ, മഹാബലനായ ഗരുഡൻ, അരുണൻ, അരുണി ഇവർ വിനതയുടെ മക്കളാണ്. പുണ്യംകൊണ്ടു പലമട്ടിലുള്ള അപ്സരസ്ത്രീജനങ്ങളെ ക്രാഥ പ്രസവിച്ചു. അവർ ദേവന്മാരാലും മുനിമാരാലും പൂജിക്കപ്പെടുന്ന എട്ടുപേരാണ്. അനവദ്യ, മനു, വംശ, ആനൂന, അരുണപ്രിയ, അനുഗാ സുഭാഗാ, ഭാസി ഇവരാണ് ആ പുത്രിമാർ. അലംബുഷ, മിശ്രകേശി, പുണ്ഡരീക, തിലോത്തമ, സുരൂപ, ലക്ഷണ, ക്ഷേമ, രംഭ, മനോരമ, അസിത, സുബാഹു, വസിത, സുവൃത്ത, സുമുഖി. സുപ്രിയ, സുഗന്ധാ, സുരസാ, പ്രമാഥിനി, കാശ്യ, ശാരദ്വതി ഇവർ മുനിയെന്നവൾ പെറ്റുണ്ടായ അപ്സരസ്സുകളാണ്. വിശ്വാവസുഭരണന്മാർ, ഗന്ധർവ്വർ എന്നിവരും മുനിയുടെ മക്കളാണ്. മേനക, സഹജന്യ, പർണ്ണിക, പുഞ്ജിതസ്ഥല, ഘൃതസ്ഥല, ഘൃതാചി, വിശ്വാചി, ഉർവ്വശി, പ്രമ്ലോച, അനുമ്ലോച ഇവർ പത്തുപേരും വേദങ്ങളിൽ പറഞ്ഞിട്ടുള്ള മറ്റുള്ളവരും പ്രജേശ്വരനിൽനിന്ന് മാനസപുത്രികളായി ഉണ്ടായവരാണ്; ഭുവനപ്രിയകളാണ്. അമൃതം, വിപ്രർ, ഗോക്കൾ, രുദ്രന്മാർ, ഈ നാലിനവും സുരഭിയുടെ അപത്യങ്ങളാണെന്ന് പുരാണത്തിൽ പറയുന്നു.

ഇതാണ് കശ്യപൻെറ സന്താനങ്ങൾ. ഇനി മനുവംശത്തെപ്പറ്റി പറയാം. നീ കേൾക്കുക. എല്ലാം ചുരുക്കിപ്പറയാം അനഘാശയാ!

വിശ്വയ്ക്ക് വിശ്വേദേവകൾ ഉണ്ടായി. സാദ്ധ്യയ്ക്ക് സാദ്ധ്യകളും ഉണ്ടായി. മരുത്വതിയിൽനിന്ന് മരുത്തന്മാരുണ്ടായി. വസുവിന്നു വസുക്കളും ഉണ്ടായി. ഭാനുവിന്ന് ഭാനുക്കൾ ഉണ്ടായി. മുഹൂർത്തങ്ങൾ എല്ലാം മുഹൂർത്തയിൽ നിന്നുണ്ടായവരാണ്. ലംബഘോഷനെ പ്രസവിച്ചു. ജാമിജ നാഗവീഥിയെയും പ്രസവിച്ചു. മരുത്വതി പ്രസവിച്ചുണ്ടായവർ ഭൂമിയിൽ വിഷമങ്ങൾ ചെയ്തു. സങ്കല്പയ്ക്ക് പുത്രനായി സങ്കല്പവും വന്നുചേർന്നു.

ധർമ്മന്ന് ലക്ഷ്മിയിൽ പുത്രനായ കാമൻ എന്ന ജഗത്പ്രഭുവുമായി. കാമന് രതിയെന്ന ഭാര്യയിൽ യശസ്സും ഹർഷവും എന്ന രണ്ട് ആൺകുട്ടികൾ മാത്രം ഉണ്ടായി. സോമന് രോഹിണിയിൽ വർച്ചസ് എന്ന സുപ്രഭനായ പുത്രനുണ്ടായി. ഭഗവാൻ ഉദിക്കുമ്പോൾ വർച്ചസ്സോടുകൂടെയാണ് ഉദിക്കുക! പുരൂരവസ്സ് ഉർവ്വശിയോടുകൂടി ചേർന്നു. ഇങ്ങനെ സ്ത്രീപുരുഷസംയോഗത്താൽ ആയിരക്കണക്കിനു പുത്രന്മാരും പുത്രികളും ഉണ്ടായി. ഇതാണ് ജഗത്തിൻെറ മൂലമായി ഉണ്ടായത്. ലോകങ്ങളൊക്കെ ഈ പറഞ്ഞ വകുപ്പിൽ അധിഷ്ഠിതമാകുന്നു. ഓരോരുത്തരുടെയും ഗുണങ്ങൾ നോക്കി ദേഹികളെ യോഗജ്ഞനും ഭഗവാനുമായ പ്രജാപതി അവർക്കു തക്കതായ ആധിപത്യമറിഞ്ഞ് വേണ്ടതിൽ നിയമിച്ചു. എല്ലാ ദിക്കുകളും ഭൂമിയും മുനിമാരും സമുദ്രങ്ങളും നഗം, ദ്രുമം, ഔഷധി, ഫണിമാർ, സുരാസുരന്മാർ, ക്രിയ, മഖം, ലോകസ്രഷ്ടാക്കളായ മരീചി മുതലായവർ, പർവ്വതങ്ങൾ ഇവയൊക്കെ പ്രജാപതി സൃഷ്ടിച്ചു.

## 37. വരാഹാവതാരം - ത്രൈലോക്യരാജ്യവിഭാഗം -

വൈശമ്പായനൻ പറഞ്ഞു: "മൂന്നു ലോകത്തിന്നും ആദിത്യന്മാർക്കും ആദിത്യസമഭാസ്സായ ശക്രനെ രാജാവാക്കി. ചട്ടയിട്ടവനായ വിഷ്ണു അദിതിയുടെ പുത്രനായി പിറന്നു. സ്മൃതിയും തുണയും ദ്യുതിയുംചേർന്ന അവൻ അദ്ധ്വരപൂജിതനായി. ഇന്ദ്രനെ പ്രസവിച്ചപ്പോൾ വിപ്രർ കുശംകൊണ്ടു താങ്ങി. അന്നുമുതൽ ദേവേശ്വരന് കൗശികനെന്ന പേർവന്നു. സഹസ്രാക്ഷനായ ഇന്ദ്രനെ അധിരാജനായി വാഴിച്ചു. അങ്ങനെ ബ്രഹ്മാവ് ക്രമത്തിൽ രാജ്യങ്ങൾനല്കുവാനായി തുടങ്ങി. യജ്ഞങ്ങൾക്കും തപങ്ങൾക്കും ഗ്രഹതാരാഗണത്തിന്നും ദ്വിജന്മാർക്കും ഔഷധങ്ങൾക്കുംരാജാവായി സോമനെ നിശ്ചയിച്ചു. പ്രജേശന്മാർക്ക് അധിപനായി ദക്ഷനെ നിശ്ചയിച്ചു. അപ്പുകൾക്ക് അധിപനായി പാശിയെ

നിശ്ചയിച്ചു. പിതൃക്കൾക്ക് അധിപനായി അഗ്നിതുല്യനായ കാലനെ നിശ്ചയിച്ചു. ഗന്ധങ്ങൾക്കും ഭൂതങ്ങൾക്കും ദേഹികൾക്കും ശബ്ദങ്ങൾക്കും ആകാശബലങ്ങൾക്കും വായുവെ ഈശനായി നിശ്ചയിച്ചു. എല്ലാ ഭൂതപിശാചഘോരമൃത്യുഗോക്കൾക്കും അതേവിധം ഉത്പാതഗ്രഹരോഗങ്ങൾക്കും അപ്രകാരം വ്യാധികൾക്കും എല്ലാ വ്രതങ്ങൾക്കും ശിവനെ ദേവനാക്കി നിശ്ചയിച്ചു. യക്ഷന്മാർക്കും രാക്ഷസന്മാർക്കും ഗുഹ്യകർക്കും ധനത്തിന്നും, രത്നങ്ങൾക്കെല്ലാറ്റിന്നും, വൈശ്രവണനെ അധിപനാക്കി നിശ്ചയിച്ചു. ദംഷ്ട്രികൾക്കെല്ലാം ശേഷനെയും, നാഗങ്ങൾക്കെല്ലാം വാസുകിയെയും ഇഴജാതികൾക്കെല്ലാം തക്ഷകനെയും രാജാക്കളാക്കി. പുഴകൾക്കും ആഴികൾക്കും കാറുകൾക്കും മഴയ്ക്കും പർജ്ജന്യനെ നാഥനാക്കി. ആദിത്യന്മാർക്ക് ഏറ്റവും ഇളയ സഹോദരനായിരുന്നു അവൻ. അപ്രകാരം ചിത്രരഥനെ ഗന്ധർവ്വാധീശനാക്കി എല്ലാ അപ്സരോഗണങ്ങൾക്കും നായകനായി കാമദേവനെ നിശ്ചയിച്ചു. നാല്ക്കാലികൾക്കും മറ്റ് വാഹനങ്ങൾക്കും ശ്രീമാനായ ഈശ്വരൻെറ കൊടിയായ കാളയെ അധിപനാക്കി. ദൈത്യർക്കു പ്രതാപിയായ ഹിരണ്യാക്ഷനെ നാഥനാക്കി; ഹിരണ്യകശിപുവെ യുവരാജാവാക്കി. കാലകേയന്മാർക്ക് മഹാകാളരെ വിഭുവാക്കി. അനായുഷാത്മജന്മാർക്ക് വൃത്രനെ രാജാവാക്കി. സിംഹികയുടെ പുത്രനായ രാഹുവിനെ അശുഭോൽപ്പാതജാലങ്ങൾക്ക് അധിനായകനാക്കി. ഋതുക്കൾക്കും യുഗങ്ങൾക്കും മാസങ്ങൾക്കും പക്ഷങ്ങൾക്കും തിഥിക്കും, പർവ്വതങ്ങൾക്കും, കലകാഷ്ഠമുഹൂർത്തങ്ങൾക്കും ഗതി, അയനം എന്നിവയ്ക്കും യോഗാഢ്യമായ ഗണിതത്തിനും വത്സരത്തെ രാജാവാക്കി. പക്ഷികൾക്കൊക്കെയും ഭോഗികൾക്കും ദൂരദർശികളിൽ ബലിഷ്ഠനായ ഗരുഡാത്മനായ സുപർണ്ണനെ രാജാവാക്കി. യോഗങ്ങൾക്കൊക്കെയും സാദ്ധ്യന്മാർക്കും പ്രജേശനായ കശ്യപൻെറ പുത്രനായ വിരതനെ നാഥനാക്കി. കിഴക്കു ദിക്കിൻെറ അധിപനാക്കി ഇന്ദ്രനെ വാഴിച്ചു.

വിഭുവും ആദിത്യപുത്രനുമായ ധർമ്മരാജാവിനെ മഹേന്ദ്രൻ ദക്ഷിണദിക്കിൻെറ അധിപനാക്കി. കശ്യപൻെറ ഔരസപുത്രനായ അംബുരാജാവിനെ, സലിലവാസിയെ, പടിഞ്ഞാറെ ദിക്കിന് അധിപനാക്കി. മഹേന്ദ്രതുല്യനും ദ്യുതിമാനുമായ പൗലസ്ത്യനെ, ഏകപിംഗാക്ഷനെ, സൗമ്യദിക്കിന്നും നാഥനാക്കി. ഇപ്രകാരം രാജ്യം ഭാഗിച്ചു. സ്വയംഭൂവായ ലോകഭാവനൻ വിണ്ണിൽ ദിവ്യലോകങ്ങൾ വെവ്വേറെ നല്കി. ചിലർക്ക് സൂര്യാഭങ്ങളും ചിലർക്ക് അഗ്ന്യാഭങ്ങളും നല്കി. ചിലർക്ക് വിദ്യുദാഭങ്ങളും ചിലർക്ക് ചന്ദ്രാഭങ്ങളും നല്കി. കാമഗണങ്ങളായ പല വർണ്ണങ്ങൾ പൂണ്ട് പരന്നവയും പാപികൾക്കു ചേരാത്തതും സുകൃതികൾക്കു ചേർന്നവയുമായ ലോകങ്ങൾ സുകൃതികൾക്കു നല്കി. അവയുടെ ഭാസ്സ് താരകങ്ങൾപോലെ നഭസ്സിൽ ശോഭിച്ചു. പുണ്യകർമ്മാക്കളായ ലോകർക്കുള്ള ലോകങ്ങളാണ് അവയെല്ലാം. ഭൂരിദക്ഷിണമായ യത്നങ്ങൾകൊണ്ട് അർച്ചിക്കുന്നവയുണ്ടല്ലോ. സ്വദാരപരരായ ക്ഷാന്തർ തേരുള്ളവരും സത്യവാദികളുമാണ്. ദീനാനുഗ്രഹകർത്താക്കളും ബ്രഹ്മണ്യന്മാരും അലോഭികളുമായ സത്തുക്കൾ തപോബലം നേടി രജസ്സിനെ വിട്ട് അവിടെ എത്തുന്നു.

ഇപ്രകാരം മക്കളെ ഓരോ കാര്യപ്രവർത്തനങ്ങൾക്കു നിശ്ചയിച്ച് ലോകപിതാമഹൻ, പുഷ്കരമായ ബ്രഹ്മസദനത്തിൽക്കയറി പ്രജാപതി വസിച്ചു. സ്വയംഭൂ നിശ്ചയിച്ചു നല്കിയ ആ പാലനങ്ങളിൽ വ്യാപൃതരായി, ലോകങ്ങളിൽ ദേവേന്ദ്രൻ പാലിക്കുന്ന ദേവന്മാർ രമിച്ചു. സ്വയംഭൂവ് രക്ഷയ്ക്കായി യഥാർഹം പാലനങ്ങളിൽ നിശ്ചയിച്ച ഇന്ദ്രാദ്യരായ ദേവന്മാർ യശസ്സും സ്വർഗ്ഗവും നേടി സന്തോഷത്തോടെ യജ്ഞഭാഗവും അനുഭവിച്ച് ശുഭമായി വസിച്ചു."

**38. ശക്രസ്തംഭനം – പുരന്ദര ഹിരണ്യാക്ഷയുദ്ധം –** വൈശമ്പായനൻ പറഞ്ഞു: "ഒരുകാലത്ത് പർവ്വതങ്ങൾ ചിറകുവീശിപ്പറന്ന് ഭൂമിയെ താങ്ങിയിരുന്നു. ആ പർവ്വതങ്ങൾ പറന്നു ചെന്ന് ഹിരണ്യാക്ഷൻ സംരക്ഷിച്ചുപോരുന്ന അസുരാലയത്തിൻെറ വടക്കുഭാഗത്തായി കുണ്ടുള്ള സരസ്സിൽ ആനകൾപോലെ ചെന്നിറങ്ങി. അസുരന്മാരോട് സുരന്മാരുടെ ആധിപത്യം സ്വീകരിക്കുവാൻ ആവശ്യപ്പെട്ടു. അതു കേട്ടപ്പോൾ അസുരന്മാരെല്ലാവരും ഒന്നിച്ചുകൂടി, ക്രൂരമായ വലിയ ഒരു ബുദ്ധി ഉള്ളിൽക്കണ്ട് ഭൂമിയൊക്കെ നേടുവാൻതന്നെ തീരുമാനിച്ചു. ആ ഭീമവിക്രമന്മാർ ആയുധങ്ങളെയെല്ലാം സംഗ്രഹിക്കുവാൻ തുടങ്ങി. ശക്രാശനികൾ, ഇടിവാളുകൾ, വാളുകൾ, മുസൃണ്ടികൾ, ധനുസ്സുകൾ, കുന്തങ്ങൾ, പാശങ്ങൾ, വേലുകൾ, ഗദകൾ ഇരുമ്പുലക്കകൾ, എന്നിവ ശേഖരിച്ചു. ചട്ടയിട്ട് അവരിൽ ചിലർ ആനപ്പുറത്തു കയറി, ചിലർ കുതിരപ്പുറത്തു കയറി, ചിലർ തേരുകളിൽ കയറി, ഖൾഗത്തിന്മേലും ഒട്ടകത്തിന്മേലും പോത്തിൻപുറത്തും കഴുതപ്പുറത്തും കയറി; ചിലർ കൈയൂക്കെടുത്തും ചിലർ കാൽനടയായും – അങ്ങനെ ഹിരണ്യാക്ഷന്നു ചുറ്റുമായി കൈയുറയിട്ടവരും ആവനാഴി ധരിച്ചവരും അവിടുന്നും ഇവിടുന്നും പാഞ്ഞുവന്നു. എല്ലാവരും അട്ടഹസിച്ചു സന്തോഷിച്ച് രണോദ്യുതരായി നിന്നു. ഉടനെ ഇന്ദ്രൻ മുതലായ ദേവവർഗ്ഗങ്ങൾ ദൈത്യോദ്യമങ്ങളൊക്കെ അറിഞ്ഞ് നല്ലതായ ഒരുദ്യമം അവരും ചെയ്യുവാൻ ഒരുങ്ങി. വലിയ ചതുരംഗപ്പടയെക്കൂട്ടി ഒത്തുചേർന്ന് ഉടുമ്പിൻതോലുറയും അമ്പും വില്ലും ആവനാഴിയുമൊക്കെ എടുത്തു. ഉഗ്രായുധങ്ങളെടുത്ത ദേവന്മാർ തങ്ങളുടെ പടക്കെട്ടിൽ നിന്നു. ഐരാവതത്തിൽ കയറിയ ഇന്ദ്രനെ അവർ പിന്തുടർന്നു. പിന്നെ ഭേരിയടിച്ച് തൂര്യാരവം മുഴക്കി. അപ്പോൾ ഹിരണ്യാക്ഷൻ പുരന്ദരസുരേന്ദ്രൻെറനേരെ പാഞ്ഞണഞ്ഞു.

തീക്ഷ്ണമായ വെണ്മഴു, വലിയ വേൽ, വാൾ, ഗദ, തോമരം, മുസലം, പട്ടസം എന്നിവയൊക്കെ വിട്ട് സുരേന്ദ്രനെ മൂടി. ഉടനെ അസ്ത്രവേഗംചേർന്ന അർച്ചിസ്സോടെ ഭയങ്കരമായി ഘോരരൂപത്തിൽ ശക്തിയായി ശരവൃഷ്ടികൾ പതിച്ചു. ശേഷിച്ച ബലവാന്മാരായ ദൈത്യന്മാർ മൂർച്ച കൂടിയ മഴുകളും ഇരുമ്പുലക്ക, വാൾ, ക്ഷേപണി, മുൽഗരം, എന്നിവയും കുന്നൊക്കുന്ന പാറകളും ഇരുളൻകല്ലുകളും കനത്ത ഘാതനികളും ശതഘ്നികളും നിർമ്മുക്തമായ യുഗയന്ത്രങ്ങളും കീറുന്ന അർഗ്ഗളങ്ങളും എന്നിവയാലെല്ലാം ശക്രനോടുകൂടിയ ദേവന്മാരെ പ്രഹരിച്ചു.

ധൂമ്രകേശനും ഹരിശ്മശ്രുവുമായ ഹിരണ്യാക്ഷൻ നാനാവിധം ആയുധങ്ങൾ എടുത്തു. തുടുത്ത സന്ധ്യാമേഘംപോലെ രക്തതുല്യം നല്ല മുടിച്ചാർത്തണിഞ്ഞ്, നീലപീതാംബരം ധരിച്ച്, ശിതദംഷ്ട്രോദ്ധ്വാധാരകനായ ഹിരണ്യാക്ഷൻ, ആജാനുബാഹുവായ ഹരിനേത്രൻ, വൈഡൂര്യഭൂഷിതനായി ദൈത്യന്മാരുടെ മുന്നണിയിൽ ആയുധമുയർത്തി ഭീകരനായി നില്ക്കുന്നത് ദേവകൾ കണ്ടു. പ്രളയത്തിൽ സർവ്വവും സംഹരിക്കുവാനെത്തിയ ഭീമനായ മൃത്യു വന്നടുത്തപോലെ അവൻ ഉൽക്കടമായ രൂപത്തിൽ നിന്നു. ശക്രപുരസ്സരരായ സകല ദേവന്മാരും അവൻെറ രൂപം കണ്ടതോടെ നടുങ്ങിപ്പോയി. നടക്കുന്ന പർവ്വതംപോലെ ഹിരണ്യാക്ഷൻ എത്തുന്നതു കണ്ട് വില്ലു പിടിച്ചുനില്ക്കുന്ന ദേവന്മാരുടെ ഉള്ള് ഉഴന്നുപോയി. അവർ വീണ്ടും ധൈര്യമവലംബിച്ച് സഹസ്രാക്ഷനെ മുൻനിർത്തി പടത്തലയ്ക്കൽ നിന്നു. ആ ദൈത്യസൈന്യം സ്വർണ്ണച്ചട്ടയണിഞ്ഞ് നക്ഷത്രങ്ങൾ ധാരാളമുള്ള ശരല്ക്കാലത്തെ ശുദ്ധമായ ആകാശംപോലെ ശോഭിച്ചു.

പിന്നെ അവർ പരസ്പരം പാഞ്ഞടുത്ത് തമ്മിൽ കൊല്ലുവാൻ മുതിർന്നു. കൈകളാൽ ചിലർ പരസ്പരം ഇടിച്ചു ദ്വന്ദ്വയുദ്ധം ചെയ്തു. ഗദയേറ്റ് ഉടൽ ചതഞ്ഞും അമ്പേറ്റു മാറുപിളർന്നും ഓരോരോ ദിക്കിൽ അവർ വീണു. പരസ്പരം കൊന്നുവീഴ്ത്തി. ചിലർ തേരുതകർത്തു. ചിലർ തേരുകേറി ചതഞ്ഞു. ചിലർ തിക്കിൽപ്പെട്ടു ചതഞ്ഞു. ചിലർ തേരിൽ അനങ്ങാതെ നിന്നുപോയി. അവിടെ ദൈത്യബലവും ദേവബലവും തുല്യമായിരുന്നു. തമ്മിൽ ശരങ്ങൾ ചൊരിഞ്ഞ് ആ യുദ്ധം വർഷപാതംപോലെ ദുർദ്ദിനമായിത്തീർന്നു. ബലവാനായ ഹിരണ്യാക്ഷൻ, ദിതിനന്ദനൻ, ക്രോധിച്ചു വർദ്ധിച്ച് വാവിൻദിവസം കടലെന്നപോലെ ഇരമ്പിപ്പൊങ്ങി. ക്രോധത്തോടെ പോരാടുന്ന അവന്റെ വായിൽനിന്ന് അഗ്നി പൊങ്ങി. പലവിധം അസ്ത്രജാലവും പരിഘവും വില്ലും എല്ലാം മല വന്നു മൂട്ടുന്നമാതിരി അംബരത്തെ മറച്ചു. പല ശസ്ത്രങ്ങളാലും വാളുകളാലും തലയറ്റ് തകർന്നവരായ അവർ, ഹിരണ്യാക്ഷന്റെ ശരത്താൽ മുറിവേറ്റവരായ സുരന്മാർ, ഇളകിപ്പോരാടുവാൻ ശക്തരായില്ല. ഹിരണ്യാക്ഷൻ ത്രസിപ്പിച്ചവരായ ദേവന്മാരെല്ലാം കിണഞ്ഞ് ഏറ്റിട്ടും ഒന്നും ചെയ്യുവാൻ പറ്റിയില്ല. ദേവന്മാരെല്ലാവരും ഉള്ളുകെട്ടവരായി. സഹസ്രാക്ഷനായ ഇന്ദ്രൻ, ഹിരണ്യാക്ഷൻ പോരിൽ തടുത്തുനിർത്തിയവൻ, പേടിച്ച് അനങ്ങുവാൻ കഴിയാത്തവനായി ഐരാവതത്തിൽ ഭയചകിതനായി ഇരുന്നു. എല്ലാ ദേവന്മാരെയും ദാനവന്മാർ രണത്തിൽ ജയിച്ചു. അവർ ഇന്ദ്രനെ സ്തംഭിപ്പിച്ചുകളഞ്ഞു. വിശ്വം തങ്ങളുടെ പാട്ടിലായിക്കഴിഞ്ഞു എന്ന് അപ്പോൾ ദൈത്യർ ചിന്തിച്ചുപോയി. ദേവകൾ നിർന്നിമേഷാക്ഷരായി. നീരാണ്ട കൊണ്ടലിന്നെതിരായ ഘോരനാദത്തോടുകൂടിയവനും മദിച്ച ആനയെപ്പോലെ ഭീകരദേഹനും വില്ലിട്ടുലയ്ക്കുന്ന ഉദാരഭാസ്സായ, ദൈത്യേന്ദ്രനായ ഹിരണ്യാക്ഷനെ ദേവകൾ നോക്കിനിന്ന് കണ്ടു."

**39. ഹിരണ്യാക്ഷവധം** – വൈശമ്പായനൻ പറഞ്ഞു: "ദേവേന്ദ്രൻ സ്തംഭിച്ച് അനങ്ങാതായപ്പോൾ, ദേവന്മാരൊക്കെ ധർഷിക്കപ്പെട്ടപ്പോൾ, ഹിരണ്യാക്ഷനെ വധിക്കുവാൻ ചക്രഗദാധരനായ ദേവൻ തീർച്ചയാക്കി. മുമ്പേ യജ്ഞവരാഹമൂർത്തിയെപ്പറ്റി പാഞ്ഞുവെച്ചുവല്ലോ. ആ യജ്ഞവരാഹമൂർത്തിയായി അസുരാന്തകനായ ഭഗവാൻ ചെന്നു. ഉടനെ തിങ്കൾക്കാന്തിയേന്തുന്ന മുഖ്യമായ ശംഖെടുത്തു; പർവ്വതംപോലെയുള്ള സഹസ്രാരമായ ചക്രവും എടുത്തു. മഹാദേവനും മഹാബുദ്ധിമാനും മഹായോഗിയുമായ മഹേശ്വരൻ, ഗുഹ്യനാമങ്ങൾകൊണ്ട് ദേവന്മാർ വാഴ്ത്തിസ്തുതിക്കുന്ന അവ്യയൻ, സത്തസത്തായ ആത്മാവിൽ മുഖ്യൻ, നിത്യവും സജ്ജനങ്ങൾ സേവിക്കുന്നവൻ, മൂന്നു ലോകത്തിലും പുരാണന്മാർ യജിക്കുന്ന ലോകഭാവനൻ, സുരേന്ദ്രന്മാർക്ക് വൈകുണ്ഠൻ, ഭോഗികൾക്ക് അനന്തൻ, യോഗാജ്ഞന്മാരായവർക്ക് വിഷ്ണു, യജ്ഞം ചെയ്യുന്നവർക്ക് യജ്ഞം, ഇങ്ങനെ വിളങ്ങുന്ന ദേവൻ, മഹർഷിമാർ മൂന്നുമട്ടിൽ ആദ്യം മഖങ്ങളിൽ ഹോമിച്ച് ഭൂവനം വാഴുന്ന വിണ്ണോർ ഭജിക്കുവാൻ കനിയുന്നവൻ, ദേവദൈത്യന്മാർക്കു ഗതിയായവൻ, സുരന്മാർക്ക് പരമമായ ഗതി, പവിത്രൗഘപവിത്രം, സ്വയംഭൂവ്, വിഭു, അവ്യയനായ ദേവൻ, യുഗംതോറും വീര്യവാന്മാരായിക്കണ്ട ദാനവവംശ്യരെ ചക്രത്തിൽ പ്രവേശിപ്പിച്ച് ആകുലസ്ഥിതിയിലാക്കുന്നവൻ, ദൈത്യരെ ഓടിക്കുന്ന പുരാണോത്തമശംഖ് എടുത്തുവിളിച്ചുകൊണ്ട് ദൈത്യരുടെ ജീവനെ പിടിച്ചിളക്കി. ഘോരമായ ശംഖധ്വനി കേട്ട്, അസുരന്മാർ ഭയചകിതരായി. ചിലർ ക്ഷോഭിച്ചു. ദൈത്യന്മാരെല്ലാം പത്തുദിക്കിലേക്കും നോക്കി. വരാഹമായി നില്ക്കുന്ന പുരുഷോത്തമനായ ദേവനെ, ശംഖും ചക്രവും എടുത്തവനെ, വാനവന്മാരുടെ ദുഃഖം ശമിപ്പിക്കുന്നവനെ, അവർ കണ്ടു. ശംഖചക്രങ്ങളോടുകൂടി ദൈത്യസൂദനൻ സൂര്യചന്ദ്രന്മാർക്കിടയിൽ കൊണ്ടൽക്കാറുപോലെ ശോഭിച്ചു. ഹിരണ്യാക്ഷൻ തുടങ്ങിയ ദാനവന്മാരെല്ലാം വില്ലും വാളും കൈയിലെടുത്ത് ദീപ്തന്മാരായി ദേവന്റെനേരെ പാഞ്ഞെതിർത്തു. സർവ്വായുധങ്ങളുമായി ആ ബലവാന്മാരായ ദൈത്യന്മാർ പീഡിപ്പിച്ചു. അതുകൊണ്ടൊന്നും ഹരി കുലുങ്ങിയില്ല. കുലുങ്ങാത്ത അചലംപോലെ നിന്നു. ഉടനെ ജ്വലിക്കുന്ന വേൽ എടുത്ത് ആ തേജസ്വിയായ ദൈത്യൻ, ഹിരണ്യാക്ഷൻ, വരാഹത്തിന്റെ മാറിലേക്കു ചാട്ടിവിട്ടു. ആ വേൽ പാഞ്ഞുചെന്നു. അതിന്റെ വലിയ പ്രഭാവത്തിൽ ബ്രഹ്മാവ് അത്ഭുതപ്പെട്ടു. വലിയ വേൽ അടുത്തെത്തുന്നതായിക്കണ്ട് മഹാബലനായ ഹരി 'ഹും' എന്ന് ഒരു ശബ്ദമുണ്ടാക്കി. ഉടനെ ആ ഹുങ്കാരഭർത്സനത്താൽ ആ വേലിനെ ഭൂതലത്തിൽ വീഴ്ത്തി. അത് ഒടിഞ്ഞുവീണപ്പോൾ 'നന്നായി, കൊള്ളാം! ' എന്ന് ബ്രഹ്മാവു പറഞ്ഞു. സർവ്വഭൂതേശനായ വരാഹൻ ഉടനെ സൂര്യസങ്കാശമായ ചക്രം ചുഴറ്റി അവന്റെനേരെ വിട്ടു. ഉടനെ അവൻ തലയറ്റ് ഭൂമിയിൽവീണു. പൊന്മയമായ വജ്രം ഏറ്റ മേരുശൃംഗമെന്നപോലെ അവൻ താഴെവീണു. ഹിരണ്യാക്ഷാസുരൻ മരിച്ചു വീണപ്പോൾ ശേഷിച്ച ദാനവന്മാർ വരാഹത്തെപ്പേടിച്ച് പ്രാണനുംകൊണ്ടു പത്തുദിക്കിലേക്കും പാഞ്ഞുപോയി. സമസ്തലോകത്തിലും ആരെക്കൊണ്ടും തടുക്കുവാൻ സാധിക്കാത്ത ചക്രത്തോടുകൂടിയവനും മഹായുദ്ധത്തിൽ നിഷ്പ്രതിമമായ ഉഗ്രചക്രത്തോടുകൂടിയവനായ വരാഹൻ ദണ്ഡേത്തിനില്ക്കുന്ന പ്രളയാന്തകനെപ്പോലെ വിളങ്ങി."

**40. ഇന്ദ്രാദിമോചനം** – വൈശമ്പായനൻ പറഞ്ഞു: "പോരിൽ എല്ലാ അസുരന്മാരെയും പുരുഷോത്തമൻ ഓടിച്ചു. ബന്ധനത്തിൽപ്പെട്ട ഇന്ദ്രാദികളായ ദേവന്മാരെയൊക്കെ മോചിപ്പിച്ചു. പിന്നെ എല്ലാം സ്വസ്ഥമായ നിലയിലെത്തി. ശാന്തമായപ്പോൾ ദേവവർഗ്ഗങ്ങളെല്ലാം ഇന്ദ്രനെ മുൻനിർത്തി നിന്ന് നാരായണന്റെ അരികെ ചെന്നു."

ദേവകൾ പറഞ്ഞു: "ഭഗവാനേ, അങ്ങയുടെ പ്രസാദത്താലും ഭവാന്റെ ബാഹുബലത്താലും ഞങ്ങൾ ഇന്നു ജീവിക്കുന്നു. മഹാബാഹോ, ഞങ്ങൾ കാലന്റെ മുഖത്തു നിന്നു വിട്ടുപോന്നു ഭഗവാനേ! ദേവകൾ ഭവാന്റെ ആജ്ഞ നിർവ്വഹിക്കുവാൻ സന്നദ്ധരാണ്. എന്തു ചെയ്യേണ്ടു! അങ്ങ് ആജ്ഞാപിച്ചാലും! സനാതനാ, ഞങ്ങൾ അങ്ങയുടെ പാദസേവ ചെയ്യുവാൻ ഇച്ഛിക്കുന്നു!"

വൈശമ്പായനൻ പറഞ്ഞു: "അവർ പറഞ്ഞ വാക്കുകൾ കേട്ട് പുണ്ഡരീകാക്ഷൻ ശത്രുക്കൾ ഇല്ലാതായ ദേവന്മാരോട് സസന്തോഷം പറഞ്ഞു."

ഭഗവാൻ പറഞ്ഞു: "നിങ്ങൾക്ക് ഏതേതു ലോകമാണു ഞാൻ മുമ്പെ നിശ്ചയിച്ചു തന്നിട്ടുള്ളത്, ആ നിയോഗത്തെ നിങ്ങൾ രക്ഷിക്കുവിൻ. അവരവരുടെ പരിധിയിൽ ഇരുന്നുകൊണ്ട് അവ പാലിക്കുവിൻ! യജ്ഞഭാഗം മുതലായ ഐശ്വര്യങ്ങളെ നേടിയവരാണ് നിങ്ങൾ. ഞാൻ നിങ്ങൾക്കു തന്ന നിയോഗം നിങ്ങൾ പാലിക്കുവിൻ!"

വൈശമ്പായനൻ പറഞ്ഞു: "ശക്രനോട് ദുന്ദുഭിസ്വനത്തിൽ ഭഗവാൻ പറഞ്ഞു: 'ഭവാൻ ശരിക്കും സജ്ജനങ്ങളോടും അസജ്ജനങ്ങളോടും ഇപ്രകാരം ചെയ്യണം. സംശിതവ്രതരായ മുനിമാർ തപസ്സാൽ സ്വർഗ്ഗം പ്രാപിക്കുന്നവരാകട്ടെ! യജ്വികൾ യജ്ഞംചെയ്ത് അതിന്റെ ഫലം നേടട്ടെ! സദ്ധർമ്മശീലന്മാർക്കു വൃദ്ധിയും അഭാവം പാപികൾക്കും വന്നുചേരട്ടെ! സർവ്വാശ്രമനിവാസികളായ സത്തുക്കൾ സ്വർഗ്ഗം പുകട്ടെ! പോരിൽ സത്യശൂരന്മാരായവരും, ദാനശൂരന്മാരും നിത്യാനസൂയുക്കളുമായ നരന്മാർ വിണ്ണിനെ നേടട്ടെ!

ശ്രദ്ധയറ്റ പുരുഷന്മാരും കാമികളും സ്വാർത്ഥികളും ശഠന്മാരും അബ്രഹ്മണ്യരും നാസ്തികന്മാരുമായവരൊക്കെ നരകം പ്രാപിക്കട്ടെ! ഞാനീപ്പറഞ്ഞ വാക്കിനെ ദേവന്മാരേ, നിങ്ങൾ ചെയ്യുവിൻ! ഇങ്ങനെ നിങ്ങൾ നീതിപുലർത്തി വാഴുവിൻ! നിങ്ങളെ ഒരു ശത്രുവും ഞാൻ ഇരിക്കെ ബാധിക്കുന്നതല്ല,' എന്നുപറഞ്ഞ് ശംഖചക്രഗദാധരനായ ദേവൻ മറഞ്ഞു. ദേവന്മാർക്കെല്ലാം അപ്പോൾ വിസ്മയമുണ്ടായി. ഇങ്ങനെ ഒരു അത്യത്ഭുതം, വരാഹചരിതം സുരന്മാർ കണ്ടു. വരാഹത്തെ കൈകൂപ്പി അവൻ നാകപൃഷ്ഠം പ്രാപിച്ചു.

പിന്നെ ദേവകൾ അവരവരുടെ ആധിപത്യം ഏറ്റു. സർവ്വലോകാധിപത്യത്തിൽ വാസവൻ ഉറച്ചുനിന്നു. ദാനവന്മാർ വിട്ടുപോന്ന ഭൂമിഭാഗം നല്ല നിലയിലാക്കി. ഭൂമിക്ക് ഉറപ്പിന്നു ഹാനിവരുത്തിയതിൽ പർവ്വതങ്ങൾ കുറ്റക്കാരാണെന്നുകണ്ട് വാസവൻ അവരെ സ്വസ്ഥാനങ്ങളിൽ കൊണ്ടുവന്ന് ഇരുത്തി. ദേവേന്ദ്രൻ പർവ്വതങ്ങളുടെ ചിറകുകളൊക്കെ ശതപർവ്വം എന്ന വജ്രത്തിനാൽ ഖണ്ഡിച്ചു. ധീമാനും പ്രഭുവുമായ വാസവൻ എല്ലാ പർവ്വതങ്ങളുടെയും ചിറക് അറുത്തു. എന്നാൽ ഒരേയൊരു പർവ്വതത്തെമാത്രം ചിറകറുക്കാതെ വീട്ടു. അത് മൈനാകപർവ്വതമാണ്. ഇതാണ് സുരന്മാർചെയ്ത കരാറ്. ഇത് മഹാനായ നാരായണൻെറ അവതാരമാണ്. ഈ വരാഹാവതാരത്തെപ്പറ്റി വിപ്രേന്ദ്രന്മാർ പുരാണത്തിൽ പറഞ്ഞിട്ടുള്ളതാണ്. കൃഷ്ണദ്വൈപായനമതം നാനാശ്രുതിസമാഹിതമാണ്. ഇത് വൃത്തിഹീനനും കൃതഘ്നനും നൃശംസനും പറഞ്ഞുകൊടുക്കരുത്. ക്ഷുദ്രനും, നീചനും, ഗുരുദ്വേഷിക്കും പറഞ്ഞുകൊടുക്കരുത്. അശിഷ്യനും, കൃതഘ്നനും ഒട്ടും ഉപദേശിക്കരുത്. ആയുഷ്കാമരും, യശഃകാമരും, ജയകാമരും, മഹീകാമരുമായ നരർ ദേവകളുടെ വിജയമായ ഈ കഥ കേൾക്കട്ടെ! പുരാണവേദസംബന്ധശിവവും സ്വസ്ത്യയനവും പരമപാവനവും എല്ലാജീവിക്കും വിജയപ്രദവുമാണ് ഈ കഥാപാരായണം. അല്ലയോ കൗരവ്യാ, തത്ത്വത്താൽ ക്രമമായി ഞാൻ മഹാത്മാവായ വരാഹൻെറ അവതാരത്തെപ്പറ്റി പറഞ്ഞു രാജാവേ! ദേവകൾക്കും പിതൃക്കൾക്കും പുണ്യമായ യജ്ഞം യജിക്കുന്നവർ ആത്മാവിൽ നിത്യവും ആത്മാവായ വിഷ്ണുവെത്തന്നെയാണ് യജിക്കുന്നത്. ലോകായനന്ന്, ത്രിദശായനന്ന്, ബ്രഹ്മായനന്ന്, ആത്മഭവായനന്ന്, നാരായണന്ന്, ആത്മഹിതായനന്ന്, മഹാവരാഹന്ന് നിങ്ങൾ നമസ്കരിക്കുവിൻ!"

**41. നരസിംഹാവതാരം – ഹിരണ്യകശിപുസഭാവർണ്ണനം** – വൈശമ്പായനൻ പറഞ്ഞു: "വരാഹവതാരകഥ ഞാൻ പറഞ്ഞു. ഇനി നരസിംഹാവതാരകഥ ഞാൻ പറയാം, അതു നീ ശ്രവിക്കുക! ഹിരണ്യകശിപുവിൻെറ വധം ഒരു സിംഹരൂപം പൂണ്ടാണ് നിർവ്വഹിച്ചത്.

പണ്ടും കൃതയുഗത്തിൽ ഹിരണ്യകശിപു എന്ന പ്രഭു, ദൈത്യന്മാർക്ക് ആദിപുരുഷൻ, വലിയ തപസ്സു ചെയ്തു. പതിനായിരം വർഷവും പതിനഞ്ചു നൂറ്റാണ്ടും ജലത്തിൽ വസിച്ച് തപസ്സുചെയ്തു. മൗനവ്രതമെടുത്താണ് തപസ്സു ചെയ്തത്. ശമം, ദമം, ബ്രഹ്മചര്യം എന്നിവയാലും തപസ്സാലും നിയമത്താലും അവനിൽ ബ്രഹ്മാവ് പ്രീതനായി. പിന്നെ സ്വായംഭൂഭഗവാൻ സ്വയം അങ്ങോട്ടുചെന്നു. മിന്നുന്ന അർക്കാഭവും ഹംസാഢ്യവുമായ വിമാനത്തിൽ ആദിത്യവസുസാദ്ധ്യന്മാരും മരുത്തുക്കളും ദേവഗണങ്ങളും രുദ്രാശ്വിമാരും, യക്ഷരാക്ഷസകിന്നരന്മാരും ദിക്കും വിദിക്കും പുഴയും ആഴികളും, നക്ഷത്രങ്ങളും മുഹൂർത്തങ്ങളും സചരാഗ്ര്യഗ്രഹങ്ങളും ദേവബ്രഹ്മർഷികളും സിദ്ധസപ്തർഷികളും പുണ്യരാജർഷിഗന്ധർവ്വാപ്സരസ്ത്രീകളുംചേർന്ന് ചരാചരഗുരുവും ശ്രീമാനും ബ്രഹ്മജ്ഞശ്രേഷ്ഠനുമായ ബ്രഹ്മാവ് ദേവവർഗ്ഗങ്ങളോടുകൂടിനിന്ന് ആ ദൈത്യനോടു പറഞ്ഞു."

ബ്രഹ്മാവ് പറഞ്ഞു: "ഭക്തനായ ഭവാൻെറ തപസ്സാൽ അല്ലയോ സുവ്രതാ, ഞാൻ പ്രസാദിക്കുന്നു. നീ വരം വരിക്കുക! നിനക്ക് ശുഭംവരും. ആഗ്രഹമെന്തെന്നുപറയൂ"

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ഹിരണ്യകശിപു പ്രീതനായി. ശ്രീമാനായ ആ ദാനവോത്തമൻ കൈകൂപ്പി നിന്ന് ഇപ്രകാരം പറഞ്ഞു."

ഹിരണ്യകശിപു പറഞ്ഞു: "ദേവാസുരന്മാരും ഗന്ധർവ്വരും യക്ഷരാക്ഷസപന്നഗന്മാരും പിശാചുക്കളും മർത്ത്യരും ഒരിക്കലും എന്നെ വധിക്കാതിരിക്കണം. സർവ്വലോകപിതാമഹാ, ഋഷിമാരും കോപിച്ച് എന്നെ ശപിക്കരുത്. തപസ്സിൻെറ ഫലമായി ഞാൻ ഈ വരത്തെ വരിക്കുന്നു. ശസ്ത്രം, അസ്ത്രം., മല, മരം, ശുഷ്കം,. ആർദ്രം, എന്നിവയാലും അന്യൻ എന്നെ വധിക്കരുത്. വിണ്ണിലോ, പാതാളത്തിലോ, ആകാശത്തിലോ, ഭൂമിയിലോ, അകത്തോ, പുറത്തോവെച്ച് രാവോ പകലോ എന്നെ ആരും വധിക്കരുത്. കൈകൊണ്ട് ഒരൊറ്റ അടിക്ക് ഭൃത്യജനവാഹനങ്ങളോടൊപ്പം കൊല്ലാൻ ശക്തനായവൻ ആരോ, അവൻ എൻെറ മൃത്യുവാകണം. ഞാൻ തന്നെ അർക്കനാകണം. സോമനും വായുവും അഗ്നിയും വെള്ളവും ആകാശവും നക്ഷത്രങ്ങളും പത്തുദിക്കുകളും ഞാൻ തന്നെയാകണം. ഞാൻ തന്നെയാകണം ക്രോധം, കാമൻ, വരുണൻ, വാസവൻ, യമൻ, ധനദനും, യക്ഷകിംപുരുഷാധിപനുമായ കുബേരൻ എന്നിവരെല്ലാം ഞാൻതന്നെയാകണം. പോരിൽ മൂർത്തിമത്തുക്കളായി എല്ലാ ദിവ്യാസ്ത്രങ്ങളും എന്നിൽ ഉപസ്ഥാനം ചെയ്യണം. ദേവനാഥാ, പിതാമഹാ, ഇതാണ് എനിക്കു വേണ്ടതായ വരം"

പിതാമഹൻ പറഞ്ഞു: "എടോ ദാനവാ, നിനക്ക് നീ ആവശ്യപ്പെട്ട എല്ലാ അത്ഭുതവരവും ഞാൻ തന്നു! സർവ്വകാമപ്രദവും അതിമാനുഷവും ദുർല്ലഭവുമാണ് ഈ വരങ്ങൾ. നീ ചിന്തിക്കുമ്പോൾത്തന്നെ എല്ലാം തീർച്ചയായും നേടുന്നതാണ്!"

വൈശമ്പായനൻ പറഞ്ഞു: " എന്നു പറഞ്ഞ് പ്രഭുവായ ബ്രഹ്മാവ് ആകാശംപൂകി. വൈരാജ്യമായ, ബ്രഹ്മർഷിഗണസേവിതമായ, ബ്രഹ്മലോകത്തെ പ്രാപിച്ചു. ഉടനെ ദേവകൾ, നാഗങ്ങൾ, ഗന്ധർവ്വന്മാർ, മുനിമാർ എന്നിവരൊക്കെ ബ്രഹ്മാവിൻെറ ഈ വരദാനത്തെക്കേട്ട് പിതാമഹനെ ഉപാസിക്കുവാൻ തുടങ്ങി."

ദേവാദികൾ പറഞ്ഞു: "ഭഗവാനെ, ഭവാൻ നല്കിയ വരത്താൽ ഈ ദൈത്യൻ ഞങ്ങൾക്ക് അവദ്ധ്യനായിരിക്കുന്നു ഭഗവാനേ, പ്രസാദിക്കണേ! ഇവൻെറ വധത്തെപ്പറ്റി ചിന്തിക്കണേ!"

വൈശമ്പായനൻ പറഞ്ഞു: "സർവ്വഭൂതങ്ങൾക്കും ആദികൃത്തും സ്വയവും സ്രഷ്ടാവും ഹവ്യകവ്യങ്ങൾക്ക് അവ്യക്തനും പ്രകൃതിയും ധ്രുവനുമായ ദേവൻ, പ്രജാപതി സർവലോകഹിതമായ വാക്കുകേട്ട് കുളുർത്ത വാക്കു പറഞ്ഞ് ദേവന്മാരെ ആശ്വസിപ്പിച്ചു."

പിതാമഹൻ പറഞ്ഞു: "ദേവന്മാരേ, അവൻ തപം കൊണ്ടുനേടിയ ഫലം തീർച്ചയായും അവൻ അനുഭവിക്കണം. അവൻ അവൻെറ തപസ്സിൻെറ ഫലം അനുഭവിച്ചുകഴിയുന്ന കാലത്ത് ഭഗവാൻ വിഷ്ണു അവനെ സംഹരിക്കും."

വൈശമ്പായനൻ പറഞ്ഞു: "എന്നു പത്മോത്ഭവൻ പറഞ്ഞതുകേട്ട് ദേവന്മാരെല്ലാം ദിവ്യമായ അവരവരുടെ

സ്ഥാനങ്ങളിലേക്ക് ആനന്ദത്തോടെ പോയി. ആ വരം വാങ്ങിയതിന്നുശേഷം അവൻ പ്രജാപീഡനം തുടങ്ങി. വരംകൊണ്ടു ഗർവ്വിതനായ ഹിരണ്യകശിപു ദ്രോഹങ്ങൾക്കൊരുങ്ങി. ആശ്രമങ്ങളിൽച്ചെന്നു സുവ്രതരായ താപസന്മാരെ, സത്യധർമ്മസ്ഥരായ ദാന്തരെ, വീര്യംകൊണ്ട് ധർഷണംചെയ്തു. മൂന്നുലോകവും ഭരിക്കുന്ന അമരന്മാരെ പോരിൽ തോല്പിച്ച് ആ മഹാസുരൻ മൂന്നുലോകവും അധീനത്തിലാക്കി; സ്വർഗ്ഗത്തിൽച്ചെന്നു വസിച്ചു. ആ ദാനവൻ വരമദോന്മത്തനായി കാലധർമ്മപ്രചോദിതനായി ദൈത്യർക്ക് യജ്ഞം നിശ്ചയിച്ചു. സുരന്മാർക്ക് യജ്ഞം ഇല്ലാതാക്കുകയും ചെയ്തു. ഇങ്ങനെ എല്ലാം കുഴപ്പത്തിലായപ്പോൾ ആദിത്യന്മാരും സാദ്ധ്യന്മാരും വിശ്വേദേവകളും വസുക്കളും രുദ്രന്മാരും ദേവന്മാരും ദേവർഷിദ്വിജന്മാരും യക്ഷന്മാരും ശക്തനും ശരണ്യനുമായ വിഷ്ണുദേവനെ ശരണം പ്രാപിച്ചു. സനാതനവും ബ്രഹ്മയജ്ഞദൈവവുമായ ദേവമൂർത്തിയെ, പ്രജാലോകം വണങ്ങുന്ന ഭൂതഭവ്യഭവാത്മാനെ, ശരണംപ്രാപിച്ചു."

വിഷ്ണു പറഞ്ഞു: "ദേവന്മാരേ, നിങ്ങൾ ഭയം മനസ്സിൽനിന്ന് വിടുവിൻ. ഞാൻ ഇതാ നിങ്ങൾക്ക് അഭയം നല്കുന്നു. നിങ്ങൾ ഒട്ടും വൈകാതെ സ്വർഗ്ഗം നേടുന്നതാണ്. വരദൃപ്തനായ ആ ദൈത്യനെ ഞാൻ കൂട്ടത്തോടെ വധിക്കും. അവദ്ധ്യനാണെങ്കിലും സുരേന്ദ്രന്മാർക്കുവേണ്ടി ആ ദാനവേന്ദ്രനെ ഞാൻ കൊല്ലും!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞു ഭഗവാൻ ദേവന്മാരെ അയച്ചു. ഹിരണ്യകശിപുവിനെ വധിക്കുവാനുള്ള ഉപായം ചിന്തിച്ചു. അധികം വൈകാതെ ദേവൻ ഹിമവത്പാർശ്വത്തിലെത്തി. 'എന്തു രൂപമെടുത്തിട്ടാണ് ഞാൻ ഈ അസുരേന്ദ്രനെ വധിക്കേണ്ടത്! ആയുഷ്മാനായ ഈ ദേവവൈരിയെ ഏതു വിധത്തിലാണ് വധിക്കേണ്ടത്?'

അതിമഹത്തായ ഒരു രൂപം ദേവൻ കൈക്കൊണ്ടു. ആ രൂപം 'നരസിംഹ'മാണ്. ദൈത്യദാനവാശരന്മാർക്ക് ദുസ്സഹമാണത്.

സഹായത്തിന്ന് ആ മഹാഭുജൻ 'ഓം' കാരത്തെ എടുത്തു. ഓംകാരം തുണയായി ഭവിച്ച ഭഗവാൻ അവ്യയനായ വിഷ്ണു ഹിരണ്യകശിപുവിൻെറ സ്ഥാനത്തേക്കു പോയി. അവ്യയനായ പ്രഭു തേജസ്സുകൊണ്ടു ഭാസ്കരാകാരനായി. കാന്തികൊണ്ടു ചന്ദ്രസന്നിഭനായി പാതി ദേഹം നരനായി, പാതി ദേഹം സിംഹമൂർത്തിയായി, നരസിംഹസ്വരൂപത്തിൽ കൈകൊണ്ട് കൈകൂട്ടിയുരുമ്മിനിന്നു. പിന്നെ ദിവ്യവും രമ്യവും മനോഹരവും സർവ്വകാമാന്വിതവും ശുഭ്രവുമായ ഹിരണ്യൻെറ പരപ്പേറിയ സഭാസ്ഥലം കണ്ടു. ആ സഭ നൂറുയോജന വിസ്തീർണ്ണവും നൂറ്റമ്പതുയോജന ഉയരത്തിൽ ആകാശത്തിൽ കാമഗമായി അഞ്ചുയോജന പൊക്കവുമുള്ള ജരാശോകക്ലാന്തിഹീനമായി, കമ്പിക്കാത്തതും ശിവവും ശുഭവുമായി ശുഭാസനംചേർന്ന് അഴകോടെ തേജസ്സിൽ കത്തുന്നവിധം ഉള്ളിൽ വെള്ളത്തോടുകൂടി വിശ്വകർമ്മാവു തീർത്തതാണ്. ഫലപുഷ്പങ്ങൾ നല്കുന്ന ദിവ്യരത്നദ്രുമങ്ങൾ ചേർന്നതും നീല, വെളുപ്പ്, മഞ്ഞ, കറുപ്പ് എന്നീ നിറം കലർന്നു ചുവന്ന് വള്ളിക്കുടിലും പൂങ്കുലയുമുള്ള ചിത്രപടങ്ങളോടുകൂടിയതും നീറ്റിൽ നീന്തുന്നവിധം വെള്ളക്കാർനിറമായി കാണുന്നവിധം ധന്യാസനം ചേർന്നും രമ്യമായ തേജസ്സാൽ ജ്വലിക്കുന്നവിധം പ്രഭയേന്തി ഭാസ്വരമായി ദിവ്യഗന്ധം ചേർന്നും മിന്നുന്ന ആ സഭയിൽ സുഖം, ദുഃഖം, തണുപ്പ്, ചൂട്, വിശപ്പ്, ദാഹം, വാട്ടം എന്നിവയൊന്നും ചെല്ലുന്നവർക്ക് ഏല്ക്കുന്നതല്ല. വിചിത്രമായ നാനാരൂപങ്ങളും മിന്നുന്നവിധം ചമച്ച ദിവ്യമണിസ്തംഭങ്ങൾ ചേർന്നും കേടറ്റ് സൂര്യേന്ദുപാവകന്മാരെക്കാൾ ശോഭിക്കുന്നതായി സൂര്യനെ ഭർത്സിക്കുമാറ് നാകപൃഷ്ഠത്ത് ആ സഭ വിളങ്ങി. ദിവ്യമാനുഷകാമങ്ങൾ എല്ലാം ധാരാളമായവിധം സ്വാദുള്ള ഭക്ഷ്യഭോജ്യങ്ങളും അതിൽ അക്ഷയമായി ഉണ്ട്. പുണ്യഗന്ധമായ, നിത്യവും പൂത്തു കായ്ച്ചമരങ്ങളും ഉഷ്ണത്തിൽ കുളിരുള്ള വെള്ളവും തണുപ്പിൽ ചൂടുള്ള വെള്ളവുമുള്ളതും മൊട്ടും തളിരുമായി പൂത്ത വലിയ കൊമ്പുകളുള്ള വൃക്ഷങ്ങൾ, വള്ളിപ്പിണരുകളാൽ മൂടിയതുമായ പുഴ, പൊയ്കകൾ എന്നിവയുടെ വക്കിലായി ഭംഗിയോടെ സഭ നില്ക്കുന്നതും പ്രഭു ദർശിച്ചു. പലപാടുള്ള വൃക്ഷങ്ങൾ കണ്ടു. മണമേല്ക്കുന്ന പുഷ്പങ്ങളും രസമേറിയ കായ്കളും അങ്ങുമിങ്ങും ശീതജലമുള്ള പൊയ്കകളും വളരെ തീർത്ഥങ്ങളോടുകൂടെ പ്രഭു കണ്ടു. വെള്ളത്താമരയും നല്ല ചെന്താമരയും മണമുള്ള കരിംകുവളപ്പൂവും രക്തകുമുദങ്ങളുമുള്ള ആ മനോഹരമായ പൊയ്കകളിൽ പക്ഷികളായ ധാർത്തരാഷ്ട്രങ്ങൾ, രാജഹംസങ്ങൾ, സുരപ്രിയരായ കദംബചക്രവാകങ്ങൾ, സാരസങ്ങൾ, കുരരങ്ങൾ എന്നിവ ഇണങ്ങി സ്ഫടികശ്രീയായി വെളുത്ത് അഷ്ടദളാഢ്യമായും കണ്ടും കളഹംസങ്ങളും മറ്റു പക്ഷികളും പാട്ടുപാടി തത്തിക്കളിച്ചുകൊണ്ടും പൂന്തൊത്തുകൾ ധാരാളം അണിഞ്ഞ് മണമുള്ളതും ഭംഗിയുള്ളതുമായ പൂക്കൾ ചാഞ്ചാടുന്നവിധം വിളങ്ങുന്ന ലതകളും അവിടെ വൃക്ഷങ്ങളിൽ ചാഞ്ഞുനില്ക്കുന്നതായി കാണപ്പെട്ടു. അശോകം, കൈനാറി, പുന്ന, ചരളം, തിലകാർജ്ജുനം, തേന്മാവ്, നീപം, നാഗപ്പൂ, കദംബബകുളം, ധവം, പ്രിയംഗു, പാച്ചോറ്റി, സഹരിദ്രകം, ശാല്മലി, പയിൻ, പന, പ്രിയാളം, ചമ്പകം ഇങ്ങനെ മനോഹരമായി മററു വൃക്ഷങ്ങൾ പൂത്തും ആ സഭാസ്ഥലത്തു നില്ക്കുന്നത് കണ്ണിന്നു കുളുർമ്മ നല്കി. കാട്ടുതീപ്രഭയുള്ളമാതിരി വൃക്ഷനിരകൾ തളിർത്തുവിളങ്ങി. വലിയ പനയുടെ പൊക്കത്തിൽ കവരങ്ങളോടുകൂടി അർജ്ജുനാശോകങ്ങളുടെ വർണ്ണത്തോടെ ഗൃഞ്ജനകദ്രുമം നില്ക്കുന്നു. വരണം, വത്സനാഭം, പനസം, ചന്ദനം, നീലിമ പൂണ്ട നല്ല പൂക്കൾ മഞ്ഞച്ച അശ്വത്ഥങ്ങൾ, തിന്ദുകം, നെല്ലി, പാച്ചോറ്റി, ദേവതാരം, മല്ലിക, ആമ്രാതകം, ലകുചം, ജംബു, ശൈലവാലുകം, സർജ്ജാർജ്ജനം, കന്ദുരവം, പതംഗം, കുടജം, ചുവന്ന കുരവകം, നീപം, അകിൽ ഭവ്യങ്ങളായ കദംബങ്ങൾ, മാതളം, ബീജപൂരം, കാലീയകദുകൂലം, ഹിംഹു, തൈലപർണ്ണി, ഈന്ത്, തെങ്ങ്, കവുങ്ങ്, ഹാരീതകമരങ്ങൾ പാരാവതം, കൂവളം, ഏഴിലംപാല, ഇരിപ്പ, പിലാവ്, പച്ചിലമരം, ഇവയെല്ലാം നാനാഗുല്മലതാഞ്ചിതമായി പലമട്ടുള്ള ലതകൾ, പലതരം കാനനദ്രുമങ്ങൾ - പൂവും കായുമായി, നയനാനന്ദകരമായി, ആ സഭോദ്യാനത്തിൽ പ്രശോഭിക്കുന്നു.

ചകോരം, ശതപത്രങ്ങൾ, മദിച്ച കുയിലുകൾ, തത്തകൾ എന്നിവ പൂത്തും കായ്ച്ചും വിളങ്ങുന്ന വൃക്ഷങ്ങളിൽ പറന്നുചെന്നിരിക്കുന്നു. രക്തപീതാരുണഖഗനിരകൾ വൃക്ഷാഞ്ചിതങ്ങളിൽ തെളിഞ്ഞു കാണുന്നു. ജീവഞ്ജീവകങ്ങളായ പക്ഷികളും അവയിൽ ചാഞ്ചാടി പാടിക്കളിക്കുന്നു."

### 42. നരസിംഹാവതാരം - ഹിരണ്യകശിപുദർശനം -

വൈശമ്പായനൻ പറഞ്ഞു: "ദൈത്യരാജാവായ ആ പ്രഭു, ഹിരണ്യകശിപു നാനൂറുകോൽ ചുറ്റളവുള്ള ദിവ്യമായ പീഠത്തിൽ ഇരിക്കുന്നു. അഴകിൽ സൂര്യഭാസ്സായി, ദിവ്യമായ മേൽവിരിപ്പിട്ട ആ പീഠത്തിലിരിക്കുന്ന ഹിരണ്യകശിപു, ജ്വലിക്കുന്ന കനകകുണ്ഡലാഞ്ചിതനായി ശോഭിച്ചു. ആ ദൈത്യരാജാവിന്നു ചുറ്റും പൊടി കൂടാതെ മെല്ലെ ദിവ്യമായ പരിമളം വഹിക്കുന്ന മാരുതൻ വീശി. അവിടെ ദേവകളും ഗന്ധർവ്വന്മാരും അപ്സരസ്ത്രീകളും പാട്ടുകാരായി ദിവ്യതാളലയത്തോടെ ദിവ്യമായ ഗാനങ്ങൾ പൊഴിച്ചു. വിശ്വാചി,

സഹജന്യ, പ്രമ്ലോച, ദിവ്യ, സൗരഭേയ, സമീചി, പുഞ്ജികസ്ഥലം, മിശ്രകേശി, രംഭ, ചിത്രസേന, ശുചിസ്മിതയായ ഘൃതാചി, ചാരുനേത്ര, മേനക, ഉർവ്വശി ഇങ്ങനെയുള്ള അപ്സരസ്ത്രീകളും മറ്റു നൃത്തഗീത വിദഗ്ദ്ധകളായ സുന്ദരിമാരും ഹിരണ്യകശിപുരാജാവിനെ സേവ ചെയ്യുകയുണ്ടായി.

പിന്നെ ചിത്രഭൂഷാംബരാഞ്ചിതനായി ആയിരം സ്ത്രീകളോടുകൂടി കുണ്ഡലമണ്ഡിതനായി ഹിരണ്യകശിപു ഇരുന്നു. മഹാഭുജനായ ഹിരണ്യകശിപു ഇരിക്കെ മുമ്പേ വരം നേടിയ ദൈത്യന്മാരെല്ലാം അവനെ ആരാധിക്കുന്നു. വൈരോചനനായ ബലി, പൃഥിവിഞ്ജയനായ നരകൻ, പ്രഹ്ലാദൻ, വിപ്രചിത്തി, ആ ഗർവ്വിഷ്ഠനായ മഹാസുരൻ, അഹന്താവ്, ക്രോധഹന്താവ്, സുമനസ്സ്, സുമതി, സ്വരൻ, ഘടോദരൻ, മഹാപാർശ്വൻ, കഥനൻ, പിഠരൻ, വിശ്വരൂപൻ, രൂപൻ, മഹാദ്യുതിയായ വിരൂപൻ, ദശഗ്രീവൻ, ബലി, മേഘവാസൻ, മഹാരവൻ, ദൈത്യദാനവസംഘങ്ങൾ – എല്ലാവരും ജ്വലിക്കുന്ന കുണ്ഡലമണിഞ്ഞവരാണ്; അവർ വാഗ്മിമാരും സുചരിതവ്രതരും പല വരവുംനേടിയ ശൂരന്മാരുമാണ്; എല്ലാവരും മൃത്യു ഒഴിഞ്ഞവരാണ്. ഇവരും മറ്റു പലരും ചേർന്ന് മഹാത്മാവായ ഹിരണ്യാസുരരാജാവിനെ ദിവ്യമായ ഭൂഷണങ്ങൾ അണിഞ്ഞു വന്നു നിന്നുപാസിക്കുന്നു. അർച്ചിസ്സുകൊണ്ട് ഉജ്ജ്വലിക്കുന്ന പല വിമാനത്തിൽ കയറി, വിനോദത്തിന്നായി പൂമാലയും ഭൂഷണങ്ങളും ചാർത്തി, വരികയും പോവുകയും ചെയ്യുന്നു. വിചിത്രമായ ഭൂഷണങ്ങളണിഞ്ഞ്, വിചിത്രമായ പട്ടു ചാർത്തി, വിചിത്രമായ ശസ്ത്രകവചങ്ങൾ ധരിച്ച് വിചിത്രധ്വജങ്ങളും വാഹനങ്ങളുമായി ഇന്ദ്രചാപംപോലെ വിളങ്ങുന്ന വിചിത്രാംഗദഭൂഷണങ്ങൾ അണിഞ്ഞ് ദൈത്യന്മാർ അവനെ നിത്യവും ഉപാസിക്കുന്നു. ആ ദിവ്യമായ സഭയിൽ വർവ്വതാഭരായ ദൈത്യരെല്ലാം പൊന്മുടിച്ചാർത്തുള്ളവരും സൂര്യസന്നിഭരുമാണ്. കനകമണിവിചിത്രവേദിയോടുകൂടിയതും പലതരം രത്നങ്ങൾ പതിച്ച നടവഴിയോടുകൂടിയതും മനോഹരമായ ആനക്കൊമ്പുകൊണ്ടു നിർമ്മിച്ച കിളിവാതിലുകളോടുകൂടിയതുമായ ആ മനോഹരമായ സഭയിൽ നരസിംഹമൂർത്തി ആ ദൈത്യരാജാവിനെ ദർശിച്ചു. കനകവിമലമായ മുത്തുമാല ചാർത്തിയ ദിതിസുതനെ നരസിംഹമൂർത്തി കണ്ടു. അസുരസഹസ്രങ്ങളാൽ അർച്ചിക്കപ്പെടുന്ന ആ ദൈത്യൻ ദിനകരസമപ്രഭനായി ഇരിക്കുന്നത് ആ മൃഗനാഥൻ നിന്നു നോക്കിക്കണ്ടു."

**43. നരസിംഹാവതാരം – പ്രഹ്ലാദവാക്യം –** വൈശമ്പായനൻ പറഞ്ഞു: "കാലചക്രാഭനായ ഭുജശാലിയെ ദാനവന്മാർ കണ്ടു. നൃസിംഹത്വാൽ മറഞ്ഞവനായ ദേവനെ ഭസ്മച്ഛന്നമായ അഗ്നിക്കുതുല്യം അവർ കണ്ടു. ചുരുണ്ട സടയുള്ള നരസിംഹമൂർത്തിയുടെ രൂപൗദാര്യം സഹസ്രശശിതുല്യമായി പ്രകാശിച്ചു. 'അമ്പോ! എന്തൊരത്ഭുതമായ രൂപം! ശംഖിന്നും ആമ്പലിന്നും തിങ്കളിന്നും തുല്യമായി പ്രശോഭിക്കുന്ന നിറം!' എന്ന് എല്ലാദൈത്യന്മാരും പറഞ്ഞു. ഹിരണ്യനും പറഞ്ഞു! അങ്ങനെ നിർദഗ്ദ്ധരായ ആ മഹാത്മാക്കൾ പറഞ്ഞപ്പോൾ കുലധർമ്മാവായ ആ നൃസിംഹൻ, ദൃക്കുകൊണ്ട് പ്രേരണചെയ്യപ്പെട്ടവനായ പ്രഹ്ലാദൻ, വീരനായ ഹിരണ്യകശിപുവിൻെറ പുത്രൻ, ദിവ്യദൃഷ്ടിയാൽ ദേവൻ നൃസിംഹാകാരമെടുത്തു വന്നിരിക്കുകയാണെന്ന് ക്ഷണത്തിൽ കണ്ടു. അപൂർവ്വമായ ഈ രൂപം, രുക്മാദ്രിതുല്യമായ സ്വരൂപം, നില്ക്കുന്നതു കാണ്കയാൽ ദൈത്യന്മാരൊക്കെ അത്ഭുതപ്പെട്ടു. അപ്രകാരം ഹിരണ്യാക്ഷനും അത്ഭുതപ്പെട്ടു."

പ്രഹ്ലാദൻ പറഞ്ഞു: "മഹാരാജാവേ, മഹാബാഹോ! ദൈത്യന്മാർക്ക് ആദിസംഭവാ! ഇങ്ങനെ ഒരു നൃസിംഹരൂപത്തെപ്പറ്റി കേട്ടിട്ടുമില്ല കണ്ടിട്ടുമില്ല. അവ്യക്തപ്രഭവവും ദിവ്യവുമായ ഇത് എന്തൊരു രൂപമാണ്! ഘോരനായ ഇവൻ ദൈത്യന്മാരെ സംഹരിക്കുന്നവനാണ്. എന്നു ഞങ്ങളുടെ മനസ്സിൽതോന്നുന്നു. ഇവൻെറ ദേഹത്തിൽ ദേവന്മാർ, സാഗരങ്ങൾ, സരിത്തുകൾ, ഹിമവാൻ, പാരിയാത്രം, കുലശൈലങ്ങൾ, നക്ഷത്രങ്ങളോടുകൂടിയ ചന്ദ്രാദിത്യന്മാർ, അശ്വികൾ, ധനദൻ, വരുണൻ, യമൻ, ശചീപതിയായ ശക്രൻ, മരുത്തുക്കൾ, വിബുധന്മാർ, ഗന്ധർവ്വന്മാർ, തപസ്വികളായ മഹർഷികൾ, നാഗയക്ഷപിശാചുക്കൾ, ഉഗ്രവിക്രമരായ ആശരന്മാർ, ബ്രഹ്മദേവൻ, പശുപതി ഇവരൊക്കെ ഇവൻെറ നെറ്റിയിൽ നില്ക്കുന്നു. ചരാചരങ്ങളായ ഭൂതങ്ങളും അതുപോലെ നില്ക്കുന്നു. ഞങ്ങളും മറ്റും അസുരസമൂഹത്തോടുകൂടെ ഭവാൻെറ വിമാനശതതുല്യമായ അഭ്യന്തരഭൂസഭയും ഈ ലോകം മുഴുവനും രാജാവേ, ശാശ്വതമായ ധർമ്മലോകവും തെളിഞ്ഞ ചന്ദ്രനിൽ വിശ്വം പ്രതിഫലിച്ചു കാണുന്നതുപോലെ ഇവിടെ നൃസിംഹനിൽ കാണുന്നു. പ്രജേശ്വരനു മഹാത്മാവായ മനുവും ഗ്രഹങ്ങളും യോഗങ്ങൾ, നഭസ്സ്, ഭൂമി, ഉൽപാതകാലം, ധൃതി, സ്മൃതി, രജസ്സ്, സത്വം, തമസ്സ്, മദം, മഹിതാനുഭാവനായ സനൽക്കുമാരൻ, സർവ്വ അപ്സരസ്സുകൾ, വിശ്വേദേവർ, ക്രോധം, കാമം, ദർപ്പഹർഷങ്ങൾ, മോഹം, പിതൃക്കൾ എല്ലാം ഈ നൃസിംഹത്തിൽ തെളിഞ്ഞു കാണുന്നു."

**44. നരസിംഹാവതാരം – നരസിംഹദൈത്യയുദ്ധം –** വൈശമ്പായനൻ പറഞ്ഞു: "പ്രഹ്ലാദൻ പറഞ്ഞതുകേട്ട് സ്വയം ഹിരണ്യകശിപു ഗണങ്ങൾകൂടിയ എല്ലാ ദാനവന്മാരോടും ആ ഗണാധിപൻ പറഞ്ഞു."

ഹിരണ്യകശിപു പറഞ്ഞു: "അപൂർവ്വമായ അംഗത്തോടുകൂടിയ ഈ മൃഗന്ദ്രനെ പിടിക്കുവിൻ. നിങ്ങൾക്കു ശങ്കയുണ്ടെങ്കിലോ, നിങ്ങൾ ഈ വനചാരിയായ ജന്തുവെ കൊന്നുകൊള്ളുവിൻ."

വൈശമ്പായനൻ പറഞ്ഞു: "രാജാവിൻെറ കല്പനകേട്ട് ആ ദൈത്യന്മാരെല്ലാം ഭീമവീര്യനായ ആ മൃഗേന്ദ്രനെ വലിയ ഉത്സാഹത്തോടെ വളഞ്ഞ് ത്രസിപ്പിക്കുവാൻ ശ്രമം ചെയ്തു ആ ബലവാനായ സിംഹം സിംഹനാദം ഒന്നു മുഴക്കി വായ്തുറന്ന് അന്തകോപമനായി ആ നല്ല സഭയെ കിടിലം കൊള്ളിച്ചു തകർത്തു. സഭയെ ഭഞ്ജിക്കുന്ന സമയത്ത് കോപംകൊണ്ടു കലങ്ങിമറിഞ്ഞ കണ്ണുകളോടെ ഹിരണ്യകശിപു സിംഹത്തിൻെറനേർക്ക് അസ്ത്രങ്ങൾ വിട്ടു.

എല്ലാ അസ്ത്രങ്ങളിലുംവെച്ച് ശ്രേഷ്ഠവും അതിഭൈരവവുമായ ദണ്ഡാസ്ത്രം, അത്യുഗ്രമായ കാലചക്രം, വിഷ്ണുചക്രം, അജിതമെന്നു പ്രസിദ്ധമായ ധർമ്മചക്രം, ഐന്ദ്രചക്രം, ഘോരമായ ഋഷിചക്രം, മുപ്പാരിലും മഹിതമായ പിതാമഹചക്രം, വിചിത്രമായ അശനി, ശുഷ്കാർദ്രാശനി രണ്ടും, രൗദ്രമായ ഉഗ്രശൂലം, കങ്കാളമുസലം, ബ്രഹ്മശിരോസ്ത്രം, ബ്രഹ്മാസ്ത്രം, ഐഷികാസ്ത്രം, ഐന്ദ്രാസ്ത്രം, ആഗ്നേയാസ്ത്രം, ശൈശിരാസ്ത്രം, വായവ്യാസ്ത്രം, മഥനം, കാപാലം, കിങ്കരം, എതിരില്ലാത്ത വേൽ, കൗഞ്ചാസ്ത്രം, മായശിരസ്സ് എന്ന അസ്ത്രം, നാനാസൗമ്യാസ്ത്രം, പൈശാചാസ്ത്രം, അമിതമായ സന്യാസ്ത്രം, അത്ഭുതം, മോഹനം, ശോഷണം, സന്താപനം, വിലാപനം, ജൃംഭണം, പ്രപണം, അത്യന്തദാരുണമായ ത്വാഷ്ടാസ്ത്രം, മഹാബലം, ക്ഷോഭണം, അക്ഷോഭ്യം, കാലമുൽഗരം, സംവർത്തനം, മോഹനം, അപ്രകാരം മായാധരം, ഗാന്ധർവ്വാസ്ത്രം വളരെ ഇഷ്ടമായ നന്ദകം, അസിരത്നം, പ്രസ്വാപഹം, പ്രമഥനം, വാരുണാസ്ത്രം, ഒരിടത്തും ഗതിക്കു തടവില്ലാത്ത പാശുപതാസ്ത്രം എന്നീ സകല അസ്ത്രങ്ങളും ഹിരണ്യകശിപു തന്നെ നൃസിംഹനിൽ വിട്ടു. അവയൊക്കെയും കത്തുന്ന അഗ്നിയിൽ ആഹുതി

എന്നപോലെ ദഹിച്ചുപോയി. ജ്വലിക്കുന്ന അസ്ത്രങ്ങളാൽ സിംഹത്തെ അസുരാധിപൻ മൂടി; വേനൽക്കാലത്ത് അർക്കൻ ഹിമവാനെ മൂടുന്നമാതിരി മൂടി. അമർഷമാകുന്ന കൊടുങ്കാറ്റടിച്ച് ദൈത്യസൈന്യമാകുന്ന പെരുങ്കടൽ മൈനാകത്തെ സമുദ്രമെന്നപോലെ ഉടനെ നൃസിംഹത്തെ മുക്കി. കത്തി, ശൂലം, കയർ, ഗദ, മുസലങ്ങൾ, അശനിപ്രായമായ വജ്രങ്ങൾ, വലിയ പാറകൾ, മരങ്ങൾ, മുൽഗരം, കൂടം, പാശം, ശൈലം, ശൂലം, ഉലൂഖലം, ജ്വലിക്കുന്ന മുൾത്തടികൾ, ഉഗ്രദണ്ഡങ്ങൾ എന്നിവ ചുറ്റും ചുഴന്നുനിന്ന് ഹരിയിൽ പ്രയോഗിച്ചു. അതുകൊണ്ട് ഒട്ടും ആ ഊർജ്ജസ്വി മുറിഞ്ഞില്ല. മഹാത്മാവിന്നു ലേശവും ഒരു പരുക്കും പറ്റുകയുണ്ടായില്ല. ആ ദാനവന്മാർ കയർ കൈയിലെടുത്തു. മഹേന്ദ്രവജ്രാശനിതുല്യരായ മഹാവേഗരായ അവർ ചുഴന്ന് ഉദ്യുതബാഹുശാസ്ത്രരായി മൂന്നുതലയുള്ള നാഗങ്ങൾ പോലെ നിന്നു. സുവർണ്ണമാലകൾ ചാർത്തുന്നവരും നാനാ അംഗദങ്ങൾ മുതലായവ ദേഹത്തിലണിഞ്ഞവരും പക്ഷം വിരിച്ച ഹംസങ്ങളുടെ നിരപോലെ ശോഭിച്ചു. പ്രഭഞ്ജനൗജസ്സെഴുന്ന അവരുടെ കേയൂരമാലാവലയോൽക്കടങ്ങളായ നല്ല ശിരസ്സുകൾ പ്രഭാതസൂര്യാംശുസമപ്രഭങ്ങളായി ശോഭിച്ചു. അക്കൂട്ടർ തൂകുന്ന ജ്വലിതാനലാഭമായ മഹാസ്ത്രജാലങ്ങൾ ചുഴ്ന്ന് അവൻ അപ്പോൾ ഗുഹാദ്രുമാഢ്യമായ അദ്രി മഴപെയ്ത കാറുകളാൽ ഇരുട്ടടച്ചപോലെയായി. ആ ദൈത്യപ്പടകൾ ഘോരമായ അസ്ത്രസമൂഹങ്ങൾ ചൊരിഞ്ഞ സമയത്ത് ഭഗവാൻ നരസിംഹമൂർത്തി ഒട്ടും പ്രകമ്പിച്ചില്ല. ഹിമാലയതുല്യനായി നിലയ്ക്കുനിന്നു. നൃസിംഹരൂപനാൽ പരിതപിപ്പിക്കപ്പെട്ടവരായ അവർ, ദീപ്താഗ്നിസമാനഭാസ്സുകളായ ദൈത്യന്മാർ, ചുടുകാറ്റടിച്ചു ഭയപ്പെട്ടിളകി മറിയുന്ന സമുദ്രത്തിലെ തിരമാലപോലെ ഭയചകിതരായി, അനേകം ചാപങ്ങൾവഴി ഊക്കോടെ യുഗാന്തകാലാഭശരോൽക്കരങ്ങളെ ഒന്നിച്ചുനിന്ന് ക്രോധത്താൽ ജ്വലിക്കുന്ന മഹാസുരന്മാർ നൃസിംഹനിൽ വളരെ എയ്തു."

**45. നരസിംഹാവതാരം - നരസിംഹയുദ്ധം** - വൈശമ്പായനൻ പറഞ്ഞു: "ഖരന്മാരും, ഖരവക്ത്രന്മാരും, മകരാശീവിഷാസ്യന്മാരും, ബാലസൂര്യമുഖന്മാരും, ധൂമകേതുമുഖ്യൻമാരും, ചന്ദ്രാനനരും, അർദ്ധചന്ദ്രാനനരും, കത്തുന്ന അഗ്നിപോലെ ജ്വലിക്കുന്ന മുഖത്തോടുകൂടിയവരും, അന്നമുഖന്മാരും, കുക്കുടാസ്യന്മാരും വായ തുറന്നു. ഭയങ്കരന്മാരും, പക്കം നക്കുന്ന പഞ്ചാസ്യന്മാരും, കാകഗൃദ്ധ്രസമാസ്യന്മാരും, ത്രിശീർഷരും, വിദ്യുജ്ജിഹ്വന്മാരും കൊള്ളിമീൻ മുഖന്മാരും, മഹാഗ്രാഭന്മാരും, ചീങ്കണ്ണിമുഖന്മാരും ഇങ്ങനെ മഹാബലദർപ്പിതന്മാരാണ് ദാനവന്മാർ. കൈലാസതുല്യമായ നരസിംഹമൂർത്തിയുടെ ദേഹത്തിൽ അവർ ശരങ്ങൾ വർഷിച്ചു. അവദ്ധ്യനായ മൃഗേന്ദ്രന്നുണ്ടോ പോരിൽ വേദന. ഇപ്രകാരം മഹാഘോരമായ ശരം ദാനവന്മാർ മൃഗേന്ദ്രൻെറ ഉരസ്സിൽ സർപ്പങ്ങളെ എന്നപോലെ വിട്ടു. ആ ശരോൽക്കരം വാനിൽ ലയിച്ചു. മലയിൽ മിന്നാമിനുങ്ങു ചെന്നു വീഴും പോലെയായിരുന്നു അവരുടെ ശരപ്രയോഗം. പിന്നെ ക്രോധംപൂണ്ട ദൈത്യന്മാർ ദിവ്യമായ ചക്രങ്ങളെടുത്ത് ജ്വലിക്കുന്നവിധം മൃഗേന്ദ്രനിൽ വിട്ടു. ആ ചക്രങ്ങൾ തപിച്ച് നഭസ്ഥലം മൂടപ്പെട്ടു. പ്രളയത്തിൽ സൂര്യചന്ദ്രഗ്രഹൗഘം ചിതറുന്നമാതിരി ചക്രങ്ങൾ മുട്ടി ചിന്നിച്ചിതറി. ആ ചക്രങ്ങൾ മുഴുവൻ നരസിംഹം വിഴുങ്ങിക്കളഞ്ഞു; അത് കൊടുങ്കാറ്റിൽ സൂര്യചന്ദ്രഗ്രഹൗഘങ്ങൾ പ്രവേശിച്ചമാതിരിയായി. മഹാത്മാവായ ആ വരാഹമൂർത്തി ആ ചക്രങ്ങളെയെല്ലാം കത്തിയെരിയുന്ന അഗ്നിജ്ജ്വാലകണക്കെ എത്തുന്ന സമയത്ത് വായകാട്ടി വിഴുങ്ങി. ദൈത്യനായ ഹിരണ്യകശിപു അപ്പോൾ ശക്തിയായി ഹുതാശനാഭയ്ക്ക് എതിരായി ജ്വലിക്കുന്ന ഘോരമായ വേൽവിട്ടു. ആ മുഖ്യമായ വേൽ എത്തുന്നത് നോക്കിക്കണ്ട് മൃഗാധിപനായ ഭഗവാൻ അപ്പോൾ രൗദ്രമായ ഹുങ്കാരത്താൽ, 'ഹും' എന്ന രൗദ്രശബ്ദത്താൽ തകർത്തുകളഞ്ഞു. മൃഗരാജൻ ഹുങ്കാരം കൊണ്ട് ഉടച്ചുതകർത്തുകളഞ്ഞ വേൽ ഭൂമിയിൽ വീണു ശോഭിച്ചു. അഗ്നി സ്ഫുലിംഗം ചിന്നിയെരിയുന്ന കൊള്ളിമീൻ വീണതുപോലെ കിടന്നു മിന്നി. സിംഹത്തിൻെറ നേർക്കു വിട്ട നാരാചനിര മിന്നിത്തിളങ്ങി. മിന്നുന്ന നീലോൽപലദളമാലപോലെ ശോഭിച്ചു. നരസിംഹം നന്നായി ഒന്നലറി വിക്രമിച്ച് യഥാസുഖം ആ സൈന്യത്തെ കാറ്റ് പുൽക്കൂട്ടത്തെ അകറ്റുന്നമാതിരി പറപ്പിച്ചു. മാനത്തുനിന്ന് ദൈത്യേന്ദ്രൻ ഉടനെ ശിലാവർഷം തുടങ്ങി. പർവ്വതപ്രായങ്ങളായ പാറകളും പർവ്വതങ്ങളും എടുത്തെറിഞ്ഞു സിംഹത്തിൻെറ ദേഹത്തിൽ വന്നുവീണ പാറകൾ മഴപോലെ പത്തുദിക്കിലും ചിന്നി; മിന്നാമിനുങ്ങുകൾ പറക്കുന്നമാതിരി ചുറ്റി ശിലാവർഷങ്ങൾകൊണ്ട് ദൈത്യർ ആ സിംഹത്തെ മാരിയാൽ കാറുകൾ മലയെ എന്നവിധം മൂടിക്കളഞ്ഞു. വാനിൽ നില്ക്കുന്ന ആ നരസിംഹത്തെ കുലുക്കുവാൻ ദൈത്യന്മാർക്കു കഴിഞ്ഞില്ല. ശക്തനായ അദ്രിയെ സമുദ്രത്തിന്ന് ഒരിക്കലും കുലുക്കുവാൻ കഴിയുകയില്ലല്ലോ. ശിലാവർഷം നശിച്ചതിന്നുശേഷം ജലവർഷം തുടങ്ങി. അക്ഷമൊക്കുന്ന ധാരകളുമായി ജലവർഷം ചുറ്റും കാണുമാറായി. ഉഗ്രവേഗത്തോടെ വാനിൽനിന്ന് ഉതിരുന്ന ധാരകൾ ആകാശത്തിലെങ്ങും മൂടി. ദിക്കും വിദിക്കും മൂടി. ധാരാപാതവും കാറ്റിൻെറ ചീറ്റലും ഭയങ്കരമായി. അപ്പോൾ ഒന്നും അറിയാത്തവിധമായി. വാനിലും മന്നിലും കൂട്ടിമുട്ടി നില്ക്കുന്ന ധാരകൾ എപ്പോഴും മന്നിൽ വീണിട്ടും അവനെ സ്പർശിച്ചില്ല. അവൻെറ പുറമേ വർഷംചൊരിഞ്ഞു. മേലെ മേഘം വർഷിച്ചില്ല. മൃഗേന്ദ്രരൂപനായി പോരിൽ നില്ക്കുന്ന അവനിൽ മായയാൽ വർഷമേറ്റില്ല. പാറകളുടെ വർഷം ഒഴിഞ്ഞപ്പോൾ, ജലവർഷം നശിച്ചപ്പോൾ എല്ലായിടത്തും തീയും കാറ്റുമായി ദാനവന്മാർ മായ സൃഷ്ടിച്ചു. വാനിൽനിന്ന് മഹാതിഗ്മവേഗമായി, ജ്വാലാമാലിയായി, മഹാരൗദ്രമായി അഗ്നിവർഷം ചുറ്റും പൊഴിച്ചു. മഹാത്മാവായ ആ ദൈത്യൻ സൃഷ്ടിച്ചതായ, തേജസ്വിയായ അഗ്നിക്ക് അമിതൗജസ്വിയായ ദേവനെ ചുടുവാൻ കഴിഞ്ഞില്ല. സഹസ്രാക്ഷനും മഹാദ്യുതിയുമായ ദേവേന്ദ്രൻ ആ പാവകനെ വലിയ വർഷത്താൽ ഉടനെ ശമിപ്പിച്ചു. ആ മായയും ശമിച്ച സമയത്ത് പോരിൽ ആ ദാനവർഷഭൻ ചുറ്റും ഘോരമായ കൂരിരുട്ടിനെ സൃഷ്ടിച്ചു. ലോകംമുഴുവൻ ആ ദൈത്യൻ ഇരുട്ടാക്കി. ആ ദൈത്യൻ ശസ്ത്രമെടുത്തപ്പോൾ ആ നൃസിംഹൻ സ്വതേജസ്സുകൊണ്ട് സൂര്യനെപ്പോലെ വിളങ്ങി. അപ്പോൾ ഭഗവാൻെറ നെറ്റിയിൽ ത്രിശിഖായുക്തമായ ഭ്രുകുടിപോരിൽ ദാനവൻ കണ്ടു; അവൻെറ ലലാടത്തിൽ, ത്രികൂടത്തിൽ മൂന്നുമാർഗ്ഗത്തൂടെ ഗമിക്കുന്ന ഗംഗപോലെ കണ്ടു."

**46. നരസിംഹാവതാരം - ഹിരണ്യകശിപുപരാക്രമം** - വൈശമ്പായനൻ പറഞ്ഞു: "അവർ പ്രയോഗിച്ച മായകളൊക്കെ നശിച്ചപ്പോൾ ആ ദാനവന്മാർ വിഷണ്ണരായി ഹിരണ്യൻെറ അടുക്കലേക്ക് ഓടിച്ചെന്ന് ശരണംപ്രാപിച്ചു. ഉടനെ കോപത്താൽ പ്രജ്ജ്വലിച്ച് തേജസ്സാൽ ചുറ്റുന്നവിധം ദൈത്യനായ ഹിരണ്യകശിപു ഭൂമിയെ കുലുക്കിക്കളഞ്ഞു. ഉടനെ ജലം നിറഞ്ഞുകിടക്കുന്ന കടൽ കലങ്ങിമറിഞ്ഞു. കാട്ടുവൃക്ഷങ്ങളോടുകൂടിയ മലകളൊക്കെ കുലുങ്ങി. ആ ദൈത്യേന്ദ്രൻ ക്രോധിച്ച സമയത്ത് ലോകത്തിൽ മുഴുവൻ ഘോരമായ ഇരുട്ട് ബാധിച്ചു. കൂരിരുട്ടുകൊണ്ട് ലോകം മുഴുവൻ മറഞ്ഞ സമയത്ത് ഒന്നും അറിയാത്തമട്ടായി.

ആവാഹൻ, പ്രവാഹൻ, വിവാഹൻ, പരാവഹൻ, സംവഹൻ, ശക്തനായ ഉദ്വഹൻ, ശ്രീമാനായ പരിവഹൻ എന്നിങ്ങനെ പ്രസിദ്ധരായ ഏഴു ഭയശംസികളായ വായുക്കൾ വാനിൽ സഞ്ചരിക്കുന്നവരാണ്. അവർ ക്ഷോഭിച്ച് അടിച്ച് വീശുവാൻ തുടങ്ങി. സർവ്വലോകക്ഷയത്തിൽ ഏതേതു ഗ്രഹങ്ങളെ കാണുമോ ആ ഗ്രഹങ്ങൾ ആകാശത്ത് ഹർഷത്തോടെ യഥാസുഖം ചുറ്റുവാൻ തുടങ്ങി. യോഗംകൂടാതെ താര കളിൽ ഋക്ഷങ്ങളും ഒത്തുചേർന്നു. ഗ്രഹനക്ഷത്രങ്ങളോടു ചേർന്ന് അകാശം ജ്വലിച്ചു രാജാവേ! ഭഗവാൻ ദിവാകരൻ ആകാശത്ത് വിവർണ്ണനായി. ഭീമാകാരമായ ഒരു കറുത്ത കബന്ധം ആകാശത്തു കണ്ടു. സൂര്യൻ ഭയപ്പെടുത്തുന്ന വിധം ധൂമം വമിക്കുന്ന വർത്തിയെ (തിരിയെ) വിട്ടു. വാനിൽനിന്നു ഭഗവാൻ സൂര്യൻ ഉഗ്രമായി തപിച്ചു. ധൂമം പരത്തുന്ന ഏഴു ഘോരസൂര്യന്മാർ ആകാശത്ത് ഉദിച്ചു. വാനിൽനില്ക്കുന്ന സോമന്റെ ശൃംഗത്തിൽ ഏഴു ഗ്രഹങ്ങൾ നിന്നു. ഇടത്തായും വലത്തായും ശുക്രനും ഗുരുവും നിന്നു. ശനിയും ചൊവ്വയും ചുവന്ന് അർക്കതുല്യപ്രഭരായി. ഒപ്പം ദുർഗ്ഗങ്ങളിൽ നഭശ്ചരന്മാർ കയറിക്കൊള്ളുകയായി. മേരുവിന്റെ സുവർണ്ണശൃംഗത്തിൽ പ്രളയകാലത്തെ ക്രൂരരായ ഗ്രഹങ്ങൾ ചുറ്റിത്തുടങ്ങി. ഗ്രഹങ്ങൾ ഏഴും നക്ഷത്രങ്ങളോടുചേർന്ന ചന്ദ്രനും ലോകക്ഷയത്തിന്നായി രോഹിണിയെ കൊണ്ടാടിയില്ല. രാഹു ഗ്രസിച്ച ചന്ദ്രൻ ഉൽക്കയാൽ അഭിഹതനായി. ഘോരമായ കാഴ്ചയോടെ ജ്വലിക്കുന്ന ഉൽക്കകൾ ചന്ദ്രനിലേക്കു ചാടി. ദേവകൾക്കും ദേവനായ ദേവൻ രക്തമഴ പൊഴിച്ചു. വാനിൽ മിന്നൽക്കൊടിപോലെ കടുത്ത ഉൽക്കകൾ ചാടി. കാലം തെറ്റി വൃക്ഷങ്ങൾ പൂക്കുന്നതും കായ്ക്കുന്നതും കാണപ്പെട്ടു. അങ്ങനെതന്നെ കായ്ക്കുന്ന ലതകളും ദൈത്യക്ഷയത്തെ കാണിച്ചു. കായിൽ കായ്കളും പൂവിൽ പൂക്കളും ഉണ്ടായി. മിഴിക്കുന്നു, അടയ്ക്കുന്നു, ചിരിക്കുന്നു, കരയുന്നു, ഗംഭീരമായി ആർക്കുന്നു, പുകയുന്നു. കത്തുന്നു - ഇങ്ങനെ ദേവന്മാരുടെ പ്രതിമകൾ ഭയങ്കരമായ പ്രളയസൂചന കാണിച്ചു. ഗ്രാമ്യങ്ങളായ മൃഗപക്ഷികൾ കാട്ടിലെ മൃഗപക്ഷികളുമായി മൈഥുനം ചെയ്തു. മൃഗേന്ദ്രൻ വന്നടുക്കുവാൻ തുടങ്ങിയപ്പോൾ മൃഗപക്ഷികൾ ഘോരമായി കരയുവാൻ തുടങ്ങി. പുഴകൾ മേലോട്ട് കലങ്ങി ഒഴുകി. ലോകക്ഷയകരനായ സൂര്യൻ അപരാഹ്നത്തിൽ നില്ക്കുന്ന സമയത്തു ദിക്കുകൾ തെളിയാതായി. രക്തവും പൊടിയും പടർന്നു. പൂജാർഹമായ വനസ്പതികൾക്കു പൂജയൊന്നും ഇല്ലാതെയായി. കാറ്റടിക്കുന്നു. ഏല്ക്കുന്നു, ഭേദിക്കുന്നു, തള്ളുന്നു! എല്ലാ ഭൂതങ്ങൾക്കും അപ്പോൾ നിഴലില്ലാതെയായി. ലോകക്ഷയകരനായ സൂര്യൻ അപരാഹ്നത്തിൽ നിന്നു. അപ്പോൾ ദൈത്യേന്ദ്രനായ ഹിരണ്യകശിപുവിന്റെ ഗൃഹത്തിന്റെ ഉപരിഭാഗത്ത് ഭണ്ഡാരത്തിലും ആയുധപ്പുരകളിലുമെല്ലാം തേനിച്ച കൂടുകൂട്ടി. ശസ്ത്രശാലയിലും അപ്രകാരം ധൂമരാജി കാണപ്പെട്ടു. അപ്പോൾ മഹോൽപാതങ്ങൾ കണ്ട ഹിരണ്യകശിപു പുരോഹിതസ്ഥാനത്ത് വിരാജിക്കുന്ന ശുക്രമഹർഷിയോട് ചോദിച്ചു..

ഹിരണ്യകശിപു പറഞ്ഞു: "ഭഗവാനെ, ഭയങ്കരമായ ഉൽപ്പാതങ്ങൾ ഉയർന്നുകാണുന്നുവല്ലോ. എന്തിനാണ് ഈ ഉൽപ്പാതങ്ങൾ ഉണ്ടായത്? തത്ത്വം കേൾക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു. വലിയ ഉത്കണ്ഠയുണ്ട് അതു കേൾക്കുവാൻ. ഭവാൻ പറയണേ!"

ശുക്രൻ പറഞ്ഞു: "രാജാവേ. മഹാസുരാ, എന്റെ മൊഴി ഭവാൻ ശ്രദ്ധയോടെ കേൾക്കണം. എന്തിനാണ് ഈ ഭീഷണമായ ഉത്പാതങ്ങൾ ഉണ്ടായതെന്നോ? ഏത് രാജാവിന്റെ നാട്ടിലാണോ ഈ ഉൽപ്പാതങ്ങൾ ഉണ്ടാകുന്നത് മഹാസുരാ, അവന്റെ രാജ്യം നഷ്ടപ്പെട്ടു എന്നു വരാം. അല്ലെങ്കിൽ അതിന്റെ നാഥൻ കൊല്ലപ്പെട്ടു എന്നും വരാം. രാജാവേ! എന്നാൽ മുടിയുന്നതറിയുന്ന ബുദ്ധിമാൻ ഉടനെ വേണ്ടതു ചെയ്ത് രക്ഷപെടുവാൻ നോക്കും. വൈകാതെ വലിയ ഭയം പറ്റും; അതിൽ സംശയിക്കേണ്ടതില്ല!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ഹിരണ്യകശിപുവിനോട് ശുക്രൻ പറഞ്ഞു. "സ്വസ്തി" ചൊല്ലി ശുക്രൻ സ്വഗൃഹത്തിലേക്ക് കയറി. ശുക്രൻ പോയപ്പോൾ ഒട്ടു സമയം ആ ദൈത്യരാജാവ് ജപിച്ചുനിന്നു. ബ്രഹ്മാവിന്റെ വാക്ക് ഓർത്ത് ദീനാത്മായി അവൻ തളർന്ന് ഇരുന്നുപോയി. അസുരന്മാർ നശിക്കുവാനും, സുരന്മാർക്ക് വിജയത്തിനും ഘോരമായ പല ഉൽപ്പാതങ്ങളും ഘോരദർശനമായി അവൻ കണ്ടു. ഇവയും മറ്റുപലതുമായ ഉൽപ്പാതദർശനം ഭീഷണമായിരുന്നു. ദൈത്യേന്ദ്രന്മാർ നശിക്കുവാനാണ് കാലത്തിന്റെ അഭിമതം എന്നു മനസ്സിലാക്കി. പിന്നെ ഹിരണ്യകശിപു അവിടെനിന്ന് എഴുന്നേറ്റ് ഗദ കൈയിലെടുത്തു. ഭൂമിയിലിട്ട് കുലുക്കി ഊക്കിൽ കയറി. ദൈത്യനായ ഹിരണ്യകശിപു ക്രുദ്ധനായി ചുണ്ടുകടിച്ച് വരാഹരൂപമെടുത്ത വിഷ്ണുവെപ്പോലെ ഭൂമിയിൽ ചവിട്ടി നിന്നു. മഹാത്മാവായ ദൈത്യേന്ദ്രൻ ഭൂമിയിട്ട് കുലുക്കിയപ്പേൾ കുന്നിൽനിന്ന് മഹാസർപ്പങ്ങൾ ഭയപ്പെട്ടു ചാടി. വിഷജ്ജ്വാലയുള്ള വായിൽനിന്ന് തീ പറപ്പിക്കുന്ന അവർ, അഞ്ചും ഏഴും ഫണമുള്ള പന്നഗജാതികൾ, വാസുകി, തക്ഷകൻ, കാർക്കോടകൻ, ധനഞ്ജയൻ, ഏലാപുത്രൻ, കാളിയൻ, മഹാപത്മൻ തുടങ്ങിയ വീരന്മാരും, ആയിരം തലയുള്ള നാഗമായ ഹേമതാലധ്വൻ, അനന്തൻ, ശേഷൻ, ഭൂഭൃത്ത്, അകമ്പനൻ എന്നിവരൊക്കെ പ്രകമ്പിച്ചുപോയി. ദീപിച്ച അന്തർജലത്തിൽ വസിക്കുന്ന ഭൂധരങ്ങളും എല്ലാം ചുറ്റും ക്രുദ്ധനായ ദൈത്യനായകൻ പ്രകമ്പിപ്പിച്ചു. പാതാളത്തിൽ ചരിക്കുന്ന നാഗതേജോഹരവും ശിവവുമായ അംഭസ്സും ഉടനെ ക്ഷോഭിച്ചു. ഭാഗീരഥിനദിയും അപ്രകാരം സരയൂനദിയും കൗശികീനദിയും യമുനാനദിയും കാവേരിയും കൃഷ്ണാനദിയും വേണാനദിയും സുവേണയും ഗോദാവരിസരിത്തും ചർമ്മണ്വതിയും സിന്ധുവും, നദനദീപതിയും മേകലപ്രഭവം, ശോണം, പണിനി, ഭോദകം, സുശ്രോണ, നർമ്മദ, വേത്രവതിനദി, ഗോകുലാകീർണ്ണ, ഗോമതി, പൂർണ്ണ, സരസ്വതി, മഹീകാലനദി, പുണ്യവാഹിനിയായ തമസാ, സിത, ഇക്ഷുവതി, ദേവിക, മഹാനദി, എന്നീ നദികളും ജംബുദ്വീപം, സർവരതോപസുരഭിതമായ രത്നവത്ത്, സുവർണ്ണകൂടകം, സുവർണ്ണാകരമണ്ഡിതമായ ശൈലാരണ്യംകൊണ്ട് അഴകേറിയ ലൗഹിത്യമഹാനദം, പത്തനം, കാശികാരണ്യം, ദ്രുമം, രജതാകരം, മഹാഗ്രാമം, മാഗധം, അംഗം, വംഗം, സുഹ്മം, മല്ലം, വിദേഹം, മാളവം, കാശി, കോസലം, വൈനതേയനായ സുപർണ്ണന്റെ രാജ്യം ഇവയൊക്കെ ഭയങ്കരമായി കുലുങ്ങി. ഊക്കേറുന്ന ചെങ്കടലും ശുഭമായ വെള്ളക്കാർനിറമുള്ള പാൽക്കടലും ഇളകിമറിഞ്ഞു. ആറുയോജന പൊക്കമുള്ള ഉദയശൈലവും ശ്രീയുള്ള പൊൻതിണ്ണയോടുകൂടിയതും നാഗപക്ഷികളാൽ സേവിക്കപ്പെടുന്നതും സാലതാലതമാലങ്ങൾ പൂത്ത കർണ്ണികാരങ്ങൾ, ശ്രീചേർന്ന അർക്കാഭമായ പൊന്മയവൃക്ഷങ്ങൾ ചേർന്ന ശൈലങ്ങൾ അയോമുഖങ്ങളും വലിയതും ധാതുമണ്ഡിതവുമായ പർവ്വതങ്ങൾ തമാലവനഗന്ധാഢ്യമായ മലയപർവ്വതം, സുരാഷ്ട്രം, സുബാൽഹീകം, ശൂരം, ആഭീരം, ഭോജം, പാണ്ഡ്യം, വംഗം, കലിംഗം, താമ്രലിപ്തകം, അപ്രകാരം ആന്ധ്രം, പുണ്ഡ്രം, കേരളം, വാമചൂഡം, എന്നീ രാജ്യങ്ങളും ദേവാപ്സരോവർഗ്ഗത്തോടുകൂടി ആ ദൈത്യൻ പ്രകമ്പിപ്പിച്ച് ഒരു വലിയ ഭൂകമ്പമുണ്ടാക്കി.

അഗസ്ത്യഭുവനമെന്ന പർവ്വതവും അപ്രകാരം അഗമ്യമായി. പൂർവ്വനിർമ്മിതമായി സിദ്ധചാരണസംഘങ്ങൾ സേവിക്കുന്നതും മനോഹരവും വിചിത്രനാഗങ്ങളും വിഹഗങ്ങളും പൂത്ത വൃക്ഷങ്ങളും ലതകളും ഒക്കെച്ചേർന്ന് നയനാനന്ദകരമായി, സുവർണ്ണശൃംഗങ്ങളുമായി, അപസ്രോഗണസേവിതമായി വിളങ്ങുന്ന ആ ഗിരിയും കുലുങ്ങി. പുഷ്പിതകം എന്ന ശ്രീയോടുകൂടിയ പ്രിയദർശനമായ ഗിരിയും ചന്ദ്രസൂര്യന്മാർക്ക് മിത്രമായി സമുദ്രംഭേദിച്ചുയർന്ന ഗിരിചന്ദ്രസൂര്യാഭമായ മഹാശൃംഗങ്ങളോടെ ശോഭിക്കുന്നു. ആകാശത്ത് ഉരസുന്നവിധം ആഴിവെള്ളം ചുഴന്ന് വിദ്യുദ്വാൻപർവ്വതം ശ്രീമാനായി ആറുയോജന ഉയർന്നുനില്ക്കുന്നു. ആ മുഖ്യാദ്രിയിലാണ് വിദ്യുത്സംപാതം ഏല്ക്കുന്നതും. ഋഷഭം എന്ന പർവ്വതം – ശ്രീയുള്ളതും ഋഷഭാശ്രയവുമാണ്. കുഞ്ജ എന്ന പർവ്വതമുണ്ട്. അതിലാണ് അഗസ്ത്യന്റെ മഹാഗൃഹം. വൈശാഖരത്ഥ്യമെന്ന പുരം ദുർദ്ധർഷസർപ്പങ്ങൾ വസിക്കുന്ന പുരിയാണ്. അപ്രകാരമുള്ള പർവ്വതങ്ങളെയെല്ലാം ദൈത്യരാജാവ് പകമ്പിപ്പിച്ചു. മഹാമേഘാചലം, ശ്രേഷ്ഠമായ വാരാഹാദ്രി, പ്രാക്ജ്യോതിഷപുരം, ശുഭമായ ജാതരൂപം – അതിലാണ് ദുഷ്ടബുദ്ധിയായ നരകാസുരൻ വാഴുന്നത്; മേഘഗംഭീരനിനദം ചേരുന്ന ശ്രേഷ്ഠമായ മേരുപർവ്വതം ഇതിൽ അറുപതിനായിരം കൊടുമുടികളുണ്ട്; രാജാവേ! ബാലാർക്കകാന്തികലരുന്ന മഹേന്ദ്രമഹാഗിരി, ദേവവാസസ്ഥലവും ശുഭവും പുണ്യവും ഹിരണ്മയവുമായ ഗിരിരാജാവ് മഹേന്ദ്രം, ഹേമശൃംഗമഹാശൈലം, മേഘസഖാചലം, കൈലാസം, ഇവ ദുഷ്പ്രകമ്പ്യമാണ്. അവകൂടി ദാനവേന്ദ്രൻ കുലുക്കിക്കളഞ്ഞു. യക്ഷരാക്ഷസഗന്ധർവ്വന്മാർ വാഴുന്ന ഗുഹയുള്ള പർവ്വതം ശ്രീയാണ്. എപ്പോഴും അഴകിൽ പൂത്ത വൃക്ഷങ്ങൾ ചേർന്ന് പൊൻതാമരപ്പൂക്കൾ വികസിച്ചു നില്ക്കുന്ന വൈഖാനസസരസ്സ്, രാജഹംസനിഷേവിതമായ മാനസസരസ്സ് ഇവയൊക്കെ ആ ദാനവേന്ദ്രൻ വിറപ്പിച്ചു. ത്രിശൃംഗമായ പർവ്വതം, സരിദ്വരകുമാരി, മഞ്ഞിൻകട്ടകൾ നിറഞ്ഞ മന്ദരപർവ്വതം, ഉശീരബീജാദ്രി, രുദ്രോപസ്ഥാദ്രിരാജൻ, പ്രജാപതി വസിക്കുന്ന പുഷ്പരാദ്രി, ദേവാവൃൽപ്പർവ്വതവും വാലുകാദ്രിയും, ക്രൗഞ്ചം, സപ്തർഷിശൈലം, ധൂമവർണ്ണപർവ്വതം, എന്നീ പർവ്വതങ്ങളും മറ്റു പർവ്വതങ്ങളും നാടും ജനപദങ്ങളും പുഴയും ആഴികളുമൊക്കെ ദാനവേശ്വരനായ ഹിരണ്യകശിപു പ്രകമ്പിപ്പിച്ചു. കപിലൻ കുലുങ്ങിപ്പോയി. കുജനും വ്യാഘ്രാക്ഷനും, കുലുങ്ങി. നാഗപുത്രന്മാരും ഖേചരന്മാരും പാതാളവാസികളും എല്ലാ ഗണങ്ങളും രൗദ്രന്മാരായ മേഘനാഭാങ്കുശായുധന്മാരും ഊർദ്ധ്വവേഗനും ഭീമവേഗരും ഇവരെല്ലാവരും കുലുങ്ങിപ്പോയി."

## 47. നരസിംഹാവതാരം - ഹിരണ്യകശിപുവധം -

വൈശമ്പായനൻ പറഞ്ഞു: "ആദിത്യന്മാർ, മരുത്തുക്കൾ, സാദ്ധ്യന്മാർ, വിശ്വേദേവകൾ, രുദ്രന്മാർ, ദേവന്മാർ, മഹാത്മാക്കളും മഹാബലരുമായ വസുക്കൾ എന്നിവരെല്ലാം സൂര്യതേജസ്വിയായ മൃഗേന്ദ്രന്റെ സമീപത്തുചെന്നു. ലോകക്ഷയാർദ്ദിതന്മാരായ ദേവന്മാർ ഭയപ്പെട്ട് നൃസിംഹനോടു പറഞ്ഞു."

ദേവന്മാർ പറഞ്ഞു: "ജഗത്തൊക്കെ തീർക്കുന്ന ദേവാ, ദൈത്യാസുരേന്ദ്രനെ, സർവ്വഅസുരന്മാരോടൊപ്പം ദുരാചാരനായ ദുഷ്ടനെ, സംഹരിക്കുക! നീ ഈ ദൈത്യന്മാർക്കൊക്കെ അന്തകരനാണ്. അന്യന്മാർക്കാർക്കും അവനെ വധിക്കുവാൻ സാദ്ധ്യമല്ല ദൈത്യനാശനാ! അതുകൊണ്ട് ലോകഹിതത്തിന്നായി അവനെ കൊല്ലുക! ലോകത്തിന്നു സ്വസ്തി ചെയ്താലും! ലോകർക്കു ഭവാൻ ഗുരുവാണ്. നീ ഇന്ദ്രനാണ്. നീ പിതാമഹനാണ്! നീയല്ലാതെ ശരണമില്ല; ഉണ്ടായിട്ടില്ല; ഉണ്ടാവുകയുമില്ല."

വൈശമ്പായനൻ പറഞ്ഞു: "ആ വാക്കുകേട്ടപ്പോൾ ദേവകൾക്ക് ആദിസംഭവനായ ദേവൻ ഏറ്റവും ഗംഭീരമായ നാദത്തിൽ ഉച്ചത്തിൽ ഒന്ന് അലറി. മഹാത്മാവായ ആ മൃഗേന്ദ്രൻ ദൈത്യേന്ദ്രന്മാരുടെയെല്ലാം കരളും, കാമ്പും, മഹാസിംഹാരവത്താൽ പിളർന്നു. ക്രോധവശഗണം, കാലകേയഗണം, വേഗൻ, വൈഗലേയൻ, വീര്യവാനായ സിംഹകേയൻ, സംഹ്രാദീയൻ, മഹാനാദി, മഹാവേഗൻ, കപിലൻ, മഹീപുത്രൻ, വ്യാഘ്രാക്ഷൻ, ക്ഷിതികമ്പനൻ, ഖേചരന്മാർ, നിശാപുത്രർ, പാതാളചരന്മാർ, രൗദ്രഗണം, മേഘനാദൻ, അങ്കുശായുധൻ, ഊർദ്ധ്വഗൻ, ഭീമവേഗൻ, ഭീമകർമ്മാവ്, അർക്കലോചനൻ, വജ്രി, ശൂലി, കരാളൻ, സ്വയം ഹിരണ്യകശിപു, ഘനജീമൂതസങ്കാശൻ, ജീമൂതംപോലെ വേഗവാൻ, ഘനജീമൂതനിദ്ധ്വാനൻ, ഘനജീമൂതഭാസ്സ്, ദേവാരി, ദിതിജൻ, ദൃപ്തൻ, ഇങ്ങനെ പല വിധത്തിലുള്ളവരുമൊത്ത് പ്രശോഭിക്കുന്ന മഹാകായനായ ഹിരണ്യകശിപു നൃസിംഹന്റെ നേരെ പാഞ്ഞുചെന്നു. ഉടനെ മൃഗേന്ദ്രൻ ചാടിയെത്തി. മഹാതീക്ഷ്ണമായ നഖങ്ങളാൽ 'ഓം'കാരം തുണയായുള്ള നരസിംഹമൂർത്തി ഹിരണ്യകശിപുവിനെ കീറി വധിച്ചു. ധരിത്രിയും ലോകവും ശശിയും നഭസ്സും ഗ്രഹങ്ങളും സൂര്യനും എല്ലാദിക്കുകളും, സരിത്തും, ശൈലങ്ങളും, മഹാർണ്ണവങ്ങളും എല്ലാം ദിതിപുത്രനെ കൊന്നതോടെ തെളിഞ്ഞു വിളങ്ങി. ഉടനെ ദേവന്മാർ മോദിച്ചു. തപസ്വികളായ മുനീന്ദ്രന്മാരും മോദിച്ചു. പല സ്തോത്രങ്ങളാലും നിത്യനായ ആദിദേവനെ വാഴ്ത്തി."

ദേവകൾ പറഞ്ഞു: "അല്ലയോ ദേവാ, ഭവാൻ എടുത്ത നരസിംഹാവതാരമില്ലേ, ആ മൂർത്തിയെത്തന്നെ പരാപരം അറിഞ്ഞവർ അർച്ചിക്കും. ലോകങ്ങളിൽ മൃഗേന്ദ്രത്വം എല്ലാ സത്വത്തിലും മൃഗേന്ദ്രന്നുതന്നെ എന്ന് നിന്നെ മുനീശ്വരന്മാർ വാഴ്ത്തും. ഭവാന്റെ പ്രസാദത്താൽ സ്വന്തമായ സ്ഥാനം ഞങ്ങൾക്കു ലഭിച്ചു പ്രഭോ!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ദേവന്മാർ മഹാത്മാവായ നൃസിംഹനെ ഉണർത്തിച്ചു. ബ്രഹ്മാവും ഏറ്റവും നന്ദിച്ച് വിഷ്ണുസ്തോത്രം ചൊല്ലി."

ബ്രഹ്മാവു പറഞ്ഞു: "അങ്ങ് അക്ഷയവും അവ്യക്തവും അചിന്ത്യവും ഉത്തമമായ ഗുഹ്യവുമാകുന്നു. കൂടസ്ഥവും അകൃത്യവും നിത്യവും അനാമയമായ കർത്താവും അങ്ങയാകുന്നു. തത്ത്വാർത്ഥത്തിലുറപ്പുള്ള സാംഖ്യയോഗസ്ഥബുദ്ധിയെ വിദ്യാത്മാവായ ഭവാൻ അറിയുന്നു. അങ്ങ് ശാശ്വതനും ധ്രുവനുമായ പുരുഷനാകുന്നു. നീ വ്യക്തനാണ്. നീ അവ്യക്തനാണ് നീ ഈ ജഗത്താണ്. നിന്നിൽ ഈ ജഗത്ത് നില്ക്കുന്നു. ദേവാ, ഞങ്ങൾ നിന്നാൽ നിറഞ്ഞവരാണ്. നീ ആത്മാവാണ്. നീ പ്രഭുവാണ്. നാലു മൂർത്തിയായി തിരിച്ചവനാണ് നീ. സർവ്വലോകവിഭുവായ ഗുരുവാണ്, ചതുര്യുഗസഹസ്രത്താൽ സർവ്വലോകാന്തകാന്തകനാണ് നീ, സർവ്വഭൂതാശ്രയനാണ് നീ. അനന്തബലപൗരുഷനാണ് നീ. കപിലാദി യതീന്ദ്രന്മാർക്കെല്ലാം പരമമായ ഗതിയാകുന്നു നീ. അനാദിമദ്ധ്യനിധനനും സർവ്വാത്മാവും പുരുഷോത്തമനും സ്രാഷ്ടാവും സംഹർത്താവും നീയാകുന്നു. നീ ഏകനും ലോകഭാവനനുമാകുന്നു! നീ ബ്രഹ്മാവാണ്. നീ രുദ്രനാണ്. നീ മഹേശ്വരനാണ്. നീ വരുണനാണ്. നീ യമനാണ്. നീ കർത്താവാണ്. നീ വികർത്താവാണ്. നീ ലോകൈകപ്രഭുവാണ്. നീ അവ്യയനാണ്.

പരം മഹാസിദ്ധി പരം ശ്രുതം നീ
മന്ത്രം പരം നീ പരമം മനസ്സും
ധർമ്മം പരം നീ പരമം യശസ്സും
നീതന്നെയഗ്രൻ പുരുഷൻ പുരാണൻ.

സത്യം പരം നീ പരമം ഹവിസ്സും
പരം പവിത്രം പരമായ മാർഗ്ഗം
യജ്ഞം പരം നീ പരമായ ഹോത്രം
നീതന്നെയഗ്ര്യൻ പരമൻ പുരാണൻ.

പരം ശരീരം പരമായ ധാമം
യോഗം പരം നീ പരമായ വാക്കും
പരം രഹസ്യം ഗതിയും പരം നീ
നീതന്നെയഗ്രൻ പുരുഷൻ പുരാണൻ.

പരം പരത്തിന്നു പരത്തിനാസ്പദം
പരത്തിനേവം പരമായ ദൈവം
പരം പരത്തിന്നു പരം പ്രഭു സ്വയം
നീതന്നെയഗ്രൻ പുരുഷൻ പുരാണൻ.

പരം പരത്തിന്നു പരം പ്രധാനം
പരം പരത്തിന്നുപരാദിതത്ത്വം
പരം പരത്തിന്നുപരാദിധാതാ
നീതന്നെയഗ്രൻ പുരുഷൻ പുരാണൻ.

പരം പരത്തിന്നു പരം രഹസ്യം
പരം പരത്തിന്നു പരം പദം നീ
പരം പരത്തിന്നു പരം തപസ്സും
നീതന്നെയഗ്രൻ പുരുഷൻ പുരാണൻ.

പരം പരത്തിന്നു പരം പരായണം
പരം സുഗുഹ്യം പരമായ ധാമം
പരാഖ്യയോഗം പരമം പ്രഭുത്വം
നീതന്നെയഗ്രൻ പുരുഷൻ പുരാണൻ."

വൈശമ്പായനൻ പറഞ്ഞു: "എന്ന് ചൊല്ലിയിട്ട് ലോകപിതാമഹനായ ഭഗവാൻ, വിഭുവായ വിഷ്ണുവിനെ വാഴ്ത്തി ബ്രഹ്മലോകത്തേക്കു പോയി. തൂര്യം മുഴങ്ങുമാറ് അപ്സരസ്ത്രീകൾ നൃത്യം തുടർന്നപ്പോൾ പാലാഴിയുടെ ഉത്തരതടത്തിലേക്കു പ്രഭുവായ ഈശ്വരൻ ഗമിച്ചു. നരസിംഹരൂപത്തെ കൈവിട്ട് ആ രൂപത്തെ സ്ഥാനത്ത് ഇരുത്തി മുമ്പത്തെ രൂപംതന്നെയെടുത്ത് ഗരുഡദ്ധ്വജൻ ഗമിച്ചു. ഐശ്വര്യംകൊണ്ട് ശോഭിക്കുന്ന അഷ്ടചക്രരഥത്താൽ ദേവൻ, പ്രകൃതി, അവ്യക്തൻ, പ്രഭു സ്വസ്ഥാനത്തേക്കു പോയി. ഇപ്രകാരം നരസിംഹരൂപമെടുത്ത് ഹിരണ്യകശിപു എന്ന ദൈത്യനെ ദേവൻ വധിച്ചു."

**48. വാമനാവതാരം - മഹാബലിയുടെ രാജ്യാഭിഷേകം** - വൈശമ്പായനൻ പറഞ്ഞു: "നരസിംഹമൂർത്തിയുടെ കഥ ഞാൻ പറഞ്ഞു. ഹരി മറ്റൊരു രൂപം എടുത്തതാണ് 'വാമനം.' അതിലാണല്ലോ രൂപവേദിയായ പരൻ വാമനരൂപനായത്. ബലിഷ്ഠബലിയജ്ഞത്തിൽ ബലിയായ വിഷ്ണു മുമ്പെ മൂന്നടിപ്പാടിനാൽ കയറി മൂന്നു ലോകത്തെയും പിടിച്ചടക്കി. നാനാനഗങ്ങൾ അണിയുന്ന ആഴി ചൂഴുന്ന ഊഴിയെ, പിടിച്ച് ഇന്ദ്രന്നുവേണ്ടി പ്രഭവിഷ്ണു ദാനംചെയ്തു. ആ കഥയാണല്ലോ വാമനമെന്നു പറയുന്നത്."

ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, എനിക്ക് ഇതിൽ വലിയ ഒരു സംശയമുണ്ട്. അതറിയുവാൻ കൗതുകമുണ്ട്. ദേവനായ നാരായണൻ വാമനനായി, ചെറിയ ഒരു മനുഷ്യനായി എങ്ങനെ വന്നു? പുരാണത്തിലും പുരാണാത്മാവായ പ്രഭു, നാരായണൻ, പത്മനാഭൻ, മഹാബാഹു, ലോകൈകപ്രകൃതി, ധ്രുവൻ, അനാദിമദ്ധ്യനിധനൻ, ത്രൈലോക്യാദ്യൻ, സനാതനൻ, ദേവദേവൻ, സുരാദ്ധ്യക്ഷൻ, കൃഷ്ണൻ, ലോകർ നമിക്കുന്ന ദേവൻ, ഹവ്യകവ്യാവഹൻ, ശ്രീമാൻ, ഹവ്യകവ്യാശി, അവ്യയൻ, ദേവമാതാവായ ദിതിയുടെ ഗർഭത്തിൽ എങ്ങനെ പ്രവേശിച്ചു? ഇന്ദ്രസ്രഷ്ടാവായ പ്രഭു എങ്ങനെയാണ് ഇന്ദ്രാനുജനായി ഭവിച്ചത്? പിന്നെപ്പിറന്നവനായ ആ ദേവദേവേശൻ എങ്ങനെ വിഷ്ണുവായിത്തീർന്നു? ഈ വിവരങ്ങളൊക്കെ അറിയുവാൻ എനിക്ക് ആഗ്രഹമുണ്ട്, അവയെല്ലാം ഭവാൻ പറഞ്ഞുതരണം. മഹാത്മാവിൻെറ ഉത്ഭവം വ്യക്തമായി അറിയുവാൻ ആഗ്രഹമുണ്ട്!"

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, കേൾക്കുക! മുനിശ്രേഷ്ഠന്മാർ പൂജിക്കുന്ന ദിവ്യമായ കഥ ഞാൻ പറയാം. പുരാണകവികൾ പറയുന്നു ഇത് ബ്രഹ്മോക്തമാണ് ബ്രാഹ്മണേരിതമാണ് എന്നെല്ലാം. പ്രജാപതിയും സുരശ്രേഷ്ഠനുമായ മാരീചനായ കശ്യപന്ന് രണ്ടു പത്നിമാരുണ്ട്. അദിതി എന്നും ദിതിയെന്നുമാണ് അവരുടെ പേരുകൾ. ആ മഹാനായ കശ്യപന്ന് അദിതിയിൽ പിറന്നവരാണ് ദേവന്മാർ. ധാതാവ്, അര്യമാവ്, മിത്രൻ, വരുണൻ, അംശൻ, ഭഗൻ, ഇന്ദ്രൻ, വിവസ്വാൻ, പൂഷാവ്, പർജ്ജന്യൻ, ത്വഷ്ടാവ് പിന്നെ പന്ത്രണ്ടാമനായി വിഷ്ണുവും. ഇവരാണ് അദിതിയുടെ മക്കൾ. പിന്നെ ദിതിക്കുണ്ടായവർ ബലവാനായ ഹിരണ്യകശിപു, അവൻെറ അനുജൻ ദൈത്യേന്ദ്രനായ പ്രതാപവാൻ ഹിരണ്യാക്ഷൻ എന്നിവരാണ്. ഹിരണ്യകശിപുവിന്ന് ഉഗ്രപരാക്രമരായി അഞ്ചു മക്കളുണ്ടായി. പ്രഹ്ലാദൻ, അനുഹ്ലാദൻ, സംഹ്ലാദൻ, ഹ്ലാദൻ എന്നിവരാണ് അവർ. പ്രഹ്ലാദൻെറ പുത്രനാണ് ബലി. ശക്തരായ പുത്രപൗത്രന്മാർ അക്ഷയവും അവ്യയവുമായി അവർക്കുണ്ടായി. തേജസ്വികളായ ധീരദൈത്യേന്ദ്രന്മാർക്ക് വളരെ അധികം ഗണങ്ങൾ ദേശംതോറുമുണ്ട് രാജാവേ!

ഹിരണ്യകശിപുവിനെ നരസിംഹം വധിച്ചതു കണ്ടപ്പോൾ ദൈത്യന്മാർ മഹാബലിയെ ദേവന്മാരുടെ വധത്തിന്നായി ദൈത്യന്മാരിൽ ഇന്ദ്രനാക്കിത്തീർത്തു. ധർമ്മപരനായി. സത്യം പറയുന്നവനായി, ജിതേന്ദ്രിയനായി, ശൗര്യം, അദ്ധ്യയനം എന്നിവയിൽ സമ്പൂർണ്ണനായി സർവ്വജ്ഞാനവിചക്ഷണനായി, പരാപരാർത്ഥം കൈക്കൊണ്ടവനായി തത്ത്വം കാണുന്നവനായി, അവ്യയനായി തേജസ്വിയായി അവൻ സുരരിപുവായ ഹിരണ്യനെപ്പോലെ ദിവ്യാഭിഷേകം കൈക്കൊണ്ട് വിരോചനസുതനായ ബലി വിരാജിച്ചു. അവനെ ദൈത്യേശ്വരനാക്കി. എല്ലാ ദൈത്യന്മാരും പൂജിച്ചു. ബലശാലിയായ ബലിയെ ദൈത്യന്മാർ രാജാവായി അഭിഷേചിച്ചു. ബ്രഹ്മാവും അവനിൽ സന്തോഷിച്ചു. ഹിരണ്യകശിപുവിൻെറ സ്ഥാനം നല്കി ദൈത്യർ വൈരോചനനായ ബലിക്ക് അഭിഷേകം നടത്തി. സർവ്വതീർത്ഥങ്ങളിലെയും ജലം നിറച്ച വലിയ പൊൻകുടമെടുത്ത് ജയശബ്ദം മുഴക്കി ദാനവർ അഭിഷേചിച്ചു. സിംഹാസനത്തിലിരുന്ന് മഹാവീര്യനായ ബലി അങ്ങനെ അഭിഷിക്തനായി. ഇന്ദ്രനായി ബലിയായ ബലിയെ അഭിഷേചിച്ച് ദൈത്യന്മാരെല്ലാം തല നിലത്തുമുട്ടുമാറു കുമ്പിട്ട് തൊഴുതു പറഞ്ഞു."

ദൈത്യന്മാർ പറഞ്ഞു: "അല്ലയോ ദൈത്യേന്ദ്രാ, ഭവാൻ അറിയുന്നതാണ് ഞങ്ങൾ പറയുന്നത്. ഹിരണ്യകശിപുവിന്ന് ചരാചരങ്ങൾ അടങ്ങിയ മൂന്നു ലോകവും കൈവശത്തിലായി. നിൻെറ പിതാമഹനെ സുരന്മാർ കൊന്നുകളഞ്ഞു. സുരേശ്വരനിഷൂദനാ! അവർ മൂന്നു ലോകവും കൈയിലാക്കി. ശക്രനെ ഇന്ദ്രനായി അഭിഷേചിച്ചു. നിൻെറ പിതാമഹനായ ഹിരണ്യകശിപുവിൻെറ രാജ്യം നീ മടക്കിപ്പിടിക്കണം. നാഥാ, ഭവാൻ ഞങ്ങളോടുചേർന്ന് അവ്യയമായ മൂന്നു ലോകവും തിരികെപ്പിടിക്കൂ! അങ്ങയ്ക്കു ശുഭം വരും! പിതാമഹപദം ഭവാനു സിദ്ധിക്കും! അസുരഗണ

സഹസ്രം ചേർന്നു വിളങ്ങുന്ന ഭവാൻ, സ്വർഗ്ഗത്തിൽ മഹിമാവെഴുന്ന ഇന്ദ്രനെ ജയിച്ചാലും! അമിതബലപരാക്രമാഢ്യനായ ഭവാൻ ഗുണശാലിയായി പിതാമഹനെക്കാൾ യോഗ്യനായി ഭവിക്കട്ടെ!"

**49. വാമനാവതാരം - യുദ്ധാഭഗമനം -** വൈശമ്പായനൻ പറഞ്ഞു: "അവർ പറഞ്ഞ വാക്കുകൾ ശ്രദ്ധിച്ചുകേട്ട് ബലവാനായ ബലി പ്രസന്നനായി. അവൻ വളരെ ദൈത്യന്മാരെ വിളിച്ചുകൂട്ടി കല്പിച്ചു: 'മൂന്നുലോകത്തെയും ഇപ്പോൾ നമുക്കു കീഴടക്കണ'മെന്ന്. ആ വൈരോചനനായ ബലി പറഞ്ഞ വാക്കുകേട്ട് യുദ്ധദുർമ്മദരായ ദാനവന്മാർ പടകൂട്ടി. മഹാപത്മൻ, നികുംഭൻ, വീര്യവാനായ പൂർണ്ണകുംഭൻ, കാഞ്ചനാക്ഷൻ, കപിസ്കന്ധൻ, മൈനാകൻ, ക്ഷിതികമ്പനൻ, ശിതകേശോദ്ധ്വഹസ്തന്മാർ, വജ്രനാഭൻ, ശിഖി, ജടി, സഹസ്രബാഹു, വികടൻ, വ്യാഘ്രാക്ഷൻ, ചുതർഭുജൻ, ഗജോദരൻ, ഗജശിരസ്സ്, ഗജസ്കന്ധൻ, ഗജേക്ഷണൻ, അഷ്ടദംഷ്ട്രൻ, ചതുർവ്വക്ത്രൻ, മേഘനാഭി, ജലംധരൻ, കരാളോജ്ജ്വലജിഹ്വാസ്യൻ, ശതാംഗൻ, ശതലോചനൻ, സഹസ്രപാദൻ, സുമുഖൻ, കൃഷ്ണൻ, മഹാസുരൻ, രണോല്ക്കടൻ, ദാനപതി, ശൈലകമ്പി, കുലാകുലി, സമുദ്രൻ, രഭസൻ, ചണ്ഡൻ, ധൂമ്രൻ, ഈ മഹാസുരന്മാരും ഗോത്രജൻ, ഗോക്ഷുരൻ, രൗദ്രൻ, ഗോദന്തൻ, സ്വസ്തികൻ, ധ്രുവൻ, മാംസവൻ, മാംസഭക്ഷൻ, വേഗവാൻ, കേതുമാൻ, ശിഖി, പങ്കദിഗ്ദ്ധശരീരൻ, ബൃഹത്കീർത്തി, മഹാഹനു, സമപ്രഭൻ, ഹികുംഭാണ്ഡൻ, വിരൂപാക്ഷൻ, മഹോദരൻ, ശ്വേതശീർഷൻ, ചന്ദ്രഹനു, ചന്ദഹാ, ചന്ദ്രതപനൻ, വിക്ഷരൻ, ദീർഘബാഹു, മദ്യപൻ, മാരുതാശനൻ, താലജംഘൻ, മഹാഭാഗൻ, സരഭൻ, ക്രഥൻ, സമുദ്രമഥനൻ, നാദി, വിതതൻ, മഹാബലൻ, പ്രലംബൻ, നരകൻ, വ്യാധി, ധേനുകൻ, കാലലോചനൻ. വരിഷ്ഠൻ, ഗരിഷ്ഠൻ, ഭൂതലോമാവ്, പിധു, ദുഷ്പ്രസാദൻ, കിരീടി, സൂചിവക്ത്രൻ, മഹാസുരൻ, സുബാഹു, കുഞ്ജബാഹു, കരണൻ, കലശോദരൻ, സോമപൻ, ദേവയാജി, പ്രവരൻ, വീരമർദ്ദനൻ, സുപഥൻ, ഖണ്ഡമുക്തി, ശിഖിനേത്രൻ, ശിഖിദ്ധ്വജൻ ഇങ്ങനെ മരീചികീർത്തിവർദ്ധനന്മാരെ ഓർമ്മപോലെ ചിലരെ, ഞാൻ പറഞ്ഞു. ഇവരും മറ്റു പലരും നാനാഭൂഷണമണ്ഡിതരായി വളരെയേറെ രഥങ്ങളുമായി പോരിന്നായി ആ അരിന്ദമന്മാർ പോയി. ദിവ്യാംബരാഢ്യരായി, ദിവ്യമാല്യാനുലേപരായി, ദിവ്യമായ ചട്ട അണിഞ്ഞ്, ദിവ്യമായ കൊടി ഉയർത്തി, ദിവ്യായുധാഢ്യരായി, ആ ദൈത്യന്മാർ കാർമേഘമാലകൾപോലെ ഇടിനാദം മുഴക്കുന്നവിധം അട്ടഹസിച്ച്, വമ്പിച്ച രഥഘോഷത്താൽ ഭൂമിയിട്ടുകുലുക്കി യുദ്ധത്തിന്നു പോയി.

ബലാഢ്യരായി ദിവ്യബലമുള്ള അസ്ത്രം ധരിച്ച് ഭുജംഗഭോഗപ്രതിമരായി മഹാഭുജാഞ്ചിതന്മാരായി ആ സുരാരിവീരന്മാർ, അജയ്യർ, ദിതിയുടെ പ്രിയപുത്രന്മാർ നടന്നു. രക്തദൃഷ്ടികളായി, അർക്കജ്ജ്വലനേന്ദ്രവിക്രമന്മാരും മഹേന്ദ്രവജ്രാശനിതുല്യവേഗന്മാരുമായി ആ ദംഷ്ട്രോല്ക്കടന്മാർ, ഹരിധൂമ്രകേശർ, ഭീമാകാരമെടുത്ത്, തിമർത്തു കുതിച്ച് പടയ്ക്കുപോയി.

ബലിപുത്രനും ആയിരം കൈയുള്ളവനുമായ ബാണൻ രഥാതിരഥകോടിയോടുകൂടി സന്നദ്ധനായി, ബലാഢ്യനായി നിന്നു. മറ്റു മായാവികളായ ദൈത്യന്മാരും ദിവ്യാസ്ത്രയോധികളായ ദൈത്യന്മാരും മദത്തള്ളലുള്ളവരും വരബലന്മാരും പൊന്മാലയ്ക്കൊത്തവരും മഞ്ഞപ്പട്ടുടുത്തവരും കിരീടോഷ്ണീഷ്മകുടദിവ്യഭൂഷകളണിഞ്ഞ് പൊൻചട്ടയിട്ട് പൊൻകൊടികേതുക്കളുമായി തേരിൽ, ശരൽഗ്രഹൗഘം ആകാശത്തിൽ എന്നവിധം ഉജ്ജ്വലിച്ചു. അഗ്നിനിറമുള്ള നല്ല പൊന്മണിപ്പതക്കങ്ങൾ അണിഞ്ഞ അവർ, പൊന്മാല മുടിയിൽച്ചൂടി പൂത്ത മുരുക്കുകൾപോലെ ശോഭിച്ചു. അവരുടെ നടുവിലായി ബാണൻ കാർമേഘംപോലെ ഉയർന്ന് ശക്തിഗദാധരനായി മൂന്നു നല്വമുള്ള തേരിൽ നിന്നു. വിചിത്രമായ അശ്വങ്ങൾ, കൊടി, നുകം, ഛത്രം എന്നിവയാൽ ഗദാപരിഘസമ്പൂർണ്ണമായി പൊൻതൊങ്ങലുമായി ബാലഖില്യർ തുണയ്ക്കുന്ന അർക്കൻ എന്നപോലെ ദൈത്യന്മാർ തുണയ്ക്കുന്ന അവൻ നിന്നു. നാനാശസ്ത്രാഢ്യരും ഘോരന്മാരും തീക്ഷ്ണദംഷ്ട്രകളുള്ള ഉരഗങ്ങൾപോലെ അവന്ന് അഞ്ചു മഹാവീര്യന്മാരായ യുദ്ധദുർമ്മദന്മാരായ ദാനവന്മാർ അവ്യഗ്രരായി വായുംതുറന്ന് ഭയങ്കരന്മാരായിനിന്ന് രഥം രക്ഷിച്ചു. സുബാഹു, മേഘനാദൻ, വീര്യവാനായ ഭീമഗർഭൻ, കനകമൂർദ്ധാവ്, ശക്തനായ കേതുമാൻ, കനകരേഖയൊക്കുന്ന ഖഗപതിതുല്യമായ രഥത്തിൽനിന്ന് മേഘനിർഘോഷംപോലെയുള്ള നേമീഘോഷംകൂട്ടി സുരഗണസൈന്യങ്ങളെ നശിപ്പിക്കുവാനായി ദാനവേന്ദ്രന്മാർ പാഞ്ഞുചെന്നു. അനായുഷയുടെ പുത്രൻ വലൻ എന്നു പേരായ മഹാസുരൻ, ഭീമവർച്ചസ്സുള്ളവൻ, ലക്ഷം തേരുകളുള്ളവനാണ്. ആയിരം ഋക്ഷങ്ങളെപ്പൂട്ടി വലിയ തേരിൽക്കയറി, ആ വീര്യവാൻ കാരിരുമ്പുമയവും കാക്കക്കൊടിയുള്ളതുമായ ഭീകരദുർജ്ജയരഥത്തിൽക്കയറി, നീലാംബരധരനായി, വൈഡൂര്യാദ്രിസമപ്രഭനായി, വലിയ രഥവേഗത്തോടെ ഒന്നിച്ചുകൂടി ആ വീര്യവാനായ ദാനവൻ ചെന്നു. അവിടെ ഒറ്റക്കടൽ പോലെയുള്ള പടയുടെ ഉള്ളിൽ, പ്രഭാതത്തിൽ സമുദ്രമദ്ധ്യത്തിൽ പ്രശോഭിക്കുന്ന അർക്കനെപ്പോലെ അവൻ വിളങ്ങി.

ഉരുക്കിയ സ്വർണ്ണത്തിന്റെ പ്രഭപോലെ ശോഭിക്കുന്ന കിരീടത്തോടുകൂടി ചന്ദ്രതുല്യനും മിന്നൽപോലെ ജ്വലിക്കുന്നവനുമായ അവൻ മന്നിൽ ശൃംഗത്തോടുകൂടി വിളങ്ങുന്ന മലപോലെ മിന്നി.

അസുരനായ നമുചിക്ക് അറുപതിനായിരം രഥങ്ങളുണ്ട്. എല്ലാറ്റിലും കഴുതകളെയാണ് പൂട്ടിയിട്ടുള്ളത്. മഴക്കാറുപോലെ അവ അലറും. എല്ലാവരും പലതരം ആയുധങ്ങളെടുത്തവരും എല്ലാവരും ചിത്രയോധികളുമാണ്. എല്ലാവരും പെരുംകാർപോലെയുള്ളവരാണ്. എല്ലാവരും വേഗവാന്മാരും മഹാബലരുമാണ്.

ആയിരം പുലിയെപ്പൂട്ടിയതും ഏറ്റവും വേഗത്തിൽപ്പായുന്നതുമായ രഥം ദൈത്യേന്ദ്രനായ നമുചിക്കുണ്ട്. എല്ലാം സർവ്വരത്നവിഭൂഷിതമാണ്. മുകളിലായി ശാർദ്ദൂലചിഹ്നമുള്ള പൊൻമയമായ കേതു അസുരന്റെ തേർത്തട്ടിൽ മദ്ധ്യാഹ്നസൂര്യനെപ്പോലെ ശോഭിച്ചു. ഭീമവേഗനും മഹാബലനുമായ അസുരൻ വില്ലുമായി ഹിമാദ്രിപോലെ നിന്നു. നീലാംബരം ചുറ്റിയ അവൻ പൊൻതലക്കെട്ടുവെച്ച വലിയ ദിഗ്ഗജംപോലെ വിളങ്ങി.

കിങ്ങിണീഘോഷമുള്ളതും പൊന്നണിഞ്ഞതും മനോഹരമായതും പതാകാദ്ധ്വജത്തോടുകൂടിയതുമായ സന്ധ്യാമേഘംപോലെ വിളങ്ങുന്നതും നാലു ചക്രമുള്ളതും എട്ടു നല്വം വിസ്താരമുള്ളതും സ്വർണ്ണജാലാകുലമായി ദീപിക്കുന്നതുമായ അത് കാലചക്രംപോലെ ജ്വലിച്ചു. നാനായുധങ്ങളുള്ളതും ഘോരമായി പുലിത്തോലണിഞ്ഞതും ഈഹാമൃഗഗണം ചിന്നി ചിത്രലേഖപോലെ മനോഹരമായി. അമ്പ്, ആവനാഴി എന്നിവ നിറഞ്ഞ് തോമരം, വേല്, എന്നിവയോടുകൂടി ഗദ, മുൽഗരം എന്നിവ നിറച്ച് മുഖ്യമായ ചാപവുമായി വിളങ്ങുന്ന രഥം സടചിന്നുന്ന ആയിരം കരടികളെ പൂട്ടിക്കെട്ടി വെള്ളികൊണ്ട് വിളങ്ങുന്ന മനോഹരമായ സിംഹകേതു കൂട്ടിക്കെട്ടി മായയാൽ പാഞ്ഞു. ആ തേരിൽ കയറി ശ്രീമാനായ 'മയൻ' എന്ന അസുരൻ ഉദയഗിരിയിൽ വിളങ്ങുന്ന സൂര്യനെപ്പോലെ ശോഭിച്ചു.

വിമലമായ രജതബിന്ദു കൈയിലേന്തി കനകമണിദ്യുതി രേഖകൊണ്ടു വിചിത്രമായി അനേകായിരം ലക്ഷം ഊർജ്ജി തന്മാരായ മഹാസുരന്മാർ മയന്നു തുണയായി നിന്ന് ഇളകി മറിഞ്ഞു."

## 50. വാമനാവതാരം - ശംബരാദികളുടെ പുറപ്പാട് -

വൈശമ്പായനൻ പറഞ്ഞു: "പുലോമാവ് എന്ന മഹാ ദൈത്യൻ ഇരുട്ടുപോലെയുള്ള ഉള്ളോടുകൂടിയവൻ, ഘോ രവും ശത്രുരഥങ്ങളെ തകർത്തുവിടുന്നതുമായ ഇരുമ്പു രഥത്തിൽ കയറി. കൊത്തുമാമലപോലെ ലോഹജാലാന്ത രാഢ്യമായി വമ്പിച്ച നേമിഘോഷത്താൽ ക്ഷോഭിച്ച കടൽ എന്നപോലെ പരിഘം, ഗദ, വാൾ, വെണ്മഴു, തോമരം, വേൽ, മുൽഗരം, എന്നിവ ചിന്നി നീർകൊണ്ട കൊണ്ടൽ പോലെ കാറ്റുപോലെ ഓടുന്ന ആയിരം ഒട്ടകത്തെപ്പൂട്ടിയ രഥത്തിൽക്കയറി രണോദ്ധതനായ പുലോമാവ് പോരി ന്നെത്തി. മഹാരഥനായ പുലോമാവിനെ സൂര്യവർണ്ണപ്രഭ യുള്ള അറുപതിനായിരം തേരുകൾ തേജസ്സോടെ പിന്തു ടർന്നു. ഉരുക്കിയ പൊന്നിൻെറ നിറത്തിലുള്ള ശാർങ്ഗ പക്ഷിദ്ധ്വജത്തോടും പർവ്വതത്തിൽ എത്തി വിളങ്ങുന്ന അർ ക്കനെപ്പോലെ അവൻ ശോഭിച്ചു. സ്വർണ്ണത്തകിടു കെട്ടി ച്ചതും നല്ല കാരിരുമ്പുകാലുള്ളതുമായ ഗദയെടുത്ത് ആ മഹാബലൻ ശത്രുക്കളുടെ നടുവിൽ ധരിത്രിവാഴുന്ന കേതു പോലെ വിളങ്ങി.

ബലവാനും രഥിശ്രേഷ്ഠനുമായ ഹയഗ്രീവൻ നൂറാ യിരം രഥിശ്രേഷ്ഠരായ ഹയഗ്രീവാസുരന്മാരോടുകൂടി വിള ങ്ങി. പർവ്വതംപോലെയുള്ളതും ശത്രുസൈന്യവിമർദ്ദനമാ യതും ഭയങ്കരവുമായ രഥത്തിൽ കയറി പോരിന്നായിച്ചെന്ന് നേരിട്ടുനിന്നു. വെള്ളമാമലപോലുള്ളവനും വെള്ളക്കുണ്ഡല മിട്ടവനും വെള്ളശൃംഗാചലോപമനുമായ അവൻ തേർത്ത ട്ടിൽനിന്നു ശോഭിച്ചു. പടം ഏഴുള്ളതും വലിയതുമായ നാഗകേതനും പ്രവാളം, മണി, വൈഡൂര്യം എന്നിവ വിചി ത്രമായി പതിച്ചപോലെ വിളങ്ങി. അമിതബലപരാക്രമരും സ്വരൂപോർജ്ജിതരഥവീരരുമായ ദൈത്യർ അവന്നു പിന്തു ണക്കാരായി നിന്നു. അസംഖ്യം അസുരന്മാരോടുകൂടിയ അവനെ സുരനികരങ്ങൾ സുരേന്ദ്രനെ എന്നവിധം പിന്തു ടർന്നു.

മഹാപ്രാജ്ഞനും സർവ്വശസ്ത്രധരോത്തമനുമായ പ്രഹ്ലാ ദൻ സർവ്വമായാധരനായ ശ്രീമാൻ യഷ്ടാക്രതു എന്നി ങ്ങനെ നൂറുനൂറുപേരാൽ ചുറ്റപ്പെട്ട് സന്നദ്ധനായി. അഗ്നി ജ്ജ്വാലാസമപ്രഭനായി ആ തേജസ്വി വമ്പിച്ച രഥഘോഷ ത്തോടെ ദുർദിനാംഭോദനാദിയായിനിന്നു. ശൗര്യവീര്യങ്ങ ളോടുകൂടി ഹേമകുണ്ഡലധാരിയായി വളരെ ദൈത്യസമൂ ഹത്തോടുകൂടി ദേവന്മാരോടുകൂടിയ ബ്രഹ്മാവിനെപ്പോലെ നിന്നു. സ്വന്തം വീര്യത്താൽ ദൃപ്തനായി മത്തവാരണവിക്ര മനായി സുരഭടന്മാർക്കൊക്കെ പ്രതിക്ഷോഭം എന്നപോലെ നിന്നു. സ്വന്തം വീര്യത്താൽ കടക്കാത്തവനും അഗ്നിപോലെ ഉജ്ജ്വലിക്കുന്നവനും തേജസ്സുകൊണ്ടു ഭാസ്കരാകാരനും ക്ഷമയാൽ ക്ഷമയ്ക്കൊത്തവനുമായ ആ ദൈത്യൻ മിന്നുന്ന പനംകൊടിയുമായി വിളങ്ങുന്ന തേരിൽക്കയറി യാത്രയായി. അവൻ പോകുമ്പോൾ ദാനവന്മാർ അസംഖ്യം തുണച്ചു. എല്ലാവരും പൊൻചട്ടയിട്ടവരും രത്നഭൂഷിതരുമാണ്; ദി വ്യാംഗരും ദിവ്യാഭരണരും പോരിൽ പിന്തിരിയാത്തവരുമാണ് അവർ. സ്വർണ്ണാഭരണങ്ങൾ അംഗങ്ങളിൽ അണിഞ്ഞവരും ദിവ്യാംഗരാഗമണിഞ്ഞവരും പോരിൽ പിന്തിരിയാത്ത ശൂര ന്മാരും വൈഡൂര്യാംഗദധാരികളുമാണ്. ദിവ്യമായ തേരിൽ ഇരിക്കുന്ന അവർ വാനിൽ വിളങ്ങുന്ന വലിയ ഗ്രഹങ്ങൾ എന്നപോലെ കാണപ്പെട്ടു. ആചാരമുള്ളവനും വിജിതേ ന്ദ്രിയനും ധർമ്മസ്ഥിതനും സത്യവാനും ഈർഷ്യവിട്ടവനും കാർമേഘങ്ങൾക്കു വായുവിനെപ്പോലെ തൻെറ രൂപം കൊണ്ട് എല്ലാം നശിപ്പിക്കുന്ന അന്തകനെന്നപോലെ വിള ങ്ങി.

മഹാമായനായ ശംബരൻ, രഥയൂഥപയൂഥപൻ, ദിവ്യ മായ തേരിൽ സർവ്വയുദ്ധവിശാരദനായ അവൻ കയറി. ചോരക്കണ്ണനും മഹാബാഹുവും മിന്നുന്ന കുണ്ഡലത്തോ ടുകൂടിയവനുമായ ശംബരൻ ഘനജീമൂതസങ്കാശനായി ദിവ്യമാല്യാനുലേപനങ്ങളാൽ പ്രശോഭിച്ചു. മന്നിൽ കാന്തി പ്രകാശംകൊണ്ട് സൂര്യസന്നിഭമായ കിരീടം വരവൈഡൂ ര്യരുചിരമായി മണിരത്നവിചിത്രിതമായി വിലസുന്ന പൊന്മ യമായ പെരുംചട്ടയിട്ട് അവൻ സന്ധ്യാഭ്രം മൂടുന്ന ശ്രീ യൊത്ത് അസ്തശൈലംപോലെ പ്രശോഭിച്ചു.

ചിത്രസേനാധികളായ മുപ്പതുലക്ഷം ദൈത്യന്മാർ മഹാ ബലന്മാരും കാലതുല്യന്മാരുമായ അസുരന്മാർ ശംബരന്നു തുണയായി പിന്തുടർന്നു. ആയിരം കുതിരകളെ പൂട്ടിയ വെളുത്ത ക്രൗഞ്ചമഹാദ്ധ്വജം ദീപ്തമായി വിളങ്ങുന്ന വെള്ള ത്തേരിൽ അവൻ ഇരുന്നു. വൈഡൂര്യത്തോടുകൂടിയ സ്വർ ണ്ണജാലം പതിച്ചതും വിഹംഗചിത്രാഞ്ചിതമായി വിചിത്രമായി മിന്നലിന്നു തുല്യം വിളങ്ങുന്നതും ഭീമരവത്തോടെ പായു ന്നതും വേഗതകൂടിയതുമായ മഹാരഥത്തിൽ ആ ദൈത്യൻ പ്രശോഭിച്ചു."

## 51. വാമനാവതാരം - മഹാബലിയുടെ പുറപ്പാട് -

വൈശമ്പായനൻ പറഞ്ഞു: "അനുഹ്ലാദൻ എന്നു പേരായി മഹാദുർജ്ജയനായ ഒരു ദൈത്യനുണ്ട്. ഹിരണ്യകശി പുവിൻെറ പുത്രനാണ് അവൻ. യുദ്ധലാലസനായ അവൻ മൂന്നു നല്വം വിസ്താരമുള്ളതും നാലു ചക്രമുള്ളതുമായ രഥത്തിൽക്കയറി ഭീമധീരാഢ്യമായ ആരവമുണ്ടാക്കി നേമീ ഘോഷത്തോടെ പുറപ്പെട്ടു. കാടുംമേടുംപെടുന്ന ഭൂമി പാടെ കുലുങ്ങുമാറ് അവൻ പുറപ്പെട്ടു. ആർത്തട്ടഹസിക്കുന്ന ദൈത്യസമൂഹങ്ങൾ അനുഹ്ലാദനെ സഹായിക്കുവാൻ എത്തി. നൂറു നൂറായിരം സ്വർണ്ണമാലകൾ അണിഞ്ഞ തേരു കളിൽ പരിഘം, ഭിണ്ഡിപാലം, ഭല്ലം, പാശം, പരശ്വധം, മറ്റു പലതരം ആയുധങ്ങൾ എന്നിവ നിറച്ചു. മുൽഗരം, ശൂലം, സ്വർണ്ണജാലമുള്ള വജ്രങ്ങൾ എന്നിവ കൈകളിൽ എടുത്തു പൊക്കിയും ചട്ടകളണിഞ്ഞും വിചിത്രമായ രഥ ങ്ങളിൽ മഹാസുരന്മാർ തയ്യാറായി. വളരെ പരന്നുയർന്ന മഹാദ്രിതുല്യമായി, വളരെ പൊൻചിത്രങ്ങളുള്ള വലിയ രഥത്തിൽ സത്വബലാനുരൂപനായ ആ ദൈത്യാധിപൻ ഇരു ന്നു വിളങ്ങി.

വൈശ്വാനരദ്യുതിമാനായ വിരോചനൻ വലിയ തേർ ക്കൂട്ടവുമായി എത്തി. സർവ്വാസ്ത്രകുശലനും ശുചിയും വ്യൂഹ ങ്ങൾ കെട്ടുവാൻ അറിയുന്നവനും ജ്ഞാനവിജ്ഞാനവി ത്തമനും മഹാബലിയുടെ പിതാവും ദൈത്യവരനും ദേവ ന്മാർക്ക് ഇന്ദ്രൻ എന്നപോലെയുള്ള ദൈത്യപ്രവരനുമായ വിരോചനൻ എല്ലാ ആയുധങ്ങളും ഉള്ളതും കിങ്ങിണീ ജാലമുള്ളതും വായുവേഗത്തിൽ പായുന്ന ആയിരം കുതിര കളെപ്പൂട്ടിയതുമായ മഹാരഥത്തിൽ മഹാമേരുപർവ്വതംപോ ലെ ശോഭിച്ചു. പിന്നെ ആ അസുരേന്ദ്രൻ കിങ്ങിണീജാലമു ള്ളതും ഗജേന്ദ്രധ്വജത്താൽ അലങ്കരിക്കപ്പെട്ടതും സന്ധ്യാ കാലത്തെ അരുണിമകലർന്ന മേഘത്തെപ്പോലെ ശോഭി ക്കുന്ന പതാക പാറിക്കളിക്കുന്നതുമായ രഥത്തിൽ ഇരുന്നു. പ്രവാളം ജംബൂനദം എന്നിവയാൽ വിചിത്രമാക്കിയ നേമീ ഘോഷം ഇടചേർന്ന ആ രഥത്തിൽ കിരീടവും മാലയും ധരിച്ച് രണത്തിന്നു സന്നദ്ധനായി ആ മഹാസുരേന്ദ്രൻ ചെന്നു. വിരോചനൻെറ സഹായികളായി പൊന്നണിഞ്ഞ അനേകായിരം രഥങ്ങളിൽ കയറി അരിന്ദമരും മദത്തള്ളൽ കലർന്നവരുമായ ദേവവൈരികൾ പ്രാസപാശഗദാഢ്യന്മാ

രായി, യുദ്ധസന്നദ്ധരായി വന്നുചേർന്നു. വിരോചനന്റെ അനുജൻ പർവ്വതംപോലെ ഉന്നതനായ കുജംഭൻ, പൊട്ടിച്ച അഞ്ജനത്തിന്റെ നിറത്തോടുകൂടിയ അസുരൻ, വലിയ കിരീടമണിഞ്ഞു വിളങ്ങി. എല്ലാവിധ രത്നങ്ങളുമണിഞ്ഞ ചട്ട ദേഹത്തിൽക്കെട്ടി പ്രശോഭിക്കുന്ന വലിയ തേരിൽ അംശുമാനായ ഇന്ദു എന്നപോലെ, മിന്നുന്ന പെരുംതേരിൽ വിളങ്ങി. വലിയ പൊൻകരിമ്പനയാകുന്ന കൊടിയുള്ള അവൻ മഹാമേരുവിൽ ഇരിക്കുന്ന ആദിത്യനെപ്പോലെ വിളങ്ങി. രണപടുവും അതിവീര്യസത്വധീമാനുമായ കുജംഭൻ സുരന്മാരുമായി പോരാടുവാൻ എതിർത്ത് ക്ഷണത്തിൽ ചെന്നു. അസുരസമൂഹത്തോടെ അടുക്കുന്ന കുജംഭൻ സുരസമൂഹത്തോടുകൂടിയെത്തുന്ന വൃത്രാരിയെപ്പോലെ വിളങ്ങി.

പർവ്വതത്തെ ആയുധമായെടുത്ത അസിലോമാവ് എന്ന ദാനവൻ ഭയങ്കരാകൃതി പൂണ്ട് ദാരുണാനനായ ദാരുണൻ, വണ്ടിച്ചക്രംപോലെ വലിയ കണ്ണുള്ള രൗദ്രൻ, മഹാകായനും മഹാബലനുമായ ദൈത്യൻ കൃഷ്ണവസ്ത്രം ധരിച്ച് മഹാദംഷ്ട്രകൾകാട്ടി അരുണാനനായി കിരീടമണിഞ്ഞു വിളങ്ങി; മലയും വൃക്ഷങ്ങളും പറിച്ച് പോരാടുന്ന അസംഖ്യം അസുരന്മാരോടുകൂടി നാനാരൂപാഢ്യരായി ദേവശത്രുക്കളോടുകൂടെ ചെന്നെത്തി. ശൂലം ധരിച്ച് അവർ അങ്ങുമിങ്ങും വാനിൽ മേഘംപോലെ സഞ്ചരിച്ചു. പൊന്നണിഞ്ഞ അവർ വർഷത്തിൽ മുകിൽമാല എന്നവിധം അംബരത്തെ മറച്ചു.

ദനായുഷയുടെ പുത്രൻ വൃത്രൻ എന്നു പേരായ മഹാസുരൻ, ദേവശത്രുവായ പെരുംകൂറ്റൻ, താമ്രാസ്യൻ, വയറുചാടിയവൻ, ദീപ്തജിഹ്വൻ, ഹരിശ്മശ്രു, ഊർദ്ധ്വരോമൻ, മഹാഹനു, നീലദേഹൻ, രക്തമുഖൻ, കിരീടി, അരുണാംബരൻ, ആജാനുബാഹു, വികൃതൻ, ശ്വേതദംഷ്ട്രൻ, ഭയങ്കരൻ, മഹാമായാധരൻ, ഭീമൻ, പൊൻകേയൂരം, അണിഞ്ഞവൻ, വലിയ ചിത്രമണികൾ അണിഞ്ഞ ചട്ട ധരിച്ചവൻ, പൊന്മാലചാർത്തിയവൻ, രൗദ്രൻ, ചക്രകേതു, അമർഷണൻ, കിങ്ങിണീഘോഷത്തോടെ പൊന്നണിഞ്ഞ് ആയിരം കുതിരകളോടെ ചെങ്കൊടി നാട്ടിയ തേരിലിരുന്ന് വലിയ തേർക്കൂട്ടവുമായി പോരിന്നു പുറപ്പെട്ടു. ദിവ്യമായ തേരിൽ ഇരിക്കുന്ന അവൻ ദൈത്യന്മാർക്ക് ആനന്ദവർദ്ധനനായി വിളങ്ങി.

ഉരുക്കിയ സ്വർണ്ണംപോലെ ശോഭിക്കുന്ന പിംഗനേത്രനും സുരസേനയോട് എതിർക്കുന്നവനുമായ ഗിരിതനയൻ, വിടരുന്ന നിർമ്മലമായ താമരപോലെ ശോഭിക്കുന്ന കണ്ണുകളോടുകൂടിയവനുമായ സിതദർശനൻ രഥത്തിൽ വിലസി. ഏകചക്രൻ ഉദിച്ചുവരുന്ന സൂര്യനെപ്പോലെ കാലചക്രംധരിച്ച് ചക്രായുധോപമനായി, രൗദ്രനായി എത്തി. ദിവ്യവും കാരിരുമ്പുമയവുമായി മിന്നുന്ന വലിയ തേരിൽ കാളായസശിലാശസ്ത്രദൃപ്തദൈത്യൗഘത്തോടെ ചിത്രയോധികളായ രഥശ്രേഷ്ഠർ എൺപതിനായിരം അവന്റെ കൂടെ ചേർന്നു. എല്ലാവരും കാലാന്തകാഭരും രുധിരാക്ഷരും മഹാബലരുമാണ്. ഇരിമ്പുപൊൻചട്ടയിട്ട അവർ എല്ലാവരും വരവർണ്ണാഢ്യരാണ്. അവർ എല്ലാവരും കരിങ്കാറുകൾ പോലെ ആകാശത്തുനിന്ന് വിളങ്ങി. എല്ലാവരും കാലാന്തകാഭന്മാരും ധീരന്മാരും യുദ്ധദുർജ്ജയന്മാരുമാണ്. എല്ലാവരും സാഗരോദരാപോലെ ഗംഭീരന്മാരാണ്. നീലാസ്യന്മാരും ദുരാസദന്മാരുമാണ്. ആ അസുരന്മാർ പോകുമ്പോൾ കരയെ കടന്നാക്രമിക്കുന്ന കടൽപോലെ അവർ ശോഭിച്ചു.

കിരീടമണിഞ്ഞവരും കാഞ്ചനഭൂഷണമണിഞ്ഞവരും വലിയ വായയുള്ളവരും ദേഹം വളരെ വളർന്നവരുമായ അസുരന്മാർ തങ്ങളുടെ ആയുധവുമേന്തി വാനിൽ ചിറകു വീശിപ്പറക്കുന്ന അദ്രികൾ പോലെ കാണപ്പെട്ടു.

ബലിപുത്രൻ പറഞ്ഞപ്രകാരം മഹാസുരനായ വൃത്രഭ്രാതാവ് 'ദേവസൈന്യങ്ങളെ വധിക്കുവാൻ ഉടനെ പോവുക' എന്ന രാജകല്പന കേട്ട്, ആ വീര്യവാനും പുറപ്പെട്ടു. ഹേമമാലിയും മഹാരൗദ്രനും മാലയണിഞ്ഞവനും ചാരുകുണ്ഡലനും രക്തമാല്യാംബരധരനും ചണ്ഡനും പോരിൽ ദുർജ്ജയനും പെരുംവട്ടക്കണ്ണുള്ളവനും, വലിയ വില്ലെടുത്തവനും കീരിടം ധരിച്ചവനുമായ അവൻ മദിച്ച ആനപോലെ ശാർദ്ദൂലോപമവിക്രമനായി അഴകേറിയ ശരം തൊടുത്ത പനപോലുള്ള വില്ലിനെ ഇടിക്കുതുല്യമായി ചീറ്റി. ഊക്കിട്ട് വലിക്കുന്നവനായ ആ വീരൻ പന്നഗമായ കൊടിനാട്ടിയതും കഴുതകളെ പൂട്ടിക്കെട്ടിയതുമായ രഥത്തിൽ സന്ധ്യാസമയത്തെ സൂര്യനെപ്പോലെ ശോഭിച്ചു. അനേകായിരം സ്വർണ്ണപ്പടയണിഞ്ഞ തേരുകളും കൂടവും മുൽഗരവും തിങ്ങി നീർവഹിക്കുന്ന കാറുകൾപോലെ ആ ദൈത്യനും യുദ്ധം മുതിരുന്ന സമയം ചെന്നു. കാറ്റുപോലുള്ള ഗതിയോടെ മാർവിരിഞ്ഞവനും വിടരുന്ന താമരയുടെ ഉള്ളുപോലെ ശോഭിക്കുന്ന വർണ്ണമുള്ളവനുമായ അവൻ മഹിതമായ രഥത്തിലിരുന്ന് സുരനിരയുടെ വൈഭവം കണ്ടറിഞ്ഞ് വേഗത്തിൽ ചെന്നു.

സിംഹികയുടെ പുത്രൻ, രാഹു, എന്ന മഹാസുരൻ, വികടൻ, പർവ്വതാകാരൻ, ശതശീർഷൻ, ശതോദരൻ, പീതമാല്യംബരധരൻ, പൊൻഭൂഷണമണിഞ്ഞവൻ, സ്നിഗ്ദ്ധവൈഡൂര്യസദൃശൻ, പത്മപത്രനിഭേക്ഷണൻ, പൊന്നുകെട്ടിച്ചതും മണിത്തൊങ്ങലണിഞ്ഞതും അനേകം കൊടിയുള്ളതും നല്ല കുതിരകളെപൂട്ടിയതുമായ ദിവ്യമായ രഥത്തിൽക്കയറി. മഹാവീര്യവാനായ ആ ദൈത്യൻ ഭൂമി മുഴുവൻ കുലുങ്ങുമാറ് ഉച്ചത്തിൽ അലറി. ദിവ്യമായി മയൻ തീർത്തുവെച്ചതായ അവന്റെ കൊടി പൊന്മയമാണ്. മയിൽച്ചിറകുപോലുള്ളതും ഇരുമ്പുകൊണ്ടുള്ളതുമായ ചട്ടയും ഭീമവേഗാരവമുള്ള മറ്റു ദിവ്യരഥങ്ങളും നാനായുധാഢ്യങ്ങളായി ചുറ്റുംകൂടി. കൂടിയ അസുരന്മാരോടുചേർന്ന് ആ മഹാബലൻ നിന്നു. അസുരഗണവരനും ഗജേന്ദ്രിയാനനുമായ അവൻ, ബഹുധൃതിമാന്മാരായ മഹാസുരന്മാരുടെ മദ്ധ്യത്തിൽ വിഭുവായ അവൻ, ശത്രുനിരയോടെതിർത്ത് കതിരവൻ അസ്തഗിരിയിലേക്കു പോകുന്നവിധം ചെന്നു. ദനുവംശം വളർത്തുന്നവനായ വിപ്രചിത്തിയും അതിലുണ്ട്. കശ്യപന്റെ പുത്രനായ അവൻ ശ്രീമാനും തേജസ്സാൽ ബ്രഹ്മസന്നിഭനുമാണ്. ആയിരം യാഗം ചെയ്തവനും വേദജ്ഞനും തപോയുതനുമാണ്. സ്വയംഭൂവിന്നു വരദനും സ്വയംഭൂ വരം നല്കിയവനുമാണ്. മഹാദ്യുതിയായ അവൻ ഈശിത്വം, വശിത്വം, പ്രകാശിത്വം എന്നീ ഐശ്വര്യങ്ങൾ നേടിയവനാണ്; ബ്രഹ്മാവിനെപ്പോലെ ഊർജ്ജിതനുമാണ്. ആ മഹാബലൻ പുത്രപൗത്രന്മാരോടുകൂടി യുദ്ധസന്നദ്ധനായി. എല്ലാവരും ശൂരന്മാരും മായാവിദ്യ അറിയുന്നവരുമാണ്. കൃതാസ്ത്രരാണ്, ദുർജ്ജയന്മാരുമാണ്. എല്ലാവരും പത്മവർണ്ണാഭരും ഹേമകൂടംപോലെ സമുന്നതരുമാണ്. എല്ലാവരും ദീപ്താഭന്മാരാണ്. കൈലാസശിഖരോപമന്മാരുമാണ്. അവർക്കെല്ലാവർക്കും മയൻ തീർത്ത മായാമയമായ രഥങ്ങളുണ്ട്. അവയൊക്കെ ശരൽക്കാലത്തെ കാറുകൾ പോലെ ചുറ്റി പ്രകാശിച്ചിരുന്നു. എല്ലാവരും ഹംസകേതുക്കളാണ്, വെളുത്തവരാണ്, വെള്ളക്കൊടിയും ധ്വജവുമുള്ളവരാണ്, വെള്ളവസ്ത്രം ധരിച്ചവരാണ്, വെള്ളപ്പൂമാലയണിഞ്ഞവരുമാണ്. എല്ലാവരും വെൺകൊറ്റക്കുടക്കാരും വെള്ളക്കല്ലുവെച്ച കുണ്ഡലമുള്ളവരുമാണ്. മുത്തുമാലയണിഞ്ഞവരുമാണ് അവർ. എല്ലാവരും അർക്കേന്ദുസന്നിഭരായി പ്രകാശിച്ചു. മഹാഗ്രഹനിഭാകാരരും ശത്രുക്കൾക്ക് രോമാഞ്ചമുണ്ടാക്കുന്നവരുമാണ്. രക്തചിത്രാംബരധരന്മാരും ചിത്രാ

ഭരണധാരികളുമാണ്. 'ത്രൈലോക്യവിജയം' എന്നു പേരായ വലിയ രഥത്തിൽക്കയറി എട്ടു നല്വം വിസ്താരമുള്ള രഥത്തിൽ കൈലാസശിഖരതുല്യനായ അവൻ ഇരുന്നു. ആയിരം കുതിരകളെപ്പൂട്ടിയതാണ് ആ രഥം. വെളുത്ത് ശുഭമായ കാന്തിയിൽ അനേകം കൊടികളോടെ നാനാ ശസ്ത്രങ്ങൾ നിറച്ചുവെയ്ക്കപ്പെട്ട ആ രഥം ശോഭിച്ചു. ആ ദാനവേശ്വരൻെറ ഖെൺകൊറ്റക്കുട തിങ്കൾപ്രഭപോലെ വിശാലമായി അവൻെറ മൂർദ്ധാവിന്നുപരിയായി ശ്വേതാദ്രിയിന്മേൽ ചന്ദ്രൻ എന്നപോലെ പ്രശോഭിച്ചു.

ദാനവപ്രവരനായ കേശി, ജിഹ്മനും, താമ്രാക്ഷദർശനനും, കരിങ്കാർക്കൂട്ടംപോലെയുള്ളവനുമാണ്. പുരുഷവിഗ്രഹം പൂണ്ടുവന്ന കാലനാണ്. മഹാഗ്രഹനിഭാകാരനും, ശത്രുക്കൾക്ക് രോമാഞ്ചമുണ്ടാക്കുന്നവനുമാണ്. ചിത്രമാല്യാംബരധരനായ അവൻ രക്താഭരണഭൂഷിതനാണ്. ദശാക്ഷനും, ശതാക്ഷനും, ശതഭുജനും, ഹരിശ്മശ്രുവും, മഹാബലനും, കാതുകൂർത്തവനും, വലിയ ശബ്ദം മുഴക്കുന്നവനും വപുസ്സുകൊണ്ട് ഘോരദർശനനുമാണ്. ദിവ്യമായ പോത്തുകളെ പൂട്ടി മണിനാദം മുഴക്കി പെരുംകാറുപോലെയുള്ള വലിയ രഥത്തിൽക്കയറി നീലകേസരവർച്ചസ്സുള്ള ഒട്ടകക്കൊടിനാട്ടിയതും പലവർണ്ണത്തിലുള്ള ചായംകൊടുത്ത കൊടിക്കൂറകൾ പറക്കുന്നതുമായ എൺപത്തീരായിരം ഘോരവർച്ചസ്സുള്ള രഥങ്ങൾ സുരന്മാരോടെതിർക്കുന്ന ആ അസുരപ്രവരന്ന് പിന്തുണയായിനിന്നു. ആ വമ്പനെ അനുഗമിക്കുന്ന അസുരന്മാർ ഭിന്നാഞ്ജനാഭരായി ദംഷ്ട്രാർദ്ധചന്ദ്രാസ്യരായി വലാകകൾ പറക്കുന്ന കാറുകൾപോലെ ജ്വലിച്ചു. അസുരോത്തമനായ അവന്ന് വൈഡൂര്യസുവർണ്ണപത്രത്തോടും മിന്നൽപ്രകാശത്തോടും രവിരശ്മിതുല്യതേജസ്സോടുംകൂടി കിരീടം ശിരസ്സിൽ വിളങ്ങുന്നുണ്ട്. തീ കത്തുന്ന ഗിരിയുടെ ശൃംഗംപോലെ ശോഭിക്കുന്നു.

ശ്രീമാനായ വൃഷപർവ്വാവ് എന്ന അസുരൻ സുരസൂദനനാണ്. മേരുവിൻെറ ശൃംഗത്തിൽനിന്ന് സൂര്യൻ എന്നപോലെ അവൻ ദിവ്യമായ രഥത്തിൽ കയറി. പ്രവാളം, ജാംബൂനദം, ചിത്രകൂബരം, എന്നിവ വഹിക്കുന്ന വിലയേറിയ രഥത്തിൽ പൊന്നും വെള്ളിയും മനോജ്ഞമായ കുണ്ഡലങ്ങളും അണിഞ്ഞ് ഗർഭസ്ഥിനക്ഷത്രംപോലെയും മിന്നൽപ്പിണരുപോലെയും മനോജ്ഞനായി ഇരുന്നു. കേയൂരം, അംഗദം, എന്നിവയണിഞ്ഞ ബാഹുക്കൾ സഹസ്രധാരാഞ്ചിതമായ ധർമ്മം ധരിച്ച് പോരിന്നു പറ്റിയ വിധമുള്ള ആഭരണങ്ങളും ചാർത്തി, മദ്ധ്യാഹ്നസൂര്യനെപ്പോലെ ഉജ്ജ്വലകാന്തിമാനായി നിന്നു. മഹാബലനായ അവൻ കൈയുറയിട്ട് നല്ല ബലോൽക്കടനായി, കിംശുകരക്തനേത്രനായി പൊന്നുകെട്ടിച്ച വലിയ വില്ലു പൊക്കി, നീണ്ട നേത്രങ്ങൾ മിഴിച്ചു നില്പായി. മഹിതാസുരാവൃതനായ മഹാസുരേന്ദ്രൻ, മഹാബലി മഹത്തരമായ തേരിൽക്കയറി. വൈഡൂര്യഹേമാഞ്ചിതമായി, വിദ്യുത്പ്രകാശമായി പതിനാറു നല്വം വിസ്താരമുള്ള രഥത്തിൽക്കയറി. ഗജാനനന്മാരും, വികൃതസ്വരൂപരും പൊൻചട്ട മാർത്തട്ടിലണിഞ്ഞവരും മഴക്കാർനിരപോലെ ആർക്കുന്നവരുമായ ആയിരം ദൈത്യന്മാർ വഹിക്കുന്നതും സഹസ്രമായനായ മയൻ തീർത്തതും ദേവരഥംപോലെ പ്രകാശിക്കുന്നതുമായ മഹാരഥം, ഈഹാമൃഗക്രീഡിതമായ ചിത്രങ്ങളുള്ള ദിവ്യരഥാനുയാനമായ ദിവ്യരഥം, തെളിഞ്ഞ കിങ്ങിണി ചാർത്തിയതും മനോഹരമായി പൊൻപൂക്കൾ അണിഞ്ഞതുമായ ആ രഥത്തിൽ മഹാനായ മഹാബലി ഇരുന്നു. ജയത്തിന്നുവേണ്ടി 'വൈജയന്തി' എന്നു പേരുള്ള മാലയണിഞ്ഞും പ്രഭാവിശേഷചിത്രോത്തമമാലകളണിഞ്ഞും സമൃദ്ധിയോടുകൂടിയ ബലിയുടെ കരങ്ങൾ വാനിൽ തേജസ്സോടും കൂടിയ അർക്കനെപ്പോലെ ശോഭിച്ചു. എല്ലാ അസുരന്മാർക്കും ഹാരമായി വിളങ്ങുന്ന മാല ദുർഗ്ഗ അവനെ അണിയിച്ചു.

വൈരോചനശ്രീ തികഞ്ഞുമിന്നുന്ന ബലി ശരത്കാലത്തെ ഇന്ദുവിനെപ്പോലെ ശോഭിച്ചു. അഗ്നിപ്രകാശത്തോടെ മേരുവിൻെറ പൃഷ്ഠത്തിൽ ആദിത്യഭാസ്സുള്ള ഘനമെന്നപോലെ പ്രാസങ്ങളും പാശങ്ങളും ഹിരണ്യബദ്ധമായ വർമ്മങ്ങളും ഖഡ്ഗങ്ങളും പരശ്വധങ്ങളും ചാപങ്ങളും വജ്രായുധസന്നിഭങ്ങളായ വേൽകളും ഗദകളും ദീപ്തശരങ്ങളും നാരാചമേന്തിയ തൂണികങ്ങളും എന്നിവയൊക്കെ ആ ദൈത്യപ്രവരൻെറ രഥത്തിൽ ജ്വലിക്കുന്ന ഉല്ക്കകൾപോലെ ശോഭിച്ചു. നല്ല ചാമരച്ചാർത്തു ധരിച്ചവരും സുദംഷ്ട്രരും സുവർണ്ണമുക്താമണി ഹേമചിത്രരുമായ മഹാസുരന്മാർ സുവർണ്ണവെൺചാമരങ്ങൾ തേർത്തട്ടിൽ നിന്ന് വീശുന്നു. ഹയശിരസ്സ്, അശ്വശിരസ്സ്, ദുരാപൻ, ശിബി, മതംഗൻ, ദ്വിശിരസ്സ്, ശതാക്ഷൻ, അയൻ, നികുംഭൻ, ക്രഥൻ, എന്നീ പത്തു ദൈത്യന്മാർ ദൈത്യരാജൻെറ ദേഹം കാക്കുവാൻ നിന്നു. അകമ്പടിക്കാരായി വളരെ കാലാളുകൾ ദൈത്യേന്ദ്രനെ രക്ഷിക്കുവാൻ നിന്നു.

ശതഘ്നി, ചക്രം, അശനി, വേൽകൾ എന്നിവയേന്തി പവമാനവേഗികളായ അവർ മുമ്പിട്ടുചെന്നു. നല്ല ശബ്ദമുള്ള രഥം സ്വർണ്ണമണിഞ്ഞ് ഡംബരാഗർഗ്ഗരഡിംഡിമങ്ങൾ ഘോഷിച്ചു. ഇരമ്പുന്ന ദുന്ദുഭിയും ദൈത്യാധിരാജൻെറ രഥം പുറപ്പെട്ടപ്പോൾ മുഴങ്ങി. അവൻെറ കനകത്തേർത്തട്ടത്തിൽ നല്ല പൊന്മയമായ ദിവ്യപതാക ശോഭിച്ചു. പൊന്മണിയുള്ള മഹാദ്ധ്വജം ഇനൻ എന്നപോലെ ആ വീരന് ശോഭിച്ചു. പൊന്മയമായ കുടയും പൊന്മാലയും മാറിൽ വിളങ്ങി. ചുറ്റും ദാനവന്മാർ സഞ്ചരിക്കുകയായി. ദൈത്യർഷിമാർ കൈതൊഴുന്ന അവർ വിജയിക്കുന്നു. അരിനാശത്തിൽ സംഹതരായി ശ്രുതശീലവൃദ്ധരായ പുരോഹിതന്മാർ മന്ത്രം, ജപം, ഭേഷജം, എന്നിവയാൽ ആ വീരന് സ്വസ്ത്യയനം കഴിച്ചു. ഉടനെ അവൻ നല്ല വസ്ത്രങ്ങൾ, ശുഭമായ പശുക്കൾ, പൂക്കൾ, കായ്കകൾ, നിഷ്കങ്ങൾ, എന്നിവയെല്ലാം ദ്വിജന്മാർക്ക് ശുദ്ധശീലനായ മഹാബലി നല്കി. അവൻ ധനേശ്വരനെപ്പോലെ വിളങ്ങി. ആയിരം സൂര്യനുദിച്ചപോലെ, അനേകായിരം മണികൾ അലങ്കരിച്ചതും വിശിഷ്ടമായ ജാംബൂനദഹേമചിത്രാഢ്യമായതും ബഹുതാരകാഢ്യമായതുമായ രഥം, മഹാബലിയുടെ മാഹാത്മ്യമുള്ള രഥം, അതുല്യമായി വിളങ്ങി. ദൈത്യൻ നടത്തുന്ന ആ രഥത്തിൽ വില്ലും അമ്പുമേന്തി മഹാബലാഢ്യനായ ബലി ദേവേന്ദ്രസൈന്യത്തെ അടിച്ചുടയ്ക്കുവാൻ അത്യന്തരൗദ്രമായ രൂപംപൂണ്ടു നില്ക്കുകയായി. വേഗത്തോടെ രഥൗഘസങ്കുലമായ ദൈത്യസാഗരം വാനോരുടെ നേരെ ഏല്ക്കുകയായി. വീചീതരംഗസങ്കുലമായ മഹാർണ്ണവം ജലൗഘത്തോടെ പ്രളയത്തിലെന്നവിധം മൂന്നു ലോകവും നടുക്കുന്ന വപുസ്സുമായി ബലിയുടെ തേരിന്നു മുമ്പേ, നാഗേന്ദ്രശൈലാഢ്യവനങ്ങളെന്നപോലെ, വില്ലേന്തിയ ദാനവന്മാർ ചെല്ലുകയായി."

**52. വാമനാവതാരം – ദേവസൈന്യവർണ്ണനം –** വൈശമ്പായനൻ പറഞ്ഞു: "അല്ലയോ ജനമേജയാ, നീ ദൈത്യസൈന്യത്തിൻെറ വിസ്തരിച്ചുള്ള വർണ്ണന കേട്ടുവല്ലോ. ഇനി ദേവസൈന്യത്തിൻെറ വിസ്തരിച്ച വർണ്ണനയും ഞാൻ പറയാം, ആദ്യം മുതൽ പറയുന്നു, അവയെ നീ മനസ്സുവെച്ച് കേൾക്കുക. ഭഗവാൻ സുരനായകൻ മരുത്ഗണത്തോടും വിശ്വേദേവകളോടും എട്ടു വസുക്കളോടും ആജ്ഞാപിച്ചു. യക്ഷരക്ഷോഭുജംഗരോടും വിദ്യാധരന്മാരോടും ഗന്ധർവ്വന്മാരോടും മഹാർണ്ണവാദ്രികളോടും രുദ്രന്മാരോടും യമവൈശ്രവണന്മാരോടും ജലേശനായ പാശിയോടും സിദ്ധ

ന്മാരോടും യോഗികളോടും ധീരരായ പിതൃക്കളോടും ദേവന്മാർക്ക് ആജ്ഞാകരനായ ഇന്ദ്രൻ, വീര്യവാനായ ശക്രൻ പറഞ്ഞു: 'നിങ്ങളെല്ലാവരും ദൈത്യന്മാരെ വധിക്കുവാൻ ഒരുങ്ങിക്കൊള്ളുവിൻ!' ശക്രന്റെ കല്പന കേട്ട് ഉടനെ ദേവകളെല്ലാം, ശക്രസമവിക്രമന്മാരായ മഹാത്മാക്കളെല്ലാം, ഒരുങ്ങി. നാനാകവചിമാരും വിചിത്രകവചധ്വജന്മാരും നാനാതരം ശസ്ത്രങ്ങളെടുത്ത് മത്തഹസ്തികൾപോലെ ചിലർ പുലികളുടെ പുറത്തു കയറിയും ചിലർ ഗജങ്ങളിൽക്കയറിയും ചിലർ നാഗങ്ങളിൽ കയറിയും ചിലർ വൃഷങ്ങളിൽക്കയറിയും പുറപ്പെട്ടു. സിംഹനേത്രനായി, നീലശ്മശ്രുവായി ഐരാവതദ്ധ്വജനായി പച്ചക്കുതിരകളെ പൂട്ടിയ രഥത്തിലിരുന്ന് ഇന്ദ്രൻ പുറപ്പെട്ടു. പൊടിപറ്റാത്ത, ആദിത്യവർണ്ണം കലർന്ന, ദേവശില്പിയായ വിശ്വകർമ്മാവ് ഈശ്വരനുവേണ്ടി ഉണ്ടാക്കിയ, ജാലങ്ങളോടും പൊൻചിത്രങ്ങളോടുംകൂടിയതും സ്വർണ്ണദാമങ്ങൾ അണിഞ്ഞതും നല്ല കൂബരത്തോടും മറ്റുപകരണങ്ങളോടുംകൂടിയതും മനോഹരമായ നുകത്തോടു കൂടിയതും മിന്നൽപ്പിണർ ചേർന്നതുമായിരുന്നു കൈലാസതുല്യം വിളങ്ങുന്ന ഇന്ദ്രന്റെ രഥം. വിരോധിചക്രത്തെ നശിപ്പിക്കുന്നതും ഉത്തമവും മിന്നുന്ന നക്ഷത്രങ്ങൾ പതിച്ചതും ദേവാർഹമാല്യങ്ങളാൽ എല്ലാ ഭാഗവും ശോഭിക്കുന്നതും ഉയർന്ന കേതുവോടുകൂടി അക്ഷയമായ അക്ഷത്തോടുകൂടിയതുമായ രഥം ആ പുരുഷേന്ദ്രനാൽ പ്രശോഭിച്ചു. ആ ഭാസ്വരമായ അതിദ്രുതരഥത്തിൽ കയറി ശചീപതിയും ലോകവരനുമായ സുരേശ്വരൻ, വജ്രം ധരിക്കുന്നവനും ഭുവനം ഭരിക്കുന്നവനുമായ ഇന്ദ്രൻ, പോരിന്നായി അടുത്തു. അഗ്ന്യർക്കഭാസ്സോടെ ആയിരം താരങ്ങളെ അണിഞ്ഞ ചട്ട ധരിച്ച്, ദിനേശപ്രഭമായ കിരീടം തലയിൽ ചാർത്തി അതോടെ പൊൻവൈജയന്തിമാലയും അണിഞ്ഞ്, ത്വഷ്ടാവു നിർമ്മിച്ചതും സൂര്യരശ്മിയോടെ വെട്ടിത്തിളങ്ങുന്നതും അത്യധികം മൂർച്ചയുള്ളതും ഉജ്ജ്വലവും ഘോരവുമായ വായ്ത്തലയുള്ളതും പലപ്പോഴും മഹാസുരന്മാരുടെ രക്തം കുടിച്ചിട്ടുള്ളതുമായ വജ്രായുധം, അനവധി സന്ധികളോടുകൂടിയ വജ്രായുധം, ഇന്ദ്രൻ കൈയിലെടുത്തു. മഹാഗ്രഹംപോലെ മഹാഅശനിദ്വയം ജ്വലിച്ചു. അമോഘവും ഉൽക്കടവുമായ ശക്തിയും ജ്വലിച്ചു. പ്രതാപമേറിയ ഐന്ദ്രചക്രവും ഗ്രഹിച്ച് ശക്രൻ പോരിന്നു സന്നദ്ധനായി. ആയിരം കണ്ണുള്ള സനാതനനായ ഈശ്വരൻ, സനാതനന്മാർക്കും സനാതനനായവൻ, സുരന്മാർക്ക് അധിപൻ, വാളും വ്യാഘ്രത്തോലുകൊണ്ടുള്ള കൈയുറയും ധരിച്ചു. പണ്ട് പാലാഴി കടഞ്ഞ് അതിൽനിന്നു ലഭിച്ച ഭൂഷണങ്ങൾ നക്ഷത്രസോമാർക്കന്മാർ തുല്യപ്രഭങ്ങളായ കുണ്ഡലങ്ങൾ പോരിന്നു പോകുന്ന പുത്രനായ ഇന്ദ്രന് അദിതി നല്കി. ആ കുണ്ഡലങ്ങളണിഞ്ഞ് സഹസ്രനേത്രനായ ഇന്ദ്രൻ ദിക്കും വിദിക്കും തെളിയിക്കുമാറ് ഉജ്ജ്വലപ്രഭയോടെ വിളങ്ങി. പ്രഭുവായ ഇന്ദ്രൻ, സഹസ്രനേത്രൻ, പോരിൽ എതിർത്തു നില്ക്കുന്ന സുരേന്ദ്രൻ അസംഖ്യം ഭൂഷണങ്ങൾ അണിഞ്ഞ ശുഭ്രവും ശുഭ്രാഭവുമായ ശാരദാഭ്രംപോലെ വിളങ്ങി. മികച്ച വാക്കാൽ ജയാശിസ്സു നേർന്ന് ആ ഊർജ്ജിതസത്വവാനെ അത്രി, വസിഷ്ഠൻ, ജമദഗ്നി, ഔർവ്വൻ, വ്യാഴൻ, നാരദപർവ്വതന്മാർ എന്നിവരും വാഴ്ത്തിസ്തുതിക്കുകയായി. ആദിത്യഭാസ്സായ മഹേന്ദ്രന്റെ പിന്നാലെ ദേവഗണങ്ങൾ പോകുമ്പോൾ വിശ്വേദേവന്മാരും മരുത്തുക്കളും സാദ്ധ്യരും അപ്രകാരം ആദിത്യഗണങ്ങളും പുകഴ്ത്തിപ്പാടി. ദേവേന്ദ്രനായ പുരന്ദരന്റെ ഹയങ്ങൾ മാതലി ആട്ടിത്തെളിക്കുന്നവയാണ്. അവ ദേവേന്ദ്രനെയേന്തി പായുകയായി. തലത്തിൽനിന്നു നഭസ്സിനെ എറിയുന്നവിധം അവ കുതിച്ചു. ബ്രഹ്മർഷിമാരും മഹർഷിമാരും രാജർഷിമാരും പുണ്യജനങ്ങളും യക്ഷന്മാരും സ്വതേജസ്സോടെ ഉജ്ജ്വലിക്കുന്ന ശത്രുഞ്ജയനായ ശക്രനെ തുണച്ചു.

ശൂലങ്ങളും മഴു മുതലായവയും ദീപ്തങ്ങളായ ചാപങ്ങളും അശനികളും, സായകങ്ങളും, സൂര്യാംശുതുല്യപ്രഭയേന്തുന്ന പൊൻചട്ടയും അണിഞ്ഞ് കുബേരൻ പുറപ്പെടുകയായി. ആയിരം അശ്വങ്ങളുള്ള മഹാർഹമായ ദിവ്യരഥത്തിൽ സർവ്വവും സഹിക്കുന്ന രഥത്തിൽ, ഇരുന്ന് ധനേശ്വരൻ ദീപ്തമായ ഗദയും കൈയിലെടുത്ത് ചെന്നു. നിശാചരന്മാർ ചെന്തീപ്പുക രൂപംകൊണ്ടപോലെ ശോഭിക്കുന്ന രാക്ഷസശ്രേഷ്ഠന്മാർ, രക്ഷോവൃഷന്മാർ, ശിവന്റെ സുഹൃത്തായ വൈശ്രവണന്റെ വിശാലദീർഘായുധദീപ്തഹസ്തന്മാർ, നാഥന്റെ മുമ്പിൽ എത്തിച്ചേരുന്നു. ഭിന്നാഞ്ജനചൂർണ്ണവർണ്ണരായ രാക്ഷസന്മാർ ആ ദേവന്ന് ചുറ്റുമായി പ്പോകുന്നു. യക്ഷനാഥരക്ഷയ്ക്കായി പാശം, ഗദ, വാൾ എന്നിവയുമൊക്കെ എടുത്ത് യക്ഷഗണങ്ങൾ നിന്നു. പ്രാണാധിനാഥനും, പ്രഭുവും, പുണ്യവീര്യനുമായ വൈവസ്വതൻ ധാർമ്മികരിൽ പ്രസിദ്ധനാണ്. തടിത്പ്രഭയോടും, വാജിശതങ്ങളോടുംകൂടിയ രഥത്തിൽക്കയറി ഭാസ്കരതുല്യതേജസ്സോടെ പോകുന്നു. ആ ലോകപാലന്റെ പിന്നാലെ തമസ്സിലും അഘമൊക്കെ നീങ്ങി പ്രകാശിക്കുന്ന പിതൃക്കളും പോകുന്നു. ഭൂതങ്ങളൊക്കെ ഭുവനപ്രധാനരാണ്. നാനാ ആയുധങ്ങൾ കൈയിലെടുത്ത ഭീമന്മാരാണ് അവർ. മഹാസ്ത്രമാകുന്ന ദണ്ഡന്തി നിഗ്രഹസിദ്ധകാര്യമായ ലോകാങ്കുശവുമെടുത്ത് മനോജ്ഞമായ ഹേമോൽപ്പലമാലയും കഴുത്തിൽ ധരിച്ച്, വസ, രക്തം, മജ്ജ, ആദികളാൽ സ്നിഗ്ദ്ധമായി, സുരഘാതിഘോരവും തേജോമയവും ഉഗ്രരൂപവുമായ മുൽഗരവുമെടുത്ത്, കർഷിച്ച്, ധൂമ്രാരുണഘോരനേത്രനായി അസംഖ്യം വ്യാധിശതങ്ങളോടു കൂടെ ഉദാരസത്വനും സൂര്യപുത്രനുമായ യമൻ പോരിന്നു ചെന്നു. ആ മഹാ അസുരന്മാരെയെല്ലാം ധ്വംസിക്കുന്നതിന്നുറച്ച് വ്യാധികളുടെ ഈശ്വരനായ കൃതാന്തൻ അടുത്തു. മുന്നു പടങ്ങളുള്ള സർപ്പങ്ങൾ ചേർന്ന, കുന്ദംപോലെയും ചന്ദ്രൻ പോലെയും ഉജ്ജ്വലമായ രഥത്തിൽ ദൈത്യദർപ്പഹന്താവായ വരുണനിരുന്നു. പൊൻകെട്ടുള്ള തേരിൽ ഇരിക്കുന്നവനായ വരുണൻ യുദ്ധത്തിന്നൊരുങ്ങി ദൈത്യസംഹാരത്തിന്നു ചെന്നു. നല്ല മുത്തും വൈഡൂര്യവും അണിയുന്നവനും തേജോമയനുമായ അവൻ വലിയ കയർ കൈയിലെടുത്ത് മഹാസുരദ്ധ്വംസത്തിന്നായി, ആ വെള്ളിത്തോൾവള കൈയിലണിഞ്ഞ ദേവൻ ചെന്നു. കൈലാസശൃംഗോപമനും അപ്രമേയനും അമൃതം പാനംചെയ്തവനും മഹാ അഹികളാലും ആത്മജന്മാരാലും ചുറ്റപ്പെട്ടവനുമായ സമുദ്രനാഥൻ ദിനേശപ്രഭമായ രഥത്തിൽക്കയറി അടുത്തു. അദീനസത്വാഢ്യനായ അവൻ പടയ്ക്കു പോകുമ്പോൾ നഭസ്സിൽ ശശികാന്തകാന്തൻ ആ മഹാനെ ഭൂതങ്ങളുമായി കൈകൂപ്പി രോമാഞ്ചമണിഞ്ഞ് നോക്കുന്നു. ധാതാവ്, അര്യമാംശനായ ഗദൻ, വിവസ്വാൻ, പർജ്ജന്യൻ, മിത്രൻ, ഇന്ദുദേവൻ, ത്വഷ്ടാവ്, വിശ്വകർമ്മാവ്, പൂഷാവ്, സാക്ഷാൽ ദേവരാജാവ്, എന്നിവരൊക്കെ മെയ്ച്ചട്ടയും നല്ല കിങ്ങിണിയും കേതുവും ചേർന്ന്, വൈഡൂര്യനിഷ്കാഞ്ചിതഹേമകണ്ഡന്മാരായി, ചക്രാശ്വനിഭങ്ങളായ അശ്വങ്ങളെപ്പൂട്ടിയ രഥങ്ങളിൽ കയറി ആ സുരന്മാർ പോകുന്നു. അതിൽ ചിലർ ദിനേശ്വരാഭങ്ങളാണ്, മറ്റു ചിലർ ഹുതാശനാംശു പ്രതിമങ്ങളാണ്, മറ്റുള്ളവർ ചന്ദ്രകിരണംപോലുള്ളവരാണ്, വേറെ ചിലർ ഇടിവാൾ പോലെ പ്രഭ വീശുന്നവരാണ്. മറ്റുചിലർ നീലാംശുമേഘപ്രതിമരാണ്. മറ്റു ചിലർ കാരിരുമ്പുപോലുള്ളവരാണ്. മഹാപ്രഭങ്ങളും ദിവ്യങ്ങളായ കർമ്മങ്ങൾ ചെയ്യുന്നവയുമായ ഭാസുരങ്ങളായ അവരുടെ ആയുധങ്ങളെല്ലാം ത്വഷ്ടാവു

നിർമ്മിച്ചതാണ്. അവയൊക്കെ കൈയിലേന്തി പൊൻമലർ മാല ചാർത്തി തോയാനിലതുല്യവേഗരായ അവർ പോവുകയാണ്. മഹാനുഭാവരായ രണ്ട് അശ്വിനീദേവകൾ സൗന്ദര്യവാന്മാരും അതിധർമ്മനിഷ്ഠരുമായവർ പൊൻചിത്രമായ തേരിൽക്കയറി പൊൻകാന്തിയോടെ പോരിൽച്ചെന്നു. സൂര്യാത്മജന്മാർ, വസുക്കൾ, ദൈത്യൗഘഹതിക്കായി ആ ദേവന്മാർ, ബലാഢ്യന്മാരായവർ വലിയ ആനകളുടെ പുറത്തും വലിയ രഥങ്ങളിലും കയറി ശുഭാസ്ത്രഹസ്തന്മാരായി പോരിന്നു ചെന്നു. ചുവന്നവരും താമ്രാരുണമായവരുമായ രുദ്രന്മാർ വലിയ കാളകളുടെ പുറത്തുകയറി പോരിന്നെത്തി. ഗുണാഢ്യരും തേജസ്വികളും ദീപ്തരൂപരും ഭാസ്സാൽ ജ്വലിക്കുന്നവരും പലേവിധം ആയുധമുള്ള കൈകളാൽ ഈ ലോകമൊക്കെ ചുടുവാൻ ശക്തരുമാണ് അവർ. സൈന്യങ്ങളോടുകൂടെ സുവർണ്ണാഭരണാങ്കിതന്മാരായി മിന്നൽപ്പിണർ മിന്നുന്ന കാറുകൾപോലെ അവർ ചെന്നു. തപസ്സുകൊണ്ടു ജ്വലിക്കുന്ന അഷ്ടദിക്പാലന്മാരായ ദേവന്മാർ, സൂര്യരശ്മിപ്രകാശന്മാരായ വീര്യാഢ്യന്മാർ, ദുർന്നിവാര്യരായ അവർ സൈന്യരായി താമരപ്പൂമാല ചാർത്തി പോരിന്നു ചെന്നു. വൈഡൂര്യമുക്താമണിമാല തൂങ്ങുന്ന സുവർണ്ണവർണ്ണാഢ്യമായ രഥങ്ങളിൽക്കയറിയും നാനാവിധാകാരസമാകുലന്മാരായി അശ്വങ്ങളിൽക്കയറിയും വെള്ളക്കുട ചൂടി അവർ പോരിന്നുചെന്നു. തേജോമയമായി സുനിർമ്മലമായ കാഞ്ചനചാരുചിത്രന്മാരായി, അഗ്നിതുല്യതേജസ്വികളായി, മെയ്ച്ചട്ട, കിങ്ങിണി, കേതു, എന്നിവയോടുകൂടി വായുവേഗംപൂണ്ട ഹയങ്ങളിൽക്കയറി അവർ എത്തി. മഹാബലരായ ദിഗ്ഗജങ്ങളിൽ, കൈലാസശൃംഗംപോലെ വലിയ ദേഹമുള്ള ദിഗ്ഗജങ്ങളിൽ, ദിഗന്തകാലോൽക്കകൾപോലെ പ്രകാശിക്കുന്ന ദേവന്മാർ വില്ലെടുത്ത് അടുത്തു. മഹാപ്രഭന്മാരായ സാദ്ധ്യന്മാർ, ദേവന്മാർ, സ്വാധീനചക്രാഢ്യന്മാർ, സുദീപ്തവക്ത്രന്മാർ, ജാംബൂനദഭൂഷിതരായി, ഗംഗാപ്രവാഹംപോലെ ബലാഢ്യരായി, വാനിൽ ദിക്കും വിദിക്കും തെളിയിക്കുന്ന മഹാബലരായ ദേവന്മാർ, ജയിമാരിൽ അഗ്രജന്മാരായി പോരിന്നെത്തി. ശ്രേഷ്ഠവും പുഷ്ടവുമായ ഓഷ്ഠത്തോടും ഭുജങ്ങളോടുംകൂടിയവർ, ദൃപ്തന്മാർ, അഗ്ന്യർക്കസമപ്രഭാവന്മാർ, ബ്രഹ്മജ്ഞർ എന്നിവർ അർച്ചിക്കുന്ന ആ മഹാന്മാർ, ഗന്ധർവ്വസംഘങ്ങളും ഒത്തുചേർന്ന് ആ ദാനവന്മാരെ നശിപ്പിക്കുവാൻ ചെന്നു. വൈഡൂര്യവജ്രസ്ഫടികകാഞ്ചനാഢ്യമായ ധ്വജങ്ങളും പൊൻകോപ്പും അണിഞ്ഞ് ദൈത്യേന്ദ്രനാശത്തിന്നൊരുങ്ങിയവരും നല്ല കോപ്പണിഞ്ഞവരുമായ ദേവന്മാരുടെ രൂപം പ്രകാശിച്ചു. രണോൽക്കടശ്രീയെഴുന്ന ആത്മഭാസ്സും ഇരുട്ടൊഴിച്ച പടച്ചട്ടയുടെ ശോഭയും, ധ്വജാഗ്രത്തിൻെറ ഭാസ്സും മഹിതോജ്ജ്വലാഭമായ സ്വദേഹഭാസ്സും കലർന്ന് ദേവകൾ വിളങ്ങി. അവർ സാദ്ധ്യരോടുകൂടി ശംഖുവിളിച്ച് ഉൽക്കടമായി സിംഹനാദം മുഴക്കി.

വലിയ രഥത്തിലിരുന്ന് ആ മഹാബലന്മാർ ശത്രുപ്പടയോടേറ്റു. എതിരെ ചെന്നു. മഹാസ്ത്രവുമേന്തി ആ ഉഗ്രദേഹന്മാർ ദൈത്യക്ഷയത്തിന്നുതന്നെ നിനച്ച് എതിർത്തു ചെന്നു. അപ്രകാരം ആ മഹിതാതി വീര്യന്മാർ ബലോഗ്രന്മാരായി പോരിന്നുതിർന്നു. മഹാമേഘസമാനവർണ്ണരായി അവർ ചക്രായുധന്മാരായി ഘനനാദനാദരായിച്ചെന്നു. മഹേന്ദ്രകേതൂപമന്മാരായ ശക്തന്മാർ സർവ്വാസുരരേയും ധ്വംസിക്കുവാൻപോന്ന ഗദ ധരിച്ച് രണോൽക്കടന്മാരായി ചുവന്ന ചന്ദനംപൂശി സുവർണ്ണമാല്യാംബരഭൂഷിതന്മാരായി, യുദ്ധോദ്യുക്തരായി, ഭുജശസ്ത്രവീര്യരായി, ബലോൽക്കടന്മാരായി ആരക്തനേത്രന്മാരായ ദേവന്മാർ പൊൻതാമരപ്പൂമാല ചാർത്തി ഇഷ്ടപ്രകാരം കാമരൂപരായി പോരിന്നുചെന്നു. വാൾ മിന്നി വീശി പുരന്ദരൻെറ ചുറ്റും സുരന്മാർ നിന്നു. സുവർണ്ണവൈഡൂര്യമനോജ്ഞരൂപപ്രഭാഞ്ചിതമായ ചട്ടകൾ ദേഹത്തിലണിഞ്ഞ് ദൈത്യന്മാരുടെ അസ്ത്രം ഏല്ക്കാത്ത മട്ടിലാക്കി പോരിന്നായി ആ ദേവന്മാർ ചെന്നു. പൊൻവേദിമേൽ നാട്ടിയ സൂര്യരശ്മിപ്രകാശകേതുക്കൾ ഉയർന്നു അഗ്രം വിളങ്ങുന്നവിധം ദേവസൈന്യം സിംഹാരവത്തോടെ യുദ്ധത്തിന്നായി ചെന്നു.

ഇപ്രകാരം ഞാൻ ദേവാധിനാഥനായ ഇന്ദ്രൻെറ അന്നത്തെ സുമഹാപ്രഭാവമായ സൈന്യത്തെപ്പറ്റി വിസ്തരിച്ചു പറഞ്ഞു. ആ ദൈത്യനാഥപ്പടയെ മുടിക്കുന്നതിന്നുവേണ്ടി പോരിന്നുചെല്ലുന്ന ആ പ്രഭാവശാലിയുടെ സേനയെക്കുറിച്ച് ഞാൻ പറഞ്ഞു."

**53. വാമനാവതാരം – സനകാദികാഗമനം –** വൈശമ്പായനൻ പറഞ്ഞു: "എല്ലാ ഒരുക്കങ്ങളും പൂർത്തിയായതിന്നുശേഷം ദേവന്മാരും അസുരന്മാരും തമ്മിൽ യുദ്ധം ആരംഭിച്ചു. സുരാസുരന്മാരെ ആകുലമാക്കുന്ന ആ മഹായുദ്ധം അവർ കണ്ടുനിന്നു. യുഗാന്തമാകുമ്പോൾ കരയിൽക്കയറി മഹാർണ്ണവങ്ങൾ തമ്മിൽ പോരാടുന്ന മട്ടിൽ നടക്കുന്ന ആ മഹായുദ്ധം കാണികൾ അത്ഭുതത്തോടെ നോക്കിനിന്നു. പലതരം ആയുധങ്ങളുടെ ശോഭകൊണ്ട് തിളങ്ങുന്ന ശരീരത്തോടുകൂടിയ അവർ, വലിയ വില്ലെടുത്തവരുമായ മഹാബലന്മാർ, മഹോല്ക്കടന്മാരും ആനയുടെ തുമ്പിക്കൈപോലെയുള്ള കൈകളുള്ളവരും സുദുർജ്ജയന്മാരും ഇടിനാദംപോലെ അട്ടഹസിക്കുന്നവരുമായ യോദ്ധാക്കൾ വലിയ വില്ലുകൾ, സൂര്യസമപ്രഭങ്ങളായ ധനുസ്സുകൾ ബലമായി ഉലച്ച് പോരാടി. ഘോരാശനികളും വാളുകളും വജ്രസമങ്ങളായ വേലുകളും അപ്രകാരം പൊൻകെട്ടുള്ള വലിയ ഗദയും ഇരിമ്പുകൊണ്ടുള്ള വലിയ വില്ലുകളും മുൽഗരങ്ങളും ശൂലങ്ങളും വൃക്ഷങ്ങളും മറ്റുമെടുത്ത് ആ വീരന്മാർ പരസ്പരമേറ്റ് എതിർത്തു പോരാടി, അട്ടഹസിച്ചു. അതിന്നിടയിൽ പരസ്പരം പോരാടി കൊല്ലുവാൻ എതിർത്ത സമയത്ത് വാനോരും അസുരന്മാരും തമ്മിൽ ദ്വന്ദ്വയുദ്ധത്തിലേർപ്പെട്ടു.

മരുത്തുക്കളിൽ അഞ്ചാമനായ സുരവരൻ, പ്രസിദ്ധനായ മഹാബലൻ, സാവിത്രൻ എന്ന് കീർത്തിമാനായവൻ, ബാണനുമായി പൊരുതി. ദനായുഷയുടെ പുത്രൻ ബലൻ എന്ന പ്രസിദ്ധനും അത്യുഗ്രനുമായ മഹാസുരൻ ധ്രുവനെന്ന വസുവോടു പൊരുതി. അസുരേന്ദ്രനായ നമുചി ധരനുമായി പൊരുതി. അവർ രണ്ടുപേരും വമ്പന്മാരായ വിശ്വകർമ്മാക്കളാണ്. രണ്ടുപേരും ശ്രേഷ്ഠരും ദേവാസുരേശ്വരന്മാരുമാണ്. ത്വഷ്ടാവും മയനും തമ്മിൽ പൊരുതി. അവർ പരസ്പരം ക്രോധത്തോടെ മത്തവാരണങ്ങൾപോലെ തമ്മിൽ പൊരുതി. പുലോമാവ് എന്ന മഹാദൈത്യൻ വായുവോടു പൊരുതി; അദ്രി പോലുള്ള അവൻ വളരെ സൈന്യങ്ങളോടുകൂടി രണത്തിൽ സന്നദ്ധനായി വീറോടെ പോരാടി. ദിതിസുതനായ ഹയഗ്രീവൻ പൂഷാവുമായി പൊരുതി. അവൻ ഭാസ്കരനെപ്പോലെ ശോഭിക്കുന്നവനും ശൗര്യവീര്യാഢ്യനുമാണ്. മഹാദൈത്യനായ ശംബരൻ, മഹാകായനായ മഹാസുരൻ, അപ്പോൾ ഭഗദേവനോട് എതിർത്തേറ്റ് ആ യുദ്ധദുർമ്മദൻ പോരാടി. ശരഭനും ശലഭനും ദൈത്യന്മാരിൽ ചന്ദ്രസൂര്യന്മാരാണ്. അവർ മഞ്ഞാകുന്ന അസ്ത്രങ്ങളെടുത്ത് ധീമാനായ ശശിയോടു പൊരുതി. ബലവാനായ ബലിയുടെ അച്ഛൻ, ബലവാനായ വിരോചനൻ, വിഷ്വക്സേനൻ എന്ന സാദ്ധ്യദേവനുമായി പൊരുതി. അതിതേജസ്വിയായ കുജംഭൻ, ഹിരണ്യകശിപുവിൻെറ പുത്രൻ, പ്രാസം എന്ന ആയുധം പ്രയോഗിക്കുന്ന അംശനുമായി പോരാടി. ബലവാനായ മാരുതനോട് അസിലോമാവ് പർവ്വതമെടുത്ത് ഉടനെ ദീപ്താസ്യനായി പോരാടി. ദനായുഷയുടെ പുത്രൻ, വൃത്രൻ എന്ന മഹാസുരൻ ദേവവൈദ്യന്മാരായ

അശ്വനീദേവകളുമായി പോരാടി. ഏകചക്രൻ എന്ന ദിതി സുതൻ, ദുരാസദനായ അവൻ ചക്രമെടുത്തു ദൈത്യ ശത്രുവായ സാദ്ധ്യദേവനുമായി പോരാടി. മധുപിംഗാക്ഷ നായ വലൻ, വൃത്രാനുജനായ മഹാസുരൻ, വീര്യവാൻ, മൃഗവ്യാധനെന്ന രുദ്രനുമായി പൊരുതി. വികൃതാകാരനായ രാഹു ശതശീർഷനായ മഹോദരൻ അജൈകപാത്തെന്ന രുദ്രനോട് ഏറ്റു പൊരുതി. കേശി എന്ന ദാനവശ്രേഷ്ഠൻ, മഴക്കാറുപോലെ കറുത്തിരുണ്ടവൻ ധരാധീശ്വരനായ ഭീമ നോടു രണത്തിൽ പൊരുതി. വൃഷപർവ്വാവ് ബലിയായ രണത്തിൽ വിശേശനും വീര്യവാനുമായ പാവനനോട് അട രാടി. മഹാവീര്യനായ പ്രഹ്ലാദൻ വീരരായ മക്കളോടു കൂടി കാലനുമായി മറ്റൊരു കാലൻ എന്നമാതിരി പോരാടി. അനുഹ്ലാദൻ ധനദനായ കുബേരനോട്, ഗദയേന്തുന്നവ നോട് ഗദയേന്തിത്തന്നെ, ശത്രുസൈന്യം പിളർക്കുന്ന ആ ധീരർ തമ്മിൽ ഏറ്റു. ദൈത്യേയനായ വിപ്രചിത്തി ദൈത്യർ ക്ക് ആനന്ദം വളർത്തുന്നവൻ, വമ്പനായ വരുണനോടു യുദ്ധം ചെയ്യുവാൻ തുടങ്ങി. മഹാത്മാവായ ശക്രനോട്, ദേവേന്ദ്രനോട്, ബലവാനായ മഹാബലി പോരിൽ ഏറ്റു. മറ്റു ദേവന്മാരും ദൈത്യന്മാരും തമ്മിൽ യുദ്ധത്തിൽ പോരാ ടി, ഉച്ചത്തിൽ അലറി. അവർ പരസ്പരം കത്തി, വാൾ, അമ്പ്, വേൽ എന്നിവ പ്രയോഗിച്ചു പോരാടി.

ഈ സന്ദർഭത്തിൽ ലോകനാശത്തിൽ കാണുമെന്നു പറയപ്പെടുന്ന മഹോൽപ്പാതങ്ങൾ കാണപ്പെട്ടു. ഏഴു വായു ക്കൾ ഇളകിയടിച്ചു. പർവ്വതങ്ങൾ തകർന്നുവീണു. ഏഴു സൂര്യന്മാർ ഉയർന്ന് മഹാബ്ധി വരളുന്നവിധം ഉജ്ജ്വലിച്ചു. പലയിടത്തും ഭൂമി കാറ്റേറ്റ് ഉടയുന്നവിധം പിളർന്നു. ശക്ര ചാപമണിഞ്ഞ വലിയ മേഘപാളികൾ പൊങ്ങി. ഭൂതങ്ങ ളൊക്കെ ആർത്തു. ദിക്കു മുഴുവൻ കൂരിരുട്ടിൽ മുങ്ങി. ദേവന്മാർക്കു വലിയ പരാജയത്തിന്റെ ലക്ഷണം കണ്ടു. കാലനിർമ്മിതമാണ് അത്? ഘോരമായ ഉൽപ്പാതം യുഗാന്ത ത്തിലെന്നമാതിരി ഉയർന്നു!

ആകാശവും ഭൂമിയും ദിക്കുകളും അർക്കനും കാണാ ത്തമട്ടിൽ പൊടി പറന്നു. പുകഞ്ഞമട്ടിൽ കൊടുങ്കാറ്റു വീശി. ദിക്കുകൾ എല്ലാം കൂരിരുട്ടിൽ മുഴുകിയ മട്ടായി. ഇവയും മറ്റു പലതും ദൈവനിർമ്മിതമായവിധം കാണു മാറായി. മന്നിലും ആകാശത്തും മഹോല്പാതങ്ങൾ കണ്ടു. ഭീമരായ ആ ദേവദൈത്യന്മാരുടെ പോരാട്ടം ഘോരദർശ നമായി. അതു കണ്ട് ഗുരുവായ ബ്രഹ്മദേവൻ ദേവകളാൽ ചുറ്റപ്പെട്ടവനായി നോക്കിനിന്നു. സനാതനനും സാംഗമായ ചതുർവ്വേദവിദ്യകളോടു കൂടിയവനുമായ ശ്രീമാൻ പത്മ യോനി സിദ്ധർഷീന്ദ്രരോടുകൂടി നിന്നു.

നാനാമണിസ്തംഭശതമായ വിമാനത്തിൽ അവിടെ സ്വയം ഭൂവ് അവന്നു കാണുമാറായി. ദേവസഹസ്രമൊത്തു വപു സ്സാൽ പരി[illegible]ദ്യമാനനായി അവൻ വിളങ്ങിക്കണ്ടു. ഉരുക്കിയ പൊന്നുപോലെയുള്ള രേഖകളാൽ വിചിത്രമായും ആനന്ദ ഭേരീരവത്തോടുകൂടിയും നക്ഷത്രചണ്ഡാംശുവായും വൈ ഡൂര്യസോമാർക്കവിഭൂഷിതാംഗമായും പിതാമഹൻ നിന്നു. പിന്നെ പുത്രരായ പുലഹൻ, പുലസ്ത്യൻ, മരീചി, ഭൃഗു, അംഗിരസ്സ് എന്നിവർ ഋക്സാമവേദോക്തികളാൽ വരപ്രദ നായ ദേവനെ ആ വിമാനത്തിൽ ഇരുന്നു സ്തുതിച്ചു. സ്വയം ഭൂവായ ദേവേശനെ അഗ്നികൾ എല്ലാവരും സാംഗങ്ങളായ വേദങ്ങളും യജ്ഞങ്ങളും മറ്റു ദേവകളും വിശ്വേശ്വരദേവ നെത്തന്നെ സേവിക്കുന്നു. മറ്റു ഭൂതങ്ങളും ആ മഹാനെ സേവിക്കുന്നു. ഈ മഹാത്മാക്കളായ മഹർഷിമുഖ്യന്മാർ, വൈശ്വാനരന്മാർ, അമലോത്ഭവന്മാർ ഈ ദേവപുരോഹി തന്മാരൊക്കെ അവിടെ നിന്നു. അവർ ദേവാസുരയുദ്ധ ത്തിൽ ഉത്സുകരായിരുന്നു. യോഗേശ്വരന്മാർ ആറുപേരും സൂര്യതുല്യന്മാരാണ്. എല്ലാ അംഗങ്ങളിലും ഭൂഷണങ്ങൾ ചാർത്തുന്നവരാണ്. അവർ മറഞ്ഞുനിന്നു നോക്കി. അപ്ര കാരംതന്നെ വാനിൽ നരനാരായണന്മാരും നിന്നു. സമ്പൂർ ണ്ണചന്ദ്രോപമകാന്തിയേന്തുന്നവനും നാലു വേദങ്ങളോടു കൂടിയ നാലു മുഖങ്ങൾകൊണ്ട് ദിക്കുകളിലുള്ള കൂരിരു ട്ടിനെയെല്ലാം പുത്തൻ ശരച്ചന്ദ്രനുദിച്ചവിധം നീക്കിക്കളയുന്ന വനുമാണ് ബ്രഹ്മാവ്.

**54. വാമനാവതാരം - ദേവാസുരയുദ്ധം -** വൈശമ്പാ യനൻ പറഞ്ഞു: "രാജാവേ, പിന്നെ രണ്ടു സൈന്യത്തിലും ഭയങ്കരമായ യുദ്ധം നടന്നു. അവ്യയമായ ഈ മൂന്നുലോക ത്തെയും ഭയങ്കരമായ മുഴക്കംകൊണ്ട് വിറപ്പിച്ചുകൊണ്ടു യുദ്ധം നടന്നു. ഗോമുഖാഡംബരം, ഭേരിയോടുകൂടിയ മുര ജം, ഡിംഡിമം, ത്ധല്ലരി എന്നീ വാദ്യങ്ങൾ ഭയങ്കരശബ്ദ ത്തിൽ മുഴങ്ങിക്കേൾക്കുമാറായി. യുദ്ധമാകുന്ന യജ്ഞം തുമുലവും രോമഹർഷണവുമായി പോർക്കളത്തിൽ മഹാ ഘോഷമായി. ഈ പോരാട്ടം സ്വർഗ്ഗീയവും ശൂരസമ്മ തവുമായി തുടർന്നു.

യുദ്ധയജ്ഞം നടത്തുന്നവൻ ദൈത്യസത്തമനായ പ്രഹ്ലാദനാണ്. അദ്ധ്വര്യുവായി വിരാജിക്കുന്നത് യുദ്ധയജ്ഞ പ്രവർത്തകനായ വിരോചനനാണ്. ഹോതാവ് നമുചിയാണ്. പ്രസ്തോതാവ് വൃത്രാസുരനാണ്. മന്ത്രങ്ങൾ ദൈത്യ ന്മ ാരാണ്. ഇങ്ങനെയാണ് യജ്ഞകർമ്മത്തിൽ നിർവ്വാഹക ന്മാർ. പിന്തുണയ്ക്കുന്നവർ വിക്രമംകൊണ്ടു മുന്തിയവരായ പിതൃക്കളാണ്. ആ യജ്ഞത്തിൽ സംയുഗത്തിൽ ഉപാ സകനായി ബാണനനുണ്ട്. ഐന്ദ്രം, പാശുപതം, ബ്രാഹ്മം, സ്ഥൂണാകർണ്ണം, സുദുർജ്ജയം എന്നീ മന്ത്രങ്ങൾ അനു ഹ്ലാദൻ ജപിച്ചതോടെ ഒത്തുചേർന്നു. യജ്ഞത്തിലെ ഉൽ ഗാതാവ് മയനാണ്. ശ്രീമാനായ അവൻ ശത്രുഭയങ്കരനായി നിന്നു. അലറുന്ന ആ ദൈത്യശ്രേഷ്ഠൻ ദേവസൈന്യത്തെ പിളർന്നു. യജ്ഞത്തിൽ ബ്രഹ്മാവായത് ദ്യുതിമാനായ രാജാവാണ്. ജപ്യഹോമങ്ങളോടൊത്തവനായ ആ മഹാ സുരൻ അങ്ങനെ ബ്രഹ്മത്വവും നിർവ്വഹിച്ചു. വൈര മാകുന്ന കൊള്ളിയെരിച്ച് രണാഗ്നി ഘോരമായി ജ്വലിച്ചു. സുരാധ്യനായ വിഷ്ണുവിന്ന് അസുരന്മാരാണ് ഹോമി ക്കുന്നത്. ബഹളം, ശംഖനാദങ്ങൾ, മഹാഭേരീസ്വനങ്ങൾ എന്നിവ തുമുലമായി ഉൽഘോഷിച്ച് സുബ്രഹ്മണ്യൻ നടത്തി. ബലനും ബലകനും മഹാസുരനായ പുലോമാവും പ്രശസ്തവും സമവുമായി നന്നായി സത്രം നടത്തി. കല്മാ ഷദണ്ഡവിമലവിപുലരഥപംക്തികൾ യൂപങ്ങളായി. ഫല മേറിയ രണാദ്ധ്വരത്തിൽ കർണ്ണനാളീകനാരാചവത്സദന്തോ പബൃംഹികൾ, തോമരം, വിശേഷപ്പെട്ട വില്ലുകൾ എന്നിവ സോമകലശങ്ങളായി, അസ്ഥികളാകുന്ന കലാപങ്ങൾ, പുരോഡാശങ്ങളാകുന്ന മൗലികൾ, ആജ്യമാകുന്ന രക്തം എന്നിവ രണാദ്ധ്വരത്തിൽ ഹോമിക്കുന്നു. ഇദ്ധ്മങ്ങൾ, ശര ങ്ങൾ, വലിയ ഗദ, പരിധി ഇവയും ഹോമിക്കുന്നു.

ഹയഗ്രീവൻ, രാഹു, അസിലോമാവായ കേശിദാനവൻ, വിരോചനൻ, ജൃംഭൻ, വീര്യവാനായ വിപ്രചിത്തി എന്നിവർ ആ മഖത്തിലെ സദസ്യരാണ്. സ്രുവങ്ങൾ തേരമ്പിന്ന് എതിരായ ഇഷുക്കളാണ്. വിൽക്കൊടി, വിൽഞാണ് എന്നി വ വൻമഖത്തിന്ന് സ്രുക്കുകളാണ്. പ്രതിപ്രസ്ഥാതാവിന്റെ കർമ്മം വൃഷപർവ്വാവ് ചെയ്തു.

യജ്ഞത്തിൽ ദീക്ഷിതൻ മഹാബലിയാണ്. അവന്റെ പത്നി വലിയ സേനയാണ്. അവിടെ ദിതിപുത്രനായ ശംബ രൻ ആ അതിരാത്രത്തിൽ യജ്ഞകർമ്മം നടക്കുമ്പോൾ ശാമിത്രംചെയ്തു. ആ യജ്ഞത്തിൽ കാലനേമിയെന്ന മഹാ സുരൻ ദക്ഷിണയായി. അവൻ യജ്ഞകർമ്മത്തിൽ അഗ്നി യെപ്പോലെ വിശ്രുതനാണ്. ദേവസൈന്യത്തിന്റെ ജീവൻ

പോയ ദേഹങ്ങളാൽ ആ യജ്ഞത്തിൽ ദൈത്യനിർമ്മിതമായ സവനം നടക്കുന്നു. ദേവന്മാരുടെ നിണംപോരിൽ ഉഗ്രന്മാരായ ദൈത്യന്മാർ പാനംചെയ്തു അർത്തു. മോദത്തോടുകൂടിയ അവർ രണാദ്ധ്വരത്തിൽ രക്തപാനമാണ് സോമപാനമാക്കിയത്.

പോരിൽ മഹാദൈത്യനായ ബലി ദേവന്മാരെ എപ്പോഴാണോ ജയിക്കുന്നത്, അപ്പോൾ യജ്ഞാവഭൃഥമുണ്ടാകും; അതിൽ സംശയിക്കാനില്ല. മഹാസുരേന്ദ്രപതികൾ, യജ്വാക്കൾ, ബഹുദക്ഷിണർ, വേദവാന്മാർ, വിത്തവാന്മാർ, ദേഹം പോക്കുന്ന രണശൂരർ, മൂന്നു ലോകവും നേടുവാൻ ഉദ്യമിച്ചവർ, യുദ്ധയജ്ഞാഭിദീക്ഷിതന്മാർ, കൃഷ്ണാജിനധരന്മാർ, വ്രതക്കാർ, മുഞ്ജധാരികൾ ഇവരൊക്കെ ഒരേ ഒരു നിശ്ചയത്തോടെ മൂന്നു ലോകവും വെല്ലുവാൻ മുതിർന്നവരാണ്. അങ്ങനെയുള്ള അസുരദാനവദൈത്യന്മാർ ഉച്ചത്തിൽ അട്ടഹസിച്ചു. അവരുടെ ശബ്ദം സർവ്വത്ര മാറ്റൊലിക്കൊണ്ടു. നാനാ ആയുധങ്ങളും ഉയർത്തി വെമ്പിപ്പായുന്ന അവർ കൂകിയാർക്കുകയും ആനകൾ ചിന്നം വിളിക്കുകയും തേരുകളുടെ ധ്വനി പൊങ്ങുകയുംചെയ്തു. അങ്ങനെ ഘോരമായ ശബ്ദം മുഴങ്ങി; എന്നുതന്നെയല്ല, ശംഖദുന്ദുഭിഘോഷങ്ങളും അശ്വഹ്രേഷിതനാദവും ഹ്രേഷിക്കുന്ന കുതിരകളോടൊപ്പം ആർക്കുന്ന ദൈത്യരുടെ കൂക്കിവിളിയും പാണിപാദവിക്ഷേപഘോഷങ്ങളും മുഴങ്ങി.

ഉടനെ തേര്, ആനകൾ എന്നിവ പൊൻകോപ്പണിഞ്ഞ് മിന്നൽക്കാറുകൾപോലെ വിളങ്ങിക്കാണുമാറായി. ഋഷ്ടി, വേൽ, ഗദ, കൂർത്ത ശൂലം, വലിയ വേൽ, വെണ്മഴു ഇവ സൈന്യങ്ങൾതോറും ശോഭിച്ചു. പല മട്ടിലുള്ള തേരുകൾ നൂറും ആയിരവും ചേർന്ന് പൊൻമുടിക്കെട്ടുള്ളവ നിരന്നു കത്തുന്ന അഗ്നികൾപോലെ ശോഭിച്ചു. ദാനവരും സുരന്മാരുമായ പടയാളികൾ - എല്ലാവരും ജ്വലിതാഭരാണ്, പൊൻചട്ടയിട്ടവരാണ്, അവർ സന്നദ്ധരായി ആകാശത്തിൽ നക്ഷത്രങ്ങളെന്നപോലെ കാണപ്പെട്ടു. ചിത്രായുധങ്ങൾ എടുത്തും കയ്യുറയിട്ടും കലാപികളായ ഋഷഭാക്ഷന്മാരായ സുരന്മാർ പടത്തലയ്ക്കൽ പ്രശോഭിച്ചു. നാനാവർണ്ണത്തിലുള്ള കൊടികളും മാലയും മാരുതൻ പറപ്പിച്ചു. കൊടിഭൂഷകൾ, വസ്ത്രങ്ങൾ, ചട്ട എന്നിവ രശ്മിയാൽ രശ്മിമാൻ രശ്മിവർണ്ണങ്ങളാക്കിത്തീർത്തു. അതിരറ്റ രണ്ടു കൂട്ടരുടെയും കാലാൾപ്പടകളുടെ വെള്ളപ്പട്ടണിഞ്ഞ മൂർദ്ധാവിനെ രജസ്സ് മൂടിനിന്നു. എല്ലാവരും ദിവ്യായുധാഢ്യരാണ്, ദീപ്തായുധപരിച്ഛദരാണ്. അവർ അന്യോന്യം എതിർപ്പടയുമായി പട എതിർത്തുനിന്നു. എല്ലാവരും ശൈലശൃംഗംപോലെ ഉയർന്നവരാണ്. അപ്പോൾ ചിത്രയോധികളായ ആ ദാനവന്മാരും ദേവന്മാരും തമ്മിൽ പ്രഹരിച്ച് അന്യോന്യം ചിറകുള്ള ദുസ്സഹമായ തീക്ഷ്ണശരങ്ങളാൽ ഏറ്റു. മുൽഗരം, മുസലം, ശൂലം, അയസ്സുണ്ഡം, ഉലൂഖലം, ഇടത്തീയൊത്ത വജ്രങ്ങൾ, വാൾ, മരങ്ങൾ ഇവകൊണ്ട് ആശ്ചര്യവിക്രമരായ ദേവാസുരസൈന്യങ്ങൾ വലിയ പോരാട്ടം നടത്തുമ്പോൾ സാവിത്രനെ വധിക്കുവാൻ ബാണൻ ശരമെടുത്തു. ദിവ്യമായ ശരജാലംകൊണ്ട് അവൻ സുരമുഖ്യനെ മൂടി. മന്ത്രാഹുതമായ അഗ്നിയാൽ, തേജസ്സാൽ, ജ്വലിച്ചു. കടലൊക്കുന്ന ദേവമഹാസൈന്യത്തെ ദൈത്യപുംഗവൻ അമ്പുകൊണ്ട് അർക്കൻ ജലാശയത്തെ, സമുദ്രത്തെയെന്നപോലെ ശോഷിപ്പിച്ചു. വേഗമേറിയ മരുത്തൻ, സാവിത്രൻ, നല്ല വേലെടുത്ത് ദേവേന്ദ്രൻ അദ്രിയിൽ വജ്രംവിട്ട മാതിരി ബാണനിൽ വിട്ടു. കത്തിയെരിയുന്ന കൊള്ളിമീൻ എന്നപോലെ ആ വേല് പാഞ്ഞെത്തുന്ന സമയത്ത് കത്തിയമ്പെയ്ത് അത്ഭുതവിക്രമനായ ബാണൻ രണ്ടാക്കി മുറിച്ചു. ദേവസത്തമനായ സാവിത്രൻ വേൽ മുറിഞ്ഞുവീണതു കണ്ട് ത്വഷ്ടാവ് തീർത്തതും സുതീക്ഷ്ണവും ദാനവമർദ്ദനവുമായ ഖൾഗം, മുനയൂട്ടി വിളങ്ങുന്നതും ഇന്ദുതുല്യം ശോഭിക്കുന്നതും ആശീവിഷോഗ്രപ്രായവുമായ ഖൾഗം എടുത്തു. പോർക്കളത്തിൽ ജ്വലിച്ചുവിളങ്ങുന്ന അതെടുത്ത് ഉടനെ ബാണന്റെ മുമ്പിൽ ആ തേജസ്വി വാളേന്തി നില്ക്കുകയായി. തുടുംകണ്ണനും പെരുംകൂറ്റനുമായ സാവിത്രൻ നില്ക്കുന്നതു കണ്ട് ബലിപുത്രൻ, കോപിച്ചുകൊണ്ട് അലറി. ഉടനെ അർക്കാംശുക്കൾ പോലെയുള്ള അശന്യുഗ്രങ്ങളായ ശരങ്ങൾ, സർപ്പവദനം പോലെയുള്ള തീക്ഷ്ണ ശരങ്ങൾ, ചെവിയോളം വലിച്ചുവിട്ട് ഉറച്ച വില്ലു വലിച്ച് തീയിന്നൊക്കുന്ന ശരങ്ങളെയ്തു. അവ കൈലാസത്തെ കാറുകളെന്നപോലെ സാവിത്രനെ മൂടി. ബലിപുത്രനായ ബാണൻ, ശരങ്ങൾകൊണ്ടു മൂടിയവനായ ആ സുരവരൻ, പിന്തിരിഞ്ഞ് രഥദ്ധ്വജങ്ങളോടെ ഓടിപ്പൊയ്ക്കളഞ്ഞു. സാവിത്രനെ ഓടിച്ച് ബാണൻ ഹർഷത്തോടെ ഘോരമായ വില്ലെടുത്ത് ശക്രന്റെ രഥത്തിന്നു നേരെ ചെന്നു. ബലൻ എന്ന അസുരശ്രേഷ്ഠൻ വലിയ ഗദയെടുത്ത്, ധ്രുവനെന്ന വസുവിന്റെ തലയ്ക്കു വിട്ടു. ആ ധ്രുവന്റെ തോൾ തകർന്നു, പൊന്നണിഞ്ഞ ചട്ടയും തകർന്നു. അത്രയ്ക്ക് ഉഗ്രമായിരുന്നു ഗദാവേഗം. മറ്റു വസുക്കളൊക്കെ ഘോരവും ദിവ്യവുമായ അസ്ത്രരാജിയാൽ കാറുകൾ ആദിത്യനെ എന്നപോലെ ആ ദൈത്യനെ ആഹവത്തിൽ മൂടിക്കളഞ്ഞു. ഉടനെ അമ്പേറ്റ് അർദ്ദിതനായി ദാനവസത്തമനായ ബലൻ ആ തേർത്തടത്തെ വിട്ട് ഗദയോങ്ങി വേഗത്തിൽ എത്തി. ഗദ ചുറ്റിച്ച് ശത്രുക്കളുടെ നേർക്ക് ആ മഹാസുരൻ വിട്ടു. ആ വലിയ ഗദ ദേവന്മാരെ ദിക്കുകളിൽനിന്നു മാറ്റിക്കളഞ്ഞു. ഇന്ദ്രൻ വിട്ട അശനിപോലെ ആ ഗദ ഊക്കോടെ പാഞ്ഞ് മിന്നൽപോലെ എത്തുമ്പോൾ അതിന്റെ ചീറ്റംകേട്ടു വിറച്ച് മഹാരഥന്മാർ തേർവിട്ട് ഊർന്ന് ഓടിപ്പൊയ്ക്കളഞ്ഞു. വന്നുചേരുന്ന, സൂര്യാഭമായും മേഘസന്നിഭമായും എത്തുന്ന, ദേവന്മാരുടെ തേർപ്പട എല്ലായിടത്തും ശരധാര വർഷിച്ചു: ക്ഷുരം, ഭല്ലം, വത്സദന്തം, കൂരമ്പ്, ശിലീമുഖം ഇവ വീണ്ടും തേജസ്വികളായ സുരോത്തമന്മാർ എതിർത്തെയ്തു. വലകൻ ഗദയെടുത്ത് വായ്തുറന്ന് അന്തകതുല്യനായി മിന്നൽപ്പിണരുപോലെ, മറ്റൊരു അഗ്നിയെന്നപോലെ, വാനോർ വില്ല് വലിച്ചെയ്യുന്ന ശരങ്ങളാക്കെ വിഴുങ്ങുന്നമട്ടിൽ ആ ദൈത്യേന്ദ്രൻ മറ്റൊരു സമുദ്രമെന്നപോലെ ദിക്കൊക്കെ സ്വവീര്യത്താൽ ഇരമ്പിപ്പിച്ചുകൊണ്ടു പാഞ്ഞു ചെന്നു. ദൈത്യൻ നാഗങ്ങളെ സിന്ധുവേഗത്താൽ കടൽപോലെ, ഊക്കൻ വൃക്ഷങ്ങളെ കാറ്റുപോലെ, മർദ്ദിച്ചു. ആ ധനുർദ്ധരന്മാരെ ശമിപ്പിച്ച് വസുക്കളോട് എതിർത്തു. അരിന്ദമരായ ആപനും അനിലനും ജ്വലിക്കുന്ന ശരവർഷം കാറുകൾപോലെ വർഷിച്ചു. ആ പരന്തപന്മാർ എയ്ത ദീപ്തമായ ശരൗഘം വാനിൽവെച്ചുതന്നെ അവർ മുറിച്ചു. ആ കർമ്മത്തെപ്പൊറുക്കാതെ അവരോട് ധ്രുവൻ ചെന്നേറ്റ് ശരവർഷങ്ങൾ വെവ്വേറെ പരസ്പരം എയ്തു. മുഖ്യഭിജാത്യരും ശൂരന്മാരുമായ ആ ദേവദൈത്യർ പുകഴ്ന്നവരാണ്. നഖങ്ങളാൽ വ്യാഘ്രങ്ങളെപ്പോലെ കൊമ്പുകളാൽ ആനകളെപ്പോലെ, പരസ്പരം മുറിപ്പെടുത്തി; തേര്, വേല്, അമ്പുകൾ എന്നിവയാൽ പരസ്പരം മുറിപ്പെടുത്തി. ദേഹം പിളർന്നിട്ടും വീണ്ടും അമ്പെയ്തു കീറി അവർ പോരിൽ നിന്നു പോരാടി. പല മാർഗ്ഗങ്ങളും ചുറ്റി വെവ്വേറെ മണ്ഡലങ്ങളും ചുറ്റി, ദൃപ്തരായ അവർ അന്യോന്യം ചൊടിച്ച് മുൽഗരങ്ങൾകൊണ്ട് പരസ്പരം ഹനിച്ചു. വാളുകളാലും പരിചകൾ, ദിവ്യമായ വലിയ വില്ലുകൾ, എന്നിവയാലും അദ്രിസങ്കാശരായ അവർ കയ്യാങ്കളികളും അഭ്യാസങ്ങളും തുടങ്ങി. മാറു വിരിഞ്ഞവരും കൈകൾ നീണ്ടവരും കൈയാംകളിയറിഞ്ഞവരുമായ അവർ ഇരിമ്പുലക്കപോലുള്ള കൈകളാൽ പൊരുതിനിന്നു. അവർ

കൈകൾ വീശി തല്ലും തടവുമായി നിന്നുപോരാടി. വജ്രാദികളെന്നപോലെ തമ്മിൽപ്പോരാടുമ്പോൾ ഭീഷണമായ സ്വരമുണ്ടായി. കൊമ്പുകൊണ്ട് കുംഭികൾ എന്നപോലെയും കൊമ്പാൽ കാളകളെന്നപോലെയും അവർ പരസ്പരം ചൊടിച്ചേറ്റു. മുഹൂർത്തസമയം ബലാകൻ, അടരിൽ വെന്ന ദേവനായ ധ്രുവൻ, വസു തേരുവിട്ട് ഭയപ്പെട്ട് കിഴക്കോട്ട് ഓടിക്കളഞ്ഞു.

**55. വാമനാവതരം - ദേവാസുരയുദ്ധം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ അവിടെ വലിയ പോരാട്ടം ദാരുണമായി നടന്നു. ക്രോധിച്ച നമുചിയും മഹാത്മാവായ ഘരനും തമ്മിൽ ഘോരമായ പോരു നടന്നു. ആ മഹാഭുജന്മാർ പരസ്പരം ക്രോധിച്ചു. ആ മഹാധനുർദ്ധരന്മാരായ അരിന്ദമന്മാർ ദൃഷ്ടികൾ കൊണ്ടു ദഹിപ്പിക്കുമാറ് പരസ്പരം നോക്കി. ദുരാസദവും സ്വർണ്ണം കൊണ്ടു കെട്ടിയതുമായ വലിയ വില്ലിട്ടുലച്ച് ഉയിർ കളയുമാറ് വാശിയോടെ ആ വസൂത്തമൻ പൊരുതി. ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടി മിന്നുന്ന ശരജാലങ്ങൾകൊണ്ട് ദൈത്യരുടെ തേരിന്നുനേരെ ധരൻ ഭാസ്കരപ്രഭ മറച്ചു. ഉടനെ ചിരിച്ച് നമുചി ചാണയ്ക്കുവെച്ചു മിന്നുന്ന ദുസ്സഹമായ ബാണങ്ങൾ ഊക്കിൽ ധരൻെറ നേരെ എയ്തു. മഹാവീര്യനും മഹാബാഹുവും മഹാശക്തനുമായ മഹാരഥൻ. ബലമേറിയ ദൈത്യൻ മൂർച്ചകൂടിയ അമ്പതമ്പുകൾ എയ്തു. തോട്ടികൊണ്ട് ആനയെ എന്നപോലെ അമ്പുകൊണ്ട് തടുക്കപ്പെടുന്നവനായ വസുസത്തമൻ നമുചിയുടെ നേരെ പാഞ്ഞടുത്തു. പോരിൽ പാഞ്ഞെത്തുന്ന അവനെ നമുചി വാശിയോടെ മത്തേഭത്തിനെ മത്തേഭം എന്നപോലെ എതിർത്തേറ്റു. പിന്നെ ഭേരിശതങ്ങളുടെ ആരാവത്തോടെ അവൻ ശംഖുവിളിച്ചു. ഇളകുന്ന കടൽപോലെയുള്ള ആ പട ഹർഷിച്ചിളക്കി. കരടിപോലെയുള്ള അശ്വങ്ങൾ ഹംസവർണ്ണഹയങ്ങളുമായിക്കലർത്തി വസുവെ ദൈത്യന്മാർ പോരിൽ അമ്പെയ്തു മൂടിക്കളഞ്ഞു. വസുദൈത്യന്മാർ തമ്മിൽ ചേർന്നവിധം കണ്ട് ദേവന്മാരുടെ വലിയ പട സ്തംഭിച്ചുപോയി. ക്രോധത്തോടെ കണ്ണുചുവന്ന അവർ പരസ്പരം നോക്കി വ്യാഘ്രങ്ങൾപോലെ അലറി. ആനകൾപോലെ ചിന്നം വിളിച്ചു. വലിയ കാറുകൾപോലെ പരസ്പരം അവർ കൂട്ടിമുട്ടി പോരാടി. തേരുകളും കുതിരകളും തിങ്ങി മത്തേഭങ്ങൾ കലർന്ന് സമാജംപോലെ അതിനെ നോക്കുന്ന മഹാരഥന്മാർ അവർക്ക് ജയം ഇച്ഛിക്കുന്ന രണ്ടു പങ്കിലുമുള്ള ഭടന്മാർ, അതു കണ്ടു മഹാ അസ്ത്രരവത്തോടെ തമ്മിൽ ഏല്ക്കുന്ന അവരുടെ സംരംഭം കണ്ടുനിന്നു. സിദ്ധഗന്ധർവ്വമുനികളും ആ ദേവദാനവന്മാർ പടവെട്ടുമ്പോൾ കണ്ടുനിന്നു. പോരിൽ കൂരമ്പെയ്ത് മുടുന്നവരായ അവർ. അംബരത്തെ ശരജാലം കൊണ്ട് ആ മഹാബലന്മാർ അടച്ചു. അവർ പരസ്പരം കൂരമ്പെയ്ത് കൊല്ലുവാൻ നിനച്ചു. മാരി തൂകുന്ന കാറുകൾപോലെ അവർ കാണേണ്ടവരായി വിളങ്ങി. പൊന്നുകെട്ടിച്ച ബാണങ്ങൾ എയ്തുകൂട്ടുന്ന ആ അരിന്ദമന്മാർ കൊള്ളിമീനുകൾപോലെ ആകാശത്തെ അർക്കാഭമാക്കി മാറ്റി. ആ ദേവദാനവന്മാരുടെ ശരജാലങ്ങൾ വാനിൽ ശരൽക്കാലത്തു മദിച്ച സാരസങ്ങളുടെ നിരപോലെ കാണപ്പെട്ടു. ജീവൻ പോയ ദേവാശ്വങ്ങളുടെയും ദേവഗജങ്ങളുടെയും ദേഹങ്ങളാൽ, കാറുകളാൽ, ആകാശമെന്നമാതിരി ഭൂമി ക്ഷണം കൊണ്ടു മൂടപ്പെട്ടു. പിന്നെ മൂർച്ചയുള്ളതും സൂര്യമണ്ഡലസന്നിഭമായതുമായ ചക്രം നമുചി ധരൻെറ നേരെ വിട്ടു. ധരൻെറ ഉത്തമമായ രഥം. ആ ചക്രം വന്നു പതിക്കുകയാൽ ധ്വജായുധാശ്വങ്ങളോടുകൂടി സൂര്യാംശുസന്നിഭമായി വെന്തു. ചക്രതേജസ്സാൽ വെന്ത ആ ദേവൻ തേരുവിട്ട് ഓടി, തൻെറ ഉന്നതവും സുരക്ഷിതവുമായ മാളികയിൽ ചെന്നിരുന്നു.

ബാഹുവീര്യത്താൽ ഗർവ്വിക്കുന്നവനായ നമുചി എന്ന ദൈത്യപ്രഭു ദേവനെ തോല്പിച്ച് ഓടിച്ച് സ്വന്തം പടയുമായി വീണ്ടും ദേവസൈന്യത്തിലേക്കെത്തി. ത്വഷ്ടാവും മയനും ദേവദൈത്യന്മാരിൽ പുകഴ്ന്നവരാണ്. അവർ തമ്മിൽ ഘോരമായ യുദ്ധം അതിദാരുണമായി നടന്നു. പോരിൽ ഒട്ടേറെക്കാലമായി തമ്മിൽത്തിരക്കുന്ന അവർ തമ്മിൽ ഘോരമായ പോരാട്ടം നടന്നു. ത്വഷ്ടാവ് കൂരമ്പുകൾകൊണ്ട് ബലഗർവ്വിതനായ ദൈത്യനെ, മുന്നൂറു ശരങ്ങളാൽ വിക്രമിക്കുന്നവനെ, ആ വിക്രമി പ്രഹരിച്ചു. ഉടനെ ശിതശരങ്ങൾകൊണ്ടു മയൻ ത്വഷ്ടാവിനെയും എതിർത്തെയ്തു. പൊന്നുകെട്ടിച്ചു തേച്ച് ഏറ്റവും മിന്നുന്ന മുനയുള്ള ശരങ്ങളാൽ എയ്തു. ത്വഷ്ടാവ് എയ്ത അമ്പേറ്റ് ദിതിജോത്തമനായ മയൻ അലറി. ഉടനെ സ്വർണ്ണവും വൈഡൂര്യവും പതിച്ച വിളങ്ങുന്ന വേൽ എടുത്ത് ആ ദേവൻ പോരിൽ ദൈത്യൻെറ നേരെ ചാട്ടിവിട്ടു. ഉഗ്രമായ കാരിരുമ്പുകൊണ്ടുണ്ടാക്കിയ ആ വേൽ. ഇന്ദ്രൻെറ ഇടിവാൾപോലെ ത്വഷ്ടാവ് ചാട്ടിവിട്ടു. സൂര്യാഗ്നിപ്രഭമായ ആ വേലിനെ മയൻ ഉടനെ ഏഴമ്പുകൾ അയച്ചു നുറുക്കിക്കളഞ്ഞു. ത്വഷ്ടാവിൽ. പ്രാണനിൽ കത്തുന്നവിധം കോപത്തോടെ മഹാസുരൻ മയിൽച്ചിറകുവെച്ച ബാണങ്ങൾ വാശിയോടെ എയ്തു. ത്വഷ്ടാവ് ആ ദൈത്യൻെറ സായകങ്ങളെ അറുത്തു. ഊക്കുകൂടിയ. പൊന്നുകെട്ടിച്ച മൂർച്ചകൂടിയ ശരങ്ങൾകൊണ്ട് അവർ വിശപ്പുകൊണ്ടു ചീറ്റുന്ന കുറ്റൻ കാളകളെപ്പോലെയും വ്യാഘ്രങ്ങളെപ്പോലെയും തമ്മിൽ ഏറ്റ് എതിർത്തു പ്രഹരിച്ചു. എതിർത്തു തമ്മിൽ പൊരുതി തമ്മിൽ കൊല്ലുവാൻ അവർ മുതിർന്നു. ക്രുദ്ധസർപ്പങ്ങൾപോലെ അവർ തമ്മിൽ നോക്കി. കൊമ്പാൽ കുംഭീന്ദ്രന്മാർപോലെ തമ്മിൽ എതിർത്തു. വലിച്ചുവിട്ട ശരങ്ങളാൽ അവർ തമ്മിൽ എയ്തു. ഉടനെ വലിയ ഒരു ശോഭിക്കുന്ന ഗദ, രുക്മാംഗദധാരിയായ മയൻ, സർവ്വപ്രാണിഹരമായ ഗദ, ത്വഷ്ടാവിൽ രോഷത്തോടെ വിട്ടു. അവൻ ആ ഗദയാൽ ത്വഷ്ടാവിൻെറ മുഖ്യമായ ഹയങ്ങളെ കൊന്നുകളഞ്ഞു; വജ്രത്താൽ ഇന്ദ്രൻ അദ്രികളെ എന്നപോലെ ആ ക്രുദ്ധൻ അവയെ അറുത്തു വീഴ്ത്തി. പിന്നെ ക്രുദ്ധനായ ആ മഹാദൈത്യൻ പോരിൽ ക്ഷുരയുഗങ്ങൾകൊണ്ട് വീണ്ടും രണ്ടു കടുതീക്ഷ്ണശരങ്ങൾകൊണ്ട് ത്വഷ്ടാവിൻെറ കൊടി നുറുക്കിക്കളഞ്ഞു; സൂതനെ കാലപുരിയിലേക്കയയ്ക്കുകയും ചെയ്തു. ത്വഷ്ടാവ് സൂതനെയും ഹയങ്ങളെയും കൊന്നതു കണ്ട്, സൂതൻ വീഴുകയും അശ്വങ്ങൾ ചാവുകയും ചെയ്തപ്പോൾ. ആ രഥം വിട്ടു കുതിച്ച് വൻവില്ലെടുത്തുലച്ച് പാർത്തട്ടിൽ ഉന്നതമായ പർവ്വതം പോലെ ഉറച്ചുനിന്നു. ഹതസൂതാശ്വരഥനായ രിപു നില്ക്കുന്നതു കണ്ട് ജയശ്രീ സേവിക്കുന്നവനായ മയൻ കത്തുന്ന അഗ്നിപോലെ കാലാന്തകപ്രായനായ മയൻ വില്ലുമായി വന്ന് കാട്ടുതീ കാടിനെ ചുടുന്നവിധം ദേവസൈന്യത്തെ ചുട്ടുപൊട്ടിച്ചു. ത്വഷ്ടാവിൽ ഉഗ്രവും തീക്ഷ്ണവുമായ നാരാചം പതിന്നാലെണ്ണം, മൂർച്ചയേറിയത് എയ്തു. പൊന്നണിഞ്ഞ ആ സായകങ്ങൾ. ആ ദേവൻെറ രക്തം കാലസർപ്പതുല്യമായ ആ സായകങ്ങൾ കുടിച്ചു. അവ ചോരയണിഞ്ഞ് ഭൂമിയിൽച്ചെന്നു വീണു. പാതി മടയിൽക്കേറിയ സർപ്പംപോലെ ശരങ്ങൾ കാണപ്പെട്ടു. ത്വഷ്ടാവ് അങ്ങോട്ടും എതിർത്ത് ജാംബൂനദമണിഞ്ഞ ശരങ്ങൾ എയ്തു. ഉഗ്രമായ പതിന്നാലു നാരാചങ്ങൾ ഉടൽകീറുന്നവിധം എയ്തു. ആ നാരാചങ്ങൾ ഭൂമിയിൽക്കയറുമ്പോൾ ശോഭിച്ചു. അസ്തമിക്കുമ്പോൾ അർക്കനിൽ ചെല്ലുന്ന അംശുക്കൾപോലെ വിളങ്ങി. മയൻ പിന്നെ ത്വഷ്ടാവിനെ മുന്നമ്പുകൾ എയ്തു. വികൃതവും പക്ഷീന്ദ്രവേഗവുമായ ആ ശരം ക്രോധിച്ച് ഉയിർകൊടുക്കു

ന്നതായിക്കണ്ട് ത്വഷ്ടാവ് മയൻ എയ്ത ശരംകൊണ്ട് ദേഹം പിളർന്ന് പോർക്കളം വിട്ടു ലജ്ജിച്ച് ഒഴിച്ചുപോയി. സൂതനെക്കൊന്നപ്പോൾ ത്വഷ്ടാവ് വിഷമറ്റ സർപ്പംപോലെയായി. ത്വഷ്ടാവിനെ വിരഥനാക്കി ദാനവൻ സന്തോഷിച്ചു. പൊന്നു കെട്ടിച്ചതും ഉറപ്പുകൂടിയതുമായ നല്ല വില്ലിട്ടുലച്ചു പോരിൽ ദൈത്യേന്ദ്രൻ കത്തുന്ന അഗ്നിപോലെ നിന്നു.

ബലശാലിയായ പുലോമാവ്, ദൃപ്തനായ ദാനവസത്തമൻ, തേരിൽ ശ്വേതാശ്വനായ വായുവിനോടു നേരിട്ട് എതിർത്തു. സർവ്വഭൂതപ്രാണനെന്നു വിപ്രന്മാർ ഏവനെ വാഴ്ത്തുന്നുവോ, രാവും പകലും ബലംവർദ്ധിക്കുന്ന ആ വായുവിനോടാണ് എതിർക്കുന്നത്. പവനൻ ആ പുലോമാവിന്റെ ചെറുഞാണൊലി കേട്ടു. എന്നാൽ കുംഭിയുടെ സ്വനം മത്തഗജം എങ്ങനെ സഹിക്കും? ദൈത്യന്റെ വില്ലു വർഷിക്കുന്ന അമ്പിനാൽ പത്തു ദിക്കും മൂടി; അർക്കന്റെ രശ്മിയാൽ ആകാശം ലോകം മുഴുവൻ മൂടുന്നവിധം മൂടി. ചോരക്കണ്ണനായ ആ വൃദ്ധൻ ചീറ്റുന്ന സർപ്പത്തെപ്പോലെ ദൈത്യശരത്തെ, വായുവിനെ ഭാസ്വാൻ എന്നപോലെ ചിന്നി.

ദൈത്യന്റെ ചാപത്തിൽനിന്നു പുറപ്പെട്ട ബാണങ്ങൾ, മയിൽച്ചിറകുവെച്ച ബാണങ്ങൾ, പൊൻകടക്കെട്ടുമായി അരയന്നനിരപോലെ മിന്നി. ചാപക്കൊടിയാൽ കൊടിക്കൂറ ഉജ്ജ്വലിച്ചു. ദൈത്യൻ അയച്ച ശസ്ത്രങ്ങൾ എത്തിയതായിക്കണ്ട് അപ്രകാരം തീക്ഷ്ണവ്യോമചരം തീയിൽ ഇയ്യാൻ പാറ്റപോലെ, ദൈത്യൻ, പൊന്നണിഞ്ഞ ശരപാതം ചൊരിഞ്ഞു. അന്തകപ്രായനായി ക്രുദ്ധനായ അവൻ എത്തുന്ന സമയത്ത് മാരുതൻ പ്രാണൻ കളഞ്ഞ് കേറിച്ചെന്ന് ഒമ്പതു ശരങ്ങൾ എയ്തു. അവന്റെ തടവറ്റ ശക്തികണ്ട് സനാതനനായ വായു നല്ല വേഗത്തെയെടുത്ത് സായകോൽക്കരം എയ്തു. മാരുതൻ തേജസ്സടച്ച് ദൈത്യന്റെ ശരൗഘങ്ങളെ നീക്കംചെയ്തു. ദൈത്യന്റെ മേൽ ഇരുപതു മൂർച്ചകൂട്ടിയ ശരങ്ങൾ തൂകി. ദിവ്യതേജസ്സുള്ള പത്തു മരുത്പ്രവരന്മാർ 'നന്ന്! നന്ന്! ' എന്ന് ഉടനെ സിംഹനാദം മുഴക്കി. രോമാഞ്ചമഞ്ചുന്ന തുമുലമായ ഘോഷം ഉയരുമ്പോൾ ദിതിജന്മാരായ പൗലോമന്മാർ ക്രോധിച്ചു പാഞ്ഞുചെന്നു. അവർ ചെന്നപ്പോൾ അവനെ മുഖ്യമായ ശരങ്ങൾകൊണ്ട് മൂടി. മഴക്കാർ ശൈലത്തെ വാരിവർഷംകൊണ്ടു മൂടിയതുപോലെയായി. ക്രുദ്ധന്മാരായ ഏഴു മഹാരഥന്മാർ വായുവിനെ മർദ്ദിച്ചു; പ്രളയകാലത്ത് ഏഴ് ഉഗ്രഗ്രഹങ്ങൾ ചന്ദ്രനെ എന്നവിധം ബാധിച്ചു. ഉടനെ ആനത്തുമ്പിക്കൈപോലെയുള്ള വലതുകൈ, നാനാരത്നവിഭൂഷിതമായ വലതുകൈ, മാരുതൻ പൊക്കി. ആ ദൈത്യരുടെ മൂർദ്ധാവിൽ ആ വീര്യവാൻ പ്രഹരിച്ചു. ആ ഏഴു മഹാരഥന്മാരും വായുവിന്റെ പ്രഹരമേറ്റ് ചത്തു. പ്രാണൻപോയാലും കൊള്ളാം, ഇവനെ വിടുകയില്ലെന്ന ഭാവത്തിൽ പുലോമാവ് മാരുതന്റെ നേരെ ഒമ്പതു ശരങ്ങൾ പ്രയോഗിച്ചു. ദർപ്പത്തോടെ നില്ക്കുന്ന മാരുതനെ വധിക്കുവാൻ സാദ്ധ്യമല്ലെന്നും അവൻ കണ്ടു. പുലോമാവ് എയ്ത, കത്തിജ്ജ്വലിക്കുന്ന ശരം നിനയാതെതന്നെ മടങ്ങി ആ വമ്പനായ ദാനവന്റെ തേജസ്സിനെ തകർത്തു കളഞ്ഞു. മുടിയിൽ ചോരചിന്നി ഗൈരികത്താൽ ആർദ്രമായ അദ്രിപോലെ ശോഭിക്കുന്ന അവൻ ചട്ടയും കൈയും പൊട്ടി ഭൂമിയിൽ വീണ് ആനക്കൂട്ടം തകർത്തു ചിന്നിയ പൂത്ത വൃക്ഷങ്ങൾപോലെയായി. ആ വമ്പനായ ദാനവന്റെ തകർന്ന ദേഹത്താൽ ഉടനെ പൊടിപറക്കുന്ന രൗദ്രരൂപമായ പുഴ ഒഴുകി; പോർക്കളത്തിൽ രക്തം ചാടി ഭീരുക്കൾക്ക് ഭയങ്കരമായി വിളങ്ങി. ദേവന്മാരുടെയും ദൈത്യന്മാരുടെയും രക്തംപാടി നനഞ്ഞ് പോർക്കളം പല മാതിരി രൗദ്രമായിത്തീർന്നു. ഗതസത്വരായി യക്ഷരാക്ഷസഖേചരന്മാർ ഒത്തുകൂടി. കൊടിക്കൂറ, ഉപാസംഗം, രഥം, ധ്വജം, കുംഭാതകർന്ന കുംഭീന്ദ്രന്മാർ അണിഞ്ഞ രത്നങ്ങൾ പൊൻകടക്കെട്ടുള്ള തിഗ്മനാരാചരാജികൾ അമരാസുരന്മാർ എയ്ത വിഷപ്പാമ്പുകൾപോലെയുള്ള ശരങ്ങൾ, തോമരം, കത്തി, നാരാപം, വേൽ, വാൾ, വെണ്മഴു, എന്നിവ പൊന്നു കെട്ടിച്ച ഗദ, മുസലം, പട്ടസം, കനകാംഗദം, കേയൂരം, മണികുണ്ഡലം, ചട്ട, കൈയുറ, ഹാരങ്ങൾ, ശോഭയുള്ള പതക്കം, അസ്ത്രവും തേരുമില്ലാതെ ചത്തുകിടക്കുന്ന ദൈത്യന്മാർ, അങ്ങനെ നൂറും ആയിരവും രഥധ്വജങ്ങൾ വീണതും ആനയും കുതിരയും തേരും നശിച്ചതും ചേർന്ന പോർക്കളം ദേവദൈത്യന്മാർക്കുചേർന്ന കർമ്മത്താൽ ശോഭിച്ചു.

പിന്നെ ആയിരം പൗലോമരെന്ന അസുരന്മാർ വായുവിനെ ആക്രമിച്ചു. അനവധി ആയിരം ദാനവന്മാർ വായുവിനെ പ്രഹരിച്ചു. ചുറ്റും അമ്പെയ്യുന്ന അവർ ദുഃഖിപ്പിക്കുന്ന മാരുതൻ വിളങ്ങി. അപ്പോൾ അതിൽ എണ്ണൂറു ദൈത്യന്മാരെ പ്രഭുവായ മാരുതൻ അടിച്ചുകൊന്നുകളഞ്ഞു. വഴിയുണ്ടാക്കി മഹാരഥനായ സുരശ്രേഷ്ഠൻ ഒന്നലറി. ഇന്നും വിസ്തീർണ്ണമായി വാനിൽ ആ വഴി അങ്ങനെതന്നെ കാണുന്നുണ്ട്. വായുരഥം എന്ന പേരിൽ അതു സിദ്ധന്മാർ ആകാശത്തു കാണുന്നു.

ഹയഗ്രീവൻ എന്ന വീര്യവാനായ ദൈത്യൻ പൂഷാവിനെ നോക്കി ഉച്ചത്തിൽ സിംഹനാദം മുഴക്കി. സ്വർണ്ണാലങ്കാരമണിഞ്ഞു വിളങ്ങുന്ന പെരുംവില്ലിട്ടുലച്ച് പൂഷാവിനെ ആ ദൈത്യൻ ക്രോധരക്താക്ഷനായി നോക്കി. ശരങ്ങളെ കൈകൊണ്ട് എടുക്കുമ്പോഴും, തൊടുക്കുമ്പോഴും വിടുമ്പോഴും വലിക്കുമ്പോഴും അവന്ന് അതിൽ ഇടയൊന്നും കണ്ടില്ല. ഇടവും വലവും വലിച്ചെയ്യുന്ന ദാനവേന്ദ്രന്റെ വില്ലു ചുറ്റിക്കുന്ന കൊള്ളിമീൻ എന്നപോലെ ഏറ്റവും വട്ടത്തിൽ ദീപ്തമായി. അവൻ എയ്യുന്ന പൊൻകടക്കെട്ടുള്ള നിശിതശരങ്ങൾ, ചാണയ്ക്കിട്ട ശരങ്ങൾ, ദിക്കും അർക്കരശ്മിയും മൂടിക്കളഞ്ഞു. ഉടനെ പൊൻകടക്കെട്ടുള്ള മൂർച്ചകൂട്ടിയ ശരോൽക്കരം വാനിൽ കൂട്ടമായി പായുന്നതു കാണപ്പെട്ടു. ഗിരികൂടാഭമായ വില്ലിൽനിന്ന് എത്തുന്ന നല്ല ശരങ്ങൾ വരിവരിയായി ആകാശത്തിൽ പരുന്തിൻനിരപോലെ കാണപ്പെട്ടു. കഴുച്ചിറകുമായി ചാണയ്ക്കിട്ട് നല്ല പൊന്നണിഞ്ഞ കൂർത്തു ശക്തിയേറിയ ശരങ്ങൾ ആ ദിതിജൻ വിട്ടു. ഉടനെ ഊക്കോടെ വില്ലുകൊണ്ടെയ്ത നല്ല പൊന്നണിഞ്ഞ അമ്പുകൾ പൂഷാവിന്റെ ദേഹത്തിൽ ചിന്നി; പൊന്നണിഞ്ഞ അവ വാനിൽ ശോഭിച്ചു. വർഷകാലത്ത് മിന്നാമിനുങ്ങുകൾ പറക്കുന്നമാതിരി വിളങ്ങി. ചാണയ്ക്കുവെച്ച മൂർച്ചകൂട്ടിയ ശരങ്ങൾ പൂഷാവിന്റെ ദേഹത്തിൽ മഴക്കാലത്ത് പർവ്വതത്തിൽ വർഷപാതംപോലെ വന്നുവീണു. ആ ദൈത്യൻ പൂഷാവെ ശരവൃഷ്ടികൊണ്ടു മൂടി; മഴക്കാർ മലയെ വാരിധാരകൊണ്ടുമൂടിയമാതിരി മറച്ചു. ഉടനെ പൂഷാവായ ദേവന്റെ ബലവീര്യപരാക്രമങ്ങൾ, വ്യവസായം, സത്വം, എന്നിവ ദേവകൾ അത്ഭുതത്തോടെ കണ്ടു. ആഴിമേൽനിന്ന് എത്തുന്നവിധം വരുന്ന ശരവൃഷ്ടിയെ പൂഷാവ് കണക്കാക്കിയില്ല. ആ ദൈത്യനിൽ പാഞ്ഞുകയറി പൊന്നണിഞ്ഞതും ഉച്ചമായ നാദംകൂട്ടുന്നതുമായ പൂഷാവിന്റെ വില്ല് വികൃതമായവിധം വട്ടത്തിലായി; ഇന്ദ്രന്റെ അശനിപോലെ വിളങ്ങി. ഉടനെ ആകാശം മൂടിയവിധം ശരങ്ങൾ പോകുന്നതു കണ്ടു. പൊൻകടക്കെട്ടുള്ള അവ പൂഷാവിൽനിന്നുയരുന്നവയായിരുന്നു. പൂഷാവിന്റെ വില്ലിൽനിന്ന് അമ്പുകൾ പൊങ്ങി ആകാശംമൂടി. ഉടനെ ആകാശത്തിൽ ശത്രുക്കൾ അയയ്ക്കുന്ന ശരസമൂഹങ്ങളുമായി അവ കൂട്ടിമുട്ടി തകർന്നുവീണുകൊണ്ടിരുന്നു. പൊൻകടക്കെട്ടും കങ്കച്ചിറകുവെച്ചതുമായ ശരങ്ങൾ വീണ്ടും

വീഴുന്നതായും അംബരം മൂടി യുദ്ധത്തിൽ കാണപ്പെട്ടു. പൂഷാവ് മൂർച്ചയേറിയ ശരങ്ങളാൽ ഹയഗ്രീവനെ മൂടി. സൂര്യനെക്കാൾ ശോഭിക്കുന്ന പേരുകൊത്തിയ ദിവ്യപ്പൊൻ ചിത്രമായ ശരങ്ങൾ പ്രയോഗിച്ചു ഉടനെ ദാനവൻ ഉഗ്രമായ ശരങ്ങളെ, അമർഷിയും ബലവാനും ഉഗ്രനുമായ ദാനവൻ ജ്വലിക്കുന്ന അഗ്നിപോലെ എയ്തു. പോരിൽ പൂഷാവിൻെറ കൊടിയും കൊടിക്കൂറയും ധനുസ്സും കുതിരയുടെ അമി ക്കയറും കടിഞ്ഞാണും ഹയഗ്രീവൻ അറുത്തുകളഞ്ഞു. നല്ല ബാണങ്ങൾകൊണ്ട് നാലു കുതിരകളെയും വധിച്ചു. തേജസ്വിയായ സാരഥിയെയും അവൻ തേർത്തട്ടിൽനിന്നു വീഴ്ത്തി. പൂഷാവിനെ പോരിൽ ഹയഗ്രീവൻ വിരഥനാക്കി. പൂഷാവ് അവൻെറ രഥം ഉപേക്ഷിച്ച് ഓടിക്കളഞ്ഞു. തോല്പി ച്ചുവിട്ട പൂഷാവ് പിന്നെ യുദ്ധരംഗത്തു നിന്നില്ല. മൃത്യു വിൻെറമുഖത്തുനിന്നു രക്ഷപ്പെട്ട പൂഷാവ് ഇന്ദ്രൻെറ രഥ ത്തിന്നടുത്തെത്തി.

വീണ്ടും അവിടെ ആശ്ചര്യകരമായ ഒരു പോരാട്ടം നടന്നു. ചെയ്തതിനെതിർചെയ്ത് ഉഗ്രമായ പോരാട്ടം ശംബരനും ഭഗനും തമ്മിൽ നടന്നു. ഏഴുനിഷ്കം വലുപ്പ ത്തിൽ പന്ത്രണ്ടുമുഴം നീളമുള്ള വില്ല് ഞാണുലച്ച് അശനി പോലെ വലിയ ഒച്ചയുണ്ടാക്കുന്നതും ഭാരം താങ്ങുന്നതു മായ ചാപം വലിച്ച് തേരിൻെറ അച്ചുതണ്ടുപോലുള്ള ശരങ്ങളാൽ പ്രഹരിച്ചു. ചുണ്ടും കണ്ണും ചുവന്നവനും യോഗ വിത്തുമാണ് ശംബരൻ. അവൻ ഭയപ്പെടുത്തുന്ന എല്ലാ ദേവസൈന്യങ്ങളും ഭയപ്പെട്ട് കടൽത്തിരകൾപോലെ ഇളകി. വിരൂപാക്ഷനായ ആ ഭീഷണൻ എത്തുന്നതു കണ്ട് ചുണ്ടു വിറച്ച് ഭഗൻ വെമ്പലോടെ അവനെ പിളർന്നു. മഹേഷ്വാ സനായ ഭഗൻ ദിവ്യമായ വില്ലെടുത്തുലച്ച് ശരജാലത്താൽ മൂടി ദൈത്യഗണങ്ങളെ ചിന്നി. അടുത്ത്, ക്ഷണത്തിൽ എയ്യുന്ന ദൈത്യനോട് ഭഗൻ ഏറ്റു; ആനയോട് ആന എന്നപോലെയും കാളയോട് കാള എന്നപോലെയും ഏറ്റു. ഭാരം താങ്ങുന്ന ശക്തമായ ചാപങ്ങൾ എടുത്ത് അവർ തമ്മിൽ പ്രയോഗിച്ച് മൂടി. പോരിൽ കൂരമ്പെയ്ത് അവർ മുറിച്ചു. പോർക്കളത്തിൽ അവർ തമ്മിലുള്ള രണം ഭയങ്കര മായി. വമ്പരായ ശംബരഭഗന്മാർ തമ്മിൽ അപ്രമേയവും ഭയങ്കരവുമായ പോരാട്ടമുണ്ടായി. പിന്നെ ആഞ്ഞുവലി ച്ചെയ്ത മൂർച്ചകൂടിയ ശരങ്ങളാൽ ഇരിമ്പിൻപട്ട തമ്മിൽ ത്തമ്മിൽ പൊട്ടിച്ച് പിളർന്നു. സർവ്വാംഗവും മുറിവേറ്റ് ചോര ചാടി പരസ്പരം നോക്കിക്കാണുന്ന ആ രഥികൾ രണ്ടുപേരും വല്ലാത്ത ദുർമ്മദരാണ്. കൂരമ്പെയ്തു മുറിക്കുന്ന അവർ നോക്കുവാൻ അരുതാത്തവിധം ഭയങ്കരന്മാരായി. അസുരൻ ഭഗനെ പേരിൽ നാരാചനിര എയ്തു. ആ ചോരക്കണ്ണൻ, കാലാന്തകയമോപമൻ, മഹോരഗത്തെ വാനിൽവെച്ച് പ്രഹ രിക്കുന്ന ഗരുഡൻ എന്നപോലെ ശംബരൻ, ആഞ്ഞ് എഴു ത്താണിയമ്പുകൾ എയ്തു. ആഞ്ഞ് എയ്ത് ഭഗൻ ആ നാരാചങ്ങളെ ആകാശത്തുവെച്ചുതന്നെ അറുത്തു. ശൈലാ ഭനും ജ്വലിക്കുന്നവനും അഗ്നിസമാഭനുമായ ഭഗനെ അറു പത്തിനാലു ശരങ്ങൾ ദാനവൻ എയ്തു. പൊന്നുകെട്ടിച്ച് ചാണയ്ക്കുവെച്ച് ഊക്കേറുന്ന ശരങ്ങൾ ദാനവൻ എയ്തു. ഓട്ടേറെ സമയം ആ യുദ്ധം സമനിലയിൽ തുടർന്നുനടന്നു. പിന്നെ ശംബരൻെറ മായകളാൽ ആകാശം കാണാത്ത മട്ടായി. കൈകളാൽ വില്ലുവലിച്ചൂന്നി പോരിൽ നില്ക്കുന്ന അവൻെറ വില്ലിൻെറ ശബ്ദം ഇടിവെട്ടുന്നവിധം കേൾക്കു മാറായി. ഭഗൻെറ അശ്വങ്ങളെ വലിയ പോരാട്ടത്തിൽ അവൻ വധിച്ചു. സൂതനെയും അവൻ വധിച്ചു. മഴപെയ്യുന്ന കാറുപോലെ നൂറുശരങ്ങൾ അവൻെറ ദേഹത്തിൽ എയ്തു. അവൻെറ ദേഹത്തിൽ മുറിവുപറ്റാതെ രണ്ട് അംഗുലം പോലും ഉണ്ടായിരുന്നില്ല. ശംബരൻ അത്രമാത്രം ഭഗനെ മുറിവേല്പിച്ചിരുന്നു. അത്ഭുതം! ദൈത്യൻ വിട്ട ദിവ്യാസ്ത്രം അസ്ത്രത്താൽ ഭഗൻ നിർത്തി. മായാവിയായ ശംബരൻ മായപ്പോരാൽ അസ്സപർവ്വതമായി നിന്നു. മായയുടെ ലാഘ വശക്തികൊണ്ട് ശംബരദൈത്യൻ ഭഗനെ വഞ്ചിച്ച് ഭഗൻെറ അശ്വത്തോടുകൂടിയ രഥത്തിൽ ശരവർഷങ്ങൾ പൊഴിച്ചു. സഹസ്രമായനായ ശംബരൻ ദേവപ്പട മുടിക്കുവാൻ സന്നദ്ധ നായി. വളരെ ശരങ്ങളേറ്റു മൂടപ്പെട്ട ശംബരൻ ചൈതന്യം കെട്ടമട്ടിൽ വീണ്ടും കാണപ്പെട്ടു. ഉടനെ വീണ്ടും നൂറു പാടായി ആ അദ്രിസന്നിഭൻ പൊരുതി. അപ്പോൾ ദിഗ്ഗ ജേന്ദ്രനിൽക്കയറി ആ മഹാബലനെ വീണ്ടും കണ്ടു. ആ മഹാബലൻ പിന്നെ ചെറുവിരൽപ്രായനായി. ഉടനെതന്നെ അവൻ പർവ്വതതുല്യനായി. ശ്രീമാനായ അവൻ പെരുംകാർ പോലെയായി. ആ ശ്രീമാൻ ചുറ്റും കാണുമാറ് ഉയർന്നു. ഉടനെ അവൻ എല്ലാ ഭാഗത്തും എത്തിനിന്നു. അങ്ങനെ ആ ദേവസൈന്യത്തെ ആ ഭീമദർശനൻ ഭയപ്പെടുത്തി. ആ ദേവന്മാർ സിംഹത്തെക്കണ്ട മാനുകൾപോലെ ഭയപ്പെട്ട് ഓടുവാൻ തുടങ്ങി. പിന്നെ വളരെ പൊക്കത്തിൽ അവൻ വേറെ ദേഹമെടുത്തു ദിക്കു മുഴുവൻ മുഴക്കുന്ന ഘോര നായ അവൻ മേൽപ്പോട്ട് പൊങ്ങുന്നു. ആകാശത്തിൽച്ചെന്ന് ഇന്ദ്രനെപ്പോലെ അവൻ വർഷിക്കുന്നു. പ്രളയക്കാർമേഘം പോലെ ഭൂമി മുഴുവൻ നിറയുന്നമാതിരി പ്രളയാഗ്നിയായി വന്ന് ആ ഭീമപരാക്രമൻ നൂറുശിഖയായി, നൂറുവഴി ദേവ ന്മാരെ ചുട്ട് ചാമ്പലാക്കുന്നു. മുഹൂർത്തംകൊണ്ട് ഉടനെ ശതശീർഷനും ശതോദരനുമായി മലയായി ഉയരുന്നു. പിന്നെ ആകാശത്ത് സ്തംഭമായി ശതശൃംഗാദ്രിപോലെ കാണുന്നു. മറ്റുള്ള ആദിത്യന്മാരും സാദ്ധ്യന്മാരും വിശ്വേദേവ കളും പല ദിവ്യാസ്ത്രങ്ങളും വിട്ടു എന്നാൽ അവയെല്ലാം ആ മഹാസുരൻ വിഴുങ്ങിക്കളഞ്ഞു. പൊരുതിക്കൊണ്ടി രിക്കുന്ന ആ അസുരശ്രേഷ്ഠൻ പോരിൽ തേരോടുകൂടെ ഗന്ധർവ്വനഗരംപോലെ അവിടെതന്നെ മറഞ്ഞു. ഉടനെ ഭീമവിക്രമരായ ദേവന്മാർ ഭയപ്പെട്ട് മേല്പോട്ടുനോക്കി. പോരിൽ മായാവിയും ചിത്രയോധിയുമായ ശംബരദൈ ത്യനെ നോക്കി. ദാനവേന്ദ്രഭയത്രസ്തനായി മഹാഭാഗനായ ഭഗൻ തേർ വിട്ടോടി ഇന്ദ്രനെ ശരണംപ്രാപിച്ചു. ആ ദേവനെ ജയിച്ച് പ്രതാപവാനായ ദാനവേന്ദ്രൻ, മഹാപ്രഭൻ തേജസ്സേറിയ അഗ്നിയുടെ സമീപത്തേക്കെത്തി. ഉഗ്രമായ വാക്കാൽ ബലി ക്രുദ്ധനായി പാവകനെ തർജ്ജിക്കുക യായി, ‘ഇതാ ഞാൻ നിൻെറ മൃത്യുവാകുന്നു’ എന്നു പറഞ്ഞ് അവൻ മറഞ്ഞു. ഇതിന്നിടയ്ക്ക് മഹാബലനായ, ബ്രാഹ്മണേന്ദ്രനായ സോമൻ ചെന്നെത്തി. മഹാബലനായ സോമൻ തൻെറ ശീതാസ്ത്രത്താൽ പോരിൽ ദൈത്യപ്പെരും പടയെ ഹനിച്ചു. ദ്യുതിയേന്തിയ നക്ഷത്രഗണം ചേർന്ന് ആ കൈലാസശിഖരോപമൻ ദാനവരെ നോക്കി, ദണ്ഡേ ന്തുന്ന അന്തകോപമരായ ദാനവരെ വധിച്ചു. തേർക്കൂട്ട ങ്ങളെയും അശ്വവൃന്ദങ്ങളെയും പ്രഹരിച്ചുവീഴ്ത്തി. ശ്രീമാ നും യുഗാന്തകാലാഭനുമായ ആ ബലവാൻ ദൈത്യരിൽ ചുറ്റി. പൊറുക്കാത്തവനായ നിശാകരൻ തൻെറ തുടയുടെ കാറ്റാൽ തേർനിരകളെ ചുട്ടെരിച്ച് കാട്ടുതീപോലെ അസുര ന്മാരെ നശിപ്പിച്ചു. തേരിൽനിന്ന് രഥികളെ, ആനമേൽനിന്ന് ആനക്കാരെ, അശ്വത്തിൽനിന്ന് അശ്വികരെ മർദ്ദിച്ചു; ഭൂമി യിൽനിന്ന് പത്തിയെയും മർദ്ദിച്ചു. കുളിരാൽ ചുറ്റുന്ന വൃക്ഷൗഘം കാറ്റുപോലെ മർദ്ദിച്ചു. വലിയ തേജസ്വിയായ ചന്ദ്രൻ ദാനവരുടെ വൻപടയെ മഥിച്ചു. ശത്രുക്കളുടെ രക്തത്താൽ അവൻെറ അസ്ത്രം ചോരപുരണ്ട് പശുഘ്നാതി യായ രുദ്രൻെറ പിനാകംപോലെയായി. യുഗാന്തകോപമനും ശ്രീമാനുമായി ബലി ദൈത്യരിൽ ചുറ്റി. വീണ്ടും ഓടുന്ന വലിയ പടയെ ആട്ടിപ്പായിച്ചു. മൃത്യുവിനെപ്പോലെ ചന്ദ്രൻ

എത്തിയതു കണ്ട് ഭടന്മാർ ആശ്ചര്യപ്പെട്ടു. തമോഹരനായ ചന്ദ്രൻ ഏതേതിടം തന്റെ ശിശിരാസ്ത്രം വിടുന്നുവോ, അതാതിടം ദൈത്യസൈന്യം പോർക്കളത്തിൽ ഉടഞ്ഞു പോയി. തന്റെ ബലത്തോടുകൂടിയ അവൻ ദൈത്യ സൈന്യത്തെ പിളർന്നു. വായ്തുറന്ന അന്തകനെപ്പോലെ ദൈത്യസൈന്യത്തെ വിഴുങ്ങുമാറ് അവൻ ചുറ്റി. അപ്രകാരം ഭീമകർമ്മാവായ അവൻ അസ്ത്രമെടുത്ത് മഹാരണത്തിൽ ആ ചന്ദ്രൻ എത്തുന്നതുകണ്ട് ദൈത്യരുടെ ഇടയിലുള്ള ചന്ദ്രനെന്നും സൂര്യനെന്നും പേരുള്ള ദൈത്യന്മാർ പന പോലെയുള്ള വില്ലുകൾ എടുത്തുവലിച്ച് ശക്തിയായി മഴ പെയ്യുന്ന കാറുകൾ എന്നപോലെ ശരംകൊണ്ട് ചന്ദ്രനെ മൂടി. പിന്നെ സൂര്യനെന്നു പേരായ അസുരൻ വലിച്ചുല യ്ക്കുന്ന വില്ലുകളുടെ വലിയ ശബ്ദഘോഷം മുഴക്കി. ദിക്കുകളിൽ ശബ്ദംവന്ന് അലച്ചു. ശബ്ദിക്കുന്ന വലിയ കുംഭിവരന്മാർ, ഹ്രേഷിക്കുന്ന വാജികൾ, മുഴങ്ങുന്ന ഭേരീ ശംഖങ്ങൾ ഇവകൊണ്ടൊക്കെ വലിയ ബഹളമായി. പോരി നുവന്ന് ഏറ്റവരും സംരബ്ധരും ജയാർത്ഥികളും, പുകഴ്ന്ന വരുമായ അവർ, തൊഴുത്തിൽ കാളകൾ എന്നപോലെ, തമ്മിൽ എതിർത്തേറ്റു. അമ്പെയ്തു തലകൾ പോരിൽ വീഴ്ത്തുന്ന സമയത്ത് വാവിൽ ശിലാവൃഷ്ടിപോലെയായി. രണ്ടണികളിലും കുണ്ഡലങ്ങൾ, തലപ്പാവ്, പൊന്മാല എന്നിവ യണിഞ്ഞ് പോർക്കളത്തിൽ, താഴെ വീഴുന്ന ശിരസ്സുകൾ കാണപ്പെട്ടു. അമ്പേറ്റ് അറ്റ ദേഹങ്ങൾ, വില്ലെടുത്ത കൈ കൾ ഹസ്താഭരണങ്ങളോടെ ചോരയണിഞ്ഞ് അറ്റുവീണു കൊണ്ടിരുന്നു. ചട്ടയിട്ട ദേഹങ്ങൾ, മിന്നുന്ന തുടകൾ, വിളങ്ങുന്ന കുണ്ഡലം ചാർത്തുന്ന ചന്ദ്രകാന്തിയുള്ള മുഖ ങ്ങൾ, ചുറ്റും ആന, കുതിര, കാലാൾനിരയുടെ മൃത ദേഹങ്ങൾ - എന്നിവയാൽ ഒരു മുഹൂർത്തംകൊണ്ടു ഭൂമി നിറഞ്ഞു. ശസ്ത്രമാകുന്ന മിന്നൽ വിളങ്ങുന്ന വലിയ വിൽ ക്കാറ്റിന്റെ ഇരമ്പലും വാഹനങ്ങളുടെ നിർഘോഷവും ചേർന്ന് ഇടിവെട്ടുന്നവിധം ആ യുദ്ധം ഏറ്റവും ബഹളമായി. ചോരയാകുന്ന നീരൊഴുകി ഭീഷണമായി വാനവർക്കും ദാനവർക്കും പോർക്കളത്തിൽ പോരു നടന്നു."

**56. വാമനാവതാരം - ദേവാസുരയുദ്ധം -** വൈശമ്പാ യനൻ പറഞ്ഞു: "രോമാഞ്ചമഞ്ചുന്ന ആ മഹാബഹളമായ യുദ്ധം നടന്നുകൊണ്ടിരിക്കെ, വാശിയോടെ സുര ന്മാരും അസുരന്മാരും തമ്മിൽ ശരവർഷങ്ങൾ ചൊരിഞ്ഞുനിന്നു. അമ്പേറ്റ് വേദന സഹിക്കാതെ ആനകൾ ചിന്നംവിളി മുഴക്കി. കുതിരപ്പുറത്തിരിക്കുന്നവർ ചത്തുവീണപ്പോൾ പട ക്കുതിരകൾ പത്തുദിക്കിലേക്കും പാഞ്ഞുപോയി. ശരം കൊണ്ടു വേദനപ്പെട്ട് മറ്റു ചില കുതിരകൾ ചാടിവീഴുക യായി. ദേവദാനവന്മാരുടെ ഗജാശ്വരഥയോദ്ധാക്കൾ ആ യുദ്ധക്കളത്തിൽ പരസ്പരം പോരാടിക്കൊണ്ടിരിക്കെ, പര സ്പരം ശരപ്രയോഗങ്ങൾചെയ്തു. പോരാടുന്ന സന്ദർഭ ത്തിൽ, കരതലഘോഷംമൂലവും ചാപദ്ധ്വനിമൂലവും ഒന്നും അറിയാത്തമാതിരിയായി. അമ്പും വേലും ഗദയും വാളും പ്രയോഗിച്ച് പരസ്പരം സൈന്യങ്ങൾ കൊന്നൊടുക്കി, പര ന്തപാ! കൈകൾ, തലകൾ, വില്ലുകൾ, എന്നിവ പോർക്ക ളത്തിൽ ഓരോരിടത്ത് ഉതിർന്നുവീണുകിടക്കുന്നതു കാണു മാറായി. ദേവദൈത്യന്മാരുടെ വധം മുറയ്ക്കു നടന്നു. ആന, കുതിര, തേർക്കൂട്ടം എന്നിവ ഭൂമിയിൽ നശിപ്പിക്ക പ്പെട്ടവയുടെ സംഖ്യ പറയുവാൻ വിഷമമാണ്. ഗദ, വാൾ, മൂർച്ചകൂട്ടിയ ഭല്ലം, കത്തി എന്നിവകൊണ്ട് വളരെ യോദ്ധാ ക്കളും വളരെ ആനകളും കുതിരകളും കൊല്ലപ്പെട്ടു. രക്ത പ്പുഴ തിരയടിച്ച് സൈന്യങ്ങൾക്കിടയിൽ മുടിയാകുന്ന ചണ്ടി യുമായി ഒഴുകി. ഹാ! ഹാ! എന്ന മഹാഘോഷം യോധ ന്മാരുടെ ഇടയിലുണ്ടായി. ദാനവന്മാർ ഹനിക്കുന്ന ദേവ കൾക്ക് മഹായുദ്ധത്തിൽ, ആ ദേവാസുരമഹായുദ്ധത്തിൽ, ഉണ്ടായ കാഴ്ച, മഹാരൗദ്രവും, വികൃതവും, ഭീഷണവുമാ യിരുന്നു.

ആ വലിയ യുദ്ധത്തിൽ 'വിഷ്വക്സേനനെന്ന മഹാര ഥനായ സാദ്ധ്യനെ വിരോചനൻ എന്ന രക്താക്ഷൻ എയ്തു. അവൻ എത്തുന്നതു കണ്ടപ്പോൾ സുരാവൃതനായ വിഷ്വക്സേനനെന്ന ദേവശ്രേഷ്ഠൻ അമേയാത്മാവ്, സ്ഥാനാ ന്തരത്തിൽ എയ്തു. സാദ്ധ്യൻ, എയ്ത ശരമേറ്റ് അടികൊണ്ട ആനയെപ്പോലെ ക്രോധംകൊണ്ട്, യാഗത്തിൽ അഗ്നിയെ ന്നപോലെ വിരോചനൻ ജ്വലിച്ചു. വില്ലുവലിച്ച് എയ്യുന്ന ഏഴു ദീപ്തബാണങ്ങളാൽ ഉടനെ വിഷ്വക്സേനനെ ദാനവോ ത്തമൻ പിളർന്നു. ശക്തിയായി ദാനവൻ ആഞ്ഞെയ്ത എയ്ത്തേറ്റ് ആ സുരോത്തമൻ ഉടനെ മോഹാലസ്യപ്പെട്ടു. ആ പ്രഭു ധ്വജത്തിൽ ചാരിനിന്നു; ഉടനെ ഒന്നാശ്വസിച്ച് ആ സാദ്ധ്യൻ വലിയ വില്ലുലച്ച് ദൈത്യന്മാരുടെ ഇടയിൽ നിന്ന് പോരിന്നൊരുങ്ങി. ബലവാനായ വിരോചനൻ എല്ലാ യിടത്തും പൊരുതി കുരമ്പുവിട്ടു. ആ ദേവസൈന്യമിട്ടി ളക്കുന്ന വിരോചനൻ പോർക്കളത്തിൽ പൊരുതുമ്പോൾ ദാനവേന്ദ്രന്റെ ബഹളമായ ശബ്ദം മേഘഗർജ്ജനംപോലെ കേൾക്കുമാറായി. ദേവസൈന്യത്തെ മുടിച്ചുവിടുന്ന ആ ഭയങ്കരൻ ഗർജ്ജിച്ച് ശക്തിയായി ശിലാവർഷവും ഇടിത്തീ മിന്നലും പടർത്തി. ശരവർഷംകൊണ്ട് എല്ലാ ദിക്കിലും ദാനവൻ ശരമുയർത്തി. ദേവസൈന്യത്തെയെല്ലാം ഓടിച്ചു. അവർ ഭയപ്പെട്ടു പാഞ്ഞ് ഓടിക്കളഞ്ഞു. തേരിൽനിന്ന് രഥീന്ദ്രന്മാരും ഓടി; കുതിരകളിൽനിന്ന് കുതിരക്കാരും ഓടി. നിലത്തുനിന്നു പൊരുതുന്ന കാലാളുകളും ഓടി. ഇടിവെട്ടുന്നമാതിരിയുള്ള ചെറുഞാണിന്റെ ശബ്ദംകേട്ട് സൈന്യങ്ങളൊക്കെ ഭയപ്പെട്ടു പോരിൽ പിൻവാങ്ങി. വിരോ ചനനെ ഭയപ്പെട്ടു തേരിൽനിന്ന് രഥീന്ദ്രന്മാരും കാലാൾ ക്കൂട്ടവും ശചീപതിയായ ദേവന്റെ സമീപത്തിലെത്തി. വിഷ്വക്സേനൻ എന്ന സാദ്ധ്യന്റെ ചുറ്റും പാദരക്ഷകന്മാ രായ പതിന്നാലായിരം ദേവന്മാരെ ആ മഹാബലൻ കൊ ന്നൊടുക്കി. കുതിരക്കൂട്ടവും ആനക്കൂട്ടവും തേർക്കൂട്ടവും പത്തികളും ഇവയിൽ കടന്നു കൊലചെയ്ത് അവൻ പോരാടി. പക്ഷംവിരിച്ചു പറക്കുന്ന പരുന്തിനെപ്പോലെ ആ പട ചുറ്റുമെത്തി. ആ മഹാബാഹു സൈന്യം പിളർന്ന് തല കൊയ്തുവീഴ്ത്തി. കുതിരക്കാരും കാലാൾകളും ശേഷിച്ച തേരുകളും വിഷ്വക്സേനനോടുകൂടി വിരോചന നോട് ഏറ്റു. ഗദ, വാൾ, പരിച, പരിഘം, കത്തി, തോമരം ഇവയോടുകൂടി എത്തുന്ന അവനെ കണ്ട് അവർ ആർത്തു. പിന്നെ വാൾ കൈയിലെടുത്ത് വലിയ വേഗതയോടെ ദാനവൻ പോരിൽ മഹാരഥന്മാരുടെ തലയും വില്ലുകളും അറുത്തുവീഴ്ത്തി. തേര്, ആന, കുതിര എന്നിവയുടെ നിരയിൽ ബലവാനായ വിരോചനൻ ഇരുപത്തൊന്നടവു കളും കാട്ടി സഞ്ചരിച്ചു. ചുറ്റൽ, മേൽച്ചുറ്റൽ, പാഞ്ഞേറ്റം, ചാട്ടം, പിൻചാട്ടം, ഓട്ടം, ചാടിവീഴൽ, ഉയരൽ എന്നിവ ദാനവൻ മുറയ്ക്കു കാണിച്ചു. വമ്പനായ ദാനവൻ വാളു കൊണ്ടു വീശി വീഴ്ത്തിയ ചിലർ ആർത്തു ചട്ട പിളർന്നു വീണു ചത്തുപോയി. ആനപ്പുറത്തിരിക്കുന്നവരെ കൊന്ന് വമ്പനായ ദൈത്യൻ തണ്ടെല്ലു തകർത്തുവിട്ട ദേവന്മാരുടെ ആനകൾ വിരണ്ടോടി; ദേവപ്പടകളെത്തന്നെ ചവിട്ടിയരച്ചു. വാനിൽവെച്ച് ദൃഢചാപങ്ങളാൽ അറുക്കപ്പെട്ട പല തോമര ങ്ങളും ചാപങ്ങളും ആനക്കാരും അവരുടെയൊക്കെ തല കളും മന്നിൽ വീണു പരന്നു. ആനകളെയും കുതിര കളെയും പിന്നോട്ടോടിച്ച് മഹാബലൻ വാൾകൊണ്ട് സൂത രെയും രഥികളെയും വെട്ടി. വീണ്ടും ദിക്കു മുഴുവൻ ഓടുന്ന പേരുകേട്ട വീരന്മാരായ ദേവന്മാരെ, ചിത്രമാർഗ്ഗ

ങ്ങൾ കാട്ടി വിസ്മയിക്കുന്നവരെ ചുറ്റി; കാലുകൊണ്ട് ചിലരെ തട്ടി. മറ്റു ചിലരെ അടിച്ചു തകർത്തു. വാളുകൊണ്ട് ചിലരെ വെട്ടി; ചിലർക്കു ഭയം വളർത്തി. ഊരുസ്തംഭം പെട്ട് ചിലർ ഭൂമിയിൽ വീഴുകയായി. മറ്റു ചിലർ ദൈത്യരെക്കണ്ടു പേടിച്ചു പ്രാണൻ വിട്ടു.

ഇപ്രകാരം മഹാദാരുണമായി മഹായുദ്ധം നടക്കുമ്പോൾ തേര്, ആന, അശ്വം, കാലാൾ എന്നിവയുമായി വിണ്ണോർ നശിക്കുന്ന സമയത്ത് കുജംഭൻ എന്ന ദാനവശ്രേഷ്ഠൻ പോരിൽ ആദിത്യനാശനനായി, യുദ്ധത്തിൽ കാളയോട് എതിർക്കുന്ന കാളപോലെ പൊരുതി. മലപോലെയുള്ള ആ മത്തവാരണവിക്രമൻ പല തീക്ഷ്ണമായ ശരങ്ങളാൽ ശത്രുസൈന്യങ്ങളെ അറുത്തുവിട്ടു. ദേവസൈന്യസഹസ്രങ്ങളും തേരുകളും യുദ്ധത്തിൽ അവൻെറ അമ്പിൻെറ നേരെ ഏറ്റ് കേറുവാൻ പറ്റാത്തവിധമായി കുഴങ്ങി എല്ലാ ഭൂതങ്ങളോടുംകൂടി ആർത്തു. ദിക്കുകളൊക്കെ കൂരിരുട്ടിൽ മുഴുകി. ക്രൂരവും ദാരുണവുമായ പരാജയം ദേവന്മാർക്കു വന്നുകൂടി. ഉത്തമവിക്രമനായ അംശൻ കുജംഭൻെറ പതിനായിരം ആനസൈന്യത്തെ സംഹരിച്ചു. ചത്തുവീഴുന്ന ആനപ്പടയെ ദാനവനായ കുജംഭൻ കണ്ടു. ഗദയെടുത്തു തേർത്തട്ടിൽനിന്ന് ആ അരിന്ദമൻ ഇറങ്ങി. കാരിരുമ്പുകൊണ്ടുണ്ടാക്കപ്പെട്ടതും കനത്തതുമായ ഗദ കൈയിലെടുത്തു പാഞ്ഞ് ആനപ്പടയിൽ വായ്തുറന്ന അന്തകനെപ്പോലെ ചെന്നു. ശക്തനായ അവൻ പേരിൽ ചുറ്റി. ഗദയാൽ ആനകളെ അടിച്ചു കൊന്നു. ബലവാനായ ദാനവശ്രേഷ്ഠൻ കുജംഭൻ, ഗദയെടുത്ത് ഒരു ഗജസംഹാരം നടത്തി. കൊമ്പൊടിച്ചും കുംഭികളെ മസ്തകം തകർത്തും എണ്ണിയെണ്ണി പലതിനെയും ചതച്ചുവിട്ടു. കുജംഭൻ സംഹരിക്കുവാൻ തുടങ്ങിയപ്പോൾ ആനകൾ പല ദിക്കിലേക്കും പാഞ്ഞുപോയി. കുജംഭൻെറ മന്ത്രിമാർ, ഘോരവിക്രമന്മാരായ ദാനവന്മാർ, കൂർത്ത എഴുത്താണിയമ്പു വിട്ട് ഗജയോധന്മാരെ മഥിച്ചു. ക്ഷുരം, ക്ഷുരപ്രം, ഭല്ലങ്ങൾ, പാതഞ്ജലികൾ, എന്നിവ എയ്തു തലകൊയ്ത് ആ ദാനവോത്തമൻ അലറി. വീഴുന്ന തലകളാൽ നഭഃസ്ഥലം നിറഞ്ഞു. കല്ലു വർഷിക്കുന്നവിധം, ആകാശത്തുനിന്ന് തലകൾ വീണു. തോട്ടിയേന്തി ആനക്കഴുത്തിലിരിക്കുന്നവർ തല പോയതറിഞ്ഞില്ല. തലപോയ കരിമ്പനക്കുറ്റിപോലെ ആനപ്പുറത്തിരിക്കുന്നതായി കാണപ്പെട്ടു. പാഞ്ഞെത്തുന്ന അംശൻെറ മഹാഗജത്തെ അസുരോത്തമൻ ചൊടിച്ച് ഒരൊറ്റ ശരമെയ്തു. ഗജം പിന്തിരിഞ്ഞ് ഓടിക്കളഞ്ഞു. ആനപ്പടയെ ഇപ്രകാരം അണഞ്ഞ് ദാനവോത്തമനായ കുജംഭൻ മുഖ്യമായ സൈന്യത്തെ കൊന്നു; ബലവത്തരനായ അവൻ ഗദകൊണ്ട് അടിച്ചുകൊന്നു. കുജംഭൻ ആഞ്ഞടിച്ച വലിയ ഗജങ്ങൾ അദ്രികൾ എന്നവിധം വീഴുന്നതായി ദേവകൾ കണ്ടു. കുജംഭൻെറ മാർഗ്ഗത്തിൽ വലിയ ആനകൾ തകർന്നുപോയി; ഇന്ദ്രൻ വജ്രംകൊണ്ടു തകർത്ത പർവ്വതങ്ങൾ പോലെ. മൂർത്തിയെടുത്ത അന്തകനെപ്പോലെ അവനെ ദേവകൾ കണ്ടു. ഗജങ്ങൾ സിംഹത്തിൻെറ മുമ്പിൽ മറ്റു മൃഗങ്ങൾ എന്നവിധംചിന്നിച്ചിതറി. അവൻ ആനകളുടെ രക്തത്തിൽകുളിച്ച് ഗദയുമേന്തി വായ്തുറന്ന് രൗദ്രരൂപനായി, ക്രുദ്ധനായി, ഭയങ്കരനായി, വിളങ്ങി; പണ്ടു പ്രളയകാലത്ത് പ്രജാക്ഷയത്തിൽ ഭഗവാനെന്നവിധം അവൻ വിളങ്ങി. ഗദയാൽ പോർക്കളത്തിൽ കളിക്കുന്ന മഹാ അസുരൻ ഗോപന്മാർ വടിയാൽ പശുക്കളെയെന്നപോലെ ആനകളെ ഓടിച്ചു. ക്രോധിച്ചു കാലദണ്ഡേന്തിയ കാലനെപ്പോലെ ദേവന്മാരെല്ലാം ഭീമവീര്യനായ കുജംഭനെ ദർശിച്ചു. മേലാൾ ചത്തവയും ഗദാപ്രഹരമേറ്റും അമ്പുകൊണ്ടു മുറിഞ്ഞവയുമായ കുംഭികൾ പോർക്കളത്തിൽ കുജംഭൻെറ ഗദാവേഗം സഹിക്കാതെ പെരുംപടയെ ചവിട്ടിമെതിച്ച് ഓടി. കൊടുംകാറ്റു കാറുകളെ എന്നപോലെ ഗദയാൽ ആനകളെ പ്രഹരിച്ചുതകർത്ത് ആ ദൈത്യൻ പോർക്കളത്തിൽ കാലസംവർത്തകാഗ്നിപോലെ നിന്നു."

**57. വാമനാവതാരം - വൃത്രോൽക്കർഷം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ സൈന്യങ്ങളൊക്കെ ദേവേന്ദ്രൻെറ ആജ്ഞപ്രകാരം ദൈത്യന്മാരുടെ പടയിൽ ഭൈരവാരവമാർത്തുകൊണ്ട് പാഞ്ഞുകയറി. അതിരറ്റതും ദുരാസദവുമായ ആ ദേവസൈന്യപ്രവാഹം തേരുകളും ആനകളും കുതിരകളും ചിന്നി ശംഖഭേരികൾ മുഴക്കി ദുഷ്പാരമായി പൊടിപറപ്പിച്ച് വന്നെത്തുന്ന പടക്കടലിനെ, വാവിൻനാൾ പൊങ്ങിയ കടൽപോലെ എത്തുന്നത്, അനന്തവും ആശ്ചര്യവും അവിശ്വാസ്യവും അത്ഭുതവുമായി. തേര്, ആന, കുതിര, കാലാൾ എന്നിവയൊത്ത് എത്തുന്ന സൈന്യസമുദ്രത്തെ, യുദ്ധത്തിൽ ശക്തനായ കുജംഭൻ കൈയൂക്കുകൊണ്ട് തടഞ്ഞുനിന്നു. മേരുശൃംഗംപോലെ അചലനായ കുജംഭൻ ദേവന്മാരുടെ പടക്കടലിനെ ഗദകൊണ്ട് തടുത്തു. അവൻ തടുത്തപ്പോൾ ആ പട ഒന്നുഴന്ന് ഉത്സാഹംകെട്ട മാതിരിയായി. അപ്രകാരം ദാരുണമായ വലിയ പോരു നടക്കുമ്പോൾ, മഹാത്മാക്കളായ അവർ പൊരുതിക്കൊണ്ടു നില്ക്കുമ്പോൾ, ദൈത്യനന്ദനനായ അസിലോമാവ് ഇന്ദ്രസേനയെ പ്രഹരിച്ചു. ശക്തനായ അസിലോമാവ് ദാനവാധിപനാണ് സുരസൈന്യത്തിന് ധൂമകേതുപോലെ ഉയർന്നവനാണ്. കൂരിരുൾക്കൂട്ടത്തെ അർക്കൻ എന്നപോലെ ദേവസൈന്യത്തെ അവൻ ആട്ടിയോടിച്ചു. സഹസ്രരശ്മിപോലെയുള്ള ദാനവേന്ദ്രൻെറ ഉത്തമമായ രഥം കാർപോലെ സുരസേനയിൽ ശരവർഷം തുടങ്ങി. ദീപ്തമായ ബാണാംശുക്കളുടെ നിരകൊണ്ട് തപിക്കുന്ന ഘോരവിക്രമനും രൗദ്രനും ക്രൂരനും ദുരാധർഷനും ദുരാപനുമായ അവൻ ദേവകളെ ഗ്രസിക്കുന്നവിധം പൊരുതിനിന്നു. ഉഗ്രശരനും ഉഗ്രമുഖനുമായ മഹാബലൻ വലിയ ഒരു കൊമ്പനാനയുടെ പുറത്തിരുന്ന് ദേവകളുടെ തലകൾ കൊയ്തുകൂട്ടുകയായി. സുരസൈന്യത്തെ ഗ്രസിക്കുന്ന അവൻ ശരമാകുന്ന ദംഷ്ട്രയുള്ള പ്രതാപവാനാണ്. വാളാകുന്ന നാവുള്ളവനും ചക്രഹസ്തനും വില്ലാകുന്ന വായ് കാട്ടുന്ന മഹാസുരനും ശ്രീമാനും വെണ്മഴുപോലെയുള്ള നഖമുള്ളവനും മൃദംഗംപോലെ ബഹളമായ ആരവമുള്ളവനുമാണ്. ആ ദാനവശ്രേഷ്ഠൻ പുലിപോലെ ബലവാനായി പോർക്കളത്തിൽ നില്ക്കുന്നു. ഞാണിരമ്പി ഇടിവെട്ടുന്നവിധം അമ്പെയ്യുന്നവനും കീർത്തിമാനും ബലവാനും വില്ലാകുന്ന മിന്നൽപ്പിണർ ചേർന്നവനും മറ്റൊരു വലിയ കാറുപോലെയുള്ളവനും ഇക്ഷ്വസ്ത്രാബ്ധിമഹാഘോരനും ബാഹുഗ്രാഹനും ദുരാസദനും വില്ലാകുന്ന തിരത്തള്ളലും അമ്പാകുന്ന ചുഴിയുമുള്ള വലിയ കയംപോലുള്ളവനും ഗദാസിമകരനും രൗദ്രനും ജ്യാവേലനും ശിഖവാച്ചവനും പത്തിയാകുന്ന മീനോടുകൂടി വമ്പനായി ആർത്ത് കൂക്കിവിളിക്കുന്നവനുമായ അവൻ, വളരെ തേരും ആനയും കാലാൾകളും കുതിരപ്പടയും ചേർന്ന് ഊക്കോടെ പോരിൽ അരിവീരരായ രഥിമുഖ്യരോടൊത്ത ദേവസൈന്യത്തെ, ദാരുണനായ ആ ദാനവേശ്വരൻ ഒഴുക്കിവിട്ടു. ശ്രീമാനായ ആ ദൈത്യശ്രേഷ്ഠൻ, മഹാബലൻ, അടരിൽ ഏർപ്പെട്ടതായി വാനവരൊക്കെ കണ്ടു. ശുദ്ധജാംബൂനദാഭനായ അവനെ, സന്നദ്ധനായി പൊരുതുന്ന അവനെ, അഗ്നി എന്നപോലെ കണ്ടു. തേജസ്സുകൊണ്ട് ഉജ്ജ്വലിക്കുന്ന മദ്ധ്യാഹ്നാർക്കനെ എന്നപോലെ വിളങ്ങുന്ന അവനെ നോക്കുവാൻപോലും ഭൂതൗഘങ്ങൾക്ക് കഴിയാതെയായി. വലിയ ഉണക്കക്കാട് വേനൽക്കാലത്ത് എപ്രകാരം തീയെരിക്കുന്നുവോ, അപ്രകാരം

ദൈത്യൻ സുരന്മാരെ തേജസ്സാൽ ചുട്ടെരിക്കുകയായി. ദേവന്മാരും ദൈത്യന്മാരും തമ്മിൽ സൈന്യത്തെ പരസ്പരം ദാരുണമായി മർദ്ദിച്ചു. കൂടിനില്ക്കുന്ന അത് എങ്ങും ആകുലമായി. ബലവാന്മാരായ ശൂരന്മാർ ഗജം, അശ്വം, തേര് എന്നിവയിലിരുന്ന് ആര്യമായ ബുദ്ധിയെടുത്ത് മഹാരണം ഭയങ്കരമായി. ആ യുദ്ധം ഏറ്റവും ബഹളമായി, രോമഹർഷണമായി. ദേവദാനവയുദ്ധത്തിൽ ചോര പേറായവിധം പോരുനടന്നു. ദിക്കുകളൊന്നും പേടിച്ചുഴലുന്ന അവർ അറിയാതെയായി. ദാനവന്മാർക്കുള്ള പല ശസ്ത്രാഘാതവും അറിയാതെയായി. അന്യോന്യം ദൃഢമായി അവർ കൂടിക്കലർന്ന് കൊന്നു. ശസ്ത്രപാണികളായ അവർ തൻെറയും അന്യൻെറയും ആൾക്കാരെ തിരിച്ചറിയാത്തമട്ടായി. ഒരു ശൂരൻ മറ്റൊരു ശൂരൻെറ മുടിക്കെട്ടിൽ പിടികൂടി ചുണ്ടുകടിച്ച മുഖത്തോടു കൂടി തലവെട്ടുന്നു. കൈകളാലും വജ്രമൊക്കുന്ന ഉഗ്രമായ മുഷ്ടികളാലും വീരന്മാർ പോരിൽ, അസ്ത്രം ഒരിടത്തുവെച്ച് പരസ്പരം പ്രഹരിക്കുന്നു. യോധപ്രാണഹരവും ഘോരവും സ്വർഗ്ഗദ്വാരം തുറക്കുന്നതും സങ്കുലവും തുമുലവും ഭീഷണവുമായ യുദ്ധം നടക്കുന്ന സമയത്ത് അശ്വം അശ്വത്തിനെയും, കുംഭി കുംഭിയെയും, ഭടൻ ഭടനെയും കൊല്ലുവാൻ പാഞ്ഞെതിർത്ത് എത്തി ഉടനെ വധിച്ചു. അസുരന്മാരും സുരന്മാരും വിക്രമാഢ്യരും മഹാരഥരുമാണ് അവർ. അവർ പോരിൽ പ്രാണനെഹോമിച്ച് പരസ്പരം നിഹനിച്ചു. മുടിചിന്നി, ചട്ടപൊട്ടി, തേരുപോയി, വില്ലുമുറിഞ്ഞ് കൈകാലുകളാൽ ദേവന്മാരുമായി ദാനവന്മാർ പൊരുതുകയായി. ഇന്ദ്രൻ മൂർച്ചകൂടിയ ഭല്ലം പോരിൽ എയ്തുവിട്ടു. അത് അവൻെറ വിൽക്കൊടി മുറിച്ചുവീഴ്ത്തി. പിന്നെയും മൂർച്ചകൂട്ടിയ ബാണശതങ്ങളെ പോരിൽ ആ ദാനവേന്ദ്രൻെറ നേരെ ഊക്കോടെ വിട്ടു. അവൻെറ ദേഹത്തിൽ എയ്ത ശരം വായുവേഗത്തിൽ പാതിമെയ്യിൽ കുന്നിൽ പാമ്പുകൾ എന്നപോലെ ചെന്നുകയറി. രക്തം ചാടിക്കുന്ന ആ ശരങ്ങൾ ദേഹത്തിൽ ചെന്നേറ്റ അവൻ, ധാതുക്കൾ പ്രവഹിക്കുന്ന മേരുപർവ്വതംപോലെ, മഹാഭുജനായ ദൈത്യൻ വിളങ്ങി. അസിലോമാവ് കോപത്തോടെ വേറെ വലിയ ഒരു വില്ലെടുത്ത്, പൊൻകടക്കെട്ടുള്ള തീക്ഷ്ണമായ ശരങ്ങളെ എയ്തുവിട്ടു, മർമ്മം തോറും സർപ്പവിഷത്തീപോലുള്ള അവയെ എയ്ത് മലയെ കാർമേഘമെന്നപോലെ ദേഹത്തെ മൂടി. വീണ്ടും അന്തകസന്നിഭമായ ശരം എയ്തുവിട്ടു. നല്ല കടക്കെട്ടുള്ളതും അർക്കാഭമായതും പോരിൽ അപ്രതിമവുമായ ശരം എയ്തു. ഭീമകർമ്മാവായ അവൻ യുദ്ധത്തിൽ എയ്ത ആ ശരമേറ്റപ്പോൾ ദേവൻ മോഹാലസ്യപ്പെട്ട് നിലത്തുവീണു. സൂര്യൻ വീണാൽ എന്തായിരിക്കും കഥ! അതുപോലെ ആകാശവും ഭൂമിയും ഉഴന്നുപോയി. അവൻെറ പരിവാരത്തെയെല്ലാം പോരിൽ മഹാസുരൻ വധിച്ചു. മുപ്പത്തോരായിരം യോധന്മാരെയാണ് ദാനവൻ കൊന്നുകളഞ്ഞത്. ദീപിക്കുന്ന ശൈലമെന്നപോലെ അവൻ ജയശ്രീയോടെ വിളങ്ങി. ഘോരമായ ചാപവുമായി അവൻ ശക്രൻെറ രഥത്തിന്നുനേരെ ചെന്നു.

അപ്രകാരം ആ മഹായുദ്ധത്തിൽ പടയോടുകൂടി അശ്വിനീസുതന്മാർ ശക്തനായ, ദേവാരിയായ വൃതനോടു പൊരുതി. വില്ലും അമ്പും വാളും ഏന്തി പോരിൽ ജീവൻകളയുമാറ് അശ്വിമാരോട് ആ ദൈത്യൻ ഏറ്റ് നിശ്ചലനായി. ആ ശൈലാഭൻ നിന്ന് ശത്രുക്കൾക്ക് രോമാഞ്ചമുണ്ടാക്കുന്നവിധം ശംഖുവിളിച്ചു. ജ്യാഘോഷംകൊണ്ടും താലനാദത്താലും ഭൂതസഞ്ചയത്തെ വിറപ്പിച്ചു. ഉടനെ രോമാഞ്ചമണിയുമാറ് ശംഖനാദം വീണ്ടും കേട്ടു. യക്ഷരാക്ഷസ ദേവന്മാർ വൃത്രൻെറ അട്ടഹാസവും കേട്ടു. ഗദ, വാൾ, തോമരം, ശൂലം, വലിയ വേൽ, വെണ്മഴു എന്നിവ യക്ഷരാക്ഷസന്മാരുടെ ഹസ്തങ്ങളിൽ പ്രശോഭിച്ചു. ആ ഭയങ്കരന്മാർ വിട്ട ശൂലം, വേൽ, വെണ്മഴു എന്നിവയും വൃത്രൻ ഭീ[illegible]ഘോരാരാവം മുഴക്കുന്നതുമായ ഭല്ലം തൂകി നുറുക്കികളഞ്ഞു. ശര[illegible]ങ്ങൾ ആകാശത്തിലും ഭൂമിയിലും എയ്തു. നിന്ന് ആർക്കുന്ന ചന്തമേറിയ ദേവന്മാരുടെ ദേഹങ്ങളിലും എയ്തു. വൃതൻ വിട്ട ശരങ്ങളേറ്റ് യക്ഷരാക്ഷസഗണങ്ങളുടെ ദേഹവും തലകളും അറ്റുവീഴുന്നത് കാണുമാറായി. ഉടനെ വലിയ ഒരു രക്തമഴ ഭൂമിയിൽ ചൊരിഞ്ഞു. ഗദാപരിഘമേറ്റ ദേവന്മാരുടെ ശരീരത്തിൽനിന്ന് ഒഴുകുന്ന രക്തത്താൽ ഭൂമിയിൽ രക്തവൃഷ്ടി ഉണ്ടായി. ശരൗഘം വന്നു മൂടി കടുവിക്രാന്തനായ വൃത്രനെ കാർക്കൂട്ടത്താൽ മറയ്ക്കപ്പെട്ട സൂര്യബിംബംപോലെ എല്ലാവരും കണ്ടു. തീക്ഷ്ണാംശുവായ അർക്കനെപ്പോലെ സുരന്മാരെ തപിപ്പിക്കുന്ന അവൻ അശ്വിമാരിൽ ക്രോധത്തോടെ മർമ്മം കീറുന്ന ശരങ്ങളെ ചൊടിച്ചെയ്തു. അമ്പേറ്റ് അർദ്ദിച്ചാലും നാനാമട്ടിൽ ആർക്കുന്ന അസുരേന്ദ്രനിൽ മോഹം എന്നത് സംഗരത്തിൽ ദേവന്മാർ കാണുകയുണ്ടായില്ല.

പരിഘം, തോമരം, വലിയ ഗദ, ശൂലം, വെണ്മഴു എന്നിവ ആ മഹാരഥന്മാർ വർഷിച്ചു. അവർ അർദ്ദിപ്പിക്കുകയാൽ ശക്തനായ വൃത്രൻ ചൊടിച്ച് കൂരമ്പെയ്തു ആ സത്യവിക്രമൻ ത്രസിപ്പിച്ച ദേവന്മാർ മഹാസ്ത്രങ്ങൾ വിട്ട് വൃത്രാസുരഭയാർദ്ദിതരായി ഘോരമായി ആർത്തസ്വരമുണ്ടാക്കി. ഗദ, വേൽ, ഋഷ്ടി, പരിഘം, ശൂലം, അശനി, എന്നിവ വിട്ട് കടുത്ത വില്ലെടുത്ത് ത്രസിപ്പിച്ച് വടക്കോട്ടു നീങ്ങി. ഗദ, ശൂലം, വേൽ എന്നിവയേന്തി മാർവിരിഞ്ഞ മഹാഭുജൻ, വൃത്രൻ, ചരാചരങ്ങളെ ത്രസിപ്പിച്ച് പോരിൽ ചരിച്ചു. അതിൽ മഹാബാഹുവായ ഒരുത്തൻ, ഖൾഗശൂലധരനും പ്രഭുവുമായവൻ, പോരിൽ നിസ്തുല്യനായ വൃത്രദൈത്യനിൽ വില്ലെടുത്ത് വേഗത്തിൽ മദിച്ച ആനപോലെ പാഞ്ഞുകയറി. പാഞ്ഞെത്തുന്ന അവനെക്കണ്ട്, മത്തഹസ്തീന്ദ്രതുല്യനായ അവനെക്കണ്ട്, പള്ളയ്ക്ക് അസുരേന്ദ്രനെ മൂന്നു വത്സദന്തങ്ങൾ എയ്തു. ഏറ്റവും എയ്ത്തേറ്റ വില്ലാളിയായ അവൻ അതിവിക്രമൻ ബലവാൻ ഗദായുദ്ധവിചക്ഷണൻ, ഗദയെടുത്തു. ഭയങ്കരമായ കാരിരുമ്പുഗദയെടുത്ത് അശ്വിയെ പാഞ്ഞുചെന്ന് ആ വീര്യവാൻ പ്രഹരിച്ചു. അശ്വി ഉടനെ വലിയ ഉറപ്പുള്ള ദീപ്തമായ ശൂലമെടുത്ത് രോമഹർഷണത്തോടെ ഊക്കിൽ വൃത്രദൈത്യനിൽ വിട്ടു. ഗദായുദ്ധവിശാരദനായ അവൻ ശൂലം ഗദകൊണ്ട് ഉടച്ചുകളഞ്ഞു; ഗരുഡൻ സർപ്പത്തെ എന്നവിധം പാഞ്ഞുചെന്ന് അശ്വിയെ അർദ്ദിപ്പിച്ചു. വലിയ ഗദയുലച്ച് വാനിൽനിന്ന് പാഞ്ഞുചെന്ന് ശൈലശൃംഗംപോലുള്ള ഗദ അശ്വനീദേവൻെറ മേൽ വിട്ടു. ഗദകൊണ്ട് പ്രഹരമേറ്റ ഉടനെ അശ്വി മുഖ്യമായ ശൂലത്തെ ഉപേക്ഷിച്ച് ഉടനെ ദേവേന്ദ്രൻ പൊരുതുന്നിടത്തേക്ക് പാഞ്ഞുചെന്നു. പോരിൽ ഭീമവിക്രമനായ അശ്വിയെ പരാജയപ്പെടുത്തി ഓടിച്ച് ജയശ്രീയോടുകൂടി വൃത്രാസുരൻ പോർക്കളത്തിൽ വിളങ്ങി."

**58. വാമനാവതാരം – കേശിരുദ്രയുദ്ധം –** വൈശമ്പായനൻ പറഞ്ഞു: "രണാജി എന്ന സാദ്ധ്യദേവൻ ധീമാനായ ഏകചക്രദൈത്യനുമായി പോരാട്ടം തുടങ്ങി. തേരിൻെറ മാർഗ്ഗമടച്ച് ആ മഹാബലനായ ദേവൻ അട്ടഹസിച്ച് ഏകചക്രൻെറ സൈന്യത്തിൽ ശരവർഷം ചൊരിഞ്ഞു. മഹാവീര്യരായ മഹാസുരന്മാർ മഹാ പട്ടസയോധികളായി പെരും പോരിൽ ശൂലവും മുസൃണ്ഠിയും പ്രയോഗിക്കുകയായി. ദൈത്യർ വിട്ട ആ വലിയ ശൂലവർഷം ഗദയും വേലും കലർന്ന് ചരാചരങ്ങൾക്ക് അവാര്യമായിത്തീർന്നു. പോരിൽ തമ്മിൽത്തമ്മിൽ ദേവാസുരഗണങ്ങൾ ഏല്ക്കുന്നു. മഹാസുരവീരൻെറ തേരിൽ വാജികൾ നൂറെണ്ണമുണ്ട്. മഹാനായ

ഹിരണ്യകശിപു യുദ്ധത്തിൽ എങ്ങനെയോ, അപ്രകാരം തന്നെയാണ് ഈ മഹാസുരനും അവയുടെ കാലടിയാലും ചക്രനേമീരവത്താലും അവൻെറ ശരപ്രയോഗത്താലും വളരെ ദേവകൾ ഹതരായി. വേഗംകൂടിയ മൂർച്ചകൂടിയ ചിത്രബാണങ്ങൾകൊണ്ട് ശസ്ത്രാഢ്യരെ, നൂറും ആയിരവും പേരെ അറുത്തുവിട്ടു. തേര്, ആന, കുതിര എന്നിവ കൂര മ്പെയ്തു കൊല്ലപ്പെടുന്ന രണത്തിൽ സുരന്മാരാൽ ദാനവ പക്ഷത്തിലും ധാരാളം ഒടുങ്ങി. ഉടനെ ക്ഷയിക്കുന്ന അവരെ ക്കണ്ട് ദൈത്യന്മാർ പ്രാണൻകളഞ്ഞും മഹായുധങ്ങളുമായി ചെന്ന് ഏറ്റു. ദിക്കും വിദിക്കും അടയുമാറ് ആ പ്രഹാരികൾ ശസ്ത്രങ്ങൾകൊണ്ട് മൂടി. മൂർച്ചകൂടിയ ശസ്ത്രങ്ങളാൽ ദൈത്യർ പോരിൽ ദേവന്മാരെ ഹനിച്ചു. രണാജി ഘോര മായി എരിയുന്ന തിഗ്മതേജസ്സുള്ള 'മഥനം' എന്ന അസ്ത്രം പോരിൽ വിട്ടു. അസംഖ്യം കൂർത്തുമൂർത്തശസ്ത്രശൂലങ്ങൾ വലിയ അസ്ത്രവീര്യംകൊണ്ട് ദിതിമുഖ്യന്മാരും മുറിച്ചു. ഏക ചക്രമഹാസുരൻ ശൂലമെല്ലാം അറുത്ത് അവനെ കൂർത്തു മൂർത്ത ശരങ്ങളാൽ എയ്തു. അസ്ത്രവേഗത്തെ ജയിച്ച് അവൻെറ ഭടന്മാരെയും ജയിച്ച് ജ്വലിക്കുന്ന തീക്ഷ്ണ മായ അസംഖ്യം ശസ്ത്രങ്ങൾകൊണ്ട് ആഞ്ഞെയ്തു. അവ രുടെ ദേഹങ്ങൾ രക്തമൊഴുക്കി മഴക്കാലത്ത് ഗിരിശൃംഗ ങ്ങൾ ജലം പ്രവഹിപ്പിക്കുന്നമാതിരി ഇന്ദ്രാശനിപോലെ എത്തുന്ന ശരങ്ങളാൽ ദിതിജന്മാരാൽ മഥിക്കപ്പെടുന്ന സുര ന്മാർ ത്രസിച്ചുപോയി. ഏകചക്രൻ തേരിൽനിന്ന് ഗജ ഗണേന്ദ്രരെ കണ്ടു. വരഭൂഷാരവത്തോടുകൂടി ഘനസ്വന ഘോഷം കൂട്ടുന്ന ഗജവീരന്മാരെ കണ്ടു. അലങ്കരിക്ക പ്പെട്ട മത്തരായ ആനകളെ ആനക്കാരോടുകൂടി കണ്ടു. കുലീനരായ മറ്റാനക്കൊലകൊമ്പന്മാരെയും കണ്ടു. ഗജ ശിക്ഷ പഠിച്ചവരും പോരിൽ ഐരാവതതുല്യരുമായ ദേവ ഗജങ്ങളെ അസുരൻ വധിച്ചുകളഞ്ഞു. മൂന്നുപാടും മദം ചാടുന്ന ഭീമവേഗരായ ദ്വിപേന്ദ്രന്മാരെ, കാറിരമ്പുന്നമാതിരി ഇരമ്പുന്ന വലിയ മലപോലുള്ള കൂറ്റന്മാരെ. ദിവ്യമായ പൊന്നണിഞ്ഞ ആയിരത്തിൽപ്പരം ഗജങ്ങളെ, സ്വർണ്ണച്ചങ്ങ ലയണിഞ്ഞ് ബാലസൂര്യൻപോലെ വിളങ്ങുന്ന ഗജങ്ങളെ, ഗദായുദ്ധവിദഗ്ദ്ധനായ ഏകചക്രനെന്ന ശക്തനായ ഗദാ ധരൻ ഗദ വീശി ആ ആനകളെയൊക്കെ കാറുകളെ കാറ്റെന്നവിധം ഓടിച്ചു. ഗജമർദ്ദനനായ അവൻ മിക്ക ഗജ ങ്ങളെയും സംഹരിച്ചു. പിന്നെ ബലവാനായ മഹാസുരൻ അശ്വപ്പടയെ നോക്കിക്കണ്ടു. ഋശ്യവർണ്ണം, തത്തനിറം, മയിൽനിറം, മാടപ്രാവിൻനിറം, അരയന്നനിറം, മല്ലികാക്ഷം, വിരൂപാക്ഷം, ക്രൗഞ്ചവർണ്ണം, മനോജവം, ഇങ്ങനെ ലക്ഷണയുക്തമായ അശ്വങ്ങൾ ചേർന്ന അശ്വസൈന്യത്തെ അപ്രതിമപൗരുഷനായ ആ മഹാബാഹു, മഹാബലൻ, ഗദയാൽ അടിച്ച് മുടിച്ചുകളഞ്ഞു. രണാജി ആ സുരദ്വേഷി യുടെ പരാക്രമം കണ്ട് അചിന്ത്യവിക്രമനും ശ്രീമാനുമായ അവൻ പോരാട്ടത്തിൽ രക്ഷയില്ലെന്നു കരുതി അടങ്ങി. ഗദായുദ്ധദക്ഷനും രഥയുഥപനും സൈന്യം നഷ്ടപ്പെട്ട വനും മഹാബാഹുവുമായ അവൻ ശക്രൻെറ സമീപത്ത് രക്ഷപ്രാപിച്ചു.

മുപ്പതുലക്ഷം തേരു മുടിച്ചിട്ട് ആ ദൈത്യേന്ദ്രൻ യുദ്ധ ക്കളത്തിൽ പുകയില്ലാതെ കത്തുന്ന അഗ്നിപോലെ നിന്നു. ആ യുദ്ധത്തിൽതന്നെ ബലൻ എന്ന മഹാസുരൻ പോരിൽ വമ്പനും അജിതനുമായ മൃഗവ്യാധനോടേല്ക്കു കയായി. മൃഗവ്യാധൻ എന്ന രുദ്രൻെറ വലിയ പാരിഷദൻ ബലനെക്കണ്ട് ഉയർന്ന് ഹുതാഗ്നിഭാസ്സോടെ എതിർത്തു. മത്തഹസ്തികൾ, വലിയ ദിവ്യരഥങ്ങൾ, ഓടുന്ന കുതിരകൾ, അസ്ത്രങ്ങൾ, അഗ്ന്യാഭമായ കൂർത്ത ബാണങ്ങൾ എന്നിവ യോടുകൂടിയ അവർ അപ്പോൾ ദീപ്തതേജസ്സായ അസുരേ ന്ദ്രനെ ദർശിച്ചു. രശ്മിതൂകി ഉദിച്ചുയരുന്ന തേജോരശ്മിധ രാഭനെ, പോർക്കളത്തിൽ ശക്തിമാനും മഹാസത്വനുമായ ബലശാലിയെ, മഹാമതിയും മഹോത്സാഹിയും മഹാകായ നുമായ രഥീന്ദ്രനെ, ദിക്കുകളിലെല്ലാം എത്തുന്ന ആ മഹാ യോധനെ കണ്ട് അവർ ഘോരായുധങ്ങളൊക്കെയെടുത്ത് എത്തി. അവൻെറമേൽ കാരിരുമ്പുകൊണ്ടുണ്ടാക്കിയതും ഊട്ടിത്തേച്ചതുമായ ശരങ്ങളെ മൃഗവ്യാധൻ കുന്നിനൊ ക്കുന്ന തലയ്ക്ക് എയ്തുവീഴ്ത്തി. തലയ്ക്ക് എയ്തു തറച്ച ഏഴു കൂരമ്പുകൊണ്ട് അവൻ ആകാശത്തിൽ പത്തുദിക്കും വിളങ്ങുമാറ് പൊങ്ങി! ഉടനെ ദേവൻ തേരിൽ വില്ലുമായി ഹൃഷ്ടനായി; മഹാബലൻ ആകാശത്തും. തുടർന്നു ശര വൃഷ്ടികളാൽ ആകാശത്തുവെച്ചുതന്നെ അവനെ മൂടി. മഴക്കാലത്തു മലയെ മഴക്കാറെന്നപോലെ ശരവൃഷ്ടി കൊണ്ടു മൂടി. ആ മൃഗവ്യാധനെ ഏറ്റവും അർദ്ദിപ്പിക്കുന്ന ദാനവൻ ഘോരമായി നഭസ്സിൽ കാർമേഘപടലംപോലെ അട്ടഹസിച്ചു. അവൻ പാഞ്ഞുചെന്ന് മൃഗവ്യാധൻെറ തേരിൽ അതിവേഗത്തിൽ ചിറകുള്ള അദ്രിപോലെ ചെന്നു വീണു. ആ ദാനവൻ തേരിൻെറ അച്ചുതണ്ടും കൂബരവും അടിച്ചുതകർത്തു. തേരുതകർന്ന മഹാബലനായ മൃഗവ്യാ ധൻ തേരുവിട്ടു നിലത്തുചാടി നിന്നു. തേരുപോയ രുദ്രനെ കണ്ടപ്പോൾ ആ രുദ്രൻെറ നല്ലവരായ പാരിഷദന്മാർ കണ്ണു ചുവത്തിക്കൊണ്ട് വാനിൽ ചെന്നു. ഇരുമ്പുലക്കകളെടുത്ത് ഊക്കിൽ പാഞ്ഞുചെന്ന് വ്യോമത്തിൽ അസുരനെ വള ഞ്ഞു. മഴുകൊണ്ടു വെട്ടുന്നമാതിരി പാരിഷദന്മാർ ആ ദൈത്യനെ പ്രഹരിച്ചു. ആ ശക്തന്മാർ ഇരുമ്പുലക്കകൊണ്ട് അടിച്ചിട്ടും അവൻ കൂസിയില്ല. ആ പാരിഷദന്മാരെ ഇടിച്ചും ചവിട്ടിയും മറിച്ച് അവരുടെ ഊക്ക് നശിപ്പിച്ചു.

വീണ്ടും ആ ഗരുഡോപമവിക്രമൻ മന്നിലേക്കു ചാടി. പിന്നെ വലിയ കൊമ്പുള്ള ഒരു സാലവൃക്ഷം പറിച്ചെടുത്ത് ആ മഹാബലൻ തലങ്ങും വിലങ്ങും വീശി, ആ പാരിഷദ ന്മാരെയൊക്കെ തവിടുപൊടിയാക്കി വിട്ടു. അവരുടെ പ്രഹ രത്താൽ ദേഹം മുറിപ്പെട്ട് ചതഞ്ഞ് ചോരയൊഴുകുന്ന ആ അസുരൻ ഉദിച്ചുവരുന്ന ബാലസൂര്യനെപ്പോലെ രക്ത വർണ്ണനായി ശോഭിച്ചു. മൃഗവ്യാളദ്രുമമണിക്കുന്നിൻെറ കൊടുമുടി അടർത്തിയെടുത്ത് ശേഷിച്ച പാരിഷദന്മാരെയും അടിച്ചുകൊന്നു. ആ മഹാപാരിഷദന്മാർ തകർന്നുപോയ തിന്നുശേഷം ബാക്കിനില്ക്കുന്ന സൈന്യങ്ങളെയും വീര്യ വാനായ ആ അസുരൻ അവസാനിപ്പിച്ചു. അശ്വത്തെ അശ്വ ത്താലും തേരിനെ തേരിനാലും കാലാളെ കാലാളിനാലും ആനയെ ആനയാലും ആ ദൈത്യൻ കൊന്നു. പ്രളയാന്ത കൻെറമാതിരി അവൻ വിളങ്ങി. ചത്ത നാഗാശ്വങ്ങളും അച്ചു തണ്ടു തച്ചുടച്ച രഥങ്ങളും ദേവന്മാരുമായി ഭൂമി ചുറ്റുന്ന വഴി മൂടിയമാതിരയായി. ഇപ്രകാരം വീരനായ വലാസുരനും മൃഗവ്യാധരുദ്രനും തമ്മിൽ മത്തഹസ്തികൾപോലെ പോരാടി. ഈ സമയത്ത് രണ്ടാമത്തെ രുദ്രൻ രാഹുവുമായി പോരാ ടുകയാണ്. അജൈകപാത്ത് മൂന്നുലോകത്തിലും പേരു ള്ളവനും ക്രോധമൂർത്തിയുമാണ്. രോമാഞ്ചമഞ്ചുന്ന മഹാ ബഹളമായ പോർ, വീരന്മാർ തമ്മിൽ ജയം ഇച്ഛിച്ച് രൗദ്ര ഭീഷണമായി ഇങ്ങനെ നടന്നു.

ദേവദൈത്യംഗങ്ങളാൽ ദുഷ്പാരമായും മുടിയാകുന്ന ചണ്ടികലർന്നും ദേഹമാകുന്ന ചങ്ങാടങ്ങളൊഴുകുന്ന രക്ത പ്പുഴ ഒഴുകി.

ക്രോധത്തോടെ രുദ്രാകൃതിയായ രുദ്രൻ നൂറു മുഖ മുള്ള രാഹുവിനെ, വൈരിനിർവ്വാരിയെ, ആഹനിച്ചു. ആ ദൈത്യൻെറ സൂതാശ്വയുക്തമായ പൊന്നണിഞ്ഞ രഥം അമ്പെയ്ത് അടരിൽ ഏറ്റവും ക്രോധത്തോടെ ആ ശ്രീമാൻ തകർത്തു. അവൻെറ പാർഷദനായ ഒരുത്തൻ, മഹാബലൻ,

നല്ല വേലെടുത്ത് ആ ദാനവനെ ഹൃഷ്ടനായി സ്തനാന്തരത്തിൽ കുത്തിപ്പിളർന്നു. രുദ്രനും പാരിഷദരും ഉടൽ കീറിയ അവൻ രുദ്രന്റെ തേര് എത്തുന്ന സമയത്ത് രാഹുവായ ദാനവോത്തമൻ ക്രോധമൂർച്ഛിതനായി അടിച്ച്, തേജസ്സേറുന്ന രുദ്രന്റെ ദേഹം തകർത്തു. രുദ്രപാർഷദന്മാരെയും ആ പരാക്രമി ചതച്ചുവിട്ടു. ശരവർഷംവിട്ട് ഘോരാകാരനായ ദാനവേന്ദ്രനെ രുദ്രൻ ആ യുദ്ധത്തിൽ മൂർച്ചകൂടിയ ശരത്താൽ പിളർന്നു. രോമാഞ്ചമഞ്ചുന്ന മഹാഘോരമായ പോരുനടക്കുമ്പോൾ രക്തമൊഴുകുന്ന പുഴകൾ പലതും പ്രവഹിച്ചു. നീലാഞ്ജനചയാഭനായ ദാനവനെ രുദ്രൻ കൂരമ്പുകൊണ്ട്, അംശുവാൽ സൂര്യൻ മേരുവിനെ എന്നപോലെ കീറി. മഴു, ശൂലം, വേൽ എന്നിവയാൽ ഹതരായ ദാനവോത്തമന്മാർ, മാമലപോലെയുള്ളവരും കാമരൂപികളുമായ ദൈത്യന്മാർ വീണു. രോമാഞ്ചമഞ്ചുന്ന മഹാഘോരമായ പോരുനടക്കുമ്പോൾ ദൈത്യന്മാർ പൂത്ത മുരുക്കുപോലെ രക്തത്തിൽമുഴുകി പ്രകാശിച്ചു.

മൃദംഗം, പണവം, ഭേരി എന്നിവയുടെ സ്വരം ശംഖവേണുസ്വനം ചേർന്ന് അത്ഭുതോപമമായി വർദ്ധിച്ചു. അതിന്റെ പ്രഹരമേറ്റ് ആർക്കുന്ന ദൈത്യന്മാരുടെ രവം, അപ്രകാരം ദേവന്മാരുടെയും രവം ദാരുണമായി കേൾക്കുമാറായി. കുതിരകളുടെ കുളമ്പടിച്ച് ഏന്തിയും തേരുരുൾപ്പാട്ടിൽ ഏന്തിയും വഴിയും യോദ്ധാക്കളുടെ കണ്ണുകളും പൊടിപടലത്താൽ മൂടി. ശസ്ത്രമാകുന്ന പുഷ്പംവർഷിച്ച മട്ടിലായി പോർക്കളം. നോക്കുവാനും ചെല്ലുവാനും കഴിയാതെ മാംസച്ചോരയും ചേറും കലർന്ന് ദാരുണമായി. അറ്റ വാളുകളും ഗദകളും വേലുകളും തോമരവും പട്ടസങ്ങളും വലിച്ചെറിഞ്ഞുടച്ചിട്ട പടത്തേരുകളും ഹയങ്ങളും ചത്ത മത്തേഭങ്ങളും അപ്രകാരം ദേവന്മാരും ദൈത്യന്മാരും ചക്രം, അമ്പ്, നുകം, ശസ്ത്രം ഇവ ഉടഞ്ഞുവീണും പോർക്കളം ഘോരമായി മാംസാസ്ഥികൾകൊണ്ടു നിറഞ്ഞു. കബന്ധങ്ങൾ പോരിൽ സർവ്വത്ര എണീറ്റു നടന്നു. തമ്മിൽ വൈരം മൂത്ത് ജയം നോക്കുന്ന ദേവന്മാരുടെയും അസുരന്മാരുടെയും ഭാഗങ്ങളിൽ ഒരേമാതിരിതന്നെ! പോർക്കളത്തിൽ ഭയങ്കരമായി സംപ്രഹാരം നടക്കുന്നു. പിന്തിരിയാതെ സൈനികർ പൊരുതുന്നു. അജൈകപാത്തിന്റെയും വമ്പനായ രാഹുവിന്റെയും സൈനികർ ക്രോധിച്ചു പായുമ്പോൾ ഉണ്ടാകുന്ന ഉൽക്കടമായ സ്വനം ഭൂതസംഹാരിയായി കേൾക്കുമാറായി. സമുദ്രങ്ങൾ ഇരമ്പുന്നമാതിരി കേട്ടു. അതിൽ ധൂമ്രനേത്രനായ ഒരുത്തൻ മുനീശ്വരനായ ഒരു രുദ്രൻ, കേശിയെ വേൽകൊണ്ടു പിളർന്നു - ഗദാപരിഘശൂലവാനായ മുനി പിളർന്നു! നാനായുധാഢ്യരും ഘോരന്മാരും ഭീമന്മാരും ഭീമവിക്രമന്മാരും രുദ്രഹിതരുമായ മഹാപാർഷദന്മാർ പുറപ്പെട്ടു. തേരിൽക്കയറി ശ്രീമാനും തപ്തകാഞ്ചനകുണ്ഡലനുമായ കേശി പൊരുതി; യുദ്ധദുർജ്ജയരായ അസുരരോടു ചേർന്ന് പൊരുതുകയായി. പോരിൽ പൊരുതുവാൻ ഉണർന്ന യുദ്ധശൗണ്ഡനായ ഉഗ്രവീര്യന്നു വായിൽനിന്നു ജ്വാല പുറപ്പെട്ടു. സിംഹർഷഭസ്കന്ധനും ശാർദ്ദൂലസമവിക്രമനും പെരുംകാറുപോലെയുള്ളവനും മദ്ദളദ്ധ്വനിസ്വനനും ദാനവന്മാരാൽ ചുറ്റപ്പെട്ടവനുമായ അവൻ നിഷ്പതിക്കുന്ന സമയം ത്രിദിവം ക്ഷോഭിക്കുന്നവിധം ഭയങ്കരമായ ശബ്ദമുണ്ടായി. ആ ശബ്ദം കേട്ടപ്പോൾ ദേവന്മാരുടെ പെരുമ്പട ഭയപ്പെട്ടുപോയി. വൃക്ഷശൈലായുധങ്ങളോടുകൂടെ പൊരുതുവാൻ ചെന്ന്, പോരിന്നു വിചാരിച്ചെത്തുന്ന ആ ദൈത്യന്മാരും ദേവന്മാരും തമ്മിൽ ഏറ്റുമുട്ടി. തുമുലവും രൗദ്രവും ലോകഭയങ്കരവും രോമാഞ്ചജനകവുമായിരുന്നു ആ സംഘട്ടനം. അങ്ങനെ ആ പോരാട്ടം നടന്നു. ആ ദേവദാനവന്മാർ മഹാഹവത്തിൽ ഉയിർപോക്കി. എല്ലാവരും ശക്തരും ശൂരന്മാരുമാണ്. എല്ലാവരും കൈലാസസന്നിഭരുമാണ്. എല്ലാവരും സർവ്വാസ്ത്രവിജ്ഞരാണ്. സർവ്വശസ്ത്രികളാണ്. ദാനവന്മാരും ദേവന്മാരും അതുല്യവിക്രമികളായി തമ്മിൽ കൊല്ലുവാൻ മുതിർന്നു നില്ക്കുകയാണ്. പോർക്കളത്തിൽ മഴക്കാറ് ഇരമ്പുന്ന മാതിരി അവരുടെ അട്ടഹാസം ചരാചരങ്ങൾ വികമ്പിക്കുന്നവിധം ഘോരമായി കേൾക്കുമാറായി. അരുണാകാരമായ ധൂളി ഘോരമായി പൊങ്ങിയിളകി. ദേവദൈത്യൗഘം പത്തുദിക്കും അടച്ചു. കൗശേയശോഭതാരുണമായി പലമാതിരിയുള്ള ധൂളിയാൽ അവർ പരസ്പരം മൂടി. അപ്പോൾ ഒന്നും കാണാത്തമട്ടായി. കൊടിക്കാലും കൊടിക്കൂറയും ചട്ടയും അശ്വവും ആയുധവും തേരും അപ്രകാരം സൂതനും കാണപ്പെട്ടില്ല. തമ്മിൽ പാഞ്ഞേല്ക്കുന്ന അവരുടെ ശബ്ദം ഭയങ്കരമായി കേട്ടുകൊണ്ടിരുന്നു. അപ്പോൾ ഉഗ്രവീര്യന്റെ വായിൽനിന്ന് തീജ്ജ്വാല പുറപ്പെട്ടു. സിംഹർഷഭസ്കന്ധനായ അവൻ ശാർദ്ദൂലസമവിക്രമനാണ്. ദാനവന്മാരാൽ ചുറ്റപ്പെട്ട അവൻ പാഞ്ഞടുക്കുന്ന സമയത്ത് ബഹളമായ ശബ്ദം കേട്ടു. എന്നാൽ രൂപമൊന്നും കണ്ടില്ല. അവിടെ ക്രുദ്ധരായ ദൈത്യന്മാർ തമ്മിൽക്കാണാതെ പോരാടി ദൈത്യന്മാരെത്തന്നെ വധിച്ചു. അപ്രകാരം ബഹളത്തിൽ ദേവകളെ ദേവന്മാരും വധിച്ചു. മഹാസുരന്മാർ ശത്രുക്കളെയും തങ്ങളുടെ പക്ഷക്കാരെയും വധിച്ചു. ഭൂമിയെ രക്തംകൊണ്ടു കതിർന്നലിഞ്ഞമട്ടിലാക്കി. അസുരന്മാർ ഉടനെ ചോരയൊലിച്ചു നനഞ്ഞ്, ഉയർന്ന പൊടിയൊക്കെ അമർന്നു. അപ്പോൾ അസംഖ്യം ഉടൽ ചിന്നി ഭൂമി മൂടിക്കിടക്കുന്നതായി കണ്ടു. ശൂലം, വാൾ, വേൽ, ഗദ, പ്രാസം, പരിഘം, തോമരം എന്നിവയാൽ ദേവദൈത്യന്മാർ ആഹവത്തിൽ തമ്മിൽ ഹനിച്ചു. പരിഘംപോലെയുള്ള കൈകളാലും പരിഘൗഘങ്ങളാലും ദൈത്യന്മാർ അടിച്ചുതകർക്കുകയായിരുന്നു രുദ്രപാരിഷദന്മാരുടെ സൈന്യം. രുദ്രപാരിഷദന്മാരും വലിയ പാറകളാലും മരങ്ങളാലും ആദിത്യതുല്യമായ ശസ്ത്രങ്ങളാലും ശരങ്ങളാലും കേറിത്തകർത്തു. ഇതിന്നിടയിൽ ദാനവസത്തമനായ കേശി കോപിച്ച് പ്രഹൃഷ്ടനായി ഘോരനായ അവന്റെ ബലം ഹർഷിക്കുന്നവിധം പരമക്രുദ്ധനായി വജ്രാസ്ത്രത്തെ വിട്ടു. ആ മഹാബാഹു വജ്രാസ്ത്രത്താലും ദിവ്യശസ്ത്രത്താലും ദുർജ്ജയരായ സകല പാർഷദന്മാരെയും പോരിൽ വധിച്ചു. രുദ്രപാർഷദന്മാർ ആ പോരിൽ വജ്രാസ്ത്രമേറ്റ് ഉഴന്നുവീണു. മരം കടപുഴങ്ങി വീണുകിടക്കുന്ന ഭിന്നാദ്രികൾപോലെ വീണുകിടക്കുന്നു. രോമാഞ്ചമഞ്ചുന്ന ബഹളമായ യുദ്ധം കേശിയും രുദ്രനുമായി ഉണ്ടായത് ഒരത്ഭുതമായിത്തീർന്നു."

**59. വാമനാവതാരം - കാലപ്രഹ്ലാദയുദ്ധം -** വൈശമ്പായനൻ പറഞ്ഞു: " അത്ഭുതവീര്യനായ ദൈത്യൻ വൃഷപർവ്വാവ്, ലോഹിതാർക്കാഭനായ നിഷ്കുംഭൻ എന്ന വിശ്വേദേവനോടു പൊരുതി. ക്രോധം മൂർച്ഛിച്ച ആസ്യമുള്ളവനും വലിയ വില്ലിട്ടുലയ്ക്കുന്നവനുമായ വൃഷപർവ്വാവ് ശത്രുക്കളുടെ വില്ലുകണ്ട് സൂതനോടു പറഞ്ഞു."

വൃഷപർവ്വാവ് പറഞ്ഞു: "ഇവിടേക്ക് ഉടനെ എന്റെ തേരുകൊണ്ടുപോയി സൂതാ, നീ എത്തിക്കുക. ഇതാ ദേവന്മാരെല്ലാവരും കൂടിച്ചേർന്ന് നമ്മുടെ സൈന്യങ്ങളെയെല്ലാം മുടിച്ചുവിടുന്നു. ഇവരെ കൊല്ലുവാൻ, പോരിൽ ഈ സമരശ്ലാഘികളെ വധിക്കുവാൻ, ഞാൻ ഇതാ പുറപ്പെടുന്നു. ഇവർ ദാനവസൈന്യത്തിൽ ഉൽക്കടമായ പഴുതുണ്ടാക്കിയിരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ അശ്വം പായുന്ന തേരാൽ ആ രഥിസത്തമൻ ക്രുദ്ധനായി ശത്രുക്കളിൽ ബാണങ്ങൾഎയ്തു. വാനോർ അവന്റെ മുമ്പിൽ നില്ക്കുവാൻ ശക്തരായില്ല. പിന്നെയുണ്ടോ എതിർക്കുവാൻ ശക്ത

രാകുന്നു! വൃഷപർവ്വാവിൻെറ ശരമേറ്റു പിളർന്ന് എല്ലാവരും ഓടി. മൃത്യുവിൻെറ പാട്ടിൽപ്പെട്ട അവരെ, വൈവസ്വതവശസ്ഥരെ, ഹതരാകുന്ന ജ്ഞാതികളെ, മഹാസുരൻ കണ്ടുനിന്നു. അപ്പോൾ ആ ദേവന്മാർ നിഷ്കുംഭനെ കണ്ട് അവരെല്ലാം അവൻെറ ചുറ്റും കൂടിനിന്നു. നിഷ്കുംഭൻ നില്ക്കുന്നതുകണ്ട് ആ വിബുധോത്തമന്മാരെല്ലാവരും അവൻെറ ശസ്ത്രബലംമൂലം ബലവാന്മാരായി. വൃഷപർവ്വാവ് അദ്രിപോലെ നില്ക്കുന്ന നിഷ്കുംഭനെ രണത്തിൽ വൃഷ്ടിയാൽ അദ്രിയെ ഇന്ദ്രൻ എന്നപോലെ ശരവൃഷ്ടിയാൽ വർഷിച്ചു. മെയ്യിൽ വന്നേല്ക്കുന്ന വളരെ ശരങ്ങൾ വകവയ്ക്കാതെ ആ ശ്രീമാൻ പടയോടുകൂടി നേരിട്ടുനിന്നു. ആ അതിതേജസ്വി ചിരിച്ച് പോരിൽ വൃഷപർവ്വൻെറനേരെ ഊക്കിൽ പാഞ്ഞേറ്റു. അപ്പോൾ ഭൂമി ഒന്നു കുലുങ്ങി. തേജസ്സുകൊണ്ട് ദീപ്തമായി പാഞ്ഞെത്തുന്ന അവൻെറ രൂപം ദീപ്താഗ്നിപോലെ ദുർദ്ധർഷമായി. തേരുവിട്ട് അതിതേജസ്വിയായ അവൻ സംക്രുദ്ധനായി വളരെ പൊക്കമുള്ള ഒരു മഹാവൃക്ഷം പറിച്ചെടുത്തു. നിഷ്കുംഭൻ വൃഷപർവ്വാവിൻെറനേരെ ആ വൃക്ഷത്തെ എറിഞ്ഞു. ഒറ്റക്കൈകൊണ്ട് ആ ദാനവൻ ആ മാമരത്തെ പിടിച്ച് ഉച്ചത്തിൽ അലറി. തലയ്ക്കുമുകളിൽചുറ്റി ആ വീര്യവാൻ ആനക്കാരെ ആനകളോടുകൂടെയും രഥികളെ രഥത്തോടുകൂടെയും അമർത്ത്യരെയും അടിച്ചു തകർത്തുകളഞ്ഞു. അന്തകനെപ്പോലെ കോപിച്ച് പോരിൽ പ്രാണാപഹാരിയായ വൃഷപർവ്വാവ് എത്തിയതുകണ്ട് ദേവന്മാർ പാഞ്ഞ് ഓടിക്കളഞ്ഞു. ക്രോധിച്ച് പാഞ്ഞേല്ക്കുന്ന അവനെ, ദേവന്മാർക്കു ഭയംവളർത്തുന്ന അവനെക്കണ്ട് വില്ലാളിയായ നിഷ്കുംഭൻ ക്രോധിച്ച് അലറി. മർമ്മങ്ങൾ കീറുന്ന മുപ്പതു തീക്ഷ്ണമായ ശരങ്ങളാൽ മഹാവീര്യനായ നിഷ്കുംഭൻ ദാനവേന്ദ്രനെ പിളർന്നു. ദൈത്യന്മാർ വിട്ട അത്യുഗ്രമായ ശരശക്തിയേറ്റിട്ട് മുറിവുപറ്റി പോർക്കളത്തിൽ വല്ലാതെ രക്തം ഒഴുക്കി. ഉഴന്ന് മുടി ചിന്നി, ഗർവ്വുവിട്ട്, പിന്തിരിഞ്ഞ് നെടുവീർപ്പുവിട്ട് ദേവന്മാർ വൃഷപർവ്വനെ ഭയന്ന് ഓടിപ്പൊയ്ക്കളഞ്ഞു. വൃഷപർവ്വൻ ത്രസിപ്പിച്ച അവർ പാഞ്ഞുപോകുമ്പോൾ തമ്മിൽ മഥിക്കപ്പെട്ടു. വീണ്ടും അവൻ ഉഴന്ന് പിന്തിരിഞ്ഞുനോക്കി. അവരെക്കൊണ്ട് ശസ്ത്രം ദൂരെയെറിയിച്ചു. യുദ്ധശൗണ്ഡനായ വൃഷപർവ്വാവ് നിഷ്കുംഭൻെറ യോധന്മാരെ നിരായുധരാക്കിച്ചു.

ഈ സന്ദർഭത്തിൽ മഹാവീര്യനായ പ്രഹ്ലാദൻ രണത്തിൽ കാലനുമായി പോരാടി. രക്തനയനനായ പ്രഹ്ലാദൻ ഹിരണ്യകശിപുവിൻെറ പുത്രനാണ്. ആ ദൈത്യവീരന്ന് യുദ്ധകാലത്ത് വിജയക്രിയത്വരയോടെ ഭാർഗ്ഗവൻ വിജയത്തിന്നുചേർന്നവിധം ചെയ്തു. അഗ്നിയെ തർപ്പിച്ച് വിപ്രനെ പ്രയാണംചെയ്ത് അവൻെറ ആജ്യഗന്ധം വഹിക്കുന്ന സുഗന്ധമായ കാറ്റു വീശി. വിചിത്രമായ മാല വിവിധം വിജയത്തിന്നായി ജപിച്ച് പ്രഹ്ലാദൻെറ മൂർദ്ധാവിൽ ശുക്രമഹർഷിതന്നെ അണിയിച്ചു. പോർക്കളത്തിൽ യമനോടാണല്ലോ പ്രഹ്ലാദൻ മത്സരിക്കുവാൻപോകുന്നത്! അതിവീര്യനായ പ്രഹ്ലാദന്ന് ഭാർഗ്ഗവൻ ശാന്തിക്രിയ ചെയ്തു. മഹാത്മാവായ ഭാർഗ്ഗവന്ന് പതിനായിരമുണ്ട് ശിഷ്യന്മാർ. അവൻ ദാനവവീരന്മാർക്കെല്ലാം മുഖ്യമായ ശാന്തിയെ ജപിച്ചു. ദിവ്യമായ അഥർവ്വണം ബ്രഹ്മസംസ്തവപ്രചോദിതം പോരിൽ വെല്ലുവാൻതക്കവിധം വിജയമായ കർമ്മംചെയ്തു. പിന്നെ സർവ്വാസ്ത്രവിജ്ഞന്മാരും പോരിൽ പിന്തിരിയാത്തവരും വിദ്യാതപോയുക്തന്മാരും സ്വസ്ത്യയനക്രിയ ചെയ്തവരും വില്ലേന്തി ചട്ടയിട്ടവരുമായ ദാനവന്മാർ വേഗത്തിൽ ച്ചെന്ന് ബലിരാജാവിനെ പൂജിച്ച് പ്രഹ്ലാദനെ ചുഴന്നുനിന്നു. ശത്രുത്തേരു നശിപ്പിക്കുന്ന ദിവ്യരഥത്തിലിരുന്ന് നാനാശസ്ത്രങ്ങൾ ചിന്നി വജ്രാഢ്യമായ മലപോലെയുള്ള ദാനവന്മാർ മുഹൂർത്തസമയത്തിന്നുള്ളിൽ വലിയ അട്ടഹാസവും കൂക്കുവിളിയുമായി പുറപ്പെട്ടു. കാറുനിറഞ്ഞ അംബരംപോലെ മേരുശൃംഗം സമ്പൂർണ്ണമായി താമരപ്പൂമാല ചാർത്തി. ഭൂഷണങ്ങളണിഞ്ഞവർ ബന്ധുക്കളെയുംവിട്ട് രണപ്രിയർ വന്നെത്തുകയായി. ശ്രീമാൻ, മഹായുധവുമായി ശുക്ലവർമ്മാഢ്യനായി മുടിച്ചാർത്തും ചട്ടയുമായി വില്ലേന്തി ആ മഹാദുർജ്ജയപ്രഭു നിന്നു. സിംഹശാർദ്ദൂലദർപ്പന്മാരും കിങ്ങിണികൾ ആർക്കുന്നവരുമായി ആയിരം ദൈത്യന്മാർ അവനെ അകമ്പടി സേവിക്കുന്നു. അവൻെറ സൈന്യത്തിൽ അറുപതിനായിരം രഥങ്ങളുണ്ട്. ശത്രുത്തേരുകൾ തകർക്കുന്നവയാണ് അവയെല്ലാം. അത്രയ്ക്കുതന്നെ ആനകളുമുണ്ട്. അങ്ങനെ യുദ്ധമദ്ധ്യത്തിൽ നില്ക്കുന്നവനായ കാലനേമി എന്ന മഹാസുരൻ വില്ലുലച്ച് സിംഹനാദം മുഴക്കി. പിന്നെ ഒന്നു പൊട്ടിച്ചിരിച്ചു. അവൻെറ അനുയായികളായി നൂറായിരം യോദ്ധാക്കളുണ്ട്. അവരെല്ലാം ഇന്ദ്രാഭമായ തേജസ്സുള്ളവരും ബലവാന്മാരുമായ ദാനവരാണ്. പക്ഷങ്ങൾ സമമായിനിന്ന്രണ്ടായിപ്പരന്ന് ദാനവവ്യൂഹം വർദ്ധിച്ചു. ദേവന്മാർക്ക് സുദുർഭിദമാണ് ആ സൈന്യം. വില്ലാളികളായ ദാനവന്മാരുടെ രഥം അറുപതിനായിരമുണ്ട്. പലതരത്തിലുള്ള ആയുധങ്ങൾക്ക് യാതൊരു അളവുമില്ല. ഗദ, വാൾ, പരിഘം, ശൂലം, പട്ടസം, മുൽഗരം, എന്നിവ കൈയിലേന്തി ദാനവന്മാർ കുന്നുകൾപോലെ ശോഭിച്ചു. അവർ വീണ്ടും മദിച്ച്, ഗർജ്ജനംചെയ്ത്, അട്ടഹസിച്ച്, വിളിച്ചാർത്തു. പോരിൽ പിന്തിരിയാത്ത ആ വീരന്മാർ പൊരുതാൻ തുടങ്ങി. അസംഖ്യം പെരുമ്പറകൾ മുഴങ്ങി. തൂര്യവും ഭേരീനിനദവും മുഴങ്ങി. ശംഖാരവമുണ്ടായി. ശക്തരായ ആനകളും കുതിരകളും ഗർജ്ജിക്കുന്ന ഘോഷവും ദുന്ദുഭീദ്ധ്വനിയുംകൂടി മേഘദ്ധ്വനിപോലെ ശംഖദ്ധ്വനിയും പടഹനിനദവും പൊങ്ങി. ഈ വാദ്യങ്ങളുടെ ധ്വനികളും തേരുരുൾധ്വനിയും എല്ലാംകൂടി ആകാശം ശബ്ദമയമായി, ആർത്തിരമ്പുന്ന ധ്വനി സർവ്വത്ര പരന്നു. കടൽപോലെ പരന്ന വലിയ സൈന്യവുമായി കാലാന്തകയമോപമനായ പ്രഹ്ലാദൻ വലിയ സൈന്യങ്ങളോടുകൂടി പോരാടി. ഓജസ്സുറ്റ അവൻെറ ഘോരവും രൗദ്രവുമായ ആരവത്താൽ ത്രൈലോക്യവികൃതമായ ആരവം സകല ഭൂതങ്ങളും മുഴക്കി. കാറ്റ് അന്തരീക്ഷം വിട്ടു പരുഷമായവിധം വീശി. കുറുക്കന്മാർ വായിൽ തീ ചിതറുന്നവിധം ഓരിയിട്ടു. മഹാവീര്യനായ പ്രഹ്ലാദൻ രണദുർമ്മദനാണ്. ശ്രീമാനായ അവൻ ചിരിച്ച് അപ്പോൾ തക്കതായ വാക്കു പറഞ്ഞു."

പ്രഹ്ലാദൻ പറഞ്ഞു: "ഇന്ന് ഏറ്റവും ഊർജ്ജിതമായ കൈയൂക്ക് ഞാൻ കാണിച്ചുകൊടുക്കാം. നിങ്ങൾക്ക് ഇന്നു പോർക്കളത്തിൽ, എൻെറ ശരമേറ്റു ചത്തുവീണ ദേവന്മാരെ കാണാം. ദേവന്മാർ, ബന്ധുക്കളെ കൊന്നവർ, ഈ പോരിൽ ഇപ്പോൾ ശത്രുമാംസങ്ങൾകൊണ്ട് അവർക്കു തർപ്പണം ചെയ്യുന്നതാണ്. പടത്തലയ്ക്കൽ ഇപ്പോൾ ഇളകുന്ന പൊടിയുണ്ടല്ലോ, ആ പൊടിയൊക്കെ ഞാൻ ശത്രുച്ചോരകൊണ്ടു ശമിപ്പിക്കാം. സൈന്യത്തിൻെറ പൊടികൊണ്ട് ഇരുട്ടിൽ പോയ സൂര്യൻ മങ്ങി. ആകാശം, രക്തംകൊണ്ടു ചുവന്നു. അതിൽ മിന്നാമിനുങ്ങുപോലെ തിളങ്ങുന്ന എൻെറ ശരങ്ങൾ പായും. ഹൃഷ്ടരായി നിങ്ങൾ മോദിക്കുവിൻ. ദേവന്മാരിലുള്ള ഭയം വിടുവിൻ. കാലേന്ദ്രനെ ധനുസ്സുകൊണ്ട് പോരിൽ ഉടനെ ഹനിക്കുന്നതാണ്. ഞാൻ മന്നവനെ, ബലവാനായ ബലിമുഖ്യനെ, സന്തോഷിപ്പിക്കാം. കൂട്ടുകാരോടൊത്തു ദേവന്മാരെ കൊന്നിട്ട് അന്തകനെയും സംഹരിച്ചു കളയാം. അക്ഷയമായ ആവനാഴി എനിക്കുണ്ട്. വിഷപ്പാമ്പുപോലെയുള്ള വിശിഖങ്ങളുമുണ്ട്. എൻെറ മുന്നിൽ നില്ക്കുവാൻ ധൈര്യമുള്ള പുരുഷന്മാരാരെങ്കിലുമുണ്ടോ?

ജീവിതം കാംക്ഷിക്കുന്നവർ വല്ലവരുമുണ്ടോ? ശത്രുക്കളെ കൊന്നാൽ രാജാവിന്നു സന്തോഷമുണ്ടാകും. നമ്മളോടു കൂറുമുണ്ടാകും. ചത്താലോ സ്വർഗ്ഗത്തിൽ സ്ഥിരവാസം ലഭിക്കും. യുദ്ധംപോലെ ഗതിക്കു മറ്റൊന്നുമില്ല! കഴിയുന്നിടത്തോളം ശത്രുക്കളെ വധിച്ച് നിങ്ങൾ സ്വർഗ്ഗംനേടുവിൻ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വലിയ സൈന്യത്തോടു കല്പിച്ച് ദാനവോത്തമനായ പ്രഹ്ലാദൻ കാലൻെറ രൗദ്രമായ സൈന്യത്തെ ശക്തിയായി മർദ്ദിച്ചു. സർവ്വാസ്ത്രവിത്തമനും വീരനും എപ്പോഴും തോൽക്കാത്തവനും നേരെ നില്ക്കുന്നവനും പോരിന്ന് ഉന്നുന്ന തൻെറ കൈയൂക്കുകൊണ്ടു മദിച്ചവനുമായ ദൈത്യൻ കാലൻെറ സൈന്യത്തോട് എതിർത്തു. പ്രഹ്ലാദന്നു പലതരം ആയുധമേന്തുന്ന അറുപതിനായിരം രഥങ്ങളുണ്ട്. രഥികളുമുണ്ട്. കൂടെ അവൻെറ മക്കളും ബന്ധുക്കളുമുണ്ട്. ദക്ഷിണാഢ്യമായി നൂറു വലിയ യജ്ഞംകഴിച്ചവരാണ്. ക്ഷാന്തരും, ധർമ്മിഷ്ഠരുമാണ്. എപ്പോഴും അവർ സത്യധർമ്മപരായണരുമാണ്. ഭ്രാതാക്കളും ഇഷ്ടം ചൊല്ലുന്നവരുമാണ്, ശാസ്ത്രകാര്യങ്ങൾ പറയുന്നവരുമാണ്. ബ്രഹ്മണ്യരും ദാന്തരും സ്വന്തം പത്നികളിൽമാത്രം തൽപരരുമാണ്. സത്യസംഗരരാണ്. എന്നും ക്രതുക്കൾചെയ്യുന്നവരും എന്നും അദ്ധ്യയനോദ്യുതരുമാണ്. എല്ലാവരും ഇഷ്വസ്ത്രദക്ഷന്മാരാണ്, ദൃഢനിക്രമരാണ്, മത്തേഭവിക്രാന്തരാണ്, ശത്രുസൈന്യത്തെ മുടിക്കുന്നവരാണ്. കാലുവീശി കൊടുങ്കാറ്റുണ്ടാക്കി വൃക്ഷം തകർക്കുവാൻ പോന്നവരാണ് അവർ. യുദ്ധോദ്യോഗത്തിൽ നിത്യവും കണ്ണുചുവന്നവരാണ്. അങ്ങനെയുള്ള ആ ഭീമവിക്രമരായ ദൈത്യയോദ്ധാക്കൾ അട്ടഹസിച്ച് അലറി. കൈകൊട്ടി കൂക്കിവിളിച്ചു. അങ്ങനെ തമ്മിൽ ഹർഷം വളർത്തി. ശംഖവേണുരവംവാച്ച സിംഹനാദംമുഴക്കുന്ന അവർ ഊക്കിൽ ചാടിച്ചെന്ന് പോരിൽ അസംഖ്യംപേർ ദേവന്മാരെ പനകൾപോലെ വലിയ ചാപങ്ങൾ വലിച്ച് ആ മഹാബലന്മാർ വളഞ്ഞു. വില്ലേന്തിയ ദാനവന്മാർ ഊക്കെടുത്ത് അമർഷത്തോടെ, സുരാസുരന്മാർ, ഒരിക്കലും ജയിക്കാത്ത അന്തകനുമായി രണത്തിൽ പൊരുതി. ഉരുക്കിയ സ്വർണ്ണംകൊണ്ടുള്ള ആഭരണങ്ങൾ അണിഞ്ഞവരും വെള്ളവസ്ത്രം ധരിച്ചവരുമാണ് എല്ലാവരും. എല്ലാവരും അഭിമാനികളാണ്. എല്ലാ ദൈത്യന്മാരും സ്വർഗ്ഗകാംക്ഷികളാണ്. എല്ലാവരും വീരരാണ്. ജയം ചിന്തിക്കുന്ന അരിഘ്നാതികളാണ് എല്ലാവരും. ദീപ്തമായ ആ സൈന്യം പതാകാദ്ധ്വജമണ്ഡിതമായി ശോഭിച്ചു. തേര്, ആന, അശ്വങ്ങൾ എന്നിവ തിങ്ങി സ്വർഗ്ഗമാർഗ്ഗം കൊതിച്ചവരായി അവർ യുദ്ധസന്നദ്ധരായി നിന്നു.

ഉടനെ ഭീമനും ഭീമപരാക്രമനുമായ കാലൻ പുറപ്പെട്ടു. കൂട്ടുകാരായ പല വ്യാധികളോടുംകൂടെയാണ് അദ്ദേഹത്തിൻെറ പുറപ്പാട്. അവൻ പുറപ്പെട്ട് ഉച്ചത്തിൽ ഒന്ന് അട്ടഹസിച്ചു. അവൻ തൻെറ എതിരാളികളെ നോക്കിക്കണ്ടു. എല്ലാവരും ഗർവ്വിഷ്ഠന്മാരാണ്. ശക്തരുമാണ്! കാലൻെറ നേർക്ക് ആർത്തിരമ്പിനില്ക്കുകയാണ് ദൈത്യന്മാരുടെ വലിയ സൈന്യം.

ശക്തരായ ദൈത്യന്മാരുടെ ആ പട എത്തുന്നതു കണ്ട് ഉടനെ വ്യാധികളോടുകൂടെ അവരെ അന്തകൻ എതിർത്തേറ്റു. തുടുംകണ്ണനായ കാലൻ സ്വന്തം സൈന്യങ്ങളോടുകൂടി ദൈത്യസൈന്യത്തിൽക്കടന്നാക്രമിച്ച് ദാനവന്മാരെ വീഴ്ത്തി. ഉഗ്രമായ പ്രഹ്ലാദസൈന്യത്തെയും ശക്തനായ പ്രഹ്ലാദനെയും ദണ്ഡുകൊണ്ടും മുൽഗരംകൊണ്ടും പട്ടസംകൊണ്ടും പ്രഹരിച്ചു. അമ്പ്, വേൽ, ഋഷ്ടി, വാൾ, ശൂലം, മുസലം എന്നിവയും പരിഘം, ഗദ, ചിത്രങ്ങളായ വെണ്മഴു, കൂട്ടിരുമ്പായ മുൾത്തടികൾ, ചിത്രചാപങ്ങൾ എന്നിവയും വ്യാധികൾ എതിർത്തു അസുരപ്പടയിൽ വീഴ്ത്തുവാൻതുടങ്ങി. പല വ്യാധികളും പോരിൽ പല ദൈത്യവരിഷ്ഠന്മാരെ വധിച്ചു. പല ദൈത്യന്മാർ വ്യാധികളെയും വധിച്ചു. അങ്ങനെ പലരെ പലരും വധിച്ചു. ദൈത്യന്മാർ കൂസാതെ പോരാടി; ആ വ്യാധികളോട് വീറോടെ അവർ പൊരുതി. ശൂലത്തിൻെറ കുത്തേറ്റ് ചില വ്യാധികൾ വീണു. മഴു കൊണ്ടുള്ള വെട്ടേറ്റു രണ്ടുകഷണമായി. ഇരുമ്പുലക്കകൊണ്ടുള്ള അടിയേറ്റു ചില വ്യാധികൾ ചമ്മന്തിയായി. ചിലർ മുഖ്യമായ ചില ആയുധങ്ങളാൽ ഹതരായി. ചില വ്യാധികൾ വാൾ ഏറ്റു പിളർന്നു മന്നിൽ വീണു പിടഞ്ഞു. ഇങ്ങനെ നാനാതരം അസ്ത്രംകൊണ്ടു ദൈത്യർ പിളർന്ന വ്യാധികൾ പലമാതിരി പ്രഹരമേറ്റു പിടഞ്ഞു ചത്തു. വ്യാധികൾ വിടുന്ന ശസ്ത്രമേറ്റു മുസലം, വാൾ, മുൽഗരം, കത്തി, തോമരം, മഴു എന്നിവയാലുള്ള പ്രഹരമേറ്റു പിളർന്ന് ദാനവന്മാരും കുറെ മരിച്ചു. മുൽഗരം, പട്ടസം, എന്നിവയും ശക്തികൂടിയ പല ശസ്ത്രങ്ങളും മുഷ്ടി എന്നിവയും ഏറ്റ് ദാനവന്മാർ ചോര ഛർദ്ദിക്കുകയും പരസ്പരം പല്ലിളിച്ചു കാണിക്കുകയും മിഴിക്കുകയും ചെയ്തു. ആർത്തനാദം പൊഴിക്കുകയും സിംഹനാദം മുഴക്കുകയും ചെയ്തു. അങ്ങനെ വ്യാധികളും ദൈത്യരും തമ്മിലുള്ള പോരാട്ടം മഹാബഹളമായി നടന്നു. ഇടികൊണ്ട് തല തകർന്നും, അടികൊണ്ട് ഉടൽ തകർന്നും പോരിൽ നില്ക്കുന്നവർ ഉടഞ്ഞുതകർന്നു ഭൂമിയിലേക്കു വീണു. അവരുടെ ധ്വജമാകുന്ന ആവർത്തം, ചോരയാകുന്ന നുര, മുറിഞ്ഞ കൈകളാകുന്ന പാമ്പുകൾ, ശൂലം, വേൽ എന്നീ മത്സ്യങ്ങൾ, ചാപങ്ങളാകുന്ന ഗ്രാഹങ്ങൾ എന്നിവ ഇടചേർന്ന് രഥേഷുക്കളാകുന്ന പാറ തിങ്ങി, മരങ്ങളാകുന്ന കൊടികളോടുകൂടി ശബ്ദഘോഷപ്പരപ്പോടുകൂടെ ചോരപ്പുഴ ഒഴുകി. തൻെറ വില്ലാകുന്ന ഇന്ദ്രായുധം, ഹേമാംഗമാകുന്ന മിന്നൽ എന്നിവ ചേർന്ന ദൈത്യകാലമേഘങ്ങൾ ശരമാരി വർഷിച്ചു. വലിയ കാറുകൾക്കു തുല്യരായ അവർ തേരുകളിലും ആനപ്പുറത്തും ഇരുന്ന് ഏറ്റവും ക്രോധിച്ച് ജലമുള്ള കാറുകൾ പോലെ വിളങ്ങി.

ഉരുക്കിയ സ്വർണ്ണത്താൽ നിർമ്മിക്കപ്പെട്ട കോപ്പുകൾ അണിഞ്ഞവരും ദിവ്യഹാരമണിഞ്ഞവരും കിണഞ്ഞേറ്റവരും സൂര്യാഗ്നികൾപോലെ ശോഭിച്ച് മഹാബലപ്രായരുമായ അവർ സൈന്യങ്ങളുടെ അഗ്രങ്ങളിലായി ഇന്ദ്രാശനിപോലെയുള്ള അമ്പുകൾകൊണ്ട് ആഹവത്തിൽ എയ്തു. തമ്മിൽ ചെന്നേറ്റ് അവരുടെ ദുസ്സഹമായ പോരിൽ ജീവൻപോലും ആശിക്കാതെ യോധികൾ പോരാടി. ശരമേറ്റ് അംഗംമുറിഞ്ഞവരും യുദ്ധത്തിൽ ബന്ധുക്കൾ മൃതരായവരുമായ യോധമുഖ്യന്മാർ മാറിൽ രക്തമണിഞ്ഞു താഴെ വീണു. വീണ്ടും ചെന്നേറ്റ് അപ്രകാരം പോരിൽ വീഴ്ത്തിയും ജീവൻ പോയ യോദ്ധാക്കൾ ചിന്നി മിന്നിടം ശോഭിച്ചു. ഘോരമായ ബാണം എടുക്കുമ്പോഴും തൊടുക്കുമ്പോഴും അവർക്ക് പോരിൽ കിണഞ്ഞുനോക്കിയിട്ടും തമ്മിൽ ഒരന്തരവും കാണാൻകഴിഞ്ഞില്ല. അവർ രണ്ടു പേരും മഹാബലരും മഹാബാഹുക്കളും യുദ്ധകുശലരുമായിരുന്നു. ഒരേസമയത്ത് വില്ലുകൾ മണ്ഡലാകാരമാക്കി അവർ യുദ്ധംചെയ്തു. പ്രഹ്ലാദൻെറ ബാണമേറ്റതോടെ അന്തകൻെറ വ്യാധിപ്പടയൊക്കെ പാഞ്ഞു പൊയ്ക്കളഞ്ഞു. ശക്തനായ അവൻ കാറ്റോടിക്കുന്ന കാർനിര എന്നപോലെ ഓടിപ്പിച്ചു. കാലൻ ഗർവ്വറ്റവനാണെന്നു പോരിൽ പ്രഹ്ലാദൻ അറിഞ്ഞു. ആ ശത്രു പോരിൽനിന്നു പിന്മാറുവാൻ ഊഹിക്കുന്നു. ഊഹിച്ചു മനസ്സിലാക്കി 'ഇവൻ നമ്മുടെ പാട്ടിലായി' എന്നു ചിന്തിച്ച് യുദ്ധദുർമ്മദനായ പ്രഹ്ലാദൻ വീണ്ടും അന്യസൈന്യത്തെ മർദ്ദിക്കുന്നതിൽ മനസ്സുവെച്ചു. കാലനും പ്രഹ്ലാദനും തമ്മിൽ പണ്ടു നടന്നമാതിരി ലോകത്തിൽ ഒരിടത്തും ഒരു സംഗരം

ഉണ്ടായിട്ടില്ല; ഇനി ഉണ്ടാവുകയുമില്ല. ഇപ്രകാരം ശത്രുക്കളെ പ്രഹരിച്ച് അത്ഭുതവീര്യൗജസ്സ് അടരിൽ കാണിച്ച് പ്രഹ്ലാദൻ ശ്രീമാനായി ഉയർന്നുനിന്നു. കാലൻ യുദ്ധക്കളം വിട്ട് ഒഴിഞ്ഞുപോയി."

**60. വാമനാവതാരം – അനുഹ്ലാദകുബേരയുദ്ധം –** വൈശമ്പായനൻ പറഞ്ഞു: "ധനേശ്വരനോട് അനുഹ്ലാദൻ ഏറ്റു. അവൻ പ്രഹ്ലാദന്റെ അനുജനും ശക്തിമാനുമാണ്. പടയിളക്കുന്ന യക്ഷപ്പടയോട് അവൻ എതിർത്തേറ്റു. വലിയ സൈന്യത്തോടുകൂടിയ ആ പ്രതാപവാനായ അനുഹ്ലാദൻ ക്രോധത്തോടെ ധനേശ്വരനെ അർദ്ദിപ്പിച്ചു. ശസ്ത്രമേന്തി പോരിൽനില്ക്കുന്ന ദേവന്മാരെ ഒട്ടും സഹിക്കാൻ കഴിയാഞ്ഞ അവൻ ദേവന്മാരിൽ ഘോരമായ കദനമാണ് വില്ലെടുത്തുകൊണ്ടു ചെയ്തത്. വലിയ പടയ്ക്ക് ഭയങ്കരമായ ഒരു ചുഴിയുണ്ടാക്കിയമാതിരിയാക്കി അവൻ. പ്രളയകാലത്തു ക്ഷോഭിച്ചതും കര കാണാത്തതുമായ സമുദ്രത്തിൽ വലിയ ചുഴി ഉണ്ടായാലെന്നവിധം ആ വലിയ സൈന്യത്തിന്നു നാശം കാണുവാൻ പോവുകയായി. ഭൂമി ഘോരശൈലങ്ങൾപോലെയുള്ള ദേവന്മാരുടെ അംഗങ്ങളാലും ദൈത്യദേഹങ്ങളാലും പ്രളയകാലത്തെന്നവിധം മൂടപ്പെട്ടു. മേരുപൃഷ്ഠം രക്തത്താൽ ചുവന്നനിറമായി. മാഘമാസത്തിൽ പൂത്ത മുരുക്കുകളാലെന്നപോലെ രക്തനിറമായി. ചത്ത വീരന്മാരുടെയും ഗജങ്ങളുടെയും അശ്വങ്ങളുടെയും ദേഹങ്ങളിൽനിന്നുണ്ടായ രക്താരുവികൾ ചേർന്ന് ഘോരമായ രക്തപ്പുഴ കാലപുരിയിലേക്ക് ഒഴുകുന്നവിധം കാണപ്പെട്ടു. മേദസ്സ്, യകൃത്ത് എന്നിവയാകുന്ന ചേറും കുടലാകുന്ന ചണ്ടിയും ദേഹത്തിൽനിന്ന് വേർപെട്ട തലയാകുന്ന മത്സ്യവും അങ്കുശമാകുന്ന പുല്ലും ചേർന്ന് ആ രക്തപ്പുഴ ഒഴുകി. കഴുകന്മാർ; ഹംസങ്ങൾ എന്നിവ ചിന്നി കേകികളും സാരസങ്ങളും ആർത്ത് മഹാഫേനങ്ങളും ചിന്നി ഇരമ്പുന്ന ശബ്ദം വർദ്ധിച്ചു. പോർക്കളത്തിൽ ഭീരുക്കൾക്കുള്ള ലോകം കയറാത്ത ആ മഹാനദി വർഷാരംഭത്തിൽ ഹംസസംഘം വിളങ്ങുന്ന നദിപോലെ വിളങ്ങി. ദേവന്മാരും അസുരന്മാരും ആ ദുസ്തരമായ രക്തപ്പുഴ കടന്നു. പൊയ്ത്താർ പൊടിപെടുന്ന പൊയ്ക ആനത്തലവന്മാർ നീന്തിക്കടക്കുന്നപോലെ അവർ കടന്നു. അമ്പുകൾ അണിയണിയായി ചൊരിഞ്ഞുകൊണ്ട് തേരിൽ ഇരുന്നു പോരാടുന്ന വീരനായ അനുഹ്ലാദൻ ദേവസൈന്യത്തെ മുടിക്കുന്നത് വിത്തനായകൻ കണ്ടു. ക്രുദ്ധനായ കുബേരൻ പരിശ്രമിച്ച് ദൈത്യസൈന്യത്തെ ആകാശത്ത് കാറ്റ് മേഘപടലത്തെ ചിന്നിക്കുന്നവിധം മുടിച്ചു. വീര്യവാനായ അനുഹ്ലാദൻ തുമുലമായ പോരാട്ടം കണ്ട് കുബേരന്റെ നേരെ സൂര്യകാന്തിരഥം ഓടിച്ചുചെന്നു. പടത്തലയ്ക്കൽ ആ പടുവായ വില്ലാളി വില്ലു വലിച്ച് മഹാത്മാവായ വിത്തേശ്വരന്റെ നേർക്ക് കൂരമ്പുതൂകി ആഞ്ഞ് എയ്ത ശരങ്ങൾ വിത്തേശ്വരന്റെ ദേഹം പ്രാപിച്ചു പിളർന്നു. പിന്നാലെ എത്തുന്ന മറ്റ് യക്ഷരാക്ഷസന്മാരെയും കൊന്നു. തീപോലുള്ള തീക്ഷ്ണമായ ബാണങ്ങളേറ്റ ദേവൻ ക്രോധത്തോടെ അനുഹ്ലാദന്റെ നേർക്ക് ഏറ്റു പോരാടി. രാജാവായ വൈശ്രവണൻ, യക്ഷഗണങ്ങളോടുകൂടെ, അതിവീര്യനായ കുബേരൻ ദാനവരിൽ ശരവൃഷ്ടി ചൊരിഞ്ഞു. പെട്ടെന്നെത്തുന്ന ശരൽക്കാലത്തെ വർഷം കാളക്കൂറ്റൻ എപ്രകാരമാണോ സഹിക്കുവാൻകഴിയാതെ കണ്ണടച്ചുനിന്ന് ഏല്ക്കുന്നത് അപ്രകാരം ആ കുബേരന്റെ ശക്തിയായ ശരവർഷം മഹാസുരൻ കണ്ണടച്ചുനിന്ന് അതിദാരുണമായി സഹിച്ചു. ധനദൻ ശരവർഷം കൊണ്ട് ചൊടിപ്പിച്ചവനായ മഹാസുരൻ ഇന്ദ്രകേതു എന്നപോലെ സമീപത്തായി ഒരു മരത്തെക്കണ്ടു. കൊമ്പും ചില്ലകളും പുത്തൻ തളിരും മൊട്ടുമായി കായയും കലർന്ന ആ വൃക്ഷത്തെ ക്രുദ്ധനായ ആ ദൈത്യൻ പറിച്ചു വീശി അടിച്ച് കുബേരന്റെ പ്രസിദ്ധമായ കുതിരകളെ കൊന്നു. അവന്റെ ആ ഘോരകർമ്മം കണ്ട്, മഹാസുരന്മാർ അനുഹ്ലാദന്റെ രസകരമായ പോരാട്ടം കണ്ട്, സസന്തോഷം സിംഹനാദം മുഴക്കി. ആ ദേവദൈത്യന്മാർക്ക് തമ്മിൽ ബഹളമായ പോരാട്ടമുണ്ടായി, ക്രോധിച്ചു കണ്ണുചുവന്നവരും തമ്മിൽ സംഹരിക്കുവാൻ മുതിർന്നവരുമായ അവർ തമ്മിൽ പലതരം ഘോരമായ ആയുധങ്ങൾ പ്രയോഗിച്ചു. ദേവന്മാർ ദാനവന്മാരെയെല്ലാം മഥിച്ചു. ദാനവന്മാർ വാനവരെ ക്രോധത്തോടെ ഭൂമിയിൽ വീഴ്ത്തി. ക്രോധത്തോടെ ദാനവൻ സുരന്മാരെ തീക്ഷ്ണമായ ശരങ്ങൾകൊണ്ട്, കങ്കപത്രങ്ങൾകൊണ്ട്, വജ്രതുല്യശരങ്ങൾകൊണ്ട് എയ്തു. ദൈത്യൗഘങ്ങൾ പിളരുന്ന മഹാബലരായ ദേവന്മാർ നിർഭയമായി അമർഷികളായി യുദ്ധംചെയ്തു. ഉഗ്രമായ ഗദ, ശൂലം, മുൽഗരം, പട്ടസം, പരിഘം, തീക്ഷ്ണമായ ശരം എന്നിവയേറ്റ് ദാനവന്മാർ കുഴങ്ങി. അമ്പേറ്റ് ദേഹം മുറിഞ്ഞവർ, വാളേറ്റ് മാറു മുറിഞ്ഞവർ, അവർ പാറയും വൃക്ഷങ്ങളും പറിച്ച് ആ മഹാസുരന്മാർ, ദേവന്മാരുടെ നേരെ ആർത്തു. നൂറും ആയിരവും എറിഞ്ഞു തകർത്തു. അവർ തമ്മിൽ പിന്നീട് ബഹളമായ പോരാട്ടം നടന്നു. വലിയ പാറകളാലും പലതരം വൃക്ഷങ്ങളാലുമായി പോരാട്ടം പരിഘം, പട്ടസാ, ഭല്ലം, ഭിണ്ഡിപാലം, മഴു എന്നിവയാൽ ചിലരുടെ തല തെറിച്ചുപോയി; ചിലർ രണ്ടായി പിളർന്നുപോയി. ചോര ചാടി ചില മഹാസുര ന്മാർ മന്നിൽ ചത്തുവീണു. ചിലർക്ക് പരസ്പരം കാണാതായി. അവർ അന്യോന്യം മർദ്ദിച്ചു. നെഞ്ചുകുലുങ്ങി ചിലർ കാലുമറ്റു വീണു. ചിലർ ശൂലംകൊണ്ട് കീറി ചത്തുവീണു. ദേവദാനവസമ്മിശ്രമായ ആ പോർ ഭീഷണമായി നടന്നു. പാറയും വൃക്ഷങ്ങളുമായി ആ യുദ്ധം മഹാബഹളമായി.

വില്ലിന്റെ ഞാണാകുന്ന കമ്പിയിളക്കി താളത്തിനൊപ്പിച്ച് ആർത്തനാദം മുഴക്കുന്ന യുദ്ധമാകുന്ന സദിര് പൊടിപൊടിച്ച്, ഭംഗിയായി നടന്നു. പടത്തലയ്ക്കൽ വില്ലുമായി കുബേരൻ ദനുപുത്രരെ ഓടിച്ച് ദിക്കിലൊക്കെ ശരവൃഷ്ടിയാൽ പ്രഹരിച്ചു. കുബേരൻ അർദ്ദിച്ച സൈന്യം ഓടുന്നതായിക്കണ്ട് വലിയ പാറയെടുത്ത് അനുഹ്ലാദൻ പാഞ്ഞു ചെന്നു. ക്രോധരക്താക്ഷനായി പിതൃതുല്യവിക്രമനായി കുബേരന്റെ തേരിനുള്ളിലായി ആ പാറ വീഴ്ത്തി. പാറവന്നു വീഴുന്നതായിക്കണ്ട് ധനാധിപൻ ഗദ കൈയിലെടുത്ത് ഉടനെ തേർത്തട്ടിൽനിന്നു ചാടി നിലത്തുനിന്നു. ചക്രകൂബരം, അശ്വങ്ങൾ, കൊടി, വില്ല്, എന്നിവയോടുകൂടി അവന്റെ ആ തേര് തകർത്ത് ആ പാറ നിലത്തുവീണു. പ്രഹ്ലാദസഹോദരൻ കുബേരന്റെ തേരു തകർത്ത് കവരക്കൊമ്പുള്ള വൃക്ഷത്താൽ ശൂരന്മാരെ സംഹരിച്ചു. തല പൊട്ടിത്തകർന്ന ദേവന്മാർ ചോരയൊലിച്ച് മരംകൊണ്ട് ഉടൽ തകർന്ന് പലതരക്കാർ ഭൂമിയിൽ വീണു. വലിയ സൈന്യത്തെ ഓടിച്ച് അനുഹ്ലാദമഹാസുരൻ ഒരു ഗിരിശൃംഗം പറിച്ചെടുത്ത് കുബേരന്റെ നേരെ പാഞ്ഞുചെന്നു. അവൻ എത്തുന്ന സമയത്ത് ആ വീര്യവാൻ ഗദയോങ്ങി ദാനവേന്ദ്രനെ വിളിച്ച് അലറിനിന്നു. വിത്തേശ്വരൻ ക്രോധത്തോടെ മുള്ളുകൾ കൂടുന്നതായ ഗദ ആ ദാനവേന്ദ്രന്റെ മാറിലായിവീഴ്ത്തി വിഭോ! ആ പ്രഹരം വകവെക്കാതെ ക്രോധാരുണേക്ഷണനായ ദൈത്യൻ വിത്തനാഥന്റെ ദേഹത്തിൽ ഗിരിശൃംഗത്തെ വീഴ്ത്തി. സർവ്വാംഗം വിഹ്വലപ്പെട്ട് ഗിരിശൃംഗസമാഹതനായ വിത്തനാഥൻ തകർന്ന മലപോലെ ഭൂമിയിൽ വീണു. വിത്തേശ്വരൻ ഉഴറിയതായിക്കണ്ട് ഭീമവിക്രമരായ യക്ഷരാക്ഷസന്മാർ മഹാത്മാവിനെ ചുറ്റിനിന്ന് രക്ഷിച്ചു. മുഹൂർത്തസമയം വിഹ്വലപ്പെട്ടു വീണ്ടും വൈശ്ര

വണൻ ക്രോധമൂർച്ഛിതനായി പെട്ടെന്നെഴുന്നറ്റ് മൂന്നു പാരും മുഴങ്ങുമാറ് ഉച്ചത്തിൽ അലറി. ശൈലങ്ങൾ പിളരുന്ന വിധം മുഴക്കമുണ്ടാക്കി. കൊല്ലുവാൻ ഏറ്റവനായ അവൻ അവദ്ധ്യനാണെന്നറിഞ്ഞെത്തുന്ന ആ പിംഗാക്ഷനെ നോക്കി ദാനവന്മാർ പാഞ്ഞുപൊയ്ക്കളഞ്ഞു. അവർ പാഞ്ഞു പോകുന്നതുകണ്ടപ്പോൾ മഹാരഥനായ അനുഹ്ലാദൻ, കാലനേമിയോടും മഹാനേമിയോടും സുനേമി മുതലായവരോടും പറഞ്ഞു."

അനുഹ്ലാദൻ പറഞ്ഞു: "തന്നെയും തന്റെ വീര്യവും ആഭിജാത്യവും മറന്നു പേടിച്ച് നിങ്ങൾ എവിടേക്കാണ് നാടന്മാരെപ്പോലെ ദൈത്യരേ, ഓടുന്നത്? വീരന്മാരെ, നിങ്ങൾ പിന്തിരിക്കുവിൻ! എന്താണ് നിങ്ങൾ പ്രാണൻ കാക്കുന്നത്! ഈ യക്ഷൻ പോരിന്ന് പറ്റിയവനല്ല! ഇത് വമ്പിച്ച ഒരു ഭീഷണിയാണ്. ദാനവന്മാർക്ക് ഉയർന്നെത്തുന്ന ഒരു ഭീഷണിയാണ് ഞാൻ. വിക്രമിച്ചു ഞാൻ അത് നശിപ്പിക്കാം! ദൈത്യവീരന്മാരേ, തിരിക്കുവിൻ."

വൈശമ്പായനൻ പറഞ്ഞു: "ആ ദൈത്യന്മാർ മത്തഹസ്തികൾപോലെ തിരിച്ചെത്തി. ക്രുദ്ധരായി ദേവസൈന്യത്തെ മഹാസുരന്മാർ സംഹരിച്ചു. ആയുധം തീർന്നവർ ചിലർ, കാർമേഘംപോലെ ഇരമ്പുന്നവർ ചിലർ. ആ ദർപ്പോദ്ധതന്മാർ കൈകൊണ്ടുതന്നെ യുദ്ധം തുടങ്ങി. നീണ്ട മരത്തടികൊണ്ടും പാറകൊണ്ടും മഹാസുരന്മാർ കൈകൾ കൊണ്ടും തമ്മിൽ ശക്തിയെടുത്ത് തട്ടി, മുഷ്ടികൊണ്ടും കൈത്തലംകൊണ്ടും പോർക്കളത്തിൽ അടരാടി. വലിയ കൊമ്പുള്ള മരംകൊണ്ടും നഖംകൊണ്ടും അവർ പൊരുതി. അനുഹ്ലാദൻ ചൊടിച്ച് ദേവന്മാരുടെ സൈന്യത്തെ ഏറ്റവും ഊക്കോടെ കാട്ടുതീ കാട് നശിപ്പിക്കുന്നവിധം നശിപ്പിച്ചു. ചോരചാടി പല യോധസത്തമന്മാരും കിടക്കുന്നു. നിലത്തു വീണ് വികൃതരായി ചുവന്ന പൂവുള്ള വൃക്ഷങ്ങൾപോലെ അവർ കിടന്നു. അനുഹ്ലാദനിൽ വിക്രാന്തനായ ദേവൻ സർപ്പംപോലെയുള്ള ശരത്തെ പോർക്കളത്തിൽ പൊരുതുമ്പോൾ എയ്തു; തീക്ഷ്ണമായ ശരങ്ങൾ എയ്തു. വിത്തേശൻ ക്രോധത്തോടെ അനുഹ്ലാദന്റെ തീപ്പൊരികൾ ചിന്നുന്ന ജ്വാലകൾപോലുള്ള ശരങ്ങളേറ്റു. വിത്തേശ്വരനെ ശരനിരകൊണ്ട് ദാനവോത്തമൻ ക്രുദ്ധനായി ദണ്ഡേന്തുന്ന അന്തകനെപ്പോലെ എയ്തു. കുബേരൻ അമ്പേറ്റു പിളർന്നു ചോരയണിഞ്ഞ്, പർവ്വതം ചോല എന്നപോലെ രക്തമൊലിപ്പിച്ചു. അവൻ വീണ്ടും ബോധവാനായി, രക്തേക്ഷണനായി, ഭീമമായ വലിയ ഗദയെടുത്തു. പിന്നെ ആ ഭീമവിക്രമൻ ഊക്കിൽ ദൈത്യന്റെനേർക്കായി അതു ക്രോധത്തോടെ വിട്ടു. അസുരൻ ഗദകൊണ്ട് ആ ഗദയെത്തുന്നതിനിടയിൽ ക്രുദ്ധനായി അലറി ആ ഗദയെ ഭഞ്ജിച്ചു. അതൊരു അത്ഭുതമായി. വീണ്ടും ഗദയെടുത്ത് കുബേരൻ ദൈത്യന്റെനേരെ ഓടിച്ചെന്നു. അവൻ എത്തുന്നതായി കണ്ട് അനുഹ്ലാദൻ, മഹാബലൻ, കൈലാസംപോലെയുള്ള ഒരു ഗിരിശൃംഗം പറിച്ചെടുത്ത് വിത്തേശന്റെനേരെ വായ് തുറന്ന അന്തകനെപ്പോലെ പാഞ്ഞുചെന്നു. അന്തകൻ എന്നപോലെ ദേവന്മാർക്ക് അജയ്യനായി, എല്ലാവർക്കും അജയ്യനായി, ദൈത്യൻ മൂന്നു ലോകവും ഗ്രസിക്കുന്നവിധം ഏറ്റു. അപ്രകാരമുള്ള അവനെക്കണ്ട് ഭയപ്പെട്ട് ധനദൻ രണംവിട്ടു. കുബേരൻ പാഞ്ഞുചെന്ന് ദേവേന്ദ്രന്റെ സമീപത്തെത്തി. അവന്റെ വലിയ കർമ്മം കണ്ട് വിത്തേശ്വരൻ ഭയപ്പെട്ട് ശചീപതിയുള്ള ദിക്കിൽ എത്തി നിന്നു."

## 61. വാമനാവതാരം - വരുണവിപ്രചിത്തിയുദ്ധം -

വൈശമ്പായനൻ പറഞ്ഞു: "അവ്യയനായ വരുണനെ ദൈത്യാദ്യനായ വിപ്രചിത്തിയും ക്രോധത്തോടെ ദീപ്തമായ ഉരഗംപോലുള്ള ഉഗ്രബാണങ്ങൾ എയ്തു. ദൈത്യൻ ദീപ്തമായ ശരാംശുക്കൾകൊണ്ട് എതിർക്കുന്ന സമയത്ത് എന്താണ് ചെയ്യേണ്ടത് എന്നു ജലേശ്വരൻ യുദ്ധമദ്ധ്യത്തിൽ അറിഞ്ഞില്ല. വിത്തേശ്വരന്റെ മുമ്പിൽ നില്ക്കുവാൻ, പരമേഷ്ടിയായ പ്രജാപതിക്ക് സർവ്വലോകേശ്വരന്റെ മുമ്പിൽ എന്നപോലെ, ആവാത്തമാതിരിയായി. അപ്രകാരം വിപ്രചിത്തിയുടെ മുന്നിൽ ജലാധിപനും ആവാത്ത മട്ടിലായി. വജ്രമെന്ന മഹാവ്യൂഹം നിർഭയമായി, സർവ്വതോമുഖമായി വ്യൂഹംകെട്ടി ദേവസേനയോട് ദാനവർ നേരിട്ടു. അഗ്നിജ്ജ്വാലപോലെയും സൂര്യമണ്ഡലംപോലെയും വമ്പനായ വിപ്രചിത്തിദൈത്യന്റെ മുഖം വിളങ്ങി. തേജസ്സേറിയ വരുണൻ ദൈത്യേന്ദ്രനായ വിപ്രചിത്തിയെ തേജസ്സാൽ ചുടുന്നമാതിരി ജയോദ്യുതനായി നോക്കിക്കണ്ടു. പൂമാല ചാർത്തി കേയൂരാംഗദങ്ങളും അണിഞ്ഞ് കൈലാസശിഖരംപോലെയുള്ള പരിഘമെടുത്ത് കാരിരുമ്പായി സ്വർണ്ണപ്പട്ടംകെട്ടി പൊന്മാല ചാർത്തി യമദണ്ഡോപമമായി, ഘോരമായി ദൈത്യരുടെ ഭയം നശിപ്പിക്കുന്നതായി, മഹാശക്രകേതുപോലെയുള്ള ആ പരിഘം ചുഴറ്റി വിപ്രചിത്തി വായ് തുറന്ന അന്തകനെപ്പോലെ ഗർജ്ജിച്ചു. അവൻ കണ്ഠത്തിൽ പതക്കംകെട്ടി, ഭുജങ്ങളിൽ അംഗദങ്ങളണിഞ്ഞ്, കാതിൽ കുണ്ഡലംചാർത്തി, പ്രജകൾക്കു വൈചിത്ര്യം നല്കി. ദൈത്യൻ ഭൂഷാഢ്യനായി ഇരുമ്പുപരിഘമേന്തി ഇന്ദ്രചാപമെടുത്ത വൈദ്യുതക്കാർമേഘസദൃശനായി ശോഭിച്ചു. ഉലയ്ക്കുന്ന പരിഘമെടുത്ത് മഹാസുരൻ കാറ്റുവീശി, തീയും പുകയുമായി പ്രളയാഗ്നിപോലെ ജ്വലിച്ചു. വിദ്യാധരഗണത്തോടും ഗന്ധർവ്വനഗരത്തോടും അമരാവതിയോടും നല്ല സിദ്ധലോകങ്ങളോടും ഗ്രഹനക്ഷത്രങ്ങൾ ആദിത്യേന്ദുക്കളോടുകൂടി ചിന്നി. ദൈത്യേന്ദ്രന്റെ പരിഘം ചുറ്റുമ്പോൾ നഭഃസ്ഥലവുംചുറ്റുന്നമാതിരിയായി. പരിഘമേന്തിയ അവൻ ദുരാസദനായി ഭവിച്ചു. സുരേന്ധനനായ ആ ദാനവാഗ്നി പ്രളയാഗ്നിപോലെ വളർന്നു. ദേവന്മാരും വരുണനും പേടിച്ച് അനങ്ങുവാൻവയ്യാത്തവരായി. ഒരേ ഒരാൾമാത്രം നിർഭയനായി നില്ക്കുന്നു. അത് കൗശികനും പ്രഭുവുമായ വാസവനാണ്.

ആദിത്യതുല്യമായി ഘോരമായി വിളങ്ങുന്ന പരിഘം രൗദ്രദർശനമാണ്. ആ ദാനവൻ അത് ജലേശ്വരന്റെ സൈന്യത്തിൽ കൊണ്ടുപോയി വീഴ്ത്തി. അതു വീഴുമ്പോൾ യുദ്ധത്തിൽ വമ്പനായ വരുണന്റെ നൂറായിരം ഭൂതജാലങ്ങൾ പരിഘമേറ്റു മരിച്ചു. അവയുടെ ദേഹമൊക്കെ പരിഘംകൊണ്ടുള്ള അടിയേറ്റ് അസംഖ്യം തകർന്നുപോയി. ആകാശം കൊള്ളിമീൻ ചിന്നുന്നമാതിരിയായി. വീണ്ടും ചുഴറ്റി അതിനെ വരുണന്റെ ശരീരത്തിൽ വീഴ്ത്തുന്ന സമയത്ത് തകർക്കുന്ന ഘോരമായ പരിഘം ദേവാംഗത്തിൽ തകർന്നുപോയി.

അതിന്റെ ആയസചൂർണ്ണങ്ങൾ വാനിൽ മിന്നാമിനുങ്ങുകൾപോലെ ചിന്നി. ആ ജലാധിപൻ ആ തല്ലുകൊണ്ട് ഇളകിയില്ല. പോരിൽ പരിഘമേറ്റ അവൻ വജ്രമേറ്റ അദ്രിപോലെയായി ദേഹം തകർന്ന് യുദ്ധത്തിൽ തന്റെ സൈന്യം ഭഗ്നമായപ്പോൾ വരുണൻ അല്പസമയം ക്ഷോഭത്തോടെ ഇരുന്നു. അമർഷത്തോടെ ആ ഭൂരിവിക്രമനായ വരുണൻ തന്റെ പക്ഷത്തിലുള്ളവരെയെല്ലാവരെയും ഒന്നിച്ചുകൂട്ടി നാലു സമുദ്രവും ദീപ്തമായ അഹികളും ചേർന്ന വരുണൻ ശംഖും മുത്തുകളും ചിന്നുന്ന ജലരൂപം വഹിച്ചവൻ, വെള്ളവസ്ത്രം ഉലയ്ക്കുന്നവനും, നാനാവസ്ത്രങ്ങൾ അണിഞ്ഞവനും ശ്രീമാനുമായ വരുണൻ, ആമയും മീനുകളുമൊക്കെക്കലർന്ന വരുണൻ, സൈന്യത്തെപ്പാർത്തു ക്രോധത്തോടെ പറഞ്ഞു; 'നിങ്ങൾ പൊരുതുവിൻ! ദൈത്യന്മാരെ വധിക്കുവിൻ! ഞാൻ ഇവനെ കൊല്ലാം! നിങ്ങൾ

ഭയം കളഞ്ഞ് പടവെട്ടുവിൻ!' ഉടനെ കടലിൽ കുടികൊള്ളുന്ന സർപ്പങ്ങൾ പോരിൽ ദൈത്യന്മാരെ ചീറ്റിയടുത്ത് കടിച്ചുകൊന്നു. അവർ നാളീകനാരാചഗദാമുസലരാജിയാൽ ഹൃഷ്ടരായി. ആ വരുണാനുഗർ ദൈത്യരെ വധിച്ചു. യുദ്ധദുർമ്മദനും മഹാബലപരാക്രമനുമായ വിപ്രചിത്തി ക്രോധത്തോടെ പന്നഗങ്ങളുടെ ദേഹങ്ങൾ ഉടച്ചുകളഞ്ഞു. ഗരുഡാസ്ത്രംകൊണ്ട് നാഗങ്ങളെ ആ ദാനവേത്തമൻ പോരിൽ തോല്പിച്ചു. സർപ്പങ്ങളെ തിന്നുന്ന ഗരുഡന്മാർ ഉടനെ വന്ന് നാഗങ്ങളെയൊക്കെ തിന്നു. പൊന്നണിഞ്ഞ സൂര്യാംശുസങ്കാശമായ വിശിഖങ്ങളാൽ ദുർജ്ജയരായ സർപ്പങ്ങളെ ആ വീരൻ പോർക്കളത്തിൽ തകർത്തു കളഞ്ഞു. പോരിൽ അമ്പേറ്റ് ആർത്തിപ്പെട്ട് മെയ്യറ്റ സർപ്പങ്ങൾ വലിയ കൊമ്പന്മാർ കുത്തുന്ന കൊമ്പന്മാർപോലെ ദേഹമറ്റ് വീണുപോയി. അവൻ ദീപ്തമായ ശരാർച്ചിസ്സാൽ അർക്കൻ എന്നപോലെ തപിക്കെ യുദ്ധത്തിൽ സംക്രുദ്ധനായ വരുണൻ, പ്രഭു, പാഞ്ഞെതിർത്തു. ഉടനെ ദേഹങ്ങൾ തകർന്ന അസംഖ്യം ദാനവന്മാർ നടുങ്ങി, ഉള്ളു കെട്ട്, പത്തുദിക്കിലും പാഞ്ഞുപോയി. ജീവൻകളഞ്ഞും ഇന്ദ്രന്നുവേണ്ടി വിക്രമിച്ച് പാശഭൃത്പ്രവരനായ വരുണൻ പോരിൽ പൊരുതിക്കൊണ്ട് അട്ടഹസിച്ചു. മുഷ്ടികൊണ്ട് വരുണനും രണോല്ക്കടരായ അഹീന്ദ്രന്മാരും മഹാദൈത്യനായ വിപ്രചിത്തിയോട് എതിർത്തു. ഉടനെ അസ്ത്രവും പാറകളും എടുത്തു പ്രഹരിച്ച് ആ ബലിഷ്ഠരെ തേജസ്വിയായ വിപ്രചിത്തിമഹാസുരൻ അകറ്റി. ഉടനെ ആഞ്ഞ് എയ്യുന്ന അഗ്നിക്കൊക്കുന്ന ശീഘ്രപാതിയായ ശരങ്ങൾ കൊണ്ട് പോരിൽ പായുന്ന വരുണാശ്വങ്ങളെ പിളർന്നു. ആ വലിയ കർമ്മത്താൽ വമ്പനായ വിപ്രചിത്തിക്ക് തൽക്ഷണം നെയ്യൊഴിച്ച അഗ്നിക്കുതുല്യമായി തേജസ്സ് വർദ്ധിച്ചു. അവൻ ആഞ്ഞെയ്ത അർക്കതുല്യമായ ശീഘ്രശരങ്ങളാൽ വരുണന്റെ വലിയ പടയെ ആ മഹാബലൻ വധിച്ചു. ശസ്ത്രം ക്ഷയിച്ച് അമ്പുമേറ്റ് ശരജാലവിമൂഢമായി അത് ശക്തി, ഋഷ്ടി, ശൂലം, എന്നിവയേറ്റ് രക്തമൊഴുക്കി. പിന്നെ ദൈത്യൻ പാഞ്ഞടുത്തു. അപ്പോൾ പടയോടുകൂടി ജലാധിപൻ വിപ്രചിത്തിയെ ഭയന്ന് ഇന്ദ്രനെ ശരണം പ്രാപിച്ചു."

62. വാമനാവതാരം - അഗ്നിസ്തവം - വൈശമ്പായനൻ പറഞ്ഞു: "ദേവന്മാർക്കു തോല്മ കണ്ടപ്പോൾ ദേവസത്തമനായ പാവകൻ ബ്രഹ്മർഷികളാൽ സ്തുതിക്കപ്പെടുന്നവൻ ദൈത്യന്മാരെ വധിക്കുവാൻ തീരുമാനിച്ചു. സ്വയംപ്രഭാശാണ്ഡിലിയുടെ പുത്രനായ ഹവ്യവാഹനൻ, ഹിരണ്യരേതൻ, പിംഗാക്ഷൻ, ദേവഹുതൻ, ഹുതാശനൻ, ലോഹിതൻ, ലോഹിതഗ്രീവൻ, ഹവിർഹാരിപ്രദൻ, കപി, വിശ്വഭുക്കായ അഗ്നിദേവൻ, സർവ്വ ദേവകളുടെയും മുഖം, പ്രഭു, സുബ്രഹ്മാത്മാവ്, സുവർച്ചസ്കൻ, സഹസ്രാർച്ചിസ്സ്, വിഭാവസു, കൃഷ്ണവർത്മൻ, ചിത്രഭാനു, ദേവകൾക്കും ദേവേശൻ, ലോകസാക്ഷി, ദ്വിജഹുതൻ, അർച്ചിസ്സുള്ളവൻ, ഷൾകൃതൻ, ഹവ്യമുണ്ണുന്നവൻ, ഹവിർഗർഭൻ, സ്വയംഭൂവ്, സർവ്വകർമ്മവാൻ, സർവ്വജീവിക്കും പാവനൻ, സുരന്മാരിൽ തപോനിധി, സർവ്വപാപപ്രശമനൻ, ലേലിഹാനൻ, തപോമയൻ, പ്രദക്ഷിണാവർത്തശിഖൻ, ശുചിരോമൻ, മഖാത്മകൻ, ഹവ്യാശി, ഭൂതഭവ്യേശൻ, യജ്ഞഭാഗഹരൻ, ഹരി, സോമപൻ, ബഹുതേജസ്വി, ഭൂതേശൻ, വലിയ തപോമയൻ, അധൃഷ്യൻ, പാവകൻ, ഭൂതി, ഭൂതാത്മാവായ സ്വധാധിപൻ, സ്വാഹാനാഥൻ, സാമഗീതൻ, സോമപൂതാശി, അദ്രിഭൃത്ത്, ദേവദേവൻ, മഹാക്രോധൻ, രുദ്രാത്മാവ്, ബ്രഹ്മസംഭവൻ, രക്താശ്വമായി വായു ചക്രത്തേരിൽ കയറിയ ജഗദ്ധരൻ, ധൂമധ്വജൻ, ധൂമശിഖൻ, നീലവസ്ത്രൻ, സുരോത്തമൻ, ദിവ്യമായ ആഗ്നേയാസ്ത്രമേന്തി പോരിൽ മഹാനായ അഗ്നിഭഗവാൻ ദൈത്യന്മാരെ ആയിരവും പതിനായിരവും ലക്ഷവും കോടിയും അസുരന്മാരെ പ്രളയത്തിലെന്നപോലെ കോപത്തോടെ ചുട്ടുദഹിപ്പിച്ചുകളഞ്ഞു. പ്രാണനായി എല്ലാ ജീവികൾക്കും അഞ്ചായി ആരാണോ നില്ക്കുന്നത്, ഹുതാശനന്ന് യന്താവായി ഇഷ്ടനായി പ്രഭുവായി നില്ക്കുന്ന ഈശ്വരൻ ആരാണോ, ആ പ്രഭഞ്ജനൻ ലോകമെല്ലാം പ്രളയത്തിൽ മുടിക്കുന്നവനാണ്. സപ്തസ്വരത്തിൽ വാക്കാൽ ആരുടെ യോനിയോ പറയുന്നത്, ആരാണോ ആകാശമയനായ ദേവൻ ആരാണോ, ദൂരഗനും, സർവ്വസംഭവനുമായിരിക്കുന്നത്, ആരാണോ കർത്താവായും വികർത്താവായും നില്ക്കുന്നത്. ഗതിമതിഗതിയായ പ്രഭു ആരാണോ, ദേവകർത്താവായി ബ്രഹ്മതുല്യനായി സനാതനനായി ലോകത്തിൽ വർത്തിക്കുന്നവനാരാണോ, ആ മൂർത്തിമാനാണെന്നു പറയുന്ന മഹത്തരമായ ഭൂതമേതാണോ, ആ സമീരണൻ, വായു, ശമീഗർഭസ്ഥിതമായ അഗ്നിയെ വർദ്ധിപ്പിച്ചു. വിണ്ണിലെത്തുന്ന ജ്വാലകളാൽ പത്തുദിക്കിലും അവൻ ദൈത്യനാശത്തിന്നെത്തുന്ന പ്രളയാഗ്നിപോലെ വളർന്നു. മേദോമജ്ജ ച്ചേറുകെട്ടി, മുടിച്ചണ്ടികലർന്ന്, യോധരുടെ തലകളാകുന്ന പാറയുമായി ചത്ത ആനകളാകുന്ന തടത്തോടുകൂടി, രക്തമാകുന്ന ജലത്തോടുകൂടിയ രണനദിയെ പോരിൽ നോക്കിക്കണ്ട് ദൈത്യരുടെ ഭയം വർദ്ധിപ്പിക്കുമാറ് അഗ്നിദേവൻ ഒഴുക്കി. ഉടനെ പ്രഹ്ലാദൻ മുതലായ ദൈത്യന്മാരെയെല്ലാം പാവകൻ തോല്പിച്ചു. ആ വിഭു പിന്നെ പെരുംപോരിൽ ആർത്തു. ചിലർ മൗലിച്ചാർത്ത് കത്തിയും ചിലർ കേശം അഴിഞ്ഞും ചിലർ വസ്ത്രം കത്തിയും ചിലർ കൈയും വായയും ചിലർ കുടയും തേരും കൊടിയും കത്തിയും അങ്ങനെ ദൈത്യരൊക്കെ അഗ്നി ചുഴന്ന് അവിടെ കാണപ്പെട്ടു. എല്ലാ ആയുധങ്ങളും വിട്ട് കൊടി നാട്ടിയ തേരുകളും വിട്ട്, പേടിച്ച് ദൈത്യരൊക്കെ ഓട്ടമായി. അഗ്നിയുടെ ആക്രമണം ഒരുമാതിരി നന്നായി! വലിയ പോരിൽ കത്തിയാളുന്ന അഗ്നിയെ അവർ കണ്ടില്ല. ദിക്കും ആകാശവും ഭൂമിയും കാറ്റും ദാനവർ കത്തിക്കാണുകയാണ്. മുകളിൽ തീയ്, ചുവട്ടിൽ തീയ്, നാലുപുറത്തും തീയ്! ധ്രുവൻ, സ്വയംഭുവ്, ജലസംഭവനായ ബ്രഹ്മാവ് പ്രളയം സൃഷ്ടിച്ചിരിക്കുന്നു എന്നു ദൈത്യന്മാരെല്ലാം ഭയപ്പെട്ടു. മയനും ശംബരനും ഇവർ രണ്ടുപേരും അതിമായാവികളാണ്. അവർ അപ്പോൾ നീരൊഴുകുന്ന പർജ്ജന്യമായകൾ തീർത്തു. ആ മായാവികൾ നടക്കുമ്പോൾ ആഹവത്തിൽ അഗ്നിദേവൻ കുന്നുപോലെയുള്ള ജലൗഘത്താൽ മൃദ്വർച്ചിസ്സായി ത്തീർന്നു. ദൈത്യനാശകരമായ അഗ്നിഭഗവാൻ ശമിക്കുന്നതു കണ്ടപ്പോൾ തേജസ്വിയും കീർത്തിമാനുമായ ബൃഹസ്പതി അഗ്നിയോടു പറഞ്ഞു."

ബൃഹസ്പതി പറഞ്ഞു: "അല്ലയോ ഹിരണ്യരേതോ, സുമുഖാ, സർവ്വഭക്ഷകാ, പാവകാ, സ്വഭക്ഷാനനാ, ക്ഷാമാ, ലേലിഹാനാ, മഹാബലാ, വിഭോ, ഭവാന്റെ ആത്മാവ് വായുവാണല്ലോ. വീരുത്തുകൾ ശരീരമാണല്ലോ. അംഭസ്സ് നിന്റെ ഉത്ഭവസ്ഥാനമാണല്ലോ. ഭവാൻ അംഭസ്സിനും യോനിയാണല്ലോ. മേലും കീഴും ചുറ്റും നീ സഞ്ചരിക്കുന്നു. മഹാഭാഗാ, നിനക്ക് എല്ലായിടത്തും അർച്ചിസ്സ് എത്തുന്നു. അഗ്നേ, നീ സർവ്വമാകുന്നു. നിന്നിൽ ഈ ജഗത്തൊക്കെ നില്ക്കുന്നു. നീ ഭൂതങ്ങളെ താങ്ങുന്നവനാണ്. നീ ഭുവനത്തെ ഭരിക്കുന്നു. അഗ്നീ നീ ഹവ്യറാട്ടായ ഏകനാകുന്നു. പരമമായ ഹവിസ്സ് നീയാകുന്നു. സത്തുക്കൾ എന്നും ഭവാനെയാണല്ലോ അദ്ധ്വരത്തിൽ യജിക്കുന്നത്! നീ അന്നമാകുന്നു. പ്രാണികൾക്ക് ഊണായത് നീയാണ്. കഴിക്കുന്നതും ഉണ്ണുന്നതും കുടിക്കുന്നതുമെല്ലാം ഭവാനിൽത്തന്നെ

ചേരുന്നു. വിജയം നിന്നിൽ വന്നുചേരുന്നു. നിന്നിലാണല്ലോ ദേവാ, സകലലോകവും സ്ഥിതിചെയ്യുന്നത്. അല്ലയോ ഹവ്യവാഹാ, ഈ മൂന്നു ലോകവും കാലമാകുമ്പോൾ നീ ചുട്ടുദഹിപ്പിക്കുന്നു. തപസ്സിന്നും നീ ഒരാൾതന്നെ ജാതവേദൻ. നീയൊഴികെ അന്യമായ ഗോക്കളൊന്നുമില്ലല്ലോ ദേവാ! അഗ്നേ, ഭവാൻ സിന്ധുപതിയാണ്. നീ വൃഷാകപിയാണ്. നീ മഖങ്ങളിൽ അഗ്രഹാരിയാണ്. വലിയ വിശ്വത്തിന്നു പ്രസൂതിയായവൻ നീയാണ്. സ്വാമിൻ! ഭവാൻ തന്നെയാണ് ജഗത്തിന്നു പ്രതിഷ്ഠയായിട്ടുള്ളത്. ജാതവേദാ! ഭവാൻ രശ്മിയാൽ ജലത്തെ ഉണ്ടാക്കുന്നു. അങ്ങ് ഔഷധിയാണ്. സ്വൗഷധിച്ചാറുകളും നീയാകുന്നു. യുഗാന്തകാലത്തിൽ വിശ്വം നീ ഗ്രഹിക്കുന്നു; നീ സൃഷ്ടികാലത്ത് സൃഷ്ടി വീണ്ടും നടത്തുന്നു.

അഗ്നേ, നീ സർവ്വഭൂതൗഘയോനിയാകുന്നു. നീ വേദപ്രസിദ്ധനാകുന്നു. നീ ദേവന്മാരുടെ ഹിതത്തിന്നായി പോരിൽ ദൈത്യരെ സംഹരിച്ചു തേജോനിധേ, നിൻെറ യോനി യജ്ഞശതാർച്ചിതമായ ജലമാകുന്നു. അങ്ങനെയുള്ള സ്വയോനിയായ ജലത്തിൽ എന്തുകൊണ്ടാണ് അഗ്നി ഭഗവാനെ, ഭവാൻ വിഷാദിക്കുന്നത്? ഭവാൻ ദൈത്യരിൽ നിന്ന് സുരന്മാരെ രക്ഷിക്കുക! ഹേ സുരസത്തമാ, പിംഗളാക്ഷാ, ലോഹിതഗ്രീവാ, കൃഷ്ണവർത്മാവേ, ഹുതാശനാ, ഭവാൻ സംരക്ഷിക്കണേ!"

## 63. വാമനാവതാരം - ബലിസമുത്തേജനം -

വൈശമ്പായനൻ പറഞ്ഞു: "സത്യമായി പറഞ്ഞ വ്യാഴത്തിൻെറ മൊഴി കേട്ടപ്പോൾ ഉടനെ യജ്ഞത്തിൽ ഹവിസ്സിനാലെന്നപോലെ ആഹവത്തിൽ അഗ്നി ആളിക്കത്തി. പോരിൽ ജ്വലിച്ചവനായ അഗ്നി ദൈത്യമായകളെ മുടിച്ചു. മായകെട്ട്, ബലംകെട്ട്, ദൈത്യർ ബലിയുടെ മുമ്പിലെത്തി. അത്ഭുതക്രിയനായ അഗ്നി ദൈത്യന്മാരെ ജയിച്ചപ്പോൾ ഇനിയെന്തു ചെയ്യണമെന്നുള്ളത് ദൈത്യേന്ദ്രനായ പ്രഹ്ലാദൻ ബലിയോടു പറഞ്ഞു."

പ്രഹ്ലാദൻ പറഞ്ഞു: "അല്ലയോ മഹാബലീ, നീ അഗ്നിയാണ്, വായുവാണ്, ആദിത്യനാണ്, വെള്ളമാണ്, ചന്ദ്രനാണ്. ദിക്ക്, നക്ഷത്രം, ആകാശം, ഭൂമി എന്നിവയെല്ലാം ഭവാനാണല്ലോ ദാനവോത്തമാ! ഭാവിയും ഭൂതവും ഭവിക്കുന്നതും അങ്ങുതന്നെയാണല്ലോ സുരോത്തമാ! സ്വയംഭൂവും വരദായകനുമായ ബ്രഹ്മാവ് ഭവാന് എല്ലാ ഗുണങ്ങളും തന്നിട്ടുണ്ടല്ലോ. ഇന്ദ്രത്വവും അമരത്വവും യുദ്ധത്തിൽ പരാജയംവരായ്കയും ഈശിത്വവും വശിത്വവും അപ്രതിമമായ ശുഭബലവും ബ്രഹ്മാവ് ഭവാനു വരമായി നല്കിയിട്ടുണ്ടല്ലോ. ദൈത്യരാജാവേ, ഭവാന് എന്നും സർവ്വഭൂതേശ്വരത്വവും നല്കിയിട്ടുണ്ടല്ലോ. മഹായോഗീശ്വരത്വവും വലിയ പോരിൽ ശൂരത്വവും അണിമാലഘിമാ മുതലായ അഷ്ടൈശ്വര്യവും മറ്റുള്ള സത്വഗുണങ്ങളും നല്കിയിട്ടുണ്ടല്ലോ. അതുകൊണ്ട് ഭവാൻ സകല ദേവന്മാരെയും കൂട്ടത്തോടെ തോല്പിച്ച് ബ്രഹ്മോക്തിയെ സാധിപ്പിക്കുക. അത് ഒരിക്കലും മറ്റു വിധത്തിൽ വരുന്നതല്ല."

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ പ്രഹ്ലാദൻെറ മൊഴികേട്ട്, ഉടനെ ശക്രൻെറ രഥത്തിന്നുനേരെ, സംഹൃഷ്ടനായ ബലി ചെന്നു. സുരേന്ദ്രൻെറ പാർശ്വത്തിൽ മഹാ അസുരേന്ദ്രൻ, ശ്രീമാനായ ബലി ചെല്ലുന്ന സമയത്ത് ഉടനെതന്നെ ബലിയെ ദ്വിജേന്ദ്രന്മാരും സത്തമരായ പശുക്കളും വലംവെച്ചു. മഹാജടാഭാരം ധരിച്ച തപസ്വികളും അവന്നു വിധിപ്രകാരമുള്ള മംഗളങ്ങൾ ചൊല്ലി. കവികൾ കവിതകൾ പാടി സ്തുതിച്ചു. ബലി പോർക്കളത്തിൽ നിന്ന സമയത്ത് സർവ്വത്ര സ്തുതിയും ആശംസകളുംതന്നെ! ഉരുക്കിയ സ്വർണ്ണംകൊണ്ടുണ്ടാക്കപ്പെട്ട ഭൂഷണങ്ങൾ, ദിവ്യമായ രത്നം എന്നിവ ധാരാളം അലങ്കരിച്ച ബലി മികച്ച ശോഭയോടെ വിളങ്ങി. രണത്തിൽ അഗ്നിജ്ജ്വാലപോലെ ദാനവൻ ശോഭിച്ചു. ശത്രുക്കൾ ചതച്ചുവിട്ട തൻെറ സൈന്യത്തെ സത്വവീര്യവാനായ മഹാബലി നോക്കി. മഴ തുടരുമ്പോൾ അഴകേറിയ കാർമേഘം കാറ്റേറ്റ് വാനിൽ തകർന്നവിധം സ്വസൈന്യത്തെ ബലി നോക്കിക്കണ്ടു. വീണ്ടും സൈന്യത്തെ ചുറ്റും നോക്കി. അപ്പോൾ അഗ്നി സൈന്യത്തെ ചുട്ടു ദഹിപ്പിക്കുകയാണ്. പർവ്വസന്നിധിയിൽ ഉയർന്ന് ഉഗ്രതരങ്ങളായി ഇളകിയ കടൽക്കോളുകൾപോലെ ബലി അഗ്നിയുടെ ആക്രമണം കണ്ടു. അവൻ ഗദയും ശൂലവും ഋഷ്ടിയും വാളും ശരവും വമ്പനായ ശത്രുവിൻെറ മാറിൽ യുദ്ധത്തിൽ ചൊരിഞ്ഞു. സിംഹം, ഋഷഭം, എന്നിവയെപ്പോലെയും കാർമേഘംപോലെയും ആ വീര്യവാൻ ഗർജ്ജിച്ചു. ദിവ്യാസ്ത്രധൂമനായും സുഭുജോഗ്രനായവനായും മഹാബലനായും പൗരുഷവിക്രമേന്ധനനായും കാലാഗ്നി വിശ്വം ചുടുന്ന മാതിരി മഹാബലി പോരിൽ മഹാഘോരനായി, മഹാബലവാനായി വിലസി."

## 64. വാമനാവതാരം - ദേവാസുരയുദ്ധം; ബലിവിജയം

- വൈശമ്പായനൻ പറഞ്ഞു: " മഹാബലി ദേവന്മാരെയെല്ലാം ഇന്ദ്രനെയൊഴികെ മറ്റുള്ളവരെയെല്ലാം കൂർത്ത ശരങ്ങളെയ്ത് ഓടിച്ചു. ദേവന്മാർ പിന്തിരിഞ്ഞ് ഓടി. ആ ദൈത്യേന്ദ്രനാൽ വധിക്കപ്പെടുന്ന മഹാസൈന്യം, ബലിയാൽ തോല്പിക്കപ്പെടുന്ന ദേവന്മാർ ബലവാനായ ഇന്ദ്രൻെറ സമീപത്തേക്ക് ഓടിച്ചെന്ന് ഇപ്രകാരം പറഞ്ഞു."

ദേവകൾ പറഞ്ഞു: ഭവാൻ ധാതാവായ ഇന്ദ്രനാണല്ലോ. ലോകർക്ക് ഈശ്വരനും അവ്യയനായ ദേവനും ഭവാനാണല്ലോ. ഭവാൻ അപ്രതിമകർമ്മാവാണ്. അപ്രകാരം അനുപമദ്യുതിയുമാണ് ഭവാൻ! സൈന്യങ്ങൾ പാഞ്ഞ് ഓടിക്കളഞ്ഞു. ഞങ്ങളോടുകൂടി സുരേശ്വരാ! തേർച്ചക്രം, അമ്പ്, കൊടി എല്ലാം മഹാസുരന്മാർ തകർത്തു. തേരും കുതിരക്കാരും ആനയും ആൾക്കാരും അസംഖ്യം ഛിന്നമായി. വളരെപ്പേർ ഗദാമുസലപട്ടസാദികളാൽ ഹതരായി മഹാഭൈരവമായവിധം ദൈത്യേന്ദ്രൻ യുദ്ധംചെയ്തു. അല്ലയോ പുരന്ദരാ ഭവാൻ എന്താണ് ഉപേക്ഷകാണിക്കുന്നത്? സുരേശ്വരാ, ദൈത്യന്മാർ സൈന്യത്തെ നശിപ്പിക്കുന്നത് കാണുന്നില്ലേ? ഞങ്ങൾ അങ്ങയെ ശരണംപ്രാപിക്കുന്നു. അങ്ങ് ഞങ്ങളെ രക്ഷിക്കുക സുരനായകാ!"

വൈശമ്പായനൻ പറഞ്ഞു: "ആ ദേവന്മാർ പറഞ്ഞ മൊഴി കേട്ടപ്പോൾ ദേവനായകൻ ക്രുദ്ധനായി സംവർത്തകഗ്നിപോലെ ഉജ്ജ്വലിച്ച് സർവ്വ ദൈത്യരെയും ചുട്ടുചാമ്പലാക്കുവാൻ സന്നദ്ധനായി പുറപ്പെട്ടു. സൂര്യാംശുരൂപത്തിലുള്ള കിരീടംചാർത്തിയ ആ പ്രഭു, വൈഡൂര്യവർണ്ണത്തിൽ വിളങ്ങുന്ന ദേഹത്തോടുകൂടിയവൻ, നാനാരത്നാഞ്ചിതാംഗദൻ, സഹസ്രാക്ഷൻ, ശതഭുജൻ, ബർഹിരോമാവ്, അരുണേക്ഷണൻ, ഹരികേശൻ, ഹരിശ്മശ്രു, നാനാകേതുമഹാബലൻ, വജ്രായുധധരൻ, യോഗിശ്രീമാൻ, ശതശിരോധനൻ, വില്ലേന്തി ചട്ടയിട്ടവൻ, നൂറാദിത്യന്മാർക്ക് തുല്യമായ പ്രഭയുള്ളവൻ, അസംഖ്യം ദേവഗന്ധർവ്വയക്ഷന്മാർ പിന്തുടർന്നവൻ, സാമഗന്മാരും ജപക്കാരും, മുനിമാരും, പുകഴ്ത്തുന്നവൻ, ശതപർവ്വവും, മഹാരൗദ്രവും സ്ഫോടനവും സർവ്വതോമുഖവും രൗദ്രാരവവും ദീപ്തവുമായ വജ്രായുധം കൈയിലെടുത്തവൻ, ഇങ്ങനെ എല്ലാ നിലകളിലും അതുല്യപ്രഭാവനായ സാക്ഷാൽ മഹേന്ദ്രൻ, പാകശാസനൻ, ദൈത്യരോടെല്ലാം പോരാടി. ഭൂതങ്ങൾക്കൊക്കെ അധൃഷ്യനും, അദിതിയുടെ ഇഷ്ടനന്ദനനുമായ ശക്രൻ അസുരന്മാരുമായി തുമുലമായ യുദ്ധംതുടർന്നു.

പിന്നെ ബലിയും വാസവനും തമ്മിൽ പോരാട്ടമായി. ദേവാസുരന്മാർ തമ്മിലുള്ള ആ പോരാട്ടം അത്ഭുതകരമായി. അതിവീര്യ ബലംവച്ച ആ യുദ്ധം മഹാബഹളവും രോമാഞ്ചജനകവുമായി.

പ്രഹ്ലാദൻ വിജയത്തിന്നുവേണ്ടി മഹാത്ഭുതപ്രഭാവനാണ് മഹാബലിയെന്നു വാഴ്ത്തി പുകഴ്ത്തിയതു കേട്ട് തന്നെത്തന്നെ വമ്പനാണെന്നറിഞ്ഞ് തന്നത്താനെ കത്തുന്ന അഗ്നിപോലെ ഉജ്ജ്വലിച്ച് പോരാട്ടത്തിന്നെത്തി പോർ തുടങ്ങി. രോമാഞ്ചജനകമായവിധം ദേവാസുരേന്ദ്രന്മാർ തമ്മിലുള്ള യുദ്ധം കണ്ടപ്പോൾ ദേവന്മാരും ദാനവന്മാരും തമ്മിൽ വീണ്ടും പോരാട്ടം തുടർന്നു.

ബലവാനായ ബലിയെ ഇന്ദ്രൻ അസ്ത്രങ്ങൾ എയ്തു. ആ അസ്ത്രങ്ങളെ മഹാഭുജനായ ബലി നൂറായി നുറുക്കിക്കളഞ്ഞു. ഉടനെ വീണ്ടും ക്രോധിച്ച് ഇന്ദ്രൻ ബലിയെ പ്രഹരിച്ചു. ശത്രുനാശനമായ ആഗ്നേയാസ്ത്രം ആ മഹാബലൻ വിട്ടു. പ്രളയാഗ്നിപ്രായമായ ആ അസ്ത്രം വാനിൽ എത്തുന്നതു കണ്ടു ധീമാനായ ബലി വാരുണാസ്ത്രം വിട്ട് ഇന്ദ്രൻെറ ആഗ്നേയാസ്ത്രത്തെ നിഷ്പ്രഭമാക്കി വീഴ്ത്തി. ഉടനെ ദേവനായകൻ പർവ്വതോപമമായ വജ്രം ക്രോധത്തോടെ ഏന്തി. ഈ വജ്രം വിട്ടാൽ ബലിയുടെ കഥ അതോടെ കഴിയുമെന്ന് ഇന്ദ്രന്നറിയാം. അത് കൈയിൽ വെച്ച് ഇന്ദ്രൻ ഹർഷത്തോടെ അട്ടഹസിച്ചു. ഈ സന്ദർഭത്തിൽ ഹരിവാഹനനും കൗശികനുമായ ദേവേന്ദ്രൻ ആ മഹായുദ്ധത്തിൽ അശുഭമായ ഒരു അശരീരോക്തി കേട്ടു.

മഹാബാഹോ, ഒഴിച്ചാലും! ദേവന്മാർക്ക് ആനന്ദം വർദ്ധിപ്പിക്കുന്നവനേ, ഒഴിച്ചുപോയാലും! പുരന്ദരാ, സുരശ്രേഷ്ഠാ! പോരിൽ ബലിയെ ജയിക്കുവാൻ സാദ്ധ്യമല്ല. തപസ്സാൽ ഉത്തമനാണ് ദൈത്യൻ. വരദാനത്താൽ മികച്ചവനാണ്. ബ്രഹ്മാവ് പ്രസാദിച്ചവനാണ്. ധർമ്മത്താലും അവൻ ശ്രേഷ്ഠനാണ്. സുരേശ്വരാ! നിനക്കോ മറ്റു ദേവന്മാർക്കോ അവനെ ജയിക്കുവാൻ സാദ്ധ്യമല്ല വാസവാ! അതുകൊണ്ട് നീ കരുതലോടെ ഈ പറയുന്നതു കേൾക്കുക. അവനെ ജയിക്കുവാനായി ഒരാൾ ഉണ്ട്. ആ ഭഗവാൻ ആരാണെന്നു പറയാം. അവൻ ബ്രഹ്മസർവ്വസ്വവുമാണ്. വാനോർക്കതു പരയായ ഗതിയാണ്. പരധർമ്മരഹസ്യമാണ്. പരനും പരയായ ഗതിയാണ്. പരാൽപരതല്പരനായ ശ്രീമാനാണ്. പരാപരഗതിയായ പ്രഭുവാണ്. സഹസ്രശീർഷനായ പുരുഷനാണ്.

സഹസ്രാക്ഷനും സഹസ്രപാത്തും പീതാംബരധരനുമാണ്. ദൈത്യരിപുവും ശംഖചക്രഗദാധരനും ജേതാജേയനും ജയനും ശ്രീമാനുമായ ആ പുരുഷോത്തമൻ ഈ ദൈത്യരെ ജയിക്കും. ' അശരീരോക്തമായ ആ ദിവ്യവും മധുരവുമായ ചൊല്ലുകേട്ട് ഉടനെ സുരോത്തമന്മാരോടുകൂടി ഇന്ദ്രൻ പോർക്കളംവിട്ട് പൊയ്ക്കളഞ്ഞു.

ദേവേന്ദ്രൻ തടിതപ്പിയത് കണ്ടപ്പോൾ, കൗശികൻ, ഹരിവാഹനൻ, സാക്ഷാൽ ശക്രൻ പോർക്കളംവിട്ടുപോയി എന്നു കേട്ടപ്പോൾ, പോർക്കളത്തിൽ ദാനവന്മാരുടെ അട്ടഹാസവും കൂക്കിവിളിയും ഭയങ്കരമായി. ഉടനെ സർവ്വത്ര കിലുകിലാരവവും കൈകൊട്ടും കൂക്കിവിളിയും അട്ടഹാസവും ശംഖനാദവും ചാടുന്ന ശബ്ദവും കൊമ്പും കുഴലും മദ്ദളവും ചെണ്ടയും പെരുമ്പറയും കൈകൊണ്ടുള്ള ഉച്ചത്തിലുള്ള ശബ്ദങ്ങളുംകൂടി മഹാബഹളമായ ഇരമ്പം അവിടെ ഉണ്ടായി. ദേവന്മാർ തോറ്റ സമയം ദൈത്യന്മാർ 'മഹാബലിരാജാവ് വിജയിക്കട്ടെ! ' എന്ന ജയാരവം മുഴക്കി. സൈന്യങ്ങളോടുകൂടിയ ദൈത്യരാജാവായ മഹാബലി, സുഹൃത്തുക്കളാൽ പുകഴ്ത്തപ്പെടുന്ന ദൈത്യരാജാവ് ഹിരണ്യകശിപുതുല്യനായി വിരാജിച്ചു."

**65. വാമനാവതാരം – ബലിസമൃദ്ധി –** വൈശമ്പായനൻ പറഞ്ഞു: "ദേവന്മാർ യത്നം ഉപേക്ഷിച്ചു. മൂന്നുലോകവും ദൈത്യരുടെ അധീനത്തിലായി മഹാബലി ജയിച്ചു. മയനും ശംബരനും അപ്രകാരംതന്നെ ജയിച്ചുവല്ലോ. ഇക്കാലത്ത് ദിക്കുമുഴുവൻ അമൃതമയമായി ധർമ്മകർമ്മം നടന്നുകൊണ്ടിരുന്നു. ഉച്ചത്തിൽ ചന്ദ്രനും ആദിത്യനും അയനത്തിൽ നിന്നു. അപ്പോൾ പ്രഹ്ലാദനും ശംബരനും മയനും അനുഹ്ലാദനും ദിക്കുകളൊക്കെ സംരക്ഷിച്ചു. വ്യോമം ദൈത്യർ ഭരിക്കുവാൻ തുടങ്ങി. മഖശോഭികളായി ദൈത്യന്മാർ സ്വർഗ്ഗത്തിന്നു വഴി കാണിച്ചുകൊടുത്തു. ലോകം പ്രകൃതിയിൽ നിന്നു. സൽപ്പഥത്തിൽ എല്ലാം സഞ്ചരിച്ചു. പാപങ്ങൾ മുഴുവനും നീങ്ങി. പുണ്യം വർദ്ധിച്ചുനിന്നു. ആശ്രമം കാക്കുന്നവരിൽ ആശ്രമധർമ്മം നല്ലമട്ടിൽ നിലനിന്നു. സിദ്ധന്മാർക്ക് തപസ്സിന്ന് ദോഷംപറ്റിയില്ല. അങ്ങനെ നന്നായി മഹാബലി മൂന്നുലോകവും ഭരിക്കുന്ന കാലത്ത് ധർമ്മം നാലു കാലും ഊന്നി നിന്നു. അധർമ്മം ഒറ്റക്കാലിൽനിന്നു. രാജാക്കന്മാരൊക്കെ പ്രജാരക്ഷാപരന്മാരായി വിലസി. എല്ലാ ആശ്രമസ്ഥന്മാരും ആത്മധർമ്മനിഷ്ഠയിൽ വാണു. അങ്ങനെ വലിയ ഒരു ഉണർവ്വും തേജസ്സും ലോകത്തിന്നുണ്ടായപ്പോൾ ദൈത്യന്മാരെല്ലാവരുംകൂടി മഹാബലിയെ ദൈത്യചക്രവർത്തിയായി വാഴിച്ചു. അങ്ങനെ അസുരന്മാർ ഹർഷിച്ച് ആർത്തുരസിക്കുന്ന കാലത്ത് പത്മാസനസ്ഥയായ ലക്ഷ്മി ബലിയുടെ മുമ്പിലെത്തി. പത്മം കൈയിൽ പിടിച്ചിരിക്കുന്ന ദേവി വരദയും സുമോഹിനിയുമാണ്.'

ശ്രീഭഗവതി പറഞ്ഞു: "അല്ലയോ ബലികളിൽ ശ്രേഷ്ഠനായ മഹാബലി, മഹാരാജാവേ, മഹാദ്യുതേ! ഞാൻ നിന്നിൽ പ്രസാദിക്കുന്നു. നിനക്കു ശുഭംവരട്ടെ! നീ ദേവന്മാരെ ജയിച്ച മിടുക്കനാണ്! പോരിൽ വിക്രമിച്ച് ദേവരാജനെ നീ ജയിച്ചുവല്ലോ! നിൻെറ മുഖ്യമായ കർമ്മം കണ്ടിട്ട് നിന്നെ ഒന്നു കാണണമെന്നു വിചാരിച്ച് ഞാൻ തനിയെ വന്നതാണ്. ഹിരണ്യകശിപുവിൻെറ കുലത്തിൽ പിറന്ന അസുരേശ്വരനായ നിനക്ക് ഈ കർമ്മം ഒരു ആശ്ചര്യമല്ല ദൈത്യേന്ദ്രാ! ഭവാൻ മുതുമുത്തച്ഛനായ ആ ദൈത്യേന്ദ്രനെയും കടത്തിവെച്ചിരിക്കുന്നു. കവിഞ്ഞു നില്ക്കുന്നു! വ്യയമറ്റ ഈ മൂന്നുലോകവും മുഴുവൻ കാത്ത വീരനെയാണ് നീ പിന്നിലാക്കിയിരിക്കുന്നത്! വിഭോ! വിശേഷിച്ചും നിൻെറ ആൾക്കാരെല്ലാം ധർമ്മത്തിൽ നില്ക്കുന്നവരാണ്. അതുകൊണ്ട് അക്ഷയമായ മൂന്നു ലോകവും ഭവാന് അധീനമായി നില്ക്കുകതന്നെ ചെയ്യും അമിതവിക്രമാ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ലക്ഷ്മീദേവി ദൈത്യേന്ദ്രനായ ബലിയിൽ പ്രവേശിച്ചു. സൗമ്യയും വരദയും സർവ്വഭൂതമനോരമയുമായ ലക്ഷ്മീദേവി മഹാബലിയിൽ വസിച്ചു. മറ്റു സഖികളായ ദേവിമാർ മഹത്ത്വമേറിയവരാണ്. ഹ്രീ, കീർത്തി, ദ്യുതി, പ്രഭ, ധൃതി, ക്ഷമ, ഭൂതി, നീതി, വിദ്യ, ദയ, മതി, സ്മൃതി, ലജ്ജ, ലക്ഷ്മി, ഈഹ, ഗതി, ശ്രുതി, പ്രീതി, ഇള, കാന്തി, ശാന്തി, ക്രിയ, പുഷ്ടി എന്നിവരും നൃത്യഗീതവിദഗ്ദ്ധന്മാരായ എല്ലാ അപ്സരസ്ത്രീകളും ചരാചരത്രിലോകേശനായ ദൈത്യനിൽ ചെന്നുകൂടി. ബ്രഹ്മവിത്തമനായ ബലി അമിതമായ ഐശ്വര്യവും നേടി."

**66. വാമനാവതാരം – ബ്രഹ്മദർശനം –** ജനമേജയൻ പറഞ്ഞു: "ദൈത്യന്മാർ തോല്പിച്ചുവിട്ട ദേവകൾ എന്താണ് ചെയ്തത്? വീണ്ടും സ്വർഗ്ഗം സുരന്മാർ എങ്ങനെ നേടി? എല്ലാം വിസ്തരിച്ച് പറഞ്ഞുതരണേ!"

വൈശമ്പായനൻ പറഞ്ഞു: "ആ ദിവ്യമായ വാക്ക്, അശരീരിവാക്ക്, കേട്ടപ്പോൾ ദേവന്മാരോടുകൂടി ശ്രീമാനായ ദേവേന്ദ്രൻ കിഴക്കോട്ടുപോയി. അദിതീദേവി, അമ്മ, പാർക്കു

ന്നിടത്തേക്കാണ് പോയത്. അദിതിയുടെ ഗൃഹത്തിൽച്ചെന്ന് ശക്രൻ ആ അശരീരിവാക്ക് കേട്ടവിധംതന്നെ അമ്മയോടു പറഞ്ഞു."

അദിതി പറഞ്ഞു: "അശരീരിവാക്ക് ശരിതന്നെയാണ് ഉണ്ണീ! വൈരോചനനായ ബലിയെ കൊല്ലുവാൻ നീ വിചാരിച്ചാൽ പറ്റുകയില്ല. മരുത്ഗണങ്ങൾ കൂടിയാലും സാദ്ധ്യമല്ല. സഹസ്രശീർഷന്ന് അസുരനായ ബലിയെ വധിക്കുവാൻ കഴിയും. സഹസ്രാക്ഷാ, ശതക്രതോ! അവനല്ലാതെ മറ്റൊരുത്തന്നും സാധിക്കുന്നതല്ല ബലിയെ വധിക്കുവാൻ. അച്ഛനോട് നീ ചോദിക്കുക. സത്യവാദിയായ നിൻെറ അച്ഛൻ കശ്യപൻ പറഞ്ഞുതരും. ആ വഞ്ചകനായ ദാനവൻെറ പരാജയത്തെപ്പറ്റി പറഞ്ഞുതരും."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ദേവന്മാർ അദിതിയോടുകൂടി കശ്യപൻെറ സമീപത്തെത്തി. അവർ ദിവ്യതപോരാശിയായ കശ്യപർഷിയെക്കണ്ട് ആദ്യനായ ദേവഗുരുവിനെ, മൂന്നുനേരവും കുളിക്കയാൽ ആർദ്രശരീരിയായവനെ, തേജസ്സാൽ അർക്കനിഭനെ, മഞ്ഞനിറത്തിലുള്ള അഗ്നിയെപ്പോലെയുള്ള തേജസ്വിയെ കണ്ടു. ന്യസ്തദണ്ഡനായ താപസനെ, കൃഷ്ണാജിനം ധരിച്ചവനെ, വല്ക്കലത്തോൽ ധരിച്ചവനെ, ബ്രഹ്മതേജഃപ്രദീപ്തനെ, ആജ്യമന്ത്രപുരസ്കാരം പൂണ്ട അഗ്നിസമദീപ്തിയെ, സ്വാദ്ധ്യായപരനെ, ഉടൽ എടുത്ത അഗ്നിരൂപനെ, പ്രഭു, ദേവാസുരഗുരു, ബ്രഹ്മവാദി, വരിഷ്ഠൻ എന്നിങ്ങനെ വിളങ്ങുന്നവനെ, ദീപ്തതേജസ്സായ മാരീചനെ, സൂര്യഭാസിനെ, സർവ്വഭൂതത്തെയും ചമയ്ക്കുന്നവനെ, പ്രജാപതിമുഖ്യനെ, ആത്മഭാവവിശേഷത്താൽ മൂന്നാമത്തെ പ്രജേശനെ, ആ സുരന്മാർ ചെന്നു കണ്ടു. പിന്നെ അദിതിയോടുകൂടി വീരന്മാരായ സുരർഷഭന്മാർ ബ്രഹ്മാവിനെ മാനസാത്മജന്മാർ എന്നപോലെ കൈകൂപ്പി. പോരിൽ ശക്രൻ കേട്ട ഈ അശരീരിവാക്കിനെ ഉണർത്തിച്ചു. 'ദാനവന്മാർക്കൊക്കെ ദാനവസത്തമനായ ബലി അജേയനാണ്' എന്ന്. ആ പുത്രന്മാർ പറഞ്ഞ വാക്കു കേട്ടപ്പോൾ ലോകകൃത്തായ കശ്യപൻ ബ്രഹ്മലോകയാത്രയ്ക്കായി നിശ്ചയിച്ചു."

കശ്യപൻ പറഞ്ഞു: "ബ്രഹ്മഘോഷം മുഴങ്ങുന്ന ബ്രഹ്മലോകത്തേക്കു നാം പോവുക. അവിടെ കേട്ടവിധം ബ്രഹ്മാവിനോടു പറയുക."

വൈശമ്പായനൻ പറഞ്ഞു: "ആദിത്യാഢ്യനായ കശ്യപനെ, ദേവകൾ, ദേവർഷിസേവിതമായ ബ്രഹ്മലോകം പൂകുന്ന കശ്യപനെ പിന്തുടർന്നു. മുഹൂർത്തംകൊണ്ട് ദേവകൾ ബ്രഹ്മലോകത്തു വിലപിടിച്ചതും കാമഗവുമായ ദിവ്യയാനങ്ങളിൽക്കയറി ചെന്നെത്തി. അവിടെ അവ്യയതപോരാശിയായ ബ്രഹ്മനെക്കാണുവാൻ പരപ്പേറിയ ബ്രഹ്മസഭയ്ക്കുള്ളിൽ പ്രവേശിച്ചു. ഭൃംഗസംഗീതത്തോടുകൂടെ സാമഗീതം കലർന്ന് ശ്രേയസ്കരവും ശത്രുഹരവുമായ സഭ കണ്ട് അവർ ഹൃഷ്ടരായി. മഹാഭാഗരായ ബ്രാഹ്മണർ വേദവേദാംഗപാരഗർ, ബഹ്വൃചന്മാർ, വർണ്ണപദംചേർത്ത് ചൊല്ലുന്ന ഋക്കുകൾ ആ സുരമുഖ്യന്മാർ കേട്ടു. അവിടെ കർമ്മങ്ങൾ നടക്കുകയായിരുന്നു.

പദക്രമജ്ഞരായ, യജ്ഞവേദാംഗജ്ഞരായ, ഋഷിമാരുടെ ഘോഷത്താൽ ആ സ്ഥലം നല്ലപോലെ മുഴങ്ങിക്കൊണ്ടിരുന്നു. യജ്ഞസംസ്തവവിജ്ഞന്മാരും ശിക്ഷാദക്ഷരുമായ ദ്വിജന്മാർ, ശബ്ദനിർവ്വചനാർത്ഥജ്ഞർ, സർവ്വശാസ്ത്രവിചക്ഷണർ, മീമാംസാഹിതവാക്യജ്ഞർ, സർവ്വവാദവിശാരദർ, ഹൃഷ്ടപുഷ്ടസ്വരർ, മനോഹരവാദികൾ ഇങ്ങനെയുള്ള ബ്രാഹ്മണർ മുഴക്കുന്ന ബ്രഹ്മസദനം ശ്രേഷ്ഠമായിട്ടുള്ളതും ദേവഗണോപമവുമാണ്. ദേവകൾ അവിടെച്ചെന്ന് ശബ്ദം കേട്ടപ്പോൾ നിസ്സംശയം ഓർത്തു തങ്ങളുടെ ദേഹം പരിശുദ്ധമായി എന്ന്.

മിണ്ടാതെ ഏകചിത്തന്മാരായി ബ്രഹ്മണ്യഗതമാനസരായി വിസ്മയംകൊണ്ട് കണ്ണുവിടർന്ന് തങ്ങളിൽ പാർത്തുകണ്ട് ലോകഗുരുവായ ഗുരുപ്രഭുവിനെ മനസ്സാൽ കശ്യപനെ മുൻനിർത്തി സുരസത്തമന്മാർ കുമ്പിട്ടു.

വീണ്ടും പൂജിച്ച് അവർ പരമമായ വേദോച്ചാരണനിസ്വനം, ഹംസഗദ്ഗദഗംഭീരോദാരമായ മധുരസ്വരം കേട്ടുനിന്നു. അതാതിടത്ത് നിയതസംശിതവ്രതവിപ്രരെ, ജപഹോമപരന്മാരെ, ആ കശ്യപാത്മജന്മാർ കണ്ടു. ലോകപിതാമഹനായ ബ്രഹ്മാവ് ആ സഭയ്ക്കുള്ളിൽ ഇരിക്കുന്നുണ്ട്. ശ്രീമാനായ സുരാസുരഗുരു വിധിയിൽ ദേവമായയാൽ അവിടെ സ്ഥിതിചെയ്യുന്നു. ഈ പ്രഭുവെ പ്രജാപതികൾ അതിൽ സേവിക്കുന്നു. ദക്ഷൻ, പ്രചേതൻ, പുലഹൻ, മരീചി, ദ്വിജമുഖ്യൻ, ഭൃഗു, അത്രി, വസിഷ്ഠൻ, ഗൗതമൻ, നാരദൻ, മനു, ദ്യോവ്, അന്തരീക്ഷം, കാറ്റ്, അഗ്നി, വെള്ളം, ധരിത്രി, ശബ്ദം, സ്പർശം, രൂപം, രസം, ഗന്ധം ഇങ്ങനെ പ്രകൃതിയും വികൃതിയും മഹത്തായ മറ്റു കാരണവും സാംഗോപാംഗമായ, നാലു വേദവും രഹസ്യപദക്രമവും ക്രിയാക്രതുക്കളും അപ്രകാരം സങ്കല്പം, പ്രാണൻ, എന്നിവരും, മറ്റു പലരും അവിടെ സ്വയംഭൂവിനെ സേവിക്കുന്നു.

അർത്ഥം, ധർമ്മം, കാമം, ദ്വേഷം, ദർപ്പം എന്നിവയും എപ്പോഴും ശുക്രൻ, ബൃഹസ്പതി, സംവർത്തൻ, ബുധൻ, ശനൈശ്ചരൻ, രാഹു, മറ്റു ഗ്രഹങ്ങൾ, മരുത്ഗണം, വിശ്വകർമ്മാവ്, നക്ഷത്രാവലി, സൂര്യൻ, ചന്ദ്രൻ ഇവരെല്ലാം അല്ലയോ ഭാരതാ, ബ്രഹ്മദേവനെ സേവിക്കുന്നു. സാവിത്രി, ദുർഗ്ഗ, തരണി, സപ്തസ്വരാഢ്യയായ വാണി, ശ്രുതി, ശാസ്ത്രങ്ങൾ, ഗാഥാനിയമങ്ങൾ, ഭാഷ്യങ്ങൾ, സർവ്വശാസ്ത്രങ്ങൾ ഇവ മൂർത്തിമത്തുക്കളായി ബ്രഹ്മാവിനെ ഉപാസിക്കുന്നു ഭാരതാ! ക്ഷണം, ലവം, മുഹൂർത്തം, രാവ്, പകൽ, പക്ഷങ്ങൾ, മാസങ്ങൾ, ഋതുക്കൾ, സംവത്സരം, ചതുര്യുഗം, മാസം, രാത്രി എന്നിവ ചതുർവ്വിധം, കാലചക്രം, ദിവ്യം, അനിത്യം, ധ്രുവം, അവ്യയം, ഇവരും മറ്റു പലരും സ്വയംഭൂവിനെ സേവിക്കുന്നു. അങ്ങനെ ശോഭിക്കുന്ന സർവ്വകാമദയായ ബ്രഹ്മസഭയിൽ അവർ കയറി. കശ്യപൻ ധർമ്മവേദികളായ മക്കളോടുകൂടി, ദേവകളോടുകുടിയാണ് കയറിച്ചെന്നത്. ബ്രഹ്മർഷിസേവിതവും ദിവ്യവും തേജോമയവുമാണ് ബ്രഹ്മാവിൻെറ ആ സഭ. ബ്രഹ്മശ്രീയാൽ ദീപ്തനായ അചിന്ത്യനും അക്ലമനുമായ ദേവനെ, പരമാസനത്തിൽ ഇരിക്കുന്ന ബ്രഹ്മദേവനെ സർവ്വരും കണ്ടു. മുടി നിലത്ത് മുട്ടുമാറ് ദേവന്മാർ ബ്രഹ്മാവിൻെറ പാദത്തിൽ കുമ്പിട്ടു. പരമേഷ്ഠിയുടെ പാദം കുമ്പിടുന്നവരുടെ മുടി കൊണ്ട് മൂടി. അതോടെ അവരുടെ പാപമൊക്കെ നീങ്ങി ഗതകല്മഷരായി ആ ദേവന്മാർ കശ്യപനോടുകൂടി എത്തിയതായിക്കണ്ട് തേജസ്വിയായ ബ്രഹ്മാവ്, വിബുധന്മാരുടെ നാഥനായ ചതുർമ്മുഖൻ പറഞ്ഞു."

**67. വാമനാവതാരം - കശ്യപാദിവ്രതം -** ബ്രഹ്മാവു പറഞ്ഞു: "നിങ്ങൾ എല്ലാവരുംകൂടെ ഇവിടെ എന്തിനായി വന്നു എന്നുള്ളത് അല്ലയോ ബലിഷ്ഠന്മാരേ, അവ്യഗ്രനായ ഞാൻ, ആ വൃത്താന്തമെല്ലാം അറിയുന്നുണ്ട്. നിങ്ങൾ കാംക്ഷിച്ച കാര്യം നിങ്ങൾക്കു സാധിക്കുന്നതാണ് സുരമുഖ്യന്മാരേ! ബലിയെന്ന ആ ദൈത്യേന്ദ്രനെ ജയിക്കുവാൻ ഉത്ഭവിക്കുന്നവൻ ആരാണോ അവൻ വിശ്വസ്രഷ്ടാവു മാത്രമാണ്. അവൻ ദൈത്യൗഘത്തെ മുഴുവൻ ജയിക്കും. മൂന്നു പാരും ജയിക്കുന്നവനായ ആ ദേവൻ ദേവന്മാരിൽ വെച്ച് ഏറ്റവും ശ്രേഷ്ഠനാണ്, ലോകങ്ങൾക്ക് ധാതാവാണവൻ, വിശ്വയോനിയാണ്, സനാതനനാണ്, ഹിരണ്യഗർഭപ്രതിമനാണ്. ആ ദേവൻ എൻെറ പൂർവ്വദേഹമാണ്. മഹാത്മാവായ വിഭു ആത്മാവെ അജേയനിലയിലാക്കിയവനാണ്.

ബലിയാകുന്ന അസുരേന്ദ്രന്നും വിശ്വമാകുന്ന ജഗത്തിന്നും എല്ലാറ്റിന്നും പ്രഭവമായ അവൻ നമ്മുടെ പൂർവ്വജനാണ്, അചിന്ത്യനാണ്. ആ വിശ്വാത്മാവ് യോഗിയാണ്, പരന്ത പനാണ്. ദേവവർഗ്ഗംപോലും ആ വിശ്വാത്മാവിനെപ്പറ്റി ശരിയായി അറിയുന്നില്ല. വേദാത്മാവെ അറിയുന്നില്ല. വിശ്വവും അവർ അറിയുന്നില്ല. അവൻ പുരുഷോത്തമനാണ്. അവൻെറ പ്രസാദത്താൽ പരയായ ഗതി ലഭിക്കും. ഞാൻ അവനെപ്പറ്റി അല്പം പറയാം. യോഗത്തിൽ ലയിച്ച് സുദുശ്ചരമായ തപസ്സ് പാല്ക്കടലിൻെറ വടക്കുള്ള വക്കിൽ ചെയ്യുന്നു. ആ സ്ഥാനം അമൃതമെന്ന പേരിൽ മനീഷികൾ അറിയുന്നു. നിങ്ങൾ അങ്ങോട്ടു പോകുവിൻ. തപസ്സുകൊണ്ട് സംശിതവ്രതരായി ഭവിക്കുവിൻ. ആ അമൃതസ്ഥാനത്തിൽച്ചെന്ന് ദുശ്ചരമായ തപസ്സുചെയ്യുവിൻ. അവിടെ നിങ്ങൾ സ്നിഗ്ദ്ധഗാംഭീരമായ നിഃസ്വനം കേൾക്കും. വർഷകാലത്ത് നീർനിറഞ്ഞ കാറ്റിൻെറ ഇരമ്പൽപോലെ കേൾക്കാം. സ്നിഗ്ദ്ധമായ പദാക്ഷരങ്ങൾ ചേർന്ന് രമ്യമായി, ഭയഹരമായി, ശിവമായി, സംസ്കാരാഢ്യമായി, ബ്രഹ്മവാദമെഴുന്ന വരദമായ മൊഴി നിങ്ങൾ കേൾക്കും. പാപമെല്ലാം കെടുക്കുന്ന ദിവ്യമായ സത്യമായ വാക്ക് ഭാവിതാത്മാവായ സർവ്വദേവൻ ഉരച്ച ദിവ്യമായ ഭാരതിയെ, നിങ്ങൾ കേൾക്കും. ആ വ്രതംതീർന്ന് നിയമം കാലം കൂടുന്ന സമയത്ത് അമോഘനായ ദേവൻെറ വിശ്വരൂപിയായ മഹാൻെറ വാക്ക് ഇങ്ങനെ നിങ്ങൾ കേൾക്കും; എൻെറ പാർശ്വത്തിലണഞ്ഞ സുരമുഖ്യന്മാരേ, നിങ്ങൾക്കു സ്വാഗതം! നിങ്ങൾക്ക് വരദനായ ഞാൻ എന്തു വരമാണു നൽകേണ്ടത്? ഉടനെ അദിതിയും കശ്യപനും അവൻെറ പാദത്തിൽ കുമ്പിട്ട് 'ഭവാൻതന്നെ ഞങ്ങൾക്കു മകനാകണം' എന്നു പരമഭക്തിയോടെ സംശയംകൂടാതെ നിങ്ങൾ പറയണം. 'അവൻ അങ്ങനെയാകാം' എന്നു പറയും. ദേവന്മാരൊക്കെ പറയണം: 'ഭവാൻ ഞങ്ങളുടെയെല്ലാം ഭ്രാതാവാകണം' എന്ന്. സർവ്വലോകകരനായ ദേവൻ അതിന്നു സമ്മതിക്കും. ആ ദേവനോട് ഇപ്രകാരം വരംവാങ്ങി ത്രിദശമുഖ്യന്മാരേ, നിങ്ങൾ കൃതകൃത്യരായി സ്വന്തം ഗൃഹങ്ങളിലേക്ക് എല്ലാവരും പോകുവിൻ! 'അങ്ങനെയാകാം' എന്ന് അദിതികശ്യപന്മാരോടൊപ്പം ദേവന്മാരും പറഞ്ഞു. സൗമ്യമായ ദിക്കു നോക്കി പോയി, ഏറെ വൈകാതെ പാലാഴിയുടെ വടക്കേക്കരയിൽ എത്തി. ബ്രഹ്മവാദിയായ ബ്രഹ്മാവ് പറഞ്ഞവിധം അവർ ആഴികളും കുന്നുമൊക്കെക്കടന്ന് മന്നിൽ ദിവ്യമായ പുഴകളും കടന്ന് ആ സുരസത്തമന്മാർ പോയി, മുൻപറഞ്ഞ ദിക്കിലെത്തി. യാതൊരു ജീവിയുമില്ലാത്ത ഏകാന്തഘോരമായ ഒരു ദിക്കിലെത്തി. അവിടെ അർക്കനില്ല, അതിരില്ല; അവിടെ ഇരുട്ടുതന്നെ. ആ അമൃതസ്ഥാനത്തെത്തി സുരസത്തമനായ കശ്യപൻ അവിടെ ആയിരം വർഷംകൊണ്ടു കഴിയുന്ന മഹത്തായ ഒരു വ്രതം, കാമദമായ ഒരു വ്രതം, ദീക്ഷിച്ചു. യോഗാത്മാവ് പ്രസാദിക്കുവാനായി ബുദ്ധിമാനായ സുരാധീശൻ വ്രതമെടുത്തു. ദേവദേവനും സഹസ്രാക്ഷനും ധീമാനുമായ നാരായണനെ, ബ്രഹ്മചര്യത്തോടെ മൗനസ്ഥാനവീരാസനത്തോടെ, ദമത്തോടെ എല്ലാ സുരന്മാരും ദുശ്ചരമായ തപസ്സ് ആരംഭിച്ചു. മഹാത്മാവിൻെറ പ്രസാദത്തിന്നുവേണ്ടി ഭഗവാനായ കശ്യപൻ വേദത്തിൽ പറഞ്ഞവിധം പരമമായ സ്തവം ഇപ്രകാരം ചൊല്ലി."

**68. വാമനാവതാരം - കശ്യപസ്തുതി -** കശ്യപൻ പറഞ്ഞു: "ദേവേശാ, ഞാൻ ഭവാനെ നമസ്കരിക്കുന്നു. ഏകശൃംഗാ, വരാഹാ, വൃഷാർച്ചിഷാ, വൃഷസിന്ധോ, വൃഷാകപേ, സുരവൃഷഭാ, സുരനിർമ്മിതാ, അനിർമ്മിതാ, ഭദ്രാ, കപിലാ, വിഷ്വക്സേനാ, ധ്രുവാ, ധർമ്മാ, ധർമ്മരാജാ, വൈകുണ്ഠാ, ത്രേതാവർത്താ, അനാദിമദ്ധ്യനിധനാ, ധനഞ്ജയാ, ശുചിശ്രവസ്സോ, അഗ്നിജാ, വൃഷ്ണിജാ, അജാ, അജയാ, അമൃതേശയാ, സനാതനാ, വിധാതാവേ, ത്രികാമാ, ത്രിധാമാ, ത്രികകുത്തേ, കുകുദ്, മിൻ, ദുന്ദുഭേ, മഹാനാഭാ, ലോകനാഭാ, പത്മനാഭാ, വിരിഞ്ചാ, വരിഷ്ഠാ, ബഹുരൂപാ, വിരൂപാ, വിശ്വരൂപാ, ക്ഷയാക്ഷയാ, സത്യാക്ഷരാ, ഹംസാ, ക്ഷരാ, ഹവ്യഭുക്കേ, ഖണ്ഡപരശോ, ശുക്രാ, മുഞ്ജകേശാ, ഹംസാ, മഹാഹംസാ, മഹദക്ഷരാ, ഹൃഷീകേശാ, സൂക്ഷ്മാ, പരസൂക്ഷ്മാ, തുരാഷാട്ടേ, വിശ്വമൂർത്തേ, കുരാഗ്രജാ, നീലാ, നിസ്തമസ്സേ, വിരാജസ്തമസ്സേ, രജസ്സത്വാ, സത്വധാമാ, സർവ്വലോകപ്രതിഷ്ഠാ, ശിപിവിഷ്ഠാ, സുതപസ്സേ, തപോഗ്രാ, അഗ്രാ, അഗ്രജാ, ധർമ്മനാഭാ, ഗഭസ്തിനാഭാ, ധർമ്മനേമേ, സത്യധാമാ, സത്യാക്ഷരാ, ഗഭസ്തിനേമേ, വിപാപ്മൻ, ചന്ദ്രരഥാ, നീതന്നെ സമുദ്രവാസസ്സ്, അജൈകപാത്തേ, സഹസ്രശീർഷാ, സഹസ്രസമ്മിതാ, മഹാശീർഷാ, സഹസ്രദൃക്കേ, സഹസ്രപാത്തേ, അധോമുഖാ, മഹാമുഖാ, മഹാപുരുഷാ, പുരുഷോത്തമാ, സഹസ്രബാഹോ, സഹസ്രമൂർത്തേ, സഹസ്രാസ്യാ, സഹസ്രാക്ഷാ, സഹസ്രഭുജാ, സഹസ്രഭുവാ, ആയിരം മട്ടിൽ നിന്നെ വേദങ്ങൾ പറയുന്നു. വിശ്വേദേവാ, വിശ്വസംഭവാ, സർവ്വ ദേവകൾക്കും സൗഭഗാ, ആദിയിൽ ഗതി, വിശ്വം നീയാവ്യായനൻ, വിശ്വം നീയാണെന്നു പറയുന്നു. പുഷ്പഹാസാ, പരമപരദൻ നീ തന്നെ! നീതന്നെ വൗഷൾ, വഷൾക്കാരം, ഓങ്കാരം നീതന്നെ! അഗ്രൻ, മഖഭാഗപ്രാശി എന്നും പറയുന്നു. ശതധാരാ, സഹസ്രധാരാ, ഭൂർഭ്വാ, ഭുവർഭ്വാ, സ്വർഭ്വാ, ഭൂർഭുവർഭ്വാ നീ തന്നെ ഭൂതം. നീ ഭുവനമാകുന്നു. സ്വധാ നീതന്നെ. ബ്രഹ്മേശയാ, ബ്രഹ്മമയാ, ബ്രഹ്മവാദി നീതന്നെ. നീ ദ്യോവാണ്, പൃഥിവിയാണ്, പൂഷാവാണ്, മാതരിശ്വാവാണ്, ധർമ്മമാണ്, മഘവാവാണ്, ഹോതാവ്, പോതാവ്, നേതാവ്, ഹന്താവ്, മന്താവ്, ഹോമ്യഹോതാവ്, പരാൽപരൻ, നീ ഹോമ്യഹോതാവാണ്. അപ്പ് ആകുന്നു. വിശ്വഭാക്കാകുന്നു. ധാതാവായ പരമധാമത്താൽ നീതന്നെ ദിക്കുകളിൽനിന്നുള്ള സ്രുക്കാകുന്നു, സ്രുഗ്ഭാണ്ഡാ, നീ ഗണമാണ്, ഇഷ്ടനാണ്, ഇജ്യനാണ്, ഈഡ്യനാണ്, ത്വഷ്ടാവാണ്. നീ സമിദ്ധൻ, നീതന്നെ ഗതിമാന്മാർക്കു ഗതി. നീ മോക്ഷമാണ്, യോഗമാണ്, ഗുഹ്യമാണ്, സിദ്ധനാണ്, ധാതാവാണ്, പരമനാണ്, യജ്ഞമാണ്, സോമനാണ്, യൂപമാണ്, ദക്ഷിണയാണ്, ദീക്ഷയാണ്, വിശ്വമാണ്. സ്ഥവിഷ്ഠാ, സ്ഥവിരാ, വിശ്വാ, തുരാഷാട്ടേ, ഹിരണ്യഗർഭാ, ഹിരണ്യനാഭാ, ഹിരണ്യനാരായണാ, നാരായണാന്തരാ, നരന്മാർക്കയനാ, ആദിത്യവർണ്ണാ, ആദിത്യതേജസ്സേ, മഹാപുരുഷാ, സുരോത്തമാ, ആദിദേവാ, പത്മനാഭാ, ഹിരണ്യനാരായണാ, ആദിത്യവർണ്ണാ, ആദിത്യതേജസ്സേ, മഹാപുരുഷാ, സുരോത്തമാ, ആദിദേവാ, പത്മനാഭാ, പത്മേശയാ, പത്മാക്ഷാ, പത്മഗർഭാ, ഹിരണ്യാഗ്രകേശാ, ശുക്ലാ, വിശ്വേദേവാ, വിശ്വതോമുഖാ, വിശ്വാക്ഷാ, വിശ്വസംഭവാ, വിശ്വഭുക്കും നീ തന്നെ! വിശ്വവിക്രമാ, ചക്രക്രമാ, ത്രിഭുവനാ, സുവിക്രമാ, സർവ്വിക്രമാ, ബഭ്രു, പ്രഭാകരാ, ശംഭു, സ്വയംഭൂ, ഭൂതാദി, ഭൂതാത്മാവേ, സുശ്രവസ്സേ, മഹാഭൂതാ, വിശ്വഭുക്കേ, വിശ്വവും നീ തന്നെ! നീ വിശ്വഗോപ്താവാണ്, വിശ്വസംഭവാ, വിശ്വംഭരാ, നീ ഹോത്രമാണ്, സത്യമാണ്, തേജസ്സാണ്, സർവ്വമാണ്, പവിത്രമാണ്, ഹവിർവ്വിശാരദാ, ഹവിഃകർമ്മാവാണ്. അമൃതന്ധമാ, ദിവസ്പതേ, അമൃതേന്ധനാ, സുരാസുരാ, ഗുരോ, മഹാഭിവേശാ, നൃദേവാ, ഊർദ്ധ്വകർമ്മാവേ, പൂതാത്മാവേ, അമൃതേശാ, ദിവസ്പൃക്കേ, വിശ്വപതേ, ഘൃതാചീ, അഗ്നേ, അനന്തകർമ്മാവേ, ദ്രുഹിണവംശാ, പ്രാഗ്വംശാ, സ്വവംശാ, വിശ്വപാത്തും നീതന്നെ. വിശ്വം

ഭരിക്കുന്നവനും നീതന്നെ! വരാർത്ഥികളായ ഞങ്ങളെ രക്ഷിക്കേണമേ!"

**69. വാമനാവതാരം** – വൈശമ്പായനൻ പറഞ്ഞു: "ബ്രഹ്മജ്ഞനും ദ്വിജനുമായ കശ്യപൻ ഉച്ചരിച്ചു പുകഴ്ത്തുന്ന പരമമായ സ്തുതികേട്ട് ശ്രീഭഗവാൻ നാരായണൻ സ്നിഗ്ദ്ധഗാഭീരമായ ഘോഷത്തിൽ, കാർമുകിലിന്റെ നാദംപോലെയുള്ള സ്വരത്തിൽ, വമ്പന്മാരായ വിബുധന്മാരിൽ അലിവോടുകൂടിയ മനസ്സോടെ, മുഴങ്ങുന്ന അർത്ഥപുഷ്ടമായ പദത്തോടും അക്ഷരത്തോടുംകൂടിയ വാക്കുകൾ അരുളിച്ചെയ്തു. ആകാശത്തുനിന്നു ശബ്ദംമാത്രം കേൾക്കുകയായി. ശബ്ദിക്കുന്നവനെ കാണുകയുണ്ടായില്ല. ശ്രീമാനായ ദേവൻ പ്രസാദിച്ച് പ്രഭു, ഈശ്വരൻ, ഇപ്രകാരം കല്പിച്ചു."

വിഷ്ണു പറഞ്ഞു: "ദേവന്മാരേ, ഞാൻ പ്രസാദിച്ചിരിക്കുന്നു! തീർച്ചയായും ഞാൻ നിങ്ങൾക്ക് വരം നല്കുന്നുണ്ട്. നന്മ വരട്ടെ! ഞാൻ വരദനാണ് അമർത്ത്യരേ!"

കശ്യപൻ പറഞ്ഞു: "സർവ്വരിലും സുരോത്തമൻ പ്രീതനായെങ്കിൽ ഞങ്ങൾ കൃതാർത്ഥരായി. ഞങ്ങൾക്ക് ഭവാനാണല്ലോ പരയായ ഗതി. ഭഗവാൻ പ്രീതനായെങ്കിൽ, വരം തരികയാണെങ്കിൽ, വാസവാനുജനായി ജ്ഞാതിജനാനന്ദവിവർദ്ധനനായി അദിതിയുടെ പുത്രനായി പിറക്കണം."

വൈശമ്പായനൻ പറഞ്ഞു: "ദേവമാതാവായ അദിതിയും ഉത്തമമായ ഈ കാര്യത്തെത്തന്നെ വരമായി ഭഗവാനോട് അഭ്യർത്ഥിച്ചു. തനിക്ക് പുത്രനായി ഭഗവാൻ പിറക്കണമെന്നപേക്ഷിച്ചു."

അദിതി പറഞ്ഞു: "പുത്രേച്ഛയാൽ ഞാൻ ഭവാനോട് അഭ്യർത്ഥിക്കുന്നു. ഭവാൻതന്നെ എന്റെ പുത്രനായി പിറക്കണം. ദേവന്മാരുടെയെല്ലാം ശ്രേയസ്സിന്ന് എന്റെ പുത്രനായി പിറക്കണം."

ദേവകൾ പറഞ്ഞു: "ഭവാൻ ഞങ്ങൾക്ക് ഭ്രാതാവായാലും! ഭർത്താവും ദാതാവും ആശ്രയവുമായാലും! ഭവാൻ ഈ അദിതിക്ക് പുത്രനായി പിറന്നാൽ ഇന്ദ്രാദിദേവകൾ ദേവശബ്ദത്തിന്ന് അർഹരാകും. അതുകൊണ്ട് ഭവാൻ കശ്യപാത്മജനായാലും!"

വൈശമ്പായനൻ പറഞ്ഞു: "വിഷ്ണു ആ ദേവകളോടും കശ്യപനോടും പറഞ്ഞു: 'അങ്ങനെയാകട്ടെ! നിങ്ങൾക്ക് ശുഭംവരട്ടെ! നിങ്ങൾ ഇഷ്ടകാമത്തെ നേടുവിൻ! നിങ്ങൾക്ക് എല്ലാവർക്കും ആരാണോ വിരോധികളാകുന്നത് അവരിൽ ഒരുത്തൻപോലും ഒരു മുഹൂർത്തംപോലും എന്റെ മുമ്പിൽ നില്ക്കുന്നതല്ല. എല്ലാ ദേവാരികളെയും ദാനവരെയും ഞാൻ സംഹരിച്ച് ദേവന്മാരെയെല്ലാം യജ്ഞഭാഗാഗ്ര്യാശികളാക്കുന്നതാണ്. ഹവ്യകവ്യങ്ങൾ ഉണ്ണുന്നവരായി എല്ലാ ദേവപിതൃക്കളെയും പരമേഷ്ടിയുടെ പ്രവർത്തിയാൽ ഇരുത്തുന്നതാണ്. സുരപ്രവരന്മാരേ, നിങ്ങൾ വന്നവഴിക്കുതന്നെ പൊയ്ക്കൊള്ളുവിൻ. ദേവമാതാവായ അദിതിക്കും ആര്യനായ കാശ്യപന്നും ഞാൻ അഭീഷ്ടം ചെയ്യുന്നതാണ്. ഇനി നിങ്ങൾക്കൊക്കെ സ്വസ്ഥാനത്തിലേക്കു മടങ്ങാം."

വൈശമ്പായനൻ പറഞ്ഞു: "പ്രഭവിഷ്ണുവായ വിഷ്ണു ഇപ്രകാരം പറഞ്ഞപ്പോൾ മനസ്സുതെളിഞ്ഞ് ദേവന്മാർ ഹരിയെ പൂജിച്ചു. മഹാത്മാക്കളായ വിശ്വേദേവന്മാരും കശ്യപാദിതിമാരും മരുത്തുക്കളും സാദ്ധ്യന്മാരും ശക്തിമാനായ ശക്രനും രാഹസ്സായ ആ സുരേശദേവനെ കൈകൂപ്പി കിഴക്കോട്ട് സഞ്ചരിച്ച് ദിവ്യമായ കശ്യപാശ്രമത്തിൽ പ്രവേശിച്ചു. ബ്രഹ്മർഷിമാർ സേവിക്കുന്ന ആശ്രമത്തിൽ അവർ ചെന്ന് സ്വാദ്ധ്യായനിഷ്ഠയിൽ പാർത്തു. അദിതിക്ക് ഗർഭമുണ്ടായിക്കാണുവാൻ പ്രാർത്ഥനയും ജപവും നടത്തി. അങ്ങനെയിരിക്കെ ദേവമാതാവായ അദിതി അതിതേജസ്സേറിയ ഗർഭത്തെ ധരിച്ചു. ഭൂതാത്മാവായ മഹാത്മാവെ ആയിരം ദിവ്യവത്സരം ഗർഭംധരിച്ചു. ആയിരംവർഷം തികഞ്ഞപ്പോൾ അദിതി ആ ഉത്തമമായ ഗർഭത്തെ, സുരാശ്രയനായ ദേവനെ, അസുരക്ഷയകാരിയായ ദേവനെ, പ്രസവിച്ചു. ഗർഭത്തിൽ വാഴുമ്പോൾത്തന്നെ ദേവൻ ദേവന്മാരെ കാത്തുപോന്നു. മഹാത്മാവായ ദേവൻ, മൂന്നുലോകത്തിന്റെയും തേജസ്സ്, വഹിക്കുന്ന ദേവൻ, ദേവന്മാരെ അപ്പോഴും രക്ഷിച്ചുപോന്നു. ത്രൈലോക്യസുഖകർത്താവായ ആ ദേവേശ്വരൻ ജനിക്കെ ദൈത്യർക്ക് ഭയദനായി. ആ ദേവൻ വാനോർക്ക് ആനന്ദം വർദ്ധിപ്പിച്ചു."

**70. വാമനാവതാരം – വാമനന്റെ ബലിയജ്ഞപ്രവേശം** – വൈശമ്പായനൻ പറഞ്ഞു: "പ്രജാപതികൾ ഏഴുപേരും മഹർഷിമാർ ഏഴുപേരും അപ്പോൾ പിറന്ന ആ ദേവന്റെ മുമ്പിൽ നമസ്കരിച്ചു. ഭരദ്വാജൻ, കാശ്യപൻ, ഗൗതമൻ, വിശ്വാമിത്രൻ, ജമദഗ്നി, വസിഷ്ഠൻ, ഉദിച്ച ഭാസ്കരൻ, അത്രി എന്നിവരും അവിടെ എത്തി. മരീചി, ആംഗിരസ്സ്, പുലസ്ത്യൻ, പുലഹൻ, ക്രതു, ദക്ഷപ്രജാപതി, എന്നിവരും നമസ്കാരം കഴിച്ചു. ഔർവ്വൻ, വസിഷ്ഠപുത്രൻ, സ്തംബൻ, കാശ്യപൻ, കപീവാൻ, അകപീവാൻ, ദത്തൻ, നിശ്ച്യവനൻ, പ്രസിദ്ധരായ വസിഷ്ഠപുത്രന്മാർ ഏഴുപേർ, ഹിരണ്യഗർഭന്റെ പുത്രർ, തേജസ്വികളായ ഔർവ്വജന്മാർ, ഗാർഗ്ഗ്യൻ, പൃഥു, ജന്യൻ, പാവനൻ, ദേവബാഹു, യദുദ്ധ്രൻ, പർജ്ജന്യൻ, സോമജൻ, ഹിരണ്യരോമൻ, വേദശിരസ്സ്, സത്യനേത്രൻ, വിശ്വർ, അതിവിശ്വർ, ച്യവനൻ, സുധാമാവ്, വിരജസ്സ്, സഹിഷ്ണു, അതിനാമാവ്, എന്നിവരും നമസ്കാരംകഴിച്ചു. ദേഹംകൊണ്ട് ഏറ്റവും ശോഭിക്കുന്നവരും മെയ്ക്കോപ്പണിഞ്ഞവരുമായ അപ്സരസ്ത്രീകൾ ദേവേശനായ വിഷ്ണുവിന്റെ മുമ്പിൽ നൃത്തംചെയ്തു. പിന്നെ ഗന്ധർവ്വതൂര്യങ്ങൾ ആകാശത്തു മുഴങ്ങി. പല ഗന്ധർവ്വന്മാരോടുകൂടി തുംബുരു പാട്ടുപാടി. മഹാശ്രുതി, ചിത്രശിരസ്സ്, ഉർണ്ണായു, അനഘൻ, ഗോമായു, സൂര്യവർച്ചസ്സ്, സോമവർച്ചസ്സ്, ഏഴുപേർ, യുഗവൻ, തൃണവൻ, കാർഷ്ണിനന്ദി, ചിത്രരഥൻ, ത്രയോദശൻ, ശാലിശിരസ്സ്, പർജ്ജന്യൻ ഇങ്ങനെ പതിന്നാലുപേർ. പതിനഞ്ചാമത് കലി, പതിനാറാമത് നാരദൻ, പിന്നെ ഹാഹാഹുഹുക്കൾ. ഗന്ധർവ്വന്മാർ, മഹാദ്യുതിയായ ഹംസൻ ഇങ്ങനെ ദേവന്മാരും ഗന്ധർവ്വന്മാരും വിഷ്ണുവിന്റെ മുമ്പിൽ പാട്ടുപാടി. ഹൃഷ്ടകളായ അപ്സരസ്ത്രീകൾ, മെയ്ക്കോപ്പണിഞ്ഞവർ, നല്ല കടിപ്രദേശമുള്ളവർ അങ്ങനെ സർവ്വാംഗശുഭരൂപികളായ അപ്സരസ്ത്രീകൾ ആടുകയും പാടുകയും ചെയ്തു. വിപുലനേത്ര, സുമദ്ധ്യ, ചാരുമദ്ധ്യ, പ്രിയമുഖ്യ, വരാനന, അനുകൂല, ജാമി, മിശ്രകേശി, അലംബുഷ, മരീചി, ശുചിക, വിദ്യുത്പൂർണ്ണ, തിലോത്തമ, അദ്രിക, ലക്ഷണ, രംഭ, മനോരമ, സുബാഹു, അസിത, സുപ്രിയ, സുഭഗ, ഉർവ്വശി, ചിത്രലേഖ, സുഗ്രീവ, സുലോചന, പുണ്ഡരീക, സുഗന്ധ, സുരതാ, പ്രമാഥിനി, നന്ദ, ശാരദ്വതി, മറ്റു കൂട്ടുകാർ, മൈനാകസഹജന്യകൾ, പർണ്ണികാ, പുഞ്ജികസ്ഥല ഈ അപ്സരസ്ത്രീകളും അസംഖ്യം മറ്റു പലരും നൃത്തംവെച്ചു. ധാതാവ്, അര്യമാവ്, മിത്രൻ, അംശൻ, വരുണൻ, ഭഗൻ, ഇന്ദ്രൻ, വിവസ്വാൻ, പൂഷാവ്, ത്വഷ്ടാവ്, സവിതാവ്, വിഷ്ണു എന്നീ കശ്യപവർഗ്ഗപുത്രന്മാരെപ്പറ്റി ഞാൻ പറഞ്ഞു. ഇവർ പന്ത്രണ്ടുപേർ അദിതിനന്ദനരായ ആദിത്യരാണ്. ഉജ്ജ്വലപ്രഭവരായ ഇവർ അഗ്നിഭാസ്സുകളാണ്. മഹാത്മാവായ സുരേശ്വരനെ അവർ നമസ്കരിച്ചു. മൃഗവ്യാധൻ, സർപ്പൻ, നിരൃതി, പ്രൗഢശക്തിമാൻ, അജൈകപാത്ത്, അഹിർബുദ്ധ്നി, അപരാജിതനായ പിനാകി, ദഹനൻ, ഈശ്വരൻ, കപാലി, സ്ഥാണു, ഭർഗ്ഗൻ, ഭഗവാൻ, രുദ്രൻ, എട്ടു വസു

ക്കൾ, അശ്വികൾ, മഹാബലരായ മരുത്തുക്കൾ, വിശ്വേദേവകൾ, സാദ്ധ്യന്മാർ ഇപ്പറഞ്ഞവരെല്ലാം ആ അവതരിച്ച ശിശുവിനെ കൈകൂപ്പി നിന്നു. മഹാത്മാക്കളും ശേഷാനുജന്മാരുമായ വാസുകിപ്രവരന്മാരായ അഹികൾ, അപഹർത്താവായ കച്ഛപൻ, മഹാബലനായ തക്ഷകൻ, അധൃഷ്ടരും തേജസ്വികളും മഹാക്രോധരും മഹാബലരുമാണ്. ഈ മഹാത്മാക്കളായ നാഗങ്ങൾ അവനെ കൂപ്പിനിന്നു. അരിഷ്ടനേമി, താർക്ഷ്യൻ, മഹാബലനായ ഗരുഡൻ, അരുണൻ, ആരുണി, വൈനതേയർ ഇവരും സേവിച്ചു. സ്വയം ഭഗവാനായ ലോകകർത്താവ് പിതാമഹൻ, മഹാത്മാക്കളോടുകൂടി എത്തി ഇപ്രകാരം പറഞ്ഞു."

ബ്രഹ്മാവു പറഞ്ഞു: "ലോകം ജനിപ്പിക്കുകയാൽ ഈ സനാതനൻ ശ്രീമാനായ വിഷ്ണുതന്നെയാണ്. ലോകേശ്വരനാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഭഗവാൻ ദേവർഷികളോടുകൂടി സുരേശ്വരനെ നമിച്ച് വീണ്ടും വിണ്ണിലേക്കുതന്നെപോയി. കശ്യപാത്മജനായി ഭവിച്ച സുരേശ്വരനായ പ്രഭു നവദുന്ദുഭഘോഷാഭൻ, രക്താക്ഷൻ, വാമനാകൃതി, ശ്രീമാൻ, രോമച്ചുഴിമയമായ ശ്രീവത്സം, മാറിലുള്ള ദേവൻ, കണ്ണുവിടർത്തി നോക്കി. അപ്പോൾ അപ്സരസ്ത്രീകൾ കണ്ട കാഴ്ച അത്ഭുതംതന്നെ! ആകാശത്ത് ആയിരം സൂര്യൻ ഒന്നിച്ചുദിച്ചാലുള്ള പ്രഭ ആ മഹാത്മാവിൻെറ ഭാസ്സിന്ന് ഒപ്പമായെന്നുവരുന്നതല്ല. സുരർഷിപ്രതിമനും ശ്രീമാനും ഭൂർഭൂവനും ഭൂതഭാവനനും ശുചിരോമനും മഹാസ്കന്ധനും തേജോമയനുമായ പ്രഭു, പുണ്യവാന്മാരായ കീർത്തിമാന്മാർക്ക് ഗതി, പാപം ചെയ്യുന്നവർക്ക് അധോഗതി, യോഗസിദ്ധിശ്രേഷ്ഠർ, മുഖ്യയോഗമാണെന്നറിയുന്നവൻ, അഷ്ടൈശ്വര്യംചേർന്നവൻ, ദേവസത്തമൻ, ശാശ്വതൻ, മോക്ഷം കാംക്ഷിക്കുന്ന ശാശ്വതരായ വിപ്രർ ഭയഭീരുക്കൾ പ്രാർത്ഥിച്ചാൽ ജന്മമൃത്യുക്കൾ നീക്കുന്ന ഭഗവാൻ, എല്ലാ ആശ്രമസ്ഥരും സാക്ഷാൽ തപസ്സുതന്നെയാണെന്നു പറയുന്നവൻ, നിയതാഹാരർ, ദുസ്സാദ്ധ്യവ്രതസ്ഥന്മാർ ഭരിക്കുന്നവൻ. അനന്തനായി അഹികളിൽ സർവ്വഭോഗി, സേവിക്കുന്നവൻ, സഹസ്രശീർഷൻ, രക്താക്ഷൻ, ശേഷാദികളായ മഹത്തരർ, സ്വർഗ്ഗകാംക്ഷികൾ, വിപ്രേന്ദ്രന്മാർ യജ്ഞമായി യജിക്കപ്പെടുന്നവൻ, നാനാസ്ഥാനസ്ഥിതൻ, ശ്രീമാൻ, ഏകൻ, അനുത്തമനായ കവി, വേത്താവ്, യജ്ഞാംശദാതാവെന്ന് വേദത്തിൽ പുകഴ്ത്തപ്പെടുന്നവൻ, വൃഷാർച്ചിസ്സ്, ഇന്ദു സൂര്യാക്ഷൻ, ആകാശവിഗ്രഹനായ ദേവൻ ഇങ്ങനെ പലവിധത്തിൽ അറിയപ്പെടുന്ന വിഭു, ദേവന്മാരോടൊക്കെയും ഉത്തമമായ വാക്കാൽ പറഞ്ഞു. മഹാതേജസ്സ് അറിഞ്ഞിട്ടും യോഗത്താൽ ബാലനായ വാമനൻ പറഞ്ഞു."

വാമനൻ പറഞ്ഞു: "സുരന്മാരേ, ഞാൻ എന്തുചെയ്യണം? നിങ്ങൾക്ക് എന്തു വരമാണു ഞാൻ നല്കേണ്ടത്? എന്താണ് നിങ്ങളുടെ ആഗ്രഹം? സന്തോഷത്തോടെ എന്നോടു പറയുവിൻ!"

വൈശമ്പായനൻ പറഞ്ഞു: "മഹാത്മാവായ ആ വാമനൻ പറഞ്ഞ വാക്കുകേട്ട് ആ കശ്യപാത്മജനോട്, ഹൃഷ്ടരായി സുരന്മാർ എല്ലാവരും, ശതക്രതു തുടങ്ങിയ ദേവന്മാരെല്ലാം, വിഷ്ണുവോട് കൈകൂപ്പി പറഞ്ഞു."

ദേവന്മാർ പറഞ്ഞു: "ബ്രഹ്മാവു പ്രസാദിച്ചു നില്കിയ വരത്താൽ ഞങ്ങൾക്കുള്ള വിശ്വം വലിയ തപസ്സാലും വിക്രമത്താലും ദമത്താലും, സർവ്വജ്ഞനും മഹാത്മാവും ദൈത്യപ്രവരനുമായ ബലി ഹരിച്ചു ദേവാ! ദേവസത്തമാ! ദേവന്മാരായ ഞങ്ങൾക്ക് അവനെ വധിക്കുവാൻ പറ്റുകയില്ല. അവനെ വധിക്കുവാൻ അങ്ങയല്ലാതെ മറ്റാരെയും ഞങ്ങൾ കാണുന്നില്ല ഭഗവാനേ! സുവ്രതാ! ഞങ്ങൾ ശരണാർത്ഥികളായി ഭവാനെ ആശ്രയിക്കുന്നു. ശരണ്യനും വരദനും സർവ്വദേവന്മാരുടെയും ഭയംനീക്കുന്നവനുമായ ഭവാനെ ശരണംപ്രാപിക്കുന്നു. ഋഷികൾക്കുവേണ്ടി, ഹിതത്തിന്നു വേണ്ടി, ലോകങ്ങൾക്കുവേണ്ടി സുരേശ്വരാ! ഞങ്ങൾ ശരണം പ്രാപിക്കുന്നു. അപ്രകാരം അദിതിയുടെയും കശ്യപൻെറയും പ്രിയത്തിന്നായി ശരണംപ്രാപിക്കുന്നു. പിതൃക്കൾക്ക് ഉചിതമായത് കവ്യമാണ്. സുരന്മാർക്ക് ഉചിതമായത് ശ്രേഷ്ഠമായ ഹവ്യമാണ്. മഹാബാഹോ, എല്ലാം മുമ്പത്തെമാതിരി നടക്കുമാറാകണം സുരോത്തമാ! ഇന്ദ്രൻെറ കടംവീട്ടാൻ ഭവാൻ അവ്യയമായ മൂന്നുലോകത്തെയും ആഹരിച്ചാലും! ഇപ്പോൾ ആ ദാനവൻ അശ്വമേധയാഗം നടത്തുകയാണ്. ലോകങ്ങൾ തിരികെപ്പിടിക്കുവാൻ പറ്റിയ സന്ദർഭം ഭവാൻ നോക്കിയാലും!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ദേവന്മാർ പറഞ്ഞപ്പോൾ വാമനാകൃതിയെടുത്ത വിഷ്ണു ദേവകൾക്കെല്ലാം ഹർഷമുണ്ടാക്കുമാറ് ഇപ്രകാരം പറഞ്ഞു."

വിഷ്ണു പറഞ്ഞു: "ആ യജ്ഞത്തിന്നടുത്തേക്ക് ശ്രുതിപാരഗനായ മഹർഷി, തേജസ്വിയായ അംഗിരസ്സിൻെറ പുത്രൻ, ബൃഹസ്പതി എന്നെ എത്തിക്കട്ടെ! അവൻെറ യജ്ഞവാടത്തിൽ ഞാൻ ചെന്ന് അല്ലയോ സുരമുഖ്യന്മാരേ, ത്രൈലോക്യഹരണത്തിന്നു വേണ്ടവിധം ചെയ്യുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "ധീമാനായ ബൃഹസ്പതി വാമനപ്രഭുവെ ധീമാനായ ദാനവേന്ദ്രൻെറ യജ്ഞവാടത്തിലേക്ക് കൊണ്ടുപോയി. മൗഞ്ജി, പൂണുനൂല്, കുട, തോല്, ദണ്ഡ് എന്നിവ ധരിച്ച് ധൂമ്രരക്താക്ഷനായ ഭഗവാൻ വാമനൻ ബാലരൂപനായി. ലോകേശ്വരേശ്വരനായ ശ്രീമാൻ, ബ്രഹ്മവാദികൾ, ദേവകൾ എന്നിവരൊക്കെ ഉപാസിക്കുന്ന അവൃദ്ധനായ ഭഗവാൻ, വൃദ്ധൻെറ മട്ടിലായി. ദാനവാധീശ്വരനായ, ആ വൈരോചനനായ ബലിയുടെ യജ്ഞവാടത്തിലേക്ക് അചിന്ത്യാത്മാവായ സുരോത്തമൻ എഴുന്നള്ളി. പടയ്ക്കുവേണ്ട കോപ്പിട്ട ദൈത്യന്മാർ കാവൽനില്ക്കുന്നുണ്ടെങ്കിലും ദാനവന്മാർ തിക്കിത്തിരക്കുന്നുണ്ടെങ്കിലും ആ ചെറിയ മനുഷ്യൻ യജ്ഞശാലയുടെ വാതില്ക്കലേക്ക് ചെന്നുകയറി. മന്ത്രാഢ്യരായ ഋത്വിക്കുകളാൽ ചുഴലപ്പെട്ട മഹാനെ, ദൈത്യദാനവരാജാവിനെ, ബലവാനായ ബലിയെ ചെന്നു കണ്ടു. ബ്രഹ്മർഷിമാർ കൂടുന്ന യജ്ഞവാടത്തിൽ ച്ചെന്ന് അവൻ, യജ്ഞം ആത്മാവാണെന്ന്, ആ ക്രതുവെ ഭഗവാൻ വർണ്ണിച്ചു. മുറയ്ക്കു യജ്ഞത്തെ വർണ്ണിച്ച് സനാതനനായ യജ്ഞൻ പല പ്രയോഗത്താലും വിസ്തരിച്ചു. യജ്ഞക്രിയാദക്ഷരും ശുക്രൻ തുടങ്ങിയവരുമായ ഋത്വിക്ജനങ്ങളെ എല്ലാവരെയും തർക്കത്തിൽ തോല്പിച്ച് ഉത്തരം മുട്ടിച്ചു. ബലിയുടെ സമീപത്തുവെച്ച് ഋത്വിക്ജനങ്ങൾ ചുഴലുന്ന പ്രഭു യജ്ഞം ആത്മാവാണ് എന്ന് ഹേതുക്കളാൽ, കാരണങ്ങളാൽ, നിഗൂഢമായ വൈദികങ്ങളാൽ അല്ലയോ ഭാരതാ, വീണ്ടും മഹർഷിസമൂഹങ്ങൾ കേൾക്കെത്തന്നെ വാദിച്ച്, വിചിത്രമായ വാക്കുകളാൽ വർണ്ണിച്ചു. ഉപാദ്ധ്യായ ഋഷികളെല്ലാം ഉത്തരംമുട്ടിയവരായിക്കണ്ട്, അവൃദ്ധനായ ഇവൻ വൃദ്ധന്മാരെയെല്ലാം ഓജസ്വിയായ ഈ കൊച്ചുമനുഷ്യൻ ഉത്തരംമുട്ടിച്ചതായിക്കണ്ട്, വൈരോചനനായ ബലി അത്യത്ഭുതംതന്നെ ഇതെന്നോർത്ത് തലയ്ക്കുമുകളിൽ കൈകൂപ്പിനിന്ന് വിസ്മയത്തോടെ ഇപ്രകാരം പറഞ്ഞു."

ബലി പറഞ്ഞു: "അങ്ങ് എവിടെനിന്നു വരുന്നു? ആരാണ് ഭവാൻ? ആരുടെ പുത്രനാണ്? ഇവിടെവന്നിട്ട് വല്ല കാര്യവുമുണ്ടോ? ഇങ്ങനെ ഒരു വിപ്രൻ ഇവിടെയുള്ളതായി മുമ്പെ കണ്ടിട്ടും അറിഞ്ഞിട്ടും ഇല്ലല്ലോ. ബാലനും ധീമാന്മാരിൽ മുഖ്യനും ജ്ഞാനവിജ്ഞാനകോവിദനും വിശിഷ്ടവാക്കും രൂപശാലിയും മനോജ്ഞനും പ്രിയദർശനനുമായ

ഭവാൻ ആരാണ്? ഇത്തരത്തിലൊരു കുമാരൻ ദേവന്മാർക്കും ഋഷിമാർക്കും നാഗങ്ങൾക്കും യക്ഷന്മാർക്കും ഗന്ധർവ്വന്മാർക്കും പിതൃക്കൾക്കും ഉള്ളതായി ഞാൻ കേട്ടിട്ടില്ല. അല്ലെങ്കിൽ ഞാനെന്തിന്ന് അതൊക്കെ അന്വേഷിക്കുന്നു! അങ്ങ് ആരായാലുംകൊള്ളാം ഞാൻ അങ്ങയെ നമസ്കരിക്കുന്നു. പറഞ്ഞാലും! എന്തുവേണമെന്ന് പറഞ്ഞാലും! ഞാൻ എന്തു ചെയ്യേണ്ടൂ?"

വൈശമ്പായനൻ പറഞ്ഞു: "ബലി ഇപ്രകാരം പറഞ്ഞപ്പോൾ അചിന്ത്യാത്മാവായ വാമനൻ ഉപായതത്ത്വജ്ഞനായി പുഞ്ചിരിതൂകി ഇപ്രകാരം പറഞ്ഞു."

**71. വാമനാവതാരം - വാമനന്റെ വിക്രമരൂപം -**

വിഷ്ണു പറഞ്ഞു: "അമ്പോ! അത്ഭുതംതന്നെ! ദൈത്യേന്ദ്രന്റെ യജ്ഞം സുസംസ്കൃതവും ബഹുഭക്ഷവുമായി പ്രശോഭിക്കുന്നു. മുമ്പേ പരമേഷ്ടിയായ ബ്രഹ്മാവു മാത്രമേ ഇതുപോലെ ഒരു യജ്ഞം യജിച്ചിട്ടുള്ളു. സുരേശ്വരനായ ശക്രന്റെയും യമന്റെയും വരുണന്റെയും യജ്ഞത്തെ അല്ലയോ ദാനവേന്ദ്രാ, മഹാബലാ, നീ ജയിച്ചുകഴിഞ്ഞുവല്ലോ! അത്ര ഗംഭീരമായിരിക്കുന്നു അങ്ങയുടെ യജ്ഞം! അശ്വമേധം യജിക്കുന്നൻ ക്രതുപ്രവരനാകും. പാപങ്ങളൊക്കെ കെടുത്തുവാൻ ഭവാൻ സ്വർഗ്ഗമാർഗ്ഗപ്രദർശകനായി വിളങ്ങുന്നു. സർവ്വകാമമയമായി ബ്രഹ്മവാദികൾ ഇതിനെ സമ്മതിക്കുന്നു. ക്രതുപ്രവരമായ ശ്രീമത്തായ, അശ്വമേധം ഇങ്ങനെയാണെന്നാണ് ശ്രുതി പറയുന്നത്. വിശ്വത്തിന്റെ ശ്രേയസ്സിന്ന് കാരണഭൂതമായ യജ്ഞം പവിത്രമായിട്ടുള്ളതാണ്. അശ്വരൂപധാരിയായ യജ്ഞത്തിന്റെ മസ്തകം സ്വർണ്ണതുല്യമാണ്.

അതിന്റെ പ്രഭാവം മഹത്താണ്. അതിന്റെ കുളമ്പ് ലോഹതുല്യം കഠിനമാണ്. അതിന്റെ വേഗത വായുതുല്യം തീവ്രമാണ്. അതിന്റെ ശരീരം വിശാലമാണ്. അതു സ്വർഗ്ഗത്തിലേക്ക് ദൃഷ്ടിപതിപ്പിച്ചാണ് പായുന്നത്. അതിന്റെ കാന്തി സുവർണ്ണമിശ്രിതമായ ശൗരവർണ്ണമാകുന്നു. അശ്വമേധം യജിച്ചവർ എല്ലാവിധം ദുഷ്കൃതത്തെയും വിട്ടുകയറുന്നു. വേദയജ്ഞന്മാരായ ദ്വിജമുഖ്യന്മാർ പറയുന്നു; വൈശ്വാനരം വാജിയെന്ന അശ്വമേധമാണെന്ന്. എപ്രകാരമാണോ ആശ്രമങ്ങളിൽ ഗാർഹസ്ഥ്യം ശ്രേഷ്ഠമായിരിക്കുന്നത്. എപ്രകാരമാണോ നരരിൽ ബ്രാഹ്മണർ ശ്രേഷ്ഠരായിരിക്കുന്നത്, എപ്രകാരമാണോ ദൈത്യന്മാരിൽ ഭവാൻ ശ്രേഷ്ഠനായിരിക്കുന്നത്, അപ്രകാരമാണ് യജ്ഞങ്ങളിൽ അശ്വമേധവും."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം വാമനൻ പറഞ്ഞവാക്കുകൾ ശ്രവിച്ച് വളരെ സന്തോഷത്തോടെ ദൈത്യേശ്വരനായ മഹാബലി പറഞ്ഞു."

ബലി പറഞ്ഞു: "അങ്ങ് ആരുടെ പുത്രനാണ്? വിപ്രേന്ദ്രാ, ഭവാന് എന്താണ് ആഗ്രഹം? ഞാൻ ഭവാന് എന്തു ചെയ്യണം? എന്നിൽനിന്ന് വരം വരിച്ചാലും! അങ്ങയ്ക്ക് ശുഭം ഭവിക്കട്ടെ! ഇഷ്ടംപോലെ ആ ആഗ്രഹം എന്നിൽ നിന്ന് വാങ്ങിയാലും!"

വാമനൻ പറഞ്ഞു: "എനിക്ക് രാജ്യം വേണ്ടാ, വാഹനങ്ങൾ വേണ്ടാ, രത്നംവേണ്ടാ, സ്ത്രീകളും വേണ്ടാ! ധർമ്മത്തിൽ നിന്റെ മനസ്സ് നില്ക്കുന്നുണ്ടെങ്കിൽ, നീ എന്നിൽ സന്തുഷ്ടനാണെങ്കിൽ, ഗുരുവിന്നുവേണ്ടി എനിക്ക് മൂന്നടി ഭൂമി തന്നാലും! ഗുരുവിന്ന് ഹോമാഗ്നി കൂട്ടുവാനായി ആവശ്യമായ സ്ഥലം മാത്രമാണ് ഞാൻ ആഗ്രഹിക്കുന്നത്. അതാണ് എനിക്കുവേണ്ട വരം."

വൈശമ്പായനൻ പറഞ്ഞു: "വാമനൻ പറഞ്ഞതു കേട്ട് ദൈത്യേശ്വരനായ ബലി പറഞ്ഞു: 'എന്തിനാണ് ദ്വിജേന്ദ്രാ, മൂന്നടി മാത്രം ഭൂമി? അല്ലയോ വാഗ്മിജനോത്തമാ, നൂറുനൂറായിരം അടിപ്പാട് ഭൂമി ഞാൻ ഭവാനു തരാമല്ലോ! അത് ഭവാൻ നേടുക!'"

ശുക്രൻ പറഞ്ഞു: "എടോ ദാനവാ, നീ കൊടുക്കല്ലേ! ഭൂമി കൊടുക്കല്ലേ! ഇവൻ ആരാണെന്ന് നീ അറിയുന്നില്ല. ഇവൻ മായാച്ഛന്നനായ, ഭഗവാനായ, പ്രവരനായ, ഹരിയാണ്. വാമനാകൃതിയെടുത്ത് ശക്രന്റെ ഹിതം കാംക്ഷിച്ച് നിന്നെ വഞ്ചിക്കുവാൻ വിഭു വേഷംമാറി വന്നിരിക്കുകയാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്ന് ശുക്രൻ പറഞ്ഞപ്പോൾ ബലി നല്ലപോലെ 'ഉറക്കെ' ഒന്നു ചിന്തിച്ചു. അവൻ വല്ലാതെ ഹർഷം ഉൾക്കൊണ്ടു. ഹർഷരോമാഞ്ചകഞ്ചുകിതനായി ബലി. ഇതിലും ഉത്തമമായ ദാനപാത്രമെവിടെ എന്നുള്ള സംഭ്രമത്തോടെ ഉടനെ ജലംനിറച്ച പൊന്നും കിണ്ടി കൈയിലെടുത്തു."

ബലി പറഞ്ഞു: "വിപ്രാ, ഭവാൻ കിഴക്കോട്ട് തിരിഞ്ഞു നിൽക്കൂ! കമലേക്ഷണാ, ഇതാ ഞാൻ ദാനം നല്കുവാൻ സന്നദ്ധനായി നില്ക്കുന്നു! വാങ്ങു! 'തരൂ' എന്ത്? 'ഭൂമി.' 'എത്ര?' 'മൂന്നടി മാത്രം!' തന്നു! 'വെള്ളം വീഴ്ത്തുക!' 'വേണ്ട' പാഴാക്കരുത് ഗുരു."

ശക്രൻ പറഞ്ഞു: "ഹേ നല്കരുതേ, എന്തിനാണ് ദൈത്യാ? 'ഇവനെ ഞാൻ ആരാണെന്ന് കണ്ടു!' 'ആരാണിവൻ?' 'വിഷ്ണുതന്നെ!' 'ഹാ! ഹർഷം!' 'ചതിച്ചു!' ഇല്ല; ഇതിൽ ഒട്ടും ചതിയില്ല!"

ബലി പറഞ്ഞു: "ലോകനാഥനായ വിഷ്ണുതന്നെ നമ്മുടെ യജ്ഞത്തിൽ വന്നതാണെങ്കിൽ ഇതിൽപ്പരം ഭാഗ്യമെന്തുണ്ട്? ആ ദേവദേവന്ന് ഈ വിഭു എന്ത് ഇച്ഛിക്കുന്നുവോ, അതൊക്കെ ഞാൻ നല്കും! നാം നല്കുന്ന ദാനത്തിൽ വിഷ്ണുവിനെക്കാൾ പാത്രമായി ഈ വിശ്വത്തിലാരുണ്ട്? എന്നു പറഞ്ഞ് മഹാബലി പൊൻകിണ്ടിയിൽ ജലമെടുത്തു ദാനത്തോടൊപ്പം ജലവും ഒഴുക്കി."

വാമനൻ പറഞ്ഞു: "ദൈത്യേന്ദ്രാ, അനഘാശയാ! മൂന്നടിപ്പാടു മാത്രംമതി എനിക്ക്; ഞാൻ ആദ്യമേ പറഞ്ഞതാണല്ലോ! അത് മറ്റുവിധം വരികയില്ല."

വൈശമ്പായനൻ പറഞ്ഞു: "മഹൗജസ്സായ വാമനന്റെ ആ മൊഴി കേട്ട ഉടനെ കൃഷ്ണാജിനം തോളിലിട്ട് ദൈത്യേശനും, അരിസൂദനനും, വിരോചനപുത്രനുമായ മഹാബലി 'അങ്ങനെയാകട്ടെ' എന്നു പറഞ്ഞ് പിന്നെ ജലം നിറച്ച കിണ്ടിയിന്മേൽ കൈവെച്ചു. ഉടനെ ദൈത്യേന്ദ്രന്നു കദനം ചെയ്യുവാൻ ഇച്ഛിച്ചവനായ വാമനൻ ദൈത്യക്ഷയകരമായ കരം അഞ്ജലിയായി നീട്ടിനിന്നു. അവന്നു വേണ്ടി കിഴക്കോട്ടു തിരിഞ്ഞുനില്ക്കുന്ന ദൈത്യൻ വെള്ളം പൂവോടുകൂടെ കൈയിൽക്കൊടുക്കുവാൻ ഭാവിക്കുന്ന സമയത്ത് പ്രഹ്ലാദൻ ആ മഹാത്മാവിന്റെ അചിന്ത്യമായ രൂപം നോക്കി അസുരശ്രീ ഹരിക്കുന്ന ഹരിയുടെ അപൂർവ്വമായ ഭാവം കണ്ടു തടുത്ത് ഇംഗിതജ്ഞനായ ബലിയുടെ മുമ്പിൽനിന്ന് ഇപ്രകാരം പറഞ്ഞു."

പ്രഹ്ലാദൻ പറഞ്ഞു: "ജലം കൊടുക്കരുതേ! പടുവായ വാമനന്റെ കൈയിൽ നീ വെള്ളം ഒഴിച്ചുകൊടുക്കരുതേ! ഈ നില്ക്കുന്നവൻ അവനാണ്. മുമ്പ് നിന്റെ പിതാമഹനെ വധിച്ച ഘാതകനാണ് ഇവൻ"

ബലി പറഞ്ഞു: "ഞാൻ ആ ദേവന്നായി ഇതാ പരിഗ്രഹം നല്കുന്നു! അനുഗ്രഹകരനാണ് ഈ ദേവൻ. ഇപ്രകാരമുള്ളവനാണ് ജഗത്പ്രഭു. ബ്രഹ്മാവിലും മേലെയുള്ളവനാണ്. അങ്ങനെയുള്ള മഹാനെയാണ് നമ്മൾക്കു ദാനപാത്രമായി ലഭിച്ചിട്ടുള്ളത്. അസുരശ്രേഷ്ഠാ, തീർച്ച

യായും യജ്ഞദീക്ഷിതൻ ഉത്തമമായ പാത്രത്തിൽ നല്കേണ്ടതാണ് ഈ ദാനം!"

വൈശമ്പായനൻ പറഞ്ഞു: "എന്നു ദൈത്യൗഘമദ്ധ്യത്തിൽ വൈരോചനി പറഞ്ഞു. ആ ദേവനായ വിഷ്ണുവിന്നു മൂന്നടിപ്പാട് ഭൂമി മഹാബലി നല്കി."

പ്രഹ്ലാദൻ പറഞ്ഞു: "അല്ലയോ ദാനവേശ്വരാ, ഈ വിപ്രന്നു പ്രതിഗ്രഹം നല്കരുത്. ഇവൻ വിപ്രന്റെ കുട്ടിയല്ല. ദ്വിജന്മാർ ഇങ്ങനെയായി വരികയില്ല. ദൈത്യേന്ദ്രാ, ഈ രൂപം കണ്ടിട്ട് എനിക്കു തോന്നുന്നു ഈ രൂപമെടുത്തു വന്നിരിക്കുന്ന ഇവൻ പണ്ടത്തെ നരസിംഹമാണ്. ഇപ്പോൾ മറ്റൊരു രൂപമെടുത്ത് വന്നിരിക്കയാണ്. അതിൽ സംശയമില്ല, ദൈത്യേന്ദ്രാ! എനിക്ക് അങ്ങനെയാണ് തോന്നുന്നത്."

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം തേജസ്വിയായ പ്രഹ്ലാദൻ പറഞ്ഞപ്പോൾ അവനെ ഭർത്സിക്കുമാറ് ബലി പ്രഹ്ലാദനോടു പറഞ്ഞു."

ബലി പറഞ്ഞു: "തന്നാലും എന്നു പറഞ്ഞു കൈ നീട്ടി ഇരക്കുന്നവനെ തള്ളിക്കളയുന്നവനും അതിനു പ്രേരിപ്പിക്കുന്നവനും അലക്ഷ്മിയുടെ ഭാഗം, രണ്ടുപേർക്കുള്ളതിൽ ഒരു ഭാഗം, ആ നരനെ ബാധിക്കും. പ്രതിഗ്രഹം ഒരു വിപ്രന്നു നല്കാമെന്ന് ഏറ്റു പറഞ്ഞതിനുശേഷം അതു നല്കുന്നില്ലെങ്കിൽ ആ പാപി മിത്രഗോത്രഗണങ്ങളോടുകൂടി നരകത്തിൽ ചെന്നു വീഴും. അലക്ഷ്മീഭയഭീതനാണ് ഞാൻ! ഇവന്നു ഞാൻ ഇതാ ഭൂമി നല്കുന്നു. പ്രതിഗ്രഹം വാങ്ങുവാൻ തക്ക യോഗ്യനായി ഒരു ബ്രാഹ്മണൻ ഇവനെക്കാൾ മേലെയായി ഞാൻ കാണുന്നില്ല. ഇവന്ന് ഊഴി കൊടുക്കുകയാണ്. ഹൃദയത്തിന്നു വലിയ സന്തോഷമുണ്ട് ദാനവാ! വാമനാകൃതിയായി വിപ്രൻ ഇരക്കുന്നതു കാണുമ്പോൾ വലിയ സന്തോഷമുണ്ട്. അതുകൊണ്ട് ഞാൻ ഇതാ ദാനംചെയ്യുന്നു. നിങ്ങൾ ആരും തടുത്താൽ ഞാൻ നില്ക്കുകയില്ല."

വൈശമ്പായനൻ പറഞ്ഞു: "വീണ്ടും വിപ്രരൂപിയായ വാമനനോട് അവൻ പറഞ്ഞു: 'സ്വല്പമായ മൂന്നടിപ്പാടു ഭൂമി എന്തിന്നുപകരിക്കും? സ്വല്പമതേ, നിനക്ക് ഇത്രകുറച്ചു ഭൂമികൊണ്ട് എന്തു കാര്യം? ആഴിചൂഴുന്ന ഈ ഊഴി മുഴുവനും വിപ്രാ, ഞാൻ ഭവാനു നല്കാം!'

വാമനൻ പറഞ്ഞു: 'ഭൂമി മുഴുവൻ വേണ്ടാ; മൂന്നടി കൊണ്ടു ഞാൻ സന്തുഷ്ടനാണ്. എനിക്ക് ഇഷ്ടപ്പെട്ട വരം ഇതു മാത്രമാണ് ദാനവസത്തമാ!'

വൈശമ്പായനൻ പറഞ്ഞു: "ആകട്ടെ എന്നു പറഞ്ഞ് ദാനവനായ ബലി ദാനംചെയ്തു. അതിതേജസ്വിയായ വിഷ്ണുവിന്നു മൂന്നടി ഭൂമി ദാനംചെയ്തു! കൈയിൽ വെള്ളം വീണ ഉടനെ വാമനൻ അവാമനനായി. സർവ്വദേവമയമായ രൂപം ആ വിഭു കാണിച്ചു. ഭൂമി! പാദം! ദ്യോവ്! ശിരസ്സ്! ചന്ദ്രാദിത്യന്മാർ കണ്ണുകളായി. പിശാചുക്കൾ അവന്റെ കാൽവിരലുകളായിക്കണ്ടു. കൈവിരലുകൾ ഗുഹ്യരായിക്കണ്ടു. മുട്ടിൽ വിശ്വേദേവർ, കണങ്കാലിൽ സാദ്ധ്യരായ സുരോത്തമന്മാർ, നഖംതോറും യക്ഷർ, ലേഖയോടൊപ്പം അപ്സരസ്സുകൾ, മിന്നൽ ജ്വലിക്കുന്ന ദൃഷ്ടിയായി, സൂര്യരശ്മികൾ കേശങ്ങളായി, താരങ്ങൾ രോമകൂപങ്ങളായി, രോമങ്ങൾ മഹർഷികളായി. വിദിക്കുകൾ ബാഹുക്കളായി, ദിക്കുകൾ കാതായി, അശ്വിമാർ ചെവികളായി, നാസിക മഹാബലനായ വായുവായി, മുഖപ്രസാദമാണ് ചന്ദ്രൻ, മനസ്സ്, ധർമ്മം, ഇവന്ന് വാണി സത്യവുമായി. നാവ് ദേവിയായ സരസ്വതിയാണ്, കഴുത്ത് അദിതിയായ ദേവി. കാല് സുദീപ്തിമാനായ സൂര്യൻ, സ്വർഗ്ഗത്തിന്റെ ദ്വാരമാണ് നാഭി. മിത്രത്വഷ്ടാക്കൾ ചില്ലികൾ. ഇവന്നു മുഖമായത് അഗ്നിയാണ്. വൃഷണങ്ങൾ പ്രജാപതിയാണ്. ഹൃദയം ഭഗവാനായ ബ്രഹ്മാവാണ്. പുസ്ത്വം കാശ്യപനായ മുനിയാണ്. പുറത്തു വസുക്കളും ദേവന്മാരും കാൽക്കൂട്ടിൽ മരുത്ഗണങ്ങളും, ഛന്ദസ്സുകൾ, പല്ലുകൾ, ജ്യോതിസ്സ്, നൈർമ്മല്യം, തുട രുദ്രനായ മഹാദേവൻ, ധൈര്യം, മഹാർണ്ണവം, ഗന്ധർവ്വന്മാർ വയറ്റിൽ സ്ഥിതിചെയ്യുന്നു. ശക്തരായ സർപ്പങ്ങളും അവിടെത്തന്നെ! ശക്തരായ ഭുജങ്ങളും അവിടെത്തന്നെ! ലക്ഷ്മി, മേധ, കാന്തി, ധൃതി എല്ലാവിധ വിദ്യകൾ ഇവയെല്ലാം ചേർന്നതാണ് കടിപ്രദേശം. ഇവന്റെ നെറ്റി പരമാത്മാവിന്റെ പരമമായ പദമാകുന്നു. എല്ലാ ജ്യോതിസ്സുകളും തപസ്സും ദേവരാജാവായ ശക്രൻ ഇവ മഹാത്മാവായ ദേവദേവന്നുള്ള തേജസ്സുതന്നെയാണ്. സ്തനകക്ഷങ്ങൾ വേദങ്ങളാണ്. ചുണ്ടു രണ്ടും മുഖങ്ങളാണ്. പശുബന്ധേഷ്ടികൾ ദ്വിജന്മാരുടെ ചരിതങ്ങൾ അവന്റെ വിവിധ അംഗങ്ങളാണ്. ആ വിഷ്ണുവിന്റെ ദേവമയമായ രൂപംകണ്ട് മഹാസുരന്മാർ തീയ്യിൽ ഇയ്യാംപാറ്റപോലെ ചുറ്റും ചാടിച്ച് എത്തി."

## 72. വാമനാവതാരം - ബലിയുടെ പാതാളപ്രവേശം -

വൈശമ്പായനൻ പറഞ്ഞു: "ഇനി യുദ്ധത്തിന്നു പുറപ്പെടുന്ന ദാനവന്മാരുടെ പേരും രൂപവും ആഭിജാത്യവും യോഗ്യരായ ദാനവന്മാരുടെ മുഖ്യമായ ആയുധങ്ങളും ഞാൻ പറയാം. വിപ്രചിത്തി, ശിബി, ശങ്കരയൻ, ശങ്കു, അയശിരസ്സ്, അശ്വശിരസ്സ്, ഹയഗ്രീവൻ, വേഗവാൻ, കേതുമാൻ, ഉഗ്രഗ്രഹൻ, അവ്യഗ്രൻ, മഹാസുരൻ, പുഷ്കരൻ, പുഷ്കലൻ, സാശ്വൻ, അശ്വപതി, പ്രഹ്ലാദൻ, കുംഭൻ, സംഹ്ലാദൻ, ഗഗനപ്രിയൻ, അനുഹ്ലാദൻ, ഹരിഹരന്മാർ, വരാഹൻ, സംഹരൻ, അരുജൻ, വൃഷപർവ്വൻ, വിരൂപാക്ഷൻ, അതിചന്ദ്രൻ, സുലോചനൻ, നിഷ്പ്രഭൻ, സുപ്രഭൻ, ശ്രീമാൻ, നിരൂദരൻ, ഏകവക്ത്രൻ, ദ്വിവക്ത്രൻ, മഹാവക്ത്രൻ, കാലസന്നിഭൻ, ശരഭൻ, ശലഭൻ, കുണവൻ, കുലപൻ, ക്രഥൻ, ബൃഹത്കീർത്തി, മഹാഗർഭൻ, ശങ്കകർണ്ണൻ, മഹാദ്ധ്വനി, ദീർഘജിഹ്വൻ, അർക്കവദനൻ, മൃദുബാഹു, മൃദുപ്രിയൻ, ഗർവ്വിഷ്ഠൻ, വായു, സമുചി, ശംബരൻ, വിക്ഷരൻ, മഹാൻ, ചന്ദ്രഹന്താവ്, ക്രോധഹന്താവ്, ക്രോധവർദ്ധനൻ, കാലകൻ, കാലകാക്ഷൻ, വൃത്രൻ, ക്രോധൻ, വിമോക്ഷണൻ, ഗർവ്വിഷ്ഠൻ, ഹവിഷ്ഠൻ, പ്രലംബൻ, നരകൻ, പൃഥു, ബലദർപ്പിതനായ വാതാപി, കേതുമാൻ, ചന്ദ്രതാപനൻ, അസിലോമാവ്, പുലോമാവ്, ബാഷ്കലൻ, പ്രമദൻ, മദൻ, സൃഗാലവദനൻ, കരാളൻ, കേശി, ഏകാക്ഷൻ, ഏകബാഹു, തുഹുണ്ഡൻ, സൃമലൻ, സൃപൻ ഇവരും മറ്റു പലരും ത്രിവിക്രമൻ കാലുപൊക്കിയ സമയത്ത്, മഹാനായ ആ വിഷ്ണുവിനോടു കൂട്ടത്തോടെ അടുത്തു.

ചിലർ കുതിച്ചടുത്തു. ചിലർ വായ് തുറന്നു. ചിലർ ഭയങ്കരമായി കഴുതപോലെ അലറി. ചിലർ ശതഘ്നി, ശസ്ത്രം എന്നിവ കൈയിലേന്തി. മറ്റു ചിലർ വജ്രഹസ്തന്മാരായി. വാളും പട്ടസവുമെടുത്തു. വെണ്മഴുവെടുത്തു. ചിലർ പ്രാസം മുൽഗരം എന്നിവയെടുത്തു. വേറെ ചിലർ പരിഘമെടുത്തു. വലിയ പാറയെടുത്തും, ശൂലമെടുത്തും, മരം പറിച്ചെടുത്തും. വില്ലെടുത്തും, അങ്ങനെ ചിലർ ഗദാമുസൃണ്ഠിഹസ്തന്മാരായി. മറ്റു ചിലർ വജ്രഹസ്തരായി, മഹാപട്ടസഹസ്തന്മാരായി, പരിഘായുധന്മാരായി, അസികമ്പനഹസ്തന്മാരായി. ഇങ്ങനെ ദൈത്യന്മാർ യുദ്ധദുർമ്മദന്മാരായി, നാനാശസ്ത്രാഢ്യരായി, ഘോരന്മാരായി, നാനാവേഷരായി, മഹാബലന്മാരായി എത്തിക്കൂടി.

ആമമുഖന്മാർ, കോഴിമുഖന്മാർ, ആനമുഖന്മാർ, കഴുതമുഖന്മാർ, ഒട്ടകമുഖന്മാർ, പന്നിമുഖന്മാർ, ധീമാന്മാരായ മകരാസ്യന്മാർ, ചീങ്കണ്ണിമുഖന്മാർ, മയൂരമുഖന്മാർ, അശ്വമുഖ

ന്മാർ, ബഭ്രുവക്ത്രന്മാർ, ദൈത്യന്മാർ, ദീർഘവക്ത്രന്മാർ, പാരാവതാസ്യന്മാർ, കീരിമുഖന്മാർ, ചക്രവാകമുഖന്മാർ, ഉടുമ്പുമുഖന്മാർ, ഗോമുഖന്മാർ, അജമുഖന്മാർ, മഹിഷമുഖന്മാർ ഇപ്രകാരം ശൂരന്മാരായ മൃഗാസ്യന്മാർ ഒന്നിച്ചുകൂടി. ചിലർ ഓന്തുമുഖന്മാർ, മറ്റു ചിലർ വ്യാഘ്രമുഖന്മാർ, ആനത്തുകിലുടുത്തവർ, കൃഷ്ണാജിനം ചാർത്തിയവർ, മരത്തുകിലുടുത്തവർ, ഫലകാംബരന്മാർ, ഉഷ്ണീഷം ധരിച്ചവർ, മകുടികൾ, കുണ്ഡലാഢ്യരായ ദൈത്യന്മാർ, കിരീടം ധരിച്ചവർ, ലംബശിഖന്മാർ, കുംബുഗ്രീവാഢ്യർ, ഭാസുരന്മാർ, നാനാവേഷക്കാർ, നാനാമാല്യാനുലേപനരായ ദൈത്യർ, ദീപ്തങ്ങളായ തങ്ങളുടെ ആയുധങ്ങളേന്തി അസുരസത്തമന്മാർ ഋഷീകേശൻ അടി എടുത്തുവെക്കാൻ തുടങ്ങുന്ന സമയത്ത് അടുത്തുചെന്ന് ഏറ്റു. ഉടനെ മിക്ക ദൈത്യരെയും അവൻ അപ്പോൾ കൈകാലുകളുടെ പ്രഹരംകൊണ്ടു വീഴ്ത്തി. വലിയ രൂപമെടുത്ത് ഭൂമിയെ അളന്നു ഹരിച്ചു. ത്രൈലോക്യത്തെ അളക്കുന്ന അവന്റെ ദ്യുതി ആദിത്യതുല്യമായി വിളങ്ങി. ആ ദേവൻ ഭൂമിയെ അളക്കുന്ന സമയത്ത് ചന്ദ്രാദിത്യർ മുലയ്ക്കു ഇടയിലായി നിന്നു. ആകാശത്തെ അളക്കുമ്പോൾ ചന്ദ്രാദിത്യന്മാർ തുടയ്ക്കു പൊക്കത്തിൽ ശരിക്കു നിന്നു. സ്വർഗ്ഗം അളക്കുമ്പോൾ മുട്ടിന്നുനേരെ നിന്നു. വിഷ്ണുവിന്നു വീര്യം കൂടുമെന്നു ദ്വിജാതികൾ പറയുന്നു. മൂന്നു ലോകവും ജയിച്ചിട്ട് അസുരമുഖ്യന്മാരെ ഹനിച്ച് ലോകനമസ്കൃതനായ ഹരി ഭൂമി ശക്രന്നു നല്കി. സുതലം എന്ന പേരിൽ അറിയപ്പെടുന്ന പാതാളം ഭൂമിയുടെ അടിയിലാണ്. അത് വിഷ്ണുഭഗവാൻ ബലിക്കു നല്കി. അതു വാങ്ങി രസാതലത്തിൽ ആ അസുരാധിപൻ പാർത്തു. അതിൽ വാണ് ആ അതിതേജസ്വി പരമമായ ധ്യാനത്തിൽ മുഴുകി. ധീമാനായ ബലി ലോകർ നമിക്കുന്ന വിഷ്ണുവിനോട് ഇപ്രകാരം പറഞ്ഞു: 'ദേവാ, ഞാൻ എന്തുവേണമെന്ന് ഭവാൻ എന്നോടു കല്പിച്ചാലും!' ബലി പറഞ്ഞതുകേട്ട് ആ ദൈത്യേന്ദ്രനോട് സുരോത്തമനായ വിഷ്ണു പറഞ്ഞു."

വിഷ്ണു പറഞ്ഞു: "അല്ലയോ മഹാഭാഗാ, അസുരാ! ഞാൻ നിന്നിൽ തുഷ്ടനാണ്. വരം വാങ്ങിക്കൊള്ളുക. നന്മ സംഭവിക്കും. നീ യഥേഷ്ടം കാമമേല്ക്കുക! ഒരിക്കലും ശക്രന്റെ വാക്കിനെ തള്ളിക്കളയരുത്. ഞാൻ നിന്നോടു കല്പിക്കുകയാണ്. അപ്രകാരമായാൽ നിനക്കു ശുഭം സിദ്ധിക്കും."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ ദൈത്യേന്ദ്രനോട് ഇന്ദ്രാനുജനായ വിഷ്ണു പറഞ്ഞു. മുഖ്യമായ വാക്കുകൊണ്ടു വരേണ്യനും പ്രഭുവും ഈശ്വരനുമായ ദേവൻ പറഞ്ഞു."

വിഷ്ണു പറഞ്ഞു: "നീ വെള്ളംതന്നത് ഞാൻ കൈയാൽ വാങ്ങിയില്ലേ? അതുകൊണ്ട് ഹേ ദൈത്യാ, നിനക്ക് ഒരിക്കലും ദേവന്മാരിൽനിന്നു ഭയം സംഭവിക്കുകയില്ല. അല്ലയോ അസുരശ്രേഷ്ഠാ! ഭവാൻ പാതാളത്തിൽ, സുതലത്തിൽ പോയി സാനുഗനായി എന്റെ പ്രസാദത്താൽ എല്ലാ ദൈത്യഗണങ്ങളോടുംകൂടി വാഴുക! ഓജസ്സേറിയ ദേവദേവനായ ശക്രന്റെ ശാസനം നീ ഒരിക്കലും തെറ്റിച്ചു പോകരുത്. എന്റെ ശാസന ഓർക്കണം. ദേവന്മാരെയെല്ലാം മഹാസുരാ, നീ പൂജിക്കണം. പല ഭോഗങ്ങളും ഭൂരിദക്ഷിണാഢ്യമായ മഖങ്ങളും, ഹേ മഹാഭാഗാ, നീ നേടുന്നതാണ്. യഥേഷ്ടം ദിവ്യമായ കാമവും നേടും. ഇഹത്തിലും പരത്തിലും പലതരം വിഭവങ്ങളും നീ സത്യത്താൽ നേടും. എന്റെ പ്രസാദത്താൽ നീ എന്നും ദൈത്യാധിപത്യവും നേടും. ഞാൻ ഈ പറഞ്ഞ മര്യാദ നീ ലംഘിക്കുന്നതായാലോ, ഓജസ്വികളായ നാഗങ്ങൾ നിന്നെ ബന്ധിക്കുന്നതാണ്. എന്നും നീ ഇന്ദ്രാദികളായ ദേവന്മാരെ നമസ്കരിക്കണം. എന്റെ ചേട്ടനാണല്ലോ ഇന്ദ്രൻ. അതുകൊണ്ട് അവന്റെ ശാസനം നീ ഏറ്റുകൊള്ളണം!"

ബലി പറഞ്ഞു: "ദേവദേവാ, മഹാഭാഗാ, ശംഖചക്രഗദാധരാ, ദേവാസുരഗുരോ, ശ്രേഷ്ഠലോകങ്ങൾക്കൊക്കെ മഹേശ്വരാ, പാതാളം വാഴുന്ന എനിക്കുള്ള ഭാഗം അങ്ങു പറയണേ സുരോത്തമാ! എനിക്ക് അന്നാശനം എന്താണ് പ്രാശനത്തിന്ന്? ഭവാൻ എനിക്ക് എന്നും തൃപ്തിവരുന്നവിധം പറയണേ സുരേശ്വരാ!"

വിഷ്ണു പറഞ്ഞു: "ദൈത്യാ, നിനക്കു ഞാൻ ഭാഗം ഇതാ നിശ്ചയിച്ചുനല്കുന്നു. ശ്രോത്രിയന്മാർ കൂടാതെ ചെയ്യുന്ന ശ്രാദ്ധം, അധീതവും അവ്രതവും അദക്ഷിണവുമായ യജ്ഞം, ഋത്വിക്കുകൾ കൂടാതെയുള്ള ഹോമം, ശ്രദ്ധയില്ലാതെ ചെയ്യുന്ന ദാനം, അസംസ്കൃതമായ ഹവിസ്സ് ഇവയൊക്കെ ഞാൻ നിനക്കു നല്കുന്നു. ആ ഭാഗം നീ അനുഭവിച്ചുകൊള്ളുക! സജ്ജനങ്ങളെ ദ്വേഷിക്കുന്നവർ നേടിയ പുണ്യം, എന്റെ ഭാഗദ്വേഷികൾക്കുള്ള പുണ്യം, കച്ചവടം ചെയ്യുന്ന അഗ്നിഹോത്രികൾക്കുള്ള പുണ്യം, ശ്രദ്ധകൂടാതെ കൊടുക്കുന്നവർക്കും, യജിക്കുന്നവർക്കുമുള്ള പുണ്യം, ഇവയൊക്കെ ദൈത്യേന്ദ്രാ, എന്റെ പ്രസാദത്താൽ നീ അനുഭവിക്കുമാറാകട്ടെ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം മഹാത്മാവായ വിഷ്ണു പറഞ്ഞപ്പോൾ അതുകേട്ട് ബലി 'അങ്ങനെയാകട്ടെ!' എന്നു പറഞ്ഞു. ആ അസുരോത്തമൻ പാതാളദേശത്തേക്കു പോയി. ദേവകല്പന കാക്കുന്ന ആ അസുരേശ്വരൻ പാതാളലോകം പൂകി. ഉടനെ ഭഗവാൻ രാജ്യം ഭാഗിച്ചു നല്കി. തേജസ്വിയായ ശക്രന്നു പൂർവ്വദിക്കിനെ നല്കി. മഹാത്മാവായ പിതൃപതിക്ക്, യമന്ന് യാമ്യയെ (തെക്ക്) നല്കി. പടിഞ്ഞാറൻദിക്ക് വരുണന്നു നല്കി. യക്ഷാധിപനായ കുബേരന്നു വടക്കുദിക്കു നല്കി. കീഴ്ഭാഗമാകുന്ന ദിക്ക് നാഗരാജന്നു നല്കി. മേൽഭാഗമാകുന്ന ദിക്ക് സോമന്ന് നല്കി. ഇപ്രകാരം ശക്തരിൽ ഉത്തമനായ വിഷ്ണു മൂന്നു ലോകവും പങ്കുവെച്ചുകൊടുത്തു. മഹർഷിമാർ പൂജിക്കുന്ന ദേവനായ വിഷ്ണു, സർവ്വഭൂതേശനായ വാമനൻ, സുരനാഥനെ ആപത്തിൽനിന്നു കയറ്റി സ്വർഗ്ഗത്തിൽ വാഴിച്ചു. അതിതേജസ്വിയും ദുർദ്ധർഷനുമായ വാമനൻ പോയതിന്നുശേഷം ശതക്രതുവെ മുൻനിർത്തി സുരന്മാരെല്ലാവരും മോദിച്ചു. കൃഷ്ണൻ സ്വർഗ്ഗത്തിലേക്കു പോയതിന്നുശേഷം ഏഴു പടമുള്ള കംബളാശ്വതരാദ്യരായ നാഗങ്ങളാൽ ബലി ബന്ധിക്കപ്പെട്ടു. നാഗബന്ധാർത്തനായ വൈരോചനൻ ബലി ദുഃഖിക്കെ യദൃച്ഛയാ നാരദൻ ബലിയുടെ മുമ്പിലെത്തി. കഷ്ടപ്പെടുന്ന ബലിയെ കണ്ട് നാരദൻ ദാനവേന്ദ്രന്നു സർപ്പബന്ധനം മോചിക്കുവാനുള്ള ഉപായം പറഞ്ഞുകൊടുത്തു. ധീമാനായ ദേവദേവന്റെ സ്തവം, വാസുദേവന്റെ സ്തവം, അനാദിനിധനനും അക്ഷയ്യനും അവ്യയനുമായവന്റെ സ്തവം, ജപിക്കുവാൻ പറഞ്ഞു. അത് ദൈത്യേന്ദ്രാ, നീ ചൊല്ലുക. ശുദ്ധമായ ഹൃദയത്തോടെ ധ്യാനിക്കുക. അവനിൽ തൽപരനായാൽ, അവനിൽ മനസ്സു വെച്ചാൽ, നീ ഉടനെ മോചനം ഏല്ക്കുന്നതാണ്. ഉടനെ വിരോചനസുതൻ കൈകൂപ്പി, പ്രയതനായി, ശുചിയായി, അവ്യഗ്രനായി നാരദനിൽനിന്ന് മോക്ഷവിംശകം പഠിച്ചു. നാരദൻ ചൊല്ലിക്കൊടുത്ത ആ ദിവ്യസ്തോത്രം പഠിച്ച് പൃഥിവ്യുദ്ധാരകപരമായ സ്തോത്രം മഹാസുരൻ ജപിച്ചു."

ബലി പറഞ്ഞു: "നമസ്കാരം അനന്തേശന്ന്, മഹാന് നമസ്കാരം, ജലേശന്നു നമസ്കാരം, ദേവന് നമസ്കാരം, വിഷ്ണുവായ പത്മനാഭന്നു നമസ്കാരം, സപ്തസൂര്യവപുസ്സായി നീ മൂന്നുലോകത്തെയും അളന്നു. ഭഗവാനായ കാല

കാലനാണ് നീ. സത്യത്താൽ നീ മോചനം നല്കിയാലും! ചന്ദ്രാർക്കബിംബമില്ലാതെ തപോയജ്ഞം ക്ഷയിക്കെ, ലോകങ്ങൾ നീ വീണ്ടും ഓർക്കുന്നു. ആ സത്യത്താൽ നീ എന്നെ മോചിപ്പിച്ചാലും. ചന്ദ്രാർക്കാംബരമില്ലാതായി തപസ്സും യജ്ഞവും ക്ഷയിച്ച കാലത്ത് ലോകങ്ങളെപ്പറ്റി നീ ഓർക്കുന്നു. ആ സത്യത്താൽ നീ മോചനം നല്കിയാലും. ബ്രഹ്മൻ, രുദ്രൻ, വായു, അഗ്നി, നദി, നാഗം, അചലം എന്നിവയെ ദ്വിജേന്ദ്രൻ ഭവാനിൽ കണ്ടു. ആ സത്യത്താൽ മോചനം നല്കിയാലും. മാർക്കണ്ഡേയൻ പൂർവ്വകല്പത്തിൽ നിന്റെ വയറ്റിൽ കടന്നു. അവൻ ചരാചരമായ വിശ്വത്തെ നിന്റെ വയറ്റിൽ കണ്ടു. ആ സത്യത്താൽ നീ മോചിപ്പിച്ചാലും. ഏകനായ വിദ്യാസഹായനാണ് ഭവാൻ. യോഗിയോഗത്തെ നീ പ്രാപിച്ചു. വീണ്ടും ഭവാൻ മൂന്നു ലോകത്തെയും സൃഷ്ടിച്ചുവിട്ടു. ആ സത്യത്താൽ മോചനം നല്കിയാലും. വെള്ളത്തിൽ പള്ളികൊള്ളുന്നവനും യോഗനിദ്രയെ പ്രാപിച്ചവനുമായ ഭവാൻ വീണ്ടും ലോകസൃഷ്ടിക്കുവേണ്ടി ചിന്തിച്ചു. ആ സത്യത്താൽ മോചനം നല്കിയാലും. വരാഹരൂപംപൂണ്ട് ദേവയജ്ഞപുരസ്സരം ഊഴിയെ ആഴിയിൽനിന്നു ഭവാൻ ഉദ്ധരിച്ചു. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. ഭവാൻ ദംഷ്ട്രകൊണ്ട് ഏന്തി മൂന്നു യജ്ഞങ്ങൾ മൂന്നു പിണ്ഡങ്ങളായി ഹരേ പിതൃക്കൾക്ക് അവ അന്നങ്ങളാക്കി. ആ സത്യത്താൽ മോചനം നല്കിയാലും. ഹിരണ്യാക്ഷനെ ഭയപ്പെട്ട് ദേവകളൊക്കെ ഓടിപ്പൊയ്ക്കളഞ്ഞു. ദേവാ, ഭവാൻ അവരെയൊക്കെ രക്ഷിച്ചു. ആ സത്യത്താൽ എനിക്കു മോചനംനല്കണേ! പോരിൽ ദീർഘാനനനും ദീർഘാകാരനുമായ ഹിരണ്യാക്ഷാസുരന്റെ തല ചക്രത്തിനാൽ വെട്ടിവീഴ്ത്തി. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. മുമ്പെ ഹിരണ്യകശിപു എല്ലും തലച്ചോറും തകർന്ന് ഹുങ്കാരംമൂലം, ആ ദൈത്യൻ ഹതനായി. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. വേദങ്ങളെ ദാനവന്മാർ ബ്രഹ്മാവ് കാൺകെത്തന്നെ അപഹരിച്ചു കൊണ്ടുപോയി; ദേവാ, അവയെ നീ മുമ്പെ രക്ഷിച്ചു. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. മധുകൈടഭന്മാരെ വധിച്ച് ഹയഗ്രീവരൂപനായി ബ്രഹ്മാവിന്നു വേദങ്ങളെ നല്കി. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. ദേവദാനവഗന്ധർവ്വന്മാരും, യക്ഷസിദ്ധമഹോരഗങ്ങളും അങ്ങയുടെ അന്തം കാണുന്നില്ല. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. അപാന്തരതമൻ എന്ന പേരിൽ ദേവപുത്രനായി നീ പിറന്നു. അവൻ വേദാർത്ഥങ്ങൾ തീർത്തു. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. ദേവയജ്ഞാഗ്നിഹോത്രങ്ങൾ. പിതൃയജ്ഞഹവിസ്സുകൾ എന്നിവ ദേവനായ ഭവാന്റെ രഹസ്യങ്ങളാണ്. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. ഗുരുവിന്റെ ശാപത്താൽ ജന്മനാ അന്ധനായ ദീർഘതമസ്സ് എന്ന മുനി ഭവാന്റെ പ്രസാദത്താൽ കണ്ണിന്നു കാഴ്ചയുള്ളവനായി. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. മുതല കടിച്ചുവലിച്ചു ചാവാറായി കേഴുന്ന ഗജേന്ദ്രനെ ഭവാൻ മോചിപ്പിച്ചു. ആ സത്യത്താൽ ഭവാൻ എന്നെ മോചിപ്പിച്ചാലും. അക്ഷയനും അവ്യയനും ബ്രഹ്മണ്യനും ഭക്തവത്സലനും നീയാണ്. ഉയർന്നോരെയടക്കുന്നവനും ഭവാനാണ്. ആ സത്യത്താൽ എന്നെ മോചിപ്പിച്ചാലും. ശംഖ്, ചക്രം, ഗദ, പത്മം, ശാർങ്ഗം, ഗരുഡൻ ഇവ പ്രസാദിക്കുന്നവൻ ഏവനോ, അവൻ എന്നെ ബന്ധനത്തിൽ നിന്നു മോചിപ്പിക്കണേ!"

വൈശമ്പായനൻ പറഞ്ഞു: "ശംഖ്, ചക്രം, ഗദ, തൂണം, ശാർങ്ഗം, ഗരുഡൻ എന്നിവർ ഹരിയെ പ്രസാദിപ്പിച്ച് 'ബലിയെ മോചിപ്പിക്കുക' എന്നപേക്ഷിച്ചു. പിന്നെ ഭഗവാൻ പ്രസാദിച്ചു ഖഗരാജനായ ഗരുഡനെ വിളിച്ചു പറഞ്ഞു: 'ബലിയെ മോചിപ്പിക്കുക' എന്ന്. ഉടനെ പക്ഷങ്ങൾ വീശി ഭൂരിവിക്രമനായ ഗരുഡൻ ബന്ധനസ്ഥനായ മഹാബലി വസിക്കുന്ന പാതാളത്തിൽ ചെന്നു. ഗരുഡൻ വരുന്നതു കണ്ട ഉടനെ നാഗങ്ങൾ അസുരേന്ദ്രനെ വിട്ടു. ഗരുഡനെ ഭയപ്പെട്ട് നാഗങ്ങൾ ഭോഗവതി എന്ന നാഗപുരിയിലേക്കു പോയി. കൃഷ്ണന്റെ പ്രസാദത്താൽ ആപത്തു നീങ്ങി തലതാഴ്ത്തി ഇരുന്നു ചിന്തിക്കുന്ന, ശ്രീ നഷ്ടപ്പെട്ട ബലിയോട് പന്നഗാശനനായ ഗരുഡൻ പറഞ്ഞു."

ഗരുഡൻ പറഞ്ഞു: "ദാനവേന്ദ്രാ, മഹാബാഹോ! വിഷ്ണുവിന്റെ കല്പനപ്രകാരം ഞാൻ ഇവിടെ വന്നതാണ്. നീ മുക്തനായി. ഇനി ഈ പാതാളത്തിൽ പുത്രബാന്ധവന്മാരോടുകൂടി വാണാലും. ഇവിടം വിട്ട് നീ രണ്ടു വിളിപ്പാടകലത്തേക്കു പോകരുത്. നീ കരാറു തെറ്റിക്കുകയാണെങ്കിൽ ഉടനെ നിന്റെ ശിരസ്സു നൂറു കഷണമായി തകർന്നുപോകുന്നതാണ്. പക്ഷീന്ദ്രന്റെ വാക്കുകേട്ട് ദാനവൻ ഇപ്രകാരം പറഞ്ഞു."

ബലി പറഞ്ഞു: "മഹാത്മാവായ വാമനന്റെ നിശ്ചയപ്രകാരം ഞാൻ നില്ക്കുന്നു. ഇവിടെ ആ ലോകനാഥൻ എനിക്ക് ആഹാരത്തിന്നുള്ള മാർഗ്ഗം നല്കട്ടെ! ഞാൻ ഇവിടെ വസിച്ച് സന്തോഷത്തോടെ കഴിഞ്ഞുകൊള്ളാം ഖഗേശ്വരാ!' ബലി പറഞ്ഞതുകേട്ടു ഗരുഡൻ ഇപ്രകാരം പറഞ്ഞു.'

ഗരുഡൻ പറഞ്ഞു: "ആ മഹാത്മാവ് അന്നുതന്നെ നിനക്കു ജീവിതമാർഗ്ഗവും വെച്ചിട്ടുണ്ട്. വിധിപ്രകാരമല്ലാതെയും ഋത്വിക്കുകൾകൂടാതെയും ചിലർ യജ്ഞം ചെയ്യും. പ്രായശ്ചിത്തം ധരിക്കാതെചെയ്യുന്ന ആ യജ്ഞത്തിന്റെ ഭാഗം നിനക്കുള്ളതാണ്. അവർ നല്കുന്ന യജ്ഞഭാഗം ദേവകൾ സ്വീകരിക്കുകയില്ല. അതുകൊണ്ട് വിവരംകെട്ടവർ ഋത്വിക്കുകൾകൂടാതെ, വിധിപ്രകാരമല്ലാതെ ചെയ്യുന്ന യജ്ഞഭാഗം മുഴുവൻ നീ അനുഭവിച്ചു തടിച്ച് ബലവാനായി സുഖമായി ഇവിടെ നീ വസിച്ചുകൊള്ളുക. ഈ സന്ദേശമാണ് ഭഗവാനായ കശ്യപാത്മജൻ എന്നോടു പറഞ്ഞുവിട്ടിട്ടുള്ളത്. അല്ലയോ ദൈത്യേന്ദ്രാ, മഹാബാഹോ! വിഷ്ണു ത്രൈലോക്യഭാവനനാണ്!'

വൈശമ്പായനൻ പറഞ്ഞു: "ഈ അനന്തസ്തവം ഏറ്റവും പുണ്യമാണ്. സകല പാപവും മോചിപ്പിക്കുന്നതാണ്. ഭക്തിയോടെ ഈ സ്തവം ചൊല്ലുന്നവന്റെ പാപമൊക്കെ അറ്റുപോകും. ഗോഹത്യാപാപം നീങ്ങും, ബ്രഹ്മഘ്നന്ന് ബ്രഹ്മഹത്യാപാപവും നീങ്ങും. അപുത്രൻ പുത്രനെ നേടും. കന്യ കാമിച്ചവനായ കാന്തനെ നേടും. ഗർഭം അലസിച്ചവൾക്കും മുക്തി ലഭിക്കും. ഗർഭിണി പുത്രനെ പ്രസവിക്കും. ലോകത്തിൽ മോക്ഷം ഇച്ഛിക്കുന്നവർ, യോഗിമാർ, സാംഖ്യകാപിലന്മാർ - ഇവരൊക്കെ പാപം നീങ്ങി ശ്വേതദ്വീപിലെത്തും. ഈ അനന്തസ്തവം സർവ്വകാമദമാണെന്നു പറയപ്പെടുന്നു. കാലത്തെഴുന്നേറ്റ് ദേഹശുദ്ധി വരുത്തി ശുദ്ധമാനസനായി ചൊല്ലിയാൽ ആ മാനവൻ എല്ലാവിധം ആഗ്രഹങ്ങളെയും നേടുന്നതാണ്. അതിൽ യാതൊരു സംശയവുമില്ല. മഹാത്മാവിന്റെ വാമനാവതാരകഥ ഇപ്രകാരമാണ്. വൈഷ്ണവയശസ്സ് അറിയുന്ന അന്തണർ ഇതു പഠിക്കുന്നു. മഹാത്മാവിന്റെ ഈ വാമനാവതാരകഥ പർവ്വം തോറും ശുദ്ധനായി ഭക്തിയോടെ ശ്രവിച്ചാൽ രാജാവ് ബലവാനായി വിഷ്ണുവിനെപ്പോലെ ശത്രുക്കളെ ജയിക്കും. നിർമ്മലമായ കീർത്തിയും വിപുലമായ ധനവും നേടും. വാമനനെപ്പോലെ അവൻ എല്ലാ ഭൂതങ്ങൾക്കും ഇഷ്ടനുമാകും. പുത്രപൗത്രന്മാരും ആരോഗ്യവും വർദ്ധിക്കും. ഗുണം പുഷ്ടിപ്പെടും. പഠിക്കുന്നവനിൽ ദേവദേവനായ ജനാർദ്ദനൻ പ്രീതനാകും. സർവ്വകാമയുതനായി ഭവിക്കും എന്നാണ് കൃഷ്ണദ്വൈപായനൻ പറഞ്ഞിട്ടുള്ളത്.'

**73. കൈലാസയാത്ര** – ജനമേജയൻ പറഞ്ഞു: "എന്തിനാണ് ഭഗവാനായ ദേവദേവൻ വിഷ്ണു, ജനാർദ്ദനൻ, ശങ്കരൻ, വാണരുളുന്ന കൈലാസത്തിലേക്കു പോയത്? തത്ത്വദർശിയും തപോവൃദ്ധനുമായ നാരദൻ മുതലായ മുനീന്ദ്രന്മാരും കൂടിച്ചെന്ന് നീലലോഹിതദേവനായ ദേവനെ കണ്ട്, മുമ്പെ ഉത്തമമായ തപസ്സുചെയ്ത് കേശവൻ ദേവദേവനായ ശങ്കരനെ അർച്ചിച്ചു എന്നു കേൾക്കുന്നുണ്ടല്ലോ. അന്ന് ജഗന്നാഥനും പുരാണപുരുഷനുമായ സുരനാഥനെക്കണ്ട് ഇന്ദ്രാദിദേവന്മാർ ഹരിയെയും ശങ്കരനെയും അർച്ചിച്ചു. ആ മഹാദേവദേവന്മാർ ഒരാൾ രണ്ടായി നില്ക്കുന്നവരാണ്. ഏകാത്മാക്കളാണ്. ജഗത്തിന്നുമൂലമായി നില്ക്കുന്ന സൃഷ്ടിസംഹാരകാരകരാണ്. അന്യോന്യം ചേർന്ന് ലോകരക്ഷയ്ക്കു നില്ക്കുന്നവരാണ്. കൈലാസാദ്രിശ്രേഷ്ഠനിൽ അവർക്കുണ്ടായ വൃത്തവും ആ പുരുഷോത്തമന്മാരെ കണ്ട് മുനിമാർ എന്താണു ചെയ്തത് എന്നതും എല്ലാം നിശ്ശേഷമായി സത്തമാ, ഭവാൻ പറഞ്ഞാലും. ഹരി, കൃഷ്ണൻ, വിഷ്ണു, ജിഷ്ണു, പുരാണാത്മാവ് എന്നിവർ ചെന്നു പറഞ്ഞതും നാഗഭൂഷണമണിഞ്ഞ ശങ്കരൻ പ്രത്യക്ഷമായതും അല്ലയോ വിപ്രവര്യാ, ഭവാൻ ഉചിതമായി പറഞ്ഞാലും.'

വൈശമ്പായനൻ പറഞ്ഞു: "രാജാവേ, ഭവാൻ സശ്രദ്ധം കേട്ടാലും. കൃഷ്ണൻ ശൈലത്തിലേക്കു പോയതും വൃഷവാഹനനായ ശങ്കരൻ പ്രത്യക്ഷമായതും അവൻ തപസ്സു ചെയ്തതും മഹർഷിമാർ അവിടെ ചെന്നതും ഇങ്ങനെ അവരുടെ കഥ അല്ലയോ നരോത്തമാ, കേട്ടാലും. എന്നോടു ഭഗവാൻ വ്യാസൻ പറഞ്ഞമാതിരി ഞാൻ പക്ഷിവാഹനനായ കേശവനെ നമസ്കരിച്ച് പറയുന്നു; ശക്തിപോലെ അറിയുന്നവിധം പറയാം, ഭവാൻ യത്നത്തോടെ കേട്ടുകൊള്ളുക. സുവ്രതാ! അശുശ്രൂഷുവോടു പറയരുത് ഈ കഥ. ക്രൂരനോടും തപസ്സില്ലാത്തവനോടും അനധീതനോടും ഈ കഥയൊന്നും പറയരുത്. പുണ്യമായ കഥ കേൾക്കുവാൻ താൽപര്യമുള്ള പുണ്യാഢ്യരോടു പറയാം. സ്വർഗ്ഗ്യവും യശസ്യവും ധന്യവും ബുദ്ധിശുദ്ധിപ്രദവുമാണ് ഇത്. പുണ്യാത്മാക്കൾക്കു വേണ്ടപോലെ ധ്യേയവുമായ ഇത് വേദാർത്ഥനിശ്ചിതമാണ്. എന്നും ഇത് അനേകം ഉപനിഷത്തോടുകൂടി ഭജിക്കുന്നതാണ്. വേദനിരതരായ മുനിമാരും നാരദാദികളായ തപോധനന്മാരും അത്യത്ഭുതവും മഹാപുണ്യവുമായ കൈലാസാദ്രിയിലെ ശിവദേവന്മാരായ ഹരിയുടെയും ഹരൻെറയും കഥകൾ പറഞ്ഞ് ആനന്ദിച്ചിരുന്നു.

രാജാവേ, നരകാദികളായ അസുരന്മാരെ വധിച്ചതിന്നുശേഷം, രാജാക്കന്മാരെയും വധിച്ചതിന്നുശേഷം, ശത്രുക്കൾ നില്ക്കെ, പുരുഷോത്തമനായ വിഷ്ണു പാരിടം ശാസിച്ച് ഭരിച്ചു. ജഗന്നാഥനായ വിഷ്ണു ദ്വാരകയിൽ വൃഷ്ണിമാരോടുകൂടി വസിച്ചു. അങ്ങനെ ഹരി രുക്മിണീദേവിയുമായി സുഖമായി രമിച്ചുവസിക്കുന്ന കാലത്ത് ഒരു ദിവസം രുക്മിണിയോടൊപ്പം രാത്രി ശയ്യയിൽ കിടക്കുമ്പോൾ രുക്മം ചാർത്തി വിളങ്ങുന്ന രുക്മിണി തൻെറ നാഥനായ കൃഷ്ണനോടു പറഞ്ഞു."

രുക്മിണി പറഞ്ഞു: "ദേവനാഥാ, ഞാൻ നിന്നിൽനിന്ന് ഒരു ഇഷ്ടപുത്രനെ കാംക്ഷിക്കുന്നു. ബലവും അഴകുമുള്ള പുത്രനെ, ഭവാനു തുല്യനായ പുത്രനെ, വൃഷ്ണികൾക്കു നേതാവായ പുത്രനെ, ഞാൻ കാംക്ഷിക്കുന്നു. വീര്യവാനും തപോനിഷ്ഠനും സർവ്വശാസ്ത്രാസ്ത്രപടുവും രാജവിദ്യാപ്രധാനിയുമാകണം അവൻ. അങ്ങനെയുള്ള ഒരു പുത്രനെ സത്തമാ, ഭവാൻ എനിക്കു നല്കുക! ഭവാനിൽ സർവ്വപ്രദാതൃത്വം തീർച്ചയായും സ്ഥിതിചെയ്യുന്നുണ്ടല്ലോ. ഭവാൻ സർവ്വത്തിന്നും കർത്താവാണ്, ധാതാവാണ്, ഭോക്താവാണ്, ജഗത്പതിയാണ്, വിശേഷിച്ചും ശ്രദ്ധയിൽ ശുശ്രൂഷിക്കുന്ന ഭൃത്യർക്ക് ഭവാൻ ആനുഗ്രഹിക്കണം. ദേവേശാ, ഞാൻ എന്തു ചൊല്ലണം? ഹരേ, ഞാൻ അങ്ങയിൽ ഭക്തയാണല്ലോ! ദേവദേവജഗൽപ്പതേ, ഭവാൻെറ അനുഗ്രഹം എന്നിലുണ്ടെങ്കിൽ ജനാർദ്ദനാ, ഭവാൻ വീര്യവാനായ പുത്രനെ നല്കിയാലും!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം തൻെറ പ്രിയയായ രുക്മിണി പറഞ്ഞപ്പോൾ രുക്മിശത്രുവും യദൂദ്വഹനും ദേവദേവേശനുമായ യാദവേശ്വരൻ രുക്മിണിയോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഭാമിനീ, നിൻെറ മോഹംപോലെ, തക്കതായ ഒരു പുത്രനെ ഞാൻ നിനക്കു നല്കാം. ദേവീ, നീ എന്നിൽ ഭക്തയാണ്. ഒന്നുകൊണ്ടും നീ ദുഃഖിച്ചു വിഷമിക്കരുത്. തീർച്ചയായും ഞാൻ നിനക്ക് ശത്രുസംഹാരിയായ പുത്രനെ നല്കാം. സൽക്കാമപ്രദന്മാരായവർ പുത്രനാൽ ലോകം ജയിക്കുന്നു! 'പുത്ത്' എന്നു പറയുന്നത് നരകമാണ്. നരകം ദുഃഖദമാണ്. 'പുത്ത്' എന്ന നരകത്തിൽനിന്ന് ത്രാണനംചെയ്യയാലാണ് 'പുത്രൻ' എന്ന പേരു വന്നത്. ഈ ലോകത്തിലും പരലോകത്തിലും സകല പാപങ്ങളിൽനിന്നും ദുഃഖങ്ങളിൽനിന്നും ആര് മാതാപിതാക്കളെ കരകയറ്റുന്നുവോ, അവനാണ് പുത്രൻ. അവനേ ആ നാമത്തിന്നർഹനാകൂ! പുത്രനുള്ള പുമാന് ശുഭമായ, അന്തമറ്റ, ശുഭമായ ലോകം പ്രിയേ, ലഭിക്കും. ജായയിൽ പതി ഗർഭമായി ചെല്ലുന്നു. താൻതന്നെ തൻെറ ഭാര്യയിൽ പുത്രനായി പത്താംമാസത്തിൽ പിറക്കുകയാണ്. ഇന്ദ്രന്നുപോലും ഭയമാണ് പുത്രനുള്ളവനെ. പുത്രവാൻ നേടാത്തതെന്തുണ്ട്! അപുത്രന്ന് ലോകങ്ങളില്ല. ദുഷ്പുത്രൻ ജനിക്കുന്നതിനേക്കാൾ ഭേദം ഇല്ലാതിരിക്കുകയാണ്. കുപുത്രൻമൂലം നരകം ലഭിക്കും. സൽപുത്രൻമൂലം സ്വർഗ്ഗം ലഭിക്കും. വിനയിയും ശ്രുതവാനും ദയാലുവും വിദ്വാനും ധർമ്മനിഷ്ഠനുമായ പുത്രനെ പുത്രകാമനായ പുരുഷൻ, വിദ്വാനായ പുരുഷൻ, ലഭിക്കുവാൻ പ്രയത്നിക്കുന്നു. നരൻ വിദ്യകൊണ്ട് വിനയവാനാകും. അതുകൊണ്ടു ഞാൻ വിദ്വാനും ധർമ്മനിഷ്ഠനുമായ പുത്രനെ നിനക്കു നല്കാം. ഞാൻ ഇതാ കൈലാസപർവ്വതത്തിലേക്കു പുത്രസിദ്ധിക്ക് തപസ്സു ചെയ്യുവാൻ പോകുന്നു. നീലലോഹിതനായ ശങ്കരനെ, ദേവദേവനെ സേവിച്ച് ആ ഭൂതേഷ്ടഭവനെ പ്രസാദിപ്പിച്ച് ഞാൻ നിനക്കു പുത്രനെ നേടിത്തരാം. തപസ്സാലും ബ്രഹ്മചര്യത്താലും ശങ്കരനെ, അവ്യയനായ ശംഭുവെ, വിരൂപാക്ഷനെ, ആദിദേവനെ, അജനെ, ഈശനെ, സന്തോഷിപ്പിക്കാം. ഞാൻ അവ്യയനായ ശങ്കരനെ കാണുവാൻ ഇപ്പോൾ പോവുകയാണ്. ഞാൻ തപസ്സാൽ പ്രസാദിപ്പിച്ചാൽ ശങ്കരൻ എനിക്ക് പുത്രനുണ്ടാകുവാൻ അനുഗ്രഹിക്കും. അവിടെച്ചെന്ന് ഉമയോടുകൂടിയ ദേവദേവനെ ഞാൻ കൈകൂപ്പി ബദരിയിൽ പോയി സേവിക്കട്ടെ. അഗ്നിഹോത്രം ചൊല്ലി, ദിവ്യഗംഗാംബുപരിശുദ്ധിയുള്ള സ്ഥലത്ത്, മൃഗപക്ഷികൾ വസിക്കുന്ന സ്ഥലത്ത്, സിംഹങ്ങളും ആനകളും ഒന്നിച്ചുവസിക്കുന്ന ഇടത്ത്, ബദരീഫലങ്ങളുള്ള പ്രദേശത്ത്, കുരങ്ങുകളും കരടികളും കളിക്കുന്ന വൃക്ഷനിരകളുള്ള പ്രദേശത്ത്, ചൂരലുകൾ ചുറ്റിപ്പടർന്ന വൃക്ഷങ്ങളും കദളിവാഴക്കൂട്ടങ്ങളും ശോഭിക്കുന്ന പ്രദേശത്ത്, വേദതത്ത്വാർത്ഥചിന്താനിപുണരായ മുനിമാർ, വേദചർച്ചകൾ നടത്തി തീരുമാനമെടുക്കുന്ന പ്രമാണപ്രൗഢരായ ജ്ഞാനികൾ വസിക്കുന്ന പ്രദേശത്തുപോയി ഭജിക്കട്ടെ. ഇതാണ് എനിക്ക് ഇഷ്ടദമായ തീരുമാനം. ചിത്തമുറച്ച സിദ്ധാർത്ഥപ്രവരന്മാരായ സിദ്ധന്മാർ ഉപാസിച്ചുവരുന്ന പ്രദേശത്ത്, ശരീരത്തെ ത്യജിച്ച് സ്വർഗ്ഗത്തേക്കു ഗമിക്കുന്ന ഇതിഹാസ

പുരാണജ്ഞന്മാരായ മുനിമാർ സേവിക്കുന്ന പ്രദേശത്ത്, വിളങ്ങുന്ന പ്രസിദ്ധ പുണ്യാലയമായ 'മഹാദേവി'യിൽ ഞാൻ ഇതാ ചെന്നെത്തുകയായി എന്നു പറഞ്ഞ് ദേവദേവ നായ ജനാർദ്ദനൻ വിരമിച്ചു."

**74. കൈലാസയാത്ര –** വൈശമ്പായനൻ പറഞ്ഞു: "രാത്രി കാലം കഴിഞ്ഞു. പ്രഭാതമായി. ജനാർദ്ദനൻ യാത്രയ്ക്കൊരുങ്ങി. ഹുതാഗ്നി മംഗളംചെയ്തു. വരദാനങ്ങൾ നല്കി. വിപ്രർക്കു ഗോക്കളെ നല്കി. ദ്വിജമുഖ്യന്മാരെ വണങ്ങി. അങ്ങനെ ജഗത്പതിയായ കൃഷ്ണൻ ആസ്ഥാനമണ്ഡപത്തേക്കു ചെന്ന് മഹാസനത്തിലിരുന്ന് വൃഷ്ണികളെ വിളിച്ചു. ബലനെയും, ശൈനേയനെയും, ഹാർദ്ദിക്യനെയും ശുകസാരണന്മാരെയും വിളിച്ചു. യദുക്കൾ ശാന്തിയോടെ ഏതൊരുത്തന്റെ ബുദ്ധിയാലാണോ സുഖമായി വാഴുന്നത്, യദുവൃഷ്ണിപ്രണേതാവായ അവൻ എപ്പോഴും ധർമ്മിഷ്ഠൻ തന്നെ. ഏതു മഹാപുരുഷന്റെ നീതിയെ ദേവകൾപോലും ഭയപ്പെടുന്നുവോ, വിഷ്ണു എന്നും ഭൂമി പാലിക്കുന്നത് ഏതൊരുത്തന്റെ ബുദ്ധിയാലാണോ, ആ ദേവപ്രഭനായ വൃഷ്ണിശ്രേഷ്ഠനെ, ഉദ്ധവനെ, വിളിച്ചു. മറ്റ് എല്ലാ യാദവന്മാരെയും വിളിച്ചു. യഥാസ്ഥാനത്ത് എല്ലാവരും ഇരുന്നതിന്നുശേഷം എല്ലാവരോടുമായി ഭഗവാൻ ഹരി പറഞ്ഞു.'

കൃഷ്ണൻ പറഞ്ഞു: "യാദവന്മാരൊക്കെ ഞാൻ പറയുന്ന വാക്കുകൾ കേട്ടാൽ കൊള്ളാം. എന്റെ വാക്കുകൾ ഉദ്ധവരേ, എന്റെ അച്ഛന്റെ സുഹൃത്തുക്കളേ, നിങ്ങൾ കേൾക്കുവിൻ. ബാല്യംമുതൽ ഞാൻ യത്നിച്ചിട്ടുള്ളത് ദുഷ്ടന്മാരെ കൊല്ലുന്നതിന്നായിരുന്നു നിങ്ങൾ പ്രത്യക്ഷമായും കണ്ടതാണ് അവയെല്ലാം. പൂതനയെ കൊന്നത് നിങ്ങൾ കണ്ടിട്ടുണ്ട്. ബാല്യകാലത്ത് യാദവന്മാരേ, ബാലനായിരുന്ന ഞാൻ കേശിയെ വധിച്ചു. ഗോവർദ്ധനപർവ്വതം പൊക്കിപ്പിടിച്ച് ഗോക്കളെ രക്ഷിച്ചു. ദേവന്മാരുടെ മുമ്പിൽവെച്ച് ദേവേന്ദ്രൻ എന്നെ അഭിഷേചിച്ചു. കംസനെ കൊന്നു. ചാണൂരമുഷ്ടികന്മാരെ ഞാൻ വീഴ്ത്തി. ഉഗ്രസേനനെ രാജാവായി വാഴിച്ചു. ദ്വാരകാപുരി നിർമ്മിച്ചു രാജാവേ, ശക്തരായ മറ്റു രാജാക്കന്മാരെയും ഞാൻ വധിച്ചു. വീരനായ ജരാസന്ധനെയും ബലത്താൽ ബലവാനായ ഭീമനെക്കൊണ്ട് ഞാൻ നിഗ്രഹിപ്പിച്ചു. യാദവന്മാരെല്ലാം എന്റെ രക്ഷയിൽ നില്ക്കുന്നു. ഗോമന്തംവിട്ടു ഞാൻ പോരുന്നപോക്കിൽ സൃഗാലനെയും വധിച്ചു. ദുഷ്ടദൈത്യനായ നരകനെയും ഞാൻ കൊന്നു രാജസത്തമാ! ഞാൻ ലോകത്തെ നിഷ്കണ്ടകമാക്കിത്തീർത്തു. യദുക്കളേ, ഞാനൊന്നു പറയുന്നു. വീരനായ ഭൗമന്റെ ഇഷ്ടനായി വീരനേതാവായ പൗണ്ഡ്രകനുണ്ട്. അവൻ എപ്പോഴും എന്റെ ശത്രുവാണ്. ദ്രോണന്റെ ശിഷ്യനും രാജേന്ദ്രനുമായ അവൻ ബലവാനും കൃതിയും, ബ്രഹ്മാസ്ത്രം നേടിയവനുമാണ്. ശാസ്ത്രജ്ഞനും നീതിമാനും സർവ്വനേതാവും യത്നവാനുമാണ്. യോധനും യുദ്ധപ്രിയനും ഭൂപനുമായ അവൻ ജാമദഗ്ന്യനെപ്പോലെ വീരനാണ്. അവൻ നമുക്ക് വലിയ ഒരു ശത്രുവാണ്. എന്റെ ഛിദ്രംനോക്കി നില്ക്കുന്നവനാണ്. തരംകിട്ടിയാൽ ആ യോദ്ധാവ് ഈ പുരിയെ ആക്രമിക്കും. അല്പസാദ്ധ്യനല്ല. അവൻ ശക്തനാണ്; നൃപോത്തമനാണ്, ആ പൗണ്ഡ്രക രാജാവ്. നിങ്ങൾ വില്ല് കൈയിൽവെച്ച് കരുതിത്തന്നെ നില്ക്കണം. ആ രാജാവ് യാദവന്മാരുടെ പുരി ആക്രമിക്കുവാൻ വരാത്തവിധം പുരിയെ സംരക്ഷിച്ചു കാത്ത് നിലയുറപ്പിക്കണം. ഞാൻ ഒരു കാര്യത്തിന്നുവേണ്ടി കൈലാസത്തിലേക്ക് പോവുകയാണ്. രാജാക്കന്മാരേ! ഭൂതകാരണകർത്താവായ ശിവനെ കാണുവാൻ പോവുകയാണ്. ഞാൻ തിരിച്ചുവരുന്നതുവരെ കരുതലോടെ നില്ക്കണം. ഞാൻ ഇവിടെയില്ല എന്ന് പൗണ്ഡ്രകൻ അറിഞ്ഞാൽ ആ രാജേന്ദ്രൻ ഇവിടേക്കു വരും. ഈ പുരത്തെ ആക്രമിക്കും. ഈ പുരി നിർയാദവമാക്കാൻ അവൻ നോക്കും. അവൻ അതിന്നു ശക്തനാണുതാനും. രാജാക്കളേ, നിങ്ങളൊരുങ്ങി നില്ക്കുവിൻ. ഖൾഗം, പാശം, വെണ്മഴു, കല്ല്, കവണ എന്നിവയൊക്കെച്ചേർത്ത് നമ്മുടെ ആൾക്കാരോടുകൂടി ഒരുങ്ങുവിൻ. മഹാദ്വാരകവാടങ്ങളൊക്കെ അടച്ച് അതിയത്നത്തോടെ നില്ക്കുവിൻ. ഗതാഗതത്തിന്ന് എപ്പോഴും ഒരു വാതിൽമാത്രം തുറന്നിട്ടാൽ മതി. ചെല്ലേണ്ടവരൊക്കെ രാജാവിന്റെ മുദ്രയുള്ള ശീട്ടുവാങ്ങിച്ചു. അകത്തുകടന്നാൽ മതി. കാവൽക്കാരുടെ മുമ്പിൽ അനുവാദമുദ്രയില്ലാതെ ആരും പോകാൻ അനുവദിക്കരുത്. യദുക്കളേ, ഞാൻ പോയി തിരിച്ചുവരുന്നതുവരെ നിങ്ങൾ നായാട്ടിന്നു പോകരുത്. പുരംവിട്ട് ഒരു കളിയിലും ഏർപ്പെടരുത്. പൗരന്മാരെയും നമ്മുടെ ആൾക്കാരെയും ഗതാഗതത്തിൽ സൂക്ഷിച്ചറിയണം. ഇപ്രകാരം എല്ലാം ഏർപ്പാടുചെയ്തു നിർത്തണം. ഞാൻ കൈലാസത്തിൽ പോയി മടങ്ങിവരുന്നതുവരെ അങ്ങനെയൊക്കെ ചെയ്യണമെന്ന് യാദവരോട് പറഞ്ഞതിന്നുശേഷം സാത്യകിയോടു പറഞ്ഞു."

**75. കൈലാസയാത്രോദ്യമം –** കൃഷ്ണൻ പറഞ്ഞു: "എടോ സാത്യകീ, നീ എന്റെ വാക്കു കേൾക്കുക. ഭടോത്തമാ, നീ തയ്യാറാവുക! നീ വാളും ഗദയും വില്ലുമേന്തി, ചട്ടയിട്ട് പല മന്നവരുമുള്ള ഈ പുരി രക്ഷിക്കുവാൻ തയ്യാറായി നില്ക്കുക. നീ രാത്രിയിൽപ്പോലും ഉറങ്ങിപ്പോകരുത്. യദുവൃഷാ, പ്രഭോ, ശാസ്ത്രതൽപ്പരാ! നീ ശാസ്ത്രവ്യാഖ്യാനംചെയ്ത് ഇരുന്നുപോകരുത്. വാദിക്കുവാൻ വരുന്നവരോട് വാദത്തിൽ നീ ഏർപ്പെട്ടുപോകരുത്. വൃഷ്ണിപുംഗവാ! നീ ബലവാനായ യോദ്ധാവാണ്, ജ്ഞാതാവാണ്, ധനുർവ്വേദജ്ഞനാണ്, നാം ഹാസ്യരാകാത്തവിധം വീരാ, നീ ചെയ്യണം."

സാത്യകി പറഞ്ഞു: "യഥാശക്തി ഭവാൻ പറഞ്ഞവിധം ചെയ്യാം ജനാർദ്ദനാ! ഭവാന്റെ കല്പന അല്ലയോ ജഗന്നാഥാ, യത്നിച്ചു ധരിക്കുന്നുണ്ട്. ഭൃത്യനെപ്പോലെ ഞാൻ കല്പനയനുസരിച്ച് പണിയെടുക്കും. കാമപാലന്നുവേണ്ടി വേല ചെയ്യും. ഭവാൻ വരുന്നതുവരെ പ്രയത്നത്തോടെ പരിശ്രമിക്കും. ഗോവിന്ദാ, ഭവാന്റെ പ്രസാദം എന്നിൽ അല്പമെങ്കിലുമുണ്ടെങ്കിൽ എനിക്ക് സാധിക്കാത്തത് എന്തുണ്ട്! പിന്നെ ശത്രുനിഗ്രഹത്തിൽ, രണത്തിൽ, എനിക്കു കഴിയാത്തതൊന്നുമുണ്ടാവുകയില്ല. ഇന്ദ്രനായാലും യമനായാലും വരുണനായാലും ഞാൻ ജയിക്കും. പിന്നെയുണ്ടോ പൗണ്ഡ്രകനെ ജയിക്കുവാൻ വിഷമം? ഹരേ, ഭവാൻ പോയാലും! കൃത്യങ്ങൾ നിർവ്വഹിച്ചാലും! ഞാനിതാ, എപ്പോഴും തയ്യാറായി നില്ക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ പങ്കജാക്ഷനായ കൃഷ്ണൻ ഉദ്ധവനോടു പറഞ്ഞു: 'അല്ലയോ ഉദ്ധവാ, ഭവാൻ എന്റെ വാക്കു കേൾക്കുക. യത്നിച്ചു വേണ്ടത് ചെയ്യുക! രാജേന്ദ്രാ, നീ യത്നത്താൽ ദ്വാരകാപുരി കാക്കണം. താതാ, നീ ഒരുങ്ങുക! നീ ഞങ്ങളെ തുണയ്ക്കുക. എനിക്ക് ഭവാനോട് ഇതു പറയുവാൻ ലജ്ജതോന്നുന്നുണ്ട്. എല്ലാ വിദ്യാപാരത്തിലും, ഭവാൻ എല്ലായിടത്തും നേതാവാണ്. നിന്നോടു തുല്യനായി ഒരു വിദ്വാനെ ഞാൻ കണ്ടിട്ടില്ല. ചെയ്യേണ്ട കാര്യമെല്ലാം ഭവാനറിയാം. അതുകൊണ്ട് വൃഷ്ണീന്ദ്രാ! ഞാൻ ഒന്നും പറയാതെ അടങ്ങുകയാണ്."

ഉദ്ധവൻ പറഞ്ഞു: "ഗോവിന്ദാ, എന്താണ് ഭവാന് എന്റെ മേൽ ഈ കാണുന്നത്. ഭവാൻ എന്നിൽ പ്രസന്നനാണ്. ഭവാന് എന്നിൽ വലിയ പ്രീതിയുണ്ട്. ഞാനറിയുന്നുണ്ട്, ഭവാന്റെ സ്നേഹത്തിന്റെ പരപ്പ്. ഭവാൻ ആരിൽ പ്രസന്നനാണോ, ആയാൾക്ക് കൈവരാത്തതായി എന്താണ്

ലോകത്തിലുള്ളത്? എല്ലാ ലോകത്തിന്നും നീ കർത്താവാകുന്നു, ഹർത്താവാകുന്നു, പ്രധാനിയാകുന്നു. സർവ്വകാര്യപ്രവരനും നീയാകുന്നു. പറയുന്നവനും കേൾക്കുന്നവനും പ്രമാണവാനും ഭവാൻതന്നെ! ധാതാവും ധ്യാനമയനും ധ്യേയനുമായി ബ്രാഹ്മണർ പറയുന്നവനും, ദേവാരിഗണജേതാവും ദേവന്മാരെ കാത്തുരക്ഷിക്കുന്നവനും ഭവാനാണല്ലോ. ഭവാൻ നാഥനായി ഉള്ളപ്പോൾ ഞങ്ങൾ നിഹതവൈരികളായി വാഴുന്നു. ഇതാണ് നീതിയെന്നു ഞാൻ കാണുന്നു. നീ നീതിയെ നയിക്കുന്നവനാണ്. ദേവാ ഇവിടെയില്ലാതെ ഞാൻ എന്തു നയമാണ് പറയേണ്ടത്. കാര്യങ്ങൾക്കെല്ലാം നീതന്നെയാണ് നീതി എന്നാണ് എന്റെ നിശ്ചയം. നീതിയുടെ മാർഗ്ഗം ദുർവ്വിഗാഹമാകുന്നു എന്ന് ആരാണറിയുന്നവൻ? നീതി നാലുതരമുണ്ട് ജനാർദ്ദനാ! സാമം, ദാനം, ദണ്ഡം, ഭേദം ഇവയാണ്, മർത്ത്യർക്ക് നിഗ്രഹാവഗ്രഹങ്ങളിൽ ദാണ്ഡ്യരിൽ, ദണ്ഡമിച്ഛിക്കുന്ന സാമവും മറ്റു നയങ്ങളും ബലവാന്മാരിൽ പ്രയോഗിക്കണം. മറ്റു നീതികൾ മൂന്നും പറ്റാത്തിടത്തു ദാനം പ്രയോഗിക്കണം. മഹാഭേദം പ്രയോഗിക്കണമെന്ന് നീതിജ്ഞന്മാർ പറയുന്നു. ബുധന്മാർക്കറിയാം, ഭവാൻ അതാതിൽ വേണ്ടവിധം പ്രയോഗിക്കുന്നവനാണെന്ന്. എന്തിനധികം പറയുന്നു, എല്ലാം ഭവാനിൽ സ്ഥിതിചെയ്യുന്നുണ്ടെന്ന് പറയുന്നു."

വൈശമ്പായനൻ പറഞ്ഞു: "നീതിജ്ഞനായ ഉദ്ധവൻ ഇപ്രകാരം പറഞ്ഞു വിരമിച്ചു. പിന്നെ ഭഗവാൻ വിഷ്ണു മഹാബലവാനായ ബലനോട് സഭയിൽവെച്ചു പറഞ്ഞു. ഉഗ്രസേനരാജാവിനോടും ഹാർദ്ദിക്യനോടും പറഞ്ഞു. ബലനോട് വീണ്ടും പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "പ്രമാദം അങ്ങയ്ക്കു പാടില്ല. സദാ ഭവാൻ യത്നിച്ചിരിക്കണം. ഭവാൻ ഉള്ളപ്പോൾ ഈ ജഗത്തിന്നു യാതൊരു പീഡയും സംഭവിക്കുകയില്ലെന്ന് എനിക്കറിയാം. ഗദ എപ്പോഴും കൈയിൽ ഉണ്ടായിരിക്കണം. കളിയിൽ ഒരിക്കലും ഏർപ്പെടരുത്. പ്രഭോ, ഭവാൻ എപ്പോഴും ദ്വാരകാപുരി കാത്തുരക്ഷിക്കണം. നാം ഹാസ്യരാകാത്തവിധം ചെയ്ത് ഭവാൻ ഗദയേന്തിയാലും. എപ്പോഴും ഉത്സാഹത്തോടെ ഇരിക്കുക. ഉത്സാഹമില്ലാത്തവൻ അയത്നനാകുന്നു."

വൈശമ്പായനൻ പറഞ്ഞു: "അപ്രകാരമാകട്ടെ എന്ന് വാർഷ്ണേയൻ, രാമൻ, കൃഷ്ണനോടു പറഞ്ഞു. വൃഷ്ണികൾ അവരവരുടെ ഭവനത്തിലേക്കു പോയി. ഉടനെ ജഗന്നാഥൻ കൈലാസാദ്രിയിലേക്കു യാത്രയ്ക്കൊരുങ്ങുകയും ചെയ്തു."

**76. കൈലാസയാത്ര – ബദരീപ്രവേശം –** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഭഗവാൻ പക്ഷിരാജാവായ ഗരുഡനെ ചിന്തിച്ചു: 'താർക്ഷ്യാ, വേഗത്തിൽ വരിക' എന്ന് ജഗത്പതിയായ വിഷ്ണു ചിന്തിച്ചു. ഉടനെ ബലവാനും യോഗിയും വിക്രാന്തനും ശാസ്ത്രനേതാവുമായ ഗരുഡൻ, യജ്ഞമൂർത്തി, പുരാണാത്മാവ്, സാമമൂർദ്ധാവ്, പാവനൻ, ഋഗ്വേദപക്ഷവാൻ, പക്ഷി, പിംഗളൻ, ജടിലാകൃതി, താമ്രതുണ്ഡൻ, സോമഹരൻ, ശക്രനേതാവ്, മഹാമുഖൻ, പത്മനേത്രൻ, പന്നഗാരി ഈവിധം പ്രസിദ്ധനായ ഗരുഡൻ സാക്ഷാൽ വിഷ്ണുഎന്നപോലെ എത്തി. ദൈത്യസ്ത്രീകളുടെ ഗർഭം ധ്വംസിക്കുന്നവിധം വേഗവാനായ ദേവവാഹനം, ചിറകിന്റെ ശക്തിയാൽ രാക്ഷസസംഘത്തെ ജയിക്കുന്നവൻ, അതിവേഗത്തിൽ കേശവന്റെ മുമ്പിൽ കാണുമാറായി. മുട്ടുകുത്തി കുമ്പിട്ട് 'ജഗൽപതേ, ഭവാനെ ഞാൻ നമസ്കരിക്കുന്നു. ദേവദേവാ, ഹരേ, തൊഴുന്നേൻ!' എന്നുപറഞ്ഞ് നിന്നു. ഉടനെ സ്വാഗതംചെയ്ത് ഗരുഡനെ കൃഷ്ണൻ കൈകൊണ്ടു തഴുകി. പിന്നെ പറഞ്ഞു: 'താർക്ഷ്യാ, കൈലാസപർവ്വതത്തിലേക്കു പോവുക! ശാശ്വതശിവനായ ശങ്കരദേവനെ കാണണം.' അപ്രകാരമാകാമെന്നു പറഞ്ഞ ഗരുഡന്റെ പുറത്തുകയറി ജനാർദ്ദനൻ അരികിൽ നില്ക്കുന്ന യാദവരോട് അവിടെ നില്ക്കുവാൻ പറഞ്ഞ് വടക്കുകിഴക്കോട്ട് പുറപ്പെട്ടു. താർക്ഷ്യൻ വലിയ ഘോഷത്തോടെ മൂന്നു ലോകവുമിട്ട് കലുക്കുമാറ് ചിറകടിച്ചു പറന്നു. പോകുന്നപോക്കിൽ കടലിനെ കലക്കിമറിച്ചു. ചിറകുകൊണ്ട് മലയെ കുലുക്കി; ജനാർദ്ദനനെയുംകൊണ്ടു പറന്നു. വാനിൽ നില്ക്കുന്ന എല്ലാ ദേവഗന്ധർവ്വന്മാരും ഇഷ്ടവാക്കുകളാൽ പുണ്ഡരീകാക്ഷനെ വാഴ്ത്തുകയുംചെയ്തു. ജയ ദേവാ, ജഗന്നാഥാ, ജയ വിഷ്ണോ, ജഗൽപ്രഭോ, ജയാജയാ, ഭൂതഭാവനാ! ഭവാനെ നമസ്കരിക്കുന്നു. പരമസിംഹനെ ഞങ്ങൾ തൊഴുന്നു. ദൈത്യദാനവനാശനാ! ഞാൻ തൊഴുന്നു. ജയാ ജയാ, ഹരേ, ദേവാ, യോഗിദ്ധ്യേയാ, മഹാഗതേ, നാരായണാ, തൊഴാം ദേവാ! കൃഷ്ണകൃഷ്ണാ, ഹരേ, ഹരേ, ആദികൃത്തേ, പുരാണാത്മാവേ, ബ്രഹ്മയോനേ, സനാതനാ, കൈതൊഴാം! സകലേശാ, ദാനവനാശനാ, ഭവാനെ നമസ്കരിക്കുന്നു. ശക്തിപ്രിയാ, ശക്താ, നിർഗുണാ, അചിന്ത്യമൂർത്തേ, സകലേശ്വരാ, ഭവാനെ നമസ്കരിക്കുന്നു.

ഇപ്രകാരമുള്ള മൊഴിയാൽ ദേവദേവനായ അവ്യയനെ ഗന്ധർവ്വന്മാർ സ്തുതിച്ചു. മുനിമാരും സിദ്ധചാരണന്മാരും സ്തുതിച്ചു. ആ സ്തുതിവാക്യങ്ങൾകേട്ട് ജഗൽപതി ദേവകളും വേദവേദികളായ മുനിമാരുമൊത്തുപോയി. മുമ്പ് എവിടെയാണോ ദാരുണമായ തപസ്സ് വിഷ്ണു ചെയ്തിരുന്നത്, ലോകഹിതത്തിന്നായി ലോകവൃദ്ധികരനായ ശ്രീമാൻ തപസ്സുചെയ്തിരുന്നത്, പ്രഭവിഷ്ണുവായ വിഷ്ണു പതിനായിരം വർഷം തപസ്സുചെയ്തത്, എവിടെ തപസ്സുചെയ്യുമ്പോഴാണോ വിഷ്ണു നരനാരായണന്മാരായി തന്നെ രണ്ടാക്കിത്തീർത്തത്, എവിടെയാണോ ശുദ്ധിയേറിയ ഗംഗാനദി നടുവിലൂടെ ഒഴുകുന്നത്, എവിടെവെച്ചാണോ ശക്രൻ വേദതത്ത്വവിത്തായ വൃത്രനെ വീഴ്ത്തിയതിന്നുശേഷം ബ്രഹ്മഹത്യ തീർക്കുവാൻവേണ്ടി വർഷായുതം തപസ്സു ചെയ്തത്, ജനാർദ്ദനനെ ധ്യാനിച്ച് എവിടെയാണോ സിദ്ധന്മാർ സിദ്ധരായത്, ലോകരാവണനായ രാവണനെ രണത്തിൽ കൊന്ന് ആ ശാസന ചെയ്യുവാൻവേണ്ടി എവിടെയാണോ ഘോരമായ തപസ്സ് ചെയ്തത്, അവിടെ ശുചിവ്രതന്മാർ, ദേവമഹർഷികൾ, ശുദ്ധിയേല്ക്കുന്നു. എവിടെയാണോ നിത്യനായ ജഗന്നാഥൻ, പ്രത്യക്ഷമായി കേശവൻ വാഴുന്നത്, അവിടെ യജ്ഞം നിത്യവും മുനിഗണങ്ങളോടുകൂടെ നടക്കുന്നു. എന്തു ചിന്തിച്ചാൽ മാത്രം നരൻ സ്വർഗ്ഗത്തിലേക്കു പോകുന്നുവോ, പുണ്യമായി ഏതിനെ മുനികൾ സ്വർഗ്ഗമാർഗ്ഗമായി ഇച്ഛിക്കുന്നുവോ, ശത്രുക്കൾ എവിടെ എന്നും മിത്രമായി വർത്തിക്കുന്നുവോ, സദ്ധർമ്മപുണ്യശീലന്മാർക്ക് യാതൊന്നാണോ ഇരിപ്പിടമായി പറയുന്നത്, ദേവകൾ വിണ്ണിൽ എവിടെവെച്ച് വിഷ്ണുവിനെ സേവിക്കുന്നുവോ, അത് സിദ്ധക്ഷേത്രമായ ബദരിയാണ് എന്നു നിർമ്മത്സരരായ മുനികൾ പറയുന്നു.

ഇപ്രകാരം പ്രസിദ്ധരായ ആ ബദരിയെക്കാണുവാൻ സർവ്വേശ്വരനായ ഹരി സന്ധ്യാസമയത്ത് ദേവന്മാരോടും തത്ത്വജ്ഞരായ ഋഷിമാരോടുംകൂടി മഹാപുണ്യവും ഋഷികൾ വസിക്കുന്നതുമായ ആ തപോവനത്തിലേക്കു പ്രവേശിച്ചു.

അഗ്നിഹോത്രം നടക്കുമ്പോൾ, പക്ഷികൂട്ടങ്ങൾ കൂവിക്കൊണ്ടിരിക്കെ, കൂട്ടിൽ പക്ഷികൾകൂടുന്ന സമയത്ത്, പശുക്കൂട്ടങ്ങളെയൊക്കെ കറക്കുന്ന സമയത്ത്, മുനിപ്രവരരായ ഋഷിമാർ അവിടെ നില്ക്കുന്ന സമയത്ത്, ഹവിസ്സുകൾ പചിക്കുന്ന സമയത്ത്, അഗ്നികൾ കത്തിജ്ജ്വലിക്കുന്ന സമ

യത്ത്, അവിടെ ചുറ്റും അഗ്നിയിൽ ഹോമം നടന്നുകൊണ്ടിരിക്കെ, അതിഥിപൂജ നടക്കുന്ന സമയത്ത്, ജഗന്മയമായ സന്ധ്യപരക്കുന്ന സമയത്ത്, ജനാർദ്ദനൻ ദേവ ന്മാരോടുകൂടി തപോരൂപമായ ബദരിയിലേക്കു പ്രവേശിച്ചു. ആശ്രമത്തിന്റെ നടുവിലെത്തി ഈശ്വരനായ വിഷ്ണു ഖഗേന്ദ്രനെ വിട്ടിറങ്ങി. കത്തുന്ന ദീപംപോലെ സുരന്മാരോടുകൂടെ പുണ്ഡരീകാക്ഷൻ നിന്നു."

**77. കൈലാസയാത്ര - ബദര്യാശ്രമസൽക്കാരം -** വൈശമ്പായനൻ പറഞ്ഞു: "ദേവദേവൻ വന്നതുകണ്ട ഉടനെ മഹർഷികൾ അഗ്നിഹോത്രം സമാപിപ്പിച്ച് അതിഥിമുഖ്യനെ അർച്ചിച്ചു. വലിയ തപസ്സാർജ്ജിച്ച മഹർഷിമാർ സമാധിയിൽ ഉറച്ച് ജടധാരികളും മുണ്ഡികളും ചിലർ ഞരമ്പുപിടച്ചവരും നിർമ്മാർജ്ജരും നീരസരും വേതാള രൂപികളും അശ്മകുട്ടാശനന്മാരും ഇല തിന്നുന്നവരുമായ താപസികന്മാർ അവിടെ തപസ്സുചെയ്തിരുന്നു. വേദവിദ്യാവ്രതസ്നാതരും ഉണ്ണാത്തവരും വലിയ തപസ്വികളും ഭക്തരും വിഷ്ണുവെത്തന്നെ ഭജിക്കുന്നവരുമാണ് ചില തപസ്വികൾ. ധ്യാനത്താൽ വിഷ്ണുവിനെ ഉള്ളുകൊണ്ടു കണ്ട്, തപോധനന്മാർ, സംവത്സരത്തിൽ ഒരു പ്രാവശ്യം മാത്രം ഭക്ഷണം കഴിക്കുന്നവർ, ചിലർ വെള്ളത്തിൽ വാഴുന്നവർ, ഇന്ദ്രന്നും ഭയമുണ്ടാക്കുന്നവർ, ശ്രുതസ്മൃതി പരായണന്മാർ, വസിഷ്ഠർ, വാമദേവൻ, രൈഭ്യൻ, ധൂമ്രൻ, ജാബാലി, കശ്യപൻ, കണ്വൻ, ഭരദ്വാജർഷി, ഗൗതമൻ, അത്രി, അശ്വശിരസ്സ്, ഭദ്രൻ, ശംഖൻ, ശംഖനിധി, ഗുണി, പാരാശര്യൻ, പവിത്രാക്ഷൻ, മഹാശയനായ യാജ്ഞവല്ക്യൻ, കാക്ഷീവാൻ, അംഗിരസ്സ്, ദീപ്തതമസ്സ്, അസിതൻ, ദേവലൻ, തപോനിധിയായ ശ്രീവാല്മീകി, ഈ മഹർഷിമാരെല്ലാം അവ്യയനായ ഈശനെക്കാണുവാൻ യോഗ്യതയ്ക്കുചേർന്ന അർഘ്യവുമേന്തി ഉടജംവിട്ടിറങ്ങി! അവർ ചെന്ന് ആ കൃഷ്ണനും ഹരിയും ജനാർദ്ദനനുമായ വിഷ്ണുവെ, ഭക്തവത്സലനെ, ദേവനെ, ഭക്തികൊണ്ട് താനെ തലകുനിഞ്ഞ അവർ കൈകൂപ്പി, 'കൃഷ്ണാ, കൃഷ്ണാ, തൊഴാം ദേവാ' എന്ന് മുകുന്ദനെ സ്തുതിച്ചു. 'പ്രണവാത്മാവേ, ജഗന്നാഥാ, ഞങ്ങൾ ഇതാ അങ്ങയെ കുമ്പിടുന്നു. ഹരേ! കൃഷ്ണാ, വിഷ്ണോ, ഹൃഷീകേശാ, കേശവാ' എന്നു വിപ്രന്മാർ കുമ്പിട്ടുകൂപ്പി ജഗൽപ്പതിയോട് പറഞ്ഞു 'ഇതാ അർഘ്യം! ഇതാ പാദ്യം! ഇതാ പീഠം! ഞങ്ങൾ കൃതാർത്ഥരായി! ദേവാ ജഗൽപ്പതേ, ഭവാൻ പ്രസാദിച്ചുവല്ലോ! എന്തു കർമ്മമാണ് ഞങ്ങൾ ചെയ്യേണ്ടത്? എന്തു ദോഷമാണുള്ളത് ഹരേ, പ്രഭോ!' ഇപ്രകാരം എല്ലാവരും കൈകൂപ്പി ദേവൻ കാൺകെ പറഞ്ഞു. അവരുടെ അഭിനന്ദനാഭിവാദ്യങ്ങൾ കൃഷ്ണൻ ദേവന്മാരോടുകൂടി സമുചിതം കൈക്കൊണ്ടു. മുനീന്ദ്രരേ, എല്ലാം ചെയ്ത് ഉത്തമമായ തപസ്സു വർദ്ധിക്കട്ടെ!' എന്നു പറഞ്ഞ് പുരാണാത്മാവ് പക്ഷിരാജാവിനോടുകൂടെ സന്തോഷിച്ചു. ആ രാവിൽ ദേവനായ ജനാർദ്ദനൻ അവരോടുകൂടിയിരുന്ന് മോദിച്ചു. ആ ഭാവിതാത്മാവ് മഹർഷിമാരുടെ തപസ്സിലും അഗ്നിഹോത്രത്തിലും എല്ലാം കുശലമല്ലേ എന്ന് അന്വേഷിച്ചു. ഇപ്രകാരമെല്ലാം ജഗന്നാഥൻ ചോദിച്ചപ്പോൾ എല്ലാവർക്കും എങ്ങും കുശലം തന്നെയാണെന്ന് അവർ കൃഷ്ണനോടു മറുപടി പറഞ്ഞു. അവർ വരിനെല്ലിന്റെ അരിയാലും കായ്കിഴങ്ങുകളാലും എല്ലാ ദേവകൾക്കും ദേവനായ വിഷ്ണുവിന് ആതിഥ്യംചെയ്തു. ആതിഥ്യം സ്വീകരിച്ച് ഹരി സംപ്രീതനായി."

**78. കൈലാസയാത്ര - പിശാതസംഘദർശനം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഭഗവാനായ വിഷ്ണു, ദുർജ്ഞേയഗതിയായ പ്രഭു, താൻ മുമ്പെ തപസ്സുചെയ്ത ഇടത്തിൽ, ഗംഗയുടെ ഉത്തരതീരത്തിൽ, യാദവേശ്വരൻ, ആ സ്ഥലം കാണുവാനായി എത്തി. സ്വയം, സാക്ഷാൽ ഹരി തപോവനത്തിൽ കടന്നു. അവിടെനിന്നു ഭംഗിയേറിയ ആ പ്രദേശം വളരെസമയം നോക്കിക്കണ്ടു. പിന്നെ പുണ്യവർദ്ധനമായ ആശ്രമത്തിലിരുന്നു. പങ്കജാക്ഷൻ മനസ്സ് സമാധിയിൽ ഉറപ്പിച്ചു. എന്തോ ജപിച്ച് ആ ദേവേശ്വരൻ ധ്യാനത്തിലാണ്ടു. സമാധിയിൽ ദീപമെന്നപോലെ ദേവേശനായ ഹരി നില്ക്കുന്ന സമയത്ത് അവിടെ ഘോരമായ ശബ്ദം ചുറ്റും കേൾക്കുമാറായി: 'തിന്നുവിൻ! തിന്നുവിൻ! രസിക്കുവിൻ! മൃഗങ്ങളെ കൊല്ലുവിൻ! ഇവിടെ എത്തിക്കുവിൻ! ശാർങ്ഗപാണിയുടെ പ്രസാദത്താൽ എല്ലാം എത്തിക്കുവിൻ. ഇതാ കൃഷ്ണൻ, ഇതാ വിഷ്ണു, ഇതാ ഹരി, ഈശ്വരൻ, അവ്യയൻ, ഇതാ അച്യുതൻ, വിഷ്ണോ! തൊഴാം, ദേവനാഥാ, സ്വാമിൻ! തൊഴാം മാധവാ! കേശവാ, തൊഴാം.' ഇപ്രകാരമുള്ള മഹാശബ്ദം രാത്രിയിൽ കേൾക്കുമാറായി. ഉടനെ മൃഗദ്വേഷികളായ സിംഹങ്ങളുടെ വലിയ ശബ്ദവും, മൃഗങ്ങളെ പിൻതുടരുന്ന നായ്ക്കളുടെ കുരയും പേടിച്ച മാൻകൂട്ടങ്ങളുടെയും കരടി, പുലി മുതലായവയുടെയും ചീറുന്ന ആനകളുടെയും ശബ്ദവും ഓരോരോ ഇടത്തുനിന്നു കൊടുങ്കാറ്റേറ്റിളകുന്ന കടലിന്റെ ഇരമ്പൽപോലെ മൂന്നു ലോകങ്ങളും നടുക്കുന്നവിധം രാത്രിയിൽ കേൾക്കുവാൻതുടങ്ങി.

ഇപ്രകാരം ശബ്ദംകേട്ട് ദേവനായ ഹരിക്ക് അവിടെ ഇരുന്ന് സമാധിക്ഷോഭം അകപ്പെട്ട്, ജഗത്പതിക്കു വീർപ്പുമുട്ടി. ജഗത്പതി ഉടനെ ഇത് എന്തൊരു മഹാസ്വനമാണ്, എന്നു ചിന്തിച്ചു: 'ആരാണീ ശബ്ദമുണ്ടാക്കുന്നത്? എന്നെ സ്തുതിക്കുകയും ചെയ്യുന്നുണ്ടല്ലോ! അഹോ! നായാട്ടിൽ ഈ കാട്ടിൽ ഓടുന്ന നായ്ക്കളുടെ ശബ്ദവും മറ്റു മൃഗങ്ങളുടെ ശബ്ദവുമൊക്കെ കേൾക്കുന്നുണ്ട്. ആ ശബ്ദങ്ങളിൽ ഇടകലർന്ന് എന്നെ സ്തുതിച്ചുപറയുന്ന ചിലരുടെ ശബ്ദവും കേൾക്കുന്നുണ്ട്.' എന്നു മനസ്സുകൊണ്ട് ചിന്തിച്ച് എല്ലാ ദിക്കിലേക്കും കണ്ണോടിച്ചു. എവിടെനിന്നാണ് ഈ ശബ്ദം പുറപ്പെടുന്നതെന്ന് അറിയുവാൻ നോക്കി. ഉടനെ മൃഗങ്ങൾ പാഞ്ഞ് കേശവൻ നില്ക്കുന്നിടത്തേക്കെത്തി. അവയെ പിൻതുടർന്ന് നായ്ക്കളുടെ കൂട്ടവും എത്തി. പിന്നെ രാജാവേ, പന്തങ്ങൾ നൂറും ആയിരവും ഒപ്പം പ്രകാശിച്ചു. ഇരുട്ടു മുഴുവൻ നീക്കി പ്രകാശിച്ചു. പകൽവെളിച്ചംപോലെ അവിടെ പ്രകാശിച്ചു.

അപ്പോൾ ഭൂതസംഘങ്ങളെ കാണുമാറായി. പലമട്ടിൽ ആർക്കുന്ന ഘോരന്മാരായ പിശാചുക്കളുടെ സ്വരവും പരന്നു. മാംസം തിന്ന് രക്തം പാനംചെയ്തു വീണ്ടും പിശാചുക്കൾ അവിടെ കാണപ്പെട്ടു. എല്ലാ ഘോരന്മാരും വികൃതമുഖന്മാരുമായിരുന്നു! രാജാവേ! അപ്പോൾ മൃഗങ്ങൾ ശരങ്ങളാൽ കൊല്ലപ്പെടുന്നതായും കൊന്നതായും കണ്ടു അങ്ങുമിങ്ങും പാഞ്ഞും അമ്പുതറച്ചും അവശരായും മൃതരായും മാനുകളും ആനകളും കാണപ്പെട്ടു. ഉടനെ ഹരിയുടെ സമീപത്തേക്ക് മൃഗസഹസ്രങ്ങൾ എത്തിച്ചേർന്നു. ദേവൻ വാഴുന്ന പ്രദേശത്ത് എല്ലാ മൃഗജാലങ്ങളും വന്നുകൂടി, ദേവേശന്റെ ചുറ്റുംചെന്നുകൂടി എന്നു കേൾക്കുന്നു. കരാളവും രോമാഞ്ചജനകവുമായവിധം വികൃതാംഗികളായ പിശാചുക്കൾ മക്കളോടുകൂടി കേശവൻ നില്ക്കുന്നിടത്ത് ചെന്നെത്തി. രാജേന്ദ്രാ, നായ്ക്കൂട്ടം അതിൽ അങ്ങുമിങ്ങും ഓടുന്നുണ്ടായിരുന്നു. മൃഗങ്ങളാൽ വളയപ്പെട്ട വിഷ്ണു ഭഗവാൻ അതൊക്കെക്കണ്ട് വളരെ അത്ഭുതത്തോടെ നോക്കിനിന്നു. 'ഇത് ആരുടെ മഹാനാദമാണ്? ഈ വന്ന ആളുകളൊക്കെ ആരുടെയാണ്? ഭക്തിയോടെ ആരാണ് എന്നെ സ്തുതിക്കുന്നത്? ഞാൻ അവരിൽ പ്രീതനാണ്. ഞാൻ പ്രസാദിക്കുകയാൽ ആർക്കാണ് ദുർല്ലഭമായ മോ

ക്ഷം കിട്ടുവാൻപോകുന്നത്?' എന്നോർത്ത് പ്രാകൃതനെപ്പോലെ ഹരി അവിടെ വാണു."

**79. കൈലാസയാത്ര - പിശാചാഗമനം -** വൈശമ്പായനൻ പറഞ്ഞു: "അവരുടെ പിന്നാലെ രണ്ട് വികൃതാസ്യരായ പിശാചുക്കൾ, താടി ചീർത്തവരും നാവു നീണ്ടവരും പിംഗരോമാക്കളും ഉന്നതരും മുടി തൂങ്ങിയവരും വിരൂപാക്ഷരും ഹാ! ഹാ! ഹാ! എന്ന് ആർക്കുന്നവരുമായ രണ്ടുപേർ അവിടെ എത്തി. പച്ച മാംസക്കഷണം കടിച്ചുതിന്നുന്നവരും ചോര മോന്തിക്കുടിക്കുന്നവരും കുടൽമാല ദേഹത്തിലണിഞ്ഞവരും, വളരെ ഉയർന്നുമെലിഞ്ഞവരും വയർ ചുരുങ്ങിയവരും തൂങ്ങുന്ന വലിയ ശൂലത്തിൽ തല കുത്തിക്കോർത്ത് ധരിച്ചവരും അങ്ങുമിങ്ങും ശവക്കൂട്ടത്തെ കൈകൾകൊണ്ടു വലിക്കുന്നവരും ജാതിക്കൊത്തമാതിരി പല വിധത്തിൽ ചിരിക്കുന്നവർ, പലവിധത്തിൽ പ്രാകൃതമായ ഭാഷയിൽ സംസാരിക്കുന്നവർ, തുടകൊണ്ടും കാലുകൊണ്ടും മരം തട്ടിക്കുലുക്കുന്നവർ, ചിറി നക്കിത്തുടയ്ക്കുന്നവർ, പല്ലിറുമ്മിക്കുടിക്കുന്നവർ, എല്ലും ഞരമ്പുമായി ചീർത്ത ഞരമ്പുകൾ പിടയ്ക്കുന്നവർ, കൃഷ്ണാ, കൃഷ്ണാ, മാധവാ! എന്ന് എല്ലായ്പ്പോഴും സ്തുതിക്കുന്നവർ, എപ്പോൾ കാണും വിഷ്ണുവിനെ? അവൻ ഇപ്പോൾ എവിടെയാണ്? സ്വാമി എവിടെ പാർക്കുന്നു? എവിടെ അന്വേഷിക്കണം കണ്ടെത്തുവാൻ? ഇവിടെ എവിടെയാണ് ദേവേശൻ? ഹരി എവിടെയാണ്? എവിടെയാണ് പത്മപലാശാക്ഷൻ? സാക്ഷാൽ ഇന്ദ്രാനുജനായ ഹരി എവിടെ? പങ്കജാക്ഷൻതന്നെ ബ്രഹ്മം എന്നു പറയുന്നു. ബ്രഹ്മജ്ഞന്മാർ അജനായ ആ പുരുഷനെ, വിഷ്ണുവിനെ, കാണുവാൻ ഞങ്ങൾ കൊതിക്കുന്നു. അന്തകാലത്തിൽ മൂന്നു ലോകവും ജഗന്നാഥനിൽ ചെന്നുകയറും. ആ വിശ്വകർത്താവായ അജനെ ഇപ്പോൾ എവിടെക്കാണും? ജീവജാലങ്ങൾ വാഴുന്ന ഈ ലോകം അവൻ ചമച്ചതാണ്. ആ ദേവനും ഈശനുമായ ഹരിയെ കാണുവാൻ നാം ഇപ്പോൾ നോക്കണം. പാരിൽ ഘോരതരമായ അവസ്ഥ സർവ്വജീവിവിരുദ്ധമായി ഈ പിശാചസ്ഥിതി നമ്മൾക്ക് എങ്ങനെ ശക്തിയായി വന്നു ഭവിച്ചു? നരമാംസാസ്ഥികൾ കലർന്ന് മറ്റുള്ളവർക്ക് ഭയജനകമായ ഒരവസ്ഥ നമുക്കെങ്ങനെ വന്നുചേർന്നു! അമ്പോ കഴിഞ്ഞ ജന്മത്തിൽ നമ്മൾ ചെയ്ത ഭയങ്കരമായ ദുഷ്കൃതത്തിന്റെ ഫലംതന്നെ! ഇതിലാണല്ലോ വലിയ പ്രീതി നമ്മൾക്ക് എപ്പോഴും തോന്നുന്നത്! നമുക്ക് പാപമുള്ളപ്പോഴെല്ലാം അങ്ങനെതന്നെയാകും. പ്രാണിപീഡനം ചെയ്യുന്ന സർവ്വവിദ്വിഷ്ടമായ ദശ വന്നുചേർന്നു. പല മുജ്ജന്മജാലത്തിലും ദുഷ്കൃതം വളരെ ചെയ്തിരിക്കും. അതുകൊണ്ടാണ് ഇന്നും ഘോരമായ ഫലം ഒഴിയാതെ അനുഭവിച്ചുകൊണ്ടിരിക്കുന്നത്. പ്രാണിഹിംസയ്ക്ക് നായ്ക്കൂട്ടത്തോടൊപ്പം ഇപ്പോഴും നാം ഉദ്യമിക്കുന്നു. ലോകത്തിൽ പ്രാണികൾ ആദ്യം ബാലഭാവത്തിൽ നില്ക്കുന്നു. അജ്ഞാനാവൃതചിത്തന്മാരായി കൃത്യാകൃത്യങ്ങൾ അപ്പോൾ അറിയാത്തവരായി നില്ക്കുന്നു. യൗവനംപൂണ്ടുഴലുമ്പോൾ അവർ വിഷയാസക്തരായി നില്ക്കുന്നു. അവർ വിഷയാസക്തന്മാരായി ശ്രേയസ്സിന്നുദ്യമിക്കാതെ നില്ക്കുന്നു. വിഷയാവിഷ്ടചിത്തന്മാരായ മർത്ത്യർ അറിയാത്തവരാണ്. പിന്നെ വാർദ്ധക്യം ബാധിക്കുമ്പോൾ പലതരം വ്യാധികൾ പിടിപെട്ട് നാനാദുഃഖത്തിൽപ്പെട്ട് ഘോരജ്വരാദികൾ പിടിച്ച് ശ്രേയസ്സിന്നുദ്യമിക്കാതെ ഇന്ദ്രിയവൃത്തികൾ നഷ്ടപ്പെട്ടവരായി കഴിയുന്നു. മരിച്ചതിന്നുശേഷം മർത്ത്യർ വീണ്ടും ഗർഭത്തിൽ ചെന്നണയും. മലമൂത്രക്ലിന്നമായ ഉദരത്തിൽ പല ദുഃഖങ്ങളുമേറ്റ് കിടക്കും. സംസാരമണ്ഡലത്തിൽ ഘോരമായ ഗർഭത്തിൽനിന്നു പതിക്കും. പരസ്പരം ഹിംസചെയ്ത് കർമ്മജാലങ്ങൾ നേടും. ഇപ്രകാരം ദുഃഖം പെരുകുന്ന ഘോരമായ സംസാരത്തിൽ അജ്ഞാനംമൂലം പലതരം ഘോരകർമ്മങ്ങൾ ചെയ്യും. സംസാരമഹിമാവ് ഇപ്രകാരം പരപ്പിൽ സർവ്വജീവിയിലും ശസ്ത്രങ്ങൾകൊണ്ടും അച്ഛേദ്യമായി നാനാ ഉപായങ്ങൾകൊണ്ടും നീക്കാൻ വയ്യാത്തതായി വർത്തിക്കുന്നു. ഇതു മനുഷ്യനെ വിട്ടൊഴിയുന്നതല്ല. മർത്ത്യർ പ്രാകൃതബുദ്ധികളാണ്. ഈ മനുഷ്യേന്ദ്രനെ വധിച്ച് അവനിൽനിന്ന് അവന്റെ പുണ്യങ്ങളായ ധനങ്ങൾ നാം അപഹരിക്കുക. ഈ ധനം കവർന്നിട്ട് അതൊക്കെ ഞാൻ തന്നെ എടുക്കും. ബലവാനായ ഞാൻ ആ ശാന്തനെ ഭർത്സിച്ച് അവന്റെ ഈ ധനമൊക്കെ എടുക്കും. മൂർഖന്മാർ ഇത്തരത്തിൽ ആകുലരായി പ്രാണിപീഡനം തുടങ്ങും. ഈ ദുഃഖമൂലമായ സംസാരത്തിന്നെല്ലാറ്റിന്നും ഹരി, ദേവൻ, ശംഖചക്രഗദാധരൻ ഒരു ഔഷധമാണ്. ആദിദേവനും ബ്രഹ്മജ്ഞന്മാർക്ക് പുരാണാത്മാവുമാണ് ഹരി. നാം സർവ്വയത്നവും ചെയ്ത് തീർച്ചയായും ഹരിയെ ദർശിക്കണം, എന്ന് ഓരോന്നു പറയുന്ന പിശാചുക്കൾ ഹരിയുടെ മുമ്പിൽ ചെന്നെത്തി."

**80. കൈലാസയാത്ര - ഘണ്ടാകർണ്ണചിത്തസമാധി -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ വിഷ്ണുഭഗവാൻ, ഹരി, മാംസംതിന്നുന്ന ഘോരന്മാരായ പിശാചുക്കളെ വലിയ പന്തവുമേന്തി നില്ക്കുന്നതായിക്കണ്ടു. ആ പിശാചുക്കളും അപ്പോൾ ദേവകീസുതനെ കണ്ടു. സുഖമായി നില്ക്കുന്ന ലോകേശ്വരനായ വിഷ്ണുവിനെ കണ്ടു. ആ പിശാചുക്കൾ കേശവൻ വാഴുന്നിടത്തേക്ക് ചെന്ന് കേശവനാണെന്നു മനസ്സിലാകാതെ, വിഷ്ണുവിനോട് ചോദിച്ചു."

പിശാചുക്കൾ പറഞ്ഞു: "എടോ മനുഷ്യാ, നീ ആരുടെ ആളാണ്? നീ എവിടെനിന്നു വരുന്നു? ക്രൂരജന്തുക്കൾ നിറഞ്ഞ ഈ കാട്ടിൽ നീ എന്തിന്നുവന്നു? മനുഷ്യർ വന്നു നില്ക്കാത്ത സ്ഥലത്ത് നരിയും പിശാചക്കൂട്ടങ്ങളുമുള്ള ഈ ദിക്കിൽ, കടുവയും വ്യാഘ്രങ്ങളും ചെന്നായ്ക്കളും കൂട്ടംകൂടി സഞ്ചരിക്കുന്ന ഈ പ്രദേശത്ത്, സാക്ഷാൽ വിഷ്ണുവിനെപ്പോലെ സുകുമാരനും സുന്ദരനുമായ നീ ആരാണ്? ദേവനാണോ? യക്ഷനാണോ? കിന്നരനാണോ? നീ ഇന്ദ്രനാണോ? കുബേരനാണോ? യമനാണോ? വരുണനാണോ? ഒറ്റയ്ക്ക് ഈ ഭീഷണമായ കാട്ടിൽ ധൈര്യത്തോടെ ധ്യാനനിമഗ്നനായി നില്ക്കുന്ന നീ ആരാണ്? എടോ മനുഷ്യാ, പറയൂ! ശരിയായ കാര്യം അറിയുവാൻ ആഗ്രഹമുണ്ട്!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ആ പിശാചുക്കൾ ചോദിച്ചപ്പോൾ വിഷ്ണു ക്രമത്തിൽ പറഞ്ഞു: "ഞാൻ ഒരു ക്ഷത്രിയനാണ്. പ്രകൃത്യാ ഞങ്ങൾ മനുഷ്യരാണ്. യദുവംശത്തിലാണ് ഞാൻ പിറന്നിട്ടുള്ളത്. തൊഴിൽ ക്ഷത്രവൃത്തിതന്നെയാണ്. ലോകങ്ങളെ കാക്കുന്നവനാണ് ഈയുള്ളവൻ! എന്നും ദുഷ്ടന്മാരെ ശാസിക്കുന്നതിൽത്തന്നെ അദ്ധ്വാനിച്ചുകൊണ്ടിരിക്കുന്നവനാണ്. ഗൗരീകാന്തനെക്കാണുവാൻ കൈലാസത്തിലേക്കു പോവുകയാണ്. ഇതൊക്കെയാണ് എന്റെ ചരിത്രം. ഇനി നിങ്ങൾ ആരാണെന്നു പറഞ്ഞാൽ കൊള്ളാം. ഈ ബ്രാഹ്മണരുടെ ആശ്രമത്തിലേക്ക് എന്തിനാണു നിങ്ങൾ വന്നത്? ഈ വലിയ പുണ്യസ്ഥലം പുണ്യവിപ്രന്മാർ സേവിക്കുന്ന ഇടമാണല്ലോ. പ്രഖ്യാതമായ ബദരിയാണിത്. ഇതിൽ ക്ഷുദ്രന്മാരാരും വന്നുകയറാറില്ല! തപസ്വികളായ താപസന്മാരും സിദ്ധന്മാരും സേവിക്കുന്ന ഇടമാണിത്. ഇവിടെ നായ്ക്കൂട്ടവും മാംസഭോജികളായ പിശാചുക്കളും വസിക്കാറില്ല. ഇത് ക്ഷുദ്രന്മാരായ ഘാതകന്മാർക്കും നാസ്തികന്മാർക്കും കയറാൻ പാടില്ലാത്ത ഇടമാണ്. ഞാൻ ഈ പ്രദേശത്തെ രക്ഷിച്ചു

നില്ക്കുന്നവനാണ്. ഒട്ടും സംശയിക്കേണ്ടതില്ല. അതിക്രമം ചെയ്യുന്നവനെ എത്ര പ്രയത്നിച്ചിട്ടും ഞാൻ ശാസിക്കുന്നതാണ്. നിങ്ങൾ ആരാണ്? എവിടെയുള്ളവരാണ്? ആരുടെയാണ് ഈ പെരുംപട? ഇനി നിങ്ങൾ അങ്ങോട്ടു കയറി ച്ചെല്ലരുത്. അവിടെ ആരാണ് ഇരിക്കുന്നതെന്നറിയാമോ, പുണ്യാത്മാക്കളായ ഋഷിമാരാണ്! അവിടെ നിങ്ങൾ പോയാൽ ആ താപസികരുടെ തപസ്സിന്നു വിഘ്നം വന്നേക്കാം. നിങ്ങൾ ഇവിടെത്തന്നെ നിന്നാൽ മതി. കാര്യം പറയൂ! എല്ലാം സുഖമായി ഞാൻ കേൾക്കാം. അല്ലെങ്കിലോ ഞാൻ തടുത്തേക്കും! ബലത്താലും വാക്കാലും തടുക്കേണ്ടതായി വന്നേക്കും!' എന്നു പറഞ്ഞുകേട്ടപ്പോൾ പിശാചുക്കൾ പറയുവാൻതുടങ്ങി. അതിൽവെച്ച് മഹാഘോരനായ ഒരു പിശാച്, കൈകൾ നീണ്ടവനായ ഒരുത്തൻ, മനസ്സിലുള്ളത് അപ്രകാരം അവിടെ പ്രസ്താവിച്ചു."

പിശാചുപറഞ്ഞു: "കേൾക്കുവിൻ! ഞാൻ പറയാം. മനസ്സുവെച്ച് കേൾക്കണം. ഒരുങ്ങിയിരുന്നു കേൾക്കുക! ആദിദേവനും അജനും വരേണ്യനും അനഘനും ശുചിയും വിഷ്ണുവുമായ കൃഷ്ണനെ, ഹരിയെ, ജഗന്നാഥനെ കൈകൂപ്പി ഞാൻ ഉള്ളതൊക്കെപ്പറയാം. കേൾക്കുവാൻ നിനക്ക് ആഗ്രഹമുണ്ടെങ്കിൽ കേട്ടുകൊള്ളൂ! ഞാൻ കടുദർശനനായ പിശാചാണ്. 'ഘണ്ടാകർണ്ണൻ' എന്നാണ് എൻെറ പേര്. പച്ചമാംസം തിന്നുന്നവനാണ് ഞാൻ. വികൃതനും ഘോരനുമായ ഞാൻ സാക്ഷാൽ മൃത്യുവിന്നു തുല്യനാണ്. ഞാൻ സാക്ഷാൽ ശിവൻെറ സഖിയാണ്, വിത്തേശൻെറ ഭൃത്യനുമാണ്. ഈ നില്ക്കുന്നവനില്ലേ ഇവൻ എൻെറ കൊച്ചനുജനാണ്. ഇവൻ സാക്ഷാൽ അന്തകന്നും അന്തകനാണ്. ഞങ്ങൾ ഈ വലിയ നായാട്ടിന്നിറങ്ങിയതെന്തിനാണെന്നറിയാമോ? വിഷ്ണുവിന്ന് പൂജയ്ക്കുവേണ്ടിയാണ്! മനസ്സിലായോ? ഈ നില്ക്കുന്ന പടയുണ്ടല്ലോ, അത് ഈയുള്ളവൻെറതന്നെയാണ്. നായ്ക്കൂട്ടവും എൻേറതുതന്നെ! ഞാൻ വരുന്നതു ഭൂതങ്ങൾ വസിക്കുന്ന കൈലാസാദ്രിയിൽ നിന്നാണ്. ഞാൻ പാപങ്ങൾ പലതും ചെയ്തതുകാരണം പിശാചാകൃതിപൂണ്ടവനായിരിക്കയാണ്. കർണ്ണങ്ങളിൽ ഘണ്ട (മണി) കെട്ടി ഞാൻ വിഷ്ണുവെ സദാ ദ്വേഷിച്ചവനാണ്. വിഷ്ണു എന്നു പറയുന്നവൻെറ പേര് എൻെറ ചെവിയിൽ കടക്കരുത് എന്നുവെച്ചാണ് സദാ ഘണ്ടാരവമുണ്ടാക്കിക്കൊണ്ടു നടന്നത്. ഞാൻ കൈലാസത്തിൽ ച്ചെന്ന് വൃഷകേതുവെക്കണ്ടിട്ട് ആ മഹാദേവനായ ശിവനെ ഞാൻ വന്ദിച്ചു. പ്രസന്നനായ ഹരൻ എന്നോട് വരം വാങ്ങിക്കൊള്ളുവാൻ പറഞ്ഞു. ദേവൻെറ അരികിൽനിന്ന് 'എനിക്ക് മുക്തി കിട്ടണം' എന്ന് ഞാൻ ശങ്കരനോട് അഭ്യർത്ഥിച്ചു. മുക്തിക്കുവേണ്ടി അർത്ഥിച്ച എന്നോട് മുക്കണ്ണൻ ഇപ്രകാരം പറഞ്ഞു: 'എല്ലാവർക്കും മുക്തിനല്കുന്നവൻ വിഷ്ണുവാണ്. അതിൽ ഒട്ടും സംശയം വേണ്ടാ. അതുകൊണ്ട് നരനാരായണാശ്രമമായ ബദരിയിൽപ്പോയി മുകുന്ദനെ ആരാധിച്ച് ഗോവിന്ദനെ പ്രസാദിപ്പിച്ച് മുക്തിനേടുക.' ദേവദേവനായ ശൂലി ഇപ്രകാരം പറഞ്ഞപ്പോൾ എനിക്ക് ജ്ഞാനമുണ്ടായി! അപ്പോഴേ എനിക്ക് കാര്യം മനസ്സിലായുള്ളു! ആ പക്ഷികേതുവായ ഗോവിന്ദൻതന്നെ മേലെ എന്നുറച്ച് ആ ദേവനോട് മുക്തിവാങ്ങാനായി ഞാൻ ഇവിടേക്ക് എത്തിയതാണ്. പിന്നെ വേറെയും കാരണമുണ്ട്. അതും നീ കേൾക്കണം. കൗതുകമുണ്ടെങ്കിൽ കേൾക്കാം. പടിഞ്ഞാറെ കടൽക്കരയിൽ ദ്വാരകാപുരിയുണ്ടല്ലോ. അവിടെ യദുക്കളും വൃഷ്ണികളും വസിക്കുന്നുണ്ടല്ലോ. കടൽത്തിരയടിക്കുന്ന പ്രദേശത്ത് ആ പുരം വാഴുന്നുണ്ട്, വിഷ്ണു; ഹരിയായ പുരുഷോത്തമൻ! ദ്വാരകാപുരി വാഴുന്ന അവനെ ക്കാണുവാൻ, ആ ലോകഹിതസ്ഥനെക്കാണുവാൻ ഈ കൂട്ടക്കാരുമായി എടോ മർത്ത്യാ, ഞങ്ങൾ അങ്ങോട്ടു പോവുകയാണ്. ആ സാക്ഷാൽ ഹരി ഞങ്ങൾക്ക് കാണേണ്ടവനായ സർവ്വേശ്വരനാണ്! ലോകങ്ങൾ സൃഷ്ടിക്കുന്നവനും രക്ഷിക്കുന്നവനും സംഹരിക്കുന്നവനും ജഗൽപ്പതിയായ വിഷ്ണുതന്നെ! അവൻ എല്ലാറ്റിന്നും ആദിപ്രഭവവും എല്ലാറ്റിനും കാരണവുമാകുന്നു. സമസ്തകർത്താവും, പുരാതനനുമാണ് ഹരി. പ്രഭുക്കൾക്ക് പ്രഭുവാണ്. അവൻ സദാത്മകനാണ്. ആദിദേവനും, വരദനും വരേണ്യനുമായ ആ മുകുന്ദനെ കാണുന്നതിന്ന് നാം ഉദ്യമിക്കുന്നു.

ഏവൻ കനിഞ്ഞിട്ടാണ് ഇപ്രകാരം ഉലക് ഉണ്ടായത്, സകല പ്രാണികളും ഗന്ധർവ്വന്മാരും വലിയ പാമ്പുകളും ഉണ്ടായത്, ദേവനും ജഗദ്യോതിസ്സും അജനുമാണ് ആ ജനാർദ്ദനൻ. ആ മുകുന്ദനെ കാണുന്നതിന് ഞാൻ ഉദ്യമിക്കുന്നു.

ഏവൻ വളർന്നിട്ടാണ് ഈ വിശ്വമുണ്ടായത്, കല്പത്തിൽ അവനിൽ എല്ലാം ലയിക്കുന്നു. അവൻെറ പാട്ടിലാണ് വിശ്വമിരിക്കുന്നത്. നാം ആ ശ്രീഹരിയായ ദേവദേവനെ കാണുന്നതാണ്. ലോകത്തിന്നെല്ലാം സ്രഷ്ടാവാണ് അവൻ; പിതാവും ചിന്തിക്കിൽ ഹരിതന്നെയാകുന്നു! ഹരിയായ വിശ്വനാഥനെ എന്നും കാണണം. പുരാണനനും ആദ്യനും പ്രഭവിഷ്ണുവും നിത്യനുമായ ദേവനെ എന്നും കാണണം. അജൻെറ കർത്താവും ഉലകിൻെറ ഗോപ്താവും ഭൂമിയുടെ കർത്താവും ഹരി ഒരുത്തൻതന്നെയാണ്. ആ യോഗവിശുദ്ധബുദ്ധിയെ കാണണമെന്ന് യോഗാഢ്യന്മാർ പറയുന്നു. മതി അല്ലെങ്കിൽ ആകുലമാകും. വിശ്വത്തെ ഗ്രസിച്ച് ആ സകലം ജഗത്പതി പ്രത്യക്ഷനായി ബാലനെപ്പോലെ കിടക്കുകയാണ്. ജഗന്നിവാസൻ വടപത്രത്തിലാണ് കൈയും കാലും കുടഞ്ഞു കിടക്കുന്നത്! അവൻെറ കുക്ഷിക്കുള്ളിൽ പുരാതനനായ മാർക്കണ്ഡേയമഹർഷി ഭുവനങ്ങളൊക്കെ മായയാൽ ദർശിച്ചു. വിശ്വം മുഴുവൻ ശരിക്കും അവൻെറ ഉദരത്തിൽ നില്ക്കുന്നവിധം കണ്ടു. ജഗത്തിൻെറ ആദികാലത്തിൽ വിശ്വത്തെ ഗ്രസിച്ച് മഹാത്മാവ് കടലിൽ കിടക്കും. അപ്പോൾ ശ്രീദേവി വെൺചാമര വീശി നിന്ന് ആ പുരുഷനെ സേവിക്കും. ഈശ്വരനായ അവൻെറ നാഭിയിൽനിന്ന് സപത്രമായ ഒരു പൊൻതാമര ഉണ്ടായി. ലോകത്തിൻെറ ആദിയിൽ സൃഷ്ടിക്കു വിടർന്നുനില്ക്കുന്ന ആ പത്മം ശ്രേഷ്ഠനായ ലോകഗുരുവിൻെറ ഉത്ഭവസ്ഥാനമാണ്. ഭൂതേശ്വരൻ, മഹാൻ തേറ്റയുടെ തുമ്പിൽ ഭൂമിയെ ഊന്നി ധരിച്ചു. വലിയ കാറുപോലെ ആർത്ത് അവൻ ആദികാലത്തിൽ വരാഹമായവനാണ്. മുനിമാരാൽ കീർത്തിക്കപ്പെടുന്ന അവൻ, ഹരി, പുരാണനൻ, പുരുഷോത്തമൻ, പ്രഭു, സമസ്തകർത്താവ്, സമസ്തസാക്ഷിയജ്ഞാത്മകൻ, യജ്ഞപതി, ജഗത്പതി എന്നീ നിലകളിൽ വിളങ്ങുന്ന സ്വാമിയെക്കാണുന്നതിന്ന് നാം ഉദ്യമിക്കുന്നു. പലവിധത്തിൽ ചിലർ ദേവനെപ്പറ്റി പറയുന്നു. ചിലർ പറയുന്നു, പുരാണനായ ആദിദേവനാണ്, ഏകനാണ് എന്ന്. ചിലർ പറയുന്നു, വേദാന്തസംസ്ഥാപിതതത്ത്വശാലിയാണെന്ന്. അങ്ങനെയുള്ള ആ സ്വാമിയെ കാണുവാൻ നാം ഉദ്യമിക്കുകയാണ്. അനേകനായും ഏകനായും ബഹുരൂപനായും ശ്രുതിസ്മൃതിന്യായം അകത്തുറച്ചവർ പറയുന്നു. പൂർവ്വജ്ഞർ ആത്മാവാണ്, അജനാണ് എന്നും പറയുന്നു. ആ സ്വാമിയെക്കാണുന്നതിന്ന് ഞാൻ ഉദ്യമിക്കുകയാണ്. ഏകാന്തതത്ത്വവും വരദനും വരേണ്യനുമായി, ഈഡ്യനായി അവൻ വിളങ്ങുന്നു എന്ന് പുരാതനന്മാരായ മുനിമാർ പറയുന്നു. ജനാർദ്ദനൻ സർവ്വഗതനായ അജദേവനാണ്. ആ വിഷ്ണുവെ കാണുന്നതിന്നു നാം ഉദ്യമിക്കുന്നു. ആരിലാണോ വിശ്വം പറ്റിനില്ക്കുന്നത്, ആദ്യനായ ആ ജഗത്

പതിയെ കാണുവാനാണ് ഞങ്ങൾ പോകുന്നത്. ഇങ്ങനെ പറഞ്ഞുനിന്നാൽ സമയം പോകും. നാം മറ്റൊരിടത്തേക്കു പോവുകയാണ്. നീ സുഖമായി മറ്റൊരിടത്തേക്കു പോയാലും. എടോ മർത്ത്യാ, ഞങ്ങൾക്കു ചില നിശ്ചയങ്ങളുണ്ട്. സമയം ഇപ്പോൾ അർദ്ധരാത്രിയായി. ഞങ്ങൾക്ക് നിത്യകർമ്മാനുഷ്ഠാനത്തിനുള്ള സമയമായി. ഇതേക്കുറിച്ച് നീ വിചാരിക്കേണ്ടതില്ല."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഘോരരൂപനായ പിശാച്, വികൃതമുഖൻ, സമഭൂമിയിൽനിന്ന് ധാരാളം മൃഗങ്ങളുടെ രക്തം മോന്തിക്കുടിച്ച് ഇഷ്ടംപോലെ വളരെ മാംസവും തിന്ന് വിചക്ഷണനായ അവൻ ആചമിച്ച് അരികിൽത്തന്നെ സാമാനം കൊണ്ടുവന്നുവെച്ച് ഘോരമായി വലിയ കുടൽമാല എടുത്ത് ദർഭപ്പുല്ലു വിരിച്ച് ആസനത്തെ തീർത്ത് വെള്ളംതളിച്ച് നായ്ക്കൂട്ടങ്ങളെയെല്ലാം പണിപ്പെട്ടു മാറ്റി. ആ കാട്ടാളൻ, ശ്വപൻ സുഖമായി ഇരുന്ന് സമാധിക്ക് ഉദ്യമിക്കുകയായി. മനസ്സ് ഏകായത്തമാക്കി കേശവനെ വണങ്ങി, ഭക്തപ്രിയനായ, ഘോരനായ പിശാച് ഈ മന്ത്രം ജപിച്ചു."

ഘണ്ടാകർണ്ണൻ പറഞ്ഞു: "വാസുദേവനെ ഞാൻ നമസ്കരിക്കുന്നു. ചക്രിയായ വാസുദേവനെ ഞാൻ നമസ്കരിക്കുന്നു. ഗദിയായ ദേവനെ തൊഴുന്നു. ധീമാനായ വാസുദേവനെ തൊഴുന്നു. ഓം നമോ നാരായണായ. വിഷ്ണുവേ പ്രഭവിഷ്ണുവേ, എൻെറ ചിത്തം ശുദ്ധമാകണേ! നിൻെറ പേരു ജപിക്കുകയാൽ എൻെറ മനസ്സു ശുദ്ധമാകണേ! കേശവാ, ദുരാസദവും ഘോരവുമായ ഇത്തരം ജന്മം എനിക്കു വന്നുചേരരുതേ! ഞാൻ നിന്നെ സ്മരിക്കുകയാൽ ദേവദൂതനായി ഭവിക്കണേ! നിൻെറ ചക്രപ്രഹരത്താൽ എൻെറ ഈ ദേഹം നശിക്കണേ! മേലാൽ എനിക്കു ജന്മമുണ്ടാകരുതേ! എൻെറ പ്രാർത്ഥന സഫലമാക്കണേ! വിഭോ! നീ അർത്ഥിക്കുന്നവർക്കു കല്പവൃക്ഷമാണല്ലോ! എന്തും എന്നും അർത്ഥികൾക്കു കൊടുക്കുന്നവനാണല്ലോ. ഏതേതിടത്തിൽ ജന്മമുണ്ടോ, അതൊക്കെ ഭവാൻെറ ഉള്ളിൽ അതാതിടത്ത് എനിക്ക് ഇടം തന്നാലും! ദേവേശാ, ഇതല്ലാതെ എനിക്ക് മറ്റ് അർത്ഥിക്കാനൊന്നുമില്ല. ഞാൻ ഇതാ ഭവാനെ തൊഴുന്നു. വീണ്ടും വീണ്ടും തൊഴുന്നു. നിർവ്വിഘ്നമായ എൻെറ പ്രാർത്ഥന ഇതാകുന്നു. എനിക്കു മരണം അടുക്കുമ്പോഴും ഓർമ്മക്കേടു വന്നു ചേരരുതേ! നാൾതോറും ക്ഷണംതോറും ചിത്തം നിന്നിൽ നില്ക്കണേ! അങ്ങനെ എന്നെ വിടണേ, ദേവാ! നിൻെറ ഉള്ളിൽ ഇങ്ങനെ തോന്നരുതേ: 'ക്രൂരനാണ് ഇവൻ, പിശാചാണ് ഇവൻ; ഇവനിൽ ദയതോന്നുവാൻ പാടുണ്ടോ? ' അങ്ങനെ വിചാരിക്കരുതേ ദേവാ! 'ഇവൻ എൻെറ ഭൃത്യനാണല്ലോ' എന്ന് പ്രഭോ, ഭവാൻ ഓർക്കണേ! ഞാൻ പരദ്രോഹം ചെയ്യരുത്. അങ്ങനെ എനിക്കു തോന്നരുത്. ഭഗവാനെ ഞാൻ തൊഴുന്നു! എൻെറ ഇന്ദ്രിയങ്ങൾ വിഷയങ്ങളിൽ ചെല്ലരുതേ! ഭവാൻെറ പ്രസാദത്താൽ എനിക്കു അന്ത്യകാലത്തിൽ ഇങ്ങനെ ഭവിക്കണേ! കേശവാ, ഭൂമി എൻെറ ഘ്രാണത്തിൽ എത്തണം. വെള്ളം എൻെറ നാവിൽ എത്തണം. സൂര്യൻ എൻെറ കണ്ണിൽ എത്തണം. വായു എൻെറ ത്വക്കിൽ എത്തണം. മനസ്സു പ്രാണനിൽ എത്തണം. ജലം എന്നെ കാക്കട്ടെ! ഹരേ നിത്യവും ഭൂമി കാക്കട്ടെ! വിഷ്ണോ സൂര്യൻ എന്നെ കാക്കട്ടെ! ഞാൻ അങ്ങയെ തൊഴുന്നു. സൂര്യപ്രഭനായ പ്രഭോ, തൊഴുന്നു. വായു ദുഃഖത്തിൽനിന്ന് എന്നെ രക്ഷിക്കട്ടെ! വ്യോമവും രക്ഷിക്കട്ടെ! എല്ലായിടത്തും എത്തുന്ന മനസ്സിനെ വിഷയാന്തരത്തിൽനിന്നു കാത്തുരക്ഷിക്കട്ടെ! ഘോരമായി മനസ്സു മാറുമ്പോൾ നിത്യവും ആളുകളെ വധിക്കുന്നു. പരപീഡാപാതകത്തിൽ മർത്ത്യരെ ഏർപ്പെടുത്തുന്നു! എൻെറ മനസ്സിനെ ദേവാ, ഭവാൻ കാത്തുരക്ഷിക്കണേ! കാലുഷ്യം എൻെറ മനസ്സിനുണ്ടാകരുതേ! എൻെറ മനസ്സു നിർമ്മലമാകണേ! മനസ്സ് കലുഷമായവനെ നരകത്തിൽ വീഴ്ത്തുമല്ലോ! മറ്റിന്ദ്രിയങ്ങളൊക്കെ കേവലം നിർമ്മലമാണ്. മനസ്സ് കലുഷമായിത്തീർന്നാൽ മറ്റിന്ദ്രിയങ്ങൾ ശുദ്ധമായിട്ടും ഒന്നിന്നും പറ്റുകയില്ലല്ലോ! അതുകൊണ്ട് കാര്യമില്ലല്ലോ ദേവാ! മലം, അമേദ്ധ്യം, കൈയിൽ എടുത്തു പിടിച്ച് ദേഹമൊക്കെ പുറത്തു കഴുകിയിട്ട് അവന്ന് എന്തു ഫലമുണ്ട് കേശവാ! അവന്ന് ആ പുറമേയുള്ള ശുദ്ധികർമ്മംകൊണ്ട് യാതൊരു ഗുണവും കിട്ടുകയില്ലല്ലോ ദേവാ! ജനാർദ്ദനാ, അതുകൊണ്ട് എൻെറ ചിത്തത്തെ കാക്കണേ! ഇന്ദ്രിയഗ്രാമം ബലവത്താണ്. അത് ഭവാൻ നിലയ്ക്കു നിർത്തണേ ജനാർദ്ദനാ! നില്ക്കാത്ത വാക്കുകൾ ശകാരത്തിൽനിന്ന് കാത്തുരക്ഷിക്കണേ! പരദാരങ്ങളെ ഞാൻ മോഹിക്കരുതേ! പരദ്രവ്യത്തിൽ മോഹിക്കരുതേ! എൻെറ മനസ്സിനെ ജനാർദ്ദനാ, അവയിൽനിന്നു കാത്തുരക്ഷിക്കണേ! നിൻെറ പ്രസാദത്താൽ എല്ലാവരോടും ദയ എനിക്കുണ്ടാകണേ! കേശവാ, നിന്നിൽ ഭക്തിയും ജീവകാരുണ്യവും ഉറയ്ക്കട്ടെ. കേശവാ, എന്തിന്നധികം പറയുന്നു, നീ എൻെറ വാക്ക് കേൾക്കുക. സുഖദുഃഖങ്ങളിലും യാത്രയിലും കാമാനുഭൂതിയിലും ജാഗ്രത്തിലും സ്വപ്നത്തിലും നിന്നിൽ എൻെറ മനസ്സ് രമിക്കണേ! ദേവദേവേശാ, ജനാർദ്ദനാ, നമസ്കാരം!"

വൈശമ്പായനൻ പറഞ്ഞു: "ഭഗവത്ഭക്തനായ പിശാച് സമാധിയിൽ ഇരുന്നു. മാംസാശിയായ അവൻ മൃഗങ്ങളുടെ കുടലുകൊണ്ട് തൻെറ ദേഹം വരിഞ്ഞ് ഇളകാത്ത മനസ്സോടെ സുഖമായി സംയതനായി വസിച്ചു. ജഗദ്യോനിയായ വിഷ്ണുവെ, ഹരിയെ, പീതാംബരനായ ഈശ്വരനെ, അനാമയനും ഏകാകാരനും ആദിപുമാനുമായ മുകുന്ദനെ, ജ്ഞാനാഗ്നിയും സർവ്വദേഹിമൂലവുമായ നിത്യശുദ്ധനെ, നാസികാഗ്രത്തേക്കുനോക്കി ശാശ്വതമായ ബ്രഹ്മത്തെ ഓതി, കാറ്റില്ലാത്തിടത്ത് നിശ്ചലമായി, നിഷ്കമ്പമായി ജ്വലിക്കുന്ന ദീപംപോലെ വിളങ്ങി. പ്രണവം (ഓംകാരം) എപ്പോഴും ചൊല്ലി. പ്രണവം, വാചകം, വാച്യം ബ്രഹ്മമാണെന്നുറച്ച് ഏകാഗ്രമായി വിഷ്ണുവിൽ ചിത്തമുറപ്പിച്ച് വികല്പമറ്റചിത്തം ഹൃത്തിന്നുള്ളിൽ അവൻ ഇരുത്തി. നല്ല ഇതളുകളുള്ള താമരപ്പൂവിൽ ജഗദീശ്വരനെ ഇരുത്തി സുഖമായി ആ മാംസംതീനിയായ മഹാൻ നിത്യനായ ത്രിധാമാവെ, വിഷ്ണുവെ ജപിച്ച്, ധ്യാനിച്ച്, ഇരുന്നു!'

**81. കൈലാസയാത്ര – ഘണ്ടാകർണ്ണൻെറ വിഷ്ണുദർശനം –** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഭഗവാനായ വിഷ്ണു പിശാചിനെ കണ്ടു. സ്വാത്മാവിനെ ചിന്തിച്ചുകൊണ്ട് നില്ക്കുന്ന ശുദ്ധബുദ്ധിസമിദ്ധനെ കൃഷ്ണൻ കണ്ടു. സാക്ഷാൽ ആത്മാവിൽനില്ക്കുന്ന അവൻ പ്രണവംചൊല്ലി സ്വാത്മാവിനോട് ഏകാന്തത്തിൽ പ്രാർത്ഥിക്കുന്നവനെ പ്രഭു ദർശിച്ചു. അവൻെറ പുണ്യൗഘത്തിന്നുള്ള കാരണമെന്തെന്ന് ജഗന്നാഥൻ ചിന്തിച്ചു. വളരെനേരം ധ്യാനനിമഗ്നനായി വിഷ്ണു അവൻെറ പുണ്യൗഘത്തിനുള്ള കാരണത്തെപ്പറ്റി ഓർത്തു. വിത്തനാഥൻ ഉപദേശിച്ചപ്രകാരം വീണ്ടും ധരിത്രിയിൽനിന്ന് അവൻ എന്നെ 'മാധവാ, വാസുദേവാ, ഹേ കൃഷ്ണാ ജനാർദ്ദനാ ഹരേ, വിഷ്ണോ, ഭൂതഭാവനാ, നരമൂർത്തേ, ജഗന്നാഥാ, നാരായണാ, പരായണാ' എന്ന് എന്നെ എന്നും പേരുവിളിച്ച് ധ്യാനിക്കാറുണ്ട്. നില്പിലും കിനാവിലും ഉണർന്നിരിക്കുമ്പോഴും ഉണ്ണുമ്പോഴും യാത്രയിലും സംസാരിക്കുമ്പോഴും മാംസക്ഷണം കടിച്ചു തിന്നുമ്പോഴും ചോരവലിച്ചുകുടിക്കുമ്പോഴും നാനാമൃഗങ്ങളെ കൊന്ന് ബാധിക്കുമ്പോഴും കൊലയിലും തീറ്റയിലും

ജാഗ്രത്തിലും സ്വപ്നത്തിലും എല്ലാകാര്യത്തിലും ചെയ്യുന്നതെല്ലാം ഞാനാണ്, വിഷ്ണുവാണ് എന്ന് അവൻ ഓർക്കുന്നു. ഈ കർമ്മത്തിന്റെ പാകമാണ് അവനിൽ കണ്ടത്. അതാണ് അവനിൽ പുണ്യം ദർശിക്കുവാൻ ഇടയാക്കിയത് എന്നുകണ്ട് ജഗന്നാഥൻ അവനിൽ പ്രീതനായി. അനന്യനായ അവന്ന് ആത്മാവിനെ, തന്നെ, ജഗൽപതി കാണിച്ചുകൊടുത്തു. ആ പിശാചിന് തന്റെ ശുദ്ധമായ ഹൃദയത്തിൽ അനന്യമായ അത്മാവിനെ കാണിച്ചു. ആ ഘോരമായ പിശാച് അപ്പോൾ ഉള്ളിൽ മുകുന്ദനെ കണ്ടു.

പീതാംബരനും നീലവർണ്ണനുമായ ഹരിയെ, പങ്കജാക്ഷനെ, ശംഖചക്രഗദാധാരിയായ വിഭുവിനെ, വിഷ്ണുവിനെ, കിരീടിയായി, കൗസ്തുഭിയായി, മാറിൽ ശ്രീവത്സചിഹ്നമുള്ളവനെ കാന്തനും പ്രഭഞ്ജനനുമായ പക്ഷിരാജനിൽ സ്ഥിതിചെയ്യുന്ന കൊണ്ടൽവർണ്ണനെ, നാലുകൈയും നല്ല വാക്കുമായി നില്ക്കുന്ന സർവ്വഗാമിയായ ശിവനെ, അനാദിനിധനനും നിത്യനും മായമില്ലാത്ത മായിയുമായ ദേവനെ, സത്യയുക്തനും, സദാശുദ്ധനും അമലനും സിദ്ധനും ഗമ്യനുമായ ഹരിയെ, ജഗന്നാഥനായ വിഷ്ണുവിനെ, ഉള്ളിൽ കണ്ട് പലപാട് അവൻ 'ഞാൻ കൃതാർത്ഥനായി! ഞാൻ കൃതാർത്ഥനായി' എന്നുപറഞ്ഞ് കണ്ണുതുറക്കാതെ നിന്ന് ഇപ്രകാരം നിനച്ചു: 'ഞാൻ ഏറ്റവും കൃതാർത്ഥനായി: എനിക്ക് വിഷ്ണുവിനെക്കാണുവാൻ കഴിഞ്ഞു. ഹരി സാക്ഷാൽ സർവ്വഗതനും ശുഭനുമാണ്. ഹരി എന്നിൽ പ്രസാദിച്ചു. ഹരിയെ ഞാൻ അതിൽ കണ്ടു. എന്റെ ജന്മഫലം എനിക്കുകിട്ടി. ഇനി ഞാൻ എന്തുചെയ്യണമെന്ന് ആജ്ഞാപിച്ചാലും. എന്റെ ബന്ധമൊക്കെ തീർത്തിരിക്കുന്നു. ഇന്ദ്രിയങ്ങൾ എനിക്കധീനമായിരിക്കുന്നു. ഹരി ഓർമ്മയിൽ വന്നുചേർന്നപ്പോൾ എനിക്ക് മനോജയം മിക്കതും കൈവന്നിരിക്കുന്നു. എനിക്ക് ഈഷണയും തീർന്നു. ഞാൻ ഇപ്രകാരം തെളിഞ്ഞിരിക്കുന്നു. ഞാൻ ഇന്നുമുതൽ ഈ പിശാചുക്കളിൽനിന്ന് വേറിട്ടവനായിരിക്കുന്നു. എന്റെ ഈ അനുജനും മുകുന്ദനിൽ ഭക്തനാണല്ലോ. കാലത്താൽ മുക്തനായി ഇവൻ വിഷ്ണുസായൂജ്യം പ്രാപിക്കുമാറാകണം.' എന്നു ചിന്തിച്ചുറച്ച് ആന്ത്രപാശക്കെട്ടു കളഞ്ഞ് അവൻ ക്രമത്തിൽ ശ്വാസവുംവിട്ട് അങ്ങനെ ദിക്കുകളിലേക്കൊക്കെ കണ്ണോടിച്ച് ദേഹം സുഗന്ധമാക്കി സുഖമായി അവിടെനിന്ന് കടന്നു."

**82. കൈലാസയാത്ര – ഘണ്ടാകർണ്ണസ്തുതി –** വൈശമ്പായനൻ പറഞ്ഞു: "ജഗത്ഗുരുവും ജഗന്നാഥനുമായ ഹരിയെ സമാധിയിൽ കണ്ടമാതിരിതന്നെ ഭൂമിയിലും ആ പിശാച് കണ്ടു. 'ഇതാ വിഷ്ണു! ഇതാ വിഷ്ണു!' എന്ന് അത്ഭുതാനന്ദത്തോടെ ആ പിശിതാശനൻ പറഞ്ഞു: 'ഞാൻ സമാധിയിൽ കണ്ടമാതിരിതന്നെ ഇതാ അവൻ നില്ക്കുന്നു!' എന്ന് അവൻ വീണ്ടും വീണ്ടും പറഞ്ഞ് ആനന്ദാതിരേകത്താൽ നൃത്തംവെച്ച് തുള്ളിച്ചാടി ചിരിച്ചു."

ഘണ്ടാകർണ്ണൻ പറഞ്ഞു: "ഇതാ ചക്രിയും ചാപാശുഗാഢ്യനുമായ ദേവൻ! ഇതാ ഗദിയും രഥിയും ധ്വജവാനും തൂണിവാണിയും സഹസ്രമൂർദ്ധാവും എല്ലാ ദേവന്മാർക്കും നാഥനും ജഗത്ഭവനുമായ ജഗന്നിവാസൻ! വിഷ്ണു, ജിഷ്ണു, ജഗന്നാഥൻ, പുരാണൻ, പുരുഷോത്തമൻ, വിശ്വാത്മാവ്, വിശ്വകർത്താവ്, സനാതനൻ എന്നറിയപ്പെടുന്ന ദേവൻ ഇതാ! ഈ ദേവനായ ഹരിയുടെ മാറിടത്തിൽ കൗസ്തുഭരത്നദീപം വിളങ്ങുന്നു! ഇവന്റെ പ്രസാദത്താൽ ഉലക് ചന്ദ്രനാൽ രാത്രി എന്നവിധം മുന്നേതന്നെ ശോഭിക്കുകയാണ്. തേറ്റയിന്മേൽ വെള്ളത്തിൽനിന്ന് ഭൂമി പൊക്കിയെടുത്ത സാക്ഷാൽ വരാഹരൂപത്തെ എടുത്ത ഹരിയാണ് ഈ നില്ക്കുന്നത്! ഉഗ്രവീര്യനായ ബലിയെന്ന ദൈത്യേന്ദ്രനെ ബന്ധിച്ച് ശക്രന്ന് രാജ്യം നല്കിയ വാമനൻ ഇവൻതന്നെയാണ്. ആ വിഷ്ണു ഇവൻതന്നെയാണ്. ഋഷിമാർ ഭക്തിയോടെ പുകഴ്ന്ന ഹരിയാണ് ഇവൻ! പോരിൽ ദംഷ്ട്രാകരാളന്മാരും ഉന്മത്തന്മാരുമായ ദൈത്യരെ വീഴ്ത്തി ലോകം മുഴുവൻ ഈ ജനാർദ്ദനൻ നിശ്ശോകമാക്കി. മുമ്പേ ഒരു കൈയിൽ മന്ദരപർവ്വതമെടുത്തു പൊക്കിപ്പിടിച്ച് അബ്ധിയിൽച്ചെന്ന് ദാനവന്മാരെയെല്ലാം ജയിച്ചു. അന്ന് ഇവൻ ശക്രന്ന് അമൃതുനല്കി ആ ദേവനാണ് എന്റെ മുമ്പിൽ ഈ നില്ക്കുന്നത്. ഭാഗ്യം! ആഴിയിൽ ശ്രീദേവിയോടുകൂടി സുഖമായി സർപ്പമാകുന്ന ശയ്യയിൽ കിടക്കുന്നവൻ ഏവനോ, മധുകൈടഭദൈത്യേന്ദ്രന്മാരെ കൊന്നവൻ ആരോ, ആരാണോ ആദിപുരുഷനെന്നും വിശ്വനാഥനെന്നും സമസ്തധാതാവെന്നും അജരൻ, ജനിത്രം, അണുവിന്നും അണു, വലിയ രൂപമുള്ളവൻ, സ്ഥൂലത്തിലും സ്ഥൂലൻ, ഇങ്ങനെ ബുധന്മാർ ആരെപ്പറ്റിപ്പറയുന്നുവോ അവൻ, ഈ നില്ക്കുന്ന വിഷ്ണുതന്നെയാണ്! ആര് ഇച്ഛിച്ചമാതിരി അതുമുഴുവൻ ഉണ്ടായി, ഉണ്ടാവുകയും ചെയ്യുന്നു, ആ വിഷ്ണുവാണ്, ജനാർദ്ദനനാണ്, ശിവനാണ്, യാദവേശ്വരനാണ് എന്നിൽ പ്രവർത്തിക്കുന്നത്.

ഭൃഗുവംശത്തിലുണ്ടായ ജാമദഗ്ന്യൻ, പ്രസിദ്ധനായ മൃഗവ്യാധന്റെ ശിഷ്യത്വംപൂണ്ട് നിന്നവൻ ആരാണോ, കുഠാരത്താൽ വലിയ പോരിൽ അനവധിപേരെ ആരു വധിച്ചുവോ, ശിവന്റെ ശിഷ്യനായി ആയിരം കരമുള്ള കാർത്തവീര്യനെ, തേരാനയശ്വങ്ങളോടുകൂടി ഏറ്റ ശക്തനെ, ആരു വധിച്ചുവോ, ആരാണോ കുരുക്ഷേത്രത്തിലെത്തി പിതൃക്രിയ കഴിച്ചത്, മൂവേഴുവട്ടം ആരാണോ ക്ഷത്രവംശം മുടിച്ചത്, അതും ഈ നില്ക്കുന്ന ജനാർദ്ദനൻതന്നെയാണ്! ദശരഥപുത്രനായി ജനിച്ച രാമൻ ജനാർദ്ദനനാണ്. സീതയാകുന്ന ശ്രീദേവിയോടുകൂടി ലക്ഷ്മണൻ സഹായിയായി ജനാർദ്ദനൻതന്നെയാണ് ചിറയിട്ട് ആഴികടന്ന് ആശരാധീശനെ വധിച്ച് വിഭീഷണന്നു രാജ്യംകൊടുത്തത്. പത്തശ്വമേധം ചെയ്തതും ഇവൻതന്നെയാണ്. വസുദേവകുലോല്പന്നനായി, പ്രസിദ്ധനായ വാസുദേവനായി ഗോകുലത്തിൽ കളിച്ചവനാണ് സങ്കർഷണാന്വിതനായ ഇവൻ! ഉത്താനശായിയായി, ചെറുപൈതലായി, ആ പൂതന നല്കിയ കുചം കുടിച്ച് ആ ദാനവസ്ത്രീയുടെ പ്രാണൻ പോക്കിവിട്ട് ജനാർദ്ദനൻ സുഖമായി വാണു. പാൽകുടിച്ചും തൈർ കടഞ്ഞ വെണ്ണ കഴിച്ചും നടന്ന വിഷ്ണുവിനെ അമ്മ കോപിച്ച് കയർകൊണ്ട് കെട്ടിയപ്പോൾ ദാമത്താൽ (കയറിനാൽ) ദൃഢമായി കെട്ടപ്പെട്ടവൻ, ഈ ജനാർദ്ദനൻ, യമളാർജ്ജുനവൃക്ഷത്തെ ഹനിച്ചു. കളിച്ചുവാഴുന്ന ഹരി ഗോകുലത്തിൽ ഗോപീജനങ്ങളുടെ സ്തനം മുഖത്തോടൊപ്പം ആസ്വദിച്ചവൻ ഈ ജനാർദ്ദനൻതന്നെ! വൃന്ദാവനം വാണവനായ വിഷ്ണു ഗോകുലത്തിൽ ഗോപരോടുകൂടി വസിച്ചു. ഹയത്തിനെ വധിച്ച് സൂര്യനെപ്പോലെ വിളങ്ങി. ജനാർദ്ദനൻ നാഗഫണത്തിൽ നൃത്തമാടി. ഗോപാലബാലന്മാർ സേവിക്കുന്നവൻ നാഗേശ്വരനെ കയത്തിലിട്ട് മർദ്ദിച്ചു. ആ ജഗന്നാഥൻ വളരെ വീര്യങ്ങൾ കാണിച്ചു പനങ്കാട്ടിൽ ധേനുകനെ പനങ്കായയോടുകൂടി തകർത്തു. ആ ഘോരദൈത്യനെ വധിച്ച് ഗോപന്മാർക്ക് ആനന്ദം വളർത്തി. മഴ വന്നപ്പോൾ ധീമാനായ ജനാർദ്ദനൻ ഗോവർദ്ധനപർവ്വതം പൗരുഷത്താൽ എടുത്ത് ഇന്ദ്രബലത്തെ തുച്ഛമാക്കി. പ്രമോദം വിഷ്ണു ഗോക്കൾക്കും ഗോപന്മാർക്കും ഗോപികൾക്കും നല്കി. ഗോപിമാരുടെ കൊങ്കക്കുടങ്ങളുടെ നടുവിൽ വേണ്ടവോളം ഈശ്വരൻ കളിച്ചു. അവരുടെ അധരം മായാമനുഷ്യനായി പാനം ചെയ്തു. ഗുഢമായി ഗോപീജനങ്ങളുടെ മുഖം ആസ്വദിച്ച് സുഖമായി കേശവൻ കിടന്ന് കാന്തമാരുടെ അധര

ങ്ങൾ പാനംചെയ്തു. അക്രൂരാഹുകന്മാരോടു കൂടെ പോകുമ്പോൾ വഴിക്ക് യമുനയിൽ നാഗാലയത്തിൽ അവൻ പൂജചെയ്ത് പൂജയേറ്റു. പിന്നെ പോകുമ്പോൾ ബലവാനായ ജനാർദ്ദനൻ വഴിക്കുവെച്ച് രാജാക്കന്മാരെ ധ്വംസിച്ചു. വസ്ത്രം ധരിച്ച് ഇഷ്ടമായവിധം ഈശ്വരൻ രാമനോടുകൂടെ മഥുരയിലെത്തി. കാമദായിയായ അവൻ പൂമാല വാങ്ങിച്ചു. ആ കാമദായി വലിയ വരം മാലാകാരന്നു നല്കി. യദുശ്രേഷ്ഠൻ, നല്ല കുറിക്കൂട്ടു വാങ്ങി കുബ്ജയ്ക്കു നല്ല ചന്തമുള്ള രൂപം നല്കി. ആ ദേവൻ വില്ലെടുത്ത് നടുവേ ഖണ്ഡിച്ചു. സിംഹനാദം ഉച്ചത്തിൽ പ്രളയമേഘംപോലെ മുഴക്കി. ഉഗ്രസ്വരൂപമായ ഉല്ക്കടദന്തിയെ സംഹരിച്ച് അവൻെറ വലിയ കൊമ്പു പറിച്ചെടുത്ത് കേശവൻ രംഗത്തിൽ നന്നായി നൃത്തംചെയ്തു. കംസന്നു വലിയ ഭയമുണ്ടാക്കി. പിന്നെ ചാണൂരമല്ലന്മാരെ സംഹരിച്ച്, യാദവന്മാർക്കു പ്രീതി നല്കി. കംസൻ കണ്ടിരുന്നു. പിന്നെ ശത്രുക്ഷയകാരി കംസനെ വധിച്ചു. പിതൃവിദ്വേഷിയായ ആ യാദവനാമധാരിയെ സംഹരിച്ചു. പിന്നെ രാജ്യത്തിൽ ഉഗ്രസേനനെ രാജാവാക്കി. പിന്നെ ശ്രീമാനായ കാശ്യസാന്ദീപനിയുടെ സമീപത്തെത്തി. വിദ്യയെല്ലാം ഗ്രഹിച്ചു മുനിക്കു പുത്രനെ നല്കി. ജ്യേഷ്ഠനോടുകൂടി ആ യാദവൻ മഥുരാപുരിയിലെത്തി, നികുംഭഭൗമന്മാരെ ഹനിച്ചു. ധീമാനായ ജനാർദ്ദനൻ ഘോരമായ കദനംചെയ്തു. പിന്നെ ദേവമഹർഷികളും വീരസുരൗഘവും ചേർന്ന ലോകത്തെ മുഴുവൻ ജഗത്പതി രക്ഷിച്ചു.

അങ്ങനെ അത്ഭുതകർമ്മങ്ങൾ ചെയ്ത ജനാർദ്ദനനെ ഞാൻ ഇതാ എൻെറ മുമ്പിൽ കാണുന്നു! ഭാഗ്യം! ഞാൻ കൃതാർത്ഥനായി ഭാഗ്യം! ഞാൻ സായൂജ്യം നേടി. നേരിട്ട് ആര് ഹരിയെ കാണുന്നുവോ, അവന്നു മുക്തി കൈയിലായതുതന്നെ! അങ്ങനെയുള്ള ഹരിയല്ലേ എൻെറ കണ്ണിന്നു മുമ്പിൽ നില്ക്കുന്നത്! ഭാഗ്യംതന്നെ! മുജ്ജന്മത്തിൽ ഞാൻ ധർമ്മംചെയ്തിട്ടുണ്ട്. തീർച്ചയാണ്! അതിൻെറ പരിപാകത്താലാണ് ഞാൻ ഇപ്പോൾ ഹരിയെ നേരിട്ടു കാണുന്നത്! ഞാൻ എല്ലാംകൊണ്ടും പുണ്യവാനാണ്. എൻെറ സംസാരബന്ധം തീർച്ചയായും വിട്ടുപോയി. ഈ നില്ക്കുന്ന ജനാർദ്ദനന്നു ഞാൻ എന്തു നല്കണം! എന്തു പറയണം! വിഷ്ണോ ദേവാ, ഭവാനു ഞാൻ എന്തുചെയ്യേണ്ടൂ! ഭഗവാനേ അരുൾചെയ്യണേ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ഉച്ചത്തിൽ അവൻ പലമാതിരി ഹർഷോന്മത്തനായവിധം ആർത്തു ചിരിച്ച് അട്ടഹസിച്ചു. ആ മാംസഭോജി വികൃതമായി ചിരിച്ചു തുള്ളി ഹരേ, കൃഷ്ണാ! തൊഴാം, തൊഴാം! യാദവേശ്വരാ, കേശവാ!' എന്ന് കൃഷ്ണൻെറ മുമ്പിൽനിന്നു പലവിധം ആർത്ത്. അട്ടഹസിച്ചു തുള്ളി രാജാവേ!'

## 83. കൈലാസയാത്ര - ഘണ്ടാകർണ്ണമുക്തിപ്രദാനം

- വൈശമ്പായനൻ പറഞ്ഞു: "വീണ്ടും വികൃതമായി 'ഹ! ഹ! ഹ!' എന്ന് അട്ടഹസിക്കുന്നമാതിരി ചിരിച്ച് ഊക്കിൽ തുള്ളിക്കളിച്ച് ആ പിശാച് ഒരു ബ്രാഹ്മണനെ പിടിച്ചു വധിച്ച് അവൻെറ ശവം ചെന്നെടുത്ത് ഉടനെ മുടിച്ചണ്ടിയോടുകൂടി ആ ഘോരമായ ശവത്തെ രണ്ടായിപ്പിളർന്ന് അതിൽ ഒരു കഷണം എടുത്ത് ശ്രദ്ധയോടെ വെച്ചു. അതിൽ ജലം തളിച്ച് നല്ല ഇലയിൽവെച്ച്, കുമ്പിട്ടു തൊഴുത് ഹരിയോട്, ദേവദേവേശനോട്, ഇപ്രകാരം ഉണർത്തിച്ചു."

ഘണ്ടാകർണ്ണൻ പറഞ്ഞു: "ജഗന്നാഥാ, പ്രഭോ, എന്നിൽനിന്നു തക്കതായ ഭക്ഷ്യം ഭവാൻ വാങ്ങിച്ചാലും! അങ്ങയ്ക്കായി ഞാൻ ഇതാ സമർപ്പിക്കുന്നു. അങ്ങയെപ്പോലെയുള്ളവൻ ഭക്തന്മാരിൽനിന്നു വാങ്ങേണ്ടതാണ് ഹരേ! വിഷ്ണോ, ഞങ്ങൾ ഭക്തിനമ്രരാണ്. അതിൽ ഒട്ടും വിചാരിക്കേണ്ടതില്ല. ഭക്തിയോടെ തല കുനിച്ചുനില്ക്കുന്ന ഈ ഭക്തൻ തരുന്ന നൈവേദ്യം കൈക്കൊള്ളേണ്ടതാണ്. ഹരേ! സംസ്കരിക്കപ്പെട്ട പുതിയ ഈ ഭക്ഷ്യം ബ്രാഹ്മണശവമാണ്. ഉത്തമമാണ്. മാംസം തിന്നുന്ന ഞങ്ങൾക്ക് ഏറ്റവും ഉത്തമമായി വിധിച്ചിട്ടുള്ളതാണ് ബ്രാഹ്മണശവം. ഭഗവാനേ, ഇതു കൈക്കൊണ്ടാലും! ദോഷമില്ലെങ്കിൽ കൈക്കൊണ്ടാലും!"

വൈശമ്പായനൻ പറഞ്ഞു: "എന്നുപറഞ്ഞ് വീണ്ടും വികൃതമായി അട്ടഹസിക്കുന്നമാതിരി ഹ! ഹ! ഹ! എന്നു ചിരിച്ച് ഇഷ്ടത്തോടുകൂടെ തൊടുവാൻ പാടില്ലാത്ത ശവക്കഷണം നല്കുവാനൊരുങ്ങി. അവൻെറ നേരെ പ്രസാദിച്ച്, അവനെ മനസാ പൂജിച്ചു. 'അമ്പോ! സ്നേഹകാരുണ്യം ഇവൻെറ ഉള്ളിൽ നിറഞ്ഞിരിക്കുന്നു!' എന്ന് ഉള്ളിൽ ചിന്തിച്ച് യദുപുംഗവൻ പറഞ്ഞു.

കൃഷ്ണൻ പറഞ്ഞു: "ഇത് ഇത്രയ്ക്കു ധാരാളം മതി! പിശാചേ, പിശിതാശനാ, ശവംതീനീ, ഞാൻ പറയുന്നതു കേൾക്കൂ! എൻെറ കൂട്ടർക്കു തൊടാവുന്നതല്ല ഇത്. നിങ്ങൾക്കു ബ്രഹ്മണ്യശവം ഉത്തമംതന്നെ! ധർമ്മം നോക്കുന്ന ജീവികൾക്കെല്ലാം ബ്രാഹ്മണൻ അർച്ച്യനാണ്. ക്രൂരധർമ്മപ്പിശാചുക്കൾ വിപ്രഹിംസയ്ക്ക് ഒരുങ്ങും. ഒരിക്കലും ബ്രാഹ്മണരെ കൊല്ലരുത്. കൊന്നാൽ നരകത്തിൽ ചെന്നു വീഴും. അതുകൊണ്ട് ബ്രാഹ്മണശവം ഞങ്ങൾക്കു തൊടുവാൻ പാടില്ലാത്തതാണ്. അതിൽ നീ വിചാരപ്പെടേണ്ടതില്ല. ഞാൻ നിൻെറ ഭക്തിയാലും ചിത്തശുദ്ധിയാലും പ്രസാദിക്കുന്നു. നിനക്കു നന്മവരും! മനഃശുദ്ധി വരുമ്പോൾ ഞാൻ പ്രസാദിക്കും മാംസപാ! നീ ചൊല്ലിയ സംകീർത്തനത്താൽ നിൻെറ അന്തഃകരണം ശുദ്ധമായി വന്നിരിക്കുന്നു."

വൈശമ്പായനൻ പറഞ്ഞു: "ഏറ്റവും ഉൾപ്രീതിയോടെ ഇപ്രകാരം ഭഗവാൻ ഹരി പറഞ്ഞു. പിശാചിൻെറ അംഗത്തിലൊക്കെ ദേവനായ ഹരി, വിഷ്ണു തൻെറ മൃദുലമായ കൈത്തലത്താൽ പാപംപോക്കുവാനായി സ്പർശിച്ചു. ഉടനെ ആ പിശാചിൻെറ വികൃതരൂപംപോയി കാമരൂപാഭമായി മാറി. നീണ്ടുചുരുണ്ട മുടിയും ദീർഘമായ കൈയും നല്ല കണ്ണും നഖം, വിരൽ, മുഖം എന്നിവയൊക്കെ പാകത്തിനായി, ഉയർന്ന മൂക്കുമായി വിളങ്ങി. പത്മാക്ഷനായി, പത്മവർണ്ണാഭനായി, പത്മകേസരഭൂഷനായി, കേയൂരാംഗദകൗശേയങ്ങളായ ആഭരണങ്ങളും മനോഹരമായ വസ്ത്രവും അണിഞ്ഞവനായി, ജ്ഞാനവാനും സത്ത്വഗുണാഢ്യനുമായി, അവൻ സാക്ഷാൽ ഇന്ദ്രനെപ്പോലെ പ്രശോഭിച്ചു. സിദ്ധനെപ്പോലെ ആ പിശാച് സിദ്ധനായി. ഗന്ധർവ്വനെപ്പോലെ ആ പിശാച് ഗാനഗന്ധർവ്വനായി മാറി. വിഷ്ണു തൃക്കൈക്കൊണ്ട് തലോടിയതുകാരണം ഇപ്രകാരം ഒരു സുന്ദരരൂപം കാലാന്തരത്തിലൊന്നും ഉണ്ടായിട്ടില്ല. ഇന്നും അപ്രകാരമൊരു രൂപം മഹർഷിമാർക്കുപോലും തപോവൃത്തികൊണ്ടു ലഭിച്ചിട്ടില്ല: ആ പിശാചിന്ന് അന്നു ഭഗവൽസ്പർശത്താൽ നേടിയ പോലെയുള്ള രൂപം! അല്ലയോ രാജാവേ, ഒരു ഭക്തനും ലഭിച്ചിട്ടില്ല! ജഗന്നാഥനെ ആശ്രയിച്ച ആരാണ് കുഴങ്ങിയിട്ടുള്ളത്? നിത്യവും മുകുന്ദനെ ഓർക്കുന്നവനും ചൊല്ലുന്നവനും ജപിക്കുന്നവനും എന്താണു ലഭിക്കാതിരിക്കുക രാജാവേ! കാമകോമളനായി തൻെറ മുമ്പിൽ നില്ക്കുന്ന ആ ഭക്തനോട് ഭഗവാൻ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഇന്ദ്രൻ സ്വർഗ്ഗം ഭരിക്കുന്ന കാലത്തോളം അക്ഷയമായ സ്വർഗ്ഗവാസം നിനക്കു ലഭിക്കും. എൻെറ ശാസനത്തിന്നു മാറ്റമില്ല. ശക്രൻ നശിച്ചു കഴിഞ്ഞാൽ പിന്നെ നീ എൻെറ സായൂജ്യത്തെയും ഏറ്റു കൊള്ളുക. ഈ നില്ക്കുന്ന നിൻെറ അനുജനും ഇന്ദ്രൻ വാഴുന്ന കാലത്തോളം അതു സിദ്ധിക്കും. നിൻെറ മനസ്സി

ലുള്ള വരം നീ എന്നിൽനിന്നു വാങ്ങുക! ശുഭം വരും! നീ ആവശ്യപ്പെടുന്നതൊക്കെ ഞാൻ നല്കാം. അതിനെപ്പറ്റി വിചാരം വേണ്ടാ."

ഘണ്ടാകർണ്ണൻ പറഞ്ഞു: "ഈ സംഗമത്തെ, അങ്ങയുമായി എനിക്കു സിദ്ധിച്ച ഈ സംഗമത്തെ, നിയതാശയൻ നിനയ്ക്കുന്നതായാൽ അവന്നു നിന്നിൽ ഭക്തി ഉറയ്ക്കണം ജനാർദ്ദനാ! അവന്ന് മനഃശുദ്ധിയും വന്നു ചേരണം. കാലുഷ്യം പറ്റരുത് ഹരേ! ചീത്തകാലുഷ്യം അവന്നു വന്നുചേരരുത്. ഇതാണ് എനിക്ക് ഇഷ്ടമായ വരം."

വൈശമ്പായനൻ പറഞ്ഞു: "ദേവേശനായ കേശവൻ അപ്രകാരമാകട്ടെ എന്ന് അവനെ അനുഗ്രഹിച്ചു. 'നീ ഇന്ദ്രന്റെ അതിഥിയാകുവാൻ പോകുന്നു! വാസവൻ ഇതാ നിന്നെ കാത്തുനില്ക്കുന്നു!' എന്നുപറഞ്ഞ് ഭഗവാൻ കൃഷ്ണൻ ആ പിശാചിനെ വിട്ടയച്ചു. പിന്നെ കൃഷ്ണൻ ആ പിശാചിനാൽ വധിക്കപ്പെട്ട ബ്രാഹ്മണനെ എഴുന്നേല്പിച്ചു. ആ ബ്രാഹ്മണൻ ജഗന്നാഥനെ വാഴ്ത്തി സ്തുതിച്ചു. ജനാർദ്ദനൻ ആ ദ്വിജമുഖ്യനെ പൂജിച്ചു. ആ വിപ്രനെയും വിട്ടയച്ചതിന്നുശേഷം ഗോവിന്ദൻ ആ ദേശം, അഗ്നിഹോത്രത്തോടെ ആ സിദ്ധരായ മാമുനീന്ദ്രന്മാർ ഇരിക്കുന്ന ഇടം വിട്ടുപോന്നു. ആ സ്വർഗ്ഗിയും കേശവന്റെ ആജ്ഞയാൽ സ്വർഗ്ഗത്തിലെത്തി. അതുകൊണ്ട് ഭവാൻ മനഃശുദ്ധി നിനയ്ക്കുകയാണെങ്കിൽ ഈ കഥ ചൊല്ലുക. എന്നാൽ ഭവാന്റെ ഹൃദയത്തിന്നും ശുദ്ധി ലഭിക്കുന്നതാണ് രാജാവേ!'

**84. കൈലാസയാത്ര - കൃഷ്ണതപോവർണ്ണനം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഭഗവാൻ വിഷ്ണു മുനികളോട് ആ യോഗ്യനായ പിശാചിന്റെ കഥ തത്ത്വമായി ആദ്യം മുതൽ പറഞ്ഞുകേൾപ്പിച്ചു. ആ കഥ കേട്ട് മുനിമാരൊക്കെ വിസ്മയിച്ചുപോയി. 'അത്ഭുതംതന്നെ! അഹോ! അങ്ങയുടെ ദർശനത്താൽ അയാൾക്കു സിദ്ധിച്ച കർമ്മവിപാകം അത്ഭുതംതന്നെ!' എല്ലാ മുനികളാലും അർച്ചിക്കപ്പെട്ട ആ മഹേശ്വരൻ പ്രീതരിൽ പ്രീതനായ വിഷ്ണു, മുകുന്ദൻ പ്രീതനായി പ്രഭാതമായപ്പോൾ സൂര്യൻ ഉദിച്ചുയരുന്ന സമയത്ത്, ഗരുഡാരൂഢനായി കൈലാസാദ്രിയിലേക്കു പോയി. പോകുമ്പോൾ മുനിമാരോട് 'നിങ്ങൾ അങ്ങോട്ട് എത്തുവിൻ' എന്നും പറഞ്ഞു. സിദ്ധന്മാരായ യതവ്രതന്മാർ, വിശേശ്വരന്മാർ, എവിടെയാണോ തപസ്സു ചെയ്യുന്നത്, എവിടെയാണോ വൈശ്രവണൻ ശിവശങ്കരനെ സേവിക്കുന്നത്, എവിടെയാണോ ഹംസങ്ങൾ തത്തിക്കളിക്കുന്ന മാനസസരസ്സ് പരിലസിക്കുന്നത്, എവിടെയാണോ മഹാദേവനെ ഭൃംഗീരിടി ഗണാധിപത്യംപൂണ്ട് എന്നും ഹരന്റെ പാർശ്വത്തിൽ സേവിക്കുന്നത്, എവിടെയാണോ സിംഹങ്ങളും വരാഹങ്ങളും മൃഗങ്ങളും ദ്വീപികളും മൃഗങ്ങളോടു ക്രീഡിച്ച് വന്യരതികൾ അന്യോന്യം ഹിതമായവിധം ഉല്ലസിക്കുന്നത്, ആഴി പൂകുന്ന ഗംഗ മുതലായ പുഴകൾ എങ്ങുനിന്നാണോ ഉത്ഭവിക്കുന്നത്, എവിടെയാണോ വിശ്വേശ്വരനായ ശംഭു ബ്രഹ്മാവിന്റെ ശിരസ്സ് അറുത്തത്, എവിടെയാണോ വലിയ ചൂരൽ ഉണ്ടായിട്ട് ബ്രഹ്മദണ്ഡത്വം പ്രാപിച്ചത്, നീലലോഹിതനായ ശങ്കരൻ ഉമയോടു ചേർന്നത് എവിടെവെച്ചാണോ ഋഷിപ്രാർത്ഥനയാൽ ഗിരിപ്രവരൻ തന്റെ പുത്രിയെ ശിവന്ന് എവിടെവെച്ചാണോ നല്കിയത്, ജഗദ്ധാതാവും ജഗദീശനും ശിവനുമായ ശങ്കരനെ എവിടെവെച്ചാണോ ശതപത്രത്താമരയാലും കണ്ണുകൊണ്ടും പല നാൾ സേവിച്ച് ഹരിചക്രം നേടിയത്, എവിടെയാണോ ഗുഹയിൽച്ചെന്ന് സിദ്ധകിന്നരന്മാർ പ്രിയമാരോടുകൂടി മുഖ്യമായ മധുപാനംചെയ്തു മോദിക്കുന്നത്, ഏതൊന്നിനെയാണോ രാവണൻ കൈകൊണ്ട് ഒന്നാകെ പൊക്കിഅമർത്തത്, ആ മലയിൽ കയറി ദേവകീനന്ദനനായ ഹരി മാനസസരസ്സിന്റെ വടക്കേതീരത്തു ചെന്നു. അവിടെ ഗരുഡവാഹനം വിട്ടിറങ്ങി ഹരിയായ വിഷ്ണുഭഗവാൻ, സർവ്വേശ്വരൻ, ശിവൻ, ജടാചീരധാരിയായി ജഗന്നാഥൻ, മർത്ത്യദേഹമെടുത്ത വിഷ്ണു തപസ്സിന്നായി ഉറപ്പിച്ച് ശുദ്ധമായ ആ ഭൂമിയിൽ ഇരുന്നു. ഹരി പന്ത്രണ്ടു സംവത്സരം അവിടെ തപസ്സുചെയ്യുവാൻ നിശ്ചയിച്ചു. അങ്ങനെ തപസ്സ് ജഗത്പതി ഫൽഗുനമാസത്തിൽ ആരംഭിച്ചു. ചീരയിലതിന്ന് ആ വേദാദ്ധ്യയനതൽപരൻ തപസ്സുചെയ്തു. എന്തിനാണ് ജഗത്തിന്റെ നാഥനായ മഹാദേവൻ തപസ്സുചെയ്യുന്നത്. മനുഷ്യൻ എങ്ങനെ അതറിയുന്നു. ഈശശ്രേഷ്ഠ ഇഷ്ടംപോലെ ഗ്രഹിക്കാവുന്നതല്ലല്ലോ. ഭൂതസേവ്യമായ അദ്രിമേൽ വിഷ്ണു തപസ്സുചെയ്ത് ഇരിക്കുമ്പോൾ കശ്യപസുതനായ ഗരുഡൻ തപസ്സുചെയ്യുന്ന വാസുദേവന് ഹോമിക്കുവാനായി വിറകിൻകെട്ടു കൂട്ടി. ആ സമയത്ത് മഹാവിഷ്ണുവിന്റെ 'ചക്ര' രാജാവ് പൂവറുത്തുകൊണ്ടു കൂട്ടിവെക്കുന്നതിൽ ഏർപ്പെട്ടു. ശംഖ് എല്ലായിടവും എല്ലാ ദിക്കും സംരക്ഷിച്ചു വളരെ പണിപ്പെട്ട് ഖൾഗം ദർഭപ്പുല്ലുകൾ നേടിക്കൊണ്ടു വന്നു. കൗമോദകീ ഗദ കൃഷ്ണനെ പരിചരിച്ചു. ദൈത്യഭീഷണവും അത്യുഗ്രവുമായ ശാർങ്ഗം എന്ന മുഖ്യമായ കാർമ്മുകം അവന്റെ മുമ്പിൽ എന്തു കല്പനയും കേൾക്കുവാൻ ഭൃത്യനെപ്പോലെ നിന്നു.

ഭഗവാൻ വിഷ്ണു വിറകുകൂട്ടി ഹോമിച്ചു. മാധവൻ ആജ്യാദികളായ ഹവ്യംകൊണ്ടു പൂജിച്ചു. സമസ്തവ്യസ്തഭേദത്താൽ അഗ്നിസമാപ്തിയും ചെയ്തു. ഒരു ദിവസം ഒരു ഊണുമാത്രമായി ആ യതാത്മാവ് ഒരു മാസം സേവിച്ചു. രണ്ടാമത്തെ മാസം വന്നപ്പോൾ ദിവസം ഒരു ഉരുളമാത്രം കഴിച്ചു. പിന്നെ ഒരു വർഷം ഉണ്ണാതെ ഒരിക്കൽ വല്ലതും തിന്ന് ആ തപസ്സ് പൂർണ്ണമാക്കി. അങ്ങനെ പന്ത്രണ്ടുവർഷം തികയുന്നതിന്ന് ഒരുമാസം മുമ്പ് ജഗത്പതി അഗ്നിഹോമം ചെയ്ത് മന്ത്രം ജപിച്ച് ഇരുന്നു. സാക്ഷാൽ സർവ്വേശ്വരനായ ഹരി ആരണ്യകം ചൊല്ലി ധ്യാനിച്ചിരുന്നു. മുഖ്യമായ പ്രണവംചൊല്ലി വിഷ്ണു ഇരുന്നു."

**85. കൈലാസയാത്ര - ശിവാഗമനകഥനം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഇന്ദ്രൻ ഗജേന്ദ്രനിൽക്കയറി അവിടെ സ്വയം സർവ്വേശ്വരനായ വിഷ്ണുവിനെക്കാണുവാൻ തപസ്സുചെയ്യുന്ന ഇടത്തിലേക്കു ചെന്നു. ഭഗവാൻ യമനും ശ്രേഷ്ഠമായ മഹിഷത്തിന്റെ പുറത്തു കയറി കിങ്കരന്മാരോടുകൂടി പ്രത്യക്ഷനായി പർവ്വതേന്ദ്രനിൽ ചെന്നു. ഹംസത്തിന്റെ പുറത്തു കയറി പ്രചേതസ്സും വാരുണന്മാരോടുകൂടെ വെൺചാമരങ്ങൾ വീശിച്ച്, വെൺകൊറ്റക്കുട ഉയർത്തിപ്പിടിച്ച് കേശവനെക്കാണുവാനായി കൈലാസാദ്രിയിൽ ചെന്നു. മറ്റുള്ള ദേവകളും വസുക്കളും ആദിത്യന്മാരും രുദ്രന്മാരും കേശവനെക്കാണുവാനായി ചെന്നു രാജാവേ! യക്ഷകിന്നരഗന്ധർവ്വന്മാരും സിദ്ധന്മാരും മുനീന്ദ്രന്മാരും നൃത്തഗീതജ്ഞരായ എല്ലാ അപ്സരസ്ത്രീകളും എല്ലാ ദേവകളും ഉടനെ കൈലാസത്തിൽ ചെന്നെത്തി. പർവ്വതൻ, നാരദൻ എന്നീ മുനിമാരും, മറ്റു മുനിസത്തമന്മാരും വിസ്മയോൽഫുല്ലനേത്രങ്ങളോടെ എല്ലാ ദേവഗണങ്ങളും എത്തിച്ചേർന്നു. ഇതിൽപ്പരം ഒരു ആശ്ചര്യം കാണുന്നില്ല, കണ്ടിട്ടില്ല, ഇനി കാണുകയുമില്ല. യോഗികൾക്ക് ധ്യേയനായ കൃഷ്ണൻ, ഗുരു, താനേ തപസ്സുചെയ്യുന്നു!

ജഗൽപതിയുടെ വ്രതമൊക്കെ അവസാനിച്ചപ്പോൾ സകലേശ്വരനായ ശിവൻ, ആ സ്വാമിയും ലോകഹിതനുമായ മുകുന്ദനെ കാണുവാനായി ശ്രീഗൗരീഭൂതങ്ങളോടുകൂടി വന്നുചേർന്നു. ശിവൻ തന്റെ പ്രിയസഖാവായ ഗുഹ്യകന്മാരോടുകൂടിയ കുബേരനോടുകൂടി ഭൂതപിശാച

സംയുതനുമായി ആ ജടാധരൻ, ചന്ദ്രക്കലാധരൻ, വാളും, അമ്പും കൈകളിൽ എടുത്ത്, ദർഭയോടുകൂടി കിണ്ടിയും കരത്തിലേന്തി, മറ്റേക്കരത്തിൽ വിളക്കുമായി, വേറെ കരത്തിൽ വലിയ ഡിണ്ഡിമവുമേന്തി, മറ്റുള്ള കൈകൊണ്ട് ഒരു ശൂലവുമെടുത്ത്, രുദ്രാക്ഷമാല ധരിച്ച്, ജടാവലീപിംഗളതാമ്രമൂർത്തിയായി വിളങ്ങുന്ന പ്രഭുവായ ചന്ദ്രശേഖരൻ വെളുത്ത കാളപ്പുറത്തുകയറി ഉമയുടെ സമീപത്തെത്തി. അവൻ അവളുടെ സ്തനത്തിൽ നോക്കിക്കൊണ്ടു വന്നു. ആ ദേവി മഹേശ്വരനെ പുല്കി. മഹേശ്വരൻ ദേവിയുടെ അധരം നുകർന്നു. ഗംഗാംബുവിനെയും ചന്ദ്രനെയും ശിരസ്സിൽ വഹിച്ചുനില്ക്കുന്ന ദേവൻ വീണ്ടും ഉമയെ കടാക്ഷിച്ചു. ഭസ്മമാകുന്ന അംഗരാഗം മുഖത്തുതേച്ച് മഹോരഗത്താൽ ബന്ധിക്കപ്പെട്ട ജടയോടുകൂടിയ സനാതനൻ, തലയോടുമാലയണിഞ്ഞ ആ ദേവൻ, മുകുന്ദനനെ കാണുവാനായി വന്നുനിന്നു.

പുരാണനും അഗ്രപുരുഷനും മഹാനുമാണ് ആ ദേവൻ എന്നു ദൃഢമായി സാംഖ്യദർശികൾ പറയുന്നു. ആ ദേവന്നുള്ള ഗുണങ്ങൾ ഇരുപത്തിനാലു തത്ത്വമാണെന്നും ചിലർ പറയുന്നു. അവൻ പ്രസിദ്ധനും പുരാതനനുമായ പുരുഷനാണ്. കണാദനാമാവായ, അജനായ മഹേശ്വരനാണ്. ദക്ഷന്റെ യജ്ഞത്തെ മുടിച്ച് ഒടുക്കിയവനാണ്. ദേവാസുരന്മാരെയും ഒടുക്കിയ സനാതനനാണ്. അവനെ തത്ത്വജ്ഞന്മാർ ഭൂതതത്ത്വജ്ഞൻ, ഭൂതേശൻ ഭൂതഭാവനൻ, വാമദേവൻ, വിരൂപാക്ഷൻ, എന്നൊക്കെ പറയുന്നു. മഹാദേവൻ, സഹസ്രാക്ഷൻ, കാലമൂർത്തി, ചതുർഭുജൻ, രുദ്രൻ, രോദനൻ, വിശ്വേശ്വരൻ, ശിവൻ, അപ്രമേയൻ, അനാധാരൻ എന്നൊക്കെ മഹേശ്വരോത്തമന്മാർ പറയുന്നു. നഗ്നൻ, നഗ്നപരിഹരൻ, അഗ്നിവർച്ചസ്സ്, നാഗി, വിശ്വേശ്വരൻ, ശാന്തൻ, ശിവൻ, സനാതനൻ, എന്നും പറയുന്നു. അവന്റെ മൂർത്തി ഈ ഭൂമി മുതൽക്കുള്ളവയാണ് രാജാവേ! ഭൂമി, വെള്ളം, വഹ്നി, വയു, ആകാശം, സൂര്യൻ, ചന്ദ്രൻ എല്ലാം അവൻ തന്നെ. അഗ്നിയായി യജമാനനായി എട്ടു പ്രകൃതിയോടെ നില്ക്കുന്നു. മഹാദേവൻ, മഹായോഗി, ഗിരീശൻ, നീലലോഹിതൻ, ആദികർത്താവ്, മഹാഭർത്താവ്, ശൂലപാണി, ഉമാപതി എന്നിങ്ങനെ അറിയപ്പെടുന്ന ദേവൻ വിശ്വേശ്വരനായ വിഷ്ണുവെ കാണ്മാനായി ഭൂതൗഘങ്ങളോടുകൂടി വന്നുചേർന്നു."

**86. കൈലാസയാത്ര – മഹാദേവാഗമനം –** വൈശമ്പായനൻ പറഞ്ഞു: "കൃഷ്ണന്റെ മുമ്പിൽ അസംഖ്യം ഭൂതസംഘങ്ങൾ വന്നുചേർന്നു. ഘണ്ടാകർണ്ണൻ, വിരൂപാക്ഷൻ, കുണ്ഡധാരൻ, സമുദ്വഹൻ, ദീർഘരോമൻ, ദീർഘഭുജൻ, ദീർഘബാഹു, നിരഞ്ജനൻ, ഉരുനേത്രൻ, ശതമുഖൻ, ശതഗ്രീവൻ, ശതോദരൻ, കുണ്ഡോദരൻ, മഹാഗ്രീവൻ, ശ്വവക്ത്രൻ, സിംഹമുഖൻ, ഉന്നതാംസൻ, മഹാഹനു, ത്രിബാഹു, പഞ്ചബാഹു, വ്യാഘ്രവക്ത്രൻ, സിതാനനൻ, ഇവരും മറ്റു പല ദീർഘാസ്യരും, വിപുലേക്ഷണരും തുള്ളിച്ചിരിച്ച് പരസ്പരം കൈകൊട്ടിയാർത്തു. മറ്റു ചിലർ ഘോരരൂപന്മാരും വേറെ ചിലർ വികൃതാനനന്മാരും പ്രേതാശിമാരും പ്രേതവാഹരും മാംസശോണിതഭോജികളും അങ്ങുമിങ്ങും പല തരക്കാരും ശവം ഭക്ഷിക്കുന്നവരും ഘോരമായി രക്തം കുടിക്കുന്നവരും ശവം വെട്ടിനുറുക്കുന്നവരും കരാളന്മാരും നീണ്ടുവിരിഞ്ഞ് ഞരമ്പുകൾ പിടയ്ക്കുന്നവരും ശൂലത്തിൽ മനുഷ്യരെ കുത്തിക്കോർത്തവരും സുവീരരായ പല മട്ടുകാരും സിരാമാലാവൃതന്മാരും കടൽമാലയണിഞ്ഞവരുമായിരുന്നു. അട്ടഹാസവും ഡിണ്ഡിമവുമായി ഭൂമി മുഴക്കുന്നവർ, കലാപികൾ, ഭൈരവന്മാർ, ജടികൾ, മുണ്ഡനം ചെയ്തവർ, ഇങ്ങനെ പലതരം ഘോരന്മാരായ വികൃതാനനർ ഹരിയുടെ അടുത്തു വന്നു. ഈശ്വരധ്യാനത്തിൽ ലയിക്കുന്ന വീരന്മാരായ മുനിമാരും പലതരം സാംഗവേദവാക്യം ചൊല്ലുന്നവരും ചിലർ കൈയിൽ കിണ്ടിയുമായും, ദർഭ ധരിച്ചും, കോണകം മാത്രം ഉടുത്തും, പരുത്തിവസ്ത്രം ധരിച്ചും ഭക്തിയോടെ മഹേശ്വരസ്തോത്രം ചൊല്ലി ശിവനെ വാഴ്ത്തി, അങ്ങനെ വന്നുചേർന്നു. ഒരിടത്ത് മുനിസമൂഹവും മറ്റിടത്ത് ഗണങ്ങളും വേറെയൊരിടത്ത് പ്രിയന്മാരോടുകൂടി എത്തിയ സിദ്ധഗന്ധർവ്വന്മാരും ഇങ്ങനെ പലരും അവിടെ വന്നുചേർന്നു.

ചിലർ നൃത്തംവെക്കുന്നു, ചില കന്യകമാർ ലപാട്ടു പാടുന്നു. വിദ്യാധരന്മാർ മറ്റൊരിടത്തു ശിവദേവനെ വാഴ്ത്തുന്നു. ദേവന്റെ മുമ്പിൽ നടക്കുന്ന അപ്സരോഗണങ്ങളും ഘോരന്മാരായ പിശാചുക്കളും ഭൂതകിന്നരന്മാരും മുനിമാരും പ്രമഥരും എല്ലാം കൂടിച്ചേർന്നൊന്നിച്ച് ശർവ്വൻ, വിശ്വേശ്വരനായ വിഷ്ണു ഘോരമായ തപസ്സുചെയ്യുന്നിടത്ത് എത്തി. ആ സമയത്ത് വിഷ്ണുവിനെക്കാണുവാൻ ലോകപാലന്മാരും നില്ക്കുന്നു. അവിടെ ലോകഭാവിനിയായ ഗംഗയോടും ഗൗരിയോടുംകൂടി ചന്ദ്രശേഖരൻ വന്നുനിന്നു. ആ സർവ്വലോകപ്രഭവനായ വിഭു, ഭവൻ, ജടാധരനും നല്ല പ്രണവാത്മകനും കൃതിയും ഉദാരവീര്യനും പിശിതാശനാവൃതനുമായ ഭവൻ, ഹരിയെ, വിഷ്ണുവെ സുഖമായിക്കാണുവാൻ വന്നുചേർന്നു."

**87. വിഷ്ണുവിന്റെ പാരമേശ്വരസ്തുതി –** വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം പലതരം ഭൂതപിശാചാഹികളോടുകൂടിയ ഭഗവാൻ രുദ്രൻ, ശങ്കരൻ, വൃഷവാഹനൻ വന്നു. മുഖ്യമായ തപസ്സിൽ ലയിച്ചുനില്ക്കുന്ന വിഷ്ണുവെ, ദേവേശ്വരനെ, ഉൽകൃഷ്ടദ്രവ്യങ്ങളെ അഗ്നിയിൽ ഹോമിക്കുന്ന ലോകനാഥനെ, ഗരുഡൻ വിറകെത്തിച്ച ജടിയായ ചീരവസ്ത്രനെ, 'ചക്രം' പുക്കളെ കൊണ്ടുവന്നുകൊടുത്ത ദേവനെ, ഖൾഗത്താൽ കൊണ്ടുവരപ്പെട്ട കുശയോടുകൂടിയവനെ, ഗദ ശുശ്രൂഷചെയ്യുന്ന ദേവനായ മുകുന്ദനെ, ഇന്ദ്രാദിദേവന്മാരും മുനിമാരും ചേർന്ന് കൈകൂപ്പുന്ന ദേവനെ, എന്തോ ധ്യാനിക്കുന്ന സർവ്വഭൂതാചിന്ത്യനായ നാഥനെ, ശർവ്വൻ, ഭഗവാൻ ഭൂതനാഥൻ, പ്രസന്നാത്മാവ്, കാളപ്പുറത്തുനിന്ന് ഇറങ്ങി ഉമാപതിയായ നിടിലേക്ഷണൻ നന്ദിച്ചു. ഉടനെ ഭൂതങ്ങളും പിശാചുക്കളും ഗുഹ്യകന്മാരും ആശരന്മാരും മുനിമാരും വിപ്രന്മാരും ജയഘോഷം മുഴക്കി. ജയ ദേവാ, ജഗന്നാഥാ, രുദ്രജനാർദ്ദനാ, ജയ വിഷ്ണോ, ഹൃഷീകേശാ, നാരായണപരായണാ, ജയ, രുദ്ര, പുരാണാത്മാവേ, ജയദേവാ, ഹരേശ്വരാ, ആദിദേവാ, ജഗന്നാഥാ, ജയ ശങ്കര, ഭാവനാ, ജയ കൗസ്തുഭാ ദീപ്താംഗാ, ജയ, നാഗവിഭൂഷണാ എന്നു സ്തുതിച്ച് ആ മുനികളെല്ലാം ഹരിയെ നമസ്കരിച്ചു. ഭഗവാൻ എഴുന്നേറ്റുവന്നതായിക്കണ്ട് രുദ്രനെ, വൃഷദ്ധ്വജനായ വിരൂപാക്ഷനെ, നീലലോഹിതനായ ഈശനെ, ഹരനായ പരമേശ്വരനെ, ഹൃഷ്ടനായി വിഷ്ണു സ്തുതിച്ചു."

ശ്രീഭഗവാൻ പറഞ്ഞു: "ഞാൻ ശിതികണ്ഠനെ നമിക്കുന്നു! നീലകണ്ഠനെ കൈകൂപ്പുന്നു! ഞാൻ ശോചിസ്സിനെ കൂപ്പുന്നു. ഉപവാസിയെ കൂപ്പുന്നു. ഈഢ്യാനും ഗദിക്കും ഞാൻ തൊഴുന്നു. വിശ്വേദേവനെ, വൃഷനെ, വൃഷരൂപനെ, അമൂർത്തനായ ദേവനെ, പിനാകിയെ, കുബ്ജനെ, കൂപനെ, ശിവനെ, ശിവരൂപനെ, തുണ്ഡനെ, തുഷ്യനെ, തുടിതുടനെ, ശാന്തനെ, ഗിരീശനെ, ഞാനിതാ കൈകൂപ്പുന്നു. ഹരനെ, വിപ്രനെ, ഹരിഹരനെ, ഘോരനെ, അഘോരനെ, ഘോരഘോരപ്രിയനെ, ഘണ്ടനെ, അഘണ്ടനെ, ഘടഘടനെ ഞാനിതാ കൈ കൂപ്പുന്നു. വിരൂപരൂപനെ, പുരാണപുരഹൃത്തിനെ, ആദ്യനെ, ബീജനെ, ശുചിയെ, അഷ്ടസ്വ

രൂപിയെ, ഖട്വാംഗഹസ്തനെ, ശൂലാലിധൃക്കിനെ, കൃത്തി വാസസ്സിനെ, ആകാശമൂർത്തിയെ, ദേവദേവനെ ഞാനിതാ നമസ്കരിക്കുന്നു. ഹരനെ, ഹരിരൂപനെ, തിന്മജ്യോതിസ്സിനെ, ഭക്തന്മാർക്കു വരദനെ, അഭ്രമൂർത്തിയെ, ജഗന്മൂർത്തിധരനെ, ചന്ദ്രനെ, സൂര്യദേവനെ ഞാനിതാ കൈകൂപ്പുന്നു.

പ്രധാനദേവനെ, ഭൂപതിയെ, കരാളനെ, കപർദ്ദിയെ, മുണ്ഡനെ, വികൃതനെ, ജയനെ, ഭൂതഭാവനഭാവനെ, ഞാൻ തൊഴാം. ഹരികേശനെ, പിംഗളനെ, അഭീഷ്ടഹസ്തനെ, ഭീരു ഭീതിഹരനെ, ഭീതിരൂപനെ, ഘോരന്മാർക്ക് ഭീതിദനെ, ഞാനിതാ നമസ്കരിക്കുന്നു. ദക്ഷമഖഘ്നനെ, ഭഗനേത്ര ഹരനെ, ഉമാപതിയെ, കൈലാസനിലയനെ, ആദിദേവനെ, ഭവനെ, ഭവരൂപനെ, ഞാനിതാ തൊഴുന്നു. കലാപഹസ്തനെ, മനോജമഥനനെ, ത്ര്യംബകനെ, ത്ര്യക്ഷനെ, ശിവനെ, വരദനെ, വരേണ്യനെ, ചന്ദ്രശേഖരനെ, ഹവിസ്സിനെ, ഇദ്ധ്മനെ, ധ്രുവനെ, കുശനെ, ശക്തിയുക്തനെ, നാഗപാശപ്രിയനെ, വിരൂപനെ, സുരൂപനെ, മദ്യപാനപ്രിയനെ, ശ്മശാന നിരതനെ, ജയശബ്ദപ്രിയനെ, ഖർവ്വനെ, ഖരരൂപനെ, ദേവ, ഞാൻ ഭവാനെ നമസ്കരിക്കുന്നു. ഭദ്രപ്രിയനെ, ഭദ്രനെ, ഭദ്രരൂപധരനെ, വിരൂപനെ, സുരൂപനെ, മഹാഘോരനെ, ഇതാ ഞാൻ നമസ്കരിക്കുന്നു! ഘണ്ടനെ, ഘണ്ടഭൂഷനെ, ഘണ്ടഭൂഷണഭൂഷനെ, തീവ്രനെ, തീവ്രരൂപനെ, തീവ്രരൂപ പ്രിയനെ, ഭൂതവാസാ, ഞാനിതാ നമസ്കരിക്കുന്നു! നഗ്നനെ, നഗ്നരൂപനെ, നഗ്നരൂപപ്രിയനെ, ഭൂതവാസനെ, സർവ്വവാസനെ, ഞാനിതാ തൊഴുന്നു! സർവ്വാത്മാവിനെ, ഭൂതി ദായകനെ, വാമദേവനെ, മഹാദേവനെ ഞാനിതാ നമസ്കരിക്കുന്നു. ദേവാ! ഞാൻ സ്തുതിക്കുന്ന വാക്കുകൾ ഭവാൻേറതാകുന്നു. നിന്നെ വാഴ്ത്തുവാൻ കെൽപ്പുള്ളവരാരുണ്ട്? സ്തുതിക്കുവാൻ നാവ് ആർക്കുണ്ട്! ഇത്രയും സ്തുതി മാന്മാരിൽ ഉത്തമനായ ഭവാനെ ഏതു വാക്കുകളാൽ സ്തുതിക്കും. ഞാൻ അതിന്നു കഴിയാത്തവനാണ് ദേവാ! ദേവാ, ക്ഷമിച്ചാലും! ഭഗവാനേ, ഞാൻ അങ്ങയിൽ ഭക്തനാണ് ദേവാ! എന്നെ കാത്താലും ഹര! ദേവാ, ജഗന്നാഥാ! ലോകരെ നീ കാക്കണെ ഹര! ഭക്തരെ ദേവാ, ഭക്ത പ്രിയഹരേ, സദാ ഭവാൻ കാത്താലും!'"

### 88. കൈലാസയാത്ര - ശിവകൃതവിഷ്ണുസ്തുതി -

വൈശമ്പായനൻ പറഞ്ഞു: "അപ്പോൾ വൃഷദ്ധ്വജനായ ദേവൻ, സാക്ഷാൽ ശൂലി, ഉമാപതി, ചക്രമേന്തുന്ന വിഷ്ണുവിൻെറ കൈ കൈകൊണ്ടുപിടിച്ച് ഗരുഡദ്ധ്വജനായ കൃഷ്ണനോട്, ഭഗവാൻ ശിവൻ എല്ലാ ദേവന്മാരും കേൾക്കുമാറ്, ഭാവിതാത്മാക്കളായ മുനീന്ദ്രന്മാരും കേൾക്കുമാറ്, ഇപ്രകാരം പറഞ്ഞു."

മഹാദേവൻ പറഞ്ഞു: "ദേവദേവേശ, ചക്രപാണേ, ജനാർദ്ദനാ! അങ്ങ് എന്തിനാണ് തപസ്സുചെയ്യുന്നത്? പ്രാർത്ഥിക്കുവാൻ എന്തുണ്ട് പ്രഭോ? ഭവാൻ സ്വയം വിഷ്ണുവാണ്! ഭവാൻ തപങ്ങൾക്കും തപമാണല്ലോ ഹരേ! ദേവാ, പുത്രാർത്ഥമാണ് ഭവാൻ ചെയ്യുന്ന തപസ്സെങ്കിൽ ജനാർദ്ദനാ! ഞാൻ ഭവാനു മുമ്പേതന്നെ പുത്രനെ തന്നിരിക്കുന്നു. ദേവാ, ജഗത്പതേ, ഭഗവാനേ, അതിന്നുള്ള കാരണം ഭവാൻ കേട്ടുകൊള്ളുക.

ഞാൻ ഒരു കാര്യത്തിന്നായി പണ്ട് കൃതയുഗത്തിൽ ഒരുങ്ങി. ഘോരമായി അയുതംവർഷം തപസ്സുചെയ്തു. എനിക്ക് അന്നു ഭവാനിപരിചര്യചെയ്തു. ദേവേശ്വരാ, പിതാവു പറഞ്ഞിട്ട് അന്ന് വരവർണ്ണിനിയായ ഈ ദേവി എന്നെ പരിചരിച്ചു. ഞാൻ തപസ്സുചെയ്തപ്പോൾ ഇന്ദ്രന്നു ഭയമായി. അവൻ എൻെറ തപസ്സിന്നു വിഘ്നമുണ്ടാക്കുവാൻ മാരനെ പറഞ്ഞുവിട്ടു. വസന്തം അവന്ന് തുണനിന്നു. അങ്ങനെ മാരൻ എൻെറ നേരെ അടുത്തു. അവൻെറ ശരത്തിന്ന് എന്നെ ലക്ഷ്യമാക്കിത്തീർത്തു. പൂവും മറ്റും കൊണ്ടുവന്നുതന്ന് ഇവൾ എന്നെ സേവിക്കുകയായിരുന്നു. ഹരേ! എൻെറ നേരെ ശരംവിട്ട മാരനെ ഞാൻ നോക്കി. ഞാൻ ക്രുദ്ധനായി. ക്രുദ്ധനായ എൻെറ കണ്ണിൽനിന്ന് അഗ്നി പുറപ്പെട്ടു. ആ അഗ്നിചെന്ന് മന്മഥനെ ഭസ്മമാക്കിവിട്ടു. ഹരേ! വിഷ്ണോ, പിന്നെ ഞാൻ ചിന്തിച്ചു: ആരുടെ പണിയാണിത്. എനിക്കു മനസ്സിലായി. ഇത് ഇന്ദ്രൻെറ പണിത്തരമാണെന്ന്. അന്നേമുതൽ ദേവേശാ, എനിക്ക് കാമനോടു വലിയ ദയതോന്നി. ബ്രഹ്മാവും പ്രീതനായി എന്നോടു പറഞ്ഞു: ജനാർദ്ദനാ! അവനെ, ആ കാമനെ ഞാൻ നിൻെറ പുത്രനാക്കിവെച്ചു. ദേവാ, ജഗത്പതേ! നിൻെറ ജ്യേഷ്ഠപുത്രനായി പ്രദ്യുമ്നൻ എന്നു പുകഴ്ന്നവൻ ജനിക്കും. അതിൽ ഒട്ടും വിചാരപ്പെടേണ്ടതില്ല ജനാർദ്ദനാ!"

വൈശമ്പായനൻ പറഞ്ഞു: "എന്നുപറഞ്ഞ് പിന്നെയും യഥാർത്ഥസ്വരൂപം കാട്ടുന്നവിധം മുനിമാർ യാഥാർത്ഥ്യം കേൾക്കുവാൻ നില്ക്കുന്ന സമയത്ത് സത്തമനായ ശിവൻ കൈകൂപ്പി വിഷ്ണുവെത്തന്നെ ഉദ്ദേശിച്ച് ഉമയോടുകൂടി ഈശാനൻ, ശങ്കരൻ, ശരിയായ രൂപം പറയുവാൻ തുടങ്ങി. ഹരിയെ കൈകൂപ്പി അവൻ നില്ക്കുമ്പോൾ അല്ലയോ കുരുസത്തമാ! മുനിമാരും ദേവന്മാരും ഗന്ധർവ്വന്മാരും കിന്നരന്മാരും സിദ്ധന്മാരും വിഷ്ണുവിലും ദേവദേവേശ്വരഹരനിലും കൈകൂപ്പി നിന്നു.'

മഹാദേവൻ പറഞ്ഞു: "സാംഖ്യന്മാർ പ്രകൃതിയെന്നു പറയുന്ന കാരണമേതോ, അതിൽ 'മഹാൻ' ഉണ്ടായി. അതിന്നുള്ള കാരണം പ്രകൃതിയാണ്. ജഗത്യോനിപ്രധാനമായി, കാരണാത്മകമായി മൂന്നായി നില്ക്കുന്നു. സത്വം, രജസ്സ്, തമസ്സ് ഇവയാണ് അവ മൂന്നും. വിശ്വം ഇങ്ങനെയാണ് ജനാർദ്ദനാ! സാംഖ്യർ പറയുന്നു, പ്രകൃതി നീയെന്നതിനു കാരണമാണെന്ന്. ആ രൂപത്തിൽ നീ പരിണമിച്ച് വിഷ്ണോ, നീ അവിടെ വസിക്കുകയാണ്. ആ ഘോരമായ 'മഹ' ത്തിൽനിന്നാണ് 'അഹങ്കാരം' ഉണ്ടായത്. ജഗന്നാഥാ, സത്വം ആദ്യമാണ്. പിന്നെ രജസ്സ്, പിന്നെ തമസ്സ് ഇങ്ങനെയാണ് പരിണാമം. അഹങ്കാരത്തിൽനിന്ന് പ്രഭോ, ദേവാ! കാരണങ്ങൾ മഹത്തുകളാണ്. അതിൽനിന്നു തന്മാത്രങ്ങളും പഞ്ചഭൂതങ്ങളും, ജനിക്കുകയാണ്. ആ ഭൂതങ്ങളും നീ ഈശാനൻ എന്നപോലെയാണ് ജഗത്പതേ! പൃഥിവി, അപ്പ്, അഗ്നി, വായു, ആകാശം ഇങ്ങനെ അഞ്ചാണ് ഭൂതങ്ങൾ. ചക്ഷുസ്സ്, ഘ്രാണം, സ്പർശം, രസം, ശ്രോത്രം എന്നീ അഞ്ചും, ആറാമത്തേതായി മനസ്സും; ഇങ്ങനെ ഇന്ദ്രിയങ്ങൾ ആറുണ്ട്. ഇവ അതാതിടം പ്രേരണ ചുമത്തുന്നു. ഇതിന്നു പുറമേയാണ് കർമ്മേന്ദ്രിയങ്ങൾ. വാക്ക് തുടങ്ങിയവയാണ് അവ. അവയെല്ലാം നിയതാത്മാവായ നീതന്നെ ചേർക്കുന്നു. അതാതിൻെറ വിഷയംതോറും നീതന്നെ ജഗന്നാഥാ! തക്കതായ ഇന്ദ്രിയപദ്ധതിയിൽ ചേരുന്നു. നീ രജസ്സോടു ചേർന്നിരിക്കെ ഭൂതസഞ്ചയത്തെ സൃഷ്ടിക്കുന്നു. നീ സത്വത്തോടു ചേർന്നിരിക്കെ മൂന്നുലോകത്തെയും പാലിക്കുന്നു. നീ തമസ്സോടു ചേർന്നിരിക്കുമ്പോൾ ജഗത്തിനെ സംഹരിക്കുന്നു. ഇങ്ങനെ മൂന്നു ഗുണങ്ങളോടും ചേർന്നവനാണ് നീ. സൃഷ്ടി, രക്ഷ, സംഹാരം, എന്നിവ മൂന്നു ഗുണങ്ങളോടുചേർന്ന് നീ നടത്തുന്നു. മൂന്നുവിധം ഭൂതിയോട് യതാത്മാവായ നീ ചേരുന്നു. വിഷയംതോറും നീ ഇന്ദ്രിയത്തെ നിയോഗിക്കുകയാണ് മാധവാ! പ്രാണികൾക്ക് ഉപയോഗിക്കുവാനായി ഉള്ളിൽനിന്ന് ജഗത്പതേ, ഭവാൻ സർവ്വ ഭൂതങ്ങൾതോറും സർവ്വഭോഗവാനായി നില്ക്കുന്നു.

നീ സൃഷ്ടിയിൽ ബ്രഹ്മാവാണ്. സ്ഥിതിയിൽ നീ വിഷ്ണുവാണ്. പ്രഭോ, സംഹാരത്തിൽ നീ രുദ്രനാണ്.

മൂന്നുപേരിൽ നീ അറിയപ്പെടുന്നു എന്നു മാത്രം. നീ ഏകനാണ്, ഒരാൾ മാത്രമാണ് പ്രഭോ! നീ ത്രിധാമമാണ്, മൂന്നുവിധത്തിൽ വിലസുന്നു എന്നു മാത്രം. ഭൂമി, വെള്ളം, തീയ്, കാറ്റ്, നഭസ്സ്, മനസ്സ്, ബുദ്ധി എന്നു പറയുന്നതെല്ലാം നിൻെറ പ്രകൃതികളാണ്. സഹസ്രശീർഷനായ പുരുഷൻ, സഹസ്രാക്ഷൻ, സഹസ്രപാത്, സഹസ്രധാരൻ, സാഹസ്രി, സഹസ്രാത്മാവ് ദിവസ്പതി, ഏഴാഴികൾ ചൂഴുന്ന ദ്വീപായ ഈ ഭൂമിയിൽ മുഴുവൻ സർവ്വഗനായ അണുവായി പത്തംഗുലം മേലെ കയറിനിന്ന് ഉണ്ടായതും, ഉണ്ടാകുവാൻ പോകുന്നതുമായ ഈ ജഗത്തൊക്കെ നീതന്നെയാണ്. വിരാട്ട് നിന്നിൽനിന്നുണ്ടായി. സമ്രാട്ടും നിന്നിൽനിന്നുതന്നെ ഉണ്ടായി ജനാർദ്ദനാ! ലോകരക്ഷകനായ ബ്രാഹ്മണൻ നിൻെറ മുഖത്തുനിന്ന് ഉണ്ടായി ജഗന്നാഥാ! അല്ലയോ പുരാണാത്മാവേ, ഷൾക്കർമ്മതൽപരരായ ക്ഷത്രിയർ, സംരക്ഷണോദ്യതൻ, നിൻെറ കൈയിൽനിന്നാണ് ഉണ്ടായത്. വിഷ്ണുവിൻെറ തുടയിൽനിന്നാണ് വൈശ്യനുണ്ടായത്. കാലിൽനിന്നാണ് ശൂദ്രനുണ്ടായത്. ഈ വർണ്ണങ്ങളൊക്കെ നിൻെറ ദേഹത്തിൽനിന്നാണല്ലോ പുറപ്പെട്ടത് ജനാർദ്ദനാ!

ദേവേശാ, നിൻെറ മനസ്സിൽനിന്നാണല്ലോ ചന്ദ്രൻ ഉദിച്ചത്. ആ ചന്ദ്രൻ സർവ്വഭൂതങ്ങൾക്കും സുഖം നല്കി ശീതാംശുവായ അമൃതപ്രഭനായി ശോഭിക്കുന്നു. എല്ലാ പ്രാണികൾക്കും വിലോചനമായി വിളങ്ങുന്ന സൂര്യൻ നിൻെറ കണ്ണിൽനിന്നാണല്ലോ ജനിച്ചത്. ദേവാ, അവൻെറ ഭാസ്സാലാണല്ലോ ഈ വിശ്വം ഭാസിക്കുന്നത്. അവൻ ഭാനുമാനെന്ന് അറിയപ്പെടുന്നു. മുന്നിൽനിന്ന് ഇന്ദ്രൻ, അഗ്നി എന്നിവരും പ്രാണനിൽനിന്ന് വായുവും ജനിച്ചു ജനാർദ്ദനാ! അന്തരീക്ഷം നിൻെറ നാഭിയിൽനിന്നാണല്ലോ ഉണ്ടായത്. ഘോരമായ ദ്യോവ് നിൻെറ ശിരസ്സിൽനിന്നുണ്ടായി ഗോപതേ! കാലിൽനിന്ന് ഭൂമിയുണ്ടായി. ശ്രോത്രങ്ങളിൽനിന്നു ദിക്കുകളുണ്ടായി എന്നു ഞാൻ കാണുന്നു. ഈ ജഗത്തൊക്കെ നീ വ്യാപിച്ചുനില്ക്കുന്നു. നീ ഈ ലോകത്തിലെല്ലാം വ്യാപിച്ച്, എങ്ങും വ്യാപിച്ചു നില്ക്കുകയാണ് കേശവാ! വ്യാപ്തിദർശനാർത്ഥകധാതുവാൽ നീ വിഷ്ണുവാകുന്നു. വിഷ്ണു എന്ന നാമം തന്മൂലം അന്വർത്ഥമായി.

നാരങ്ങൾ എന്നാൽ അപ്പുകളാണ്. അവയ്ക്ക് ആദിമുതൽ അയനം ആകയാൽ ഭൂതഭവ്യാ, അങ്ങ് നാരായണൻ എന്ന പേരിൽ പ്രസിദ്ധനായി. പ്രാണികളെ ദേവാ, നീ ഹരിക്കുന്നു. അതുകൊണ്ട് നീ ഹരിയായി. ദേവാ, നീ 'ശം' ശുഭം നിത്യവും ചെയ്യുന്നു. അതുകൊണ്ട് നീ ശങ്കരനായി. ബൃഹത്വത്താലും, ബൃംഹണത്താലും ഭവാൻ ബ്രഹ്മാവാണ്. മധു എന്നാൽ ഇന്ദ്രിയമെന്നാണ് അർത്ഥം. അതുമൂലം നീ മധുസൂദനനായി. ഹൃഷീകങ്ങൾ, ഇന്ദ്രിയങ്ങൾ, അവയ്ക്ക് ഈശനാകയാൽ വിഷ്ണോ, ഭവാൻ ഹൃഷീകേശനായി. ഭവാൻ ദേവന്മാരിൽ ഖ്യാതനായി. ബ്രഹ്മന്ന് 'കൻ' എന്നാണു പേര്. ദേഹികൾക്ക് 'ഈശ'നാണ് ഞാൻ. ഞങ്ങൾ നിൻെറ അംഗസ്ഥഭൂതരാണ്. അംഗങ്ങളിൽനിന്നുണ്ടായവരാണ്. അതുകൊണ്ട് ഭവാൻ 'കേശവ'നായി. ഹരേ 'മ'യാകുന്ന വിദ്യയ്ക്ക് ഈശനാകയാൽ ഭവാൻ മാധവാഭിധനായി. 'ധവൻ' എന്നാൽ സ്വാമി എന്നു പ്രസിദ്ധമാണല്ലോ. 'ഗോവ്' എന്നാൽ വാണി എന്നാണർത്ഥം. അതിനെ ഭവാൻ 'വേദിക്കുക' കാരണം ഗോവിന്ദൻ ആണെന്നു ദേവാ, നിന്നെ മുനീശ്വരന്മാർ പറയുന്നു. ത്രി എന്നാൽ ത്രിവേദങ്ങളാണ്. അവയാണ് മുനിമാർ ചൊല്ലുന്നത്. അവയെ ക്രമിക്കുകയാൽ നീ 'ത്രിവിക്രമ'നായി. അണു എന്നാൽ വാമനൻ എന്നാണ് അർത്ഥം. നീ ഏറ്റവും അണുവാകയാൽ വാമനാഖ്യനായി. മനനത്താൽ നീ 'മുനി'യായി. യമനത്താൽ നീ 'യതി'യായി. തപസ്സുചെയ്യുകയാൽ നീ തപസ്വിയായി. ഭൂതങ്ങൾ നിന്നിൽ വാഴുകയാൽ നീ ഭൂതവാസനനായി. ഭൂതങ്ങൾക്കൊക്കെ ഈശനാകയാൽ നീ ഈശ്വരനായി. ശ്രുതികൾക്കൊക്കെ പ്രണവമായി ഗായത്രീ ഛന്ദസ്സുകളിൽ നീ നില്ക്കുന്നു. അക്ഷരങ്ങൾക്കു നീ അകാരമാണ്. സ്ഫോടനമാണ്, നീ വർണ്ണസംശ്രയനാണ്. രുദ്രന്മാരിൽ ഞാൻതന്നെയാണ് നീ. വസുക്കളിൽ പാവകനാണ് നീ. വൃക്ഷജാതികളിൽ നീ അശ്വത്ഥമാണ്. ബ്രഹ്മലോകഗുരുവാണ് ഭവാൻ. നീ പർവ്വതേന്ദ്രരിൽ മേരുവാണ്. ദേവർഷികളിൽ നാരദനാണ്. ദാനവന്മാരിൽ നീ ഭക്തവത്സലനായ ദൈത്യനായ പ്രഹ്ലാദനാണ്. സർപ്പങ്ങളിൽ ഭവാൻ വാസുകിയാണ്. ഗുഹ്യകരിൽ ഭവാൻ ധനദനാണ്. യാദസ്സിൽ ഭവാൻ രാജാവായ വരുണനാണ്. ത്രിപഥകയായ ഗംഗയാണ് നദികളിൽ ഭവാൻ. സർവ്വഭൂതങ്ങൾക്കും ആദിമദ്ധ്യാന്തമാണ്. വിശ്വം നിന്നിൽനിന്നുണ്ടായി, നിന്നിൽ അത് ലയിക്കുന്നു. ഞാൻ നീയാണ്, സർവ്വഗനാണ്. ദേവാ, നീ ഞാൻതന്നെയാണല്ലോ ജനാർദ്ദനാ! ശബ്ദത്താലും അർത്ഥത്താലും നാം തമ്മിൽ ഒരു ഭേദവുമില്ല ജഗത്പതേ! നിൻെറ നാമങ്ങൾ ഗോവിന്ദാ, പാരിൽ മികച്ചതാണ്. അവതന്നെയാണ് എൻെറ നാമങ്ങൾ. അതിൽ വിചാരിക്കേണ്ടതില്ല. നിന്നെ സേവിക്കുക എന്നത് എന്നെ സേവിക്കുക എന്നതുതന്നെയാണ്. ദേവാ, ഭവാനെ ദ്വേഷിക്കുന്നവൻ എന്നെ ദ്വേഷിക്കുകതന്നെയാണ്. നിൻെറ വിസ്തരത്തിലാണല്ലോ ദേവാ, ഞാൻ ഭൂതേശ്വരനായത്. ദേവാ, ഭവാൻ ഒഴിവായി നില്ക്കുന്നതൊന്നുമില്ല ജഗത്പതേ! എല്ലാം നീതന്നെയാണ് ദേവേശ്വരാ! ഭവാനല്ലാതെ ഒന്നുമില്ല.

എല്ലാം ഭവാൻതന്നെയാണ്. ദേവേശ്വരാ, നീയല്ലാതെ ഒന്നുമില്ലല്ലോ. പ്രഭോ, നിത്യവും ദേവകൾ ഭവാനെ ഗുണങ്ങൾമൂലം പുകഴ്ത്തുന്നു. നീ ഋക്കാണ്, നീ യജുസ്സാണ്, സാമമാണ്, പ്രഭോ! ദേവാ, ഞാൻ എന്തുപറയട്ടെ! നീ എല്ലാമാകുന്നു ഭൂതഭാവനാ! ദേവാ, ഞാൻ ഭവാനെ സർവ്വാത്മനാ തൊഴുന്നു. വിഷ്ണോ, മാധവാ, കേശവാ! ഞാൻ ഭവാനെ ഹൃദയപൂർവ്വം നമസ്കരിക്കുന്നു. എപ്പോഴും തൊഴുന്നു. പത്മനാഭനായ നിന്നെ ഈശ്വരാ, വന്ദിക്കുന്നു."

## 89. കൈലാസയാത്ര - മഹർഷിജനോപദേശം -

വൈശമ്പായനൻ പറഞ്ഞു: "എന്ന് കൃഷ്ണനെ സ്തുതിച്ചതിന്നുശേഷം ശങ്കരൻ മുനിമാരുടെ നേരെ തിരിഞ്ഞ് അവരോടു പറഞ്ഞു: 'കാണുവാൻ ഇവിടെ എത്തിയ വിപ്രമുഖ്യന്മാരേ, നിങ്ങൾ ഞാൻ പറയുന്നതു കേട്ട് ധരിക്കുവിൻ! ഇതാണ് പരമായ വസ്തു. ഇതിലും പരമായിട്ടു വേറെ ഒന്നുമില്ല. പരമമായ തപം ഇതാണെന്നു നിങ്ങൾ ദൃഢമായും വിശ്വസിക്കുവിൻ. ഇതുതന്നെ എപ്പോഴും ധ്യേയം. അതിൽ ഉള്ള് ഉറപ്പിക്കുവിൻ! വിപ്രരേ, ഇത് നിങ്ങൾക്ക് ഉപരിയായ ശ്രേയസ്സാണ്. ഇതു നിങ്ങൾക്കു ശ്രേഷ്ഠമായ ധനമാണ്. ഇത് ജന്മത്തിൻെറ കൃത്യമാണ്. ഇതു നിങ്ങൾക്കു തപസ്സിൻെറ ഫലമാണ്. ഇവൻതന്നെയാണ് പുണ്യമായ നിയമം. ഇവൻതന്നെയാണ് സനാതനമായ ധർമ്മം! ഇവൻതന്നെയാണ് മോക്ഷദൻ. ഇവൻതന്നെയാണ് നിങ്ങൾക്കു സ്വർഗ്ഗം! ഇവൻ നിങ്ങൾക്കു പുണ്യപ്രദനാണ്. ഇവൻ പരമമായ കർമ്മഫലമാണ്, ഇതുതന്നെ വിദ്വാന്മാരായ ബ്രഹ്മർഷികൾ പുകഴ്ത്തുന്നു. വിപ്രരേ, ബ്രഹ്മജ്ഞന്മാർക്ക് പ്രാർത്ഥ്യത്രയീഗതിയാകുന്നു. സാംഖ്യയോഗജ്ഞാനികൾ ഇതുതന്നെ പുകഴ്ത്തുന്നു. ഇവൻ ബ്രഹ്മജ്ഞർക്ക് ഗതിയാകുന്നു എന്നാണ് വേദവാദികൾ പറയുന്നത്. ഇപ്രകാരം തന്നെ അറിയുവിൻ! അതിനെപ്പറ്റി വിചാരിക്കേണ്ടതില്ല. സത്വസ്ഥരായ നിങ്ങൾക്ക് ധ്യേയനായ ഒരാളാണ് ഹരി. വിഷ്ണുവിൽ അപ്പുറമായി, നാരായണനിൽ അപ്പുറമായി, ഒരു ദേവനുമില്ല 'ഓം' എന്നു നിങ്ങൾ ഉറയ്ക്കുവിൻ. ശ്രീ

കേശവനെ അതോടൊപ്പം ഓർക്കുവിൻ. എന്നാൽ നിഃശ്രേയസം നിങ്ങൾക്കു ലഭിക്കും. അതിൽ യാതൊരു സംശയവും വേണ്ടാ. ഇപ്രകാരം ധ്യാനിച്ചാൽ ഹരി നിങ്ങളിൽ പ്രസാദിക്കും. സംസാരനാശനനാണ് ഈ ദേവൻ. എല്ലാം ദൃഢമായി ഹരി ചെയ്തുകൊള്ളും. അച്യുതനെ പ്രാപിക്കുവാനാണ് ഭവാൻെറ ഇച്ഛയെങ്കിൽ നിങ്ങൾ എപ്പോഴും ഹരിയെ ഓർക്കുവിൻ! ഇവൻ നിങ്ങൾക്ക് സംസാരവിഭവങ്ങളെ നശിപ്പിക്കുന്ന ഗുരുവാണ്. എന്നും നിങ്ങൾ വിഷ്ണുവിനെ ഓർക്കുവിൻ! ത്രിശരീരിയെ പഠിക്കുവിൻ! വിപ്രന്മാരേ, നിങ്ങൾ പണിപ്പെട്ട് ചിത്തയമനം ചെയ്യുവിൻ. ചിത്തം ശുദ്ധമായാൽ വിഷ്ണു നിങ്ങളിൽ പ്രസാദിക്കും മുനീന്ദ്രന്മാരേ! എന്നെ ധ്യാനിച്ചറിയുവിൻ. യത്നത്താൽ പിന്നെ കേശവനെ അറിയുവിൻ. ബ്രാഹ്മണരേ, ഉപാസ്യനായ ഞാൻ ഹരിയെ ഉപാസിക്കുന്നവനാണെന്നറിയുവിൻ. ഞാൻ നിങ്ങൾക്ക് ഈ ഉപായം പറഞ്ഞുതന്നു. അതിൽ ഒട്ടും സന്ദേഹം വേണ്ടാ. മായിയായ അഘം പോക്കാൻ യത്നിക്കുവിൻ. നിങ്ങൾക്ക് ബുദ്ധി യത്നത്താൽ ശുദ്ധമാകുന്നവിധം വിപ്രേന്ദ്രരേ, യത്നിക്കുവിൻ. ദേവൻ പ്രസാദിക്കുന്നവിധം ചെയ്യുവിൻ!' ഇപ്രകാരം ശിവൻ പറഞ്ഞതുകേട്ട് പുണ്യശാലികളായ മുനികളെല്ലാം ശരിയായി ധരിച്ച് സംശയംപോക്കി രാജാവേ! അപ്രകാരം ആകാമെന്നു കൈകൂപ്പി ഹരനോട് അന്തണർ പറഞ്ഞു: 'ഞങ്ങൾക്ക് എല്ലാ സംശയവും തീർന്നു. പൊരുൾ എല്ലാം ധരിച്ചു. ഇതിന്നുവേണ്ടിയാണ് ഞങ്ങൾ ഭവാൻെറ ഗൃഹത്തിലേക്കു വന്നത്. നിങ്ങൾ രണ്ടുപേരെയും ഞങ്ങൾ കണ്ടു. വലിയ മോഹങ്ങളൊക്കെ തീർന്നു. ദേവേശാ, ഭവാൻ പറഞ്ഞവിധം ഞങ്ങൾക്കു സുശുഭംതന്നെയാണ്. ഞങ്ങൾ ഹരിയെ പ്രസാദിപ്പിക്കുവാൻ യത്നിക്കാം. രുദ്രൻ കല്പിച്ചപ്രകാരം ശ്രദ്ധിക്കാം. ഇപ്രകാരം നന്ദിച്ച് മുനികൾ ഹരിയെ, വിഷ്ണുവെ, കുമ്പിട്ടു."

**90. കൈലാസയാത്ര - ബദരീപ്രത്യാഗമനം -** വൈശമ്പായനൻ പറഞ്ഞു: "ഭഗവാൻ രുദ്രൻ എല്ലാവർക്കും വിസ്മയം തോന്നിക്കുന്നവിധം വിശേഷനായ വിഷ്ണുവെ, മുനിമാർ കേട്ടുനില്ക്കെ വിലയേറിയ വാക്കുകളാൽ സ്തുതിച്ചു."

മഹേശ്വരൻ പറഞ്ഞു: "ഭഗവാനേ, വിശ്വദേവാ, മതിമാനേ, ഭവാന് നമസ്കാരം! ആരുടെ ഭാസ്സാൽ ഈ വിശ്വമൊക്കെ ഭാസിക്കുന്നുവോ ഈശ്വരാ, ഭഗവാനേ, ദേവാ, സൂര്യാത്മാവേ, ഭവാനെ കൈകൂപ്പുന്നു! ആരാണോ ലോകത്തെ കുളുർപ്പിക്കുന്ന ശീതകിരണനായ വിഭു, ആ വിഭുവായ വിഷ്ണുവിനെ, സോമാത്മാവായ ദേവനെ, ഞാൻ തൊഴുന്നു. പ്രജാപ്രീതിദായകൻ ആരോ, വിശ്വാത്മാവും ഭൂതഭാവനനും ആരോ, ആ സർവ്വാത്മാവിനെ ഞാൻ നമസ്കരിക്കുന്നു! വാഗാത്മാവിനെ ഞാൻ തൊഴുന്നു! ഹരേ, കുശചീരാദിയെ കൈക്കൊണ്ട് നിത്യവും ആര് ധരിക്കുന്നുവോ വേദങ്ങളൊക്കെ ആരു ധരിക്കുന്നുവോ ആ ബ്രഹ്മാവിനെ ഞാൻ തൊഴുന്നു. വിശ്വദൃക്ക് ആരോ, സംഹാരത്തിൽ സർവ്വരെയും സംഹരിക്കുന്നത് ആരോ, ക്രോധാത്മാവും വിരൂപനുമായവൻ ആരോ, ആ രുദ്രാത്മാവിനെ ഞാൻ നമസ്കരിക്കുന്നു. സൃഷ്ടിയിൽ പ്രാണികൾക്കൊക്കെ സ്രഷ്ടാവായ പ്രാണദ, സ്രഷ്ടാവ്, അജൻ, വിഷ്ണു, വിശ്വസൃക്ക് അങ്ങനെയുള്ള ദേവാ, ഭവാനെ നമസ്കരിക്കാം. ആദിപ്രകൃതിമൂലന് ഭൂതൗഘപ്രഭവന് ഞാൻ ഇതാ നമസ്കരിക്കുന്നു. ദേവദേവേശാ, പ്രധാനാ, ഹരേ! പ്രാണികൾക്ക് ഗന്ധരൂപത്തിൽ നില്ക്കുന്നവൻ ആരോ, ദൃഢനും ദൃഢഗന്ധം പൂണ്ടവനുമാരോ, ആ ഗന്ധാത്മാവിനെ ഞാൻ തൊഴുന്നു. വെള്ളത്തിൽ എല്ലായിടത്തും രസമായും പ്രാണിസൗഖ്യൈകഹേതുവായും വിലസുന്ന വിശ്വാത്മാവിനെ, രസാത്മാവിനെ ഞാൻ നമസ്കരിക്കുന്നു. തേജസ്സാൽ ഘൃണയോടുകൂടി ജന്തുക്കൾക്ക് ഹിതനായിരിക്കുന്ന അർക്കൻ ആരാണോ ജഗന്നാഥാ, പ്രഭോ, നിത്യം ഞാൻ ആ സൂര്യാത്മാവിനെ തൊഴുന്നു. എവിടെയാണോ വായു സ്പർശഗുണം ശീതോഷ്ണമായും സുഖദുഃഖദമായും സ്ഥിതി ചെയ്യുന്നത്, ഞാൻ ഹരേ, ഭവാനെ, വായുരൂപനായ സ്പർശാത്മാവിനെ, കൈകൂപ്പുന്നു. ആകാശത്ത് സഞ്ചരിക്കുന്ന ശബ്ദം സർവ്വശ്രോത്രങ്ങളിലും വന്നുപതിക്കുന്നു. ഭഗവാനേ, വിഷ്ണോ, സർവ്വാത്മാവേ ഭവാനെ നമസ്കരിക്കുന്നു. ജഗത്തിനെ എല്ലാം ധരിക്കുന്ന മായാമാനുഷദേവൻ ആരാണോ ജഗന്നാഥാ, മായിക്ക് അമായം നല്കുന്നവനേ, ഭവാനെ ഞാൻ തൊഴുന്നു. ഞാൻ ആദ്യനെ തൊഴുന്നു. ആദിബീജനെ തൊഴുന്നു. നിർഗ്ഗുണനെ തൊഴുന്നു. ഗുണിയെ തൊഴുന്നു അചിന്ത്യനെ, സുചിന്ത്യനെ, ചിന്ത്യാത്മാവിനെ തൊഴുന്നു. ഹരനെ, ഹരിരൂപനെ, ബ്രഹ്മനെ, ബ്രഹ്മാത്മാവിനെ, സഹസ്രശിരനെ, സഹസ്രകിരണനെ, സഹസ്രവക്ത്രനെ, സഹസ്രനയനനെ, വിശ്വനെ, വിശ്വരൂപനെ, വിശ്വകൃത്തിനെ, വിശ്വാത്മാവിനെ ഞാൻ തൊഴുന്നു. ഭൂതാവാസാ, തൊഴാം തൊഴാം. ഇന്ദ്രിയൻ, ഇന്ദ്രിയാകാരൻ, വിഷയരൂപൻ, അശ്വശിരസ്സ്, വേദാഭരണരൂപൻ, അഗ്നി, അഗ്നിപതി, ജ്യോതിസ്സിൻെറ പതി, സൂര്യൻ, സൂര്യപുത്രൻ, തേജസ്സിൻെറ പതി, സോമൻ, സൗമ്യൻ, ശീതാത്മാവ്, യജ്ഞം, ഹവിസ്സ്, ഹവ്യൻ, യജ്ഞൻ, ഇജ്യൻ, സ്രുവം, പാത്രം, യജ്ഞാംഗം, പരം, പ്രണവദേഹൻ, ക്ഷരൻ, അക്ഷരൻ, വേദൻ, വേദരൂപൻ, ശസ്ത്രി, ശസ്ത്രരൂപൻ, ഇങ്ങനെ നാനാരൂപത്തിൽ വിളങ്ങുന്ന ദേവാ, ഞാൻ ഭവാനെ നമസ്കരിക്കുന്നു.

ഗദിയെ, ഖൾഗിയെ, ശംഖിയെ, ചക്രയെ ഞാൻ തൊഴുന്നു. ശൂലിയെ, ചർമ്മിയെ, വരദനെ, ബുധപ്രിയനെ, ബുദ്ധനെ, പ്രബുദ്ധനെ, സുഖത്തെ, ഹരിയെ, വിഷ്ണുവിനെ, സർവ്വാത്മാവിനെ, ഗുരുവിനെ ഞാൻ ഇതാ നമസ്കരിക്കുന്നു. സർവ്വലോകേശ്വരാ, സർവ്വകൃത്തേ, ഞാൻ തൊഴുന്നു. സ്വഭാവശുദ്ധനെ ഞാൻ തൊഴുന്നു. വിഷ്ണോ, ഞാൻ നിന്നെ തൊഴുന്നു. ഹരേ, തൊഴാം വാസുദേവാ, കൃഷ്ണാ, സർവ്വവാസാ ഭവാനെ ഇതാ ഞാൻ നമസ്കരിക്കുന്നു. ലോകമൊക്കെ ഭവാൻ സംരക്ഷിച്ചാലും ജനാർദ്ദനാ!"

വൈശമ്പായനൻ പറഞ്ഞു: "ഇപ്രകാരം ശങ്കരൻ ലോകേശനെ വാഴ്ത്തി സ്തുതിച്ചു. മുനിമാരോട് ശിവൻ പറഞ്ഞു: "ഈ സ്തോത്രം ചൊല്ലി കേശവനെ നിങ്ങൾ ധ്യാനിക്കുവിൻ! എല്ലാവർക്കും ശരണ്യനായ ആ ദേവൻ ശ്രേയസ്സ് നല്കുന്നതാണ്. പാപം നശിപ്പിക്കുന്ന ഈ സ്തോത്രം കേൾക്കുന്നവർ ആരാണോ അവർക്കും സ്തോത്രം ചൊല്ലുന്നവർക്കും കേൾക്കുന്നവർക്കും ധർമ്മാത്മാവായ ഹരി പ്രീതനായി ശുഭം നല്കുന്നതാണ്. അതിനെപ്പറ്റി വിചാരിക്കേണ്ടതില്ല, നിശ്ചയമാണ് അക്കാര്യം. നിങ്ങൾ കേശവനെ മനസ്സിൽ ധ്യാനിക്കുവിൻ. ആ ഭക്തവത്സലനെ ദൃഢമായി ഓർക്കുവിൻ. സംശിതവ്രതരായ നിങ്ങൾ നന്മ ഇച്ഛിക്കുന്നുണ്ടെങ്കിൽ കൃഷ്ണനെ ഭജിക്കുവിൻ! എന്നുപറഞ്ഞ് ഭഗവാൻ രുദ്രൻ, ഗൗരിയോടും ഗണത്തോടുംകൂടി ഭൂതഭാവനനായ ശങ്കരൻ, അവിടെത്തന്നെ മറഞ്ഞു. ആ മഹാദേവനെ, ഹരിയെ കൈകൂപ്പി മുനിമാർ നിർവൃതിനേടി. പരനായ അവനിൽച്ചെന്ന് കൃതാർത്ഥതയും നേടിയതായി ഓർത്തു. ലോകേശന്മാരും സന്തോഷത്തോടെ ഹരിയെ, വിഷ്ണുവെ, ഗണത്തോടുകൂടി വണങ്ങി സ്വസ്വഗൃഹങ്ങളിലേക്കു പോയി നൃപോത്തമാ! ഭഗവാൻ വിഷ്ണു പക്ഷീന്ദ്രനായ ഗരുഡൻെറ പുറത്തുകയറി, ശംഖചക്രഗദാഖൾഗശാർങ്ഗതൂണിരവർമ്മിയായി, വന്നപോലെതന്നെ ആ ജഗന്നാഥൻ ബദിരിയിലേക്ക്

എഴുന്നള്ളി. സന്ധ്യയോടുകൂടി നിത്യവും മുനികൾ വാഴുന്ന ആ പുണ്യസ്ഥലത്തെത്തി. അതിൽച്ചെന്ന് യഥായോഗം വണങ്ങി ഈശ്വരനായ ഹരി മുനിമാരുടെ അർച്ചനയേറ്റ് സുഖമായി അവിടെ വസിച്ചു."

**91. പൗണ്ഡ്രകവചനം** – വൈശമ്പായനൻ പറഞ്ഞു: "ഇക്കാലത്ത് നൃവരോത്തമനായ പൗണ്ഡ്രകൻ, സത്വബലാന്വിതൻ, യോദ്ധാവ്, മഹാവിക്രമി, എന്നും വിഷ്ണുദ്വേഷി, പ്രത്യേകിച്ചും കൃഷ്ണനോടു വലിയ വിദ്വേഷമുള്ളവൻ ഇങ്ങനെ പല നിലയിലും പേരെടുത്ത രാജാവ് പല രാജാക്കളെയും വിളിച്ചുകൂട്ടി. ആ മന്നവന്മാരുടെ സമ്മേളനത്തിൽ ഇപ്രകാരം പ്രസംഗിച്ചു."

പൗണ്ഡ്രകൻ പറഞ്ഞു: "രാജാക്കളേ, നിങ്ങൾ എന്റെ ഭാഷണം കേൾക്കുവിൻ. ലോകത്തെ മുഴുവനും, സകല മന്നവമുഖ്യന്മാരേയും ആ ബലോന്മത്തരായ വൃഷ്ണികൾ, കൃഷ്ണനെ ആശ്രയിച്ച്, ബലഗർവ്വികളായ യാദവന്മാർ, പിടിച്ചടക്കിയിരിക്കുന്നു. എനിക്ക് ആരും ഇപ്പോൾ കപ്പം നല്കുന്നില്ല. ആ കൃഷ്ണനെ അവർ ആശ്രയിച്ചിരിക്കുകയാണ്! ചക്രം എന്ന ബലമേറിയ ഒരു ആയുധം കൈയിലുള്ള കൃഷ്ണൻ എന്നെ നിന്ദിച്ചുനില്ക്കുകയാണ്! 'ഞാൻ ചക്രിയാണ്' എന്ന് ആ ഇടയന്ന് ഒരു ഗർവ്വുണ്ട്. ശംഖ്, ചക്രം, ശരം, ശാർങ്ഗം, ഗദ, തൂണി ഇവയൊക്കെ തനിക്കുണ്ടെന്നുള്ള ഒരു ഗർവ്വ് അവന്ന് എപ്പോഴും വളരെയുണ്ട്. ലോകത്തിൽ എന്റെ പേർ വാസുദേവൻ എന്നാണ്. വളരെ പ്രസിദ്ധമായ ഒരു കാര്യമാണ് ആ പേര്. എന്റെ വാസുദേവനെന്ന ആ പേര് ഇപ്പോൾ ആ ഇടയച്ചെക്കൻ നേടി മദബലോദ്ധതനായി ഞെളിയുകയാണ്. അവന്റെ ആ ചക്രത്തെ ക്ഷണംക്ഷണമാക്കി തൂളിച്ചുകളയുവാൻ കെല്പുള്ളതാണ് എന്റെ ഈ ചക്രം. ഇത് വളരെ മൂർച്ചയേറിയതാണ്. അവന്റെ ഗർവ്വ് എന്റെ സുദർശനചക്രംകൊണ്ടു ഞാൻ തീർത്തുകളയും. ആയിരം ആരമുള്ളതും മഹാഘോരമായതും ആ ഗോപന്റെ ചക്രത്തെ നശിപ്പിക്കുവാൻ പോന്നതുമാണ് എന്റെ ചക്രം. അത് ഒരിടത്തും തടവുള്ളതല്ല രാജാക്കന്മാരേ! എന്റെ ദിവ്യമായ ചാപം ശാർങ്ഗമാണ്. അതിന്റെ ആരവം മഹാഭയങ്കരമാണ്. പിന്നെ എന്റെ ശക്തയേറിയ ഗദ, കൗമോദകി അതു നിങ്ങൾ കണ്ടുകൊള്ളുവിൻ. ആയിരം ഭാരം കാരിരുമ്പു കൊണ്ടുണ്ടാക്കിയതാണ് ഈ ഗദ. പിന്നെ നോക്കൂ! എന്റെ ഈ ഖൾഗം, നന്ദകം ഇതിന്റെ യോഗ്യത പ്രസിദ്ധമാണ്. അന്തകന്റെ അന്തംകൂടി വരുത്തുന്ന എന്റെ ഈ വാൾ ആ ഗോപന്റെ വാളിനെ നുറുക്കിക്കളയും. അങ്ങനെ ഗദ, വാൾ, ശംഖ്, ചക്രം, ചട്ട ഇവയൊക്കെയുള്ള ഞാൻ കൃഷ്ണനെ പോരിൽ ജയിക്കും. അതിൽ ഒട്ടും സംശയം വേണ്ടാ രാജാക്കന്മാരെ! ഗദിയെന്നും ചക്രിയെന്നും എല്ലാവരും എന്നെ പുകഴ്ത്തുവിൻ! രാജാക്കളേ, നിങ്ങൾ എല്ലാവരും ശംഖി എന്നും ശാർങ്ഗി എന്നും വീരനായ എന്നെ പ്രശംസിക്കുവിൻ! എന്നെ വാസുദേവൻ വിജയിക്കട്ടെ എന്ന് ഉച്ചത്തിൽ ഉൽഘോഷിക്കുവിൻ! ആ ഗോപനെയല്ല എന്നെയാണ് എന്നോർക്കണം! ഞാൻ ഒരാൾ മാത്രമാണ് വാസുദേവൻ, ആ ഇടയനല്ല. അവന്റെ കഥ ഞാൻ അവസാനിപ്പിക്കുവാൻ പോകുന്നു! അവനെ ഒരിക്കലും നിങ്ങൾ പ്രശംസിക്കരുത് എന്റെ സഖാവായ ഭൗമനെ വധിച്ചവനാണവൻ! എന്നെ ഈ പറഞ്ഞമാതിരി പുകഴ്ത്തണം. പുകഴ്ത്തിയില്ലെങ്കിൽ ഞാൻ അവരെ ശിക്ഷിക്കും! ഒരു ലക്ഷം ഭാരം സ്വർണ്ണവും നിഷ്കവും ഞാൻ അങ്ങനെയുള്ളവരുടെ കൈയിൽ നിന്നു പിഴയായി വാങ്ങും."

വൈശമ്പായനൻ പറഞ്ഞു: "എന്ന് ആ രാജേന്ദ്രൻ പ്രസംഗിക്കുന്ന സന്ദർഭത്തിൽ, ആ ദുസ്സഹപ്രസംഗത്തെ കേട്ട് ചിലർ ലജ്ജിച്ചു തലതാഴ്ത്തി. ബലവീര്യസ്വാദറിഞ്ഞ ആ രാജാക്കന്മാർ ലജ്ജിച്ചുപോയി. രാജാവേ, മറ്റു ചില നൃവരന്മാർ 'അങ്ങനെതന്നെ!' എന്നു ഹസ്തഘോഷം മുഴക്കി. 'പൗണ്ഡ്രകരാജാവേ, വാസുദേവൻ വിജയിക്കട്ടെ' എന്ന് ഉച്ചത്തിൽ ആർപ്പുവിളിച്ചു. കൃഷ്ണനെ പോരിൽ വിജയിക്കാമെന്ന് ബലമദോദ്ധനായ അവൻ നിശ്ചയിച്ചു."

**92. പൗണ്ഡ്രക നാരദസംവാദം** – വൈശമ്പായനൻ പറഞ്ഞു: "ഈ സമയത്ത് കൈലാസശൃംഗത്തിൽനിന്നു മടങ്ങി സർവ്വലോകജ്ഞനായ നാരദൻ പൗണ്ഡ്രകന്റെ പുരിയിലേക്കു പോയി. ആകാശത്തിൽനിന്ന് ആ രാജാവിന്റെ പുരിയിൽ ഇറങ്ങി രാജാവിന്റെ തിരുമുമ്പിലെത്തുന്നതിന് കാവൽക്കാരെ അറിയിച്ചു. അങ്ങനെ നാരദൻ ഗൃഹത്തിന്നകത്തു കടന്നു. അർഘ്യാദികളായ സൽക്കാരം ആ രാജാവിൽനിന്ന് ഏറ്റവനായ മഹർഷി ശുഭ്രവസ്ത്രവും വിരിപ്പുമുള്ള ശുഭ്രപീഠത്തിൽ വസിച്ചു. ആ രാജശ്രേഷ്ഠൻ ആ മുനിമുഖ്യനോടു കുശലംചോദിച്ച്, വീണ്ടും ബലഗർവ്വിതനായ അവൻ നാരദനോടു പറഞ്ഞു."

പൗണ്ഡ്രകൻ പറഞ്ഞു: "ഹേ, മഹർഷേ, ഭവാൻ എല്ലാറ്റിന്നും പോന്നവനാണ്. എല്ലാ കാര്യത്തിലും വിചക്ഷണനാണ് ഭവാൻ! മഹാന്മാരായ ദേവസിദ്ധഗന്ധർവ്വന്മാരിൽ വിശ്രുതനാണ്. ഗന്ധർവ്വബാധകൂടാതെ എല്ലായിടത്തും വിചാരിക്കുമ്പോൾ ചെന്നെത്തുന്നവനുമാണല്ലോ ഭവാൻ! ബ്രഹ്മാണ്ഡത്തിൽ ഹേ വിപ്രേന്ദ്രാ, ഭവാന് അഗമ്യമായി ഒന്നുമില്ലല്ലോ. ഭവാൻ പല ദിക്കിലും പല രാജ്യങ്ങളിലും പോകുന്നവനാണല്ലോ. ഭവാൻ പോകുന്നിടത്തൊക്കെ ഒരു കാര്യം പറയണം: 'പൗണ്ഡ്രകൻ എന്നുപേരായി മഹാവിശ്രുതനും പരാക്രമിയുമായി ഒരു രാജാവുണ്ട്. അദ്ദേഹം തപസ്സിദ്ധനാണ്. വിശ്രുതവീര്യനാണ്. അദ്ദേഹം വാസുദേവൻ എന്നപേരിൽ മഹാവിശ്രുതനാണ്. ശംഖചക്രഗദാശാർങ്ഗഖൾഗതൂണീരചർമ്മവാനാണ്. ശക്തനാണ്, രാജസിംഹന്മാരെ ജയിക്കുന്നവനാണ്. എന്നും എപ്പോഴും നല്കുന്ന ദാനശീലനാണ്, രാജ്യം അനുഭവിക്കുന്നവനാണ്. ബലവാനായ അവൻ ശാസ്താവാണ്, എല്ലാവർക്കും രാജാവാണ്, ശത്രുസൈന്യങ്ങൾക്ക് അജേയനാണ്,' എന്ന പരമാർത്ഥം ഈയുള്ളവനെപ്പറ്റിപ്പറയണം. വാസുദേവൻ എന്നു പേരെടുത്ത ഒരു യാദവനുണ്ടല്ലോ, അവൻ ഈ വാസുദേവന്റെ, ഈയുള്ളവന്റെ, വാസുദേവൻ എന്നു കീർത്തികേട്ട പേരിനെ അപഹരിക്കുവാൻ നോക്കുകയാണ്. അതിന്നുള്ള വീര്യവും ബലവും അവനൊട്ടില്ലതാനും. ആ ഗോപൻ വെറുതെ മൗഢ്യംകൊണ്ട് എന്റെ പേരുംകൊണ്ടു നടക്കുകയാണ്. ഞാൻ ഒരാൾമാത്രമേ വാസുദേവനായിട്ടുള്ളു. സാക്ഷാൽ വാസുദേവൻ ഞാൻ മാത്രമാണെന്നും ഭവാൻ പോകുന്ന ദിക്കിലൊക്കെ എല്ലാവരോടും പറയണം. ഞാൻ മാത്രമേ ഇനി വാസുദേവനായി ഉണ്ടാവുകയുള്ളൂ. ആ യദുവംശ്യനായ വാസുദേവൻ ബലംകൊണ്ടു വൃഷ്ണികളെ പൊക്കി ലോകം മുടിക്കുവാൻ തുടങ്ങിയപ്പോൾ ആ യദുവംശ്യനെ സാക്ഷാൽ വാസുദേവൻ ജയിച്ചു. വിഷ്ണു വാഴുന്ന ദ്വാരകയെ യോദ്ധാവായ ഞാൻ ജയിച്ചു എന്ന് ഉടനെ പറയാറാകും. എന്റെ സദസ്സിൽക്കൂടിയ രാജാക്കന്മാർ മഹാബലവാന്മാരാണ്. ഊക്കേറിയ കുതിരകൾ ഇവിടെ വേണ്ടുവോളം ഉണ്ട്. വായുവേഗമുള്ള രഥങ്ങളുമുണ്ട്. ആയിരമോ, പതിനായിരമോ, ലക്ഷമോ ആനകളുമുണ്ട്. ഈ മഹാസൈന്യങ്ങളെ കൂട്ടിച്ചേർത്ത് എതിർത്ത് ഞാൻ രണത്തിൽ കേശവനെ സംഹരിച്ചുകളയാം. അതുകൊണ്ട് ഞാനീപ്പറഞ്ഞ കാര്യം ശരിയായും നടത്തുന്നതിന്നുള്ള വിഭവവും ശക്തിയും എനിക്കുണ്ടെന്ന് ഭവാൻ എല്ലായിടത്തുംചെന്ന് അറിയിക്കണം. എല്ലപുരത്തിലും,

ഇന്ദ്രന്റെ പുരിയിലും ചെന്നു പറയണം. ഇതാണ് വിഭോ എന്റെ പ്രാർത്ഥനാ! തപോധനാ ഞാൻ നിന്നെ നമസ്കരിക്കാം."

നാരദൻ പറഞ്ഞു: "ബ്രഹ്മാണ്ഡം എവിടെയൊക്കയുണ്ടോ അവിടെയൊക്കെ ഞാൻ ചെന്നെത്തും. എന്നും എനിക്കു എത്താം. സർവ്വഗനാണ് ഞാൻ. എല്ലാ കാര്യത്തിലും ഞാൻ ആചാര്യനാണ്. യാത്രചെയ്യുന്നവർക്ക് ഞാൻ വേണ്ടതു പറഞ്ഞുകൊടുക്കും. എന്നാൽ നീ ഈ പറഞ്ഞമാതിരിയൊക്കെപ്പറയുവാൻ ഞാൻ ഒരുങ്ങുകയില്ല. അതിന്നു വേറെ വല്ലവരെയും നോക്കിക്കൊള്ളുക. നൃപസത്തമാ, ജനാർദ്ദനനും ചക്രപാണിയുമായ ദേവേശ്വരൻ ഭൂമി കാക്കുമ്പോൾ ഞാൻ നടന്നു വല്ലതും പറയുന്നതു കൊള്ളാമോ? വിഷ്ണു സർവ്വഗനായ ദേവനാണ്. ദുഷ്ടന്മാരെയൊക്കെ ഒടുക്കിയവനാണ്. വാസുദേവൻ എന്ന പേരെടുക്കുവാൻപോന്നവൻ ആരുണ്ട് ഈ ഹരിയുള്ളപ്പോൾ? ഈ സൂര്യന്നുകീഴിൽ ഭൂലോകത്ത് ആരെങ്കിലും പറയുമോ, കൃഷ്ണൻ ലോകം ഭരിക്കുമ്പോൾ! അറിയാത്ത പ്രാകൃതന്മാർ വല്ലതും പറയും. നീ മഹാപ്രാകൃതനാണ്. സർവ്വഗനായ വിഷ്ണു നിന്റെ ഗർവ്വ് മുടിച്ചു കളയും. അചിന്ത്യവിഭവനായ വിഷ്ണു, ശാർങ്ഗപാണി, ഗദാധരൻ, പുരാണാത്മാവ്, ആദിദേവൻ നിന്റെ ഗർവ്വ് മുടിച്ചുകളയും! ഇതുകേട്ടാൽ ജനങ്ങൾ കൈകൊട്ടി ചിരിക്കും! കൃഷ്ണന്റെ ശാർങ്ഗവും വാളും മഹാഘോരമാണ്. അത് ഉടയ്ക്കാവുന്നതല്ല രാജാവേ! നിനക്ക് ഈ കാലം ഗുണമല്ല; ജനങ്ങൾക്കു പരിഹസിച്ചു ചിരിക്കാനേ ഉപകരിക്കൂ."

**93. പൗണ്ഡ്രകദ്വാരകാഗമനം** – വൈശമ്പായനൻ പറഞ്ഞു: "രാജാവേ, മദബലോദ്ധതനായ പൗണ്ഡ്രകൻ ക്രോധരക്താക്ഷനായി രാജാക്കന്മാരുടെ സദസ്സിൽവെച്ചു നാരദനോടു പറഞ്ഞു."

പൗണ്ഡ്രകൻ പറഞ്ഞു: "വിപ്രർഷേ, ഭവാൻ എന്താണീ പറഞ്ഞത്? ഞാൻ രാജാവാണ്, ഭവാൻ വിപ്രരോടുകൂടി ഇഷ്ടംപോലെ പൊയ്ക്കൊള്ളുക! നീ നിത്യശാപം കൊടുക്കുന്ന പുള്ളിയാണ്. ഞാൻ നിന്നെ ഭയപ്പെടുകയാണ്. ഞാനൊന്നും പറയുന്നില്ല. ഭവാൻ യഥാസുഖം പോയാലും!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ആ രാജാവു പറഞ്ഞപ്പോൾ ഒന്നും മിണ്ടാതെ ആ നാരദൻ ആകാശമാർഗ്ഗത്തൂടെപോയി കേശവന്റെ സമീപത്തെത്തി. വിഷ്ണുസങ്കാശനെ ചിന്തിച്ച് ഇപ്രകാരം വിഷ്ണുവോട് എല്ലാം പറഞ്ഞു. ഭഗവാൻ വിഷ്ണു അതുകേട്ട് 'ഇഷ്ടംപോലെ പറയാം, അവന്റെ ഗർവ്വ് ഞാൻ നാളെ തീർക്കുന്നതാണ് നാരദാ!' എന്നു പറഞ്ഞു മിണ്ടാതെ ആ ബദര്യാശ്രമത്തിൽ ഇരുന്നു. പിന്നെ മഹാബാഹുവായ പൗണ്ഡ്രകൻ വലിയ പടയുമായി അനേകായിരം അശ്വങ്ങളോടും വളരെ ആനകളോടും വലിയ പടയോടുംകൂടി ശസ്ത്രവും കൊടിയുമായി ചേർന്നു. സത്യസംഗരനായ ആ രാജാവ് അനേകായിരം പടയോടുകൂടിയ ഏകവല്യൻ മുതലായ മന്നവന്മാരോടുകൂടി എണ്ണായിരം തേരുകളും പതിനായിരം കൊമ്പനാനകളുമായി അർബുദം കാലാൾപ്പടയുമായി പടകൂട്ടിയിണക്കി. ഈ സൈന്യത്തോടുകൂടി യുദ്ധത്തിൽ വിളങ്ങുന്ന ആ നൃപോത്തമൻ ഉദിച്ചുയരുന്ന സൂര്യനെപ്പോലെ മഹാമതേ, ശോഭിച്ചു. അർദ്ധരാത്രിസമയത്ത് അവൻ ദ്വാരകാപുരിയിൽച്ചെന്നു. പാതിരയ്ക്ക് ആ കൂരിരുട്ടിൽ പന്തവുമേന്തി പത്തികൾ ചെന്ന് വിവിധശസ്ത്രങ്ങളുമെടുത്ത് പാഞ്ഞുകയറി. വീര്യവാന്മാരായ ആ മഹാബലന്മാർ, മഹാഘോരന്മാരായ നൃപോത്തമന്മാർ, ദ്വാരകയിലേക്കു പാഞ്ഞുചെന്നു! പൗണ്ഡ്രൻ ഒരു വലിയ തേരിൽക്കയറി. ആ തേർ ശസ്ത്രസംഘങ്ങളുള്ളതും പട്ടസം, വാൾ, പരിഘം, ഗദ എന്നിവയും തോമരം, വേൽ, ധ്വജം, മാല എന്നിവ ചേർന്നതും കിങ്ങിണീജാലമുള്ളതും ശരാസി പ്രാസശാലിയും മഹാഘോരവും ഘോരരൗദ്രവും യുഗാന്താഭ്രാഭവും വില്ലും ഗദയുമുള്ളതും മേഘവാദ്യംപോലെ ഗംഭീരനാദം മുഴങ്ങുന്നതും അഗ്ന്യർക്കസങ്കാശവുമായി വിളങ്ങി. ആ രഥത്തിൽക്കയറി ദ്വാരകയിൽ അവനെത്തി. പന്തം പിടിപ്പിച്ച് വീര്യവാനും ബലവാനുമായ രാജാവ് വൃഷ്ണികളെ മാത്രമല്ല, ജഗന്നാഥനെയും കൊല്ലുവാൻ തന്നെ തീർച്ചയാക്കി. ബലമുഖ്യന്മാരായ രാജാക്കന്മാരെ കൂട്ടിച്ചേർത്ത് ആ മഹാദ്യുതിമാൻ പുരദ്വാരത്തിൽ ചെന്നെത്തി. പട നിർത്തി ഒത്തുചേർന്നു നില്ക്കുന്ന രാജാക്കന്മാരോട് പൗണ്ഡ്രകരാജാവ് പറഞ്ഞു: 'എന്റെ പേരു പുകഴ്ത്തിപ്പറഞ്ഞ് ഇവിടെ പെരുമ്പറ അടിക്കുവിൻ! പൊരുതുവിൻ! പൊരുതുവിൻ! അല്ലെങ്കിൽ കപ്പം തന്ന് കീഴടങ്ങുവിൻ! വീരന്മാരിൽ വീരനായ പൗണ്ഡ്രകരാജാവ് ഇതാ പോരിന്നെത്തിയിരിക്കുന്നു! കൃഷ്ണൻ രക്ഷിക്കുന്ന കൂട്ടരായ നിങ്ങളെ എല്ലാവരെയും അവൻ കൊല്ലുവാൻ എത്തിയിരിക്കുന്നു,' എന്നു പറഞ്ഞുവിട്ട സൂചകർ പെരുംപറയടിച്ച് ഈ വാചകങ്ങൾ ഉൽഘോഷിച്ച് അറിയിച്ചു. ആയിരക്കണക്കിന് പന്തങ്ങൾ കൊളുത്തി യുദ്ധലാലസരായ രാജാക്കന്മാർ അങ്ങുമിങ്ങും പൊരുതുന്നുണ്ട്. പുരിയോട് എതിർത്ത് ശസ്ത്രമേന്തി രാജാക്കൾ പൊരുതുന്നു! അവർ സിംഹനാദം മുഴക്കി. 'ശസ്ത്രധാരാസമാകുലരായ വൃഷ്ണിമുഖ്യനെവിടെ? മന്നവനായ നിങ്ങളുടെ ജഗൽപതിയെവിടെ? സർവ്വയാദവസത്തമനായ ബലഭദ്രനെവിടെ? ഇപ്രകാരം അട്ടഹസിച്ച് ആ രാജാക്കന്മാരെല്ലാം ശസ്ത്രങ്ങൾ എടുത്തു തൊടുത്തു. വളരെ വില്ലും അമ്പും മറ്റുമായി എല്ലാവരും ഒപ്പം പടയ്ക്കൊരുങ്ങി. അണിയിട്ട് ആ രാജാക്കന്മാർ കൃഷ്ണന്റെ ദ്വാരകയ്ക്കുനേരെ കുതിച്ചുകയറി."

**94. ഏകലവ്യയുദ്ധം** – വൈശമ്പായനൻ പറഞ്ഞു: "ഉടനെ യാദവരെല്ലാം തങ്ങളുടെ നേർക്കുവരുന്ന വലിയ പടയെ കണ്ടു. മഹാശസ്ത്രസമാകുലമായ പടയെക്കണ്ട് ആപത്തടുത്തു എന്ന് അവർ അറിഞ്ഞു. കൊടുങ്കാറ്റേറ്റിളകുന്ന പ്രളയകാലത്തെ കടൽപോലെ യാദവന്മാർ സന്നദ്ധരായി. എല്ലാവരും ശസ്ത്രമേന്തി യുദ്ധലാലസരായി. പന്തം പിടിച്ച് ശസ്ത്രയോധികളായി യാദവർ നിന്നു. ശൈനേയൻ, ബലഭദ്രൻ, നിശഠൻ, കൃതവർമ്മാവ്, ബുദ്ധിമാനായ ഉദ്ധവൻ, ബലവാനായ ഉഗ്രസേനൻ, മറ്റു സകല യാദവന്മാരും ചട്ടയിട്ട് ഒരുങ്ങി. യുദ്ധദക്ഷന്മാരായ എല്ലാവരും രാത്രിയിൽ സന്നാഹങ്ങൾ കൂട്ടി. ശസ്ത്രഖൾഗങ്ങളുമായി ശസ്ത്രസമാകുലരായി ബലശാലികളായ യോദ്ധാക്കൾ യുദ്ധത്തിന്നായി വന്നണഞ്ഞു. തേരിലും ആനപ്പുറത്തും കുതിരപ്പുറത്തും ആയുധമെടുത്ത് നിത്യയുക്തരായ മഹാത്മാക്കൾ, ധനുർദ്ധരന്മാരായ പുരുഷോത്തമന്മാർ, പുരത്തിൽനിന്ന് ഉടനെ ചുറ്റും പന്തങ്ങളുമേന്തി ചെന്നു. 'ആ പൗണ്ഡ്രകനെവിടെ?' എന്ന് അട്ടഹസിച്ചു. യാദവന്മാരൊക്കെ പന്തംകൊളുത്തി, ആ പ്രദേശമൊക്കെ പകൽമാതിരി ഇരുട്ടില്ലാത്ത മട്ടാക്കി. അങ്ങനെ ഇരുട്ടില്ലാത്ത മട്ടിൽ പന്തംകൊളുത്തി പ്രകാശിപ്പിച്ച ആ സ്ഥലത്തുവെച്ച് വൃഷ്ണികളും വൈരികളും തമ്മിൽ ഘോരമായ യുദ്ധം തുടങ്ങി. രോമാഞ്ചജനകമായിരുന്നു ആ പോരാട്ടം. കുതിരകളോട് കുതിരകൾ ഏറ്റു. ആനകളോട് ആനകൾ ഏറ്റു. തേരുകൾ തേരുകളോട് ഏറ്റു. സാദികളോട് സാദികളും ഏറ്റു. വാൾക്കാർ വാൾക്കാരോടും, ഗദക്കാർ ഗദക്കാരോടും തമ്മിൽ ഏറ്റുപിടിച്ച് ആ രണം ദാരുണമായി. മഹാപ്രളയത്തിലെന്നപോലെ ആ വമ്പന്മാർ മുഴക്കുന്ന ഘോഷം പരന്നു. പാഞ്ഞോടുന്ന വീരന്മാരെ പ്രഹരിക്കുകയും മന്നവന്മാരെ കൊല്ലുകയും ചെയ്യുന്നു! 'ഈ മഹാബാഹുവായ വീരൻ, വാൾപ്പയറ്റുകാരൻ, ഇതാ

വീഴുന്നു!' 'ഈ ഘോരനായ വില്ലൻ ഇതാ ശൂരനായി നില്ക്കുന്നു!' 'ഗദക്കാരനായ രാജാവ്, വീരൻ നമ്മളെ ബാധിച്ചു' 'ഇവൻ തേര് ഗദ, വില്ല്, അമ്പ്, ചട്ട, തൂണീരം എന്നിവയോടുകൂടിയവനാണ്.' ഇപ്രകാരം എല്ലായിടത്തും ശബ്ദം പൊങ്ങി. അപ്രകാരം ബലവാനായ കുന്തക്കാരനും പെരുംശൂലമുള്ളവനും ഇതാ ദിക്കിലൊക്കെയും എത്തുന്നു. 'ഇതാ കൊമ്പനാന കൊമ്പുയർത്തി സർവ്വദിക്കിലും എത്തുന്നു. അവൻ സകല ദിക്കിലും എത്തുന്നവനാണ്, ശൂരനാണ്, കാറ്റുപോലെ പാഞ്ഞെത്തുന്ന വേഗവാനാണ്.' ഇങ്ങനെയും ശബ്ദം മുഴങ്ങി. അമ്പിനെ അമ്പുകൊണ്ടു തകർക്കുന്നു. വടിയെ വടികൊണ്ട് അടിച്ചുതകർക്കുന്നു. കുന്തം കുന്തംകൊണ്ടു തട്ടുന്നു. ഗദകൊണ്ട് ഗദയും വീഴ്ത്തുന്നു. പരിഘം പരിഘത്താലും ശൂലം ശൂലത്താലും വീഴ്ത്തുന്നു. ഇപ്രകാരം ഉത്തമമായ യുദ്ധം ചെയ്യുന്നവർക്കു വലിയ പോരാട്ടം വർദ്ധിച്ചുവന്നു. ശബ്ദംവാച്ചു. മികച്ച പല ഭൂതങ്ങളും പോരിൽ ശസ്ത്രമേന്തിയതായിക്കണ്ടു. ശംഖനിഃസ്വനം ഘോരമായി. രാത്രിയിൽ അത്യുച്ചമായി രോമഹർഷണമായ രണമുണ്ടായി. വൃഷ്ണികൾ അവരോടുചേർന്ന് വലിയ പോരാട്ടത്തിനു മുതിരുമ്പോൾ തമ്മിൽ പിടിപെട്ടവർ മന്നിൽ വീണു. അതിൽ ചിലർ മന്നിൻെറ അധീശ്വരരുമായിരുന്നു. മുടി ചിന്നിയഴിഞ്ഞ ചിലർ വീണവരുടെ മേൽ വീണു. ശസ്ത്രപാണികളായ മന്നവന്മാരും മന്നിൽ വീണു. ചട്ട പൊട്ടിയ ചിലർ പാഞ്ഞ് പലപാടും ഏറ്റു; തമ്മിൽ ഏറ്റുപിടിച്ച് തമ്മിൽ കൊല്ലാൻ മുതിർന്നു. ശസ്ത്രംവിട്ടും മഹാത്മാക്കൾ ചുറ്റും മുറിവേറ്റവരായി വീണു. യമരാഷ്ട്രം വർദ്ധിപ്പിക്കുന്ന മട്ടിൽ ചിലർ മരിച്ചുവീണു. ഇപ്രകാരം അവർ എതിർത്തേറ്റ് പൊരുതി. അതിന്നിടയിൽ ശൂരനായ ഏകലവ്യൻ എന്ന നിഷാദരാജാവ് ഘോരമായ വില്ലെടുത്ത് കാലാന്തകയമനെപ്പോലെ വളരെ ആയിരം ശരങ്ങൾ എയ്ത് യദുവീരന്മാരെ പിളർന്നു. മർമ്മം പിളർക്കുന്ന കൂരമ്പുകൾ നൂറിലധികം എയ്ത് അവൻ വൃഷ്ണിസൈന്യങ്ങളെയൊക്കെ സകല ദിക്കിലും മുറിവേല്പിച്ചു. ശസ്ത്രമേന്തി പൊരുതുന്ന വീരന്മാരായ ക്ഷത്രിയന്മാരെയും കഠിനമായി മർദ്ദിച്ചു. മൂർച്ച കൂട്ടിയ ഇരുത്തഞ്ചമ്പ് നിശഠനെയും പത്തമ്പ് സാരണനെയും പിന്നെ അഞ്ചുശരവും അങ്ങനെ ഓരോരുത്തരെയായി കൂരമ്പെയ്ത് എല്ലാവരെയും പേരുവിളിച്ചുപറഞ്ഞ് പോരാടി. യാദവപ്പടയെ ആ വീരവാൻ ഓടിച്ചു. അവൻ സിംഹനാദം മുഴക്കി ശരജാലമുതിർത്തു വിളിച്ചു പറഞ്ഞു: 'യാദവരേ! എവിടെ ജഗൽപ്പതിയായ രാജാവ്? മഹാബലനായ സാത്യകി എവിടെ? കൃതവർമ്മാവ് എവിടെ? സർവ്വയാദവസത്തമനായ ബലഭദ്രനെവിടെ? എന്നുപറഞ്ഞ് അവനും മറ്റു രാജാക്കന്മാരും അസ്ത്രശസ്ത്രങ്ങളെടുത്ത് ബാണംതൂകി ദ്വാരക തകർക്കുവാൻ ശ്രമം തുടങ്ങി.

**95. സാത്യകീപൗണ്ഡ്രകസംഭാഷണം** - വൈശമ്പായനൻ പറഞ്ഞു: "സൈന്യങ്ങൾ ഭയപ്പെട്ട് ഒഴിഞ്ഞുപോയ സമയത്ത്, വൃഷ്ണിവീരന്മാരൊക്കെ ഭയപ്പെട്ട സമയത്ത്, പോരിൽ സൈന്യങ്ങൾ ചത്തുവീഴാൻ തുടങ്ങിയ സമയത്ത്, പന്തങ്ങളൊക്കെ കെട്ടുപോയ സമയത്ത്, സർവ്വത്ര നിശ്ശബ്ദമായ സന്ദർഭത്തിൽ മുഖ്യമായ വൃഷ്ണിസൈന്യങ്ങളെയെല്ലാം ജയിച്ചു കഴിഞ്ഞു എന്നു ധരിച്ച മഹാവീര്യനായ പൗണ്ഡ്രകൻ തൻെറ ഭടന്മാരോട് പറഞ്ഞു."

പൗണ്ഡ്രകൻ പറഞ്ഞു: "മന്നവരേ, വേഗം ചെല്ലുവിൻ! വെണ്മഴു, കുന്തം എന്നിവയും കഠോരമായ കുന്തങ്ങളും പാറകളും മറ്റു വലിയ പാറകളും എടുത്ത് നിങ്ങൾ കേറുവിൻ നൃപന്മാരേ! കോട്ടയൊക്കെ നിങ്ങൾ തകർക്കുവിൻ! പ്രാസാദങ്ങളും തവിടുപൊടിയാക്കുവിൻ! കന്യകമാരെ പിടിക്കുവിൻ! ദാസിമാരെയും പിടിക്കുവിൻ! പലമാതിരി മുഖ്യവസ്തുക്കളും ധനങ്ങളും എടുക്കുവിൻ!"

വൈശമ്പായനൻ പറഞ്ഞു: 'അങ്ങനെയാകാം' എന്ന് മഹാത്മാക്കളായ മന്നവന്മാരെല്ലാം പറഞ്ഞ് മഴുവെടുത്ത് സകലദിക്കിലും പൗണ്ഡ്രകൻെറ ആജ്ഞപ്രകാരം വെട്ടിക്കീറി. സർവ്വദിക്കിലും കോട്ടകളും മേടകളും ആൾക്കാർ തകർക്കുവാൻ തുടങ്ങി. ടങ്കംകൊണ്ട് കോട്ടകളിൽ കൂറ്റന്മാർ പ്രയോഗിക്കുന്ന സമയത്ത് ചുറ്റും മഹാശബ്ദമുയർന്നു. പൂർവ്വദ്വാരത്തിലെ കോട്ടക്കെട്ടൊക്കെയും പൊട്ടി രാജാവേ! മഹാഘോരാരവം കേട്ട് കോപം മൂർച്ഛിച്ചവനായ സാത്യകി വിചാരിച്ചു: 'എന്നിൽ എല്ലാം ചുമത്തിയിട്ടാണ് യാദവേശ്വരനായ കേശവൻ കൈലാസത്തിലേക്ക് നിത്യശങ്കരനായ ശിവനെ കാണുവാൻ പോയത്. ഈ ദ്വാരകാപുരിയെ തീർച്ചയായും ഞാൻ രക്ഷിക്കേണ്ടതാണ്.' എന്നു മനസ്സിൽ കണ്ട് വില്ലെടുത്ത് ഉടനെ ദാരുകൻെറ പുത്രൻ പൂട്ടിയ ഘോരമായ രഥത്തിൽക്കയറി, അവൻ തന്നെ സൂതനായി തെളിക്കുന്ന രഥത്തിൽ ഇരുന്ന്, വലിയ വില്ലും പാമ്പുപോലുള്ള ശരങ്ങളുമെടുത്ത്, ശസ്ത്രങ്ങൾ ഏറ്റാൽ പറ്റാത്ത ഘോരമായ ചട്ടയുമിട്ട്, അംഗദം, കുണ്ഡലം, തൂണി, അമ്പ്, വില്ല്, ഗദ, വാൾ എന്നിവയുമെടുത്ത് കേശവൻ പറഞ്ഞതോർത്ത് സാത്യകി പോരിന്നുചെന്നു. അങ്ങനെ ഉത്തമനായ സാത്യകി പന്തത്തിൻെറ വെളിച്ചം കണ്ട ഭാഗം നോക്കി പാഞ്ഞുചെന്നു. അപ്രകാരംതന്നെ ഭാസ്വരമായ രഥത്തിൽക്കയറി വീരനായ ബലരാമനും ഗദയുമായി രണത്തിന്ന് സിംഹനാദം മുഴക്കി, ഭൈരവമായ ആരാവത്തോടെ പുറപ്പെട്ടു. ബലവാനായ ഉദ്ധവൻ കൊമ്പനാനയുടെ പുറത്തുകയറി, ഘോരാരവം മുഴക്കി, ആ സർവ്വയാദവസത്തമൻ, പ്രീതിയാകുന്ന നയംതേടുന്ന മഹാബലനായ ആ യാദവൻ, ചെന്നു. മറ്റ് സകല വൃഷ്ണികളും യുദ്ധലാലസരായിച്ചെന്നു. തേരുകളിലും ആനപ്പുറത്തും കയറി ഹാർദ്ദിക്യൻ മുതലായവരും ചെന്നു. അവർ മുമ്പിൽ പന്തം തെളിയിച്ചു. സിംഹനാദംചെയ്ത് കേശവൻ പറഞ്ഞതിനെ ഓർത്ത് ആ വൃഷ്ണികൾ പൂർവ്വദ്വാരത്തിലെത്തി. പൂർവ്വദ്വാരത്തിൽ യഥായോഗം ചെന്നണഞ്ഞ് ആ മഹാബലന്മാർ നിന്നു. ഘോരമായ സൈന്യം നില്ക്കുന്ന സമയത്ത്, വഴിക്കെങ്ങും പന്തം കത്തിജ്ജ്വലിച്ചു ശോഭിക്കുന്ന സമയത്ത്, ഗദാതൂണിചാപബാണശാലിയായ ശിനിപുംഗവൻ, സാത്യകി, വായവ്യാസ്ത്രമെടുത്ത് ആ മഹാശരം തൊടുത്ത് മുഖ്യമായ വലിയ വില്ലു ചെവിയോളം വലിച്ച് ശത്രുപ്പടയിലേക്ക് എയ്തു. വായവ്യാസ്ത്രത്താൽ അവിടെയുള്ള നരസത്തമന്മാർ തോറ്റുപോയി. ശിനിവീരൻെറ അസ്ത്രവീര്യത്താൽ സകല ശത്രുരാജാക്കളും പാഞ്ഞുപോയി. എവിടെയാണോ പൗണ്ഡ്രകൻ നില്ക്കുന്നത് അവിടെ ചെന്നു നിന്നു. അവർ ആ വായവ്യശരമേറ്റ് കൊടുംകാറ്റിൽ ഉലഞ്ഞ് വലഞ്ഞു. പാഞ്ഞുപോയ മന്നവരെല്ലാവരും എവിടെച്ചെന്നു നിന്നുവോ അവിടെച്ചെന്ന് ശൈനേയൻ സർപ്പഭോഗാഭമായ, കൂർത്തുമൂർത്ത ശരമെടുത്ത് ഇപ്രകാരം പറഞ്ഞു."

സാത്യകി പറഞ്ഞു: "ആ മഹാബുദ്ധിമാനായ പൗണ്ഡ്രകൻ എവിടെ? ഞാൻ ഇതാ ഒരുങ്ങിനില്ക്കുന്നു. വില്ലുമേന്തി ഞാൻ കെല്പോടെ നില്ക്കുന്നു. അവനെ കണ്ടുവെങ്കിൽ ഇപ്പോൾ ഞാൻ അവനെ വീഴ്ത്തും. കൃഷ്ണൻെറ ഭൃത്യനായ ഞാൻ പൗണ്ഡ്രകവധത്തിനുവേണ്ടി ഇതാ നില്ക്കുന്നു. ക്ഷത്രിയന്മാരെല്ലാം നോക്കിനില്ക്കെ ഞാൻ ആ ദുഷ്ടൻെറ തല കൊയ്ത് കഴുക്കൾക്കും പട്ടികൾക്കും ബലിയായി കൊടുക്കുന്നതാണ്. ഇമ്മാതിരി കർമ്മം ക്ഷത്രിയന്മാർക്ക് പറ്റിയതാണോ? കള്ളന്മാരല്ലേ രാത്രി കൊള്ളയടിക്കുക! വമ്പന്മാരായ യാദവന്മാർ രാത്രി കിടന്നുറങ്ങുമ്പോൾ ഇത്തരം പണിചെയ്യുന്നവരുണ്ടോ? എല്ലാംകൊണ്ടും ചിന്തിച്ചാൽ ഇവൻ ഒരു കള്ളനാണ്; അല്ലാതെ ബലവാനായ ഒരു രാജാവല്ല ഇവൻ! ശക്തന്മാരായ രാജാക്കന്മാർ കൊള്ള

ക്കാരുടെ പണിക്ക് നില്ക്കില്ല! ഒരു നൃപാധമനാണിവൻ! അമ്പോ ബലമായി ഇങ്ങനെ ചതിചെയ്യുന്ന രാജാവിന്ന് എല്ലാംകൊണ്ടും തക്കതായ ഒരു ഗതി ഞാൻ നോക്കിയിട്ട് കാണുന്നില്ല."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് മഹാ ബലനും വീരനുമായ ശൈനേയൻ ചിരിച്ചു. ദൃഢമായ വില്ലുവലിച്ച് അമ്പു തൊടുത്തു. ധീമാനായ ആ സാത്യ കിയുടെ നിന്ദാവാക്കുകൾ കേട്ടവനായ ആ വീരൻ പറഞ്ഞു: 'കൃഷ്ണനെവിടെ? ആ ഇടയനെവിടെ? അവനെന്തുചെയ്യു കയാണ്? സ്ത്രീഘാതകൻ! പശുഘാതകൻ! എവിടെ നിൻെറ സ്വാമി? ആരെ സേവിക്കാൻ പോയിരിക്കുന്നു? ആ കള്ളൻ എവിടെപ്പോയി? എൻെറ പേരുകട്ട കള്ളൻ എവിടെ? വീരനും മഹാത്മാവുമായ എൻെറ സുഹൃത്തിനെ, ഭൗമനെ കൊന്ന ആ ഘാതകനെവിടെ? എൻെറ ഈ പേര് അവൻ കവർന്നതുകൊണ്ടുതന്നെ അവൻ കൊല്ലപ്പെടേണ്ടവനാണ്! വീരാ, നീ പൊയ്ക്കൊള്ളുക! നിൻെറ ഇഷ്ടംപോലെ പൊ യ്ക്കൊള്ളുക! നീ ഞാനുമായി പൊരുതുവാൻ യോഗ്യനല്ല. നീ അതിന്നു പോരാ! അല്ലെങ്കിൽ നീ നില്ക്കുക. എൻെറ ശക്തി ഒരു ലേശം ഞാൻ കാണിച്ചുതരാം ഘോരവും ദുർദ്ധരവുമായ ബാണംകൊണ്ട് ഞാൻ നിൻെറ തല വീഴ്ത്തുന്നതാണ്. വീരാ, ഞാൻ നിന്നെ കൊന്നുവീഴ്ത്തു മ്പോൾ നിൻെറ രക്തം ഭൂമി കുടിക്കും. നിൻെറ സ്വാമിയായ ആ ഇടയൻ കേൾക്കും.' 'കൊന്നു സാത്യകിയെ' എന്ന്. ആ ഗോപന്ന് വലിയ ഗർവ്വുണ്ട്. അത് ഇപ്പോൾ ശമിക്കും. നിന്നെ കൊന്നുവെന്നു കേട്ടാൽ യദുസത്തമാ, ഉടനെ അവൻെറ അഹങ്കാരം നശിക്കും. നഗരത്തെ രക്ഷിക്കുവാൻ നിന്നെ ഏല്പിച്ച് ആ ഗോപൻ കൈലാസപർവ്വതത്തിലേക്കു പോയിരിക്കയാണെന്ന് ഞാൻ മുമ്പേതന്നെ കേട്ടിരിക്കുന്നു. 'എടോ സാത്യകി, നീ മിടുക്കനാണെങ്കിൽ കൂർത്തുമൂർത്ത ശരമെടുത്തു വരൂ!' എന്നു പറഞ്ഞ് ആ പൗണ്ഡ്രകൻ ശര മെടുത്ത് പോരിന്നായി പുറപ്പെട്ടു."

**96. പൗണ്ഡ്രകസാത്യകിയുദ്ധം** – വൈശമ്പായനൻ പറ ഞ്ഞു: "ഉടനെ ക്രോധത്തോടുകൂടി വൃഷ്ണിപുംഗവനായ ശൈനേയൻ വാസുദേവനെ ഓർത്തുകൊണ്ട് ഇപ്രകാരം പറഞ്ഞു."

സാത്യകി പറഞ്ഞു: "വാസുദേവനെ ഉദ്ദേശിച്ച് ഇപ്ര കാരം നൃപാധമനായ നീ പറഞ്ഞു. ജീവനിൽ കൊതിയുള്ള വരാരെങ്കിലും ജഗന്നാഥനെ ഇപ്രകാരം ആക്ഷേപിച്ച് പറ യുമോ? ഇങ്ങനെ പറയുന്ന നിൻെറ അടുത്തേക്ക് മൃത്യു യാത്രയായിക്കഴിഞ്ഞു. അപ്രകാരം വാക്കുപറയുന്ന നിൻെറ നാവ് നൂറുനൂറായി തകർന്നുപോകും. ഇതാ ഞാൻ നിൻെറ ദേഹത്തിൽനിന്നു തല വീഴ്ത്തുന്നു! നിനക്ക് ഇപ്പോൾ വാസുദേവൻ എന്ന പേര് നില്ക്കുന്നുണ്ടല്ലോ. നിൻെറ ദേഹത്തിൽനിന്ന് തല അറ്റുവീഴുന്നതുവരെ അത് നില്ക്കും. നാളെ ഭഗവാൻ മാത്രമേ വാസുദേവാഖ്യനായി ഉണ്ടാകൂ! ഒരാൾ മാത്രമേ വാസുദേവനായിട്ടുള്ളൂ. അത് സർവ്വകർ ത്താവും സർവ്വഗനുമായ ജഗന്നാഥനാണ്. ദുരാത്മാവേ, നീ ഒരിക്കലും ദേവനാവുകയില്ല! ഇതാ നിൻെറ തല മെയ്യിൽനിന്ന് രാജകാ, ഞാൻ വീഴ്ത്തുന്നു. ഇപ്പോൾ വിഷ്ണുഭഗവാൻ ഇവിടെ എത്താത്തതുകൊണ്ട് ഞാൻ തന്നെ നിന്നെ വീഴ്ത്തിക്കളയാം. നിൻെറ അസ്ത്രവീര്യ ബലമൊക്കെ നീ ഒന്നു കാണിക്കൂ! നിൻെറ സകലവീര്യ വും ഒന്നും ഒഴിവാക്കാതെ കാണിക്കുക! ഞാൻ ഇതാ ഒരു ങ്ങിത്തന്നെ നില്ക്കുകയാണ്. വില്ലും അമ്പും വാളും ഗദ യുമായി ഇതാ ഞാൻ നിന്നോട് ഏല്ക്കുവാൻ നില്ക്കുന്നു. നീ ഈ പുരത്തിൽ കടക്കരുത്. സത്യംചെയ്ത് ഞാൻ പറയുന്നു! വാസുദേവനായ നിന്നെ കണ്ട് ഞാൻ കൃത കൃത്യനായി. നിൻെറ ദേഹം എള്ളുപോലെ ശകലമാക്കി നായ്ക്കൾക്ക് ഞാൻ കൊടുക്കും ക്ഷുദ്രനായ രാജാവേ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ശര മെടുത്ത് ചെവിയോളം വലിച്ച് സുമഹാബലനായ സാത്യകി ആ പൗണ്ഡ്രകവാസുദേവനെ കൂരമ്പെയ്തു. ആ യദു ശ്രേഷ്ഠൻ എയ്തപ്പോൾ പ്രതാപവാനായ വാസുദേവൻ രാജാവേ, കൈകളും കണ്ണുകളും വഴിയായി ചുടുചോര പ്രവഹിപ്പിച്ചു. ഉടനെ വാസുദേവരാജാവു ക്രോധിച്ച് ഒമ്പതും പത്തും മൂർച്ചയേറിയ ശരങ്ങൾ സാത്യകിയെ എയ്ത് പല മട്ടിൽ ആർത്തു. കൂർത്ത എഴുത്താണിയമ്പെടുത്ത് ഉടനെ യാമനെപ്പോലെ വില്ലുവലിച്ച് വാസുദേവൻ വീണ്ടും സാത്യ കിയെ എയ്തു. രാവിൽ സ്വഭടഹർഷണനായി നിന്നു. നാരാചത്താൽ നെറ്റിയിൽ ദൃഢമായ എയ്ത്തേറ്റ വൃഷ്ണി പ്രവരനായ സാത്യകി, സത്യസംഗരൻ, തേർത്തട്ടിൽ നിശ്ചേ ഷ്ടനായി ഇരുന്നുപോയി. പിന്നെ പൗണ്ഡ്രക രാജാവ് പത്തു ബാണങ്ങൾ എയ്തതിന്നു പകരമായി സാത്യകി ഇരുപത്തഞ്ചു ശരങ്ങൾ എയ്തു. അശ്വങ്ങൾ രക്തത്തിൽ കുളിച്ചു; സൂതൻ വിഹ്വലപ്പെട്ടു. ഇതെല്ലാം പൗണ്ഡ്രകൻ കണ്ടുനിന്നു. ഉടനെ പൗണ്ഡ്രകൻ തേരിൽനിന്ന് സിംഹ നാദം മുഴക്കി. ആ സിംഹനാദം വന്നലച്ചപ്പോൾ സാത്യകി ഉണർന്നു രാജാവേ! എയ്ത്തേറ്റ തൻെറ അശ്വങ്ങളെയും സൂതനെയും കണ്ട് ശിനിവീരനായ മഹാസത്തമൻ ക്രോധി ച്ചു. 'നിൻെറ പോരും നിൻെറ വീര്യവും ഞാൻ കണ്ടു' എന്നു പറഞ്ഞ് അമ്പെടുത്ത് ആ ബാണംകൊണ്ട് അവ ൻെറ നെഞ്ചിൽ എയ്തു. പോരിൽ ആ ബാണം എയ്ത പ്പോൾ വാസുദേവനും ഉലഞ്ഞ്, കടുത്ത രക്തം മാറിൽ നിന്നൊഴുക്കിനിന്നു. ആ പൗണ്ഡ്രകൻ തേർത്തട്ടിൽ മറി ഞ്ഞുവീണ് പാമ്പിനെപ്പോലെ ചീറ്റി. ചെയ്യേണ്ടതെന്തെന്ന റിയാതെ ആ തേർത്തട്ടിലിരുന്നുപോയി. ശൈനേയൻ പത്തു ബാണങ്ങൾ ആ രഥത്തിൽ എയ്തു. ഭല്ലത്താൽ വാസുദേവൻെറ കൊടി സാത്യകി ഖണ്ഡിച്ചു. നാലശ്വങ്ങ ളെയും കൊന്നു. അമ്പെയ്ത് സാത്യകി സാരഥിയെയും പ്രഹരിച്ചു. സാരഥിയുടെ തല ദേഹത്തിൽനിന്നു വേർപെട്ട് നിലത്തു വീണു. തേർക്കൂട്ടത്തെ മുറിച്ചപ്പോൾ ഹയങ്ങളും ചത്തു. രഥം എള്ളുപോലെ തകർത്തു. പത്തു ശരങ്ങൾ കൊണ്ട് ഈ വിക്രമങ്ങളൊക്കെച്ചെയ്ത് സാത്യകി പൗണ്ഡ്ര കവാസുദേവനെ നോക്കി ചിരിച്ചു. ഉടനെ ശക്തിമാനായ ശൈനേയൻ ബലമായി ഒന്ന് അട്ടഹസിച്ചു; ക്ഷത്രിയന്മാർ കാൺകെ വെമ്പലോടെ അമ്പുകളെയ്ത് അർദ്ദിപ്പിച്ചു. പാറ്റ പോലെ ശരങ്ങൾ പാഞ്ഞുചെന്ന് എങ്ങും പതിച്ചു. തല യ്ക്കും പള്ളയ്ക്കും പുറത്തും മുമ്പിലും ശരമുള്ളവനായി, തൃഷ്ണാർത്തനായി, ഉദാരനായ പൗണ്ഡ്രകൻ നിസ്വനെ പ്പോലെയായി. ഉടനെ ആ പ്രതാപവാനായ വാസുദേവൻ ക്രോധിച്ച് അർദ്ധചന്ദ്രം എടുത്ത്, ഏഴമ്പെടുത്ത് അവനെ കോപത്താൽ വിറച്ച് എയ്തു. ആ ശരം ഖണ്ഡിച്ച് സാത്യകി അഞ്ചമ്പെടുത്ത് പൗണ്ഡ്രകൻെറ വില്ലറുത്ത് സിംഹനാദം മുഴക്കി. ഉടനെ വാസുദേവൻ ഗദയെടുത്ത് ചുഴറ്റി അടുത്തു. പെട്ടെന്ന് സാത്യകിയുടെ മാറിൽ ഒരു പ്രഹരം കൊടുത്തു. ഇടത്തുകൈകൊണ്ട് അതു വലിച്ചെടുത്ത് പോരിൽ പൗണ്ഡ്രകനെ ബാണമെയ്ത് സാത്യകി അടുത്തു. അത് ഇടയ്ക്കു പിടിച്ച് പ്രതാപവാനായ വാസുദേവൻ പത്തു വേൽ കൊണ്ട് സാത്യകിയെ പ്രഹരിച്ചു. അവയേറ്റ് സത്യസംഗ രനായ, വീരനായ, ശൈനേയൻ വില്ലുവിട്ട് ഗദയെടുത്ത്, പെട്ടെന്ന് ആ വൃഷ്ണിപ്രഹരൻ പൗണ്ഡ്രകനെ പ്രഹരിച്ചു രാജാവേ!"

**97. പൗണ്ഡ്രകസാത്യകി മല്ലയുദ്ധം** – വൈശമ്പായനൻ പറഞ്ഞു: "ഉടനെ ക്രോധത്തോടെ ഗദയുമെടുത്ത് വൃഷ്ണി

നന്ദനനായ ശൈനേയൻ, തീക്ഷ്ണമായ ഗദയെടുത്ത് വാസുദേവനെ പ്രഹരിച്ചു. ശക്തിമാനായ വാസുദേവൻ സാത്യകിയേയും പ്രഹരിച്ചു. ഗദയെടുത്ത ആ രണ്ടു വീരന്മാരും ദാരുണരായി പ്രശോഭിച്ചു. കാട്ടിൽ തമ്മിൽ കൊലചെയ്യുവാൻ ശ്രമിക്കുന്ന ദൃപ്തരായ സിംഹങ്ങൾപോലെ അവർ പോരാടി. ക്രോധിച്ച് സാത്യകി വാസുദേവനെ ഇടംചുറ്റിയടുത്തു. അപ്പോൾ വാസുദേവൻ വലം ചുറ്റി സാത്യകിയെ മുലകൾക്കിടയിലായി പ്രഹരിച്ചു. വീരനായ സാത്യകിയും നെഞ്ചിൽത്തന്നെ അവനെ പ്രഹരിച്ചു. ശക്തിയായ പ്രഹരമേറ്റ ആ വീരൻ സാത്യകിയുടെ അടിയേറ്റ് മുട്ടുകുത്തിപ്പോയി. ഉടനെ ആ വീരൻ പിടഞ്ഞെഴുന്നേറ്റ് സാത്യകിയുടെ നെറ്റിക്കു പ്രഹരിച്ചു. വിഷണ്ണനായ സാത്യകി ഒന്നിരുന്ന് വെമ്പലോടെ എഴുന്നേറ്റ് ഗദകൊണ്ട് പൗണ്ഡ്രകനെ അടിച്ചു. ബലവാനും വീരനുമായ പൗണ്ഡ്രകൻ സാക്ഷാൽ മൃത്യുവിനെപ്പോലെ ക്രോധരക്താക്ഷനായി ചുടുന്നവിധം നോക്കി വൃഷ്ണിയെ ഗദകൊണ്ടു പ്രഹരിച്ചു. കൈവീശിവിട്ട ഗദയാൽ തല്ലുകൊണ്ടവനായ വൃഷ്ണിപുംഗവൻ നിലത്തു കൈകുത്തി മൃത്യുവന്ന് മടിയിലിരുന്നമട്ടിലായി. ഉടനെ ബോധംപൂണ്ട് രണ്ടു കൈകൊണ്ടും ദൃഢമായവിധം അവന്റെ ഗദയെ ചാടിപ്പിടിച്ച്, കാരിരുമ്പായ ആ ഗദ രണ്ടു കഷണമാക്കി ഒടിച്ചു വലിച്ചെറിഞ്ഞ് ആ വീരൻ സിംഹനാദം മുഴക്കി. മഹാബലനായ വാസുദേവൻ ഗദ വെടിഞ്ഞ് ഇടംകൈയാൽ സാത്യകിയെ പിടിച്ച് വലത്തെ കരം ഘോരമായ മുഷ്ടിയാക്കി ആഞ്ഞ് സാത്യകിയുടെ മുലയ്ക്കു താഴെ ഇടിച്ചു. ഉടനെ സാത്യകിയും ഗദ ഉപേക്ഷിച്ച് പെട്ടെന്നു കൈപരത്തി വാസുദേവനെ പ്രഹരിച്ചു. സത്യയോധനായ സാത്യകിയെ വാസുദേവനും കൈത്തലത്താൽ പ്രഹരിച്ചു. അവർ തമ്മിൽ അങ്ങനെ ഘോരഘോരമായി കൈത്തലപ്പോരു നടന്നു. മുഷ്ടികൊണ്ടും മുട്ടുകൊണ്ടും കൈകൊണ്ടും തലകൊണ്ടും അവർ തമ്മിൽ പോരാടി. കൈത്തലങ്ങൾ തമ്മിൽ ഉരസി തീയുണ്ടായി. വൃക്ഷങ്ങൾ ഉരസുമ്പോൾ കാട്ടിൽ തീ ഉണ്ടാകുന്നതുപോലെ തീപ്പൊരി പരന്നു. ബഹളമായ ആരവം പൊങ്ങി. അവർ പോരിൽ പേർപുകഴ്ന്നവരാണ്. പൗണ്ഡ്രകനും സാത്യകിയും നിശ്ശബ്ദമായി നില്ക്കുന്ന രാവിൽ ശസ്ത്രം വിട്ട ആ മഹാബലർ വലിയ ശക്തിയോടെ മല്ലന്മാരെപ്പോലെ പൊരുതി. രണ്ടു സൈന്യങ്ങൾക്കും അപ്പോൾ സംശയമായി രാജാവേ! 'വീരനായ സാത്യകിയെ അവൻ കൊല്ലുമോ, അതോ ആ മഹാത്മാവ് പൗണ്ഡ്രകവാസുദേവനെ കൊല്ലുമോ' എന്നായി സംശയം. അപ്പോൾത്തന്നെ തമ്മിൽ കൊല്ലുവാൻ മുതിർന്ന ആ മഹാവീരന്മാർ, പരസ്പരം പോരാടുന്ന മഹാവീരന്മാരിൽ ആരെങ്കിലും ഒരുത്തൻ, സ്വർഗ്ഗത്തിലെത്തും. അല്ലാതെ അവർ പിന്മടങ്ങുന്ന പ്രശ്നമില്ല. അത്രയ്ക്കു വാശിയോടെ ഉറച്ചാണ് അവരുടെ പോരാട്ടം. 'അമ്പോ അവരുടെ വീര്യം! അമ്പോ അവരുടെ ധൈര്യം! ബലവാന്മാരായ അവരുടെ മനഃശക്തി പ്രശംസാർഹംതന്നെ! അവർ പോരിൽ മഹാശക്തരാണ്! പ്രകൃതിസമ്മതന്മാരാണ്. ഇത്ര ഭയങ്കരമായ പോരാട്ടം ദേവാസുരന്മാർ തമ്മിലും ഉണ്ടായിട്ടില്ല. ഇത്തരം പോര് ഒരിക്കലും കണ്ടിട്ടും കേട്ടിട്ടുമില്ല!' എന്ന് ആ ഭടന്മാർ രണ്ടു സൈന്യത്തിലും പറഞ്ഞു. അർദ്ധരാത്രിയിൽ കാറുകൊണ്ട് ആകാശം മൂടിയ ആ സമയത്ത് ഘോരമായ പോരാട്ടം നടക്കുന്നതു കണ്ട് എല്ലാവരും അത്ഭുതപ്പെട്ടു. അവർ പിന്നെ കൈകളോങ്ങി ശക്തിയായി പാഞ്ഞെത്തി. ആ സമയത്ത് പൗണ്ഡ്രകനെ പിടിച്ച് സാത്യകി പത്തിടി ഇടിച്ചു. സാത്യകിയെ അഞ്ചിടി ശക്തിമാനായ പൗണ്ഡ്രകൻ ഇടിച്ചു. പിന്നെ ഉടനെ ചടചട എന്ന ശബ്ദം അവരെ ക്ഷോഭിപ്പിക്കുമാറ് ഉണ്ടായി. എല്ലാവരും വിസ്മയിക്കുമാറ് ആ ഉൽക്കടമായ ശബ്ദം എല്ലായിടത്തും പരന്നു."

**98. ഏകലവ്യസൈന്യവധം –** വൈശമ്പായനൻ പറഞ്ഞു: "ഇതിന്നിടയിൽ ഏകലവ്യൻ എന്ന നിഷാദരാജാവ് കോപിച്ചു വില്ലെടുത്ത് പെട്ടെന്ന് ബലഭദ്രന്റെനേരെ ചെന്നു. ഉടനെ ബലഭദ്രൻ പത്ത് എഴുത്താണിയമ്പ് എയ്തു; വേറെ പത്തു ശരങ്ങൾ അയച്ച്, വില്ല് നടുവെ പല ക്ഷത്രിയന്മാരും കാൺകെ മുറിച്ചു. പത്തമ്പ് സൂതനെയും മുപ്പതമ്പ് രഥത്തിന്മേലും എയ്തു. ആ നിഷാദന്റെ കൊടി ഭല്ലത്താൽ ജഗത്പതി ഖണ്ഡിച്ചു. ഉടനെ നെടുംവില്ലെടുത്ത് വീരസമ്മതനായ നിഷാദൻ എയ്തു. ആ വില്ല് പത്തുമുഴം നീളമുള്ളതും ഉറച്ച ഞാൺകെട്ടിയതുമാണ്! ജനമദ്ധ്യത്തിൽവെച്ച് അമ്പെയ്ത് ശേഷസർപ്പംപോലെ വീര്യവാനായ ബലഭദ്രൻ ചീറ്റി. സർപ്പോഗ്രമായ പത്തമ്പുകൊണ്ട് ആ ദിവ്യമായ വില്ലിനെ ബലഭദ്രൻ കഷണമാക്കി പിടിപ്പാട്ടിൽവെച്ച് മാധവാഗ്രജനായ മാധവൻ കഷണമാക്കി. ഉടനെ നിഷാദരാജാവായ ഏകലവ്യൻ വാളെടുത്തു. ഉടനെ തീക്ഷ്ണാകാരമായ ആ വാൾ ശക്തിയോടെ അവൻ ബലഭദ്രന്റെനേരെ വീശിയെറിഞ്ഞു. പടുവീരനായ വൃഷ്ണിവീരൻ പ്രതാപിയായ ബലഭദ്രൻ അത് ഇടയ്ക്കുവെച്ചുതന്നെ അഞ്ചമ്പെയ്തു കഷണമാക്കിത്തള്ളി. ഉടനെ കാരിരുമ്പുമയമായ വേറെ വാളെടുത്ത് സൂതന്റെ ദേഹംനോക്കി നിഷാദൻ വീശിയെറിഞ്ഞു. അതും വരുന്നവരവിൽ പത്തമ്പെയ്ത് വീരനായ മാധവൻ യദുനന്ദനൻ മുറിച്ചു. കൈകൾക്കിടയിൽ മഹാഹവത്തിൽ പിളർന്നു. ഉടനെ മണികെട്ടിച്ച വേൽ എടുത്ത് മഹാബലനായ നിഷാദരാജാവ് ബലദേവന്റെ നേർക്കായി ചാട്ടിവിട്ടു. ഘോരമായ സിംഹനാദം മുഴക്കി നിഷാദനരനായകൻ വിട്ട നന്മയേറിയ ആ വേൽ ബലദേവനിൽ എത്തുകയായി. ഘോരമായി പാഞ്ഞടുക്കുന്ന ആ വേലിനെ പ്രതാപവാനായ ബലഭദ്രൻ പിടിച്ചു. അത് എല്ലാവർക്കും ആശ്ചര്യം വളർത്തി. ബലഭദ്രൻ ചാടിപ്പിടിച്ച ആ വേൽകൊണ്ട് ആ നിഷാദരാജാവിന്റെ വക്ഷസ്സിൽ പ്രഹരിച്ചു. തന്റെ വേൽതന്നെ ഏറ്റ് വീരനായ നിഷാദരാജാവ് സർവ്വാംഗം വിഹ്വലപ്പെട്ട് ധരിത്രിയിൽ വീണുപോയി. പ്രാണസംശയത്തിൽപ്പെട്ട നിഷാദൻ രാമനാൽ താഡിതനായി. ആ രാജാവിന്റെ നിഷാദന്മാർ, നൂറായിരം മഹാബലം യോദ്ധാക്കൾ പിന്നെ എൺപത്തെണ്ണായിരവും ചേർന്ന് ഗദയും വാളും വലിയ വില്ലുമെടുത്ത് അനേകായിരം ബാണവും വേലും വെണ്മഴുവുമായി ഗദ, പട്ടസം, ശൂലം, പരിഘം, പ്രാസം, തോമരം, കുന്തം, കാാരം എന്നിവയാൽ ശക്തനായ യദുവാരനിൽ ഇയ്യാംപാറ്റകൾ അഗ്നിയിലെന്നപോലെ അമ്പു പതിപ്പിച്ചു. രാമനോടു തുല്യനായ ബലരാമനിൽ അവ നിഷ്ഫലമായി. ചിലർ കഠാരം വിട്ടു. ചിലർ കുന്തമെറിഞ്ഞു. ചിലർ വേലു ചാട്ടി. ചിലർ ഗദവിട്ടു. മറ്റുചിലർ മഴു എറിഞ്ഞു. കത്തിജ്ജ്വലിക്കുന്ന അഗ്നിപോലെ വിളങ്ങുന്ന രാമനിൽ അവയൊക്കെ പ്രയോഗിച്ചു. ഉടനെ ഹലി ക്രോധത്തോടെ തന്റെ ഹലം (കരി) ഏന്തി സകലരെയും വലിച്ച് അടുപ്പിച്ച് ഇരിമ്പുലക്കകൊണ്ടടിച്ച് തകർക്കുവാൻ തുടങ്ങി. രാജാവേ, അടികൊണ്ടവരായ ആ നിഷാദികളായ മലയന്മാർ നിലത്തു വീണു! നൂറും ആയിരവും ചതഞ്ഞ് ചത്തുവീണു. ക്ഷണനേരംകൊണ്ട് ബലഭദ്രൻ ആ സൈന്യങ്ങളെ അടിച്ച് തവിടുപൊടിയാക്കി രാജാവേ! പിന്നെ ആ മഹാബലനായ രാമൻ സിംഹംപോലെ ഗർജ്ജിച്ചുനിന്നു! ഉടനെ രാത്രിയിൽ മഹാരവന്മാരായ പിശാചുക്കൾ, ശവം തിന്നുന്നവർ, ഓരോ ശവം വലിച്ചെടുത്ത് കഷണമാക്കി തിന്ന് വളരെ ശവങ്ങളിൽനിന്നൊഴുകുന്ന ചുടുചോര മോന്തിക്കുടിച്ച് അങ്ങനെ യുദ്ധക്കളത്തിൽ കൂത്താടി.

**99. പൗണ്ഡ്രകാദികളുടെ യുദ്ധം –** വൈശമ്പായനൻ പറഞ്ഞു: "മാംസഭോജികളായ രാക്ഷസന്മാരും പിശാചു

ക്കളും ആ രാത്രിയിൽ ശവംതിന്നു ചിരിച്ച് പലമട്ടിൽ ഉഗ്രമായ ശബ്ദമുണ്ടാക്കി. അവർ രക്തംകുടിച്ചു കൂത്താടി. അവർ തലമുടിവരെ മാംസം കുടിച്ചും കരണ്ടും ചവച്ചു തിന്നു. അവർ നൃത്തംവെച്ചു. പോരാട്ടത്താൽ ക്രവ്യാദർക്ക് വളരെ തൃപ്തിയുണ്ടായി. കഴു, കാക്ക, വളം, പരുന്ത്, കുറുക്കന്മാർ എന്നിവയെല്ലാം ഘോരരാക്ഷസന്മാർക്കൊപ്പം ശവം തിന്നു ചുറ്റി. ഇതിന്നിടയിൽ ഒരു സംഭവമുണ്ടായി. അടി കൊണ്ട് ബോധഹീനനായിക്കിടന്നിരുന്ന വീരനായ നിഷാദൻ ബോധംവന്ന് എഴുന്നേറ്റു. അവൻ ചുറ്റും നോക്കിയപ്പോൾ എന്താണ് കണ്ടത്, നിഷാദരായ മലയന്മാരൊക്കെ ചത്തു മണ്ണുകപ്പിക്കിടക്കുന്നു. ഇതു കണ്ടപ്പോൾ അവന്നു സഹിച്ചില്ല, ഉടനെ ഗദയെടുത്ത് ക്രോധത്തോടെ രാമനോടേറ്റു. ആ നിഷാദജൻ ഗദകൊണ്ട് ബലഭദ്രൻെറ പൂണെല്ലിന്മേൽ ഒരു പ്രഹരംകൊടുത്തു. ഉടനെ ഗദാപാണിയായ രാമൻ മദമത്തനായി കൈയൂക്കുപെരുത്ത നിഷാദനെ, ക്രൂരനെ, ഗദകൊണ്ടു പ്രഹരിച്ചു. അവർ തമ്മിൽ ഗദയെടുത്ത് ഒരു വലിയ പോരാട്ടം നടത്തി. അവർ പോരാടുന്ന സമയത്ത് ശബ്ദം വർദ്ധിച്ചു. സമുദ്രങ്ങളൊക്കെ കൂട്ടിമുട്ടുമ്പോൾ എങ്ങനെയാണോ ഘോഷം അതുപോലെ ഒരു ഇരമ്പമുണ്ടായി. നാഗരാജാവ് ക്ഷോഭിച്ചു. നാഗമുഖ്യന്മാരും ക്ഷോഭിച്ചു. ഭൂമിയും ആകാശവുമെല്ലാം നിശ്ശബ്ദമായി രാജാവേ! അപ്പോൾ ആ പൗണ്ഡ്രകരാജാവ് വാർഷ്ണേയനായ ശിനിവീരനെ ഗദകൊണ്ടടിച്ചു. രണകോവിദനായ ആ വാസുദേവനെ ബലവാനായ സാത്യകിയും ഗദകൊണ്ടു പ്രഹരിച്ചു. അവർ തമ്മിലും ബഹളമായ ആരവം ആ വലിയ യുദ്ധത്തിലുണ്ടായി. നാലുപേരും തമ്മിൽ കൊല്ലുവാൻ പൊരുതുന്ന സമയത്ത് അല്ലയോ മഹാശയാ, ബ്രഹ്മാണ്ഡം ക്ഷോഭിക്കുന്നവിധം വലിയ ആരവം മുഴങ്ങി രാജാവേ!

ഈ സമയത്ത് ചന്ദ്രൻ ഉദിച്ച് മന്ദംമന്ദം പൊങ്ങി. പടക്കളം നിലാവിൽ ശോഭിച്ചു. തമസ്സു ശമിച്ചപ്പോൾ താരകങ്ങളുടെ പ്രഭ മങ്ങുകയും ചെയ്തു. മന്ദംമന്ദം ഉഷസ്സ് ഉണർന്നെഴുന്നേറ്റു. അപ്പോൾ ഇരുട്ടുമുഴുവൻ നശിക്കുകയും ചെയ്തു. സൂര്യഭഗവാൻ ജ്വലിച്ചതോടെ ചന്ദ്രൻെറ പ്രഭയും മങ്ങി. നേരം പ്രഭാതമായിട്ടും ആ മഹാബാഹുക്കൾ നാലുപേരും യുദ്ധം തുടരുകതന്നെയാണ്. സൂര്യോദയത്തിന്നു ശേഷമുണ്ടായ രണം ദേവാസുരരണംപോലെതന്നെ ഭയങ്കരമായി."

**100. കൃഷ്ണപൗണ്ഡ്രകയുദ്ധാരംഭം** – വൈശമ്പായനൻ പറഞ്ഞു: "പിന്നെ പ്രഭാതമായപ്പോൾ പ്രസന്നനായി ദേവകീസുതനായ ഭഗവാൻ ജഗന്നാഥൻ പുരത്തിലേക്കു പോകുവാൻ, തീരുമാനിച്ചു. ബദര്യാശ്രമത്തിലെ മുനിമാരെ കൈകൂപ്പി ദ്വാരകയിലേക്കു പുറപ്പെട്ടു. ഗരുഡാരൂഢനായി പ്രഭു വേഗത്തിൽ പുറപ്പെട്ടു. ദ്വാരകാപുരിപൂകുന്ന ഭഗവാൻ അവർ യുദ്ധം ചെയ്യുന്ന ഘോരമായ ശബ്ദംകേട്ടു. ജഗന്നാഥൻ ചിന്തിച്ചു: 'എന്താണ് ഈ മഹാഘോഷം? ചേട്ടനും സാത്യകിയുംകൂടി ഘോരമായ യുദ്ധംചെയ്യുന്നതാണ്. അവരുടെ ശബ്ദമാണ് ഈ കേൾക്കുന്നത്. തീർച്ചയാണ്. പൗണ്ഡ്രകൻ ദ്വാരകയിലേക്കു വന്നിട്ടുണ്ടാകും. ആ ദുഷ്ടനായ പൗണ്ഡ്രകനുമായി പോരാട്ടം നടക്കുന്നുണ്ടാകും. യദുവൃഷ്ണിപ്രവീരന്മാർ പൊരുതുമ്പോൾ അവിടെനിന്നു പൊങ്ങുന്ന ശബ്ദംതന്നെ! തീർച്ചയാണ്! അതിനെപ്പറ്റി ചിന്തിക്കേണ്ടതില്ല' എന്നു വിചാരിച്ച് ഭഗവാൻ പാഞ്ചജന്യശംഖം ഉച്ചത്തിൽ ഊതി. ആ ശബ്ദം കേട്ടാൽ വൃഷ്ണിപ്രവരന്മാർക്കു പ്രീതിയുണ്ടാകുമല്ലോ! കേശവൻ പാഞ്ചജന്യസ്വനംകൊണ്ട് ഭൂമിയും ആകാശവും നിറച്ചു. യാദവന്മാരും വൃഷ്ണികളും ആ ശംഖധ്വനി കേട്ട് ഉടനെ, 'ഭഗവാൻ എത്തുന്നുണ്ട്. പാഞ്ചജന്യശബ്ദം കേൾക്കുന്നു.' എന്നറിഞ്ഞ് അവർ നിർഭയരായി. ഉടനെതന്നെ പക്ഷിരാജാവായ താർക്ഷ്യൻ അവരുടെ ദൃഷ്ടിക്കു ഗോചരമായി. ഉടനെ യാദവേശ്വരനായ ദേവകീപുത്രനെയും കാണുമാറായി. ജഗത്പതിയുടെ മുമ്പിൽ മാഗധരും സൂതരും കൃഷ്ണൻെറ വരവിൽ ആ പുണ്ഡരീകാക്ഷനെ, ഹരിയെ, സ്തുതിച്ചു. ജനാർദ്ദനൻെറ ചുറ്റുമായി യാദവന്മാർ ചെന്നു നിന്നു. കൃഷ്ണൻ ഗരുഡനോട് 'നീ ഉത്തമമായ സ്വർഗ്ഗത്തിലേക്കു ഗമിക്കുക' എന്നു പറഞ്ഞ് ഗരുഡനെ യദൂത്തമനായ വിഷ്ണു വിട്ടു. പിന്നെ ദാരുകനെ വിളിച്ച് തൻെറ തേരു കൊണ്ടു വരുവാൻ കല്പിച്ചു. അവൻ അതു കേട്ട് 'ഇതാ തേർ, ദേവകീപുത്രാ, ഭഗവാനേ, ഇനി എന്തുചെയ്യണം?' എന്നു പറഞ്ഞ് തേരുകൊണ്ടു വന്നു നിന്നു. ഗരുഡൻ പോയതിന്നുശേഷം വിഷ്ണു രഥത്തിൽക്കയറി യുദ്ധം നടക്കുന്ന ദിക്കിലേക്കു പാഞ്ഞെത്തി. അവിടെ ചെന്ന് ആ മഹാന്മാർ പൊരുതുന്ന ദിക്കിൽ പാഞ്ചജന്യം എന്ന തൻെറ മഹാശംഖം യദുപുംഗവൻ വിളിച്ചു. യുദ്ധത്തിന്ന് ഉന്നുന്ന കൃഷ്ണനെ പൗണ്ഡ്രകവാസുദേവൻ കണ്ടു. ശൈനേയനെ വിട്ട് അവൻ വാസുദേവൻെറ നേർക്കെത്തി. ക്രുദ്ധനായ സാത്യകി ഉടനെ പൗണ്ഡ്രകനെ തടുത്തു: 'രാജാവേ, എന്ത് യുദ്ധമാണിത്? പോകരുത്! ഇത് ശാശ്വതമായ ധർമ്മമല്ല.' 'നീ പോവുകയാണെങ്കിൽ എന്നെ ജയിച്ചിട്ടു പോവുക. എന്നിട്ടു പരനുമായി പൊരുതുക. ഇതാണ് യുദ്ധധർമ്മം! മഹാവീരനായ ക്ഷത്രിയനാണല്ലോ നീ. ഞാൻ പോരിന്നൊരുങ്ങി അതിൽ ഏർപ്പെട്ടുനില്ക്കുന്നു! ഇത് മര്യാദയല്ല! ഇതാ ഞാൻ നിൻെറ ഗർവ്വൊക്കെ പോരിൽ ഇന്നുതന്നെ കെടുത്തുന്നതാണ്' എന്നു പറഞ്ഞ് സാത്യകി അവൻെറ മുമ്പിൽ ചെന്നു നിന്നു. ശൈനേയൻ പൗണ്ഡ്രകൻെറ മുമ്പിൽ ചെല്ലുന്നത് കേശവൻ കണ്ടു. യഥാശക്തി യഥോത്സാഹം സത്യവിക്രമനായ സാത്യകി യത്നിച്ചു. ഇതു കണ്ട് ഭഗവാൻ ശൈനേയനെ പുകഴ്ത്തി. ഉടനെ കൃഷ്ണൻ സാത്യകിയെ മാറ്റി 'ഇഷ്ടംപോലെ ഇവൻ വേണ്ടതു ചെയ്യട്ടെ!' എന്നു പറഞ്ഞു കൃഷ്ണൻ മാറ്റിയപ്പോൾ സാത്യകി ഒഴിഞ്ഞുനിന്നു. പിന്നെ പൗണ്ഡ്രകരാജാവ് വാസുദേവനോടു പറഞ്ഞു."

പൗണ്ഡ്രകൻ പറഞ്ഞു: "എടോ യാദവാ, ഇടയാ, ഗോപാലാ! നീ എവിടെയായിരുന്നു? എങ്ങു പോയിരുന്നു? നിന്നെ കാണുവാൻ വാസുദേവനായ ഞാൻ ഇങ്ങോട്ടു വന്നതാണ്. നിന്നെ സൈന്യങ്ങളോടൊപ്പം കൊന്ന്, വളരെ ബലങ്ങളോടുകൂടിയവനായി ഞാൻ മാത്രം വാസുദേവനായിരിക്കുന്നതാണ്! ഊഴിയിൽ ഞാനല്ലാതെ വേറെ വാസുദേവൻ പാടില്ല, ഒരുത്തൻ മാത്രമേ പാടുള്ളൂ ഗോവിന്ദാ! നിനക്കും ഒരു ചക്രമുണ്ടല്ലോ, പ്രസിദ്ധവും സുപ്രഭവുമായിട്ട്. എന്നാൽ എൻെറ സാക്ഷാൽ ചക്രംകൊണ്ട് ഞാൻ നിന്നെ യുദ്ധത്തിൽ അറുത്തു കൊല്ലും. ചക്രം കൈയിലുണ്ടെന്ന ഒരു വീര്യം നിനക്കുണ്ട് മാധവാ! നിൻെറ ആയുധങ്ങളൊക്കെ ഞാൻ ഈ ക്ഷത്രിയന്മാർ കാൺകെ നശിപ്പിക്കുന്നതാണ്. ശാർങ്ഗി എന്നവൻ ഞാനാണ്. നീയല്ല എന്നു മനസ്സിലാക്കണം. പിന്നെ ശംഖ് ഉണ്ടെന്ന് ഒരു അഹങ്കാരം നിനക്കുണ്ട്. ഈ ശംഖും ഗദയുമൊക്കെ ഞാൻ നശിപ്പിച്ചേ ഇരിക്കൂ! ആ അഹങ്കാരമൊക്കെ ഇപ്പോൾ നശിപ്പിച്ചുകളയാം. എന്നെ അറിയുന്ന വീര്യശാലികൾ എന്നെ വാസുദേവനാണെന്നറിഞ്ഞു പുകഴ്ത്തുന്നുണ്ട്. മുമ്പെ നീ ചില മുതുക്കന്മാരെയും ചില പെണ്ണുങ്ങളെയും ചില പിള്ളരെയും അങ്ങനെയുള്ള പലരെയും, പശുക്കളെയും മറ്റും കൊന്നതായി കേട്ടിട്ടുണ്ട്. അങ്ങനെയൊക്കെ വീരത കാണിച്ചവനാണെന്നുള്ള ഒരു ഗർവ്വും നിന്നിലുണ്ട്. നീ എൻെറ മുന്നിൽ കുറച്ചു സമയം നില്ക്കുകയാണെങ്കിൽ ആ ഗർവ്വമൊക്കെ

ഞാൻ ശമിപ്പിച്ചുതരാം. നീ പോരിന്നുവേണ്ടിയാണോ വന്നത്? അങ്ങനെയാണെങ്കിൽ ശസ്ത്രം എടുത്തേക്കൂ!'

വൈശമ്പായനൻ പറഞ്ഞു: "വാസുദേവൻ പറഞ്ഞ ഈ വാക്കുകേട്ട ഉടനെ ഹരി, കൃഷ്ണൻ, മന്ദം ഒന്നു ചിരിച്ച് പൗണ്ഡ്രകനോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഇഷ്ടംപോലെ പറഞ്ഞോളൂ രാജാവേ! ഞാൻ എന്നും പാപിയാണ് രാജാവേ! ഗോഘ്നനാണ്, സ്ത്രീഘ്നനാണ്, ബാലഘ്നാതിയാണ്, നീ പറഞ്ഞ സകലതും ഞാൻതന്നെയാണ്! സദാ നീ ചക്രിയാവുക, ശാർങ്ഗിയാവുക, ഗദിയാവുക. എന്റെ വാസുദേവൻ എന്ന പേരും എനിക്കു പാഴിലാണ്. ശാർങ്ഗി, ചക്രി, ഗദി, ശംഖി എന്നീ പേരുകളൊക്കെ എനിക്കു പാഴിൽത്തന്നെയാണ്. എന്നാൽ എനിക്ക് അല്പമൊന്നു പറയാനുണ്ട്. അത് നീ കേൾക്കുവാൻ തയ്യാറുണ്ടെങ്കിൽ കേട്ടുകൊള്ളുക. ഞാൻ ജഗത്പതിയായി നില്ക്കുമ്പോൾ ബലാന്വിതരായ ക്ഷത്രിയന്മാർ നിന്നെ അപ്രകാരം വിളിക്കുമോ? ഞാൻ ഇരിക്കുമ്പോൾ വിളിക്കുമോ? നിന്റെ ചക്രം മഹാഘോഷവും ഏറ്റവും അസുരാന്തകരവുമായ എന്റെ ചക്രത്തിന്നു തുല്യമാണ്. അതിന്റെ വൃത്തംകൊണ്ടാണ് പറഞ്ഞത്; വീര്യം കൊണ്ടല്ല. വലുപ്പവും വട്ടവും എന്റെ ചക്രത്തിന്നു തുല്യം തന്നെ! നിന്റെ ആയുധങ്ങളിലൊക്കെ ശബ്ദസാദൃശ്യമുണ്ട്. ഗോപനായ ഞാൻ എപ്പോഴും രാജാവേ, പ്രാണികൾക്കു പ്രാണൻ നല്കുന്നവനാണ്. ലോകംമുഴുവൻ കാത്തു രക്ഷിക്കുന്നവനാണ്. ഞാൻ ദുഷ്ടന്മാരെ എപ്പോഴും ശാസിക്കുകയുംചെയ്യും. ശത്രുവെ വെന്നതിന്നുശേഷം പൊങ്ങച്ചം പറഞ്ഞോളൂ! ശസ്ത്രിയായ ഞാനിരിക്കെ എന്നെ ജയിക്കാതെ നീ നിന്റെ ശസ്ത്രത്തിന്റെ മാഹാത്മ്യം പറയുന്നതിൽ വലിയ കാര്യമൊന്നുമില്ല. നീ ശക്തനാണെങ്കിൽ രാജേന്ദ്രാ, പൗണ്ഡ്രകാ, എന്നെ വധിക്കുക. ഞാൻ എന്റെ ചക്രവുമെടുത്ത് നില്ക്കാം. തേരിൽക്കയറി നീ യുദ്ധത്തിന്നു തയ്യാറാവുക മാനദാ! എന്നു പറഞ്ഞ് ഭഗവാൻ വിഷ്ണു സിംഹനാദം മുഴക്കിനിന്നു."

**101. പൗണ്ഡ്രകവാസുദേവവധം** - വൈശമ്പായനൻ പറഞ്ഞു: "പിന്നെ ശരമെടുത്ത് പ്രതാപവാനായ വാസുദേവൻ പൗണ്ഡ്രകനെ മൂർച്ചകൂടിയ ശരംകൊണ്ട് എയ്തു. പൗണ്ഡ്രകനായ വാസുദേവൻ പത്തു ശരങ്ങൾകൊണ്ട് വൃഷ്ണിനന്ദനനായ വാർഷ്ണേയവാസുദേവനെ എയ്തു. അയ്യഞ്ച് അമ്പാൽ ദാരുകനെയും പത്തു ശരങ്ങളാൽ ഹയങ്ങളെയും എഴുപത് അമ്പാൽ വാസുദേവനെയും പൗണ്ഡ്രകവാസുദേവനും എയ്തു. ഉടനെ വല്ലാതെ ചിരിച്ച് കേശിസൂദനനായ കേശവൻ ഇവന്റെ യോഗ്യത കണ്ടു എന്ന് ഉള്ളുകൊണ്ടു പൂജിച്ചു. ഉടനെ ശാർങ്ഗം വലിച്ച് ബലവാനായ രിപുസൂദനൻ, തീക്ഷ്ണമായ നാരാചമെയ്ത് അവന്റെ കൊടി നുറുക്കി. യദുനന്ദനൻ സൂതന്റെ തല ദേഹത്തിൽനിന്നു വീഴ്ത്തി. നല്ല നാലു ശരങ്ങൾവിട്ട് വാജികളെയും കൊന്നു. പിന്നെ രാജാവിന്റെ രഥം തകർത്തു. രണ്ടു പിൻസൂതരെയും കൊന്നു. രഥത്തിന്റെ ചക്രം എള്ളുപോലെ പൊടിച്ചു. പിന്നെ വാസുദേവൻ ചിരിച്ചുകൊണ്ടു നിന്നു. ഉടനെ പൗണ്ഡ്രകവാസുദേവൻ രഥത്തിൽനിന്നു ചാടി മൂർച്ചകൂടിയ വാളെടുത്ത് കൃഷ്ണന്റെനേരെ നിന്നു. ആ വാള് നൂറു കഷണമാക്കിത്തകർത്ത് കേശവൻ മിണ്ടാതെ നിന്നു. ഉടനെ കടുംഘോരമായ ഇരിമ്പുലക്ക കാലനെപ്പോലെ അവൻ എടുത്തു. അതു വൃഷ്ണി പ്രവീരനായ വാസുദേവനിൽ പ്രതാപവാനായ വാസുദേവൻ വിട്ടു. സർവ്വക്ഷത്രിയന്മാരും നോക്കിനിന്നു! ജഗന്നാഥനായ യദുനന്ദനൻ അതിനെ രണ്ടാക്കി. പിന്നെ മഹാഘോരമായ ചക്രം, സഹസ്രാരമായ മഹാപ്രഭമായ ചക്രം, ഇരുമ്പുമുനയുള്ളതും മുപ്പതു ഭാരമുള്ള ശത്രുഹാരിയുമായ ചക്രം എടുത്തു. രാജാവേ, വാസുദേവൻ കേശവനോട് 'എടോ കേശവാ, ഇതു നീ നോക്കൂ! ശിതവും ഘോരവുമായ ചക്രം. നിന്റെ ചക്രനാശനമായ ചക്രം നോക്കൂ! എടോ ഗർവ്വിയായ ഗോവിന്ദാ! നിന്റെ ഗർവ്വൊക്കെ ഇതുകൊണ്ടു ഞാൻ അവസാനിപ്പിച്ചുതരാം. സർവ്വക്ഷത്രിയരും നില്ക്കെ ഇതാ ഞാൻ ചക്രം പോക്കുന്നു! നിന്റെ കഥകഴിക്കാൻ ഞാൻ പ്രത്യേകിച്ച് ഇത് എടുക്കുകയാണ്. സാധാരണ കാര്യത്തിന്നൊന്നും ഞാൻ ഇത് എടുക്കാറില്ല. എടോ കൃഷ്ണാ, നീ ശക്തനാണെങ്കിൽ ഇതൊന്നു മുറിക്കൂ! നിന്റെ മിടുക്കൊന്നു ഞാൻ കാണട്ടെ!' എന്നു പറഞ്ഞ് ആ ചക്രം എടുത്തു. നൂറുവട്ടം ചുറ്റിച്ച് ശക്തിമാനായ പൗണ്ഡ്രകൻ എറിഞ്ഞു. അവിടെനിന്ന് ഒരു ചാട്ടം ചാടി ആ ചക്രം വിട്ട് വീര്യവാനായ ആ മഹാബലൻ സിംഹനാദം മുഴക്കി. അപ്പോൾ ഭഗവാൻ ദേവകീപുത്രൻ അത്ഭുതപ്പെട്ടു. അമ്പോ! പൗണ്ഡ്രകന്റെ വീര്യവും ശൗര്യവും അത്ഭുതംതന്നെ ദുസ്സഹംതന്നെ എന്നു ഭാവിച്ച് തേരിൽനിന്ന് ഒരു ചാട്ടം ചാടി. ചക്രം കൊണ്ടില്ല. ഉടനെ പൗണ്ഡ്രകൻ ഒരു പാറയെടുത്ത് കേശവന്റെ നേർക്കുവിട്ടു. ആ പാറ അങ്ങോട്ട് അവന്റെ നേർക്കും കേശവൻ വിട്ടു. അങ്ങനെ വളരെനേരം തമ്മിൽ പാറയെറിഞ്ഞ് ഭഗവാൻ കളിച്ചു. പിന്നെ ചക്രമെടുത്ത്, നിശിതവും രക്തഭോജനവുമായ ചക്രമെടുത്ത്, ദൈത്യമാംസം അണിഞ്ഞതും നാരീഗർഭവിനാശമായതും പൊന്മയവും അതിഘോരവും ദൈത്യദാനവനാശനവും സഹസ്രാരവും ശതാരവും അത്ഭുതകരവും ദൈത്യഭീഷണവും ഐശ്വര്യത്തിന്റെ മുഖ്യമർമ്മവും ദേവഗണാർച്ചിതവുമായ ചക്രം എടുത്ത് വിഷ്ണു, കൃഷ്ണൻ, ശാർങ്ഗി, നിത്യയുക്തൻ, ഗോവിന്ദൻ, ഹരി എന്നിങ്ങനെ വിളങ്ങുന്ന വാസുദേവൻ പൗണ്ഡ്രകനെ വധിച്ചു. അവന്റെ ദേഹം മാംസഭോജനമായ ആ ചക്രം കീറിയതിന്നുശേഷം അതു സർവ്വേശനായ കൃഷ്ണന്റെ കരത്തിൽത്തന്നെ വീണ്ടും വന്നു ചേർന്നു. പൗണ്ഡ്രകരാജാവ് ഉടനെ ഭൂമിയിൽ ചത്തു വീണു. ദുർജ്ഞേയഗതിയായ പ്രഭു, ഭഗവാൻ വിഷ്ണു, പൗണ്ഡ്രകനെ വധിച്ചതിന്നുശേഷം യാദവാർച്ചിതനായി സുധർമ്മയെന്ന സഭയിൽ ചെന്നുകയറി."

**102. ഏകലവ്യപലായനം** - വൈശമ്പായനൻ പറഞ്ഞു: "ആ നിഷാദരാജാവായ ഏകലവ്യനെ വീര്യവത്തരനായ രാമൻ ശക്തിയോടെ മുലയ്ക്കു കീഴെ ഭയങ്കരമായി പ്രഹരിച്ച് സിംഹനാദം മുഴക്കി. ഉടനെ ക്രുദ്ധനായ നിഷാദരാജാവ് മത്തനും ബലവാനുമായ രാമനെ പാരിൽ പേർകേട്ട തന്റെ ഗദകൊണ്ട് മാറിൽ മുലയ്ക്കു കീഴിൽ പ്രഹരിച്ചു. അവൻ ഊക്കോടെ അടിച്ചപ്പോൾ മഹാബലനായ ബലഭദ്രൻ രണ്ടു കൈകൊണ്ടും ഗദയെടുത്തു. ആ വൃഷ്ണിപുംഗവൻ പ്രാണഹരമായ ഗദയെടുത്തു. അതു കണ്ടപ്പോൾ നിഷാദേശ്വരൻ മകരമത്സ്യങ്ങൾ വസിക്കുന്ന സമുദ്രത്തിലേക്ക് ഓടിക്കളഞ്ഞു. ബലഭദ്രൻ വിട്ടില്ല. അവന്റെ പിന്നാലെ ഓടി. നിഷാദൻ ഓടിപ്പോകുന്നിടത്തേക്ക് എത്തുകയായി. അവൻ കടലിലിറങ്ങി അഞ്ചുയോജന പാഞ്ഞു. രാജാവേ, നിഷാദരാജാവായ ഏകലവ്യൻ ഭീതനായി ഒരു തുരുത്തിൽ നീന്തിക്കയറി അവിടെ പാർത്തു. നിഷാദാധിപനെ യദുനന്ദനനായ രാമൻ ജയിച്ചു. മണിരത്നാഢ്യമായ സഭയിൽ ഹലായുധൻ ചെന്നുകയറി. പോരിലേർപ്പെട്ടുനിന്ന ശൈനേയൻ സഭയിലേക്കു കയറിച്ചെന്നു. മറ്റു യാദവന്മാരും യഥായോഗം വന്നുചേർന്നു എല്ലാദിക്കിലും വൃഷ്ണിവീരന്മാരെല്ലാം ഇരിക്കുമ്പോൾ, തക്കവിധം വൃഷ്ണികളെയെല്ലാം നമസ്കരിച്ച് കേശവൻ, ദേവകീസുതൻ കാലാനുരൂപമായി ഇപ്രകാരം പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഞാൻ കൈലാസം കണ്ടു. നീലലോഹിതനായ ശിവനെയും കണ്ടു. യദുക്കളേ, ശിവൻ എന്നിൽ പ്രസാദിച്ചു. എനിക്ക് വരവും നല്കി. അപ്പോൾ അവിടേക്കു ദേവന്മാരും ഋഷിമാരും വന്നുചേർന്നു. എന്നെക്കണ്ട് സന്തോഷത്തോടെ ശങ്കരൻ വാഴ്ത്തി. യദുസത്തമന്മാരേ, രാത്രിയിൽ രണ്ടു പിശാചുക്കൾ എന്റെ കഥപാടി എത്തി. എന്നെ എപ്പോഴും സ്മരിക്കുന്ന അവർ, അവിടെ എത്തി, നായാട്ടുചെയ്തു. എന്നെക്കണ്ട തപസ്വികളൊക്കെ പ്രീതിപ്പെട്ടു. ഭക്തിനമ്രരായ മഹാത്മാക്കൾ അപ്പോൾ കുമ്പിട്ടു കൈകൂപ്പി. ഞാൻ അവരിൽ പ്രീതനായി. അവരെ സ്വർഗ്ഗത്തിലേക്കു കയറ്റി. അങ്ങനെ മഹേശ്വരനെ പ്രസാദിപ്പിച്ച് ഞാൻ ഇപ്പോൾ ഇവിടെ എത്തിച്ചേർന്നു."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ വൃഷ്ണികളെല്ലാം ദേവദേവനെ വാഴ്ത്തി. എല്ലാംകൊണ്ടും കേശവാശ്രയരായ വൃഷ്ണികൾ കൃതാർത്ഥരായി. ഈ സർവ്വയാദവന്മാരും അവരവരുടെ ഗൃഹങ്ങളിൽ പ്രവേശിച്ചു. ഈശ്വരനായ ഹരി അകത്തു പ്രവേശിച്ച് ഉണ്ടായതൊക്കെ സത്യഭാമയോടും രുക്മിണിയോടും പറഞ്ഞു. സന്തോഷത്തോടെ അവർ കൃതജ്ഞനായ കൃഷ്ണനോട് ചേർന്നു. ജനമേജയാ, ഭവാനോട് കേശവന്റെ വിചേഷ്ടിതങ്ങളൊക്കെപ്പറഞ്ഞു. ഭൂമിയൊക്കെ ശാസിച്ച് ശക്തന്മാരായ ദുഷ്ടരെ സംഹരിച്ചു. ഘോരകർമ്മങ്ങൾ ചെയ്യുന്ന നരകനെയും പൗണ്ഡ്രകരാജാവിനെയും വധിച്ചു. ഹയഗ്രീവനിസുംഭന്മാരെയും സുന്ദോപസുന്ദരന്മാരെയും വധിച്ചു. വിപ്രർഷികളെ രക്ഷിച്ച് ആ ദേവേശൻ ഋഷിപൂജിതനായി. കേശവൻ വിപ്രന്മാർക്കു ധനം നല്കി, ഗോക്കളെയും നല്കി. അഗ്നിഹോത്രംചെയ്തും വിപ്രതർപ്പണം ചെയ്തും മുനീന്ദ്രരെ ബ്രഹ്മചര്യത്താലും, അമർത്ത്യരെ പലതരം യജ്ഞങ്ങളാലും, പിതൃക്കളെ സ്വധയാലും, സകലരെയും സ്നേഹത്താലും പ്രീണിപ്പിച്ചു. രാജ്യം നിഷ്കണ്ടകമായി ദേവദേവൻ രക്ഷിക്കുമ്പോൾ പ്രഭോ, ബ്രാഹ്മണാദികളായ സകലനാട്ടുകാരും സുഖത്തോടുകൂടി ജീവിച്ചു രാജാവേ!"

**103. ഹംസഡിംഭകോപാഖ്യാനം – ജനമേജയപ്രശ്നം –** ജനമേജയൻ പറഞ്ഞു: "അല്ലയോ ദ്വിജശ്രേഷ്ഠാ, ശംഖചക്രധരന്റെ ചരിത്രം വിസ്തരിച്ചുപറയുക. കേൾക്കുവാൻ വളരെ ഇഷ്ടം തോന്നുന്നു തപോധനാ! കൃഷ്ണന്റെ കഥ എത്ര കേട്ടിട്ടും മതിയാകുന്നില്ല. ഹരിയായ കൃഷ്ണന്റെ കഥ, ചക്രിയുടെ കഥ, രാവും പകലും കേട്ടിട്ട് തൃപ്തിയേല്ക്കുന്നവനായി ആരുണ്ട്? ഹരിയുടെ കഥ കേൾക്കുക എന്നതാണ് ഒരു പുരുഷാർത്ഥം! എങ്ങനെ വിശ്വയോനിയും ഹംസനും തമ്മിലും, പിന്നെ ഡിംഭകനും തമ്മിലും സർവ്വഭൂതങ്ങൾക്കും അത്ഭുതപ്രദമായ സംഗരമുണ്ടായി? വിചക്രനെന്ന വമ്പനായ ദൈത്യനും ഭഗവാനും തമ്മിൽ എങ്ങനെ യുദ്ധമുണ്ടായി? അവർക്ക് അവൻ മിത്രമായവനാണ് എന്നും കേൾക്കുന്നുണ്ടല്ലോ. അവരാണെങ്കിൽ വീര്യവാന്മാരാണ്, ഭൃഗുപുത്രന്റെ ശിഷ്യരുമാണ്. സർവ്വസ്ത്രദക്ഷരായ വീരന്മാരാണ്, ഹരനിൽനിന്നും വരം വാങ്ങിയവരുമാണ്. ആ രാജാക്കന്മാരും ജഗന്നാഥനും തമ്മിൽ ഘോരമായ യുദ്ധമുണ്ടായി എന്നല്ലേ ദ്വിജർഷഭ, ഭവാൻ പറഞ്ഞത്? അവർ ആരുടെ പുത്രന്മാരാണ്? എങ്ങനെ വലിയ പോരാട്ടമുണ്ടായി? ശക്തരായ ദാനവന്മാർ, എൺപത്തയ്യായിരത്തിൽപ്പരം ശിതമായ ശൂലം ധരിച്ച ഭടന്മാർ, ദാനവനായ വിചക്രനുണ്ട്. തരംനോക്കി യദുക്കളെ മടക്കുവാൻ നോക്കുന്നവനായിരുന്നു അവൻ. ദേവാസുരമഹായുദ്ധത്തിൽ ആ ദുർദ്ധരൻ ദേവകളെ വിജയിച്ചു. അവനെ വധിക്കുവാൻ എന്നും കേശവൻ യത്നംചെയ്തു."

**104. ഹംസഡിംഭകോപാഖ്യാനം – ഹംസഡിംഭകോത്പത്തി –** വൈശമ്പായനൻ പറഞ്ഞു: "ശാല്വദേശത്തിൽ രാജാവേ, ബ്രഹ്മദത്തൻ എന്നു പേരായ ഒരു നൃപോത്തമനുണ്ടായിരുന്നു. ആ രാജശ്രേഷ്ഠൻ പ്രതിഥനും ശുദ്ധചിത്തനും ഭൂതദയാപരനുമായിരുന്നു. പഞ്ചയജ്ഞപരനും നിത്യവും ജിതാത്മാവും ജിതേന്ദ്രിയനും ബ്രഹ്മജ്ഞനും വേദജ്ഞനും എന്നും യജ്ഞമയനും ശുഭനുമായിരുന്നു ആ രാജാവ്. അവന്ന് രൂപം, ഔദാര്യം, മറ്റു ഗുണങ്ങൾ എന്നിവചേർന്ന രണ്ടു ഭാര്യമാരുണ്ടായിരുന്നു. ഗുണസമ്പന്നമാരായ അവർക്ക് സന്തതി ഉണ്ടായില്ല നൃപോത്തമാ! വിണ്ണിൽ ഇന്ദ്രൻ ശചീദേവിയോടുകൂടി സുഖിക്കുന്നപോലെ ആ രാജാവ് അവരോടൊത്തു സുഖിച്ചു. അവന്ന് തോഴനായി മിത്രസഹൻ എന്നു പേരായ ഒരു ദ്വിജോത്തമനുണ്ടായിരുന്നു. ആ ദ്വിജൻ മഹായോഗിയും വേദവേദാംഗപാരഗനുമായിരുന്നു. രാജാവിനെപ്പോലെതന്നെ ആ വിപ്രേന്ദ്രനും അനപത്യനായി ഭവിച്ചു. ആ രാജാവ് ഭാര്യമാരോടുകൂടി ചന്ദ്രചൂഡനെ അർച്ചിച്ചു. അനന്യചിത്തനായി രാജാവ് പത്തുവർഷം പുത്രാർത്ഥമായി ശൂലപാണിയെ ഭജിച്ചു. പുത്രന്നുവേണ്ടി ദ്വിജൻ വിഷ്ണുസത്രവും ചെയ്തു. രാജാവ് അർച്ചിച്ച നീലലോഹിതനായ ശങ്കരൻ ശാല്വത്തിൽവന്ന് രാജാവിനോട് ഇപ്രകാരം പറഞ്ഞു: 'സുവ്രതാ, വരം വാങ്ങുക! ഞാൻ ഭവാനിൽ പ്രസാദിക്കുന്നു!' ഇതു കേട്ട് രാജാവ് പുഞ്ചിരിതൂകി ജഗന്നാഥനോട് 'രണ്ടു മക്കൾ പിറക്കണം' എന്നു പറഞ്ഞു. 'അങ്ങനെയാകട്ടെ' എന്ന് വൃഷദ്ധ്വജൻ അനുഗ്രഹിക്കുകയും ചെയ്തു. അനുഗ്രഹിച്ച് ശംഭു മറഞ്ഞു. രാജാവ് നിദ്രവെടിഞ്ഞ് ഉണർന്നെഴുന്നേറ്റു.

വിദ്വാനായ ആ മിത്രസഹൻ അവ്യയനായ വിഷ്ണുവിനെ, ജഗന്നാഥനെ, അഞ്ചുവർഷം ഭക്തിയോടെ അർച്ചിച്ചു. ആ വിപ്രൻ അർച്ചനംചെയ്ത ദേവദേവനായ ജനാർദ്ദനൻ അവന്നുചേർന്ന ഒരു പുത്രനെ അനുഗ്രഹിച്ചു നല്കി.

രാജാവിന്റെ ഭാര്യമാർ ശങ്കരന്റെ തേജസ്സാൽ ഗർഭം ധരിച്ചു. വിപ്രന്റെ ഭാര്യ വിഷ്ണുതേജസ്സാലും ഗർഭിണിയായി. ആ രാജപത്നിമാർ ശങ്കരാഭരായ വീരപുത്രന്മാരെ ക്രമത്തിൽ പ്രസവിച്ചു രാജാവേ! അവർക്ക് അവൻ നാമകരണം മുതലായ കർമ്മങ്ങൾചെയ്തു. വിധിപോലെ അതൊക്കെ ചെയ്ത് വിപ്രന്മാർക്കു ദക്ഷിണയായി ധനദാനം മുതലായവയും ചെയ്തു.

വിനീതാത്മാവായ ദ്വിജനും ഒരു പുത്രനെ നേടി. സാക്ഷാൽ ജഗന്നാഥൻതന്നെ പുത്രനായി വന്നപോലെ അവൻ ശോഭിച്ചു. അവന്റെ ജാതകർമ്മാദികളും ബ്രാഹ്മണൻ നിർവ്വഹിച്ചു. രാജപുത്രന്മാർ രണ്ടുപേരും ബ്രാഹ്മണപുത്രനും അങ്ങനെ സമപ്രിയരായ മൂന്നുപേർ ഒപ്പം വളർന്നു വന്നു. അവരെ വേദമെല്ലാം പഠിപ്പിച്ചു. 'അന്വീക്ഷികി' അവർ കേട്ടു ധരിച്ചു. അവർ അസ്ത്രത്തിലും ധനുർവ്വേദത്തിലും സമർത്ഥരായി വളർന്നു. രാജപുത്രരിൽ ഹംസൻ മൂത്തവൻ, അനുജൻ ഡിംഭകൻ. വിപ്രപുത്രന്റെ പേര് ജനാർദ്ദനനെന്നും. ആ കുമാരന്മാരെല്ലാം പരസ്പരം സുഹൃത്തുക്കളായിത്തീർന്നു."

**105. ഹംസഡിംഭകോപാഖ്യാനം – ഹംസഡിംഭകതപഃസിദ്ധി –** വൈശമ്പായനൻ പറഞ്ഞു: "ഹംസനും ഡിംഭകനും ശങ്കരന്റെ അംശമായിപ്പിറന്നവരാണല്ലോ. അവർ തപസ്സുചെയ്യുവാൻ നിശ്ചയിച്ചു രാജാവേ! അവർ ഹിമവത്പാർശ്വത്തിൽച്ചെന്ന് തപസ്സുചെയ്തു. ശങ്കരനെ, ശർവ്വനെ, നീലകണ്ഠനായ ഉമേശനെയാണ് അവർ തപസ്സുചെയ്തത്. 'വീര്യാസ്ത്രങ്ങൾ നമുക്കു ലഭിക്കണം' എന്നു വിചാരിച്ചാണ് അവർ തപസ്സുചെയ്തത്. ഏകാഗ്രന്മാരും ശുദ്ധചിത്തന്മാ

രുമായ അവർ വെള്ളവും വായുവും മാത്രംകഴിച്ചുകൊണ്ട് തപസ്സു ചെയ്തു. നമസ്കാരപൂർവ്വം ദേവദേവാ, ശങ്കരാ, എന്നു രാപ്പകൽ ഹരാ, ശർവ്വാ, ശിവാനന്ദാ, നീലകണ്ഠാ, അദിജാപതേ, വൃഷദ്ധ്വജാ, വിരൂപാക്ഷാ, ഹേഹര്യക്ഷാ, ജഗത്പതേ, സദ്യോജാതാ, മഹാദേവാ, ദേവദേവാ, ഗുഹാലയാ, ഭൂതഭാവനാ, ദേവേശാ, പ്രണവാത്മാവേ, സദാശിവാ എന്നും മറ്റും ശങ്കരനെ പുകഴ്ത്തി, ആ വിരൂപാക്ഷനെ മനസ്സിലോർത്ത് അവർ തപസ്സുചെയ്തു. മൗനവ്രതസ്ഥരായി, നിരഹങ്കാരരായി, നിർമ്മമരായി, അർബുദംവർഷം രാജാവേ, ശക്തിയായി തപസ്സുചെയ്തു. പിന്നെ ശിവൻ അവരുടെ സംയമത്തിൽ പ്രസാദിച്ചു. പുലിത്തോൽ ധരിച്ച ശിവൻ അവരുടെ മുമ്പിൽ പ്രത്യക്ഷനായി. മുക്കണ്ണൻ ശങ്കരൻ, ശർവ്വൻ, ശൂലപാണി, ഉമാപതി, തിങ്കൾക്കലാധരൻ മുമ്പിൽ വന്നു നിന്നപ്പോൾ അവർ ദേവദേവന്റെ മുമ്പിൽ കുമ്പിട്ടു സാഷ്ടാംഗം നമസ്കരിച്ചു."

മഹാദേവൻ പറഞ്ഞു: "വരം വാങ്ങുക! നന്മവരും! നിങ്ങൾ ആഗ്രഹിക്കുന്നത് നിങ്ങൾക്കു സിദ്ധിക്കും."

അവർ ഉടനെ പറഞ്ഞു: "ഭഗവാനേ, ഭവാൻ പ്രീതനാണെങ്കിൽ ദേവന്മാർ, അസുരന്മാർ, യക്ഷന്മാർ, ഗന്ധർവ്വന്മാർ, ദാനവർ ഇവരാൽ ഞങ്ങൾ അജയ്യരാകണം. സർവ്വാത്മാവേ, ഞങ്ങൾക്ക് ആദ്യത്തെ വരം അതാണ്. രണ്ടാമത്തെ വരം വിരൂപാക്ഷാ, രൗദ്രാസ്ത്രങ്ങളുടെ സംഗ്രഹം, മാഹേശ്വരം, രൗദ്രാസ്ത്രം, മഹാബ്രഹ്മശിരസ്സ്, ഇവകൊണ്ടൊന്നും ഭേദിക്കുവാൻ കഴിയാത്ത ദിവ്യമായ കവചവും മുറിക്കാനാകാത്ത വില്ലും അപ്രകാരം അഭേദ്യമായ വെണ്മഴുവും അല്ലയോ ശർവ്വാ, ഞങ്ങളുടെ രക്ഷയ്ക്കായി സദാ സമയവും രണ്ടു ഭൂതങ്ങളെയും മഹാദേവാ, പോരിൽ ഞങ്ങൾക്കു തുണയായി അയയ്ക്കുകയും വേണം."

വൈശമ്പായനൻ പറഞ്ഞു: "അപ്രകാരമാകട്ടെ!' എന്നു പറഞ്ഞ് തന്റെ പാർഷദന്മാരായ ഭൃംഗി, രിടി, കുണ്ഡോദരൻ എന്നിവരോട് സർവ്വഭൂതഹിതത്തിന്നായി വിരൂപാക്ഷൻ 'ഭൂതേശ്വരന്മാരായ നിങ്ങൾ ഘോരയുദ്ധത്തിൽ എവിടെയും ബലവാന്മാരായ ഇവർക്ക് തുണയായി ചെല്ലണം' എന്നു പറഞ്ഞ് ഭഗവാൻ ശർവ്വൻ അവിടെത്തന്നെ മറഞ്ഞു. പിന്നെ, ആ ഹംസഡിംഭകന്മാർ വീര്യസമ്പന്നരായി, കൃതാസ്ത്രരായി, ശസ്ത്രസമ്പന്നരായി, വില്ലന്മാരായി, വീര്യസത്തമന്മാരായി ചട്ടയിട്ട് ആ വീരന്മാർ ദേവദാനവന്മാർക്കുപോലും അജയ്യരായിത്തീർന്നു. നീലലോഹിതനും ദേവേശനുമായ ശംഭുവിൽ ഭക്തിമാന്മാരായി, അവർ നിത്യോത്സവാഢ്യരായി ദേവന്റെ ഭസ്മപൂശി വിളങ്ങി. ത്രിപുണ്ഡ്രധാരികളായി സദാ മുടിയിൽ ജടയുള്ളവരായി എല്ലാ അംഗത്തിലും രുദ്രാക്ഷം ധരിച്ച് പുലിത്തോലുടുത്തു. 'തൊഴാം ശിവന് ശാന്തന്ന് ധീമാനാം ദേവദേവന്' എന്നും മറ്റും നാമംചൊല്ലി ശംഭുവിനെ വാഴ്ത്തി. സാക്ഷാൽ മഹാദേവൻ ഭൂമിയിൽ സഞ്ചരിക്കുന്നതുപോലെ ജലാധാരികളായി അവർ പ്രശോഭിച്ചു.

പിന്നെ അവർ അച്ഛന്റെ സമീപത്തുചെന്ന് കുമ്പിട്ടു തൊഴുതു. അച്ഛന്റെ തോഴനെയും മാതാക്കളെയും അവർ നമസ്കരിച്ചു. ബ്രാഹ്മണപുത്രനായ ജനാർദ്ദനൻ വളരെ ക്കാലംകൊണ്ട് വിദ്യാപാരം കണ്ട് മഹാബുദ്ധിയോഗം പൂണ്ടവനായി എത്തി. അവൻ പീതാംബരം ചാർത്തുന്ന ശ്രീ ഹൃഷീകേശനെ, വിഷ്ണുവെ, നിത്യം ജിതേന്ദ്രിയനായി ബ്രഹ്മതത്ത്വപരനായി ഉപാസിച്ചു.

ഹംസനും ഡിംഭകനും പിന്നെ വിവാഹംചെയ്തു. ധർമ്മിഷ്ഠനായ ജനാർദ്ദനനും വിവാഹംചെയ്തു. അവരെല്ലാവരും യജ്ഞപരന്മാരായി പഞ്ചയജ്ഞം കഴിച്ചു. എല്ലാവരും സ്വദാരപരന്മാരായി ഗുരുശുശ്രൂഷ ചെയ്തു. ധർമ്മം തന്നെ പരമമായ ശ്രേയസ്സ് എന്നും അവർ പറഞ്ഞു രാജാവേ!"

**106. ഹംസഡിംഭകോപാഖ്യാനം - ഹംസഡിംഭകമൃഗയ -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഒരു ദിവസം ആ വീരന്മാർ നായാട്ടിന്നു പോയി. തേര്, ആന, കുതിരകളുമായി ജനാർദ്ദനനോടുകൂടി പോയി. കാട്ടിൽ കയറി ആ വീരന്മാർ സിംഹവ്യാഘ്രങ്ങളെ വധിച്ചു. മൂർച്ചയുള്ള ബാണങ്ങളാൽ പന്നികളെയും വധിച്ചു. നായ്ക്കളോടുകൂടി രാജാവേ, ഹിംസ്രവ്യാളമൃഗങ്ങളെയും കൊന്നു. 'ഇതാ വലിയ ഒരു പന്നി വരുന്നു. കണ്ണിണ നീണ്ട സത്വം! അമ്പെയ്ത് അവനെ വീഴ്ത്തുക! ഇതാ പോകുന്നു ഒരു മൃഗരാജാവ്! ഇതാ വേറെ ഒരു കാട്ടുപോത്തു പോകുന്നു. കൊമ്പിന്മേൽ പാമ്പിനെ കോർത്ത ഘോരൻ! ഇതാ മാനുകൾ പൈതങ്ങളോടുകൂടി ചുറ്റും പായുന്നു! ഇതാ മുയൽക്കൂട്ടം പേടിച്ച് ഉഴലുന്നു. ഇതാ മുലകുടിക്കുന്ന മൃഗങ്ങളുടെ പൈതങ്ങൾ. അവയെ ശരം അയച്ചു കൊന്നുകൂടാ; അവയെ നായ്ക്കളെക്കൊണ്ടു തടഞ്ഞു പിടിക്കുവിൻ' എന്നും മറ്റും നായാട്ടുകാരുടെ ഘോഷം മൂത്തു. ക്ഷത്രിയന്മാരുടെയും പാഞ്ഞോടുന്ന വേടന്മാരുടെയും ആർപ്പും വിളിയും അട്ടഹാസങ്ങളും ആട്ടും തിരക്കും വളർന്നു. രാജപുത്രന്മാർ, പുലി, സിംഹം, മാനുകൾ എന്നിവയെ ധാരാളം കൊന്നു. നട്ടുച്ചയായപ്പോൾ വീരന്മാരായ അവരൊക്കെ വല്ലാതെ തളർന്നു. 'നമുക്കു നായാട്ടു മതി! തളർച്ച വളരുന്നുണ്ട്' എന്നു പറഞ്ഞ് മഹാരാജാവേ, അവർ പുഷ്കരപ്പൊയ്കയിലേക്കുപോയി. മുനികളും സിദ്ധന്മാരും സേവിക്കുന്ന പുഷ്കരപ്പൊയ്കയുടെ വക്കത്തു ചെന്ന് സുഖമായ വിധം കാറ്റുവീശുന്ന മണൽത്തട്ടിൽ ഇരുന്നു വിശ്രമിച്ചു തളർന്നുഴന്ന ആൾക്കാരൊക്കെ പൊയ്കയിലിറങ്ങിയും വിശ്രമിച്ചും പൊയ്കവക്കത്ത് അവശരായി ആർത്തരായവിധം ഇരുന്നു. ജനാർദ്ദനനോടുകൂടി ഹംസനും ഡിംഭകനും ഒരേടത്ത് പൊയ്കവക്കത്തു വിശ്രമിച്ചിരിക്കുകയായിരുന്നു. പൊയ്കവക്കത്ത് ശ്രാന്തി തീർത്തു സുഖമായി നൃപന്മാർ ഇരുന്നു. മുനിശ്രേഷ്ഠന്മാർ ചൊല്ലുന്ന വേദഘോഷം കേട്ട് ഇരുന്നു. മദ്ധ്യാഹ്നസവനം ചെയ്യുമ്പോൾ ഒരു സുസ്വരം നൃപന്മാർ കേട്ടു. വേദഘോഷം വീണ്ടും വീണ്ടും കേട്ടുകേട്ട് നൃപന്മാർ തെളിഞ്ഞു. ഉടനെ മുനിമാർ ചെയ്യുന്ന യജ്ഞം കാണുവാൻ അവർ ഇച്ഛിച്ചു. മൃഗങ്ങളോടുകൂടിയ സൈന്യത്തെയെല്ലാം നിർത്തി വലിയ വില്ലും പലമാതിരി അമ്പും കൈയിലെടുത്ത്, വീരനായ ജനാർദ്ദനനും അപ്രകാരം ഹംസനും ഡിംഭകനും കാൽനടയായി ആശ്രമത്തിലേക്കു ചെന്നു. രാജാവേ! ജപഹോമപരന്മാരായ മുനിമാരോടുകൂടെ വിഷ്ണുസത്രം ചെയ്യുന്ന കാശ്യപമഹർഷി ഇരിക്കുന്ന സ്ഥലത്തെത്തി."

**107. ഹംസഡിംഭകോപാഖ്യാനം - ദുർവ്വാസോദർശനം -** വൈശമ്പായനൻ പറഞ്ഞു: "ജനാർദ്ദനൻ ധർമ്മബുദ്ധിയാണ് അവനോടുകൂടെ ഹംസനും ഡിംഭകനും പോയി. സത്രത്തിന്റെ സദസ്സിൽച്ചെന്ന് അവർ മുനീന്ദ്രരെ കുമ്പിട്ടു ചെന്നുചേർന്ന അവരെ ശിഷ്യരോടുകൂടിയ മഹർഷിമാർ അർഘ്യപാദ്യാസനങ്ങൾകൊണ്ടു സശ്രദ്ധം സൽക്കരിച്ചു. ആ നൃപന്മാരും ആ ദ്വിജനും സൽക്കാരം സ്വീകരിച്ചു സന്തോഷിച്ചു. ആ മഹാത്മാക്കൾ ആ ആശ്രമത്തിൽ സുഖമായി ഇരുന്നു രാജാവേ! ഹംസൻ മുനിമാരോട് വണക്കത്തോടെ പറഞ്ഞു."

ഹംസൻ പറഞ്ഞു: "മുനീന്ദ്രരേ, ഞങ്ങളുടെ അച്ഛൻ അദ്ധ്വരത്തിന്ന് ഇച്ഛിച്ചിട്ടുണ്ട്. അവിടേക്കു നിങ്ങൾ സത്രത്തിലേക്കു എത്തണം മുനീന്ദ്രന്മാരേ! ഞങ്ങൾ രാജസൂയമഖത്താൽ ദിഗ്വിജയം ചെയ്ത് ധർമ്മിഷ്ഠനായ അച്ഛനെ, നൃപനെ, അതിന്നു യജിപ്പിക്കുന്നതാണ് ദ്വിജേന്ദ്രന്മാരേ! നിങ്ങൾ പരിച്ഛദങ്ങളോടും ശിഷ്യന്മാരോടുംകൂടി അവിടെ

എത്തണം. അന്തണേന്ദ്രന്മാരേ, ഞങ്ങൾ നിങ്ങളെ ക്ഷണിക്കുന്നു. ഞങ്ങൾ ഇപ്പോൾത്തന്നെ ഒപ്പം ദിഗ്ജയം ചെയ്തു കൊള്ളാം. അതു വേണമെങ്കിൽ ഇപ്പോൾത്തന്നെ പടയോടു കൂടിച്ചെയ്യുവാൻ ഞങ്ങൾ ശക്തരാണ്. ഞങ്ങളുടെ മുന്നിൽ നില്ക്കുവാൻ ദേവദൈത്യന്മാരിൽ ആരും ശക്തരല്ല. കൈലാസവാസിയായ ദേവൻെറ പക്കൽനിന്നു ഞങ്ങൾ പ്രയത്നിച്ച് വരം നേടിയിട്ടുണ്ട്. ശത്രുക്കൂട്ടർക്ക് അജേയത്വം, പല മാതിരി ശസ്ത്രങ്ങൾ ഇവയൊക്കെ നേടിയിട്ടുണ്ട്,' എന്നു പറഞ്ഞ് മദബലാന്വിതനായ ഹംസൻ മിണ്ടാതെനിന്നു.

മുനിമാർ പറഞ്ഞു: "അങ്ങനെ സത്രം നടക്കുന്നുണ്ടെങ്കിൽ രാജാവേ, ഞങ്ങൾ ശിഷ്യന്മാരോടുകൂടെ അവിടേക്ക് എത്തുന്നതാണ്. സത്രമില്ലെങ്കിൽ ഞങ്ങൾ ഇവിടെത്തന്നെ വാഴും എന്നു താപസന്മാർ പറഞ്ഞു."

വൈശമ്പായനൻ പറഞ്ഞു: "പിന്നെ അവർ ആ പ്രദേശം വിട്ടുപോകുവാൻ വിചാരിച്ചു. പുഷ്കരപ്പൊയ്കയുടെ വടക്കുഭാഗത്തായി ദുർവ്വാസാവുമഹർഷിയുടെ ആശ്രമമുണ്ട്. യതിമാർ അവിടെ നിയതന്മാരായി മന്ത്രബ്രഹ്മനിഷേവികളായി ബ്രഹ്മസൂത്രപദാസക്തരായി അതിൻെറ അർത്ഥം ഗ്രഹിക്കുവാൻ ശ്രമിക്കുന്നവരായി അവിടെ വിളങ്ങി. അവരെല്ലാം കൗപീനംമാത്രം ധരിക്കുന്ന വ്രതസ്ഥരാണ്. നിരഹങ്കാരരും നിർമ്മന്മാരുമാണ്. ആ ജഗത്യോനിയായ ആത്മാവിനെ, ഈശ്വരനും വിഭുവുമായ വിഷ്ണുവെ, ബ്രഹ്മരൂപനും ശ്രുതനും ശാന്തനും അക്ഷരനും സർവ്വതോമുഖനും വേദാന്തമൂർത്തിയും ആവ്യയനും ശിവനും നിത്യനും അനന്തനും നിത്യയുക്തനും വിരൂപാക്ഷനും ഭൂതധാരനും അനാമയനും സർവ്വതോമുഖനുമായ ധ്യാനംപൂണ്ടദേവനെ, വേദാന്തരസികനായ ഗുരു ദുർവ്വാസസ്സാൽ ഉപാസിക്കുന്നവനെ, ശരിയായി പരാശക്തിയെ അറിഞ്ഞ് തക്കത്താൽ സത്തിനെ അറിഞ്ഞ്, ജ്ഞാനത്താൽ ശുദ്ധമാനസരായിരിക്കുന്ന അവർ ഹംസരും പരമഹംസരുമാണ്. ദുർവ്വാസാവിൻെറ ശിഷ്യരൊക്കെ അപ്രകാരം ജ്ഞാനം നേടിയവരാണ്. ആ മഹാത്മാക്കളായ ഋഷിമാരെ, ഊർദ്ധ്വരേതസ്സുകളെ, അവർ ചെന്നു കണ്ടു. പിന്നെ അവർ ധീമാനും പരമപദം തേടുന്നവനുമായ ദുർവ്വാസാവുമഹർഷിയെ ചെന്നുകണ്ടു. ദുർവ്വാസാവു കോപിച്ചാൽ ഈ ലോകംതന്നെ ചുട്ടുദഹിപ്പിച്ചു കളയും. അത്രമാത്രം തപോബലമുള്ളവനാണ് ആ മഹർഷി. കോപിച്ചാൽ അവനെ നോക്കാൻ ദേവന്മാർപോലും അശക്തരാണ്. രുദ്രാത്മാവായ ആ വിശ്വരൂപൻ എപ്പോഴും രോഷമൂർത്തിയാണ്. തുടുത്ത കോണകം ചാർത്തി തപസ്സുചെയ്യുന്ന അവൻ പരമഹംസനാണ്. അവനെക്കണ്ടപ്പോൾ ആ രാജാക്കന്മാർക്ക് ഇപ്രകാരം ഒരു ബുദ്ധി തോന്നി മഹാമതേ! അവർ പറഞ്ഞു: 'ഇതെന്തൊരു മഹാഭൂതമാണ്, ഈ ഇരിക്കുന്നത്? വർണ്ണവിത്തമനായ ഇവൻ കാഷായവസ്ത്രം ധരിച്ചിരിക്കുന്നു! ഗൃഹസ്ഥാശ്രമമല്ലേ മനുഷ്യർക്കു വിധിച്ചിട്ടുള്ളത്! അതുവിട്ടു വേറെ ആശ്രമമുണ്ടോ? ഗൃഹസ്ഥനാണ് ധർമ്മാത്മാവ്. ഗൃഹസ്ഥനാണ് ധർമ്മവിത്തമൻ. ഗൃഹസ്ഥൻതന്നെയാണ് ധർമ്മരൂപൻ! വർണ്ണമായതും ഗൃഹസ്ഥൻതന്നെയാണ്. ഗൃഹസ്ഥൻതന്നെയാണ് എന്നും അമ്മ. പ്രാണികൾക്ക് ഉറ്റജീവനവും ഗൃഹസ്ഥൻതന്നെ. അത്ര ഉൽകൃഷ്ടമായ ഗൃഹസ്ഥാശ്രമംവിട്ട് മറ്റൊരു രൂപം കെട്ടി നടക്കുന്ന ഈ മൂർഖനെ എന്തു ചെയ്യണം! ഇത്തരക്കാരൻ ഉന്മത്തനാണ്! വിരൂപനാണ്! അല്ലെങ്കിൽ ഇവൻ ഒരു മൂർഖനാണ്! എപ്പോഴും ഇരുന്നു ധ്യാനിക്കുന്ന ഇവൻ തീർച്ചയായും ഒരു ചതിയനാണ് എന്നു കാണാൻ കഴിയും. പ്രാകൃതജ്ഞാനികളായ ഇവർ എന്താണു ചിന്തിച്ചിരിക്കുന്നത്. അത്രവലിയ ഒരു ചിന്തയിൽ ഇരിക്കുവാൻ ഇവർക്ക് എന്തുണ്ട്? യാതൊരു ആവശ്യവുമില്ലാതെ ആശ്രമസമ്പ്രദായം മാറ്റുന്നവരായ ഇവരെ ഇന്നു നാം എന്തു ചെയ്യണം? ഈ മന്ദബുദ്ധികളെക്കൊണ്ടൊക്കെ പെണ്ണുകെട്ടിക്കണം. സമ്മതിച്ചില്ലെങ്കിൽ നമുക്ക് ഇവരെ ബലമായി പിടിച്ച് ഗൃഹങ്ങളിലേക്കു കൊണ്ടുപോകണം. മൂഢവിജ്ഞാനനിഷ്ഠരെയൊക്കെ, തെറ്റായ ധാരണ വെച്ചു പുലർത്തുന്ന വിഡ്ഢികളെ, ദുർബ്ബുദ്ധികളെ, ശാസിച്ച് ഗൃഹത്തിലേക്കു കൊണ്ടുപോയി ഈ പ്രാകൃതവേഷമൊക്കെ മാറ്റി നല്ല മനുഷ്യരാക്കി വിവാഹിതരാക്കി നടത്തണം. ഈ മൂഢന്മാരെ ശാസിക്കുവാൻ നല്ല രാജാക്കളില്ലാഞ്ഞിട്ടാണ് ഈ താടിയും തലയുമൊക്കെ വളർത്തി നഗ്നരൂപികളായി നാണംകെട്ടവരായി കഴിയുന്നത്. ഇവരെ ശാസിക്കുവാൻ ആരുമില്ലെന്നോ! ബ്രാഹ്മണരല്ല, ശാസിക്കുവാൻ അർഹർ, ഞങ്ങളാണ്. ഇവരെ ധർമ്മമാർഗ്ഗത്തിലാക്കിയതിന്നുശേഷം നിർവൃതി കാണാം.' എന്ന് ആ വീരന്മാർ വിപ്രനോടുകൂടെ പറഞ്ഞു രാജാവേ!

ഭാഗ്യക്ഷയത്താൽ ജനാർദ്ദനനെയും കൂട്ടിക്കൊണ്ട് ആ രാജാക്കന്മാർ, യതാത്മാവായ ആ യതീന്ദ്രൻെറ സമീപത്തേക്കു ചെന്നു. അവിടെച്ചെന്ന് അതീന്ദ്രയനായ, ദുർവ്വാസാവായ യതീന്ദ്രനോടു പറഞ്ഞു: "ക്രുദ്ധരായ ആ നൃപന്മാർ യതിശ്രേഷ്ഠരോടും പറഞ്ഞു നൃപസത്തമാ!"

## 108. ഹംസഡിംഭകോപാഖ്യാനം - ജനാർദ്ദനവാക്യം -

ഹംസഡിംഭകന്മാർ പറഞ്ഞു: "ജ്ഞാനം ലേശമെങ്കിലും ഇല്ലാത്ത ഹേ ദ്വിജാ, നിൻെറ ഉദ്യമം എന്താണ്? എടോ വിപ്രാ നീ ആശ്രയിച്ച ഈ ആശ്രമത്തിൻെറ പേരെന്താണ്? ഗൃഹസ്ഥാശ്രമം വിട്ട് നീ എന്തു ശ്രേഷ്ഠപദമാണ് ഇപ്പോൾ ആശ്രയിച്ചിരിക്കുന്നത്? എന്താണിതിൻെറ പേര്? എന്താണിതിന്നു കാരണം? അഹങ്കാരംതന്നെ! നീ ഒരു ദംഭമൂർത്തിയാണെന്നു തോന്നുന്നു! അതെ, വേറെ കാരണമൊന്നും ഞാൻ കാണുന്നില്ല! ഇക്കണ്ട ജനങ്ങളെയൊക്കെ ഷണ്ഡരാക്കിത്തീർത്ത ഭയങ്കരനാണ് നീ. മൂഢാ, നീ ഈ ജനങ്ങളെയൊക്കെ നശിപ്പിച്ചു വെറുത്തവനാണ്! അനേകായിരം ബ്രാഹ്മണർക്ക് നേതാവായി നീ ഇവരെയൊക്കെ നരകത്തിൽ വീഴ്ത്തും. നീയാണെങ്കിൽ ഷണ്ഡനായി നശിച്ചവനാണ്. എന്തിന്ന് അന്യരെയും അത്തരക്കാരാക്കി നശിപ്പിക്കുന്നു? എടോ മൂർഖാ! നിനക്ക് ശാസകനായി ആരുമില്ലേ? നിനക്ക് ഒരാളെയും ഭയമില്ലേ? മന്ദാ, വിഡ്ഢിയായ ബ്രാഹ്മണർ നിന്നെ വെറുതെവിടുവാൻ പാടില്ല. ലോകത്തിന്ന് നാശകരമായ കർമ്മം ചെയ്യുന്നവനെ ശിക്ഷിക്കണം! നിന്നെ ശിക്ഷിച്ചതുകൊണ്ട് യാതൊരു പാപവുമില്ല! എനിക്ക് അക്കാര്യത്തിൽ യാതൊരു സംശയവുമില്ല! ഈ ആശ്രമമൊക്കെ വിട്ട് നീ നല്ലവനാവുക! യതാത്മാവായ ഗൃഹിയാവുക! അതാണ് നിനക്കു നല്ലത്. നീ സശ്രദ്ധനായി പഞ്ചയജ്ഞങ്ങൾ ചെയ്യുക. അങ്ങനെയായാൽ നിനക്ക് സ്വർഗ്ഗം ലഭിക്കും. സ്വർഗ്ഗത്തിലുള്ള സുഖം ചെറുതല്ല. ഇതാണ് നല്ല മാർഗ്ഗം! അതു ഞാൻ നിനക്ക് ചൂണ്ടിക്കാണിച്ചുതരികയാണ്. അതാണ് നിനക്കു നല്ലത്. അല്ലെങ്കിൽ നിന്നെ ഞാൻ വേണ്ടമാതിരിയാക്കും. നിനക്ക് ജീവനിൽ കൊതിയുണ്ടോ? ഉണ്ടെങ്കിൽ ഞാൻ പറഞ്ഞമാതിരി ചെയ്തേക്കൂ!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് അവർ പറയുന്നത് ധർമ്മിഷ്ഠനായ വിപ്രൻ, ജനാർദ്ദനൻ കേട്ടു. അവൻ മുനിയുടെ സമീപത്തുചെന്ന് മുനിയെക്കണ്ടു നമസ്കരിച്ച്, വിനയത്തോടെ ആ രാജാക്കന്മാരോടു പറഞ്ഞു.

ജനാർദ്ദനൻ പറഞ്ഞു: 'മന്ദതേജസ്വികളായ രാജാക്കന്മാരേ, ഇപ്രകാരം പറയരുതേ! ഇത്തരം ഘോരമായ വാക്കുകൾ ഇഹത്തിലേക്കും പരത്തിലേക്കും പറ്റുകയില്ല. സബാന്ധവനായി ജീവിക്കുന്ന ഏത് മന്ദാത്മാവിന്നു പറയുവാൻ യോഗ്യതയുണ്ട് ഇതെല്ലാം? എല്ലാംകൊണ്ടും ബുദ്ധിഹീന

രായ നിങ്ങൾക്ക് ദോഷകാലം വന്നുചേർന്നു. ഉള്ള ആയുസ്സ് അറ്റുപോയി. നിങ്ങളിൽ ബ്രഹ്മദണ്ഡം ഏല്ക്കുവാൻ പോകുന്നു. യതിമാരായ ഇവർ ശുദ്ധാത്മാക്കളാണ്. ജ്ഞാനദീപിതമാനസരാണ്. അവർ അവരുടെ കർമ്മത്തെ ജ്ഞാനമാകുന്ന അഗ്നിയിൽ ദഹിപ്പിച്ചുകളഞ്ഞവരാണ്. പ്രാണൻ പ്രാണനിൽ ഹോമിച്ചവരാണ്. നിങ്ങളല്ലാതെ ഈ മഹാത്മാക്കളെ നിന്ദിക്കുവാൻ പോന്നവരാരുണ്ട്? എല്ലാംകൊണ്ടും ഞാൻ അറിയുന്നു, നിങ്ങളുടെ ജീവൻ അവസാനിക്കുകയാണെന്ന്. രാജാക്കന്മാരേ, നാല് ആശ്രമങ്ങൾ ഋഷിമാർ പണ്ടു നിശ്ചയിച്ചിട്ടുള്ളതാണ്. ആചരിച്ചു പോരുന്നവയാണ്. ബ്രഹ്മചാരിയാവുക, ഗൃഹസ്ഥനാവുക, വാനപ്രസ്ഥനാവുക, പിന്നെ യതിയാവുക. നാലാമത്തെ സന്ന്യാസമാകുന്ന ആശ്രമമാണ് ഇപ്പറഞ്ഞതിൽവെച്ച് ഉത്തമമായിട്ടുള്ളത്. ആ ആശ്രമത്തിലാണ് പുണ്യതൽപരനായ ഇവൻ വർത്തിക്കുന്നത്. നിങ്ങൾ വൃദ്ധരെ വിനയത്തോടെ സേവിക്കുവാൻ തയ്യാറില്ല. ജ്ഞാനമോ തപസ്സോ നിങ്ങൾക്കില്ല. ഉണ്ടെങ്കിൽ നിങ്ങൾ ഇങ്ങനെ സംസാരിക്കുകയില്ല. അവ ഉള്ളവർ ആരെങ്കിലും ഇത്തരം വിവരമില്ലായ്മകൾ പറയുമോ? രാജാവേ, ഞാൻ കേൾക്കരുതാത്ത കഠോരമായ വാക്കുകളും കേൾക്കുവാൻ ഇടയായി. നിങ്ങളുമായുള്ള വേഴ്ച്ചകൊണ്ട് അതും സംഭവിച്ചു. എന്തുചെയ്യാം! കഷ്ടംതന്നെ! ആചാര്യനോടു ഭവാൻ പഠിച്ച ജ്ഞാനം വെറും ദുഃഖത്തിന്നു മാത്രമായി രാജാവേ! ധർമ്മോത്ഭവമായ ജ്ഞാനം ഹഠത്താൽ പാപം യഥേഷ്ടം നടത്തുന്നതിന്നും ആകാം! ഞാൻ നിങ്ങളെ വിട്ടുപോവുകയോ അതോ വല്ല കടുത്ത പാറയിന്മേലും തലതല്ലി വീണ് ചാവുകയോ വേണ്ടത്? വിഷം കുടിക്കണോ? കടലിൽ ചാടണോ? കണ്ടവരും കേട്ടവരും നില്ക്കെ ഞാൻ അവരുടെ മുമ്പിൽവെച്ച് ആത്മത്യാഗം ചെയ്യണോ?' എന്നു പറഞ്ഞ് അവൻ നിന്നു വിലപിച്ചു. ഇനി ആരോടും ഇത്തരത്തിൽ പറയരുതെന്ന് അവരോടു പറഞ്ഞു."

**109. ഹംസഡിംഭകോപാഖ്യാനം - ദുർവ്വാസോഭാഷണം** - വൈശമ്പായനൻ പറഞ്ഞു: "ഉടനെ ക്രോധത്തോടെ ദുർവ്വാസാവ് അവരുടെ ദേഹം ചുടുന്നവിധം ഉഗ്രമായി അഗ്നിസ്ഫുരിക്കുന്ന ഒറ്റക്കണ്ണുകൊണ്ട് ആ ദുഷ്ടന്മാരെനോക്കി. അതിരോഷാകുലേന്ദ്രിയനായി ഈ ലോകം മുഴുവൻ ഭസ്മമാക്കുന്നവിധം ക്രോധാരുണനായി. സൗമ്യമായ മറ്റേക്കണ്ണുകൊണ്ട് ആ വിപ്രനേയും നോക്കി. 'ധ്വംസിക്കുവിൻ! ധ്വംസിക്കുവിൻ!' എന്ന് വിളിച്ചുപറയുകയും ചെയ്തു.

ദുർവ്വാസാവ് പറഞ്ഞു: "മന്നവന്മാരേ, നിങ്ങൾ ഇവിടെ നിന്ന് പൊയ്ക്കൊള്ളുവിൻ. എന്തിന്ന് ഇവിടെ നില്ക്കുന്നു! നിങ്ങൾ അന്യായം പറഞ്ഞ് എന്റെ കോപം വല്ലാതെ ജ്വലിപ്പിച്ചു. അത് സഹിക്കുവാൻ എനിക്ക് സാദ്ധ്യമല്ലാതായിരിക്കുന്നു. നിങ്ങൾ എന്റെ മുമ്പിൽ നില്ക്കുന്നത് ഗുണമല്ല. സകലത്തിനെയും ഞാൻ ചുട്ട് ഭസ്മമാക്കിക്കളയും. എന്റെ മുമ്പിൽനിന്ന് ഇത്ര സാഹസമായ വാക്കുകൾ പറയുവാൻ പോന്നവരാരുണ്ട്? അല്പജ്ഞരേ, ഞാൻ എന്താണു പറയേണ്ടത്? നിങ്ങളുടെ ദർപ്പം ശംഖചക്രഗദാധരനായ ദേവൻ തീർത്തുകൊള്ളും. അല്ലാതെ മറ്റെന്തു പറയാനാണ്!"

വൈശമ്പായനൻ പറഞ്ഞു: "ഉടനെ ധർമ്മിഷ്ഠനായ യതീശ്വരൻ പോകുവാനായി എഴുന്നേറ്റു. ഉടനെ ആ യതീശ്വരനെ ചെന്നു തടുക്കുവാൻ ഹംസൻ ഉന്നി. അവന്റെ കൈയിൽ കടന്നുപിടിച്ച് രാജാവായ ഹംസൻ ആ മഹർഷിയുടെ കോണകത്തിന്മേൽ പിടികൂടി. 'ഇതും അങ്ങു പോകട്ടെ' എന്നു പറഞ്ഞ് അവന്റെ ആ കോണകം അറുത്തുവിട്ടു. (ദുർവ്വാസാവ്, ആകെക്കൂടി ധരിച്ചിരുന്ന ആ ഒരു കോണകവും നഷ്ടപ്പെട്ടവനായി) ആ ക്രൂരനായ ഹംസൻ, ആശ്രമത്തിൽ വാളുമായിക്കടന്നുവന്ന യമനെപ്പോലെ അവർക്കു തോന്നി. മഹർഷിമാർ പേടിച്ചുവിറച്ച് പ്രാണനുംകൊണ്ട് പത്തുദിക്കിലേക്കും ഓടിക്കളഞ്ഞു. 'ഹാ! കഷ്ടം!' എന്നു ജനാർദ്ദനൻ അവരുമായ വേഴ്ചമൂലം പറഞ്ഞുപോയി. എന്നുതന്നെയല്ല, 'സാഹസമരുത്! എന്താണീ കാണിക്കുന്നത്?' എന്നുപറഞ്ഞ് ബലംപോലെ തടുക്കുകയും ചെയ്തു. ദുർവ്വാസാവ് അവനെ കൊല്ലുവാൻ ശക്തനാണെങ്കിലും സത്യധർമ്മികനാകയാൽ മെല്ലെ അവൻ ആ ഹംസഡിംഭകന്മാരോട് ഇങ്ങനെ പറഞ്ഞു."

ദുർവ്വാസാവു പറഞ്ഞു: "എടോ, നീചന്മാരായ നൃപന്മാരേ, നിങ്ങളെ ഞാൻ ശപിക്കുന്നില്ല. കൊല്ലുവാൻ കഴിവുള്ളവരായാലും അങ്ങനെ ചെയ്യുന്നില്ല. ഞങ്ങൾ യതിമാരാണ്. ആ കേശവൻ. ജഗന്നാഥൻ, ശംഖചക്രഗദാധരനായ കേശവൻ, യാദവേശ്വരൻ, നിങ്ങളുടെ ഗർവ്വെല്ലാം തീർക്കും. ജഗത്പതിയായ യദുശ്രേഷ്ഠൻ ലോകം സംരക്ഷിച്ചുപോരുമ്പോൾ നിങ്ങളുടെ ഒരോരുത്തന്റേയും ജീവൻനിർജ്ജീവമായി ഭവിക്കുമെന്നാണ് എന്റെ അഭിപ്രായം. നിങ്ങളുടെ ബന്ധുവായ ജരാസന്ധനെന്ന ഒരു രാജാവുണ്ടല്ലോ, അയാൾപോലും ഇത്തരം ലോകവിദ്വേഷം വളർത്തുന്ന കർമ്മങ്ങൾ ചെയ്യുകയില്ല. നിങ്ങളെ അപേക്ഷിച്ച് അവൻ എത്രയോ നല്ല ധർമ്മമാർഗ്ഗസ്ഥനാണ്. നിങ്ങൾക്ക് ഇതേവരെ ബന്ധുക്കളായവർ ഇനി മേലാൽ അങ്ങനെയാവുകയില്ല. മാഗധക്ഷിതിപാലനും നിങ്ങളുടെ ശത്രുവായിത്തീരട്ടെ! ഘോരമായ ഈ വാക്ക് നിങ്ങൾ പറഞ്ഞത് കേട്ടിട്ടും നിങ്ങളെ ബന്ധുവായിപ്പൂജിക്കുന്നവർ ആരോ, അവന് തീർച്ചയായും നാശം വന്നുകൂടും; അതിൽ ഒട്ടും വിചാരിക്കേണ്ടതില്ല!'

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ദുർവ്വാസാവ് ഹംസനോട് പോവുക! പോവുക! എന്ന് വീണ്ടും പറഞ്ഞു. ജനാർദ്ദനനോടും ആ യതിസത്തമൻ പറഞ്ഞു."

ദുർവ്വാസാവ് പറഞ്ഞു: "വിപ്രേന്ദ്രാ! ഭവാനു സ്വസ്തി! അങ്ങയ്ക്കു മുകുന്ദനിൽ ഭക്തിവായ്ക്കട്ടെ! ശംഖചക്രഗദാധരനായ മുകുന്ദനിൽ നിനക്കും സംഗമം വരുന്നതാണ്. അങ്ങയ്ക്ക് ഇന്നോ നാളെയോ മറ്റന്നാളോ സാധുവായി ഭവിക്കും. സാധുവിന്ന് ഒരിക്കലും നാശമില്ല. ഇഹത്തിലും പരത്തിലും നാശമില്ല. പോവുക! നീ കണ്ടതും അറിഞ്ഞതുമായ ഈ കഥ അച്ഛനോടു പറയുക."

**110. ഹംസഡിംഭകോപാഖ്യാനം - സന്ന്യാസികളുടെ ദ്വാരകാപ്രവേശം** - വൈശമ്പായനൻ പറഞ്ഞു: "പിന്നെ കാലചോദിതരായ ആ ഹംസഡിംഭകന്മാർ ക്രോധത്തോടെ ആശ്രമത്തിലുള്ള ഉറിയൊക്കെ വലിച്ചുപൊട്ടിച്ചു. കിണ്ടി, ദ്വിദളം, ദാരു, ദണ്ഡ്, പാത്രങ്ങൾ, മറ്റു കണ്ണിൽക്കണ്ട വസ്തുക്കൾ എല്ലാം എടുത്തു തല്ലിത്തകർത്ത് വലിച്ചെറിഞ്ഞ് 'ഈ കൂട്ടരെയൊക്കെ അടിച്ചുതകർക്കണം! ഒന്നിനെയും ബാക്കിവെക്കരുത്, എന്നുംമറ്റും അട്ടഹസിച്ച് ആശ്രമത്തിൽ ഒരു ഭയങ്കര ഭൂകമ്പമുണ്ടാക്കി. വ്യാധന്മാരെ വിളിച്ചുവരുത്തി പന്നി, പോത്ത്, മുതലായ മൃഗങ്ങളുടെ മാംസം ആശ്രമത്തിലിട്ടു വേവിച്ച് അവിടെ ഇരുന്നു തിന്ന് പുണ്യാശ്രമമൊക്കെ വൃത്തികേടാക്കി, അവിടംവിട്ട് തന്റെ പുരത്തിലേക്കു പോയി. ധർമ്മശീലനായ ജനാർദ്ദനൻ സ്നേഹംമൂലം പിന്നാലെ പോയി. 'ഇവർ നശിച്ചല്ലോ ദൈവമേ!' എന്ന് മനസ്സുകൊണ്ടു വിലപിച്ച് അവൻ പിന്നാലെ നടന്നു. അവരെല്ലാം പോയതിന്നുശേഷം യതിസത്തമനായ ദുർവ്വാസാവ് ഓടിപ്പോകുവാൻ ഒരുങ്ങുന്ന യതീന്ദ്രന്മാരോടു പറഞ്ഞു."

ദുർവ്വാസാവ് പറഞ്ഞു: "പുണ്യമായ ഈ പുഷ്കരതീർത്ഥത്തെ വിട്ട് ഒഴിച്ചുപോയി മെല്ലെ മെല്ലെ സഞ്ചരിച്ച്,

ആശ്വസിച്ച്, അതാതിടം വിശ്രമിച്ച്, ശംഖചക്രഗദാധരനായ ദേവനെ ദ്വാരകയിൽപ്പോയി കണ്ട് ആ പ്രഭുവിനോടു പറയാം യതിമുഖ്യന്മാരേ! ഈ വിശ്വം സംരക്ഷിക്കുന്ന അവൻ ധർമ്മമാർഗ്ഗത്തിൽ നില്ക്കുന്നവനാണ്! ആദിദേവനായ വിഷ്ണുവാണ്, ലോകഗുരുവാണ്, യാതാത്മാവും തത്വവിത്തും, പ്രിയനുമായ അവൻ കണ്ടകങ്ങളെയൊക്കെ വലിച്ചു നീക്കി ഈ ഭൂമി പാലിക്കുകയാണ്. അവൻ ഘോരന്മാരായ പാപികളിൽനിന്ന് ഉടനെ നമ്മെ രക്ഷിക്കും. ജ്ഞാനനിഷ്ഠന്മാരായ സർവ്വരെയും ആ പ്രഭു സംരക്ഷിക്കും. അതാണ് ഇനി വേണ്ടത്. ഉടനെ വിപ്രരേ, പുറപ്പെടുവിൻ. സത്തുക്കളേ, അവർ ഈ പാത്രങ്ങളൊക്കെ തല്ലിത്തകർത്തില്ലേ! മഹാ സാഹസം ചെയ്തില്ലേ! ജനാർദ്ദനനെ, ഭഗവാനെ, നമ്മൾക്ക് ഇതൊക്കെ കാണിച്ചുകൊടുക്കണം."

വൈശമ്പായനൻ പറഞ്ഞു: "അപ്രകാരമാകാം എന്ന് ഏറ്റുപറഞ്ഞ് ജ്ഞാനദൃഷ്ടികളായ യതിമാർ അവർ തകർത്ത ഉറിയും തട്ടിയുടച്ച മരംകൊണ്ടുണ്ടാക്കിയ വസ്തുക്കളും, ദ്വിദലം, കർപ്പടം എന്നിവയും മുറിച്ചുകീറിയ കോണകവും ചിന്തിച്ചിന്നിയ വല്ക്കലവും തട്ടിയുടച്ച കിണ്ടിയും പാതി കോർത്ത കപാലവും –ഇവയെല്ലാം വാരിക്കെട്ടി പല ഭാണ്ഡങ്ങളുമായി കൃഷ്ണനെക്കാണുവാൻ പുറപ്പെട്ടു.

അയ്യായിരം മുനിമാരുടെ മുമ്പിലായി അവർ ദുർവ്വാസാവിനെ നടത്തി. ദുർവ്വാസാവ് മഹേശ്വരാംശമായിപ്പിറന്ന താപസേന്ദ്രനാണ്. കൃഷ്ണൻ പാലിച്ചുവരുന്ന ദ്വാരകയിൽ ഒരു രാവും ഒരു പകലും സഞ്ചരിച്ച് ആ ദാന്തരായ മഹാത്മാക്കൾ, മുടിയില്ലാത്ത രോമശന്മാർ, എത്തിച്ചേർന്നു. കാലത്ത് വലിയ കുളത്തിൽ ഇറങ്ങി കുളിച്ച് ആചമിച്ച് മഹായത്നത്തോടെ എല്ലാവരും വിഷ്ണുവെക്കാണുവാൻ ഒരുങ്ങി. ആ ദുഷ്ടസംഹാരിയായ ഭഗവാനെക്കാണുവാൻ, മുഖ്യമായ രൂപമെടുത്ത് സുധർമ്മയിൽ വസിക്കുന്ന ജഗന്നാഥനെക്കാണുവാൻ ഒരുങ്ങി."

**111. ഹംസഡിംഭകോപാഖ്യാനം - കൃഷ്ണദുർവ്വാസസ്സമാഗമം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ സർവ്വേശ്വരനായ വിഷ്ണു പത്മപത്രനേത്രൻ, ശ്യാമൻ, പീതാംബരധരൻ, ശ്രീമാൻ, പ്രലംബമായ അംബരഭൂഷണാദികൾ ധരിച്ച്, കിരീടമണിഞ്ഞ്, കുടിലാസിതമൂർദ്ധജനായ കൃഷ്ണൻ, അവ്യക്തൻ, ശാശ്വതൻ, സകളൻ, നിഷ്കകളൻ, ശിവൻ, എന്നിങ്ങനെ ജ്ഞാനികളാൽ പുകഴ്ത്തപ്പെടുന്ന ദേവൻ, ഹരി, ശൈനേയൻ മുതലായ മറ്റു കുമാരന്മാരോടുകൂടി ക്രീഡാവിഹാരസ്ഥാനത്തിൽ ഒരിക്കൽ ചെന്നു. സുധർമ്മയിൽ ഇരുന്ന് യാദവസത്തമന്മാർ ഗോളക്കളി തുടർന്നു. പ്രിയകരനായ കൃഷ്ണൻ ശിനിപുത്രനുമായി കളിയിൽ ഏർപ്പെട്ടു. ഈ ഗോളം ആദ്യം എനിക്കാണ്. നിനക്ക് പിന്നെയുള്ളതാണ് എന്നു സാത്യകിയോട് താമരക്കണ്ണനായ വിഷ്ണു പറഞ്ഞു. അടുത്ത് വസുദേവൻ മുതലായ യാദവന്മാരും ഉദ്ധവൻ മുതലായവരുംകൂടി മറ്റൊരിടത്തും കളിച്ചു. മറ്റുകാര്യങ്ങളിലൊന്നും ശ്രദ്ധിക്കാതെ ഭൂതഭാവനനായ ഭഗവാൻ, രാമൻ സുഗ്രീവനോടുകൂടി പണ്ട് കളിച്ചമാതിരി കളിച്ചു. മദ്ധ്യാഹ്നമായപ്പോൾ മഹാവിഷ്ണുവായ അച്യുതൻ ശൈനേയനോട് വളരെനേരം കളിച്ചതിന്നുശേഷം കളി നിർത്തി. മുമ്പെ ദ്വാരപാലന്മാർ തടുത്തു നിർത്തിയ മുനിമാർ ഇതുതന്നെ തരമെന്നോർത്ത് സഭയിൽ ചെന്നുകയറി രാജാവേ! മഹാതപസ്വികളായ യതികൾ മുന്നിൽ നിർത്തിയ ദുർവ്വാസാവു മുതലായലവർ, യാദവേശ്വരൻ കൈയിൽ ഗോളവുമേന്തി ശൈനേയനോടുകൂടി ഗോളക്രീഡയിൽ സക്തനായി കളിക്കുന്നതു കണ്ടു. പത്മാക്ഷനും വിഷ്ണുവുമായ ഹരി ഒരു കണ്ണാൽ ശിനിപുത്രനെ രസിപ്പിച്ചു; മറ്റേക്കണ്ണാൽ ഗോളകത്തെ നോക്കിയും രസിക്കുന്നതായിക്കണ്ടു. വൃഷ്ണീശനായ പുണ്ഡരീകാക്ഷനും ശൈനേയനും ബലഭദ്രനും അക്രൂരനും ഉഗ്രസേനനും മറ്റെല്ലാ യാദവന്മാരും ഉടനെ സംഭ്രമിച്ച് എഴുന്നേറ്റു. ഇതെന്തുകഥ! എന്നു പറഞ്ഞ് അവർ എല്ലാവരും ആ ആഗതന്മാരെ നോക്കി. അവരുടെ അപ്പോഴത്തെ ആകൃതിയും പ്രകൃതിയും അസാധാരണമായിരുന്നു. വലിയ ഒരുകൂട്ടം സന്ന്യാസിമാർ പിന്തുടർന്നെത്തുന്ന ആ ദ്വിജമുഖ്യന്റെ രൂപഭാവങ്ങൾ എന്തോ സൂചിപ്പിക്കുന്നതായി അവർക്കു തോന്നി.

ത്രൈലോക്യം ചുടുന്നവിധം അവൻ നോക്കുന്നു. ഉടുത്തിട്ടുള്ളത് ഒരു മുറിക്കോണകമാണ്. അന്തസ്താപം അവന്നു വേണ്ടുവോളമുണ്ടെന്ന് അവന്റെ മുഖഭാവം സൂചിപ്പിക്കുന്നു. ഒടിഞ്ഞ ഒരു ദണ്ഡാണ് കൈയിലുള്ളത്. ഹംസനാൽ ദ്രോഹിക്കപ്പെട്ട ആ പരമഹംസൻ രോഷത്താൽ ജ്വലിക്കുന്നുണ്ട്. ഉഗ്രനായ അവൻ യാദവേശ്വരനെ തീപറക്കുന്ന ദൃഷ്ടികൊണ്ട് നോക്കുന്നുണ്ട്. അങ്ങനെയുള്ള ക്ഷിപ്രകോപി എന്നു പ്രസിദ്ധനായ ദുർവ്വാസാവിനെക്കണ്ട് യാദവസത്തമന്മാർ ദീനരായി നോക്കിനിന്നു!' ക്രുദ്ധനായ ഇവൻ എന്തുചെയ്യും? നമ്മുടെ പ്രഭു എന്തുപറയും?' എന്നുള്ളത് കേൾക്കുവാൻ വെമ്പി കൈകൂപ്പി യാദവന്മാരൊക്കെ അവിടെ നില്ക്കുകയായി. 'ഇതാ ആസനം!' എന്ന് അല്പമായി വൃഷ്ണികൾ പറയുകയും ചെയ്തു. അപ്പോൾ കൃഷ്ണൻ, ഹൃഷീകേശൻ, അല്പം അവന്റെ മുമ്പിലേക്കടുത്ത് 'ഇതാ ആസനം! അങ്ങ് സുഖമായി ഇതിൽ ഇരുന്നാലും. ഞാൻ ഇതാ വിപ്രാ, നില്ക്കുന്നു! അങ്ങയ്ക്ക് എന്തുവേണമെന്നു പറഞ്ഞാലും,' എന്ന് പറഞ്ഞു. പിന്നെ യതിപുംഗവൻ ആ പീഠത്തിൽ ഇരുന്നു. അദ്ദേഹം അവിടെ ഇരുന്നപ്പോൾ മത്സരംവെടിഞ്ഞവരായ ഋഷിമാരും യഥായോഗ്യം ആസനം സ്വീകരിച്ച് സന്തോഷിച്ചു. കിരീടമണിഞ്ഞ ശിരസ്സുകുനിച്ച് കൃഷ്ണൻ അർഘ്യാദികളായ ആചാരങ്ങൾ ചെയ്ത് വീണ്ടും ദുർവ്വാസാവുമഹർഷിയോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "അല്ലയോ വിപ്രേന്ദ്രാ, നിങ്ങൾ എന്തിനായിട്ടാണ് ഇങ്ങോട്ടു പുറപ്പെട്ടത്! പറയൂ, വലുതായ വല്ല കാരണവും നിങ്ങൾ കണ്ടുവോ? സന്ന്യാസിമാരായ ദ്വിജശ്രേഷ്ഠന്മാരാണല്ലോ നിങ്ങൾ? കല്മഷമറ്റവരാണല്ലോ നിങ്ങൾ! ദ്വിജപുംഗന്മാരേ, നിങ്ങൾ എപ്പോഴും ഞങ്ങളോടു നിസ്പൃഹരായി വർത്തിക്കുന്നവരാണല്ലോ. നിങ്ങൾക്ക് ഒന്നിലും ആശയില്ലാത്തതുമൂലം നിങ്ങൾ ഒന്നുംതന്നെ പ്രാർത്ഥിക്കാറില്ല. നിസ്പൃഹാപ്രേരിതാത്മാക്കളായ നിങ്ങൾ, രാജാക്കളിൽ സുവ്രതരായി നിസ്പൃഹരായി വർത്തിക്കുന്നു. ഞാൻ വിചാരിച്ചിട്ട് ഒന്നും കാരണംകാണുന്നില്ല! ബ്രാഹ്മണശ്രേഷ്ഠാ, നിങ്ങൾ എല്ലാവരുംകൂടി ഇങ്ങോട്ട് വരുവാനുള്ള കാരണമെന്തെന്നു ചിന്തിച്ചിട്ടു കാണുന്നില്ലല്ലോ. എങ്കിലും നിങ്ങൾ വന്നു! തക്കതായ കാരണമുണ്ട് എന്നുതന്നെ കരുതാം. അതു ഭവാൻ പറഞ്ഞാൽ അറിയാം."

വൈശമ്പായനൻ പറഞ്ഞു: "എന്ന് ദേവേശ്വരൻ, ചക്രപാണി പറഞ്ഞപ്പോൾ ആ ബ്രാഹ്മണന്റെ കോപം ഒന്നുകൂടി വർദ്ധിച്ചു. മുമ്പത്തേക്കാൾ അധികമായി വലിയ കോപം ബാധിക്കുകയായി. മൂന്നുലോകവും ദഹിപ്പിക്കത്തക്കവിധം കാണുന്നവരെ തിന്നുന്നവിധം, ക്രോധരക്തേക്ഷണനായി, ചിരിച്ച് ദഹിപ്പിക്കുമാറ് ക്രോധമൂർച്ഛിതനായി, ദുർവ്വാസാവ് വിഷ്ണുവിനോടു പറഞ്ഞു."

ദുർവ്വാസാവ് പറഞ്ഞു: "യാദവേശ്വരാ, 'അറിയുന്നില്ല ഞാൻ' എന്ന് എന്താണ് നമ്മോടു നീ പറയുന്നത്? യാദവേശ്വരാ, നീ എല്ലാം അറിയുന്നുണ്ട്. മഹാദേവനായ നീ സർവ്വജ്ഞനായിരിക്കെ എന്തിന്ന് എന്നോടു വഞ്ചന പറയുന്നു? പഴമക്കാരാണ് ഞങ്ങൾ. വിഷ്ണോ, പഴങ്കഥകൾ

അറിയുന്നവരാണ് ഞങ്ങൾ. അതുകൊണ്ട് പറയുകയാണ്. നീ ദേവദേവനാണ്, മായാമൂർത്തിയാണ്. ഈ വസ്തുത ഭവാൻ എന്തിന്ന് എന്നിൽനിന്നു മറച്ചുവെയ്ക്കുന്നു! നീ ജഗത്തിൻെറ പതിയാണ്, പ്രഭുവാണ്, എന്നതൊക്കെ ഞാൻ അറിയുന്നുണ്ട്. നീ ബ്രഹ്മജ്ഞർക്ക് മൂർത്തിയാണ്! പരമമായ പദമാണ് ഭവാൻ. മുമ്പെ ബ്രഹ്മാവ് ആ പരമമായ പദത്തെ അർച്ചിച്ചു. ഈ സംഗതി ഞാൻ എന്നോ അറിഞ്ഞിരിക്കുന്നു. ഈ വിശ്വം എവിടെനിന്നുണ്ടായോ അതാണ് പരമമായ ഈ പദം. മുമ്പെ സത്വബുദ്ധിയാൽ സ്ഥൂലമായി അറിയുന്നതും ഈ പദംതന്നെയാണ്. വിശ്വേശാ, നിൻെറ ഈ മുഖ്യമായ മൂർത്തിയെ ആദ്യം അറിഞ്ഞവർ കർമ്മത്താൽ അതിനെ നേടും. അതിനെത്തന്നെ നിനച്ച് ഞങ്ങൾ സുഖത്തെ പ്രാപിക്കുന്നു. ഭവാൻെറ രൂപം കണ്ണിന്നുമുമ്പിൽ കണ്ടിട്ടും മനുഷ്യർ അറിയുന്നില്ല. ഞങ്ങൾ മൂഢന്മാരല്ല ദേവാ, ഞങ്ങളിൽ ആരും അത്തരക്കാരില്ല ഹരേ! അറിയുന്നില്ലെന്നല്ലേ ഭവാൻ പറഞ്ഞത്? ഇതിൽ അപ്പുറമായി വല്ല സാഹസവുമുണ്ടോ? മൂലം കണ്ടറിയുന്നവരിൽ ഈ പരീക്ഷണമെന്തിനാണ്? അതുകൊണ്ട് വല്ല ഫലവുമുണ്ടോ? ദേവാ, കേശിസൂദനാ, വേദാന്തസിദ്ധമായ നിൻെറ തേജസ്സിനെയാണല്ലോ വിജ്ഞാനതൃപ്തരായ യോഗിമാർ ഗതകന്മഷരായി നിനയ്ക്കുന്നത്! ഞാൻ എൻെറ ഹൃദയമാകുന്ന താമരയിൽ നിൻെറ മൂർത്തിയെ കാണുന്നു! വേദം പുകഴ്ത്തുന്ന തേജസ്സ് 'ബ്രഹ്മം' എന്നു പറയുന്നു. ആ ബ്രഹ്മം തന്നെയാണ് ആ ഐശ്വരമായ രൂപം എന്നു ഞാൻ അറിയുന്നു! മുഖ്യമായ തേജസ്സാണ് വൈഷ്ണവം. അതാണ് വേദത്തിൽ പഠിക്കുന്നത്. അത് ഹേ കൃഷ്ണാ, നിൻെറ മൂർത്തിയാണെന്നുള്ളതും ഞാൻ അറിയുന്നുണ്ട്. 'ഓം' എന്നു പറയുന്ന ശബ്ദം ഇതിൽ വാക്ക് എന്നു പറയുന്നു. അവൻതന്നെയാണ് പ്രഭോ, വിഷ്ണോ, ഭവാൻ. അല്പമൊന്ന് അപ്രത്യക്ഷമാണെങ്കിൽ അറിഞ്ഞില്ലെന്നു പറയുന്നതിൽ തെറ്റില്ല. അതുകൊണ്ട് ഭവാൻ അറിഞ്ഞില്ലെന്നു പറയരുത്. ഗോവിന്ദാ, ഹരേ, അറിഞ്ഞില്ലെന്നു പറയുന്നത് സാഹസമാണ്! വിശ്വം ഉണ്ടായിവന്ന ഇടം ഏതാണോ, ആ ഇടമാണ് ഐശ്വരതേജസ്സ്. അത് എനിക്കു നന്നായി അറിയാം കേശവാ! ഭൂതഭവ്യേശാ, നീ കർത്താവാണ്! നീ എപ്പോഴും ഹൃത്തിൽ ഭാസിക്കുന്നു! ഞാൻ ഏതേതുഭാവം മനസ്സിൽ ഓർക്കുന്നുവോ, അതെല്ലാം നീയാകുന്നു. വായുവാണ് ഈ വിഷ്ണു എന്ന് എപ്പോൾ ഞാൻ ഉള്ളിൽ ഓർക്കുന്നുവോ, അപ്പോൾ എൻെറ ഉള്ളിൽ ആ രൂപംപൂണ്ട് നീ നില്ക്കുന്നു വിഭോ! ആകാശമാണ് വിഷ്ണു എന്നു ഞാൻ എപ്പോൾ ഉള്ളിൽ ഓർക്കുന്നുവോ, അപ്പോൾ നീ ആ രൂപം പൂണ്ട് എൻെറ ഉള്ളിൽ നില്ക്കുന്നു വിഭോ! വിഷ്ണു ഭൂമിയാണ് എന്നു ഞാൻ എപ്പോൾ വിചാരിക്കുന്നുവോ, അപ്പോൾ നീ എൻെറ മനസ്സിൽ അതായിത്തന്നെ നില്ക്കുന്നു! രസമാണ് ദേവനെന്നു ഞാൻ എപ്പോൾ വിചാരിക്കുന്നുവോ, അപ്പോൾ നീ രസാത്മാവായിത്തന്നെ എൻെറ ഉള്ളിൽ നില്ക്കുന്നു! നീ തേജസ്സാണെന്നു ഞാൻ ഓർക്കുമ്പോൾ പുരുഷോത്തമാ, അപ്പോൾ നീ ആ രൂപമായി ഉള്ളിൽ വിളങ്ങുന്നു ദേവാ! ചന്ദ്രനാണ് ഹരിയെന്നു ചിന്തിച്ചാൽ ഉടനെ ചന്ദ്രസ്വരൂപനാകുന്നു. ദേവാ ഞാൻ ഭവാനെ കണ്ണുകൊണ്ടു കണ്ട് സന്തോഷിക്കുകയാണ്. കേശവാ, ജഗത്പതേ! നിന്നെ ഞാൻ എപ്പോൾ സൂര്യസ്വരൂപത്തിൽ ധ്യാനിക്കുന്നുവോ അപ്പോൾ എൻെറ ഭാവനായോഗത്താൽ നീ സൂര്യനായി എന്നിൽ വിളങ്ങുന്നു! അതുകൊണ്ട് എല്ലാം നീതന്നെ എന്ന് ഓർത്തിട്ടാണ് ഞാൻ ഇരിക്കുന്നത്. ഇങ്ങനെയാണ് സത്യാവസ്ഥ, ആ നിലയ്ക്ക് 'ഞാൻ അറിഞ്ഞില്ല' എന്ന് ദേവാ, ജനാർദ്ദനാ! നീ പറയരുതേ! ഇപ്രകാരം നില്ക്കുന്ന വിഷ്ണോ, നീ നമ്മുടെ ദുഃഖത്തെ ഒരിക്കലും ചിന്തിക്കുന്നില്ല. വിഷ്ണോ, ഭവാനെ ആശ്രയിച്ച ഞങ്ങൾ വലിയ ദുഃഖത്തിൽപ്പെട്ടുപോയിരിക്കുന്നു. ഞങ്ങളുടെ നില ഇത്ര ശോചനീയമായി എന്നുള്ളത് നീ ഓർക്കുന്നില്ലല്ലോ കേശവാ! ഉള്ള ഭാഗ്യവും കെട്ടുപോയല്ലോ എന്നു ഞാൻ ചിന്തിക്കുകയാണ്. ഭവാൻ ഞങ്ങളെപ്പറ്റി ചിന്തിക്കാത്തതുകൊണ്ട് പ്രഭോ, ഞങ്ങൾ ഭാഗ്യംകെട്ടവരായിരിക്കുന്നു.

ക്ഷത്രിയന്മാരായ രണ്ടുപേർ ശിവൻെറ വരത്താൽ ഗർവ്വിതന്മാരായി നമ്മെ ബാധിക്കുകയാണ്. ജനാർദ്ദനാ, അവർ ഹംസഡിംഭകന്മാരാണ്. കേശവാ, ഗാർഹസ്ഥ്യം ഏതു കാലത്തും ശ്രേയസ്കരമാണ് എന്നു പറഞ്ഞ് അവർ അങ്ങുമിങ്ങും പാഞ്ഞുവന്നു ഞങ്ങളെ പലകുറ്റവും പറഞ്ഞ്, അസഭ്യങ്ങൾ പലതും വിളിച്ചു പറഞ്ഞ് എപ്പോഴും ധർഷിച്ചുകൊണ്ടിരിക്കുന്നു. ദേവാ, അവർ താങ്ങാനാകാത്ത മറ്റൊരു പാപംചെയ്തത് ഞാൻ പറയാം. ദേവാ, ഇതാ ഇങ്ങോട്ടൊന്നു നോക്കൂ! അവൻ തല്ലിത്തകർത്ത വസ്തുക്കളാണിവ. കുറച്ചൊന്നുമല്ല! ശിക്യം, ദാരുമയമായ പാത്രം, ദ്വിദളം, പല വേണുക്കൾ, എന്നിവയൊക്കെ അവൻ ആശ്രമത്തിൽ കടന്നു തല്ലിത്തകർത്തു. വേറെ നോക്കിക്കാണുക! ഇനി അവർ ചെയ്ത വേറെ ചില സാഹസങ്ങളും കാണിച്ചുതരാം. നമുക്കുള്ള ഏറ്റവും വലിയ ഒരു ധനമാണ് ഈ കൗപീനം (കോണകം). അത് അവർ ബലമായി കൈയിട്ടു പിടിച്ച് ചീന്തി ഇതാ! ഇമ്മാതിരിയാക്കി. നോക്കൂ! കിണ്ടിയൊക്കെ യെറിഞ്ഞ് ഇമ്മാതിരി ചട്ടിയാക്കിത്തീർത്തില്ലേ ജഗത്പ്രഭോ! നീ എന്നും ഞങ്ങളെ ക്ഷത്രവ്രതത്തോടെ കാക്കുകയാണ്. ദേവാ, വിചിത്രംതന്നെ! വിചിത്രംതന്നെ! നീ രാപ്പകൽ രക്ഷിക്കുന്നു! അങ്ങനെ നിൻെറ രക്ഷയിൽ ഞങ്ങൾ അനുഭവിക്കുന്ന ഭാഗ്യം നോക്കൂ! എന്തുചെയ്യാം, മന്ദന്മാരായ ഞങ്ങൾ വിഭോ, മന്ദഭാഗ്യന്മാരാണ്. ഞങ്ങൾക്ക് ഇപ്പോൾ എന്താണ് ശരണം? ജഗത്പതേ, പറഞ്ഞാലും! അവർ ജീവിച്ചിരിക്കുകയാണെങ്കിൽ മൂന്നു ലോകത്തിന്നും രക്ഷയില്ല! മുടിയുക തന്നെ ചെയ്യും! വിപ്രരും ക്ഷത്രിയന്മാരും വൈശ്യരും ശൂദ്രരും എല്ലാം ഒപ്പമായി. അത്യന്തശക്തരായ ആ മന്നന്മാർ തീക്ഷ്ണമായി ശിക്ഷിക്കേണ്ടവരാണ്. രാജാവേ, അവരുടെ മുമ്പിൽ ഇന്ദ്രാദിദേവന്മാരും കയറി നില്ക്കുവാൻ ശക്തരല്ല. ഭീഷ്മനും ഭീമവിക്രാന്തനായ ബാൽഹീകരാജാവും ക്ഷത്രിയർക്കും ഭയം വർദ്ധിപ്പിക്കുന്ന ജരാസന്ധരാജാവും ശിവൻെറ വരത്താൽ ഗർവ്വുപൂണ്ട അവരുടെ മുമ്പിൽ നില്ക്കുവാൻ ശക്തരല്ല. അതുകൊണ്ട് ആ വീരന്മാരെ ഭവാൻ വധിക്കുക! ലോകരെ കാത്തുകൊള്ളണേ! പ്രഭോ, അങ്ങനെ നീ ചെയ്യുന്നില്ലെങ്കിൽ ഭവാൻ ലോകത്തെ കാക്കുന്നവനാണ് എന്ന ചൊല്ല് പാഴിലാണ്. എന്തിന്നധികം പറയുന്നു. കാത്താലും! കാത്താലും! ജഗത്രയം കാത്താലും! എന്നു പറഞ്ഞ് ക്രോധം നിറഞ്ഞ ദുർവ്വാസാവ് അടങ്ങി."

**112. ഹംസഡിംഭകോപാഖ്യാനം - ഹംസഡിംഭകവധ പ്രതിജ്ഞ** - വൈശമ്പായനൻ പറഞ്ഞു: "മഹർഷി പറഞ്ഞതു കേട്ട് കേശവൻ മെല്ലെയൊന്നു വീർപ്പിട്ട് ദുർവ്വാസാവിനെ നോക്കി; യാദവവേശ്വരൻ പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: 'ഭവാൻ ആദ്യമായി എന്നോടു ക്ഷമിച്ചാലും! ഇത് എൻെറ തെറ്റുതന്നെയാണ്. ഞാൻ പറയുന്നതു ഭവാൻ കേൾക്കണേ! അതുകേട്ടു ഭവാൻ അടങ്ങണേ! പോരിൽ ആ ഹംസഡിംഭകന്മാരെ ഞാൻ കൊല്ലുന്നതാണ്. ശംഭു വരംകൊടുത്താലും ഇന്ദ്രൻ വരം കൊടുത്താലും വിത്തനാഥൻ വരംകൊടുത്താലും യമനോ വരുണനോ നാന്മുഖനായ ബ്രഹ്മദേവനോ ആരു വരംകൊടുത്താലുംകൊള്ളാം അതൊന്നും എനിക്ക് ഒരു പ്രശ്നമാവുകയില്ല. പടയോടുകൂടിയ അവരെ സകലത്തിനെയും കൊന്ന്

ഞാൻ നിങ്ങൾക്കു സുഖം നല്കുന്നതാണ്. സത്യമാണു ഞാൻ പറയുന്നത്. ഞാൻ ശപഥംചെയ്തു പറയുന്നു. ഭവാൻ കോപിക്കാതിരിക്കുക! ആ നൃപാധമന്മാരെ വധിച്ച് ഞാൻ നിങ്ങളെ സംരക്ഷിക്കുന്നതാണ്. ആ ദുഷ്ടന്മാർ നിങ്ങൾക്കു ദ്രോഹം ചെയ്തവരാണെന്നു ഞാൻ അറിയുന്നു! കടുത്ത ശിക്ഷ നല്കേണ്ടവരാണ് അവർ എന്നു ഞാൻ മുമ്പെതന്നെ കേട്ടിട്ടുണ്ട്. അത്യന്തശക്തരും മത്തന്മാരും ശിവന്റെ വരത്താൽ ഗർവ്വിതരുമായ അവരെ വധിക്കുവാൻ എളുപ്പത്തിൽ കഴിയുകയില്ല. അവർ ജരാസന്ധന്റെ ഹിതം നോക്കുന്നവരുമാണ്. അവർക്കുവേണ്ടി ജരാസന്ധൻ പ്രാണൻ കളയുവാൻപോലും മടിക്കുകയില്ല. ജരാസന്ധരാജാവ് അവരുടെ സഹായംകൂടാതെതന്നെ ഭൂമിയെ വെല്ലും. അവരെ ജയിച്ചാലോ പിന്നെ ശ്രേയസ്സു ലഭിക്കുകയും ചെയ്യും. അവർ ഏതേതുദിക്കിൽ നില്ക്കുന്നതായി ഞാൻ കേൾക്കുന്നുവോ, അതാതിടത്തു ഞാൻ എത്തിച്ചേരും! അവരെ വധിക്കുകയും ചെയ്യും. അതിനെപ്പറ്റി വിചാരിച്ച് വിഷാദിക്കേണ്ടതില്ല. സ്വൈരമായി സ്വകാര്യപരമായി യതിമുഖ്യരേ, നിങ്ങൾ പൊയ്ക്കൊള്ളുവിൻ. താമസിക്കാതെന്നെ ആ പോരാളിവീരന്മാരെ ഞാൻ പോരിൽ വീഴ്ത്തുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "ഉടനെ നന്ദിയോടെ യാദവേശ്വരനോട് അവൻ പ്രസന്നനായി പറഞ്ഞു : 'ലോകർക്കു മംഗളംചെയ്യുന്ന അങ്ങയ്ക്ക് കൃഷ്ണാ! മംഗളം ഭവിക്കട്ടെ!' അങ്ങയ്ക്കു ദുസ്സാദ്ധ്യമായി ഒന്നുമില്ലല്ലോ കേശവാ! ത്രിലോകേശ്വരനും ത്രിധാവും സർവ്വസംഹാരകാരിയും നീയാണല്ലോ. ദേവകൾക്കും ദേവദേവനാണ് ഭവാൻ. സർവ്വത്ര സമദർശനനാണ് വിഷ്ണോ, ദേവാ, ഹരേ, കൃഷ്ണാ, ചക്രപാണേ! ഞാൻ ഭവാനെ നമസ്കരിക്കുന്നു. സ്വഭാവശുദ്ധനായ അങ്ങയെ തൊഴുന്നു, സിദ്ധനെ തൊഴുന്നു, നിയതനെ തൊഴുന്നു. ശബ്ദഗോചരാ, ദേവേശാ, ഭക്തിവത്സല ഞാൻ ഭവാനെ തൊഴുന്നു. അറിഞ്ഞും അറിയാതെയും ഞാൻ പറഞ്ഞതു ഭവാൻ പൊറുക്കണേ! നീതന്നെയാണ് ഞാൻ. ജഗന്നാഥാ, നാം തമ്മിൽ ഒരു ഭേദവുമില്ല. ഭഗവാനേ, ക്ഷമിക്കണേ! സജ്ജനങ്ങൾ ക്ഷമിക്കുന്നവരാണല്ലോ!"

കൃഷ്ണൻ പറഞ്ഞു: "വിപ്രാ, ഭവാൻ ക്ഷമിക്കണം. നാം എപ്പോഴും ക്ഷമാസാരന്മാരാണ്. സന്ന്യാസിമാർ ക്ഷമാശീലരാണ്. അവർക്ക് ഏറ്റവും ബലമായിട്ടുള്ളത് ക്ഷമയാണ്. ദ്വിജ, ക്ഷമ, എന്നും മോക്ഷം നല്കുന്നതാണ്. ജ്ഞാനംപോലെ തന്നെ ക്ഷമയും മോക്ഷദായകമാണ്. ക്ഷമ ധർമ്മമാണ്. ക്ഷമ സത്യമാണ്, ക്ഷമ ദാനമാണ്, ക്ഷമ കീർത്തിയാണ്. ക്ഷമ സ്വർഗ്ഗത്തിലേക്കുള്ള സോപാനമാണെന്ന് വേദജ്ഞർ കാണുന്നു! അതുകൊണ്ടു യതിച്ച് സ്വന്തമായ ക്ഷമയെ കാത്തു രക്ഷിച്ചാലും! പ്രത്യക്ഷജ്ഞാനമുള്ളവരാണല്ലോ നിങ്ങൾ. യതീശ്വരന്മാരായ, വിപ്രന്മാരായ നിങ്ങൾ എനിക്കു പൂജ്യരാണ്. യതികളെയും ഭിക്ഷുക്കളെയും ബ്രാഹ്മണരെയും അന്നദാനത്താൽ സംതൃപ്തി വരുത്തേണ്ടതാണ്."

വൈശമ്പായനൻ പറഞ്ഞു: "അതു സമ്മതിച്ച് അവർ ഹരിയുടെ ഗൃഹത്തിൽനിന്ന് ഊണുകഴിക്കുവാൻ സന്നദ്ധരായി. ഉടനെ വിഷ്ണു, ഈശ്വരനായ ഹരി, ഗൃഹത്തിൽ പ്രവേശിച്ചു. വിധിപ്രകാരം ചതുർവ്വിധമായ വിഭവങ്ങൾ തയ്യാറാക്കിച്ചു. യതി പൂജിതനായ ഭഗവാൻ ആ വിപ്രരെയെല്ലാം സുഖമായ ഭക്ഷണം നല്കി സംതൃപ്തരാക്കി. മൃദുവായ വസ്ത്രങ്ങൾ മുറിച്ചെടുത്ത് ആ ദേവേശ്വരൻ അവർക്കൊക്കെ നല്കി ജനമേജയാ! അവർ എല്ലാവരും സന്തോഷത്തോടെ ഒന്നിച്ചു ചേർന്ന് വന്നവഴിയേതന്നെ മടങ്ങിപ്പോയി."

## 113. ഹംസഡിംഭകോപാഖ്യാനം - ദൂതപ്രേഷണം -

വൈശമ്പായനൻ പറഞ്ഞു: "ദ്വാരകയിൽത്തന്നെ ദുർവ്വാസാവു മഹർഷി നാരദനോടുകൂടി ബ്രഹ്മത്ത്വം വിചാരിച്ച് യഥാസുഖം വിഹരിച്ചു. ഭഗവാൻ ഗോവിന്ദൻ അവർക്കു വസിക്കുവാനായി ഗൃഹം പണിയിച്ചുകൊടുത്തു.

അങ്ങനെയിരിക്കെ അക്കാലത്ത് ഹംസഡിംഭകന്മാർ അച്ഛനായ ബ്രഹ്മദത്തരാജാവിനോട്, വീര്യവാനായ രാജാവിനോട്, ജനങ്ങൾകൂടിയ സദസ്സിൽവെച്ച് ഇപ്രകാരം പറഞ്ഞു."

ഹംസഡിംഭകന്മാർ പറഞ്ഞു: "രാജസൂയം എന്ന മഹായജ്ഞം ഭവാൻ ശ്രദ്ധയോടെ ചെയ്താലും. ഈ മാസത്തിൽത്തന്നെ. യദുശ്രേഷ്ഠാ, യജ്ഞസിദ്ധിക്ക് ഒരുങ്ങാം. ഞങ്ങൾ ഇതാ ദിഗ്ജയത്തിന്നു പോകുവാൻ ഒരുങ്ങിക്കഴിഞ്ഞു. തേര്, ആന, കുതിര, സൈന്യങ്ങൾ ഇവയോടുകൂടി യതിക്കുകയാണ്. യജ്ഞത്തിന്നുള്ള സംഭാരമൊക്കെ ഇപ്പോൾ വരുത്താം."

വൈശമ്പായനൻ പറഞ്ഞു: "അങ്ങനെയാകാം എന്നു മഹാബാഹോ! ബ്രഹ്മദത്തനും പറഞ്ഞു. ബ്രാഹ്മണേന്ദ്രനായ ജനാർദ്ദനൻ ആ സാഹസികമാരെ നോക്കി അസാദ്ധ്യമാണ് ഈ യത്നം എന്നു കണ്ട് തോഴനായ ഹംസനോടു പറഞ്ഞു."

ജനാർദ്ദനൻ പറഞ്ഞു: "ഹംസാ, നീ എന്റെ വാക്കു കേൾക്കൂ! ഞാൻ പറഞ്ഞതുകേട്ട് നീ കാര്യം തീർച്ചയാക്കൂ ധീരാ! ആയുഷ്മാനേ, നീ സാഹസം ചെയ്യുവാനാണല്ലോ നോക്കുന്നത്. നൃപോത്തമാ, ഭീഷ്മൻ ജീവിച്ചിരിക്കുമ്പോൾ, ജരാസന്ധൻ ജീവിച്ചിരിക്കുമ്പോൾ, ബാൽഹീകരാജാവ് ജീവിച്ചിരിക്കുമ്പോൾ, പിന്നെ മഹാവീരന്മാരായ യാദവന്മാരും ജീവിച്ചിരിക്കുമ്പോൾ, അല്ലയോ മിത്രമേ, നീ എന്താണ് ഈ സാഹസത്തിന്ന് ഒരുങ്ങുന്നത്? ഭീഷ്മനാണെങ്കിൽ ബലവാനാണ്, വൃദ്ധനാണ്, സത്യസന്ധനാണ്, ജിതേന്ദ്രിയനാണ്. മൂവ്വേഴുവട്ടം ഈ ഭൂമിയെ ജയിച്ചവനാണ് ഭാർഗ്ഗവൻ ആ ഭാർഗ്ഗവനെ, പരശുരാമനെ, ക്ഷത്രിയന്മാർ കാൺകെ, പോരിൽ ജയിച്ചവനാണ് ഭീഷ്മൻ. പിന്നെ പോരിൽ ജരാസന്ധന്റെ വീര്യം ഭവാനറിവുള്ളതല്ലേ? കൃതാസ്ത്രരായ ആ വൃഷ്ണിവീരന്മാരൊക്കെ യുദ്ധദുർമ്മദരാണ്. അതിൽവെച്ച് കൃഷ്ണനാണെങ്കിൽ സകല ശത്രുക്കളെയും ജയിക്കുന്ന കൃതിയാണ്, കുശലനാണ്. ജരാസന്ധനോടുകൂടി എന്നും പോരാടി ജയിച്ചവനാണ്. അവന്റെ മുമ്പിൽ ജീവിച്ചു പോകാൻ നൃപോത്തമന്മാർ ശക്തരല്ല. ബലഭദ്രൻ വല്ലാത്ത മദമുള്ളവനാണ്. ക്രുദ്ധനായാൽ അവൻ ബലവാനാകും. ഈ ലോകം മുഴുവൻ നേടുവാൻ പോന്നവനാണ് അവൻ, എന്നാണ് എന്റെ അഭിപ്രായം. അപ്രകാരം വീരനായ ശൈനേയനും പോരിൽ സകല ശത്രുവെയും ജയിക്കുന്നവനാണ്. കൃഷ്ണാശ്രയന്മാരും സന്നദ്ധരുമായ മറ്റു യാദവവീരന്മാരും ശത്രുക്കളെ വെല്ലുന്നവരാണ്. യതിമാരോടു നാം മുമ്പെ തന്നെ വിരോധം ചെയ്തിട്ടുണ്ട്. ദുർവ്വാസാവ് യതിമാരോടുകൂടി കൃഷ്ണനെ കാണുവാൻ പോയിപോലും. ഇവിടെ ഉണ്ണുവാൻ വന്ന ബ്രാഹ്മണർ പറഞ്ഞ് ഞാൻ വിവരം അറിഞ്ഞു രാജാവേ! കാര്യത്തിന്റെ സ്ഥിതി ഇതാകയാൽ മന്ത്രിമാരുമായി കാര്യം ചിന്തിച്ചതിന്നുശേഷം രാജസൂയമഹാമഖം ചെയ്യാം."

ഹംസൻ പറഞ്ഞു: "ഭീഷ്മൻ മന്ദാത്മാവാണ്, വൃദ്ധനാണ്, ശക്തി കെട്ടവനാണ്. ആ വൃദ്ധനുണ്ടോ നമ്മുടെ മുമ്പിൽ നില്ക്കുവാൻ കഴിയുന്നു! പോരിൽ നമ്മളോടേല്ക്കുവാനുള്ള ശക്തിയുണ്ടോ യാദവന്മാർക്ക്! ചിത്രംതന്നെ! നമ്മുടെ മുമ്പിൽ നില്ക്കുവാൻ കൃഷ്ണൻ ആരാണ്? മത്തനായ ബലഭദ്രനുണ്ടോ യുദ്ധംചെയ്യുവാൻ കഴിയുന്നു! എടോ വിപ്രാ, ശൈനേയനും നമ്മോട് ഏല്ക്കുവാനാവില്ലെന്ന് ഓർക്കണം. ജരാസന്ധൻ ധർമ്മശീലനാണ്, അവൻ നമ്മൾക്ക് എന്നും ബന്ധുവാണ്.

എടോ വിപ്രാ, നീ പോയി യദുശ്രേഷ്ഠനോട് എൻെറ വാക്കുകൾ പറയുക. 'യജ്ഞത്തിന്ന് അഴകേറിയ കപ്പം നല്കണം. വളരെ ഉപ്പുംകൊണ്ട് കേശവാ, നീ വൈകാതെ വരണം. കൃഷ്ണാ, നീ വരണം. ഒട്ടും വൈകരുത്' എന്നു നീ പോയി യദുശ്രേഷ്ഠനോടു പറയുക. ഉത്തരമൊന്നും നീ മിണ്ടരുത് വിപ്രാ! ഞാൻ ശപിച്ചുകളയും. നീ തോഴനാണല്ലോ. വേഴ്ചകൊണ്ടു ഞാൻ പറയുന്നു. നീ ഇതു പോയി പറയണം. ഞാൻ നിന്നെ വീണ്ടും കാണാം' എന്നു പ്രേരിപ്പിക്കപ്പെട്ടവനായ വിപ്രൻ അതിനുശേഷവും പകരവും ഒന്നും പറഞ്ഞില്ല. സ്നേഹത്താലും മൈത്രിയാലും ജനമേജയാ, ഒന്നും പറഞ്ഞില്ല. ധർമ്മശീലനായ ജനാർദ്ദനൻ യാത്രയ്ക്കൊരുങ്ങി. ഇന്നോ നാളെയോ മറ്റന്നാളോ ചെന്നെത്തുമെന്ന് അവരെ അറിയിച്ച് ശംഖചക്രഗദാധരനായ, ജഗദ്യോതിയായ മുകുന്ദനെ കാണുവാൻ ധർമ്മിഷ്ഠനായ ജനാർദ്ദനൻ അശ്വത്തിന്മേൽ കയറി വേഗത്തിൽ പുലർച്ചയ്ക്ക് ദ്വാരകയിൽ എത്തുവാനായി പുറപ്പെട്ടു. ഹരിയും കൃഷ്ണനുമായ മുകുന്ദനെ ആ അന്തണൻ മനസ്സിൽ ധ്യാനിച്ച് യാത്ര തുടർന്നു."

**114. ഹംസഡിംഭകോപാഖ്യാനം - ജനാർദ്ദനദ്വാരകാഗമനം** - വൈശമ്പായനൻ പറഞ്ഞു: "ബ്രഹ്മജ്ഞനായ ബ്രാഹ്മണൻ വിഷ്ണുവിൻെറ, ഹരിയുടെ, സമീപത്തേക്ക് കുതിരപ്പുറത്തുകയറി യാത്രചെയ്ത് അതിവേഗത്തിൽ ചെന്നെത്തി. രാജാവേ, വേനൽക്കാലത്ത് സൂര്യൻെറ തീക്ഷ്ണമായ വെയിൽ തട്ടി തളർന്നവനായ പാന്ഥൻ വെള്ളം കണ്ട് അതിനെ സമീപിക്കുവാൻ പായുന്നമാതിരി ഹരിയെക്കാണുവാനായി ആ ബ്രഹ്മണൻ നല്ല അശ്വത്തെ ഓടിച്ചു പോകുമ്പോൾ ഇപ്രകാരം ചിന്തിച്ചു: 'ഹംസൻ എനിക്ക് ഏറ്റവും ഇഷ്ടപ്പെട്ടവനാണ്. അവന്ന് പ്രിയമായ ഹിതം ഞാൻ ചെയ്യും. അതുകൊണ്ടാണ് അവൻ എന്നെ അയച്ചത്. ഞാൻ മുകുന്ദനെ കാണുവാൻ പോവുകയാണ്. ഞാൻ തന്നെയാണ് ധന്യൻ. എന്നെക്കാൾ മേലെ ധന്യനായി ആരുണ്ട്? ദ്വാരകാപുരിയിൽ വാഴുന്ന വിഷ്ണുവെ കാണുവാനാണ് ഞാൻ പോകുന്നത്! എൻെറ ജന്മം ധന്യമാണ്. ഹരിയെക്കണ്ട് മടങ്ങിവരുമ്പോൾ ഞാൻ അമ്മയുടെ അടുത്തു ചെല്ലും. ഞാൻ അമ്മയോടു പറയും, 'ഞാൻ മഹാവിഷ്ണുവിനെ കണ്ടു അമ്മേ!' എന്ന് അപ്പോൾ അവൾ എന്നെ ആനന്ദപുളകത്തോടെ തഴുകും. മനസ്വിനിയായ അവൾ എന്നെക്കണ്ട് കൃതാർത്ഥയാകും! വിടർന്ന പൊൻതാമരപ്പൂവിൻെറ കേസരംപോലെ കാന്തി ചിന്തുന്ന ആ മുഖം, ശാർങ്ഗിയുടെ മുഖം, ചക്രിയുടെ, ദേവദേവൻെറ മുഖം ഞാൻ കാണും. നീലോൽപലദളംപോലെയുള്ള മനോഹരകാന്തിയോടുകൂടിയ വിഷ്ണുവിൻെറ ശംഖചക്രഗദാശാർങ്ഗവനമാലാഭൂഷിതമായ ഉടൽ ഞാൻ കാണും! അല്ലിത്താരിതൾപോലെയുള്ള ദേവദേവൻെറ നേത്രങ്ങൾ ഞാൻ അദീനാത്മാവായി കാണും. എൻെറ എല്ലാവിധദുഃഖങ്ങളും നീങ്ങും. ഞാൻ കൃതാർത്ഥനാകും. യോഗാത്മാവായ ആ ദേവൻ എന്നെ സൗമ്യമായ ദൃഷ്ടിയാൽ നോക്കുകയില്ലേ? എന്നോട് ഇഷ്ടം പറയുകയില്ലേ? എന്നോട് സ്വസ്തി പറയുകയില്ലേ? ഞാൻ ചക്രിയുടെ ശരീരം ദർശിക്കും. പിന്നെ ത്രൈലോക്യസന്നിഭമായ ചക്രിയുടെ പാദാബ്ജം കാണുവാനായി എൻെറ മനസ്സ് വെമ്പുന്നു. എന്നും രക്തപ്രഭയുള്ള വിഷ്ണുവിൻെറ മാറിടം ഞാൻ മനസ്സിൽ കാണാറുണ്ട്. എന്നും ഞാൻ ഈശനെ ഓർത്തുപോകാറുണ്ട്. മഞ്ഞപ്പട്ടുചുറ്റി മുത്തുമാല ചാർത്തിയ വിഷ്ണുവെ ഒരു ചെറുപുഞ്ചിരിയോടുകൂടി ഞാൻ വീണ്ടും അവിടെ ച്ചെന്നു കാണുകയില്ലേ? ഹരിയുടെ രൂപം സ്മരിക്കുമ്പോൾ എനിക്ക് ആനന്ദത്താൽ പുളകമുണ്ടാകുന്നു. യാത്രചെയ്യുന്ന എൻെറ മുമ്പിൽ ശംഖചക്രഗദാധരനെ ഞാൻ കാണുന്നു.

എൻെറ മുമ്പിൽ പോകുന്നമാതിരി എനിക്കു തോന്നുന്നു. ദേവദേവനായ ജഗൽഗുരു ഇതാ നില്ക്കുന്നു എന്നു പറയുവാൻ എൻെറ നാവ് ചലിക്കുന്നു. എന്നാൽ കപ്പം തരിക എന്ന മൊഴി ഞാൻ എങ്ങനെ ആ ദേവദേവനോട് പറയും? ഇതിൽപ്പരം സങ്കടമെന്തുണ്ട്? ഇതാണ് സാഹസമായ മൊഴി. ആ രാജാവ് പറഞ്ഞുവിട്ട മൊഴി ഹംസന്ന് കപ്പം നല്കണമെന്ന് വിഷ്ണുവിൻെറ കല്പന കേൾക്കുന്നവനായ ഞാൻ പറയേണ്ടിവന്നിരിക്കുന്നു. അവൻെറ മുമ്പിൽച്ചെന്ന് എല്ലാം നിർദ്ദയനായ ഞാൻ പറയണം. ഞാൻ മൂഢന്മാരിൽ തലവനാണ്. ലജ്ജകൂടാതെ ഇതു ഞാൻ പറയണമെന്നുവന്നാൽ അതിൽപ്പരം വിഡ്ഢിത്തം വേറെയുണ്ടോ? 'ഹംസന്ന് കപ്പം നല്കണം കൃഷ്ണാ! വിഷ്ണോ! യദുപുംഗവാ! വളരെ ഉപ്പും ഉടനെ കപ്പമായി എത്തിക്കണം.' ഇപ്രകാരം ഈ ശാർങ്ഗിയുടെ മുമ്പിൽനിന്നു പറയുവാൻ എനിക്കു സാദ്ധ്യമല്ല. എങ്കിലും മിത്രഭാവത്താൽ ഇത്തരം ഘോരവൃത്താന്തം ഞാൻ പറയേണ്ടതായിവന്നിരിക്കുന്നു. മിത്രഭാവം കൃതാത്മാക്കളായവർക്ക് വലിയ കഷ്ടമാണ്. അല്ലെങ്കിൽ വിഷ്ണു സർവ്വജ്ഞനാണല്ലോ. സർവ്വഹൃത്തിലും ആണ്ടവനാണല്ലോ. എപ്പോഴും പ്രാണികൾക്ക് ശുഭത്തിന്ന് യതിക്കുന്നവൻ, പ്രാണികളുടെയെല്ലാം ഭാവം അറിയുന്നവനാണല്ലോ. അങ്ങനെയാകയാൽ എനിക്കു ദോഷമില്ല. മിത്രഭാവം ഇപ്രകാരമാണല്ലോ. ദോഷം പറയുവാൻ ഉന്നുന്ന എന്നെ ഭഗവാൻ രക്ഷിക്കട്ടെ! ഞാൻ നീലച്ചുരുൾ മുടിയുള്ള ദേവനെ കാണുന്നു. ജഗന്നാഥനെ കാണുന്നു. ശ്രീവത്സം നെഞ്ചിലുള്ളവനെ കാണുന്നു. കംബുഗ്രീവനായ മുകുന്ദനെ കാണുന്നു. വികസിച്ച താമര കൈയിലുള്ളവനെ കാണുന്നു. രക്തച്ഛായാവിഭാസിയെ കാണുന്നു. ചക്രിയായ വിഷ്ണുവിനെ കാണുന്നു. യാദവേന്ദ്രനായ കേശവനെ കാണുന്നു. അചിന്ത്യവിഭവനായ ദേവനെ കാണുന്നു. ഭൂതഭവ്യഭവേശനെ കാണുന്നു. സ്വേച്ഛയാൽ ലോകം ഭരിക്കുന്നവനെ, ജലശായിയെ, ഞാൻ കാണുന്നു. എല്ലാംകൊണ്ടും ഞാൻ കൃതാർത്ഥനാകുന്നുണ്ട്. അല്ലൽ എന്നെ വിടുന്നു. ഇന്ന് എൻെറ ജന്മം സഫലമാകും. ഹരിയെ പ്രത്യക്ഷമായി ഞാൻ കാണും. ഇന്ന് എൻെറ യജ്ഞം സഫലമാകും. ഹരിയെ പ്രത്യക്ഷമായി കാണുകയാൽ കണ്ണും സഫലമാകും. വിശ്വമൂർത്തിയെ ഞാൻ ഈ കണ്ണുകൊണ്ടു കാണുമല്ലോ! ഘോരകർമ്മം ചെയ്യുന്ന എന്നിൽ ഭഗവാനേ, നീ സംപ്രീതനാകണേ! മിഴിച്ച രണ്ടു കണ്ണുകളാൽ ഞാൻ ഭഗവാനെ കാണുമാറാകണെ! അടിമുതൽ മുടിവരെ ഞാൻ വിഷ്ണുവിനെ കാണുമാറാകട്ടെ! വിഷ്ണുവെ പലവട്ടവും കാണുമാറാകട്ടെ! കൃഷ്ണൻെറ പുണ്യമായ ദേഹം ഞാൻ കണ്ണുകൊണ്ടു പാനം ചെയ്ത് എൻെറ ഹൃദയത്തിന്നുള്ളിൽ നിർത്തുമാറാകട്ടെ! ഞാൻ ആ ദേവൻെറ പുണ്യമായ പാദധൂളി എൻെറ ശിരസ്സിൽ വഹിക്കുമാറാകട്ടെ! സ്വർഗ്ഗമാർഗ്ഗമായ ആ രജസ്സുചൂടി ഞാൻ കൃതാർത്ഥനാകട്ടെ!

മേഘഗംഭീരമായ ഹരിയുടെ സ്വരം ഞാൻ കേൾക്കുന്നു. ഞാൻ വിഷ്ണുവിൻെറ, ജഗന്നാഥൻെറ, ചക്രിയുടെ, പാദപങ്കജം കാണുന്നു. വിഷ്ണുവിൻെറ ശ്രീയെഴുന്ന മുഖം, ചന്ദ്രപ്രഭമായ മുഖം, ഞാൻ ദർശിക്കുന്നു! ഹരിയുടെ വിശ്വരൂപം ഞാൻ എല്ലായിടത്തും കാണുന്നുണ്ട്. അയുക്തം പറയുന്ന എന്നിൽ കേശവൻ പ്രസാദിക്കുമാറാകട്ടെ! ഇളകുന്ന കുണ്ഡലം ചാർത്തി ഹരിചന്ദനംപൂശി കേയൂരത്താൽ ശ്രീമിന്നുന്ന രണ്ടു കൈകളോടുംകൂടി ഇടംകൈയിൽ ശംഖുമേന്തി രശ്മിജാലത്തോടെ മിന്നുന്ന അർക്കാഭമായ ചക്രജ്ജ്വാലകൊണ്ടു വിളങ്ങിയും വിലസുന്ന കങ്കണ

ിട്ടും തങ്കത്തോൾവളയണിഞ്ഞും മഞ്ഞപ്പട്ടുചാർത്തിയും മാറുവിരിഞ്ഞും വിലസുന്ന അച്യുതനായ ദേവനെ, എപ്പോഴാണ് ഞാൻ ആ ദേവദേവനെ കാണുക? ഇപ്പോഴാണോ, അതോ മറ്റൊരിക്കലാണോ? എല്ലാംകൊണ്ടും ഞാൻ കൃതാർത്ഥനാണ്. ഭഗവാന്റെ പൂമെയ്യ് കാണുവാൻ പോകുന്നവനാണ് ഞാൻ. എന്നെ തൊഴാം. എന്നെത്തൊഴാം. ഹരിയെ കാണുവാൻവേണ്ടി എന്നെ ഞാൻ തൊഴുന്നു. കൃതാർത്ഥനായ എന്നെ ഞാൻ തൊഴുന്നു. ഞാൻ ഒരുങ്ങിക്കഴിഞ്ഞു. ബലഭദ്രസമേതനായി ഇരിക്കുന്ന ജഗന്നാഥനെ കാണുവാൻ ഞാൻ ഒരുങ്ങിക്കഴിഞ്ഞു. തീർച്ചയായും ഞാൻ ഇന്ന് ജിഷ്ണുവിനെ, ശ്രീജഗത്പതിയെ, വിഷ്ണുവിനെ കാണും! ശ്രീകൗസ്തുഭപ്രഭ വിളങ്ങുന്ന മാറുമായി പീതാംബരവും മകരകുണ്ഡലവും ധരിച്ച അംബുജാക്ഷനായ കൃഷ്ണന്റെ, കിരീടവും ചക്രവും ധരിച്ച ഹസ്തത്തോടും കൂടിയ തേജോമയനായ ഹരിയുടെ വപുസ്സ് എനിക്കു ശുഭംനല്കട്ടെ! വേദമാകുന്ന സമുദ്രത്തിൽ വലിയ ശാസ്ത്രമാകുന്ന മഹോരഗമെത്ത ചുറ്റിക്കെട്ടിയ ശുദ്ധഗതിയായ മന്ദരത്തിന്റെ മന്ഥം ഏല്ക്കുമ്പോൾ കാണായിവന്നതും അമരന്മാർ സേവിക്കുന്നതുമായ നാരായണനായ അമൃതിനെ ഇന്നു ഞാൻ പാനംചെയ്യുന്നതാണ്. മോക്ഷാർത്ഥിയുടെ ചിന്തിതം, അമേയവും അനാദിയും അനന്തവും സ്ഥൂലവും സുസൂക്ഷ്മതരവും ഏകവും അനേകവും ആദ്യവും അച്യുതാഖ്യവുമായി വാനോർ വണങ്ങുന്ന ഉലകിന്റെ മൂല തേജസ്സ്, എന്റെ കണ്ണിൽ ഏല്ക്കുമാറാകട്ടെ! എന്റെ ഹൃദയത്തിൽ വിളങ്ങുമാറാകട്ടെ!' എന്ന് ഓരോന്നു ചിന്തിച്ച് യാത്രചെയ്ത് ആ വിപ്രേന്ദ്രൻ കുതിരയെ ഓടിച്ച് ദ്വാരകയിലെത്തി. താൻ കൃതാർത്ഥനായെന്ന് ആ വിപ്രൻ വിചിരിച്ചു."

**115. ഹംസഡിംഭകോപാഖ്യാനം - വാസുദേവവാക്യം** - വൈശമ്പായനൻ പറഞ്ഞു: "ദ്വാരപാലകൻ സർവ്വസ്വവും പറഞ്ഞു കേൾപ്പിച്ചപ്പോൾ ധർമ്മാത്മാവായ ജനാർദ്ദനൻ എന്ന വിപ്രൻ പിന്നെ സുധർമ്മയിൽച്ചെന്നു. സുധർമ്മം രൂപമെടുത്തപോലെ പ്രകാശിക്കുന്ന ദേവദേവനെ, ബലഭദ്രനുമൊന്നിച്ച് സിംഹാസനത്തിൽ ഇരിക്കുന്ന മഹാശയനെ, മുമ്പിൽ സാത്യകിയും പാർശ്വത്തിൽ നാരദനും ചേർന്നിരുന്ന് ദുർവ്വാസാവുമായി സംസാരിക്കുന്ന ഉഗ്രസേനനെ മുമ്പിലാക്കിയിരിക്കുന്ന വിഷ്ണുവെ, അവൻ ദർശിച്ചു. പാടുന്ന ഗന്ധർവ്വന്മാർ, ആടുന്ന അപ്സരസ്ത്രീകൾ, സേവിക്കുന്ന ദേവനെ കണ്ടു. സൂതമാഗധവന്ദികൾ പുകഴ്ത്തുന്ന പുകൾ ചേർന്നവനെ, മാധവനായ മധുവൈരിയെ, സാമഗബ്രാഹ്മണന്മാർ പുകഴ്ത്തുന്ന ഹരിയെ, വിഷ്ണുവെ, അവൻ കണ്ടു. സന്തോഷത്താൽ അവൻ കുളുർമെയ് പൂണ്ടു. 'ജനാർദ്ദനനാണ് ഞാൻ' എന്നു പറഞ്ഞ് ഹരിയുടെ പാദങ്ങളിൽ കുമ്പിട്ടു കൈകൂപ്പി! പിന്നെ ദേവനായ ബലദേവനെയും നമസ്കരിച്ചു. 'ദേവേശാ, ഞാൻ ഹംസന്റെയും ഡിംഭകന്റെയും ദൂതനാണ്' എന്നു പറയുന്ന വിപ്രവരനോട് മാധവൻ ഇപ്രകാരം പറഞ്ഞു: 'ഈ പീഠത്തിൽ ഭവാൻ ഇരുന്നാലും! പിന്നെ കാര്യം പറയാം.' അങ്ങനെയാകാമെന്ന് വിപ്രൻ മറുപടി പറഞ്ഞ് ആ പീഠത്തിൽ ഇരുന്നു. ആ വിപ്രനെ പൂജിച്ചതിന്നുശേഷം വിപ്രനോട് ഹരി 'രാജാവേ, ബ്രഹ്മദത്തന്നും ഹംസന്നും ഡിംഭകന്നും കുശലമല്ലേ' എന്നു ചോദിച്ചു. 'അവരുടെ വീര്യത്തെപ്പറ്റി ഞാൻ കേൾക്കുന്നുണ്ട്. പിന്നെ ആ കാര്യവും ഞാൻ കേട്ടു. ഭവാന്റെ അച്ഛനും കുശലംതന്നെയല്ലേ ജനാർദ്ദനാ?"

ജനാർദ്ദനൻ പറഞ്ഞു: "ബ്രഹ്മദത്തനും എന്റെ അച്ഛനും കുശലംതന്നെയാണ് കേശവാ! അവർക്കും ഹംസനും ഡിംഭകനും കുശലംതന്നെ ജഗന്നാഥാ!"

ഭഗവാൻ പറഞ്ഞു: "എന്താണ് ആ ഹംസഡിംഭകന്മാർ, രാജാക്കന്മാർ പറഞ്ഞയച്ചത്? പറയൂ! ഒന്നും മറച്ചുവെക്കാതെ എല്ലാം പറയൂ! ഒരിക്കലും ശങ്കിക്കേണ്ടതില്ല ദ്വിജോത്തമാ! അവാച്യവും വാച്യവും കാര്യവും അകാര്യവും കേട്ടിട്ട് അതിന്നു തക്കതൊന്നു ഞാൻ ചെയ്യുന്നതാണ് ദ്വിജോത്തമാ! ഭവാൻ ദൂതനാണല്ലോ. പറഞ്ഞയച്ചത് പറയുക എന്നതാണ് ദൂതന്റെ ധർമ്മം. വാച്യാവാച്യങ്ങളെപ്പറ്റി അവൻ ചിന്തിക്കേണ്ടതില്ല പറയാവുന്നതും പറയാൻ പാടില്ലാത്തതുമൊക്കെ ചിന്തിക്കുന്നത് ദൂതന്നു ചേർന്നതല്ല. പറഞ്ഞു വിട്ടത് വിടാതെ പറയൂ. തന്റെ മേലാൾ പറഞ്ഞു വിട്ടത് ദൂതൻ പറയണം. പറയാവുന്നതാണെങ്കിലും പറയാൻ പാടില്ലാത്തതാണെങ്കിലും ഭവാൻ അതിനെപ്പറ്റി ചിന്തിക്കേണ്ടാ. അവർ പറഞ്ഞത് പറഞ്ഞേക്കൂ."

വൈശമ്പായനൻ പറഞ്ഞു: "എന്ന് കൃഷ്ണൻ പറഞ്ഞപ്പോൾ ജനാർദ്ദനൻ പറഞ്ഞു: 'അറിയാത്തമാതിരി എന്താണ് ഭവാൻ ഇങ്ങനെ പറയുന്നത്? അങ്ങ് എല്ലാം കണ്ടിരിക്കുന്നവനല്ലേ? അങ്ങയ്ക്ക് കാണാൻ കഴിയാത്ത ലോകവൃത്താന്തം ഒന്നുമില്ലല്ലോ അച്യുതാ! എല്ലാം ഉള്ളിൽ കണ്ടിട്ട് എന്താണ് എന്നോടു പറയുന്നത്? വിദ്വാന്മാർ വാഴ്ത്തുന്ന വിഷ്ണുവാണല്ലോ ഭവാൻ! നീതന്നെയാണല്ലോ ജഗത്പതി. അങ്ങ് ദൃഷ്ടാദൃഷ്ടവിവേചനം ഇച്ഛകൊണ്ടുതന്നെ നേടുന്നുവല്ലോ. ഈ ജഗത്തെല്ലാം ഭവാനാകുന്നു. നിന്നിൽ ജഗത്രയങ്ങൾ നില്ക്കുന്നു. നിന്നെക്കൂടാതെ സചരാചരമായ പദാർത്ഥം ഒന്നുംതന്നെയില്ല. നിനക്ക് അവേദ്യമായി ഒന്നുമില്ല. നീ സർവ്വേശ്വരനാണല്ലോ ജഗൽപതേ! നീ എല്ലാ ഭൂതങ്ങൾക്കും ഇന്ദ്രനാകുന്നു. നീ സംഹാകാരകനായ രുദ്രനാകുന്നു. എല്ലാ ലോകവും എപ്പോഴും കാക്കുന്ന വിഷ്ണു നീതന്നെയാണല്ലോ മാധവാ! സംസാരകൃത്തും നീതന്നെയാണല്ലോ അങ്ങനെയുള്ള ഭവാൻ എന്താണ് ഇപ്രകാരം ഒന്നും അറിയാത്തവനെപ്പോലെ എന്നോടു സംസാരിക്കുന്നത്? വിദ്വാന്മാർ ഭവാനെ ജ്ഞാനാത്മാവാണെന്നു വാഴ്ത്തുന്നു മാധവാ! പ്രാണജ്ഞന്മാർ പറയുന്നു പുരുഷോത്തമാ, നീ പ്രാണനാണെന്ന്. ശബ്ദജ്ഞന്മാർ പറയുന്നു നീ ശബ്ദമാണെന്ന്. എന്നിട്ട് നീ എന്താണ് ഹൃഷീകേശാ, ഒന്നും അറിയാത്തവനെപ്പോലെ ചോദിക്കുന്നത്? പലവട്ടവും ഭവാൻ എന്നോടു ചോദിച്ചുവല്ലോ. ഭവാൻ എന്നെ പ്രേരിപ്പിക്കുകയാൽ ഞാൻ പറയാം മാധവാ! ബ്രഹ്മദത്തൻ രാജസൂയയാഗം ഇപ്പോൾ കഴിക്കും. അതിന്ന് ഹംസഡിംഭകന്മാർ പറഞ്ഞുവിട്ടപ്രകാരം ഞാൻ ഇങ്ങോട്ടു പോന്നതാണ്. യദുശ്രേഷ്ഠൻ കരം കൊടുക്കണം. അതിന്നുവേണ്ടി ഭവാനെ ക്ഷണിക്കുവാൻ വന്നതാണ്. വളരെയധികം ഉപ്പ് നീ ആ യജ്ഞത്തിന്നുവേണ്ടി നല്കണം കേശവാ! അതിന്നുവേണ്ടി എന്നെ ഇങ്ങോട്ട് അവർ ദൂതനായി അയച്ചു. അവരുടെ ആജ്ഞപ്രകാരം നീ അവർക്ക് കപ്പം നല്കുക. അവർ പറഞ്ഞയച്ച വാക്ക് ഭവാൻ കേൾക്കുക: "പെരുത്ത് ഉപ്പും കൊണ്ടു വേഗത്തിൽ വന്നെത്തണം ഭവാൻ." ആ രാജാക്കന്മാരുടെ വാക്കാണ് ഇത് പ്രഭോ, കേശവാ!' ഇപ്രകാരം ആ ദൂതൻ, വിപ്രൻ, പറഞ്ഞപ്പോൾ രാജാവേ, കൃഷണൻ, ജഗത്കർത്താവ്, നന്നായി ഒന്നു ചിരിച്ചിട്ട് ദൂതനോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "എടോ ദൂതാ, നീ എന്റെ വാക്ക് കേൾക്കുക. തക്കതായി ഇതിന്നു മറുപടി ഞാൻ പറയാം. കരം കൊടുക്കേണ്ട രാജാവാണല്ലോ ഞാൻ. അവർക്കു കരം ഞാൻ കൊടുക്കാം. വിപ്രാ, നമ്മോട് അവർ കരം വാങ്ങുക എന്നത് ധിക്കാരമാണ്. അമ്പോ! ധാർഷ്ട്യം! ധാർഷ്ട്യം! ക്ഷത്രബീജർക്ക് അവർക്ക് ഇതിൽ ധാർഷ്ട്യം ചെറുതല്ല. എന്നോടു കപ്പം വാങ്ങിക്കുക എന്നത് ഇതിന്നു

മുമ്പ് ഞാൻ കേൾക്കാത്തതാണ്." എന്നു പറഞ്ഞ് കേശവൻ ദൂതനോട് ഇപ്രകാരം പറഞ്ഞു: "ബ്രഹ്മദത്തരാജാവ് രാജസൂയം യജിക്കും! ഹംസനും ഡിംഭകനും യാഗം ചെയ്യിക്കുമത്രേ! ആ ദുരാത്മാവിന്ന് യദൂത്തമൻ കപ്പം കൊടുക്കണമത്രേ! തോറ്റ വാസുദേവൻ കപ്പം കൊടുക്കും. യദുമുഖ്യന്മാരേ, ഏറ്റവും ഹാസ്യമായ ഈ മൊഴി യാദവരേ, കേൾക്കുവിൻ!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് ഭഗവാൻ പറയുമ്പോൾ ബലഭദ്രൻ തുടങ്ങിയവർ, യാദവന്മാരൊക്കെ, ചിരിക്കുവാൻ തുടങ്ങി. 'കൃഷ്ണൻ കപ്പം കൊടുക്കും!' 'കൃഷ്ണന്റെ കൈയിൽനിന്ന് അവന്നു കപ്പം കിട്ടും' എന്നു പറഞ്ഞ് എല്ലാ സാത്വതന്മാരും തമ്മിൽ കൈകൊട്ടിയാർത്ത് പൊട്ടിച്ചിരിച്ചു. അവർ കൈകൊട്ടിയാർക്കുന്ന ഘോഷം ഭൂമിയും ആകാശവും നിറഞ്ഞു. ആ വിപ്രൻ രാജാവേ, തന്റെ മിത്രതയെ മനസാ നിന്ദിച്ചു. 'അയ്യോ കഷ്ടം! അയ്യോ കഷ്ടം! ഞാൻ ഈ ദൗത്യം വഹിച്ച് ഏഭ്യനായി ത്തീർന്നുവല്ലോ!' എന്ന ലജ്ജപൂണ്ട് മിണ്ടാതെ തലതാഴ്ത്തിയിരുന്നു."

**116. ഹംസഡിംഭകോപാഖ്യാനം - ജനാർദ്ദനസാന്ത്വനം -** വൈശമ്പായനൻ പറഞ്ഞു: "അവരെല്ലാവരും കൈകൊട്ടിയാർത്ത് ചിരിക്കുമ്പോൾ കേശിസൂദനനായ കേശവൻ ദൂതനോടു പറഞ്ഞു: 'ഹേ ദ്വിജാ, ഭവാൻപോയി എന്റെ മൊഴിയാൽ ഇപ്രകാരം പറയുക! ചെന്നയുടനെ ഹംസഡിംഭകന്മാരോടു പറയണം, ചാണയ്ക്കുവെച്ചു മൂർച്ച കൂട്ടിയ ശരങ്ങൾകൊണ്ട്, ശാർങ്ഗത്തിൽനിന്നു പുറപ്പെടുന്ന ശരങ്ങൾകൊണ്ട്, കപ്പം തരുന്നതാണ്. ആ മഹാത്മാക്കൾക്ക് തീക്ഷ്ണമായ വാളുകൊണ്ടും കൊടുക്കാം. പോരെങ്കിൽ എന്റെ കൈയാൽ വിട്ട ചക്രം തലവെട്ടിത്തരികയും ചെയ്യാം. നിങ്ങൾക്കു ധാർഷ്ട്യത്തിന്നുവേണ്ടി രുദ്രൻ വരം തന്നുവല്ലോ. ആ രുദ്രൻ വന്നു തടുത്താലും ശരി, ഞാൻ നിങ്ങളെ പോരിൽ ജയിച്ചു കൊല്ലുന്നതാണ്. ഒത്തുകൂടേണ്ടതിന്നു പറ്റിയ സ്ഥലം തീർച്ചപ്പെടുത്തണം. തീർച്ചപ്പെടുത്തുന്ന സ്ഥലത്തേക്കു ഞാൻ ബലവാഹനങ്ങളോടുകൂടി എത്തിക്കൊള്ളാം. രാജാക്കന്മാരേ, നിങ്ങളും ബലവാഹനങ്ങളോടെ നിർഭയം എത്തിക്കൊള്ളുവിൻ! പുഷ്കരത്തോ, പ്രയാഗയിലോ, മഥുരാപുരിയിലോ പടയോടുകൂടി ഞാൻ എത്തിക്കൊള്ളാം. അതിനെപ്പറ്റി വിചാരിക്കേണ്ടതില്ല. അല്ലെങ്കിൽ മിത്രഭാവത്താൽ നിനക്കു പറയുവാൻ വിഷമമുള്ളതാണിക്കാര്യം. നിനക്കു പറയുവാൻ വിഷമമുള്ളത് സാത്യകി പറയും. സാത്യകി നിന്നോടുകൂടെ വരും. ദ്വിജാ ഭവാൻ സാക്ഷിയായി നിന്നാൽ മതി. ഭവാന് എന്നിൽ എപ്പോഴും സ്നേഹമുണ്ടെന്ന കാര്യം ഞാൻ അറിയുന്നുണ്ട്. വിപ്രേന്ദ്രാ, അതുകൊണ്ട് അല്ലൽകൂട്ടുന്ന സംസാരത്തിൽനിന്ന് നീ ഒഴിഞ്ഞുനില്ക്കുക. നീ എന്റെ കഥയും പറഞ്ഞ് എന്നും സുഖമായി വാഴുക ജനാർദ്ദനാ!"

**117. ഹംസഡിംഭകോപാഖ്യാനം - സാത്യകിദൂത് -** വൈശമ്പായനൻ പറഞ്ഞു: "എന്ന് ദ്വിജനോടു പറഞ്ഞതിന്നുശേഷം കൃഷ്ണൻ സാത്യകിയോടു പറഞ്ഞു: 'ശൈനേയാ, നീ വിപ്രനോടുകൂടെപോയി അവിടെച്ചെന്ന് അവരോട് ഞാൻ പറഞ്ഞതെല്ലാം പറയുക. പോരിൽ നാം ചേരുന്ന കാര്യവും ബലമായി പറയുക. നീ വില്ലും കൈയിൽ ഉടുമ്പിൽതോലുറയുമായി തനിച്ച് ഒറ്റക്കുതിരയിൽ കയറി സവാരിചെയ്ത് അവിടെ എത്തുക യദൂത്തമാ!' ഭഗവാന്റെ വാക്കു കേട്ട് അങ്ങനെയാകാമെന്നു പറഞ്ഞ് ശൈനേയൻ കുതിരപ്പുറത്തു കയറി. തുണയൊന്നുമില്ലാതെ, സാത്യകി ഒറ്റയ്ക്കു യാത്രയായി. ശൈനേയൻ കുതിരയെ ദ്രുതഗതിയിൽ ഓടിച്ചു. ദൂതനായ ജനാർദ്ദനനെ യാദവേശ്വരൻ 'അമ്പോ ധാർഷ്ട്യം! അമ്പോ ധാർഷ്ട്യം!' എന്നു പറഞ്ഞ് വിട്ടയച്ചു. ദൂതൻ ഭഗവാനെ നമസ്കരിച്ച് ശാല്വപുരത്തേക്ക് ശൈനേയന്റെ ഒപ്പം പോയി. അവർ രണ്ടു പേരും ശാല്വപുരത്തിലെത്തി. ബ്രഹ്മവിത്തും ധാർമ്മിഷ്ഠനുമായ ബ്രാഹ്മണൻ രാജധാനിയിൽ കടന്നുചെന്നു. സാത്യകിക്ക് ഇരിപ്പിടം നല്കി രാജസന്നിധിയിൽ ബ്രാഹ്മണനും ഇരുന്നു. പിന്നെ ഹംസനും ഡിംഭകനും സാത്യകിയെ കാണിച്ചുകൊടുത്തു. 'ഇവൻ വിഷ്ണുവിന്റെ വലം കൈയായ സാത്യകിയാണ്. അവനും കൂടെപ്പോന്നു' എന്നു പറഞ്ഞു. ജനാർദ്ദനന്റെ വാക്കുകേട്ട് ഹംസൻ പറഞ്ഞു: 'മുമ്പേ വരുന്നതായി ഞാൻ കേട്ടു. ഇപ്പോൾ ഞാൻ ഈയാളെ കണ്ടു. ധനുർവ്വേദം, വേദം, ശാസ്ത്രം, ശസ്ത്രം ഇവയിൽ സമർത്ഥനും ധീരനുമാണ് ഇവൻ എന്ന പ്രസിദ്ധി ഞാനും കേട്ടിട്ടുണ്ട്. പിന്നെ നേരിട്ടു കണ്ടപ്പോൾ വളരെ സന്തോഷവുമായി. വാസുദേവന്നു കുശലമല്ലേ? ബലഭദ്രന്നും കുശലമല്ലേ? ഉഗ്രസേനാദികൾക്കും എല്ലാ സാത്വതന്മാർക്കും കുശലംതന്നെയല്ലേ?' 'അതെ' എന്നു മെല്ലെ മുഖംപൊക്കി സാത്യകി പറഞ്ഞു. പിന്നെ വാക്യവിചക്ഷണനായ ഹംസൻ ജനാർദ്ദനനെ നോക്കി പറഞ്ഞു: 'ചക്രിയെ കണ്ടുവോ? നമ്മൾ ഓർക്കുന്ന കാര്യം ഫലിച്ചുവോ? എല്ലാം നീ വിസ്തരിച്ചു പറയുക. നേരം വെറുതെ കളയരുത്!"

**118. ഹംസഡിംഭകോപാഖ്യാനം - സാത്യകീവാക്യം -** വൈശമ്പായനൻ പറഞ്ഞു: "എന്ന് ഹംസൻ പറഞ്ഞ ഉടനെ ധർമ്മാത്മാവായ ജനാർദ്ദനൻ ചിരിച്ച്, ശ്രീകൃഷ്ണനെ വാഴ്ത്തുമാറ് പറഞ്ഞു."

ജനാർദ്ദനൻ പറഞ്ഞു: "ഞാൻ കണ്ടു. കൃഷ്ണനെ ഞാൻ കണ്ടു, കൈത്തലത്തിൽ ശംഖചക്രഗദകൾ ധരിച്ചവനെ, ഉരുക്കിയ പൊന്നുകൊണ്ടുണ്ടാക്കിയ ആഭരണങ്ങൾ ചാർത്തി മിന്നുന്ന രത്നപ്രഭാമണ്ഡിതനെ, ഞാൻ കണ്ടു. യദുശ്രേഷ്ഠരോടുകൂടി പൂർവ്വമുനികൾ സേവിക്കുന്ന ആ പുരാണപുരുഷനെ, പ്രഭുക്കളും മാഗധരും സ്തുതിക്കുന്ന സമയത്ത് മന്ദസ്മിതം തൂകുന്ന പ്രവാളാധരവല്ലഭനായ പുണ്യപുരുഷനെ, ഞാൻ കണ്ടു പ്രാചീനകവീന്ദ്രന്മാരും ദേവന്മാരും ഓർക്കുന്ന ദേവനെ, നീലോൽപലഭാസ്സോടുകൂടിയ നിത്യസ്മിതനായ പത്മനാഭനെ ഞാൻ കണ്ടു. വീണ്ടും ഞാൻ അജനെ, ആചാര്യനെ കണ്ടു. വാക്കാൽ യദുക്കൾക്കു രസം വളർത്തി പ്രാചീനമഹർഷിമാരോടൊന്നിച്ച് വേദാർത്ഥതത്ത്വം വിവരിക്കുന്ന മഹാശയനെ ഞാൻ കണ്ടു. പിന്നെയും സമസ്ത ലോകൈകഹിതന്ന് നന്മചെയ്യുവാൻ അവരുടെ വിശ്വമൂർത്തിയായ മുകുന്ദനെ ഞാൻ കണ്ടു. വീണ്ടും യാദവശ്രേഷ്ഠരോടുകൂടി വിവാഹകാലത്തു കളിക്കുന്ന, രമിക്കുന്ന, ഈശ്വരനെ, എല്ലാവരെയും രമിപ്പിക്കുന്ന ദേവനെ, ഞാൻ വീണ്ടും വീണ്ടും കണ്ടു. ഞാൻ താമരക്കണ്ണനെ, ഭൈമിയോടുചേർന്ന് സുഖമായിരിക്കുന്ന മുകുന്ദനെ ഭക്തപ്രിയനും ഭക്തന്മാർക്കാശ്രയനും ശിവനുമായ ദേവനെ, പാലാഴിയിൽ പള്ളികൊള്ളുന്ന ദേവദേവനെ ഞാൻ കണ്ടു. കണ്ടുകണ്ട് ഞാൻ ഏറ്റവും തൃപ്തനായി. അവന്റെ ശാശ്വതമായ രൂപം ഞാൻ പിന്നെയും പിന്നെയും നോക്കിക്കണ്ടു. വിടർന്ന കണ്ണുകളാൽ ഞാൻ ആ രൂപാമൃതം മതിയാവോളം പാനംചെയ്തു 'ഞാൻ ധന്യനായി, ധന്യനായി' എന്ന് അപ്പോൾ ഓർത്തു! രണ്ടു താമരയേന്തുന്ന പുമാനെക്കണ്ടു. വിഭാവനനും ഭൂതമയനുമായ പുരാണനെ ഞാൻ കണ്ടു. ആദ്യനും കകുദ്മാനും വലിയ തേജസ്വിയുമായ ആ ദേവനെക്കണ്ട് ഓർത്തോർത്ത് തൃപ്തനായി! മാറിൽ കൗസ്തുഭം ധരിച്ച ജഗന്നാഥനെ ഞാൻ കണ്ടു. പല വെഞ്ചാമരകളാൽ കാറ്റേറ്റു കൊണ്ടിരിക്കുന്ന ഹരിയെ, കൃഷ്ണനെ, ഞാൻ കണ്ടു.

നിങ്ങളെ ദ്വേഷത്തോടെ ഓർക്കുന്ന ആ ദേവദേവനെ ഞാൻ കണ്ടു. 'വിഷ്ണുവിൻെറ മാഹാത്മ്യം അറിയുവാൻ കഴിവുള്ളവനായി ആരുണ്ട്? ആ മന്ദരെ എവിടെവെച്ചു കണും? അവർ എവിടെവെച്ച് എൻെറ മുന്നിലെത്തും?' എന്നു നിങ്ങളെപ്പറ്റി ചിന്തിക്കുന്ന കേശവനെ, കൈയിൽ ശംഖുള്ള ദേവനെ, ഹസിക്കുന്ന ദേവനെ, ഹാസ്യകാരിയെ, ദുർവ്വാസാവിനോടും നാരദനോടും ഹസിച്ചു ചൊല്ലുന്നവനെ, ബ്രഹ്മസൂത്രാർത്ഥമരുളുന്ന യദീശ്വരനോടു പറയുന്ന വിഷ്ണുവെ, ആ ദേവനായ ഹരിയെ വീണ്ടും വീണ്ടും കണ്ട് ഞാൻ ചിന്തിച്ചു! അസാദ്ധ്യകാര്യത്തിന്നാണ് നൃപോതത്തമാ, നിങ്ങൾ ഉദ്യമിച്ചത്. ഇക്കാര്യം ഇവിടത്തോളം മതി. ഇനി അതു തുടങ്ങരുത് രാജാവേ! ആ കഥ തീർന്നു! ഹേ ഹംസാ, നിൻെറ കരത്തിൻെറ കാര്യം നടക്കാൻപോകുന്നില്ല. ഇനിയുള്ള വൃത്താന്തമൊക്കെ സാത്യകി പറയും." എന്നു പറഞ്ഞതു കേട്ട് ഹംസൻ കോപത്തോടെ പറഞ്ഞു:

ഹംസൻ പറഞ്ഞു: "എടാ ബ്രാഹ്മണദായാദാ, നിൻെറ വാക്കിൽ മായമുണ്ട്. അതും നീ നമ്മുടെ മുമ്പിൽ പറയുകയോ? മൂന്നുലോകവും വെല്ലുവാൻ ശ്രമിക്കുന്ന ഞങ്ങളോട് ഇതു പറയുന്നോ! കൃഷ്ണൻ നിന്നെ മയക്കുന്നു! അവൻ മായാവിദ്യകൊണ്ടു കളിപ്പിക്കുന്നവനാണ്. നിനക്ക് ആ മായാവിദ്യക്കാരനെക്കണ്ടിട്ട് വല്ലാത്ത ഭ്രമമുണ്ടായിരിക്കുന്നു! ശംഖചക്രഗദാശാർങ്ഗവനമാലാഭൂഷിതനെ, വൃഷ്ണിവീരനെ, പുകൾ പൊങ്ങിയ അവനെ, സൂതമാഗധർ വാഴ്ത്തി കൈവഴി കാണിച്ചവനെ, അത്ഭുതപ്പുകൾ നേടിയവനെ, യദുവൃഷ്ണിജനേഷ്ടനെ നിനച്ച് ആ ചക്രിയെക്കണ്ടിട്ട് അമ്പോ! നീ മയങ്ങി. വെറും ഭ്രമം! മഹാരാജാവായ ആ ദുർമ്മതി എപ്പോഴും ജനങ്ങളെ ഭ്രമിപ്പിക്കുന്നുണ്ട്. മന്ദാത്മാവായ വിപ്രാ, നിന്നെയും അവൻ ഇന്ദ്രജാലപ്രയോഗം കൊണ്ട് ഭ്രമിപ്പിച്ചിട്ടുണ്ടാകും. വെറും ദുർബലത്വംകൊണ്ടാണ് അങ്ങയ്ക്ക് ഈ ഭ്രമമുണ്ടായത്. അമ്പോ! നമ്മുടെ സാദൃശ്യം നീതന്നെ പറയേണ്ടതാണ്. വിപ്രാ, ഞാൻതന്നെ നീ പറഞ്ഞ വാക്കിനെ പൊറുക്കുന്നു! ദ്വിജേന്ദ്രാ, വേഴ്ചകൊണ്ട് പൊറുക്കുകയാണ്. അല്ലെങ്കിൽ ആരാണ് ഈ അസംബന്ധം കേട്ട് പൊറുക്കുവാൻപോകുന്നത്! മന്ദമതേ, നീ പോകൂ! വിപ്രാ, നീ ഇഷ്ടംപോലെ ഇപ്പോൾ എവിടെയെങ്കിലും പൊയ്ക്കൊള്ളുക. നീ ഭൂമിയിൽ ഭൂമിയായി പൊയ്ക്കൊള്ളുക. ഞാൻ ആ യാദവനെ വെന്ന് ഒട്ടേറെ യാദവന്മാരെ വധിച്ച് യാദവന്മാരെ ജയിക്കും. എന്നാണ് എൻെറ മുഖ്യമായ നിശ്ചയം. വിപ്രാ, നീ പോകൂ, പോകൂ! ധൃഷ്ടനും പരുഷം പറയുന്നവനുമാണ് നീ. ഞാൻ വിപ്രവധം ചെയ്യുന്നില്ല. കഷ്ടം! കഷ്ടം! തന്നെ!"

വൈശമ്പായനൻ പറഞ്ഞു: "എന്ന് വിപ്രനോട് പറഞ്ഞതിന്നുശേഷം ഹംസൻ സാത്യകിയോട് പറഞ്ഞു: 'എടോ യാദവാ, ദായാദാ! നീ എന്തിന്നിവിടെ വന്നു? എന്തു പറഞ്ഞു? നന്ദസൂനു നമുക്ക് കപ്പം തന്നതുമായി വിന്നിരിക്കയാണോ?"

സാത്യകി പറഞ്ഞു: "ശംഖചക്രഗദാധരനായ കൃഷ്ണൻെറ വാക്ക് ഹേ ഹംസാ, സത്യമാണ്! അതു കേൾക്കൂ! 'ശാർങ്ഗംവിടുന്ന മൂർച്ചയുള്ള ശരങ്ങളാലും തീക്ഷ്ണമായ ഖൾഗത്താലും ഞാൻ കപ്പം നല്കുന്നതാണ്. ഹംസാ, ഞാൻ നിൻെറ തലകൊയ്യും! കപ്പം നമ്മോട് ചോദിച്ചു എന്നതിൽപ്പരം ധിക്കാരമെന്തുണ്ട്? നിൻെറ ധാർഷ്ട്യം കൊള്ളാം! ഇനി എന്തു വേണം നരാധമാ!' ദേവദേവനായ ജഗന്നാഥനോട് ആര് കരം ഇച്ഛിക്കുന്നുവോ ആ മന്ദന്ന് കരം എന്നു പറയുന്നത് അവൻെറ 'ജിഹ്വാച്ഛേദ'മാണ്. നാവുമുറിക്കലാണ് കരം നരാധമാ! ആ മുകുന്ദൻെറ ശാർങ്ഗശംഖനാദം ശ്രവിച്ചാൽ, ജീവൻ കൊതിക്കുന്നവർ വല്ലവരും മുമ്പിൽ നില്ക്കുമോ? നീ ശക്തനാണെങ്കിൽ നിന്നുകൊള്ളുക! ശിവൻ തന്ന വരംകൊണ്ടു ഗർവ്വിയായി നീ ചേരാത്ത മൊഴികൾ പറയുകയാണ്. തുണയായി ഞങ്ങളുണ്ട്; ബലഭദ്രൻ മുതലായവർ. ഒന്നാമൻ ബലഭദ്രൻ, രണ്ടാമനായി സാത്യകി, കൃതവർമ്മാവ് മൂന്നാമൻ, നാലാമൻ ബലവാനായ നിശഠൻ, അഞ്ചാമൻ ബഭ്രു, ആറാമൻ സുപ്രസിദ്ധനായ ഉല്ക്കലൻ, ഏഴാമൻ അസ്ത്രശസ്ത്രവിചക്ഷണനായ സാരണൻ, എട്ടാമൻ സാരംഗൻ, ഒമ്പതാമൻ പൃഥു, പത്താമൻ ധീമാനായ ഉദ്ധവൻ. ഈ ഞങ്ങളൊക്കെ സൈന്യസമേതമുണ്ട്. ശംഖചക്രഗദാപാണിയായ സ്വാമിക്ക് ഞങ്ങൾ മുന്നിൽ ദിവാനിശം നില്ക്കും. ആ ശൗരിയുടെ രണ്ടു പുത്രന്മാർ ശക്തിയിൽ നാസത്യതുല്യരാണ്. അവർ മാത്രംമതി പോരിൽ ഗർവ്വിതരായ നിങ്ങളെ വധിക്കുവാൻ. വാക്കുകൊണ്ടു വരംതന്ന് ഗിരീശൻ നില്ക്കുകയാണ്. നിങ്ങൾ എന്ത് ഊക്കുകണ്ടിട്ടാണ് വില്ലും അമ്പും എടുത്ത് പോരാടുവാൻ നില്ക്കുന്നത്? ഞങ്ങളെപ്പോലുള്ള ശത്രുക്കളോട് ആര് എതിരിടും? ത്രൈലോക്യം രക്ഷിക്കുന്നവനോടു കപ്പം വാങ്ങുവാൻ ആര് എത്തും? ത്രൈലോക്യം ഭരിക്കുന്ന ദേവൻ നിങ്ങളെ യുദ്ധത്തിൽ സംഹരിക്കും. പോരിൽ ശാർങ്ഗനിർമ്മുക്തമായ തീക്ഷ്ണശരത്താൽ നീ വധിക്കപ്പെടും. നമുക്കു യുദ്ധം എവിടെവെച്ചാണ് വേണ്ടതെന്ന് ജഗത്പതി ചോദിക്കുന്നു. പുണ്യമായ പുഷ്കരപുരത്തുവെച്ചോ, ഗോവർദ്ധനക്കുന്നിൽവെച്ചോ, പ്രയാഗയിലോ മഥുരയിലോ എവിടെവെച്ചാണ് ബലം കാണിക്കുക? ശംഖചക്രധരനായ ദേവൻ ലോകം കാക്കുമ്പോൾ രാജസൂയമഹായജ്ഞം ചെയ്യുവാൻ ഏതൊരുത്തനാണ് ഇച്ഛിക്കുന്നത്? സ്വസ്ഥിമാനായ ആര് നീയല്ലാതെ, സുഖമായിരിക്കുന്ന ഏതൊരുത്തൻ പറയും? എടോമൂഢാ, നീ രാജസൂയത്തിനിച്ഛിച്ചാൽ നീ ഭൂമിയിൽ പരിഹാസ്യനായിത്തീരും. എന്നു പറഞ്ഞ് വീരനായ ശൈനേയൻ ചിരിച്ചു നിന്നു!"

**119. ഹംസഡിംഭകോപാഖ്യാനം - സാത്യകിപ്രത്യാഗമനം –** വൈശമ്പായനൻ പറഞ്ഞു: "ഉടനെ ക്രോധത്തോടെ ഹംസനും ഡിംഭകനും ഒപ്പം രോഷംകൊണ്ട് ആകുലമായ ദൃഷ്ടികളാൽ ദിക്കുകളൊക്കെ ചുട്ടെരിക്കുമാറ് നരേന്ദ്രനെ നോക്കി കൈകൊണ്ടു കൈ ഞെരിച്ച് ആ കടുത്ത മൊഴിയോർത്തു പറഞ്ഞു: 'എവിടെയാണ് ആ നന്ദസുതന്മാർ? എവിടെയാണ് ആ ബലോല്ക്കടനായ രാമൻ?' എന്ന് ആക്ഷേപിച്ച് സത്യധൃതിയായ സാത്യകിയോടു പറഞ്ഞു."

ഹംസഡംഭകന്മാർ പറഞ്ഞു: "എടാ യാദവദായാദാ! നീ എന്താണ് എൻെറ മുമ്പിൽവെച്ച് പറഞ്ഞത്? മന്ദാ! നീ എൻെറ ഗൃഹത്തിൽനിന്ന് കടന്നുപോകൂ! നീ ഇപ്പോൾ ഒരു ദൂതനല്ലേ? അല്ലെങ്കിൽ തീർച്ചയായും നിന്നെ കൊന്ന് ഞാൻ വലിച്ചെറിഞ്ഞേനെ! അസംബന്ധം പറയുന്നവനെ ഞാൻ ബാക്കിവെച്ചേക്കില്ല. സത്യമായും നീ നാണംകെട്ടവനാണ്. അല്ലാതെ ഇത്തരത്തിൽ യോഗ്യന്മാർ പറയുകയില്ല. ഞങ്ങൾ ഈ ലോകം മുഴുവൻ പാലിക്കുവാൻ കെൽപ്പുള്ള മന്നവന്മാരാണ്, മനസ്സിലായോ? ഞങ്ങൾക്കു കരം നല്കാതെ ആര് ഈ ഭൂമിയിൽ ചവിട്ടി നടക്കും? ഞങ്ങൾ ഈ ഗോപാലരെയൊക്കെ കൊല്ലും. പല യദുക്കളെയും പിടിച്ചു കെട്ടും. കരമൊക്കെ ഞാൻ എടുക്കും. നരാധമാ, നീ പൊയ്ക്കൊള്ളുക! ദൂതനായി വന്നത് നന്നായി. അല്ലെങ്കിൽ നിന്നെ കൊന്നുകളഞ്ഞേനെ! അവദ്ധ്യനാണല്ലോ ദൂതൻ, എന്തിന്നു വളരെ അസംബന്ധങ്ങൾ പറയുന്നു? ഞങ്ങൾക്ക് ഈശൻ വരവും വളരെ അസ്ത്രങ്ങളും തന്നിട്ടുണ്ട്. പോരിന്നു പോകുമ്പോൾ രക്ഷയ്ക്കായി ഭൂതങ്ങളും കൂടെ വരും. പോരിൽ ഗോപാലനെ വധിച്ചു ഞങ്ങൾ അച്ഛനെക്കൊണ്ട് യജ്ഞം

ചെയ്യിക്കും. ഈ പറയപ്പെട്ട നിൻെറ ആൾക്കാരൊക്കെ യുദ്ധത്തിൽ ഭയമുള്ളവരാണ്. പടയോടുകൂടി അവരെ വധിച്ച് പോരിൽ ഞാൻ കൃഷ്ണനെ ജയിക്കും. വലിയ വില്ലുമെടുത്ത് സൈന്യത്തെ കൂട്ടിക്കൊള്ളുക! പ്രാസവും മുസലവും എടുത്ത് ചട്ടയിട്ട് അസംഖ്യം തേരുമായി ഗദാപരിഘങ്ങളെടുത്ത് വളരെ വിറകും സംഭരിച്ച്, വളരെ പടക്കോപ്പുകളോടുകൂടി ഘോരസൈന്യത്തെ നടത്തി, ചുറ്റും സേനേശരോടുകൂടെ പോരിന്നു വരിക! നീ അവദ്ധ്യനാണ്. മരണത്തിൽ ഭയം വേണ്ട. നമുക്കു പുഷ്കരത്തിൽവെച്ചു പോരാടാം. നാളെയോ മറ്റന്നാളോ ആകാം. അപ്പോൾക്കാണാം കൃഷ്ണൻെറ വീര്യം അപ്പോൾക്കാണാം ബലഭദ്രൻെറ വീര്യം. നീ ചില മന്നവന്മാരുടെ പേരൊക്കെപ്പറഞ്ഞുവല്ലോ. അവരുടെ വീര്യവും അപ്പോൾക്കാണാം!"

സാത്യകി പറഞ്ഞു: "ഹംസാ, ഞാൻ പോകട്ടെ! നാളെയോ മറ്റന്നാളോ നിങ്ങളെ വീഴ്ത്താം. ഞാൻ ദൂതനായില്ലെങ്കിൽ ഇന്നുതന്നെ നിങ്ങളെ വീഴ്ത്തിയേനെ! നാളേയ്ക്കും മറ്റന്നാളേക്കുമൊന്നും ബാക്കിവെക്കില്ലായിരുന്നു. കടുഭാഷികളെ ഉടനെ കലാശിപ്പിച്ചേനെ! മർത്ത്യർക്ക് ദൗത്യത്തിലുണ്ടാകുന്ന മഹാസങ്കടമാണ് ഞാനിപ്പോൾ അനുഭവിക്കുന്നത്. അല്ലെങ്കിൽ ഞാൻ നിങ്ങളെ കൊന്നു നിർവൃതിയേന്തുമായിരുന്നു. സ്വന്തം വീര്യവും കൈയൂക്കും ഇന്ന് ഞാൻ കാണിച്ചേനെ. നൃപനീചന്മാരേ! ശംഖചക്രഗദാപാണി, ശാർങ്ഗചാപൻ, കിരീടവാൻ, നീലകുഞ്ജിതകേശാഢ്യൻ, ആജാനുബാഹു, ശ്രീയുക്തൻ, സർവ്വലോകപ്രഭവൻ, വിശ്വരൂപൻ, സുരൂപവാൻ, ദൈത്യദാനവഹന്താവ്, യോഗിദ്ധ്യേയൻ, പുരാതനൻ, പങ്കജാക്ഷൻ, ശ്യാമളൻ, സിംഹവിക്രമൻ, സൃഷ്ടിസ്ഥിതിലയങ്ങൾക്ക് കർത്താവ്, ജഗത്ഗുരു ഇങ്ങനെ വിളങ്ങുന്ന ഭഗവാൻ നിങ്ങളുടെ ഗർവ്വം കെടുത്തിക്കളയും എന്നുപറഞ്ഞ് കുതിരപ്പുറത്തു കയറി സാത്യകി മടങ്ങിപ്പോന്നു."

**120. ഹംസഡിംഭകോപാഖ്യാനം - ശ്രീകൃഷ്ണൻെറ പുഷ്കരയാത്ര** - വൈശമ്പായനൻ പറഞ്ഞു: "വിഷ്ണുവിൻെറ പുരത്തിൽ പ്രവേശിച്ച് വമ്പനായ സാത്യകി നടന്നപോലെ വൃത്താന്തം പറഞ്ഞുകേൾപ്പിച്ചു. പിന്നെ നേരം പ്രഭാതമായപ്പോൾ കേശിസൂദനനായ കേശവൻ, ചക്രപാണി, ഗദാധരൻ, പടനായകരോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "തേര്, ആന, കുതിരകൾ ചേർന്ന പടയോരുക്കണം. അനേകം പണവം, ഭേരി, കത്തി, വാൾ, പരിഘം, പരിച്ഛദം, കൊടി, കൊടിക്കൂറ, മെയ്ക്കോപ്പ് ഇവയെല്ലാമായി ഉടനെ പടയൊരുക്കണം."

വൈശമ്പായനൻ പറഞ്ഞു: "അങ്ങനെയാകാമെന്നു പറഞ്ഞ് സൈന്യാധിപന്മാർ പടകൂട്ടി. ഉറച്ച വില്ലുമായി തേരിൽക്കയറി എല്ലാവരും ചട്ടയിട്ടു. പടയ്ക്കുമുമ്പെ ജനാർദ്ദനൻ, പുരുഷർഷഭൻ, നടന്നു. അപ്രകാരം ശരാസനമെടുത്ത് സാത്യകിയും ക്രുദ്ധനായി പ്രശോഭിച്ചു. മുമ്പെ ആ മഹാബലൻ ചെന്നു. മറ്റ് ശൂരന്മാരായ യാദവന്മാരും മഹായുധങ്ങളെടുത്ത് സിംഹനാദം പൊഴിച്ചുനടന്നു. ദാരുകൻ പൂട്ടിയ രഥത്തിൽ ഹരി കയറി. ഭാരം താങ്ങുന്ന ഘോരമായ ശാർങ്ഗവില്ലും അമ്പുമെടുത്ത്, ശംഖചക്രഗദാപാണിയായി ശരവും വലിയ വാളുമേന്തി ജനാർദ്ദനൻ ഗോധാംഗുലിത്രവാനായി മഞ്ഞപ്പട്ടു ചാർത്തി വിളങ്ങി. മാറിൽ താമരപ്പൂമാല ചാർത്തി, നീലമേഘശ്യാമളവർണ്ണനായ കൃഷ്ണൻ തേരുകൂട്ടി, വിപ്രന്മാരുടെ ആശംസകൾകേട്ട് സന്തോഷത്തോടെ പുറപ്പെട്ടു. സൂതമാഗധപുത്രന്മാർ എല്ലായിടത്തും വാഴ്ത്തി സ്തുതിക്കുന്ന ഗാനംകേട്ട് മാധവൻ വടക്കോട്ടേക്കായി യാത്ര തുടർന്നു. കേശവൻ പാഞ്ചജന്യം ഊക്കിൽ ശത്രുക്കൾക്ക് ഭയം ജനിക്കുമാറ് വിളിച്ചു ഹരി ഊതുന്ന ആ ശബ്ദം ഭൂമിയിലും ആകാശത്തിലും നിറഞ്ഞു. ആ ശംഖ് ഭഗവാൻ വിളിച്ചപ്പോൾ പല ശംഖുകളും അസംഖ്യം ഒപ്പം മുഴങ്ങുകയും പല മദ്ദളങ്ങളുടെ ധ്വനി മുഴങ്ങുകയും ഭേരികൾ കൊട്ടിയാർക്കുകയും ചെയ്തു. ആ ഭേരികൾ മഴക്കാറുകൾപോലെ ശബ്ദിച്ചു. പുണ്യം വായ്ക്കുന്ന പുഷ്കരത്തിൽ അവർ എത്തി രാജാവേ! പോരിന്നായി ഹംസഡിംഭകന്മാരെ പ്രതീക്ഷിച്ചു നിലയുറപ്പിച്ചു. യാദവന്മാർ സൈന്യങ്ങൾക്കു നില്ക്കുവാൻ കൂടാരമുണ്ടാക്കി. സുഖമായി സൈനികർ അവരവരുടെ കുടിലുകളിലും മാടങ്ങളിലും പ്രവേശിച്ചു. ഭഗവാൻ ഗോവിന്ദൻ ഭംഗിയേറിയ ആ പൊയ്ക കണ്ട് ഉടനെ ആചമിച്ച് ആ ജലത്തിൽ യതിമുഖ്യരെ വണങ്ങി. ആ പൊയ്കയുടെ വക്കിൽ സുഖമായി അവർ എത്തുന്നതുംകാത്ത് വിശ്രമിച്ചു. വിഷ്ണു വിപ്രന്മാർ ചൊല്ലുന്ന വേദഘോഷങ്ങൾകേട്ട് അവിടെ വിശ്രമിച്ചു."

**121. ഹംസഡിംഭകോപാഖ്യാനം - പുഷ്കരപ്രവേശം** - വൈശമ്പായനൻ പറഞ്ഞു: "പിന്നെ ആ ഹംസഡിംഭകർ പുഷ്കരത്തിലെത്തി. വലിയ വില്ലും തേരും കൊടിയുമായി എത്തി രാജാവേ! അകമ്പടി സേവിക്കുന്ന ഭൂതങ്ങൾ മഹാ ഉഗ്രന്മാരാണ്. അവർ സർവ്വവും മുടിക്കുവാൻ ശക്തരായ രുദ്രഭൂതങ്ങളാണ്. ആ ഭൂതങ്ങൾ ഭസ്മംപൂശിയണഞ്ഞ് സിംഹനാദം മുഴക്കി. ത്രിപുണ്ഡ്രം (മൂന്നു വരയുള്ള ഭസ്മക്കുറി) നെറ്റിയിൽ ചാർത്തി രുദ്രാക്ഷം ധരിച്ച്, വേറെ രണ്ട് സംഹാരകാരിയായ രുദ്രരെപ്പോലെ അവർ വിളങ്ങി! പിന്നെ പലപടി സൈന്യങ്ങൾ ചെന്നു നൃപസത്തമാ! പത്ത് അക്ഷൗഹിണി സൈന്യങ്ങളും ഉണ്ടായിരുന്നു. വിചക്രൻ ഒരു പർവ്വതതുല്യനായ ദാനവനാണ്. അവൻ ആ ബലവാന്മാരായ രാജാക്കന്മാരുടെ ഹൃദയം ഇണങ്ങിയ സുഹൃത്താണ്. അവൻെറ മുമ്പിൽ നില്ക്കുവാൻ വജ്രപാണിയായ ശക്രന്നുപോലും സാദ്ധ്യമല്ല. ദേവാസുരയുദ്ധത്തിൽ ആ വീരൻ ദേവന്മാരെ വെന്ന് ശക്രനെ ജയിച്ചു. പ്രഭ വിഷ്ണുവായ വിഷ്ണുവിനോടും അവൻ ഒരിക്കൽ പോരാട്ടത്തിന്നു തുനിഞ്ഞവനാണ്. അവൻ ദ്വാരകയിലെത്തി യദുമുഖ്യരെ ബാധിച്ചു. യുദ്ധം അടുത്തു എന്ന് അവൻ കേട്ടു രാജാവേ! അനേകം നുറും ആയിരവും പരിഘായുധരായ ദൈത്യന്മാരൊത്തുചേർന്ന് വിഷ്ണു ദ്വേഷം മൂലം എത്തി നൃപോത്തമാ! ഹംസന്നും ഡിംഭകന്നും സഹായത്തിന്നായി അവൻ ഒരുങ്ങി. വിചക്രൻെറ ഏറ്റവും നല്ല ചങ്ങാതിയാണ് ഹിഡിംബൻ എന്ന രാക്ഷസൻ. അവൻ പ്രാണൻപോലും കളയുവാൻ സന്നദ്ധനാണ്. പാറ, ശൂലം, വാള് എന്നിവയേന്തി മറ്റു രാക്ഷസരോടുകൂടി അവനും എത്തി. അവന്ന് തുണയായി ആ ഹിഡിംബൻ എന്ന പുരുഷാശനൻ നിന്നു. അങ്ങനെ അവരുടെ വകയായി എണ്പത്തെണ്ണായിരം രാക്ഷസരുണ്ട്. കൃഷ്ണൻെറനേരെ പോരാടുവാനുള്ള പട! ദൈത്യരാക്ഷസവൃന്ദങ്ങൾ ചുറ്റും ചേർന്നു. ചുറ്റും അത്യത്ഭുതവും രൗദ്രവുമായി മൂന്നു ലോകവും വിറപ്പിക്കുമാറ് അവർ പുഷ്കരത്തിൽ കൃഷ്ണനെ കൊലചെയ്യുവാനായി എത്തിച്ചേർന്നു. യദുക്കളോടുള്ള ഹംസഡിംഭകന്മാരുടെ യുദ്ധത്തെപ്പറ്റി ജരാസന്ധനും കേട്ടു. തനിക്കു പാപം ബാധിച്ചേക്കുമെന്നു വിചാരിച്ച് അവൻ ഹംസഡിംഭകന്മാരെ സഹായിച്ചില്ല. അവർ വളരെ വേഗത്തിൽ പുഷ്കരത്തിൽ നടന്നെത്തി. സിംഹനാദംചെയ്തും തമ്മിൽ പറഞ്ഞും 'ഞാൻതന്നെ രാജാക്കളേ, ആദ്യമായി കൃഷ്ണനോടു പൊരുതും!' എന്ന് പല രാജാക്കന്മാരും കൃഷ്ണനെപ്പറ്റിപ്പറഞ്ഞ് പുണ്യമായ പുഷ്കരത്തിൽ ആ രാജാക്കന്മാർ എത്തി. മുനികൾ വസിക്കുന്ന, തപോവൃദ്ധന്മാർ വേദോച്ചാരണംചെയ്യുന്ന പുണ്യസ്ഥാനമാണ് പുഷ്കരം. ലോകത്തിൽ ഏറ്റവും മംഗളമായ സ്ഥലമാണ് പുഷ്കരം രാജാവേ! അല്ലയോ മന്നവാ! ലോകത്തിൽ

രണ്ടു വസ്തുക്കളാണ് ഏറ്റവും പുണ്യമായത്. ഒന്ന് പുഷ്കരം; മറ്റേത് പുഷ്കരാക്ഷൻ! മഹാന്മാരായ സുരന്മാരും ഋഷിമാരും ഈ രണ്ടു പുണ്യങ്ങളെയും സേവിക്കുന്നു. ഇവ രണ്ടും ഇതാ ഒന്നിച്ചുകൂടിയിരിക്കുന്നു. അവിടെ ആ നരധിപന്മാരൊന്നിച്ചുകൂടി. അവിടെ ഏറ്റവും വിഷ്ടരശ്രവസ്സായ ഹരിയെ, വിഷ്ണുവെ, കണ്ടു. പുണ്യാവാസമായ പുഷ്കരമെന്ന ബ്രഹ്മസേവിതമായ തീർത്ഥവും ദർശിച്ചു. ആ തീർത്ഥത്തെ നമസ്കരിച്ച് മനസ്സാൽ രണ്ടിനെയും ധ്യാനിച്ചു. അമ്പോ! അവിടെ സംശയങ്ങളൊന്നും ബാക്കിയായില്ല. എല്ലാസംശയവും പരിഹരിക്കപ്പെട്ടു.

ദൈത്യരാക്ഷസസങ്കുലമായ സൈന്യങ്ങളൊക്കെ അവിടെ ചെന്നുകൂടി. വലിയ ഭേരികളും പണവങ്ങളും ത്സർത്സരികളും ഡിണ്ഡിമങ്ങളും കൊട്ടിഘോഷിച്ച് ശബ്ദാകുലമായിത്തീർന്നു. പണവം പലതുംചേർത്ത് ദൈത്യരാക്ഷസന്മാർ ശബ്ദഘോഷം മുഴക്കി. എല്ലാവരും പുഷ്കരപ്പൊയ്കയുടെ തീരത്തു കൂടി. രാജാവേ, ആ വീരന്മാരുടെ സൈന്യബലം പോരിന്നു സന്നദ്ധമായി നില്ക്കുന്നത് ദൈവതനാഥന്നു കാട്ടിക്കൊടുത്തു."

## 122. ഹംസഡിംഭകോപാഖ്യാനം - സങ്കുലയുദ്ധം -

വൈശമ്പായനൻ പറഞ്ഞു: "കോപ്പും കൊടിയുമായി രണ്ടു സൈന്യങ്ങളുംകൂടി രാജാവേ! മഹാപരിഘവും ചിന്നി, ഗദ, വേൽ എന്നിവ കലർന്ന് ഡിണ്ഡിമം, ത്സർത്സരം, ഭേരി, മുരജം എന്നിവ തകർത്ത് ഘോഷമുണ്ടാക്കി. ശൂലം, വാൾ, വില്ല്, മഹാഘോരമായ അസ്ത്രം എന്നിവ കൈയിലെടുത്ത്, അന്യോന്യം ഉത്സഹത്തോടെ വലിയ പോരാട്ടം നടന്നു. ബാണങ്ങൾ വില്ലുകളിൽനിന്നെത്തി. ദേഹി ദേഹങ്ങൾ പിളർന്ന്, ദൂരെ നില്ക്കുന്നവരുടെ ദേഹങ്ങളിലും തുളഞ്ഞുകയറി. ഭടന്മാർ ശക്തിയോടെ വിട്ട വാളുകൾ മാറു പിളർന്ന്, സ്ഫുരിച്ചു തലകൊയ്തുവീഴ്ത്തി, ആകാശത്തിലെത്തി രാജാവേ!

രാജാക്കന്മാർ കൈയോങ്ങിവിടുന്ന പരിഘങ്ങളും ശരീരം എള്ളുപോലെ അടിച്ചുതകർത്തു. അന്യോന്യം ഒച്ചകൂട്ടുന്നവരും വധകാംക്ഷികളുമായ ദൈത്യന്മാരുടെ ദേഹം തവിടുപൊടിയാക്കി. ദൈത്യരും രക്ഷസ്സുകളും രാജാക്കന്മാരും, പരിഘംകൊണ്ടും മൂർച്ചയേറിയ ശരംകൊണ്ടും വധിച്ചു. പാമ്പുപോലെ പാഞ്ഞുകയറുന്ന ശരങ്ങൾകൊണ്ടും തീക്ഷ്ണമായ മറ്റായുധങ്ങൾകൊണ്ടും തീക്ഷ്ണമായി ആ മഹാബലന്മാർ പോരാടി. രക്ഷോദാനവന്മാരെല്ലാം മത്തമാതംഗജവിക്രമന്മാരാണ്. അവർ തമ്മിൽ വലിച്ചെയ്ത ശരങ്ങളാൽ വധിക്കപ്പെട്ടു. ആനയോട് ആനയും കുതിരയോടു കുതിരയും തേരുകളോടു തേരും സാദിമാരോട് സാദികളും എതിർത്തേറ്റു. പട്ടസം, വാൾ, ശരനിര, കുന്തം, സായകകർഷണം, പരിഘം, വേൽ, കത്തി, മഴു, രൗദ്രമായ ഭിണ്ഡിപാലം ഇവയുമായി സങ്കുലയുദ്ധം നടന്നു. പോരാടി തമ്മിൽ തമ്മിൽ വധിച്ചു. ചാണയ്ക്കുവെച്ചു മൂർച്ചകൂട്ടിയ ശരങ്ങളാൽ പ്രഹരംനടന്നു. അങ്ങുമിങ്ങും പാഞ്ഞ് വിസ്വരാരാവത്തോടെ പോരാടി. ചിലർ വാളേറ്റ് ഹതാരിയായി ഭൂമിയാൽ വീണു! ചില വീരന്മാർ ഗദാപ്രഹരമേറ്റ് തലച്ചോറു തകർന്നു വീണു. പരിഘത്താൽ പരിഘികൾ കണ്ണം പൊട്ടിച്ചു രാജാവേ! ചിലർ യമരാഷ്ട്രം പ്രാപിച്ചു. ചിലർ സ്വർഗ്ഗത്തിലെത്തി. ചിലർ സ്വർഗ്ഗത്തിൽച്ചെന്ന് അപ്സരസ്ത്രീകളുമായി ചേർന്നു. തന്റെ ആൾക്കാരെപ്പലരെയും കൊന്ന് ചിലർ ഉഴന്നു. ഇതിന്നിടയിൽ രാജാവേ, വളരെ ശംഖങ്ങളും ഭേരികളും വീണ്ടും മുഴങ്ങി. സൈന്യത്തിൽ മൃദംഗങ്ങൾ വളരെ മുഴങ്ങി. നട്ടുച്ചയ്ക്ക് അർക്കൻ ജ്വലിക്കുന്ന സമയത്ത് യുദ്ധം ഭയങ്കരമായി.

വികൃതമായ ഉഗ്രപ്പിശാചുക്കൾ, വയർ ചീർത്ത ഘോരരായ രാക്ഷസന്മാർ, മുടിച്ചണ്ടികലർന്ന മാംസം സന്തോഷത്തോടെ കുടിച്ച് കാർന്നുതിന്നു; രക്തം കുടിച്ച് മദിച്ചു തിമർത്തു. അവർ വാളുകൊണ്ടു മുറിഞ്ഞ് തല തെറിച്ചു പോയ ശവക്കൂട്ടങ്ങൾ ഓടിനടന്നു സമ്പാദിച്ചു. ദേഹം തിരിച്ചും മറിച്ചുമിട്ട് വളരെ പിശാചുക്കൾ പോർക്കളത്തിൽ ശവം തിന്നു. പിന്നെ കഴുകനും കുറുക്കനും ചെന്നായയും കടിച്ചുവലിച്ച് കങ്കവും കഴുകന്മാരും മറ്റും കൊത്തിയും ശവം വലിച്ചു ഭക്ഷിച്ചു. എൺപത്തേഴായിരം ആനകളെ കൊന്നു. മുവ്വായിരം അയുതം നല്ല കുതിരകളെയും കൊന്നു. തേരാളിമാർചേർന്ന ഒരു ലക്ഷം തേരുകൾ ആ പോരാട്ടത്തിൽ തകർന്നുപോയി. ആയുധം ധരിച്ച കുതിരപ്പടയാളികൾ പത്തുകോടി ചത്തുമലച്ചു. സൂര്യൻ നട്ടുച്ചയായി നില്ക്കെ, പോരാട്ടം ഘോരമായി. ചിലർ ദാഹിച്ചു പുഷ്കരപ്പൊയ്കയിലേക്കോടി രാജാവേ! ചിലർ ഭയപ്പെട്ട് ഭൂമിയിൽ പതിഞ്ഞു കിടന്നു. ചിലർ തേർത്തടം വിട്ട് മുടിചിന്നി വീണു. ചുണ്ടുകടിച്ച് ചില സാദികൾ ചത്തുവീണു. ഇങ്ങനെ വിചിത്രമായി പുഷ്കരതീർത്ഥത്തിൽ മഹാരണം നടന്നു. ഇതുപോലെ ഒരു യുദ്ധം മുമ്പ് ദേവന്മാരും അസുരന്മാരും തമ്മിലേ നടന്നിട്ടുള്ളു നൃപോത്തമാ!"

## 123. ഹംസഡിംഭകോപാഖ്യാനം - വിചക്രവധം -

വൈശമ്പായനൻ പറഞ്ഞു: "ഇതിന്നിടയ്ക്ക് രാജാവേ, ദ്വന്ദ്വയുദ്ധം നടന്നു. വിചക്രനോട് ശാർങ്ഗപാണിയായ ഗദാധരൻ പൊരുതി. ബലഭദ്രൻ ഹംസനോടും ശൈനേയൻ ഡിംഭകനോടും പൊരുതി. വസുദേവനോടും ആഹുകനോടും പുരുഷാശനനായ ഹിഡിംബൻ പൊരുതി. മറ്റുള്ളവർ മറ്റു ചിലരുമായും പോരാട്ടം തുടർന്നു. ദൈത്യന്റെ മാറത്ത് എഴുപത്തിമൂന്നു ശരങ്ങൾ കേശവൻ എയ്തു. പോരിൽ വിസ്മയം കാട്ടി കൂർത്തുമൂർത്ത ശരങ്ങൾ ദാനവൻ ചെവിയോളം വലിച്ച്, വില്ലാളിശ്രേഷ്ഠനായ ദേവദേവനിൽ, സ്തനാന്തരത്തിൽ എയ്തു. ശചീശനായ ഇന്ദ്രൻ കണ്ടുനിന്നു. മാറത്ത് അവൻ ആഞ്ഞ് എയ്ത ശരമേറ്റ ഭഗവാൻ ജനാർദ്ദനൻ, വിഷ്ണുലോകഗോളങ്ങളെ സൃഷ്ടിയുടെ ആദിയിൽ വായിൽനിന്നു കക്കിയമാതിരി ചോരകക്കി. ഉടനെ ക്രോധിച്ച് ഹൃഷീകേശൻ ക്ഷുരപ്രം കൈയിൽ എയ്തു നാലു കുതിരകളെയും കൊന്നു. മൂന്നു ശരങ്ങൾകൊണ്ട് സൂതനെയും കൊന്നുവീഴ്ത്തി. ഉടനെ താരകാമയയുദ്ധത്തിൽ ഭഗവാനെന്നപോലെ ശംഖും വിളിച്ചു. ഉടനെ ക്രോധമൂർച്ഛിതനായ ദാനവൻ തേരിൽനിന്ന് ചാടി. വീര്യമേറിയ, ദുസ്സഹമായ, ഉഗ്രമായ, വലിയ ഗദ കൈയിലെടുത്ത് കേശവന്റെ കിരീടത്തിൽ അതുകൊണ്ട് ദാനവൻ ഒരു പ്രഹരം കൊടുത്തു. നെറ്റിമേലും വിഷ്ണുവിനെ പ്രഹരിച്ച് അവൻ സിംഹനാദം മുഴക്കി. ഉടനെ വലിയ ഒരു പാറയെടുത്ത് ദനുനന്ദനൻ നൂറുവട്ടം ചുറ്റി കേശവന്റെ മാറിലേക്ക് ഒരേറുകൊടുത്തു. അതു വരുന്നതു കണ്ട് കൈകൊണ്ടു കേശവൻ പിടിച്ച് അതുകൊണ്ടുതന്നെ ആ ദൈത്യനെ പ്രഹരിച്ചു. അതേറ്റ് ദൈത്യൻ നിലത്തുവീണു. അവൻ പ്രാണൻ പോയമാതിരി വീർപ്പിട്ട് നിലത്തുവീണു. ഉടനെ ദൈത്യന്ന് ബോധംവന്നു. ക്രോധംകൊണ്ട് അവൻ ഇരട്ടിയായി ജൃംഭിച്ചുനിന്നു. അവൻ ഘോരമായ പരിഘം ഏന്തി ജനാർദ്ദനനോടു പറഞ്ഞു."

വിചക്രൻ പറഞ്ഞു: "ഗോവിന്ദാ, നീ കുറച്ചു ഗർവ്വിയാണെന്ന് എനിക്കറിയാം. അതൊക്കെ ഞാൻ ഇതുകൊണ്ട് അവസാനിപ്പിച്ചു തരാം. അന്ന് നീ ദേവാസുരയുദ്ധത്തിൽ എന്റെ വീര്യം കണ്ടിട്ടില്ലേ, അതോർക്കുന്നുണ്ടോ? ആ കൈകൾതന്നെയാണ് ഇത്. ആ ഞാൻ തന്നെയാണ് ഇവൻ ജനാർദ്ദനാ! എന്നിട്ടും, നീ എന്റെ ശക്തിയറിഞ്ഞിട്ടും,

പിന്നെയും നീ എന്നോടു പോരാടുകയാണോ? ഞാൻ എൻെറ കൈയാൽ വിടുന്ന ഈ പരിഘം, നീ മിടുക്കനാണെങ്കിൽ ഒന്നു തടുക്കൂ!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ആ ശംഖചക്രഗദാധരനായ ദേവനിൽ, കേശവനിൽ, പരിഘം വിട്ടു. ലോകരൊക്കെ നോക്കിനിന്നു! അതു കൃഷ്ണൻ കൈക്കലാക്കി. നീ ചത്തു എന്നുപറഞ്ഞ് ഹരി മൂർച്ച കൂടിയ വാൾകൊണ്ട് പരിഘം രണ്ടാക്കിനുറുക്കി. ഉടനെ ദൈത്യൻ നൂറുകൊമ്പുകളുള്ള മരം പറിച്ചെടുത്ത്, കൃഷ്ണനെ അടിച്ചു. അതും വാൾകൊണ്ട് വെട്ടി കേശവൻ എള്ളുപോലെ നുറുക്കി. ആ ദൈത്യനോട് വളരെനേരം അങ്ങനെ വിഷ്ണു, മാധവൻ, ഒരു യുദ്ധക്കളി കളിച്ചു. കളി മതിയാക്കി ഇനി ദൈത്യനെ കൊല്ലുമെന്നു വിചാരിച്ച് ആഗ്നേയാസ്ത്രം വില്ലിൽ ചേർത്ത് അവനെ ഹരി എയ്തു! ആ ശരം, ആ ദൈത്യനെ, ലോകരെല്ലാം കണ്ടുനില്ക്കെ ചുട്ടുകളഞ്ഞു. പിന്നെ ഭഗവാൻെറ കൈയിൽ മുമ്പത്തെമട്ടിൽത്തന്നെ ശരം മടങ്ങിയെത്തി. ചത്തുശേഷിച്ച ദൈത്യന്മാർ ഭയചകിതരായി പത്തു ദിക്കിലേക്കും ഓടിക്കളഞ്ഞു. കടലിലേക്കുപോയ ആ ദൈത്യർ ഇന്നേവരെ തിരിച്ചുവന്നിട്ടില്ല."

**124. ഹംസഡിംഭകോപാഖ്യാനം - ഹംസബലഭദ്രയുദ്ധം -** വൈശമ്പായനൻ പറഞ്ഞു: "ധർമ്മശീലനായ ബലദേവൻ വില്ലെടുത്തു. ക്ഷണത്തിൽ ആ അമ്പെടുത്തവരിൽ അഗ്രഗണ്യൻ, ഹംസനെ പത്തു ശരങ്ങൾ എയ്തു. അഞ്ചെഴുത്താണിയമ്പുകൾ ഹംസൻ ഊക്കിൽ ഇങ്ങോട്ടും എയ്തു. അവ പത്തെഴുത്താണിയമ്പെയ്തു ഹലായുധനും അറുത്തു. ഹംസൻെറ നെറ്റിയിന്മേൽ ഉടനെ ഒരെഴുത്താണിയമ്പെയ്തു. ശക്തിയായിച്ചെന്നേറ്റ നാരാചം അവൻെറ ബോധം പോക്കി. ഉടനെ ബോധം ഉണർന്ന ഹംസൻ യദുമുഖ്യനെ എയ്തു. സിംഹംപോലെ ഹംസൻ ദേവന്മാർക്ക് അത്ഭുതം നല്കുമാറ് അട്ടഹസിച്ചു. ക്രുദ്ധനായ ഹലി ബാണംകൊണ്ട് എയ്തു. എയ്ത്തേറ്റവനായ മാധവൻ പോർക്കളത്തിൽ കടുംചോര കക്കി വീർപ്പിട്ടു നിന്നു. ദേഹത്തിൽ ചോരയണിഞ്ഞ് കുങ്കുമം പൂശിയമാതിരി ബലഭദ്രൻ നിന്നു. ഉടനെ നൂറായിരം എഴുത്താണിയമ്പുകൾ ഹലി, നീലാംബരൻ, ബലഭദ്രൻ ഹംസഗതിയായ ഹംസൻെറ ദേഹത്തിൽ എയ്തു. പരക്കുന്നവിധം ഊക്കിൽ വിട്ട നാരാചസഞ്ചയം തേര്, വില്ല്, കൊടി, ചക്രം, ആവനാഴി എന്നിവയിൽ എല്ലായിടത്തും ചെന്നുവീണ് രാജാവേ, വ്യഥ വളർത്തി. ഉടനെ വീര്യമദോദ്ധതനായ ഹംസൻ ക്രോധിച്ച് ഹലിയിൽ ശരം പ്രയോഗിച്ചു. കാലവേദിയായ അവൻ കേതുവും നുറുക്കി. നാലശ്വങ്ങളെ നാലു ശരത്താൽ കൊന്നു. ഉടനെ ഹലി ക്രുദ്ധനായി ഗദ കൈയിലെടുത്തു. ശേഷനെപ്പോലെ ചീറ്റിക്കൊണ്ട് ആ മഹാഭുജൻ ഹംസൻെറ നേർക്കു ചാടി. കൊടി, തേര്, ചക്രം, അശ്വം, സൂതൻ എന്നിവയെ എല്ലാം ഹലായുധൻ എള്ളുപോലെ നുറുക്കിക്കളഞ്ഞ് സിംഹംപോലെ പിന്നെയും ആർത്തു. വീണ്ടും ഗദ ഹംസൻെറനേരെ ആ മഹാബലൻ വിട്ടു. ഹംസൻ ഉടനെ ഗദയുമായി തേർത്തടംവിട്ടു ചാടി. പിന്നെ ആ ഹംസനും ഹലായുധനും തമ്മിൽ വലിയ പോരാട്ടം നടന്നു. രണ്ടുപേരും ലോകത്തിൽ പേരെടുത്ത ശക്തന്മാരാണ്. രണ്ടുപേരും മഹാരഥന്മാരാണ്. അത്യാശ്ചര്യം! ആ വിക്രമികൾ തമ്മിൽ കൊല്ലുവാൻ മുതിർന്നു! വലിയ പോരിൽ ശ്രമംചെയ്യുന്ന അവർ ഹംസവിക്രാന്തഗാമികളാണ്. ദേവാസുരപ്പോരിൽ ഇന്ദ്രവൃത്രന്മാർപോലെ അവർ വിശ്രുതരാണ്. രണ്ടുപേരും മഹായുദ്ധത്തിൽ രക്തം മെയ്യിലണിഞ്ഞു. പരസ്പരബലംകൊണ്ടു പോരാടി വലഞ്ഞു. ഉടനെ വലതുമാർഗ്ഗം ബലദേവൻ എടുത്തു. ഹംസൻ ഇടതുമാർഗ്ഗവും ചുറ്റി. പോരിൽ ഗദകളാൽ ഗജവിക്രമരായ അവർ പ്രഹരിച്ചു. അടിച്ചുകൊല്ലുവാൻ അവർ യഥാശക്തി പരിശ്രമിച്ചു. ആ രണം ഭയങ്കരമായി ദേവാസുരരണംപോലെ മുഴുത്തു. ദേവന്മാരും മുനിമാരും ആകാശത്ത് രണം കണ്ടുനിന്നു വിസ്മയപ്പെട്ടു! ഇത്തരം യുദ്ധം പണ്ടു കണ്ടിട്ടുമില്ല, കേട്ടിട്ടുമില്ല' എന്ന് അവർ പറഞ്ഞ് അത്ഭുതപ്പെട്ടു, ദേവഗന്ധർവ്വകിന്നരന്മാർ തമ്മിൽ ഉത്സാഹമുണ്ടാക്കുമാറ് മുഖ്യമായ യുദ്ധം നടന്നു. പിന്നെ ഹംസൻ ആ യുദ്ധരംഗത്തിൽ വലത്തുവഴി. പറ്റിനിന്നു. ബലരാമൻ ഇടത്തുനിന്നു മുൻമുട്ടു മടക്കി ഗദകളാൽ പോരാടി. ദേവന്മാർ കണ്ടുനിന്നു. ആ പോരാളി വീരന്മാർ ദൃഢമായി പോരാടി."

**125. ഹംസഡിംഭകോപാഖ്യാനം - ഡിംഭകസാത്യകിയുദ്ധം -** വൈശമ്പായനൻ പറഞ്ഞു: "പിന്നെ ഡിംഭകനും സാത്യകിയും തമ്മിൽ പോരാടി. രണ്ടുപേരും ശക്തരും വീരരുമാണ്. രണ്ടുപേരും രാജാക്കളിൽ പ്രസിദ്ധരുമാണ്. പോരിൽ പരിശ്രമിച്ചവരും നിത്യവും വൃദ്ധരെ പൂജിക്കുന്നവരുമാണ്. വീരനായ സാത്യകി പത്തു കൂർത്തുമൂർത്ത ശരങ്ങൾ മുഖത്തും മാറിടത്തും എയ്തു. ആ ശക്തൻ അപ്രകാരം എയ്തതേറ്റ് ക്ഷത്രിയോത്തമനായ അയ്യായിരം എഴുത്താണിയമ്പുകൾ, ഡിംഭകൻ, ആ യുദ്ധഗർവ്വിതൻ, എയ്തു. അത് ഇടയ്ക്കുവെച്ച് ആ വൃഷ്ണിവീരൻ തകർത്തുവിട്ടു. ഉടനെ ചൊടിച്ച് വൃഷ്ണിവീരൻ ഏഴു ശരങ്ങൾ ആഞ്ഞെയ്തു. അതേറ്റ് അവൻ വീണ്ടും നൂറായിരം കൂരമ്പുകൾ സാത്യകിയെയും എയ്തു. വിക്രാന്തനായ സാത്യകിയും ഡിംഭകൻെറ വില്ല് തീക്ഷ്ണമായ അർദ്ധചന്ദ്രം കൊണ്ട് എയ്തു ഖണ്ഡിച്ചു. വേറെ ഒരു വില്ലെടുത്ത്, വീരവിക്രമിയായ ഡിംഭകൻ മെഴുക്കിട്ട് എത്രയും ഭദ്രമാക്കി വെച്ചിരുന്ന രൗദ്രമായ കത്തിയമ്പെയ്തു. ആ ബാണമേറ്റ സാത്യകി ചോരയൊലിച്ച് വസന്തത്തിൽ പൂത്ത മുരുക്കുപോലെ വിളങ്ങി. മുമ്പെ എടുത്ത വില്ല് വീണ്ടും സാത്യകി ഖണ്ഡിച്ചു. ഉടനെ മറ്റൊരു വില്ലെടുത്ത് ഡിംഭകൻ യാദവേന്ദ്രനെ സർവ്വക്ഷത്രിയന്മാരും കാൺകെ നിശിതമായ ശരങ്ങളാൽ എയ്തു. വീണ്ടും അത്യുഗ്രമായ പോരിൽ ദുരാത്മാവായ ഡിംഭകൻെറ വില്ല് സാത്യകി തീക്ഷ്ണമായ ശരത്താൽ ഖണ്ഡിച്ചു. ഉടനെ മറ്റൊരു വില്ലെടുത്ത് ക്ഷണത്തിൽ ആ നൃപോത്തമൻ ആ വില്ലുകൊണ്ട് സാത്യകിയെ വീണ്ടും എയ്തു രാജാവേ! ഇപ്രകാരം രാജേന്ദ്രാ നൂറ്റഞ്ചു വില്ലുകൾ സർവ്വക്ഷത്രിയരും കാൺകെ സാത്യകി അറുത്തു. ആ വീരന്മാർ വില്ല് ഉപേക്ഷിച്ച് ഖൾഗം എടുത്തു. ആ അത്യുഗ്രന്മാർ പടവെട്ടുവാൻ അടുത്തു. ഖൾഗജ്ഞശ്രേഷ്ഠരായ ആ വീരന്മാർ പോരിൽ പേർകേട്ട യോഗ്യരാണ്. വാളുകൾ എടുത്ത് വലിയ പോരാട്ടത്തിന്ന് അവർ മുതിർന്നു. യുദ്ധലാലസരായ അവർ ഖൾഗയുദ്ധം തുടർന്നു. ചുറ്റൽ, മേൽച്ചുറ്റൽ, ചുറ്റിക്കൽ, കേറ്റത്തിൽ തള്ളിമാറ്റൽ, ആകാശം, വിഷ്കരം, ചിത്രം, നിർമ്മര്യാദം, അമാനുഷം, ചുളുങ്ങൽ, മുന്നോട്ടുലയൽ, ഇടംമുട്ട് ഊന്നൽ, മുട്ടൊഴി, അഹിതം, ചക്രകം, തട്ട്, കുസുമ്പം, തൂങ്ങൽ, താങ്ങൽ, ഇടംകൈ, കൈയൊഴി, അതുപോലെ ഉത്തമമായ വലംകൈ, മുക്കൈ, കൈപൊക്കൽ, ഇടംകൈ പൊക്കൽ, ഒഴിക്കൽ, പിന്നിൽവെട്ട്, യോധികം, പ്രഥിതകൈ ഇങ്ങനെ മുപ്പത്തിരണ്ടു കരണങ്ങളും ആ ഖൾഗയോധികൾ ചെയ്തു. വീണ്ടും വീണ്ടും വെട്ടിയും ഏറ്റും പോരാടിയിട്ടും അവർ തളർന്നില്ല. പുഷ്കരത്തിൽ മഹാരാജാവേ, അവർ പോരിന്നു നിശ്ചയം ചെയ്തവരാണല്ലോ! അപ്പോൾ ഗന്ധർവ്വന്മാരും സിദ്ധന്മാരും മുനീന്ദ്രന്മാരും ജയത്തിൽ പരിശ്രമിച്ചുകൊണ്ടിരിക്കുന്ന അവരെ രാജാവേ, വാഴ്ത്തി! 'അമ്പോ! അവരുടെ വീര്യം നോക്കൂ! അമ്പോ! അവരുടെ ധൈര്യം നോക്കൂ!

അവരുടെ കൈയൂക്കു നോക്കൂ! ഇവർ യുദ്ധവിദഗ്ദ്ധന്മാർ തന്നെ! വാൾ, വില്ല് എന്നീ യുദ്ധത്തിൽ അതിനിപുണന്മാർ തന്നെ! ഒരാൾ ഗിരീശന്റെ ശിഷ്യൻ, മറ്റേയാൾ ധീമാനായ ദ്രോണന്റെ ശിഷ്യൻ, അർജ്ജുനനും സാത്യകിയും ജഗത്പതിയായ വാസുദേവനും ഇവർ മൂന്നുപേരുമാണ് യുദ്ധത്തിൽ പ്രസിദ്ധിനേടിയ മഹാവീരന്മാർ. ഡിംഭകൻ, ശക്തിഭൃത്ത്, മഹേശ്വരൻ– ഇവർ മൂന്നുപേരും മഹാരഥരാണ്. ഇവരെല്ലാവരും പ്രസിദ്ധരാണ്. വീര്യത്തിലും ബലത്തിലും പ്രസിദ്ധരാണ്!' എന്ന് ആ ദേവഗന്ധർവ്വസിദ്ധയക്ഷമഹോരഗർ വ്യോമത്തിൽ ഒന്നിച്ചുനിന്ന് യുദ്ധം കണ്ടു രസിക്കുന്നതിന്നിടയ്ക്കു പറഞ്ഞു."

**126. ഹംസഡിംഭകോപാഖ്യാനം - ഹിഡിംബപരാഭവം** – വൈശമ്പായനൻ പറഞ്ഞു: "വസുദേവനും ഉഗ്രസേനനും വൃദ്ധന്മാരാണ്. ദേഹത്തിലൊക്കെ ജര ബാധിച്ചവരാണ്. എങ്കിലും യുദ്ധം ഇഷ്ടപ്പെടുന്നവരാണ്. തലയിലെ രോമമൊക്കെ നരച്ചവരാണ് അവർ. ജ്ഞാനവിജ്ഞാനമുള്ളവരാണ്. രാജമാർഗ്ഗവിചക്ഷണന്മാരാണ് അവർ രണ്ടുപേരും. ആ വലിയ പോർക്കളത്തിൽ അവർ ദുഷ്ടരാക്ഷസന്മാരോടു പോരാടി. അവർ അനേകായിരം ബാണം തൂകി പുരുഷാശനനായ ദുഷ്ടഹിഡിംബാസുരരാജാവിനെ പിളർന്നു. ഹിഡിംബൻ എന്ന രാക്ഷസേന്ദ്രൻ മർത്ത്യരെ വളരെ പിടിച്ചുതിന്നവനാണ്. വല്ലാതെ തടിച്ചുവളർന്ന അവൻ ദുർബ്ബുദ്ധിയാണ്. കൈ നീണ്ടവനും താടി ചീർത്തവനുമാണ് വയർ തൂങ്ങുന്ന വിരൂപാക്ഷൻ, മഞ്ഞച്ച കണ്ണും തലമുടിയുമുള്ളവൻ, പരുന്തുമൂക്കൻ, അത്യുഗ്രൻ, ഊർദ്ധ്വരോമൻ, മഹാഭുജൻ, മലപോലെയുള്ള ഒരു പെരുംകൂറ്റൻ, ദംഷ്ട്രം നീണ്ടവൻ, കുറിമുഖമുള്ളവൻ, വയർ തൂങ്ങിയ ദീർഘദന്തൻ, ലോകം തിന്നുവാൻ നില്ക്കുന്നവൻ, ചുമൽ ചീർത്തവൻ, മാറു വിരിഞ്ഞവൻ, കണ്ഠം നീണ്ടവൻ, ഗജോപമൻ, മാംസക്ഷണങ്ങൾ തിന്നു ചോര കോരിക്കുടിക്കുന്നവൻ, ആ മഹാകായൻ ആനയാൽ ആനയെ തല്ലിവീഴ്ത്തി, കുതിരയെ പിടിച്ച് കുതിരയെ അടിച്ചുകൊന്ന് തേരെടുത്തെറിഞ്ഞ് തേരും തകർത്ത് സാദിയെപ്പിടിച്ചടിച്ചും സാദിയേയും കൊന്ന് നേരെ കണ്ട മർത്ത്യരെ മൂക്കിൽ വലിച്ചുകയറ്റി. വൃഷ്ണിപാലന്മാരിൽ ചിലരെ പിടിച്ച് വായിലിട്ട് കടിച്ചു വച്ചിറക്കി നുണഞ്ഞു. പെട്ടെന്നു പുരുഷാശനനായ ഹിഡിംബൻ, വിരൂപിയായ രാക്ഷസൻ, പാഞ്ഞുവന്ന് കണ്ടവരെ കൊന്നൊടുക്കുവാൻ തുടങ്ങി. വൃഷ്ണിയാദവന്മാരെ വളരെപ്പേരെ ആ രാക്ഷസൻ ഭക്ഷിച്ചു. ചിലരെപ്പിടിച്ചു വലിച്ചെറിഞ്ഞു. ആ പുരുഷാശനൻ പ്രളയത്തിൽ ക്രുദ്ധനായ രുദ്രനെപ്പോലെ ക്ഷണനേരംകൊണ്ട് അവരെയൊക്കെ ഭക്ഷിച്ചു രാജാവേ! വീരന്മാരായ വൃഷ്ണികൾ ഭയപ്പെട്ട് ചുറ്റിലൊക്കെ പാഞ്ഞുകയറി. രക്ഷസ്സാൽ ചില വൃഷ്ണിപുംഗവന്മാർ ഭക്ഷിക്കപ്പെട്ടു. കുംഭകർണ്ണൻ പണ്ടു മർക്കടന്മാരെ പിടിച്ചുതിന്നമാതിരിയായി അവന്റെ വിക്രമങ്ങൾ! വൃഷ്ണിസൈന്യത്തെ ആ പുരുഷാശനൻ നിശ്ശേഷമാക്കിത്തീർത്തു. വൃഷ്ണിസൈന്യം നിശ്ശേഷ്ടമായി ചിത്രാർപ്പിതമായവിധം നിന്നു. അതിന്നിടയിൽ വൃദ്ധരായ യാദവപുംഗവർ കോപിച്ച് വലിയ ഘോരമായ വില്ലുമായി രാക്ഷസേന്ദ്രന്റെ മുമ്പിൽ നിന്നു! ക്രുദ്ധസിംഹത്തിന്റെ മുമ്പിൽ വൃദ്ധന്മാർ എന്നപോലെ നിന്നു. ഉടനെ അവൻ വായ തുറന്ന് രാജാവേ, ആ വൃദ്ധരുടെ നേരെ പാഞ്ഞുവന്നു. ആ വിരൂപാക്ഷൻ പാതാളംപോലെയുള്ള വായ തുറന്നു വിഴുങ്ങാൻ നിന്നു. കണ്ട ദേഹങ്ങൾ തിന്ന് രഥിയായ അവൻ പാഞ്ഞുചെന്നു. അവനെ സർവ്വദിക്കിലും യദുവീരന്മാർ അമ്പെയ്തു. വായ് തുറന്ന് അന്തകനെപ്പോലെയെത്തുന്ന ഹിഡിംബന്റെ വലിയ മുഖം ദേവശത്രുവാന്ന അവൻ കാണിച്ച് അവരെയൊക്കെ തടുത്തുനിർത്തി. വായ്തുറന്ന് ആ ഭയങ്കര നിശാചരൻ പാഞ്ഞുവന്നു. അവരുടെ വില്ലുപിടിച്ച് പെട്ടെന്ന് ഒടിച്ചു. കൈകൾ നീട്ടി ആ ദുർബ്ബുദ്ധിയായ, വികൃതാനനനായ രാക്ഷസൻ, വസുദേവനെയും വൃദ്ധസേവിയായ മന്നവനെയും പിടിക്കുവാനായി നൃപന്മാരുടെ മുമ്പിൽവെച്ചു തുനിഞ്ഞു."

ഹിഡിംബൻ പറഞ്ഞു: "ഇതാ ഞാൻ നിങ്ങളെ ഇപ്പോൾ തിന്നും. വസുദേവനെയും നിന്നെയും തിന്നും. ഉഗ്രസേനാ, നീ എന്തിന്ന് എന്റെ മുമ്പിൽ നില്ക്കുന്നു! വരൂ! എന്റെ വായിൽ കടക്കൂ! നിങ്ങൾ എനിക്കുള്ള ഭക്ഷണമാണ്! വിധി കല്പിച്ചതാണത്. എനിക്കു തീറ്റയ്ക്കു ശൗരി വൃദ്ധനാണ്. ഹരിയുടെ പിതാവാണ് ഇവൻ. ഞാൻ വിശന്നുതളർന്നിരിക്കുന്നു! പോരിൽ ഞാൻ ത്വരിതവിക്രമനാണ്. ഞാൻ എന്റെ വായിൽനിന്ന് നിങ്ങളെ പോകാൻ വിടില്ല. വേഗം നിങ്ങൾ കടന്നുകൊള്ളുവിൻ! നിങ്ങളുടെ രക്തം കുടിച്ച് ഞാൻ തൃപ്പനാകും. വൃദ്ധരായ നിങ്ങളുടെ മാംസവും ഞാൻ സുഖമായി ഭക്ഷിക്കും!"

വൈശമ്പായനൻ പറഞ്ഞു: "എന്നുപറഞ്ഞ് വായ് തുറന്നു. താടി ചീർത്തവനായ ആ ഹിഡിംബൻ, നിശാചരൻ, പെട്ടെന്ന് ഓടിച്ചെന്ന് അടുത്തു. ഭയപ്പെട്ട് വസുദേവനും ഉഗ്രസേനനും ചുറ്റും നോക്കി. ദിക്കുകാണാതെ അവർ ശസ്ത്രം വിട്ടു രാജാവേ, അതിന്നിടയ്ക്ക് ബലഭദ്രൻ കണ്ടെത്തി. വസുദേവോഗ്രസേനന്മാർ ഇത്തരത്തിലായതു കണ്ട് ഹംസന്റെ നേർക്കു പൊരുതുവാൻ വസുദേവനെയാക്കി. ആ ദുഷ്ടരാക്ഷസന്റെ ഇടയിൽച്ചെന്നു ചാടി. 'രക്ഷസ്സേ, നീ സാഹസം ചെയ്യരുത്! ഈ രാജേന്ദ്രന്മാരെ നീ വിടുക. ഞാൻ ഇതാ നില്ക്കുന്നു. രിപുദ്ധ്വംസിയായ എന്നോടു നീ എതിർക്കുക. ഞാൻതന്നെ നിന്നെ കൊല്ലും. എന്തിനാണ് നീ ഈ ഊപ്പിടികാട്ടുന്നത്? ഭയപ്പെടുത്തുന്ന വേഷം വേണ്ടാ,' എന്നു പറയുന്ന ഹലിയെ നോക്കി അവരെ അവൻ വിട്ടുമാറി. 'ഇവൻ വമ്പനാണ്, ഇവൻ മഹാദുഷ്ടനാണ്, ഇവനെ ഞാൻ ആദ്യം തിന്നുകളയാം' എന്നുപറഞ്ഞ് വായും പിളർന്ന് ബലഭദ്രന്റെ നേരെ ഓടിച്ചെന്നു. വില്ലും അമ്പും വെടിഞ്ഞ് രക്ഷസ്സിന്റെ മുമ്പിൽ ശക്തിയേറിയ മുഷ്ടിചുരുട്ടി കൈ പിടപ്പിച്ചുകൊണ്ട് അവൻ നിന്നു. ദുഷ്ടനായ ഹിഡിംബനും വലിയ മുഷ്ടിചുരുട്ടി നിന്നു. വായ്തുറന്ന് അന്തകോപമനായ രാക്ഷസൻ ബലഭദ്രന്റെ നെഞ്ചിൽ ഒറ്റ ഇടി ഇടിച്ചു. മുഷ്ടികൊണ്ട് ഇടിയേറ്റ ബലഭദ്രൻ ക്രോധിച്ച് ആ മുഷ്ടികൊണ്ട് രാക്ഷസേന്ദ്രനെ ഒരിടികൊടുത്തു. അങ്ങനെ നരനും രാക്ഷസവീരനും തമ്മിൽ ഒരു മുഷ്ടിയുദ്ധം ആരംഭിച്ചു. ആ രണ്ടുപേരും യുദ്ധക്കളത്തിൽ പൊരുതുമ്പോൾ ഭയപ്പെടുന്നവിധം ചടചടാ ശബ്ദം പൊങ്ങി. പിന്നെ രാക്ഷസരാജാവ് രാമനെ പോരിൽ മുഷ്ടികൊണ്ടു മാറത്ത് വജ്രത്താൽ ഇന്ദ്രൻ എന്നവിധം ഇടിച്ചു. ഉടനെ ബലവാനായ രാമൻ നന്നായി മുഷ്ടി ചുരുട്ടി അമരദ്വേഷിയായ ഹിഡിംബനെ മാറത്തിടിച്ചു; കൈ പരത്തി ആ നിശാചരന്റെ മുഖത്ത് അടിച്ചു. തല്ലുകൊണ്ടപ്പോൾ ഉടനെ രാക്ഷസേശ്വരനായ ഹിഡിംബൻ മുട്ടുകുത്തി താഴെ ഉയിർകെട്ടു വീണു. രാമൻ ചെന്ന് ആ നിശാടനെ കൈകൊണ്ട് പിടിച്ചു. എടുത്തുപൊക്കി കൈയൂക്കാൽ അടിയൂന്നി ചുഴറ്റി ഏറെനേരം വീശി രാമൻ തന്റെ കൈയൂക്കു കാണിച്ചു. എല്ലാവരും കണ്ടുനില്ക്കെ ആ രാക്ഷസനെ പൊക്കി ഒരേറുകൊടുത്തു. അവൻ രണ്ടു വിളിപ്പാടകലെച്ചെന്ന് വീണുതകർന്നു. ശ്വാസംവീണ ആ ആശരശ്രേഷ്ഠൻ അവിടം വിട്ടുമാറി. ആ പോരിൽ ചത്തു ശേഷിച്ച ആശരന്മാരൊക്കെ ബലഭദ്രനെ ഭയപ്പെട്ട് പത്തു ദിക്കിലേക്കും പാഞ്ഞുപോയി. ഉടനെ പ്രഭാകരനായ ഭഗ

വാൻ, ദിനേശ്വരൻ, തൻെറ തേജസ്സടങ്ങി അസ്തമിച്ചു. സഹസ്രരശ്മി അസ്തമിച്ചപ്പോൾ പ്രജകളുടെ കണ്ണുകൾ ഇരുട്ടിലായി. ലോകം ഇരുട്ടിൽ മുങ്ങി. പ്രഭാകരൻ കടലിൽ, ജലത്തിൽ, ആണ്ടുപോകാൻ തുടങ്ങിയപ്പോൾ പ്രജാധിപനും വിശ്വമുഖനുമായ ജഗത്ഗുരു, താരകാധിപൻ, ഈ സന്ദർഭത്തിൽ വന്നണഞ്ഞു. അതോടെ സന്ധ്യയുടെ ഇരുട്ടു നീങ്ങുകയും ചെയ്തു. 'നാളെ കാലത്ത് യുദ്ധം കിന്നരന്മാരുടെ നാദം മുഴങ്ങുന്ന ഗോവർദ്ധനപർവ്വതത്തിൽവെച്ചായാൽ മതി' എന്നു പറഞ്ഞ് ഹംസൻെറകൂടെയുണ്ടായിരുന്ന രാജാക്കന്മാരൊക്കെ യുദ്ധോത്സവത്തിൽ നിന്ന് അന്നു വിരമിച്ചു രാജാവേ!"

**127. ഹംസഡിംഭകോപാഖ്യാനം - ഹംസകേശവയുദ്ധം** - വൈശമ്പായനൻ പറഞ്ഞു: "ഹംസനും ഡിംഭകനും രാത്രിയിൽ എത്തി. അവർ രണ്ടുപേരും ഗോവർദ്ധനക്കുന്നിൽ ഒന്നിച്ചു വന്നുചേർന്നു. പിന്നെ പ്രഭാതമായി. സൂര്യൻ ഉദിച്ചു, അപ്പോൾ കേശിനാശനനായ കേശവൻ ഗോവർദ്ധനത്തിൽ ചെന്നു. ബലഭദ്രനും സാത്യകിയും സാരണാദികളായ യദുക്കളും പല ഗന്ധർവ്വാപ്സരസ്ത്രീനാദം മുഴങ്ങുന്ന മഹാദ്രിയിൽ, രാജാവേ, പല ഗോക്കളും സൈന്യങ്ങളും ഒച്ചകൂട്ടുന്ന മഹാദ്രിയിൽ, അവർ ഒപ്പം ചെന്നു! അതിൻെറ വടക്കേപള്ളയിൽ യാദവന്മാർ ചെന്നു. യമുനാനദിയുടെ സമീപത്തായി പിന്നെ പോർ നടന്നു. വസുദേവൻ ഏഴ് ശരങ്ങൾ ഹംസനെയും ഏഴമ്പ് ഡിംഭകനെയും എയ്തു. പത്തമ്പ് കങ്കനും അപ്രകാരം ഇരുപത്തഞ്ചു ശരങ്ങൾ സാരണനും എയ്തു. ചുറ്റും യാദവന്മാർ കൂടി. മൂർച്ചകൂട്ടിയ എഴുപത്തിമൂന്നമ്പ് ആഹുകൻ ഹംസഡിംഭകന്മാരിൽ വിട്ടു. വിരാടൻ മുപ്പതു ശരങ്ങൾ വിട്ടു. സാത്യകി ഏഴമ്പു വിട്ടു. എൺപതമ്പ് വിപൃഥു വിട്ടു. പത്തമ്പ് ഉദ്ധവനും വിട്ടു. പ്രദ്യുമ്നൻ മുപ്പതമ്പു വിട്ടു. സാംബൻ ഏഴമ്പു വിട്ടു. അനാധൃഷ്ടി അറുപത്തൊന്നമ്പു വിട്ടു. അവരെല്ലാവരും ചേർന്നു കൂസൽകൂടാതെ പടവെട്ടി. അത്യത്ഭുതവും മഹാഘോരവുമായിരുന്നു യാദവന്മാർ ചേർന്നു നടത്തിയ ആ പോരാട്ടം വലിയ പോരാട്ടമാണ് കൃഷ്ണൻ കണ്ടുനില്ക്കെ, നടത്തിയത്. ബലഗർവ്വിതരായ സർവ്വയാദവന്മാരെയും ഹംസഡിംഭകന്മാർ എതിർത്തെയ്തു. പ്രത്യക്ഷമായി അതിൽ പത്തു നല്ല കുരമ്പുകൾകൊണ്ട്, തീക്ഷ്ണബാണങ്ങൾകൊണ്ട്, യാദവമുഖ്യന്മാരെ എയ്തു. വളരെയേറെ രക്തമൊലിച്ചുകൊണ്ട് അവരൊക്കെ നടുങ്ങി. വസന്തത്തിൽ പൂത്ത മുരുക്കുകൾപോലെ അവർ ശോഭിച്ചു രാജാവേ! യാദവന്മാർ ഭയപ്പെട്ട് ഓടുവാൻതന്നെ ഒരുമ്പെട്ടു രാജാവേ! ഇതിന്നിടയ്ക്ക് രാജാവേ, കൃഷ്ണനും, ബലരാമനും പോരിൽ വില്ലുമായി മുമ്പെ എത്തി. എതിരറ്റ രണം വാനിൽ സ്കന്ദനും ഇന്ദ്രനും എന്നവിധം നടന്നു. അവിടെ ഗരുഡസിദ്ധയക്ഷമുനീന്ദ്രന്മാരും വിമാനസ്ഥിതന്മാരായി ദേവാസുരയുദ്ധംപോലെ കണ്ടു. ഉടനെ ദൂതന്മാരായി ഭൂതേശ്വരന്മാരെ കണ്ടു. പോരിൽ ആ ബലവാന്മാർക്ക് ശംഭു തുണയായി വിട്ടവരാണവർ. വാസുദേവനും ഹംസനും ഈ രണ്ടു രാജാക്കൾ തമ്മിൽ പോരാട്ടം തുടർന്നു. രാമനും ഡിംഭകനും തമ്മിലും പോരാട്ടം നടന്നു. അസ്ത്രം, ശസ്ത്രം, ബലം എന്നിവ ഒഴിയാത്ത ഇവർ തങ്ങളുടെ രഥത്തിൽ കയറി വെവ്വേറെ ശംഖുവിളിച്ചു. പിന്നെ ഹൃഷീകേശനായ കൃഷ്ണൻ മഹാരവമായ പാഞ്ചജന്യം ഏവരും വിസ്മയിക്കുമാറ് ഉച്ചത്തിൽ ഊതി. വയർ തൂങ്ങുന്ന ദേഹമുള്ള ഘോരഭൂതങ്ങൾ ശൂലം കൈയിൽവെച്ച് ഓങ്ങി കൃഷ്ണൻെറനേരെ പാഞ്ഞുവന്നു. ശൂലംകൊണ്ട് യാദവേശനെ കുത്തി. അവർ കുത്തിയ വിഷ്ണു ദേവഗന്ധർവ്വന്മാർ കാൺകെ മൃദുസ്മിതത്തോടെ പെട്ടെന്നു തേർവിട്ട് ചാടി അവരെ പിടിച്ചു. ജനാർദ്ദനൻ അവരെ പിടിച്ച് നൂറുവട്ടം തീക്കൊള്ളി ചുഴറ്റുന്നമാതിരി ചുഴറ്റി. പിന്നെ കൈലാസദേശത്തേക്ക് ഹരി ആഞ്ഞ് ഒരേറു കൊടുത്തു. അവർ കൈലാസശൈലത്തിൻെറ ശൃംഗത്തിൽപ്പോയി വീണു രാജാവേ! ദേവദേവൻെറ ആ കർമ്മം കണ്ട് എല്ലാവരും അത്ഭുതപ്പെട്ടു. ഹംസൻ ആ സാഹസം കണ്ടപ്പോൾ രോഷരക്തേക്ഷണനായി ദേവന്മാരൊക്കെ കണ്ടുനില്ക്കെ ഇപ്രകാരം പറഞ്ഞു."

ഹംസൻ പറഞ്ഞു: "കേശവാ, എന്തിന്ന് രാജസൂയത്തതിന്നു വിഘ്നംചെയ്യുന്നു. ബ്രഹ്മദത്തരാജാവാണ് ആ മഹായജ്ഞം നടത്തുന്നത്. തക്കവിധം കപ്പം തരിക! നീ നിൻെറ പ്രാണനെ രക്ഷിക്കുക! അല്ലെങ്കിൽ നീ അല്പം നില്ക്കൂ! ഏറെ നിനക്കു നിലയില്ലെന്ന് എനിക്കറിയാം. നന്ദനന്ദനാ, നീ കപ്പം നല്കും. എൻെറ അച്ഛൻ യജിക്കുകയും ചെയ്യും! ഞാൻ രാജാക്കൾക്കൊക്കെ രാജാവാണ്. അപ്രകാരം ദേവന്മാർക്ക് ശിവൻ നാഥനാണ്. നിൻെറ എതിരറ്റ വീര്യമുണ്ടല്ലോ, അത് ഇപ്പോൾ ഞാൻ പോരിൽ അവസാനിപ്പിക്കാം!"

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് പനപ്രായമായ വില്ലിൽ നാരാചംവെച്ച് ശക്തിപോലെ വലിച്ച് കൃഷ്ണനെ ഹംസൻ നെറ്റിത്തടത്തിൽ എയ്തു. അതു കൃഷ്ണന്ന് ഒരു ഭൂഷണമായി, കൃഷ്ണൻ സാത്യകിയോടു പറഞ്ഞു: 'പ്രഭോ, നീ തേര് ഓടിക്കുക.' പിൻസൂതനായി ദാരുകനെയാക്കി മുകുന്ദൻ കല്പിച്ചു. അവർ കല്പിച്ചപ്രകാരം ശൈനേയൻ രഥം ഓടിച്ചു. ഉടനെ പോർക്കളത്തിൽ പല മണ്ഡലങ്ങളും കാട്ടി. അവനാഞ്ഞെയ്ത അമ്പുകൊണ്ട ഈശ്വരനായ ഹരി ആഗ്നേയാസ്ത്രം ഒരു അമ്പിൽ യോജിപ്പിച്ച് ശൈനേയനെ പ്രേരണംചെയ്ത് ഹംസനോടു പറഞ്ഞു."

കൃഷ്ണൻ പറഞ്ഞു: "ഇതുകൊണ്ട് ദുഷ്ടനായ നിന്നെ ഞാൻ ചുടും. കഴിയുമെങ്കിൽ നീ തടുക്കുക! വലിയ അബദ്ധംകാണിച്ചതു മതി. നീ ക്ഷത്രിയനല്ലേ? എന്നോടു കപ്പം നീ ആഗ്രഹിക്കുന്നുണ്ടെങ്കിൽ നീ പരാക്രമം കാണിക്കുക! പുഷ്കരത്തിൽ വസിക്കുന്ന യതിശ്രേഷ്ഠന്മാരെ ഹംസാ, നീ ബാധിച്ചു. ഞാൻ ഇവിടെ ജീവിച്ചിരിക്കെ നീ ബ്രാഹ്മണരെ ശാസിക്കുകയാണോ! ഞാൻ അതിന്നു സമ്മതിക്കുകയില്ല നരാധമാ! ജഗന്നാഥനായ ഞാനിരിക്കുമ്പോൾ ക്ഷത്രകണ്ടകനായ ഘാതകൻ ഭൂമിയിൽ ബ്രാഹ്മണരെ ദ്വേഷിക്കുകയോ! അങ്ങനെയുള്ള ദുഷ്ടന്മാരെ ഞാൻ ശാസിക്കും. യതീന്ദ്രന്മാരുടെ ശാപംമൂലം നരാധമാ, നീ കെട്ടുപോയി. നിന്നെ മൃത്യുവിന്നു നല്കി ഞാൻ വിപ്രന്മാരെ സംരക്ഷിക്കുന്നതാണ്."

വൈശമ്പായനൻ പറഞ്ഞു: "എന്നു പറഞ്ഞ് ആ മഹാസ്ത്രത്തെ പോരിൽ അവൻെറ നേരെ കേശവൻ എയ്തു. ഹംസൻ ആ ശരത്തെ വാരുണാസ്ത്രംകൊണ്ടു തടുത്തു. ഗോവിന്ദൻ ഉടനെ വായവ്യാസ്ത്രം എടുത്ത് ഹംസൻെറ നേർക്കെയ്തു. മാഹേന്ദ്രംകൊണ്ട് ആ മഹാസ്ത്രം നൃപോത്തമൻ തടുത്തു. കൃഷ്ണൻ അത്യുഗ്രമായ മാഹേശ്വരാസ്ത്രം എയ്തു. രൗദ്രംകൊണ്ട് അതിനെ ഹംസൻ തടുത്തു. ഗാന്ധർവ്വം, രാക്ഷസം, ദൈവം, പൈശാചം എന്നിവ കേശവൻ എയ്തു. ബ്രാഹ്മം, കൗബേരം, ആസുരം, യാമ്യം എന്നീ നാലു ശരങ്ങൾ ഹംസൻ പോരിൽ സത്വരം തടുത്തു. ഘോരമായ ബ്രഹ്മശിരസ്സ് എന്ന അസ്ത്രം ഹംസൻെറ നേർക്ക് ദേവദേവനായ ജനാർദ്ദനൻ വിട്ടു. പിന്നെ വൈഷ്ണവാസ്ത്രമെടുത്ത് അമ്പിൽ ചേർത്തിണക്കി മഹാഘോരപരാക്രമനായ ഹരി നിന്നു. രൗദ്രാസ്ത്രത്തെ കണ്ടു ഭയപ്പെട്ട് നരോത്തമൻ, അതിനാൽത്തന്നെ ആ അസ്ത്രത്തെ ഹംസൻ തടുത്തു. യമുനാംഭസ്സ് ആചമിച്ച് ദേവദേവനായ

ജനാർദ്ദനൻ വൈഷ്ണവാസ്ത്രമെടുത്ത് അമ്പിൽ ചേർത്തു യോജിപ്പിച്ച് ഒരുങ്ങിനിന്നു. യാതൊന്നിനാലാണോ പോരിൽ ദേവന്മാർ രാജ്യം ദൈത്യരിൽനിന്ന് ഏറ്റത്, ആ മഹാസ്ത്രം അവനെ കൊല്ലുവാനായി ഹരി തൊടുത്തു."

**128. ഹംസഡിംഭകോപാഖ്യാനം - ഹംസവധം -** വൈശമ്പായനൻ പറഞ്ഞു: "ഉടനെ മഹാരൗദ്രമായ അസ്ത്രം കണ്ടു ഭയപ്പെട്ട് ഹംസരാജാവും മഹാരാജാവേ, ചേഷ്ട കെട്ടമട്ടിലായി. അവൻ ആ തേര് വിട്ടു ചാടി യമുനാനദിയിലേക്ക് ഓടി. എവിടെയാണോ കൃഷ്ണൻ കാളിയമർദ്ദനം ചെയ്തത് ആ വലിയ കയം മഹാരൗദ്രമാണ്. പാതാളക്കുണ്ടിന്നു തുല്യമാണ്. ആഴമുള്ള ആ ഹ്രദം നീലനിറമായി. കാളാഞ്ജനോപമമായി വിളങ്ങുന്നു! ആ ഘോരമായ കയത്തിൽ ഹംസൻ ഓടിപ്പോയി ചാടി. ആ ഹംസൻ പോയി വീഴുമ്പോൾ വലിയ ശബ്ദമുണ്ടായി. വജ്രി ആഴിയിൽ വീഴ്ത്തുന്ന പർവ്വതത്തിൻെറ ശബ്ദംപോലെ മുഴങ്ങി. കൃഷ്ണനും തേർവിട്ടുചാടി ഓടിച്ചെന്ന് അവൻെറ ദേഹത്തിൽ പതിച്ചു. അതു കണ്ട്, ദേവദേവൻെറ ഈ ലീല കണ്ട്, ദേവകൾ ആശ്ചര്യപ്പെട്ടു. മഹാഭുജനായ കേശവൻ കാൽകൊണ്ട് അവനെ ചവിട്ടിമെതിച്ചു. അവൻെറ ചവിട്ടുകൊണ്ട് ആ ഹംസൻ ചത്തുപോയി എന്നാണ് കണ്ടവർ പറയുന്നത്. രാജാവേ, മറ്റു ചിലർ പറയുന്നു, ആ ചവിട്ടേറ്റു താഴ്ന്നുപോയ അവൻ പാതാളത്തിലെത്തിയെന്നും, അവിടെ വെച്ച് സർപ്പങ്ങൾ അവനെ തിന്നു എന്നും. ഇന്നേവരെ അവനെ കണ്ടിട്ടില്ലെന്നു കേൾക്കുന്നുണ്ട്. മുമ്പത്തെമാതിരി ജഗന്നാഥൻ തേർത്തട്ടത്തിലെത്തി. അവൻ ചത്തതിന്നു ശേഷം നിൻെറ പൂർവ്വപിതാമഹനായ ധർമ്മപുത്രൻ, യുധിഷ്ഠിരൻ, രാജസൂയം ചെയ്തു. ഈ ഹംസൻ ജീവിച്ചിരിക്കിൽ ആ മഖത്തെ ആരു വണങ്ങും? നിത്യം സർവ്വാസ്ത്രജ്ഞനായ ഹംസൻ, രുദ്രനിൽനിന്നു വരം വാങ്ങിയ ഹംസൻ, ഇങ്ങനെ അവസാനിച്ചു എന്ന വൃത്താന്തം ക്ഷണത്തിൽ ദ്യോവിൽ എത്തിക്കഴിഞ്ഞു രാജാവേ, 'ഹംസൻ ചത്തു! ഹംസൻ ചത്തു! ശത്രുജിത്തായ കൃഷ്ണനാൽ ഹംസൻ കൊല്ലപ്പെട്ടു,' എന്ന് ഗന്ധർവ്വപതികൾ സ്വർഗ്ഗത്തിൽ പാട്ടു പാടി. പ്രഭവിഷ്ണുവായ വിഷ്ണു, കൃഷ്ണൻ, ലോകൈകനായകൻ, ഹംസനെ ഘോരയമുനാഹ്രദത്തിൽ മുക്കിക്കൊന്നു എന്നും ഗന്ധർവ്വന്മാർ പാടി.

**129. ഹംസഡിംഭകോപാഖ്യാനം - ഡിംഭകൻെറ ആത്മഹത്യ! -** വൈശമ്പായനൻ പറഞ്ഞു: "അത്യുഗ്രനും വീര്യവാനുമായ ജ്യേഷ്ഠൻ കൊല്ലപ്പെട്ടതു കേട്ട് വൻപോരിൽ പൊരുതുന്ന ബലഭദ്രനെ ഡിംഭകൻ വിട്ടു. വീര്യവാനായ ഡിംഭകൻ യമുനയിലേക്കോടി. അവൻെറ പിമ്പേ ബലഭദ്രനും പാഞ്ഞുചെന്നു. ചേട്ടൻ ചാടിച്ചത്ത സ്ഥലത്തു തന്നെ അവനും ചെന്നുചാടി. ഉടനെ യമുനയുടെ ഉള്ളിൽ ജലസഞ്ചയം കലങ്ങി. ഉടനെ ചൊടിച്ച് ഡിംഭകൻ ആ ജലത്തെ ഇളക്കിയും മുങ്ങിയും പൊങ്ങിയും വീണ്ടും ഊക്കിട്ടു താണും പൊങ്ങിയും തപ്പി. അവിടെ ചേട്ടനെ കണ്ടില്ല. പൊങ്ങിവന്ന് മഹാബാഹുവായ കൃഷ്ണനെക്കണ്ട് ആ വീര്യവത്തമനായ ഡിംഭകൻ പറഞ്ഞു: 'എടാ, ഗോപാലദായാദാ, എവിടെയാണ് ഹംസൻ നില്ക്കുന്നത്?' ധർമ്മിഷ്ഠനായ കൃഷ്ണൻ മറുപടി പറഞ്ഞു: 'നീ യമുനാനദിയോടു ചോദിക്കൂ, രാജാവേ!' എന്നു സന്തോഷത്തോടെ പ്രതാപവാനായ വാസുദേവൻ പറഞ്ഞു. അതു കേട്ടപ്പോൾ ഡിംഭകൻ യമുനാംഭസ്സിലേക്കു താണു. ചേട്ടനെ പല പ്രാവശ്യവും വീണ്ടും ആ ഭ്രാതൃവത്സലൻ തപ്പിനോക്കി. ഡിംഭകൻ ഭ്രാന്തനെപ്പോലെയായി. അവൻ വിലപിച്ചു: 'ചേട്ടാ, ചേട്ടാ, നീ എവിടെപ്പോയി? എങ്ങോട്ടുപോയി? ഈ അബാന്ധവനെവിട്ട് എവിടെപ്പോയി, നിൻെറ ഇഷ്ടപ്പെട്ട അനുജനാണ് വിളിക്കുന്നത്. ചേട്ടാ, നീ എവിടെപ്പോയി!' ഇപ്രകാരം ഭ്രാതൃവത്സലനായ ഡിംഭകൻ വിലപിച്ച് ആത്മായോഗത്തിൽ ഉൾപ്പെട്ട് യമുനയുടെ കയത്തിലാണ്ട് മുങ്ങിപ്പൊങ്ങി ഉടനെ ചാകുവാൻ നിശ്ചയിച്ചു. കൈയാൽ നാവുവലിച്ചു വിലപിച്ച് പിന്നെ നാവ് കടയോടെ പറിച്ചു വെള്ളത്തിൽ വെച്ചു. ഡിംഭകൻ അങ്ങനെ ആത്മഹത്യചെയ്ത് നരകത്തിലേക്കു പോയി. ഇപ്രകാരം ഹംസഡിംഭകവീരന്മാർ മരിച്ചതിന്നു ശേഷം പങ്കജാക്ഷൻ ലോകർക്ക് അത്ഭുതം വളർത്തുന്ന വിധം തിരിച്ചുപോന്നു. പിന്നെ പ്രീതനായ വാസുദേവൻ പ്രസാദിച്ച് ഗോവർദ്ധനത്തിൽ ബലഭദ്രനോടൊപ്പം വിശ്രമിച്ച് വളരെക്കാലം പണ്ടു പാർത്ത ആ സ്ഥലത്ത് പൂർവ്വകാലസ്മരണകളോടെ സുഖമായി ഇരുന്നു."

**130. യശോദാനന്ദഗോപരാമകൃഷ്ണസമാഗമം -** വൈശമ്പായനൻ പറഞ്ഞു: "യശോദയും നന്ദഗോപനും കൃഷ്ണനെക്കാണുവാൻ ആഗ്രഹിച്ച്, കൃഷ്ണൻ ചേട്ടനോടുകൂടി ഗോവർദ്ധനത്തിലെത്തിയിട്ടുണ്ടെന്നു കേട്ട്, വെണ്ണയും തയിരും പാല്പായസവും കൃസരവും കാട്ടുപൂക്കളും മയൂരാംഗദാദിയുമൊക്കെക്കൊണ്ട് മറ്റു ഗോപരും ഗോപസ്ത്രീകളും മറ്റുള്ളവരും ഒക്കെക്കൂടി ഗോവർദ്ധനപർവ്വതത്തിലേക്കു സന്തോഷത്തോടെ പെട്ടെന്നു ചെന്നെത്തി രാജാവേ! ഒരു വൃക്ഷത്തിൻെറ സമീപത്ത് കൃഷ്ണമൃഗക്കണ്ണുകളുള്ളവനായ കൃഷ്ണനെ, വാസുദേവനെ, ജ്യേഷ്ഠനോടുകൂടെ അവർ കണ്ടു. ആ മഹാബലന്മാരെക്കണ്ട് സംഹൃഷ്ടരായി കൈകൂപ്പി ദേവന്മാർക്കായി പായസം മുതലായവ കാഴ്ചവെച്ചു."

കൃഷ്ണൻ പറഞ്ഞു: "അച്ഛാ, അമ്മേ, വ്രജഗോഷ്ഠത്തിൽ ഗോധനത്തിന്ന് കുശലംതന്നെയല്ലേ? പശുക്കൾക്ക് പാൽ വേണ്ടുവോളം ഇല്ലേ? പശുക്കൾക്ക് പൈക്കുട്ടികളും മൂരിക്കുട്ടികളും ഇല്ലേ? പാലിന്ന് നന്മയില്ലേ? പശുക്കൾക്കും നന്മയില്ലേ? അമ്മേ, പൈക്കുട്ടികളെ പാലിക്കുന്ന കിടാങ്ങളും പാൽകുടിക്കാറില്ലേ? കയറും കുറ്റിയും ഇന്നും ധാരാളം ഇല്ലേ? അച്ഛാ, പുല്ലും മറ്റും അവയ്ക്കു വേണ്ടുവോളം ലഭിക്കുന്നില്ലേ? സുഗന്ധംപൂണ്ട വണ്ടികൾ ഇല്ലേ? ഗോപികൾക്ക് വേണ്ടുവോളം മക്കൾ ഉണ്ടായിട്ടില്ലേ? അമ്മേ, വ്രജത്തിൽ ഉടയാത്ത കുടങ്ങൾ വേണ്ടുവോളമില്ലേ? ധാരാളം പാൽ നിത്യവും പശുക്കൾക്ക് ഉണ്ടാകുന്നില്ലേ? കുറവൊന്നും ഇല്ലല്ലോ? വെണ്ണയും പാലും തയിരും സമൃദ്ധിയായി ഉണ്ടാകുന്നില്ലേ? പശുക്കൾക്കൊന്നും രോഗങ്ങൾ ബാധിക്കാറില്ലല്ലോ?"

നന്ദഗോപൻ പറഞ്ഞു: "യദുശ്രേഷ്ഠാ, അവയെല്ലാം സമൃദ്ധിയായി ഉണ്ട്. രോഗമൊന്നുംകൂടാതെ സുഖമായി അവ ജീവിച്ചുപോരുന്നു! ഗോധനത്തിന്ന് എപ്പോഴും കുശലംതന്നെ കേശവാ! ഞങ്ങൾക്ക് ഒരേയൊരു ദുഃഖമേയുള്ളൂ. അതു നിന്നെ കാണായ്കകൊണ്ടുള്ളതാണ്. കേശവാ! ഈ ഒരേയൊരു ദുഃഖം ഞങ്ങളുടെ ഉള്ളുപൊട്ടിച്ച് ഉടയ്ക്കുകയാണ്!"

വൈശമ്പായനൻ പറഞ്ഞു: "എന്നൊക്കെ കേഴുന്നവരോട് സ്നേഹപൂർവ്വം 'കരയാതെ, നിങ്ങൾ വീട്ടിൽ പോകുവിൻ' എന്ന് കേശവൻ പറഞ്ഞു. വീണ്ടും യശോദയോട് 'അമ്മേ, ഗൃഹത്തിലേക്കു പോയാലും' എന്നു പറഞ്ഞു. 'അമ്മേ, നിൻെറ പേരുപറയുന്നവൻ ആരോ അവരും സ്വർഗ്ഗത്തിൽ എത്തും. അമ്മേ, ഭവതിയെ ആരു വന്ദിക്കുന്നുവോ, അവർ എനിക്ക് എപ്പോഴും പ്രിയപ്പെട്ടവരാകും. അവർ എപ്പോഴും എൻെറ ഭക്തരാകും. പോയാലും,' എന്ന് ഹരി പറഞ്ഞു. ഇപ്രകാരം ആ പിതാക്കളോടു പറഞ്ഞ് സനാതനനായ വാസുദേവൻ നന്നായി ആ മാതാപിതാക്കന്മാരെ പുല്കി, പ്രീതരായ അവരെ കേശവൻ വിട്ടു. നന്ദഗോപനും

യശോദയും സ്വന്തമായ ഗൃഹത്തിലേക്കു പോവുകയും ചെയ്തു. പിന്നെ വൃഷ്ണിയാദവരോടുകൂടി ഹൃഷീകേശൻ, കൃഷ്ണൻ, വിഷ്ണു, ദ്വാരകാപുരിയിലേക്കു യാത്രയായി. ഇത് നിത്യം ശ്രദ്ധയോടെ കേൾക്കുന്നതായാലും പഠിക്കുന്നതായാലും അവൻ പുത്രന്മാരും ധാരാളം വിത്തവും ഉള്ളവനാകും. ഒടുവിൽ മോക്ഷത്തെ പ്രാപിക്കുകയും ചെയ്യും."

**131. ശ്രീകൃഷ്ണൻെറ ദ്വാരകാപ്രത്യാഗമനം** – വൈശമ്പായനൻ പറഞ്ഞു: "പോകുന്ന സമയത്ത് യാദവരോടുകൂടി വിഷ്ണു പുഷ്കരത്തിൽപ്പോയി. അവിടെച്ചെന്ന് പുഷ്കരത്തിൽ വസിക്കുന്ന മുനിമാരെ കണ്ടു. നിർമ്മത്സരരായ ഋഷികൾ ഒന്നിച്ചുചേർന്ന് ആ ദേവദേവനിൽ അർഘ്യാദികമായ ഉപചാരങ്ങൾ ചെയ്തു. അനന്തരം ഭൂതഭവ്യഭവനാഥനായ വിഷ്ണുവിനോട് പറഞ്ഞു."

മഹർഷിമാർ പറഞ്ഞു: "ഇത് അത്യത്ഭുതമാണ് വിഷ്ണോ! ഭവാൻെറ വീര്യം അത്യത്ഭുതംതന്നെ ജനാർദ്ദനാ! പോരിൽ ആ ഹംസനേയും ഡിംഭകനേയും സംഹരിച്ചത് അത്യത്ഭുതംതന്നെയാണ്. ദേവന്മാർക്കുപോലും ദുർദ്ധർഷനായ വിചക്രനെ ദേവാ, പോരിൽ ഭവാൻ വെന്ന കാര്യം ദുസ്സാദ്ധ്യംതന്നെയാണ്. നിശ്ചയമായും അസാദ്ധ്യകർമ്മം തന്നെയാണ് ഭവാൻ ചെയ്തത്. വലിയ തപസ്സുചെയ്യുന്നവരായ ഞങ്ങൾക്കെല്ലാം ക്ഷേമമായി. ഭവാനെ സ്മരിക്കുന്ന ഞങ്ങൾ നിഷ്ക്കല്മഷന്മാരായി ഭവിക്കും. നിന്നെ ധ്യാനിക്കുന്നവർക്ക് നീതന്നെയാണല്ലോ എല്ലാ ദുഃഖവും നീക്കുന്നവൻ! ഭവാനെ സ്മരിക്കുന്നതു ജനങ്ങൾക്ക് പുണ്യപ്രദമാണ് പ്രഭോ! നീ ഞങ്ങൾക്ക് തപോധാതാവാണ്! വിധാതാവാണ് ഹരേ! നീ 'ഓം' കാരമാണ്! വഷൾക്കാരമാണ്! നീ യജ്ഞമാണ്! നീ പിതാമഹനാണ്! നീ ജ്യോതിസ്സാണ്! നീ ബ്രഹ്മമൂർത്തിയാണ്! നീ ബ്രഹ്മാവാണ്! നീ രുദ്രനാണ്! നീ പ്രാണനാണ്! ജീവജാലങ്ങളുടെ അന്തരാത്മാവാണ് നീ! യജ്ഞദാനങ്ങളാൽ സർവ്വോപാസ്യനാണ് നീ ജഗത്പതേ! വിശ്വസൃക്കിനെ ഇതാ ഞങ്ങൾ തൊഴുന്നു. വിശ്വമൂർത്തിയെ ഇതാ ഞങ്ങൾ തൊഴുന്നു. ബ്രഹ്മദ്വേഷികളെ വധിച്ച് ദേവാ, നീ ലോകം പാലിച്ചാലും.' എന്ന് ഋഷിമാർ പറഞ്ഞപ്പോൾ 'അങ്ങനെയാകട്ടെ!' എന്നു പറഞ്ഞ് വിഷ്ണു, ഹരി, ദ്വാരകയിലേക്ക് എഴുന്നെള്ളി. മാഗധന്മാർ സ്തുതിക്കുന്ന ഭഗവാൻ കൃഷ്ണൻ വൃഷ്ണികളുമായി പാർത്തു. ദേവദേവൻ ചെയ്തതായ ഈ മഹാകർമ്മത്തെ അല്ലയോ ജനമേജയാ, നീ ചോദിച്ചുവല്ലൊ. അതു ഞാൻ ഭവാന് പറഞ്ഞുതന്നു. ഇനി എന്താണു ഭവാനു കേൾക്കേണ്ടത്?"

**132. ത്രിപുരവധം*** – ജനമേജയൻ പറഞ്ഞു: "അല്ലയോ ബ്രാഹ്മണാ, വ്യോമചാരികളായ ത്രിപുരന്മാരെ എങ്ങനെ ത്ര്യക്ഷൻ വധിച്ചു എന്ന കഥ തത്ത്വമായി കേൾക്കുവാൻ മോഹമുണ്ട്; അതൊന്നു വിസ്തരിച്ചു പറയുമോ?"

വൈശമ്പായനൻ പറഞ്ഞു: "അങ്ങു വിസ്തരിച്ച് എന്നിൽ നിന്ന് ആ നിഗ്രഹത്തെപ്പറ്റി കേൾക്കുക. അങ്ങു ചോദിച്ച ആ കഥ ഞാൻ പറഞ്ഞുതരാം. സർവ്വ പ്രാണികളെയും ദ്രോഹിച്ച ആ ദൈത്യരുടെ കഥ ഞാൻ പറയാം. നേരെ കേറുന്ന ത്രിശൂലത്താൽ രാജാവേ, പണ്ടു ശങ്കരൻ സർവ്വഭൂതദ്വേഷികളായ ദൈത്യരെ കൊന്നകഥയാണ് പറയുന്നത്.

'ത്രിപുരം' പുരുഷവ്യാഘ്രാ, ധാതുസമീരിതമായി വർദ്ധിച്ച മൂന്നു പുരങ്ങളാണ്. അത് ആകാശത്തു പൊങ്ങുന്ന മേഘസമൂഹംപോലെ ആകാശത്തിൽ ചുറ്റിക്കൊണ്ടിരിക്കും. ഉയർന്ന് ഏറ്റവും ശോഭിക്കുന്ന സ്വർണ്ണക്കോട്ടയും തിളങ്ങുന്ന നല്ല രത്നങ്ങളും വളരെ രത്നങ്ങൾപതിച്ച കമാനവും ചേർന്ന് വ്യോമമദ്ധ്യത്തിൽ ഏറ്റവും ശ്രീയോടെ ശോഭിച്ചു കർമ്മത്തിൻെറ മാഹാത്മ്യത്താൽ നേടിയ വലിയ ഒരു ഗന്ധർവ്വനഗരംപോലെ അത് ആകാശത്തിൽ ശോഭിച്ചു. ആ പുരത്തെ വഹിക്കുന്നത് വലിയ ചിറകുള്ള ഗർവ്വു കൂടിയ വാജികളാണ്. പ്രഭാകരശ്രേഷ്ഠമായ മനസ്സോടെ, ഊക്കിൽ വായ്ക്കുന്ന ഗതിയോടെ ആ കുതിരകൾ ഹ്രേഷിച്ച് പാഞ്ഞുകൊണ്ടിരിക്കും. വ്യോമത്തെ ആഹ്വാനം ചെയ്യുന്നവിധം നീലമായ കുളമ്പടിച്ച് അവ പായുകയാണ്. വായുവേഗത്തോടെ അവ വ്യോമത്തെ പിളരുന്നവിധം അസുരസിദ്ധാത്മാക്കൾക്ക് കാണുമാറായി. തപസ്സാൽ കിൽബിഷം ചുട്ടു ചാമ്പലാക്കിയ അഗ്ര്യാഭരായ ഋഷിമാർക്ക് പാട്ടും കൊട്ടും ബഹളവുമായി ഗന്ധർവ്വനഗരംപോലെ അത് ആകാശത്തിൽ കാണപ്പെട്ടു. ചിത്രായുധങ്ങൾ ചിന്നി തപ്തഹേമപ്രഭങ്ങളായി ഉയർന്നു മനോഹരമായി വിളങ്ങുന്ന വളരെ ഭവനങ്ങൾനിറഞ്ഞ തെരുവീഥികൾകൊണ്ട് ആ നഗരം ഇന്ദ്രാലയംപോലെ മഹാപ്രഭമായി ശോഭിച്ചു. കൈലാസശൃംഗംപോലെ ഉയർന്നു ശോഭിക്കുന്ന മേടകളാൽ ആ ദൈത്യനഗരം വളരെ സൂര്യന്മാർ ആകാശത്തിൽ ഉദിച്ചു നില്ക്കുന്നവിധം ശോഭിച്ചു. ശ്രേഷ്ഠമായ തെരുവുകളാലും ആപണങ്ങളാലും തപ്തകാഞ്ചനതുല്യമായി അത് തേജോരാജികളാൽ ദീപ്തമായി വിളങ്ങി. കൂക്കിയാർപ്പും സിംഹനാദങ്ങളും മുഴങ്ങി. ജനങ്ങൾ അവിടെ മോടിയിൽ വസ്ത്രധാരണംചെയ്ത് ചൈത്രരഥോദ്യാനംപോലെ അതിലെ പൂന്തോട്ടങ്ങളിൽ വന്നുകൂടി ഉല്ലസിച്ചു. ഉയർന്ന കൊടിയോടും വാൾക്കാരാലും പ്രശോഭിച്ചു. അങ്ങനെ മൂന്നു പുരങ്ങൾ ആകാശത്തിൽ മിന്നൽപ്രഭപോലെ ശോഭിച്ചു രാജാവേ! സൂര്യനാഭൻ, ചന്ദ്രനാഭൻ, അങ്ങനെയുള്ള ബലോദ്ധതരായ, വീര്യാഢ്യരായ ദാനവന്മാർ, പരമേഷ്ടിമയക്കിയ ദാനവന്മാർ, ദേവന്മാർ പോകുന്ന മാർഗ്ഗത്തെയും പിതൃക്കളുടെ മാർഗ്ഗത്തെയും അവർ ആകാശത്തുനിന്ന് മർദ്ദിച്ചു ഭഞ്ജിച്ച് വിഷമമുണ്ടാക്കി. അസുരശ്രേഷ്ഠരായ അവർ ഇങ്ങനെ വില്ലുമേന്തി വിമാനത്തിൽ ആ മാർഗ്ഗം പിതൃവഗ്നിബലത്തോടെ കൈയടക്കിയപ്പോൾ ഗത്യന്തരമില്ലാതെ വിബുധന്മാരെല്ലാം ബ്രഹ്മാവിൻെറ സമീപത്തു ചെന്നു. അവരുടെ ഗതികർമ്മങ്ങളൊക്കെ തടഞ്ഞതുകാരണം ദേവന്മാരുടെ മുഖം വാടി ഉഴന്നിരുന്നു. അവരെല്ലാവരുംകൂടി പിതാമഹൻെറ മുമ്പിൽ ആർത്തരായി വിലപിച്ച് ഉണർത്തിച്ചു: "ശത്രുക്കൾ ഞങ്ങളെ ബാധിച്ച് യജ്ഞഭാഗം കിട്ടാൻ നിവൃത്തിയില്ലാതാക്കിയിരിക്കുന്നു ഭാഗദാ! അവരെ വധിക്കുവാനുള്ള മാർഗ്ഗം പറഞ്ഞുതരണേ വാഗ്മിപുംഗവാ! അതറിഞ്ഞ് അതിന്നനുസരിച്ച് ആ ശത്രുക്കളെ പോരിൽ ഊക്കോടെ ബാധിക്കാം.' ദേവന്മാർ പറഞ്ഞതുകേട്ട് വരദനായ ബ്രഹ്മാവ് ദേവന്മാരോടു പറഞ്ഞു: 'ദേവന്മാരേ, നിങ്ങൾ ഞാൻ പറയുന്നതു കേൾക്കുവിൻ! മുഖ്യരായ ആ ശത്രുക്കളോട് പ്രതിക്രിയ ചെയ്യുവാൻ അവ്യയനായ ശംഭുവിന്നല്ലാതെ ദേവന്മാർക്ക് ഒന്നും ചെയ്യുവാൻ കഴിയുന്നതല്ല! നിങ്ങൾ അതിന്നു കഴിവുറ്റവരല്ല. ആ അസുരന്മാരെ കൊല്ലുവാൻ ശിവന്നേ കഴിയൂ.' ആ വാക്കു മനസ്സാലും വാക്കാലും സമ്മതിച്ച് രുദ്രന്മാരോടുകൂടി എല്ലാവരും മന്നിലേക്കു പോയി. ഭൂമിയിൽ വിന്ധ്യാതടത്തിലും മേരുമദ്ധ്യത്തിലും അവർ യോഗജ്ഞരായി വലിയ തപസ്സ് ആരംഭിച്ചു. അവർ മുനിമാരായി. കാശ്യപേയഹരാസക്തരായി, വേദസംഹിത ചൊല്ലുന്നവരായി ഭവിച്ചു. പരദാരങ്ങളിൽ അവർ ആസക്തി വെച്ചില്ല. അവർ ദർഭപ്പുല്ലുവിരിച്ച് ദർഭപ്പുല്ലിന്മേൽ താമ്രലോഹം വിഭൂഷയായി ഉടുക്കുവാൻ മാർദ്ദവമുള്ള ശുഭചർമ്മങ്ങളായി അല്ലയോ കുരുസത്തമാ, താനേ ചത്ത കൃഷ്ണമൃഗങ്ങളുടെയും മറ്റു മൃഗങ്ങളുടേയും തോൽ എടുത്തു

* കർണ്ണപർവ്വം 33, 34 എന്നീ അദ്ധ്യായങ്ങളിൽ ഈ ഉപാഖ്യാനം വളരെ വിസ്തരിച്ചു വിവരിച്ചിട്ടുണ്ട്.

പുതച്ച് ആകാശത്തിൽക്കയറി മായാച്ഛന്നരായി ഹരാലയത്തിലേക്കു ചെന്നു. അങ്ങനെ പുലിത്തോൽ ധരിച്ച ദേവകൾ പ്രവേശിച്ചു. ദീനരായ അവർ വിശ്വനാഥനെ കുമ്പിട്ടു. വെളിവായി നാമംചൊല്ലി അവർ ഹരനോടു പറഞ്ഞു."

ദേവകൾ പറഞ്ഞു: "അറിയാതെ ചാരം മൂടിക്കിടക്കുന്ന തീയിലാണ് ഹവിസ്സർപ്പിച്ചത്. ഭഗവാനേ, ഭവാൻ പിന്തിരിക്കുകയാൽ വരം ഞങ്ങൾക്കു പാഴിലായിപ്പോയി. ബ്രഹ്മാവിൻെറ വാക്ക് ദേശകാലങ്ങൾ നോക്കി അങ്ങു നിർവ്വഹിക്കണേ! ദേവദേവനായ പിതാമഹൻ സുരരോടു പറഞ്ഞ വിധം ചെയ്യണേ."

വൈശമ്പായനൻ പറഞ്ഞു: 'എന്നു ദേവകൾ പറഞ്ഞതുകേട്ട് ഭാവിയുടെ കാര്യഗൗരവംമൂലം ഇന്ദ്രാദികളായ ദേവന്മാരോടുകൂടി മഹേശ്വരൻ സന്നദ്ധനായി. ആദിത്യമാർഗ്ഗത്തിൽക്കയറി സന്നദ്ധരായി കോപ്പുകളണിഞ്ഞു. സ്വർണ്ണാഭരായി കത്തുന്ന അഗ്നികൾപോലെ അവർ മിന്നി. രുദ്രനോടു തുല്യരായ രുദ്രന്മാർ തേജസ്സാൽ ചുടുന്നവിധം ഉജ്ജ്വലിച്ചു. ബലികളും കാമരൂപികളുമായ വിശ്വർ വിശ്വവപുസ്സെടുത്തു. മഹാത്മാക്കൾ സന്നദ്ധരായി ദൈത്യദ്ധ്വംസത്തിന്ന് ഉന്നി. ധനാദ്ധ്യക്ഷരോടുകൂടി ചുറ്റും ചുഴലുന്ന മുക്കണ്ണൻ വില്ലും അമ്പുമായി ദൈത്യരോടു പൊരുതി. ആ പോരാട്ടത്തിൽ ദേഹമറ്റ് ദൈത്യന്മാർ വീണു. പുരത്തിൻെറ തെരുവുകളിലെന്നവിധം ഉടലറ്റ് അവർ തകർന്ന അദ്രികളെന്നപോലെ പോർക്കളത്തിൽ വീണു. വളരെ എയ്ത്തേറ്റ് വളരെ ശരങ്ങൾ മെയ്യിൽത്തറച്ച് ദൈത്യന്മാർ വീണു. കൂട്ടംകൂട്ടമായി ദൈത്യർ വജ്രമേറ്റ മലകൾപോലെ പതിച്ചു. ദേവന്മാർ വാൾ, വേൽ, വെണ്മഴു, വലിയ ചക്രം, അമ്പ്, എന്നിവ വിട്ട് ദൈത്യേന്ദ്രർ പോർ നടക്കുന്നിടത്തു ദൈത്യരെ കൂട്ടമായി ചിറകറ്റ അദ്രികൾപോലെ ഭൂമിയിൽ വീഴ്ത്തി. ദീപിക്കുന്ന തേജസ്സാൽ ഉടനെ സംജ്ഞ പോക്കുകയും ചെയ്തു. അവരുടെ ബോധം മറിഞ്ഞപ്പോൾ അവർ തമ്മിലടിച്ചു ചത്തുവീഴുവാൻ തുടങ്ങി. അവരുടെ പതനം ദിവ്യചക്ഷുസ്സിനാൽപ്പോലും കാണാത്തവിധമായി. അർക്കൻ അസ്തമിക്കുന്ന സമയത്ത് രാത്രിയായപ്പോൾ നിശയിൽ സുരേന്ദ്രന്മാർക്ക് പരാജയം ബാധിച്ചു. അവർ മുഖം കീറിപ്പൊട്ടി മുറിഞ്ഞ് ഭൂമിയിൽ വീണു. രാത്രിയായ സമയത്ത് കൂർത്തശരങ്ങൾ വിട്ട് ദൈത്യന്മാർ ജയം നേടി. അവർ ഉച്ചത്തിൽ കാറുകളെന്നവിധം കൂക്കിവിളിച്ചു സിംഹനാദം പൊഴിച്ചു. ജയംനേടിയ അസുരന്മാർ തമ്മിൽത്തമ്മിൽ സംസാരിച്ചു. 'പോരിൽ ജയിക്കാമെന്നുവെച്ച് വന്ന ദേവന്മാരൊക്കെ പേടിച്ചു. അവർ ഭയപ്പെട്ടു വിറയ്ക്കുകയാണ്. വാളും തോമരവും കത്തിയുമായി നമ്മളുടെനേരെ വന്ന ആ ശക്തന്മാർ ഭയചകിതരായിരിക്കുന്നു.' അസുരന്മാർ ശുക്രൻെറ ഹവ്യംകൊണ്ട് ഉണർന്ന് ജയംനേടി വിളങ്ങി. ആ ദൈത്യസത്തമന്മാർ ആയുധങ്ങൾ പ്രയോഗിച്ചു വിജയം കൈയിലാക്കി. അപ്പോൾ ദേവന്മാരോടുകൂടി തേരിൽക്കയറി ശങ്കരൻ ദൃപ്തന്മാരായ ദൈത്യന്മാരെ തേജസ്സാൽ ചുടുന്ന വിധം നിന്ദിച്ചു. യുഗാന്തത്തിൽ പ്രളയത്തിൽ അർക്കനെന്നവിധം ഭൂതേശ്വരൻ ഭൂതസംഘത്തെയെല്ലാം ചുട്ടെരിക്കുകയായി. പാഞ്ഞുപോകുന്ന മനോജവങ്ങളായ അശ്വങ്ങൾ വഹിക്കുന്ന ആ രഥം വ്യോമമദ്ധ്യത്തിൽ മിന്നൽക്കാറുപോലെ കൊടിത്തലയ്ക്കൽ അലറുന്ന കാളയുമായി ശോഭിച്ചു ഭാരതാ! ആ തേര് മഴവില്ലണിഞ്ഞ കാറുപോലെ വിളങ്ങി. ഉടനെ വാനിൽ ചെന്ന സിദ്ധന്മാർ കേതുവെ സ്തുതിച്ചു. മുമ്പെ ചെയ്ത ശുദ്ധകർമ്മത്തെ വർണ്ണിച്ച് ത്രിനേത്രനെ പുകഴ്ത്തിപ്പാടി. സത്യവ്രതാസക്തരും തമശ്ശാന്തരുമായ ഋഷിമാർ അമൃത് ഉണ്ണുന്നവരായ ദേവകൾ ഗന്ധർവ്വാപ്സരസ്ത്രീകൾ ഗന്ധർവ്വസ്വരമുള്ള പ്രഹൃഷ്ടമുഖർ സൗമ്യന്മാർ പിതൃലോകസ്ഥർ എന്നിവരും ശംഭുവെ വാഴ്ത്തി സ്തുതിച്ചു. കോട്ടക്കെട്ടും കൊത്തളവും മുൾത്തടിക്കൂട്ടും ഉള്ളതും ഭൂതങ്ങൾക്കൊക്കെയും ഭയം ജനിപ്പിക്കുന്നതുമായ ആ ദൈത്യപത്തനത്തിൽ ഉടനെ നിശിതബാണവർഷങ്ങൾ ദൈത്യദാനവന്മാരായ വൈരികൾ സുരന്മാരുടെ മദ്ധ്യത്തിൽ ചൊരിഞ്ഞു. ഭല്ലം, ശൂലം, മുൾത്തടി എന്നിവയും പ്രയോഗിച്ചു ഭാരതാ! ആ പടുദാനവന്മാർ കടുത്ത കർമ്മംചെയ്തു. ഗദ ഗദയാൽ തകർത്തു. അസ്ത്രം അസ്ത്രത്താൽ ഒടുക്കി. മായയെ മായകൊണ്ട് പോക്കി. വേറെ ചിലർ അമ്പെടുത്തു. വേലും വെൺമഴുവുമെടുത്ത് കടുത്ത നൂറായിരം ക്രൂരമായ ഇടിത്തീയുംവിട്ട് മായയാൽ തീർത്ത വാളുകളാലും മൃത്യുവന്നേല്ക്കുന്ന പോരാട്ടത്തിൽ ശരജാലങ്ങളാലും വിബുധന്മാർ ഹതരായി വീണുകൊണ്ടിരുന്നു. ഗന്ധർവ്വനഗരം പോലെ ഹരൻെറ രഥം താണുപോയി. കത്തി, വാൾ, തോമരം, ബാണം എന്നിവ ദാനവർ വിട്ടപ്പോൾ, കനത്ത ഭാരം തൂങ്ങുന്ന ആ ദൈത്യായുധങ്ങളാൽ തേര് കനം വർദ്ധിച്ചു താണുപോയി. ചിത്രശസ്ത്രങ്ങളാൽ ശചീപതിയായ ഇന്ദ്രൻ ആകാശത്തിൽ തങ്ങിനിന്നുപോയി. ഉടനെ പടയുടെ നടുവിൽ ദിവ്യമായ ശബ്ദമുണ്ടായി. രാജാവേ! ബ്രഹ്മപുത്രന്മാരായ ഋഷിമാരുടെ ശബ്ദമായിരുന്നു അത്: 'ശങ്കരൻെറ തേര് മുന്നിൽ ഇതാ, മന്നിൽ ഉറച്ചിരിക്കുന്നു. അജേയമായ നിന്നെ ജയിച്ചമട്ടായിരിക്കുന്നു. ലോകരൊട്ടുക്ക് ഇത് കാണുമാറായി."

തേരുകളിൽവെച്ച് ശ്രേഷ്ഠമായ ആ തേര് വീണപ്പോൾ സർവ്വഭൂതങ്ങളും ഭൂമിയിൽ വീണുപോയി ഭൂമിനായകാ! പർവ്വതാഗ്രങ്ങൾ കുലുങ്ങി. മാമരങ്ങൾ ഉലഞ്ഞു. കടൽ കലങ്ങി. പത്തു ദിക്കും തെളിയാത്തമട്ടായി. വൃദ്ധബ്രാഹ്മണർ പരമമായ ജപം ജപിച്ചു. ജയാർത്ഥികൾക്ക് എവിടെയും ബ്രഹ്മതേജസ്സു കാണുമല്ലോ. ഈ ലോകത്തും പരലോകത്തും ഭൂതങ്ങൾക്കൊക്കെ ശാന്തിലഭിക്കുവാൻ, യോഗസിദ്ധിയാൽ ആത്മാവിനെ ആത്മാവിൽ ഇരുത്തുവാൻ ജപിച്ചു. ആ മന്ത്രോച്ചാരണത്താൽ വിഷ്ണുവിൻെറയും ശിവൻെറയും തേജസ്സിനെ ജ്വലിപ്പിച്ചു. കാമരൂപാഢ്യരും ശക്തരുമായ മറ്റു ദേവന്മാരുടെ തേജസ്സും ജ്വലിപ്പിച്ചു. വിജനമായ കാട്ടിൽ വസിക്കുന്ന തപസ്സിദ്ധരായ ഋഷിമാരുടെ തേജസ്സും ജ്വലിച്ചു.

പിന്നെ മഹായോഗിയായ വിഷ്ണു വൃഷരൂപമെടുത്ത് ശ്രേഷ്ഠമായ രഥത്തെ പൊക്കി. ബലപൗരുഷസമ്പൂർണ്ണരായ ദേവസമൂഹം ഇരിക്കുന്ന ആ രഥം ശക്തനായ ആ വൃഷഭം ശക്തിയേറിയ കൊമ്പുകൊണ്ട് പൊക്കിയുലച്ച് ഏറ്റവും ഊക്കിൽ അലറി. ആ ശബ്ദം കടയുന്ന കടലിൻെറ ഇരമ്പൽപോലെ മുഴങ്ങി. ആ വലിയ കൊമ്പുള്ള വൃഷഭം മൂന്നാമത്തെ വായുമാർഗ്ഗത്തിൽ കയറിനിന്ന് ഉറച്ച ഭയങ്കരമായ ഒരു അലർച്ച അലറി. വാവിൻനാളിൽ കടലിരമ്പുന്നവിധം ആ ശബ്ദം മാറ്റൊലിക്കൊണ്ടു. ഉടനെ ശബ്ദത്താൽ യുദ്ധദുർമ്മദരായ ദൈത്യന്മാർ നടുങ്ങി വിറച്ചുപോയി. എങ്കിലും ആ മഹാബലന്മാർ വീണ്ടും സന്നദ്ധരായി നിന്നു പൊരുതി. ബലപൗരുഷസമ്പന്നരായ അവരെല്ലാം ബലശാലികളാണ്. അവർ എന്നും സുരസൈന്യത്തെ മർദ്ദിക്കുന്നവരും മഹാവില്ലന്മാരുമാണ്. ചിറകുള്ളതും അഗ്നിമയവുമായ തീക്ഷ്ണബാണം തൊടുത്ത് ഉടനെ ആ ബ്രഹ്മദണ്ഡമായ ബ്രഹ്മാസ്ത്രം ചേർത്ത് അവ്യയനായ ശിവൻ ദൈത്യപുരത്തേക്ക് മൂന്നു ബാണങ്ങളൊപ്പം വിട്ടു. വീര്യത്തോടെ മുമ്പത്തെമട്ടിൽ ആ ബാണം തൊടുത്ത് സത്യത്താലും ബ്രഹ്മയോഗത്താലും വൻതപസ്സാലും മനസ്സിൽ ധ്യാനിച്ച് ദൈത്യപുരത്തേക്ക് ജീവൻപോക്കുന്ന ആ ബാണങ്ങളെ വിട്ടു. ജ്വലിച്ച് സ്വർണ്ണവർണ്ണത്തിൽ അതു പാഞ്ഞു. വിഷം കൂടുന്ന സർപ്പങ്ങൾപോലെ പായുന്ന ആ ഉഗ്രശരങ്ങൾ ജ്വലിച്ചു. ആ ശക്തിയേറിയ മൂന്നു ശരങ്ങൾ ദൈത്യ

പുരങ്ങളെ പിളർന്നു. അമ്പേറ്റ് കത്തിയെരിഞ്ഞ് വിന്ധ്യാദ്രിശിഖരങ്ങളെന്നപോലെ ഉയർന്നു വിളങ്ങുന്ന പുരങ്ങളും ഗോപുരങ്ങളും തകർന്നുപോയി രാജാവേ! മേരുശൃംഗങ്ങൾപോലെ വൈഡൂര്യാഭങ്ങളായ അവയെ അങ്ങനെ ബ്രഹ്മാസ്ത്രത്താൽ ശിവൻ ചുട്ടു വെണ്ണീറാക്കി വീഴ്ത്തി, ത്രിപുരം ചുട്ടുകഴിഞ്ഞപ്പോൾ ദേവകൾ ഹർഷിച്ചു. അവർ നിറഞ്ഞ സന്തോഷത്തോടെ ഇപ്രകാരം അഭ്യർത്ഥിച്ചു: "ശക്തരായിത്തീർന്ന ശത്രുക്കളെയെല്ലാം പുരുഷോത്തമാ, ഭവാൻ വധിച്ചാലും!' യോഗത്താൽ പുഞ്ചിരിതൂകുന്ന യോഗീശനായ വിഷ്ണുവെ ബ്രഹ്മതുല്യരായ ഋഷിമാരും മഹേശ്വരനും ബലപൗരുഷശാലികളായ ദേവന്മാരോടുകൂടിയ വിരിഞ്ചനും പാടി സ്തുതിക്കുകയായി."

**133. വൃത്താന്തസംഗ്രഹം** – വൈശമ്പായനൻ പറഞ്ഞു: "അല്ലയോ രാജാവേ, ഇനി ഹരിവംശപുരാണത്തിൽ പറഞ്ഞ കഥാക്രമം ഞാൻ പറയാം. അതിൽ മുമ്പേ ആദിപർവ്വം, പിന്നെ ഭൂതസർഗ്ഗം, പിന്നെ പൃഥുവിൻെറ, വൈന്യൻെറ ആഖ്യാനം, മനുക്കളുടെ കീർത്തനം, വൈവസ്വതകുലോത്പത്തി, ധുന്ധുമാരകഥ, ഗാലവോല്പത്തി, ഇക്ഷ്വാകുവിൻെറ വംശാനുകീർത്തനം, പിതൃകല്പം, സോമൻെറയും ബുധൻെറയും ഉത്പത്തി, അമാവാസ്വന്വയത്തിൻെറ കീർത്തിവർദ്ധനമായ കീർത്തനം, ശക്രൻെറ ച്യുതിയും, പ്രതിഷ്ഠയും, ക്ഷത്രവൃദ്ധജമായ സന്തതിപരമ്പര, ദിവോദാസൻെറ പ്രതിഷ്ഠ, ത്രിശങ്കുക്ഷത്രിയൻെറ പ്രതിഷ്ഠ, യയാതിചരിതം, പൂരുവംശാനുകീർത്തനം, കൃഷ്ണസംഭൂതികഥനം, സ്യമന്തകകഥ ഇവ ചുരുക്കത്തിൽ പറഞ്ഞു. ഇനി വിഷ്ണുപ്രാദുർഭാവം, താരകമയയുദ്ധം, ബ്രഹ്മലോകാനുവർണ്ണനം, വിഷ്ണുവിൻെറ നിദ്രവിട്ട് എഴുന്നേല്ക്കൽ, വേധസ്സുവന്നുണർത്തൽ, ഭൂമിവാക്യം, സുരന്മാരുടെ അംശാവതരണം, പിന്നെ നാരദൻെറ വാക്ക്, സ്വപ്നഗർഭവിതാനം, ആര്യാസ്തവം, കൃഷ്ണൻെറ ഉത്പത്തിപ്രപഞ്ചം, വിഷ്ണു അമ്പാടിയിൽച്ചെല്ലുന്നത്, വണ്ടി തട്ടിമറിക്കൽ, പൂതനാവധം, യമളാർജ്ജുനഭംഗം, വൃകസന്ദർശനം, വൃന്ദാവനനിവേശം, വർഷവർണ്ണനം, യമുനാഹ്രദദർശനം, കാളിയാഹീന്ദ്രദമനം, ധേനുകാസുരഭഞ്ജനം, പ്രലംബവധം, ശരത്വർണ്ണനം, ഗിരിയജ്ഞംചെയ്യൽ, ഗോവർദ്ധനോദ്ധാരണം, ഗോവിന്ദപട്ടാഭിഷേകം, ഗോപീക്രീഡനം, അരിഷ്ടാസുരൻെറ നിധനം, അക്രൂരപ്രേഷണം, അന്ധകൻെറ മൊഴികൾ, കേശിനിഗ്രഹം, കംസവധം, കംസനാരീവിലാപം, ഉഗ്രസേനാഭിഷേകം, യാദവാശ്വസനം, ഗുരുകുലത്തിലേക്ക് രാമകൃഷ്ണന്മാരുടെ തിരിച്ചുവരവ്, മഥുരയിലെ ഉപരോധം, ജരാസന്ധനിവർത്തനം, വികദ്രുവാക്യം, രാമൻെറ ദർശനം, സംപ്രഭാഷണം, ഗോമന്താരോഹണം, ജരാസന്ധൻെറ യാത്ര, ഗോമന്തം ചുട്ട് കരവീരഗമനം, സൃഗാലവധം, തിരികെ മഥുരാഗമനം, യമുനാകർഷണം, മഥുരാപക്രമം, ഉപായവഴിയാൽ കാലയവനൻെറ വിഘാതം, ദ്വാരകാപുരിനിർമ്മാണം, രുക്മിനിഗ്രഹം, ബലദേവാഹ്നികം, പുണ്യമായ ബലമാഹാത്മ്യം, നരകൻെറ വധം, പാരിജാതഹരണം, വിശേഷാൽ ദ്വാരകയുടെ വീണ്ടും നിർമ്മാണകീർത്തനം, ദ്വാരകാപ്രവേശം, സഭാപ്രവേശം, നാരദവാക്യം, വൃഷ്ണിവംശകീർത്തനം, ഷൾപ്പുരദ്ധ്വംസനം, മേദ്ധ്യകനിബർഹണം, സമുദ്രയാത്ര. കൃഷ്ണൻെറ ജലക്രീഡാകുതൂഹലം, ഭൈമവീരന്മാരുടെ മധുപാനപ്രവർത്തനം, ഹരിച്ഛാലിക്യഗാന്ധർവ്വസമുദാഹരണം, ഭാനുവിൻെറ മകളായ ഭാനുമതീഹരണകീർത്തനം, ശംബരൻെറ വധം, ധന്യോപാഖ്യാനം, വാസുദേവമാഹാത്മ്യം, ബാണയുദ്ധകഥനം, ഭവിഷ്യം. പുഷ്കരം വിസ്തരിച്ചു കഥിക്കൽ, വരാഹം, നരസിംഹം, വാമനം വിസ്തരിക്കൽ, കൃഷ്ണൻെറ കൈലാസയാത്ര, പൗണ്ഡ്രകവധകഥനം, ഹംസൻെറയും ഡിംഭകൻെറയും വധം, ത്രിപുരത്തിൻെറ സംഹാരം ഇപ്രകാരം വൃത്താന്തസംഗ്രഹം പറഞ്ഞു. എല്ലാം പാപനാശനമാണ്. പുലർകാലത്തും സന്ധ്യമയങ്ങുമ്പോഴും ശ്രദ്ധവെച്ച് ഇതു കേൾക്കുന്നതായാൽ വിഷ്ണുവിൻെറ ധാമത്തെ അതു ലഭിക്കണമെന്നാഗ്രഹിക്കുന്നവൻ നേടുന്നതാണ് കുരൂദ്വഹാ! ഈ പുരാണം ധന്യവും യശസ്യവും ആയുഷ്യവും ഭക്തിപ്രദവുമാണ് രാജാവേ!"

**134. ഹരിവംശപർവ്വഫലശ്രുതി** – ജനമേജയൻ പറഞ്ഞു: "ഹരിവംശപുരാണം കേട്ടാൽ അല്ലയോ മുനിവരോത്തമാ, എന്താണ് സിദ്ധിക്കുന്ന ഫലം? എന്താണ് നല്കേണ്ടത്? അത് എൻെറ മുമ്പിൽ ഭവാൻ പറയണേ!"

വൈശമ്പായനൻ പറഞ്ഞു: "ഹരിവംശപുരാണത്തെ കേട്ടാൽ അല്ലയോ ഭാരതസത്തമാ, നാം മനസ്സാലോ വാക്കാലോ, കർമ്മത്താലോ എന്തു പാപമാണോ ഉപാർജ്ജിച്ചിട്ടുള്ളത്, അവയെല്ലാം സൂര്യോദ്യത്തിൽ ഇരുട്ട് എന്നപോലെ നശിച്ചുപോകുന്നതാണ്. പതിനെട്ടു പുരാണങ്ങളും കേട്ടാൽ എന്താണ് ഫലംസിദ്ധിക്കുക ആ ഫലം ആ വിഷ്ണുഭക്തൻ നേടും. അതിൽ യാതൊരു സംശയവുമില്ല. ഹരിവംശത്തിലെ ശ്ലോകത്തിലെ ഒരു വരിയോ ഒരു ശ്ലോകം പകുതിയോ മുഴുവനുമോ ശ്രദ്ധയോടെ കേൾക്കുന്നവർ വിഷ്ണുവിൻെറ പാദത്തിൽ ചെന്നുചേരും. ജംബുദ്വീപിൽ കലിയുഗത്തിൽ കേൾക്കുന്ന ജനങ്ങൾ രാജാവേ, വളരെ ദുർല്ലഭന്മാരാണ്. ഞാൻ ഈ പറയുന്നത് സത്യമാണ്. കലികാലത്ത് പുരാണങ്ങളോടു താൽപര്യം ജനങ്ങൾക്കു കുറയും. പുത്രന്മാരെ ആഗ്രഹിക്കുന്ന സ്ത്രീകൾ വിഷ്ണുവിൻെറ യശസ്സിനെ കേൾക്കണം. മൂന്നു നിഷ്കം സ്വർണ്ണം ദക്ഷിണയും ഫലം കാംക്ഷിക്കുന്നവൻ ആ ഗ്രന്ഥം വായിക്കുന്നവന്നു നല്കണം. വസ്ത്രം ചാർത്തി, ഒരു കുട്ടിയോടുകൂടിയ കപിലപ്പശുവെ, കൊമ്പിൽ സ്വർണ്ണം കെട്ടി അലങ്കരിച്ച് പുരാണം വായിച്ചു കേൾപ്പിക്കുന്നവന്ന് ആത്മശ്രേയസ്സ് കാംക്ഷിക്കുന്നവൻ നല്കണം. കൈകൾക്ക് അലങ്കാരം നല്കണം. ഭരതർഷഭാ, കർണ്ണാഭരണവും വിശേഷമായ ദാനവും നല്കണം. ബ്രാഹ്മണനാണെങ്കിൽ ഭൂമി ദാനംചെയ്യണം. ഭൂദാനംപോലെ മഹത്തായ ദാനമില്ല. ഇനി ഉണ്ടാകാൻ പോകുന്നുമില്ല. ഹരിവംശത്തെ ഒരാൾ കേൾക്കുകയാണെങ്കിലും കേൾപ്പിക്കുകയാണെങ്കിലും പാപം മുഴുവൻ ഒഴിഞ്ഞ് വിഷ്ണുലോകത്തിൽ ചെന്നെത്തും. പതിനൊന്നും അധികവും തലമുറ പിതൃക്കളെ കയറ്റും. മക്കളും ഭാര്യയുമുള്ള തന്നെ കയറ്റും. അല്ലയോ രാജാവേ. പുരാണശ്രോതാവും ദശാംശഹോമംചെയ്യണം. ഇതൊക്കെ ഭവാൻെറ മുമ്പിൽ ഞാൻ പറഞ്ഞു. രാജാവേ, ഇതു ചിന്തിച്ചാൽത്തന്നെ പാപം മുഴുവൻ നീങ്ങുന്നതാണ്. അപുത്രൻ പുത്രനെ നേടും. നിർദ്ധനൻ ധനശാലിയാകും. നരമേധം, അശ്വമേധം ഇവ കൊണ്ട് എന്തുഫലം നരന് ഏല്ക്കുന്നുവോ, ആ ഫലം ഹരിവംശപുരാണം വായിക്കുന്നവന്ന് സിദ്ധിക്കുന്നതാണ്. ബ്രഹ്മഹത്തിപാപം ചെയ്തവൻ, പശുവിനെ കൊന്നവൻ, ഗർഭം അലസിക്കുന്നവൻ (ഭ്രൂണഹത്യ ചെയ്യുന്നവൻ), മദ്യപാനംചെയ്യുന്നവൻ, ഗുരുതല്പഗതൻ (ഗുരുവിൻെറ ഭാര്യയുടെകൂടെ കിടക്കുന്നവൻ) –അങ്ങനെയുള്ള മഹാപാപികൾകൂടി ഈ പുരാണം കേട്ടാൽ പാപം നീങ്ങി പരിശുദ്ധരാകും. അന്യഥാ വരികയില്ല.

ഇതാ ഭവാനോട് മഹത്ത്വമേറിയ ശ്രീകൃഷ്ണമാഹാത്മ്യം പറഞ്ഞു. കേൾക്കുന്നവനും ചൊല്ലുന്നവന്നും ഉടനെ ലോകങ്ങളിൽ ദുർല്ലഭമായ മഹത്തായ ഫലം സിദ്ധിക്കുന്നതാണ്."

❑❖❑

# അണിയറയിൽനിന്ന്

വ്യാസമഹാഭാരതം ഗദ്യവിവർത്തനത്തിൻെറ ആദ്യത്തെ പതിപ്പ് നാല്പതു വാല്യങ്ങളായാണ് പ്രസിദ്ധീകരിച്ചത്. വിവർത്തനത്തിനുവേണ്ടി വന്നതിനെക്കാൾ ബുദ്ധിമുട്ടുകളും വിഷമതകളും ഒരുപക്ഷേ, ഗ്രന്ഥരൂപത്തിലുള്ള പ്രസിദ്ധീകരണത്തിനും വിതരണത്തിനുംവേണ്ടി അച്ഛനു നേരിടേണ്ടിവന്നിട്ടുണ്ട്. എല്ലാം ഏകഹസ്തനായി, പരസഹായമൊന്നും ആശ്രയിക്കാതെ, ഒരൊററ വ്യക്തി നിർവ്വഹിച്ചു എന്നത് അത്ഭുതമായി ഇന്നും നമുക്കു തോന്നും. ഒന്നാംപതിപ്പ് ഇറക്കുവാൻ അച്ഛനു പലരിൽനിന്നും പലവിധത്തിലുള്ള സഹായങ്ങൾ ലഭ്യമായെന്ന വസ്തുതയെ വിസ്മരിച്ചുകൊണ്ടല്ല ഞാനിതു പറയുന്നത്. ആ സഹായങ്ങളൊന്നും സ്വയമേവ വന്നുപെട്ടതല്ല. അതിനും നിരന്തരശ്രമം വേണ്ടിയിരുന്നു എന്നതാണ് സത്യം. ഇതേപ്പററിയെല്ലാം ശ്രീ സുകുമാരൻ പൊറെറക്കാട്ട് തൻെറ ദീർഘമായ അവതാരികയിൽ പരാമർശിച്ചിട്ടുണ്ട്.

നാല്പതു വാല്യങ്ങളായി പ്രസിദ്ധീകരിച്ച ആദ്യത്തെ പതിപ്പിൻെറ ചില വാല്യങ്ങൾ രണ്ടാമതും അക്കാലത്തു തന്നെ അടിക്കേണ്ടിവന്നിട്ടുണ്ട്. പക്ഷേ, എല്ലാ വാല്യങ്ങൾക്കും രണ്ടാം പതിപ്പുണ്ടായിട്ടില്ല.

വ്യാസമഹാഭാരതം പുനഃപ്രസിദ്ധീകരണമെന്ന ആഗ്രഹം അല്പം നീണ്ടുപോയിരുന്നു. പല കാരണങ്ങൾകൊണ്ടും അതിനു സാധിച്ചില്ല. പ്രധാനകാരണം ആദ്യന്തം പരിശോധിച്ചതിനുശേഷംമാത്രം രണ്ടാംപതിപ്പ് പ്രസിദ്ധീകരിക്കണമെന്ന വിചാരവും അതിനെടുത്ത സമയവുമായിരുന്നു. 1972–ലാണ് ഒന്നാംപതിപ്പിൻെറ അവസാനഭാഗം ഇറങ്ങിയത്. 1986–ൽ മാത്രമേ രണ്ടാംപതിപ്പ് അച്ചടിക്കാനുള്ള പ്രാരംഭനടപടികൾക്ക് രൂപംകൊടുക്കുവാൻ സാധിച്ചുള്ളൂ. നൂറുകണക്കിന് എഴുത്തുകൾ വ്യാസമഹാഭാരതം ആവശ്യപ്പെട്ടുകൊണ്ടു കിട്ടിയിരുന്നു. അതുകൊണ്ട് പുസ്തകം ഇറക്കിയാൽ ചെലവാക്കാൻ ബുദ്ധിമുട്ടുണ്ടാകയില്ല എന്ന് ഉറപ്പിക്കാമായിരുന്നു. പുസ്തകം അച്ചടിച്ചിറക്കാൻ ആവശ്യമായ എല്ലാവിധ സഹായസഹകരണങ്ങളും ചെയ്യാമെന്ന് എൻെറ ചില അഭിഭാഷകസുഹൃത്തുക്കൾ അക്കാലത്ത് ഏല്ക്കുകയുംചെയ്തു. അങ്ങനെയാണ് വീണ്ടും അച്ചടിക്കണമെന്നു തീരുമാനിക്കാൻ എനിക്കു ധൈര്യമുണ്ടായത്.

സാഹിത്യപ്രവർത്തക സഹകരണസംഘം വ്യാസമഹാഭാരതം പ്രസിദ്ധീകരിക്കുവാൻ താൽപര്യപ്പെടുമെന്ന് എനിക്ക് അന്ന് അറിയാമായിരുന്നില്ല. സ്വയം പുസ്തകം അടിക്കാൻ തീരുമാനിച്ചിറങ്ങിയപ്പോഴാണ് സംഘം ഈ പുസ്തകം അടിക്കാൻ തൽപരരാണെന്ന കാര്യം അറിയുന്നത്. വ്യാസമഹാഭാരതംപോലെ ബൃഹത്തും മഹത്തുമായ ഒരു ഗ്രന്ഥം സംഘം പ്രസിദ്ധീകരിക്കുന്നതാണ് എല്ലാംകൊണ്ടും നല്ലതെന്ന കാര്യത്തിൽ എനിക്ക് ഒട്ടുംതന്നെ സംശയമില്ലായിരുന്നു. അതുകൊണ്ട് 2–ാം പതിപ്പിൻെറ പ്രസിദ്ധീകരണം എസ്.പി.എസ്.നെ സസന്തോഷം ഞാൻ ഏല്പിച്ചു. ഞാൻ ഉദ്ദേശിച്ചതിനെക്കാളും ആഗ്രഹിച്ചതിനെക്കാളും നന്നായി സംഘം ആ കൃത്യം നിർവ്വഹിക്കുകയും ചെയ്തു. ഡമ്മി 1/8–10 വാല്യങ്ങളായാണ് പ്രസിദ്ധീകരിച്ചത്.

വ്യാസമഹാഭാരതത്തിൻെറ എസ്. പി. സി. എസ്. പതിപ്പ് രൂപംകൊള്ളുവാൻ ഇടയായത് സംഘത്തിൻെറ അന്നത്തെ പ്രസിഡണ്ട് ശ്രീ. സി. രാധാകൃഷ്ണൻെറയും സംഘം സെക്രട്ടറി ശ്രീ. ഗോപി കൊടുങ്ങല്ലൂരിൻെറയും അച്ഛൻെറ പ്രിയശിഷ്യനും എൻെറ ചിരകാലസുഹൃത്തും മാർഗ്ഗദർശിയുമായ ശ്രീ സുകുമാരൻ പൊറെറക്കാട്ടിൻെറയും താൽപര്യംകൊണ്ടു മാത്രമാണ്. ശ്രീ പൊറെറക്കാട് ഈ പതിപ്പിനു വഴിയൊരുക്കുക മാത്രമല്ല ചെയ്തത്. പഠനാർഹവും സുദീർഘവുമായ അവതാരികകൊണ്ട് ഈ പതിപ്പിനെ അദ്ദേഹം കൂടുതൽ ശ്രദ്ധേയമാക്കുകയും ചെയ്തു. അദ്ദേഹം എനിക്കു ചെയ്തുതന്ന സഹായങ്ങൾക്കും സന്ദർഭോചിതമായ ഉപദേശങ്ങൾക്കും എന്നും ഞാൻ അദ്ദേഹത്തോട് കടപ്പെട്ടിരിക്കുന്നു. എസ്. പി. സി. എസ്. പതിപ്പ് സാദ്ധ്യമാക്കിത്തീർക്കുന്നതിന്നുവേണ്ടി പണിപ്പെട്ട വേറെയും അനേകംപേരോട് എനിക്കു കടപ്പാടുണ്ട്. എൻെറ നിതാന്തസുഹൃത്തും കേരളഹൈക്കോടതിയിലെ പ്രഗല്ഭ അഭിഭാഷകനും സാംസ്കാരിക നായകനുമായിരുന്ന ശ്രീ മാത്യൂസ് പി. മാത്യു, ഈ പുസ്തകം എഡിററുചെയ്യുന്നതിനും പ്രസിദ്ധീകരിക്കുന്നതിനും എനിക്കു ചെയ്തുതന്ന സഹായം നിസ്സീമമാണ്. അല്ലെങ്കിൽ ഈ സംരംഭത്തിനു ഞാൻ തുനിയുമായിരുന്നുവോ എന്നുവരെ സംശയിക്കുന്നു. കൂട്ടത്തിൽ ഒരു വിശിഷ്ട വ്യക്തിയെക്കൂടി സ്മരിക്കേണ്ടിയിരിക്കുന്നു. പ്രശസ്ത അഭിഭാഷകനായിരുന്ന ശ്രീ. എം. രാമചന്ദ്രനെ.

എസ്.പി.എസ്. പതിപ്പ് പെട്ടെന്ന് വിററുതീർന്നു. ഒട്ടേറെപ്പേർ പുസ്തകം ആവശ്യപ്പെടാനും തുടങ്ങി. അങ്ങനെയിരിക്കെയാണ് വിദ്യാർത്ഥിമിത്രം ഡമ്മി 1/4 സൈസിൽ മൂന്നു വാല്യങ്ങളായി അത്യധികം ആകർഷകമായി ഇതു പ്രസിദ്ധീകരിക്കാൻ മുന്നോട്ടുവന്നത്. ഇക്കാര്യത്തിൽ വിദ്യാർത്ഥിമിത്രം പാർട്ട്നറും പ്രസാധകരംഗത്തെ കുലപതിയുമായ ശ്രീ. കോശി പി. ജോണിനോടും ചീഫ് എക്സിക്യൂട്ടീവും നിതാന്ത സുഹൃത്തുമായ ശ്രീ. ഗോപി കൊടുങ്ങല്ലൂരിനോടും ഞാൻ ഏറെ കടപ്പെട്ടിരിക്കുന്നു. പണ്ഡിതവരേണ്യനും യശഃശരീരനുമായ കൊടുപ്പുന്ന സംശോധിച്ച പതിപ്പാണ് വിദ്യാർത്ഥിമിത്രം പ്രസിദ്ധീകരിക്കുന്നത്.

മഹാകവി കുഞ്ഞിക്കുട്ടൻതമ്പുരാൻെറ പദ്യത്തിലുള്ള വിവർത്തനമടക്കം പല ഭാഷകളിലുള്ള വിവർത്തനങ്ങളും മൂലകൃതിയും അതിൻെറ ചില വ്യാഖ്യാനങ്ങളും അച്ഛൻെറ വിവർത്തനവുമായി ഒത്തുനോക്കിയാണ് ഈ പതിപ്പിൻെറ എഡിററിങ് ഞാൻ നിർവ്വഹിച്ചിട്ടുള്ളത്. കഴിഞ്ഞ പതിപ്പിൽ നിന്ന് കാര്യമായ മാററങ്ങളൊന്നും ഞാൻ ഇതിൽ വരുത്തിയിട്ടില്ല. വിട്ടുപോയ ചില ഭാഗങ്ങൾ, വാചകങ്ങൾ, പേരുകൾ എന്നിവ കൂട്ടിച്ചേർക്കുകയും; അച്ചടിയിൽ വന്നുചേർന്നിട്ടുള്ള ചില തെററുകൾ തിരുത്തുകയും മാത്രമേ ചെയ്തിട്ടുള്ളൂ.

മഹാഭാരതം ഒരു രത്നഖനിയാണെന്ന് വേദവ്യാസൻ തന്നെ പറഞ്ഞിട്ടുണ്ട്. അത് ഉറവുവററാത്ത ഒരു ഖനി തന്നെയെന്ന് കാലം തെളിയിക്കുകയും ചെയ്തിട്ടുണ്ട്. എത്രയെത്ര മഹൽകൃതികൾ ഏതെല്ലാം ഭാഷയിൽ ഉണ്ടാകുവാൻ മഹാഭാരതം വഴിവെച്ചു! ഇന്നും മഹാഭാരതകഥയെയോ അതിലുള്ള ഉപകഥകളെയോ കഥാപാത്രങ്ങളെയോ അടിസ്ഥാനമാക്കി എത്ര സാഹിത്യസൃഷ്ടികൾ ഉണ്ടായിക്കൊണ്ടിരിക്കുന്നു! നമ്മുടെ ഭാഷയിൽത്തന്നെ അടുത്തകാലത്ത് അങ്ങനെ രണ്ടു മികച്ച കൃതികൾ, 'ഇനി ഞാൻ ഉറങ്ങട്ടെ'യും 'രണ്ടാമൂഴവും' ഉണ്ടായി. അത്തരത്തിലുള്ള കൃതികൾ ഇനിയും മലയാളസാഹിത്യത്തിൽ ഉണ്ടാകുമെന്നും അതിന് ഈ ഗദ്യവിവർത്തനം കാരണമാകുമെന്നും ഞാൻ

കരുതുന്നു. എൻെറ പ്രത്യാശ തികച്ചും അടിസ്ഥാനപൂർവ്വമാണെന്ന് വ്യാസമഹാഭരതത്തിൻെറ ഈ പതിപ്പിനു ലഭിച്ച ഉദാരമായ സ്വീകരണം സൂചിപ്പിക്കുന്നു.

മഹാഭാരതത്തിലെ പല കഥകളെയും കഥാപാത്രങ്ങളെയും ഉപജീവിച്ച് പല സാഹിത്യസൃഷ്ടികളും ഉണ്ടായിട്ടുണ്ട്. പല കൃതികളും ഒരേ കഥാപാത്രത്തെയോ ഉപകഥകളെയോ ആവർത്തിച്ചു പുനഃസൃഷ്ടി നടത്തിയതിൻെറ ഫലമാകുന്നു. വീണ്ടും വീണ്ടും വായിക്കാനിടയായപ്പോൾ ഇതിലെ ഒരു കഥാപാത്രത്തിന് ആരുംതന്നെ അർഹമായ പ്രാധാന്യം കല്പിച്ചിട്ടുള്ളതായി തോന്നിയില്ല. നൂറ്റുവരിൽ ഒരുവനായ വികർണ്ണനാണ് ആ കഥാപാത്രം.

വികർണ്ണനെ ആരും ഒട്ടും ശ്രദ്ധിക്കാതെപോയെന്നല്ല എൻെറ വിവക്ഷ. പണ്ഡിതവരേണ്യനായ കുട്ടിക്കൃഷ്ണ മാരാർ തൻെറ സുപ്രസിദ്ധകൃതിയായ 'ഭാരതപര്യടന'ത്തിൽ 'സഹോദരൻ' എന്ന പദത്തിൻെറ മുഴുവൻ അർത്ഥത്തിൽ ദുര്യോധനൻെറ പിന്നാലെ തൊണ്ണൂറ്റി ഒൻപതുപേരില്ലേ? അവരിൽ ആരോടെങ്കിലും "തൻെറ പ്രവൃത്തികളെ എതിർത്തുകൊണ്ടിരുന്ന വികർണ്ണനോടുപോലും" അയാൾ വല്ല അത്യാചാരവും ചെയ്തതായി കേട്ടിട്ടുണ്ടോ? (ഭാരതപര്യടനം പതിപ്പു പന്ത്രണ്ട്, പേജ് അറുപത്തഞ്ച്) എന്നു പറയുന്നുണ്ട്. ദുര്യോധനൻെറ പ്രവൃത്തികളെ 'എതിർത്തുകൊണ്ടിരുന്ന' എന്നു മാരാർ എഴുതിയത് വികർണ്ണൻ എന്ന കഥാപാത്രത്തെ ശരിക്കു മനസ്സിലാക്കിത്തന്നെയാണ് എന്നതിൽ സംശയമില്ല. എന്നിട്ടും മാരാർ വികർണ്ണനെപ്പറ്റി കൂടുതലൊന്നും പറയാതിരുന്നത് എന്തുകൊണ്ടാണെന്ന് ഞാൻ അത്ഭുതപ്പെടുന്നു. വികർണ്ണൻ ആദ്യമായി 'അരങ്ങേറുന്നത്' മഹാഭാരതത്തിലെ ഏറ്റവും നാടകീയമുഹൂർത്തത്തിലാണ്. കർണ്ണൻെറ അരങ്ങേറ്റത്തെക്കാളും എത്രയോ ഉജ്ജ്വലമായ അരങ്ങേറ്റമാണ് അത് (വ്യാസമഹാഭാരതം, സഭാപർവ്വം, അദ്ധ്യായം 68)!

മഹാഭാരതത്തിൽ വളരെ ചുരുക്കം സന്ദർഭങ്ങളിൽ മാത്രമേ വികർണ്ണൻ പ്രത്യക്ഷപ്പെടുന്നുള്ളൂ എന്നത് നേരുതന്നെ. ഈ കഥാപാത്രത്തെക്കുറിച്ച് നാം മനസ്സിലാക്കുന്നതുതന്നെ മറ്റുള്ളവരുടെ സംഭാഷണങ്ങളിൽ നിന്നാണ്. പക്ഷേ, വികർണ്ണനെ വളരെ കരുതലോടെയാണ് മറ്റുള്ളവരുടെ വാക്കുകളിലൂടെ മഹാകവി പരാമർശിക്കുന്നതെന്ന് മറക്കാൻപാടില്ല. ഗാന്ധാരിയെക്കൊണ്ട് തൻെറ മകനെ 'പ്രാജ്ഞസമ്മതനായ വികർണ്ണൻ' എന്ന് കവി പറയിക്കുന്നത് എത്ര ഔചിത്യപൂർണ്ണമാണ് (വ്യാസമഹാഭാരതം, സ്ത്രീപർവ്വം, അദ്ധ്യായം 19) 'ധ്വനിരേവാത്മാ കാവ്യസ്യ' എന്നാണല്ലോ പ്രമാണം. ആ നിലയ്ക്ക് വികർണ്ണൻ മഹാഭാരതത്തിലെ അത്യന്തം ശ്രദ്ധേയനായ കഥാപാത്രം തന്നെ. ആ പേരിൽപ്പോലും ധ്വനിയുണ്ട്; വളരെ അർത്ഥഗർഭമായ ധ്വനി. 'വി' എന്ന ഉപസർഗ്ഗത്തിനു 'വിശേഷം' 'വിപരീതം' 'വ്യത്യാസം' എന്നൊക്കെ അർത്ഥമുണ്ടല്ലോ. അപ്പോൾ കർണ്ണനെക്കാൾ വിശേഷിക്കപ്പെട്ടവനായ, വിപരീതസ്വഭാവമുള്ള, വ്യത്യസ്തനായ എന്നൊക്കെ അർത്ഥം 'വികർണ്ണൻ' എന്ന പദത്തിനുണ്ട്. പേരുകളിലുള്ള ഈ അർത്ഥവ്യത്യാസം കർണ്ണൻെറയും വികർണ്ണൻെറയും സ്വഭാവത്തിലും പ്രവൃത്തിയിലും വ്യഞ്ജിപ്പിക്കുവാൻ വ്യാസൻ മനസ്സിരുത്തിയിട്ടുണ്ട്.

മഹാഭാരതത്തിലെ 'പച്ചമനുഷ്യൻ' ഭീമനാണ് എന്നു പറയാമെന്നു തോന്നുന്നു. ആ ഭീമൻ തൻെറ മക്കൾ മരിച്ചിട്ടുപോലും വിലപിക്കുന്നതായി കവി പറയുന്നില്ല. പക്ഷേ, വികർണ്ണനെ താൻ വധിച്ചതിൽ ദുഃഖിച്ചു വിലപിച്ചു ഭീമൻ പറയുന്ന വാക്കുകൾ വികർണ്ണൻ എന്ന കഥാപാത്രത്തെ എത്ര സൂക്ഷ്മമായാണ് വ്യാസൻ സൃഷ്ടിച്ചിട്ടുള്ളതെന്ന് കാണിക്കുന്നുണ്ട് (വ്യാസമഹാഭാരതം, ദ്രോണപർവ്വം, അദ്ധ്യായം 137).

വികർണ്ണനെപ്പോലെ വേണ്ടത്ര ശ്രദ്ധിക്കപ്പെടാതെപോയ മറ്റൊരു കഥാപാത്രമാണ് യുയുത്സു. അതുപോലെ എത്രയെത്ര ശ്രദ്ധിക്കപ്പെടേണ്ട കഥാപാത്രങ്ങളും കഥാബീജങ്ങളും നിറഞ്ഞുകിടക്കുന്നു ഈ രത്നാകരത്തിൽ!

കെ.പി. വിജയൻ [അഡ്വക്കേറ്റ്]

# പർവ്വങ്ങൾ വാല്യങ്ങളിലൂടെ

## ഒന്നാംവാല്യം



## രണ്ടാംവാല്യം



## മൂന്നാംവാല്യം

# വ്യാസമഹാഭാരതം

## വിദ്വാൻ കെ. പ്രകാശം

1,25,000 ശ്ലോകങ്ങളുള്ള വേദവ്യാസന്റെ 'ശ്രീമഹാഭാരത'ത്തിന്
ഇദംപ്രഥമമായി മലയാളത്തിലുണ്ടായ സമ്പൂർണ്ണ ഗദ്യവിവർത്തനമാണ്
വിദ്വാൻ കെ. പ്രകാശത്തിന്റെ 'വ്യാസമഹാഭാരതം'.
18 പർവ്വങ്ങൾക്കു പുറമെ 'ഹരിവംശപർവ്വം, വിഷ്ണുപർവ്വം, ഭവിഷ്യൽപർവ്വം
എന്നിവ അനുബന്ധമായും ഇതിൽ ഉൾക്കൊള്ളിച്ചിരിക്കുന്നു.
ആറു തലമുറയിൽപ്പെട്ട കുരുക്ഷേത്രവംശജരായ ക്ഷത്രിയരുടെ കഥകളിലൂടെ
ധർമ്മാധർമ്മനീതികളും, ഭാരതീയ സാംസ്കാരിക പൈതൃകവും, ഇന്ത്യയുടെ
ശാശ്വതങ്ങളായ സനാതനമൂല്യങ്ങളും നിർദ്ധാരണം ചെയ്യുന്നുണ്ട്.
മാറിമാറിവരുന്ന കാലഘട്ടങ്ങൾ ഓരോന്നിന്റേയും പ്രതിഛായകൾ ഒരു
കണ്ണാടിയിലെന്നപോലെ പ്രതിഫലിക്കുന്ന 'മഹാഭാരതം' കാലത്തിന്റെ
സമസ്തവെല്ലുവിളികളെയും അതിജീവിക്കുന്ന കലാശിൽപമാണ്.
3 വാല്യങ്ങളായി വിദ്യാർത്ഥിമിത്രം പ്രസിദ്ധീകരിക്കുന്ന മഹത്തായ
ഈ സാംസ്കാരിക പരമ്പയിലെ തൃതീയ വാല്യമാണിത്.

3 വാല്യം വരുന്ന ഒരു സെറ്റിന് വില - 2100.00.
3-ാം വാല്യം - വില 750.00

**വിദ്യാർത്ഥിമിത്രം, കോട്ടയം.**

